# ശ്രീമഹാഭാഗവതം

## കേരളഭാഷാഗാനം

(സംസ്കൃതമൂലത്തോടുകൂടി)

വിവർത്തനം

**മുഴങ്ങോട്ടുവിള കൃഷ്ണപിള്ള**

(Malayalam)

# SRI MAHABHAGAVATHAM

With Sanskrit Original

Translated by

**MUZHANGOTTUVILA KRISHNA PILLAI**

First Published 1954

Reprinted 1962

Revised edition with Sanskrit Original June 1972

PRINTED AT R. K. PRESS, ETTUMANOOR & INDIA PRESS, KOTTAYAM

Price Rs. 45·00



Published by Muzhangottuvila G. Nanu Pillai

ഒന്നാംപതിപ്പിന്റെ

# വാങ്മുഖസംക്ഷേപം

ഞാൻ ഭാഗവതം ഭാഷ കൊ.വ. 1123 ചിങ്ങം ആദ്യംമുതൽ എഴുതാൻ തുടങ്ങി. എന്നാൽ, ആ മാർഗ്ഗത്തെ നിരന്തരമായി തുടർന്നുപോകാൻ തരമായില്ല. പരശ്ശതം കരണീയങ്ങളുടെ കയ്യേററവും മൂലപാഠത്തിലെ ചില ദുർഘടഘട്ടങ്ങൾ ഇടയ്ക്കിടയ്ക്കു തജ്ജ്ഞാസരണിയിൽ എന്നെ പിടിച്ചുനിർത്തിയതുമാണ് അതിന്റെ കാരണങ്ങൾ. അങ്ങനെ നിന്നും തുടർന്നും ഭാഷാന്തരകർത്തവ്യം മുൻപോട്ടുമുൻപോട്ടു നീങ്ങി. ഇപ്പോഴാകട്ടെ എന്റെ ഉദ്യമമിതാ സമ്പൂർണ്ണമായിരിക്കുന്നു. പ്രഥമസ്കന്ധം മാത്രം 1125 വൃശ്ചികത്തിൽ പ്രസിദ്ധീകരിച്ചു.

എന്റെ അഭിവന്ദ്യഗുരുനാഥനായിരുന്ന പരമാനന്ദനാഥശ്രീ പന്നിശ്ശേരി നാണുപിള്ള അവർകൾ കേരളീയസഹൃദയലോകത്തിനു സുപരിചിതനാണ്. ആ ധന്യാത്മാവ് മുമ്പൊക്കെ ഭാഗവതപാരായണം നടക്കുന്ന ചില ഭവനങ്ങളിൽ അർത്ഥപ്രവചനാർത്ഥം ക്ഷണിക്കപ്പെടുക പതിവായിരുന്നു. തദവസരങ്ങളിൽ ചിലപ്പോഴൊക്കെ ഞാനുമുണ്ടാകും. ഗുരുപാദർ പ്രവചനമാർഗ്ഗത്തിൽ സഞ്ചരിക്കുന്നതിനിടയിൽ, ഇതസ്തതഃ മൂലഭാഗങ്ങൾ ഉദ്ധരിച്ച് അതിനെ പരിഭാഷയുമായി താരതമ്യപ്പെടുത്തി വിവർത്തകന്റെ അശക്തിയും തന്മൂലം ഗ്രന്ഥത്തിനുള്ള അപൂർണ്ണതയും പലപ്പോഴും വ്യക്തമാക്കിയിട്ടുണ്ട്. ഇങ്ങനെ കുറേനാൾ കഴിഞ്ഞപ്പോൾ ഭാഗവതത്തിന് ഒരു ശരിയായ ഭാഷാന്തരം ഉണ്ടാക്കണമെന്ന് ഗുരുനാഥന് ഒരു താല്പര്യം ജനിച്ചു. വിനാവിളംബം ചതുശ്ശാസ്ത്രപണ്ഡിതനായ അദ്ദേഹവും അന്തേവാസിയായ ഞാനും ഈ ഭാഷാന്തരകൃത്യത്തിന് ഏർപ്പെടണമെന്നു തീരുമാനിക്കയും ഒരു ശുഭമുഹൂർത്തത്തിൽ പ്രഥമസ്കന്ധത്തിലെ പ്രഥമപദ്യം അദ്ദേഹവും ശിഷ്ടചാരമംഗലട്ടം പത്തു പദ്യം ഞാനും എഴുതുകയുമുണ്ടായി. പക്ഷേ, ആ മഹനീയശ്രമം തുടർന്നു മുഴമിക്കാൻ—പോരാ—തൃപ്തികരമായി അല്പദൂരത്തോളമെങ്കിലും പോകാൻ, ദുർവ്വിധി അനുവദിച്ചില്ല. എന്തിനധികം ആചാര്യപാദർ ആയിടത്തന്നെ—1118 ചിങ്ങം 4-ാം തീയതി—കാലയവനികയിൽ അന്തർഹിതനായെന്നുപറഞ്ഞാൽ കഴിഞ്ഞല്ലോ.

ഭാഷാന്തരത്തിന്റെ പൂർത്തീകരണത്തിൽ അദ്ദേഹം ഉൾക്കൊണ്ടിരുന്ന ആകാംക്ഷ കുറഞ്ഞൊന്നുമായിരുന്നില്ല. അതിന്റെ ഏകദേശരൂപം എനിക്കു വേണ്ടവണ്ണമറിയാമായിരുന്നു. എങ്കിലും, തജ്ജ്ഞവിഷയകമായ സമുദ്യമം തല്ക്കാലം അങ്ങനെ നിലച്ചുപോയി. അപ്പോഴേക്കു ഗുരുപാദർ തുടങ്ങിവച്ച ഭാഷാന്തരം മുഴുവനാക്കിയാൽക്കൊള്ളാമെന്ന് ഒരു പ്രേരണ എന്നെ ബലമായി ബാധിച്ചു. അതോടെതന്നെ എന്റെ ഉത്തമസുഹൃത്തും ഗുരുനാഥപുത്രനുമായ ശ്രീനിവാസക്കുറുപ്പവർകൾ ആ വിഷയത്തിൽ എന്നെ നിർബ്ബന്ധിക്കുകയും ഗുരുനാഥൻ കുറിച്ചിട്ടിരുന്ന പ്രഥമസ്കന്ധത്തിലെ ഒന്നും രണ്ടും മൂന്നും ശ്ലോകങ്ങളുടെ പരിഭാഷ എന്നെ ഏല്പിക്കയുംചെയ്തു. ആ പദ്യങ്ങൾ മൂന്നെണ്ണവും അതേപടി ആദ്യം ചേർത്തുകൊണ്ട് ഗുരുപാദരുടെ അഭിലാഷത്തെ നിറവേററുന്നതിനു ഞാൻ സന്നദ്ധനായി. ഗുരുകാരുണ്യം നിർല്ലോഭമായി എനിക്കു ലഭിച്ചു എന്നാണെന്റെ വിശ്വാസം.

ശ്രീമഹാഭാഗവതത്തിന്റെ മാഹാത്മ്യം സർവ്വവിദിതമാണ്. ജനനമരണരൂപമായിപ്പരിവർത്തിക്കുന്ന പ്രപഞ്ചചക്രത്തിൽ ചുററിത്തിരിയുകയാണ് ജീവരാശികളെല്ലാം. അനിവാര്യദുഃഖഹേതുകമായ ഈ പരിഭ്രമണത്തിൽനിന്നു മുക്തിനേടുകയാണ് മനുഷ്യജീവിതത്തിന്റെ മുഖ്യലക്ഷ്യം. തത്വനിഷ്ഠവും തമസ്സഃപരവുമായ പ്രസ്തുത പരമപുരുഷാർത്ഥം നേടിക്കൊടുക്കുന്നതിൽ ഭാഗവതമഹാപുരാണത്തിനു നിസർഗ്ഗസിദ്ധമായ നിപുണതയുണ്ട്. മുമുക്ഷുവായ പരീക്ഷിന്മഹാരാജാവ് ഭാഗവതശ്രവണംകൊണ്ടു മുക്തനായ കഥ ആർക്കും അറിഞ്ഞുകൂടാത്തതല്ല. അതും സപ്താഹംകൊണ്ടുമാത്രം. ഇങ്ങനെ പരമപുരുഷാർത്ഥസാധകമായ ഭാഗവതപുരാണം അതിന്റെ പൂർണ്ണരൂപത്തിലല്ലെങ്കിൽ തദഭിമുഖമായ പ്രയോജനം പൂജ്യമായിരിക്കും. ഇതു ശരിയാണെങ്കിൽ ഭാഗവതത്തിന്റെ പരിപൂർണ്ണമായ ഭാഷാന്തരംതന്നെയാണ് കേരളീയർക്ക് ആവശ്യമെന്ന് ആരും സമ്മതിക്കതന്നെ ചെയ്യും. ഈ ഉദ്ദേശവും ഭാഗവതത്തെ ഭാഷപ്പെടുത്തുന്നതിൽ എന്നെ ശക്തിയായി പ്രേരിപ്പിച്ചിട്ടുണ്ട്. ''നാമൂലം ലിഖ്യതേ കിഞ്ചിൽ നാനപേക്ഷിതമുച്യതേ'' എന്ന പരിഭാഷാനയത്തെ കഴിയുന്നത്ര അനുസരിക്കാൻ എന്റെ ശ്രമം വിനിയോഗിച്ചിട്ടുണ്ട്. മൂലത്തിലെ ഒരു വരിപോലും തജ്ജ്മാധീനമാക്കാതെ തള്ളിക്കളഞ്ഞിട്ടില്ല. ഭാഷയുടെ ലാളിത്യത്തിലും സംസ്കരണത്തിലും ആകാവുന്നിടത്തോളം ശ്രദ്ധവച്ചിട്ടുണ്ട്. ഭാഗവതമാഹാത്മ്യത്തിൽ സന്ദർഭോചിതമായി 4-ം, 5-ം അദ്ധ്യായങ്ങളിൽ ചില വരികൾ കൂട്ടിച്ചേർത്തിട്ടുള്ളതു് സഹൃദയലോകം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ഗുരുതരങ്ങളായ കൃത്യശതങ്ങൾക്കിടയിലും ഈ പരിഭാഷയെ മൂലകൃതിയുമായിച്ചേർത്തു വായിച്ച് ഉചിതങ്ങളായ ഉപദേശനിർദ്ദേശങ്ങൾ നല്കുകയും ഭാവഗംഭീരമായ ഒരവതാരികയാൽ എന്നെ സവിശേഷമനുഗ്രഹിക്കുകയും ചെയ്ത പണ്ഡിതാഖണ്ഡലനും സഹൃദയശിരോരത്നവുമായ മാ. രാ. രാ. എൻ. ഗോപാലപിള്ള അവർകൾ എം. എ. (സംസ്കൃതകോളജ് പ്രിൻസിപ്പൽ)യോട് ഞാൻ യാവജ്ജീവം കൃതജ്ഞനാകുന്നു.

വ്യക്തിപരമായ നിലയിൽ എനിക്കു സമുചിതങ്ങളായ ഉപദേശങ്ങൾ തന്നു സഹായിച്ച ശ്രീ പി. ബാലകൃഷ്ണപിള്ള എം. എ., ഡോ. പി. കെ. നാരായണപിള്ള എം. എ., പിഎച്ച്. ഡി., പണ്ഡിതമഹോപാ

ന്യായശിരോമണി കെ. ബാലരാമപ്പണിക്കർ, പി. ശേഷാദ്രി അയ്യർ എം. എ. എന്നിവരോടും എനിക്കുള്ള നന്ദിയെ ഞാൻ സസ്നേഹം പ്രകാശിപ്പിച്ചുകൊള്ളുന്നു.

തർജ്ജമ അപ്പോഴപ്പോഴായി വായിച്ചുകേട്ടതിനന്ദിച്ചും സമീചീനങ്ങളായ നിർദ്ദേശങ്ങളും നല്കിയും ഈ മഹോദ്യമത്തിൽ എന്നെ പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്തിട്ടുള്ള ഭാഷാഭിമാനികളും സഹൃദയരുമായ ശ്രീ വാഴപ്പിള്ളേത്തു കൊച്ചുരാമൻപിള്ള, ശ്രീ കവിദീപൻ എം. കെ. നാരായണപിള്ള, ഗുരുപുത്രൻ ശ്രീ പന്നിശ്ശേരിൽ ശ്രീനിവാസക്കുറുപ്പ്, ശ്രീവല്ലത്തു് എൻ. കൃഷ്ണപിള്ള എം. എ., പണ്ഡിതകവി കെ. കുഞ്ഞുപിള്ളപ്പണിക്കർ, ബ്രഹ്മശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, സുപ്രസിദ്ധ ജ്യോത്സ്യന്മാരും പണ്ഡിതന്മാരുമായ ശ്രീ മഠത്തിൽ ശങ്കുപ്പിള്ള മുൻഷി, ശ്രീ ചാങ്ങയിൽ ഗോപാലക്കുറുപ്പ് എന്നിവരോടും വിശേഷിച്ചു കമ്പളത്തു ശങ്കുപ്പിള്ള അവർകളോടും എനിക്കുള്ള അകൈതവമായ കൃതജ്ഞതയും പ്രകടമാക്കിക്കൊണ്ടു് ഹൃദയാലുക്കളായ കേരളീയമഹാജനങ്ങളുടെ ദയാപൂർവ്വമായ അംഗീകാരത്തിനായി ഈ നവീനഭാഷാഭാഗവതത്തെ പുറത്തയച്ചുകൊള്ളുന്നു.

കരുനാഗപ്പള്ളി
9-3-1954

പരിഭാഷകൻ

രണ്ടാംപതിപ്പിന്റെ

# മുഖവുര

ഞാൻ മൂലത്തിനൊത്തു ഭാഷാന്തരംചെയ്ത ഭാഗവതം ഭാഷാഗാനം ദേവസ്വംബോർഡിന്റെ സഹായധനത്തോടുകൂടി 1954-ൽ ആണു് ആദ്യമായി പ്രസിദ്ധപ്പെടുത്തിയതു്. അന്നുമുതൽ മൂലവുമായി വീണ്ടും ഓരോ പദ്യവും പരിശോധിച്ചു് വേണ്ട ഭേദഗതികൾ ചെയ്തു തയാറാക്കിയ ഈ രണ്ടാംപതിപ്പു് കേരളസാഹിത്യ അക്കാദമിയുടെ സഹായധനത്തോടുകൂടിയാണു് ഇപ്പോൾ പ്രസിദ്ധീകരിക്കുന്നതു്. കടലാസ്സിന്റെ വിലക്കൂടുതലും കൂലിക്കൂടുതലുംമൂലം അന്നത്തേതിൽ ഇരട്ടിച്ചെലവു് ഈ പതിപ്പിനു വേണ്ടിവന്നിട്ടുണ്ടു്.

സഹൃദയരായ ഭക്തജനങ്ങൾക്കു് ഇവിടെ ഒരു പ്രബലമായ സന്ദേഹം വരാം. മധുമയ ഫണിതികൾക്കു മാർഗ്ഗദർശിയായ തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛന്റെ മഹാഭാഗവതം ഭാഷയുള്ളപ്പോൾ പിന്നെയൊരു ഭാഷാന്തരം എന്തിനെന്നു്, അതിലും വിശേഷിച്ചു് ഒരു സാധാരണക്കാരന്റേതു്. ഈ സന്ദേഹത്തിനു സമുചിതമായ പരിഹാരം ആവശ്യംതന്നെ. നിലവിലിരിക്കുന്ന ഭാഗവതം മൂലത്തിനൊത്ത ഭാഷാന്തരമല്ല. അതിപ്രൗഢങ്ങളും അവശ്യവിജ്ഞേയങ്ങളുമായ പല ഭാഗങ്ങളും എന്തുകൊണ്ടോ അതിൽ ഉൾപ്പെട്ടുകാണുന്നില്ല. എന്നുമാത്രമല്ല മററു ചില സന്ദർഭങ്ങളിൽ ആദ്ധ്യാത്മികവിഷയത്തിൽ അന്യഥാ ഭാഷപ്പെടുത്തിയും കാണുന്നു. സാധാരണക്കാർക്കുപോലും വരാൻ ഇടയില്ലാത്തതായ ഇത്തരം പ്രമാദങ്ങൾ അനുഗൃഹീതനും അഭിജ്ഞമൂർദ്ധന്യനുമായ രാമാനുജാചാര്യർക്കു് സംഗതമാവാൻ ഇടയില്ലെന്നാണു് എന്റെ ബലമായ വിശ്വാസം. ഇതിലേക്കു്, കൊല്ലം ശ്രീരാമവിലാസം പ്രസ്സിൽനിന്നും 1956-ൽ പ്രസിദ്ധീകരിച്ച ഭാഗവതം 13-ാംപതിപ്പിന്റെ അവതാരികയിൽ ശ്രീമാൻ എം. കെ. ഗോവിന്ദപ്പിള്ളശാസ്ത്രി "വശ്യവചസ്സായ എഴുത്തച്ഛന്റെ കാവ്യാമൃതത്തെ അദ്ധ്യാത്മരാമായണത്തിലും ഭാരതത്തിലുംനിന്നു് ആസ്വദിക്കുവാൻ കഴിഞ്ഞിട്ടുള്ളവർ ഭാഗവതം കിളിപ്പാട്ടു് എഴുത്തച്ഛന്റേതെന്നു പറയുകയില്ല—വിശേഷിച്ചു സാധാരണനായ ഒരു കാവ്യജ്ഞനു തെററിപ്പോകാത്ത പല അബദ്ധങ്ങളും ഇതിന്റെ തർജ്ജമക്കാരനു വന്നുകൂടീട്ടുമുണ്ടു്" എന്നു പറഞ്ഞിട്ടു് അതിലെ പല തെററുകളും എടുത്തുകാണിച്ചു് ഇതു് എഴുത്തച്ഛന്റേതെന്നു പറയുന്നവർ അദ്ദേഹത്തെ ആക്ഷേപിക്കയാണെന്നു രേഖപ്പെടുത്തിയിരിക്കുന്നതും, യശശ്ശരീരനായ സാഹിത്യപഞ്ചാനനൻ ശ്രീ പി. കെ. നാരായണപിള്ള അദ്ദേഹത്തിന്റെ 'എഴുത്തച്ഛൻ' എന്ന ഗ്രന്ഥത്തിൽ എഴുതിയിട്ടുള്ള നിരൂപണങ്ങളും മതിയായ തെളിവുകളാണു്.

മൂലത്തിനൊത്ത ഒരു ഭാഷാന്തരം വേണമെന്നുള്ള മലയാളികളുടെ ആഗ്രഹത്തെ മുൻനിർത്തി വളരെനാളത്തെ ശ്രമഫലമായി നിർവ്വഹിച്ചിട്ടുള്ള ഈ പുസ്തകത്തിന്റെ പ്രചരണത്തിനുവേണ്ടി അഭിപ്രായങ്ങളയച്ചുതന്നും മററു പല വിധത്തിലും എന്നെ സഹായിച്ചിട്ടുള്ളവരുടെ കൂട്ടത്തിൽ ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള, കരുവാററാ ശ്രീ കേശവക്കുറുപ്പു വൈദ്യൻ, ബ്രഹ്മശ്രീ വിമലാനന്ദസ്വാമികൾ, വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, യശശ്ശരീരനായ മുല്ലശ്ശേരി മാധവൻപിള്ള, ഓണക്കോട്ടു വേലുപ്പിള്ള, പനച്ചക്കുളങ്ങര കേശവപിള്ള, കോളശ്ശേരിൽ ശ്രീ കെ. രാമക്കുറുപ്പു്, മലബാറിൽ കനകത്തടത്തിൽ ഒതേനൻനമ്പ്യാർ, തൈക്കാട്ടു വിമൻസ് ഹോസ്പിററൽ സർജൻ ശ്രീമതി കമലമ്മ, പുതുവീട്ടിൽ ശ്രീമതി മീനാക്ഷിഅമ്മ എന്നിവരുടെ പേരുകൾ പ്രത്യേകം പ്രസ്താവയോഗ്യമാണു്.

ഇതിന്റെ പുനഃപ്രസിദ്ധീകരണത്തിനു് 2500 രൂപ അനുവദിച്ചുതന്ന മഹാനുഭാവനായ കേരളസാഹിത്യ അക്കാദമി പ്രസിഡണ്ടു് അവർകളും, തൽപ്രവർത്തകന്മാരും, കൂടാതെ ഇതിന്റെ നിർവ്വഹണത്തിനു് വളരെയേറെ കഷ്ടനഷ്ടങ്ങൾ സഹിച്ചു് ആദ്യന്തം മൂലഗ്രന്ഥംവച്ചു പരിശോധി

ക്കുന്നതിൽ എന്നെ സഹായിച്ച പ്രസിദ്ധ ജ്യോത്സ്യവര്യൻ ചാങ്ങയിൽ ശ്രീ ഗോപാലക്കുറുപ്പും, സഹൃദയനും ഗുരുപുത്രനുമായ പന്നിശ്ശേരിൽ ശ്രീനിവാസക്കുറുപ്പും എന്റെ പ്രത്യേക കൃതജ്ഞതയ്ക്കു് അർഹരാണു്.

ഇതിന്റെ പുനഃപ്രസിദ്ധീകരണത്തിനു കേരളസാഹിത്യ അക്കാഡമി 2500 രൂപ അനുവദിച്ചപ്പോഴും കേരളത്തിലെ പ്രധാനപ്പെട്ട പല പ്രസിദ്ധീകരണക്കാരെയും ഞാൻ സമീപിച്ചു് അവസാനം പരാജയബോധത്തോടെ പിൻമടങ്ങുമ്പോഴും, പേപ്പർ വിലപോലും മുൻകൂട്ടി ആവശ്യപ്പെടാതെ ഇതിന്റെ പ്രസിദ്ധീകരണത്തിനു വേണ്ടുന്ന എല്ലാ സാമ്പത്തികസഹായങ്ങളും ചെയ്തുതന്നു സഹായിച്ച കൊല്ലം 'വിദ്യാഭിവർദ്ധിനി' പ്രസ്സുടമസ്ഥൻ ശ്രീ എം. ബാലകൃഷ്ണറെഡ്യാർ അവർകളോടും, തൽപ്രവർത്തകരോടും എനിക്കുള്ള അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

പരമാനന്ദനാഥഗുരുപാദസ്മരണയോടുകൂടി,

പരിഭാഷകൻ

ഒന്നാംപതിപ്പിന്റെ

# അവതാരിക

പുരാതന ഭാരതീയസാഹിത്യത്തിന്റെ പ്രസിദ്ധവും വിപുലവുമായ ഒരു വിഭാഗമാണ് അഷ്ടാദശപുരാണങ്ങൾ. അവയുടെ അഞ്ചു ലക്ഷണങ്ങൾ—അവയുടെ ഉള്ളടക്കമായ അഞ്ചു വിഷയങ്ങൾ—സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം എന്നിവയാണെന്നും പ്രസിദ്ധമാണ്. സൃഷ്ടി, ലയംകഴിഞ്ഞുള്ള പുനഃസൃഷ്ടി, ഋഷിമാർ, ദേവന്മാർ തുടങ്ങിയവരുടെ വംശചരിതം, ഓരോരോ മനുക്കളുടെ കാലവും ചരിത്രവും, സൂര്യചന്ദ്രാദിപ്രഭവങ്ങളായ രാജവംശങ്ങളുടെ ചരിത്രം ഇവയാണ് പുരാണങ്ങളുടെ പ്രതിപാദ്യം എന്നു സാരം. യഥാർത്ഥത്തിൽ ഈ ലക്ഷണമെല്ലാം എല്ലാ പുരാണങ്ങൾക്കും ഒരുപോലെ പററുന്നതല്ല. എന്നാൽ, ശൈവമോ വൈഷ്ണവമോ ആയ ഒരു ദേവതയുടേയോ അവതാരത്തിന്റേയോ മാഹാത്മ്യത്തെ കീർത്തിക്കുക ഏതു പുരാണത്തിന്റേയും പ്രധാന ധർമ്മമാണ്. അതുകൊണ്ടുതന്നെയായിരിക്കണം ഭാഗവതാദികളായ ചില പുരാണങ്ങളിൽ മഹാപുരാണങ്ങൾക്കു പത്തു ലക്ഷണങ്ങൾ പറയുന്നതു്. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, മന്വന്തരം, മുക്തി, നിരോധം, ഈശകഥ, ഊതി, ആശ്രയം എന്നിവയാണ് ദശലക്ഷണങ്ങൾ എന്നു് ദ്വിതീയസ്കന്ധത്തിൽ പറയുന്ന ഭാഗവതത്തിൽ(സ്കന്ധം II, അദ്ധ്യായം X)തന്നെ ദ്വാദശസ്കന്ധത്തിൽ (സ്കന്ധം XII, അദ്ധ്യായം VII) ചില വ്യതിയാനങ്ങളോടുകൂടി ലക്ഷണങ്ങൾ പറഞ്ഞു് സംഖ്യ പത്തും പററിച്ചിട്ടുണ്ടു്. ഏതായാലും, സർവ്വാശ്രയവും അപാശ്രയവുമായ പരമാത്മാവിനെപ്പററിയുള്ള ബോധമാണ് പുരാണങ്ങളുടെയെല്ലാം പരമപ്രധാനമായ ധർമ്മമെന്നു സുസമ്മതമാണ്.

പതിനെട്ടു പുരാണങ്ങളുടേയും കർത്തൃത്വം കലിയുഗാരംഭത്തിൽ ജീവിച്ചിരുന്നുവെന്നു സങ്കല്പിതനായ വ്യാസമഹർഷിയിൽ ആരോപിതമായിരിക്കുന്നു. കലിയുഗാരംഭം മഹാഭാരതയുദ്ധാവസാനത്തിലാണെന്നാണ് സാമാന്യബോധം. വരാഹമിഹിരൻ തുടങ്ങിയ ചില പ്രാചീനപണ്ഡിതന്മാർ കലിവർഷം 653-ൽ മഹാഭാരതയുദ്ധം നടന്നുവെന്നും പ്രസ്താവിക്കാതിരിക്കുന്നില്ല. എങ്ങനെയായാലും, ഭാരതയുദ്ധവീരന്മാരുടെ സമകാലികനായ വ്യാസന്റെ പുരാണങ്ങളിലെ രാജവംശചരിത്രങ്ങൾ മഹാഭാരതകാലംവരെയുള്ള വസ്തുതകളിൽ വന്നു് അവസാനിക്കുന്നതുപോലെ തോന്നും. എന്നാലും ആ ചരിത്രം അനന്തരകാലത്തേക്കു തുടർന്നുപോകുന്നുണ്ടു്. മാത്സ്യം, വായവം, ബ്രഹ്മാണ്ഡം, വൈഷ്ണവം, ഗാരുഡം, ഭവിഷ്യം, ഭാഗവതം എന്നീ പുരാണങ്ങളെല്ലാം ഭൂതകാലരാജവംശപരമ്പരയെ തുടർന്നു ഭവിഷ്യൽകാലവംശപരമ്പരയിലേക്കു കടന്നുപോകുന്നു. ഒന്നേയുള്ള വ്യത്യാസം. ഭവിഷ്യത്കഥാകഥനമെന്ന സങ്കല്പത്തിൽ അനന്തരചരിത്രം ഭവിഷ്യത്കാലക്രിയകൾ ഉപയോഗിച്ചു് പ്രസ്തുതമാകുന്നു. ആർഷമായ ദീർഘദർശനമാണ് ഇവയെന്നു വിശ്വസിക്കുന്നതു ഹിതമല്ലേ? അങ്ങനെ, ഭാരതചരിത്രത്തിൽ അന്യഥാ സുവിദിതങ്ങളായ പല രാജവംശങ്ങളെപ്പററിയും പല വസ്തുതകളും ഈ പുരാണങ്ങളിൽനിന്നും നമുക്കു ലഭിക്കുന്നുണ്ടു്. ശിശുനാഗന്മാർ, നന്ദന്മാർ, മൗര്യന്മാർ, ശുംഗന്മാർ, ആന്ധ്രന്മാർ, ഗുപ്തന്മാർ എന്നിങ്ങനെ പ്രശസ്തങ്ങളായ രാജവംശങ്ങളെപ്പററി ചില അമൂല്യങ്ങളായ സത്യങ്ങൾ നമുക്കു ഗ്രഹിക്കാവുന്നതാണ്. ഗൗതമബുദ്ധന്റെ സമകാലികന്മാരായ ബിംബിസാരനും അജാതശത്രുവും ശിശുനാഗവംശീയരായി ഇവിടെ പ്രത്യക്ഷപ്പെടുന്നു. ക്രി. മു. 322-ൽ സിംഹാസനാരോഹണംചെയ്തെന്നു് ഗ്രീക്കുചരിത്രത്തിൽനിന്നും നിർണ്ണയിക്കാവുന്ന മൗര്യചന്ദ്രഗുപ്തന്റെ കാലംമുതൽ നാം സുനിശ്ചിതമായ ചരിത്രകാലഘട്ടത്തിലേക്കു പ്രവേശിക്കുകയാണ്. ക്രിസ്തു: നാലാംശതകത്തിൽ വാണിരുന്ന ചന്ദ്രഗുപ്തന്റെ കാലംവരെ വായുപുരാണത്തിൽ കാണുന്നുണ്ടു്. ഏതായാലും, ഏഴാംശതകംമുതൽ നാടുവാണ മഹാന്മാരായ ചക്രവർത്തിമാരെപ്പററി പ്രാചീനങ്ങളായ ഈ യഥാർത്ഥപുരാണങ്ങളിൽ കാണാത്തതുകൊണ്ടു് അവയുടെ നിർമ്മാണകാലം ഏഴാംശതാബ്ദത്തിനുമുമ്പു് ആയിരിക്കണമെന്നു് ഊഹിക്കാവുന്നതാണ്. പ്രാചീനപുരാണങ്ങൾ അധികവും ക്രിസ്തുവർഷാരംഭത്തിനുശേഷം നിർമ്മിതമല്ലെന്നു സാമാന്യേന തീർച്ചയാക്കാവുന്നതാണ്. ഈ പുരാണങ്ങളുടെ നിർമ്മാണകാലത്തെ വളരെ അടുത്തകാലത്തേക്കു്, ഇന്നേക്കു് ഒരു ആയിരമാണ്ടു മുമ്പേക്കു തള്ളിനീക്കുന്ന ആധുനികപണ്ഡിതന്മാർ അവയെ കലിയുഗാരംഭകാലത്തേക്കു് ഉന്തിക്കൊണ്ടുപോകുന്ന യാഥാസ്ഥിതികപണ്ഡിതന്മാരെപ്പോലെതന്നെ അയഥാർത്ഥവാദികളാണ്. ഒന്നു തീർച്ചയാണ്. കലിയുഗാരംഭഘട്ടത്തിലോ അതിനുമുമ്പോ നടന്നിരിക്കാവുന്ന ചരിത്രസംഭവങ്ങളുടേയും പരമ്പരാപ്രാപ്തങ്ങളായ വിവരങ്ങൾ ഈ ഗ്രന്ഥസമുച്ചയത്തിൽ കാണുന്നുണ്ടെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

അതിപുരാതനങ്ങളായ ഭാരതീയരാജവംശങ്ങളെപ്പററി അനർഘങ്ങളും അനന്യതോലഭ്യങ്ങളുമായ പല വസ്തുതകളും ഈ ഗ്രന്ഥങ്ങളിൽനിന്നും സംഭരിക്കാമെന്നു സൂചിപ്പിച്ചല്ലോ. ഭാരതീയങ്ങളായ മതഭേദങ്ങൾ, ആചാരങ്ങൾ, വിശ്വാസങ്ങൾ, തത്ത്വസംഹിതകൾ, ധർമ്മസിദ്ധാന്തങ്ങൾ, ശാസ്ത്രചിന്തകൾ എന്നിവയെപ്പററി വിശദങ്ങളും വിശിഷ്ടങ്ങളുമായ പല വിവരങ്ങളും ഇവയിൽനിന്നും നമുക്കു ലഭിക്കുന്നുണ്ടു്. എന്നാലും, സീമാതിലംഘിയായ അതിശയോക്തി എന്നൊരു ദോഷം അടിക്കടി നമുക്കു് അനുഭവപ്പെടും. ഉർവ്വശിയും പുരൂരവസ്സും ഒരുമിച്ചു രമിച്ചുകഴിയുന്ന നാലുവർഷത്തേക്കു് എന്നു് ഋഗ്വേദം പറയുമ്പോൾ, വിഷ്ണുപുരാണം അവരുടെ കാമലീലാവിലാസങ്ങൾ 61000 സംവത്സരകാലത്തേക്കു ദീർഘിപ്പിക്കുന്നു. പ്രാചീനപുരാണങ്ങൾ ഏഴു നരകങ്ങളെ വർണ്ണിക്കുമ്പോൾ, ശതസഹസ്രം നരകങ്ങളെപ്പററി ഭാഗവതം വിവരിക്കുന്നു. കാലം പോയ പോക്കിനു വരുന്ന മാററങ്ങളാണ് ഇവയെല്ലാം. ഈ അത്യുക്തികളുടെ കാടും പടലുമെല്ലാം തെളിച്ചുനോക്കിയാൽ അനവദ്യങ്ങളായ അനവധി തത്ത്വരത്നങ്ങൾ ഈ വിശാലകാന്താരങ്ങളിൽ തങ്ങിവിളങ്ങുന്നതു കാണാം.

പുരാണങ്ങളിൽവച്ച് ഏററവും പ്രസിദ്ധിയും പ്രചാരവും സിദ്ധിച്ചിട്ടുള്ള കൃതി ഭാഗവതമാണ്. 12 സ്കന്ധങ്ങളിലായി 8000 ശ്ലോകങ്ങൾ അടങ്ങിയ ഈ ഗ്രന്ഥം ഇന്നും അനേകകോടി ഭാരതീയരുടെ നിത്യാരാധനയ്ക്കു പാത്രമായി വിജയിക്കുന്നു. മററെല്ലാ പുരാണങ്ങളുടേയും എന്നപോലെ ഭാഗവതത്തിന്റെയും കർത്തൃത്വം വ്യാസനിൽ ആരോപിതമാണ്. അസമീചീനങ്ങളായ ചില യുക്തികളെ ആശ്രയിച്ച് ആധുനികരായ ചില പാശ്ചാത്യപണ്ഡിതന്മാർ ഭാഗവതത്തിന്റെ കർത്തൃത്വം ക്രിസ്തുവർഷം പതിമൂന്നാംശതകത്തിൽ ജീവിച്ചിരുന്ന വൈയാകരണനായ ബോപദേവനിൽ ചുമത്തുന്നുണ്ട്. ഭാഗവതത്തെ ഉപജീവിച്ചുള്ള 'മുക്താഫല'ത്തിന്റെയും ഭാഗവതാനുക്രമണിയായ 'ഹരിലീല'യുടെയും കർത്താവാണ് ബോപദേവൻ എന്നതിൽക്കവിഞ്ഞ യുക്തികളൊന്നും ഈ വാദത്തിനു ഉപോദ്ബലകമായിട്ടില്ല.

ഭാഗവതപുരാണത്തിന്റെ ആവിർഭാവം ഏതാണ്ട് ക്രിസ്തു: ഒമ്പതാംശതകത്തിനുശേഷമാണെന്ന് ഊഹിക്കാമെന്നു തോന്നുന്നു. ഒമ്പതാംശതകത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്ന ശങ്കരാചാര്യൻ ഇത്ര പ്രസിദ്ധമായ ഭാഗവതപുരാണത്തെ സ്മരിച്ചുകാണുന്നില്ല. പന്ത്രണ്ടാംശതകത്തിൽ ജീവിച്ചിരുന്ന ഗീതഗോവിന്ദകർത്താവായ ജയദേവനു സുവിദിതമായിരുന്ന രാധാപ്രേമകഥ ഭാഗവതത്തിന് അജ്ഞാതമാണ്. ഇക്കാരണങ്ങൾകൊണ്ട് ഒമ്പതും പന്ത്രണ്ടും ശതാബ്ദങ്ങൾക്കിടയ്ക്കാണ് ഭാഗവതത്തിന്റെ ഉൽപത്തിയെന്ന് ഊഹിക്കുന്നുണ്ട്. എന്നാൽ അതിൽ പ്രതിപാദ്യങ്ങളായ പല വസ്തുതകളുടേയും പുരാതനത്വം അസന്ദിഗ്ധവുമാണ്.

ഭാഗവതത്തിൽ ഏററവും പ്രസിദ്ധമായ ഭാഗം കൃഷ്ണാവതാരകഥ വർണ്ണിക്കുന്ന ദശമസ്കന്ധമാണല്ലോ. 'ഹരിവംശ'ത്തിലും വിഷ്ണുപുരാണത്തിലുമുള്ള ശ്രീകൃഷ്ണചരിതത്തെക്കാൾ സവിസ്തരമായ വിവരണമാണ് ദശമസ്കന്ധത്തിൽ കാണുന്നതു്. എന്നാലും പില്ക്കാലത്തു് പ്രചാരപ്രാചുര്യം സിദ്ധിച്ച രാധാനുരാഗകഥ ഭാഗവതത്തിൽ കാണുന്നില്ല. അക്കഥ എങ്ങനെയോ പത്മപുരാണത്തിലും ബ്രഹ്മവൈവർത്തപുരാണത്തിലും കടന്നുകൂടിയിട്ടുമുണ്ട്. മഹാഭാരതത്തിലും ഹരിവംശത്തിലും ഭാഗവതത്തിലുമില്ലാത്ത ഒരു നൂതനകഥാപാത്രം ശ്രീകൃഷ്ണന്റെ ശക്തിസ്വരൂപിണിയായ രാധയുടെ രൂപത്തിൽ ബ്രഹ്മവൈവർത്തത്തിൽ പ്രത്യക്ഷമാകുന്നു. ജയദേവൻ, നിംബാർക്കൻ, ചൈതന്യൻ തുടങ്ങിയ മഹാന്മാരുടേയും അനന്തരഭാരതീയജനപരമ്പരയുടേയും അകൈതവമായ ഭക്തിക്കും ആരാധനയ്ക്കും ആ അഭിനവദേവത ഭാജനമാകുന്നു. ഭാരതീയഭക്തിചരിത്രത്തിലെ അത്ഭുതാവഹമായ ഒരു സംഭവമാണ് ഇതു്.

ഭാഗവതപുരാണത്തിന് ഇന്നത്തെ രൂപത്തിൽ ഒരു ആയിരം വർഷത്തോളമേ പഴക്കമുള്ളുവെന്നു വാദിക്കാമെങ്കിലും അതിപ്രാചീനമാണ് ഭാഗവതമതം എന്നു സമ്മതിച്ചേ കഴിയൂ. ഛാന്ദോഗ്യോപനിഷത്തിൽ ആംഗിരസഗോത്രീയനായ ഘോരൻ എന്ന ഋഷിയുടെ ശിഷ്യനായി ദേവകീപുത്രനായ കൃഷ്ണൻ പ്രത്യക്ഷമാകുന്നുണ്ട്. ക്രി. മു. അഞ്ചാംശതകത്തിൽ ജീവിച്ചിരുന്ന പാണിനിയുടെ 'അഷ്ടാധ്യായിയിൽ വാസുദേവാർജ്ജുനാഭ്യാം വുൻ' എന്ന സൂത്രംകൊണ്ട് 'വാസുദേവകൻ' എന്ന ശബ്ദത്തിന് വാസുദേവനിൽ ഭക്തിയുള്ളവൻ എന്നു് അർത്ഥം വിധിക്കുന്നു. ക്രി. മു രണ്ടാംശതകത്തിൽ ജീവിച്ചിരുന്ന പതഞ്ജലി 'മഹാഭാഷ്യ'ത്തിൽ 'ഭഗവാ'ന്റെ സംജ്ഞയാണ് ('സംജ്ഞൈഷാ ഭഗവതഃ') വാസുദേവശബ്ദം, എന്നു പ്രസ്താവിക്കുന്നു. ഗ്വാളിയർ സംസ്ഥാനത്തിൽ ബെസ്നഗർ (ഭിഌസ) എന്ന സ്ഥലത്തു് ഇന്നും സ്ഥിതിചെയ്യുന്ന ഗരുഡധ്വജത്തിലുള്ള ബ്രാഹ്മീലിഖിതത്തിൽനിന്നും ആ ധ്വജപ്രതിഷ്ഠാകാലത്തു് ഭാഗവതമതം പ്രചരിച്ചിരുന്നുവെന്ന് അസംശയിതവ്യമായി വ്യക്തമാകുന്നു.

ക്രി. മു രണ്ടാംശതകത്തിൽ (ക്രി. മു. 113-ൽ) ഭാഗഭദ്രൻ എന്ന രാജാവിന്റെ രാജധാനിയിൽ അന്തലികിതൻ (Antialcidas) എന്ന മഹാരാജാവിന്റെ ദൂതനായിവന്ന ഹേലിയോദോരൻ (Heliodores) എന്ന ഭാഗവതനായ യവനൻ ദേവദേവനായ വാസുദേവന് ഒരു ഗരുഡധ്വജം പ്രതിഷ്ഠിപ്പിച്ചുവെന്ന് ആ ലിഖിതത്തിൽ നിന്നും സ്പഷ്ടമാകുന്നു.

(''ദേവദേവസ്യ വാസുദേവസ്യ ഗരുഡധ്വജോഽയം കാരിതോ
ഹേലിയോദോരേണ ഭാഗവതേന ദിയസ്യ പുത്രേണ
തക്ഷശിലാകേന യോനദൂതേന ആഗതേന മഹാരാജസ്യ
അന്തലികിതസ്യ ഉപാന്താത് സകാശം രാജ്ഞഃ കാശീപുത്രസ്യ ഭാഗഭദ്രസ്യ'')

എന്നുള്ള ശിലാലിഖിതം നോക്കുക.

തൈത്തിരീയ ആരണ്യകത്തിലുള്ള ഗായത്രീമന്ത്രങ്ങളുടെകൂട്ടത്തിൽ,

''നാരായണായ വിദ്മഹേ
വാസുദേവായ ധീമഹി
തന്നോ വിഷ്ണുഃ പ്രചോദയാത്.''—പ്രപാഠകം X

എന്ന മന്ത്രം കാണുന്നുണ്ട്. വാസുദേവനു നാരായണനും വിഷ്ണുവുമായുള്ള അഭേദം ഇവിടെ സ്പഷ്ടമായി പ്രസ്തുതമാകുന്നു. വേദത്തിൽ സൂര്യദേവതയായി പ്രത്യക്ഷപ്പെടുന്ന വിഷ്ണു കാലാന്തരത്തിൽ വാസുദേവകൃഷ്ണനായി രൂപാന്തരപ്പെടുന്നതു കൗതുകാവഹമാണ്. വൈദികദേവതയായ വിഷ്ണുവിന്റെ ലക്ഷണങ്ങൾ പലതും പൗരാണികദേവതയായ വിഷ്ണുവിലും കൃഷ്ണനിലും സംക്രമിച്ചിരിക്കുന്നു. ത്രിവിക്രമനാണ് വിഷ്ണു—''യസ്യോരുഷു ത്രിഷു വിക്രമണേഷു, അധിക്ഷിയന്തി ഭുവനാനി വിശ്വം'' ഋഗ്വേദം (1–154–2) വാമനാവതാരത്തിൽ വിഷ്ണു ത്രിവിക്രമനാകുന്നുണ്ടല്ലോ.

വേദത്തിൽ 'കപടൻ' ആണ്—കുത്സിതകർമ്മങ്ങൾ അനുഷ്ഠിക്കുന്നവനാണ്—വിഷ്ണു. വെണ്ണ മുതലായതു കവരുന്നവൻ എന്നു വർണ്ണിക്കുന്നുണ്ട്. വിഷ്ണുവിന്റെ വാസസ്ഥലങ്ങളെ (വാസ്തുക്കളെ) അനേകം കൊമ്പുകളും വേഗവുമുള്ള പശുക്കൾ ഉള്ളിടം (യത്ര ഗാവോ ഭൂരിശൃംഗാ അയാസഃ) എന്നും വർണ്ണിക്കുന്നു. ഗോപാലൻ എന്ന

അർത്ഥത്തിൽ 'ഗോപാ' എന്ന വിശേഷണവും വിഷ്ണുവിനു കാണുന്നുണ്ട്. അങ്ങനെ നവനീതചോരനായി ഗോകുലവാസിയായ ഗോപാലനായി പുരാണങ്ങളിൽ പരിണമിക്കുന്ന കൃഷ്ണന്റെ ആദിരൂപം വൈദികദേവതയായ വിഷ്ണുവിൽ തെളിഞ്ഞുകാണാം.

മേൽക്കാണിച്ച വസ്തുതകളിൽനിന്നും, വൈദികകാലംതൊട്ടു ക്രമാനുഗതമായ വികാസവും അഭിവൃദ്ധിയും പ്രാപിച്ചിട്ടുള്ളതാണു വാസുദേവകൃഷ്ണസങ്കല്പമെന്നും ഭാഗവതമതവും ആ മതത്തിന്റെ ജീവനായ ഭക്തിയും എല്ലാം ആ സങ്കല്പത്തോടു സംസക്തമായ പുരാതനഭാരതീയസംസ്കാരത്തിന്റെ നിസർഗ്ഗസംഫുല്ലമായ കുസുമമാണെന്നും തെളിയുന്നതാണ്. പക്ഷേ, ഭഗവദ്ഗീത പഠിച്ച ചില പാശ്ചാത്യപണ്ഡിതന്മാർ, ലാറിൻസർ (F. Lorinser), വെബെർ (A. Weber), ഹാപ്കിൻസ് (E. W. Hopkins) മുതലായ ചില വിദ്വാന്മാർ ക്രിസ്തുമതവേദപുസ്തകത്തിലെ ചില ആശയങ്ങളോടു ഗീതാതത്ത്വങ്ങളിൽ ചിലതിനു സാദൃശ്യം കാണുന്നുണ്ടെന്നും ആ സദൃശാശയങ്ങൾ ക്രൈസ്തവവേദത്തിൽനിന്നും സംക്രമിച്ചതായിരിക്കാമെന്നും അഭിപ്രായപ്പെട്ടിട്ടുണ്ട്. അവരുടെ അഭിപ്രായത്തിൽ ഭാഗവതമതം വളരെ അർവ്വാചീനമായതുകൊണ്ട് പ്രാചീനമായ ക്രിസ്തുമതത്തിലെ ആശയങ്ങൾ ഇങ്ങോട്ടു പകർന്നതായിരിക്കണം എന്ന് ഊഹമായി. ക്രിസ്തുവിനു മുമ്പു രണ്ടാം നൂററാണ്ടിലെ ഭാഗവതനായ ഗ്രീക്കുകാരൻ ഹേലിയോദോരൻ സ്ഥാപിച്ച ഗരുഡധ്വജത്തിന്റെ തെളിവു പുറത്തുവന്നതോടുകൂടി കാററു തിരിഞ്ഞടിക്കുമെന്നുള്ള മട്ടായി. പ്രാചീനമായി ഭാഗവതമതത്തിൽനിന്നും പകർത്തിയതായിരിക്കണം ആപേക്ഷികമായി അർവ്വാചീനമായ ക്രൈസ്തവമതത്തിലെ ആശയങ്ങൾ എന്നതു് ഒന്നുകൂടി യുക്തിയുക്തമെന്നു വന്നുകൂടി. ഇപ്പോൾ അതുകൊണ്ടു പല പാശ്ചാത്യപണ്ഡിതന്മാരും വാദിക്കുന്നതു് ഈ സാദൃശ്യങ്ങൾ അത്ര സാരമുള്ളവയല്ലെന്നും ആണെങ്കിൽത്തന്നെ സ്വതന്ത്രമായുള്ള വികാസത്തിൽ വിഭിന്നസാഹചര്യങ്ങളിൽപ്പോലും സമാനമായി സംഭവിക്കാവുന്നതേയുള്ളവെന്നുമാണ്. ആയിക്കൊള്ളട്ടെ. ഈ സംരംഭത്തിന്റെ ഇങ്ങനെയുള്ള പരിണാമം കാണുമ്പോൾ ഓർമ്മ വരുന്നതു് പതഞ്ജലിയുടെ പഴയ വാക്യമാണ്. ''ശ്വേതോ ധാവതി'' എന്ന്.

നാരായണാരാധന നടത്തിവരുന്ന പാഞ്ചരാത്രികന്മാരുടേയും സാത്വതജനതയുടെ വിധിപ്രകാരം വാസുദേവാരാധന അനുഷ്ഠിച്ചിരുന്ന ഭാഗവതന്മാരുടേയും മതഭേദങ്ങൾ ഒന്നിച്ചു കാലാന്തരത്തിൽ വിശാലമായ വൈഷ്ണവമതമായി പരിണമിക്കുന്നുണ്ട്.

വൈഷ്ണവമതത്തിന്റേയും ഭാഗവതപുരാണത്തിന്റേയും പ്രാണനായി നിലകൊള്ളുന്നതു ഭഗവദ്ഭക്തിയാണെന്നു സൂചിപ്പിച്ചല്ലോ. ആ ഭക്തിയുടെ ഉൽപ്പത്തിയേയും സ്വരൂപത്തേയും ലക്ഷ്യത്തേയുംപററി കുറഞ്ഞൊന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

ദുഃഖങ്ങളും ദുരിതങ്ങളും നിറഞ്ഞ ലോകജീവിതത്തിൽ ചിന്താശീലനായ മനുഷ്യൻ ആദികാലംതൊട്ടു യത്നിച്ചിട്ടുള്ളതു് അവയിൽനിന്നും മോചനംനേടാനുള്ള വഴി തേടാനാണ്. സകല മതങ്ങളുടേയും ധർമ്മസിദ്ധാന്തങ്ങളുടേയും ശാസ്ത്രങ്ങളുടേയും കലകളുടേയും എല്ലാം ലക്ഷ്യം അതുതന്നെയാണ്. ആസ്തികമതങ്ങൾ എല്ലാം അന്വേഷിച്ചന്വേഷിച്ചു ചെന്നുചേരുന്നതു് അഖണ്ഡാനന്ദരൂപമായ ഒരു സത്തയിലാണ്—സർവ്വഭൂതങ്ങൾക്കും ആധാരഭൂതമായി സർവ്വാന്തർയാമിയായി സർവ്വനിയന്താവായുള്ള ഒരു ചൈതന്യത്തിലാണ്. നാലുതരം ജനങ്ങളാണ് അതിനെ തേടുന്നതു്—ആ സത്തയെ ഭജിക്കുന്നതു് എന്നു ഗീത പ്രസ്താവിക്കുന്നു.

''ചതുർവിധാ ഭജന്തേ മാം ജനാഃ സുകൃതിനോഽർജ്ജുന,
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ!''

ആർത്തന്മാർ, അർത്ഥാർത്ഥികൾ, ജിജ്ഞാസുക്കൾ, ജ്ഞാനികൾ എന്ന് അവരെ നാലായി തരംതിരിക്കുന്നു. ഓരോരോ ജീവിതക്ലേശങ്ങൾ അനുഭവിച്ച് അവയിൽനിന്നു രക്ഷപ്പെടണമെന്നുള്ളവർ, ഓരോ കാര്യസാദ്ധ്യം കരുതുന്നവർ, ജീവിതയാഥാർത്ഥ്യങ്ങൾ അറിയണമെന്ന് ആഗ്രഹിക്കുന്നവർ, അറിയേണ്ട കാര്യങ്ങളെപ്പററി അറിവുണർന്നവർ എന്നിങ്ങനെ നാലുകൂട്ടം ആളുകളാണ് ഭഗവദ്ഭക്തിപരായണർ എന്നു സാരം. ഭക്തിയുടെ വിഭിന്നങ്ങളായ പ്രേരകധർമ്മങ്ങളേയും വ്യക്തിഭേദം അനുസരിച്ചുള്ള അതിന്റെ ഉച്ചനീചാവസ്ഥകളേയുമാണ് ഇവിടെ പ്രതിപാദിച്ചതു്. ഇങ്ങനെ ആർത്തഭക്തിയിൽ തുടങ്ങി ജ്ഞാനിഭക്തിയിൽ ചെന്ന് അവസാനിക്കുന്ന ദശാവിശേഷങ്ങൾ ജീവിതത്തിൽ ദർശിക്കാവുന്നതാണ്.

ജീവിതദുഃഖങ്ങളിൽനിന്നുള്ള മോചനത്തിന്—മുക്തിക്ക്—ഗീത സാമാന്യമായി മൂന്നു മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നു. കർമ്മം, ജ്ഞാനം, ഭക്തി എന്ന്. ഇവയിൽ എല്ലാത്തിലും ഉൾപ്പെടാവുന്നതായ യോഗം എന്നൊരു മാർഗ്ഗംകൂടി പ്രത്യേകിച്ച് ഉപദേശിക്കുന്നുണ്ടെന്നും ചിലപ്പോൾ തോന്നും. പക്ഷേ, സാധാരണമായി ഗീതയിൽ അഷ്ടാംഗയോഗം എന്ന അർത്ഥത്തിലല്ല യോഗശബ്ദം പ്രയോഗിക്കുന്നതു്. പതഞ്ജലിമഹർഷിയാൽ അനന്തരകാലത്തു ക്രോഡീകൃതമായ അഷ്ടാംഗയോഗമാർഗ്ഗത്തിന്റെ പരിണതഫലങ്ങൾപോലും യഥാർത്ഥമായരീതിയിൽ മററു മാർഗ്ഗങ്ങൾ അവലംബിക്കുന്നവർക്കു സാമാന്യേനയും ഭക്തിമാർഗ്ഗാനുയായികൾക്കു വിശേഷിച്ചും അനായാസേനയും ലബ്ധമാകുമെന്നു പല പ്രസ്താവങ്ങളിൽനിന്നും ഊഹിക്കാം.

''തപസ്വിഭ്യോഽധികോ യോഗീ ജ്ഞാനിഭ്യോഽപി മതോഽധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ തസ്മാദ് യോഗീ ഭവാർജ്ജുന.
യോഗിനാമപി സർവ്വേഷാം മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ.'' VI ഗീതാ 46_47

ജ്ഞാനികളെക്കാളും കർമ്മികളെക്കാളും മീതെ യോഗിയെ പ്രതിഷ്ഠിച്ചിട്ട്, യോഗികളിൽ ശ്രദ്ധയും ഭക്തിയുമുള്ളവനാണു ശ്രേഷ്ഠൻ എന്നു ഗീത പ്രസ്താവിക്കുന്നു. കർമ്മമാർഗ്ഗത്തേയും ജ്ഞാനമാർഗ്ഗത്തേയും കുറിച്ചു വിവരിക്കണമെന്ന് ഇപ്പോൾ ഇവിടെ ഉദ്ദേശിക്കുന്നില്ല. ഫലാപേക്ഷകൂടാതെ നിഷ്കാമമായ—അനാസക്തമായ—കർമ്മം, ലോകസംഗ്രഹംമാത്രം നോക്കിയുള്ള കർമ്മം, സാധാരണജീവിതത്തിൽ ദുഷ്പ്രാപമായ ഒരു മനോഭാവത്തിന്റെ സിദ്ധികൊണ്ടേ സാദ്ധ്യമാകയുള്ളവെന്നു സ്പഷ്ടമാണ്. അതുപോലെതന്നെ ദുഷ്പ്രാപമാണ് യഥാർത്ഥ

ജ്ഞാനം. ദ്വന്ദ്വാതീതമായ പാരമാർത്ഥികബോധം. ''സാംഖ്യയോഗൗ പൃഥഗ് ബാലാഃ പ്രവദന്തി ന പണ്ഡിതാഃ'' എന്നു ജ്ഞാനയോഗകർമ്മയോഗങ്ങളുടെ ഐക്യവും ഗീതയിൽത്തന്നെ വ്യക്തമാക്കുന്നു. ക്ഷുദ്രങ്ങളും പ്രാകൃതങ്ങളുമായ ജന്തുവാസനകളെ നിയന്ത്രിച്ച് ആത്മശക്തിയെ ശുദ്ധിചെയ്ത് സർവ്വഭൂതഹിതത്തിനുവേണ്ടി വിനിയോഗിക്കുകയെന്ന ദുഷ്കരമായ ധർമ്മം ഭക്തിമാർഗ്ഗത്തിൽക്കൂടിയേ സുകരമാകയുള്ളു. ജ്ഞാനിപോലും പ്രകൃതിക്ക് അനുസരിച്ചു പ്രവർത്തിക്കുന്നുവെന്നും ഇന്ദ്രിയനിഗ്രഹാദികൾ വിഫലീഭവിക്കുന്നുവെന്നും സമ്മതിക്കേണ്ടിയിരിക്കുന്നു.

''സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി
പ്രകൃതിം യാന്തി ഭൂതാനി നിഗ്രഹഃ കിം കരിഷ്യതി?''—ഗീതാ.

ആ പ്രകൃതിവാസനയെ അത്യന്തം നിയന്ത്രിക്കാൻ ശ്രമിക്കാതെ അതിനെ ലോകോപകാരകമായ—സമുദായക്ഷേമകരമായ—മാർഗ്ഗത്തിലൂടെ തിരിച്ചുവിടുകയാണ് ഭക്തിമാർഗ്ഗം ചെയ്യുന്നത്. മനുഷ്യനു മൗലികങ്ങളായ ചില വാസനകൾ ഉണ്ട്—മിഥുനഭാവം, മാതൃഭാവം തുടങ്ങിയവയിൽനിന്നും ഉദിക്കുന്ന ചില നിസർഗ്ഗഗുണവിശേഷങ്ങൾ ഉണ്ട്. അവയെ പുടപാകംചെയ്തു ശുദ്ധീകരിച്ച് ഒരു മഹാലക്ഷ്യത്തിലേക്ക് ആനയിക്കുകയാണ് ഭക്തികൊണ്ടു സാധിക്കുന്നത്. പേമാരി പെയ്തു കലങ്ങിമറിഞ്ഞു പെരുകിവരുന്ന ജലപ്രവാഹത്തെ ഒന്നു തടഞ്ഞുനിർത്തി വീണ്ടും കീഴോട്ടു പായിച്ച് ഒരു ജനപദത്തിനു പ്രകാശം നല്കുന്ന വൈദ്യുതശക്തിയാക്കി മാററാം. നിലയ്ക്കുനിർത്തി ശുദ്ധീകരിച്ചു ബഹുജനങ്ങൾക്കു പാനയോഗ്യമായ സ്വച്ഛജലവുമാക്കാം. അതുപോലെതന്നെ പ്രാകൃതവാസനകളെ ശുദ്ധീകരിച്ചു ഭക്തിയെന്ന മഹനീയമനോഗുണമാക്കി മനുഷ്യസമുദായത്തിനു് ഉപകാരകമാക്കാം. ആ വാസനകളെ തടഞ്ഞുനിർത്തി നശിപ്പിക്കാനാണ് ഭക്തിസഹകൃതമല്ലാത്ത മററു മാർഗ്ഗങ്ങളിലൂടെ ശ്രമിക്കുന്നത്. ആ ശ്രമങ്ങൾ ഏതു ഘട്ടത്തിലും പരാജയമടഞ്ഞെന്നുവരാം.

ഏതൊന്നിന് ഉന്മുഖമായാണ് ഈ ഭക്തി പ്രവഹിക്കുന്നത്? ഇക്കാണുന്ന സകലതിൻെറയും ഉൽപത്തിക്കും സ്ഥിതിക്കും ഹേതു അന്വേഷിച്ചുപോകുന്ന മനുഷ്യബുദ്ധി ചെന്നുചേരുന്ന ഒരു സ്ഥാനമുണ്ട്—സങ്കല്പമുണ്ട്—എന്നു സൂചിപ്പിച്ചുവല്ലോ. അഥവാ, ഈ പരിമിതമായ മനുഷ്യബുദ്ധിക്ക് എത്തുംപിടിയും കിട്ടാത്തതെന്നു ബോധ്യമാകുന്ന ഒരു സത്തയുണ്ട്. ആ അപരിമേയമായ സത്തയുടെ നേർക്കാണ് ആശ്ചര്യസ്തബ്ധനായ മനുഷ്യൻെറ ഭക്തി പ്രസരിക്കുന്നത്. അഖണ്ഡമായ അതിൻെറ സ്വരൂപമോ സ്വഭാവമോ പരിച്ഛേദിച്ചറിയാൻ അവനു കഴിവില്ല. എന്നാലും ആ മഹാസങ്കല്പത്തിനു മുമ്പിൽ അവൻ നമ്രശിരസ്കനാണ്. അവന് അതിനെ ആരാധിക്കണം. ഏതു രൂപത്തിലാണ് ആരാധിക്കുക? ഏതു രൂപമാണ് അതിൻേറതു്? തീർത്തുപറയാൻ വയ്യ. അവനവനു ഹിതമായ ഏതു രൂപത്തിലും ആരാധിക്കാമെന്ന് അറിവും അനുഭവവുമുള്ളവർ പറയുന്നു. അങ്ങനെ ആദികാലംതൊട്ട് ആരാധിച്ച് അത്ഭുതാവഹമായ ഫലസിദ്ധി എത്തിച്ചിട്ടുള്ള പല രൂപങ്ങളുമുണ്ട്.

''യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം.''

എന്നു ഭഗവാൻ ഗീതയിൽ പ്രസ്താവിക്കുന്നു. ഏതേതു രൂപം വിശ്വാസത്തോടുകൂടി ഭക്തൻ പൂജിക്കാൻ ആഗ്രഹിക്കുന്നുവോ ആ രൂപത്തിൽ ഉറച്ച വിശ്വാസം ഭഗവാൻതന്നെ ഉണ്ടാക്കുന്നു. ഭഗവദ്രൂപം ഏതും ആകാം എന്നു സാരം. അതിൽ അചഞ്ചലമായ വിശ്വാസവും ഭക്തിയും വേണമെന്നേയുള്ളു. ഏതു രൂപവും ആകാമെങ്കിൽ, ആകാവുന്നതിൽവച്ച് മനോഹരമായ രൂപമല്ലേ ആരാധനയ്ക്ക് അവലംബിക്കേണ്ടതു്? സൗന്ദര്യരസികമായ ഹൃദയമുള്ളവർക്ക് ഏററവും സുന്ദരമായ രൂപം ആരാധ്യമാകും. അതുകൊണ്ടാണ്,

''യത് ത്രൈലോക്യമഹീയസോ/പി മഹിതം സമ്മോഹനം മോഹനാത്
കാന്തം കാന്തിനിധാനതോ/പി മധുരം മാധുര്യധുര്യാദപി
സൗന്ദര്യോത്തരതോ/പി സുന്ദരതരം ത്വദ്രൂപമാശ്ചര്യതോ/-
പ്യാശ്ചര്യം ഭുവനേ ന കസ്യ കുതുകം പുഷ്ണാതി വിഷ്ണോ വിഭോ!''

എന്നു നാരായണഭട്ടതിരി ചോദിച്ചുപോകുന്നത്. മുരളീധരനായി ഗോപികാവല്ലഭനായ ഗോപാലകൃഷ്ണനു് 'സാക്ഷാദ് മന്മഥമന്മഥ'നെന്നു വർണ്ണിക്കുമാറുള്ള അത്ഭുതസൗന്ദര്യമുണ്ടെന്നു സമ്മതിച്ചേ കഴിയൂ. വാത്സല്യരസം നിറഞ്ഞ ഹൃദയമുള്ളവർ ബാലകൃഷ്ണനായും പ്രേമരസലാലസന്മാർ ഗോപീകാമുകനായും സൗഹൃദരസികന്മാർ പാർത്ഥസാരഥിയായും അദ്ധ്യാത്മചിന്താനിരതന്മാർ ഗീതോപദേഷ്ടാവായും ഭഗവാനെ പല ഭാവങ്ങളിലും അധികാരഭേദവും രുചിഭേദവും അനുസരിച്ച് ആരാധിക്കും. അങ്ങനെ മനോഭാവഭേദവും അധികാരഭേദവും അനുശാസിക്കുന്നവിധം വിഭിന്നദേവതകളെ വിഭിന്നരൂപങ്ങളിൽ ഉപാസിച്ചു മഹാന്മാരായ ഭക്തന്മാർ അഭീപ്സിതസിദ്ധി അടയാറുണ്ട്.

ആത്മാനാത്മവിവേകരൂപമായ ജ്ഞാനത്തേക്കാളും നിഷ്കാമവും ലോകസംഗ്രഹപരവുമായ കർമ്മത്തേക്കാളും ഉത്തമമാണു ഭക്തിയെന്നു പ്രസ്താവിച്ചല്ലോ. പരാഭക്തി എന്നു പറയുന്ന ഉത്തമമായ ഭക്തിയാണ് അതു്. ആർത്തൻെറയും ജിജ്ഞാസുവിൻെറയും അർത്ഥാർത്ഥിയുടെയും ഭക്തി സകാമമാണ്. അതിന് അപരാഭക്തിയെന്നു പറയും. ഉത്തമമായ ഭക്തി പരമപ്രേമരൂപമാണെന്നു നിർവ്വചിക്കുന്നുണ്ട്. ഗോപിമാർക്കു ശ്രീകൃഷ്ണനോടുള്ള ഭക്തി പരമപ്രേമരൂപമാണ്. ഗോപിമാരുടെ ശ്രീകൃഷ്ണപ്രേമം ആലങ്കാരികശൈലിയിലുള്ള തത്ത്വപ്രതിപാദനമാണെന്നു ഭാഗവതം, നാരായണീയം മുതലായ ഗ്രന്ഥങ്ങൾ നിഷ്കർഷിച്ചു ഗ്രഹിച്ചാൽ സ്പഷ്ടമാണ്. പരമാത്മാവിനോട് ഐക്യംപ്രാപിക്കുവാനുള്ള ജീവാത്മാവിൻെറ അഭിവാഞ്ഛയെ ഇതിനെക്കാളും ആസ്വാദ്യതരമായ ഒരു രൂപണംകൊണ്ടു വ്യക്തമാക്കാവുന്നതല്ല. ഏതായാലും ആ മനോഹരസങ്കല്പത്തിൽ മൗലികമായ ഒരു തത്ത്വം അന്തർഭൂതമായിട്ടുണ്ട്. പ്രേമരൂപമായ ഭക്തിയുടെ പല അവസ്ഥകളിൽ അത്യുത്തമമായ—പരമപ്രേമരൂപമായ—മാധുര്യഭക്തി ഇവിടെ നിർദ്ദിഷ്ടമായിരിക്കുന്നു. ജീവാത്മപരമാത്മബന്ധത്തിൻെറ — ഭക്തിയുടെ — ആദിദശ

സ്വസ്വാമിസംബന്ധരൂപമായ ദാസ്യാസക്തിയാണ്. അനന്തരദശ സുഹൃത്സംബന്ധരൂപമായ സഖ്യാസക്തി. ഒന്നുകൂടി ഉയൎന്ന് ഒന്നുകൂടി അടുത്തതാണ് പിതാപുത്രബന്ധരൂപമായ വാത്സല്യാസക്തി. വാത്സല്യവും കടന്ന് അടുത്തു് ഇണങ്ങുന്ന ജായാപതിബന്ധമെന്നോ കാമുകബന്ധമെന്നോ പറയാവുന്ന ദശയാണു കാന്താസക്തി. മാധുൎയ്യം എന്നു വ്യപദിഷ്ടമായ ദശാവിശേഷവും അതുതന്നെയാണ്. ആ ദശ എത്തിക്കഴിഞ്ഞാൽ ഭക്തൻ ഈശ്വരനു സൎവ്വസ്വാൎപ്പണംചെയ്തു് ആത്മനിവേദനം അനുഷ്ഠിക്കുന്നു. പിന്നീടു വേറിട്ടുള്ള നിലവിട്ടു തന്മയീഭാവം ഉദിക്കുന്നു. ആ അവസ്ഥയുടെ തീവ്രഭാവത്തെയാണു പരമപ്രേമരൂപമായ ഭക്തിയെന്നു വ്യവഹരിക്കുന്നതു്. ആ അനുഭൂതിയിലാണു സാക്ഷാത്കാരം ഉദിക്കുന്നതു്.

''ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സൎവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കൎമ്മാണി തസ്മിൻദൃഷ്ടേ പരാവരേ''

ജീവനെ സംസാരത്തോടു ചേൎത്തു ബന്ധിക്കുന്ന ഹൃദയത്തിന്റെ കെട്ടു പൊട്ടുന്നു. സംശയങ്ങൾ എല്ലാം തകൎന്നുറുങ്ങുന്നു. ജന്മത്തിനു് ഇടകൊടുക്കുന്ന കൎമ്മങ്ങൾ ഒടുങ്ങുന്നു—എന്നെല്ലാം ശ്രുതിയിൽ വൎണ്ണിക്കുന്നതു് ആ സാക്ഷാത്കാരാവസ്ഥയുടെ മഹിമ തെളിയിക്കുന്നു.

സംസാരയാത്രയിൽ ഉഴലുന്ന ജനങ്ങൾക്കു സമാദരണീയമായ ഭക്തിയുടെ മാഹാത്മ്യം വെളിവാക്കി മുക്തിയിലേക്കു മാൎഗ്ഗദൎശനംചെയ്യുന്ന മഹത്തമമായ ഗ്രന്ഥമാണു ശ്രീമഹാഭാഗവതം. വിപുലമായ ഭാഗവതപുരാണത്തെ ഉപജീവിച്ചുള്ള അനവധി ഗ്രന്ഥങ്ങൾ സംസ്കൃതത്തിലും മററു ഭാരതീയഭാഷകളിലും ഉണ്ടായിട്ടുണ്ടു്. ഭാഗവതത്തിന്റെതന്നെ സംഗ്രഹരൂപമായ മേൽപത്തൂരിന്റെ നാരായണീയം എന്ന സംസ്കൃതമഹാകാവ്യമോ അതിന്റെ ഭാഷാവിവൎത്തനങ്ങളോ പാരായണംചെയ്തിട്ടില്ലാത്ത സംസ്കാരസമ്പന്നർ കേരളത്തിൽ ചുരുക്കമാണ്. തുഞ്ചത്തു് ആചാൎയ്യനാൽ വിരചിതമെന്ന് എങ്ങനെയോ വിശ്വസിച്ചുപോരുന്ന സംഗ്രഹരൂപത്തിലുള്ള ഒരു ഭാഗവതം കിളിപ്പാട്ടും ഭാഷയ്ക്കു ലബ്ധമായിട്ടുണ്ടു്. പക്ഷേ, ആ ഗ്രന്ഥത്തിന്റെ കൎത്തൃത്വംപോലെതന്നെ അതിന്റെ ആശയാനുവാദത്തിലുള്ള സാധുത്വവും സംശയിതവ്യമായിരിക്കുന്നു. സൎവ്വാദരണീയമായ മഹാഭാഗവതത്തിന്റെ അവികലവും വിശദവും ശുദ്ധവുമായ ഒരു ഭാഷാനുവാദത്തെ ഇത്രനാളും പ്രതീക്ഷിച്ചിരിക്കണം, ഭക്തിജ്ഞാനസമുൽസുകരായ കേരളീയർ. ആ ചിരപ്രതീക്ഷ ഇതേ, സഫലമാകുന്നു. വിദ്വദ്വരേണ്യനായിരുന്ന ശ്രീ പന്നിശ്ശേരി നാണുപിള്ള അവർകളുടെ ശിഷ്യസംഘത്തിൽ പ്രമുഖനായ ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള അവർകൾ ലോകോപകാരകമായ ആ മഹാകൃത്യത്തിനു സന്നദ്ധനായി. ഭാഗവതപദ്യങ്ങളിലെ ഗഹനങ്ങളും മനോഹരങ്ങളുമായ ആശയങ്ങൾക്കു വൈകല്യം വരുത്താതെ ലളിതകോമളമായ മലയാളത്തിൽ തുഞ്ചന്റെ പൈങ്കിളി പാടിയ ആ രാഗപരിപാടിയിൽത്തന്നെ ശ്രീമഹാഭാഗവതം ഇതാ പ്രസാധിതമാകുന്നു. ഈ ഗ്രന്ഥം വായിക്കാനും ആസ്വദിക്കാനും അഭിനന്ദിക്കാനും എനിക്കു് ഉണ്ടായ അവസരം സഹൃദയരായ കേരളീയൎക്കു് എല്ലാം ഉണ്ടാകട്ടെ എന്നു ഞാൻ ആശംസിക്കുന്നു.

ഈ മഹോദ്യമത്തിൽ സൎവ്വഥാ വിജയശ്രീലാളിതനായ വിദ്യാവയോവൃദ്ധൻ ശ്രീ കൃഷ്ണപിള്ളയെ ഞാൻ സൎവ്വാത്മനാ അഭിനന്ദിക്കുന്നു. അദ്ദേഹത്തിനു യോഗേശ്വരനായ കൃഷ്ണൻ സൎവ്വാനുഗ്രഹങ്ങളും വിതരണംചെയ്യട്ടെ!

ഈ സദ്ഗ്രന്ഥത്തിന്റെ പ്രസാധനത്തിനു വേണ്ടത്ര പ്രോത്സാഹനം നല്കിയ തിരുവിതാംകൂർ ദേവസ്വം ബോർഡ് അംഗങ്ങളും ദേവസ്വം ഗ്രന്ഥപ്രസാധനസമിതിയും കേരളീയരുടെ അകൈതവമായ കൃതജ്ഞത അർഹിക്കുന്നുണ്ടു്.

തിരുവനന്തപുരം
26–3–1954

എൻ. ഗോപാലപിള്ള എം. എ.

# അഭിപ്രായങ്ങൾ

## ഒന്നു്

പണ്ഡിതവരേണ്യനും ശ്രീമദ് ഭാഗവതാമൃതപാനപരിതുഷ്ടനുമായ മുഴങ്ങോട്ടുവിള ശ്രീ കൃഷ്ണപിള്ള അവർകൾ പത്തുദിവസം മുമ്പ് ഇവിടെ വരികയും തന്റെ പഞ്ചവർഷപരിശ്രമഫലമായ ഭാഗവതമാഹാത്മ്യത്തോടുകൂടിയ ശ്രീമഹാഭാഗവതം കേരളഭാഷാഗാനം എന്ന അനർഘമായ ഗ്രന്ഥരത്നത്തെ എനിക്കു തരികയും ചെയ്തു. ആ ഉപകാരത്തിനു് എന്റെ അകൈതവമായ കൃതജ്ഞതയെ ഞാൻ ആദ്യമായി രേഖപ്പെടുത്തുന്നു. അല്പമായ ഈ ദിവസങ്ങൾക്കുള്ളിൽ അവിടവിടെയായി ചില ഭാഗങ്ങളേ നോക്കി രസിക്കുവാൻ സാധിച്ചുള്ളു എങ്കിലും, ഗ്രന്ഥത്തിന്റെ ഗുണവിശേഷങ്ങൾ മനസ്സിലാക്കുവാൻ ധാരാളം സാധിച്ചു. ശ്രീ കൃഷ്ണപിള്ളയുടെ പരമമായ പരിശ്രമത്തിനു പരിപൂർണ്ണമായ ഫലം ഉണ്ടായി എന്നു് നിസ്സന്ദേഹം പറയാം.

ശ്രീമദ് ഭാഗവതത്തിനു് പഴയതും പുതിയതുമായി രണ്ടുമൂന്നു തർജ്ജമകൾ—കിളിപ്പാട്ടായിട്ടും വൃത്താനുവൃത്തമായിട്ടും—ഉള്ളപ്പോൾ ശ്രീ കൃഷ്ണപിള്ളയുടെ നൂതനോദ്യമം എന്തിനെന്നു ചിലർ ചോദിച്ചേക്കാം. കാളിദാസന്റെ അഭിജ്ഞാനശാകുന്തളത്തിനു കേരളഭാഷയിൽ നാലു വിവർത്തനങ്ങൾ കവിവരന്മാർ നിർമ്മിച്ചതു ഞാൻ വായിച്ചിട്ടുണ്ടു്. ഒന്നുകൊണ്ടു മറ്റേതിനു് തീരെ ഗതാർത്ഥത വന്നതായി തോന്നിയിട്ടില്ല. ഓരോ ഗുണവിശേഷങ്ങൾ ഓരോന്നിൽ കാണും. എല്ലാം നമുക്കു സമാദരണീയംതന്നെ. ശ്രീമദ് ഭാഗവതത്തിന്റെ വിവർത്തനങ്ങളുടെ സ്ഥിതിയും ഇതുതന്നെ. അതുകളുടെ ഗുണതാരതമ്യവിവേചനംചെയ്തു നോക്കുന്നതിനുള്ള പാണ്ഡിത്യവും പരിചയവും അവസരവും ഔത്സുക്യവുമുള്ളവർ അതിനു ശ്രമിക്കട്ടെ.

സരസവും ഭക്തിസംവർദ്ധകവുമായ ഈ ഗ്രന്ഥത്തെ ബഹുജനങ്ങൾക്കു് അനാരതം ഗാനംചെയ്തു് ആനന്ദിക്കുവാനും ഇതിന്റെ രണ്ടാംപതിപ്പു് അചിരേണ കാണ്മാനും കവിക്കു് സർവ്വശ്രേയസ്സുകളും ഉണ്ടാകുവാനും ജഗദീശ്വരനായ ശ്രീനാരായണന്റെ കരുണാകടാക്ഷം കളിയാടട്ടെ.

തൃപ്പൂണിത്തുറ
3-5-54

രാമവർമ്മ പരീക്ഷിത്തുമഹാരാജാ

## രണ്ടു്

ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള അവർകൾ ഭാഷാന്തരംചെയ്ത ശ്രീമഹാഭാഗവതം കേരളഭാഷാഗാനം അവിടെയവിടെയായി ഒട്ടേറെ ഭാഗങ്ങൾ ഞാൻ വായിച്ചു. ഈ മഹത്തായ ഗാനപ്രബന്ധം അത്യന്തം ഹൃദയംഗമമായിട്ടുണ്ടെന്നും ഭാഷയിലെ ഉൽക്കൃഷ്ടങ്ങളായ സാഹിത്യങ്ങളുടെ കൂട്ടത്തിൽ അതിനു് ഒരു പ്രധാന സ്ഥാനം കിട്ടുമെന്നുമാണു് എന്റെ ദൃഢമായ അഭിപ്രായം. ഭാഷയുടെ പ്രസാദം, ശുദ്ധി, സുഗമത, സാരള്യം, മാധുര്യം മുതലായ ഗുണങ്ങൾ പ്രസ്തുത കൃതിയിൽ ആപാദചൂഡം യാതൊരു ലോഭവുംകൂടാതെ കളിയാടുന്നുണ്ടു്. മൂലത്തിന്റെ മുഖ്യഗുണമായ ഭക്ത്യുല്ലേഖവും ഭാഷയിൽ സർവ്വത്ര പരിശോഭിക്കുന്നു. അതുകൊണ്ടു് ഈ മഹാഗ്രന്ഥം സന്തോഷത്തോടുകൂടി സഹൃദയന്മാർ വായിക്കുന്നതായിരിക്കും. മുൻപു് പല വിശിഷ്ടകവികളും ഭാഗവതം തർജ്ജമ ചെയ്തിട്ടുണ്ടു്. അവ ശ്ലാഘ്യങ്ങളുമാണു്. എന്നാൽ സംസ്കൃതാനഭിജ്ഞന്മാരായ മലയാളികൾക്കു മൂലാശയഗ്രഹണത്തിനു് ഇത്രയും പ്രയോജനപ്പെടുന്ന ഒരു ഭാഷാന്തരം വേറെയുണ്ടോ എന്നു സംശയമാകുന്നു.

ഭക്തിയെ സംബന്ധിച്ചിടത്തോളവും ഒരു അനർഘമായ ശാസ്ത്രവും അതേ സമയത്തുതന്നെ സരസവും ഗംഭീരവും ആയ ഒരു മഹാസാഹിത്യവുമാണു് ഭാഗവതം. ഭക്തിധർമ്മപരമായി അതിൽ പറയാത്തതായ ഒരു തത്വം വേറെയുണ്ടെന്നു തോന്നുന്നില്ല. അതുപോലെ അതു കവിതയുടെ പരിശുദ്ധവും പരമോന്നതവും ആയ ഒരു മാതൃകയുമാകുന്നു. വായനക്കാരെ ശ്രീകൃഷ്ണഭഗവാന്റെ മാഹാത്മ്യം ഹൃദയാവർജ്ജകമായവിധം പഠിപ്പിച്ചു് ഉഭയലോകശ്രേയസ്സിനും അർഹന്മാരാക്കുന്നതിനു് ഒരു സവിശേഷപാടവം ഭാഗവതത്തിനുണ്ടു്. അനേകം ജനങ്ങൾ അതിന്റെ പാരായണംകൊണ്ടു് ആത്മനിർവൃതി നേടുന്നു എന്നതു് ഇക്കാലത്തും കണ്ടുവരുന്ന ഒരു വസ്തുതയാകുന്നു. എല്ലാ ദേശത്തും എല്ലാ കൂട്ടത്തിലും ഭാഗവതഭക്തന്മാർ ഉണ്ടായിരിക്കും. ഇപ്രകാരം ഉൽക്കൃഷ്ടമായിരിക്കുന്ന ഒരു പുരാണത്തെ അതിന്റെ സർവ്വനാഡികളിലും സ്ഥിതിചെയ്യുന്ന സാഹിത്യത്തിന്റെയും ഭക്തിയുടെയും രസത്തെ നിലനിർത്തിക്കൊണ്ടു് മനോഹരമായി ഭാഷയിൽ തർജ്ജമചെയ്യുകയെന്നതു് അധികം ക്ലേശകരമായ ഒരു കാര്യമാണു്. അതു ഭഗവദനുഗ്രഹത്താൽ ശ്രീ കൃഷ്ണപിള്ള ഭംഗിയായി സാധിച്ചിരിക്കുന്നു. ഈ പരിഭാഷയുടെ കാര്യത്തിൽ അന്യാദൃശമായ ഒരു വിജയം തല്ലത്താവിനു കൈവന്നിട്ടുണ്ടെന്നു സഹൃദയന്മാർ സമ്മതിക്കുന്നതായിരിക്കും. മഹാനായ തുഞ്ചത്തു് ആചാര്യന്റെ കാലത്തിനുശേഷം, സംസ്കൃതപ്രബന്ധങ്ങളെ ദ്രാവിഡവൃത്തങ്ങളിൽ തർജ്ജമചെയ്തു ഫലിപ്പിക്കുന്നതിനു വിരുതുനേടിയ കവികൾ പലരും ഉണ്ടായിട്ടുണ്ടു്. അവരിൽ നാലുപേരാണു് ഏററവും മുഖ്യന്മാർ. ഒന്നു വരവൂർ ചിററൂർ ശാമുമേനവൻ, രണ്ടു് പാത്തുക്കുട്ടിമന്നാടിയാർ, മൂന്നു് പുറയന്നൂർ നമ്പൂരിപ്പാടു്, നാലു് കാത്തുള്ളി അച്യുതമേനവൻ. നമ്മുടെ ഭാഗവതപരിഭാഷകനായ കൃഷ്ണപിള്ളയ്ക്കും അവരുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനം കൊടുക്കാവുന്നതാണു്. അത്രയ്ക്കു് ഈ ഗാനം സഹൃദയഹൃദയാവർജ്ജകമായിരിക്കുന്നു.

പ്രസ്തുത ഗാനം ഒരു സ്വതന്ത്രമായ കൃതിയാണെന്നേ തോന്നുകയുള്ളു. അത്രയ്ക്കു സുഗമതയും ഹൃദ്യതയും അതിൽ പരിലസിക്കുന്നുണ്ടു്. മൂലത്തിലെ ഭാവങ്ങളെ പ്രകാശിപ്പിക്കുന്നതിനു സമർത്ഥങ്ങളും സന്ദർഭോചിതങ്ങ

ളും ആയ പദങ്ങൾ കവിക്ക് അത്യന്തം സ്വാധീനങ്ങളാണ്. മൂലത്തിലെ ആശയങ്ങളെ പുതുക്കിയും മിനുക്കിയും വിസ്തരിച്ചും പ്രതിപാദിക്കുന്നതിനു പരിഭാഷകനു നല്ല വിദഗ്ധതയുണ്ട്. അപ്രകാരം മനോധർമ്മം പ്രയോഗിച്ച് അനുചിതമാകാത്തവിധത്തിലുള്ള സ്വാതന്ത്ര്യം പരിഭാഷകൻ ചില സന്ദർഭങ്ങളിൽ ഉപയോഗിച്ചിരിക്കുന്നതായി കാണാം. അവ രസഭാവങ്ങൾക്കു പുഷ്ടിയെ ജനിപ്പിക്കുന്നതിനു നല്ലപോലെ പ്രയോജനപ്പെടുന്നതാണ്. കവിധർമ്മമർമ്മജ്ഞനായ ഒരു പണ്ഡിതനുമാത്രം രചിക്കുവാൻ സാധിക്കുന്നവയാണ് ആവക ഭാഗങ്ങളും. മൂലത്തിലെ അപ്രതിമമായ കാവ്യശൈലിയുടെ സൗന്ദര്യത്തെ അഭംഗമായി സംരക്ഷിക്കുന്നതിനു പരിഭാഷകൻ വേണ്ടവിധം മനസ്സുവച്ചിരിക്കുന്നു. അതു നല്ലപോലെ ഫലിച്ചിട്ടുണ്ട്. വിസ്തരഭയത്താൽ ഉദാഹരണങ്ങൾ കാണിക്കുന്നില്ല. ഭാഗവതത്തിലെ സ്തോത്രങ്ങളും വിവിധശാസ്ത്രതത്വപ്രതിപാദിതങ്ങളായ ഭാഗങ്ങളും ധർമ്മോപദേശങ്ങളും പ്രകൃത്യാ ഗഹനതയേറിയവയാണ്. അവ ഏതു പരിഭാഷകനെയും വിഷമിപ്പിക്കുന്നവയത്രെ. ശ്രീ കൃഷ്ണപിള്ള അവയുടെ കാര്യത്തിലും അഭിനന്ദനീയമായ വിജയം കൈക്കലാക്കിയിരിക്കുന്നു.

ഭാഗവതത്തിന്റെ മാഹാത്മ്യത്തെ സംബന്ധിച്ച് ''ഭക്ത്യാ ഭാഗവതം ജ്ഞേയം'', ''വിദ്യാവതാം ഭാഗവതേ പരീക്ഷാ'' എന്നിങ്ങനെ അനേകം ആപ്തവാക്യങ്ങൾ പ്രസിദ്ധങ്ങളായിട്ടുണ്ട്. വിശിഷ്ടന്മാരായ ഭക്തന്മാർക്കും പണ്ഡിതന്മാർക്കും മാത്രമേ അതിനോട് അടുക്കുന്നതിനു സാധിക്കുകയുള്ളു. ശ്രുതിസാരസർവ്വസ്വമാണ് ഈ പുരാണം. സർവ്വധർമ്മങ്ങളേയും കുറിച്ച് അതിൽ പ്രതിപാദിച്ചിരിക്കുന്നു. അനേകം വ്യാഖ്യാനങ്ങളുടേയും ആചാര്യന്മാരുടേയും സാഹായ്യം ലഭിച്ചില്ലെങ്കിൽ ഭാവഗ്രഹണത്തിനു ക്ലേശത്തെ ജനിപ്പിക്കുന്ന ഒട്ടേറെ ഭാഗങ്ങൾ അതിലുണ്ട്. അവയുടെ സാരതത്വങ്ങൾ ശരിയായി ഗ്രഹിച്ചാലും മതിയാകുകയില്ല. മലയാളഭാഷയുമായി കൈകാര്യംചെയ്തു നല്ല തഴക്കവും പഴക്കവും വേണം. അതും പോരാ, ഒന്നുകൊണ്ടും മടുത്തു പിന്മാറാത്ത പരിശ്രമശീലവും ഉണ്ടായിരിക്കണം. അങ്ങനെയുള്ളവർക്കു മാത്രമേ ഏതാദൃശങ്ങളായ ബൃഹദ്വ്യവസായങ്ങളിൽ പ്രവേശിച്ചു വിജയശ്രീസമാശ്ലിഷ്ടന്മാരാകുന്നതിന് സാധിക്കുകയുള്ളു. ഭഗവദനുഗ്രഹത്താൽ പ്രസ്തുത ഗുണങ്ങൾ വേണ്ടിടത്തോളം കൈവന്നിരിക്കുന്ന ഒരു പുണ്യാത്മാവാണ് ശ്രീ കൃഷ്ണപിള്ള. ഈ മഹാഗ്രന്ഥം പ്രശസ്തന്മാരായ ഭക്തന്മാരുടേയും പണ്ഡിതന്മാരുടേയും കവികളുടേയും ഭാഷാഭിമാനികളുടേയും കൂട്ടത്തിൽ ശ്രീ പിള്ളയ്ക്ക് ഒരു ഉന്നതമായ സ്ഥാനം കൈക്കലാക്കിക്കൊടുത്തിരിക്കുന്നു. അത്രയ്ക്ക് അതിനു മേന്മയുണ്ട്.

ഈ പാവനമായ ഭാഗവതഗാനത്തിനു മലയാളികളുടെയിടയിൽ അഭംഗുരമായ പ്രചാരവും ആദരവും ലഭിക്കുമാറാകട്ടെ! ഇനിയും ഏതാദൃശങ്ങളായ ഗ്രന്ഥരത്നങ്ങൾ നിർമ്മിച്ച്, ഭാഷയെ പോഷിപ്പിക്കുന്നതിന് ശ്രീ കൃഷ്ണപിള്ളയ്ക്ക് ഇടയാകട്ടെ!

വൈക്കം
7-9-1129

കവിതിലകൻ വടക്കുംകൂർ രാജരാജവർമ്മരാജാ

## മൂന്ന്

പുസ്തകം ആദ്യന്തം ശ്രദ്ധയാ ഞാൻ വായിച്ചു. മൂലഗ്രന്ഥത്തിന്റെ അനുപദതർജ്ജമയിൽ ഭാഗവതം പൂർണ്ണമായും മലയാളികളായ ഭക്തകോടികൾക്കു സിദ്ധിക്കുന്നതു മഹാഭാഗ്യമാണെന്നതിൽ സംശയമില്ല. ഭക്തിപ്രധാനമായ ഭാഗവതത്തിന് ഇതുപോലെ ശരിയായ ഒരു ഭാഷാഗാനം ഇതുവരെ ഉണ്ടായിട്ടില്ല എന്നതു് വിദ്വാന്മാർ സമ്മതിക്കും നിശ്ചയം. ഈ തർജ്ജമയാകട്ടെ, മൂലശ്ലോകങ്ങളിലെ ഗഹനമായ ഭാവത്തെയും ഭക്തിരസത്തേയും സ്പഷ്ടമായി പ്രകാശിപ്പിക്കുന്ന ലളിതഭാഷയിൽ അലംകൃതമായി കാണപ്പെടുന്നതിൽ അത്യന്തം ആഹ്ലാദിക്കുന്നു. ഭക്തജനങ്ങളുടെ ആന്തരമായ സഹായസഹകരണങ്ങളും ഭഗവദനുഗ്രഹവും വേണ്ടവിധത്തിൽ ഉണ്ടാകാതിരിക്കയില്ലെന്ന് വിശ്വസിക്കുന്ന ഞാൻ നിങ്ങളുടെ പരിശ്രമത്തിന് ഹൃദയപൂർവ്വം വിജയം ആശംസിക്കുകയും അചിരേണ ഗ്രന്ഥപൂർത്തിയെ പ്രതീക്ഷിക്കുകയും ചെയ്യുന്നു.

കൊല്ലങ്കോട്ട്
24-2-1950

സാഹിത്യകുശലൻ പണ്ഡിററ് പി. ഗോപാലൻനായർ

## നാല്

ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള അവർകൾ പരിഭാഷപ്പെടുത്തിയ ശ്രീമഹാഭാഗവതത്തിലെ പല ഭാഗങ്ങളും ഞാൻ മൂലഗ്രന്ഥവുമായി ഒത്തുനോക്കി. മൂലത്തിലെ ആശയത്തിനു കോട്ടംവരാതെ മലയാളഭാഷയിൽ കൊണ്ടുവരാൻ സാധിച്ചു എന്നു പറയുന്നതിൽ അനല്പമായ സന്തോഷമുണ്ട്. ഇന്ന് എഴുത്തച്ഛന്റെ പേരു ഘടിപ്പിച്ചുകൊണ്ട് പ്രസിദ്ധമായിരിക്കുന്ന ഭാഗവതത്തിൽ പല ഭാഗങ്ങൾ വിട്ടിട്ടുണ്ട്; ചില ഭാഗങ്ങൾ വികലമായി വിവർത്തനംചെയ്തിട്ടുണ്ട്. അങ്ങനെ പല ന്യൂനതകളും അടങ്ങിയ അതു നോക്കുമ്പോഴെല്ലാം ഭാഗവതത്തിനു ശരിയായ ഒരു പരിഭാഷ ഉണ്ടാകേണ്ടതിന്റെ അത്യാവശ്യകത എനിക്കു നല്ലവണ്ണം ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. എന്റെ ഈ ആഗ്രഹം കേരളത്തിലെ പല ഭക്തന്മാരുടേയും സഹൃദയന്മാരുടേയും ആഗ്രഹമാണെന്ന് എനിക്കറിയാം. ആ ആഗ്രഹം സഫലമാക്കിത്തീർത്ത ശ്രീ കൃഷ്ണപിള്ളയ്ക്ക് നാമെല്ലാം കൃതജ്ഞത പ്രദർശിപ്പിക്കുക!

തിരുവനന്തപുരം
13-3-1950

പി. ശേഷാദ്രി

## അഞ്ചു്

ശ്രീമദ്ഭാഗവതം നിഗമകല്പദ്രുമത്തിന്റെ പരിണതഫലമായി പ്രശോഭിക്കുന്നു. അർജ്ജുനനു ഗീതയും ഉദ്ധവനു് അദ്ധ്യാത്മോപദേശവും അരുളിയ ശ്രീകൃഷ്ണഭഗവാൻ മാനുഷവിഗ്രഹത്തെ പ്രഭാസത്തിൽ ത്യജിച്ചിട്ടു് സ്വധാമത്തെ അടഞ്ഞപ്പോൾ കലിയുഗത്തിലെ ജനങ്ങളെ അനുഗ്രഹിപ്പാൻവേണ്ടി തന്റെ കലയെ ഈ പുരാണത്തിന്റെ പരിധിയിൽ നിക്ഷേപിച്ചതായി ഭക്തന്മാർ വിശ്വസിച്ചുവരുന്നു.

വേദമന്ത്രങ്ങളും ഉപനിഷദ്വാക്യങ്ങളും ഗീതാവചനങ്ങളും ബ്രഹ്മസൂത്രപദങ്ങളും ധർമ്മശാസ്ത്രസൂക്തികളും രാജർഷിചരിതങ്ങളും സമുജ്ജ്വലവും സമാകർഷകവുമായവിധം ഭാഗവതപദ്യങ്ങളിൽ വാർക്കപ്പെട്ടിരിക്കുന്നു ഇതര പുരാണങ്ങളിൽ ഒന്നിലുംതന്നെ ഈവിധം ആദ്യന്തം അനുസ്യൂതമായ ഏകവാക്യത, സർവ്വാംശങ്ങളിലും മുഖ്യപ്രതിപാദ്യത്തോടുള്ള അഭിമുഖീനത്വം, ശാസ്ത്രപ്രമേയബാഹുല്യം, വൃത്തവൈവിധ്യം, അപൂർവ്വപദവൈഭവം, കാവ്യശ്രീപരിലാളിതത്വം എന്നിവ കാണപ്പെടുന്നില്ല. വൈരാഗ്യതൈലം നിറച്ചിട്ടുള്ള പ്രബോധപാത്രത്തിൽ ഭക്തിയാകുന്ന വർത്തിയുടെ അഗ്രത്തിൽ പ്രകാശിക്കുന്ന ജ്ഞാനദീപമാണു് ഋഷിജുഷ്ടമായ ഈ സാത്വതസംഹിത. ശ്രീചൈതന്യദേവൻ ഇതിനെ ഉപജീവിച്ചു് അചിന്ത്യഭേദാഭേദസിദ്ധാന്തത്തെയും, ശ്രീവല്ലഭാചാര്യർ ഇതിനു് എഴുതിയ വിസ്തൃതഭാഷ്യംവഴി ശുദ്ധാദ്വൈതസമ്പ്രദായത്തെയും പ്രചരിപ്പിച്ചു. ഭാഗവതത്തെ ഉപജീവിച്ച പല ദേശീയഭാഷകളും ശൈശവാവസ്ഥയിൽ പരിപുഷ്ടമായി. ക്ഷേത്രങ്ങളിലും ആസ്തികഗൃഹങ്ങളിലും പാരായണപ്രവചനങ്ങൾക്കായി ആയിരത്തോളം വർഷം സ്വീകരിക്കപ്പെട്ടിട്ടുള്ള ഈ പുരാണരത്നം പൂർണ്ണമായ ഒരു മതവിദ്യാഭ്യാസത്തിനു് ഉപയുക്തമായ ഒരു പാഠ്യപുസ്തകമായിത്തീർന്നിട്ടുണ്ടു്.

അവതാരസാരമായും ഗോഗോപഗോപീനയനാമൃതമായും മുനിമനഃപ്രത്യക്ഷചിന്മൂർത്തിയായും അമോഘവീര്യനിധിയായും സർവ്വാദർശസമന്വയനിരൂപിതനായി സർവ്വലോകമഹേശ്വരനായ ശ്രീകൃഷ്ണപരദേവതയുടെ ഒരു ക്ഷണപ്രഭാദർശനം ശ്രദ്ധാലുക്കളായ വാചകന്മാർക്കും ശ്രോതാക്കൾക്കും ഇതിൽനിന്നു് അനുപദം സിദ്ധിക്കുന്നു. ഇതിലടങ്ങിയിരിക്കുന്ന ഭക്തിരസഭരിതമായ ജ്ഞാനാമൃതം മൂലാനുയായിയായ ഗാനപംക്തികൾമുഖേന ഇപ്പോൾ കേരളീയർക്കു നല്കപ്പെട്ടിരിക്കുന്നു. അത്യാസ്വാദ്യമായ ഈ മഹോപകാരം അവർ കൃതജ്ഞതാപൂരിതചിത്തരായി ചിരകാലം സ്മരിക്കാതെയിരിക്കയില്ല.

ആവർത്തനംകൊണ്ടു് വിവർത്തനങ്ങൾ പ്രവർദ്ധമാനഗുണങ്ങളായിത്തീരുന്നു. ഉപനിഷത്തുകൾ, ഗീത, ബൈബിൾ, ഗ്രീക്കുകാരുടെയും റോമക്കാരുടെയും ഇതിഹാസനാടകഗ്രന്ഥങ്ങൾ ഇവ ഇംഗ്ലീഷിലേക്കു് ഓരോ ശതാബ്ദത്തിലും പുതുപുതുതായി തർജ്ജമചെയ്യപ്പെട്ടിട്ടുണ്ടു്. അതിശ്രദ്ധയോടും സൂക്ഷ്മവീക്ഷണത്തോടുംകൂടി നിപുണന്മാർ ചെയ്തിട്ടുള്ള തർജ്ജമകൾ ഉത്തരോത്തരം മാറ്റു കൂടിയവയായി കാണപ്പെടുന്നു. പൂർവ്വസൂരികളോടുള്ള കടപ്പാടു സ്വീകരിച്ചു് അവർക്കു നേരിട്ട കുറവുകളെ പരിഹരിച്ചു് ദോഷലേശശൂന്യമായ പൂർണ്ണത എന്ന അതുല്യലക്ഷ്യത്തിൽ തർജ്ജമയെ എത്തിക്കുന്നതിനുള്ള സംരംഭത്തിൽ ഭാവിതർജ്ജമക്കാരെ സഹായിക്കുന്നതിനുള്ള മനപ്പൂർവ്വമായ പ്രയത്നമാണു് തന്റേതെന്നുള്ള ബോധത്തിലുമധികം ആനന്ദം നല്കുന്നതായി മറ്റൊരുദ്ദേശ്യം വിദ്യാവിനയസമ്പന്നനായ ഒരു തർജ്ജമക്കാരനു് ഉണ്ടായിരിക്കാൻ കഴിയുമോ എന്നു സംശയമാണു്.

വേദാർത്ഥസംബന്ധങ്ങളായ മതഗ്രന്ഥങ്ങളെ യഥാവിധി ഗുരുസമ്പ്രദായംവഴി അദ്ധ്യയനംചെയ്യാൻ കഴിവില്ലാതെയും അച്ചടിയും മൂലഗ്രന്ഥങ്ങളുടെ ശുദ്ധസംസ്കരണങ്ങൾ നിർമ്മിക്കുന്ന രീതിയും നാട്ടിൽ കടക്കാതെയും സംസ്കൃതഗ്രന്ഥങ്ങളുടെ കൈയെഴുത്തുപ്രതികൾപോലും സുലഭമല്ലാതെയും ഇരുന്ന കാലഘട്ടത്തിൽ ശ്രോത്രീയപരിഷത്തുകളിൽ പ്രവേശമില്ലായ്കയാൽ അങ്ങുമിങ്ങും യാദൃച്ഛികമായി കേട്ടു ധരിച്ചോ കടംവാങ്ങിയ മൂലഗ്രന്ഥം ഓടിച്ചു വായിച്ചശേഷം ഓർമ്മയെമാത്രം അവലംബിച്ചോ എഴുത്തച്ഛനോ അദ്ദേഹത്തിന്റെ വർഗ്ഗത്തിൽപ്പെട്ട അനിർദ്ധാരിതനാമധേയനായ അന്യവ്യക്തിയോ നിർമ്മിച്ച ഭാഗവതഭാഷാഗാനത്തിലെ കുറവുകളും കരടുകളും നമ്മെ ദുഃഖിപ്പിക്കുന്നതിലുമധികം ആ കാലത്തിലും സാഹചര്യത്തിലും കൈരളീദേവിക്കു താദൃശമായ ഒരു പ്രശസ്തഭാഷാഗ്രന്ഥം സിദ്ധിച്ചല്ലോ എന്നുള്ള വിസ്മയകരമായ സംഗതി നമ്മെ സന്തോഷിപ്പിക്കാതെയിരിക്കയില്ല. ചരിത്രദൃഷ്ട്യാ പ്രാചീനഭാഷാഗാനത്തിന്റെ നില ഇതായാലും മൂലഗ്രന്ഥത്തിന്റെ തുലനാമൂലകങ്ങളായ അച്ചടിച്ച ഉത്തമസംസ്കാരങ്ങളും ഗംഭീരങ്ങളായ ഉത്തമവ്യാഖ്യാനങ്ങളും സർവ്വസുലഭമായിട്ടുള്ള ആധുനികകാലത്തു് ഒരു ശരിതർജ്ജമയ്ക്കുവേണ്ടി പരിശ്രമിച്ച നമ്മുടെ ഈ ഗ്രന്ഥകർത്താവു് നമ്മുടെ ഹൃദയപൂർവ്വകമായ അഭിനന്ദനങ്ങളെ സർവ്വഥാ അർഹിക്കുന്നു.

ഒരു ഭാഷയുടെ മൂലസ്വത്തായി ചിരകാലംകൊണ്ടു പ്രചുരപ്രസിദ്ധി സിദ്ധിച്ചിട്ടുള്ള ഒരു ഗ്രന്ഥരത്നത്തെ കൃതിസമ്മതമായ രീതിയിൽ ഭാഷാന്തരംചെയ്ക എന്ന കൃത്യം പ്രതിഭാവാന്മാർക്കുപോലും സുസാദ്ധ്യമല്ലാത്ത ഒരു കലയാണു്. അഭിധേയത്തിൽ അതിവ്യാപ്തിയും അവ്യാപ്തിയുമില്ലാതെ ബിംബപ്രതിബിംബങ്ങൾപോലെയുള്ള ശരിതർജ്ജമകൾ മിക്കവാറും സാധാരണമല്ല. വലിയ വായുള്ള ഒരു കുപ്പിയിൽ സൂക്ഷിച്ചിരിക്കുന്ന ദ്രവപദാർത്ഥത്തെ ചെറിയ വായുള്ള ഒരുകുപ്പിയിലേക്കു പുറമേ ഒലിച്ചുപോകാതെ പകരുന്ന പ്രയത്നമാണു് പഴക്കംകൊണ്ടു ധ്വനിപൂർണ്ണവും സൂക്ഷ്മാർത്ഥജടിലവുമായിട്ടുള്ള സംസ്കൃതവാക്യങ്ങളെ മലയാളത്തിൽ സത്യതയോടെ വിവർത്തനംചെയ്യുന്ന ആൾക്കു സ്വീകരിക്കേണ്ടതായിട്ടുള്ളതു്. ഇത്തരം ദുർഘടങ്ങൾ ഓർക്കുമ്പോൾ മാത്രമേ തർജ്ജമയെപ്പറ്റിയുള്ള ഒരു ശരിയായ മതിപ്പു് നമുക്കുണ്ടാവൂ. മുൻപേ ഗമിച്ച പഥികന്റെ ഓരോ കാലടിയിലും തന്റെ പാദം തെറ്റാതെ വച്ചു നടക്കുക എന്നതു് നൃത്തനിപുണന്മാരെപ്പോലും വൈരസ്യപ്പെടുത്തുന്ന പ്രയത്നമാണല്ലോ. ഒരു സ്വതന്ത്രകവിയേക്കാൾ കവിതകൊണ്ടു വിവർത്തനം നിർമ്മിക്കുന്ന കവി ഈ ദുസ്സാദ്ധ്യമായ പ്രവൃത്തിയിലേർപ്പെട്ടയാളാണു്.

ഒരു നിരൂപകനാകട്ടെ, എന്നാൽ ആദ്യമായി തർജ്ജമയിൽ തേടുന്നതു് മൂലഗ്രന്ഥത്തോടുള്ള വിശ്വാസ്യമായ പൊരുത്തം അഥവാ യഥാർത്ഥത്തിൽ സർവ്വാംശത്തിലുമുള്ള ബിംബപ്രതിബിംബഭാവം. രണ്ടാമതായി സുശ്രാവ്യത അഥവാ സുപാഠ്യത അല്ലെങ്കിൽ സുഗേയത. രണ്ടാമത്തെ അംശത്തിൽ ആലോചനാവിഷയമായ കൃതി

നിരാക്ഷേപമായ വിജയം സമ്പാദിച്ചിട്ടുണ്ട് എന്നു നിഗമനംചെയ്യാൻ ഈ അഭിപ്രേതാവിനു സന്ദേഹലേശമില്ല. തർജ്ജമയുടെ പൊതുവേയുള്ള സമഗ്രതയും, സരളതയും പ്രയാസമുള്ള ഘട്ടങ്ങളിൽ പ്രകടിപ്പിച്ചിരിക്കുന്ന ഔചിത്യബോധവും സ്മരിക്കുമ്പോൾ ആദ്യത്തെ അംശത്തിലും വിജയം കഴിവുള്ളത്ര സമ്പാദിച്ചിട്ടുണ്ട് എന്നു തന്നെ പറയണം. വിദ്യാസ്ഥാനങ്ങളുടെ നിഷ്കൃഷ്ടസാരമായിട്ടുള്ളതും ഗഹനങ്ങളായ അർത്ഥങ്ങളെ അനുഷംഗം കൊണ്ടും അധ്യാഹാരംകൊണ്ടും പൂർത്തി വരുത്തേണ്ടതായിട്ടുള്ളതും വിരളങ്ങളായ ആർഷപദപ്രയോഗങ്ങൾകൊണ്ട് ദന്തുരിതമായിട്ടുള്ളതുമായ ഭാഗവതത്തെ സർവ്വവിപശ്ചിത്സമ്മതമായവിധം തർജ്ജമചെയ്യുകയെന്നതു് അസാദ്ധ്യകല്പമെന്നു സ്വീകരിക്കണം. അതിനു പുറമേ ഗാനബദ്ധമായ കൃതിയിൽ മൂലാക്ഷരങ്ങളുടെ വിവക്ഷിതാർത്ഥം അവശ്യമായി ചിലയിടങ്ങളിൽ വിടുകയും ചുരുക്കുകയും വികസിപ്പിക്കുകയും ചെയ്യേണ്ടതായി വന്നിട്ടുണ്ടെങ്കിൽ അതും താൻ സ്വീകരിച്ച രചനാമാർഗ്ഗത്തിൽ അനിവാര്യമാണെന്നു സമ്മതിക്കേണ്ടതായിട്ടുണ്ട്.

സർവ്വോപരിയായി നോക്കുമ്പോൾ പ്രശംസാർഹമായിത്തീർന്നിട്ടുള്ള ഈ തർജ്ജമ വിബുധനമോദനീയനും വാസനാകവിയുമായ ഗ്രന്ഥകർത്താവിന്റെ നിപുണഹസ്തത്തിൽ മിനുക്കം മാറ്റുമേറി അചിരേണ സർവ്വാനവദ്യമായിത്തീരുമെന്നു് പ്രത്യാശിക്കയും ഏതാദൃശധാർമ്മികകൃത്യങ്ങളിൽ സഹായവും നൈപുണ്യവും പൂർവ്വാധികം കൈവരുന്നതിനു വാഞ്ഛിക്കുകയും ചെയ്തുകൊണ്ട് അദ്ദേഹത്തിന്റെ സർവ്വസന്മംഗലങ്ങൾക്കുംവേണ്ടി ശ്രീകൃഷ്ണപരമാത്മാവിന്റെ ചരണയുഗളങ്ങളെ സ്മരിച്ചുകൊണ്ട് ഇതിവിടെ വിരമിപ്പിക്കുന്നു.

ഉത്തരകാശി (ഹിമാലയം)
12–5–1955

സ്വാമി വിമലാനന്ദപുരി

## ആറ്

ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയുടെ കിളിപ്പാട്ടുഭാഗവതം ഖണ്ഡശഃ പലേടത്തും വായിച്ചുനോക്കി. എന്റെ ദൃഷ്ടിയിൽ മാററത്തക്ക ന്യൂനതകൾ എവിടേയും കാണാൻ കഴിഞ്ഞില്ല. എന്നു മാത്രമല്ല, ഭക്തിരസത്തിന്റെ ഉദ്ദീപനം, പദങ്ങളുടെ ലാളിത്യം, ഒഴുക്ക്, പ്രസാദം, മൂലശ്ലോകങ്ങളുടെ അർത്ഥപരിധിയെ ഉല്ലംഘിക്കാതെ, ഉള്ള അർത്ഥത്തെ ശരിക്കു പ്രകാശിപ്പിക്കൽ തുടങ്ങി ഒരു തർജ്ജമയ്ക്കുണ്ടായിരിക്കേണ്ട ഗുണങ്ങൾ മിക്കതും ഒത്തിണങ്ങിയ ഒരു നല്ല ഭാഷാഭാഗവതമായിട്ടുണ്ട് ശ്രീ കൃഷ്ണപിള്ളയുടെയെന്നാണെന്റെ അഭിപ്രായം. ഈ അഭിപ്രായപ്രകടനം വെറുതെ മററുള്ളവരെ പ്രീതിപ്പെടുത്താൻവേണ്ടി മാത്രം പറയുന്നതല്ല. വളരെയൊക്കെ ആലോചിച്ചും അനുഭവിച്ചും ബോദ്ധ്യപ്പെട്ട സത്യത്തെ തുറന്നു കാണിക്കലാണ്. ശ്രീ സുബ്രഹ്മണ്യൻ തിരുമുമ്പിന്റെ വൃത്താനുവൃത്തതർജ്ജമ ഇവിടെയുണ്ട്. അതും വായിച്ചുനോക്കിയിട്ടുണ്ട്. പലടത്തും അതിൽ മൂലാർത്ഥത്തിൽനിന്നു വ്യതിയാനമുണ്ട്. ഭാഷയും കവിതയും നന്നായിട്ടുണ്ട്. പക്ഷേ, അർത്ഥവിചാരത്തിനു പററില്ലെന്നാണു തോന്നിയതു്.

എന്നാൽ അങ്ങനെയുള്ള ദോഷം ഒരിടത്തുപോലും ശ്രീ കൃഷ്ണപിള്ളയുടെ തർജ്ജമയിൽ തോന്നിയില്ല.... ഭാഗവതസ്വരൂപനായ ശ്രീ ഗോപാലകൃഷ്ണൻ ശ്രീ കൃഷ്ണപിള്ളയെ നന്നായനുഗ്രഹിച്ചിട്ടുണ്ട്. അദ്ദേഹത്തിനിനിയും ശ്രേയസ്സുണ്ടാകട്ടെ.

ജ്ഞാനാനന്ദാശ്രമം, പല്ലൂർ
1–8–1968

സ്വാമി ജ്ഞാനാനന്ദസരസ്വതി

# പരിഭാഷകനും കൃതിയും

മഹാത്മാക്കളുടെ ജന്മം വിശിഷ്ടമായ ഉദ്ദേശങ്ങളുടെ സാക്ഷാത്കാരത്തിനായിരിക്കും. മഹത്തായ ആ ലക്ഷ്യം നേടുന്നതോടെ ജീവിതത്തിൻെറ ഉദ്ദേശവും സഫലമാകുന്നു. പിന്നെ അശ്ലേഷം താമസമുണ്ടാവില്ല. ഈ ലോകത്തോടു യാത്രപറയുകയായി. ഇക്കാര്യം വളരെ കണിശമാണ്. ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയുടെ ജീവിതകഥ ഇതിനു ശരിയായ ദൃഷ്ടാന്തമത്രേ!

ഒരു വിദ്യാധരഗന്ധർവ്വനായിരുന്നു അദ്ദേഹം. അസാധാരണമായ ഒരുദ്ദേശവും ആ ജീവിതത്തിനുണ്ടായിരുന്നു. വേദവ്യാസവിരചിതമായ ശ്രീമഹാഭാഗവതം സംസ്കൃതം മൂലത്തിനു ശുദ്ധവും സമ്പൂർണ്ണവുമായ കേരളഭാഷാഗാനത്തിൻെറ നിർമ്മിതി! സർവ്വാദരണീയമായ വ്യാസകൃതി പൂർണ്ണരൂപത്തിൽ അന്യൂനമായി കൈരളിയുടെ പാദങ്ങളിൽ സമർപ്പിക്കാത്തതാമസം ആ പ്രതിഭാപ്രസരം പൊലിയുകയും ചെയ്തു! ശ്രീ മുഴങ്ങോട്ടുവിള കൈരളിക്കു കാഴ്ചവച്ച മലയാളഭാഗവതം ഒരു മഹാസംഭവമാണ്. അതിദീർഘമായ ഒരു ജീവിതം ഈ ഗ്രന്ഥത്തിനു വേണ്ടി മാത്രമായിരുന്നു. അവികലവും പൂർണ്ണവുമായ കേരളഭാഷാഗാനം. മൂലഗ്രന്ഥത്തിൻെറ അനുപദതർജ്ജമയിൽ ഭാഷാഗാനം കേരളീയരായ ഭക്തജനങ്ങൾക്കു സിദ്ധിച്ചതു ഭാഗ്യംതന്നെ. ഭാഷയുടെ പ്രസാദം, ശുദ്ധി, സുഗമത, ഭക്തിലഹരി, സാരള്യം മുതലായ എല്ലാ ഗുണങ്ങളും പ്രസ്തുത കൃതിയിൽ ലോപമെന്യേ കളിയാടുന്നു. ഭാഷയ്ക്കു ലഭിച്ച ഈ അമൂല്യനിധിക്ക് ആസ്തികകേരളം ആ 'കേരളവേദവ്യാസ'നോടു കടപ്പെട്ടിരിക്കുന്നു.

ഓംകാരത്തിന്റെ വ്യാഖ്യാനമാണ് വേദങ്ങൾ. പ്രണവത്തിന്റെ വികാസമായ വേദങ്ങൾ സങ്കീർണ്ണങ്ങളായി—ദുർഗ്രഹങ്ങളായി—സാധാരണക്കാരായ ജനങ്ങളുമായി ബന്ധപ്പെടാതെ നിന്നു. അങ്ങനെ അകന്നുപൊയ്ക്കൊണ്ടിരിക്കുന്ന വേദങ്ങളെ ലോകോപകാരാർത്ഥം വേർതിരിച്ച് പകർത്തിയെഴുതിയതു് കലിയുഗാരംഭത്തിൽ ജീവിച്ചിരുന്ന പ്രതിഭാശാലിയായ പരാശരപുത്രനാണ്. വേദങ്ങളെ വേർതിരിക്കുകയും വിസ്തരിച്ചു പ്രതിപാദിക്കുകയും ചെയ്കയാലാണ് അദ്ദേഹത്തെ വേദവ്യാസനെന്നു പ്രകീർത്തിക്കുന്നതു്.

സാധാരണക്കാരനു പ്രയോജനപ്പെടാനാണു വേദങ്ങൾ പകർത്തിയെഴുതപ്പെട്ടതു്. പക്ഷേ, ആ ഉദ്ദേശം സാധിച്ചു എന്നതിൽ അദ്ദേഹത്തിനുതന്നെ സന്ദേഹമുണ്ടായി. വേദങ്ങൾക്കു പല കാലങ്ങളിൽ പല ദേശങ്ങളിൽ ഋഷിമാരിൽനിന്നുമുണ്ടായ വിശദീകരണങ്ങളാണ് ഉപനിഷത്തുക്കളായി രൂപംകൊണ്ടതു്. ഓരോ വേദത്തെയും അവലംബിച്ച് ഒട്ടാകെ 1180–ൽപ്പരം ഉപനിഷത്തുക്കൾ ഉണ്ടായിട്ടുണ്ട്. ഇവ എല്ലാംതന്നെ വേദങ്ങളെ പിൻതുടർന്ന് സാമാന്യജനങ്ങളിൽനിന്നും അകന്നുപോയി. ഇതു മനസ്സിലാക്കിയ വേദവ്യാസൻ വേദസാഹിത്യത്തെ വിപുലാത്മകമായ പ്രക്രിയയ്ക്കു വിധേയമാക്കി. വ്യാസൻെറ അത്ഭുതപ്രതിഭ അങ്ങനെ കഥാകഥനപ്രസ്ഥാനത്തിനു രൂപംകൊടുത്തു. വേദങ്ങളുടേയും ഉപനിഷത്തുക്കളുടേയും സത്തു പിഴിഞ്ഞെടുത്തു് ചമൽക്കാരരസം ചേർത്തു് പാകപ്പെടുത്തിയതാണു പുരാണങ്ങൾ. അദ്ദേഹം സാമാന്യജനങ്ങൾക്കു വേദോപനിഷത്തുക്കളുടെ സാരം തികച്ചും ആസ്വാദ്യകരമായി സമർപ്പിച്ചു. അങ്ങനെ പുരാണങ്ങളുണ്ടായി. വേദാന്തസാഹിത്യത്തിനു നഷ്ടപ്പെട്ട ശ്രോതാക്കളെ തിരിച്ചുകൊണ്ടുവരുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

വേദവ്യാസൻ 17 പുരാണങ്ങൾ ക്രമമായി രചിച്ച് ലോകത്തിനു സംഭാവനചെയ്തു. സപ്തദശപുരാണാനന്തരം വിശ്വമഹാകാവ്യമായ മഹാഭാരതം ചമച്ചിട്ടും മനസ്സിൻെറ അസ്വസ്ഥത മാറിക്കിട്ടായ്കയാലാണ് 17 പുരാണങ്ങളിലായി ചിതറിക്കിടക്കുന്ന ഈശ്വരമഹിമയെ ഒന്നിച്ചവതരിപ്പിച്ചുകൊണ്ട് ശ്രുതിസാരസർവ്വസ്വമായ ഭാഗവതം രചിച്ചതു്. അതിനാൽ പുരാണേതിഹാസങ്ങളിൽവച്ചേററവും ശ്രേഷ്ഠം അവസാനമായി രചിച്ച 18–ാമത്തെ പുരാണമായ മഹാഭാഗവതംതന്നെ!

'ജ്ഞാനയജ്ഞം' അന്വേഷിച്ചു ചെന്ന നാരദമഹർഷിക്ക് ആത്മശാന്തിവരുമാറ് സനൽകുമാരൻ ഉപദേശിച്ചതും ആത്മസംതൃപ്തിക്ക് ഉപായംതേടിയ ശൗനകാദി ഋഷിമാരുടെ താൽപ്പര്യം കണക്കിലെടുത്തുകൊണ്ട് ശ്രോതാക്കളായ എൺപത്തെണ്ണായിരം മഹർഷിമാർക്ക് അന്തഃകരണശുദ്ധിവരുമാറ് സൂതൻ ഉപദേശിച്ചതും തക്ഷകദംശനംമൂലമുണ്ടാകുന്ന മൃത്യുവുമായി മുഖത്തോടുമുഖം നോക്കി ഗംഗാതീരത്തു് പ്രായോപവേശം വരിച്ചുകിടന്ന പരീക്ഷിത്തുമഹാരാജാവിന് ശ്രീശുകബ്രഹ്മർഷി ഉപദേശിച്ചതുമായ സാക്ഷാൽ ഈശ്വരമഹിമയാണ് 'മഹാഭാഗവതം'.

ശമീകപുത്രനായ ഋഷികുമാരൻെറ ശാപമേററ് തീർച്ചപ്പെട്ട മരണം മുന്നിൽ കണ്ടുകൊണ്ട് ഗംഗാനദീതീരത്തു പ്രായോപവേശം വരിച്ചുകിടന്ന രാജാവിന് മരണഭയത്തിൽനിന്നും രക്ഷപ്പെടാനുള്ള മാർഗ്ഗമായാണ് ഭാഗവതം ഉപദേശിച്ചതു്. പരീക്ഷിത്തു രാജാവിനു മാത്രമല്ല എല്ലാ ജീവരാശികൾക്കും മരണമെന്ന ഭയത്തിൽനിന്നും രക്ഷപ്രാപിക്കുവാനുള്ള മൃത്യുഞ്ജയമന്ത്രമാണ്—അമൃതമാണ്—ഭാഗവതം! ഈശ്വരമഹിമ മാത്രം ഉൾക്കൊള്ളുന്ന ഈ പുരാണം കലിയുഗത്തിനുവേണ്ടി പ്രത്യേകമായി വിഭാവനചെയ്തതുമാണ്. മുമുക്ഷുവിനുപോലും ആത്മശാന്തിക്കായി ഈ പുരാണപാരായണം അനിർവാര്യമെന്നു സിദ്ധാന്തിക്കുന്നു!

12 സ്കന്ധങ്ങളും 335 അദ്ധ്യായങ്ങളും ഒട്ടാകെ പതിനെണ്ണായിരം ശ്ലോകങ്ങളും (ഗ്രന്ഥങ്ങളും) ഉൾക്കൊള്ളുന്നതാണ് ഈ മഹൽകൃതി.

പുരാണേതിഹാസങ്ങളിൽവച്ചേററവും ശ്രേഷ്ഠമായി വേദവ്യാസൻ രചിച്ച മഹാഭാഗവതത്തിനു പൂർണ്ണമായ പരിഭാഷ മലയാളത്തിലില്ലാതെപോയതു കനത്ത പോരായ്മതന്നെയായിരുന്നു. സാഹിത്യപഞ്ചാനനൻ ശ്രീ പി. കെ. നാരായണപിള്ള, ശ്രീ എൻ. ഗോപാലപിള്ള എം. എ., ശ്രീ പി. ശേഷാദ്രി അയ്യർ തുടങ്ങിയ

സാഹിത്യകേസരികൾ രേഖപ്പെടുത്തിയിട്ടുള്ളതുപോലെ തുഞ്ചത്തു് ആചാര്യനാൽ വിരചിതമെന്നു് എങ്ങനെയോ വിശ്വസിച്ചുപോരുന്ന സംഗ്രഹരൂപത്തിലുള്ള ഒരു ഭാഗവതം കിളിപ്പാട്ടു് പ്രചാരത്തിലുള്ളതു് ഇവിടെ വിസ്മരിക്കുന്നില്ല. എഴുത്തച്ഛന്റെ പേരുമായി ബന്ധപ്പെടുത്തി പറയുന്നുവെങ്കിലും അദ്ദേഹത്തിന്റെ കൃതിയേ അല്ലെന്നുള്ളതാണു പണ്ഡിതമതം. എഴുത്തച്ഛന്റെ ബാലകൃതിയാണെന്നു് ഒരഭിപ്രായവുമുണ്ടു്. അതെങ്ങനെയായാലും മൂലകൃതിയിലെ അതിപ്രൗഢങ്ങളും അവശ്യവിജ്ഞേയങ്ങളുമായ പല ഭാഗങ്ങളും ഇതിൽ ഉൾപ്പെടുത്തിയിട്ടില്ല. ചില ഭാഗങ്ങൾ തെറ്റായി ഭാഷാന്തരം ചെയ്തിട്ടുമുണ്ടു്.

ഇതാണു് സർവ്വാദരണീയമായ ഭാഗവതത്തിനു് അവികലവും സമ്പൂർണ്ണവുമായ ഒരു പരിഭാഷ മലയാളത്തിൽ ഉണ്ടാകേണ്ടതു് ആവശ്യമാണെന്നു് പന്നിശ്ശേരിക്കും മുഴങ്ങോട്ടുവിളയ്ക്കും തോന്നുവാൻ കാരണം. അത്യന്തം ശ്രമാവഹമായ ആ ബൃഹത്‌വ്യവസായത്തിൽ അവർ പ്രവേശിക്കുകയും ചെയ്തു. പക്ഷേ, തുടക്കംകുറിക്കുവാനേ ശ്രീ പന്നിശ്ശേരിക്കു കഴിഞ്ഞുള്ളു. വിധി ആ പണ്ഡിതകവിയെ ക്ഷണം അപഹരിച്ചുകളഞ്ഞു. ഉററചങ്ങാതിയുടെ വേർപാടു് ഒട്ടൊന്നുമല്ല ശ്രീ മുഴങ്ങോട്ടുവിളയെ വിഷമിപ്പിച്ചതു്. എന്നാലും മഹത്തായ ആ ഉദ്യമം സഫലീകരിക്കുക എന്നതിൽക്കവിഞ്ഞു് മറെറാരു ജീവിതവ്രതം തനിക്കില്ലെന്നു് അദ്ദേഹം തീരുമാനിക്കുകയും അതിനുവേണ്ടി സ്വജീവിതം അർപ്പിക്കുകയും ചെയ്തു.

ഭാഗവതം മൂലകൃതി നൂറുതവണയെങ്കിലും ശ്രദ്ധയോടെ വായിക്കുകയും സംസ്കൃതത്തിലും മലയാളത്തിലും വന്നിട്ടുള്ള വ്യാഖ്യാനങ്ങൾ എല്ലാംതന്നെ അദ്ദേഹം അതിനുവേണ്ടി പഠിക്കുകയും ചെയ്തു. കേരളത്തിലെ ആദ്ധ്യാത്മികഗുരുദേവന്മാരും പുരാണേതിഹാസപടുക്കളുമായ ചട്ടമ്പിസ്വാമിതിരുവടികൾ, നാരായണ ഗുരുസ്വാമികൾ, നീലകണ്ഠതീർത്ഥപാദസ്വാമികൾ, സ്വാമി വാമലനേന്ദ്രപുരി, തീർത്ഥപാദപരമഹംസൻ, സ്വാമി ജ്ഞാനാനന്ദ സരസ്വതികൾ തുടങ്ങിയ അവതാരപുരുഷന്മാരും സന്യാസിശ്രേഷ്ഠന്മാരുമായുള്ള സത്‌സംഗംകൊണ്ടു് ഉത്തേജനംനേടുകയും സന്തതസഹചാരംകൊണ്ടു് ആത്മീയചൈതന്യം സമ്പാദിക്കുകയും ചെയ്തശേഷമാണു് അത്യുന്നതമായ യത്നം അദ്ദേഹം ആരംഭിച്ചതു്. അതിമഹത്തായ ഭഗവതഗാന സാഹിത്യസർവ്വസ്വം—വ്യാസപ്രതിഭയുടെ തനിരൂപം—അങ്ങനെ മലയാളഭാഷയ്ക്കു കൈവന്നു.

പരിഭാഷാരംഭത്തിൽ 1124 മിഥുനം 11-ാംതീയതി രാത്രിയുടെ അന്ത്യയാമത്തിൽ കവിക്കു് അതിവിശേഷമായൊരു സ്വപ്നമുണ്ടാകുകയും ഭഗവത്‌ദർശനം ലഭിക്കുകയും ചെയ്തു. അതിനുശേഷം പരിഭാഷ നടന്നുകൊണ്ടിരുന്ന കാലയളവിൽ തുടർച്ചയായി ഭഗവത്‌സാന്നിദ്ധ്യം ഉണ്ടായിരുന്നു എന്നതു് എടുത്തുപറയേണ്ട വിശേഷമാണു്. ബ്രാഹ്മമുഹൂർത്തങ്ങളിൽ മുഴങ്ങോട്ടുവിളഭവനത്തിന്റെ വിശാലമായ മണൽവിരിച്ച മുററത്തു് ശ്യാമമനോഹരൻ നൃത്തംവച്ചിരുന്നതായി പറയപ്പെടുന്നു. ഭഗവാന്റെ സാന്നിദ്ധ്യംമൂലമുള്ള ആനന്ദലഹരിയിൽ മുഴുകിയാണു് കവി ഭാഷാന്തരം നിർവ്വഹിച്ചതു്.

''........പ്രസ്തുതഗാനം ഒരു സ്വതന്ത്രകൃതിയാണെന്നേ തോന്നൂ. അത്രയ്ക്കു സുഗമതയും ഹൃദ്യതയും അതിൽ പരിലസിക്കുന്നുണ്ടു്. മൂലത്തിലെ അപ്രതിമമായ കാവ്യശൈലിയുടെ സൗന്ദര്യത്തെ ഭംഗിയായി സംരക്ഷിക്കുന്നതിനു പരിഭാഷകൻ വേണ്ടവണ്ണം മനസ്സുവച്ചിരിക്കുന്നു. അതു നല്ലതുപോലെ ഫലിച്ചിട്ടുണ്ടു്! ഭഗവദനുഗ്രഹത്താൽ പ്രസ്തുത ഗുണങ്ങൾ വേണ്ടിടത്തോളം കൈവന്നിരിക്കുന്ന ഒരു പുണ്യാത്മാവാണു് ശ്രീ കൃഷ്ണപിള്ള. അത്രയ്ക്കുതിനു മേന്മയുണ്ടു്....''

കവിതിലകൻ വടക്കുംകൂർ രാജരാജവർമ്മതിരുമനസ്സിലെ അഭിപ്രായമാണു മേലുദ്ധരിച്ചതു്.

ഉണ്ണിക്കൃഷ്ണന്റെ കമനീയമായ നൃത്തം സദാ മനസ്സിൽ കണ്ടു് ആനന്ദലഹരിയിൽ മുഴുകിയ പുണ്യവാനു മാത്രമേ ഇപ്രകാരമൊരു ഭാഗവതഗാനം ചമയ്ക്കുവാൻ സാദ്ധ്യമാകൂ!

ഭാഗവതം ഭാഷാഗാനം ആദ്യമായി പ്രസിദ്ധീകരിച്ചതു് 1954-ലാണു്. തിരുവിതാംകൂർ ദേവസ്വം ബോർഡിന്റെ സഹായത്തോടാണിതുണ്ടായതു്. കേരളാ യൂണിവേർസിററിയും തിരു—കൊച്ചി രാജപ്രമുഖൻ തിരുമനസ്സുകൊണ്ടും ഈ പ്രസിദ്ധീകരണത്തിനു സഹായിച്ചു എന്നതും പ്രസ്താവ്യമാണു്. രണ്ടാംപതിപ്പു് കേരള സാഹിത്യ അക്കാദമിയുടെ സഹായത്തോടെ 1964-ലും പ്രസിദ്ധീകരിച്ചു.

ദക്ഷിണേന്ത്യൻ സന്യാസിമാരിൽ തപശ്ശക്തികൊണ്ടും പാണ്ഡിത്യംകൊണ്ടും പ്രമുഖനായ സ്വാമി ജ്ഞാനാനന്ദ സരസ്വതികൾ മുഴങ്ങോട്ടുവിളഭാഗവതം വായിക്കുകയും തികഞ്ഞ വാസനയും രചനാകൗശലവും തെളിഞ്ഞ വൈദുഷ്യവുംകൊണ്ടു് അത്യാകർഷകമായ പരിഭാഷയിൽ ഹർഷപുളകിതനാകുകയും ചെയ്തു. 25-2-1969-ൽ അദ്ദേഹം മഹാകവിക്കയച്ച ഒരു കത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:

''ഭാഗവതം സപ്താഹത്തോടനുബന്ധിച്ചു് ആശ്രമത്തിൽ നല്ല പണ്ഡിതന്മാരെക്കൊണ്ടു് ഭാഗവതത്തിന്റെ വിവിധ വശങ്ങളെക്കുറിച്ചു് ചർച്ചചെയ്യിക്കാറുണ്ടു്. ആയതു് ഇക്കൊല്ലവുമുണ്ടായി. അതിൽ ഒരുദിവസം ഭാഗവതത്തിന്റെ 'വ്യാഖ്യാനങ്ങളും തർജ്ജമകളും' എന്നതായിരുന്നു വിഷയം. ആ വിഷയത്തെ വേണ്ടപോലെ കൈകാര്യംചെയ്യാൻ കഴിവുള്ള ശ്രീ കെ. പി. നാരായണപ്പിഷാരടി എന്ന പണ്ഡിതനായിരുന്നു അതിവിടെ ചർച്ചചെയ്തതു്. ഭാഗവതത്തിനു് ഇന്നുവരെ മലയാളത്തിലുണ്ടായിട്ടുള്ള വ്യാഖ്യാനങ്ങളേയും തർജ്ജമകളേയും മുഴുവൻ അദ്ദേഹം സദസ്സിന്റെ മുൻപിൽ നിരത്തിവച്ചു് ഓരോന്നിന്റെയും ഗുണദോഷങ്ങളെ നിരൂപിച്ചു. അതിൽ അങ്ങയുടെ തർജ്ജമയാണു് സർവ്വസമ്മതമായി അംഗീകരിക്കപ്പെട്ടതു്. വാസ്തവത്തിൽ ഈ ഭാഗവതതർജ്ജമ മുഖേന അങ്ങു് കേരളത്തിനു വലിയൊരു നേട്ടമാണുണ്ടാക്കിയിരിക്കുന്നതു്. കാലം ചെല്ലുംതോറും കൂടുതൽ ജനങ്ങളറിയാനും പ്രയോജനപ്പെടുത്താനും ഇടയാകുകയും ചെയ്യും....!''

കഴിഞ്ഞ രണ്ടു പതിപ്പുകളിലും വന്നിട്ടുള്ള അച്ചടിപ്പിശകുകൾ തീർത്തും പരിഭാഷ വീണ്ടും മൂലകൃതിയുമായി ഒത്തുനോക്കിയും പല വിദ്വത്‌കേസരികളുടേയും ഉപദേശങ്ങൾ കൈക്കൊണ്ടു് പാഠഭേദം വേണ്ടിടത്തു ചെയ്തു് മിനുക്കുപണികൾ നടത്തിയും ഭാഗവതം വിമർശനാതീതമാക്കി മൂന്നാംപതിപ്പിനു് ഒരുക്കിയശേഷമാണു് ആ

കവിവര്യൻ ഈ ലോകത്തോടു വിടവാങ്ങിയതു്. മൂലം മലയാളലിപിയിലും സമാന്തരമായി പരിഭാഷയും ചേർത്താണു് മൂന്നാംപതിപ്പു് പ്രസിദ്ധീകരിക്കുന്നതു്. ഭാഷാന്തരത്തിൽ എത്രമാത്രം ധൈര്യവും വിശ്വാസവും കവിക്കുണ്ടെന്നു് വിളിച്ചറിയിക്കുവാൻ ഇതിൽപ്പരം തെളിവാവശ്യമില്ല. കേരളത്തിൽ ഇതേവരെ ആരും ധൈര്യപ്പെടാത്ത ഈ മഹാസംരംഭത്തിനു് ഇനി ആരെങ്കിലും തുനിയുമെന്നതു് പ്രതീക്ഷിക്കുകയും വേണ്ട.

ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള കൊല്ലവർഷം 1062 മകരം 23-ാംതീയതി (1887 ഫെബ്രുവരി 4) തേവലക്കര ചെല്ലശ്ശേരി തറവാട്ടിൽ ജനിച്ചു. അച്ഛൻ തേവലക്കര ചെല്ലശ്ശേരി കേശവപിള്ളയും അമ്മ കരുനാഗപ്പള്ളി മുഴങ്ങോട്ടുവിള ചിരുതയമ്മയുമായിരുന്നു. ഈ പ്രതിഭാശാലിയുടെ വിദ്യാരംഭം നടത്തിയതു് തേവലക്കര പുത്തൻവീട്ടിൽ കൃഷ്ണപിള്ള ആശാനായിരുന്നു. പിതാവിന്റെ മരണശേഷം താമസം കരുനാഗപ്പള്ളിയിലേക്കു മാററപ്പെട്ടു. തുടന്നു് വിദ്യാഭ്യാസം കരുനാഗപ്പള്ളി പ്രാഥമികവിദ്യാലയത്തിലുമായി. അവിടത്തെ പഠിത്തം പൂർത്തിയാക്കിയതിനുശേഷം മകനെ ദൂരത്തയച്ചു പഠിപ്പിക്കുവാൻ അമ്മ വിസമ്മതിക്കുകയാണുണ്ടായതു്. മാത്രമല്ല ആയിടയ്ക്കുണ്ടായ ജ്യേഷ്ഠന്റെ വിയോഗവും ഉപരിവിദ്യാഭ്യാസത്തിനു തടസ്സമായിത്തീർന്നു. അങ്ങനെ നിരാശയിലാണ്ടു കഴിയുമ്പോഴാണു് ഈശ്വരനിയോഗമെന്നവണ്ണം ഒരു പുതിയ മാർഗ്ഗം മുന്നിൽ തെളിഞ്ഞുകണ്ടതു്.

ആയിടെയാണു് അഖിലേന്ത്യാ പര്യടനം കഴിഞ്ഞു് തർക്കവ്യാകരണവേദാന്താദി വിഷയങ്ങളിൽ വിദ്വജ്ജനാരാധിതനായി ശ്രീ കരിങ്ങാട്ടിൽ നാണുവാശാൻ (സ്വാമി വീരജാനന്ദഗിരി) മടങ്ങിയെത്തിയതു്. സ്വാമി മുഴങ്ങോട്ടുവിളയിലെ 'കൊച്ചുകൃഷ്ണനെ' കണ്ടുമുട്ടുവാൻ ഇടവരികയും ബാലനിൽ തെളിഞ്ഞുകണ്ട വിജ്ഞാനസമ്പാദനൗത്സുക്യത്തിൽ ആകൃഷ്ടനാകുകയും ചെയ്തു. അദ്ദേഹം 'കൊച്ചുകൃഷ്ണനെ' ശിഷ്യനായി സ്വീകരിച്ചു് സംസ്കൃതം പഠിപ്പിച്ചു. ബാല്യത്തിലേ ശിഷ്യനിൽ തെളിഞ്ഞുകണ്ട വിശേഷപ്രതിഭ ഗുരുവിനെ അമ്പരപ്പിക്കുകയും കാവ്യനാടകാലങ്കാരവ്യാകരണാദികളിൽ കറയററ വിജ്ഞാനം പകരുവാൻ അതു കാരണമാകുകയും ചെയ്തു. ഇംഗ്ലീഷ്, ഹിന്ദി, തമിഴ് എന്നീ ഭാഷകളിൽ പിന്നീടദ്ദേഹം സ്വപരിശ്രമംകൊണ്ടു് പ്രാവീണ്യം സമ്പാദിച്ചു.

കൊല്ലവർഷം 1080-ാമാണ്ടു് തേവലക്കര പെരുമ്പള്ളിൽ വീട്ടിൽ ശ്രീമതി നാരായണിയമ്മയെ അദ്ദേഹം വിവാഹംകഴിച്ചു. നാലു വ്യാഴവട്ടക്കാലം നിലനിന്ന ആ ദാമ്പത്യബന്ധത്തിൽ രണ്ടു സന്താനങ്ങളുണ്ടായി; മീനാക്ഷിഅമ്മയും നാണുപിള്ളയും. മീനാക്ഷിയമ്മ ഇന്നു ജീവിച്ചിരിപ്പില്ല; ദിവംഗതയായിട്ടു് രണ്ടുവർഷം തികയുന്നു. കരുനാഗപ്പള്ളിയിലെ മാതൃകാദ്ധ്യാപകനെന്നു പ്രസിദ്ധിനേടിയ ശ്രീ നാണുപിള്ളസാറു് സർക്കാർ സർവ്വീസിൽനിന്നും പെൻഷൻപററി പിരിഞ്ഞുവെങ്കിലും നാട്ടിലെ സാമൂഹിക സാംസ്കാരികരംഗങ്ങളിൽ ഇന്നും മുൻപന്തിയിൽത്തന്നെയുണ്ടു്.

യുവത്വത്തിന്റെ അതിപ്രസരമേററു നില്ക്കുന്ന കാലത്താണു് ശ്രീ മുഴങ്ങോട്ടുവിള അനതിദൂരവാസിയും സുപ്രസിദ്ധ പണ്ഡിതനും കവിയുമായിരുന്ന ശ്രീ പന്നിശ്ശേരി നാണുപിള്ളയുമായി പരിചയപ്പെട്ടതു്. ക്ഷണത്തിൽ ആ വിദ്വൽകേസരികൾ സന്തതസഹചാരികളായിത്തീരുകയും ചെയ്തു.

ശ്രീ പന്നിശ്ശേരിയുമായുള്ള ബന്ധം സംസ്കൃതത്തിൽ ഉപരിപഠനത്തിനു സഹായിച്ചു എന്നു മാത്രമല്ല കവിയിൽ രൂഢമൂലമായിരുന്ന കവിതാവാസന വികസിക്കുവാൻ വേണ്ട പ്രേരണ ചെലുത്തുകയും ചെയ്തു.

സാഹിത്യപരവും ആത്മീയവുമായ കാര്യങ്ങളിൽ മാത്രമല്ല നാട്ടിലെ സാമൂഹിക സാംസ്കാരിക വികാസപ്രക്രിയകൾക്കു് സാരമായ സംഭാവന അദ്ദേഹം നൽകിയിരുന്നു എന്നതു് സ്മരിക്കപ്പെടേണ്ടതാണു്. താൻ കഴിഞ്ഞുകൂടിയ—ദൈനംദിനമിടപെട്ടിരുന്ന—നാടു് വിദ്യാഭ്യാസപരമായി വളരെ പിന്നോക്കം നില്ക്കുന്നു എന്നതു് അദ്ദേഹത്തെ ദുഃഖിപ്പിച്ചു. സാംസ്കാരികമായ ഉൽക്കർഷത്തിനു് ഈ പിന്നോക്കാവസ്ഥ കനത്ത ആഘാതമേൽപ്പിക്കുമെന്നു കണ്ടു് കവി സ്വന്തം പരിശ്രമഫലമായി 1113 ഇടവം 13-ാംതീയതി കരുനാഗപ്പള്ളി—കോഴിക്കോട്ടു് ശ്രീകൃഷ്ണവിലാസം പ്രൈമറി സ്കൂൾ ആരംഭിച്ചു. യാതൊരു ലാഭേച്ഛയുംകൂടാതെ സ്വന്തം സ്ഥലം വിട്ടുകൊടുത്തു് സ്വന്തമായി സ്കൂൾ പണിയിച്ചു് അദ്ധ്യാപകർക്കു ശമ്പളവും കൊടുത്താണു് ഈ വിദ്യാലയം നടത്തിയതു് എന്നോർക്കുമ്പോൾ അതിന്റെ പിന്നിലെ നിസ്സ്വാർത്ഥതയ്ക്കു മുൻപിൽ ആരും കുമ്പിട്ടുപോകും. കൂടുതൽ അഭിവൃദ്ധി പ്രാപിക്കട്ടെ എന്ന ഉദ്ദേശത്തോടെ ഈ സ്ഥാപനം പ്രതിഫലംകൂടാതെ 1123-ൽ ഗവണ്മെൻറിനു വിട്ടുകൊടുക്കുകയും ചെയ്തു. ഇന്നതൊരു യു. പി. എസ്സാണു്. ഈ വിദ്യാലയം ഒരു ഹൈസ്കൂളായി കണ്ടു സന്തോഷിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ലെങ്കിലും താമസംവിനാ ആ പ്രതീക്ഷ നിറവേറപ്പെടുമ്പോൾ ആ വഴിക്കു് അദ്ദേഹത്തിനുള്ള ഏററവും ഉചിതമായ സ്മാരകമായി അതു പ്രശോഭിക്കും.

മുഴങ്ങോട്ടുവിള ഭവനം കവികളുടേയും സാഹിത്യകാരന്മാരുടേയും സന്യാസിമാരുടേയും സന്ദർശനംകൊണ്ടു് നിത്യവും തിരക്കേറിയിരുന്നു. ആ പ്രതിഭാപ്രസരം പൊലിയുന്നതുവരെ സാഹിത്യചർച്ചകളും കവിതാപാരായണനിരൂപണങ്ങളുംകൊണ്ടു് ഗൃഹാന്തരീക്ഷം ശബ്ദായമാനമാകുക പതിവായിരുന്നു. സാഹിത്യത്തിലെന്നപോലെ സംഗീതത്തിലും നല്ല സ്വാധീനത അദ്ദേഹം സമ്പാദിച്ചിരുന്നു. കവിസദസ്സുകൾ സംഗീതസദസ്സുകളായി രൂപംകൊള്ളുക അപൂർവ്വമായിരുന്നില്ല.

സന്മാർഗ്ഗനിരതരും ഭക്തന്മാരുമായ ആരാധകർക്കു് ആ ഭവനം ഒരു തീർത്ഥാടനകേന്ദ്രമായിരുന്നു. സന്യാസിമാർ, ഭക്തന്മാർ, പണ്ഡിതന്മാർ, ഭാഷാവിദ്യാർത്ഥികൾ, സാധാരണക്കാർ—എല്ലാ തരക്കാരും അദ്ദേഹത്തിന്റെ ആരാധകരിൽപ്പെടുന്നു. കേരളീയരായ സന്യാസിമാർക്കെല്ലാം ശ്രീ മുഴങ്ങോട്ടുവിള സുപരിചിതനാണു്. കേരളത്തിലെ എല്ലാ ആശ്രമങ്ങളുമായും ബന്ധപ്പെട്ടാണു് അദ്ദേഹം കഴിഞ്ഞിരുന്നതും. ജ്ഞാനാനന്ദാശ്രമ മഠാധിപതി സ്വാമി ജ്ഞാനാനന്ദസരസ്വതികൾ സ്വന്തം കൈകൾകൊണ്ടു നിർമ്മിച്ച ഒരു തുളസീജപമാല സ്വശിഷ്യൻവശം കൊടുത്തയച്ചു് മഹാകവിയെ ആദരിച്ച വിവരം പ്രസ്താവ്യമാണു്. മരിക്കുന്നതുവരെ ആ ജപമാല അദ്ദേഹത്തിന്റെ സഹചാരിയായി വർത്തിച്ചു.

കേരളത്തിൽ ആദ്ധ്യാത്മികചൈതന്യവും ജന്മസിദ്ധമായ കവിതാവാസനയും ഹേതുവാൽ ആചാര്യതുല്യം ആദരിക്കപ്പെടുകയും ആരാധിക്കപ്പെടുകയും ചെയ്തിട്ടുള്ള കവിയാണു് ശ്രീ മുഴങ്ങോട്ടുവിള.

'അന്യോക്ത്യുല്ലാസ'ത്തിന്റെ അവതാരികയിൽ പ്രസിദ്ധ സാഹിത്യകാരനായിരുന്ന ശ്രീ സി. എസ്സ്. സുബ്രഹ്മണ്യൻപോററി എം. എ. പറഞ്ഞിരിക്കുന്നതുപോലെ കാവ്യമാർഗ്ഗത്തിൽ കലിതപ്രചാരനാണെങ്കിലും ഈ പ്രൗഢകവി പ്രശസ്തിയെക്കുറിച്ച് അശ്ശേഷം ചിന്തിച്ചിരുന്നില്ല. അതുകൊണ്ടാവണം വിശിഷ്ടകൃതികൾ പലതും പ്രസിദ്ധീകൃതമാകാതെ ശേഷിക്കുന്നതും. മഹാഭാഗവതം കൂടാതെ ഭട്ടാരശതകം (സ്വർണ്ണമെഡൽ നേടിയ സ്വതന്ത്രകൃതി), ശ്രീകൃഷ്ണവിജയം മഹാകാവ്യം (തർജ്ജമ), അന്യോക്ത്യുല്ലാസം (ഭാഷ), മോഹമുദ്ഗരം (പരിഭാഷ), അന്യാപദേശശതകം (ഭാഷ), ശാകുന്തളം (ഭാഷ), നാരായണീയം കിളിപ്പാട്ട് എന്നീ കൃതികളും പരശതം ചെറുകവിതകളും ശ്ലോകങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. ശ്രീശങ്കരകവിയുടെ ശ്രീകൃഷ്ണവിജയം മഹാകാവ്യത്തിന്റെ തർജ്ജമ രണ്ടും മൂന്നും സർഗ്ഗങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അന്യാപദേശശതകം, ശാകുന്തളം, നാരായണീയം എന്നിവ അപ്രകാശിതകൃതികളായി ഇപ്പോഴും അദ്ദേഹത്തിന്റെ നോട്ടുബുക്കുകളിൽ വിശ്രമംകൊള്ളുകയാണ്.

അതിപ്രൗഢവും സർവ്വാദരണീയവുമായ 'നാരായണീയം' കാവ്യത്തിനു് ലളിതകോമളശൈലിയിൽ അത്യന്തം ഹൃദയംഗമമായി അദ്ദേഹം ഭാഷാന്തരംചെയ്ത ഗാനപ്രബന്ധം വെളിച്ചം കാണാതെ കഴിയുന്നതു് ആസ്തിക്യകേരളത്തിനു് നഷ്ടംതന്നെയാണ്. നാരായണീയം കിളിപ്പാട്ടിലെ കവിയുടെ ശൈലി എന്തു് അനായാസലളിതമാണെന്നു നോക്കുക:

നാരായണനാകമെന്നാൽ വിരചിതം
നാരായണ സൽക്കഥാപരിപൂരിതം
എന്നിതു രണ്ടിനാൽ നാരായണീയമായ്
തീർന്നോരിതാഗമവാക്യാനുസാരമായ്
നിന്തിരുമേനിതൻ ജന്മം കഥിക്കയും
നിന്തിരുമേനിയെ സ്തുത്യനായ് ചൊൽകയും
നിന്തിരു ലീലാവതാരാദിയാലെയാ-
ദ്യന്തം സമാലംകരിക്കയും ചെയ്കയാൽ
വായിപ്പവർക്കും ശ്രവിക്കുന്നവർക്കുമി-
തായുരാരോഗ്യ സൗഖ്യങ്ങളേകട്ടെ മേൽ.

കാളിദാസപ്രതിഭ ഇത്ര സ്തുത്യർഹമായി മലയാളഭാഷയിലേക്കു പകർത്തിയ മറെറാരു തൂലികയുണ്ടോ എന്നു ചോദിച്ചുപോകും ശാകുന്തളം ഭാഷ വായിച്ചാൽ. ശാകുന്തളത്തിലെ ശ്രദ്ധേയമായൊരു ചിത്രം ശ്രീ മുഴങ്ങോട്ടുവിള പകർത്തിയതു നോക്കുക:

ചന്തത്തിൽ പിന്തിരിച്ചും ഗളമനപദ-
    മെത്തും രഥത്തിങ്കൽ നേത്രം
ബന്ധിച്ചും പൃഷ്ഠഭാഗം ശരപതനഭയം
    കൊണ്ടു മുൻപാൽ മറച്ചും
ശ്രാന്ത്യാ വിണ്ടോരു വക്ത്രംവഴി പകുതി ചവ-
    ച്ചുള്ള ദർഭം പൊഴിച്ചും
പന്ഥാവിൽ, ഭൂരിവാനിൽ ക്ഷണമിളയിലു-
    മായ്ക്കാൺക ശീഘ്രപ്രയാണം.

ശ്രീ ചട്ടമ്പിസ്വാമികളുടെ ജീവചരിത്രത്തെ അധികരിച്ചെഴുതിയ ഖണ്ഡകാവ്യമാണ് ഭട്ടാരശതകം. സ്വാമികളെക്കുറിച്ചു വന്നിട്ടുള്ള കാവ്യങ്ങളിൽവച്ചേററവും പ്രമുഖമായ കൃതി സ്വർണ്ണമെഡൽ നേടിയ ഈ ഭട്ടാരശതകമാണ്. സ്വാമികളുടെ സമാധികാലത്തു് അവിടത്തെ ശുശ്രൂഷിച്ച് താമസിച്ചിരുന്ന ശിഷ്യന്മാരിൽ ഒരാളായിരുന്ന കവി ആ അന്ത്യരംഗം 'ഭട്ടാരശതക'ത്തിൽ വർണ്ണിക്കുന്നതിങ്ങനെയാണ്: .

ദീനത്വം കലരാതഹോ! മഹിതന-
    ന്നപ്പത്മനാഭാഖ്യനാം
പ്രാണാതിപ്രിയമാർന്ന ശിഷ്യമണിതൻ
    ഹസ്താവലംബത്തൊടും
താനേ മെല്ലെയെണീററു നേർക്കു ശരിയായ്
    പത്മാസനത്തിൽ ദൃഢ-
ധ്യാനത്തോടു കുറച്ചിരുന്നു പരചി-
    ദ്ധാമത്തിലാമഗ്നനായ്....!

ശ്രീകൃഷ്ണവിജയം മഹാകാവ്യം ഒരുതവണയെങ്കിലും വായിച്ചിട്ടുള്ളവർ ഉണ്ണിക്കൃഷ്ണന്റെ ഈ രൂപം എങ്ങനെ മറക്കാനാവും?

ഇളകിന കമനീയമായ കണ്ണും
കളരുചി കാളിന കാർമുകിൽക്കറുപ്പും
കലരുമരിയ കുഞ്ഞു കാണികൾക്കു-
ത്തളിരഘ സംഹതിയൊത്തുടൻ ഹരിച്ചു.

ഒരുവിധമൊരു പീഠമിട്ടുകേറി-
ട്ടുറിയതിലങ്ങു പിടിച്ചപോതു പീഠം
പരിചിനൊടു മറിഞ്ഞുപോകമൂലം
പരവശനായവനാടിയൂഞ്ഞലിൽപ്പോൽ.

ജഗന്നാഥപണ്ഡിതരുടെ ദുർഗ്രഹമായ കാവ്യശൈലിയിൽ ചെന്നു മുട്ടി പല പണ്ഡിതന്മാരും പരാജയപ്പെട്ടു പിൻതിരിയുന്നതു കണ്ടു് ചുണ്ടത്തൊരു മന്ദഹാസവുമായി ശ്രീ മുഴങ്ങോട്ടുവിള പണ്ഡിതരാജന്റെ പ്രമുഖ കൃതിയായ ഭാമിനീവിലാസത്തിൽ കൈവച്ചു. ആരും ഭാഷാന്തരത്തിനു വിധേയമാക്കാത്ത അന്യോക്ത്യുല്ലാസംതന്നെ അത്യന്തലളിതമായി അദ്ദേഹം കൈകാര്യംചെയ്തു. പരിഭാഷകനുള്ള അന്യാദൃശമായ ഹസ്തലാഘവത്തെ വിളംബരം ചെയ്യുന്നവയാണു് പരിഭാഷയിലെ ഓരോ പദ്യവും. അന്യോക്ത്യുല്ലാസത്തിലെ പ്രസിദ്ധമായ മുപ്പതാമത്തു പദ്യത്തിന്റെ പരിഭാഷയാണു് താഴെ ഉദ്ധരിക്കുന്നതു്:

പൊട്ടിച്ചാടുന്ന ദാനാംബുവിലളികളും കളി-
ക്കുന്ന വന്മത്തഹസ്തി-
ക്കൂട്ടം ഭീയാൽച്ചലിക്കും മിഴികളൊടു മുറ-
ച്ചെങ്ങു നിന്നില്ല മുന്നം
മുത്തങ്ങും ചിന്നിമിന്നും മൃഗഹരിയുടെയ-
ഗ്ഗഹ്വരദ്വാരഭൂവിൽ
കഷ്ടം! കഷ്ടം! നിതാന്തം കുറുനരിനിര കോ-
ലാഹലം കൂട്ടമാറായ്.

കേരളത്തിൽ ആദ്ധ്യാത്മികചൈതന്യവും ജന്മസിദ്ധമായ കവിതാവാസനയും ഹേതുവാൽ ആചാര്യതുല്യം ആദരിക്കപ്പെടുകയും ആരാധിക്കപ്പെടുകയും ചെയ്തിരുന്ന ഈ മഹാകവിക്കു് കേന്ദ്രഗവണ്മെന്റിൽനിന്നും ഒരു സംസ്കൃതമഹാപണ്ഡിതഗ്രാന്റ് ആമരണം ലഭിച്ചിരുന്നുവെന്നതിൽ വിസ്മയിക്കേണ്ടതില്ലല്ലോ?

സമൂലഭാഗവതഭാഷാഗാനത്തിന്റെ പ്രസിദ്ധീകരണജോലികളിൽ വ്യാപൃതനായിരുന്നു ഒടുവിലദ്ദേഹം. ഭാഗവതം മൂലം മലയാളലിപിയിലും ഭാഷാഗാനം സമാന്തരമായും ചേർത്തു് മൂന്നാം പതിപ്പു് പ്രസിദ്ധീകരിക്കുന്നതിനു് കേന്ദ്രഗവണ്മെന്റിൽനിന്നു് 16,620 രൂപ അനുവദിച്ചുത്തരവായപ്പോൾ 84 വയസ്സെത്തിയ മഹാകവിക്കു് ഒരു യുവാവിന്റെ ഉന്മേഷം തിരിച്ചുകിട്ടി. കഴിഞ്ഞ രണ്ടു പതിപ്പുകളിലും വന്നിട്ടുള്ള ന്യൂനതകൾ മാററി മൂലകൃതിയുമായി ഭാഷാന്തരം വീണ്ടും ഒത്തുനോക്കി മൂന്നാം പതിപ്പിനുള്ള പുസ്തകം തയ്യാറാക്കി. ഭാഷാന്തരം നിരൂപണാതീതവും മൂലകൃതിക്കൊപ്പം സർവ്വാദരണീയവുമാക്കി കൈരളിക്കു സമർപ്പിച്ചു. വിശ്രമിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. തെല്ലു മങ്ങിവന്ന ആരോഗ്യസ്ഥിതി ക്ഷണം ഉൽക്കണ്ഠാകുലമാകുകയും അന്ത്യയാത്രയ്ക്കൊരു കാരണമെന്നോണം 1145 കർക്കിടകത്തിന്റെ അന്ത്യപാദത്തിൽ അദ്ദേഹം ശയ്യാവലംബിയാകുകയുംചെയ്തു. തുടർന്നു് രോഗം മൂർച്ഛിച്ചു് 84 വയസ്സു പൂർത്തിയായ 1146 ചിങ്ങം 1-ാംതീയതി (1970 ആഗസ്റ്റ് 17) അനുജന്മനക്ഷത്രനാളിൽ പുണ്യപുരുഷനായ കവി സാക്ഷാൽ ശ്രീകൃഷ്ണപദം ചേർന്നു!

ഭാഗവതം ഭാഷാഗാനം വായിച്ചുണ്ടായ ആനന്ദലഹരിയിൽ ഭക്തിപ്രശ്രയപൂർവ്വം അനുഗൃഹീതഭക്തകവി മലബാർ ശ്രീ എസ്. കെ. ഒതേനൻനമ്പ്യാർ എഴുതിയയച്ച ശ്ലോകങ്ങളിൽ ഒന്നു് ഇവിടെ സ്മരിച്ചുകൊണ്ടു് ഈ ജീവചരിത്രം സമാപിപ്പിക്കട്ടെ!

''ശ്രീമദ്ഭാഗവതാമൃതം സുമധുരം
ഭക്ത്യൈവ പീത്വാ ചിരം
പ്രേമാനന്ദരസപ്രപൂർണ്ണഹൃദയോ
യഃ ശ്രീഹരിപ്രേരണാൽ
കൃത്സ്നം തൽ കില കേരളീയജനതാം
കാരുണ്യതോഽപായയൽ
തം ശ്രീകൃഷ്ണമഹാകവീന്ദ്രമനഘം
വന്ദേ മുകുന്ദപ്രിയം.''

അഞ്ചൽ
ജനുവരി 1972

തോപ്പിൽ ശിവരാമൻനായർ

# ആമുഖം

“പതിനെണ്ണായിരം ശ്ലോകങ്ങളും മുന്നൂററിമുപ്പത്തഞ്ചദ്ധ്യായങ്ങളും പന്ത്രണ്ടു സ്കന്ധങ്ങളുമാകുന്ന കരചരണാദ്യവയവങ്ങളോടും ഉപാവയവങ്ങളോടുംകൂടിയ പ്രത്യക്ഷ കൃഷ്ണസ്വരൂപമാണ് ശ്രീമൽഭാഗവതം! അതിനാൽ ശ്രീമൽഭാഗവതമഹാപുരാണഗ്രന്ഥത്തിന്റെ ദർശനം, സ്പർശനം, ശ്രവണം, മനനം, ദാനം, ആദാനം തുടങ്ങിയ ഏതൊരു സേവനവും ഒരുപ്രകാരത്തിൽ ശ്രീകൃഷ്ണാനുഭൂതിതന്നെയാണ്. ഭാഗവതവും ശ്രീകൃഷ്ണനും രണ്ടല്ലെന്ന കാരണത്താൽ ഭാഗവതദർശനം ശ്രീകൃഷ്ണദർശനംതന്നെ; ഭാഗവതാസ്വാദനം ശ്രീകൃഷ്ണാനുഭൂതിയും....!”

അങ്ങനെ സർവ്വാദരണീയവും മഹത്തമവുമായ ഭാഗവതപുരാണം ഭക്തിജ്ഞാനമാർഗ്ഗങ്ങളിൽ ഒരനർഘശാസ്ത്രവും പരമോന്നതമായ കവിതയാൽ ഒരു മഹാസാഹിത്യവുമാണ്. അത്ഭുതാനന്ദസ്വരൂപമായ ആ വ്യാസപ്രതിഭയുടെ അവികലവും പൂർണ്ണവുമായ ഛായ മലയാളഭാഷയിലില്ലാതെപോയി! തുഞ്ചത്താചാര്യനാൽ വിരചിതമെന്നു വിശ്വസിച്ചുവരുന്ന സംഗ്രഹരൂപത്തിലുള്ള ഒരു മലയാളഭാഗവതം നമുക്കു ലഭിച്ചിട്ടുണ്ടെന്നതു് ഇവിടെ വിസ്മരിക്കുന്നില്ല. പക്ഷേ, മൂലകൃതിയുടെ ശരിയായ രൂപമോ ഭാവമോ പ്രതിഫലിപ്പിക്കുവാൻ അതിനു കഴിയുന്നില്ലെന്നതോ പോകട്ടെ, പ്രസിദ്ധ പണ്ഡിതന്മാരും സാഹിത്യനായകന്മാരും ഏകകണ്ഠമായി അഭിപ്രായപ്പെടുന്നതുപോലെ മൂലത്തിലെ മർമ്മപ്രധാനമായ ചില ഭാഗങ്ങൾ വികൽപ്പമായി അതിൽ വിവർത്തനംചെയ്തിരിക്കുന്നുവെന്നതു് എങ്ങനെ വിസ്മരിക്കും! അതിപ്രൗഢങ്ങളും അവശ്യവിജ്ഞേയങ്ങളുമായ ഭാഗങ്ങൾ ഒട്ട് ഉൾപ്പെടുത്തിയിട്ടുമില്ല!

അതിനാൽ വേദവ്യാസപ്രതിഭയുടെ ഈ തനിരൂപം വിശദവും ശുദ്ധവും പൂർണ്ണവുമായി കേരളീയർക്ക് അനുഭവയോഗ്യമാക്കിത്തീർക്കണമെന്ന പരമോന്നതമായ ഉദ്ദേശത്തോടെ എന്റെ വന്ദ്യപിതാവും അദ്ദേഹത്തിന്റെ ഗുരുനാഥനും സഹപാഠിയുമായിരുന്ന പണ്ഡിതകവി ശ്രീ പന്നിശ്ശേരി നാണുപിള്ളയുംകൂടി പൂർണ്ണമായൊരു ഭാഷാന്തരത്തിനു മുതിരുകയാണുണ്ടായതു്. പക്ഷേ, ആ മഹനീയശ്രമം അവ്വിധം തുടരുവാൻ കഴിഞ്ഞില്ല എന്നു പറഞ്ഞാൽ മതിയല്ലൊ! ചതുശ്ശാസ്ത്രപണ്ഡിതനായിരുന്ന ശ്രീ പന്നിശ്ശേരിയെ വിധി ഝടിതി അപഹരിച്ചുകളഞ്ഞു....!

അപ്രതിമമായ കാവ്യശൈലിയുടെ ഹൃദയഹാരിയായ സൗന്ദര്യംകൊണ്ടു് സർവ്വോത്കൃഷ്ടമാണ് മൂലകൃതി. മാത്രമല്ല; സ്തോത്രങ്ങളും, ധർമ്മോപദേശങ്ങളും ശാസ്ത്രതത്വങ്ങളുംകൊണ്ടു് നിബിഡവുമാണ്. അത്തരമൊരു മഹാനിബന്ധത്തെ ഭാഷാന്തരംചെയ്യുക ദുഷ്കരമാണെങ്കിലും സ്വജീവിതവ്രതമായി സ്വീകരിച്ച പരിപാടിയിൽനിന്നും പിൻതിരിയാതെ എന്റെ പിതാവു് ഏകനായി ഭാഷാന്തരകൃത്യത്തിൽ ഏർപ്പെട്ടു. ഗുരുകടാക്ഷത്താലും ദിവ്യശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ, ദിവ്യശ്രീ നാണുഗുരുസ്വാമികൾ, സ്വാമി വിമലാനന്ദപുരി, ശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ എന്നീ അവതാരപുരുഷന്മാരുടെ അനുഗ്രഹാശിസ്സുകളാലും തർജ്ജമ അത്യന്തം ഹൃദ്യമായും ശ്രേഷ്ഠമായും മുഴുമിപ്പിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. 1954-ൽ ഭാഗവതം കേരള ഭാഷാഗാനം തിരുവിതാംകൂർ ദേവസ്വംബോർഡിന്റെ സഹായത്തോടെ പ്രസിദ്ധീകരിക്കപ്പെട്ടു.

അതിനുശേഷം മൂലകൃതിയുമായി വീണ്ടും ഭാഷാന്തരം പരിശോധിച്ചു് വേണ്ട ഭേദഗതികൾ ചെയ്തു. ഏതാണ്ടഞ്ചുവർഷത്തെ നിരന്തരശ്രമം ഈ ആവർത്തനപരിപാടിക്കുതന്നെ വേണ്ടിവന്നു. അങ്ങനെ പരിഷ്കരിച്ച രണ്ടാംപതിപ്പു് 1962-ൽ കേരള സാഹിത്യഅക്കാദമിയുടെ സഹായധനത്തോടെ പ്രസിദ്ധീകരിക്കുകയുണ്ടായി. അതോടെ അത്യുൽകൃഷ്ടമായ ഭാഗവതസാഹിത്യസർവ്വസ്വം—ഭഗവാൻ വേദവ്യാസന്റെ വിശേഷപ്രതിഭയുടെ രൂപരേഖ—അന്യൂനമായി, വിശദമായി, പൂർണ്ണമായി മലയാളഭാഷയ്ക്കു കൈവന്നു.

1-8-1968-ൽ ജ്ഞാനാനന്ദാശ്രമത്തിൽനിന്നും ബ്രഹ്മശ്രീ ജ്ഞാനാനന്ദ സരസ്വതി സ്വാമികൾ അയച്ചുതന്ന ഒരു കത്തിലെ പ്രസക്തഭാഗം ഇവിടെ കുറിക്കുന്നതു് ഉചിതമാവും.

“... ഭക്തിരസത്തിന്റെ ഉദ്ദീപനം പദങ്ങളുടെ ലാളിത്യം, ഒഴുക്കു്, പ്രസാദം, മൂലശ്ലോകങ്ങളുടെ അർത്ഥപരിധിയെ ഉല്ലംഘിക്കായ്ക, ഉള്ള അർത്ഥത്തെ ശരിക്കു പ്രകാശിപ്പിക്കൽ തുടങ്ങി ഒരു തർജ്ജമയ്ക്കുണ്ടാകേണ്ട ഗുണങ്ങൾ എല്ലാം ഒത്തിണങ്ങിയ ഒരു നല്ല ഭാഷാഭാഗവത

മായിട്ടുണ്ട് ശ്രീ കൃഷ്ണപിള്ളയുടെ ഭാഗവതം എന്നാണെന്റെ അഭിപ്രായം. ഈ അഭിപ്രായ പ്രകടനം വെറുതെ മററുള്ളവരെ പ്രീതിപ്പെടുത്താൻ മാത്രം പറയുന്നതല്ല. വളരെയൊക്കെ ആലോചിച്ചും അനുഭവിച്ചും ബോദ്ധ്യപ്പെട്ട സത്യത്തെ തുറന്നു കാണിക്കലാണ്.

ശ്രീ സുബ്രഹ്മണ്യൻ തിരുമുമ്പിന്റെ വൃത്താനുവൃത്ത തർജ്ജമ ഇവിടെയുണ്ട്. അതും വായിച്ചുനോക്കിയിട്ടുണ്ട്. പലേടത്തും അതിൽ മൂലാർത്ഥത്തിനു വ്യതിയാനമുണ്ട്. ഭാഷയും കവിതയും നന്നായിട്ടുണ്ട്. പക്ഷേ, അർത്ഥവിചാരത്തിനു പററില്ലെന്നാണു തോന്നിയത്.

എന്നാൽ അങ്ങനെയുള്ള ദോഷം ഒരിടത്തുപോലും ശ്രീ കൃഷ്ണപിള്ളയുടെ തർജ്ജമയിൽ തോന്നിയില്ല. അച്ചടിയും ബയന്റിംഗും—പുസ്തകത്തിന്റെ ആകൃതിതന്നെ—കുറച്ചുകൂടി നന്നാക്കി സൗകര്യപ്പെടുത്തിയാൽ നന്നായിരിക്കുമെന്ന് അഭിപ്രായമുണ്ട്. അടുത്ത പതിപ്പിൽ ശ്രദ്ധിച്ചാൽ നന്നായി. കാലംകൊണ്ടിതിനു നല്ല പ്രചാരം കിട്ടും. ഭാഗവതസ്വരൂപനായ ശ്രീ ഗോപാലകൃഷ്ണൻ ശ്രീ കൃഷ്ണപിള്ളയെ നന്നായി അനുഗ്രഹിച്ചിട്ടുണ്ട്....''

ഭാഷാപണ്ഡിതന്മാരുടേയും പുരാണേതിഹാസനിപുണരായ യോഗിവര്യന്മാരുടേയും ഭാഗവതാമൃതപാനപരിതുഷ്ടരായ ഭക്തകോടികളുടെയും മുക്തകണ്ഠമായ പ്രശംസയും ആദരവും ഈ ഗാനപ്രബന്ധം ഇതിനകം നേടിക്കഴിഞ്ഞു. കേരളക്കരയിലെ സപ്താഹയജ്ഞങ്ങളിൽ മൂലകൃതിക്കു പകരം ഈ ഭാഷാന്തരം ഭക്തിപൂർവ്വം ഇന്നംഗീകരിക്കപ്പെട്ടിരിക്കുന്നു എന്നതു് അതിനു മതിയായ തെളിവാണ്. ഈ കൃതി കുററമററതായി കാൺകയാൽ ദിവ്യശ്രീ ജ്ഞാനാനന്ദസരസ്വതികൾ വ്യാസകൃതിക്കൊപ്പമായോ പകരമായോ സപ്താഹയജ്ഞങ്ങളിലുപയോഗിക്കുവാൻ നിർദ്ദേശിക്കുകയും ജ്ഞാനാനന്ദാശ്രമംവഴിയായി 250-ൽപരം പ്രതികൾ സ്വാമികൾ ചെലവഴിക്കുകയുംചെയ്തു.

മൂലം മലയാളലിപിയിൽ ഇടതുവശത്തും ഭാഷാന്തരം സമാന്തരമായി വലതുവശത്തും ചേർത്തുകൊണ്ടുള്ള ഒരു പ്രസിദ്ധീകരണംകൊണ്ടു മാത്രമേ ഭാഷാഭാഗവതത്തിന്റെ ഉന്നതി പരിപൂർണ്ണമാകു എന്നദ്ദേഹം കണ്ടു. അതിന്നായി കഴിഞ്ഞ രണ്ടു പതിപ്പുകളിലും വന്നിട്ടുള്ള പിശകുകൾ തീർക്കുകയും മൂലവുമായി വീണ്ടും ഓരോ പദ്യവും പരിശോധിച്ചു വേണ്ട ഭേദഗതികൾ ചെയ്തു് ഭാഷാന്തരം അന്യൂനവും നിരൂപണാതീതവുമാക്കി മൂന്നാംപതിപ്പിന് സജ്ജമാക്കുകയും ചെയ്തു.

കേന്ദ്രവിദ്യാഭ്യാസവകുപ്പിന് ഈ പദ്ധതിയിൽ താൽപര്യം ജനിക്കുകയാൽ വിദഗ്ദ്ധകമ്മററിയുടെ ശുപാർശകൾ സ്വീകരിച്ചുകൊണ്ട് മൂന്നാംപതിപ്പിന് സാമ്പത്തികസഹായം അനുവദിച്ചുത്തരവായി. കേന്ദ്രഗവണ്മെന്റിന്റെ ഈ ഉദ്യമത്തിൽ എന്റെ വന്ദ്യപിതാവു് സന്തോഷിക്കുകയും തന്റെ പരമമായ പരിശ്രമം പൂർണ്ണതയിൽ എത്തിക്കാൺകയാൽ അദ്ദേഹം ചരിതാർത്ഥനാകുകയും ചെയ്തു. കൃതകൃത്യനായ ആ പുണ്യപുരുഷൻ 84 വയസ്സെത്തിയ 1146 ചിങ്ങം 1-ാംതീയതി (17-8-1970) ഇഹലോകവാസം വെടിഞ്ഞു ശ്രീകൃഷ്ണപരമാത്മാവിൽ ലയിച്ചു....!

മൂന്നാംപതിപ്പ് പ്രസിദ്ധീകരിച്ചു കാണുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ആ മഹത്തായ ആഗ്രഹപൂർത്തിയിൽ കവിഞ്ഞ തർപ്പണം ഞങ്ങൾക്കു മറെറാന്നില്ല. എന്റെ അപേക്ഷ കേന്ദ്രഗവണ്മെന്റ് സസന്തോഷം സ്വീകരിക്കുകയും നേരത്തേ വാഗ്ദാനംചെയ്തിരുന്ന സഹായം ആവർത്തിക്കുകയും കാലാവധി നീട്ടിത്തരികയുംചെയ്തു. അങ്ങനെ ഭാഗവതത്തിന്റെ മൂന്നാംപതിപ്പ് ഇതാ ലോകോപകാരാർത്ഥം ആ പുണ്യാത്മാവിന്റെ താല്പര്യംപോലെതന്നെ പ്രസിദ്ധീകൃതമാകുന്നു! അതിനു വേണ്ട പ്രേരണയും സഹായവുമെത്തിച്ച കേന്ദ്രഗവണ്മെന്റിനോടുള്ള ഹാർദ്ദമായ കൃതജ്ഞത ഞാനിവിടെ രേഖപ്പെടുത്തട്ടെ! അതിപ്രൗഢമായ ഒരവതാരികകൊണ്ട് ഈ പതിപ്പിനു് പ്രൗഢി വർദ്ധിപ്പിച്ചുതന്ന ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾക്ക് എന്റെ ഭക്തിനിർഭരമായ നമസ്കാരം അർപ്പിച്ചുകൊള്ളുന്നു. സമൂലഭാഗവതഭാഷാഗാനത്തിന്റെ പ്രസിദ്ധീകരണത്തിനു് അകമഴിഞ്ഞു സഹായിച്ച ശ്രീ പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പിനോട് എനിക്കുള്ള കടപ്പാടു് നിസ്സീമമാണ്.

കരുനാഗപ്പള്ളി
10-6-1972

മുഴങ്ങോട്ടുവിള ജി. നാണുപിള്ള

## പരിഷ്കരിച്ച മൂന്നാംപതിപ്പിൻെറ

# അവതാരിക

**മരണവും നിവാരണമാർഗ്ഗവും**

ജനനവും മരണവും എല്ലാ ജന്തുക്കൾക്കുമുള്ള രണ്ടു് അവസ്ഥകളാണു്. ഇവയിൽ ജനനം സന്തോഷത്തേയും മരണം സന്താപത്തേയും ഉളവാക്കുന്നു. പ്രാണികൾക്കെല്ലാം മരണത്തിൽ ഏറെക്കുറെ ഭയമുണ്ടെന്നു് അവയുടെ ചേഷ്ടകളിൽനിന്നു മനസ്സിലാക്കാം. എന്നാൽ ജന്തുക്കളിൽവെച്ചു് ഏററവും വിവേകമുള്ള മനുഷ്യവർഗ്ഗത്തിനാണു് മരണവിഷയത്തിൽ കൂടുതൽ ഭയം ഉണ്ടാകുന്നതായി കാണപ്പെടുന്നതു്. ''മൃത്യോർ മാഽമൃതം ഗമയ''[1], ''മൃത്യോർ മുക്ഷീയമാഽമൃതാത്''[2] എന്നു തുടങ്ങി, മരണത്തിൽനിന്നു രക്ഷപെടാനുള്ള അനേക പ്രാർത്ഥനകൾ അതിപുരാതനമായ വേദമന്ത്രങ്ങളിൽപ്പോലും കാണുന്നുണ്ടു്. ഇതുകൊണ്ടു് പുരാതനകാലത്തുതന്നെ മനുഷ്യർ മരണത്തെ ഭയപ്പെടുകയും അതിനെ ജയിക്കാൻ പരിശ്രമിക്കുകയും ചെയ്തിരുന്നതായി തെളിയുന്നു. പ്രാചീനമനുഷ്യരെപ്പോലെ ആധുനികമനുഷ്യരും മരണഭയം നീക്കുവാനുള്ള മാർഗ്ഗങ്ങൾ അന്വേഷിച്ചുകൊണ്ടാണല്ലോ ഇരിക്കുന്നതു്. അനാദികാലം മുതൽ ഇന്നുവരെ മനുഷ്യർ സമ്പാദിച്ചിട്ടുള്ള ആദ്ധ്യാത്മികവും ദൈവികവും ഭൗതികവുമായ ശാസ്ത്രങ്ങൾ, കലകൾ, വൈദ്യം, ജ്യോതിഷം, കൃഷി, കച്ചവടം തുടങ്ങി എല്ലാംതന്നെയും മരണത്തെ ജയിക്കുവാനുള്ള ഉപായങ്ങളാണെന്നു കാണാൻ പ്രയാസമില്ല. എന്നാൽ ഇന്നും മനുഷ്യനിൽനിന്നു മരണഭയം ഒട്ടുംതന്നെ നീങ്ങിയിട്ടില്ലെന്നുള്ളതാണു സത്യം. ചിന്തിച്ചുനോക്കിയാൽ ഈ മരണഭയം യുക്തിക്കും അനുഭവത്തിനും യോജിക്കാത്തതാണെന്നു മനസ്സിലാകും. കാരണം, മരണത്തിൻെറ സ്വരൂപം ഇതുവരെയും ആരും അറിഞ്ഞിട്ടില്ല. എന്നാലും അജ്ഞാതമായ ആ മരണത്തെ എല്ലാ ജന്തുക്കളും രക്തപാനോത്സുകനായ ഭയങ്കരരാക്ഷസനെപ്പോലെ ഭയപ്പെട്ടു പോകുന്നു.

എന്താണു് ഈ മരണം? 'മൃ-പ്രാണത്യാഗേ' എന്ന ധാതുവിൽനിന്നും ഉണ്ടായതാണു മരണശബ്ദം. പ്രാണനെ ത്യജിക്കുക എന്നാണിതിനർത്ഥം. പ്രാണശക്തി—ചൈതന്യം—ശരീരത്തെ വിട്ടുപോകുന്നതിനു മരണം എന്നു പറയുന്നു. അതോടുകൂടി ചൈതന്യമററു് ശരീരം നിശ്ചേഷ്ടമായി നശിക്കുന്നു. ഇതുകൊണ്ടു് ഈ ശരീരം മാത്രമാണു് ആത്മാവെന്നു കരുതുന്ന ചാർവ്വാകാദി ഭൗതികവാദികൾ മരണത്തിൽ തങ്ങളുടെ ആത്യന്തികനാശമോർത്താണു ഭയപ്പെടുന്നതു്. എന്നാൽ ശരീരഭിന്നമായി സനാതനവും സത്യവുമായി ഒരു ആത്മാവുണ്ടെന്നു വിശ്വസിക്കുന്ന ആസ്തികന്മാർ പ്രാണത്യാഗം—മരണം—എന്നതിനു് പ്രാണപ്രധാനമായ സൂക്ഷ്മശരീരത്തോടുകൂടിയ ചൈതന്യം—ആത്മാവു്—ഈ സ്ഥൂലശരീരത്തെ ഉപേക്ഷിക്കുക എന്നാണർത്ഥം കല്പിച്ചിരിക്കുന്നതു്. ജീവനു് സ്ഥൂലം, സൂക്ഷ്മം, കാരണം ഇങ്ങനെ മൂന്നു ശരീരങ്ങളുണ്ടെന്നും മരണത്തിൽ സ്ഥൂലശരീരം മാത്രമേ നശിക്കുന്നുള്ള എന്നും യോഗവേദാന്താദിശാസ്ത്രങ്ങൾ വെളിപ്പെടുത്തിത്തരുന്നു. സൂക്ഷ്മശരീരവും കാരണശരീരവും ഈശ്വരപ്രാപ്തിരൂപമായ മോക്ഷാവസ്ഥയിൽ മാത്രമേ നശിക്കുകയുള്ള എന്നാണു് ആ ശാസ്ത്രങ്ങളുടെ സിദ്ധാന്തം. അതുവരെ സൂക്ഷ്മശരീരത്തോടും കാരണശരീരത്തോടും ചേർന്നിരിക്കുന്ന ജീവൻ സ്വകർമ്മത്തിനനുസരിച്ചു് ഫലഭോഗത്തിനുവേണ്ടി ജനിക്കുകയും മരിക്കുകയും ചെയ്തുകൊണ്ടിരിക്കും. സൂക്ഷ്മശരീരോപാധികമായ ജീവചൈതന്യം സ്ഥൂലശരീരത്തെ സ്വീകരിക്കുന്നതു ജനനവും ഉപേക്ഷിക്കുന്നതു മരണവുമാണെന്നു് ഭാരതീയദർശനങ്ങളെല്ലാം സമ്മതിക്കുന്നുണ്ടു്. ഈ നിലയിൽ ജനനമുണ്ടെങ്കിൽ മരണമുണ്ടെന്നും, മരണമുണ്ടെങ്കിൽ ജനനമുണ്ടെന്നും തീരുമാനിക്കാം.

''ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേഽർത്ഥേ ന ത്വം ശോചിതുമർഹസി''

എന്ന ഗീതാവാക്യത്തിന്റെ സാരവും ഇതുതന്നെയാണു്. ഈ ദൃഷ്ടിയിൽ ജീവിച്ചിരിക്കുന്ന ഒരുത്തനും മരണഭയമില്ലാതാക്കാൻ സാദ്ധ്യമല്ലെന്നു തെളിയുന്നുണ്ടല്ലോ. അങ്ങനെയാണെങ്കിലും മരണഭയത്തിൽനിന്നു രക്ഷനേടാൻ എല്ലാവർക്കും ആഗ്രഹമുണ്ടു്. അതിനു് ഈശ്വരപ്രാപ്തിയല്ലാതെ മറെറാരു വഴിയുമില്ലെന്നാണു വേദപുരാണേതിഹാസങ്ങൾ ഉദ്ബോധിപ്പിക്കുന്നതു്. ''തമേവ വിദിത്വാഽതി മൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ'' എന്നു തുടങ്ങി അനേകം വേദമന്ത്രങ്ങൾ ഇതിനു പ്രമാണങ്ങളാണു്. ഇക്കാണുന്ന പ്രപഞ്ചത്തിൻെറ സൃഷ്ടിക്കും സ്ഥിതിക്കും ലയത്തിനും ഹേതുഭൂതനായി, സച്ചിദാനന്ദസ്വരൂപനായി വിജയിച്ചരുളുന്ന ആ ഭഗവാനെ സാക്ഷാത്കരിച്ചെങ്കിൽ മാത്രമേ അവിദ്യാകാമകർമ്മരൂപമായ മരണത്തെ ജയിക്കുന്നതിനു സാധിക്കുകയുള്ള. ഇതല്ലാതെ വേറൊരു മാർഗ്ഗവും മരണത്തെ തരണംചെയ്യുവാനില്ല എന്നാണു പ്രസ്തുത വേദമന്ത്രത്തിൻെറ സാരം. ഈശ്വരനും ജീവനും ജഗത്തും വേറെവേറെയാണെന്നുള്ള ബോധംകൊണ്ടാണു് മരണഭയമുണ്ടാകുന്നതു്. എല്ലാം ഈശ്വരസ്വരൂപമാണെന്നറിഞ്ഞാൽ ജനനത്തോടൊപ്പം മരണവുമില്ലാതായി ജീവൻ അഭയസ്ഥാനമായ ഈശ്വരസ്വരൂപത്തിൽ എത്തിച്ചേരും എന്നാണു് മഹർഷിമാർ തങ്ങളുടെ അനുഭവത്തെ വൈദികസൂക്തങ്ങളിൽക്കൂടി പ്രകാശിപ്പിച്ചിരിക്കുന്നതു്. പക്ഷേ, ആത്മാവു് നിത്യവും സച്ചിത്സുഖസ്വരൂപവുമായ ഈശ്വരനാണെന്നറിഞ്ഞു് മരണഭയമില്ലാതാക്കിയ മനുഷ്യർ തുലോം കുറവാണു്. അങ്ങനെയുള്ള അപൂർവ്വം ചില പുണ്യചരിതന്മാരിൽ ഒരാളായിരുന്നു പുരാണപ്രസിദ്ധനായ പരീക്ഷിത്തുചക്രവർത്തി.

---

1 അല്ലയോ ഈശ്വരാ, എന്നെ മരണത്തിൽനിന്നു മരണരഹിതമായ അവസ്ഥയിലേക്കു നയിക്കേണമേ!

2 ഞാൻ മരണത്തിൽനിന്നു മോചിക്കുമാറാകണം. എന്നാൽ മരണരഹിതമായ നിലയിൽനിന്നു മോചിക്കുകയുമരുതു്.

## പരീക്ഷിത്തിൻെറ അന്ത്യകാലവും ശ്രീശുകൻെറ ഭാഗവതോപദേശവും

ചന്ദ്രവംശത്തിലെ അത്യുത്തമനായ ഒരു രാജസിംഹമായിരുന്ന അർജ്ജുനപൗത്രനായ ശ്രീ പരീക്ഷിത്ത്. അദ്ദേഹം ഒരിക്കൽ നായാട്ടിനായി വനത്തിൽ പോയി. അവിടെവച്ച് വിശപ്പും ദാഹവും നിമിത്തം ക്ഷീണിച്ച് ഒരു ആശ്രമത്തിൽ ചെന്ന് കുറച്ചു വെള്ളം ചോദിച്ചു. അപ്പോൾ ആ ആശ്രമത്തിൽ സമാധിവൃത്തിയിലിരുന്ന ശമീകൻ എന്ന മുനിവരൻ അതു കേട്ടില്ല. തന്നെ ധിക്കരിച്ചുകൊണ്ടാണ് ആ മുനി അങ്ങനെയിരിക്കുന്നതെന്നു തെററിദ്ധരിച്ച രാജാവ് അടുത്തു ചത്തുകിടന്ന ഒരു പാമ്പിനെ വില്ലിൻെറ അഗ്രംകൊണ്ടെടുത്ത് ആ മുനിയുടെ കഴുത്തിൽ ഇട്ടിട്ട് അവിടെനിന്നും രാജധാനിയിലേക്കു പോയി. പക്ഷേ, ആ കഥ ആ മുനിവരൻ അറിഞ്ഞതേയില്ല. എന്നാൽ ആ മുനിയുടെ പുത്രൻ ഈ വിവരം അറിഞ്ഞു് വളരെ ദുഃഖിച്ചു. തുടർന്ന്, ''എൻെറ അച്ഛൻെറ കഴുത്തിൽ ചത്ത പാമ്പിനെ ഇട്ടതാരായാലും ശരി, അവൻ ഇന്നു മുതൽ ഏഴു ദിവസങ്ങൾക്കകം തക്ഷകൻെറ കടിയേററു മരിക്കട്ടെ'' എന്നു കോപാവേശത്തോടുകൂടി ആ മുനിസുതൻ ശപിക്കുകയുംചെയ്തു. ആ ശാപവൃത്താന്തമറിഞ്ഞ ഉടനേതന്നെ പരീക്ഷിത്തു മഹാരാജാവ് രാജ്യഭാരമെല്ലാം മകനെയും മന്ത്രിമാരെയും ഏല്പിച്ചിട്ടു സർവ്വസംഗപരിത്യാഗിയായി ഗംഗാതീരത്തു ചെന്ന് പ്രായോപവേശവ്രതം—മരിക്കുന്നിടംവരെ ആഹാരം കഴിക്കാതിരിക്കുക എന്ന വ്രതം—അനുഷ്ഠിച്ചു. ഈ വാർത്തയറിഞ്ഞു് അനേകം ഋഷീശ്വരന്മാരും യോഗികളും പരീക്ഷിത്തുരാജാവിനെ കാണാനായി അവിടെ വന്നുചേർന്നുകൊണ്ടിരുന്നു. ഏഴു ദിവസങ്ങൾക്കകം താൻ മരിക്കുമെന്ന് ആ രാജാവിനു നല്ല നിശ്ചയമുണ്ടായിരുന്നു. എന്നാൽ തക്ഷകൻെറ ദംശനത്തിൽനിന്നു മോചനം നേടാൻ അദ്ദേഹം ഒട്ടുംതന്നെ ആഗ്രഹിച്ചില്ല. ആസന്നമൃത്യുവായ ആ രാജാവിന് ''ശ്രേയോലാഭത്തിനുവേണ്ടി ഇനിയും എന്താണു ചെയ്യേണ്ടതു'?'' എന്ന ഒരു ചിന്ത മാത്രമേ ഉണ്ടായിരുന്നുള്ളു. ആ വിഷയത്തെക്കുറിച്ച് അവിടെ ഉണ്ടായിരുന്ന മഹർഷിമാരോടെല്ലാം അദ്ദേഹം ചോദിക്കുകയുംചെയ്തു. പക്ഷേ, ആരും അതിനു ശരിയായ ഉത്തരം പറഞ്ഞില്ല. അങ്ങനെയിരിക്കുമ്പോഴാണു വ്യാസപുത്രനും പരമഹംസശ്രേഷ്ഠനുമായ ശ്രീശുകബ്രഹ്മർഷി യാദൃച്ഛികമായി അവിടെ ചെന്നുചേർന്നതു്. ആ മഹാത്മാവിനെ കണ്ട ഉടനേതന്നെ അവിടെ ഉണ്ടായിരുന്ന എല്ലാവരും എഴുന്നേററു വന്ദിച്ചു. പരീക്ഷിത്തു് ആകട്ടെ, ആ പരമഭാഗവതനെ ഭക്തിപൂർവ്വം പൂജിച്ചു ബദ്ധാഞ്ജലിയായി സവിനയം ചോദിച്ചു, ''മരണസമയത്തു ശ്രേയോലാഭത്തിനുവേണ്ടി എന്തുചെയ്യണ''മെന്ന്. അതിനു ശുകബ്രഹ്മർഷി കൊടുത്ത മറുപടി ഇങ്ങനെയായിരുന്നു: ''ജ്ഞാനമോ, ഭക്തിയോ, സ്വധർമ്മനിഷ്ഠയോ ഏതു മാർഗ്ഗം സ്വീകരിച്ചാലുംശരി ഈശ്വരസ്മരണത്തിനിടവരത്തക്കവണ്ണം ജീവിക്കണമെന്നതാണു മുഖ്യമായ കടമ. അതാണിപ്പോൾ നിങ്ങൾക്കു വേണ്ടതും. ഖട്വാംഗൻ മുതലായ രാജർഷികൾ അന്ത്യകാലത്തുമാത്രം ഭഗവാനെ സ്മരിച്ച് മുക്തന്മാരായിത്തീർന്നു. അല്ലയോ, പരീക്ഷിത്തുമഹാരാജാവേ, അങ്ങേയ്ക്കിനി ഏഴു ദിവസങ്ങൾകൂടിയുണ്ടല്ലോ. ഇതിനിടയ്ക്കു തൻെറ പരമശ്രേയസ്സിനു വേണ്ടതൊക്കെ അങ്ങേയ്ക്കു ചെയ്യാൻ കഴിയും. അതു ചെയ്യണം. മരണമടുക്കുമ്പോൾ പേടിക്കുകയോ പരിഭ്രമിക്കുകയോ ചെയ്യരുതു്. വൈരാഗ്യമാകുന്ന വാൾകൊണ്ടു ശരീരത്തിലും അതോടു ബന്ധപ്പെട്ട വിഷയങ്ങളിലുമുള്ള മമതാബന്ധം ഛേദിച്ചുകളഞ്ഞു ഭഗവത്സ്വരൂപത്തിൽത്തന്നെ മനസ്സുറപ്പിക്കണം.'' തുടർന്ന് ഏഴുദിവസം ശുകബ്രഹ്മർഷി പരീക്ഷിത്തുമഹാരാജാവിനു മോക്ഷലബ്ധിക്കുള്ള ഉപദേശങ്ങൾ നല്കിക്കൊണ്ടിരുന്നു. ആ ഉപദേശാമൃതം ആസ്വദിച്ചു സംതൃപ്തനായിത്തീർന്ന പരീക്ഷിത്തുമഹാരാജാവ് ശുകബ്രഹ്മർഷിയുടെ പാദപത്മങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: ''അല്ലയോ ഭഗവാനേ, അവിടുന്നെനിക്ക് അഭയം നല്കി, ബ്രഹ്മത്തിൻേറയും ആത്മാവിൻേറയും ഐക്യാനുഭൂതി ഉണ്ടാക്കിത്തന്നിരിക്കുന്നു. ഞാനിപ്പോൾ ശാന്തിസ്വരൂപമായ ബ്രഹ്മത്തിലെത്തിയിരിക്കുകയാണ്. എനിക്ക് ഇനി തക്ഷകനിൽനിന്നോ മററു വല്ല മരണകാരണത്തിൽനിന്നോ മൃത്യുപരമ്പരയിൽനിന്നുതന്നെയോ അല്പംപോലും ഭയം ഉണ്ടാകുകയില്ല. ഞാൻ എൻെറ വാക്കുകളെയടക്കി മൗനംവരിച്ചു കാമനകളുടെ സംസ്കാരംപോലും ഇല്ലാതാക്കി ശുദ്ധമായ മനസ്സിനെ ഇന്ദ്രിയാതീതമായ പരമാത്മസ്വരൂപത്തിൽ ലയിപ്പിച്ചു പ്രാണങ്ങളെ ത്യജിക്കുന്നതിന് അവിടുന്ന് അനുജ്ഞ തന്നാലും. അവിടുന്നെനിക്കുപദേശിച്ച ജ്ഞാനവിജ്ഞാനങ്ങൾകൊണ്ട് എൻെറ അജ്ഞാനം നിശ്ശേഷം നശിച്ചുകഴിഞ്ഞു. അവിടുന്ന് എനിക്കു ഭഗവാൻെറ പരമകല്യാണമയമായ സ്വരൂപം കാണിച്ചുതരികയും ചെയ്തുകഴിഞ്ഞല്ലോ.'' ഇതു കേട്ട് ശുകബ്രഹ്മർഷി സന്തുഷ്ടനായി അവിടെനിന്നു പോകുകയുംചെയ്തു.

ശ്രീശുകബ്രഹ്മർഷി പോയതിനുശേഷം പരീക്ഷിത്തുമഹാരാജാവ് ശുകൻ വെളിപ്പെടുത്തിക്കൊടുത്ത ജീവബ്രഹ്മൈക്യാനുഭൂതിയിലെത്തി ബാഹ്യാഭ്യന്തരബോധമില്ലാതെ ഒരു മരക്കുററിപോലെ നിശ്ചേഷ്ടനായിരുന്നു. ആ അവസരത്തിൽ തക്ഷകൻ വന്നു പരീക്ഷിത്തിൻെറ ശരീരത്തിൽ കടിച്ചു. പക്ഷേ, അതിനുമുമ്പു തന്നെ അദ്ദേഹം ബ്രഹ്മസ്വരൂപത്തിലെത്തിയിരുന്നു. അതിനാൽ തക്ഷകൻെറ വിഷജ്വാലയിൽ തൻെറ ശരീരം കത്തിച്ചാമ്പലായതുപോലും ആ രാജാവറിഞ്ഞതേയില്ല. ആസന്നമൃത്യുവായ പരീക്ഷിത്തുമഹാരാജാവ് വെറും ഏഴു ദിവസം ശ്രീശുകബ്രഹ്മർഷി നൽകിയ ഉപദേശങ്ങൾ ശ്രവിച്ച് ഭയങ്കരമായ മരണത്തെ തൃണംപോലെ ഗണിച്ച് നിത്യവും സച്ചിത്സുഖസ്വരൂപവുമായ ബ്രഹ്മസ്വരൂപത്തെ പ്രാപിച്ച് ഇന്നും സർവ്വത്ര വിജയിക്കുന്നു.

ഇങ്ങനെ പരീക്ഷിത്തുമഹാരാജാവിൻെറ മരണഭയം നീക്കി അദ്ദേഹത്തെ അമൃതസ്വരൂപമായ മുക്തിഭാവത്തിലെത്തിച്ച മഹത്തായ ശുകോപദേശങ്ങളുടെ സംഗ്രഥനമാണ് ഇന്ന് ശ്രീമത്ഭാഗവതം എന്ന പേരിൽ സുപ്രസിദ്ധമായിത്തീർന്നിരിക്കുന്ന മഹാപുരാണം. പരീക്ഷിത്തുമഹാരാജാവിനെപ്പോലെ അനേകം മനുഷ്യരെ മൃത്യുഭീതിയിൽനിന്നു മോചിപ്പിച്ച് അവർക്ക് ആനന്ദമയമായ അഭയസ്ഥാനമരുളിക്കൊണ്ട് ശ്രീമത് ഭാഗവതമഹാപുരാണം ഭഗവാൻെറ ശബ്ദസ്വരൂപമായ അവതാരമെന്ന നിലയിൽ ലോകകല്യാണപ്രദമായി പ്രശോഭിക്കുന്നു.

## പുരാണങ്ങൾ

പതിനെട്ടു പുരാണങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് ശ്രീമദ്ഭാഗവതം. സനാതനധർമ്മത്തേയും പ്രാചീന ഭാരതീയസംസ്കാരത്തേയും വിശ്വലോകചരിത്രവിജ്ഞാനത്തെത്തന്നെയും നാനാമുഖമായി പ്രകാ

ശിപ്പിക്കുന്ന വിഷയത്തിൽ പുരാണങ്ങളോട്ട കിടനില്ലാൻ സംസ്കൃതഭാഷയിൽ മററൊരു സാഹിത്യശാഖയ്ക്കും സാദ്ധ്യമല്ല. ശ്രുതികളേയും സ്മൃതികളേയും പുരാണങ്ങളേയുമാണല്ലോ ഹിന്ദുക്കൾ ധർമ്മവിഷയത്തിൽ പ്രമാണഗ്രന്ഥങ്ങളായി അംഗീകരിച്ചിരിക്കുന്നതു്. ഇവയിൽ പുരാണങ്ങളെ മാത്രമേ സാമാന്യജനങ്ങൾ ധർമ്മവിഷയത്തിൽ പ്രമാണമായി സ്വീകരിക്കാറുള്ളു. വേദം പരമപ്രമാണമാണെങ്കിലും അതു പഠിക്കുന്നതിനും അതിന്റെ അർത്ഥം ഗ്രഹിച്ചു് വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനും ബ്രാഹ്മണർക്കു മാത്രമേ അധികാരമുണ്ടായിരുന്നുള്ളു. ബ്രാഹ്മണരിൽത്തന്നെയും ബുദ്ധിവികാസം സിദ്ധിച്ച സംസ്കാരസമ്പന്നരായ കുറച്ചു പണ്ഡിതന്മാർ മാത്രമാണു് വേദങ്ങളുടെ അർത്ഥം വേണ്ടതുപോലെ ധരിച്ചിരുന്നതും. ഇതുകൊണ്ടു് സമുദായത്തിലെ ബഹുഭൂരിപക്ഷം ജനങ്ങൾക്കും വൈദികജ്ഞാനം സമ്പാദിച്ചു് ധാർമ്മികജീവിതം നയിച്ചു് ശ്രേയസ്സുനേടാൻ അവസരമില്ലാതെവന്നു. ഈ കുറവു പരിഹരിക്കുന്നതിനുവേണ്ടിയാണു് സർവ്വജ്ഞനായ ഭഗവാൻ വ്യാസൻ പുരാണങ്ങൾ നിർമ്മിച്ചതു്. വേദങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള എല്ലാ വിഷയങ്ങളും ലൗകികങ്ങളും ദൈവികങ്ങളുമായ ആഖ്യാനോപാഖ്യാനങ്ങൾവഴി മന്ദബുദ്ധികൾക്കുപോലും നല്ലതുപോലെ മനസ്സിലാകത്തക്കവണ്ണം സരസവും ലളിതവുമായ ഭാഷാരീതിയിൽ വിസ്തരിച്ചു പ്രതിപാദിക്കുന്ന ഗ്രന്ഥസമൂഹമാണു പുരാണങ്ങൾ. മഹാപുരാണമെന്നും ഉപപുരാണമെന്നും അവയ്ക്കു് രണ്ടു ശാഖകളുണ്ടു്. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതി, മന്വന്തരങ്ങൾ, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം ഇങ്ങനെ പത്തു ലക്ഷണങ്ങളോടുകൂടിയവ മഹാപുരാണങ്ങളും സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരങ്ങൾ, വംശാനുചരിതങ്ങൾ ഈ അഞ്ചു ലക്ഷണങ്ങളോടുകൂടിയവ ഉപപുരാണങ്ങളുമാണു്. ബ്രാഹ്മം, പാത്മം, വൈഷ്ണവം, വായവ്യം, ഭാഗവതം, നാരദീയം, മാർക്കണ്ഡേയം, ഭവിഷ്യം, ബ്രഹ്മവൈവർത്തം, വാരാഹം, ലൈംഗം, സ്കാന്ദം, വാമനം, കൗർമ്മം, മാത്സ്യം, ഗാരുഡം, ബ്രഹ്മാണ്ഡം ഇങ്ങനെ പതിനെട്ടു ഗ്രന്ഥങ്ങളാണു് മഹാപുരാണങ്ങളായി ഗണിക്കപ്പെടുന്നതു്.

> ''മദ്വയം ഭദ്വയം ചൈവ ബ്രത്രയം വ ചതുഷ്ടയം
> നാലിംപാഗ്നി പുരാണാനി കൂസ്കം ഗാരുഡമേവ ച''
> (അനാപലിംഗകൂസ്കാനി പുരാണാനി പൃഥക് പൃഥക്)

എന്നു പതിനെട്ടു പുരാണങ്ങളുടെ നാമങ്ങൾ സൂത്രരൂപത്തിൽ ദേവീഭാഗവതത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. 'മ' എന്നാദ്യക്ഷരമുള്ള രണ്ടു പുരാണങ്ങളും (മാത്സ്യം, മാർക്കണ്ഡേയം) 'ഭ' എന്നു് ആദ്യക്ഷരമുള്ള രണ്ടു പുരാണങ്ങളും (ഭാഗവതം, ഭവിഷ്യം), 'ബ്ര' എന്നാദ്യക്ഷരമുള്ള മൂന്നു പുരാണങ്ങളും (ബ്രഹ്മപുരാണം, ബ്രഹ്മവൈവർത്തപുരാണം, ബ്രഹ്മാണ്ഡപുരാണം), 'വ' എന്നു് ആദ്യക്ഷരമുള്ള നാലു പുരാണങ്ങളും (വരാഹപുരാണം, വായുപുരാണം, വാമനപുരാണം, വിഷ്ണുപുരാണം) 'ന' എന്നു് ആദ്യക്ഷരമുള്ള ഒരു പുരാണവും (നാരദീയപുരാണം), 'ലിം' ആദ്യക്ഷരമുള്ള ഒരു പുരാണവും (ലിംഗപുരാണം), 'പ' എന്നു് ആദ്യക്ഷരമുള്ള ഒരു പുരാണവും (പത്മപുരാണം), അഗ്നിപുരാണവും 'കൂ' എന്നു് ആദ്യക്ഷരമുള്ള ഒരു പുരാണവും (കൂർമ്മപുരാണം), 'സ്കം' എന്നു് ആദ്യക്ഷരമുള്ള ഒരു പുരാണവും (സ്കന്ദപുരാണം) ഗരുഡപുരാണവും ചേർന്നു് പതിനെട്ടാണു മഹാപുരാണങ്ങളെന്നു് ഈ ശ്ലോകത്തിൽനിന്നു മനസ്സിലാക്കാം.

സനത്കുമാരം, നാരസിംഹം, നാരദീയം, ശിവപുരാണം, ദൗർവാസസം, കാപിലം, മാനവം, ഔശനസം, നാന്ദികേശ്വരം, വാരുണം, കാളികം, മാഹേശ്വരം, സാംബം, സൗരം, പാരാശര്യം, കല്കി, മാരീചം, ഭാർഗ്ഗവം ഇവ പതിനെട്ടും ഉപപുരാണങ്ങളാണു്. ഉപപുരാണങ്ങളെക്കാൾ പ്രാമാണ്യവും പ്രാധാന്യവും മഹാപുരാണങ്ങൾക്കാണു കല്പിക്കപ്പെട്ടിട്ടുള്ളതു്. മഹാപുരാണങ്ങളെല്ലാംതന്നെ വ്യാസനാണു നിർമ്മിച്ചതെന്നു വിശ്വസിക്കപ്പെടുന്നു. ഇരുപത്തിയെട്ടു വ്യാസന്മാരുടെ കഥ ചില പുരാണങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ടു്. ഓരോ ചതുര്യുഗത്തിലും ഉള്ള ദ്വാപരത്തിൽ ഭഗവാൻ വ്യാസരൂപത്തിൽ അവതരിച്ചു ധർമ്മസംസ്ഥാപനത്തിനുവേണ്ടി വേദപുരാണേതിഹാസങ്ങൾ പ്രചരിപ്പിക്കുന്നു എന്നാണു പൗരാണികന്മാരുടെ വിശ്വാസം. എന്നാൽ പുരാണങ്ങൾക്കു വലിയ പഴക്കമില്ലെന്നും അവ ക്രിസ്തുവർഷം ആയിരത്തിഇരുനൂറിനുശേഷം ഉണ്ടായതാണെന്നും വിത്സൺ മുതലായ പാശ്ചാത്യനിരൂപകന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. പക്ഷേ, പാർജിറ്റർ മുതലായ പണ്ഡിതന്മാർ സംസ്കൃതസാഹിത്യം നല്ലതുപോലെ അദ്ധ്യയനംചെയ്തതിനുശേഷം എഴുതിയിട്ടുള്ളതു്, പുരാണങ്ങളിൽ പലതും ക്രിസ്തുവിനു മുൻപുതന്നെ രചിക്കപ്പെട്ടിട്ടുള്ളതാണെന്നത്രേ. ആരണ്യകങ്ങളിലും ഉപനിഷത്തുകളിലും പുരാണത്തെക്കുറിച്ചു പരാമർശിക്കുന്നുണ്ടു്.

> ഋചസ്സാമാനി ഛന്ദാംസി പുരാണം യജുഷാസഹ
> ഉച്ഛിഷ്ടാജ്ജജ്ഞിരേ സർവ്വേ ദിവിദേവാ ദിവിശ്രിതഃ

എന്നു് അഥർവ്വവേദം പതിനൊന്നാം കാണ്ഡം ഏഴാം സൂക്തത്തിൽ വേദങ്ങളെപ്പോലെതന്നെ പുരാണങ്ങളും സൃഷ്ടിയുടെ ആരംഭത്തിൽ ഈശ്വരനിൽനിന്നുതന്നെ ഉണ്ടായതായി വർണ്ണിച്ചിരിക്കുന്നു. ഇതുകൊണ്ടു മുൻപുണ്ടായിരുന്ന വേദങ്ങളെ ക്രമാനുബദ്ധമായി നിബന്ധിച്ചതുപോലെ ആദിമപുരാണത്തേയും യഥാക്രമം വികസിപ്പിച്ചു നിബന്ധിച്ചതു് വേദവ്യാസനായതുകൊണ്ടു് വേദങ്ങളുടെ കർത്താവെന്നതുപോലെ അദ്ദേഹം പുരാണങ്ങളുടെ കർത്താവായും അംഗീകരിക്കപ്പെട്ടിരിക്കുകയാണെന്നു തോന്നുന്നു. എന്നാൽ ഉപപുരാണങ്ങൾ പല മഹർഷിമാർ പലപ്പോഴായി എഴുതിയതാണെന്നും അവയുടെ കർത്തൃത്വം വേദവ്യാസനില്ലെന്നും പ്രാമാണികന്മാരായ പല നിരൂപകന്മാരും അഭിപ്രായപ്പെടുന്നു. അവരിൽ മിക്കവരും മഹാപുരാണങ്ങളുടെ കർത്തൃത്വം വേദവ്യാസനിൽത്തന്നെയാണു കല്പിക്കുന്നതു്.

പുരാണപദത്തിനു പണ്ടു സംഭവിച്ച കഥയെന്നും പണ്ടേ നിലനിന്നുപോരുന്ന തത്ത്വമെന്നും പല അർത്ഥങ്ങൾ നിഘണ്ടുക്കളിൽ കൊടുത്തിട്ടുണ്ടു്.

> യസ്മാത് പുരാഹ്യനിതീദം പുരാണം തേനഹി സ്മൃതം
> നിരുക്തമസ്യയോ വേദ സർവ്വപാപൈഃ പ്രമുച്യതേ

എന്നു വായുപുരാണം ഒന്നാം അദ്ധ്യായം 203–ാം ശ്ലോകത്തിൽ പുരാണപദത്തെ വ്യാഖ്യാനിച്ചിരിക്കുന്നു. പ്രാചീനകാലംമുതൽ നിലകൊള്ളുന്നതു്—ഉയിർക്കൊള്ളുന്നതു്—ആണു് പുരാണം എന്നു സൂരിക്കപ്പെടുന്നു. പുരാണത്തിൻെറ ഈ നിർവ്വചനം അറിയുന്നവർ പാപങ്ങളിൽനിന്നെല്ലാം മോചിക്കപ്പെടുന്നു എന്നാണല്ലോ ഈ പുരാണവചനംകൊണ്ടു തെളിയുന്നതു്. അതിനാൽ അനാദികാലംമുതൽ, ഈശ്വരൻെറ സ്വരൂപത്തേയും, അവതാരാദിലീലകളേയും, ഭക്തന്മാരുടെ ചരിത്രങ്ങളേയും മററും പ്രതിപാദിച്ചുവരുന്ന ഗ്രന്ഥസമൂഹങ്ങൾക്കു പുരാണമെന്നു പേരു സിദ്ധിച്ചതായി പരിഗണിക്കാവുന്നതാണു്.

സാത്വികം, രാജസം, താമസം എന്നു മഹാപുരാണങ്ങളെ മൂന്നായി വിഭജിച്ചിട്ടുണ്ടു്. ഇവയിൽ മഹാവിഷ്ണുവിൻെറ സ്വരൂപവും അപദാനങ്ങളും മററും പ്രധാനമായി പ്രകീർത്തിക്കുന്ന വിഷ്ണുപുരാണം, നാരദീയപുരാണം, ഭാഗവതപുരാണം, ഗാരുഡപുരാണം, പത്മപുരാണം, വരാഹപുരാണം ഇവ ആറും സാത്വികങ്ങളും ബ്രഹ്മാവിൻെറ മാഹാത്മ്യം പ്രധാനമായി പ്രകീർത്തിക്കുന്ന ബ്രഹ്മാണ്ഡപുരാണം, ബ്രഹ്മവൈവർത്തപുരാണം, മാർക്കണ്ഡേയപുരാണം, ഭവിഷ്യപുരാണം, വാമനപുരാണം, വായുപുരാണം ഇവ ആറും രാജസങ്ങളും മഹാദേവൻെറ മഹത്വം പ്രധാനമായി വർണ്ണിക്കുന്ന മത്സ്യപുരാണം, കൂർമ്മപുരാണം, ലിംഗപുരാണം, ശൈവപുരാണം, സ്കാന്ദപുരാണം, ആഗ്നേയപുരാണം ഇവ ആറും താമസങ്ങളുമാണെന്നു പത്മപുരാണം ഉത്തരഖണ്ഡം 263–ാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്. ഈ പുരാണങ്ങളെല്ലാംതന്നെ ഏകവും സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മത്തെ—ഈശ്വരനെ—തന്നെയാണു വിവിധരൂപത്തിൽ വർണ്ണിച്ചിരിക്കുന്നതെന്നു് അവ ശ്രദ്ധിച്ചു പരിശോധിച്ചാൽ വ്യക്തമാകും.

### പുരാണങ്ങളിൽ ഭാഗവതത്തിനുള്ള സ്ഥാനം

പതിനെട്ടു മഹാപുരാണങ്ങളിൽവച്ചു് മഹാപുരാണലക്ഷണങ്ങൾ പത്തും തികഞ്ഞു് മഹത്തമമായി പ്രകാശിക്കുന്നതു് നിഗമാഗമസാരഭൂതമായ ശ്രീമദ് ഭാഗവതമാണു്. പന്ത്രണ്ടു സ്കന്ധങ്ങളും മുന്നൂററിമുപ്പത്തിയഞ്ചു് അദ്ധ്യായങ്ങളും പതിനെണ്ണായിരം ഗ്രന്ഥങ്ങളുമടങ്ങിയ ഭാഗവതമഹാപുരാണം ഭഗവാനെപ്പോലെതന്നെ ഭാരതീയർക്കു് പരമാരാദ്ധ്യമായിത്തീർന്നിരിക്കുകയാണു്. ഭഗവാൻെറ—ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം ഈ ആറു ഗുണങ്ങളുള്ള ശ്രീകൃഷ്ണപരമാത്മാവിൻെറ—നിർഗ്ഗുണവും സഗുണവുമായ സ്വരൂപം, സൃഷ്ടി, സ്ഥിതി, സംഹാരം, തിരോധാനം, അനുഗ്രഹം, അവതാരങ്ങൾ, ഭക്തവാത്സല്യം, ഭഗവത്പ്രാപ്തിക്കുള്ള ഉപായങ്ങൾ, ഭക്തന്മാരുടെ ചരിത്രം തുടങ്ങി ജ്ഞാനവിജ്ഞാനമയങ്ങളായ നാനാവിഷയങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്ന പുരാണസംഹിതയാണു ശ്രീമദ് ഭാഗവതം. ശ്രീമദ് ഭാഗവതത്തിൻെറ മഹത്വത്തെക്കുറിച്ചു മററു പുരാണങ്ങളിലും വർണ്ണിക്കുന്നുണ്ടു്:

> പുരാണേഷു ച സർവ്വേഷു ശ്രീമദ് ഭാഗവതം പരം
> യത്ര പ്രതിപദം വിഷ്ണുർ ഗീയതേ ബഹുധർഷിഭിഃ

എന്നാണു പത്മപുരാണത്തിൽ പറയുന്നതു്. എല്ലാ പുരാണങ്ങളിലുംവച്ചു ശ്രേഷ്ഠത്വം ശ്രീമദ് ഭാഗവതത്തിനാണുള്ളതു്. എന്തെന്നാൽ, അതിലുള്ള ഓരോ പദത്തിലും വിഷ്ണുവിനെത്തന്നെ മഹർഷിമാർ പല രൂപത്തിൽ വർണ്ണിച്ചിരിക്കുന്നു എന്നാണു് ഈ പുരാണവാക്യത്തിൻെറ ചുരുക്കം.

> അർത്ഥോഽയം ബ്രഹ്മസൂത്രാണാം ഭാരതാർത്ഥവിനിർണ്ണയഃ
> ഗായത്രീ ഭാഷ്യരൂപോഽസൗ വേദാർത്ഥ പരിബൃംഹിതഃ
> പുരാണാനാം സാരരൂപഃ സാക്ഷാദ് ഭഗവതോദിതഃ
> ദ്വാദശസ്കന്ധ സംയുക്തഃ ശതവിച്ഛേദസംയുതഃ
> ഗ്രന്ഥോഽഷ്ടാ ദശസാഹസ്രഃ ശ്രീമദ് ഭാഗവതാഭിധഃ

(പന്ത്രണ്ടു സ്കന്ധങ്ങളും നൂറു വിരാമങ്ങളും പതിനെണ്ണായിരം ശ്ലോകങ്ങളും ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥം ശ്രീമദ് ഭാഗവതം മെന്ന പേരിൽ അറിയപ്പെടുന്നു. ഇതിൽ ബ്രഹ്മസൂത്രങ്ങളുടെയെല്ലാം അർത്ഥവും, മഹാഭാരതത്തിൻെറ താത്പര്യനിർണ്ണയവും അടങ്ങിയിട്ടുണ്ടു്. ഗായത്രീമഹാമന്ത്രത്തിൻെറ ഭാഷ്യരൂപമായിട്ടാണിതു രചിച്ചിരിക്കുന്നതു്. വേദത്തിൻെറ അർത്ഥം ഇതിൽ നല്ലതുപോലെ വെളിപ്പെടുത്തിയിട്ടുണ്ടു്. സാക്ഷാത് ശ്രീനാരായണൻതന്നെയാണു് ഈ ഭാഗവതസാരം ആദ്യം ഉപദേശിച്ചതു്. എല്ലാ പുരാണങ്ങളുടേയും സാരം ഈ പുരാണത്തിലുണ്ടു്) എന്നാണു് ഗാരുഡപുരാണത്തിൽ ഭാഗവതത്തിൻെറ മാഹാത്മ്യത്തെക്കുറിച്ചു പ്രശംസിക്കുന്നതു്. ഇതുകൊണ്ടെല്ലാം തെളിയുന്നതു് മററു പുരാണങ്ങളെക്കാൾ എല്ലാം മേന്മ ശ്രീമദ് ഭാഗവതത്തിനുണ്ടെന്നാണല്ലോ.

### പ്രതിപാദ്യവിഷയങ്ങൾ

മഹാപുരാണത്തിൻെറ പത്തു ലക്ഷണങ്ങളും ശ്രീമദ് ഭാഗവതത്തിലെപ്പോലെ മററൊരു പുരാണത്തിലും വർണ്ണിച്ചുകാണുന്നില്ല. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതി, മന്വന്തരം, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം ഇവയാണല്ലോ മഹാപുരാണലക്ഷണങ്ങൾ.

### സർഗ്ഗാദി ലക്ഷണങ്ങൾ

സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻ പ്രപഞ്ചഭാവത്തിൽ പ്രതിഭാസിക്കുന്നതിനാണു് സർഗ്ഗമെന്നു പറയുന്നതു്. അതായതു്, ബ്രഹ്മത്തെ—ഈശ്വരനെ—ആശ്രയിച്ചിരിക്കുന്ന ത്രിഗുണാത്മികയായ മായ ആകാശാദി പഞ്ചഭൂതങ്ങളായും, ശബ്ദാദിതന്മാത്രകളായും, അന്തഃകരണമായും, ഇന്ദ്രിയങ്ങളായും പരിണമിച്ചു് സൂക്ഷ്മപ്രപഞ്ചമായിത്തീരുന്നതാണു് സർഗ്ഗം. ഈ സൂക്ഷ്മപ്രപഞ്ചത്തിൻെറ നാനാവിധത്തിലുള്ള സ്ഥൂലമായ വികാസമാണു് വിസർഗ്ഗം. സർഗ്ഗത്തിനു സൃഷ്ടി എന്നും വിസർഗ്ഗത്തിനു വിശേഷരൂപത്തിലോ വിവിധരൂപത്തിലോ ഉള്ള സൃഷ്ടി എന്നുമർത്ഥം പറയാം. അചിന്ത്യമായി അപാരമായി ചരാചരാത്മകമായി നിലകൊള്ളുന്ന ബ്രഹ്മാണ്ഡമണ്ഡലത്തെയെല്ലാം തൻെറ ആജ്ഞയ്ക്കു വിധേയമായി വ്യവസ്ഥാനുരൂപം നിലനിർത്തുന്ന ഈശ്വരൻെറ പ്രഭാവമാണു്

സ്ഥാനം. പല പേരുകളിലും പല രൂപങ്ങളിലും എല്ലാ ലോകത്തും ആരാധിക്കപ്പെടുന്ന ഉപാസ്യദേവതകൾ ഈശ്വരന്റെ സ്വരൂപംതന്നെയാണെന്ന് ഈ സ്ഥാനവർണ്ണനകൾകൊണ്ടു തെളിയുന്നു. ഭക്തന്മാരുടെ നേരേ ഭഗവാനുണ്ടാകുന്ന അനുഗ്രഹമാണു പോഷണം. എത്രതന്നെ മഹാപാപം ചെയ്താലും ഭഗവാനെ ശരണംപ്രാപിച്ചാൽ അവനെ അവിടുന്നനുഗ്രഹിക്കുമെന്ന് ഈ പോഷണവർണ്ണനകൊണ്ടു മനസ്സിലാക്കാം. 'വേഞ്- തന്തു സന്താനേ' എന്ന ധാതുവിൽനിന്നുണ്ടായ രൂപമാണ് 'ഊതി'ശബ്ദം. നൂലുകൊണ്ടുള്ള കെട്ട് എന്നാണതിനർത്ഥം. പ്രകൃതത്തിൽ ഊതിശബ്ദത്തിന് കർമ്മങ്ങളുടെ വാസനാരൂപമായ നൂലുകൊണ്ടുള്ള കെട്ട് എന്നർത്ഥം പറയാം. മനുഷ്യന്റെ ഉത്കർഷത്തിനും അപകർഷത്തിനും കാരണം അവന്റെ പൂർവ്വകർമ്മവാസനയാണ്. അനാദിയായ കർമ്മവാസനനിമിത്തം ജീവൻ സംസാരത്തിൽ കിടന്നു ദുഃഖിക്കുകയാണ്. ജീവന് ശുഭവാസനകളും അശുഭവാസനകളുമുണ്ട്. ഈശ്വരഭജനം മുതലായവകൊണ്ട് അശുഭവാസനകളെ നീക്കി ശുഭവാസനകളെ വർദ്ധിപ്പിച്ചാൽ ശ്രേയസ്സു ലഭിക്കുമെന്ന് ഊതിവർണ്ണന വെളിപ്പെടുത്തുന്നു. സ്വായംഭുവൻ തുടങ്ങി ഓരോ മനുക്കളുടെ ആധിപത്യകാലവും അക്കാലത്തു നടന്ന പ്രധാനപ്പെട്ട സംഭവങ്ങളുമാണു മന്വന്തരവർണ്ണനകളിൽക്കൂടി വെളിപ്പെടുത്തുന്നത്. ഭഗവാന്റെയും—ഭഗവദവതാരങ്ങളുടെയും—അവിടത്തെ പാദഭക്തന്മാരായ മഹാത്മാക്കളുടെയും ചരിത്രമാണ് ഈശകഥ എന്ന പേരിൽ അറിയപ്പെടുന്നത്. ഭഗവാനെ ശരണംപ്രാപിക്കുന്ന ഭക്തന്മാരുടെ യോഗക്ഷേമം അവിടുന്നു വഹിക്കുമെന്ന് ഈ കഥകളിൽക്കൂടി തെളിയുന്നുണ്ട്. നിരോധം എന്നതിന് ആത്യന്തികമായ പ്രളയം എന്നാണർത്ഥം. സാധാരണ പ്രളയത്തിൽ ലയിക്കുന്ന ലോകം വീണ്ടും തിരികെ വരും. എന്നാൽ ആത്യന്തികപ്രളയം എന്നു പറയുന്നത് ഭഗവത്സ്വരൂപത്തിൽ ലയിക്കുന്നതാണ്. അതിനു പരിവർത്തനമില്ല. ഭഗവാന്റെ ദിവ്യങ്ങളായ ലീലകളും നാമങ്ങളും ശ്രവിച്ചും, കീർത്തിച്ചും, സ്മരിച്ചും ആ ഭഗവത്സ്വരൂപത്തിൽ ഭക്തനായ ജീവൻ ആമഗ്നനായിത്തീരുന്ന അവസ്ഥയെക്കുറിച്ചു പ്രതിപാദിക്കുന്നതാണ് നിരോധം. അജ്ഞാനകല്പിതമായ ദേഹാത്മഭ്രമം ഉപേക്ഷിച്ച് സത്യമായ പരമാത്മഭാവത്തിലെത്തുന്നതാണു മുക്തി. ഭക്തികൊണ്ട് സഗുണപരമേശ്വരപ്രാപ്തിരൂപമായ സാലോക്യാദിമുക്തിയും, അപരോക്ഷജ്ഞാനംകൊണ്ട് നിർഗ്ഗുണബ്രഹ്മപ്രാപ്തിരൂപമായ വിദേഹമുക്തിയും സിദ്ധിക്കുമെന്നു മുക്തിവർണ്ണനയിൽ ഭാഗവതത്തിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്. മനുഷ്യജന്മത്തിന്റെ മുഖ്യമായ ലക്ഷ്യം മുക്തിയാണ്. അതു ഗൗണമെന്നും മുഖ്യമെന്നും രണ്ടുവിധത്തിലുണ്ട്. സാലോക്യം, സാരൂപ്യം, സാമീപ്യം, സായുജ്യം ഇവ ഗൗണമുക്തിയും ബ്രഹ്മസ്വരൂപപ്രാപ്തി മുഖ്യമുക്തിയുമാണ് എന്നും മുക്തിവർണ്ണനയിൽ സൂചിപ്പിച്ചിട്ടുണ്ട്. അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയുമാണ് മുക്തിയുടെ ലക്ഷണം. ചരാചരാത്മകമായ ജഗത്തിന്റെ ഉത്പത്തിയും സ്ഥിതിയും നാശവും യാതൊന്നിലാണോ തോന്നുന്നത്, സച്ചിത്സുഖരൂപമായ ആ ബ്രഹ്മമാണ് ആശ്രയമെന്ന പേരിൽ വർണ്ണിക്കപ്പെടുന്നത്. രജ്ജുവിൽ സർപ്പംപോലെയും കാനലിൽ ജലംപോലെയും ബ്രഹ്മസ്വരൂപത്തിൽ അജ്ഞാനംനിമിത്തം ഈ പ്രപഞ്ചം തോന്നുകയാണ്. ഭക്തികൊണ്ടു ശുദ്ധമായ അന്തഃകരണത്തിൽ ഉദിക്കുന്ന അഖണ്ഡാകാരവൃത്തിരൂപമായ അപരോക്ഷജ്ഞാനത്താൽ ബ്രഹ്മസ്വരൂപം അനുഭവപ്പെടുമ്പോൾ എല്ലാ പ്രപഞ്ചവിഷയങ്ങളും ബ്രഹ്മസ്വരൂപമായി—സ്വസ്വരൂപമായി—പ്രകാശിക്കും എന്ന് ആശ്രയവർണ്ണനകൾവഴി ഭാഗവതത്തിൽ ഉപദേശിക്കുന്നുണ്ട്. ഭാഗവതശ്രവണത്തിന്റെ ഫലം കൈവല്യമാണ്. ഉത്തമനായ ഗുരു അധികാരിയായ ശിഷ്യനു ഭാഗവതം ഉപദേശിച്ചുകൊടുത്തെങ്കിലേ ആ പ്രയോജനം ഉണ്ടാകുകയുള്ളു. അതുകൊണ്ടാണ് ഭാഗവതം ഒന്നാം സ്കന്ധത്തിൽ പ്രധാനമായും ഭാഗവതശ്രോതാവായ ശിഷ്യന്റേയും രണ്ടാമത്തെ സ്കന്ധത്തിൽ വക്താവായ ഗുരുവിന്റേയും ലക്ഷണം പരീക്ഷിത്തിൽക്കൂടിയും ശ്രീശുകബ്രഹ്മർഷിയിൽക്കൂടിയും വർണ്ണിച്ചിരിക്കുന്നത്. അതുപോലെ മൂന്നാം സ്കന്ധത്തിൽ സർഗ്ഗവും, നാലാം സ്കന്ധത്തിൽ വിസർഗ്ഗവും, അഞ്ചാം സ്കന്ധത്തിൽ സ്ഥാനവും, ആറാം സ്കന്ധത്തിൽ പോഷണവും, ഏഴാം സ്കന്ധത്തിൽ ഊതിയും, എട്ടാം സ്കന്ധത്തിൽ മന്വന്തരങ്ങളും, ഒൻപതാം സ്കന്ധത്തിൽ ഈശാനുകഥകളും, പത്താം സ്കന്ധത്തിൽ നിരോധവും, പതിനൊന്നാം സ്കന്ധത്തിൽ മുക്തിയും, പന്ത്രണ്ടാം സ്കന്ധത്തിൽ ആശ്രയവും വർണ്ണിച്ച് ഭഗവാന്റെ ബ്രഹ്മസ്വരൂപം വെളിപ്പെടുത്തിയിരിക്കുകയാണ്. സർഗ്ഗംമുതൽ മുക്തിവരെയുള്ള ഒൻപതു ലക്ഷണങ്ങൾ, ആശ്രയരൂപമായി വർണ്ണിക്കപ്പെട്ടിട്ടുള്ള ബ്രഹ്മത്തിന്റെ സ്വരൂപത്തെ പ്രകാശിപ്പിക്കുവാനാണു നിരൂപണം ചെയ്തിരിക്കുന്നതെന്ന് ഭാഗവതത്തിൽത്തന്നെ എടുത്തുപറയുന്നുണ്ട്.

വിശ്വസർഗ്ഗവിസർഗ്ഗാദി നവലക്ഷണ ലക്ഷിതം
ശ്രീകൃഷ്ണാഖ്യം പരം ധാമ ജഗദ്ധാമ നമാമിതത്

എന്നിങ്ങനെ ഭാഗവത ടീകാകാരനായ ശ്രീ ശ്രീധരസ്വാമികൾ ശ്രീകൃഷ്ണനമസ്കാരരൂപത്തിൽ ഭാഗവതതാൽപര്യം നിർണ്ണയിച്ചിരിക്കുന്ന വസ്തുതകൂടി ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. വിശ്വസൃഷ്ടി, വിസൃഷ്ടി തുടങ്ങിയ ഒമ്പതു ലക്ഷണങ്ങൾകൊണ്ട് ലക്ഷീകരിക്കപ്പെട്ട്, ജഗത്തിനാശ്രയമായി ശ്രീകൃഷ്ണൻ എന്ന പേരിൽ അറിയപ്പെടുന്ന ആ പരമചൈതന്യത്തെ ഞാൻ നമസ്കരിക്കുന്നു എന്ന ആശയത്തിൽക്കൂടി ഭാഗവതരഹസ്യവേദിയായ ശ്രീ ശ്രീധരാചാര്യർ ഭാഗവതാർത്ഥം മുഴുവൻ സംഗ്രഹിച്ചിരിക്കുന്നതായി അഭിജ്ഞന്മാർക്കറിയാൻ കഴിയും.

ഭാഗവതത്തിലെ തത്വവിചാരം

ഈശ്വരൻ, ജീവൻ, ജഗത്ത്, ബന്ധം, മോക്ഷം തുടങ്ങിയ വിഷയങ്ങളെക്കുറിച്ചുള്ള അന്വേഷണമാണല്ലോ തത്വവിചാരം. ശ്രീമദ് ഭാഗവതത്തിലെ പരമതത്വം ഭഗവാൻ ശ്രീകൃഷ്ണനാണ്. ഉപനിഷത്തിൽ പ്രതിപാദിച്ചിരിക്കുന്ന ബ്രഹ്മംതന്നെയാണ് ഭാഗവതത്തിൽ വർണ്ണിക്കപ്പെടുന്ന ശ്രീകൃഷ്ണൻ എന്ന വസ്തുത ഇവിടെ പ്രത്യേകം എടുത്തുപറഞ്ഞുകൊള്ളുന്നു.

ഭാഗവതവും അദ്വൈതസിദ്ധാന്തവും

വദന്തിതത്തത്വവിദസ്തത്വം യജ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ

എന്ന ഭാഗവതം ഒന്നാം സ്കന്ധം രണ്ടാമദ്ധ്യായം പതിനൊന്നാം ശ്ലോകത്തിൽ പറയുന്നുണ്ട്. തത്വജ്ഞാനികൾ ജ്ഞാനസ്വരൂപമായ പരമാത്മവസ്തുവിനെ ബ്രഹ്മമെന്നും, പരമാത്മാവെന്നും ഭഗവാനെന്നും പറയുന്ന എന്നാണല്ലോ ഇതിന്റെ സാരം.

കൃഷ്ണമേനമവേഹി ത്വമാത്മാനമഖിലാത്മനാം
ജഗദ്ധിതായ സോഽപ്യത്ര ദേഹീവാഭാതി മായയാ

എന്ന ശ്രീമദ് ഭാഗവതം ദശമസ്കന്ധം പതിനാലാമദ്ധ്യായം അൻപത്തഞ്ചാം ശ്ലോകത്തിൽ, ശ്രീ ശുകബ്രഹ്മർഷി പരീക്ഷിത്തു മഹാരാജാവിനോടു പറയുന്നതായി വർണ്ണിച്ചിരിക്കുന്നത്, ''അല്ലയോ പരീക്ഷിത്തുമഹാരാജാവേ, അങ്ങ് ഈ ശ്രീകൃഷ്ണനെ എല്ലാ ജീവജാലങ്ങളുടേയും ആത്മാവാണെന്നറിയുക. അദ്ദേഹം ലോകകല്യാണത്തിനുവേണ്ടി തന്റെ യോഗമായയുടെ പ്രഭാവംകൊണ്ട് സാധാരണമനുഷ്യനെപ്പോലെ ഇവിടെ വിളങ്ങുന്നു'' എന്നാണ്. തുടർന്ന് ശ്രീശുകൻ പറയുന്നു, ഈ ലോകത്തിൽ ചരമോ അചരമോ ആയി കാണപ്പെടുന്നതെല്ലാംതന്നെ വാസ്തവത്തിൽ ശ്രീകൃഷ്ണന്റെ സ്വരൂപമാണെന്നറിയണം. ആ ഭഗവാന്റെ സ്വരൂപമല്ലാതെ വേറൊരു വസ്തുവുമില്ല. ഇതുകൊണ്ട് ഉപനിഷത്തുകളിൽ പ്രതിപാദിച്ചിരിക്കുന്ന ജ്ഞാനവും ബ്രഹ്മവും പരമാത്മാവും, വൈഷ്ണവതന്ത്രത്തിൽ പ്രതിപാദിച്ചിരിക്കുന്ന ഭഗവാനും ഒരേ വസ്തുവാണെന്നു സിദ്ധിക്കുന്നു. ഈശ്വരാന്വേഷണപരങ്ങളായ ഭാരതീയദർശനങ്ങളുടെയെല്ലാം സാമാന്യതത്വം ഭാഗവതത്തിൽ അങ്ങിങ്ങായി പ്രതിപാദിച്ചിട്ടുണ്ടെങ്കിലും ആദ്യവസാനം വിസ്തരിച്ചു വിവരിച്ചിരിക്കുന്നത് അദ്വൈതസിദ്ധാന്തത്തിന്റേയും വൈഷ്ണവതന്ത്രത്തിന്റേയും സമഞ്ജസമായ സമന്വയമാണ്. ഭാരതീയസംസ്കാരത്തിന്റേയും ദർശനങ്ങളുടേയും പരിപൂർണ്ണത അദ്വൈതബ്രഹ്മദർശനത്തിലാണു കാണപ്പെടുന്നത്. ആ ദർശനം ബ്രഹ്മതത്വമൊന്നു മാത്രമേ സത്യമായിട്ടുള്ളു എന്നും, അതു് സജാതീയമോ വിജാതീയമോ സ്വഗതമോ ആയ ഭേദം ലേശംപോലുമില്ലാത്തതാണെന്നും പ്രഖ്യാപിക്കുന്നുണ്ട്. നാനാതരത്തിൽ നാമരൂപാത്മകമായി കാണപ്പെടുന്ന ഈ പ്രപഞ്ചത്തിലെല്ലാം സദ്രൂപമായും ചിദ്രൂപമായും ആനന്ദരൂപമായും പ്രകാശിക്കുന്ന ആ ബ്രഹ്മത്തെ സ്വസ്വരൂപത്തിൽ ദർശിച്ചാൽ നിത്യകൈവല്യം നേടാൻ കഴിയുമെന്നാണു അദ്വൈതദർശനത്തിന്റെ സിദ്ധാന്തപക്ഷം. അത്തരം അനുഭൂതി ഉണ്ടാക്കി, തന്നെ സർവ്വഭൂതങ്ങളിലും, സർവ്വഭൂതങ്ങളെ തന്നിലും ദർശിച്ച് ശാന്തിയും ശ്രേയസ്സും നേടുകയാണ് മനുഷ്യന്റെ വ്യക്തിപരമായും സമൂഹപരമായുമുള്ള ഉൽക്കർഷമെന്നും അദ്വൈതികൾ ഉദ്ഘോഷിക്കുന്നു. ആ അദ്വൈതസിദ്ധാന്തംതന്നെയാണ് ഭാഗവതത്തിൽ ആദ്യവസാനം തെളിഞ്ഞുകാണുന്നത്.

ജന്മാദ്യസ്യ യതോഽന്വയാദിതരതശ്ചാർത്ഥേഷ്വഭിജ്ഞഃസ്വരാട്
തേനേ ബ്രഹ്മഹൃദായ ആദികവയേ മുഹ്യന്തിയത് സൂരയഃ
തേജോവാരിമൃദാം യഥാവിനിമയോ യത്ര ത്രിസർഗ്ഗോമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം സത്യം പരം ധീമഹി

(ഈ ജഗത്തിന്റെ സൃഷ്ടിയും സ്ഥിതിയും ലയവും ഏതൊന്നുകൊണ്ടാണോ ഉണ്ടാകുന്നത്, ഏതൊന്നിന്റെ നിലനില്പിലാണോ ഈ ജഗത്തും നിലനില്ക്കുന്നത്, ഈ ജഗത്തില്ലെങ്കിലും ഏതൊന്നാണോ സദ്രൂപത്തിൽ വർത്തിക്കുന്നത്, ഇന്ദ്രിയങ്ങൾവഴി വിഷയങ്ങളെ അറിയുമ്പോഴും അവയെ എല്ലാം സാക്ഷിഭാവത്തിൽ നിന്നു പ്രകാശിപ്പിച്ച് ഏതൊന്നാണോ സ്വയം പ്രകാശിക്കുന്നത്, സൃഷ്ടിയുടെ ആരംഭത്തിൽ സ്വസങ്കല്പംകൊണ്ടു വേദസ്വരൂപം ബ്രഹ്മദേവനാരാണോ വ്യക്തമാക്കിക്കൊടുത്തത്, ആരെ അറിയുന്ന വിഷയത്തിലാണോ സമാധിസമ്പന്നന്മാരായ മഹർഷീശ്വരന്മാർപോലും മോഹിച്ചുപോകുന്നത്, സൂര്യകിരണത്തിലും മൃദ്വികാരമായ കണ്ണാടിയിലും തോന്നിയ ജലംപോലെയും, ജലപ്പരപ്പിൽ തോന്നിയ സ്ഥലംപോലെയും, ത്രിഗുണാത്മകമായ ഈ പ്രപഞ്ചം ഏതൊരാളുടെ സ്വരൂപത്തിലാണോ മിഥ്യയായിരിക്കുന്നത് മായാസ്പർശമേശാത്ത സത്യസ്വരൂപമായ ആ ബ്രഹ്മത്തെ നാം ധ്യാനിക്കുന്നു.) ഇതു് ഭാഗവതത്തിലെ ഉപക്രമശ്ലോകമാണ്. ഇതിൽ അദ്വൈതവേദാന്തസിദ്ധാന്തങ്ങളെല്ലാം അടങ്ങിയിട്ടുണ്ട്. ബ്രഹ്മസൂത്രങ്ങളിലെ സുപ്രസിദ്ധമായ ചതുഃസൂത്രിയുടെ ഭാഷ്യമായി വിദ്വാന്മാർ ഈ ശ്ലോകത്തെ വ്യാഖ്യാനിച്ചും കാണുന്നു. ഇതിൽനിന്നു ഭാഗവതം ഉപക്രമിക്കുന്നതുതന്നെ അദ്വൈതസിദ്ധാന്തത്തെ പ്രതിപാദിച്ചുകൊണ്ടാണെന്നു മനസ്സിലാക്കാം. ഇനിയും ഭാഗവതത്തിലെ ഉപസംഹാരശ്ലോകം ഒന്നു പരിശോധിക്കാം.

കസ്മൈയേന വിഭാസിതോഽയമതുലോ ജ്ഞാനപ്രദീപഃപുരാ
തദ്രൂപേണ ച നാരദായമുനയേ കൃഷ്ണായ തദ്രൂപിണാ
യോഗീന്ദ്രായ തദാത്മനാഥ ഭഗവദ്രാതായ കാരുണ്യത-
സ്തച്ഛുദ്ധം വിമലം വിശോകമമൃതം സത്യം പരം ധീമഹി
(ഭാ. 12 സ്ക. 13 അ. 19 ശ്ലോ.)

സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മദേവന് ആരാണോ ഭാഗവതതത്വം വെളിപ്പെടുത്തിക്കൊടുത്തത് ആ ഭഗവാൻ നാരായണൻതന്നെയാണു ബ്രഹ്മാവിന്റെ രൂപത്തിൽ നാരദനും, നാരദന്റെ രൂപത്തിൽ വ്യാസമഹർഷിക്കും, വ്യാസരൂപത്തിൽ യോഗീന്ദ്രനായ ശുകബ്രഹ്മർഷിക്കും, ശുകബ്രഹ്മർഷിരൂപത്തിൽ രാജർഷിയായ പരീക്ഷിത്തു ചക്രവർത്തിക്കും ഭാഗവതരഹസ്യം ഉപദേശിച്ചുകൊടുത്തത്. അങ്ങനെയുള്ള പരിശുദ്ധനും, മായാപങ്കം കലരാത്തവനും, ശോകമില്ലാത്തവനും, നാശരഹിതനും സത്യസ്വരൂപനുമായ ആ പരമേശ്വരനെ—പരബ്രഹ്മത്തെ—ഞങ്ങൾ ധ്യാനിക്കുന്നു. ഈ ഉപസംഹാരശ്ലോകത്തിലും ഉപക്രമശ്ലോകത്തിലെപ്പോലെ 'സത്യം പരം ധീമഹി' എന്നാണു ഭാഗവതകർത്താവു പ്രയോഗിച്ചിരിക്കുന്നത്. ഉപക്രമോപസംഹാരങ്ങൾ, അഭ്യാസം, അപൂർവ്വത, ഫലം, അർത്ഥവാദം, ഉപപത്തി ഈ ആറു ഹേതുക്കൾവഴിയാണു വിദ്വാന്മാർ ശാസ്ത്രതാത്പര്യം നിർണ്ണയിക്കുന്നത്. അങ്ങനെ പരിശോധിച്ചാൽ ശ്രീമദ്ഭാഗവതത്തിന്റെ താത്പര്യം അദ്വൈതബ്രഹ്മതത്വത്തിലാണെന്നു സ്പഷ്ടമാകും. വിസ്തരഭയത്താൽ ഉദാഹരണങ്ങൾ എടുത്തുകാണിക്കുവാൻ ഒരുങ്ങുന്നില്ല.

ഭഗവാൻ ഭാഗവതതത്വം ആദ്യം ബ്രഹ്മാവിനാണുപദേശിച്ചുകൊടുത്തതെന്ന് ഇവിടെ ഉദ്ധരിച്ച ശ്ലോകത്തിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആ ഉപദേശം ഭാഗവതം ദ്വിതീയസ്കന്ധം ഒൻപതാമദ്ധ്യായം 32, 33, 34, 35 ഈ ശ്ലോകങ്ങളിൽ ചേർത്തിട്ടുണ്ട്. ഭാഗവതതത്വം മുഴുവൻ ആ നാലു ശ്ലോകങ്ങളിൽ അടങ്ങിയിട്ടുണ്ട്. അതിന്റെ വിപുലമായ വ്യാഖ്യാനമാണ് മഹത്തായ ഭാഗവതഗ്രന്ഥം മുഴുവനും.

അഹമേവാസമേവാഗ്രേ നാന്യദ്യത് സദസത്പരം
പശ്ചാദഹം യദേതച്ച യോഽവശിഷ്യേത സോസ്മ്യഹം

സൃഷ്ടിക്കു മുമ്പ് ഞാൻ—ബ്രഹ്മസ്വരൂപമായ ശ്രീനാരായണൻ—മാത്രമേ ഉണ്ടായിരുന്നുള്ളൂ. സത്തായോ അസത്തായോ വേറേ യാതൊന്നും അപ്പോൾ ഇല്ലായിരുന്നു. പിന്നീട്, സൃഷ്ടിരൂപത്തിൽ കാണപ്പെടുന്ന ഈ പ്രപഞ്ചവും ഞാൻ മാത്രമാണ്. പ്രളയത്തിലും ഞാൻ മാത്രമേ അവശേഷിക്കുന്നുള്ളൂ. ഇങ്ങനെയാണ് ചതുഃശ്ലോകിയിലെ ഒന്നാമത്തെ ശ്ലോകത്തിൽ പറയുന്നത്. സൃഷ്ടിക്കു മുമ്പും സൃഷ്ടികാലത്തിലും പ്രളയത്തിലും ഞാൻ—സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം—മാത്രമേ വാസ്തവത്തിൽ ഉള്ളൂ എന്നും ബാക്കി ഭിന്നമായി തോന്നുന്നതെല്ലാം മായ മാത്രമാണെന്നും അടുത്ത ശ്ലോകത്തിൽ പറയുന്നു. ''ഏതൊരു തത്വമാണോ എപ്പോഴും എല്ലായിടത്തും നിറഞ്ഞിരിക്കുന്നത് അതാണ് ബ്രഹ്മസ്വരൂപമെന്ന് അന്വയ വ്യതിരേകയുക്തികൾകൊണ്ട് തത്വജിജ്ഞാസുക്കൾ അറിഞ്ഞാൽ മാത്രം മതി, അവർ കൃതാർത്ഥരായിത്തീരും,'' എന്നാണ് ചതുഃശ്ലോകി ഉപസംഹരിക്കുന്നത്. ബ്രഹ്മത്തോടു ചേർന്നേ പ്രപഞ്ചം ഇരിക്കൂ എന്നതു അന്വയയുക്തിയും, പ്രപഞ്ചം ഇല്ലെങ്കിലും ബ്രഹ്മം ഉണ്ടെന്നുള്ളത് വ്യതിരേകയുക്തിയുമാണ്. അന്വയപദത്തിനു തുടർന്നിരിക്കുന്നത് എന്നും വ്യതിരേകപദത്തിന് മാറിപ്പോകുന്നതെന്നുമാണ് വേദാന്തശാസ്ത്രത്തിൽ അർത്ഥം കല്പിച്ചിരിക്കുന്നത്. പ്രപഞ്ചം ദൃശ്യരൂപത്തിലും, ബ്രഹ്മം ദൃക്‌രൂപത്തിലുമാണ് പ്രകാശിക്കുന്നത്. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകൾ നമുക്ക് അനുഭവപ്പെടുന്നു. ഇവയിൽ ജാഗ്രത്തിലും സ്വപ്നത്തിലും ദൃശ്യവും ദൃക്കും പ്രകാശിക്കുന്നുണ്ട്. എന്നാൽ സുഷുപ്തിയിൽ ദൃശ്യം പ്രകാശിക്കുന്നില്ല. അങ്ങനെ പ്രകാശിക്കുന്നില്ല എന്നറിയുവാൻ അവിടെ ഒരു സാക്ഷി വേണം. ആ സാക്ഷിയാണ് ദൃഗ്‌രൂപമായ ബ്രഹ്മം. ജാഗ്രത്തിലും സ്വപ്നത്തിലും ആ ബ്രഹ്മത്തോടു ചേർന്നാണ് ദൃശ്യം നിലകൊള്ളുന്നത്. എന്നാൽ സുഷുപ്തിയിൽ ആ ദൃശ്യം ഇല്ലാത്തപ്പോഴും ദൃക്‌രൂപമായ ബ്രഹ്മം തുടർന്നു നില്ക്കുന്നുണ്ട്. ആ ബ്രഹ്മം മൂന്നവസ്ഥകളിലും തുടർന്നു നില്ക്കുന്നതിനാൽ അതിന് അന്വയവും, പ്രപഞ്ചം സുഷുപ്തിയിൽ മറയുന്നതിനാൽ അതിനു വ്യതിരേകവും ഉണ്ടെന്നു തീരുമാനിക്കാം. 'അനുവർത്തിക്കുന്നതു സത്യവും വ്യാവർത്തിക്കുന്നതു മിഥ്യയുമാണെ'ന്നുള്ള വേദാന്തയുക്തിയനുസരിച്ച്, പ്രപഞ്ചം, രജ്ജുവിൽ സർപ്പംപോലെ, ബ്രഹ്മത്തിൽ കല്പിതമാണെന്ന് അദ്വൈതികൾ സിദ്ധാന്തിക്കുന്നു. ഈ സിദ്ധാന്തമാണ് ഭാഗവതത്തിൽ മുഖ്യമായി അംഗീകരിക്കപ്പെട്ടിരിക്കുന്നത്.

### ഈശ്വരതത്വവും വൈഷ്ണവതന്ത്രവും

ബ്രഹ്മം പരമാർത്ഥത്തിൽ ഏകവും നിർഗ്ഗുണവും നിരാകാരവും പൂർണ്ണവുമാണെങ്കിലും, അതിൽ വിവർത്തിക്കുന്ന—പ്രതിഭാസിക്കുന്ന—പ്രപഞ്ചത്തിന്റെ കാരണമെന്ന നിലയിൽ വ്യാവഹാരികമായി സഗുണവും സാകാരവും മായാശക്തിയുക്തവുമാണെന്നുകൂടി ഭാഗവതത്തിൽ പ്രസ്താവിക്കുന്നുണ്ട്. അങ്ങനെയുള്ള സഗുണബ്രഹ്മത്തെ ഭഗവാൻ, വിഷ്ണു, വാസുദേവൻ തുടങ്ങി പല നാമങ്ങളിലാണ് ഭാഗവതത്തിൽ വർണ്ണിക്കുന്നത്. ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം, ബലം, വീര്യം, തേജസ്സ് ഈ ആറു ഗുണങ്ങളുള്ള സഗുണബ്രഹ്മത്തെ വൈഷ്ണവതന്ത്രമനുസരിച്ചാണ് ഭാഗവതത്തിൽ വർണ്ണിച്ചിരിക്കുന്നത് എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണ്.

വൈഷ്ണവന്മാരുടെ പരമപ്രമാണം പാഞ്ചരാത്രാഗമമാണ്. അതിന്റെ മൂലസിദ്ധാന്തം ശതപഥബ്രാഹ്മണത്തിലുള്ളതാണെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. പാഞ്ചരാത്രാഗമത്തിന് ഭാഗവതം എന്നും സാത്വതമെന്നുംകൂടി പേരുണ്ട്. ഈ സമ്പ്രദായത്തിന്റെ ആദിമഗുരു ഭഗവാൻ നാരായണനായതുകൊണ്ടാണ് ആ സിദ്ധാന്തത്തിനു ഭാഗവതം എന്ന പേരു സിദ്ധിച്ചത്. സാത്വതുക്കളായ യാദവക്ഷത്രിയരുടെ ഇടയിലാണ് ഈ മതം ആദ്യം പ്രചരിച്ചതെന്നും, അതുകൊണ്ടിതിനു സാത്വതമതമെന്നു പേരു വന്നുചേർന്നു എന്നും ചില നിരൂപകന്മാർക്കു പക്ഷമുണ്ട്. എന്നാൽ 'സാതയതി സുഖയതി ആശ്രിതാൻ ഇതി സാത്'' എന്ന വ്യുത്പത്തിയനുസരിച്ച് സാത് എന്ന പദത്തിന് ആശ്രിതന്മാരെ സുഖിപ്പിക്കുന്ന പരമാത്മാവ് എന്നാണർത്ഥമെന്നും ആ പരമാത്മാവായ ശ്രീ വാസുദേവനെ ആരാധിക്കുന്നവർ സാത്വതന്മാരാണെന്നും, അവർതന്നെയാണ് മഹാഭാഗവതന്മാരെന്നും പരാശരഭട്ടാചാര്യൻ അഭിപ്രായപ്പെടുന്നു. ജ്ഞാനം, യോഗം, ക്രിയ, ചര്യ ഇങ്ങനെ നാലു വിഷയങ്ങൾ പാഞ്ചരാത്രസംഹിതയിൽ വിവരിച്ചിട്ടുണ്ട്. ബ്രഹ്മം—ഈശ്വരൻ, ജീവൻ, ജഗത്ത്, ബന്ധം, മോക്ഷം ഇങ്ങനെയുള്ള തത്വങ്ങളെ പ്രകാശിപ്പിക്കുന്നതു ജ്ഞാനമാകുന്നു. മുക്തിക്ക് സാധനഭൂതമായ ചിത്തനിരോധനാദികൾ യോഗമാണ്. ഭഗവത്പൂജയ്ക്കുവേണ്ടി ദേവാലയങ്ങൾ നിർമ്മിക്കുക, വിഗ്രഹങ്ങൾ സ്ഥാപിക്കുക തുടങ്ങിയ പ്രവൃത്തികൾ ക്രിയയാണ്. ആഹ്നികക്രിയ, മൂർത്തിപൂജ, നിത്യനൈമിത്തികാദി കർമ്മങ്ങൾ, വർണ്ണാശ്രമധർമ്മപരിപാലനം മുതലായ കാര്യങ്ങൾ നിർവ്വഹിക്കുന്നതാണ് ചര്യ.

### ചതുർവ്യൂഹസിദ്ധാന്തം

പാഞ്ചരാത്രാഗമത്തെക്കൂടി ഉപജീവിച്ചാണല്ലോ ശ്രീമദ് ഭാഗവതം രചിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് വൈഷ്ണവസമ്പ്രദായമനുസരിച്ചുള്ള ജ്ഞാനവും യോഗവും ക്രിയയും ചര്യയും ഭാഗവതത്തിലും വിവരിച്ചിട്ടുണ്ട്. വൈഷ്ണവതന്ത്രമനുസരിച്ച് ഭഗവാൻ നിർഗ്ഗുണനും നിരാകാരനുമാണെങ്കിലും തന്റെ ലീലാശക്തിനിമിത്തം സഗുണനും സാകാരനുമായിത്തീരുന്നു. അങ്ങനെയുള്ള ഭഗവാൻ പരം, വ്യൂഹം, വിഭവം, അർച്ച, അന്തര്യാമി എന്ന് അഞ്ചു രൂപത്തിൽ വിജയിക്കുന്നുണ്ട്.

ഭഗവാൻെറ സഗുണസാകാരഭാവത്തിന് കാരണം ശക്തിയാണ്. ഷഡ്ഗുണങ്ങളിലൊന്നാണ ശക്തി. ജ്ഞാനം, ശക്തി, ഐശ്വര്യം, ബലം, വീര്യം, തേജസ്സ് ഇവയാണല്ലോ ഷഡ്ഗുണങ്ങൾ. ജഡമല്ലാത്തതും സ്വയംപ്രകാശവും നിത്യവും സർവ്വാവഗാഹിയുമായ ഗുണമാണ് ജ്ഞാനം. അത് ഭഗവാൻെറ സ്വരൂപമാണെങ്കിലും ഗുണമായിട്ടും വർണ്ണിക്കപ്പെടാറുണ്ട്. ശക്തി പ്രപഞ്ചത്തിന്റെ ഉപാദാനകാരണമാണ്. സ്വാതന്ത്ര്യശക്തികൊണ്ട് പ്രപഞ്ചം സൃഷ്ടിക്കുന്നതാണ് ഭഗവാൻെറ ഐശ്വര്യം. ഒരു പരിശ്രമവുമില്ലാതാണ് ഭഗവാൻ പ്രപഞ്ചരചനാലീല നടത്തുന്നത്. അങ്ങനെയുള്ള പരിശ്രമാഭാവത്തിന് വൈഷ്ണവന്മാർ ബലമെന്ന പറയുന്നു. ഭഗവാൻ ഈ ജഗത്തിൻെറ ഉപാദാനകാരണംകൂടിയാണല്ലോ. ഈ ലോകത്തിൽ കാര്യാവസ്ഥയിൽ കാരണങ്ങൾക്ക് വികാരമുള്ളതായി കാണപ്പെടുന്നുണ്ട്. അതുപോലെ പ്രപഞ്ചകാര്യോത്പാദനത്തിൽ കാരണമായ ഭഗവാന് ഒരു വികാരവുമുണ്ടാകുന്നില്ല. ഈ നിർവ്വികാരാവസ്ഥയാണ് വീര്യം. സാധനങ്ങൾ ഉണ്ടാക്കുന്നതിന് ശില്പിക്ക് ഉളി മുതലായ സഹകാരികാരണങ്ങൾ വേണമല്ലോ. എന്നാൽ, ഭഗവാൻ ഒരു സഹകാരികാരണവുമില്ലാതെയാണ് പ്രപഞ്ചം നിർമ്മിക്കുന്നത്. അങ്ങനെ മറ്റൊന്നും അപേക്ഷിക്കാതെ തനിയെ ചെയ്യാനുള്ള കഴിവാണ് തേജസ്സ്. ഈ ആറു ഗുണങ്ങളിൽ ശക്തിയും ഉൾപ്പെടുന്നുണ്ടെന്ന് നേരത്തെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ ശക്തിക്ക് ലക്ഷ്മി, ആനന്ദ, സ്വതന്ത്ര, ശ്രീ, പത്മ തുടങ്ങി പല പേരുകളും വൈഷ്ണവതന്ത്രത്തിൽ ഉണ്ട്. ലക്ഷ്മി ശക്തിയും ഭഗവാൻ ശക്തിമാനുമാണ്. ധർമ്മവും ധർമ്മിയുംപോലെയും, അഹന്തയും അഹവുംപോലെയും, ചന്ദ്രനും ചന്ദ്രികയുംപോലെയും, വെയിലും സൂര്യനുംപോലെയും ശക്തിയും ശക്തിമാനും തമ്മിൽ അവിനാഭാവസംബന്ധരൂപത്തിലാണിരിക്കുന്നത്. എന്നാലും ലക്ഷ്മിയും ഭഗവാനും ഒന്നല്ലതാനും.

ഭഗവാൻെറ പരരൂപം

ഷഡ്ഗുണസമ്പന്നമായി, ചതുർബാഹുവായി, ശംഖചക്രഗദാപത്മധാരിയായി, അനന്തശായിയായി, ദിവ്യാഭരണവിഭൂഷിതമായി, ചിന്മയവിഗ്രഹമായി വിജയിച്ചരുളുന്ന വാസുദേവഭാവമാണ് ഭഗവാൻെറ പരരൂപം.

സൃഷ്ടിയുടെ ആരംഭത്തിൽ ഭഗവാനിൽ അടങ്ങിയിരുന്ന ശക്തി ഏതോ അചിന്ത്യകാരണത്താൽ ഉന്മേഷത്തെ പ്രാപിച്ച് പ്രപഞ്ചരചനയിൽ ഏർപ്പെടുന്നു. സൃഷ്ടികാലത്ത് ക്രിയാശക്തിയെന്നും ഭൂതശക്തിയെന്നും ഭഗവച്ഛക്തി രണ്ടു രൂപം കൈക്കൊള്ളുന്നു. ജഗത്ത് സൃഷ്ടിക്കണമെന്നുള്ള ഭഗവദിച്ഛയാണ് ക്രിയാശക്തി. ഭഗവച്ഛക്തിയുടെ ജഗദ്രൂപത്തിലുള്ള പരിണാമം ഭൂതശക്തിയാകുന്നു. ശക്തിയുടെ ഒന്നാമത്തെ ആവിർഭാവം ശുദ്ധസൃഷ്ടിയാണ്. അലയില്ലാത്ത കടലിൽ ആദ്യമായി ഉണ്ടാകുന്ന തരംഗംപോലെ നിർഗ്ഗുണനായ ഭഗവാനിൽ ഒന്നാമതായി ഷഡ്ഗുണങ്ങൾ പ്രകടമാകുന്നു. ഈ ഗുണങ്ങളുടെ വികാസംകൊണ്ടാണ് സൃഷ്ടിയുണ്ടാകുന്നത്. ശുദ്ധമെന്നും അശുദ്ധമെന്നും സൃഷ്ടി രണ്ടുപ്രകാരത്തിലുണ്ട്. ശുദ്ധസത്വമയമാണ് ശുദ്ധസൃഷ്ടി. അത് അനശ്വരവും തേജോമയവുമാകുന്നു. ഭഗവാൻെറ ദിവ്യധാമമായ വൈകുണ്ഠം, പാലാഴി, വിഭൂതികളായ അനന്തൻ, ഗരുഡൻ മുതലായവയും ശംഖചക്രാദി ദിവ്യായുധങ്ങളേന്തിയ ചതുർബാഹുക്കളോടും, കടകകുണ്ഡലകിരീടാദി ദിവ്യവിഭൂഷണങ്ങളോടുംകൂടിയ ഭഗവാൻെറ ചിന്മയമായ ദിവ്യവിഗ്രഹവും ശുദ്ധസൃഷ്ടിയിൽ ഉൾപ്പെടുന്നു.

വ്യൂഹരൂപം

വാസുദേവനിൽനിന്ന് സംകർഷണനും, സംകർഷണനിൽനിന്ന് പ്രദ്യുമ്നനും, പ്രദ്യുമ്നനിൽനിന്ന് അനിരുദ്ധനും ക്രമേണയുണ്ടാകുന്നു. വാസുദേവനിൽ ഷഡ്ഗുണങ്ങളും സഹജമായി പ്രകാശിക്കുന്നു. എന്നാൽ, സംകർഷണനിൽ ജ്ഞാനവും ബലവും, പ്രദ്യുമ്നനിൽ ഐശ്വര്യവും വീര്യവും, അനിരുദ്ധനിൽ ശക്തിയും തേജസ്സും ആണ് കൂടുതലായി നിലകൊള്ളുന്നത്. സംകർഷണനും, പ്രദ്യുമ്നനും, അനിരുദ്ധനും ശുദ്ധസത്വമയവിഗ്രഹമാണുള്ളത്. അതിനാൽ അവരും ശുദ്ധസൃഷ്ടിയിൽപ്പെടും.

ജഗത്ത് സൃഷ്ടിക്കയും അതിൽ ഭാഗവതജ്ഞാനം പ്രചരിപ്പിക്കയും ചെയ്യുന്ന കൃത്യമാണ് സംകർഷണനുള്ളത്. പ്രദ്യുമ്നൻെറ കൃത്യം മോക്ഷസാധനമായ ക്രിയകൾ പരിശീലിപ്പിക്കുകയാണ്. ക്രിയാഫലമായ മോക്ഷതത്വം ലോകർക്കു വെളിപ്പെടുത്തിക്കൊടുക്കുകയാണ് അനിരുദ്ധൻെറ ജോലി. വാസുദേവനിൽനിന്ന് സംകർഷണനും, സംകർഷണനിൽനിന്ന് പ്രദ്യുമ്നനും, പ്രദ്യുമ്നനിൽനിന്ന് അനിരുദ്ധനും ഉണ്ടായതായി വൈഷ്ണവന്മാർ വിശ്വസിക്കുന്നു. വാസുദേവൻ, സംകർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ ഈ നാലു് ഈശ്വരഭാവത്തേയും ചേർത്ത് ചതുർവ്യൂഹമെന്നാണ് വൈഷ്ണവതന്ത്രത്തിൽ വ്യവഹരിക്കപ്പെടുന്നത്. വാസുദേവൻ ഈശ്വരതത്വവും, സംകർഷണൻ ജീവതത്വവും, പ്രദ്യുമ്നൻ മനസ്തത്വവും, അനിരുദ്ധൻ അഹങ്കാരതത്വവുമാണ്. ചതുർവ്യൂഹകല്പന വൈഷ്ണവസമ്പ്രദായത്തിലെ ഒരു പ്രധാന സിദ്ധാന്തമാണ്. എന്നാൽ ഈ സിദ്ധാന്തത്തെ ശ്രീ ശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രശാങ്കരഭാഷ്യത്തിൽ അവൈദികമാണെന്നു കാണിച്ച് ഖണ്ഡിക്കുന്നുണ്ട്. പക്ഷേ, ബ്രഹ്മസൂത്രരാമാനുജഭാഷ്യത്തിൽ, ശ്രീ രാമാനുജാചാര്യർ ചതുർവ്യൂഹസിദ്ധാന്തം വൈദികമാണെന്നും, വ്യാസഭഗവാൻ ബ്രഹ്മസൂത്രങ്ങൾവഴി അതു സമർത്ഥിച്ചിരിക്കുകയാണെന്നും പ്രഖ്യാപിക്കുന്നു.

'നമസ്തേ വാസുദേവായ നമഃ സംകർഷണായ ച
പ്രദ്യുമ്നായാനിരുദ്ധായ സാത്വതാം പതയേ നമഃ'

എന്ന് ഭാഗവതം ദശമസ്കന്ധം നാല്പതാം അദ്ധ്യായത്തിൽ അക്രൂരൻ ഭഗവാനെ സ്തുതിക്കുന്ന ഘട്ടത്തിൽ വർണ്ണിച്ചിരിക്കുന്നതു് പ്രസ്തുതമായ ചതുർവ്യൂഹസിദ്ധാന്തത്തിൻെറ സമർത്ഥനമാണെന്ന് പരിഗണിക്കാവുന്നതാണ്.

വിഭവം

വിഭവം എന്ന പദത്തിന് അവതാരം എന്നാണർത്ഥം. സച്ചിന്മയനായ ഭഗവാൻ ധർമ്മസംസ്ഥാപനത്തിനും അധർമ്മപരിഹാരത്തിനും സാധുസംരക്ഷണത്തിനുംവേണ്ടി വിവിധരൂപത്തിൽ ഉള്ള മായാവിഗ്രഹമെടുക്കുന്നതിന് അവതാരമെന്നു പറയുന്നു.

**അർച്ചാവതാരം**

അർച്ചയിലുള്ള അവതാരത്തിനു് അർച്ചാവതാരം എന്നു പറയാം. വൈഷ്ണവതന്ത്രമനുസരിച്ചു് പവിത്രീകരിക്കപ്പെട്ട ശിലാദി ഭഗവദ്വിഗ്രഹങ്ങളാണു് അർച്ചകൾ. ഭക്തിപൂർവ്വം ഭക്തൻ വിധിയനുസരിച്ച പൂജിക്കുമ്പോൾ ആ പൂജ സ്വീകരിക്കുന്നതിനുവേണ്ടി അർച്ചകളിൽ—വിഗ്രഹങ്ങളിൽ—ഭഗവാൻ ആവിർഭവിക്കുമെന്നാണു് വൈഷ്ണവരുടെ വിശ്വാസം. അങ്ങനെ അർച്ചകൾവഴി ആവിർഭവിക്കുന്ന ഭഗവദ് രൂപമാണു് അർച്ചാവതാരം.

**അന്തര്യാമി**

എല്ലാ ജീവജാലങ്ങളുടേയും ഹൃദയത്തിലിരുന്നുകൊണ്ടു് അവയുടെ വ്യാപാരങ്ങളെ നിയന്ത്രിക്കുകയും അറിയുകയുംചെയ്യുന്ന ഭഗവദ്രൂപം അന്തര്യാമിയാണു്. ഇങ്ങനെ പരരൂപം, വ്യൂഹരൂപം, വിഭവരൂപം, അർച്ചാരൂപം, അന്തര്യാമിരൂപം എന്നിപ്രകാരം അഞ്ചു ഭാവത്തിൽ ഭഗവാൻ പ്രകടമാകുന്നതായി ഭാഗവതത്തിൽ വ്യക്തമായി വർണ്ണിച്ചിട്ടുണ്ടു്. എന്നാൽ പുരുഷാവതാരം, ഗുണാവതാരം, ലീലാവതാരം, മന്വന്തരാവതാരം, കല്പാവതാരം, യുഗാവതാരം എന്നിങ്ങനെയുള്ള അവതാരങ്ങളെക്കുറിച്ചും ഭാഗവതത്തിൽ പല സ്ഥലത്തും വർണ്ണിക്കപ്പെട്ടുകാണുന്നു. ആ വിഷയത്തെക്കുറിച്ചുകൂടി അല്പം ഇവിടെ പരാമർശിക്കാം.

**പുരുഷാവതാരം**

'ആദ്യോവതാരഃ പുരുഷഃ പരസ്യ'

എന്നാണു് ഭാഗവതത്തിൽ പറയുന്നതു്. ഭഗവാന്റെ ആദ്യത്തെ അവതാരമാണു് പുരുഷനെന്നു് ഇതുകൊണ്ടു സിദ്ധിക്കുന്നു. ഭഗവാന്റെ അചിന്ത്യശക്തിയാണല്ലോ മായ. അതു് സത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങൾ ചേർന്നതാണു്. ആ ഗുണങ്ങൾ മായയിൽ സാമ്യമായും വൈഷമ്യമായും പ്രകടമാകാറുണ്ടു്. ഗുണസാമ്യാവസ്ഥ കലർന്ന മായോപാധിയിൽ പ്രകാശിക്കുന്ന ഭഗവദ്സ്വരൂപമാണു പുരുഷൻ. പ്രകൃതിയേയും അതിൽനിന്നുണ്ടായ കാര്യങ്ങളേയും വീക്ഷിക്കുക, പ്രവർത്തിപ്പിക്കുക, നിയന്ത്രിക്കുക മുതലായ വ്യാപാരങ്ങൾ പുരുഷനുണ്ടു്. മായയോടു ചേർന്നിരിക്കയാണെങ്കിലും അതിൽ മയങ്ങാതെ എപ്പോഴും ചിത്സ്വരൂപത്തിൽത്തന്നെയാണു് പുരുഷൻ വിരാജിക്കുന്നതു്. ഭഗവാന്റെ അവതാരങ്ങൾ എല്ലാം ഉണ്ടാകുന്നതും ലയിക്കുന്നതും ഈ പുരുഷനിലാണു്.

'ഏതന്നാനാവതാരാണാം നിധാനം ബീജമവ്യയം
യസ്യാംശാംശേന സൃജ്യന്തേ ദേവതിര്യങ്നരാദയഃ'

എന്നു് ഭാഗവതം പ്രഥമസ്കന്ധം മൂന്നാം അദ്ധ്യായം നാലാം ശ്ലോകത്തിൽ പ്രതിപാദിച്ചിരിക്കുന്നതു് ഇതിനു തെളിവാണു്. അവതാരങ്ങൾ മാത്രമല്ല ദേവൻ, അസുരൻ, മനുഷ്യൻ തുടങ്ങി സർവ്വജന്തുക്കളും ആ പുരുഷന്റെ അംശാംശങ്ങളിൽനിന്നാണുണ്ടാകുന്നതെന്നുകൂടി ഈ ശ്ലോകത്തിൽ വ്യക്തമാക്കിയിട്ടുണ്ടു്. ഋഗ്വേദത്തിലെ സുപ്രസിദ്ധമായ പുരുഷസൂക്തത്തിൽ പ്രതിപാദിച്ചിരിക്കുന്ന പുരുഷനും, ഭാഗവതത്തിൽ വർണ്ണിക്കപ്പെടുന്ന പുരുഷനും ഒന്നുതന്നെയാണു്. പുരുഷസ്വരൂപം വിവിധരീതിയിൽ പുരാണങ്ങളിൽ വിവരിക്കപ്പെട്ടിട്ടുണ്ടു്. വിരാട് രൂപവും വിശ്വരൂപവുമെല്ലാം പുരുഷന്റെ വിവിധ ഭാവങ്ങളാണെന്നു് ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഭാഗവതദൃഷ്ടിയിൽ പ്രപഞ്ചത്തിന്റെ ഉപാദാനകാരണം പുരുഷനാണെന്നു കാണാവുന്നതാണു്.

**ഗുണാവതാരങ്ങൾ**

ഗുണങ്ങളിൽ ഉള്ള അവതാരമാണു് ഗുണാവതാരങ്ങൾ. മായയുടെ രജോഗുണപ്രധാനമായ ഉപാധിയോടുകൂടിയ ബ്രഹ്മാവും സത്വഗുണപ്രധാനമായ ഉപാധിയോടുകൂടിയ വിഷ്ണുവും തമോഗുണപ്രധാനമായ ഉപാധിയോടുകൂടിയ രുദ്രനുമാണു ഗുണാവതാരങ്ങൾ. ജഗത്തിന്റെ സൃഷ്ടികർത്താവു് ബ്രഹ്മാവും, സ്ഥിതികർത്താവു് വിഷ്ണുവും, സംഹാരകർത്താവു് രുദ്രനുമാകുന്നു. ത്രിമൂർത്തികളെന്നുകൂടി ഇവർക്കു പേരുണ്ടു്. പുരുഷനും ത്രിമൂർത്തികളും ഉപാധിഭേദത്താൽ ഭിന്നമായി തോന്നപ്പെട്ടാലും ഉപഹിതാംശത്തിൽ അവ നാലും ഭഗവത്സ്വരൂപംതന്നെയാണു്. ആ നിലയിൽ ഭഗവാൻതന്നെയാണു് ഈ ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും എന്നു സിദ്ധിക്കുന്നു.

**ലീലാവതാരങ്ങൾ**

ഭഗവാന്റെ ഏതവതാരങ്ങളിലാണോ വിശ്രമരഹിതവും വിവിധവും വിചിത്രവും നിത്യനൂതനവും സ്വതന്ത്രവുമായ കാര്യങ്ങൾ പ്രകടമാകുന്നതു് അവ ലീലാവതാരങ്ങൾ എന്നു പറയപ്പെടുന്നു.

ലീലാവതാരം പൂർണ്ണം, അംശം, ആവേശം എന്നു മൂന്നുപ്രകാരത്തിലുണ്ടു്. കല്പാവതാരവും യുഗാവതാരവും ഈ മൂന്നിൽ അടങ്ങുന്നതായി സൂക്ഷ്മനിരീക്ഷണത്തിൽ കാണാം. എന്നാലും അവ പ്രത്യേകം പ്രതിപാദിക്കപ്പെടുന്നുണ്ടു്. ഒരു കാലഘട്ടംവരെ ഭഗവദാവേശംകൊണ്ടു് അലോകസാധാരണമായ പ്രവൃത്തികൾ ചെയ്യുന്നവരെയാണു് പൗരാണികന്മാർ ആവേശാവതാരമെന്നു പറയുന്നതു്. പരശുരാമൻ അങ്ങനെയുള്ളൊരു അവതാരമായിരുന്നു. ഭഗവാന്റെ ഷഡ്ഗുണങ്ങളിൽ ചിലതു മാത്രം പ്രകടിപ്പിക്കുന്ന അവതാരങ്ങളാണു്, അംശാവതാരങ്ങൾ. വാമനാവതാരവും നരസിംഹാവതാരവും മറ്റും അതിൽപ്പെടും. ഭഗവാന്റെ ഷഡ്ഗുണങ്ങൾ സർവ്വദാ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന അവതാരമാണു് പൂർണ്ണം. അവതാരങ്ങളിൽ ശ്രീകൃഷ്ണനെ മാത്രമേ പൂർണ്ണാവതാരമായി ഭാഗവതം അംഗീകരിച്ചിട്ടുള്ളു.

**മന്വന്തരാവതാരങ്ങൾ**

ഈ അവതാരങ്ങൾ പതിന്നാലു മനുക്കളുടെ കാലത്തു നടന്നതുകൊണ്ടാണു് അവയ്ക്കു മന്വന്തരാവതാരങ്ങളെന്ന പേരു സിദ്ധിച്ചതു്. ഒരു ബ്രഹ്മാവിന്റെ പകൽ പതിന്നാലു മനുക്കളുടെ കാലമാണു്. ഒരു മനുവിന്റെ കാലം 72 ചതുർയുഗമാകുന്നു. ഓരോ മനുവിന്റെ കാലത്തും അധർമ്മോച്ചാടനത്തിനും, ധർമ്മസംസ്ഥാപനത്തിനും വേണ്ടി ഭഗവാൻ അവതരിക്കാറുണ്ടു്. ആ അവതാരങ്ങളെയാണു മന്വന്തരാവതാരങ്ങൾ എന്നു പുരാണങ്ങൾ

വിശേഷിപ്പിക്കുന്നതു്. യജ്ഞൻ, വിഭു, സത്യസേനൻ, ഹരി, വൈകുണ്ഠൻ, അജിതൻ, വാമനൻ, സാർവ്വഭൗമൻ, ഋഷഭൻ, വിഷ്വക്സേനൻ, ധർമ്മസേതു, സുധാമാവു്, യോഗേശ്വരൻ, ബൃഹദ്ഭാനു ഇങ്ങനെ പതിന്നാലാണു് മന്വന്തരാവതാരങ്ങൾ. യജ്ഞൻ സ്വായംഭുവമന്വന്തരത്തിലും, വിഭു സ്വാരോചിഷ മന്വന്തരത്തിലും, സത്യസേനൻ ഔത്തരീയമന്വന്തരത്തിലും, ഹരി താമസീയമന്വന്തരത്തിലും, വൈകുണ്ഠൻ രൈവതീയമന്വന്തരത്തിലും, അജിതൻ ചാക്ഷുഷീയമന്വന്തരത്തിലും, വാമനൻ വൈവസ്വതമന്വന്തരത്തിലും, സാർവ്വഭൗമൻ സാവർണ്ണീയമന്വന്തരത്തിലും, ഋഷഭൻ ദക്ഷസാവർണ്ണീയമന്വന്തരത്തിലും, വിഷ്വക്സേനൻ ബ്രഹ്മസാവർണ്ണീയമന്വന്തരത്തിലും, ധർമ്മസേതു ധർമ്മസാവർണ്ണീയമന്വന്തരത്തിലും, സുധാമാവു് രുദ്രസാവർണ്ണീയമന്വന്തരത്തിലും, യോഗേശ്വരൻ ദേവസാവർണ്ണീയമന്വന്തരത്തിലും, ബൃഹദ്ഭാനു ഇന്ദ്രസാവർണ്ണീയമന്വന്തരത്തിലുമാണു് അവതരിച്ചതു്.

**കല്പാവതാരം**

ഇതു് ഇരുപത്തിയഞ്ചായി ഗണിക്കപ്പെടുന്നു.

1 ചതുസ്സനാവതാരം: സനൽകുമാരൻ, സനകൻ, സനന്ദനൻ, സനാതനൻ ഈ നാലുപേരുമാണു് ചതുസ്സനാവതാരം.

2. നാരദൻ: ബ്രഹ്മാവിന്റെ മാനസപുത്രനായി ലോകത്തിൽ ആവിർഭവിച്ചു. ഈ രണ്ടവതാരവും ബ്രഹ്മകല്പത്തിൽ ആവിർഭവിച്ചതാണു്. എല്ലാ കല്പത്തിലും സനൽകുമാരനും, സനകനും, സനന്ദനനും, സനാതനനും, നാരദനും ധർമ്മോപദേഷ്ടാക്കളായി ലോകത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കും.

3. വാരാഹാവതാരം:

ഇതു ബ്രാഹ്മകല്പത്തിൽ സ്വായംഭുവമന്വന്തരത്തിൽ ബ്രഹ്മാവിന്റെ നാസാരന്ധ്രത്തിൽനിന്നു് ആദ്യമായും അതേ കല്പത്തിൽത്തന്നെ ചാക്ഷുഷമന്വന്തരത്തിൽ ജലത്തിൽനിന്നു രണ്ടാമതും ആവിർഭവിച്ചതായി വർണ്ണിക്കപ്പെടുന്നു.

4. മത്സ്യം, 5. യജ്ഞൻ, 6. നരനാരായണന്മാർ, 7. കപിലൻ, 8. ദത്താത്രേയൻ, 9. ഹയഗ്രീവൻ, 10. ഹംസം, 11. ധ്രുവപ്രിയൻ (പൃശ്നിഗർഭൻ), 12. ഋഷഭൻ, 13. പൃഥു.

ഈ പതിമ്മൂന്നു് അവതാരങ്ങളും സ്വായംഭുവമന്വന്തരത്തിലാണുണ്ടായതു്.

14. നൃസിംഹം, 15. കൂർമ്മം, 16. ധന്വന്തരി, 17. മോഹിനി, 18. വാമനൻ, 19. പരശുരാമൻ, 20. ശ്രീരാമചന്ദ്രൻ, 21. വ്യാസൻ, 22. ബലരാമൻ, 23. ശ്രീകൃഷ്ണൻ, 24. ബുദ്ധൻ, 25, കൽക്കി.

ഒടുവിൽ പറഞ്ഞ എട്ടു് അവതാരങ്ങൾ വൈവസ്വതമന്വന്തരത്തിലുള്ളതാണു്.

**യുഗാവതാരം**

ഇതു നാലാണു്. സത്യയുഗത്തിൽ ശുക്ലവർണ്ണത്തിലും ത്രേതായുഗത്തിൽ രക്തവർണ്ണത്തിലും ദ്വാപരയുഗത്തിൽ ശ്യാമവർണ്ണത്തിലും കലിയുഗത്തിൽ കൃഷ്ണവർണ്ണത്തിലുമാണു് ഭഗവാൻ അവതരിക്കുന്നതു്. വർണ്ണത്തെ വെച്ചുകൊണ്ടാണു് യുഗാവതാരമെന്നു കല്പിക്കപ്പെട്ടിട്ടുള്ളതു്. യജ്ഞനും വാമനനും മന്വന്തരാവതാരത്തിലും കല്പാവതാരത്തിലും ഉൾപ്പെടുന്നുണ്ടു്. അവതാരങ്ങളുടെ സംഖ്യ നിർണ്ണയിക്കാൻ പ്രയാസമാണു്. ഭാഗവതത്തിൽ നാലു സ്കന്ധങ്ങളിൽ ഭഗവാന്റെ അവതാരങ്ങൾ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. അവയിൽ പേരിനും സംഖ്യയ്ക്കും കുറച്ചെല്ലാം വ്യത്യാസങ്ങളുമുണ്ടു്.

'അവതാരാഹ്യ സംഖ്യേയാ
ഹരേഃ സത്വനിധേർദ്വിജാഃ
യഥാഽവിദാസിനഃ കുല്യാഃ
സരസസ്സ്യുസ്സഹസ്രശഃ'

'ഋഷയോ മനവോ ദേവാ മനുപുത്രാ മഹൗജസഃ
കലാഃ സർവ്വേ ഹരേരേവ സപ്രജാപതയസ്തഥാ'

എന്നു ഭാഗവതത്തിൽത്തന്നെ പറയുന്നുണ്ടു്. ''തത്ത്വനിധിയായ ഭഗവാൻ ശ്രീഹരിക്കു്, എണ്ണമില്ലാത്ത അവതാരമുണ്ടു്. അതു് എണ്ണിത്തിട്ടപ്പെടുത്താൻ സാദ്ധ്യമല്ല. അഗാധമായ സരസ്സിൽനിന്നു് ആയിരക്കണക്കിനു തോടുകൾ പുറപ്പെടുന്നുണ്ടു്. അതുപോലെയാണു് അവതാരങ്ങളുടെ കഥയും. ഋഷികളും, മനുക്കളും, മനുപുത്രന്മാരും, ദേവന്മാരും, പ്രജാപതികളും അതുപോലെ മഹാശക്തന്മാരായ പുരുഷന്മാരുമെല്ലാം ഭഗവാന്റെ—കലകൾ—അംശാവതാരങ്ങളാണു് എന്നാണല്ലോ പ്രസ്തുത ശ്ലോകത്തിന്റെ സാരം. വീണ്ടും ഭാഗവതം ഉദ്ഘോഷിക്കുന്നതു്,

'ഏതേ ചാംശകലാഃ പുംസഃ കൃഷ്ണസ്തു ഭഗവാൻ സ്വയം'

എന്നാണു്. ഇവരെല്ലാം ഭഗവാന്റെ അംശാവതാരമാണു്. എന്നാൽ ശ്രീകൃഷ്ണനോ, സ്വയം ഭഗവാൻതന്നെയാകുന്നു എന്നാണല്ലോ ഈ വാക്യം വ്യക്തമാക്കുന്നതു്.

**ദശാവതാരങ്ങൾ**

ഭാഗവതാദിപുരാണങ്ങളിൽ ഭഗവാന്റെ നാനാതരത്തിലുള്ള അവതാരങ്ങൾ വർണ്ണിക്കപ്പെട്ടിട്ടുണ്ടെങ്കിലും അവയിൽ പത്തു് അവതാരങ്ങൾക്കാണു് ജനങ്ങളുടെയിടയിൽ പ്രചാരം സിദ്ധിച്ചിരിക്കുന്നതു്.

'മത്സ്യഃ കൂർമ്മോ വരാഹശ്ച നരസിംഹോഽഥ വാമനഃ
രാമോ രാമശ്ച കൃഷ്ണശ്ച ബുദ്ധഃ കല്കിശ്ച തേ ദശഃ'

എന്നു പത്മപുരാണത്തിൽ ദശാവതാരങ്ങളെക്കുറിച്ചു വർണ്ണിച്ചിരിക്കുന്നു. മത്സ്യം, കൂർമ്മം, വരാഹം, നരസിംഹം, വാമനൻ, പരശുരാമൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ, ബുദ്ധൻ, കല്ക്കി ഇങ്ങനെയാണ് പത്തവതാരങ്ങളെന്നു പത്മപുരാണത്തിൽനിന്നു സിദ്ധിക്കുന്നു. ഇവിടെ ദശാവതാരങ്ങളുടെ കൂട്ടത്തിൽ ബലഭദ്രരാമനു സ്ഥാനം നല്കിയിട്ടില്ല. എന്നാൽ മററു പല പുരാണഗ്രന്ഥങ്ങളിലും ഭാഗവതത്തിലും ബലഭദ്രരാമനെ ദശാവതാരത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

'വനജൗ വനജൗ ഖർവ്വഃ ത്രിരാമീ സകൃപോഽകൃപഃ
അവതാരാ ദശൈവൈതേ കൃഷ്ണസ്തു ഭഗവാൻ സ്വയം'

എന്ന പ്രമാണവാക്യത്തിൽ ബലഭദ്രരാമനെ ദശാവതാരത്തിൽപ്പെടുത്തിയിരിക്കയാണു ചെയ്യുന്നതു്.

വനജൗ = വനത്തിൽ—ജലത്തിൽ—ഉണ്ടായ രണ്ടവതാരങ്ങൾ—മത്സ്യവും കൂർമ്മവും.
വനജൗ = വനത്തിൽ—കാട്ടിൽ—ഉണ്ടായ രണ്ടവതാരങ്ങൾ—വരാഹവും നരസിംഹവും.
ഖർവ്വഃ = വാമനൻ.
ത്രിരാമീ = മൂന്നു രാമന്മാർ—പരശുരാമനും ശ്രീരാമനും ബലഭദ്രരാമനും.
സകൃപഃ = കൃപാലുവായ—കൃപയുള്ളതായ അവതാരം—ബുദ്ധൻ.
അകൃപഃ = കൃപയില്ലാത്തതായ അവതാരം—കല്ക്കി.

ഇങ്ങനെ പത്തു് അവതാരങ്ങളും ശ്രീകൃഷ്ണനാകട്ടെ അവതാരിയായ ഭഗവാനും ആണെന്നു് വ്യക്തമാകുന്നുണ്ടല്ലോ. ഹിന്ദുമതവിദ്വേഷിയായി ഗണിക്കപ്പെടുന്ന ശ്രീബുദ്ധനെ ദശാവതാരത്തിൽ ഉൾപ്പെടുത്തുകയും ശ്രീകൃഷ്ണൻ സാക്ഷാൽ ഭഗവാൻതന്നെയാണെന്നു വിശ്വസിക്കുകയും ചെയ്തതു് എന്നുമുതലാണെന്നുള്ളതിനെപ്പററി പണ്ഡിതന്മാർ ഗവേഷണം നടത്തിയിട്ടുണ്ടു്. പന്ത്രണ്ടാം നൂററാണ്ടിൽ ജയദേവൻ 'ഗീതഗോവിന്ദ'ത്തിന്റെ പ്രഥമ സർഗ്ഗത്തിലും, ക്ഷേമേന്ദ്രൻ 'ദശാവതാരചരിത'മഹാകാവ്യത്തിലും ബുദ്ധനെക്കൂടി ഉൾപ്പെടുത്തുന്നു. ഏഴാം നൂററാണ്ടിന്റേയും എട്ടാം നൂററാണ്ടിന്റേയും ഇടയ്ക്കു് ജീവിച്ചിരുന്നെന്നു ഗണിക്കപ്പെടുന്ന ശ്രീ കുമാരിലഭട്ടാചാര്യൻ ജൈമിനിസൂത്രങ്ങൾക്കു രചിച്ച തന്ത്രവാർത്തികത്തിൽ എഴുതിയിരിക്കുന്നതു് ''ഹിന്ദുധർമ്മത്തെ നശിപ്പിച്ച ഗൗതമബുദ്ധൻ തുടങ്ങിയവരുടെ ചരിത്രം കലികാലപ്രസംഗത്തിൽ പുരാണങ്ങളിൽ വർണ്ണിക്കും. പക്ഷേ, അതു് ആരു കേൾക്കും?'' എന്നാണു്.

'സ്മര്യന്തേ ച പുരാണേഷു ധർമ്മ വിപ്ലുതിഹേതവഃ
കലൗ ശാക്യാദയസ്തേഷാം കോ വാക്യം ശ്രോതുമർഹതി'

എന്നത്രേ ആ തന്ത്രവാർത്തികപദ്യം. ദശാവതാരങ്ങളുടെ കല്പന എട്ടും ഒമ്പതും ശതാബ്ദങ്ങളുടെ മദ്ധ്യത്തിൽ ആയിരിക്കണമെന്നും, ബുദ്ധനെ ദശാവതാരങ്ങളിൽപ്പെടുത്തിയതു് ഒമ്പതാം ശതാബ്ദത്തിലായിരിക്കണമെന്നുംകൂടി ചില പണ്ഡിതന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. മററു ചിലരുടെ അഭിപ്രായം ബുദ്ധന്റെ കാലത്തുതന്നെ അദ്ദേഹത്തെ ഭഗവാനെന്നു സംബോധനചെയ്തിരുന്നു എന്നും ക്രിസ്തുവിനുമുമ്പു് രണ്ടാം ശതകത്തിലെങ്കിലും അദ്ദേഹത്തെ അവതാരമായി പരിഗണിച്ചിരിക്കുമെന്നുമാണു്. ജ്ഞാനവൈരാഗ്യാദിഗുണങ്ങളും അമാനുഷസിദ്ധികളും ഉള്ള വ്യക്തികളെയാണു് പുരാണങ്ങൾ അവതാരമായി കല്പിച്ചിരിക്കുന്നതു്. ഹിന്ദുമതപുരാണങ്ങളിൽ ബുദ്ധന്റെ അത്ഭുതസിദ്ധികളേയും അമാനുഷപ്രഭാവത്തേയും അധികം വർണ്ണിച്ചുകാണുന്നില്ല. എന്നാൽ ബുദ്ധമതാനുയായികൾ എഴുതിയ ഗ്രന്ഥങ്ങളിൽ ബുദ്ധനെ സർവ്വജ്ഞനായും ഷഡ്ഗുണസമ്പന്നനായും വർണ്ണിച്ചിട്ടുണ്ടു്. വേദത്തിൽ പ്രതിപാദിച്ചിട്ടുള്ള ഹിംസാമയമായ കർമ്മകാണ്ഡത്തെ ഖണ്ഡിച്ചു്, അഹിംസാമയവും സദാചാരപരവും ആയ യോഗമാർഗ്ഗത്തെ സാമാന്യജനങ്ങളിൽ പ്രചരിപ്പിച്ചു് ഒരു നവീനപ്രസ്ഥാനം ഉദ്ഘാടനംചെയ്ത ഭഗവാൻ ബുദ്ധനെ പില്ക്കാലത്തു് ഹിന്ദുക്കളും ഭഗവാന്റെ അവതാരമായി അംഗീകരിച്ചതു് മഹത്തായ ഒരു സംഭവമായി നിരൂപകന്മാർ രേഖപ്പെടുത്തിക്കാണുന്നു. ഇന്നു കുറെയാളുകൾക്കു് പ്രിയങ്കരനായിത്തോന്നുന്ന ഭക്തനേയോ ജ്ഞാനിയേയോ അവതാരമായി പരിഗണിച്ചു് പൂജിക്കുവാൻ സാമാന്യജനങ്ങൾക്കെല്ലാം താത്പര്യമുണ്ടു്. അതുകൊണ്ടു് ഭാരതത്തിൽ ജനസംഖ്യയെന്നപോലെ അവതാരങ്ങളുടെ സംഖ്യയും വർദ്ധിച്ചുവരുന്ന കാലമാണിതു്. പക്ഷേ, അവതാരവാദികളിൽ അധികം പേർക്കും അവതാരം എന്താണെന്നുപോലും അറിയാൻ പാടില്ലെന്നുള്ളതാണു വസ്തുത. ഒരു ദൃഷ്ടിയിൽ ജീവന്മാരെല്ലാം ഈശ്വരന്റെ അവതാരങ്ങളാണെന്നു പറയാം. കാരണം ഈശ്വരൻ തന്നെയാണല്ലോ ദേഹാഭിമാനിയായ ജീവനായി കളിയാടുന്നതു്. ഈ സിദ്ധാന്തം ഓർക്കുമ്പോൾ നവീനാവതാരവാദികളോടു് ഒന്നും പറയാതെയിരിക്കുകയാണു നല്ലതെന്നു തോന്നുന്നു. എന്നാലും ജിജ്ഞാസുക്കളെ ഉദ്ദേശിച്ചു് പുരാണഗ്രന്ഥങ്ങളിൽ ആവിഷ്കരിച്ചിട്ടുള്ള അവതാരസിദ്ധാന്തം വിവരിക്കാതിരിക്കുന്നതും ശരിയല്ലല്ലോ. അതുകൊണ്ടു് അവതാരസിദ്ധാന്തത്തെക്കുറിച്ചു് ഇവിടെ അല്പം ചിന്തിക്കാം.

### അവതാരവാദം

'അവ' എന്ന ഉപസർഗ്ഗം മുമ്പിലുള്ള 'തൄ' എന്ന ധാതുവിനോടു് 'ഘഞ്' എന്ന പ്രത്യയം ചേർന്നുണ്ടായ ശബ്ദമാണു് അവതാരം. ഉപരിഭാഗത്തുനിന്നു താഴോട്ടിറങ്ങുന്ന ക്രിയയെന്നും ഇറങ്ങിവരുന്ന സ്ഥാനമെന്നും അവതാരശബ്ദത്തിനു് അർത്ഥം പറയാം. പ്രകൃതത്തിൽ മഹോന്നതനായ ഭഗവാനോ മററു് ദേവന്മാരോ ദിവ്യലോകങ്ങളിൽനിന്നു് താഴെയുള്ള ലോകങ്ങളിലേക്കു് ഇറങ്ങിവരിക, മാനുഷികമോ അമാനുഷികമോ ആയ രൂപം ധരിക്കുക എന്നാണു് അവതാരപദത്തിന്റെ മുഖ്യമായ അർത്ഥം. ഭഗവാൻ തന്റെ രൂപം ഉപേക്ഷിച്ചു് നവീനമായ ഒരു രൂപം സ്വീകരിക്കുക, പുതിയ ജന്മമെടുത്തു് ആ രൂപത്തിൽ മാതൃഗർഭംവഴി ലോകത്തിൽ വന്നു് സ്വന്തം കർത്തവ്യം നിർവ്വഹിക്കുന്നതുവരെ നിലനില്ക്കുക ഇങ്ങനെ രണ്ടുവിധത്തിലുള്ള അവതാരങ്ങൾ പുരാണങ്ങളിൽ

വർണ്ണിക്കപ്പെട്ടിട്ടുണ്ട്. ആദ്യത്തേതിനു് നരസിംഹാവതാരവും രണ്ടാമത്തേതിനു് ശ്രീരാമാവതാരവും ഉദാഹരണങ്ങളാണു്.

ഭഗവാന്റെ അവതാരങ്ങളെക്കുറിച്ചു് നാലുതരത്തിലുള്ള അഭിപ്രായങ്ങൾ പുരാണങ്ങളിൽ പ്രകടിപ്പിക്കപ്പെട്ടിട്ടുണ്ടു്. അവയിലോരോന്നും ചുരുക്കമായി അടിയിൽ വിവരിക്കുന്നു:

1. ഭഗവാൻ തന്റെ ദിവ്യവിഗ്രഹം നിശ്ശേഷം ഉപേക്ഷിച്ചു് നവീനജന്മം സ്വീകരിക്കുന്നതാണു് ഒന്നാമത്തെ അഭിപ്രായം. സാധാരണ ജനങ്ങൾ ഇങ്ങനെയാണല്ലോ വിശ്വസിക്കുന്നതും.

'ത്യക്ത്വാ ദിവ്യാം തനും വിഷ്ണുർ മാനുഷേഷ്വിഹ ജായതേ
യുഗേ ത്വഥ പരാവൃത്തേ കാലേ പ്രശിഥിലേ പ്രഭുഃ'

എന്നു് മത്സ്യപുരാണത്തിൽ പറയുന്നു. ഇതു് ഒന്നാമത്തെ അഭിപ്രായത്തെ സ്ഥാപിക്കുകയാണു ചെയ്യുന്നതു്.

2. ഭഗവാൻ തന്റെ ഒരംശംകൊണ്ടു് (അതു പകുതിയോ, കാലോ, അരയ്ക്കാലോ ആകാം.) ഈ ഭൂമിയിൽ അവതരിക്കുന്നു. അപ്പോൾ അവതരിക്കാത്ത ഭാഗം മൂലസ്ഥാനത്തുതന്നെ ഇരിക്കുന്നുമുണ്ടു്. ഇതാണു് രണ്ടാമത്തെ അഭിപ്രായം. ഈ അഭിപ്രായത്തിൽ അവതരിക്കപ്പെട്ട അംശവും, അവതരിക്കാത്ത അംശവും ഒരേകാലത്തു് വിഭിന്ന ധാർമ്മികപ്രവൃത്തികളിൽ ഏർപ്പെടുന്നതായും പുരാണങ്ങളിൽ വർണ്ണനയുണ്ടു്. ശ്രീകൃഷ്ണാവതാരകാലത്തു് വിഷ്ണു സ്വർഗ്ഗത്തിൽ ഭൂമിദേവിയോടു സല്ലപിക്കുന്നതായി മഹാഭാരതത്തിൽ കാണുന്നു. ഇതിന്റെ ചുരുക്കം രണ്ടംശങ്ങളും ഒരേകാലത്തു് വിഭിന്നകർമ്മങ്ങൾ ചെയ്യുന്നു എന്നാണല്ലോ.

'യദാ യദാ ത്വധർമ്മസ്യ വൃദ്ധിർ ഭവതി ഭോദ്വിജാഃ
ധർമ്മശ്ച ഹ്രാസമഭ്യേതി തദാ ദേവോ ജനാർദ്ദനഃ
അവതാരം കരോത്യത്ര ദ്വിധാകൃത്വാƒത്മനസ്തനും
സർവ്വൈവ ജഗത്യർത്ഥേ സ സർവ്വാത്മാ ജഗന്മയഃ
സ്വാല്പാംശേനാവതീര്യോർവ്വ്യാം ധർമ്മസ്യ കുരുതേ സ്ഥിതിം'

എന്നുള്ള ബ്രഹ്മപുരാണവചനം രണ്ടാമത്തെ പക്ഷത്തെയാണു സ്ഥാപിക്കുന്നതു്.

3. ഭഗവാൻ വിഷ്ണു തന്റെ ദിവ്യവിഗ്രഹത്തെ രണ്ടായി ഭാഗിച്ചിട്ടു്, അവയിൽ ഒരു ഭാഗംകൊണ്ടു് ദേവലോകത്തിരുന്നു കഠിനമായ തപസ്സുചെയ്യുകയും, മറേറ ഭാഗംകൊണ്ടു് യോഗനിദ്രയെ ആശ്രയിച്ചു പ്രജകളുടെ സൃഷ്ടിസ്ഥിതിയെക്കുറിച്ചു ചിന്തിക്കുകയും ചെയ്യുന്നു. ആയിരം യുഗങ്ങൾവരെ പാലാഴിയിൽ ഇങ്ങനെ യോഗനിദ്രയിൽ മുഴുകിയിരിക്കും. അതിനുശേഷം യോഗനിദ്രയിൽനിന്നെഴുന്നേററു് ധർമ്മകാര്യങ്ങൾക്കനുകൂലമായ വിധത്തിൽ ലോകത്തിൽ ആവിർഭവിക്കുന്നു എന്നാണു് മൂന്നാമത്തെ അഭിപ്രായം.

'തസ്യൈകാ മഹാരാജ മൂർത്തിർഭവതി സത്തമ,
നിത്യം ദിവിഷ്ഠാ,യാരാജൻ തപശ്ചരതി ദുശ്ചരം
ദ്വിതീയാ ചാസ്യശയനേ നിദ്രായോഗമുപായയൗ
പ്രജാസംഹാരസംഗാർത്ഥം കിമദ്ധ്യാത്മവിചിന്തകം
സുപ്ത്വായുഗസഹസ്രം സ പ്രാദുർഭവതി കാര്യതഃ
പൂർണ്ണേയുഗസഹസ്രേതു ദേവദേവോ ജഗത്പതിഃ'

എന്നു് ഹരിവംശത്തിൽ മൂന്നാമത്തെ അഭിപ്രായം പ്രകടിപ്പിച്ചിരിക്കുന്നു.

4. ഭഗവാൻ ലോകത്തിലെല്ലാം വ്യാപിച്ചിരിക്കുകയാണു്. എങ്കിലും, തന്റെ സ്വരൂപത്തെ അവിടുന്നു നാലായി വിഭജിച്ചിരിക്കുന്നു. അവയിൽ ഒരംശം നിർഗ്ഗുണവും ബാക്കി മൂന്നംശങ്ങൾ സഗുണങ്ങളുമാണു്. നിർഗ്ഗുണാംശത്തിന്റെ പേരു് വാസുദേവനെന്നാകുന്നു. ബാക്കി മൂന്നംശങ്ങൾക്കു് യഥാക്രമം സംകർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നാണു നാമം. ഈ നാലംശങ്ങളിൽ മൂന്നാമത്തെ അംശമായ പ്രദ്യുമ്നൻ അധർമ്മത്തെ നശിപ്പിച്ചു്, ധർമ്മത്തെ സംരക്ഷിക്കുവാൻവേണ്ടി യഥാസമയം അവതരിക്കുന്നു എന്നാണു് നാലാമത്തെ അഭിപ്രായം.

'സദേവോ ഭഗവാൻ സർവ്വം വ്യാപ്യനാരായണോ വിഭുഃ
ചതുർദ്ധാ സംസ്ഥിതോ ബ്രഹ്മ സഗുണോ നിർഗ്ഗുണസ്തഥാ
..................................................
യാ തൃതീയാ ഹരേർമൂർത്തിഃ പ്രജാപാലനതത്പരാ
സാധുധർമ്മ വ്യവസ്ഥാനം കരോതി നിയതം ഭുവി
യദാ യദാഹി ധർമ്മസ്യ ഗ്ലാനിസ്സമുപജായതേ
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജത്യസൗ
ഇതി സാ സാത്വകീമൂർത്തിരവതാരം കരോതി ച
പ്രദ്യുമ്നേതി സമാഖ്യാതാ രക്ഷാകർമ്മണ്യവസ്ഥിതാ

എന്നുള്ള ബ്രഹ്മപുരാണവാക്യങ്ങൾ നാലാമത്തെ അഭിപ്രായത്തെയാണു സ്വീകരിച്ചിരിക്കുന്നതു്. ഇതിൽ ഒന്നാമത്തെ അഭിപ്രായം ഭഗവാൻ തന്റെ യഥാർത്ഥസ്വരൂപം ഉപേക്ഷിച്ചു പുതിയ ജന്മം സ്വീകരിക്കുന്നുവെന്നും ബാക്കി മൂന്നഭിപ്രായങ്ങളും ഭഗവാന്റെ അംശം മാത്രം ലോകത്തിൽ അവതാരരൂപത്തിൽ പ്രകടമാകുന്നു എന്നുമാണല്ലോ. ആദ്യത്തെ പക്ഷത്തേക്കാൾ മററു മൂന്നു പക്ഷങ്ങൾക്കാണു ഭക്തന്മാരുടെയിടയിൽ പ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ളതു്. ഭാഗവതത്തിലും അംശാവതാരത്തെക്കുറിച്ചു വർണ്ണിച്ചിട്ടുണ്ടു്.

'അഥാഹം അംശഭാഗേന ദേവക്യാഃ പുത്രതാം ശുഭേ
പ്രാപ്സ്യാമിത്വം യശോദായാം നന്ദപത്ന്യാം ഭവിഷ്യസി

എന്ന് ഭാഗവതം ദശമസ്കന്ധം രണ്ടാമദ്ധ്യായം ഒമ്പതാം ശ്ലോകത്തിൽ ഭഗവാൻ യോഗമായയോട് പറയുന്നതായി വർണ്ണിച്ചിരിക്കുന്നു. ബലഭദ്രാവതാരത്തെ സൂചിപ്പിക്കുന്നതാണു പ്രകൃതഘട്ടം. 'അല്ലയോ കല്യാണി, ഞാൻ ഇപ്പോൾ അംശംകൊണ്ട് ദേവകിയുടെ ഏഴാമത്തെ പുത്രനായി ജനിക്കുന്നുണ്ട്. നീയും നന്ദഗോപരുടെ ഭാര്യയായ യശോദയിൽ ജനിക്കണം' എന്നാണല്ലോ ഇതിൽ പറയുന്നത്. അതുപോലെ അതേ സ്കന്ധം അതേ അദ്ധ്യായം 16-ാം ശ്ലോകത്തിൽ കൃഷ്ണാവതാരത്തിന്റെ പശ്ചാത്തലം സൂചിപ്പിക്കുന്ന ഭാഗത്ത് പ്രതിപാദിക്കുന്നത്, ഭക്തന്മാർക്ക് അഭയങ്കരനായ ഭഗവാൻ വിശ്വാത്മകനാണെങ്കിലും വസുദേവരുടെ മനസ്സിൽ അംശഭാഗംകൊണ്ട് ആവേശിച്ചു എന്നാണ്. പക്ഷേ, വ്യാഖ്യാതാക്കളിൽ പലരും 'ആവിവേശാംശഭാഗേന' എന്നതിന് അംശഭാഗങ്ങളോട്—ഐശ്വര്യം, വീര്യം തുടങ്ങിയ ഗുണങ്ങളോടുകൂടി ആവേശിച്ചു എന്നാണു രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ, 'ഏതേ ചാംശകലാഃ പുംസഃ കൃഷ്ണസ്തു ഭഗവാൻ സ്വയം' എന്ന ഭാഗവതവചനത്തിൽ ശ്രീകൃഷ്ണൻ ഭഗവാൻതന്നെയാണെന്നും ബാക്കി അവതാരങ്ങളെല്ലാം ആ ഭഗവാന്റെ അംശങ്ങളാണെന്നും സിദ്ധാന്തിച്ചിരിക്കുന്നു. അംശാവതാരം അംഗീകരിക്കുമ്പോൾ ഭഗവാൻ അംശിയും അവതാരങ്ങൾ അംശങ്ങളുമാണെന്നു സമ്മതിക്കേണ്ടിവരും. അപ്പോൾ ഭഗവാൻ സഗുണനും സാകാരനും സാവയവനുമാണെന്നുകൂടി സമ്മതിക്കണം. 'യത്തദ് സാവയവം തത്തദ് കാര്യം അനിത്യം ച' എന്ന ന്യായമനുസരിച്ച് അവയവമുള്ള വസ്തു ഒരിക്കൽ ഉണ്ടായ കാര്യമാണെന്നും അതിനാൽ അതു നശിച്ചുപോകുമെന്നുംകൂടി സമ്മതിക്കേണ്ടിവരും. അതു വേദാന്തത്തിനു യോജിച്ച സിദ്ധാന്തമല്ല. നിഗമകല്പതരുവിന്റെ രസപൂർണ്ണമായ ഫലമായിട്ടാണല്ലോ ഭാഗവതം വർണ്ണിക്കപ്പെട്ടിട്ടുള്ളത്. അതിൽ വേദാന്തസിദ്ധാന്തത്തിനു വിരുദ്ധമായ ഭാഗം സിദ്ധാന്തപക്ഷമായി സ്വീകരിക്കുന്നതു ശരിയല്ല. അതുകൊണ്ട് അവതാരത്തെക്കുറിച്ചുള്ള ഭാഗവതപുരാണത്തിന്റെ മുഖ്യസിദ്ധാന്തം നിർഗ്ഗുണനും നിരാകാരനും പൂർണ്ണനുമായ ഭഗവാൻ സ്വമായാശക്തിയാൽ ദേഹമെടുത്തു ലോകത്തിൽ ജനിക്കുന്നതുപോലെ പ്രതിഭാസിക്കുന്നു എന്നു വേണം ഗ്രഹിക്കുവാൻ. ഭാഗവതം ദശമസ്കന്ധം 15-ാം അദ്ധ്യായം 55-ാം ശ്ലോകത്തിൽ പരീക്ഷിത്തുമഹാരാജാവിനോട് ശ്രീശുകൻ പറയുന്നത്,

'ജഗദ്ധിതായ സോപ്യത്ര ദേഹീവാഭാതി മായയാ' എന്നാണ്. ജനങ്ങളുടെ നന്മയ്ക്കുവേണ്ടി നിർഗ്ഗുണനും നിരാകാരനുമാണെങ്കിലും ആ ഭഗവാൻ ദേഹമുള്ളവനെപ്പോലെ വിളങ്ങുന്നു എന്ന ആശയമാണല്ലോ ശ്രീശുകൻ ഈ ശ്ലോകംവഴി പരീക്ഷിത്തിനു വെളിപ്പെടുത്തിക്കൊടുത്തത്. ഈ ആശയം ഭാഗവതത്തിൽ പല സ്ഥലത്തും പ്രകാശിപ്പിച്ചിട്ടുണ്ട്. അതുകൊണ്ട് അവതാരവിഷയത്തിൽ ഭാഗവതത്തിന്റെ സിദ്ധാന്തപക്ഷം നിർഗ്ഗുണനായ ഭഗവാൻ ഒരു വികാരവുമില്ലാതെതന്നെ മായാശക്തിയാൽ സഗുണരൂപത്തിൽ പ്രകടമാകുന്നു എന്നാണ്.

## അവതാരസിദ്ധാന്തം വൈദികമോ?

'പൂർണ്ണനായ ഭഗവാൻ ലോകത്തിൽ അവതരിക്കുമെങ്കിൽ പൂർണ്ണത്വം നശിക്കുകയും അതോടുകൂടി ആ ഭഗവാൻ പ്രപഞ്ചംപോലെ പരിച്ഛിന്നവും നശ്വരവുമായിത്തീരുകയും ചെയ്യും. ഇതുകൊണ്ട് അവതാരവാദം ശ്രുതിക്കും യുക്തിക്കും യോജിച്ചതല്ലെന്നു കാണാം. അവൈദികമായ ഈ അവതാരസിദ്ധാന്തം ഹിന്ദുക്കൾ ഒരിക്കലും അംഗീകരിക്കാനും പാടില്ല,' എന്ന് ഹിന്ദുമതപരിഷ്കർത്താക്കളെന്നു സ്വയമഭിമാനിക്കുന്ന ചില നവീന പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്. ഈ വാദം ശരിയാണെന്ന് ഇന്നത്തെ യുക്തിവാദികളും സമ്മതിച്ചേക്കാം. പക്ഷേ, അവതാരരഹസ്യം ശാസ്ത്രങ്ങളിൽനിന്നും മഹാത്മാക്കളിൽനിന്നും മനസ്സിലാക്കിയാൽ ഈ പൂർവ്വപക്ഷം ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും യോജിക്കുന്നില്ലെന്നു തെളിയും.

അവതാരസിദ്ധാന്തത്തെ വേദവും അംഗീകരിക്കുന്നുണ്ട്. അതിനാലതു് വൈദികമായ ഒരാശയത്തെയാണു പ്രകാശിപ്പിക്കുന്നതെന്നു വ്യക്തമാകും. 'അജായമാനോ ബഹുധാ വിജായതേ' എന്നു ശുക്ലയജുർവ്വേദത്തിൽ ഒരു മന്ത്രമുണ്ട്. ജന്മമില്ലാത്ത പരമാത്മാവ് പല രൂപത്തിൽ ജനിക്കുന്നുവെന്നാണിതിനർത്ഥം. പരമാത്മാവായ ഭഗവാൻ നിർഗ്ഗുണനും നിരാകാരനും നിത്യനും നിരവയവനും സർവ്വാന്തര്യാമിയുമാണ്. അവിടുത്തേക്ക് ജന്മമേയില്ല. ആ നിലയിൽ ആ ഭഗവാൻ രാമകൃഷ്ണാദി വിവിധരൂപം കൈക്കൊണ്ട് എങ്ങനെ ജനിച്ചു? ആ ജനനം പരമാർത്ഥമാണോ? ആണെങ്കിൽ പ്രസ്തുത മന്ത്രത്തിലെ 'അജായമാനൻ' എന്ന പദം നിഷ്പ്രയോജനമായിത്തീരും. ശ്രുതിയിലുള്ള പദം പ്രയോജനരഹിതമായി വരാൻ പാടില്ല. അതുകൊണ്ടു ജനിക്കാത്ത ഭഗവാൻ ജനിച്ചു എന്നു പറയുന്നതിന്റെ അർത്ഥം മായാശക്തിനിമിത്തം ജനിച്ചതുപോലെ തോന്നി എന്നാണ്. 'ഇന്ദ്രോ മായാഭിഃപുരുരൂപഈയതേ' എന്നുള്ള ഋഗ്വേദമന്ത്രം ഇന്ദ്രൻ—പരമേശ്വരൻ—മായകൾകൊണ്ടു പല രൂപം എടുക്കുന്നുവെന്നു സ്പഷ്ടമായിപ്പറഞ്ഞിരിക്കുന്നു. ശ്രീമദ്ഭഗവദ്ഗീത നാലാം അദ്ധ്യായം ആറാം ശ്ലോകത്തിൽ ഭഗവാൻ പറയുന്നത്, ''ഞാൻ ജനിക്കാത്തവനും നശിക്കാത്തവനും സർവ്വജീവജാലങ്ങളുടേയും അധീശനുമാണെങ്കിൽപ്പോലും എന്റെ മായകൊണ്ടു ത്രിഗുണാത്മികയായ പ്രകൃതിയെ വശീകരിച്ച് അവതരിക്കുന്നു'' എന്നാണ്. ഋഗ്വേദത്തിൽ സൂചിപ്പിച്ച ആശയംതന്നെയാണ് ഭഗവാൻ ഗീതയിൽ വെളിപ്പെടുത്തിയിരിക്കുന്നത്. ഈ വിവരണംകൊണ്ട് അവതാരവാദം ഋഗ്വേദത്തിൽത്തന്നെ ബീജരൂപത്തിലുണ്ടെന്ന് സ്പഷ്ടമാകുന്നുണ്ടല്ലോ. വേദത്തിന്റെ സംഹിതാഭാഗങ്ങളേക്കാൾ കൂടുതലായി ബ്രാഹ്മണങ്ങളിലും ആരണ്യകങ്ങളിലും അവതാരങ്ങളെക്കുറിച്ചു വിവരിക്കുന്നുണ്ട്.

മത്സ്യാവതാരത്തെക്കുറിച്ചു ശതപഥബ്രാഹ്മണത്തിലും, കൂർമ്മാവതാരത്തെക്കുറിച്ച് തൈത്തരീയാരണ്യകത്തിലും, വരാഹാവതാരത്തെക്കുറിച്ചു തൈത്തരീയസംഹിത, തൈത്തരീയബ്രാഹ്മണം, ശതപഥബ്രാഹ്മണം, ഇവയിലും വിവരണമുണ്ട്. നൃസിംഹാവതാരം തൈത്തരീയാരണ്യകത്തിൽ, നൃസിംഹ ഗായത്രീമന്ത്രംവഴി വർണ്ണിക്കുന്നതു കാണാം. ഋഗ്വേദത്തിലുള്ള അനേകം വിഷ്ണുസൂക്തങ്ങളിലും ശതപഥബ്രാഹ്മണത്തിലും വാമനാവതാരത്തെ സൂചിപ്പിക്കുന്നുണ്ട്. ശ്രീരാമാവതാരത്തെക്കുറിച്ചു വൈദികസാഹിത്യത്തിൽ സ്പഷ്ടമായി ഒന്നും പ്രതിപാദിച്ചിട്ടില്ല. എന്നാൽ 'ഇക്ഷ്വാകു'ശബ്ദം ഋഗ്വേദത്തിലും അഥർവ്വവേദത്തിലും ഓരോതവണ വന്നിട്ടുണ്ട്. ധാർമ്മികരാജാക്കന്മാരുടെ കൂട്ടത്തിൽ ദശരഥനേയും ഋഗ്വേദത്തിൽ പ്രശംസിക്കുന്നു. രാമനെന്ന പേരിൽ അനേകമാളുകളുടെ സൂചന വൈദികസാഹിത്യത്തിൽ കാണുന്നു. അവരിൽ ബ്രാഹ്മണരും ക്ഷത്രിയരുമുണ്ട്. വിദേഹരാജാവായ ജനകന്റെ പരിചയം തൈത്തരീയബ്രാഹ്മണത്തിൽനിന്നും ശതപഥബ്രാഹ്മണത്തിൽനിന്നും ലഭിക്കും.

'സീതാ'ശബ്ദം വേദങ്ങളിൽ പല സ്ഥലത്തും പ്രയോഗിച്ചിട്ടുണ്ട്. ഇതുകൊണ്ടെല്ലാം വേദപണ്ഡിതന്മാർ നിരൂപണംചെയ്ത തീരുമാനിച്ചിരിക്കുന്നത് വൈദികസാഹിത്യത്തിൽ രാമാവതാരകഥനം ഉണ്ടെന്നാണ്. എന്നാൽ കൃഷ്ണാവതാരത്തെക്കുറിച്ച സംഹിതകളിലോ ബ്രാഹ്മണങ്ങളിലോ ആരണ്യകങ്ങളിലോ സൂചനയൊന്നുമില്ലെന്നാണ് പണ്ഡിതമതം. ഘോരാംഗിരസ്സിന്റെ ശിഷ്യനായി ദേവകീപുത്രനായ ഒരു കൃഷ്ണനെ ഛാന്ദോഗ്യോപനിഷത്ത് അവതരിപ്പിക്കുന്നുണ്ട്. ആ കൃഷ്ണൻതന്നെയാണ് ഭാഗവതാദി പുരാണങ്ങളിൽ ഭഗവാന്റെ പൂർണ്ണാവതാരമായും സാക്ഷാൽ ഭഗവത്സ്വരൂപമായും മററും പ്രകീർത്തിക്കപ്പെടുന്ന ശ്രീകൃഷ്ണനെന്ന് തീരുമാനിക്കാം. ഇത്രയും കൊണ്ട് അവതാരവാദം ശ്രുതിസമ്മതമായ ഒന്നാണെന്ന് തെളിഞ്ഞുകാണുമല്ലോ. വേദാനുഗൃഹീതമായ അവതാരസിദ്ധാന്തം, പൂർണ്ണനും നിർഗ്ഗുണനും നിരാകാരനുമായ ഭഗവാൻ സ്വമായാശക്തികൊണ്ട് അപൂർണ്ണനെപ്പോലെയും സഗുണനെപ്പോലെയും സാകാരനെപ്പോലെയും ലോകർക്ക് തോന്നുമെങ്കിലും, അവിടുത്തെ വാസ്തവസ്വരൂപത്തിന് അതുകൊണ്ട് ഒരു ഹാനിയും സംഭവിക്കുന്നില്ലെന്നാണ്. എന്നാൽ വൈഷ്ണവതന്ത്രമനുസരിച്ച സഗുണനായ ഭഗവാനാണ് വിവിധതരത്തിലുള്ള അവതാരലീല കൈക്കൊള്ളുന്നത്. ആ തന്ത്രാഭിപ്രായവും ഭാഗവതത്തിൽ വിസ്തരിച്ചിട്ടുണ്ട്. പക്ഷേ, ഭഗവാന്റെ സഗുണരൂപം മായികമാണെന്നാണ് ഭാഗവതത്തിൽ സമർത്ഥിച്ചിരിക്കുന്നത്. എന്നാൽ വൈഷ്ണവതന്ത്രത്തിൽ ഭഗവാന്റെ സഗുണരൂപം നിത്യവും ചിന്മയവും ശുദ്ധസത്വമയവുമാണെന്ന നിർണ്ണയിച്ചിരിക്കുകയാണ്. ഭഗവാൻ ദിവ്യവിഗ്രഹമെടുക്കുന്നത് ഭക്തജനങ്ങൾ അതിൽ മനസ്സുറപ്പിച്ച് ക്രമേണ ഭഗവാന്റെ യഥാർത്ഥഭാവത്തെ സാക്ഷാത്കരിക്കുന്നതിനുവേണ്ടിയാണെന്ന് ഭാഗവതത്തിൽ പല സ്ഥലത്തും പ്രതിപാദിച്ചിട്ടുണ്ട്.

'അനുഗ്രഹായ ഭക്താനാം മാനുഷം ദേഹമാസ്ഥിതഃ
ഭജതേ താദൃശീഃ ക്രീഡാഃ യാഃ ശ്രുത്വാ തത്പരോ ഭവേത്''

എന്ന് ഭാഗവതം ദശമസ്കന്ധം 33-ാം അദ്ധ്യായം 37-ാം ശ്ലോകത്തിൽ ഈ വസ്തുതതന്നെ പ്രതിപാദിക്കുന്നു. 'ഏതു ലീലകൾ കേട്ടാലാണോ ഭക്തന്മാർ ഭഗവദ് ഭാവത്തിൽ തൽപരന്മാരായിത്തീരുന്നത്', അങ്ങനെയുള്ള ലീലകൾ നടത്തി ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനുവേണ്ടിയാണ് ഭഗവാൻ മനുഷ്യശരീരം എടുക്കുന്നതെ'ന്ന് ഇതിൽനിന്നു മനസ്സിലാക്കാം. അതുകൊണ്ട് മായികമായ ഭഗവദവതാരവിഗ്രഹം സത്യമല്ലെങ്കിലും ലോകാനുഗ്രഹപ്രദമാണെന്നു കാണാമല്ലോ.

### അവതാരത്തിന്റെ ഉദ്ദേശ്യം

പുരാണങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള പ്രധാന വിഷയങ്ങളിലൊന്നാണ് അവതാരതത്ത്വം. ലോകത്തിൽ അധർമ്മം വർദ്ധിക്കയും ധർമ്മം ക്ഷയിക്കയും ചെയ്യുമ്പോഴെല്ലാം ഭഗവാൻ അവതരിക്കാറുണ്ട്. സജ്ജനങ്ങളെ പരിപാലിക്കുക, ദുർജ്ജനങ്ങളെ നശിപ്പിക്കുക, ധർമ്മത്തെ സംസ്ഥാപിക്കുക ഈ മൂന്നു കാര്യങ്ങൾ നിർവ്വഹിക്കുകയാണു ഭഗവദവതാരത്തിന്റെ ഉദ്ദേശ്യമെന്ന് ശ്രീമദ് ഭഗവദ്ഗീത നാലാം അദ്ധ്യായം എട്ടാം ശ്ലോകത്തിൽ പ്രതിപാദിക്കുന്നു. ഈ മൂന്നിൽ പ്രാധാന്യമർഹിക്കുന്ന കാര്യം ധർമ്മസംസ്ഥാപനമാണ്. ലോകത്തെ യഥാർഹം നിയന്ത്രിച്ച നിലനിർത്തുന്ന തത്വമാണ് ധർമ്മം. ഭഗവാന്റെ ശക്തികൊണ്ടാണ് ധർമ്മം നിലനിൽക്കുന്നതും പുഷ്ടിപ്പെടുന്നതും. വ്യക്തികളുടേയും സമൂഹത്തിന്റേയും അഭ്യുദയത്തിനും നിശ്രേയസ്സത്തിനും വേണ്ടി വേദത്തിൽ വിധിച്ചിട്ടുള്ള കർമ്മങ്ങളും ആചാരവിചാരങ്ങളും ജ്ഞാനവിജ്ഞാനങ്ങളും ജനങ്ങളുടെ ജീവിതത്തിൽ കൊണ്ടുവരിക എന്നതാണു ധർമ്മസംസ്ഥാപനം. അതിന്റെ മുഖ്യമായ പ്രയോജനം സംസാരദുഃഖത്തിൽനിന്നുള്ള ജീവന്റെ മോചനമാണ്. ഭഗവൽപ്രാപ്തികൊണ്ടേ അതു സിദ്ധിക്കുകയുള്ളു. ദുഃഖനാശത്തിനും ഭഗവൽപ്രാപ്തിക്കുംകൂടി മുക്തി എന്ന പേരാണ് ശാസ്ത്രങ്ങൾ നൽകിയിരിക്കുന്നത്. അതിനാൽ അവതാരത്തിന്റെ മുഖ്യമായ പ്രയോജനം ജീവന്മാരുടെ മുക്തിലാഭമാണെന്ന് സിദ്ധിക്കുന്നു. ശ്രീമദ് ഭാഗവതം ഈ പക്ഷമാണു സ്വീകരിച്ചിരിക്കുന്നത്.

'നൃണാം നിഃശ്രേയ സാർത്ഥായ വ്യക്തിർ ഭഗവതോ നൃപ,
അവ്യയസ്യാ പ്രമേയസ്യ നിർഗ്ഗുണസ്യ ഗുണാത്മനഃ'

ഇത് ഭാഗവതം ദശമസ്കന്ധം 29-ാം അദ്ധ്യായം 14-ാമത്തെ ശ്ലോകമാണ്. ശ്രീശുകബ്രഹ്മർഷി പരീക്ഷിത്തു മഹാരാജാവിനോടു പറയുകയാണ്, 'അല്ലയോ, രാജാവേ, ഭഗവാന് വാസ്തവത്തിൽ പ്രകൃതിസംബന്ധമായ വൃദ്ധിയും വിനാശവുമില്ല. പ്രത്യക്ഷാദി പ്രമാണങ്ങൾക്ക് അവിടുന്ന് വിഷയവുമല്ല. ഗുണഗുണിഭാവസംബന്ധവും അവിടുത്തേക്കില്ല. അവിടുന്ന് അചിന്ത്യനും അനന്തനും അപ്രാകൃതനും പരമകല്യാണസ്വരൂപനും ഗുണങ്ങൾക്ക് ആശ്രയഭൂതനുമാണ്. അങ്ങനെയുള്ള അവിടുന്ന് വ്യക്തീഭവിക്കുന്നത്—അവതാരലീല കൈക്കൊള്ളുന്നത്—ജീവന്മാർക്ക് മോക്ഷം നൽകുന്നതിനുവേണ്ടി മാത്രമാണെന്ന് മനസ്സിലാക്കണം.' ഇതുകൊണ്ട് അവതാരത്തിന്റെ മുഖ്യമായ ഉദ്ദേശ്യം ദുർജ്ജനങ്ങളേയും അധർമ്മത്തേയും നശിപ്പിച്ച് ധർമ്മപ്രചാരണംവഴി മനുഷ്യർക്ക് പരമപുരുഷാർത്ഥമായ കൈവല്യമുണ്ടാക്കിക്കൊടുക്കുകയാണെന്ന് സ്പഷ്ടമാകുന്നുണ്ട്.

### കൃഷ്ണസ്തു ഭഗവാൻ സ്വയം

ശ്രീമദ് ഭാഗവതത്തിലെ പ്രധാന പ്രതിപാദ്യവിഷയം ശ്രീകൃഷ്ണനാണ്. പുരുഷാവതാരംമുതൽ മററുള്ള അവതാരങ്ങളെല്ലാം സാമാന്യമായി വിവരിച്ചിട്ട്, ശ്രീകൃഷ്ണാവതാരത്തെക്കുറിച്ച് ഭാഗവതത്തിൽ വളരെ വിസ്തരിച്ചു വർണ്ണിച്ചിരിക്കുന്നു. ദശമസ്കന്ധത്തിലും ഏകാദശസ്കന്ധത്തിലുമാണ് ശ്രീകൃഷ്ണന്റെ ജീവനലീലകളും ദിവ്യോപദേശങ്ങളും കൂടുതലായി പ്രതിപാദിച്ചിരിക്കുന്നത്. അംശാവതാരമായിട്ടും പൂർണ്ണാവതാരമായിട്ടും അവതാരിയായ സാക്ഷാൽ ഭഗവാനായിട്ടും ഭാഗവതത്തിൽ ശ്രീകൃഷ്ണൻ വർണ്ണിക്കപ്പെടുന്നുണ്ട്.

ശ്രീകൃഷ്ണാവതാരകഥകൾ ഭാഗവതത്തിൽ മാത്രമല്ല വിഷ്ണുപുരാണം, ബ്രഹ്മവൈവർത്തപുരാണം, അഗ്നിപുരാണം തുടങ്ങി മററനേകം പുരാണങ്ങളിലും വളരെ വിസ്തരിച്ചിരിക്കുന്നു. എന്നാൽ ലൗകികദൃഷ്ടിയിലും,

ആദ്ധ്യാത്മികദൃഷ്ടിയിലും പൂർണ്ണനായ ഒരു മനുഷ്യനായും സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമായും ശ്രീകൃഷ്ണസ്വരൂപം ചിത്രീകരിച്ചുകാണിക്കുന്നതു് ഭാഗവതപുരാണം മാത്രമാണു്. ശ്രീകൃഷ്ണന്റെ ആവിർഭാവത്തിനു മുമ്പു് ഈ ലോകത്തിൽ അസുരത്വം വളരെ വ്യാപിച്ചിരുന്നു. കംസൻ, ജരാസന്ധൻ, നരകാസുരൻ, ശിശുപാലൻ തുടങ്ങിയ ദുഷ്ടരാജാക്കന്മാരുടെ ഭരണമാണന്നു നടന്നിരുന്നതു്. കംസൻ തന്റെ പിതാവായ ഉഗ്രസേനനെ പിടിച്ചു ജയിലിലാക്കി ബന്ധിച്ചിട്ടു് സ്വയം രാജസിംഹാസനത്തിൽ കയറി രാജാവായി നാടുഭരിക്കുവാൻ തുടങ്ങി. അതോടെ അരാജകത്വവും നിരങ്കുശത്വവും അത്യാചാരവും അധർമ്മവും രാജ്യത്തു സർവ്വത്ര വ്യാപിച്ചു. സജ്ജനങ്ങൾ അസ്വസ്ഥരായിത്തീർന്നു. അവരിൽ വളരെ പേർ നാടുവിട്ടു ദൂരസ്ഥലങ്ങളിലേക്കു പോയി. അക്കാലത്തു് ഒരിക്കൽ കംസൻ തന്റെ പിതൃവ്യപുത്രിയായ ദേവകിയെ വസുദേവനെന്ന യാദവപ്രഭുവിനു് വിവാഹംകഴിച്ചുകൊടുക്കുകയുണ്ടായി. നവവധുവിനേയുംകൊണ്ടു് വസുദേവൻ സ്വഗൃഹത്തിലേക്കു പോകുമ്പോൾ സോദരീസ്നേഹംകൊണ്ടു് കംസനാണു് തേരിലേറി ദേവകീവസുദേവന്മാരെ കൊണ്ടുപോയതു്. എന്നാൽ, ''ദേവകിയുടെ എട്ടാമത്തെ പുത്രൻ കംസനെ കൊല്ലും'' എന്നൊരു ആകാശവാണി വഴിയിൽവെച്ചു കംസനു് കേൾക്കാനിടയായി. അതു കേട്ടു് ഭീതിയും പരിഭ്രമവും വർദ്ധിച്ച കംസൻ ഉടനെതന്നെ സ്വസോദരിയെ കൊല്ലാനൊരുങ്ങി. എങ്കിലും വസുദേവന്റെ സാന്ത്വനവാക്കുകൊണ്ടു് അപ്പോൾ കൊല്ലാതെ വിട്ടു. പിന്നീടു് അന്നത്തെ കരാറനുസരിച്ചു് ദേവകി പ്രസവിച്ച കുട്ടികളെയെല്ലാം വസുദേവൻ കംസനെ ഏല്പിക്കുകയും ഒരു കാരുണ്യവും സങ്കോചവുമില്ലാതെ ആ കുട്ടികളെയെല്ലാം ആ ദുഷ്ടൻ കൊല്ലുകയും ചെയ്തുകൊണ്ടുമിരുന്നു. ദേവകിയുടെ ഏഴാമത്തെ കുട്ടി ബലരാമനായിരുന്നു. ഭഗവാന്റെ യോഗമായാശക്തികൊണ്ടു് ആ കുട്ടി രോഹിണിയുടെ മകനായി അമ്പാടിയിലാണു് ജനിച്ചതും വളർന്നതും.

ആകാശവാണി കേട്ടതിനുശേഷം കുറെക്കഴിഞ്ഞു് ദേവകിയേയും വസുദേവനേയും കംസൻ ജയിലിലടച്ചു് ചങ്ങലകൊണ്ടു ബന്ധിച്ചിരിക്കുകയായിരുന്നു. ഇങ്ങനെ എല്ലാ പ്രകാരത്തിലും അധർമ്മം വർദ്ധിച്ചു്, ധർമ്മം ക്ഷയിച്ചകാലത്താണു് ദേവകിയുടെ എട്ടാമത്തെ പുത്രനായി ഭഗവാൻ അവതരിച്ചതു്.

ശ്രാവണകൃഷ്ണാഷ്ടമിയിൽ മേഘച്ഛന്നമായ അർദ്ധരാത്രിയിലാണു് ശ്രീകൃഷ്ണൻ ഭൂലോകത്തിൽ ആവിർഭവിച്ചതു്. 'കിഴക്കെ ദിക്കിൽ പതിനാറു കലകളോടുകൂടി പൂർണ്ണചന്ദ്രൻ ഉദിക്കുന്നതുപോലെ സകല ജീവജാലങ്ങളുടേയും ഹൃദയത്തിൽ പ്രകാശിക്കുന്ന വിഷ്ണു, ദേവരൂപിണിയായ ദേവകിയുടെ ഗർഭത്തിൽനിന്നു് ഭൂലോകത്തിൽ അവതരിച്ചു'. ശംഖും ഗദയും ചക്രവും താമരയും നാലു തൃക്കൈകളിലും ധരിച്ചു് കണ്ഠത്തിൽ കൗസ്തുഭമണിയും അണിഞ്ഞു് ദിവ്യാലങ്കാരവിഭൂഷിതനായി ശോഭിക്കുന്ന ഒരത്ഭുതബാലനെയാണു് അപ്പോൾ ദേവകിക്കും വസുദേവർക്കും കാണാൻ കഴിഞ്ഞതു്. വസുദേവനപ്പോൾ പറഞ്ഞതു്, 'അല്ലയോ ഭഗവാനേ, അങ്ങു് പ്രകൃതിക്കും അപ്പുറത്തുള്ള സാക്ഷാൽ പുരുഷോത്തമനും, അനുഭവാനന്ദസ്വരൂപനും, എല്ലാ ജീവജാലങ്ങളുടേയും ബുദ്ധിക്കു് സാക്ഷിയും ആയി വിളങ്ങുന്ന പരമാത്മാവാണെന്നു് ഞാനറിയുന്നു' എന്നാണു്. 'അല്ലയോ പ്രഭോ, വേദങ്ങൾ ഏതൊരു സ്വരൂപത്തെയാണോ അവ്യക്തമെന്നും എല്ലാററിനും കാരണമെന്നും പറഞ്ഞിട്ടുള്ളതു്, യാതൊന്നാണോ വ്യാപകവും ജ്യോതിസ്വരൂപവും നിർഗ്ഗുണവും നിരാകാരവുമായിരിക്കുന്നതു്, യാതൊന്നാണോ കേവലമായി അനിർവ്വചനീയമായി, നിഷ്ക്രിയമായി, സത്താമാത്രസ്വരൂപമായി വർണ്ണിക്കപ്പെട്ടിട്ടുള്ളതു്, ബുദ്ധിയെ പ്രകാശിപ്പിക്കുന്ന ആ വിഷ്ണു—പരമാത്മാവു്—അങ്ങുതന്നെയാകുന്നു'* എന്നു് ദേവകീദേവിയും ഭഗവാനോടു പറഞ്ഞു് അദ്ദേഹത്തെ സ്തുതിച്ചു. മാതാപിതാക്കന്മാരുടെ അഭിപ്രായമനുസരിച്ചു് സാധാരണ മർത്ത്യബാലരൂപം ഉടനെതന്നെ ഭഗവാൻ കൈക്കൊണ്ടു. അവിടുത്തെ നിർദ്ദേശമനുസരിച്ചു് വസുദേവൻ ശ്രീകൃഷ്ണനെ അമ്പാടിയിലുള്ള നന്ദഗോപരുടെ ഗൃഹത്തിൽ കൊണ്ടുപോയി കിടത്തിയിട്ടു്, നന്ദഗോപപത്നി അപ്പോൾ പ്രസവിച്ച കന്യകയെ—മായാശക്തിയെ—മഥുരയിൽ കൊണ്ടുവന്നു് ദേവകീദേവിയുടെ സമീപത്തു കിടത്തി. ശ്രീകൃഷ്ണന്റെ അവതാരസമയത്തു് വസുദേവരുടേയും ദേവകിയുടേയും ബന്ധനം തനിയെ അഴിഞ്ഞു. ജയിലിന്റെ വാതിലുകൾ തനിയേ തുറക്കപ്പെടുകയും കാവൽക്കാരെല്ലാം ഉറങ്ങിപ്പോകുകയും ചെയ്തു. വസുദേവൻ തിരികെ ജയിലിൽ വന്നു് യശോദയുടെ കന്യകയെ ദേവകിയുടെ സമീപത്തു കിടത്തിയപ്പോൾ പഴയതുപോലെ വസുദേവനും ദേവകിയും ബന്ധനത്തിലാകുകയും ജയിലിന്റെ വാതിലുകളെല്ലാം അടയുകയും ചെയ്തു. കന്യകയുടെ കരച്ചിൽ ജയിലിൽനിന്നു് പുറത്തു കേട്ടപ്പോഴാണു് കാവൽക്കാരെല്ലാം ഉണർന്നതു്. അവർ ഉടനെ വിവരം കംസനെ അറിയിച്ചു. കംസൻ അപ്പോൾ ഓടിവന്നു് ദേവകിയുടെ സമീപത്തു കിടക്കുന്ന കന്യകയെ കാലിൽ പിടിച്ചെടുത്തു് പാറമേൽ അടിച്ചു കൊല്ലാൻ തുടങ്ങി. അപ്പോൾ ആ കന്യക കംസന്റെ കൈയിൽനിന്നു് തനിയെ ആകാശത്തിലേക്കുയർന്നു് ദിവ്യായുധങ്ങളോടുകൂടിയ ദുർഗ്ഗയുടെ രൂപം കൈക്കൊണ്ടു പറഞ്ഞതു്, ''അല്ലയോ ദുഷ്ടാ, നിന്നെ ഞാനിപ്പോൾ കൊല്ലുന്നില്ല, എന്നാൽ നിന്നെ കൊല്ലാനുള്ള ആൾ ഭൂമിയിൽ ജനിച്ചിട്ടുണ്ടു്,'' എന്നാണു്. അതു കേട്ടു് കംസൻ വളരെ കൂടുതൽ ഭയപ്പെടുകയും തന്നെ കൊല്ലാൻ ജനിച്ച കുഞ്ഞിനെ കണ്ടുപിടിച്ചു നശിപ്പിക്കാൻ തന്റെ മന്ത്രിമാർക്കു് കല്പന കൊടുക്കുകയും ചെയ്തു.

ശ്രീകൃഷ്ണൻ അമ്പാടിയിൽ നന്ദഗോപരുടേയും യശോദയുടേയും മകനായി ഇടയന്മാർക്കു് യോജിച്ച അന്തരീക്ഷത്തിലാണു് പതിനൊന്നു വർഷം കഴിച്ചുകൂട്ടിയതു്. അക്കാലത്തു് അദ്ദേഹം സാധാരണ കുട്ടികൾ കാണിക്കാറുള്ള കുസൃതിത്തരങ്ങളെല്ലാം കാണിച്ചിരുന്നുവെങ്കിലും, ഇടയ്ക്കിടയ്ക്കു് അലൗകികങ്ങളായ അദ്ഭുതപ്രവൃത്തികളും അദ്ദേഹത്തിൽനിന്നുണ്ടായിക്കൊണ്ടിരുന്നു. തന്നെ കൊല്ലാൻ വന്ന പൂതന, ശകടാസുരൻ, ചുഴലിക്കാറ്റായി വന്ന അസുരൻ തുടങ്ങിയ ശത്രുക്കളെ വെറും ബാലലീലയെന്ന നിലയിലാണു് നിഷ്പ്രയാസം നശിപ്പിച്ചുകളഞ്ഞതു്. കുഞ്ഞു മണ്ണുവാരി തിന്നുവെന്നറിഞ്ഞു് യശോദ വാപൊളിക്കാൻ പറഞ്ഞപ്പോൾ ആ കണ്ണനുണ്ണിയുടെ അകത്തു് അനേക ബ്രഹ്മാണ്ഡമണ്ഡലം യശോദയ്ക്കു കാണാനിടയായി. ഓടിനടക്കാൻ തുടങ്ങിയപ്പോൾ അമ്പാടിയിൽ എല്ലാ വീടുകളിലും ചെന്നു് ഗോപികമാരുടെ വെണ്ണയോടൊപ്പം അവരുടെ കണ്ണും കരളുംകൂടി ആ ഉണ്ണിക്കണ്ണൻ കവർന്നുകൊണ്ടിരുന്നു. ഈ കുചേഷ്ടിതങ്ങൾ കണ്ടു് യശോദ ഒരിക്കൽ ആ കുഞ്ഞിനെ ഉരലിൽ പിടിച്ചു

* ഭാഗവതം ദശമം

കെട്ടിയിട്ട് മററു ജോലികൾക്കു പോയി. അൽപ്പം കഴിഞ്ഞപ്പോൾ ഒരു ഭയങ്കരശബ്ദം ഗോകുലവാസികളെയെല്ലാം നടുക്കിക്കളഞ്ഞു. ചെന്നു നോക്കിയപ്പോൾ അവിടെ നിന്നിരുന്ന രണ്ടു മഹാവൃക്ഷങ്ങളുടെ ഇടയിൽക്കൂടി കണ്ണൻ ഉരലും വലിച്ചുകൊണ്ടുപോയപ്പോൾ ആ വൃക്ഷങ്ങൾ ഒടിഞ്ഞുവീണുപോയ ശബ്ദമാണ് തങ്ങൾ കേട്ടതെന്ന് അവർക്കെല്ലാം മനസ്സിലായി. നാരദശാപംകൊണ്ട് വൃക്ഷമായിത്തീർന്ന കുബേരപുത്രന്മാരെ ശാപമോക്ഷം നൽകി ഭഗവാൻ അനുഗ്രഹിക്കുകയായിരുന്നു അത്. പക്ഷേ, ഗോകുലവാസികൾ ഈ പരമാർത്ഥം അറിഞ്ഞില്ല. നന്ദഗോപരുടെ നിർദ്ദേശമനുസരിച്ച് ഗോകുലവാസികളെല്ലാം ആ സംഭവത്തിനുശേഷം വൃന്ദാവനത്തിലേക്കു മാറി താമസിക്കുകയാണുണ്ടായത്.

വൃന്ദാവനവും ഗോവർദ്ധനപർവ്വതവും യമുനാപുളിനങ്ങളും നന്ദകുമാരൻെറ ദിവ്യലീലകൾ പ്രകടിപ്പിക്കുന്നതിനുള്ള രംഗഭൂമികളായി മാറി. അവിടെവെച്ച് പശുക്കുട്ടികളെ മേയ്ക്കാനുള്ള ജോലിയിലാണ് ആ കുഞ്ഞ് ഏർപ്പെട്ടത്. മയിൽപ്പീലി തലയിൽ തിരുകി ഓടക്കുഴലുമെടുത്ത് ഉച്ചയ്ക്ക് ഉണ്ണാനുള്ള പൊതിച്ചോറുമേന്തി കൂട്ടുകാരുമൊത്തു പശുക്കുട്ടികളേയുംകൊണ്ടു മേച്ചിൽസ്ഥലങ്ങളിലേക്കു പോകുന്ന ഓമനക്കുട്ടനായ ആ ഉണ്ണിക്കൃഷ്ണന്റെ രൂപം എത്ര കണ്ടാലും വൃന്ദാവനവാസികൾക്ക് തൃപ്തിവരികയില്ലായിരുന്നു. പക്ഷേ, ആ അവസരത്തിലും ആ കോമളഗോപകുമാരനെ കൊല്ലാൻ തക്കംനോക്കി കംസൻെറ അനുചരന്മാർ അങ്ങുമിങ്ങും ഗൂഢമായി സഞ്ചരിക്കുന്നുണ്ടായിരുന്നു. ബകാസുരൻ, വത്സാസുരൻ, അഘാസുരൻ മുതലായ മായാവികളായ ദുഷ്ടന്മാർ വിവിധരൂപം ധരിച്ച് ആ നന്ദകുമാരനെ കൊല്ലാൻ വന്നു. പക്ഷേ, അപ്പോൾത്തന്നെ അവരെല്ലാം വിദേഹനിർവ്വാണമടയുകയാണുണ്ടായത്. ശ്രീകൃഷ്ണനെ ഈശ്വരനാണോ എന്നു പരീക്ഷിക്കാൻവേണ്ടി ഗോപബാലന്മാരേയും പശുക്കുട്ടികളേയും ബ്രഹ്മാവ് ഒരിക്കൽ അപഹരിച്ചു കൊണ്ടുപോയി. ശ്രീകൃഷ്ണൻ ആ കഥ അറിയാത്തമട്ടിൽ അതേവിധത്തിലുള്ള അത്രയും ഗോപബാലന്മാരേയും പശുക്കുട്ടികളേയും സ്വസങ്കല്പംകൊണ്ടു സൃഷ്ടിച്ചു. അവരെ കണ്ടിട്ട് വ്രജവാസികൾ നൂതനസൃഷ്ടികളാണെന്നു തിരിച്ചറിഞ്ഞതേയില്ല. ഇങ്ങനെ ഒരു വർഷം കഴിഞ്ഞു. ബ്രഹ്മാവ്, എങ്ങനെയിരിക്കുന്നു എന്നറിയാൻ വന്നപ്പോൾ സർവ്വഗോപകുമാരന്മാരും ശംഖുചക്രഗദാപത്മങ്ങളോടുകൂടിയ ചതുർബാഹുക്കളായി വിഷ്ണുവിൻെറ രൂപത്തിൽ വിരാജിക്കുന്നതാണദ്ദേഹം കണ്ടത്. അത്രമാത്രമല്ല, അനേകം സൃഷ്ടികർത്താക്കളോടുകൂടിയ അനന്തകോടി ബ്രഹ്മാണ്ഡങ്ങളും ശ്രീകൃഷ്ണൻെറ യോഗമായാശക്തികൊണ്ട് ബ്രഹ്മാവിനു കാണാൻ കഴിഞ്ഞു. ശ്രീകൃഷ്ണൻെറ സർവ്വേശ്വരത്വവും തൻെറ നിസ്സാരത്വവും മനസ്സിലാക്കിയ ബ്രഹ്മാവ് ക്ഷമയാചിച്ചു പരമഭക്തിപൂർവ്വം അദ്ദേഹത്തെ വന്ദിച്ചു സ്തുതിച്ചു. ശ്രീകൃഷ്ണൻ മറെറാരിക്കൽ ഇന്ദ്രൻെറ സ്ഥാനത്തു ഗോവർദ്ധനപർവ്വതത്തെ ഗോപന്മാരെക്കൊണ്ട് പൂജിപ്പിക്കുകനിമിത്തം കോപിഷ്ഠനായിത്തീർന്ന ആ ഇന്ദ്രൻെറ കോപംകൊണ്ട് ഉണ്ടായ അതിവൃഷ്ടിയിൽ ഗോകുലവാസികളെല്ലാം മുങ്ങിപ്പോകാൻ തുടങ്ങി. അപ്പോൾ ഗോവർദ്ധനപർവ്വതത്തെ കൈയിലെടുത്ത് കുടയാക്കി ഗോപന്മാരെയും ഗോക്കളെയും എല്ലാം അദ്ദേഹം പരിരക്ഷിച്ചു. മുരളീനാദം മുഴക്കി സകല ജീവജാലങ്ങളേയും ആനന്ദിപ്പിക്കുക, ഗോപികമാരുമൊരുമിച്ചു നാനാശരീരമെടുത്ത് രാസക്രീഡനടത്തുക, കാളിയസർപ്പത്തിൻെറ മുകളിൽ നൃത്തമാടുക, കാട്ടുതീയിൽനിന്നും പെരുമ്പാമ്പിൽനിന്നും ഗോപാലന്മാരെ രക്ഷിക്കുക, ഗോകുലവാസികൾക്കെല്ലാം വൈകുണ്ഠം കാണിച്ചുകൊടുക്കുക തുടങ്ങി അനേകമനേകം അത്ഭുതപ്രവൃത്തികൾ അക്കാലത്തു ശ്രീകൃഷ്ണൻ ബാലലീലാരൂപത്തിൽ നടത്തിയിട്ടുണ്ട്.

ശ്രീകൃഷ്ണനെ കൊല്ലാൻ നിയോഗിക്കപ്പെട്ടവരെല്ലാം പെട്ടെന്നുതന്നെ മരണമടഞ്ഞുവെന്നുള്ള വാർത്ത കംസനെ ഭയവിഹ്വലനാക്കിത്തീർത്തു. മരുമക്കളെന്നനിലയിൽ അനുനയിപ്പിച്ചു മഥുരയിൽ വരുത്തി തൻെറ ആഗ്രഹം സാധിക്കാമെന്നാണ് ഒടുവിൽ കംസൻ നിശ്ചയിച്ചത്. അതനുസരിച്ചു രാമകൃഷ്ണന്മാരെ കൊണ്ടുവരുവാൻ അക്രൂരനെ തൻെറ തേരുംകൊടുത്ത് ഗോകുലത്തിലേക്കയച്ചു. അക്രൂരൻ മഹാഭക്തനും ശ്രീകൃഷ്ണൻ സാക്ഷാൽ ഭഗവാനാണെന്ന് പൂർണ്ണമായി വിശ്വസിച്ചിരുന്ന ഒരു സുകൃതിയുമായിരുന്നു. അദ്ദേഹത്തിൻെറകൂടെ രാമകൃഷ്ണന്മാർ മഥുരയിലേക്കു പോയി. ആ യാത്രയിൽ വഴിയിൽവെച്ചു കാളിന്ദിയിൽ ഇറങ്ങി മുങ്ങിയപ്പോൾ അക്രൂരനു സാക്ഷാൽ വിഷ്ണുരൂപം ദർശിക്കുവാനുള്ള ഭാഗ്യമുണ്ടായി. വെള്ളത്തിൽനിന്നു പൊങ്ങിവന്നു തേരിലിരിക്കുന്ന ശ്രീകൃഷ്ണനെ നോക്കിയപ്പോൾ താൻ വെള്ളത്തിൽ കണ്ട അതേ വിഷ്ണുതന്നെയാണു തേരിലും വിജയിച്ചരുളുന്നതെന്ന് ആ ഭക്തനു മനസ്സിലാക്കാൻ കഴിഞ്ഞു. അക്രൂരൻ ഭക്തിപൂർവ്വം ശ്രീകൃഷ്ണനെ വിഷ്ണു എന്ന നിലയിൽ സ്തുതിക്കയും വന്ദിക്കയുംചെയ്ത് തൻെറ ഹൃദയത്തെ കുളുർപ്പിച്ചു.

കംസൻ ഒരു ചാപപൂജ സംബന്ധിച്ചു നടത്തുന്ന ഉത്സവത്തിൽ പങ്കുകൊള്ളാനാണ് രാമകൃഷ്ണന്മാരേയും നന്ദഗോപൻ മുതലായ ഗോപന്മാരേയും ക്ഷണിച്ചത്. അതനുസരിച്ച് എല്ലാവരും മഥുരയിൽ ചെന്നുചേർന്നു. ഗോപവേഷത്തിലാണ് രാമകൃഷ്ണന്മാർ മഥുരയിൽ എത്തിയതെങ്കിലും വഴിയിൽവെച്ച് കംസൻെറ വസ്ത്രങ്ങൾ അലക്കിക്കൊണ്ടുപോയ രജകനെ കൊന്ന് ആ വസ്ത്രങ്ങളെല്ലാം അണിഞ്ഞ് രാജകുമാരന്മാരെപ്പോലെ ശോഭിച്ചു. കംസന് കുറിക്കൂട്ടുംകൊണ്ടുപോയ കുബ്ജയോടു കുളുർക്കൂട്ടു വാങ്ങി അണിഞ്ഞ് അവളുടെ കൂനുതീർത്തു സുന്ദരിയാക്കി മാററാനും ശ്രീകൃഷ്ണൻ മടിച്ചില്ല. കംസൻ പൂജിച്ചുവച്ചിരുന്ന ശൈവചാപം നിഷ്പ്രയാസം ഒടിച്ച് സൂക്ഷിപ്പുകാരെയും വില്ലുമുറികൊണ്ടു കൊന്നു. ഉത്സവം സംബന്ധിച്ച് ഒരു മല്ലയുദ്ധം ഏർപ്പാടുചെയ്തിരുന്നു. ആ യുദ്ധരംഗത്തേക്കു ചെല്ലുമ്പോൾ രാമകൃഷ്ണന്മാരെ കൊല്ലാൻവേണ്ടി പ്രവേശനദ്വാരത്തിൽ കുവലയാപീഡം എന്നു പേരുള്ള വളരെ ബലമുള്ള ഒരു മദയാനയെ ഒരുക്കി നിർത്തിയിരുന്നു. രാമകൃഷ്ണന്മാർ ആ ആനയെ നിഷ്പ്രയാസം കൊന്ന് അതിന്റെ കൊമ്പുകളമേന്തി മല്ലരംഗത്തു പ്രവേശിച്ചു ചാണൂരൻ, മുഷ്ടികൻ, ശലൻ മുതലായ ബലശാലികളായ മല്ലന്മാരേയും കംസനേയും പെട്ടെന്നു കൊന്നതിനുശേഷം ശ്രീകൃഷ്ണൻ ഉഗ്രസേനനെ ജയിലിൽനിന്നു മോചിപ്പിച്ചു മഥുരാസാമ്രാജ്യത്തിലെ രാജാവാക്കി വാഴിക്കുകയാണാദ്യമായി ചെയ്തത്. പിന്നീടു ക്ഷത്രിയോചിതമായ ഉപനയനം കഴിഞ്ഞു ബലരാമനോടുകൂടി അവന്തിയിൽ—ഉജ്ജയിനിയിൽ—പോയി സാന്ദീപനിമഹർഷിയുടെ ഗുരുകുലത്തിൽ ചേരുകയും കുറച്ചു ദിവസംകൊണ്ട് എല്ലാ വിദ്യകളിലും കലകളിലും അസാമാന്യപാണ്ഡിത്യം നേടുകയുംചെയ്തു. സാന്ദീപനിയുടെ അഭിലാഷമനുസരിച്ചു മരിച്ചുപോയ സ്വപുത്രനെ ജീവിപ്പിച്ച് അദ്ദേഹത്തിനു ഗുരുദക്ഷിണകൊടുത്ത് അനുഗ്രഹം വാങ്ങിയിട്ടാണു ശ്രീകൃഷ്ണൻ മഥുരയിലേക്കു മടങ്ങിപ്പോയത്. ആ അവസ

രത്തിൽ കംസന്റെ ശ്വശുരനായ ജരാസന്ധൻ മഥുരാരാജധാനി ആക്രമിച്ചു കീഴടക്കാൻ വന്നു. അദ്ദേഹത്തെ രാമകൃഷ്ണന്മാർ യുദ്ധത്തിൽ തിരിച്ചോടിച്ചു. അന്നു ജീവിച്ചിരുന്ന ഏററവും ശക്തനായ ഒരു രാജാവായിരുന്നു ജരാസന്ധൻ. അദ്ദേഹം തുടർന്നു പതിനേഴുവട്ടം ശ്രീകൃഷ്ണനോടേററുമുട്ടി, തോററു മടങ്ങിപ്പോരേണ്ടിവന്നു. പതിനെട്ടാമത്തും ജരാസന്ധൻ യുദ്ധത്തിനൊരുങ്ങി. അതേ അവസരത്തിൽ അദ്ദേഹത്തിന്റെ സുഹൃത്തായ കാലയവനനും മഥുരാക്രമണത്തിനു പുറപ്പെട്ടു. ഇങ്ങനെയുള്ള യുദ്ധംകൊണ്ടു് ജനങ്ങൾക്കു നാശമുണ്ടാകുമെന്നു വിചാരിച്ചു ശ്രീകൃഷ്ണൻ ശത്രുക്കൾക്കു്എത്തിച്ചേരാൻ പ്രയാസമുള്ള ദ്വാരകാനഗരം സമുദ്രമധ്യത്തിൽ ഉണ്ടാക്കി യാദവന്മാരെയെല്ലാം അങ്ങോട്ടുമാററി താമസിപ്പിച്ചിട്ടു യവനന്റെ മുമ്പിൽനിന്നു് ഭീതനെപ്പോലെ ഓടിപ്പോയി. അതുകണ്ടു് ശ്രീകൃഷ്ണനെ പിന്തുടർന്ന കാലയവനനു് കുറച്ചു കഴിഞ്ഞപ്പോൾ അദ്ദേഹം അപ്രത്യക്ഷനായിത്തീർന്നു. ആ യവനൻ കൃഷ്ണനെ അന്വേഷിച്ചു മുമ്പിൽ കണ്ട ഒരു പർവ്വതത്തിന്റെ ഗുഹയിൽ പ്രവേശിച്ചു പരിശോധിച്ചുനോക്കി. അപ്പോൾ ആ ഗുഹയിൽ ഒരാൾ കിടന്നുറങ്ങുന്നുണ്ടായിരുന്നു. അതു ശ്രീകൃഷ്ണനാണെന്നു തെററിദ്ധരിച്ചു് ആ യവനരാജാവു് അവിടെ കിടന്നയാളിനെ പലവിധത്തിൽ ഉപദ്രവിക്കാൻ തുടങ്ങി. സുപ്രസിദ്ധനായ മുചുകുന്ദനായിരുന്നു അവിടെ കിടന്നിരുന്നതു്. ഉപദ്രവമേററു് ഉണർന്ന മുചുകുന്ദന്റെ നേത്രാഗ്നിയിൽ ആ യവനൻ പെട്ടെന്നുതന്നെ ഭസ്മമായിപ്പോയി. അതിനുശേഷം ശ്രീകൃഷ്ണൻ ദർശനം നല്കി മുചുകുന്ദനെ അനുഗ്രഹിച്ചു. ഭഗവൽഭക്തനായ ഒരു മഹാനായിരുന്നു മുചുകുന്ദൻ. ശ്രീകൃഷ്ണദർശനംകൊണ്ടു് അദ്ദേഹം മുക്തിയടഞ്ഞു. ആ സംഭവം കഴിഞ്ഞു മടങ്ങിവരുമ്പോൾ ജരാസന്ധൻ സൈന്യങ്ങളോടൊത്തു പതിനെട്ടാമത്തും യുദ്ധത്തിനു വന്നുചേർന്നു. പക്ഷേ, ശ്രീകൃഷ്ണൻ യുദ്ധത്തിനൊരുങ്ങാതെ ബലരാമനോടുകൂടി ഓടിപ്പോയി പ്രവർഷണപർവ്വതത്തിൽ കയറി മറഞ്ഞു. എന്നാൽ പിന്നീടു മല്ലയുദ്ധത്തിൽ ഭീമസേനനെക്കൊണ്ടു ശ്രീകൃഷ്ണൻ ജരാസന്ധനെ കൊല്ലിക്കുകയുണ്ടായി. ഇങ്ങനെയുള്ള യുദ്ധത്തിനിടയിൽ ശത്രുക്കളെ പരാജയപ്പെടുത്തി പല രാജകുമാരികളേയും അദ്ദേഹം വിവാഹംകഴിക്കുകയുണ്ടായി.

രുഗ്മിണി, ജാംബവതി, സത്യഭാമ, കാളിന്ദി, ലക്ഷ്മണ, സത്യ, മിത്രവിന്ദ, ഭദ്ര ഈ എട്ടു സ്ത്രീരത്നങ്ങളാണു് ശ്രീകൃഷ്ണന്റെ പട്ടമഹിഷികളായിരുന്നതു്. ഇവരിൽ സത്യഭാമയുടെകൂടെ ചെന്നു് ദുഷ്ടനായ ഭൗമാസുരനെ ശ്രീകൃഷ്ണൻ കൊന്നു. അയാൾ അടിമകളാക്കി വെച്ചിരുന്ന പതിനായിരത്തി ഒരുനൂറു് രാജകുമാരികളെ മോചിപ്പിച്ചു് ദ്വാരകയിൽ കൊണ്ടുപോയി അവരെയെല്ലാം ഒരു മുഹൂർത്തത്തിൽ അവർക്കിണങ്ങുന്ന വരന്മാരുടെ വേഷം ധരിച്ചു് വിവാഹംകഴിച്ചുവെന്ന അത്ഭുതകൃത്യം, അവിടുന്നു് പ്രദർശിപ്പിച്ചു എന്നുള്ളതും പ്രസ്താവ്യമാണു്. ഭൗമാസുരനെ കൊന്നതിനുശേഷം സത്യഭാമയുമൊരുമിച്ചു് ശ്രീകൃഷ്ണൻ സ്വർഗ്ഗത്തുപോയി ഇന്ദ്രാദി ദേവന്മാരുടെ സപര്യ സ്വീകരിക്കുകയും മടങ്ങി വരുമ്പോൾ സത്യഭാമയുടെ അഭിലാഷമനുസരിച്ചു പാരിജാതംകൂടി ദ്വാരകയിലേക്കു കൊണ്ടുപോരികയുംചെയ്തു. ആ പാരിജാതം സത്യഭാമയുടെ കൊട്ടാരത്തിനു സമീപമാണു സ്ഥാപിച്ചതു്. അതോടുകൂടി ദ്വാരകാപുരി ഇന്ദ്രന്റെ അമരാവതിയേക്കാളും പ്രശസ്തമായിത്തീർന്നു.

യുധിഷ്ഠിരൻ സുപ്രസിദ്ധമായ രാജസൂയയാഗം കഴിച്ചപ്പോൾ ആ യാഗത്തിൽ അഗ്ര്യപൂജയ്ക്കുവേണ്ടി ഭീഷ്മരുടെ നിർദ്ദേശമനുസരിച്ചു് തെരഞ്ഞെടുക്കപ്പെട്ടതു് ശ്രീകൃഷ്ണനായിരുന്നു. അനേകം ബ്രഹ്മർഷികളും ക്ഷത്രിയർഷികളും സമ്മേളിച്ച ഒരു സദസ്സായിരുന്നു അതു്. അവിടെവെച്ചു് ശ്രീകൃഷ്ണനെ അഗ്ര്യപൂജയ്ക്കു തെരഞ്ഞെടുക്കുക വഴി അദ്ദേഹത്തിന്റെ സകലലോക സമാരാധ്യത എല്ലാവരും അംഗീകരിക്കുകയായിരുന്നു. ശ്രീകൃഷ്ണനെ അഗ്ര്യപൂജയ്ക്കു തെരഞ്ഞെടുത്തപ്പോൾ ശിശുപാലൻ എതിർക്കുകയും നീചഭാഷയിൽ ശകാരിക്കുകയും ചെയ്തു. എന്നാൽ ശ്രീകൃഷ്ണൻ ശിശുപാലന്റെ നൂറു തെററുകൾ ക്ഷമിച്ചു. നൂററിയൊന്നാമത്തെ തവണ ചക്രായുധംകൊണ്ടു് ശിശുപാലന്റെ ശിരസ്സു് ഛേദിച്ചുകളഞ്ഞു. ആ അവസരത്തിൽ ശിശുപാലന്റെ ശരീരത്തിൽനിന്നു് ഒരു ചൈതന്യം ഉയർന്നു് ശ്രീകൃഷ്ണനിൽ ലയിക്കുന്ന അത്ഭുതകാഴ്ച സദസ്യർക്കെല്ലാവർക്കും കാണാമായിരുന്നു. വൈകുണ്ഠവാസിയായ ജയൻ സനകാദികളുടെ ശാപംകൊണ്ടു് ഹിരണ്യാക്ഷനായും രാവണനായും ശിശുപാലനായും ജനിക്കേണ്ടിവന്നു ശിശുപാലജനനം ശാപമുക്തിക്കുള്ളതായിരുന്നു. ആ മോചനമാണു് ശ്രീകൃഷ്ണനിൽ ലയിക്കുന്നതായി കാണാനിടയായതു്. തന്റെ ബന്ധുക്കളായ പാണ്ഡവന്മാരും കൗരവന്മാരും തമ്മിൽ യുദ്ധത്തിനൊരുങ്ങിയപ്പോൾ അവരെ യോജിപ്പിക്കുവാൻ ശ്രീകൃഷ്ണൻ വളരെ പരിശ്രമിച്ചു. പക്ഷേ, ദുഷ്ടനായ ദുര്യോധനന്റെ ദുർന്നയംകൊണ്ടു് ആ പരിശ്രമം ഫലിച്ചില്ല. ന്യായവും ധർമ്മവും പാണ്ഡവപക്ഷത്തായിരുന്നതുകൊണ്ടു് ഭഗവാൻ അവിടെ ചേർന്നു. അവിടുത്തെ സഹായവും അനുഗ്രഹവുംകൊണ്ടു് ഭീഷ്മദ്രോണാദി മഹാരഥന്മാരുൾപ്പെട്ട കൗരവസൈന്യത്തെ പാണ്ഡവന്മാർക്കു നശിപ്പിക്കാൻ കഴിഞ്ഞു. യുദ്ധാനന്തരം അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രത്തിൽനിന്നു് പാണ്ഡവന്മാരേയും ഉത്തരയുടെ ഗർഭത്തിലുണ്ടായിരുന്ന പരീക്ഷിത്തിനേയും സംരക്ഷിച്ചു് കുരുവംശം നിലനിർത്തിയതും ശ്രീകൃഷ്ണൻതന്നെയാണു്. ഗോപികമാർ, ഉദ്ധവൻ, അർജ്ജുനൻ, ധർമ്മപുത്രൻ, പാഞ്ചാലി, കുന്തി തുടങ്ങി അനേകം ആളുകളെ ധർമ്മോപദേശംകൊണ്ടും ബ്രഹ്മോപദേശംകൊണ്ടും അവിടുന്നു് അനുഗ്രഹിച്ചുകൊണ്ടിരുന്നു. ഇങ്ങനെ ദുഷ്ടന്മാരെ നശിപ്പിച്ചു് ശിഷ്ടന്മാരെ രക്ഷിക്കുന്നതിനും ധർമ്മം സംസ്ഥാപിക്കുന്നതിനും ശ്രീകൃഷ്ണനു കഴിഞ്ഞു. എന്നാൽ അദ്ദേഹത്തിന്റെ പുത്രപൗത്രാദികളുൾപ്പെട്ട യാദവന്മാർ മഹാശക്തന്മാരും മദോന്മത്തരുമായിത്തീർന്നു. അതും അവിടുത്തേക്കു് ഹിതമായില്ല. സ്വസങ്കല്പം മുനിശാപരൂപത്തിൽ പ്രകടിപ്പിക്കുകയും യാദവന്മാരെല്ലാം അതിന്റെ ഫലമായി തമ്മിൽത്തല്ലി നശിക്കുകയുംചെയ്തു. ഇങ്ങനെ തന്റെ അവതാരം ഫലിച്ചു എന്നു കണ്ടപ്പോൾ ഭഗവാൻ എല്ലാമുപേക്ഷിച്ചു് ഏകാന്തത്തിൽ ഒരാലിന്റെ ചുവട്ടിൽ ആത്മാരാമനായി വർത്തിച്ചു. അപ്പോൾ ദാരുകൻ മുതലായ ഭക്തന്മാർ സാക്ഷാൽ വിഷ്ണുരൂപമായിട്ടാണു് അദ്ദേഹത്തെ കണ്ടതു്. വേട്ടയാടി നടന്ന ഒരു വ്യാധൻ ആ അവസരത്തിൽ കാട്ടിനിടയിൽക്കൂടി ശ്രീകൃഷ്ണന്റെ കാലു കാണുകയും അതൊരു മാനാണെന്നു ധരിച്ചു് അമ്പയയ്ക്കുകയുംചെയ്തു. അടുത്തുചെന്നു നോക്കിയപ്പോൾ കാലിൽ മുറിവേററ ഭഗവാനെയാണു് വ്യാധൻ കണ്ടതു്. കരഞ്ഞുകൊണ്ടു് ആ കാട്ടാളൻ സമസ്താപരാധവും ക്ഷമിക്കണമെന്നു പറഞ്ഞു് ഭഗവാന്റെ മുമ്പിൽ നമസ്കരിച്ചു. കൃപാനിധിയായ അവിടുന്നു് ആ കാട്ടാളനെ അനുഗ്രഹിച്ചു് സദ്ഗതി നല്കുകയുണ്ടായി. അതിനുശേഷം അവിടുന്നു് ഇഹലോകലീലകൾ അവസാനിപ്പിച്ചു് സ്വധാമത്തിലെത്തിച്ചേർന്നു.

'ലോകാഭിരാമാം സ്വതനും ധാരണാധ്യാനമംഗളം
യോഗധാരണയാഗ്നേയ്യാ ദഗ്ധ്വാ ധാമാവിശത് സ്വകം'

എന്നാണ് ഭാഗവതം ഏകാദശസ്കന്ധം 31-ാം അദ്ധ്യായം 6-ാം ശ്ലോകത്തിൽ ശ്രീകൃഷ്ണന്റെ അന്തർദ്ധാനത്തെക്കുറിച്ച് വർണ്ണിച്ചിരിക്കുന്നത്. ഭഗവാൻ ഭക്തന്മാർക്ക് ധാരണാധ്യാനങ്ങളിൽ മംഗളത്തെ നൽകുന്നതും ലോകത്തിൽ വെച്ചേററവും സുന്ദരതമവുമായ തന്റെ ദിവ്യശരീരത്തെ യോഗധാരണാജനിതമായ അഗ്നിയിൽ ദഹിപ്പിക്കാതെയാണ് സ്വധാമത്തിൽ പ്രവേശിച്ചത്—ഇഹലോകവാസം വെടിഞ്ഞ് ബ്രഹ്മസ്വരൂപം പ്രാപിച്ചത്—എന്നാണ് ഈ വർണ്ണനയിൽനിന്ന് മനസ്സിലാകുന്നത്. അഗ്നേയ്യാ ദഗ്ധ്വാ എന്ന പ്രയോഗത്തിൽ അഗ്നേയ്യാ അദഗ്ധ്വാ എന്നു പദംതിരിച്ച് ഭഗവാൻ യോഗാഗ്നിയിൽ ശരീരം ദഹിപ്പിക്കാതെ ആ ദിവ്യശരീരത്തോടുകൂടി വൈകുണ്ഠത്തിൽ പോയിയെന്ന് വൈഷ്ണവന്മാർ വ്യാഖ്യാനിക്കുന്നു. എന്നാൽ വേദാന്തികളുടെ അഭിപ്രായം ദഗ്ധ്വാ എന്നു പദംതിരിച്ച് ശരീരം യോഗാഗ്നിയിൽ ദഹിപ്പിച്ച് സ്വസ്വരൂപമായ ബ്രഹ്മത്തിൽ ലയിച്ചുവെന്നാണ്. ഭാഗവതത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള ശ്രീകൃഷ്ണജീവനചരിതത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു.

ശ്രീകൃഷ്ണൻ ഏററവും പ്രതികൂലങ്ങളായ പരിതഃസ്ഥിതികളിലാണ് ജനിച്ചതും വളൎന്നുവന്നതും. എന്നാൽ ഒരിക്കലും അദ്ദേഹം ദുഃഖിച്ചിട്ടില്ല. ജീവനത്തെ രസാത്മകമായ ലീലയാക്കിമാററാൻ അദ്ദേഹത്തിനു കഴിഞ്ഞതാണതിനു കാരണം. അതുകൊണ്ടുതന്നെയാണ് 'ലീലാപുരുഷോത്തമ'നെന്ന പേരിൽ അദ്ദേഹമിന്നും ലോകവിശ്രാന്തവിശ്രുതകീർത്തിയായി വിജയിച്ചരുളുന്നതും.

ജന്മം മുതൽ ജീവിതാന്തപര്യന്തം ശ്രീകൃഷ്ണന്റെ പ്രവൃത്തികളിലെല്ലാം ഭഗവദ്ഭാവം സഹജമായി പ്രകാശിച്ചിരുന്നതായി ഭാഗവതത്തിൽ രസനിഷ്യന്ദിയായ ഭാഷയിൽ വർണ്ണിച്ചിട്ടുണ്ട്.

''ഐശ്വര്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃ ശ്രിയഃ
ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീംഗനാ''

എന്ന് ഭഗവാന്റെ സഹജഗുണങ്ങളെക്കുറിച്ച് വിഷ്ണുപുരാണത്തിൽ പ്രതിപാദിക്കുന്നു. ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം ഈ ആറു ഗുണങ്ങളുടെ പൂർണ്ണതയ്ക്ക് ഭഗം എന്നാണു പേര്. ഭഗമുള്ളവൻ ഭഗവാനാകുന്നു. ഈ ഗുണങ്ങളാം ജന്മനാ ശ്രീകൃഷ്ണനിൽ സഹജമായി പ്രകാശിച്ചിരുന്നതിനാലാണ് അദ്ദേഹം ഭഗവാനെന്ന പേരിൽ പ്രസിദ്ധനായിത്തീൎന്നത്.

### ഐശ്വര്യം

ഭഗവാന്റെ ഒന്നാമത്തെ ഗുണം ഐശ്വര്യമാണല്ലോ. എല്ലാററിനേയും നിയന്ത്രിക്കുക, ശാസിക്കുക, എന്തും ചെയ്യുന്നതിനും ചെയ്യാതിരിക്കുന്നതിനും മററുവിധത്തിൽ ചെയ്യുന്നതിനും ശക്തിയുണ്ടായിരിക്കുക ഇതെല്ലാം ഐശ്വര്യമാണ്. ശ്രീകൃഷ്ണൻ ജനിച്ചപ്പോൾ മാതാപിതാക്കന്മാരുടെ ബന്ധനം അഴിഞ്ഞതും ജയിലിന്റെ വാതിലുകളെല്ലാം തുറക്കപ്പെട്ടതും കാവൽഭടന്മാർ ഉറങ്ങിപ്പോയതും നന്ദഗോപന്റെ ഗൃഹത്തിലേക്ക് ശ്രീകൃഷ്ണനേയും കൊണ്ടുപോകുമ്പോൾ വഴിയിൽ കാളിന്ദിയിലെ വെള്ളം യാത്രയ്ക്കു തടസ്സമാകാതെ നീങ്ങിപ്പോയതും ആമ്പാടിയിൽ പ്രവേശിച്ചപ്പോൾ യശോദ തുടങ്ങിയവർ നിദ്രയിൽപ്പെട്ടുപോയതും ശ്രീകൃഷ്ണന്റെ ഐശ്വര്യത്തെയാണ് കാണിക്കുന്നത്. വത്സസ്തേയത്തിൽ ബ്രഹ്മാവും ബാണയുദ്ധത്തിൽ രുദ്രനും ഗോവർദ്ധനോദ്ധാരണത്തിൽ ഇന്ദ്രനും വരുണലോകത്തിലേക്കു നീതനായ നന്ദഗോപനെ വീണ്ടെടുക്കുവാൻ ചെന്നപ്പോൾ വരുണനും തങ്ങളുടെ അപരാധങ്ങൾ ക്ഷമിക്കണമെന്നപേക്ഷിച്ചുകൊണ്ട് ശ്രീകൃഷ്ണനെ ഭക്തിപൂർവ്വം സ്തുതിക്കുന്നത് അദ്ദേഹത്തിന്റെ ഈശ്വരഭാവത്തെ സ്പഷ്ടമാക്കുന്നുണ്ട്. ആ സ്തുതികളിൽ സൃഷ്ടിസ്ഥിതിസംഹാരകർത്താക്കളായ ത്രിമൂർത്തികളെപ്പോലും നിയന്ത്രിക്കുന്ന സകലബ്രഹ്മസ്വരൂപനാണ് ശ്രീകൃഷ്ണനെന്ന് എല്ലാവരും സമ്മതിക്കുന്നുമുണ്ട്. സാന്ദീപനിമഹർഷിക്ക് മൃതനായ പുത്രനെ വീണ്ടും ജീവിപ്പിച്ചുകൊടുത്തതും സന്താനഗോപാലവർണ്ണനയിൽ മൃതന്മാരായ സന്താനങ്ങളെ വൈകുണ്ഠത്തിൽപ്പോയി കൊണ്ടുവന്ന് അവരുടെ മാതാപിതാക്കന്മാൎക്കു കൊടുത്തതും രാസലീലയിലും നാരദപരീക്ഷണത്തിലും അനേകശരീരമെടുത്ത് ലീലയാടിയതും ദേവകിക്കും വസുദേവനും ഉദ്ധവൎക്കും ഗോകുലവാസികൾക്കും ജരാസന്ധന്റെ ജയിലിൽനിന്നും മോചിപ്പിക്കപ്പെട്ട അനേകം രാജാക്കന്മാൎക്കും അന്ത്യകാലത്ത് മാതലിക്കും വ്യാധനും വിശ്വരൂപം കാട്ടിക്കൊടുത്തതും ശ്രീകൃഷ്ണന്റെ അദ്ഭുതജനകമായ ഐശ്വര്യത്തിന്റെ മതിയായ തെളിവാണ്. ഇതുപോലെ ഈശ്വരഭാവത്തെ തെളിയിക്കുന്ന അനേകം ലീലകൾ അവിടുന്നു പ്രദർശിപ്പിച്ചിട്ടുള്ളതായി ഭാഗവതത്തിൽനിന്നു മനസ്സിലാക്കാം.

### വീര്യം

ഭഗവാന്റെ രണ്ടാമത്തെ ഗുണമാണല്ലോ വീര്യം. ഉത്സാഹം, ഫലനിഷ്പത്തിപര്യന്തമുള്ള ശക്തി പരാക്രമം എന്നിങ്ങനെ പല അർത്ഥങ്ങളും വീര്യപദത്തിനുണ്ട്. ആ അർത്ഥങ്ങളെല്ലാം ശ്രീകൃഷ്ണന്റെ ജീവിതത്തിലെ ഏതു ഭാഗത്തും തെളിഞ്ഞുകാണാമായിരുന്നു. പൂതന മുതൽ ശിശുപാലൻ വരെയുള്ള ദുർജ്ജനങ്ങളെ നിർവ്വികാരനായി ഒരു ലീലയെന്ന നിലയിൽ ഹനിച്ചതും ഭൗമാസുരൻ, ബാണാസുരൻ മുതലായ ബലശാലികളുമായി നടത്തിയ ഘോരയുദ്ധത്തിൽ കാണിച്ച പരാക്രമവും ശ്രീകൃഷ്ണന്റെ വീര്യത്തെ നല്ലതുപോലെ വെളിപ്പെടുത്തുന്നു. സ്വച്ഛന്ദമൃത്യുവായ ഭീഷ്മർ തുടങ്ങിയ മഹാരഥന്മാരുടെ നേതൃത്വം ഉണ്ടായിരുന്നിട്ടും ദുര്യോധനാദികൾ പാണ്ഡവന്മാരോടു യുദ്ധത്തിൽ തോററ് നാമാവശേഷമായിത്തീൎന്നതു ശ്രീകൃഷ്ണന്റെ വീര്യശക്തികൊണ്ടുമാത്രമാണ്. ഈ പരമാർത്ഥം കുന്തീദേവിയും യുധിഷ്ഠിരനും അർജ്ജുനനും ഭക്തിപാരവശ്യത്തോടുകൂടി പ്രഖ്യാപിക്കുന്ന രംഗം ഭാഗവതത്തിൽ ചമൽക്കാരജനകമായ ഭാഷയിൽ വർണ്ണിച്ചിട്ടുണ്ട്. അതുപോലെ അശ്വത്ഥാമാവിന്റെ അപ്രതിരോദ്ധ്യമായ ബ്രഹ്മാസ്ത്രത്തിൽനിന്ന് പാണ്ഡവന്മാരും പരീക്ഷിത്തും രക്ഷപെട്ടത് ശ്രീകൃഷ്ണന്റെ അലൗകികവും അദ്ഭുതകരവും അനുപമവുമായ വീര്യമൊന്നുകൊണ്ടു മാത്രമാണ്.

**യശസ്സ്**

മൂന്നാമത്തെ ഗുണം യശസ്സാണ്. നാനാതരത്തിലുള്ള അപദാനങ്ങൾ പ്രകീർത്തിക്കപ്പെടുന്നതാണ് യശസ്സ്. ശ്രീകൃഷ്ണൻ ലോകത്തിൽ ആവിർഭവിച്ചപ്പോൾത്തന്നെ അലൗകികവും ദിവ്യവുമായ വിഷ്ണുരൂപം കണ്ട് അദ്ദേഹത്തിൻെറ മാഹാത്മ്യത്തെ ഒന്നാമതായി പ്രകീർത്തിച്ചത് മാതാപിതാക്കളായ ദേവകീവസുദേവന്മാരാണ്. ബ്രഹ്മാദികളായ ദേവന്മാരും വ്യാസാദി മഹർഷിമാരും വിദുരാദി നീതിജ്ഞന്മാരും യുധിഷ്ഠിരാദി ധർമ്മനിഷ്ഠന്മാരും ധൃതരാഷ്ട്രാദി സ്വാർത്ഥികളും ഭീമാർജ്ജുനാദി മഹായോദ്ധാക്കളും സഹദേവാദി മഹാജ്ഞാനികളും ശ്രീകൃഷ്ണൻെറ മാഹാത്മ്യം എപ്പോഴും പ്രകീർത്തിച്ചുകൊണ്ടാണിരുന്നത്. അതുപോലെ ഭീഷ്മരെപ്പോലെയുള്ള ബ്രഹ്മക്ഷത്രബലശാലികളായ മഹാപുരുഷന്മാരും കുന്തിയെപ്പോലെയുള്ള ജ്ഞാനവൃദ്ധകളായ സ്ത്രീകളും അപരിഷ്കൃതരും അനഭ്യസ്തവിദ്യകളുമായി ഗണിക്കപ്പെട്ടിരുന്ന ഗോപികമാരും സച്ചിദാനന്ദസ്വരൂപനായ പരമേശ്വരനെന്ന നിലയിൽ ശ്രീകൃഷ്ണനെ ഭജിക്കുകയും അദ്ദേഹത്തിൻെറ ഗുണഗണങ്ങൾ വാഴ്ത്തുകയും ചെയ്തിരുന്നു. ശ്രീകൃഷ്ണനെപ്പോലെ നിത്യനൂതനമായ യശസ്സ് സമ്പാദിച്ചിട്ടുള്ള ഒരു പുരാണപുരുഷൻ ഇതുവരെ ലോകത്തു ജനിച്ചിട്ടില്ല. ഇത് വെറുമൊരു മനുഷ്യന് നേടാവുന്ന യശസ്സല്ല. ഭഗവാനു മാത്രമേ അങ്ങനെയുള്ള യശസ്സ് ഉണ്ടാവുകയുള്ളു.

**ശ്രീ**

നാലാമത്തെ ഭഗവദ്ഗുണം ശ്രീയാണല്ലോ. ലക്ഷ്മി, ശോഭ, സൗന്ദര്യം, സിദ്ധി മുതലായ അർത്ഥങ്ങൾ ഈ ശബ്ദത്തിനുണ്ട്. സമ്പദ്ദേവതയായ ലക്ഷ്മീഭഗവതി എപ്പോഴും ശ്രീകൃഷ്ണൻെറ പാദസേവ ചെയ്തുകൊണ്ടാണിരിക്കുന്നത്.

''ജയതിതേഽധികം ജന്മനാവ്രജഃ
ശ്രയതഇന്ദിരാ ശശ്വദത്രഹി''

എന്ന് ഭാഗവതം ദശമസ്കന്ധം 31–ാം അദ്ധ്യായം ഒന്നാംശ്ലോകത്തിൽ ഗോപികമാർ പറയുന്നതായി വർണ്ണിച്ചിരിക്കുന്നു. പ്രിയതമനായ അല്ലയോ നന്ദകുമാരാ അങ്ങയുടെ ജനനംകൊണ്ട് ഞങ്ങളുടെ ആമ്പാടി ഇന്ന് വൈകുണ്ഠാദിദിവ്യലോകങ്ങളെക്കാളും മാഹാത്മ്യമുള്ളതായിത്തീർന്നിരിക്കുകയാണ്. കാരണം, സമ്പത്തിൻെറയും സൗന്ദര്യത്തിൻെറയും ദേവതയായ ലക്ഷ്മീഭഗവതി അങ്ങ ജനിച്ചപ്പോൾ മുതൽ സ്വനിവാസസ്ഥാനമായ വൈകുണ്ഠമുപേക്ഷിച്ച് അങ്ങയെ സേവിക്കുവാൻ ആമ്പാടിയിലേക്ക താമസം മാററിയിരിക്കുന്നു. അപരിഷ്കൃതരായ ഇടയന്മാരുടെ അനവധി കുടിലുകൾ ഉൾക്കൊള്ളുന്ന ആമ്പാടി ശ്രീകൃഷ്ണൻെറ ജന്മംകൊണ്ട് സ്വർഗ്ഗത്തേക്കാൾ സമ്പദ്സമൃദ്ധവും സജ്ജനനിവാസയോഗ്യവുമായിത്തീർന്നുവെന്ന് ഈ പ്രസ്താവനയിൽനിന്നു തെളിയുന്നുണ്ടല്ലോ. അതുപോലെ മഥുരയും ദ്വാരകയും അവിടത്തെ സാന്നിദ്ധ്യംകൊണ്ട് ലക്ഷ്മീദേവിയുടെ കേളീരംഗമായി വിരാജിച്ചു. ലക്ഷ്മീവല്ലഭനായ ശ്രീകൃഷ്ണൻെറ അനുഗ്രഹംകൊണ്ടാണല്ലോ കുചേലൻ കുബേരനായിത്തീർന്നത്. സകലവിധസമ്പത്തുകളും ശ്രീകൃഷ്ണൻെറ പാദധൂളിക്കധീനമാണെന്ന് ഭാഗവതം എടുത്തുപറയുന്നുണ്ട്.

ശോഭ അഥവാ സൗന്ദര്യം എന്ന അർത്ഥത്തിൽ ശ്രീശബ്ദത്തെ എടുത്താൽ അതും ശ്രീകൃഷ്ണനിൽ നല്ലതുപോലെ ഇണങ്ങിച്ചേരുന്നുണ്ട്.

''ഭൂഷണം ഭൂഷണാനാം'' എന്ന ഒരു ചെറിയ പദത്തിൽക്കൂടി അദ്ദേഹത്തിൻെറ ശരീരസൗന്ദര്യത്തിന്റെ സർവ്വാതിശായിത്വം ഭാഗവതകാരൻ വ്യക്തമാക്കിക്കാണിക്കുന്നു. എല്ലാവരും ആഭരണമണിയുന്നത് ശരീരശോഭയ്ക്കുവേണ്ടിയാണല്ലോ. എന്നാൽ ശ്രീകൃഷ്ണനണിഞ്ഞ ആഭരണങ്ങൾ അദ്ദേഹത്തിൻെറ ശരീരകാന്തികൊണ്ട് സമുജ്ജ്വലിക്കുകയായിരുന്നുവെന്നാണ് ഈ പദം വ്യക്തമാക്കുന്നത്. രാത്രിയിൽ വൃന്ദാവനത്തിൽവെച്ച് ശ്രീകൃഷ്ണനെ കാണാതെ സങ്കടപ്പെട്ടുകഴിയുന്ന ഗോപികമാരുടെ മദ്ധ്യത്തിൽ അവിടുന്നു പ്രത്യക്ഷപ്പെടുന്ന രംഗം ഭാഗവതകാരൻ വർണ്ണിക്കുന്നതിങ്ങനെയാണ്:

''താസാമാവിരഭൂച്ഛൗരിഃ സ്മയമാനമുഖാംബുജഃ
പീതാംബരധരഃ സ്രഗ്വീ സാക്ഷാൽ മന്മഥ മന്മഥഃ''

''മഞ്ഞപ്പട്ടുവാടയുടുത്ത് പുഞ്ചിരിതൂകിക്കൊണ്ട് സൗന്ദര്യദേവതയായ കാമദേവൻെറ മനസ്സിനുപോലും വികല്പമുണ്ടാകത്തക്കവണ്ണമുള്ള സൗന്ദര്യത്തോടുകൂടി ശ്രീകൃഷ്ണൻ ആ ഗോപികമാരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു''വെന്നാണല്ലോ ഈ ശ്ലോകത്തിൻെറ ചുരുക്കം. ഈ ശ്ലോകത്തിലെ ''സാക്ഷാൽ മന്മഥമന്മഥഃ'' എന്ന പദം ശ്രീകൃഷ്ണൻെറ സൗന്ദര്യാതിശയത്തെ എത്ര ചമല്ക്കാരത്തോടുകൂടിയാണു വർണ്ണിച്ചിരിക്കുന്നതെന്ന് സഹൃദയന്മാർക്ക് വായിച്ചറിയാൻ കഴിയും.

''ത്രിഭുവനകമനം തമാല വർണ്ണം രവികരഗൗരവരാംബരം ദധാനേ
വപുരളകകുലാവൃതാനനാബ്ജം വിജയസഖേരതിരസ്തുമേഽനവദ്യ''

എന്ന് ഭീഷ്മർ ശ്രീകൃഷ്ണനോട് പ്രാർത്ഥിക്കുന്നതായി ഭാഗവതം പ്രഥമസ്കന്ധം ഒൻപതാമദ്ധ്യായത്തിൽ പ്രതിപാദിക്കുന്നു. ഈ ശ്ലോകത്തിൽ പ്രയോഗിച്ചിരിക്കുന്ന ത്രിഭുവനകമനമെന്ന പദംതന്നെ സൗന്ദര്യത്തിൽ ശ്രീകൃഷ്ണനു കിടനില്ക്കാൻ മൂന്നു ലോകത്തിലും ആരുമില്ലെന്നു കാണിക്കുന്നു. രാഗികളും വിരാഗികളും ബാലന്മാരും വൃദ്ധന്മാരും മാത്രമല്ല, പക്ഷിമൃഗാദികൾപോലും ശ്രീകൃഷ്ണൻെറ സൗന്ദര്യാസ്വാദനത്തിൽ ആമഗ്നചിത്തരായിപ്പോയിയെന്ന് ഭാഗവതത്തിൽ പറയുന്നുണ്ട്.

**ജ്ഞാനം**

അഞ്ചാമത്തെ ഭഗവദ്ഗുണമാണല്ലോ ജ്ഞാനം. എല്ലാം അറിയുവാനുള്ള സാമർത്ഥ്യമാണത്. സർവ്വശാസ്ത്രജ്ഞനും നിഖിലകലാവല്ലഭനുമായിരുന്നു ശ്രീകൃഷ്ണൻ. അദ്ദേഹം കുറച്ചുദിവസംകൊണ്ട് സാന്ദീപനിമഹർഷിയുടെ

സമീപത്തുനിന്ന് വേദശാസ്ത്രാദി സകല വിദ്യകളും 64 ദിവസംകൊണ്ട് 64 കലകളും അഭ്യസിച്ചുവെന്നാണ് ഭാഗവതത്തിൽ പറയുന്നത്. എന്നാൽ ഭാരതത്തിൽ വർണ്ണിക്കുന്നത് ശ്രീകൃഷ്ണൻ അറുപത്തിനാലുദിവസംകൊണ്ട് ജ്യോതിഷം, കല്പം, നിരുക്തം, ശിക്ഷ, വ്യാകരണം, ഛന്ദസ്സ് ഈ ആറംഗങ്ങളോടുകൂടി നാലു വേദങ്ങളും ആലേഖ്യവും സംഗീതവും വൈദ്യവും ഗണിതവും മുഴുവൻ പഠിച്ചുകഴിഞ്ഞുവെന്നാണ്. അതുപോലെ പന്ത്രണ്ടു ദിവസംകൊണ്ട് കുതിരയിലും ആനയിലും ഇഷ്ടംപോലെ സഞ്ചരിക്കാനും അവയെ യഥാവസരം ഇഷ്ടംപോലെ നിയന്ത്രിച്ചുകൊണ്ടുപോകുവാനും അദ്ദേഹം പരിശീലിച്ചു. പത്തംഗങ്ങളോടുകൂടിയ ധനുർവ്വേദം മുഴുവൻ പഠിച്ചു പ്രയോഗത്തിൽ കൊണ്ടുവരാൻ അൻപതു ദിവസമേ അദ്ദേഹത്തിനു വേണ്ടിയിരുന്നുള്ളു. ഭാരതത്തിലെ ഈ വർണ്ണന അതിശയോക്തിയായി ചിലർ കരുതിയേക്കാം. പക്ഷേ, ഇതുപോലെയുള്ള സംഭവങ്ങൾ ഇക്കാലത്തും നടക്കാറുണ്ടെന്നുള്ളതാണ് പരമാർത്ഥം. രണ്ടും മൂന്നും വയസ്സുള്ളപ്പോൾത്തന്നെ രാമായണം, ഭാരതം മുതലായ മഹാഗ്രന്ഥങ്ങൾ മുഴുവൻ കണ്ഠസ്ഥമാക്കി അവയിലെ വിഷയങ്ങളെക്കുറിച്ച് വിദ്വത്താപൂർണ്ണമായ പ്രവചനംനടത്തുന്ന കൊച്ചുകുട്ടികളുടെ ചരിത്രങ്ങളും ചിത്രങ്ങളും ചിലപ്പോഴെല്ലാം പത്രങ്ങളിൽ കാണാറുണ്ട്. ഏതു കണക്കും ഉടനെതന്നെ മനസ്സുകൊണ്ടു ചെയ്ത് ശരിയായ ഉത്തരം കണ്ടുപിടിക്കുന്ന കുട്ടികളും അപൂർവ്വമാണെങ്കിലും ഇക്കാലത്തുമുണ്ട്. പൂർവ്വജന്മസംസ്കാരംകൊണ്ടാണ് അവർക്ക് ഈ ജന്മം ജ്ഞാനവിജ്ഞാനവിഷയങ്ങളിൽ ഇങ്ങനെയുള്ള വൈദഗ്ദ്ധ്യം സിദ്ധിക്കുന്നത്. ഭഗവാൻ ജ്ഞാനസ്വരൂപനാണ്. മായാമയമായ ശുദ്ധസത്വമാണ് അവതാരശരീരം. അതു കർമ്മത്തിനതീതവും സ്വതന്ത്രവുമാണ്. സാധാരണ ജീവന്റെ ശരീരം അവിദ്യാമയവും പഞ്ചഭൂതനിർമ്മിതവും കർമ്മങ്ങൾക്കധീനവുമാണ്. അതുകൊണ്ട് ജ്ഞാനം പ്രതിബന്ധിക്കപ്പെട്ടിരിക്കും. അഭ്യാസജന്യമായ സംസ്കാരംകൊണ്ടേ പ്രതിബന്ധം നീങ്ങി അതു പ്രകാശിക്കുകയുള്ളു. എന്നാൽ സത്വമയശരീരിയായ അവതാരപുരുഷന്റെ ജ്ഞാനത്തിന് ഒരു പ്രതിബന്ധവുമില്ല. അതു തനിയെ പ്രകാശിക്കും. ലോകർക്കൊരു പാഠമായിത്തീരട്ടെ എന്നു വിചാരിച്ച് ശ്രീകൃഷ്ണൻ സാന്ദീപനിയെ ഗുരുവായി വരിച്ചതാണ്. ഗുരുകുലത്തിൽ പോകുന്നതിനുമുമ്പ് അതിബാല്യത്തിൽപ്പോലും കലകളും ശാസ്ത്രങ്ങളും അദ്ദേഹത്തിൽ പ്രകാശിച്ചിരുന്നു. കാളിയന്റെ ഫണത്തിൽ നൃത്തമാടിയതും ഗോപികമാരുമൊത്ത് രാസക്രീഡ നടത്തിയതും വിശ്വമോഹനമായ മുരളീഗാനം മുഴക്കി വൃന്ദാവനത്തിലെ പക്ഷിമൃഗാദികളെയും തരുലതാദികളെയുംപോലും രസിപ്പിച്ചതും അതിനു തെളിവാണല്ലോ. ഗാനവും നൃത്തവും അക്കാലത്ത് അദ്ദേഹം ആരിൽനിന്നും പരിശീലിച്ചിരുന്നില്ല. അതെല്ലാം തനിയേ പ്രകടമാവുകയായിരുന്നു. ശ്രീകൃഷ്ണൻ പ്രാചീനന്മാരായ നാലു സംഗീതാചാര്യന്മാരിൽ പ്രമുഖനായ ഒരു വ്യക്തിയായിരുന്നുവെന്ന് സംഗീതശാസ്ത്രജ്ഞന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. താണ്ഡവം, ലാസ്യം എന്ന് പ്രാചീനനൃത്യം രണ്ടുവിധത്തിലുണ്ട്. ഇതു രണ്ടിൽനിന്നും ഭിന്നവും ആനന്ദജനകവുമായ ഒരു പുതിയ നൃത്തവിശേഷം ശ്രീകൃഷ്ണൻ ആവിഷ്കരിച്ചതായി പറയപ്പെടുന്നു.

ഭാരതീയസംഗീതത്തിൽ ഇന്നു നാലു സമ്പ്രദായങ്ങൾ നിലവിലുണ്ട്. അവയുടെ ആദിമാചാര്യന്മാർ നാരദനും ഭരതനും ഹനുമാനും ശ്രീകൃഷ്ണനുമാണ്. അതുകൊണ്ട് നാരദസംഗീതം, ഭരതസംഗീതം, ഹനുമത്സംഗീതം, ശ്രീകൃഷ്ണസംഗീതം എന്നീ പേരുകളിലാണ് അവ നാലും അറിയപ്പെടുന്നത്. അവയിൽ ശ്രീകൃഷ്ണൻ ആവിഷ്കരിച്ച സംഗീതസമ്പ്രദായം ഏററവും കഠിനവും എന്നാൽ മറെറല്ലാററിനെക്കാളും പരമാനന്ദപ്രദവുമാണെന്ന് സംഗീതവിദ്വാന്മാർ അഭിപ്രായപ്പെടുന്നു.

ആയോധനവിദ്യ പരിശീലിക്കുന്നതിനുമുമ്പാണ് വൃന്ദാവനത്തിൽവെച്ച് പല അസുരന്മാരെ കൊന്നതും മഥുരയിൽ ചെന്ന് മല്ലയുദ്ധത്തിൽ ബലിഷ്ഠനായ ചാണൂരനെയും മററും പരാജയപ്പെടുത്തി കാലപുരത്തിനയച്ചതും. മല്ലയുദ്ധത്തിൽ പരിപാലിക്കേണ്ട നിയമങ്ങളെല്ലാം ഒട്ടും തെററിക്കാതെയാണ് ശ്രീകൃഷ്ണൻ തന്റെ യുദ്ധകലാവൈദഗ്ദ്ധ്യം പ്രകടിപ്പിച്ച് പ്രതിമല്ലന്മാരെ നിലത്തുവീഴ്ത്തിയത്.

ഇന്ദ്രന്റെ പ്രസാദംകൊണ്ടാണ് കാലാകാലങ്ങളിൽ മഴപെയ്യുന്നതെന്നു ധരിച്ചിരുന്ന ഗോപന്മാർ നന്ദഗോപന്റെ നേതൃത്വത്തിൽ ആണ്ടുതോറും ഇന്ദ്രപ്രീതിക്കുവേണ്ടി യജ്ഞംനടത്തുക പതിവായിരുന്നു. ആ ധാരണ തെററാണെന്നു സ്ഥാപിച്ച് കൃഷീവലന്മാരായ നമ്മൾ, ജ്ഞാനികളായ ബ്രാഹ്മണരേയും പരിശുദ്ധകളായ പശുക്കളേയും പശുവിന് തീററതരുന്ന ഗോവർദ്ധനപർവ്വതത്തേയുമാണ് പൂജിക്കേണ്ടതെന്ന് ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും ഇണങ്ങത്തക്കവണ്ണം സമർത്ഥിച്ചുകൊണ്ട് ശ്രീകൃഷ്ണൻ നടത്തിയ പ്രഭാഷണം ഭാഗവതം ദശമസ്കന്ധം ഇരുപത്തിനാലാമദ്ധ്യായത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതു വായിച്ചാലറിയാം, പ്രകൃതിശാസ്ത്രം, കർമ്മവിജ്ഞാനം, ദേവതാജ്ഞാനം, ബ്രഹ്മജ്ഞാനം മുതലായ വിഷയങ്ങളിൽ ആ ബാല്യകാലത്തുപോലും അദ്ദേഹത്തിന് അഗാധമായ വിജ്ഞാനമുണ്ടായിരുന്നുവെന്ന്. ദശമത്തിൽ ശ്രീകൃഷ്ണൻ ഉദ്ധവർമുഖാന്തിരം യശോദയ്ക്കും നന്ദഗോപനും ഗോപികമാർക്കും ആത്മോപദേശം നല്കുന്നതായും ഏകാദശത്തിൽ ഉദ്ധവനും വസുദേവനും മോക്ഷലാഭത്തിനുവേണ്ടി നാനാവിധത്തിലുള്ള സാധനകളും യോഗവേദാന്താദി വിവിധശാസ്ത്രസിദ്ധാന്തങ്ങളും വിവരിച്ചുകൊടുക്കുന്നതായും വർണ്ണിച്ചിട്ടുണ്ട്. അതുപോലെ വർണ്ണധർമ്മങ്ങൾ, ആശ്രമധർമ്മങ്ങൾ തുടങ്ങി വിവിധവിഷയങ്ങൾ അദ്ദേഹം പല ഘട്ടങ്ങളിലായി പലർക്കും ഉപദേശിച്ചുകൊടുത്തിട്ടുണ്ട്. അവ പരിശോധിച്ചുനോക്കിയാൽ ശ്രീകൃഷ്ണൻ യോഗേശ്വരൻ മാത്രമല്ല ജ്ഞാനേശ്വരൻകൂടിയായിരുന്നുവെന്ന് സ്പഷ്ടമാകും.

## വൈരാഗ്യം

ഭഗവാന്റെ ആറാമത്തെ ഗുണമാണല്ലോ വൈരാഗ്യം. വിഷയവൈതൃഷ്ണ്യമാണ് വൈരാഗ്യം. വിഷയസുഖങ്ങൾ ത്യജിക്കാനുള്ള സന്നദ്ധതയിലാണ് അതു പ്രകടമാകുന്നത്. മാനാവമാനങ്ങളേയും സുഖദുഃഖങ്ങളേയും ലാഭാലാഭങ്ങളേയും തുല്യനിലയിൽ വീക്ഷിക്കുവാനുള്ള കരുത്ത് വൈരാഗ്യംകൊണ്ടേ ഉണ്ടാവുകയുള്ളു. ബാല്യകാലത്തു ഗോകുലവും വൃന്ദാവനവുംഗോകുലത്തിലെ ബാലന്മാരും ബാലികമാരും ആ നന്ദകുമാരനെ അത്യന്തം ആനന്ദിപ്പിച്ചിരുന്നു. പക്ഷേ, മഥുരയിൽ പോയതിനുശേഷം പിന്നൊരിക്കലും അദ്ദേഹം ആമ്പാടിയിലും വൃന്ദാവനത്തിലും വന്നിട്ടേയില്ല. കംസന്റെ മരണശേഷം മഥുരാസാമ്രാജ്യവും ദുര്യോധനാദികളുടെ പരാജയത്തിനുശേഷം കുരുസാ

മ്രാജ്യവും ശ്രീകൃഷ്ണന്റെ കാലടിക്കധീനമായി. പക്ഷേ, അദ്ദേഹം രാജസ്ഥാനം സ്വീകരിക്കാതെ മഥുരാനാഥനായ് ഉഗ്രസേനനെയും കുരുനാട്ടിന്നധിപനായി യുധിഷ്ഠിരനേയുമാണു വാഴിച്ചതു്. അതുപോലെ ജരാസന്ധന്റെയും ഭൗമാസുരന്റെയും സാമ്രാജ്യവും അദ്ദേഹത്തിനു കൈവശപ്പെട്ടതാമായിരുന്നു. അങ്ങനെയൊന്നും ചെയ്തില്ലെന്നു മാത്രമല്ല ജീവിതാവസാനംവരെ എല്ലാ രാജാക്കന്മാരുടെയും ആരാധ്യപുരുഷനായ അദ്ദേഹം ഉഗ്രസേനമഹാരാജാവിന്റെ ഒരു പ്രജയെന്ന നിലയിലാണു് ജീവിച്ചിരുന്നതു്. ഈ സംഭവങ്ങളെല്ലാം ശ്രീകൃഷ്ണന്റെ പൂർണ്ണമായ വൈരാഗ്യത്തിന്റെ പ്രകടനമല്ലാതെ മറ്റൊന്നുമല്ല. ബാല്യകാലത്തു ഗോപികമാരോടൊത്തുചേർന്നു വിവിധ ലീലകളിൽ അവിടുന്നു് ഏർപ്പെട്ടിരുന്നുവെങ്കിലും 'അവരുദ്ധസൗരതനായി'ത്തന്നെ വിജയിക്കുകയാണുണ്ടായതു്. അതുപോലെ ദ്വാരകയിൽ പതിനാറായിരത്തെട്ടു ഭാര്യമാരുമൊരുമിച്ചു ശ്രീകൃഷ്ണൻ കഴിഞ്ഞുകൂടിയെങ്കിലും ആ സുന്ദരികൾക്കു കടാക്ഷവീക്ഷണാദികൾകൊണ്ടും ഹാവഭാവാദികൾകൊണ്ടും അദ്ദേഹത്തിന്റെ മനസ്സിൽ ഒട്ടും വികാരമുണ്ടാക്കാൻ കഴിഞ്ഞില്ല.

'പത്ന്യസ്തു ഷോഡശ സഹസ്രമനംഗബാണൈ–
ര്യസ്യേന്ദ്രിയം വിമഥിതും കരണൈർന വിഭ്വ്യഃ'

എന്ന ഭാഗവതപ്രമാണംതന്നെ അതിനു തെളിവാണു്. ഇതു ശ്രീകൃഷ്ണന്റെ വൈരാഗ്യാത്മകമായ സംയമനത്തെയാണല്ലോ കാണിക്കുന്നതു്. അദ്ദേഹം അഖിലേശ്വരനായിരുന്നിട്ടും മഹർഷിശാപംകൊണ്ടു തന്റെ പുത്രപൗത്രാദിവംശപരമ്പര തമ്മിൽത്തല്ലി നശിക്കാതിരിക്കുന്നതിനുവേണ്ടി ഒന്നും പ്രവർത്തിച്ചില്ല. ഇതു് അദ്ദേഹത്തിന്റെ മമതാരാഹിത്യത്തെയാണു സൂചിപ്പിക്കുന്നതു്. ഇങ്ങനെ നോക്കിയാൽ ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം ഇവയുടെ പൂർണ്ണത ശ്രീകൃഷ്ണജീവിതത്തിൽ സഹജമായി പ്രകാശിച്ചിരുന്നുവെന്നു കാണാൻ കഴിയും. അതുകൊണ്ടാണു് ഭാഗവതകാരൻ പറഞ്ഞതു്, ''കൃഷ്ണസ്തു ഭഗവാൻ സ്വയം'' എന്നു്.

''ഐശ്വര്യം ശങ്കരാദീശ്വരവിനിമയനം
  വിശ്വതേജോഹരാണാം
തേജസ്സംഹാരി വീര്യം, വിമലമപി യശോ–
  നിഃസ്പൃഹൈശ്ചോപഗീതം,
അംഗാസംഗാ സദാ ശ്രീ,രഖിലവിദസി,ന
  ക്വാപി തേ സംഗവാർത്താ
തദ്വാതാഗാരവാസിൻ! മുരഹര! ഭഗവ–
  ച്ഛബ്ദമുഖ്യാശ്രയോസി''

എന്നു് ഭക്താഗ്രിമനായ ശ്രീ നാരായണഭട്ടതിരിപ്പാടു് ശ്രീകൃഷ്ണന്റെ ഭഗവദ്ഭാവത്തെക്കുറിച്ചു് നാരായണീയം പ്രഥമദശകം പത്താം ശ്ലോകത്തിൽ മനോഹരമായി വർണ്ണിച്ചിരിക്കുന്നു. ''അങ്ങേയ്ക്കു ശിവൻ മുതലായ ഈശ്വരന്മാരെ നിയമിക്കുന്നതിനുപോലുമുള്ള അധികാരമുണ്ടു്. ത്രൈലോക്യവിജയികളുടെ സകല ശക്തിയേയും സംഹരിക്കത്തക്കവണ്ണമുള്ള വീര്യവുമുണ്ടു്. അങ്ങയുടെ കീർത്തിയാകട്ടെ ചിത്തശുദ്ധികരവും നിസ്സംഗന്മാരായ മഹർഷിമാർപോലും പ്രകീർത്തിക്കുന്നതുമാണു്. എല്ലാം അങ്ങേക്കറിയാം. ഒരു വിഷയത്തിലും അങ്ങേക്കു് ആസക്തി ഉള്ളതായി കേട്ടിട്ടുപോലുമില്ല. ലക്ഷ്മീദേവി എപ്പോഴും അങ്ങയുടെ വക്ഷഃസ്ഥലത്താണിരിക്കുന്നതു്. ഇപ്രകാരം ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്ന ആറു ലക്ഷണങ്ങളും തികഞ്ഞിരിക്കുന്നതിനാൽ അല്ലയോ ഗുരുവായൂരപ്പാ—കൃഷ്ണാ—അങ്ങയെത്തന്നെയാണു് ഭഗവാൻ എന്നു പറയേണ്ടതു്.'' എന്നാണു് പ്രസ്തുത ശ്ലോകത്തിന്റെ ആശയം.

ഭഗവൽഗുണങ്ങളോടൊപ്പംതന്നെ ഉത്തമങ്ങളായ മനുഷ്യഗുണങ്ങളും ശ്രീകൃഷ്ണനെ പൂർണ്ണമനുഷ്യനാക്കിത്തീർത്തിരുന്നു. താൻ ഷഡ്ഗുണസമ്പന്നനായ ഭഗവാനാണെന്നുള്ള വസ്തുത ശ്രീകൃഷ്ണൻ ഒരിക്കലും മറന്നിരുന്നില്ല. എന്നാൽ മാതാപിതാക്കന്മാരുടെ മുമ്പിൽ മാതൃകാപരമായ ഒരു പുത്രജീവിതവും ഗുരുജനങ്ങളുടെ മുമ്പിൽ ഉത്തമനായ ഒരു ശിഷ്യന്റെ ഭാവവും സ്നേഹിതന്മാരുടെ മുമ്പിൽ സ്നേഹബദ്ധനായ ഒരു സുഹൃത്തിന്റെ നിലയും ഭാര്യമാരുടെ മുമ്പിൽ പ്രണയൈകധാമമായ ഒരു ഭർത്താവിന്റെ സ്ഥിതിയും പുത്രന്മാരുടെ മുമ്പിൽ വാത്സല്യനിധിയായ ഒരു പിതാവിന്റെ ഭാവവും ശത്രുക്കളുടെ മുമ്പിൽ സംഹാരരുദ്രന്റെ വടിവും അദ്ദേഹം കൈക്കൊണ്ടിരുന്നു.

''മല്ലാനാമശനിർ നൃണാം നരവരഃ സ്ത്രീണാം സ്മരോ മൂർത്തിമാൻ
ഗോപാനാം സ്വജനോഽസതാം ക്ഷിതിഭുജാം ശാസ്താ സ്വപിത്രോഃ ശിശുഃ
മൃത്യുർഭോജപതേർവ്വിരാഡവിദുഷാം തത്ത്വം പരം യോഗിനാം
വൃഷ്ണീനാം പരദേവതേതി വിദിതോ രംഗംഗതഃ സാഗ്രജഃ''

എന്നാണു് കംസൻ ഏർപ്പെടുത്തിയ മല്ലയുദ്ധരംഗത്തേക്കു പ്രവേശിച്ച ശ്രീകൃഷ്ണനെ ഭാഗവതം ദശമസ്കന്ധം നാല്പത്തിമൂന്നാമദ്ധ്യായം പതിനേഴാം ശ്ലോകത്തിൽ ചിത്രീകരിച്ചിരിക്കുന്നതു്. ''രംഗഭൂവിൽ ബലരാമനോടുകൂടി പ്രവേശിച്ച ശ്രീകൃഷ്ണൻ മനുഷ്യർക്കു മനുഷ്യശ്രേഷ്ഠന്റെ രൂപത്തിലും സ്ത്രീകൾക്കു ശരീരമെടുത്ത കാമദേവന്റെ രൂപത്തിലും സുദാമാവു്, ശ്രീദാമാവു് തുടങ്ങിയ ഗോപന്മാർക്കു സ്വജനത്തിന്റെ രൂപത്തിലും ദുഷ്ടന്മാരായ രാജാക്കന്മാർക്കു് ദണ്ഡമേല്പിക്കുന്ന ശാസകന്റെ രൂപത്തിലും യശോദ, ദേവകി, നന്ദഗോപൻ, വസുദേവൻ ഇവർക്കു തങ്ങളുടെ ഓമനക്കുഞ്ഞിന്റെ രൂപത്തിലും കംസനു് പ്രത്യക്ഷമായ മൃത്യുവിന്റെ രൂപത്തിലും അജ്ഞാനികൾക്കു വിരാട് രൂപത്തിലും യോഗികൾക്കു പരംപൊരുളായ ബ്രഹ്മത്തിന്റെ രൂപത്തിലും യാദവന്മാർക്കു് പരദേവതയുടെ രൂപത്തിലും അനുഭവപ്പെട്ടു. ഈ വർണ്ണനയിൽ ശ്രീകൃഷ്ണപരമാത്മാവിന്റെ ശരിയായ രൂപം ഭാഗവതകാരൻ പ്രകടിപ്പിച്ചിട്ടുണ്ടു്. അവിടുന്നു് എല്ലാവർക്കും എല്ലാമായിരുന്നു. എന്നാൽ തന്റെ യഥാർത്ഥഭാവം മറച്ചുകൊണ്ടാണു് അദ്ദേഹം ജനങ്ങളോടു പെരുമാറിയിരുന്നതു്. അതിനാൽ അതിബാലന്മാരും മുഗ്ദ്ധകളായ സ്ത്രീകളും തുടങ്ങി

സാക്ഷാത്കൃതപരമാത്മാക്കളായ വ്യാസാദിമഹർഷിമാർവരെയുള്ള എല്ലാവരുംതന്നെ ശ്രീകൃഷ്ണനെ ഭഗവാനെന്ന നിലയിലാണ് സമാരാധിച്ചിരുന്നത്. അവിടുന്നു ജ്ഞാനികൾക്കു നിർഗ്ഗുണബ്രഹ്മവും ഭക്തന്മാർക്കു കൃപാനിധിയായ ഭഗവാനുമായിരുന്നു.

ശ്രീകൃഷ്ണന്റെ നിർഗ്ഗുണസഗുണഭാവങ്ങൾ

മററവതാരങ്ങളെ അപേക്ഷിച്ച് ഐശ്വര്യാദിഷഡ്ഗുണങ്ങൾ ശ്രീകൃഷ്ണനിൽ സഹജമായി വിളങ്ങിയിരുന്നതുകൊണ്ടാണ് ഋഷികൾ അദ്ദേഹത്തെ ഭഗവദ്രൂപത്തിൽ വർണ്ണിച്ചിരിക്കുന്നത്. വൈഷ്ണവന്മാരിൽ ചിലർ വിഷ്ണുവിന്റെ അവതാരമായിട്ടാണു ശ്രീകൃഷ്ണനെ ദർശിക്കുന്നത്. എന്നാൽ മറ്റുചില വൈഷ്ണവന്മാർ വൈകുണ്ഠവാസിയായ വിഷ്ണുപോലും ഗോലോകവിഹാരിയായ കൃഷ്ണന്റെ അംശാവതാരമാണെന്നു വാദിക്കുന്നു. വൈഷ്ണവന്മാരെല്ലാവരും ഭഗവാന്റെ സഗുണവും സാകാരവുമായ ദിവ്യവിഗ്രഹം നിത്യമാണെന്നു വിശ്വസിക്കുന്നവരാണ്. ഭാഗവതം ശ്രദ്ധിച്ചു പഠിച്ചാൽ അതിൽ വർണ്ണിച്ചിരിക്കുന്ന വിഷ്ണുവും കൃഷ്ണനും ഒന്നാണെന്നു മനസ്സിലാകും. നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മസ്വരൂപമായും പീതാംബരനും ശ്രീവത്സാങ്കിതവക്ഷസ്സും ചതുർബാഹുവും ശംഖചക്രഗദാപത്മധാരിയുമായ വിഷ്ണുസ്വരൂപമായും മയിൽപ്പീലിയുമണിഞ്ഞു വൈജയന്തിമാലയും ധരിച്ച് ഓടക്കുഴലും വിളിച്ചുകൊണ്ടു പശുക്കളെ മേയ്ക്കുന്ന ഗോപബാലരൂപമായും ശ്രീകൃഷ്ണനെ ഭാഗവതത്തിൽ വർണ്ണിച്ചിട്ടുണ്ട്.

''ഹരിർഹി നിർഗ്ഗുണസ്സാക്ഷാൽ പുരുഷഃ പ്രകൃതേഃ പരഃ
സസർവ്വ ദൃഗുപദ്രഷ്ടാ തം ഭജന്നിർഗ്ഗുണോ ഭവേൽ'' (സ്ക. 10. അ. 88. ശ്ലോ. 5)

എന്നു് ശ്രീകൃഷ്ണന്റെ നിർഗ്ഗുണഭാവം ശ്രീശുകബ്രഹ്മർഷി പരീക്ഷിത്തിനു വ്യക്തമാക്കിക്കൊടുക്കുന്നു. ''അല്ലയോ പരീക്ഷിത്തുമഹാരാജാവേ! ഭഗവാൻ ശ്രീഹരിയാകട്ടെ മായയ്ക്കു് ഉപരിയായി നിർഗ്ഗുണഭാവത്തിൽ പ്രകാശിക്കുന്ന പൂർണ്ണമായ ബ്രഹ്മമാണ്. ആ ബ്രഹ്മം അന്തഃകരണത്തിൽ സാക്ഷിരൂപത്തിൽ പ്രകാശിച്ച് എല്ലാററിനേയും അറിയുന്നുണ്ട്. നിർഗ്ഗുണമായ അതിനെ സ്വസ്വരൂപത്തിൽ ധ്യാനിക്കുന്നവൻ ഗുണാതീതനായി—മുക്തനായി—ത്തീരുന്നു എന്നാണ് പ്രകൃതശ്ലോകത്തിന്റെ സാരം.

''അഹോഭാഗ്യമഹോഭാഗ്യം നന്ദഗോപവ്രജൗകസാം
യന്മിത്രം പരമാനന്ദം പൂർണ്ണം ബ്രഹ്മസനാതനം'' (സ്ക. 10. അ. 14. ശ്ലോ. 32.)

ബ്രഹ്മാവ് ശ്രീകൃഷ്ണനോടു പറയുകയാണ്. നന്ദഗോപൻ തുടങ്ങിയ ഗോകുലവാസികളുടെയെല്ലാം ഭാഗ്യം അത്ഭുതകരംതന്നെ. എന്തെന്നാൽ, സനാതനവും പരമാനന്ദസ്വരൂപവും പൂർണ്ണവുമായ ബ്രഹ്മം അവർക്കു മിത്രമായിത്തീന്നിരിക്കുന്നു, എന്നർത്ഥം. ''ഗൂഢം പരം ബ്രഹ്മമനുഷ്യലിംഗം'' എന്നും ഭാഗവതത്തിൽ ശ്രീകൃഷ്ണനെ വർണ്ണിക്കുന്നുണ്ട്. സാക്ഷാൽ പരബ്രഹ്മംതന്നെ മനുഷ്യരൂപത്തിൽ ഒളിഞ്ഞിരിക്കുന്നുവെന്നാണല്ലോ ഇതു സൂചിപ്പിക്കുന്നത്. ഈ പ്രതിപാദനംകൊണ്ട് ശ്രീകൃഷ്ണന്റെ നിർഗ്ഗുണസ്വരൂപം സ്പഷ്ടമാകുന്നുണ്ടല്ലോ. ഇനിയും സഗുണഭാവത്തെക്കുറിച്ചുകൂടി അല്പം പരാമർശിക്കാം. ദശമം എഴുപത്തിമൂന്നാമദ്ധ്യായത്തിൽ ജരാസന്ധന്റെ കാരാഗൃഹത്തിൽനിന്നും മോചിപ്പിക്കപ്പെട്ട ഇരുപത്തിയെണ്ണായിരം രാജാക്കന്മാർ ശ്രീകൃഷ്ണനെ സാക്ഷാൽ വിഷ്ണുവായിക്കണ്ടു് ഭക്തിപൂർവ്വം പ്രണമിക്കുന്ന ഭാഗമാണടിയിൽ ചേർക്കുന്നത്.

''...........................................................
ദദൃശുസ്തേ ഘനശ്യാമം പീതകൗശേയവാസസം
ശ്രീവത്സാങ്കം ചതുർബ്ബാഹും പത്മഗർഭാരുണേക്ഷണം
ചാരുപ്രസന്നവദനം സ്ഫുരന്മകരകുണ്ഡലം
പത്മഹസ്തം ഗദാശംഖ രഥാംഗൈരുപലക്ഷിതം
കിരീടഹാരകടക കടിസൂത്രാംഗദാചിതം
ഭ്രാജദ്വരമണിഗ്രീവം നിവീതം വനമാലയാ
പിബന്ത ഇവ ചക്ഷുർഭ്യാം ലിഹന്ത ഇവ ജിഹ്വയാ
ജിഘ്രന്ത ഇവ നാസാഭ്യാം രംഭന്ത ഇവ ബാഹുഭിഃ
പ്രണേമുർഹത പാപ്മാനോ മൂർദ്ധഭിഃ പാദയോർഹരേഃ''

''വർഷകാലത്തെ മേഘംപോലെ നീലവർണ്ണത്താർന്ന ശരീരത്തോടും ഉടുത്തിരിക്കുന്ന മഞ്ഞപ്പട്ടോടും ഗദയും ചക്രവും ശംഖും പത്മവും ധരിച്ചിരിക്കുന്ന നാലു തൃക്കൈകളോടും മാറിടത്തിൽ വിളങ്ങുന്ന ശ്രീവത്സത്തോടും താമരപ്പൂവിന്റെ ഉള്ളിലുള്ള ദളംപോലെ ചുവന്ന കണ്ണുകളോടും കാതുകളിൽ അണിഞ്ഞിരിക്കുന്ന മകരകുണ്ഡലങ്ങളോടും പ്രസന്നമായ മുഖത്തോടും കിരീടം, മുത്തുമാല, കടകം, തോൾവള, അരഞ്ഞാൺ മുതലായ ദിവ്യാഭരണങ്ങളോടും കഴുത്തിലണിഞ്ഞിരിക്കുന്ന കൗസ്തുഭരത്നത്തോടും കണ്ഠം മുതൽ പാദംവരെ നീണ്ടുകിടക്കുന്ന വനമാലയോടുംകൂടി ശോഭിക്കുന്ന ശ്രീകൃഷ്ണനെ ആ രാജാക്കന്മാർ കണ്ടു. ആ കാഴ്ച നേത്രങ്ങൾകൊണ്ട് കുടിക്കുന്നതുപോലെയും നാക്കുകൾകൊണ്ടു നക്കുന്നതുപോലെയും മൂക്കുകൾകൊണ്ടു മണക്കുന്നതുപോലെയും ബാഹുക്കൾകൊണ്ട് ആലിംഗനം ചെയ്യുന്നതുപോലെയുമുള്ള അനുഭൂതിയാണ് അപ്പോൾ അവരുടെ ഹൃദയത്തിൽ ഉണ്ടാക്കിത്തീർത്തത്. ആ ദർശനംകൊണ്ടുതന്നെ മാലിന്യങ്ങളെല്ലാം നശിച്ചുപോയ രാജാക്കന്മാർ ശ്രീകൃഷ്ണന്റെ തൃപ്പാദങ്ങളിൽ ശിരസ്സുനമിച്ചു നമസ്കരിച്ചു.''

ഗോപസ്ത്രീകളുടെ മനസ്സിൽ പ്രേമവികാരം ഉളവാക്കുന്ന ശ്രീകൃഷ്ണസ്വരൂപം പരീക്ഷിത്തുമഹാരാജാവിനു് ശ്രീശുകൻ വിവരിച്ചുകൊടുക്കുന്നതാണ് അടിയിൽ കാണിക്കുന്നത്.

''ബഹ്ാപീഡം നടവരവപുഃ കർണ്ണയോഃ കർണ്ണികാരം
ബിഭ്രദ്വാസഃ കനകകപിശം വൈജയന്തീം ച മാലാം
രന്ധ്രാൻ വേണോരധരസുധയാ പൂരയൻ ഗോപവൃന്ദൈർ—
വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ് ഗീതകീർത്തിഃ'' (സ്ക. 10. അ.21. ശ്ലോ. 5)

''തലയിൽ മയിൽപ്പീലിയും കാതിൽ കൊന്നപ്പൂവും ശരീരത്തിൽ കനകനിറംപോലെയുള്ള പീതാംബരവും കഴുത്തിൽ മണമുള്ള അഞ്ചുതരം പൂക്കൾകൊണ്ടു കോർത്ത വൈജയന്തിമാലയുമണിഞ്ഞ് അഭിനയത്തിനുവേണ്ടി രംഗമഞ്ചത്തിൽ പ്രവേശിച്ച നല്ല നടനെപ്പോലെ സുന്ദരമായ വേഷത്തോടുകൂടി പൊന്നോടക്കുഴൽ ചുണ്ടോടുചേർത്ത് അധരസുധകൊണ്ട് ആ കുഴലിന്റെ ദ്വാരങ്ങൾ നിറയ്ക്കുകയാണോ എന്നു തോന്നത്തക്കവണ്ണം ഗാനം മുഴക്കിക്കൊണ്ട് ശ്രീകൃഷ്ണൻ തന്റെ നാനാതരത്തിലുള്ള ലീലാമാഹാത്മ്യത്തെക്കുറിച്ചു പുകഴ്ത്തുന്ന ഗോപന്മാരോടുകൂടി സ്വപാദചിഹ്നംകൊണ്ട് ഭക്തന്മാരുടെ ഹൃദയത്തെ രമിപ്പിക്കുന്ന വൃന്ദാവനത്തിൽ പ്രവേശിച്ചു'' എന്നാണല്ലോ ഈ ശ്ലോകത്തിന്റെ സാരം. ഇവിടെ വർണ്ണിക്കപ്പെട്ട ശ്രീകൃഷ്ണന്റെ മൂന്നു രൂപങ്ങളിൽ ഒന്നാമത്തേത് പൂർണ്ണവും നിരാകാരവും നിർഗ്ഗുണവുമായ ബ്രഹ്മസ്വരൂപവും രണ്ടാമത്തേത് സഗുണവും സാകാരവും ദിവ്യവുമായ വിഷ്ണുസ്വരൂപവും മൂന്നാമത്തേത് സഗുണവും സാകാരവും സുന്ദരവുമായ മനുഷ്യസ്വരൂപവുമാണ്. ഇവയിൽ ബ്രഹ്മസ്വരൂപം സത്യവും ദേവരൂപവും മാനുഷരൂപവും മായാമയവുമാണെന്ന് ഭാഗവതംതന്നെ പ്രഖ്യാപിക്കുന്നുണ്ട്. ദേവകീവസുദേവന്മാരുടെ ആഗ്രഹമനുസരിച്ച് ഭഗവാൻ വിഷ്ണുരൂപമുപേക്ഷിച്ച് പ്രാകൃതശിശുവേഷം കൈക്കൊള്ളുന്നതായി ദശമസ്കന്ധം മൂന്നാം അദ്ധ്യായം നാൽപത്തിയാറാം ശ്ലോകത്തിൽ വിവരിച്ചിട്ടുണ്ട്.

''.................................
ഭഗവാനാത്മമായയാ
പിത്രോഃ സമ്പശ്യതോഃ സദ്യോ
ബഭൂവ പ്രാകൃതശ്ശിശുഃ''

''മാതാപിതാക്കന്മാർ കണ്ടുകൊണ്ടിരിക്കെ ഭഗവാൻ തന്റെ യോഗമായാശക്തിയാൽ വിഷ്ണുസ്വരൂപമുപേക്ഷിച്ച് സാധാരണ മനുഷ്യശിശുവായിത്തീർന്നു.'' എന്നാണിതിനർത്ഥം. ദിവ്യഭൂഷകളോടും ദിവ്യായുധങ്ങളോടും ചതുർബാഹുക്കളോടുംകൂടിയ വിഷ്ണുദേവരൂപം ഉപേക്ഷിച്ചതു് മായകൊണ്ടാണെങ്കിൽ അതു സ്വീകരിച്ചതും ആ മായകൊണ്ടാണെന്നു തീരുമാനിക്കാമല്ലോ. ഇതുകൊണ്ട് ശ്രീകൃഷ്ണന്റെ സാകാരമായ വിഷ്ണുസ്വരൂപവും മായാമയമാണെന്നു മനസ്സിലാക്കാം.

ഇനിയും ശ്രീകൃഷ്ണന്റെ മനുഷ്യരൂപത്തെക്കുറിച്ചുകൂടി പരിശോധിച്ചുനോക്കാം. വത്സസ്തേയത്തിൽ ബ്രഹ്മാവിനു് പശുക്കുട്ടികളും ഗോപബാലന്മാരും വിഷ്ണുരൂപമായി അനുഭവപ്പെട്ടു. അതു കണ്ട് ആശ്ചര്യചകിതനായി അദ്ദേഹം വീണ്ടും വൃന്ദാവനത്തിലേക്കു നോക്കിയപ്പോൾ പഴയതുപോലെ ശ്രീകൃഷ്ണനെത്തന്നെ കണ്ട വസ്തുതയാണു് ഇവിടെ വർണ്ണിക്കാൻപോകുന്നതു്.

''തത്രോദ്വഹൽ പശുപവംശശിശുത്വനാട്യം
ബ്രഹ്മാദ്വയം പരമനന്തമഗാധബോധം
വത്സാൻ സഖീനിവ പുരാ പരിതോ വിചിന്വ-
ദേകം സപാണികവലം പരമേഷ്ഠ്യചഷ്ട.'' (സ്ക 10. അ 13. ശ്ലോ. 61)

ശ്രീശുകൻ പരീക്ഷിത്തുമഹാരാജാവിനോടു പറയുകയാണു്, ''ദേശംകൊണ്ടോ കാലംകൊണ്ടോ മററു വസ്തുക്കൾകൊണ്ടോ നാശമില്ലാത്തതും സജാതീയമോ വിജാതീയമോ സ്വഗതമോ ആയ ഭേദം അല്പംപോലും ഏശാത്തതും ഏകവും അഖണ്ഡബോധസ്വരൂപവുമാണ് ബ്രഹ്മം. അതു് ഗോപാലവേഷം നടിച്ച് ചോററുരുള കൈയിലെടുത്തു പശുക്കിടാങ്ങളേയും കൂട്ടുകാരേയും അന്വേഷിച്ചുകൊണ്ടിരിക്കുന്നതു് പഴയതുപോലെ അവിടെ—വൃന്ദാവനത്തിൽ—ബ്രഹ്മാവു കണ്ടു'' എന്നു്. ഇവിടെ ബ്രഹ്മം സത്യവും ഗോപാലവേഷം മായികവുമാണെന്നു തെളിയുന്നുണ്ടല്ലോ. ബ്രഹ്മാവു് ആദ്യം വിഷ്ണുരൂപത്തിൽക്കണ്ടതും പിന്നീടു് ഗോരൂപത്തിലും ഗോപാലരൂപത്തിലും കണ്ടതും സച്ചിന്മയമായ ബ്രഹ്മത്തെയാണെന്ന് ഈ പ്രകരണംകൊണ്ടു തെളിയുന്നു. ഭഗവാനു് നിർഗ്ഗുണമെന്നും സഗുണമെന്നും രണ്ടു ഭാവമുണ്ട്. നിർഗ്ഗുണഭാവം ശുദ്ധവും സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മവും സഗുണഭാവം ഷഡ്ഗുണസമ്പന്നനായ ഭഗവാൻമുതൽ കല്ലിവരെയുള്ള അവതാരങ്ങളും ആകുന്നു. നിർഗ്ഗുണബ്രഹ്മത്തിൽ എല്ലാ അവതാരങ്ങളും കല്പിതങ്ങളാണു്. എന്നാൽ, അധിഷ്ഠാനത്തിൽനിന്നു ഭിന്നമായി കല്പിതവസ്തുവിനു് സത്തയില്ലെന്നുള്ള വേദാന്തസിദ്ധാന്തമനുസരിച്ച് ആ അവതാരങ്ങളെല്ലാം ബ്രഹ്മസ്വരൂപമാണെന്നു സിദ്ധിക്കുന്നു. ആ നിലയിൽ ശ്രീകൃഷ്ണനെ പരബ്രഹ്മമായിട്ടും സാക്ഷാൽ ഭഗവാനായിട്ടും പൂർണ്ണാവതാരമായിട്ടും സ്തുതിക്കുന്നതിൽ യാതൊരു സിദ്ധാന്തഹാനിയുമില്ല. ആദ്ധ്യാത്മികദൃഷ്ടിയിൽ ബ്രഹ്മവും ആധിദൈവികദൃഷ്ടിയിൽ വിഷ്ണുവും ലൗകികദൃഷ്ടിയിൽ പൂർണ്ണമനുഷ്യനുമാണു് ശ്രീകൃഷ്ണൻ.

**രണ്ടു ശ്രീകൃഷ്ണന്മാരുണ്ടോ?**

ശ്രീമദ്ഭാഗവതത്തിൽ ശ്രീകൃഷ്ണന്റെ ലൗകികഭാവത്തെക്കാൾ ദൈവികഭാവത്തിനും ആദ്ധ്യാത്മികഭാവത്തിനുമാണു് പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. എന്നാൽ മഹാഭാരതത്തിൽ അദ്ദേഹത്തിന്റെ ലൗകികഭാവം കൂടുതലായി പ്രകാശിപ്പിച്ചിട്ടുണ്ടു്. അതുകൊണ്ടു് മഹാഭാരതത്തിൽ വർണ്ണിച്ചിട്ടുള്ള ശ്രീകൃഷ്ണനും ശ്രീമദ് ഭാഗവതത്തിൽ വർണ്ണിച്ചിട്ടുള്ള ശ്രീകൃഷ്ണനും ഒന്നല്ലെന്നു ചില പണ്ഡിതന്മാർക്ക് അഭിപ്രായമുണ്ട്. അവരിലധികവും പാശ്ചാത്യരാണു്. ചെറുപ്പകാലത്തു് ആമ്പാടിയിൽ ഗോപീമാരുടെ വെണ്ണയും പാലും കവർന്നുതിന്നു് സ്വച്ഛന്ദം വിഹരിച്ചും വൃന്ദാവനത്തിൽ ഗോപിമാരുമായി രാസക്രീഡയിൽ രമിച്ചും ഒരു ദുർവൃത്തനെപ്പോലെ ജീവിച്ച ശ്രീകൃഷ്ണൻ മഹാഭാരതത്തിൽ അർജ്ജുനന്റെ സാരഥ്യം വഹിക്കുന്നതിനും അലൗകികജ്ഞാനബോധ

ഗാരമായ ഗീത അദ്ദേഹത്തിനുപദേശിച്ചുകൊടുക്കുന്നതിനും അർഹനല്ലെന്നാണ് അക്കൂട്ടരുടെ വാദം. അതുകൊണ്ട് ഭാരതത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്ന ശ്രീകൃഷ്ണനും ഭാഗവതപ്രതിപാദിതനായ ശ്രീകൃഷ്ണനും രണ്ടാണെന്ന നിഗമനത്തിലാണ് അവരെത്തിച്ചേർന്നിരിക്കുന്നത്. പക്ഷേ, ആ അഭിപ്രായത്തെ ഖണ്ഡിച്ച് ഭാരതത്തിലും ഭാഗവതത്തിലും വർണ്ണിക്കപ്പെട്ടിട്ടുള്ള ശ്രീകൃഷ്ണൻ ഒന്നുതന്നെയാണെന്ന് ഭാരതശ്ലോകങ്ങളും ഭാഗവതശ്ലോകങ്ങളും ചൂണ്ടിക്കാണിച്ചുകൊണ്ട് മഹാപണ്ഡിതന്മാരായ ചിലർ യുക്തിയുക്തം സമർത്ഥിച്ചിട്ടുണ്ടെന്നുള്ള വസ്തുതയും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ശ്രീകൃഷ്ണനെ അഗ്ര്യപൂജയ്ക്കു തെരഞ്ഞെടുത്തപ്പോൾ ക്ഷുബ്ധനായിത്തീർന്ന ശിശുപാലൻ അദ്ദേഹത്തെ പലവിധത്തിൽ ശകാരിക്കുന്നതായി മഹാഭാരതം സഭാപർവ്വം നാൽപ്പത്തിയൊന്നാമദ്ധ്യായത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതിൽ പരിഹാസരൂപത്തിൽ പൂതന, കേശി, വൃഷഭാസുരൻ, ശകടാസുരൻ ഇവരെ കൊന്നതും ഗോവർദ്ധനപർവ്വതം കൈകൊണ്ടെടുത്തതും സൂചിപ്പിക്കുന്നുണ്ട്. അതെല്ലാം വെറും നിസ്സാരങ്ങളാണെന്നാണ് ശിശുപാലൻ ചൂണ്ടിക്കാണിക്കുന്നത്. എങ്കിലും അതുകൊണ്ട് യുധിഷ്ഠിരന്റെ യജ്ഞത്തിൽ അഗ്ര്യപൂജയ്ക്കർഹനായിത്തീർന്ന ശ്രീകൃഷ്ണൻതന്നെയാണ് ബാല്യകാലത്ത് വ്രജത്തിലും വൃന്ദാവനത്തിലും ലീലാഗോപബാലനായി വിഹരിച്ചതെന്ന് സിദ്ധിക്കുന്നുണ്ട്. ധൃതരാഷ്ട്രർ ശ്രീകൃഷ്ണന്റെ മാഹാത്മ്യത്തെ സ്തുതിച്ച് സഞ്ജയനോടു പറയുന്നതായി ദ്രോണപർവ്വത്തിലും പ്രതിപാദിക്കുന്നുണ്ട്. ആ സ്തുതിയിലും ശ്രീകൃഷ്ണൻ ഗോകുലം, വൃന്ദാവനം, ഹസ്തിനപുരം തുടങ്ങിയ ധാമങ്ങളിൽ നടത്തിയ പ്രവൃത്തികളെ പരാമർശിക്കുന്നുണ്ട്. ഇതുകൊണ്ടെല്ലാം ശ്രീകൃഷ്ണൻ ഒന്നേ ഉണ്ടായിരുന്നുള്ളവെന്ന് തീരുമാനിക്കാവുന്നതാണ്.

ഭാഗവതകാരൻ ഈശ്വരന്റെ എല്ലാ ഭാവങ്ങളും ശ്രീകൃഷ്ണനിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മചൈതന്യത്തെ സ്വസ്വരൂപത്തിൽ സാക്ഷാത്കരിച്ചെങ്കിലേ കൈവല്യം സിദ്ധിക്കയുള്ളൂ. പക്ഷേ, അങ്ങനെ സാക്ഷാത്കരിക്കുവാൻ അപൂർവ്വം ചില ഉത്തമാധികാരികൾക്ക മാത്രമേ സാധ്യമാവുകയുള്ളൂ. മദ്ധ്യമാധികാരികളെയും അധമാധികാരികളെയുംകൂടി സഗുണസാകാരോപാസനയിൽക്കൂടി നിർഗ്ഗുണബ്രഹ്മഭാവത്തിലെത്തിക്കുവാനാണ് സഗുണബ്രഹ്മത്തിന്റെ വിവിധഭാവങ്ങൾകൂടി അവതാരങ്ങളെന്നനിലയിൽ ഋഷികൾ പുരാണങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നത്. ഈ തത്ത്വം മനസ്സിലാക്കിയാൽ ഭാഗവതത്തിൽ വർണ്ണിച്ചിരിക്കുന്ന ഈശ്വരഭാവങ്ങളെല്ലാം ജീവന്റെ ശ്രേയോലാഭത്തിനുള്ളതാണെന്നു ഗ്രഹിക്കാൻ പ്രയാസമില്ല.

### ജീവതത്ത്വം

ജീവൻ സർവ്വജ്ഞനും സർവ്വശക്തനും പൂർണ്ണനും ആണെങ്കിലും ഈശ്വരന്റെ തിരോധാനശക്തിനിമിത്തം കിഞ്ചിജ്ജ്ഞനും, കിഞ്ചിത്കരനും, അണുവുമായിത്തീർന്നിരിക്കയാണെന്ന് വൈഷ്ണവതന്ത്രമനുസരിച്ച് ഭാഗവതത്തിലും വർണ്ണിച്ചിട്ടുണ്ട്. കിഞ്ചിജ്ജ്ഞത്വം, കിഞ്ചിത്കരത്വം, അണുത്വം ഇവയ്ക്കു് മലം എന്നാണ് വൈഷ്ണവതന്ത്രത്തിലെ സാങ്കേതികസംജ്ഞ. മലമാണ് ജീവനെ സംസാരത്തിൽ ബദ്ധനാക്കിത്തീർക്കുന്നത്. ജീവനും കർമ്മവും അനാദിയാണ്. അനാദിയായ കർമ്മമനുസരിച്ച് ജീവൻ എപ്പോഴും ജനിക്കുകയും മരിക്കുകയും ചെയ്തു ക്ലേശങ്ങളനുഭവിച്ചുകൊണ്ടിരിക്കുന്നു. ഈ ക്ലേശങ്ങൾ കണ്ട് ഭഗവാന്റെ ഹൃദയത്തിൽ തനിയേ കൃപ ഉണ്ടാകുന്നു. ഈ കൃപയ്ക്കു് അനുഗ്രഹശക്തിയെന്നും ശക്തിപാതമെന്നും പേരുണ്ട്. തന്റെ സഹജമായ കാരുണ്യം ഈശ്വരൻ ആ ജീവന്മാരിൽ ചൊരിയുമ്പോൾ അവരുടെ ശുഭാശുഭകർമ്മങ്ങൾ സാമ്യാവസ്ഥയെ പ്രാപിച്ച് ഫലജനകമല്ലാതായിത്തീരും. അതോടുകൂടി വിവേകവും വൈരാഗ്യവും ഉണ്ടായി മോക്ഷലാഭത്തിനുവേണ്ടി—ഈശ്വരപ്രാപ്തിക്കുവേണ്ടി—ആ ജീവന്മാർ പ്രവർത്തിക്കാൻ തുടങ്ങും. ഇങ്ങനെയാണ് ജീവന്മാരുടെ സ്വരൂപത്തെപ്പററി ഭാഗവതത്തിൽ സൂചിപ്പിക്കുന്നത്. എന്നാൽ ജീവൻ ബ്രഹ്മംതന്നെയാണെന്നും സാധനചതുഷ്ടയസമ്പന്നനായ അധികാരിക്ക് സദ്ഗുരുവിന്റെ ഉപദേശംകൊണ്ട് അജ്ഞാനംനിമിത്തം തന്നിൽ വന്നുചേർന്ന സംസാരബന്ധം നീക്കി മുക്തനാകാൻ കഴിയും എന്നും ഉള്ള വേദാന്തസിദ്ധാന്തവും ഭാഗവതത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഈശ്വരാനുഗ്രഹംകൊണ്ടു മാത്രമേ ജീവനു ബ്രഹ്മപ്രാപ്തി ഉണ്ടാകുകയുള്ളൂ എന്നുള്ളത് വ്യാവഹാരികമായി വേദാന്തികളും സമ്മതിക്കുന്നു.

ജീവൻ ഈശ്വരന്റെ അംശവും അണുവുമാണെന്ന് വൈഷ്ണവന്മാർ വാദിക്കുമ്പോൾ ആ ജീവൻ വിഭു—ഈശ്വരൻ—നിർഗ്ഗുണബ്രഹ്മം—തന്നെയുമാണെന്നും അജ്ഞാനംനിമിത്തമാണ് അണുത്വാഭിമാനം വന്നുചേർന്നതെന്നും വേദാന്തികൾ സിദ്ധാന്തിക്കുന്നു.

### ജീവഭേദം

നിത്യൻ, ബദ്ധൻ, മുക്തൻ എന്ന് ജീവന്മാർ മൂന്നു വിധത്തിലുണ്ടെന്ന് നിംബാർക്കമതാവലംബികളായ വൈഷ്ണവന്മാർ അഭിപ്രായപ്പെടുന്നു. എന്നാൽ വല്ലഭാചാര്യമതാവലംബികൾ ശുദ്ധൻ, സംസാരി, മുക്തൻ എന്നു മൂന്നായിട്ടാണ് ജീവന്മാരെ വിഭജിച്ചിരിക്കുന്നത്. എപ്പോഴും സംസാരത്തിൽനിന്നു വിമുക്തന്മാരായി ശുദ്ധസത്വശരീരികളായി ഭഗവൽസാരൂപ്യം പ്രാപിച്ച് വൈകുണ്ഠത്തിൽ നിവസിക്കുന്ന ഭഗവദനുചരന്മാരാണ് നിത്യജീവന്മാർ. ഭഗവാന്റെ ഐശ്വര്യാദി ഗുണങ്ങൾ അവർക്കുണ്ട്. എന്നാൽ സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വമോ ലക്ഷ്മീവല്ലഭത്വമോ അവർക്കില്ല. അതു രണ്ടും ഭഗവാനു മാത്രമേയുള്ളൂ. നിത്യജീവന്മാർക്ക് ഏതു ലോകത്തും സഞ്ചരിക്കാൻകഴിയും. വേഷഭൂഷാദികളും മററും അവർക്ക് വിഷ്ണുഭഗവാന്റേതുതന്നെയാണ്.

ദേഹാദിദൃശ്യവിഷയങ്ങളിൽ ആത്മബുദ്ധിയോടുകൂടി ഈ ലോകത്തിൽ സുഖദുഃഖങ്ങൾ അനുഭവിക്കുന്നവരാണ് ബദ്ധന്മാരായ ജീവന്മാർ. ബുഭുക്ഷുക്കളെന്നും മുമുക്ഷുക്കളെന്നും അവരിൽ രണ്ടു കൂട്ടരുണ്ട്. ഇഹപരലോകങ്ങളിലുള്ള സുഖമനുഭവിക്കാനാഗ്രഹിക്കുന്നവരാണ് ബുഭുക്ഷുക്കൾ. സദ്ഗുരുവിനെ ആശ്രയിച്ച് അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ച് ഈശ്വരഭജനം നടത്തുന്നവർ മുമുക്ഷുക്കളാണ്. ഭഗവാന്റെ അഹേതുകമായ കാരുണ്യം മുമുക്ഷുക്കളിലുണ്ടാകുമ്പോൾ അതിന്റെ പ്രഭാവംകൊണ്ട് അവർ പരമമുക്തന്മാരായിത്തീരും.

ജീവന്മുക്തന്മാരെന്നും പരമമുക്തന്മാരെന്നും മുക്തജീവന്മാരും രണ്ടു പ്രകാരത്തിലുണ്ട്. അവിദ്യ നശിക്കുമ്പോൾ ദേഹാഭിമാനം നശിച്ച് ഭഗവാനെ ആത്മസ്വരൂപത്തിൽ സാക്ഷാത്കരിക്കുന്നവരാണ് ജീവന്മുക്തന്മാർ. ഭഗവദനുഗ്രഹംകൊണ്ട് അർച്ചിരാദി മാർഗ്ഗമായി വൈകുണ്ഠത്തിൽ പ്രവേശിച്ച് ഭഗവദ്ഭാവം അടയുന്നവർ പരമമുക്തന്മാരാകുന്നു. ഈ ജീവഭേദം ഭാഗവതത്തിലും സൂചിപ്പിക്കുന്നുണ്ട്. അജാമിളോപാഖ്യാനത്തിൽ യമദൂതന്മാരെ ആട്ടിയോടിച്ച വിഷ്ണുപാർഷദന്മാർ നിത്യ-ശുദ്ധ-ജീവന്മാരാണ്. ദേഹാഭിമാനമില്ലാതെ ഭഗവൽസ്വരൂപരസത്തിൽ വിലീനചിത്തന്മാരായി സ്വച്ഛന്ദം വിഹരിക്കുന്ന ശുകാദി മഹർഷിമാർ ജീവന്മുക്തന്മാരാകുന്നു. പരീക്ഷിത്തു് ജീവദ്ദശയിൽ മുമുക്ഷുവും ദേഹവിയോഗാനന്തരം പരമമുക്തനുമായിട്ടാണ് വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. ഇഹപരസുഖങ്ങളിൽ മാത്രം ശ്രദ്ധിച്ചുകഴിയുന്ന സാധാരണ മനുഷ്യരാണ് ബദ്ധന്മാരായ ബുഭുക്ഷുക്കൾ.

### മുക്തിക്കുള്ള സാധനസാമഗ്രികൾ

ജീവന്റെ പ്രഥമവും പ്രധാനവുമായ ധർമ്മം മുക്തിലാഭത്തിനുവേണ്ടി പരിശ്രമിക്കുകയാണെന്നു് ഭാഗവതത്തിൽ ആദ്യവസാനം തുടർച്ചയായി പറയുന്നുണ്ട്. മുക്തിലാഭത്തിനുള്ള അനേകം സാധനമാർഗ്ഗങ്ങളും വിശദമായി വിവരിക്കപ്പെട്ടിട്ടുമുണ്ട്. അവയിൽ ജ്ഞാനം, കർമ്മം, ഭക്തി ഈ മൂന്നു മാർഗ്ഗത്തിനാണ് കൂടുതൽ പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. കർമ്മത്തിലും തത്ഫലത്തിലും ആസക്തിയില്ലാത്തവർ ജ്ഞാനയോഗത്തിനും അവയിൽ ആസക്തിയുള്ളവർ കർമ്മയോഗത്തിനും കർമ്മത്തിലും തത്ഫലത്തിലും അത്യന്തം രക്തിയോ വിരക്തിയോ ഇല്ലാത്തവർ ഭക്തിയോഗത്തിനും അധികാരികളാണെന്നു് ഏകാദശസ്കന്ധം ഇരുപതാമദ്ധ്യായത്തിൽ ഭഗവാൻ ഉദ്ധവരോടു പറയുന്നുണ്ട്. എന്നാൽ കർമ്മങ്ങൾ ഈശ്വരാർപ്പണമായി നിഷ്കാമമായിച്ചെയ്താൽ മനഃശുദ്ധിയും തദ്വാരാ ഭക്തിയും ഉണ്ടാകുമെന്നുകൂടി ഭഗവാൻ ഉപദേശിക്കുന്നു. ഭക്തിയുടെ പാരമ്യത്തിൽ അപരോക്ഷാനുഭൂതിരൂപമായ ജ്ഞാനമുണ്ടാകുമെന്നാണ് ഭാഗവതസിദ്ധാന്തം. കർമ്മജന്ന ഭക്തിയുടെ സാധനമെന്ന നിലയിലും ജ്ഞാനത്തെ ഭക്തിയുടെ ഫലമെന്നനിലയിലും കണ്ടുകൊണ്ട് ഭക്തിയോഗത്തെ ഭാഗവതത്തിൽ നാനാമുഖമായി വർണ്ണിക്കുന്നുണ്ട്.

''ദാനവ്രതതപോ ഹോമജപസ്വാദ്ധ്യായ സംയമൈഃ
ശ്രേയോഭിർവിവിധൈശ്ചാന്യൈഃ കൃഷ്ണേ ഭക്തിർഹി സാദ്ധ്യതേ.''

(സ്ക. 10 അ. 47 ശ്ലോ. 24)

എന്നു് ഉദ്ധവർ പറയുന്നതായി ദശമത്തിൽ പ്രതിപാദിക്കുന്നു. ഇതിന്റെ അർത്ഥം ദാനം, വ്രതം, തപസ്സ്, ഹോമം, ജപം, വേദാദ്ധ്യയനം, ധ്യാനം, ധാരണ, സമാധി ഇവയും ശ്രേയസ്സരങ്ങളായ മററനേകം സാധനകളുംകൊണ്ട് സിദ്ധിക്കുന്ന ഫലം ഭഗവാൻ ശ്രീകൃഷ്ണനിൽ ഭക്തിയുണ്ടാകുകമാത്രമാണ് എന്നാകുന്നു. കായികവും വാചികവും മാനസികവുമായ കർമ്മങ്ങളെല്ലാം ഭക്തിയുണ്ടാകാനുള്ള സാധനകളാണെന്നു് ഇതുകൊണ്ടു സിദ്ധിക്കുന്നു. ഭക്തിയുടെ ഫലം വൈരാഗ്യവും ജ്ഞാനവുമാണെന്നും ഭാഗവതത്തിൽ പറയുന്നുണ്ട്.

''വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ
ജനയത്യാശു വൈരാഗ്യം ജ്ഞാനം യദ് ബ്രഹ്മദർശനം.''

ഇതു് ഭാഗവതം തൃതീയസ്കന്ധം മുപ്പത്തിരണ്ടാമദ്ധ്യായത്തിൽ കപിലദേവൻ സ്വമാതാവിന്ന് ഉപദേശിച്ചുകൊടുക്കുന്നതാണ്. ഭഗവാൻ വാസുദേവനിൽ ഭക്തി ഉറപ്പിച്ചാൽ പെട്ടെന്നുതന്നെ വിഷയസുഖങ്ങളിൽനിന്നു വൈരാഗ്യവും ബ്രഹ്മസാക്ഷാത്കാരരൂപമായ ജ്ഞാനവും ഉണ്ടാകുമെന്നാണിതിനർത്ഥം. ഭക്തി ജ്ഞാനോൽപാദനത്തിനുള്ള സാധനമാണെന്നു് ഇതുകൊണ്ടു തെളിയുന്നു. എന്നാൽ ഭാഗവതത്തിൽത്തന്നെ ചില സ്ഥലത്തു ജ്ഞാനം ഭക്തിയുടെ സാധനമാണെന്നും പ്രതിപാദിച്ചുകാണുന്നു. അങ്ങനെയുള്ള സ്ഥലത്തു ജ്ഞാനശബ്ദത്തിന് പരോക്ഷജ്ഞാനമെന്നാണർത്ഥം കല്പിക്കേണ്ടതു്. ഭക്തിസാധനകൊണ്ടുണ്ടാകുന്ന ജ്ഞാനം അപരോക്ഷമാണെന്നും ഗ്രഹിക്കണം.

കർമ്മവും പരോക്ഷജ്ഞാനവും ഭക്തിയോടു ചേർന്നെങ്കിലേ മുക്തിപ്രദമാകുകയുള്ളു. അതുകൊണ്ടു ഭാഗവതത്തിൽ ചില പ്രകരണങ്ങളിൽ സാധനവും സാധ്യവും ഒന്നാണെന്നു കല്പിച്ച് കർമ്മവും പരോക്ഷജ്ഞാനവും ഭക്തിയെന്ന പേരിലും നിർദ്ദേശിക്കപ്പെട്ടു കാണുന്നു.

### ഭാഗവതവും ഭക്തിയോഗവും

മുക്തിലാഭത്തിനുള്ള സാധനസാമഗ്രികളിൽ ഭക്തിക്ക് മുഖ്യമായ ഒരു സ്ഥാനമാണ് ഭാഗവതത്തിൽ നല്കപ്പെട്ടിരിക്കുന്നതു്. വേദത്തിലോ ഉപനിഷത്തുകളിലോ ഷഡ്ദർശനങ്ങളിലോ മോക്ഷസാധനമെന്നനിലയിൽ ഭക്തിയോഗം അംഗീകരിക്കപ്പെട്ടിട്ടില്ല. എന്നാൽ വൈദികമായ ഉപാസനാകാണ്ഡത്തിൽ ഭാവനാരൂപമായി ഭക്തി അങ്കുരിക്കുന്നുണ്ടെന്നു് ചില വേദപണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. പക്ഷേ, ഭക്തി മോക്ഷസാധനമായി ഉപദേശിക്കപ്പെട്ടുകാണുന്നതു് പുരാണേതിഹാസങ്ങളിലാണ്. ഭാഗവതത്തിൽ ഭക്തി ശാഖോപശാഖകളായി വളർന്നു നാലുപാടും ശാഖകൾ വിടർത്തി മുക്തിഫലങ്ങളെ പ്രദാനംചെയ്യുന്നതായി വർണ്ണിച്ചിരിക്കുന്നു. ഭക്തിമാർഗ്ഗത്തിൽ പരമാചാര്യന്മാരായി അംഗീകരിക്കപ്പെട്ടിട്ടുള്ള ശ്രീനാരദമഹർഷിയും ശ്രീശാണ്ഡില്യമഹർഷിയും തങ്ങൾ വിരചിച്ച ഭക്തിസൂത്രങ്ങളിൽ ഭാഗവതത്തെയാണ് പ്രമാണഗ്രന്ഥമായി അംഗീകരിച്ചിരിക്കുന്നതു്. വേദാന്താചാര്യനായ ശ്രീ മധുസൂദനസരസ്വതിസ്വാമികൾ ഭഗവദ്ഭക്തിരസായനവും വൈഷ്ണവാചാര്യനായ ശ്രീരൂപഗോസ്വാമികൾ ഭഗവദ്ഭക്തിരസാമൃതസിന്ധുവും ഭാഗവതത്തെ ഉപജീവിച്ചാണ് വിരചിച്ചിരിക്കുന്നതെന്നുള്ള വസ്തുതയും പ്രസ്താവ്യമാണ്. ഇതുകൊണ്ട് ഭാഗവതം ഭക്തിമാർഗ്ഗാവലംബികളുടെ മുഖ്യപ്രമാണഗ്രന്ഥമാണെന്നു സിദ്ധിക്കുന്നു.

'ഭജഃസേവായാം' എന്ന ധാതുവിനോട് 'ക്തിൻ' പ്രത്യയം ചേർന്നുണ്ടായ ശബ്ദമാണ് ഭക്തി. ഇതിന് ഭാവാർത്ഥത്തിൽ ഭജനമെന്നും കരണാർത്ഥത്തിൽ ഭജിക്കാനുള്ള സാധനമെന്നും അർത്ഥം പറയാം. ഈ രണ്ടർത്ഥത്തേയും ചേർത്ത് ഭക്തിശബ്ദത്തിന് സാധ്യഭക്തിയെന്നും സാധനഭക്തിയെന്നും ആചാര്യന്മാർ അർത്ഥം പറയാറുണ്ട്. 'ഭജനം, അന്തഃകരണസ്യ ഭഗവദാകാരതാരൂപം ഭക്തിരിതി ഭാവവ്യുൽപത്യാ ഭക്തി ശബ്ദേനഫലമഭിധീയതേ.' ഭജ്യതേ = 'സേവ്യതേ ഭഗവദാകാരമന്തഃകരണം ക്രിയതേഽനയേതി ഭാവവ്യുൽപത്യാ ഭക്തി ശബ്ദേന ശ്രവണകീർത്തനാദി സാധനമഭിധീയതേ' എന്ന് ഭക്തിരസായനത്തിൽ സാധ്യഭക്തിയേയും സാധനഭക്തിയേയും ശ്രീ മധുസൂദനസരസ്വതിസ്വാമികൾ വേർതിരിച്ചുകാണിക്കുന്നു. അന്തഃകരണം ഭഗവദാകാരരൂപം കൈക്കൊള്ളുന്നത് സാധ്യഭക്തിയാണെന്നും ഇങ്ങനെ അന്തഃകരണത്തെ ഭഗവദാകാരമാക്കിത്തീർക്കുന്ന കാരണങ്ങൾ—ഭഗവാന്റെ മാഹാത്മ്യങ്ങൾ കേൾക്കുക, കീർത്തിക്കുക, സ്മരിക്കുക മുതലായവയാകയാൽ—ശ്രവണകീർത്തനാദികൾ—സാധനഭക്തിയാണെന്നും ശ്രീ മധുസൂദനസരസ്വതിസ്വാമികളുടെ വ്യാഖ്യാനംകൊണ്ട് സ്പഷ്ടമാകുന്നുണ്ടല്ലോ.

'സ്മരന്തഃസ്മാരയന്തശ്ച മിഥോഽഘൗഘഹരം ഹരിം
ഭക്ത്യാ സംജാതയാ ഭക്ത്യാ ബിഭ്രത്യുൽപുളകാംതനും' (സ്ക. 11 അ. 3. ശ്ലോ. 31)

എന്ന് പ്രബുദ്ധയോഗി ഉപദേശിക്കുന്നതായി ഭാഗവതം ഏകാദശത്തിൽ പ്രതിപാദിക്കുന്നു. 'അല്ലയോ രാജാവേ, എല്ലാ വിധത്തിലുള്ള പാപങ്ങളേയും ഇല്ലാതാക്കുന്ന ശ്രീകൃഷ്ണനെ സ്മരിക്കുകയും അന്യരെ സ്മരിപ്പിക്കുകയും ചെയ്യണം. ഇങ്ങനെയുള്ള സാധനഭക്തികൊണ്ടുണ്ടാകുന്ന സാധ്യഭക്തി—പരമപ്രേമരൂപമായ പരഭക്തി—നിമിത്തം ഭക്തന്മാരുടെ ശരീരത്തിൽ രോമാഞ്ചമുണ്ടാകും.' ഈ ശ്ലോകത്തിൽ ആദ്യം പ്രയോഗിച്ചിരിക്കുന്ന ഭക്തിശബ്ദം സാധനഭക്തിയേയും രണ്ടാമത്തേത് സാധ്യഭക്തിയേയുമാണ് സൂചിപ്പിക്കുന്നത്. 'ഭഗവാന്റെ ലീലകൾ അത്ഭുതങ്ങളും ജന്മവും കർമ്മവും ഗുണങ്ങളും ദിവ്യങ്ങളുമാണ്. അവയെല്ലാം ശ്രദ്ധാപുരസ്സരം ശ്രവിക്കുകയും കീർത്തിക്കുകയും സ്മരിക്കുകയും ചെയ്യുക, ശരീരത്തിലെ ചേഷ്ടകൾ ഈശ്വരസേവയ്ക്കുവേണ്ടി ഉപയോഗിക്കുക, യജ്ഞം, ദാനം, തപസ്സ്, ജപം, സദാചാരം ഇവ തെററാതെ ശ്രദ്ധയോടെ നിർവ്വഹിക്കുക, തനിക്കു പ്രിയമായി തോന്നുന്ന വീട്, പുത്രന്മാർ, ഭാര്യ, പ്രാണൻ ഇതെല്ലാം ഈശ്വരനു സമർപ്പിക്കുക, ശ്രീകൃഷ്ണനെ സച്ചിദാനന്ദസ്വരൂപമായ ആത്മാവായും സ്വാമിയായും സാക്ഷാത്കരിച്ചിട്ടുള്ള ഭക്തന്മാരെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുക, സ്ഥാവരജംഗമരൂപത്തിലുള്ള പ്രാണികളെയെല്ലാം—അവയുടെ വളർച്ചയ്ക്കുവേണ്ടി—ഉപചരിക്കുക, ഭക്തന്മാർ തമ്മിൽ ഭഗവാന്റെ മാഹാത്മ്യത്തെക്കുറിച്ചു സംസാരിക്കുക, അവർ പരസ്പരം സ്നേഹിക്കുകയും സന്തോഷിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്യുക, ലൗകികവിഷയങ്ങളിൽനിന്നു വിരക്തന്മാരായി ആത്മാനുഭൂതിക്കുവേണ്ടി സാധനകൾ പരിശീലിക്കുക' ഇവയെല്ലാമാണ് സാധനഭക്തിയെന്ന് പ്രബുദ്ധയോഗിതന്നെ യദുമഹാരാജാവിനോടു പറയുന്നതായി ഏകാദശത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇങ്ങനെയുള്ള സാധനകൾകൊണ്ട് അന്തഃകരണമലിഞ്ഞ് ഈശ്വരാകാരമായിത്തീരുന്നതാണ് സാധ്യഭക്തി.

'യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേത് ഗുണകർമ്മജാനി
തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്വം
സാക്ഷാദ് യഥാമലദൃശഃ സവിതൃപ്രകാശഃ'

എന്നാണ് സാധ്യഭക്തിയുടെ ഫലത്തെപ്പറ്റി പിപ്പലായനമഹർഷി യദുമഹാരാജാവിനോടു പറയുന്നത്. 'ഈശ്വരനെ പ്രാപിക്കണമെന്നുള്ള അഭിലാഷംകൊണ്ട് തീവ്രമായ ഭക്തി ഉണ്ടാകും. സത്വാദി ഗുണങ്ങൾകൊണ്ടും കാമ്യാദികർമ്മങ്ങൾകൊണ്ടും ചിത്തത്തിലുണ്ടാകുന്ന മാലിന്യങ്ങളെയെല്ലാം ആ ഭക്തി അഗ്നിയെപ്പോലെ ദഹിപ്പിച്ചുകളയും. ചിത്തം ശുദ്ധമാകുമ്പോൾ അതിൽ ആത്മസ്വരൂപം അനുഭവപ്പെടുന്നതാണ്. നേത്രരോഗം നീങ്ങിയവന് സൂര്യപ്രകാശമെന്നപോലെ, ചിത്തം നിർമ്മലമായ മനുഷ്യന് ആത്മസ്വരൂപം നിജസ്വരൂപമായി അനുഭവപ്പെടും'. ഇത്രയും വിവരിച്ചതിൽനിന്നു സിദ്ധിക്കുന്നത്, സാധനഭക്തിയുടെ ഫലം അന്തഃകരണം ഭഗവദാകാരരൂപം കലരുന്ന സാധ്യഭക്തിയും അതിന്റെ ഫലം അന്തഃകരണശുദ്ധിയും ആ ശുദ്ധിയുടെ ഫലം ആത്മസാക്ഷാത്കാരവും ആണെന്നത്രേ. ആത്മ സാക്ഷാത്കാരം അപരോക്ഷജ്ഞാനമാണ്. അതുകൊണ്ടേ അജ്ഞാനനാശവും മുക്തിലാഭവും ഉണ്ടാവുകയുള്ളൂ.

സാധ്യഭക്തിയുണ്ടാകുവാനുള്ള അനേകം മാർഗ്ഗങ്ങൾ ഭാഗവതത്തിൽ പ്രതിപാദിക്കപ്പെടുന്നു. ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം ഇവ ഒൻപതുമാണ് അവയിൽ മുഖ്യമായി അംഗീകരിക്കപ്പെട്ടിട്ടുള്ളത്. ആ സാധനകൾകൊണ്ടുതന്നെ ഭഗവൽപ്രാപ്തി സിദ്ധിച്ച മഹാന്മാരുടെ ചരിത്രവും ഭാഗവതത്തിലുണ്ട്. പക്ഷേ, സാധനാനുഷ്ഠാനത്തിൽതന്നെ പൂർവ്വസുകൃതംകൊണ്ട് ഫലവുമുണ്ടായി എന്നാണതിനർത്ഥം. സാധനഭക്തിയുടെ സാക്ഷാൽ ഫലം പരമപ്രേമരൂപമായ സാധ്യഭക്തി തന്നെയാണ്. കർമ്മമിശ്രം, കർമ്മജ്ഞാനമിശ്രം, ജ്ഞാനമിശ്രം ഇങ്ങനെ ഭക്തിയെ മൂന്നായി ഭാഗവതത്തിൽ വിഭജിക്കുന്നു. അവ മൂന്നും ഗുണഭേദമനുസരിച്ച് വീണ്ടും മൂന്നായി വിഭജിക്കപ്പെടുന്നുണ്ട്. അന്യരെ ദ്രോഹിക്കുന്നതിനും തന്റെ പാപം മറച്ചുവെക്കുന്നതിനും മററുള്ളവരെപ്പോലെ താനും ഭക്തനാകണമെന്ന് ധരിക്കുന്നതിനും വേണ്ടി ഈശ്വരപൂജ നടത്തുന്നത് കർമ്മമിശ്രമായ താമസഭക്തിയാണ്. വിഷയലാഭത്തിനും യശസ്സിനും ഐശ്വര്യത്തിനുംവേണ്ടി ഈശ്വരപൂജ, ദാനം മുതലായവ ചെയ്യുന്നതാണ് കർമ്മമിശ്രമായ രാജസഭക്തി. പാപനാശത്തിനോ ഭഗവൽപ്രീതിക്കോ തന്റെ കർത്തവ്യമെന്ന നിലയിലോ ഭഗവൽസേവചെയ്യുന്നത് കർമ്മമിശ്രമായ സാത്വികഭക്തിയാണ്. കപിലമഹർഷി ഈ വിഷയം വിസ്തരിച്ച് ദേവഹൂതിക്ക് ഉപദേശിച്ചുകാട്ടുന്നുണ്ട്. മുമുക്ഷുക്കൾ ഇങ്ങനെയുള്ള ഭക്തിസാധനകൾ ഉപേക്ഷിക്കേണ്ടതാണ്.

കർമ്മത്തോടും ജ്ഞാനത്തോടും ചേർന്ന ഭക്തിയാണ് കർമ്മജ്ഞാനമിശ്രമായ ഭക്തി. ഉത്തമം, മദ്ധ്യമം, പ്രാകൃതം—അപകൃഷ്ടം—എന്ന് ആ ഭക്തിമാർഗ്ഗം മൂന്നു വിധത്തിലുണ്ടെന്ന് ഏകാദശത്തിൽ വിവരിക്കുന്നു. സർവ്വഭൂത

ങ്ങളിലും തന്റെ ഈശ്വരഭാവത്തെയും തന്നിൽ സർവ്വഭൂതങ്ങളേയും സാക്ഷാത്കരിക്കുന്നവന്റെ ഭക്തി ഉത്തമമാണ്. ജഗൽപിതാവായ ഈശ്വരനിൽ പ്രേമവും ഈശ്വരഭക്തന്മാരിൽ മൈത്രിയും മൂഢന്മാരിൽ കാരുണ്യവും ശത്രുക്കളിൽ ഉദാസീനതയും പുലർത്തുന്നതാണ് മദ്ധ്യമഭക്തി. ക്ഷേത്രങ്ങളിലോ മറ്റോ ഉള്ള വിഗ്രഹത്തിൽ മാത്രമേ ഈശ്വരനുള്ള എന്നു വിചാരിച്ച് ആ വിഗ്രഹത്തിൽ മാത്രം പൂജിക്കുകയും ഈശ്വരഭക്തന്മാരെയോ മറ്റുള്ളവരെയോ പൂജിക്കാതിരിക്കുകയും ചെയ്യുന്നതാണ് പ്രാകൃതമായ ഭക്തി. ഈ പ്രാകൃതഭക്തി സജ്ജനസംസർഗ്ഗംകൊണ്ടും ജ്ഞാനംകൊണ്ടും ക്രമേണ വികസിച്ച് മദ്ധ്യമഭക്തിയിലും അതിൽ ദാർഢ്യംവന്നാൽ ഉത്തമഭക്തിയിലും എത്തിച്ചേരുന്നതാണ്. ക്ഷേത്രാരാധന പ്രാരംഭസാധനം മാത്രമാണ്. അതുവഴി പ്രേമരൂപമായ ഭക്തി വികസിച്ച് ചരാചരാത്മകമായ പ്രപഞ്ചത്തെ ഈശ്വരഭാവത്തിൽ വീക്ഷിച്ച് പ്രേമിക്കുന്നതിനും സേവിക്കുന്നതിനും കഴിയും.

ജ്ഞാനപ്രധാനമായ ഭക്തിയാണ് ജ്ഞാനമിശ്രഭക്തി.

''മൽഗ്ഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ
മനോഗതിരവച്ഛിന്നാ യഥാ ഗംഗാംഭസോംബുധൗ
ലക്ഷണം ഭക്തിയോഗസ്യ നിർഗ്ഗുണസ്യ ഹ്യുദാഹൃതം.''

കപിലദേവൻ അനേക ഭക്തിമാർഗ്ഗങ്ങളെക്കുറിച്ച് ഉപദേശിക്കുന്നകൂട്ടത്തിൽ നിർഗ്ഗുണഭക്തിയെ എടുത്തു കാണിക്കുന്ന ഭാഗമാണിത്. 'എന്റെ ഗുണങ്ങൾ കേൾക്കുമ്പോൾതന്നെ സർവ്വജീവജാലങ്ങളുടെയും ഹൃദയത്തിൽ സച്ചിദാനന്ദസ്വരൂപമായി പ്രകാശിക്കുന്ന എന്നിൽ, സമുദ്രത്തിൽ ഗംഗാജലമെന്നപോലെ മനോവൃത്തി ചെന്നു ലയിക്കും. ഇതു് നിർഗ്ഗുണഭക്തിയുടെ ലക്ഷണമായി ഉദാഹരിക്കപ്പെടുന്നു. ഇവിടെ ഞാൻ എന്ന പ്രയോഗം പൂർണ്ണനും സച്ചിദാനന്ദമയനുമായ ഭഗവാനെ ഉദ്ദേശിച്ചാണ്. ഭഗവത്തത്ത്വം കേൾക്കുമ്പോൾ ഉത്തമാധികാരിയുടെ മനോവൃത്തി ഭഗവൽസ്വരൂപത്തിൽത്തന്നെ ലയിക്കും. നദീജലമെല്ലാം സമുദ്രത്തിനോടു ചേർന്ന് അതിൽ ലയിക്കുകയാണല്ലോ ചെയ്യുന്നതു്. അതുപോലെയാണ് ഭക്തചിത്തം ഈശ്വരസ്വരൂപത്തിൽ ലയിക്കുന്നതും. ഭക്തി, വിഗ്രഹാരാധന മുതൽ നിർഗ്ഗുണബ്രഹ്മാനുസന്ധാനംവരെ വികസിച്ച് മുക്തിഫലപ്രദായിനിയായി വിലസുന്നതു് ഭാഗവതത്തിലല്ലാതെ മറെറാരു ഗ്രന്ഥത്തിലും കാണാൻ സാദ്ധ്യമല്ല. അദ്വൈതബ്രഹ്മദർശനവും വൈഷ്ണവതന്ത്രവും സമന്വയിക്കുന്നതുപോലെ പരമാമൃതരൂപമായ ഭക്തിയും അപരോക്ഷബ്രഹ്മാനുഭൂതിയും പാലും പഞ്ചസാരയുംപോലെ യോജിച്ച് ആനന്ദരൂപമായി വിജയിക്കുന്നതു് ഭാഗവതത്തിൽ പ്രതിപാദിക്കുന്ന തത്ത്വശാസ്ത്രത്തിന്റെ ഒരു പൂർവ്വതയാണ്. ഇതുതന്നെയാണ് ശ്രീമദ് ഭാഗവതപുരാണത്തിന്റെ മഹത്വത്തിനു കാരണവും.

**രാസക്രീഡയെക്കുറിച്ചുള്ള ആശങ്കയും സമാധാനവും**

മനുഷ്യമനസ്സ് ഏതെങ്കിലുംവിധത്തിൽ ഈശ്വരന്റെ നേരെ തിരിഞ്ഞാൽ അതു ഭക്തിയായും മുക്തിപ്രദമായും തീരുമെന്നാണ് ഭാഗവതകാരന്റെ അഭിപ്രായം.

''കാമാദ്ദ്വേഷാദ് ഭയാത് സ്നേഹാദ് യഥാഭക്ത്യേശ്വരേ മനഃ
ആവേശ്യ തദഘം ഹിത്വാ ബഹവസ്തദ്ഗതിം ഗതാഃ
ഗോപ്യഃ കാമാദ്, ഭയാത് കംസോ, ദ്വേഷാദ് ചൈദ്യാദയോ നൃപാഃ
സംബന്ധാദ് വൃഷ്ണയഃ, സ്നേഹാദ്യൂയം, ഭക്ത്യാ വയം വിഭോ!''

എന്ന ഭാഗവതവാക്യങ്ങൾ ഈ വാസ്തവമാണല്ലോ പ്രഖ്യാപിക്കുന്നതു്. ''കാമംകൊണ്ടോ ദ്വേഷംകൊണ്ടോ ഭയംകൊണ്ടോ സ്നേഹംകൊണ്ടോ ഭക്തികൊണ്ടെന്നപോലെ ഈശ്വരനിൽ മനസ്സുറച്ച് സർവ്വപാപങ്ങളും നശിച്ച് അനേകം ആളുകൾ സദ്ഗതി പ്രാപിച്ചിട്ടുണ്ട്. ശ്രീകൃഷ്ണന്റെനേരെയുള്ള കാമംകൊണ്ട് ഗോപികളും, വിദ്വേഷംകൊണ്ട് ശിശുപാലൻ മുതലായ രാജാക്കന്മാരും ഭയംകൊണ്ടു കംസനും സംബന്ധംകൊണ്ട് വൃഷ്ണികളും സ്നേഹംകൊണ്ട് നിങ്ങളും— പാണ്ഡവരും— ഭക്തികൊണ്ട് ഞങ്ങളും— ഋഷികളും— സദ്ഗതി പ്രാപിച്ചവരാണ്'' എന്നാണ് നാരദൻ പ്രസ്തുത ശ്ലോകത്തിൽ പറയുന്നതു്. ഭക്തകളായ ഗോപികമാർക്ക് ഭഗവാന്റെ നേരെ കാമമാണ് ആദ്യം ഉണ്ടായതെങ്കിലും ഒടുവിൽ ആ കാമം ഭഗവത്സേവകൊണ്ട് ശുദ്ധവും നിർമ്മലവുമായ പ്രേമമായി, ഭക്തിയുടെ ഉൽക്കൃഷ്ടരൂപമായ മാധുരിയിലെത്തിയതായി, ഭാഗവതത്തിൽ പ്രതിപാദിക്കുന്നു. എന്നാൽ ഗോപീപ്രേമവും രാസക്രീഡയും മററും ശ്രീകൃഷ്ണഭഗവാന്റെ ദുർവൃത്തിയായി വ്യാഖ്യാനിച്ച് ആ പരമാത്മാവിനെ അവഹേളിക്കുന്ന ദുർജ്ജനങ്ങൾ ധാരാളം ഉണ്ട്. ഭാഗവതം പഠിക്കുകയോ അതിൽ പ്രതിപാദിച്ചിരിക്കുന്ന തത്ത്വം മനസ്സിലാക്കുകയോ ചെയ്യാത്തതാണ് അതിനു കാരണം.

''ബ്രഹ്മാനുഭവസമ്പന്നാഃ ശാസ്ത്രജ്ഞാശ്ചാനസൂയവഃ
താത്പര്യരസസാരജ്ഞാസ്തു ഏവാത്രാധികാരിണഃ''

എന്നാണ് ആപ്തന്മാർ ഭാഗവതപഠനത്തിനുള്ള അധികാരികളെക്കുറിച്ചു നിർദ്ദേശിക്കുന്നതു്. ബ്രഹ്മാനുഭവം സിദ്ധിച്ചവരും, ശാസ്ത്രമറിഞ്ഞവരും, അസൂയയില്ലാത്തവരും, ഗ്രന്ഥത്തിന്റെ താത്പര്യത്തിൽ രസിക്കുന്നവരുമായ സജ്ജനങ്ങളാണ് ഭാഗവതത്തിന്റെ യഥാർത്ഥതത്ത്വം അറിയുവാൻ കഴിവുള്ളവർ എന്ന് ഇതിൽനിന്നു മനസ്സിലാക്കാം. 'വിദ്യാവതാം ഭാഗവതേ പരീക്ഷാ' എന്ന പണ്ഡിതാഭിപ്രായവും ഇവിടെ സ്മരണീയമാണ്. അതുകൊണ്ട് ഉപരിപ്ലവബുദ്ധിയോടുകൂടി ഭാഗവതം വായിക്കുന്നവർക്ക് അതിൽ പ്രതിപാദിച്ചിരിക്കുന്ന വിഷയങ്ങളുടെ സാരം ഗ്രഹിക്കുവാൻ സാദ്ധ്യമല്ലെന്നു തെളിയുന്നു. ഭക്തിശാസ്ത്രം വേണ്ട, സാഹിത്യശാസ്ത്രംപോലും സാമാന്യം ഗ്രഹിച്ചിട്ടുള്ളവർ രാസക്രീഡ അസഭ്യമായ ഒരു പ്രവർത്തനമാണെന്നു വിചാരിക്കുകയില്ല. രാസം എന്ന പദത്തിന് ഗോപന്മാരുടെ നൃത്യവിശേഷം എന്നാണ് ശബ്ദകല്പദ്രുമകോശത്തിൽ അർത്ഥം കൊടുത്തിരിക്കുന്നതു്. രാസഃ—ധ്വാനം രസനം, ഈശ്വരസ്യമായയാ സ്ത്രീ സംഭോഗഃ, അനേക നർത്തക നർത്തകീയുക്തോ നൃത്യവിശേഷഃ എന്നു മൂന്നർത്ഥം രാസശബ്ദത്തിനു 'സർവ്വതന്ത്രസിദ്ധാന്തപദാർത്ഥലക്ഷണസംഗ്രഹ'ത്തിൽ കൊടു

ത്തിട്ടുണ്ട്. ഇവയിൽ ഒന്നാമത്തേതിന് ദേവന്മാരുടെ ശബ്ദമെന്നോ ആസ്വാദനമെന്നോ ആണർത്ഥം. രണ്ടാമത്തേതിന് ഈശ്വരൻ തന്റെ മായാശക്തിയിലൂടെ സ്ത്രീകളുമായി നടത്തുന്ന സമ്പർക്കം എന്നാണർത്ഥം. അനേകം നർത്തകന്മാരും നർത്തകികളും ചേർന്നു നടത്തുന്ന നൃത്യവിശേഷമെന്നാണ് മൂന്നാമത്തേതിന്റെ അർത്ഥം. ഇതിൽ രണ്ടാമത്തേതും മൂന്നാമത്തേതും ആയ അർത്ഥം പ്രകൃതത്തിൽ യോജിപ്പിക്കാവുന്നതാണ്. ദേവന്മാരും മററും ഭക്തകളായ സ്ത്രീകളുടെ അഭിലാഷം സാധിക്കുന്നതിനുവേണ്ടി മായികശരീരമെടുത്ത് അവരുമായി രമിച്ചതായി പാശ്ചാത്യപുരാണങ്ങളിൽപ്പോലും വർണ്ണിച്ചിട്ടുണ്ട്. അതുപോലെ, ദേവന്മാരും മനുഷ്യസ്ത്രീകളുമായി സമ്പർക്കം ഉണ്ടായതായി നമ്മുടെ പുരാണങ്ങളിലും കാണാം. ശ്രീകൃഷ്ണൻ പൂതനാമോക്ഷം, ശകടാസുരവധം, ഗോവർദ്ധനോദ്ധാരണം, കാളിയമർദ്ദനം തുടങ്ങിയ പ്രവർത്തനങ്ങൾവഴി വെറും മനുഷ്യനല്ലെന്നും ദേവന്മാരിൽ ആരോ ഈശ്വരൻതന്നെയോ മനുഷ്യരൂപം എടുത്തതാണെന്നും അക്കാലത്തു ഗോകുലത്തിൽ എല്ലാവരും വിശ്വസിച്ചിരുന്നതായി ഭാഗവതത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. അങ്ങനെയുള്ള ബാലകൃഷ്ണനെ ഭർത്താവായി ലഭിക്കണമെന്നും അദ്ദേഹവുമായി രമിക്കണമെന്നും ഗോകുലത്തിലെ കുറെ സ്ത്രീകൾ ആഗ്രഹിക്കുകയും അതിനുവേണ്ടി കാത്യായനീവ്രതം അനുഷ്ഠിച്ച് ആ ദേവിയോടു പ്രാർത്ഥിക്കുകയും ചെയ്തിരുന്നതായി ഭാഗവതത്തിൽ വർണ്ണനയുണ്ട്. കാത്യായനീവ്രതത്തിന്റെ അവസാനത്തിൽ, കുളിച്ചുകൊണ്ടിരുന്ന ഗോപികമാരുടെ സമീപത്തിൽ ചെന്ന് അവരുടെ അഭിലാഷം സാധിച്ചുകൊടുക്കാമെന്നു ശ്രീകൃഷ്ണൻ സമ്മതിച്ചതായി ഭാഗവതത്തിൽ കാണുന്നു. അതിനുശേഷം ഒരുദിവസം രാത്രിയിൽ ഭഗവാൻ മുരളീഗാനം മുഴക്കി ഗോപികമാരെ തന്റെ സാന്നിദ്ധ്യം വൃന്ദാവനത്തിലുണ്ടെന്നറിയിച്ചു. ആ മുരളീഗാനത്തിൽ മയങ്ങിയ ഗോപികമാർ തങ്ങളുടെ സർവ്വവും ഉപേക്ഷിച്ച് ശ്രീകൃഷ്ണസവിധത്തിലേക്ക് ഓടിച്ചെല്ലുകയാണുണ്ടായത്. അപ്പോൾ അവരെ പരീക്ഷിക്കുവാനാണോ എന്നു തോന്നുമാറ് സ്ത്രീധർമ്മമുപദേശിച്ചിട്ട്, ഭർത്തൃശുശ്രൂഷയ്ക്കും ശിശുപരിപാലനത്തിനും ബന്ധുസത്ക്കാരത്തിനുംവേണ്ടി സ്ത്രീകൾ വീട്ടിൽ താമസിക്കണമെന്നും, വീടുവിട്ടു പോകുന്നതു ശരിയല്ലെന്നും പറഞ്ഞ്, മടങ്ങിപ്പോകുവാനവരോട് ഭഗവാൻ ആജ്ഞാപിച്ചു. ജാരസംസർഗ്ഗം കുലസ്ത്രീകൾക്കു ചേർന്നതല്ലെന്നും അദ്ദേഹം പറയുകയുണ്ടായി. അതു കേട്ടിട്ട് ഗോപികമാർ ഭഗവാനോടു പറഞ്ഞതു്, 'അങ്ങു വെറും ഗോപബാലനല്ല, സകല ദേഹികളുടേയും ഉൾക്കണ്ണായ പരമാത്മാവാണ്. സർവ്വജന്തുക്കളുടേയും ബന്ധുവും പ്രേഷ്ഠനും അവിടുന്നുതന്നെയാണ്. അങ്ങനെയുള്ള അങ്ങയെ സർവ്വവും ഉപേക്ഷിച്ചു ഞങ്ങൾ ശരണംപ്രാപിക്കുകയാണ്. വീട്ടിലേക്കു മടങ്ങിപ്പോകുവാൻ ഞങ്ങളുടെ ശരീരത്തിനും മനസ്സിനും അല്പംപോലും ശക്തിയില്ല' എന്നാണ്. അതിനുശേഷമാണ് ഭഗവാൻ ആ ഗോപികമാരുമൊരുമിച്ച് രാസക്രീഡനടത്തിയതു്.

''കൃത്വാ താവന്തമാത്മാനം യാവതീർ ഗോപയോഷിതഃ
രേമേ സ ഭഗവാംസ്താഭിരാത്മാരാമോപി ലീലയാ''

എന്നാണ് ഭാഗവതത്തിൽ രാസക്രീഡ വർണ്ണിച്ചിരിക്കുന്നതു്. ഭഗവാൻ ആത്മാരാമനാണെങ്കിലും, ഗോപികമാരെത്രപേരുണ്ടായിരുന്നുവോ അത്രയും ശരീരം എടുത്ത് അവരും ഒരുമിച്ച് മായയാൽ രമിച്ചു എന്നാണ് ഈ ശ്ലോകത്തിൽ പറയുന്നതു്. ആത്മാരാമൻ വിഷയാരാമനാകുകയില്ലെന്നു ശ്രുതികളിലും ഗീതയിലും പറയുന്നുണ്ട്. കൃഷ്ണൻ ഒന്നേ ഉണ്ടായിരുന്നുള്ളു. എന്നാൽ ഗോപികമാർ വളരെപ്പേർ ഉണ്ടായിരുന്നു. രണ്ടു ഗോപികമാരുടെ ഇടയ്ക്കു് ഒരു കൃഷ്ണൻ, രണ്ടു കൃഷ്ണന്റെ ഇടയ്ക്കു് ഒരു ഗോപിക ഇങ്ങനെ മണ്ഡലാകാരമായി നിന്നാണു രാസക്രീഡ നടത്തിയതു്. പഴയ കാലംമുതൽ ഇന്നും ഉത്തരഭാരതത്തിൽ, വിശേഷിച്ചും വൃന്ദാവനം മുതലായ പുണ്യഭൂമികളിൽ, ഗോപന്മാർ ഇങ്ങനെയുള്ള നൃത്യവിശേഷങ്ങൾ നടത്തിവരുന്നുണ്ട്. അതു നിന്ദ്യമായി ആരും കരുതുന്നില്ല. പരിഷ്കൃതരായ പാശ്ചാത്യരും പൗരസ്ത്യരും മദ്യപാനംചെയ്തു മദോന്മത്തരായി സ്ത്രീകളൊരുമിച്ച് ക്ലബ്ബുകളിൽ ഡാൻസുചെയ്യുന്നതു സംസ്കാരത്തിന്റേയും പരിഷ്കാരത്തിന്റേയും ചിഹ്നമായിട്ടാണു ഇന്നത്തെ ലോകം കാണുന്നതു്. എന്നാൽ, പത്തുവയസ്സോളംമാത്രം പ്രായമുണ്ടായിരുന്ന ശ്രീകൃഷ്ണൻ അനേകശരീരം എടുത്തു ഗോപികമാരും ഒരുമിച്ച് നൃത്തംചെയ്തതു് ദുർവൃത്തിയായി വ്യാഖ്യാനിക്കുന്ന പരിഷ്കാരികളുടെ ആശയം വ്യക്തമാകുന്നില്ല. ഭഗവാൻ എന്ന പദത്തിനു് ഷഡൈശ്വര്യസമ്പന്നൻ എന്നുകൂടി അർത്ഥമുണ്ട്. അദ്ദേഹം മായാശരീരം എടുത്താണു ക്രീഡിച്ചതെന്നും ഭാഗവതത്തിൽ വ്യക്തമായി പറയുന്നു. മാത്രമല്ല, രാസക്രീഡയിൽ ഭഗവാൻ നിർവ്വികാരനായിരുന്നു എന്നുകൂടി പരീക്ഷിത്തിനു ശുകൻ വെളിപ്പെടുത്തിക്കൊടുക്കുന്നുണ്ട്. ഈ നിലയിൽ രാസക്രീഡയിൽ ദുർവൃത്തി കാണുന്നതു് ഒരുവിധത്തിലും ശരിയല്ല.

വീടുവിട്ടു ഗോപികമാർ കൃഷ്ണനുമൊത്തു രമിച്ച കഥ അവരുടെ ഭർത്താക്കന്മാരോ മററു ബന്ധുക്കളോ അറിഞ്ഞതേയില്ല. ആ സ്ത്രീകൾ തങ്ങളുടെ അടുത്തുണ്ടായിരുന്നു എന്നാണ് ഭർത്താക്കന്മാർക്കും മററും തോന്നിയിരുന്നതും. അതിനാൽ, ശ്രീകൃഷ്ണനിൽ ദോഷം ആരോപിക്കാൻപോലും ആരുമില്ല എന്നു സിദ്ധിക്കുന്നു.

''നാസൂയൻ ഖലു കൃഷ്ണായ മോഹിതാസ്തസ്യ മായയാ
മന്യമാനാഃ സ്വ പാർശ്വസ്ഥാൻ സ്വാൻ സ്വാൻ ദാരാൻ വ്രജൗകസഃ''

എന്നു് ഭാഗവതം ദശമം മുപ്പത്തിമൂന്നാമദ്ധ്യായത്തിൽ പറയുന്നു. ഭഗവാന്റെ മായയിൽ മോഹിച്ചു വ്രജവാസികളായ പുരുഷന്മാർ തങ്ങളുടെ ഭാര്യമാർ അടുത്തുണ്ടെന്നുതന്നെ വിചാരിച്ച്, കൃഷ്ണനിൽ ദോഷം ഒട്ടും ആരോപിച്ചില്ല എന്നാണല്ലോ ഈ ശ്ലോകംകൊണ്ടു മനസ്സിലാക്കാവുന്നതു്. ഭഗവാനിൽ മനസ്സുറച്ചാൽ അവരുടെ വിഷയാഭിലാഷം—കാമം—ഫലിക്കുകയില്ലെന്നും, വറക്കുകയോ വേവിക്കുകയോ ചെയ്ത ധാന്യങ്ങൾ മുളയ്ക്കാത്തതുപോലെ മനസ്സു വാസനാരഹിതമായിത്തീരുമെന്നും ഭഗവാൻ ഗോപികമാരോടുതന്നെ പറയുന്നുണ്ട്,

''ന മയ്യാവേശിത ധിയാം കാമഃ കാമായ കല്പതേ
ഭർജ്ജിതാഃ ക്വഥിതാ ധാനാഃ പ്രായോ ബീജായ നേഷ്യതേ''

എന്ന ശ്ലോകത്തിൽ. ഇത്രയും വിവരിച്ചതുകൊണ്ട് രാസക്രീഡ ശ്രീകൃഷ്ണഭഗവാന്റെ കാമകേളി അല്ലായിരുന്നു എന്നും ഷഡ്ഗുണസമ്പന്നനായ അവിടുന്ന് ഗോപികമാരുടെ കാമത്തെ ശുദ്ധവും നിർമ്മലവുമായ പ്രേമത്തിന്റെ

മാധുരിയാക്കി മാററുന്നതിനുവേണ്ടി ചെയ്ത ലീലാരൂപമായ ഉപദേശമായിരുന്നു എന്നും ഗ്രഹിക്കേണ്ടതാണ്. തന്റെ വായിൽ യശോദയ്ക്കു ബ്രഹ്മാണ്ഡമണ്ഡലം കാണിച്ചുകൊടുക്കുകയും ബ്രഹ്മാവിന് അനേകം സൃഷ്ടികർത്താക്കളോടുകൂടിയ ലോകത്തെ പ്രത്യക്ഷമാക്കിക്കൊടുക്കുകയും ചെയ്ത ശ്രീകൃഷ്ണഭഗവാന്റെ യോഗമായാവിലാസം തന്നെയാണ് ഗോപികമാർക്കു തങ്ങളുടെകൂടെ രാസമണ്ഡലത്തിൽ ക്രീഡിക്കുന്ന അനേകം ശ്രീകൃഷ്ണന്മാരുടെ രൂപം വെളിപ്പെടുത്തിക്കൊടുത്തതെന്നു് ഭഗവതത്തിൽനിന്നു സ്പഷ്ടമായി മനസ്സിലാക്കാൻ കഴിയും. ഇതു് ശ്രീകൃഷ്ണന്റെ ഭഗവദ്സ്വഭാവത്തെയാണല്ലോ പ്രകടിപ്പിക്കുന്നതു്.

രാസക്രീഡ ലൗകികദൃഷ്ടിയിൽ ഗോപന്മാരുടെ ഇടയിൽ നടന്നുവരുന്ന നൃത്യവിശേഷമായും ദൈവികദൃഷ്ടിയിൽ ഏകനായ ഭഗവാൻ തന്റെ യോഗമായാശക്തികൊണ്ടു് അനേകം ഗോപികമാരുമൊരുമിച്ചു നടത്തിയ ക്രീഡയായും ആദ്ധ്യാത്മികദൃഷ്ടിയിൽ വിവിധരൂപത്തിൽ പരിണമിക്കുന്ന അന്തഃകരണവൃത്തികളിൽ പ്രതിഫലിക്കുന്ന ഏകനായ ആത്മാവിന്റെ നാനാരൂപത്തിലുള്ള പ്രതിബിംബമായും മഹാത്മാക്കൾ വ്യാഖ്യാനിക്കാറുണ്ടു്. ഇതുകൊണ്ടു് രാസക്രീഡ സാധാരണജനങ്ങൾ കരുതുന്നതുപോലെയുള്ള ലൈംഗികവികാരപ്രകടനമാണെന്നു വിചാരശീലന്മാരാരും കരുതുകയില്ല. ഭക്തിശാസ്ത്രത്തെക്കുറിച്ചു് അല്പംപോലും പരിജ്ഞാനമില്ലാത്തവരാണു രാസക്രീഡയിൽ ദോഷം കാണുന്നതു്.

**ഗോപിമാരും മധുരരസവും**

ഭക്തി ഒരു രസമാണെന്നു വൈഷ്ണവാചാര്യന്മാർ സ്ഥാപിച്ചിട്ടുണ്ടു്. ''രസ്യതേ ആസ്വാദ്യതേ ഇതി രസഃ'' എന്നാണു രസശബ്ദത്തിന്റെ വ്യുത്പത്തി. രസിക്കപ്പെടുന്നതു്—ആസ്വദിക്കപ്പെടുന്നതു്—എന്നാണിതിനർത്ഥം. ഭഗവാന്റെ ഗുണഗണങ്ങളും അവതാരാദിലീലാവിലാസങ്ങളും മാഹാത്മ്യങ്ങളും ഭഗവൽസ്വരൂപവർണ്ണനകളും മററും വായിക്കുകയോ കേൾക്കുകയോ ചെയ്യുമ്പോൾ സജ്ജനങ്ങളുടെ ഹൃദയത്തിൽ ഒരു പ്രീതി—രതി—ഉണ്ടാകാറുണ്ടു്. അതു് വിഭാവം, അനുഭാവം, സാത്വികം, വ്യഭിചാരിഭാവം ഇവകൊണ്ടു പുഷ്ടിപ്പെട്ടു ഭക്തിരസമായിത്തീരുന്നു. അതു് ആനന്ദപൂർണ്ണവും ചമൽക്കാരയുക്തവുമാണു്. ആ ഭക്തിരസത്തിൽ ആമഗ്നന്മാരായിത്തീരുന്ന മനുഷ്യർ അതിനുമുമ്പു് അനുഭവിച്ചിട്ടില്ലാത്ത അനിർവ്വചനീയവും ദിവ്യവുമായ സുഖമാണ് ആസ്വദിക്കുന്നതു്. ആദ്യമായി ഹൃദയത്തിൽ അനുഭവപ്പെടുന്ന പ്രീതി ഭക്തിരസത്തിന്റെ സ്ഥായീഭാവമാണു്. അതുണ്ടാകുന്നതു വിഭാവംകൊണ്ടാകുന്നു. ഈ വിഭാവം ആലംബനവിഭാവം, ഉദ്ദീപനവിഭാവം എന്നു രണ്ടു പ്രകാരത്തിലുണ്ടു്. ആലംബനവിഭാവം വിഷയാലംബനമെന്നും ആശ്രയാലംബനമെന്നും വീണ്ടും രണ്ടായി പിരിയുന്നു. ഭഗവാന്റെ നേരെയാണു പ്രീതിയുണ്ടാകുന്നതു്. അതിനാൽ ആ പ്രീതിക്കു വിഷയം ഭഗവാനായതുകൊണ്ടു് അദ്ദേഹം വിഷയാലംബനമാണു്. ഭഗവദ്വിഷയകമായ പ്രീതി ആരിലാണോ ഉണ്ടാകുന്നതു് ആ ഭക്തൻ ആശ്രയാലംബനമാകുന്നു. ഏതൊന്നുകൊണ്ടാണോ ഭഗവൽപ്രീതി ഉദ്ദീപിക്കുന്നതു് അതാണു് ഉദ്ദീപനവിഭാവം. ഭഗവന്മാഹാത്മ്യശ്രവണം, മുരളീനാദം, ഭഗവൽസ്തോത്രപാരായണം, ഭക്തജനസംസർഗ്ഗം, പുണ്യധാമദർശനം മുതലായവ ഉദ്ദീപനവിഭാവമാണു്. ഭഗവാനോടുള്ള പ്രീതി പുറമേ പ്രകടിപ്പിക്കുന്ന ശാരീരികവും മാനസികവുമായ ചേഷ്ടകളാണ് അനുഭാവം. ഭഗവൽപ്രേമാധിക്യംനിമിത്തം ശരീരം നിശ്ചേഷ്ടമായിത്തീരുക മുതലായവ സാത്വികഭാവവും നിർവ്വേദം മുതലായവ വ്യഭിചാരിഭാവവുമാണു്. ഇങ്ങനെ ഭഗവദ്രതി വിഭാവാദികളാൽ വികസിച്ചു് ആസ്വാദ്യമായിത്തീരുന്നതാണ് ഭക്തിരസം. എന്നാൽ ഭരതാചാര്യൻ, ശ്രീജഗന്നാഥപണ്ഡിതൻ, ശ്രീവിശ്വനാഥകവിരാജൻ മുതലായ ആചാര്യന്മാർ ഭക്തിയെ ഒരു രസമായി അംഗീകരിച്ചിട്ടില്ല. ശൃംഗാരം, കരുണം, ശാന്തം, രൗദ്രം, വീരം, അത്ഭുതം, ഹാസ്യം, ഭയാനകം, ബീഭത്സം ഈ ഒൻപതു രസങ്ങൾ മാത്രമേ ഉള്ളവെന്നാണ് അവരുടെ അഭിപ്രായം. ചില ആചാര്യന്മാർ ഭക്തി ശാന്തരസത്തിൽ ഉൾപ്പെടുന്നതാണെന്നു വാദിക്കുന്നു. എന്നാൽ ശ്രീ മധുസൂദനസരസ്വതിസ്വാമി, ശ്രീരൂപഗോസ്വാമി തുടങ്ങിയ ആചാര്യന്മാർ ഭക്തി സ്വതന്ത്രവും മററു രസങ്ങളെയെല്ലാം ഉൾക്കൊള്ളുന്നതും എല്ലാററിലുംവെച്ചു് ശ്രേഷ്ഠതമവുമാണെന്നു സ്ഥാപിച്ചിട്ടുണ്ടു്.

''വിഭാവൈരനുഭാവൈശ്ച സാത്വികൈർ വ്യഭിചാരിഭിഃ
സ്വാദ്യത്വം ഹൃദി ഭക്താനാം ആനീതാ ശ്രവണാദിഭിഃ
ഏഷാ കൃഷ്ണരതിഃ സ്ഥായീഭാവോ ഭക്തിരസോ ഭവേത്''

എന്നു് ഭക്തിരസാമൃതസിന്ധുവിൽ ശ്രീരൂപഗോസ്വാമികൾ പറയുന്നു—ശ്രവണദർശനാദികൾകൊണ്ടു ഭക്തന്മാരുടെ ഹൃദയത്തിൽ അനുഭവിക്കപ്പെടുന്ന ശ്രീകൃഷ്ണരതിരൂപമായ സ്ഥായീഭാവം വിഭാവാനുഭാവാദികൾകൊണ്ടു ഭക്തിരസമായിത്തീരുന്നുവെന്നാണ് ഇതിന്റെ ചുരുക്കം. ഈ ഭക്തിരസം മുഖ്യമായി ശാന്തം, പ്രീതി, പ്രേയാൻ, വത്സലം, മധുരം എന്നു് അഞ്ചായും ഗൗണമായി ഹാസ്യം, അത്ഭുതം, വീരം, കരുണം, രൗദ്രം, ഭയാനകം, ബീഭത്സം എന്നു് ഏഴായും ഭക്തിശാസ്ത്രങ്ങളിൽ വിഭജിക്കപ്പെട്ടിട്ടുണ്ടു്. അവയിൽ മുഖ്യമായ അഞ്ചിനെക്കുറിച്ചു് ഇവിടെ അല്പം പ്രതിപാദിക്കാം.

ശാന്തരസത്തിന്റെ സ്ഥായീഭാവം ശാന്തിരതിയും വിഷയാലംബനം സച്ചിദാനന്ദസ്വരൂപനായ ഭഗവാനും പ്രീതിരസത്തിന്റെ സ്ഥായീഭാവം സംഭ്രമപ്രീതിയും വിഷയാലംബനം ദ്വിഭുജനോ ചതുർഭുജനോ ആയ ശ്രീകൃഷ്ണനുമാണു്. പ്രേയാൻ രസത്തിന്റെ സ്ഥായീഭാവം സഖ്യരതിയും ആലംബനം ദ്വിഭുജനായ ഹരിയും അദ്ദേഹത്തിന്റെ കൂട്ടുകാരുമാണു്. വത്സലരസത്തിന്റെ സ്ഥായീഭാവം വാത്സല്യരതിയും ആലംബനം ശ്രീകൃഷ്ണനും അദ്ദേഹത്തിന്റെ ഗുരുജനങ്ങളും ആകുന്നു. മധുരരസത്തിന്റെ സ്ഥായീഭാവം മധുരരതിയും ആലംബനം ശ്രീകൃഷ്ണനും മധുരമായി കടാക്ഷിക്കുന്ന അദ്ദേഹത്തിന്റെ പ്രിയതമമാരുമാണു്. ശാന്തരസത്തിൽ ഈശ്വരനിഷ്ഠയും പ്രീതിരസത്തിൽ ഈശ്വരസേവയും പ്രേയാൻരസത്തിൽ സങ്കോചമില്ലായ്മയും—സമത്വവും—വത്സലരസത്തിൽ ലാളനവും മധുരരസത്തിൽ ആത്മസമർപ്പണവും പ്രധാനപ്പെട്ട ഗുണങ്ങളാണു്. വേദാന്തികൾ ശാന്തരസത്തിനാണ് പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. എന്നാൽ ഭക്തിരസാസ്വാദകന്മാരായ വൈഷ്ണവാചാര്യന്മാർ മധുരരസത്തെ സർവ്വപ്രധാനമായി കരുതുന്നു. അവരുടെ പക്ഷം ശാന്തരസം മുതൽ മധുരരസംവരെ ഭക്തിരസം ഉത്തരോത്തരം വർദ്ധിച്ചുവരുന്നുവെന്നാണ്. ശാന്തരസത്തിൽ നിഷ്ഠമാത്രമേ ഉള്ളു പ്രീതിരസത്തിൽ നിഷ്ഠയും സേവ

യും പ്രേയാൻരസത്തിൽ നിഷ്ഠയും സേവയും അസങ്കോചവും വത്സലരസത്തിൽ നിഷ്ഠയും സേവയും അസങ്കോചവും ലാളനവും മധുരരസത്തിൽ ഇവ നാലും ആത്മസമർപ്പണവുംകൂടി പ്രകാശിക്കുന്നുവെന്നാണ് വൈഷ്ണവസിദ്ധാന്തം. പ്രീതിരസത്തെ ദാസ്യരസമായും പ്രേയാൻരസത്തെ സഖ്യരസമായും ചില ആചാര്യന്മാർ വ്യവഹരിക്കാറുണ്ട്. വ്യാസൻ, നാരദർ, ഭീഷ്മർ തുടങ്ങിയ മഹാത്മാക്കൾക്ക് ശ്രീകൃഷ്ണഭഗവാന്റെ നേരെയുള്ള ഭക്തി ശാന്തിരസവും അക്രൂരൻ, ഇന്ദ്രൻ, ബ്രഹ്മാവ് മുതലായവർക്ക് ഉണ്ടായ പ്രേമം പ്രീതിരസവുമാണ്. ഗോപകുമാരന്മാർ, കുചേലൻ, അർജ്ജുനൻ മുതലായവർക്കുണ്ടായ ഭഗവദ്ഭക്തി പ്രേയാൻരസവും വസുദേവൻ, ദേവകി, നന്ദഗോപൻ, യശോദ തുടങ്ങിയ ഗുരുജനങ്ങൾക്ക് ശ്രീകൃഷ്ണനിലുളവായി വന്ന പ്രേമം വത്സലരസവും ഗോപികമാർ, രുഗ്മിണി, സത്യഭാമ തുടങ്ങിയ പട്ടമഹിഷികൾ ഇവർക്കെല്ലാം ഭഗവാന്റെ നേരെ ഉണ്ടായ പ്രേമാതിരേകം മധുരരസവുമാണ്. അതിൽ നിഷ്ഠയും സേവനവും സങ്കോചരാഹിത്യവും ലാളനവും ആത്മസമർപ്പണവും പൂർണ്ണഭാവത്തിലുണ്ട്. ഗോപികമാർക്ക് സ്ത്രീത്വാഭിമാനംനിമിത്തം സങ്കോചമുണ്ടായിരുന്നു. അതുകൊണ്ട് സഖ്യരസത്തെയും വത്സലരസത്തെയും തരണംചെയ്ത് മധുരരസമാസ്വദിക്കുവാൻ പ്രയാസമാണെന്നു കണ്ടാണ് ഭഗവാൻ വസ്ത്രാപഹരണം നടത്തി അവരുടെ ദേഹാഭിമാനവും അതിൽനിന്നുണ്ടാകുന്ന ലജ്ജ മുതലായ വികാരങ്ങളും ഇല്ലാതാക്കിയത്. രാസക്രീഡയിൽ ശ്രേഷ്ഠമായ മധുരരസം പ്രകാശിക്കുന്നു. ഭാര്യമാർക്ക് ഭർത്താവിന്റെ നേരെ ഉണ്ടാകുന്നതുപോലെ ഭക്തന് ഈശ്വരന്റെ നേരെ ഉണ്ടാകുന്ന പരമമായ അനുരക്തിയാണ് മധുരരസം. ഇതിന് അനേകം ശാഖകളുണ്ട്. അവ വിവിധരൂപത്തിൽ ഭാഗവതത്തിൽ വർണ്ണിച്ചിരിക്കുന്നു. അവയിൽ സംയോഗത്തിനും വിപ്രലംഭത്തിനുമാണ് കൂടുതൽ പ്രാധാന്യം കല്പിച്ചിരിക്കുന്നത്. രുഗ്മിണി മുതലായ ധർമ്മദാരങ്ങൾക്ക് സംയോഗമധുരരസവും ഗോപികമാർക്ക് വിപ്രലംഭമധുരരസവുമാണ് അനുഭവിക്കേണ്ടിവന്നത്. രാസക്രീഡയിൽ ഭഗവാനുമൊരുമിച്ചു രമിച്ച ഗോപികമാർ പിന്നീട് ആജീവനാന്തം ഭഗവാനോടു ചേർന്നു രമിച്ചിട്ടില്ല. ഭഗവൽസ്വരൂപത്തെ ചിന്തിച്ചുകൊണ്ട് അവർ വിരഹാർത്തകളായി കഴിയുകയായിരുന്നു. ഭാഗവതം ദശമസ്കന്ധം നാല്പത്തിനാലാമദ്ധ്യായം പതിനഞ്ചാംശ്ലോകത്തിൽ പറയുന്നത്—''ഗോപികമാർ പശുവിനെ കറക്കുമ്പോഴും ധാന്യങ്ങൾ പൊടിക്കുമ്പോഴും തൈരു കലക്കുമ്പോഴും തിണ്ണ മെഴുകുമ്പോഴും കുഞ്ഞുങ്ങളെ തൊട്ടിലിലിട്ടാട്ടുമ്പോഴും കരയുന്ന കുഞ്ഞുങ്ങളെ ആശ്വസിപ്പിക്കുമ്പോഴും കെട്ടിടത്തിനകത്തും പുറത്തും തൂക്കുമ്പോഴും പ്രേമപൂർണ്ണമായ ചിത്തത്തോടും അശ്രുപൂർണ്ണങ്ങളായ നയനങ്ങളോടും ഗദ്ഗദം കലർന്ന വാണികളോടുംകൂടി ശ്രീകൃഷ്ണന്റെ മാഹാത്മ്യങ്ങൾ ഗാനംചെയ്തുകൊണ്ടിരുന്നു'' എന്നാണ്. ശ്രീകൃഷ്ണനിൽ മനസ്സുറച്ചുപോയ ഗോപികമാർ ധന്യകളാണ്. അവർ വിരഹിണികളെപ്പോലെ പുറമെ കാണപ്പെട്ടെങ്കിലും അകമേ ഭക്തിയുടെ പരമകാഷ്ഠയായ മധുരരസമാസ്വദിച്ച് ആത്മാരാമകളായി വിഹരിക്കുകയായിരുന്നു. ദശമം നാല്പത്തിയാറാമദ്ധ്യായം നാല്, അഞ്ച്, ആറ് ശ്ലോകങ്ങളിൽ—

''താമന്മനസ്കാമത്പ്രാണാ—മദർത്ഥേ ത്യക്തദൈഹികാഃ
യേ ത്യക്ത ലോക ധർമ്മാശ്ച—മദർത്ഥേ താൻ ബിഭർവ്യഹം —4

മയി,താഃ പ്രേയസാംപ്രേഷ്ഠേ—ദൂരസ്ഥേ ഗോകുല സ്ത്രിയഃ
സ്മരന്ത്യോഽംഗ വിമുഹ്യന്തി—വിരഹൗത്കണ്ഠ്യ വിഹ്വലാഃ —5

ധാരയന്ത്യതി കൃച്ഛ്റേണ—പ്രായഃ പ്രാണാൻ കഥഞ്ചന,
പ്രത്യാഗമനസന്ദേശൈ—ർവല്ലവ്യോ മേ മദാത്മികാഃ'' —6

എന്നു ഭഗവാൻ ഗോപികന്മാരുടെ സ്വഭാവം ഉദ്ധവർക്ക് വിവരിച്ചുകൊടുക്കുന്നതായിക്കാണാം. ''അല്ലയോ ഉദ്ധവരേ! ഗോപികമാർ തങ്ങളുടെ മനസ്സും പ്രാണനും എനിക്കുവേണ്ടി സമർപ്പിച്ചുകഴിഞ്ഞു. എനിക്കുവേണ്ടി അവർ തങ്ങളുടെ ശരീരസംബന്ധികളെയും ലോകസുഖങ്ങളെയും ഉപേക്ഷിച്ച് എന്നിൽ അനുരക്തകളായിത്തീർന്നിരിക്കുകയാണ്. ഞാൻതന്നെയാണ് അവരുടെ സുഖവും ജീവിതവും. ആ ഗോകുലസ്ത്രീകൾക്ക് ഏററവും പ്രിയനാണ് ഞാൻ. ഞാൻ ദൂരെ നിവസിക്കുകയാൽ അവർ എന്നെത്തന്നെയോർത്ത് വിരഹത്തിൽ ഏററവും വിഹ്വലകളായും വിമോഹിതകളായും തീർന്നിരിക്കുകയാണ്. പക്ഷേ, ഞാൻ പെട്ടെന്ന് ഗോകുലത്തിൽ മടങ്ങിച്ചെല്ലുമെന്നുള്ള സന്ദേശത്തിൽ വിശ്വസിച്ചുകൊണ്ടാണ് അവർ പണിപ്പെട്ടു ജീവിതം നിലനിർത്തിക്കൊണ്ടിരിക്കുന്നത്.'' ഇതു ഗോപസ്ത്രീകളുടെ വിപ്രലംഭഭാവത്തെയാണല്ലോ സൂചിപ്പിക്കുന്നത്. ഭക്തിയുടെ മധുരഭാവം വാക്കുകൊണ്ടു വർണ്ണിക്കുവാൻ സാദ്ധ്യമല്ല. മൂകാസ്വാദനംപോലെ അനുഭവൈകവേദ്യമാണത്. ലൗകികഭാഷയിൽ അതു വർണ്ണിക്കുമ്പോൾ ശൃംഗാരരസംപോലെ തോന്നും. പുറമേ ശൃംഗാരരസത്തിന്റെ എല്ലാ ഭാവങ്ങളും മധുരരസത്തിൽ കാണാം. എന്നാൽ ശൃംഗാരരസത്തിൽ പ്രകടമാകുന്നതു കാമവും, മധുരഭാവത്തിൽ പ്രകടമാകുന്നത് ത്യാഗപൂർണ്ണമായ ശുദ്ധപ്രേമവുമാണ്. കാമം സ്വാർത്ഥപരവും പ്രേമം നിസ്സ്വാർത്ഥവുമാകുന്നു. ഗോപിമാർ പ്രേമസ്വരൂപനും സച്ചിന്മയനുമായ ശ്രീകൃഷ്ണനുവേണ്ടി സർവ്വവും സമർപ്പിച്ച് അദ്ദേഹത്തെ ശരണംപ്രാപിക്കുകയാണുണ്ടായത്. വൃന്ദാവനത്തിൽവെച്ച് ഭഗവാനെക്കാണാതെ വിരഹാർത്തകളായിത്തീർന്ന ഗോപികമാർ പറയുകയാണ്. ''അല്ലയോ പ്രിയതമ, അങ്ങയുടെ ചരണകമലം ശരണാഗതന്മാരായ പ്രാണികളുടെ എല്ലാ പാപങ്ങളും നശിപ്പിച്ചുകളയുന്നു. അത്—ആ പാദകമലം—എല്ലാ സൗന്ദര്യത്തിന്റേയും മാധുര്യത്തിന്റേയും വിളനിലമാണ്. ലക്ഷ്മീദേവിപോലും തനിയെത്തന്നെ അതു സേവിച്ചുകൊണ്ടിരിക്കുന്നു. അങ്ങ് ആ മൃദുലപാദങ്ങൾ കല്ലും മുള്ളും നിറഞ്ഞ സ്ഥലങ്ങളിൽ വെച്ചുകൊണ്ടാണ് ഞങ്ങളുടെ ഗോക്കളുടെ പിമ്പെ പോയത്. ഞങ്ങൾക്കുവേണ്ടി ആ തൃപ്പാദം സർപ്പത്തിന്റെ ഫണത്തിൽ വെയ്ക്കാൻപോലും അവിടുന്നു മടിച്ചില്ല. ഞങ്ങളുടെ ഹൃദയം ഇപ്പോൾ അങ്ങയുടെ വിരഹാഗ്നിയിൽ നീറുകയാണ്. അങ്ങയോടു ചേരണമെന്നുള്ള ആകാംക്ഷ ഞങ്ങളെ തളർത്തിയിരിക്കുന്നു. അങ്ങയുടെ ആ തൃപ്പാദകമലം ഞങ്ങളുടെ മാറിടത്തിൽവെച്ച് ഞങ്ങളുടെ ഹൃദയതാപത്തെ ശാന്തമാക്കണേ.'' ''അല്ലയോ പ്രിയതമ, പകൽസമയം അങ്ങു വനത്തിൽ വിഹരിച്ചുകൊണ്ടിരിക്കുകയാണ്. അപ്പോൾ അങ്ങയെ കാണാതിരിക്കുന്ന ഞങ്ങൾക്ക് ഒരു ക്ഷണം യുഗംപോലെയാണു തോന്നുന്നത്. എന്നാൽ അങ്ങു സന്ധ്യയ്ക്കു മടങ്ങി

വരുമ്പോൾ ചുരുണ്ട കുറുനിരകൾകൊണ്ടു ശോഭിക്കുന്ന അങ്ങയുടെ പരമസുന്ദരമായ മുഖാരവിന്ദം ഞങ്ങൾ കാണുന്നുണ്ടു്. അങ്ങനെ കണ്ടുകൊണ്ടിരിക്കുമ്പോൾ ഞങ്ങളുടെ കണ്ണു് അടഞ്ഞുപോകുന്നതു ഞങ്ങളെ സംബന്ധിച്ചിടത്തോളം വലിയ പ്രയാസമാണു്. അപ്പോൾ കൺപോള സൃഷ്ടിച്ച ബ്രഹ്മാവിന്റെ മൂഢതയെപ്പററി ഞങ്ങൾ ഓർത്തുപോകും.'' ഇങ്ങനെ ഗോപികമാരുടെ മധുരഭക്തിരസം ഭാഗവതത്തിൽ ഹൃദയാവർജ്ജകമായ രീതിയിലാണു് വർണ്ണിച്ചിരിക്കുന്നതു്. ഈ വർണ്ണനകൾ കണ്ടിട്ടായിരിക്കാം ശ്രീവല്ലഭാചാര്യർ പറഞ്ഞുപോയതു്, 'ഭാഗവതം വേദവ്യാസന്റെ സമാധിഭാഷ'യാണെന്നു്.

### ഗോപസ്ത്രീകളും ജ്ഞാനയോഗവും

ശ്രീകൃഷ്ണനും രാധയും ഗോപികമാരും ഗോക്കളും വൃന്ദാവനവും രാസക്രീഡയും നിത്യമാണെന്നു് വൈഷ്ണവന്മാരിൽ ചിലർ വിശ്വസിക്കുന്നുണ്ടു്. ഭക്തിസാധനകൊണ്ടു ഗോപീഭാവത്തിലെത്തി നിത്യനികുഞ്ജവിഹാരികളായ രാധാമാധവന്മാരെ സേവിക്കുന്നതാണു് അവരുടെ മുക്തി. പക്ഷേ, ഭാഗവതത്തിൽ ഈ സിദ്ധാന്തത്തിനനുരൂപമായി ഒന്നുംതന്നെ പ്രതിപാദിച്ചുകാണുന്നില്ല. ഭാഗവതത്തിലെ മുഖ്യസിദ്ധാന്തം അദ്വൈതബ്രഹ്മസാക്ഷാത്കാരമാണു്. ഭക്തിയുടെ ഉന്നതനിലയിലെത്തിയ ഗോപിമാരെപ്പോലും ഒടുവിൽ ജ്ഞാനോപദേശംകൊണ്ടു നിത്യവും നിരാകാരവും പൂർണ്ണവുമായ ബ്രഹ്മഭാവത്തിലെത്തിച്ചു് അനുഗ്രഹിക്കുവാനുള്ള ഉപദേശമാണു് ഉദ്ധവർമുഖാന്തിരം ഭഗവാൻ നല്കിയതെന്നു ഭാഗവതത്തിൽ വ്യക്തമായി പറയുന്നുണ്ടു്. ഭാഗവതം ദശമം നാല്പത്തിയാറാമധ്യായത്തിൽ ഭഗവാൻ പറയുന്നതായി വർണ്ണിച്ചിരിക്കുന്നതിങ്ങനെയാണു്: ''അല്ലയോ ഗോപികളേ, ഞാൻ ഈ ചരാചരാത്മകമായ ലോകത്തിന്റെ ഉപാദാനകാരണമാണു്. അതുകൊണ്ടു് എല്ലാ ലോകവും എന്റെ സ്വരൂപത്തിൽത്തന്നെ പ്രകാശിക്കുന്നു. ഇതുകൊണ്ടു നിങ്ങൾക്കു് എന്റെ വിയോഗം ഒരിക്കലും ഉണ്ടാകാൻ സാദ്ധ്യമല്ല. ഈ ലോകത്തിലെ ഭൗതികപദാർത്ഥങ്ങളെല്ലാം പഞ്ചഭൂതങ്ങളുടെ വികാരമാണു്. അതിനാൽ എല്ലാ പദാർത്ഥങ്ങളിലും ആകാശം, വായു, അഗ്നി, ജലം, പൃഥ്വി ഈ അഞ്ചു ഭൂതങ്ങളും വ്യാപിച്ചിരിക്കുന്നു. അതുപോലെയാണു ഞാൻ ലോകത്തിൽ വ്യാപിച്ചിരിക്കുന്നതു്. ആത്മാവു്—ഞാൻ—മായയോടോ അതിന്റെ ഗുണങ്ങളോടോ ചേർന്നിരിക്കുന്നില്ല. ആത്മാവു്—ഞാൻ—വിശുദ്ധവും ജ്ഞാനസ്വരൂപവുമാണു്. സുഷുപ്തി, സ്വപ്നം, ജാഗ്രത്തു് ഇതു മൂന്നും മായയുടെ മൂന്നു വൃത്തികളാണു്. ഇവയാൽ അഖണ്ഡവും അനന്തവും ബോധസ്വരൂപവുമായ ആത്മാവു് ചിലപ്പോൾ പ്രാജ്ഞനായും ചിലപ്പോൾ തൈജസനായും ചിലപ്പോൾ വിശ്വനായും പ്രതീതമാകുന്നു. വാസ്തവത്തിൽ ആത്മാവു് ആ മൂന്നവസ്ഥകൾക്കും അവയെ അഭിമാനിക്കുന്ന ജീവന്മാർക്കും ആശ്രയവും സാക്ഷിയുമാണു്. സ്വപ്നത്തിൽ കാണപ്പെടുന്ന പദാർത്ഥങ്ങൾപോലെയാണു ജാഗ്രത്തിൽ ഇന്ദ്രിയങ്ങൾവഴി അനുഭവിക്കപ്പെടുന്ന വിഷയങ്ങളും. ഈ രണ്ടവസ്ഥകളും മിഥ്യയാണു്. അതുകൊണ്ടു് ആ വിഷയങ്ങളെ അറിഞ്ഞു സങ്കല്പിക്കുന്ന മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിരോധിച്ചു് ആത്മസ്വരൂപത്തിൽ ഉണരണം. അങ്ങനെ സ്വപ്നതുല്യമായ ജഗദ്‌വിഷയങ്ങളെയെല്ലാം ഉപേക്ഷിച്ചു് എന്നെ പ്രാപിക്കുവിൻ. എല്ലാ നദികളും കറങ്ങിത്തിരിഞ്ഞു സമുദ്രത്തിലെത്തുന്നതുപോലെ വിദ്വാന്മാരുടെ വേദാഭ്യാസം, യോഗസാധന, ആത്മാനാത്മവിവേകം, ത്യാഗം, തപസ്യ, ഇന്ദ്രിയസംയമം, സത്യം മുതലായ എല്ലാ ധർമ്മങ്ങളും എന്നെ പ്രാപിക്കുന്നതിൽ—ബ്രഹ്മസ്വരൂപമായ എന്നോടു ചേർന്നു് മുക്തിയടയുന്നതിൽ—പര്യവസാനിക്കുന്നു.'' ഭഗവാന്റെ ഈ ഉപദേശങ്ങൾകൊണ്ടു മനസ്സിലാകുന്നതു്, ഭക്തികൊണ്ടു നിർമ്മലചിത്തകളായിത്തീർന്ന ഗോപികമാർക്കു് ആത്മാവിന്റെ അനന്തവും അഖണ്ഡവും പൂർണ്ണവുമായ സ്വരൂപമാണു് ഉദ്ധവർമുഖാന്തിരം ഉപദേശിച്ചുകൊടുത്തതെന്നും ആ ഉപദേശംകൊണ്ടു മാത്രമേ അവരുടെ വിരഹക്ലേശം നീങ്ങുകയുള്ളുവെന്നുമാണു്. എന്നാൽ, ചിലരുടെ അഭിപ്രായം ഉദ്ധവരെ ഭഗവാൻ ഗോപീമാരുടെ സമീപത്തേക്കയച്ചതു് ഭക്തിയോഗപരിശീലനത്തിനാണെന്നത്രേ. അതു ശരിയല്ല.

''ഗോപീനാം മദ്വിയോഗാധിം
മൽസന്ദേശൈർവിമോചയ''

എന്നു പറഞ്ഞാണു് ഉദ്ധവരെ ഭഗവാൻ ഗോപികമാരുടെ സമീപത്തേക്കയയ്ക്കുന്നതു്. ''ഗോപിമാർ എന്റെ വിരഹംനിമിത്തമുള്ള വ്യാധികൊണ്ടു വളരെ ദുഃഖിച്ചിരിക്കുകയാണു്. എന്റെ സന്ദേശം കേൾപ്പിച്ചു് അവരുടെ ദുഃഖം ഇല്ലാതാക്കുക'' എന്നാണു ഭഗവാൻ ഉദ്ധവരോടു പറഞ്ഞതിന്റെ സാരം. അതനുസരിച്ചു് ഉദ്ധവർ ഗോപികമാരോടു പറഞ്ഞതു് ആത്മാവിന്റെ പൂർണ്ണവും നിത്യമുക്തവുമായ സ്വരൂപത്തെപ്പററിയാണു്. അതുവരെ ശ്രീകൃഷ്ണന്റെ സഗുണസാകാരഭാവത്തിൽ ഉറച്ചിരുന്ന ഗോപികമാരുടെ മനസ്സു് പൂർണ്ണമായ നിർഗ്ഗുണബ്രഹ്മഭാവത്തിലേക്കുയർത്തി വിരഹദുഃഖത്തിൽനിന്നു് അവരെ മോചിപ്പിക്കുകയാണു് ശ്രീകൃഷ്ണസന്ദേശത്തിന്റെ ഉദ്ദേശ്യമെന്നു് ആ പ്രകരണം വായിച്ചുനോക്കിയാൽ എല്ലാവർക്കും മനസ്സിലാകും. ഉദ്ധവർ ഗോപസ്ത്രീകളെ ഭക്തിപൂർവ്വം പ്രണമിക്കുന്നതുകൊണ്ടും അവരുടെ ഭക്തിയേയും പരിശുദ്ധിയേയുംകുറിച്ചു് മുക്തകണ്ഠം പ്രശംസിക്കുന്നതുകൊണ്ടും ജ്ഞാനോപദേശത്തിനവിടെ സ്ഥാനമില്ലെന്നുകൂടി ചിലർ വാദിക്കുന്നു. ഉദ്ധവർ ആത്മജ്ഞാനമുപദേശിച്ചെങ്കിൽ അദ്ദേഹം ഗോപികമാരെ പ്രണമിക്കുമോ എന്നാണു് ഒരു ഭക്തപ്രവരൻ ചോദിക്കുന്നതു്. ഉദ്ധവൻ ജ്ഞാനാചാര്യനായിട്ടല്ല, ഭഗവാന്റെ സന്ദേശവാഹകനായിട്ടുമാത്രമാണു് ഗോപികമാരുടെ അടുത്തു പോയതെന്ന വസ്തുത പ്രശ്നകർത്താവു മറന്നുപോയതാണു് ആ ചോദ്യം ഉന്നയിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്നു തോന്നുന്നു.

ഭാഗവതം ദശമം എൺപത്തിരണ്ടാമധ്യായത്തിൽ ഗോപികമാരും ഭഗവാനുംകൂടി കുരുക്ഷേത്രത്തിലുള്ള സമന്തപഞ്ചകതീർത്ഥത്തിൽവെച്ചു പിന്നീടു കണ്ടുവെന്നു പറയുന്നു. അവിടെവെച്ചു് ഗോപികമാരോടു ഭഗവാൻ ഉപദേശിക്കുന്നതു്, ''അല്ലയോ സഖികളേ, എന്നിലുള്ള ഭക്തി എല്ലാ ജീവജാലങ്ങൾക്കും അമൃതത്വം നല്കുന്നതാണു്. നിങ്ങൾക്കു് എന്നിലുണ്ടായ സ്നേഹം—ഭക്തി—ഒരു മഹാഭാഗ്യമാണു്. അതു് നിങ്ങളെ എന്നിലെത്തിക്കുന്നതുമാണു്. ഞാനാകട്ടെ എല്ലാ ഭൂതങ്ങളുടെയും ആദിയിലും അന്തത്തിലും ഉള്ളിലും പുറത്തുമുണ്ടു്. ഘടം, പടം മുതലായ ഭൗതികപദാർത്ഥങ്ങൾ എത്രയുണ്ടോ അവയുടെയെല്ലാം മുൻപും പിമ്പും ഉള്ളിലും പുറത്തും അവസ്ഥ

മൂലകാരണമായ പഞ്ചഭൂതങ്ങൾ വ്യാപിച്ചിരിക്കുന്നതുപോലെ ഇക്കാണുന്ന എല്ലാ ഭൂതങ്ങളിലും ഞാൻ നിറഞ്ഞിരിക്കുന്നു. അവയുണ്ടാകുന്നതിനു മുമ്പും അവയുള്ളപ്പോഴും അവ നശിച്ചാലും ഞാൻ പൂർണ്ണമായി നിലകൊള്ളുന്നുണ്ട്. ഇപ്രകാരം എല്ലാ പ്രാണികളുടെ ശരീരത്തിലും പഞ്ചഭൂതങ്ങൾ കാരണരൂപത്തിലും ആത്മാവ് ജീവരൂപത്തിലും നിലകൊള്ളുന്നു. എന്നാൽ ഞാൻ ഇവ രണ്ടിനും അപ്പുറത്തു വിളങ്ങുന്ന സത്യസ്വരൂപമാണ്. എന്നിൽ ഇവയെല്ലാം തോന്നുകമാത്രമാണ്. ഞാൻ സത്യവും ഇവ രണ്ടും എന്നിൽ കല്പിതവുമാകുന്നു. അതിനാൽ ബ്രഹ്മസ്വരൂപനായ എന്നെ നിങ്ങൾ നിജസ്വരൂപത്തിൽ സാക്ഷാത്കരിക്കണം'' എന്നാണ്. പ്രസ്തുതമായ ഉപദേശം വിവരിച്ചതിനുശേഷം പരീക്ഷിത്തുമഹാരാജാവിനോട് ശുകൻ പറഞ്ഞതിങ്ങനെയാണ്:

''അദ്ധ്യാത്മശിക്ഷയാ ഗോപ്യ ഏവം കൃഷ്ണേന ശിക്ഷിതാഃ
തദനുസ്മരണധ്വസ്ത ജീവകോശാസ്തമദ്ധ്യഗൻ''

''അല്ലയോ പരീക്ഷിത്തേ, ഭഗവാൻ കൃഷ്ണൻ ഇപ്രകാരം ഗോപിമാരെ അദ്ധ്യാത്മവിദ്യ പരിശീലിപ്പിച്ചു. ആ ഉപദേശം നിരന്തരം മനനംചെയ്യുകകൊണ്ട് ഗോപികമാരുടെ ജീവകോശം—ലിംഗശരീരം—നശിച്ചുപോവുകയും അവർ ഭഗവൽസ്വരൂപത്തെ പ്രാപിക്കുകയുംചെയ്തു.'' നന്ദകുമാരനിൽ തോന്നിയ രതി, മധുരരസമായി വികസിച്ച് ഭഗവാൻ ശ്രീകൃഷ്ണന്റെ ജ്ഞാനോപദേശംകൊണ്ട് അഖണ്ഡാകാരവൃത്തിരൂപമായ ബ്രഹ്മജ്ഞാനമായിപ്പരിണമിച്ച് ഗോപികമാരെ ജീവന്മുക്തിപദത്തിൽ എത്തിക്കുന്നതാണ് നാം ഭാഗവതത്തിൽ കാണുന്നത്. ഭാഗവതത്തിൽ അദ്വൈതാനുഭൂതിരൂപമായ ജ്ഞാനത്തെയും ഭക്തിരൂപത്തിൽ വർണ്ണിച്ചിട്ടുണ്ട്. 'ഏകാന്തഭക്തിർ ഗോവിന്ദേ യത് സർവ്വത്ര തദീക്ഷണം' എന്നുതുടങ്ങിയ പ്രയോഗങ്ങൾ അതിനുദാഹരണങ്ങളാണ്. ശ്രീകൃഷ്ണാവതാരത്തിലെ പ്രധാനപ്പെട്ട ഒരു ഭാഗമാണ് ശ്രീകൃഷ്ണനും ഗോപികമാരുംതമ്മിലുള്ള ബന്ധം. വെറും മുഗ്ദ്ധകളായിരുന്ന ആ ഗോപികമാർ ഭഗവാന്റെ അനുഗ്രഹംകൊണ്ട് ബ്രഹ്മാനുഭവരസമനുഭവിച്ച് കൃതകൃത്യകളായിത്തീർന്നതാണ് ആ ബന്ധംകൊണ്ടുള്ള പ്രയോജനം. ഈശ്വരാനുഗ്രഹമുണ്ടായാൽ ആർക്കും അദ്വൈതാനുഭൂതി ഉണ്ടാകുമെന്ന് ഈ വിവരണംവഴി ഭാഗവതം പ്രഖ്യാപിക്കുന്നു.

ഈ പ്രകരണത്തിൽ ഈശ്വരതത്വം, ജീവതത്വം, സാധനസാമഗ്രികൾ ഈ മൂന്നു വിഷയങ്ങളാണ് കൂടുതലായി പ്രതിപാദിക്കപ്പെട്ടത്. സാധനകളുടെ ഫലമായി ജീവൻ സംസാരദുഃഖത്തിനു കാരണമായ അജ്ഞാനത്തെ നശിപ്പിച്ച് ഈശ്വരപ്രാപ്തിരൂപമായ മുക്തിയടയുന്നു. അതിനാൽ മുക്തിയാണ് ഇനി പ്രതിപാദിക്കേണ്ടത്. എന്നാൽ ഭാഗവതത്തിന്റെ ദശലക്ഷണങ്ങൾ നിരൂപണംചെയ്യപ്പോൾ മുക്തിസ്വരൂപം വിവരിച്ചിട്ടുണ്ട്. അതുകൊണ്ട് ആ വിഷയം കൂടുതലായി ഇവിടെ പ്രതിപാദിക്കേണ്ട ആവശ്യകതയില്ലെന്നു തോന്നുന്നു. വിവിധരൂപത്തിലുള്ള ഭക്തിസാധനകളുടെ മുഖ്യഫലം ആത്മജ്ഞാനവും അമുഖ്യഫലം സാലോക്യാദിഗൗണമുക്തിയുമാണ്. എന്നാൽ, ഉത്തമനായ ഭക്തൻ ഗൗണമുക്തിപോലും ആഗ്രഹിക്കാതെയാണ് ഭഗവാനെ സേവിക്കുന്നത്. അതുകൊണ്ട് ആ സുകൃതികൾക്ക് ആത്മജ്ഞാനവും തദ്വാരാ ബ്രഹ്മപ്രാപ്തിരൂപമായ മുക്തിയും സിദ്ധിക്കും. ബ്രഹ്മപ്രാപ്തിക്കുള്ള വിവിധ ജ്ഞാനസാധനകളും ഭാഗവതത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. അദ്ധ്യാരോപാപവാദചിന്ത, ദൃഗ്ദൃശ്യവിവേകം, അവസ്ഥാത്രയസാക്ഷിപരിശോധന തുടങ്ങി ജ്ഞാനപരങ്ങളായ വിചാരക്രമങ്ങൾകൊണ്ട് ആത്മസാക്ഷാത്കാരത്തിനുള്ള വഴി ഭാഗവതത്തിൽ നല്ലതുപോലെ തെളിച്ചു കാണിക്കുന്നു. അധികാരിഭേദമനുസരിച്ച് കർമ്മവും ഭക്തിയും ജ്ഞാനവും ശ്രേയസ്കരമാണെന്നതന്നെയാണ് ഭാഗവതത്തിന്റെ സിദ്ധാന്തം. മുക്തിക്കുവേണ്ടി മാത്രമല്ല, ഭുക്തിക്കുവേണ്ടിയുള്ള വിവിധമാർഗ്ഗങ്ങളും ഭാഗവതത്തിൽ ഉപദേശിക്കപ്പെടുന്നു. നിത്യം, നൈമിത്തികം, കാമ്യം, പ്രായശ്ചിത്തം മുതലായ കർമ്മങ്ങളും വർണ്ണാശ്രമധർമ്മങ്ങളും ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്. ഒരു ഗുരുവിന്റെ ഗൗരവവും സുഹൃത്തിന്റെ സ്നേഹവും ഭാര്യയുടെ പ്രേമവും ഭാഗവതോപദേശത്തിൽ സ്ഫുരിക്കുന്നു. വേദശ്രവണത്തിന്റെയും ധർമ്മശാസ്ത്രജ്ഞാനത്തിന്റെയും കാവ്യപരിശീലനത്തിന്റെയും ഫലം ഭാഗവതപാഠംകൊണ്ടു മാത്രം സിദ്ധിക്കുന്നതാണ്. വ്യക്തിയെ സമൂഹരൂപത്തിലും, ജീവനെ ഈശ്വരരൂപത്തിലും ഈശ്വരനെ സകലചരാചരാത്മരൂപത്തിലും ദർശിച്ച് ശാന്തിയും സമാധാനവും നേടാനുള്ള അനേകം മാർഗ്ഗങ്ങൾ ഭഗവതം തെളിച്ചു കാണിക്കുന്നുണ്ട്. സത്യം, ദയ, തപസ്യ, ശൗചം, തിതിക്ഷ, സദസദ്വിചാരം, മനോനിയന്ത്രണം, ഇന്ദ്രിയസംയമം, അഹിംസ, ബ്രഹ്മചര്യം, ത്യാഗം, സ്വാദ്ധ്യായം, ആർജ്ജവം, സന്തോഷം, സജ്ജനസേവ, സാംസാരികഭോഗങ്ങളിൽനിന്ന് ക്രമേണയുള്ള നിവൃത്തി, മനുഷ്യരുടെ അഭിമാനപൂർണ്ണമായ പ്രയത്നങ്ങളുടെ ഫലം വിപരീതമായിത്തീരുമെന്നുള്ള വിചാരം, മൗനം, ആത്മചിന്തനം, പ്രാണികൾക്കുവേണ്ടി ആഹാരസാധനങ്ങളുടെ യഥായോഗ്യമായ വിതരണം, എല്ലാ പ്രാണികളിലും പരമാത്മചൈതന്യമുണ്ടെന്നുള്ള സങ്കല്പം, മഹാത്മാക്കളെ ആശ്രയിക്കുക, ഈശ്വരന്റെ നാമഗുണലീലാദികൾ കേൾക്കുക, കീർത്തിക്കുക, സ്മരിക്കുക, ഈശ്വരനെ പൂജിക്കുക, നമസ്കരിക്കുക, താൻ ഈശ്വരന്റെ അടിമയാണെന്നു വിചാരിക്കുക, ഈശ്വരനുമായി സഖ്യം പുലർത്തുക, തന്റെ ശരീരത്തെ ഈശ്വരനുവേണ്ടി സമർപ്പിക്കുക ഇങ്ങനെ മുപ്പതു വിധത്തിലുള്ള ആചരണം എല്ലാ മനുഷ്യരുടെയും പരമധർമ്മമാണെന്നും ഇതു പരിപാലിച്ചാൽ ഭഗവാൻ പ്രസാദിക്കുമെന്നും യുധിഷ്ഠിരമഹാരാജാവിനോട് നാരദമഹർഷി ഉപദേശിക്കുന്നതായി ഭാഗവതം ഏഴാംസ്കന്ധം പതിനൊന്നാം അദ്ധ്യായത്തിൽ വിവരിക്കുന്നു. ഈ ധർമ്മങ്ങൾ ആചരിക്കപ്പെട്ടാൽ ലോകത്തിൽ എന്നും ശാന്തിയും ക്ഷേമവും വളർത്താൻ കഴിയും. മനുഷ്യർ തമ്മിൽ കലഹിച്ചാൽ യാദവന്മാരെപ്പോലെ നശിക്കുകയും യോജിച്ചാൽ പാണ്ഡവന്മാരെപ്പോലെ ശ്രേയസ്സു ലഭിക്കുകയുംചെയ്യുമെന്ന് ഭാഗവതം ലോകത്തെ ഉദ്ബോധിപ്പിക്കുന്നു. ഭാഗവതമഹാപുരാണംപോലെ മാനവഹൃദയത്തിൽ ഭക്തിരസവും ജ്ഞാനപ്രകാശവും ചൊരിയുന്ന ഒരു ഗ്രന്ഥം ലോകത്തു് ഇതുവരെയും ഉണ്ടായിട്ടില്ല. അതുകൊണ്ട് ഭാരതത്തിലെ ഭക്തജനങ്ങൾ ഭഗവാന്റെ ശബ്ദമയമായ അവതാരമെന്ന നിലയിൽ ഭാഗവതത്തെ സമാരാധിക്കുന്നു.

ഭാരതത്തിലുള്ള എല്ലാ പ്രാദേശികഭാഷകളിലും അവയുടെ പ്രാരംഭകാലം മുതൽ ഭാഗവതത്തിന്റെ പലതരത്തിലുള്ള വിവർത്തനങ്ങളുണ്ടായിക്കൊണ്ടിരിക്കുന്നത്. ഭാഗവതകഥകളെ ഉപജീവിച്ച് അനേകം കാവ്യങ്ങളും നാടകങ്ങളും ഭാരതീയഭാഷകളിൽ രചിക്കപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് പണ്ഡിതന്മാർക്കും പാമരന്മാർക്കും ഭാഗവതപ്രതിപാദിതമായ കഥകളും തത്വങ്ങളും ഗ്രഹിക്കാൻ കഴിഞ്ഞിട്ടുമുണ്ട്.

### ഭാഗവതവും മലയാളഭാഷയും

ഭാഗവതത്തോട് മലയാളികൾക്കു വളരെയേറെ ആദരവുണ്ട്. അതുകൊണ്ടാണ് മലയാളഭാഷയുടെ പ്രാരംഭംമുതൽ ഭാഗവതകഥകളും അതിൽ പ്രവേശിക്കുവാൻ തുടങ്ങിയത്. അറുനൂറുകൊല്ലംമുമ്പുതന്നെ കണ്ണശ്ശഭാഗവതം മലയാളത്തിലുണ്ടായി. അതിന്റെ കർത്താവ് പ്രസിദ്ധന്മാരായ നിരണംകവികളിൽ ഒരാളായ ശ്രീ രാമപ്പണിക്കരാണ്. നിരണംകവികൾക്കു കണ്ണശ്ശപ്പണിക്കരന്മാർ എന്നൊരു സ്ഥാനപ്പേരുള്ളതുകൊണ്ട് അവർ എഴുതിയ ഗ്രന്ഥങ്ങൾക്കും കണ്ണശ്ശരാമായണം, കണ്ണശ്ശഭാരതം, കണ്ണശ്ശഭാഗവതം എന്നിങ്ങനെയുള്ള പേരും വന്നുചേർന്നു. ശ്രീ രാമപ്പണിക്കർ ഭാഗവതം ദശമമാണ് മലയാളത്തിലാക്കിയത്. മലയാളത്തിൽ ആദ്യമായി ആവിർഭവിച്ച ഭാഗവതവിവർത്തനം അതായിരിക്കണം. തുടർന്ന് ചെറുശ്ശേരി നമ്പൂതിരി കൃഷ്ണഗാഥയും എഴുത്തച്ഛൻ ഭാഗവതം കിളിപ്പാട്ടും പുറയന്നൂർ നമ്പൂതിരിപ്പാട് ദശമം കിളിപ്പാട്ടും വിരചിച്ചിട്ടുണ്ട്. ചെറുശ്ശേരി നമ്പൂതിരി കൃഷ്ണഗാഥ രചിച്ചിട്ട് നാന്നൂററമ്പതു കൊല്ലവും എഴുത്തച്ഛൻ ഭാഗവതഭാഷാഗാനമെഴുതിയിട്ട് നാന്നൂറു കൊല്ലവും പുറയന്നൂർ നമ്പൂതിരിപ്പാട് ദശമം കിളിപ്പാട്ട് എഴുതിയിട്ട് നൂററിയെഴുപതുകൊല്ലവും കഴിഞ്ഞിട്ടുണ്ടെന്നാണ് ഗവേഷകന്മാർ അഭിപ്രായപ്പെടുന്നത്. ആധുനികകാലത്ത് കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ, പെരുമനം കൃഷ്ണയ്യർ, മുഴങ്ങോട്ടുവിള കൃഷ്ണപിള്ള, ഭക്തകവിതിലകം താഴത്തുകാട്ട് സുബ്രഹ്മണ്യൻതിരുമുമ്പ് ഈ നാലു കവിശ്രേഷ്ഠന്മാർ ഭാഗവതം മുഴുവൻ മലയാളത്തിലേക്കു തർജ്ജമചെയ്തു. ഇവരിൽ ശ്രീ കൊച്ചുണ്ണിത്തമ്പുരാൻ മഞ്ജരീവൃത്തത്തിലും പെരുമനം കൃഷ്ണയ്യരും സുബ്രഹ്മണ്യൻതിരുമുമ്പും വൃത്താനുവൃത്തമായും ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള കിളിപ്പാട്ടുരീതിയിലുമാണ് തർജ്ജമചെയ്തത്. എഴുവത്തു് ശ്രീ നാണുക്കുട്ടിമേനോൻ ഏകാദശം വിസ്തരിച്ചും മററുള്ള സ്കന്ധങ്ങൾ സംഗ്രഹിച്ചും കിളിപ്പാട്ടുരീതിയിൽ ഒരു ഭാഗവതം നിർമ്മിച്ചതായി കാണുന്നു. ദശമത്തിനുമാത്രം പഴയ മലയാളത്തിൽ അജ്ഞാതനാമാവായ ആരോ എഴുതിയ ഒരു ഗദ്യവിവർത്തനവും പണ്ഡിതർ ശ്രീ ഇ. വി. രാമൻനമ്പൂതിരിയുടെ പ്രഥമം, ഏകാദശം, ദ്വാദശം ഈ മൂന്നു സ്കന്ധങ്ങളുടെ ഗദ്യവിവർത്തനവും മലയാളത്തിൽ വന്നിട്ടുണ്ട്. കൂടാതെ ഭാഗവതകഥകളെ ഉപജീവിച്ച് മലയാളത്തിൽ പല കാവ്യങ്ങളും നിർമ്മിച്ചതായി കാണുന്നു. ശ്രീകൃഷ്ണചരിതം മണിപ്രവാളം കാവ്യം, ഭാഗവതം ഇരുപത്തിനാലുവൃത്തം, കേശവീയം മുതലായവ അക്കൂട്ടത്തിലുൾപ്പെടും. കണ്ണശ്ശപ്പണിക്കർ, ചെറുശ്ശേരി നമ്പൂതിരി, എഴുത്തച്ഛൻ ഇവർ ഭാഗവതവിവർത്തനങ്ങളിൽ വളരെ സ്വാതന്ത്ര്യം പ്രകടിപ്പിച്ചിട്ടുണ്ട്. മൂലഗ്രന്ഥത്തിലെ ചില ഭാഗങ്ങൾ വിട്ടുന്നതിനും മൂലത്തിലില്ലാത്ത ചിലതു കൂടുതലായി ചേർക്കുന്നതിനും അവർക്കൊരു മടിയുമില്ലായിരുന്നു. എന്നാൽ ശ്രീ കൊച്ചുണ്ണിത്തമ്പുരാൻ തുടങ്ങി പിന്നീട് ഭാഗവതം തർജ്ജമചെയ്തവരെല്ലാം മൂലഗ്രന്ഥത്തിലെ ആശയങ്ങൾ അവരുടെ കഴിവനുസരിച്ച് മലയാളത്തിൽ പകർത്താൻ ശ്രമിച്ചതായി കാണുന്നു. ശ്രീ കൊച്ചുണ്ണിത്തമ്പുരാൻ പ്രഥമസ്കന്ധത്തിലെ ഒന്നാമദ്ധ്യായവും രണ്ടാമദ്ധ്യായത്തിൽ അഞ്ചു ശ്ലോകവും വൃത്താനുവൃത്തമായും ബാക്കി ഭാഗങ്ങളെല്ലാം മഞ്ജരീവൃത്തത്തിലുമാണ് ഭാഷാഭാഗവതം രചിച്ചത്. ശ്രീ പെരുമനം കൃഷ്ണയ്യരുടെ ഭാഗവതവിവർത്തനത്തിൽ വളരെ തെററുകൾ പററിപ്പോയി. എന്നാൽ ശ്രീ സുബ്രഹ്മണ്യൻ തിരുമുമ്പിന്റെ ഭാഗവതത്തിന്റെ വൃത്താനുവൃത്തവിവർത്തനത്തെ പണ്ഡിതന്മാർ വളരെ പ്രശംസിക്കുന്നു. പക്ഷേ, വൃത്താനുവൃത്തവിവർത്തനമായതുകൊണ്ട് മൂലത്തിലെ ആശയങ്ങൾ സാമാന്യജനങ്ങൾക്കുകൂടി മനസ്സിലാകത്തക്കവണ്ണം സ്പഷ്ടമാക്കുവാൻ ശ്രീ സുബ്രഹ്മണ്യൻ തിരുമുമ്പിനു കഴിഞ്ഞിട്ടില്ലെന്നുള്ള വസ്തുത വെളിപ്പെടുത്താതിരിക്കാൻ നിവൃത്തിയില്ല. എന്നാൽ ആ കുറവു പരിഹരിക്കുവാൻവേണ്ടി ദുർഗ്രഹമായ ഭാഗങ്ങൾക്കു ഗദ്യത്തിൽ അദ്ദേഹം വിവരണം കൊടുത്തിട്ടുണ്ട്.

### ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയും ഭാഗവതവിവർത്തനവും

ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള കിളിപ്പാട്ടുരീതിയിൽ വിവർത്തനംചെയ്തിരിക്കുന്ന ഭാഗവതം സാമാന്യജനങ്ങൾക്കുപോലും മനസ്സിലാകത്തക്കവണ്ണം ലളിതവും സുന്ദരവുമാണ്. സംസ്കൃതവൃത്തത്തെക്കാളും മഞ്ജരിയെക്കാളും കിളിപ്പാട്ടിനോടാണ് മലയാളികൾക്കു കൂടുതൽ പ്രീതി. അതുകൊണ്ട് നാന്നൂറുവർഷമായി എഴുത്തച്ഛന്റെ കിളിപ്പാട്ടുവഴി മലയാളികൾ ഭാഗവതകഥാമൃതം ആസ്വദിക്കുന്നു. ദേവമന്ദിരങ്ങളിലും തറവാടുകളിലും എഴുത്തച്ഛന്റെ ഭാഗവതംകിളിപ്പാട്ട് ഭക്തിരസോദ്ദീപകങ്ങളായ രംഗങ്ങളിൽ പാടി രസിക്കുന്ന പതിവ് സാമാന്യജനങ്ങളുടെ ഇടയിൽപ്പോലും ഇന്നും നിലവിലുണ്ട്. പക്ഷേ, മൂലഗ്രന്ഥത്തിലെ ആശയം മലയാളത്തിലേക്കു പകർത്തിയപ്പോൾ എഴുത്തച്ഛനു പല പാകപ്പിഴകളും വന്നുപോയിട്ടുണ്ടെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം.

''ഭാഗവതം പന്ത്രണ്ടു സ്കന്ധവും മലയാളത്തിൽ ആദ്യം തർജ്ജമചെയ്തത് തുഞ്ചത്ത് എഴുത്തച്ഛനാണ്...........ശ്രുതിഗീതയടക്കം ഭാഗവതം മുഴുവനും ഈ കിളിപ്പാട്ടിലുണ്ടെന്നു പറയാം. എന്നാൽ കൂട്ടലും കുറയ്ക്കലും വിട്ടുകളയലും ധാരാളം ചെയ്തിട്ടുമുണ്ട്. കഥ മുഴുവനും തർജ്ജമയിൽ വരുത്തിയിട്ടുണ്ട്. സ്തുതികളുമുണ്ട്. സ്തുതിക്കു പകരം ഒരു സ്തുതി കാണാമെന്നല്ലാതെ മൂലകൃതിയുടെ അർത്ഥം കിളിപ്പാട്ടിലുണ്ടെന്നോ ഉണ്ടാക്കാൻ എഴുത്തച്ഛൻ ശ്രമിച്ചിട്ടുണ്ടെന്നോ പറയാൻ വയ്യ. 'ധൂർജ്ജടിം ലോകൈകനാഥം നരസിംഹം' എന്നു തുടങ്ങുന്ന പ്രസിദ്ധമായ പ്രഹ്ലാദസ്തുതിയും ശ്രുതിഗീതയെന്നറിയപ്പെടുന്ന വേദസ്തുതിയും മാത്രം നോക്കിയാൽ അക്കാര്യം വ്യക്തമാകുന്നതാണ്. പ്രളയാവസാനത്തിൽ ശ്രുതികൾ ഭഗവാനെ സ്തുതിച്ചുണർത്തിയതിനെയാണ് ശ്രുതിഗീതയിൽ വർണ്ണിച്ചിട്ടുള്ളതെന്നുപോലും വിവർത്തകനു മനസ്സിലായിട്ടില്ലെന്നു തോന്നും ആ ഭാഗം വായിച്ചുനോക്കിയാൽ. ശ്രുതിഗീത, മൂലം ഇരുപത്തിയെട്ടു ശ്ലോകമാണ്. അതിനെ നൂറിലേറെ ഈരടികളിലാണു വിവർത്തനംചെയ്തിട്ടുള്ളത്. ആദ്യത്തെ പദ്യം ഇതാണ്:

'ജയജയ ജഹ്യജാമജിത ദോഷഗൃഭീതഗുണാം
ത്വമസി യദാത്മനാ സമവരുദ്ധസമസ്തഭഗഃ
അഗജഗദോകസാമഖിലശക്ത്യവബോധക തേ
ക്വചിദജയാത്മനാ ച ചരതോനുചരേന്നിഗമഃ'

ഇതിനെ കിളിപ്പാട്ടിൽ തർജ്ജമചെയ്തിരിക്കുന്നതു് ഇങ്ങനെയാണു്:

'യോഗികൾക്കും ജയിച്ചീടാത ദോഷത്തെ
നാശം വരുത്തുവാനായ് സൽഗുണമായി
വേറല്ലതും നിന്തിരുവടി താൻതന്നെ
വേറായ് വിരുദ്ധനാകുന്നതും നീതന്നെ
ഭിന്നമായും സമമാകുന്നതും ഭവാൻ
പിന്നെസ്സുഖദുഃഖമെന്നിവയൊക്കെയും.
സർവ്വത്മനാം ശക്തിബോധസ്വരൂപനായ്
നിർവ്വാണവിഗ്രഹനാകുന്നതും ഭവാൻ
ഒന്നിനാലും ജയിപ്പാനരുതാത്തതായ്
നിന്നിടുമാത്മസ്വരൂപനായുമഥ
എന്നുമചരനായാത്മാവിനാൽത്തന്നെ
നിന്നു ചരിക്കുന്നതും വേദമായതും.'

മൂലഗ്രന്ഥത്തിലെ ചില ശ്ലോകങ്ങളെടുത്തു തനിക്കു തോന്നിയ ചിലതൊക്കെയങ്ങു പറഞ്ഞുവെന്നു മാത്രം. പദച്ഛേദംപോലും ശരിക്കു ധരിച്ചിട്ടല്ല, വിവർത്തനം നിർവ്വഹിച്ചിട്ടുള്ളതു്. 'ജയജയ ഹേ അജിത ദോഷഗൃഭീതഗുണാം അജാംജഹി' നിന്തിരുവടി സർവ്വോൽക്കർഷേണ വർത്തിച്ചാലും, സർവ്വോൽക്കർഷേണ വർത്തിച്ചാലും. നിന്തിരുവടിയെ ആർക്കും ഒരിക്കലും തോല്പിക്കാൻ കഴിഞ്ഞിട്ടില്ല. അങ്ങനെയുള്ള നിന്തിരുവടി, ഗുണങ്ങളെയെല്ലാം ദോഷങ്ങളെക്കൊണ്ടു മറച്ചു നിലകൊള്ളുന്ന ജനനരഹിതയായ മായയെ ഒഴിവാക്കേണമേ എന്നാണല്ലോ ഒന്നാംപാദത്തിന്റെ അന്വയവും അർത്ഥവും. ഇതിലെ, മായയെ അകറ്റേണമേ എന്ന പ്രധാനപ്രാർത്ഥനപോലും തർജ്ജമയിൽ വന്നിട്ടില്ല. 'ജയജയ ജഹ്യജാം' എന്ന ആദ്യഭാഗം മുഴുവൻ വിട്ടു. 'അജിതദോഷ ഗൃഭീതഗുണാം' എന്നതു് ഒററപ്പദമായി എടുത്തു. അതിനു്—

'യോഗികൾക്കും ജയിച്ചീടാത ദോഷത്തെ
നാശം വരുത്തുവാനായിസ്സൽഗുണമായി'

എന്നർത്ഥവും പറഞ്ഞു. അജിത, ദോഷ, ഗുണ എന്നീ മൂന്നു വാക്കുകളുടെ അർത്ഥം ഒരുവിധം ഇതിൽ ഉൾപ്പെടുത്തീട്ടുണ്ടെന്നു മാത്രം. 'ത്വമസിയദാത്മനാ സമവരുദ്ധ സമസ്തഭഗഃ' എന്ന രണ്ടാംപാദത്തിന്റെ തർജ്ജമയും ഒന്നാംപാദത്തിന്റേതിൽനിന്നു് ഒട്ടും ഭിന്നമല്ല. എന്തെന്നാൽ നിന്തിരുവടി സ്വയം എല്ലാ ഐശ്വര്യങ്ങളേയും സ്വാധീനപ്പെടുത്തിയവനാണു് എന്നത്രേ അതിന്റെ അർത്ഥം. ''യൽ ത്വം ആത്മനാ സമവരുദ്ധസമസ്ത ഭഗഃ അസി'' എന്നാണു് അന്വയം. ഭാഷയോ?

'വേറല്ലതും നിന്തിരുവടി താൻതന്നെ
വേറായ് വിരുദ്ധനാകുന്നതും നീതന്നെ'

മൂലത്തിലെ അർത്ഥമൊന്നും വന്നിട്ടില്ലെന്നതു പോകട്ടെ. 'സമരുദ്ധ സമസ്ത ഭഗഃ' എന്ന പദത്തിൽ ഒരു വിരുദ്ധനെ കണ്ടുപിടിച്ചതു് അത്ഭുതമായിരിക്കുന്നു. മിക്കവാറും ശ്രുതിഗീതയുടെ വിവർത്തനം ഈ വിധമാണു്. അതിശക്തിയായ വാസനയും അതുപോലെതന്നെ നിർവ്യാജമായ ഭക്തിയും ഈശ്വരതത്ത്വങ്ങളെക്കുറിച്ചു് കുറെയൊക്കെ അറിവും സംസ്കൃതത്തിൽ സാമാന്യമായ വ്യുത്പത്തിയുമുള്ള എഴുത്തച്ഛൻ ചെറുപ്പകാലത്തു് വിവർത്തനം ചെയ്ത പുരാണമാണു് ശ്രീമഹാഭാഗവതം........

കഥാഗതിയിലും മൂലത്തെ അപേക്ഷിച്ചു് ചില ചില്ലറ മാററങ്ങൾ എഴുത്തച്ഛന്റെ ഭാഗവതത്തിൽ കാണാനുണ്ടു്. ഒന്നുരണ്ടുദാഹരണം പറയാം. ധന്വന്തരിമൂർത്തിയുടെ കൈയിൽനിന്നു് അസുരന്മാർ തട്ടിക്കൊണ്ടുപോയ അമൃതം മഹാവിഷ്ണു മോഹിനീരൂപത്തിൽ ചെന്നു് ഭ്രമിപ്പിച്ചു കൈവശപ്പെടുത്തുകയാണല്ലോ ചെയ്തതു്. ദേവന്മാരെയും അസുരന്മാരെയും പന്തി തിരിച്ചിരുത്തി ദേവന്മാർക്കു് ആദ്യം വിളമ്പി അസുരന്മാരുടെ അടുത്തു് എത്തിയപ്പോഴേക്കും അമൃതു മുഴുവനും അവസാനിപ്പിച്ചു എന്നാണു് മൂലത്തിലുള്ളതു്. എഴുത്തച്ഛന്റെ ഭാഗവതത്തിലാകട്ടെ, അസുരന്മാരോടു കണ്ണടച്ചിരിക്കാൻ പറഞ്ഞുവെന്നും ഒടുവിൽ കണ്ണുമിഴിക്കുന്ന ആളാണു് തന്റെ ഭർത്താവെന്നും മോഹിനി അവരോടു പറഞ്ഞുവെന്നും അവരെല്ലാവരും കണ്ണടച്ചിരിക്കുമ്പോൾ മോഹിനി അമൃതകലശവുമെടുത്തു പോന്നു ദേവന്മാർക്കു കൊണ്ടുപോയിക്കൊടുത്തുവെന്നുമാണു് വിവരിച്ചിട്ടുള്ളതു്. അതുപോലെ വാമനൻ മഹാബലിയോടു മൂന്നടി ഭൂമി ചോദിച്ചപ്പോൾ ശുക്രാചാര്യർ കൊടുക്കരുതെന്നു വിലക്കിയെന്നും മഹാബലി അതു വകവയ്ക്കാതെ ദാനംചെയ്‌വാൻ തുടങ്ങിയപ്പോൾ ശുക്രൻ ഒരു കരടായി കിണ്ടിയുടെ മുരലിൽ വെള്ളം വരാത്തവിധം അടച്ചുകിടന്നുവെന്നും അപ്പോൾ കപടബ്രഹ്മചാരിയായ വാമനൻ ദർഭപ്പുല്ലിന്റെ കടകൊണ്ടു് കിണ്ടിയുടെ മുരലിൽ കുത്തിയെന്നും ശുക്രന്റെ ഒരു കണ്ണു പൊട്ടിയെന്നും കിളിപ്പാട്ടിൽ കാണുന്നുണ്ടു്. മൂലത്തിൽ അതില്ല. ഇതൊക്കെ ഫലിതപ്രിയന്മാരായ ചാക്യാന്മാരിൽനിന്നോ പാഠകക്കാരിൽനിന്നോ എവിടെനിന്നാണു് എഴുത്തച്ഛനു കിട്ടിയതെന്നു നിശ്ചയമില്ല. ഏതായാലും എഴുത്തച്ഛന്റെ കിളിപ്പാട്ടു് മൂലാനുസാരിയായ തർജ്ജമയല്ലെന്ന കാര്യം തീർച്ചയാണു്. ഭാഗവതം മുഴുവനും ഇദംപ്രഥമമായി പദ്യരൂപേണ ഭാഷയിലാക്കിത്തന്നതു് എഴുത്തച്ഛനാണെന്ന കാര്യവും നിർവ്വിവാദമാണു്.'' എന്നാണു് പണ്ഡിതവരേണ്യനായ ശ്രീ കെ. പി. നാരായണപ്പിഷാരോടി 1970 ഫെബ്രുവരി 22-ാംതീയതിയിലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയ 'ഭാഗവതവിവർത്തനം' എന്ന ഉപന്യാസത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതു്. ശ്രീ പിഷാരോടി എടുത്തുകാണിച്ചതും അല്ലാത്തതുമായ അനേകം തെററുകൾ എഴുത്തച്ഛന്റെ വിവർത്തനത്തിൽ കാണപ്പെടുന്നുണ്ടു്. അവയെല്ലാം പരിഹരിച്ചു് ഭാഗവതപുരാണത്തിന്റെ ശരിയായ ആശയം മലയാളികൾക്കു കിളിപ്പാട്ടിൽത്തന്നെ വെളിപ്പെടുത്തിക്കൊടുക്കുവാൻ ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയ്ക്കു നിഷ്പ്രയാസം സാധിച്ചു

വെന്നു പറയാം. അതുകൊണ്ടുതന്നെയാണു് ശ്രീ മുഴങ്ങോട്ടുവിളയുടെ വിവർത്തനത്തിനു് ജനങ്ങളുടെയിടയിൽ ഇന്നു കൂടുതൽ പ്രചാരം സിദ്ധിച്ചിരിക്കുന്നതും. ആ വിവർത്തനത്തിൽ എല്ലാവിധത്തിലും ശ്രീ കൃഷ്ണപിള്ള വിജയശ്രീലാളിതനാവുകതന്നെ ചെയ്തു. ''തുഞ്ചത്തെഴുത്തച്ഛനുശേഷം കിളിപ്പാട്ടായിട്ടുള്ള ഒരു സമ്പൂർണ്ണഭാഗവത തർജ്ജമ ശ്രീ കൃഷ്ണപിള്ളയാണു നിർമ്മിച്ചതു്. തുഞ്ചന്റെ ഭാഗവതത്തെ അപേക്ഷിച്ചു് വളരെ മാററമുണ്ടിതിനു്. വൃത്തം മാറിയിട്ടുണ്ടു് എന്നതൊഴിച്ചാൽ മൂലഭാഗവതത്തിൽനിന്നു് ഇതിനുള്ള വ്യത്യാസം, ഇതു മലയാള ഭാഷയാണെന്നുള്ളതു മാത്രമാണു്. അദ്ധ്യായങ്ങൾ മാത്രമല്ല, ശ്ലോകങ്ങളും നമ്പരിട്ടു തിരിച്ചു കാണിച്ചുകൊണ്ടുള്ള പ്രസിദ്ധീകരണമാണിതു്. നല്ല ഭാഷ, ഗദ്യംപോലെ സുഗ്രഹമായ വാക്യരചന, മൂലത്തിലെ അർത്ഥം മുഴുവനും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള വിവർത്തനം. വൃത്തം മാറി സ്വീകരിച്ചതുതന്നെ അർത്ഥപ്രകാശനത്തിനു് വേണ്ടി വന്നാൽ ഒന്നോ രണ്ടോ ഈരടികൂടി ഉപയോഗിക്കാമല്ലോ എന്നുവെച്ചാവണം...........ഏതായാലും അത്യന്തം ശ്ലാഘനീയമായ ഒരു പുണ്യകർമ്മമാണു് മുഴങ്ങോട്ടുവിള കൃഷ്ണപിള്ള ചെയ്തതെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല.'' ശ്രീ കെ. പി. നാരായണപ്പിഷാരോടി തന്നെ ശ്രീ മുഴങ്ങോട്ടുവിളയുടെ ഭാഗവതവിവർത്തനത്തെക്കുറിച്ചെഴുതിയ അഭിപ്രായമാണു് ഇവിടെ ചേർത്തിരിക്കുന്നതു്. എഴുത്തച്ഛന്റെ ഭാഗവതവിവർത്തനത്തെക്കാൾ എത്രയോ മേന്മയാണു് ശ്രീ മുഴങ്ങോട്ടുവിളയുടെ ഭാഗവതവിവർത്തനത്തിനു് ഭാഗവതപണ്ഡിതന്മാർ നൽകിയിരിക്കുന്നതെന്നു് ശ്രീ പിഷാരോടിയുടെ അഭിപ്രായപ്രകടനത്തിൽനിന്നു് സ്പഷ്ടമാകുന്നുണ്ടല്ലോ.

ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള പ്രസിദ്ധപ്പെടുത്തിയ ഭാഗവതഭാഷാഗാനം ആദ്യം രചിക്കാൻ തുടങ്ങിയതു് പണ്ഡിതകേസരിയായ പന്നിശ്ശേരി ശ്രീ നാണുപിള്ള അവർകളായിരുന്നു. വിവിധ ഭാഷാപണ്ഡിതനും കവിശ്രേഷ്ഠനും കലാവല്ലഭനുമായിരുന്ന അദ്ദേഹം യോഗവേദാന്താദിദർശനങ്ങളിൽ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ശിഷ്യനായിരുന്നു. 'ശ്രീ പരമാനന്ദനാഥ'നെന്ന ദീക്ഷാനാമവും 'അദ്വൈതവിദ്യാപന്നൻ' എന്ന ബിരുദവും നൽകി ശ്രീ തീർത്ഥപാദസ്വാമികൾ ശ്രീ പന്നിശ്ശേരി നാണുപിള്ളയവർകളെ അനുഗ്രഹിച്ചിട്ടുണ്ടു്. പരമഗുരുപാദരായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സന്നിധിയിൽനിന്നു കൂടി യോഗവേദാന്താദി വിവിധ ശാസ്ത്രരഹസ്യങ്ങൾ ഗ്രഹിക്കുകയും ശ്രീ നാരായണഗുരുസ്വാമികളുമായി ആ വിഷയങ്ങളെല്ലാം ചർച്ച ചെയ്തുറപ്പിക്കുകയും ചെയ്ത ഒരു മഹാജ്ഞാനിയായിരുന്നു ശ്രീ പന്നിശ്ശേരി. അതുകൊണ്ടു് ഭാഗവതം വിവർത്തനം ചെയ്യുവാൻ എല്ലാ വിധത്തിലുള്ള അർഹതയും അദ്ദേഹത്തിനുണ്ടായിരുന്നതാനും. പക്ഷേ, ഭാഗവതത്തിലെ ആദ്യത്തെ മൂന്നു ശ്ലോകം മാത്രമേ തർജ്ജമചെയ്യുവാൻ അദ്ദേഹത്തിനവസരം ലഭിച്ചുള്ളു. അപ്പോഴേക്കു്—കൊല്ലവർഷം ആയിരത്തിയൊരുനൂററിപ്പതിനെട്ടു് ചിങ്ങമാസം നാലാംതീയതി—അദ്ദേഹം കഥാവശേഷനായിത്തീർന്നുപോയി. ആ മഹാത്മാവു തുടങ്ങിവെച്ച ഭാഗവതവിവർത്തനം പൂർത്തിയാക്കുവാൻ അദ്ദേഹത്തിന്റെ ഏകപുത്രൻ പന്നിശ്ശേരി ശ്രീ ശ്രീനിവാസക്കുറുപ്പു് മുമ്പോട്ടുവന്നു. പിതാവിനെപ്പോലെതന്നെ സാഹിത്യസംഗീതാദികലകളിലും കവനരചനയിലും നിപുണനായ ഒരു പണ്ഡിതനാണു് ശ്രീ ശ്രീനിവാസക്കുറുപ്പു്. അദ്ദേഹത്തിന്റെ തീവ്രമായ പ്രേരണയും സഹായസഹകരണങ്ങളും നിമിത്തമാണു് ശ്രീ മുഴങ്ങോട്ടുവിള ഭാഗവതവിവർത്തനം പൂർത്തിയാക്കിയതു്.

കരുനാഗപ്പള്ളി കോഴിക്കോട്ടു് മുഴങ്ങോട്ടുവിള കുടുംബത്തിൽ ജനിച്ച ശ്രീ കൃഷ്ണപിള്ള ശ്രീ പന്നിശ്ശേരി നാണുപിള്ളയുടെ സന്തതസഹചാരിയും ശിഷ്യനുമായി കുറെക്കാലം കഴിഞ്ഞുകൂടിയിട്ടുണ്ടു്. കോഴിക്കോട്ടു കരിങ്ങാട്ടിൽ ശ്രീ നാണുആശാന്റെ അന്തേവാസിയായി കാവ്യനാടകാദികൾ പരിശീലിക്കുകയും ശ്രീ പന്നിശ്ശേരിയിൽനിന്നു് വേദാന്തതത്ത്വം ഗ്രഹിക്കുകയും ചെയ്തു് ഒരു വിദ്വാനായിത്തീർന്ന ശ്രീ കൃഷ്ണപിള്ള കവിതാരചനയിലും സാഹിത്യരസാസ്വാദനത്തിലും വിചക്ഷണനായിരുന്നു.

ശ്രീഭട്ടാരശതകം, ശ്രീകൃഷ്ണവിജയം, അന്യോക്ത്യുല്ലാസം, മോഹമുദ്ഗരം (വൃത്താനുവൃത്തം തർജ്ജമ), നാരായണീയം ഭാഷാഗാനം, ശാകുന്തളം നാടകം—ഭാഷാവിവർത്തനം, അന്യാപദേശശതകം വിവർത്തനം തുടങ്ങി അനേകം കവിതകൾ ശ്രീ മുഴങ്ങോട്ടുവിള രചിച്ചിട്ടുണ്ടു്. ആ കവിതകളെക്കുറിച്ചു് ശ്രീ പന്നിശ്ശേരി നാണുപിള്ളയ്ക്കു് നല്ല മതിപ്പു തോന്നിയിരുന്നു. അതുകൊണ്ടു് ''ഭാഗവതത്തിലെ തത്ത്വഭാഗങ്ങൾ ഞാൻ വിവർത്തനം ചെയ്യാം. കഥാഭാഗങ്ങൾ നിങ്ങളും വിവർത്തനംചെയ്തു ഗ്രന്ഥം മുഴമിക്കണം.'' എന്നു് ഒരിക്കൽ ശ്രീ പന്നിശ്ശേരി തന്നെ ശ്രീ മുഴങ്ങോട്ടുവിളയോടു പറയുകയുണ്ടായി. അതുകൊണ്ടുകൂടിയാണു് സ്വപിതാവിന്റെ ആഗ്രഹം സാധിക്കുന്നതിനുവേണ്ടി പിതൃഭക്തനായ ശ്രീ ശ്രീനിവാസക്കുറുപ്പു് ഭാഗവതവിവർത്തനത്തിനു് ശ്രീ മുഴങ്ങോട്ടുവിളയെ പ്രേരിപ്പിച്ചതും, രണ്ടുപേരും ചേർന്നു് ആ പുസ്തകം പൂർത്തിയാക്കി അച്ചടിക്കുവാൻ പ്രയത്നിച്ചതും. ഭാഗവതവിവർത്തനത്തിൽ വിഷമകരമായ പല മൂലശ്ലോകങ്ങളും തർജ്ജമചെയ്തു് ശ്രീ മുഴങ്ങോട്ടുവിളയെ സഹായിച്ചതു് ശ്രീ ശ്രീനിവാസക്കുറുപ്പാണെന്നുള്ള പരമാർത്ഥം എനിക്കു നല്ലതുപോലെ അറിയാം. പക്ഷേ, കവിയശഃപ്രാർത്ഥിയല്ലാത്ത ശ്രീ കുറുപ്പിനു് അതു പ്രകടമാക്കുന്നതു് ഇഷ്ടമല്ല.

തീർത്ഥപാദപരമ്പരയിൽ ശ്രീ പരമാനന്ദനാഥൻ എന്ന പേരിൽ പ്രകീർത്തിതനായ ശ്രീ പന്നിശ്ശേരി നാണുപിള്ള അവർകൾ എന്റെ ശാസ്ത്രാചാര്യൻകൂടിയാണു്. അതുകൊണ്ടു് അദ്ദേഹവും, അദ്ദേഹത്തിന്റെ കാലശേഷം ശ്രീ മുഴങ്ങോട്ടുവിളയും ശ്രീ ശ്രീനിവാസക്കുറുപ്പും ഭാഗവതം തർജ്ജമചെയ്ത ഭാഗങ്ങൾ അപ്പഴപ്പോൾ എന്നെക്കൂടി കാണിച്ചിരുന്നു. ശ്രീ മുഴങ്ങോട്ടുവിളയ്ക്കു് കവനകലയിൽ അസാമാന്യമായ വാസനാസമ്പത്തും അതു പ്രകടിപ്പിക്കുവാനുള്ള സാമർത്ഥ്യവും നല്ലതുപോലെ ഉണ്ടായിരുന്നു. എന്നാൽ, കൃത്യാന്തരബാഹുല്യംകൊണ്ടു് തുടച്ചയായി കവിതകൾ രചിക്കുന്നതിനോ അവ പ്രസിദ്ധപ്പെടുത്തി 'മഹാകവിപ്പട്ടം' കൈവരിക്കുന്നതിനോ അദ്ദേഹത്തിനു കഴിഞ്ഞില്ല.

ശ്രീമദ് ഭാഗവതം തർജ്ജമചെയ്യാനൊരുങ്ങിയപ്പോൾ ശ്രീ മുഴങ്ങോട്ടുവിളയെക്കൊണ്ടു് അതു സാധിക്കയില്ലെന്നു് അന്നു പലരും പ്രവചിച്ചു. എന്നാൽ ശ്രീ എൻ. ശ്രീനിവാസക്കുറുപ്പിന്റെ നിരന്തരമായ പ്രചോദനവും സാഹായ്യവുംകൊണ്ടു് ശ്രീ മുഴങ്ങോട്ടുവിളയിലുണ്ടായ അടങ്ങാത്ത ഉത്സാഹം, ശ്രീമദ് ഭാഗവതവും ഭാഗവതമാഹാത്മ്യവും മൂലത്തിലെ ആശയങ്ങൾക്കു് ഒരു കോട്ടവും തട്ടാതെ സ്ഫുടവും സരളവുമായ ഭാഷാശൈലിയിൽ

സ്തുത്യർഹമായവിധം തികച്ചും വിവർത്തനം ചെയ്യപ്പെടുവാൻ സംഗതിയാക്കിയെന്നുള്ള വസ്തുത ഇവിടെ പ്രത്യേകം രേഖപ്പെടുത്തിക്കൊള്ളട്ടെ.

ശ്രീ ശ്രീധരസ്വാമികളുടെ വ്യാഖ്യാനമനുസരിച്ചാണ് ശ്രീ മുഴങ്ങോട്ടുവിള ഭാഗവതാർത്ഥം വിവർത്തനം ചെയ്തിരിക്കുന്നത്. ഈ വിവർത്തനംപോലെ മൂലശ്ലോകങ്ങളിലെ പദങ്ങളും ആശയങ്ങളും അല്പംപോലും വിട്ടുകളയാതെ ശരിയായും വ്യക്തമായും ഭാഗവതാർത്ഥം പ്രകാശിപ്പിക്കുന്ന വേറൊരു വിവർത്തനവും ഇതുവരെ മലയാളഭാഷയിലുണ്ടായിട്ടില്ലെന്നാണ് എന്റെയും പൂർണ്ണമായ വിശ്വാസം. ഉദാഹരണത്തിനു് ആദ്യത്തെ ശ്ലോകം തന്നെ എടുക്കാം.

''ജന്മാദ്യസ്യ യതോന്വയാദിതരതശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മഹൃദാ യ ആദികവയേ മുഹ്യന്തി യത് സൂരയഃ
തേജോ വാരിമൃദാം യഥാവിനിമയോ യത്ര ത്രിസർഗ്ഗോഽമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം സത്യം പരം ധീമഹി.''

തർജ്ജമകൾ:

''സർവ്വജ്ഞനായി സർവ്വജഗത്കാരണനായി
സർവ്വഭൂതങ്ങൾക്കെല്ലാം ജ്ഞാനദസ്വരൂപനായ്
അപരിച്ഛിന്നമായി പരമാനന്ദമായ
പരമാത്മാവുതന്നെ ധ്യാനിക്കായ്‌വരേണമേ.'' (എഴുത്തച്ഛൻ)

അന്വയവ്യതിരേകമുറയ്ക്കു നോക്കുമ്പോളേ-
തൊന്നിനാലിപ്രപഞ്ചം തോന്നി, നിന്നൊടുങ്ങുന്നു
മന്നാദി ഭൂതങ്ങളിൽ ബോധരൂപമായ് വ്യാപി-
ച്ചന്യഭാസ്യമല്ലാതെ യാതൊന്നു ശോഭിക്കുന്നു,

ബ്രഹ്മാവിന്നാമ്നായങ്ങൾ വിശദം തോന്നിച്ചതും
സമ്മോഹമുള്ളോർക്കു മുന്മിഷിപ്പിക്കുന്നതും
ഉണ്മയുണ്ടഗ്നി, വെള്ളം, മുത്തുതൊട്ടുവയ്യെന്നു,-
മുണ്മയില്ലവയ്യെന്നും ഭിന്നമായ് തോന്നിപ്പതും

സ്വീയമാമനുപാഖ്യതേജസ്സുമൂലമെന്നും
മായയാം തിമിരത്തെദ്ദൂരത്തിയിരിപ്പതും
യാതൊ,ന്നപ്പരമാർത്ഥസത്യവസ്തുവെബ്ഭവ-
യാതനയകലുവാൻ ധ്യാനിക്കായ്‌വരേണമേ. (മുഴങ്ങോട്ടുവിള)

ഈ തർജ്ജമകളിൽ എഴുത്തച്ഛന്റേതു മൂലത്തിന്റെ സംഗ്രഹം മാത്രമാണ്. എന്നാൽ മുഴങ്ങോട്ടുവിള പ്രസിദ്ധപ്പെടുത്തിയ ഭാഗവതത്തിൽനിന്നു ചേർത്തിരിക്കുന്ന വിവർത്തനത്തിൽ മൂലത്തിലെ ആശയം കുറേക്കൂടി വ്യക്തമാക്കുയിട്ടുണ്ട്. 'യത്ര ത്രിസർഗ്ഗോ മൃഷാ' എന്ന മൂലഭാഗത്തിലെ 'ത്രിസർഗ്ഗോ മൃഷാ'പദത്തെ ത്രിസർഗ്ഗഃ മൃഷാ എന്നും ത്രിസർഗ്ഗഃ അമൃഷാ എന്നും പദം തിരിച്ച് പ്രപഞ്ചം സത്യമെന്നും മിഥ്യയെന്നും പണ്ഡിതന്മാർ വ്യാഖ്യാനിച്ചിട്ടുണ്ട്. ആ രണ്ടഭിപ്രായങ്ങളും 'ഉണ്മയുണ്ടഗ്നി വെള്ളം മുത്തു തൊട്ടുവയ്യെന്നും ഉണ്മയില്ലവയ്യെന്നും ഭിന്നമായി തോന്നിപ്പതും' എന്ന തർജ്ജമയിൽ വരുത്തിയിരിക്കുന്നതു് കവിയുടെ അസാധാരണമായ പാണ്ഡിത്യത്തിനു് സഹജമായ കവിതാചാതുര്യത്തിനും ദൃഷ്ടാന്തമായിട്ടെടുക്കാവുന്നതാണ്. മുഴങ്ങോട്ടുവിള എഴുത്തച്ഛനെ ജയിക്കുന്ന ചില ഉദാഹരണങ്ങൾ അടിയിൽ ചേർക്കുന്നു:

സായന്തനം ശ്വസ്തനം വാ ന സംഗൃഹ്ണീത ഭിക്ഷിതം
പാണിപാത്രോദരാമത്രോ മക്ഷികേവ ന സംഗ്രഹീ.
(ഭാ. 11-അ. 8-ശ്ലോ. 11)

സായന്തനം ശ്വസ്തനം വാ ന സംഗൃഹ്ണീത ഭിക്ഷുകഃ
മക്ഷികാ ഇവ സംഗൃഹ്ണൻ സഹ തേന വിനശ്യതി.
(ഭാ. 11-അ 8-ശ്ലോ. 12)

തർജ്ജമ:

മതിമാനായ ഭിക്ഷു പാണിമാത്രോദരനായ്
ക്ഷുദ്വിനാശാർത്ഥം ഭക്ഷിച്ചീടുന്നു മഹായോഗി
ക്ഷുത്തുതീർന്നിടിലിച്ഛപോലെ ഭക്ഷിക്കയില്ല
ഭക്ഷിക്കുന്നതുകൊണ്ടു തൽക്ഷണം നശിച്ചുപോം. (എഴുത്തച്ഛൻ)

ഭിക്ഷാന്നം നാളത്തേക്കോ സായംകാലത്തിലേക്കോ
സൂക്ഷിച്ചുവച്ചീടൊലാ, ഭക്ഷണം വാങ്ങീടുവാൻ
പാണിയാം ഭാജനവുമായതു സൂക്ഷിക്കുവാൻ
ക്ഷോണീശാ! വയറാകും പാത്രവുമത്രേ വേണ്ടു.
മക്ഷികമധുമട്ടിലന്നം സംഗ്രഹിച്ചീടും
ഭിക്ഷുകരതിനെപ്പോൽ നാശത്തെ പ്രാപിക്കുന്നു. (മുഴങ്ങോട്ടുവിള)

എഴുത്തച്ഛന്റെ തർജ്ജമയിൽ ഭിക്ഷിതം എന്നതു് ഭക്ഷിതം എന്നു തെററിദ്ധരിച്ചു് ഭക്ഷിച്ചീട്ടനു എൻ് ഭാഷ പ്പെടുത്തി ഭക്ഷണപ്രയോജനത്തെ വൃഥാ 'ക്ഷുദപിനാശാർത്ഥം' എന്നു വലിച്ചുനീട്ടി പ്രസ്താവിക്കുകയും 'വിശപ്പു മാറിയാലും ഭക്ഷിച്ചാൽ നശിക്കും' എന്നൊക്കെ തോന്നിയതുപോലെ പറയുകയും ചെയ്തിരിക്കുകയാണു്. എന്നാൽ മുഴങ്ങോട്ടുവിള മൂലത്തിലെ ആശയത്തെ ശരിയും ലളിതവുമായ ഭാഷയിൽ കൊണ്ടുവന്നിരിക്കുന്നു. അതുപോലെ എഴുത്തച്ഛന്റെ തർജ്ജമയിൽ വന്ന മററൊരു തെററുകൂടി ചൂണ്ടിക്കാണിക്കാം.

പദാപിയുവതീം ഭിക്ഷുഃ ന സ്പൃശേദ്ദാരവീമപി
സ്പൃശൻ കരീവ ബദ്ധ്യേത കരിണ്യാ അംഗസംഗതഃ (ഭാ. 11—അ. 8—ശ്ലോ. 13)

തർജ്ജമ:

ഭിക്ഷു നാരിയെ സ്പർശിക്കരുതെന്നുപോലെന്നാൽ
അഗ്നി ജഗത്തെല്ലാം സ്പർശിച്ചങ്ങിരുന്നാലും
അഗ്നിയെത്തൊടുന്നില്ല ലോകങ്ങളെന്നപോലെ
യോഗി നാരിയെ സ്പർശിച്ചീടുകിലതനപോലെ
ശോകിയായു് ബന്ധിക്കുന്നു മാനസമറിഞ്ഞാലും
ബുദ്ധിമാൻ സ്ത്രീയെ സ്പർശിച്ചീടിലുമാനപോലെ
ബദ്ധനായു് മൃത്യു ഭവിച്ചീടുന്നിതെന്നു നൂനം. (എഴുത്തച്ഛൻ)

തടികൊണ്ടുണ്ടാക്കിയതാകിലും സ്ത്രീരൂപത്തെ—
ത്തൊടുവാൻ പാടില്ല കാൽകൊണ്ടുപോലുമേ ഭിക്ഷു
അഥവാ തൊട്ടീടുകിൽ കരിണീ ദേഹസംഗ—
മതിനാൽ കരിയെന്ന കണക്കേ ബദ്ധനായ്പ്പോം. (മുഴങ്ങോട്ടുവിള)

അവധൂതബ്രാഹ്മണൻ യദുമഹാരാജാവിനോടു് ഉപദേശിക്കുന്നതായി ഭഗവാൻ ശ്രീകൃഷ്ണൻ ഏകാദശത്തിൽ ഉദ്ധവൎക്കു വിവരിച്ചുകൊടുക്കുന്ന ഘട്ടത്തിലുള്ളതാണു് പ്രസ്തുത ശ്ലോകം. അവധൂതൻ ഇരുപത്തിനാലു ഗുരുക്കന്മാരുടെ കൂട്ടത്തിൽ ആനയെയും ഉൾപ്പെടുത്തിയിട്ടുണ്ടു്. ആനയിൽനിന്നു പഠിച്ചതു് സ്പർശസുഖമനുഭവിക്കാനാഗ്രഹിച്ചാൽ ആപത്തു വരുമെന്നാണു്. കൊപ്പത്തിനടുത്തു് മരക്കിയെടുത്ത പിടിയാനയെ നിത്തും. അതിനെ കണ്ടു മോഹിച്ചു് സ്പർശിക്കാൻവരുന്ന കാട്ടിലെ കൊമ്പനാന കൊപ്പത്തിൽ വീണു ബദ്ധനായിത്തീരുന്നു. അതുപോലെ മരം കൊണ്ടുണ്ടാക്കിയ സ്ത്രീരൂപത്തെപ്പോലും സന്യാസി കാലുകൊണ്ടുകൂടെ തൊടരുതു്. തൊട്ടാൽ പിടിയാനയുടെ ശരീരസംഗത്തെ ആഗ്രഹിച്ച കൊമ്പനാന കൊപ്പത്തിൽപ്പെട്ടു നശിക്കുന്നതുപോലെ സംസാരകൂപത്തിൽ വീണു നശിക്കും. ഇതാണു് പ്രസ്തുത ശ്ലോകത്തിന്റെ അർത്ഥം. ഈ ശ്ലോകം തർജ്ജമചെയ്തതിൽ എഴുത്തച്ഛനു വളരെ തെറ്റു പററിയിട്ടുണ്ടു്. ദാരവീം എന്ന പദത്തെ രവീം എന്നു തെററിദ്ധരിച്ചു് അഗ്നി എന്നു തർജ്ജിമചെയ്തതുകൊണ്ടാണു് ആ തെററു വന്നുചേൎന്നതു്. 'ദാരവി' എന്ന പദത്തിനു് 'പെൺമരപ്പാവ' എന്നാണർത്ഥം. ശ്രീ മുഴങ്ങോട്ടുവിളയുടെ തർജ്ജമയിൽ ഇങ്ങനെയുള്ള ദോഷങ്ങൾ ഇല്ലെന്നു മാത്രമല്ല, മൂലശ്ലോകാർത്ഥത്തെ സ്പഷ്ടമാക്കുകകൂടി ചെയ്യുന്നു. ഇത്രയും പ്രസ്താവിച്ചതു് എഴുത്തച്ഛന്റെ ഭാഗവതവിവർത്തനത്തെക്കാൾ എല്ലാ രീതിയിലും നന്നായിട്ടുള്ളതു് ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയുടേതാണെന്നു കാണിക്കുവാനാണു്. നമ്മുടെ നാട്ടിൽ ഭാഗവതപാരായണം നടത്തുന്നവരിൽ അധികംപേരും ഭക്തന്മാരാണു്. ഭഗവാന്റെ ഗുണഗണങ്ങൾ ഗാനംചെയ്യണമെന്നല്ലാതെ ഭാഗവതാശയം ഗ്രഹിക്കണമെന്നു് അവർ ആഗ്രഹിക്കാറില്ല. അങ്ങനെയുള്ളവർ എഴുത്തച്ഛന്റെ ഭാഗവതംതന്നെയാണു് എല്ലാ വിവർത്തനങ്ങളെക്കാളും നല്ലതെന്നു വിശ്വസിക്കുകയും മററു ഭാഗവതവിവർത്തനങ്ങൾ വായിക്കാതിരിക്കുകയുമാണു പതിവു്. പഴയതെല്ലാം നല്ലതും പുതിയതെല്ലാം മോശവുമാണെന്നുള്ള വിചാരവും ഇന്നും സാമാന്യജനങ്ങളിൽനിന്നു് നീങ്ങിയിട്ടില്ല. എന്നാൽ പഴയതായാലും പുതിയതായാലും നല്ലതു സ്വീകരിക്കാനുള്ള മനോഭാവം ഉണ്ടാകണം. അതാണു് വിചാരശീലന്മാരുടെ ലക്ഷണം. ഭാഗവതത്തിലെ ഏതു ഭാഗം പരിശോധിച്ചുനോക്കിയാലും മുഴങ്ങോട്ടുവിളയുടെ തർജ്ജമയിൽ മൂലത്തിലെ ആശയം ശരിക്കും വന്നിട്ടുണ്ടെന്നു കാണാൻ പ്രയാസമില്ല. കഥാഭാഗങ്ങളിലെന്നപോലെ തത്വഭാഗങ്ങളിലും മുഴങ്ങോട്ടുവിളയുടെ തർജ്ജമ ശ്ലാഘ്യമായിട്ടുണ്ടു്. ഭക്തികൊണ്ടു ബ്രഹ്മജ്ഞാനം എങ്ങനെയുണ്ടാകും എന്ന പ്രക്രിയ ഭാഗവതം ഏഴാംസ്കന്ധം ഏഴാം അദ്ധ്യായം മുപ്പത്തിനാലു മുതൽ മുപ്പത്തേഴു വരെയുള്ള ശ്ലോകങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. മുഴങ്ങോട്ടുവിള ആ ഭാഗം വിവർത്തനംചെയ്തിരിക്കുന്നതു് ഇങ്ങനെയാണു്:

നിസ്തുലമാകും ഭഗവദ്ഗുണങ്ങളും
പൃഥ്വിയിലനന്തനവതരിച്ചാന്നിട്ടും
നാനാപരാക്രമകർമ്മങ്ങളും ശ്രവി—
ച്ചാനന്ദരോമാഞ്ചബാഷ്പസമേതനായ്
പാടീടുമെപ്പൊഴുതുച്ചമായ്, ഗദ്ഗദ—
ത്തോടു കരഞ്ഞിടും, നർത്തനംചെയ്തിടും. 34

ഭൂതം പിടിച്ചവനെന്ന കണക്കേതു—
പോതിൽച്ചിരിക്കും പ്രലപനം ചെയ്തിടും
ധ്യാനിക്കുമെപ്പോഴും ജനത്തെ വന്ദിച്ചിടും
മാനസമാത്മാവിൽ നന്നായുറപ്പിച്ചു
പ്രാണനടക്കി ശ്വസിച്ചു കൂടെക്കൂടെ
നാണം വെടിഞ്ഞു ഹരേ! ജഗന്നായകാ!

നാരായണ! ഭക്തവത്സലാ! എന്നുള്ള
പേരുകളെപ്പോളുറക്കെ വിളിച്ചിടും, 85

അപ്പോൾ പുമാൻ സർവ്വബന്ധവിമുക്തനായ്
തദ്ഭാവഭാവനം മുററുകമൂലമായ്
തദ്രൂപവും തദീയാശയവും പൂണ്ടു
വിദ്രുതമജ്ഞാനവും വാസനാളിയും
അക്ഷയഭക്തിയോഗത്താലൊഴിവാക്കി
അച്യുതദേവനെ പ്രാപിച്ചിടുന്നിതേ. 36

പാരിലശുഭാശയരാം നരർക്കു സം–
സാരവിനാശകമായിരിക്കുന്നതു
നാരായണസ്പർശമാണതിനെബ്ബുധ–
രോതുന്നിതേ ബ്രഹ്മനിർവ്വാണസൗഖ്യമായ്
എന്നതിനാൽ ഹൃദയത്തിലെല്ലാവരും
നന്നായ് ഹൃദയേശ്വരനെബ്ഭജിക്കുവിൻ. 37

മൂലത്തിലെ പദങ്ങൾക്കും ആശയങ്ങൾക്കും ഒരു കോട്ടവും ഈ വിവർത്തനത്തിൽ സംഭവിച്ചിട്ടില്ല. വായിക്കുമ്പോൾ ഒരു സ്വതന്ത്രകൃതിയായിട്ടേ തോന്നുകയുമുള്ളൂ.

ആറാംസ്കന്ധം പതിനാറാം അദ്ധ്യായം 53 മുതൽ 55 വരെയുള്ള ശ്ലോകങ്ങളിൽ അവസ്ഥാത്രയപരിശോധനവഴി ബ്രഹ്മസാക്ഷാത്കാരം നേടാനുള്ള മാർഗ്ഗം ഉപദേശിക്കുന്നതു് മുഴങ്ങോട്ടുവിള അടിയിൽ എഴുതിയിരിക്കുന്നപ്രകാരമാണു വിവർത്തനംചെയ്തിരിക്കുന്നതു്:

സുപ്തനായീടും പുമാൻ തന്നിലിപ്രപഞ്ചത്തെ
സ്വപ്നത്തിലീക്ഷിക്കുന്നി, തുണർന്നുനോക്കീടുമ്പോൾ
തനിയെയൊരുകോണിൽത്താൻ ശയിച്ചീടുന്നതാ–
യനുഭൂതിയിൽ പെടുമെന്നതുപോലെ തന്നെ
ജീവസ്ഥാനങ്ങളാകും ജാഗ്രത്തുതൊട്ടുള്ളവ
കേവലമാത്മമായാമാത്രങ്ങളാണെന്നതും
അവററിൻ ദ്രഷ്ടാവായി സ്ഥിതിചെയ്തിടുമാത്മാ–
വവയിൽനിന്നു ഭിന്നനാണെന്നും ധരിക്കുക. 53_54

ഉറങ്ങും പുരുഷനുള്ളുണർന്നിരിക്കുമാത്മാ–
വറിയുമാ നിദ്രയെയാത്മാവിൻ സുഖത്തെയും
സത്വാദിഗുണത്രയാതീതമായ് ബ്രഹ്മമായി
വർത്തിച്ചീടുമപ്പരമാത്മാവു ഞാനെന്നോർക്ക 55

ഇവിടെ ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും മായാമാത്രമാണെന്നും അവയെ അറിയുന്ന സാക്ഷിബോധം ബ്രഹ്മമാണെന്നും സമർത്ഥിച്ചിരിക്കുന്നു. സാധാരണക്കാർക്ക് ഇങ്ങനെയുള്ള പ്രക്രിയകൾ വിവർത്തനംചെയ്യുമ്പോൾ തെറ്റു പററാറുണ്ടു്. എന്നാൽ ഇവിടെയും ശ്രീ മുഴങ്ങോട്ടുവിള വിജയിച്ചിരിക്കുകയാണു്.

സംസ്കൃതഭാഷയ്ക്കുമാത്രം കഴിവുള്ളതെന്നു വിശ്വസിച്ചുപോരുന്ന അന്വയവിശേഷത പദദരിദ്രമെന്നു പഴിച്ചുവരുന്ന മലയാളത്തിലും പ്രയോഗിക്കുവാൻ അനുഗൃഹീതകവികൾക്കു കഴിയുമെന്നു് ശ്രീ മുഴങ്ങോട്ടുവിള കാണിച്ചുതരുന്ന ഒരുദാഹരണം അടിയിൽ ചേർക്കുന്നു:

''രജന്യേഷാ ഘോരരൂപാ ഘോരസത്വനിഷേവിതാ
പ്രതിയാത വ്രജം നേഹ—ദസ്ഥേയം സ്ത്രീഭിഃ സുമധ്യമാഃ''

(മൂലം ദശമം–അ. 29. ശ്ലോ. 19)

ശ്രീകൃഷ്ണന്റെ മുരളീഗാനം കേട്ടു് രാത്രിയിൽ അദ്ദേഹത്തിന്റെ സമീപത്തിലേക്കു വരുന്ന ഗോപികമാരോടു് അവിടുന്നു പറയുന്നതാണു് ഈ ശ്ലോകം.

ഘോരസത്വാസേവിതയല്ലിതഘോരരൂപാ
സ്ത്രീരത്നങ്ങളേ! വ്രജം ഗമ്യമല്ലിഹ സ്ഥേയം. (മുഴങ്ങോട്ടുവിള)

എന്നാണു് മുഴങ്ങോട്ടുവിള അതു വിവർത്തനംചെയ്തിരിക്കുന്നതു്. ഏഷാ രജനി = ഈ രാത്രി. ഘോരരൂപാ = ഭയങ്കരമാണു്. ഘോരസത്വനിഷേവിതാ = ഭയങ്കരപ്രാണികൾ സഞ്ചരിക്കുന്നതുമാണു്. സുമദ്ധ്യമാഃ = അല്പയോ സുന്ദരികളേ. സ്ത്രീഭിഃ ഇഹ ന സ്ഥേയം = സ്ത്രീകളാൽ ഇവിടെ നിൽക്കപ്പെടാൻ പാടില്ല. വ്രജം പ്രതിയാത = നിങ്ങൾ ഗോകുലത്തിലേക്കു മടങ്ങിപ്പോകുവിൻ എന്നാണു് പ്രഥമശ്രവണത്തിൽ തോന്നുന്ന അർത്ഥം. എന്നാൽ ഗോപികൾക്കനുകൂലമായിവരത്തക്കവണ്ണം മറെറാരർത്ഥംകൂടി പറയാവുന്നതാണു്. ഏഷാ രജനീ = ഈ രാത്രി. അഘോരരൂപാ = ഭയങ്കരമല്ല. അഘോരസത്വനിഷേവിതാ=ഭയങ്കരജന്തുക്കൾ സഞ്ചരിക്കുന്നതുമല്ല. ഇഹ സ്ത്രീഭിഃ സ്ഥേയം = ഇവിടെ സ്ത്രീകൾക്കു നിൽക്കാം. വ്രജം ന പ്രതിയാത = ഗോകുലത്തിലേക്കു മടങ്ങിപ്പോകേണ്ട. ഈ രണ്ടർത്ഥവും ശ്രീ മുഴങ്ങോട്ടുവിള വിവർത്തനത്തിൽ വരുത്തിയിട്ടുണ്ടു്. വ്രജം ഗമ്യം, വ്രജത്തിലേക്കു പോകണം ഇഹ സ്ഥേയമല്ല = ഇവിടെ നിൽക്കാൻ പാടില്ല എന്നും വ്രജം ഗമ്യമല്ല ഇഹ സ്ഥേയം=വ്രജത്തിലേക്കു പോകണ്ട ഇവിടെ നില്ക്കണം എന്നും വിവർത്തനത്തിലും സഭംഗശ്ലേഷം വരുത്തിയിട്ടുണ്ടു്. ഇതുപോലെയുള്ള പ്രയോഗങ്ങൾ

സംസ്കൃതസാഹിത്യരസികന്മാർക്കു രുചിക്കും. എന്നാൽ ഇന്നത്തെ അഭ്യസ്തവിദ്യരായ ജനങ്ങൾക്ക് അരോചകമായിത്തോന്നാം. ഇങ്ങനെ നോക്കിയാൽ ശ്രീ മുഴങ്ങോട്ടുവിളയുടെ ഭാഗവതവിവർത്തനം വളരെ നന്നായിട്ടുണ്ടെന്നു പറയുവാനേ തരമുള്ളു. ഇക്കാലത്തിനിടയ്ക്കു തന്റെ ഭാഗവതവിവർത്തനത്തിന്റെ ഒന്നും രണ്ടും പതിപ്പുകൾ പ്രസിദ്ധപ്പെടുത്തുവാനുള്ള ഭാഗ്യം ശ്രീ കൃഷ്ണപിള്ളയ്ക്കുണ്ടായി. ഒന്നാംപതിപ്പിൽ തോന്നിയ കുറവുകൾ പരിഹരിച്ചാണു രണ്ടാംപതിപ്പു പ്രസിദ്ധപ്പെടുത്തിയതു്. മൂന്നാംപതിപ്പ് മൂലശ്ലോകങ്ങൾ ചേർത്തു പ്രസിദ്ധപ്പെടുത്തണമെന്നു വിചാരിച്ച് ശ്രീ കൃഷ്ണപിള്ള പരിശ്രമിക്കുകയായിരുന്നു. അങ്ങനെ കഴിയുന്നതും പരിശുദ്ധമായ ഒരു ഭാഷാഭാഗവതം പ്രസിദ്ധപ്പെടുത്തുന്നതിനുവേണ്ടി ധനസാഹായ്യവും കേന്ദ്രസർക്കാരിൽനിന്ന് അനുവദിച്ചു. ആ ഘട്ടത്തിൽ അദ്ദേഹം വാർദ്ധക്യസഹജമായ സുഖക്കേടുനിമിത്തം ഇഹലോകവാസം വെടിഞ്ഞുപോയി. ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള ഭൗതികശരീരം ഉപേക്ഷിച്ചെങ്കിലും ഭാഗവതവിവർത്തനം ഒന്നുകൊണ്ടുതന്നെ ഒരു മഹാകവിയെന്ന നിലയിൽ അദ്ദേഹത്തിന്റെ യശശ്ശരീരം മലയാളഭാഷ ഉള്ളിടത്തോളംകാലം നിത്യനൂതനമായി പ്രകാശിക്കുമെന്നാണ് എന്റെ വിശ്വാസം.

## ഉപസംഹാരം

ശ്രീ മുഴങ്ങോട്ടുവിള ചരമഗതിയടഞ്ഞെങ്കിലും അദ്ദേഹത്തിന്റെ മകൻ ശ്രീ മുഴങ്ങോട്ടുവിള നാണുപിള്ള സ്വപിതാവിന്റെ ഹിതമനുസരിച്ചു മൂലശ്ലോകങ്ങൾ ചേർത്ത് ഭാഗവതം ഭാഷാഗാനം ഇപ്പോൾ കേന്ദ്രഗവണ്മെന്റിന്റെ ധനസഹായത്തോടെ അച്ചടിപ്പിച്ചുകഴിഞ്ഞു. മൂലകൃതിയും ഭാഷാഗാനവും കൂടിച്ചേർത്ത് ഒരു പുരാണഗ്രന്ഥം മലയാളഭാഷയിൽ ആദ്യമായി പ്രസിദ്ധപ്പെടുത്തുകയാണെന്നു തോന്നുന്നു. ഈ ഗ്രന്ഥം മലയാളികൾക്കു ലഭിക്കുന്ന അനന്തമായ ഒരു ജ്ഞാനഭണ്ഡാരമാണ്. ഒരു മനുഷ്യൻ യഥാർത്ഥമനുഷ്യനായി ജീവിക്കുവാനുള്ള എല്ലാ വഴികളും ഭാഗവതം ചൂണ്ടിക്കാണിക്കുന്നു. പക്ഷേ, ഇന്നുള്ള ആളുകളിൽ അധികംപേർക്കും ഭാഗവതം തുടങ്ങിയ പുരാണങ്ങൾ വായിക്കാൻ തീരെ ഇഷ്ടമില്ല. പ്രാചീനങ്ങളായ പുരാണേതിഹാസങ്ങൾ അന്ധവിശ്വാസങ്ങളുടെ ഇരുട്ടറകളാണെന്നത്രേ അവർ പ്രഖ്യാപിക്കുന്നതു്. എന്നാൽ കഴിഞ്ഞകാലത്തുണ്ടായിരുന്ന ഭാരതത്തിലെ നേതാക്കന്മാരെല്ലാംതന്നെ പുരാണേതിഹാസങ്ങൾ വായിച്ചും അവയിലെ തത്വങ്ങൾ ഗ്രഹിച്ചുമാണ് ത്യാഗശാലികളായ മഹാന്മാരായിത്തീർന്നതു്. പണ്ഡിതമദനമോഹനമാളവ്യജി ഭാഗവതത്തെക്കുറിച്ച് ഇങ്ങനെ എഴുതുന്നു—''എനിക്ക് ശ്രീമദ്ഭാഗവതത്തിൽ അത്യധികം പ്രേമമുണ്ട്. എന്റെ വിശ്വാസവും അനുഭവവും, ഇതു വായിക്കയും കേൾക്കുകയും ചെയ്യുന്നതുകൊണ്ട്, മനുഷ്യന് ഈശ്വരനെപ്പററിയുള്ള പരമാർത്ഥജ്ഞാനം സിദ്ധിക്കുമെന്നാണ്. എന്നു മാത്രമല്ല, ഭഗവാന്റെ ചരണകമലങ്ങളിൽ അചലമായ ഭക്തിയും സംഭവിക്കുന്നു. ഈ പ്രപഞ്ചത്തെ നിർമ്മിക്കുവാനും രക്ഷിക്കുവാനുമായി, സർവ്വവ്യാപകമായ ഒരു മഹാശക്തിയുണ്ടെന്ന് ഈ ഭാഗവതം വായിച്ചാൽ മനുഷ്യർക്കു ദൃഢനിശ്ചയം ഉണ്ടാകുന്നതാണ്. ഈ ഒരു ശക്തിയെത്തന്നെ ജനങ്ങൾ ഈശ്വരനെന്നും ബ്രഹ്മമെന്നും പരമാത്മാവെന്നും ഉള്ള വിവിധനാമങ്ങളിൽ വ്യവഹരിച്ചുവരുന്നു.........

ഒരുത്തൻ ഭാഗവതം വായിക്കാതിരിക്കുകയും, അതിൽ ശ്രദ്ധവെയ്ക്കാതിരിക്കുകയും ചെയ്യുന്നിടത്തോളം കാലം അവന്ന് ഈ മഹത്തമഗ്രന്ഥം ജ്ഞാന—ഭക്തി—വൈരാഗ്യങ്ങളുടെ എത്ര വലിയ ഒരു സമുദ്രമാണെന്നുള്ളതു് അറിയാൻ കഴിയുന്നതല്ല. ഒരേ പരമാത്മാവുതന്നെ സർവ്വപ്രാണികളിലും സ്ഥിതിചെയ്യുന്നു എന്നുള്ള വിശുദ്ധജ്ഞാനം, ഭാഗവതപരിശീലനംകൊണ്ട് ഒരുവന്നു കിട്ടുന്നതാണ്. ആ ജ്ഞാനം സിദ്ധിച്ചാൽ പിന്നെ, മനുഷ്യൻ അധർമ്മംചെയ്യാൻ ഒരുമ്പെട്ടുകൊണ്ടിരിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ, മററുള്ളവരെ ഉപദ്രവിക്കുന്നതു് തന്നെത്തന്നെ ഉപദ്രവിക്കുന്നതിനു തുല്യമാണെന്ന് അവൻ അപ്പോൾ അറിയുമല്ലോ! ഈ അറിവുണ്ടായാൽ മനുഷ്യൻ സത്യത്തിലും ധർമ്മത്തിലും സ്ഥിരമായിത്തന്നെ നിന്നുകൊള്ളുന്നതാണ്. ദയാധർമ്മാദിയെ പാലിക്കാൻ സ്വാഭാവികമായിത്തന്നെ അവൻ ശീലിക്കുന്നതുമാണ്; യാതൊരു അഹിംസകപ്രാണിയേയും ഉപദ്രവിക്കാൻ അവൻ ഇച്ഛവയ്ക്കുന്നതുമല്ല. മനുഷ്യരുടെ ഇടയ്ക്കു പരസ്പരപ്രേമം ഉളവാക്കുന്നതിനും, സർവ്വജീവികളിലും ദയ ഉദിപ്പിക്കുന്നതിന്നും ഇതിനെക്കാൾ വലുതായി ഒന്നുംതന്നെയില്ല. ഇക്കാലത്താകട്ടെ—ലോകത്തിലെ ഒട്ടധികം സ്ഥലങ്ങളിലും അശാന്തിയും കലഹവും തുടർന്നുനില്ക്കുന്ന ഇക്കാലത്താകട്ടെ—മനുഷ്യർക്കെല്ലാംതന്നെ ഈ മഹനീയധർമ്മത്തിന്റെ ഉപദേശം അതീവകല്യാണകരമായി ഭവിക്കുന്നതാണ്. ഭഗവദ്ഭക്തന്മാരായിട്ടുള്ളവർ ആരാണോ, ശ്രീമദ്ഭാഗവതത്തിന്റെ മഹത്വം അറിഞ്ഞിട്ടുള്ളവർ ആരാണോ, അവരുടെ കർത്തവ്യം ഇന്നു് ഇതാണ്—ലൗകികമായും പാരലൗകികമായും പരമഗുണംചെയ്യുന്ന ഈ പവിത്രഗ്രന്ഥത്തെ സകലദേശഭാഷകളിലും വിവർത്തനംചെയ്തു പ്രചരിപ്പിച്ചുകൊണ്ടിരിക്കുകതന്നെ.''*

രാഷ്ട്രപിതാവായ മഹാത്മാഗാന്ധി ഭാഗവതത്തിന്റെ മഹിമയെക്കുറിച്ച് ഒരിടത്തു രേഖപ്പെടുത്തിയിരിക്കുന്നതാണ് അടിയിൽ എഴുതുന്നതു്: ''ധർമ്മരസത്തെ ഉദിപ്പിക്കുവാൻ കഴിവുള്ള ഒരു ഗ്രന്ഥമാണ് 'ഭാഗവതം' എന്ന് ഇന്നു ഞാൻ മനസ്സിലാക്കുന്നു. ഗുജറാത്തിയിൽ ഉള്ള ഭാഗവതത്തെ ഞാൻ വളരെ രസത്തോടുകൂടി വായിച്ചിട്ടുണ്ട്. എന്നാൽ എന്റെ 21 ദിവസത്തെ ഉപവാസത്തിനിടയ്ക്കു് ഭാരതഭൂഷണം പണ്ഡിതമദനമോഹനമാളവ്യജിയുടെ മുഖത്തുനിന്ന് ഭാഗവതത്തിൽ കുറച്ചുഭാഗം കേട്ടപ്പോൾ എനിക്കു തോന്നി, കുട്ടിക്കാലത്തുതന്നെ ഇദ്ദേഹത്തെപ്പോലെയുള്ള ഭാഗവതഭക്തന്മാരുടെ മുഖത്തുനിന്ന് ഭാഗവതം കേട്ടിരുന്നുവെങ്കിൽ അന്നുമുതല്ക്കേ എനിക്കു ഭാഗവതത്തിൽ പ്രീതി നല്ലവണ്ണം സിദ്ധിക്കുമായിരുന്നുവല്ലോ എന്ന്. ആ പ്രായത്തിൽ ഉണ്ടാവുന്ന ശുഭാശുഭസംസ്കാരം വളരെ ആഴത്തിൽ അടിയുറച്ചുകിട്ടുന്നതാണ്. ഇതെനിക്കു നല്ല അനുഭവമായിട്ടുണ്ട്. കുട്ടിക്കാലത്ത് എത്രയോ ഉത്തമഗ്രന്ഥങ്ങൾ വായിക്കേണ്ടിയിരുന്നതു വായിച്ചില്ലല്ലോ എന്ന് എനിക്കിപ്പോൾ ഖേദം തോന്നുന്നു.'' പണ്ഡിതമാളവ്യജിയും മഹാത്മജിയും ഭാരതത്തിന്റെ രണ്ടു ദിവ്യവിഭൂതികളാ

* പണ്ഡിതർ ഇ. വി. രാമൻനമ്പൂതിരിയുടെ ശ്രീമദ്ഭാഗവതം ഗദ്യവിവർത്തനത്തിന്റെ അവതാരികയിൽനിന്ന്.

ണ്. ആ മഹാപുരുഷന്മാർ ഭാഗവതമഹാപുരാണത്തെ ഏതു രീതിയിലാണ വീക്ഷിച്ചിരുന്നതെന്ന് അവരുടെ പ്രസ്താവനകളിൽനിന്ന വ്യക്തമാകുന്നുണ്ടല്ലോ. അശുഭവാസനകളില്ലാതാക്കി ശുഭവാസനകരം വളർത്തിയെടുത്തു് യഥാർത്ഥമനുഷ്യരായി ജീവിക്കുന്നതിനുവേണ്ടി നമ്മുടെ വീടുകളിലും പാഠശാലകളിലുംവെച്ച്, ഭാവിപൗരന്മാരാകാൻപോകുന്ന ശിശുക്കളേയും വിദ്യാർത്ഥികളേയും ഭാഗവതത്തിലെ കഥകളും തത്വങ്ങളും പഠിപ്പിക്കേണ്ടതാണ്. അതോടൊപ്പം പ്രായംചെന്നവരും ഭാഗവതം ശ്രദ്ധിച്ചു പഠിച്ചാൽ വീട്ടിലും നാട്ടിലും ശാന്തിയും സമാധാനവും ഉണ്ടാകും. അതുകൊണ്ടാണ് എല്ലാ വീട്ടിലും ഭാഗവതം ഉണ്ടായിരിക്കണമെന്ന പ്രാചീനാചാര്യന്മാർ അനുശാസിച്ചതു്.

കലിയിൽ, ഭാഗവതമാരുടെ ഗേഹത്തിലില്ലയോ
അവനു യമപാശത്തിൽനിന്നു മുക്തിവരാ ദൃഢം.
ഗൃഹത്തിൽ ഭാഗവതമില്ലാത്തോൻ വൈഷ്ണവനാകുമോ?
കലികാലത്തി,ലാ മർത്ത്യൻ ശ്വപചാധികനീചനാം.
എൻ പ്രീതിക്കായെന്തു നല്കിയിട്ടും ഭാഗവതം സദാ
വാങ്ങിച്ചുവെയ്ക്കണം മർത്ത്യൻ ഭക്ത്യാ ലോകേശ! പുത്രക!
കലിയിൽ, പുണ്യമാം ഭാഗവതമെങ്ങെങ്ങു വാണിടും
അങ്ങങ്ങെപ്പോഴുമേ ഞാനും ദേവന്മാരൊത്തു വാണിടും.

എന്നു് സ്കന്ദപുരാണം വിഷ്ണുഖണ്ഡത്തിൽ ശ്രീ വിഷ്ണുഭഗവാൻ ബ്രഹ്മദേവനോടു പറയുന്നതായി വർണ്ണിച്ചിരിക്കുന്നു. ഭാഗവതപുരാണം ഓരോ വീട്ടിലും ഉണ്ടായിരിക്കണമെന്നും അങ്ങനെയുള്ള വീടുകളിൽ ദേവന്മാരോടുകൂടി ഭഗവാന്റെ സാന്നിദ്ധ്യം ഉണ്ടായിരിക്കുമെന്നുമാണല്ലോ ഇതിൽ പറഞ്ഞിരിക്കുന്നതു്. ഭാഗവതപുരാണം ഇഹത്തിലും പരത്തിലും ശ്രേയസ്സു നല്കുന്നതാണ്. അത്ര വിശിഷ്ടമായ ഭാഗവതമഹാപുരാണത്തിന്റെ ശരിയായ ആശയം പ്രതിഫലിക്കുന്ന ഒരു മഹത്തായ ഗ്രന്ഥമാണ് ശ്രീ മുഴങ്ങോട്ടുവിള രചിച്ച ഭാഗവതം ഭാഷാഗാനം. ആ ഗ്രന്ഥം മൂലശ്ലോകങ്ങളും ചേർത്തു് ശ്രീ മുഴങ്ങോട്ടുവിള നാണുപിള്ള പ്രസിദ്ധപ്പെടുത്താൻ പോവുകയാണ്. അദ്ദേഹത്തിന്റെ അപേക്ഷയനുസരിച്ചു് പ്രസ്തുത ഗ്രന്ഥരത്നം കേരളീയരായ ഭക്തജനങ്ങളുടെ മുമ്പിൽ നാരായണസ്മരണയോടുകൂടി ഞാൻ സാദരം അവതരിപ്പിച്ചുകൊള്ളുന്നു. എല്ലാ മലയാളികളുടേയും ഹൃദയത്തിൽ ഭഗവാനെപ്പോലെ ഈ ഭാഷാഗാനത്തിനും സുപ്രതിഷ്ഠ ലഭിക്കുമാറാകട്ടെ!

നിഗമകല്പതരോർഗ്ഗളിതം ഫലം
ശുകമുഖാദമൃതദ്രവ സംയുതം
പിബത ഭാഗവതം രസമാലയം
മുഹുരഹോ! രസികാ ഭുവി ഭാവുകാഃ

''ഭക്തന്മാരും രസികന്മാരുമായ അല്ലയോ സജ്ജനങ്ങളേ, ഈ ശ്രീമദ് ഭാഗവതം വേദമാകുന്ന കല്പവൃക്ഷത്തിൽനിന്നു പൊഴിഞ്ഞ ഫലമാണ്. ശുകബ്രഹ്മർഷിയുടെ മുഖത്തോടു സംബന്ധപ്പെടുകനിമിത്തം ഇതിൽ പരമാനന്ദാമൃതരസം നിറഞ്ഞിരിക്കുന്നു. ദേഹം നിലനില്ക്കുന്നിടംവരെയും സംസാരബന്ധം അഴിഞ്ഞുപോകുന്നിടംവരെയും നിങ്ങരം ദിവ്യമായ ഈ ഭാഗവതരസം തുടന്നു് ആസ്വദിച്ചുകൊണ്ടിരിക്കുവിൻ'' എന്നു മഹാജനങ്ങളെ ഉദ്ബോധിപ്പിച്ചുകൊണ്ടു് ഈ അവതാരിക ഞാൻ ഉപസംഹരിക്കുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം
വാഴൂർ, കോട്ടയം

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി

# വിഷയവിവരം

ഭാഗവതം പ്രഥമപദ്യത്തിന്റെ സംക്ഷിപ്തവിവരണവും, പാരായണവിധിയും, സൂചിപ്പിച്ചിരിക്കുന്ന കഥകളുടെ വിവരണവും മന്ത്രങ്ങളുടെ അർത്ഥവും ദുർഗ്രാഹ്യമായ വാക്കുകൾക്കു് ടിപ്പണവും അവസാനം ചേർത്തിരിക്കുന്നു.

# ശ്രീമഹാഭാഗവതം

## കേരളഭാഷാഗാനം

(സംസ്കൃതമൂലത്തോടുകൂടി)



നമോ ഭഗവതേ വാസുദേവായ

# ശ്രീമദ് ഭാഗവതമാഹാത്മ്യം

കൃഷ്ണം നാരായണം വന്ദേ കൃഷ്ണം വന്ദേ വ്രജപ്രിയം
കൃഷ്ണം ദ്വൈപായനം വന്ദേ കൃഷ്ണം വന്ദേ പൃഥാസുതം.

## അഥ പ്രഥമോഽധ്യായഃ

സച്ചിദാനന്ദരൂപായ വിശ്വോൽപത്ത്യാദിഹേതവേ
താപത്രയവിനാശായ ശ്രീകൃഷ്ണായ വയം നമഃ 1

യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോഽഭിനേദു-
സ്തം സർവ്വഭൂതഹൃദയം മുനിമാനതോഽസ്മി. 2

നൈമിഷേ സൂതമാസീനമഭിവാദ്യ മഹാമതിം
കഥാമൃതരസാസ്വാദകുശലഃ ശൌനകോഽബ്രവീൽ. 3

ശൌനക ഉവാച

അജ്ഞാനധ്വാന്തവിധ്വംസകോടിസൂര്യസമപ്രഭ
സൂതാഖ്യാഹി കഥാസാരം മമ കർണ്ണരസായനം. 4

ഭക്തിജ്ഞാനവിരാഗാപ്തോ വിവേകോ വർദ്ധതേ മഹാൻ
മായാമോഹനിരാസശ്ച വൈഷ്ണവൈഃ ക്രിയതേ കഥം. 5

ഇഹ ഘോരേ കലൌ പ്രാപ്തേ ജീവശ്ചാസുരതാം ഗതഃ
ക്ലേശാക്രാന്തസ്യ തസ്യൈവ ശോധനേ കിം പരായണം. 6

ശ്രേയസാം യദ്ഭവേച്ഛ്റേയഃ പാവനാനാം ച പാവനം
കൃഷ്ണപ്രാപ്തികരം ശശ്വത്സാധനം തദ്വദാധുനാ. 7

ചിന്താമണിർല്ലോകസുഖം സുരേന്ദ്രഃ സ്വർഗ്ഗസമ്പദം
പ്രയച്ഛതി ഗുരുഃ പ്രീതോ വൈകുണ്ഠം യോഗിദുർല്ലഭം. 8

ഓം തത് സത്

# ശ്രീമഹാഭാഗവതമാഹാത്മ്യം

ഭാഷാഗാനം

ശ്രീ'പരമാനന്ദനാഥ'നായദ്വൈത–ദീപമായ് മോക്ഷേച്ഛുവൃന്ദമന്ദാരമായ്
കാരുണ്യവാരിധിയായ് വിബുധേശനാം–നാരായണൻ മമ മന്ദത മാററണം.

## അദ്ധ്യായം ഒന്ന്

(കാകളി)

സച്ചിദാനന്ദസ്വരൂപനായ് മിന്നിടും
വിശ്വസൃഷ്ട്യാദ്യ നിദാനഭൂതാ ഹരേ!
ആദ്ധ്യാത്മികാദിതാപത്രയത്തെത്തീർത്ത–
കാത്തിടും ശ്രീകൃഷ്ണമൂർത്തേ നമോസ്തുതേ. 1

സന്ന്യസിച്ചട്ടനുപേതനായ്[1]ക്കൃത്യാംശ–
മെന്ന്യേ പിരിഞ്ഞുപോമേതൊരു ദിവ്യനെ
മുന്നം വിരഹാർത്തനായ് വ്യാസമാമുനി
നന്ദനാ! എന്നൊന്നു നീട്ടിവിളിക്കവേ
വൃക്ഷങ്ങൾ തന്മയമായ് വിളി കേട്ടുവോ
വിശ്വഹൃത്താമമ്മുനിയേ നമിപ്പു ഞാൻ. 2

നൈമിശാരണ്യാശ്രമത്തിലിരുന്നിടും
ധീമത്പ്രമുഖനാം സൂതനെ വന്ദിച്ചു
ചോദിച്ചിതു സച്ചരിതാമൃതരസാ–
സ്വാദനദക്ഷനാം ശൗനകനീവിധം. 3

ശൗനകൻ പറഞ്ഞു

കൂട്ടമജ്ഞാനാന്ധകാരമകററിടും
കോടിമാർത്താണ്ഡസമപ്രഭാമണ്ഡലം!
കർണ്ണരസായനമായിബ്ഭവിക്കുന്ന
പുണ്യകഥാസാരമെന്നോടു ചൊല്ലുക. 4

ഭക്തിയും ജ്ഞാനവും വൈരാഗ്യവും മൂല–
മെത്തും വിവേകം വളരുന്നതെങ്ങിനെ?
എങ്ങിനെ പോക്കുന്നു വൈഷ്ണവർ മായയാൽ
സംഗതമാകും വിവേകമില്ലായ്മയെ. 5

ഘോരം കലിയുഗം വന്നു ബാധിക്കയാൽ
പാരിലസുരത്വമാർന്നിതു ജീവികൾ
മാലിൽ മുഴുകുന്ന ജീവനു മോചന–
മേലുവാനുത്തമോപായമെന്തുള്ളതും? 6

ശ്രേയസ്കരങ്ങളിലേതാണതിശ്രേഷ്ഠ–
മായ, തേതൊന്നതി പാവനപാവനം,
[2]ശ്രീകൃഷ്ണദേവാപ്തിസാധനമേതിവ–
യാകെയിടവിടാതെന്നോടു ചൊല്ലുക. 7

ചിന്താമണി, ലോകസൗഖ്യവുമാവിധ–
മിന്ദ്രൻ, സമസ്തമാം സ്വർഗ്ഗവിഭൂതിയും
ഏകുന്നു, സന്തുഷ്ടനാകുമാചാര്യനോ,
യോഗിദുരാപവൈകുണ്ഠപദത്തെയും. 8

1 ഏകൻ, ഉപനയനം ഇല്ലാത്തവൻ. 2 ഭഗവത്പ്രാപ്തിക്കുള്ള സാധനം.

സൂത ഉവാച

പ്രീതിഃ ശൗനക, ചിത്തേ തേ ഹ്യതോ വച്മി വിചാര്യ ച
സർവ്വസിദ്ധാന്തനിഷ്പന്നം സംസാരഭയനാശനം. 9

ഭക്ത്യോഘവർദ്ധനം യച്ച കൃഷ്ണസന്തോഷഹേതുകം
തദഹം തേഽഭിധാസ്യാമി സാവധാനതയാ ശൃണു. 10

കാലവ്യാളമുഖഗ്രാസത്രാസനിർണ്ണാശഹേതവേ
ശ്രീമദ്ഭാഗവതം ശാസ്ത്രം കലൗ കീരേണ ഭാഷിതം. 11

ഏതസ്മാദപരം കിഞ്ചിന്മനഃശുദ്ധ്യൈ ന വിദ്യതേ
ജന്മാന്തരേ ഭവേൽ പുണ്യം തദാ ഭാഗവതം ലഭേൽ. 12

പരീക്ഷിതേ കഥാം വക്തും സഭായാം സംസ്ഥിതേ ശുകേ
സുധാകുംഭം ഗൃഹീത്വൈവ ദേവാസ്തത്ര സമാഗമൻ. 13

ശുകം നത്വാവദൻ സർവ്വേ സ്വകാര്യകുശലാഃ സുരാഃ
"കഥാസുധാം പ്രയച്ഛസ്വ ഗൃഹീത്വൈവ സുധാമിമാം. 14

ഏവം വിനിമയേ ജാതേ സുധാ രാജ്ഞാ പ്രപീയതാം
പ്രപാസ്യാമോ വയം സർവ്വേ ശ്രീമദ്ഭാഗവതാമൃതം." 15

ക്വ സുധാ! ക്വ കഥാ! ലോകേ ക്വ കാചഃ ക്വ മണിർമ്മഹാൻ
ബ്രഹ്മരാതോ വിചാര്യൈവം തദാ ദേവാഞ്ജഹാസ ഹ. 16

അഭക്താംസ്താംശ്ച വിജ്ഞായ ന ദദൗ സ കഥാമൃതം
ശ്രീമദ്ഭാഗവതീ വാർത്താ സുരാണാമപി ദുർല്ലഭാ. 17

രാജ്ഞോ മോക്ഷം തഥാ വീക്ഷ്യ പുരാ ധാതാപി വിസ്മിതഃ
സത്യലോകേ തുലാം ബദ്ധ്വാഽതോലയത്സാധനാന്യജഃ. 18

ലഘൂന്യന്യാനി ജാതാനി ഗൗരവേണ ഇദം മഹൽ
തദാ ഋഷിഗണാഃ സർവ്വേ വിസ്മയം പരമം യയുഃ. 19

മേനിരേ ഭഗവദ്രൂപം ശാസ്ത്രം ഭാഗവതം കലൗ
പഠനാച്ഛ്രവണാത്സദ്യോ വൈകുണ്ഠഫലദായകം. 20

സപ്താഹേന ശ്രുതം ചൈതൽ സർവ്വഥാ മുക്തിദായകം
സനകാദ്യൈഃ പുരാ പ്രോക്തം നാരദായ ദയാപരൈഃ. 21

യദ്യപി ബ്രഹ്മസംബന്ധാൽ ശ്രുതമേതൽ സുരർഷിണാ
സപ്താഹശ്രവണവിധിഃ കുമാരൈസ്തസ്യ ഭാഷിതഃ. 22

ശൗനക ഉവാച

ലോകവിഗ്രഹമുക്തസ്യ നാരദസ്യാസ്ഥിരസ്യ ച
വിധിശ്രവേ കുതഃ പ്രീതിഃ സംയോഗഃ കുത്ര തൈഃ സഹ. 23

സൂത ഉവാച

അത്ര തേ കീർത്തയിഷ്യാമി ഭക്തിയുക്തം കഥാനകം
ശുകേന മമ യൽപ്രോക്തം രഹഃ ശിഷ്യം വിചാര്യ ച. 24

ഏകദാ ഹി വിശാലായാം ചത്വാര ഋഷയോഽമലാഃ
സത്സംഗാർത്ഥം സമായാതാ ദദൃശുസ്തത്ര നാരദം. 25

കുമാരാ ഊചുഃ

കഥം ബ്രഹ്മന്ദീനമുഖഃ കുതശ്ചിന്താതുരോ ഭവാൻ?
ത്വരിതം ഗമ്യതേ കുത്ര കുതശ്ചാഗമനം തവ? 26

ഇദാനീം ശൂന്യചിത്തോഽസി ഗതവിത്തോ യഥാ ജനഃ
തവേദം മുക്തസംഗസ്യ നോചിതം, വദ കാരണം. 27

സൂതൻ പറഞ്ഞു

സത്കഥ കേൾക്കുവാനങ്ങേക്കകതാരി—
ലുത്കണ്ഠയുണ്ടെന്നു കാൺകനിമിത്തമായ്
നല്ലപോൽ ചിന്തിച്ചു ചൊല്ലാം ഭവഭീതി—
യില്ലാതെയാകുന്ന സിദ്ധാന്തപദ്ധതി. 9

ഭക്തിസംവർദ്ധകമായിബ്ഭഗവാനു
ചിത്തസന്തോഷം നിതാന്തം വളർത്തിടും
തത്ത്വം ഭവാനോടരുളുന്നു ഞാൻ പരം
ശ്രദ്ധയോടും കേട്ടുകൊള്ളുക മാമുനേ! 10

ഇക്കലികാലത്തു കാലസർപ്പഗ്രാസ—
മുഖ്യഭയത്തെയശേഷം തുരത്തുവാൻ
ശ്രീമഹാഭാഗവതം പുരാണം ശുക—
മാമുനിശ്രേഷ്ഠനരുൾചെയ്തിരിക്കുന്നു. 11

ചിത്തശുദ്ധിക്കിതിനേക്കാൾ വരിഷ്ഠമായ്
സിദ്ധിക്കുവാനില്ല മറ്റൊന്നുമെങ്ങുമേ.
ജന്മാന്തരപുണ്യമൊന്നിനാലെന്നിയേ—
യിമ്മഹാഭാഗവതം ലഭിക്കാ ദൃഢം. 12

മന്നൻ പരീക്ഷിത്തിനോടിതു ചൊല്ലുവാൻ
മുന്നം സഭയിൽ ശുകനിരുന്നീടവേ
പീയൂഷകുംഭമെടുത്തുകൊണ്ടസ്ഥല—
ത്തായാതരായാരമർത്ത്യരശേഷവും. 13

സ്വാർത്ഥകുശലരാം വിണ്ണവരമ്മുനി—
ശ്രേഷ്ഠനെ വന്ദിച്ചറിയിച്ചു സാദരം:
"ഇന്നിസ്സുധാകുംഭമേറ്റു പകരമായ്—
ത്തന്നാലുമങ്ങു ഞങ്ങൾക്കുകഥാമൃതം. 14

ഏറ്റം ഗുണകരം രണ്ടുകൂട്ടർക്കുമീ—
മാറ്റം; പരീക്ഷിത്തമൃതം ഭുജിച്ചുടൻ
മൃത്യുവൊഴിക്കട്ടെ, ഭാഗവതാമൃത—
മൊത്താസ്വദിക്കട്ടെ ഞങ്ങൾ നിരന്തരം." 15

സല്ക്കഥ പാർക്കിൽ സുധയെത്ര മോശമെ—
ങ്ങുത്കൃഷ്ടരത്നം ശിലാഖണ്ഡമെങ്ങുവാൻ?
എന്നിങ്ങനെ വിചാരിച്ചശ്ശുകമുനി
വിണ്ണവരെ ഹസിച്ചീടിനാനക്ഷണം. 16

ഭക്തരല്ലക്കൂട്ടരെന്നുകണ്ടമ്മുനി—
മുഖ്യൻ കൊടുത്തില്ലവർക്കുകഥാസുധ.
നല്ല ഭഗവത്ചരിതങ്ങൾ കേൾക്കുവാ—
നില്ല ദേവന്മാർക്കുമർഹത പാർക്കുകിൽ. 17

അപ്പരീക്ഷിത്തുതന്മോക്ഷമീക്ഷിക്കയാ—
ലല്പേതരാദ്ഭുതമാർന്നു പിതാമഹൻ
സത്യലോകത്തുവച്ചെല്ലാ പദാർത്ഥവും
കൃത്യമായ്ത്തൂക്കിയറിഞ്ഞു പണ്ടേകദാ. 18

ഭാഗവതമൊരുതട്ടിലുമന്യമാ—
മാഗമശാസ്ത്രാദികൾ മറുതട്ടിലും
വച്ചുനോക്കിദ്ധരിച്ചാനിപ്പുരാണമാം
മെച്ചമെന്നുള്ളതലം ഗുരുത്വത്തിനാൽ
അന്നിതുകണ്ടുനിന്നോരൃഷിപുങ്ഗവ—
വൃന്ദവുമേവരുമദ്ഭുതാധീനരായ്. 19

ഇപ്രബന്ധം ശ്രീഹരിതൻ സ്വരൂപമെ—
ന്നൊപ്പമവരന്നു ചിന്തിച്ചുറച്ചിതു.
ശാസ്ത്രമിതെന്നും പഠിക്കയും കേൾക്കയും
മാത്രമേ വേണ്ടു വൈകുണ്ഠം ലഭിക്കുവാൻ. 20

സപ്തദിനമിതു കേട്ടാൽ മതി പര—
ചിത്പദം പ്രാപിപ്പതിനെന്ന വാസ്തവം
ആർദ്രമതികളാമസ്സനകാദികൾ
കീർത്തിച്ചു നാരദനോടൊരിക്കൽപ്പുരാ. 21

അച്ഛനാകും പരമേഷ്ഠിയിൽനിന്നുമി—
സ്സച്ചരിതം മുമ്പു കേട്ടതാണെങ്കിലും
സപ്താഹപാരായണം കേൾപ്പതിൻ വിധി—
യപ്പൊഴത്രേയമ്മുനീന്ദ്രൻ ഗ്രഹിച്ചതും. 22

ശൗനകൻ പറഞ്ഞു

അസ്ഥിരനും കലഹപ്രിയഹൃത്തുമായ്
വർത്തിക്കുമമ്മുനി സപ്തപാരായണം
ഇഷ്ടപ്പെടുമോ? സനകാദ്യരമ്മുനി—
ശ്രേഷ്ഠനോടായിതെവിടെവച്ചോതിയോ? 23

സൂതൻ പറഞ്ഞു

എന്നെയൊ[1]രേകാന്തശിഷ്യനാണെന്നുതാ—
നന്നിശ്ശുകനുപദേശിച്ചപോലെതാൻ
ഭക്തിസംവർദ്ധകമിക്കഥാതല്ലജം
കേൾക്കുക നേരേ,യരുൾചെയ്തിടുന്നു ഞാൻ. 24

നല്ല മഹർഷിമാർ സാധുസമാഗമ—
ലോലരായ് പണ്ടു വിശാലാപുരാന്തികം
എത്തിയങ്ങിങ്ങു ചരിക്കവേ, മുന്നിലായ്
പ്രത്യക്ഷനായിതു നാരദമാമുനി. 25

കുമാരന്മാർ പറഞ്ഞു

ബ്രഹ്മജ്ഞ! നിന്മുഖം വാടിയിരിപ്പതെ—
ന്തുണ്മലരാർന്ന മാലെന്തതിൻബന്ധവും?
എങ്ങോട്ടു പോകയാണിപ്പോളതിദ്രുത—
മെങ്ങുനിന്നാണു വരുന്നതും? ചൊല്ലുക. 26

സമ്പത്തൊടുങ്ങിയ മർത്ത്യനെപ്പോൽ ഭവാ—
നമ്പരന്നീടുന്നു ശൂന്യമനസ്കനായ്
സങ്ഗവിഹീനൻ ഭവാനിതനുചിതം,
സങ്ഗതി ഞങ്ങളോടെല്ലാമുരയ്ക്കുക. 27

1 ഏകാന്തത്തിൽ ശ്രവണേച്ഛയുള്ള ശിഷ്യൻ

നാരദ ഉവാച

അഹം തു പൃഥിവീം യാതോ ജ്ഞാത്വാ സർവ്വോത്തമാമിതി
പുഷ്കരം ച പ്രയാഗം ച കാശീം ഗോദാവരീം തഥാ. 28
ഹരിക്ഷേത്രം കുരുക്ഷേത്രം ശ്രീരംഗം സേതുബന്ധനം
ഏവമാദിഷു തീർത്ഥേഷു ഭ്രമമാണ ഇതസ്തതഃ. 29
നാപശ്യം കുത്രചിച്ഛർമ്മ മനസ്സന്തോഷകാരകം
കലിനാധർമ്മമിത്രേണ ധരേയം ബാധിതാധുനാ. 30
സത്യം നാസ്തി തപഃ ശൗചം ദയാ ദാനം ന വിദ്യതേ
ഉദരംഭരിണോ ജീവാ വരാകഃ കൂടഭാഷിണഃ 31
മന്ദാഃ സുമന്ദമതയോ മന്ദഭാഗ്യാ ഹ്യുപദ്രുതാഃ
പാഖണ്ഡനിരതാഃ സന്തോ വിരക്താഃ സപരിഗ്രഹാഃ 32
തരുണീപ്രഭുതാ ഗേഹേ ശ്യാലകോ ബുദ്ധിദായകഃ
കന്യാവിക്രയിണോ ലോഭാദ്ദമ്പതീനാം ച കല്പനം. 33
ആശ്രമാ യവനൈ രുദ്ധാസ്തീർത്ഥാനി സരിതസ്തഥാ
ദേവതായതനാന്യത്ര ദുഷ്ടൈർന്നഷ്ടാനി ഭൂരിശഃ 34
ന യോഗീ നൈവ സിദ്ധോ വാ ന ജ്ഞാനീ സൽക്രിയോ നരഃ
കലിദാവാനലേനാദ്യ സാധനം ഭസ്മതാം ഗതം. 35
[1]അട്ടശൂലാ ജനപദാഃ ശിവശൂലാ ദ്വിജാതയഃ
കാമിന്യഃ കേശശൂലിന്യഃ സംഭവന്തി കലാവിഹ. 36
ഏവം പശ്യൻ കലേർദ്ദോഷാൻ പര്യടന്നവനീമഹം
യാമുനം തടമാപന്നോ യത്ര ലീലാ ഹരേരഭൂത്. 37
തത്രാശ്ചര്യം മയാ ദൃഷ്ടം ശ്രൂയതാം തന്മുനീശ്വരാ
ഏകാ തു തരുണീ തത്ര നിഷണ്ണാ ഖിന്നമാനസാ. 38
വൃദ്ധൗ ദ്വൗ പതിതൗ പാർശ്വേ നിഃശ്വസന്താവചേതനൗ
ശുശ്രൂഷന്തീ പ്രബോധന്തീ രുദന്തീ ച തയോഃ പുരഃ 39
ദശദിക്ഷു നിരീക്ഷന്തീ രക്ഷിതാരം നിജം വപുഃ
വീജ്യമാനാ ശതസ്ത്രീഭിർബ്ബോധ്യമാനാ മുഹുർമുഹുഃ 40
ദൃഷ്ട്വാ ദൂരാദ്ഗതഃ സോഽഹം കൗതുകേന തദന്തികം
മാം ദൃഷ്ട്വാ ചോത്ഥിതാ ബാലാ വിഹ്വലാ ചാബ്രവീദ്വചഃ. 41

ബാലോവാച

ഭോ ഭോഃ സാധോ ക്ഷണം തിഷ്ഠ മച്ചിന്താമപി നാശയ
ദർശനം തവ ലോകസ്യ സർവ്വധാഘഹരം പരം. 42
ബഹുധാ തവ വാക്യേന ദുഃഖശാന്തിർഭവിഷ്യതി
യദാ ഭാഗ്യം ഭവേദ്ഭൂരി ഭവതോ ദർശനം തദാ. 43

നാരദ ഉവാച

കാസി ത്വം കാവിമൗ ചേമാ നാര്യഃ കാഃ പത്മലോചനാഃ
വദ ദേവി സവിസ്താരം സ്വസ്യ ദുഃഖസ്യ കാരണം. 44

ബാലോവാച

അഹം ഭക്തിരിതി ഖ്യാതാ ഇമൗ മേ തനയൗ മതൗ
ജ്ഞാനവൈരാഗ്യനാമാനൗ കാലയോഗേന ജർജ്ജരൗ. 45
ഗംഗാദ്യാ; സരിതശ്ചേമാ മത്സേവാർത്ഥം സമാഗതാഃ
തഥാപി ന ച മേ ശ്രേയഃ സേവിതായാഃ സുരൈരപി. 46
ഇദാനീം ശൃണു മദ്വാർത്താം സചിന്തസ്ത്വം തപോധന
വാർത്താ മേ വിതതാപ്യസ്തി താം ശ്രുത്വാ സുഖമാവഹ. 47

---

1 അട്ടമന്നം ശിവോ വേദഃ ശൂലോ വിക്രയ ഉച്യതേ
കേശോ ഭഗമിതി പ്രോക്തമൃഷിഭിസ്തത്ത്വദർശിഭിഃ.

നാരദൻ പറഞ്ഞു

അന്യലോകങ്ങളിൽ ശ്രേഷ്ഠമിബ്ഭൂലോക-
മെന്നവിചാരിച്ചിറങ്ങിനേൻ ഭൂമിയിൽ.
ഗോദാവരി, കാശി, പുഷ്കരം, ശ്രീരംഗ-
സേതു പ്രയാഗകളും, ഹരിക്ഷേത്രവും,
അക്കുരുക്ഷേത്രമിത്യാദി തീർത്ഥങ്ങളിൽ-
പ്പുക്കചുറ്റീടിനേൻ പിന്നെപ്പലേടവും
കണ്ടതില്ലെങ്ങുമാനന്ദമെന്നൾത്താരി-
നുണ്ടാക്കിട്ടമാ യഥാർത്ഥ സുഖംലവം.
എന്ന,ല്ലധർമ്മസുഹൃത്താം കലിയിതാ
വന്നുധരിത്രിയെബ്ബാധിക്കയും ചെയ്തു. 28-30
സത്യതപശ്ശൌചദാനദയാദികൾ
മർത്ത്യരിലാരിലും കാണുന്നതില്ലഹോ!
പള്ളനിറയ്ക്കണമെന്നേ നിനവുള്ള
കള്ളമതിനായ് പറയുന്നതെപ്പൊഴും.
മന്ദ,രാചാരഹിത,രശക്തരെ-
യെന്നുമതിയായുപദ്രവിച്ചീടുവോർ,
വേദവിരുദ്ധദുരാചാരതല്പരർ,
ചൂതാടിനിന്ദ്യനരായലഞ്ഞീടുവോർ,
ഭാര്യാനപിതരായ് വിരക്തർവിധം ഗൃഹാ-
ചാരധർമ്മം കൈവെടിഞ്ഞു നടക്കുവോർ,
എന്നിത്തരക്കാർ നിറഞ്ഞു ധരിത്രിയി;-
ലിന്നില്ല യോഗിയും ജ്ഞാനിയും സിദ്ധനും.
വീട്ടമൂപ്പിപ്പോളബലകൾക്കായിതു;
കഷ്ടം! പിതാക്കൾ വില്ക്കുന്നു പെണ്മക്കളെ.
നിത്യകൃത്യം ജന്തുഹിംസയാക്കീടുവോൻ
ബുദ്ധിപറയാനട്ടത്തുകൂട്ടുന്നിതു.
ദമ്പതിമാർതമ്മിലെപ്പൊഴും ശണ്ഠയാ-
ണമ്പലമെല്ലാം മുടിക്കുന്നു ദുർജ്ജനം.
പുണ്യാശ്രമങ്ങൾ തീർത്ഥങ്ങൾ സരിത്തുക-
ളെന്നിവയും നിരോധിക്കുന്നിതഖ്ഖലർ.
എന്തിന്നു? ശ്രേയസ്കരമാം പദാർത്ഥങ്ങൾ
വെന്തുവെണ്ണീറായ്ക്കലിയാം ദവാഗ്നിയിൽ,
ചോറുവില്ക്കുന്നു ദേശംപ്രതി; വേദങ്ങൾ
തീറുകൊടുക്കുന്നു നീചർക്കിളാസുരർ.
വിത്താശയാൽ മത്തകാശിനീസഞ്ചയം
നിത്യം വ്യഭിചാരവൃത്തി തുടരുന്നു.
ഇത്ഥം കലികാലദോഷങ്ങൾ കൃത്യമാ-
യെത്രയെന്നെണ്ണിപ്പറയാനസാദ്ധ്യമാം. 31-36

ഏവം കലിദോഷമോരോന്നു വീക്ഷിച്ചു
ഭുവിലെങ്ങും സഞ്ചരിച്ചു ഞാനന്ത്യമായ്
ദൈത്യാരിദേവവിഹാരണസ്ഥാനമാം
മിത്രതന [1] യാതടത്തിൽക്കടന്നിതു. 37

അത്ഭുതസംഭവമൊന്നങ്ങുകണ്ടതു.
കേൾപ്പിനൃഷീന്ദ്രരേ! ഞാനരുളീടുവൻ.
ഖിന്നയായോരു തന്വംഗിയാളങ്ങിരി-
ക്കു,ന്നിരുവൃദ്ധർ കിടപ്പു [2] പാർശ്വങ്ങളിൽ.
ശ്വാസമുണ്ടെങ്കിലും, ചൈതന്യമില്ലവ-
ൾക്കാശ്വാസമേകുന്നു ശുശ്രൂഷയാലവൾ,
ബോധമററുള്ള കിടപ്പതു കണ്ടവ-
ളാധിയാൽ കണ്ണീരൊഴുക്കിക്കരയുന്നു.
തന്നുടെ ദേഹരക്ഷയ്ക്കിനിയാരുള്ള-
തെന്നവൾ നോക്കുന്നു കീഴ്മേൽച്ചുഴലവും
ആരെയും കാണാഞ്ഞു മൂർഛിച്ചു വീണുപോയ്,
നാരിമാർ വീശു,ന്നവളെയുണർത്തുവാൻ.
എന്തെന്നറിയുവാൻ ഞാനെത്തവേ, ബോധ-
മേന്തിയെഴുന്നേററു ചൊല്ലിനാളിങ്ങനെ. 38-41

ബാല പറഞ്ഞു.

സാധോ! കുറച്ചിട നില്ക്കുക, നീക്കുകെ-
ന്നാധിയും; നിൻകാഴ്ച ലോക [3] പാപാപഹം. 42
ദുഃഖമെല്ലാം ഭവദ്വാക്യമൊഴിക്കുന്നു;
ഭാഗ്യഹീനക്കു നിൻ ദർശനം ലഭ്യമോ? 43

നാരദൻ പറഞ്ഞു.

ആരുനീ? ദേവി! യാരീരണ്ടുപേരു? മീ-
നാരിമാരേ?തെന്തു നിൻദുഃഖഹേതുവും? 44

ബാല പറഞ്ഞു.

ഞാനാണു ഭക്തി,യിവരിരുപേരുമാം
ജ്ഞാനവും വൈരാഗ്യവുമെന്ന മത്സുതർ.
കാലവിശേഷത്തിനാലിവരീവിധം
മാലിലാ,ണ്ടിസ്ത്രീകൾ ഗംഗതുടങ്ങിയോർ.
ദേവവൃന്ദത്താലുമാസേവ്യയാകിലു,-
മീവിധം മാഴ്കയാം ശ്രേയസ്സെഴാതെ ഞാൻ. 45-46
ഹേ മുനേ! ചിന്തകനാം ഭവാൻ കേൾക്കുക
മാമകവൃത്താന്തമത്യന്തവിസ്തൃതം.
ശ്രദ്ധിച്ചിതെല്ലാം ശ്രവിച്ചവിട്ടുന്നട-
നത്തലകല്വമുപായമോതീടുക. 47

1 കാളിന്ദീതീരം. 2 ഇടത്തും വലത്തും ഭാഗങ്ങളിൽ. 3 ലോകത്തിലുള്ള സകല പാപങ്ങളെയും ഹനിക്കുന്നതു്.

ഉൽപന്നാ ദ്രവിഡേ ചാഹം വൃദ്ധിം കർണ്ണാടകേ ഗതാ
കചചിൽകചചിന്മഹാരാഷ്ട്രേ ഗുജ്ജരേ ജീർണ്ണതാം ഗതാ. 48
തത്ര ഘോരകലേര്യോഗാൽപാഖണ്ഡൈഃ ഖണ്ഡിതാംഗകാ
ദുർബ്ബലാഹം ചിരം യാതാ പുത്രാഭ്യാം സഹ മന്ദതാം. 49
വൃന്ദാവനം പുനഃ പ്രാപ്യ നവീനേവ സുരൂപിണീ
ജാതാഹം യുവതീ സമ്യക് പ്രേഷ്ഠരൂപാ തു സാമ്പ്രതം. 50
ഇമൌ തു ശയിതാവത്ര സുതൌ മേ ക്ലിശ്യതഃ ശ്രമാൽ
ഇദം സ്ഥാനം പരിത്യജ്യ വിദേശം ഗമ്യതേ മയാ. 51
ജരഠത്വം സമായാതൌ തേന ദുഃഖേന ദുഃഖിതാ
സാഹം തു തരുണീ കസ്മാൽ സുതൌ വൃദ്ധാവിമൌ കുതഃ 52
ത്രയാണാം സഹചാരിത്വാദ്വൈപരീത്യം കുതഃ സ്ഥിതം
ഘടതേ ജരഠാ മാതാ തരുണൌ തനയാവിതി. 53
അതഃ ശോചാമി ചാത്മാനം വിസ്മയാവിഷ്ടമാനസാ
വദ യോഗനിധേ ധീമൻ കാരണം ചാത്ര കിം ഭവേൽ. 54

**നാരദ ഉവാച**

ജ്ഞാനേനാത്മനി പശ്യാമി സർവ്വമേതത്തവാനഘേ
ന വിഷാദസ്ത്വയാ കാര്യോ ഹരിഃ ശം തേ കരിഷ്യതി. 55

**സൂത ഉവാച**

ക്ഷണമാത്രേണ തൽ ജ്ഞാത്വാ വാക്യമൂചേ। മുനീശ്വരഃ 56

**നാരദ ഉവാച**

ശൃണുഷ്വാവഹിതാ ബാലേ യുഗോഽയം ദാരുണഃ കലിഃ
തേന ലുപ്തഃ സദാചാരോ യോഗമാർഗ്ഗസ്തപാംസി ച. 57
ജനാ അഘാസുരായന്തേ ശാഠ്യദുഷ്കർമ്മകാരിണഃ
ഇഹ സന്തോ വിഷീദന്തി പ്രഹൃഷ്യന്തി ഹ്യസാധവഃ
ധത്തേ ധൈര്യം തു യോ ധീമാൻ സ ധീരഃ പണ്ഡിതോഽഥവാ. 58
അസ്പൃശ്യാനവലോക്യേയം ശേഷഭാരകരീ ധരാ
വർഷേ വർഷേ ക്രമാജ്ജാതാ മംഗളം നാപി ദൃശ്യതേ. 59
ന ത്വാമപി സുതൈഃ സാകം കോഽപി പശ്യതി സാമ്പ്രതം
ഉപേക്ഷിതാനുരാഗാന്ധൈർജ്ജർജ്ജരത്വേന സംസ്ഥിതാ. 60
വൃന്ദാവനസ്യ സംയോഗാൽ പുനസ്ത്വം തരുണീ നവാ
ധന്യം വൃന്ദാവനം തേന ഭക്തിർന്നൃത്യതി യത്ര ച. 61
അത്രേമൌ ഗ്രാഹകാഭാവാന്ന ജരാമപി മുഞ്ചതഃ
കിഞ്ചിദാത്മസുഖേനേഹ പ്രസുപ്തിർമ്മന്യതേഽനയോഃ 62

**ഭക്തിരുവാച**

കഥം പരീക്ഷിതാ രാജ്ഞാ സ്ഥാപിതോ ഹ്യശുചിഃ കലിഃ
പ്രവൃത്തേ തു കലൌ സർവ്വസാരഃ കുത്ര ഗതോ മഹാൻ. 63
കരുണാപരേണ ഹരിണാപ്യധർമ്മഃ കഥമീക്ഷ്യതേ
ഇമം മേ സംശയം ഛിന്ധി ത്വദ്വാചാ സുഖിതാസ്മ്യഹം. 64

**നാരദ ഉവാച**

യദി പൃഷ്ടസ്ത്വയാ ബാലേ പ്രേമതഃ ശ്രവണം കുരു
സർവ്വം വക്ഷ്യാമി തേ ഭദ്രേ കശ്മലം തേ ഗമിഷ്യതി. 65
യദാ മുകുന്ദോ ഭഗവാൻ ക്ഷ്മാം ത്യക്ത്വാ സ്വപദം ഗതഃ
തദ്ദിനാൽ കലിരായാതഃ സർവ്വസാധനബാധകഃ 66
ദൃഷ്ടോ ദിഗ്വിജയേ രാജ്ഞാ ദീനവച്ഛരണം ഗതഃ
ന മയാ മാരണീയോഽയം സാരംഗ ഇവ സാരഭുക്. 67
യൽ ഫലം നാസ്തി തപസാ ന യോഗേന സമാധിനാ
തൽ ഫലം ലഭതേ സമ്യക്കലൌ കേശവകീർത്തനാൽ. 68

ദ്രാവിഡരാജ്യത്തുദിച്ചു, കർണ്ണാടക-
ഭുവിൽ വളർന്നേൻ, മഹാരാഷ്ട്രഭുവിലും
മററുചിലടത്തുമുണ്ടായഭിവൃദ്ധി,
പററീ പരുക്കുകൾ ഗുർജ്ജരത്തിൽപരം.
അസ്ഥലത്തിൽക്കലിബാധയേറിശ്രുതി-
ശത്രുക്കൾ പാഖണ്ഡരെന്മെയ്മുറിച്ചഹോ!
ദുർബലയായി ഞാൻ മക്കളൊത്തേറെനാ-
ളൾപ്പീഡിതയായവിടെക്കഴിച്ചഥ
വൃന്ദാവനത്തിൽക്കടന്നേൻ നവദേഹ-
മൊന്നാന്നമട്ടടൻ സൗന്ദര്യയുക്തയായ്,
നല്ലയുവതിയായ്ത്തീൻ, കമനീയ-
മല്ലയോ കാൺകിശ്ശരീരമിപ്പോൾ മുനേ!
എന്നാലുമിസ്സുതർ വീണുപോയല്ലലാ-
ലന്യദിക്കാളവാനാശിച്ചിട്ടുന്നു ഞാൻ.
ഇന്നിലയ്യെങ്ങനെ പോകേണ്ടു മാഴ്കവേ-
നിന്നു തരുണി ഞാൻ, മക്കളോ വൃദ്ധരും.
ഭിന്നരല്ലീ ഞങ്ങൾ, മൂവരുമൊന്നുതാൻ
പിന്നെന്തുമൂലമോ മാലിവർക്കേല്പവാൻ?
വൃദ്ധഞാനിന്നുയുവതി, മറിച്ചെൻെറ
പുത്രർ നരച്ചുകുരച്ചിതെന്തത്ഭുതം!
ഇക്കാര്യമോത്തു ഞാനെന്നേക്കുറിച്ചു താൻ
ദുഃഖിച്ചിട്ടുന്നു സവിസ്മയം മാമുനേ!
ബുദ്ധിമാനാകുമങ്ങെന്തിതിൻഹേതുവെ-
ന്നീത്തവ്വിലെന്നോടരുൾചെയ്യിടേണമേ. 48-54

നാരദൻ പറഞ്ഞു.

ജ്ഞാനചക്ഷുസ്സിനാൽ നിന്നഴലൊക്കെയും
ഞാനറിയുന്നുണ്ടു നേരേയകിൽബിഷേ!
ദുഃഖിച്ചിടായ്ക സുകൃതിനി! ശ്രീഹരി
സൗഖ്യം ഭവതിക്കു ചേത്തിട്ടും നിർണ്ണയം. 55

സൂതൻ പറഞ്ഞു.

മാത്രയാൽ ഭക്തിതൻ ദുഃഖമശേഷവും
പാത്തുളീടിനാൻ ദേവമുനീശ്വരൻ. 56

കേൾക്കുക ബാലേ! കലിയുഗമാണിതെ-
ന്നോക്കുക, തത്പ്രഭാവത്തിനാലൂഴിയിൽ
ദുഷ്ടദൈത്യാവലിക്കൊപ്പമായ് വഞ്ചന-
തൊട്ടദുഷ്കൃത്യങ്ങൾ കാട്ടുന്നിതേവരും.
യോഗമാഗ്ഗം, സദാചാരം, തപസ്സിവ-
യാകവേ തീരെ നശിച്ചുപോയെങ്ങുമേ
സജ്ജനസഞ്ചയമത്തലിൻ പാത്രമായ്,
ദുജ്ജനൗഘം മദിച്ചാത്തിട്ടുന്നേററവും.
ചിന്തയാലിക്കാലമേതൊരു ബുദ്ധിമാ- 57-
നേന്തുന്നു ധൈര്യ,മവൻതന്നെപണ്ഡിതൻ. 58

മേദിനി ദശനസ്പശനയോഗ്യത-
യേതുംപെടാതെ ക്രമത്തിൽ ദുഷിച്ചഹോ!
ശേഷശിരസ്സുകൾ താങ്ങാത്തവണ്ണമായ്,
ശേഷിച്ചിട്ടുന്നതില്ലെങ്ങുമേ മംഗലം. 59

നിന്നെയും നിൻജ്ഞാനവൈരാഗ്യനന്ദനർ
തന്നെയുമാരും തിരിഞ്ഞുനോക്കാതെയായ്,
ബോധമറേറാർവിഷയാശയാൽ തള്ളിയ
ഹേതുവാൽ വൃദ്ധയായ്ത്തീന്നിതു ഭക്തി നീ. 60

വൃന്ദാവനസഹവാസത്തിനാൽ തവ
വന്നിതു രണ്ടാമതും നവയൗവ്വനം.
എന്നുമേ ഭക്തിതൻ നത്തനസ്ഥാനമാം
വൃന്ദാവനം മന്നിലെത്രയും ധന്യമാം. 61

അസ്ഥലത്തും തവപുത്രരെ വേണ്ടുന്ന
മർത്യരില്ലാഞ്ഞൊട്ടുങ്ങീല തദപ്രൗഢത.

ഇങ്ങുവന്നീടവേ,യാത്മസുഖം ലവം
തങ്ങുകയാലുറങ്ങീട്ടുന്നു ഭംഗിയായ്. 62

ഭക്തി പറഞ്ഞു.

ഹീനനാകും കലിയെപ്പരീക്ഷിത്ക്ഷ്മാ-
ജാനി ഹനിക്കായ്‌വതിനെന്തുകാരണം?
പാരിൽക്കലി,കാലുവച്ചപ്പൊഴേവസ്തു-
സാരം സമസ്തവുമെങ്ങോട്ടുപോയിതു? 63

ഈയധമ്മങ്ങളെക്കാണവതെങ്ങനെ
മായാമയൻ കൃപാവാരിധി കേശവൻ?
സന്ദേഹമിന്നിതു തീത്തുതന്നീടണം;
ചേന്നിട്ടുന്നു സുഖം ത്വദ്വചനത്തിനാൽ. 64

നാരദൻ പറഞ്ഞു.

ബാലേ! സരാഗം ഭവതി ചോദിക്കുക-
മൂലം കഥിക്കാമഖിലം, ശ്രവിക്ക നീ.
സശ്രദ്ധമിന്നിതുകേട്ടാൽ നിനക്കെഴും
[1]കശ്മലമെല്ലാമൊഴിഞ്ഞിട്ടും നിശ്ചയം 65
മാധവൻ മന്നവെടിഞ്ഞപ്പൊഴേ സവ്വ-
സാധനബാധകനാം കലികേറിനാൻ 66

ദിഗ്വിജയത്തിൽ നൃപനവനെക്കണ്ടു;
കാൽക്കൽവീണാൻ ദീനനെന്നമട്ടങ്ങവൻ.
വണ്ടുപോൽ സാരംഗ്രഹിക്കുമബ്ഭൂപതി-
യുണ്ടിഗ്ഗുണമക്കലിക്കുമെന്നീക്ഷിച്ചു
നേരേനിയന്ത്രിച്ചവനെയനാകുലം
പാരിൽ വിട്ടീടിനാൻ സംഹരിക്കാതെതാൻ. 67

യോഗം,സമാധി, തപസ്സെന്നിതുകളാ-
ലാഗതമല്ലാത്ത സത്ഫലമാകവേ
സിദ്ധമായീട്ടുന്നു പെട്ടെന്നു കേശവ-
കീത്തനത്താൽ മാത്രമിക്കലിയിൽ ദൃഢം, 68

[1]പാപം, ദുഃഖം.

ഏകാകാരം കലിം ദൃഷ്ട്വാ സാരവൽ സാരനീരസം
വിഷ്ണുരാതഃ സ്ഥാപിതവാൻ കലിജാനാം സുഖായ ച. 69
കുകർമ്മാചരണാൽ സാരഃ സർവ്വതോ നിർഗ്ഗതോഽധുനാ
പദാർത്ഥാഃ സംസ്ഥിതാ ഭൂമൗ ബീജഹീനാസ്തുഷാ യഥാ. 70
വിപ്രൈർഭാഗവതീ വാർത്താ ഗേഹേ ഗേഹേ ജനേ ജനേ
കാരിതാ കണലോഭേന കഥാസാരസ്തതോ ഗതഃ 71
അത്യുഗ്രഭൂരികർമ്മാണോ നാസ്തികാ രൗരവാ ജനാഃ
തേഽപി തിഷ്ഠന്തി തീർത്ഥേഷു തീർത്ഥസാരസ്തതോ ഗതഃ 72
കാമക്രോധമഹാലോഭതൃഷ്ണാവ്യാകുലചേതസഃ
തേഽപി തിഷ്ഠന്തി തപസി തപഃസാരസ്തതോ ഗതഃ 73
മനസശ്ചാജയാല്ലോഭാദ്ദംഭാൽ പാഖണ്ഡസംശ്രയാൽ
ശാസ്ത്രാനഭ്യസനാച്ചൈവ ധ്യാനയോഗഫലം ഗതം. 74
പണ്ഡിതാസ്തു കളത്രേണ രമന്തേ മഹിഷാ ഇവ
പുത്രസ്യോൽപാദനേ ദക്ഷാ അദക്ഷാ മുക്തിസാധനേ. 75
ന ഹി വൈഷ്ണവതാ കുത്ര സംപ്രദായപുരഃസരാ
ഏവം പ്രളയതാം പ്രാപ്തോ വസ്തുസാരഃ സ്ഥലേ സ്ഥലേ. 76
അയം തു യുഗധർമ്മോ ഹി വർത്തതേ കസ്യ ദൂഷണം
അതസ്തു പുണ്ഡരീകാക്ഷഃ സഹതേ നികടേ സ്ഥിതഃ 77

സൂത ഉവാച

ഇതി തദ്വചനം ശ്രുത്വാ വിസ്മയം പരമം ഗതാ
ഭക്തിരൂചേ വചോ ഭൂയഃ ശ്രൂയതാം തച്ച ശൗനക. 78

ഭക്തിരുവാച

സുരർഷേ ത്വം ഹി ധന്യോഽസി മൽഭാഗ്യേന സമാഗതഃ
സാധൂനാം ദർശനം ലോകേ സർവ്വസിദ്ധികരം പരം. 79

ജയതി ജഗതി മായാം യസ്യ കായാധവസ്തേ
വചനരചനമേകം കേവലം ചാകലയ്യ
ധ്രുവപദമപി യാതോ യൽകൃപാതോ ധ്രുവോഽയം
സകലകുശലപാത്രം ബ്രഹ്മപുത്രം നതാസ്മി. 80

ഇതി ശ്രീപത്മപുരാണേ ഉത്തരഖണ്ഡേ ശ്രീമദ്ഭാഗവതമാഹാത്മ്യേ
ഭക്തിനാരദസമാഗമോ നാമ പ്രഥമോഽധ്യായഃ
ഭാഗവതമാഹാത്മ്യേ ശ്ലോകാഃ 80 പ്രഥമാദ്ധ്യായേ ശ്ലോകാഃ 80

---

# അഥ ദ്വിതീയോഽധ്യായഃ

നാരദ ഉവാച

വൃഥാ ഖേദയസേ ബാലേ അഹോ ചിന്താതുരാ കഥം
ശ്രീകൃഷ്ണചരണാംഭോജം സ്മര ദുഃഖം ഗമിഷ്യതി. 1
ദ്രൗപദീ ച പരിത്രാതാ യേന കൗരവകശ്മലാൽ
പാലിതാ ഗോപസുന്ദര്യഃ സ കൃഷ്ണഃ ക്വാപി നോ ഗതഃ 2
ത്വം തു ഭക്തേ! പ്രിയാ തസ്യ സതതം പ്രാണതോഽധികാ
ത്വയാഽഽഹൂതസ്തു ഭഗവാൻ യാതി നീചഗൃഹേഷ്വപി. 3
സത്യാദിത്രിയുഗേ ബോധവൈരാഗ്യൗ മുക്തിസാധകൗ
കലൗ തു കേവലാ ഭക്തിർബ്രഹ്മസായുജ്യകാരിണീ. 4
ഇതി നിശ്ചിത്യ ചിദ്രൂപഃ സദ്രൂപാം ത്വാം സസർജ്ജ ഹ
പരമാനന്ദചിന്മൂർത്തിഃ സുന്ദരീം കൃഷ്ണവല്ലഭാം. 5

നിഷ്പ്രയാസം പരമംഫലം നല്കുവാൻ
കെൽപ്പുകലികൊപ്പമാക്കമില്ലെന്നതു
സാരജ്ഞവൃന്ദാഗ്രിമനാം പരീക്ഷിത്തു
തേറിയാണാദ്ദുഷ്ടനെ വൃഥാവിട്ടതും. 69

കുത്സിതകർമ്മാചരണത്തിനാൽ സർവ്വ-
സത്സാരവും നഷ്ടമായിക്കഴിഞ്ഞിതു.
തീരെയരിയററതാമുമിയെന്നപോൽ
സാരാംശഹീനമായ്സത്ക്കഥാസഞ്ചയം. 70

വീട്ടുകൾതോറും നടന്നാരണർ പണം
നേട്ടുവാൻ ഭാഗവതംകഥിക്കുന്നിതേ.
താല്പര്യമെന്നിയേ ഭൂസുരനിർബന്ധ-
വായ്പിനാൽ കേൾക്കയും ചെയ്യുന്നിതു ചിലർ.
ആകയാ,ലിയിതുകൂട്ടരുമൊട്ടുമേ
പൂകിടാ ശ്രീഹരികീർത്തനസത്ഫലം. 71

രൗരവഘോരനരകത്തിൽനിന്നുമി-
പ്പാരിൽജനിയാന്ന നാസ്തികമണ്ഡലം
ശുദ്ധതീർത്ഥങ്ങളിലെത്തി വസിക്കയാ-
ലസ്തംഗതമായി തീർത്ഥസാരം പരം. 72

കാമലോഭക്രോധ മോഹാഹതർക്കെഴും
കാമ്യതപസ്സാൽ നശിച്ചു തപഃഫലം. 73

ചിത്തമടക്കാൻ കഴിയാത്ത മൂലവും,
ശാസ്ത്രാഭ്യസനമില്ലായ്ക നിമിത്തവും,
നാസ്തികസംശ്രയംമൂലവും, ലോഭദം-
ഭാസ്ഥയാല്യം നഷ്ടമായ് ധ്യാനയോഗവും. 74

പോത്തുകളെപ്പോൽ, വിധിനിഷേധങ്ങൾചെ-
റേറാത്തിടാതെപ്പൊഴും പണ്ഡിതമണ്ഡലം
ജായമാരൊത്തു, രമിക്കുന്നു, കാട്ടുന്നി-
തായവരർഭകനിർമ്മാണചാതുരി.
മുക്തിനേടാനുള്ള സാമർത്ഥ്യവുമതിൽ
സക്തിയുമിക്കാലമില്ലവർക്കേതുമേ. 75

സമ്പ്രദായത്തിനൊത്തെങ്ങുമേ ഭൂമിയിൽ
സാമ്പ്രതം കാണ്മീല വൈഷ്ണവധർമ്മവും
വസ്തുസാരങ്ങൾ സമസ്തവുമിങ്ങനെ-
യസ്തമിച്ചാണു കാണുന്നതെല്ലാടവും. 76

കുററപ്പെടുത്തേണ്ടതില്ല നാമാരെയും,
മുററുംയുഗധർമ്മമാണിതു നിർണ്ണയം.
കാലസ്വഭാവമെന്നാകയാൽ സന്നിധി-
യാലും രമാപതി കണ്ടുസഹിക്കയാം. 77

സൂതൻ പറഞ്ഞു

നാരദഗീരിതുമട്ടു കേട്ടദ്ഭുത-
വാരിധിമഗ്നയായ് ഭക്തി ചൊല്ലീടിനാൾ. 78

ദേവമുനേ! ധന്യനത്രേ ഭവാൻ മമ-
ഭാവുകത്താലിവിടാഗതനായതാം.
സാധുസന്ദർശനം തന്നെയല്ലോ സർവ്വ-
സാധകം മേദിനീമണ്ഡലത്തിൽ ദൃഢം. 79

നിന്തിരുമേനിതൻനാരായണനാമ-
മന്ത്രോപദേശത്തെ മാനിച്ചനുഷ്ഠിച്ചു
ദൈത്യേന്ദ്രപുത്രനാം പ്രഹ്ലാദബാലക-
നത്യരംവെന്നിതു ദുസ്തരമായയെ.
ഔത്താനപാദിയും ത്വത്കൃപാമൂലമാ-
യത്യുന്നതം ധ്രുവസ്ഥാനമണഞ്ഞിതേ.
അങ്ങനെമങ്ഗലരംഗമായ് മിന്നിടു-
മങ്ങയെ ബ്രഹ്മാത്മജാ! നമിക്കുന്നു ഞാൻ 80

---

## അദ്ധ്യായം 2.

നാരദൻ പറഞ്ഞു

എന്തിനുബാലികേ! ഖേദിച്ചിടുന്നു നീ
ചിന്തിക്കകിലെന്തിതിനാൽ പ്രയോജനം?
ശ്രീകൃഷ്ണപാദാരവിന്ദം സ്മരിക്കുക,
ശോകങ്ങളാകെയതിനാലകന്നുപോം. 1

കൗരവനീചകൃത്യങ്ങളിൽനിന്നുട-
നാരുരക്ഷിച്ചിതപ്പാഞ്ചാല പുത്രിയെ,
ശംഖചൂഡാദ്യരെക്കൊന്നു ഗോപാംഗനാ-
സംഘത്തെയും കാത്തതേതുകാരുണ്യവാൻ,
എങ്ങുംനിറഞ്ഞൊരക്കൃഷ്ണപരമാത്മാ-
വെങ്ങുമേപോയില്ലെവിടെയുമുണ്ടുകേൾ. 2

ഭക്തി! ഭവതിയിൽ പ്രാണാധികപ്രീതി-
യക്കൃഷ്ണദേവനുണ്ടെപ്പൊഴും ശോഭനേ!
നിൻവിളികേട്ടു നീചാലയംതന്നില്യ-
മാവിർഭവോടിയെത്താറുണ്ടു നിർണ്ണയം. 3

ജ്ഞാനവും വൈരാഗ്യവും മുക്തിഹേതുക-
മാണുകൃതാദിയാം മൂന്നുയുഗങ്ങളിൽ
എന്നാൽ,ക്കലിയുടെ കാലത്തിലബ്ഭക്തി-
യൊന്നുതാൻ ബ്രഹ്മസായുജ്യപ്രദായിനി. 4

എന്നുറച്ചപ്പരമാനന്ദ ചിന്മൂർത്തി
നിന്നെ സ്വസന്നിഭവല്ലഭയാക്കിനാൻ. 5

ബദ്ധാഞ്ജലിം ത്വയാ പൃഷ്ടം കിം കരോമീതി ചൈകദാ
ത്വാം തദാ$\int\int$ജ്ഞാപയൽ കൃഷ്ണോ മത്ഭക്താൻ പോഷയേതി ച 6
അംഗീകൃതം ത്വയാ തദ്വൈ പ്രസന്നോ$\int$ഭൂദ്ധരിസ്തദാ
മുക്തിം ദാസീം ദദൗ തുഭ്യം ജ്ഞാനവൈരാഗ്യകാവിമൗ. 7
പോഷണം സ്വേന രൂപേണ വൈകുണ്ഠേ ത്വം കരോഷി ച
ഭൂമൗ ഭക്തവിപോഷായ ഛായാരൂപം ത്വയാ കൃതം. 8
മുക്തിം ജ്ഞാനം വിരക്തിം ച സഹ കൃത്വാ ഗതാ ഭുവി
കൃതാദിദ്വാപരസ്യാന്തം മഹാനന്ദേന സംസ്ഥിതാ. 9
കലൗ മുക്തിഃ ക്ഷയം പ്രാപ്താ പാഖണ്ഡാമയപീഡിതാ
ത്വദാജ്ഞയാ ഗതാ ശീഘ്രം വൈകുണ്ഠം പുനരേവ സാ. 10
സ്മൃതാ ത്വയാപി ചാത്രൈവ മുക്തിരായാതി യാതി ച
പുത്രീകൃത്യ ത്വയേമൗ ച പാർശ്വേ സ്വസ്യൈവ രക്ഷിതൗ. 11
ഉപേക്ഷാതഃ കലൗ മന്ദൗ വൃദ്ധൗ ജാതൗ സുതൗ തവ
തഥാപി ചിന്താം മുഞ്ച ത്വമുപായം ചിന്തയാമ്യഹം. 12
കലിനാ സദൃശഃ കോ$\int$പി യുഗോ നാസ്തി വരാനനേ
തസ്മിംസ്ത്വാം സ്ഥാപയിഷ്യാമി ഗേഹേ ഗേഹേ ജനേ ജനേ. 13
അന്യധർമ്മാംസ്തിരസ്കൃത്യ പുരസ്കൃത്യ മഹോത്സവാൻ
തദാ നാഹം ഹരേർദാസോ ലോകേ ത്വാം ന പ്രവർത്തയേ. 14
ത്വദന്വിതാശ്ച യേ ജീവാ ഭവിഷ്യന്തി കലാവിഹ
പാപിനോ$\int$പി ഗമിഷ്യന്തി നിർഭയം കൃഷ്ണമന്ദിരം 15
യേഷാം ചിത്തേ വസേൽ ഭക്തിഃ സർവ്വദാ പ്രേമരൂപിണീ
ന തേ പശ്യന്തി കീനാശം സ്വപ്നേ$\int$പ്യമലമൂർത്തയഃ 16
ന പ്രേതോ ന പിശാചോ വാ രാക്ഷസോ വാസുരോ$\int$പി വാ
ഭക്തിയുക്തമനസ്കാനാം സ്പർശനേ ന പ്രഭുർഭവേൽ. 17
ന തപോഭിർന്ന വേദൈശ്ച ന ജ്ഞാനേനാപി കർമ്മണാ
ഹരിർഹി സാധ്യതേ ഭക്ത്യാ പ്രമാണം തത്ര ഗോപികാഃ 18
നൃണാം ജന്മസഹസ്രേണ ഭക്തൗ പ്രീതിർഹി ജായതേ
കലൗ ഭക്തിഃ കലൗ ഭക്തിർഭക്ത്യാ കൃഷ്ണഃ പുരഃ സ്ഥിതഃ 19
ഭക്തിദ്രോഹകരാ യേ ച തേ സീദന്തി ജഗൽത്രയേ
ദുർവ്വാസാ ദുഃഖമാപന്നഃ പുരാ ഭക്തിവിനിന്ദകഃ 20
അലം വ്രതൈരലം തീർത്ഥൈരലം യോഗൈരലം മഖൈഃ
അലം ജ്ഞാനകഥാലാപൈർഭക്തിരേകൈവ മുക്തിദാ. 21

**സൂത ഉവാച**

ഇതി നാരദനിർണ്ണീതം സ്വമാഹാത്മ്യം നിശമ്യ സാ
സർവ്വാംഗപുഷ്ടിസംയുക്താ നാരദം വാക്യമബ്രവീൽ. 22

**ഭക്തിരുവാച**

അഹോ നാരദ ധന്യോ$\int$സി പ്രീതിസ്തേ മയി നിശ്ചലാ
ന കദാചിദ്വിമുഞ്ചാമി ചിത്തേ സ്ഥാസ്യാമി സർവ്വദാ. 23
കൃപാലുനാ ത്വയാ സാധോ മൽബാധാ ധ്വംസിതാ ക്ഷണാൽ
പുത്രയോശ്ചേതനാ നാസ്തി തതോ ബോധയ ബോധയ. 24

**സൂത ഉവാച**

തസ്യാ വചഃ സമാകർണ്യ കാരുണ്യം നാരദോ ഗതഃ
തയോർബോധനമാരേഭേ കരാഗ്രേണ വിമർദയൻ. 25
മുഖം സംയോജ്യ കർണ്ണാന്തേ ശബ്ദമുച്ചൈഃ സമുച്ചരൻ
ജ്ഞാന പ്രബുധ്യതാം ശീഘ്രം രേ വൈരാഗ്യ പ്രബുധ്യതാം. 26
വേദവേദാന്തഘോഷൈശ്ച ഗീതാപാഠൈർമുഹുർമുഹുഃ
ബോധ്യമാനൗ തദാ തേന കഥംചിൽ ചോത്ഥിതൗ ബലാൽ. 27

ബദ്ധാഞ്ജലിയായൊരുദിനം നീ കൃഷ്ണ–
മൂർത്തിയോടെന്തു ഞാൻ വേണ്ടതിവിടെന്നു–
ചോദിച്ചവാറ്, ബ്ഭഗവാനരുളിനാൻ
സാദരം ഭക്തസംപോഷണം ചെയ്യുവാൻ. 6

അങ്ഗീകരിച്ചു നീയക്കല്പന തദാ,
ശാർങ്ഗിഭഗവാൻ ഭവതിയിൽത്തുഷ്ടനായ്
പുത്രരായ്ജ്ഞാനവൈരാഗ്യ യുഗ്മത്തെയും,
ഭൃത്യയായ് മുക്തിയേയും നിനക്കേകിനാൻ. 7

നിൻതനിരൂപം ധരിച്ചുനീ ഭക്തരെ
സന്തതംപോററുന്നു വൈകുണ്ഠഭുവതിൽ.
ഛായാ[1]സ്വരൂപിണിയായിദ്ധരയിലും
നീയാചരിപ്പൂ ഹരിഭക്തപോഷണം. 8

മുക്തിയോടും ജ്ഞാനവൈരാഗ്യനന്ദന–
യുഗ്മത്തൊടും മന്നിൽവന്നുവാഴും തവ–
ഉന്നതാനന്ദദമായിരുന്നില്ലയോ
മുന്നിലെ മൂന്നുയുഗങ്ങളും ശോഭനേ! 9

ദുഷ്ടകലിപ്രവേശത്തിലപ്പാഖണ്ഡ–
കഷ്ടമ[2]തരോഗബാധനിമിത്തമായ്
കേട്ടനേരിട്ടൊരാമുക്തി തവാനുജ്ഞ–
യോടുടൻ വൈകുണ്ഠലോകമണഞ്ഞുതേ. 10

നീ വിചാരിക്കുമ്പൊഴൊക്കെയാമുക്തിയീ–
ഭുവിൽവരികയും പോകയുംചെയ്തിടും
മക്കളായ്ക്കല്പിച്ചു പോററുന്ന പാശ്ചസ്ഥ–
രാക്കിയിജ്ഞാനവൈരാഗ്യയുഗ്മത്തെ നീ. 11

മന്ദരും വൃദ്ധരുമായികലിയിലീ–
നന്ദനന്മാർനിന്നപേക്ഷയാലീവിധം.
എങ്കിലും ചിന്തവെടിയുക നീ; ഗുണം–
തങ്കുമുപായമാലോചിച്ചിടട്ടെ ഞാൻ. 12

ഒന്നുമില്ലന്യം കലിസന്നിഭം യുഗം;
സുന്ദരീ! നിന്നെയിക്കാലത്തുതന്നെഞാൻ
ഓരോഗൃഹത്തിലുമോരോജനത്തിലും
നേരേ പ്രതിഷ്ഠിക്കുവൻ വിളംബംവിനാ. 13

അന്യധർമ്മങ്ങൾ തിരസ്കരിച്ചും, ഹരി
നന്ദിച്ചിട്ടുന്നമഹങ്ങൾ മുൻനിർത്തിയും,
നിന്നെസ്സമുദ്ധരിച്ചീടുവ; നല്ലായ്കി–
ലന്നുപേക്ഷിപ്പൻ ഹരിദാസനെന്ന പേർ. 14

പാപിഷ്ഠനാകിലും, ഭക്തിയുക്തൻ ജീവ–
നാപിച്ചിട്ടുന്നു വൈകുണ്ഠം ഭയംവിനാ. 15

പ്രേമസ്വരൂപിണി ഭക്തിക്കു മാനസം
താമസിപ്പാനായതുളും വിശുദ്ധക്കു
കാലനെ സ്വപ്നത്തിലും ഭയമെന്നിയേ
സ്വാലയമാലയം വാഴാമനാവിലം. 16

പ്രേത,മസുരൻ, പിശാചു രക്ഷസ്സാദി
ഭൂതങ്ങൾ തീണ്ടിടാ ഭക്തനെബ്ഭീതിയാൽ. 17

വേദപഠനം, തപസ്സും, വിവേകവും,
ശ്രൌതകർമ്മങ്ങളുമെന്നുമാന്നീടിലും,
പ്രീതനാകാ ഹരി; ഭക്തിയാലെന്നി, നി–
ർവ്വാദം, പ്രമാണമതിന്നുഗോപീജനം. 18

ജന്മസഹസ്രസുകൃതം ഫലിക്കിലേ
ഉണ്മയായ് ഭക്തിയിൽ സക്തിയാക്കുംവത്രു.
ഭക്തിയാണിക്കലികാലത്തിലുത്തമം
വ്യക്തമായ്ക്കണ്ടിടാം മുന്നിലക്കൃഷ്ണനെ. 19

ഭക്തിയെ ദ്രോഹിപ്പവർക്കു മുപ്പാരിലു–
മുത്ക്കടമാകുംപരാജയംപററിടും.
പണ്ടംബരീഷനൃപനെ നിന്ദിക്കുക–
കൊണ്ടു ദുർവ്വാസാവു ദുഃഖിച്ചു വേണ്ടപോൽ 20

വേണ്ടാ വ്രതങ്ങളാടേണ്ട തീർത്ഥങ്ങളും;
വേണ്ട യോഗങ്ങൾ യാഗങ്ങളും ജ്ഞാനവും,
വേണ്ടതൊന്നുണ്ടിഹ ഭക്തിയത്രേ;യതു–
പൂണ്ടിട്ടുന്നോൻ സ്വയംമുക്തനായ്ത്തീർന്നിടും. 21

**സൂതൻ പറഞ്ഞു.**

ഈദൃശം തന്മഹിമാനമാ നാരദ–
നോതുന്നതുകേട്ടു സർവ്വാങ്ഗപോഷണം
സിദ്ധിച്ചഭക്തിയാ ദേവർഷിയോടുട–
നിത്തരമുത്തരം മുത്താൻചൊല്ലിനാൾ. 22

**ഭക്തി പറഞ്ഞു.**

ചിത്രം! പിതാമഹപുത്രമുനേ! ഭവാ–
നെത്രയും ധന്യനതിനില്ലസംശയം.
പ്രീതിയങ്ങേക്കെന്നിലുണ്ടതിനാൽത്തവ–
ചേതസ്സിലാവസിക്കുന്നേനനാരതം. 23

കാരുണ്യവാനാം ഭവാനെന്നെയേവമു–
ദ്ധാരണംചെയ്തു വന്മാലിൽനിന്നിക്ഷണം.
ചൈതന്യമററുകിടക്കുന്നിതാസുതർ
ബോധവാന്മാരാക്കിയാലുമിവരെയും. 24

**സൂതൻ പറഞ്ഞു.**

ഗീരിതുകേട്ടു തന്നുൾക്കാമ്പിലേററവും
കാരുണിവീണ്ടും വളർന്നു വീണാധരൻ
ജ്ഞാനവൈരാഗ്യങ്ങളാം തത്തനൂജരെ–
ത്താനേതടവിയുണർത്താനൊരുങ്ങിനാൻ. 25

തത്ക്കർണ്ണസന്നിധിയാനനംചേർത്തുസു–
വ്യക്തമായ് "ജ്ഞാനവൈരാഗ്യങ്ങളേ! നീങ്ങൾ
വേഗമുണരുവിൻ"നെന്നുറച്ചോതിനാ–
നാഗമക്കാതലായീടുമാ മാമുനി. 26

വേദവേദാന്തങ്ങളുച്ചമടിക്കടി–
ക്കോതിയും ഗീതവായിച്ചുമുദ്ബോധനം
നാരദനേകവേ ദുർബ്ബലരാമവർ
പാരം പണിപ്പെട്ടുണന്നെഴുന്നേററിതേ. 27

1 പ്രതിബിംബമാകുന്ന രൂപത്തോടുകൂടിയവൾ.

2 കഷ്ടമായ മതമാകുന്ന രോഗത്തിന്റെ ബാധ.

നേത്രൈരനവലോകന്തൌ ജൃംഭന്തൌ സാലസാവുഭൌ
ബകവൽ പലിതൌ പ്രായഃ ശുഷ്ക്കകാഷ്ഠസമാംഗകൌ. 28
ക്ഷുൽക്ഷാമൌ തൌ നിരീക്ഷ്യൈവ പുനഃ സ്വാപപരായണൌ
ഋഷിശ്ചിന്താപരോ ജാതഃ കിം വിധേയം മയേതി ച. 29
അഹോ നിദ്രാ കഥം യാതി വൃദ്ധത്വം ച മഹത്തരം
ചിന്തയന്നിതി ഗോവിന്ദം സ്മാരയാമാസ ഭാർഗ്ഗവ. 30
വ്യോമവാണീ തദൈവാഭൂന്മാ ഋഷേ ഖിദ്യതാമിതി
ഉദ്യമഃ സഫലസ്തേഽസ്തു ഭവിഷ്യതി ന സംശയഃ 31
ഏതദർത്ഥം തു സൽകർമ്മ സുരർഷേ ത്വം സമാചര
തത്തേ കർമ്മാഭിധാസ്യന്തി സാധവഃ സാധുഭൂഷണാഃ 32
സൽകർമ്മണി കൃതേ തസ്മിൻ സനിദ്രാ വൃദ്ധതാനയോഃ
ഗമിഷ്യതി ക്ഷണാൽ ഭക്തിഃ സർവ്വതഃ പ്രസരിഷ്യതി. 33
ഇത്യാകാശവചഃ സ്പഷ്ടം തൽ സർവ്വൈരപി വിശ്രുതം
നാരദോ വിസ്മയം ലേഭേ നേദം ജ്ഞാതമിതി ബ്രുവൻ. 34

നാരദ ഉവാച

അനയാഽഽകാശവാണ്യാപി ഗോപ്യത്വേന നിരൂപിതം
കിം വാ തൽസാധനം കാര്യം യേന കാര്യം ഭവേത്തയോഃ 35
ക്വ ഭവിഷ്യന്തി സന്തസ്തേ കഥം ദാസ്യന്തി സാധനം
മയാത്ര കിം പ്രകർത്തവ്യം യദുക്തം വ്യോമഭാഷയാ. 36

സൂത ഉവാച

തത്ര ദ്വാവപി സംസ്ഥാപ്യ നിർഗ്ഗതോ നാരദോ മുനിഃ
തീർത്ഥം തീർത്ഥം വിനിഷ്ക്രമ്യ പൃച്ഛന്മാർഗ്ഗേ മുനീശ്വരാൻ. 37
വൃത്താന്തഃ ശ്രൂയതേ സർവ്വൈഃ കിംചിന്നിശ്ചിത്യ നോച്യതേ
അസാധ്യം കേചന പ്രോചുർദുർജ്ഞേയമിതി ചാപരേ 38
മൂകീഭൂതാസ്തഥാന്യേ തു കിയന്തസ്തു പലായിതാഃ
ഹാഹാകാരോ മഹാനാസീൽ ത്രൈലോക്യേ വിസ്മയാവഹഃ 39
വേദവേദാന്തഘോഷൈശ്ച ഗീതാപാഠൈർവ്വിബോധിതം.
ഭക്തിജ്ഞാനവിരാഗാണാം നോദതിഷ്ഠൽ ത്രികം യദാ 40
ഉപായോ നാപരോഽസ്തീതി കർണ്ണേ കർണ്ണേഽജപഞ്ജനാഃ
യോഗിനാ നാരദേനാപി സ്വയം ന ജ്ഞായതേ തു യൽ. 41
തൽ കഥം ശക്യതേ വക്തുമിതരൈരിഹ മാനുഷൈഃ
ഏവമൃഷിഗണൈഃ പൃഷ്ടൈർന്നിർണ്ണീയോക്തം ദുരാസദം. 42
തതശ്ചിന്താതുരഃ സോഽഥ ബദരീവനമാഗതഃ
തപശ്ചരാമി ചാത്രേതി തദർത്ഥം കൃതനിശ്ചയഃ 43
താവൽ ദദർശ പുരതഃ സനകാദീന്മുനീശ്വരാൻ
കോടിസൂര്യസമാഭാസാനുവാച മുനിസത്തമഃ 44

നാരദ ഉവാച

ഇദാനീം ഭൂരിഭാഗ്യേന ഭവദ്ഭിഃ സംഗമോഽഭവൽ
കുമാരാ ബ്രുവതാം ശീഘ്രംകൃപാം കൃത്വാ മമോപരി. 45
ഭവന്തോ യോഗിനഃ സർവ്വേ ബുദ്ധിമന്തോ ബഹുശ്രുതാഃ
പഞ്ചഹായനസംയുക്താഃ പൂർവ്വേഷാമപി പൂർവ്വജാഃ 46
സദാ വൈകുണ്ഠനിലയാ ഹരികീർത്തനതൽപരാഃ
ലീലാമൃതരസോന്മത്താഃ കഥാമാത്രൈകജീവിനഃ 47
ഹരിഃ ശരണമേവം ഹി നിത്യം യേഷാം മുഖേ വചഃ
അതഃ കാലസമാദിഷ്ടാ ജരാ യുഷ്മാൻ ന ബാധതേ. 48
യേഷാം ഭ്രൂഭംഗമാത്രേണ ദ്വാരപാലൌ ഹരേഃ പുരാ
ഭൂമൌ നിപതിതൌ സദ്യോ യൽ കൃപാതഃ പരം ഗതൌ. 49
അഹോ ഭാഗ്യസ്യ യോഗേന ദർശനം ഭവതാമിഹ
അനുഗ്രഹസ്തു കർത്തവ്യോ മയി ദീനേ ദയാപരൈഃ 50

എങ്കിലും കൺമിഴിക്കാതെ വിവശത-
തങ്കിയും കോട്ടുവായിട്ടമലസരായ്
വെൺകൊററിപോലെ നരച്ചുണക്കച്ചുള്ളി-
തൻകണക്കസ്ഥിമാത്രാങ്ഗരായ് നിന്നിതേ. 28
ക്ഷുത്തിനാൽ ക്ഷീണിച്ചുവീണ്ടുമുറങ്ങുവാ-
നുദ്യമിക്കുന്നതുകണ്ടമ്മുനിശ്വരൻ
ക്ഷീണമിവർക്കൊഴിപ്പാനിദാനീമെന്തു-
വേണമെന്നായുററു ചിന്തചെയ്തീടിനാൻ. 29
കഷ്ടമീനിദ്രയും വൃദ്ധസ്ഥിതിയുമെ-
മ്മട്ടൊഴിക്കാവതെന്നെത്ര ചിന്തിക്കിലും
കിട്ടിടാതായുപായം, പുനരമ്മുനി-
ശ്രേഷ്ഠൻ സ്മരിച്ചു ചിന്മൂർത്തിയാം കൃഷ്ണനെ. 30
ആകാശവാണിയുടൻകേട്ട "മാമുനേ!
ശോകമെന്തി,നുദ്യമം തവ സാദ്ധ്യമാം. 31
സത്ക്കർമ്മമങ്ങിതിനാചരിച്ചീടണ-
മുത്കൃഷ്ടസാധുക്കളോതുമതിൻവഴി. 32
മങ്ഗലകർമ്മങ്ങൾകൊണ്ടൊഴിക്കാമിവ-
ക്കങ്ഗവൈകല്യവാർദ്ധക്യനിദ്രാദികൾ.
ഭക്തിയുമെങ്ങും പ്രസരിക്കുമൊന്നുപോൽ
തക്കമതിനില്ല നാരദമാമുനേ!" 33
സ്പഷ്ടമായേവരും കേട്ടിതു വിസ്മയ-
പ്പെട്ടാൻ മുനി കർമ്മമജ്ഞാതമാകയാൽ 34

നാരദൻ പറഞ്ഞു.

ആകാശവാക്കിലടക്കിയകർമ്മമെ-
ന്താകാ, മതല്ലോയിവർക്കു രക്ഷാകരം. 35
സാധുക്കളാരോപറഞ്ഞുതരുംപോലു-
മേതുദിക്കിൽച്ചെന്നവരെ ഞാൻ കണ്ടിടും
കണ്ടാലുമെങ്ങനെ നിർണ്ണയിച്ചോതിടും?
വേണ്ടതെന്താണിനിയെന്നുഴന്നാൻ മുനി. 36

സൂതൻ പറഞ്ഞു

അസ്ഥലംവിട്ടുപോകായ്‌വാനവർക്കഥ
നിർദ്ദേശമേകിപ്പുറപ്പെട്ടു നാരദൻ.
തീർത്ഥങ്ങൾതോറുമസ്സാധുക്കളെത്തേടി
വാർത്തയിതെങ്ങും കഥിച്ചു കഴിച്ചുനാൾ. 37
കാര്യമിതു പല സാധുക്കൾ കേൾക്കിലു-
മാരുമുറപ്പിച്ചുചൊന്നതില്ലൊന്നുമേ.
സാധിച്ചിടാതുള്ള സങ്ഗതിയാണിതെ-
ന്നോതീചിലരന്യരജ്ഞേയമെന്നതും. 38
മിണ്ടിയില്ലാ ചിലരൊന്നും, ചിലജനം
മണ്ടുകയും ചെയ്തു കേട്ടൊരാമാത്രയിൽ.
അത്ഭുതമിക്കഥ കേട്ടതുമൂലമായ്
മുപ്പാരിലും പൊങ്ങിയങ്ങു ഹാഹാരവം. 39
ഗീതവായിച്ചു വേദാന്തം ശ്രവിപ്പിച്ചു
വേദവുമോതിയെന്നിട്ടുമിരുവരും
ഉന്നിദ്രരായതില്ലെന്നതു ചിന്തിച്ചു-
തന്നെയാണത്ഭുതപ്പെട്ടതെല്ലാവരും. 40
യോഗീന്ദ്രനാം നാരദന്നറിഞ്ഞീടുവാ-
നാകാത്തകാര്യമവനിയിലെന്തുവാൻ!
ചിന്തിക്കിലില്ല നൃമാർഗ്ഗമെന്നേവരും
മന്ത്രിച്ചുമെല്ലെച്ചെവിയിൽ പരസ്പരം. 41
ദേവമുനിയറിയാത്ത കാര്യം നര-
ന്നാവതുണ്ടോ ധരിക്കാനൃഷിയാകിലും!
എന്നിങ്ങനെ നിനച്ചമ്മുനിസഞ്ചയ-
മൊന്നിച്ചുചൊന്നാരസാധ്യമിതെന്നു താൻ. 42
ചിന്താതുരനായ് ബദര്യാശ്രമം തന്നി-
ലന്ത്യമെത്തിച്ചേർന്നു ദേവമുനീശ്വരൻ.
എന്താകിലുമീവിഷമമൊഴിക്കുവാൻ
വൻതപംതന്നെ തുടങ്ങാനൊരുങ്ങിനാൻ. 43
കണ്ടുമുന്നിൽത്തദാ കോടിസൂര്യപ്രഭ-
യാണ്ട സനകാദ്യരെ, കഥിച്ചാൻ മുനി. 44

നാരദൻ പറഞ്ഞു.

തുംഗമാം ഭാഗ്യം നിമിത്തമെനിക്കിഹ
സംഗമം നിങ്ങളുമായൊത്തു നിർണ്ണയം
അല്ലയോ ധന്യകുമാരമുനീന്ദ്രരേ!
ചൊല്ലുവിൻ കാരുണ്യമെന്നിൽച്ചൊരിയുവിൻ!
നിങ്ങളോ യോഗീശ്വരന്മാർ ബഹുശ്രുതർ
മംഗലന്മാർ മതിമാന്മാർ യശസ്വികൾ
എന്നുമീയഞ്ചുവയസ്സിൽ കുമാരരായ്
മിന്നുവോർ പൂർവ്വജർക്കൊക്കെയും പൂർവ്വജർ
നിത്യവും വൈകുണ്ഠലോകത്തു വാഴുവോർ
ദൈത്യാരി നാമസങ്കീർത്തനതല്പരർ
എന്നും ഭഗവാൻ ഹരിതാൻ ശരണമെ-
ന്നന്നി ഹരിനാമകീർത്തനം പാടുവോർ
ഏതുമേകാലത്തിനാലെവരും ജരാ
ബാധതീണ്ടാതെ സമുല്ലസിച്ചീടുവോർ.
മാധവലീലാവതാരകഥാമൃതാ-
സ്വാദനാനന്ദമനുഭവിച്ചീടുവോർ.
ഗീരില്ല നിങ്ങൾ തന്മേന്മവാഴ്ത്താൻ, ഹരി-
ദ്വാരപരെബ്ഭ്രൂചലനമാത്രത്തിനാൽ
മന്നിൽജനിപ്പിച്ചു മൂന്നുജന്മംകൊണ്ടു
പിന്നെയലിഞ്ഞവർക്കേകി പൂർവ്വംപദം.
അത്രമേൽ മാഹാത്മ്യമേറും ഭവാന്മാരെ-
യത്രദർശിച്ചു ഞാൻ പുണ്യപൂരത്തിനാൽ.
ദുഃഖിതനായീടുമെന്നെക്കൃപാർദ്രരിൽ
മുഖ്യരാം നിങ്ങളനുഗ്രഹിച്ചീടുവിൻ.
എന്തൊരുകർമ്മത്തെയാണശരീരിയിൽ
ബന്ധിച്ചു ഗൂഢമായ് വച്ചിരിക്കുന്നതും, 45-50

അശരീരഗിരോക്ˇതം യത്തൽ കിം സാധനമുച്യതാം
അനുഷ്ഠേയം കഥം താവൽ പ്രബ്രൂവന്തു സവിസ്തരം. 51
ഭക്ˇതിജ്ˇഞാനവിരാഗാണാം സുഖമുൽപദ്യതേ കഥം
സ്ഥാപനം സർവ്വവർണ്ണേഷു പ്രേമപൂർവ്വം പ്രയത്നതഃ 52

കുമാരാ ഊചുഃ

മാ ചിന്താം കുരു ദേവർഷേ ഹർഷം ചിത്തേ സമാവഹ
ഉപായഃ സുഖസാധ്യോഽത്ര വർത്തതേ പൂർവ്വ ഏവ ഹി. 53
അഹോ നാരദ ധന്യോഽസി വിരക്ˇതാനാം ശിരോമണിഃ
സദാ ശ്രീകൃഷ്ˇണദാസാനാമഗ്രണീര്യോഗഭാസ്ˇകരഃ 54
ത്വയി ചിത്രം ന മന്തവ്യം ഭക്ˇത്യർത്ഥമനുവർത്തിനി
ഘടതേ കൃഷ്ˇണദാസസ്യ ഭക്ˇതേഃ സംസ്ഥാപനാ സദാ. 55
ഋഷിഭിർബ്ബഹവോ ലോകേ പന്ഥാനഃ പ്രകടീകൃതാഃ
ശ്രമസാധ്യാശ്ച തേ സർവ്വേ പ്രായഃ സ്വർഗ്ഗഫലപ്രദാഃ 56
വൈകുണ്ഠസാധകഃ പന്ഥാ സ തു ഗോപ്യോ ഹി വർത്തതേ
തസ്യോപദേഷ്ടാ പുരുഷഃ പ്രായോ ഭാഗ്യേന ലഭ്യതേ. 57
സൽകർമ്മ തവ നിർദ്ദിഷ്ടം വ്യോമവാചാ തു യൽ പുരാ
തദുച്യതേ ശൃണുഷ്വാദ്യ സ്ഥിരചിത്തഃ പ്രസന്നധീഃ 58
ദ്രവ്യയജ്ˇഞാസ്തപോയജ്ˇഞാ യോഗയജ്ˇഞാസ്തഥാപരേ
സ്വാധ്യായജ്ˇഞാനയജ്ˇഞാശ്ച തേ തു കർമ്മവിസൂചികാഃ 59
സൽകർമ്മസൂചകോ നൂനം ജ്ˇഞാനയജ്ˇഞഃ സ്ˇമൃതോ ബുധൈഃ
ശ്രീമദ്ˇഭാഗവതാലാപഃ സ തു ഗീതഃ ശുകാദിഭിഃ 60
ഭക്തിജ്ˇഞാനവിരാഗാണാം തദ്ഘോഷേണ ബലം മഹൽ
വ്രജിഷ്യതി ദ്വയോഃ കഷ്ടം സുഖം ഭക്ˇതേർഭവിഷ്യതി. 61
പ്രളയം ഹി ഗമിഷ്യന്തി ശ്രീമദ്ˇഭാഗവതധ്വനേഃ
കലേർദ്ദോഷാ ഇമേ സർവ്വേ സിംഹശബ്ദാൽ വൃകാ ഇവ. 62
ജ്ഞാനവൈരാഗ്യസംയുക്താ ഭക്തിഃ പ്രേമരസാവഹാ
പ്രതിഗേഹം പ്രതിജനം തതഃ ക്രീഡാം കരിഷ്യതി. 63

നാരദ ഉവാച

വേദവേദാന്തഘോഷൈശ്ച ഗീതാപാഠൈഃ പ്രബോധിതം
ഭക്തിജ്ഞാനവിരാഗാണാം നോദതിഷ്ഠൽ ത്രികം യദാ. 64
ശ്രീമദ്ˇഭാഗവതാലാപാൽ തൽ കഥം ബോധമേഷ്യതി
തൽകഥാസു തു വേദാർത്ഥഃ ശ്ലോകേ ശ്ലോകേ പദേ പദേ. 65
ഛിന്ദന്തു സംശയം ഹ്യേനം ഭവന്തോഽമോഘദർശനാഃ
വിളംബോ നാത്ര കർത്തവ്യഃ ശരണാഗതവത്സലാഃ 66

കുമാരാ ഊചുഃ

വേദോപനിഷദാം സാരാൽ ജാതാ ഭാഗവതീ കഥാ
അത്യുത്തമാ തതോ ഭാതി പൃഥഗ്ഭൂതാ ഫലോന്നതിഃ 67
ആമൂലാഗ്രം രസസ്തിഷ്ഠന്നാസ്തേ ന സ്വാദ്യതേ യഥാ
സ ഭൂയഃസംപൃഥഗ്ˇഭൂതഃ ഫലേ വിശ്വമനോഹരഃ 68
യഥാ ദുഗ്ദ്ധേ സ്ഥിതം സർപ്പിർന്ന സ്വാദായോപകല്പതേ
പൃഥഗ്ˇഭൂതം ഹി തദ്ദിവ്യം ദേവാനാം രസവർദ്ധനം. 69
ഇക്ഷൂണാമാദിമദ്ധ്യാന്തം ശർക്കരാ വ്യാപ്യ തിഷ്ഠതി
പൃഥഗ്ˇഭൂതാ ച സാ മിഷ്ടാ തഥാ ഭാഗവതീ കഥാ. 70
ഇദം ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം
ഭക്തിജ്ഞാനവിരാഗാണാം സ്ഥാപനായ പ്രകാശിതം. 71

എങ്ങനെ ഞാനതു ചെയ്യണമെന്നതും
നിങ്ങൾ സവിസ്തരമെന്നോടു ചൊല്ലുവിൻ!
ഭക്തിയും ജ്ഞാനവൈരാഗ്യങ്ങളും പരം
സൗഖ്യമായ് വാഴുവാനെന്തു ചെയ്യേണ്ടീടണം?
നാലുവർണ്ണത്തിലുമീമൂന്നുപേരെയും
ചേലായുറപ്പിച്ചിടാനുമെന്താംവഴി? 51-52

സനകാദികൾ പറഞ്ഞു.

ചിന്തവേണ്ടാ നാരദർഷേ! ലവം, മന-
സ്സന്തുഷ്ടിയോടും ഭവാൻ വസിച്ചീടുക!
വേണ്ടുമുപായം സുഖസാധ്യമൊന്നിതി-
നുണ്ടുപണ്ടേയുറപ്പിച്ചുവച്ചുള്ളതായ്.
ഭക്തിയോഗം പരക്കെ പ്രകാശിപ്പിക്കു-
മക്കനാമങ്ങുവിരക്താഗ്രഗണ്യനാം.
ഭക്തിസംസ്ഥാപനത്തിനു ഹരിദാസ-
മുഖ്യൻ ഭവാൻ പ്രയത്നിപ്പതു യോഗ്യമാം.
ഭിന്നമാർഗ്ഗങ്ങൾ കാട്ടീട്ടുണ്ടൃഷികളീ-
മന്നി,ലവ തുലോം കൃച്ഛ്റ [1] സാദ്ധ്യങ്ങൾതാൻ.
53-55

ഏകുന്നു തുച്ഛമാം സ്വർഗ്ഗഫലമവ,
വൈകുണ്ഠമാർഗ്ഗമിന്നും രഹസ്യം മുനേ!
ആക്കർമ്മമാർഗ്ഗോപദേശിയാം ധന്യനെ
ഭാഗ്യമുണ്ടെങ്കിലേ കാൺമാനിടവരൂ.
ആകാശവാക്കിലടക്കിയകർമ്മവും 56-
ശ്രീകാന്തഭക്ത! കേൾ സാവധാനം ഭവാൻ 58

ദ്രവ്യയജ്ഞം, യോഗയജ്ഞം, തപോയജ്ഞ-
മാവിധം സ്വാധ്യായ ജ്ഞാനയജ്ഞങ്ങളും
നിർമ്മലാത്മൻ! ദുഃഖസാധ്യങ്ങളാകയാൽ
കർമ്മവിഷൂചികാഭിഖ്യങ്ങളാണവ. 59

സത്കർമ്മസൂചക ജ്ഞാനയജ്ഞം പുരാ
തക്കമെന്യേ നിശ്ചയിച്ചു മനീഷികൾ.
ഭാഗവതാലാപമെന്നതാണാശ്രേഷ്ഠ-
യാഗം, ശുകാദികൾ പാടിയതാം മുനേ! 60

ഭക്തിയും ജ്ഞാനവൈരാഗ്യങ്ങളുമതു
കേൾക്കുമ്പൊഴേ മഹച്ഛക്തി കൈക്കൊണ്ടിടും.
കഷ്ടതയറ്റുപോം ജ്ഞാനവിരക്തികൾ,-
ക്കേറ്റം സുഖം കൈവരിച്ചിടും ഭക്തിയും. 61

ഭാഗവതസ്വനം കേൾക്കിൽക്കലിബാധ-
പോകും, [2]ഹരിസ്വരംകേട്ട ചെന്നായപോൽ. 62

ഈ മഹാഗ്രന്ഥപാരായണമൊന്നിനാൽ
പ്രേമരസാവഹയാം ഭക്തിഭാമിനി
നർത്തനം ചെയ്യുമിപ്പുത്രരൊത്തോരോരു-
പത്തനംതോറും ജനംതോറുമനഹം. 63

നാരദൻ പറഞ്ഞു.

വേദഗീതോപനിഷത്തുകൾ വേണ്ടപോ-
ലോതിയിട്ടും ബോധമറ്റുകിടന്നിട്ടും
ഭക്തിയും പുത്രരും ഭാഗവതത്തിനാൽ
ചിക്കെന്നുണരുമെന്നൂഹിപ്പതെങ്ങിനെ?
ഓരോപദത്തിലും പദ്യത്തിലുമതിൽ
വേദാർത്ഥമല്ലയോ സംഗ്രഹിച്ചുള്ളതും,
ഇന്നുകരുണാനിധികളാം നിങ്ങളീ-
സന്ദേഹവുമുടൻ തീർത്തുതന്നീടണം. 64-66

സനകാദികൾ പറഞ്ഞു.

വേദവേദാന്തസാരങ്ങളിൽ നിന്നുതാൻ
ജാതമായീമഹാഭാഗവതം മുനേ!
എന്നതിനാലേറ്റമുത്തമമായിതു
മിന്നുന്നു, തത്ഫലമോ പരമോന്നതം. 67

തേന്മാവുതൊട്ടു മരങ്ങളിലാമൂല-
മുത്തമമായ് വ്യാപരിച്ചീടുമാരസം
ഭ്രമൻ! ഫലമായ് ബഹിർഗ്ഗമിച്ചീടാതെ-
നാമാസ്വദിപ്പതുമെങ്ങിനെ മാമുനേ!
ഈ മഹാസംഹിതയാഗമകല്പക-
ഭൂമീരുഹരസത്രുപഫലം ദൃഢം. 68

പാലിലെവെണ്ണയരങ്ങിയെടുക്കാതെ-
യാളുകൾക്കാസ്വദിക്കാൻ കഴിഞ്ഞീടുമോ?
വേറുതിരിച്ചെടുത്താൽ സുരക്കും കൊതി
പാരം വളർത്തുമതേറ്റവും ദിവ്യമാം. 69

ചക്കിലിട്ടാട്ടിക്കരിമ്പിലിരിക്കുമാ-
ശക്കര വേർതിരിച്ചിങ്ങെടുക്കും വിധം
വേദസാരത്തെയെടുത്തു രചിച്ചതാ-
ണീദിവ്യസത്കഥയെത്രയുമുത്തമം.
ശക്കരയ്ക്കും കരിമ്പിനുമെഴും ഭേദ-
മിക്കൃതിക്കും ശ്രുതികൾക്കുമുണ്ടാം ദൃഢം. 70

ഭക്തിയും ജ്ഞാനവൈരാഗ്യങ്ങളുമിഹ
സത്കൃതരായ് സുസ്ഥിതിയാർന്നുമേവിടാൻ
നിർമ്മിച്ചുനിർമ്മലൻ ദ്വൈപായനൻബ്രഹ്മ-
സമ്മിതമാകുമീ ഭാഗവതംകഥ. 71

---
1 പണിപ്പെട്ടു സാധിക്കേണ്ടതു് 2 സിംഹഗർജ്ജനം

വേദാന്തവേദസുസ്നാതേ ഗീതായാ അപി കർത്തരി
പരിതാപവതി വ്യാസേ മുഹ്യത്യജ്ഞാനസാഗരേ. 72
തദാ ത്വയാ പുരാ പ്രോക്ʼതം ചതുഃശ്ലോകസമന്വിതം
തദീയശ്രവണാൽ സദ്യോ നിർബ്ബാധോ ബാദരായണഃ 73
തത്ര തേ വിസ്മയഃ കേന യതഃ പ്രശ്നകരോ ഭവാൻ
ശ്രീമദ്ʼഭാഗവതം ശ്രാവ്യം ശോകദുഃഖവിനാശനം. 74

നാരദ ഉവാച

യൽ ദർശനം ച വിനിഹന്ത്യശുഭാനി സദ്യഃ
ശ്രേയസ്തനോതി ഭവദുഃഖദവാർദ്ദിതാനാം
നിഃശേഷശേഷമുഖഗീതകഥൈകപാനാഃ
പ്രേമപ്രകാശകൃതയേ ശരണം ഗതോഽസ്മി. 75
ഭാഗ്യോദയേന ബഹുജന്മസമാർജ്ജിതേന
സത്സംഗമം ച ലഭതേ പുരുഷോ യദാ വൈ
അജ്ʼഞാനഹേതുകൃതമോഹമദാന്ധകാര-
നാശം വിധായ ഹി തദോദയതേ വിവേകഃ 76

ഇതി ശ്രീപത്മപുരാണേ ഉത്തരഖണ്ഡേ ശ്രീമദ്ʼഭാഗവതമാഹാത്മ്യേ
കുമാരനാരദസംവാദോ നാമ ദ്വിതീയോഽധ്യായഃ

ഭാഗവതമാഹാത്മ്യ ശ്ലോകഃ 156 ദ്വിതീയാധ്യായേ ശ്ലോകാഃ 76

---

## അഥ തൃതീയോഽധ്യായഃ

നാരദ ഉവാച

ജ്ʼഞാനയജ്ʼഞം കരിഷ്യാമി ശുകശാസ്ത്രകഥോജ്ജ്വലം
ഭക്ʼതിജ്ʼഞാനവിരാഗാണാം സ്ഥാപനാർത്ഥം പ്രയത്നതഃ 1
കുത്ര കാര്യോ മയാ യജ്ʼഞഃ സ്ഥലം തദ്വാച്യതാമിഹ
മഹിമാ ശുകശാസ്ത്രസ്യ വക്ʼതവ്യോ വേദപാരഗൈഃ 2
കിയത്ഭിർദിവസൈഃ ശ്രാവ്യാ ശ്രീമദ്ʼഭാഗവതീ കഥാ
കോ വിധിസ്തത്ര കർത്തവ്യോ മമേദം ബ്രൂവതാമിതഃ 3

കുമാരാ ഊചുഃ

ശൃണു നാരദ വക്ഷ്യാമോ വിനമ്രായ വിവേകിനേ
ഗംഗാദ്വാരസമീപേ തു തടമാനന്ദനാമകം. 4
നാനാഋഷിഗണൈർജ്ജുഷ്ടം ദേവസിദ്ധനിഷേവിതം
നാനാതരുലതാകീർണ്ണം നവകോമളവാലുകം. 5
രമ്യമേകാന്തദേശസ്ഥം ഹേമപത്മസുശോഭിതം
യത്സമീപസ്ഥജീവാനാം വൈരം ചേതസി ന സ്ഥിതം. 6
ജ്ʼഞാനയജ്ʼഞസ്ത്വയാ തത്ര കർത്തവ്യോ ഹ്യപ്രയത്നതഃ
അപൂർവ്വാരസരൂപാ ച കഥാ തത്ര ഭവിഷ്യതി. 7
പുരഃസ്ഥം നിർബ്ബലം ചൈവ ജരാജീർണ്ണകളേബരം
തദ്ദ്വയം ച പുരസ്ʼകൃത്യ ഭക്ʼതിസ്തത്രാഗമിഷ്യതി. 8
യത്ര ഭാഗവതീ വാർത്താ തത്ര ഭക്ʼത്യാദികം വ്രജേൽ
കഥാശബ്ദം സമാകർണ്ണ്യ തൽത്രികം തരുണായതേ. 9

സൂത ഉവാച

ഏവമുക്ʼത്വാ കുമാരാസ്തേ നാരദേന സമം തതഃ
ഗംഗാതടം സമാജഗ്ʼമുഃ കഥാപാനായ സത്വരാഃ 10
യദാ യാതാസ്തടം തേ തു തദാ കോലാഹലോഽപ്യഭൂൽ
ഭൂർല്ലോകേ ദേവലോകേ ച ബ്രഹ്മലോകേ തഥൈവ ച. 11

വേദവേദാന്തേതിഹാസപുരാണൗഘ-
ഗീതാദ്യഖിലോത്തമ ഗ്രന്ഥകാരകൻ-
വ്യാസനൊരുനാൾ മനശ്ശാന്തിയെന്നിയേ
ക്ലേശിച്ചിരിക്കവേയിക്കഥാസത്തുടൻ
നാല്പപദ്യത്തിലടക്കിയരുളിയ-
ന്നാലമ്മഹാനവിട്ടന്നൊഴിച്ചീലയോ?
എന്തുപിന്നിപ്പുരാണത്തിൻമഹിമയിൽ
ചിന്താകുലനായ് ഭവിച്ചതിപ്പോൾ ഭവാൻ
ശങ്കവേണ്ടായിക്കഥാശ്രവണം മതി।
സങ്കടം സർവ്വമകന്നു സുഖിക്കുവാൻ. 72-74

നാരദൻ പറഞ്ഞു.

വിസ്മിതമായോരഗ്രന്ഥമഹിമാന-
മസ്സുരർഷിക്കുള്ളിൽവീണ്ടും വിളങ്ങവേ
അത്ഭുതമഗ്നനായമ്മുനിശ്രേഷ്ഠരോ-
ടിപ്രകാരം കഥിച്ചീടിനാൻ ഗീരുകൾ
ശേഷാനനങ്ങളിൽ നിന്നൊഴുകും [1] കഥാ-
യൂഷം സ്വദിച്ചുരമിക്കും യതീന്ദ്രരേ!
നിങ്ങളിസ്സംസാരദുഃഖദാവാഗ്നിയിൽ
തങ്ങുംജനങ്ങൾക്കഭദ്രമൊഴിക്കുന്നു.
നിങ്ങളെ ഞാൻ ശരണം ഗമിച്ചീടുന്നു
ഭംഗിയായി പ്രകാശിപ്പിക്ക ഭക്തിയെ. 75

ഏറിയജന്മങ്ങളിൽ ചെയ്ത സത്കർമ്മ-
പൂരത്തിനുള്ള ഫലം പരിപക്വമായ്
തീരുമ്പൊഴേ ലഭിച്ചീട്ടു മനുഷ്യനു
സാരമായീടുന്ന സജ്ജനസങ്ഗമം.
സാധുസങ്ഗം ഭവിച്ചാലുടനജ്ഞാന-
ജാതമാം മോഹാന്ധകാരമശേഷവും
ഉന്മൂലനം ചെയ്തുദിച്ചുയരും ദൃഢം
നിർമ്മലമാനസത്തിൽ ജ്ഞാനഭാനുമാൻ. 76

---

# അദ്ധ്യായം 3

നാരദൻ പറഞ്ഞു.

ശ്രീശുകശാസ്ത്രത്തിലുജ്ജ്വലമാം വിധം
ഭാഷിതമാം ജ്ഞാനയജ്ഞം മുനീന്ദ്രരേ!
ഞാനനുഷ്ഠിച്ചിടാം ക്ലേശം സഹിച്ചുമാ-
ജ്ഞാനവൈരാഗ്യ ഭക്തി പ്രതിഷ്ഠാത്മമായ്. 1

ആ ശുദ്ധകൃത്യത്തിനുത്തമസ്ഥാനമേ-
താശു ചൊൽവിൻ ശുകശാസ്ത്രമഹത്ത്വവും. 2

എത്രനാൾകൊണ്ടതു കേൾക്കേണ്ടതാണതിൽ
ശ്രദ്ധേയമാകും വിധികളെന്തൊക്കെയാം? 3

കുമാരമുനികൾ പറഞ്ഞു.

ജ്ഞാനവിനയാദിസദ്ഗുണരാശിയാം
ഹേ നാരദർഷേ! കഥിക്കാം ശ്രവിക്കുക.
കാണാം ഹരിദ്വാരസന്നിധിതന്നിലാ-
യാനന്ദമെന്ന തടം പരിപാവനം
വൃക്ഷലതാദി നിറഞ്ഞുണ്ടവിടത്തി-
ലക്ഷിമനോജ്ഞം നവമൊരു മൺതറ.
ഇല്ലവിടെജ്ജനബാധ,വിരിഞ്ഞു സ-
മുല്ലസിക്കുന്നു ചെന്താമരത്താരുകൾ.
നാനാമുനിജനവൃന്ദവിലസിതം,
വാനവസിദ്ധനിഷേവിതമസ്ഥലം
അന്തികസംസ്ഥിതജന്തു വൃന്ദത്തിനി-
ല്ലന്തഃകരണത്തിൽ വൈരമശേഷവും.
എന്നുമങ്ങുണ്ടാമപൂർവ്വവും സദ്രസ-
പൂർണ്ണവുമായിട്ടമിത്തരം സത്കഥ.
അപ്പുണ്യഭൂമിയിൽവച്ചു നടത്തുക
നിഷ്പ്രയാസം ഭവാനീയജ്ഞമുത്തമം. 4-7

മെയ്യും ജരിതമായ്,ത്തീരെ നടക്കുവാൻ-
വയ്യാതെ, വാടിത്തളർന്നു കിടന്നിട്ടും;
മക്കളുമായ് ഭക്തിയെത്തിട്ടമക്കഥ-
കേൾക്കുവാനങ്ങവർക്കെത്തും യുവത്വവും.
ഭാഗവതസ്വനം കേൾക്കുന്നിടത്തവർ
പോകയും താരുണ്യമേല്ക്കയും ചെയ്തിട്ടും. 8-9

സൂതൻ പറഞ്ഞു.

എന്നീവിധം കഥിച്ചാശു ദേവർഷിയു-
മൊന്നിച്ചു മന്ദാകിനീതടഭൂമിയിൽ
നന്ദാത്മജചരിതാമൃതലോലരായ്
ചെന്നുചേർന്നാർ സനകാദികൾ സത്വരം. 10

ഭൂലോകവും നാകവും സത്യലോകവും
കോലാഹലത്താൽ നിറഞ്ഞിതു തത്ക്ഷണം. 11

---

1 കഥാസാരം

ശ്രീഭാഗവതപീയൂഷപാനായ രസലമ്പടാഃ
ധാവന്തോഽപ്യായയുഃ സർവ്വേ പ്രഥമം യേ ച വൈഷ്ണവാഃ 12

ഭൃഗുർവ്വസിഷ്ഠശ്ച്യവനശ്ച ഗൌതമോ
മേധാതിഥിർദ്ദേവലദേവരാതൌ
രാമസ്തഥാ ഗാധിസുതശ്ച ശാകലോ
മൃകണ്ഡുപുത്രോത്രിജ, പിപ്പലാദാഃ 13
യോഗേശ്വരൌ വ്യാസപരാശരൌ ച
ഛായാശുകോ ജാജലിജഹ്നുമുഖ്യാഃ
സർവ്വേഽപ്യമീ മുനിഗണാഃ സഹപുത്രശിഷ്യാഃ
സ്വസ്ത്രീഭിരായയുരതിപ്രണയേന യുക്താഃ 14

വേദാന്താനി ച വേദാശ്ച മന്ത്രാസ്തന്ത്രാഃ സമൂർത്തയഃ
ദശസപ്തപുരാണാനി ഷട്ശാസ്ത്രാണി തഥാഽഽയയുഃ 15
ഗംഗാദ്യാഃ സരിതസ്തത്ര പുഷ്കരാദിസരാംസി ച
ക്ഷേത്രാണി ച ദിശഃ സർവ്വാ ദണ്ഡകാദിവനാനി ച. 16
നഗാദയോ യയുസ്തത്ര ദേവഗന്ധർവ്വകിന്നരാഃ
ഗുരുത്വാത്തത്ര നായാതാൻ ഭൃഗുഃ സംബോധ്യ ചാനയൽ. 17
ദീക്ഷിതാ നാരദേനാഥ ദത്തമാസനമുത്തമം
കുമാരാ വന്ദിതാഃ സർവ്വൈർന്നിഷേദുഃ കൃഷ്ണതൽപരാഃ 18
വൈഷ്ണവാശ്ച വിരക്താശ്ച ന്യാസിനോ ബ്രഹ്മചാരിണഃ
മുഖഭാഗേ സ്ഥിതാസ്തേ ച തദഗ്രേ നാരദഃ സ്ഥിതഃ 19
ഏകഭാഗേ ഋഷിഗണാസ്തദന്യത്ര ദിവൌകസഃ
വേദോപനിഷദോഽന്യത്ര തീർത്ഥാന്യത്ര സ്ത്രീയോന്യതഃ 20
ജയശബ്ദോ നമഃശബ്ദഃ ശംഖശബ്ദസ്തഥൈവ ച
ചൂർണ്ണലാജാ പ്രസൂനാനാം നിക്ഷേപഃ സുമഹാനഭൂൽ. 21
വിമാനാനി സമാരുഹ്യ കിയന്തോ ദേവനായകാഃ
കല്പവൃക്ഷപ്രസൂനൈസ്താൻ സർവ്വാംസ്തത്ര സമാകിരൻ. 22

സൂത ഉവാച

ഏവം തേഷ്വേകചിത്തേഷു ശ്രീമദ്ഭാഗവതസ്യ ച
മാഹാത്മ്യമൂചിരേ സ്പഷ്ടം നാരദായ മഹാത്മനേ 23

കുമാരാ ഊചുഃ

അഥ തേ സംപ്രവക്ഷ്യാമോമഹിമാ ശുകശാസ്ത്രജഃ
യസ്യ ശ്രവണമാത്രേണ മുക്തിഃ കരതലേ സ്ഥിതാ. 24
സദാ സേവ്യാ സദാ സേവ്യാ ശ്രീമദ്ഭാഗവതീ കഥാ
യസ്യാഃ ശ്രവണമാത്രേണ ഹരിശ്ചിത്തം സമാശ്രയേൽ. 25
ഗ്രന്ഥോഽഷ്ടാദശസാഹസ്രോ ദ്വാദശസ്കന്ധസമ്മിതഃ
പരീക്ഷിച്ഛുകസംവാദഃ ശൃണു ഭാഗവതം ച തൽ. 26
താവത്സംസാരചക്രേഽസ്മിൻ ഭ്രമതേഽജ്ഞാനതഃ പുമാൻ
യാവൽ കർണ്ണഗതാ നാസ്തി ശുകശാസ്ത്രകഥാ ക്ഷണം. 27
കിം ശ്രുതൈർബ്ബഹുഭിഃ ശാസ്ത്രൈഃ പുരാണൈശ്ച ഭ്രമാവഹൈഃ
ഏകം ഭാഗവതം ശാസ്ത്രം മുക്തിദാനേന ഗർജ്ജതി. 28
കഥാ ഭാഗവതസ്യാപി നിത്യം ഭവതി യൽഗൃഹേ
തൽഗൃഹം തീർത്ഥരൂപം ഹി വസതാം പാപനാശനം. 29
അശ്വമേധസഹസ്രാണി വാജപേയശതാനി ച
ശുകശാസ്ത്രകഥായാശ്ച കലാം നാർഹന്തി ഷോഡശീം. 30
താവൽ പാപാനി ദേഹേസ്മിൻ നിവസന്തി തപോധനാഃ
യാവൽ ന ശ്രൂയതേ സമ്യക് ശ്രീമദ്ഭാഗവതം നരൈഃ 31

കൃഷ്ണകഥാസുധാസ്വാദനലോലരാം
വൈഷ്ണവരോടിയെത്തീടിനാരാദ്യമായ്. 12

ദേവലൻ, മേധാതിഥി, വസിഷ്ഠൻ, ഭൃഗു,
ദേവരാതൻ, ഗാധിപുത്രൻ, മൃകണ്ഡുജൻ,
ശാകലൻജാംജലി പിപ്പലാദൻ ജഹ്നു
യോഗേശ്വരൻ രാമനത്രിജൻ ഗൗതമൻ
വ്യാസഭഗവാൻ, ച്യവനൻ, പരാശരൻ,
ശ്രീശുകനിത്യാദി മുഖ്യമുനീശ്വരർ
പുത്രകളത്രശിഷ്യാന്വിതമസ്ഥല-
ത്തെത്തിനാർ സന്തുഷ്ടരായവിളംബിതം. 13-14

വേദവേദാന്തങ്ങൾ ശാസ്ത്രങ്ങൾ മന്ത്രത-
ന്ത്രാദിപതിനേഴിതരപുരാണവും
തങ്ങൾതങ്ങൾക്കുള്ളധിഷ്ഠാനദേവതാ-
മങ്ഗലരൂപത്തിൽവന്നങ്ങിരുന്നിതേ.
ഗങ്ഗതൊട്ടുള്ള സരിത്തുകൾ പുഷ്കരാ-
ദ്യങ്ങൾ സരസ്സുകൾ ക്ഷേത്രങ്ങൾ ദിക്കുകൾ
ദണ്ഡകംതൊട്ടവനങ്ങൾ ഗിരികളും
കിന്നരദേവഗന്ധർവ്വസമൂഹവും
വന്നുനിറഞ്ഞു, വിഷയാശയാൽ തത്ര
ചേർന്നിടാൻ പററാത്ത പാമരന്മാരെയും
ചെന്നുപറഞ്ഞുവരുത്തീ ഭൃഗുമുനി
തന്നുടെ ലോകഗുരുത്വം നിമിത്തമായ്. 15-17

നാരദനാവിഷ്ണുഭക്തക്കശേഷവും
പാരാതെയാസനം നല്കിയിരുത്തിനാൻ.
വന്ദിച്ചു പിന്നെക്കുമാരമുനീന്ദ്രരെ
നന്ദജഭക്തരുമമ്മുനിയും മുദാ. 18

മുന്നിലായ് വൈഷ്ണവരപ്പുറം വൈരാഗ്യ-
മാന്ന വിവേകികൾ പിൻപു സന്ന്യാസികൾ
പിന്നെയാബ്രഹ്മചാരിവ്രജമേററവും
മുന്നിലായ് നാരദൻതാനുമിരുന്നുതേ. 19

ഏകഭാഗത്തുമഹർഷീന്ദ്രരു,മന്യ-
ഭാഗത്തിലായ് ദിവൌകസ്സുകളും, തഥാ
പിന്നെയൊരേടത്തു വേദവേദാന്തങ്ങ,-
ളന്യത്ര തീർത്ഥങ്ങ,ളേകത്ര നാരിമാർ. 20

അപ്പോൾ ജയജയകൃഷ്ണ! നമോ നമഃ
ശബ്ദങ്ങൾ പൊങ്ങിമുഴങ്ങി ശംഖധ്വനി.
നന്നായ് പൊഴിഞ്ഞു സുഗന്ധവസ്തുക്കൾ തൻ
ചൂർണ്ണങ്ങളും മലരും മലർക്കൂട്ടവും. 21

ദേവാധിപന്മാർ വിമാനങ്ങളിൽ വന്നു
തൂവീകണക്കററു കല്പകപ്പൂമഴ. 22

**സൂതൻ പറഞ്ഞു.**

ഈവിധം ശ്രോതാക്കളേകാഗ്രചിത്തരാ-
യാവസിച്ചീടവേയസ്സനകാദികൾ
ഭാഗവതത്തിൻ മഹത്ത്വം സവിസ്തരം
നാകമുനിവരനോടു ചൊല്ലീടിനാർ. 23

**സനകാദികരം പറഞ്ഞു.**

കേൾക്കും നിമിഷത്തിലേതൊരു ജീവനും
മുക്തികരസ്ഥമാമെന്നു വിഖ്യാതമാം
ശ്രീശുകശാസ്ത്രമാഹാത്മ്യം ഭവാനോടു
ഭാഷണം ചെയ്യുന്നു വിസ്താരമായ് മുനേ! 24

സത്തുക്കളാൽ നിത്യമാസേവ്യമാകുമീ-
ശുദ്ധകഥാസ്വാദമിന്നപ്പൊഴെന്നില്ല,
എപ്പോഴുമാവാം; ശ്രവിക്കുവോർ തന്നുള്ളി-
ലപ്പൊഴേവന്നു കുടികൊണ്ടിടും ഹരി. 25

ഖണ്ഡിതദ്വാദശസ്കന്ധങ്ങളിൽപ്പതി-
നെണ്ണായിരം ഹൃദ്യപദ്യങ്ങൾ ചേർന്നതായ്
ശ്രീപരീക്ഷിച്ഛുകമാമുനി സംവാദ-
രൂപത്തിലാളുമിസ്സത്കഥ കേൾക്കുക. 26

മാത്രയെന്നാലുമിസ്സംഹിത കേൾക്കുവാൻ
മർത്യനെന്നാണിടയാവതന്നോളവും
മുക്തനാകുന്നില്ലവൻ ദൃഢം സംസാര-
ചക്രഭ്രമണത്തിൽനിന്നെന്നറിയുക. 27

ഇമ്മഹാസംഹിതയൊന്നിനാൽ താൻ ജനം
നിർമ്മുക്തരായിടുമെന്നിരുന്നീടവേ,
മാനസത്തെ വിവിധം ഭ്രമിപ്പിച്ചിട്ടും
നാനാപുരാണങ്ങളെന്തിനു കേൾക്കണം! 28

ആരുടെ ഗേഹത്തിൽ നിത്യവും മാധവ
ചാരുചരിത പ്രസങ്ഗം നടന്നിടും
ശുദ്ധതീർത്ഥസ്ഥാനമാണാഗൃഹമതിൽ
പ്പാർത്തീടുവോരേ നിഴലിടാ ദുഷ്കൃതം. 29

ആയിരമശ്വമേധങ്ങൾ ശതവാജ-
പേയങ്ങളും ശ്രമപ്പെട്ടനുഷ്ഠിക്കിലും
ഭാഗവതത്തിൻ പതിനാറിനാലൊരു-
ഭാഗത്തിനുള്ള ഫലമില്ല നിശ്ചയം. 30

ഇപ്രബന്ധം കേട്ടിടുംവരെ മാത്രമേ
നില്പതുള്ളൂ ദുരിതങ്ങൾ മനുഷ്യനിൽ. 31

ന ഗംഗാ ന ഗയാ കാശീ പുഷ്കരം ന പ്രയാഗകം
ശുകശാസ്ത്രകഥായാശ്ച ഫലേന സമതാം നയേൽ. 32
ശ്ലോകാർദ്ധം ശ്ലോകപാദം വാ നിത്യം ഭാഗവതോത്ഭവം
പഠസ്വ സ്വമുഖേനൈവ യദീച്ഛസി പരാം ഗതിം. 33
വേദാദിർവ്വേദമാതാ ച പൌരുഷം സൂക്തമേവ ച
ത്രയീ ഭാഗവതം ചൈവ ദ്വാദശാക്ഷര ഏവ ച. 34
ദ്വാദശാത്മാ പ്രയാഗശ്ച കാലഃ സംവത്സരാത്മകഃ
ബ്രാഹ്മണാശ്ചാഗ്നിഹോത്രം ച സുരഭിർദ്വാദശീ തഥാ. 35
തുളസീ ച വസന്തശ്ച പുരുഷോത്തമ ഏവ ച
ഏതേഷാം തത്ത്വതഃ പ്രാജ്ഞൈർന്ന പൃഥക്ഭാവ ഇഷ്യതേ. 36
യശ്ച ഭാഗവതം ശാസ്ത്രം വാചയേദർത്ഥതോഽനിശം
ജന്മകോടികൃതം പാപം നശ്യതേ നാത്ര സംശയഃ 37
ശ്ലോകാർദ്ധം ശ്ലോകപാദം വാ പഠേൽ ഭാഗവതം ച യഃ
നിത്യം പുണ്യമവാപ്നോതി രാജസൂയാശ്വമേധയോഃ 38
ഉക്തം ഭാഗവതം നിത്യം കൃതം ച ഹരിചിന്തനം
തുളസീപോഷണം ചൈവ ധേനൂനാം സേവനം സമം. 39
അന്തകാലേ തു യേനൈവ ശ്രൂയതേ ശുകശാസ്ത്രവാക്
പ്രീത്യാ തസ്യൈവ വൈകുണ്ഠം ഗോവിന്ദോഽപി പ്രയച്ഛതി. 40
ഹേമസിംഹയുതം ചൈതദ്വൈഷ്ണവായ ദദാതി ച
കൃഷ്ണേന സഹ സായുജ്യം സ പുമാൻ ലഭതേ ധ്രുവം. 41

ആജന്മമാത്രമപി യേന ശഠേന കിംചിൽ
ചിത്തം വിധായ ശുകശാസ്ത്രകഥാ ന പീതാ
ചാണ്ഡാലവച്ച ഖരവൽ ബത തേന നീതം
മിഥ്യാ സ്വജന്മ ജനനീജനിദുഃഖഭാജാ. 42
ജീവച്ഛവോ നിഗദിതഃ സ തു പാപകർമ്മാ
യേന ശ്രുതം ശുകകഥാവചനം ന കിംചിൽ
ധിക് തം നരം പശുസമം ഭുവി ഭാരരൂപം
ഏവം വദന്തി ദിവി ദേവസമാജമുഖ്യാഃ 43

ദുർല്ലഭൈവ കഥാ ലോകേ ശ്രീമദ്ഭാഗവതോത്ഭവാ
കോടിജന്മസമുത്ഥേന പുണ്യേനൈവ തു ലഭ്യതേ. 44
തേന യോഗനിധേ ധീമൻ ശ്രോതവ്യാ സാ പ്രയത്നതഃ
ദിനാനാം നിയമോ നാസ്തി സർവ്വദാ ശ്രവണം മതം. 45
സത്യേന ബ്രഹ്മചര്യേണ സർവ്വദാ ശ്രവണം മതം
അശക്യത്വാൽ കലൌ ബോധ്യോ വിശേഷോഽത്ര ശുകാജ്ഞയാ.
മനോവൃത്തിജയശ്ചൈവ നിയമാചരണം തഥാ
ദീക്ഷാം കർത്തുമശക്യത്വാൽ സപ്താഹശ്രവണം മതം. 47
ശ്രദ്ധാതഃ ശ്രവണേ നിത്യം മാഘേ താവദ്ധി യൽ ഫലം
തൽ ഫലം ശുകദേവേന സപ്താഹശ്രവണേ കൃതം. 48
മനസശ്ചാജയാദ്രോഗാൽ പുംസാം ചൈവായുഷഃ ക്ഷയാൽ
കലേർദ്ദോഷബഹുത്വാച്ച സപ്താഹശ്രവണം മതം. 49
യൽ ഫലം നാസ്തി തപസാ ന യോഗേന സമാധിനാ
അനായാസേന തത്സർവ്വം സപ്താഹശ്രവണേ ലഭേൽ. 50
യജ്ഞാൽ ഗർജ്ജതി സപ്താഹഃ സപ്താഹോ ഗർജ്ജതി വ്രതാൽ
തപസോ ഗർജ്ജതി പ്രോച്ചൈസ്തീർത്ഥാന്നിത്യം ഹി ഗർജ്ജതി. 51
യോഗാൽ ഗർജ്ജതി സപ്താഹോ ധ്യാനാൽ ജ്ഞാനാച്ച ഗർജ്ജതി
കിം ബ്രൂമോ ഗർജ്ജനം തസ്യ രേ രേ ഗർജ്ജതി ഗർജ്ജതി. 52

ഗംഗ,ഗയ,പുഷ്കരം, പ്രയാഗം, പുകൾ-
പൊങ്ങുമക്കാശിയിവയെല്ലാന്നിനുംതന്നെ
ചൊല്ലേറുമിമ്മഹാഭാഗവതത്തോട്ട
തുല്യമായുള്ള മാഹാത്മ്യമുണ്ടായ്‌വരാ. 32

ഇപ്പുരാണത്തിൽപ്പെട്ടമൊരുപദ്യമോ
താല്പര്യമോട്ട പദ്യാദ്ധമോ [1]പാദമോ
മോക്ഷേച്ഛ്ശുവായവൻ തൻമുഖത്താലന്യ-
കാങ്ക്ഷവെടിഞ്ഞുതവിട്ട പഠിക്കണം. 33

വേദാദിയായിട്ടമോങ്കാര,മാഗമ-
മാതാവു ഗായത്രി, മൂന്നുവേദങ്ങളും,
ഭാഗവതം, ദ്വാദശാക്ഷരിമന്ത്രം, പ്ര-
യാഗ, പുരുഷസൂക്തം, ദ്വാദശി തിഥി,
ദ്വാദശാത്മാവു, [2] സുരഭി, വസന്തത്തു,
ഭൂദേവ,രഗ്നിഹോത്രം, പുരുഷോത്തമൻ,
സംവത്സരാത്മകം കാലം, തുളസിയു-
ന്നീവകയൊപ്പമെന്നോതുന്നിതു ബുധർ. 34-36

ആരിശ്ശുകകഥയത്സമനപിതാം
പാരായണംചെയ്യിട്ടന്നുണ്ട നിത്യവും
അപ്പുമാൻ കോടിജന്മംചെയ്ത പാപൌഘ-
മപ്പൊഴേതന്നെ നശിച്ചുപോം നിശ്ചയം. 37

ഇപ്രബന്ധശ്ലോകമൊന്നോ പകുതിയോ
കാൽബ് ഭാഗമോ പഠിച്ചീട്ടന്ന പുണ്യവാൻ
നിത്യവുമശ്വമേധം, രാജസൂയവും
കൃത്യമായ് ചെയ്യാലെഴം ഫലമാന്നിട്ടം, 38
ശ്രീശുകനിർമ്മിതസത്ക്കഥാകീർത്തനം,
കേശവരൂപത്തിലേകാഗ്രചിന്തനം,
തണ്ണീർതളിച്ചു തുളസിവളത്തൽ, ഗോ-
വൃന്ദത്തെയംബു തൃണാദിയാൽ പോററുക,
എന്നിവയെല്ലാം സമാനഫലങ്ങളി-
ങ്ങന്യൂനമേകുന്ന കർമ്മങ്ങൾതന്നെയാം. 39

അന്ത്യകാലത്തിലാരിസ്സംഹിതയന്യ-
ചിന്തയൊഴിഞ്ഞു കേൾക്കു,ന്നസ്സുകൃതിയെ
ശ്രീകൃഷ്ണമൂത്തിയതിപ്രേമയുക്തനായ്
വൈകുണ്ഠലോകമണച്ചീട്ടമക്ഷണം. 40

സ്വർണ്ണസിംഹാസനം തീർത്തതിൽ വച്ചതി-
ധന്യമാം ഭാഗവതഗ്രന്ഥതല്ലജം
ദാനം ഹരിഭക്തനേകും മനുഷ്യനു
നൂനം മുകുന്ദസായൂജ്യം ലഭിച്ചിട്ടം. 41

മാത്രപോലും ജീവിതത്തിൽ ഹരികഥാ-
സത്താസ്വാദിക്കാത്ത ദുഷ്കൃതൻ തൻജനി-
ഗദ്ദഭചണ്ഡാളജന്മസമം വെറും-
വ്യത്ഥമാ,ണായവനെപ്പെററുപോററുവാൻ-
അത്തലനേകം സഹിച്ച മാതാവിൻെറ
കൃത്യമെല്ലാമവൻ പാഴിലാക്കുന്നിതു. 42

അല്പം ഭഗവച്ചരിതം ശ്രവിക്കാത്ത
ദുഷ്പുരുഷൻ വെറും ജീവച്ഛവം മുന്നേ
നിന്ദ്യനായിപ്പശുപ്രായനാമപ്പാപി
മന്നിനൊരു ഭാരമായും ഭവിച്ചിട്ടം.
എന്നിങ്ങനെ ദേവസംഘപ്രധാനികൾ
വിണ്ണിൽ പ്രസംഗിച്ചിട്ടന്നു സഭകളിൽ. 43
സത്ക്കഥാ ശ്രദ്ധ കുറഞ്ഞുപോയുഴിയി-
ലിക്കാലമാത്മജ്ഞ മാമുനിശ്രേഷ്ഠ! കേൾ.
എണ്ണമററുള്ള ജന്മങ്ങളാൽ നേടിയ
പുണ്യഫലത്തിനാലേയതു കൈവരും. 44
ആകയാൽ പാരം പണിപ്പെട്ടമിക്കഥ
യോഗനിധേ! ശ്രവിക്കേണ്ടതു തന്നെയാം.
ഇല്ലദിവസനിയമമിതിന്നേതു,-
മെല്ലായ്പൊഴും കേട്ടിടേണ്ടതെന്നാം ബുധർ. 45
സത്യസംഭാഷണ ബ്രഹ്മചര്യ വ്രത-
യുക്തനായ്ത്താനീ ഭഗവത്കഥ സദാ
കേൾക്കണമെന്നാണഭിജ്ഞമതീ രങ്കിലും
ദുഷ്കരംതന്നെയതിക്കലിയിൽ ദൃഢം.
എന്നുകരുതിശ്ശുകൻ വിശേഷാൽ വിധി-
യൊന്നുകല്പിച്ചതറിഞ്ഞിരിക്കേണ്ടതാം. 46
ചിത്തചാഞ്ചല്യമൊഴിക്കുക, വൈഷ്ണവ-
ക്കൊത്തതാം സദ്വ്രത ദീക്ഷയെടുക്കുക,
ഷഷ്ഠമദ്ധ്യായത്തിലോതും നിയമത്തിൽ
നിഷ്ഠവ,യ്യെന്നിവ ദുഷ്കരമാവുകിൽ
സപ്തദിനാവധി സത്ക്കഥ കേൾക്കുവാൻ
കല്പിച്ചു സാധാരണക്കായ് മഹാമുനി. 47
[3] മാഘമാസത്തിലും [4] ശ്രാവണംതന്നിലു-
മീകഥനല്ലപോൽ ശ്രദ്ധിച്ചു കേൾക്കുകിൽ
തങ്ങും ഫലം സപ്തപാരായണംകൊണ്ടു
സങ്ഗതമെന്നുമാചാര്യൻ കഥിച്ചിതു. 48
നാനാമയപീഡകൊണ്ടും നരക്കഹോ!
മാനസം വെല്ലാൻ കഴിയായ്കമൂലവും
ആയുഃക്ഷയം കലിദോഷമിവയാലു-
മായാസമായ്‌വരും നിത്യപാരായണം.
അക്കാരണത്താലതുളീയഖിലക്കു-
മൊക്കുമിസ്സപ്താഹപാരായണവിധി. 49
യോഗം, സമാധി തപസ്സെന്നിതുകളാൽ
വേഗംലഭിക്കാതിരിക്കും ഫലമേതോ
അപ്പരമം ഫലം തന്നെ ലഭിക്കുന്നു
നിഷ്പ്രയാസം സപ്തപാരായണത്തിനാൽ. 50
തീത്ഥവ്രതതപോയാഗങ്ങളിലഹം
മേത്തരമെന്നു സപ്താഹമുദ്ഘോഷിപ്പൂ. 51
"ജ്ഞാനയോഗധ്യാനയോഗയോഗങ്ങളിൽ
ഞാനെത്രമെച്ച, മവ തുലോം തുച്ഛമാം"
ഉച്ചത്തിലിങ്ങനെ ഗജ്ജനം ചെയ്യുന്നു
നിച്ചലും സപ്താഹ,മദ്ഭുതം തദ്ബലം. 52

1 നാലിലൊരുഭാഗം. 2 കാമധേനു. 3 മകരമാസം, 4 ചിങ്ങമാസം.

ശൌനക ഉവാച

സാശ്ചര്യമേതൽ കഥിതം കഥാനകം
ജ്ഞാനാദിധർമ്മാൻ വിഗണയ്യ സാമ്പ്രതം.
നിഃശ്രേയസേ ഭാഗവതം പുരാണം
ജാതം കുതോ യോഗവിദാദിസൂചകം. 53

സൂത ഉവാച

യദാ കൃഷ്ണോ ധരാം ത്യക്ത്വാ സ്വപദം ഗന്തുമുദ്യതഃ
ഏകാദശം പരിശ്രുത്യാപ്യുദ്ധവോ വാക്യമബ്രവീൽ. 54

ഉദ്ധവ ഉവാച

ത്വം തു യാസ്യസി ഗോവിന്ദ ഭക്തകാര്യം വിധായ ച
മച്ചിത്തേ മഹതീ ചിന്താ താം ശ്രുത്വാ സുഖമാവഹ. 55
ആഗതോഽയം കലിർഘോരോ ഭവിഷ്യന്തി പുനഃ ഖലാഃ
തത്സംഗേനൈവ സന്തോഽപി ഗമിഷ്യന്ത്യുഗ്രതാം യദാ. 56
തദാ ഭാരവതീ ഭൂമിർഗ്ഗോരൂപേയം കമാശ്രയേൽ
അന്യോ ന ദൃശ്യതേ ത്രാതാ ത്വത്തഃ കമലലോചന. 57
അതഃ സൽസു ദയാം കൃത്വാ ഭക്തവത്സല മാ വ്രജ
ഭക്താർത്ഥം സഗുണോ ജാതോ നിരാകാരോഽപി ചിന്മയഃ 58
ത്വദ്വിയോഗേന തേ ഭക്താഃ കഥം സ്ഥാസ്യന്തി ഭൂതലേ
നിർഗ്ഗുണോപാസനേ കഷ്ടമതഃ കിഞ്ചിദ്വിചാരയ. 59
ഇത്യുദ്ധവവചഃ ശ്രുത്വാ പ്രഭാസേഽചിന്തയദ്ധരിഃ
ഭക്താവലംബനാർത്ഥായ കിം വിധേയം മയേതി ച. 60
സ്വകീയം യത്തദേവത്തേജസ്തച്ച ഭാഗവതേഽദധാൽ
തിരോധായ പ്രവിഷ്ടോഽയം ശ്രീമദ്ഭാഗവതാർണ്ണവം. 61
തേനേയം വാങ്മയീ മൂർത്തിഃ പ്രത്യക്ഷാ വർത്തതേ ഹരേഃ
സേവനാച്ഛ്റവണാൽ പാഠാദ്ദർശനാൽ പാപനാശിനീ. 62
സപ്താഹശ്രവണം തേന സർവ്വേഭ്യോപ്യധികം കൃതം
സാധനാനി തിരസ്കൃത്യ കലൌ ധർമ്മോഽയമീരിതഃ 63
ദുഃഖദാരിദ്ര്യദൌർഭാഗ്യപാപപ്രക്ഷാളനായ ച
കാമക്രോധജയാർത്ഥം ഹി കലൌ ധർമ്മോഽയമീരിതഃ 64
അന്യഥാ വൈഷ്ണവീ മായാ ദേവൈരപി സുദുസ്ത്യജാ
കഥം ത്യാജ്യാ ഭവേൽ പുംഭിഃ സപ്താഹോതഃ പ്രകീർത്തിതഃ 65

സൂത ഉവാച

ഏവം നഗാഹശ്രവണോരുധർമ്മേ
പ്രകാശ്യമാനേ ഋഷിഭിഃ സഭായാം
ആശ്ചര്യമേകം സമഭൂത്തദാനീം
തദുച്യതേ സംശൃണു ശൌനക ത്വം. 66
ഭക്തിഃ സുതൌ തൌ തരുണൌ ഗൃഹീത്വാ
പ്രേമൈകരൂപാ സഹസാഽഽവിരാസീൽ
ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരേ
നാഥേതി നാമാനി മുഹുർവ്വദന്തീ. 67
താം ചാഗതാം ഭാഗവതാർത്ഥഭൂഷാം
സുചാരുവേഷാം ദദൃശുഃ സദസ്യാഃ
കഥം പ്രവിഷ്ടാ കഥമാഗതേയം
മധ്യേ മുനീനാമിതി തർക്കയന്തഃ 68
ഊചുഃ കുമാരാ വചനം തദാനീം
കഥാർത്ഥതോ നിഷ്പതിതാധുനേയം
ഏവം ഗിരഃ സാ സസുതാ നിശമ്യ
സനൽകുമാരം നിജഗാദ നമ്രാ. 69

**ശൌനകൻ പറഞ്ഞു.**

ജ്ഞാനാദിയെ വിഗണിച്ചുമെന്നാലവ-
യ്ക്കൂനമിയലാതെ സൂചനനല്കിയും
മുക്തിദമായുമാശ്ചര്യമാമ്മാറെഴ-
മീക്കഥയെങ്ങിനെയുദ്ഭൂതമായിതു? 53

**സൂതൻ പറഞ്ഞു**

ശ്രീകൃഷ്ണനൂഴിയുപേക്ഷിച്ചു വൈകുണ്ഠ-
ലോകം ഗമിക്കുവാനായങ്ങൊരുങ്ങവേ
ഏകാദശത്തിലരുളിട്ടും തത്ത്വങ്ങ-
ളാകവേ കേട്ടതിൽപ്പിന്നെയുമുദ്ധവൻ
ശങ്കാകുലനായ് ഭഗവാനൊടീവിധം
സങ്കടത്തോടുകൂടിക്കഥിച്ചീടിനാൻ. 54

**ഉദ്ധവൻ പറഞ്ഞു.**

അല്ലയോ ഗോവിന്ദ! ഭക്തജനേച്ഛക-
ളെല്ലാം ശരിയായ് നിറവേററിയിക്ഷണം
അങ്ങു മറയാൻ തുനികയാണിപ്പൊഴെൻ-
തുങ്ഗസന്ദേഹമൊഴിച്ചേകണം ശുഭം. 55

ഘോരനാകും കലി വന്നിരിക്കുന്നിതു
പാരിൽപ്പരക്കുമിനിദ്ദുർജ്ജനോത്ക്കരം.
ക്രൂരരായ്ത്തീരുന്നു സാധുജനങ്ങളും
പാരാതസത്തുക്കളോടുള്ള ചേർച്ചയാൽ.
ഭൂരിഭാരാർത്തിയാൽ ഗോരൂപയായ് ധര-
യാരെശ്ശരണം ഗമിച്ചീടും ഭാവിയിൽ?
നിന്നെയൊഴിഞ്ഞന്യനാം രക്ഷിതാവിനെ
മന്നിലൊരേടവും കാണുന്നതില്ല ഞാൻ. 56-57

ആകയാൽ സാധുക്കളിൽക്കൃപയാൽ ഭവാൻ
പോകൊലാ മന്നിൽനിന്നും ഭക്തവത്സലാ!
ജ്ഞാനാകൃതി ഭവാൻ സത്ത്വഗുണംപൂണ്ടു
ദീനാവനത്തിനായല്ലോ പിറന്നതും. 58

നിന്തിരുമേനിതൻ വേർപാടിതൊട്ടുമാ-
ഹന്ത! സഹിക്കാ ഭവത്ഭക്തർ നിണ്ണയം
ഭാവത്ക്ക [1] നിർഗ്ഗുണരൂപസേവയ്ക്കിവ-
ക്കാവതുണ്ടോ ഭവാനായതോക്കേണ്ടയോ? 59

ഉദ്ധവരേവമുരക്കെ, പ്രഭാസത്തിൽ
വർത്തിച്ചിടുമബ്ഭഗവാൻ രമാപതി
ഭക്തജനാലംബനത്തിനിസ്സന്ധിയിൽ
യുക്തമായ് വേണ്ടതെന്തെന്നു ചിന്തിച്ചുതേ. 60

എങ്ങും വിളങ്ങിടും തൻമഹസ്സാകവേ
മങ്ങാതെ ഭാഗവതത്തിലുറപ്പിച്ചു
പിന്നെത്തിരോഭൂതനായ് ഭഗവാൻ ഹരി
ചെന്നിരുന്നാൽ മഹാഭാഗവതാബ്ധിയിൽ.

എന്നതിനാലെയിഗ്രന്ഥമുക്താമണി
മിന്നുന്ന ഗോവിന്ദ വാങ്മയീ മൂർത്തിയായ്.
പ്രത്യക്ഷമാമിബ്ഭഗവത്സ്വരൂപത്തെ
നിത്യവും സേവിക്ക, ദർശനം ചെയ്യുക,
അദ്ധ്യയനം ചെയ്ക, കേൾക്കുകയിത്തരം
വൃത്തികളാൽ ദുരിതൌഘമൊടുങ്ങിടും. 61-62

ആകയാലിക്കലികാലത്തു സപ്താഹ-
യാഗമഖിലപ്രധാനമാക്കീ ബുധർ. 63

ദുഃഖദാരിദ്ര്യദൌർഭാഗ്യദുരിതൌഘ-
മൊക്കെയകററുവാനും ക്രോധകാമാദി-
നിഷ്കാസനംചെയ്യുവാനുമഭിജ്ഞരാൽ
പ്രഖ്യാപിതമിതു സപ്തപാരായണം. 64

വിണ്ണവക്കും ദുസ്ത്യജയായ മായയെ
വെന്നീടുവാൻ നരക്കെങ്ങിനെയൊത്തിടും?
പിന്നെയതിന്നു ചിന്തിച്ചുവിധിച്ചതാ-
ണുന്നതമാകുമിസ്സപ്താഹമാം മഖം. 65

**സൂതൻ പറഞ്ഞു.**

ഇങ്ങിനെയിമ്മഹാ യജ്ഞധമ്മം സഭാ-
രങ്ഗത്തിലമ്മഹർഷീന്ദ്രർ പരത്തവേ,
അങ്ങൊരു വിസ്മയമുണ്ടായി മാമുനി-
പുങ്ഗവാ! ശൌനകാ! ചൊല്ലാം ശ്രവിക്കുക. 66

"ശ്രീകൃഷ്ണ! ഗോവിന്ദ! ഹേ മുരാരേ! ഹരേ!
ലോകപതേ!" എന്നടിക്കടി ചൊന്നുടൻ
പ്രേമൈകരൂപിണി ഭക്തിതരുണരാ-
മാമക്കളേയും പിടിച്ചവിടെത്തിനാൾ. 67

ഭാഗവതാർത്ഥഭൂഷാ മനോജ്ഞാംഗിയാ-
യാഗതയാം ഭക്തിയെക്കണ്ടഖിലരും
ആരിവ,ളെങ്ങിനെ വന്നിമ്മുനിമദ്ധ്യ-
മേറിയെ,ന്നങ്ങിനെ നോക്കിയിരുന്നിതേ. 68

"ഭാഗവതാർത്ഥ ശ്രവണത്തിനാലിവി-
ടാഗതയാകിയ ഭക്തിയത്രേയിവൾ"
എന്നുകുമാരമുനീന്ദ്രർ ചൊല്ലീടവേ
ചെന്നവരേ നമിച്ചിട്ടവളോതിനാൾ. 69

1 അങ്ങയുടെ മായാഗുണമില്ലാത്ത രൂപം.

ഭക്തിരുവാച

ഭവദ്ഭിരദ്യൈവ കൃതാസ്മി പുഷ്ടാ
കലിപ്രണഷ്ടാപി കഥാരസേന
ക്വാഹം തു തിഷ്ഠാമ്യധുനാ ബ്രുവന്തു
ബ്രാഹ്മ്യാ ഇദം താം ഗിരമൂചിരേ തേ 70
ഭക്തേഷു ഗോവിന്ദസരൂപകർത്രീ
പ്രേമൈകധർത്രീ ഭവരോഗഹന്ത്രീ
സാ ത്വം ച തിഷ്ഠസ്വ സുധൈര്യസംശ്രയാ
നിരന്തരം വൈഷ്ണവമാനസാനി. 71
തതോഽപി ദോഷാഃ കലിജാ ഇമേ ത്വാം
ദ്രഷ്ടും ന ശക്താഃ പ്രഭവോഽപി ലോകേ
ഏവം തദാജ്ഞാവസരേഽപി ഭക്തിഃ
തദാ നിഷണ്ണാ ഹരിദാസചിത്തേ. 72
സകലഭുവനമധ്യേ നിർദ്ധനാസ്തേഽപി ധന്യാ
നിവസതി ഹൃദി യേഷാം ശ്രീഹരേർഭക്തിരേകാ
ഹരിരപി നിജലോകം സർവ്വഥാതോ വിഹായ
പ്രവിശതി ഹൃദി തേഷാം ഭക്തിസൂത്രോപനദ്ധഃ 73
ബ്രൂമോഽദ്യ തേ കിമധികം മഹിമാനമേവം
ബ്രഹ്മാത്മകസ്യ ഭുവി ഭാഗവതാഭിധസ്യ
യത്സംശ്രയാൽ നിഗദിതേ ലഭതേ സുവക്താ
ശ്രോതാപി കൃഷ്ണസമതാമലമന്യധർമ്മൈഃ 74

ഇതി ശ്രീപത്മപുരാണേ ഉത്തരഖണ്ഡേ ശ്രീമദ്ഭാഗവതമാഹാത്മ്യേ
ഭക്തികഷ്ടനിവർത്തനം നാമ തൃതീയോഽധ്യായഃ

ഭാഗവതമാഹാത്മ്യേ ശ്ലോകാഃ 230. തൃതീയാദ്ധ്യായേ ശ്ലോകാഃ 74.

---

## അഥ ചതുർത്ഥോഽധ്യായഃ

സൂത ഉവാച

അഥ വൈഷ്ണവചിത്തേഷു ദൃഷ്ട്വാ ഭക്തിമലൌകികീം
നിജലോകം പരിത്യജ്യ ഭഗവാൻ ഭക്തവത്സലഃ 1
വനമാലീ ഘനശ്യാമഃ പീതവാസാ മനോഹരഃ
കാഞ്ചീകലാപരുചിരോ ലസന്മുകുടകുണ്ഡലഃ 2
ത്രിഭംഗലളിതശ്ചാരുകൌസ്തുഭേന വിരാജിതഃ
കോടിമന്മഥലാവണ്യോ ഹരിചന്ദനചർച്ചിതഃ 3
പരമാനന്ദചിന്മൂർത്തിർമ്മധുരോ മുരളീധരഃ
ആവിവേശ സ്വഭക്താനാം ഹൃദയാന്യമലാനി ച. 4
വൈകുണ്ഠവാസിനോ യേ ച വൈഷ്ണവാ ഉദ്ധവാദയഃ
തത്കഥാശ്രവണാർത്ഥം തേ ഗൂഢരൂപേണ സംസ്ഥിതാഃ 5
തദാ ജയജയാരാവോ രസപുഷ്ടിരലൌകികീ
ചൂർണ്ണപ്രസൂനവൃഷ്ടിശ്ച മുഹുഃ ശംഖരവോഽപ്യഭൂൽ 6
തത്സഭാസംസ്ഥിതാനാം ച ദേഹഗേഹാത്മവിസ്മൃതിഃ
ദൃഷ്ട്വാ ച തന്മയാവസ്ഥാം നാരദോ വാക്യമബ്രവീൽ. 7
അലൌകികോഽയം മഹിമാ മുനീശ്വരാഃ
സപ്താഹജന്യോഽദ്യ വിലോകിതോ മയാ
മൂഢാഃ ശഠാ യേ പശുപക്ഷിണോഽത്ര
സർവ്വേഽപി നിഷ്പാപതമാ ഭവന്തി. 8

ഭക്തി പറഞ്ഞു.

ദുഷ്ടനായീടും കലിയുടെ പീഡയാൽ
നഷ്ടമെന്നങ്ഗം ചരിതരസത്തിനാൽ
പുഷ്ടമാക്കീ കൃപാശാലികൾ നിങ്ങളി-
ട്ടിട്ടി,ലിനി ഞാനെവിടിരുന്നീടണം?
ഇമ്മട്ടുഭക്തിതൻ ചോദ്യത്തിനിത്തരം
ബ്രഹ്മാത്മജമുനിശ്രേഷ്ഠർ ചൊല്ലീടിനാർ. 70

പ്രേമൈകരൂപിണിയായ് ഹരിദാസരിൽ
ശ്രീമാധവാകൃതിപൂണ്ടു ഭവാമയം
ഉന്മൂലനംചെയ്തു വാഴ്ക ധൈര്യത്തൊടും
നിർമ്മലേ! വൈഷ്ണവഹൃത്തിൽ നീ സന്തതം. 71

ലോകമെങ്ങും സ്വ [1] പ്രഭാവപ്രകാശന-
പ്രാഗല്ഭ്യമേറും കലിയുടെ പീഡകൾ
നിന്നെനിഴലിടാ, എന്നതദാജ്ഞയാൽ-
ച്ചെന്നുവാണാൾ ഹരിദാസാശയങ്ങളിൽ. 72

ആരുടെയുള്ളിൽ ഹരിഭക്തിമേൽക്കുമേൽ
വേരുറച്ചേറെപ്പരിപുഷ്ടിയാന്നിട്ടും
അപ്പുരുഷൻപരം നിർദ്ധനനാകില്ല-
മിപ്പാരിലേററവും ഭാഗ്യവാൻതന്നെയാം.
ഭക്തിപാശാബദ്ധനായ് ഭഗവാൻഹരി
ചൊൽക്കൊണ്ടിട്ടും നിജവൈകുണ്ഠസത്പദം
ചിക്കെന്നുപേക്ഷിച്ചു ഭക്തജനങ്ങൾത-
ന്നൾക്കാമ്പിൽവന്നു വസിക്കുന്നു നിത്യവും. 73

ബ്രഹ്മസമാനമാം ഭാഗവതത്തിൻെറ
മേന്മയെന്തിന്നധികം കഥിക്കുന്നു ഞാൻ.
ഏതവനിക്കഥ ചൊൽകയോ കേൾക്കയോ
സാധുതരം വിവരിക്കയോ ചെയ്തിട്ടും,
ആ നരനാനന്ദമൂർത്തിയാമാരമാ-
ജാനിക്കുതുല്യനായ് മന്നിതിൽ മിന്നിടും. 74

---

## അദ്ധ്യായം 4.

സൂതൻ പറഞ്ഞു.

ലോലാമലവനമാലാലസിതനായ്,
നീലമേഘാഭനായ്, ചേതോഹരനായി,
കാഞ്ചീകലാപനായ് പീതവസനനാ-
യഞ്ചിതകുണ്ഡലസൽക്കിരീടാഭനായ്,
ഉന്നതകൌസ്തുഭശോഭിതനായ്, ഹരി-
ചന്ദനശീത പങ്കാലംകൃതനായി,
രമ്യത്രിവലീവിലസിതനായ്,ക്കോടി-
മന്മഥതുല്യലാവണ്യ മനോജ്ഞനായ്,
ചാരുമുരളീധരനായ്, മധുരിമ
ചോരുവോനായ്, പരമാനന്ദമൂർത്തിയാം
നാരായണൻ ഭഗവാൻ ഭക്തവത്സലൻ
കൂറൊടും വൈഷ്ണവ ശുദ്ധചിത്തങ്ങളിൽ
ലോകസുദുർല്ലഭഭക്തിപാർത്തിട്ടുടൻ
വൈകുണ്ഠലോകം ത്യജിച്ചെത്തി വാസമായ് 1-4

ശുദ്ധവേഷം ധരിച്ചിക്കഥ കേൾക്കുവാൻ
കൂടിയങ്ങുദ്ധവാദ്യുത്തമഭക്തരും. 5

അപ്പോളവിടെ മുഴങ്ങീ ജയജയ-
ശബ്ദവും മങ്ഗലശംഖനാദങ്ങളും.
ഉണ്ടായലൌകികമാം രസപുഷ്ടിയും
വേണ്ടപോൽ ധൂളീപ്രസൂനവർഷങ്ങളും. 6

ആഗാരദേഹധനാങ്ങളും വിസ്മരി-
ച്ചേകാഗ്രതയോടിരിക്കും സദസ്യരെ
ആകെയൊന്നീക്ഷിച്ചു തന്മയപ്പെട്ടതായ്
നാകിമുനീശ്വരൻ പാർത്തു ചൊല്ലീടിനാൻ. 7

സപ്താഹജാതമാമത്ഭുത മാഹാത്മ്യ-
മിപ്പൊഴെനിക്കു കാണായി മുനീന്ദ്രരേ!
ഇങ്ങെഴും മൂഢശഠപശുപക്ഷികൾ
തങ്ങൾതൻപാപങ്ങളററു ശോഭിപ്പതേ. 8

---

1 തൻെറ പ്രഭാവത്തെ പ്രകാശിപ്പിക്കുന്ന സാമർത്ഥ്യം.

അതോ നൃലോകേ നനു നാസ്തി കിഞ്ചിൽ
ചിത്തസ്യ ശോധായ കലൌ പവിത്രം
അഘൌഘവിധ്വംസകരം തഥൈവ
കഥാസമാനം ഭുവി നാസ്തി ചാന്യൽ. 9
കേ കേ വിശുദ്ധ്യന്തി വദന്തു മഹ്യം
സപ്താഹയജ്ഞേന കഥാമയേന
കൃപാലുഭിർല്ലോകഹിതം വിചാര്യ
പ്രകാശിതഃ കോഽപി നവീനമാർഗ്ഗഃ 10

കുമാരാ ഊചുഃ

യേ മാനവാഃ പാപകൃതസ്തു സർവ്വദാ
സദാ ദുരാചാരരതാ വിമാർഗ്ഗഗാഃ
ക്രോധാഗ്നിദഗ്ദ്ധാഃ കുടിലാശ്ച കാമിനഃ
സപ്താഹയജ്ഞേന കലൌ പുനന്തി തേ. 11
സത്യേന ഹീനാഃ പിതൃമാതൃദൂഷകാ-
സ്തൃഷ്ണാകുലാശ്ചാശ്രമധർമ്മവർജ്ജിതാഃ
യേ ദാംഭികാ മൽസരിണോഽപി ഹിംസകാഃ
സപ്താഹയജ്ഞേന കലൌ പുനന്തി തേ. 12
പഞ്ചോഗ്രപാപാശ്ഛലഛദ്മകാരിണഃ
ക്രൂരാഃ പിശാചാ ഇവ നിർദ്ദയാശ്ച യേ
ബ്രഹ്മസ്വപുഷ്ടാ വ്യഭിചാരകാരിണഃ
സപ്താഹയജ്ഞേന കലൌ പുനന്തി തേ. 13
കായേന വാചാ മനസാപി പാതകം
നിത്യം പ്രകുർവ്വന്തി ശഠാ ഹഠേന യേ
പരസ്വപുഷ്ടാ മലിനാ ദുരാശയാഃ
സപ്താഹയജ്ഞേന കലൌ പുനന്തി തേ. 14
അത്ര തേ കീർത്തയിഷ്യാമ ഇതിഹാസം പുരാതനം
യസ്യ ശ്രവണമാത്രേണ പാപഹാനിഃ പ്രജായതേ. 15
തുംഗഭദ്രാതടേ പൂർവ്വമഭൂൽ പത്തനമുത്തമം
യത്ര വർണ്ണാഃ സ്വധർമ്മേണ സത്യസൽകർമ്മതൽപരാഃ 16
ആത്മദേവഃ പുരേ തസ്മിൻ സർവ്വവേദവിശാരദഃ
ശ്രൌതസ്മാർത്തേഷു നിഷ്ണാതോ ദ്വിതീയ ഇവ ഭാസ്കരഃ 17
ഭിക്ഷുകോ വിത്തവാൻ ലോകേ തൽപ്രിയാ ധുന്ധുലീ സ്മൃതാ
സ്വവാക്യസ്ഥാപികാ നിത്യം സുന്ദരീ സുകുലോത്ഭവാ. 18
ലോകവാർത്താരതാ ക്രൂരാ പ്രായശോ ബഹുജല്പികാ
ശൂരാ ച ഗൃഹകൃത്യേഷു കൃപണാ കലഹപ്രിയാ. 19
ഏവം നിവസതോഃ പ്രേമ്ണാ ദമ്പത്യോ രനപത്യയോഃ
അർത്ഥാഃ കാമാസ്തയോരാസന്ന സുഖായ ഗൃഹാദികം. 20
പശ്ചാദ്ധർമ്മാഃ സമാരബ്ധാസ്താഭ്യാം സന്താനഹേതവേ
ഗോഭൂഹിരണ്യവാസാംസി ദീനേഭ്യോ യച്ഛതഃ സദാ. 21
ധനാർദ്ധം ധർമ്മമാർഗ്ഗേണ താഭ്യാം നീതം തഥാപി ച
ന പുത്രോ നാപി വാ പുത്രീ തതശ്ചിന്താതുരൌ ഭൃശം. 22
ഏകദാ സ ദ്വിജോ ദുഃഖാൽ ഗൃഹം ത്യക്ത്വാ വനം ഗതഃ
മദ്ധ്യാഹ്നേ തൃഷിതോ ജാതസ്തഡാഗം സമുപേയിവാൻ. 23
പീത്വാ ജലം നിഷണ്ണസ്തു പ്രജാദുഃഖേന കർശിതഃ
മുഹൂർത്താദപി തത്രൈവ സന്യാസീ കശ്ചിദാഗതഃ 24
ദൃഷ്ട്വാ പീതജലം തം തു വിപ്രോ യാതസ്തദന്തികം
നത്വാ ച പാദയോസ്തസ്യ നിഃശ്വസൻ സംസ്ഥിതഃ പുരഃ 25

ഇന്നിതിനാലിക്കലിയിൽ മനശ്ശുദ്ധി-
വന്നിടാനും ദുരിതൌഘനാശത്തിനും
ഭാഗവതകഥാപ്രസ്താവതുല്യമി-
ല്ലേകകർമ്മം മന്നിലെന്നുറപ്പായി മേ. 9

എന്നാൽ കഥാരൂപ പാരായണത്തിനാൽ
മന്നിലേതേതുവിധമെഴും പാപികൾ
പാവനമാനസന്മാരായ് ഭവിക്കുമെ-
ന്നാവിരാനന്ദമെന്നോടരുളീടണം.
ലോകററിതാർത്ഥം കൃപാത്മാക്കൾ നിങ്ങളീ-
യേകമാം നൂതനപന്ഥാവുകാട്ടിനാർ. 10

**കുമാരന്മാർ പറഞ്ഞു.**

ദുഷ്ടതകാട്ടുവോരും, ദുരാചാരത്തി-
ലിഷ്ടമുള്ളോരു, മരിശാഗ്നിയിൽ വീണു-
നഷ്ടമാവോരും, നിഷിദ്ധകർമ്മാക്കളു-
മേററംകുടിലരും, കാമീനികരവും
പെട്ടെന്നു ശുദ്ധരാമിക്കലിതന്നിലുത്-
കൃഷ്ടമാം സപ്താഹയജ്ഞത്തിനാൽ ദൃഢം. 11

സത്യം വെടിഞ്ഞവർ, മാതാപിതാക്കളെ
നിത്യം ദുഷിപ്പ,വരത്യാഗ്രഹികളും
വഞ്ചകന്മാ, രതാതാശ്രമധർമ്മത്തെ-
യഞ്ചാതെവിട്ടവർ, ജന്തുഹന്താക്കളും,
മാത്സര്യമേറുവോരും, പരിശുദ്ധരാ-
മിസ്സപ്തപാരായണ യജ്ഞമൊന്നിനാൽ. 12

പഞ്ചോ [1] ഗ്രപാതകകൃത്തുകൾ, കള്ളവും
വഞ്ചനയും നുണയും തൊഴിലാക്കിയോർ,
ക്രൂരചിത്തന്മാർ, പിശാചപ്രകൃതികൾ
തീരെക്കരുണയററോർ, പരസ്ത്രീഗതർ,
ബ്രഹ്മധനാഹരണത്താൽ തടിച്ചവ-
രിമ്മട്ടുകാരുമിതിനാൽ വിമുക്തരാം. 13

കായവാങ്മാനസ വൃത്തികളാലഘം
ഭൂയോപിചെയ്‌വോർ, പരസ്വത്തിനാൽത്തനു-
പുഷ്ടമാക്കുന്നോർ ശഠന്മാർ, മലിനരും,
ദുഷ്ടാശയരു, മിതിനാൽ വിശുദ്ധരാം. 14

കേൾക്കുന്നമാത്രയിൽ സർവ്വപാപങ്ങളും
പോക്കുന്നതായിതിനൊത്ത ദൃഷ്ടാന്തമായ്
ചൊല്ലാം പുരാതനമാമിതിഹാസമൊ-
ന്നുല്ലാസപൂർവ്വം ശ്രവിക്കുക മാമുനേ! 15

തെക്കുദിക്കിൽത്തുംഗഭദ്രാ നദിയുടെ
വക്കിലുണ്ടായിരുന്നേകപുരം പുരാ.
സത്യശൌചാദിസദാചാരമാകവേ
കൃത്യമായ് പാലിച്ചു ധർമ്മനിഷ്ണാതരായ്
ഭദ്രംവസിച്ചിരുന്നസ്ഥലത്തന്യോന്യ-
മൈത്രിയോടും പലജാതിയിൽപ്പെട്ടവർ. 16

വേദസ്മൃതിവിധിശ്രദ്ധാലുവായ് സർവ്വ-
വേദജ്ഞനായവിടാത്മദേവാഖ്യനായ്
ഉണ്ടായിരുന്നൊരു ഭാസുരഭൂസുരൻ,
രണ്ടാമനാകുമഹസ്കരനെന്നപോൽ. 17

ഭിക്ഷുവത്രേയീയുലകത്തിൽ വിത്തവാ-
നക്ഷയംതന്നെയവന്റെ ധനം ദൃഢം.
ആ മട്ടുസമ്പന്നനാമാത്മദേവനു-
ണ്ടോമനധുന്ധുലിയെന്നൊരുഭാമിനി, 18

സുന്ദരിയാമവളുത്കൃഷ്ടവംശജ,
ചൊന്നവാക്കേററം മുറുകെപ്പിടിക്കുവോൾ,
ഏറെപ്പറഞ്ഞീടുവോൾ, കലഹപ്രിയ,
പാരം പരഗുണദോഷവിമർശക
ക്രൂരയുമപാരം കൃപണയുമെങ്കിലു-
മേറെച്ചുണക്കുട്ടി വീട്ടുകാര്യങ്ങളിൽ. 19

എന്തുചെയ്യാം പ്രേമയുക്തരവർക്കൊരു
സന്താനമുണ്ടായതി,ല്ലതുകാരണം
ദുഃഖമയമായ് ഭവിച്ചു ഗേഹാദിയാ-
മുത്കൃഷ്ടഭോഗവിഷയാർത്ഥമാകവേ. 20

ഉണ്ണിയുണ്ടാകുവാനന്നിപ്പുനരവ-
രെണ്ണമെന്യേ ഗോക്കൾഭൂമിവസ്ത്രങ്ങളും
സ്വർണ്ണവും മററുവസ്തുക്കളും യാചക-
ർക്കെന്നും കൊടുത്തിതു പിന്നെയും പിന്നെയും. 21

വീട്ടുമുതലിൽപകുതിയും പെട്ടെന്നു
നഷ്ടമായ് ദാനധർമ്മങ്ങളാലെങ്കിലും,
കിട്ടീലൊരു മകനേയോ മകളെയോ
കഷ്ട! മതിനാൽ മുഴത്തിതവർക്കഴൽ. 22

ആടലിലാണ്ടദ്ധരാസുരനേകദാ
കാട്ടുകേറിച്ചരിച്ചീടവേ, നേരവും
നട്ടുച്ചയായ് ദാഹമേറിജ്ജലത്തിനായ്
പെട്ടെന്നൊരു തടാകത്തിലണഞ്ഞുതേ. 23

നീരുംകുടിച്ചിട്ടു സന്താനമില്ലാത്ത
കാര്യംനിനച്ചല്ലലാർന്നങ്ങിരിക്കവേ,
വന്നാൻ മുഹൂർത്തത്തിനുള്ളിലവിടൊരു
സന്ന്യാസിവര്യനെവിടെനിന്നോ ദ്രുതം. 24

വെള്ളംകുടിച്ചങ്ങൊരിടത്തു വിശ്രമം
കൊള്ളുമസ്സന്ന്യാസിതന്നടുത്തക്ഷണം
ചെന്നു പാദപ്രണാമം ചെയ്തഭിമുഖം
നിന്നാൻ വിഷണ്ണനായ് നിശ്ശ്വാസപൂർവ്വകം. 25

1 പഞ്ചമഹാപാപം ചെയ്യുന്നവർ—പശുഹത്യ, ബ്രാഹ്മണഹത്യ, മോഷണം, മദ്യപാനം, കള്ളംപറയുക എന്നിവ

യതിരുവാച

കഥം രോദിഷി വിപ്ര ത്വം കാ തേ ചിന്താ ബലീയസീ
വദ ത്വം സത്വരം മഹ്യം സ്വ സ്യ ദുഃഖസ്യ കാരണം. 26

ബ്രാഹ്മണ ഉവാച

കിം ബ്രവീമി ഋഷേ ദുഃഖം പൂൎവ്വപാപേന സഞ്ചിതം
മദീയാഃ പൂൎവ്വജാസ്തോയം കവോഷ്ണമുപഭുഞ്ജതേ. 27
മദ്ദത്തം നൈവ ഗൃഹ്ണന്തി പ്രീത്യാ ദേവാ ദ്വിജാതയഃ
പ്രജാദുഃഖേന ശൂന്യോഽഹം പ്രാണാംസ്ത്യക്തുമിഹാഗതഃ 28
ധിക് ജീവിതം പ്രജാഹീനം ധിക് ഗൃഹം ച പ്രജാം വിനാ
ധിക് ധനം ചാനപത്യസ്യ ധിക്കുലം സന്തതിം വിനാ. 29
പാല്യതേ യാ മയാ ധേനുഃ സാ വന്ധ്യാ സൎവ്വഥാ ഭവേൽ
യോ മയാ രോപിതോ വൃക്ഷഃ സോഽപി വന്ധ്യത്വമാശ്രയേൽ. 30
യൽ ഫലം മൽഗൃഹായാതം തച്ച ശീഘ്രം വിനശ്യതി
നിൎഭാഗ്യസ്യാനപത്യസ്യ കിമതോ ജീവിതേന മേ. 31
ഇത്യുക്ത്വാ സ രുരോദോച്ചൈസ്തൽപാൎശ്വം ദുഃഖപീഡിതഃ
തദാ തസ്യ യതേശ്ചിത്തേ കരുണാഭൂൽ ഗരീയസീ. 32
തൽഫാലാക്ഷരമാലാം ച വാചയാമാസ യോഗവാൻ
സൎവ്വം ജ്ഞാത്വാ യതിഃ പശ്ചാദ്വിപ്രമൂചേ സവിസ്തരം. 33

യതിരുവാച

മുഞ്ചാജ്ഞാനം പ്രജാരൂപം ബലിഷ്ഠാ കൎമ്മണോ ഗതിഃ
വിവേകം തു സമാസാദ്യ ത്യജ സംസാരവാസനാം. 34
ശൃണു വിപ്ര മയാ തേഽദ്യ പ്രാരബ്ധം തു വിലോകിതം
സപ്തജന്മാവധി തവ പുത്രോ നൈവ ച നൈവ ച. 35
സന്തതേ സഗരോ ദുഃഖമവാപാംഗഃ പുരാ തഥാ
രേ മുഞ്ചാദ്യ കുടുംബാശാം സന്യാസേ സൎവ്വഥാ സുഖം. 36

ബ്രാഹ്മണ ഉവാച

വിവേകേന ഭവേൽ കിം മേ പുത്രം ദേഹി ബലാദപി
നോ ചേത്ത്യജാമ്യഹം പ്രാണാംസ്ത്വദഗ്രേ ശോകമൂൎച്ഛിതഃ 37
പുത്രാദിസുഖഹീനോഽയം സന്യാസഃ ശുഷ്ക ഏവ ഹി.
ഗൃഹസ്ഥഃ സരസോ ലോകേ പുത്രപൌത്രസമന്വിതഃ 38
ഇതി വിപ്രാഗ്രഹം ദൃഷ്ട്വാ പ്രാബ്രവീത്സ തപോധനഃ
ചിത്രകേതുൎഗ്ഗതഃ കഷ്ടം വിധിലേഖവിമാൎജ്ജനാൽ. 39
ന യാസ്യസി സുഖം പുത്രാദ്യഥാ ദൈവഹതോദ്യമഃ
അതോ ഹഠേന യുക്തോഽസി ഹ്യൎത്ഥിനം കിം വദാമ്യഹം. 40
തസ്യാഗ്രഹം സമാലോക്യ ഫലമേകം സ ദത്തവാൻ
ഇദം ഭക്ഷയ പത്ന്യാ ത്വം തതഃ പുത്രോ ഭവിഷ്യതി. 41
സത്യം ശൌചം ദയാ ദാനമേകഭക്തം തു ഭോജനം
വൎഷാവധി സ്ത്രീയാ കാൎയ്യം തേന പുത്രോഽതിനിൎമ്മലഃ 42
ഏവമുക്ത്വാ യയൌ യോഗീ വിപ്രസ്തു ഗൃഹമാഗതഃ
പത്ന്യാഃ പാണൌ ഫലം ദത്വാ സ്വയം യാതസ്തു കുത്രചിൽ. 43
തരുണീ കുടിലാ തസ്യ സഖ്യഗ്രേ ച രുരോദ ഹ
അഹോ ചിന്താ മമോൽപന്നാ ഫലം ചാഹം ന ഭക്ഷയേ. 44

സന്ന്യാസി പറഞ്ഞു.

ഹേ മഹീദേവാ! വലുതാം വ്യസനത്തി–
ലാമഗ്നനായ്ഭവാനെന്നു തോന്നുന്നു മേ.
ചിന്തിപ്പതെന്താണധികം? കരയുന്ന–
തെന്തിനു? സന്താപകാരണമെന്തു തേ? 26

ബ്രാഹ്മണൻ പറഞ്ഞു.

എന്തുചൊല്ലീടേണ്ടുമാമുനേ! ഞാ,നെൻെറ
വൻതുയിർ ജന്മാന്തരകർമ്മജം ദൃഢം.
അല്ലോഷ്ണമാക്കാതെ മല്പിതൃക്കൾക്കെൻെറ
തപ്പ്ണനീർ കുടിപ്പാൻ കഴിയാതെയായ്. 27

ഞാനേകിടുംജലം ദേവദ്വിജാദികൾ
മാനസതൃപ്തിയോടല്ല കൈക്കൊൾവതും.
സന്താനശൂന്യൻ മൃതസമൻ, ജീവിപ്പ–
തെന്തിനിനിറങ്ങിനേനാത്മഹത്യ്ക്കുതാൻ. 28
പുത്രഹീനന്തൻകുലം, ധനം, ജീവിതം,
പത്തനമെന്നിതെല്ലാം ത്രിലോകം നിന്ദിതം. 29

ഞാൻ വളർത്തുംപശു വന്ധ്യയായ്ത്തീർന്നിടും,
ഭുവിൽ ഞാൻ നട്ടിടും വൃക്ഷവും കായ്ച്ചിടാ. 30

പുഷ്പഫലങ്ങളെൻ ഗേഹത്തിലെത്തുകി–
ലപ്പൊഴേതന്നെയുണങ്ങിക്കരിഞ്ഞുപോം.
അത്രമേൽ നിർഭാഗ്യവാനുമപുത്രനും
പൃഥ്വിയിലെന്തിനു ജീവിച്ചിരിക്കണം! 31

എന്നിത്രയുംപറഞ്ഞദ്വിജൻ യോഗിതൻ
മുന്നിൽനിന്നങ്ങു വാവിട്ടുകരഞ്ഞിതു്
ഉന്നതകാരുണ്യമന്നേരമമ്മഹാൻ
തന്നുൾത്തളിരിൽ നിറഞ്ഞുവഴിഞ്ഞിതു. 32

അക്ഷമാദേവൻെറ മൌലിലിഖിതമാ–
മക്ഷരമാലവായിച്ചറിഞ്ഞാനുടൻ
അത്രമേൽയോഗപ്രഭാവനാമമ്മുനി
വിസ്തരിച്ചദ്വിജനോടഥ ചൊല്ലിനാൻ. 33

സന്ന്യാസി പറഞ്ഞു.

അല്ലയോ ഭൂസുരാ! പുത്രേച്ഛയങ്ങേയ്ക്കു
തെല്ലുമാത്മജ്ഞാനമില്ലായ്കമൂലമാം.
നേട്ടു വിവേകം, വിട്ടു, ഭവവാസന,–
യീടാക്കു കർമ്മഗതിതടഞ്ഞീടുവാൻ? 34

ക്ഷോണീസുരാ! ഭവാൻ ശ്രദ്ധിച്ചുകേൾക്കുക,
കാണുന്നുഞാൻ ഭവത്പ്രാരബ്ധമാകവേ.
കില്ലില്ല, മേലിനിയേഴജന്മത്തേക്കു–
മില്ലതാ,നില്ലതാനങ്ങേയ്ക്കു സന്തതി. 35

മക്കൾമൂലം സഗരന്നനർത്ഥങ്ങളെ–
ന്തൊക്കെയുണ്ടായ് വന്നിതങ്ങ്ഹ്രഭൂപാലനും
വംശം നിലനിറുത്താനെഴമീയാശ–
മോശമാം, സർവ്വഥാ സന്ന്യാസമുത്തമം. 36

ബ്രാഹ്മണൻ പറഞ്ഞു.

എന്തുഫലം വിവേകത്താ,ലെനിക്കൊരു
സന്താനമേകു ഭവാൻ യോഗശക്തിയാൽ.
അല്ലെങ്കിലല്ലലാൽ മൂർച്ഛിതനാമിവൻ
കില്ലില്ല, നിൻമുന്നിലിപ്പോൾ മരിക്കുവൻ. 37

പുത്രാദിസൌഖ്യവിഹീനമാം സന്ന്യാസ–
മെത്രയോശ്രേഷ്ഠം നിരൂപിച്ചു കാണുകിൽ.
പുത്രകളത്രാദിയൊത്ത ഗൃഹസ്ഥനാം
പൃഥ്വിയിലേറ്റം സരസ,നസംശയം. 38

നന്ദനലാഭത്തിലാശയേറും മഹീ–
വിണ്ണവനോടായ് പറഞ്ഞു വീണ്ടും മുനി:–
"മുന്നംവിധിലിഖിതം ചിത്രകേതുവാം
മന്നൻ നിഷേധിച്ചു കഷ്ടത്തിലാണ്ടുപോയ്. 39

പുത്രനുണ്ടാകിലങ്ങേക്കവൻമൂലമാ–
യെത്താസുഖം വിധിവൈപരീത്യത്തിനാൽ.
എന്നതിനാലിതിലാശവിട്ടുകയാം
ന,ന്നർത്ഥിയോടിതിലേറെയെന്തോതിടും?" 40

വീണ്ടും ദ്വിജൻെറ നിർബന്ധം ബലിഷ്ഠമായ്
ക്ക,ണ്ടൊരുമാമ്പഴമേകിനാൻ മാമുനി.
"കൊണ്ടുപോയ് പത്നിക്കു നല്കി ബ്ഭുജിപ്പിക്ക
യുണ്ടായിടുംതവനന്ദനൻ നിശ്ചയം. 41

സത്യസംഭാഷണം, ദീനദാനം, ദേഹ–
ശുദ്ധി, കരുണ,യൊരുകുറി ഭക്ഷണം;
എന്നീവ്രതങ്ങളാണ്ടൊന്നു മുടങ്ങാതെ
തനവീനോററാൽ പുത്രനുത്തമനായിടും." 42

പോയാനിതുചൊല്ലി യോഗി, ധരാസുരൻ
ജായയ്ക്കിതുകൊടുത്തങ്ങോഗമിച്ചിതു. 43

പിന്നെക്കുടിലയാം ഭൂസുരഭാമിനി
തന്നുടെയുററസഖിയെസ്സമീപിച്ചു–
ക്രന്ദനം ചെയ്യാൻ തുടങ്ങിനാൾ. "സോദരീ!
വന്നുകൂടീ നമുക്കിന്നൊരത്യാ [1] ഹിതം.
പുത്രലാഭത്തിനെനിക്കൊരു മാമ്പഴം
ഭർത്താവുതന്നിരിക്കുന്നു ഭുജിക്കുവാൻ.
തിന്നുകയില്ലതുമേലിൽവരും ഫല–
മൊന്നുമോരാതെഞാനത്രയ്ക്കു ഭോഷയോ? 44

---

1 ഏററവും അഹിതമായ കാര്യം.

ഫലഭക്ഷേണ ഗർഭഃ സ്യാൽ ഗർഭേണോദരവൃദ്ധിതാ
സ്വല്പഭക്ഷം തതോഽശക്തിർഗൃഹകാര്യം കഥം ഭവേൽ. 45

ദൈവാൽഘാടീംവ്രജേൽ ഗ്രാമേ പലായേൽ ഗർഭിണീ കഥം
ശുകവന്നിവസേൽ ഗർഭസ്ഥം കുക്ഷേഃ കഥമുൽസൃജേൽ. 46

തിര്യക് ചേദാഗതോ ഗർഭസ്തദാ മേ മരണം ഭവേൽ
പ്രസൂതൌ ദാരുണം ദുഃഖം സുകുമാരീ കഥം സഹേ. 47

മന്ദായാം മയി സർവ്വസ്വം നനാന്ദാ സംഹരേത്തദാ.
സത്യശൌചാദിനിയമോ ദുരാരാധ്യഃ സ ദൃശ്യതേ. 48

ലാളനേ പാലനേ ദുഃഖം പ്രസൂതായാശ്ച വർത്തതേ
വന്ധ്യാ വാ വിധവാ നാരീ സുഖിനീ ചേതി മേ മതിഃ 49

ഏവം കുതർക്കയോഗേന തൽഫലം നൈവ ഭക്ഷിതം
പത്യാ പൃഷ്ടം ഫലം ഭുക്തം ഭുക്തം ചേതി തയേരിതം. 50

ഏകദാ ഭഗിനീ തസ്യാസ്തൽഗൃഹം സ്വേച്ഛയാഽഽഗതാ
തദഗ്രേ കഥിതം സർവ്വം ചിന്തേയം മഹതീ ഹി മേ. 51

ദുർബ്ബലാ തേന ദുഃഖേന ഹ്യനുജേ കരവാണി കിം
സാബ്രവീന്മമ ഗർഭോഽസ്തി തം ദാസ്യാമി പ്രസൂതിതഃ 52

താവൽകാലം സഗർഭേവ ഗുപ്താ തിഷ്ഠ ഗൃഹേ സുഖം
വിത്തം ത്വം മൽപതേര്യച്ഛ സ തേ ദാസ്യതി ബാലകം. 53

ഷാണ്മാസികോ മൃതോ ബാല ഇതി ലോകോ വദിഷ്യതി
തം ബാലം പോഷയിഷ്യാമി നിത്യമാഗത്യ തേ ഗൃഹേ. 54

ഫലമർപ്പയ ധേനൈ്വ ത്വം പരീക്ഷാർത്ഥം തു സാമ്പ്രതം
തത്തദാചരിതം സർവ്വം തഥൈവ സ്ത്രീസ്വഭാവതഃ 55

അഥ കാലേന സാ നാരീ പ്രസൂതാ ബാലകം തദാ
ആനീയ ജനകോ ബാലം രഹസ്യേ ധുന്ധുലീം ദദൌ. 56

തയാ ച കഥിതം ഭർത്രേ പ്രസൂതഃ സുഖമർഭകഃ
ലോകസ്യ സുഖമുൽപന്നമാത്മദേവപ്രജോദയാൽ. 57

ഞാനിതു തിന്നാലുടൻ ഗർഭധാരണം
നൂനം ഭവിക്കും, വയർവീർത്തുവന്നിട്ടും,
ഭക്ഷണമല്പമേ ചെല്ലൂ, ശരീരവു-
മക്ഷണം ശോഷിച്ചശക്തയായ്ത്തീർന്നിട്ടും.
വീട്ടുപണിയെടുക്കാനുമാവാതൊരു-
ഗോഷ്ഠിയെന്നായ്പരുംകാണികൾക്കൊക്കെയും. 45

വണ്ടിയിഗ്രാമത്തിൽ വന്നീടി,ലെങ്ങനെ
മണ്ടിവഴിയൊഴിഞ്ഞീടുമിഗ്ഗർഭിണി?
പക്ഷേ ശു[1] കനെന്നപോൽ പതിനാറാണ്ടു
കുക്ഷിയിൽത്തന്നെകിടന്നെന്നുമാം ശിശു.
അങ്ങിനെവന്നാകിൽ ഞാനതിനെപ്പിന്നെ-
യെങ്ങിനെതള്ളും പുറത്തുസഹോദരീ! 46

സൂതികാലത്തു വിലങ്ങത്തിലായ്വരും
പോതമെന്നാലെൻകഥയന്നു തീർന്നിട്ടും.
ഏററംവിപത്തു വേറൊന്നുണ്ടു നാരികൾ-
ക്കീററനോവിസ്സുകുമാരി സഹിക്കുമോ? 47

വീട്ടുപണികളിൽനിന്നും വിരമിച്ചു
പേററുനോവേററുഞാൻ വട്ടംകറങ്ങവേ,
ഭർത്തൃസഹോദരിവന്നെന്റുതല്പക-
ളത്രയും കുത്തിക്കവർന്നുകടന്നിട്ടും,
എന്നല്ല ചൊന്നപോൽ സത്യശൌചാദിക-
ളെന്നുമനുഷ്ഠിപ്പതിന്നും പ്രയാസമാം. 48

ഉണ്ണിയെക്കാത്തു ലാളിച്ചു വളർത്തുക-
യെന്നതും നിത്യദുഃഖത്തിനു ഹേതുവാം
അന്തമററോരദ്ദുരിതങ്ങളോക്കവേ
വന്ധ്യാവിധവകൾതന്നെയാം ധന്യകൾ" 49

ഇങ്ങനെയോരോ ദുരാലോചനകളിൽ
മുങ്ങിയാ മാമ്പഴം തിന്നില്ല തന്വിയാൾ
തിന്നോ പഴമെന്ന ഭർത്തൃചോദ്യത്തിനു
തിന്നു ഞാൻ തിന്നുഞാനെന്നു ചൊന്നാളവൾ. 50

പിന്നെയൊരുനാളനുജത്തി ഗേഹത്തിൽ
വന്നിതന്യോന്യമുണ്ടായി സംഭാഷണം. 51

ഉള്ളംതുറന്നവളോടഖിലം ചൊല്ലി
കള്ളം കണവനോടോതിയതും വൃഥാ. 52

തന്മൂലമായ് വ്യസനിപ്പതുമിപ്പോളൊ-
രുന്മേഷമൊന്നിലുമില്ലാതിരിപ്പതും. 53

എന്താണിതിന്നുപശാന്തിയെന്നന്ത്യമായ്
ധുന്ധുലിചോദിച്ചു, ചൊന്നാൾ സഹോദരി:—
"വേണ്ടാ വിഷാദം സഹജേ! പരിഹാര-
മുണ്ടൊരുപായം പറയാം ശ്രവിക്കുക.
ഗർഭമുണ്ടിപ്പോളെനിക്കശ്ശിശുവിനെ-
യുദ്ഭവിച്ചൊട്ടുകഴിഞ്ഞുഞാനേകിടാം
അന്നുവരെയൊരു ഗർഭിണിയാണെന്നു
തന്നെനടിച്ചൊളിഞ്ഞിങ്ങു വസിക്കുക
എൻപതി സമ്മതിക്കേണമതിന്നുനീ
മുൻപേ കുറേപ്പണമേകിയെന്നാൽമതി.
നാട്ടുകാരോടാറുമാസം കഴിഞ്ഞെൻെറ
കുട്ടിമരിച്ചുപോയെന്നുഞാൻ ചൊന്നിടാം.
ലോകരതുവിശ്വസിച്ചീട്ടും, കൊണ്ടുവ-
ന്നേകാം നിനക്കശ്ശിശുവിനെഗ്ഗൂഢമായ്
എന്നുമിവിടെഞാൻവന്നു മുലകൊട്ടു-
ത്തുണ്ണിയെ രക്ഷിച്ചുകൊൾകയും ചെയ്തിടാം. 54

എന്നാൽഫലമിതുതിന്നാൽവരുംഫല-
മൊന്നുനോക്കാം പശുവിന്നുകൊടുത്തിടാം"
എന്നനുജത്തിപറഞ്ഞപോൽ ചെയ്തിതു;
വന്നുപോം സ്ത്രീസ്വഭാവത്താലിതൊക്കെയും. 55

കാലമായപ്പോൾ പ്രസവിച്ചുസോദരി
ബാലനെപ്പിന്നൊരുനാളപ്പിതാവുതാൻ
ആരുമറിയാതെടുത്തങ്ങുകൊണ്ടുചെ-
ന്നാരമണിക്കുകൊടുത്തു കരാറുപോൽ. 56

പിറേറന്നുഷസ്സിലെഴുന്നേററു ധുന്ധുലി
ചെററുമേശങ്കയാതെ കാന്തനോടോതിനാൾ:-
"ഇന്നലെരാത്രിയിൽ പെറേറനൊരാമയ-
മെന്നിയേ സൌഖ്യമായ് ഞാനെൻ പ്രിയതമ!
പുഞ്ചിരിപ്പാലൊളിതൂവിയബ്ബാലകൻ
മഞ്ചതലത്തിലതാകിടക്കുന്നിതു
പ്രാണനാഥാ, ഭവാൻവന്നൊന്നുകണ്ടുട-
നാനന്ദവാരാന്നിധിയിലാറാടുക
പേററുനോവെന്നതെന്തെന്നറിഞ്ഞീലെനി-
ക്കേററില്ല മറെറാരുപീഡയും വല്ലഭാ!
അങ്ങങ്ങളെല്ലാം കൊഴുത്തുമിനുത്തതി-
ഭംഗിയിൽമുങ്ങിവിളങ്ങുമിക്കുഞ്ഞിനേ
ക്കുറാന്നെടുത്തണച്ചുമ്മവെച്ചിട്ടുട-
നാറുമാസപ്രായമാരും മതിച്ചിട്ടും
മാമ്പഴത്തിൻെറ മാഹാത്മ്യമാണീവിധം
സംഭവിച്ചെന്നതിലില്ലൊരു സംശയം.
ഏറെനാളായ് നാമനുഷ്ഠിച്ച സത്കർമ്മ-
പൂരവുമിന്നുസഫലമായ്ത്തീർന്നിതു.
ഭവ്യമിതുവിധം നമ്മൾക്കുചേർത്താര-
ദ്ദിവ്യനാം യോഗിതൻതൃക്കഴൽപ്പൂംപൊടി
എന്നിടിലത്തിലണിയാനസാധ്യമായ്
വന്നതോർത്തുള്ള വിഷാദമേയുള്ളു മേ"
എന്നാപ്രിയപത്നി ചൊന്നവാക്യങ്ങളിൽ
സന്ദേഹലേശമേശാതമ്മഹീസുരൻ
നന്ദനനെച്ചെന്നെടുത്തണച്ചാനന്ദ-
തുന്ദിലനായ് പുണർന്നീടിനാൻ പിന്നെയും. 57

1 ഘൃതാചി ശുകവേഷത്തിൽ സഞ്ചരിക്കവേ വ്യാസൻ കണ്ടു മോഹിച്ചതിൻെറ ഫലമായി ജനിച്ച മഹർഷി.

ദദൌ ദാനം ദ്വിജാതിഭ്യോ ജാതകർമ്മ വിധായ ച
ഗീതവാദിത്രഘോഷോഽഭൂത്തദ്ദ്വാരേ മംഗളം ബഹു. 58

ഭർത്തുരഗ്രേഽബ്രവീദ്വാക്യം സ്തന്യം നാസ്തി കുചേ മമ
അന്യസ്തന്യേന നിർദ്ദുഗ്ദ്ധാ കഥം പുഷ്ണാമി ബാലകം. 59

മത്സ്വസുശ്ച പ്രസൂതായാ മൃതോ ബാലസ്തു വർത്തതേ
താമാകാര്യ ഗൃഹേ രക്ഷ സാ തേഽർഭം പോഷയിഷ്യതി. 60

പതിനാ തൽകൃതം സർവ്വം പുത്രരക്ഷണഹേതവേ
പുത്രസ്യ ധുന്ധുകാരീതി നാമ മാത്രാ പ്രതിഷ്ഠിതം. 61

ത്രിമാസേ നിർഗ്ഗതേ ചാഥ സാ ധേനുഃ സുഷുവേഽർഭകം
സർവ്വാംഗസുന്ദരം ദിവ്യം നിർമ്മലം കനകപ്രഭം. 62

ദൃഷ്ട്വാ പ്രസന്നോ വിപ്രസ്തു സംസ്‌കാരാൻ സ്വയമാദധേ
മത്വാഽഽശ്ചര്യം ജനാഃ സർവ്വേ ദിദൃക്ഷാർത്ഥം സമാഗതാഃ 63

ഭാഗ്യോദയോഽധുനാ ജാത ആത്മദേവസ്യ പശ്യത
ധേന്വാ ബാലഃ പ്രസൂതസ്തു ദേവരൂപീതി കൌതുകം. 64

ന ജ്ഞാതം തദ്രഹസ്യം തു കേനാപി വിധിയോഗതഃ
ഗോകർണ്ണം തം സുതം ദൃഷ്ട്വാ ഗോകർണ്ണം നാമ ചാകരോൽ. 65

കിയൽകാലേന തൌ ജാതൌ തരുണൌ തനയാവുഭൌ
ഗോകർണ്ണഃ പണ്ഡിതോ ജ്ഞാനീ ധുന്ധുകാരീ മഹാഖലഃ 66

സ്നാനശൌചക്രിയാഹീനോ ദുർഭക്ഷീ ക്രോധവർദ്ധിതഃ
ദുഷ്പരിഗ്രഹകർത്താ ച ശവഹസ്തേന ഭോജനം. 67

ചൌരഃ സർവ്വജനദ്വേഷീ പരവേശ്മപ്രദീപകഃ
ലാളനായാർഭകാൻ ധൃത്വാ സദ്യഃ കൂപേ ന്യപാതയൽ. 68

ഹിംസകഃ ശസ്ത്രധാരീ ച ദീനാന്ധാനാം പ്രപീഡകഃ
ചാണ്ഡാളാഭിരതോ നിത്യം പാശഹസ്തഃ ശ്വസംഗതഃ 69

തേന വേശ്യാകുസംഗേന പൈത്ര്യം വിത്തം തു നാശിതം
ഏകദാ പിതരൌ താഡ്യ പാത്രാണി സ്വയമാഹരൽ. 70

തൽപിതാ കൃപണഃ പ്രോച്ചൈർദ്ധനഹീനോ രുരോദ ഹ
വന്ധ്യത്വം തു സമീചീനം കുപുത്രോ ദുഃഖദായകഃ 71

ക്വ തിഷ്ഠാമി ക്വ ഗച്ഛാമി കോ മേ ദുഃഖം വ്യപോഹയേൽ
പ്രാണാംസ്ത്യജാമി ദുഃഖേന ഹാ കഷ്ടം മമ സംസ്ഥിതം. 72

തദാനീം തു സമാഗത്യ ഗോകർണ്ണോ ജ്ഞാനസംയുതഃ
ബോധയാമാസ ജനകം വൈരാഗ്യം പരിദർശയൻ. 73

അസാരഃ ഖലു സംസാരോ ദുഃഖരൂപീ വിമോഹകഃ
സുതഃ കസ്യ ധനം കസ്യ സ്നേഹവാൻ ജ്വലതേഽനിശം. 74

ആത്മജനാത്മദേവനുളവായതി-
ലാത്മപ്രസാദം പ്രകടമാക്കീ ജനം.
ദാനം മഹീസുരർക്കേകിയാഘോഷിച്ചു
സൂനുവിൻ ജാതകർമ്മം കേമമായ് ദ്വിജൻ
സംഗീതമംഗലവാദ്യഘോഷധ്വനി
പൊങ്ങിയങ്ങാത്മദേവാലയത്തിൽ സദാ. 58

പിന്നെയൊരുദിനം ധുന്ധുലി കാന്തന്റെ
സന്നിധിതന്നിലണഞ്ഞു ചൊല്ലീടിനാൾ:-
"പാലൊരുതുള്ളിയുമില്ലെന്മുലകളിൽ
ബാലനെയെങ്ങനെ പിന്നെവളർത്തീടും?
വല്ലവരും വന്നിവിടെ വല്ലപ്പൊഴും
തെല്ലു പാലേകിയാലാവില്ലവല്ലഭാ!
ഒട്ടനാളായനുജത്തിപെററിട്ടഥ
കുട്ടിമരിച്ചുപോയ് പാലുണ്ടു വേണ്ടപോൽ
എന്നോടൊരുമിച്ചവളുമീഗേഹത്തിൽ
വന്നുവസിച്ചു വളർത്തട്ടെ ബാലനെ
അങ്ങൊന്നനുവദിച്ചാൽ വരസമ്മതം
വാങ്ങിവരാമെന്നവൾചൊല്ലിയിന്നലെ"
തത്പതിതന്റെയീവാക്കിലും തെല്ലുമൊ-
രപ്രിയംകാട്ടിയില്ലപ്പുത്രവത്സലൻ
ആനയിച്ചാളനുജത്തിയെയക്ഷണം;
സൂനുവിനും ധുന്ധുകാരിയെന്നിട്ടുപേർ. 59-61

സർവ്വാംഗസുന്ദരനായതിദിവ്യനായ്,
സൌവർണ്ണസുപ്രഭനായ് പരിശുദ്ധനായ്,
മിന്നുമൊരാൺകുഞ്ഞിനെ പ്രസവിച്ചിതു
മൂന്നുമാസംകഴിഞ്ഞപ്പൊഴുതപ്പശു
അക്കുഞ്ഞിനെ ദ്വിജൻകണ്ടു സന്തുഷ്ടനായ്
സംസ്കാരകർമ്മങ്ങൾതാനേ നടത്തിനാൻ. 62

അദ്ഭുതസംഭവംകേട്ടുകാണ്മാനവി-
ടെപ്പൊഴുംവന്നുപൊയ്ക്കൊണ്ടിരുന്നു ജനം.
"കാണുവിനാത്മദേവന്റെ ഭാഗ്യോദയം
ധേനുവിൽനിന്നുകിട്ടീ ദിവ്യബാലനേ." 63

അന്യോന്യമീവിധമെല്ലാം പറഞ്ഞഭി-
നന്ദിച്ചുവിപ്രനെസ്സർവ്വജനങ്ങളും.
സംഗതിതൻരഹസ്യങ്ങളജ്ഞാതമായ്
മങ്ങിക്കിടന്നിതേ ദൈവയോഗത്തിനാൽ. 64

ഗോകർണ്ണതുല്യശ്രവണനപ്പുത്രനു
ഗോകർണ്ണനെന്നുതാനിട്ടിതുനാമവും
കാലക്രമത്തിൽവളർന്നുയുവതയിൽ
കാല്യവച്ചീടിനാരാരണ്ടുബാലരും
മിന്നിനാൻ ജ്ഞാനവിജ്ഞാനാദിയാലെ ഗോ-
കർണ്ണ, നന്യൻമഹാദുഷ്ടനുമായിതു. 65

സ്നാനശൌചാദിരഹിതനായ്, രുഷ്ടനായ്,
ഹീനപദാർത്ഥം ഭുജിക്കുന്നവനുമായ്,
ദുഷ്ടാംഗനകളെയാന്നീട്ടുക,മുറ-
വിട്ടിടത്തെക്കരംകൊണ്ടു ഭക്ഷിക്കുക. 66-67

ലാളിക്കുവാനെന്നമട്ടിൽവിളിച്ചുടൻ
ബാലകരെ കിണററിൽത്തള്ളിവീഴ്ത്തുക,
നാനായുധങ്ങൾധരിച്ചു നടക്കുക,
ദീനാ[1]ന്ധപാളിയെ മർദ്ദനംചെയ്യുക.
കള്ളം ജനദ്വേഷവും, ഹിംസ, വീട്ടുകൾ
കൊള്ളിവയ്പെന്നിവ ചെയ്യുന്നവനുമായ്
ക്രൂരചണ്ഡാലസഹവാസിയായ്, പാശ-
ധാരിയായുംതീർന്നു ധുന്ധുകാരിദ്വിജൻ. 68-69

താതസമ്പത്തുമുടിച്ചു മുഴക്കെയി-
പ്പാതകി വേശ്യാസമാഗമംമൂലമായ്
വീട്ടുസാമാനങ്ങളോരോന്നു കൊണ്ടുപോയ്
വിറ്റുചൂതാടിക്കളഞ്ഞുകുളിച്ചവൻ.
പിന്നൊരുനാൾഗണികാലയയാത്രയിൽ
വന്നുചിലതെടുത്തപ്പോൾതടുക്കയാൽ,
മാതാപിതാക്കളെ ദണ്ഡിച്ചുവേണ്ടപോൽ
ബോധംകെടുത്തിയിട്ടിട്ടതിരുഷ്ടനായ്
ആലയസാധനമൊന്നിട്ടിടാതുട-
നാലയിപ്പിച്ചിതു വേശ്യാലയങ്ങളിൽ 70

പുത്രദുർവൃത്തികൾകണ്ടുകണ്ടാർത്തനാ-
യിത്ഥമത്താതനൊരിക്കൽ കരഞ്ഞുപോയ്
"കഷ്ടമേ! ദുഷ്ടനാം പുത്രൻ ജനിപ്പതിൽ-
ശ്രേഷ്ഠം ജനിക്കാതിരിപ്പതുതാൻ ദൃഢം. 71

എങ്ങുപോകേണ്ടു ഞാ,നെങ്ങിരിക്കേണ്ടതി-
ത്തുംഗവ്യഥ ശമിപ്പിക്കുന്നതേതൊരാൾ?
ദുഃഖം സഹിക്കാനരുതിക്കണക്കിനി-
പ്പോക്കിടാം വല്ലവിധത്തിലും ജീവനെ." 72

ജ്ഞാനിയായീടുന്ന ഗോകർണ്ണനപ്പൊഴ-
സ്ഥാനത്തിലെത്തിപ്പിതുദുർഘടസ്ഥിതി-
കണ്ടുവൈരാഗ്യമാർഗ്ഗം പ്രദർശിപ്പിച്ചു
വേണ്ടപോലുള്ള വിവേകമുണ്ടാക്കിനാൻ. 73

"എത്ര നിസ്സാരമിസ്സംസാരമോർക്കുകി-
ലത്തലും മോഹവുമേറുന്നിതേവനും
ആരുടെനന്ദനൻ?നാരുടെ സമ്പത്തി?-
തോരു,കിതുകളോടെന്തു സംബന്ധമാം?
കത്തിജ്ജ്വലിക്കുന്നിതെപ്പൊഴും സ്നേഹവാൻ,
ധാത്രീസുരമണേ! താതമഹാമതേ! 74

1 ദീനന്മാരുടെയും അന്ധന്മാരുടെയും സംഘം.

ന ചേന്ദ്രസ്യ സുഖം കിഞ്ചിൽ ന സുഖം ചക്രവർത്തിനഃ
സുഖമസ്തി വിരക്തസ്യ മുനേരേകാന്തജീവിനഃ 75

മുഞ്ചാജ്ഞാനം പ്രജാരൂപം മോഹതോ നരകേ ഗതിഃ
നിപതിഷ്യതി ദേഹോƒയം സർവ്വം ത്യക്ത്വാ വനം വ്രജ. 76

തദ്വാക്യം തു സമാകർണ്ണ്യ ഗന്തുകാമഃ പിതാബ്രവീൽ
കിം കർത്തവ്യം വനേ താത തത്വം വദ സവിസ്തരം. 77

അന്ധകൂപേ സ്നേഹപാശേ ബദ്ധഃ പംഗുരഹം ശഠഃ
കർമ്മണാ പതിതോ നൂനം മാമുദ്ധര ദയാനിധേ. 78

**ഗോകർണ്ണ ഉവാച**

ദേഹേƒസ്ഥിമാംസരുധിരേƒഭിമതിം ത്യജ ത്വം
ജായാസുതാദിഷു സദാ മമതാം വിമുഞ്ച
പശ്യാനിശം ജഗദിദം ക്ഷണഭംഗനിഷ്ഠം
വൈരാഗ്യരാഗരസികോ ഭവ ഭക്തിനിഷ്ഠഃ 79

ധർമ്മം ഭജസ്വ സതതം ത്യജ ലോകധർമ്മാൻ
സേവസ്വ സാധുപുരുഷാൻ ജഹി കാമതൃഷ്ണാം
അന്യസ്യ ദോഷഗുണചിന്തനമാശു മുക്ത്വാ
സേവാകഥാരസമഹോ നിതരാം പിബ ത്വം. 80

ഏവം സുതോക്തിവശതോƒപി ഗൃഹം വിഹായ
യാതോ വനം സ്ഥിരമതിർഗ്ഗതഷഷ്ടിവർഷഃ
യുക്തോ ഹരേരനുദിനം പരിചര്യയാസൌ
ശ്രീകൃഷ്ണമാപ നിയതം ദശമസ്യ പാഠാൽ. 81

**ഇതി ശ്രീപത്മപുരാണേ ഉത്തരഖണ്ഡേ ശ്രീമദ്ഭാഗവതമാഹാത്മ്യേ വിപ്രമോക്ഷോ നാമ ചതുർത്ഥോƒധ്യായഃ**

**ഭാഗവതമാഹാത്മ്യേ ശ്ലോകാഃ 311. ചതുർത്ഥാദ്ധ്യായേ ശ്ലോകാഃ 81.**

---

# അഥ പഞ്ചമോƒധ്യായഃ

**സൂത ഉവാച**

പിതര്യുപരതേ തേന ജനനീ താഡിതാ ഭൃശം
ക്വ വിത്തം തിഷ്ഠതി ബ്രൂഹി ഹനിഷ്യേ ലത്തയാ ന ചേൽ. 1

ഇതി തദ്വാക്യസംത്രാസാജ്ജനന്യാ പുത്രദുഃഖതഃ
കൂപേ പാതഃ കൃതോ രാത്രൌ തേന സാ നിധനം ഗതാ. 2

ഗോകർണ്ണസ്തീർത്ഥയാത്രാർത്ഥം നിർഗ്ഗതോ യോഗസംസ്ഥിതഃ
ന ദുഃഖം ന സുഖം തസ്യ ന വൈരീ നാപി ബാന്ധവഃ 3

ധുന്ധുകാരീ ഗൃഹേƒതിഷ്ഠൽ പഞ്ചപണ്യവധൂവൃതഃ
അത്യുഗ്രകർമ്മകർത്താ ച തൽപോഷണവിമൂഢധീഃ 4

ഏകദാ കുലടാസ്താസ്തു ഭൂഷണാന്യഭിലാപ്സവഃ
തദർത്ഥം നിർഗ്ഗതോ ഗേഹാൽ കാമാന്ധോ മൃത്യുമസ്മരൻ. 5

സൌഖ്യം തരിമ്പുമില്ലിന്ദ്രനുമിന്നു മഹീ-
ചക്രമടക്കിയ ചക്രവർത്തിക്കുമേ
പിന്നെ,യതുള്ളതു സംസാരദുഃഖത്തിൽ-
നിന്നുമൊഴിഞ്ഞൊരേകാന്ത മുനിക്കുതാൻ. 75

താത,നതിനാ,ലിദാനീം സുതസ്നേഹ-
പുത്രാദ്യഭിമാനമജ്ഞതമൂലമാ-
യെത്തു,ന്ന താഴ്ത്തുന്നഹോ! നരകത്തിലും.
പ്രാരബ്ധ കർമ്മാവസാനത്തിലീയുടൽ
പാരിൽ പതിച്ചുഭപാമില്ലൊരു സംശയം.
എന്നതിനാൽ ഭവാൻ സർവ്വവും സന്ത്യജി-
ച്ചിന്നുതന്നേ വനത്തിന്നു പോയീടണം. 76

ആ വാക്കു കാര്യമായ് കൈക്കൊണ്ടു കാനന-
മാവസിപ്പാൻ വെമ്പിയോതിനാൻ ഭൂസുരൻ:–
"നന്ദനാ! കാട്ടിലണഞ്ഞു ഞാൻ വേണ്ടതെ-
ന്തെന്നതും വിസ്തരിച്ചെന്നോടു ചൊല്ലുക! 77

സ്നേഹ പാശാബദ്ധനായന്ധകൂപത്തി-
ലാഹന്ത! പംഗുവുമായ് ശഠനാമിവൻ
കർമ്മദോഷത്താൽ പതിച്ചുപോയീവിധ,-
മെന്മകനേ! കനിഞ്ഞെന്നെക്കരേററുക." 78

ഗോകർണ്ണൻ പറഞ്ഞു

തള്ളണമാത്മാഭിമാനമിദ്ദേഹത്തി-
ലുള്ളത,തസ്ഥിമാംസാ [1] സൃഗപനിർമ്മിതം.
തീരെത്യജിക്ക മമതപംസുതാദിയിൽ,
വൈരാഗ്യഭക്തികൾ നിത്യം വളർത്തുക,
ഇപ്രപഞ്ചം ക്ഷണഭങ്ഗുരമാണെന്ന-
ത്തുൾപ്പൂവിലെപ്പൊഴും ചിന്തിച്ചുകൊള്ളുക. 79

സക്തിയും ധർമ്മത്തി,ലന്യധർമ്മാദ്യനാ-
സക്തിയു,മേററം വിഷയവിരക്തിയും,
അന്യഗുണദോഷ ചിന്താവിമുക്തിയും,
ധന്യമാമീശകഥാമൃത ഭുക്തിയും,
സാധുജനൌഘ സംസേവനശക്തിയും,
സ്വാധീനമാക്കണമങ്ങവിളംബിതം. 80

എന്നിങ്ങനെ നിജഗോകർണ്ണ നന്ദനൻ
ചൊന്നവാക്യംകേട്ടുറപ്പിച്ചു മാനസം
ഷഷ്ടിവയസ്സുനാമാത്മദേവദ്വിജൻ
പെട്ടെന്നു കാനനംതന്നിൽ പ്രവേശിച്ചു.

അന്തരങ്ഗം ചലിപ്പിക്കാതെയിന്ദിരാ-
കാന്താർച്ചനയിൽ മുഴുകിയുമനപഹം,
ഭാഗവത ദശമസ്കന്ധ വായന-
രാഗയുതമനുഷ്ഠിച്ചും വഴിപോലെ
കാലംഹരിസേവയാലെ നയിച്ചന്ത്യ-
കാലം ഭഗവാൻ മുകുന്ദനിൽ ചേർന്നുതേ. 81

## അദ്ധ്യായം 5.

### സൂതൻ പറഞ്ഞു.

"ദുഷ്ടേ! ധനമൊക്കെയെങ്ങെടീ! നീ കുഴി-
ച്ചിട്ടിരിക്കുന്നതു ചൊല്ലെടീ! വാസ്തവം
അല്ലെങ്കിലിക്ഷണം ദാക്ഷിണ്യമെന്നിയേ
കൊല്ലുമടിച്ചുഞാ"നെന്നു ചൊല്ലീട്ടുടൻ
തൻതാതനിർവ്വാണശേഷമൊരിക്കലാ-
ധുന്ധുലിയെ ധുന്ധുകാരി താഡിച്ചുതേ. 1

പുത്രദുർവ്വാക്യവും താഡനപീഡയും
നിത്യവുമേററു സഹിക്കരുതാതെയായ്
അന്ധകൂപത്തിലെട്ടത്തു ചാടിദ്രുതം
ധുന്ധുലി ജീവൻ വെടിഞ്ഞാളൊരുദിനം. 2

തത്ത്വജ്ഞനാകുമാ ഗോകർണ്ണയോഗിയും
തീർത്ഥാടനത്തിനിറങ്ങിത്തിരിച്ചിതു.
ഇല്ലവനേതുമേ ദുഃഖവും സൌഖ്യവു,-
മില്ല വിരോധിയും ബന്ധുവുമെങ്ങുമേ. 3

ചൊൽപ്പൊണ്ടുമഞ്ചു കുലടാമണികളെ
പാർപ്പിച്ചു വീട്ടിലദ്ധുന്ധുകാരി ദ്വിജൻ.
തത്പ്രീതി നേടുവാനേതു ദുഷ്കൃത്യവു-
മപ്പൊഴേ ചെയ്യാൻമടിച്ചില്ല മൂഢധീ. 4

പ്രത്യേകമായ്ച്ചില ഭൂഷാവിശേഷത്തി-
ലത്തനപികൾക്കാശയെത്തുക മൂലമായ്
പെട്ടെന്നതുകൊണ്ടുവന്നീടുവാൻ വീട്ടു-
വിട്ടുപുറത്തുപോയ്ക്കാമാന്ധനാമവൻ
മൃത്യുവിനേയും മറന്നലഞ്ഞങ്ങിങ്ങു-
ചുററിത്തിരിഞ്ഞു പലതും കവർന്നുടൻ
അഞ്ചാറുനാൾക്കകം കൊണ്ടുവന്നേകിമാ-
നഞ്ചുംമിഴികൾക്കു വസ്ത്രവിഭൂഷകൾ. 5

1 അസ്ഥി, മാംസം, ചോര ഇവകൊണ്ടു നിർമ്മിച്ചതു്.

യതസ്തതശ്ച സംഹൃത്യ വിത്തം വേശ്മ പുനസ്ത്വതഃ
താഭ്യോƒയച്ഛൽ സുവസ്ത്രാണി ഭൂഷണാനി കിയന്തി ച. 6

ബഹുവിത്തചയം ദൃഷ്ട്വാ രാത്രൌ നാര്യോ വിചാരയൻ
ചൌര്യം കരോത്യസൌ നിത്യമതോ രാജാ ഗ്രഹീഷ്യതി. 7

വിത്തം ഹൃത്വാ പുനശ്ചൈനം മാരയിഷ്യതി നിശ്ചിതം
അതോƒർത്ഥഗുപ്തയേ ഗൂഢമസ്മാഭിഃ കിം ന ഹന്യതേ. 8

നിഹത്യൈനം ഗൃഹീത്വാർത്ഥം യാസ്യാമോ യത്ര കുത്രചിത്
ഇതി താ നിശ്ചയം കൃത്വാ സുപ്തം സംബദ്ധ്യ രശ്മിഭിഃ 9

പാശം കണ്ഠേ നിധായാസ്യ തന്മൃത്യുമുപചക്രമുഃ
ത്വരിതം ന മമാരാസൌ ചിന്തായുക്തസ്തദാഭവൻ. 10

തപ്താംഗാരസമൂഹാംശ്ച തന്മുഖേ ഹി വിചിക്ഷിപുഃ
അഗ്നിജ്വാലാതിദുഃഖേന വ്യാകുലോ നിധനം ഗതഃ 11

തം ദേഹം മുമുചുർഗ്ഗർത്തേ പ്രായഃ സാഹസികാഃ സ്ത്രിയഃ
ന ജ്ഞാതം തദ്രഹസ്യം തു കേനാപീദം തഥൈവ ച. 12

ലോകൈഃ പൃഷ്ടാ വദന്തി സ്മ ദൂരം യാതഃ പ്രിയോ ഹി നഃ
ആഗമിഷ്യതി വർഷേƒസ്മിൻ വിത്തലോഭവികർഷിതഃ 13

ആ വിത്തഭാണ്ഡമഴിച്ചുനോക്കിദ്രുതം
തേവിടിശ്ശികളുട്ടമദ്ഭുതവിഭ്രമം
തേടി,യാരാത്രിയിലൊന്നിച്ചു ഗൂഢമായ്–
ക്കൂടിക്കഴിച്ചൊരു കൂടിയാലോചന.
"മോഷണമെന്നും നടത്തുന്നതുണ്ടിവൻ
ദൂഷണമുണ്ടാമിതിനാൽ നമുക്കഹോ!
ഇത്രയേറെദ്ധനം പോയോരിളയുടയി;-
ല്ലത്യരം ചെന്നറിയിക്കും നൃപാലനെ
ആരായുമാജ്ഞാകരർ, പിടികൂടിയി–
ച്ചോരനെക്കാരാഗൃഹത്തിലടച്ചിട്ടും,
പണ്ടങ്ങളും കൊണ്ടുപോകും, മൊട്ടവിലി–
ക്കണ്ടകനെക്കഴുവേററിയെന്നും വരും.
ഇദ്ധനം കാത്തുരക്ഷിക്കുവാനായുട–
നുത്തമോപായമെന്തെന്നു ചിന്തിക്ക നാം"
എന്നീവിധത്തിലൊരുത്തി കഥിച്ചതിൽ
നന്ദിച്ചുചൊന്നാളപരയാം സുന്ദരി:–
"സത്യമത്രേയനുജത്തി പറഞ്ഞതു;
ബുദ്ധിപോയില്ല ഞങ്ങൾക്കിതിലിത്രയും.
നല്ലതായുള്ളൊരുപായമിതി,നെൻറ-
യുള്ളത്തിലിപ്പോളുദിച്ചുയരുന്നുകേൾ
ചൊല്ലാ,മിതല്ലാതെ മററൊരുമാൎഗ്ഗമീ-
യല്ലലൊഴിക്കുവാൻ കാണുന്നതില്ല ഞാൻ
ഞെട്ടരുതാരുമീവാക്കുകേട്ടാലുടൻ;
പെട്ടെന്നിവനെ വധിക്കുകതന്നെനാം.
ഒട്ടും മടിക്കരുതീരാത്രിയിൽ തല–
ത്തട്ടിയിവനെക്കുഴിച്ചു മൂടീടണം.
ആഭരണങ്ങളുമാശു മറയ്ക്കണം;
സ്വാഭാവികസ്ഥൈൎയ്യമാൎന്നു വസിക്കണം.
പൊട്ടിക്കരുതു രഹസ്യമൊരിക്കലും;
നഷ്ടമായ്പ്പോയിടും നമ്മുടെ ജീവിതം.
പഞ്ച [1] തയിങ്ങൊരു ദുഷ്ടനുചേൎത്തഞ്ച-
ചഞ്ചലാക്ഷീമണിമാരുടെ ജീവനെ
രക്ഷിപ്പതിലെന്തുദോഷം, വധമാത്മ–
രക്ഷയ്ക്കുനുവദിക്കുന്നു നിയമവും.
ദൂരദേശത്തിലെവിടെയോ പോയൊരു
കാൎയ്യസിദ്ധിക്കായിവനെന്നു ചൊല്ലിടാം.
ഒട്ടുനാൾ പ്രത്യാഗമനം കൊതിച്ചിട്ടും
മട്ടിലിവിടെക്കഴിച്ചുകൂട്ടീട്ടഥ
പണ്ടങ്ങളെല്ലാം പകുത്തെടുത്തിട്ടതും-
കൊണ്ടു നമുക്കിവിട്ടുന്നു കടന്നിടാം."
കുട്ടിക്കുരംഗാക്ഷിമാരവരൈവരും
[2] നിട്ടിലീമട്ടു മന്ത്രിച്ചിരുന്നീടവേ,
കേട്ടൊരു നീണ്ടശബ്ദം പേൎത്തുമോൎത്തത-
ദ്ദുഷ്ടൻെറകൂൎക്കംവലിയെന്നറിഞ്ഞവർ,
എത്രയോ നാളായുറങ്ങാതിവൻഗാഢ–
നിദ്രയിലാണ്ടതാണെന്നുമുറപ്പിച്ചു,

6-മു: പെട്ടെന്നവൻെറകഥതീൎക്കുവാനുള്ള
വട്ടമായിപ്പരിഭ്രാന്തരായാരവർ
കത്തിയൊരുത്തിതിരയു,ന്നിതന്യപോയ്
കുത്തുവാനുള്ള കഠാരയാരായുവായ്.
കാകോളമേകുവാൻ തേടുന്നു പേടക–
മേക.ബഹളമായാകെയീ വെമ്പലിൽ.
നീണ്ടോരുപാശമൊരുത്തികൊണ്ടന്നുതത്–
കണ്ഠത്തിലിട്ടു കുരുക്കിക്കഴിഞ്ഞിതേ.
ഊക്കോടിരുപേരിടം വലംനിന്നുകൊ–
ണ്ടക്കയർനന്നായ് വലിച്ചുമുറുക്കിനാർ.
പിന്നെയും മാറിമാറിപ്പിടിച്ചാവതി–
ന്മണ്ണും വലിച്ചുമുറുക്കീട്ടുമങ്ങവൻ,
കണ്ണുതള്ളിച്ചു കൈകാൽകളുമിട്ടടി-
ച്ചുന്യൎഭയന്നുപോംമട്ടെഴും ഗോഷ്ടികൾ
കാട്ടിവല്ലാത്ത ശബ്ദത്തൊടും വീൎപ്പുകൾ
മുട്ടിക്കിടന്നു പിടയ്ക്കുന്നതെന്നിയേ,
പ്രാണൻ പറിയുന്നലക്ഷണം കാണാഞ്ഞൊ–
രേണാക്ഷിയാൾ കനൽക്കട്ടകൾകൊണ്ടുടൻ
തന്മുഖംമൂടിയായാതനയുംസഹി-
ച്ചുമ്മൂൎഖനക്കാത്മജാലയം പൂകിനാൻ.
വേശ്യമാർപിന്നെക്കുഴിയൊന്നുതീൎത്തതി–
ലശ്ശവമിട്ടുമണ്ണിട്ടുമൂടീടിനാർ.
മങ്കമാരിങ്ങനെ ചെയ്യുമോ എന്നൊരു
ശങ്കവേണ്ടാ; ബഹുസാഹസക്കാരവർ.
ആരുമിപ്പാരിലറിഞ്ഞതില്ലിഗ്ഗൂഢ–
കാര്യം, മറഞ്ഞുകിടന്നു വിധിവശാൽ.
ധുന്ധുകാരിദ്വിജനെക്കാണ്മതി,ല്ലവ-
നെന്തുപററീ? പരമാൎത്ഥം പറയുവിൻ!
എന്നയൽവാസികൾ ചോദിക്കവേ,യൊരു-
സുന്ദരി വാഗ്ദ്ധാടി കാട്ടിനാളീവിധം:–
"ഭൎത്താവുപോയ് ദൂരദേശത്തെവിടെയോ,
കത്തുന്നതോൎത്തെനിക്കുൾത്തടം ലോകരേ!
എത്തിടും താമസിയാതെ, തത്പ്രാണനി–
പ്പത്തനത്തിൽക്കിടക്കുന്ന ധനത്തിലും.
കാണിനേരം പിരിഞ്ഞാൽ പൊറുക്കാത്തൊരീ-
പ്രാണപ്രിയകളാം ഞങ്ങളെയോൎക്കുകിൽ,
വാണീടുമോ മറുദേശത്തുമാത്രയും;
കാണാൻകഴിയുന്നില്ലിതിൻ കാരണം.
പോകുന്നദിക്കും മടങ്ങുന്നനേരവും
ചൊൽകപതിവില്ല മുൻപുമീവല്ലഭൻ.
ഗോകൎണ്ണകൎണ്ണനായ് ഗോവുപെററിട്ടൊരു
[3] ഗോകൎണ്ണനാമകസോദരനുണ്ടുപോൽ,
പണ്ഡിതനുംയോഗിവൎയ്യനുമാണുപോൽ–
പെണ്ണുങ്ങളെക്കണ്ടുകൂടാത്തൊരാളുപോൽ,
ഒന്നുകാണ്മാൻകൊതിക്കുന്നെന്മിഴികള-
പ്പൊന്നനുജൻെറവിചിത്ര തരാകൃതി,

1 മരണം. 2 രാത്രി. 3 ഗോവിൻെറ കൎണ്ണംപോലെയുള്ള കൎണ്ണത്തോടുകൂടിയവൻ.

സ്ത്രീണാം നൈവ തു വിശ്വാസം ദുഷ്ടാനാം കാരയേൽ ബുധഃ
വിശ്വാസേ യഃ സ്ഥിതോ മൂഢഃ സ ദുഃഖൈഃ പരിഭൂയതേ. 14

സുധാമയം വചോ യാസാം കാമിനാം രസവർദ്ധനം
ഹൃദയം ക്ഷുരധാരാഭം പ്രിയഃ കോ നാമ യോഷിതാം. 15

സംഹൃത്യ വിത്തം താ യാതാഃ കുലടാ ബഹുഭർത്തൃകാഃ
ധുന്ധുകാരീ ബഭൂവാഥ മഹാൻ പ്രേതഃ കുകർമ്മതഃ 16

വാത്യാരൂപധരോ നിത്യം ധാവന്ദശദിശോഽന്തരം
ശീതാതപപരിക്ലിഷ്ടോ നിരാഹാരഃ പിപാസിതഃ 17

ന ലേഭേ ശരണം ക്വാപി ഹാ ദൈവേതി മുഹുർവ്വദൻ
കിയൽ കാലേന ഗോകർണ്ണോ മൃതം ലോകാദബുധ്യത. 18

അനാഥം തം വിദിത്വൈവ ഗയാശ്രാദ്ധമചീകരൽ
യസ്മിംസ്തീർത്ഥേ തു സംയാതി തത്ര ശ്രാദ്ധംപ്രവർത്തയൻ. 19

ഏവം ഭ്രമൻ സ ഗോകർണ്ണഃ സ്വപുരം സമുപേയിവാൻ
രാത്രൗ ഗൃഹാങ്കണേ സ്വപ്തുമാഗതോഽലക്ഷിതഃ പരൈഃ 20

തത്ര സുപ്തം സ വിജ്ഞായ ധുന്ധുകാരീ സ്വബാന്ധവം
നിശീഥേ ദർശയാമാസ മഹാരൗദ്രതരം വപുഃ 21

സകൃന്മേഷഃ സകൃദ്ധസ്തീ സകൃച്ച മഹിഷോഽഭവൽ
സകൃദിന്ദ്രഃ സകൃച്ചാഗ്നിഃ പുനശ്ച പുരുഷോഽഭവൽ. 22

വൈപരീത്യമിദം ദൃഷ്ട്വാ ഗോകർണ്ണോ ധൈര്യസംയുതഃ
അയം ദുർഗ്ഗതികഃ കോഽപി നിശ്ചിത്യാഥ തമബ്രവീൽ. 23

ഗോകർണ്ണ ഉവാച

കസ്ത്വമുഗ്രതരോ രാത്രൗ കുതോ യാതോ ദശാമിമാം
കിം വാ പ്രേതഃ പിശാചോ വാ രാക്ഷസോഽസീതി ശംസ നഃ 24

സൂത ഉവാച

ഏവം പൃഷ്ടസ്തദാ തേന രുരോദോച്ചൈഃ പുനഃ പുനഃ
അശക്തോ വചനോച്ചാരേ സംജ്ഞാമാത്രം ചകാര ഹ. 25

തതോഽഞ്ജലൗ ജലം കൃത്വാ ഗോകർണ്ണസ്തമുദൈരയൽ
തത്സേകഹതപാപോഽസൗ പ്രവക്തുമുപചക്രമേ. 26

പ്രേത ഉവാച

അഹം ഭ്രാതാ ത്വദീയോഽസ്മി ധുന്ധുകാരീതി നാമതഃ
സ്വകീയേനൈവ ദോഷേണ ബ്രഹ്മത്വം നാശിതം മയാ. 27

കർമ്മണോ നാസ്തി സംഖ്യാ മേ മഹാജ്ഞാനേ വിവർത്തിനഃ
ലോകാനാം ഹിംസകഃ സോഽഹം സ്ത്രീഭിർദ്ദുഃഖേന മാരിതഃ 28

അതഃ പ്രേതത്വമാപന്നോ ദുർദ്ദശാം ച വഹാമ്യഹം
വാതാഹാരേണ ജീവാമി ദൈവാധീനഫലോദയാൽ. 29

അഹോ ബന്ധോ കൃപാസിന്ധോ ഭ്രാതർമ്മാമാശു മോചയ
ഗോകർണ്ണോവചനം ശ്രുത്വാ തസ്മൈ വാക്യമഥാബ്രവീൽ. 30

ഗോകർണ്ണ ഉവാച

ത്വദർത്ഥം തു ഗയാപിണ്ഡോ മയാ ദത്തോ വിധാനതഃ
തൽ കഥം നൈവ മുക്തോഽസി മമാശ്ചര്യമിദം മഹൽ. 31

ഗയാശ്രാദ്ധാന്ന മുക്തിശ്ചേദുപായോ നാപരസ്ത്വിഹ
കിം വിധേയം മയാ പ്രേത തത്ത്വം വദ സവിസ്തരം 32

അമ്മൂഢനെത്തേടിയോടിയതായ്‌വരാം
സന്മതി, സത്യവ്രതൻ, പ്രാണനായകൻ
അച്ഛനെപ്പോലണ്ണനേയുമോരോന്നുപ-
ദേശിച്ചവൻകാട്ടകേററിയെന്നുംവരാം
മററുള്ള വേശ്യമാരും വിയോഗവ്യഥ-
യേററംനടിച്ചു വരഗുണം വാഴ്ത്തിനാർ. 6-13 വ:

ആരുമേവിശ്വസിച്ചീടരുതംഗന-
മാരേ മരിച്ചുകിടക്കുന്നളവില്ലും;
നേരേമറിച്ചവരേ വിശ്വസിക്കുന്ന
പൂരുഷൻ നിത്യദുഃഖത്തിനു പാത്രമാം. 14

കാമികൾക്കേററം രസപ്രദമാം സുധാ-
സാമ്യമാംവാക്കും, ക്ഷുരകൻെറ കത്തിപോൽ,
മൂർച്ചയേറീടും ഹൃദയവുമാർന്നിടും
[1] പുംശ്ചലിമാർക്കുപാർക്കിൽ പ്രിയനാരഹോ!
പിന്നെയുമൊട്ടുനാൾ കൂടിയാമന്ദിരം
തന്നിൽക്കഴിച്ചതിൻ ശേഷമാ യോഷകൾ— 15

പണ്ടങ്ങൾ പങ്കിട്ടു നേടിയവിത്തവും
കൊണ്ടസ്ഥലംവെടിഞ്ഞങ്ങു പോയീടിനാർ.
നിന്ദ്യകർമ്മങ്ങളാൽ ധുന്ധുകാരിദ്വിജ-
നന്നതപ്രേതമായിട്ടു ഭവിച്ചിതു. 16
നിത്യമവൻ ചുഴൽക്കാററിൻ വടിവാർന്നു
പത്തുദിക്കിങ്കലും ശീതാതപങ്ങളും,
[2] തുട്ടും, വിശപ്പും സഹിച്ചവലംബന-
മററു ചുററിപ്പാഞ്ഞലഞ്ഞു 'ഹാ! ദൈവമേ!
ഏവമെനിക്കധഃപാതമല്ലോഭവി,—
ച്ചീവിധം വീണ്ടും പറഞ്ഞു കരഞ്ഞിതേ.
ഇങ്ങിനെകാലം കുറേക്കഴിഞ്ഞീടവേ,
യങ്ങൊരുനാൾ ധുന്ധുകാരി മരിച്ചതായ്
ലോകരിൽനിന്നറിഞ്ഞാൻ തീർത്ഥയാത്രയിൽ
യോഗിവരേണ്യനാം ഗോകർണ്ണഭൂസുരൻ. 17-18

ആരുമില്ലാപാരലൌകിക കർമ്മത്തി-
നോരുകിൽ ധുന്ധുകാരിക്കെന്നു കണ്ടടൻ
തത്ഗതിക്കായ് ഗയാശ്രാദ്ധപൂർവ്വം പല-
മുഖ്യതീർത്ഥശ്രാദ്ധവും കഴിച്ചാനവൻ
പിന്നെസ്വദേശമണഞ്ഞൊരുനാൾ നിജ-
മന്ദിരത്തിൽക്കടന്നാരുമറിയാതെ
അങ്കണംതന്നിൽ നിദ്രയ്ക്കായ് ശയിച്ചുതേ
ശങ്കാവിഹീനമാ ധേനുജാതദ്വിജൻ. 19-20

ബന്ധുവീവണ്ണമുറങ്ങാൻ കിടന്നതാ—
ധുന്ധുകാരിദ്വിജപ്രേതം ധരിച്ചടൻ
വന്നുകാട്ടീടിനാനന്നർദ്ധരാത്രിയിൽ
തന്നുടെയുന്നതഘോരരൌദ്രാകൃതി. 21

ആനയാ, യാടായ്, മഹിഷമായ്, മത്സ്യനായ്,
വാനവർകോനായ്, വിവിധതരാകൃതി
ഓരോന്നു മാറിമാറി പ്രദർശിപ്പിച്ചു-
മാറാതെ കൂത്താടിയാടിക്കളിച്ചുതേ. 22

ഭിന്നരൂപങ്ങളെയിപ്രകാരം കണ്ടു
പിന്നെസ്സധൈര്യനായ് ഗോകർണ്ണപണ്ഡിതൻ
സദ്ഗതികിട്ടാതുഴന്നിടും പ്രേതമാ-
ണിക്കൂത്തുകാട്ടുന്നതെന്നുറച്ചോതിനാൻ:- 23

ഗോകർണ്ണൻ പറഞ്ഞു.

ഈവിധം ഘോരസ്വരൂപനാം നീയാര്?
രാവിലിങ്ങെത്തുവാനെന്താണു കാരണം?
വന്നതെവിടുന്നു നീ? പിശാചോ പ്രേത-
മെന്നതോ രാക്ഷസനോ കഥിച്ചീടുക! 24

സൂതൻ പറഞ്ഞു.

എന്നഗോകർണ്ണവാക്യം കേട്ടു പിന്നെയും
പിന്നെയുമുച്ചംവിലപിച്ചുകൊണ്ടവൻ
ഉച്ചാരണശേഷിയില്ലായ്കയാലതി-
ന്നിച്ഛയാംഗ്യങ്ങൾമൂലം വെളിവാക്കിനാൻ. 25
പിന്നെയപ്രേതത്തിനെ [3] പ്രോക്ഷണംചെയ്തു
തണ്ണീരിനാലവ,നപ്പോളഘംവിട്ടു. 26

പ്രേതം പറഞ്ഞു.

പ്രേതം കഥിച്ചാ"നഹം ധുന്ധുകാരി നിൻ
ഭ്രാതാവു, ഞാനെൻദ്വിജത്വം ഹനിച്ചിതേ. 27

കയ്യുംകണക്കുമെന്യേ പരദ്രോഹങ്ങ-
ളയ്യോ! മഹാപാപിയായ ഞാൻ ചെയ്തുപോയ്
തത്ഫലമായെന്നെ വേശ്യാജനം പിന്നെ
നിർഭരം കഷ്ടത്തിലാക്കി വധിച്ചിതേ. 28

പ്രേതമായിങ്ങനെ ദുർദ്ദശയാർന്നു ഞാൻ
വാതാശനനായ്ക്കഴിപ്പൂ വിധിബലാൽ. 29

ബന്ധോ! കൃപാപൂർണ്ണസിന്ധോ! ഭവാനെന്നെ-
യന്ധകൂപത്തിൽ നിന്നുദ്ധരിക്കേണമേ." 30

ഗോകർണ്ണൻ പറഞ്ഞു.

എന്നതുകേട്ടു ഗോകർണ്ണനവനോടു
ചൊന്നാനിതുവിധം സത്വരം പിന്നെയും. 31

നിന്നുടെയുദ്ഗതിയുന്നിശ്ശയാപിണ്ഡ—
മന്നേനടത്തി ഞാൻ, പിന്നെന്തുകൊണ്ടുനീ
മുക്തനായി,ല്ലതു വിസ്മയ,മില്ലൊരു
മാർഗ്ഗമിതിൽപരം പ്രേതശുദ്ധിക്കിഹ.
ഞാനെന്തുവേണ്ടതു! നീതന്നെ ചൊല്ലുക-
വേണം പരമാർത്ഥമെല്ലാം മടിയാതെ. 32

1 വേശ്യ 2 ദാഹം 3 തളിക്ക

പ്രേത ഉവാച

ഗയാശ്രാദ്ധശതേനാപി മുക്തിർമ്മേ ന ഭവിഷ്യതി
ഉപായമപരം കംചിത്ത്വം വിചാരയ സാമ്പ്രതം. 33

ഇതി തദ്വാക്യമാകർണ്യ ഗോകർണ്ണോ വിസ്മയം ഗതഃ
ശതശ്രാദ്ധൈർന്ന മുക്തിശ്ചേദസാധ്യം മോചനം തവ. 34

ഇദാനീം തു നിജം സ്ഥാനമാതിഷ്ഠ പ്രേത നിർഭയഃ
ത്വന്മുക്തിസാധകം കിഞ്ചിദാചരിഷ്യേ വിചാര്യ ച. 35

ധുന്ധുകാരീ നിജസ്ഥാനം തേനാദിഷ്ടസ്തതോ ഗതഃ
ഗോകർണ്ണശ്ചിന്തയാമാസ താം രാത്രിം ന തദധ്യഗാൽ. 36

പ്രാതസ്തമാഗതം ദൃഷ്ട്വാ ലോകാഃ പ്രീത്യാ സമാഗതാഃ
തത്സർവ്വം കഥിതം തേന യജ്ജാതം ച യഥാ നിശി. 37

വിദ്വാംസോ യോഗനിഷ്ഠാശ്ച ജ്ഞാനിനോ ബ്രഹ്മവാദിനഃ
തന്മുക്തിം നൈവ തേ′പശ്യൻ പശ്യന്തഃ ശാസ്ത്രസഞ്ചയാൻ. 38

തതഃ സർവ്വൈഃ സൂര്യവാക്യം തന്മുക്തൌ സ്ഥാപിതം പരം
ഗോകർണ്ണഃ സ്തംഭനം ചക്രേ സൂര്യവേഗസ്യ വൈ തദാ. 39

തുഭ്യം നമോ ജഗത്സാക്ഷിൻ ബ്രൂഹി മേ മുക്തിഹേതുകം
തൽ ശ്രുത്വാ ദൂരതഃ സൂര്യഃ സ്ഫുടമിത്യഭ്യഭാഷത. 40

ശ്രീമദ്ഭാഗവതാന്മുക്തിഃ സപ്താഹം വാചനം കുരു
ഇതി സൂര്യവചഃ സർവ്വൈർദ്ധർമ്മരൂപം തു വിശ്രുതം. 41

സർവ്വേ′ബ്രുവൻ പ്രയത്നേന കർത്തവ്യം സുകരം ത്വിദം
ഗോകർണ്ണോ നിശ്ചയം കൃത്വാ വാചനാർത്ഥം പ്രവർത്തിതഃ 42

തത്ര സംശ്രവണാർത്ഥായ ദേശഗ്രാമാജ്ജനാ യയുഃ
പങ്ഗ്വന്ധവൃദ്ധമന്ദാശ്ച തേ′പി പാപക്ഷയായ വൈ 43

സമാജസ്തു മഹാഞ്ജാതോ ദേവവിസ്മയകാരകഃ
യദൈവാസനമാസ്ഥായ ഗോകർണ്ണോ′കഥയൽ കഥാം. 44

സ പ്രേതോ′പി തദാ′′യാതഃ സ്ഥാനം പശ്യന്നിതസ്തതഃ
സപ്തഗ്രന്ഥിയുതം തത്രാപശ്യൽ കീചകമുച്ഛ്റിതം. 45

തന്മൂലച്ഛിദ്രമാവിശ്യ ശ്രവണാർത്ഥം സ്ഥിതോ ഹ്യസൌ
വാതരൂപീ സ്ഥിതിം കർത്തുമശക്തോ വംശമാവിശൽ. 46

വൈഷ്ണവം ബ്രാഹ്മണം മുഖ്യം ശ്രോതാരം പരികല്പ്യ സഃ
പ്രഥമസ്കന്ധതഃ സ്പഷ്ടമാഖ്യാനം ധേനുജോ′കരോൽഃ 47

ദിനാന്തേ രക്ഷിതാ ഗാഥാ തദാ ചിത്രം ബഭൂവ ഹ
വംശൈകഗ്രന്ഥിഭേദോ′ഭൂത്സശബ്ദം പശ്യതാം സതാം. 48

ദ്വിതീയേ′ഹ്നി തഥാ സായം ദ്വിതീയഗ്രന്ഥിഭേദനം
തൃതീയേ′ഹ്നി തഥാ സായം തൃതീയഗ്രന്ഥിഭേദനം. 49

ഏവം സപ്തദിനൈശ്ചൈവ സപ്തഗ്രന്ഥിവിഭേദനം
കൃത്വാ സ ദ്വാദശസ്കന്ധശ്രവണാൽ പ്രേതതാം ജഹൌ. 50

ദിവ്യരൂപധരോ ജാതസ്തുളസീദാമമണ്ഡിതഃ
പീതവാസാ ഘനശ്യാമോ മുകുടീ കുണ്ഡലാന്വിതഃ 51

നനാമ ഭ്രാതരം സദ്യോ ഗോകർണ്ണമിതി ചാബ്രവീൽ
ത്വയാഹം മോചിതോ ബന്ധോ കൃപയാ പ്രേതകശ്മലാൽ. 52

**പ്രേതം പറഞ്ഞു.**

നൂറുഗയാശ്രാദ്ധമങ്ങുകഴിക്കിലും
മാറുകില്ലിസ്ഥിതി, ഞാനത്രപാപിതാൻ
വേറെയുപായമെന്തെങ്കിലും, ഞാൻ കര-
കേറുവാൻ തക്കതു, ചിന്തിച്ചുചെയ്യുക. 33

ഈവിധം പ്രേതവചസ്സുകേട്ടത്ഭുതം-
താവിന ഗോകർണ്ണനോതിനാൻ പിന്നെയും.
ഇല്ല ശതഗയാശ്രാദ്ധത്തിലും മുക്തി
തെല്ലുമെന്നാ,ലിതസാധ്യമെന്നേവരു. 34

ആട്ടെ, നിൻസ്ഥാനത്തിരിക്കനീ നിർഭയം
ശ്രേഷ്ഠമുപായമെന്തെന്ന ചിന്തിച്ചിടാം. 35

സോദരവാക്കിതു കേട്ടങ്ങിരുന്നിതാ
പ്രേതമുറങ്ങാതെ രാത്രിമുഴുവനും.
ഉററുചിന്തിച്ചിട്ടുമധേനുജാതനു
കിട്ടിയില്ലാപ്രേതമോചനത്തിൻവഴി. 36
തീർത്ഥാടനം കഴിഞ്ഞാലയത്തിൽ തിരി-
ച്ചെത്തിഗോകർണ്ണനെന്നുള്ളതു കേൾക്കയാൽ,
രാവിലേവന്നവരോടായിരവിലെ-
യാവിശേഷങ്ങളവൻ കഥിച്ചീടിനാൻ. 37

[1]ജ്ഞാനികൾ, യോഗികൾ, വേദാന്തവിദ്വരർ,
നാനാവിഷയവിജ്ഞാന വിദഗ്ദ്ധരും.
ശാസ്ത്രമെല്ലാം പരിശോധിച്ചു നോക്കീട്ടു-
മുത്തമോപായമിതിനു കാണായ്കയാൽ,
സൂര്യനിൽനിന്നു മനസ്സിലാക്കേണ്ടതാം
കാര്യമിതെന്നേകപക്ഷമായിട്ടവർ
തീരുമാനിച്ചുടൻ യോഗബലത്തിനാൽ
വാരണംചെയ്താനിനഗതി ഗോസുതൻ. 38–39

'ത്രൈലോക്യസാക്ഷിൻ! ഭഗവൻ! ദിനേശ്വരാ!
പാലിക്കണം മാം, നമസ്കരിക്കുന്നുഞാൻ.
ധുന്ധുകാരിപ്രേതമോചനത്തിന്നിവ-
നെന്താണുവേണ്ടതെന്നോതീടണം ഭവാൻ." 40

ഗോസൂനുവാക്യമിതുകേട്ടുകലെനി-
ന്നാസൂര്യദേവനുച്ചത്തിലോതീടിനാൻ:–
"മുക്തിലഭിച്ചിടും ഭാഗവതത്തിനാൽ
സപ്തദിനംകൊണ്ടു വായിച്ചുതീർക്കുക!"
ഇമ്മട്ടുസൂര്യഗീരെല്ലാവരുംകേട്ടു
ധർമ്മസ്വരൂപമതെന്നുമുറപ്പിച്ചു,
"പാട്ടപെട്ടാലുമുടനേയിതു നട-
ത്തീടണ"മെന്നു ചൊല്ലീടിനാരേവരും
എന്നാലിതു നിഷ്പ്രയാസം നടത്താവ-
തൊന്നാണു താനും മനസ്സുള്ളവക്കുടൻ. 41-42

ഏഴുനാൾകൊണ്ടതു താൻതന്നെവായിച്ചു
കേഴുമപ്രേതത്തെ മുക്തനാക്കീട്ടവാൻ
നിശ്ചയം ചെയ്തതിലേക്കൊരുങ്ങീടിനാൻ
വിശ്രുതനാകുമാഗോകർണ്ണപണ്ഡിതൻ.
ആ ഗ്രാമദേശ നഗരങ്ങളിൽനിന്നു
കേൾക്കാനമാളുകൾചെന്നു ധാരാളമായ്. 43

അന്ധർ, മുടന്തർ, മൂഢന്മാർ, കിഴവരും,
സ്വന്തപാപൌഘം തുലയ്ക്കുവാനെത്തിനാർ.
വിണ്ണവരും പാരമദ്ഭുതപ്പെട്ടിട്ടും-
വണ്ണം മഹത്തരമായിരുന്നു സഭ. 44

വ്യാസപീഠത്തിൽ കയറിയഗ്ഗോസുത-
ഭൂസുരൻ വായിക്കുവാനിരുന്നീടവേ,
സന്ധിക്കുവാനിടമങ്ങിങ്ങുനോക്കിയ-
ദ്ധുന്ധുകാരി പ്രേതവുമവിടെത്തിനാൻ. 45

വേണവൊന്നേഴെയുയന്നേഴുമുട്ടൊത്തു
കാണാം കഥാവേദിതന്നന്തികത്തിലായ്.
അമ്മുളമൂട്ടിൽപ്പഴുതൊന്നുക,ണ്ടതിൽ
ചെമ്മേശ്രവിപ്പാനിരുന്നിതപ്രേതവും. 46
തഞ്ചമായിക്കഥ കേൾക്കാൻസ്ഥിരപദം
തഞ്ചാതെ വാതാത്മകനു സാധിക്കുമോ?
വൈദികവൈഷ്ണവ വിപ്രനെയേകനെ
ശ്രോതൃപ്രമുഖനായ് വാഴിച്ചനന്തരം
സ്പഷ്ടമായാക്കുമർത്ഥം ഗ്രഹിക്കത്തക്ക-
മട്ടി, ലങ്ങാദിമസ്കന്ധംമുതൽതന്നെ
ധേനുജാതൻ തുടങ്ങീകഥ, സന്ധ്യയെ
മാനിച്ചുപിന്നെ നിറുത്തിനാൻ വായന. 47-48

അപ്പോളവിടെയൊരത്ഭുതസംഭവ-
മപ്പുരുഷാരസമക്ഷം ഭവിച്ചിതു.
പൊട്ടിവീണമ്മുളതൻ പ്രഥമഗ്രന്ഥി;
പെട്ടെന്നു വിസ്മയസ്തബ്ധരായവരും.
രണ്ടാംദിനം ദ്വിതീയഗ്രന്ഥിയിങ്ങനെ
വിണ്ടുതത്ഗ്രന്ഥിയേഴേ,ഴുനാളിന്നകം
ദ്വാദശസ്കന്ധ പര്യന്തമിസ്സംഹിത
സാദരം ശ്രദ്ധിച്ചു കേട്ടതിൻമൂലമായ്
പാതകമാകെത്തുലഞ്ഞാ നിമിഷമ-
പ്രേതമാന്നാനൊരു ചാരുദിവ്യാകൃതി.
മഞ്ഞനിറപ്പട്ടുടുത്തു, തുളസിതൻ
മഞ്ജുളമാല ധരിച്ചു മനോജ്ഞനായ്-
ച്ചാരുകിരീടവും കുണ്ഡലദ്വന്ദ്വവും
നേരേയണിഞ്ഞു, ഘനശ്യാമളാഭനായ്,
ധേനുജഭ്രാതാവുതൻ കാലിണകളിൽ
വീണുനമസ്കരിച്ചീവണ്ണമോതിനാൻ 49–52

1 വേദാന്തം പഠിച്ച പണ്ഡിതർ.

ധന്യാ ഭാഗവതീ വാർത്താ പ്രേതപീഡാവിനാശിനീ
സപ്താഹോഽപി തഥാ ധന്യഃ കൃഷ്ണലോകഫലപ്രദഃ 53

കമ്പന്തേ സർവ്വപാപാനി സപ്താഹശ്രവണേ സ്ഥിതേ
അസ്മാകം പ്രളയം സദ്യഃ കഥാ ചേയം കരിഷ്യതി. 54

ആർദ്രം ശുഷ്കം ലഘു സ്ഥൂലം വാങ്മനഃകർമ്മഭിഃ കൃതം
ശ്രവണം വിദഹേൽ പാപം പാവകഃ സമിധോ യഥാ. 55

അസ്മിൻ വൈ ഭാരതേ വർഷേ സൂരിഭിർദ്ദേവസംസദി
അകഥാശ്രാവിണാം പുംസാം നിഷ്ഫലം ജന്മ കീർത്തിതം. 56

കിം മോഹതോ രക്ഷിതേന സുപുഷ്ടേന ബലീയസാ
അധ്രുവേണ ശരീരേണ ശുകശാസ്ത്രകഥാം വിനാ. 57

അസ്ഥിസ്തംഭം സ്നായുബദ്ധം മാംസശോണിതലേപിതം
ചർമ്മാവനദ്ധം ദുർഗ്ഗന്ധം പാത്രം മൂത്രപുരീഷയോഃ 58

ജരാശോകവിപാകാർത്തം രോഗമന്ദിരമാതുരം
ദുഷ്പൂരം ദുർധരം ദുഷ്ടം സദോഷം ക്ഷണഭംഗുരം. 59

കൃമിവിഡ്ഭസ്മസംജ്ഞാന്തം ശരീരമിതി വർണ്ണിതം
അസ്ഥിരേണ സ്ഥിരം കർമ്മ കുതോഽയം സാധയേൽ ന ഹി. 60

യൽ പ്രാതഃ സംസ്കൃതം ചാന്നം സായം തച്ച വിനശ്യതി
തദീയരസസമ്പുഷ്ടേ കായേ കാ നാമ നിത്യതാ. 61

സപ്താഹശ്രവണാൽ ലോകേ പ്രാപ്യതേ നികടേ ഹരിഃ
അതോ ദോഷനിവൃത്ത്യർത്ഥമേതദേവ ഹി സാധനം. 62

ബുദ്ബുദാ ഇവ തോയേഷു മശകാ ഇവ ജന്തുഷു
ജായന്തേ മരണായൈവ കഥാശ്രവണവർജ്ജിതാഃ 63

ജഡസ്യ ശുഷ്കവംശസ്യ യത്ര ഗ്രന്ഥിവിഭേദനം
ചിത്രം കിമു തദാ ചിത്തഗ്രന്ഥിഭേദഃ കഥാശ്രവാൽ. 64

ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി സപ്താഹശ്രവണേ കൃതേ. 65

സംസാരകർദമാലേപപ്രക്ഷാളനപടീയസി
കഥാതീർത്ഥേ സ്ഥിതേ ചിത്തേ മുക്തിരേവ ബുധൈഃ സ്മൃതാ. 66

ഏവം ബ്രുവതി വൈ തസ്മിൻ വിമാനമഗമത്തദാ
വൈകുണ്ഠവാസിഭിര്യുക്തം പ്രസ്ഫുരദ്ദീപ്തിമണ്ഡലം. 67

സർവ്വേഷാം പശ്യതാം ഭേജേ വിമാനം ധുന്ധുളീസുതഃ
വിമാനേ വൈഷ്ണവാൻ വീക്ഷ്യ ഗോകർണ്ണോ വാക്യമബ്രവീൽ. 68

### ഗോകർണ്ണ ഉവാച

അത്രൈവ ബഹവഃ സന്തി ശ്രോതാരോ മമ നിർമ്മലാഃ
ആനീതാനി വിമാനാനി ന തേഷാം യുഗപൽ കുതഃ 69

ശ്രവണം സമഭാഗേന സർവ്വേഷാമിഹ ദൃശ്യതേ
ഫലഭേദഃ കുതോ ജാതഃ പ്രബ്രുവന്തു ഹരിപ്രിയാഃ 70

"മാമകബന്ധോ, ഭവത് കൃപമൂലമാ-
യീമഹാപാപത്തിൽ നിന്നു മോചിച്ചു ഞാൻ
പ്രേതവിശുദ്ധിക്കു ഭാഗവതത്തിന്റെ
ചാതുര്യ്യമന്യാദൃശംതന്നെസോദരാ! 53

കേൾപ്പവക്കും ശ്രീഹരിപദമേകിടും
സപ്താഹപാരായണം ധന്യധന്യമാം.
ഇന്നിസ്സദസ്യർ തന്നുന്നതദൃഷ്ടകൃത-
സന്ദോഹമെല്ലാം വിറപ്പൂകിട്ടുകിടെ. 54

ശ്രദ്ധയോടിക്കഥ കേട്ടിരിക്കുന്നൊരീ-
മർത്ത്യരിൽമാത്രപോലും വസിച്ചീടുവാൻ
കെല്പില്ല ഞങ്ങൾക്കു ലേശവും, ഞങ്ങളെ-
യിപ്പൊഴയുയ്യോ തുലച്ചീടുമിക്കഥ "
ഇത്തരം ഭീതിപൂർവ്വം പ്രലപിപ്പതാ-
യാർദ്രലഘുസ്ഥൂല ശുഷ്കതരങ്ങളായ്,
വാക്കു, മനം, മെയ്യിവകൊണ്ടു ചെയ്‌വതായ്,
വാഴ്കും സകലവിധം ദുരിതത്തെയും,
തീക്കട്ടദാരുക്കളെയെന്നപോലവേ
ശീഘ്രം ഹനിക്കുന്നിതിക്കഥാകണ്ണനാ.
ഇബ് ഭാരതാവനിതന്നിലസ്സത്ക്കഥ
താല്പര്യ്യമോടു കേൾക്കാത്തവർ തൻജനി
നിഷ്ഫലംതാനെന്നമർത്യസഭയില-
[1] ഗ്ഗീഷ്പതിതൊട്ടവർ കീർത്തിച്ചിരിക്കുന്നു.
മോഹംനിമിത്തമായ് കാത്തുവളത്തുമി-
ദ്ദേഹം നശിച്ചുപോകുന്നതെന്നാകയാൽ,
ശ്രീശുകശാസ്ത്രശ്രവണത്തിനായ്ത്തന്നെ-
യീശരീരം വിനിയോഗിക്കുവൻദൃഢം. 55—58

എത് ത്തുണകളിൽ ഞരമ്പുകയർകൊണ്ടു
കെട്ടിയുറപ്പിച്ചു, രക്തവും മാംസവും
തേച്ചുകൊഴപ്പിച്ചു ചേലായ്തൊലികൊണ്ടു
മാച്ചുമറച്ചു, മലമൂത്രപാത്രമായ്,
നാറുന്നതായ്, നര, രോഗം, ജര, യിവ
കേറിമുറയ്ക്കാക്രമിച്ചഴൽചേർപ്പതായ്,
ഏററംദൂഷിച്ചതായ്, തൃപ്തിവരാത്തതായ്,
ചെററും ധരിപ്പാൻ പ്രയാസമേറുന്നതായ്,
അന്ത്യംമലമോ പുഴക്കളോ ചാരമോ
എന്തെങ്കിലുമായ്ക്കലാശിച്ചിടുന്നതായ്,
നാശംക്ഷണത്തിലണയുന്നതായ് മഹാ-
മോശമായ് ദേഹത്തെവച്ചിച്ചിരിപ്പതേ. 59-60

നശ്യമാമിത്തനുവാൽ ജനമെന്തഹോ!
ശാശ്വതകർമ്മമനുഷ്ഠിച്ചിടാത്തതും?
രാവിലേപാകപ്പെട്ടത്തുമന്നാദികൾ
രാവിലേക്കാറിവളിച്ചു നശിച്ചുപോം. 61

ഇത്രവേഗംകെട്ടമന്നരസത്തിനാൽ
വീർത്തദേഹംക്ഷതി പററാതിരിക്കുമോ?
മർത്ത്യനിതോർത്തു നിമിഷംകളയാതെ,
[2]നിത്യപദലക്ഷ്യകൃത്യങ്ങൾ ചെയ്യണം.
സപ്തപാരായണാകർണ്ണനമൊന്നിനാൽ
ക്ഷിപ്രമരികത്തണഞ്ഞിടും ശ്രീഹരി. 62

പാപശമനത്തിനേവനുമെന്നുമി-
ശ്രീപതിസത്ക്കഥ കേൾക്കയാണുത്തമം.
അച്ചരിതംശ്രവിക്കാത്തവർ തൻജന്മ,-
സ്സ്രീച്ച കൊതുകുകൾ തൻജനിപോലെയും,
നീർപ്പോളമട്ടിലും നാശംവരിക്കുന്നു
ചിത്പദപ്രാപ്തിക്കുപകരിക്കാതഹോ! 63

ഏതൊന്നുകേൾക്കവേ നീരസമായ്ജഡ-
ഭൂതമാം വേണുവിൻ ഗ്രന്ഥിതകർന്നുവോ.
ആ സത്ക്കഥ കേൾക്കിലുള്ളം നിറഞ്ഞേഴും
വാസനക്കെട്ടുപൊട്ടുന്നതു ചിത്രമോ? 64

സപ്താഹപാരായണം കേട്ടിരിപ്പവ-
ർക്കിപ്പൊഴേയററുപോം സർവ്വബന്ധങ്ങളും
സന്ദേഹമെല്ലാമൊട്ടുങ്ങുന്നിതു, കർമ്മ-
സന്ദോഹവും നശിക്കുന്നു നിശ്ശേഷമായ്. 65

വാഴ്കുമസ്സംസാരമാം ചെളിയാകവേ
പോകുന്നസത്ക്കഥാ തീർത്ഥമിരിക്കവേ,
ആശയത്തിൽ ചെററഴുക്കുപുരണ്ടിടാൻ
ലേശവും സങ്ഗതിയില്ലെന്നു ചൊൽവൃദ്ധർ" 66

ചന്തമേറുംദിവ്യരൂപം ധരിച്ചൊരാ-
ധുന്ധുകാരി ദ്വിജനിത്രയുംചൊല്ലവേ
കാണായൊരു സുപ്രഭം വിമാനംവന്നു
താണതുവിഷ്ണുപരിഷദവാഹിയായ്. 67

ഏവരുംകാൺകവേ ധുന്ധുലീപുത്രനെ-
യാവിഷ്ണുപാർഷദരേററീടിനാരതിൽ.
അപ്പോളവരെസ്സമീപിച്ചുചൊല്ലിനാ-
നിപ്രകാരം ധേനുകർണ്ണമഹീസുരൻ. 68

ഗോകർണ്ണൻ പറഞ്ഞു.

പാരായണംകേട്ടിവിടെയിരിക്കുന്നു
ധാരാളമാളുകൾ നിർമ്മലമാനസർ,
ഒന്നായഖിലരേയും കൊണ്ടുപോകുവാ-
നിന്നെന്തുകൊണ്ടു വരാഞ്ഞതു വാഹനം?
ഒന്നുപോലേവരും കേട്ടവരാണിവർ,
ഭിന്നമായ്ക്കാണുവാനെന്താണിതിൻഫലം?
വന്ദ്യഹരിദാസമുഖ്യരേ! സന്ദേഹ-
മിന്നിനിക്കുണ്ടിതിൽ, തീർക്കണമിക്ഷണം. 69—70

---

1 ദേവന്മാരുടെ ഗുരു   2 ശാശ്വതമായപദം. (മുക്തി) പ്രാപിക്കാനുള്ള കർമ്മം

**ഹരിദാസാ ഊചുഃ**

ശ്രവണസ്യ വിഭേദേന ഫലഭേദോ/ത്ര സംസ്ഥിതഃ
ശ്രവണം തു കൃതം സർവ്വൈർന്ന തഥാ മനനം കൃതം. 71
ഫലഭേദസ്തതോ ജാതോ ഭജനാദപി മാനദ
സപ്തരാത്രമുപോഷ്യൈവ പ്രേതേന ശ്രവണം കൃതം. 72
മനനാദി തഥാ തേന സ്ഥിരചിത്തേ കൃതം ഭൃശം
അദൃഢം ച ഹതം ജ്ഞാനം പ്രമാദേന ഹതം ശ്രുതം. 73
സന്ദിഗ്ദ്ധോ ഹി ഹതോ മന്ത്രോ വ്യഗ്രചിത്തോ ഹതോ ജപഃ
അവൈഷ്ണവോ ഹതോ ദേശോ ഹതം ശ്രാദ്ധമപാത്രകം. 74
ഹതമശ്രോത്രിയേ ദാനമനാചാര ഹതം കുലം
വിശ്വാസോ ഗുരുവാക്യേഷു സ്വസ്മിൻ ദീനത്വഭാവനാ. 75
മനോദോഷജയശ്ചൈവ കഥായാം നിശ്ചലാ മതിഃ
ഏവമാദി കൃതം ചേൽ സ്യാത്തദാ വൈ ശ്രവണേ ഫലം. 76
പുനഃ ശ്രവാന്തേ സർവ്വേഷാം വൈകുണ്ഠേ വസതിർദ്ധ്രുവം
ഗോകർണ്ണ തവ ഗോവിന്ദോ ഗോലോകം ദാസ്യതി സ്വയം. 77
ഏവമുക്ത്വാ യയുഃ സർവ്വേ വൈകുണ്ഠം ഹരികീർത്തനാഃ
ശ്രാവണേ മാസി ഗോകർണ്ണഃ കഥാമൂചേ തഥാ പുനഃ 78
സപ്തരാത്രവതീം ഭൂയഃ ശ്രവണം തൈഃ കൃതം പുനഃ
കഥാസമാപ്തൗ യജ്ജാതം ശ്രൂയതാം തച്ച നാരദ. 79
വിമാനൈഃ സഹ ഭക്തൈശ്ച ഹരിരാവിർബ്ഭൂവ ഹ
ജയശബ്ദാ നമഃശബ്ദാസ്തത്രാസൻ ബഹവസ്തദാ. 80
പാഞ്ചജന്യധ്വനിം ചക്രേ ഹർഷാത്തത്ര സ്വയം ഹരിഃ
ഗോകർണ്ണം തു സമാലിംഗ്യാകരോത്സ്വസദൃശം ഹരിഃ 81
ശ്രോതൃനന്യാൻ ഘനശ്യാമാൻ പീതകൌശേയവാസസഃ
കിരീടിനഃ കുണ്ഡലിനസ്തഥാ ചക്രേ ഹരിഃ ക്ഷണാൽ. 82
തൽഗ്രാമേ യേ സ്ഥിതാ ജീവാ ആശ്വചാണ്ഡാളജാതയഃ
വിമാനേ സ്ഥാപിതാസ്തേ/പി ഗോകർണ്ണകൃപയാ തദാ. 83
പ്രേഷിതാ ഹരിലോകേ തേ യത്ര ഗച്ഛന്തി യോഗിനഃ
ഗോകർണ്ണേന സ ഗോപാലോ ഗോലോകം ഗോപവല്ലഭം. 84
കഥാശ്രവണതഃ പ്രീതോ നിര്യയൌ ഭക്തവത്സലഃ
അയോദ്ധ്യാവാസിനഃ പൂർവ്വം യഥാ രാമേണ സംഗതാഃ
തഥാ കൃഷ്ണേന തേ നീതാ ഗോലോകം യോഗിദുർല്ലഭം 85
യത്ര സൂര്യസ്യ സോമസ്യ സിദ്ധാനാം ന ഗതിഃ കദാ.
തം ലോകം ഹി ഗതാസ്തേ തു ശ്രീമദ്ഭാഗവതശ്രവാൽ. 86

**സനൽകുമാര ഉവാച**

ബ്രൂമോ/ത്ര തേ കിം ഫലവൃന്ദമുജ്ജ്വലം
സപ്താഹയജ്ഞേന കഥാസു സഞ്ചിതം
കർണ്ണേന ഗോകർണ്ണകഥാക്ഷരോ യൈഃ
പീതശ്ച തേ ഗർഭഗതാ ന ഭൂയഃ 87

വാതാംബുപർണ്ണാശനദേഹശോഷണൈഃ
തപോഭിരുഗ്രൈശ്ചിരകാലസഞ്ചിതൈഃ
യോഗൈശ്ച സംയാന്തി ന താം ഗതിം വൈ
സപ്താഹഗാഥാശ്രവണേന യാന്തി യാം. 88

**വിഷ്ണുപാർഷദൻ പറഞ്ഞു.**

ഭേദം ശ്രവണത്തിൽ വന്നതുപോലെ താൻ
ജാതമായീഫലഭേദവും ഭൂസുരാ!
എല്ലാവരും കഥകേട്ടിരുന്നീടിലു-
മുള്ളമൂന്നീലതിലേവരുമൊന്നുപോൽ. 71

പ്രേതമുപവസിച്ചീയേഴനാളിലും
ചേതസ്സുവച്ചുതാൻ കേട്ടിരിക്കുന്നിതു. 72

പിന്നെ [1]മനന [2]നിദിദ്ധ്യാസനാദിയും
നന്നായവനനുഷ്ഠിച്ചാനചഞ്ചലം.
ജ്ഞാനോദയത്തിനിതുകളാവശ്യമാ-
ണൂനംഭവിക്കുമല്ലായ്കിലെല്ലാററിനും. 73

സന്ദേഹമൊന്നിലും പാടില്ല. സംശയം
വന്നാൽ ഫലിക്കാതെപോയിട്ടു മന്ത്രവും
ചിത്തമേകാഗ്രമല്ലെങ്കിൽ ജപത്തിനും
സിദ്ധിച്ചിടാഫലം ധാത്രീസുരമണേ!
ശ്രീവിഷ്ണുഭക്തർ വിളങ്ങാത്തദേശമോ
ഹേ വിപ്രവര്യാ! നശിച്ചതാംനിശ്ചയം.
ഉത്തമവിപ്രന്ന ഭക്ഷണമേകാത്ത
ശ്രാദ്ധം പിതൃപ്രീതിദായകമായിടാ 74

ദാനമശ്രോത്രിയന്നേകുന്നതു ഫല-
ഹീന, മനാചാരമോ കുലനാശനം
ദേശികവാക്കിൽവിശ്വാസ, മയംസ്വയം
മോശമെന്നുള്ളവിചാരം, മനസ്സിനെ-
ചഞ്ചലിപ്പിച്ചിട്ടു ക്രോധകാമാദിയെ
തഞ്ചമായ്വെല്ലുക, സത്ക്കഥാശ്രദ്ധയും
ഒന്നുപോൽ ചേർന്നിണങ്ങീടുന്നവന്നുടൻ
വന്നിട്ടു സച്ചരിതാകർണ്ണനഫലം. 75-76

ഒന്നുകൂടി സ്സപ്തപാരായണംകേൾക്കി-
ലന്നിവർക്കൊക്കെയും മുക്തികരസ്ഥമാം
ഗോകർണ്ണഭൂസുരാ! ഗോവിന്ദനങ്ങേക്കു-
നൽകും സ്വയമുടൻ ഗോലോകമുത്തമം." 77

എന്നോതി വൈകുണ്ഠ ലോകത്തിലേക്കവൻ
തന്നെപോയാർ ഹരികീർത്തനത്തോടവർ.
രണ്ടാമതും ചിങ്ങമാസത്തിലക്കഥ
കൊണ്ടുപിടിച്ചു നടത്തിയദ്വോനുജൻ. 78

വീണ്ടുംജനംകൂടി വായനകേട്ടനു-
മുണ്ടായ്വിശേഷമതും കേൾക്കമാമുനേ!
ഒട്ടധികം വിമാനങ്ങളിൽ പാർഷദ-
ശ്രേഷ്ഠരുമായ് ഭഗവാൻ വന്നിറങ്ങിനാൻ. 79

അപ്പോളവിടെ മുഴങ്ങി "ജയ ജയ"-
ശബ്ദങ്ങളും "നമ"ശ്ശബ്ദങ്ങളുംപരം.
ഹർഷാതിരേകത്തിനാൽ ഭഗവാനുടൻ
ഭേഷായ് ധ്വനിപ്പിച്ചു പാഞ്ചജന്യം സ്വയം.
പിന്നെയഗ്ഗോകർണ്ണനെ പുണർന്നി [3]ട്ടാത്മ-
സന്നിഭം രൂപമവന്നരുളീടിനാൻ. 80-81

ശ്രോതാക്കളേയും ക്ഷണത്താൽ മുകിൽനിറം,
പീതവസ്ത്രം, കിരീടം, കർണ്ണഭൂഷകൾ,
എന്നിവയെല്ലാമിണക്കിയന്യാദൃശ-
സുന്ദരരൂപികളാക്കിനാൻ ചിദ്ഘനൻ. 82

എന്നല്ല, തദ്ഗ്രാമവാസികളായ് സർവ്വ-
വർണ്ണത്തിലുംപെട്ടമേവരേയും തഥാ
ചണ്ഡാലരേയും ശ്വപചരേപ്പോലുമ-
ന്നന്യൂനഗോസുത പ്രേമം നിമിത്തമായ്
ആ വിമാനങ്ങളിലേററിയണച്ചുതേ
കേവലൻ യോഗീന്ദ്രഗമ്യം നിജപദം.
പണ്ടയോദ്ധ്യാവാസി മർത്ത്യരെയാകെവൈ-
കുണ്ഠത്തിലദ്ദശകണ്ഠാരിയെന്നപോൽ.
ഗോപാലനാമത്തിനാൽ സുപ്രസിദ്ധനാം
ശ്രീപതിതത്ക്കഥ കേട്ടവരിൽപരം
സക്തനായേവർക്കുമൊന്നുപോൽ സാലോക്യ-
മുക്തിയരുളിയനുഗ്രഹിച്ചീടിനാൻ.
ഗോകർണ്ണസംയുതനായ് ഭഗവാനഥ
യോഗീന്ദ്രദുർല്ലഭ ഗോലോകമാന്നുതേ. 83-85

ശീതാംശുവിന്നും, രവിക്കു, മസ്സിദ്ധർക്കു-
മേതുലോകത്തിൽ പ്രവേശനമില്ലയോ
ആ ലോകമല്ലോ ജനതതിക്കിച്ചരി-
താലാപനംകേൾക്കമൂലം ലഭിച്ചതും. 86

**സനൽകുമാരൻ പറഞ്ഞു.**

സപ്താഹയജ്ഞത്തിലുൾപ്പെട്ട വായന-
യല്ലാം ശ്രവിക്കുവോർക്കുള്ള പുണ്യോച്ചയം
വിസ്തരിച്ചീടാനെനിക്കില്ല കെല്പെന്ന-
വാസ്തവംനേരേ ധരിക്കുക നാരദാ!
ഒന്നുഞാൻ തീർത്തുരുളീടാം പശുജാത-
പണ്ഡിതൻ ചെയ്ത കഥാപ്രസംഗങ്ങളിൽ
ഒററപ്പദമെങ്കിലും ശ്രവണങ്ങളിൽ
പററിയവർക്കില്ല പിന്നെപ്പുനർജ്ജനി. 87

കാററോ, ജലമോ, ദലമോ ഭുജിച്ചുഴ-
ലേററമേ,ററസ്ഥിമാത്രാംഗരായി,ച്ചിരം.
വൻതപം ചെയ്യുന്നവർക്കും പവനനി-
യന്ത്രണം സാധിച്ചവർക്കുമൊരിക്കലും-
സിദ്ധിച്ചിടാത്ത പദവിയിലിക്കഥ
ശ്രദ്ധയോടും ശ്രവിക്കുന്നവരെത്തിടും. 88

---

1 വിചാരം. 2 ഇടവിടാതെയുള്ള ധ്യാനം. 3 തനിക്കു തുല്യമായ.

ഇതിഹാസമിമം പുണ്യം ശാണ്ഡില്യോഽപി മുനീശ്വരഃ
പഠതേ ചിത്രകൂടസ്ഥോ ബ്രഹ്മാനന്ദപരിപ്ലുതഃ 89

ആഖ്യാനമേതൽ പരമം പവിത്രം
ശ്രുതം സകൃദ്വൈ വിദഹേദഘൌഘം
ശ്രാദ്ധേ പ്രയുക്തം പിതൃതൃപ്തിമാവഹേൽ
നിത്യം സുപാഠാദപുനർഭവം ച. 90

ഇതി ശ്രീപത്മപുരാണേ ഉത്തരഖണ്ഡേ ശ്രീമദ്ഭാഗവതമാഹാത്മ്യേ
ഗോകർണ്ണമോക്ഷവർണ്ണനം നാമ പഞ്ചമോഽധ്യായഃ
ഭാഗവതമാഹാത്മ്യേ ശ്ലോകാഃ 401. പഞ്ചമാധ്യായേ ശ്ലോകാഃ 90.

---

# അഥ ഷഷ്ഠോഽധ്യായഃ

കുമാരാ ഊചുഃ

അഥ തേ സമ്പ്രവക്ഷ്യാമഃ സപ്താഹശ്രവണേ വിധിം
സഹായൈർവ്വസുഭിശ്ചൈവ പ്രായഃ സാധ്യോ വിധിഃ സ്മൃതഃ 1
ദൈവജ്ഞം തു സമാഹൂയ മുഹൂർത്തം പൃഷ്ട്വാ യത്നതഃ
വിവാഹേ യാദൃശം വിത്തം താദൃശം പരികല്പയേൽ. 2
നഭസ്യ ആശ്വിനോർജ്ജൌ ച മാർഗ്ഗശീർഷഃ ശുചിർന്നഭാഃ
ഏതേ മാസാഃ കഥാരംഭേ ശ്രോതൃണാം മോക്ഷസൂചകാഃ 3
മാസാനാം വിപ്ര ഹേയാനി താനി ത്യാജ്യാനി സർവ്വഥാ
സഹായാശ്ചേതരേ തത്ര കർത്തവ്യാഃ സോദ്യമാശ്ച യേ. 4
ദേശേ ദേശേ തഥാ സേയം വാർത്താ പ്രേഷ്യാ പ്രയത്നതഃ
ഭവിഷ്യതി കഥാ ചാത്ര ആഗന്തവ്യം കുടുംബിഭിഃ 5
ദൂരേ ഹരികഥാഃ കേചിൽ ദൂരേ ചാച്യുതകീർത്തനാഃ
സ്ത്രിയഃ ശൂദ്രാദയോ യേ ച തേഷാം ബോധോ യതോ ഭവേൽ. 6
ദേശേ ദേശേ വിരക്താ യേ വൈഷ്ണവാഃ കീർത്തനോൽസുകാഃ
തേഷ്വേവ പത്രം പ്രേഷ്യം ച തല്ലേഖനമിതീരിതം. 7
സതാം സമാജോ ഭവിതാ സപ്തരാത്രം സുദുർല്ലഭഃ
അപൂർവ്വരസരൂപൈവ കഥാ ചാത്ര ഭവിഷ്യതി. 8
ശ്രീഭാഗവതപീയൂഷപാനായ രസലമ്പടാഃ
ഭവന്തശ്ച തഥാ ശീഘ്രമായാത പ്രേമതൽപരാഃ 9
നാവകാശഃ കദാചിച്ചേദ്ദിനമാത്രം തഥാപി തു
സർവ്വഥാഽഽഗമനം കാര്യം ക്ഷണോഽത്രൈവ സുദുർല്ലഭഃ 10
ഏവമാകാരണം തേഷാം കർത്തവ്യം വിനയേന ച
ആഗന്തുകാനാം സർവ്വേഷാം വാസസ്ഥാനാനി കല്പയേൽ. 11
തീർത്ഥേ വാപി വനേ വാപി ഗൃഹേ വാ ശ്രവണം മതം
വിശാലാ വസുധാ യത്ര കർത്തവ്യം തൽകഥാസ്ഥലം. 12
ശോധനം മാർജ്ജനം ഭൂമേർല്ലേപനം ധാതുമണ്ഡനം
ഗൃഹോപസ്കരമുദ്ധൃത്യ ഗൃഹകോണേ നിവേശയേൽ. 13
അർവ്വാക് പഞ്ചാഹതോ യത്നാദാസ്തീർണ്ണാനി പ്രമേളയേൽ
കർത്തവ്യോ മണ്ഡപഃ പ്രോച്ചൈഃ കദളീഖണ്ഡമണ്ഡിതഃ 14
ഫലപുഷ്പദളൈർവ്വിഷ്വഗ്വിതാനേന വിരാജിതഃ
ചതുർദ്ദിക്ഷു ധ്വജാരോപോ ബഹുസമ്പദ്വിരാജിതഃ 15

ബ്രഹ്മസാക്ഷാത്കൃതി സിദ്ധിച്ച ശാണ്ഡില്യ-
നിർമ്മലമാമുനിതാനും ദിനംപ്രതി
ചിത്രകൂടത്തിലിരുന്നീയിതിഹാസ-
മെത്രയും ശ്രദ്ധയോടിന്നും പഠിക്കുന്നു. 89

ഉത്കൃഷ്ടമായ് പരിപാവനമാകുമീ-
യാഖ്യാനമൊററത്തവണ കേൾപ്പോനെഴും
അന്തമററുള്ള ദുരിതമഹാവനം
വെന്തുവെണ്ണീറായ്ച്ചമഞ്ഞിടും നിണ്ണയം.
കീർത്തിപ്പതാ ശ്രാദ്ധകാലത്തിലെങ്കിലോ
തൃപ്തരായ്ത്തീരുമുടൻ പിതൃസങ്കലം.
എന്നുമിഗ്രന്ഥം പഠിക്കുന്നവനില്ല
പിന്നെയൊരിക്കലും ഗർഭവാസവ്യഥ. 90

---

## അദ്ധ്യായം 6.

**കുമാരന്മാർ പറഞ്ഞു.**

ചൊല്ലാംമുനേ! കേൾക്ക; സപ്താഹയജ്ഞത്തി-
ലെല്ലാരുമാദരിക്കേണ്ട വിധികളെ.
എട്ടുവിധംസഹായം ലഭിച്ചാൽ വിധി-
ക്കൊത്തിതുമിക്കവാറും നടത്താവതാം.
ചൊല്ലെഴും ദൈവജ്ഞനെവരുത്തിബ്ബുദ്ധി
ചെല്ലുവോളം ചച്ചചെയ്തി,ച്ചുചിതമാം-
നല്ലമുഹൂത്തം കുറിക്കണമാദ്യമായ്,
കല്യാണകാലസന്തോഷ സമന്വിതം. 1-2

കന്നി തുലാം ധനു വൃശ്ചികം കക്കട-
മെന്നല്ല ചിങ്ങവും ശ്രോതൃമോക്ഷപ്രദം 3
നന്നല്ലകേൾപ്പാൻ ഗ്രഹങ്ങൾ തമ്മിൽ ജന്യ-
മാന്നിടും മാസങ്ങളിലിതെന്നാൽ മുനേ!
സപ്താഹപാരായണത്തിന്നധിമാസ-
മെപ്പൊഴും വജ്ജിക്കയെന്നതുപോരുമേ
മാഘമാസം മുഴക്കെസ്സച്ചരിത്രമി-
തേകാഗ്രതയോടുകേൾക്കിലെഴുംഫലം
സപ്താഹപാരായണമൊന്നിനാൽതന്നെ
സിദ്ധിക്കുമെന്നുമാചാര്യൻ വിധിച്ചിതു
എല്ലാവരുമിതിൻ നിർവ്വഹണത്തിനായ്
നല്ലവണ്ണംബഹുധാസഹായിക്കണം. 4

ഓരോരുദേശത്തുമീശുഭവാത്തയെ
പാരം പണിപ്പെട്ടുമെത്തിച്ചിടേണ്ടതാം
ദൂരദേശത്തുമിസ്സച്ചരിതാരംഭ-
കാര്യമെഴുത്തയച്ചും പരത്തീടണം
സ്ത്രീശൂദ്രാദിക്കുബോധോദയാത്ഥം കുറി-
യാശുദൂതന്മാർവഴിയയച്ചീടണം.

"ഇജ്ജനം നിശ്ചയംചെയ്തിരിക്കുന്നൊരു
സജ്ജനസമ്മേളനം നടത്തീടുവാൻ
ഏഴുനാളോളമിതു നീണ്ടുനിന്നിട്ട-
മൂഴിയിലിത്തരം സത്സഭദുർല്ലഭം
ആനന്ദദമാമപൂർവ്വരസമയ-
നാനാകഥാപ്രസംഗങ്ങളുണ്ടാമിതിൽ
ഭാഗവതചരിതാമൃതാസ്വാദന-
രാഗവാന്മാരാം രസികരേ! നിങ്ങളും
യോഗമിതിൽ പങ്കുകൊണ്ടിടണം, വേഗ-
മാഗമിക്കേണം കുടുംബസമന്വിതം.
ഏഴുദിനവുമിവിടെക്കഴിക്കുവാ-
നാഴമനുവദിക്കില്ലെന്നിരിക്കിലോ,
ഏകനാളെങ്കിലും സംഗമിച്ചിട്ടങ്ങു
പോകാം, വരേണമെന്നുള്ളതു മുഖ്യമാം.
എത്രയും സ്നേഹവിനയ പുരസ്സരം
മിത്രമറിയിച്ചിടും കുറിയാവിതു."
പാരം വിഷയവിരക്തരും, മാധവ-
ചാരുകഥാസുധാസ്വാദനലോലരും,
ആരാ,രെവിടൊക്കെയുണ്ടവക്കൊക്കെയു-
മീരീതിയിൽ കത്തയച്ചു വരുത്തണം.
എത്തുവോർ തൻസുഖസൌകര്യമോത്തുടൻ
പത്തനംതൊട്ടതും സജ്ജമാക്കീടണം. 5-11

തീത്ഥപദമോ വനമോ ഭവനമോ
പേത്തും ശ്രവണോചിതമെന്ന സമ്മതം
വിസ്തൃതഭൂവിൽ വിശാലമാം പന്തലൊ
ന്നിട്ടാൽ സുഖമായിരുന്നു കേൾക്കാവതാം. 12

ശോധനചെയ്തക്കഥാവേദി പഞ്ചഗ-
വ്യാദിയാൽ വേണ്ടപോൽ ശുദ്ധമാക്കീടണം.
ചാലവേ ചാണകംകൊണ്ടു മെഴുകീട്ടു
കോലമിട്ടീടണം [1] ഗൈരികധൂളിയാൽ.
കാണരുതാരു,മതുകണക്കങ്ങൊരു
കോണിലാക്കേണം ഗൃഹോപകരണങ്ങൾ. 13

[2] ആസ്തരണങ്ങൾ കരുതണം മുന്നവേ,
വൃത്തിയായ് ത്തക്കസമയം വിരിക്കണം.
ഉന്നതമണ്ഡപംതീത്തു കുലവാഴ-
തന്നാലലങ്കരിച്ചീടണം ഭംഗിയായ്. 14

നല്ലഫലദലപുഷ്പങ്ങളാൽപതു-
തുല്യമില്ലാത്തവണ്ണം വിതാനിക്കണം.
ചേലെഴുംവസ്ത്രങ്ങളാൽ ഭൂഷിതങ്ങളായ്
നാലുഭാഗത്തും ധ്വജങ്ങൾ നാട്ടീടണം. 15

---

1 ധാതുദ്രവ്യങ്ങളുടെ പൊടി. 2 വിരിപ്പു.

ഊദ്ധ്വം സപ്തൈവ ലോകാശ്ച കല്പനീയാഃ സവിസ്തരം
തേഷു വിപ്രാ വിരക്താശ്ച സ്ഥാപനീയാഃ പ്രബോധ്യ ച. 16
പൂർവ്വം തേഷാമാസനാനി കർത്തവ്യാനി യഥോത്തരം
വക്തുശ്ചാപി തദാ ദിവ്യമാസനം പരികല്പയേൽ. 17
ഉദങ്മുഖോ ഭവേദ്വക്താ ശ്രോതാ വൈ പ്രാങ്മുഖസ്തദാ
പ്രാങ്മുഖശ്ചേൽ ഭവേദ്വക്താ ശ്രോതാ ചോദങ്മുഖസ്തദാ. 18
അഥവാ പൂർവ്വദിക് ജ്ഞേയാ പൂജ്യപൂജകമധ്യതഃ
ശ്രോതൃണാമാഗമേ പ്രോക്താ ദേശകാലാദികോവിദൈഃ 19
വിരക്തോ വൈഷ്ണവോ വിപ്രോ വേദശാസ്ത്രവിശുദ്ധികൃൽ
ദൃഷ്ടാന്തകുശലോ ധീരോ വക്താ കാര്യോഽതിനിഃസ്പൃഹഃ 20
അനേകധർമ്മവിഭ്രാന്താഃ സ്ത്രൈണാഃ പാഖണ്ഡവാദിനഃ
ശുകശാസ്ത്രകഥോച്ചാരേ ത്യാജ്യാസ്തേ യദി പണ്ഡിതാഃ 21
വക്തുഃ പാർശ്വേ സഹായാർത്ഥമന്യഃ സ്ഥാപ്യസ്തഥാവിധഃ
പണ്ഡിതഃ സംശയച്ഛേത്താ ലോകബോധനതൽപരഃ 22
വക്ത്രാ ക്ഷൌരം പ്രകർത്തവ്യം ദിനാദർവ്വാഗ്വ്രതാപ്തയേ
അരുണോദയേഽസൌ നിർവ്വർത്ത്യ ശൌചം സ്നാനം സമാചരേൽ. 23
നിത്യം സംക്ഷേപതഃ കൃത്വാ സന്ധ്യാദ്യം സ്വം പ്രയത്നതഃ
കഥാവിഘ്നവിഘാതായ ഗണനാഥം പ്രപൂജയേൽ. 24
പിതൄൻ സന്തർപ്യ ശുദ്ധ്യർത്ഥം പ്രായശ്ചിത്തം സമാചരേൽ
മണ്ഡലം ച പ്രകർത്തവ്യം തത്ര സ്ഥാപ്യോ ഹരിസ്തഥാ. 25
കൃഷ്ണമുദ്ദിശ്യ മന്ത്രേണ ചരേൽ പൂജാവിധിം ക്രമാൽ
പ്രദക്ഷിണനമസ്കാരാൻ പൂജാന്തേ സ്തുതിമാചരേൽ. 26
സംസാരസാഗരേ മഗ്നം ദീനം മാം കരുണാനിധേ
കർമ്മഗ്രാഹഗൃഹീതാംഗം മാമുദ്ധര ഭവാർണ്ണവാൽ. 27
ശ്രീമദ്ഭാഗവതസ്യാപി തതഃ പൂജാ പ്രയത്നതഃ
കർത്തവ്യാ വിധിനാ പ്രീത്യാ ധൂപദീപസമന്വിതാ. 28
തതസ്തു ശ്രീഫലം ധൃത്വാ നമസ്കാരം സമാചരേൽ
സ്തുതിഃ പ്രസന്നചിത്തേന കർത്തവ്യാ കേവലം തദാ. 29
ശ്രീമദ്ഭാഗവതാഖ്യോഽയം പ്രത്യക്ഷഃ കൃഷ്ണ ഏവ ഹി
സ്വീകൃതോഽസി മയാ നാഥ മുക്ത്യർത്ഥം ഭവസാഗരേ. 30
മനോരഥോ മദീയോഽയം സഫലഃ സർവ്വഥാ ത്വയാ
നിർവ്വിഘ്നേനൈവ കർത്തവ്യോ ദാസോഽഹം തവ കേശവ. 31
ഏവം ദീനവചഃ പ്രോച്യ വക്താരം ചാഥ പൂജയേൽ
സംഭൂഷ്യ വസ്ത്രഭൂഷാഭിഃ പൂജാന്തേ തം ച സംസ്തവേൽ. 32
ശുകരൂപ പ്രബോധജ്ഞ സർവ്വശാസ്ത്രവിശാരദ
ഏതൽകഥാപ്രകാശേന മദജ്ഞാനം വിനാശയ. 33
തദഗ്രേ നിയമഃ പശ്ചാൽ കർത്തവ്യഃ ശ്രേയസേ മുദാ
സപ്തരാത്രം യഥാശക്ത്യാ ധാരണീയഃ സ ഏവ ഹി 34
വരണം പഞ്ചവിപ്രാണാം കഥാഭംഗനിവൃത്തയേ
കർത്തവ്യം തൈർഹരേർജ്ജാപ്യോ ദ്വാദശാക്ഷരവിദ്യയാ. 35
ബ്രാഹ്മണാൻ വൈഷ്ണവാംശ്ചാന്യാംസ്തഥാ കീർത്തനകാരിണഃ
നത്വാ സംപൂജ്യ ദത്താജ്ഞഃ സ്വയമാസനമാവിശേൽ. 36
ലോകവിത്തധനാഗാരപുത്രചിന്താം വ്യുദസ്യ ച
കഥാചിത്തഃ ശുദ്ധമതിഃ സ ലഭേൽ ഫലമുത്തമം. 37
ആസൂര്യോദയമാരഭ്യ സാർദ്ധത്രിപ്രഹരാന്തകം
വാചനീയാ കഥാ സമ്യക് ധീരകണ്ഠം സുധീമതാ. 38

യാഗസ്ഥലത്തിൻമുകളിലായ് ഭൂമ്യാദി-
ലോകമേഴും പരികല്പനം ചെയ്യണം.
തത്സ്ഥാനസംസ്ഥ വിരക്തദ്വിജാദിയെ
പ്രാർത്ഥിക്കണം തദനുഗ്രഹാർത്ഥംപരം. 16

ഭൂസുരശ്രേഷ്ഠരാം ശ്രോതാക്കളെമുന്നി-
ലാസനം നൽകിയിരുത്തണമാദ്യമായ്.
വായനക്കാരനാം വിദ്വാനതിദിവ്യ-
മായീടുമാസനമൊന്നു കല്പിക്കണം. 17

വാചികൻനേരേ വടക്കോട്ടിരിക്കുകിൽ
പ്രാചിയിൽനോക്കിയിരിക്കണം കേൾക്കുവോർ.
അല്ല പൂർവ്വാഭിമുഖനാണയാളെങ്കി-
ലെല്ലാവരും വടക്കോട്ടിരുന്നീടണം. 18

[1] വക്താവു പൂജ്യൻ, ശ്രവിക്കുവോർ പൂജക-
രിക്കൂട്ടർതൻ മദ്ധ്യഭാഗത്തെയാണിഹ
പൂർവ്വദിക്കെന്നു വിവരിച്ചിരിപ്പതു
സർവ്വദിക്കാലവിജ്ഞന്മാർ മനീഷികൾ. 19

പുത്രകളത്രധനാദ്യങ്ങളിലനാ-
സക്തനും, മാധവഭക്തനും, ധീരനും,
വേദശാസ്ത്രാഭ്യസനത്തിനാൽ പൂതമാം
ചേതസ്സിയലുവോനും, ശ്രോതുരമ്യമാം
ദൃഷ്ടാന്തമോതാൻ സമർത്ഥനു, മാഗ്രഹാ
വിട്ടോനുമായിരിക്കേണമാവാചികൻ. 20

നാനാവിധധർമ്മ വിഭ്രമചിത്തരും,
മീനാക്ഷിമാരിൽ മയങ്ങും മനുഷ്യരും,
പാഖണ്ഡരും, പരം പണ്ഡിതരാകിലും
സ്വീകൃതരാകരുതിക്കഥാവേദിയിൽ. 21

വക്താവിനെത്തുണയ്ക്കാൻ തത്സമനൊരു
വിഖ്യാത പണ്ഡിതനെക്കൂടി വയ്ക്കണം.
കേൾപ്പവർക്കുള്ള സന്ദേഹമൊഴിക്കുവാൻ
കെൽപ്പുമായാൾക്കലമുണ്ടായിരിക്കണം. 22

പാരായണം ചെയ്യുവോൻ തലേനാളിലേ
ക്ഷൌരംകഴിപ്പിച്ചിടേണം വ്രതാർത്ഥമായ്
സൂര്യോദയത്തിനു മുൻപേററു ശൌചാദി
കാര്യങ്ങളെല്ലാം കഴിച്ചു കുളിക്കണം. 23

സന്ധ്യയെവന്ദിച്ചു, വിഘ്നശാന്തിക്കുടൻ
ദന്തിമുഖനെ മുറയ്ക്കു പൂജിക്കണം. 24

തൻപിതൃക്കൾക്കു സന്തർപ്പണം ചെയ്തതിൻ
പിമ്പു പ്രായശ്ചിത്തവും കഴിച്ചീടണം.
മണ്ഡപത്തിൻ മദ്ധ്യഭാഗത്തുപിന്നൊരു
മണ്ഡലംതീർത്തതിൽ മന്ത്രപുരസ്സരം
ആവാഹനംചെയ്തിരുത്തി മുകുന്ദനാം
ദേവനെ യർച്ചനംചെയ്യണം വാചികൻ.

പിന്നെ പ്രദക്ഷിണംവച്ചു നമിച്ചുഗോ-
വിന്ദമന്ത്രങ്ങൾ ചൊല്ലിസ്തുതിച്ചീടണം. 25-26

"അല്ലയോമാധവാ! സംസാരവാരിധി-
ക്കുള്ളിൽവീണല്ലലാളും മത്കളേബരം
കർമ്മനക്രങ്ങൾ വിഴുങ്ങിക്കളഞ്ഞു,മാം
നിർമ്മുക്തനാക്കുവാനർത്ഥിച്ചിടുന്നു ഞാൻ." 27

ഭാഗവതഗ്രന്ഥമർച്ചനം ചെയ്യണം
രാഗപൂർവ്വം ധൂപദീപസമന്വിതം. 28

പിന്നെ നാളീകേരമർപ്പിച്ചുകുമ്പിട്ടു
നന്ദിച്ചുഭക്തിപൂർവ്വം സ്തുതിച്ചീടണം. 29

"പൃത്ഥ്വിയിലിങ്ങനെ ഭാഗവതാഖ്യയിൽ
പ്രത്യക്ഷനാംഭഗവൻ! കേശവാ! വിഭോ!
സംസാരസാഗരം തന്നിൽ നിന്നേറുവാൻ
സംശ്രയിക്കുന്നയേ നാഥാ; ഭവാനെഞാൻ.
ദാസനാമെന്നഭിലാഷമശേഷവു-
മീഷലെന്യേ നിറവേററിത്തരേണമേ." 30-31

ഏവമർത്ഥിച്ചു,വക്താവിനെ ശ്രോതാവു
തൂവെള്ളവസ്ത്രം വിഭൂഷണമാദിയാൽ
രാജിതനാക്കിക്കളഭമണിയിച്ചു
പൂജിച്ചു മന്ത്രമിതോതിനമിക്കണം. 32

"ശ്രീശുകരൂപസർവ്വജ്ഞ! മദജ്ഞാന-
മാശുപോക്കേണം കഥാപ്രകാശത്തിനാൽ." 33

വിഘ്നമെന്യേയേഴുനാളും തുടരുവാൻ
തക്കനിയമമാന്നാൽ മതിവാചികൻ. 34

ഉർവ്വീസുരന്മാരെയൈവരെക്കൊണ്ടിതിൽ
നിർവ്വിഘ്നപൂർത്തിക്കു വൈകുണ്ഠമുഖ്യമാം
മന്ത്രംജപിപ്പിക്കണം ദ്വാദശാക്ഷരി
യന്തഃകരണത്തിൽ വിശ്വാസപൂർവകം. 35

മാധവകീർത്തനംചെയ്യുന്ന മററുള്ള
ഭൂദേവവൃന്ദത്തെയും നമിച്ചിട്ടുടൻ
ശ്രോതാവവരുടെയാജ്ഞയോടും സ്വയം
പൂതമാം തന്നാസനത്തിലിരിക്കണം. 36

വിത്തം, സുഹൃത്തുക്കൾ, രത്നങ്ങൾ, പത്തന-
പുത്രകളത്രാദി യെന്നതിൽനിന്നുടൻ
ചിത്തംവിട്ടത്തിക്കഥയിൽനിർത്തീടുകി-
ലെത്തിടുമുത്തമമാം ഫലംനിർണ്ണയം. 37

സൂര്യോദയംമുതൽ മൂന്നരയാമമാം
നേരം കഥാവായനയ്ക്കു സമുചിതം.
ഉച്ചനീചസ്വരം വിട്ടുമൃദുതര-
സച്ചുഗംഭീരസ്വരത്തിൽ വായിക്കണം. 38

[1] വായനക്കാരൻ

കഥാവിരാമഃ കർത്തവ്യോ മദ്ധ്യാഹ്നേ ഘടികാദ്വയം
തൽകഥാമനു കാര്യം വൈ കീർത്തനം വൈഷ്ണവൈസ്തദാ. 39

മലമൂത്രജയാർത്ഥം ഹി ലഘ്വാഹാരഃ സുഖാവഹഃ
ഹവിഷ്യാന്നേന കർത്തവ്യോ ഹ്യേകവാരം കഥാർത്ഥിനാ. 40

ഉപോഷ്യ സപ്തരാത്രം വൈ ശക്തിശ്ചേൽ ശൃണുയാത്തദാ
ഘൃതപാനം പയഃപാനം കൃത്വാ വൈ ശൃണുയാൽ സുഖം. 41

ഫലാഹാരേണ വാ ശ്രാവ്യമേകഭുക്തേന വാ പുനഃ
സുഖസാധ്യം ഭവേദ്യത്തു കർത്തവ്യം ശ്രവണായ തൽ. 42

ഭോജനം തു വരം മന്യേ കഥാശ്രവണകാരകം
നോപവാസോ വരഃ പ്രോക്തഃ കഥാവിഘ്നകരോ യദി. 43

സപ്താഹവ്രതിനാം പുംസാം നിയമാഞ്ഛൃണു നാരദ
വിഷ്ണുദീക്ഷാവിഹീനാനാം നാധികാരഃ കഥാശ്രവേ. 44

ബ്രഹ്മചര്യമധഃസുപ്തിഃ പത്രാവല്യാം ച ഭോജനം
കഥാസമാപ്തൌ ഭുക്തിം ച കുര്യാന്നിത്യം കഥാവ്രതീ. 45

ദ്വിദളം മധു തൈലം ച ഗരിഷ്ഠാന്നം തഥൈവ ച
ഭാവദുഷ്ടം പര്യുഷിതം ജഹ്യാന്നിത്യം കഥാവ്രതീ. 46

കാമം ക്രോധം മദം മാനം മത്സരം ലോഭമേവ ച
ദംഭം മോഹം തഥാ ദ്വേഷം ദൂരയേച്ച കഥാവ്രതീ. 47

വേദവൈഷ്ണവവിപ്രാണാം ഗുരുഗോവ്രതിനാം തഥാ
സ്ത്രീരാജമഹതാം നിന്ദാം വർജ്ജയേദ്യഃ കഥാവ്രതീ. 48

രജസ്വലാന്ത്യജമ്ലേച്ഛ പതിതവ്രാത്യകൈസ്തദാ
ദ്വിജദ്വിട്‌വേദബാഹ്യൈശ്ച ന വദേദ്യഃ കഥാവ്രതീ. 49

സത്യം ശൌചം ദയാം മൌനമാർജ്ജവം വിനയം തഥാ
ഉദാരമാനസം തദ്വദേവം കുര്യാൽ കഥാവ്രതീ. 50

ദരിദ്രശ്ച ക്ഷയീ രോഗീ നിർഭാഗ്യഃ പാപകർമ്മവാൻ
അനപത്യോ മോക്ഷകാമഃ ശൃണുയാച്ച കഥാമിമാം. 51

അപുഷ്പാ കാകവന്ധ്യാ ച വന്ധ്യാ യാ ച മൃതാർഭകാ
സ്രവൽഗർഭാ ച യാ നാരീ തയാ ശ്രാവ്യാ പ്രയത്നതഃ 52

ഏതേന വിധിനാ ശ്രാവേ തദക്ഷയ്യതരം ഭവേൽ
അത്യുത്തമാ കഥാ ദിവ്യാ കോടിയജ്ഞഫലപ്രദാ. 53

ഏവം കൃത്വാ വ്രതവിധിമുദ്യാപനമഥാചരേൽ
ജന്മാഷ്ടമീവ്രതമിവ കർത്തവ്യം ഫലകാംക്ഷിഭിഃ 54

അകിഞ്ചനേഷു ഭക്തേഷു പ്രായോ നോദ്യാപനാഗ്രഹഃ
ശ്രവണേനൈവ പൂതാസ്തേ നിഷ്കാമാ വൈഷ്ണവാ യതഃ 55

ഏവം നഗാഹയജ്ഞേഽസ്മിൻ സമാപ്തേ ശ്രോതൃഭിസ്തദാ
പുസ്തകസ്യ ച വക്തുശ്ച പൂജാ കാര്യാതിഭക്തിതഃ 56

പ്രസാദതുളസീമാലാ ശ്രോതൃഭ്യശ്ചാഥ ദീയതാം
മൃദംഗതാളലളിതം കർത്തവ്യം കീർത്തനം തതഃ 57

ഉച്ചയ്ക്കു നാഴിക രണ്ടിക്കഥനിർത്തി-
വെച്ചു ഹരിഭക്തരാമവനീസുരർ
കീർത്തനം ഭംഗിയായ് പാടിസ്സദസ്യരെ-
പ്പേർത്തുമാനന്ദമനുഭവിപ്പിക്കണം. 39

നല്ലതല്ലാഹാരമാണു, മലമൂത്ര-
ശല്യമെന്യേ,കഥ കേട്ടിരുന്നീട്ടവാൻ.
ഇഷ്ടമാംധാന്യം പചിച്ചുഭഗവാന്നു
തുഷ്ട്യാ നിവേദിച്ചൊരിക്കൽ ഭുജിക്കണം. 40

ദേഹബലമുള്ള പക്ഷമീനാളേഴ-
മാഹാരമെന്യേ കഥകേൾപ്പതുത്തമം.
ക്ഷീരമോ നെയ്യോ കഴിക്കാംവിരോധമി-
ല്ലാരും സുഖമായിരുന്നുകേട്ടാൽമതി. 41

സത്ഫലം ഭക്ഷിക്കിലും ന,ന്നൊരുകുറി
തൃപ്തിയായുണ്ണണമെങ്കിലുമായിടാം
എപ്പൊഴും ഭോജനശ്രദ്ധയാലിക്കഥാ-
തല്പരത്വം പോകരുതതേയുള്ളിതിൽ. 42

ഈശകഥാശ്രദ്ധ പോക്കുമെന്നാലുപ-
വാസമുപേക്ഷിക്കതന്നെയാണുത്തമം
ശ്രദ്ധയോടും കഥ കേട്ടിരുന്നീടുവാൻ
യുക്തമാം ഭോജ്യമേ ഭക്ഷിച്ചിടാവുകേൾ. 43

സപ്താഹസദ്വ്രതമാചരിക്കുന്നോർക്കു-
കല്പിച്ചതാം നിയമങ്ങളും കേൾക്കുക.
തന്ത്രോക്തമാകും ഹരിദീക്ഷവേണ്ടപോൽ
സന്ധിച്ചിടാത്തോനധികാരിയല്ലിതിൽ. 44

അംഗനാസംഗമം പാടില്ല, മണ്ണിലേ-
യെങ്ങും ശയിക്കാവൂ, നിത്യം ഹരികഥ-
കേട്ടുകഴിഞ്ഞേ ഭുജിച്ചിടാവൂ, നോമ്പു-
നോററീടുവോനിലയിട്ടുതാനുണ്ണണം. 45

എണ്ണ,നെയ്, ശർക്കരതൊട്ടു ഗുരുദ്രവ്യ-
മൊന്നുമശിച്ചീടൊലാ പയർവർഗ്ഗവും,
ദുഷ്ടരേകുന്നതും മുൻനാൾ പചിച്ചതു-
മൊട്ടും ഭുജിക്കാതുടനുപേക്ഷിക്കണം.
കപ്പക്കയു, മമരയ്ക്കയും, കഞ്ഞാവു,-
മപ്രകാരം കരിഞ്ഞുള്ള ഭക്ഷ്യങ്ങളും,
ഉള്ളി, വഴുതിനങ്ങാ, മുരിങ്ങക്കയു,-
മുള്ളങ്കിയും, ബിസവും, കുമ്പളങ്ങയും,
കായവും, രണ്ടുതവണ പാകംചെയ്ത-
തായഭോജ്യങ്ങളും, മത്സ്യമാംസങ്ങളും,
പെററവീട്ടിൽ പചിച്ചുള്ളതു, മിന്തുപ്പു,-
മാട്ടിന്റെ പാ,ലുപ്പു,പലപലവാരിയും, 46

ദ്വേഷകാമക്രോധലോഭമദമാന-
മത്സരദംഭങ്ങളും സന്ത്യജിക്കണം. 47

ഭൂദേവർ,വൈഷ്ണവർ,സാധ്വികൾ,രാജാക്കൾ,
ഗോദേശികഭക്തരെന്നുള്ളവരെയും
വേദങ്ങളെയുമവമതിച്ചീടരു-
തേതുപൊഴുതും കഥാവ്രതദീക്ഷിതൻ. 48

ചണ്ഡാലരോടും, രജസ്വലയാകിയ
പെണ്ണിനോടും, പതിതാസംസ്കൃതരൊടും,
വേദദ്വിജദ്വേഷിവർഗ്ഗത്തൊടും, മ്ലേച്ഛ-
ജാതിയോടും മിണ്ടരുതവനൊന്നുമേ. 49

സത്യ മുദാരത, കാരുണ്യവും, ദേഹ-
ശുദ്ധി, വിനയ,മവക്രത, മൌനവും
മററുഗുണങ്ങളും ശീലിച്ചിരിക്കണം
മുററും കഥകേൾക്കുവാൻ നോമ്പുനില്ക്കുവോൻ. 50

ദാരിദ്ര്യവാൻ, ക്ഷയരോഗി, നിർഭാഗ്യവാൻ,
പാരിച്ചപാപി,യപത്യമില്ലാത്തവൻ,
മോക്ഷത്തിലാശയുള്ളോ,നിവരൊക്കെയും
സാക്ഷാൽ കഥയിതു കേൾക്കേണ്ടവർ ദൃഢം. 51

തക്കകാലത്തുതുവാകാത്തവൾ പ്രസ-
വിക്കവേ കുട്ടികളൊക്കെ മരിക്കുവോൾ
ഒന്നുപെററിട്ടഥ പേറുമാറിക്കാക-
വന്ധ്യയായ്ത്തീർന്നോൾ പ്രസവിച്ചിടാത്തവൾ
ഗർഭം സ്രവിക്കുവോ,ളിത്തരം നാരിക-
ളെപ്പൊഴും കേൾക്കുക വേണ്ടതാണിക്കഥ. 52

ഇച്ചൊന്ന മട്ടിതു കേൾക്കുവാനൊക്കുകി-
ലക്ഷയമാകും ഫലമുളവായിടും.
കോടിയജ്ഞം നടത്തീടിലുണ്ടാം ഫലം
നേടിത്തരുമിച്ചരിതമത്യുത്തമം. 53

സദ്വ്രതങ്ങൾ സമ്പൂർണ്ണഫലത്തിനാ-
[1] യുദ്യാപനംചെയ്തു ദീക്ഷയൊഴിക്കണം
ജന്മാഷ്ടമിവ്രതംപോൽ തുടങ്ങിത്തീർക്കിൽ
നമ്മുടെ പൂർണ്ണശ്രവണഫലം വരും. 54

നിഷ്കിഞ്ചനഭക്തനുദ്യാപനവിധി
കൈക്കൊൾകവേണ്ട, കാങ്ക്ഷിക്കയുമില്ലവൻ.
നിഷ്കാമനാമവനിക്കഥ കേൾക്കുകി-
ലുൾക്കാമ്പുടൻ പരിശുദ്ധമാകുന്നിതേ. 55

സപ്താഹമേവം സമാപ്തമായാലുട,-
നപ്പുരാണത്തെയും വാചികൻതന്നെയും
കേൾക്കുവോരർച്ചിച്ചു, ധാന്യധനാദിയാൽ
വക്താവിനെപ്പരം തുഷ്ടനാക്കീടണം. 56

മോദകാദ്യങ്ങൾ തുളസിമാല്യങ്ങളും
ശ്രോതൃജനത്തിനു നല്കണം സാദരം
താളമേളം മൃദംഗധ്വനിയെന്നിവ
മേളിച്ചു മാധവകീർത്തനം പാടണം. 57

1 വ്രതസമാനകർമ്മം.

ജയശബ്ദം നമഃശബ്ദം ശംഖശബ്ദം ച കാരയേൽ
വിപ്രേഭ്യോ യാചകേഭ്യശ്ച വിത്തമന്നം ച ദീയതാം. 58
വിരക്തശ്ചേൽ ഭവേച്ഛ്രോതാ ഗീതാ വാച്യാ പരേഽഹനി
ഗൃഹസ്ഥശ്ചേത്തദാ ഹോമഃ കർത്തവ്യഃ കർമ്മശാന്തയേ. 59
പ്രതിശ്ലോകം തു ജുഹുയാദ്വിധിനാ ദശമസ്യ ച
പായസം മധു സർപ്പിശ്ച തിലാന്നാദികസംയുതം. 60
അഥവാ ഹവനം കുര്യാൽ ഗായത്ര്യാ സുസമാഹിതഃ
തന്മയത്വാൽ പുരാണസ്യ പരമസ്യ ച തത്ത്വതഃ 61
ഹോമാശക്തൗ ബുധോ ഹൗമ്യം ദദ്യാത്തൽഫലസിദ്ധയേ
നാനാച്ഛിദ്രനിരോധാർത്ഥം ന്യൂനതാധികതാനയോഃ 62
ദോഷയോഃ പ്രശമാർത്ഥം ച പഠേന്നാമസഹസ്രകം
തേന സ്യാത്സഫലം സർവ്വം നാസ്ത്യസ്മാദധികം യതഃ 63
ദ്വാദശ ബ്രാഹ്മണാൻ പശ്ചാൽഭോജയേന്മധുപായസൈഃ
ദദ്യാൽ സുവർണ്ണം ധേനും ച വ്രതപൂർണ്ണത്വഹേതവേ. 64
ശക്തൗ പലത്രയമിതം സ്വർണ്ണസിംഹം വിധായ ച
തത്രാസ്യ പുസ്തകം സ്ഥാപ്യം ലിഖിതം ലളിതാക്ഷരം. 65
സംപൂജ്യാവാഹനാദ്യൈരുപചാരൈഃ സദക്ഷിണം
വസ്ത്രഭൂഷണഗന്ധാദ്യൈഃ പൂജിതായ യതാത്മനേ. 66
ആചാര്യായ സുധീർദ്ദത്വാ മുക്തഃ സ്യാൽ ഭവബന്ധനൈഃ
ഏവം കൃതേ വിധാനേ ച സർവ്വപാപനിവാരണേ. 67
ഫലദം സ്യാൽ പുരാണം തു ശ്രീമദ്ഭാഗവതം ശുഭം
ധർമ്മകാമാർത്ഥമോക്ഷാണാം സാധനം സ്യാന്ന സംശയഃ 68

കുമാരാ ഊചുഃ

ഇതി തേ കഥിതം സർവ്വം കിം ഭൂയഃ ശ്രോതുമിച്ഛസി
ശ്രീമദ്ഭാഗവതേനൈവ ഭുക്തിമുക്തീ കരേ സ്ഥിതേ. 69

സൂത ഉവാച

ഇത്യുക്ത്വാ തേ മഹാത്മാനഃ പ്രോചുർഭാഗവതീം കഥാം
സർവ്വപാപഹരാം പുണ്യാം ഭുക്തിമുക്തിപ്രദായിനീം. 70
ശൃണ്വതാം സർവ്വഭൂതാനാം സപ്താഹം നിയതാത്മനാം
യഥാവിധി തതോ ദേവം തുഷ്ടുവുഃ പുരുഷോത്തമം. 71
തദന്തേ ജ്ഞാനവൈരാഗ്യഭക്തീനാം പുഷ്ടതാ പരാ
താരുണ്യം പരമം ചാഭൂത്സർവ്വഭൂതമനോഹരം. 72
നാരദശ്ച കൃതാർത്ഥോഽഭൂൽസിദ്ധേ സ്വീയേ മനോരഥേ
പുളകീകൃതസർവ്വാംഗഃ പരമാനന്ദസംഭൃതഃ 73
ഏവം കഥാം സമാകർണ്ണ്യ നാരദോ ഭഗവൽപ്രിയഃ
പ്രേമഗൽഗദയാ വാചാ താനുവാച കൃതാഞ്ജലിഃ 74

നാരദ ഉവാച

ധന്യോഽസ്മ്യനുഗൃഹീതോഽസ്മി ഭവദ്ഭിഃ കരുണാപരൈഃ
അദ്യ മേ ഭഗവാൻ ലബ്ധഃ സർവ്വപാപഹരോ ഹരിഃ 75
ശ്രവണം സർവ്വധർമ്മേഭ്യോ വരം മന്യേ തപോധനാഃ
വൈകുണ്ഠസ്ഥോ യതഃ കൃഷ്ണഃ ശ്രവണാദ്യസ്യ ലഭ്യതേ. 76

സൂത ഉവാച

ഏവം ബ്രുവതി വൈ തത്ര നാരദേ വൈഷ്ണവോത്തമേ
പരിഭ്രമൻ സമായാതഃ ശുകോ യോഗേശ്വരസ്തദാ. 77
തത്രായയൗ ഷോഡശവാർഷികസ്തദാ
വ്യാസാത്മജോ ജ്ഞാനമഹാബ്ധിചന്ദ്രമാഃ
കഥാവസാനേ നിജലാഭപൂർണ്ണഃ
പ്രേമ്ണാ പഠൻ ഭാഗവതം ശനൈഃ ശനൈഃ 78

അങ്കുരാനന്ദം, ജയനമശ്ശബ്ദങ്ങൾ
ശംഖനാദങ്ങളുമപ്പോൾ മുഴങ്ങണം
ഭൂസുരർക്കും യാചകർക്കുമേകീടണ-
മാശപോലന്നവും പൊന്നും പണങ്ങളും. 58

ശ്രോതാവുതാനും വിരക്തനെന്നാകിലോ,
ഗീതയെട്ടാംദിനം വായിച്ചുതീർക്കണം.
നമ്മട്ടെഴും ഗൃഹസ്ഥാശ്രമിയെങ്കിലോ,
കർമ്മശാന്തിക്കു ഹോമം നടത്തീടണം. 59

നേരേ ദശമമാംസ്കന്ധത്തിലെപ്പദ്യ-
മോരോന്നു ചൊല്ലിഗ്ഘൃതവും, തിലാന്നവും.
ശർക്കര, പായസം, തേനെന്നിതുകളാൽ
ഭക്ത്യാ വിധിക്കൊത്തു ഹോമിച്ചിടേണ്ടതാം. 60

ഏകാഗ്രചിത്തനായ് ഗായത്രിയോതിയി-
ട്ടാകിലും പോരുമീ ഹോമമെന്നോർക്കണം.
ഇപ്പുരാണത്തോടുതന്മയപ്പെട്ടതാ-
ണെപ്പൊഴും ഗായത്രിമന്ത്രമത്യുത്തമം. 61

ഹോമം നടത്താനശക്തനെന്നാകിലോ,
ഹോമപദാർത്ഥങ്ങൾ ദാനം കഴിക്കണം.
ന്യൂനാധികദോഷവിഘ്നദോഷങ്ങൾ തൻ-
ഹാനിക്കു വിഷ്ണുസഹസ്രനാമങ്ങളെ-
പ്പിന്നെ,ജ്ജപിക്കണം, സർവ്വം സഫലമാ;-
മൊന്നുമില്ലന്യമിതിൽക്കവിഞ്ഞെങ്ങുമേ. 62–63

ഹോമംകഴിഞ്ഞുടൻ മുഷ്ടമായ് ദ്വാദശ-
ഭൂമീസുരന്മാർക്കു സദ്യകൊടുക്കണം,
ഗോധനധാന്യവിഭവദാനത്തൊടു-
മീധന്യയാഗസമ്പൂർത്തി വരുത്തണം. 64

ശേഷിയുണ്ടെങ്കിലോ,മുപ്പലം പൊന്നിനാൽ
ഭാസുരസിംഹാസനം വിരചിച്ചതിൽ
വ്യക്താക്ഷരസ്ഫുരത് ഭാഗവതംവച്ചു,
ഭക്തിയോടർച്ചിച്ചുപചാരപൂർവ്വകം.
വസ്ത്രാഭരണപരിമളാലേപന-
വസ്തുക്കൾ ചാർത്തിച്ചുകൂപ്പി, വിരക്തനാം-
ആചാര്യദേവനു ദക്ഷിണയും നല്കി-
യാചരിച്ചീടണം ഗ്രന്ഥദാനത്തെയും.
ഇങ്ങനെ സപ്താഹയജ്ഞസമാപ്തിക്കു
സങ്ഗതിവന്ന സുകൃതിയാം പണ്ഡിതൻ
സംസാരബന്ധവിമുക്തനായ്ക്കശ്മല-
ലേശരഹിതനായ്ത്തീരുവതെന്നിയേ
നാലുവിധപുരുഷാർത്ഥവും സാധിച്ചു
ലാലസിച്ചീടുമതിനില്ല സംശയം. 65-68

കുമാരന്മാർ പറഞ്ഞു.

സപ്താഹകാര്യങ്ങളെല്ലാം വിശദമാ-
യിപ്പോൾക്കഥിച്ചു,നീനിയെന്തു കേൾക്കണം?
ഭുക്തിയും മുക്തിയുമൊന്നിച്ചു നൽകുവാൻ
ശക്തമാം ഭാഗവതമിതുന്നീടവേ. 69

സൂതൻ പറഞ്ഞു.

ഏവം മഹാത്മാക്കളാം സനകാദികൾ
ദേവമുനീശ്വരനോടു സവിസ്തരം
പുണ്യദം, പാപഹം, ഭുക്തിമുക്തിപ്രദം
ധന്യശുകശാസ്ത്രമോതിടിനാർമുദാ. 70

സപ്താഹമേകാഗ്രതയോടു കേൾക്കുമ-
സ്സഭ്യരെയാകെ വിധിപോൽ സനാദികൾ
ഭാഗവതത്തിന്മഹിമബോധിപ്പിച്ചു
ശ്രീകൃഷ്ണകീർത്തനം പാടിസ്തുതിച്ചിതു. 71

ജ്ഞാനവൈരാഗ്യഭക്തിത്രയവും, സർവ്വ-
മാനസത്തേയുമാകർഷിച്ചിട്ടും വിധം,
അംഗസംപുഷ്ടിയും താരുണ്യവും പരം
തിങ്ങിവിളങ്ങിയസ്സപ്താഹപൂർത്തിയിൽ. 72

നാരദൻ താനുമഭിലാഷസിദ്ധിയിൽ
പാരംകൃതാർത്ഥനായങ്ഗമശേഷവും
രോമാഞ്ചകഞ്ചുകമഞ്ചാതണിഞ്ഞുട-
നാമഗ്നനായിതാനന്ദവാരാശിയിൽ. 73

സത്കഥയിങ്ങനെ കേട്ടഹരിഭക്ത-
മുഖ്യനാംനാരദൻ സാഞ്ജലിയായഥ
ഇക്കണക്കുള്ളവചസ്സുകളെപ്രേമ-
ഗദ്ഗദത്തോടുകൂടിക്കഥിച്ചീടിനാൻ. 74

നാരദൻ പറഞ്ഞു.

ധന്യനായേൻ കൃപാത്മാക്കളാം നിങ്ങളീ-
യെന്നെയനുഗ്രഹിച്ചീടുക മൂലമായ്.
എന്നല്ലെനിക്കു സിദ്ധിച്ചു, ദുരിതൌഘ-
മൊന്നായൊടുക്കും ഭഗവാൻ ഹരിയെയും. 75

ഇക്കഥ കേൾപ്പതു സർവ്വധർമ്മത്തിലും
മുഖ്യമാണെന്നു വിചാരിച്ചിടുന്നു ഞാൻ
കർമ്മമിതൊന്നിനാൽ വൈകുണ്ഠവാസിയാം
ബ്രഹ്മസ്വരൂപനെ പ്രാപിച്ചിടാം ദൃഢം. 76

സൂതൻ പറഞ്ഞു

ഏവമാവൈഷ്ണവമുഖ്യൻ കഥിക്കവേ
ഭുവിലെങ്ങും ചുററിടുന്ന യോഗീശ്വരൻ
എന്നും വയസ്സുപതിനാറിലേറാതെ
മിന്നിടും ജ്ഞാനമഹാബ്ധി സുധാകരൻ,
ശ്രീബാദരായണനന്ദനൻ,നിതാന്താത്മ-
ലാഭപൂർണ്ണാനന്ദനിർല്ലീനമാനസൻ,
ശ്രീശുകബ്രഹ്മർഷിഭാഗവതാമൃതം
വർഷിച്ചുകൊണ്ടങ്ങു മെല്ലെവന്നേറിനാൻ 77-78

ദൃഷ്ട്വാ സദസ്യാഃ പരമോരുതേജസം
സദ്യഃ സമുത്ഥായ ദദുർമ്മഹാസനം
പ്രീത്യാ സുരർഷിസ്തമപൂജയൽ സുഖം
സ്ഥിതോഽവദത്സംശ്രൃണുതാമലാം ഗിരം. 79

ശ്രീശുക ഉവാച

നിഗമകല്പതരോർഗ്ഗളിതം ഫലം
ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം
മുഹുരഹോ രസികാ ഭുവി ഭാവുകാഃ 80
ധർമ്മഃ പ്രോജ്ഝിതകൈതവോഽത്ര പരമോ
നിർമ്മത്സരാണാം സതാം
വേദ്യം വാസ്തവമത്ര വസ്തു ശിവദം
താപത്രയോന്മൂലനം
ശ്രീമദ്ഭാഗവതേ മഹാമുനികൃതേ
കിം വാ പരൈരീശ്വരഃ
സദ്യോ ഹൃദ്യവരുധ്യതേഽത്ര കൃതിഭിഃ
ശുശ്രൂഷുഭിസ്തൽക്ഷണാൽ. 81
ശ്രീമദ്ഭാഗവതം പുരാണതിലകം
യദ്വൈഷ്ണവാനാം ധനം
യസ്മിൻ പാരമഹംസ്യമേവമമലം
ജ്ഞാനം പരം ഗീയതേ
യത്ര ജ്ഞാനവിരാഗഭക്തിസഹിതം
നൈഷ്കർമ്മ്യമാവിഷ്കൃതം
തൽ ശൃണ്വൻ പ്രപഠൻ വിചാരണപരോ
ഭക്ത്യാ വിമുച്യേന്നരഃ 82
സ്വർഗ്ഗേ സത്യേ ച കൈലാസേ വൈകുണ്ഠേ നാസ്ത്യയം രസഃ
അതഃ പിബന്തു സദ്ഭാഗ്യാ മാ മാ മുഞ്ചത കർഹിചിൽ. 83

സൂത ഉവാച

ഏവം ബ്രുവാണേ സതി ബാദരായണൌ
മധ്യേ സഭായാം ഹരിരാവിരാസീൽ
പ്രഹ്ലാദബല്യുദ്ധവഫാൽഗുനാദിഭിർ-
വൃതഃ സുരർഷിസ്തമപൂജയച്ച താൻ. 84
ദൃഷ്ട്വാ പ്രസന്നം മഹദാസനേ ഹരിം
തേ ചക്രിരേ കീർത്തനമഗ്രതസ്തദാ
ഭവോ ഭവാന്യാ കമലാസനസ്തു
തത്രാഗമൽ കീർത്തനദർശനായ. 85
പ്രഹ്ലാദസ്താലധാരീ തരളഗതിതയാ
ചോദ്ധവഃ കാംസ്യധാരീ
വീണാധാരീ സുരർഷിഃ സ്വരകുശലതയാ
രാഗകർത്താർജ്ജുനോഽഭൂൽ
ഇന്ദ്രോഽവാദീന്മൃദംഗം ജയജയസുകരാഃ
കീർത്തനേ തേ കുമാരാ
യത്രാഗ്രേ ഭാവവക്താ രസരചനതയാ
വ്യാസപുത്രോ ബഭൂവ. 86
നനർത്ത മധ്യേ ത്രികമേവ തത്ര
ഭക്ത്യാദികാനാം നടവൽ സുതേജസാം
അലൌകികം കീർത്തനമേതദീക്ഷ്യ
ഹരിഃ പ്രസന്നോഽപി വചോഽബ്രവീത്തൽ. 87

ബ്രഹ്മതേജസ്വിയാമമ്മുനിയെക്കണ്ടു
ചെമ്മേയെണീററാരഖിലജനങ്ങളും,
അർഘ്യപാദ്യാദിയരുളിയാനാരദ–
നഗ്ര്യാസനമണച്ചർച്ചനം ചെയ്യുതേ.
സൌഖ്യമായങ്ങിരുന്നശ്ശുകനോതിയ
വാക്കുമരുളിടാം കേൾക്കുവിൻ വിപ്രരേ! 79

ശുകൻ പറഞ്ഞു.

[1]വേദമന്ദാരഗളിതമായിശ്ശുക-
പൂതവക്ത്രംവഴിയായ് പൊഴിഞ്ഞാർദ്രമായ്,
പീയൂഷമൊത്തതും, സദ്രസരൂപവു-
മായിട്ടം ഭാഗവതം ഫലംപിന്നെയും-
പിന്നെയും ഭാഗ്യവാന്മാരാം രസികരേ!
നന്നായ്സ്വദിക്കുവിൻ മുക്തരായീടിലും. 80

നിർമ്മൽസരരാം സുജനങ്ങളാകവേ
നന്മുട്ടറിയേണ്ടതായ്, പരം ധർമ്മമായ്
താപത്രയങ്ങൾപാടേ നശിപ്പിപ്പതായ്,
കാപട്യഹീനമായ് വ്യാസരചിതമായ്,
നിത്യശുഭദമാം ഭാഗവതത്തില-
സ്സത്യസ്വരൂപം സമർത്ഥിച്ചിരിക്കയാൽ
ഇക്കഥ കേൾക്കാൻ കൊതിക്കും സുകൃതികൾ-
ക്കുൾക്കാമ്പിലപ്പൊഴേ വന്നുവാഴും ഹരി.
അന്യശാസ്ത്രങ്ങളെന്തിന്നിശ്ശുകശാസ്ത്ര-
മൊന്നഖിലാർത്ഥവുമേകാനിരിക്കവേ. 81

ഏതപ്പുരാണതിലകമായ് മിന്നുവ,-
തേതൊന്നു വൈഷ്ണവർതൻ ധനമായതും,
ഏതിൽ പരമഹംസന്മാർക്കു ഗമ്യമാം
ബോധസ്വരൂപം വിവരിച്ചിരിപ്പതും,
ഏതിലാം ജ്ഞാനവൈരാഗ്യഭക്ത്യാന്വിതം
സാധുവായ് നൈഷ്കർമ്മ്യമാവിഷ്കരിച്ചതും.
ആ മഹാഭാഗവതം കേട്ടിരിക്കയും
പ്രേമപൂർവ്വം മനംവെച്ചു പഠിക്കയും
ചിന്തിക്കയും ചെയ്തിടുന്ന മർത്യന്നു,ടൻ
ബന്ധവിമുക്തി കൈവന്നിടും നിർണ്ണയം. 82

വിണ്ണിലും സത്യലോകത്തിലും കൈലാസ-
പുണ്യഗിരിയിലും വൈകുണ്ഠലോകത്തും
കിട്ടുകയില്ലീക്കഥാരസം, ധന്യരേ!
ഒട്ടുമേ തള്ളരുതാസ്വദിച്ചീടുവിൻ! 83

സൂതൻ പറഞ്ഞു.

ഇത്ഥം ശുകനരുളീടവേ,യുദ്ധവ-
പാർത്ഥമഹാബലി പ്രഹ്ലാദമുഖ്യരാൽ
ആവൃതനായസ്സഭയിൽ മഹാവിഷ്ണു-
വാവിർഭവിച്ചു, പൂജിച്ചിതു നാരദൻ, 84

അങ്ങുമഹദാസനത്തിൽ പ്രസന്നനായ്
ശാർങ്ഗിയിരിക്കവേ, കീർത്തിച്ചിതായവർ.
എത്തീടിനാരസ്ഥലം തന്നിലക്ഷണം
രുദ്രാണിയൊത്തഹരനും വിരിഞ്ചനും.
കാണുവാനും ഭഗവാനെബ്ഭജിപ്പാനു-
മാണാഗമിച്ചതവർ മൂവരും തദാ. 85

താളമടിച്ചിതപ്രഹ്ലാദനപ്പൊഴേ,
ചേലിലച്ചേർമംഗലപിടിച്ചുദ്ധവൻ,
വീണവായിച്ചിതു നാരദമാമുനി,
വാനവർനാഥൻ മൃദംഗമടിച്ചിതു,
രാഗമാലാപിച്ചു സപ്തസ്വരപട്ടു-
വാകും ധനഞ്ജയൻ കർണ്ണപീയൂഷമായ്,
അച്ഛാശയരാം സനൽക്കുമാരാദിക-
ളുച്ചതരം ജയഘോഷം മുഴക്കിനാർ,
തത്പുരോഭാഗസ്ഥിതനായ് ശുകമുനി-
യദ്ഭുതമാമ്മാറു പത്തുരസങ്ങളും
നേരേയതാതുഘട്ടത്തിൽ സ്ഫുരിപ്പിച്ചു
സാരഭാവങ്ങളരുളിയിരുന്നിതു. 86

പാരം മനോജ്ഞമായ് ഭക്തിയും ജ്ഞാനവും
വൈരാഗ്യവും ദിവ്യരൂപംധരിച്ചുടൻ
ആനന്ദനർത്തനംചെയ്താർ സദസ്സില-
ന്യൂനംപ്രഥിത നടനപട്ടുക്കൾപോൽ
ശ്രേഷ്ഠമാം കീർത്തനനർത്തനാദ്യങ്ങളാൽ
തുഷ്ടനായിബ്ഭഗവാനരുളീടിനാൻ. 87

[1] വേദമാകുന്ന കല്പവൃക്ഷത്തിൽനിന്നുഗളിച്ചതു്

മത്തോ വരം ഭാവവൃതാൽ വൃണുധ്വം
പ്രീതഃ കഥാകീർത്തനതോ/സ്മി സാമ്പ്രതം
ശ്രുത്വേതി തദ്വാക്യമതിപ്രസന്നാഃ
പ്രേമാർദ്രചിത്താ ഹരിമൂചിരേ തേ. 88

നഗാഹഗാഥാസു ച സർവ്വഭക്തൈ-
രേഭിസ്ത്വയാ ഭാവ്യമിതി പ്രയത്നാൽ
മനോരഥോ/യം പരിപൂരണീയ-
സ്തഥേതി ചോക്ത്വാന്തരധീയതാച്യുതഃ 89

തതോ/നമത്തച്ചരണേഷു നാരദ-
സ്തഥാ ശുകാദീനപി താപസാംശ്ച
അഥ പ്രഹൃഷ്ടാഃ പരിനഷ്ടമോഹാഃ
സർവ്വേ യയുഃ പീതകഥാമൃതാസ്തേ. 90

ഭക്തിഃ സുതാഭ്യാം സഹ രക്ഷിതാ സാ
ശാസ്ത്രേ സ്വകീയേ/പി തദാ ശുകേന
അതോ ഹരിർഭാഗവതസ്യ സേവനാൽ
ചിത്തം സമായാതി ഹി വൈഷ്ണവാനാം. 91

ദാരിദ്ര്യദുഃഖജ്വരദാഹിതാനാം
മായാപിശാചീപരിമർദ്ദിതാനാം
സംസാരസിന്ധൌ പരിപാതിതാനാം
ക്ഷേമായ വൈ ഭാഗവതം പ്രഗർജ്ജതി. 92

ശൌനക ഉവാച

ശുകേനോക്തം കദാ രാജ്ഞേ ഗോകർണ്ണേന കദാ പുനഃ
സുരഷയേ കദാ ബ്രാഹ്മൈര്യശ്ഛിന്ധി മേ സംശയം ത്വിമം. 93

സൂത ഉവാച

ആകൃഷ്ണനിർഗ്ഗമാൽ ത്രിംശദ്വർഷാധികഗതേ കലൌ
നവമീതോ നഭസ്യേ ച കഥാരംഭം ശുകോ/കരോൽ. 94

പരീക്ഷിച്ഛ്‌റവണാന്തേ ച കലൌ വർഷശതദ്വയേ
ശുദ്ധേ ശുചൌ നവമ്യാം ച ധേനുജോ/കഥയൽ കഥാം. 95

തസ്മാദപി കലൌ പ്രാപ്തേ ത്രിംശദ്വർഷഗതേ സതി
ഊചുരൂർജ്ജേ സിതേ പക്ഷേ നവമ്യാം ബ്രഹ്മണഃ സുതാഃ 96

ഇത്യേതത്തേ സമാഖ്യാതം യൽപൃഷ്ടോ/ഹം ത്വയാനഘ
കലൌ ഭാഗവതീ വാർത്താ ഭവരോഗവിനാശിനീ. 97

കൃഷ്ണപ്രിയം സകലകല്മഷനാശനം ച
മുക്ത്യൈകഹേതുമിഹ ഭക്തിവിലാസകാരി
സന്തഃ കഥാനകമിദം പിബതാദരേണ
ലോകേ/ഹി തീർത്ഥപരിശീലനസേവയാ കിം. 98

സ്വപുരുഷമപി വീക്ഷ്യ പാശഹസ്തം
വദതി യമഃ കില തസ്യ കർണ്ണമൂലേ
പരിഹര ഭഗവൽകഥാസു മത്താൻ-
പ്രഭുരഹമന്യനൃണാം ന വൈഷ്ണവാനാം. 99

അസാരേ സംസാരേ വിഷയവിഷസംഗാകുലധിയഃ
ക്ഷണാർദ്ധം ക്ഷേമാർത്ഥം പിബത ശുകഗാഥാതുലസുധാം
കിമർത്ഥം വ്യർത്ഥം ഭോ വ്രജത കുപഥേ കുത്സിതകഥേ
പരീക്ഷിത്സാക്ഷീ യച്ഛ്‌റവണഗതമുക്ത്യുക്തികഥനേ. 100

"ചോദിച്ചുകൊള്ളുക വേണ്ടുംവരങ്ങളെ,
പ്രീതനായേൻ ഗീതനൃത്തങ്ങളാലെഞാൻ"
പ്രേമാർദ്രമാനസരായവർ തുഷ്ടരാ-
യീമട്ടുടൻ ഭഗവാനോട്ടു ചൊല്ലിനാർ. 88

[1] "സപ്താഹപാരായണാകർണ്ണനാധിക-
തല്പരരിൽ ഭവാൻ വന്നുവാണീടണം
ഞങ്ങൾക്കതേവേണ്ടതുള്ളൂ" ഭഗവാനു-
"മങ്ങിനെതന്നെ"യെന്നോതിമറഞ്ഞിതേ, 89

പിന്നെനമിച്ചാരവരെയും ശ്രീശുകാ-
ദ്യന്യതപോധനന്മാരെയും നാരദൻ.
ഇക്കണക്കദ്ദിവ്യ സത്ക്കഥാപീയൂഷ
ഭുക്തിയാൽ മാനസമോഹമകന്നുടൻ
എല്ലാവരും പിന്നെയക്കഥാവേദിവി-
ട്ടുല്ലാസമോട്ടു പിരിഞ്ഞുപോയീടിനാർ 90

ജ്ഞാനവൈരാഗ്യസഹിതയാം ഭക്തിയെ
മാനിച്ചു ഭാഗവതത്തിൽ ശുകൻസുഖം
സ്ഥാപിച്ചമൂലമായ് ഭാഗവതാഢ്യരിൽ
ശ്രീപതിവന്നു വസിക്കുന്നു സുസ്ഥിരം. 91

ദാരിദ്ര്യദുഃഖജ്വരം ദഹിപ്പോരെയും
ഘോരമായാബാധ ബാധിപ്പവരെയും
അന്തമററുള്ള സംസാരസമുദ്രത്തിൽ
നീന്തിത്തുഴഞ്ഞു കുഴഞ്ഞജനത്തെയും
"ഏകയാം ഞാനുണ്ടുരക്ഷിപ്പതി"നെന്നു
ഭാഗവതംകഥ ഗജ്ജിച്ചിട്ടുന്നിതേ. 92

**ശൌനകൻ പറഞ്ഞു.**

ശ്രീശുകനപ്പരീക്ഷിത്തിനും ഗോകർണ്ണ-
ഭൂസുരൻ ധുന്ധുകാരിക്കും സനകാദ്യർ-
ദേവമുനിക്കുമസ്സപ്താഹമാം മഖം
നിർവ്വഹിച്ചുള്ളതെന്നൊക്കെയെന്നോതുക! 93

**സൂതൻ പറഞ്ഞു**

കൃഷ്ണൻധരവിട്ടു മുപ്പതാകുംകലി-
വർഷത്തിലേക്കന്നിമാസത്തിൽ മുഖ്യമാം
ശുക്ലനവമിദിനത്തിൽ പരീക്ഷിത്തൊ-
ടിക്കഥചൊല്ലിനാൻ ശ്രീശുകമാമുനി. 94

അപ്പരീക്ഷിത്തിച്ചരിതം ശ്രവിച്ചതിൻ-
പില്പാടിരുന്നൂറു കല്യബ്ദമെത്തവേ
കർക്കടശുക്ലനവമിയിൽ ഗോകർണ്ണ-
നിക്കഥ പാരായണം ചെയ്തു മാമുനേ! 95

പിന്നെക്കലിസമമുപ്പതുപോകവേ
ചൊന്നാർ സനാദ്യർ [2] സിതോർജ്ജ-
നവമിയിൽ 96

ശുദ്ധനാം ശൌനകമാമുനേ! ചോദ്യത്തി-
നുത്തരമിത്തരം ചൊല്ലിക്കഴിഞ്ഞു ഞാൻ
ഇക്കലിയിൽ കഥാകർണ്ണനം സംസാര-
രുക്കിനുതക്ക സിദ്ധൌഷധം താൻമുനേ! 97

സത്തുക്കളേ! നിങ്ങൾ ഭാഗവതം കഥ
നിത്യം മുടങ്ങാതെ സേവിച്ചുകൊള്ളുവിൻ.
ദുഃഖമകററി ദ്രുതമിതു കൃഷ്ണനിൽ
ഭക്തിവളത്തിയരുളിട്ടും മുക്തിയും.
ദുഃഖദമത്ഥം സമാജ്ജിപ്പതിലെഴു-
മാഗ്രഹം തള്ളിയിതാസ്വദിച്ചീടുവിൻ. 98

അന്തകൻ പാശധരരാം സ്വഭൃത്യരെ-
യന്തികത്തിങ്കൽ വിളിച്ചോരിക്കൽപുരാ,
"പിന്നൊരുകാര്യമാണോർത്തുകൊൾവിൻനിങ്ങൾ
ചെന്നുതൊട്ടേക്കരുതേ ഹരിദാസരേ.
അന്യരിലേയധികാരമുള്ളൂ നമു-"
ക്കെന്നുകർണ്ണങ്ങളിൽ മന്ത്രിച്ചിരിപ്പിതേ. 99

ഹീനമായീട്ടുമിസ്സംസാരവാദ്ധിയിൽ
നാനാവിഷയവിഷങ്ങൾതൻ വ്യാപ്തിയാൽ
അത്തൽപ്പെട്ടും മർത്യരെ! മാത്രനേരമീ-
ഹൃദ്യകഥാമൃതം നിങ്ങൾ സേവിക്കുവിൻ.
നിങ്ങൾക്കതുപരം ശ്രേയസ്സീയററിട്ടും;
ഭംഗിയററുള്ള ദുഷിച്ച കഥകളാൽ
തുങ്ഗമാമന്യശാസ്ത്രങ്ങളെന്തീന്നവ
നിങ്ങളെയങ്ങപഥത്തിൽ നയിച്ചിട്ടും.
ഇക്കഥാകർണ്ണനംകൊണ്ടുടൻ സിദ്ധമാം
മുക്തി,യതിനപ്പരീക്ഷിത്തു സാക്ഷിതാൻ. 100

1 സപ്താഹപാരായണം കേൾപ്പതിൽ അധികം താല്പര്യമുള്ളവർ 2 ശുക്ലപക്ഷത്തിലെ നവമി

രസപ്രവാഹസംസ്ഥേന ശ്രീശുകേനേരിതാ കഥാ
കണ്ഠേ സംബധ്യതേ യേന സ വൈകുണ്ഠപ്രഭുർഭവേൽ. 101

ഇതി ച പരമഗുഹ്യം സർവ്വസിദ്ധാന്തസിദ്ധം
സപദി നിഗദിതം തേ ശാസ്ത്രപുഞ്ജം വിലോക്യ
ജഗതി ശുകകഥാതോ നിർമ്മലം നാസ്തി കിഞ്ചിൽ
പിബ പരസുഖഹേതോർദ്വാദശസ്കന്ധസാരം. 102

ഏതാം യോ നിയതതയാ ശൃണോതി ഭക്ത്യാ
യശ്ചൈനാം കഥയതി ശുദ്ധവൈഷ്ണവാഗ്രേ
തൌ സമ്യഗ്വിധികരണാൽ ഫലം ലഭേതേ
യാഥാർത്ഥ്യാന്ന ഹി ഭുവനേ കിമപ്യസാധ്യം. 103

**ഇതി ശ്രീപത്മപുരാണേ ഉത്തരഖണ്ഡേ ശ്രീമദ്ഭാഗവതമാഹാത്മ്യേ ശ്രവണവിധികഥനം നാമ ഷഷ്ഠോഽധ്യായഃ**

സമാപ്തമിദം ശ്രീമദ്ഭാഗവതമാഹാത്മ്യം

ഹരിഃ ഓം തത്സൽ.

**ഭാഗവതമാഹാത്മ്യേ ശ്ലോകാഃ 504. ഷഷ്ഠാദ്ധ്യായേ ശ്ലോകാഃ 103.**

ഛിദ്രസനിർദ്ധാരസ്ഥൻ ശുകൻ ചൊന്നൊരി-
ബ്ഭദ്രകഥാരസം കണ്ടുസ്ഥിതമാക്കി.
വേണ്ടപോൽ സൂക്ഷിച്ചിട്ടും നരനാശുവൈ-
കുണ്ഠലോകപ്രഭുവായ് ഭവിക്കുംധ്രുവം. 101

ഇത്ഥം പരമരഹസ്യമായിസ്സർവ്വ-
സിദ്ധാന്തസിദ്ധമായീട്ടമിസ്സംഹിത
ചൊല്ലീടിനേ,നിത്ര നിർമ്മലമായ്ശാസ്ത്ര-
മില്ല മറെറാന്നുംജഗത്തി,തിലാകയാൽ

സ്കന്ധങ്ങൾ പന്ത്രണ്ടിലുമെഴും സാരമുൾ-
ക്കൊണ്ടീടുവിൻ, പരമാനന്ദമാളുവിൻ! 102

ശുദ്ധരാം വൈഷ്ണവന്മാരുടെ മുന്നിലായ്
ശ്രദ്ധയോടിക്കഥ കീർത്തിച്ചിടുന്നവൻ
ഉന്നതഭക്തിയോടെന്നും ശ്രവിപ്പവ-
നെന്നീയിരുവരും ചെയ്യചെയ്യേണ്ടവ.
നൂനമിവർപരമംപദം നേടിടും;
ജ്ഞാനത്തിനാലിവിടെന്തു സാധിച്ചിടാ! 103

ഭാഗവതമാഹാത്മ്യം സമാപ്തം.



# ശ്രീമഹാഭാഗവതം

ഓങ്കാരസ്വരൂപമായന്തരായോ 1 ദ്വീധര—
സങ്കുലകലിശമായ് ക്ഷിപ്രപ്രസാദിയായി
ശങ്കരപുത്രപുണ്യഫലമാം ഗണേശൻ 2 നി—
രങ്കുശമിഷ്ടസിദ്ധിക്കനുഗ്രഹിച്ചീടണം
ശാരദേ! കച്ഛപീകുംഭഗേളിത പീയൂഷത്താൽ
പാരാകും പാദപത്തിൻ തിഷതകഫലങ്ങളെ
മാധുര്യമയമാം ഭേതികനിഞ്ഞെന്നു—
മീദാസനുടെ നാവിൽനൃത്തനം ചെയ്യേണമേ
ബ്രഹ്മാദിസുരന്മാരും നാരദമുനീന്ദ്രനും,
ബ്രഹ്മർഷിമുഖ്യന്മാരും, മറ്റിതുജനങ്ങളും;
ആഗമംവിഭജിച്ച, പുരാണങ്ങളെത്തീർത്തു
ലോകാനുഗ്രഹംചെയ്ത ഭഗവാൻ വ്യാസൻതാനും;
ശ്രീമഹാഭാഗവതമരുളിപ്പരീക്ഷിത്താം
ഭൂമിപാലനെ മുക്തനാക്കിയ മഹായോഗി,
നൈഷ്ഠികബ്രഹ്മചാരി 3 യാത്മാഭിരാമൻ, ഭേദ—
ദൃഷ്ടിവിട്ടുള്ള മഹാൻ ശ്രീശുകബ്രഹ്മർഷിയും;
അമ്പേററു പിടയുന്ന പക്ഷിയെക്കണ്ടേദിച്ചോ—
രൻ, പാദികാവ്യമായിട്ടതിന്നുതാരിൽനിന്നോ
'ചെമ്മേശ്രീറാംറാംറാ'മെന്നേറെ ളിരുന്നോതി
വന്മീകാവൃതനായോരമ്മുനി പ്രവേകനും,
മന്ദനാമിവൻറയിസ്സാഹസികോദ്യമത്തി—
ലൊന്നുപോൽ തെളിഞ്ഞാശിസ്സേകുവാനത്ഥിക്കുന്നേൻ.
അദ്വൈതരശ്മിവീശി ദുമ്മതാന്ധകാരത്തെ
സത്വരംനീക്കി ലോകനേത്രങ്ങൾ തെളിച്ചിന്നും
ഉജ്ജ്വലതേജസ്വിയായുയന്നുവിളങ്ങുമാ—
പ്രജ്ഞാനഭാനുമാനെൻ പ്രജ്ഞയെയുണർത്തട്ടെ.
ചൊൽക്കൊള്ളുമഭിനവശങ്കരൻ 'ഭട്ടാരക'
സദ്ഗുരു, 'നീലകണ്ഠതീർത്ഥ'പാദാഖ്യയോഗി
'ശ്രീനാരായണഗുരു'വെന്നീമഹാത്മാക്കളെൻ
മാനസമണ്ഡപത്തിൽ കുടികൊണ്ടരുളേണം.
ഏതൊരു മഹോന്നതസ്ഥാനത്തുനിന്നും പുത്തു—
മാതിരി മലയാളഭാഷയാം ഭാഗീരഥി
ഉദ്ഭവിച്ചസംഖ്യേയ കേരളീയാത്മാക്കളെ—
ത്തർപ്പണംചെയ്തു നിത്യനിർവൃതരാക്കുന്നുവോ
ഏതൊരു മഹാത്മാവിൻ മടിയിൽവാണുവാണീ—
മാതാവിൻമണിത്തത്ത സംഗീതം പൊഴിച്ചുവോ,
ആരുടെ ചാരുപദവിന്യാസമനുകരി—
ച്ചോരുസൂരീന്ദ്രക്കെല്ലാം പററിയോ പരാജയം

അബ്ഭക്തശിരോമണി തുഞ്ചത്താചാര്യനെ, ഞങ്ങ—
ങ്ങടിപ്പാവം! കാകൻമാവിലേറിയാൽക്കുയിലാമോ?
തത്പദം കയ്യടക്കാമെന്ന മോഹത്താല, ല്ലീ—
യല്പജ്ഞനിപ്പോഴേവമിപ്പണിക്കേർപ്പെട്ടതും.
പിന്നെയോ, മമ ഗുരുദേവാഭിലാഷപൂർത്തി—
യൊന്നുന്നിയിവനിതിൽ ചാടിവീണെന്നേയുള്ളു.
ദേശികപ്രസാദം കൈവന്നീടുന്നവനു സ—
ർവ്വാശിസ്സും കരതലാമലകംതന്നെയല്ലോ.
'വേദാന്തഭാഗമെല്ലാം ഞാൻതീക്കാം, കഥാഭാഗം
മോദേനതീർക്കുതാനു'മെന്നയേ ഗുരോ! ഭവാൻ
അരുളി വിഷ്ണുകഥാംഭോധിയിലെന്നെപ്പിടി—
ച്ചിറക്കി, മറഞ്ഞുനിന്നെൻ പ്രാണപരാക്രമം—
കാണാതെകനിഞ്ഞുടൻ നിന്തിരുകടാക്ഷപ്പൊൻ—
തോണിയിലെന്നെ ശീഘ്രമക്കരെപററിച്ചാലും.
ബുദ്ധൻെറ കാരുണ്യവും ശങ്കരാചാര്യരുടെ
ബുദ്ധിയും ജഗന്നാഥപണ്ഡിതപാണ്ഡിത്യവും
കാകശ്ശേരിതൻ തക്ക്യുക്തിയും സർവ്വകലോ—
ദഗ്രബോധവും യോഗസിദ്ധികൾ സമസ്തവും
ഒത്തൊത്തുംമീതേയാത്മജ്ഞാനവും ചേർന്നയാജ്ഞ—
വല്ക്യനെപ്പോലെ വാണോരദ്വൈതവിദ്യാപണ!
പരമാനന്ദനാഥ! സദ്ഗുരോ! ഭവാനെന്നിൽ
ചൊരിഞ്ഞീടണം സർവ്വശ്രേയസ്സുരാശിസ്സുകൾ.
മോഹിനീമഹേശ്വരപ്രേമധാമമേ! കലി—
ഗ്രാഹാസ്യഗതദീനപാലനപരായണ!
മാനദംഭാദിദുഷ്ടമൃഗസംപൂർണ്ണചിത്ത—
കാനനദാവാനലാ! താരകബ്രഹ്മമൂർത്തേ!
വേണുവിൻകൂട്ടം പിഴുതെറിഞ്ഞുമദ്ദേശാഭി—
മാനംകാത്തസ്മദീയഗ്രാമദൈവതമായി
അലസഭാവംവിട്ടു നാട്ടാരെ സംരക്ഷിച്ചു
വിലസും 'കോഴിക്കോട്ടു ശാസ്താവേ!' തുണച്ചാലും
അധർമ്മമെങ്ങും നടമാടുമ്പോൾ സാധുജന—
തതിതൻരക്ഷയ്ക്കീശനോരോകാലത്തുമാളും
നാനാവതാരങ്ങളിൽശ്രേഷ്ഠമായ് സത്വഗുണാ—
സ്ഥാനമാം യദുകുലമാണിക്യം മാലൊഴിക്ക.
സത്ക്കവിപ്രമുഖ്യരും മററുസജ്ജനങ്ങളു—
മിക്കൃതി സത്ക്കൃതിയായ്ക്കനിഞ്ഞു കൈക്കൊ—
ള്ളണം.

1 വിഘ്നമാകുന്ന പർവ്വതത്തിനു വജ്രായുധം 2 തടവില്ലാതെ 3 ആത്മാവിൽ അഭിരമിക്കുന്നവൻ

# ശ്രീമൽഭാഗവതം

## പ്രഥമസ്കന്ധഃ

### പ്രഥമോഽധ്യായഃ

ഹരിശ്രീ ഗണപതയേ നമഃ

ജന്മാദ്യസ്യ യതോന്വയാദിതരത-
ശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മഹൃദാ യ ആദികവയേ
മുഹ്യന്തി യത് സൂരയഃ
തേജോവാരിമൃദാം യഥാ വിനിമയോ
യത്ര ത്രിസർഗ്ഗോഽമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം
സത്യം പരം ധീമഹി. 1
ധർമ്മഃ പ്രോജ്ഝിതകൈതവോത്ര പരമോ
നിർമ്മത്സരാണാം സതാം
വേദ്യം വാസ്തവമത്ര വസ്തു ശിവദം
താപത്രയോന്മൂലനം
ശ്രീമൽഭാഗവതേ മഹാമുനികൃതേ
കിം വാ പരൈരീശ്വര-
സ്സദ്യോ ഹൃദ്യവരുദ്ധ്യതേത്ര കൃതിഭിഃ
ശുശ്രൂഷുഭിസ്തൽക്ഷണാൽ. 2
നിഗമകല്പതരോർഗ്ഗളിതം ഫലം ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം മുഹുരഹോ രസികാ ഭുവി
ഭാവുകാഃ 3
നൈമിശേഽനിമിഷക്ഷേത്രേ ഋഷയശ്ശൌനകാദയഃ
സത്രം സ്വർഗ്ഗായ ലോകായ സഹസ്രസമമാസത. 4
ത ഏകദാ തു മുനയഃ പ്രാതർഹുതഹുതാഗ്നയഃ
സൽകൃതം സൂതമാസീനം പപ്രച്ഛുരിദമാദരാൽ. 5

ഋഷയ ഊചുഃ

ത്വയാ ഖലു പുരാണാനി സേതിഹാസാനി ചാനഘ!
ആഖ്യാതാന്യപ്യധീതാനി ധർമ്മശാസ്ത്രാണി യാന്യുത 6
യാനി വേദവിദാം ശ്രേഷ്ഠോ ഭഗവാൻ ബാദരായണഃ
അന്യേ ച മുനയഃ സൂത! പരാവരവിദോ വിദുഃ 7
വേത്ഥ ത്വം സൌമ്യ! തൽ സർവ്വം തത്ത്വതസ്തദനുഗ്രഹാൻ
ബ്രൂയുഃ സ്നിഗ്ദ്ധസ്യ ശിഷ്യസ്യ ഗുരവോ ഗുഹ്യമപ്യുത. 8
തത്ര തത്രാഞ്ജസാഽയുഷ്മൻ! ഭവതാ യദ്വിനിശ്ചിതം
പുംസാമേകാന്തതഃ ശ്രേയസ്തന്നശ്ശംസിതുമർഹസി. 9
പ്രായേണാല്പായുഷസ്സഭ്യ! കലാവസ്മിൻ യുഗേ ജനാഃ
മന്ദാസ്സുമന്ദമതയോ മന്ദഭാഗ്യാഹ്യുപദ്രുതാഃ 10
ഭൂരീണി ഭൂരികർമ്മാണി ശ്രോതവ്യാനി വിഭാഗശഃ
അതസ്സാധോത്ര യൽ സാരം സമുദ്ധൃത്യ മനീഷയാ
ബ്രൂഹി നഃ ശ്രദ്ദധാനാനാം യേനാത്മാ സംപ്രസീദതി. 11

## പ്രഥമസ്കന്ധം

## അദ്ധ്യായം 1.

അനചയ [1] വ്യതിരേക മുറയ്ക്കു നോക്കുമ്പോളേ-
തൊന്നിനാലിപ്രപഞ്ചംതോന്നി, നിന്നൊട്ടങ്ങുന്നു
മന്നാദിഭൂതങ്ങളിൽ ബോധരൂപമായ് വ്യാപി-
ച്ചന്യഭാസ്യമല്ലാതെയാതൊന്നു ശോഭിക്കുന്നു,
ബ്രഹ്മാവിനാമ്നായങ്ങൾവിശദം തോന്നിച്ചതും,
സമ്മോഹമക്കൂട്ടർക്കുന്മിഷിപ്പിക്കുന്നതും,
ഉണ്മയുണ്ടഗ്നി, വെള്ളം, മൂന്നുതൊട്ടവയ്ക്കെന്നു,-
മുണ്മയില്ലവയ്ക്കെന്നംഭിന്നമായ് തോന്നിപ്പതും,
സ്വീയമാമനപായ്യതേജസ്സു മൂലമെന്നും
മായയാം തിമിരത്തെത്തുരത്തിയിരിപ്പതും
യാതൊ,ന്നപ്പരമാർത്ഥസത്യവസ്തുവെബ്ഭവ-
യാതനയകലുവാൻ ധ്യാനിക്കായ്‌വരേണമേ. 1

വന്മോഹഗാഢതമസ്സകററാൻ മഹാമുനി
നിർമ്മിച്ചതായീട്ടമീശ്രീമദ്ഭാഗവതത്തിൽ
നിർമ്മത്സരന്മാരാകം സജ്ജനങ്ങൾക്കുള്ളതാം
കാമ്യകാപട്യഹീനപരമധർമ്മം ചൊൽവൂ.
എന്നുമല്ലാധ്യാത്മികാദ്യങ്ങളാം താപത്രയം
പിന്നെബ്ബാധിച്ചീടാതവണ്ണമെന്നേക്കും നീക്കം.
നിത്യസൌഖ്യദമായ വാസ്തവബ്രഹ്മതത്വം
ബുദ്ധിമുട്ടീടാതെ കണ്ടിതിൽനിന്നറിഞ്ഞിടാം.
അന്യശാസ്ത്രങ്ങളെന്തി,ന്നവയാലീശ്വരന്റെ
സാന്നിധ്യം പെട്ടെന്നകത്തുണ്ടാകാവതല്ലെന്നാൽ.
പുണ്യമാർന്നിതുകേൾക്കാനുന്നുന്നോരുടെയുള്ളി-
ലന്നേരംതന്നെയീശൻ സുസ്ഥിരം കുടികൊള്ളും
ഇങ്ങനെകർമ്മജ്ഞാനദേവതാകാണ്ഡത്രയ
സംഗതവിഷയങ്ങളുൾക്കൊള്ളുംഗ്രന്ഥങ്ങളിൽ
ശ്രേഷ്ഠമാകയാൽമാത്രമല്ലിതുസേവ്യം സർവ്വ-
ശാസ്ത്രസത്ഫലരൂപമായതുകൊണ്ടുമെന്നും
എത്രയുംശ്രദ്ധയിതിൽ വേണ്ടതാണെന്നുമൂന്നാം-
പദ്യത്താൽസരസമായുദ്ബോധിപ്പിച്ചീടുന്നു. 2

രസവിശേഷഭാവനത്തിനു വിരുതേറും
രസികന്മാരേ! നിങ്ങളത്തുതാവഹം മന്നിൽ
ശുകവക്ത്രത്തിൽ നിന്നു,ന്നമൃതദ്രവം ചോന്നു,
നിഗമകല്പദ്രുമഫലകല്പമായ്മിന്നും
ഭാഗവതാഖ്യരസം തുടന്നു,സർവ്വസങ്ഗ
ത്യാഗരൂപമാം സായുജ്യത്തിലുംനുകന്നാലും. 3

നൈമിശമെന്നുപേരാംവിഷ്ണുക്ഷേത്രത്തിൽവെച്ച-
മ്മാമുനിവരന്മാരാം ശൌനകാദികൾകൂടി
പണ്ടുവൈകുണ്ഠപ്രാപ്തിക്കായിരംസംവത്സരം
നീണ്ടുനിന്നീടും മഹാസത്രമൊന്നാരംഭിച്ചാർ. 4

ഒരുനാളുഷസ്സിങ്കൽസ്നാനഹോമാദിയെല്ലാം
ശരിയായ് നിർവ്വഹിച്ചമ്മുനിമാരൊത്തുകൂടി
മോദിച്ചു സത്ക്കാരമേററവിടെ സ്ഥിതിചെയ്യും
സൂതനെസ്സമീപിച്ചു സാദരംചോദിച്ചിതു. 5

ധർമ്മശാസ്ത്രങ്ങ,ളിതിഹാസങ്ങൾ,പുരാണങ്ങ-
ളിമ്മട്ടിലെല്ലാംഭവാൻ പഠിച്ചുപഠിപ്പിച്ചു. 6

വേദജ്ഞോത്തമൻവേദവ്യാസനും പരാപര-
ബോധവാന്മാരാം മററു മാമുനിവരന്മാരും. 7

അറിഞ്ഞതെല്ലാമങ്ങുമറിയു;മാചാര്യന്മാ-
രതുളും രഹസ്യവും വത്സലശിഷ്യരോടായ്. 8

ആയുഷ്മൻ! ഗ്രന്ഥങ്ങളിൽനിന്നു മർത്യനുനിത്യ-
ശ്രേയസ്സിന്നവിനാശമാർഗ്ഗമേതങ്ങുകണ്ടു
അതുഞങ്ങൾക്കുനേരേയരുളിച്ചെയ്തീടണം
മതിമാനായീട്ടമങ്ങല്ലാതാരിതിനർഹൻ! 9

ഇക്കലിയുഗത്തിങ്കൽ മാനുഷർ മിക്കവാറും
ദുഃഖിതരായു,മേററം മന്ദബുദ്ധികളായും,
മന്ദഭാഗ്യന്മാരായു,മല്പായുസ്സുകളായും,
മന്ദന്മാരായുമാണു കാണുമാറുള്ളതെന്നാൽ-
എണ്ണമററുള്ള കർമ്മകാണ്ഡങ്ങളുൾക്കൊണ്ടീട്ട-
മന്യശാസ്ത്രങ്ങൾ-അറിയേണ്ടവ-യസംഖ്യമാം. 10

അതിനാൽശ്രദ്ധയേറും ഞങ്ങളോടതിൻസാരം
മതിയാൽ സംഗ്രഹിച്ചു ചൊല്ലുകവേണം ഭവാൻ.
അതൊന്നുകേട്ടാലുടനാത്മപ്രസാദമാക്കു-
മതിയായുണ്ടായീട്ടമെന്നതു സുപ്രസിദ്ധം. 11

---

1 ഉപാദാനകാരണവും നിമിത്തകാരണവുമാകുന്ന ഹേതുക്കളെവഴി

സൂത ജാനാസി ഭദ്രം തേ ഭഗവാൻ സാത്വതാം പതിഃ
ദേവക്യാം വസുദേവസ്യ ജാതോ യസ്യ ചികീർഷയാ. 12
തന്നഃ ശുശ്രൂഷമാണാനാമർഹസ്യങ്ഗാനുവർണ്ണിതും
യസ്യാവതാരോ ഭൂതാനാം ക്ഷേമായ ച ഭവായ ച. 13
ആപന്നസ്സംസൃതിം ഘോരാം യന്നാമ വിവശോ ഗൃണൻ
തതസ്സദ്യോ വിമുച്യേത യൽ ബിഭേതി സ്വയം ഭയം. 14
യൽപാദസംശ്രയാഃ സൂത! മുനയഃ പ്രശമായനാഃ
സദ്യഃ പുനന്ത്യുപസ്പൃഷ്ടാസ്സ്വർധുന്യാപോഽനുസേവയാ. 15
കോ വാ ഭഗവതസ്തസ്യ പുണ്യശ്ലോകേഡ്യ കർമ്മണഃ
ശുദ്ധികാമോ ന ശൃണുയാദ്യശഃ കലിമലാപഹം. 16
തസ്യ കർമ്മാണ്യുദാരാണി പരിഗീതാനി സൂരിഭിഃ
ബ്രൂഹി നഃ ശ്രദ്ദധാനാനാം ലീലയാ ദധതഃ കലാഃ 17
അഥാഽഖ്യാഹി ഹരേർദ്ധീമൻ! അവതാരകഥാഃ ശുഭാഃ
ലീലാ വിദധത സ്വൈരമീശ്വരസ്യാത്മമായയാ. 18
വയം തു ന വിതൃപ്യാമ ഉത്തമശ്ലോകവിക്രമേ
യൽ ശൃണ്വതാം രസജ്ഞാനാം സ്വാദു സ്വാദു പദേ പദേ. 19
കൃതവാൻ കില വീര്യാണി സഹ രാമേണ കേശവഃ
അതിമർത്ത്യാനി ഭഗവാൻ ഗൂഢഃ കപടമാനുഷഃ 20
കലിമാഗതമാജ്ഞായ ക്ഷേത്രേഽസ്മിൻ വൈഷ്ണവേ വയം
ആസീനാഃ ദീർഘസത്രേണ കഥായാം സക്ഷണാ ഹരേഃ 21
ത്വം നസ്സന്ദർശിതോ ധാത്രാ ദുസ്തരം നിസ്തിതീർഷതാം
കലിം സത്വഹരം പുംസാം കർണ്ണധാര ഇവാർണ്ണവം. 22
ബ്രൂഹി യോഗേശ്വരേ കൃഷ്ണേ ബ്രഹ്മണ്യേ ധർമ്മവർമ്മണി
സ്വാം കാഷ്ഠാമധുനോപേതേ ധർമ്മഃ കം ശരണം ഗതഃ 23

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ
പ്രഥമസ്കന്ധേ നൈമിഷീയോപാഖ്യാനേ പ്രഥമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 23 പ്രഥമസ്കന്ധേ ശ്ലോകാഃ 23

---

## ദ്വിതീയോഽധ്യായഃ

വ്യാസ ഉവാച

ഇതി സംപ്രശ്നസംഹൃഷ്ടോ വിപ്രാണാം രൌമഹർഷണിഃ
പ്രതിപൂജ്യ വചസ്തേഷാം പ്രവക്തുമുപചക്രമേ. 1

സൂത ഉവാച

യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോഽഭിനേദു-
സ്തം സർവ്വഭൂതഹൃദയം മുനിമാനതോഽസ്മി. 2
യസ്സ്വാനുഭാവമഖിലശ്രുതിസാരമേക-
മദ്ധ്യാത്മദീപമതിതിതീർഷതാം തമോന്ധം
സംസാരിണാം കരുണയാഹ പുരാണഗുഹ്യം
തം വ്യാസസൂനുമുപയാമി ഗുരും മുനീനാം. 3
നാരായണം നമസ്കൃത്യ നരഞ്ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം തതോ ജയമുദീരയേൽ. 4
മുനയസ്സാധു പൃഷ്ടോഽഹം ഭവദ്ഭിർല്ലോകമംഗളം
യൽ കൃതഃ കൃഷ്ണസംപ്രശ്നോ യേനാത്മാ സുപ്രസീദതി. 5

മങ്ഗലംഭവിക്കട്ടെയങ്ങേയ്ക്കു മേന്മേൽ സൂതാ!
ഭംഗിയായ് ഭവാനെല്ലാമറിയും ദിവ്യനല്ലോ.
ഭക്തവത്സലനായ ഭഗവാൻ നാരായണൻ
മുഖ്യമായേതുകാര്യം സാധിപ്പാനായിട്ടാണോ
ദേവകീദേവിതന്നിൽ വസുദേവജനായി
ഭുവിതിൽജാതനായ, തക്കഥ സവിസ്തരം
കേൾക്കുവാനിച്ഛിക്കുന്ന ഞങ്ങളോടനുക്രമ-
മാഖ്യാനംചെയ്തീടുക സജ്ജനപൂജ്യാ! ഭവാൻ.
ജീവിജാലങ്ങൾക്കെല്ലാം രക്ഷയും സമൃദ്ധിയും
കൈവരുത്തുവാനല്ലോ ഭഗവദവതാരം. 12-13

മേദുരഭവബദ്ധനായവൻ വൈവശ്യത്തോ-
ടേതൊരുനാമംചൊല്ലും മാത്രയിൽമുക്തനാമോ,
നിയതം മഹത്താകുമാവിഷ്ണുനാമത്തിനെ
ബ്ഭയന്നു ഭയംസ്വയമകന്നീടുന്നുവല്ലോ 14

ഗങ്ഗതൻ സലിലത്തിലേറെനാൾ മുഴകീട്ടു
സങ്ഗതമായിടുന്ന സംശുദ്ധി, നിമിഷത്താൽ
മങ്ഗലന്മാരായ വിഷ്ണുഭക്തരാം മുനിമാർതൻ-
സങ്ഗമംകൊണ്ടു സിദ്ധിച്ചീടുന്നു സകലർക്കും. 15

പുണ്യശ്ലോകർക്കു പരികീർത്തനയോഗ്യമാകും
ഗണ്യകർമ്മങ്ങളാലും ശ്രീകൃഷ്ണഭഗവാൻെറ
കലിദോഷഘ്നങ്ങളാംകഥകൾകേട്ടീടുവാ-
നലകിൽശുദ്ധികാമന്മാരെല്ലാം കൊതിക്കുന്നു. 16

ലീലയായ്ക്കലകളെ ധരിച്ചുശോഭിക്കുമി-
ക്കാളായവർണ്ണൻതൻെറ സൂരിസ്തുത്യർഹങ്ങളാം
സൃഷ്ട്യാദിവിശിഷ്ടകാര്യങ്ങളും ചൊല്ലീടണം;
തുഷ്ടിയോടതുകേൾപ്പാൻ കാത്തിരിക്കുന്നു
ഞങ്ങൾ. 17

പിന്നെത്തന്മായകൊണ്ടുകളിക്കുമീശ്വരൻെറ
ഗണ്യഭവ്യാവതാരകഥകൾ ചൊൽക ധീമൻ! 18

കേട്ടിടുംതോറുംരസം രസജ്ഞർക്കേറുംയദു-
ശ്രേഷ്ഠവിക്രമംകേട്ടാൽ ഞങ്ങൾക്കു തൃപ്തി
യാകാ. 19

കപടമനുഷ്യനായജ്ഞേയനാകും രക്ഷാ-
നിപുണൻ വാസുദേവൻ ബലദേവനുമായി
മർത്യരാലസാധ്യമാമെത്രയോ പരാക്രമ-
കൃത്യങ്ങൾചെയ്തുവല്ലോസാധുസംരക്ഷ-
ണാർത്ഥം 20,

കലിതൻകാലംവന്നെന്നറിഞ്ഞീ വിഷ്ണുക്ഷേത്ര-
തലത്തിലെത്തി ദീർഘസത്രമൊന്നാരംഭിച്ചു.
നന്ദനന്ദനദിവ്യചരിതം കേട്ടീടുവാൻ
സന്ദർഭംപ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നുഞങ്ങൾ. 21

നരൻെറ സത്ത്വഗുണം ഹരിച്ചു,മാർക്കും തീരെ-
ത്തരണംചെയ്യാനരുതാതെയും സ്ഥിതിചെയ്യും
കലിയാംകടലിനെക്കടക്കാൻ, [1] കർണ്ണധാര-
നിലയിൽ, ഞങ്ങൾക്കങ്ങേക്കാണിച്ചുതന്നു
ദൈവം. 22

ബ്രാഹ്മണാഖിലകാമദാതാവും യോഗേശനും
ധർമ്മരക്ഷകനുമായ് ശോഭിച്ചകൃഷ്ണനിപ്പോൾ
തന്നുടെധാമംതന്നിൽ മുഴുകിയിരിക്കവേ
പിന്നെയധർമ്മമാരേയാശ്രയിച്ചതുംചൊൽക? 23

---

## അദ്ധ്യായം 2

### വ്യാസൻ പറഞ്ഞു

വിപ്രവൃന്ദത്തിൻെറ യീനല്ലചോദ്യങ്ങൾകേട്ടി
ട്ടപ്പുണ്യകർമ്മാക്കളെയഭിനന്ദിച്ചുപാരം
രോമഹർഷണസുതനാകുമസ്സൂതൻ പിന്നെ-
യാമോദത്തോടുകൂടിയരുളാനാരംഭിച്ചാൻ. 1

കൃത്യാംശമെന്യേ [2] യനുപേതനായ് സന്ന്യസിച്ചു
പ്രസ്ഥാനം ചെയ്തീടുമേതതിമാനുഷൻതന്നെ
നിഗമജ്ഞനാം വ്യാസൻ വിരഹാതുരനായി
മകനേ! എന്നു നീട്ടിയുച്ചത്തിൽ വിളിക്കവേ,
വൃക്ഷങ്ങൾതന്മയപ്പെട്ടുക്ഷണം വിളികേട്ടോ
[3] വിശ്വഭൂതാത്മാവാമമ്മുനിയെനമിക്കുന്നേൻ. 2

മാഹാത്മ്യമേറുന്നതായ് സംസാരക്ലിഷ്ടന്മാർക്കു
മോഹാന്ധകാരംപോക്കുമധ്യാത്മപ്രദീപമായ്,
അദ്വിതീയമായ് സർവ്വവേദാർത്ഥസാരമായി,
ഹൃദ്യമായിരിക്കുന്ന പുരാണഗുഹ്യംനേരേ
കരുണാപൂർവ്വംചൊന്ന മാമുനിജനാചാര്യ-
വരനാം ശ്രീശുകനെശ്ശരണം ഗമിക്കുന്നേൻ. 3

ശ്രീനാരായണനേയും പുരുഷോത്തമനാകു-
മാ നരനേയും വാഗീശ്വരിയാം ദേവിയേയും
ബാദരായണമുനിതന്നെയും നമസ്കരി-
ച്ചാദരപുരസ്സരം "ജയ" മോതിടുന്നു ഞാൻ. 4

അല്ലയോ മുനീന്ദ്രരേ! ഇച്ചോദ്യം നല്ലതല്ലോ
മല്ലവൈരിതൻ കാര്യമാകയാൽ വിശേഷിച്ചും
കല്യാണംവളർത്തുന്നു വേണ്ടപോലിതുലോക-
ർക്കെല്ലാർക്കുമേകീടുന്നുണ്ടാത്മപ്രസാദത്തെയും. 5

---

1 നാവികൻ 2 ഉപനയനം കഴിച്ചിട്ടില്ലാത്തവൻ 3 സകല ഭൂതങ്ങളുടേയും ആത്മാവ്, ജീവൻ

സ വൈ പുംസാം പരോ ധർമ്മോ യതോ ഭക്തിരധോക്ഷജേ
അഹൈതുക്യപ്രതിഹതാ യയാത്മാ സംപ്രസീദതി. 6
വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ
ജനയത്യാശു വൈരാഗ്യം ജ്ഞാനം യത്തദഹൈതുകം. 7
ധർമ്മസ്സ്വനുഷ്ഠിതഃ പുംസാം വിഷ്വക്സേനകഥാസു യഃ
നോല്പാദയേദ്യദി രതിം ശ്രമ ഏവ ഹി കേവലം. 8
ധർമ്മസ്യ ഹ്യാപവർഗ്ഗ്യസ്യ നാർത്ഥോഽർത്ഥായോപകല്പതേ
നാർത്ഥസ്യ ധർമ്മൈകാന്തസ്യ കാമോ ലാഭായ ഹി സ്മൃതഃ 9
കാമസ്യ നേന്ദ്രിയപ്രീതിർല്ലാഭോ ജീവേത യാവതാ
ജീവസ്യ തത്വജിജ്ഞാസാ നാർത്ഥോ യശ്ചേഹ കർമ്മഭിഃ 10
വദന്തി തത്തത്വവിദസ്തത്വം യൽ ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ. 11
തച്ഛ്റദ്ദധാനാ മുനയോ ജ്ഞാനവൈരാഗ്യയുക്തയാ
പശ്യന്ത്യാത്മനി ചാത്മാനം ഭക്ത്യാ ശ്രുതഗൃഹീതയാ. 12
അതഃ പുംഭിർദ്വിജശ്രേഷ്ഠാ വർണ്ണാശ്രമവിഭാഗശഃ
സ്വനുഷ്ഠിതസ്യ ധർമ്മസ്യ സംസിദ്ധിർഹരിതോഷണം. 13
തസ്മാദേകേന മനസാ ഭഗവാൻ സാത്വതാം പതിഃ
ശ്രോതവ്യഃ കീർത്തിതവ്യശ്ച ധ്യേയഃ പൂജ്യശ്ച നിത്യദാ. 14
യദനുധ്യാസിനാ യുക്താഃ കർമ്മ ഗ്രന്ഥിനിബന്ധനം
ഛിന്ദന്തി കോവിദാസ്തസ്യ കോ ന കുര്യാൽ കഥാരതിം. 15
ശുശ്രൂഷോഃ ശ്രദ്ദധാനസ്യ വാസുദേവകഥാരുചിഃ
സ്യാന്മഹത്സേവയാ വിപ്രാഃ പുണ്യതീർത്ഥനിഷേവണാൽ. 16
ശൃണ്വതാം സ്വകഥാം കൃഷ്ണഃ പുണ്യശ്രവണകീർത്തനഃ
ഹൃദ്യന്തഃസ്ഥോ ഹ്യഭദ്രാണി വിധുനോതി സുഹൃൽ സതാം. 17
നഷ്ടപ്രായേഷ്വഭദ്രേഷു നിത്യം ഭാഗവതസേവയാ
ഭഗവത്യുത്തമശ്ലോകേ ഭക്തിർഭവതി നൈഷ്ഠികീ. 18
തദാ രജസ്തമോ ഭാവാഃ കാമലോഭാദയശ്ച യേ
ചേത ഏതൈരനാവിദ്ധം സ്ഥിതം സത്വേ പ്രസീദതി. 19
ഏവം പ്രസന്നമനസോ ഭഗവൽഭക്തിയോഗതഃ
ഭഗവത്തത്വവിജ്ഞാനം മുക്തസംഗസ്യ ജായതേ. 20
ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വ സംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി ദൃഷ്ട ഏവാത്മനീശ്വരേ. 21
അതോ വൈ കവയോ നിത്യം ഭക്തിം പരമയാ മുദാ
വാസുദേവേ ഭഗവതി കുർവന്ത്യാത്മപ്രസാദനീം. 22

സത്വം രജസ്തമ ഇതി പ്രകൃതേർഗ്ഗുണാസ്തൈ-
ര്യുക്തഃ പരഃ പുരുഷ ഏക ഇഹാസ്യ ധത്തേ
സ്ഥിത്യാദയേ ഹരി-വിരിഞ്ചി-ഹരേതി സംജ്ഞാഃ
ശ്രേയാംസി തത്ര ഖലു സത്വതനോർന്നൃണാം സ്യുഃ 23

പാർത്ഥിവാദ്ദാരുണോ ധൂമസ്തസ്മാദഗ്നിസ്ത്രയീമയഃ
തമസസ്തു രജസ്തസ്മാൽ സത്വം യൽ ബ്രഹ്മദർശനം. 24
ഭേജിരേ മുനയോഽഥാഗ്രേ ഭഗവന്തമധോക്ഷജം
സത്വം വിശുദ്ധം ക്ഷേമായ കല്പന്തേ യേഽനു താനിഹ. 25
മുമുക്ഷവോ ഘോരരൂപാൻ ഹിത്വാ ഭൂതപതീനഥ
നാരായണകലാഃ ശാന്താഃ ഭജന്തി ഹ്യനസൂയവഃ 26
രജസ്തമഃപ്രകൃതയസ്സമശീലാ ഭജന്തി വൈ
പിതൃഭൂതപ്രജേശാദീൻ ശ്രിയൈശ്വര്യപ്രജേപ്സവഃ 27

ഹരിയിലകാരണമുളവായനാരതം
പെരുകും പ്രേമമത്രേ പരമംധർമ്മം പാർത്താൽ
മർത്ത്യനാവിധം ഭക്തിയെത്തുകിൽ സത്ത്വഗുണ-
വൃദ്ധിയാലാത്മാനന്ദ സിദ്ധികൈവരുംനൂനം. 6

വാസുദേവനിലുററ ഭക്തിയുണ്ടാകുന്നവ-
നാശുവൈരാഗ്യം വർദ്ധിച്ചാത്മജ്ഞാനിയായ്-
ത്തീരും. 7

വഴിയാംവണ്ണം ധർമ്മമനുഷ്ഠിച്ചാലു മെല്ലാം
പഴതേതന്നെ വിഷ്ണുഭക്തിയോടല്ലെന്നാകിൽ. 8

കേവലം ധനാർജ്ജനമെന്നുള്ളതല്ല, നിത്യ-
കൈവല്യപ്രാപ്തിയല്ലോ ധർമ്മത്തിൻപ്രയോജനം.
അല്ലാതെ,നാനാഭോഗസാധനഭ്രമംമൂലം
വല്ലതും പ്രവർത്തിച്ചാലധർമ്മമെന്നേവരു. 9

ഇന്ദ്രിയപ്രീതിയല്ല കാമത്തിൻലക്ഷ്യം, ജീവ-
തന്തുവേ നിലനിർത്താൻ മാത്രമേയതുവേണ്ടു
ജീവിതോദ്ദേശ്യം തത്ത്വജ്ഞാനലാഭത്തിനായി-
ട്ടാവതും ശ്രദ്ധാപൂർവ്വം പ്രവർത്തിക്കെന്നതത്രേ. 10

തത്ത്വരൂപത്തെ ദനരേയറിയും മഹർഷിമാ-
രദ്വയജ്ഞാനമെന്നായതിനെപ്പറയുന്നു.
ഭഗവാൻ, പരമാത്മാ, ബ്രഹ്മമിങ്ങിനെ ചിലർ
നിഗദിച്ചീടുന്നതുമതിനെത്തന്നെയല്ലൊ 11

ജ്ഞാനവൈരാഗ്യശ്രുതസംയുതമായീടുമ-
നന്യഭക്തിയാൽ പരമാത്മാവെയാത്മാവിങ്കൽ
കാണുന്നുശ്രദ്ധാലുക്കൾ; ജീവനും പരനുമൊ-
ന്നാണെന്നുമനുഭവംകൊണ്ടവരറിയുന്നു. 12

ഹരിപ്രീതിക്കാകണം പുരുഷൻവർണ്ണാശ്രമ-
മുറയിൽനന്നായ്ചെയ്യുംധർമ്മവുംദ്വിജേന്ദ്രരേ! 13

അതിനാലേകാഗ്രമായെപ്പൊഴും ഹരികഥ
കഥിക്ക,കേൾക്ക,ചെയ്കതദ്ധ്യാനപൂജനങ്ങൾ. 14

ദൈത്യാരിധ്യാനമാകും ഖഡ്ഗത്താലഹങ്കാര-
ബദ്ധകർമ്മങ്ങളെല്ലാം ഖണ്ഡിപ്പൂ പണ്ഡിതന്മാർ.
അത്രമാഹാത്മ്യമേറുമദ്ദേവദേവേശന്റെ-
യുത്തമചരിത്രത്തിലാസക്തിയാക്കുണ്ടാകാ. 15

പാവനതീർത്ഥസേവകൊണ്ടഘമകന്നോനു
കൈവരും സത്സംഗമ,മതുകാരണമായി-
ശ്രദ്ധയും പിന്നെ ശ്രവണേച്ഛയും വന്നുകൂടി-
സ്സിദ്ധമാം വാസുദേവ സത്ക്കഥാരുചിമേ-
ന്മൽ. 16

ഉന്നതഭക്ത്യാതന്റെ ചരിതംചൊല്ലികേൾക്കും
പുണ്യവാന്മാർതൻശുദ്ധമനസ്സിൽസ്ഥിതിചെയ്തു
സജ്ജനഹിതങ്കരൻ, ഭഗവാൻകൃഷ്ണൻപ്രഭാ-
വോജ്ജ്വലനൊഴിക്കുന്നിതവർതന്നഭദ്രങ്ങൾ. 17

നിത്യവും ഭാഗവതന്മാരുടെ പാദസേവാ-
കൃത്യത്താലമംഗലമാകവേയൊടുങ്ങുമ്പോൾ,
ഉത്തമശ്ലോകനാകുമിന്ദിരാമണാളനിൽ
സുസ്ഥിരഭക്തിയാക്കും നിസ്തുക്കംഭവിച്ചീടും. 18

കൈവിട്ടുമേവം ഭക്തിദാർഢ്യത്താൽരജസ്തമോ-
ഭാവങ്ങൾകാമക്രോധലോഭമോഹാദ്യങ്ങളും
സത്ത്വമാംഗുണമപ്പോൾ വളരെവർദ്ധിച്ചീടും
ചിത്തത്തിനാനന്ദവും സിദ്ധിക്കുമസംശയം. 19

ഭക്തിയാൽ പ്രസന്നാത്മാവായീടുമസംഗനു
മുക്തിസാധകമാകും തത്ത്വവിജ്ഞാനമുണ്ടാം. 20

ഈശനാത്മാവായ്ക്കാണ്മോ, നറുംഹൃദ്ഗ്രന്ഥി-
സർവ്വമ

സംശയങ്ങളും തീരും കർമ്മവുമൊടുങ്ങീടും
അതിനാൽ പണ്ഡിതന്മാരമിതപ്രേമാന്വിതം 22

സതതം ഭജിക്കുന്നു വാസുദേവനെത്തന്നെ,
സത്ത്വാദിയായീടുമാ പ്രകൃതിഗുണങ്ങളോ-
ടൊത്തിഹ പരൻപുമാനേകനായ്നിന്നുകൊണ്ടു
ലോകത്തിൻസ്ഥിതി സൃഷ്ടി സംഹാരകൃത്യങ്ങൾ-
ക്കായ്

ലോകേശവിധിരുദ്രനാമങ്ങൾ ധരിക്കുന്നു
അവരിൽശ്രേഷ്ഠനാകും സത്ത്വമൂർത്തിയെബ്ഭജി-
പ്പവർക്കു ഭവിച്ചീടും ശ്രേയസ്സുമേന്മേൽദൃഢം. 23

ചമതക്കമ്പുരണ്ടുതമ്മിൽ മർദ്ദിച്ചാ,ലാദ്യം
വമിക്കുംപുക പിന്നെയുണ്ടാകും യാഗവഹ്നി
ധൂമംകാണുമ്പോളഗ്നിയുണ്ടാമെന്നുറച്ചുടൻ
ഭൂമീസുരന്മാർ യാഗംകഴിക്കാനൊരുങ്ങുന്നു,
തമസ്സിൽസദ്ഭാവവും രജസ്സിൽ സച്ചിദ്ഭാവം
സുമതേ! സത്ത്വത്തിൽ സച്ചിദാനന്ദവുമുണ്ടാം
തമസ്സുംരജസ്സുമസ്സത്ത്വവും ബ്രഹ്മത്തിനെ
ക്രമത്തിൽകൂട്ടിക്കൂട്ടി പ്രകാശിപ്പിച്ചീടുന്നു. 24

ആദ്യമേയതുകൊണ്ടാണൃഷികൾഭജിച്ചത-
സ്സാത്ത്വികഗുണപരിപൂർണ്ണനാം ഭഗവാനെ.
അവരേയനുസരിച്ചീടുന്ന പുണ്യവാന്മാ-
ർക്കിവിടെക്ഷേമമല്ലാതല്ലലിന്നിടയുണ്ടോ! 25

സദ്ഗതിയിച്ഛിക്കുവോർ ഘോരരൂപരാംഭൂത-
വർഗ്ഗനായകന്മാരെയാരെയുംസേവിക്കാതെ,
ശ്രീവാസുദേവനേയും തത്ക്കലാംശങ്ങളാകും
ദേവന്മാരെയു മീർഷ്യയെന്നിയേയർച്ചിക്കുന്നു. 26

സന്താന,മൈശ്വര്യം,ശ്രീയിവയിലാശാവിഷ്ട-
സ്വാന്തരാം രജസ്തമോഗുണശീലന്മാർക്കാക്കിൽ
സ്പഷ്ടമായ്തദ്ഗുണങ്ങളിണങ്ങും പിതൃഭൂത-
സ്രഷ്ടാക്കൾതൊട്ടോരത്രേയെന്നുമാരാധനീയർ. 27

വാസുദേവപരാ വേദാ വാസുദേവപരാ മഖാഃ
വാസുദേവപരാ യോഗാ വാസുദേവപരാ ക്രിയാഃ 28
വാസുദേവപരം ജ്ഞാനം വാസുദേവപരം തപഃ
വാസുദേവപരോ ധർമ്മോ വാസുദേവപരാ ഗതിഃ 29
സ ഏവേദം സസർജ്ജാഗ്രേ ഭഗവാനാത്മമായയാ
സദസദ്രൂപയാ ചാസൗ ഗുണമയ്യാഽഗുണോ വിഭുഃ 30
തയാ വിലസിതേഷ്വേഷു ഗുണേഷു ഗുണവാനിവ
അന്തഃ പ്രവിഷ്ട ആഭാതി വിജ്ഞാനേന വിജൃംഭിതഃ 31
യഥാ ഹ്യവഹിതോ വഹ്നിർദ്ദാരുഷ്വേകഃ സ്വയോനിഷു
നാനേവ ഭാതി വിശ്വാത്മാ ഭൂതേഷു ച തഥാ പുമാൻ. 32
അസൌ ഗുണമയൈർഭാവൈർഭൂതസൂക്ഷ്മേന്ദ്രിയാത്മഭിഃ
സ്വനിർമ്മിതേഷു നിർവ്വിഷ്ടോ ഭുങ്ക്തേ ഭൂതേഷു തദ്ഗുണാൻ. 33
ഭാവയത്യേഷ സത്വേന ലോകാൻ വൈ ലോകഭാവനഃ
ലീലാവതാരാനുരതോ ദേവതിര്യങ്നരാദിഷു. 34

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
പ്രഥമസ്കന്ധേ നൈമിഷീയോപാഖ്യാനേ ദ്വിതീയോഽദ്ധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 57 പ്രഥമസ്കന്ധേ ശ്ലോകാഃ 57

---

# തൃതീയോഽധ്യായഃ

**സൂത ഉവാച**

ജഗൃഹേ പൌരുഷം രൂപം ഭഗവാൻ മഹദാദിഭിഃ
സംഭൃതം ഷോഡശകലമാദൌ ലോകസിസൃക്ഷയാ. 1
യസ്യാംഭസി ശയാനസ്യ യോഗനിദ്രാം വിതന്വതഃ
നാഭിഹ്രദാംബുജാദാസീൽ ബ്രഹ്മാ വിശ്വസൃജാം പതിഃ 2
യസ്യാവയവസംസ്ഥാനൈഃ കല്പിതോ ലോകവിസ്തരഃ
തദ്വൈ ഭഗവതോ രൂപം വിശുദ്ധം സത്വമൂർജ്ജിതം. 3
പശ്യന്ത്യദോ രൂപമദഭ്രചക്ഷുഷാ
സഹസ്രപാദോരുഭുജാനനാദ്ഭുതം
സഹസ്രമൂർദ്ധശ്രവണാക്ഷിനാസികം
സഹസ്രമൌല്യംബരകുണ്ഡലോല്ലസൽ. 4
ഏതന്നാനാവതാരാണാം നിധാനം ബീജമവ്യയം
യസ്യാംശാംശേന സൃജ്യന്തേ ദേവതിര്യങ്നരാദയഃ 5
സ ഏവ പ്രഥമം ദേവഃ കൌമാരം സർഗ്ഗമാസ്ഥിതഃ
ചചാര ദുശ്ചരം ബ്രഹ്മാ ബ്രഹ്മചര്യമഖണ്ഡിതം. 6
ദ്വിതീയം തു ഭവായാസ്യ രസാതലഗതാം മഹീം
ഉദ്ധരിഷ്യന്നുപാദത്ത യജ്ഞേശഃ സൌകരം വപുഃ 7
തൃതീയമൃഷിസർഗ്ഗം ച ദേവർഷിത്വമുപേത്യ സഃ
തന്ത്രം സാത്വതമാചഷ്ട നൈഷ്കർമ്മ്യം കർമ്മണാം യതഃ 8
തുര്യേ ധർമ്മകലാസർഗ്ഗേ നരനാരായണാവൃഷീ
ഭൂത്വാത്മോപശമോപേതമകരോദ്ദുശ്ചരം തപഃ 9
പഞ്ചമഃ കപിലോ നാമ സിദ്ധേശഃ കാലവിപ്ലുതം
പ്രോവാചാസുരയേ സാംഖ്യം തത്വഗ്രാമവിനിർണ്ണയം. 10
ഷഷ്ഠമത്രേരപത്യത്വം വൃതഃ പ്രാപ്തോഽനസൂയയാ
ആന്വീക്ഷികീമളർക്കായ പ്രഹ്ലാദാദിഭ്യ ഊചിവാൻ. 11

ആഗമം, യോഗം, കർമ്മം തപസ്സു,ധർമ്മം,ജ്ഞാനം,
യാഗം, സദ്ഗതി,യിവ മാധവപരങ്ങളാം.
ഗുണയുക്തയായ് കാര്യകാരണാത്മികയാകും
തനതുമായയാലീയുലകമനായാസം
സകലഗുണാതീതൻ നിഖിലലോകവ്യാപി-
ഭഗവാൻ നാരായണനുളവാക്കിനാനാദ്യം 28-31

തന്മായാഗുണസങ്ഗമെന്നപോൽ തോന്നി
ച്ചാലു;
മുണ്മയിൽ ജ്ഞാനമൂർത്തിയീശ്വരനെങ്ങുസങ്ഗം!
ഏകനായ് സ്വയോനിയാം ദാരുവിലാളുമഗ്നി-
പാകത്തിൽനാനാകാഷ്ഠശ്രേണിയിൽ വിളങ്ങും
പോൽ
സർവ്വാത്മാവാകും പരൻപുരുഷൻ ചരാചര-
സർവ്വാന്തഃസ്ഥനായ് ബഹുരൂപനായ് ശോഭി-
ക്കുന്നു. 32

ചേതസ്സു, പഞ്ചേന്ദ്രിയ, മാകാശാദിയാം സൂക്ഷ്മ-
ഭൂതങ്ങളിവയെക്കൊണ്ടീശ്വരൻ, ഗുണങ്ങളാൽ,
നിർമ്മിച്ചഭൂതങ്ങളിൽകടന്നു, തത്തദ്വർഗ്ഗ-
കർമ്മാനുരൂപഫലമോരോന്നും ഭുജിക്കുന്നു. 33

അത്യന്തലോകാത്കഷവാഞ്ഛരിതംമൂലംദേവ-
മർത്ത്യതിര്യഗാദിയാം ജാതിയിൽപ്പലേമട്ടിൽ
ലീലാവതാരംപൂണ്ടു സാത്ത്വികഗുണംകൊണ്ടു
പാലനംചെയ്തീടുന്നു ലോകത്തെയേകനാഥൻ. 34

---

## അദ്ധ്യായം 3.

**സൂതൻ പറഞ്ഞു.**

മഹത്തത്ത്വാദിയാൽ സംഭൂതമായ്ഷോഡ-
ശാംശ
സഹിതമാകും വിരാട്പുരുഷാവതാരത്തെ
സ്വീകരിച്ചീടിനാനബ്ഭഗവാനാദ്യമായി
ലോകസൃഷ്ടിയിലിച്ഛയുളവായതുമൂലം 1

യോഗനിദ്രയുംപൂണ്ടു ജലശായിയായ്വാഴും
വൈകുണ്ഠൻതന്റെ നാഭിച്ചുഴിപ്പൊൽത്താരിൽ-
നിന്നും.
ഭുവനനിർമ്മാണത്തിൽ സാമർത്ഥ്യമേറും മുനി-
നിവഹപ്രധാനനാം ബ്രഹ്മാവുദ്ഭവിച്ചിതു 2

വിരാട്ടിന്നംഗങ്ങൾതൻവിഭാഗം നിമിത്തമായ്
ശരിയായ്ക്കല്പിതംതാൻ ലോകങ്ങൾപതിന്നാലും
അത്യന്തമുജ്ജ്വലത്തായ് പരമപവിത്രമാം
സത്ത്വമാത്രംതാൻ നൂനമിബ്ഭഗവത്-
സ്വരൂപം. 3

ആയിരംകൈ,കാൽ, തുട,യാനനം, നാസ,കണ്ണു,-
മായിരംതല,കണ്ണും ചേർന്നുവിസ്മയമേറും
നാനാകിരീടാംബരകുണ്ഡലങ്ങളാൽ ദ്യോത-
മാനമീ വിശ്വരൂപമുൾക്കണ്ണുകൊണ്ടു കാണ്മൂ. 4

ഈയാദിനാരായണരൂപം നാനാവതാര-
സ്ഥായിസ്ഥാനവും നാശമററ ബീജവുമത്രേ. 5

ഇബ്ഭഗവാന്റെയംഗഭൂതനാം ബ്രഹ്മാവിൽനി-
ന്നുദ്ഭവിച്ചുള്ള മരീച്യാദ്യരാംപ്രജേശരാൽ
മർത്ത്യന്മാരമർത്ത്യന്മാർ പക്ഷികൾ മൃഗങ്ങളെ-
ന്നിത്യാദിജീവിജാലം സൃഷ്ടിക്കപ്പെട്ടന്നിതു. 6

ആദിയിൽ സനല്ക്കുമാരദ്വിജനായി ജ്ജനി-
ച്ചീദേവനനുഷ്ഠിച്ചു [1] ദുശ്ചരംബ്രഹ്മചര്യം
പിന്നെ,യായജ്ഞേശ്വരൻ പാതാളപ്രാപ്തമായ
മന്നിനെയുയർത്തുവാൻ സൂകരജന്മമാർന്നാൻ. 7

മൂന്നാമതൃഷിജന്മമീശനാരംഭിച്ചു,തി-
ലൊന്നല്ലോ ദേവർഷിയാം നാരദമഹാമുനി.
അന്നുനാരദപഞ്ചരാത്ര വൈഷ്ണവതന്ത്ര-
മൊന്നുതീർത്തുറപ്പിച്ചാൻ നൈഷ്കർമ്മ്യം കർമ്മ-
ങ്ങളിൽ. 8

ധർമ്മപത്നിയിൽ, നരനാരായണന്മാരായി-
ജ്ജന്മമാർന്നുഗ്രതപശ്ശക്തി സുവ്യക്തമാക്കി, 9

അഞ്ചാമ,തസ്സിദ്ധേശകപിലനായിത്തത്ത്വ-
സഞ്ചയനിർണ്ണായകമാകിന സാംഖ്യശാസ്ത്രം
കാലത്താൽനഷ്ടപ്പെട്ടതാസുരിയെന്നനാമ-
മേലുന്നഭൂദേവനായുപദേശിച്ചീടിനാൻ 10

ആറാമതനസൂയാപേക്ഷയാലത്തന്വിയിൽ!
കൂറാന്നിട്ടത്രിപുത്രദത്താത്രേയനായ്ത്തീർന്നു
അലർക്കാഖ്യനും തഥാ പ്രഹ്ലാദപ്രമുഖർക്കു-
മലിവാർന്നരുളിച്ചെയ്തീടിനാനാത്മജ്ഞാനം. 11

---

1 പ്രയാസപ്പെട്ടു സാധിക്കേണ്ടതു്

തതസ്സപ്തമ ആകൂത്യാം രുചേര്യജ്ഞോഭ്യജായത
സ യാമാദ്യൈസ്സുരഗണൈരപാൽ സ്വായംഭുവോന്തരം. 12

അഷ്ടമേ മേരുദേവ്യാം തു നാഭേർജ്ജാത ഉരുക്രമഃ
ദർശയൻ വർത്മ ധീരാണാം സർവ്വാശ്രമനമസ്കൃതം. 13

ഋഷിഭിര്യാചിതോ ഭേജേ നവമം പാർത്ഥിവം വപുഃ
ദുഗ്ദ്ധേമാമോഷധീർവ്വിപ്രാസ്തേനായം സ ഉശത്തമഃ 14

രൂപം സ ജഗൃഹേ മാത്സ്യം ചാക്ഷുഷോദധിസംപ്ലവേ
നാവ്യാരോപ്യ മഹീമയ്യാമപാൽ വൈവസ്വതം മനും. 15

സുരാസുരാണാമുദധിം മഥ്നതാം മന്ദരാചലം
ദധ്രേ കമഠരൂപേണ പൃഷ്ഠ ഏകാദശേ വിഭുഃ 16

ധാന്വന്തരം ദ്വാദശമം ത്രയോദശമമേവ ച
അപായയൽ സുരാനന്യാൻ മോഹിന്യാ മോഹയൻ സ്ത്രിയാ. 17

ചതുർദ്ദശം നാരസിംഹം ബിഭ്രദ്ദൈത്യേന്ദ്രമൂർജ്ജിതം
ദദാര കരജൈർവ്വക്ഷസ്യേരകാം കടകൃദ്യഥാ. 18

പഞ്ചദശം വാമനകം കൃത്വാഽഗാദധ്വരം ബലേഃ
പാദത്രയം യാചമാനഃ പ്രത്യാദിത്സുസ്ത്രിവിഷ്ടപം. 19

അവതാരേ ഷോഡശമേ പശ്യൻ ബ്രഹ്മദ്രുഹോ നൃപാൻ
ത്രിസ്സപ്തകൃത്വഃ കുപിതോ നിഃക്ഷത്രാമകരോന്മഹീം. 20

തതസ്സപ്തദശേ ജാതസ്സത്യവത്യാം പരാശരാൽ
ചക്രേ വേദതരോശ്ശാഖാ ദൃഷ്ട്വാ പുംസോല്പമേധസഃ 21

നരദേവത്വമാപന്നസ്സുരകാര്യചികീർഷയാ
സമുദ്രനിഗ്രഹാദീനി ചക്രേ വീര്യാണ്യതഃ പരം. 22

ഏകോനവിംശേ വിംശതിമേ വൃഷ്ണിഷു പ്രാപ്യ ജന്മനീ
രാമകൃഷ്ണാവിതി ഭുവോ ഭഗവാനഹരദ്ഭരം. 23

തതഃ കലൌ സമ്പ്രവൃത്തേ സമ്മോഹായ സുരദ്വിഷാം
ബുദ്ധോ നാമ്നാ ജിനസുതഃ കീകടേഷു ഭവിഷ്യതി. 24

അഥാസൌ യുഗസന്ധ്യായാം ദസ്യുപ്രായേഷു രാജസു
ജനിതാ വിഷ്ണുയശസോ നാമ്നാ കല്കിർജ്ജഗൽപതിഃ 25

അവതാരാ ഹ്യസംഖ്യേയാ ഹരേഃ സത്വനിധേർദ്വിജാഃ
യഥാഽവിദാസിനഃ കുല്യാഃ സരസസ്സ്യുഃ സഹസ്രശഃ 26

ഋഷയോ മനവോ ദേവാ മനുപുത്രാ മഹൌജസഃ
കലാഃ സർവ്വേ ഹരേരേവ സപ്രജാപതയസ്തഥാ. 27

ഏതേ ചാംശകലാഃ പുംസഃ കൃഷ്ണസ്തു ഭഗവാൻ സ്വയം
ഇന്ദ്രാരിവ്യാകുലം ലോകം മൃഡയന്തി യുഗേ യുഗേ. 28

ജന്മ ഗുഹ്യം ഭഗവതോ യ ഏതൽ പ്രയതോ നരഃ
സായം പ്രാതർഗൃണൻ ഭക്ത്യാ ദുഃഖഗ്രാമാദ്വിമുച്യതേ. 29

ഏതദ്രൂപം ഭഗവതോ ഹ്യരൂപസ്യ ചിദാത്മനഃ
മായാഗുണൈർവ്വിരചിതം മഹദാദിഭിരാത്മനി. 30

യഥാ നഭസി മേഘൌഘോ രേണുർവ്വാ പാർത്ഥിവോഽനിലേ
ഏവം ദ്രഷ്ടരി ദൃശ്യത്വമാരോപിതമബുദ്ധിഭിഃ 31

ആകൂതിയെന്നരുചിഭാര്യയിലേഴാമതായ്
ശ്രീകാന്തൻയജ്ഞാഖ്യനായ്‌വന്നവതരിച്ചഥ
യാമാദിദേവന്മാരാം നന്ദനന്മാരോടൊത്ത-
ഷ്ഷാമമാസ്വായംഭുവമന്വന്തരത്തെക്കാത്താൻ 12

മേരുദേവിയിൽ നാഭിക്കൃഷഭനെന്നപേരിൽ
കാരണപുമാനെട്ടാമവതാരത്തെയാൻറ-
പരമഹംസഗമ്യമായീടുമന്ത്യാശ്രമ-
സരണി വിദ്വാന്മാർക്കുതെളിച്ചു കാട്ടീടിനാൻ. 13

അഥ,മാമുനിമാർതന്നർത്ഥനാഫലമായി
പൃഥുചക്രവർത്തിയായ്പ്പിറന്നു മുനീന്ദ്രരേ!
ഭൂമിയിൽനിന്നു കറന്നെടുത്താനൌഷധങ്ങ-
ളാമഹാനനുമൂലമാകർഷണീയനായാൻ. 14

ചാക്ഷുഷമന്വന്തരപ്രളയകാലത്തിങ്കൽ
മത്സ്യമായവതാരമെടുത്താനടുത്തതായ്
ഇക്ഷോണി തോണിയാക്കിയക്ഷണമതിലേററി
രക്ഷിച്ചാൻ വൈവസ്വതനായീടും മനുവിനെ.15

പാലാഴി സുരാസുരന്മാരൊത്തു കടഞ്ഞീടും-
കാലത്തൊരാമയായിട്ടാവിർഭവിച്ചമേയൻ
പാകത്തിൽ പൃഷ്ഠംകൊണ്ടു മന്ദരാദ്രിയെപ്പൊക്കി-
യേകാദശാവതാരകാര്യവും നിർവ്വഹിച്ചാൻ. 16

അടുത്തതല്ലോ ധന്വന്തരിതന്നവതാര-
മെടുത്തുപിന്നെയൊരു മോഹിനീവേഷം
ഭേഷായ്.
അസുരന്മാരെയെല്ലാം മയക്കിയമൃതത്തെ
പ്രസഭംവീണ്ടെടുത്തുകൊടുത്താനമർത്ത്യർക്കായ് 17

പതിന്നാലാമതായി,ബ്ഭഗവാൻ ഭക്തദാസ-
നതിഭീകരം നാരസിംഹാവതാരമാൻറ
കീറിനാൻ ഹിരണ്യൻെറ മാറിടം നഖങ്ങളാ,-
ലേരകപ്പുല്ലുപായ്ക്കൾനെയ്യുവോനെന്നപോലെ. 18

വാമനമൂർത്തിയായിപ്പിന്നെയജ്ജഗന്മയ-
നാമഹാബലിയുടെ യാഗശാലയിൽപ്പുക്കു
മൂന്നടിമണ്ണിരന്നു സമ്മതംവാങ്ങിച്ചുകൊ-
ണ്ടൊന്നായളന്നെടുത്താൻ ത്രൈലോക്യത്തേയും-
ദ്ഭുതം. 19

പതിനാറാമതീശൻ പരശുരാമനായി
ക്ഷിതിപാലരെ വിപ്രദ്രോഹികളായിക്കണ്ടു,
ചൊടിച്ചഖ്ഖലന്മാരെയാകെ മൂവേഴുവട്ടം
മുടിച്ചിക്ഷ്മാതലമക്ഷത്രമാക്കിത്തീർത്താൻ. 20

പതിനേഴാമതാകുമവതാരംതാൻസത്യ-
വതിയിൽപ്പരാശരനുണ്ടായ വേദവ്യാസൻ.
മന്ദബുദ്ധികളായ്പ്പോയ് മനുഷ്യരെന്നു കണ്ട-
പ്പണ്ഡിതൻവേദശാഖിചതുശ്ശാഖാഢ്യമാക്കി. 21

തദനന്തരം, ദാശരഥിയായ് ജന്മംകൈക്കൊ-
ണ്ടുദധിബന്ധിച്ചങ്ങു ലങ്കയിൽക്കടന്നങ്ങു-
തുടൻറുദുഷ്ടനായ രാവണൻതന്നെക്കൊന്നു
സ്പഷ്ടമാക്കിനാനീശനവാര്യം ബാഹുവീര്യം. 22

വൃഷ്ണിവംശത്തിൽപ്പിന്നെപ്പിറന്നു ദേവൻ രാമ-
കൃഷ്ണന്മാരായിദ്ധരാഭാരമാകവേതീർത്തു. 23

കപിലവസ്തുവിങ്കൽ ഭഗവാൻഹരി,ദേവ-
രിപുവൃന്ദത്തെ മോഹിപ്പിക്കുവാനിനിമേലിൽ,
ബുദ്ധനെന്നുള്ള നാമം ധരിച്ചിട്ടജനൻെറ
പുത്രനായ്പിറന്നീടും കലിതൻ-
വ്യാപ്തിയിങ്കൽ. 24

ക്ഷോണിപാലന്മാർ [1] ദസ്യുപ്രായരായ്-
പ്രജകളെ-
ക്കാണികാരുണ്യമെന്യേ മർദ്ദനം ചെയ്തീടുമ്പോൾ
ചിത്ഘനൻ വിഷ്ണുയശസ്സെന്ന വിപ്രനിൽനിന്നും
കല്ക്കിയായ് ജനിച്ചിട്ടും കലികാലാന്ത്യത്തിങ്കൽ.
അക്ഷയസരസ്സിൽനിന്നായിരക്കണക്കിനു
നിഷ്ക്രമിച്ചീടും ചെറുചാലുകളെന്നപോലെ,
സത്ത്വഭൂവാകും [2] സ്വഭൂവിങ്കൽ നിന്നവതാര-
മെത്രയെന്നെണ്ണീടുവാനാക്കാനുമെളുതാമോ! 25

മനുക്കളൃഷിമാരും വിക്രമപ്രഖ്യാതരാം
മനുപുത്രരും, പ്രജാപതികൾ, ദേവന്മാരും,

ഏവരുംധരാസുരമുഖ്യരേ! മുകുന്ദനാം
ദേവൻെറ കലകൾ താനില്ല സംശയമേതും.26-27

എല്ലാരുമച്യുതാംശാംശങ്ങളാണിവ,രമ്മ-
ട്ടല്ലനിശ്ചയം, കൃഷ്ണൻ വിഷ്ണുവിൻതനിരൂപം.
ദുഷ്ടരെനിഗ്രഹിച്ചു വിഷ്ടപം രക്ഷിക്കേണ്ടും
ഘട്ടത്തിൽയുഗംതോറുമീശാവതാരമുണ്ടാം 28

പരമരഹസ്യമിബ്ഭഗവദവതാരം
പരിശുദ്ധനായേറ്റു മനുജൻ സന്ധ്യതോറും
പെരുകുംഭക്തിപൂർവ്വം പരികീർത്തിച്ചീടു,മ-
പ്പുരുഷനില്ല പിന്നെയൊരുകാലവും ദുഃഖം. 29

രൂപഹീനനും ചിത്സ്വരൂപനുമായീടുമീ-
ശ്രീപതിഭഗവാൻെറയീവിധമുള്ള രൂപം
മായാഗുണങ്ങളാകും മഹത്തത്ത്വാദിയാലെ
സ്വീയമാമാത്മാവിങ്കൽ കല്പിതം മുനിമാരേ! 30

കൊണ്ടലിൻനിരയെക്കണ്ടാകാശമെന്നും, ധരാ-
മണ്ഡലത്തിലെപ്പൊടി കാറെറന്നാംനിനക്കും-
പോൽ,
[3] ദ്രഷ്ടാവിൽ [4] ദൃശ്യാരോപം ചെയ്യുന്നു-
കഷ്ടം! മതി-
കെട്ടമാനുഷരെല്ലാം വാസ്തവമറിയാതെ. 31

1 തസ്കരതുല്യന്മാർ 2 വിഷ്ണു 3 ദർശിക്കുന്നവൻ, ആത്മാവ് 4 ശരീരത്തിൽ, ആത്മാവിനെ കല്പിക്കുക

അതഃ പരം യദവ്യക്താം അവ്യൂഢഗുണവ്യൂഹിതം
അദൃഷ്ടാശ്രുതവസ്തുത്വാൽ സ ജീവോ യൽ പുനർഭവഃ 32
യത്രേമേ സദസദ്രൂപേ പ്രതിഷിദ്ധേ സ്വസംവിദാ
അവിദ്യയാഽത്മനി കൃതേ ഇതി തൽ ബ്രഹ്മദർശനം. 33
യദ്യേഷോപരതാ ദേവീ മായാ വൈശാരദീ മതിഃ
സമ്പന്ന ഏവേതി വിദുർമ്മഹിമ്നി സ്വേ മഹീയതേ. 34
ഏവം ജന്മാനി കർമ്മാണി ഹ്യകർത്തുരജനസ്യ ച
വർണ്ണയന്തി സ്മ കവയോ വേദഗുഹ്യാനി ഹൃൽപതേഃ 35

സ വാ ഇദം വിശ്വമമോഘലീലഃ
സൃജത്യവത്യത്തി ന സജ്ജതേഽസ്മിൻ
ഭൂതേഷു ചാന്തർഹിത ആത്മതന്ത്രഃ
ഷാഡ്വർഗ്ഗികം ജിഘ്രതി ഷൾഗുണേശഃ 36
ന ചാസ്യ കശ്ചിന്നിപുണേന ധാതു-
രവൈതി ജന്തുഃ കുമനീഷ ഊതീഃ
നാമാനി രൂപാണി മനോവചോഭി-
സ്സന്തന്വതോ നടചര്യാമിവാജ്ഞഃ 37
സ വേദ ധാതുഃ പദവീം പരസ്യ
ദുരന്തവീര്യസ്യ രഥാങ്ഗപാണേഃ
യോഽമായയാ സന്തതയാഽനുവൃത്ത്യാ
ഭജേത തൽപാദസരോജഗന്ധം. 38
അഥേഹ ധന്യാ ഭഗവന്ത ഇത്ഥം
യദ്വാസുദേവേഽഖിലലോകനാഥേ
കുർവ്വന്തി സർവ്വാത്മകമാത്മഭാവം
ന യത്ര ഭൂയഃ പരിവർത്ത ഉഗ്രഃ 39

ഇദം ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം
ഉത്തമശ്ലോകചരിതം ചകാര ഭഗവാനൃഷിഃ 40
നിഃശ്രേയസായ ലോകസ്യ ധന്യം സ്വസ്ത്യയനം മഹൽ
തദിദം ഗ്രാഹയാമാസ സുതമാത്മവതാം വരം. 41
സർവ്വവേദേതിഹാസാനാം സാരം സാരം സമുദ്ധൃതം
സ തു സംശ്രാവയാമാസ മഹാരാജം പരീക്ഷിതം. 42
പ്രായോപവിഷ്ടം ഗംഗായാം പരീതം പരമർഷിഭിഃ
തത്രകീർത്തയതോ വിപ്രാവിപ്രർഷേർ ഭൂരിതേജസഃ 43
അഹം ചാദ്ധ്യാഗമം തത്ര നിവിഷ്ടസ്തദനുഗ്രഹാത്
സോഹം വഃശ്രാവയിഷ്യാമിയഥാധീനം യഥാമതി. 44
കൃഷ്ണേ സ്വധാമോപഗതേ ധർമ്മജ്ഞാനാദിഭിസ്സഹ
കലൌനഷ്ടദൃശാമേഷ പുരാണാർക്കോഽധുനോദിതഃ 45

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
പ്രഥമസ്കന്ധേ നൈമിഷീയോപാഖ്യാനേ തൃതീയോഽദ്ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 102 പ്രഥമസ്കന്ധേ ശ്ലോകാഃ 102

---

## ചതുർത്ഥോഽധ്യായഃ

**വ്യാസ ഉവാച**

ഇതി ബ്രുവാണം സംസ്തൂയ മുനീനാം ദീർഘസത്രിണാം
വൃദ്ധഃ കുലപതിഃ സൂതം ബഹ്വൃചശ്ശൌനകോഽബ്രവീൽ. 1

സ്ഥൂലമാംദേഹമെന്യേ കണ്ടുകേട്ടറിഞ്ഞീടാൻ
മേലാതെ,യവ്യക്തമായംഗങ്ങൾ തെളിയാതെ,
സൂക്ഷ്മാംഗമെന്നൊന്നിനേക്കൂടിയുമാരോപിപ്പൂ;
സൂക്ഷ്മത്തിലതാം പുനർജ്ജനനത്തിന്നുപാധി. 32

ആത്മാവി [1] ലവിദ്യയാൽ കല്പിക്കപ്പെട്ടും- സ്ഥൂല-
സൂക്ഷ്മദേഹങ്ങൾ രണ്ടു [2] മദ്ധ്യാത്മ- ജ്ഞാനത്തിനാൽ
പ്രതിഷേധിച്ചാലുടൻ, ജീവന്റെ പരബ്രഹ്മ-
സ്ഥിതിസന്ദേഹമെന്യേ ധരിക്കാമാക്കുംതന്നെ. 33

അവിദ്യാസ്വരൂപയാമീശ്വരമായ ഭക്തി-
പ്രവണന്മാക്കു വിദ്യാരൂപിണിയായി മാറി
വിളങ്ങു,മപ്പോൾ സ്വന്തമാഹാത്മ്യം- നിമിത്തമായ്
തെളിഞ്ഞുകാണും ബ്രഹ്മം താൻതന്നെ- യെന്ന തത്ത്വം. 34

ഈവിധമജന്മാവുമന്തര്യാമിയുമാമീ
ദേവന്റെ വേദരഹസ്യങ്ങളാം ജന്മങ്ങളും
അകർത്താവാകുമവന്നനന്തകർമ്മങ്ങളും
സുകവിപ്രൌഢർ വർണ്ണിച്ചിരിപ്പൂമഹർഷിമാർ. 35

ഫലസംയുതലീലാലാലസനാകുമീശ-
നലകം രചിച്ചുകാത്തഴിപ്പൂ നിസ്സംഗനായ്.
ഭൂതാന്തഃസ്ഥിതനായ് നിന്നാറിന്ദ്രിയങ്ങളേയും
ബാധിക്കും വിഷയങ്ങൾ ഘ്രാണിപ്പൂ- സ്വതന്ത്രനായ്. 36

അജ്ഞനു നടചര്യപോൽ, മനോവാക്യങ്ങളാ-
ലിജ്ജഗത്തിങ്കൽ നാമരൂപവർണ്ണനം ചെയ്യും
സ്രഷ്ടാവാമീശ്വരൻതൻ ലീലകളാക്കുംതന്നെ
തിട്ടമി,ല്ലജ്ഞേയംതാൻതർക്കയുക്ത്യാദിയാലും. 37

ഏതവൻ നിരന്തരം നിർമ്മായമീദേവന്റെ
പാദപങ്കജഗന്ധം സേവിച്ചീടുന്നു നിത്യം
ഉത്തമനാമബ്ഭക്തൻ മായാതീതനായ് സൃഷ്ടി-
കർത്താവാം ചക്രപാണിതന്മാർഗ്ഗമറിയുന്നു. 38

സകലലോകേശനാം വാസുദേവനിൽ പര-
മകതാരുറപ്പിച്ചോർക്കില്ലല്ലോ പുനർജ്ജന്മം.
അതിനാലിസ്ഥലത്തുവാണീടും നിങ്ങളെല്ലാ-
മതിധന്യന്മാർ തന്നെ മഹർഷിശ്രേഷ്ഠന്മാരേ! 39

ആദിനായക കഥാശ്രേണിയാൽമഹത്തായി
വേദസമ്മിതമായിബ്ഭാഗവതാഖ്യമായി
ഈ മഹാപുരാണത്തെസ്സർവ്വജ്ഞനായീടുന്ന
മാമുനിവേദവ്യാസൻ നന്മട്ടു നിർമ്മിച്ചിതു. 40

ബ്രഹ്മവിദ്വരമൌലിരത്നമാം ശുകനെന്ന
തന്മകൻതന്നെബ്ബാദരായണകവീശ്വരൻ
മംഗലകരമായി ശ്രേഷ്ഠമാമിതുപിന്നെ-
ബ്ഭംഗിയായ് പഠിപ്പിച്ചാൻ ലോകാനുഗ്ര- ഹത്തിനായ്. 41

സർവ്വവേദേതിഹാസസാരമാമിതശ്ശുകൻ
നിർവ്വചിച്ചീടിനാനപ്പരീക്ഷിത്തിനോടായി. 42

പരമഹംസർമൂഴ്ന്ന ഗംഗാതീരത്തുമുതി-
വരയ്ക്കുമുപവാസംപൂണ്ടെഴും നൃപനോടായ്
ഭൂരിതേജസ്വിയാമബ്രഹ്മജ്ഞ നരുളീടും
നേരംതദനുഗ്രഹംമൂലമായ്ശ്രവിച്ചേൻ 43

അന്നുകേട്ടതുമട്ടു,മെന്നുടെ ബുദ്ധിക്കൊത്തു-
മിന്നുഞാൻനിങ്ങളോടു ചൊല്ലുന്നുവിപ്രന്മാരേ!44

ധർമ്മജ്ഞാനാദി സർവ്വസദ്ഗുണമൊത്തു
ചിന്മയനാകും കൃഷ്ണൻ സ്വസ്ഥാനം പ്രാപി- ക്കവേ,
കലികാലത്തിലന്ധരായവർക്കായുദിച്ചു
വിലസീടുന്നു നേരേയിമ്മഹാപുരാണാർക്കൻ. 45

---

## അദ്ധ്യായം 4

**വ്യാസൻ പറഞ്ഞു.**

ഇങ്ങിനെകഥിച്ചീടും സൂതനെസ്തുതിചെയ്തു-
മ്മംഗലയാഗംചെയ്യും മഹർഷിമാരിൽവൃദ്ധൻ
തദ്ഗുരുകുലപതിഋഗ്വേദവേദിമുഖ്യൻ
ചൊൽക്കൊള്ളുമശ്ശൌനകൻ ചൊല്ലിനാനീ- വിധത്തിൽ. 1

---

[1] മായ 2 ആത്മാവിനെപ്പററിയുള്ള അറിവ്

ശൌനക ഉവാച

സൂത! സൂത!! മഹാഭാഗ!!! വദ നോ വദതാം വര!
കഥാം ഭാഗവതീം പുണ്യാം യദാഹ ഭഗവാൻ ശുകഃ 2
കസ്മിൻ യുഗേ പ്രവൃത്തേയം സ്ഥാനേ വാ കേന ഹേതുനാ
കുതഃ സംചോദിതഃ കൃഷ്ണഃ കൃതവാൻ സംഹിതാം മുനിഃ 3
തസ്യ പുത്രോ മഹായോഗീ സമദൃങ്ങ്നിർവ്വികല്പകഃ
ഏകാന്തമതിരുന്നിദ്രോ ഗൂഢോ മൂഢ ഇവേയതേ. 4

ദൃഷ്ട്വാനുയാന്തമൃഷിമാത്മജമപ്യനഗ്നം
ദേവ്യോ ഹ്രിയാ പരിദധുർന്ന സുതസ്യ ചിത്രം
തദ്വീക്ഷ്യ പൃച്ഛതി മുനൌ ജഗദുസ്തവാസ്തി
സ്ത്രീപുംഭിദാ ന തു സുതസ്യ വിവിക്തദൃഷ്ടേഃ 5

കഥമാലക്ഷിതഃ പൌരൈഃ സമ്പ്രാപ്തഃ കുരുജാങ്ഗലാൻ
ഉന്മത്തമൂകജഡവദ്വിചരൻ ഗജസാഹ്വയേ. 6
കഥം വാ പാണ്ഡവേയസ്യ രാജർഷേർമ്മുനിനാ സഹ
സംവാദഃ സമഭൂത്താത യത്രൈഷാ സാത്വതീ ശ്രുതിഃ 7
സ ഗോദോഹനമാത്രം ഹി ഗൃഹേഷു ഗൃഹമേധിനാം
അവേക്ഷതേ മഹാഭാഗസ്തീർത്ഥീകുർവ്വംസ്തദാശ്രമം. 8
അഭിമന്യുസുതം സൂത! പ്രാഹുർഭാഗവതോത്തമം
തസ്യ ജന്മ മഹാശ്ചര്യം കർമ്മാണി ച ഗൃണീഹി നഃ 9
സ സമ്രാട് കസ്യ വാ ഹേതോഃ പാണ്ഡൂനാം മാനവർദ്ധനഃ
പ്രായോപവിഷ്ടോ ഗംഗായാമനാദൃത്യാധിരാട് ശ്രിയം. 10

നമന്തി യൽപാദനികേതമാത്മന-
ശ്ശിവായ ഹാനീയ ധനാനി ശത്രവഃ
കഥം സ വീരഃ ശ്രിയമങ്ഗ! ദുസ്ത്യജാം
യുവൈഷതോൽസ്രഷ്ടുമഹോ സഹാസുഭിഃ 11
ശിവായ ലോകസ്യ ഭവായ ഭൂതയേ
യ ഉത്തമശ്ലോകപരായണാ ജനാഃ
ജീവന്തി നാത്മാർത്ഥമസൌ പരാശ്രയം
മുമോച നിർവ്വിദ്യ കുതഃ കളേബരം. 12

തൽ സർവ്വം നസ്സമാചക്ഷ്വ പൃഷ്ടോ യദിഹ കിംചന
മന്യേ ത്വാം വിഷയേ വാചാം സ്നാതമന്യത്ര ഛാന്ദസാൽ. 13

സൂത ഉവാച

ദ്വാപരേ സമനുപ്രാപ്തേ തൃതീയേ യുഗപര്യയേ
ജാതഃ പരാശരാദ്യോഗീ വാസവ്യാം കലയാ ഹരേഃ 14
സ കദാചിൽ സരസ്വത്യാ ഉപസ്പൃശ്യ ജലം ശുചി
വിവിക്തൈക ആസീന ഉദിതേ രവിമണ്ഡലേ. 15
പരാവരജ്ഞസ്സ ഋഷിഃ കാലേനാവ്യക്തരംഹസാ
യുഗധർമ്മവ്യതികരം പ്രാപ്തം ഭുവി യുഗേ യുഗേ. 16
ഭൌതികാനാം ച ഭാവാനാം ശക്തിഹ്രാസം ച തൽ കൃതം
അശ്രദ്ദധാനാൻ നിസ്സത്വാൻ ദുർമ്മേധാൻ ഹ്രസിതായുഷഃ 17
ദുർഭഗാംശ്ച ജനാൻ വീക്ഷ്യ മുനിർദ്ദിവ്യേന ചക്ഷുഷാ
സർവ്വവർണ്ണാശ്രമാണാം യദ്ദധ്യൌ ഹിതമമോഘദൃക്. 18
ചാതുർഹോത്രം കർമ്മ ശുദ്ധം പ്രജാനാം വീക്ഷ്യ വൈദികം
വ്യദധാദ്യജ്ഞസന്തത്യൈ വേദമേകം ചതുർവ്വിധം. 19

ശൌനകൻ പറഞ്ഞു.

ഹേ സൂതാ! മഹാഭാഗ! വാഗ്മിമാർ മുക്താമണേ
ശ്രീശുകൻചൊന്ന പുണ്യവർദ്ധകം ഭാഗവതം. 2

എന്തിനായെവിടെവച്ചേതൊരുയുഗത്തന്നി-
ലെന്തിനാൽ പ്രേരിതനായ്രചിച്ചുവേദ-
വ്യാസൻ. 3

ഏകാന്തമതിയായി നിവ്വികല്പനായ്മഹാ-
യോഗിയായുന്നിദ്രനായ് സമദർശനനായി. 4

ഗൂഢനായ്ച്ചരിക്കുമബ്ബാദരായണസൂനു
മൂഢനെപ്പോലെയല്ലോ കാണപ്പെട്ടന്നതെങ്ങും—
ദേവിമാർ ജലക്രീഡചെയ്യുമ്പോളാവഴിക്കു
പോവുംതൻനഗ്നനാകും പുത്രനെപ്പാർത്തിട്ടവർ. 5

ഗണ്യമാക്കാതെ, പിൻപേ നഗ്നനായിച്ചെല്ലും
തന്നെക്കണ്ടുടൻഭ്രമിച്ചേററവും ലജ്ജപൂണ്ട
വസ്ത്രങ്ങൾധരിച്ചതു വീക്ഷിച്ചുവേദവ്യാസൻ
വിസ്മയി,ച്ചതിൻ ഹേതുവെന്തെന്നു ചോദിച്ച-
പ്പോൾ
"നിനക്കു [1] സ്ത്രീപുംഭേദദൃഷ്ടിവിട്ടിട്ടില്ലനിൻ-
തനയൻ ശുദ്ധദൃക്കാ"ണെന്നവരന്നു ചൊന്നാർ.
ഹസ്തിനപുരം കുരുജാംഗലദേശങ്ങളെ-
ന്നിസ്ഥലങ്ങളിൽ ഭ്രാന്തൻപോലെയും മൂകന്മട്ടും;
ചിലപ്പോൾ ജഡന്മട്ടും ചരിക്കും ശുകനെയാ-
നിലയിൽജനം തിരിച്ചറിഞ്ഞതേതുമട്ടിൽ. 6

എങ്ങിനെ സംഭവിച്ചു പാണ്ഡുവംശജഭൂപ-
പുംഗവന്നിമ്മുനീന്ദ്രൻ താനുമായ് സംഭാഷണം
ആ മഹാസംവാദത്തിൻസത്ഫലമാണല്ലോയീ-
ശ്രീമഹാഭാഗവതസംഹിത മഹാഭാഗ! 7
പാദപാംസുവാൽ ഗൃഹസ്ഥാശ്രമീഭവനങ്ങൾ
പൂതമാക്കുമമ്മഹാഭാഗനങ്ങെങ്ങും തന്നെ
പശ്ചുറക്കുവാൻവേണ്ടുമല്പമാത്രകളെന്യേ
നില്ക്കുകപതിവില്ലെന്നാണല്ലോ ചൊല്ലി-
ക്കേൾപ്പൂ 8

അഭിമന്യുവിൻ പുത്രനാകിയ പരീക്ഷിത്തു-
നൃപതി ഭാഗവതമുഖ്യനെന്നല്ലോ ചൊൽവൂ. 9

ആശ്ചര്യകരമാമമ്മഹാന്റെയുല്പത്തിയും
നിശ്ശേഷകമ്മങ്ങളും ഞങ്ങളെക്കേൾപ്പിച്ചാലും!
ചൊൽക്കൊള്ളും പാണ്ഡുവംശ്യഭൂപാലന്മാ-
ക്കൊക്കെയു-
മൌത്‌കൃഷ്ട്യമിയററീട്ടമദ്ധരാപാലമൌലി. 10

ചക്രവത്തിതാംതള്ളിപ്പുണ്യഗംഗാസരിത്തിൻ-
വക്കിൽപ്പോയെന്തിനായി [2] പ്രായോപവേശം-
ചെയ്തു?
ശത്രുക്കൾ ഭയന്നുടൻ [3] ഭൂതിക്കായ്വിത്തങ്ങളൊ-
ത്തെത്തിയാരുടെ പാദപീഠത്തെ നമിക്കുന്നു?
വീരനും യുവാവുമാ മന്നൃപൻ കാമ്യസമ്പത്-
പൂരവും പ്രാണനും ഹാ! ത്യജിപ്പാനെന്തുമൂലം? 11

ഉത്തമശ്ലോകപരായണന്മാർ ലോകത്തിന്റെ
വൃദ്ധിക്കും സുഖത്തിനുമൈശ്വര്യത്തിനുമായി
ജീവിപ്പൂ, സ്വാത്ഥത്തിനല്ലിബ്ഭൂപൻ വിരക്ത-
നായ്.
കൈവെടിഞ്ഞീടാനെന്തുപരാത്ഥസ്വജീ-
വിതം. 12

ഞങ്ങളോടിക്കാൎയ്യങ്ങൾ ഭംഗിയായരുളേണ-
മങ്ങു വൈദികേതരവാഗ്രാശിപാരംഗതൻ. 13

സൂതൻ പറഞ്ഞു

ഹരിതൻ കലകൊണ്ടു വാസവിതന്നിൽ പരാ-
ശരമാമുനീന്ദ്രൻതൻമകനായ് വേദവ്യാസൻ. 14

മൂന്നാമതാകും യുഗാവത്തനകാലത്തിലെ
മൂന്നാംയുഗാരംഭത്തിൽ വന്നവതരിച്ചിതു. 15

ഒരുസുപ്രഭാതത്തിലായോഗി സരസ്വതീ-
സരിത്തിൽകുളിച്ചുടൻ നിത്യകൃത്യവും ചെയ്തു
ശുദ്ധനായാശ്രമത്തിലേകാന്തസ്ഥലംതന്നിൽ
ചിത്തമേകാഗ്രമാക്കിയേകനായ്സ്ഥിതി-
ചെയ്യാൻ
കാലപ്പാച്ചിലാൽ മന്നിലോരോരോ യുഗത്തിലു-
മേലുന്ന യുഗധമ്മസങ്കരത്തെയും തഥാ
വീതഭാഗ്യരായ് ബുദ്ധിഹീനരായശ്രദ്ധരായ്
സാദമാന്നാരോഗ്യമററല്പായുസ്സുകളായി
മർത്ത്യകോടികളേയും ശക്തിഹീനമായ് സവ്വ-
വസ്തുസഞ്ചയത്തെയും, തൻദിവ്യദൃക്കാൽകണ്ടു
പരാവരജ്ഞൻമുനി വണ്ണാശ്രമങ്ങൾക്കെല്ലാ-
മൊരുപോൽ ഹിതമായതറിയാൻ ചിന്ത-
ചെയ്താൻ.
കമ്മശുദ്ധിക്കായാഗമോക്തമാം ചാതുർഹോത്ര-
നിമ്മലകമ്മം നന്നാം ജനതയ്ക്കെന്നു പാത്തു
ബാദരായണമുനിയാ യജ്ഞം നിലനിത്താൻ
വേദത്തെ നാലായ്പ്പകുത്തീടിനാൻ-
യഥോചിതം. 16-19

1 സ്ത്രീയും പുരുഷനുമെന്നുള്ള ഭേദദൃഷ്ടി 2 മരണത്തിനൊരുങ്ങിയുള്ള ഉപവാസം 3 ഐശ്വര്യം

ഋഗ്യജുസ്സാമാഥർവ്വാഖ്യാ വേദാശ്ചത്വാര ഉദ്ധൃതാഃ
ഇതിഹാസപുരാണം ച പഞ്ചമോ വേദ ഉച്യതേ. 20
തത്രർഗ്വേദധരോ പൈലസ്സാമഗോ ജൈമിനിഃ കവിഃ
വൈശമ്പായന ഏവൈകോ നിഷ്ണാതോ യജുഷാമുത. 21
അഥർവ്വാങ്ഗിരസാമാസീത്സുമന്തുർദ്ദാരുണോ മുനിഃ
ഇതിഹാസപുരാണാനാം പിതാ മേ രോമഹർഷണഃ 22
ത ഏത ഋഷയോ വേദം സ്വം സ്വം വ്യസ്യന്നനേകധാ
ശിഷ്യൈഃ പ്രശിഷ്യൈസ്തച്ഛിഷ്യൈർവ്വേദാസ്തേ
ശാഖിനോഽഭവൻ. 23
ത ഏവ വേദാ ദുർമ്മേധൈർദ്ധാര്യന്തേ പുരുഷൈര്യഥാ
ഏവം ചകാര ഭഗവാൻ വ്യാസഃ കൃപണവത്സലഃ 24
സ്ത്രീശൂദ്രദ്വിജബന്ധൂനാം ത്രയീ ന ശ്രുതിഗോചരാ
കർമ്മശ്രേയസി മൂഢാനാം ശ്രേയ ഏവം ഭവേദിഹ
ഇതി ഭാരതമാഖ്യാനം കൃപയാ മുനിനാ കൃതം. 25
ഏവം പ്രവൃത്തസ്യ സദാ ഭൂതാനാം ശ്രേയസി ദ്വിജാഃ
സർവ്വാത്മകേനാപി യദാ നാതുഷ്യദ്ധൃദയം തതഃ 26
നാതിപ്രസീദദ്ധൃദയസ്സരസ്വത്യാസ്തടേ ശുചൌ
വിതർക്കയൻ വിവിക്തസ്ഥ ഇദം പ്രോവാച ധർമ്മവിൽ. 27
ധൃതവ്രതേ ന ഹി മയാ ഛന്ദാംസി ഗുരവോഽഗ്നയഃ
മാനിതാ നിർവ്യളീകേന ഗൃഹീതം ചാനുശാസനം. 28
ഭാരതവ്യപദേശേന ഹ്യാമ്നായാർത്ഥശ്ച ദർശിതഃ
ദൃശ്യതേ യത്ര ധർമ്മാദി സ്ത്രീശൂദ്രാദിഭിരപ്യുത. 29
അഥാപി ബത മേ ദൈഹ്യോ ഹ്യാത്മാ ചൈവാത്മനാ വിഭുഃ
അസമ്പന്ന ഇവാഭാതി ബ്രഹ്മവർച്ചസ്യ സത്തമഃ 30
കിം വാ ഭാഗവതാ ധർമ്മാ ന പ്രായേണ നിരൂപിതാഃ
പ്രിയാഃ പരമഹംസാനാം ത ഏവ ഹ്യച്യുതപ്രിയാഃ 31
തസ്യൈവം ഖിലമാത്മാനം മന്യമാനസ്യ ഖിദ്യതഃ
കൃഷ്ണസ്യ നാരദോഽഭ്യാഗാദാശ്രമം പ്രാഗുദാഹൃതം. 32
തമഭിജ്ഞായ സഹസാ പ്രത്യുത്ഥായാഗതം മുനിഃ
പൂജയാമാസ വിധിവന്നാരദം സുരപൂജിതം. 33

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ**
**നൈമിഷീയോപാഖ്യാനേ ചതുർത്ഥോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 135** **പ്രഥമസ്കന്ധേ ശ്ലോകാഃ 135**

---

## പഞ്ചമോഽധ്യായഃ

**സൂത ഉവാച**

അഥ തം സുഖമാസീന ഉപാസീനം ബൃഹച്ഛ്രവാഃ
ദേവർഷിഃ പ്രാഹ വിപ്രർഷിം വീണാപാണിഃ സ്മയന്നിവ 1

**നാരദ ഉവാച**

പാരാശര്യ! മഹാഭാഗ!! ഭവതഃ കച്ചിദാത്മനാ
പരിതുഷ്യതി ശാരീര ആത്മാ മാനസ ഏവ വാ. 2
ജിജ്ഞാസിതം സുസമ്പന്നമപി തേ മഹദത്ഭുതം
കൃതവാൻ ഭാരതം യസ്ത്വം സർവ്വാർത്ഥപരിബൃംഹിതം. 3
ജിജ്ഞാസിതമധീതം ച യത്തൽ ബ്രഹ്മ സനാതനം
അഥാപി ശോചസ്യാത്മാനമകൃതാർത്ഥ ഇവ പ്രഭോ! 4

ഋഗ്യജുസ്സാമാഥർവ്വാഭിഖ്യങ്ങളവമുനി-
മുഖ്യരേ! പുരാണേതിഹാസങ്ങളഞ്ചാംവേദം
ഋഗ്വേദം പൈലനേയും സാമംജൈമിനിയേയു-
മക്കാലം യജുർവ്വേദം വൈശമ്പായനനേയും 20-21

പഠിപ്പിച്ചാനഥർവ്വം ക്രൂരനാം സുമന്തുവെ-
ത്തുടർന്നങ്ങഞ്ചാംവേദം രോമഹർഷണനേയും
സ്വന്തവേദങ്ങൾ പിന്നെപ്പലതായ് വിഭജിച്ചു
താന്താങ്ങൾശിഷ്യപരമ്പരക്കു നല്കീടിനാർ.22-23

മന്ദരും പഠിക്കട്ടെയിതെന്നു ചിന്തിച്ചുത്ര-
യന്നേവം പകുത്തതു ദീനവത്സലൻ വ്യാസൻ. 24

എന്നിട്ടും സ്ത്രീകൾ, ശൂദ്രർ, വിപ്രാധമന്മാരിവ-
ക്കൊന്നുമാഗമസാരം മനസ്സിലാകായ്കയാൽ
നിർമ്മിച്ചാനവർക്കെല്ലാം കർമ്മശ്രേയസ്സിനായി-
ട്ടമ്മഹാഭാരതാഖ്യാനത്തെയും കൃപാശാലി. 25

ഇമ്മട്ടലോകഹിതം സർവ്വഥാ ചെയ്തീടിലു-
മമ്മുനിക്കുണ്ടായീല വേണ്ടപോലാത്മതുഷ്ടി. 26

തൻമൂലമറിവാനന്നിർമ്മലനദിവക്കിൽ
ധർമ്മവിത്തവനൊററക്കിരുന്നു ചിന്തിച്ചേവം.27

ഞാനെന്നും വ്രതനിഷ്ഠയോടു നിർവ്യാജമായി
മാനിച്ചു വേദങ്ങളെ, അഗ്നിയെ, ആചാര്യനെ.
ദേശികാനുശാസനമക്ഷരംപ്രതിയനു-
വാസരമപ്പൊഴപ്പോഴാദരിക്കയും ചെയ്തേൻ. 28

സ്ത്രീശൂദ്രാദികൾക്കുംധർമ്മബോധാർത്ഥംവേദാർത്ഥംപ്ര-
കാശിപ്പിച്ചിതുനേരേ'ഭാരത'രൂപത്തിൽഞാൻ 29

ഇമ്മട്ടെൻ ജീവാത്മാവു പരിപൂർണ്ണനുംപര-
ബ്രഹ്മവച്ചസ്യന്മാരിൽ ശ്രേഷ്ഠനുമാണെങ്കിലും
സ്വസ്വരൂപത്തോടു സംയോജിക്കാത്തവനെ-
പ്പോൽ
ഹ്രസ്വസംതൃപ്തനായിത്തോന്നുവാൻ കാര്യ-
മെന്തോ!

ഉത്തമഭാഗവതധർമ്മം ഞാൻ വഴിപോലെ
വിസ്തരിച്ചില്ല,ധർമ്മം പരമഹംസപ്രിയം. 30

മല്ലവൈരിക്കുമതു വർണ്ണിക്കുന്നതാണിഷ്ടം,
വല്ലായ്മയെനിക്കതു മൂലമായിരിക്കമോ! 31

എന്നൊക്കെത്തൻന്യൂനതാചിന്തയാൽതദാ-
ശ്രമം
തന്നിലമ്മുനി ദുഃഖിച്ചിരിക്കും സന്ദർഭത്തിൽ 32

വന്നിതുസുരാർച്ചിതൻ നാരദർപെട്ടെന്നതാ-
രെന്നറിഞ്ഞെഴുന്നേററു പൂജിച്ചാൻയഥാവിധി.33

---

# അദ്ധ്യായം 5.

**സൂതൻ പറഞ്ഞു.**

സൌഖ്യമായങ്ങിരുന്നിട്ടടനാവിപ്രർഷിയെ
നോക്കിസ്സുസ്മിതംചൊന്നാൻ ദേവർഷിവീണാ-
പാണീ. 1

**നാരദൻ പറഞ്ഞു.**

നിന്നുടെദേഹത്തിനും ഹൃത്തിനുമാത്മാവിനു-
മൊന്നുപോലിപ്പോൾസുഖംതന്നെയോമഹാ-
ഭാഗ! 2

എന്തെല്ലാമറിയേണ്ടതായുണ്ടീലോകത്തിങ്കൽ
വേണ്ടപോലവയെല്ലാമറിഞ്ഞമഹാൻ ഭവാൻ.
മഹത്താ,യാശ്ചര്യമായ് സർവ്വാർത്ഥസമ്പൂർണ്ണമാം
മഹാഭാരതമങ്ങു നിർമ്മിച്ചു സമ്മാനിച്ചു. 3

നാശമററുള്ളതാകും ബ്രഹ്മത്തെയറിഞ്ഞിടാ-
നാശിച്ചു, ചിന്തചെയ്തു, സാധിച്ചുതത്പ്രാപ്തിയും
എന്നാലു,[1]മകൃതാർത്ഥനെന്നപോലാത്മാവിനെ-
യുന്നി നീയുഴലുന്ന മട്ടുകാണുന്നുവല്ലോ. 4

---

1 ചെയ്യേണ്ടതു ചെയ്യാത്തവൻ

**വ്യാസ ഉവാച**

അസ്ത്യേവ മേ സർവ്വമിദം ത്വയോക്തം
തഥാപി നാത്മാ പരിതുഷ്യതേ മേ
തന്മൂലമവ്യക്തമഗാധബോധം
പൃച്ഛാമഹേ ത്വാഽഽത്മഭവാത്മഭൂതം. 5
സ വൈ ഭവാൻ വേദസമസ്തഗുഹ്യ-
മുപാസിതോ യൽ പുരുഷഃ പുരാണഃ
പരാവരേശോ മനസൈവ വിശ്വം
സൃജത്യവത്യത്തി ഗുണൈരസംഗഃ 6
ത്വം പര്യടന്നർക്ക ഇവ ത്രിലോകീ-
മന്തശ്ചരോ വായുരിവാത്മസാക്ഷീ
പരാവരേ ബ്രഹ്മണി ധർമ്മതോ വ്രതൈഃ
സ്നാതസ്യ മേ ന്യൂനമലം വിചക്ഷ്വ. 7

**ശ്രീ നാരദ ഉവാച**

ഭവതാഽനുദിതപ്രായം യശോ ഭഗവതോഽമലം
യേനൈവാസൗ ന തുഷ്യേത മന്യേ തദ്ദർശനം ഖിലം. 8
യഥാ ധർമ്മാദയശ്ചാർത്ഥാ മുനിവര്യാനുകീർത്തിതാഃ
ന തഥാ വാസുദേവസ്യ മഹിമാ ഹ്യനുവർണ്ണിതഃ 9
ന യദ്വചശ്ചിത്രപദം ഹരേര്യശോ
ജഗൽപവിത്രം പ്രഗൃണീത കർഹിചിൽ
തദ്വായസം തീർത്ഥമുശന്തി മാനസാ
ന യത്ര ഹംസാ നിരമന്ത്യുശിക്ക്ഷയാഃ 10
തദ്വാഗ്വിസർഗ്ഗോ ജനതാഘവിപ്ലവോ
യസ്മിൻ പ്രതിശ്ലോകമബദ്ധവത്യപി
നാമാന്യനന്തസ്യ യശോങ്കിതാനി യൽ
ശൃണ്വന്തി ഗായന്തി ഗൃണന്തി സാധവഃ 11
നൈഷ്കർമ്മ്യമപ്യച്യുതഭാവവർജ്ജിതം
ന ശോഭതേ ജ്ഞാനമലം നിരഞ്ജനം
കുതഃ പുനശ്ശശ്വദഭദ്രമീശ്വരേ
ന ചാർപ്പിതം കർമ്മ യദപ്യകാരണം. 12
അഥോ മഹാഭാഗ! ഭവാനമോഘദൃക്
ശുചിശ്രവാസ്സത്യരതോ ധൃതവ്രതഃ
ഉരുക്രമസ്യാഖിലബന്ധമുക്തയേ
സമാധിനാഽനുസ്മര തദ്വിചേഷ്ടിതം. 13
തതോഽന്യഥാ കിഞ്ചന യദ്വിവക്ഷതഃ
പൃഥഗ്ദൃശസ്തൽകൃതരൂപനാമഭിഃ
ന കുത്രചിൽ ക്വാപി ച ദുഃഖിതാ മതി-
ർല്ലഭേത വാതാഹതനൗരിവാസ്പദം. 14
ജുഗുപ്സിതം ധർമ്മകൃതേഽനുശാസതഃ
സ്വഭാവരക്തസ്യ മഹാൻ വ്യതിക്രമഃ
യദ്വാക്യതോ ധർമ്മ ഇതീതരഃ സ്ഥിതോ
ന മന്യതേ തസ്യ നിവാരണം ജനഃ 15
വിചക്ഷണോഽസ്യാർഹതി വേദിതും വിഭോ-
രനന്തപാരസ്യ നിവൃത്തിതസ്സുഖം
പ്രവർത്തമാനസ്യ ഗുണൈരനാത്മന-
സ്തതോ ഭവാൻ ദർശയ ചേഷ്ടിതം വിഭോഃ 16

**വ്യാസൻ പറഞ്ഞു**

വാസ്തവം ഭവാൻചൊന്ന ഗുണങ്ങളുണ്ടെങ്കിലും
സിദ്ധമായില്ലെനിക്കു വേണ്ടുംമട്ടാത്മാനന്ദം!
അറിയാൻകഴിയുന്നില്ലതിൻകാരണം സർവ്വ-
മറിയും മഹാമുനേ!യെന്തതെന്നരുൾചെയ്ക. 5

സത്വാദിഗുണങ്ങളാൽ സൃഷ്ടിസ്ഥിത്യന്തങ്ങളാം
കൃത്യങ്ങൾ സങ്കല്പത്താൽതന്നെ നിർവ്വഹിച്ചീടും
പരാവരേശനാമപ്പുരാണപുരുഷന്റെ
ചരണദാസൻഭവാൻ സർവ്വഗുഹ്യജ്ഞനല്ലോ. 6

അങ്ങെക്കന്നെന്നമട്ടിൽ, ത്രൈലോക്യസഞ്ചാരിയാ;-
ണങ്ങുസർവ്വാന്തശ്ചരവായുതുല്യനുമല്ലോ.
ധർമ്മവ്രതങ്ങളാലെ [1] പരാവരബ്രഹ്മത്തിൽ
നിമ്മഗ്നനായോരെന്റെ സന്ദേഹമശേഷവും
ആത്മസാക്ഷിയാം ഭവാൻ തീർത്തുതന്നീടുകെന്നാ-
യാത്മാത്ഥമത്ഥിച്ചതുകേട്ടു നാരദൻചൊന്നാൻ. 7

**നാരദൻ പറഞ്ഞു**

ഭഗവച്ചരിതം നീ വേണ്ടപോലിന്നോളവും
ജഗത്തിൽദ്യോതിപ്പിച്ചില്ലദ്ദേവനതിനാലെ
നിന്നിൽ പ്രസാദിച്ചീല, നിന്നറിവപൂർണ്ണമാ-
ണെന്നു താനതുമൂലം വിചാരിച്ചീടുന്നുഞാൻ 8

നിർണ്ണയം മഹാമുനേ! ധർമ്മാദികാര്യങ്ങൾപോൽ
പൂർണ്ണമായ്‌വാസുദേവചരിതം പാടീല നീ. 9

പാരിടം പൂതമാക്കും ഹരികീർത്തനത്തോടു
ചേരാത്തവാക്കലങ്കാരാന്വിതമെന്നാകിലും
കാമിവൃന്ദമാം കാകസന്ദോഹം രമിച്ചീടും
വ്യാമിശ്ര [2] മലീമസതീർത്ഥമാണെന്നല്ലാതെ
കാമനീയകബ്രഹ്മമാനസാവാസിഹംസ-
സ്തോമരമ്യമാം ശുദ്ധതീർത്ഥമാവില്ല നൂനം. 10

ആദ്യന്തമബദ്ധമാണെങ്കിലും ഭഗവാൻതൻ-
കീർത്തിയാൽ ശ്ലോകമെല്ലാംമണ്ഡിതമാണെന്നാ-
കിൽ
ദുഷ്കൃതം പോക്കീട്ടു, മസ്സത്കൃതിവിദ്വജ്ജനം
ഭക്തിപൂർവ്വകംകേൾക്കും, കീർത്തിക്കും, ഗാനം-
ചെയ്യും. 11

നൈഷ്കർമ്മ്യമായജ്ഞാനധ്വംസിയാംജ്ഞാ-
നംഹരി-
ഭക്തിസംയുക്തമല്ലെന്നാ [3] ലലംശോഭിച്ചീടാ.
നിത്യവുമഭദ്രവുമകാരണവുമാകും
കൃത്യങ്ങളീശാപ്പിതമല്ലെന്നാൽ ഫലമെന്തേ? 12

അതിനാൽ വ്രതിയായിനിർമ്മലയശസ്വിയായ്
യഥാത്ഥദൃക്കായ് സത്യതല്പരനാകുംഭവാൻ
അഖിലബന്ധമുക്തിക്കച്യുതവിക്രമങ്ങ-
ളകമേ ചിന്തിച്ചുടൻ വർണ്ണിക്ക മഹാഭാഗ! 13

ഋഷിസത്തമ! വിഷ്ണുകീർത്തനമൊഴിച്ചന്യ-
വിഷയപ്രതിപാദനേച്ഛുവിന്നന്തരംഗം
ഈശ്വരസൃഷ്ടനാനാനാമരൂപഭ്രമത്താൽ
ക്ലേശങ്ങളടിക്കടിയനുഭവിക്കുന്നതായ്
കാററടിച്ചങ്ങിങ്ങുഴന്നീടുന്ന കപ്പലിന്റെ
മട്ടിലാലക്ഷ്യം പ്രാപിച്ചീടുന്നില്ലൊരിക്കലും. 14

നികാമം നിന്ദ്യങ്ങളാം കാമ്യകർമ്മങ്ങളിൻത്താൻ
പ്രകൃത്യാരമിച്ചീടും ജനരാശിയോടായി
അതുതാൻധർമ്മമെന്നായുപദേശിച്ചെന്നതിൽ
മതിമൻ! മഹാബദ്ധമങ്ങേയ്ക്കു പററിപ്പോയി
അതിലുള്ളുറപ്പിച്ചോർ നിവൃത്തിമാർഗ്ഗംകാട്ടും
ശ്രുതിവാക്യത്തെപ്പാടേയനാദരിക്കുമല്ലോ. 15

അപരിച്ഛിന്നനായവിഭുവിൻതനിരൂപം
നിപുണന്മാക്കേ കണ്ടുസുഖിക്കാൻസാധിച്ചീടൂ.
അതിനാൽഗുണകർമ്മരതരാം ദേഹാത്മധീ-
യുതരേ ദർശിപ്പിക്കു ഭഗവച്ചേഷ്ടിതങ്ങൾ. 16

---

1 കാര്യവും കാരണവുമായുള്ള പരബ്രഹ്മവസ്തു 2 അഴുക്കായ തീർത്ഥം 3 വേണ്ടംവണ്ണം

ത്യക്ത്വാ സ്വധർമ്മം ചരണാംബുജം ഹരേ-
ർഭജന്നപക്വോƒഥ പതേത്തതോ യദി
യത്ര ക്വ വാഭദ്രമഭൂദമുഷ്യ കിം
കോ വാർത്ഥ ആപ്തോƒഭജതാം സ്വധർമ്മതഃ 17
തസ്യൈവ ഹേതോഃ പ്രയതേത കോവിദോ
ന ലഭ്യതേ യൽ ഭ്രമതാമുപര്യധഃ
തല്ലഭ്യതേ ദുഃഖവദന്യതഃ സുഖം
കാലേന സർവ്വത്ര ഗഭീരരംഹസാ. 18
ന വൈ ജനോ ജാതു കഥഞ്ചനാവ്രജേ-
ന്മുകുന്ദസേവ്യന്യവദംഗ സംസൃതിം
സ്മരൻ മുകുന്ദാംഘ്ര്യുപഗൂഹനം പുന-
ർവ്വിഹാതുമിച്ഛേന്ന രസഗ്രഹോ യതഃ 19
ഇദം ഹി വിശ്വം ഭഗവാനിവേതരോ
യതോ ജഗൽസ്ഥാനനിരോധസംഭവാഃ
തദ്ധി സ്വയം വേദ ഭവാംസ്തഥാപി വൈ
പ്രാദേശമാത്രം ഭവതഃ പ്രദർശിതം. 20
ത്വമാത്മനാƒത്മാനമവേഹ്യമോഘദൃക്
പരസ്യ പുംസഃ പരമാത്മനഃ കലാം
അജം പ്രജാതം ജഗതശ്ശിവായ ത-
ന്മഹാനുഭാവാഭ്യുദയോƒധിഗണ്യതാം. 21
ഇദം ഹി പുംസസ്തപസഃ ശ്രുതസ്യ വാ
സ്വിഷ്ടസ്യ സൂക്തസ്യ ച ബുദ്ധിദത്തയോഃ
അവിച്യുതോƒർത്ഥഃ കവിഭിർന്നിരൂപിതോ
യദുത്തമശ്ലോകഗുണാനുവർണ്ണനം. 22
അഹം പുരാƒതീതഭവേƒഭവം മുനേ!
ദാസ്യാസ്തു കസ്യാശ്ചന വേദവാദിനാം
നിരൂപിതോ ബാലക ഏവ യോഗിനാം
ശുശ്രൂഷണേ പ്രാവൃഷി നിർവ്വിവിക്ഷതാം. 23
തേ മയ്യപേതാഖിലചാപലേƒർഭകേ
ദാന്തേƒധൃതക്രീഡനകേƒനുവർത്തിനി
ചക്രുഃ കൃപാം യദ്യപി തുല്യദർശനാഃ
ശുശ്രൂഷമാണേ മുനയോƒല്പഭാഷിണി. 24
ഉച്ഛിഷ്ടലേപാനനുമോദിതോ ദ്വിജൈഃ
സകൃൽ സ്മ ഭുഞ്ജേ തദപാസ്തകിൽബിഷഃ
ഏവം പ്രവൃത്തസ്യ വിശുദ്ധചേതസ-
സ്തദ്ധർമ്മ ഏവാത്മരുചിഃ പ്രജായതേ. 25
തത്രാന്വഹം കൃഷ്ണകഥാഃ പ്രഗായതാ-
മനുഗ്രഹേണാശൃണവം മനോഹരാഃ
താഃ ശ്രദ്ധയാ മേƒനുപദം വിശൃണ്വതഃ
പ്രിയശ്രവസ്യംഗ മമാഭവദ്രുചിഃ 26
തസ്മിംസ്തദാ ലബ്ധരുചേർമ്മഹാമുനേ!
പ്രിയശ്രവസ്യസ്ഖലിതാ മതിർമ്മമ
യയാഹമേതൽ സദസൽ സ്വമായയാ
പശ്യേ മയി ബ്രഹ്മണി കല്പിതം പരേ. 27
ഇത്ഥം ശരൽപ്രാവൃഷികാവൃതു ഹരേ-
ർവ്വിശൃണ്വതോ മേƒനുസവം യശോƒമലം
സങ്കീർത്ത്യമാനം മുനിഭിർമ്മഹാത്മഭി-
ർഭക്തിഃ പ്രവൃത്താƒത്മരജസ്തമോപഹാ. 28

സ്വധർമ്മംവിട്ടും വിഷ്ണുപാദപത്മത്തിലേററം
രതിയാർന്നോനപക്വാവസ്ഥയിൽ മരിച്ചാലും
അവനു മങ്ഗലംതാൻ ധർമ്മിഷ്ഠനെന്നാകിലു–
മെവിടെ ലഭിക്കുന്നു ഭക്തിഹീനനു സൌഖ്യം! 17

ബ്രഹ്മാദി പിപീലികാപര്യന്തം ജീവിജാല-
മെമ്മട്ടിൽശ്രമിക്കിലും ലഭിയാത്തതൊന്നേതോ,
അതുകൈവരുത്തുവാനായിരിക്കണം നിത്യം
മതിമാനായീടുന്ന ഭവാൻെറ പരിശ്രമം. 18

അതിശക്തിമത്തായ കാലത്താൽ കർമ്മം-
കൊണ്ടി-
ക്ഷിതിയിൽ സുഖംപോലെ ദുഃഖവുമെങ്ങും-
കാൺമൂ.
എന്നുമാമുകുന്ദനെയാശ്രയിക്കുന്നോർക്കുപി-
ന്നന്യർ മട്ടൊരിക്കലുമുണ്ടാകാ ഭവഭീതി
തത്പദസേവാരസസ്വാദറിഞ്ഞവനുണ്ടോ
അല്പവുമതിൽനിന്നു പിന്മാറാനിച്ഛിക്കുന്നു! 19

ഈലോകം ഭഗവാൻതാൻ, തദ്ഭിന്നനായി-
നിന്നു
ലീലയായതു തീർത്തു, കാ,ത്തഴിച്ചീടുന്നിതു
അങ്ങറിയുന്നുണ്ടുള്ളവണ്ണമൊക്കെയും പിന്നെ
ഭംഗിവാക്കായേയിതു കരുതേണ്ടതുമുള്ളൂ. 20

അങ്ങജനമോഘദൃക്കാത്മസ്വരൂപൻ ലോക-
മങ്ഗലത്തിനുവന്നു ജനിച്ചിരിക്കുന്നുതേ.
പരമാത്മാവിൻ കലാഭൂതനാണെന്നതോർത്ത-
പ്പുരൻെറപരാക്രമം വർണ്ണിക്കു വേണ്ടുംവിധം. 21

ശ്രവണം, യാഗം, സൂക്തി, തപസ്സു, ബുദ്ധി,ദാന-
മിവയാൽ പുമാനെഴും ശാശ്വത പ്രയോജനം
ഉത്തമശ്ലോകഗുണകീർത്തനംകൊണ്ടുമാത്ര-
മെത്തുമെന്നറിവുള്ളോർസിദ്ധാന്തിച്ചിരിക്കുന്നു 22

കഴിഞ്ഞജന്മം പൂർവ്വയുഗത്തിൽ വേദിയന്മാ-
ക്കിയലുന്നോരുദാസി തന്മകനായ്പിറന്നേൻ
കുട്ടിക്കാലത്തുതന്നെയെന്നെയേകത്ര യോഗി-
ശ്രേഷ്ഠരെശ്ശുശ്രൂഷിപ്പാൻ വിട്ടിതു വർഷത്തു-
വിൽ 23

അടങ്ങിയൊതുങ്ങിഞാൻ മിതഭാഷിയായുളി-
വെടിഞ്ഞിംഗിതം ധരിച്ചവരെശ്ശുശ്രൂഷിക്കെ-
ബാലനാമെന്നിൽ സമദർശികളായിട്ടുമ-
ക്കാലജ്ഞക്കലിവേറിവന്നിതുനാളിൽനാളിൽ 24

ഉച്ഛിഷ്ടമൊരുനേരം ഭുജിച്ചുപാപംപോക്കി-
യച്ഛമാനസനായിത്തത്പ്രീതിനേടിവാഴം
എനിക്കുമവർക്കെഴും ഭക്തിദാർഢ്യത്തിലാശ
ജനിച്ചിട്ടനുക്രമമതു വർദ്ധിച്ചുവന്നു. 25

അവിടെയവർ നിത്യം കൃഷ്ണലീലകൾപാട്ടു-
മിവനുംസശ്രദ്ധനായതുകേട്ടാനന്ദിക്കും.
ചേതോഹരങ്ങളാമഗ്ഗാനങ്ങൾകേട്ടെനിക്കു
മാധവൻതങ്കലഭിനിവേശമേറിവന്നു. 26

അതിനാലെൻെറ ബുദ്ധിനിശ്ചലമായിതപ്പോൾ
യതിസത്തമാ! പരബ്രഹ്മമായീടുമെന്നിൽ.
സ്ഥൂലസൂക്ഷ്മാംഗമിതു മായാകല്പിതമായി
ചാലവേ,കണ്ടുതെളിഞ്ഞീടിനേൻ നല്ലവണ്ണം. 27

വർഷകാലത്തുംശരത്ക്കാലത്തും സന്ധ്യതോറും
ഹർഷംപൂണ്ടൃഷിവൃന്ദമച്യുതയശസ്സിനെ-
ഗാനംചെയ്വതു പരം ശ്രദ്ധിച്ചുകേൾക്കയാലെ
മാനസരജസ്തമോമാലിന്യമൊഴിക്കുന്ന-
ശുദ്ധമാം ഹരിഭക്തിയെനിക്കുദിച്ചുമേന്മേൽ,
വർദ്ധിച്ചു നിത്യാനന്ദപാത്രമായ്ത്തീർന്നീടി-
നേൻ 28

തസ്യൈവം മേഽനുരക്തസ്യ പ്രശ്രിതസ്യ ഹതൈനസഃ
ശ്രദ്ദധാനസ്യ ബാലസ്യ ദാന്തസ്യാനുചരസ്യ ച. 29
ജ്ഞാനം ഗുഹ്യതമം യത്തൽ സാക്ഷാൽ ഭഗവതോദിതം
അന്വവോചൻ ഗമിഷ്യന്തഃ കൃപയാ ദീനവത്സലാഃ 30
യേനൈവാഹം ഭഗവതോ വാസുദേവസ്യ വേധസഃ
മായാനുഭാവമവിദം യേന ഗച്ഛന്തി തൽപദം. 31
ഏതത്സംസൂചിതം ബ്രഹ്മൻ! താപത്രയചികിത്സിതം
യദീശ്വരേ ഭഗവതി കർമ്മ ബ്രഹ്മണി ഭാവിതം. 32
ആമയോ യശ്ച ഭൂതാനാം ജായതേ യേന സുവ്രത
തദേവ ഹ്യാമയം ദ്രവ്യം ന പുനാതി ചികിൽസിതം. 33
ഏവം നൃണാം ക്രിയായോഗാസ്സർവ്വേ സംസൃതി ഹേതവഃ
ത ഏവാത്മവിനാശായ കല്പന്തേ കല്പിതാഃ പരേ. 34
യദത്ര ക്രിയതേ കർമ്മ ഭഗവൽപരിതോഷണം
ജ്ഞാനം യത്തദധീനം ഹി ഭക്തിയോഗസമന്വിതം. 35
കുർവ്വാണാ യത്ര കർമ്മാണി ഭഗവച്ഛിക്ഷയാസകൃൽ
ഗൃണന്തി ഗുണനാമാനി കൃഷ്ണസ്യാനുസ്മരന്തി ച. 36
നമോ ഭഗവതേ തുഭ്യം വാസുദേവായ ധീമഹി
പ്രദ്യുമ്നായാനിരുദ്ധായ നമഃ സങ്കർഷണായ ച. 37
ഇതി മൂർത്ത്യഭിധാനേന മന്ത്രമൂർത്തിമമൂർത്തികം
യജതേ യജ്ഞപുരുഷം സ സമ്യഗ്ദർശനഃ പുമാൻ. 38
ഇമം സ്വനിഗമം ബ്രഹ്മന്നവേത്യ മദനുഷ്ഠിതം
അദാന്മേ ജ്ഞാനമൈശ്വര്യം സ്വസ്മിൻ ഭാവം ച കേശവഃ 39

ത്വമപ്യദഭ്രശ്രുത! വിശ്രുതം വിഭോഃ
സമാപ്യതേ യേന വിദാം ബുഭുൽസിതം
ആഖ്യാഹി ദുഃഖൈർമ്മുഹുരർദ്ദിതാത്മനാം
സംക്ലേശനിർവ്വാണമുശന്തി നാന്യഥാ. 40

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
വ്യാസനാരദസംവാദേ പഞ്ചമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 175 പ്രഥമസ്കന്ധേ ശ്ലോകാഃ 175

---

## ഷഷ്ഠോഽധ്യായഃ

സൂത ഉവാച

ഏവം നിശമ്യ ഭഗവാൻ ദേവർഷേർജ്ജന്മ കർമ്മ ച
ഭൂയഃ പപ്രച്ഛ തം ബ്രഹ്മൻ! വ്യാസഃ സത്യവതീസുതഃ 1

വ്യാസ ഉവാച

ഭിക്ഷുഭിർവ്വിപ്രവസിതേ വിജ്ഞാനാദേഷ്ടൃഭിസ്തവ
വർത്തമാനോ വയസ്യാദ്യേ തതഃ കിമകരോൽ ഭവാൻ. 2
സ്വായംഭുവഃ കയാ വൃത്ത്യാ വർത്തിതം തേ പരം വയഃ
കഥം ചേദമുദസ്രാക്ഷീഃ കാലേ പ്രാപ്തേ കളേബരം. 3
പ്രാക്കല്പവിഷയാമേതാം സ്മൃതിം തേ സുരസത്തമ!
നഹ്യേഷവ്യവധാൽ കാല ഏഷ സർവ്വനിരാകൃതിഃ 4

നാരദ ഉവാച

ഭിക്ഷുഭിർവ്വിപ്രവസിതേ വിജ്ഞാനാദേഷ്ടൃഭിർമ്മമ
വർത്തമാനോ വയസ്യാദ്യേ തത ഏതദകാരഷം. 5

ഇത്തരമന്തരക്തി പാപമോചനം പരം
ശ്രദ്ധ,യിന്ദ്രിയഗ്രാമദമനം, വിനീതിയും
ഒത്തുചേർന്നങ്ങുപിന്നേ ചെല്ലമിബ്ബാലൻപേരി-
ലുൾത്താരിലലിവാർന്നിട്ടദ്ദീനവത്സലന്മാർ. 29

യാത്രയ്ക്കുഭാവിച്ചപ്പോളെനിക്കു നാരായണ-
പ്രോക്തമാം ഗുഹ്യതമജ്ഞാനം പ്രദാനം-
ചെയ്താർ 30

ഈയുപദേശംമൂലമറിഞ്ഞേൻ വാസുദേവ-
മായാവൈഭവങ്ങളെയൊക്കെയും മഹാമതേ!
ആവിധമറിവെത്തീട്ടുന്നവൻ നിത്യനാമ-
ദ്ദേവൻെറ പാദമൂലം പ്രാപിച്ചീട്ടുന്നവല്ലോ. 31

നിഖിലംനിയന്ത്രിക്കും ബ്രഹ്മത്തിൽ സമർപ്പിക്കും
സകലവിധമായ കർമ്മവുമയേ ബ്രഹ്മൻ!
ആധ്യാത്മികാദിതാപത്രയത്തെശ്ശമിപ്പിക്കും
സിദ്ധൗഷധം താനെന്നുമുപദേശിച്ചാരവർ 32-33

രോഗഹേതുവാംദ്രവ്യം തത്ഗദശമനത്തി-
നാകില്ല സംസ്കരിച്ചുകൊട്ടത്താൽ ഫലമേകും
അതുപോൽ ഭവമൂലമാകിയകർമ്മമീശാ-
ർപ്പിതമായെന്നാലതിൻ നാശത്തിനായ് ഭവിപ്പൂ. 34

ഭഗവത്പ്രീതിക്കായിച്ചെയ്യുന്നകർമ്മം ഭക്തി-
സുഗമമാക്കും, ജ്ഞാനമതിൽനിന്നുദിച്ചിട്ടും. 35

കേശവോപദേശത്തെയാദരിച്ചനാരത-
മാശയശ്ശുദ്ധിയോട്ടം കർമ്മങ്ങൾ ചെയ്യുന്നവൻ
ഭഗവദ്ഗുണനാമഗണങ്ങൾ കീർത്തിച്ചും ത-
ന്നകതാരിങ്കലനുസ്മരിച്ചും കഴിയുന്നു. 36

"വാസുദേവാനിരുദ്ധപ്രദ്യുമ്നസങ്കർഷണ-
ഭാസുരരൂപചതുഷ്ടയത്തിൽ പ്രശോഭിക്കും
അല്ലയോഭഗവാനേ! നിന്തിരുവടിയെ ഞാ-
നല്ലസത് ഭക്തിപൂർവ്വമന്തരാ നമിക്കുന്നു. 37

ഇങ്ങിനെമന്ത്രാംഗനായാകാരവിഹീനനായ്
മങ്ഗലനാകും യജ്ഞപുമാനായ് വിളങ്ങീട്ടും
ഹരിയെ മൂർത്തിനാമമുച്ചരിച്ചർച്ചിച്ചീട്ടും
നരനു യഥാർത്ഥമാം തത്ത്വാനുഭൂതിയുണ്ടാം 38

സ്വതന്ത്രമാം നിശ്ചയത്തിനൊത്തെല്ലാം ഞാൻ-
ചെയ്കതിൽ
സന്തോഷിച്ചസ്സർവ്വജ്ഞൻകേശവൻ ഭക്തദാസൻ
ഭക്തിയുമമാഗ്ഗമായ് മുഖ്യജ്ഞാനവും നേരേ
യുൾകൃപാപൂർവ്വംതെളിഞ്ഞെനിക്കിങ്ങേകീടി-
നാൻ. 39

മുറയ്ക്കു പീഡിതരായവർക്കു ദുഖശാന്തി-
കരമായ് വിദ്വത്ജ്ഞാനതൃഷ്ണയെശ്ശമിപ്പിക്കും
മഹത്താം ഭഗവത് സത്കീർത്തിയെ പ്രഖ്യാപിക്കു
[1] ബഹുശ്രുതാഗ്ര്യാ! മററുമാർഗ്ഗമില്ലിതിനൊന്നും. 40

---

# അദ്ധ്യായം 6.

സൂതൻ പറഞ്ഞു

ഏവമദ്ദേവർഷിതൻ ജന്മകർമ്മങ്ങൾ കേട്ടി-
ട്ടീവിധംവീണ്ടും വ്യാസഭഗവാൻ ചോദ്യം-
ചെയ്താൻ. 1

വ്യാസൻ പറഞ്ഞു

ജ്ഞാനോപദേശമങ്ങേയ്ക്കേകി,യായോഗിമാരാ-
സ്ഥാനംവിട്ടപ്പോളെന്തു ചെയ്തിതു ബാലൻ-
ഭവാൻ. 2

എങ്ങിനെ കഴിച്ചങ്ങുശേഷിച്ചകാലം?മന്ത്യ-
മങ്ഗംസന്ത്യജിച്ചതുമെമ്മട്ടിൽ സ്വായംഭുവ! 3

സർവ്വസംഹാരശക്തികലരുംകാലം ഭവത്-
പൂർവ്വജന്മത്തിൻസ്മൃതികെട്ടത്തിയില്ലയല്ലോ. 4

നാരദൻ പറഞ്ഞു

അന്നവർപോയശേഷം ബാലനാം ഞാൻ-
ചെയ്തവ-
യൊന്നൊഴിയാതെചൊല്ലിത്തരുന്നു,കേട്ടു-
കൊൾക. 5

---

1 അധികമായ ശാസ്ത്രജ്ഞാനം സിദ്ധിച്ചിട്ടുള്ളവരിൽ മുൻപൻ

ഏകാത്മജാ മേ ജനനീ യോഷിന്മൂഢാ ച കിങ്കരീ
മയ്യാത്മജേ$f$നന്യഗതൌ ചക്രേ സ്നേഹാനുബന്ധനം. 6
സാസ്വതന്ത്രാ ന കല്പാ$f$സീദ്യോഗക്ഷേമം മമേച്ഛതീ
ഈശസ്യ ഹി വശേ ലോകോ യോഷാ ദാരുമയീ യഥാ. 7
അഹം ച തദ്ബ്രഹ്മകുലേ ഊഷിവാംസ്തദവേക്ഷയാ
ദിഗ്ദേശകാലാവ്യുൽപന്നോ ബാലകഃ പഞ്ചഹായനഃ 8
ഏകദാ നിർഗ്ഗതാം ഗേഹാദ്ദുഹന്തീം നിശി ഗാം പഥി
സർപ്പോ$f$ദശൽ പദാ സ്പൃഷ്ടഃ കൃപണാം കാലചോദിതഃ 9
തദാ തദഹമീശസ്യ ഭക്താനാം ശമഭീപ്സതഃ
അനുഗ്രഹം മന്യമാനഃ പ്രാതിഷ്ഠം ദിശമുത്തരാം. 10
സ്ഫീതാൻ ജനപദാംസ്തത്ര പുരഗ്രാമവ്രജാകരാൻ
ഖേടഖർവ്വടവാടീശ്ച വനാന്യുപവനാനി ച. 11
ചിത്രധാതുവിചിത്രാദ്രീനിഭഭഗ്നഭുജദ്രുമാൻ
ജലാശയാൻ ശിവജലാൻ നളിനീസ്സുരസേവിതാഃ 12
ചിത്രസ്വനൈഃ പത്രരഥൈർവ്വിഭ്രമദ്ഭ്രമരശ്രിയഃ
നളവേണുശരസ്തംബകുശകീചകഗഹ്വരം 13
ഏക ഏവാതിയാതോഹമദ്രാക്ഷം വിപിനം മഹൽ
ഘോരം പ്രതിഭയാകാരം വ്യാളോലൂകശിവാജിരം. 14
പരിശ്രാന്തേന്ദ്രിയാത്മാഹം തൃട്പരീതോ ബുഭുക്ഷിതഃ
സ്നാത്വാ പീത്വാ ഹ്രദേ നദ്യാ ഉപസ്പൃഷ്ടോ ഗതശ്രമഃ 15
തസ്മിൻ നിർമ്മനുജേ$f$രണ്യേ പിപ്പലോപസ്ഥ ആസ്ഥിതഃ
ആത്മനാത്മാനമാത്മസ്ഥം യഥാശ്രുതമചിന്തയം 16
ധ്യായതശ്ചരണാംഭോജം ഭാവനിർജ്ജിതചേതസാ
ഔൽക്കണ്ഠ്യാശ്രുകലാക്ഷസ്യ ഹൃദ്യാസീന്മേ ശനൈർഹരിഃ 17
പ്രേമാതിഭരനിർഭിന്നപുളകാംഗോ$f$തിനിർവൃതഃ
ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ. 18
രൂപം ഭഗവതോ യത്തന്മനഃകാന്തം ശുചാപഹം
അപശ്യൻ സഹസോത്തസ്ഥേ വൈക്ലവ്യാദ്ദുർമ്മനാ ഇവ. 19
ദിദൃക്ഷുസ്തദഹം ഭൂയഃ പ്രണിധായ മനോ ഹൃദി
വീക്ഷമാണോപി നാപശ്യമവിതൃപ്ത ഇവാതുരഃ 20
ഏവം യതന്തം വിജനേ മാമാഹാഗോചരോ ഗിരാം
ഗംഭീരശ്ലക്ഷ്ണയാ വാചാ ശുചഃ പ്രശമയന്നിവ. 21
ഹന്താസ്മിൻ ജന്മനി ഭവാൻ ന മാം ദ്രഷ്ടുമിഹാർഹതി
അവിപക്വകഷായാണാം ദുർദ്ദർശോഹം കുയോഗിനാം. 22
സകൃദ്യദ്ദർശിതം രൂപമേതൽ കാമായ തേ$f$നഘ
മൽകാമശ്ശനകൈസ്സാധുഃ സർവ്വാൻ മുഞ്ചതി ഹൃച്ഛയാൻ. 23
സൽസേവയാ$f$ദീർഘയാ തേ ജാതാ മയി ദൃഢാ മതിഃ
ഹിത്വാ$f$വദ്യമിമം ലോകം ഗന്താ മജ്ജനതാമസി. 24
മതിർമ്മയി നിബദ്ധേയം ന വിപദ്യേത കർഹിചിൽ
പ്രജാസർഗ്ഗനിരോധേ$f$പി സ്മൃതിശ്ച മദനുഗ്രഹാൽ. 25
ഏതാവദുക്ത്വോപരരാമ തന്മഹദ്-
ഭൂതം നഭോലിംഗമലിംഗമീശ്വരം
അഹം ച തസ്മൈ മഹതാം മഹീയസേ
ശീർഷ്ണാവനാമം വിദധേ$f$നുകമ്പിതഃ 26
നാമാന്യ$f$നന്തസ്യ ഹതത്രപഃ പഠൻ
ഗുഹ്യാനി ഭദ്രാണി കൃതാനി ച സ്മരൻ
ഗാം പര്യടൻ തുഷ്ടമനാ ഗതസ്പൃഹഃ
കാലം പ്രതീക്ഷൻ വിമദോ വിമത്സരഃ 27

മൂഢയുമേകപുത്രവതിയും ദാസിയുമാം
മാതാവുഗാഢസ്നേഹമെന്നിൽത്താൻ-
നിക്ഷേപിച്ചാൽ. 6

എന്നുടെയോഗക്ഷേമമാരായ്വാനാശിക്ക മ-
ഢന്യസ്തസ്വാതന്ത്ര്യം നിമിത്തമസാധ്യമായ്.
പെണ്മരപ്പാവമട്ടിൽ പരതന്ത്രമീലോകം
ചിന്മയനാകുമീശന്തന്നധീനത്തിലല്ലോ. 7

കാലദിഗ്ദേശജ്ഞാനമററഞ്ചുവയസ്സേല്യം
ബാലനായീടുന്ന ഞാൻ മാതൃസ്നേഹത്തെയുന്നി
വസിച്ചേനവിടെയബ്രാഹ്മണകുലത്തിൽത്താ-
നസന്തുഷ്ടാത്മാവായിക്കുറച്ചുകാലംകൂടി. 8

ഒരുനാൾപൈക്കറപ്പാനിരവിൽപോംവഴിക്കൊ-
രുരഗംകടിച്ചമ്മപൂകിനാൾ പരലോകം. 9

ഭക്തവത്സലൻ തൻെറ കാരുണ്യമാന്നിതെന്നെ-
ന്നൾക്കാമ്പിലോർത്തുത്തരദിക്കിലേക്കാശു-
പോയേൻ. 10

ഫലഭൂയിഷ്ഠങ്ങളാം പലദേശങ്ങൾ; പിന്നെ-
പ്പലവിപ്രാലയങ്ങൾ, പുരങ്ങൾ, ഗോകുലങ്ങൾ,
കർഷകനിവാസങ്ങൾ, പർവ്വതതടഗ്രാമ-
രാശി,തോട്ടങ്ങൾ,മഹാരണ്യങ്ങ,ളാരാമങ്ങൾ,
നാനാവിചിത്രധാതുശോഭിതമഹാദ്രിക-
ളാനകൾ ശാഖയാകെയൊടിച്ച പാദപങ്ങൾ,
അളികൾ ചലിപ്പതായ്ക്കിളികൾ ചിലപ്പതായ്
വിലസുംസുരസേവിതങ്ങളാം നളിനികൾ
സ്വർണ്ണരത്നാകരങ്ങൾ നിർമ്മലസരസ്സുക-
ളെന്നിവ കണ്ടേകനായ് നടന്നുചെന്നൊട്ടുക്കം
ഈററകൾ, [1] കുശശരസ്തംബങ്ങൾ, മുളകളും
കേറിവാച്ചഗമ്യമായ്, മൂങ്ങയും കുറുക്കനും
ഭോഗിവൃന്ദവുമെന്നും ക്രീഡചെയ്യുമീടുന്നൊരു
ഭീകരമാകും മഹാവിപിനം കണ്ടീടിനേൻ.
11 മു: 14 വ:

വളന്നപൈദാഹത്താൽത്തളന്നഞാനൊ-
രാററിൽ-
ക്കുളിച്ചാചമിച്ചു നീർകുടിച്ചേൻക്ഷീണം-
തീർത്തേൻ. 15

ജനഹീനമാവനംതന്നിലൊരശ്വത്ഥത്തിൻ-
തണലിലിരുന്നുടൻ ഹൃദയസ്ഥിതനാകും
ഈശനെ ബുദ്ധികൊണ്ടുമാമകദേശികോപ-
ദേശാനുസാരം നേരേ മനനംചെയ്തീടിനേൻ. 16

[2] ഭക്തിനിർജ്ജിതചേതസ്സായിത്തത്പാദാംബുജ-
മുത്ക്കടംധ്യാനിക്കവേ,യുത്ക്കണ്ഠാതിരേക-
ത്താൽ
അശ്രുപൂർണ്ണാക്ഷനാകുമെന്നുടെ ഹൃദയത്തി-
ലച്യുതൻമന്ദംമന്ദം പ്രത്യക്ഷപ്പെട്ടീടിനാൻ. 17

പ്രേമാതിരേകത്തിനാൽ കോൾമയിർക്കൊണ്ടു-
പാരം,
സീമാധികാനന്ദത്തിൽ മുഴുകി ലയിച്ചു ഞാൻ-
ഇരിക്കുന്നളവിലെന്തത്ഭുതം! ശരീരവും
ഹരിയുംമറഞ്ഞിതെൻ സ്മൃതിമാർഗ്ഗത്തിൽ-
നിന്നും. 18

ഖേദനാശനമമ്മോഹനരൂപമെൻെറ-
മോദത്തോടൊത്തുമറഞ്ഞീടവേ വൈക്ലബ്യ-
ത്താൽ
അത്യാർത്തനെന്നമട്ടിലായിഞാ,നെന്നാലുമാ-
സ്ഥിതിപെട്ടെന്നുമാറിബ്ബോധവാനായെണീ-
റേറൻ. 19

പിന്നെയുമാരൂപത്തെക്കാണ്മവാനാശയേററ-
മാന്നഹോ! ഹൃദയത്തിൽ മനസ്സുനിർത്തിപ്പാർത്തേൻ
എന്നിട്ടായതുവൃഥാ ശ്രമമായ്ത്തീർന്നു, തൃപ്തി-
വന്നിടായ്കയാലൊരുദുഃഖിതൻ മട്ടിലായേൻ 20

ഏകനായ് വീണ്ടുമേകാന്തഃസ്ഥനായ് ധ്യാനി-
ച്ചപ്പോൾ
വാഗഗോചരനാമബ്ഭഗവാൻ സുവ്യക്തമായ്
മൃദുവും ഗംഭീരവുമാകുമീവാക്യങ്ങളെൻ
ഹൃദയക്ലേശംതീക്കാനെന്നമട്ടരുൾചെയ്താൻ. 21

ബാലകാ! നിനക്കെന്നെയീജന്മം കാണ്മാൻ-
സാധി-
ക്കീലഞാനപക്വക്കുമദൃശ്യൻകുയോഗിക്കും 22

ഒരിക്കൽകാട്ടിത്തന്നേനെന്നുടെരൂപംനിന്നെ,
ധരിക്കനീയതത്ര്യൽ്കാഗ്രഹിക്കയാലെന്നായ്.
എന്നെബ്ഭജിക്കും സാധുജനങ്ങൾ കാമക്രോധാ-
ദ്യുന്നതദോഷങ്ങളിൽനിന്നു മോചിപ്പൂക്രമാൽ 23

സത്സംഗമല്പകാലം നിനക്കുസിദ്ധിക്കയാൽ
വത്സാ! നിന്മതിയെന്നിലുറച്ചെന്നറിയുന്നേൻ
നിന്ദ്യമാമിശ്ശരീരം വെടിഞ്ഞിട്ടിനിജ്ജന്മ-
മൊന്നുകൈക്കൊണ്ടാൽനീയെൻഭക്തമുഖ്യ-
നായ്ത്തീരും 24

എന്നിലുന്നീടുംനിൻെറ ഭക്തിക്കുമാസ്മൃതിക്കു-
മെന്നുമേ നാശംവരില്ലെന്നനുഗ്രഹത്തിനാൽ.” 25

ആകാശതലസ്ഥനായെനിക്കുദശിക്കവാ-
നാകാത്തൊരാച്ചിന്മൂത്തിയിത്രയും ചൊല്ലിത്തീർന്നു
ഞാനതുകേട്ടസ്സത്യവസ്തുതന്നനുകമ്പാ-
ധീനനായ്ത്തലകുനിച്ചതിനെ നമിച്ചുതേ. 26

ക്ലസലെന്നിയേ ഹരികീർത്തനം പാടിയനു-
വാസരം തന്മങ്ഗലകർമ്മങ്ങൾചിന്തചെയ്തു
മദമാത്സര്യങ്ങളും സ്പൃഹയും കൈവെടിഞ്ഞു
മൃതികാലത്തെപ്പാർത്തുതുഷ്ടനായ് നാൾനയി-
ച്ചേൻ 27

---

1 കുശശരങ്ങളുടെ കൂട്ടം 2 ഭക്തിയാൽ മനസ്സിനെ ജയിച്ചവൻ

ഏവം കൃഷ്ണമതേർബ്രഹ്മന്നസക്തസ്യാഽമലാത്മനഃ
കാലഃ പ്രാദുരഭൂൽ കാലേ വിദ്യുൽസൗദാമിനീ യഥാ. 28
പ്രയുജ്യമാനേ മയി താം ശുദ്ധാം ഭാഗവതീം തനും
ആരബ്ധകർമ്മനിർവ്വാണോ ന്യപതൽ പാഞ്ചഭൗതികഃ 29
കല്പാന്ത ഇദമാദായ ശയാനേഽംഭസ്യുദന്വതഃ
ശിശയിഷോരനുപ്രാണം വിവിശേഽന്തരഹം വിഭോഃ 30
സഹസ്രയുഗപര്യന്ത ഉത്ഥായേദം സിസൃക്ഷതഃ
മരീചിമുഖ്യാ ഋഷയഃ പ്രാണേഭ്യോഽഹം ച ജജ്ഞിരേ. 31
അന്തർബ്ബഹിശ്ച ലോകാംസ്ത്രീൻ പര്യേമ്യസ്കന്ദിതവ്രതഃ
അനുഗ്രഹാന്മഹാവിഷ്ണോരവിഘാതഗതിഃ ക്വചിൽ. 32
ദേവദത്താമിമാം വീണാം സ്വരബ്രഹ്മവിഭൂഷിതാം
മൂർച്ഛയിത്വാ ഹരികഥാം ഗായമാനശ്ചരാമ്യഹം. 33
പ്രഗായതഃ സ്വവീര്യാണി തീർത്ഥപാദഃ പ്രിയശ്രവാഃ
ആഹൂത ഇവ മേ ശീഘ്രം ദർശനം യാതി ചേതസി. 34
ഏതദ്ധ്യാതുരചിത്താനാം മാത്രാസ്പർശേച്ഛയാ മുഹുഃ
ഭവസിന്ധുപ്ലവോ ദൃഷ്ടോ ഹരിചര്യാനുവർണ്ണനം. 35
യമാദിഭിര്യോഗപഥൈഃ കാമലോഭഹതോ മുഹുഃ
മുകുന്ദസേവയാ യദ്വത്തഥാഽത്മാദ്ധാ ന ശാമ്യതി. 36
സർവ്വം തദിദമാഖ്യാതം യൽപൃഷ്ടോഽഹം ത്വയാനഘ
ജന്മകർമ്മരഹസ്യം മേ ഭവതശ്ചാത്മതോഷണം. 37

സൂത ഉവാച

ഏവം സംഭാഷ്യ ഭഗവാൻ നാരദോ വാസവീസുതം
ആമന്ത്ര്യ വീണാം രണയൻ യയൗ യാദൃച്ഛികോ മുനിഃ 38
അഹോ ദേവർഷിർദ്ധന്യോഽയം യൽകീർത്തിം ശാർങ്ഗധന്വനഃ
ഗായന്മാദ്യന്നിദം തന്ത്ര്യാ രമയത്യാതുരം ജഗൽ. 39

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
വ്യാസനാരദസംവാദേ ഷഷ്ഠോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 214 പ്രഥമസ്കന്ധേ ശ്ലോകാഃ 214

---

# സപ്തമോഽധ്യായഃ

ശൗനക ഉവാച

നിർഗ്ഗതേ നാരദേ സൂത! ഭഗവാൻ ബാദരായണഃ
ശ്രുതവാംസ്തദഭിപ്രേതം തതഃ കിമകരോദ്വിഭുഃ 1

സൂത ഉവാച

ബ്രഹ്മനദ്യാം സരസ്വത്യാമാശ്രമഃ പശ്ചിമേ തടേ
ശമ്യാപ്രാസ ഇതി പ്രോക്ത ഋഷീണാം സത്രവർദ്ധനഃ 2
തസ്മിൻ സ്വ ആശ്രമേ വ്യാസോ ബദരീഷണ്ഡമണ്ഡിതേ
ആസീനോഽപ ഉപസ്പൃശ്യ പ്രണിദധ്യൗ മനഃ സ്വയം. 3
ഭക്തിയോഗേന മനസി സമ്യക് പ്രണിഹിതേഽമലേ
അപശ്യൽ പുരുഷം പൂർവ്വം മായാം ച തദപാശ്രയാം. 4
യയാ സമ്മോഹിതോ ജീവ ആത്മാനം ത്രിഗുണാത്മകം
പരോപി മനുതേഽനർത്ഥം തൽകൃതം ചാഭിപദ്യതേ. 5
അനർത്ഥോപശമം സാക്ഷാൽ ഭക്തിയോഗമധോക്ഷജേ
ലോകസ്യാജാനതോ വിദ്വാംശ്ചക്രേ സാത്വതസംഹിതാം. 6

ബ്രഹ്മജ്ഞ! ഹരിലീലാലോലനായസക്തനായ്
നിർമ്മലഹൃദന്തനാമെന്നുടെമുന്നിൽകാലൻ-
കാലമായപ്പോളാവിർഭവിച്ചാൻ, കാർകൊണ്ടലിൻ
മാലയിൽനിന്നുമിന്നൽപ്പിണറെന്നതുപോലെ. 28

എനിക്കായ് പരിശുദ്ധവിഷ്ണുപാർഷദൻതന്റെ
തനുവേകുവാൻദേവൻഭാവിച്ചനിമിഷത്തിൽ
പ്രാരബ്ധമൊട്ടുങ്ങീട്ടമെൻ പഞ്ചഭൂതദേഹം
പാരാതെ, പാരിടത്തിലോരാതെപതിച്ചിതു 29

കല്പാന്തകാലത്തെല്ലാം സംഹരിച്ച [1]ബ്ധിനീര-
തല്പശായിയാം വിഷ്ണുദേവനിലാവേശിപ്പാൻ
ഇച്ഛിക്കും നാന്മുഖൻതൻപ്രാണനോടൊത്തു-
ഞാനു-
മച്യുതാന്തർഭാഗത്തിൽ പ്രവേശിച്ചിതുനേരേ. 30

സഹസ്രം ചതുർയ്യുഗമിങ്ങിനെ കഴിഞ്ഞിട്ട
[2]സഹസാ നിദ്രവിട്ട സൃഷ്ടിക്കുവട്ടംകൂട്ടം
ധാതാവിന്നിന്ദ്രിയങ്ങളോരോന്നിൽനിന്നും മരീ-
ച്യാദിമാമുനിമാരും ഞാനുമുദ്ഭൂതരായി. 31

ശ്രീനിവാസാനുഗ്രഹംമൂലമെൻ വ്രതങ്ങൾക്കൊ-
രൂനമെന്നിയേ മൂന്നുലോകത്തുമിഷ്ടംപോലെ
ഭൂതജാലാന്തർബ്ബഹിർഭാഗത്തിലെല്ലാടവു-
മേതുമേതടവററു സഞ്ചരിച്ചീട്ടന്നുഞാൻ 32

ദേവദത്തമായ് [3]സ്വരബ്രഹ്മഭൂഷിതമാകു-
മീവീണ നേരേമീട്ടിത്തച്ഛ്രുതിയൊപ്പിച്ചു-
ഞാൻ
ഹരികീർത്തനങ്ങളെഗ്ഗാനംചെയ്യെല്ലാടവും
ചരിച്ചീട്ടന്നേൻപരമാനന്ദനിലീനനായ്. 33

തന്റെകീർത്തനങ്ങളെവർണ്ണിച്ചുപാടീട്ടവോ-
രെന്റെ ചിത്തത്തിൽ സ്വഷ്ടംവിളിക്കപ്പെട്ടോൻ
മട്ടിൽ
പ്രത്യക്ഷപ്പെട്ടുപെട്ടെന്നതീർത്ഥപാദൻഹരി
പ്രത്യഹംദർശനത്തെത്തരുന്നു പാരാശര്യ! 34

വിഷയേച്ഛയാൽവീണ്ടും വിഷമിപ്പവർക്കീശ-
വിഷയംഭവ സിന്ധുപ്ലവമായല്ലോകാൺമൂ. 35

കാമലോഭാദിയാലെപിന്നെയും ഹതമായോ-
രാമനം ഹൃഷീകേശസേവയാലെന്നപോലെ
യോഗമാർഗ്ഗങ്ങളാകുംയമാദ്യങ്ങളാലത്ര-
വേഗത്തിൽസാക്ഷാൽ ശാന്തിപ്രാപിക്കുന്നില്ല-
നൂനം. 36

അനഘാ! ഞാനീമട്ടുനിൻപ്രസാദത്തിനായെൻ-
ജനിയുംകർമ്മങ്ങളും ചൊല്ലിനേൻ ചോദിക്ക-
യാൽ. 37

**സൂതൻ പറഞ്ഞു**

വ്യാസമാമുനിയോടായീവിധം ചൊല്ലി വിഷ്ണു-
ദാസൻനിസ്സ്പൃഹാർത്ഥൻമുനി വീണയുംമീട്ടിപ്പോ-
യാൻ. 38

ദേവർഷിയാമദ്ദേഹമെത്രയും ധന്യൻ! വാസു-
ദേവന്റെ കീർത്തി വീണാകൃണനത്താൽ-
ധ്വനിപ്പിച്ചു
ഉത്ക്കടദുഃഖമഗ്നലോകത്തിന്നഴലെല്ലാം
നീക്കിയാനന്ദമാർന്നുസഞ്ചരിക്കുന്നുവല്ലോ. 39

---

# അദ്ധ്യായം 7

**ശൌനകൻ പറഞ്ഞു**

നാരദൻപോയശേഷം തദ്വചനങ്ങൾകേട്ടി-
ട്ടാര്യനാംവ്യാസനെന്തുചെയ്തെന്നു ചൊൽക-
സൂതാ. 1

**സൂതൻ പറഞ്ഞു**

ബ്രഹ്മവാഹിനീസരസ്വതിതൻപടിഞ്ഞാറേ
വെണ്മണൽത്തിട്ടിൽ സത്രവർദ്ധന,മൃഷ്യാശ്രമം,
ശമ്യാപ്രാസാഖ്യ,മേകംബദരീതരുക്കളാൽ
രമ്യമാസ്സൂണാ, മതിൽ, ദേഹശുദ്ധിയുംചെയ്തു
മനസ്സുമുകുന്ദനിലേകാഗ്രമാക്കിത്തപോ-
ധനനാംവേദവ്യാസൻ നിശ്ചലംനിവസി-
ച്ചാൻ. 2–3

ഭക്തിയോഗത്താൽ പരിപൂതമായുറപ്പാർന്ന
നിഷ്കളമാനസത്തിലാദ്യമായീശനേയും
തരസാക്കൂടെപ്പിന്നെത്തദാലംബനയായി-
ട്ടിരിക്കുംമായയേയും തെളിഞ്ഞുകണ്ടീടിനാൻ. 4

സത്യത്തിൽജീവൻ പരമാത്മാവാണെന്നാകിലും
സത്ത്വാദിരൂപനെന്നായ്മായാമോഹത്തി-
നാലെ
നിനക്കു,ന്നെന്നല്ല തത്കൃതമമാനർത്ഥങ്ങൾ
തനിയേയനുഭവിക്കുകയും ചെയ്യുന്നഹൊ! 5

ശ്രീമഹാവിഷ്ണുഭക്തിയോഗമൊന്നുതാൻ ജന-
ക്ഷേമത്തിൻമുഖ്യമാർഗ്ഗമെന്നുകണ്ടറിഞ്ഞുടൻ
അജ്ഞന്മാക്കനർത്ഥങ്ങളൊഴിവാക്കുവാനായി
വിജ്ഞനാംവ്യാസൻഭാഗവതത്തെനിർമ്മിച്ചിതു 6

---

1 അബ്ധിജലത്തിൽ ശയിക്കുന്നവൻ 2 പെട്ടെന്നു്
3 സ്വരജ്ഞാനത്താൽ അലംകൃതം, തനിയേ ആരോഹാവരോഹണങ്ങളെ തെററാതെ പുറപ്പെടുവിക്കുന്നതു്

യസ്യാം വൈ ശ്രൂയമാണായാം കൃഷ്ണേ പരമപൂരുഷേ
ഭക്തിരുല്പദ്യതേ പുംസശ്ശോകമോഹഭയാപഹാ. 7

സ സംഹിതാം ഭാഗവതീം കൃത്വാനുക്രമ്യ ചാത്മജം
ശുകമദ്ധ്യാപയാമാസ നിവൃത്തിനിരതം മുനിഃ 8

ശൌനക ഉവാച

സ വൈ നിവൃത്തിനിരതസ്സർവ്വത്രോപേക്ഷകോ മുനിഃ
കസ്യ വാ ബൃഹതീമേതാമാത്മാരാമസ്സമഭ്യസൽ. 9

സൂത ഉവാച

ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥംഭൂതഗുണോ ഹരിഃ 10

ഹരേർഗ്ഗുണാക്ഷിപ്തമതിർഭഗവാൻ ബാദരായണിഃ
അദ്ധ്യഗാന്മഹദാഖ്യാനം നിത്യം വിഷ്ണുജനപ്രിയഃ 11

പരീക്ഷിതോഥ രാജർഷേർജ്ജന്മകർമ്മവിലായനം
സംസ്ഥാം ച പാണ്ഡുപുത്രാണാം വക്ഷ്യേ കൃഷ്ണകഥോദയം. 12

യദാ മൃധേ കൌരവസൃഞ്ജയാനാം
വീരേഷ്വഥോ വീരഗതിം ഗതേഷു
വൃകോദരാവിദ്ധഗദാഭിമർശ-
ഭഗ്നോരുദണ്ഡേ ധൃതരാഷ്ട്രപുത്രേ. 13

ഭർത്തുഃ പ്രിയം ദ്രൌണിരിതി സ്മ പശ്യൻ
കൃഷ്ണാസുതാനാം സ്വപതാം ശിരാംസി
ഉപാഹരദ്വിപ്രിയമേവ തസ്യ ത-
ജ്ജുഗുപ്സിതം കർമ്മ വിഗർഹയന്തി. 14

മാതാ ശിശൂനാം നിധനം സുതാനാം
നിശമ്യ ഘോരം പരിതപ്യമാനാ
തദാരുദൽ ബാഷ്പകലാകുലാക്ഷീ
താം സാന്ത്വയന്നാഹ കിരീടമാലീ. 15

തദാ ശുചസ്തേ പ്രമൃജാമി ഭദ്രേ!
യൽ ബ്രഹ്മബന്ധോശ്ശിര ആതതായിനഃ
ഗാണ്ഡീവമുക്തൈർവ്വിശിഖൈരുപാഹരേ
ത്വാക്രമ്യ യൽ സ്നാസ്യസി ദഗ്ദ്ധപുത്രാ. 16

ഇതി പ്രിയാം വൽഗുവിചിത്രജല്പൈ-
സ്സ സാന്ത്വയിത്വാച്യുതമിത്ര സൂതഃ
അന്വാദ്രവദ്ദംശിത ഉഗ്രധന്വാ
കപിദ്ധ്വജോ ഗുരുപുത്രം രഥേന. 17

തമാപതന്തം സ വിലക്ഷ്യ ദൂരാൽ
കുമാരഹോദ്വിഗ്നമനാ രഥേന
പരാദ്രവൽ പ്രാണപരീപ്സുരുർവ്വ്യാം
യാവൽഗമം രുദ്രഭയാദ്യഥാകഃ 18

യദാശരണമാത്മാനമൈക്ഷത ശ്രാന്തവാജിനം
അസ്ത്രം ബ്രഹ്മശിരോ മേനേ ആത്മത്രാണം ദ്വിജാത്മജഃ 19

അഥോപസ്പൃശ്യ സലിലം സന്ദധേ തൽസമാഹിതഃ
അജാനന്നുപസംഹാരം പ്രാണകൃച്ഛ്ര ഉപസ്ഥിതേ. 20

തതഃ പ്രാദുഷ്കൃതം തേജഃ പ്രചണ്ഡം സർവ്വതോദിശം
പ്രാണാപദമഭിപ്രേക്ഷ്യ വിഷ്ണും ജിഷ്ണുരുവാച ഹ. 21

അതുകേട്ടീടുന്നവനുടനേ മുകുന്ദനി-
ലതിയായ് ശോകമോഹഹരമാം ഭക്തിയുണ്ടാം.7

ശ്രീമഹാഭാഗവതം നിർമ്മിച്ചു പരിശോധി-
ച്ചാമുനിമുഖ്യൻ പരം നിവൃത്തിനിരതനും
തന്നുടെപുത്രനുമാം ശ്രീശുകബ്രഹ്മർഷിയെ
നന്നായതാകെപ്പിന്നെപ്പഠിപ്പിക്കയും ചെയ്താൻ. 8

**ശൌനകൻ പറഞ്ഞു**

ആത്മാരാമനായുദാസീനനായ്മുനിയായി
നിർമ്മലനിവൃത്തിസന്മാർഗ്ഗത്തിൽസഞ്ചരിക്കും
ശ്രീശുകബ്രഹ്മർഷിയീബൃഹൽസംഹിത
യെല്ലാം
ഹേസൂതാ! മിനക്കെട്ടുപഠിച്ചതെന്തിനായി? 9

**സൂതൻ പറഞ്ഞു**

അഹന്താഗ്രന്ഥിയറ്റോരാത്മാരാമന്മാരാകും
മഹാത്മാക്കൾക്കാരണം ശ്രീകൃഷ്ണഭഗവാനിൽ
നിശ്ചലഭക്തിയുണ്ടാം; ഭഗവദ്ഗുണങ്ങളിൽ
മെച്ചമേറിടുന്നതൊന്നിതാണു വിപ്രന്മാരേ!
ശ്രീഹരിഭക്തപ്രിയൻ ഭഗവദ്ഗുണങ്ങളാ-
ലാഹൃതചിത്തൻ വ്യാസപുത്രനാം മുനീശ്വരൻ
ഈമഹദാഖ്യാനത്തെപ്പഠിച്ചുപാടിനിത്യ-
മാമോദാബ്ധിയിൽ ഭക്തന്മാരെയാറാടിച്ചിതു. 11

ചക്രിതൻവിക്രമങ്ങൾ കീർത്തിക്കാൻ ഹേതു-
വാകും
ചക്രവർത്തിയാംപരീക്ഷിത്തുതന്നുത്പത്തിയും
പുണ്യകർമ്മങ്ങളും തന്മോക്ഷപ്രാപ്തിയുംപിന്നെ-
പാണ്ഡവപ്രസ്ഥാനവുംപറയാം, കേട്ടുകൊൾ-
വിൻ! 12

ഭാരതായോധനത്തിലിരുഭാഗത്തുമുള്ള
വീരന്മാരെല്ലാം വീരസ്വർഗ്ഗത്തെ പ്രാപിക്കവേ,
അനിലാത്മജഗദാപ്രഹരമേററു ദുര്യോ-
ധനൻ തൻതുടതകർന്നവശംവീണീടവേ, 13

ദ്രോണജൻതൽസ്വാമിയെ പ്രീതനാക്കുവാൻ-
നിദ്രാ-
ധീനരായ്ക്കിടന്നീടും പാഞ്ചാലീസുതന്മാർതൻ-
ശിരസ്സൊക്കെയുമറുത്തസ്സുയോധനൻ മുമ്പിൽ
നിരത്തിവച്ചതവന്നിഷ്ടമായില്ലെന്നല്ല,
വെറുത്താനക്കൃത്യത്തെ, ഗർഹണീയമാംകർമ്മം
പരക്കെപ്പോരിൽജനം പ്രതിഷേധിക്കുമല്ലോ. 14

ഉറങ്ങിക്കിടന്നതന്നോമനക്കുഞ്ഞുങ്ങളെ-
യരിഞ്ഞെന്നറിഞ്ഞകംനിറഞ്ഞദുഃഖംമൂലം
മിഴിനീർവാർത്തുപാരംകൺകലങ്ങിച്ചുവന്നി-
ട്ടുഴലുംകൃഷ്ണയ്ക്കാശ്വാസത്തിനായ് പാർത്ഥൻ-
ചൊന്നാൻ. 15

[1] ആതതായിയാമബ്ഭൂദേവനീചൻതൻശിര-
[2] സ്സേതത്ഗാണ്ഡീവമുക്തബാണത്താൽഛേദി-
ച്ചിപ്പോൾ
നിന്നടുത്താനയിക്കാം, മതിമേലിരുന്നു നീ
നന്ദനദാഹകൃത്യം നടത്തിസ്നാനംചെയ്ക.
നിന്നുടെ കണ്ണീർപിന്നേഞാൻ തുടയ്ക്കുന്നതുള്ളു
വന്നതുവന്നു, ദുഃഖം ത്യജിക്ക മനസ്വിനി!" 16

ഇത്തരം വിചിത്രമാം വാക്യങ്ങളാലെ പത്നി-
ക്കുൾത്തിങ്ങുമത്തലല്പമാററിയക്കപിദ്ധ്വജൻ-
കേശവൻതേരാളിയും സുഹൃത്തുമായോൻപാർത്ഥ-
നാശുസജ്ജനായ്തൻെറ ഗാണ്ഡീവചാപം-
പൂട്ടി
ചേണാർന്നതൻസ്യന്ദനം തന്നിൽക്കരേറിച്ചെന്ന-
ദ്രോണപുത്രനാമശ്വത്ഥാമാവെപ്പിന്തുടർന്നാൻ. 17

തേരേറിത്തൻെറനേരേപാഞ്ഞെത്തും കിരീടിയെ
ദൂരത്തിൽക്കണ്ടുപേടിച്ചാ [3] ലോലബാലഹന്താ
പ്രാണരക്ഷയ്ക്കായാവതോളവുമോടീടിനാൻ
സ്ഥാണുഭീതിയാൽപ്പണ്ടു നാന്മുഖനെന്ന-
പോലെ. 18

അശ്വങ്ങളോടിവാടിത്തളർന്നുപോയതായി
ട്ടശ്വത്ഥാമാവു കണ്ടിട്ടനന്യാശ്രയനായി-
ആത്മരക്ഷണത്തിനു തൻകൈവശത്തിലാളും
ബ്രഹ്മാസ്ത്രംതൊട്ടുത്തുടൻ വിട്ടുവാൻ നിശ്ചയി-
ച്ചാൻ. 19

പിന്നവൻ സലിലത്താലുപസ്പർശനംചെയ്തു
നന്നായ് ധ്യാനിച്ചു, ജീവസന്ദേഹസംഭ്രാന്ത-
നായ്,
ഉപസംഹാരമന്ത്രമറിയാൻ വയ്യാഞ്ഞിട്ടും
സപദിയജാസ്ത്രത്തെത്തൊട്ടുത്തുവിട്ടീടിനാൻ. 20

അതിൽനിന്നെങ്ങും വ്യാപ്തമാകുമുച്ചണ്ഡതേജ-
സ്സുധുനാ ജീവഹാനിവരുത്തും, തനിക്കെന്നായ്
വ്യാകുലചേതസ്സായപ്പാകശാസനപുത്രൻ
ശ്രീകൃഷ്ണഭഗവാനോടിങ്ങനെ ചൊല്ലീടിനാൻ.21

---

1 ആയുധംധരിച്ചു കൊല്ലാൻ വരുന്നവൻ 2 ഈ ഗാണ്ഡീവമെന്ന വില്ലിൽനിന്നു വിടുന്ന അമ്പ്
3 ഇളം കുഞ്ഞുങ്ങളെ കൊന്നവൻ

അർജ്ജുന ഉവാച

കൃഷ്ണ കൃഷ്ണ മഹാഭാഗ ഭക്താനാമഭയംകര!
ത്വമേകോ ദഹ്യമാനാനാമപവർഗ്ഗോസി സംസൃതേഃ 22
ത്വമാദ്യഃ പുരുഷഃ സാക്ഷാൽ ഈശ്വരഃ പ്രകൃതേഃ പരഃ
മായാം വ്യുദസ്യ ചിച്ഛക്ത്യാ കൈവല്യേ സ്ഥിത ആത്മനി. 23
സ ഏവ ജീവലോകസ്യ മായാമോഹിതചേതസഃ
വിധത്സേ സ്വേന വീര്യേണ ശ്രേയോ ധർമ്മാദിലക്ഷണം. 24
തഥായം ചാവതാരസ്തേ ഭുവോ ഭാരജിഹീർഷയാ
സ്വാനാം ചാനന്യഭാവാനാമനുധ്യാനായ ചാസകൃൽ. 25
കിമിദം സ്വിൽ കുതോ വേതി ദേവ ദേവ ന വേദ്മ്യഹം
സർവ്വതോമുഖമായാതി തേജഃ പരമദാരുണം. 26

ശ്രീഭഗവാനുവാച

വേത്ഥേദം ദ്രോണപുത്രസ്യ ബ്രാഹ്മമസ്ത്രം പ്രദർശിതം
നൈവാസൗ വേദ സംഹാരം പ്രാണബാധ ഉപസ്ഥിതേ. 27
ന ഹ്യസ്യാന്യതമം കിഞ്ചിദസ്ത്രം പ്രത്യവകർശനം
ജഹ്യസ്ത്രതേജ ഉന്നദ്ധമസ്ത്രജ്ഞോ ഹ്യസ്ത്രതേജസാ. 28

സൂത ഉവാച

ശ്രുത്വാ ഭഗവതാ പ്രോക്തം ഫാൽഗുനഃ പരവീരഹാ
സ്പൃഷ്ട്വാപസ്തം പരിക്രമ്യ ബ്രാഹ്മം ബ്രാഹ്മായ സന്ദധേ. 29
സംഹത്യാന്യോന്യമുഭയോസ്തേജസീ ശരസംവൃതേ
ആവൃത്യ രോദസീ ഖം ച വവൃധാതേऽർക്കവഹ്നിവൽ. 30
ദൃഷ്ട്വാസ്ത്രതേജസ്തു തയോസ്ത്രീൻ ലോകാൻ പ്രദഹന്മഹൽ
ദഹ്യമാനാഃ പ്രജാസ്സർവ്വാസ്സാംവർത്തകമമംസത. 31
പ്രജോപപ്ലവമാലക്ഷ്യ ലോകവ്യതികരഞ്ച തം
മതം ച വാസുദേവസ്യ സഞ്ജഹാരാർജ്ജുനോ ദ്വയം. 32
തത ആസാദ്യ തരസാ ദാരുണം ഗൗതമീസുതം
ബബന്ധാമർഷതാമ്രാക്ഷഃ പശും രശനയാ യഥാ. 33
ശിബിരായ നിനീഷന്തം ദാമ്നാ ബദ്ധ്വാ രിപും ബലാൽ
പ്രാഹാർജ്ജുനം പ്രകുപിതോ ഭഗവാനംബുജേക്ഷണഃ 34
മൈനം പാർത്ഥാർഹസി ത്രാതും ബ്രഹ്മബന്ധുമിമം ജഹി
യോऽസാവനാഗസഃ സുപ്താനവധീന്നിശി ബാലകാൻ. 35
മത്തം പ്രമത്തമുന്മത്തം സുപ്തം ബാലം സ്ത്രിയം ജഡം
പ്രപന്നം വിരഥം ഭീതം ന രിപും ഹന്തി ധർമ്മവിൽ. 36
സ്വപ്രാണാൻ യഃ പരപ്രാണൈഃ പ്രപുഷ്ണാത്യഘൃണഃ ഖലഃ
തദ്വധസ്തസ്യ ഹി ശ്രേയോ യദ്ദോഷാദ്യാത്യധഃ പുമാൻ. 37
പ്രതിശ്രുതം ച ഭവതാ പാഞ്ചാല്യൈ ശൃണ്വതോ മമ
ആഹരിഷ്യേ ശിരസ്തസ്യ യസ്തേ മാനിനി പുത്രഹാ. 38
തദസൗ വദ്ധ്യതാം പാപ ആതതായ്യാത്മബന്ധുഹാ
ഭർത്തുശ്ച വിപ്രിയം വീര കൃതവാൻ കുലപാംസനഃ 39

സൂത ഉവാച

ഏവം പരീക്ഷതാ ധർമ്മം പാർത്ഥഃ കൃഷ്ണേന ചോദിതഃ
നൈച്ഛദ്ധന്തും ഗുരുസുതം യദ്യപ്യാത്മഹനം മഹാൻ. 40
അഥോപേത്യ സ്വശിബിരം ഗോവിന്ദപ്രിയസാരഥിഃ
ന്യവേദയത്തം പ്രിയായൈ ശോചന്ത്യാ ആത്മജാൻ ഹതാൻ. 41

തഥാऽऽഹൃതം പശുവൽ പാശബദ്ധ-
മവാങ്മുഖം കർമ്മ ജുഗുപ്സിതേന
നിരീക്ഷ്യ കൃഷ്ണാപകൃതം ഗുരോസ്സുതം
വാമസ്വഭാവാ കൃപയാ നനാമ ച. 42

**അർജ്ജുനൻ പറഞ്ഞു**

ഹേ കൃഷ്ണ! വിഷ്ണോ! മഹാമഹിമശാലിൻ! ഭക്ത-
ലോകത്തിനെല്ലാമെന്നുമഭയം നല്കുംഹരേ!
സംസാരാഗ്നിയിൽ വെന്തുനീറുന്നമർത്ത്യക്കുനി-
സ്സംശയം, ഭവാനേകൻ താനല്ലോ മുക്തി-
പ്രദൻ. 22–23

നീയത്രേപുമാനാദ്യൻ, സാക്ഷാലീശ്വരൻ—
നീയേ,
നീയത്രേ പാർത്തീടുകിൽ പ്രകൃതിവിഭിന്നനും
ജ്ഞാനശക്തിയാൽ നിജമായയേയുപേക്ഷിച്ചു
താനേ കേവലാത്മാവായ് വിലസുന്നവനുംനീ 24

സ്വീയവീര്യത്താൽ ശ്രേഷ്ഠധർമ്മാദിപുരുഷാർത്ഥം
മായാമോഹിത ജീവജാലത്തിനേകുന്നു നീ.
ഭൂമിതൻ ഭാരംപാടേഹരിച്ചീടാനും ഭക്ത-
സ്തോമാനുധ്യാനത്തിനുമത്രേയീയവതാരം. 25

എങ്ങുമേനിറഞ്ഞേററം ഭീകരമൊരുതേജ-
സ്സിങ്ങോട്ടു നേരേവരുന്നെന്തോന്നിതെങ്ങു-
നിന്നോ? 26

**ഭഗവാൻ പറഞ്ഞു**

ദ്രോണനന്ദനനുപസംഹാരമറിയാതെ
പ്രാണഭീതിയിൽ വിട്ടോരജാസ്ത്രമിതർജ്ജുന! 27

ബ്രഹ്മാസ്ത്രം തടുക്കുവാനന്യാസ്ത്രം പോരായ്കയാ-
ലമ്മട്ടിലതുതന്നെയങ്ങോട്ടുമയയ്ക്കു നീ.
സർവ്വാസ്ത്രപ്രയോഗവും സംഹാരമുറയും നീ
സർവ്വഥാഗ്രഹിച്ചവനല്ലയോ ധനഞ്ജയാ. 28

**സൂതൻ പറഞ്ഞു**

ഇത്തരം ഹരിവാക്യം കേട്ടുടൻ ജലസ്പൃശ-
ശ്ശുദ്ധനായ് ശത്രുവീരസംഹാരദക്ഷൻ പാർത്ഥൻ
കൃഷ്ണനെ പ്രദക്ഷിണം വച്ചുവന്ദിച്ചശേഷം
തീക്ഷ്ണമാംബ്രഹ്മാസ്ത്രത്തെത്തൊടുത്തുവിട്ടീടി—
നാൻ. 29

ഉഭയബാണോജ്ജ്വലതേജസ്സുതമ്മിൽമുട്ടി-
സ്സുപദിസംക്രമിച്ചിബ്ഭൂമിയുമാകാശവും-
സഹസാമര, ച്ചക്രവഹ്നികളൊന്നിച്ചപോൽ,
ബഹുധാ ഭയാനകമാംവിധം വദ്ധിച്ചതേ, 30

അസ്ത്രതേജസ്സുരണ്ടുമൊന്നായിജ്വലിച്ചുകൊ-
ണ്ടിത്രിലോകത്തെപ്പാടേ ദഹിപ്പിക്കുന്നതായി
കണ്ടിട്ടുദഹ്യമാനജനസഞ്ചയമത്യുത്-
കണ്ഠയോടിതു കല്പകാലാഗ്നിയെന്നുറച്ചാർ. 31

ജനപീഡയും ലോകനാശവും ഭഗവാന്റെ
മനവുംപാർത്തുപാർത്ഥനടക്കീരണ്ടസ്ത്രവും. 32

രോഷതാമ്രാക്ഷനാകുമർജ്ജുനനുടൻതന്നെ
പാശത്താലാദ്രൌണിയെബന്ധിച്ചാൻ,-
ഗോവിനെപ്പോൽ. 33

കയറാൽ വലിച്ചിഴച്ചവനെപ്പടകുടിൽ
നയിക്കാൻ ശ്രമിച്ചീടും കിരീടിതന്നെ നോക്കി
അമർഷത്തോടുകൂടിയരുളിച്ചെയ്തീടിനാൻ
കമലേക്ഷണനാകും കപടമർത്ത്യൻ കൃഷ്ണൻ. 34

അപരാധാപേതരായുറങ്ങും കുഞ്ഞുങ്ങളെ
കൃപയററിരവിലിബ്ബ്രാഹ്മണാധമൻ കൊന്നാൻ
അതിനാലിവൻ വധശിക്ഷാർഹൻതന്നെ നൂനം;
മതിമൻ! മടിയാതെ സംഹരിക്കുക വേഗം. 35

മത്തൻ പ്രമത്തൻ, സുപ്തൻ, ബാലകൻ, ജഡൻ,-
സ്ത്രീയു-
ന്മത്തൻ, വിരഥൻ, ഭീരു, വഭയമർത്ഥിപ്പോനും
ശത്രുവർഗ്ഗത്തിൽതന്നെ പെട്ടിരിക്കിലും ധർമ്മ
വിത്തമരിക്കുട്ടരെക്കൊല്ലുമാറില്ലയല്ലൊ. 36

പരപ്രാണൻ പിടുങ്ങിത്തൻപ്രാണൻ പുഷ്ടമാക്കും
പരുപാപിതൻ വധമവനുഗുണത്തിനാം. 37

സന്ദേഹമി, ല്ലല്ലെന്നാൽ നിർദ്ദയനാമാഖല-
നെന്നെന്നേക്കുമായധഃപതിച്ചുപോകുന്നിതു-
"മാനിനി! നിൻപുത്രരെക്കൊന്ന ദുഷ്ടന്റെ തല
ഞാനറുത്തമ്പിനാലിക്ഷണമിങ്ങാനയിപ്പൻ-"
എന്നൊരുശപഥം നീ പാഞ്ചാലിതന്നോടായി-
ച്ചൊന്നതു ഞാനും കേട്ടതല്ലയോ ധനഞ്ജയാ? 38

അതിനാൽ, നിൻപുത്രരെക്കൊന്നൊരാതതാ-
യിയാ-
മതിപാപിയെ വധിച്ചീടുക വീരാഗ്രിമാ!
കുലനാശകനാകുമിഖ്ഖലൻ തസ്വാമിതൻ
വല്യതാമനിഷ്ടവും നേടിനാനിതുമൂലം. 39

**സൂതൻ പറഞ്ഞു**

ഹരിയീവിധം സുരരാജനന്ദനധർമ്മം
പരിശോധിക്കാൻ ചൊന്ന [1]ചോദനാവാക്യ-
ങ്ങളെ
ശരിയായ് ധരിച്ചുടൻ മതിമാൻ ധനഞ്ജയൻ
ഗുരുപുത്രനെപ്പിന്നെക്കൊല്ലുവാനിച്ഛിച്ചില്ല. 40

കണ്ണനാമസ്സഖാവോടൊന്നിച്ചു കുടീരത്തിൽ
ച്ചെന്നങ്ങു മൃതരാം തൻപുത്രരെയോർത്തു കേഴും
തൻപത്നിയായീടുമപ്പാഞ്ചാലതനുജതൻ-
മുമ്പിലായ്നിറുത്തിനാനാഘാതകനെ-
പ്പാർത്ഥൻ. 41

പശുവിന്നുട്ടിൽ പാശബദ്ധനായാനീതനാ-
യശുഭകർമ്മംമൂലം തലയും താഴ്ത്തിനില്ക്കും
ഗുരുപുത്രനെക്കണ്ടി [2]ട്ടപകാരിയെന്നാലും
കരുണാപൂർവ്വം നമസ്കരിച്ചാളസ്സുശീല. 42

---

1 പ്രേരണ 2 കുററം ചെയ്യവൻ

ഉവാച ചാസഹന്ത്യസ്യ ബന്ധനാനയനം സതീ
മുച്യതാം മുച്യതാമേഷ ബ്രാഹ്മണോ നിതരാം ഗുരുഃ 43
സരഹസ്യോ ധനുർവ്വേദസ്സവിസർഗ്ഗോപസംയമഃ
അസ്ത്രഗ്രാമശ്ച ഭവതാ ശിക്ഷിതോ യദനുഗ്രഹാൽ 44
സ ഏഷ ഭഗവാൻ ദ്രോണഃ പ്രജാരൂപേണ വർത്തതേ
തസ്യാത്മനോഽർദ്ധം പത്ന്യാസ്തേ നാന്വഗാദ്വീരസൂഃ കൃപീ. 45
തദ്ധർമ്മജ്ഞ! മഹാഭാഗ! ഭവദ്ഭിർഗ്ഗൌരവം കുലം
വൃജിനം നാർഹതി പ്രാപ്തും പൂജ്യം വന്ദ്യമഭീക്ഷ്ണശഃ 46
മാ രോദീദസ്യ ജനനീ ഗൌതമീ പതിദേവതാ
യഥാഹം മൃതവത്സാഽഽർത്താ രോദിമ്യശ്രുമുഖീ മുഹുഃ 47
യൈഃ കോപിതം ബ്രഹ്മകുലം രാജന്യൈരകൃതാത്മഭിഃ
തൽകുലം പ്രദഹത്യാശു സാനുബന്ധം ശുചാർപ്പിതം. 48

സൂത ഉവാച

ധർമ്മ്യം ന്യായ്യം സകരുണം നിർവ്വ്യളീകം സമം മഹൽ
രാജാ ധർമ്മസുതോ രാജ്ഞ്യാഃ പ്രത്യനന്ദദ്വചോ ദ്വിജാഃ 49
നകുലസ്സഹദേവശ്ച യുയുധാനോ ധനഞ്ജയഃ
ഭഗവാൻ ദേവകീപുത്രോ യേ ചാന്യേ യാശ്ച യോഷിതഃ 50
തത്രാഹാമർഷിതോ ഭീമസ്തസ്യ ശ്രേയാൻ വധഃ സ്മൃതഃ
ന ഭർത്തുർന്നാത്മനശ്ചാർത്ഥേ യോഽഹൻ സുപ്താൻ ശിശൂൻ വൃഥാ. 51
നിശമ്യ ഭീമഗദിതം ദ്രൌപദ്യാശ്ച ചതുർഭുജഃ
ആലോക്യ വദനം സഖ്യുരിദമാഹ ഹസന്നിവ. 52

ശ്രീഭഗവാനുവാച

ബ്രഹ്മബന്ധുർന്ന ഹന്തവ്യ ആതതായീ വധാർഹണഃ
മയൈവോഭയമാമ്നാതം പരിപാഹ്യനുശാസനം. 53
കുരു പ്രതിശ്രുതം സത്യം യത്തൽ സാന്ത്വയതാ പ്രിയാം
പ്രിയം ച ഭീമസേനസ്യ പാഞ്ചാല്യാ മഹ്യമേവ ച 54

സൂത ഉവാച

അർജ്ജുനസ്സഹസാഽഽജ്ഞായ ഹരേർഹാർദ്ദമഥാസിനാ
മണിം ജഹാര മൂർദ്ധന്യം ദ്വിജസ്യ സഹമൂർദ്ധജം. 55
വിമുച്യ രശനാബദ്ധം ബാലഹത്യാഹതപ്രഭം
തേജസാ മണിനാ ഹീനം ശിബിരാന്നിരയാപയൽ. 56
വപനം ദ്രവിണാദാനം സ്ഥാനാൽ നിര്യാപണം തഥാ
ഏഷ ഹി ബ്രഹ്മബന്ധൂനാം വധോ നാന്യോഽസ്തി ദൈഹികഃ 57
പുത്രശോകാതുരാസ്സർവ്വേ പാണ്ഡവാസ്സഹ കൃഷ്ണയാ
സ്വാനാം മൃതാനാം യൽ കൃത്യം ചക്രുർന്നിർഹരണാദികം. 58

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ
പ്രഥമസ്കന്ധേ ദ്രൌണിനിഗ്രഹോ നാമ സപ്തമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 272 പ്രഥമസ്കന്ധേ ശ്ലോകാഃ 272

---

## അഷ്ടമോഽധ്യായഃ

സൂത ഉവാച

അഥ തേ സംപരേതാനാം സ്വാനാമുദകമിച്ഛതാം
ദാതും സകൃഷ്ണാ ഗംഗായാം പുരസ്കൃത്യ യയുഃ സ്ത്രിയഃ 1
തേ നിനീയോദകം സർവ്വേ വിലപ്യ ച ഭൃശം പുനഃ
ആപ്ലുതാ ഹരിപാദാബ്ജരജഃപൂതസരിജ്ജലേ. 2

ഗുരുവുംഭൂദേവനുമായീട്ടവനെത്ത-
ന്നരികിൽക്കെട്ടിക്കൊണ്ടുവന്നതു സഹിക്കാതെ
"അഴിച്ചുവിട്ടാലും ചെന്നഴിച്ചുവിട്ടാലു"മെ-
ന്നുഴറോടാവർത്തിച്ചു ചൊല്ലിയമ്മല്ലാ-
ക്ഷിയാൾ. 43

തൊട്ടുത്തുവിട്ടുവാനുമസ്ത്രങ്ങളടക്കാനും
പട്ടുതപമോട്ടുംകൂടിഗൂഢമാം ധനുർവ്വേദം
ഏതൊരുമഹാശയൻതന്നനുഗ്രഹത്തിനാ-
ലാദിതൊട്ടന്തംവരെ,യഭ്യസിച്ചുവോ ഭവാൻ. 44

ആദ്രോണഭഗവാൻതാൻ പുത്രരൂപത്തിൽമിന്നു-
മിദ്ദേഹംനമുക്കെന്നുമാദരണീയനല്ലോ
[1] അദ്ദേശികാംഗാർദ്ധമാം കൃപിയിപ്പുത്രൻമൂല-
മത്രേ കാന്തനെയനുഗമിക്കാതിരുന്നതും. 45

അതിനാൽ,ധർമ്മവിജ്ഞ! ഭർത്താവേ! ഗുരുവംശ-
ക്ഷതിക്കിന്നങ്ങുന്നൊരുങ്ങുന്നതു ഭംഗിയല്ല
നമ്മളാൽ ഗുരുകുലം ദുഃഖിതമായിക്കൂടാ;
നമ്മട്ടിലെല്ലായ്പ്പൊഴും പൂജിക്കപ്പെടേണ്ടതാം. 46

[2] പതിദേവതയാമമ്ഗൗതമിയാത്മജന്റെ
വധത്താൽ വീണ്ടും കണ്ണീർവാർത്തിട്ടു ത്യാ-
ത്തയായി
കരഞ്ഞീടുവാനിടയാക്കരുതെന്നെപ്പോലെ-
യറിഞ്ഞീടുന്നവരല്ലോ ധർമ്മങ്ങളങ്ങുനേരേ. 47

ദുഷ്ടഭൂപന്മാർ കോപിപ്പിച്ചിട്ടും ബ്രഹ്മവംശം
പെട്ടെന്നുദഹിപ്പിക്കുമവരെക്കുലത്തോടും. 48

സൂതൻ പറഞ്ഞു

ധർമ്മ്യമായ് നീതിയുക്തമായലിവോലുന്നതാ-
യുണ്മയും മഹത്ത്വവും സമഭാവവും ചേരും
രാജ്ഞിപാഞ്ചാലിചൊന്നൊരീമഞ്ജുവാക്യ-
ങ്ങളെ
പ്രാജ്ഞനാംധർമ്മാത്മജനഭിനന്ദിച്ചീടിനാൻ. 49

നകുലൻ, സഹദേവൻ, സാത്യകി, ധനഞ്ജയൻ,
ഭഗവാൻ കൃഷ്ണൻ, പിന്നെയന്യസ്ത്രീപുമാ-
ന്മാരും
സകലജനങ്ങളും ദ്രുപദാത്മജാനന-
വിഗളദ്വാക്യാമൃതമൊന്നുപോലാസ്വദിച്ചാർ. 50

വല്ലാതമർഷംപൂണ്ടങ്ങിരിക്കും ഭീമൻചൊന്നാ-
"നല്ലിലിങ്ങുറക്കത്തിൽക്കിടന്ന കുഞ്ഞുങ്ങളെ
തല്ലോഭത്തിനുംനിജസ്വാമിതൻപ്രിയത്തിനു-
മല്ലാതെ കൊലചെയ്തഘാതകൻതന്നെയിപ്പോൾ
കൊല്ലാതെവിട്ടുവാനോ കൂടിയാലോചനകൾ!
കൊള്ളാം! വധിപ്പതത്രേയവനും ശ്രേയസ്കരം"
ഭീമന്റെചൊല്ലും കൃഷ്ണാവാക്യവും കേട്ടാശ്യാമ-
കോമളൻസ്മിതംതൂകിപ്പാർത്ഥനെ നോക്കിച്ചൊ-
ന്നാൻ 51-52

ഭഗവാൻ പറഞ്ഞു

ബ്രാഹ്മണൻഹന്തവ്യനല്ലാ,തതായിയായു-
ള്ളോൻ
ബ്രഹ്മജ്ഞാനിയാം ദ്വിജനാകിലും വധ്യനത്രേ.
എന്നിതുരണ്ടുമെന്റെ ശാസനം ശാസ്ത്രയുക്ത-
മിന്നിവതെററിക്കാതെ പററിക്ക കാര്യം
പാർത്ഥാ! 53

പ്രിയയെശ്ശാന്തയാക്കാൻ ചൊല്ലിയ ചൊല്ലി-
നേതു-
മയറുവരുത്താതെ ഭീമനും പാഞ്ചാലിക്കും
എനിക്കും ഹിതമായിട്ടിരിക്കത്തക്കവണ്ണം
നിനയ്ക്കു,ഭംഗിയായിസ്സംഗതി നിർവ്വഹിക്കൂ. 54

സൂതൻ പറഞ്ഞു

ഹരിതന്നന്തർഗ്ഗതം മനസ്സിലാക്കിനേരേ
തരസാവാളാലശ്വത്ഥാമാവിൻ ശിരോരത്നം
മുടിയോടൊത്തു ചുഴന്നെട്ടത്താൻ ജന്യശ്രൂരം-
മുടിമുത്തായീടുമാ ദേവാധിരാജാത്മജൻ. 55

ബാലഹത്യയാൽ നഷ്ടതേജസ്സായ് പാശത്തി-
നാൽ
ചാലവേ സംബദ്ധനായശിരോമണിയാകും
ദ്രോണപുത്രനെപ്പിന്നെശ്ശിബിരംതന്നിൽനിന്നും
കാണിവൈകാതെ കയറഴിച്ചു വിട്ടീടിനാൻ. 56

പിഴയിട്ടീടാക്കുക, കേശച്ഛേദനംചെയ്ക-
യൊഴിവാക്കുക നാട്ടിൽ നി, ന്നെന്നീശിക്ഷമൂന്നിൽ
ഒന്നിനാൽദ്വിജാധമൻതന്നെ ദൈഹികവധം
തന്നിൽനിന്നൊഴിച്ചീടാമെന്നുണ്ടു പണ്ടേ
വിധി. 57

ഖിന്നരാം പാണ്ഡവന്മാർ പാഞ്ചാലിയോടുകൂടി-
പ്പിന്നെത്തത്മൃതബാലസംസ്കാരംനടത്തിനാർ. 58

---

# അദ്ധ്യായം 8.

സൂതൻ പറഞ്ഞു

പിന്നെയപ്പാണ്ഡവന്മാർ കൃഷ്ണനോടൊത്തു
മൃത-
നന്ദനക്കുദകപ്രദാനകർമ്മംനടത്താൻ
അംഗനമാരെയെല്ലാം മുൻനടത്തിച്ചുകൊണ്ടു-
ഗ്ഗംഗതൻതീരത്തിങ്കൽ മന്ദമായ്ച്ചെന്നണ-
ഞ്ഞാർ. 1

കരഞ്ഞുകൊണ്ടെല്ലാരും നീരേകി വീണ്ടുംമുങ്ങി
ഹരിപാദാബ്ജധൂളീശുദ്ധമാം ഗംഗാംഭസ്സിൽ. 2

---

1 ഗുരുവിന്റെ പാതിമെയ്യ് (ഭാര്യ) 2 ഭർത്താവു ദൈവമെന്നു കരുതുന്നവരം

തത്രാസീനം കുരുപതിം ധൃതരാഷ്ട്രം സഹാനുജം
ഗാന്ധാരീം പുത്രശോകാർത്താം പൃഥാം കൃഷ്ണാം ച മാധവഃ 3
സാന്ത്വയാമാസ മുനിഭിർഹതബന്ധൂൻ ശുചാർപ്പിതാൻ
ഭൂതേഷു കാലസ്യ ഗതിം ദർശയന്ന പ്രതിക്രിയാം. 4
സാധയിത്വാജാതശത്രോഃ സ്വം രാജ്യം കിതവൈർഹൃതം
ഘാതയിത്വാസതോ രാജ്ഞഃ കചസ്പർശക്ഷതായുഷഃ 5
യാജയിത്വാശ്വമേധൈസ്തം ത്രിഭിരുത്തമകല്പകൈഃ
തദ്യശഃ പാവനം ദിക്ഷു ശതമന്യോരിവാതനോൽ 6
ആമന്ത്ര്യ പാണ്ഡുപുത്രാംശ്ച ശൈനേയോദ്ധവസംയുതഃ
ദ്വൈപായനാദിഭിർവിപ്രൈഃ പൂജിതൈഃ പ്രതിപൂജിതഃ 7
ഗന്തും കൃതമതിർബ്രഹ്മൻ! ദ്വാരകാം രഥമാസ്ഥിതഃ
ഉപലേഭേഽഭിധാവന്തീമുത്തരാം ഭയവിഹ്വലാം. 8

ഉത്തരോവാച

പാഹി പാഹി മഹായോഗിൻ ദേവ ദേവ ജഗൽപതേ!
നാന്യം ത്വദഭയം പശ്യേ യത്ര മൃത്യുഃ പരസ്പരം. 9
അഭിദ്രവതി മാമീശ! ശരസ്തപ്തായസോ വിഭോ!
കാമം ദഹതു മാം നാഥ മാ മേ ഗർഭോ നിപാത്യതാം. 10

സൂത ഉവാച

ഉപധാര്യ വചസ്തസ്യാ ഭഗവാൻ ഭക്തവത്സലഃ
അപാണ്ഡവമിദം കർത്തും ദ്രൌണേരസ്ത്രമബുദ്ധ്യത. 11
തർഹ്യേവാഥ മുനിശ്രേഷ്ഠ പാണ്ഡവാഃ പഞ്ച സായകാൻ
ആത്മനോഽഭിമുഖാൻ ദീപ്താനാലക്ഷ്യാസ്ത്രാണ്യുപാദദുഃ 12
വ്യസനം വീക്ഷ്യ തത്തേഷാമനന്യവിഷയാത്മനാം
സുദർശനേന സ്വാസ്ത്രേണ സ്വാനാം രക്ഷാം വ്യധാദ്വിഭുഃ 13
അന്തസ്ഥഃ സർവ്വഭൂതാനാമാത്മാ യോഗേശ്വരോ ഹരിഃ
സ്വമായയാഽഽവൃണോൽ ഗർഭം വൈരാട്യാഃ കുരുതന്തവേ. 14
യദ്യപ്യസ്ത്രം ബ്രഹ്മശിരസ്ത്വമോഘം ചാപ്രതിക്രിയം
വൈഷ്ണവം തേജ ആസാദ്യ സമശാമ്യൽ ഭൃഗൂദ്വഹ! 15
മാമംസ്ഥാ ഹ്യേതദാശ്ചര്യം സർവ്വാശ്ചര്യമയേഽച്യുതേ
യ ഇദം മായയാ ദേവ്യാ സൃജത്യവതി ഹന്ത്യജഃ 16
ബ്രഹ്മതേജോവിനിർമ്മുക്തൈരാത്മജൈസ്സഹ കൃഷ്ണയാ
പ്രയാണാഭിമുഖം കൃഷ്ണമിദമാഹ പൃഥാ സതീ. 17

കുന്ത്യുവാച

നമസ്യേ പുരുഷന്ത്വാഽഽദ്യമീശ്വരം പ്രകൃതേഃ പരം
അലക്ഷ്യം സർവ്വഭൂതാനാമന്തർബ്ബഹിരവസ്ഥിതം. 18
മായാജവനികാച്ഛന്നമജ്ഞാനോക്ഷജമവ്യയം
ന ലക്ഷ്യസേ മൂഢദൃശാ നടോ നാട്യധരോ യഥാ. 19
തഥാ പരമഹംസാനാം മുനീനാമമലാത്മനാം
ഭക്തിയോഗവിധാനാർത്ഥം കഥം പശ്യേമ ഹി സ്ത്രിയഃ 20
കൃഷ്ണായ വാസുദേവായ ദേവകീനന്ദനായ ച
നന്ദഗോപകുമാരായ ഗോവിന്ദായ നമോ നമഃ 21
നമഃ പങ്കജനാഭായ നമഃ പങ്കജമാലിനേ
നമഃ പങ്കജനേത്രായ നമസ്തേ പങ്കജാംഘ്രയേ. 22

യഥാ ഹൃഷീകേശ ഖലേന ദേവകീ
കംസേന രുദ്ധാതിചിരം ശുചാർപ്പിതാ
വിമോചിതാഹം ച സഹാത്മജാ വിഭോ
ത്വയൈവ നാഥേന മുഹുർവ്വിപൽഗണാൽ. 23

സോദരസമന്വിതം തത്രമേവീടും ധർമ്മ-
ജാതഭൂപാലനേയുമാധ്യതരാഷ്ട്രരേയും
പുത്രശോകാർത്തയാകും ഗാന്ധാരി, കുന്തീദേവി-
യൊത്തപാഞ്ചാലാത്മജയെന്നിവരെയുംപിന്നെ 3

ബന്ധുക്കളൊട്ടങ്ങിയ മററു ദുഃഖിതരേയും
ബന്ധഹീനരാം മുനിമാരൊത്ത ദൈത്യാരാതി
കാലത്തിൻഗതിയാക്കുമവാര്യ്യമെന്നതത്ത്വം
ചേലായിസ്സ്പഷ്ടമാക്കിയാശ്വസിപ്പിച്ചീടിനാൻ. 4

വഞ്ചകാഹൃതംരാജ്യം വീണ്ടുധർമ്മജന്നേകി
പാഞ്ചാലീകേശംതൊട്ട ദുഷ്ടർക്കും നാശംചേർത്തു
അശ്വമേധങ്ങൾമൂന്നു നടത്തിച്ചദ്ദേഹത്തിൻ-
ശാശ്വതകീർത്തിയിന്ദ്രന്നൊപ്പമായ് വ്യാപിപ്പിച്ചു
പാണ്ഡവരോട്ടയാത്ര ചൊല്ലിവ്യാസാദിപ്രതി-
വന്ദനങ്ങളുമേററു തൻപുരം പൂകാൻകൃഷ്ണൻ
ഉദ്ധവസാത്യകിമാരൊത്തൊരു തേരേറവേ-
യുത്തരകരഞ്ഞുപാഞ്ഞെത്തുന്നതായിക്ക-
ണ്ടാൻ. 5-8

ഉത്തര പറഞ്ഞു

ദേവദേവേശാ! ജഗദീശ്വരാ! യോഗേശാ!യീ-
പ്പാവത്തെയവിട്ടുന്നു രക്ഷിച്ചുകൊള്ളേണമേ.
എനിക്കങ്ങല്ലാതില്ലൊരാലംബമന്യരെല്ലാം
നിനക്കിൽ മൃതിഭീതിയുള്ളവർതന്നെയല്ലോ. 9

ചുട്ടിരുമ്പമ്പൊന്നിതാ വരുന്നുണ്ടെൻറനേരേ,
പെട്ടെന്നതെന്നെദ്ദഹിപ്പിക്കട്ടെ,യെന്നാൽമമ
ഗർഭസ്ഥശിശുവിന്നു ലേശമതേശീടാതെ
മുപ്പാരിൻപതേ! ഭവാൻ കാത്തരുളീടവേണം. 10

സൂതൻ പറഞ്ഞു

എണാക്ഷീവാക്യംകേ,ട്ടി [1]ബഭ്രുവപാണ്ഡവമാ-
ക്കാൻ
ദ്രോണജൻവിട്ട ബാണമാണതെന്നീശൻ
പാർത്താൻ.
പഞ്ചപാണ്ഡവന്മാരുമവരെ നേരിട്ടീട്ട-
മഞ്ചുജ്ജ്വലാസ്ത്രത്തെക്കണ്ടെന്പുകളെട്ടു-
ത്തുതേ. 11-12

അന്യചിന്തകളെന്യേ തന്നേത്താൻ ഭജിക്കുമീ-
യുന്നതഭക്തന്മാർക്കു വന്നതാംദുഃഖംപാർത്തു
തന്നുടെമഹനീയസുദർശനായുധത്തെ-
യൊന്നുവിട്ടധോക്ഷജനവരെ രക്ഷിച്ചിതു. 13

യോഗേശനായിസ്സർവ്വഭൂതാന്തഃസ്ഥിതനാകും
ശ്രീകാന്തൻകുരുവംശം നിലനിർത്തുവാനായി. 14

ആകഗ്രാംഗിയാം വിരാടാത്മജതൻെറ ഗർഭം
വേഗത്തിൽസ്വമായയാൽ മറച്ചുകാത്തുകൊ-
ണ്ടാൻ.

തന്മഹാസുദർശന മഹസ്സിലമർന്നുപോയ്
ബ്രഹ്മാസ്ത്ര[2]മമോഘമാണെങ്കിലും ഭൃഗ്ഗദ്വഹ! 15

നിജമായയാൽ വിശ്വംസൃഷ്ടിച്ചുകാത്തഴിക്കു-
മജൻതൻകളികളിലത്ഭുതപ്പെടാനുണ്ടോ! 16

[3]ബ്രഹ്മാസ്ത്രനിർമ്മുക്തരാം തൻതനയന്മാരൊട്ടും
പെണ്മണികൃഷ്ണയോട്ടുംകൂടിയ കുന്തീദേവി
യാത്രയ്ക്കുഭാവിച്ചീട്ടും ഭഗവാൻതന്നന്തിക-
മെത്തിയെത്രയും ഭക്തിവിനയപൂർവ്വം ചൊ-
ന്നാൾ. 17

കുന്തി പറഞ്ഞു

സകലചരാചരാന്തർബഹിഃസ്ഥിതനായി,
പ്രകൃതിതന്നിൽനിന്നു ഭിന്നനായ്, നിയന്താ-
വായ്
പരിപൂർണ്ണനാ,[4]യഗോചരനാ,യാദ്യനാകും
പരദൈവമേ! ഹരേ! നമസ്കരിക്കുന്നു ഞാൻ. 18

മായയാം മറയാലാച്ഛന്നനാ യധോക്ഷജ-
നായ നീ വേഷംകെട്ടിയാട്ടുന്ന നടനെപ്പോൽ
കേവലമജ്ഞദൃഷ്ടിക്കദൃശ്യനത്രേ പാർത്താൽ
ഹേ വിഭോ! നാശഹീനാ! മൂഢഞാൻ-
നമിക്കുന്നു. 19

പരമഹംസന്മാരും മനനംശീലിച്ചുള്ള
വരമാമുനിമാരുമമലചിത്തന്മാരും
അറിയാതിരിക്കുമ്പോൾ ഭക്തിയോഗത്താൽ-
നിന്നെ-
യറിവതെറെഴും സ്ത്രീകൾ ഞങ്ങളെങ്ങിനെ-
കാണും. 20

ഹേ വാസുദേവാ! കൃഷ്ണാ! ദേവകീദേവീ-
സൂനോ!
ഗോവിന്ദാ! നന്ദഗോപകുമാരാ! നമസ്കാരം. 21

നമസ്തേ! പത്മനാഭാ! നമസ്തേ പത്മമാലിൻ!
നമസ്തേപത്മനേത്രാ! നമസ്തേപത്മപാദാ! 22

ദുഷ്ടാഗ്ര്യനാകും കംസൻ പിടിച്ചുകെട്ടിയിട്ട
കഷ്ടപ്പെട്ടുത്തിയോരു നിന്നമ്മ ദേവകിയെ
രക്ഷിച്ചപോലെന്നെയുമെൻതനൂജന്മാരെയു-
മക്ഷയകീർത്തേ! ഭവാൻ രക്ഷിച്ചു വീണ്ടും-
വീണ്ടും. 23

---

1 പാണ്ഡവന്മാരില്ലാത്തതു്   2 നിഷ്ഫലമാകാത്തതു്   3 ബ്രഹ്മാസ്ത്രത്തിൽനിന്നു മോചിക്കപ്പെട്ടവർ
4 നേത്രവിഷയമാകാത്തവൻ

വിഷാന്മഹാഗ്നേഃ പുരുഷാദദർശനാ-
ദസത്സഭായാ വനവാസകൃച്ഛ്റതഃ
മൃധേ മൃധേഽനേകമഹാരഥാസ്ത്രതോ
ദ്രൌണ്യസ്ത്രതശ്ചാസ്മ ഹരേഽഭിരക്ഷിതാഃ 24
സുയോധന നിസൃഷ്ടോന
ശ്ശാപായാമഷണോ മുനിഃ
പത്യൈശ്ചാത്മപുത്ര സഹ
ത്രിലോകൈശ്വരതാം വനേ 25

വിപദസ്സന്തു നശ്ശശ്വത്തത്ര തത്ര ജഗൽഗുരോ!
ഭവതോ ദർശനം യൽ സ്യാദപുനർഭവദർശനം. 26
ജന്മൈശ്വര്യശ്രുതശ്രീഭിരേധമാനമദഃ പുമാൻ
നൈവാർഹത്യഭിധാതും വൈ ത്വാമകിഞ്ചനഗോചരം. 27
നമോഽകിഞ്ചനവിത്തായ നിവൃത്തഗുണവൃത്തയേ
ആത്മാരാമായ ശാന്തായ കൈവല്യപതയേ നമഃ 28
മന്യേ ത്വാം കാലമീശാനമനാദിനിധനം വിഭും
സമം ചരന്തം സർവ്വത്ര ഭൂതാനാം യന്മിഥഃ കലിഃ 29

ന വേദ കശ്ചിൽ ഭഗവംശ്ചികീർഷിതം
തവേഹമാനസ്യ നൃണാം വിഡംബനം
ന യസ്യ കശ്ചിൽ ദയിതോസ്തി കർഹിചിൽ
ദ്വേഷ്യശ്ച യസ്മിൻ വിഷമാ മതിർന്നൃണാം. 30

ജന്മ കർമ്മ ച വിശ്വാത്മന്നജസ്യാകർത്തുരാത്മനഃ
തിര്യങ്നൃഷിഷു യാദസ്സു തദത്യന്തവിഡംബനം. 31

ഗോപ്യാദദേ ത്വയി കൃതാഗസി ദാമ താവൽ
യാ തേ ദശാഽശ്രുകലിലാഞ്ജനസംഭ്രമാക്ഷം
വക്ത്രം നിനീയ ഭയഭാവനയാ സ്ഥിതസ്യ
സാ മാം വിമോഹയതി ഭീരപി യൽ ബിഭേതി. 32

കേചിദാഹുരജം ജാതം പുണ്യശ്ലോകസ്യ കീർത്തയേ
യദോഃ പ്രിയസ്യാന്വവായേ മലയസ്യേവ ചന്ദനം. 33
അപരേ വസുദേവസ്യ ദേവക്യാം യാചിതോഽഭ്യഗാൽ
അജസ്ത്വമസ്യ ക്ഷേമായ വധായ ച സുരദ്വിഷാം. 34
ഭാരാവതരണായാന്യേ ഭുവോ നാവ ഇവോദധൌ
സീദന്ത്യാ ഭൂരിഭാരേണ ജാതോ ഹ്യാത്മഭുവാർത്ഥിതഃ 35
ഭവേഽസ്മിൻ ക്ലിശ്യമാനാനാമവിദ്യാകാമകർമ്മഭിഃ
ശ്രവണസ്മരണാർഹാണി കരിഷ്യന്നിതി കേചന. 36

ശൃണ്വന്തി ഗായന്തി ഗൃണന്ത്യഭീക്ഷ്ണശഃ
സ്മരന്തി നന്ദന്തി തവേഹിതം ജനാഃ
ത ഏവ പശ്യന്ത്യചിരേണ താവകം
ഭവപ്രവാഹോപരമം പദാംബുജം. 37
അപ്യദ്യ നസ്ത്വം സ്വകൃതേഹിത! പ്രഭോ
ജിഹാസസി സ്വിൽ സുഹൃദോഽനുജീവിനഃ
യേഷാം ന ചാന്യൽ ഭവതഃ പദാംബുജാൽ
പരായണം രാജസു യോജിതാംഹസാം. 38

കേ വയം നാമരൂപാഭ്യാം യദുഭിസ്സഹ പാണ്ഡവാഃ
ഭവതോഽദർശനം യർഹി ഹൃഷീകാണാമിവേശിതുഃ. 39
നേയം ശോഭിഷ്യതേ തത്ര യഥേദാനീം ഗദാധര
ത്വൽപദൈരങ്കിതാ ഭാതി സ്വലക്ഷണവിലക്ഷിതൈഃ. 40

കാനനനിവാസത്തിൻ ക്ലേശത്തിൽനിന്നും ദുഷ്ട-
മാനവന്മാർതൻസഭാമണ്ഡപം തന്നിൽനിന്നും
രൂക്ഷമാം വിഷത്തിലും തീയിലുംനിന്നും മഹാ-
രാക്ഷസന്മാരിൽനിന്നുമോരോരോ യുദ്ധത്തിലും
വാച്ചോരു മഹാരഥാസ്ത്രങ്ങളിൽനിന്നും വിശേ-
ഷിച്ചുമശ്വത്ഥാമാവിന്നുജ്ജ്വലാസ്ത്രത്തിൽനിന്നും
അല്ലയോ ഹരേ! കൃഷ്ണാ! നിന്തിരുവടിതന്നെ-
യല്ലയോരക്ഷിച്ചതു ഞങ്ങളെയപ്പൊഴപ്പോൾ. 24

വനത്തിൽവാഴുംകാലം ശാപമേല്പിക്കാൻ ദുര്യോ-
ധനനക്കോപശീലനായ ദുർവ്വാസസ്സിനെ
വിട്ടതായറിഞ്ഞെത്തിയങ്ങല്പം ചീരതിന്നു-
തുഷ്ടനാക്കിനാനങ്ങമ്മുനിയെമുപ്പാരൊടും. 25

ആപത്തിങ്ങടിക്കടിയെത്തട്ടെ,യപ്പോഴെല്ലാം
ശ്രീപതേ! മുക്തിദംതവദർശനം കിട്ടുമല്ലോ. 26

സത്കുലം, പ്രഭുത്വം, ശ്രീ, പാണ്ഡിത്യമിവ-
മൂലം
മുഷ്ടിയല്ലുന്നവർക്ക ഭക്തദൃശ്യനാംനിന്നെ
കാണുവാൻ സാധിക്കയി,ല്ലെന്നല്ല,ഭവദഭി-
ധാനമെന്നോതുവാനുമവർക്കെന്തവകാശം! 27

ആത്മാരാമനായ് സദാകൈവല്യനാഥനായി
ധർമ്മാർത്ഥകാമാദിയിലാശയററവനായി
ശാന്തനായകിഞ്ചനധനമാം ഹൃഷീകേശാ!
നിന്തിരുമേനിക്കിതാ പിന്നെയും നമസ്കാരം. 28

നീതന്നെ നിയന്താവും വിഭുവും പാത്തുകാൺകി-
ലാദിയുമന്തവുമററവനുമങ്ങുതന്നെ
കാലസ്വരൂപനും നീ സർവ്വത്രസഞ്ചാരിയായ്
ലാലസിപ്പതും ഭവാനെന്നുതാൻ നിനയ്ക്കുന്നേൻ.
ഭൂതജാലങ്ങൾക്കത്രേയന്യോന്യം കലഹങ്ങ;-
ളേതുമില്ലല്ലോ ഭേദഭാവന ഭവാനോത്താൽ. 29

മനുഷ്യമട്ടിൽഭവാൻ കാണിക്കും കൈകളൊന്നും
മനസ്സിലാക്കീടുവാൻ മർത്ത്യനില്ലല്ലോശേഷി.
പ്രിയനും വിരോധിയുമില്ലാത്ത ഭവാനിലും
നിയതം ഭേദബുദ്ധിജനങ്ങൾ കല്പിക്കുന്നു. 30

നിനക്കി[1]ലജന്മാവാ[2]യ കത്താവാകും ഭവാൻ
മനുജൻ,[3]തിര്യ്യ,ക്കൃഷി,യാദസ്സെന്നീ ജാതിയിൽ
അനന്തജന്മങ്ങളുമദ്ഭുതകർമ്മങ്ങളു-
മനിശമാന്നുനിജലീല നിർവ്വഹിക്കുന്നു.
തൈക്കലം തകക്കയാൽ ഭവാനെക്കെട്ടാൻ
കയർ 31

കൈക്കൊണ്ടുയശോദവന്നടുത്ത സന്ദർഭത്തിൽ
കണ്ണീരിൽകലങ്ങിയ മഷിയൊത്തുച്ചലിക്കും
കണ്ണുകളെഴും മുഖംകുനിച്ചുഭീനടിച്ചു
നിന്നൊരാനിലയോത്തുഞാനിതാമോഹിക്കുന്നു,
ഉന്നതഭയങ്ങൾക്കും ഭവാനെബ്ഭയമല്ലോ. 32

പുണ്യശ്ലോകനാം ധർമ്മജന്മാവിൻകീർത്തിക്കായി-
ട്ടനുനപ്രിയമെഴും യാദവാന്വയംതന്നിൽ,
ഉന്നത[4]മലയമാമലയിൽച്ചന്ദനംപോൽ,
വന്നുജാതനായജനങ്ങെന്നു ചിലർ ചൊൽവൂ. 33

ജന്മഹീനനാം ഭവാനീലോകക്ഷേമത്തിനു-
മുന്മൂലനാശം ദൈത്യരാശിക്കു ചേർത്തീടാനും
പ്രാർത്ഥിതനാകമൂലം ദേവകീവസുദേവ-
പുത്രനായവതരിച്ചെന്നിങ്ങു വേറേചിലർ, 34

ഭൂരിഭാരത്താൽത്താഴാൻഭാവിക്കും ഭൂദേവിതൻ-
[5] ധൂരിനെ, സ്സമുദ്രത്തിൽക്കപ്പലിൻഭരംപോലെ,
കുറയ്ക്കാൻ ബ്രഹ്മാവപേക്ഷിക്കകമൂലമായി-
പ്പിറന്ന സർവ്വേശനാണങ്ങെന്നും ചൊൽവൂ
ചിലർ. 35

കാമ,മജ്ഞാനം, കർമ്മമിവയാൽ ഭവാബ്ധിയി-
ലാമഗ്നരായി ക്ലേശിച്ചീടുന്ന മർത്ത്യക്കെന്നും
കേൾക്കാനും സ്മരിക്കാനുംയോഗ്യമാം കർമ്മങ്ങൾ
തൻ
മാർഗ്ഗദർശിയായ് ജന്മാവരിച്ചന്നൊരുകൂട്ടർ 36

ഏതവൻ സദാ ഭവച്ചരിതം ശ്രവിക്കയും
സാദരം പാട്ടുകയും ചൊൽകയും സ്മരിക്കയും
സന്തോഷിക്കയും ചെയ്യുന്നു,ണ്ടവൻ സംസാ-
രത്തി-
നന്തമേകീടും ഭവത്പാദാബ്ജമുടൻകാൺമൂ 37

സ്വജനാഭിലാഷങ്ങളഖിലം സാധിപ്പിക്കും
വിജയസഖേ! വിഭോ! ഭവദാശ്രിതരാകും
ഞങ്ങളെവെടിഞ്ഞിപ്പോൾ പോകുവാൻ
ഭാവിപ്പതു
ഭംഗിയോ ഭഗവാനേ! രാജാക്കന്മാക്കശേഷം
തുംഗമാം ദുഃഖംചേർത്തങ്ങൾക്കിന്നോർത്തീടുകി-
ലങ്ങൊഴിഞ്ഞവലംബമാരുള്ളതഖിലേശാ! 38

ഇന്ദ്രിയജാലം ജീവാഭാവത്തിലെന്നപോൽ,
ത്വത്-
സന്ദർശനാഭാവത്തിലീയദുപാണ്ഡവന്മാർ
ചലനംവിട്ടു ബലഹീനരായ് വൃഥാവലേ
വിലയില്ലാത്ത നാമരൂപങ്ങൾധരിക്കുന്നു. 39

ഹേകൃഷ്ണാ! ഗദാധരാ! ഭാഗ്യലക്ഷണങ്ങളാ-
ലാകഷകങ്ങളാകുമങ്ങേക്കാൽച്ചുവട്ടുകൾ
അണിഞ്ഞു ശോഭിക്കുമിബ്ഭൂദേവിഭവാൻ
പോയാൽ
കണികപോലും ഭംഗിടതവിവിളങ്ങീടാ. 40

1 ജനനമില്ലാത്തവൻ 2 കർമ്മമില്ലാത്തവൻ 3 മൃഗം 4 മലയാദ്രി 5 ഭാരം

ഇമേ ജനപദാഃ സ്വൃദ്ധാസ്സുപക്വൌഷധിവീരുധഃ
വനാദ്രിനദ്യുദന്വന്തോ ഹ്യേധന്തേ തവ വീക്ഷിതൈഃ. 41

അഥ വിശ്വേശ വിശ്വാത്മൻ വിശ്വമൂർത്തേ സ്വകേഷു മേ
സ്നേഹപാശമിമം ഛിന്ധി ദൃഢം പാണ്ഡുഷു വൃഷ്ണിഷു. 42

ത്വയി മേഽനന്യവിഷയാ മതിർമ്മധുപതേഽസകൃൽ
രതിമുദ്വഹതാദദ്ധാ ഗംഗേവൌഘമുദന്വതി. 43

ശ്രീകൃഷ്ണ കൃഷ്ണ സഖ വൃഷ്ണ്യൃഷഭാവനിധ്രു-
ഗ്രാജന്യവംശദഹനാനപവർഗ്ഗവീര്യ!
ഗോവിന്ദ ഗോദ്വിജസുരാർത്തിഹരാവതാര!
യോഗേശ്വരാഖിലഗുരോർഭഗവൻ! നമസ്തേ. 44

സൂത ഉവാച

പൃഥയേത്ഥം കളപദൈഃ പരിണൂതാഖിലോദയഃ
മന്ദം ജഹാസ വൈകുണ്ഠോ മോഹയന്നിവ മായയാ. 45

താം ബാഢമിത്യുപാമന്ത്ര്യ പ്രവിശ്യ ഗജസാഹ്വയം
സ്ത്രിയശ്ച സ്വപുരം യാസ്യൻ പ്രേമ്ണാ രാജ്ഞാ നിവാരിതഃ. 46

വ്യാസാദ്യൈരീശ്വരേഹാജ്ഞൈഃ കൃഷ്ണേനാത്ഭുതകർമ്മണാ
പ്രബോധിതോഽപീതിഹാസൈർന്നാബുധ്യത ശുചാർപ്പിതഃ. 47

ആഹ രാജാ ധർമ്മസുതശ്ചിന്തയൻ സുഹൃദാം വധം
പ്രാകൃതേനാത്മനാ വിപ്രാഃ സ്നേഹമോഹവശം ഗതഃ 48

അഹോ മേ പശ്യതാജ്ഞാനം ഹൃദി രൂഢം ദുരാത്മനഃ
പാരക്യസ്യൈവ ദേഹസ്യ ബഹ്വ്യോ മേഽക്ഷൌഹിണീർഹതാഃ

ബാലദ്വിജസുഹൃന്മിത്രപിതൃഭ്രാതൃഗുരുദ്രുഹഃ
ന മേ സ്യാന്നിരയാന്മോക്ഷോ ഹ്യപി വർഷായുതായുതൈഃ 50

നൈനോ രാജ്ഞഃ പ്രജാഭർത്തുർധർമ്മയുദ്ധേ വധോ ദ്വിഷാം
ഇതി മേ ന തു ബോധായ കല്പതേ ശാസനം വചഃ 51

സ്ത്രീണാം മദ്ധതബന്ധൂനാം ദ്രോഹോ യോഽസാവിഹോത്ഥിതഃ
കർമ്മഭിർഗ്ഗൃഹമേധീയൈർന്നാഹം കല്പോ വ്യപോഹിതും 52

യഥാ പങ്കേന പങ്കാംഭഃ സുരയാ വാ സുരാകൃതം.
ഭൂതഹത്യാം തഥൈവൈകാം ന യജ്ഞൈർമ്മാർഷ്ടുമർഹതി 53

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
പ്രഥമസ്കന്ധേ കുന്തീസ്തുതിര്യുധിഷ്ഠിരാനുതാപോ നാമാഷ്ടമോഽദ്ധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 324. പ്രഥമസ്കന്ധേ ശ്ലോകാഃ 324

---

## നവമോഽധ്യായഃ

സൂത ഉവാച

ഇതി ഭീതഃ പ്രജാദ്രോഹാൽ സർവ്വധർമ്മവിവിത്സയാ
തതോ വിനശനം പ്രാഗാദ്യത്ര ദേവവ്രതോഽപതൽ. 1

തദാ തേ ഭ്രാതരഃ സർവ്വേ സദശ്വൈഃ സ്വർണ്ണഭൂഷിതൈഃ
അന്വഗച്ഛൻ രഥൈർവിപ്രാ വ്യാസധൌമ്യാദയസ്തഥാ. 2

ഭഗവാനപി വിപ്രർഷേ രഥേന സധനഞ്ജയഃ
സ തൈർവ്യരോചത നൃപഃ കുബേര ഇവ ഗുഹ്യകൈഃ 3

ധാരാളം [1]പക്വൌഷധച്ചെടികൾ വനാദ്രികൾ
സാരസസരസ്സുകൾ നദികളെന്നിതെല്ലാം
ചേരുമിപ്രദേശങ്ങളങ്ങേക്കടാക്ഷങ്ങളാൽ
ഭൂരിസമൃദ്ധങ്ങളായ് സമ്പന്നങ്ങളായ്ത്തീൎന്നു. 41
ഇസ്ഥലമങ്ങുവിട്ടാൽ പാണ്ഡവന്മാൎക്കു ഭദ്രം
സുസ്ഥിരമിങ്ങുവാണാൽ യാദവന്മാൎക്കു ദുഃഖം
രണ്ടുമോൎക്കുമ്പോഴെനിക്കിണ്ടലേറുന്നുമേന്മേൽ
കൊണ്ടൽനേർവൎണ്ണാ! വിശ്വനായക! വിശ്വാത്മാവേ
അതിനാലെനിക്കൊപ്പമുഭയപക്ഷത്തിലും
പതിയും സ്നേഹപാശം ഛേദിക്കവിശ്വമൂൎത്തേ!42
അല്ലയോ മധുപതേ മന്മതിമറ്റൊന്നിലും
ചെല്ലാതബ്ധിയിലേക്കു ഗംഗാപ്രവാഹംപോലെ
നിന്തിരുമേനിതന്നേക്കെപ്പൊഴുംരാഗവായ്പോടന്തരമേതുമെന്യേ പ്രവഹിച്ചീടേണമേ. 43
ഹേ കൃഷ്ണാ! ജിഷ്ണുപ്രിയാ! വൃഷ്ണിരത്നമേ!‒വിഷ്ണോ!
വൈകുണ്ഠാ! ഭൂമിദ്രോഹിഭൂപാലവനവഹ്നേ!
ഗോവിന്ദാ! പശുദ്വിജദേവാൎത്തിഹരാ! ഹരേ!
ദേവേശാ! യോഗേശ്വരാ!ഭഗവൻ!നമസ്കാരം. 44

സൂതൻ പറഞ്ഞു

കുന്തിയാലിപ്രകാരം മധുരപദങ്ങളാൽ
പന്തിയായ് ബഹുവിധം കീൎത്തിതൻശ്രീമുകുന്ദൻ
സ്വന്തമായയാൽ മോഹിപ്പിക്കുവോനെന്നമട്ടിൽ
ബന്ധുരമാമ്മാറൊരു പുഞ്ചിരിയിട്ടീടിനാൻ. 45
"അങ്ങിനെതന്നേയെന്നിൽ ഭവതിക്കുണ്ടാകട്ടെ
തുംഗമാം പ്രേമമെന്നായവളോടോതിപ്പിന്നെ
മല്ലാക്ഷിമാരോടെല്ലാമകത്തുചെന്നു യാത്ര-
ചൊല്ലിപ്പിന്നെയും പുറപ്പെട്ടുവാൻ തുടങ്ങുമ്പോൾ
തടഞ്ഞുധൎമ്മാത്മജൻ"പോകരുതിപ്പോൾഭവാൻ,
മടങ്ങാമല്പംകൂടിക്കഴിഞ്ഞിട്ടെ"ന്നുചൊന്നാൻ. 46
ഈശാഭിലാഷം നേരേ മനസ്സിലാക്കീടാതെ
വ്യാസമുഖ്യരും ശ്രേഷ്ഠകൎമ്മാവാം കൃഷ്ണൻ‒താനും
ഇതിഹാസങ്ങൾമൂലം ബോധിപ്പിക്കിലും വീണ്ടും
മതിശാന്തതയുണ്ടായില്ല ധൎമ്മജനേതും. 47
ഉത്തമദ്വിജന്മാരേ! രാജാവാമജാതാരി
യുദ്ധത്തിൽ സുഹൃദ്വധംചെയ്തതു പേൎത്തുമോൎത്തു
സ്നേഹമോഹങ്ങൾക്കു കീഴ്വണങ്ങിയിത്തരത്തിൽ
സാഹസവചനങ്ങൾ പറഞ്ഞുതുടങ്ങിനാൻ. 48
കഷ്ടം! ഞാനതിദുഷ്ടൻതന്നെ,യെന്നുള്ളിലുള്ളം
ദൌഷ്ട്യവുമജ്ഞാനവുമെത്രയെന്നീക്ഷിക്കുവിൻ!
ജന്തുക്കൾക്കാഹാരമാകേണ്ടുമീ മെയ്ക്കുവേണ്ടി
ഹന്ത! ഞാനക്ഷൌഹിണിയസംഖ്യം‒നശിപ്പിച്ചേൻ. 49
എണ്ണമററുള്ള ബാലന്മാരെയും ദ്വിജരെയും
ഗണ്യരാം പിതൃഭ്രാതൃസുഹൃദ്ദേശികരേയും
കൊന്നൊടുക്കിയോരെനിക്കയുതായുതം വൎഷം
ചെന്നാലും നരകത്തിൽ നിന്നേറാൻ സാധിക്കുമോ? 50
ശത്രുഹത്യയാൽപാപം ഭൂഭൃത്തിനില്ലധൎമ്മ-
യുദ്ധത്തിലെന്നുചൊല്ലും സ്മൃതിമേശാന്തിക്കാകാ. 51
ഇപ്പോരിൽ ബന്ധുവധംനിമിത്തം പാവപ്പെട്ടോ-
രുല്പലാക്ഷികൾക്കേററിവച്ചദുഃഖത്തിൽനിന്നും
ഉദ്ഭൂതം [2] കിൽബിഷൌഘം പോക്കുവാൻ‒ഗൃഹാശ്രമ
കൽപിതകൎമ്മമൊന്നും പൎയ്യാപ്തമാകാദ്ധം 52
ചെളിവെള്ളത്താൽ ചേൎന്ന മാലിന്യമൊഴിക്കുവാൻ
ചെളിവെള്ളത്താൽത്തന്നെ കഴുകും വിധത്തിലും
മദ്യത്തിൻ മത്തുമാററാനുളവററുള്ളിൽവീണ്ടും
മദ്യംതാൻ ചെലുത്തുന്നപോലെയും നിരൂപിച്ചാൽ
ഫലഹീനം താനൊരു ജന്തുവെക്കൊന്നപാപം
തുലയാൻ പല യാഗം ചെയ്വതെന്നാ‒ണെന്മതം. 53

---

# അദ്ധ്യായം 9.

സൂതൻ പറഞ്ഞു

യുദ്ധത്താൽ ജനദ്രോഹമധികംതാൻ ചെയ്തതാ-
യുൾത്തുന്നഭീതിമൂലമസ്വസ്ഥചിത്തനായി
സകലധൎമ്മങ്ങളും വഴിപോൽ ധരിക്കുവാ-
നകതാരിങ്കലാശ വളൎന്ന ധൎമ്മജാതൻ
ഉയിർകൈവിടാൻ ഭീഷ്മരുത്തരായണം കാത്തു-
ശയിക്കും കുരുക്ഷേത്രം പൂകിനാനുടൻതന്നെ 1
അനുജന്മാരുമനുഗമിച്ചാരെല്ലാവരും
കനകരഥങ്ങളിൽക്കയറി മന്ദേതരം
ധൌമ്യനും വ്യാസന്താനും മററുമാമുനിമാരും
സമ്മോദപുരസ്സരമെത്തിനാരസ്ഥലത്തിൽ. 2
ഉജ്ജ്വലതേജസ്വിയാം ശ്രീകൃഷ്ണഭഗവാനു-
മൎജ്ജുനനൊത്തുതേരിൽക്കയറിപ്പുറപ്പെട്ടാൻ.
മന്നവൻയുധിഷ്ഠിരനിവരോടൊത്തുചേൎന്നു
മിന്നിനാൻ,ഗുഹ്യകന്മാർ ചൂഴുമക്കുബേരൻപോൽ 3

---
1 പാകംവന്ന ഔഷധച്ചെടികം 2 പാപസമൂഹം

ദൃഷ്ട്വാ നിപതിതം ഭൂമൌ ദിവശ്ച്യുതമിവാമരം
പ്രണേമുഃ പാണ്ഡവാ ഭീഷ്മം സാനുഗാസ്സഹ ചക്രിണാ. 4
തത്ര ബ്രഹ്മർഷയസ്സർവ്വേ ദേവർഷയശ്ചസത്തമ
രാജർഷയശ്ച തത്രാസന്ദ്രഷ്ടും ഭരതപുംഗവം. 5
പർവ്വതോ നാരദോ ധൌമ്യോ ഭഗവാൻ ബാദരായണഃ
ബൃഹദശ്വോ ഭരദ്വാജസ്സശിഷ്യോ രേണുകാസുതഃ 6
വസിഷ്ഠ ഇന്ദ്രപ്രമദസ്ത്രിതോ ഗൃത്സമദോ$f$സിതഃ
കക്ഷീവാൻ ഗൌതമോ$f$ത്രിശ്ച കൌശികോ$f$ഥ സുദർശനഃ 7
അന്യേ ച മുനയോ ബ്രഹ്മൻ ബ്രഹ്മരാതാദയോ$f$മലാഃ
ശിഷ്യൈരുപേതാ ആജഗ്മുഃ കശ്യപാങ്ഗിരസാദയഃ 8
താൻ സമേതാൻ മഹാഭാഗാനുപലഭ്യ വസൂത്തമഃ
പൂജയാമാസ ധർമ്മജ്ഞോ ദേശകാലവിഭാഗവിൽ. 9
കൃഷ്ണം ച തൽപ്രഭാവജ്ഞ ആസീനം ജഗദീശ്വരം
ഹൃദിസ്ഥം പൂജയാമാസ മായയോപാത്തവിഗ്രഹം. 10
പാണ്ഡുപുത്രാനുപാസീനാൻ പ്രശ്രയപ്രേമസംഗതാൻ
അഭ്യാചഷ്ടാനുരാഗാസ്രൈരന്ധീഭൂതേന ചക്ഷുഷാ. 11
അഹോ കഷ്ടമഹോ$f$ന്യായ്യം യദ്യൂയം ധർമ്മനന്ദനാഃ
ജീവിതും നാർഹഥ ക്ലിഷ്ടം വിപ്രധർമ്മാച്യുതാശ്രയാഃ 12
സംസ്ഥിതേ$f$തിരഥേ പാണ്ഡൌ പൃഥാ ബാലപ്രജാ വധൂഃ
യുഷ്മൽകൃതേ ബഹൂൻ ക്ലേശാൻ പ്രാപ്താ തോകവതീ മുഹുഃ 13
സർവ്വം കാലകൃതം മന്യേ ഭവതാം ച യദപ്രിയം
സപാലോ യദ്വശേ ലോകോ വായോരിവ ഘനാവലിഃ 14
യത്ര ധർമ്മസുതോ രാജാ ഗദാപാണിർവൃകോദരഃ
കൃഷ്ണോ$f$സ്ത്രീ ഗാണ്ഡിവം ചാപം സുഹൃൽകൃഷ്ണസ്തതോ വിപൽ. 15
ന ഹ്യസ്യ കർഹിചിദ്രാജൻ പുമാൻ വേദ വിധിത്സിതം
യദ്വിജിജ്ഞാസയാ യുക്താഃ മുഹ്യന്തി കവയോപി ഹി. 16
തസ്മാദിദം ദൈവതന്ത്രം വ്യവസ്യ ഭരതർഷഭ
തസ്യാനുവിഹിതോ$f$നാഥാ നാഥ പാഹി പ്രജാഃ പ്രഭോഃ 17
ഏഷ വൈ ഭഗവാൻ സാക്ഷാദാദ്യോ നാരായണഃ പുമാൻ
മോഹയൻ മായയാ ലോകം ഗൂഢശ്ചരതി വൃഷ്ണിഷു 18
അസ്യാനുഭാവം ഭഗവാൻ വേദ ഗുഹ്യതമം ശിവഃ
ദേവർഷിർന്നാരദസ്സാക്ഷാൽ ഭഗവാൻ കപിലോ നൃപ. 19
യം മന്യസേ മാതുലേയം പ്രിയം മിത്രം സുഹൃത്തമം
അകരോഃ സചിവം ദൂതം സൌഹൃദാദഥ സാരഥിം. 20
സർവ്വാത്മനഃ സമദൃശോ ഹ്യദ്വയസ്യനഹംകൃതേഃ
തൽകൃതം മതിവൈഷമ്യം നിരവദ്യസ്യ ന കചചിൽ. 21
തഥാപ്യേകാന്തഭക്തേഷു പശ്യ ഭൂപാനുകമ്പിതം
യന്മേ$f$സൂംസ്ത്യജതഃ സാക്ഷാൽ കൃഷ്ണോ ദർശനമാഗതഃ 22
ഭക്ത്യാ$ff$വേശ്യ മനോ യസ്മിൻ വാചാ യന്നാമ കീർത്തയൻ
ത്യജൻ കളേബരം യോഗീ മുച്യതേ കാമകർമ്മഭിഃ 23

സ ദേവദേവോ ഭഗവാൻ പ്രതീക്ഷതാം
കളേബരം യാവദിദം ഹിനോമ്യഹം
പ്രസന്നഹാസാരുണലോചനോല്ലസ-
ന്മുഖാംബുജോ ധ്യാനപഥശ്ചതുർഭുജഃ 24

വിണ്ണിൽനിന്നിങ്ങു മന്നിൽപതിച്ചദേവന്മട്ടിൽ
മിന്നുമഗാംഗേയനെ വന്ദിച്ചാരവരെല്ലാം. 4

[1]ഭരതശ്രേഷ്ഠൻതന്നെക്കാണ്മാനായങ്ങെത്തിനാർ
സുരർഷിബ്രഹ്മർഷിമാർ രാജർഷിമാരുമപ്പോൾ 5

പാരാതെ വേദവ്യാസൻ പർവ്വതൻധൗമ്യൻതാനും
നാരദൻഭരദ്വാജൻ ഭാർഗ്ഗവൻബൃഹദശ്വൻ
വസിഷ്ഠൻത്രിതൻഗൃത്സമദേന്ദ്രപ്രമദന്മാ-
രസിതൻ, കക്ഷീവാനും, ഗൗതമനത്രിതാനും
കൌശികൻ, സുദർശനന്, ശ്രീശുക്രൻ,
ബൃഹസ്പതി,
കശ്യപൻതൊട്ടു മററു ദിവ്യമാമുനിമാരും
[2]അന്തേവാസികളുമായ് വളരെവളരെപ്പേർ
സന്ധിച്ചാരവിടത്തിലക്കാലം ദ്വിജന്മാരേ! 6-8

ഇമ്മട്ടു മഹാത്മാക്കൾ സമ്മേളിച്ചതുകണ്ടു
ധർമ്മജ്ഞൻ ദേശകാലഭേദജ്ഞൻ ഗംഗാദത്തൻ
അക്കിടപ്പിലുമുള്ളംകൊണ്ടുമാംഗ്യാദിയാലും
സത്ക്കരിച്ചേവരേയും പൂജിച്ചാൻ യഥോ-
ചിതം. 9

ഹൃദയസ്ഥിതനായി, മായാമർത്ത്യനായ്,ലോക-
ത്രിതയത്തിനുമീശനാകിയ കൃഷ്ണനേയും
തന്നരികത്തു കണ്ടു തത്പ്രഭാവജ്ഞൻഭീഷ്മ-
രുന്നതഭക്തിപൂർവ്വമർച്ചിച്ചാൻ വേണ്ടുംമട്ടിൽ. 10

ചാരത്തായ് സ്നേഹഭക്ത്യാദരങ്ങളോടുനില്ക്കും
വീരാഗ്രഗണ്യന്മാരാം പാണ്ഡുനന്ദനന്മാരെ
പ്രേമബാഷ്പത്താലന്ധമാകിയ നേത്രങ്ങളാ-
ലാമഹാനൊന്നുനോക്കിച്ചൊല്ലിനാനിപ്രകാരം 11

ഹരിയും വിപ്രന്മാരും ധർമ്മവുമാലംബമായ്-
ക്കരുതിവാണീടുന്ന ധർമ്മനന്ദനന്മാരേ!
ദുഃഖിച്ചുകഴിയേണ്ടോരല്ലല്ലോ നിങ്ങൾപിന്നെ
ദുഃഖിപ്പതഹോ കഷ്ടം! മന്യായംതന്നെപാ-
ർത്താൽ! 12

ജന്യശ്ശൂരനായ[3]തിരഥനായിട്ടും പാണ്ഡു-
മന്നവൻ മരിക്കവേ, കുഞ്ഞുങ്ങളായിരുന്ന
നിങ്ങൾക്കുവേണ്ടിയെന്തുദുഃഖങ്ങൾസഹിച്ചുപോ-
യംഗനാതിലകമാമമ്മയക്കുന്തീദേവി. 13

ഇന്നീയനർത്ഥമെല്ലാം നിങ്ങൾക്കു കാലംചെയ്ത-
തെന്നത്രേ വിചാരിപ്പാൻ സംഗതികാണുന്നുള്ളു.
കാലത്തിന്നധീനംതാൻ ലോകങ്ങൾപതിന്നാലും,
ചാലവേ മേഘാവലിവായുവിന്നെന്നപോലെ. 14

എവിടെധർമ്മസൂനു രാജാവു, ഗദാധാരി-
പവനാത്മജൻ,ഗാണ്ഡീവാന്വിതൻ ധനഞ്ജയൻ,
ഭുവനേശ്വരനായ ഭഗവാൻകൃഷ്ണൻബന്ധു-
വവിടെ വിപത്തെന്നാലെന്തുചൊല്ലേണ്ടു
പിന്നെ! 15

ഈശനാമിവന്നെഴുമിച്ഛയെന്തൊക്കെയെന്നു-
ലേശവുമാർക്കുമറിഞ്ഞീടുവാനരുതല്ലോ.
അക്കാര്യമറിഞ്ഞീടാനാഗ്രഹിച്ചിരിക്കുന്ന
സത്ക്കവിപ്രൗഢന്മാരുമാഹന്ത മോഹിക്കുന്നു 16

അതിനാലിതു ദൈവനിശ്ചയമെന്നുറച്ചി-
ട്ടതിനെയനുസരിച്ചീടുവാൻ തീർച്ചയാക്കി
അല്ലയോരാജൻ! ഭവാനനാഥജനങ്ങളെ
നല്ലപോൽ പരിപാലിച്ചീടുകമടിയാതെ. 17

ഇവൻതാൻ സാക്ഷാലാദ്യനീശ്വരൻ നാരാ-
യണൻ
ഭുവനം പാടേനിജമായയാൽ മോഹിപ്പിച്ച്, 18

സ്വന്തരൂപം മറച്ചു യാദവന്മാർക്കിടയ്ക്കു
സന്തതം സഞ്ചരിപ്പു മനുഷ്യനെന്നമട്ടിൽ
ശിവനും നാരദർഷി കപിലൻതാനുമത്രേ
ഇവന്റെ ഗുഹ്യതമമാഹാത്മ്യമറിയുന്നോർ. 19

നീവിചാരിക്കുന്നിവൻ മാതുലപുത്രനെന്നും,
കേവലമൊരുമിത്രം സുഹൃത്തുമെന്നുമെല്ലാം
തേർതെളിപ്പാനും മന്ത്രിയായിട്ടുമിവനെ നീ,
ദൂതിനും നിയോഗിപ്പൂചിലപ്പോൾ സൌഹൃദ-
ത്താൽ. 20

ഏകനായ്, സർവ്വാത്മാവായനഹംകൃതിയായി,
രാഗഹീനനായ്, സമദൃക്കാകുമിവ,നോർത്താൽ
സ്വകൃതകർമ്മങ്ങൾ തൻ നീചോച്ചഭേദങ്ങളാൽ
വികൃതിക്കധീനനായ്ത്തീരുന്നില്ലൊരിക്കലും. 21

എങ്കിലും,ശുദ്ധഭക്തന്മാരിലിബ്ഭഗവാൻ തൻ-
വൻകാരുണ്യത്തെക്കാൺക ഭൂപാലശിരോമണേ!
പ്രാണനെത്തള്ളാനോക്കുമെനിക്കു തത്സ്വരൂപം
കാണിപ്പാനായിട്ടിപ്പോളിങ്ങെഴുന്നള്ളിയല്ലോ.22

പ്രേമപൂർവ്വകമുൾപ്പൂവാരിലങ്ങർപ്പിച്ചുത-
ന്നാമകീർത്തനത്തോടുമുയിർകൈവിടും യോഗി
കാമ്യകർമ്മങ്ങളിൽനിന്നുടനേ വിമുക്തനാം,
അമ്മുരവൈരിദേവദേവൻ [4] സുധ്യാനദൃശ്യൻ,
തെളിഞ്ഞ പുഞ്ചിരിപ്പൂനിലാവുമിളഞ്ചോപ്പാ-
ന്നിളകുംമിഴികളുംവിളങ്ങും മുഖാബ്ജവും
ചതുർബാഹുവുംചേർന്നകടാക്ഷവർഷമെന്നി-
ലുതിർത്തു നില്ക്കേണമീദേഹം ഞാൻ വിടും-
വരെ. 23-24

1 ഭീഷ്മർ 2 ശിഷ്യന്മാർ 3 നാലുവിധമുള്ള രഥയുദ്ധത്തിൽ സമർത്ഥർ
4 ശരിയായി ധ്യാനിക്കുന്നവർക്കു കാണ്മാൻ കഴിയുന്നവൻ

സൂത ഉവാച

യുധിഷ്ഠിരസ്തദാകർണ്യ ശയാനം ശരപഞ്ജരേ
അപൃച്ഛദ്വിവിധാൻ ധർമ്മാനൃഷീണാഞ്ചാനുശൃണ്വതാം. 25
പുരുഷസ്വഭാവവിഹിതാൻ യഥാവർണ്ണം യഥാശ്രമം
വൈരാഗ്യരാഗോപാധിഭ്യാമാമ്നാതോഭയലക്ഷണാൻ 26
ദാനധർമ്മാൻ രാജധർമ്മാൻ മോക്ഷധർമ്മാൻ വിഭാഗശഃ
സ്ത്രീധർമ്മാൻ ഭഗവദ്ധർമ്മാൻ സമാസവ്യാസയോഗതഃ 27
ധർമ്മാർത്ഥകാമമോക്ഷാംശ്ച സഹോപായാൻ യഥാ മുനേ
നാനാഖ്യാനേതിഹാസേഷു വർണ്ണയാമാസ തത്ത്വവിൽ. 28
ധർമ്മം പ്രവദതസ്തസ്യ സ കാലഃ പ്രത്യുപസ്ഥിതഃ
യോ യോഗിനച്ഛന്ദമൃത്യോർവ്വാഞ്ഛിതസ്തൂത്തരായണഃ 29
തദോപസംഹൃത്യ ഗിരസ്സഹസ്രണീ-
ർവ്വിമുക്തസംഗം മന ആദിപൂരുഷേ
കൃഷ്ണേ ലസൽപീതപടേ ചതുർഭുജേ
പുരഃസ്ഥിതേ ഽമീലിതദൃഗ്വ്യധാരയൽ. 30
വിശുദ്ധയാ ധാരണയാ ഹതാശുഭ-
സ്തദീക്ഷയൈവാശു ഗതായുധശ്രമഃ
നിവൃത്തസർവ്വേന്ദ്രിയവൃത്തിവിഭ്രമ-
സ്തുഷ്ടാവ ജന്യം വിസൃജൻ ജനാർദ്ദനം. 31

ശ്രീഭീഷ്മ ഉവാച

ഇതി മതിരുപകല്പിതാ വിതൃഷ്ണാ
ഭഗവതി സാത്വതപുംഗവേ വിഭൂമ്നി
സ്വസുഖമുപഗതേ ക്വചിദ്വിഹർത്തും
പ്രകൃതിമുപേയുഷി യദ്ഭവപ്രവാഹഃ 32
ത്രിഭുവനകമനം തമാലവർണ്ണം
രവികരഗൌരവരാംബരം ദധാനേ
വപുരളകകുലാവൃതാനനാബ്ജം
വിജയസഖേ രതിരസ്തു മേ ഽനവദ്യാ. 33
യുധി തുരഗരജോവിധൂമ്രവിഷ്വ-
ക്കചലുളിതശ്രമവാര്യലംകൃതാസ്യേ
മമ നിശിതശരൈർവ്വിഭിദ്യമാന-
ത്വചി വിലസൽകവചേ ഽസ്തു കൃഷ്ണ ആത്മാ. 34
സപദി സഖിവചോ നിശമ്യ മധ്യേ
നിജപരയോർബ്ബലയോ രഥം നിവേശ്യ
സ്ഥിതവതി പരസൈനികായുരക്ഷ്ണാ
ഹൃതവതി പാർത്ഥസഖേ രതിർമ്മമാസ്തു. 35
വ്യവഹിതപൃതനാമുഖം നിരീക്ഷ്യ
സ്വജനവധാദ്വിമുഖസ്യ ദോഷബുദ്ധ്യാ
കുമതിമഹരദാത്മവിദ്യയാ യ-
ശ്ചരണരതിഃ പരമസ്യ തസ്യ മേ ഽസ്തു. 36
സ്വനിഗമമപഹായ മൽപ്രതിജ്ഞാ-
മൃതമധികർത്തുമവപ്ലുതോ രഥസ്ഥഃ
ധൃതരഥചരണോ ഽഭ്യയാച്ചലൽഗുർ-
ഹരിരിവ ഹന്തുമിഭം ഗതോത്തരീയഃ 37
ശിതവിശിഖഹതോ വിശീർണ്ണദംശഃ
ക്ഷതജപരിപ്ലുത ആതതായിനോ മേ
പ്രസഭമഭിസസാര മദ്വധാർത്ഥം
സ ഭവതു മേ ഭഗവാൻ ഗതിർമ്മുകുന്ദഃ 38

സൂതൻ പറഞ്ഞു

ധർമ്മജനിതുകേട്ട [1] ബാണപഞ്ജരശായി-
ഭീഷ്മരോടപേക്ഷിച്ചാ ഋഷികളെല്ലാം-
കേൾക്കെ,
വിവിധധർമ്മങ്ങളും വിസ്തരിച്ചരുൾചെയ്തു-
ങ്ങിവന്റെ സന്ദേഹത്തെത്തീർത്തരുളേണ-
മെന്നായ്. 25

പുരുഷധർമ്മം ജാതിധർമ്മമാശ്രമധർമ്മം
പുരുരാഗിക്കും രാഗഹീനനുമെഴും ധർമ്മം. 26

ദാനധർമ്മവും രാജധർമ്മവും മോക്ഷധർമ്മം
മാനിനീധർമ്മം, പിന്നെബ്ഭഗവദ്ധർമ്മങ്ങളും,
ഓരോന്നും ചുരുക്കിയും വിട്ടുത്തും ചൊല്ലീടിനാൻ
സാരജ്ഞൻ വീരമർത്ത്യമാണിക്യം ഭീഷ്മാ-
ചാര്യൻ. 27

ധർമ്മാർത്ഥകാമമോക്ഷമർമ്മങ്ങളറിയേണ്ടും
സന്മാർഗ്ഗം, പുനരിതിഹാസങ്ങളാഖ്യാനങ്ങൾ
ഇത്തരം പലതുമന്നരുളിച്ചെയ്തീടിനാൻ
തത്ത്വവിത്സമുദയപുംഗവൻ ഗംഗാദത്തൻ. 28

സ്വച്ഛന്ദമൃതിക്കായി യോഗീന്ദ്രരശേഷവു-
മിച്ഛിക്കും നല്ലൊരുത്തരായണകാലമായി. 29

ധർമ്മപ്രവക്താവാകുമമ്മഹാപുമാനുടൻ
തന്മെയ്യുപേക്ഷിക്കുവാനുള്ളത്തിലുറച്ചിതേ
സഹസ്രം രഥികളെപ്പാലിച്ച വീരാഗ്രണി
സഹസാ സംഭാഷണം നിറുത്തിയാദ്യനായി
ചതുഷ്പാണിയായ് പീതവാസസ്സായ് മുമ്പിൽ-
നിൽക്കും
വിധുവിൽ നിർവികാരമാനസമുറപ്പിച്ചാൻ. 30

അപ്പൊഴേയശുഭങ്ങളകന്നു ശസ്ത്രക്ഷത-
മല്പവുമറിയാതായ് ഭഗവത്കടാക്ഷത്താൽ
ഇന്ദ്രിയവ്യാപാരങ്ങളടക്കിത്തനുതള്ളാൻ
ചിന്തിച്ചീവിധം രമാകാന്തനെസ്തുതിച്ചിതു. 31

ഭീഷ്മൻ പറഞ്ഞു

ബ്രഹ്മാനന്ദനായ് സുഖരൂപനായ് സൃഷ്ട്യാദി-
ക്കായ്
തന്മായയെച്ചിലപ്പോൾ ലീലയായ്സ്വീകരിക്കും
യാദവേശ്വരൻതന്നിൽ തൃഷ്ണാവിഹീനമാമെൻ
ചേതസ്സിപ്രകാരം ഞാൻ സമർപ്പിച്ചിരിക്കുന്നു. 32

നീലവർണ്ണവും രവിരശ്മികൾമങ്ങും പീത-
ചേലയുമളകാളിയിളകും മുഖാബ്ജവും
ത്രൈലോക്യസൌന്ദര്യവും കലർന്നപാർത്ഥപ്രിയൻ
ലീലാമർത്ത്യനിൽ ശുദ്ധപ്രേമമുണ്ടാകട്ടെമേ. 33

അടരിലശ്വധൂളിപററിദ്ധൂമ്രമാംതല-
മുടികൾപാറിച്ചിന്നി വിയത്തകോമളാസ്യം
ക്രൂരമ്പാൽ മുറിഞ്ഞമെയ് ലാലസത്കവചവും
ചേരുമാമുകുന്ദനിലെന്മനം പതിയട്ടേ. 34

മിത്രത്തിൻചൊല്ലുകേട്ട സേനകൾ രണ്ടിന്റെയും
മധ്യത്തിൽപൊട്ടുന്നനേ സ്യന്ദനം നിർത്തിനിന്നു
ശത്രുസേനതൻപ്രാണൻ നോട്ടത്താൽഹരിച്ചൊരു
പാർത്ഥസാരഥിതന്നിലെൻപ്രേമമേറീടണം. 35

ദൂരത്തായെതിർസൈന്യമുന്നണിനോക്കിപ്പാപ-
ഭീരുവായ്സ്വജനത്തെക്കൊല്ലാൻമടിച്ചുനില്ക്കും
പാർത്ഥന്റെമന്ദീഭാവം തത്ത്വോപദേശത്തിനാൽ
തീർത്തദേവന്റെപാദഭക്തനായ്ത്തീരട്ടെ
ഞാൻ 36

സ്വന്തമാം പ്രതിജ്ഞയെത്തെററിച്ചുമെന്റെ-
സത്യം
സന്ധിക്കാൻ രഥത്തിൽനിന്നെട്ടുത്തുതാഴെച്ചാടി
ഉത്തരീയവും പോയിബ്ഭൂചലിപ്പിച്ചു ചക്ര-
ഹസ്തനായ്,മത്തേഭത്തെഹനിപ്പാൻ സിംഹം
മട്ടിൽ
ക്രൂരമ്പാൽത്തൻചട്ടയുമംഗവുമെങ്ങുംകീറി
ച്ചോരയുമൊലിപ്പിച്ച മദ്വധത്തിനായുന്നി
ആതതായിയായീട്ടമെൻനേരേബലാൽക്കാര-
മായ്ദ്രുതംപാഞ്ഞെത്തിയ ഭഗവാനാശ്രയംമേ. 38

[1] ബാണംകൊണ്ടു ചമച്ച കൂട്ടിൽ ശയിക്കുന്നവൻ

വിജയരഥകുടുംബ ആത്തതോത്രേ
ധൃതഹയരശ്മിനി തച്ഛ്രിയേക്ഷണീയേ
ഭഗവതി രതിരസ്തു മേ മുമൂർഷോ-
ര്യമിഹ നിരീക്ഷ്യ ഹതാ ഗതാസ്സരൂപം. 39
ലളിതഗതിവിലാസവൽഗുഹാസ-
പ്രണയനിരീക്ഷണകൽപിതോരുമാനാഃ
കൃതമനുകൃതവത്യ ഉന്മദാന്ധാഃ
പ്രകൃതിമഗൻ കില യസ്യ ഗോപവധ്വഃ 40
മുനിഗണനൃപവര്യസംകുലേഽന്ത-
സ്സദസി യുധിഷ്ഠിരരാജസൂയ ഏഷാം
അർഹണമുപപേദ ഈക്ഷണീയോ
മമ ദൃശി ഗോചര ഏഷ ആവിരാത്മാ 41
തമിമമഹമജം ശരീരഭാജാം
ഹൃദി ഹൃദി ധിഷ്ഠിതമാത്മകല്പിതാനാം
പ്രതിദൃശമിവ നൈകധാർക്കമേവം
സമധിഗതോസ്മി വിധൂതഭേദമോഹഃ 42
ക്ഷിതിഭരമവരോപിതും കുരൂണാം
ശ്വസന ഇവാസൃജദക്ഷവംശവഹ്നിം
തമിമമഹമനുവ്രതാത്തിഹാംഘ്രിം
ഹൃദിപരിരഭ്യജിഹാമിമർത്ത്യനീഡം. 43

സൂത ഉവാച

കൃഷ്ണ ഏവം ഭഗവതി മനോവാഗ്ദൃഷ്ടിവൃത്തിഭിഃ
ആത്മന്യാത്മാനമാവേശ്യ സോഽന്തശ്ശ്വാസ ഉപാരമൽ. 44
സമ്പദ്യമാനമാജ്ഞായ ഭീഷ്മം ബ്രഹ്മണി നിഷ്കളേ
സർവ്വേ ബഭൂവുസ്തേ തൂഷ്ണീം വയാംസീവ ദിനാത്യയേ. 45
തത്ര ദുന്ദുഭയോ നേദുർദ്ദേവമാനവവാദിതാഃ
ശശംസുസ്സാധവോ രാജ്ഞാം ഖാൽ പേതുഃ പുഷ്പവൃഷ്ടയഃ 46
തസ്യ നിർഹരണാദീനി സംപരേതസ്യ ഭാർഗ്ഗവ!
യുധിഷ്ഠിരഃ കാരയിത്വാ മുഹൂർത്തം ദുഃഖിതോഽഭവൽ. 47
തുഷ്ടുവുർമുനയോ ഹൃഷ്ടാഃ കൃഷ്ണം തദ്ഗുഹ്യനാമഭിഃ
തതസ്തേ കൃഷ്ണഹൃദയാഃ സ്വാശ്രമാൻ പ്രയയുഃ പുനഃ 48
തതോ യുധിഷ്ഠിരോ ഗത്വാ സഹകൃഷ്ണോ ഗജാഹ്വയം
പിതരം സാന്ത്വയാമാസ ഗാന്ധാരീം ച തപസ്വിനീം. 49
പിത്രാ ചാനുമതോ രാജാ വാസുദേവാനുമോദിതഃ
ചകാര രാജ്യം ധർമ്മേണ പിതൃപൈതാമഹം വിഭുഃ 50

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
യുധിഷ്ഠിരരാജ്യപ്രലംഭോ നാമ നവമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 373 പ്രഥമസ്കന്ധേ ശ്ലോകാഃ 373

---

## ദശമോഽധ്യായഃ

ശൌനക ഉവാച

ഹത്വാ സ്വരിക്ഥസ്പൃധ ആതതായിനോ
യുധിഷ്ഠിരോ ധർമ്മഭൃതാം വരിഷ്ഠഃ
സഹാനുജൈഃ പ്രത്യവരുദ്ധഭോജനഃ
കഥം പ്രവൃത്തഃ കിമകാരഷീത്തതഃ 1

ഒരുകൈത്താരിൽ കടിഞ്ഞാൺപിടി, ച്ചന്യ-
പാണി
സരസീരുഹംതന്നിൽചമ്മട്ടിയോട്ടുകൂടി
പാത്ഥസ്യന്ദനംനിജകുടുംബമാക്കിവാണ-
നേത്രാഭിരാമരൂപനാകുമബ്ഭഗവാനിൽ,
മരണം വരിക്കുവാനിച്ഛിക്കുമെനിക്കുടൻ,
പെരുതായീട്ടും രതിവളന്നുവന്നീടണം. 39

ആരുടെ ദശനത്താൽ യുദ്ധത്തിൽമൃതരായ
വീരന്മാരെല്ലാമുടൻ സാരൂപ്യംപ്രാപിച്ചുവോ
ലളിതചാരുയാനം; ശുമന്ദഹാസം, രാഗോ-
ദ്ഗളിതകടാക്ഷവുംകൊണ്ടേതുഭഗവാനെ
വളരെമാനിച്ചോരുമദാന്ധകളാം ഗോപ-
ലലനാജനവും തല്ലീലകളോരോന്നുമേ
മാരച്ചൂടാററാനനുകരിച്ചുമഹത്താം-
സാരൂപ്യമെളുപ്പത്തിൽപ്രാപിച്ചിരിക്കുന്നുവോ
ധമ്മജരാജസൂയംതന്നിൽ മാമുനീന്ദ്രരു-
മമ്മഹീശരുംചേന്ന വൻസഭതൻമദ്ധ്യത്തിൽ

ഈക്ഷണീയനാമാരെയഗ്രാസനത്തിലേററി 40-
യച്ചിച്ചിതാത്മാവാമാദേവനെദ്ദശിച്ചുഞാൻ 41
താനേനിമ്മിച്ചജീവിജാലത്തിൻചിത്തം വാസ-
സ്ഥാനമാക്കിയ ജന്മഹീനനാം ഭഗവാനെ,
ബഹുധാശോഭിച്ചീട്ടുമക്കനെയെന്നപോലെ,
വിഹതമോഹൻഞാൻകണ്ടവനിലാല-
യപ്പേൻ 42

ഇക്ഷമാഭാരംപോക്കാൻ കൌരവസമൂഹത്തി-
ലക്ഷവംശാഗ്നി, വായുവെന്നപോൽ,ജ്വലിപ്പിച്ച
ഭക്തപാലനംചെയ്ത ഭഗവാൻ ഗോവിന്ദനെ-
യുൾക്കമലത്തിൽചേത്തെൻ ശരീരം വെടിയു-
ന്നേൻ. 43

**സൂതൻ പറഞ്ഞു**

[1]കരണത്രയവൃത്തിയൊത്തേവമാത്മാവിനെ
ശരിയായ്സവ്വാത്മാവാം ഭഗവാൻ ഹരിതന്നിൽ
പ്രവേശിപ്പിച്ചുനേരേയടക്കിശ്വാസമുള്ളിൽ
പ്രവൃദ്ധമോദമുപരമിച്ചാൻ ഭീഷ്മാചാര്യൻ. 44

[2]നിഷ്കളബ്രഹ്മംതന്നിൽ മുഴുകീ ഭീഷ്മരെന്ന
മുഖ്യമാം വത്മാനമറിഞ്ഞങ്ങെല്ലാവരും
മൌനമാചരിച്ചിരുന്നീടിനാരേറെനേരം,
സ്വാനമററന്തിയിൽ കൂടേറിയഖഗങ്ങൾ
പോൽ. 45

പൊഴിഞ്ഞൂവിണ്ണിൽനിന്നുംപൂമഴയങ്ങുപാരം
മുഴക്കീദുന്ദുഭികൾ വിണ്ണോരുംമനുഷ്യരും
പൃഥ്വീശ്വരന്മാരുടെ സംഘത്തിൽബ്രഹ്മജ്ഞാന-
സിദ്ധിയാന്നവർഭീഷ്മമൃതിയെപ്പുകഴ്ത്തിനാർ. 46

ധമ്മജനമ്മഹാന്റെ സംസ്കാരകമ്മം കഴി-
ച്ചുണ്മലർവാടിയിരുന്നീടിനാനൊട്ടുനേരം. 47

മഹഷിമാരെല്ലാരും മോദമോടംബുജാക്ഷ-
രഹസ്യനാമങ്ങളെ കീത്തിച്ചുകൊണ്ടു പിന്നെ
ആശയംദൈത്യാരിയിൽസ്ഥാപിച്ചു താന്താ-
ങ്ങൾത-
ന്നാശ്രമങ്ങളിലെത്തിപ്പാത്തിതു പണ്ടേ-
പ്പോലെ. 48

ധമ്മജൻകൃഷ്ണനൊത്തുഹസ്തിനപുരത്തെത്തി-
യമ്മ,ഗാന്ധാരി,യച്ഛനിവക്കാശ്വാസമേകി. 49

പിന്നീടുനന്ദജാനുമോദനത്തോടുംതാതൻ-
തന്നനുവാദത്തൊടുംകൂടിയൊട്ടേറെക്കാലം
സുന്ദരംപരമ്പരാഗതമാം രാജ്യം ധർമ്മ-
മന്ദിരമാക്കിത്തീത്തുകാത്തിതു കീത്തനീയൻ. 50

---

# അദ്ധ്യായം 10

**ശൌനകൻ പറഞ്ഞു**

സമ്പത്തടക്കാൻ പോരിന്നൊരുമ്പെട്ടവരെത്തൻ-
തമ്പിമാരൊത്തൊടുക്കി വീണ്ടും ഭുവാണ്ടശേഷം
ഏതുമട്ടെന്തൊക്കെയും ചെയ്തെന്നുചൊൽക
സൂതാ!
നീതിനിഷ്ഠരിൽ ശ്രേഷ്ഠനാകുമദ്ധർമ്മാത്മജൻ. 1

---

1 മനസ്സ് വാക്ക് നേത്രം ഇവയുടെ പ്രവൃത്തി 2 ഉപാധിരഹിതമായ ബ്രഹ്മം (നിർഗ്ഗുണം)

സൂത ഉവാച

വംശം കുരോർവ്വംശദവാഗ്നിനിർഹൃതം
സംരോഹയിത്വാ ഭവഭാവനോ ഹരിഃ
നിവേശയിത്വാ നിജരാജ്യ ഈശ്വരോ
യുധിഷ്ഠിരം പ്രീതമനാ ബഭൂവ ഹ. 2
നിശമ്യ ഭീഷ്മോക്തമഥാച്യുതോക്തം
പ്രവൃത്തവിജ്ഞാനവിധൂതവിഭ്രമഃ
ശശാസ ഗാമിന്ദ്ര ഇവാജിതാശ്രയഃ
പരിധ്യുപാന്താമനുജാനുവർത്തിതഃ 3
കാമം വവർഷ പർജ്ജന്യസ്സർവ്വകാമദുഘാ മഹീ
സിഷിചുഃ സ്മ വ്രജാൻ ഗാവഃ പയസോധസ്വതീർമ്മുദാ. 4
നദ്യസ്സമുദ്രാ ഗിരയസ്സവനസ്പതിവീരുധഃ
ഫലന്ത്യോഷധയസ്സർവ്വാഃ കാമമന്വൃതു തസ്യ വൈ. 5
നാധയോ വ്യാധയഃ ക്ലേശാ ദൈവഭൂതാത്മഹേതവഃ
അജാതശത്രാവഭവൻ ജന്തൂനാം രാജ്ഞി കർഹിചിൽ. 6
ഉഷിത്വാ ഹാസ്തിനപുരേ മാസാൻ കതിപയാൻ ഹരിഃ
സുഹൃദാം ച വിശോകായ സ്വസുശ്ച പ്രിയകാമ്യയാ. 7
ആമന്ത്ര്യ ചാഭ്യനുജ്ഞാതഃ പരിഷ്വജ്യാഭിവാദ്യ തം
ആരുരോഹ രഥം കൈശ്ചിൽ പരിഷ്വക്തോഽഭിവാദിതഃ 8
സുഭദ്രാ ദ്രൗപദീ കുന്തീ വിരാടതനയാ തഥാ
ഗാന്ധാരീ ധൃതരാഷ്ട്രശ്ച യുയുത്സുർഗ്ഗൗതമോ യമൗ. 9
വൃകോദരശ്ച ധൗമ്യശ്ച സ്ത്രീയോ മത്സ്യസുതാദയഃ
ന സേഹിരേ വിമുഹ്യന്തോ വിരഹം ശാർങ്ഗധന്വനഃ 10
സത്സങ്ഗാന്മുക്തദുസ്സങ്ഗോ ഹാതും നോത്സഹതേ ബുധഃ
കീർത്ത്യമാനം യശോ യസ്യ സകൃദാകർണ്യ രോചനം. 11
തസ്മിൻ ന്യസ്തധിയഃ പാർത്ഥാസ്സഹേരൻ വിരഹം കഥം
ദർശനസ്പർശസല്ലാപശയനാസനഭോജനൈഃ 12
സർവ്വേ തേഽനിമിഷൈരക്ഷൈസ്തമനുദ്രുതചേതസഃ
വീക്ഷന്തഃ സ്നേഹസംബദ്ധാ വിചേലുസ്തത്ര തത്ര ഹ. 13
ന്യരുന്ധന്നുദ്ഗളദ്ബാഷ്പമൗൽകണ്ഠ്യാദ്ദേവകീസുതേ
നിര്യാത്യഗാരാന്നോഽഭദ്രമിതി സ്യാദ്ബാന്ധവസ്ത്രിയഃ 14
മൃദങ്ഗശംഖഭേര്യശ്ച വീണാപണവഗോമുഖാഃ
ധുന്ധുര്യാനകഘണ്ടാദ്യാ നേദുർദ്ദുന്ദുഭയസ്സമം 15
പ്രാസാദശിഖരാരൂഢാഃ കുരുനാര്യോ ദിദൃക്ഷയാ
വവൃഷുഃ കുസുമൈഃ കൃഷ്ണേ പ്രേമവ്രീഡാസ്മിതേക്ഷണാഃ 16
സിതാതപത്രം ജഗ്രാഹ മുക്താദാമവിഭൂഷിതം
രത്നദണ്ഡം ഗുഡാകേശഃ പ്രിയഃ പ്രിയതമസ്യ ഹ. 17
ഉദ്ധവസ്സാത്യകിശ്ചൈവ വ്യജനേ പരമാത്ഭുതേ
വികീര്യമാണഃ കുസുമൈഃ രേജേ മധുപതിഃ പഥി. 18
അശ്രൂയന്താശിഷസ്സത്യാസ്തത്ര തത്ര ദ്വിജേരിതാഃ
നാനുരൂപാനുരൂപാശ്ച നിർഗ്ഗുണസ്യ ഗുണാത്മനഃ 19
അന്യോന്യമാസീൽ സഞ്ജല്പ ഉത്തമശ്ലോകചേതസാം
കൗരവേന്ദ്രപുരസ്ത്രീണാം സർവശ്രുതിമനോഹരഃ 20
സ വൈ കിലായം പുരുഷഃ പുരാതനോ
യ ഏക ആസീദവിശേഷ ആത്മനി
അഗ്രേ ഗുണേഭ്യോ ജഗദാത്മനീശ്വരേ
നിമീലിതാത്മന്നിശി സുപ്തശക്തിഷു. 21

സൂതൻ പറഞ്ഞു

[1] വംശദാവാഗ്നിചുട്ട ചാമ്പലാക്കിയകുരു-
വംശത്തെലോകവൃദ്ധിക്കാഗ്രഹംവാഞ്ഛയാലെ,
നന്നായിമുളപ്പിച്ച്യധർമ്മജാതനേസ്വന്തം
മന്നിനുനാഥനാക്കിവാഴിക്കാൻ സാധിച്ചതിൽ
സന്തുഷ്ടചിത്തനായി കൃതകൃത്യനായ്ത്തീന്നാൻ
ചിന്തിതചിന്താമണി ഭഗവാൻ വാസുദേവൻ 2

ഈശനാംകൃഷ്ണന്റെയും ഗാങ്ഗേയന്റെയുമുപ-
ദേശങ്ങൾകേട്ടുമോഹമകന്നു ധർമ്മാത്മജൻ
തമ്പിമാരൊത്തച്യുതാശ്രയനായാഴിചൂഴം
തൻഭൂമിവലവൈരിവിണ്ണുപോൽ, പാലിച്ചുതേ 3

കൊണ്ടലിൻനിരവേണ്ടും വിധത്തിൽവഷിച്ചു ഭൂ-
മണ്ഡലം സസ്യഫലസമ്പൂണ്ണമായിത്തീന്നു. 4

തുങ്ങീടുമകിടാന്നപശുക്കൾ ഗോശാലക-
ളെങ്ങുംതത്ക്ഷീരത്തിനാൽ സേചനംചെയ്യു-
മോദാൽ
നദികൾ സമുദ്രങ്ങൾ ഗിരികൾ തരുക്കളും
ലതകൾ ചെടികളും സവ്വത്തുഫലങ്ങളായ്. 5

ആധിയുമില്ലക്കാലം വ്യാധിയുമില്ലെങ്ങുമേ
ഭൂതങ്ങൾ ദൈവമാത്മാവിവയാലില്ലൊരല്ലൽ. 6

പാണ്ഡവന്മാക്കും സ്വസോദരിക്കും ദുഃഖം-
തീക്കാൻ
നന്ദജൻകുറേമാസം വസിച്ചാൻ ഹസ്തിന-
ത്തിൽ. 7

അന്യോന്യംപിന്നെവന്ദിച്ചാശ്ലേഷം ചെയ്തു-
യാത്ര-
ചൊന്നു തദനുവാദത്തോടുടൻ തേരേറിനാൻ. 8

സുഭദ്ര, പാഞ്ചാലിയും, കുന്തിയുത്തരതാനും
കൃപരും, ഗാന്ധാരിയും, ധൃതരാഷ്ട്രരും പിന്നെ, 9

ഭീമനും, യുയുത്സുവും, നകുലൻ, സഹദേവൻ,
ധൌമ്യനും, സത്യവതി, മററു സ്ത്രീജനങ്ങളും
ശ്രീവത്സലാഞ്ഛനന്റെ വേർപാടുസഹിക്കുവാ-
നാവതല്ലാഞ്ഞിട്ടഹോ മോഹിതരായ്ഭ-
വിച്ചാർ. 10

ദുസ്സംഗംസത്സംഗത്താലൊഴിച്ചവിദ്വാൻ ഭക്ത-
വത്സലമാഹാത്മ്യത്തെസ്സത്തുക്കൾ കീത്തിക്കു-
മ്പോൾ,
ഒരിക്കൽ കേൾക്കാനിടയായാൽപിന്നതിൽനിന്നു
തിരിക്കുമാറില്ല തൻമാനസമെന്നിരിക്കെ. 11

ദശ്നം, സംഭാഷണമാസനശയനങ്ങൾ
സ്പശനമാഹാരവുമൊന്നിച്ചുതാൻ കഴിച്ചു
ചിത്തമപ്പിച്ച പാണ്ഡവക്കതദ്വിയോഗത്താ-
ലെത്തീടുമത്തൽ പാത്താലെങ്ങിനെ-
സഹ്യമാവും! 12

രാഗബദ്ധരായ നദ്ധതചിത്തരാമവ-
രാഗമക്കാതലായോരമ്മായാമനുഷ്യനെ
കണ്ണിമയ്ക്കാതെനോക്കിക്കൊണ്ടവിടങ്ങുമിങ്ങും
മന്ദം നടന്നുനിന്നും സമയംനയിച്ചുതേ. 13

യാത്രയ്ക്കുഭാവിക്കുമ്പോൾകരഞ്ഞാലഭദ്രമെ-
ന്നോത്തകത്തടക്കിനാർമാൽസുഭദ്രാദിസ്ത്രീകൾ 14
ചെണ്ട, മദ്ദളം, ശംഖം, ഗോമുഖം, തകിൽ, വീണ,
ഘണ്ട, ധുന്ധുരി ഭേരിപണവമിവയൊത്തു
മററുള്ള വാദ്യങ്ങളുമൊന്നുപോൽ മുഴക്കിനാർ
ചുററിനും നിന്നു വാദ്യപ്രയോഗകുശലന്മാർ. 15

കണ്ണനെക്കാണാനിച്ഛവദ്ധിച്ചു കുരുസ്ത്രീക-
ളുന്നതസൌധങ്ങളിൽ സ്മേരാസ്യമാരായേറി-
നിന്നുടൻ ലജ്ജാപ്രേമവിസ്മരത്കടാക്ഷത്തോ-
ടൊന്നിച്ചു മലർമാരി ചൊരിഞ്ഞിതമ്മേനി-
യിൽ. 16

മുത്തുമാലകൾമിന്നി മണിക്കാലിയന്ന വെൺ-
കൊററപ്പൂങ്കുടപിടിച്ചീടിനാൻ പ്രിയൻ-
പാത്ഥൻ. 17

ഉദ്ധവസാത്യകിമാർ വെഞ്ചാമരങ്ങൾ വീശി-
യധ്വാവിലെല്ലാം നാട്ടാർ കൃഷ്ണനിൽ പൂചൊരി-
ഞ്ഞാർ. 18

ഗുണാത്മാതനിക്കോത്താൽ നിഗ്ഗുണബ്രഹ്മനില-
ക്കിണങ്ങായ്കിലും മർത്ത്യമട്ടിനു യോജിപ്പതായ്
ഭൂസുരന്മാരിൽനിന്നു സഫലങ്ങളാം മങ്ഗ-
ലാശിസ്സുകളുമെങ്ങും മുഴങ്ങിക്കൊണ്ടിരുന്നു. 19

[2] ഉത്തമശ്ലോകാർപ്പിതചിത്തരാം കുരുരാജ്യ-
മത്തകാശിനികൾ മററൊന്നിലുമേർപ്പെടാതെ
അന്യോന്യം ശ്രുതിമനോമോഹനംസംഭാഷണം
നന്ദജാതനേപ്പററിത്തുടന്നുകൊണ്ടാരേവം. 20

നിർവിശേഷാത്മാവിങ്കൽ ത്രിഗുണത്തിനുമുൻപേ
സർവലോകാത്മാവായി വിളങ്ങുമീശനായും
മായയാലാവൃതനായിരിക്കയാലെ ജീവ-
നായുംലയത്തിൽ ഗുണശക്തികൾലയിക്കവേ
തനിരൂപത്തിലേകനായീടും സ്ഥിതൻപുരാ-
തനപൂരുഷനാണീക്കൃഷ്ണനെൻ സഖിമാരേ! 21

---

1 വംശമാകുന്ന കാട്ടുതീ    2 മനസ്സു ഭഗവാനിലപ്പിച്ചവർ

സ ഏവ ഭൂയോ നിജവീര്യചോദിതാം
സ്വജീവമായാം പ്രകൃതിം സിസൃക്ഷതീം
അനാമരൂപാത്മനി രൂപനാമനീ
വിധിൽസമാനോऽനുസസാര ശാസ്ത്രകൃൽ. 22
സ വാ അയം യൽപദമത്ര സൂരയോ
ജിതേന്ദ്രിയാ നിർജ്ജിതമാതരിശ്വനഃ
പശ്യന്തി ഭക്ത്യുൽകലിതാമലാത്മനാ
നന്വേഷ സത്വം പരിമാർഷ്ടുമർഹതി. 23
സ വാ അയം സഖ്യനുഗീതസൽകഥോ
വേദേഷു ഗുഹ്യേഷു ച ഗുഹ്യവാദിഭിഃ
യ ഏക ഈശോ ജഗദാത്മലീലയാ
സൃജത്യവത്യത്തി ന തത്ര സജ്ജതേ. 24
യദാ ഹ്യധർമ്മേണ തമോധിയോ നൃപാ
ജീവന്തി തത്രൈഷ ഹി സത്വതഃ കില
ധത്തേ ഭഗം സത്യമൃതം ദയാം യശോ
ഭവായ രൂപാണി ദധദ്യുഗേ യുഗേ. 25
അഹോ അലം ശ്ലാഘ്യതമം യദോഃ കുല-
മഹോ അലം പുണ്യതമം മധോർവ്വനം
യദേഷ പുംസാമൃഷഭഃ ശ്രിയഃ പതിഃ
സ്വജന്മനാ ചംക്രമണേന ചാഞ്ചതി. 26
അഹോ ബത സ്വർയ്യശസസ്തിരസ്കരീ
കുശസ്ഥലീ പുണ്യയശസ്കരീ ഭുവഃ
പശ്യന്തി നിത്യം യദനുഗ്രഹേഷിത-
സ്മിതാവലോകം സ്വപതിം സ്മ യൽപ്രജാഃ 27
നൂനം വ്രതസ്നാനഹുതാദിനേശ്വര-
സ്സമർച്ചിതോ ഹ്യസ്യ ഗൃഹീതപാണിഭിഃ
പിബന്തി യാസ്സഖ്യ ധരാമൃതം മുഹുർ-
വ്രജസ്ത്രിയസ്സംമുമുഹുര്യദാശയാഃ 28
യാ വീര്യശുല്കേന ഹൃതാസ്സ്വയംവരേ
പ്രമത്ഥ്യ ചൈദ്യപ്രമുഖാൻ ഹി ശുഷ്മിണഃ
പ്രദ്യുമ്നസാംബാംബസുതാദയോऽപരാ
യാശ്ചാഹൃതാ ഭൗമവധേ സഹസ്രശഃ 29
ഏതാഃ പരം സ്ത്രീത്വമപാസ്തപേശലം
നിരസ്തശൌചം ബത സാധു കുർവ്വതേ
യാസാം ഗൃഹാൽ പുഷ്കരലോചനഃ പതിർ-
ന ജാത്വപൈത്യാഹൃതിഭിർഹൃദി സ്പൃശൻ. 30

ഏവംവിധാ ഗദന്തീനാം സ ഗിരഃ പുരയോഷിതാം
നിരീക്ഷണേനാഭിനന്ദൻ സസ്മിതേന യയൗ ഹരിഃ 31
അജാതശത്രുഃ പൃതനാം ഗോപീഥായ മധുദ്വിഷഃ
പരേഭ്യശ്ശങ്കിതഃ സ്നേഹാൽ പ്രായുങ്ക്ത ചതുരംഗിണീം. 32
അഥ ദൂരാഗതാഞ്ഛൌരിഃ കൌരവാൻ വിരഹാതുരാൻ
സംനിവർത്ത്യ ദൃഢം സ്നിഗ്ദ്ധാൻ പ്രായാൽ സ്വനഗരീം പ്രിയൈഃ 33
കുരുജാംഗലപാഞ്ചാലാൻ ശൂരസേനാൻ സയാമുനാൻ
ബ്രഹ്മാവർത്തം കുരുക്ഷേത്രം മത്സ്യാൻ സാരസ്വതാനഥ. 34
മരുധന്വമതിക്രമ്യ സൌവീരാഭീരയോഃ പരാൻ
ആനർത്താൻ ഭാർഗ്ഗവോപാഗാൽ ശ്രാന്തവാഹോ മനാഗ്വിഭുഃ 35

ഇവൻതാൻ വീണ്ടും, നിജശക്തിരൂപിണിയായി,
ഭുവനവിനിർമ്മാണകർമ്മലോലുപയായി,
തന്നംശമായീടിനജീവനെ സ്വപ്രേരണ-
തന്നാലെമോഹിപ്പിക്കും തൻപ്രകൃതിയെനേരേ
നാമരൂപങ്ങളററതനിക്കതുണ്ടാക്കുവാൻ
കാമിച്ചുകൈക്കൊള്ളുന്ന ശാസ്ത്രവും രചിക്കുന്നു. 22

ആരുടെപാദാംബുജം, വിജിതേന്ദ്രിയന്മാരായ്
മാരുതൻതന്നെ നന്നായഭ്യാസം കൊണ്ടുവെല്ലും
ഭക്തിസംശുദ്ധചിത്തർ വിദ്വാന്മാർ കാണ്മൂ, മനം-
ശുദ്ധിയാക്കീടുവാനക്കൃഷ്ണനേകഴിവുള്ളൂ. 23

ഏകനാമേതീശ്വരൻ ലീലയായ് ലോകം സൃഷ്ടി-
ച്ചാകവേ കാത്തഴിക്കുന്നൊന്നിലും സംഗ്ഗ-മെന്യേ
വേദവേദാന്തഗീതചരിതനായീടുവോ-
രാദിതേയേശനാമമനാരായണൻതാനിവൻ 24

മന്നവർതമോന്ധരായധർമ്മിഷ്ഠരായ്ത്തീരും
സന്ദർഭങ്ങളിലെല്ലാം ലോകസംരക്ഷണാർത്ഥം
ഓരോരോ യുഗത്തിലും സത്ത്വപൂർണ്ണനായവ-
താരമാണൈശ്വര്യവും സത്യവും കാരുണ്യവും
കീർത്തിയുംയഥാർത്ഥോപദേശകത്വവും സമം
വിഷ്ണുപങ്ങളിലെല്ലാം വിസ്തരിച്ചിട്ടുന്നിതേ, 25

എന്തൊരുമഹാഭാഗ്യം യാദവവംശത്തിനാ-
ഹന്തിക്കൈവന്നതിപ്പോളാമധുവനത്തിനും!
സ്വന്തമാംജന്മംകൊണ്ടും സഞ്ചാരത്താലുമവ-
യ്ക്കന്തമററുള്ളകീർത്തിചാർത്തിയീരമാജാനി
ദ്വാരകവിണ്ണിനേയും താഴ്ത്തുന്ന പുണ്യയശഃ
പൂരത്തെദ്ധരണിക്കും ധാരാളം വളർത്തുന്ന 26

അപ്പുരത്തിലെജ്ജനം തത്പതികൃഷ്ണങ്കൽനി-
ന്നെപ്പോഴുമനുഗ്രഹസ്മിതാവലോകമേൽപ്പു. 27

സ്നാനഹോമവ്രതാദി വേണ്ടപോലനുഷ്ഠിച്ചു-
കാണുമിക്കാർവർണ്ണൻെറ കാന്തമാരസംശയം
ഏതൊന്നുലഭിക്കാഞ്ഞുമൂർച്ഛിച്ചാഗോപിമാരാ-
മാധവാധരാമൃതംസ്വദിപ്പോരവർനിത്യം 28

വീരരാംചേദീശാദിദുഷ്ടരെ നിഗ്രഹിച്ചു
വീര്യമാംപണയത്താലിക്കൃഷ്ണൻസ്വീ-കരിച്ചു-
സാംബപ്രദ്യുമ്നാംബാംബമാരായിപ്പുകൾന്നീടും
ഭാമാരുക്മിണീനാഗ്നിജിത്യാദിനാരിമാർക്കും
നരകാസുരൻതന്നെ നിഗ്രഹംചെയ്തകാല-
ത്തുരരീകരിച്ചുള്ളോരനേകാംഗനമാർക്കും
കാമിതമെല്ലാമേകിദ്ധാമത്തിലവരൊത്തു
താമസിച്ചിവൻ സദാ സുഖിപ്പിച്ചതുമൂലം. 29

അത്യശുദ്ധവുമസ്വതന്ത്രവുമാകുമസ്സദ്-
സ്ത്രീപമൈത്രിയും ശ്രേഷ്ഠമെന്നവർ കാട്ടി-ത്തന്നു.” 30

ഇത്തരംചൊല്ലും പുരസ്ത്രീകളെ നോക്കിച്ചിരി-
ച്ചത്യന്തമഭിനന്ദിച്ചംബുജാക്ഷൻ ഗമിച്ചാൻ. 31

ശത്രുശങ്കയാൽ മുരവൈരിരക്ഷയ്ക്കായ്വിട്ടി-
തത്തവ്വിൽ ച്ചതുരംഗസേനയെയജാതാരി. 32

ഏറിയദൂരംവരെ സ്നേഹിതന്മാരുമായി-
ക്കൂറാൻചെന്ന വീരഹാർത്തരാംപാർത്ഥന്മാരെ
വാരണംചെയ്തു തിരിച്ചയച്ചിട്ടനാകുലം
ദ്വാരകാപുരിക്കെഴുന്നള്ളിനാൻ നന്ദാത്മജൻ. 33

കുരുദേശവും,പിന്നെപ്പാഞ്ചാലം, ശൂരസേനം,
പരിചോടാജാംഗലം, യാമുനം,ബ്രഹ്മാവർത്തം,
കുരുക്ഷേത്രവുംമത്സ്യദേശങ്ങൾ, സരസ്വതീ-
സരിത്തീരസ്ഥലങ്ങൾ, മണൽക്കാട്ടുകളേവം. 34

ഓരോന്നു കടന്നശ്വക്ഷീണത്താൽ പിന്നെ-യസ്സൗ-
ഭീരാഭീരാനർത്തസിന്ധ്വാദിഖ്യരാജ്യങ്ങളിൽ, 35

തത്ര തത്ര ഹ തത്രത്യൈർഹരിഃ പ്രത്യുദ്യതാർഹണഃ
സായം ഭേജേ ദിശം പശ്ചാദ്ഗവിഷ്ഠോ ഗാം ഗതസ്തദാ. 36

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ശ്രീകൃഷ്ണദ്വാരകാഗമനം നാമ ദശമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 409 പ്രഥമസ്കന്ധേ ശ്ലോകാഃ 409

---

## ഏകാദശോഽധ്യായഃ

സൂത ഉവാച

ആനർത്താൻ സ ഉപവ്രജ്യ സ്വൃദ്ധാൻ ജനപദാൻ സ്വകാൻ
ദധ്മൗ ദരവരം തേഷാം വിഷാദം ശമയന്നിവ. 1

സ ഉച്ചകാശേ ധവളോദരോ ദരോഽ-
പ്യുരുക്രമസ്യാധരശോണശോണിമാ
ദാധ്മായമാനഃ കരകഞ്ജസമ്പുടേ
യഥാബ്ജഖണ്ഡേ കളഹംസ ഉത്സ്വനഃ 2

തമുപശ്രുത്യ നിനദം ജഗദ്ഭയഭയാവഹം
പ്രത്യുദ്യയുഃ പ്രജാസ്സർവ്വാ ഭർത്തൃദർശനലാലസാഃ. 3

തത്രോപനീതബലയോ രവേർദ്ദീപമിവാദൃതാഃ
ആത്മാരാമം പൂർണ്ണകാമം നിജലാഭേന നിത്യദാ. 4

പ്രീത്യുൽഫുല്ലമുഖാഃ പ്രോചുർഹർഷഗൽഗദയാഗിരാ
പിതരം സർവസുഹൃദമവിതാരമിവാർഭകാഃ 5

നതാഃ സ്മ തേ നാഥ സദാംഘ്രിപങ്കജം
വിരിഞ്ചവൈരിഞ്ച്യസുരേന്ദ്രവന്ദിതം
പരായണം ക്ഷേമമിഹേച്ഛതാം പരം
ന യത്ര കാലഃ പ്രഭവേൽ പരഃപ്രഭുഃ. 6

ഭവായ നസ്ത്വം ഭവ വിശ്വഭാവന
ത്വമേവ മാതാഥ സുഹൃത് പതിഃ പിതാ
ത്വം സൽഗുരുർന്നഃ പരമം ച ദൈവതം
യസ്യാനുവൃത്ത്യാ കൃതിനോ ബഭൂവിമ. 7

അഹോ സനാഥാ ഭവതാ സ്മ യദ്വയം
ത്രൈവിഷ്ടപാനാമപി ദൂരദർശനം
പ്രേമസ്മിതസ്നിഗ്ദ്ധനിരീക്ഷണാനനം
പശ്യേമ രൂപം തവ സർവ്വസൗഭഗം. 8

യർഹ്യംബുജാക്ഷാപസസാര ഭോ ഭവാൻ
കുരൂൻ മധൂൻ വാഥ സുഹൃദ്ദിദൃക്ഷയാ
തത്രാബ്ദകോടിപ്രതിമഃ ക്ഷണോ ഭവേ-
ദ്രവിം വിനാക്ഷ്ണോരിവ നസ്തവാച്യുത! 9

തത്രസ്ഥപ്രജാവൃന്ദമാഹ്ലാദനിമഗ്നരായ്
സ്തുത്യർഹമാമ്മാറേകം പൂജകൾ സ്വീകരിച്ചു
മന്ദമായ് ചരിച്ചത്രേ പശ്ചിമദിക്കണഞ്ഞ-
തിന്ദിരാരമണവാളനംശുമാലിയോടൊപ്പം. 36

# അദ്ധ്യായം 11.

**സൂതൻ പറഞ്ഞു**

തഴച്ചതന്നാനർത്തവിഷയമടുക്കവേ,
മുഴത്തമോദത്തോടൊന്നൂതിനാൻ ശംഖംശൌരി,
തന്നെക്കാണായ്കമൂലം കേണിടുംസ്വജനത്തിൻ
ഖിന്നതശമിപ്പിക്കാനെന്നാക്കും തോന്നുംവിധം. 1

പൂരിതമായി, ശ്ശുഭ്രോദരമായ്, ശോണാധരം
ചേരവേചുവപ്പാൻ്റ കരാബ്ജപുട സ്ഥമാം
ആ ശംഖംശോഭിച്ചിതു, പത്മഷണ്ഡത്തിൽശബ്ദ-
ഘോഷത്തോടാവസിക്കും രാജഹംസത്തെ-
പ്പോലെ. 2

ലോകത്തിൻഭയം ഭയപ്പെട്ടുമശ്ശബ്ദം ജന-
മാകവേസമീപത്തായ് കേട്ടടനോടിക്കൂടി
ലോകനായകൻതന്നെക്കാണാനായട്ടത്തെത്തി
സ്വാഗതമോതിയെതിരേററു പൂജിച്ചുമോദാൽ. 3

ആത്മാരാമനായ് സർവ്വസുഹൃത്തായ് രക്ഷി-
താവാ-
യാത്മലാഭത്താൽ പരിപൂർണ്ണനാം ഹരിക്കായി
അക്കനദീപംമട്ടിൽ,കാഴ്ചദ്രവ്യങ്ങൾ വച്ചു,
മക്കളച്ഛനോടേതുവിധമാണതുപോലെ.
സന്തോഷാധിക്യമാളുമജ്ജനാവലിയിൽനി-
ന്നന്തരാപുറപ്പെട്ട ഗദ്ഗദവാക്യമേവം. 4-5

വിധിയും തത്പുത്രരുമിന്ദ്രനും വന്ദിപ്പതായ്
നിതരാം ക്ഷേമേച്ഛർക്കൾക്കാശ്രയസ്ഥാ-
നമാകും
ഭവത്പ്പാദാബ്ജം സദാ ഞങ്ങൾ കൂപ്പുന്നു-
നാഥാ!
ഭവാൻ താൻ പരപ്രഭുവായ കാലത്തിൻപ്രഭു. 6

അങ്ങത്രേ ഞങ്ങൾക്കമ്മയച്ഛനാചാര്യൻ സുഹൃ-
ത്തങ്ങത്രേപരനാകും ദൈവതംരക്ഷിതാവും
അങ്ങേക്കിങ്കരരായ ഞങ്ങളോ കൃതകൃത്യർ,
ഞങ്ങളെ നന്മയ്ക്കായിട്ടനുഗ്രഹിക്കേണമേ. 7

സുരക്കമദൃശ്യമായ് പ്രേമകാരുണ്യസ്മിത-
സ്ഥംരത്കടാക്ഷരമ്യമുഖവും ചാർവ്വങ്ഗവും
നേരിട്ടുനിത്യം കാണ്മാൻ ഭാഗ്യം സിദ്ധിച്ചഞങ്ങ-
ളാരില്യം മികച്ചവർ സനാഥർ ഭവാൻമൂലം, 8

പുഷ്കരേക്ഷണാ! സുഹൃജ്ജനത്തെക്കാണാൻ-
ഭവാ-
നക്കുരുദേശത്തിലോ മധുരാപുരത്തിലോ
പൊയ്ക്കൊണ്ടാൽ ഞങ്ങൾക്കൊരുനിമേഷം-
കോടിയാണ്ടായ്
ദീർഘിപ്പൂ, നേത്രങ്ങൾക്കു മാർത്താണ്ഡാഭാ-
വത്തിൽപ്പോൽ. 9

ഇതി ചോദീരിതാ വാചഃ പ്രജാനാം ഭക്തവൽസലഃ
ശൃണ്വാനോഽനുഗ്രഹം ദൃഷ്ട്യാവിതന്വൻ പ്രാവിശൽ പുരീം. 10
മധുഭോജദശാർഹാർഹകുകുരാന്ധകവൃഷ്ണിഭിഃ
ആത്മതുല്യബലൈർഗ്ഗുപ്താം നാഗൈർഭോഗവതീമിവ. 11
സർവ്വർത്തുസർവ്വവിഭവപുണ്യവൃക്ഷലതാശ്രമൈഃ
ഉദ്യാനോപവനാരാമൈർവൃതപത്മാകരശ്രിയം. 12
ഗോപുരദ്വാരമാർഗ്ഗേഷു കൃതകൌതുകതോരണാം
ചിത്രധ്വജപതാകാഗ്രൈരന്തഃ പ്രതിഹതാതപാം. 13
സമ്മാർജ്ജിതമഹാമാർഗ്ഗരഥ്യാപണകചത്വരാം
സിക്താം ഗന്ധജലൈരുപ്താം ഫലപുഷ്പാക്ഷതാങ്കുരൈഃ 14
ദ്വാരി ദ്വാരി ഗൃഹാണാം ച ദധ്യക്ഷതഫലേക്ഷുഭിഃ
അലംകൃതാം പൂർണ്ണകുംഭൈർബ്ബലിഭിർധൂപദീപകൈഃ 15
നിശമ്യ പ്രേഷ്ഠമായാന്തം വസുദേവോ മഹാമനാഃ
അക്രൂരശ്ചോഗ്രസേനശ്ച രാമശ്ചാത്ഭുതവിക്രമഃ 16
പ്രദ്യുമ്നശ്ചാരുദേഷ്ണശ്ച സാംബോ ജാംബവതീസുതഃ
പ്രഹർഷവേഗോച്ഛ്വസിതശയനാസനഭോജനാഃ 17
വാരണേന്ദ്രം പുരസ്കൃത്യ ബ്രാഹ്മണൈസ്സസുമംഗലൈഃ
ശംഖതൂര്യനിനാദേന ബ്രഹ്മഘോഷേണ ചാദൃതാഃ
പ്രത്യുജ്ജഗ്മൂ രഥൈർഹൃഷ്ടാഃ പ്രണയാഗതസാധ്വസാഃ. 18
വാരമുഖ്യാശ്ച ശതശോ യാനൈസ്തദ്ദർശനോൽസുകാഃ
ലസൽകുണ്ഡലനിർഭാതകപോലവദനശ്രിയഃ. 19
നടനർത്തകഗന്ധർവാഃ സൂതമാഗധവന്ദിനഃ
ഗായന്തി ചോത്തമശ്ലോകചരിതാന്യത്ഭുതാനി ച. 20
ഭഗവാംസ്തത്ര ബന്ധൂനാം പൌരാണാമനുവർത്തിനാം
യഥാവിധ്യുപസങ്ഗമ്യ സർവ്വേഷാം മാനമാദധേ. 21
പ്രഹ്വാഭിവാദനാശ്ലേഷകരസ്പർശസ്മിതേക്ഷണൈഃ
ആശ്വാസ്യ ചാശ്വപാകേഭ്യോ വരൈശ്ചാഭിമതൈർവ്വിഭുഃ. 22
സ്വയം ച ഗുരുഭിർവിപ്രൈസ്സദാരൈഃ സ്ഥവിരൈരപി
ആശീർഭിര്യുജ്യമാനോഽന്യൈർബ്ബന്ദിഭിശ്ചാവിശൽ പുരം. 23
രാജമാർഗ്ഗം ഗതേ കൃഷ്ണേ ദ്വാരകായാഃ കുലസ്ത്രിയഃ
ഹർമ്മ്യാണ്യാരുരുഹുർവിപ്രദീക്ഷണമഹോത്സവാഃ. 24
നിത്യം നിരീക്ഷമാണാനാം യദപി ദ്വാരകൌകസാം
ന വിതൃപ്യന്തി ഹി ദൃശഃ ശ്രിയോ ധാമങ്ഗമച്യുതം. 25
ശ്രിയോ നിവാസോ യസ്യോരഃ പാനപാത്രം മുഖം ദൃശാം
ബാഹവോ ലോകപാലാനാം സാരങ്ഗാണാം പദാംബുജം. 26

സിതാതപത്രവ്യജനൈരുപസ്കൃതഃ
പ്രസൂനവർഷൈരഭിവർഷിതഃ പഥി
പിശങ്ഗവാസാ വനമാലയാ ബഭൌ
ഘനോ യഥാർക്കോഡുപചാപവൈദ്യുതൈഃ. 27

പ്രവിഷ്ടസ്തു ഗൃഹം പിത്രോഃ പരിഷ്വക്തസ്സ്വമാതൃഭിഃ
വവന്ദേ ശിരസാ സപ്ത ദേവകീപ്രമുഖാ മുദാ. 28
താഃ പുത്രമങ്കമാരോപ്യ സ്നേഹസ്നുതപയോധരാഃ
ഹർഷവിഹ്വലിതാത്മാനസ്സിഷിചുർന്നേത്രജൈർജലൈഃ. 29
അഥാവിശൽ സ്വഭവനം സർവ്വകാമമനുത്തമം
പ്രാസാദാ യത്ര പത്നീനാം സഹസ്രാണി ച ഷോഡശ. 30

ഈവിധം പ്രജാവാക്യം കേട്ടതൻകടാക്ഷത്താൽ
ഭുവിനാനനുഗ്രഹമവരിൽ ഭക്തദാസൻ
മധുഭോജാർഹാന്ധകർ ദാശാർഹർ, കുരുക്കളും,
യദുവീരരും [1] ഭോഗവതിയെസ്സപ്പ്ണങ്ങൾപോൽ,
രക്ഷിപ്പതായി സ്സമസ്തർത്തുസമ്പന്നവല്ലീ-
വൃക്ഷോപവനോദ്യാനാരാമങ്ങൾ ചുഴന്നീട്ടം
സാരസാകരങ്ങളും ഗോപുരദ്വാരങ്ങളിൽ
പാറുന്നതോരണങ്ങൾ, ചൂടകത്തേശരീടാതെ-
തട്ടക്കും ചിത്രധ്വജഭാസുരപതാകകൾ,
അടിച്ചുതളിച്ചുള്ള വഴികളങ്കണങ്ങൾ,
തിളങ്ങും തെരുവുകളിവയാൽ മോടിതേടി-
ത്തളിക്കും ജലത്തിൽ നിന്നുതിരും നത്സുഗന്ധം
കലന്നഫലങ്ങളു മക്ഷതം പുഷ്പങ്ങളും
തളിരുംവിതറി, തൈർകരിമ്പുഫലജാലം
പൂർണ്ണകുംഭങ്ങൾ ധൂപദീപങ്ങളിവയാൽ സ-
മ്പൂർണ്ണമായ് വിളങ്ങുമാദ്വാരകാപുരിയാന്നാൻ.
10'മു: 15 വ:

അക്രൂരൻ, വസുദേവ, നുഗ്രസേനനു, മതി-
വിക്രമിരാമൻസാംബൻ പ്രദ്യുമ്നൻ ചാരു-
ദേഷ്ണൻ
ഈമഹത്തുക്കൾ കൃഷ്ണൻവരുന്നുണ്ടെന്നുകേട്ടോ-
രാമാത്രയ്ക്കുണം ശയനാസനങ്ങളും തള്ളി
അമ്പാരി മുൻപേനിത്തി മങ്ഗലപദാർത്ഥങ്ങ-
ളമ്പോടന്തണരെക്കൊണ്ടെട്ടപ്പിച്ചുത്സാഹമായ്
ആദരസമന്വിതം മുറസ്സുവേദംചൊല്ലി
പ്രീതിയും പ്രേമവും സംവൃദ്ധമായ്സസംഭ്രമം
ശംഖതൂര്യാദിവാദ്യഘോഷങ്ങളോട്ടുകൂടി-
പ്പൊൻകാന്തിചിന്തുംതേരിൽചെന്നെതിരേററു-
കൊണ്ടാർ, 16-18

കണ്ണഭൂഷയാൽമിന്നും ഗണ്ഡപ്രദേശങ്ങൾതൻ
വർണ്ണശോഭയാൽജ്വലദാനനശ്രീയാന്നിട്ടം
വേശ്യമാരെല്ലാവരും ശ്രീശനെസ്സന്ദർശിക്കാ-
നാശയോടോരോതരം വാഹനങ്ങളിൽവന്നാർ19

നടന്മാർ നത്തകന്മാർഗന്ധർവ്വർസൂതന്മാരും
തുടരെ മാഗധന്മാർ സ്തുതിപാഠകന്മാരും
ഉത്തമപുരുഷൻ തന്നദ്ഭുതചരിത്രങ്ങൾ
കീർത്തിച്ചുവീണ്ടുംവീണ്ടും പാടിനൃത്തനം
ചെയ്യാർ. 20

ഹരിയപ്പൌരമുഖ്യന്മാരോട്ട യഥായോഗ്യം
പെരുമാറിനാൻപരം സൌഹാർദ്ദത്തോടുകൂടി
ചിലരെക്കൈപിടിച്ചും വന്ദിച്ചുമാശ്ലേഷിച്ചും
ചിലരിൽസ്മിതംതൂകിക്കണ്ണിട്ടുംസ്വീകരിച്ചാൻ 21

ഈവണ്ണം ചണ്ഡാലാന്തമാശിച്ചവരംകണ്ണ-
നേവക്കുമേകിമാനിച്ചാശ്വസിപ്പിച്ചീടിനാൻ. 22

വൃദ്ധന്മാർ തത്പത്നികൾ വിപ്രരാചാര്യന്മാരും
സത്യമായ്വന്ദികളുമേകീട്ടമനുഗ്രഹം
കൈക്കൊണ്ടു ഭഗവാൻ ശ്രീമുകുന്ദൻ പാരംമോദ-
മുൾക്കൊണ്ടു പിന്നെ പ്രാപിച്ചീടിനാൻ തൻ
പത്തനം 23

ദ്വാരകാപുരത്തിലെക്കുലസ്ത്രീജനം മധു-
വൈരിയാം ശൌരി രാജവീഥിയിലെത്തിയ-
പ്പോൾ
ആളീമാരൊത്തു മണിമാളികമുകളേറി
നാളീകനേത്രദർശനോൽസവംകൊണ്ടാടി-
നാർ. 24

എപ്പോഴും കണ്ടുകൊണ്ടാണിരിപ്പതെന്നാകിലു-
മുല്ലലാക്ഷൻതൻലക്ഷ്മീലാലസത്കളേബരം
തത്പുരവാസികൾതൻ കണ്ണുകൾക്കൊരിക്കലു-
മല്പവുമലംഭാവമുണ്ടാക്കുന്നില്ല ചിത്രം! 25

ഈ മുഗ്ദ്ധൻതന്മാറിടം ശ്രീദേവീധാമമല്ലോ;
കോമളം തന്നാനനംലോചനപാനപാത്രം.
ചേണാന്നതത്പാണികൾ ലോകപാലകന്മാക്കും
ശോണമാംപാദാംബുജംഭക്തക്കുംവാസ-
സ്ഥാനം 26

വെഞ്ചാമരങ്ങൾ നല്ലവെൺകൊററക്കുടകളും
തഞ്ചിപ്പൂമഴയേററു വനമാലകൾപൂണ്ട
പീതാംബരൻമുകുന്ദൻമിന്നി,മിന്നലുംവില്ലു-
മാദിത്യചന്ദ്രന്മാരുമൊത്ത കാർമുകിൽ
പോലെ. 27

ആദ്യമേ പിതൃഗേഹം പ്രാപിച്ചു ജനനിമാ-
രൊത്തുടനാശ്ലേഷിച്ചാർ വാൽസല്യപുരസ്സരം
ദേവകിതുടങ്ങിയോരമ്മമാരേഴിനേയും
ശ്രീവാസുദേവൻ തലകുനിച്ചുവന്ദിച്ചുതേ. 28

പ്രേമത്താൽ ചുരന്നൊഴുകീട്ടന്നകുചങ്ങളോ-
ടാമോദവിവശരായവരത്തനൂജനെ
പിടിച്ചുമടിയേററിയിരുത്തിമാറിമാറി
ത്തുടരെക്കണ്ണീർവീഴ്ത്തി നനച്ചുത്തിരുവുടൽ. 29

പതിനാറായിരത്തെട്ടുത്തമപത്നിമാരും
പതിവായ് പാക്കും മണിമന്ദിരവൃന്ദംചേന്നു
സമസ്തവിഭവങ്ങളുൾച്ചേരുന്നതായ് ശ്രേഷ്ഠ-
തമംതൻരാജധാനി ഭഗവാനഥ പുക്കാൻ. 30

1 പാതാളനഗരി

പത്ന്യഃ പതിം പ്രോഷ്യ ഗൃഹാനുപാഗതം
വിലോക്യ സംജാതമനോമഹോൽസവാഃ
ഉത്തസ്ഥുരാരാൽസഹ സാഽസനാശയാൽ
സാകം വ്രതൈർവ്രീഡിതലോചനാനനാഃ. 31
തമാത്മജൈർദൃഷ്ടിഭിരന്തരാത്മനാ
ദുരന്തഭാവാഃ പരിരേഭിരേ പതിം
നിരുദ്ധമപ്യാസ്രവദംബു നേത്രയോ-
ർവ്വിലജ്ജതീനാം ഭൃഗുവര്യ വൈക്ലബാൽ. 32
യദ്യപ്യസൌ പാർശ്വഗതോ രഹോഗത-
സ്തഥാപി തസ്യാംഘ്രിയുഗം നവം നവം
പദേ പദേ കാ വിരമേത തല്പദാ-
ച്ചലാപി യച്ഛ്രീന്ന ജഹാതി കർഹിചിൽ. 33
ഏവം നൃപാണാം ക്ഷിതിഭാരജന്മനാ-
മക്ഷൌഹിണീഭിഃ പരിവൃത്തതേജസാം
വിധായ വൈരം ശ്വസനോ യഥാനലം
മിഥോ വധേനോപരതോ നിരായുധഃ 34
സ ഏഷ നരലോകേഽസ്മിന്നവതീർണ്ണഃ സ്വമായയാ
രേമേ സ്ത്രീരത്നകൂടസ്ഥോ ഭഗവാൻ പ്രാകൃതോ യഥാ. 35
ഉദ്ദാമഭാവപിശുനാമലവല്ഗുഹാസ-
വ്രീഡാവലോകനിഹതോ മദനോഽപി യാസാം
സമ്മുഹ്യ ചാപമജഹാൽ പ്രമദോത്തമാസ്താ
യസ്യേന്ദ്രിയം വിമഥിതും കുഹകൈർന്ന ശേകുഃ. 36
തമയം മന്യതേ ലോകോ ഹ്യസംഗമപി സംഗിനം
ആത്മൌപമ്യേന മനുജം വ്യാപ്പണ്വാനം യതോഽബുധഃ 37
ഏതദീശനമീശസ്യ പ്രകൃതിസ്ഥോഽപി തൽഗുണൈഃ
ന യുജ്യതേ സദാഽഽത്മസ്ഥൈര്യഥാ ബുദ്ധിസ്തദാശ്രയാ. 38
തം മേനിരേഽബലാ മൂഢാ സ്ത്രൈണം ചാനുവ്രതം രഹഃ
അപ്രമാണവിദോ ഭർത്തുരീശ്വരം മതയോ യഥാ. 39

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ശ്രീകൃഷ്ണദ്വാരകാപ്രവേശോ നാമ ഏകാദശോഽധ്യായഃ.

ശ്രീമൽഭാഗവതേ ശ്ലോകാഃ 448. പ്രഥമസ്കന്ധേ ശ്ലോകാഃ 448

---

## ദ്വാദശോഽധ്യായഃ

ശൌനക ഉവാച

അശ്വത്ഥാമ്നോപസൃഷ്ടേന ബ്രഹ്മശീർഷ്ണോരുതേജസാ
ഉത്തരായാ ഹതോ ഗർഭ ഈശേനാജീവിതഃ പുനഃ 1
തസ്യ ജന്മ മഹാബുദ്ധേഃ കർമ്മാണി ച മഹാത്മനഃ
നിധനം ച യഥൈവാസീൽ സ പ്രേത്യ ഗതവാൻ യഥാ. 2
തദിദം ശ്രോതുമിച്ഛാമി ഗദിതും യദി മന്യസേ
ബ്രൂഹി നഃ ശ്രദ്ദധാനാനാം യസ്യ ജ്ഞാനമദാച്ഛുകഃ 3

സൂത ഉവാച

അപീപലദ്ധർമ്മരാജഃ പിതൃവദ്രഞ്ജയൻ പ്രജാഃ
നിസ്പൃഹസ്സർവ്വകാമേഭ്യഃ കൃഷ്ണപാദാനുസേവയാ. 4

ദൂരദേശത്തു പാർത്തിട്ടെത്തിട്ടും ഭർത്താവിനെ
നാരിമാർ ദൂരെക്കണ്ട മാനസോത്സവത്തൊട്ടും
ഭാസുരാനനം താഴ്ത്തി ലജ്ജയാൽ വ്രതാനപീത-
മാസനാശയങ്ങളെ വിട്ടെഴുന്നേററു വേഗം. 31

അന്തരാത്മാവുകൊണ്ടും കണ്ണുകൾകൊണ്ടും-
പിന്നെ
സ്വന്തപുത്രരേക്കൊണ്ടുമാശ്ലേഷം നേടിക്കൊ-
ണ്ടാർ
വമ്പിച്ചവിയോഗമാലായവരടക്കീട്ടും
മുമ്പിലതശ്രുവായിവാന്നഹോ [1] വൈക്ലബ്യ-
ത്താൽ. 32

ചാരത്തുംരഹസ്സിലും വാഴ്കിലും മുകുന്ദന്റെ
ചാരുപാദങ്ങളവക്കെപ്പൊഴും പുത്തനത്രേ
ചഞ്ചലചിത്തയാകും ശ്രീപോലുമതിൽ സ്ഥിരം
തഞ്ചമായ് വസിക്കുമ്പോൾ പിന്നേവൾ-
വിട്ടുമാറും? 33

ഭൂമിക്കുഭാരത്തിനായ് പിറന്നസേനാബല-
[2] സീമാതിക്രമാക്രമപ്രക്രമർഭൂപക്കെല്ലാം
വഹ്നിക്കുകാറെറന്നപോൽ വളർത്തി വൈരംപര-
മന്യോന്യം വധിപ്പിച്ചിട്ടടങ്ങീ നിരായുധൻ. 34

അങ്ങിനെയിരിക്കുന്നോരിക്കൃഷ്ണൻ തന്മായയാൽ
ഭംഗിയായ് മർത്ത്യദേഹം ധരിച്ചിദ്ധരിത്രിയിൽ
പ്രാകൃതനെന്നമട്ടിൽ സ്ത്രീരത്നസംഘമദ്ധ്യ-
ഭാഗത്തുവസിച്ചവരൊത്തലം രമിച്ചുതേ. 35

ആരുടെസാരാശയസൂചകം വ്രീളാചാരു-
സ്മേരേക്ഷണങ്ങൾകൊണ്ടുഹതനായ് പൂവമ്പനും
തള്ളിനാൻ തൻചാപമാപ്രമദോത്തമകൾക്കും
വെല്ലുവാൻ കഴിഞ്ഞീലമ്മായാമർത്ത്യന്റെ-
ചിത്തം. 36

അറിവററുള്ള ലോകരസങ്ഗനാമീമധു-
ഹരനെത്തങ്ങളോട്ടു സാദൃശ്യം ദർശിക്കയാൽ
സംഗസംയുതനെന്നും കൃത്യവ്യാപൃതനെന്നും
സംഗതിയറിയാതെനിനയ്പൂ മർത്ത്യനെന്നും. 37

ആത്മാവിൽ സ്ഥിതിചെയ്യുമാബുദ്ധിയെല്ലാ-
യ്പ്പോഴു-
മാത്മാവിൻ ഗുണങ്ങളെയാശ്രയിച്ചീടാത്ത-
പോൽ
പ്രകൃതിസ്ഥിതനാണെന്നാകിലുംതദ്ഗുണൌഘ-
വികൃതിക്കധീനനാവില്ലൊരിക്കലുമീശൻ. 38

ആത്മാവെയഹം [3] ധീകളറിയാത്തപോൽ-
കാന്തൻ
തന്മേന്മധരിക്കാതിപ്പരചിത്സ്വരൂപനെ
മൂഢനാരിമാ,രവക്കധീനനെന്നു,മിവൻ
ഗൂഢമായനുസരിക്കുന്നവനെന്നുമോർത്താർ. 39

---

# അദ്ധ്യായം 12.

ശൌനകൻ പറഞ്ഞു

അശ്വത്ഥാമാവയച്ചോരുജ്ജ്വലബ്രഹ്മാ-
സ്ത്രത്താൽ
നിശ്ശേഷംഹതമായോരുത്തരാഗർഭം വീണ്ടും
നന്ദജൻ ജീവിപ്പിച്ചെന്നങ്ങു ചൊന്നല്ലോമുന്ന-
മെന്നാലും മഹാധീമാനാകുമമ്മഹാത്മാവിൻ-
ജന്മകർമ്മങ്ങളേയുമന്ത്യത്തിൽദേഹംവിട്ട-
തെമ്മട്ടിലെന്നുംകൂടിക്കനിഞ്ഞുകേൾപ്പിക്കുകിൽ
ശ്രദ്ധിച്ചുകേട്ടുകൊള്ളാമദ്ദേഹത്തിനോടല്ലോ
വിസ്തരിച്ചോതീ ശുകബ്രഹ്മർഷിതത്ത്വ-
ജ്ഞാനം. 1–3

സൂതൻ പറഞ്ഞു

ധർമ്മജൻ മാധവാംഘ്രിസേവയാൽ സർവ്വകാമ-
നിർമ്മുക്തൻ പ്രജകളെപ്പാലിച്ചാൻ പിതാവു-
പോൽ. 4

---

1 പാരവശ്യം 2 അതിരററ അക്രമങ്ങളും തുടങ്ങുന്നവർ 3 ശരീരം ഞാനെന്നുള്ള ബുദ്ധിയുള്ളവർ

സംപദഃ ക്രതവോ ലോകാ മഹിഷീ ഭ്രാതരോ മഹീ
ജംബൂദ്വീപാധിപത്യം ച യശശ്ച ത്രിദിവം ഗതം. 5
കിം തേ കാമാസ്സുരസ്പാർഹാ മുകുന്ദമനസോ ദ്വിജാഃ
അധിജഹ്രുർമ്മുദം രാജ്ഞഃ ക്ഷുധിതസ്യ യഥേതരേ. 6
മാതുർഗർഭഗതോ വീരസ്സ തദാ ഭൃഗുനന്ദന!
ദദർശ പുരുഷം കഞ്ചിൽ ദഹ്യമാനോഽസ്ത്രതേജസാ. 7
അംഗുഷ്ഠമാത്രമമലം സ്ഫുരൽപുരടമൗലിനം
അപീച്യദർശനം ശ്യാമം തഡിദ്വാസസമച്യുതം. 8
ശ്രീമദ്ദീർഘചതുർബ്ബാഹും തപ്തകാഞ്ചനകുണ്ഡലം
ക്ഷതജാക്ഷം ഗദാപാണിമാത്മനസ്സർവ്വതോദിശം
പരിഭ്രമന്തമുൽക്കാഭാം ഭ്രാമയന്തം ഗദാം മുഹുഃ 9
അസ്ത്രതേജഃ സ്വഗദയാ നീഹാരമിവ ഗോപതിഃ
വിധമന്തം സന്നികർഷേ പര്യൈക്ഷത ക ഇത്യസൗ. 10
വിധൂയ തദമേയാത്മാ ഭഗവാൻ ധർമ്മഗുബ്വിഭുഃ
മിഷതോ ദശമാസ്യസ്യ തത്രൈവാന്തർദധേ ഹരിഃ 11
തതസ്സർവഗുണോദർക്കേ സാനുകൂലഗ്രഹോദയേ
ജജ്ഞേ വംശധരഃ പാണ്ഡോർഭൂയഃ പാണ്ഡുരിവൗജസാ. 12
തസ്യ പ്രീതമനാ രാജാ വിപ്രൈർധൗമ്യകൃപാദിഭിഃ
ജാതകം കാരയാമാസ വാചയിത്വാ ച മംഗളം. 13
ഹിരണ്യം ഗാം മഹീം ഗ്രാമാൻ ഹസ്ത്യശ്വാന്നൃപതിർവരാൻ
പ്രാദാൽ സ്വന്നം ച വിപ്രേഭ്യഃ പ്രജാതീർത്ഥേ സ തീർത്ഥവിൽ.
തമൂചുർബ്രാഹ്മണാസ്തുഷ്ടാ രാജാനം പ്രശ്രയാന്വിതം
ഏഷ ഹ്യസ്മിൻ പ്രജാതന്തൗ പുരൂണാം പൗരവർഷഭ. 15
ദൈവേനാപ്രതിഘാതേന ശുക്ലേ സംസ്ഥാമുപേയുഷി
രാതോ വോഽനുഗ്രഹാർത്ഥായ വിഷ്ണുനാ പ്രഭവിഷ്ണുനാ. 16
തസ്മാന്നാമ്നാ വിഷ്ണുരാത ഇതി ലോകേ ബൃഹച്ഛ്രവാഃ
ഭവിഷ്യതി ന സന്ദേഹോ മഹാഭാഗവതോ മഹാൻ. 17

യുധിഷ്ഠിര ഉവാച

അപ്യേഷ വംശ്യാൻ രാജർഷീൻ പുണ്യശ്ലോകാന്മഹാത്മനഃ
അനുവർത്തിതാ സ്വിദ്യശസാ സാധുവാദേന സത്തമാഃ 18

ബ്രാഹ്മണാ ഊചുഃ

പാർത്ഥ പ്രജാവിതാ സാക്ഷാദിക്ഷ്വാകുരിവ മാനവഃ
ബ്രഹ്മണ്യസ്സത്യസന്ധശ്ച രാമോ ദാശരഥിര്യഥാ. 19
ഏഷ ദാതാ ശരണ്യശ്ച യഥാ ഹ്യൗശീനരഃ ശിബിഃ
യശോ വിതനിതാ സ്വാനാം ദൗഷ്യന്തിരിവ യജ്വനാം. 20
ധന്വിനാമഗ്രണീരേഷ തുല്യശ്ചാർജ്ജുനയോർദ്വയോഃ
ഹുതാശ ഇവ ദുർദ്ധർഷസ്സമുദ്ര ഇവ ദുസ്തരഃ 21
മൃഗേന്ദ്ര ഇവ വിക്രാന്തോ നിഷേവ്യോ ഹിമവാനിവ
തിതിക്ഷുർവസുധേവാസൗ സഹിഷ്ണുഃ പിതരാവിവ. 22
പിതാമഹസമഃ സാമ്യേ പ്രസാദേ ഗിരിശോപമഃ
ആശ്രയസ്സർവഭൂതാനാം യഥാ ദേവോ രമാശ്രയഃ 23
സർവസൽഗുണമാഹാത്മ്യേ ഏഷ കൃഷ്ണമനുവ്രതഃ
രന്തിദേവ ഇവോദാരോ യയാതിരിവ ധാർമ്മികഃ 24
ധൃത്യാ ബലിസമഃ കൃഷ്ണേ പ്രഹ്ലാദ ഇവ സൽഗ്രഹഃ
ആഹർത്തൈഷോഽശ്വമേധാനാം വൃദ്ധാനാം പര്യുപാസകഃ 25
രാജർഷീണാം ജനയിതാ ശാസ്താ ചോൽപഥഗാമിനാം
നിഗ്രഹീതാ കലേശ്ചൈഷ ഭുവോ ധർമ്മസ്യ കാരണാൽ. 26

സമ്പത്തും യാഗങ്ങളും ലോകങ്ങൾ യോഗങ്ങളും
ജംബുദ്വീപേശത്വവും ഭാര്യയും ഭ്രാതാക്കളും
ക്ഷിതിയും സ്വർഗ്ഗമെത്തും കീർത്തിയുമമരന്മാർ—
കൊതിക്കുമാവസ്തുക്കളൊന്നുമേതന്നെചെററും
മുകുന്ദദത്തചിത്തനാകുമാനരപാല-
ന്നകമേചേർത്തതില്ലമോദം ക്ഷുധാർത്തനു-
പോൽ. 4-6

പൂജനീയരേ! മാതൃഗർഭത്തിൽക്കിടന്നസ്സു-
തേജസ്സാൽവെന്തീടവേ വീരനാം വിഷ്ണുരാതൻ,
അംഗുഷ്ഠപ്രായനായി ശുദ്ധനായ്പ്പൊൽക്കിരീടം
ഭംഗിയായ് ധരിച്ചതി മനോജ്ഞരൂപനായി
നീലവർണ്ണനായ് പീതവസനധാരിയായി
ചേലൊത്തനാലുനീണ്ട ബാഹുക്കളൊത്തിണങ്ങി
സുവർണ്ണകുണ്ഡലങ്ങളണിഞ്ഞു ചോരപോലെ
ചുവന്നനയനങ്ങളാന്നു നിർവ്വികാരനായ്
തീക്കൊള്ളിക്കൊക്കുംഗദചുഴററി വീണ്ടുംവീണ്ടും
ശീഘ്രത്തിൽത്തന്നെചുററും പുരുഷൻ തന്നെ-
ക്കണ്ടാൻ. 7 മു: 9 വ:

ഭാസ്കരൻഹിമത്തെപ്പോലസ്ത്രതേജസ്സശേഷ-
മഗ്ഗദകൊണ്ടടക്കിത്തൻ ചുററുംസഞ്ചരിക്കും
അത്ഭുതപുമാനാരെന്നറിയാനുറുപാർത്ഥ-
ഗർഭസ്ഥശിശു കിടന്നീടിനാനേറെനേരം. 10

ധർമ്മസംരക്ഷിതാവാ യമേയനാകും വിഭു-
വിമ്മട്ടിലസ്ത്രവീര്യം കെട്ടത്തിയനന്തരം
സ്പഷ്ടമായ് പത്തുമാസം ചെന്നൊരമ്പാലൻ-
കാൺകെ
സത്വരം മറഞ്ഞിതഗ്ഗർഭത്തിൽത്തന്നെചിത്രം! 11

നല്ലലഗ്നത്തിൽപ്പിന്നെ ഗ്രഹങ്ങൾ സാനുകൂലം
കല്യാണപ്രദങ്ങളായ് നിൽക്കെയസ്സത്ക്കാ-
ലത്തിൽ
പാണ്ഡുപ്രതാപവാനായ് തദ്വംശം നില-
നിർത്തും
ധന്യനാം പരീക്ഷിത്തു മന്നവൻ ജാതനാ-
യാൻ. 12

തുഷ്ടനായ് ധർമ്മപുത്രഭൂമിപൻ ധൌമ്യകൃപാ-
ദ്യുത്തമഭൂദേവരെക്കൊണ്ടുടൻ ബാലകന്നു
വേദമന്ത്രങ്ങളാശിസ്സെന്നിവചൊല്ലിപ്പിച്ചു
ജാതകർമ്മവും കഴിച്ചീടിനാൻ യഥാവിധി. 13

തീർത്ഥവിത്തന്നൃപാലനുണ്ണിയുണ്ടായപുണ്യ-
വർദ്ധകമുഹൂർത്തത്തിൽ ബ്രാഹ്മണക്കാകമാനം
വിഭവസമൃദ്ധമാമന്നവും ഭൂവുംപൊന്നു-
മിഭാശ്വഗോവൃന്ദവും വളരെദ്ദാനം ചെയ്താൻ. 14

മോദിച്ചുഭൂദേവന്മാരപ്പൊഴാവിനീതനാം
മേദിനീശ്വരനോടായോതിനാരീ വിധത്തിൽ.
ചൊൽക്കൊള്ളും പൂരുവംശ്യപാവനകുലതന്തു-
വിക്കുഞ്ഞുദൈവയോഗാൽ നാശത്തെ പ്രാ
പിക്കവേ
നിങ്ങളെയനുഗ്രഹിച്ചീട്ടവാൻ ഭക്തപ്രിയ-
നിങ്ങുവന്നു, തിനെസ്സംരക്ഷിച്ചതന്നുവല്ലോ
അതിനാൽവിഷ്ണുരാതനെന്നപേരാൻഭാഗ-
വതനായീവൻകീർത്തിപരത്തിവാഴുംദൃഢം. 15-17

**യുധിഷ്ഠിരൻ പറഞ്ഞു.**

സാധുക്കൾവാഴ്ത്തുമാറുപൂർവ്വജരെക്കാത്തീബ്ബാലൻ
മേദിനികാത്തുകീർത്തി ചാർത്തുമോവിപ്രന്മാരേ! 18

**ബ്രഹ്മണൻ പറഞ്ഞു.**

പാരിവൻമനുപാത്മജനിക്ഷ്വാകുമട്ടുവാഴും,
ശ്രീരാമനൊപ്പംദ്വിജഭക്തനായ്സത്യം
കാക്കും 19

ശരണ്യൻദാതാവുമാംശിബിക്കുതുല്യംകീർത്തി-
ഭരതൻപോൽപരത്തും [1]സ്വീയക്കും [2]യജ്വാ-
ക്കൾക്കും 20

അജ്ജുനന്മാരെപ്പോലെ വില്ലാളിയായ്ഭവിക്കു-
മുജ്ജ്വലവഹ്നിയ്ക്കൊപ്പമപ്രധൃഷ്യനായ്ത്തീരും.
അംഭോധികണക്ക [3]നത്തീർയ്യനായ്വരും,സിംഹ-
ഗാംഭീര്യവീര്യശൌര്യവിക്രമങ്ങളുമാളും. 21

ഹിമവാന്മട്ടിൽ സേവ്യനായിടും, ഭൂദേവിക്കു-
സമമായ്ക്ഷമാശീലംകൈക്കൊണ്ടു വിള-
ങ്ങീടും 22

പൊറുക്കും പിതൃതുല്യം പ്രജാപരാധങ്ങളെ
ധരിക്കുംസമബുദ്ധിസുരജ്യേഷ്ഠനുതുല്യം
മുപ്പുരാരാതിമട്ടിൽ തുഷ്ടനാംക്ഷിപ്രം,ശ്രീശ-
ന്നൊപ്പമായീടും സർവ്വഭൂതാവലംബനത്താൽ. 23

നാനാസദ്ഗുണങ്ങളാൽ ശ്രീകൃഷ്ണനോട്ടുതുല്യൻ
ദാനശീലത്താൽ രന്തിദേവനുസമനാകും
ധർമ്മത്തിൽയയാതിപോൽ, ധൈര്യത്തിൽ
മഹാബലി-
സമ്മിതൻ പ്രഹ്ളാദൻപോൽവിഷ്ണുഭക്താ—
ഗ്രേസരൻ
അശ്വമേധങ്ങൾസംഖ്യയററിവൻനടത്തീട്ടും
നിശ്ചയംവൃദ്ധന്മാരെസ്സേവിക്കും, സുശീലനാം—
ഇവനിൽനിന്നുണ്ടാകുമനേകംരാജർഷിക-
ളിവൻശിക്ഷിക്കും ധർമ്മമാർഗ്ഗമുല്ലംഘിപ്പോരെ
ഉലകിൽധർമ്മം നിലനിർത്തുവാനായിപ്പിന്നെ
ക്കലിതൻശാസിതാവുമായിവൻശോഭി-
ച്ചീടും. 24-26

---

1 സ്വന്തജനങ്ങൾ  2 യാഗം ചെയ്യുന്നവർ  3 അതിക്രമിക്കാനാകാത്തവൻ

തക്ഷകാദാത്മനോ മൃത്യും ദ്വിജപുത്രോപസർജ്ജിതാൽ
പ്രപൽസ്യത ഉപശ്രുത്യ മുക്തസങ്ഗഃ പദം ഹരേഃ 27
ജിജ്ഞാസിതാത്മയാഥാർത്ഥ്യോ മുനേർവ്യാസസുതാദസൌ
ഹിത്വേദം നൃപ! ഗങ്ഗായാം യാസ്യത്യദ്ധാകുതോഭയം. 28
ഇതി രാജ്ഞ ഉപാദിശ്യ വിപ്രാ ജാതകകോവിദാഃ
ലബ്ധോപചിതയസ്സർവേ പ്രതിജഗ്മുസ്സ്വകാൻ ഗൃഹാൻ. 29
സ ഏഷ ലോകവിഖ്യാതഃ പരീക്ഷിദിതി യൽ പ്രഭുഃ
ഗർഭദൃഷ്ടമനുധ്യായൻ പരീക്ഷേത നരേഷ്വിഹ. 30
സ രാജപുത്രോ വവൃധേ ആശു ശുക്ല ഇവോഡുപ
ആപൂര്യമാണഃ പിതൃഭിഃ കാഷ്ഠാഭിരിവ സോഽന്വഹം. 31
യക്ഷ്യമാണോഽശ്വമേധേന ജ്ഞാതിദ്രോഹജിഹാസയാ
രാജാലബ്ധധനോ ദധ്യാവന്യത്ര കരദണ്ഡയോഃ. 32
തദഭിപ്രേതമാലക്ഷ്യ ഭ്രാതരോഽച്യുതചോദിതാഃ
ധനം പ്രഹീണമാജഹ്രുരുദീച്യാംദിശി ഭൂരിശഃ. 33
തേന സംഭൃതസംഭാരോ ധർമ്മപുത്രോ യുധിഷ്ഠിര
വാജിമേധൈസ്ത്രിഭിർഭീതോ യജ്ഞൈസ്സമയജദ്ധരിം. 34
ആഹൂതോ ഭഗവാൻ രാജ്ഞാ യാജയിത്വാ ദ്വിജൈർനൃപം
ഉവാസ കതിചിന്മാസാൻ സുഹൃദാം പ്രിയകാമ്യയാ. 35
തതോ രാജ്ഞാഭ്യനുജ്ഞാതഃ കൃഷ്ണയാ സഹ ബന്ധുഭിഃ
യയൌ ദ്വാരവതീം ബ്രഹ്മൻ സാർജ്ജുനോ യദുഭിർവൃതഃ. 36

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
പരീക്ഷിജ്ജന്മാദ്യുൽകർഷോ നാമ ദ്വാദശോഽധ്യായഃ.

ശ്രീമൽഭാഗവതേ ശ്ലോകാഃ 484 പ്രഥമസ്കന്ധേ ശ്ലോകാഃ 484

---

## ത്രയോദശോഽധ്യായഃ

സൂത ഉവാച

വിദുരസ്തീർത്ഥയാത്രായാം മൈത്രേയാദാത്മനോ ഗതിം
ജ്ഞാത്വാഗാദ്ധാസ്തിനപുരം തയാവാപ്തവിവിത്സിതഃ. 1
യാവതഃ കൃതവാൻ പ്രശ്നാൻ ക്ഷത്താ കൌഷാരവാഗ്രതഃ
ജാതൈകഭക്തിർഗ്ഗോവിന്ദേ തേഭ്യശ്ചോപരരാമ ഹ. 2
തം ബന്ധുമാഗതം ദൃഷ്ട്വാ ധർമ്മപുത്രഃ സഹാനുജഃ
ധൃതരാഷ്ട്രോ യുയുത്സുശ്ച സൂതഃ ശാരദ്വതഃ പൃഥാ. 3
ഗാന്ധാരീ ദ്രൌപദീ ബ്രഹ്മൻ സുഭദ്രാ ചോത്തരാ കൃപീ
അന്യാശ്ച ജാമയഃ പാണ്ഡോർജ്ഞാതയഃ സസുതാ സ്ത്രിയഃ. 4
പ്രത്യുജ്ജഗ്മുഃ പ്രഹർഷേണ പ്രാണം തന്വ ഇവാഗതം
അഭിസങ്ഗമ്യ വിധിവൽ പരിഷ്വങ്ഗാഭിവാദനൈഃ. 5
മുമുചുഃ പ്രേമബാഷ്പൌഘം വിരഹൌൽകണ്ഠ്യകാതരാഃ
രാജാ തമർഹയാഞ്ചക്രേ കൃതാസനപരിഗ്രഹം. 6
തം ഭുക്തവന്തമാസീനം വിശ്രാന്തം സുഖമാസനേ
പ്രശ്രയാവനതോ രാജാ പ്രാഹ സ്വാനാം വിശൃണ്വതാം. 7

യുധിഷ്ഠിര ഉവാച

അപി സ്മരഥ നോ യുഷ്മൽപക്ഷച്ഛായാസമേധിതാൻ
വിപൽഗണാദ്വിഷാഗ്ന്യാദേർമ്മോചിതാ യൽ സമാതൃകാഃ. 8

ഭൂസുരതനുജനാൽ പ്രേരിതൻതക്ഷകൻതൻ-
ദംശനംമൂലംമൃതിഭവിക്കും തനിക്കെന്നായ്
അറിഞ്ഞുസർവ്വ സംഗപരിത്യാഗിയായ് കൃഷ്ണ-
[1] ചരണംരക്ഷാചണം ശരണംപ്രാപിച്ചിട്ടും 27

ശുകബ്രഹ്മർഷിയിൽനിന്നാത്മാവിൻയാഥാ-
ർത്ഥ്യത്തെ-
ത്തികച്ചുമറിഞ്ഞിവൻതെളിഞ്ഞുധർമ്മ സൂനോ!
ഗംഗയിൽസുന്ദരമാം തന്നംഗമനായാസ-
മങ്ങുപേക്ഷിച്ചബ്ഭയരഹിതസ്ഥാനം പൂകും. 28

ജ്യോതിശ്ശാസ്ത്രത്തിൽബഹു സമർത്ഥന്മാരാം ദ്വിജർ
ജാതകഫലമേവം രാജാവിനോട്ടുനർത്തി
കിട്ടിയ സംഭാവനയൊക്കെയും സ്വീകരിച്ചു
കെട്ടിക്കൊണ്ടവരവർക്കുള്ള ഗേഹങ്ങളാന്നാർ 29

മാതൃഗർഭത്തിൽ കണ്ട രൂപത്തെ സ്മരിച്ചുകൊ-
ണ്ടോരോരുത്തനിലുണ്ടു രൂപമീവിധമെന്നായ്
നേരപരീക്ഷിക്കകമൂലമായിബ്ബാലനു
പേരെങ്ങും പരീക്ഷിത്തെന്നുള്ളതും പ്രസി-
ദ്ധമായ്. 30

കലകളാലുമച്ഛനമ്മമാരെക്കുഴം സ്നേഹ-
ലളിതനാനാതരപരിലാളനയാലും,
വെളുത്തപക്ഷത്തിലെച്ചന്ദ്രനെപ്പോലിബ്ബാലൻ
വളർന്നുവന്നു മനോഹരനായ് നാളിൽ-
നാളിൽ. 31

ബാന്ധവദ്രോഹത്തിനാൽ സന്ധിക്കും പാപം-
പോക്കാൻ
പന്തിയായശ്വമേധം നടത്താനാശയേറി
കരദണ്ഡങ്ങളാൽസ്വീകൃതമാംധനമെന്യേ
വരവുവേറെയില്ലാതരചൻ വിഷമിച്ചാൻ. 32

സോദരർനിജവാഞ്ഛയറിഞ്ഞു ഭഗവാനാൽ
ചോദിതരായി നേരേ വടക്കൻദിക്കിൽപോയി
മരുത്തനുപേക്ഷിച്ചധാരാളം ധനംചേർത്തു
തിരിച്ചുവന്നുമന്നന്റെമുന്നിൽവെച്ചുനിന്നാർ. 33

അതിനാൽ സംഭരിച്ചാൻ സമസ്തവസ്തുക്കളും
ക്ഷിതിപാലകൻ കുറവെന്നിയേ വേണ്ടമട്ടിൽ
പാപഭീതനായ്പ്പിന്നെ മൂന്നശ്വമേധംകൊണ്ടു
താപാപഹാരിയാകും ഹരിയെയർച്ചിച്ചിതു. 34

ക്ഷണിച്ചുവന്നുടൻതാൻ ഭഗവാൻ കൃഷ്ണൻദ്വിജ-
ഗണത്തെക്കൊണ്ടായാഗം വെടിപ്പായ്നടത്തിച്ചു
പ്രേമാതിരേകത്തിനാലവിടെക്കുറേ മാസം
താമസിക്കയും ചെയ്താൻ ബാന്ധവഹിതത്തി-
നായ്. 35

പിന്നെയായുധിഷ്ഠിരൻ, പാഞ്ചാലി, ബന്ധുജന-
മെന്നിവരോട്ടു പണിപ്പെട്ടുസമ്മതം വാങ്ങി
നന്ദജൻ, കിരീടിയും യാദവസംഘങ്ങളു-
മൊന്നിച്ചുവന്നു നിജമന്ദിരം പൂകിടിനാൻ. 36

---

# അദ്ധ്യായം 13

### സൂതൻ പറഞ്ഞു

വിദുരൻമൈത്രേയമാമുനിയോടാത്മാവിന്റെ
ഗതിയെത്തീർത്ഥയാത്രാവേളയിൽ ധരിച്ചുടൻ
അറിയാനുള്ളതറിഞ്ഞെന്നൊരു തൃപ്തിയോടും
തിരിയെക്കുരുരാജധാനിക്കുമടങ്ങിനാൻ. 1

അതുവ്വിലേറെച്ചോദിച്ചീടിലുമൊന്നുരണ്ടി-
ന്നുത്തരമാ മൈത്രേയമഹർഷിപറഞ്ഞപ്പോൾ
ക്ഷത്താവിനകാരണശ്രീഹരിഭക്തിയുള്ളിൽ
വർദ്ധിച്ചു ശേഷം കേൾക്കാൻ നില്ക്കാതെ തിരി-
ച്ചുതേ. 2

ശൌനകമഹാമുനേ! യുയുത്സുധൃതരാഷ്ട്രൻ,
സാനുജയുധിഷ്ഠിരൻ, സഞ്ജയൻ, കൃപാചാര്യർ
കുന്തി, ഗാന്ധാരി, പാഞ്ചാലാത്മജ, സുഭദ്രയും
ബന്ധുദാരങ്ങൾ മററു, മുത്തര, കൃപിതാനും

പാണ്ഡുവിൻ ബന്ധുക്കളുമന്യരാം സസന്താന-
തപംഗിമാരും ക്ഷത്താവെത്തിയങ്ങെന്നറിഞ്ഞു.
മോഹത്തെ കൈവിട്ടിട്ടും പ്രാണനെയംഗങ്ങൾ-
പോൽ
സ്നേഹത്താലെതിരേററും വന്ദിച്ചുമാശ്ലേഷിച്ചും
മേൽക്കുമേലാനന്ദാശ്രുവർഷിച്ചാർവിരഹത്താ-
ലുൽക്കണ്ഠപൂണ്ടു ഭൃപനിരുത്തിമാനിച്ചിതു
3 മു: 6 വ:

ഊണിനുശേഷം സുഖംപ്രീതനായാസനത്തിൽ
ക്ഷീണവുമകന്നങ്ങുവാണീട്ടും ക്ഷത്താവിനെ
വിനയാന്വിതം താണുവണങ്ങി ധർമ്മാത്മജ,-
നനുജർ ബന്ധുക്കളും കേൾക്കവേ ചൊല്ലീടി-
നാൻ. 7

### യുധിഷ്ഠിരൻ പറഞ്ഞു

പക്ഷികൾപോതങ്ങളെപ്പക്ഷങ്ങൾക്കിടയിൽവെ-
ച്ചക്ഷാമം വളർത്തുംപോലങ്ങുന്നു വളർത്തിയ
ഞങ്ങളെയോർക്കുന്നുണ്ടോ? വിഷം തീ ശത്രു-
പീഡ-
യിങ്ങനെയുള്ളതിൽ നിന്നങ്ങല്ലോ രക്ഷിച്ചതും. 8

---

1 രക്ഷിപ്പാൻ സമർത്ഥമായതു്

കയാ വൃത്യാ വർത്തിതം വശ്ചരദ്ഭിഃ ക്ഷിതിമണ്ഡലം
തീർത്ഥാനി ക്ഷേത്രമുഖ്യാനി സേവിതാനീഹ ഭൂതലേ. 9
ഭവദ്വിധാ ഭാഗവതാസ്തീർത്ഥഭൂതാഃ സ്വയം വിഭോ
തീർത്ഥീകുർവന്തി തീർത്ഥാനി സ്വാന്തസ്ഥേന ഗദാഭൃതാ. 10
അപി നസ്സുഹൃദസ്താതബാന്ധവാഃ കൃഷ്ണദേവതാഃ
ദൃഷ്ടാ ശ്രുതാ വാ യദവഃ സ്വപുര്യാം സുഖമാസതേ. 11
ഇത്യുക്തോ ധർമ്മരാജേന സർവ്വം തൽ സമവർണ്ണയൽ
യഥാനുഭൂതം ക്രമശോ വിനാ യദുകുലക്ഷയം. 12
നന്വപ്രിയം ദുർവിഷഹം നൃണാം സ്വയമുപസ്ഥിതം
നാവേദയത്സകരുണോ ദുഃഖിതാൻ ദ്രഷ്ടുമക്ഷമഃ. 13
കഞ്ചിൽ കാലമഥാവാത്സീൽ സൽകൃതോ ദേവവൽ സുഖം
ഭ്രാതുർജ്യേഷ്ഠസ്യ ശ്രേയസ്കൃൽ സർവ്വേഷാം പ്രീതിമാവഹൻ. 14
അബിഭ്രദര്യമാ ദണ്ഡം യഥാവദഘകാരിഷു
യാവദ്ദധാര ശൂദ്രത്വം ശാപാദ്വർഷശതം യമഃ. 15
യുധിഷ്ഠിരോ ലബ്ധരാജ്യോ ദൃഷ്ട്വാ പൌത്രം കുലന്ധരം
ഭ്രാതൃഭിർല്ലോകപാലാഭൈർമ്മുമുദേ പരയാ ശ്രിയാ. 16
ഏവം ഗൃഹേഷു സക്താനാം പ്രമത്താനാം തദീഹയാ
അത്യക്രാമദവിജ്ഞാതഃ കാലഃ പരമദുസ്തരഃ 17
വിദുരസ്തദഭിപ്രേത്യ ധൃതരാഷ്ട്രമഭാഷത
രാജൻ നിർഗ്ഗമ്യതാം ശീഘ്രം പശ്യേദം ഭയമാഗതം. 18
പ്രതിക്രിയാ ന യസ്യേഹ കുതശ്ചിൽ കർഹിചിൽ പ്രഭോ
സ ഏവ ഭഗവാൻ കാലസ്സർവ്വേഷാം നസ്സമാഗതഃ 19
യേന ചൈവാഭിപന്നോയം പ്രാണൈഃ പ്രിയതമൈരപി
ജനസ്സദ്യോ വിയുജ്യേത കിമുതാന്യൈർധനാദിഭിഃ 20
പിതൃഭ്രാതൃസുഹൃൽപുത്രാ ഹതാസ്തേ വിഗതം വയഃ
ആത്മാ ച ജരയാ ഗ്രസ്തഃ പരഗേഹമുപാസസേ. 21
അഹോ മഹീയസീ ജന്തോർജീവിതാശാ യയാ ഭവാൻ
ഭീമേനാവർജ്ജിതം പിണ്ഡമാദത്തേ ഗൃഹപാലവൽ. 22
അഗ്നിർന്നിസൃഷ്ടോ ദത്തശ്ച ഗരോ ദാരാശ്ച ദൂഷിതാഃ
ഹൃതം ക്ഷേത്രം ധനം യേഷാം തദ്ദത്തൈരസുഭിഃ കിയൽ. 23
തസ്യാപി തവ ദേഹോഽയം കൃപണസ്യ ജിജീവിഷോഃ
പരൈത്യനിച്ഛതോ ജീർണ്ണോ ജരയാ വാസസീ ഇവ. 24
ഗതസ്വാർത്ഥമിമം ദേഹം വിരക്തോ മുക്തബന്ധനഃ
അവിജ്ഞാതഗതിർജ്ജഹ്യാൽ സ വൈ ധീര ഉദാഹൃതഃ 25
യഃ സ്വകാൽ പരതോ വേഹ ജാതനിർവേദ ആത്മവാൻ
ഹൃദി കൃത്വാ ഹരിം ഗേഹാൽ പ്രവ്രജേത്സനരോത്തമഃ 26
അഥോദീചീം ദിശം യാതു സ്വൈരജ്ഞാതഗതിർഭവാൻ
ഇതോഽർവാക് പ്രായശഃ കാലഃ പുംസാം ഗുണവികർഷണഃ 27

ഏവം രാജാ വിദുരേണാനുജേന
പ്രജ്ഞാചക്ഷുർബോധിതോ ഹ്യാജമീഢഃ
ഛിത്വാ സ്വേഷു സ്നേഹപാശാൻ ദ്രഢിമ്നോ
നിശ്ചക്രാമ ഭ്രാതൃസന്ദർശിതാദ്ധ്വാ. 28

പതിം പ്രയാന്തം സുബലസ്യ പുത്രീ
പതിവ്രതാ ചാനുജഗാമ സാധ്വീ
ഹിമാലയം ന്യസ്തദണ്ഡപ്രഹർഷം
മനസ്വിനാമിവ സത്സമ്പ്രഹാരഃ 29

മേദിനി ചുററിസ്സദാചരിക്കും ഭവാൻ പുന-
രേതുവൃത്തിയാലുപജീവിച്ചിതിത്ര നാളും?
ഏതെല്ലാം സുപ്രധാനക്ഷേത്രങ്ങൾ സന്ദശിച്ചെ-
ന്നോതുക തീത്ഥമേതേതൊക്കെയാം സേവി-
ച്ചതും? 9
ത്വാദൃശന്മാരാം ഭാഗവതന്മാർ സ്വയം തീത്ഥ-
ഭൃതന്മാർതന്നെയല്ലൊ നിങ്ങൾ തൻഹൃദയത്തിൽ
സുസ്ഥിരം നാരായണൻ വസിക്കനിമിത്തമായ്-
ത്തീത്ഥങ്ങളെല്ലാം ശുദ്ധമാക്കിത്തീക്കുന്നു-
നിങ്ങൾ 10
കൃഷ്ണദൈവതയുക്തരസ്മത് സുഹൃത്തുക്കളാം
വൃഷ്ണികൾ തത്പുരത്തിൽ സുഖമായ് വസി-
ക്കുന്നോ?
അവരെക്കണ്ടോ ഭവാനാരേയെങ്കിലും? പിന്നെ-
യവരെപ്പററിയുള്ള വാത്തവല്ലതും കേട്ടോ? 11
വിദുരനിതുകേട്ടു താനറിഞ്ഞതും തനി-
ക്കതിയായനുഭവപ്പെട്ടതും യഥാക്രമം
ക്ഷിതിനായകനോടു വിവരിച്ചോതീടിനാൻ
യദുവംശക്ഷയത്തിൻ കായ്യമൊന്നൊഴി-
ച്ചെല്ലാം. 12
സഹസാസംഭവിച്ചീടുന്നതായൊട്ടും തന്നെ
സഹിപ്പാനാക്കുമായീടാത്തതാം [1] ദുരദൃഷ്ടം
ദുഃഖിതന്മാരെക്കാണ്മാനുൾക്കരുത്തില്ലാതുള്ളാ-
രപ്പാത്മാക്കളതുൾചെയ്യുവാൻ പാടില്ലല്ലോ. 13
ധമ്മജാദ്യരാൽ ദേവതുല്യം സത്കൃതനായി
മേന്മേലവക്കും പ്രീതിവളത്തുന്നവനായി
ജ്യേഷ്ഠനാംധൃതരാഷ്ട്രക്കുപദേഷ്ടാവുമായി-
ട്ടൊട്ടുനാൾ തത്ര വാണാൻ വിദുരൻ സുഖമായി. 14
ധമ്മനാം ദേവൻ ശാപംകൊണ്ടു നൂറാണ്ടുശൂദ്ര
ജന്മംവരിച്ചതാണീ വിദുരൻ വിദ്വന്മണി
അക്കാലമെല്ലാം ദണ്ഡനയത്താൽ പാപന്മാരെ-
യക്കൻതാൻ ഭരിച്ചുകൊണ്ടീടിനാൻ വഴി-
പോലെ. 15
നഷ്ടമാം രാഷ്ട്രം വീണ്ടും കിട്ടിയ യുധിഷ്ഠിരൻ
ശ്രേഷ്ഠരാം ലോകപാലതുല്യഭ്രാതാക്കളോടും
കീത്തനീയമാം നിജകുലത്തെ നിലനിത്തും
പൌത്രനെപ്പാത്തു പാരംസന്തോഷമാന്നു-
വാണാൻ. 16
ഇങ്ങിനെഗൃഹാസക്തരായിത്തദവ്യാപാരത്താൽ
തുങ്ഗമാംമദംപൂണ്ടു വാഴവേ'ക്കായുഷ്കാലം
കടന്നുപോകുന്നവരറിഞ്ഞീടാതെതന്നെ
തടഞ്ഞുനിത്തീടാവതല്ല കാലത്തിൻഗതി. 17
കാലമായെന്നറിഞ്ഞാ വിദുരൻ ജ്യേഷ്ഠമഹീ-
പാലനോടരുളിച്ചെയ്തീടിനാനീവിധത്തിൽ:-
"പുറപ്പെട്ടീടാം ശീഘ്ര്വ,മിവിടെ ബ്ഭയംവന്നു
നിറയുന്നുണ്ടു പാരം,പാത്തുകൊള്ളുക രാജൻ! 18

എമ്മട്ടുമെപ്പോതിലുമപ്രതിരോധ്യൻകാലൻ
നമ്മുടെ സമീപത്തിലെത്തിക്കഴിഞ്ഞുവല്ലോ. 19
കാലൻെറപിടിയിൽപ്പെട്ടീടുകിൽ പ്രിയപ്രാ-
ണൻ-
പോലുമേത്യജിക്കണം പിന്നെന്തുധനാദികൾ! 20
നിന്നച്ഛൻ, സഹോദരർ, സ്നേഹിതർ, സുതന്മാരും
ജന്യത്തിൽ ശത്രുക്കളാൽ ഹതരായ്ക്കഴി-
ഞ്ഞല്ലൊ.
വൃദ്ധനുമായീഭവാൻ ജരബാധിച്ചുമെയ്യി-
ലിസ്ഥിതിയിലും പരഗേഹത്തിലല്ലോവാസം. 21
ജീവികൾക്കെല്ലാമുള്ള ജീവിതവാഞ്ഛവിസ്മ-
യാവഹംതന്നെ പാത്താലതൊന്നുകൊണ്ടല്ലയോ
മക്കളെക്കൊന്ന ഭീമസേനൻ തരുന്ന ചോറു-
നാണ്മ്ലാപ്പാനക്കിത്തിന്നുകൊണ്ടിങ്ങുകിടപ്പതും. 22
ആരുടെ ഗൃഹത്തിനു തീകൊളുത്തി നീ പിന്നെ-
യാരെക്കൊല്ലുവാനായിക്കൊടുത്തു കാകോളവും,
ആരുടെ ദാരങ്ങൾതൻ വസനമഴിപ്പിച്ചി-
ങ്ങാരുടെ ധനധാന്യസമ്പത്തുമടക്കി നീ
അവരേയാശ്രയിച്ചു ജീവിതം നയിപ്പതിൽ-
ക്കവിഞ്ഞൊരവമാനമെന്തുള്ളതവനീശാ! 23
ഇമ്മട്ടിൽദയനീയ ജീവിതമിച്ഛിച്ചീടും
നിന്മേനി [2] ജരാജീണ്ണം പൊലിയും വസനം-
പോൽ. 24
വിഷയവിരക്തനായേതൊരാൾക്കുമേയേതു-
വിഷയഗതൻ താനെന്നറിവുകൊടുക്കാതെ
തനിക്കു പ്രയോജനംതെല്ലുമില്ലാത്തതാമി-
ത്തനുവെത്താനേതള്ളീടുന്നവൻ ധീരനല്ലൊ. 25
സ്വീയധീയാലോ ദേശികോപദേശത്തിനാലോ
കായാഭിമാനം വെടിഞ്ഞധ്യാത്മജ്ഞാനംനേടി
മായാമർത്യനെ യുൾച്ചേത്തന്നേക്കും വീടുവിട്ടു-
പോയീടുന്നവൻതന്നെയുത്തമൻ മർത്യന്മാ-
രിൽ, 26
എങ്ങുപോയെന്നതാരുമറിയാതുള്ള വഴി-
ക്കങ്ങുടൻ പോയീടുകയുത്തരദിക്കിലേക്കായ്
ഇനിമേലുള്ള കാലം നന്നല്ല, പുരുഷൻെറ
ഗുണങ്ങളെല്ലാമൊന്നായ് നശിപ്പിക്കുന്നതത്രേ. 27
വിദുരോക്തികളേവം കേട്ടട [3] നജമീഢ-
പ്രഥിതവംശജാതനന്ധനാം ധൃതരാഷ്ട്രൻ
സ്വജനബദ്ധം സ്നേഹപാശത്തെച്ഛേദിച്ചുടൻ
നിജസോദരൻകാട്ടും വഴിയേനടകൊണ്ടാൻ. 28
ധീരക്കായോധനംപോൽന്യസ്തദണ്ഡന്മാക്കെല്ലാം
ഭൂരിമോദത്തെച്ചേക്കും ഹിമവാനിലേക്കായി
പോകുംതൻകാന്തൻപിൻപേ സതിയും-
സുശീലയു-
മാകുമഗ്ഗാന്ധാരിയുമിറങ്ങിപ്പുറപ്പെട്ടാൾ. 29

---

1 ഭാഗ്യദോഷം  2 ജരയാൽ കെട്ടപ്പെട്ടതു്  3 അജമീഢൻെറ പ്രസിദ്ധവംശത്തിൽ ജനിച്ചവൻ

അജാതശത്രുഃ കൃതമൈത്രോ ഹുതാഗ്നി-
ർവിപ്രാന്നത്വാ തിലഗോഭൂമിരുക്മൈഃ
ഗൃഹം പ്രവിഷ്ടോ ഗുരുവന്ദനായ
ന ചാപശ്യൽ പിതരൌ സൌബലിം ച. 30

തത്ര സഞ്ജയമാസീനം പപ്രച്ഛോദ്വിഗ്നമാനസഃ
ഗാവൽഗണേ ക്വ നസ്താതോ വൃദ്ധോ ഹീനശ്ച നേത്രയോഃ 31
അംബാ ച ഹതപുത്രാ ആർത്താ പിതൃവ്യഃ ക്വ ഗതസ്സുഹൃൽ
അപി മയ്യകൃതപ്രജ്ഞേ ഹതബന്ധുഃ സ്വഭാര്യയാ
ആശംസമാനശ്ശമലം ഗംഗായാം ദുഃഖിതോഽപതൽ. 32
പിതര്യുപരതേ പാണ്ഡൌ സർവാന്നസ്സുഹൃദശ്ശിശൂൻ
അരക്ഷതാം വ്യസനതഃ പിതൃവ്യൌ ക്വ ഗതാവിതഃ 33

സൂത ഉവാച

കൃപയാ സ്നേഹവൈക്ലവ്യാൽ സൂതോ വിരഹകർശിതഃ
ആത്മേശ്വരമചക്ഷാണോ ന പ്രത്യാഹാതിപീഡിതഃ 34
വിമൃജ്യാശ്രൂണി പാണിഭ്യാം വിഷ്ടഭ്യാത്മാനമാത്മനാ
അജാതശത്രും പ്രത്യൂചേ പ്രഭോഃ പാദാവനുസ്മരൻ. 35

സഞ്ജയ ഉവാച

നാഹം വേദ വ്യവസിതം പിത്രോർവഃ കുലനന്ദന!
ഗാന്ധാര്യാ വാ മഹാബാഹോ മുഷിതോഽസ്മി മഹാത്മഭിഃ 36
അഥാജഗാമ ഭഗവാന്നാരദസ്സഹതുംബുരുഃ
പ്രത്യുത്ഥായാഭിവാദ്യാഹ സാനുജോഽഭ്യർച്ചയന്നിവ. 37
നാഹം വേദ ഗതിം പിത്രോർഭഗവൻ ക്വ ഗതാവിതഃ
അംബാ വാ ഹതപുത്രാഽഽർത്താ ക്വ ഗതാ ച തപസ്വിനീ. 38
കർണ്ണധാര ഇവാപാരേ ഭഗവാൻ പാരദർശകഃ
അഥാബഭാഷേ ഭഗവാൻ നാരദോ മുനിസത്തമഃ 39
മാ കഞ്ചന ശുചോ രാജൻ യദീശ്വരവശം ജഗൽ
ലോകാസ്സപാലാ യസ്യേമേ വഹന്തി ബലിമീശിതുഃ
സ സംയുനക്തി ഭൂതാനി സ ഏവ വിയുനക്തി ച 40
യഥാ ഗാവോ നസിപ്രോതാസ്തന്ത്യാം ബദ്ധാസ്സ്വദാമഭിഃ
വാക്തന്ത്യാം നാമഭിർബ്ബദ്ധാ വഹന്തി ബലിമീശിതുഃ 41
യഥാ ക്രീഡോപസ്കരാണാം സംയോഗവിഗമാവിഹ
ഇച്ഛയാ ക്രീഡിതുഃ സ്യാതാം തഥൈവേശേച്ഛയാ നൃണാം. 42
യന്മന്യസേ ധ്രുവം ലോകമധ്രുവം വാ ന ചോഭയം
സർവഥാ ന ഹി ശോച്യാസ്തേ സ്നേഹാദന്യത്ര മോഹജാൽ. 43
തസ്മാജ്ജഹ്യംഗ വൈക്ലവ്യമജ്ഞാനകൃതമാത്മനഃ
കഥം ത്വനാഥാഃ കൃപണാ വർത്തേരൻ തേ ച മാം വിനാ. 44
കാലകർമ്മഗുണാധീനോ ദേഹോഽയം പാഞ്ചഭൌതികഃ
കഥമന്യാംസ്തു ഗോപായേൽ സർപ്പഗ്രസ്തോ യഥാ പരം. 45
അഹസ്താനി സഹസ്താനാമപദാനി ചതുഷ്പദാം
ഫൽഗുനി തത്ര മഹതാം ജീവോ ജീവസ്യ ജീവനം. 46
തദിദം ഭഗവാൻ രാജന്നേക ആത്മാഽഽത്മനാം സ്വദൃക്
അന്തരോഽനന്തരോ ഭാതി പശ്യ തം മായയോരുധാ. 47
സോഽയമദ്യ മഹാരാജ ഭഗവാൻ ഭൂതഭാവനഃ
കാലരൂപോഽവതീർണ്ണോഽസ്യാമഭവായ സുരദ്വിഷാം. 48
നിഷ്പാദിതം ദേവകൃത്യമവശേഷം പ്രതീക്ഷതേ
താവദ്യൂയമവേക്ഷധ്വം ഭവേദ്യാവദിഹേശ്വരഃ 49

അക്കനെവന്ദിച്ച [1] ഗ്നിഹോത്രം ചെയ്യെള്ളും-
പൊന്നും
ഗോക്കളും ഭൂവുമേകി നമിച്ചു ഭൂദേവരെ
ഗുരുവന്ദനത്തിനായ് ധർമ്മജൻ മന്ദിരത്തിൽ
വരവേകണ്ടില്ലവിടച്ഛനെ യമ്മയേയും. 30

അഞ്ജുദുഃഖിച്ചിരിക്കും സഞ്ജയൻ തന്നോടായി-
ട്ടങ്ങെടോ ഞങ്ങൾക്കെഴമന്ധവൃദ്ധനാമച്ഛൻ
പുത്രനഷ്ടത്താൽ കേഴമമ്മയും മമപ്രേമ-
പാത്രമാംവല്യച്ഛനുമെങ്ങുപോയെന്നുചൊല്ലു! 31

ഇങ്ങപവാദം ചേക്കാനായിട്ടനിരാശരായ്
ഗങ്ഗയിൽ ചെന്നുചാടിച്ചത്തെന്നുവ-
ന്നീടുമോ 32

അച്ഛനന്തരിക്കവേ കുഞ്ഞുങ്ങളാം ഞങ്ങളെ
മെച്ചമായ് സൂക്ഷിച്ചല്ലലല്പവുമേശീടാതെ
സ്നേഹിച്ചുവളത്തിയ [2] പിതൃവ്യരിരുപേരും
സാഹസം! നമ്മെത്തള്ളിയേ തുദിക്കിനു-
പോയോ. 33

സൂതൻ പറഞ്ഞു

തൻപ്രിയസ്വാമിതന്നെക്കാണാഞ്ഞ വൈ-
ഷമ്യവും
സാമ്പ്രതം, കൃപാസ്നേഹപാരവശ്യവുമൊത്തു
[3] തദ്വിരഹാത്തനാമസ്സഞ്ജയനതിനൊന്നു
മുത്തരമുരിയാടാൻ ശക്തനാകാതെനിന്നാൻ. 34

രണ്ടുകൈകൊണ്ടും ക്ഷുടക്കുടെക്കണ്ണീർതുടച്ചു-
കൊണ്ടൊരുമട്ടിൽ ധീയാൽ മാനസമുറപ്പിച്ചു
തത്പ്രഭുപാദപത്മയുഗളം സ്മരിച്ചുകൊ-
ണ്ടല്പവാക്കിനാലേവമുത്തരം പറഞ്ഞിതു. 35

സഞ്ജയൻ പറഞ്ഞു

അവനീശ്വരാ! പിതൃജനവുംഗാന്ധാരിയു-
മെവിടെപ്പോയെന്നു ഞാനേതുമേയറിഞ്ഞില്ല
എന്നെയുംവഞ്ചിച്ചത്രേ പോയതമ്മഹാത്മാക്ക-
ളിന്നിവൻ നിരാശ്രയനെന്നതും വന്നുകൂടി. 36

പിന്നൊരുദിനം തത്ര തുംബുരുമുനിയൊത്തു
വന്നിതബ്രഹ്മാത്മജൻ നാരദമഹാമുനി
ഖിന്നനാം മന്നനനുജാതരൊത്തെഴുന്നേററു
വന്ദനംചെയ്തുചൊന്നാനർച്ചിക്കുന്നവന്മട്ടിൽ. 37

പിതൃവ്യന്മാരും മൃതപുത്രാത്തഗാന്ധാരിയാം
സതിയുമെങ്ങുപോയെന്നറിഞ്ഞുകൂടാമുനേ!
അതിരററൊരീയഴലാഴിയിൽ നിന്നേററുവാ-
നധുനാഭവാൻ കണ്ണധാരനായ് വന്നിതല്ലോ. 38

അരുളിച്ചെയ്താനുടൻ നാരദമഹാമുനി-
യരുതേവിഷാദം തേ വിശാലമതേ നൃപ!
പാരെന്നും പരമേശാധീനമാണതുമൂല-
മാതുമാരെയുംപററി ദുഃഖിക്കാൻ കാര്യമില്ല. 39

ലോകമിതിന്ദ്രാദി ദിക്പാലകന്മാരോടൊത്തു
നല്കുന്നു ബലിയേകനാകുമീശ്വരനായി
ഭൂതജാലത്തെയവനൊന്നിച്ചുചേത്തിണക്കും
ബോധിച്ചപോലെപിന്നെ വേർപിരിക്കയും-
ചെയ്യും,

മൂരികളുടെ മൂക്കുതുളച്ചു കയർകെട്ടി-
ബ്ഭാരവണ്ടികൾ വലിപ്പിക്കുന്നമട്ടിലീശൻ
വേദവാക്തന്തിതന്നിൽ ജാതിനാമങ്ങൾ
കൊണ്ടെ- 40
ങ്ങാദിയേകെട്ടീസ്വേച്ഛം മർത്യരേ യത്നിപ്പിപ്പൂ 41
കളിക്കാരൻെറയിഷ്ടംപോലെതാനട്ടപ്പിക്കാം
കളിക്കോപ്പുകളെല്ലാമകററാമക്കണക്കിൽ
മർത്യക്കുസംയോഗവും മുറയ്ക്കു വിയോഗവു-
മെത്തുന്നുണ്ടീശ്വരൻെറ മിച്ഛയ്ക്കൊത്തവണ്ണം. 42

പാരിതു നശ്യമെന്നോ നശിച്ചീടാത്തതെന്നോ
ഈരണ്ടുവിധത്തിലുമല്ലാത്തതെന്നോ ചൊന്നാൽ
നേരാണതെല്ലാ, മവർ ശോച്യന്മാരല്ല നൃപ-
ഹീരമേ! മോഹജന്യസ്നേഹമററവരെങ്കിൽ. 43
അതിനാലനാഥരായ് ക്ലിഷ്ടരാമവർ ധരാ-
പതിയാമങ്ങേക്കെഴുംരക്ഷയിൽ നിന്നുവിട്ടാൽ
എങ്ങനെകഴിക്കുമെന്നുള്ള വൈക്ലബ്യംവിട്ടു
അങ്ങേക്കതാത്മജ്ഞാനഹീനതനിമിത്തമാം 44
പാഞ്ചഭൌതികമായ ഗുണങ്ങൾ, കാലം, കർമ്മ-
സഞ്ചയമെന്നിവററിന്നെപ്പോഴുമധീനമാം
ദേഹമത്തരമന്യദേഹത്തെരക്ഷിക്കുമോ?
വാഹസ്ഗ്രസ്തനായോൻതത്സമാനനെപ്പോലെ 45
കാലുള്ള ജന്തുക്കൾക്കു കാലില്ലാത്തവ, യതു-
പോലെതാൻ കയ്യുള്ളവസ്തുവകയില്ലാത്തവ,
വലുതിന്നഹോചെറു, തസുവിന്നസു,വേവ-
മുലകിൽസുലഭംതാൻ ഭക്ഷണസാധനങ്ങൾ. 46
താനേതാൻവിളങ്ങുവോനാത്മാക്കൾക്കാത്മാ-
വായോൻ

ഭൂനാഥമൌലേയുള്ളുംപുറവും വ്യാപിച്ചവൻ
ഏകനീശ്വരൻതന്നെയീലോക,മാലോകനം-
ചെയ്യുനീയാനിത്യനെ, നാനാത്വംമായാകൃതം 47
ഹേ മഹാരാജൻ! പ്രാണിവർഗ്ഗത്തിന്നനുഗ്രഹ-
ക്ഷേമപ്രദാതാവാമക്കാലസ്വരൂപൻ ദേവൻ
ദേവവിദ്വേഷിമാരെ വിധ്വംസിക്കുവാനായി
ഭൂവിൽവന്നവതരിച്ചിരിപ്പൂധരിക്കനീ 48
ദേവകാര്യങ്ങളെല്ലാം സാധിച്ചു, ശേഷിച്ചതു
കേവലൻ നിമിഷത്തിൽ നിർവ്വഹിച്ചീടും നൂനം.
മറയും മുറയിട്ടുമപ്പുരാനനന്തരം
മറയു, മതിനുമ്പേ സദ്ഗതിക്കുന്നീടുവിൻ, 49

1 അഗ്നിയിലനുഷ്ഠിക്കുന്ന ഹോമം 2 പിതൃസ്ഥാനഭൂതർ 3 അദ്ദേഹത്തിൻെറ വേർപാടിൽ ദുഃഖിക്കുന്നവൻ

ധൃതരാഷ്ട്രസ്സഹ ഭ്രാത്രാ ഗാന്ധാര്യാ ച സ്വഭാര്യയാ
ദക്ഷിണേന ഹിമവത ഋഷീണാമാശ്രമം ഗതഃ 50
സ്രോതോഭിസ്സപ്തഭിര്യാ വൈ സ്വർധുനീ സപ്തധാ വ്യധാൽ
സപ്താനാം പ്രീതയേ നാനാ സപ്തസ്രോതഃ പ്രചക്ഷതേ. 51
സ്നാത്വാനുസവനം തസ്മിൻ ഹുത്വാ ചാഗ്നീൻ യഥാവിധി
അബ്ഭക്ഷ ഉപശാന്താത്മാ സ ആസ്തേ വിഗതൈഷണഃ 52
ജിതാസനോ ജിതശ്വാസഃ പ്രത്യാഹൃതഷഡിന്ദ്രിയഃ
ഹരിഭാവനയാ ധ്വസ്തരജസ്സത്വതമോമലഃ 53
വിജ്ഞാനാത്മനി സംയോജ്യ ക്ഷേത്രജ്ഞേ പ്രവിലാപ്യ തം
ബ്രഹ്മണ്യാത്മാനമാധാരേ ഘടാംബരമിവാംബരേ. 54
ധ്വസ്തമായാഗുണോദർക്കോ നിരുദ്ധകരണാശയഃ
നിവർത്തിതാഖിലാഹാര ആസ്തേ സ്ഥാണുരിവാചലഃ
തസ്യാന്തരായോ മൈവാഭൂസ്സംന്യസ്താഖിലകർമ്മണഃ 55
സ വാ അദ്യതനാദ്രാജൻ പരതഃ പഞ്ചമേഽഹനി
കളേബരം ഹാസ്യതി സ്വം തച്ച ഭസ്മീഭവിഷ്യതി. 56
ദഹ്യമാനേഽഗ്നിഭിർദേഹേ പത്യുഃ പത്നീ സഹോടജേ
ബഹിഃ സ്ഥിതാ പതിം സാധ്വീ തമഗ്നിമനു വേക്ഷ്യതി 57
വിദുരസ്തു തദാശ്ചര്യം നിശാമ്യ കുരുനന്ദന
ഹർഷശോകയുതസ്തസ്മാൽ ഗന്താ തീർത്ഥനിഷേവകഃ 58
ഇത്യുക്ത്വാഥാരുഹൽ സ്വർഗ്ഗം നാരദസ്സഹതുംബുരുഃ
യുധിഷ്ഠിരോ വചസ്തസ്യ ഹൃദി കൃത്വാജഹാച്ഛുചഃ 59

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
നൈമിഷീയോപാഖ്യാനേ ത്രയോദശോഽധ്യായഃ.

ശ്രീമൽഭാഗവതേ ശ്ലോകാഃ 543. പ്രഥമസ്കന്ധേ ശ്ലോകാഃ 543

---

# ചതുർദശോഽധ്യായഃ

സൂത ഉവാച

സംപ്രസ്ഥിതേ ദ്വാരകായാം ജിഷ്ണൗ ബന്ധുദിദൃക്ഷയാ
ജ്ഞാതും ച പുണ്യശ്ലോകസ്യ കൃഷ്ണസ്യ ച വിചേഷ്ടിതം. 1
വ്യതീതാഃ കതിചിന്മാസാസ്തദാ നായാത്തതോഽർജ്ജുനഃ
ദദർശ ഘോരരൂപാണി നിമിത്താനി കുരൂദ്വഹഃ 2
കാലസ്യ ച ഗതിം രൗദ്രാം വിപര്യസ്തർത്തുധർമ്മിണഃ
പാപീയസീം നൃണാം വാർത്താം ക്രോധലോഭാനൃതാത്മനാം. 3
ജിഹ്മപ്രായം വ്യവഹൃതം ശാഠ്യമിശ്രം ച സൗഹൃദം
പിതൃമാതൃസുഹൃൽഭ്രാതൃദമ്പതീനാം ച കല്പനം 4
കന്യാവിക്രയണം താതം സുതംപിത്രോരപോഷകം
ബ്രാഹ്മണാൻ വേദവിമുഖാൻ ശൂദ്രാൻ വൈബ്രഹ്മവാദിനഃ 5
നിമിത്താന്യത്യരിഷ്ടാനി കാലേ ത്വനുഗതേ നൃണാം
ലോഭാദ്യധർമ്മപ്രകൃതിം ദൃഷ്ട്വാവാചാനുജം നൃപഃ 6

യുധിഷ്ഠിര ഉവാച

സംപ്രേഷിതോ ദ്വാരകായാം ജിഷ്ണുർബന്ധുദിദൃക്ഷയാ
ജ്ഞാതും ച പുണ്യശ്ലോകസ്യ കൃഷ്ണസ്യ ച വിചേഷ്ടിതം. 7
ഗതാഃ സപ്താധുനാ മാസാ ഭീമസേന തവാനുജഃ
നായാതി കസ്യ വാ ഹേതോർന്നാഹം വേദേദമഞ്ജസാ. 8
അപി ദേവർഷിണാഽഽദിഷ്ടഃ സ കാലോഽയമുപസ്ഥിതഃ
യദാഽഽത്മനോഽംഗമാക്രീഡം ഭഗവാനുൽസിസൃക്ഷതി. 9

വിദുരരോടും കാന്ത ഗാന്ധാരിയോടും കൂടി
പിതൃവ്യൻ ഹിമവാനിലെത്തിഋഷ്യാശ്രമത്തിൽ
സപ്തർഷിപ്രീതിക്കായിപ്പാവനഗംഗാനദി
സപ്തമാർഗ്ഗങ്ങളായിത്തിരിഞ്ഞുപോകുന്നിടം
സപ്തസ്രോതസ്സെന്നപേരിണങ്ങിച്ചേരുന്നിടം,
കിൽബിഷഹരം, പരമപ്പുണ്യാശ്രമ-
സ്ഥാനം. 50-51

അവിടെസ്സന്ധ്യതോറും കുളിച്ചുവിധിപോലാ-
ഗ്നവരനഗ്നിപൂജകഴിച്ചു ശാന്താത്മാവായ്
സലിലംമാത്രം ഭുജിച്ചേഷണത്രയംവിട്ട

ചലനമേതുമെന്യേ സുഖമായിരിക്കുന്നു. 52
ആസനങ്ങളെയെല്ലാമഭ്യസിച്ചവിളംബം
ശ്വാസത്തെവെന്നിന്ദ്രിയഗണത്തെ നിയന്ത്രിച്ചു
ഹരിധ്യാനത്താൽ ഗുണ[1]ത്രിതയക്ഷോഭോ-
ത്ഥിതം
പുരുമാലിന്യം ഹനിച്ചാമഹാൻശോഭിക്കുന്നു 53

[2] മാനസോപാധിബദ്ധനായീടും സ്വജീവനെ-
യൂനമെന്നിയേസാക്ഷിചൈതന്യക്ഷേത്രജ്ഞ-
നിൽ
ചിത്തത്തിൻലയംവഴിയോജിപ്പിച്ചാത്മാവിനെ,
സത്വരംഘടാകാശം മഹാകാശത്തിൽപോലെ,
ബ്രഹ്മത്തിലഭേദമാമ്മാറുടൻ ലയിപ്പിച്ചു
തന്മായാഗുണങ്ങളും വാസനകളുംപോക്കി
കൊററും വിട്ടടക്കിത്തൻകരണങ്ങളുംഹൃത്തും
കുററിപോലിളക്കമെററങ്ങവനിരിക്കുന്നു. 54-55

സന്യാസിയായിസ്സർവ്വകർമ്മവും ത്യജിച്ചോര-
ദ്ധന്യനൊരന്തരായമായിത്തീരരുതാരും.
ഇന്നുതൊട്ടഞ്ചാംദിനമദ്ദേഹംവെടിഞ്ഞീടും
തന്നുടെശരീര, മതുടനേ ഭസ്മമായ്പോം. 56

പർണ്ണശാലയും ഭർത്തൃദേഹവും യാഗയോഗ-
വഹ്നിയിൽദഹിക്കുമ്പോൾ വെളിക്കുകണ്ടുനില്ക്കും
സ്ത്രീരത്നമാം പതിവ്രതാരത്നമാം ഗാന്ധാരിയും
സത്വരമതിൽച്ചാടിക്കാന്താനുയാനംചെയ്യും. 57

ആശ്ചര്യമതുകണ്ടു വിദുരൻതോഷശോക-
മിശ്രചേതസ്സായ്ത്തീർത്ഥസേവയ്ക്കുനടകൊള്ളും58

ബ്രഹ്മജനേവംചൊല്ലിദ്ധർമ്മജദുഃഖമാററി-
ത്തുംബുരുവോട്ടുകൂടിസ്സമ്മോദാൽസ്വർഗ്ഗം
പൂക്കാൻ. 59

---

# അദ്ധ്യായം 14

**സൂതൻ പറഞ്ഞു**

ദ്വാരകതന്നിൽബ്ബന്ധുദർശനത്തിനുംകൃഷ്ണ-
വീരകൃത്യങ്ങളറിഞ്ഞീടാനുംപോയപാർത്ഥൻ
അവിടെത്തന്നെപാർത്താൻ കുറച്ചുമാസമപ്പോൾ
വിവിധംദുർന്നിമിത്തം കണ്ടിതു ധർമ്മജന്മാ. 1

കാലത്തിൻകഠോരമാം ഗതിയു, മൃതുധർമ്മം
പാലിക്കായ്കയും ക്രോധലോഭാനൃതാദ്യങ്ങളാൽ
ദൂഷിച്ചുമർത്ത്യരെല്ലാം പാപികളായുംപിന്നെ
അസത്യംകൊണ്ടുമാത്രമന്യോന്യംവ്യാപാരവും
വഞ്ചനകലർന്നീടും സ്നേഹവും സുഹൃൽഭ്രാതൃ-
സഞ്ചയമമ്മയച്ഛൻ ദമ്പതിമാരെന്നിവർ
തമ്മിലെപ്പിണക്കവും കന്യയെത്താതൻവിററു-
തിന്മതും പിതാവിനെത്തനയൻ നോക്കാത്തതും
ബ്രാഹ്മണൻവേദാഭ്യാസവിമുഖനാകുന്നതും
നാന്മറയെല്ലാംശ്ശൂദ്രൻ പഠിച്ചുനടപ്പതും,
ഇങ്ങനെ വിപരീതദുർല്ലക്ഷണങ്ങളേയു-
മെങ്ങുമേയധർമ്മദുഷ്കൃത്യങ്ങളേയും കണ്ടു
മങ്ങിയാ യുധിഷ്ഠിരൻ സോദരന്മാരോടിനി-
മങ്ഗലമില്ല, കലികാലമായെന്നുചൊന്നാൻ. 2-6

**യുധിഷ്ഠിരൻ പറഞ്ഞു**

ബന്ധുദർശനത്തിനും ദ്വാരകയിൽകൃഷ്ണ-
നെന്തുചെയ്യുന്നെന്നറിഞ്ഞീടാനും കിരീടിയെ 7

അയച്ചിട്ടേഴമാസമായിട്ടുമിതേവരെ
പ്രിയസോദരാ! വരാതിരിക്കാനെന്തുകാര്യം 8

നിഗമജ്ഞനാം മുനിനാരദൻചൊന്നപോല-
ബ്ഗമജ്ഞനാം മുനിനാരദൻചൊന്നപോല-
ബ്ഭഗവാൻനിജദേഹംതള്ളുവാൻ കാല
മായോ? 9

---

[1] സത്വാദിയായ മൂന്നു ഗുണങ്ങളുടെ ക്ഷോഭത്താലുണ്ടാകുന്നതു്

[2] മനസ്സാകുന്ന ഉപാധിയാൽ ബദ്ധൻ

യസ്മാന്നസ്സമ്പദോ രാജ്യം ദാരാഃ പ്രാണാഃ കുലം പ്രജാഃ
ആസൻ സപത്നവിജയോ ലോകാശ്ച യദനുഗ്രഹാൽ. 10

പശ്യോല്പാതാൻ നരവ്യാഘ്ര ദിവ്യാൻ ഭൌമാൻ സദൈഹികാൻ
ദാരുണാൻ ശംസതോഽദൂരാൽ ഭയം നോ ബുദ്ധിമോഹനം. 11

ഊർവക്ഷിബാഹവോ മഹ്യം സ്ഫുരന്ത്യങ്ഗ പുനഃ പുനഃ
വേപഥുശ്ചാപി ഹൃദയേ ആരാദ്ദാസ്യന്തി വിപ്രിയം. 12

ശിവൈഷോദ്യന്തമാദിത്യമഭി രൌത്യനലാനനാ
മാമങ്ഗ സാരമേയോഽയമഭിരൌതി ഹ്യഭീരുവൽ. 13

ശസ്താഃ കുർവന്തി മാം സവ്യം ദക്ഷിണം പശവോഽപരേ
വാഹാംശ്ച പുരുഷവ്യാഘ്ര ലക്ഷയേ രുദതോ മമ. 14

മൃത്യുദൂതഃ കപോതോഽയമുലൂകഃ കമ്പയൻ മനഃ
പ്രത്യുലൂകശ്ച കുഹ്വാനൈരനിദ്രൌ ശൂന്യമിച്ഛതഃ 15

ധൂമ്രാ ദിശഃ പരിധയഃ കമ്പതേഽഭൂസ്സഹാദ്രിഭിഃ
നിർഘാതശ്ച മഹാനാസീൽ സാകം ച സ്തനയിത്നുഭിഃ 16

വായുർവാതി ഖരസ്പർശോ രജസാ വിസൃജംസ്തമഃ
വർഷന്തിജലദാരക്താം ബീഭത്സമിവ സർവതഃ 17

സൂര്യം ഹതപ്രഭം പശ്യ ഗ്രഹമർദം മിഥോ ദിവി
സസംകുലൈർഭൂതഗണൈർജ്ജ്വലിതേ ഇവ രോദസീ 18

നദ്യോ നദാശ്ച ക്ഷുഭിതാസ്സരാംസി ച മനാംസി ച
ന ജ്വലത്യഗ്നിരാജ്യേന കാലോഽയം കിം വിധാസ്യതി. 19

ന പിബന്തി സ്തനം വത്സാ ന ദുഹ്യന്തി ച മാതരഃ
രുദന്ത്യശ്രുമുഖാ ഗാവോ ന ഹൃഷ്യന്ത്യൃഷഭാ വ്രജേ. 20

ദൈവതാനി രുദന്തീവ സ്വിദ്യന്തി ഹ്യുച്ചലന്തി ച
ഇമേ ജനപദാ ഗ്രാമാഃ പുരോദ്യാനാകരാശ്രമാഃ
ഭ്രഷ്ടശ്രിയോ നിരാനന്ദാഃ കിമഘം ദർശയന്തി നഃ 21

മന്യ ഏതൈർമ്മഹോൽപാതൈർന്നൂനം ഭഗവതഃ പദൈഃ
അനന്യപുരുഷശ്രീഭിർഹീനാ ഭൂർഹതസൌഭഗാ. 22

ഇതി ചിന്തയതസ്തസ്യ ദൃഷ്ടാരിഷ്ടേന ചേതസാ
രാജ്ഞഃ പ്രത്യാഗമൽ ബ്രഹ്മൻ! യദുപുര്യാഃ കപിധ്വജഃ 23

തം പാദയോർന്നിപതിതമയഥാപൂർവമാതുരം
അധോവദനമബ്ബിന്ദൂൻ മുഞ്ചന്തം നയനാബ്ജയോഃ 24

വിലോക്യോദ്വിഗ്നഹൃദയോ വിച്ഛായമനുജം നൃപഃ
പൃച്ഛതി സ്മ സുഹൃന്മദ്ധ്യേ സംസ്മരൻ നാരദേരിതം. 25

യുധിഷ്ഠിര ഉവാച

കച്ചിദാനർത്തപുര്യാം നസ്സ്വജനാസ്സുഖമാസതേ
മധുഭോജദശാർഹാർഹസാത്വതാന്ധകവൃഷ്ണയഃ 26

ശൂരോ മാതാമഹഃ കച്ചിൽ സ്വസ്ത്യാസ്തേ വാഽഥ മാരിഷഃ
മാതുലസ്സാനുജഃ കച്ചിൽ കുശല്യാനകദുന്ദുഭിഃ 27

സപ്ത സ്വസാരസ്തൽപത്ന്യോ മാതുലാന്യസ്സഹാത്മജാഃ
ആസതേ സസ്നുഷാഃ ക്ഷേമം ദേവകീപ്രമുഖാസ്സ്വയം. 28

കച്ചിദ്രാജാഽഽഹുകോ ജീവത്യസൽപുത്രോഽസ്യ ചാനുജഃ
ഹൃദീകസ്സസുതോഽക്രൂരോ ജയന്തഗദസാരണാഃ 29

ആസതേ കുശലം കച്ചിദ്യേ ച ശത്രുജിദാദയഃ
കച്ചിദാസ്തേ സുഖം രാമോ ഭഗവാൻ സാത്വതാം പ്രഭുഃ 30

നമ്മുടെ സമ്പത്തുകൾ, പ്രാണങ്ങൾ, രാജ്യം, കുലം,
നന്മ,ഭാമിനി, കീർത്തി, പുണ്യലോകങ്ങ,ളെല്ലാം
പുണ്യശ്ലോകനാം കൃഷ്ണൻതന്നുടെയനുഗ്രഹ-
മൊന്നിനാലുണ്ടായ്‌വന്നതല്ലയോ സഹോദര! 10

ആകാശത്തിലും ഭൂമിതന്നിലും ദേഹത്തിലും
നീ കാൺക ഭയമേററുമോരോദുർല്ലക്ഷണ-ങ്ങൾ 11

തുടിക്കുന്നെനിക്കിടംതുട കൈ കണ്ണെന്നിവ
തുടരെബ്ഭയം മമ ഹൃത്തിലുമുദിക്കുന്നു.
ഈ ലക്ഷണങ്ങൾമൂലമെനിക്കു കഷ്ടംവിപത്-
കാലമാസന്നമെന്ന സംഗതിതീർച്ചതന്നെ 12

അഗ്നിയും തുപ്പിക്കൊണ്ടിക്കുറുക്കനിപ്പോളുദ-
യാർക്കന്നേരെനിന്നു കൂവുന്നു കൂസലെന്യേ
ഇപ്പട്ടിയെന്നെനോക്കിയേതുമേഭീതികൂടാ-
തെപ്പൊഴും കുരയ്ക്കുന്നു കാണുക സഹജാ നീ 13

വന്ദ്യഗോസന്ദോഹമെൻ വലത്തായിട്ടും പിന്നെ
നിന്ദ്യങ്ങൾ ഗർദ്ദഭാദിമൃഗങ്ങളിടത്തായും
ചരിക്കുന്നെന്നെനോക്കിയശ്വങ്ങൾ കരയുന്നു;
ദുരിതാഗമത്തിന്റെ ചിഹ്നങ്ങളാണിതെല്ലാം. 14

മൃത്യുദൂതൻപോൽ മാടപ്രാവുമെത്തുന്നു നിദ്ര-
വിട്ടകാകോലൂകങ്ങൾ ഭീകരംശബ്ദിക്കുന്നു
അതുകേട്ടെന്റെചിത്തം വിറപ്പൂ, സർവ്വംശൂന്യ-
ഗതമായീടുമെന്നു തോന്നുന്നു നിസ്സന്ദേഹം. 15

ദിക്കുകൾ ധൂമ്രവർണ്ണമേലുന്നു പരിവേഷ-
യുക്തരായ്‌ഭവിക്കുന്നു ചന്ദ്രനുമാദിത്യനും
കൊണ്ടലെന്നിയേയിടിമിന്നലും കൂടെക്കൂടെ-
യുണ്ടായീടുന്നുണ്ടിതാ കുണ്ഠതയേററുംവിധം. 16

ഊററമാംകാററുവീശിപ്പൊടികളെങ്ങുമേററ-
മേററിയിട്ടെട്ടുദിക്കുമിരുട്ടടപ്പിക്കുന്നു
ചൊരിഞ്ഞീടുന്നുചോര ധാരാളമെങ്ങുംമേഘ-
നിരകൾ ഭയങ്കരമാകുമാറൊരുപോലെ 17

മങ്ങുന്നു സൂർയ്യപ്രഭ,ഗ്രഹങ്ങളാകാശത്തു
തങ്ങളിൽകലഹിച്ചുനിൽക്കുന്നു വായുസൂനോ!
പ്രാണിസഞ്ചയസ്ഥാണുഭൂതസമ്മേളനത്താൽ
ക്ഷോണിയുമാകാശവും ജ്വലിക്കുംമട്ടിൽ കാണ്മൂ. 18

നദികൾ, തടാകങ്ങൾ, നദങ്ങൾ, ചിത്തങ്ങളു-
മതിയായ്‌നിരന്തരം കലങ്ങിമറിയുന്നു.
നെയ്യൊഴിച്ചിട്ടുമഗ്നികാളുന്നതില്ലിക്കാലം
ചെയ്യുവാനിരിക്കുന്നതെന്തൊക്കെയാണോ-മേലിൽ! 19

കൊടുക്കുന്നില്ലഗോക്കൾ പാലുകുട്ടികൾക്കവ.
കുടിക്കുന്നതുമില്ലെന്നല്ലഹോ പശുവൃന്ദം-
കണ്ണീരൊഴുക്കിയുച്ചാക്രന്ദിപ്പൂ [1] വ്രജങ്ങളിൽ
നന്ദിച്ചീടുന്നതില്ല വൃഷഭങ്ങളുമേതും. 20

ദേവബിംബങ്ങൾ വിയർത്തൊലിപ്പൂ കണ്ണുനീരു-
രുവുംപോലവ ചലിക്കുന്നുമുണ്ടതിയായി
ഈദേശങ്ങളും ഗ്രാമനഗരോദ്യാനാശ്രമ-
വ്രാതവും രത്നാദികൾ വിളയുംഖനികളും
സപ്രകാശങ്ങളററുമങ്ങുംപോൽ കണ്ടീടുന്നീ,-
[2] യുല്പാതമെല്ലാം കാട്ടമാപത്തെന്തൊക്കെ-യാമോ? 21

മററാർക്കും ലഭിക്കാത്ത ലക്ഷണമശേഷവു-
മൊത്തുള്ള ഭഗവച്ഛ്രീചരണപങ്കജങ്ങൾ
നഷ്ടമായ് സൌന്ദർയ്യവുമററുപോയ് ഭുവിനെ-ന്നായ്
സ്പഷ്ടമാക്കുന്നിക്കൊട്ടം ദുർന്നിമിത്തങ്ങൾ നൂനം. 22

ഈവിധം യുധിഷ്ഠിരൻ വിഷമിച്ചിരിക്കുമ്പോൾ
ദേവരാജാത്മജാതൻ വന്നടിവണങ്ങിനാൻ. 23

ദുഃഖാധികൃത്താ [3] ലധോമുഖനായ് കാന്തിമങ്ങി
നീക്കണം നീർത്താർമിഴിയിണയിൽനിന്നതിത്തു
പാദത്തിൽനമിപ്പോനെനോക്കി നാരദവാക്കോ
ർത്തോതിനാൻ സുഹൃന്മദ്ധ്യ [4] മുദചിഗതചിത്തൻ-നൃപൻ. 24-25

യുധിഷ്ഠിരൻ പറഞ്ഞു

അധുനാവൃഷ്ണ്യന്ധകർ ദാശാർഹർ സാത്വതന്മാർ
മധുക്കൾഭോജന്മാരെന്നിത്യാദിസ്വജനങ്ങൾ
ആനർത്തപുരിതന്നിലൈശ്വര്യ്യസമേതരാ-
യാനന്ദത്തോടുതന്നെയജ്ഞനാ; വസിക്കുന്നോ? 26

വന്ദ്യനായ് വീരനാകും മാതുതാതനുസുഖം-
തന്നെയോ വസുദേവമാതുലന്നനുജർക്കും. 27

സോദരിമാരായ് ശൌരീവല്ലഭമാരാംദേവ-
ക്യാദിയാമമ്മാവിമാർക്കേഴിനും സുഖമാണോ?
തത്പുത്രന്മാരും മരുമക്കളുമെല്ലാവരു-
മല്ലവുമല്ലലില്ലാതുല്ലസിച്ചീടുന്നുവോ? 28

ജീവിക്കുന്നുവോ കംസതാതനാമുഗ്രസേനൻ?
ദേവകൻ കൃതവർമ്മാ തത്താതൻഹൃഷീകനും
ജയന്തസാരണന്മാരക്രൂരൻ ഗദൻ താനും
നിയതം സൌഖ്യമായി നിവസിച്ചീടുന്നുവോ? 29

ശത്രുജിത്തിനും മററുള്ളവർക്കും ക്ഷേമംതാനോ?
അത്തലില്ലല്ലോ യദുപ്രഷ്ഠവാം മുസലിക്കും? 30

1 ഗോകുലങ്ങൾ 2 ദുർല്ലക്ഷണം 3 മുഖംകുനിച്ചവൻ 4 ദുഃഖിതചിത്തൻ

പ്രദ്യുമ്നസ്സർവവൃഷ്ണീനാം സുഖമാസ്തേ മഹാരഥഃ
ഗംഭീരരയോഽനിരുദ്ധോ വദ്ധതേ ഭഗവാനുത. 31
സുഷേണശ്ചാരുദേഷ്ണശ്ച സാംബോ ജാംബവതീസുതഃ
അന്യേ ച കാർഷ്ണിപ്രവരാസ്സപുത്രാ ഋഷഭാദയഃ 32
തഥൈവാനുചരാശ്ശൌരേഃ ശ്രുതദേവോദ്ധവാദയഃ
സുനന്ദനന്ദശീഷണ്യാ യേ ചാന്യേ സാത്വതഷഭാഃ 33
അപി സ്വസ്ത്യാസതേ സർവേ രാമകൃഷ്ണഭുജാശ്രയാഃ
അപി സ്മരന്തി കുശലമസ്മാകം ബദ്ധസൌഹൃദാഃ 34
ഭഗവാനപി ഗോവിന്ദോ ബ്രഹ്മണ്യോ ഭക്തവത്സലഃ
കച്ചിൽ പുരേ സുധമ്മായാം സുഖമാസ്തേ സുഹൃദ്വൃതഃ 35
മംഗളായ ച ലോകാനാം ക്ഷേമായ ച ഭവായ ച
ആസ്തേ യദുകുലാംഭോധാവാദ്യോഽനന്തസഖഃ പുമാൻ. 36
യൽബാഹുദണ്ഡഗുപ്തായാം സ്വപുയ്യാം യദവോഽച്ചിതാഃ
ക്രീഡന്തി പരമാനന്ദം മഹാപൌരുഷികാ ഇവ. 37

യൽപാദശുശ്രൂഷണമുഖ്യകമ്മണാ
സത്യാദയോ ദ്വ്യഷ്ടസഹസ്രയോഷിതഃ
നിജ്ജിത്യ സംഖ്യേ ത്രിദശാംസ്തദാശിഷോ
ഹരന്തി വജ്രായുധവല്ലഭോചിതാഃ 38
യദ്ബാഹുദണ്ഡാഭ്യുദയാനുജീവിനോ
യദുപ്രവീരാ ഹ്യകുതോഭയാ മുഹുഃ
അധിക്രമന്ത്യംഘ്രിഭിരാഹൃതാം ബലാൽ
സഭാം സുധമ്മാം സുരസത്തമോചിതാം. 39

കച്ചിത്തേഽനാമയം താത ഭ്രഷ്ടതേജാ വിഭാസി മേ
അലബ്ധമാനോഽവജ്ഞാതഃ കിം വാ താത ചിരോഷിതഃ 40
കച്ചിന്നാഭിഹതോഽഭാവൈശ്ശബ്ദാദിഭിരമംഗളൈഃ
ന ദത്തമുക്തമത്ഥിഭ്യ ആശയാ യൽ പ്രതിശ്രുതം. 41
കച്ചിത്ത്വം ബ്രാഹ്മണം ബാലം ഗാം വൃദ്ധം രോഗിണം സ്ത്രീയം
ശരണോപസൃതം സത്വം നാത്യാക്ഷീശ്ശരണപ്രദഃ 42
കച്ചിത്ത്വം നാഗമോഽഗമ്യാം ഗമ്യാം വാസൽകൃതാം സ്ത്രീയം
പരാജിതോ വാഥ ഭവാന്നോത്തമൈന്നാഽസമൈഃ പഥി. 43
അപി സ്വിൽ പര്യഭുങ്ക്ഥാസ്ത്വം
സംഭോജ്യാനവൃദ്ധബാലകാൻ
ജുഗുപ്സിതം കമ്മ കിഞ്ചിൽ കൃതവാന്ന യദക്ഷമം. 44
കച്ചിൽ പ്രേഷ്ഠതമേനാഥ ഹൃദയേനാത്മബന്ധുനാ
ശൂന്യോഽസ്മി രഹിതോ നിത്യം മന്യസേ തേഽന്യഥാ ന രുക്. 45

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
യുധിഷ്ഠിരവിതർക്കോ നാമ ചതുർദശോഽധ്യായഃ.

**ശ്രീമൽഭാഗവതേ ശ്ലോകാഃ 587** **പ്രഥമസ്കന്ധേ ശ്ലോകാഃ 587**

---

## പഞ്ചദശോഽധ്യായഃ

**സൂത ഉവാച**

ഏവം കൃഷ്ണസഖഃ കൃഷ്ണോ ഭ്രാത്രാ രാജ്ഞാഽവികല്പിതഃ
നാനാശങ്കാസ്പദം രൂപം കൃഷ്ണവിശ്ലേഷകശിതഃ. 1
ശോകേന ശുഷ്യദ്വദനഹൃത്സരോജോ ഹതപ്രഭഃ
വിഭും തമേവാനുധ്യായൻ നാശക്നോൽ പ്രതിഭാഷിതും. 2

വൃഷ്ണിവൃന്ദത്തിൽ മഹാരഥനാം പ്രദ്യുമ്നനും
തീക്ഷ്ണവിക്രമിയനിരുദ്ധനും സുഖമാണോ? 31

സുഷേണൻ ചാരുദേഷ്ണൻജാംബവത്യാത്മ-
ജാതൻ
പ്രസിദ്ധൻസാംബൻ കൃഷ്ണനന്ദനർമററു-
ള്ളോരും. 32

ഋഷഭൻ തത്പുത്രരും രാമഗോവിന്ദഭുജാ-
ശ്രിതന്മാരായീട്ടും സുനന്ദനന്ദാദ്യന്മാരും. 33
ഉദ്ധവാദ്യരാം ഭക്തന്മാരുമെല്ലാരും നമ്മിൽ
സുസ്ഥിരസ്നേഹമുള്ളോർ നമ്മളെച്ചോദി-
ച്ചിടല്ലീ? 34

ആക്കുള്ള ബാഹുവീര്യത്തണലിൽത്തങ്ങുംയാദ-
വോത്കരംസുഖിക്കുന്ന വിഷ്ണുപാർഷദരെപ്പോൽ
സുരവൃന്ദത്തെപ്പോരിൽ ജയിച്ചുപാരിജാതം
ഹരിച്ചുതൽപുരത്തിൽ സ്ഥാപിച്ചുലസിച്ചീട്ടും
ആരുടെ പാദസേവാകർമ്മത്താൽ ഭാമാദിയാം
വാരുററപതിനാറുസഹസ്രംപത്നിമാരും
ദേവേന്ദ്രദാരങ്ങൾക്കുമാത്രമുള്ളതാംസവ്വ-
ദിവ്യഭോഗങ്ങളേയുമടക്കിവാഴുന്നുവോ 35-38

ഭക്തവൽസലനാമബ്രഹ്മണ്യൻ ഗോവിന്ദനും
സൗഖ്യമായ്ദ്വാരകയിൽ സുധർമ്മാസഭതന്നിൽ
സുഹൃൽസഞ്ചയംചൂഴ്ന്നുസസുഖംവസിക്കുന്നോ?
സഹജാ! ലോകക്ഷേമമംഗലശ്രേയസ്സുകൾ
കൈവരുത്തുവാനായിയദുവംശാംഭോധിയിൽ
ദേവദേവനാമാദിപുരുഷനമ്മാധവൻ
ജാതനായനന്താവതാരമാം ബലഭദ്ര-
സോദരനൊത്തുലോകാനുഗ്രഹംചെയ്യുവല്ലോ 39

അനുജാ! നിനക്കെന്താണസുഖം? മുഖാമ്പുജ-
ത്തനുശോഭയുമററുകാണുന്നു കാര്യമെന്തോ!
അവിടെനാളേറെ നീ വാഴ്കയാലാരെങ്കിലു-
മവജ്ഞതോന്നിയനാദരിച്ചോ? നിന്ദി-
ച്ചുവോ? 40

ക്രൂരേറാരമംഗലവാക്കാലോ ഭാവത്താലോ
പീറകളാരെങ്കിലും വല്ലതും ശല്യംചെയ്തോ?
അർത്ഥികളാശിച്ചതു കൊടുക്കാതിരുന്നോ നിൻ
സത്യത്തിനൊത്തവണ്ണമെപ്പോഴെങ്കിലും
തന്നെ? 41

വിപ്രന്മാർബാലർ, പശു, കിഴവൻ,സ്ത്രീ,
രോഗിയെ-
ന്നിപ്പറഞ്ഞവരോ മറെറാരുജന്തുവോ നിന്നെ
ശരണംഗമിക്കവേ വല്ലവരേയുമതിൽ-
പരിപാലിച്ചില്ലയോ ശരണപ്രദനാംനീ? 42

വരിച്ചോനീയഗമ്യയായ നാരിയെത്തിര-
സ്കരിച്ചോ ഗമ്യസ്ത്രീയേ സംസ്കാരഹീനയെ-
ന്നായ്? 
മാർഗ്ഗത്തിൽ തുല്യന്മാരോ ബലഹീനരോവന്നു
പോക്കണഞ്ഞെതിരിട്ടുതോല്പിച്ചുവിട്ടോ
നിന്നെ? 43

വിജയാ! വൃദ്ധന്മാർക്കും ബാലർക്കുമേകാതെനീ
ഭുജിച്ചോ?മററുവല്ല നിന്ദ്യകർമ്മവുംചെയ്തോ? 44

സന്തതബന്ധുവായിപ്രേമധാമമാം മുര-
ഹന്താവുപിരിഞ്ഞുഞാൻ ഹൃദയശൂന്യനായേൻ
എന്നു നീസംശയംനിനയ്ക്കുന്ന ലക്ഷണമുണ്ടീ-
യുന്നതദുഃഖം നിനക്കന്യഥാ സംഭവിക്കാ. 45

---

## അദ്ധ്യായം 15.

**സൂതൻ പറഞ്ഞു**

ഈവിധം പലപല സംശയം ഭാവത്താല-
ബ്ഭ്രവലാരിക്കുചേർത്തോരക്കൃഷ്ണസഖൻതദാ 1

ശ്രീകൃഷ്ണവിയോഗത്താൽ കാർശ്യമാന്നാഭമഞ്ജി-
[1] യാകമ്രാനനഹൃദയാംബുജങ്ങളും വാടി
ആ വിഭുവിനെ ധ്യാനിച്ചുത്തരമുരയ്ക്കുവാ-
നാവതില്ലാതെയിരുന്നീടിനാനല്പനേരം. 2

1 മനോഹരമായ മുഖാബ്ജവും ഹൃദയാബ്ജവും

കൃഷ്ണ്ഠേണ സംസ്പൃശ്യ ശുചഃ പാണിനാഽഽമൃജ്യ നേത്രയോഃ
പരോക്ഷേണ സമുന്നദ്ധപ്രണയൌൽകണ്ഠ്യകാതരഃ 3
സഖ്യം മൈത്രീം സൌഹൃദം ച സാരഥ്യാദിഷു സംസ്മരൻ
നൃപമഗ്രജമിത്യാഹ ബാഷ്പഗൽഗദയാ ഗിരാ. 4

**അർജ്ജുന ഉവാച**

വഞ്ചിതോഽഹം മഹാരാജ ഹരിണാ ബന്ധുരൂപിണാ
യേന മേഽപഹൃതം തേജോ ദേവവിസ്മാപനം മഹൽ. 5
യസ്യ ക്ഷണവിയോഗേന ലോകോ ഹ്യപ്രിയദർശനഃ
ഉക്ഥേന രഹിതോ ഹ്യേഷ മൃതകഃ പ്രോച്യതേ യഥാ. 6

യത്സംശ്രയാദ്ദ്രുപദഗേഹമുപാഗതാനാം
രാജ്ഞാം സ്വയംവരമുഖേ സ്മരദുർമ്മദാനാം
തേജോ ഹൃതം ഖലു മയാഭിഹതശ്ച മത്സ്യ-
സ്സജ്ജീകൃതേന ധനുഷാഽധിഗതാ ച കൃഷ്ണാ. 7
യത്സന്നിധാവഹമു ഖാണ്ഡവമഗ്നയേഽദാ-
മിന്ദ്രം ച സാമരഗണം തരസാ വിജിത്യ
ലബ്ധാ സഭാ മയകൃതാത്ഭുതശില്പമായാ
ദിഗ്ഭ്യോഽഹരൻ നൃപതയോ ബലിമധ്വരേ തേ. 8
യത്തേജസാ നൃപശിരോംഘ്രിമഹൻ മഖാർത്ഥേ
ആര്യോഽനുജസ്തവ ഗജായുതസത്വവീര്യഃ
തേനാഹൃതാഃ പ്രമഥനാഥമഖായ ഭൂപാ
യന്മോചിതാസ്തദനയൻ ബലിമധ്വരേ തേ. 9
പത്ന്യാസ്തവാധിമഖക്ലൃപ്തമഹാഭിഷേക-
ശ്ലാഘിഷ്ഠചാരുകബരം കിതവൈസ്സഭായാം
സ്പൃഷ്ടം വികീര്യ പദയോഃ പതിതാശ്രുമുഖ്യാ
യൈസ്തൽ സ്ത്രിയോഽകൃത ഹതേശ വിമുക്തകേശാഃ 10
യോ നോ ജുഗോപ വനമേത്യ ദുരന്തകൃച്ഛ്റാ-
ദ്ദുർവാസസോഽരിവിഹിതാദയുതാഗ്രഭുഗ്യഃ
ശാകാന്നശിഷ്ടമുപയുജ്യ യതസ്ത്രിലോകീം
തൃപ്താമമംസ്ത സലിലേ വിനിമഗ്നസംഘഃ 11
യത്തേജസാഽഥ ഭഗവാൻ യുധി ശൂലപാണി-
ർവ്വിസ്മാപിതഃ സഗിരിജോഽസ്ത്രമദാന്നിജം മേ
അന്യേപി ചാഹമമുനൈവ കളേബരേണ
പ്രാപ്തോ മഹേന്ദ്രഭവനേ മഹദാസനാർദ്ധം 12
തത്രൈവ മേ വിഹരതോ ഭുജദണ്ഡയുഗ്മം
ഗാണ്ഡീവലക്ഷണമരാതിവധായ ദേവാഃ
സേന്ദ്രാ ശ്രിതാ യദനുഭാവിതമാജമീഢ
തേനാഹമദ്യ മുഷിതഃ പുരുഷേണ ഭൂമ്നാ. 13
യദ്ബാന്ധവഃ കുരുബലാബ്ധിമനന്തപാര-
മേകോ രഥേന തതരേഽഹമതീര്യസത്വം
പ്രത്യാഹൃതം ബഹുധനം ച മയാ പരേഷാം
തേജാസ്പദം മണിമയം ച ഹൃതം ശിരോഭ്യഃ 14
യോ ഭീഷ്മകർണ്ണഗുരുശല്യചമൂഷ്വദഭ്ര-
രാജന്യവര്യരഥമണ്ഡലമണ്ഡിതാസു
അഗ്രേചരോ മമ വിഭോ രഥയൂഥപാനാ-
മായുർമ്മനാംസി ച ദൃശാ സഹ ഓജ ആർച്ഛൽ. 15

ഒട്ടൊക്കെപ്രയത്നപ്പെട്ടടക്കിക്കണ്ണുനീർ പി-
ന്നൊട്ടുതൻകൈകൾകൊണ്ടു തുടച്ചുശക്രാത്മജൻ
അപ്രത്യക്ഷനാം മുരപ്രദ്വേഷിതന്നിൽപ്രേമ-
വായ്പുമത്യുത്കണ്ഠയും ചേർന്നുവൈവശ്യമാർന്ന 3
സഖ്യസൗഹൃദങ്ങളും മൈത്രിയും സാരഥ്യാദി
മുഖ്യമാംകർമ്മങ്ങളുമോരോന്നായ് സംസ്മരിച്ചു
മിഴിനീർ തുരുതുരെത്തൂവിക്കൊണ്ടിടറീട്ടും
മൊഴികളോതീടിനാൻ ജ്യേഷ്ഠബ്ഭ്രാതാവി-
നോടായ് 4

**അർജ്ജുനൻ പറഞ്ഞു**

ആഹന്ത! വഞ്ചിച്ചിതു ബന്ധുവദ്രൂപനാകും
ശ്രീഹരിയെന്ന രസാധീശപരശിഖാമണി!
അബ്ജോത്ഭവാദ്യന്മാരുമത്ഭുതപ്പെട്ടുള്ളമത്-
സുപ്രഭാപുഞ്ജത്തെയും ഹരിച്ചാനപ്പാടവൻ. 5
പ്രാണനെവിട്ടദേഹം സ്വജനങ്ങൾക്കുപോലും
കാണ്മാൻതീരെയിഷ്ടമില്ലാതെയിരിക്കുംപോൽ
ഭഗവാനെന്നേക്കുമായ് പിരിഞ്ഞപ്പോഴേക്കെന്നെ
ജഗദ്വാസികൾക്കാക്കും കണ്ടുകൂടാതെയായി. 6
[1] പൊന്മയദ്രൗപദേയപുരത്തിൽ സ്വയംവര-
വന്മഹപ്രാരംഭത്തിലെന്മഹാചാപം പൂട്ടി
മന്മഥദർമ്മദാന്ധരന്മഹീപാലരെല്ലാം
കണ്മിഴിച്ചിരിക്കവേ തന്മഹസ്സടക്കി ഞാൻ
യന്ത്രമത്സ്യത്തെബ്ഭേദിച്ചക്ഷണംപാഞ്ചാലി
തൻ
ബന്ധത്തിലേപ്പെട്ടീടാൻ ബന്ധമബ്ബന്ധുവല്ലേ? 7
ദേവേന്ദ്രനേയും ദേവന്മാരെയും ബലാൽവെന്നു
പാവകന്നേകീടിനേൻ ഖാണ്ഡവകാനനം
ഞാൻ. 8
മയനദ്ഭുതമായാശില്പങ്ങൾചേർത്തുപാരം
പ്രയത്നപ്പെട്ടു സഭതീർത്തുനമ്മൾക്കു നൽകി
മന്നവരെല്ലാമങ്ങേയാഗത്തിനേകീബലി-
യെന്നിവയെല്ലാം ഹേതുഭൂതനദ്ദേഹമല്ലോ. 9
പതിനായിരമാനയ്ക്കൊപ്പം ബലിഷ്ഠൻ വായു-
സുതനാംജ്യേഷ്ഠൻപിന്നെ രാജസൂയത്തിനായി,
ഭൂപതിമാരെനമിപ്പിച്ചോരുജരാസന്ധ-
പാപിയെ വധിച്ചതും, കാലഭൈരവന്നവൻ
കുരുതികൊടുപ്പാനായ് പിടിച്ചുകെട്ടിയിട്ട
ധരണീനാഥന്മാരെയഴിച്ചുവിട്ടുള്ളതും
അവരുമുപായനംയാഗത്തിനർപ്പിച്ചതും
ഭുവനേശ്വരൻതന്റെ കാരുണ്യംകൊണ്ടല്ലയോ?
അദ്ധ്വരാഭിഷേകത്താൽ ശ്ലാഘിഷ്ഠമായി-
ക്കാന്തി-
മത്താകുംഭവത്പ്രിയപ്രേയസീകേശപാശം
നിശ്ശങ്കം പിടിച്ചഴിച്ചസ്സഭതന്നിൽവച്ചു
ദുശ്ശാസനാദി ധൂർത്തരവമാനിച്ചകാര്യം
അശ്രുക്കൾ തൂകിക്കൊണ്ടക്കൃഷ്ണൻതൻ
പാദങ്ങളെ-
യാശ്രയിച്ചന്നുകൃഷ്ണ ധരിപ്പിക്കയാലല്ലോ
ഭത്തുനിഗ്രഹംമൂലമാദുഷ്ടക്കൂട്ടത്തിന്റെ
പത്നിമാർകേശച്ഛേദംചെയ്യേണ്ടതായിവന്നു 10

പതിനായിരമാളിന്നഗ്രത്തിലിരുന്നുണ്ണ-
പതിവാക്കിയമഹാമുനിയാം ദുർവ്വാസാവു
ഒരുനാൾ പാഞ്ചാലിയുമശനം കഴിഞ്ഞപ്പോ-
ളരിപ്രേരണമൂലം ശിഷ്യന്മാരൊത്തുകാട്ടിൽ
അതിഥിയായിട്ടെത്തിക്കുളിക്കാൻ പോകവേയി-
ച്ചതിയങ്ങറിഞ്ഞുടൻ വിപിനം തന്നിലെത്തി
പാത്രത്തിൽ കണ്ടചീരക്കഷണമൊന്നതിന്നു
മാത്രയ്ക്കുത്രൈലോക്യ ഭൂതോദരങ്ങളുമൊപ്പം
വീർപ്പിച്ചുതൃപ്തിയേകിയങ്ങേയ്ക്കാമുന്യാശിസ്സു-
മേതപ്പിച്ചുരക്ഷിച്ചതസ്സർവ്വാന്തര്യാമിയല്ലോ. 11

മാരാരിലമങ്കയൊത്തുവന്നടരാടി
പാരാതെവിസ്മയിച്ചുതന്നസ്ത്രമെനിക്കേകി
അന്യദേവതകളുമായുധങ്ങളെത്തന്നാ,—
രെന്നതല്ലീവേഷത്തിലീമേനിയോടുകൂടി
വിണ്ണേറിയതിമുഖ്യമാകുമിന്ദ്രാദ്ധാസന-
മാർന്നുഞാനിതൊക്കെയും തത്പ്രഭാവത്താ-
ലല്ലോ. 12

വിണ്ണിൽ ഞാൻവിഹരിക്കെ ഗാണ്ഡീവപാ-
ണിയാകു-
മെന്നെത്താൻ ദേവവൃന്ദം ശത്രുസംഹാരത്തി-
നായ്
വന്നാശ്രയിക്കത്തക്ക വൈഭവമെനിക്കേററി-
ത്തന്നൊരപ്പുരുഷൻ ഹാ! വഞ്ചിച്ചാനെന്നെയി-
പ്പോൾ. 13

തരിപ്പാനരുതാതെജന്തുക്കൾ തിങ്ങിവിങ്ങി-
ക്കുരകാണാത്തതാമക്കുരുസൈന്യാംഭോനിധി.
ഹരിസഖ്യത്താൽത്തേരിലേകനായ് സന്തരി-
ച്ചേൻ
ഹരിച്ചേനരിധനം മണിക്കിരീടങ്ങളും. 14

നാനാനൃപസ്യന്ദനം മിന്നിടും ഭീഷ്മകർണ്ണ-
ദ്രോണശല്യാദ്യരുടെ സേനയിൽ മുമ്പക്കേഴും
ആയുസ്സും മനസ്സും തദോജസ്സുമുത്സാഹവും
കായശക്തിയുമെല്ലാമല്ലയോ മഹീപതേ!
തന്തിരുവടിയെന്റെതേർമുഖത്തിരുന്നുകൊ-
ണ്ടെന്തൊരത്ഭുതം! ഹരിച്ചീലയോ?നോട്ട-
ങ്ങളാൽ? 15

1 ദ്രുപദരാജാവിന്റെ പൊന്മയമായ പട്ടണം

യദ്ദോഷ്ഷു മാ പ്രണിഹിതം ഗുരുഭീഷ്മകർണ്ണ-
ദ്രൗണിത്രിഗർത്തശല്യസൈന്ധവബാഹ്ലികാദ്യൈഃ
അസ്ത്രാണ്യമോഘമഹിമാനി നിരൂപിതാനി
നോപസ്പൃശുർന്നൃഹരിദാസമിവാഽസുരാണി. 16

സൗത്യേ വൃതഃ കുമതിനാഽഽത്മദ ഈശ്വരോ മേ
യത്പാദപത്മമഭവായ ഭജന്തി ഭവ്യാഃ
മാം ശ്രാന്തവാഹമരയോ രഥിനോ ഭുവിഷ്ഠം
ന പ്രാഹരൻ യദനുഭാവനിരസ്തചിത്താഃ 17

നർമ്മാണ്യുദാരരുചിരസ്മിതശോഭിതാനി
ഹേ പാർത്ഥ ഹേഽർജ്ജുന സഖേ കുരുനന്ദനേതി
സംജല്പിതാനി നരദേവ ഹൃദിസ്പൃശാനി
സ്മർത്തുർല്ലുഠന്തി ഹൃദയം മമ മാധവസ്യ. 18

ശയ്യാസനാടനവികത്ഥനഭോജനാദി-
ഷ്വൈക്യാദ്വയസ്യ ഋതവാനിതി വിപ്രലബ്ധഃ
സഖ്യുഃ സഖേവ പിതൃവത്തനയസ്യ സർവം
സേഹേ മഹാൻ മഹിതയാ കുമതേരഘം മേ. 19

സോഽഹം നൃപേന്ദ്ര രഹിതഃ പുരുഷോത്തമേന
സഖ്യാ പ്രിയേണ സുഹൃദാ ഹൃദയേന ശൂന്യഃ
അധ്വന്യുരുക്രമപരിഗ്രഹമംഗ! രക്ഷൻ
ഗോപൈരസദ്ഭിരബലേവ വിനിർജ്ജിതോഽസ്മി. 20

തദ്വൈ ധനുസ്ത ഇഷവഃ സ രഥോ ഹയാസ്തേ
സോഽഹം രഥീ നൃപതയോ യത ആനമന്തി
സർവം ക്ഷണേന തദഭൂദസദീശരിക്തം
ഭസ്മൻഹുതം കുഹകരാദ്ധമിവോപ്തമൂഷ്യാം. 21

രാജംസ്ത്വയാഭിപൃഷ്ടാനാം സുഹൃദാം നഃ സുഹൃത്പുരേ
വിപ്രശാപവിമൂഢാനാം നിഘ്നതാം മുഷ്ടിഭിർമ്മിഥഃ 22

വാരുണീം മദിരാം പീത്വാ മദോന്മഥിതചേതസാം
അജാനതാമിവാന്യോന്യം ചതുഷ്പഞ്ചാവശേഷിതാഃ 23

പ്രായേണൈതൽ ഭഗവത ഈശ്വരസ്യ വിചേഷ്ടിതം
മിഥോ നിഘ്നന്തി ഭൂതാനി ഭാവയന്തി ച യന്മിഥഃ 24

ജലൗകസാം ജലേ യദ്വന്മഹാന്തോഽദന്ത്യണീയസഃ
ദുർബലാൻ ബലിനോ രാജൻ മഹാന്തോ ബലിനോ മിഥഃ 25

ഏവം ബലിഷ്ഠൈര്യദുഭിർമ്മഹദ്ഭിരിതരാൻ വിഭുഃ
യദൂൻ യദുഭിരന്യോന്യം ഭൂഭാരാൻ സംജഹാര ഹ. 26

ദേശകാലാർത്ഥയുക്താനി ഹൃത്താപോപശമാനി ച
ഹരന്തി സ്മരതശ്ചിത്തം ഗോവിന്ദാഭിഹിതാനി മേ. 27

**സൂത ഉവാച**

ഏവം ചിന്തയതോ ജിഷ്ണോഃ കൃഷ്ണപാദസരോരുഹം
സൗഹാർദ്ദേനാതിഗാഢേന ശാന്താഽഽസീദ്വിമലാ മതിഃ 28

വാസുദേവാംഘ്ര്യനുധ്യാനപരിബൃംഹിതരംഹസാ
ഭക്ത്യാ നിർമ്മഥിതാശേഷകഷായധിഷണോഽർജ്ജുനഃ 29

ഗീതം ഭഗവതാ ജ്ഞാനം യത്തത്സംഗ്രാമമൂർദ്ധനി
കാലകർമ്മതമോരുദ്ധം പുനരധ്യാഗമദ്വിഭുഃ 30

കല്യരാം ഭീഷ്മദ്രോണരശ്വത്ഥാമാവു കർണ്ണൻ
ശല്യരജ്ജയദ്രഥൻ സുശർമ്മാബാഹ്ലീകയൻ
ഇത്തരം വീരന്മാരെൻനേക്കയച്ചോരമോഘ-
ശസ്ത്രങ്ങളൊന്നും തന്നെയാതടെയധീനത്തിൽ
വർത്തിക്കുമെന്നി, ലാസുരാസ്ത്രങ്ങൾ നാരസിംഹ-
ഭക്തനാം പ്രഹ്ലാദനിലെന്നപോ,ലേററി-
ല്ലയോ. 16

ക്ഷീണിച്ച കുതിരകൾക്കൊട്ടിളവേകീടുവാൻ
ക്ഷോണിയിലിറങ്ങി ഞാൻ നിന്നിട്ടും സന്ദർഭ-
ത്തിൽ
തേരിൽവാണീടും ശത്രുശ്രേണിതൻ ചിത്തം-
കവ-
ന്നാരന്നന്നാരാചൗഘശല്യത്തിൽനിന്നുകാത്തോ.
ഉത്തമരായോർ മുക്തിക്കാക്കെഴും പാദങ്ങളെ
നിത്യവും ഭക്തിപൂർവ്വം ഭജിച്ചുവരുന്നുവോ,
ഓരാതാത്മദനാമപ്പരനെ ദുർബുദ്ധി ഞാൻ
സാരഥ്യപ്പണിക്കാക്കിയെന്നോർത്തു ലജ്ജി-
ക്കുന്നു. 17

പുഞ്ചിരിപൂണ്ടുനാനാരസഭാവങ്ങൾചിന്തി-
യഞ്ചിതമാമ്മാറാക്കും ഹൃയസ്പൃക്കാം വിധം
അല്ലയോസഖേ! കുരുനന്ദനാ! മമ പാർത്ഥാ!
ചൊല്ലേറുമർജ്ജുനാ! എന്നിങ്ങിനെ തുടർന്നിട്ടും
മല്ലവൈരിതൻ നർമ്മമധുരവാക്യങ്ങളോ-
ർത്തുള്ളെനിക്കുരുകുന്നു കല്യാണഗുണാകരാ! 18

നടപ്പു, കിടപ്പി,രി,പ്പശനവിനോദാദി-
ളുടന്നൊന്നായ്ക്കഴിച്ചകാലത്തിലൈക്യ-
ത്തിനാൽ
അഹിതമവിവേകംകൊണ്ടു ഞാൻ ചെയ്തതെല്ലാം
സുഹൃത്തിൻ കുററമന്യസുഹൃത്തെന്നുള്ളമട്ടും
പുത്രാപരാധം താതൻവിധവും മാഹാത്മ്യത്താ-
ലത്രയും സഹിച്ചു 'നീ സത്യവാൻസഖേ'-
യെന്നായ്
വിപരീതാർത്ഥത്തിലപ്പുരമപുമാനെന്നെ
യപഹസിക്കും ചിലനേരമെന്നതേയുള്ളു. 19

പ്രിയനുംസഖനുംസൽസുഹൃത്തുമായ മായാ-
മയൻവേർപിരിഞ്ഞ ഞാൻ ഹതമാനസന്മട്ടിൽ
[1] വിധുവിൻവധുക്കൾക്കു കൂട്ടായിവരുംവഴി-
ക്കെതിരി,ട്ടസത്തുക്കളബലാ ജനത്തെപ്പോൽ
ഗോപന്മാരെന്നെ വെന്നാസ്ത്രീകളെഹരിച്ചിതേ;
ആപത്തെന്തിതിൽപരം സംഭവിക്കുവാനുള്ളു. 20

വില്ലു,മുമ്പരചന്മാരെല്ലാരും നമിക്കുമാ-
വില്ലുതാ,നമ്പുമതുതന്നെയാ,ണശ്വങ്ങളും
രഥവുമതുതാനാ ഞാൻതന്നെ പൊരുതതും
കഥയെന്തഖിലവും ഭഗവാൻ പിരിഞ്ഞപ്പോൾ
മരുഭൂവിലെവിത്തും ഭസ്മഹോമവും നീച-
ക്കുരുളും ധനവുംപോൽ നിഷ്ഫലമായി-
ത്തീർന്നു. 21

ഭൂപതേ! ഭവാൻ ബന്ധുകുശലം ചോദിച്ചല്ലോ,
ശാപംഭൂദേവരിൽനിന്നേററവർ മൂഢന്മാരായ്
[2] വാരുണീകണക്കററു കുടിച്ചുമദിച്ചോരു
കാരണമെന്യേ തമ്മിൽക്കലഹംതുടന്നഥ
തനയൻതാതനേയും താതനാത്മജനേയു-
മനുജൻജ്യേഷ്ഠനേയും ജ്യേഷ്ഠൻകനിഷ്ഠനേയും. 22

അടിച്ചുംബോധമററു തമ്മിൽകുത്തിയുമാകെ-
യൊട്ടങ്ങിയിനിയങ്ങുനാലഞ്ചുപേരേയുള്ളു. 23

പിണങ്ങിത്തമ്മിത്തല്ലിനശിക്കുന്നതും ജന-
മിണങ്ങിച്ചേർന്നു സുഖിക്കുന്നതും പാർത്തുകണ്ടാൽ
മിക്കതും സൃഷ്ടിസ്ഥിതിസംഹാരകർത്താവായി
നിൽക്കുമീശ്വരൻ തന്റെ ലീലാവിലാസം-
ദ്ധ്വം. 24

വലിയമത്സ്യം ചെറുമത്സ്യത്തെയെന്നപോലെ
വലിയോനെളിയോനെ നശിപ്പിച്ചീടുന്നഹോ!
ഇരുകക്ഷിയും തുല്യബലമുള്ളവരെന്നാൽ
പൊരുതിത്തമ്മിൽ നശിക്കുന്നതും സ്വഭാ-
വമാം. 25

ഇങ്ങനെ ബലിഷ്ഠരാം യാദവന്മാരെക്കൊണ്ടു
തുങ്ഗമാംനാശമന്യന്മാർക്കുസംഗമിപ്പിച്ചു
പിന്നെയക്കൂട്ടരേയുമന്യോന്യം നശിപ്പിച്ചു
മന്നിൻെറഭാരമാകെയൊഴിച്ചീടിനാൻ വിഭു. 26

ദേശകാലങ്ങൾക്കൊത്തു ഫലദായകമായി
ക്ലേശനാശകമാകും ഭഗവദ്വാക്യങ്ങളെ
ആശയന്തന്നിലോക്കുംതോറുമീയെൻെറചിത്തം
ഭൂശാസിതാവേ! പരവശമായ്ഭവിക്കുന്നു 27

സൂതൻ പറഞ്ഞു

ഹരിപാദാബ്ജങ്ങളെഗ്ഗാഢസ്നേഹത്തോടേവം
സ്മരിക്കുമർജ്ജുനൻതൻധീശുദ്ധശാന്തമായി 28

സന്തതം ഗോവിന്ദാംഘ്രിചിന്തയാൽ ഭക്തി
വദ്ധി-
ച്ചന്തരങ്ഗത്തിൽനിന്നും രോഷാദിദോഷം
നീക്കി 29

ശുദ്ധബുദ്ധിയായ് മുന്നം യുദ്ധക്കളത്തിൽവച്ചു
ദൈത്യശത്രുവാം കൃഷ്ണനരുളിക്കേട്ട പിന്നെ
കാലത്താൽകർമ്മത്താലുംമോഹത്തിനാലും
മറ-
ഞ്ഞാളുന്നതാകും ജ്ഞാനംതന്നുള്ളിലുദിച്ചിതു 30

1 ശ്രീകൃഷ്ണൻ 2 മദ്യം

വിശോകോ ബ്രഹ്മസമ്പത്ത്യാ സംച്ഛിന്നദ്വൈതസംശയഃ
ലീനപ്രകൃതിനൈർഗ്ഗുണ്യാദലിംഗത്വാദസംഭവഃ 31

നിശമ്യ ഭഗവന്മാർഗ്ഗം സംസ്ഥാം യദുകുലസ്യ ച
സ്വഃ പഥായ മതിം ചക്രേ നിഭൃതാത്മാ യുധിഷ്ഠിരഃ 32

പൃഥാപ്യനുശ്രുത്യ ധനഞ്ജയോദിതം
നാശം യദൂനാം ഭഗവൽഗതിം ച താം
ഏകാന്തഭക്ത്യാ ഭഗവത്യധോക്ഷജേ
നിവേശിതാത്മോപരരാമ സംസൃതേഃ 33

യയാഹരൽ ഭുവോ ഭാരം താം തനും വിജഹാവജഃ
കണ്ടകം കണ്ടകേനേവ ദ്വയം ചാപീശിതുസ്സമം. 34

യഥാ മത്സ്യാദിരൂപാണി ധത്തേ ജഹ്യാദ്യഥാ നടഃ
ഭൂഭാരഃ ക്ഷപിതോ യേന ജഹൗ തച്ച കളേബരം. 35

യദാ മുകുന്ദോ ഭഗവാനിമാം മഹീം
ജഹൗ സ്വതന്വാ ശ്രവണീയസൽകഥഃ
തദാഹരേവാപ്രതിബുദ്ധചേതസാ-
മധർമ്മഹേതുഃ കലിരന്വവർത്തത. 36
യുധിഷ്ഠിരസ്തൽ പരിസർപ്പണം ബുധഃ
പുരേ ച രാഷ്ട്രേ ച ഗൃഹേ തദാത്മനി
വിഭാവ്യ ലോഭാനൃതജിഹ്മഹിംസനാ-
ദ്യധർമ്മചക്രം ഗമനായ പര്യധാൽ. 37

സ്വരാട് പൗത്രം വിനയിനമാത്മനസ്സുസമം ഗുണൈഃ
തോയനീവ്യാഃ പതിം ഭൂമേരഭ്യഷിഞ്ചൽ ഗജാഹ്വയേ. 38

മധുരായാം തഥാ വജ്രം ശൂരസേനപതിം തതഃ
പ്രാജാപത്യാം നിരൂപ്യേഷ്ടിമഗ്നീനപിബദീശ്വരഃ 39

വിസൃജ്യ തത്ര തൽ സർവം ദുകൂലവലയാദികം
നിർമ്മമോ നിരഹംകാരസ്സംഛിന്നാശേഷബന്ധനഃ 40

വാചം ജുഹാവ മനസി തൽ പ്രാണ ഇതരേ ച തം
മൃത്യാവപാനം സോത്സർഗ്ഗം തം പഞ്ചത്വേ ഹ്യജോഹവീൽ. 41

ത്രിത്വേ ഹുത്വാഥ പഞ്ചത്വം തച്ചൈകത്വേഽജുഹോന്മുനിഃ
സർവ്വമാത്മന്യജുഹവീൽ ബ്രഹ്മണ്യാത്മാനമവ്യയേ. 42

ചീരവാസാ നിരാഹാരോ ബദ്ധവാങ് മുക്തമൂർദ്ധജഃ
ദർശയന്നാത്മനോ രൂപം ജഡോന്മത്തപിശാചവൽ. 43

അനവേക്ഷമാണോ നിരഗാദശൃണ്വൻ ബധിരോ യഥാ
ഉദീചീം പ്രവിവേശാശാം ഗതപൂർവ്വാം മഹാത്മഭിഃ
ഹൃദി ബ്രഹ്മ പരം ധ്യായൻ നാവർത്തേത യതോഗതഃ 44

സർവേ തമനുനിർജ്ജഗ്മുർഭ്രാതരഃ കൃതനിശ്ചയാഃ
കലിനാധർമ്മമിത്രേണ ദൃഷ്ട്വാ സ്പൃഷ്ടാഃ പ്രജാ ഭുവി. 45

തേ സാധുകൃതസർവ്വാർത്ഥാ ജ്ഞാത്വാഽഽത്യന്തികമാത്മനഃ
മനസാ ധാരയാമാസുർവ്വൈകുണ്ഠചരണാംബുജം. 46

തദ്ധ്യാനോദ്രിക്തയാ ഭക്ത്യാ വിശുദ്ധധിഷണാ പരേ
തസ്മിൻ നാരായണപദേ ഏകാന്തമതയോ ഗതിം. 47

അവാപുർദുരവാപാം തേ അസദ്ഭിർവ്വിഷയാത്മഭിഃ
വിധൂതകല്മഷാ സ്ഥാനം വിരജേനാത്മനൈവ ഹി. 48

വിദുരോപി പരിത്യജ്യ പ്രഭാസേ ദേഹമാത്മവാൻ
കൃഷ്ണാവേശേന തച്ചിത്തഃ പിതൃഭിഃ സ്വക്ഷയം യയൗ. 49

ചേതസ്സിൽ തത്ത്വജ്ഞാനമുദയം ചെയ്തമൂലം
ദ്വൈതഭാവനനീങ്ങിയവിദ്യയകന്നവൻ
ഗുണഹീനനായ് ലിംഗദേഹവും പിന്നെ
സ്ഥൂല-
തനുവുംമറന്നു ലാലസിച്ചു[1]വിശോകനായ് 31

അച്യുതസമാധിയും യദുനാശവും കേട്ട
നിശ്ചലചിത്തൻഭൂപൻ സ്വർഗ്ഗതിക്കാശവ-
ച്ചാൻ. 32

കുന്തിയുമീവാർത്തകളറിഞ്ഞു മനം മുര-
ഹന്താവിൽബന്ധിച്ചൊഴിച്ചീടിനാൾ ഭവ
ബന്ധം 33

മുള്ളൊന്നുകൊണ്ടാലതുവേറൊന്നുകൊണ്ടെടുത്തു
തള്ളുന്നാമുള്ളുരണ്ടുമെന്നപോലധോക്ഷജൻ
മന്നിൻെറഭാരംതീക്കാൻ തുണച്ചയദുക്കളെ-
യൊന്നായൊടുക്കിസ്വന്തദേഹവുമുപേക്ഷി-
ച്ചാൻ 34

വേഷമോരോന്നും നടൻമാറുംപോൽ മത്സ്യാ-
ദിതൻ-
ഭാഷയിൽഭഗവാൻ ശ്രീനിവാസനോരോരൂപം
ഭൂമിതൻഭാരംതീപ്പാനോരോരോകാലത്തെടു-
ത്താമഹാകാര്യംസാധിച്ചുടനേവെടിയുന്നു. 35

പാവനചരിത്രനാം മുകുന്ദൻ ദേഹത്തോടും
ഭൂവിനെവെടിഞ്ഞതാമന്നിമിഷത്തിൽതന്നെ
കടന്നുകേറീ അജ്ഞലോകത്തിലധർമ്മത്ത-
പ്പടത്താൻ പട്ടത്വമേറീട്ടമക്കലികാലം.
നാട്ടിലുംപുരത്തിലും വീട്ടിലുംമനസ്സിലും
പെട്ടെന്നുലോഭാനൃതഹിംസാവഞ്ചനാദിയാം
അധർമ്മസമൂഹത്തിൻസന്തതവാഴ്ചകണ്ടു
സദനംവിട്ടുപോകാൻധർമ്മജൻനിശ്ചയിച്ചാൻ. 36

ചക്രവത്തിയാം ധർമ്മനന്ദനൻ, തനിക്കൊപ്പം
സദ്ഗുണരാശിയാമാവിനീതൻ പൗത്രൻതന്നെ
അബ്ധിമേഖലയാകും തൻഭൂമിക്കധീശനായ്
ഹസ്തിനമാകുംമഹാനഗരംതന്നിൽവച്ചും
വജ്രനെശ്ശൂരസേനാപതിയായ്മധുരയിൽ
വെച്ചുമക്ഷണംതന്നെ കഴിച്ചാനഭിഷേകം 37-38

പിന്നീടപ്രാജാപത്യയാഗം നടത്തിനന്നായ്
തന്നുള്ളിലടക്കിനാനാമഹാനഗ്നിയേയും. 39

ആയാഗവഹ്നിതന്നിൽ മന്നവചിഹ്നങ്ങളാം
ശ്രീയാളും വസ്തുങ്ങളുംഹോമിച്ചാൻ ഭൂഷാദിയും.
അഹന്തയററു, ഞാൻ നീ യെന്നഭേദവും വിട്ടു
സഹസാ സർവവിധബന്ധവും ഛേദിച്ചിതു. 40

വാക്കിനെമനസ്സിലും മാനസം പ്രാണങ്കല്യ-
മാക്കി പ്രാണനെയപാനങ്കലുമപാനനെ
മൃത്യുവിങ്കലും പിന്നെ മൃത്യുവെ പഞ്ചഭൂത-
യുക്തമാം നിജശരീരത്തിലും ഹോമിച്ചവൻ. 41

പിന്നെയശ്ശരീരത്തെത്രിഗുണത്തിലും ഗുണം
മൂന്നുമേകമായീട്ടമവിദ്യയിലും തഥാ
സർവാരോപത്തിൻഹേതുവതിനെജ്ജീവങ്കലും
ജീവാത്മാവിനെ ബ്രഹ്മംതന്നിലും ഹോമി-
ച്ചിതു 42

മരത്തോലുടുത്തിട്ടു ഭക്ഷണംവിട്ടുമൗനം
വരിച്ചു തലമുടിയഴിച്ചിട്ടുന്മത്തനായ്
ജഡനായ്ബധിരനായ് പിശാചായ്
പിൻനോക്കാതെ
നടന്നുസുവ്യക്തമായാത്മസ്വരൂപം കാട്ടി 43

ബ്രഹ്മത്തെധ്യാനിച്ചുകൊണ്ടുത്തരദിക്കണഞ്ഞാൻ
തന്മഹാപൂർവ്വികന്മാർപോയൊരപ്പുണ്യ
സ്ഥാനം 44

അനുജന്മാരുമനുഗമിച്ചാരാമഹാനെ
ജനരാശിയെക്കലിബാധിച്ചു കാൺകമൂലം. 45

പുരുഷാത്ഥങ്ങളെല്ലാംവഴിപോലനുഷ്ഠിച്ച
പുരുഷരത്നങ്ങളാമവരേവരും പിന്നെ
ഹരിതൻപാദാംബുജം നിത്യാലംബനമായി-
ക്കരുതിധ്യാനിച്ചുതുൾക്കളത്തിലുറപ്പിച്ചാർ 46

തദ്ധ്യാനപ്രവൃദ്ധമാം ഭക്തിയാലവർ ശുദ്ധ-
ബുദ്ധികളായി ശ്രേഷ്ഠമപ്പദത്തിൽത്താൻനില്ക്കും
നിർമ്മലഹൃത്താൽതന്നെ[2]വിഷയൈഷ്യ
പ്രാപ്യം[3]നി-
ഷ്കന്മഷംപരംപദംപ്രാപിച്ചീടിനാർസുഖം47–48

ജ്ഞാനിയാംവിദുരനും പ്രഭാസതീർത്ഥത്തിൽവ-
[4] ച്ചാനകദുന്ദുഭ്യാത്മജാതനിൽച്ചിത്തംനിർത്തി
തന്നുടലുപേക്ഷിച്ചുപിതൃദേവന്മാരോടു-
മൊന്നിച്ചു സ്വസ്ഥാനത്തെപ്രാപിച്ചാനനനാ-
കുലം. 49

---

1 ദുഃഖമില്ലാത്തവൻ 2 വിഷയേച്ഛയുള്ളവക്കു കിട്ടാത്തതു് 3 പാപമില്ലാത്തതു് 4 വസുദേവൻെറ പുത്രൻ

ദ്രൌപദീ ച തദാഽഽജ്ഞായ പതീനാമനപേക്ഷതാം
വാസുദേവേ ഭഗവതി ഹ്യേകാന്തമതിരാപ തം. 50
യഃ ശ്രദ്ധയൈതൽ ഭഗവൽപ്രിയാണാം
പാണ്ഡോസ്സുതാനാമിതി സംപ്രയാണം
ശൃണോത്യലം സ്വസ്ത്യയനം പവിത്രം
ലബ്ധ്വാ ഹരൌ ഭക്തിമുപൈതി സിദ്ധിം. 51

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
പാണ്ഡവസ്വർഗ്ഗാരോഹണം നാമ പഞ്ചദശോഽധ്യായഃ.

ശ്രീമൽഭാഗവതേ ശ്ലോകാഃ 638 പ്രഥമസ്കന്ധേ ശ്ലോകാഃ 638

---

## ഷോഡശോഽധ്യായഃ

സൂത ഉവാച

തതഃ പരീക്ഷിൽ ദ്വിജവര്യശിക്ഷയാ
മഹീം മഹാഭാഗവതശ്ശശാസ ഹ
യഥാ ഹി സൂത്യാമഭിജാതകോവിദാ-
സ്സമാദിശൻ വിപ്ര മഹദ്ഗുണസ്തഥാ. 1
സ ഉത്തരസ്യ തനയാമുപയേമ ഇരാവതീം
ജനമേജയാദീംശ്ചതുരസ്തസ്യാമുല്പാദയൽ സുതാൻ. 2
ആജഹാരാശ്വമേധാംസ്ത്രീൻ ഗംഗായാം ഭൂരിദക്ഷിണാൻ
ശാരദ്വതം ഗുരും കൃത്വാ ദേവാ യത്രാക്ഷ ഗോചരാഃ 3
നിജഗ്രാഹൌജസാ വീരഃ കലിം ദിഗ്വിജയേ ക്വചിൽ
നൃപലിംഗധരം ശൂദ്രം ഘ്നന്തം ഗോമിഥുനം പദാ. 4

ശൌനക ഉവാച

കസ്യ ഹേതോർന്നിജഗ്രാഹ കലിം ദിഗ്വിജയേ നൃപഃ
നൃദേവചിഹ്നധൃക് ശൂദ്രഃ കോഽസൌ ഗാം യഃ പദാഹനൽ. 5
തൽ കഥ്യതാം മഹാഭാഗ യദി കൃഷ്ണകഥാശ്രയം
അഥവാസ്യ പദാംഭോജമകരന്ദലിഹാം സതാം. 6
കിമന്യൈരസദാലാപൈരായുഷോ യദസദ്വ്യയഃ
ക്ഷുദ്രായുഷാം നൃണാമംഗ മർത്ത്യാനാമൃതമിച്ഛതാം. 7
ഇഹോപഹൂതോ ഭഗവാൻ മൃത്യുശ്ശാമിത്രകർമ്മണി
ന കശ്ചിൽ മ്രിയതേ താവദ്യാവദാസ്ത ഇഹാന്തകഃ 8
ഏതദർത്ഥം ഹി ഭഗവാനാഹൂതഃ പരമർഷിഭിഃ
അഹോ നൃലോകേ പീയേത ഹരിലീലാമൃതം വചഃ 9
മന്ദസ്യ മന്ദപ്രജ്ഞസ്യ വയോ മന്ദായുഷശ്ച വൈ
നിദ്രയാ ഹ്രിയതേ നക്തം ദിവാ ച വ്യർത്ഥകർമ്മഭിഃ 10

സൂത ഉവാച

യദാ പരീക്ഷിൽ കുരുജാംഗലേഽവസൻ
കലിം പ്രവിഷ്ടം നിജചക്രവർത്തിതേ
നിശമ്യ വാർത്താമനതിപ്രിയാം തത-
ശ്ശരാസനം സംയുഗശൌണ്ഡിരാദദേ. 11
സ്വലംകൃതം ശ്യാമതുരംഗയോജിതം
രഥം മൃഗേന്ദ്രദ്ധ്വജമാശ്രിതഃ പുരാൽ
വൃതോ രഥാശ്വദ്വിപപത്തിയുക്തയാ
സ്വസേനയാ ദിഗ്വിജയായ നിർഗ്ഗതഃ 12

പാഞ്ചാലിതാനും ഭർത്തൃദൃഷ്ടിമേലില്ലെന്നറി-
ഞ്ഞഞ്ചാതെ ഭക്ത്യാലയിച്ചീടിനാൾഭഗവാ-
നിൽ. 50

ദൈത്യാരിപ്രിയന്മാരാം പാണ്ഡുപുത്രന്മാരുടെ
ശുദ്ധവുംസുഖദവുംശുഭവുമായിരിക്കും
ഇമ്മഹാപ്രസ്ഥാനത്തെ സശ്രദ്ധംകേൾക്കുന്നവൻ
ചിന്മയഭക്തനായി മുക്തനായ്ത്തീരുംദൃഢം. 51

## അദ്ധ്യായം 16

സൂതൻ പറഞ്ഞു

ഹേ വിപ്രവര്യ്യാ! സൂതികാലത്തിലഭിജാത-
കോവിദർനോക്കിച്ചൊന്നവാക്കുപോൽ
ഭൂമണ്ഡലം
സദ്ഗുണസമ്പന്നനായ്ഭക്തനാം പരീക്ഷിത്തു
മുഖ്യദ്വിജോപദേശംകൈക്കൊണ്ടുപാലിച്ചുതേ 1

ഉത്തരപുത്രിയിരാവതിയെ വേട്ടാനവൻ
പുത്രരും നാലുണ്ടായി ജനമേജയാദികൾ. 2

ഭൂരിദക്ഷിണനല്ലി മൂന്നശ്വമേധംഗംഗാ-
തീരത്തുവച്ചുകൃപൻതന്നെയാചാര്യ്യനാക്കി
പിന്നവൻ നടത്തിനാൻ വിണ്ണവരതിലല്ലോ
ചെന്നെല്ലാവരും കാൺകെ ഹവിസ്സുഭുജിച്ചതും. 3

വീരനാമിന്നൃപൻദിഗ്ജയത്തിലൊരേടത്തു
ചാരുഭൂപാലവേഷംധരിച്ച ശൂദ്രൻകലി
ഗോമിഥുനത്തെക്കാലാൽത്തൊഴിക്കുന്നതുകണ്ടു-
ദ്ദാമവിക്രമത്തിനാലവനേയടക്കിനാൻ. 4

ശൌനകൻ പറഞ്ഞു

ഊനമെന്നിയേ ചെയ്ത ദിഗ്ജയസഞ്ചാരത്തി-
ലാനൃപനെന്തിനായിക്കലിയെ ഹിംസിച്ചീല?
പാദത്താൽ പശുവിനെച്ചവിട്ടിമർദ്ദിച്ചോരു
പാതകിരാജചിഹ്നധാരിയശ്ശൂദ്രനാരാം? 5

സദ്ഗുണാബ്ധയേ! സൂതാ! ചൊൽകിതുമുകുന്ദന്റെ
സൽക്കഥയുൾക്കൊൾവതുതന്നെയോ അല്ലെ-
ന്നാകിൽ
തത്പാദാംബുജമകരന്ദമാസ്വാദിച്ചീട്ടു-
മബ്ഭക്തന്മാരെക്കുറിച്ചാകിലും കേട്ടീടണം. 6

ഞങ്ങളോ നരർ, ചലായുസ്സുകൾ മൃതിവശം
തങ്ങുവോർ സത്യമിച്ഛിക്കുന്നവർ സാധുക്കളാം
ദൂഷിച്ചതായ മററു കഥകൾ കേട്ടാൽ ഞങ്ങൾ
മുഷിയും സമയവും പഴതേപോകുമല്ലോ. 7

അന്തക,നെന്നാലിപ്പോൾ ശാമിത്രകർമ്മത്തിനു
ബന്ധുരമൂർത്തേ! ക്ഷണിച്ചിവിടെ വന്നിരിപ്പൂ.
ഇവിടെശ്രാദ്ധദേവൻ വസിക്കും കാലത്തോള-
മവനിവാസീജനം മൃതിയെപ്പേടിക്കേണ്ടാ. 8

ഇതിനായത്രേ ദണ്ഡധരനെമഹർഷികൾ
ക്ഷിതിയിലാനയിച്ചതെന്നറിയുക സൂതാ!
ശ്രീകൃഷ്ണലീലാവാക്യപീയൂഷം നിത്യം മർത്ത്യ-
രാകവേനിരന്തരം പാനംചെയ്യേണ്ടതല്ലോ. 9

മന്ദനമൽപ്പായുസ്സും ബുദ്ധിഹീനനുമാകു-
മിന്നരന്നായുസ്സോത്താൽ നിശയിൽനിദ്രയാലും
പകലൊക്കെയും വെറും നിഷ്പ്രയോജനകർമ്മ-
നികരത്താലും കഷ്ടം! പഴതേകളയുന്നു. 10

സൂതൻ പറഞ്ഞു

ജനതയ്ക്കെങ്ങും കലിബാധയായെന്നതനി-
ക്കനതിപ്രിയമായ വൃത്താന്തം ശ്രവിക്കയാൽ
സ്വസൈന്യം സംരക്ഷിക്കും കുരുജാംഗലങ്ങളിൽ
വസിക്കുമബ്ഭൂജാനിയെടുത്തു ശരാസനം. 11

അലങ്കരിച്ച പച്ചക്കുതിരകളെപ്പൂട്ടി-
ത്തിളങ്ങും സിംഹധ്വജയുക്തമാം തേരിലേറി
ഹസ്ത്യശ്വരഥപത്തിയുക്തമാം സൈന്യം ചൂഴ്ന്ന
സത്വരംദിഗ്ജയത്തിന്നിറങ്ങിപ്പുറപ്പെട്ടാൻ. 12

ഭദ്രാശ്വം കേതുമാലം ച ഭാരതം ചോത്തരാൻ കുരൂൻ
കിംപുരുഷാദീനി വർഷാണി വിജിത്യ ജഗൃഹേ ബലിം. 13

തത്ര തത്രോപശൃണ്വാനഃ സ്വപൂർവേഷാം മഹാത്മനാം
പ്രഗീയമാണാം ച യശഃ കൃഷ്ണമാഹാത്മ്യസൂചകം 14

ആത്മാനം ച പരിത്രാതമശ്വത്ഥാമ്നോഽസ്ത്രതേജസഃ
സ്നേഹം ച വൃഷ്ണിപാർത്ഥാനാം തേഷാം ഭക്തിം ച കേശവേ. 15

തേഭ്യഃ പരമസന്തുഷ്ടഃ പ്രീത്യുജ്ജൃംഭിതലോചനഃ
മഹാധനാനി വാസാംസി ദദൗ ഹാരാന്മഹാമനാഃ 16

സാരഥ്യപാരഷദസേവനസഖ്യദൌത്യ-
വീരാസനാനുഗമനസ്തവനപ്രണാമാൻ
സ്നിഗ്ദ്ധേഷു പാണ്ഡുഷു ജഗത്പ്രണതിം ച വിഷ്ണോ-
ർഭക്തിം കരോതി നൃപതിശ്ചരണാരവിന്ദേ. 17

തസൈ്യവം വർത്തമാനസ്യ പൂർവേഷാം വൃത്തിമന്വഹം
നാതിദൂരേ കിലാശ്ചര്യം യദാസീത്തന്നിബോധ മേ. 18

ധർമ്മഃ പദൈകേന ചരൻ വിച്ഛായാമുപലഭ്യ ഗാം
പൃച്ഛതി സ്മാശ്രുവദനാം വിവത്സാമിവ മാതരം. 19

ധർമ്മ ഉവാച

കച്ചിദ്ഭദ്രേഽനാമയമാത്മനസ്തേ
വിച്ഛായാസി മ്ലായതേഷന്മുഖേന
ആലക്ഷയേ ഭവതീമന്തരാധിം
ദൂരേ ബന്ധും ശോചസി കാചിദംബ! 20

പാദൈർന്യൂനം ശോചസി മൈകപാദ-
മാത്മാനം വാ വൃഷലൈർഭോക്ഷ്യമാണം
ആഹോ സുരാദീൻ ഹൃതയജ്ഞഭാഗാൻ
പ്രജാ ഉത സ്വിന്മഘവത്യവർഷതി. 21

അരക്ഷ്യമാണാഃ സ്ത്രിയ ഉർവി ബാലാൻ
ശോചസ്യഥോ പുരുഷാദൈരിവാർത്താൻ
വാചം ദേവീം ബ്രഹ്മകുലേ കുകർമ്മ-
ണ്യബ്രഹ്മണ്യേ രാജകുലേ കുലാഗ്ര്യാൻ. 22

കിം ക്ഷത്രബന്ധൂൻ കലിനോപസൃഷ്ടാൻ
രാഷ്ട്രാണി വാ തൈരവരോപിതാനി
ഇതസ്തതോ വാഽശനപാനവാസ-
സ്നാനവ്യവായോന്മുഖജീവലോകം. 23

യദ്വാംബ തേ ഭൂരിഭരാവതാര-
കൃതാവതാരസ്യ ഹരേർദ്ധരിത്രി!
അന്തർഹിതസ്യ സ്മരതീ വിസൃഷ്ടാ
കർമ്മാണി നിർവാണവിളംബിതാനി. 24

ഇദം മമാചക്ഷ്വ തവാധിമൂലം
വസുന്ധരേ! യേന വികർശിതാസി
കാലേന വാ തേ ബലിനാം ബലീയസാ
സുരാർച്ചിതം കിം ഹൃതമംബ സൌഭഗം. 25

ധരണ്യുവാച

ഭവാൻ ഹി വേദ തത് സർവം യന്മാം ധർമ്മാനുപൃച്ഛസി
ചതുർഭിർവർത്തസേ യേന പാദൈർല്ലോകസുഖാവഹൈഃ 26

ഭദ്രാശ്വംകേതുമാലം ഭാരതം കിംപുരുഷ-
മുത്തരകുരുദേശമിത്യാദിരാജ്യങ്ങളെ
ജയിച്ചിട്ടതാതുഭൂപതിമാരേകും ദ്രവ്യ-
ചയമുപമാംപൂജയാകവേ സ്വീകരിച്ചാൻ. 13

അസ്ഥലങ്ങളിലെല്ലാം ശ്രീകൃഷ്ണമാഹാത്മ്യവും
തൽസ്ഥിരഭക്തരാംതൻപൂർവ്വികർതൻകീർത്തിയും
അശ്വത്ഥാമാവിന്നസ്ത്രവഹ്നിയിൽനിന്നു തന്നെ
വിശേഷിച്ചൻ രക്ഷിച്ചതും പാണ്ഡവയാദവന്മാർ
അന്യോന്യം ദൃഢമായി സ്നേഹിച്ചെന്നതുമവ-
ക്കന്യൂനഭക്തിവാസുദേവനിൽ ഭവിച്ചതും
വിസ്തരം ജനതതി പുകഴ്ത്തിപ്പാടുന്നതിൽ
ശ്രദ്ധിച്ചുകൊണ്ടുനൃപനഞ്ചിതം സഞ്ചരിച്ചാൻ.
14 മു: 16 വ:

ഇങ്ങിനെ ഗാനംചെയ്ത പണ്ഡിതന്മാക്കശേഷം
തിങ്ങിനമോദംപൂണ്ടുഫുല്ലലോചനനായി
സമ്മാനസ്തോടുംകൂടിധനവും വിലയേറും
നന്മണിമാല്യങ്ങളും നല്കിനാൻ വസ്ത്രങ്ങളും
ഇഷ്ടരാം പാണ്ഡവക്കായ് കൃഷ്ണനാലനുഷ്ഠിക്ക-
പ്പെട്ടസാരഥ്യം, ദൌത്യം, സഭാധിപത്യം,
സഖ്യം,
നിത്യസേവനമനുഗമനം വാളുമായി
രാത്രിയിൽക്കാത്തിരിപ്പു, ഹരിസന്നതി, നുതി
പാണ്ഡവപ്രശംസതൊട്ടൊക്കെയും കേട്ടുകേട്ടു-
മ്മന്നനുവിഷ്ണുപാദഭക്തി വർദ്ധിച്ചുവന്നു. 17

ഇങ്ങിനെപൂർവ്വികർതൻമാർഗ്ഗത്തിലെന്നും രാജ്യം
ഭംഗിയായ്ഭരിച്ചീടും ഭൂപതിവിഷ്ണുരാതൻ
ഒരുനാൾപോകുംവഴിക്കധികം ദൂരത്തല്ലാ-
തൊരുവിസ്മയംകണ്ടതോതിടാം കേട്ടുകൊൾക. 18

കുട്ടിനഷ്ടമാമമ്മ മട്ടശ്രുമുഖിയായി
തപിട്ടുററുതീരെക്കഷ്ടപ്പെട്ടോരു പശുവിനെ
ഒററക്കാലിൽച്ചരിക്കും ധർമ്മരാജാവുകണ്ടി-
ട്ടാർദ്രനായതിനോടായ്ചോദിച്ചാനീവിധ-
ത്തിൽ. 19

ധർമ്മദേവൻ പറഞ്ഞു

നിന്മുഖം വാടിയാഭയററു കാണുന്നതെന്തേ
നിന്മേനി [1] നീരാമയമല്ലയോ കല്യാണാംഗീ!
അന്തരംഗാധിയിതു ദൂരസ്ഥരായ വല്ല
ബന്ധുക്കളെയുംപററിച്ചിന്തിച്ചുദിച്ചതോ-
ചൊൽ. 20

മൂന്നുപാദങ്ങളുംപോയൊററക്കാലിൽച്ചരിക്കു-
മെന്നെക്കണ്ടധികമായ് കാരുണ്യം കലന്നിട്ടോ?

ധർമ്മഹീനന്മാരാം ദുർമ്മദാന്ധർഭൂപാലന്മാർ
നിന്മണവാളരാകാൻ പോകുന്ന കാര്യമോർത്തോ?
അല്ലെങ്കിൽ, ഹവിർഭാഗം ദൈത്യന്മാർ-
ഹരിക്കയാൽ
തെല്ലുമേലഭിക്കാത്ത വിണ്ണോരെ നിനച്ചിട്ടോ
അതുമല്ലെങ്കിൽപ്പിന്നെ, [2] മരുത്വാൻമഴയേകാ-
തതിരററുഴന്നിടും മർത്യരെ നിരൂപിച്ചോ? 21

അല്ലയോഭൂമീദേവീ! ഭവതിദുഃഖിപ്പതു
വല്ലഭരുപേക്ഷിച്ച മല്ലാക്ഷിമാരെയോർത്തോ?
അല്ലെങ്കിൽ നരാശനരെന്നപോൽ രക്ഷകന്മാ-
രല്ലല്ലെട്ടുത്തും ചെറുബാലരേക്കുറിച്ചാമോ
വാണീദേവിതൻ ഭാവിസ്ഥിതിയോർത്തിട്ടോ?-
നീച-
ക്ഷോണീശദാസ്യമാളും ദ്വിജശ്രേഷ്ഠരെ-
പ്പാർത്തോ? 22

കലിപൂണ്ടീടുംക്ഷത്രിയാധമരേയുമവർ
ബലത്താൽമുടിച്ചീടും രാഷ്ട്രങ്ങളെയുമോർത്തോ
കണ്ടമാനാംനന്നുകിട്ടുന്നതെല്ലാം തിന്നു
കുണ്ടിലൊക്കെക്കളിച്ചു, മുണ്ടുതെണ്ടിദ്ധരിച്ചു
കണ്ടപെണ്ണിനെപ്പുണ്ടു, കാമസൌഖ്യങ്ങളാണ്ടു
തിണ്ടാടുംജനങ്ങളെ നാലുഭാഗത്തിലുംനീ
കണ്ടിട്ടോ സഹിക്കവാനാവതല്ലാത്തമട്ടി-
ലിണ്ടലാൽമിഴിനീരുമൊഴുക്കിക്കരയുന്നു? 23

ഭദ്രേ! നിൻഭാരംപോക്കാൻ വന്നവതരിച്ചിഹ
നിത്യനിർവാണകരകർമ്മങ്ങളാചരിച്ച
ഭഗവാൻഭവതിയെ ത്യജിച്ചുമറഞ്ഞതോ-
ർത്തകമേയൊതുങ്ങാത്ത വേദനകൊണ്ടോ
ദേവീ 24

ബലവാന്മാരിൽ ബലികാലം നിൻസുരാച്ചിതാ-
തുലിതസൌഭാഗ്യത്തെ ഹരിച്ചുകളഞ്ഞുവോ?
എന്താണിങ്ങിനെ നിൻെറ ശരീരം ക്ഷയിപ്പിച്ച-
സന്താപം? മടിവെടിഞ്ഞോതുക ഭൂതധാത്രി! 25

ഭൂദേവി പറഞ്ഞു

ധർമ്മരാജാവേ! ഭവാനറിയുന്നുണ്ടശേഷ-
മെന്മാലെന്നാലും ചോദിച്ചതിനാലതുളാംഞാൻ.
ലോകസൌഖ്യദങ്ങളാം നാലുകാലൊത്തുഭവാൻ
വ്യാകുലഹീനംവാണതേതൊരാൾ മൂല-
മാണോ, 26

1 രോഗമില്ലാത്തതു്   2 ദേവേന്ദ്രൻ

സത്യം ശൌചം ദയാ ക്ഷാന്തിസ്ത്യാഗസ്സന്തോഷ ആൎജ്ജവം
ശമോ ദമസ്തപസ്സാമ്യം തിതിക്ഷോപരതിഃ ശ്രുതം. 27
ജ്ഞാനം വിരക്തിരൈശ്വര്യം ശൌര്യം തേജോ ബലം സ്മൃതിഃ
സ്വാതന്ത്ര്യം കൌശലം കാന്തിർധൈര്യം മാൎദ്ദവമേവ ച. 28
പ്രാഗത്ഭ്യം പ്രശ്രയശ്ശീലം സഹ ഓജോ ബലം ഭഗഃ
ഗാംഭീര്യം സ്ഥൈര്യമാസ്തിക്യം കീൎത്തിൎമ്മാനോഽനഹംകൃതിഃ 29
ഏതേ ചാന്യേ ച ഭഗവന്നിത്യാ യത്ര മഹാഗുണാഃ
പ്രാൎത്ഥ്യാ മഹത്വമിച്ഛദ്ഭിൎന്ന വിയന്തി സ്മ കൎഹിചിൽ. 30
തേനാഹം ഗുണപാത്രേണ ശ്രീനിവാസേന സാമ്പ്രതം
ശോചാമി രഹിതം ലോകം പാപ്മനാ കലിനേക്ഷിതം. 31
ആത്മാനം ചാനുശോചാമി ഭവന്തം ചാമരോത്തമം
ദേവാനൃഷീൻ പിതൄൻ സാധൂൻ സൎവാൻ വൎണ്ണാംസ്തഥാഽശ്രമാൻ.

ബ്രഹ്മാദയോ ബഹുതിഥം യദപാങ്ഗമോക്ഷ-
കാമാസ്തപസ്സമചരൻ ഭഗവൽപ്രപന്നാഃ
സാ ശ്രീഃ സ്വവാസമരവിന്ദവനം വിഹായ
യല്പാദസൌഭഗമലം ഭജതേഽനുരക്താ. 33
തസ്യാഹമബ്ജകുലിശാങ്കുശകേതുകേതൈഃ
ശ്രീമൽപദൈൎഭഗവതഃ സമലംകൃതാങ്ഗീ
ത്രീനത്യരോച ഉപലഭ്യ തതോ വിഭൂതിം
ലോകാൻ സ മാം വ്യസൃജദുൽസ്മയതീം തദന്തേ. 34
യോ വൈ മമാതിഭരമാസുരവംശരാജ്ഞാ-
മക്ഷൌഹിണീശതമപാനുദദാത്മതന്ത്രഃ
ത്വാം ദുഃസ്ഥമൂനപദമാത്മനി പൌരുഷേണ
സംപാദയൻ യദുഷു രമ്യമബിഭ്രദംഗം. 35
കാ വാ സഹേത വിരഹം പുരുഷോത്തമസ്യ
പ്രേമാവലോകരുചിരസ്മിതവൽഗുജല്പൈഃ
സ്ഥൈര്യം സമാനമഹരന്മധുമാനിനീനാം
രോമോത്സവോ മമ യദംഘ്രിവിടങ്കിതായാഃ 36

തയോരേവം കഥയതോഃ പൃഥിവീധൎമ്മയോസ്തദാ
പരീക്ഷിന്നാമ രാജൎഷിഃ പ്രാപ്തഃ പ്രാചീം സരസ്വതീം. 37

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ**
**പൃഥ്വീധൎമ്മസംവാദോ നാമ ഷോഡശോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 675** പ്രഥമസ്കന്ധേ ശ്ലോകാഃ 675

---

# സപ്തദശോഽധ്യായഃ

**സൂത ഉവാച**

തത്ര ഗോമിഥുനം രാജാ ഹന്യമാനമനാഥവൽ
ദണ്ഡഹസ്തം ച വൃഷളം ദദൃശേ നൃപലാഞ്ഛനം. 1
വൃഷം മൃണാളധവളം മേഹന്തമിവ ബിഭ്യതം
വേപമാനം പദൈകേന സീദന്തം ശൂദ്രതാഡിതം. 2
ഗാം ച ധൎമ്മദുഘാം ദീനാം ഭൃശം ശൂദ്രപദാഹതാം
വിവത്സാം സാശ്രുവദനാം ക്ഷാമാം യവസമിച്ഛതീം. 3
പപ്രച്ഛ രഥമാരൂഢഃ കാൎത്തസ്വരപരിച്ഛദം
മേഘഗംഭീരയാ വാചാ സമാരോപിതകാൎമ്മുകഃ 4

ളുള്ളതുചൊല്ലീടുക പുറവുമുള്ളുംശുദ്ധി-
യുള്ളതാക്കുക, പരദുഃഖത്തിലലിയുക.
അടക്കീടുകകോപം, യാചകക്കിഷ്ടംപോലെ
കൊടുക്ക, സംതൃപ്തിയോടെപ്പോഴുമിരിക്കുക,
സത്പഥത്തിൽച്ചരിക്ക, യുൾപ്പൂചലിപ്പിക്കായ്ക
കെല്ലൊട്ടുംബാഹ്യേന്ദ്രിയവ്യാപാരമൊതുക്കുക,
തള്ളുക ശത്രുമിത്രഭേദഭാവന, കുററ-
മെല്ലാമേ പൊറുക്കുക, ചിന്തിക്കശാസ്ത്രതത്ത്വം,
സ്വത്രുപജ്ഞാനം, ദണ്ഡ്യദണ്ഡനാഖണ്ഡശക്തി
പരാധീനനാകായ്ക, തൃഷ്ണയില്ലാതിരിക്ക,
സ്വധർമ്മമനുഷ്ഠിക്കമഹിമയുദ്ധോത്സാഹം
സ്ഥൈര്യം സാമർത്ഥ്യവും ഭാഗ്യമൌദാസീന്യം
ക്ഷിപ്രപ്രവൃത്തിക്കുള്ള മതികൌശലം, കാന്തി-
യുൾപ്പൂവിൻമൃദുലത്വം വണക്കം, സുശീലത്വം
പ്രാഗല്ഭ്യം, ജ്ഞാനകർമ്മേന്ദ്രിയമാനസശക്തി,
ലോകസംപൂജ്യത്വ,മക്ഷോഭ്യത,ശൌര്യം സ്മൃതി,
ശ്രദ്ധയുമനഹന്ത സത്കീർത്തി,സുഖസ്ഥിതി,-
യിത്രയും, മഹാന്മാർ തൻമററുസദ്ഗുണങ്ങളും
നിത്യംചേർന്നിണങ്ങുമബ്ഭഗവാൻ ശ്രീനി-
വാസൻ
കഷ്ടമീയഗതിയെയോരാതെ ധരാവാസം-
വിട്ടുപോയ്മറഞ്ഞതും പാപിഷ്ഠൻ കലിവന്നീ-
വിഷ്ടപംമൂടിപ്പതുംപാർത്തുഞാനാർത്തയാ-
യേൻ 27-31

എന്നെയും ദേവോത്തമനാകുന്ന ഭവാനെയും
വിണ്ണവർ, മഹർഷികൾ, പിതൃക്കളിവരേയും
വർണ്ണാശ്രമസ്ഥരേയും സാധുക്കളേയുമോർത്തീ-
വണ്ണംഞാനത്തലിന്നു പാത്രമായ് ശ്രാദ്ധ-
ദേവാ! 32

ബ്രഹ്മാദിദേവന്മാരുമാരുടെമനോജ്ഞമാം
കണ്ണുനയേല്ലാൻചിരം തപസ്സുചെയ്യീടുന്നു.
ആ മഹാലക്ഷ്മീദേവി വാരിജവനംവിട്ടു
പ്രേമമാന്നേതു പാദസൌഭാഗ്യംഭജിക്കുന്നു.
സരോജം, ധ്വജം, വജ്ര, മങ്കുശമിച്ചിഹ്നങ്ങൾ
പരിശോഭിച്ചീടുമച്ചാരുതൃക്കാൽപ്പാട്ടുകൾ 33

സർവാങ്ഗത്തിലുമണിഞ്ഞെശ്വര്യകേന്ദ്രമായി
മൂവുലകത്തിനേയും താഴ്ത്തിഞാൻലസിച്ചിതു
ഒടുവിൽ ഗർവിഷ്ഠയാമെന്നെബ്ഭഗവാൻകൈ-
വെടിഞ്ഞാൻ, കഷ്ട!മിനിയാരെനിക്കവലംബം34

[1] ദൃക്ഷരാക്ഷസനൃപസംരക്ഷിതാക്ഷൌഹിണീ-
ലക്ഷമാം വല്യതായ മദ്ഭാരം തീർത്തീടാനും
കാല്യമുന്നാററിട്ടൊട്ടും നില്ക്കവാനാകാത്തനിൻ
മാലാകെമാററിയാത്മപൌരുഷമേകീടാനും
സ്വതന്ത്രൻ വിഷ്ണു യദുവംശത്തിൽസ്വീകരിച്ചാ-
നതികോമളമേഘശ്യാമളകളേബരം. 35

പ്രേമമൂന്നീടും കടാക്ഷങ്ങളും മനോജ്ഞമാം
തുമന്ദഹാസങ്ങളും വക്രമാം വാക്കുംമൂലം
ഭാമാദി മധുവാംശ വാമാളീ മനഃസ്ഥൈര്യ-
മാമൂലം ഹരിച്ചതാ,രാരുടെ പാദതാരാൽ
സമലംകൃതയായ്ഞാൻ പുളകംപൂണ്ടിരുന്നാ-
ക്കമലേശൻെറ വേർപാടെങ്ങിനെസഹി-
ച്ചീടും? 36

ഇങ്ങിനെ ധർമ്മദേവൻതാനുമബ്ഭൂദേവിയും
തങ്ങളിൽസംഭാഷണം ചെയ്യുനിൽക്കുന്നനേരം
കിഴക്കോട്ടൊഴുകിപ്പോയീടുമാ സരസ്വതി-
പ്പുഴതൻകരയ്ക്കെത്തി രാജർഷി വിഷ്ണുരാതൻ. 37

---

# അദ്ധ്യായം 17

**സൂതൻ പറഞ്ഞു**

കരത്തിലൊരുകോല്യമെടുത്തു നൃപചിഹ്നം
ധരിച്ചശൂദ്രനേകനങ്ങുഗോമിഥുനത്തെ
തുടരെക്കഠോരമായ്നാഥനാറവരെപ്പോ-
ലടിച്ചുപീഡിപ്പിച്ചീടുന്നതുകണ്ടാൻനൃപൻ 1

താമരവളയംപോൽ വെളുത്തനിറംപൂണ്ടു
സീമാതിരേകഭീയാൽ വിറച്ചുമൂത്രംവാർത്തു
ഏകപാദനായ് ശൂദ്രതാഡനമേറേററംഗ-
മാകവേതളന്നതാമാ വൃഷഭത്തിനേയും 2

ധർമ്മഹേതുവാം ദ്രവ്യംകറപ്പതായിദ്ദുഃഖ-
സമ്മിളിതയായ് ശൂദ്രപാദാഹതാർത്തയായി
നില്ലാതമിഴിനീരുമൊഴുക്കിക്കുട്ടിയെന്യേ
എല്ലുന്തിപ്പുല്ലാശിക്കും പശുവിനേയുംപാർത്താൻ.3

പൊൻകോപ്പണിഞ്ഞു കാന്തിചിന്തുന്നരഥം
തന്നിൽ
തങ്കുന്ന പരീക്ഷിത്തു ഭൃഗുത്തുവില്ലെടുത്തു
പൊട്ടെന്നഞാൺവലിച്ചു കെട്ടിക്കൊണ്ടിടിവെട്ടും
മട്ടതിഗംഭീരമായീവിധം ചോദ്യം ചെയ്താൻ. 4

---

1 കഠിനന്മാരായ രാക്ഷസരാജാക്കന്മാർ രക്ഷിക്കുന്ന ലക്ഷം അക്ഷൗഹിണിയോടുകൂടിയ സൈന്യം

കസ്ത്വം മച്ഛരണേ ലോകേ ബലാദ്ധംസ്യബലാൻ ബലീ
നരദേവോഽസി വേഷേണ നടവൽ കർമ്മണാദ്വിജഃ 5
കസ്ത്വം കൃഷ്ണേ ഗതേ ദൂരം സഹ ഗാണ്ഡീവധന്വനാ
ശോച്യോഽസ്യശോച്യാൻ രഹസി പ്രഹരൻ വധമർഹസി. 6
ത്വം വാ മൃണാളധവളഃ പാദൈർന്യൂനഃ പദാ ചരൻ
വൃഷരൂപേണ കിം കശ്ചിദ്ദേവോ നഃ പരിഖേദയൻ. 7
ന ജാതു കൗരവേന്ദ്രാണാം ദോർദ്ദണ്ഡപരിരംഭിതേ
ഭൂതലേഽനുപതന്ത്യസ്മിൻ വിനാ തേ പ്രാണിനാം ശുചഃ 8
മാ സൌരഭേയാനുശുചോ വ്യേതു തേ വൃഷലാദ്ഭയം
മാ രോദീരംബ ഭദ്രം തേ ഖലാനാം മയി ശാസ്തരി. 9
യസ്യ രാഷ്ട്രേ പ്രജാസ്സർവാസ്ത്രസ്യന്തേ സാധ്വ്യസാധുഭിഃ
തസ്യ മത്തസ്യ നശ്യന്തി കീർത്തിരായുർഭഗോ ഗതിഃ 10
ഏഷ രാജ്ഞാം പരോ ധർമ്മോ ഹ്യാർത്താനാമാർത്തിനിഗ്രഹഃ
അത ഏനം വധിഷ്യാമി ഭൂതദ്രുഹമസത്തമം. 11
കോഽവൃശ്ചത്തവ പാദാംസ്ത്രീൻ സൌരഭേയ ചതുഷ്പദഃ
മാഭൂവംസ്ത്വാദൃശാ രാഷ്ട്രേ രാജ്ഞാം കൃഷ്ണാനുവർത്തിനാം. 12
ആഖ്യാഹി വൃഷ ഭദ്രം വഃ സാധൂനാമകൃതാഗസാം
ആത്മവൈരൂപ്യകർത്താരം പാർത്ഥാനാം കീർത്തിദൂഷണം. 13
ജനേഽനാഗസ്യഘം യുഞ്ജൻ സർവതോഽസ്യ ച മദ്ഭയം
സാധൂനാം ഭദ്രമേവ സ്യാദസാധുദമനേ കൃതേ. 14
അനാഗസ്സ്വിഹ ഭൂതേഷു യ ആഗസ്കൃന്നിരങ്കുശഃ
ആഹർത്താസ്മി ഭുജം സാക്ഷാദമർത്ത്യസ്യാപി സാംഗദം. 15
രാജ്ഞോ ഹി പരമോ ധർമ്മഃ സ്വധർമ്മസ്ഥാനുപാലനം
ശാസതോഽന്യാൻ യഥാശാസ്ത്രമനാപദ്യുൽപഥാനിഹ. 16

ധർമ്മ ഉവാച

ഏതദ്വഃ പാണ്ഡവേയാനാം യുക്തമാർത്താഭയം വചഃ
യേഷാം ഗുണഗണൈഃ കൃഷ്ണോ ദൌത്യാദൌ ഭഗവാൻ കൃതഃ 17
ന വയം ക്ലേശബീജാനി യതസ്സ്യുഃ പുരുഷർഷഭ!
പുരുഷം തം വിജാനീമോ വാക്യഭേദവിമോഹിതാഃ 18
കേചിദ്വികല്പവസനാ ആഹുരാത്മാനമാത്മനഃ
ദൈവമന്യേ പരേ കർമ്മ സ്വഭാവമപരേ പ്രഭും. 19
അപ്രതർക്ക്യാദനിർദ്ദേശ്യാദിതി കേഷ്വപി നിശ്ചയഃ
അത്രാനുരൂപം രാജർഷേ വിമൃശ സ്വമനീഷയാ. 20
ഏവം ധർമ്മേ പ്രവദതി സ സമ്രാട് ദ്വിജസത്തമ!
സമാഹിതേന മനസാ വിഖേദഃ പര്യചഷ്ട തം. 21

രാജോവാച

ധർമ്മം ബ്രവീഷി ധർമ്മജ്ഞ ധർമ്മോഽസി വൃഷരൂപധൃക്
യദധർമ്മകൃതഃ സ്ഥാനം സൂചകസ്യാപി തൽ ഭവേൽ. 22
അഥവാ ദേവമായായാ നൂനം ഗതിരഗോചരാ
ചേതസോ വചസശ്ചാപി ഭൂതാനാമിതി നിശ്ചയഃ 23
തപശ്ശൌചം ദയാ സത്യമിതി പാദാഃ പ്രകീർത്തിതാഃ
അധർമ്മാംശൈസ്ത്രയോ ഭഗ്നാ സ്മയസങ്ഗമദൈസ്തവ. 24
ഇദാനീം ധർമ്മ പാദസ്തേ സത്യം നിർവർത്തയേദ്യതഃ
തം ജിഘൃക്ഷത്യധർമ്മോഽയമനൃതേനൈധിതഃ കലിഃ 25
ഇയം ച ഭൂർഭഗവതാ ന്യാസിതോരുഭരാ സതീ
ശ്രീമദ്ഭിസ്തൽപദന്യാസൈസ്സർവതഃ കൃതകൗതുകാ. 26

എന്നുടെ രാജ്യത്തേറി ഞാൻ പോററുമസ്മൽ-
പ്രജാ-
വൃന്ദത്തെ ദണ്ഡിക്കാനുകൂടയോനാരെടാ നീ?
ചടച്ചസാധുവൃന്ദത്തോടോ നിൻതടിമിട്ടു-
ക്കെട്ടത്തീട്ടുന്നതിങ്ങു പൊണ്ണനായിരിക്കും നീ
ആട്ടക്കാരനെപ്പോലെ രാജാവിൻവേഷംകെട്ടി
ദുഷ്ടതകാട്ടും നീചാ! നീയാരുനേരേ ചൊൽക! 5
ഗാണ്ഡീവധന്വാവാകുമർജ്ജുനനോടുംകൂടി
നന്ദജൻമന്നവിട്ടുമറഞ്ഞ തക്കംനോക്കി
വന്നഹോ! രഹസ്സിങ്കൽ സാധുമർദ്ദനംചെയ്യും
നിന്നെ ഞാൻ, ഖലാ! വൃഥാവിട്ടേക്കമെന്നോ-
ഭാവം? 6
തണ്ടാരിൻതണ്ടിൻവെണ്മയാന്റു, കാൽമൂന്നു-
പോയി-
ത്തിണ്ടാടിയൊററക്കാലിലുന്തുന്നവൃഷശ്രേഷ്ഠാ!
എനിക്കുപരിഖേദമിയററാനായീവേഷ-
മണിഞ്ഞുവന്നണഞ്ഞ വല്ലദേവനുമോ നീ? 7
പൂരുവംശജഭൂപബാഹുദണ്ഡച്ഛായയിൽ
ചേരുമിദ്ധാരിത്രിയിലിന്നോളം വൃഷഭേന്ദ്രാ!
നിന്നുടെമിഴിനീരല്ലാതൊരു തുള്ളിപോലു-
മന്യജന്തുവിൻകണ്ണീർ വീണതായറിവില്ല. 8
കരഞ്ഞീടായ്ക കാമധേനുവിൻ സന്താനമേ!
തരിമ്പും ക്ഷുദ്രഭീതി നിനക്കില്ലിനിമേലിൽ
ദുഷ്ടശാസകനായ ഞാനിരിക്കുന്നനാളി-
ലൊട്ടുമേ ഖേദംവേണ്ട മാതാവേ! മങ്ഗലംതേ. 9
ഏതൊരു രാജാവിന്റെ രാജ്യത്തിൽ ജനംദുഷ്ട-
ഭീതിയാൽ വിറച്ചീടാനിടയായീട്ടുന്നുവോ
മത്തനാമന്നൃപന്റെ ഭാഗ്യവും സത്കീർത്തിയും
മുക്തിയുമായുസ്സും ഹാ! നശിച്ചുപോകും ദൃഢം 10
ആർത്തരക്ഷണം രാജധർമ്മമാണതിനാല-
ദ്ധൃത്തനെ-ജ്ജന്തുദ്രോഹിക്ഷുദ്രനെവധിക്കു-
ന്നേൻ. 11
സുരഭീസൂനോ! നിന്റെ മൂന്നുകാൽമുറിച്ചതാ-
രതുനിന്നുട്ടുള്ളോർ ഹരിഭക്തർതൻ നാട്ടിൽ. 12
മംഗലംഭവിക്കട്ടെയപരാധാപേതരാം
നിങ്ങൾക്കുരണ്ടുപേർക്കുമിങ്ങനെയംഗഭംഗം-
സംഗമിപ്പിച്ചപാരമവനീശ്വരകീർത്തി
മങ്ങിച്ചഖലമൌലിയാരെന്നു നേരേ ചൊൽക. 13
തെററുചെയ്യാത്തവക്കത്തലേററീട്ടുന്നവ-
രേററവും ഭയപ്പെട്ടുന്നുണ്ടെന്നെയെങ്ങും തന്നെ.
ദുർജ്ജനങ്ങളിൽ ദണ്ഡനീതിയെ പ്രയോഗിച്ചാൽ
സജ്ജനങ്ങൾക്കുഭദ്രമകലാതിരിക്കുമോ? 14
യാതൊന്നുമപരാധം ചെയ്യാത്തജന്തുക്കളെ
ഏതുമേമടിക്കാതെ പീഡനംചെയ്യുന്നവൻ
ദേവേന്ദ്രനായീടിലുമവന്റെ കരങ്ങളെ
തോൾവളയോടുകൂടിയരിയും ചുവടേ ഞാൻ. 15

ആപത്തില്ലാത്തനാളിൽ ധർമ്മാധ്വാവുല്ലംഘിക്കും
പാപിയെ ശാസിപ്പതും ധർമ്മപന്ഥാവിൽത്തന്നെ
ശാസ്ത്രപ്രകാരമെന്നും ചരിക്കും മനുഷ്യരെ-
ക്കാത്തിട്ടുന്നതും ഭൂപപരമധർമ്മമല്ലോ. 16

ധർമ്മദേവൻ പറഞ്ഞു

സന്തതം മുരവൈരി ദൌത്യാദികർമ്മങ്ങളും
സന്തോഷപൂർവ്വം സമാചരിക്കത്തക്കവണ്ണം
ഗുണപൂരങ്ങൾചേരും പാണ്ഡവർ തൻകുലത്തിൽ
ജനിച്ചഭവാനാർത്തപാലനമിതുയുക്തം. 17

താർക്കികർതൻ [1] ഖണ്ഡനമണ്ഡനസമേതമാം
വാക്യഭേദങ്ങൾമൂലം മോഹിതരായ ഞങ്ങൾ
ദുഃഖകാരണഭൂതനാകുമപ്പുമാനാരെ-
ന്നിക്കാലമറിയുന്നതില്ലൊട്ടും നരർഷഭ! 18

സന്ദേഹാവൃതരായി ദുഃഖകാരണം താൻതാ-
നെന്നുതാൻ ചിലർ പറഞ്ഞീടുന്നു, വേറേ ചിലർ
ഓതാനുമൂഹിപ്പാനുമാവാതെ ദൈവമെന്നും
വാദിപ്പൂ, ചിലർ കർമ്മംസ്വഭാവമെന്നൊ-
ക്കെയും. 19

അല്ലയോ മഹീപതേ! നിശ്ചയമില്ലൊന്നിലും
നല്ലപോൽ സ്വബുദ്ധിയാലങ്ങൂഹിച്ചറി-
ഞ്ഞാലും 20

കാലനീവിധംചൊൽകെ ശാന്തഹൃത്താമമ്മഹീ-
പാലകൻ ദുഃഖമുക്തനായുടനരുൾചെയ്താൻ. 21

രാജാവു പറഞ്ഞു

ധർമ്മത്തെ വഴിപോലെ! ധർമ്മജ്ഞാ! നീ-
ചൊൽകയാൽ
ധർമ്മദേവൻ നീ വൃഷമായതെന്നറിയുന്നേൻ
[2] അധർമ്മകൃത്തിനുള്ള നരകമവന്നെഴും
കഥചൊല്ലീടുവോനും പൂകീടുമെന്നുണ്ടല്ലോ. 22

അല്ലെങ്കിലീശമായാവ്യാപാരം ഭൂതാളിത-
ന്നുള്ളിനും വചസ്സിനും വിഷയമല്ലാത്തതാം. 23

അധർമ്മാംശങ്ങൾ സംഗമദഗർവ്വങ്ങളറു-
ത്തിതുനിൻശൌചംദയ, തപസ്സീമൂന്നുപാദം
സത്യമാമൊരു കാലാണുള്ളതിപ്പോഴക്കാലിൽ
വർത്തിച്ചു യതിച്ചും നിൻശരീരം നിലനിർത്തു.
അക്കാലുംഹരിക്കുവാനസത്യത്തിനാൽ പുഷ്ടി-
കൈക്കൊണ്ടധർമ്മമൂർത്തിയുത്സാഹിക്കുന്നു കലി 25

ഗോരൂപം ധരിച്ചുനിന്നീടുമിബ്ഭൂദേവിതൻ-
ഭാരത്തെത്തീർത്തുകാത്ത ഭഗവാൻ ശ്രീകൃഷ്ണന്റെ
പാദപങ്കജങ്ങൾതൻ ചുവടാംഭൂഷണങ്ങൾ
മോദമോടണിഞ്ഞിവൾ ശോഭിച്ചിരുന്നുപാരം. 26

1 പ്രതികൂലമായും അനുകൂലമായുമിരിക്കുന്നതു്  2 അധർമ്മം ചെയ്യുന്നവൻ

ശോചത്യശ്രുകലാ സാധ്വീ ദുർഭഗേവോജ്ഝിതാധുനാ
അബ്രഹ്മണ്യാ നൃപവ്യാജാഃ ശൂദ്രാ ഭോക്ഷ്യന്തി മാമിതി. 27
ഇതി ധർമ്മം മഹീം ചൈവ സാന്ത്വയിത്വാ മഹാരഥഃ
നിശാതമാദദേ ഖഡ്ഗം കലയേഽധർമ്മഹേതവേ. 28
തം ജിഘാംസുമഭിപ്രേത്യ വിഹായ നൃപലാഞ്ഛനം
തത്പാദമൂലം ശിരസാ സമഗാൽ ഭയവിഹ്വലഃ 29
പതിതം പാദയോർവീക്ഷ്യ കൃപയാ ദീനവത്സലഃ
ശരണ്യോ നാവധീൽ ശ്ലോക്യ ആഹ ചേദം ഹസന്നിവ. 30

രാജോവാച

ന തേ ഗുഡാകേശയശോധരാണാം
ബദ്ധാഞ്ജലേർവൈ ഭയമസ്തി കിഞ്ചിൽ
ന വർത്തിതവ്യം ഭവതാ കഥഞ്ചന
ക്ഷേത്രേ മദീയേ ത്വമധർമ്മബന്ധുഃ 31
ത്വാം വർത്തമാനം നരദേവദേഹേ-
ഷ്വനു പ്രവൃത്തോഽയമധർമ്മപൂഗഃ
ലോഭോഽനൃതം ചൌര്യമനാര്യമംഹോ
ജ്യേഷ്ഠാ ച മായാ കലഹശ്ച ദംഭഃ 32
ന വർത്തിതവ്യം തദധർമ്മബന്ധോ!
ധർമ്മേണ സത്യേന ച വർത്തിതവ്യേ
ബ്രഹ്മാവർത്തേ യത്ര യജന്തി യജ്ഞൈ-
ര്യജ്ഞേശ്വരം യജ്ഞവിതാനവിജ്ഞാഃ 33
യസ്മിൻ ഹരിർഭഗവാനിജ്യമാനഃ
ഇജ്യാമൂർത്തിര്യജതാം ശന്തനോതി
കാമാനമോഘാൻ സ്ഥിരജങ്ഗമാനാ-
മന്തർബ്ബഹിർവായുരിവൈഷ ആത്മാ. 34

സൂത ഉവാച

പരീക്ഷിതൈവമാദിഷ്ടഃ സ കലിർജാതവേപഥുഃ
തമുദ്യതാസിമാഹേദം ദണ്ഡപാണിമിവോദ്യതം. 35
യത്ര ക്വചന വത്സ്യാമി സാർവഭൌമ തവാജ്ഞയാ
ലക്ഷയേ തത്ര തത്രാപി ത്വാമാത്തേഷുശരാസനം. 36
തന്മേ ധർമ്മഭൃതാം ശ്രേഷ്ഠ സ്ഥാനം നിർദ്ദേഷ്ടുമർഹസി
യത്രൈവ നിയതോ വത്സ്യ ആതിഷ്ഠംസ്തേഽനുശാസനം. 37

സൂത ഉവാച

അഭ്യർത്ഥിതസ്തദാ തസ്മൈ സ്ഥാനാനി കലയേ ദദൌ
ദ്യൂതം പാനം സ്ത്രിയഃ സൂനാ യത്രാധർമ്മശ്ചതുർവിധഃ 38
പുനശ്ച യാചമാനായ ജാതരൂപമദാൽ പ്രഭുഃ
തതോഽനൃതം മദം കാമം രജോ വൈരം ച പഞ്ചമം. 39
അമൂനി പഞ്ച സ്ഥാനാനി ഹ്യധർമ്മപ്രഭവഃ കലിഃ
ഔത്തരേയേണ ദത്താനി ന്യവസത്തന്നിദേശകൃൽ. 40
അഥൈതാനി ന സേവേത ബുഭൂഷുഃ പുരുഷഃ ക്വചിൽ
വിശേഷതോ ധർമ്മശീലോ രാജാ ലോകപതിർഗ്ഗുരുഃ 41
വൃഷസ്യ നഷ്ടാംസ്ത്രീൻ പാദാൻ തപശ്ശൌചം ദയാമിതി
പ്രതിസംദധ ആശ്വാസ്യ മഹീം ച സമവർദ്ധയൽ. 42
സ ഏഷ ഏതർഹ്യധ്യാസ്ത ആസനം പാർത്ഥിവോചിതം.
പിതാമഹേനോപന്യസ്തം രാജ്ഞാരണ്യം വിവിക്ഷതാ. 43
ആസ്തേഽധുനാ സ രാജർഷിഃ കൌരവേന്ദ്രശ്രിയോല്ലസൻ
ഗജാഹ്വയേ മഹാഭാഗശ്ചക്രവർത്തീ ബൃഹച്ഛ്രവാഃ 44

ഭഗവാൻ സന്ത്യജിച്ചസതിയാമിവളിപ്പോ-
ളഗതിയായി ഭാഗ്യഹീനയായിനിമേലിൽ
പാൎത്ഥിവവേഷമാൻ ഭൂസുരഭക്തിയററ-
ശക്തരാകിയ ക്ഷുദ്രപ്പരിഷകടന്നേറി
ഭക്ഷിച്ചീട്ടമെന്നോൎത്തു വർദ്ധിച്ചഭയത്തിനാ-
ലക്ഷികൾനിറഞ്ഞശ്രുവൊഴുക്കിക്കേണീടുന്നു. 27
അന്തകനേയും ധരാദേവിതന്നെയുമേവം
സാന്ത്വനംചെയ്തുമ്മഹാരഥനാം മഹീപാലൻ
അധർമ്മഹേതുഭൂതൻകലിതൻനേക്കതന്റെ
ശിതധാരയാംവാളമൂരിപ്പിടിച്ചട്ടത്താൻ. 28
കൊന്നുപോംതന്നെയെന്ന ഭയന്ന കലി ഭൂപ-
ചിഹ്നംവെടിഞ്ഞു വീണാൻ തത്പദംതന്നില-
പ്പോൾ. 29
ശ്ലാഘ്യനം ശരണ്യനമാകുമദ്ദീനബന്ധു
കാൽക്കൽവീണ ഭയത്തെത്തേട്ടവോൻതന്നെ
നോക്കി
വധിച്ചില്ലെന്നല്ലനകമ്പയാന്തടൻമന്ദ-
സ്മിതത്തോടെന്നമട്ടിലരുളിച്ചെയ്താനേവം. 30

രാജാവു പറഞ്ഞു

കിരീടി നേടിവച്ചകീൎത്തിയെപ്പോററുംനമ്മെ
കരങ്ങൾകൂപ്പിനിൽക്കും നീയൊട്ടുംപേടിക്കണ്ട.
പ്രാണനെ വേണമെങ്കിൽനമ്മുടെനാട്ടിൽനിന്നെ-
ക്കാണരുതിനിമേൽ, നീയധൎമ്മബന്ധുവല്ലോ. 31
ഭൂപാലാംഗങ്ങളിൽനീയാവേശിക്കുമ്പോൾ
ത്തന്നെ
ലോഭാനൃതങ്ങൾ,ചൌൎയ്യ,മനാൎയ്യം പാപാസക്തി,
ജ്യേഷ്ഠ,മായയും, ദംഭം, കലഹംതൊട്ടനിന്റെ
കൂട്ടവും നിന്നോടൊത്തുകടന്നുകൂടീടുന്നു. 32
അധൎമ്മബന്ധോ! കലേ! യതിനാൽ സത്യധൎമ്മ-
യുതമായ് വിളങ്ങീടുമിബ്രഹ്മാവൎത്തത്തിൽനീ
ഇരുന്നുകൂടാ, യാഗവിജ്ഞന്മാർ യജ്ഞങ്ങളാൽ
മുറയ്ക്കു യജ്ഞേശനെ പൂജിപ്പതാണിദ്ദേശം. 33
യാഗമൂൎത്തിയാം വിഷ്ണുദേവനെയിന്നാട്ടുകാർ
യാഗങ്ങൾ നിരന്തരം നടത്തിപ്പൂജിക്കുന്നു.
അവിടെ സുഖവുംതത്സർവാഭിലാഷങ്ങള-
മവൎക്കേകുന്ന ഭഗവാൻ ഭക്തദാസൻ,
പവനൻ ചരാചരാന്തർബഹിർഭാഗമെങ്ങും
നീവസിപ്പതുപോലിദ്ദേവൻ സൎവ്വാത്മാവല്ലോ. 34

സൂതൻ പറഞ്ഞു

പരീക്ഷിത്തിനാലേവമാജ്ഞപ്തനാമക്കലി
പരിഭ്രാന്തനായ് പാരംവിറയലോട്ടകൂടി
കരവാൾ പൊക്കിപ്പിടിച്ചന്തകന്മട്ടുകൊല്ലാ-
നൊരുങ്ങിനിൽക്കും ധരാധവനോടോതീടി-
നാൻ. 35

ഹേ സാൎവ്വഭൌമാ! ഭവാൻ പാലിക്കുംഭൂവി-
ലെന്റെ
വാസമേപാടില്ലെന്നതല്ലയോ കല്പിച്ചതും
എവിടെഞാൻചെന്നാലും വില്ലുമമ്പുമായങ്ങേ-
യവിടെയെല്ലാം കാൺമൂ പിന്നെങ്ങുവാഴേണ്ടു
ഞാൻ? 36

ധൎമ്മജ്ഞാ! ഭവദാജ്ഞയാദരിച്ചചഞ്ചല-
മിമ്മന്നിൽ ഞാൻവാഴേണ്ടുംസ്ഥലമേതെന്നു
ചൊൽക 37

സൂതൻ പറഞ്ഞു

ഏവമഭ്യൎത്ഥിച്ചിട്ടും ദുഷ്ടനാംകലിക്കിങ്ങു
മേവിടാൻ സ്ഥാനംനാലുകല്പിച്ചാനപ്പാൎത്ഥിവൻ
ചൂതാട്ടമിടത്തിലും സ്ത്രീസേവയുള്ളിടത്തും
മദ്യപാനസ്ഥലത്തും നിത്യഹത്യസ്ഥലത്തും
പിന്നെയും യാചിക്കയാലവനായവനീശൻ
സ്വൎണ്ണവുമഞ്ചാംവാസസ്ഥാനമായ്ക്കല്പി-
ച്ചിതു 38-39

അതിൽനിന്നസത്യവും കാമവും മദംഹിംസ-
യിതെല്ലാമെന്യേപിന്നെ വൈരവുമുണ്ടായിതു
ഉത്തരാപുത്രദത്തമിപ്പഞ്ചസ്ഥാനത്തില്യ-
മെത്തിയിക്കലിയിങ്ങുവാഴ്വൂ തദാജ്ഞ-
യാലെ. 40

അതിനാലനൃതാദിയഞ്ചും തന്നുൽക്കൎഷത്തിൽ
കൊതിക്കുംമനുഷ്യനു സേവ്യമല്ലാരിക്കലും.
ഗുരുവും ലോകേശനും ധൎമ്മശീലനുമാകു-
മരചന്നിവവർജ്യംതന്നെയാം വിശേഷിച്ചും. 41

കാലക്കേടുനഷ്ടപ്പെട്ട തപശ്ശൌചാർദ്രങ്ങളാം
കാലുകളടൻമൂന്നും യോജിപ്പിച്ചിളാകാന്തൻ
ഭൂവിനും സമാശ്വാസം സാന്ത്വനങ്ങളാലേകി
ഭാവിഭീതിയുംതീൎത്തു സംവൃദ്ധിചേൎത്തീടി-
നാൻ. 42

അപ്പരീക്ഷിത്തീവിധംവനഗതവനഗതനല്ലോ [1] വനഗത-
തത്പിതാമഹദത്തരാജോചിതാസനത്തിൽ. 43

ക്ഷിതിമണ്ഡലചക്രവൎത്തിയായ്, കീൎത്തിമാനാ-
യതിഭാഗ്യവാന്മാരിലഗ്രഗണ്യൻമായി
കുരുശ്രേഷ്ഠശ്രീയോടും ഹസ്തിനപുരം തന്നിൽ
മരുവീടിനാൻപരമാനന്ദത്തോട്ടകൂടി. 44

1 വനംഗമിച്ച പിതാമഹനാൽ ദത്തമായ സിംഹാസനം

ഇത്ഥംഭൂതാനുഭാവോ ഽയമഭിമന്യുസുതോ നൃപ
യസ്യ പാലയതഃ ക്ഷോണീം യൂയം സത്രായ ദീക്ഷിതാഃ 45

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
കലിനിഗ്രഹോ നാമ സപ്തദശോ ഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 720 പ്രഥമസ്കന്ധേ ശ്ലോകാഃ 720

---

# അഷ്ടാദശോ ഽധ്യായഃ

സൂത ഉവാച

യോ വൈ ദ്രൌണ്യസ്ത്രവിപ്ലുഷ്ടോ ന മാതുരുദരേ മൃതഃ
അനുഗ്രഹാത്ഭഗവതഃ കൃഷ്ണസ്യാത്ഭുതകർമ്മണഃ 1
ബ്രഹ്മകോപോത്ഥിതാദ്യസ്തു തക്ഷകാൽ പ്രാണവിപ്ലവാൽ
ന സമ്മുമോഹോരുഭയാൽ ഭഗവത്യർപ്പിതാശയഃ 2
ഉൽസൃജ്യ സർവതസ്സംഗം വിജ്ഞാതാജിതസംസ്ഥിതിഃ
വൈയാസകേർജ്ജഹൌ ശിഷ്യോ ഗംഗായാം സ്വം കളേബരം.
നോത്തമശ്ലോകവാർത്താനാം ജുഷതാം തൽകഥാമൃതം
സ്യാൽ സംഭ്രമോ ഽന്തകാലേ ഽപി സ്മരതാം തൽപദാംബുജം. 4
താവൽ കലിർന്ന പ്രഭവേൽ പ്രവിഷ്ടോപീഹ സർവതഃ
യാവദീശോ മഹാനുർവ്യാമാഭിമന്യവ ഏകരാട്. 5
യസ്മിന്നഹനി യർഹ്യേവ ഭഗവാനുത്സസർജ്ജ ഗാം
തദൈവേഹാനുവൃത്തോ ഽസാവധർമ്മപ്രഭവഃ കലിഃ 6
നാനുദ്വേഷ്ടി കലിം സമ്രാട് സാരംഗ ഇവ സാരഭുക്
കുശലാന്യാശു സിദ്ധ്യന്തി നേതരാണി കൃതാനി യൽ. 7
കിന്നു ബാലേഷു ശൂരേണ കലിനാ ധീരഭീരുണാ
അപ്രമത്തഃ പ്രമത്തേഷു യോ വൃകോ നൃഷു വർത്തതേ. 8
ഉപവർണ്ണിതമേതദ്വഃ പുണ്യം പാരീക്ഷിതം മയാ
വാസുദേവകഥോപേതമാഖ്യാനം യദപൃച്ഛത. 9
യാ യാഃ കഥാ ഭഗവതഃ കഥനീയോരുകർമ്മണഃ
ഗുണകർമ്മാശ്രയാഃ പുംഭിസ്സംസേവ്യാസ്താ ബുഭൂഷുഭിഃ 10

ഋഷയ ഊചുഃ

സൂത! ജീവ സമാസ്സൌമ്യ! ശാശ്വതീർവ്വിശദം യശഃ
യസ്ത്വം ശംസസി കൃഷ്ണസ്യ മർത്ത്യാനാമമൃതം ഹി നഃ 11
കർമ്മണ്യസ്മിന്നനാശ്വാസേ ധൂമധൂമ്രാത്മനാം ഭവാൻ
ആപായയതി ഗോവിന്ദപാദപത്മാസവം മധു. 12
തുലയാമ ലവേനാപി ന സ്വർഗ്ഗം നാപുനർഭവം
ഭഗവൽസംഗിസംഗസ്യ മർത്ത്യാനാം കിമുതാശിഷഃ 13

കോ നാമ തൃപ്യേദ്രസവിൽ കഥായാം
മഹത്തമൈകാന്തപരായണസ്യ
നാന്തം ഗുണാനാമഗുണസ്യ ജഗ്മു-
ര്യോഗേശ്വരാ യേ ഭവപാത്മമുഖ്യാഃ 14
തന്നോ ഭവാൻ വൈ ഭഗവൽപ്രധാനോ
മഹത്തമൈകാന്തപരായണസ്യ
ഹരേരുദാരം ചരിതം വിശുദ്ധം
ശുശ്രൂഷതാം നോ വിതനോതു വിദ്വാൻ. 15
സ വൈ മഹാഭാഗവതഃ പരീക്ഷി-
ദ്യേനാപവർഗ്ഗാഖ്യമദഭ്രബുദ്ധിഃ
ജ്ഞാനേന വൈയാസകിശബ്ദിതേന
ഭേജേ ഖഗേന്ദ്രധ്വജപാദമൂലം. 16

അഭിമന്യുവിൻ പുത്രനനുഭാവാഢ്യൻ നൃപൻ
വിഭവസമ്പൂർണ്ണനിക്ഷിതിരക്ഷിക്കും കാലം
നിങ്ങളിദ്ദീർഘസത്രമാരംഭിച്ചതും യുക്തം
ഭാഗമുണ്ടാകയില്ല മങ്ഗലംഭവിച്ചീടും. 45

---

# അദ്ധ്യായം 18

**സൂതൻ പറഞ്ഞു**

നാനാവിധാത്യത്ഭുതലീലകൾ കാട്ടീടിന
ദാനവാരിയാം ഹരിതന്നനുഗ്രഹത്തിനാൽ
മാതൃഗർഭത്തിൽദ്രോണപുത്രാസ്ത്രദഗ്ദ്ധനായി
മേദിനീപതിചാകാതക്കാലം രക്ഷപെട്ടാൻ 1

മാനസംമാജ്ഞാനിയിലർപ്പിച്ച ഭൂജാനിഭൂ-
വാനവശാപത്തിനാൽ തക്ഷകന്തന്നിൽനിന്നും
നേരിടും മൃതി തനിക്കെന്നുള്ള ഭയത്തിലും
തീരെമോഹിച്ചീടാതെധീരനായ്ത്തന്നെ-
വാണാൻ. 2

ആ മന്നൻ സർവ്വസംഗപരിത്യാഗിയായ് ശുക-
മാമുനിവരേണ്യൻതൻശിഷ്യനായീശതത്ത്വം
നേരേ ചിന്തിച്ചറിഞ്ഞുതൻചാരുശരീരം നി-
സ്സാരമായ് തള്ളിക്കളഞ്ഞീടിനാൻ ഗംഗാം-
ഭസ്സിൽ. 3

ഉത്തമപുമാൻതന്നെക്കുറിച്ചു കീർത്തിക്കയും
നിത്യംതത്ക്കഥാമൃതം പാനംചെയ്കയും പാരം
ഹൃത്തിൽ തത്പദാബ്ജങ്ങൾ സംസ്മരിക്കയും-
ചെയ്യും
മർത്ത്യനുണ്ടാകയില്ല സമ്മോഹമന്ത്യത്തിലും. 4

ഏകസമ്രാട്ടായ് മഹാനാകുമപ്പരീക്ഷിത്തു
ലോകത്തെപ്പരിപാലിച്ചീടിന കാലത്തോളം
വേശിച്ചീടിലും കലിയിയെങ്ങുമിദ്ധരിത്രിയി-
ലീശനായ് ഭവിച്ചതില്ലെന്നതുമറിഞ്ഞാലും. 5

ദൈത്യാരിഭഗവാനീ മേദിനിവിട്ടതാമാ-
മാത്രയിൽത്തന്നെയിങ്ങു കടന്നുകേറീകലി. 6

ഭ്രമരംമട്ടിൽ സാരഗ്രാഹിയായീടുമിബ്ഭൂ-
രമണൻ വധിക്കാതെയവനെവിട്ടയച്ചാൻ.
സത്ക്കർമ്മഫലമുടൻലഭിക്കും കലിയിങ്കൽ
ദുഷ്കർമ്മഫലം പിടിപെടുകില്ലത്രവേഗം. 7

ബാലന്മാരുടെനേരേശ്ശൂരനായ്, ധീരർമുമ്പിൽ
ഭീരുവാം കലിയാലെന്തിപ്പരീക്ഷിത്തിനോർത്താൽ
മത്തരാം മനുഷ്യരിലുത്സാഹത്തോടുകൂടി
സത്വരം ചെന്നായ്മട്ടിൽച്ചാടിവീഴുന്നിതി-
വൻ. 8

എന്നാടപ്പരീക്ഷിത്തിൻ സങ്ഗതിചോദിക്ക-
യാൽ

ചൊന്നേൻ [1]ശ്രീകൃഷ്ണകഥാ പുഷ്ടമാമച്ചരിത്രം 9
വർണ്ണ്യമാം നാനാഗുണകർമ്മമാഹാത്മ്യങ്ങളാ-
ലന്യസത്ക്കഥകളിലൊക്കെയുമുത്കൃഷ്ടമാം
നന്ദനന്ദനദിവ്യചരിതമത്യുപരാ-
മോന്നതിയുന്നീടുന്ന മനുഷ്യനെന്നും സേവ്യം. 10

**മുനിമാർ പറഞ്ഞു**

സൌമ്യനാം സൂത! ഭവാൻവളരെക്കാലംസുഖ-
മിമ്മഹീതലതന്നിൽ ജീവിച്ചിരുന്നീടുക.
മർത്ത്യരാം ഞങ്ങൾക്കെല്ലാം പീയൂഷമാകും ശുദ്ധ-
ദൈത്യാരിവൃത്തമങ്ങു ഭംഗിയായരുളുന്നു. 11

ഫലമെന്താകുമാറു സമാപിപ്പിച്ചീടുവാൻ
വളരെ പ്രയാസമാമിമ്മഹായജ്ഞത്തിങ്കൽ
പുകയേററംഗം കറുത്തോരുഞങ്ങളെബ്ഭവാൻ
ഭഗവത്പ്പാദാബ്ജമധുപാസം സേവിപ്പിച്ചു. 12

മാധവഭക്തന്മാരാം തപാദൃശന്മാർതൻസംഗ-
ഭൂതിയോടൊപ്പമാകാ സ്വർഗ്ഗാപവർഗ്ഗസൌഖ്യം
പിന്നെ ദീനരാക്കീടുമ്രാഗഭോഗസാധനങ്ങളിൽ
നിന്നുണ്ടാം സുഖമെത്രമാത്രമാണോർത്തീടുകിൽ 13

മഹത്തമന്മാർക്കാശ്രയനാം ഭഗവാന്റെ
മഹത്താംകഥകേട്ടാൽരസജ്ഞൻ തൃപ്തനാകാ.
പ്രാകൃതഗുണാപേതനാകുമീഹരിതന്ന-
വ്യാകൃതഗുണസീമയറിയാ ബ്രഹ്മാദ്യരും. 14

ഈ സഭാമധ്യത്തിങ്കൽ ഭഗവത്പ്രധാനനാം
ഹേസൂത! സൂരീശ്വരമകുടചൂഡാമണേ!
മഹത്തമൈകാശ്രയനായിടും ഭഗവാൻ തൻ-
മഹിതോദാരം വൃത്തമോതുക സവിസ്തരം. 15

ഉത്തമഭക്തനായ് സദ്ബുദ്ധിയാംപരീക്ഷിത്തു
ശുദ്ധചിത്തനായ് ശുകബ്രഹ്മർഷിതന്നിൽനിന്നും
ഏതൊരു വിധംജ്ഞാനം നേടിയാനിർവാ-
ണാപ്തി
മാധവപാദമൂലം പ്രാപിച്ചുചൊല്ലീടുക. 16

---
[1] ശ്രീകൃഷ്ണകഥകൊണ്ടു നിറഞ്ഞതു്

തന്നഃ പരം പുണ്യമസംവൃതാൎത്ഥ-
മാഖ്യാനമത്യൎദ്ഭുതയോഗനിഷ്ഠം
ആഖ്യാഹ്യനന്താചരിതോപപന്നം
പാരീക്ഷിതം ഭാഗവതാഭിരാമം. 17

സൂത ഉവാച

അഹോ വയം ജന്മഭൃതോഽദ്യ ഹാസ്മ
വൃദ്ധാനുവൃത്യാപി വിലോമജാതാഃ
ദൌഷ്കുല്യമാധിം വിധുനോതി ശീഘ്രം
മഹത്തമാനാമഭിധാനയോഗഃ 18
കുതഃ പുനർഗ്ഗൃണതോ നാമ തസ്യ
മഹത്തമൈകാന്തപരായണസ്യ
യോഽനന്തശക്തിർഭഗവാനനന്തോ
മഹൽഗുണത്വാദ്യമനന്തമാഹുഃ 19
ഏതാവതാലം നനു സൂചിതേന
ഗുണൈരസാമ്യാനതിശായനസ്യ
ഹിത്വേതരാൻ പ്രാൎത്ഥയതോ വിഭൂതി-
ര്യസ്യാംഘ്രിരേണും ജുഷതേഽനഭീപ്സോഃ 20
അഥാപി യല്പാദനഖാവസൃഷ്ടം
ജഗദ്വിരിഞ്ചോപഹൃതാർഹണാംഭഃ
സേശം പുനാത്യന്യതമോ മുകുന്ദാൽ
കോ നാമ ലോകേ ഭഗവൽപദാൎത്ഥഃ 21
യത്രാനുരക്താസ്സഹസൈവ ധീരാ
വ്യപോഹ്യ ദേഹാദിഷു സംഗമൂഢം
വ്രജന്തി തൽ പാരമഹംസ്യമന്ത്യം
യസ്മിന്നഹിംസോപശമസ്സ്വധർമ്മഃ 22
അഹം ഹി പൃഷ്ടോഽൎയ്യമണോ ഭവദ്ഭി-
രാചക്ഷ ആത്മാവഗമോഽത്ര യാവാൻ
നഭഃ പതന്ത്യാത്മസമം പതത്രിണ-
സ്തഥാ സമം വിഷ്ണുഗതിം വിപശ്ചിതഃ 23
ഏകദാ ധനുരുദ്യമ്യ വിചരൻ മൃഗയാം വനേ
മൃഗാനനുഗതഃ ശ്രാന്തഃ ക്ഷുധിതസ്തൃഷിതോ ഭൃശം. 24
ജലാശയമചക്ഷാണഃ പ്രവിഷ്ടവശ തമാശ്രമം
ദദൎശ മുനിമാസീനം ശാന്തം മീലിതലോചനം. 25
പ്രതിരുദ്ധേന്ദ്രിയപ്രാണമനോബുദ്ധിമുപാരതം
സ്ഥാനത്രയാൽ പരം പ്രാപ്തം ബ്രഹ്മഭൂതമവിക്രിയം. 26
വിപ്രകീൎണ്ണജടാച്ഛന്നം രൌരവേണാജിനേന ച
വിശുഷ്യത്താലുരുദകം തഥാഭൂതമയാചത. 27
അലബ്ധതൃണഭൂമ്യാദിരസംപ്രാപ്താർഘ്യസൂനൃതഃ
അവജ്ഞാതമിവാത്മാനം മന്യമാനശ്ചുകോപ ഹ. 28
അഭൂതപൂർവസ്സഹസാ ക്ഷുത്തൃഡ്ഭ്യാമർദ്ദിതാത്മനഃ
ബ്രാഹ്മണം പ്രത്യഭൂദ്ബ്രഹ്മൻ! മത്സരോ മന്യുരേവ ച. 29
സ തു ബ്രഹ്മഋഷേരംസേ ഗതാസുമുരഗം രുഷാ
വിനിൎഗ്ഗച്ഛൻ ധനുഷ്കോട്യാ നിധായ പുരമാഗമൽ. 30
ഏഷ കിം നിഭൃതാശേഷകരണോ മീലിതേക്ഷണഃ
മൃഷാ സമാധിരാഹോസ്വിൽ കിന്നു സ്യാൽ ക്ഷത്രബന്ധുഭിഃ 31
തസ്യ പുത്രോഽതിതേജസ്വീ വിഹരൻ ബാലകോഽർഭകൈഃ
രാജ്ഞാഘം പ്രാപിതം താതം ശ്രുത്വാ തത്രേദമബ്രവീൽ. 32

അദ്ഭുതയോഗനിഷ്ഠയായിസൂസ്പഷ്ടാത്ഥമായ്-
ക്കിൽബിഷാഹരിപ്പതായനന്തകർമ്മാഢ്യമായ്
ഭക്താനന്ദദമാകുമക്കഥ പരീക്ഷിത്തോ-
ട്ടുക്തമായതുപോലെ ഞങ്ങൾക്കുകേട്ടേതീരൂ. 17

**സൂതൻ പറഞ്ഞു**

വിസ്മയം വിപ്രേന്ദ്രരേ! താണജാതിയിൽജാത-
രസ്മദാദികൾ ജന്മസാഫല്യമാന്നിതിപ്പോൾ
ജ്ഞാനവൃദ്ധരാം നിങ്ങളെന്നെയുംസൂതകോക്തിയും
മാനിച്ചുത്സവിച്ചുസംഭാഷണംചെയ്കമൂലം
ഹീനജാതനെന്നുള്ള കുറവുമതോത്തുള്ള
പീനദുഃഖവും തീന്നെന്നഭിമാനിക്കുന്നുഞാൻ. 18

അനന്തശക്തി, യനിർവ്വചനീയതപം,പിന്നെ-
യനന്തഗുണങ്ങളുമനന്തമാഹാത്മ്യവും
എല്ലാംചേന്നന്താഖ്യയാന്നോനു, തന്നാമങ്ങൾ
ചൊല്ലുവോൻതൻെറജാതിനിന്ദ്യതനീക്കാൻ
പാടേ? 19

തന്നോടുതുല്യനായും തന്നേക്കാൾ ഗുണങ്ങളാ-
ലുന്നതനായുമാരുമില്ലാത്തതേതുദേവൻ
ശ്രീമഹാലക്ഷ്മിയത്ഥിച്ചിട്ടുമന്യരെ ത്തള്ളി-
ക്കാമിക്കാതിരുന്നീട്ടുമാരെച്ചെന്നാശ്രയിച്ചു, 20

തത്പാദപത്മപാംസുനിത്യവുംസേവിക്കുന്നി-
തപ്പരംപുരുഷനെവണ്ണിപ്പാൻവാക്കാലാകാ.
എന്നല്ല,തത്പാദത്തിൽ നിന്നൊഴുകീടുന്നതായ്
നന്ദിയോടബ്ജോത്ഭവനപ്പിച്ചോരർഘ്യനീരം
പാവനമാക്കീടുന്ന പാരിനശ്ശിവനോടൊ-
ത്തേവനുണ്ടന്യദേവൻ ഭഗവത്പ്പദാ-
ത്ഥാർഹൻ 21

അബ്ഭഗവാനിൽപ്രേമമുററവർ ധീരരായി
നിർഭരംനിസ്സംഗരായ് ശമവുമഹിംസയും
പരിശീലിച്ചിട്ടന്ത്യം പരമഹംസവൃത്തി
പരിചിൽപ്രാപിച്ചേററം പരിശോഭിച്ചീടുന്നു 22

വേദസപത്രുപന്മാരാം ഭൂസുരന്മാരേ! നിങ്ങ-
[1] ളാദേശിച്ചല്ലോ ഹരിചരിതംകഥിക്കുവാൻ
അറുതിയില്ലാത്തതാണക്കഥ; ശക്തിക്കൊത്തു
പറവക്കൂട്ടം വിണ്ണിൽ പറന്നീടുന്നപോലെ
വിദ്വാന്മാർ കഥിക്കുന്നു; ഞാനുമവ്വണ്ണമെൻെറ
ബുദ്ധിയിലെത്തുംവിധം പറഞ്ഞുകേൾപ്പി-
ച്ചീടാം! 23

ഒരുനാൾവില്ലുമമ്പുമെടുത്തപ്പരീക്ഷിത്തു
തരസാവനമേറിനായാടി മൃഗങ്ങളെ
ഇളക്കിയോടിച്ചനുഗമിച്ചുപൈദാഹത്താൽ
തളന്നുവിവശനായ്ഭവിച്ചാനതിവേലം. 24

തണ്ണീരുതേടിച്ചെന്നൊരാശ്രമന്തന്നിൽ തത്ര
കണ്ണടച്ചിന്ദ്രിയങ്ങൾ പ്രാണങ്ങൾ ചിത്തംധീയും
ഒതുക്കിസ്ഥാനത്രയംതന്നിൽനിന്നങ്ങുതുയ്യം-
ഗതനായുപരതിപ്രാപ്തനായ്ബ്രഹ്മമായി
നിഷ്ക്രിയനായി [2]ജ്ജടാപടലാച്ഛന്നനായി
ശുഷ്കനിർമ്മചരുചർമ്മവാസസ്സുമായി
ശാന്തനായിരിക്കുന്ന മുനിയേക്കണ്ടു ദാഹാ-
ക്രാന്തനാമവൻ ചോദിച്ചീടിനാൻ കുറേ-
ജ്ജലം 25-27

ഇരിക്കാനൊരുപുല്ലുപായോ ഭൂമിയൊ മാന്യ-
മുറയ്ക്കർഘ്യമോനൽകീലെ നല്ലമയ്യാദയായ്
ചൊന്നതില്ലൊരുവാക്കുമാകയാൽ മുനി,തന്നേ
നിന്ദിച്ചതാണെന്നോത്തു കോപിഷ്ഠനായാൻ
നൃപൻ 28

ദാഹവുംക്ഷുത്തുമേറാം വദ്ധിക്കമൂലം ബുദ്ധി-
മോഹിച്ചുതനിക്കുമുമ്പുണ്ടായിടാത്തമട്ടിൽ
പെട്ടെന്നദ്വിജേന്ദ്രനിൽ കോപവും മാത്സയ്യവു-
മുററാജാവുവെറുമന്ധനെപ്പോലെയായാൻ 29

പോരുമ്പോൾ ചാരത്തെഴും ചത്തപാമ്പിനെ-
വില്ലാൽ
കോരിത്തദ്ഗളത്തിലിട്ടരചൻ പുരിപുക്കാൻ. 30

കണ്ണടച്ചിരിപ്പതെന്തീമുനി സമാധിയിൽ-
തന്നെയോ, നമുക്കെന്തുനൃപനീ ചന്മാരാലെ
എന്നഭാവമോ രണ്ടിലൊന്നറിഞ്ഞീടാനാവാം
മന്നനീവിധം നിന്ദ്യകർമ്മമാചരിച്ചതും. 31

കുട്ടരായ്ക്കളിക്കുമ്പോൾ തത്സുതനതിതേജോ-
മൂത്തിയിക്കായ്ച ധരിച്ചോതിനാനവരോടായ്. 32

1 ആജ്ഞാപിക്ക 2 ജടാസമൂഹത്താൽ മറയ്ക്കപ്പെട്ടവൻ

അഹോ അധർമ്മഃ പാലാനാം പീവ്നാം ബലിഭുജാമിവ
സ്വാമിന്യഘം യദ്ദാസാനാം ദ്വാരപാനാം ശുനാമിവ. 33

ബ്രാഹ്മണൈഃ ക്ഷത്രബന്ധുർഹി ദ്വാരപാലോ നിരൂപിതഃ
സ കഥം തദ്ഗൃഹേ ദ്വാഃസ്ഥസ്സഭാണ്ഡം ഭോക്തുമർഹതി. 34

കൃഷ്ണേ ഗതേ ഭഗവതി ശാസ്തര്യുൽപഥഗാമിനാം
തദ്ഭിന്നസേതൂനദ്യാഹം ശാസ്മി പശ്യത മേ ബലം. 35

ഇത്യുക്ത്വാ രോഷതാമ്രാക്ഷോ വയസ്യാനൃഷിബാലകാൻ
കൗശിക്യാപ ഉപസ്പൃശ്യ വാഗ്വജ്രം വിസസർജ്ജ ഹ. 36

ഇതി ലംഘിതമര്യാദം തക്ഷകഃ സപ്തമേഽഹനി
ദംക്ഷ്യതി സ്മ കുലാങ്ഗാരം ചോദിതോ മേ തതദ്രുഹം. 37

തതോഽഭ്യേത്യാശ്രമം ബാലോ ഗളേ സർപ്പകളേബരം
പിതരം വീക്ഷ്യ ദുഃഖാർത്തോ മുക്തകണ്ഠോ രുരോദ ഹ. 38

സ വാ ആംഗിരസോ ബ്രഹ്മൻ ശ്രുത്വാ സുതവിലാപനം
ഉന്മീല്യ ശനകൈർന്നേത്രേ ദൃഷ്ട്വാ സ്വാംസേ മൃതോരഗം. 39

വിസൃജ്യ പുത്രം പപ്രച്ഛ വത്സ! കസ്മാദ്ധി രോദിഷി
കേന വാ തേ പ്രതികൃതമിത്യുക്തസ്സ ന്യവേദയൽ. 40

നിശമ്യ ശപ്തമതദർഹം നരേന്ദ്രം
സ ബ്രാഹ്മണോ നാത്മജമഭ്യനന്ദൽ
അഹോ ബതാംഹോ മഹദജ്ഞ തേ കൃത-
മല്പീയസി ദ്രോഹ ഉരുർദ്ദമോ ധൃതഃ 41

ന വൈ നൃഭിർന്നരദേവം പരാഖ്യം
സമ്മാതുമർഹസ്യ വിപക്വബുദ്ധേ!
യത്തേജസാ ദുർവിഷഹേണ ഗുപ്താ
വിന്ദന്തി ഭദ്രാണ്യകുതോഭയാഃ പ്രജാഃ 42

അലക്ഷ്യമാണേ നരദേവനാമ്നി
രഥാങ്ഗപാണാവയമങ്ഗ ലോകഃ
തദാ ഹി ചോരപ്രചുരോ വിനംക്ഷ്യ-
ത്യരക്ഷ്യമാണോഽവിവരൂഥവൽ ക്ഷണാൽ. 43

തദദ്യ നഃ പാപമുപൈത്യനന്വയം
യന്നഷ്ടനാഥസ്യ വസോർവിലുമ്പകാൽ
പരസ്പരം ഘ്നന്തി ശപന്തി വൃഞ്ജതേ
പശൂൻ സ്ത്രിയോഽർത്ഥാൻ പുരുദസ്യവോ ജനാഃ 44

തദാഽര്യധർമ്മശ്ച വിലീയതേ നൃണാം
വർണ്ണാശ്രമാചാരയുതസ്ത്രയീമയഃ
തതോഽർത്ഥകാമാഭിനിവേശിതാത്മനാം
ശുനാം കപീനാമിവ വർണ്ണസങ്കരഃ 45

ധർമ്മപാലോ നരപതിസ്സ തു സമ്രാട് ബൃഹച്ഛ്രവാഃ
സാക്ഷാന്മഹാഭാഗവതോ രാജർഷിർഹയമേധയാട്
ക്ഷുത്തൃട് ശ്രമയുതോ ദീനോ നൈവാസ്മച്ഛാപമർഹതി. 46

അപാപേഷു സ്വഭൃത്യേഷു ബാലേനാപക്വബുദ്ധിനാ
പാപം കൃതം തൽ ഭഗവാൻ സർവ്വാത്മാ ക്ഷന്തുമർഹതി. 47

തിരസ്കൃതാ വിപ്രലബ്ധാശ്ശപ്താഃ ക്ഷിപ്താ ഹതാ അപി
നാസ്യ തൽ പ്രതികുർവന്തി തദ്ഭക്താഃ പ്രഭവോപി ഹി. 48

പടികാക്കുന്നപട്ടി തത്സ്വാമിദ്രോഹം ചെയ്യും-
പടിയും കാകൻകടന്നാക്രമിക്കുന്നമട്ടും
കഷ്ടമിപ്പൊണ്ണന്മാരാം ഭൂപാലാധമർകാട്ടും
ദൌഷ്ട്യവുമധർമ്മവുമെങ്ങനെസഹിച്ചീടും? 33
ഉണ്മയിലൊരു വാതൽക്കാവൽക്കാരനായിട്ടേ-
ബ്ബ്രാഹ്മണൻ ക്ഷത്രിയനെക്കണക്കാക്കിയിട്ടുള്ളു
അവനങ്ങകത്തേറിപ്പാത്രത്തോടന്നമെല്ലാം
കവർന്നുതിന്നീടുവാനെന്താണൊരധികാരം? 34
ദുർമ്മാർഗ്ഗചരന്മാർതൻശാസിതാവാകും കൃഷ്ണ-
നിർമ്മന്നവിട്ടീടവേ തദ്ധർമ്മമുല്ലംഘിക്കും
അപ്പുരിഷയെയെല്ലാം ശിക്ഷിപ്പു, നിപ്പോഴുണ്ട
കെല്പതിനെനി,ക്കെൻെറ കഴിവുകണ്ടു-
കൊൾവിൻ. 35

സൂതൻ പറഞ്ഞു

ഇഷ്ടരാമൃഷിബാലന്മാരോടായേവം ചൊല്ലി
രുഷ്ടനായ്ക്കണ്ണുരണ്ടും ചുവപ്പിച്ചുടൻതന്നെ
കൌശികീനദീജലംകൊണ്ടുപസ്പർശം ചെയ്തി-
ട്ടാശുവാഗസ്ത്രായുധംവിട്ടാനമ്മുനിബാലൻ. 36
"ഇങ്ങിനെ മര്യാദയെലംഘിച്ചെൻ പിതാവിനു-
ത്തുംഗമാംദ്രോഹംചെയ്ത പാപിയെയേഴാം-
നാളിൽ
മത്പ്രചോദിതനാകും തക്ഷകൻ ചെന്നു ദംശി-
ച്ചപ്പൊഴേ മൃതിചേക്കമില്ലസംശയമേതും." 37
പിന്നെയാമുനിബാലൻ പർണ്ണശാലയിൽച്ചെന്നു
വർണ്ണിച്ചവാഹസത്തിൻ ശവത്തെച്ചുമക്കുന്ന
തന്നുടെതാതൻതന്നെക്കണ്ടിട്ടു ദുഃഖാർത്തനായ്
കണ്ണീരിൽ മുങ്ങിക്കരഞ്ഞീടിനാൻ മുക്തകണ്ഠം 38
അംഗിരസ്സിൻെറ പുത്രൻ ശമീകാഖ്യനമ്മുനി-
പുംഗവൻ കരച്ചിൽ കേട്ടക്ഷിമെല്ലെത്തുറന്നു
തൻതോളിൽക്കണ്ട മൃതഭോഗിയെ ദൂരത്തെറി-
"ഞ്ഞെന്താണു കുഞ്ഞേ! കരഞ്ഞീടുവതെ-
ന്തിന്നു നീ?
നിനക്കപ്രിയം ചെയ്തതാ"രെന്നു ചോദിക്കവേ
തനയനറിയിച്ചാൻ നടന്നകാര്യമെല്ലാം. 39
കുപിതനായിശ്ശാപാനർഹനാം ഭൂപാലനെ
ശപിച്ചെന്നറിഞ്ഞതിൽ സന്തോഷിച്ചില്ല-
മ്മുനി. 40

പുത്രാ! നീയറിവറേറാക്കൊക്കെയുമഗ്രേസര,-
നെന്ത്രയോ മഹാപാപമാണു നീ ചെയ്തതി-
പ്പോൾ.
അല്പമാംദ്രോഹത്തിനീയനല്പമാകും ശിക്ഷ
കല്പിച്ചതതിമാത്രം സാഹസമായിപ്പോയി. 41
പരനെന്നാഖ്യയാലും നരദേവനേവെറും
നരനുതുല്യമായിക്കരുതീടരുതേ നീ.
[1] അപക്വബുദ്ധേ! ബാലാ! നിസ്തുലതേജസ്സിനാൽ
നൃപാലൻപോററും ജനം നിർഭയം ശുഭ-
മേൽപ്പൂ. 42
നരദേവാഖ്യയാലും ശ്രീമഹാവിഷ്ണുവിൻെറ
തിരുസാന്നിദ്ധ്യമില്ലെന്നാവുകിലീ പ്രപഞ്ചം
അക്ഷണം നശിച്ചുപോം തസ്കരന്മാർനിമിത്തം,
രക്ഷകനില്ലാതുള്ള മേഷരാശിയെപ്പോലെ. 43
ആകയാലരാജകാവസ്ഥയിൽ പെട്ടതാമീ
ലോകമാകവേ [2] ദുഷ്ടദസ്യുക്കൾ നിറഞ്ഞീടും.
ജനങ്ങളന്യോന്യം സംഹരിക്കും, ശപിച്ചീടും
ധനസ്ത്രീജനപശുരാശിയെ ഹരിച്ചീടും. 44
അതിൽനിന്നെഴും പാപം നമ്മെയും പിടികൂട്ടു-
മധുനാ! സൂനോ! നമ്മൾ സംബന്ധിച്ചീടാ-
യ്കിലും.
ക്ഷിതിപാലാഭാവത്തിൽ വർണ്ണാശ്രമാചാരസം-
യുതമായാഗമാനുസാരിയാ [3] മാര്യധർമ്മം-
നശിക്കും, വരും വർണ്ണസങ്കരം കുരങ്ങിനു-
മശങ്കം ശ്വാവിനുംപോ, ലർത്ഥകാമാശമൂലം. 45
ഇമ്മന്നൻ ധർമ്മപരിപാലകൻ ചക്രവർത്തി
നിർമ്മലയശോമൂർത്തിയുത്തമവിഷ്ണുഭക്തൻ
അശ്വമേധത്തിനാലെ ഭഗവാനെ യജിച്ച
വിശ്വവിശ്രുതനായ രാജർഷിപൂജനീയൻ.
ദാഹിച്ചു വിശന്നേറെത്തളർന്നവശംകെട്ടു-
മോഹത്താലൊരുതെററു ചെയ്തുപോയെ-
ന്നാകിലും
നമ്മളാൽ ശപിക്കപ്പെട്ടീടുവാനർഹന,ല്ലി-
തെന്മകൻ ചെയ്യേണ്ടതല്ലായിരുന്നൊരിക്കലും. 46
ഈശ്വരൻ സർവ്വശക്തൻ പൊറുക്കട്ടപാപനാം
ദാസനിലപക്വനാം ബാലകൻ ചെയ്തകുററം 47
ഹരിഭക്തരെശ്ശല്യം ചെയ്യട്ടെ ശപിക്കട്ടെ
വെറുതേഹസിക്കട്ടെ ചതിക്കട്ടടിക്കട്ടെ
എന്തൊക്കെയായാലുമില്ലവർക്കാപ്രതികാര-
ചിന്ത,യെന്തിനുമവർ ശക്തരെന്നിരിക്കിലും. 48

---

1 പാകമാകാത്ത ബുദ്ധിയോടുകൂടിയവൻ 2 ദുഷ്ടന്മാരും കള്ളന്മാരും 3 വേദമുറയ്ക്കുള്ള ധർമ്മം

ഇതി പുത്രകൃതാഘേന സോഽന്തപ്തോ മഹാമുനിഃ
സ്വയം വിപ്രകൃതോ രാജ്ഞാ നൈവാഘം തദചിന്തയൽ. 49
പ്രായശസ്സാധവോ ലോകേ പരൈർദ്വന്ദ്വേഷു യോജിതാഃ
ന വ്യഥന്തി ന ഹൃഷ്യന്തി യത ആത്മാഽഗുണാശ്രയഃ 50

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ**
**വിപ്രശാപോപലംഭനം നാമാഷ്ടാദശോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 770** **പ്രഥമസ്കന്ധേ ശ്ലോകാഃ 770**

---

## ഏകോനവിംശോഽധ്യായഃ

**സൂത ഉവാച**

മഹീപതിസ്ത്വഥ തൽ കർമ്മ ഗർഹ്യം
വിചിന്തയന്നാത്മകൃതം സുദുർമ്മനാഃ
അഹോ മയാ നീചമനാര്യവൽ കൃതം
നിരാഗസി ബ്രഹ്മണി ഗൂഢതേജസി. 1
ധ്രുവം തതോ മേ കൃതദേവഹേളനാൽ
ദുരത്യയം വ്യസനം നാതിദീർഘാൽ
തദസ്തു കാമം ത്വഘനിഷ്കൃതായ മേ
യഥാ ന കുര്യാം പുനരേവമദ്ധാ. 2
അദ്യൈവ രാജ്യം ബലമൃദ്ധകോശം
പ്രകോപിതബ്രഹ്മകുലാനലോ മേ
ദഹത്വഭദ്രസ്യ പുനർന്ന മേഽഭൂൽ
പാപീയസീ ധീർദ്വിജദേവഗോഭ്യഃ 3
സ ചിന്തയന്നിത്ഥമഥാശൃണോദ്യഥാ
മുനേസ്സുതോക്തോ നിരൃതിസ്തക്ഷകാഖ്യഃ
സ സാധു മേനേ ന ചിരേണ തക്ഷകാ-
നലം പ്രസക്തസ്യ വിരക്തികാരണം. 4
അഥോ വിഹായേമമമും ച ലോകം
വിമർശിതൗ ഹേയതയാ പുരസ്താൽ
കൃഷ്ണാംഘ്രിസേവാമധിമന്യമാന
ഉപാവിശൽ പ്രായമമർത്ത്യനദ്യാം 5
യാ വൈ ലസച്ഛ്രീതുളസീവിമിശ്ര-
കൃഷ്ണാംഘ്രിരേണ്വഭ്യധികാംബുനേത്രീ
പുനാതി ലോകാനുഭയത്ര സേശാൻ
കസ്താം ന സേവേത മരിഷ്യമാണഃ 6
ഇതി വ്യവച്ഛിദ്യ സ പാണ്ഡവേയഃ
പ്രായോപവേശം പ്രതി വിഷ്ണുപദ്യാം
ദധ്യൗ മുകുന്ദാംഘ്രിമനന്യഭാവോ
മുനിവ്രതോ മുക്തസമസ്തസംഗഃ 7
തത്രോപജഗ്മുർഭുവനം പുനാനാ
മഹാനുഭാവാ മുനയസ്സശിഷ്യാഃ
പ്രായേണ തീർത്ഥാഭിഗമാപദേശൈ-
സ്സ്വയം ഹി തീർത്ഥാനി പുനന്തി സന്തഃ 8

സൂതൻ പറഞ്ഞു

ഈവിധം പുത്രകൃതാഘാനതപ്തനാം മുനി
ഭൂവരൻ ചെയ്യപീഡ പാപമായ്ഗണിച്ചീല.49

സാധുക്കളന്യന്മാരിൽനിന്നുണ്ടാം ഗുണങ്ങളിൽ
മോദിക്കയില്ല,തീരെത്തപിക്കാദോഷത്തിലും
ആത്മാവു ഗുണാശ്രയനല്ലായ്കകൊണ്ടത്തര-
മാത്മാവിനില്ല ബാധ സുഖദുഃഖങ്ങൾമൂലം. 50

---

## അദ്ധ്യായം 19

സൂതൻ പറഞ്ഞു

പിന്നെയപ്പരീക്ഷിത്തു മന്നവൻതാൻചെയ്യൊരാ-
നിന്ദ്യകർമ്മത്തെപ്പററിച്ചിന്തിച്ചുസന്തപിച്ചാൻ
"കഷ്ടംഞാൻ പിഴയററശുദ്ധതേജസ്സാംദ്വിജ-
ശ്രേഷ്ഠനിൽ ദുഷ്ടന്മട്ടിൽ ചെയ്തുപോയ്നീച-
കൃത്യം 1

ദേവനിന്ദയാലുടനെനിക്കു തടുക്കുവാ-
നാവതല്ലാത്തമഹാവിപത്തു നേരിട്ടീടും.
അതിനാലെൻെറപാപം തുലയട്ടെന്നുതന്ന-
ല്ലിതുപോലിനിയൊന്നും ഞാൻചെയ്യാതിരി-
ക്കട്ടെ." 2

ഇമ്മട്ടുകേണീടവേ ക്ഷോണീശൻ ശ്രവിച്ചാന-
ബ്രാഹ്മണനന്ദനൻെറ ശാപത്താലേഴാംനാളിൽ
തക്ഷകൻവന്നുതന്നെദ്ദംശിച്ചാവിഷവഹ്നി-
യക്ഷണം ദഹിപ്പിക്കുമെന്നുള്ള ദുരദൃഷ്ടം. 3

ഇക്ഷണമുത്ക്ഷോഭിതബ്രഹ്മവംശമാമാശു-
ശുക്ഷണിഭക്ഷിക്കട്ടെൻ രാജ്യവുംവൻകോശവും
സൈന്യവുമെല്ലാംതന്നെ, ഹീനനാമെനിക്കിനി-
ത്തോന്നരുതൊരിക്കലുമീശഗോദ്വിജദ്രോഹം.
വിഷയാസക്തനാംതൻ വിരക്തിക്കുതക്ഷക-
വിഷത്തീയേതായാലും സഹായമെന്നുമോ-
ത്താൻ. 4

മുന്നേയീലോകത്തെയും പിന്നാലെപരലോകം
തന്നെയുമുപേക്ഷിപ്പാൻ സന്നദ്ധനായന്നൃപൻ
അനഘംശ്രീകൃഷ്ണാംഘ്രിസേവാതല്പരനായ-
മ്മന്ദാകിനീതടത്തിൽ പ്രായോപവേശം
ചെയ്താൻ. 5

ശ്രീലസൽത്തുളസീസമ്മിളിതകൃഷ്ണപാദ-
ധൂളിയാലുത്കൃഷ്ടമാംസലിലംകലന്നിട്ടും
ദേവവാഹിനിരണ്ടുഭാഗത്തും ലോകങ്ങളെ
പാവനമാക്കീടുന്ന ലോകപാലന്മാരെയും
അങ്ങിനെയിരിക്കുമ്പോൾ മരണമടുത്തവ-
നെങ്ങിനെപിന്നെ ഗ്ഗംഗാനദിയെ വിട്ടുമാറും 6

ഇവണ്ണമുറച്ചുപവസിച്ചു മുനിവ്രത-
മവലംബിച്ചുസർവസംഗവുമുപേക്ഷിച്ചു
അന്യഭാവങ്ങളററമുകുന്ദപാദാംബുജം
നന്നായ്ധ്യാനിച്ചുകൊണ്ടഗ്ഗംഗാതീരത്തു
വാണാൻ 7

ഭുവനംപൂതമാക്കും മഹാനുഭാവന്മാരാ-
മവധൂതന്മാർ ശിഷ്യയുക്തരാം മുനിമാരും
അവിടെത്തിനാർ തീർത്ഥയാത്രയ്ക്കെന്നുള്ളമട്ടി-
ലവർതന്നത്താൻതീർത്ഥം ശുദ്ധമാക്കുവോരല്ലോ. 8

അത്രിർവസിഷ്ഠശ്ച്യവനശ്ശരദ്വാ-
നരിഷ്ടനേമിർഭൃഗുരംഗിരാശ്ച
പരാശരോ ഗാധിസുതോഽഥ രാമ
ഉതത്ഥ്യ ഇന്ദ്രപ്രമദേധ്മവാഹൌ. 9

മേധാതിഥിർദ്ദേവല ആർഷ്ടിഷേണോ
ഭാരദ്വാജോ ഗൌതമഃ പിപ്പലാദഃ
മൈത്രേയ ഔർവഃ കവഷഃ കുംഭയോനിർ-
ദ്വൈപായനോ ഭഗവാന്നാരദശ്ച. 10

അന്യേ ച ദേവർഷിബ്രഹ്മർഷിവര്യാ
രാജർഷിവര്യാ അരുണാദയശ്ച
നാനാർഷേയപ്രവരാൻ സമേതാ-
നഭ്യർച്യ രാജാ ശിരസാ വവന്ദേ. 11

സുഖോപവിഷ്ടേഷ്വഥ തേഷു ഭൂയഃ
കൃതപ്രണാമഃ സ്വചികീർഷിതം യൽ
വിജ്ഞാപയാമാസ വിവിക്തചേതാ
ഉപസ്ഥിതോഽഗ്രേഽഭിഗൃഹീതപാണിഃ 12

രാജോവാച

അഹോ വയം ധന്യതമാ നൃപാണാം
മഹത്തമാനുഗ്രഹണീയശീലാഃ
രാജ്ഞാം കുലം ബ്രാഹ്മണപാദശൌചാൽ
ദൂരാദ്വിസൃഷ്ടം ബത ഗർഹ്യകർമ്മ. 13

തസ്യൈവ മേഽഘസ്യ പരാവരേശോ
വ്യാസക്തചിത്തസ്യ ഗൃഹേഷ്വഭീക്ഷ്ണം
നിർവേദമൂലോ ദ്വിജശാപരൂപോ
യത്ര പ്രസക്തോ ഭയമാശു ധത്തേ. 14

തം മോപയാതം പ്രതിയന്തു വിപ്രാ
ഗംഗാ ച ദേവീ ധൃതചിത്തമീശേ
ദ്വിജോപസൃഷ്ടഃ കുഹകസ്തക്ഷകോ വാ
ദശത്വലം ഗായത വിഷ്ണുഗാഥാഃ 15

പുനശ്ച ഭൂയാൽ ഭഗവത്യനന്തേ
രതിഃ പ്രസംഗശ്ച തദാശ്രയേഷു
മഹത്സു യാം യാമുപയാമി സൃഷ്ടിം
മൈത്ര്യസ്തു സർവ്വത്ര നമോ ദ്വിജേഭ്യഃ 16

ഇതി സ്മ രാജാഽദ്ധ്യവസായയുക്തഃ
പ്രാചീനമൂലേഷു കുശേഷു ധീരഃ
ഉദങ്മുഖോ ദക്ഷിണകൂല ആസ്തേ
സമുദ്രപത്ന്യാസ്സ്വസുതന്യസ്തഭാരഃ 17

ഏവം ച തസ്മിൻ നരദേവദേവേ
പ്രായോപവിഷ്ടേ ദിവി ദേവസംഘാഃ
പ്രശസ്യ ഭൂമൌ വ്യകിരൻ പ്രസൂനൈ-
ർമ്മുദാ മുഹുർദ്ദുന്ദുഭയശ്ച നേദുഃ 18

മഹർഷയോ വൈ സമുപാഗതാ യേ
പ്രശസ്യ സാധ്വിത്യനുമോദമാനാഃ
ഊചുഃ പ്രജാനുഗ്രഹശീലസാരാ
യദുത്തമശ്ലോകഗുണാഭിരൂപം. 19

അത്രിയുമംഗിരസ്സും വസിഷ്ഠൻതാനും വിശ്വാ-
മിത്രഗൗതമന്മാരുമരിഷ്ടനേമി താനും
ഉതത്ഥ്യൻ, രാമ,നിന്ദ്രപ്രമദൻ,ഭൃഗു, മേധാ-
തിഥി, മൈത്രേയ,നൌർവ്വൻ, ദേവലൻ,
പിപ്പലാദൻ,
ച്യവന,നിധ്മവാഹൻ, ശരദ്വാൻ, ഭരദ്വാജൻ
കവഷൻ, പരാശര,നഗസ്ത്യ,നാർഷ്ടിഷേണൻ
ബാദരായണൻ നാരദാദിദേവർഷിമാരും
വേദജ്ഞബ്രഹ്മർഷികൾരാജർഷിസമൂഹവും
ആരുണന്മാരുമായിട്ടങ്ങുടൻതിങ്ങിക്കൂടി
ധാരാളംജനം;നൃപൻ പൂജിച്ചാനെല്ലാരെയും 9-11

മുനിമാർ സുഖാസനാസീനരായപ്പോൾവീണ്ടും
വിനയാന്വിതം നമസ്കരിച്ചമ്മഹീപാലൻ
മുകുളീകൃതപാണിയായവർ നട്ടക്കിരു-
ന്നകളങ്കിതം മനോരഥമങ്ങറിയിച്ചാൻ. 12

രാജാവു പറഞ്ഞു

ആശ്ചര്യം! മഹത്തമാനുഗ്രഹയോഗ്യമാകും
സൌശീല്യമെഴും ഞങ്ങൾ മന്നരിൽധന്യരല്ലൊ
[1] ധർമ്മാതിക്രമകർമ്മദൂഷിതം രാജവംശം
ബ്രാഹ്മണൻകാൽകഴകം നീരിലുംദൂരെത്യാജ്യം 13

ഭൂപനംഗൃഹാദിയിലത്യാസക്തനും മഹാ-
പാപനുമായോരെന്നെപ്പരാവരേശൻപുരാൻ
വൈരാഗ്യഹേതുവാകും ഭൂസുരശാപംവഴി
നേരിട്ടപക്ഷേയനുഗ്രഹിച്ചതായും വരാം. 14

ഭൂസുരശ്രേഷ്ഠന്മാരേ! മങ്ഗളേ! ഗങ്ഗാദേവീ!
ഈ സാധുവഭയാർത്ഥിയാണെന്നോന്നോർക്കേണമേ
പുരുശാപത്താലെന്നെത്തക്ഷകൻ കടിച്ചോട്ടെ
ഹരികീർത്തനംഗാനംചെയ്യുവിൻ നിങ്ങളെല്ലാം 15

എത്രയുണ്ടിനിജ്ജന്മമെനിക്കായതിലെല്ലാം
ദൈത്യാരിതന്നിൽപ്രേമം വളർന്നുവന്നീടട്ടെ
എത്തട്ടെനിത്യം വിഷ്ണുഭക്തസംഗമ,മെങ്ങും
മൈത്രിയുംവദ്ധിക്കട്ടെ വിപ്രരേ! നമസ്കാരം. 16

പുത്രനിൽധരാഭരംചുമത്തിദ്ധീരനബ്ഭൂ-
ഭൃത്തവം നിശ്ചയിച്ചുഗംഗതൻ [2]തെൻതീര-
ത്തിൽ
കിഴക്കുതുഞ്ചാക്കിയ നൽ[3]ക്കുശാസ്തരണത്തി-
ലഴകിലുത്തരാഭിമുഖനായിരുന്നുതേ. 17

ഏവമാരാജരാജൻപ്രായോപവേശംചെയ്തെ
ദേവന്മാരാവിർമ്മോദമവനെ പ്രശംസിച്ചു
മന്നിടമെങ്ങും പുഷ്പവർഷവും ചെയ്തുപിന്നെ
ദുന്ദുഭിധ്വാനങ്ങളും മുഴക്കീവീണ്ടും വീണ്ടും. 18

ജനാനുഗ്രഹശീലന്മാരായിത്തത്രചേർന്ന
മുനിമാരെല്ലാമിതു നന്നെന്നുതന്നെചൊല്ലി
അനുമോദിച്ചപാരം പുകഴ്ത്തി യദുത്തമ-
ഗുണമോഹനമാകുമാഖ്യാനം വ്യാഖ്യാനിച്ചാർ 19

1 അധർമ്മത്താൽ ദൂഷിക്കപ്പെട്ടതു്   2 തെക്കേത്തീരം   3 കുശകൊണ്ടുള്ള വിരിപ്പു്

ന വാ ഇദം രാജർഷിവര്യ! ചിത്രം
ഭവത്സു കൃഷ്ണം സമനുവ്രതേഷു
യേഽധ്യാസനം രാജകിരീടജുഷ്ടം
സദ്യോ ജഹുർഭഗവൽപാർശ്വകാമാഃ 20
സർവേ വയം താവദിഹാസ്മഹേഽദ്യ
കളേബരം യാവദസൗ വിഹായ
ലോകം പരം വിരജസ്കം വിശോകം
യാസ്യത്യയം ഭാഗവതപ്രധാനഃ 21
ആശ്രുത്യ തദൃഷിഗണവചഃ പരീക്ഷിൽ
സമം മധുച്യുൽ ഗുരു ചാവ്യളീകം
ആഭാഷതൈതാനഭിനന്ദ്യ യുക്താം
ശുശ്രൂഷമാണശ്ചരിതാനി വിഷ്ണോഃ 22
സമാഗതാസ്സർവത ഏവ സർവ്വേ
വേദാ യഥാ മൂർത്തിധരാസ്ത്രിപൃഷ്ഠേ
നേഹാഽഥവാഽമുത്ര ച കശ്ചനാർത്ഥ
ഋതേ പരാനുഗ്രഹമാത്മശീലം. 23
തതശ്ച വഃ പൃച്ഛ്യമിദം വിപൃച്ഛേ
വിശ്രഭ്യ വിപ്രാ ഇതി കൃത്യതായാം
സർവ്വാത്മനാ മ്രിയമാണൈശ്ച കൃത്യം
ശുദ്ധം ച തത്രാമൃശതാഭിയുക്താഃ 24
തത്രാഭവൽ ഭഗവാൻ വ്യാസപുത്രോ
യദൃച്ഛയാ ഗാമടമാനോഽനപേക്ഷഃ
അലക്ഷ്യലിങ്ഗോ നിജലാഭതുഷ്ടോ
വൃതസ്ത്രി ബാലൈരവധൂതവേഷഃ 25
തം ദ്വ്യഷ്ടവർഷം സുകുമാരപാദ-
കരോരുബാഹ്വംസകപോലഗാത്രം
ചാർവായതാക്ഷോന്നസതുല്യകർണ്ണ-
സുഭ്ര്വാനനം കംബുസുജാതകണ്ഠം. 26
നിഗൂഢജത്രും പൃഥുതുംഗവക്ഷസ-
മാവർത്തനാഭിം വലിവൽഗൂദരം ച
ദിഗംബരം വക്ത്രവികീർണ്ണകേശം
പ്രലംബബാഹും സ്വമരോത്തമാഭം. 27
ശ്യാമം സദാഽപീച്യവയോംഗലക്ഷ്മ്യാ
സ്ത്രീണാം മനോജ്ഞം രുചിരസ്മിതേന
പ്രത്യുത്ഥിതാസ്തേ മുനയഃ സ്വാസനേഭ്യ-
സ്തല്ലക്ഷണജ്ഞാ അപി ഗൂഢവർച്ചസം. 28
സ വിഷ്ണുരാതോഽതിഥയ ആഗതായ
തസ്മൈ സപര്യാം ശിരസാഽഽജഹാര
തതോ നിവൃത്താ ഹ്യബുധാ സ്ത്രിയോഽർഭകാ
മഹാസനേ സോഽപവിവേശ പൂജിതഃ 29
സ സംവൃതസ്തത്ര മഹാൻ മഹീയസാം
ബ്രഹ്മർഷിരാജർഷിദേവർഷിസംഘൈഃ
വ്യരോചതാലം ഭഗവാൻ യഥേന്ദുർ-
ഗ്രഹർക്ഷതാരാനികരൈഃ പരീതഃ 30
പ്രശാന്തമാസീനമകുണ്ഠമേധസം
മുനിം നൃപോ ഭാഗവതോഽഭ്യുപേത്യ
പ്രണമ്യ മൂർധ്നാവഹിതഃ കൃതാഞ്ജലിർ-
നത്വാ ഗിരാ സൂനൃതയാഽന്വപൃച്ഛൽ. 31

[illegible]ള്ളാ! പരമ്പരയായ് മുകുന്ദനെ
[illegible]ശ്രയിക്കും ഭവാസവവംശംതന്നിൽ
ജനിച്ച ഭവാനിൽനിന്നിന്നിതദ്ഭുതമായി
നിന്നശ്ശിലാരും ദൃഢം, ഭഗവത്സന്നിധാനം
ആശിച്ചു കിരീടസംശോഭിതം സിംഹാസന-
മാശു സന്ത്യജിച്ചോർതാൻ നിന്നുടെ പൂർവ്വ-
ന്മാരും. 20

ഭാഗവതപ്രധാനനാകുമീമന്നൻ ദേഹ-
ത്യാഗംചെയ്കശോകമംയ് രാജസാപേതമായി
പരമാംപദം പ്രാപിപ്പോളവും നമുക്കെല്ലാ-
മിരിക്കാമിവിടെന്നുമുരച്ചാരമ്മുനീന്ദ്രർ. 21

പീയൂഷം സ്രവിപ്പതായ് സമമായ് ഗംഭീരമായ്
മായാപേതമായ് യുക്തമാകുമീ ഋഷിവാക്യം
മന്നവൻപരീക്ഷിത്തു കേട്ടഭിനന്ദിച്ചുടൻ
നന്ദജകഥാശ്രവണോത്കനായോതീടി-
നാൻ. 22

അന്യരേയനുഗ്രഹിച്ചീടുവതൊഴിഞ്ഞുമ-
റെറാന്നിഹത്തിലും പരലോകത്തുമററനിങ്ങൾ
സത്യലോകത്തുനിന്നു വേദങ്ങൾ മൂർത്തിയാർന്നി
ങ്ങെത്തിയമട്ടിസ്ഥലത്തൊത്തുചേർന്നുല്ലസിപ്പൂ. 23

അതിനാലഭിയുക്തബ്രാഹ്മണവരേണ്യരേ!
ഇതികർത്തവ്യമൂഢൻ ഞാനൊന്നു ചോദിക്കുന്നു
മതിയാൽച്ചിന്തിച്ചുടനാസന്നമൃത്യുവാമെൻ
ചിതമാംകൃത്യമെന്തെന്നെന്നോടു ചൊന്നീടു-
വിൻ. 24

ആശാപേതനായ് തിരിച്ചറിയാൻ ലക്ഷ്യമെന്യേ
പേശലബാലന്മാരും സ്ത്രീകളും ചുററിക്കൂടി
അവധൂതനായാത്മാനന്ദാനുഭവസ്ഥനാ-
യവനിചുററിച്ചരിച്ചീടുമാവ്യാസാത്മജൻ
ഭുവനപ്രസിദ്ധനാം ശ്രീശുകമുനീശ്വര-
നവിടെവന്നുകേറിയക്ഷണം യദൃച്ഛയായ്. 25

ഷോഡശവയസ്കനായ് നിസ്തുലസൌകുമാര്യം
തേടും, കൈ, കാൽ, തോൾ, തുട, കവിൾത്തടങ്ങ-
ളും

ഭാസുരങ്ങളാം നീണ്ടകണ്ണുകളുമന്നൊരാ-
നാസിക, ചാരുചില്ലി, സമമാംകണ്ണദ്വയം
നല്ലോരുമാംസാച്ഛാദിതാസ്ഥികൾ, പരന്നുയ-
ർന്നുള്ളമാറിടം, ചുഴിയാർന്നാഴ്ന്നനാഭീദേശം
ത്രിവലീമനോജ്ഞമാമുദരം, കംബുഗ്രീവ-
യിവയൊക്കെയും സവിശേഷമായൊത്തിണങ്ങി
നീണ്ടകൈകളും പാറിപ്പറക്കും കേശങ്ങളും
പൂണ്ട നഗ്നനായ് നാരായണസുപ്രഭയാണ്ടു
ശ്യാമളവർണ്ണനായി യുവകോമളത്വത്താൽ
വാമാക്ഷീജനമനസ്സിളക്കുന്നവനായി
സുസ്മിതനായി ശുദ്ധവച്ചസ്സാം ശുകഷിയെ
വീക്ഷിച്ചേററെതിരേററാർ മുനിമാർ ലക്ഷണ-
ജ്ഞർ. 26 മു: 28 വ:

അന്തികമെത്തീടുമാ മഹാത്മാവിനെ നൃപൻ
തൻതലകുനിച്ചുടൻ വന്ദിച്ചുപൂജിച്ചിതേ
അതുകണ്ടനുഗതർ ബാലന്മാരെല്ലാമോടി,
പതുങ്ങിയെങ്ങോ കൂടങ്ങെത്തിയനാരിമാരും.
അഖിലാരാധ്യനാമബ്രഹ്മർഷിവരിഷ്ഠനെ
സുഖമായിരുത്തിനാൻ മഹദാസനം തന്നിൽ. 29

ദേവർഷിരാജർഷിമാർ ബ്രഹ്മർഷിമാരും ചൂഴ്ന്നു
മേവിടുംമഹാത്മാരിൽമഹാനാം ശ്രീശുകർഷി
താരങ്ങൾ ഗ്രഹങ്ങളും നക്ഷത്രങ്ങളും ചുററും
ചേരുന്നപൂർണ്ണചന്ദ്രനെന്നപോൽ, വിളങ്ങി-
നാൻ. 30

ശാന്തനും സൂക്ഷ്മധീയുമാകുമാമുനീന്ദ്രൻത-
ന്നന്തികമാർന്നു നമസ്കരിച്ചാ വിഷ്ണുഭക്തൻ
പിന്നെയുമൊന്നുകൂടിനമിച്ചു കയ്യുംകൂപ്പി
നിന്നേവംചൊല്ലീടിനാൻ സൂനൃതവാക്യ-
ങ്ങളാൽ. 31

അഹോ അദ്യ വയം ബ്രഹ്മൻ സൽസേവ്യാഃ ക്ഷത്രബന്ധവഃ
കൃപയാഽതിഥിരൂപേണ ഭവദ്ഭിസ്തീർത്ഥകാഃ കൃതാഃ 32

യേഷാം സംസ്മരണാൽപുംസാം സദ്യഃശുദ്ധ്യന്തി വൈ ഗൃഹാഃ
കിം പുനർദർശനസ്പർശപാദശൗചാസനാദിഭിഃ 33

സാന്നിധ്യാത്തേ മഹായോഗിൻ പാതകാനി മഹാന്ത്യപി
സദ്യോ നശ്യന്തി വൈ പുംസാം വിഷ്ണോരിവ സുരേതരാഃ 34

അപി മേ ഭഗവാൻ പ്രീതഃ കൃഷ്ണഃ പാണ്ഡുസുതപ്രിയഃ
പൈതൃഷ്വസേയപ്രീത്യർത്ഥം തൽഗോത്രസ്യാത്തബാന്ധവഃ 35

അന്യഥാ തേഽവ്യക്തഗതേർദർശനം നഃ കഥം നൃണാം
നിതരാം മ്രിയമാണാനാം സംസിദ്ധസ്യ വനീയസഃ 36

അതഃ പൃച്ഛാമി സംസിദ്ധിം യോഗിനാം പരമം ഗുരും
പുരുഷസ്യേഹ യൽ കാര്യം മ്രിയമാണസ്യ സർവഥാ 37

യച്ഛ്രോതവ്യമഥോ ജാപ്യം യൽ കർത്തവ്യം നൃഭിഃ പ്രഭോ
സ്മർത്തവ്യം ഭജനീയം വാ ബ്രൂഹി യദ്വാ വിപര്യയം. 38

നൂനം ഭഗവതോ ബ്രഹ്മൻ ഗൃഹേഷു ഗൃഹമേധിനാം
ന ലക്ഷ്യതേ ഹ്യവസ്ഥാനമപി ഗോദോഹനം ക്വചിൽ. 39

സൂത ഉവാച

ഏവമാഭാഷിതഃ പൃഷ്ടഃ സ രാജ്ഞാ ശ്ലക്ഷ്ണയാ ഗിരാ
പ്രത്യഭാഷത ധർമ്മജ്ഞോ ഭഗവാൻ ബാദരായണിഃ 40

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പ്രഥമസ്കന്ധേ
ശുകാഗമനം നാമ ഏകോനവിംശോഽധ്യായഃ

സമാപ്തോഽയം പ്രഥമസ്കന്ധഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 810 പ്രഥമസ്കന്ധേ ശ്ലോകാഃ 810

---

# ദ്വിതീയ സ്കന്ധഃ

## പ്രഥമോഽധ്യായഃ

ശ്രീശുക ഉവാച

വരീയാനേഷ തേ പ്രശ്നഃ കൃതോ ലോകഹിതം നൃപ
ആത്മവിത്സമ്മതഃ പുംസാം ശ്രോതവ്യാദിഷു യഃ പരഃ 1

ശ്രോതവ്യാദീനി രാജേന്ദ്ര നൃണാം സന്തി സഹസ്രശഃ
അപശ്യതാമാത്മതത്ത്വം ഗൃഹേഷു ഗൃഹമേധിനാം. 2

നിദ്രയാ ഹ്രിയതേ നക്തം വ്യവായേന ച വാ വയഃ
ദിവാ ചാർത്ഥേഹയാ രാജൻ കുടുംബഭരണേന വാ. 3

ദേഹാപത്യകളത്രാദിഷ്വാത്മസൈന്യേഷ്വസത്സ്വപി
തേഷാം പ്രമത്തോ നിധനം പശ്യന്നപി ന പശ്യതി. 4

തസ്മാൽ ഭാരത! സർവ്വാത്മാ ഭഗവാൻ ഹരിരീശ്വരഃ
ശ്രോതവ്യഃ കീർത്തിതവ്യശ്ച സ്മർത്തവ്യശ്ചേച്ഛതാഭയം. 5

ഏതാവാൻ സാംഖ്യയോഗാഭ്യാം സ്വധർമ്മപരിനിഷ്ഠയാ
ജന്മലാഭഃ പരഃ പുംസാമന്തേ നാരായണസ്മൃതിഃ 6

മഹത്തുക്കളാംനിങ്ങളാതിഥ്യം സ്വീകരിച്ചി-
ട്ടിഹവന്നനുഗ്രഹിച്ചെന്നതു മൂലമായി
കെല്ലേറും വിപ്രന്മാരേ! ക്ഷത്രിയാധമരാകു-
മിപ്പരിഷകളിപ്പോൾ സത്സേവ്യരായി-
ത്തീന്നു. 32

സാധുക്കളെ സ്മരിച്ചാൽമതി, മർത്ത്യനുഗേഹം
പൂതമാകുവാ,നത്ര മാഹാത്മ്യമിയന്നിട്ടം
അവരെ സ്പർശിക്കയും കാൺകയും നമിക്കയു-
മവർതൻപാദങ്ങളെക്കഴുകിത്തുടയ്ക്കയും
ആസനം നല്കിപ്പൂജിക്കുകയും ചെയ്തീടവോ-
നാസാദിച്ചീടും ശുദ്ധിയെത്രയെന്നോതേ-
ണമോ? 33

അല്ലയോമഹാത്മാവേ! യോഗീന്ദ്രമുക്താമണേ!
ദുർല്ലഭംതവസാന്നിദ്ധ്യംനിമിത്തം മർത്ത്യക്കെഴും
ദുക്ഷമാം പാപങ്ങളും ശ്രീവിഷ്ണുസാമീ-
പ്യത്താൽ
രാക്ഷസരെന്നമട്ടിൽ പെട്ടെന്നു നശിച്ചുപോം. 34

പാണ്ഡുനന്ദനസുഹൃത്തായിട്ടും ഭഗവാൻശ്രീ-
പുണ്ഡരീകാക്ഷൻ നിജസോദരീപുത്രക്കെഴും
പ്രീതിക്കായ്തദ്വംശ്യനാമീയെന്നിൽ ബന്ധു-
കൃത്യം
സാധിച്ചുമോദിച്ചനുഗ്രഹിച്ചുവെന്നുംവരാം. 35
അല്ലെങ്കിലുദാരനായ്സിദ്ധനായ് ശുദ്ധനാം-
നിൻ
ദുർല്ലഭദർശനമീമർത്ത്യക്കു സിദ്ധിക്കുമോ? 36

ആകയാലിഹജന്മസാഫല്യത്തൊടുംമിന്നും
യോഗീന്ദ്രസമൂഹത്തിൻ പരമാചാര്യദേവാ!
മരണമടുത്തവനനുഷ്ഠിക്കേണ്ടും കൃത്യ-
മറിയാനുത്കണ്ഠയാൽസാദരം ചോദിക്കു-
ന്നേൻ. 37

മനുജൻ ശ്രവണം ചെയ്യേണ്ടതാം വിഷയമേ-
തനുവാസരം ജപിക്കേണ്ടുന്ന മന്ത്രമേതോ
പ്രത്യഹം സ്മരിക്കേണ്ടതെന്തു? ചെയ്യേണ്ട-
തെന്തു്?
നിത്യവും പൂജിക്കേണ്ടും സ്വരൂപമേതാകുന്നു?
ഇതിനൊക്കെയും വിപരീതമായവയും മ-
ന്മതിയിൽ പതിയുമാറരുളിച്ചെയ്യേണമേ. 38

പൈക്കറക്കുവാൻവേണ്ട സമയമെന്യേ മാത്ര-
യിഗ്ഗൃഹാശ്രമികൾതൻ ഗേഹത്തിൽനി-
ന്നീടാത്ത
നിന്തിരുമേനിയിപ്പോളിങ്ങുവന്നിത്രനേരം
സന്തോഷപൂർവ്വമിരുന്നെന്നതെൻ ഭാഗ്യംതന്നെ. 39

**സൂതൻ പറഞ്ഞു**

ഇത്തരംഭക്തിപൂർവ്വം മന്നവൻ ചോദിച്ചതി-
നുത്തരംധർമ്മജ്ഞനബ്രഹ്മർഷിചൊന്നാനേവം 40

പ്രഥമസ്കന്ധം സമാപ്തം.

---

# ദ്വിതീയസ്കന്ധം

## അദ്ധ്യായം 1

**ശ്രീശുകൻ പറഞ്ഞു**

പെരികെ ശ്ലാഘനീയമത്രേയീബ്ഭവത്പ്രശ്നം
പരവസ്തുവെക്കുറിച്ചാകയാൽ വിശേഷിച്ചും.
ശ്രോതവ്യാദിയിൽശ്രേഷ്ഠംലോകത്തിൻ
ഹിതംബ്രഹ്മ
വേദികൾക്കശേഷവും സമ്മതവുംതാൻ നൃപാ! 1
ആയിരക്കണക്കിനു [1]ണ്ടാത്മതത്ത്വാനഭിജ്ഞ-
രായിട്ടും ഗൃഹസ്ഥന്മാരറിഞ്ഞിരിക്കേണ്ട വ. 2
രാവിലൊക്കെയും നിദ്രമൂലമോ, നാരീജന-
സേവനംകൊണ്ടോ, പകൽ ധനചിന്തന-
ത്താലോ,
ആലയകാര്യഭാരം മൂലമോ തദീയായു-
ഷ്കാലം ഹാ! പാഴിലായിപ്പോകുന്നു ഭൂകാമുകാ! 3
സന്താനദാരശരീരാദിയാംസ്വസൈന്യത്തി-
ന്നന്തത്തെ പ്രമത്തന്മാർ കാൺകിലും കാണു-
ന്നില്ല. 4
അതിനാലൈശ്വര്യസംപൂർണ്ണനായ് സർവ്വാ-
ത്മാവാം
[2] ദിതിജപ്രമാഥിതൻകഥകൾ കീർത്തിക്കയും
നിഭൃതം ശ്രവിക്കയും സംസ്മരിക്കയുമത്രേ
അഭയമാശിച്ചീടും മനുജൻതന്റെ കൃത്യം. 5
സ്വധർമ്മനിഷ്ഠ, യോഗം, സാങ്ഖ്യമെന്നിവ
വിഷ്ണു-
സ്മൃതിക്കന്ത്യത്തിലുപകരിക്കുമെന്നേയുള്ളു. 6

---
1 ആത്മാവിനെപ്പററി അറിവില്ലാത്തവർ 2 ദിതിജശത്രു

പ്രായേണ മുനയോ രാജൻ നിവൃത്താ വിധിഷേധതഃ
നൈർഗ്ഗുണ്യസ്ഥാ രമന്തേ സ്മ ഗുണാനുകഥനേ ഹരേഃ 7
ഇദം ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം
അധീതവാൻ ദ്വാപരാദൌ പിതുർദ്വൈപായനാദഹം. 8
പരിനിഷ്ഠിതോऽപി നൈർഗ്ഗുണ്യ ഉത്തമശ്ലോകലീലയാ
ഗൃഹീതചേതാ രാജർഷേ! ആഖ്യാനം യദധീതവാൻ. 9
തദഹം തേऽഭിധാസ്യാമി മഹാപൌരുഷികോ ഭവാൻ
യസ്യ ശ്രദ്ദധതാമാശു സ്യാന്മുകുന്ദേ മതിസ്സതീ. 10
ഏതന്നിർവ്വിദ്യമാനാനാമിച്ഛതാമകുതോഭയം
യോഗിനാം നൃപ നിർണ്ണീതം ഹരേർന്നാമാനുകീർത്തനം. 11
കിം പ്രമത്തസ്യ ബഹുഭിഃ പരോക്ഷൈർഹായനൈരിഹ
വരം മുഹൂർത്തം വിദിതം ഘടതേ ശ്രേയസേ യതഃ 12
ഖട്വാംഗോ നാമ രാജർഷിർജ്ഞാത്വേയത്താമിഹായുഷഃ
മുഹൂർത്താൽ സർവ്വമുൽസൃജ്യ ഗതവാനഭയം ഹരിം. 13
തവാപ്യേതർഹി കൌരവ്യ സപ്താഹം ജീവിതാവധിഃ
ഉപകല്പയ തത്സർവ്വം താവദ്യൽസാമ്പരായികം. 14
അന്തകാലേ തു പുരുഷ ആഗതേ ഗതസാദ്ധ്വസഃ
ഛിന്ദ്യാദസംഗശസ്ത്രേണ സ്പൃഹാം ദേഹേऽനു യേ ച തം. 15
ഗൃഹാൽ പ്രവ്രജിതോ ധീരഃ പുണ്യതീർത്ഥജലാപ്ലുതഃ
ശുചൌ വിവിക്ത ആസീനോ വിധിവൽ കല്പിതാസനേ. 16
അഭ്യസേന്മനസാ ശുദ്ധം ത്രിവൃൽബ്രഹ്മാക്ഷരം പരം
മനോ യച്ഛേജ്ജിതശ്വാസോ ബ്രഹ്മബീജമവിസ്മരൻ. 17
നിയച്ഛേദ്വിഷയേഭ്യോऽക്ഷാന്മനസാ ബുദ്ധിസാരഥിഃ
മനഃ കർമ്മഭിരാക്ഷിപ്തം ശുഭാർത്ഥേ ധാരയേദ്ധിയാ. 18
തത്രൈകാവയവം ധ്യായേദവ്യുച്ഛിന്നേന ചേതസാ
മനോ നിർവ്വിഷയം യുങ്ക്ത്വാ തതഃ കിഞ്ചന ന സ്മരേൽ. 19
പദം തൽ പരമം വിഷ്ണോർമ്മനോ യത്ര പ്രസീദതി
രജസ്തമോഭ്യാമാക്ഷിപ്തം വിമൂഢം മന ആത്മനഃ
യച്ഛേദ്ധാരണയാ ധീരോ ഹന്തി യാ തൽകൃതം മലം. 20
യതഃ സംധാര്യമാണായാം യോഗിനോ ഭക്തിലക്ഷണഃ
ആശു സമ്പദ്യതേ യോഗ ആശ്രയം ഭദ്രമീക്ഷതഃ 21

രാജോവാച

യഥാ സന്ധാര്യതേ ബ്രഹ്മൻ ധാരണാ യത്ര സമ്മതാ
യാദൃശീ വാ ഹരേദാശു പുരുഷസ്യ മനോമലം. 22

ശ്രീശുക ഉവാച

ജിതാസനോ ജിതശ്വാസോ ജിതസങ്ഗോ ജിതേന്ദ്രിയഃ
സ്ഥൂലേ ഭഗവതോ രൂപേ മനസ്സന്ധാരയേദ്ധിയാ. 23
വിശേഷസ്തസ്യ ദേഹോऽയം സ്ഥവിഷ്ഠശ്ച സ്ഥവീയസാം
യത്രേദം ദൃശ്യതേ വിശ്വം ഭൂതം ഭവ്യം ഭവച്ച സൽ. 24
ആണ്ഡകോശേ ശരീരേऽസ്മിൻ സപ്താവരണസംയുതേ
വൈരാജഃ പുരുഷോ യോऽസൌ ഭഗവാൻ ധാരണാശ്രയഃ 25

പാതാളമേതസ്യ ഹി പാദമൂലം
പഠന്തി പാർഷ്ണിപ്രപദേ രസാതലം
മഹാതലം വിശ്വസൃജോऽഥ ഗുൽഫൌ
തലാതലം വൈ പുരുഷസ്യ ജങ്ഘേ. 26

വിധിയും നിഷേധവുംവിട്ടു നിർഗ്ഗുണബ്രഹ്മ-
സ്ഥിതികൈവന്ന മഹർഷീശ്വരർ മിക്കവാറും
ദനുജവിദ്വേഷിയാം വിഷ്ണുരശ്രവസ്സിന്റെ
ഗുണകീർത്തനത്തിങ്കലനഘംരമിക്കുന്നു. 7

ആഗമസമാനമായത്യന്തം ശ്രേഷ്ഠമാമി-
ബ്ഭാഗവതം പുരാണം ദ്വാപരയുഗാന്തത്തിൽ
എന്നുടെപിതാവാകും ബാദരായണമുനി
തന്നോടുനേരാംവണ്ണം ശ്രദ്ധയോടഭ്യസിച്ചേൻ 8

നിർഗ്ഗുണബ്രഹ്മനിഷ്ഠമാകിലുമെന്മാനസം
സദ്ഗുണരാശേ! കൃഷ്ണലീലയാലാകൃഷ്ടമായ്
തത്കഥയുൾക്കൊള്ളുമിപ്പുരാണതല്ലജത്തെ
നിഷ്ഠയോടുതന്നെ പഠിച്ചുകൊണ്ടീടിനേൻ. 9

ഭക്താഗ്ര്യൻഭവാനോടായതുഞാൻചൊല്ലാ-
മതിൽ
ശ്രദ്ധിപ്പോക്കുടൻതന്നെയീശനിൽമതിയുണ്ടാം 10

വിരക്തന്മാക്കുമിച്ഛയുള്ളോൎക്കുംയോഗികൾക്കും
തരസാഭയംതീർത്തുകാമിതമേതുമേകാൻ
ഹരികീർത്തനത്തെപ്പോൽ ശക്തമായ്മറ്റൊ-
ന്നില്ലെ-
ന്നറിവുള്ളവരെല്ലാം സമ്മതിച്ചിരിക്കുന്നു. 11

പ്രമത്തനായോനായുസ്സെത്രയെന്നറിയാതി-
ക്ഷമയിൽ ദീർഘകാലമിരുന്നാൽ ഫലമെന്തേ?
നിമിഷമല്ലാതില്ല ജീവിതമെന്നറിഞ്ഞാൽ
ശ്രമിക്കാമവനതെല്ലീട, തൻശ്രേയസ്സിനായ്.12

ഖട്വാംഗനെന്നുപേരാം രാജർഷിയല്പംമുൻപേ-
തിട്ടമായായുഷ്കാലമറിഞ്ഞു മുഹൂർത്തത്താൽ
പെട്ടെന്നു സർവം ത്യജിച്ചഭയസ്ഥാനമാമുത്-
കൃഷ്ടവിഷ്ണുപാദപീഠപദത്തെ പ്രാപിച്ചിതു. 13

ഏഴുനാളായുസ്സങ്ങേക്കിനിയുണ്ടല്ലോ,യീ-
യ്യൂഴമപ്പരലോകശ്രേയസ്സിനുദ്യമിക്കു 14

മൃതിയോടടുത്തവൻ സ്വകളേബരത്തിലും
സുതദാരാദിയോടുമിയലും സ്നേഹബന്ധം
ഒന്നാമതായിട്ടുടനസംഗായുധംകൊണ്ടു
നന്നായി ഛേദിക്കണം നിർഭയം കൌരവേന്ദ്രാ!15

വീടുവിട്ടിറങ്ങിപ്പോയ്പ്പുണ്യതീർത്ഥങ്ങളെല്ലാ-
മാടിയിട്ടതിശുദ്ധവിജനപ്രദേശത്തിൽ
ചാരുവായ് വിധിക്കൊത്തു കല്പിച്ചോരാസന-
ത്തിൽ
ധീരനായിരുന്നങ്ങു മനനംചെയ്യുീടണം 16

പരിശുദ്ധമായ്, മാത്രമൂന്നേലു''മോ''മെന്നുള്ള
വരിഷ്ഠമന്ത്രാക്ഷരം ശീലിക്ക മാനസത്താൽ.
ബ്രഹ്മബീജത്തിൽ സ്മൃതിയോടുതൻശ്വാസം
വെന്നു
തന്മനസ്സിനെ ക്രമാലടക്കീടുകവേണം. 17

സ്വാന്തബുദ്ധിയെപ്പിന്നെസ്സാരഥിയാക്കി, ഏത്താ-
ലിന്ദ്രിയങ്ങളെവീണ്ടു വിഷയങ്ങളിൽനിന്നു,
ശുദ്ധവസ്തുവിൽത്താനബ്ബുദ്ധിയെ നിലനിർത്തി-
ക്കൃത്യചാഞ്ചല്യമെന്യേ വസിച്ചീടുക
വേണം 18

അച്യുതാവയവങ്ങളോരോന്നും പ്രത്യേകമായ്
നിശ്ചലധീയാൽപ്പിന്നെ ധ്യാനിച്ചുറപ്പിക്കണം.
അതിനാൽ മനസ്സു നിർവിഷയമായാനന്ദാ-
കൃതിയായ്മാറു,മപ്പോൾധ്യാനിക്കാതിരി-
ക്കണം. 19

ഈടെഴും രജസ്തമോഗുണങ്ങൾ ചലിപ്പിക്കും
മൂഢമാം ചേതസ്സിനെദ്ധീരനായിട്ടും പുമാൻ
[1] ധാരണകൊണ്ടു ജയിച്ചീടണ,മവമൂലം
ചേരുന്ന ദോഷമെല്ലാമെപ്പൊഴേനശിച്ചുപോം20

ശരിയാംധാരണയാൽ സുഖരൂപമായിട്ടു-
മൊരുനല്ലവലംബം കാണുന്ന യോഗിക്കിഹ
ഭക്തിലക്ഷണത്തോടുകൂടിയതായയോഗം
കൈക്കലായീടും ശീഘ്രമില്ല സംശയം നൃപാ! 21

രാജാവു പറഞ്ഞു

എങ്ങിനെ,യേതി,ലേതുവിധധാരണയാന്നാ-
ലിങ്ങുമർത്ത്യനുമനോമാലിന്യമവിളംബം
അസ്തപ്രായമായീടുമെന്നതിൽ സതസമ്മതം
സിദ്ധിച്ചമാർഗ്ഗമതുചൊന്നാലും ബ്രഹ്മവിജ്ഞ!22

ശ്രീശുകൻ പറഞ്ഞു

ആസനമിന്ദ്രിയൌഘം ശ്വാസമെന്നിവവെന്നു-
ഭാസുരകീർത്തേ! സംഗമെന്നിയേ ഭഗവാന്റെ
സ്ഥൂലമായീടുംവിരാഡ്രൂപത്തെബുദ്ധിയൊത്തു
ചാലവേ മാനസവും നിറുത്തി ധ്യാനിക്കണം.23

ഈശന്റെ വിശിഷ്ടമായീടുമീരൂപം ധരാ-
ധീശ്വരാ! സ്ഥൂലങ്ങളിൽവച്ചേറ്റം സ്ഥൂല-
മല്ലോ.

മൂന്നുകാലത്തുമുള്ള കാര്യരൂപമാമിതിൽ-
ച്ചേർന്നുകാണപ്പെടുന്ന ലോകങ്ങൾ പതി-
ന്നാലും. 24

ആവരണങ്ങളേഴൊത്തണ്ഡകോശാഭിഖ്യയി-
ലേവരും കീർത്തിക്കുമീബ്ഭഗവത്സ്വരൂപത്തെ
ധാരണചെയ്യുന്നവർക്കവലംബനമായി
വൈരാജനെന്നുപേരാം പുരുഷൻ വിളങ്ങുന്നു.25

ഇവന്റെപാദമൂലം പാതാളംപാർത്തുകണ്ടാൽ,
നൃവരാ! പ്രപദവും പാർഷ്ണിയും രസാതലം,
വിശ്വകൃത്താമിവന്റെ ഗുൽഫങ്ങൾ മഹാതലം
വിശ്വസിക്കുന്നു ജംഘയതലാതലമെന്നും. 26

[1] നാഭിചക്രം നാസാഗ്രം മുതലായവയിൽ മനസ്സിനെ നിറുത്തുക

ദ്വേ ജാനുനീ സുതലം വിശ്വമൂർത്തേ-
രൂരുദ്വയം വിതലം ചാതലം ച
മഹീതലം തജ്ജഘനം മഹീപതേ
നഭസ്ഥലം നാഭിസരോ ഗൃണന്തി· 27
ഉരഃസ്ഥലം ജ്യോതിരനീകമസ്യ
ഗ്രീവാ മഹർവ്വദനം വൈ ജനോƒസ്യ
തപോ രരാടീം വിദുരാദിപുംസ-
സ്സത്യം തു ശീർഷാണി സഹസ്രശീർഷ്ണഃ 28
ഇന്ദ്രാദയോ ബാഹവ ആഹുരുസ്രാഃ
കർണ്ണൗ ദിശഃ ശ്രോത്രമമുഷ്യ ശബ്ദഃ
നാസത്യദസ്രൗ പരമസ്യ നാസേ
ഘ്രാണോƒസ്യ ഗന്ധോ മുഖമഗ്നിരിദ്ധഃ 29
ദ്യൗരക്ഷിണീ ചക്ഷുരഭൂൽ പതങ്ഗഃ
പക്ഷ്മാണി വിഷ്ണോരഹനീ ഉഭേ ച
തദ്ഭ്രൂവിജൃംഭഃ പരമേഷ്ഠിധിഷ്ണ്യ-
മാപോƒസ്യ താലൂ രസ ഏവ ജിഹ്വാ. 30
ഛന്ദാംസ്യനന്തസ്യ ശിരോ ഗൃണന്തി
ദംഷ്ട്രാ യമഃ സ്നേഹകലാ ദ്വിജാനി
ഹാസോ ജനോന്മാദകരീ ച മായാ
ദുരന്തസർഗ്ഗോ യദപാങ്ഗമോക്ഷഃ 31
വ്രീഡോത്തരോഷ്ഠോƒധര ഏവ ലോഭോ
ധർമ്മഃ സ്തനോƒധർമ്മപഥോƒസ്യ പൃഷ്ഠം
കസ്തസ്യ മേഢ്രം വൃഷണൗ ച മിത്രൗ
കുക്ഷിസ്സമുദ്രാ ഗിരയോƒസ്ഥിസങ്ഘാഃ 32
നദ്യോƒസ്യ നാഡ്യോƒഥ തനൂരുഹാണി
മഹീരുഹാ വിശ്വതനോർന്നൃപേന്ദ്ര!
അനന്തവീര്യഃ ശ്വസിതം മാതരിശ്വാ
ഗതിർവ്വയഃ കർമ്മ ഗുണപ്രവാഹഃ 33

ഈശസ്യ കേശാൻ വിദുരംബുവാഹാൻ
വാസസ്തു സന്ധ്യാം കുരുവര്യ ഭൂമ്നഃ
അവ്യക്തമാഹുർഹൃദയം മനശ്ച
സ ചന്ദ്രമാസ്സർവ്വവികാരകോശഃ 34
വിജ്ഞാനശക്തിം മഹിമാമനന്തി
സർവ്വാത്മനോƒന്തഃകരണം ഗിരിത്രം
അശ്വാശ്വതര്യുഷ്ട്രഗജാ നഖാനി
സർവ്വേ മൃഗാഃ പശവഃ ശ്രോണിദേശേ. 35
വയാംസി തദ്വ്യാകരണം വിചിത്രം
മനുർമ്മനീഷാ മനുജോ നിവാസഃ
ഗന്ധർവ്വവിദ്യാധരചാരണാപ്സര-
സ്സ്വരസ്മൃതീരസുരാനീകവീര്യഃ 36
ബ്രഹ്മാനനം ക്ഷത്രഭുജോ മഹാത്മാ
വിഡൂരുരങ്ഘ്രിശ്രിതകൃഷ്ണവർണ്ണഃ
നാനാഭിധാഭീജ്യഗണോപപന്നോ
ദ്രവ്യാത്മകഃ കർമ്മ വിതാനയോഗഃ
ഇയാനസാവീശ്വരവിഗ്രഹസ്യ 37
യസ്സന്നിവേശഃ കഥിതോ മയാ തേ
സന്ധാര്യതേƒസ്മിൻ വപുഷി സ്ഥവിഷ്ഠേ
മനസ്സ്വബുദ്ധ്യാ ന യതോƒസ്തി കിഞ്ചിൽ. 38
സ സർവ്വധീവൃത്ത്യനുഭൂതസർവ്വ
ആത്മാ യഥാ സ്വപ്നജനേക്ഷിതൈകഃ
തം സത്യമാനന്ദനിധിം ഭജേത 39
നാന്യത്ര സജ്ജേദ്യത ആത്മപാതഃ

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ
മഹാപുരുഷസംസ്ഥാനവർണ്ണനേ **പ്രഥമോƒധ്യായഃ**
ശ്രീമൽഭാഗവതേ ശ്ലോകാഃ 849
ദ്വിതീയസ്കന്ധേ ശ്ലോകാഃ 39

---

# ദ്വിതീയോƒധ്യായഃ

**ശ്രീശുക ഉവാച**

ഏവം പുരാ ധാരണയാƒƒത്മയോനിർ-
നഷ്ടാം സ്മൃതിം പ്രത്യവരുധ്യ തുഷ്ടാൽ
തഥാ സസർജ്ജേദമമോഘദൃഷ്ടി-
ര്യഥാപ്യയാൽ പ്രാഗ്വ്യവസായബുദ്ധിഃ 1
ശാബ്ദസ്യ ഹി ബ്രഹ്മണ ഏഷ പന്ഥാ
യന്നാമഭിർധ്യായതി ധീരപാർത്ഥൈഃ
പരിഭ്രമംസ്തത്ര ന വിന്ദതേƒർത്ഥാൻ
മായാമയേ വാസനയാ ശയാനഃ 2

അതഃ കവിർന്നാമസു യാവദർത്ഥഃ
സ്യാദപ്രമത്തോ വ്യവസായബുദ്ധിഃ
സിദ്ധേƒന്യഥാർത്ഥേ ന യതേത തത്ര
പരിശ്രമം തത്ര സമീക്ഷമാണഃ 3

സത്യാം ക്ഷിതൗ കിം കശിപോഃ പ്രയാസൈഃ
ബാഹൗ സ്വസിദ്ധേ ഹ്യുപബർഹണൈഃ കിം
സത്യഞ്ജലൗ കിം പുരുധാന്നപാത്ര്യാ
ദിഗ്വല്കലാദൗ സതി കിം ദുകൂലൈഃ 4

സുതലം ജാനുദ്വയം, ജംഘനം ഭൂമിയെന്നു,-
മതലവിതലങ്ങളുരുക്കളെന്നും, പിന്നെ
ആകാശംനാഭീസരസ്സെന്നുമുദ്ഘോഷിക്കുന്നി
ലോകത്തിലറിവേറും മാനുഷർ മഹീപതേ! 27
വക്ഷസ്സാണിന്ദ്രലോകം, കഴുത്തു മഹർലോകം,
സൂക്ഷ്മാഭൂതത്തേ! പുനരാനനം ജനർല്ലോകം;
ലലാടം തപോലോകമിശ്ശീഷസഹസ്രന്റെ
തലകൾ സത്യലോകമെന്നും പ്രകീർത്തിക്കുന്നു. 28
പാണികളിന്ദ്രാദികൾ, കണ്ണുങ്ങൾ ദിക്കുകളു-
മാണു, തത്ശ്രോത്രേന്ദ്രിയം ശബ്ദവും ശുഭ്ര-
കീർത്തേ!
ഗന്ധംതാൻഘ്രാണേന്ദ്രിയം, ദീപ്താഗ്നിമുഖം,-
നാസാ-
രന്ധ്റങ്ങൾ രണ്ടുമാത്രേയശ്വിനീദേവദ്വയം. 29
കണ്ണാണു സൂര്യൻ, നേത്രഗോളങ്ങളന്തരീക്ഷ-
മെണ്ണിടാംകൺപോളകൾ പകലും ല്ലുമെന്നായ്
പുരികംബ്രഹ്മലോകമണ്ണാക്കുതണ്ണീരു,മി-
പ്പുരുഷൻതന്റെ ജിഹ്വാരസമെന്നുമോർക്ക. 30
വേദങ്ങൾശിരസ്സുകൾ, ദംഷ്ട്രയന്തകൻ,ദന്ത-
വ്രാതമോസ്ഫീതസ്നേഹകലകൾ തന്നെയല്ലോ
പുഞ്ചിരിജനങ്ങളെ മയക്കും മായതന്നെ-
യഞ്ചിതകടാക്ഷമാണനന്തമാകും സൃഷ്ടി. 31
അധരംലോഭം,മുകൾച്ചുണ്ടുതാൻനാണം പുന-
രധർമ്മംപൃഷ്ഠം, ധർമ്മംസ്തനവുമെന്നോർക്കുക
ബ്രഹ്മാവുഗുഹ്യം മിത്രാവരുണർവൃഷണങ്ങ-
ളംബുധികുക്ഷി ഗിരിനിചയമസ്ഥിക്കൂട്ടം. 32
നാഡികൾനദീഗണം, രോമങ്ങൾപാദപങ്ങ-
ളീടാളുംവായുവത്രേ ശ്വാസോച്ഛ്വാസങ്ങൾ-
ഭൂപാ!
കാലത്തിൻഗതിയത്രേ വയസ്സു, ഭഗവാന്റെ
ലീലകൾപാർക്കിൽ ഗുണപ്രവാഹംതന്നെ-
യല്ലോ. 33
കേശങ്ങളംബുദങ്ങളംബരംസന്ധ്യപിന്നെ-
യീശ്വരഹൃദയംതാനവ്യക്തംമുഖ്യതത്ത്വം
വികാരങ്ങൾക്കശേഷം നിധാനമെന്നായ്-
ലോകം
പുകഴ്ത്തും നിശാകരൻമാനസമെന്നും ചൊൽവൂ. 34
ചിത്തമാമഹത്തത്ത്വംതന്നെയാണഹങ്കാരം
രുദ്രനാണശ്വതരിയൊട്ടകംഗജമശ്വം
എന്നീമൃഗങ്ങളെല്ലാം നഖങ്ങളത്രേ പശു-
വൃന്ദങ്ങളരക്കെട്ടിൻമുൻപിൻവശങ്ങളല്ലോ. 35
പതംഗവർഗ്ഗം ചിത്രശില്പവിദ്യകളാദ്യൻ-
പ്രഥിതൻമനുബുദ്ധി മനുഷ്യൻവാസഗേഹം
ഗന്ധർവ്വാദികളെല്ലാം സപ്തസ്വരങ്ങൾ, ദൈത്യ-
സൈന്യവീര്യോപേതനാം പ്രഹ്ലാദൻ സ്മൃതി-
യത്രേ. 36

ബ്രാഹ്മണൻ മുഖംഭുജം ക്ഷത്രിയൻ വൈശ്യനൂരു-
സന്മതേ! ശൂദ്രൻപാദതലവും തന്നെയല്ലോ
വിവിധദ്രവ്യമൊത്തു വസുരുദ്രാഭ്യർച്ചേന്തു
വിവിധാഖ്യയിൽച്ചെയ്യും യാഗങ്ങൾ കർമ്മ-
ങ്ങളാം. 37

ഈശ്വരശരീരത്തിൻ വിവരമിത്രത്തോളം
ശാശ്വതകീർത്തേ! ഭവാനോടുഞാൻ കഥിച്ചിതു
ഇതിൽനിന്നന്യമായിട്ടില്ലൊന്നുമെങ്ങുമതന-
യതിസ്ഥൂലമാമിതിലുറപ്പിക്കണം ചിത്തം
ധീവൃത്തിമൂലമാകുമനുഭവത്തിൽപെട്ടും
സർവ്വവുമേകനാമീയാത്മാവുതന്നെ യല്ലോ
നാനാത്വം സ്വപ്നതുല്യം കല്പിതമെന്നാകയാ-
ലാനന്ദനിധാനനാമിവനെബ്ഭജിക്കണം
അന്യമായനിൻമനം വച്ചുവോനധോഗതി
തന്നെയാംസംസാരത്തിൽക്കിടന്നുകേഴാ-
മെന്നും. 389

---

# അദ്ധ്യായം 2

ശ്രീശുകൻ പറഞ്ഞു

സ്രഷ്ടാവു പണ്ടിത്തരം ധാരണയാലെ മുര-
ദ്വിട്ടിനെത്തുഷ്ടനാക്കി നഷ്ടമാംസ്മൃതി വീണ്ടും
കൈക്കൊണ്ടു,ബുദ്ധി നേരേയുറപ്പിച്ച [1] മോ-
ഹമാം-
ദ്രുക്കാന്തു പഴേമട്ടുവിഷ്ടപം സൃഷ്ടിച്ചിതു. 1
കർമ്മങ്ങളേതും ഫലയുക്തങ്ങളെന്നു [2] ശബ്ദ-
ബ്രഹ്മമുത്ഘോഷിക്കുന്നുണ്ടെങ്കിലും മഹീപതേ!
മായാരൂപമാമതിൽ ഭ്രമിച്ചു വാസനയാ-
ലായതിൽത്താനടിഞ്ഞു കിടപ്പോൻ മുക്ത-
നാകാ. 2

അതിനാൽ, വിവേകിയായുള്ളവൻ മദമെന്യേ
സ്വതന്ത്രനിത്താൻവേണ്ടും കർമ്മമേ ചെയ്യീടേണ്ടു
ദേഹരക്ഷണം മററുവിധത്തിൽ സാധിക്കുമ്പോൾ
സാഹസകൃത്യങ്ങളിൽ പെട്ടുഴലേണ്ടതുണ്ടോ? 3
ക്ഷോണിയുള്ളപ്പോൾ ശയ്യയ്ക്കെന്തിനായ്-
ശ്രമിക്കണം
പാണിയുള്ളപ്പോൾത്തലയണകൊണ്ടെന്തു-
കാര്യം?
കൈക്കുമ്പിളിരിക്കുമ്പോൾ ഭാജനമെന്തിനോ-
ർത്താൽ?
വല്ക്കലങ്ങളുംദിക്കുമുണ്ടെങ്കിൽമുണ്ടെന്തിനോ? 4

---

1 സഫലമായ കണ്ണുള്ളവൻ 2 വേദം

ചീരാണി കിം പഥി ന സന്തി ദിശന്തി ഭിക്ഷാം
നൈവാംഘ്രിപാഃ പരഭൃതസ്സരിതോഽപ്യശുഷ്യൻ
രുദ്ധാ ഗുഹാഃ കിമജിതോഽവതി നോപസന്നാൻ
കസ്മാൽ ഭജന്തി കവയോ ധനദുർമ്മദാന്ധാൻ. 5

ഏവം സ്വചിത്തേ സ്വത ഏവ സിദ്ധ
ആത്മാ പ്രിയോഽർത്ഥോ ഭഗവാനനന്തഃ
തം നിർവൃതോ നിയതാർത്ഥോ ഭജേത
സംസാരഹേതൂപരമശ്ച യത്ര. 6

കസ്താം ത്വനാദൃത്യ പരാനുചിന്താ-
മൃതേ പശൂനസതീം നാമ യുഞ്ജ്യാൽ
പശ്യൻ ജനം പതിതം വൈതരണ്യാം
സ്വകർമ്മജാൻ പരിതാപാൻ ജുഷാണം. 7

കേചിൽ സ്വദേഹാന്തർഹൃദയാവകാശേ
പ്രാദേശമാത്രം പുരുഷം വസന്തം
ചതുർഭുജം കഞ്ജരഥാങ്ഗശംഖ-
ഗദാധരം ധാരണയാ സ്മരന്തി. 8

പ്രസന്നവക്ത്രം നളിനായതേക്ഷണം
കദംബകിഞ്ജൽക്കപിശംഗവാസസം
ലസന്മഹാരത്നഹിരണ്മയാങ്ഗദം
സ്ഫുരന്മഹാരത്നകിരീടകുണ്ഡലം. 9

ഉന്നിദ്രഹൃൽപങ്കജകർണ്ണികാലയേ
യോഗേശ്വരാസ്ഥാപിതപാദപല്ലവം
ശ്രീലക്ഷ്മണം കൗസ്തുഭരത്നകന്ധര-
മമ്ലാനലക്ഷ്മ്യാ വനമാലയാഽഽചിതം. 10

വിഭൂഷിതം മേഖലയാങ്ഗുലീയകൈ-
ർമ്മഹാധനൈർന്നൂപുരകങ്കണാദിഭിഃ
സ്നിഗ്ദ്ധാമലാകുഞ്ചിതനീലകുന്തളൈ-
ർവ്വിരോചമാനാനനഹാസപേശലം. 11

അദീനലീലാഹസിതേക്ഷണോല്ലസൽ-
ഭ്രൂഭങ്ഗസംസൂചിതഭൂര്യനുഗ്രഹം
ഈക്ഷേത ചിന്താമയമേനമീശ്വരം
യാവന്മനോ ധാരണയാവതിഷ്ഠതേ. 12

ഏകൈകശോഽങ്ഗാനി ധിയാഽനുഭാവയേൽ
പാദാദി യാവദ്ധസിതം ഗദാഭൃതഃ
ജിതം ജിതം സ്ഥാനമപോഹ്യ ധാരയേൽ
പരം പരം ശുദ്ധ്യതി ധീര്യഥാ യഥാ. 13

യാവന്ന ജായേത പരാവരേഽസ്മിൻ
വിശ്വേശ്വരേ ദ്രഷ്ടരി ഭക്തിയോഗഃ
താവൽ സ്ഥവീയഃ പുരുഷസ്യ രൂപം
ക്രിയാവസാനേ പ്രയതഃ സ്മരേത. 14

സ്ഥിരം സുഖം ചാസനമാശ്രിതോ യതി-
ര്യദാ ജിഹാസുരിദമങ്ഗലോകം
കാലേ ച ദേശേ ച മനോ ന സജ്ജയേൽ
പ്രാണാൻ നിയച്ഛേന്മനസാ ജിതാസുഃ 15

മനസ്സ്വബുദ്ധ്യാമലയാ നിയമ്യ
ക്ഷേത്രജ്ഞ ഏതാം നിനയേത്തമാത്മനി
ആത്മാനമാത്മന്യവരുധ്യ ധീരോ
ലബ്ധോപശാന്തിർവ്വിരമേത കൃത്യാൽ. 16

ന യത്ര കാലോഽനിമിഷാം പരഃ പ്രഭുഃ
കുതോ നു ദേവാ ജഗതാം യ ഈശിരേ
ന യത്ര സത്വം ന രജസ്തമശ്ച
ന വൈ വികാരോ ന മഹാൻ പ്രധാനം. 17

പരം പദം വൈഷ്ണവമാമനന്തി ത-
ദ്യന്നേതി നേതീത്യതദുത്സിസൃക്ഷവഃ
വിസൃജ്യ ദൗരാത്മ്യമനന്യസൗഹൃദാ
ഹൃദോപഗുഹ്യാർഹപദം പദേ പദേ. 18

ഇത്ഥം മുനിസ്തൂപരമേദ്വ്യവസ്ഥിതോ
വിജ്ഞാനദൃഗ്വീര്യസുരന്ധിതാശയഃ
സ്വപാർഷ്ണിനാഽഽപീഡ്യ ഗുദം തതോഽനിലം
സ്ഥാനേഷു ഷൾസൂന്നമയേജ്ജിതക്ലമഃ 19

നാഭ്യാം സ്ഥിതം ഹൃദ്യധിരോപ്യ തസ്മാ-
ദുദാനഗത്യോരസി തം നയേന്മുനിഃ
തതോഽനുസന്ധായ ധിയാ മനസ്വീ
സ്വതാലുമൂലം ശനകൈർന്നയേത. 20

തസ്മാൽ ഭ്രുവോരന്തരമുന്നയേത
നിരുദ്ധസപ്തായതനോഽനപേക്ഷഃ
സ്ഥിത്വാ മുഹൂർത്താർദ്ധമകുണ്ഠദൃഷ്ടി-
ർന്നിർഭിദ്യ മൂർധൻ വിസൃജേൽ പരം ഗതഃ 21

യദി പ്രയാസ്യൻ നൃപ പാരമേഷ്ഠ്യം
വൈഹായസാനാമുത യദ്വിഹാരം
അഷ്ടാധിപത്യം ഗുണസന്നിവായേ
സഹൈവ ഗച്ഛേന്മനസേന്ദ്രിയൈശ്ച. 22

ഉടുക്കാൻ കീറത്തുണി വഴിയിൽകിടപ്പില്ലേ?
കിടപ്പാൻ ഗുഹാമുഖമടഞ്ഞുപോയില്ലല്ലോ
തരുന്നവല്ലോ ഫലം പരാർത്ഥം ജീവിച്ചിട്ടും
തരുക്കൾ, നദിയെല്ലാം വരണ്ടുപോയില്ലല്ലോ,
സന്തതം പാലിക്കുന്ന ഭഗവാൻ ഭക്തരെ,പ്പി-
ന്നെന്തിനുസേവിക്കണം ധനദുർമ്മദാന്ധരെ? 5
ഇമ്മട്ടുവിരക്തനായ് നിശ്ചിതസ്വരൂപനാം
സന്മതി, നിജഹൃത്തിൽ സ്വയമേ കുടികൊള്ളും
അനന്തൻസത്യപ്രേമസ്വരൂപൻ ഭഗവാനെ-
യനിശം ഭജിക്കണം സംസാരമതോടെപോം 6

പരമാത്മാവിനെ സംസേവിക്കാതെന്നുമേ വൈ-
തരണിതന്നിൽജനം കർമ്മത്തിൻഫലമായി
സങ്കടപ്പെടുന്നതു കണ്ടുകൊണ്ടകൃത്യത്തിൽ-
പ്പുകെട്ടുകമോ പശുപ്രായനല്ലാത്ത മർത്യൻ? 7
ഹൃദയാകാശംതന്നിൽ വസിക്കുന്നവനായി,
മുദിതാനനനായിട്ടു ഗുഷ്ടപ്രായനായി,
ചതുഷ്പാണിയിൽ ശംഖം ചക്രവും സരോജവും
ഗദയും ധരിച്ചേററം വിളങ്ങുന്നവനായി,
നളിനായതാക്ഷനായ്ക്കദംബിൻതാരല്ലിത-
ന്നൊളിയാർന്നിടും മഞ്ഞപ്പട്ടുടയാട ചാർത്തി,
ഉന്നതമണിലസത്കുണ്ഡലകിരീടങ്ങൾ
മിന്നിടും രത്നോല്ലസത്സുവർണ്ണാംഗദങ്ങളും
യോഗത്താലുന്നിദ്രമാംഹൃത്പത്മകേസരത്തിൽ
യോഗീന്ദ്രരുറപ്പിച്ച പാദപല്ലവങ്ങളും
ലക്ഷ്മീലക്ഷ്മവും, ഗളതലത്തിൽശോഭിച്ചിടും
കൌസ്തുഭം, വാടാവനമാലയുമൊത്തിണങ്ങി,
അരഞ്ഞാൺ, മോതിരങ്ങൾ, നൂപുരകങ്കണങ്ങൾ,
വരഭൂഷണങ്ങളുമണിഞ്ഞുമോടികൂടി,
ചുരുണ്ടുമിനുത്തുള്ള നീലകുന്തളങ്ങളാൽ
പരിശോഭിക്കും കോമളാനനംതന്നിൽനിന്നും
ചൊരിയും മന്ദഹാസത്തോടൊത്തുകടക്കണ്ണും
പുരികങ്ങളുംമെല്ലെയിളക്കിയനുഗ്രഹം
അരുളുംചിന്താമയനാകുമബ്ഭഗവാനെ
ശരിയായുറച്ചുള്ളിൽ നില്പോളം ധ്യാനിക്കുക 8-12
നേരേയപ്പാദംതൊട്ടുഹാസാന്തമവയവ-
മോരോന്നും ചേതസ്സിനാലനുഭാവനംചെയ്തു
തെളിഞ്ഞഭാഗംവിട്ടുമറെറാന്നിങ്ങനെ തുട-
ർന്നലംതൻബുദ്ധി ശുദ്ധമാവോളം ധ്യാനിക്കുക. 13
വിശ്വേശനായിപ്പരാവരനാമിദ്രഷ്ടാവിൽ
ശാശ്വതഭക്തിയോഗം സംഭവിച്ചീടുവോളം
നിയതചേതസ്സായിട്ടാക്രിയാവസാനത്തിൽ
നിയതം സ്മരിക്കണം വിരാട്ടിൻ സ്ഥൂലരൂപം. 14
ജിതപ്രാണനാംയോഗി ശരീരം ത്യജിക്കുവാൻ
കൊതിക്കിൽ, സുഖമായ്സുസ്ഥിരമാമാസന-
ത്തിൽ
ഇരുന്നു ദേശംകാലമിവയിൽനിന്നു ചിത്തം
വിരമിപ്പിച്ചിട്ടുള്ളിൽ പ്രാണനെയടക്കണം 15
ശുദ്ധമായീടുംധീയാൽ മാനസമടക്കിത്തൻ-
ബുദ്ധിയെപ്പരംജീവാത്മാവോടുയോജിപ്പിച്ചു
പരമാത്മാവിൽപിന്നെജ്ജീവനെ ലയിപ്പിച്ച-
പ്പരമാത്മാവുമേവറൊന്നല്ലതാൻ തന്നെയെ-
ന്നായ്. 16

ഉറപ്പിച്ചുപരതിയാർന്നിടും ധീരന്നു പി-
ന്നൊരുകൃത്യവും ശേഷിക്കുന്നില്ല നരർഷഭാ!
അവനെദ്ദേവപ്രഭുകാലവും ബാധിക്കയി-
ല്ലവനില്ലല്ലോ പിന്നെയൊരുനാളിലും നാശം,
കാലമാചാദിതന്മാരാം വിണ്ണോരുമാരുമൊരു-
കാലത്തുമവനോടു കാട്ടുവാനൊന്നുമില്ല.
മഹത്തത്വവും ഗുണത്രിതയമവ്യക്തവു-
മഹങ്കാരവുമൊന്നുമാനിലവന്നോനില്ല. 17
കായാഭിമാനംവെടിഞ്ഞോരോരുജഡത്തേയു-
മായതല്ലായതല്ലല്ലെന്നുകണ്ടുപേക്ഷിച്ചു
ചിത്തത്താൽ പൂജ്യവിഷ്ണുപാദത്തെയാശ്ലേഷിച്ചു,
നിത്യമാം സ്ഥാനമതാണെന്നവരറിയുന്നു. 18
ഈദൃശമുറപ്പിച്ചു ശാസ്ത്രാഭ്യാസത്താലാളും
[1] ബോധദൃഗ്വീര്യത്തിനാൽ വിഷയവാസനാഘലം
നശിപ്പിച്ചുപരമിച്ചീടണം മുനിയോഗ-
വശനായ്ഗുദം കുതികാലുകൊണ്ടടച്ചഥ
അവിടെനിന്നു മേല്പോട്ടായാസമെന്യേ മെല്ലെ-
പ്പവമാനനെസ്ഥാനമാറിലും കയററണം. 19
നാഭിയിൽ സ്ഥിതനാകും വായുവേ ഹൃത്തി-
ലേററി-
യാഭാഗംതന്നിൽനിന്നു [2]മുദാനാനുഗനാക്കി
ഉരസ്സിൽ കയററണം, മനസ്വിയവിടേന്നും
മുറയ്ക്കുനിജധീയാലനുസന്ധാനംചെയ്തു,
മെല്ലെമെല്ലവേപിന്നെ വിശുദ്ധിചക്രാഗ്രമാ-
യുള്ളതൻ [3]താലുമൂലം തന്നിലാനയിക്കണം. 20
പ്രാണനെപ്പിന്നെത്താലുമൂലത്തിൽനിന്നുമെല്ലെ-
ത്താനേതാൻശ്രോത്രനേത്രാദ്യങ്ങളാംമാർഗ്ഗമേഴും
അടച്ചിട്ടാജ്ഞാചക്രമായിടും ഭ്രൂമദ്ധ്യത്തിൽ
തടഞ്ഞുനിർത്തി, യർദ്ധമുഹൂർത്തനേരംമാത്രം
സുസ്ഥിരം സ്ഥിതിചെയ്തി,ട്ടുകുണ്ഡദൃഷ്ടിയായി
മൂർദ്ധാവുമാർഗ്ഗം ബ്രഹ്മഗതനായ്ത്തള്ളണം
മെയ്. 21
അംബുജാസനൻ തൻെറയുച്ചസ്ഥാനത്തെ-
യോപി-
ന്നംബരചര സിദ്ധ വിഹാര പദത്തെയോ,
ഗുണസഞ്ചയ രൂപമാകുമിബ്രഹ്മാണ്ഡത്തി-
ലണിമാദ്യൈശ്വര്യാധിഷ്ഠാനസ്ഥാനത്തെയോ
കിട്ടണമെന്നുള്ളവൻ മാനസേന്ദ്രിയങ്ങളെ
വിട്ടിടാതിരിക്കണമെങ്കിലേ സാധിച്ചീടൂ. 22

1 ജ്ഞാനദൃഷ്ടിയുടെ ശക്തി  2 ഉദാനനെ അനുഗമിക്കുന്നവൻ  3 അണ്ണാക്കിൻെറ അടിവശം

യോഗേശ്വരാണാം ഗതിമാഹുരന്ത-
ർബ്ബഹിസ്ത്രിലോക്യാഃ പവനാന്തരാത്മനാം
ന കർമഭിസ്താം ഗതിമാപ്നുവന്തി
വിദ്യാതപോയോഗസമാധിഭാജാം 23
വൈശ്വാനരം യാതി വിഹായസാ ഗത-
സ്സുഷുമ്നയാ ബ്രഹ്മപഥേന ശോചിഷാ
വിധൂതകൽക്കോഽഥ ഹരേരുദസ്താൽ
പ്രയാതി ചക്രം നൃപ! ശൈശുമാരം. 24
തദ്വിശ്വനാഭിം ത്വതിവർത്ത്യ വിഷ്ണോ-
രണീയസാ വിരജേനാത്മനൈകഃ
നമസ്കൃതം ബ്രഹ്മവിദാമുപൈതി
കല്പായുഷോ യദ്വിബുധാ രമന്തേ. 25
അഥോ അനന്തസ്യ മുഖാനലേന
ദന്ദഹ്യമാനം സ നിരീക്ഷ്യ വിശ്വം
നിര്യാതി സിദ്ധേശ്വരജുഷ്ടധിഷ്ണ്യം
യദ്ദ്വൈപരാർധ്യം തദ്ദു പാരമേഷ്ഠ്യം. 26
ന യത്ര ശോകോ ന ജരാ ന മൃത്യു-
ർന്നാർത്തിന്ന ചോദ്വേഗ ഋതേ കുതശ്ചിത്
യച്ചിത്തതോഽദഃ കൃപയാനിദംവിദാം
ദുരന്തദുഃഖപ്രഭവാനുദർശനാൽ 27

തതോ വിശേഷം പ്രതിപദ്യ നിർഭയ-
സ്തേനാത്മനാപോഽനലമൂർത്തിരത്വരൻ
ജ്യോതിർമ്മയോ വായുമുപേത്യ കാലേ
വായ്വാത്മനാ ഖം ബൃഹദാത്മലിംഗം. 28
ഘ്രാണേന ഗന്ധം രസനേന വൈ രസം
രൂപം തു ദൃഷ്ട്യാ ശ്വസനം ത്വചൈവ
ശ്രോത്രേണ ചോപേത്യ നഭോഗുണത്വം
പ്രാണേന ചാകൂതിമുപൈതി യോഗീ. 29
സ ഭൂതസൂക്ഷ്മേന്ദ്രിയസന്നികർഷം
മനോമയം ദേവമയം വികാര്യം
സംസാദ്യ ഗത്യാ സഹ തേന യാതി
വിജ്ഞാനതത്ത്വം ഗുണസന്നിരോധം. 30
തേനാത്മനാത്മാനമുപൈതി ശാന്ത-
മാനന്ദമാനന്ദമയോഽവസാനേ
ഏതാം ഗതിം ഭാഗവതീം ഗതോ യ-
സ്സ വൈ പുനർന്നേഹ വിഷജ്ജതേഽംഗ. 31
ഏതേ സൃതീ തേ നൃപ! വേദഗീതേ
ത്വയാഭിപൃഷ്ടേ ഹ സനാതനേ ച
യേ വൈ പുരാ ബ്രഹ്മണ ആഹ പൃഷ്ട
ആരാധിതോ ഭഗവാൻ വാസുദേവഃ 32

നഹ്യതോഽന്യഃ ശിവഃ പന്ഥാ വിശതസ്സംസൃതാവിഹ
വാസുദേവേ ഭഗവതി ഭക്തിയോഗോ യതോ ഭവേൽ. 33
ഭഗവാൻ ബ്രഹ്മ കാർത്സ്ന്യേന ത്രിരന്വീക്ഷ്യ മനീഷയാ
തദധ്യവസ്യൽ കൂടസ്ഥോ രതിരാത്മൻ യതോ ഭവേൽ 34
ഭഗവാൻ സർവ്വഭൂതേഷു ലക്ഷിതഃ സ്വാത്മനാ ഹരിഃ
ദൃശ്യൈർബ്ബുദ്ധ്യാദിഭിർദ്രഷ്ടാ ലക്ഷണൈരനുമാപകൈഃ 35
തസ്മാൽ സർവ്വാത്മനാ രാജൻ ഹരിസ്സർവ്വത്ര സർവ്വദാ
ശ്രോതവ്യഃ കീർത്തിതവ്യശ്ച സ്മർത്തവ്യോ ഭഗവാന്നൃണാം. 36
പിബന്തി യേ ഭഗവത ആത്മനസ്സതാം
കഥാമൃതം ശ്രവണപുടേഷു സംഭൃതം
പുനന്തി തേ വിഷയവിദൂഷിതാശയം
വ്രജന്തി തച്ചരണസരോരുഹാന്തികം. 37

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ**

**പുരുഷസംസ്ഥാവർണ്ണനം നാമ ദ്വിതീയോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 886** **ദ്വിതീയസ്കന്ധേ ശ്ലോകാഃ 76**

---

# തൃതീയോഽധ്യായഃ

**ശ്രീശുക ഉവാച**

ഏവമേതന്നിഗദിതം പൃഷ്ടവാൻ യത്ഭവാന്മമ
നൃണാം യൽ മ്രിയമാണാനാം മനുഷ്യേഷു മനീഷിണാം. 1
ബ്രഹ്മവർച്ചസകാമസ്തു യജേത ബ്രഹ്മണസ്പതിം
ഇന്ദ്രമിന്ദ്രിയകാമസ്തു പ്രജാകാമഃ പ്രജാപതീൻ. 2

വിദ്യയും, തപസ്സതും, യോഗവും, സമാധിയും
സിദ്ധമായ് മാത്രതാന്തർഭാഗത്തു സൂക്ഷ്മദേഹം
ധരിക്കും യോഗീന്ദ്രൎക്കീ മൂപ്പാരിന്നകം പുറം
ചരിക്കാമൊപ്പമതു മററു കമ്മത്താലാകാ. 33
മഹസ്സകലന്നിട്ടും സുഷുമ്നാമാർഗ്ഗമായി
വിഹായസ്സിലും പിന്നെ യജപന്ഥാവിലൂടെ
വഹ്നി തന്നിലുമെത്തി, യഴക്കററുദ്ധ്വസ്ഥം മൗ-
കന്ദമാം ശൈശുമാരചക്രത്തെ പ്രാപിക്കുന്നു. 24
ലോകത്തിൻ നാഭിയാകുമാവിഷ്ണുസ്ഥാനം കട-
ന്നേകനായണവാകും പാവന ദേഹത്തോടും
ആരുമേനമിച്ചീടും ബ്രഹ്മജ്ഞാവാസസ്ഥാന-
ത്തേറുന്നിതങ്ങുവാഴ്‌വൂകല്പകാലായുസ്സുകൾ. 25
പിന്നീടായവനങ്ങുനിന്നാദിശേഷാനന-
വഹ്നിതന്നസഹ്യമാം ജ്വാലയാൽ നിരന്തരം
ഭുവനം പാടേ ദഹ്യമാനമായ്ക്കണ്ടുടൻതാ-
നവിടംതള്ളി ബ്രഹ്മലോകത്തെ പ്രാപിക്കുന്നു.
പരാദ്ധദ്വയം, നിലനിന്നീട്ടുന്നതും, സിദ്ധേ-
ശ്വരവാസസ്ഥാനവും, ശ്രേഷ്ഠവുമാണീ
ലോകം. 26
അവിടെ ദുഃഖമില്ല, മൃതിഭീതികളില്ല,
ലവവും ജരാനരതൊട്ടപീഡയുമില്ല
ആത്മാനഭിജ്ഞന്മാർ തൻ ദുരന്താത്തിയിൽ-
കൃപാർ-
ദ്രാത്മാക്കളായുദിക്കും വല്ലായ്മയൊന്നല്ലാതെ,27
അവിടെനിന്നു പൃഥ്വീരൂപനായ് ഭയഹീനം
സ്വവപുസ്സോടും ജലാത്മകത്വം പ്രാപിച്ചഥ
സംഭ്രമമെന്യേ ജ്യോതിർമ്മയനായ്, കാല-
മാമ്പോ,-
ളുമ്പോട്ട വായുസ്വരൂപത്തെയുമാന്നു, പിന്നെ
ധരണീപതേ! യാത്മലക്ഷ്മവും ബൃഹത്തുമാ-
യിരിക്കുമാകാശത്തിൻ രൂപവും പ്രാപിക്കുന്നു. 28
മൂക്കിനാൽ ഗന്ധം, രസം നാവിനാൽ-
രൂപംകണ്ണാൽ,
ത്വക്കിനാൽ സ്പർശം, ശ്രോത്രേന്ദ്രിയത്താൽ ശബ്ദ-
ത്തെയും,
ജയിച്ചിട്ടഥപഞ്ചേന്ദ്രിയങ്ങൾ കൊണ്ടതാതിൻ-
ക്രിയകൾ നിവ്വഹിച്ചീടുന്നിതാ യോഗീ-
ശ്വരൻ. 29
ചേതോരൂപമായ് ദേവമയമായ് സ്ഥൂലസൂക്ഷ്മ-
ഭൂതേന്ദ്രിയങ്ങൾക്കെല്ലാം ലയസ്ഥാനവുമാകും
അഹംതത്ത്വത്തോടൊത്തുചേന്നതിൽ പിന്നീ-
ടതിൻ-
സഹഗാമിയായതോടൊപ്പമഗ്ഗുണങ്ങൾതൻ.
ലയസ്ഥാനമായീട്ടും, വിജ്ഞാനതത്ത്വത്തിനെ
പ്രയത്നമെന്യേ പ്രാപിക്കുന്നിതായോഗി-
വയ്യൻ. 30

ഭൂപതേ!യിപ്രകാരമീയോഗിമുഖ്യതത്ത്വ-
രൂപത്തോടാനന്ദസ്വരൂപനായന്ത്യത്തിങ്കൽ
വിരഹിതോപാധിയായ് ശാന്തമായാനന്ദമാ-
യിരിക്കും പരമാത്മാവായിട്ട ഭവിക്കുന്നു.
ഈവിധം ഭഗവത്സ്വരൂപസംബന്ധസ്ഥിതി
കൈവന്നവന്നു പിന്നെയില്ല സംസാരബന്ധം.31
വേദത്തിൽ വിധിച്ചതും നീ ചോദിച്ചതും പുന-
രേതുകാലത്തും സ്ഥിതിചെയ്യുതുമായിരിക്കും
സദ്യോമുക്തിയും ക്രമമുക്തിയും രണ്ടുമിപ്പോൾ
പൃഥ്വീശശിഖാമണേ! നിന്നോടിങ്ങനെ-
ചൊന്നേൻ
രണ്ടുമാഗ്ഗവുമിതു പണ്ടു നാന്മുഖനോട്ട
പുണ്ഡരീകാക്ഷൻതന്നെയരുളിച്ചെയ്തതല്ലോ 32
ഏതൊന്നിൽനിന്നാം വാസുദേവനിൽ ഭക്തി-
യോഗം
ജാതമായീടുമതുപോലെളുതായമാഗ്ഗം
ഭൂതലംതന്നിൽ ബ്ഭവദുഃഖിതന്മാൎക്കു വേറേ
യാതൊന്നുമില്ലെന്നറിഞ്ഞീടുക ധരാപതേ! 33
നാന്മുഖനേകാഗ്രമാം മാനസത്തോടിരുന്നു
തന്മനീഷയാൽ വേദം മുഴുവൻ മൂന്നാവൃത്തി
പരിശോധിച്ചു സവ്വാത്മാവാം ശ്രീഹരിയിലെ
പരമപ്രേമംതന്നെയുത്കൃഷ്ടമെന്നുറച്ചാൻ. 34
ജ്ഞാനാദി പൂണ്ണനായിസ്സമസ്തചരാചര-
പ്രാണനാമന്തയ്യാമി ഹരിയെ ദ്രഷ്ടാവെന്നായ്
ജഡബുദ്ധ്യാദിയാലുമനുമാനത്തിനുള്ള
ദൃഢലക്ഷണത്താലുമറിയപ്പെട്ടിരിപ്പു 35
അല്ലയോ രാജൻ! ഭവാനതിനാ, ലെല്ലായ്പ്പൊഴും
കില്ലെന്യേസവ്വത്തിലും സവ്വാത്മഭാവത്തൊടും
നരൎക്കു കേട്ടീടാനും സതതം കീൎത്തിക്കാനും
സ്മരിക്കുവാനും യോഗ്യൻ ഹരിയെന്നുറയ്ക്കുക. 36
സജ്ജനഹൃദയാന്തർവാസിയാം ഭഗവാൻതൻ
സ്വച്ഛമാംകഥാമൃതം ശ്രവണപുടങ്ങളിൽ
നിറച്ചുപാനംചെയ്‌വോർ [1]വിഷയദൂഷിതാന്തഃ-
കരണം ശുദ്ധമാക്കി പ്രാപിപ്പൂ തത്പദാ-
ബ്ജം. 37

---

## അദ്ധ്യായം 3

ശ്രീശുകൻ പറഞ്ഞു

മർത്യരിൽവെച്ചാസന്നമൃത്യുവാം മനീഷിതൻ-
കത്തവ്യമേവം ഭവാൻ ചോദിക്കയാലെചൊ-
ന്നേൻ. 1
ബ്രഹ്മതേജസ്സിനാശവയ്ക്കുവോൻ ബ്രഹ്മനേയു-
മമ്മട്ടഭോഗസൌഖ്യംകാമിപ്പോനിന്ദ്രനേയും
സന്താനംവേണ്ടുന്നവൻ പ്രജേശവൃന്ദത്തെയു-
മന്തരമെന്യേ ഭജിച്ചീടണം നിരന്തരം. 2

---

[1] വിഷയങ്ങളാൽ ദൂഷിച്ച മനസ്സ്

ദേവീം മായാം തു ശ്രീകാമസ്തേജസ്കാമോ വിഭാവസും
വസുകാമോ വസൂൻ രുദ്രാൻ വീര്യകാമോഽഥ വീര്യവാൻ. 3
അന്നാദ്യകാമസ്ത്വദിതിം സ്വർഗ്ഗകാമോഽദിതേസ്സുതാൻ
വിശ്വാൻ ദേവാൻ രാജ്യകാമസ്സാധ്യാൻ സംസാധകോ വിശാം. 4
ആയുഷ്കാമോഽശ്വിനൗ ദേവൗ പുഷ്ടികാമ ഇളാം യജേൽ
പ്രതിഷ്ഠാകാമഃ പുരുഷോ രോദസീ ലോകമാതരൗ. 5
രൂപാഭികാമോ ഗന്ധർവ്വാൻ സ്ത്രീകാമോഽപ്സര ഉർവ്വശീം
ആധിപത്യകാമസ്സർവ്വേഷാം യജേത പരമേഷ്ഠിനം. 6
യജ്ഞം യജേദ്യശസ്കാമഃ കോശകാമഃ പ്രചേതസം
വിദ്യാകാമസ്തു ഗിരിശം ദാമ്പത്യാർത്ഥ ഉമാം സതീം. 7
ധർമ്മാർത്ഥ ഉത്തമശ്ലോകം തന്തും തന്വൻ പിതൄൻ യജേൽ
രക്ഷാകാമഃ പുണ്യജനാനോജസ്കാമോ മരുൽഗണാൻ. 8
രാജ്യകാമോ മന്വൻ ദേവാൻ നിരൃതിം ത്വഭിചരൻ യജേൽ
കാമകാമോ യജേൽ സോമമകാമഃ പുരുഷം പരം. 9
അകാമസ്സർവ്വകാമോ വാ മോക്ഷകാമ ഉദാരധീഃ
തീവ്രേണ ഭക്തിയോഗേന യജേത പുരുഷം പരം. 10
ഏതാവാനേവ യജതാമിഹ നിഃശ്രേയസോദയഃ
ഭഗവത്യചലോ ഭാവോ യദ്ഭാഗവതസങ്ഗതഃ 11

ജ്ഞാനം യദാ പ്രതിനിവൃത്തഗുണോർമ്മിചക്ര-
മാത്മപ്രസാദ ഉത യത്ര ഗുണേഷ്വസംഗഃ
കൈവല്യസമ്മതപഥസ്ത്വഥ ഭക്തിയോഗഃ
കോ നിർവൃതോ ഹരികഥാസു രതിം ന കുര്യാൽ. 12

ശൌനക ഉവാച

ഇത്യഭിവ്യാഹൃതം രാജാ നിശമ്യ ഭരതർഷഭഃ
കിമന്യൽ പൃഷ്ടവാൻ ഭൂയോ വൈയാസകിമൃഷിം കവിം. 13
ഏതച്ഛുശ്രൂഷതാം വിദ്വൻ സൂത! നോഽർഹസി ഭാഷിതും
കഥാ ഹരികഥോദർക്കാസ്സതാം സ്യുസ്സദസി ധ്രുവം. 14
സ വൈ ഭാഗവതോ രാജാ പാണ്ഡവേയോ മഹാരഥഃ
ബാലക്രീഡനകൈഃ ക്രീഡൻ കൃഷ്ണക്രീഡാം യ ആദദേ. 15
വൈയാസകിശ്ച ഭഗവാൻ വാസുദേവപരായണഃ
ഉരുഗായഗുണോദാരാസ്സതാം സ്യുർഹി സമാഗമേ. 16
ആയുർഹരതി വൈ പുംസാമുദ്യന്നസ്തം ച യന്നസൌ
തസ്യർതേ യൽക്ഷണോ നീത ഉത്തമശ്ലോകവാർത്തയാ. 17
തരവഃ കിം ന ജീവന്തി ഭസ്ത്രാഃ കിം ന ശ്വസന്ത്യുത
ന ഖാദന്തി ന മേഹന്തി കിം ഗ്രാമപശവോഽപരേ. 18
ശ്വവിഡ്വരാഹോഷ്ട്രഖരൈസ്സംസ്തുതഃ പുരുഷഃ പശുഃ
ന യൽകർണ്ണപഥോപേതോ ജാതു നാമ ഗദാഗ്രജഃ 19

ബിലേ ബതോരുക്രമവിക്രമാൻ യേ
ന ശൃണ്വതഃ കർണ്ണപുടേ നരസ്യ
ജിഹ്വാസതീ ദാർദ്ദുരികേവ സൂത
ന ചോപഗായത്യുരുഗായഗാഥാഃ 20
ഭാരഃ പരം പട്ടകിരീടജുഷ്ട-
മപ്യുത്തമാങ്ഗം ന നമേന്മുകുന്ദം
ശാവൌ കരൌ നോ കുരുതസ്സപര്യാം
ഹരേർല്ലസൽകാഞ്ചനകങ്കണൌ വാ. 21

ബർഹായിതേ തേ നയനേ നരാണാം
ലിംഗാനി വിഷ്ണോർന്ന നിരീക്ഷതോ യേ
പാദൌ നൃണാം തൌ ദ്രുമജന്മഭാജൌ
ക്ഷേത്രാണി യാനുവ്രജതോ ഹരേര്യൌ. 22
ജീവഞ്ഛവോ ഭാഗവതാംഘ്രിരേണും
ന ജാതു മർത്ത്യോഽഭിലഭേത യസ്തു
ശ്രീവിഷ്ണുപദ്യാ മനുജസ്തുളസ്യാ-
ശ്ശ്വസച്ഛവോ യസ്തു ന വേദ ഗന്ധം. 23

ഐശ്വര്യത്തിനായ് ദുർഗ്ഗാദേവിതന്നെയും തേജ-
സ്സാശിപ്പോനഗ്നിയേയും വിത്തത്തെയാഗ്രഹി-
പ്പോൻ
വസുക്കളെട്ടിനേയും വീര്യേച്ഛു്ശ്രുഘോരകർമ്മ-
വശനായ്ഘോരരുദ്രന്മാരെയും പൂജിക്കണം. 3
അന്നാദിയാശിക്കുവോനദിതീ ദേവിയേയും
വിണ്ണേറാൻ കൊതിക്കുവോനാദിതേയ
ന്മാരെയും
രാജ്യാർത്ഥി വിശേ്വദേവന്മാരെയും ജനങ്ങൾ-
തൻ-
പൂജ്യത്വത്തിനു സാദ്ധ്യന്മാരെയും പൂജിക്കണം. 4
ആയുസ്സിനിച്ഛിക്കുവോനശ്വിനീദേവന്മാരും
സ്വീയാഭിവൃദ്ധിയോപ്പോനവനീദേവിതാനും
കേവലം പ്രതിഷ്ഠയ്ക്കായ് ലോകമാതാക്കളാകും
[1]ദ്യാവാഭൂദേവിമാരും സേവ്യരാണുവ്വീപതേ! 5
സൌന്ദര്യമിഛരിക്കുവോൻ ഗന്ധർവ്വഗണത്തെയും
തന്വിയെക്കാമിക്കുവോനുർവ്വശീ ദേവിയേയും
സർവ്വാധിപതിയാവാൻ വെമ്പുവോനജനേയും
നിർവ്വിഘ്നം ഭക്തിയുക്തം യജിച്ചീട്ടുകവേണം. 6
കീർത്തിയാശിക്കുന്നവൻ യജ്ഞേശനേയും കോശ-
വൃദ്ധിയാഗ്രഹിക്കുവോൻ വരുണദേവനേയും
വിദ്യയർത്ഥിപ്പോൻ ശിവൻ തന്നെയും ദാമ്പ-
ത്യസം-
സിദ്ധിയിച്ഛരിപ്പോൻ പതിവ്രതയാമുമയേയും. 7
ധർമ്മാർത്ഥിയുത്തമനാം വിഷ്ണുവിനെയും കുലം
നന്മയിൽനിലനിർത്താൻ പിതൃദേവന്മാരെയും
രക്ഷയാശിപ്പോൻ പുണ്യജനങ്ങളേയുമോജഃ-
കാങ്ക്ഷിയായീട്ടുന്നവൻ മരുദ്ദേവന്മാരെയും. 8
പൃഥ്വീശനാകാനോപ്പോൻ മനുദേവന്മാരെയും
ശത്രുനാശാഭിലാഷി വരുണദേവനേയും
കാമത്തെക്കാമിക്കുവോൻ സോമദേവനേയും നി-
ഷ്കാമൻ ശ്രീമഹാവിഷ്ണുതന്നെയും യജിക്കണം 9
ആശയൊന്നിലുമില്ലാത്തവനും സമസ്തവ്യ-
മാശിക്കുവോനുമുദാരാശയൻ മോക്ഷാർത്ഥിയും
അത്യന്തതീവ്രമായ ഭക്തിയോഗത്തിനാൽത്താ-
നുത്തമപുമാനാം ശ്രീഹരിയെ യജിക്കണം. 10
ദേവതാ സേവയേതും ഭഗവത്ഭക്തസംഗം
കൈവന്നീട്ടുന്നതിന്നുമാവഴിഭഗവാനിൽ
നിശ്ചലഭക്തിയുളവാകാനുമുതകുന്ന
നിശ്ചയ,മതാണിതിൻ പരമപ്രയോജനം. 11
ഏതൊന്നിൻബോധത്തിനാൽ [2]ഗുണോർമ്മി-
യക്ഷുബ്ധമാ-
മേതൊന്നാൽ മനസ്സിനു സംശുദ്ധിയുണ്ടാകുന്നു
ഏതിനാൽഗുണസംഗംവിട്ടു വൈരാഗ്യമുണ്ടാ-
മേതുകൈവല്യതുല്യഭക്തിയോഗംവളത്തും

ആ വിഷ്ണുചരിതത്തിലാനന്ദിച്ചിരുന്നീട്ടു-
മേവനാണതിൽനിന്നുപിന്നെപ്പിന്മാറുന്നവൻ. 12

**ശൌനകൻ പറഞ്ഞു**

ഈവിധമരുളീട്ടും കവിയാമൃഷിയോട-
ബ്ഭുവലാരാതിവേറേയെന്തെല്ലാംചോദി-
ച്ചിതു 13
ഉത്സുകർഞങ്ങളോടായങ്ങതുചൊൽകസൂതാ
സത്സദസ്സിങ്കൽ ഹരികഥകൾക്കിടമുണ്ടാം 14
പാണ്ഡവേയനും മഹാരഥനുമാമന്നൃപൻ
പുണ്ഡരീകാക്ഷഭക്തനെന്നതു സുപ്രസിദ്ധം
കുട്ടിക്കാലത്തുമിബ്ഭൂപാലകൻ ഹരിലീല
കാട്ടിത്തന്നെയാം കളിയാടിയതെന്നുംകേൾപ്പു. 15
ഭഗവാൻ വ്യാസാത്മജൻതാനും ശ്രീവാസുദേവ-
ഭഗവത് പരായണൻ തന്നെയാകുന്നുവല്ലോ
താദൃശസത്തുക്കൾതൻ സമ്മേളനത്തിലുണ്ടാം
മാധവഗുണോത്കൃഷ്ടകഥകളേറെന്നൂനം. 16
ഉത്തമശ്ലോകകഥാകീർത്തനത്തിനാലൊരു-
മാത്രയെങ്കിലുംനേരം നയിക്കാത്തവരാകും
മർത്ത്യന്മാർ തന്നായുസ്സമാത്രമേ നിത്യമുദ-
യാസ്തമയങ്ങളാലും ഭാനുമാൻ ഹരിച്ചീട്ടു. 17
ജീവിച്ചീട്ടുന്നതില്ലേ പാദപങ്ങളുംപാർത്താൽ?
കേവലംതുരുത്തികൾപോലുമേശ്വസിപ്പീലേ?
തിന്നുന്നതില്ലേ ഗ്രാമംതോറുമപ്പശു വൃന്ദ-
മെന്നുമാളുന്നതില്ലേ വിഷയസുഖങ്ങളും. 18
നന്ദജനാമം കാതിൽക്കടന്നിട്ടില്ലാത്തവൻ
പന്നിയൊട്ടകം ഖരം നായിവയ്ക്കൊപ്പംമൃഗം. 19
ഗോപികാകിശോരൻ തൻവിക്രമംകേട്ടിടാത്ത
പാപിതൻ കണ്ണദ്വാരം കേവലം വിലമത്രേ.
അവൻെറ കൃത്യങ്ങളെ വാഴ്ത്താത്ത രസനയും
തവളയുടെനാവും തമ്മിലെന്തുള്ളുഭേദം 20
ഹരിയെനമിക്കാത്ത ഭൂപാലശിരസ്സിനു
കിരീടം വെറുമൊരു ചുമടെന്നതേയുള്ളു.
ഭുവനേശ്വരൻതന്നെക്കുപ്പാത്തകരങ്ങളോ
സുവർണ്ണഭൂഷിതങ്ങളെന്നാലും ശവക്കൈകൾ. 21
ചേണാന്നവാസുദേവ ഭഗവദ്വിഗ്രഹങ്ങൾ
കാണാത്തകണ്ണു മയിൽപ്പീലിക്കണ്ണിനുതുല്യം.
പരിപാവനഹരിക്ഷേത്ര സന്നിധിതോറും
ചരിച്ചിടാത്തപാദം ഭജിപ്പൂതരുജന്മം. 22
ഹരിഭക്തന്മാരുടെ പാദപാംസുക്കളേൽക്കാ-
നൊരുകാലവും സാധിക്കാത്തവൻ ജീവച്ഛവം.
[3]ഭക്തദാസാംഘ്രിലഗ്നതുളസീതൻസുഗന്ധ-
മാഘ്രാണിച്ചീടാത്തവൻ ശ്വസിക്കും ശവ-
മത്രേ. 23

---

1 ആകാശദേവതയും ഭൂദേവിയും 2 ത്രിഗ്ഗുണങ്ങളാകുന്ന തിരമാല
3 ഭക്തദാസൻെറ പാദത്തിൽ പററിയിരിക്കുന്ന തുളസി

തദശ്മസാരം ഹൃദയം ബതേദം
യൽ ഗൃഹ്യമാണൈർഹരിനാമധേയൈഃ
ന വിക്രിയേതാഥ യദാ വികാരോ
നേത്രേ ജലം ഗാത്രരുഹേഷു ഹർഷഃ 24

അഥാഭിധേഹ്യംങ്ഗ! മനോഽനുകൂലം
പ്രഭാഷസേ ഭാഗവതപ്രധാനഃ
യദാഹ വൈയാസകിരാത്മവിദ്യാ-
വിശാരദോ നൃപതിം സാധുപൃഷ്ടഃ 25

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ**
**തൃതീയോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 911 ദ്വിതീയസ്കന്ധേ ശ്ലോകാഃ 101**

---

# ചതുർത്ഥോഽധ്യായഃ

**സൂത ഉവാച**

വൈയാസകേരിതി വചസ്തത്വനിശ്ചയമാത്മനഃ
ഉപധാര്യ മതിം കൃഷ്ണേ ഔത്തരേയഃ സതീം വ്യധാൽ. 1
ആത്മജായാസുതാഗാരപശുദ്രവിണബന്ധുഷു
രാജ്യേ ചാവികലേ നിത്യം വിരൂഢാം മമതാം ജഹൗ. 2
പപ്രച്ഛ ചേമമേവാർത്ഥം യന്മാം പൃച്ഛഥ സത്തമാഃ
കൃഷ്ണാനുഭാവശ്രവണേ ശ്രദ്ദധാനോ മഹാമനാഃ 3
സംസ്ഥാം വിജ്ഞായ സന്ന്യസ്യ കർമ്മ ത്രൈവർഗ്ഗികം ച യൽ
വാസുദേവേ ഭഗവതി ആത്മഭാവം ദൃഢം ഗതഃ 4

**രാജോവാച**

സമീചീനം വചോ ബ്രഹ്മൻ സർവ്വജ്ഞസ്യ തവാനഘ!
തമോ വിശീര്യതേ മഹ്യം ഹരേഃ കഥയതഃ കഥാം. 5
ഭൂയ ഏവ വിവിത്സാമി ഭഗവാനാത്മമായയാ
യഥേദം സൃജതേ വിശ്വം ദുർവ്വിഭാവ്യമധീശ്വരൈഃ
യഥാ ഗോപായതി വിഭുര്യഥാ സംയച്ഛതേ പുനഃ 6
യാം യാം ശക്തിമുപാശ്രിത്യ പുരുശക്തിഃ പരഃ പുമാൻ
ആത്മാനം ക്രീഡയൻ ക്രീഡൻ കരോതി വികരോതി ച. 7
നൂനം ഭഗവതോ ബ്രഹ്മൻ! ഹരേരത്ഭുതകർമ്മണഃ
ദുർവ്വിഭാവ്യമിവാഭാതി കവിഭിശ്ചാപി ചേഷ്ടിതം. 8
യഥാ ഗുണാംസ്തു പ്രകൃതേര്യുഗപൽ ക്രമശോഽപി വാ
ബിഭർത്തി ഭൂരിശസ്ത്വേകഃ കുർവ്വൻ കർമ്മാണി ജന്മഭിഃ 9
വിചികിത്സിതമേതന്മേ ബ്രവീതു ഭഗവാൻ യഥാ
ശാബ്ദേ ബ്രഹ്മണി നിഷ്ണാതഃ പരസ്മിംശ്ച ഭവാൻ ഖലു. 10

**സൂത ഉവാച**

ഇത്യുപാമന്ത്രിതോ രാജ്ഞാ ഗുണാനുകഥനേ ഹരേഃ
ഹൃഷീകേശമനുസ്മൃത്യ പ്രതിവക്തും പ്രചക്രമേ. 11

**ശ്രീശുക ഉവാച**

നമഃ പരസ്മൈ പുരുഷായ ഭൂയസേ
സദുത്ഭവസ്ഥാനനിരോധലീലയാ
ഗൃഹീതശക്തിത്രിതയായ ദേഹിനാ-
മന്തർഭവായാനുപലക്ഷ്യ വർത്മനേ. 12
ഭൂയോ നമസ്സദ്വൃജിനച്ഛിദേഽസതാ-
മസംഭവായാഖിലസത്ത്വമൂർത്തയേ
പുംസാം പുനഃ പാരമഹംസ്യ ആശ്രമേ
വ്യവസ്ഥിതാനാമനുമൃഗ്യദാശുഷേ. 13
നമോ നമസ്തേഽസ്ത്വൃഷഭായ സാത്വതാം
വിദൂരകാഷ്ഠായ മുഹുഃ കുയോഗിനാം
നിരസ്തസാമ്യാതിശയേന രാധസാ
സ്വധാമനി ബ്രഹ്മണി രംസ്യതേ നമഃ 14
യൽകീർത്തനം യൽസ്മരണം യദീക്ഷണം
യദ്വന്ദനം യച്ഛ്റവണം യദർഹണം
ലോകസ്യ സദ്യോ വിധുനോതി കല്മഷം
തസ്മൈ സുഭദ്രശ്രവസേ നമോ നമഃ 15
വിചക്ഷണാ യച്ചരണോപസാദനാൽ
സംഗം വ്യുദസ്യോഭയതോഽന്തരാത്മനഃ
വിന്ദന്തി ഹി ബ്രഹ്മഗതിം ഗതക്ലമാ-
സ്തസ്മൈ സുഭദ്രശ്രവസേ നമോ നമഃ 16

കേശവനാമങ്ങളാൽത്തരളമായിക്കളിർ-
പൂശിയാനന്ദാശ്രുക്കൾ വീഴ്ത്താത്തവൻെറ ചിത്തം
കല്ലിനേക്കാളുമേററം കട്ടപ്പംകലരുന്ന
വല്ലതുമൊരുവസ്തുവെന്നതേ ചൊല്ലിക്കൂട്ടൂ. 24
ആകയാലാത്മവിദ്യാ കോവിദൻശുകൻചൊന്ന-
താകവേ ഞങ്ങളോട്ടു ചൊല്ലുക പൂജ്യപാദാ!
ഭക്തമുഖ്യനാംഭവാൻ ഞങ്ങടെ മനസ്സിന്നു
യുക്തമാം വിധമല്ലോ ഭാഷണംചെയ്യുന്നതും. 25

## അദ്ധ്യായം 4

### സൂതൻ പറഞ്ഞു

ഉത്തരാത്മജൻപിന്നെ ശ്രീശുകമുനിചൊന്ന
തത്ത്വനിശ്ചയവാക്യം ശ്രവിച്ചു ശ്രദ്ധയോടും
ശുദ്ധമായീടും നിജബുദ്ധിയെ ദൈത്യാരിയാം
സത്ത്വമൂർത്തിയിൽ സ്ഥിരംനിറുത്തിധ്യാനം
ചെയ്യാൻ
എന്നുടെദേഹംഗേഹം സമ്പത്തുരാജ്യം ഭാര്യ
നന്ദനർ ഗജാദികൾ ബന്ധുക്കളെന്നൊക്കെയും
പൂർണ്ണമായുള്ളിലുറച്ചുള്ളോരു മമത്വമ-
മ്മന്നവനെന്നെന്നേക്കുമായുടനുപേക്ഷിച്ചാൻ 2
ശ്രീമഹാവിഷ്ണുവീര്യംകേൾക്കുവാൻ
ശ്രദ്ധാലുവാ-
യാമഹാമനസ്സുനാം പരീക്ഷിൽക്ഷമാപതി
സത്തമന്മാരേ! നിങ്ങളെന്നോട്ടുചോദിച്ചൊരി-
ച്ചോദ്യംതാൻ ശുകമുനിതന്നോട്ടുചോദിച്ചിതു 3
തന്മൃതികാലം സൂക്ഷ്മമറിഞ്ഞമ്മഹീധവൻ
ധർമ്മാർത്ഥകാമപരകർമ്മങ്ങളശേഷവും
വെടിഞ്ഞു ഭഗവാൻ ശ്രീകൃഷ്ണനിലാത്മഭാവം
ദൃഢമായുറപ്പിച്ചുചോദിച്ചാൻ ശുകനോടായ്. 4

### രാജാവു പറഞ്ഞു

ബ്രഹ്മർഷേ! ഹരികഥാശുദ്ധമാം ഭവദ്വാക്യം
മന്മഹാതമസ്സിനെത്തുരത്തീടുന്നുവല്ലോ, 5
ഈശ്വരന്മാർക്കുപോലും ദുർജ്ഞേയമാമീവിശ്വം
അച്യുതൻസ്വമായയാൽസൃഷ്ടിപ്പതേതുമട്ടിൽ
വീണ്ടുമക്കാര്യം നേരെയറിയാനാഗ്രഹിക്കു-
മെൻെറ ജിജ്ഞാസയങ്ങു നിറവേററീടേണമേ 6
ഏതേതുശക്തി കൈക്കൊണ്ടെങ്ങുമേവ്യാ-
പ്തനാകും
മേദുരശക്തൻ പരംപൂരുഷൻ ജഗത്ത്റയം
കാത്തഴിക്കുന്നു? ബഹുവിധത്തിലാത്മാവിനെ
ത്തീർത്തേതുവിധത്തിൽത്തൻലീല നിർവ്വഹി-
ക്കുന്നു? 7
സാരജ്ഞാ! വിഭുവിൻെറ വിസ്മയവിചേഷ്ടിതം
സൂരീന്ദ്രന്മാരാലും ദുരൂഹംപോൽ വിളങ്ങുന്നു. 8
ഏകനായ് ജന്മങ്ങളാലനേകകർമ്മം ചെയ്യു-
തേകകാലത്തുതാനോ പല സന്ദർഭത്തിലോ?
പ്രകൃതിഗുണങ്ങളെയെങ്ങിനെ ഭരിക്കുന്നു? 9
ഭഗവാൻ ഭക്തജനപാലകൻ പരാവരൻ
പരബ്രഹ്മത്തിൻെറയും ശബ്ദബ്രഹ്മത്തി-
ൻെറയും
കരകണ്ടോരുഭവാൻ തീർത്താലുമിസ്സന്ദേഹം. 10

### സൂതൻ പറഞ്ഞു

ഈവിധം ഹരിവീര്യം കീർത്തിക്കാനർത്ഥിച്ചിട്ടും
ഭൂവലാരിയോടായബ്ബാദരായണപുത്രൻ
ഇന്ദ്രിയവ്യാപാരസംചോദകൻ ശ്രീകൃഷ്ണനെ-
യന്തരംഗത്തിലോർത്തു പറയാൻ തുടങ്ങിനാൻ. 11

### ശ്രീശുകൻ പറഞ്ഞു

ഈ ലോകമുളവാക്കിക്കാത്തു സംഹരിക്കുന്ന
ലീലയാൽ [1] ശക്തിത്രയം സ്വീകരിച്ചവനായി
ദേഹികൾക്കന്തർഭാഗത്തിരിക്കുന്നവനായി-
ട്ടൂഹിച്ചുംധരിക്കുവാനാക്കുമേയാകാത്തോനായ്
പരിച്ഛേദിച്ചീടുവാനരുതാത്തവനാമ-
പ്പരമപുമാനായിക്കൊണ്ടിതാനമസ്കാരം. 12
സജ്ജനപാപാവഹാ! കരുണാവാരിരാശേ!
ദുർജ്ജനദണ്ഡപാണേ! നിഖിലസത്ത്വമൂർത്തേ
പരമഹംസാശ്രമം തന്നിൽ സുസ്ഥിരംവാഴും
പുരുഷർക്കെല്ലാമവർതിരയും തത്ത്വരൂപം
കരുണാപൂർവ്വം കാട്ടും ഭഗവൻ! വാസുദേവാ!
പരമഗുരോ! വീണ്ടും മാമകം നമസ്കാരം. 13
സാത്ത്വികർക്കാത്മജ്ഞാനപ്രദനായ്കുയോ-
ഗികൾ-
ക്കെത്തുവാൻ കഴിയാത്തദൂരത്തിൽ സ്ഥിതനായി
തുല്യാധികാപേതമാം ഭൂതിയാൽ സ്വധാമത്തി-
ലുല്ലസിച്ചീടുമങ്ങേക്കായ് വീണ്ടും നമസ്കാരം. 14
ആരുടെ കഥ ചൊല്ലി കേൾക്കയും സ്മരിക്കയു-
മാരുടെ മൂർത്തികണ്ടു വന്ദിച്ചു പൂജിക്കയും
ചെയ്യുന്ന മനുഷ്യനു പാപമോചനമുടൻ
കയ്യിലാമാസുകീർത്തിധാമമേ! നമസ്കാരം. 15
ആരുടെപാദമാശ്രയിക്കയാലറിവാന്ന
പൂരുഷനിഹ പരഭോഗാശയശേഷവും
വെടിഞ്ഞിട്ടനാകുലം പരബ്രഹ്മാത്മഭാവ-
മടയുമാദേവനെയെപ്പോഴും നമിക്കുന്നേൻ. 16

1 ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്ന മൂന്നു ശക്തികൾ

തപസ്വിനോ ദാനപരാ യശസ്വിനോ
മനസ്വിനോ മന്ത്രവിദസ്സുമംഗളാഃ
ക്ഷേമം ന വിന്ദന്തി വിനാ യദർപ്പണം
തസ്മൈ സുഭദ്രശ്രവസേ നമോ നമഃ 17
കിരാതഹൂണാന്ധ്രപുളിന്ദപുല്ക്കസാ
ആഭീരകങ്കാ യവനാഃ ഖസാദയഃ
യേഽന്യേ ച പാപാ തദുപാശ്രയാശ്രയാഃ
ശുദ്ധ്യന്തി തസ്മൈ പ്രഭവിഷ്ണവേ നമഃ 18
സ ഏഷ ആത്മാഽഽത്മവതാമധീശ്വര-
സ്ത്രയീമയോ ധർമ്മമയസ്തപോമയഃ
ഗതവ്യളീകൈരജശങ്കരാദിഭി-
ർവ്വിതക്ക്യലിങ്ഗോ ഭഗവാൻ പ്രസീദതാം. 19
ശ്രിയഃ പതിര്യജ്ഞപതിഃ പ്രജാപതിർ-
ധിയാം പതിർല്ലോകപതിർദ്ധരാപതിഃ
പതിർഗ്ഗതിശ്ചാന്ധകവൃഷ്ണിസാത്വതാം
പ്രസീദതാം മേ ഭഗവാൻ സതാം പതിഃ 20
യദംഘ്ര്യനുധ്യാനസമാധിധൌതയാ
ധിയാനുപശ്യന്തി ഹി തത്ത്വമാത്മനഃ
വദന്തി ചൈതൽ കവയോ യഥാരുചം
സ മേ മുകുന്ദോ ഭഗവാൻ പ്രസീദതാം. 21
പ്രചോദിതാ യേന പുരാ സരസ്വതീ
വിതന്വതാജസ്യ സതീം സ്മൃതിം ഹൃദി
സ്വലക്ഷണാ പ്രാദുരഭൂൽ കിലാസ്യതഃ
സ മേ ഋഷീണാമൃഷഭഃ പ്രസീദതാം. 22
ഭൂതൈർമ്മഹദ്ഭിര്യ ഇമാഃ പുരോ വിഭുർ-
ന്നിർമ്മായ ശേതേ യദമൂഷു പൂരുഷഃ
ഭുംക്തേ ഗുണാൻ ഷോഡശ ഷോഡശാത്മകഃ
സോഽലം കൃഷീഷ്ട ഭഗവാൻ വചാംസി മേ. 23

നമസ്തസ്മൈ ഭഗവതേ വ്യാസായാമിതതേജസേ
പപുർജ്ഞാനമയം സൌമ്യാ യന്മുഖാംബുരുഹാസവം. 24
ഏതദേവാത്മഭൂ രാജൻ നാരദായ വിപൃച്ഛതേ
വേദഗർഭോഽഭ്യധാൽ സാക്ഷാദ്യദാഹ ഹരിരാത്മനഃ 25

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ
ചതുർത്ഥോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 936 ദ്വിതീയസ്കന്ധേ ശ്ലോകാഃ 126

## പഞ്ചമോഽധ്യായഃ

നാരദ ഉവാച

ദേവ ദേവ നമസ്തേഽസ്തു ഭൂതഭാവനപൂർവ്വജ!
തദ്വിജാനീഹി യൽജ്ഞാനമാത്മതത്ത്വനിദർശനം. 1
യദ്രൂപം യദധിഷ്ഠാനം യതസ്സൃഷ്ടമിദം പ്രഭോ!
യൽസംസ്ഥം യൽപരം യച്ച തത്തത്വം വദ തത്വതഃ 2
സർവ്വം ഹ്യേതൽ ഭവാൻ വേദ ഭൂതഭവ്യഭവൽ പ്രഭുഃ
കരാമലകവദ്വിശ്വം വിജ്ഞാനാവസിതം തവ. 3
യദ്വിജ്ഞാനോ യദാധാരോ യൽപരസ്ത്വം യദാത്മകഃ
ഏകസ്സൃജസി ഭൂതാനി ഭൂതൈരേവാത്മമായയാ. 4
ആത്മൻ ഭാവയസേ താനി ന പരാഭാവയൻ സ്വയം
ആത്മശക്തിമവഷ്ടഭ്യ ഊർണ്ണനാഭിരിവാക്ലമഃ 5
നാഹം വേദ പരം ഹ്യസ്മിൻ നാപരം ന സമം വിഭോ
നാമരൂപഗുണൈർഭാവ്യം സദസൽ കിഞ്ചിദന്യതഃ 6
സ ഭവാനചരൽ ഘോരം യത്തപഃ സുസമാഹിതഃ
തേന ഖേദയസേ നസ്ത്വം പരാശങ്കാം പ്രയച്ഛസി. 7
ഏതന്മേ പൃച്ഛതസ്സർവ്വം സർവ്വജ്ഞ സകലേശ്വര
വിജാനീഹി യഥൈവേദമഹം ബുദ്ധ്യേഽനുശാസിതഃ 8

ബ്രഹ്മോവാച

സമ്യക് കാരുണികസ്യേദം വത്സ തേ വിചികിത്സിതം
യദഹം ചോദിതസ്സൌമ്യ പരധർമ്മപ്രദർശനേ. 9
നാനൃതം തവ തച്ചാപി യഥാ മാം പ്രബ്രവീഷി ഭോഃ
അവിജ്ഞായ പരം മത്ത ഏതാവത്ത്വം യതോ ഹി മേ. 10
യേന സ്വരോചിഷാ വിശ്വം രോചിതം രോചയാമ്യഹം
യഥാർക്കോഽഗ്നിര്യഥാ സോമോ യഥർക്ഷഗ്രഹതാരകാഃ 11

യശസ്വി,ദാനസക്തൻ തപസ്വി, മന്ത്രവിത്തും;
വിശുദ്ധയോഗി,സദാചാരനിഷ്ഠനുമെല്ലാം
ഏതുദേവനിൽ സർവ്വം സമർപ്പിക്കാതിരിക്കും-
പോതിലേതുമേ ക്ഷേമം സംഭവിക്കുന്നില്ലയോ. 17

ഹൂണന്മാർ കിരാതന്മാർ പുളിന്ദർ പുല്കസന്മാർ
കാണികൾ;ഖസ,രാന്ധ്റകങ്കന്മാർ, യവനന്മാർ
മററുപാപിഷ്ഠന്മാരുമാരുടെ ഭക്തന്മാരോ-
ട്ടററ സംസർഗ്ഗത്തിനാൽ ദൂഷ്കൃതം പോക്കു-
ന്നവോ

സർവ്വശക്തനായീട്ടുമാമഹാപ്രഭുവിന്നായ്
സർവ്വാത്മഭാവത്തോടും ഞാനിതാ നമിക്കുന്നു. 18

വേദരൂപനായ്ധീരക്കാത്മാവായ് ശുദ്ധ-
ന്മാരാം

ധാതൃശങ്കരാദിക്കും [1] വിതർക്ക്യാകൃതിയായി
ധർമ്മമൂർത്തിയായ് തപോമയനായ് വിളങ്ങിട്ടു-
മമ്മുകുന്ദനാം ദേവൻ പ്രസാദിച്ചരുളേണം. 19

ശ്രീപതേ! ക്രതുപതേ! സർവ്വസജ്ജനപതേ!
ക്ഷ്മാപതേ! പ്രജാപതേ! ധീപതേ! ജഗത്പതേ!
വൃഷ്ണ്യന്ധകാദി ഭക്തവൃന്ദത്തിൻപ്രഭോ!-
മഹാ-

വിഷ്ണോ! പ്രാപ്യസ്ഥാനമേ! പ്രസാദിച്ചീ-
ടേണമേ. 20

യാതൊരുവൻെറ പാദധ്യാനമാം സമാധിയാൽ
ശോധനചെയ്യപ്പെട്ട മതിയാലാത്മാവിനെ
കാണുന്ന കവിവൃന്ദം രുച്യനുസാരമാരെ-
യാണവർണ്ണിപ്പതാ ശ്രീനിവാസൻ പ്രസാദിക്ക 21

ആദിയിലജഹൃത്തിൽ സൃഷ്ടിതൻ സ്മൃതിയാരാം
ജാതമാക്കിയതാരുചോദനചെയ്കയാലെ
വേദവാക്യങ്ങൾ ധാതൃമുഖത്തുനിന്നുമുന്നി-
താ ദിവ്യനൃഷികൾ തന്നൃഷഭൻ പ്രസാദിക്ക. 22

മഹത്ഭൂതങ്ങളാലീശ്ശരീരമശേഷവും
സ്വഹിതത്തിനതീക്കമത്തത്ത്വസ്വരൂപനായ്
ഗുണങ്ങൾ പതിനാറുമന്തരങ്ഗാവാസിയാ-
യനുഭവിക്കും ദേവൻ വാക്കിനുരസംചേർക്ക. 23

ആരുടെ മുഖാബ്ജത്തിൽനിന്നോലും ജ്ഞാനാ-
സവം

ധാരാളമായിശ്ശാന്ത സ്വാന്തന്മാർ പാനംചെയ്തോ
ആ മഹാതേജസ്വിയും ജ്ഞാനപൂർണ്ണനുമാകും
ശ്രീമദ്ബാദരായണമുനിക്കു നമസ്കാരം. 21

ഇച്ചോദ്യംദേവർഷിയാം നാരദൻമുന്നം തൻെറ-
യച്ഛനാമജനോട്ടുചോദിച്ചതല്ലോ ഭൂപാ!
കല്പാന്തകാലത്തിലാ വിഷ്ണുവിൽനിന്നറിഞ്ഞ-
തെപ്പേരുമപ്പുത്രനായുപദേശിച്ചാനജൻ. 25

## അദ്ധ്യായം 5.

**നാരദൻ പറഞ്ഞു**

ജീവിസന്ദോഹവൃദ്ധിപ്രദനായാദ്യനായി
ദേവദേവനായ്മിന്നും നാന്മുഖാ! നമസ്കാരം
അവിടുന്നാത്മതത്ത്വമറിയേണ്ടതാം ജ്ഞാന-
മിവനായുപദേശിച്ചീടണം വ്യക്തമായി. 1
ഇ പ്രപഞ്ചത്തിൻരൂപമെന്താണിതീവണ്ണമാ-
രുദ്ഭവിപ്പിച്ചുപിന്നെ യാരിതിന്നവലംബം
ഏതൊന്നിനധീനമീ,താരിലാം ലയിപ്പതു-
മോതണമാത്മാവിതിനാരെന്നും യഥാർത്ഥമായ്. 2
ത്രികാലജ്ഞനാമങ്ങു വിജ്ഞാനത്തിനാൽതീർത്ത
ജഗത്തുതവകരാമലകംതന്നെയല്ലോ 3
എങ്ങുനിന്നാജ്ജിച്ചങ്ങിപ്രപഞ്ചസൃഷ്ടിജ്ഞാന-
മങ്ങേസ്വരൂപമെന്തു [2]മേധാവിയുണ്ടോ തവ?
ഏകനായ് സ്വശക്തിയാൽ പഞ്ചഭൂതങ്ങ-
ളെക്കൊ-

ണ്ടാകെയിപ്രാണികളെയങ്ങല്ലേ സൃഷ്ടിച്ചതും? 4
എട്ടുകാലിയെപ്പോലെ [3]യക്ലമനായിട്ടാത്മ-
ശക്തിയെയാശ്രയിച്ചു, പററാതെ പരാഭവം
ശരിയായവററിനെയാത്മാവിൽത്താനിരുത്തി-
പ്പരിപാലിച്ചീടുന്നു നിന്തിരുമേനിതാനേ. 5
ഉത്തമമദ്ധ്യമങ്ങളധമങ്ങളും ദേവ-
മർത്യതിര്യങ്മൃഗാദിവർഗ്ഗവുമെല്ലാംതന്നെ
നിന്തിരുവടിയിൽ നിന്നുണ്ടായിട്ടുള്ളതാണെ-
ന്നന്തരംഗത്തിലിവൻ വിശ്വസിച്ചിരിക്കുന്നു. 6
എന്നാലുംഭവാൻ സമാഹിതനായ്തപസ്സുചെ-
യ്യുന്നതുദുഃഖിപ്പിപ്പൂ ഞങ്ങളെയയിപ്രഭോ!
അതിനാലാരാദ്ധ്യനായുണ്ടൊരാളങ്ങേയ്ക്കുമെ-
ന്നുദിപ്പിച്ചീടുന്നിതു സന്ദേഹം ഞങ്ങൾക്കു-
ള്ളിൽ. 7
സകലേശ്വരനായിസർവ്വജ്ഞനാകുമങ്ങെ-
ന്നകതാരിങ്കൽ ഞങ്ങൾക്കുമീ ശങ്കതീർത്തീടണം. 8

**ബ്രഹ്മാവു പറഞ്ഞു**

കരുണാത്മാവാംനിൻെറയിസ്സന്ദേഹജപ്രശ്നം
പെരികെ നന്നുതന്നെ നന്ദനാ! സാധുശീലാ!
പരനാംപൂരുഷൻതൻ ധർമ്മംപ്രദർശിപ്പിക്കാൻ
വരമിച്ചോദ്യമെന്നെപ്രേരണചെയ്യുന്നല്ലോ. 9
നീയെന്നെസ്സർവ്വേശ്വരനെന്നെല്ലാം വാഴ്ത്തിയതു
പൊയ്യാകാ ഞാനത്രയ്ക്കു മാഹാത്മ്യമുള്ളവൻതാൻ
എന്നാലുമെന്നെക്കാളും ശ്രേഷ്ഠനായൊരുത്തനു-
ണ്ടെന്നതുധരിക്കാതെയല്ലോനീ സംസാരിപ്പൂ. 10
സ്വന്തഭാസ്സാലദ്ദേവൻ വിളക്കും വിശ്വം സൂര്യ-
ചന്ദ്രാഗ്നിതാരഗ്രഹർക്ഷങ്ങളുമെപ്രകാരം
ശോഭിപ്പിക്കുന്നിതതുപോലെ മാത്രമേ ഞാനു-
മാഭചേർത്തീടുന്നുള്ളു ലോകത്തിനാത്മജാതാ. 11

---

1 സംശയിക്കത്തക്ക ശരീരം ധരിക്കുന്നവൻ  2 മേലധികാരി  3 ദുഃഖമില്ലാത്തവൻ

തസ്മൈ നമോ ഭഗവതേ വാസുദേവായ ധീമഹി
യന്മായയാ ദുർജ്ജയയാ മാം ബ്രുവന്തി ജഗദ് ഗുരും. 12
വിലജ്ജമാനയാ യസ്യ സ്ഥാതുമീക്ഷാപഥേഽമുയാ
വിമോഹിതാ വികത്ഥന്തേ മമാഹമിതി ദുർധിയഃ 13
ദ്രവ്യം കർമ്മ ച കാലശ്ച സ്വഭാവോ ജീവ ഏവ ച
വാസുദേവാൽ പരോ ബ്രഹ്മന്ന ചാന്യോഽർത്ഥോഽസ്തി തത്ത്വതഃ 14
നാരായണപരാ വേദാ ദേവാ നാരായണാംശജാഃ
നാരായണപരാ ലോകാ നാരായണപരാ മഖാഃ 15
നാരായണപരോ യോഗോ നാരായണപരം തപഃ
നാരായണപരം ജ്ഞാനം നാരായണപരാ ഗതിഃ 16
തസ്യാപി ദ്രഷ്ടുരീശസ്യ കൂടസ്ഥസ്യാഽഖിലാത്മനഃ
സൃജ്യം സൃജാമി സൃഷ്ടോഽഹമീക്ഷയൈവാഭിചോദിതഃ 17
സത്ത്വം രജസ്തമ ഇതി നിർഗ്ഗുണസ്യ ഗുണാസ്ത്രയഃ
സ്ഥിതിസർഗ്ഗനിരോധേഷു ഗൃഹീതാ മായയാ വിഭോഃ 18
കാര്യകാരണകർത്തൃത്വേ ദ്രവ്യജ്ഞാനക്രിയാശ്രയാഃ
ബധ്നന്തി നിത്യദാ മുക്തം മായിനം പുരുഷം ഗുണാഃ 19
സ ഏഷ ഭഗവാൻ ലിംഗൈസ്ത്രിഭിരേഭിരധോക്ഷജഃ
സ്വലക്ഷിതഗതിർബ്രഹ്മൻ സർവ്വേഷാം മമ ചേശ്വരഃ 20
കാലം കർമ്മ സ്വഭാവം ച മായേശോ മായയാ സ്വയാ
ആത്മന്യദൃച്ഛയാ പ്രാപ്തം വിബുഭൂഷുരുപാദദേ 21
കാലാൽ ഗുണവ്യതികരഃ പരിണാമഃ സ്വഭാവതഃ
കർമ്മണോ ജന്മ മഹതഃ പുരുഷാധിഷ്ഠിതാദഭൂൽ. 22
മഹതസ്തു വികുർവ്വാണാദ്രജസ്സത്വോപബൃംഹിതാൽ
തമഃപ്രധാനസ്ത്വഭവൽ ദ്രവ്യജ്ഞാനക്രിയാത്മകഃ 23
സോഽഹംകാര ഇതി പ്രോക്തോ വികുർവ്വൻ സമഭൂൽ ത്രിധാ
വൈകാരികസ്തൈജസശ്ച താമസശ്ചേതി യൽഭിദാ
ദ്രവ്യശക്തിഃ ക്രിയാശക്തിർജ്ഞാനശക്തിരിതി പ്രഭോ. 24
താമസാദപി ഭൂതാദേർവ്വികുർവ്വാണാദഭൂന്നഭഃ
തസ്യ മാത്രാ ഗുണശ്ശബ്ദോ ലിംഗം യദ്ദ്രഷ്ടൃദൃശ്യയോഃ 25
നഭസോഽഥ വികുർവ്വാണാദഭൂൽ സ്പർശഗുണോഽനിലഃ
പരാന്വയാച്ഛബ്ദവാംശ്ച പ്രാണ ഓജസ്സഹോ ബലം. 26
വായോരപി വികുർവ്വാണാൽ കാലകർമ്മസ്വഭാവതഃ
ഉദപദ്യത തേജോ വൈ രൂപവൽ സ്പർശശബ്ദവൽ. 27
തേജസസ്തു വികുർവ്വാണാദാസീദംഭോ രസാത്മകം
രൂപവൽ സ്പർശവച്ചാംഭോ ഘോഷവച്ച പരാന്വയാൽ. 28
വിശേഷസ്തു വികുർവ്വാണാദംഭസോ ഗന്ധവാനഭൂൽ
പരാന്വയാദ്രസസ്പർശശബ്ദരൂപഗുണാന്വിതഃ 29
വൈകാരികാന്മനോ ജജ്ഞേ ദേവാ വൈകാരികാ ദശ
ദിഗ്വാതാർക്കപ്രചേതോഽശ്വിവഹ്നീന്ദ്രോപേന്ദ്രമിത്രകാഃ 30
തൈജസാത്തു വികുർവ്വാണാദിന്ദ്രിയാണി ദശാഭവൻ
ജ്ഞാനശക്തിഃ ക്രിയാശക്തിർബ്ബുദ്ധിഃ പ്രാണസ്തു തൈജസൌ
ശ്രോത്രം ത്വക് ഘ്രാണദൃഗ്ജിഹ്വാ വാഗ്ദോർമ്മേഢ്രാംഘ്രി-
പായവഃ 31
യദൈതേഽസംഗതാ ഭാവാ ഭൂതേന്ദ്രിയമനോഗുണാഃ
യദായതനനിർമ്മാണേ ന ശേകുർബ്രഹ്മവിത്തമ! 32
തദാ സംഹത്യ ചാന്യോന്യം ഭഗവച്ഛക്തിചോദിതാഃ
സദസത്ത്വമുപാദായ ചോഭയം സസൃജുർഹ്യദഃ 33

വെല്ലുവാനശക്യയാം തന്മായയാൽ മയങ്ങി-
യെല്ലാരും ജഗദ്ഗുരുവെന്നെന്നെ കീർത്തിക്കുവാൻ
ശക്തിയില്ലേകീടിനഭഗവാൻ! വാസുദേവാ!!
ഭക്തിയോടങ്ങയേഞാൻ നമിപ്പൂഹൃദയത്താൽ 12
ആരുടെ കൺമുമ്പിലായ് നില്ക്കുവാൻ ലജ്ജി-
ച്ചീട്ടു-
ന്നോരുമായയാൽമോഹമഗ്നരാംദുർബ്ബുദ്ധികൾ
ഞാനെന്നുമെന്റെ പുത്രദാരാദിയെന്നുമഭി-
മാനിച്ചു വികത്ഥനം ചെയ്യുന്നു മുനീശ്വരാ 13
കൃത്യവുംശീലംകാലംജീവൻ ദ്രവ്യവുമെല്ലാം
സത്യസ്വരൂപൻവാസുദേവൻതാൻ മററൊ-
ന്നല്ല 14
വേദങ്ങൾ നാരായണപരങ്ങൾ ദേവന്മാരു-
മാദേവദേവൻതന്റെയംശജാതന്മാരല്ലോ. 15
ലോകങ്ങൾ യാഗങ്ങളും ജ്ഞാനവും തപസ്സതും
യോഗവും നിർവാണവും വൈഷ്ണവമത്രേ
പുത്രാ! 16
സർവസാക്ഷിയും സർവേശ്വരനും കൂടസ്ഥനും
സർവഭൂതാത്മാവുമാം ഹരിതൻ കടാക്ഷത്താൽ
ചോദിതനായി സൃഷ്ടിയോഗ്യമാം വസ്തുക്കളെ
സാദരംസൃഷ്ടിക്കുന്നു തന്നാഭിജാതനാം ഞാൻ. 17
നിർഗ്ഗുണനെന്നാകിലും സർവേശൻ നിജമായാ-
യുക്തനായ് സത്ത്വാദിയായീട്ടുന്ന ഗുണത്രയം
വിഷ്ണുപസൃഷ്ടിസ്ഥിതി സംഹാരകാര്യങ്ങൾ-
ക്കായ്
സ്പഷ്ടമംഗീകരിക്കുന്നെന്നതു ധരിച്ചാലും. 18
ഇന്ദ്രിയങ്ങൾക്കും മഹാഭൂതരാശിക്കും സുര-
സന്ദോഹത്തിനും ഹേതുവാകുമിത്രിഗുണങ്ങൾ
മുക്തനെങ്കിലും മായായുക്തജീവനെബ്ബദ്ധ-
നാക്കിയാദ്ധ്യാത്മികാദിതാപത്തിൽത്തള്ളി-
ടുന്നു. 19
ഇന്ദ്രിയാതീതനായി വർത്തിക്കുമദ്ദേവന്റെ-
യന്തമററുള്ളതത്ത്വം ത്രിഗുണലക്ഷ്യങ്ങളാൽ
തത്ഭക്തജനം ധരിച്ചീട്ടുന്നുനാരദർഷേ!
യബ്ഭഗവാനാണീശനെനിക്കുമെല്ലാവർക്കും. 20
മായേശനവൻ നിജമായയാൽ ബഹുരൂപ-
നായിത്തീരുവാനിച്ഛകലർന്നിട്ടനായാസം-
തന്നോട്ടുവശാൽച്ചേർന്നകാലം സ്വഭാവം കർമ്മ-
മെന്നിവയെല്ലാം മടിയെന്നിയേ സ്വീകരി-
ച്ചാൻ. 21
കാലത്തിൽനിന്നു ഗുണക്ഷോഭവുമതുപോലെ
ചാലവേസ്വഭാവത്തിൽനിന്നന്യരൂപാപ്തിയും
കർമ്മത്തിൽനിന്നുപിന്നെ മഹത്തത്ത്വോത്-
പത്തിയും
നിർമ്മലമതേ! ഭവിച്ചീട്ടുന്നെന്നറിഞ്ഞാലും 22
രജസ്സത്ത്വങ്ങൾ വദ്ധിച്ചതിനാൽവികാരത്തെ
ഭജിച്ചീട്ടുന്ന മഹത്തത്ത്വത്തിൽനിന്നുപിന്നെ
താമസമെന്യേ ദ്രവ്യജ്ഞാനക്രിയാരൂപമാം
താമസമുഖ്യമഹങ്കാരതത്ത്വവുമുണ്ടായ്. 23
മഹർഷേ! വൈകാരികൻ, തൈജസൻ, താമ-
സനെ-
ന്നഹന്തവികാരത്തെയാളുന്നുമൂന്നിനത്തിൽ
നിയതമോതീട്ടുന്നുണ്ടിവയെ ജ്ഞാനശക്തി-
ക്രിയാശക്തിയും ദ്രവ്യശക്തിയുമെന്നും ക്രമാൽ 24
മാമുനേ! ഭൂതാദിയായ് വികാരം പ്രാപിച്ചുള്ള
താമസാഹങ്കാരത്തിൽനിന്നുമാകാശമുണ്ടായ്
തന്മാത്രാഗുണമാകും ശബ്ദംതാൻ [1]ദ്രഷ്ടാവിനും
ബ്രഹ്മജ്ഞാ! ദൃശ്യത്തിനും ലക്ഷ്യമായ് ഭവി-
ക്കുന്നു. 25
സവികാരാകാശത്തിൽനിന്നുടൻ സ്പർശഗുണൻ
പവനൻതീർന്നുശബ്ദഗുണവൃത്തിയുമൊത്തു
പ്രാണധാരണത്തിനുമിന്ദ്രിയമന കായാ-
ന്യൂനശക്തിക്കുമിതുകാരണമായ്ഭവിപ്പൂ. 26
സ്വഭാവംകാലംകർമ്മമിവയാൽവികാരിയാം
പ്രഭഞ്ജനങ്കൽനിന്നു രൂപമാം ഗുണമാളും
തേജസ്സുണ്ടായി ശബ്ദസ്പർശങ്ങൾ ഗുണങ്ങളും
യോജിച്ചാകാശനിലഭൂതസങ്കലനത്താൽ. 27
ആകാശം വായു വഹ്നിയിവററിൻഗുണങ്ങളു-
മേകമാം സ്വന്തരസഗുണവുംചേർന്നു പിന്നെ
സലിലം സാജാതമായ് സവികാരിയായ്മിന്നും
ജ്വലനൻ തന്നിൽനിന്നെന്നറിക മുനീശ്വരാ! 28
വികൃതാംഭസ്സിൽനിന്നു ഭൂവുണ്ടായ്ഗന്ധമാകും
സ്വഗുണമാർന്നുമന്യശബ്ദാദിഗുണംചേർന്നും. 29
സാത്ത്വികാഹങ്കാരത്തിൽനിന്നു ചേതസ്സുമതിൻ-
മൂർത്തിദേവതയാകും ചന്ദ്രനുമുണ്ടായ് പിന്നെ
ദിക്കുമാരുതൻ സൂര്യൻ വരുണനശ്വിനീക-
ളഗ്നിയിന്ദ്രോപേന്ദ്രന്മാർ മിത്രനുമജൻതാനും 30
രാജസാഹങ്കാരത്തിൽനിന്നിന്ദ്രിയങ്ങൾപത്തും
സംജാതമായി ജ്ഞാനശക്തിയാർന്നിട്ടാ ധീയും
കൃത്യത്തിൽശക്തിയാളും പ്രാണനുമുണ്ടായിതു
ശ്രോത്രവുംകണ്ണുംമൂക്കും തൊലിയും നാവുമേവം
ജ്ഞാനേന്ദ്രിയങ്ങളഞ്ചും വചനം [2]മേഢ്രം ഗുദം
പാണിപാദവുമേവം കർമ്മേന്ദ്രിയങ്ങളഞ്ചും. 31
ദേവർഷേ! ഭൂതേന്ദ്രിയമാനസഗുണങ്ങളാം
ഭാവങ്ങൾ തമ്മിലേതുമൊത്തുചേർന്നിണങ്ങാതെ
ബ്രഹ്മജ്ഞാ! ബ്രഹ്മാണ്ഡസ്വരൂപമാം ശരീരത്തെ
നിർമ്മിക്കാനവയ്ക്കൊട്ടും ശക്തിയില്ലായിരുന്നു. 32
പിന്നെയങ്ങീശശക്തിപ്രേരണകാരണത്താ-
ലന്യോന്യമൊത്തിണങ്ങിസ്ഥൂലസൂക്ഷ്മങ്ങളാകും
രണ്ടുഭാവങ്ങളാർന്നസ്സമഷ്ടി ശരീരവു-
മുണ്ടാക്കി വേണ്ടുംവിധം വ്യഷ്ടിദേഹവും മുനേ! 33

1 ദർശിക്കുന്നവൻ 2 ലിംഗം

വർഷപൂഗസഹസ്രാന്തേ തദണ്ഡമുദകേശയം
കാലകർമ്മസ്വഭാവസ്ഥോ ജീവോऽജീവമജീവയൽ. 34
സ ഏവ പുരുഷസ്തസ്മാദണ്ഡം നിർഭിദ്യ നിർഗ്ഗതഃ
സഹസ്രോർവ്വംഘ്രിബാഹ്വക്ഷസ്സഹസ്രാനനശീർഷവാൻ. 35
യസ്യേഹാവയവൈർല്ലോകാൻ കല്പയന്തി മനീഷിണഃ
കട്യാദിഭിരധസ്സപ്ത സപ്തോർദ്ധ്വം ജഘനാദിഭിഃ 36
പുരുഷസ്യ മുഖം ബ്രഹ്മ ക്ഷത്രമേതസ്യ ബാഹവഃ
ഊർവ്വോർവ്വൈശ്യോ ഭഗവതഃ പദ്ഭ്യാം ശൂദ്രോऽഭ്യജായത. 37
ഭൂർല്ലോകഃ കല്പിതഃ പദ്ഭ്യാം ഭുവർല്ലോകോऽസ്യ നാഭിതഃ
ഹൃദാ സ്വർല്ലോക ഉരസാ മഹർല്ലോകോ മഹാത്മനഃ 38
ഗ്രീവായാം ജനലോകശ്ച തപോലോകഃ സ്തനദ്വയാൽ
മൂർദ്ധഭിസ്സത്യലോകസ്തു ബ്രഹ്മലോകസ്സനാതനഃ 39
തല്പട്യാം ചാതലം കൢപ്തമൂരുഭ്യാം വിതലം വിഭോഃ
ജാനുഭ്യാം സുതലം ശുദ്ധം ജംഘാഭ്യാം തു തലാതലം. 40
മഹാതലം തു ഗുൽഫാഭ്യാം പ്രപദാഭ്യാം രസാതലം
പാതാളം പാദതലത ഇതി ലോകമയഃ പുമാൻ. 41
ഭൂർല്ലോകഃ കല്പിതഃ പദ്ഭ്യാം ഭുവർല്ലോകോऽസ്യ നാഭിതഃ
സ്വർല്ലോകഃ കല്പിതോ മൂർദ്ധ്നാ ഇതി വാ ലോകകല്പനാ. 42

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ
പഞ്ചമോऽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 978 ദ്വിതീയസ്കന്ധേ ശ്ലോകാഃ 168

---

## ഷഷ്ഠോऽധ്യായഃ

ബ്രഹ്മോവാച

വാചാം വഹ്നേർമ്മുഖം ക്ഷേത്രം ഛന്ദസാം സപ്ത ധാതവഃ
ഹവ്യകവ്യാമൃതാന്നാനാം ജിഹ്വാ സർവ്വരസസ്യ ച. 1
സർവ്വാസൂനാം ച വായോശ്ച തന്നാസേ പരമായനേ
അശ്വിനോരോഷധീനാം ച ഘ്രാണോ മോദപ്രമോദയോഃ 2
രൂപാണാം തേജസാം ചക്ഷുർദ്ദിവസ്സൂര്യസ്യ ചാക്ഷിണീ
കർണ്ണൗ ദിശാം ച തീർത്ഥാനാം ശ്രോത്രമാകാശശബ്ദയോഃ 3
തൽഗാത്രം വസ്തുസാരാണാം സൗഭഗസ്യ ച ഭാജനം
ത്വഗസ്യ സ്പർശവായോശ്ച സർവ്വമേധസ്യ ചൈവ ഹി. 4
രോമാണ്യുദ്ഭിജ്ജജാതീനാം യൈർവ്വാ യജ്ഞസ്തു സംഭൃതഃ
കേശശ്മശ്രുനഖാന്യസ്യ ശിലാലോഹാഭ്രവിദ്യുതാം. 5
ബാഹവോ ലോകപാലാനാം പ്രായശഃ ക്ഷേമകർമ്മണാം
വിക്രമോ ഭൂർഭുവഃ സ്വശ്ച ക്ഷേമസ്യ ശരണസ്യ ച 6
സർവ്വകാമവരസ്യാപി ഹരേശ്ചരണ ആസ്പദം
അപാം വീര്യസ്യ സർഗ്ഗസ്യ പർജ്ജന്യസ്യ പ്രജാപതേഃ 7
പുംസശ്ശിശ്ന ഉപസ്ഥസ്തു പ്രജാത്യാനന്ദനിർവ്വൃതേഃ
പായുര്യമസ്യ മിത്രസ്യ പരിമോക്ഷസ്യ നാരദ! 8
ഹിംസായാ നിരൃതേർമൃത്യോർന്നിരയസ്യ ഗുദഃ സ്മൃതഃ
പരാഭൂതേരധർമ്മസ്യ തമസശ്ചാപി പശ്ചിമഃ 9
നാഡ്യോ നദനദീനാം തു ഗോത്രാണാമസ്ഥിസംഹതിഃ
അവ്യക്തരസസിന്ധൂനാം ഭൂതാനാം നിധനസ്യ ച. 10
ഉദരം വിദിതം പുംസോ ഹൃദയം മനസഃ പദം. 11
ധർമ്മസ്യ മമ തുഭ്യം ച കുമാരാണാം ഭവസ്യ ച
വിജ്ഞാനസ്യ ച സത്വസ്യ പരസ്യാത്മാ പരായണം. 12

എണ്ണമററുള്ള സഹസ്രാബ്ദങ്ങൾ കഴിഞ്ഞെപ്പോൾ
തണ്ണീരിൽശയിക്കുമീയചേതനാണ്ഡത്തിനെ
കാലകർമ്മസ്വഭാവസ്ഥിതനാംപരൻപുമാൻ
ചാലവേസചേതനമാക്കിയെന്നറിഞ്ഞാലും. 34
അണ്ഡത്തെബ്ഭേദിച്ചുടൻ വെളിപ്പെട്ടാനപ്പുമാനെണ്ണമററൂരുകൈകാൽ കൺമുഖം ശിരസ്സോട്ടം. 35
വിദ്വാന്മാരിക്കണ്ടിട്ടമൊക്കെയ്യുമടിസ്ഥാനമിദ്ദേവനെന്നുമവന്നരയ്ക്കു കീഴേബ്ഭാഗം
അതലാദികളെന്നും ജഘനോപരിഭാഗമിതരമേഴലോകമെന്നുമുൽഘോഷിക്കുന്നു. 36
ഇപ്പുമാൻതന്നാനനം ബ്രാഹ്മണനത്രേപാത്താൽ
കല്പിപ്പൂതത് ഭുജങ്ങൾ ക്ഷത്രിയനെന്നും തഥാ
ഇവൻെറയൂരുക്കളിൽനിന്നു വൈശ്യനുമാവിർഭവിച്ചു പാദങ്ങളിൽനിന്നഥ ശൂദ്രന്താനും. 37
മഹാത്മാവാമിപ്പുരംപുമാൻെറ പാദങ്ങളിൽ
മഹിയും നാഭിയിങ്കൽഭുവർല്ലോകവും പിന്നെ
ഹൃദയത്തിങ്കൽ സുവർല്ലോകവും മാറിടത്തിൽ
സുധികൾ കല്പിക്കുന്നു മഹർല്ലോകവും മുനേ! 38
സ്തനദ്വയത്തിൽ തപോലോകവും ഗ്രീവതന്നിൽ
ജനർല്ലോകവും പിന്നെത്തദുത്തമാംഗം തന്നിൽ
വൈകുണ്ഠാഖ്യമായ് സനാതനമായീടും ബ്രഹ്മലോകവുമരക്കെട്ടിലതലമൂരുക്കളിൽ
വിതലമെന്നലോകം ജാനുദ്വയത്തിൽ പിന്നെ
യതിപാവനമാകും സുതലലോകത്തെയും
കണങ്കാൽകളിൽ തലാതലവും ഗുൽഫങ്ങളിലനഘാ! മഹാതലം പ്രപദങ്ങളിൽ പിന്നെ
രസാതലാഖ്യവും കാലടിയിൽപ്പാതാളവുമൃഷീന്ദ്രാ! കല്പിതമീമട്ടിവൻ ലോകരൂപൻ
39 മു: 41 വ:
മന്നുപാദവും ഭുവർല്ലോകം നാഭിയും തഥാ
വിണ്ണുമൂർദ്ധാവുമെന്നു മൂന്നായും കല്പിക്കുന്നു. 42

---

# അദ്ധ്യായം 6.

ബ്രഹ്മാവു പറഞ്ഞു

ഇപ്പുരുഷൻതന്മുഖം വഹ്നിക്കും വാക്കുകൾക്കും
സപ്തധാതുക്കൾ പരം ഛന്ദസ്സുകൾക്കും സ്ഥാനം
[1] ഹവ്യ [2] കവ്യങ്ങൾ, സുധമർത്ത്യാന്നം രസങ്ങളെന്നീവക ജിഹ്വേന്ദ്രിയം തന്നിൽനിന്നുണ്ടായിതു. 1
ഇവൻെറ നാസികകൾ സമസ്ത പ്രാണങ്ങൾക്കും
പവമാനനും, ഘ്രാണേന്ദ്രിയമതൗഷധിക്കും
വിശേഷഗന്ധത്തിനും സാമാന്യഗന്ധത്തിനുമശ്വിനികൾക്കും സ്ഥാനമാണെന്നു ധരിച്ചാലും 2
ചക്ഷുരിന്ദ്രിയം രൂപതേജസ്സുകൾക്കും പുനരക്ഷികൾനഭസ്സിനും ദിവസനായകനും
ശ്രോത്രേന്ദ്രിയങ്ങൾ ദിക്കുപത്തിനും തീത്ഥങ്ങൾക്കും
ശ്രോത്രമാകാശത്തിനും സ്ഥാനമാം ശബ്ദത്തിനും
[3] തത്ഗാത്രം വസ്തുസാരം സൗന്ദര്യമിവററിനും
ത്വക്കനിലന്നുംസ്പർശത്തിനുമദ്ധ്വരങ്ങൾക്കും
രോമങ്ങൾവൃക്ഷങ്ങൾക്കും യാഗസാധനങ്ങൾക്കും
വാർമുടികാർമുകിൽക്കും ശ്മശ്രുക്കൾമിന്നലിന്നും 3 മു: 4 വ:
കാൽനഖം കല്ലുകൾക്കും കൈനഖം ലോഹങ്ങൾക്കും
സ്ഥാനമെന്നതും ധരിച്ചീടുക മുനീശ്വരാ. 5
തത്പദന്യാസം സ്വർഭൂഭുവർല്ലോകങ്ങൾക്കും
നിർഭയത്വത്തിനും സുക്ഷേമത്തിനും, കരങ്ങൾ; 6
ലോകപാലകന്മാർക്കും പാദങ്ങൾ സർവ്വാഭീഷ്ടസ്വീകാരത്തിനും ലിംഗം സൃഷ്ടിക്കും ശുക്ലത്തിനും
പ്രജാപതിക്കും മേഘതതിക്കും ജലത്തിനും
സുജനിസ്ഥാനമെന്നു നാരദാ! ധരിച്ചാലും. 7
ഇപ്പുമാൻതന്നുപസ്ഥം സന്താനലാഭത്തിനായേപ്പെട്ടവോക്കു സംയോഗാനന്ദനിർവൃതിക്കും
പായുവാമിന്ദ്രിയം വിസർജ്ജനത്തിനും ഭൃതസംയമനന്തകന്നും മിത്രനും ജന്മസ്ഥാനം. 8
നരകം ഹിംസമൃത്യുവിവശ്ശും പാശിക്കുമിപ്പുരുഷഗുദംസ്ഥാനം പിൻഭാഗമജ്ഞതയ്ക്കും
അവമതിക്കുമധർമ്മത്തിനും നിദാനമായ്
ഭവിച്ചീടുന്നുദേവമാമുനേ! മത്തനൂജാ! 9
നാഡികൾനദീനദസമൂഹത്തിനുമസ്ഥികൂടമദ്രിക്കും കുക്ഷിയവ്യക്തരസത്തിനും
അബ്ധിക്കുംലയത്തിനും ഭൃതസഞ്ചയത്തിനുമുല്പത്തിസ്ഥാനമത്രേ ഹൃദയം മനസ്സിനും
10 മു: 11 വ:
ഇമ്മഹാപുരുഷൻെറ ചേതസ്സുസത്ത്വത്തിനുമമ്മഹേശനും ധർമ്മംവിജ്ഞാനമാതുകൾക്കും
എനിക്കും നിങ്ങൾക്കുമസ്സുനൽക്കുമാരന്മാരാം
മുനീന്ദ്രന്മാർക്കുംപരം പ്രഭവസ്ഥാനമല്ലോ. 12

---

1 ദേവന്മാരുടെ അന്നം. 2 പിതൃക്കളുടെ അന്നം. 3 അവൻെറ കാൽവയ്പു്

അഹം ഭവാൻ ഭവശ്ചൈവ ത ഇമേ മുനയോഽഗ്രജാഃ
സുരാസുരനരാ നാഗാഃ ഖഗാ മൃഗസരീസൃപാഃ 13
ഗന്ധർവ്വാപ്സരസോ യക്ഷാ രക്ഷോഭൂതഗണോരഗാഃ
പശവഃ പിതരസ്സിദ്ധാ വിദ്യാധ്രാശ്ചാരണാ ദ്രുമാഃ 14
അന്യേ ച വിവിധാ ജീവാ ജലസ്ഥലനഭൗകസഃ
ഗ്രഹർക്ഷകേതവസ്താരാസ്തഡിതഃ സ്തനയിത്നവഃ 15
സർവ്വം പുരുഷ ഏവേദം ഭൂതം ഭവ്യം ഭവച്ച യൽ
തേനേദമാവൃതം വിശ്വം വിതസ്തിമധിതിഷ്ഠതി. 16
സ്വധിഷ്ണ്യം പ്രതപൻ പ്രാണോ ബഹിശ്ച പ്രതപത്യസൌ
ഏവം വിരാജം പ്രതപംസ്തപത്യന്തർബ്ബഹിഃ പുമാൻ. 17
സോഽമൃതസ്യാഭയസ്യേശോ മർത്ത്യമന്നം യദത്യഗാൽ
മഹിമൈഷ തതോ ബ്രഹ്മൻ പുരുഷസ്യ ദുരത്യയഃ 18
പാദേഷു സർവ്വഭൂതാനി പുംസഃ സ്ഥിതിവിദോ വിദുഃ
അമൃതം ക്ഷേമമഭയം ത്രിമൂർധ്നോഽധായി മൂർധസു. 19
പാദാസ്ത്രയോ ബഹിസ്ത്വാസന്നപ്രജാനാം ത ആശ്രമാഃ
അന്തസ്ത്രിലോക്യാസ്ത്വപരോ ഗൃഹമേധോഽബൃഹദ്വ്രതഃ 20
സൃതീ വിചക്രമേ വിഷ്വങ് സാശനാനശനേ ഉഭേ
യദവിദ്യാ ച വിദ്യാ ച പുരുഷസ്തൂഭയാശ്രയഃ 21
യസ്മാദണ്ഡം വിരാഡ് ജജ്ഞേ ഭൂതേന്ദ്രിയഗുണാത്മകഃ
തദ്ദ്രവ്യമത്യഗാദ്വിശ്വം ഗോഭിസ്സൂര്യ ഇവാതപം. 22
യദാസ്യ നാഭ്യാന്നളിനാദഹമാസം മഹാത്മനഃ
നാവിദം യജ്ഞസംഭാരാൻ പുരുഷാവയവാദൃതേ. 23
തേഷു യജ്ഞസ്യ പശവഃ സവനസ്പതയഃ കുശാഃ
ഇദം ച ദേവയജനം കാലശ്ചോരുഗുണാന്വിതഃ 24
വസ്തൂന്യോഷധയഃ സ്നേഹാ രസലോഹമൃദോ ജലം
ഋചോ യജൂംഷി സാമാനി ചാതുർഹോത്രം ച സത്തമ! 25
നാമധേയാനി മന്ത്രാശ്ച ദക്ഷിണാശ്ച വ്രതാനി ച
ദേവതാനുക്രമഃ കല്പസ്സങ്കല്പസ്തന്ത്രമേവ ച. 26
ഗതയോ മതയഃ ശ്രദ്ധ പ്രായശ്ചിത്തം സമർപ്പണം
പുരുഷാവയവൈരേതേ സംഭാരാസ്സംഭൃതാ മയാ. 27
ഇതി സംഭൃതസംഭാരഃ പുരുഷാവയവൈരഹം
തമേവ പുരുഷം യജ്ഞം തേനൈവായജമീശ്വരം. 28
തതസ്തേ ഭ്രാതര ഇമേ പ്രജാനാം പതയോ നവ
അയജൻ വ്യക്തമവ്യക്തം പുരുഷം സുസമാഹിതാഃ 29
തതശ്ച മനവഃ കാലേ ഈജിരേ ഋഷയോഽപരേ
പിതരോ വിബുധാ ദൈത്യാ മനുഷ്യാഃ ക്രതുഭിർവ്വിഭും. 30
നാരായണേ ഭഗവതി തദിദം വിശ്വമാഹിതം
ഗൃഹീതമായോരുഗുണസ്സർഗ്ഗാദാവഗുണസ്സ്വതഃ 31
സൃജാമി തന്നിയുക്തോഽഹം ഹരോ ഹരതി തദ്വശഃ
വിശ്വം പുരുഷരൂപേണ പരിപാതി ത്രിശക്തിധൃക്. 32
ഇതി തേഽഭിഹിതം താത യഥേദമനുപൃച്ഛസി
നാന്യൽ ഭഗവതഃ കിഞ്ചിൽ ഭാവ്യം സദസദാത്മകം. 33

ഞാനുംനീതാനും സനകാദിമാമുനീന്ദ്രരും
മാനുഷദേവാസുര നാഗഗന്ധർവന്മാരും
ഉരഗാപ്സരോയക്ഷരാക്ഷസസരീസൃപ-
ഹരഭൂതാളിപക്ഷിമൃഗഗോവൃന്ദങ്ങളും. 13
ചാരണസിദ്ധവിദ്യാധരന്മാർപിതൃക്കളും. 14
ഭൂരുഹങ്ങളും ജലസ്ഥലസ്ഥജന്തുക്കളും
വ്യോമചാരികളശ്വിന്യാദിതാരങ്ങൾ ഗ്രഹ-
സ്തോമങ്ങൾധൂമകേത്വാദ്യുല്പാതഗ്രഹങ്ങളും
അന്യനക്ഷത്രങ്ങളുമിടിമിന്നലുകളും
മുന്നമുണ്ടായുള്ളതുമുണ്ടായുള്ളതുമുണ്ടിരിപ്പതും
ഇന്നിമേലുണ്ടാവതുമായുള്ളതശേഷവു-
മന്നേതല്ലിപ്രപഞ്ചമഖിലമിപ്പുമാൻതാൻ.
ഇവനാലാവൃതമിജ്ജഗത്തിന്നധിഷ്ഠാന-
മിവൻെറദശാംഗുലപ്രമാണപ്രദേശംതാൻ 15-16
ആദിത്യൻ സ്വമണ്ഡലംതന്നെയും ബഹിർഭാഗ-
സാധനചയത്തെയും പ്രകാശിപ്പിക്കുന്നപോൽ
വിളക്കുന്നിപ്പുമാൻതൻദേഹവും ബ്രഹ്മാണ്ഡ-
ത്തിൽ-
വെളിക്കുമകമേയുമിയലും സർവ്വത്തെയും. 17
എപ്പൊഴും നിർഭയമാമാനന്ദത്തിനുമീശ-
നിപ്പുമാൻ മൃതി ധർമ്മകർമ്മാതിക്രാന്തനല്ലോ
അതിനാലിദ്ദേവൻെറ മഹിമയുള്ള വില്ലി-
ക്ഷിതിയിൽനേരേയതു ധരിക്കാനാക്കുമാകാ. 18
സ്ഥിതിവിത്തുകൾനേരേയോരുന്നുണ്ടിപ്പുമാൻെറ
പദസംസ്ഥിതമത്രേലോകങ്ങളെല്ലാമെന്നായ്
ത്രൈലോക്യമൂർദ്ധാവാകും മഹർല്ലോകത്തിന്മേലാ-
യാളുന്നജനസ്തപോലോകങ്ങൾരണ്ടിങ്കലും
സത്യലോകത്തും ക്രമാലമൃതംക്ഷേമംമോക്ഷ-
മിത്രയും വേണ്ടും വണ്ണം സിദ്ധിപ്പുമുനീശ്വരാ! 19
സ്പഷ്ടമായ് പ്രജാർത്ഥമാം ഗൃഹസ്ഥധർമ്മംവിട്ട
നൈഷ്ഠികബ്രഹ്മചാരി സന്ന്യാസിവാനപ്രസ്ഥൻ
എന്നിവർതന്നാശ്രമത്രിതയം ലോകത്രയ-
ത്തിന്നുബാഹ്യത്തിലാളും പുരുഷപാദത്രയം. 20
ബ്രഹ്മചര്യത്തെവിട്ടഗൃഹസ്ഥൻ തന്നാശ്രമ-
മിമ്മഹാൻ തൻ ത്രിലോകോദരസ്ഥമേകപാദം.
സാശനമനശനമിങ്ങനെ രണ്ടുപന്ഥാ-
വീശകല്പിതം ഭോഗമോക്ഷസാധനങ്ങളായ്
കർമ്മരൂപവുമുപാസനാരൂപവുമാകു-
മിമ്മാർഗ്ഗം രണ്ടിന്നുമിപ്പുരുഷൻതാനാശ്രയം. 21
ബ്രഹ്മാണ്ഡമാരിൽനിന്നുമുണ്ടായിതാരിൽനിന്നു
ഭൂമ്യാദിഭൂതങ്ങളും സത്വാദി ഗുണങ്ങളും
നേത്രാദിന്ദ്രിയങ്ങളും സ്വരൂപമാർന്നതായി-
ക്കീർത്തിക്കപ്പെട്ട വിരാൾപുരുഷൻതാനുമുണ്ടായ്
അദ്ദേവൻ സർവവ്യാപിയായിപ്പാരിടം ഭാസ്സാൽ
മാർത്താണ്ഡനംശുക്കളാൽപോലതിക്രമിക്കുന്നു. 22

അമ്മഹാത്മാവിൻ നാഭിനളിനത്തിങ്കൽനിന്നു
ജന്മമാർന്നപ്പോളെനിക്കമ്മഹാപുരുഷൻെറ
അംഗകങ്ങളെയെന്യേ യജ്ഞസാധനങ്ങളാ-
യെങ്ങുമേയൊന്നുംതന്നെ കാണുവാൻ കഴി-
ഞ്ഞീല. 23
കണ്ടേനിപ്പുരുഷൻ തന്നവയവങ്ങൾക്കുള്ളിൽ
വേണ്ടിടത്തോളം യജ്ഞവസ്തുക്കളെല്ലാംപിന്നെ
പശുക്കൾ [1]യൂപങ്ങളും ദർഭകൾ യാഗഭൂവും
വസന്താദ്യനുകൂലകാലങ്ങൾ പാത്രങ്ങളും 24
ഔഷധികളും നെയ്യും രസവസ്തുക്കൾമററും
ഭാസുരസുവർണ്ണാദിലോഹങ്ങൾ തണ്ണീർമണ്ണും
ഋഗ്യജുസ്സാമങ്ങളും ചാതുർഹോത്രങ്ങളാകും
സത്കർമ്മങ്ങളും ജ്യോതിഷ്ടോമാദിഹോമ-
ങ്ങളും.
ദക്ഷിണകളും സ്വാഹാകാരാദിമന്ത്രങ്ങളു-
മക്ഷയവ്രതങ്ങളും ദേവതോദ്ദേശങ്ങളും
സങ്കല്പംകർമ്മകാണ്ഡഗ്രന്ഥങ്ങളനുഷ്ഠാന-
മെൻകുമാരകാ! [2]വിഷ്ണുക്രമാദിഗതിഭേദാ
ദേവതകളെ ധ്യാനം ചെയ്യേണ്ടസമ്പ്രദായം
ദേവർഷേ! പ്രായശ്ചിത്തമർപ്പണം ശ്രദ്ധയേവം
ഇപ്പുരുഷാംഗകങ്ങൾ തന്നിൽ നിന്നാർന്നീടിനേ-
നെപ്പേരും യാഗത്തിനുവേണ്ടുന്നസാധന-
ങ്ങൾ 25-27
അവയാൽ യജ്ഞരൂപനാകുമദ്ദേവനെത്താ-
നിവൻ നിത്യവും പൂജിച്ചീടുന്നു നാരദാ! കേൾ. 28
നിന്നുടെസഹോദരരീനവപ്രജേശരും
നന്ദിയോടവധാനപൂർവമവ്യക്തനായി
ഇന്ദ്രാദിദേവരൂപഗണത്താൽവ്യക്തനായി
മിന്നുമിപ്പുരുഷനെപ്പൂജിച്ചാർ വഴിപോലെ. 29
സ്വായംഭുവാദിമനുഭൂപതിമാരുമാദി-
തേയന്മാർ ദൈത്യന്മാരും പിതൃക്കൾമനുഷ്യരും
അവരുള്ളോരു കാലംമുഴുവൻ വിഭുവാകു-
മിവനെത്തന്നെ ഭക്തിപൂർവകമാരാധിച്ചാർ. 30
ദൈത്യാരിദേവങ്കലിപ്രപഞ്ചമടങ്ങുന്നു
സത്വാദിഗുണങ്ങളോടില്ലവനേതും ബന്ധം
അങ്ങിനെയിരിക്കിലും സൃഷ്ടിക്കതുടങ്ങുമ്പോ-
ളംഗീകരിക്കുന്നുണ്ടു മായതൻഗുണങ്ങളെ 31
തന്നിയുക്തനാം ഞാനിപ്രപഞ്ചം സൃഷ്ടിക്കുന്നു
പിന്നതതദധീനനായ്സംഹരിക്കുന്നുഹരൻ
ത്രിശക്തിയുക്തനായി വിഷ്ണുരൂപത്തിൽസ്വയ-
മശേഷലോകത്തെയുമിവൻ സംരക്ഷിക്കുന്നു. 32
കാര്യകാരണരൂപമായുള്ളതൊന്നുംതന്നെ
നാരദാ! ഭഗവാനിൽനിന്നന്യമായതല്ല
എന്നോടു നീ ചോദിച്ച ചോദ്യങ്ങൾക്കെല്ലാം
തന്നെ
ചൊന്നിതു ഞാനുത്തരമിത്തരം മുനീശ്വരാ! 33

1 യജ്ഞസ്തംഭം (ബലിയർപ്പിക്കാനുള്ള മൃഗങ്ങളെ കെട്ടുന്ന കുററി 2 വിഷ്ണുവിൻെറ ഒരു ചുവടു്

ന ഭാരതീ മേഽങ്ഗ മൃഷോപലക്ഷ്യതേ
ന കഹ്ഹിചിന്മേ മനസോ മൃഷാ ഗതിഃ
ന മേ ഹൃഷീകാണി പതന്ത്യസൽപഥേ
യന്മേ ഹൃദൌൽക്കണ്ഠ്യവതാ ധൃതോ ഹരിഃ 34
സോഽഹം സമാമ്നായമയസ്തപോമയഃ
പ്രജാപതീനാമഭിവന്ദിതഃ പതിഃ
ആസ്ഥായ.യോഗം നിപുണം സമാഹിത-
സ്തം നാധ്യഗച്ഛം യത ആത്മസംഭവഃ 35
നതോഽസ്മ്യഹം തച്ചരണം സമീയുഷാം
ഭവച്ഛിദം സ്വസ്ത്യയനം സുമങ്ഗളം
യോ ഹ്യാത്മമായാവിഭവം സ്മ പര്യഗാ-
ദ്യഥാ നഭസ്സ്വാന്തമഥാപരേ കുതഃ 36
നാഹം ന യൂയം യദൃതാം ഗതിം വിദുർ-
ന വാമദേവഃ കിമുതാപരേ സുരാഃ
തന്മായയാ മോഹിതബുദ്ധയസ്ത്വിദം
വിനിർമ്മിതം ചാത്മസമം വിചക്ഷ്മഹേ. 37
യസ്യാവതാരകർമ്മാണി ഗായന്തി ഹ്യസ്മദാദയഃ
ന യം വിദന്തി തത്ത്വേന തസ്മൈ ഭഗവതേ നമഃ 38
സ ഏഷ ആദ്യഃ പുരുഷഃ കല്പേ കല്പേ സൃജത്യജഃ
ആത്മാഽഽത്മന്യാത്മനാഽഽത്മാനം സംയച്ഛതി ച പാതി ച. 39
വിശുദ്ധം കേവലം ജ്ഞാനം പ്രത്യക് സമ്യഗവസ്ഥിതം
സത്യം പൂർണ്ണമനാദ്യന്തം നിർഗ്ഗുണം നിത്യമദ്വയം. 40
ഋഷേ വിദന്തി മുനയഃ പ്രശാന്താത്മേന്ദ്രിയാശയാഃ
യദാ തദേവാസത്തർക്കൈസ്തിരോധീയേത വിപ്ലുതം. 41
ആദ്യോഽവതാരഃ പുരുഷഃ പരസ്യ
കാലഃ സ്വഭാവഃ സദസന്മനശ്ച
ദ്രവ്യം വികാരോ ഗുണ ഇന്ദ്രിയാണി
വിരാട് സ്വരാട് സ്ഥാസ്നു ചരിഷ്ണു ഭൂമ്നഃ 42
അഹം ഭവോ യജ്ഞ ഇമേ പ്രജേശാ
ദക്ഷാദയോ യേ ഭവദാദയശ്ച
സ്വർല്ലോകപാലാഃ ഖഗലോകപാലാ
നൃലോകപാലാസ്തലലോകപാലാഃ 43
ഗന്ധർവ്വവിദ്യാധരചാരണേശാ
യേ യക്ഷരക്ഷോരഗനാഗനാഥാഃ
യേ വാ ഋഷീണാമൃഷഭാഃ പിതൄണാം
ദൈത്യേന്ദ്രസിദ്ധേശ്വരദാനവേന്ദ്രാഃ 44
അന്യേ ച യേ പ്രേതപിശാചഭൂത-
കൂഷ്മാണ്ഡയാദോമൃഗപക്ഷ്യധീശാഃ
യൽകിഞ്ച ലോകേ ഭഗവന്മഹസ്വ-
ദോജസ്സഹസ്വൽ ബലവൽ ക്ഷമാവൽ. 45
ശ്രീഹ്രീവിഭൂത്യാത്മവദത്ഭുതാർണ്ണം
തത്ത്വം പരം രൂപവദസ്വരൂപം
പ്രാധാന്യതോ യാനൃഷ ആമനന്തി
ലീലാവതാരാൻ പുരുഷസ്യ ഭൂമ്നഃ
ആപീയതാം കർണ്ണകഷായശോഷാ-
നനുക്രമിഷ്യേ ത ഇമാൻ സുപേശാൻ. 46

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ**
**ഷഷ്ഠോഽധ്യായഃ**
**ശ്രീമൽഭാഗവതേ ശ്ലോകാഃ 1023** **ദ്വിതീയസ്കന്ധേ ശ്ലോകം: 213**

---

# സപ്തമോഽധ്യായഃ

ബ്രഹ്മോവാച

യത്രോദ്യതഃ ക്ഷിതിതലോദ്ധരണായ ബിഭ്രൽ
ക്രൌഡീം തനും സകലയജ്ഞമയീമനന്തഃ
അന്തർമ്മഹാർണ്ണവ ഉപാഗതമാദിദൈത്യം
തം ദംഷ്ട്രയാദ്രിമിവ വജ്രധരോ ദദാര. 1
ജാതോ രുചേരജനയൽ സുയമാൻ സുയജ്ഞ
ആകൂതിസൂനുരമരാനഥ ദക്ഷിണായാം
ലോകത്രയസ്യ മഹതീമഹരദ്യദാർത്തിം
സ്വായംഭുവേന മനുനാ ഹരിരിത്യനൂക്തഃ 2
ജജ്ഞേ ച കർദ്ദമഗൃഹേ ദ്വിജ ദേവഹൂത്യാം
സ്ത്രീഭിസ്സമം നവഭിരാത്മഗതിം സ്വമാത്രേ
ഊചേ യയാഽഽത്മശമലം ഗുണസങ്ഗപങ്ക-
മസ്മിൻ വിധൂയ കപിലസ്യ ഗതിം പ്രപേദേ. 3

സുർഷേ! മമവാക്കു പൊളിയായ് ഭവിച്ചീടാ
ചരിക്കില്ലസത്യത്തിലെന്തു മനമൊരിക്കലും
ദുർമ്മാർഗ്ഗപ്രവേശനമില്ലെൻെറയിന്ദ്രിയങ്ങൾ-
ക്കെന്മനസ്സിനാൽ ഭക്ത്യാ ഹരിയെബ്ഭജി-
ക്കുന്നേൻ, 34
വേദരൂപനും തപോമൂർത്തിയും കശ്യപാദി-
സാധുവന്ദിതനാകും നാഥനുമാകുന്നുതാൻ
യോഗമേകാഗ്ര്യനായിട്ടനുഷ്ഠിച്ചിട്ടും താത-
നാകുമദ്ദേഹത്തെ ഞാനുള്ളപോലറിഞ്ഞീല. 35
ഭക്തന്മാർക്കെല്ലാം ഭവസങ്കടം തീർത്തു സൌഖ്യം
ചേർക്കുന്നതായി ശുഭകരമാം തത്പദാബ്ജം
ആനമിപ്പുഞാൻ മമതാതനാമദ്ദേഹവും
വാനപ്രദേശം സ്വാന്തസീമയെയെന്നപോലെ
തന്മായാപ്രഭാവത്തെയറിയാതിരിക്കുമ്പോ-
ളെമ്മട്ടിലറിഞ്ഞീട്ടന്യന്മാരായുള്ളവർ. 36
നിങ്ങളും ഞാനും വാമദേവനാം ഭഗവാനും
ശാർങ്ങിതന്മായയാലെ മോഹിതധീകളായി
അവൻെറ പരമാത്മസ്വരൂപം കാണ്മീലവ-
രവരീവിശ്വം സ്വസ്വബുദ്ധ്യനുരൂപം-
കാണ്മൂ. 37
നമ്മളാരുടെ ജന്മലീലാസച്ചരിതങ്ങൾ
നന്മട്ടിൽ കീർത്തിച്ചേററം സ്തുതിച്ചീട്ടനുനിത്യം
എന്നിട്ടും തന്മാഹാത്മ്യമറിയുന്നില്ല നേരേ
ഇന്ദിരാപതിയാമദ്ദേവനായ് നമസ്കാരം. 38
ആദ്യനാമജനിവൻ, തന്നിൽത്താൻ തന്നെതന്നേ.
തീർത്തു കാത്തഴിക്കുന്നു തന്നാലെകല്പംതോറും. 39
ശാന്തമാനസദേഹേന്ദ്രിയങ്ങളെഴും മുനി-
വൃന്ദം, വിശുദ്ധമായിസ്സർവ്വാന്തരാത്മാവായി
സത്യമായ് സുസ്ഥിരമായെങ്ങുമേനിറഞ്ഞതായ്-
നിത്യമായദ്വയമായ് ഗുണാതിക്രാന്തമായി
ജ്ഞാനരൂപമായനാദ്യന്തമായേകമായി
ബ്ഭാനിക്കുമക്കേവലബ്രഹ്മത്തെയറിയുന്നു
എന്നാൽ,കുതർക്കങ്ങളാൽ ബുദ്ധിയാകുലമാകും
സന്ദർഭങ്ങളിലെല്ലാം മറഞ്ഞുപോകുംതാനും.
40 മു: 41 വ:
തത്ത്വജ്ഞാ! സർവ്വവ്യാപിയാകുമിബ്ഭഗ-
വാൻത-
ന്നാദ്യമാമവതാരമീ വിരാൾപുരുഷൻ താൻ
കാലം സ്വഭാവം സ്ഥൂലം സൂക്ഷ്മമെന്നിവയായി
ലാലസിച്ചീട്ടുന്നതിബ്ഭഗവാൻതന്നെയല്ലോ
സത്ത്വാദിഗുണങ്ങളുമിന്ദ്രിയങ്ങളും മഹ-
ത്തത്ത്വവും വികാരവും വ്യഷ്ടിയും സമഷ്ടിയും
നാരദാ! ചരാചരജാലവും പൃഥിവ്യാദി-
യോരോരോഭൂതങ്ങളുമിപ്പുമാൻതന്നെയല്ലോ. 42
ഞാൻ, മൃഡൻ, വിഷ്ണു ദക്ഷാദ്യന്മാരാം പ്രജേ-
ശന്മാർ
നീമുൻപാംമുനീശ്വരർ ഖഗേശർ നാകപാലർ
നരലോകാധീശരും പാതാളാധിപന്മാരു-
മുരഗപ്രധാനരും നാഗനായകന്മാരും. 43
ഗന്ധർവ്വവിദ്യാധരചാരണശ്രേഷ്ഠന്മാരും
പങ്ക്തികണ്ഠാദിരാക്ഷസേശരുംയക്ഷേശരും. 44
പിതൃശ്രേഷ്ഠന്മാ,രൃഷിവര്യന്മാർ പ്രഹ്ലാദാദി
ദിതിജേശ്വരർ, സിദ്ധേശ്വരരാം കപിലാദ്യർ
അസുരേശരും കുശ്മാണ്ഡേശരുമന്യന്മാരാം
പിശാചശ്രേഷ്ഠർ ഭൂതവരിഷ്ഠർ പ്രേതാധിപർ
ജലജം മൃഗം പക്ഷിവിവററിലുൽകൃഷ്ടങ്ങ-
ളുലകംതന്നിലേററമൈശ്വര്യമിയന്നവ
തേജ,സ്സിന്ദ്രിയശക്തി, സാമർത്ഥ്യം, മനശ്ശക്തി-
യോജസ്സും ക്ഷമയുമാർന്നുള്ളവയെന്നുവേണ്ടാ 45
ശോഭമാഹാത്മ്യം ലജ്ജധീയിവയേറുന്നവ
രൂപമുള്ളവ വണ്ണമുള്ളവയില്ലാത്തവ
കേളിവയെല്ലാം പരം തത്ത്വംതാൻ പാർത്തീ-
ടിലീ-
ലീലാവതാരം സർവ്വം ജ്ഞാനികളറിയുന്നു
കേൾക്കുക, കണ്ണും ശുദ്ധമാക്കുമീമനോഹര-
സൽക്കഥ,ചൊല്ലാം മുറയ്ക്കാസുധ നുകന്നാലും! 46

---

# അദ്ധ്യായം 7.

ബ്രഹ്മാവു പറഞ്ഞു

ഭൂതലോദ്ധാരണത്തിന്നനന്തൻകൃഷ്ണൻ സർവ-
[1] മേധരൂപമാം വരാഹാകൃതിയാർന്നുപിന്നെ
കടലിന്നുള്ളിൽക്കടന്നദ്രിയെവജ്രിമട്ടിൽ-
ക്കുട്ടംദംഷ്ട്രയാലാദിദൈത്യനെപ്പിളർന്നിതു. 1
രുചിനാമക പ്രജാപതിക്കാകൂതിതന്നി-
ലചിരാൽ സുയജ്ഞാഖ്യസുതനായ് ജന്മമാർന്നു;
പിന്നെയദ്ദക്ഷിണയാം നാരിയിൽ സുയമന്മാ-
രെന്നുള്ള ദേവന്മാരെജ്ജനിപ്പിച്ചു,ച്ചവർമൂലം
ത്രൈലോക്യദുഃഖംതീർത്താൻ മോദിച്ചാസ്വാ-
യംഭുവൻ
ചാലവേ ഹരി! ഹരി!യെന്നുകീർത്തിച്ചുപാരം. 2
മാധവൻപിന്നെക്കർദ്ദമാലയംതന്നിൽദേവ-
ഹൂതിയിൽ നവസ്ത്രീകൾക്കേകസോദരനായി
കപിലാഖ്യനായ് പിറന്നമ്മയ്ക്കായ് ബ്രഹ്മ-
ജ്ഞാന-
മുപദേശിച്ചാ, നതുധരിച്ചമ്മ നസ്വിനി
മാനസംശുദ്ധമാക്കി വിഷയസംഗംനീക്കി-
യാനന്ദപൂർണ്ണം മോക്ഷമടഞ്ഞാളജ്ജന്മത്തിൽ 3

---

1 യജ്ഞരൂപം

അത്രേരപത്യമഭികാംക്ഷത ആഹ തുഷ്ടോ
ദത്തോ മയാഹമിതി യൽ ഭഗവാൻ സ ദത്തഃ
യൽപാദപങ്കജപരാഗപവിത്രദേഹാ
യോഗർദ്ധിമാപുരുഭയീം യദുഹൈഹയാദ്യാഃ 4
തപ്തം തപോവിവിധലോകസിസൃക്ഷയാ മേ
ആദൌ സനാൽ സ്വതപസസ്സ ചതുസ്സനോഽഭൂൽ
പ്രാക്കല്പ സംപ്ലവവിനഷ്ടമിഹാത്മതത്ത്വം
സമ്യഗ്ജഗാദ മുനയോ യദചക്ഷതാത്മൻ. 5
ധർമ്മസ്യ ദക്ഷദുഹിതര്യജനിഷ്ട മൂർത്ത്യാം
നാരായണോ നര ഇതി സ്വതപഃപ്രഭാവഃ
ദൃഷ്ട്വാഽത്മനോ ഭഗവതോ നിയമാവലോപം
ദേവ്യസ്ത്വനംഗപ്പതനാ ഘടിതും ന ശേകുഃ 6
കാമം ദഹന്തി കൃതിനോ നനു രോഷദൃഷ്ട്യാ
രോഷം ദഹന്തമുത തേ ന ദഹന്ത്യസഹ്യം
സോഽയം യദന്തരമലം നിവിശൻ ബിഭേതി
കാമഃ കഥം നു പുനരസ്യ മനഃ ശ്രയേത. 7
വിദ്ധഃ സപത്ന്യുദിതപത്രിഭിരന്തി രാജ്ഞോ
ബാലോഽപി സന്നുപഗതസ്തപസേ വനാനി
തസ്മാ അദാദ്ധ്രുവഗതിം ഗൃണതേ പ്രസന്നോ
ദിവ്യാഃ സ്തുവന്തി മുനയോ യദുപര്യധസ്താൽ. 8
യദ്വേനമുൽപഥഗതം ദ്വിജവാക്യവജ്ര-
വിപ്ലുഷ്ടപൌരുഷഭഗം നിരയേ പതന്തം
ത്രാത്വാഽർത്ഥിതോ ജഗതി പുത്രപദം ച ലേഭേ
ദുഗ്ദ്ധാ വസൂനി വസുധാ സകലാനി യേന. 9
നാഭേരസാവൃഷഭ ആസ സുദേവിസൂനു-
ര്യോ വൈ ചചാര സമദൃഗ്ജഡയോഗചര്യാം
യൽ പാരമഹംസ്യമൃഷയഃ പദമാമനന്തി
സ്വസ്ഥഃ പ്രശാന്തകരണഃ പരിമുക്തസംഗഃ 10
സത്രേ മമാസ ഭഗവാൻ ഹയശീരഷാഥോ
സാക്ഷാൽ സ യജ്ഞപുരുഷസ്തപനീയവർണ്ണഃ
ഛന്ദോമയോ മഖമയോഽഖിലദേവതാത്മാ
വാചോ ബഭൂവുരുശതീശ്ശ്വസതോഽസ്യ നസ്തഃ 11
മത്സ്യോ യുഗാന്തസമയേ മനുനോപലബ്ധഃ
ക്ഷോണീമയോ നിഖിലജീവനികായകേതഃ
വിസ്രംസിതാനുരുഭയേ സലിലേ മുഖാന്മേ
ആദായ തത്ര വിജഹാര ഹ വേദമാർഗ്ഗാൻ. 12

ക്ഷീരോദധാവമരദാനവയൂഥപാനാ-
മുന്മഥ്നതാമമൃതലബ്ധയ ആദിദേവഃ
പൃഷ്ഠേന കച്ഛപവപുർവ്വിദധാര ഗോത്രം
നിദ്രാക്ഷണോഽദ്രിപരിവർത്തകഷാണകണ്ഡൂഃ 13

ത്രൈവിഷ്ടപോരുഭയഹാ സ നൃസിംഹരൂപം
കൃത്വാ ഭ്രമൽഭ്രുകുടിദംഷ്ട്രകരാളവക്ത്രം
ദൈത്യേന്ദ്രമാശു ഗദയാഭിപതന്തമാരാ-
ദൂരൌ നിപാത്യ വിദദാര നഖൈഃ സ്ഫുരന്തം. 14

അന്തസ്സരസ്യുരുബലേന പദേ ഗൃഹീതോ
ഗ്രാഹേണ യൂഥപതിരംബുജഹസ്ത ആർത്തഃ
ആഹേദമാദിപുരുഷാഖിലലോകനാഥ
തീർത്ഥശ്രവഃ ശ്രവണമംഗളനാമധേയ! 15

ശ്രുത്വാ ഹരിസ്തമരണാർത്ഥിനമപ്രമേയ-
ശ്ചക്രായുധഃ പതഗരാജഭുജാധിരൂഢഃ
ചക്രേണ നക്രവദനം വിനിപാട്യ തസ്മാ-
ദ്ധസ്തേ പ്രഗൃഹ്യ ഭഗവാൻ കൃപയോജ്ജഹാര. 16

ജ്യായാൻ ഗുണൈരവരജോഽപ്യദിതേസ്സുതാനാം
ലോകാൻ വിചക്രമ ഇമാൻ യദഥാധിയജ്ഞഃ
ക്ഷ്മാം വാമനേന ജഗൃഹേ ത്രിപദച്ഛലേന
യാച്ഞാമൃതേ പഥി ചരൻ പ്രഭുഭിർന്ന ചാല്യഃ 17

പുത്രാർത്ഥിയാമത്രിയിൽത്തുഷ്ടനായ്ത്തീർന്നി,-
ട്ടെന്നാൽ
ദത്തനായ് നിനക്കുഞാനെന്നുചൊന്നതുമൂലം
ദത്തനെന്നുള്ള നാമം കൈക്കൊണ്ടുജനിച്ചോര-
ദൈത്യാരിതൻപദാബ്ജപാംസുവാൽ
ശുദ്ധാംഗരാം
[1] യദുഹൈഹയാദികളിരുമട്ടേഴും യോഗ-
പഥത്തിലഭിവൃദ്ധി നേടിനാർ നാൾക്കുനാളിൽ 4
ജഗത്സംസൃഷ്ട്യാശയാൽ തപസ്സനുഷ്ഠിച്ചിതു
ഭഗവത്സമർപ്പണത്തോടാദികാലത്തുഞാൻ
അതുകാരണം 'സന'നാമത്തിൽ നാലുമൂർത്തി
ദിതിജമാഥിപൂണ്ടുസനൽക്കുമാരന്മാരായ്
കഴിഞ്ഞകല്പം തന്നിൽ മറഞ്ഞതത്ത്വം നേരേ
മൊഴിഞ്ഞാനതു മുനിമാർക്കുള്ളിൽ തെളിഞ്ഞിതു. 5
ധർമ്മകാന്തയാം ദക്ഷനന്ദിനി മൂർത്തിതന്നിൽ
ചിന്മയൻ നരനാരായണരായ്ജന്മമാർന്നു
കാട്ടിനാൻ തപോവീര്യമങ്ങതുമുടക്കുവാ-
നെത്തിയ കാമസേനാംഗങ്ങളാം സുരസ്ത്രീകൾ
ഭഗവത്തനുജാതരാകും തത്സദൃശസ്ത്രീ-
നികരത്തിനെക്കണ്ടു ലജ്ജിച്ചുമടങ്ങിനാർ. 6
മഹാന്മാർരോഷദൃക്കാൽച്ചുട്ടുന്നു കാമ,നെന്നാൽ
സഹിപ്പാനാകാത്തതായ് ദഹിപ്പിച്ചീടുന്നതാം
കടുംക്രോധത്തെ മുടിച്ചീടുവാൻ തക്കവണ്ണം
പടുത്വമവർക്കുമില്ലത്തരമുള്ള കോപം
ആരുടെയുള്ളിലേറാനേററവും ഭയപ്പെട്ടു-
മാരമാരമണനോടടുത്തീമോ കാമം? 7
അച്ഛന്റെ സമീപത്തിൽവച്ചുതാൻ കൊച്ചു-
ന്നാൾ തൻ
കൊച്ചമ്മവിട്ട തീഷ്ണവാക്ശരപൂരമേററു
ഹൃത്തടംകീറിവനംപ്രാപിച്ചുതപംചെയ്തോ-
[2] രുത്താനപാദിതന്നിലാർദ്രനായ് രമാകാന്തൻ
പ്രത്യേകം ധ്രുവലോകമൊന്നുതീർത്തവന്നേകീ-
യാസ്ഥാനമിന്നും സർവ്വസ്തുതമായ് ശോഭിക്കുന്നു.
അതിൻകീഴ്ഭാഗത്തിലുമുപരിഭാഗത്തിലും
സ്ഥിതരായൃഷീശ്വരനവനെ സ്തുതിക്കുന്നു. 8
ദുഷ്പഥസഞ്ചാരിയായ് ബ്രാഹ്മണശാപവജ്ര-
വിപ്ളുഷ്ടഭാഗ്യനായിപ്പൌരുഷമെല്ലാമററു
നരകംഗമിക്കുവാൻ ഭാവിക്കും വേനൻതന്നെ-
പ്പരിരക്ഷിച്ചു ലോകരക്ഷയ്ക്കായർത്ഥിക്കയാൽ
തൽപുത്രനായി പൃഥുനാമം പൂണ്ടവതരി-
ച്ചിബ്ഭൂവിൽനിന്നും കറന്നെടുത്താൻ വേണ്ടും-
ധനം. 9
പിന്നെസ്സുദേവിതന്നിലൃഷഭനെന്നപേരിൽ
മന്നനാം നാഭിതന്റെ പുത്രനായുത്ഭവിച്ചു
സമദർശനനായിട്ടാത്മസംസ്ഥിതനായി
ദമിതേന്ദ്രിയനായിസ്സംഗഹീനനുമായി
പരമഹംസമാർഗ്ഗമെന്നൃഷിവർഗ്ഗം വാഴ്ത്തും
വരമാംജഡയോഗചര്യയെയനുഷ്ഠിച്ചാൻ. 10
സ്വർണ്ണവർണ്ണനായ്ഛന്ദോമയനായ് യാഗരൂപ-
മാർന്നനിശ്ശേഷദേവാത്മകനായ് വിളങ്ങീട്ടും
യജ്ഞപൂരുഷൻഹയഗ്രീവമൂർത്തിയായ്വന്നെൻ-
യജ്ഞത്തിൽവേദവാക്യം ചൊരിഞ്ഞാൻശ്വ-
സനത്താൽ. 11
കല്പാന്തത്തിങ്കൽ മനുവിന്നു ഗോചരനായി-
ട്ടിപ്പാരിൽപെട്ടും സർവ്വജീവിക്കുമാലംബമായ്
ഭൂമയനായീടുമിബ്ഭഗവാൻ മത്സ്യമായി-
ബ്ഭീമമാം ഭയത്തിനാസ്ഥാനമാം സലിലത്തിൽ
മനുഖോദ്ഗളിതമാം വേദഭാഗങ്ങളെല്ലാം
ചെമ്മേ സംഗ്രഹിച്ചോററം ക്രീഡിച്ചാൻ-
വിസ്മയം താൻ. 12
പീയൂഷലാഭത്തിനായ് സുരാസുരന്മാർ ചേർന്നി-
ട്ടായാസപ്പെട്ടു പയഃ പയോധി മഥിക്കവേ
നിദ്രാണനായിട്ടൊരു കച്ഛപാകൃതിയായ്വ-
ന്നദ്രീശഭ്രമണത്താൽച്ചൊറിച്ചിൽ ശമിപ്പിച്ചു
താനേ തൻ പൃഷ്ഠത്താലമന്ദരപർവ്വതത്തെ-
ത്താണുപോകാതെ താങ്ങിനിർത്തിനാനാദ്യാ-
ദിദേവൻ. 13
അമർത്ത്യമഹാഭയമമർത്തും ഹരി പിന്നെ
ഭ്രമദ്ഭ്രൂകുടീദംഷ്ട്രായുഗ്മളകരാളമാം
വദനമാളും നരസിംഹത്തിൻരൂപംപൂണ്ടു,
ഗദയും ചുഴററിത്തൻനേർക്കു വന്നടുത്തിട്ടും
അസുരപ്രവീരനെപ്പിടിച്ചു തന്നുരുവിൽ
പ്രസഭംവീഴ്ത്തിപ്പിളർന്നിട്ടിതു നഖങ്ങളാൽ. 14
താമരപ്പൊയ്കയിൽ വച്ചുക്കേറുമൊരു നക്രം
[3] സാമജനാഥപാദം കടിച്ചുവലിക്കയാൽ
താമരപ്പൂവും കയ്യിൽധരിച്ചുഗ്ഗജശ്രേഷ്ഠൻ
സ്വാമിൻ ഹേ സർവ്വലോകനായകാ! ശുഭകീർത്തേ!
ആദിപൂരുഷാ! കൃപാവാരിധേ! പാലിക്കെന്നാ-
യാദരപൂർവ്വമാർത്ത്യാ സ്തുതിച്ചാൻ ഭഗവാനെ. 15
അപ്രമേയനായ് ചക്രധാരിയാമീട്ടും ഹരി-
യപ്പൊഴേ പത്രീന്ദ്രന്മേൽക്കയറി പ്രത്യക്ഷനായ്
ചക്രത്താൽ നക്രവക്ത്രം പിളർന്നുപിടിച്ചററി-
യക്കരിവീരൻതന്നെ രക്ഷിച്ചാൻ കൃപാനിധി. 16
സത്വദൈവതമായ ഭഗവാനദിതിതൻ-
പുത്രരിൽക്കനിഷ്ഠനെന്നാകിലും ഗുണങ്ങളാൽ
മൂത്തവനെന്നുറയ്ക്കാം [4] ഛലത്തിൽ മൂവടിബ്ഭൂ-
മാത്രമർത്ഥിച്ചുദേവൻവാമനാവതാരത്തിൽ
ഇത്രിലോകവുമളന്നെടുത്താൻ, [5] യാച്ഞ-
കൊണ്ടേ
സത്തരേ പ്രഭുവിനും ചലിപ്പിക്കുവാനൊക്കൂ. 17

1 യദുക്കൾ, ഹൈഹയന്മാർ തുടങ്ങിയവർ 2 ധ്രുവൻ 3 മുതലയുടെ വായ് 4 വ്യാജം 5 യാചന

നാത്ഥോ ബലേരയമുരുക്രമപാദശൌച-
മാപഃശ്ശിഖാ ധൃതവതോ വിബുധാധിപത്യം
യോ വൈ പ്രതിശ്രുതമൃതേ ന ചികീഷദന്യ-
ദാത്മാനമങ്ഗ ശിരസാ ഹരയേഽഭിമേനേ. 18
തുഭ്യം ച നാരദ ഭൃശം ഭഗവാൻ വിവൃദ്ധ-
ഭാവേന സാധു പരിതുഷ്ട ഉവാച യോഗം
ജ്ഞാനം ച ഭാഗവതമാത്മസതത്വദീപം
യദ്വാസുദേവശരണാ വിദുരഞ്ജസൈവ. 19
ചക്രം ച ദിക്ഷ്വവിഹതം ദശസു സ്വതേജോ
മന്വന്തരേഷു മനുവംശധരോ ബിഭത്തി
ദുഷ്ടേഷു രാജസു ദമം വ്യദധാൽ സ്വകീത്തിം
സത്യേ ത്രിപൃഷ്ഠ ഉശതീം പ്രഥയംശ്ചരിത്രൈഃ 20
ധന്വന്തരിശ്ച ഭഗവാൻ സ്വയമേവ കീത്തി-
ന്നാമ്നാ നൃണാം പുരുരുജാം രുജ ആശു ഹന്തി
യജ്ഞേ ച ഭാഗമമൃതായുരവാവരുന്ധ
ആയുശ്ച വേദമനുശാസ്ത്യവതീര്യ ലോകേ. 21
ക്ഷത്രം ക്ഷയായ വിധിനോപഭൃതം മഹാത്മാ
ബ്രഹ്മധ്രുഗുജ്ഝിതപഥം നരകാത്തിലിപ്സു
ഉദ്ധന്ത്യസാവവനികണ്ടകമുഗ്രവീര്യ-
സ്ത്രിസ്സപ്തകൃത്വ ഉരുധാരപരശ്വധേന. 22
അസ്മൽപ്രസാദസുമുഖഃ കലയാ കലേശ
ഇക്ഷ്വാകുവംശ അവതീര്യ ഗുരോർനിദേശേ
തിഷ്ഠൻ വനം സദയിതാനുജ ആവിവേശ
യസ്മിൻ വിരുദ്ധ്യ ദശകന്ധര ആത്തിമാർച്ഛൽ. 23
യസ്മാ അദാദുദധിരൂഢഭയാങ്ഗവേപോ
മാർഗ്ഗം സപദ്യരിപുരം ഹരവദ്ദിധക്ഷോഃ
ദൂരേ സുഹൃന്മഥിതരോഷസുശോണദൃഷ്ട്യാ
താതപ്യമാനമകരോരഗനക്രചക്രഃ 24

വക്ഷഃസ്ഥലസ്പർശരുഗ്ണമഹേന്ദ്രവാഹ
ദന്തൈർവിഡംബിതകകുബ്ജുഷ ഊഢഹാസം
സദ്യോഽസുഭിസ്സഹ വിനേഷ്യതി ദാരഹത്തു-
ർവിസ്ഫൂർജിതൈർധനുഷ ഉച്ചരതോഽധിസൈന്യേ

ഭൂമേസ്സുരേതരവരൂഥവിമർദ്ദിതായാഃ
ക്ലേശവ്യയായ കലയാ സിതകൃഷ്ണകേശഃ
ജാതഃ കരിഷ്യതി ജനാനുപലക്ഷ്യമാർഗ്ഗഃ
കമ്മാണി ചാത്മമഹിമോപനിബന്ധനാനി. 26

തോകേന ജീവഹരണം യദുലൂകികായാ-
സ്ത്രൈമാസികസ്യ ച പദാ ശകടോപവൃത്തഃ
യദ്രിങ്ഗതാന്തരഗതേന ദിവിസ്പൃശോർവ്വാ
ഉന്മൂലനം ത്വിതരഥാർജ്ജുനയോന്ന ഭാവ്യം. 27

യദ്വൈ വ്രജേ വ്രജപശൂൻ വിഷതോയപീഥാൻ
പാലാംസ്ത്വജീവയദനുഗ്രഹദൃഷ്ടിവൃഷ്ട്യാ
തച്ഛുദ്ധയേഽതിവിഷവീര്യവിലോലജിഹ്വ-
മുച്ചാടയിഷ്യദുരഗം വിഹരൻ ഹ്രദിന്യാം. 28

തൽ കമ്മ ദിവ്യമിവ യന്നിശി നിശ്ശയാനം
ദാവാഗ്നിനാ ശുചിവനേ പരിദഹ്യമാനേ
ഉന്നേഷ്യതി വ്രജമതോഽവസിതാന്തകാലം
നേത്രേ പിധായ്യ സബലോഽനധിഗമ്യവീര്യഃ 29

ഗൃഹ്ണീത യദ്യദുപബന്ധമമുഷ്യ മാതാ
ശുൽബം സുതസ്യ ന തു തത്തദമുഷ്യ മാതി
യജ്ജൃംഭതോഽസ്യ വദനേ ഭുവനാനി ഗോപീ
സംവീക്ഷ്യ ശങ്കിതമനാഃ പ്രതിബോധിതാഽഽസീൽ

നന്ദം ച മോക്ഷ്യതി ഭയാദ്വരുണസ്യ പാശാൽ
ഗോപാൻ ബിലേഷു പിഹിതാൻ മയസൂനനാ ച
അഹന്യാപൃതം നിശി ശയാനമതിശ്രമേണ
ലോകേ വികുണ്ഠമുപനേഷ്യതി ഗോകുലം സ്മ. 31

ഗോപൈർമ്മഖേ പ്രതിഹതേ വ്രജവിപ്ലവായ
ദേവേഽഭിവഷതി പശൂൻ കൃപയാ രിരക്ഷുഃ
ധത്തോച്ഛിലീന്ധ്രമിവ സപ്ത ദിനാനി സപ്ത-
വഷോ മഹീധ്രമനഘൈകകരേ സലീലം. 32

ക്രീഡൻ വനേ നിശി നിശാകരരശ്മിഗൌര്യാം
രാസോന്മുഖഃ കളപദായതമൂർച്ഛിതേന
ഉദ്ദീപിതസ്മരരുജാം വ്രജഭൃദ്വധൂനാം
ഹത്തുഹരിഷ്യതി ശിരോ ധനദാനുഗസ്യ. 33

ഹരിപാദാഭിഷേകതീർത്ഥം തൻശിരസ്സിങ്കൽ
ധരിച്ചമഹാബലിക്കെന്തിനാണൈന്ദ്രംപദം?
ശൌരിക്കായ് ശരീരവും നമിച്ചു സമർപ്പിച്ചു
നാരദാ! സത്യം പരിപാലിച്ചാനമ്മഹാത്മാ. 18
ശ്രീപതി നിൻെറയുററ ഭക്തികണ്ടാത്മതത്ത്വ
ദീപകം വിവേകവും യോഗവും സന്തുഷ്ടനായ്
ഉപദേശിച്ചാൻ നിനക്കായതബ്ഭഗവാനെ-
യഭയംതേട്ടുന്നാവക്കപ്പൊഴേ വിളങ്ങീട്ടും 19
മനുവിൻ പരമ്പര നിലനിർത്തുവാൻപിന്നെ
മനുവായ് മന്വന്തരം തോറും തന്നാജ്ഞാചക്രം
പത്തുദിക്കിലും തടവെന്നിയേ നടപ്പാക്കി
ദുഷ്ടഭൂപരെദ്ധ്വംസിച്ചാത്മസച്ചരിതത്താൽ
ചിത്തരമ്യമാം പുകൾ മുപ്പാരിൻമേലായ്മിന്നും
സത്യലോകത്തിങ്കലും വ്യാപിപ്പിച്ചിതുപാരം. 20
പിന്നെത്താൻ സ്വയം കീർത്തിമൂർത്തിയായ്-
ധന്വന്തരി
തന്നവതാരമാൻ വിളങ്ങിയീലോകത്തിൽ
മാനവന്മാരെബ്ബഹുവിധത്തിൽപ്പീഡിപ്പിക്കും
നാനാരോഗങ്ങളേയും സത്വരമൊട്ടുക്കുന്നു.
ചിരഞ്ജീവിയിദ്ദേവൻ യാഗഭാഗവും നേടി
ശരിയായായുർവ്വേദം പ്രചരിപ്പിച്ചീട്ടുന്നു. 21
ലോകഹാനിക്കു വിധി വദ്ധിപ്പിച്ചതായ് ദ്വിജ-
ക്കാകുലമേററുന്നതായ് സന്മാർഗ്ഗം വെടിഞ്ഞതായ്
നരകമിഛരിപ്പതായ് ധരയ്ക്കുകണ്ടകമാ-
യിരിക്കും ക്ഷത്രവംശമിരുപത്തൊന്നുവട്ടം
മുച്ചുയേറീട്ടും നിജ പരശ്വായുധത്തിനാൽ
വിഛേദിച്ചൊട്ടുകുന്നിബ്ഭഗവാനുഗ്രവീര്യൻ 22
ഞങ്ങൾക്കാത്മപ്രസാദമതുളാൻ തന്നംശത്താൽ
മംഗലൻ മായാപതി സുമുഖനായിപ്പിന്നെ
ഇക്ഷ്വാകുവംശം തന്നിൽപിറന്നു പിതൃവാക്യം
രക്ഷിപ്പാൻ ഭാര്യാസഹജാന്വിതം വനമാന്നു
അഹിതംചെയ്ത മഹാദുഷ്ടനാം ദശാസ്യനെ
ബൃഹത്താംദുഃഖാബ്ധിയിൽ നിമഗ്നനാക്കുന്നിതു 23
ഹരന്മുട്ടരിപുരം ചുട്ടെരിക്കുവാനന്നും
ഹരി, തൻ പ്രേമധാമം ദൂരത്തായതുമൂലം
പുരുരോഷത്താൽചോന്നദൃഷ്ടിയാൽനോക്കീടവേ
പരിതപ്തമായ് [1]നക്രമകരോരഗാദിയാൽ
പൂർണ്ണമാമംഭോനിധി പേടിച്ചുവിറച്ചുടൻ-
തന്നെയദ്ദേഹത്തിനു മാർഗ്ഗത്തെയരുളുന്നു 24
സ്വന്തവക്ഷസ്സുതട്ടിത്തകന്നോരൈരാവത-
ദന്തീന്ദ്രദന്തഖണ്ഡം ചിതറിവെണ്മതേട്ടും
ദിക്കുകൾഭരിപ്പോനായ് ദാരാപഹാരിയായി
ധിക്കാരിയായിസ്സൈന്യമദ്ധ്യസഞ്ചാരിയാകും.
രാവണൻതൻെറഗർവം തത്പ്രാണനോട്ടുകൂടി-
സ്സർവവും നശിപ്പിക്കും ചാപടങ്കാരത്തിനാൽ 25
ആശരസൈന്യങ്ങളാൽ മർദ്ദിതയായഭൂവിൻ—
ക്ലേശത്തിൻശാന്തിക്കായി സ്വാംശത്താലനന്തരം
കറുപ്പുംവെളുപ്പും ചേർന്നുള്ള വാർമുടിയൊട്ടു-
മറിയാനാക്കമാകാതിരിക്കും മാർഗ്ഗത്തൊട്ടും
അവതരിച്ചു നിജമാഹാത്മ്യം സൂചിപ്പിക്കു-
മവധിയററ നാനാകർമ്മങ്ങൾചെയ്യുംവിഭു 26
അല്ലെങ്കിൽ മുലകുടിപ്രായത്തിൽപ്പൂതനയെ
കൊല്ലാനും കാൽകൊണ്ടുള്ള ശകടസംഹാരവും
ഇടയ്ക്കുചെന്നേറിവിണ്ണുരുമ്മും മരുതാം വൻ-
വിടപിരണ്ടും തള്ളിയിടാനും സാധിക്കുമോ? 27
ഗോകുലവാസകാലം വിഷനീർകുടിച്ചുള്ള
ഗോകുലത്തേയും പശുപാലബാലന്മാരെയും
കടാക്ഷാമൃതവർഷംകൊണ്ടു ജീവിപ്പിച്ചതു-
മുടനജ്ജലശുദ്ധിക്കക്കജതൻകയത്തിൽ
വിഹരി, ച്ചുഗ്രവിഷംവമിക്കും നാവിളക്കു-
മഹിയെപ്പായിച്ചതും സംഭവിക്കാവതല്ല 28
കാട്ടുതീപിടിപെട്ട ഗ്രീഷ്മരാത്രിയിൽവനം
ചുട്ടെരിക്കവേയങ്ങു കഥതീർന്നെന്നുറച്ചു
ശയിക്കുംഗോപന്മാരോ 'ടടയ്ക്കിൻകണ്ണു'ന്നോതി-
യയത്നംബലയുതനജ്ഞേയ പരാക്രമൻ
ഭഗവാൻമായാമയനത്തീവിഴങ്ങിക്കാത്താൻ
സഫലമരയു,മോത്താലകർമ്മമലൌകികം. 29
ഇവനെക്കെട്ടാൻകയറെത്രയോകൊണ്ടന്നിട്ടു-
മവപോരാതെയമ്മവിഷമിക്കേണ്ടിവന്നു
കോട്ടുവായിട്ടീടവേയിവൻെറവദനത്തിൽ
സ്പഷ്ടമായ് ലോകമെല്ലാമായശോദാംബകണ്ടു
ശങ്കിതമനസ്സുയായെങ്കിലും ബോധമുള്ളി-
ലങ്കുരിച്ചിട്ടറിഞ്ഞാൾ തന്മഹിമാനമെല്ലാം. 30
നന്ദനെമോചിപ്പിക്കും വരുണപാശത്തിൽനി-
ന്നെന്നല്ല മായാത്മജൻ വിലത്തിലടച്ചിട്ട
ഗോപന്മാരെയും മുക്തരാക്കിട്ടാ പകലത്തെ
വ്യാപാരങ്ങളാലംഗംതളന്നുനിശതന്നിൽ
ഉറങ്ങും ഗോകുലത്തെ വൈകുണ്ഠംപ്രാപിപ്പിക്കും
പരമാത്ഭുതംതന്നെപാർത്തീടിലിക്കൃത്യവും. 31
യാഗവിഘ്നത്താലിന്ദ്രൻ കോപിച്ചു പേമാരിയാൽ
ഗോകുലമാകമാനം മുടിക്കാൻഭാവിക്കവേ
ഗോഷ്ഠത്തെക്കാരുണ്യത്താൽകാക്കുവാനിച്ഛിച്ചുട-
നൊററക്കൈകൊണ്ടുതന്നെലീലയായ്ക്കുണെ-
ന്നപോൽ
ഗോവദ്ധനാദ്രിപൊക്കിപ്പിടിച്ചു നിലകൊള്ളും
കേവലമേഴാണ്ടാമബ്ബാലനേഴഹോരാത്രം. 32
ചന്ദ്രികാധവളമാമിരവിൽ കാനനത്തിൽ
സന്ധിച്ചരാസക്രീഡ തുടരുംമനോഹരൻ
മോഹനമാകും നിജ വേണുഗാനത്താൽ കാമ-
ദാഹാത്തരായീടിനഗോപികാംഗനമാരെ
ഹരിച്ചുകൊണ്ടുപോകും ധനദഭൃത്യൻതൻെറ
ശിരസ്സുമറുത്തിട്ടും തരസാ മുരാന്തകൻ. 33

[1] മുതല, മകരമത്സ്യം, പാമ്പ് മുതലായവയാൽ

യേ ച പ്രലംബഖരദർദ്ദുരകേശ്യരിഷ്ട-
മല്ലേഭകംസയവനാഃ കുജപൌണ്ഡ്റകാദ്യാഃ
അന്യേ ച സാല്വകപിബല്വലദന്തവക്ത്ര-
സപ്തോക്ഷശംബരവിദൂരഥരുക്മിമുഖ്യാഃ 34
യേ വാ മൃധേ സമിതിശാലിന ആത്തചാപാഃ
കാംബോജമത്സ്യകുരുസൃഞ്ജയകൈകയാദ്യാഃ
യാസ്യന്ത്യദർശനമലം ബലഭീമപാർത്ഥ-
വ്യാജാഹ്വയേന ഹരിണാ നിലയം തദീയം. 35
കാലേന മീലിതധിയാമവമൃശ്യ നൄണാം
സ്തോകായുഷാം സ്വനിഗമോ ബത ദൂരപാരഃ
ആവിർഹിതസ്ത്വനുയുഗം സ ഹി സത്യവത്യാം
വേദദ്രുമം വിടപശോ വിഭജിഷ്യതി സ്മ. 36
ദേവദ്വിഷാം നിഗമവർത്മനി നിഷ്ഠിതാനാം
പൂർഭിർമയേന വിഹിതാഭിരദൃശ്യതൂർഭിഃ
ലോകാൻ ഘ്നതാം മതിവിമോഹമതിപ്രലോഭം
വേഷം വിധായ ബഹു ഭാഷ്യത ഔപധർമ്യം. 37
യർഹ്യാലയേഷ്വപി സതാം ന ഹരേഃ കഥാഃ സ്യുഃ
പാഖണ്ഡിനോ ദ്വിജജനാ വൃഷലാ നൃദേവാഃ
സ്വാഹാ സ്വധാ വഷഡിതി സ്മ ഗിരോ ന യത്ര
ശാസ്താ ഭവിഷ്യതി കലേർഭഗവാൻ യുഗാന്തേ. 38
സർഗ്ഗേ തപോഽഹമൃഷയോ നവ യേ പ്രജേശാഃ
സ്ഥാനേ ച ധർമ്മമഖമന്വമരാവനീശാഃ
അന്തേ ത്വധർമ്മഹരമന്യുവശാ സുരാദ്യാ
മായാവിഭൂതയ ഇമാഃ പുരുശക്തിഭാജഃ 39
വിഷ്ണോർന്നു വീര്യഗണനാം കതമോഽർഹതീഹ
യഃ പാർത്ഥിവാന്യപി കവിർവ്വിമമേ രജാംസി
ചസ്കംഭ യഃ സ്വരംഹസാസ്ഖലതാത്രിപൃഷ്ഠം
യസ്മാൽ ത്രിസാമ്യസദനാദുരുകമ്പയാനം. 40
നാന്തം വിദാമ്യഹമമീ മുനയോഽഗ്രജാസ്തേ
മായാബലസ്യ പുരുഷസ്യ കുതോഽപരേ യേ
ഗായൻ ഗുണാൻ ദശശതാനന ആദിദേവ-
ശ്ശേഷോഽധുനാപി സമവസ്യതി നാസ്യ പാരം. 41

യേഷാം സ ഏവ ഭഗവാൻ ദയയേദനന്ത-
സ്സർവ്വാത്മനാഽഽശ്രിതപദോ യദി നിർവ്യളീകം
തേ ദുസ്തരാമതിതരന്തി ച ദേവമായാം
നൈഷാം മമാഹമിതി ധീഃ ശ്വസൃഗാലഭക്ഷ്യേ.

വേദാഹമംഗ പരമസ്യ ഹി യോഗമായാം
യൂയം ഭവശ്ച ഭഗവാനഥ ദൈത്യവര്യഃ
പത്നീ മനോസ്സ ച മനുശ്ച തദാത്മജാശ്ച
പ്രാചീനബർഹിരൃഭുരംഗ ഉത ധ്രുവശ്ച. 43

ഇക്ഷ്വാകുരൈളമുചുകുന്ദവിദേഹഗാധി-
രഘ്വംബരീഷസഗരാ ഗയനാഹുഷാദ്യാഃ
മാന്ധാതൃഅളർക്കശതധന്വനുരന്തിദേവാ
ദേവവ്രതോ ബലിരമൂർത്തരയോ ദിലീപഃ 44

സൌഭര്യുതങ്കശിബിദേവലപിപ്പലാദ-
സാരസ്വതോദ്ധവപരാശരഭൂരിഷേണാഃ
യേഽന്യേ വിഭീഷണഹനൂമദുപേന്ദ്രദത്ത-
പാർത്ഥാർഷ്ടിഷേണവിദുര ശ്രുതദേവവര്യാഃ 45

തേ വൈ വിദന്ത്യതിതരന്തി ച ദേവമായാം
സ്ത്രീശൂദ്രഹൂണശബരാ അപി പാപജീവാഃ
യദ്യത്ഭുതക്രമപരായണശീലശിക്ഷാ-
സ്തിര്യഗ്ജനാ അപി കിമു ശ്രുതധാരണാ യേ. 46

ശശ്വൽ പ്രശാന്തമഭയം പ്രതിബോധമാത്രം
ശുദ്ധം സമം സദസതഃ പരമാത്മതത്ത്വം
ശബ്ദോ ന യത്ര പുരുകാരകവാൻ ക്രിയാർത്ഥോ
മായാ പരൈത്യഭിമുഖേ ച വിലജ്ജമാനാ. 47

തദ്വൈ പദം ഭഗവതഃ പരമസ്യ പുംസോ
ബ്രഹ്മേതി യദ്വിദുരജസ്രസുഖം വിശോകം
സധ്ര്യങ്നിയമ്യ യതയോ യമകർത്തഹേതിം
ജഹ്യുഃ സ്വരാഡിവ നിപാനഖനിത്രമിന്ദ്രഃ 48

പ്രലംബൻ, ഖരരൂപിധേനുകൻ, ബകൻ, കേശി
ഖലചാണൂരമുഷ്ടികാരിഷ്ടർ തൊട്ടവല്ലർ,
കുവലയാപീഡാഖ്യവാരണവരൻകംസൻ
യവനാധിപൻ മൂന്നുകോടി സൈന്യങ്ങൾ-
ക്കീശൻ,
നരകൻ, ദന്തവക്ത്രൻ, പൌണ്ഡ്രകൻ,-
ബല്വലാഖ്യൻ,
പെരിയവൃഷരൂപരേഴപേർരാക്ഷസന്മാർ,
ശംബരൻ, വിഡൂരഥൻ, രുഗ്മ്യാദ്യർ, വില്ല-
ന്മാരാം
കാംബോജകുരുമാത്സ്യ സൃഞ്ജയകേകയന്മാർ
എന്നിവക്കെല്ലാം രാമഭീമാർജ്ജുനഹലാഖ്യ-
യാന്നിട്ടാം ഹരിയേകമദൃശ്യം നിജസ്ഥാനം. 34-35
ആയുസ്സുംധീയും ക്രമാൽയുഗം തോറും കുറഞ്ഞു-
പോയീട്ടും മനുഷ്യക്കു വേദസാരംധരിക്കാൻ
ഇദ്ദേവൻ സത്യവതീ പുത്രനായ് വേദദ്രുമം
സതപരം നാനാശാഖാപ്രഫുല്ലമാക്കിത്തീർക്കും. 36
ദേവവിദ്വേഷിമാരാണെങ്കിലും വേദമാർഗ്ഗ
സേവാനിഷ്ഠരായ് മയൻനിർമ്മിച്ചുകൊട്ടത്തതാം
അദൃശ്യവേഗമാളും മുപ്പുരങ്ങളാൽ ജഗ-
ത്ത്റിതയംമുടിച്ചീട്ടും ദൈത്യരെ മോഹിപ്പിച്ചു,
മതിവഞ്ചിക്കുംവേഷം ധരിച്ചു പാഖണ്ഡമാം
മതമങ്ങവക്കുപദേശിക്കും ഹൃഷീകേശൻ. 37
എപ്പോഴോഹരികഥ സജ്ജനാലയങ്ങളി-
ലല്പവുമില്ലാതെയാം ദ്വിജന്മാർ പാഖണ്ഡരാം.
എപ്പൊഴോ ഭൂപന്മാരായ്ത്തീരുന്നു ശൂദ്രവർഗ്ഗം
എപ്പോൾ [1]സ്വാഹാസ്വധാവഷഡ്കാക്യമി-
ല്ലാതെയാം
അപ്പോൾ ശ്രീമഹാവിഷ്ണു കല്ക്കിയായ്കല്പാ-
ന്തത്തി-
ലൃതഭവിച്ചീട്ടന്നിതു കലിതൻ ശാസിതാവായ് 38
സൃഷ്ടിയിൽത്തപോരൂപനാകിയ ഞാനുമൃഷി-
ശ്രേഷ്ഠരും പ്രജേശന്മാരൊൻപതുപേരുംപിന്നെ
പരിപാലനത്തിങ്കൽ മനുക്കൾ,യാഗം, ധർമ്മം
സുരന്മാർ ഭൂപാലന്മാരിവരും സംഹാരത്തിൽ
അധർമ്മം രുദ്രൻ ദിതിപുത്രരും സർപ്പാദിയു-
മതിശക്തനാമീശൻ തന്മായാവിഭൂതികൾ. 39
മന്നിലെമണൽത്തരിയെണ്ണുവാൻപോരുംബുധ-
വൃന്ദവും മടക്കുന്നു തദ്വീര്യംഗണിപ്പതിൽ
ഗുണങ്ങൾമൂന്നുംക്ഷോഭംവെടിഞ്ഞുസമനില-
യ്ക്കുണയുമുത്ക്കൃഷ്ടമാംസ്ഥാനത്തെയപേക്ഷിച്ചു
അത്യന്ത ചലമാകും സ്വർഗ്ഗവുംധരിക്കുന്നി-
തിദ്ദേവൻതടവററ തത്ബലവേഗത്തിനാൽ. 40
ഇപ്പുരുഷന്റെ മായാബലാന്തമറിയാ ഞാൻ
തൽപൂർവ്വജന്മാരാകും മുനിമാരന്യന്മാരും.

ആയിരമാനനത്താലനന്തൻ കീർത്തിച്ചിട്ടു-
മായിട്ടില്ലൊന്നും കരകണ്ടിട്ടില്ലിന്നോളവും. 41
അവ്യയനായീട്ടമിദ്ദേവന്റെ പാദാംബുജം
സർവ്വാത്മഭാവത്തോട്ടമാശ്രയിച്ചീട്ടന്നവൻ
തത്കൃപാകടാക്ഷത്താൽ ദുസ്തരദേവമായാ-
ദുർഘടമതിക്രമിച്ചീട്ടന്നിതവിളംബം 42
നരിക്കും നായ്ക്കും ഭക്ഷ്യമാകേണ്ടും ശരീരത്തിൽ
തരിമ്പുമഹംഭാവമവന്നു ഭവിച്ചിടാ.
ആനന്ദനിധേ! മുനേ! പരൻതൻയോഗശക്തി
ഞാനും നിങ്ങളും പിന്നെബ്ഭഗവാൻ
പുരാരിയും
മനുവാംസ്വായംഭുവൻതാനും തദ്ദാരങ്ങളു-
മനഘൻപ്രഹ്ലാദനും മനുനന്ദനന്മാരും
ധ്രുവൻപ്രാചീനബർഹിസ്സഭുവാം മഹർഷിയെ-
ന്നിവരുമംഗഭ്രമീധ പന്മരറിയുന്നു. 43
അലർക്കനൈളൻഗാധിമിക്ഷ്വാകുമുചുകുന്ദൻ
ദിലീപനംബരീഷൻ വിദേഹൻ ഗയൻ രഘു
ശന്തനു രന്തിദേവൻ സഗരൻ ഭീഷ്മൻ ബലി
മാന്ധാതാ, വനു,ശുകനമൂർത്തായൻ, ശിബി. 44
ഉദ്ധവൻ പിപ്പലാദൻ ദേവലൻ സാരസ്വതൻ
പാർത്ഥന്മാർഭൂർഷ്ടിഷേണൻനാഹുഷൻശ്രുത
ദേവൻ
വിദുരൻ വിഭീഷണൻ ഹനുമാൻ പരാശര-
നുദങ്കൻ ശതധന്വാസൗഭരിയാർഷ്ടിഷേണൻ
എന്നിവരറിയുന്നു, പാപികളായീടിലും
തന്വികൾശൂദ്രഹൂണശബരവർഗ്ഗക്കാരും
ജടായുസമ്പാതിതൊട്ടുള്ള തിര്യക്കുകളും
തടവാററിഞ്ഞിരിക്കുന്നിതിബ്ഭഗവാനെ 45
ആരെന്നില്ലിന്നജാതിയെന്നില്ലിമ്മുകുന്ദനെ
നേരേയസ്സമ്പ്രദായമഭ്യസിച്ചാരാധിക്കിൽ
അവനപ്പൊഴേ ദേവമായയെക്കടന്നിടാം
വിവിധശാസ്ത്രജ്ഞാനിക്കെന്തുകൊണ്ടാകാ
പിന്നെ? 46
എപ്പൊഴും പ്രശാന്തമായ് ജ്ഞാനസ്വരൂപമായി
നിർഭയമായിത്തത്ത്വരൂപമായ്സമമായി
ചേതനാചേതനാന്യമായിസ്സദാനന്ദമാ-
മേതൊരുപരിശുദ്ധവസ്തുവിൻ മാഹാത്മ്യത്തെ
മുനിമാരറിയുമാബ്രഹ്മമിബ്ഭഗവാൻ തൻ-
തനിരൂപമാണതിൻ മുമ്പിൽനാണിച്ചുമായ-
യണയാ, സകാരകധാതത്ഥശബ്ദങ്ങളൊ-
ത്തിണങ്ങും വേദത്തിനുമിതിനേ വാഴ്ത്താനാകാ 47
ജ്ഞാനികൾ മഹാത്മാക്കളിബ്ഭഗവാനിൽ-
ത്തന്നെ
മാനസംനല്ലപോലെ നിശ്ചലമാക്കിനിർത്തി
നിഷ്പ്രയോജനങ്ങളാം കർമ്മസാധനങ്ങളെ
യപ്പൊഴേതള്ളുന്നിന്ദ്രൻ ഖനനായുധം വിധം 48

[1] സ്വാഹാ, സ്വധാ, വഷഡ് എന്നീ വേദവാക്യങ്ങൾ

സ ശ്രേയസാമപി വിഭുർഭഗവാൻ യതോഽസ്യ
ഭാവസ്വഭാവവിഹിതസ്യ സതഃ പ്രസിദ്ധിഃ
ദേഹേ സ്വധാതുവിഗമേഽനുവിശീര്യമാണേ
വ്യോമേവ തത്ര പുരുഷോ ന വിശീര്യതേഽജഃ 49
സോഽയം തേഽഭിഹിതസ്താത! ഭഗവാൻ വിശ്വഭാവനഃ
സമാസേന ഹരേർന്നാന്യദന്യസ്മാൽ സദസച്ച യൽ. 50
ഇദം ഭാഗവതം നാമ യന്മേ ഭഗവതോദിതം
സംഗ്രഹോഽയം വിഭൂതീനാം ത്വമേതദ്വിപുലീകുരു. 51
യഥാ ഹരൗ ഭഗവതി നൃണാം ഭക്തിർഭവിഷ്യതി
സർവ്വാത്മന്യഖിലാധാര ഇതി സങ്കല്പ്യ വർണ്ണയ. 52
നൃജന്മനിനനുഷ്യേത കിം കായമനനശ്വരൈഃ
കൃഷ്ണേയദ്യപവർഗ്ഗേശേ ഭക്തിഃ സ്യാദനപായിനി 53
കിംസ്യാദ്വർണ്ണാശ്രമാചാരൈഃ കിം ദാനൈഃ കിം തപഃ ശ്രുതൈഃ
സർവ്വാഘഘ്നോത്തമശ്ലോകേ ന ചേൽ ഭക്തിരധോക്ഷജേ. 54
ലീലാം വർണ്ണയതോഽമുഷ്യ ഈശ്വരസ്യാനുമോദിതുഃ
ശൃണ്വതഃ ശ്രദ്ധയാ നിത്യം മായയാഽഽത്മാ ന മുഹ്യതി. 55

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ**
**ബ്രഹ്മനാരദസംവാദേ സപ്തമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 1076** **ദ്വിതീയസ്കന്ധേ ശ്ലോകാ 266**

---

# അഷ്ടമോഽധ്യായഃ

**രാജോവാച**

ബ്രഹ്മണാ ചോദിതോ ബ്രഹ്മൻ ഗുണാഖ്യാനേഽഗുണസ്യ ച
യസ്മൈ യസ്മൈ യഥാ പ്രാഹ നാരദോ ദേവദർശനഃ 1
ഏതദ്വേദിതുമിച്ഛാമി തത്ത്വം തത്ത്വവിദാം വര!
ഹരേരത്ഭുതവീര്യസ്യ കഥാ ലോകസുമംഗളാഃ 2
കഥയസ്വ മഹാഭാഗ യഥാഹമഖിലാത്മനി
കൃഷ്ണേ നിവേശ്യ നിസ്സംഗം മനസ്ത്യക്ഷ്യേ കളേബരം. 3
ശൃണ്വതഃ ശ്രദ്ധയാ നിത്യം ഗൃണതശ്ച സ്വചേഷ്ടിതം
കാലേന നാതിദീർഘേണ ഭഗവാൻ വിശതേ ഹൃദി. 4
പ്രവിഷ്ടഃ കർണ്ണരന്ധ്രേണ സ്വാനാം ഭാവസരോരുഹം
ധുനോതി ശമലം കൃഷ്ണഃ സലിലസ്യ യഥാ ശരൽ. 5
ധൗതാത്മാ പുരുഷഃ കൃഷ്ണപാദമൂലം ന മുഞ്ചതി
മുക്തസർവ്വപരിക്ലേശഃ പാന്ഥഃ സ്വശരണം യഥാ. 6
യദധാതുമതോ ബ്രഹ്മൻ! ദേഹാരംഭോഽസ്യ ധാതുഭിഃ
യദൃച്ഛയാ ഹേതുനാ വാ ഭവന്തോ ജാനതേ യഥാ. 7
ആസീദ്യദുദരാൽ പത്മം ലോകസംസ്ഥാനലക്ഷണം
യാവാനയം വൈ പുരുഷ ഇയത്താവയവൈഃ പൃഥക്
താവാനസാവിതി പ്രോക്തഃ സംസ്ഥാവയവവാനിവ. 8
അജഃ സൃജതി ഭൂതാനി ഭൂതാത്മാ യദനുഗ്രഹാൽ
ദദൃശേ യേന തദ്രൂപം നാഭിപത്മസമുത്ഭവഃ 9
സ ചാപി യത്ര പുരുഷോ വിശ്വസ്ഥിത്യുത്ഭവാപ്യയഃ
മുക്ത്വാഽഽത്മമായാം മായേശഃ ശേതേ സർവ്വഗുഹാശയഃ 10
പുരുഷാവയവൈർല്ലോകാസ്സപാലാഃ പൂർവ്വകല്പിതാഃ
ലോകൈരമുഷ്യാവയവാസ്സപാലൈരിതി ശുശ്രുമ. 11
യാവാൻ കല്പോ വികല്പോ വാ യഥാ കാലോഽനുമീയതേ
ഭൂതഭവ്യഭവച്ഛബ്ദ ആയുർമ്മാനം ച യത്സതഃ 12

മഹത്തത്ത്വാദിയും തത് പരിണാമജമായി
മഹത്തായീടും വ്യഷ്ടിസമഷ്ടിപ്രപഞ്ചവും
ഉണ്ടായതാരിൽനിന്നോ പുരുഷാർത്ഥങ്ങൾനാലും
വേണ്ടപോലേകീട്ടവാൻ ശക്തനാബ് ഭഗവാൻ
താൻ.

ശരീരംതദ്ധാതുക്കൾലയിച്ചീടവേനാശം
വരിക്കുന്നുണ്ടെങ്കിലുമതിലാവസിച്ചീട്ടും
ജനനഹീനൻജീവൻ,തീപ്പെട്ടുവെന്തനില-
യനത്തിലാകാശംപോൽ നശിക്കാതിരിക്കുന്നു 49
നാരദാ! പ്രപഞ്ചോൽപത്യാദിഹേതുവാം പരൻ-
പൂരുഷൻതന്നെപ്പററികഥിച്ചേൻ ചുരുക്കിഞാൻ
അവനെയൊഴിച്ചന്യമായിട്ടില്ലൊന്നുംതന്നെ
ഭവിക്കുന്നില്ലയല്ലോ കാരണമെന്യേ കാര്യം 50
ഭഗവദവതാരൈശ്വര്യ സംഗ്രഹമിതു
നിഗദിക്കുന്ന ഭാഗവതമെന്നായിജ്ജനം.
ഇതുമുൻപെനിക്കുപദേശിച്ചു നാരായണ-
നതിയായ് ഭവാനിതു വിസ്തരിച്ചോതി-
ക്കൊൾക. 51
പരനായ്സർവാത്മാവായ് സർവാധാരവുമാകും
ഹരിയിൽഭക്തിവാച്ചു വിധത്തിൽ വർണ്ണിച്ചാലും
നരജന്മത്തിലീശൻ സന്തോഷിക്കുന്നില്ലെങ്കിൽ
ശരീരത്തോടൊട്ടങ്ങു ധർമ്മാദിയാലെന്തുള്ളു. 52
മുക്തിനാഥനാംകൃഷ്ണപരമാത്മാവിൽ ദൃഢ-
ഭക്തിയുൾക്കാമ്പിൽ വർദ്ധമാനമായ്ത്തീരു-
മെങ്കിൽ
പിന്നെനശ്വരങ്ങളാമിപ്പദാർത്ഥങ്ങളെക്കൊ-
ണ്ടൊന്നുമില്ലുപയോഗമെന്നറിഞ്ഞാലും
ധീമൻ! 53
ഉത്തമശ്ലോകനായിസ്സർവപാപഘ്നനാകും
ദൈത്യാരിതന്നിൽ ഭക്തിയില്ലാതെ വന്നീടുകിൽ
വർണ്ണാശ്രമാചാരങ്ങൾ ശാസ്ത്രപാഠങ്ങൾ ദാന-
മുന്നതതപസ്സിവകൊണ്ടെന്താം പ്രയോജനം? 54
ഹരിലീലകൾനിത്യം സശ്രദ്ധം ശ്രവിക്കയോ
പരിചോടനുമോദിക്കുകയോ കീർത്തിക്കയോ
ചെയ്യുന്നവന്റെ ചിത്തം മായാമോഹത്തിൽനിന്നും
കയ്യോടെ മോചിച്ചീടുമില്ല സംശയമേതും 55

## അദ്ധ്യായം 8

**രാജാവു പറഞ്ഞു**

ബ്രഹ്മർഷേ! ഭഗവാന്റെഗുണവർണ്ണനത്തിനായ്
ബ്രഹ്മപ്രേരിതനായിദ്ദേവദർശനനാകും
നാരദനാരോടൊക്കെയേതേതുവിധത്തിലാ-
ണീരണംചെയ്തതെന്നു ചൊന്നാലുമെന്നോടി-
പ്പോൾ 1

അത്ഭുതവീര്യവാനാം ഹരിതൻസച്ചരിത്രം
മുപ്പാരിന്നതിശുഭദായകമെന്നാകയാൽ
തത്ത്വവിദ്വരാ! ഭവാനിത്തത്ത്വമറിഞ്ഞീടാ-
നത്യന്തമാഗ്രഹിക്കും ഞങ്ങളോടോതിയാലും. 2
ഹേമുനേ! സർവ്വാത്മാവാം കൃഷ്ണനിൽനിസ്സംഗമാം
മാമകമനം സ്ഥിരമായി നിന്നീടുവാനും
അന്യചിന്തകളെന്യേ തനു തള്ളാനും തക്ക-
വണ്ണമങ്ങരുളിച്ചെയ്തീടണം കാരുണ്യാബ്ധേ! 3
വിഷ്ണുരശ്രവസ്സുതൻചേഷ്ടിതം ശ്രദ്ധയോടു
കേട്ടിരിപ്പവന്റെയും ചൊല്ലീടുന്നവന്റെയും
ഹൃത്തിലബ് ഭഗവാൻ ശ്രീവല്ലഭനപ്പോൾ-
ത്തന്നെ-
യെത്തിസ്സുസ്ഥിരം കുടികൊള്ളുന്നു മഹാമുനേ! 4
ഭഗവാൻ ഭക്തന്മാർതൻകർണ്ണരന്ധ്രങ്ങൾ വഴി-
യകതാരിങ്കൽ പററിക്കൂടിത്തദ് ദുരിതങ്ങൾ
ശരിക്കു ശരൽക്കാലം സലിലദോഷമെല്ലാം
ഹരിക്കുന്നതുപോലെഹനിപ്പൂനിശ്ശേഷമായ്. 5
[1] ധൌതാത്മാവായി [2] മുക്തക്ലേശനാം പുമാൻ-
കൃഷ്ണ-
പാദാബ്ജമൂലം വിടാസ്വഗേഹം പാന്ഥ-
ന്മട്ടിൽ. 6
[3] ധാതുസംബന്ധമേതുമില്ലാത്തോരാത്മാവിലീ-
ധാതുനിർമ്മിതദേഹമെങ്ങിനെയുണ്ടായിതു
കാരണമെന്തെങ്കിലും കാണുമെന്നുണ്ടോ സർവ്വ
കാര്യവു ധരിച്ചവർതാനല്ലോ യുഷ്മാദൃശർ. 7
ആരുടെയുദരത്തിൽനിന്നും ത്രൈലോക്യപ്ര-
സാരസമുണ്ടായ് വന്നിതാക്കേഴമംഗകങ്ങൾ
മർത്ത്യൻതന്നവയവസംഖ്യയോളവുംതന്നെ-
യൊത്തതാ,ണെന്തവനും നരനുംതമ്മിൽഭേദം? 8
ഭൂതാത്മാവായ പത്മജാതനാം പിതാമഹൻ
ഭൂതസംസൃഷ്ടിചെയ്‌വതാരനുഗ്രഹിക്കയാൽ
ആരുടെ കൃപാകടാക്ഷത്തിനാൽ തത്സ്വരൂപം
നേരേസന്ദർശിക്കയും ചെയ്യുന്നു മുനീശ്വരാ! 9
മായേശനായി സൃഷ്ടിസ്ഥിതിസംഹാരകർത്താ-
വായിസ്സർവ്വാന്തരംഗഗഹ്വരവാസിയാകും
പുരുഷൻ സ്വമായയെവിട്ടെങ്ങാംശയിപ്പതു-
മരുളിച്ചെയ്തീടണമവിടുന്നെന്നോടിപ്പോൾ. 10
പുരുഷാംഗകങ്ങളാൽ പാലകരൊത്തീലോകം
പുരാകല്പിതമെന്നും സപാലലോകങ്ങളാൽ
പുരുഷാവയവങ്ങൾ സങ്കല്പിതങ്ങളെന്നു-
മിരുപക്ഷാഭിപ്രായമുള്ളതായ് ക്കേൾപ്പൂ-
ഞങ്ങൾ. 11
കല്പത്തിൻ കാലപരിമാണമെന്തവാന്തര-
കല്പകാലവുമെത്ര? കഴിഞ്ഞ കാലമെത്ര?
എത്രയാം വർത്തമാനഭാവികാലങ്ങളെന്നും
വ്യക്തമായരുളേണമായുർമ്മാനവും ഭവാൻ. 12

1 മനസ്സു ശുദ്ധമാക്കിയവൻ 2 ദുഃഖമററവൻ 3 മഹാഭൂതങ്ങളുടെ സംബന്ധം

കാലസ്യാനുഗതിര്യാ തു ലക്ഷ്യതേണ്വപി ബൃഹത്യപി
യാവത്യഃ കർമ്മഗതയോ യാദൃശീർദ്വിജസത്തമ! 13
യസ്മിൻ കർമ്മസമാവായോ യഥാ യേനോപഗൃഹ്യതേ
ഗുണാനാം ഗുണിനാം ചൈവ പരിണാമമഭീപ്സതാം. 14
ഭൂപാതാളകകുബ്വ്യോമഗ്രഹനക്ഷത്രഭൂഭൃതാം
സരിത്സമുദ്രദ്വീപാനാം സംഭവശ്ചൈതദോകസാം. 15
പ്രമാണമണ്ഡകോശസ്യ ബാഹ്യാഭ്യന്തരഭേദതഃ
മഹതാം ചാനുചരിതം വർണ്ണാശ്രമവിനിശ്ചയഃ 16
യുഗാനി യുഗമാനം ച ധർമ്മോ യശ്ച യുഗേ യുഗേ
അവതാരാനുചരിതം യദാശ്ചര്യതമം ഹരേഃ 17
നൃണാം സാധാരണോ ധർമ്മസ്സവിശേഷശ്ച യാദൃശഃ
ശ്രേണീനാം രാജർഷീണാം ച ധർമ്മഃ കൃച്ഛ്റേഷു ജീവതാം. 18
തത്വാനാം പരിസംഖ്യാനം ലക്ഷണം ഹേതുലക്ഷണം
പുരുഷാരാധനവിധിര്യോഗസ്യാദ്ധ്യാത്മികസ്യ ച. 19
യോഗേശ്വരൈശ്വര്യഗതിർല്ലിംഗഭംഗസ്തു യോഗിനാം
വേദോപവേദധർമ്മാണാമിതിഹാസപുരാണയോഃ 20
സംഭവസ്സർവ്വഭൂതാനാം വിക്രമഃ പ്രതിസംക്രമഃ
ഇഷ്ടാപൂർത്തസ്യ കാമ്യാനാം ത്രിവർഗ്ഗസ്യ ച യോ വിധിഃ 21
യശ്ചാനുശായിനാം സർഗ്ഗഃ പാഖണ്ഡസ്യ ച സംഭവഃ
ആത്മനോ ബന്ധമോക്ഷൗ ച വ്യവസ്ഥാനം സ്വരൂപതഃ 22
യഥാऽऽത്മതന്ത്രോ ഭഗവാൻ വിക്രീഡത്യാത്മമായയാ
വിസൃജ്യ വാ യഥാ മായാമുദാസ്തേ സാക്ഷിവദ്വിഭുഃ 23
സർവ്വമേതച്ച ഭഗവൻ പൃച്ഛതോ മേऽനുപൂർവ്വശഃ
തത്വതോऽർഹസ്യുദാഹർത്തും പ്രപന്നായ മഹാമുനേ! 24
അത്ര പ്രമാണം ഹി ഭവാൻ പരമേഷ്ഠീ യഥാऽऽത്മഭൂഃ
പരേ ചേഹാനുതിഷ്ഠന്തി പൂർവ്വേഷാം പൂർവ്വജൈഃ കൃതം. 25
ന മേऽസവഃ പരായന്തി ബ്രഹ്മന്നനശനാദമീ
പിബതോऽച്യുതപീയൂഷമതദ്വാക്യാബ്ധിവിനിഃസൃതം 26

**സൂത ഉവാച**

സ ഉപാമന്ത്രിതോ രാജ്ഞാ കഥായാമിതി സൽപതേഃ
ബ്രഹ്മരാതോ ഭൃശം പ്രീതോ വിഷ്ണുരാതേന സംസദി. 27
പ്രാഹ ഭാഗവതം നാമ പുരാണം ബ്രഹ്മസമ്മിതം
ബ്രഹ്മണേ ഭഗവൽപ്രോക്തം ബ്രഹ്മകല്പ ഉപാഗതേ. 28
യദ്യൽ പരീക്ഷിദൃഷഭഃ പാണ്ഡൂനാമനുപൃച്ഛതി
ആനുപൂർവ്യേണ തത്സർവ്വമാഖ്യാതുമുപചക്രമേ. 29

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ**
**പ്രശ്നവിധിർന്നാമാഷ്ടമോऽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ** 1005 **ദ്വിതീയസ്കന്ധേ ശ്ലോകാഃ** 295

---

# നവമോऽധ്യായഃ

**ശ്രീശുക ഉവാച**

ആത്മമായാമൃതേ രാജൻ പരസ്യാനുഭവാത്മനഃ
ന ഘടേതാർത്ഥസംബന്ധഃ സ്വപ്നദ്രഷ്ടുരിവാഞ്ജസാ. 1
ബഹുരൂപ ഇവാഭാതി മായയാ ബഹുരൂപയാ
രമമാണോ ഗുണേഷ്വസ്യാ മമാഹമിതി മന്യതേ. 2
യർഹി വാവ മഹിമ്നി സ്വേ പരസ്മിൻ കാലമായയോഃ
രമേത ഗതസമ്മോഹസ്ത്യക്ത്വോദാസ്തേ തദോഭയം. 3

സൂക്ഷ്മവും മഹത്തുമാം കാലത്തിൻ വ്യാപാരത്തെ
തീക്ഷ്ണധീമാനാംമുനേ! യെങ്ങനെയറിയുന്നു.
കർമ്മത്താൽ പ്രാപ്യങ്ങളാം സ്ഥാനങ്ങളെ-
ത്രയെന്നു-
മെമ്മട്ടിലെല്ലാമവയിരിപ്പതെന്നും ചൊൽക. 13
സത്ത്വാദിഗുണപരിണാമ ദേവാദിഭാവ-
സിദ്ധിക്കായ് ജീവാത്മാക്കൾ ചെയ്യേണ്ട-
കർമ്മമെന്തേ
ആരിൽ സമർപ്പിക്കണം കർമ്മങ്ങളെല്ലാം പിന്നെ-
യാരേതുമട്ടിലവ, ഗ്രഹിക്കപ്പെട്ടന്നിതു. 14
ഭൂമിപാതാളം, ദിക്കുമാകാശം, ഗ്രഹങ്ങളും
ഭൂമിഭൃത്സരിത്താരാസമുദ്രദ്വീപങ്ങളും.
അവയിലെഴും പ്രാണികുലവു,മുണ്ടായതിൻ-
വിവരങ്ങളും കഥിച്ചീടണം സവിസ്തരം. 15
[1] അണ്ഡകോശത്തിൻ ബാഹ്യാഭ്യന്തരപ-
രിമാണം,
വർണ്ണമാശ്രമമിവയ്ക്കുള്ള ലക്ഷണം പിന്നെ
മഹാന്മാരുടെ ജീവചരിത്രം, ശ്രീവിഷ്ണുവിൻ-
മഹാദത്ഭുതജന്മകർമ്മങ്ങൾ,യുഗങ്ങളും,
യുഗങ്ങളുടെകണ,ക്കോരോരോയുഗത്തിലും
പകരുന്നതാം ധർമ്മവിശേഷങ്ങളും-
ചൊൽക. 16-17
മർത്ത്യൻെറസത്യംതൊട്ട സാമാന്യധർമ്മംപിന്നെ
പ്രത്യേകം ശമാദിയാം വിശേഷധർമ്മങ്ങളും.
ജാതിഭേദോക്തധർമ്മം രാജർഷിധർമ്മങ്ങളു-
മാതുരന്മാരായ്മേവും മാനുഷരുടെ ധർമ്മം.
പ്രകൃതിമുതലായ തത്ത്വത്തിൻസംഖ്യ,യതിൻ-
തീകവാം ചിഹ്നം പിന്നെ ഹേതുലക്ഷണം തഥാ
ഈശ്വരപൂജയ്ക്കുള്ള വിധികളാത്മാവിനെ
ദർശിച്ചീടുവാനുള്ള യോഗസമ്പ്രദായവും. 18-19
[2] യോഗേശ്വരൈശ്വര്യങ്ങൾ തദ്ഗതിയതും—
പിന്നെ
യോഗിമാരുടെ ലിംഗശരീരസന്ത്യാഗവും,
വേദേതിഹാസധർമ്മശാസ്ത്രങ്ങൾ, പുരാണോപ-
വേദങ്ങളെന്നിവററിന്നിയലും സ്വഭാവവും
ഭൂമ്യാദിസർവ്വഭൂതോല്പത്തിസ്ഥിത്യന്തങ്ങളും
കാമ്യകർമ്മങ്ങളിഷ്ടാപൂർത്താദികർമ്മങ്ങളും
ധർമ്മാർത്ഥകാമങ്ങളാം പുരുഷാർത്ഥങ്ങൾ മൂന്നും
തന്മുഖ്യവിധികളുമരുളിച്ചെയ്തീടണം. 20-21
കർമ്മശേഷത്തോടൊത്തു പരലോകത്തുനിന്നു-
മിമ്മന്നിൽവന്നുചേരും ജീവന്മാരുടെ ജന്മം
പാഖണ്ഡോത്ഭവം ജീവബന്ധമോക്ഷങ്ങൾ-
മുക്ത-
നാകിനജീവാത്മാവിൻ സ്വരൂപമെന്തെ-
ന്നതും. 22

സ്വതന്ത്രനീശൻ മായയുതനായ് ക്രീഡിപ്പതിൻ-
വിധവും മായവിട്ടുസാക്ഷിപോൽ നില്ക്കുന്നതും 23
ജ്ഞാനാംബുനിധേ! ഭവാൻ ശരണാഗതനാമി-
ദ്ദീനനോടെല്ലാം മുറയ്ക്കരുളിച്ചെയ്യേണമേ. 24
അങ്ങാത്മഭൂവിനൊപ്പം സർവ്വവുമറിയുന്നോ-
നിങ്ങിയന്നിട്ടും മററുമാമുനീന്ദ്രന്മാരെല്ലാം
മുൻപിലേയുള്ളതനുകരിപ്പോരെന്നല്ലാതെ
സമ്പ്രദായക്രമത്തിലഭ്യസിച്ചവരല്ല. 25
ത്വന്മുഖേന്ദുവിൽനിന്നുമൊഴുകും പീയൂഷത്തെ
സമ്മോദത്തോട്ടുകുടിപ്പാനംചെയ്യിരുന്നിട്ടും
മത്പ്രാണങ്ങൾക്കിദാനീംപ്രായോപവേശ-
ത്തിനാ-
ലല്പവും ക്ഷീണമില്ലെന്നുള്ളതുമറിഞ്ഞാലും. 26

**സൂതൻ പറഞ്ഞു**

ഈവിധം സത്തുക്കൾതൻ നാഥനാം ഭഗവാൻെറ
പാവനചരിതത്തെ വിഷ്ണുരാതനാം നൃപൻ
സദസ്സിൽവെച്ചർത്ഥിക്കകൊണ്ടതി സന്തോ-
ഷാംബു-
നിധിയിൽ മഗ്നനായാൻ ബാദരായണസൂനു 27
ബ്രഹ്മകല്പത്തിൽപ്പണ്ടു ഭഗവാൻ ശ്രീനിവാസൻ
ബ്രഹ്മാവിന്നരുളിയ വേദസന്നിഭമാകും
ഭാഗവതാഖ്യംമുഖ്യപുരാണം പരീക്ഷിത്താം
ഭൂകാന്തനോടായ്ശുകമാമുനിയരുൾചെയ്യാൻ 28
പാണ്ഡവേയനാം പരീക്ഷിത്തുതൻ ചോദ്യ-
ങ്ങൾക്ക-
ദ്ധന്യനുത്തരമോതാൻ തുടങ്ങീയനുക്രമം. 29

---

# അദ്ധ്യായം 9

**ശ്രീശുകൻ പറഞ്ഞു**

മന്നവശിഖാമണേ! പരനായ് മായാബന്ധ-
മെന്നിയേയനുഭവരൂപനായ്ലസിച്ചീട്ടും
ജീവനുദേഹാദിയിൽ സുപ്തനാസ്വപ്നത്തിലെ
വൈവിധ്യവസ്തുക്കളോട്ടുള്ള ബന്ധമേയുള്ളു. 1
ബഹുരൂപയാം മായനിമിത്തം ജീവനെന്നും
ബഹുരൂപൻപോൽ കാണപ്പെട്ടുന്നു ധരേശ്വരാ!
മായതൻഗുണങ്ങളിൽമുഴകി ഞാനെന്നുമെൻ-
ജായാദിയെന്നുമെന്നുമഭിമാനിച്ചിട്ടുന്നു. 2
പുരുഷങ്കലും തഥാ പ്രകൃതിയിലും നിന്നു
പരനാംഭഗവാനിൽ ഗതമോഹനായ് ജീവൻ
രമിച്ചീട്ടുന്നതെപ്പോൾ രണ്ടിനേയും ത്യജിച്ചി-
ട്ടമന്നീട്ടുന്നിതുദാസീനനായപ്പോളവൻ 3

---

1 അണ്ഡകോശങ്ങളുടെ പുറമേയും ഉള്ളിലും ഉള്ള അളവ്

2 യോഗേശ്വരന്മാക്ക കിട്ടുന്ന അഷ്ടൈശ്വര്യങ്ങാം

ആത്മതത്ത്വവിശുദ്ധ്യർത്ഥം യദാഹ ഭഗവാനൃതം
ബ്രഹ്മണേ ദർശയൻ രൂപമവ്യളീകവ്രതാദൃതഃ 4

സ ആദിദേവോ ജഗതാം പരോ ഗുരുഃ
സ്വധിഷ്ണ്യമാസ്ഥായ സിസൃക്ഷയൈക്ഷത
താം നാധ്യഗച്ഛദ്ദൃശമത്ര സമ്മതാം
പ്രപഞ്ചനിർമ്മാണവിധിര്യയാ ഭവേൽ. 5

സ ചിന്തയൻ ദ്വ്യക്ഷരമേകദാംഭ-
സ്യുപാശൃണോദ്ദ്വിർഗ്ഗദിതം വചോ വിഭുഃ
സ്പർശേഷു യൽ ഷോഡശമേകവിംശം
നിഷ്കിഞ്ചനാനാം നൃപ യദ്ധനം വിദുഃ 6

നിശമ്യ തദ്വക്തൃദിദൃക്ഷയാ ദിശോ
വിലോക്യ തത്രാന്യദപശ്യമാനഃ
സ്വധിഷ്ണ്യമാസ്ഥായ വിമൃശ്യ തദ്ധിതം
തപസ്യുപാദിഷ്ട ഇവാദധേ മനഃ 7

ദിവ്യം സഹസ്രാബ്ദമമോഘദർശനോ
ജിതാനിലാത്മാ വിജിതോഭയേന്ദ്രിയഃ
അതപ്യത സ്മാഖിലലോകതാപനം
തപസ്തപീയാംസ്തപതാം സമാഹിതഃ 8

തസ്മൈ സ്വലോകം ഭഗവാൻ സഭാജിതഃ
സന്ദർശയാമാസ പരം ന യൽപരം
വ്യപേതസംക്ലേശവിമോഹസാദ്ധ്വസം
സ്വദൃഷ്ടവദ്ഭിർവ്വിബുധൈരഭിഷ്ടുതം. 9

പ്രവർത്തതേ യത്ര രജസ്തമസ്തയോ-
സ്സത്വം ച മിശ്രം ന ച കാലവിക്രമഃ
ന യത്ര മായാ കിമുതാപരേ ഹരേ-
രനുവ്രതാ യത്ര സുരാസുരാർച്ചിതാഃ 10

ശ്യാമാവദാതാശ്ശതപത്രലോചനാഃ
പിശംഗവസ്ത്രാസ്സുരുചസ്സുപേശസഃ
സർവ്വേ ചതുർബ്ബാഹവ ഉന്മിഷന്മണി-
പ്രവേകനിഷ്കാഭരണാസ്സുവർച്ചസഃ
പ്രവാളവൈഡൂര്യമൃണാളവർച്ചസഃ
പരിസ്ഫുരൽകുണ്ഡലമൌലിമാലിനഃ 11

ഭ്രാജിഷ്ണുഭിര്യഃ പരിതോ വിരാജതേ-
ലസദ്വിമാനാവലിഭിർമ്മഹാത്മനാം
വിദ്യോതമാനഃ പ്രമദോത്തമാദ്യുഭി-
സ്സവിദ്യുദഭ്രാവലിഭിര്യഥാ നഭഃ 12

ശ്രീര്യത്ര രൂപിണ്യുരുഗായപാദയോഃ
കരോതി മാനം ബഹുധാ വിഭൂതിഭിഃ
പ്രേംഖം ശ്രിതാ യാ കുസുമാകരാനുഗൈർ-
വിഗീയമാനാ പ്രിയകർമ്മ ഗായതീ. 13

ദദർശ തത്രാഖിലസാത്വതാം പതിം
ശ്രിയഃ പതിം യജ്ഞപതിം ജഗൽപതിം
സുനന്ദനന്ദപ്രബലാർഹണാദിഭി-
സ്സ്വപാർഷദമുഖ്യൈഃ പരിസേവിതം വിഭും. 14

ഭൃത്യപ്രസാദാഭിമുഖം ദൃഗാസവം
പ്രസന്നഹാസാരുണലോചനാനനം
കിരീടിനം കുണ്ഡലിനം ചതുർഭുജം
പീതാംബരം വക്ഷസി ലക്ഷിതം ശ്രിയാ. 15

അധ്യർഹണീയാസനമാസ്ഥിതം പരം
വൃതം ചതുഃഷോഡശപഞ്ചശക്തിഭിഃ
യുക്തം ഭഗൈസ്സ്വൈരിതരത്ര ചാധ്രുവൈ-
സ്സ്വ ഏവ ധാമൻ രമമാണമീശ്വരം. 16

തദ്ദർശനാഹ്ലാദപരിപ്ലുതാന്തരോ
ഹൃഷ്യത്തനുഃ പ്രേമഭരാശ്രുലോചനഃ
നനാമ പാദാംബുജമസ്യ വിശ്വസൃ-
ഗ്യൽ പാരമഹംസ്യേന പഥാധിഗമ്യതേ. 17

തം പ്രീയമാണം സമുപസ്ഥിതം തദാ
പ്രജാവിസർഗ്ഗേ നിജശാസനാർഹണം
ബഭാഷ ഈഷൽസ്മിതശോചിഷാ ഗിരാ
പ്രിയഃ പ്രിയം പ്രീതമനാഃ കരേ സ്പൃശൻ. 18

സത്യമാം വ്രതത്തിനാൽ സേവിതൻ ഹരിനിജ-
സത്യസ്വരൂപം കാട്ടിക്കൊടുത്തിട്ടാത്മജ്ഞാനം
മുന്നംബ്രഹ്മാവിനോടു വർണ്ണിച്ചുചൊന്നാനതു
തന്നെഞാൻ ഭവാനോടുചൊല്ലുന്നുകേട്ടുകൊൾക. 4
ആദിദേവനായ് ലോകപരമാചാര്യനാകും
വേധാവുസ്വധാമത്തിൻ സ്ഥിതനായ് സൃഷ്ടി-
ക്കായി
ഭാവിച്ചു ചിന്തിച്ചതിൽപ്രപഞ്ചനിർമ്മാണത്തിൻ-
ഭാവനാദൃഷ്ടിസിദ്ധിച്ചില്ലെന്നേ പറയേണ്ടൂ.
ഇത്തരമുററുചിന്തിച്ചിരിക്കെയൊരിക്കലാ
സ്രഷ്ടാവു രണ്ടാവർത്തിയുടുത്തായ്കേട്ടാൻ
നീരിൽ 5
'തപസ്സുചെയ്കീടുനീ'യെന്നർത്ഥമിയന്നിടും
'തപ 'തപേ'തി ദ്വിതയാക്ഷരം ചേർന്നവാക്യം.
ലോകത്തുപാർത്തുകണ്ടാൽ നിഷ്കിഞ്ചനന്മാർക്കേഴ-
മേകമായീടും ധനം തപസ്സുതന്നെയല്ലോ. 6
അപ്പറഞ്ഞവനാരെന്നറിയാനജൻ ചുററും
നിഷ്ഫലം നോക്കിപ്പിന്നെസ്വധാമസ്ഥിത-
നായി
ആരോതൻകാര്യസിദ്ധിക്കുപദേശിച്ചിതെന്നുൾ-
ത്താരിലോർത്തുടനുറച്ചീടിനാൻ തപം ചെയ്യാൻ 7
സഫലദൃക്കായ് സമാഹിതനായ് പ്രാണൻ
ചിത്ത-
മുഭയേന്ദ്രിയങ്ങളെന്നിവയെ വെന്നുനേരേ
ദഹിച്ചുപോം മുപ്പാരുമെന്നമട്ടുഗ്രമായി
സഹസ്രദിവ്യവർഷം തപസ്സാചരിച്ചിതു. 8
അനഘമജനാൽസംപൂജിതൻ വാസുദേവൻ
പുണ്യമേറീടും ദേവസന്ദോഹം സ്തുതിപ്പതായ്
ഉന്നത പഞ്ചക്ലേശ സമ്മോഹ ഭയങ്ങളി-
ലൊന്നുമേയൊരിക്കലും കടന്നുകൂടാത്തതായ്
ധന്യമാ,യതിൽ ശ്രേഷ്ഠമന്യമൊന്നില്ലാത്തതാം
തന്നുടെ വൈകുണ്ഠത്തെക്കാട്ടിനാൻ ബ്രഹ്മാ-
വിനെ 9
വിളങ്ങാരജസ്തമോ ഗുണങ്ങളവിടെത്ത-
ന്മിളിതമാകും സത്ത്വഗുണവും ലവലേശം
പ്രവർത്തിപ്പീലകാലവിക്രമം മായതാനു-
മവിടെപ്പിന്നെയെന്തുചെയ്യുന്നു മററുള്ളവ!
സുരരും ദൈത്യന്മാരുമനഘമർച്ചിച്ചീടും
ഹരിപാർഷദർതത്രസുഖമായ് വിഹരിപ്പൂ. 10
ശ്യാമളവർണ്ണംപൂണ്ടു താമരക്കണ്ണിയന്നു
[1] കാമനീയകസാരശരീരാഞ്ചിതരായി
ചതുർബ്ബാഹുക്കളാൻ ഗളത്തിൽജ്വലന്മണി-
ഷ്പതക്കങ്ങളാലധികരിച്ചതേജസ്സോടും
പവിഴവൈഡൂര്യങ്ങൾ താമരത്തണ്ടിവററിൻ-
സവിശേഷാഭയൊത്തു, വിസ്ഫുരൽ കുണ്ഡല-
ങ്ങൾ,
മിന്നിടും മൌലിമാല, പീതവാസസ്സെന്നിവ
നന്നായണിഞ്ഞു ശോഭിക്കുന്നിതങ്ങവരെല്ലാം. 11
മഹാത്മാക്കൾ തൻദീപ്രവിമാനനിവഹത്തിൻ-
[2]മഹസ്സാലെല്ലായ്പ്പൊഴുമീലോകമുല്ലസിപ്പൂ
സുദതീരത്നാഭയാലവിടം മിന്നൽപ്പിണർ
വിതറും മേഘങ്ങളാൽവിണ്ണുപോൽ വിള-
ങ്ങുന്നു. 12
അതിസുന്ദരിലക്ഷ്മി ഭഗവൽപ്പദങ്ങളിൽ
പതിവായ് പൂജിക്കുന്നു വിവിധവിഭൂതിയാൽ
ഉഴിഞ്ഞാലാടീടുമദ്ദേവിക്കായ് സ്തുതിഗീതം
പൊഴിപ്പൂ വസന്തകിങ്കരരാം കോകിലാദ്യർ
എന്നാലുമവൾ നിജകാന്തൻെറ കർമ്മങ്ങളെ-
ത്തന്നെ നിത്യവുമേററംസ്തുതിച്ചുഗാനം
ചെയ്വൂ. 13
അവിടെപ്പിന്നെസ്സർവഭക്തരക്ഷകനായി
ഭുവനേശനായ് [3]ക്രതുപതിയായ് ശ്രീകാന്ത-
നായ്
സുനന്ദനന്ദാർഹണപ്രബലപാർഷദാദ്യ-
രനുവാസരം സേവിപ്പവനായ് വിഭുവായി
ഭൃത്യവൃന്ദാനുഗ്രഹഭാവസംയുക്തനായി
നേത്രാസവത്താൽപ്പരം മദിപ്പിക്കുവോനായി
പുഞ്ചിരിപ്പൂനിലാവും ചെന്തണ്ടാർമിഴികളും
തഞ്ചീടുംമുഖാബ്ജവും നാലുതൃക്കരങ്ങളും
ഇണങ്ങിക്കിരീടവും കർണ്ണഭൂഷണങ്ങളു-
മണിഞ്ഞുപൂമാതിനെ ധരിച്ചുമാറിടത്തിൽ
ശ്രേഷ്ഠനായ് പൂജ്യസിംഹാസനത്തിൽ
സ്ഥിതനായി
ചുററുമായ് നാലുതത്ത്വം, പതിനൊന്നിന്ദ്രി-
യങ്ങൾ,
പഞ്ചതന്മാത്ര, പഞ്ചഭൂതവും സേവിപ്പോനായ്
തഞ്ചമായ് മറെറങ്ങുമേയുറച്ചുനിൽക്കാത്തതും
തന്നെവേർവിടാത്തതുമായീടും ജ്ഞാനാദിയാം
തന്നുടെ ഷൾഗുണത്താൽപ്പരിപൂർണ്ണനുമായി
നിജാനന്ദത്തിങ്കലാരമിക്കുമീശൻതന്നെ
യജൻ സുസ്പഷ്ടം കണ്ടിട്ടാനന്ദമഗ്നനായാൻ. 14-16
ഭഗവദ്ദർശനത്താലാഹ്ലാദംനിറഞ്ഞിട്ടു-
മകതാരൊട്ടു ഹർഷരോമാഞ്ചിതാംഗത്തൊടും
പ്രേമാശ്രുപൂർണ്ണാക്ഷനായ് പരമഹംസഗമ്യ-
മാമഹാവിഷ്ണുപാദം ദർശിച്ചുനമിച്ചിതേ. 17
ഇഷ്ടനായ്ത്തൻസമീപം സ്ഥിതിചെയ്യുവോ-
നായി
സൃഷ്ടിക്കായ് നിയോഗിക്കാനത്യന്തം യോഗ്യ-
നാകും
സ്രഷ്ടാവിൽപരംതുഷ്ടനായല്പമന്ദസ്മിത-
ത്വിട്ടോലും വാക്കോതിനാൻ തത്ക്കരം പിടി-
ച്ചീശൻ. 18

---

[1] സൗന്ദര്യവും ബലവുമുള്ള ശരീരങ്ങളാൽ മനോഹരന്മാരായി [2] ശോഭ [3] യജ്ഞപതി

ത്വയാഹം തോഷിതഃ സമ്യഗ്വേദഗർഭ സിസൃക്ഷയാ
ചിരം ഭൃതേന തപസാ ദുസ്തോഷഃ കൂടയോഗിനാം. 19
വരം വരയ ഭദ്രം തേ വരേശം മാഭിവാഞ്ഛിതം
ബ്രഹ്മൻ ശ്രേയഃ പരിശ്രാമഃ പുംസാംമദ്ദർശനാവധിഃ 20
മനീഷിതാനുഭാവോഽയം മമ ലോകാവലോകനം
യദുപശ്രുത്യ രഹസി ചകർത്ഥ പരമം തപഃ 21
പ്രത്യാദിഷ്ടം മയാ തത്ര ത്വയി കർമ്മവിമോഹിതേ
തപോ മേ ഹൃദയം സാക്ഷാദാത്മാഹം തപസോഽനഘ! 22
സൃജാമി തപസൈവേദം ഗ്രസാമി തപസാ പുനഃ
ബിഭർമ്മി തപസാ വിശ്വം വീര്യം മേ ദുശ്ചരം തപഃ 23

ബ്രഹ്മോവാച

ഭഗവൻഃ സർവ്വഭൂതാനാമദ്ധ്യക്ഷോഽവസ്ഥിതോ ഗുഹാം
വേദ ഹ്യപ്രതിരുദ്ധേന പ്രജ്ഞാനേന ചികീർഷിതം. 24
തഥാപി നാഥമാനസ്യ നാഥ നാഥയ നാഥിതം
പരാവരേ യഥാ രൂപേ ജാനീയാം തേ ത്വരൂപിണഃ 25
യഥാഽഽത്മമായായോഗേന നാനാശക്ത്യുപബൃംഹിതം
വിലുമ്പൻ വിസൃജൻ ഗൃഹ്ണൻ ബിഭ്രദാത്മാനമാത്മനാ. 26
ക്രീഡസ്യമോഘസങ്കല്പ ഊർണ്ണനാഭിര്യഥോർണ്ണുതേ
തഥാ തദ്വിഷയാം ധേഹി മനീഷാം മയി മാധവ! 27
ഭഗവച്ഛിക്ഷിതമഹം കരവാണി ഹ്യതന്ദ്രിതഃ
നേഹമാനഃ പ്രജാസർഗ്ഗം ബദ്ധ്യേയം യദനുഗ്രഹാൽ. 28
യാവൽ സഖാ സഖ്യുരിവേശ തേ കൃതഃ
പ്രജാവിസർഗ്ഗേ വിഭജാമി ഭോ! ജനം
അവിക്ലവസ്തേ പരികർമ്മണി സ്ഥിതോ
മാ മേ സമുന്നദ്ധമദോഽജമാനിനഃ 29

ശ്രീഭഗവാനുവാച

ജ്ഞാനം പരമഗുഹ്യം മേ യദ്വിജ്ഞാനസമന്വിതം
സരഹസ്യം തദംഗം ച ഗൃഹാണ ഗദിതം മയാ. 30
യാവാനഹം യഥാഭാവോ യദ്രൂപഗുണകർമ്മകഃ
തഥൈവ തത്ത്വവിജ്ഞാനമസ്തു തേ മദനുഗ്രഹാൽ. 31
അഹമേവാസമേവാഗ്രേ നാന്യദ്യൽ സദസൽ പരം
പശ്ചാദഹം യദേതച്ച യോഽവശിഷ്യേത സോഽസ്മ്യഹം. 32
ഋതേഽർത്ഥം യൽ പ്രതീയേത ന പ്രതീയേത ചാത്മനി
തദ്വിദ്യാദാത്മനോ മായാം യഥാഽഽഭാസോ യഥാ തമഃ 33
യഥാ മഹാന്തി ഭൂതാനി ഭൂതേഷൂച്ചാവചേഷ്വനു
പ്രവിഷ്ടാന്യപ്രവിഷ്ടാനി തഥാ തേഷു ന തേഷ്വഹം. 34
ഏതാവദേവ ജിജ്ഞാസ്യം തത്ത്വജിജ്ഞാസുനാഽഽത്മനഃ
അന്വയവ്യതിരേകാഭ്യാം യൽ സ്യാൽ സർവ്വത്ര സർവ്വദാ. 35
ഏതന്മതം സമാതിഷ്ഠ പരമേണ സമാധിനാ
ഭവാൻ കല്പവികല്പേഷു ന വിമുഹ്യതി കർഹിചിൽ. 36

ശ്രീശുക ഉവാച

സംപ്രദിശ്യൈവമജനോ ജനാനാം പരമേഷ്ഠിനം
പശ്യതസ്തസ്യ തദ്രൂപമാത്മനോ ന്യരുണദ്ധരിഃ 37
അന്തർഹിതേന്ദ്രിയാർത്ഥായ ഹരയേ വിഹിതാഞ്ജലിഃ
സർവ്വഭൂതമയോ വിശ്വം സസർജ്ജേദം സ പൂർവ്വവൽ. 38
പ്രജാപതിർധർമ്മപതിരേകദാ നിയമാൻ യമാൻ
ഭദ്രം പ്രജാനാമന്വിച്ഛന്നാതിഷ്ഠൽ സ്വാർത്ഥകാമ്യയാ. 39

സൃഷ്ട്യാശകൊണ്ടുനീന്നാൾ നീചെയ്തതപസ്സിനാൽ
തുഷ്ടനായീ ഞാൻ വേദഗർഭനാം ചതുർമ്മുഖാ!
എന്നെ പ്രസന്നനാക്കാൻ കപടയോഗികൾക്കു
നിഷ്ഠയം സാധിക്കുകയില്ലെന്നു ധരിക്കനീ. 19
ബ്രഹ്മാവേ! ഭവിക്കട്ടെ മങ്ഗലം, വരേശനാം
നമ്മോടുവാങ്ങിക്കൊൾക വാഞ്ഛപോൽവരം-ഭവാൻ
പുരുഷശ്രമമെന്നെക്കാണുവോളമേ വേണ്ടൂ
വരുമെൻ ദർശനത്താൽ സർവ്വശ്രേയസ്സും ദൃഢം. 20
മാമകസങ്കല്പത്തിൻ ഫലമായത്രേ നിനക്കീ മമലോകം കാണ്മാനിടയായതുപാത്താൽ
സന്തുഷ്ടനായേനെൻവാക്കേകാന്തം ശ്രവിച്ചുനീ
വന്തപസ്സുടൻതന്നെയനുഷ്ഠിച്ചെന്നുള്ളതിൽ. 21
സൃഷ്ടികർമ്മത്തിൻ വഴികിട്ടുവാൻ ഭവാൻ-ബുദ്ധി-
മുട്ടവേ ഞാനാണങ്ങപ്രേരണചെയ്തതന്നാൾ
തപസ്സാണെൻറ സാക്ഷാദ്ധൃദയം ശുദ്ധ-ബുദ്ധേ!
തപസ്സുതന്നെയാണെൻ വാസ്തവസ്വരൂപവും. 22
തപസ്സാൽത്താനീലോകം തീർത്തുകാത്തഴിപ്പു ഞാനപാരം മമവീര്യം ദുശ്ചരം തപസ്സല്ലോ. 23

ബ്രഹ്മാവു പറഞ്ഞു

ഭഗവൻ! ഭവാൻ സർവ്വഭൂതാന്തർഭാഗഗുഹ-
യ്ക്കുകത്തുവസിച്ചിട്ടുമധ്യക്ഷൻ തന്നെയല്ലോ
ഭവത്ജ്ഞാനത്തിനില്ല തടസ്സമൊരേടവു-
മിവനെൻറയഭിലാഷമങ്ങറിഞ്ഞിരിക്കുന്നു. 24
ഹേ ലക്ഷ്മീവല്ലഭാ! ഞാനർത്ഥിച്ചിട്ടുന്നു ഭവത്-
സ്ഥൂലസൂക്ഷ്മസ്വരൂപജ്ഞാനലാഭത്തിനായി
എങ്ങിനെയായാൽ രൂപഹീനനാം ഭവാനെയീ
ഞങ്ങളുള്ളതുപോലെയറിഞ്ഞുകൊണ്ടിടുന്നു. 25
ചിലന്തി,തന്നിൽനിന്നു വേണ്ടുന്ന നൂലുണ്ടാക്കി
വലനിർമ്മിച്ചിട്ടതിൽ സുഖമായ് വസിക്കും-പോൽ
സ്വന്മായായോഗത്തിനാൽ വിവിധശക്തിയാലും
നാന്മുഖാദിസ്വരൂപം ധരിച്ചു ലോകങ്ങളെ
സൃഷ്ടിച്ചുകാത്തഴിച്ചുകളിക്കും സമ്പ്രദായം
സ്പഷ്ടമായറിയുവാൻ തക്കതാം മതിയേകൂ. 26-27
നിന്തിരുവടിതൻെറ കല്പനയെന്താകിലും
തന്ദ്രിയെന്നിയേ നിർവ്വഹിക്കുവനിപ്പോഴേ ഞാൻ
സൃഷ്ടിത്താനിച്ചുമ്മൊത്തു ചെയ്കിലുമഹന്താദി-
ബദ്ധനായ്ഭവിക്കായ്‌വാനങ്ങനുഗ്രഹി-ച്ചാലും. 28
ഇഷ്ടനെയിഷ്ടമിട്ടിലങ്ങുമാനിക്കയാൽ സ-
ന്തുഷ്ടനായവ്യാകുലം ത്വത്പരികർമ്മിയായി
ഉത്തമമധ്യമാദിഭേദത്താൽ പ്രജാളിയെ
സൃഷ്ടിച്ചുഭോജനവും ഭാഗിക്കാ, മത്രോളവും
ഞാനുമൊരജനാണെന്നകമേവാഴ്കുമഭി-
മാനത്താലുണ്ടാകൊലാ വന്ധമെനിക്കീശാ! 29

ശ്രീ ഭഗവാൻ പറഞ്ഞു

പരമഗുഹ്യമാമെൻവിജ്ഞാനയുക്തജ്ഞാന-
മരുളാം തദംഗവും ശ്രദ്ധിച്ചു കേട്ടുകൊൾക. 30
[1] മത്ഭാവരൂപഗുണകർമ്മവിജ്ഞാനം നിന-
ക്കുൾപൂവിൽത്തെളിഞ്ഞീടാൻ ഞാനനുഗ്രഹി-ക്കുന്നു. 31
ആദിയിൽഞാനെന്നിയേ [2] യസത്തും സത്തുമായി-
യാതൊന്നുംതന്നെയില്ലായിരുന്നു പിതാമഹാ! 32
സൃഷ്ടിക്കുശേഷം കാണപ്പെട്ടിട്ടും ലോകരൂപം
മറ്റൊന്നല്ലഹമത്രേ ഞാൻതന്നെ ശേഷിപ്പോനും
ഇല്ലാത്തതുള്ളതായുമുള്ളതായീട്ടമാത്മാ-
വില്ലെന്നുംതോന്നിപ്പതാണെന്മായതൽസ്വരൂപ
കണ്ണാടിയിലെചരായ വാസ്തവരൂപമെന്നും
മണ്ഡലസ്ഥനാംതമസ്സില്ലെന്നുംതോന്നും-പോലെ. 33
നീചോച്ചഭൂതങ്ങളിൽ മഹാഭൂതങ്ങളനു-
വേശിച്ചിരുന്നീടിലും വേശിപ്പതല്ലാവിധം
ജീവരൂപനായ് വേശിച്ചെന്നു താൻ തോ-ന്നീടിലും
സർവ്വരൂപീ ഞാൻ, പ്രവേശിക്കുന്നില്ലൊ-ന്നിങ്കലും. 34
തത്ത്വജിജ്ഞാസുവായോനറിഞ്ഞിരിക്കേണ്ടുന്ന-
തിത്രമാത്രമേയുള്ളു ചിന്തിച്ചുനോക്കീടുകിൽ
അന്വയവ്യതിരേകമട്ടിലെപ്പോഴുമെങ്ങു-
മന്യൂനമിരിപ്പതേതതാണാത്മസ്വരൂപം. 35
പരമസമാധിയിലിരുന്നീമതം നേരേ-
പരിചിന്തനം ചെയ്കനീ നിരന്തരമെന്നാൽ
വരികയില്ല കല്പവികല്പങ്ങളിൽപ്പിന്നെ- 36
യൊരുകാലത്തും തവ സമ്മോഹംവിധാതാവേ!

ശ്രീശുകൻ പറഞ്ഞു

ഇത്രയുംചൊല്ലി മറഞ്ഞീടിനാനജൻഹരി-
തത്രതാൻ, ജനേശനാംധാതാവുനോക്കി-നിൽക്കെ. 37
അപ്രത്യക്ഷനാംപരൻപ്രമാനെക്കുപ്പി മുൻപോൽ
മുപ്പാരുംതീർത്താൻ സർവ്വഭൂതസ്വരൂപൻവിധി. 38
ധർമ്മപാലനം പ്രജാധീശനുമായീട്ടമ-
ബ്രഹ്മാവൊരിക്കൽപ്പിന്നെ പ്രജകൾക്കശേ-ഷവും
ക്ഷേമവും സ്വന്തം പ്രയോജനവുമുദ്ദേശിച്ചു
കാമ്യമായ്യമനിയമാദികളനുഷ്ഠിച്ചാൻ. 39

1 ഞാൻ ഏതുവിധമുള്ള രൂപവും ഗുണവും കർമ്മവുമുള്ള എന്ന ബോധം 2 കാര്യവും കാരണവുമായി

തം നാരദഃ പ്രിയതമോ രിക്ഥാദാനാമനുവ്രതഃ
ശുശ്രൂഷമാണശ്ശീലേന പ്രശ്രയേണ ദമേന ച. 40
മായാം വിവിദിഷൻ വിഷ്ണോർമ്മായേശസ്യ മഹാമുനിഃ
മഹാഭാഗവതോ രാജൻ പിതരം പര്യതോഷയൽ. 41
തുഷ്ടം നിശാമ്യ പിതരം ലോകാനാം പ്രപിതാമഹം
ദേവർഷിഃ പരിപപ്രച്ഛ ഭവാൻ യന്മാനുപൃച്ഛതി. 42
തസ്മാ ഇദം ഭാഗവതം പുരാണം ദശലക്ഷണം
പ്രോക്തം ഭഗവതാ പ്രാഹ പ്രീതഃ പുത്രായ ഭൂതകൃൽ. 43
നാരദഃ പ്രാഹ മുനയേ സരസ്വത്യാസ്തടേ നൃപ
ധ്യായതേ ബ്രഹ്മ പരമം വ്യാസായാമിതതേജസേ. 44
യദുതാഹം ത്വയാ പൃഷ്ടോ വൈരാജാൽ പുരുഷാദിദം
യഥാഽഽസീത്തദുപാഖ്യാസ്യേ പ്രശ്നാനന്യാംശ്ച കൃത്സ്നശഃ 45

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ
നവമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 1150 ദ്വിതീയസ്കന്ധേ ശ്ലോകാഃ 340

---

## ദശമോഽധ്യായഃ

ശ്രീശുക ഉവാചഃ

അത്ര സർഗ്ഗോ വിസർഗ്ഗശ്ച സ്ഥാനം പോഷണമൂതയഃ
മന്വന്തരേശാനുകഥാ നിരോധോ മുക്തിരാശ്രയഃ 1
ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ ലക്ഷണം
വർണ്ണയന്തി മഹാത്മാനഃ ശ്രുതേനാർത്ഥേന ചാഞ്ജസാ. 2
ഭൂതമാത്രേന്ദ്രിയധിയാം ജന്മ സർഗ്ഗ ഉദാഹൃതഃ
ബ്രഹ്മണോ ഗുണവൈഷമ്യാദ്വിസർഗ്ഗഃ പൌരുഷഃ സ്മൃതഃ 3
സ്ഥിതിർവ്വൈകുണ്ഠവിജയഃ പോഷണം തദനുഗ്രഹഃ
മന്വന്തരാണി സദ്ധർമ്മ ഊതയഃ കർമ്മവാസനാഃ 4
അവതാരാനുചരിതം ഹരേശ്ചാസ്യാനുവർത്തിനാം
പുംസാമീശകഥാഃ പ്രോക്താ നാനാഖ്യാനോപബൃംഹിതാഃ 5
നിരോധോഽസ്യാനുശയനമാത്മനസ്സഹ ശക്തിഭിഃ
മുക്തിർഹിത്വാന്യഥാരൂപം സ്വരൂപേണ വ്യവസ്ഥിതിഃ 6
ആഭാസശ്ച നിരോധശ്ച യതശ്ചാധ്യവസീയതേ
സ ആശ്രയഃ പരം ബ്രഹ്മ പരമാത്മേതി ശബ്ദ്യതേ. 7
യോഽദ്ധ്യാത്മികോഽയം പുരുഷസ്സോഽസാവേവാധിദൈവികഃ
യസ്തത്രോഭയവിച്ഛേദഃ പുരുഷോ ഹ്യാധിഭൌതികഃ 8
ഏകമേകതരാഭാവേ യദാ നോപലഭാമഹേ
ത്രിതയം തത്ര യോ വേദ സ ആത്മാ സ്വാശ്രയാശ്രയഃ 9
പുരുഷോഽണ്ഡം വിനിർഭിദ്യ യദാസൌ സ വിനിർഗ്ഗതഃ
ആത്മനോഽയനമന്വിച്ഛന്നപോഽസ്രാക്ഷീച്ഛുചിഃ ശുചീഃ 10
താസ്വവാത്സീൽ സ്വസൃഷ്ടാസു സഹസ്രപരിവത്സരാൻ
തേന നാരായണോ നാമ യദാപഃ പുരുഷോത്ഭവാഃ 11
ദ്രവ്യം കർമ്മ ച കാലശ്ച സ്വഭാവോ ജീവ ഏവ ച
യദനുഗ്രഹതസ്സന്തി ന സന്തി യദുപേക്ഷയാ. 12
ഏകോ നാനാത്വമന്വിച്ഛൻ യോഗതല്പാൽ സമുത്ഥിതഃ
വീര്യം ഹിരണ്മയോ ദേവോ മായയാ വ്യസൃജൽ ത്രിധാ. 13
അധിദൈവമഥാധ്യാത്മമധിഭൂതമിതി പ്രഭുഃ
അഥൈകം പൌരുഷം വീര്യം ത്രിധാഭിദ്യത തച്ഛൃണു. 14
അന്തശ്ശരീര ആകാശാൽ പുരുഷസ്യ വിചേഷ്ടതഃ
ഓജസ്സഹോ ബലം ജജ്ഞേ തതഃ പ്രാണോ മഹാനസുഃ 15

ഇന്ദ്രിയനിയന്ത്രണം, വിനയം, സൽസ്വഭാവ-
മെന്നിവകൊണ്ടുനിത്യം പിതൃശുശ്രൂഷചെയ്യും
തനയശ്രേഷ്ഠനായി ബ്ഭാഗവതാഗ്ര്യനായ്മാ-
മുനിയായനുവ്രതനായിട്ടും ശ്രീനാരദൻ
മായേശനാരായണ മായയെ ഗ്രഹിക്കുവാ-
നായിത്തൻപിതാവിനെയതിയായ് പ്രീണിപ്പി-
ച്ചാൻ. 40-41

പിതാവായ് ഭുവനത്തിൻ പ്രപിതാമഹനജൻ
മുദിതനെന്നുകണ്ടു ഭവാൻെറയിച്ചോദ്യംതാൻ
നാരദൻ ചോദിച്ചാനന്നേരത്തു ഭഗവച്ഛ്രീ-
നാരായണോക്തം മുഖ്യദശലക്ഷണയുക്തം
ഭാഗവതാഖ്യമാമിപ്പുരാണം പുത്രനായി
ലോകേശനരുളിച്ചെയ്തീടിനാൻപ്രേമപൂർവ്വം42-43
നരനായകാ! സരസ്വതിതൻതീരത്തിങ്കൽ
പരബ്രഹ്മത്തെപ്പരം ധ്യാനംചെയ്യുരുന്നിട്ടും
അതുലതേജസ്വിയാം വ്യാസമാമുനിക്കായി-
ട്ടുനാരദൻപിന്നെയുപദേശിച്ചീടിനാൻ. 44
ഈ വിശ്വംവൈരാജനാം പുരുഷൻതന്നിൽ
നിന്നു-
മാവിർഭവിച്ചതെമ്മട്ടെന്ന നിൻെചാദ്യത്തിനും
ഇതരപ്രശ്നങ്ങൾക്കുമുത്തരം സംപൂർണ്ണമാ-
യരുളിച്ചെയ്തീടുന്നു സശ്രദ്ധം കേട്ടുകൊൾക. 4

---

## അദ്ധ്യായം 10.

### ശ്രീശുകൻ പറഞ്ഞു

സർഗ്ഗംവിസർഗ്ഗംസ്ഥാനംപോഷണംമന്വന്തരം
മുക്തിയീശാനുകഥയൂതിയും നിരോധവും
ആശ്രയമെന്നീവിധം പത്തുലക്ഷണങ്ങളെ
യാശ്രയിച്ചുള്ളതല്ലോ മഹാപുരാണം നൃപാ! 1
എന്നതിൽപത്താമതാമാശ്രയത്തിൻ വിശുദ്ധി-
ക്കന്യൂനംസർഗ്ഗാദിതന്നൊൻപതു ലക്ഷണങ്ങൾ
വിസ്തരിച്ചിരിക്കുന്നു ലഘുബോധനത്തിനാ-
യത്ഥമാഗമമിവമൂലമായ് മഹാത്മാക്കൾ. 2
ഭൂതങ്ങൾതന്മാത്രകൾ നയനാദിന്ദ്രിയങ്ങൾ
ചേതസ്സുതൊട്ടുള്ളവ ഗുണക്ഷോഭത്തിനാലെ
ബ്രഹ്മത്തിൽനിന്നു ജനിപ്പതിനു സർഗ്ഗമെന്നും
ബ്രഹ്മാവുതൻസൃഷ്ടിക്കു വിസർഗ്ഗമെന്നും പിന്നെ. 3
ഭഗവദുത്കൃഷ്ടാവതാരത്തെ സ്ഥാനമെന്നും
ഭഗവദാശിസ്സിനെപ്പോഷണമെന്നും ചൊൽവൂ.
സദ്ധർമ്മങ്ങൾക്കു മന്വന്തരങ്ങളെന്നും തഥാ
സിദ്ധമായിട്ടും കർമ്മവാസനയ്ക്കൂതിയെന്നും 4
ഹരിതന്നവതാരകഥയ്ക്കും ശ്രീകാന്താനു-
ചരന്മാരായീടുന്ന ഭാഗവതന്മാരുടെ

നാനാവിധാഖ്യാനത്താൽ വിപുലമാകുംകഥാ-
ശ്രേണിയ്ക്കും മുറയ്ക്കീശ ചരിതമെന്നോതുന്നു 5
നിരോധമെന്നാൽജീവൻനിജശക്തികളോട്ടു-
മൊരുമിച്ചാലയിക്കുമവസ്ഥതന്നെയല്ലോ
മായയാൽശരീരത്തിലാത്മാവെന്നുണ്ടാംബുദ്ധി
പോയിസ്വരൂപത്തിൽത്താൻ സ്ഥിതിചെ-
യ്‌വതുമുക്തി. 6
വിശ്വത്തിനുത്പത്തിയും സ്ഥിതിയുമേതൊ-
ന്നിനെ-
യാശ്രയിച്ചിരിക്കു,ന്നിതേതിനെക്കുറിച്ചാണോ
പരമാത്മാവു പരബ്രഹ്മമെന്നിപ്രകാരം
പറയുന്നിതാവസ്തുവാശ്രയമായീടുന്നു 7
ഇന്ദ്രിയമാർഗ്ഗമായിട്ടറിവതധ്യാത്മവു-
മിന്ദ്രിയങ്ങളിൽദ്യോതിച്ചമരുമാദിത്യാദി
അധിദൈവവുമിതുരണ്ടും ചേർന്നുള്ള മെയ്യിൽ
സ്ഥിതിചെയ്യുവതധിഭൂതവുംതന്നെപാർത്താൽ. 8
ഇമ്മൂന്നിലൊന്നിനേമറെറാന്നിൻെറയഭാവ-
ത്തിൽ
കാണ്മതില്ലെപ്പോൾത്തദാതത്രസംസ്ഥിതനായി
[1] സ്വാശ്രയാശ്രയനാമാരീക്ഷിപ്പൂ മൂന്നിനേയും
നിശ്ചയമവനത്രേയാത്മാവു നരേശ്വരാ! 9
അണ്ഡത്തെപ്പിളർന്നിട്ടീവിരാട്ടുവെളിക്കുവ-
ന്നന്നാലോചിച്ചാൻ തനിക്കിരുന്നീടുവാൻ
സ്ഥാനം
ശുദ്ധനാമവൻ ശുദ്ധജലംതീർത്തുതന്നെ-
യാസ്ഥാനമാക്കിവാണാനായിരംസംവത്സരം
അതിനാൽനാരായണനെന്നുള്ള നാമധേയം
ദിതിജപ്രമാഥിയാൽ വിളങ്ങീയന്നാൾമുതൽ
ഇപ്പുരുഷനാംനരൻ തന്നിൽനിന്നിപ്രകാര-
മുദ്ഭവിക്കയാലല്ലോ നാരമായതുംനീരം. 10-11
ദ്രവ്യം,സ്വഭാവം,കാലംജീവൻകർമ്മവുംതൊട്ടു
സർവ്വവുമുണ്ടാകുന്നതാരനുഗ്രഹിക്കയാൽ
ആരുദാസീനനായിട്ടിരുന്നീടുന്നതാകിൽ
കാര്യനിർവ്വഹണത്തിന്നിവററിന്നില്ലശക്തി 12
ഏകനദ്വൈതവൻനാനാഭാവത്തിലാശയോട്ടും
യോഗശയ്യയിൽനിന്നുമെപ്പോഴതെഴുന്നേററാ
അപ്പോൾസുവർണ്ണാഭനാമദ്ദേഹം സ്വമായയാൽ
മുപ്പങ്കായ്സ്വവീര്യത്തെബ്ഭാഗിച്ചീടിനാൻ-
സ്വയം. 13
കല്പിച്ചിതധിദൈവമധ്യാത്മമധിഭൂത-
മിപ്പടിനാമങ്ങളുമവയ്ക്കെന്നറിഞ്ഞാലും. 14
ഇന്ദ്രിയശക്തിമനശ്ശക്തിയും ദേഹശക്തി
പിന്നെയങ്ങുണ്ടുവായിമഹാനാം പ്രാണൻതാനും
പലചേഷ്ടകളാളുമമ്മഹാപുരുഷൻതൻ-
കളേബരാന്തർഭാഗാകാശത്തിൽ നിന്നുണ്ടായി. 15

---

1 അന്യനെ ആശ്രയിക്കാത്തവനും എല്ലാററിനുമാശ്രയമായുള്ളവനും

അനുപ്രാണന്തി യം പ്രാണാഃ പ്രാണന്തം സർവ്വജന്തുഷു
അപാനന്തമപാനന്തി നരദേവമിവാനുഗാഃ 16

പ്രാണേന ക്ഷിപതാ ക്ഷുത്തൃഡന്തരാ ജായതേ പ്രഭോഃ
പിപാസതോ ജക്ഷതശ്ച പ്രാങ്മുഖം നിരഭിദ്യത. 17

മുഖതസ്താലു നിർഭിന്നം ജിഹ്വാ തത്രോപജായതേ
തതോ നാനാരസോ ജജ്ഞേ ജിഹ്വയാ യോഽധിഗമ്യതേ. 18

വിവക്ഷോർമ്മുഖതോ ഭൂമ്നോ വഹ്നിർവ്വാഗ്വ്യാഹൃതം തയോഃ
ജലേ വൈ തസ്യ സുചിരം നിരോധഃ സമജായത. 19

നാസികേ നിരഭിദ്യേതാം ദോധൂയതി നഭസ്വതി
തത്ര വായുർഗ്ഗന്ധവഹോ ഘ്രാണോ നസി ജിഘൃക്ഷതഃ 20

യദാത്മനി നിരാലോകമാത്മാനം ച ദിദൃക്ഷതഃ
നിർഭിന്നേ ഹ്യക്ഷിണീ തസ്യ ജ്യോതിശ്ചക്ഷുർഗ്ഗുണഗ്രഹഃ 21

ബോധ്യമാനസ്യ ഋഷിഭിഃ ആത്മനസ്തജ്ജിഘൃക്ഷതഃ
കർണ്ണൌ ച നിരഭിദ്യേതാം ദിശഃ ശ്രോത്രം ഗുണഗ്രഹഃ 22

വസ്തുനോ മൃദുകാഠിന്യലഘുഗുർവ്വോഷ്ണശീതതാം
ജിഘൃക്ഷതസ്ത്വങ് നിർഭിന്നാ തസ്യാം ലോമമഹീരുഹാഃ
തത്ര ചാന്തർബ്ബഹിർവ്വാതസ്ത്വചാ ലബ്ധഗുണോ വൃതഃ 23

ഹസ്തൌ രുരുഹതുസ്തസ്യ നാനാകർമ്മചികീർഷയാ
തയോസ്തു ബലമിന്ദ്രശ്ച ആദാനം ഉഭയാശ്രയം. 24

ഗതിം ജിഗീഷതഃ പാദൌ രുരുഹാതേഽഭികാമികാം
പദ്ഭ്യാം യജ്ഞസ്സ്വയം ഹവ്യം കർമ്മഭിഃ ക്രിയതേ നൃഭിഃ 25

നിരഭിദ്യത ശിശ്നോ വൈ പ്രജാനന്ദാമൃതാർത്ഥിനഃ
ഉപസ്ഥ ആസീത് കാമാനാം പ്രിയം തദുഭയാശ്രയം. 26

ഉൽസിസൃക്ഷോർധാതുമലം നിരഭിദ്യത വൈ ഗുദം
തതഃ പായുസ്തതോ മിത്ര ഉത്സർഗ്ഗ ഉഭയാശ്രയഃ 27

ആസിസൃപ്സോഃ പുരഃ പുര്യാ നാഭിദ്വാരമപാനതഃ
തത്രാപാനസ്തതോ മൃത്യുഃ പൃഥക്ത്വമുഭയാശ്രയം. 28

ആദിത്സോരന്നപാനാനാമാസൻ കുക്ഷ്യന്ത്രനാഡയഃ
നദ്യസ്സമുദ്രാശ്ച തയോസ്തുഷ്ടിഃ പുഷ്ടിസ്തദാശ്രയേ. 29

നിദിധ്യാസോരാത്മമായാം ഹൃദയം നിരഭിദ്യത
തതോ മനസ്തതശ്ചന്ദ്രസ്സങ്കല്പഃ കാമ ഏവ ച. 30

ത്വക്ചർമ്മമാംസരുധിരമേദോമജ്ജാസ്ഥിധാതവഃ
ഭൂമ്യപ്തേജോമയാസ്സപ്ത പ്രാണോ വ്യോമാംബുവായുഭിഃ 31

ഗുണാത്മകാനീന്ദ്രിയാണി ഭൂതാദിപ്രഭവാ ഗുണാഃ
മനസ്സർവ്വവികാരാത്മാ ബുദ്ധിർവ്വിജ്ഞാനരൂപിണീ. 32

ഏതദ്ഭഗവതോ രൂപം സ്ഥൂലം തേ വ്യാഹൃതം മയാ
മഹ്യാദിഭിശ്ചാവരണൈരഷ്ടഭിർബ്ബഹിരാവൃതം. 33

അതഃ പരം സൂക്ഷ്മതമമവ്യക്തം നിർവ്വിശേഷണം
അനാദിമദ്ധ്യനിധനം നിത്യം വാങ്മനസഃ പരം. 34

ക്ഷോണീപാലനെ ബ്ഭൃത്യരെന്നമട്ടിന്ദ്രിയങ്ങൾ
പ്രാണനെയനുസരിച്ചാണത്രേ ചേഷ്ടിപ്പതും
അവൻെറ ചേഷ്ടയില്ലെന്നാകിലിന്ദ്രിയങ്ങളും
പ്രവൎത്തിച്ചീടുന്നതില്ലാകയാലവൻമുഖ്യൻ 16

ദേഹമദ്ധ്യത്തിൽപ്രാണൻ ചരിച്ചീടുന്നനേരം
ദാഹവുംവിശപ്പുമാപ്രഭുവിനുണ്ടാകുന്നു
അതിനാൽപാനത്തിനും ഭോജനത്തിനുമാശ-
യുദിച്ചനേരത്തവന്നാദ്യത്തെമുഖമുണ്ടായ്
വദനംതന്നിലിന്ദ്രിയാധിഷ്ഠാനമാംതാലു-
വുദിതമായി, ജിഹ്വയതിൽനിന്നുണ്ടായിതു
പിന്നെനാനാരസങ്ങളതിൽനിന്നുദ്ഭൂതമായ്
വന്നിതുരസങ്ങളെ നാവിനാലറിയുന്നു. 17-18

കഥിപ്പാനിച്ഛിച്ചിട്ടും പ്രഭുവിൻമുഖത്തുനി-
ന്നുദിച്ചുതീയുംവാക്കുമവയിൽനിന്നുപിന്നെ
ഭവിച്ചുസംഭാഷണം പ്രാണമാരുതരോധ-
മിവന്നുചിരംഭവിച്ചിരുന്നു സലിലത്തിൽ. 19

ഘ്രാണേച്ഛുപുരുഷൻ തൻ പ്രാണനുച്ചലി-
ച്ചപ്പോൾ
ക്ഷോണീശാ!നാസാരന്ധ്രദ്വിതയമുണ്ടായിതു
അവയിൽനിന്നും ഘ്രാണേന്ദ്രിയവും ഗന്ധവാഹി
പവമാനനുമുളവായെന്നുധരിച്ചാലും. 20

സ്വന്തദേഹവുംമററും കാണ്മവാനിച്ഛിച്ചപ്പോ-
ളുണ്ടായിവന്നു വിരാഡ്പുരുഷന്ന,ക്ഷിരണ്ടും
ജ്യോതിസ്സുനേത്രേന്ദ്രിയം രൂപത്തിൻഗ്രഹണവും
ജാതമായിതു വിനാവിളംബം മേദിനീശാ! 21

ഉണൎത്താനാഗമൌഘം സ്തോത്രംചെയ്‌വതു-
കേൾപ്പാൻ
നിനച്ചും പ്രഭുവിനുഭവിച്ചുകൎണ്ണങ്ങളും
ദിക്കുകൾകൎണ്ണേന്ദ്രിയം ശബ്ദത്തിൻഗ്രഹണമെ-
ന്നൊക്കെയുമതോടൊപ്പമുദ്ഭവിച്ചെന്നേ-
വേണ്ടൂ 22

വസ്തുക്കൾതൻമാർദ്ദവം, കാഠിന്യം, ലഘുത്വവും
ശൈത്യവു,മുഷ്ണസ്ഥിതി,ഗുരുത്വമെന്നിതെല്ലാം
ഗ്രഹിപ്പാനിച്ഛിച്ചിട്ടും പുമാനുണ്ടായിത്വക്കു-
മഹീരുഹൌഘരോമനിരയുമതിൽനിന്നും
അങ്ങനെബഹിരന്തസ്സ്പൎശം ഗ്രഹിക്കമൂലം
സംഗമിച്ചുന്മഗാഖ്യവായുതദ്ദേവത താൻ 23

നാനാകൎമ്മാശയാൽ കൈരണ്ടുളവായതിന്ദ്ര-
സ്ഥാനമായുക്കും ചേൎന്നി[1]ട്ടാദാനശക്തമായി. 24

ഗമനമിച്ഛിച്ചപ്പോൾ പാദങ്ങളുണ്ടായവ-
നിമിത്തം മർത്ത്യർമഹീതലത്തിൽ സഞ്ചരിച്ചു
യാഗദ്രവ്യങ്ങൾ നേടിയീവിരാട്ടിനെത്താനേ
യാഗമവിധിക്കൊത്തു യജനം ചെയ്തിടുന്നു. 25

പ്രജാനന്ദാമൃതാബ്ധി വിരാട്ടിന്നഥശിശ്നം
പ്രജാതമായുപസ്ഥേന്ദ്രിയവുമുണ്ടായിതു
ഇവററാരണ്ടിനേയുമാശ്രയിച്ചിരിക്കയാ-
ണവനീശ്വരാ! കാമിജനത്തിൻ പ്രിയമെല്ലാം. 26

അന്നാദി ധാതുമലോത്സൎജ്ജനമാശിച്ചപ്പോൾ
തീൎന്നിതുഗുദ,മതിൽവായുവുദ്ഭൂതമായി
അതിനുമിത്രനെന്നദേവത ഭവിച്ചിതി-
ദ്വിതയത്തിനെശ്രയിച്ചിരിപ്പൂ വിസൎജ്ജനം. 27

പുരിവിട്ടന്യപുരി പൂകുവാനിച്ഛിച്ചിട്ടും
പുരുഷനുണ്ടായപാനാധിഷ്ഠാനമാം നാഭി
അതിൽനിന്നുണ്ടായ പാനേന്ദ്രിയ,മതിൽനിന്നു
മൃതിദേവതയും സംഭവിച്ചു മൃതിതാനും. 28

അന്നപേയാദാനാശയാൎന്നപ്പോളാന്ത്രനാഡീ-
വൃന്ദവും കുക്ഷിയുമപ്പുരുഷനുണ്ടായിതു
കുക്ഷിദേവതയായിട്ടാഴിയും നാഡീഗണ-
രക്ഷാദൈവതങ്ങളായ് വാഹിനീപൂരങ്ങളും
പരിചോടാരണ്ടിൽ നന്നവയെസ്സമാശ്രയി-
ച്ചിരിക്കും സന്തുഷ്ടിയും പുഷ്ടിയും ഭവിച്ചിതു- 29

ഉണ്ടായിഹൃദയം, തൻമായയെപ്പററിച്ചിന്ത-
പൂണ്ടപ്പോൾ ഹൃത്തിൽനിന്നും മതവുമതിൽനിന്നു
തിങ്കളായീടുന്നതാം ദേവതയഭീഷ്ടവും
സങ്കല്പമതും മുറയ്ക്കുത്ഭവിച്ചുൎവ്വീശ്വരാ! 30

ത്വക്കുചൎമ്മവും മാംസം രക്തം മേദസ്സുമജ്ജ-
യസ്ഥിയുമിപ്രകാരമേഴുധാതുക്കൾപിന്നെ
ജാതമായിതു ഭൂമിയഗ്നിയപ്പെന്നീമൂന്നു
ഭൂതങ്ങൾതൻവികാരമായതിന്നനന്തരം
സമീരൻ വ്യോമം ജലമെന്നുള്ള മൂന്നിൻെറയും
സമഷ്ടിരൂപമായി പ്രാണനുമുത്ഭവിച്ചു. 31

ഗുണകാൎയ്യങ്ങളത്രെ പാൎക്കിലിന്ദ്രിയങ്ങൾ
ഗുണങ്ങൾ ഭൂതാദിയിലുളവായവയല്ലോ
മാനസം സൎവ്വവികാരാത്മാവും ബുദ്ധിസൎവ്വ-
ജ്ഞാനസ്വരൂപവുമാണെന്നതു ധരിച്ചാലും. 32

മഹിതൊട്ടുള്ളതാമെട്ടാവരണങ്ങൾകൊണ്ടു
ബഹിൎഭാഗത്തെ മറച്ചതുളും ഭഗവാൻെറ
സ്ഥൂലമാമീസ്വരൂപം ഭവാനോടിപ്പോൾ-
വേണ്ട-
പോലിപ്രകാരം കഥിച്ചീടിനേൻ ധരാപതേ! 33

അതിൽനിന്നന്യമായ് സുസൂക്ഷ്മമായ് ലക്ഷണ-
ങ്ങൾ
കഥിപ്പാനാകാത്തതായ് നിത്യമായവ്യക്തമായ്
അനാദിമദ്ധ്യാന്തമായ് വാക്കിനും മനസ്സിനും
നിനയ്ക്കിലതീതംതാൻ തത്സമഷ്ടിസ്വരൂപം. 34

1 സ്വീകരിക്കുന്നതിനു ശക്തിയുള്ളതു്

അമൂനീ ഭഗവദ്രൂപേ മയാ തേ അനുവർണ്ണിതേ
ഉഭേ അപി ന ഗൃഹ്ണന്തി മായാസൃഷ്ടേ വിപശ്ചിതഃ 35
സ വാച്യവാചകതയാ ഭഗവാൻ ബ്രഹ്മരൂപധൃക്
നാമരൂപക്രിയാ ധത്തേ സകർമ്മാകർമ്മകഃ പരഃ 36
പ്രജാപതീൻ മനൂൻ ദേവാനൃഷീൻ പിതൃഗണാൻ പൃഥക്
സിദ്ധചാരണഗന്ധർവ്വാൻ വിദ്യാധ്രാസുരഗുഹ്യകാൻ. 37
കിന്നരാപ്സരസോ നാഗാൻ സർപ്പാൻ കിംപുരുഷോരഗാൻ
മാതൃരക്ഷഃപിശാചാംശ്ച പ്രേതഭൂതവിനായകാൻ. 38
കൂഷ്മാണ്ഡോന്മാദവേതാളാൻ യാതുധാനാൻ ഗ്രഹാനപി
ഖഗാൻ മൃഗാൻ പശൂൻ വൃക്ഷാൻ ഗിരീൻ നൃപ! സരീസൃപാൻ. 39
ദ്വിവിധാശ്ചതുർവ്വിധാ യേഽന്യേ ജലസ്ഥലനഭൗകസഃ
കുശലാകുശലാ മിശ്രാഃ കർമ്മണാം ഗതയസ്ത്വിമാഃ 40
സത്ത്വം രജസ്തമ ഇതി തിസ്രഃസുരനൃനാരകാഃ
തത്രാപ്യേകൈകശോ രാജൻ ഭിദ്യന്തേ ഗതയ സ്ത്രിധാ 41
യദൈകൈകതരോഽന്യാഭ്യാം സ്വഭാവ ഉപഹന്യതേ. 42
സ ഏവേദം ജഗദ്ധാതാ ഭഗവാൻ ധർമ്മരൂപധൃക്
പുഷ്ണാതി സ്ഥാപയൻ വിശ്വം തിര്യങ്നരസുരാത്മഭിഃ 43
തതഃ കാലാഗ്നിരുദ്രാത്മാ യത് സൃഷ്ടമിദമാത്മനഃ
സന്നിയച്ഛതി കാലേന ഘനാനീകമിവാനിലഃ 44
ഇത്ഥംഭാവേന കഥിതോ ഭഗവാൻ ഭഗവത്തമഃ
നേത്ഥംഭാവേന ഹി പരം ദ്രഷ്ടുമർഹന്തി സൂരയഃ 45
നാസ്യ കർമ്മാണി ജന്മാദൗ പരസ്യാനുവിധീയതേ
കർത്തൃത്വപ്രതിഷേധാർത്ഥം മായയാരോപിതം ഹി തൽ. 46
അയം തു ബ്രഹ്മണഃ കല്പഃസവികല്പ ഉദാഹൃതഃ
വിധിഃസാധാരണോ യത്ര സർഗ്ഗാഃ പ്രാകൃതവൈകൃതാഃ 47
പരിമാണം ച കാലസ്യ കല്പലക്ഷണവിഗ്രഹം
യഥാ പുരസ്താദ്വ്യാഖ്യാസ്യേ പാദ്മം കല്പമഥോ ശൃണു. 48

ശൌനക ഉവാച

യദാഹ നോ ഭവാൻ സൂത ക്ഷത്താ ഭാഗവതോത്തമഃ
ചചാര തീർത്ഥാനി ഭുവസ്ത്യക്ത്വാ ബന്ധൂൻ സുദുസ്ത്യജാൻ. 49
കുത്ര കൌഷാരവേസ്തസ്യ സംവാദോഽദ്ധ്യാത്മസംശ്രിതഃ
യദ്വാ സ ഭഗവാൻ തസ്മൈ പൃഷ്ടസ്തത്ത്വമുവാച ഹ. 50
ബ്രൂഹി നസ്തദിദം സൌമ്യ! വിദുരസ്യ വിചേഷ്ടിതം
ബന്ധുത്യാഗനിമിത്തം ച തഥൈവാഗതവാൻ പുനഃ 51

സൂത ഉവാച

രാജ്ഞാ പരീക്ഷിതാ പൃഷ്ടോ യദവോചന്മഹാമുനിഃ
തദ്വോഽഭിധാസ്യേ ശൃണുത രാജ്ഞഃ പ്രശ്നാനുസാരതഃ 52

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ
പുരുഷസംസ്ഥാനുവർണ്ണനം നാമ ദശമോഽദ്ധ്യായഃ

സമാപ്തോഽയം ദ്വിതീയസ്കന്ധഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 1201 ദ്വിതീയസ്കന്ധേ ശ്ലോകാഃ 391

താലോകക്കുപാസനാമാർഗ്ഗമായീശ്വരൻ തൻ-
സ്ഥൂലസൂക്ഷ്മസ്വരൂപം ക്രമത്തിൽച്ചൊന്നേ,നെ-
ന്നാൽ

സൂരീന്ദ്രർ യഥാർത്ഥത്തിൽ സ്വീകരിച്ചീട്ടമാറി-
ല്ലീരൂപംരണ്ടും മായാസൃഷ്ടങ്ങളെന്നാകയാൽ
പ്രകൃതിവിഭിന്നനായകർമ്മാവായീടുന്ന
ഭഗവാൻ ചതുർമ്മുഖസ്വരൂപധരനായി
വ്യാപാരോപേതനായി വാച്യവാചകങ്ങളാം
രൂപങ്ങൾനാമങ്ങളും ധരിപ്പുകർമ്മങ്ങളും. 35

ദേവന്മാർ,മഹർഷിമാർ,മനുക്കൾ,പ്രജേശന്മാർ,
ഭൂവരാ! പിതൃസംഘം,സിദ്ധന്മാർ, ചാരണന്മാർ,
കിന്നരർ, വിദ്യാധര,രസുരർ,ഗന്ധർവ്വന്മാർ,
പിന്നെയപ്സരസ്സുകൾ, ഗുഹ്യകർ,കിംപൂരുഷർ,
സർപ്പങ്ങ,ളുരഗങ്ങൾ, നാഗങ്ങൾ,രാക്ഷസന്മാ,-
രപ്പിശാചുക്കൾ, ഭൂതപ്രേതങ്ങൾ, വേതാളങ്ങൾ,
കൂശ്മാണ്ഡഗ്രഹങ്ങളുന്മാദ ദേവതാവലി,
പശ്വൗഘം വിനായകൻ ഗ്രഹങ്ങൾ, യാതു-
ധാനർ,

മലമ്പാമ്പുകൾ, വൃക്ഷനിവഹം, മഹാഗിരി-
തലങ്ങൾ, മൃഗപക്ഷിവൃന്ദങ്ങളെന്നിങ്ങനെ.36-39

ചരാചരങ്ങളായി ജലസ്ഥലസ്ഥങ്ങളായ്
[1] ജരായു [2] ജണ്ഡജ [3] സ്വേദജോത്ഭിജങ്ങളായും
പറയാവുന്ന സൃഷ്ടിവർഗ്ഗങ്ങളേയും വിധി
വിരചിക്കുന്ന സർവ്വനാമരൂപങ്ങളേയും
ഉത്തമപ്രാണിവർഗ്ഗം സത്വാധിക്യത്താൽ ശ്രേഷ്ഠം
വർദ്ധിച്ചതമസ്സിനാലധമവർഗ്ഗം നീചം
ത്രിഗുണമിശ്രമല്ലോ മധ്യമവർഗ്ഗം ജീവ
സുകൃതദുഷ്കൃതങ്ങളാണതിൻമൂലം രാജൻ!
കർമ്മത്തിൻഗതിനോക്കി സൃഷ്ടിചെയ്യന്നുള്ളതു
ബ്രഹ്മാവിന്നധികാരസീമയിൽപ്പെട്ടതത്രേ. 40

സത്വാദിഗുണങ്ങളാലമർത്ത്യൻമർത്ത്യൻതിര്യ
ക്കിത്തരം മൂന്നുഗതിഭേദങ്ങൾ ഭവിക്കുന്നു
പുണ്യകർമ്മങ്ങൾ ചെയ്യുമീട്ടുന്നവൻ ദേവനാകും
പുണ്യദുഷ്കൃതിമിശ്രകർമ്മാവു മർത്യനത്രേ
തമസ്സേറുന്നജീവൻ തിര്യക്കായ്ത്തീർന്നീട്ടമി-
ക്രമത്തിൽകാൺക സ്വർഭൂനരകങ്ങൾക്കുഭേദം.
ഭുവനകർത്താവാമബ്ഭഗവാൻ വിഷ്ണുരൂപ-
മവലംബിച്ചുലോകമോരോന്നുമതാതിൻെറ
നിലയുംനിർത്തിപ്പരിപാലിച്ചു തിര്യഗാദി-
പലജാതിയിൽരൂപം ധരിപ്പു തദർത്ഥമായ് 41

ഒരുഗുണത്തെയന്യമായിട്ടുംഗുണംരണ്ടും
നിരോധിക്കുന്നതായിവരുന്നസമയത്തിൽ
അതുകളോരോന്നിനും മുമ്മൂന്നുവിധമായ
ഗതിഭേദങ്ങൾ ഭവിച്ചീട്ടമെന്നറിഞ്ഞാലും. 42

തന്നെത്താൻ രചിച്ചതാമീവിശ്വം വിശ്വംഭരൻ
തന്നിൽത്താൻ കാലം വഹ്നിരുദ്രനെന്നീവിധ-
ത്തിൽ,

മൂന്നു രൂപത്തെപ്പൂണ്ടു നിന്നുകൊണ്ടടക്കുന്നി-
തൊന്നോടെ മേഘങ്ങളെ മാരുതനെന്നപോലെ
43-44

ഭഗവത്തമനാമിബ്ഭഗവാൻ തൻസ്വരൂപം
നിഗദിച്ചീടിനേനീവിധത്തിൽഭൂവാസവാ!
ഈരൂപമീഭാവത്തിലല്ല സന്ദർശിപ്പത-
സ്സൂരീശ്വരന്മാരെന്നും ധരിച്ചീടണം ഭവാൻ 45

ലോകത്തിൻസൃഷ്ടിസ്ഥിതിസംഹാരകാര്യങ്ങളി-
ലേകനാംഭഗവാനു സംബന്ധമേതുമില്ല
ആയതിൻകർത്തൃത്വമപ്പരൻപൂരുഷൻതന്നിൽ
മായയാലാരോപിതമാണെന്നുംവിധിച്ചിതു 46

ഇതുതാൻ സവികല്പമായിട്ടും ബ്രഹ്മകല്പ-
മിതിനു മഹാകല്പമെന്നുമുണ്ടായിനാമം
ഇതിൻെറ സാധാരണധർമ്മംതാൻപ്രാകൃതവൈ-
കൃതങ്ങളായിട്ടുന്ന സൃഷ്ടികൾസമസ്തവും. 47

കാലത്തിൻപരിമാണം കല്പത്തിൻ ചിഹ്നംരൂപം
ചാലവേ പാത്മകല്പലക്ഷണമെന്നിതെല്ലാം
നിഗദിച്ചീടുന്നുഞാനിനിമേൽ സവിസ്തരം
ഭഗവത്ഭക്തോത്തമ! ഭൂപതേ! ശ്രവിച്ചാലും. 48

ശൌനകൻ പറഞ്ഞു

വിദുരൻസുദുസ്ത്യജബന്ധുവർഗ്ഗത്തെത്തള്ളി-
ഗ്ഗതനായ്ത്തീർത്ഥമാടാനെന്നല്ലോ ചൊല്ലീ-
ഭവാൻ

മൈത്രേയ മഹർഷിയും വിദുരൻ താനുംതമ്മി-
ലദ്ധ്യാത്മികാഭാഷണമെങ്ങു വച്ചുണ്ടായിതു
ക്ഷത്താവുചോദിച്ചതെ,ന്തതിനാമഹർഷിയെ-
ന്തുത്തരംചൊല്ലി,യെല്ലാം വിസ്തരിച്ചോതിയാലും.
49-50

ക്ഷത്താവിൻപ്രവൃത്തിയും ബന്ധുവർഗ്ഗത്തെ-
ത്തള്ളി-

യദ്ദേഹം പോയീട്ടവാനുള്ള കാരണങ്ങളും
മടങ്ങിവീണ്ടും വരാനെന്തുസംഗതിയെന്നും
തുടർന്നുചൊല്ലീടുക സൗമ്യനാം സൂതാ! ഭവാൻ 51

സൂതൻ പറഞ്ഞു

മഹർഷീന്ദ്രരേ! പരീക്ഷിത്തിൻെറ ചോദ്യ-
ങ്ങൾക്കു

മഹാത്മാശുകൻചൊന്നപോലിഹചൊല്ലാം
കേൾപ്പിൻ. 52

---

1 പ്രസവിച്ചുണ്ടാകുന്നതു് 2 മുട്ടയിൽനിന്നു ജനിക്കുന്നതു് 3 വിയർപ്പിൽനിന്നുണ്ടാകുന്നതു്

# തൃതീയസ്കന്ധഃ

## പ്രഥമോഽധ്യായഃ

ശ്രീശുക ഉവാച

ഏവമേതൽ പുരാ പൃഷ്ടോ മൈത്രേയോ ഭഗവാൻ കില
ക്ഷത്രാ വനം പ്രവിഷ്ടേന ത്യക്ത്വാ സ്വഗൃഹമൃദ്ധിമൽ. 1
യദ്വാ അയം മന്ത്രകൃദ്വോ ഭഗവാനഖിലേശ്വരഃ
പൌരവേന്ദ്രഗൃഹം ഹിത്വാ പ്രവിവേശാത്മസാൽകൃതം. 2

രാജോവാച

കുത്ര ക്ഷത്തുർഭഗവതാ മൈത്രേയേണാസ സംഗമഃ
കദാ വാ സഹ സംവാദ ഏതദ്വർണ്ണയ നഃ പ്രഭോ. 3
ന ഹ്യല്പാർത്ഥോദയസ്തസ്യ വിദുരസ്യാമലാത്മനഃ
തസ്മിൻ വരീയസി പ്രശ്നഃ സാധുവാദോപബൃംഹിതഃ 4

സൂത ഉവാച

സ ഏവമൃഷിവര്യോഽയം പൃഷ്ടോ രാജ്ഞാ പരീക്ഷിതാ
പ്രത്യാഹ തം സുബഹുവിൽ പ്രീതാത്മാ ശ്രൂയതാമിതി. 5
യദാ തു രാജാ സ്വസുതാനസാധൂൻ
പുഷ്ണന്നധർമ്മേണ വിനഷ്ടദൃഷ്ടിഃ
ഭ്രാതുര്യവിഷ്ഠസ്യ സുതാൻ വിബന്ധൂൻ
പ്രവേശ്യ ലാക്ഷാഭവനേ ദദാഹ. 6
യദാ സഭായാം കുരുദേവദേവ്യാഃ
കേശാഭിമർശം സുതകർമ്മ ഗർഹ്യം
ന വാരയാമാസ നൃപഃ സ്നുഷായാഃ
സ്വാസ്രൈർഹരന്ത്യാഃ കുചകുങ്കുമാനി 7
ദ്യൂതേ ത്വധർമ്മേണ ജിതസ്യ സാധോഃ
സത്യാവലംബസ്യ വനാഗതസ്യ
ന യാചതോഽദാൽ സമയേന ദായം
തമോ ജുഷാണോ യദജാതശത്രോഃ 8
യദാ ച പാർത്ഥപ്രഹിതസ്സഭായാം
ജഗൽഗുരുര്യാനി ജഗാദ കൃഷ്ണഃ
ന താനി പുംസാമമൃതായനാനി
രാജോരു മേനേ ക്ഷതപുണ്യലേശഃ 9
യദോപഹൂതോ ഭവനം പ്രവിഷ്ടോ
മന്ത്രായ പൃഷ്ടഃ കില പൂർവ്വജേന
അഥാഹ തന്മന്ത്രദൃശാം വരീയാൻ
യന്മന്ത്രിണോ വൈദുരികം വദന്തി. 10
അജാതശത്രോഃ പ്രതിയച്ഛ ദായം
തിതിക്ഷതോ ദുർവ്വിഷഹം തവാഗഃ
സഹാനുജോ യത്ര വൃകോദരാഹിഃ
ശ്വസൻ രുഷാ യത്വമലം ബിഭേഷി. 11
പാർത്ഥാംസ്തു ദേവോ ഭഗവാൻ മുകുന്ദോ
ഗൃഹീതവാൻ സക്ഷിതിദേവദേവഃ
ആസ്തേ സ്വപുര്യാം യദുദേവദേവോ
വിനിർജ്ജിതാശേഷനൃദേവദേവഃ 12
സ ഏഷ ദോഷഃ പുരുഷദ്വിഡാസ്തേ
ഗൃഹാൻ പ്രവിഷ്ടോ യമപത്യമത്യാ
പുഷ്ണാസി കൃഷ്ണാദ്വിമുഖോ ഗതശ്രീ-
സ്ത്യജാശ്വശൈവം കുലകൌശലായ. 13
ഇത്യൂചിവാംസ്തത്ര സുയോധനേന
പ്രവൃദ്ധകോപസ്ഫുരിതാധരേണ
അസൽകൃതസ്സൽസ്പൃഹണീയശീലഃ
ക്ഷത്താ സകർണ്ണാനുജസൌബലേന. 14
ക ഏനമത്രോപജുഹാവ ജിഹ്മം
ദാസ്യാസ്സുതം യദ്ബലിനൈവ പുഷ്ടഃ
തസ്മിൻ പ്രതീപഃ പരകൃത്യ ആസ്തേ
നിർവ്വാസ്യതാമാശു പുരാച്ഛ്വസാനഃ 15
സ ഇത്ഥമത്യുൽബണകർണ്ണബാണൈർ-
ഭ്രാതുഃ പുരോ മർമ്മസു താഡിതോഽപി
സ്വയം ധനുർദ്വാരി നിധായ മായാം
ഗതവ്യഥോഽയാദുരു മാനയാനഃ 16
സ നിർഗ്ഗതഃ കൌരവപുണ്യലബ്ധോ
ഗജാഹ്വയാത്തീർത്ഥപദഃ പദാനി
അന്വാക്രമൽ പുണ്യചികീർഷയോർവ്യാം
സ്വധിഷ്ഠിതോ യാനി സഹസ്രമൂർത്തിഃ 17

# തൃതീയസ്കന്ധം

## അദ്ധ്യായം 1.

### ശ്രീശുകൻ പറഞ്ഞു

[1] ഋദ്ധമാം തന്നുടെ ഗേഹമുപേക്ഷിച്ചു
ചിത്തചാഞ്ചല്യമെന്യേ വനമേറിയ
ക്ഷത്താവുമുന്നമിച്ചോദ്യം മഹാനായ
മൈത്രേയമാമുനിയോടു ചോദിച്ചിതു. 1
നിങ്ങടെദൌത്യം വഹിച്ചഖിലേശനാം
ശാർങ്ഗിയാ ഹസ്തിനമെത്തിയവേളയിൽ
ദുര്യോധനാലയംതള്ളിത്തനതെന്ന
ധീയോടുവാണതക്ഷത്തൃഗേഹത്തിലാം. 2

### രാജാവു പറഞ്ഞു

കണ്ടതവർ തമ്മിലേതൊരിടത്തുവ-
ച്ചുണ്ടായതുമെപ്പൊഴാണു സംഭാഷണം
ശുദ്ധമനസ്കനാമാവിദുരൻതന്റെ
ചോദ്യവുമല്ലാർത്ഥകമായിടാമുനേ!
സാധുജനത്തിനാനന്ദമേററം പരി-
പൂതകഥകൾ നിറഞ്ഞതായേവരു. 3-4

### സൂതൻ പറഞ്ഞു

ഈ വിധം ശ്രീശുകനോടപ്പരീക്ഷിത്തു-
ഭൂവരൻചോദിക്കവേപരിതുഷ്ടനായ്
കാര്യങ്ങളേറെയറിഞ്ഞീടുമാമുനി-
വര്യനെന്നാൽകേട്ടുകൊള്ളുകെന്നോതിനാൻ 5
അന്ധനാംഭൂപനസത്തുക്കളാം നിജ-
നന്ദനരെയധർമ്മത്താൽ തടിപ്പിച്ചു
[2] നഷ്ടബന്ധുക്കളാംസോദരപുത്രരെ
യിട്ടരക്കില്ലത്തിലങ്ങു ചുട്ടീടവേ 6
കണ്ണീരിനാൽ കുചകുങ്കുമംമാച്ചതി-
ഖിന്നതതേടിന ധർമ്മജപത്നിയാം
സ്വന്തംമരുമകൾക്കുള്ള തലമുടി
തൻതനയന്മാർ സഭയിലചഞ്ചലം
ചെന്നുപിടിച്ചങ്ങഴിച്ചവമാനിച്ച
നിന്ദ്യകർമ്മംതടയാതിരുന്നീടവേ
ചൂതിൽച്ചതിയായ് പരാജിതനായതി-
സാധുവായ്, സത്യാവലംബിയായ്,ശുദ്ധനായ്,
കാനനത്തിൽനിന്നുവന്ന യുധിഷ്ഠിരൻ
ദീനനായിശ്ശപഥത്തെയോ'ർത്തോഹരി-
തന്നാലു'മെന്നിരന്നീടിലുമജ്ഞാന-
പൂർണ്ണൻനൃവരൻ കൊടുക്കാതിരിക്കവേ. 8
പാണ്ഡവദൂതനായ് ലോകഗുരുവായ
നന്ദജൻചെന്നു സഭയിൽപ്പറഞ്ഞതാം
പീയൂഷതുല്യവാക്യങ്ങൾ പുണ്യംകെട്ടു-
പോയരാജാവു മാനിക്കാതിരിക്കവേ. 9

സന്ധിചിന്തിക്കാൻ ക്ഷണിച്ചുവരുത്തിയ
[3] മന്ത്രദ്രഷ്ടാക്കളിലൊക്കെയും മുഖ്യനാം
ക്ഷത്താവവനോടു ചൊന്നതു മന്ത്രജ്ഞർ
കീർത്തിച്ചിടുന്നു വിദുരനയോക്തിയായ്. 10

"അങ്ങേയസഹ്യമായീടുമപരാധ-
മങ്ങു സഹിച്ചിരിക്കും ധർമ്മജാതനു
ദായംകൊടുക്കുകവേണമതിക്രുദ്ധ-
നായിസ്സുദീർഘം ശ്വസിച്ചുകൊണ്ടങ്ങനെ
ഭീ നിനക്കുണ്ടാക്കിടും ഭീമപന്നഗം
സാനുജനായിരുന്നീടുന്നു ഭൂമിപാ! 11

ദേവഭൂദേവസമേതൻ,യദുജന-
ദേവൻ,ജിതാഖിലഭൂപാലനിർജ്ജരൻ,
ശൌരി,യപ്പാണ്ഡുതനയരെക്കൊണ്ടുപോയ്
ദ്വാരാവതിതന്നിൽ വച്ചിരിക്കുന്നിതു. 12

പുത്രഭാവത്തിൽനീ വീട്ടിൽവളർത്തുവോൻ
ദൈത്യാരിവൈരി,സമസ്തദോഷാകരം
വംശരക്ഷയ്ക്കായഭദ്രനവനെ നീ
സംശയമെന്യേയുപേക്ഷിക്ക സത്വരം
അല്ലെങ്കിലച്യുതശത്രുതയാൽ ഭൂതി-
യെല്ലാംനശിച്ചു നീ സങ്കടപ്പെട്ടിടും. 13
ഇങ്ങിനെകാര്യം പറഞ്ഞ സൌശീല്യാദി
രംഗമായീടും വിദുരനെയക്ഷണം
ദുഷ്ടദുശ്ശാസനകർണ്ണശകുന്യാദ്യർ
കൂട്ടുകാരൊത്തങ്ങിരിക്കും സുയോധനൻ
രുഷ്ടനായ്ച്ചുണ്ടുകളും വിറപ്പിച്ചുസു-
സ്പഷ്ടംകണക്കററു ഭർത്സനം ചെയ്തിതേ. 14
"ആരുവിളിച്ചിതിവിടിക്കുബുദ്ധിയെ
നേരററദാസീസുതനായ നീചനെ
ചോറുകൊടുത്തുവളർത്തവരേവിട്ടു-
മാറിത്തുണയ്ക്കുന്നു ശത്രുക്കളെയിവൻ
പാരംകൃതഘ്നനിവൻപ്രാണമാത്രനായ്-
ത്തീരുമാറാക്കിവെളിക്കുതള്ളീടുവിൻ" 15

സോദരൻമുൻപിൽവച്ചുണ്ടായവാക്ശര-
പൂരം സ്വമർമ്മംപിളർന്നുവെന്നാകിലും
അന്തരംഗാധിയടക്കിയിട്ടപ്പൊഴേ
സ്വന്തമാംവില്ലു പടിവാതിലിൽവച്ചു
മായാവിലാസത്തെ മാനിച്ചുകൊണ്ടങ്ങു
പോയാനിറങ്ങി വിദുരൻമഹാശയൻ. 16

കൌരവപുണ്യോച്ചയത്തിനാൽക്കിട്ടിയ
സൂരിയീവണ്ണമപ്പട്ടണംവിട്ടുപോയ്
പുണ്യകർമ്മേച്ഛയാൽതീർത്ഥപാദൻ ഹരി-
തന്നധിഷ്ഠാനസ്ഥലങ്ങളോരോന്നിലും
ചെന്നു സേവിച്ചും ഭജിച്ചുമങ്ങാനന്ദ-
തുന്ദിലനായിച്ചരിച്ചാൻ പലേടവും. 17

---

1 സമ്പൽസമൃദ്ധിയുള്ളതു്  2 ബന്ധുക്കൾ നഷ്ടപ്പെട്ടവർ  3 മന്ത്രാലോചനയ്ക്കു യോഗ്യന്മാർ

പുരേഷു പുണ്യോപവനാദ്രികുഞ്ജേ-
ഷ്വപങ്കതോയേഷു സരിത്സരസ്സു
അനന്തലിംഗൈസ്സമലംകൃതേഷു
ചചാര തീർത്ഥായതനേഷ്വനന്യഃ 18
ഗാം പര്യടൻ മേധ്യവിവിക്തവൃത്തി-
സ്സദാƒƒപ്ലുതോƒധശ്ശയനോƒവധൂതഃ
അലക്ഷിതഃ സൈ്വരവധൂതവേഷോ
വ്രതാനി ചേരേ ഹരിതോഷണാനി. 19
ഇത്ഥം വ്രജൻ ഭാരതമേവ വർഷം
കാലേന യാവൽ ഗതവാൻ പ്രഭാസം
താവച്ഛശാസ ക്ഷിതിമേകചക്രാ-
മേകാതപത്രാമജിതേന പാർത്ഥഃ 20
തത്രാഥ ശുശ്രാവ സുഹൃദ്വിനഷ്ടിം
വനം യഥാ വേണുജവഹ്നിസംശ്രയം
സംസ്പർദ്ധയാ ദഗ്ദ്ധമഥാനുശോചൻ
സരസ്വതീം പ്രത്യഗിയായ തൂഷ്ണീം. 21
തസ്യാം ത്രിതസ്യോശനസോ മനോശ്ച
പൃഥോരഥാഗ്നേരസിതസ്യ വായോഃ
തീർത്ഥം സുദാസസ്യ ഗവാം ഗുഹസ്യ
യച്ഛ്റാദ്ധദേവസ്യ സ ആസിഷേവേ. 22
അന്യാനി ചേഹ ദ്വിജദേവദേവൈഃ
കൃതാനി നാനായതനാനി വിഷ്ണോഃ
പ്രത്യംഗമുഖ്യാങ്കിതമന്ദിരാണി
യദ്ദർശനാൽ കൃഷ്ണമനുസ്മരന്തി. 23
തതസ്ത്വതിവ്രജ്യ സുരാഷ്ട്രമൃദ്ധം
സൌവീരമത്സ്യാൻ കുരുജാംഗലാംശ്ച
കാലേന താവദ്യമുനാമുപേത്യ
തത്രോദ്ധവം ഭാഗവതം ദദർശ. 24

സ വാസുദേവാനുചരം പ്രശാന്തം
ബൃഹസ്പതേഃ പ്രാക്തനയം പ്രതീതം
ആലിംഗ്യ ഗാഢം പ്രണയേന ഭദ്രം
സ്വാനാമപൃച്ഛൽ ഭഗവൽപ്രജാനാം. 25
കച്ചിൽ പുരാണൌ പുരുഷൌ സ്വനാഭ്യ-
പാത്മാനുവൃത്ത്യേഹ കിലാവതീർണ്ണൌ
ആസാത ഉർവ്യാഃ കുശലം വിധായ
കൃതക്ഷണൌ കുശലം ശൂരഗേഹേ. 26
കച്ചിൽ കുരൂണാം പരമസ്സുഹൃന്നോ
ഭാമസ്സ ആസ്തേ സുഖമങ്ഗ ശൌരിഃ
യോ വൈ സ്വസൄണാം പിതൃവദ്ദദാതി
വരാൻ വദാന്യോ വരതർപ്പണേന. 27
കച്ചിദ്വരൂഥാധിപതിര്യദൂനാം
പ്രദ്യുമ്ന ആസ്തേ സുഖമംഗ വീരഃ
യം രുഗ്മിണീ ഭഗവതോƒഭിലേഭേ
ആരാധ്യ വിപ്രാൻ സ്മരമാദിസർഗ്ഗേ. 28
കച്ചിൽ സുഖം സാത്വതവൃഷ്ണിഭോജ-
ദാശാർഹകാണാമധിപഃ സ ആസ്തേ
യമഭ്യഷിഞ്ചച്ഛതപത്രനേത്രോ
നൃപാസനാശാം പരിഹൃത്യ ദൂരാൽ. 29
കച്ചിദ്ധരേസ്സൌമ്യ! സുതസ്സദൃക്ഷ
ആസ്തേƒഗ്രണീ രഥിനാം സാധു സാംബഃ
അസൂത യം ജാംബവതീ വ്രതാഢ്യാ
ദേവം ഗുഹം യോƒംബികയാ ധൃതോƒഗ്രേ. 30
ക്ഷേമം സ കച്ചിദ്യുയുധാന ആസ്തേ
യഃ ഫാൽഗുനാല്ലബ്ധധനൂരഹസ്യഃ
ലേഭേƒഞ്ജസാധോക്ഷജസേവയൈവ
ഗതിം തദീയാം യതിഭിർദ്ദുരാപാം. 31
കച്ചിൽ ബുധഃ സ്വസ്ത്യനമീവ ആസ്തേ
ശ്വഫല്കപുത്രോ ഭഗവൽപ്രപന്നഃ
യഃ കൃഷ്ണപാദാങ്കിതമാർഗ്ഗപാംസു-
ഷ്വചേഷ്ടത പ്രേമവിഭിന്നധൈര്യഃ 32
കച്ചിച്ഛിവം ദേവകഭോജപുത്ര്യാ
വിഷ്ണുപ്രജായാ ഇവ ദേവമാതുഃ
യാ വൈ സ്വഗർഭേണ ദധാര ദേവം
ത്രയീ യഥാ യജ്ഞവിതാനമർത്ഥം. 33
അപിസ്വിദാസ്തേ ഭഗവാൻ സുഖം വോ
യസ്സാത്വതാം കാമദുഘോƒനിരുദ്ധഃ
യമാമനന്തി സ്മ ഹ ശബ്ദയോനിം
മനോമയം സത്ത്വതുരീയതത്ത്വം. 34

നാനാപുരങ്ങളിലും പുണ്യപർവ്വത-
കാനനാരാമകുഞ്ജങ്ങളിലും തഥാ
പങ്കരഹിതസലിലസരിത്തുകൾ
തങ്കലും ചാരുസരസ്സുകൾതന്നിലും
ശ്രീകൃഷ്ണലിംഗപ്രതിഷ്ഠകളാലേററ-
മാകർഷകങ്ങളാം മററുപലേടവും
ഏകാഗ്രചിത്തനായ് ശ്രീകാന്തചിന്തയോ-
ടേകനായങ്ങനെ സഞ്ചരിച്ചീടിനാൻ 18

അന്യമാം വൃത്തിവെടിഞ്ഞു പരിശുദ്ധ-
സന്ന്യാസമാർന്നു സദാകുളിച്ചീടുക
മന്നിൽ ശയിക്ക,യവധൂതനൊക്കുന്ന-
വണ്ണാസപവേഷംധരിക്കയിമട്ടിലായ്
[1] ജ്ഞാതിജനത്തിനുമജ്ഞേയനായ് ഹരി-
പ്രീതിദമാം വ്രതമാർന്നുഴി ചുററിനാൻ. 19

ഭാരതഭൂവെങ്ങുമിങ്ങനെ സഞ്ചരി-
ച്ചോരുവിദുരൻ പ്രഭാസമെത്തീടവേ,
കാത്താൻധരയേകചക്രയു[2]മേകാത-
പത്രയുമാക്കി സകൃഷ്ണനാം ധർമ്മജൻ. 20

കേട്ടാനവിടത്തിൽവച്ചു, മുളതമ്മിൽ
മുട്ടിയുണ്ടാം തീ വിപിനത്തെയെന്നപോൽ,
ദുർമ്മദമാത്സര്യമാർന്നു സുഹൃത്തുക്കൾ
തമ്മിലിടഞ്ഞു യദുക്കൾ നശിച്ചതായ്.
മൌനംഭജിച്ചനുതാപവിവശനായ്
താനേ പടിഞ്ഞാറു ദിക്കുനോക്കിദ്രുതം
പുണ്യസരസ്വതീ വാഹിനി തൻതടം-
തന്നിലേക്കായി നടന്നു തുടങ്ങിനാൻ. 21

പിന്നെയാ വാഹിനിതന്നിലായന്തക-
മനുഗ്നിവായുസുദാസപൃഥുത്രിതർ
ഗോക്കളുശനസ്സസിതൻ ഗുഹനു മി-
ത്യാഖ്യകളാർന്നിട്ടം തീർത്ഥങ്ങളാടിനാൻ. 22

ദേവധരണീസുരകൃതമായ്, വാസു-
ദേവചക്രായുധലക്ഷണയുക്തമായ്,
നാരായണസ്മൃതി ചേർക്കുന്നതാം പല
ചാരുതരായതനങ്ങൾ സേവിച്ചിതു 23

ശ്രീസമൃദ്ധം സുരാഷ്ട്രം മത്സ്യസൌവീര-
ദേശങ്ങളും കുരുജാംഗലഭൂമിയും
പിന്നിട്ടു കാലക്രമേണ കാളിന്ദിയിൽ
ചെന്നുകണ്ടാൽഭക്തനുദ്ധവനേവശാൽ 24

പൂർവ്വജന്മത്തിൽ ബൃഹസ്പതിശിഷ്യനായ്
സർവ്വദാകൃഷ്ണാനുഗനായ് പ്രശാന്തനാം
ഉദ്ധവനെക്കണ്ടമാത്രയിൽ ഗാഢമായ്
കെട്ടിപ്പിടിച്ചു വിദ്വാൻ മഹാമതി
ചോദിച്ചിതു വാസുദേവപ്രജകളാം
ജ്ഞാതികൾ തൻ കുശലസ്ഥിതിസാദരം. 25

തന്നാഭിപങ്കജജാതനാകുംവിധി
തന്നർത്ഥനയാലവതാരമാർന്നെഴും
രാമകൃഷ്ണാഖ്യർ പുരാണരാം പൂരുഷർ
ഭൂമിയിൽ ക്ഷേമം വളർത്തിയൊരുപോലെ
വിശ്രമശീലരായിപ്പോൾവസുദേവ
വിശ്രുതഗേഹത്തിൽവാണിടുന്നോസുഖം? 26

ഏററവും പൂജ്യനും കൌരവർ ഞങ്ങൾ ത-
ന്നുററസുഹൃത്തുമാകും വസുദേവനു-
സൌഖ്യമോ? ദാനോത്സുകനവൻ സോദരി-
മാക്കു പിതാവുമഭീഷ്ടപദാർത്ഥങ്ങൾ
ഇംഗിതംപോലരുളീടുന്നതില്ലയോ?
ഭംഗമതിന്നു ഭവിച്ചിടാ നിർണ്ണയം. 27

വീരനും യാദവസേനേശനുമാകു-
മാരെയാരുഗ്മിണി ദേവദ്വിജാർച്ചയാൽ
നന്ദനനായിബ്ഭഗവാൻ മുകുന്ദനിൽ
നിന്നു വരിച്ചോ കഴിഞ്ഞ ജനുസ്സതിൽ
ചിത്തജനായിപ്പുരിലസിച്ചുള്ളൊരാ-
പ്രദ്യുമ്നനും സുഖമായ് വസിക്കുന്നുവോ? 28

സിംഹാസനാഗ്രഹം ദൂരെത്യജിച്ചു സ-
സ്നേഹം ഭഗവാൻ നൃപാസനമേററിയ
ദാശാർഹസാത്വത വൃഷ്ണിഭോജവ്രജാ-
ധീശനാമുഗ്രസേനനും കുശലമോ? 29

പ്രാക്തനജന്മത്തിലംബികാസൂനുവായ്
വർത്തിച്ചിരുന്ന സുബ്രഹ്മണ്യദേവനെ
സദ്വ്രതനിഷ്ഠയാൽ ജാംബവതീദേവീ-
പുത്രനായാർന്ന, മല്ലാരിസദൃശനായ്
ശൂരനായ് കൃഷ്ണസുതനായ് മഹാരഥ-
ഹീരമായ് മിന്നുമസ്സാംബനും സൌഖ്യമോ? 30

പാർത്ഥനോടായ് ധനുർവ്വേദരഹസ്യങ്ങൾ
പേർത്തും ധരിച്ചദാമോദരസേവകൻ
സാത്യകി,മററുയതികൾക്കലഭ്യമാം
സിദ്ധികലർന്ന, സുഖിച്ചിരിക്കുന്നിതോ? 31

സൂരിയായ്, പ്രേമത്തിനാൽഭിന്നധൈര്യനായ്,
നാരായണാശ്രയനായി, നിഷ്പാപനായ്,
ശാർങ്ഗിതൻപാദംപതിഞ്ഞമണ്ണിൽക്കിട-
ന്നങ്ങുരുണ്ടുള്ളൊരക്രൂരനും സൌഖ്യമോ 32

യാഗത്തിനുള്ള സമഗ്രമാമർത്ഥത്തെ-
യാഗമമെന്നപോൽ, സന്തഗർഭത്തിലായ്
മല്ലാരിയെയാവഹിച്ച സുരമാതൃ-
തുല്യയാംദേവകിക്കും സുഖംതന്നെയോ? 33

അന്തഃകരണചതുർത്ഥവിഭാഗത്തി-
ലേത്തുന്നദൈവതമായ് മനോരൂപനായ്
ശാസ്ത്രഭൂവായ് ഭക്തകാമദനാമനി-
രുദ്ധനുമിപ്പോൾ സുഖമോ യദൂത്തമാ! 34

---

1 ബന്ധുക്കരം 2 ഒരുവൻെറമാത്രം വെൺകൊററക്കുടയോടുകൂടിയതു്

അപിസ്വിദന്യേ ച നിജാത്മദൈവ-
മനന്യവൃത്ത്യാ സമനുവ്രതാ യേ
ഹൃദീകസത്യാത്മജചാരുദേഷ്ണ-
ഗദാദയഃ സ്വസ്തി ചരന്തി സൌമ്യ! 35
അപി സ്വദോർഭ്യാം വിജയാച്യുതാഭ്യാം
ധർമ്മേണ ധർമ്മഃ പരിപാതി സേതും
ദുര്യോധനോഽതപ്യത യത്സഭായാം
സാമ്രാജ്യലക്ഷ്മ്യാ വിജയാനുവൃത്ത്യാ. 36
കിം വാ കൃതാഘേഷ്വഘമത്യമർഷീ
ഭീമോഽഹിവദ്ദീർഘതമം വ്യമുഞ്ചൽ
യസ്യാംഘ്രിപാതം രണഭൂർന്ന സേഹേ
മാർഗ്ഗം ഗദായാശ്ചരതോ വിചിത്രം. 37
കച്ചിദ്യശോധാ രഥയൂഥപാനാം
ഗാണ്ഡീവധന്വോപരതാരിരാസ്തേ
അലക്ഷിതോ യച്ഛരകൂടഗൂഢോ
മായാകിരാതോ ഗിരിശസ്തുതോഷ. 38
യമാവുതസ്വിത്തനയൌ പൃഥായാഃ
പാർത്ഥൈർവൃതൌ പക്ഷ്മഭിരക്ഷിണീവ
രേമാത ഉദ്ദായമൃധേ സ്വരിക്ഥം
പരാൽ സുപർണ്ണാവിവ വജ്രിവക്ത്രാൽ. 39
അഹോ പൃഥാപി ധ്രിയതേഽർഭകാർഥേ
രാജർഷിവര്യേണ വിനാപി തേന
യസ്ത്വേകവീരോഽധിരഥോ വിജിഗ്യേ
ധനുർദ്വിതീയഃ കകുഭശ്ചതസ്രഃ 40
സൌമ്യാനുശോചേ തമധഃപതന്തം
ഭ്രാത്രേ പരേതായ വിദുദ്രുഹേ യഃ
നിര്യാപിതോ യേന സുഹൃത്സ്വപുര്യാ
അഹം സ്വപുത്രാൻ സമനുവ്രതേന. 41
സോഽഹം ഹരേർമ്മർത്ത്യവിഡംബനേന
ദൃശോ നൃണാം ചാലയതോ വിധാതുഃ
നാന്യോപലക്ഷ്യഃ പദവീം പ്രസാദാ-
ച്ചരാമി പശ്യൻ ഗതവിസ്മയോഽത്ര. 42
നൂനം നൃപാണാം ത്രിമദോൽപഥാനാം
മഹീം മുഹുശ്ചാലയതാം ചമൂഭിഃ
വധാൽ പ്രപന്നാർത്തിജിഹീഷയേശോ-
പ്യുപൈക്ഷതാഘം ഭഗവാൻ കുരൂണാം. 43
അജസ്യ ജന്മോൽപഥനാശനായ
കർമ്മാണ്യകർത്തുർഗ്രഹണായ പുംസാം
നന്വന്യഥാ കോഽർഹതി ദേഹയോഗം
പരോ ഗുണാനാമുത കർമ്മതന്ത്രം. 44
തസ്യ പ്രപന്നാഖിലലോകപാനാം
അവസ്ഥിതാനാമനുശാസനേ സ്വേ
അർത്ഥായ ജാതസ്യ യദുഷ്വജസ്യ
വാർത്താം സഖേ! കീർത്തയ തീർത്ഥകീർത്തേഃ 45

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
വിദുരോദ്ധവസംവാദേ പ്രഥമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1246 തൃതീയസ്കന്ധേ ശ്ലോകാഃ 45

---

# ദ്വിതീയോഽധ്യായഃ

ശ്രീശുക ഉവാച

ഇതി ഭാഗവതഃ പൃഷ്ടഃ ക്ഷത്ത്രാ വാർത്താം പ്രിയാശ്രയാം
പ്രതിവക്തും ന ചോത്സേഹ ഔൽകണ്ഠ്യാൽ സ്മാരിതേശ്വരഃ 1
യഃ പഞ്ചഹായനോ മാത്രാ പ്രാതരാശായ യാചിതഃ
തന്നൈച്ഛദ്രചയൻ യസ്യ സപര്യാം ബാലലീലയാ. 2
സ കഥം സേവയാ തസ്യ കാലേന ജരസം ഗതഃ
പൃഷ്ടോ വാർത്താം പ്രതിബ്രൂയാൽ ഭർത്തുഃ പാദാവനുസ്മരൻ. 3
സ മുഹൂർത്തമഭൂൽ തൂഷ്ണീം കൃഷ്ണാംഘ്രിസുധയാ ഭൃശം
തീവ്രേണ ഭക്തിയോഗേന നിമഗ്നസ്സാധു നിർവൃതഃ 4
പുളകോൽഭിന്നസർവ്വാംഗോ മുഞ്ചന്മീലദ്ദൃശാ ശുചഃ
പൂർണ്ണാർത്ഥോ ലക്ഷിതസ്തേന സ്നേഹപ്രസരസംപ്ലുതഃ 5
ശനകൈർഭഗവല്ലോകാന്നൃലോകം പുനരാഗതഃ
വിമൃജ്യ നേത്രേ വിദുരം പ്രത്യാഹോദ്ധവ ഉൽസ്മയൻ. 6

സ്വാന്തമാത്മാവിൻപ്രകാശമേകംമുര-
ഹന്താവുതന്നുടെയേകാന്തഭക്തരാം
ഭാമാസുതനംഗദനംഹൃദീകനം
ക്ഷേമമാണോ ചാരുദേഷ്ണനും? ചൊല്ലുക! 35
ആരുടെചാരുസഭയിൽ സുയോധന-
നേറവേ, [1] യജ്ഞനവീര്യാനുഗാമിനി
സാമ്രാജ്യലക്ഷ്മിയെക്കണ്ടവൻകേണി,താ-
ധർമ്മജന്മാവു് തനതുകരങ്ങളായ്
മിന്നിടും മാധവഫൽഗുനന്മാരോടു-
മൊന്നിച്ചുധർമ്മത്തെ രക്ഷിച്ചിടുന്നുവോ! 36
ആക്കുള്ള പാദപ്രപാതം സഹിച്ചില്ല
പോക്കള, മാരാം ഗദാരണകോവിദൻ,
സപ്പാതിരുഷ്ടന ബ്ഭീമൻവിപക്ഷരിൽ
കല്പിച്ചിരുന്നപോൽ ദണ്ഡമേൽപ്പിച്ചിതോ? 37
ജായാസമേതനായാക്കമജ്ഞേയനാം
മായാകിരാതസ്വരൂപൻ പ്രരാന്തകൻ
ആരുടെയസ്ത്രപ്രയോഗത്തിൽമോദിച്ചി,-
താരാണഗാണ്ഡീവമഗ്നിയൊടാന്നു,
ആദേവരാജതനയനരാതിസം-
ഘാതംമുടിച്ചു സുഖിച്ചുവാഴുന്നിതോ! 38
നേത്രങ്ങളെ പോളകൾമട്ടകുന്തിതൻ-
പുത്രർപോററും നകുലൻ സഹദേവനും
ഇന്ദ്രനിൽനിന്നു താർക്ഷ്യദ്വയംപോൽ ബലാൽ
തന്നംശമാന്നുസുഖിച്ചിരിക്കുന്നുവോ? 39
വില്ലിനാൽത്തന്നെ ദിക്കെല്ലാം ജയിച്ചനി-
സ്തുല്യമഹാരഥൻപാണ്ഡുമഹീപതി
വിണ്ണണഞ്ഞിട്ടുമിമ്മക്കൾക്കുവേണ്ടിയ-
പ്പുണ്യവതി കുന്തി ജീവിച്ചിടുന്നഹൊ? 40
ഉദ്ധതരാം സ്വസുതർ തന്ന നീതികൾ-
ക്കൊത്തിരു,ന്നാത്മജദ്രോഹത്തിനാൽ സൗമ്യ!
തന്മൃതസോദരനോടപരാധങ്ങൾ
നന്മട്ടുചെയ്ത സുഹൃത്താകുമെന്നെയും
പട്ടണത്തിൽനിന്നുമാട്ടിപ്പുറത്താക്കി-
വിട്ടധൃതരാഷ്ട്രനെയോത്തു കേഴവേൻ. 41
[2] മർത്ത്യവിഡംബനത്താലതി വിസ്മയ-
കൃത്യങ്ങൾകാട്ടി, വലത്തിമതിഭ്രമം,
ഇത്രിലോകം തീത്തുകാത്തഴിക്കും കൃഷ്ണ-
മൂത്തിതൻകാരുണികൊണ്ടുതത്പ്രാഭവം
പാത്തറി,ഞ്ഞതഭുതമെന്യേ,ചരിക്കുന്ന
പാത്ഥലം ചുററിഞാനന്യദുർജ്ഞേയനായ്. 42
വിത്തം,കുലം,വിദ്യയെന്നിവമൂലമായ്
മത്തരായ്, മര്യാദവിട്ടു, സൈന്യങ്ങളാൽ
പൃഥ്വിയെ ചഞ്ചലിപ്പിച്ചു, ചരിച്ചിടും
ധാത്രീശ്വരരെ നിശ്ശേഷം നശിപ്പിച്ചു
ആത്തക്കഭയംകൊടുക്കുവാൻ ദക്ഷനാം
കീത്തനീയൻഹരികൗരവകാര്യത്തിൽ
അൽപ്പമലസത കാണിച്ചുനിശ്ചയം
തൽപ്പാപകൃത്യങ്ങളിൽക്കണ്ണടച്ചിതു 43
ജന്മരഹിതനെന്നാലും ഖലകുല-
മുന്മൂലനം ചെയ്‌വതിന്നുജന്മങ്ങളും
കമ്മരഹിതനായിട്ടും ജനങ്ങൾക്കു
സന്മാർഗ്ഗബോധനത്തിന്നുകമ്മങ്ങളും
കൈവരിച്ചീടുന്നു നൂനം പരൻപുമാ,-
നാവിധമല്ലെങ്കിൽ നിർഗ്ഗുണനായിട്ടും
ഏതവനേപ്പെട്ടും ദേഹബന്ധത്തിലും
ഖേദകരമായ കർമ്മതന്ത്രത്തിലും? 44
ആശ്രിതരാം ലോകപാലകക്കും തഥാ
സ്വശ്രുതിമാർഗ്ഗചരരാം ജനത്തിനും
പാരംപ്രയോജനത്തിന്നു മനുഷ്യനായ്
പാരിൽ യദുകുലം തന്നിൽപ്പിറന്നൊരു
ജന്മവിഹീനൻ ഭഗവാൻ മുകുന്ദൻെറ
നിർമ്മലമാം കഥ വിസ്തരിക്കുസ്ഖേ! 45

## അദ്ധ്യായം 2

ശ്രീശുകൻ പറഞ്ഞു

ക്ഷത്താവിതുവിധം തത്പ്രിയ ബാന്ധവ-
വൃത്തമാരായവേ,യീശസ്മരണയാൽ
ഭക്തനാമുദ്ധവനത്ക്കണ്ഠപൂണ്ടതി-
നുത്തരമോതാനശക്തനായ്ത്തീന്നിതേ. 1
അഞ്ചാം വയസ്സിലൊരുദിനം പ്രാതലി-
നഞ്ചാതെചൊല്ലുവാനമ്മകെഞ്ചീടിലും
ഇച്ഛയശനത്തിൽ വിട്ടിമ്മഹാഭക്ത-
നച്യുതബിംബമൊന്നച്ഛമായ് നിർമ്മിച്ചു
കൊച്ചുസഖരോടുമൊന്നിച്ചവിടത്തു
വച്ചുപൂജിച്ചു കളിച്ചാൻതുടച്ചുയായ് 2
പിഞ്ചുനാൾതൊട്ടുനരസ്സുംവരെ ഹരി-
തഞ്ചരണം സേവചെയ്യൊരിബ്ഭക്തനു
ചോദ്യത്തിനാൽ കൃഷ്ണപാദമൂലസ്മൃതി-
യെത്തിപിന്നെങ്ങനെയുത്തരമോതിടും? 3
നന്ദജപാദാമൃതൗഘലഹരിയി-
ലുന്നതഭക്തിയോഗത്താൽ നിമഗ്നനായ്
ആനന്ദനിർവൃതനായ്പിന്നെയുദ്ധവൻ
മാനം ഭജിച്ചിരുന്നീടിനാനൊട്ടിട. 4
ഗാത്രം പുളകമണിഞ്ഞു, മടച്ചതാം
നേത്രങ്ങളിലൂടെയശ്രുവൊഴുക്കിയും
പ്രേമപ്രവാഹത്തിൽ വീണൊഴുകുന്നതാ-
യാമാന്യനേവിദുരൻ നിരീക്ഷിച്ചിതേ 5
ഉദ്ധവൻമെല്ലെസ്സമാധിയിൽനിന്നുനി-
വൃത്തനായ്, സാധാരണഭാവയുക്തനായ്
കൺതുറന്നശ്രുകലകൾ തുടച്ചഥ
മന്ദസ്മിതം ചെയ്തുചൊല്ലിനാനന്തരം. 6

1 അർജ്ജുനൻെറ വീര്യത്താലുണ്ടായതു് 2 മനുഷ്യ നാട്യം

ഉദ്ധവ ഉവാച

കൃഷ്ണദ്യുമണിനിമ്ലോചേ ഗീർണ്ണേഷ്വജഗരേണ ഹ
കിന്നു നഃ കുശലം ബ്രൂയാം ഗതശ്രീഷു ഗൃഹേഷ്വഹം. 7

ദുർഭഗോ ബത ലോകോഽയം യദവോ നിതരാമപി
യേ സംവസന്തോ ന വിദുർഹരിം മീനാ ഇവോഡുപം. 8

ഇംഗിതജ്ഞാഃ പുരുപ്രൗഢാ ഏകാരാമാശ്ച സാത്വതാഃ
സാത്വതാമൃഷഭം സർവ്വേ ഭൂതാവാസമമംസത. 9

ദേവസ്യ മായയാ സ്പൃഷ്ടാ യേ ചാന്യദസദാശ്രിതാഃ
ഭ്രാമ്യതേ ധീർന തദ്വാക്യൈരാത്മന്യുപ്താത്മനോ ഹരൗ. 10

പ്രദർശ്യാതപ്തതപസാമവിതൃപ്തദൃശാം നൃണാം
ആദായാന്തരധാദ്യസ്തു സ്വബിംബം ലോകലോചനം. 11

യന്മർത്ത്യലീലൗപയികം സ്വയോഗ-
മായാബലം ദർശയതാ ഗൃഹീതം
വിസ്മാപനം സ്വസ്യ ച സൗഭഗർദ്ധേഃ
പരം പദം ഭൂഷണഭൂഷണാംഗം. 12

യദ്ധർമ്മസൂനോർബ്ബത രാജസൂയേ
നിരീക്ഷ്യ ദൃക്സ്വസ്ത്യയനം ത്രിലോകഃ
കാർത്സ്ന്യേന ചാദ്യേഹ ഗതം വിധാതു-
രർവ്വാക്സൃതൗ കൗശലമിത്യമന്യത. 13

യസ്യാനുരാഗപ്ലുതഹാസരാസ-
ലീലാവലോകപ്രതിലബ്ധമാനാഃ
വ്രജസ്ത്രിയോ ദൃഗ്ഭിരനുപ്രവൃത്ത-
ധിയോഽവതസ്ഥുഃ കില കൃത്യശേഷാഃ 14

സ്വശാന്തരൂപേഷ്വിതരൈഃ സ്വരൂപൈ-
രഭ്യർദ്ദ്യമാനേഷ്വനുകമ്പിതാത്മാ
പരാവരേശോ മഹദംശയുക്തോ
ഹ്യജോഽപി ജാതോ ഭഗവാൻ യഥാഗ്നിഃ 15

മാം ഖേദയത്യേതദജസ്യ ജന്മ-
വിഡംബനം യദ്വസുദേവഗേഹേ
വ്രജേ ച വാസോഽരിഭയാദിവ സ്വയം
പുരാദ്വ്യവാത്സീദ്യദനന്തവീര്യഃ 16

ദുനോതി ചേതഃ സ്മരതോ മമൈത-
ദ്യദാഹ പാദാവഭിവന്ദ്യ പിത്രോഃ
താതാംബ കംസാദുരുശങ്കിതാനാം
പ്രസീദതം നോഽകൃതനിഷ്കൃതീനാം. 17

കോ വാ അമുഷ്യാംഘ്രിസരോജരേണും
വിസ്മർത്തുമീശീത പുമാൻ വിജിഘ്രൻ
യോ വിസ്ഫുരദ്ഭ്രൂവിടപേന ഭൂമേ-
ർഭാരം കൃതാന്തേന തിരശ്ചകാര. 18

ദൃഷ്ടാ ഭവദ്ഭിർന്നനു രാജസൂയേ
ചൈദ്യസ്യ കൃഷ്ണം ദ്വിഷതോഽപി സിദ്ധിഃ
യാം യോഗിനസ്സംസ്പൃഹയന്തി സമ്യക്
യോഗേന കസ്തദ്വിരഹം സഹേത, 19

തഥൈവ ചാന്യേ നരലോകവീരാ
യ ആഹവേ കൃഷ്ണമുഖാരവിന്ദം
നേത്രൈഃ പിബന്തോ നയനാഭിരാമം
പാർത്ഥാസ്ത്രപൂതാഃ പദമാപുരസ്യ. 20

സ്വയം ത്വസാമ്യാതിശയസ്ത്ര്യധീശഃ
സ്വാരാജ്യലക്ഷ്മ്യാപ്തസമസ്തകാമഃ
ബലിം ഹരദ്ഭിശ്ചിരലോകപാലൈഃ
കിരീടകോട്യേഡിതപാദപീഠഃ 21

തത്തസ്യ കൈങ്കര്യമലം ഭൃതാന്നോ
വിഗ്ലാപയത്യംഗ യദുഗ്രസേനം
തിഷ്ഠൻ നിഷണ്ണം പരമേഷ്ഠിധിഷ്ണ്യേ
ന്യബോധയദ്ദേവ നിധാരയേതി. 22

അഹോ ബകീ യം സ്തനകാലകൂടം
ജിഘാംസയാപായയദപ്യസാധ്വീ
ലേഭേ ഗതിം ധാത്ര്യുചിതാം തതോഽന്യം
കം വാ ദയാലും ശരണം വ്രജേമ. 23

മന്യേഽസുരാൻ ഭാഗവതാംസ്ത്ര്യധീശേ
സംരംഭമാർഗ്ഗാഭിനിവിഷ്ടചിത്താൻ
യേ സംയുഗേഽചക്ഷത താർക്ഷ്യപുത്ര-
മംസേ സുനാഭായുധമാപതന്തം. 24

വസുദേവസ്യ ദേവക്യാം ജാതോ ഭോജേന്ദ്രബന്ധനേ
ചികീർഷുർഭഗവാനസ്യാശ്ശമജേനാഭിയാചിതഃ 25

ഉദ്ധവൻ പറഞ്ഞു

ക്ഷിപ്രമക്കൃഷ്ണാർക്കനസ്തമിക്കെ, കാല-
സർപ്പവക്ത്രത്തിലണഞ്ഞൊരശ്രീകരാം
ബന്ധുജനത്തിൻ കുശലമിന്നെന്തയോ-
ടെന്താണു ഞാൻപറയേണ്ടതു സന്മതേ! 7
പാർക്കിലീലോകർ നിർഭാഗ്യർ, വിശേഷിച്ചു
ഭാഗ്യംതരിമ്പുമില്ലാത്തവർ യാദവർ.
ക്ഷീരാബ്ധിമത്സ്യഗണം സമീപസ്ഥനാം
താരാധിപന്റെ ഗുണമറിയാത്തപോൽ,
ഒന്നിച്ചുവാഴ്കിലും നന്ദജമാഹാത്മ്യ-
മൊന്നുമറിഞ്ഞീലഹോ! മന്ദർ യാദവർ 8
ഇംഗിതജ്ഞന്മാരതിപ്രൗഢ,രേകത്തി-
ലങ്ങുരമിക്കുവോർ, സാത്വതരിങ്ങനെ,
എവരും കൃഷ്ണനെസർവ്വഭൂതത്തിലു-
മാവസിക്കും പരബ്രഹ്മമെന്നോർന്നിനാർ. 9
മായാവിമോഹിതയാദവമാനസം
പായുന്നുനാനാവിഷയങ്ങളിൽസ്സദാ.
ഉള്ളമാത്മാവാം ഹരിയിലൂന്നീട്ടവ-
ർക്കില്ല മതിഭ്രമം തദ്വചനങ്ങളാൽ. 10
വൻതപം ചെയ്യാതെ, തന്റെരൂപം കണ്ടു
സംതൃപ്തരാകാതെ, വാഴുംജനത്തിനു
സുന്ദരം തന്മേനി കാട്ടീട്ടവരുടെ
കണ്ണുംകവർന്നു മറഞ്ഞുകൊണ്ടാൻ പരൻ. 11
യോഗമായാബലംകാട്ടും പരൻ പുമാൻ
സ്വീകരിച്ചോരതികോമളവിഗ്രഹം
സൌന്ദര്യസത്തുതാനത്യദ്ഭുതം സ്വയം
തോന്നിപ്പതും മർത്യലീലയ്ക്കു ചേർന്നതും
ഭൂഷണങ്ങൾക്കും വിഭൂഷണമായ് ബഹു-
ഭേഷാകുമംഗങ്ങളൊത്തതുമാം ദൃഢം. 12
ധർമ്മജരാജസൂയത്തിൽ മിഴികൾക്കു
ശർമ്മമരുളിയോരാമേനികാൺകവേ,
"ഇന്നോളവുമജസൃഷ്ടിയിൽപ്പെട്ടതിൽ
പൂർണ്ണതയാർന്നതായ്ക്കാണ്മതിതൊന്നുതാൻ'
എന്നുജഗത്ത്രിതയത്തിലുമുള്ളവ-
രൊന്നായ്നിരൂപിച്ചു വിസ്മയാധീനരായ്. 13
രാസക്കളികളിലീമോഹനാംഗന്റെ
ഭാസുരസുസ്മിത പ്രേമകടാക്ഷങ്ങൾ
ഏററഗോപീജനം കണ്ണിവനിൽത്തച്ചു
മററൊക്കെവിസ്മരിച്ചങ്ങനെ നിന്നുപോയ്. 14
ക്രൂരരാമന്യസ്വത്രുപരാൽ മർദ്ദിത-
ന്മാരാംസ്വശാന്തരൂപന്മാരിലാർദ്രനായ്
ഈശ്വരനുഴിയിൽ വഹ്നിപോൽത്തന്മഹ-
ദംശത്തൊടും ജനിച്ചാനജനാകിലും 15
ശ്രീവസുദേവഗൃഹത്തിൽജനിച്ചു പി-
ന്നാവ്രജംതന്നിൽ വളർന്നുവെന്നുള്ളതും
വൈരിയെപ്പേടിച്ചമട്ടിൽ സ്വപട്ടണം
വീഴ്യവാൻ വിട്ടതുമോർത്തു ദുഃഖിപ്പു ഞാൻ. 16
മാതാപിതാക്കൾതൻ പാദങ്ങളിൽ പ്രണി-
പാതം കഴിച്ചഥ രാമനും കൃഷ്ണനും
'അമ്മേ! പിതാവേ! യിതുവരെക്കും സനാം
ദുർമ്മതിയെ ബ്ഭയപ്പെട്ടുവസിക്കയാൽ
നിങ്ങൾക്കുചെയ്യേണ്ടതൊന്നുമേചെയ്യാത്ത
ഞങ്ങളിൽ നന്നായ്പ്രസാദിച്ചിടേണമേ'
എന്നു വിനയാദരാന്വിതം ഭംഗിയിൽ-
ച്ചൊന്നവാക്യങ്ങളും ഖേദമേററുന്നുമേ. 17
തന്നുടെ ചഞ്ചലച്ചില്ലിയാം കാലനാൽ
മന്നിന്റെ ഭാരമൊഴിച്ച ഈശ്വരന്റെ
പാദധൂളീസുഗന്ധം സ്വദിച്ചീട്ടവ-
നേതൊരുകാലത്തതു വിസ്മരിച്ചിടും? 18
രാജസൂയത്തിലായോഗികൾതൻ സിദ്ധി-
യാജന്മശത്രുവാം ചേദിപന്നേകിയ
സംഗതിനിങ്ങളും കണ്ടതില്ലേ? യത്ര
തുംഗകാരുണ്യപയോനിധിയായിട്ടു
മംഗലദേവതാകാന്തന്റെ പേർ പാടി-
തെങ്ങിനെയാരു സഹിക്കുന്നതീശ്വരാ! 19
ആഹവത്തിൽപ്പലവീരാഗ്ര്യരും മനോ-
മോഹനമാകുമക്കൃഷ്ണമുഖാംബുജം
നേത്രങ്ങളാൽനുകർന്നർജ്ജുനബാണസം-
വിദ്ധരായ്പ്രാപിച്ചുവൈകുണ്ഠമാം പദം. 20
നിസ്തുല്യനായ്, ഭുവനത്രയാധീശനായ്,
നിത്യനായി, സ്വരൂപാനന്ദലബ്ധിയാൽ
പൂരിതകാമനായ് ലോകപാലർക്കെഴും
വാരുററരത്നകിരീടനിരകളാൽ
ഈഢിതമായുള്ള പാദപീഠത്തൊടു
കൂടും പ്രഭുവായ് ലസിച്ചിരുന്നിപ്പരൻ. 21
ഉഗ്രസേനാഖ്യനെസ്സിംഹാസനമേററി-
യഗ്രഭാഗത്തു വണങ്ങിനിന്നാവിഭു.
'ദേവ! കല്പിച്ചാലു'മെന്നുചൊല്ലിദ്ദാസ-
ഭാവമിയന്നതിൽ ഖിന്നരിക്കിങ്കരർ. 22
തന്നെനിഹനിപ്പതിന്നു വന്നമ്മുല-
ക്കണ്ണിൽ വിഷംതേച്ചു പാൽകൊടുത്തീടിലും,
ദുഷ്ടയാം പൂതനയ്ക്കും ഉളത്തമ്മതൻ-
ശ്രേഷ്ഠഗതിതാനരുളിയതോർക്കിലോ
ആരമാജാനിയെത്തള്ളി മറെറതൊരു
കാരുണ്യമൂർത്തിയെയാശ്രയിക്കേണ്ടു നാം? 23
അത്യന്തവിദ്വേഷബുദ്ധിഭഗവാനിൽ
നിർത്തിക്കഴിച്ചോരസുരാധിപരെയും
ഭക്തരെന്നെണ്ണാം, നിനയ്ക്കിലക്കൂട്ടരു-
മുഗ്രയുദ്ധത്തിലച്ചക്രായുധൻ ഹരി
പക്ഷീശ്വരാംസത്തിലേറിവരും വര-
വീക്ഷിച്ചവർതന്നെയല്ലോ സകൌതുകം. 24
ബ്രഹ്മാവിനാലർത്ഥിതനായ് ജഗത്തിനു
ശർമ്മമേകാൻ വസുദേവതനൂജനായ്
ദേവകിതന്നിലവതരിച്ചാൻ വിഷ്ണു-
ദേവനക്കംസകാരാലയത്തിൽ സഖേ! 25

തതോ നന്ദവ്രജമിതഃ പിത്രാ കംസാദ്വിബിഭ്യതാ
ഏകാദശസമാസ്തത്ര ഗൂഢാർച്ചിസ്സബലോഽവസൽ. 26
പരീതോ വത്സപൈർവ്വത്സാംശ്ചാരയൻ വ്യഹരദ്വിഭുഃ
യമുനോപവനേ കൂജദ്ദ്വിജസങ്കലിതാംഘ്രിപേ. 27
കൌമാരീം ദർശയംശ്ചേഷ്ടാം പ്രേക്ഷണീയാം വ്രജൌകസാം
രുദന്നിവ ഹസന്മുഗ്ദ്ധബാലസിംഹാവലോകനഃ 28
സ ഏവ ഗോധനം ലക്ഷ്മ്യാ നികേതം സിതഗോവൃഷം
ചാരയന്നനുഗാൻ ഗോപാൻ രണദ്വേണുരരീരമൽ. 29
പ്രയുക്താൻ ഭോജരാജേന മായിനഃ കാമരൂപിണഃ
പ്രയുക്താൻ ഭോജരാജേന മായിനഃ കാമരൂപിണഃ
ലീലയാ വ്യനുദത്താംസ്താൻ ബാലഃ ക്രീഡനകാനിവ. 30
വിപന്നാൻ വിഷപാനേന നിഗൃഹ്യ ഭുജഗാധിപം
ഉത്ഥാപ്യാഽപായയൽ ഗാവസ്തത്തോയം പ്രകൃതിസ്ഥിതം. 31
അയാജയൽ ഗോസവേന ഗോപരാജം ദ്വിജോത്തമൈഃ
വിത്തസ്യ ചോരുഭാരസ്യ ചികീർഷൻ സദ്വ്യയം വിഭുഃ 32
വർഷതീന്ദ്രേ വ്രജഃ കോപാൽ ഭഗ്നമാനേഽതിവിഹ്വലഃ
ഗോത്രലീലാതപത്രേണ ത്രാതോ ഭദ്രാനുഗൃഹ്ണതാ. 33
ശരച്ഛശികരൈർമൃഷ്ടം മാനയൻ രജനീമുഖം
ഗായൻ കളപദം രേമേ സ്ത്രീണാം മണ്ഡലമണ്ഡനഃ 34

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വിതീയസ്കന്ധേ**
**വിദുരോദ്ധവസംവാദേ ദ്വിതീയോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1280 ദ്വിതീയസ്കന്ധേ ശ്ലോകാഃ 79**

---

# തൃതീയോഽധ്യായഃ

**ഉദ്ധവ ഉവാച**

തതസ്സ ആഗത്യ പുരം സ്വപിത്രോ-
ശ്ചികീർഷയാ ശം ബലദേവസംയുതഃ
നിപാത്യ തുങ്ഗാദ്രിപുയൂഥനാഥം
ഹതം വ്യകർഷദ്വ്യസുമോജസോർവ്യാം 1
സാന്ദീപനേസ്സകൃൽ പ്രോക്തം ബ്രഹ്മാധീത്യ സവിസ്തരം
തസ്മൈ പ്രാദാദ്വരം പുത്രം മൃതം പഞ്ചജനോദരാൽ. 2

സമാഹൂതാ ഭീഷ്മകകന്യയാ യേ
ശ്രിയസ്സവർണ്ണേന ബുഭൂഷയൈഷാം
ഗാന്ധർവ്വവൃത്ത്യാ മിഷതാം സ്വഭാഗം
ജഹ്രേ പദം മൂർദ്ധ്നി ദധൽസുപർണ്ണഃ 3

കകുദ്മതോഽവിദ്ധനസോ ദമിത്വാ
സ്വയംവരേ നാഗ്നജിതീമുവാഹ
തദ്ഭഗ്നമാനാനപി ഗൃദ്ധ്യതോജ്ഞാൻ
ജഘ്നേഽക്ഷതശ്ശസ്ത്രഭൃതസ്സ്വശസ്ത്രൈഃ 4

പ്രിയം പ്രഭുർഗ്രാമ്യ ഇവ പ്രിയായാ
വിധിത്സുരാർച്ഛദ്ദ്യുതരും യദർത്ഥേ
വജ്ര്യാദ്രവത്തം സഗണോ രുഷാന്ധഃ
ക്രീഡാമൃഗോ നൂനമയം വധൂനാം. 5

സുതം മൃധേ ഖം വപുഷാ ഗ്രസന്തം
ദൃഷ്ട്വാ സുനാഭോന്മഥിതം ധരിത്ര്യാ
ആമന്ത്രിതസ്തത്തനയായ ശേഷം
ദത്വാ തദന്തഃപുരമാവിവേശ. 6

തത്രാഹൃതാസ്താ നരദേവകന്യാഃ
കുജേന ദൃഷ്ട്വാ ഹരിമാർത്തബന്ധും
ഉത്ഥായ സദ്യോ ജഗൃഹുഃ പ്രഹർഷ-
വ്രീഡാനുരാഗപ്രഹിതാവലോകൈഃ 7

ആസാം മുഹൂർത്ത ഏകസ്മിന്നാനാഗാരേഷു യോഷിതാം
സവിധം ജഗൃഹേ പാണീനനുരൂപസ്സ്വമായയാ. 8

കംസനെപ്പേടിച്ചു താതമാതാക്കളീ-
വത്സനെ നന്ദവ്രജത്തിലെത്തിക്കയാൽ
ഛന്നപ്രഭനായവിടെവാണാൻ പതി-
നൊന്നുസംവത്സരം രാമസമേതനായ്. 26

ഗോപാലബാലകർ ചൂഴ്ന്നീട്ടമാവിഭു
ഗോപാലനത്തിനു സഞ്ചരിച്ചങ്ങനെ
പക്ഷികൾ ശബ്ദഘോഷത്തോടിരിക്കുന്ന
വൃക്ഷനിരകളാലക്ഷിമനോജ്ഞമാം
[1] സൂര്യതനയാതടവിപിനങ്ങളിൽ
പാരം വിഹരിച്ചിതു കൂട്ടുകാരുമായ്. 27

മുഗ്ദ്ധനാം കേസരിക്കുട്ടിതൻ നോട്ടവും
സ്നിഗ്ദ്ധസ്മിതവും ചിലപ്പോൾകരച്ചിലും
ഇങ്ങിനെ രമ്യമാം കൌമാരചേഷ്ടക-
ളങ്ങാവ്രജസ്ഥർക്കു കാട്ടിക്കൊടുത്തിതു. 28

അൽപ്പംമുതിരവേ, വെള്ളനിറമുള്ള
നൽപശുരാശിയും വൻവൃഷഭങ്ങളും
ഉൾപ്പെട്ടംഗോക്കളെ,മേച്ചവൻകൂട്ടരേ
യൊപ്പം രമിപ്പിച്ചു വേണുഗാനത്തിനാൽ. 29

സ്വീയവധത്തിനായ് ഭോജരാജൻ വിട്ട-
മായാവികളായകാമരൂപന്മാരെ
ലീലയായ്ത്താനിക്കുമാരൻ മുടിച്ചിതു
ബാലവേതൻ കളിക്കോപ്പുകളെന്നപോൽ. 30

കാകോളനീരംകുടിച്ചു മൂർച്ഛിച്ചുള്ള
ഗോകുലഗോപഗണത്തെയെണീപ്പിച്ചു;
കാളിയഭോഗിയെപ്പോക്കി,യമുനാംബു-
വേലിലുപയോഗയോഗ്യമാക്കീടിനാൻ. 31

ഋദ്ധമാം നന്ദഗോപൻെറ ധനഭരം
സദ്വിനിയോഗത്തിനാൽക്കുറച്ചീട്ടവാൻ
ഭൂസുരന്മാരെ വരുത്തിയനന്തരം
ഗോസവമെന്നുള്ള യാഗം നടത്തിനാൻ. 32

മാനഭംഗത്തിനാൽ ക്രുദ്ധനായശ്ശചീ-
ജാനിവർഷമാരിയാൽ ഗോഷ്ഠം മുടിക്കുവാൻ
ഭാവിക്കവേ, പരംഭീതമാം ഗോപാല-
ഗോവൃന്ദമാശു സംരക്ഷണം ചെയ്യുവാൻ
ഗോവർദ്ധനാദ്രിയെ ലീലാതപത്രമാ-
യാവിഭുപൊക്കിയെടുത്തു പിടിച്ചിതു. 33

പാരിടം ശാരദചന്ദ്രനംശുക്കളാൽ
പാരംപരിശുദ്ധമാക്കുവോരന്തിയിൽ
സന്ധ്യയെമാനിച്ചു ചാരുപദങ്ങളാൽ
ചന്തമായ്പാടവേയങ്ങതുകേട്ടടൻ.
വന്നുചേർന്നീടിന മാനിനീമണ്ഡല-
ത്തിന്നലങ്കാരമായ് ലാലസിച്ചീടിനാൻ. 34

---

# അദ്ധ്യായം 3.

ഉദ്ധവൻ പറഞ്ഞു,

ക്ഷേമം സ്വമാതാപിതാക്കൾക്കു ചേർക്കുവാൻ
രാമനോടൊത്തുചേർന്നബ്ഭക്തവത്സലൻ
പട്ടണത്തിൽക്കടന്നുച്ചത്തിൽനിന്നുമ-
ശ്ശത്രുപ്രവരനെത്തള്ളിനിലത്തിട്ടു
പ്രാണവിഹീനനാക്കീട്ടും സഹിക്കാതെ
ക്ഷോണിയിൽ പിന്നെ വലിച്ചിഴച്ചീടിനാൻ. 1

സാന്ദീപനിയോടു വേദപാഠംസർവ-
മൊന്നുകേട്ടുള്ളിൽധരിച്ചു സവിസ്തരം
തൻഗുരുപുത്രനെപ്പഞ്ചജനോദര-
ത്തിങ്കേന്നുവീണ്ടേകിനാൻ ഗുരുദക്ഷിണ. 2

ഭീഷ്മകാഹൂതരായ് വന്ന വൈദർഭിയെ
ലക്ഷ്മീസമംകണ്ടുകാങ്ക്ഷമുഴക്കയാൽ
ആവേശമോടുനോക്കിക്കൊണ്ടിരുന്നൊരു
ഭൂവരർതൻശിരസ്സിൽ പദംവച്ചുടൻ,
താർക്ഷ്യനമൃതത്തെയെന്നപോൽ സ്വാംശമാം
ലക്ഷ്മിയെഗ്ഗാന്ധർവമട്ടിൽ ഹരിച്ചിതു. 3

മൂക്കുതുളയ്ക്കാത്തമത്തവൃഷങ്ങളെ
ശീഘ്രംനിയന്ത്രിച്ചുകെട്ടിയിട്ടിമ്മഹാൻ
നാഗ്നിജിതിയെ വരിക്കുക മൂലമായ്
[2] ഭഗ്നാഭിമാനികളെങ്കിലും മാരമാൽ
വർദ്ധിച്ചശസ്ത്ര [3] ഭൃത്തുക്കളാമജ്ഞരെ
ശസ്ത്രക്ഷതമേററിടാതെ കൊന്നീടിനാൻ. 4

ഭോഗേച്ഛരംവും, പ്രിയയ്ക്കിഷ്ടമെന്താകിലു-
മേകുന്നവനുമെന്നുള്ള മട്ടിപ്പിട്ടു
പാരിജാതത്തെയവൾക്കായ്പ്പിഴുതുടൻ
പോരവേരുഷ്ടനായ് വജ്രി, സൈന്യാന്വിതം
വന്നുവഴിക്കുതടുത്താൻ, നിനയ്ക്കുകിൽ
തന്വംഗിമാർക്കു കളിക്കുരങ്ങാണവൻ 5
പോരിലാകാശവുംകൂടെ വിഴുങ്ങുവാൻ
പോരുംമഹാമൂർത്തിയാന്നിട്ടും ഭൌമനാം
പുത്രനെച്ചക്രത്തിനാൽക്കൊന്നതുകണ്ടു-
പൃഥ്വിവന്നർത്ഥനചെയ്കതു മൂലമായ്
അന്നരകാത്മജന്നായവശിഷ്ടമാം
മന്നഭിഷേകം കഴിച്ചുകൊടുത്തഥ.
അന്തഃപുരമേറുമീയാർത്തബന്ധുവെ
ബന്ധനത്തിൽപ്പെട്ട തന്വംഗിമാർ കണ്ടു
പെട്ടെന്നെഴുന്നേററുതോഷലജ്ജാപ്രേമ-
യുക്തകടാക്ഷങ്ങളാലെ വരിച്ചിതേ. 6–7

നാനാഗൃഹങ്ങളിലായ് വസിച്ചീടുമ-
പ്പീനസ്തിനികൾതൻചാരത്തണഞ്ഞിവൻ
തന്മായയാലനുരൂപനായ് നിന്നൊരേ-
സന്മുഹൂർത്തത്തിൽപ്പരിഗ്രഹിച്ചീടിനാൻ 8

---

1 കാളിന്ദീതീരത്തുള്ള വനങ്ങളിൽ 2 മാനക്കേട് ഭവിച്ചവർ 3 ആയുധധാരികൾ

താസ്വപത്യാന്യജനയദാത്മതുല്യാനി സർവ്വതഃ
ഏകൈകസ്യാം ദശ ദശ പ്രകൃതേർവ്വിബുഭൂഷയാ. 9
കാലമാഗധസാല്വാദീനനീകൈ രുന്ധതഃ പുരം
അജീഘനൽ സ്വയം ദിവ്യം സ്വപുംസാം തേജ ആദിശൽ. 10
ശംബരം ദ്വിവിദം ബാണം മുരം ബല്വലമേവ ച
അന്യാംശ്ച ദന്തവക്ത്രാദീനവധീൽ കാംശ്ച ഘാതയൽ. 11
അഥ തേ ഭ്രാതൃപുത്രാണാം പക്ഷയോഃ പതിതാന്നൃപാൻ
ചചാല ഭൂഃ കുരുക്ഷേത്രം യേഷാമാപതതാം ബലൈഃ 12

സകർണ്ണദുശ്ശാസനസൌബലാനാം
കുമന്ത്രപാകേന ഹതശ്രിയായുഷം
സുയോധനം സാനുചരം ശയാനം
ഭഗ്നോരുമുർവ്യാം ന നനന്ദ പശ്യൻ. 13

കിയാൻ ഭുവോഽയം ക്ഷപിതോരുഭാരോ
യദ്ദ്രോണഭീഷ്മാർജ്ജുനഭീമമൂലൈഃ
അഷ്ടാദശാക്ഷൌഹിണികോ മദംശൈ-
രാസ്തേ ബലം ദുർവ്വിഷഹം യദൂനാം. 14
മിഥോ യദൈഷാം ഭവിതാ വിവാദോ
മധ്വാമദാതാമ്രവിലോചനാനാം
നൈഷാം വധോപായ ഇയാനതോഽന്യോ
മയ്യുദ്യതേഽന്തർദ്ധതേ സ്വയം സ്മ. 15

ഏവം സഞ്ചിന്ത്യ ഭഗവാൻ സ്വരാജ്യേ സ്ഥാപ്യ ധർമ്മജം
നന്ദയാമാസ സുഹൃദസ്സാധൂനാം വർത്മ ദർശയൻ. 16
ഉത്തരായാം ധൃതഃ പൂരോർവ്വംശസ്സാധ്വഭിമന്യുനാ
സ വൈ ദ്രൌണ്യസ്ത്രസംഛിന്നഃ പുനർഭഗവതാ ധൃതഃ 17
അയാജയദ്ധർമ്മസുതമശ്വമേധൈസ്ത്രിഭിർവ്വിഭുഃ
സോഽപി ക്ഷ്മാമനുജൈ രക്ഷൻ രേമേ കൃഷ്ണമനുവ്രതഃ 18
ഭഗവാനപി വിശ്വാത്മാ ലോകവേദപഥാനുഗഃ
കാമാൻ സിഷേവേ ദ്വാർവ്വത്യാമസക്തസ്സാംഖ്യമാസ്ഥിതഃ 19
സ്നിഗ്ദ്ധസ്മിതാവലോകേന വാചാ പീയൂഷകല്പയാ
ചരിത്രേണാനവദ്യേന ശ്രീനികേതേന ചാത്മനാ. 20
ഇമം ലോകമമും ചൈവ രമയൻ സുതരാം യദൂൻ
രേമേ ക്ഷണദയാ ദത്തക്ഷണസ്ത്രീക്ഷണസൌഹൃദഃ 21
തസ്യൈവം രമമാണസ്യ സംവത്സരഗണാൻ ബഹൂൻ
ഗൃഹമേധേഷു യോഗേഷു വിരാഗസ്സമജായത. 22
ദൈവാധീനേഷു കാമേഷു ദൈവാധീനഃ സ്വയം പുമാൻ
കോ വിസ്രംഭേത യോഗേന യോഗേശ്വരമനുവ്രതഃ 23
പുര്യാം കദാചിൽ ക്രീഡദ്ഭിര്യദുഭോജകുമാരകൈഃ
കോപിതാ മുനയഃ ശേപുർഭഗവന്മതകോവിദാഃ 24
തതഃ കതിപയൈർമ്മാസൈർവൃഷ്ണിഭോജാന്ധകാദയഃ
യയുഃ പ്രഭാസം സംഹൃഷ്ടാ രഥൈർദേവവിമോഹിതാഃ 25
തത്ര സ്നാത്വാ പിതൄൻ ദേവാനൃഷീംശ്ചൈവ തദംഭസാ
തർപ്പയിത്വാഥ വിപ്രേഭ്യോ ഗാവോ ബഹുഗുണാ ദദുഃ 26
ഹിരണ്യം രജതം ശയ്യാവാസാംസ്യജിനകംബളാൻ
യാനം രഥാനിഭാൻ കന്യാ ധരാം വൃത്തികരീമപി. 27
അന്നം ചോരുരസം തേഭ്യോ ദത്വാ ഭഗവദർപ്പണം
ഗോവിപ്രാർത്ഥാസവഃ ശൂരാഃ പ്രണേമുർഭുവി മൂർദ്ധഭിഃ 28

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ**
**വിദുരോദ്ധവസംവാദേ തൃതീയോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 1308 തൃതീയസ്കന്ധേ ശ്ലോകാഃ 107**

---

## ചതുർത്ഥോഽധ്യായഃ

**ഉദ്ധവ ഉവാച**

അഥ തേ തദനുജ്ഞാതാ ഭുക്ത്വാ പീത്വാ ച വാരുണീം
തയാ വിഭ്രംശിതജ്ഞാനാ ദുരുക്തൈർമ്മർമ്മ പസ്പൃശുഃ 1

മായാവിവിധതകാട്ടാൻ കൊതിച്ചോരു
ജായയിൽപ്പുത്രരെന്നകണക്കിനു
തന്നോടുതുല്യരായ്ത്തന്നെ ജനിപ്പിച്ചു
നന്ദനന്മാരെയെല്ലാരിലും നന്ദജൻ. 9
തൻപുരം കാലജരാസന്ധശാല്വാദി-
ദാംഭികർവമ്പിച്ച സേനയുമായ് വന്നു
രോധിക്കവേ, ദിവ്യശക്തി നൽകിബ്ഭക്ത-
യൂഥത്തിനാലൊടുക്കിച്ചിതൊന്നോടെ താൻ. 10
ശംബരൻ, ബലവലൻ, ബാണൻ, ദ്വിവിദാഖ്യ-
നമ്മുരൻതൊട്ടദുഷ്ടാസുരന്മാരെയും
അന്യരാംദന്തവക്ത്രാദ്യരെയും സ്വയം
കൊന്നും വധിപ്പിച്ചുമാകെമുടിച്ചിതു. 11
തുംഗമാമാരുടെ സേനയാലക്കുരു-
സംഗരഭൂമിയധികം ചലിച്ചുവോ
താവകസോദരനന്ദനപക്ഷത്തു
താവുമുന്നതരാമന്യനൃപന്മാരെയും
തന്നുടെശക്തികലർന്നോരെതിർപക്ഷ-
സൈന്യങ്ങളെക്കൊണ്ടു കൊല്ലിച്ചു കേശവൻ. 12
കർണ്ണശകുനിദുശ്ശാസനമുഖ്യരാം
[1] കർണ്ണേജപരുടെ മന്ത്രഫലമായി
ആയുസ്സുമർത്ഥവുമന്യമാം സർവ്വവും
പോയ ത്തുടയിലടിയേററവശനായ്
വീണുകിടന്നിട്ടും ദുര്യോധനനേയും
പ്രാണൻവെടിഞ്ഞോരനുചരന്മാരെയും
കണ്ടിട്ടുമേതുമേ സന്തുഷ്ടനായീല
കൊണ്ടൽനേർവർണ്ണനാം നന്ദകിശോരകൻ. 13
"ഇത്രയുംകൊണ്ടെടാന്തമായില്ല ഭൂഭാര-
മെത്രയോതുച്ഛമായേ തുലഞ്ഞിട്ടുള്ളു
ദ്രോണഭീഷ്മാർജ്ജുനഭീമാദിമൂലമാം
ക്ഷോണീഭരവും കുറഞ്ഞില്ലലേശവും
എന്നംശജരാം യദുക്കൾ തൻദുസ്സഹ-
സൈന്യവുംകൂടി നശിക്കിലേപററിട്ടു. 14
മദ്യലഹരിയാൽക്കൺചുവപ്പിച്ചതി-
ക്രുദ്ധരായ്ശണ്ഠ വർദ്ധിച്ചുപരസ്പരം
കത്തിയാൽ കുത്തിത്തുലയട്ടെയാദവ-
രുദ്യമിപ്പേനതിനില്ല വേറേ വഴി." 15
ഇത്ഥം നിരൂപിച്ചു ധർമ്മജന്മാവിനെ
പൃഥ്വിക്കധിപതിയാക്കിവാഴിച്ചഥ
സാധുമാർഗ്ഗം പ്രദർശിപ്പിച്ചു തോഴരെ
പ്രീതരാക്കീഭഗവാൻ മധുസൂദനൻ. 16
പിന്നെയഞ്ഞുത്തരതന്നിലൂടെയഭി-
മന്യുവാൽപ്പൂരുവംശം നിലനിർത്തുവാൻ
ദ്രോണജാസ്ത്രാഹതമഗ്ഗർഭമക്ഷണം
ത്രാണനംചെയ്തീടിനാനിക്കൃപാനിധി. 17
മൂന്നശ്വമേധമദ്ധർമ്മജനെക്കൊണ്ടു
പിന്നെനടത്തിച്ചു ഭാഗ്യയായീ വിഭു
മാധവമാർഗ്ഗാനുസാരിയാമന്നൃപൻ
സോദരന്മാരൊത്തു രാജ്യംഭരിച്ചിതു. 18
വിശ്വപത്തിനാത്മാവു ലോക[2]ശാസ്ത്രാനുഗ-
നച്യുതനുത്കൃഷ്ടസാംഖ്യമാർഗ്ഗസ്ഥിതൻ
ദ്വാരവതിപുക്കനാസക്തനായ്ത്തന്നെ
ഭൂരിഭോഗങ്ങൾ ഭുജിച്ചുവാണീടിനാൻ. 19
ചാരുസ്മിതക്ഷണം പീയൂഷതുല്യവാ-
ക്കാരോമലാതനു, ചാരിത്രമാദിയാൽ
തന്നാഗമനം പ്രതീക്ഷിച്ചിരുന്നോരു
സുന്ദരാംഗീനിവഹത്തെയുമാവിധം
ചാലേയിഹ പരലോകത്തെയും യദു-
ജാലത്തെയും രമിപ്പിച്ചു രമിച്ചിതേ. 20-21
ഏറിയവത്സരമേവം രമിക്കവേ
ശൌരിഭഗവാൻ വിരക്തനായാനതിൽ. 22
ഭോഗപദാർത്ഥങ്ങൾ ദൈവവശത്തിലെ-
ന്നാകയാൽഭോഗിയും ദൈവതാധീനനാം
യോഗേശ്വരനെയനുസരിച്ചീടുവോൻ
രാഗമാർന്നീടാവിഷയസുഖങ്ങളിൽ. 23
ലീലാരസത്തിൽ മുഴുകിയദുഭോജ-
ബാലരൊരുനാൾ ഹരിഹിതവിജ്ഞരാം
മാമുനിമാരെക്കുപിതരാക്കീടിനാ-
രാമഹാത്മാക്കളവരെശ്ശപിച്ചിതു 24
ഈവിധം മാസം കുറേക്കഴിഞ്ഞീടവേ
ദൈവവിമോഹിതർ വൃഷ്ണിഭോജാന്ധകർ
હൃഷ്ടരായ്ത്തേരുകളേറി പ്രഭാസമാം
ശ്രേഷ്ഠതീർത്ഥസ്ഥലത്തെത്തിനാരത്യരം! 25
സ്നാനംകഴിച്ചുടൻ തജ്ജലത്താൽപിതൃ-
വാനവരെയുമൃഷിവരന്മാരെയും
തർപ്പണംചെയ്തു ഗുണഗണയുക്തമാം
നൽപശുരാശിയെ വിപ്രർക്കുനൽകിനാർ. 26
ഭൂദേവഗോപാലനത്തിനുടലാന്ന
യാദവന്മാരഥപൊന്നും രജതവും
നാനാജിനവസ്ത്രകംബളശയ്യക-
ളാനതേർതൊട്ടുള്ള യാനഗണങ്ങളും
നല്ലവിളഭൂമി കന്യകൾചൊന്നമെ-
ന്നെല്ലാം ഭഗവത്പ്രസാദനവാഞ്ഛയാൽ
ദാനമായ് ബ്രാഹ്മണർക്കേകി,യദ്ദിവ്യരെ
വീണ്ടടൻ ദണ്ഡനമസ്കൃതിചെയ്തിതു. 27-28

---

# അദ്ധ്യായം 4.

ഉദ്ധവൻ പറഞ്ഞു

ആരണാനുജ്ഞയോടുണ്ണുകഴിച്ചവർ
വാരുണിപാനവുംചെയ്തു ധാരാളമായ്
ബോധംനശിച്ചു ദുർവാക്യങ്ങളന്യോന്യ-
മോതിമർമ്മങ്ങളെ ബ്ഭേദനംചെയ്തിതു. 1

---

1 ചെവിയിൽ മന്ത്രിക്കുന്നവൻ 2 ശാസ്ത്രത്തിലും വേദത്തിലുമുള്ള മാർഗ്ഗത്തെ അനുസരിക്കുന്നവൻ

തേഷാം മൈരേയദോഷേണ വിഷമീകൃതചേതസാം
നിമ്ലോചതി രവാവാസീദ്വേണൂനാമിവ മർദ്ദനം. 2
ഭഗവാൻ സ്വാത്മമായായാ ഗതിം താമവലോക്യ സഃ
സരസ്വതീമുപസ്പൃശ്യ വൃക്ഷമൂലമുപാവിശൽ. 3
അഹം ചോക്തോ ഭഗവതാ പ്രപന്നാർത്തിഹരേണ ഹി
ബദരീം ത്വം പ്രയാഹീതി സ്വകുലം സംജിഹീർഷുണാ. 4
അഥാപി തദഭിപ്രേതം ജാനന്നഹമരിന്ദമ!
പൃഷ്ഠതോഽന്വഗമം ഭർത്തുഃ പാദവിശ്ലേഷണാക്ഷമഃ 5
അദ്രാക്ഷമേകമാസീനം വിചിന്വൻ ദയിതം പതിം
ശ്രീനികേതം സരസ്വത്യാം കൃതകേതമകേതനം. 6
ശ്യാമാവദാതം വിരജം പ്രശാന്താരുണലോചനം
ദോർഭിശ്ചതുർഭിർവ്വിദിതം പീതകൗശാംബരേണ ച. 7
വാമ ഊരാവധിശ്രിത്യ ദക്ഷിണാംഘ്രിസരോരുഹം
അപാശ്രിതാർഭകാശ്വത്ഥമകൃശം ത്യക്തപിപ്പലം. 8
തസ്മിൻ മഹാഭാഗവതോ ദ്വൈപായനസുഹൃൽസഖാ
ലോകാനനുചരൻ സിദ്ധ ആസസാദ യദൃച്ഛയാ. 9

തസ്യാനുരക്തസ്യ മുനേർമ്മുകുന്ദഃ
പ്രമോദഭാരാനതകന്ധരസ്യ
ആശൃണ്വതോ മാമനുരാഗഹാസ-
സമീക്ഷയാ വിശ്രമയന്നുവാച. 10
വേദാഹമന്തർമ്മനസീപ്സിതം തേ
ദദാമി യത്തദ്ദുരവാപമന്യൈഃ
സത്രേ പുരാ വിശ്വസൃജാം വസൂനാം
മത്സിദ്ധികാമേന വസോ ത്വയേഷ്ടഃ 11
സ ഏഷ ഭാവശ്ചരമോ ഭവാനാ-
മാസാദിതസ്തേ മദനുഗ്രഹോ യൽ
യന്മാം നൃലോകാൻ രഹ ഉത്സൃജന്തം
ദിഷ്ട്യാ ദദൃശ്വാൻ വിശദാനുവൃത്ത്യാ. 12
പുരാ മയാ പ്രോക്തമജായ നാഭ്യേ
പത്മേ നിഷണ്ണായ മമാദിസർഗ്ഗേ
ജ്ഞാനം പരം മന്മഹിമാവഭാസം
യൽസൂരയോ ഭാഗവതം വദന്തി. 13
ഇത്യാദൃതോക്തഃ പരമസ്യ പുംസഃ
പ്രതിക്ഷണാനുഗ്രഹഭാജനോഽഹം
സ്നേഹോത്ഥരോമാ സ്ഖലിതാക്ഷരസ്തം
മുഞ്ചൻ ശുചഃ പ്രാഞ്ജലിരാബഭാഷേ. 14
കോ ന്വീശ തേ പാദസരോജഭാജാം
സുദുർല്ലഭോഽർത്ഥേഷു ചതുർഷ്വപീഹ
തഥാപി നാഹം പ്രവൃണോമി ഭൂമൻ
ഭവൽപദാംഭോജനിഷേവണോത്സുകഃ 15
കർമ്മാണ്യനീഹസ്യ ഭവോഽഭവസ്യ തേ
ദുർഗ്ഗാശ്രയോഽഥാരിഭയാൽ പലായനം
കാലാത്മനോ യത് പ്രമദായുതാശ്രയഃ
സ്വാത്മൻ രതേഃ ഖിദ്യതി ധീർവ്വിദാമിഹ. 16
മന്ത്രേഷു മാം വാ ഉപഹൂയ യത്ത്വ-
മകുണ്ഠിതാഖണ്ഡസദാത്മബോധഃ
പൃച്ഛേഃ പ്രഭോ മുഗ്ദ്ധ ഇവാപ്രമത്ത-
സ്തന്നോ മനോ മോഹയതീവ ദേവ. 17
ജ്ഞാനം പരം സ്വാത്മരഹഃപ്രകാശം
പ്രോവാച കസ്മൈ ഭഗവാൻ സമഗ്രം
അപി ക്ഷമം നോ ഗ്രഹണായ ഭർത്ത-
ർവ്വദാഞ്ജസാ യദ്വൃജിനം തരേമ. 18
ഇത്യാവേദിതഹാർദ്ദായ മഹ്യം സ ഭഗവാൻ പരഃ
ആദിദേശാരവിന്ദാക്ഷ ആത്മനഃ പരമാം സ്ഥിതിം. 19
സ ഏവമാരാധിതപാദതീർത്ഥാ-
ദധീതതത്ത്വാത്മവിബോധമാർഗ്ഗഃ
പ്രണമ്യ പാദൗ പരിവൃത്യ ദേവ-
മിഹാഗതോഽഹം വിരഹാതുരാത്മാ. 20
സോഽഹം തദ്ദർശനാഹ്ലാദവിയോഗാർത്തിയുതഃ പ്രഭോഃ
ഗമിഷ്യേ ദയിതം തസ്യ ബദര്യാശ്രമമണ്ഡലം. 21
യത്ര നാരായണോ ദേവോ നരശ്ച ഭഗവാനൃഷിഃ
മൃദു തീവ്രം തപോ ദീർഘം തേപാതേ ലോകഭാവനൗ. 22

മദ്യമദംനിമിത്തം കലുഷീകൃത-
ചിത്തരവർക്കിനനസ്തമിച്ചീടവേ,
വേണുനിരസ്സു പരസ്പരമെന്നപോൽ,
നാനാവിധം സംഭവിച്ചുസംഘട്ടനം. 2
തന്മായതൻഗതികണ്ടു തോഷിച്ചിതു
ചിന്മൂർത്തിയാമബ്ഭഗവാൻ ജനാർദ്ദനൻ
എത്തിസരസ്വതീതീരത്തുപസ്പർശ-
ശുദ്ധനായ്ച്ചെന്നൊരാൽച്ചോട്ടിലിരുന്നിതു. 3
തൻകുലനാശത്തിനുന്നവോ,നാശ്രിത-
സങ്കടംതീർത്തുപാലിപ്പോൻ, ദയാപരൻ,
എന്നോടുനീബദര്യാശ്രമത്തിൽപ്പോക-
യെന്നുചൊന്നാൻദ്വാരകയിൽ വെച്ചാവിഭു 4
എന്നെയകററുവാൻചൊന്ന വാക്കിന്നെഴ-
മുന്നമെന്തെന്നു മനസ്സിലാക്കീട്ടുടൻ
നന്ദജപാദാംബുജം വിട്ടുപോവതിൽ
ഖിന്നതയോടു പിന്നാലെചെന്നീടിനേൻ. 5
പ്രേമധാമം,ശ്രീനിവാസൻ, സ്വയാശ്രയൻ,
മാമകസ്വാമിയെങ്ങെന്നു തിരഞ്ഞുഞാൻ
ചെന്നുസരസ്വതീതീരത്ത്[1]ഗേഹന-
ദ്ധന്യനൊററയ്ക്കങ്ങിരിപ്പതുകണ്ടിതു 6
ശ്യാമളവർണ്ണനായ്, ശാന്താരുണാക്ഷനായ്,
ശ്രീമച്ചതുഷ്പാണിയായ്, പീതവസ്ത്രനായ്,
രാജസാപേതനായ്, സാത്ത്വികമൂർത്തിയായ്,
തേജോമയനായിരുന്നാൻ പരാവരൻ 7
നേരേയിടത്തു തുടമേൽവലത്തുകാൽ-
ത്താരേററിവെച്ചിട്ടു[2]കൃശനകർമ്മകൻ
വിശേശ്വരൻ സമീപസ്ഥിതമായുള്ളൊ-
രശ്വസ്ഥദാരുവിൽച്ചാരിയിരുന്നിതേ. 8
ലോകമെങ്ങും ക്രമാൽച്ചുററിച്ചരിച്ചിട്ടും
ഭാഗവതൻ ബാദരായണസ്നേഹിതൻ
മൈത്രേയമാമുനിശ്രേഷ്ഠൻപൊടുന്നനെ-
യെത്തീടിനാനസ്ഥലത്തു കുതൂഹലാ! 9
കൃഷ്ണഭഗവാൻെറ സന്ദർശനത്തിനാൽ
ഹൃഷ്ടസന്തോഷഭരാനതഗ്രീവനാം
ആ മുനികേൾക്കെയെൻ യാത്രാക്രമംപോക്ക-
മാമട്ടിലിങ്ങനെ ചൊല്ലിനാൻ ശ്രീഹരി. 10
നിന്നുള്ളിലാളുമഭിലാഷമെന്തെന്നു
നന്നായറിഞ്ഞിരിക്കുന്നുഞാനുദ്ധവാ!
എന്നൈക്യമാശിച്ചു വിശ്വസൃഷ്ടാക്കളാം
ധന്യവസുക്കൾതൻസത്രത്തിൽ നീവസോ!
മുന്നേയജിച്ചതതിനാൽ നിനക്കുഞാ-
നന്യർക്കലഭ്യമതുതാൻ തരുന്നിതു 11
ജന്മം നിനക്കിനിയുണ്ടാകയില്ലഞാ-
നിമ്മർത്ത്യലോകം വെടിയുന്നവേളയിൽ
ഭക്തിദാർഢ്യം വെളിവാക്കി,യെൻദർശനം
സിദ്ധിച്ചതോർക്കിൽ മഹാഭാഗ്യമല്ലയോ? 12

സൃഷ്ടിക്കുമുന്നമെൻനാഭിപത്മസ്ഥനാം
സ്രഷ്ടാവിനോടെൻമഹത്വം സ്മരിച്ചിട്ടും
ഭാഗവതജ്ഞാനമോതീടിനേനിപ്പോ-
ഴേകിടാമങ്ങേയ്ക്കുമായതുതന്നെ ഞാൻ.” 13
അപ്പരാനീദൃശമാദൃതവാക്കുകൾ
കല്പിക്കവേ, തദനുഗ്രഹപാത്രമാം
ഇപ്പാവമുൾപൂവൊതുങ്ങാത്ത സൗഹൃദ-
വായ്പിനാൽ രോമാഞ്ചിതാംഗൻ കരംകൂപ്പി
ബാഷ്പം തുരുതുരെത്തൂവിസ്സഗദ്ഗദ-
മിപ്രകാരം ഭഗവാനോടുണർത്തിനേൻ:- 14
“നാലുവിധപുരുഷാർത്ഥങ്ങളും തവ
കാലിണകൂപ്പുവോർക്കാശു സിദ്ധിക്കിലും
ത്വത്പദാംഭോജസേവാരതനാമെനി-
ക്കിപ്പോളതെന്നിയേ വേണ്ടമറെറാന്നുമേ! 15
കർത്തൃത്വമററഭവാൻെറ കർമ്മങ്ങളും
പേർത്തുമജനാംഭവാൻെറ ജന്മങ്ങളും
കാലരൂപൻ തിരുമേനിയരിഭീതി-
മൂലം ചിലപ്പോൾ പലായനം ചെയ്‌വതും
സ്വസ്വരൂപസ്ഥിതനാം ഭവാൻ സ്ത്രീകളി-
ലുത്സുകനായിട്ടവരെ വരിപ്പതും
പാർത്തുനോക്കീടുകിൽത്തത്ത്വജ്ഞസത്തമ-
ബുദ്ധിയും നിശ്ചയമെന്യേ കുഴങ്ങിടും. 16
ഏതിലുമെത്തും പരിപൂർണ്ണപക്വമാം
ബോധമിയന്നഭവാൻ ചിലസന്ധിയിൽ
എന്നെവിളിച്ചു സന്ദേഹങ്ങൾ ചോദിക്ക-
യെന്നനാട്യം മതിമോഹമേകുന്നുമേ. 17
ആത്മരഹസ്യം വെളിവാക്കിടും ജ്ഞാന-
മാത്മഭൂവോടങ്ങരുൾചെയ്തതില്ലയോ
ഞങ്ങളുമായതറിയുവാൻ യോഗ്യരെ-
ന്നങ്ങേയ്ക്കുതോന്നുകിൽച്ചൊല്ലിത്തരേണമേ
ശങ്കയില്ലായതുകൊണ്ടു താൻ ഞങ്ങളും
സങ്കടവകടൽ തൻകരയേറിടാം.” 18
ഏവം തുറന്നഭിപ്രായം കഥിക്കവേ
ദേവനാത്മാവിൻ രഹസ്യമോതീടിനാൻ. 19
ഈവിധം പൂജിതപാവനപാദനാം
ദേവനിൽനിന്നാത്മബോധം ഗ്രഹിച്ചുടൻ
തത്പദപത്മം പ്രദക്ഷിണം വെച്ചു ഞാൻ
ക്ലിപ്തവിരഹാർത്തനായിവിടെത്തിനേൻ. 20
ഗോവിന്ദദർശനാമോദഭരത്തൊടു-
മാവിശ്വമൂർത്തിപിരിഞ്ഞ ദുഃഖത്തൊടും
വിശ്രുതമായ്ത്തത്പ്രിയതമമാം ബദ-
ര്യാശ്രമത്തിങ്കലേക്കാശുപോകുന്നു ഞാൻ. 21
നാരായണനരന്മാരായനുഗ്രഹം
പാരിനരുളാനൃഷിയാം പരാവരൻ
കായംധരിച്ചു മൃദുതീവ്രദീർഘങ്ങ-
ളായതപസ്സാചരിച്ചങ്ങിരിപ്പതേ. 22

[1] ഗേഹമില്ലാത്തവൻ    [2] കൃശനല്ലാത്തവൻ, കർമ്മമില്ലാത്തവൻ

ശ്രീശുക ഉവാചഃ

ഇത്യുദ്ധവാദുപാകർണ്യ സുഹൃദാം ദുസ്സഹം വധം
ജ്ഞാനേനാശമയൽ ക്ഷത്താ ശോകമുൽപതിതം ബുധഃ 23
സ തം മഹാഭാഗവതം വ്രജന്തം കൌരവഷർഭഃ
വിസ്രംഭാദഭ്യധത്തേദം മുഖ്യം കൃഷ്ണപരിഗ്രഹേ. 24

വിദുര ഉവാച

ജ്ഞാനം പരം സ്വാത്മരഹഃപ്രകാശം
യദാഹ യോഗേശ്വര ഈശ്വരസ്തേ
വക്തും ഭവാന്നോഽർഹതി യദ്ധി വിഷ്ണോർ-
ഭൃത്യാഃ സ്വഭൃത്യാർത്ഥകൃതശ്ചരന്തി. 25

ഉദ്ധവ ഉവാച

നനു തേ തത്വ സംരാധ്യ ഋഷിഃ കൌഷാരവോഽന്തി മേ
സാക്ഷാൽ ഭഗവതാദിഷ്ടോ മർത്ത്യലോകം ജിഹാസതാ. 26

ശ്രീശുക ഉവാച

ഇതി സഹ വിദുരേണ വിശ്വമൂർത്തേർ-
ഗ്ഗുണകഥയാ സുധയാ പ്ലാവിതോരുതാപഃ
ക്ഷണമിവ പുളിനേ യമസ്വസുസ്താം
സമുഷിത ഔപഗവിർന്നിശാം തതോഽഗാൽ. 27

രാജോവാച

നിധനമുപഗതേഷു വൃഷ്ണിഭോജേ-
ഷ്വധിരഥയൂഥപയൂഥപേഷു മുഖ്യഃ
സ തു കഥമവശിഷ്ട ഉദ്ധവോ യ-
ദ്ധരിരപി തത്ത്യജ ആകൃതിം ത്ര്യധീശഃ 28

ശ്രീശുക ഉവാച

ബ്രഹ്മശാപാപദേശേന കാലേനാമോഘവാഞ്ഛിതഃ
സംഹൃത്യ സ്വകുലം നൂനം ത്യക്ഷ്യൻ ദേഹമചിന്തയൽ. 29
അസ്മാല്ലോകാദുപരതേ മയി ജ്ഞാനം മദാശ്രയം
അർഹത്യുദ്ധവ ഏവാദ്ധാ സംപ്രത്യാത്മവതാം വരഃ 30
നോദ്ധവോഽണ്വപി മന്ന്യൂനോ യദ്ഗുണൈർന്നാർദിതഃ പ്രഭുഃ
അതോ മദ്വയുനം ലോകം ഗ്രാഹയന്നിഹ തിഷ്ഠതു. 31
ഏവം ത്രിലോകഗുരുണാ സംദിഷ്ടശ്ശബ്ദയോനിനാ
ബദര്യാശ്രമമാസാദ്യ ഹരിമീജേ സമാധിനാ. 32
വിദുരോഽപ്യുദ്ധവാച്ഛ്രുത്വാ കൃഷ്ണസ്യ പരമാത്മനഃ
ക്രീഡയോപാത്തദേഹസ്യ കർമ്മാണി ശ്ലാഘിതാനി ച. 33
ദേഹന്യാസം ച തസ്യൈവം ധീരാണാം ധൈര്യവർദ്ധനം
അന്യേഷാം ദുഷ്കരതരം പശൂനാം വിക്ലബാത്മനാം. 34
ആത്മാനം ച കുരുശ്രേഷ്ഠ! കൃഷ്ണേന മനസേക്ഷിതം
ധ്യായൻ ഗതേ ഭാഗവതേ രുരോദ പ്രേമവിഹ്വലഃ 35
കാളിന്ദ്യാഃ കതിഭിസ്സിദ്ധ അഹോഭിർഭരതർഷഭഃ
പ്രാപദ്യത സ്വസ്സരിതം യത്ര മിത്രാസുതോ മുനിഃ 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
വിദുരോദ്ധവസംവാദേ ചതുർത്ഥോഽദ്ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1344 തൃതീയസ്കന്ധേ ശ്ലോകാഃ 143

---

## പഞ്ചമോഽധ്യായഃ

ശ്രീശുക ഉവാച

ദ്വാരി ദ്യുനദ്യാ ഋഷഭഃ കുരൂണാം
മൈത്രേയമാസീനമഗാധബോധം
ക്ഷത്തോപസൃത്യാച്യുതഭാവശുദ്ധഃ
പപ്രച്ഛ സൌശീല്യഗുണാഭിതൃപ്തഃ 1

സുഖായ കർമ്മാണി കരോതി ലോകോ
ന തൈഃ സുഖം വാന്യദുപാരമം വാ
വിന്ദേത ഭൂയസ്തത ഏവ ദുഃഖം
യദത്ര യുക്തം ഭഗവാൻ വദേന്നഃ 2

ശ്രീശുകൻ പറഞ്ഞു

ഉദ്ധവൻതന്നിൽനിന്നേററമസഹ്യമാം
മിത്രവംശത്തിൻ വധവാർത്തകേൾക്കവേ
അത്തലുണ്ടായതുവിദ്വാൻവിദുരനും
തത്ത്വവിചാരത്തിനാലൊഴിവാക്കിനാൻ. 23

ഭാഗവതാഗ്ര്യനായ് ശ്രീകൃഷ്ണ [1] ഭക്തപ്ര-
വേകനാമുദ്ധവൻ പോകാൻ തുടങ്ങവേ
അത്യന്തവിശ്വാസമുള്ളതുമൂലമായ്
ക്ഷത്താവവനോട്ടു ചൊല്ലിനാനീവിധം. 24

വിദുരൻ പറഞ്ഞു

ആത്മരഹസ്യം വെളിപ്പെട്ടുത്തും പര-
മാത്മതത്ത്വം തവ യോഗേശനീശ്വരൻ
ചൊന്നതെന്നോടരുളേണം, ഹരിഭക്ത-
രെന്നും സ്വഭൃത്യഹിതകരരല്ലയോ? 25

ഉദ്ധവൻ പറഞ്ഞു

മർത്ത്യലോകത്തെ ത്യജിപ്പാനൊരുച്ചോരു
ദൈത്യാരി,യെന്നന്തികത്തിലിരുന്നിട്ടു
മൈത്രേയമാമുനിയോട്ടു കല്പിച്ചിതു
തത്ത്വോപദേശമങ്ങേക്കരുളീട്ടുവാൻ 26

ശ്രീശുകൻ പറഞ്ഞു

ഉദ്ധവരേവം ഭഗവത്കഥാമൃതം
ക്ഷത്താവുമൊത്താന്നവിടെയ ക്ലിഷ്ടനായ്
ആരാവുപോക്കിക്ഷണസമം രാവിലെ
നേരേ ബദര്യാശ്രമത്തിനുപോയിതു. 27

രാജാവു പറഞ്ഞു

വീരരും സേനാപതികൾതൻനായക-
ന്മാരുമായുള്ള യദുഭോജവൃന്ദവും
ലോകത്രയേശൻ ഹരിയും ധരവിട്ടു-
പോകവേയുദ്ധവൻ ശേഷിച്ചതെങ്ങിനെ? 28

ശ്രീശുകൻ പറഞ്ഞു

[2] ഭൂസുരശാപചരലകാലശക്തിയാ-
ലാശ്രുതൻവംശംമുടിച്ചു ശരീരവും
തള്ളുവാനിച്ഛിച്ചു സത്യസങ്കല്പനാം
മല്ലാരിയീവിധം ചിന്തിച്ചു ഭൂപതേ! 29

ജ്ഞാനിമ്മഹിവിട്ടുന്നേരം മദീയമാം
ജ്ഞാനം പരത്താനൊരാൾവേണമൂഴിയിൽ
ഉദ്ധവനെപ്പോലെയാത്മസാക്ഷാൽകൃതി-
സിദ്ധിച്ച മർത്ത്യനെ മററുകാണ്മീലഞാൻ. 30

എന്നിലുമുദ്ധവൻ മോശമല്ലൊട്ടു,മ-
ദ്ധന്യൻ ഗുണങ്ങളാലൊന്നിട്ടുന്നില്ലുഴൽ
മാമകജ്ഞാനമീലോകക്കു നല്കിയി-
ബ്ഭൂമിയിൽത്തന്നെവസിക്കട്ടെയമ്മഹാൻ! 31

[3] വേദനിദാനനാം ലോകഗുരുവിൻെറ-
യാദേശമപ്പടിയാദരിച്ചുദ്ധവൻ
സ്വച്ഛമായീട്ടും ബദര്യാശ്രമമെത്തി-
യച്ചിച്ചിതച്യുതൻതന്നെസ്സമാധിയാൽ. 32

ലീലയായ്ദേഹം ധരിച്ചഭഗവാൻെറ
പേലവകർമ്മങ്ങളേയുമതേവിധം
ധീരർക്കധൈര്യാവഹമായ് പശുപ്രായ-
പൂരുഷന്മാർക്കതിദുഷ്കരമായിട്ടും
തത്തനുത്യാഗവുമുദ്ധവരോടറി-
ഞ്ഞുത്തമൻക്ഷത്താവു കൃഷ്ണനുതന്നിലെ
രാഗവായ്പുള്ളിൽ സ്മരിച്ചുകൊണ്ടുദ്ധവർ
പോകവേ വിഹ്വലനായ്ക്കരഞ്ഞീടിനാൻ. 33–35

സിദ്ധനാമബ്ഭരതർഷഭൻ പിന്നീട്ടു
തത്സ്ഥലംവിട്ടു കുറച്ചുനാൾക്കുള്ളിലായ്
മൈത്രേയമാമുനിശ്രേഷ്ഠൻ വസിച്ചിട്ടും
ശുദ്ധമാം ഗംഗാനദീതീരമെത്തിനാൻ. 36

---

# അദ്ധ്യായം 5

ശ്രീശുകൻ പറഞ്ഞു

അച്യുതഭാവസംശുദ്ധനാം കൌരവൻ
നിശ്ചലജ്ഞാനിയാമമ്മഹർഷീന്ദ്രൻെറ
ചാരത്തുചെന്നു തച്ഛീലഗുണാദിക-
ണ്ടേറെത്തെളിഞ്ഞീവിധം കഥിച്ചീടിനാൻ 1

ലോകംസുഖത്തിനായ്ച്ചെയ്യുന്നകർമ്മങ്ങൾ,
പൂകുന്നതില്ല സുഖമെന്നതല്ലഹോ!
അക്കർമ്മകാരണമായജ്ജനാവലി
ദുഃഖമനുഭവിക്കുന്നതായ്ക്കാൺമൂനാം
ആകയാലങ്ങു തങ്ങൾക്കരുളേണമീ-
ലോകത്തുശോകനിർമ്മുക്തമാം പദ്ധതി. 2

---

1 ക്ഷേത്രശ്രേഷ്ഠൻ 2 ഭൂസുരശാപമാകുന്ന വ്യാജരൂപത്തിലുള്ള ശക്തി 3 വേദത്തിൻ കാരണമായവൻ

ജനസ്യ കൃഷ്ണാദ്വിമുഖസ്യ ദൈവാ-
ദധർമ്മശീലസ്യ സുദുഃഖിതസ്യ
അനുഗ്രഹായേഹ ചരന്തി നൂനം
ഭൂതാനി ഭവ്യാനി ജനാർദ്ദനസ്യ. 3

തത്സാധുവര്യാദിശ വർത്മ ശം ന-
സ്സംരാധിതോ ഭഗവാൻ യേന പുംസാം
ഹൃദി സ്ഥിതോ യച്ഛതി ഭക്തിപൂതേ
ജ്ഞാനം സ തത്ത്വാധിഗമം പുരാണം. 4

കരോതി കർമ്മാണി കൃതാവതാരോ
യാന്യാത്മതന്ത്രോ ഭഗവാംസ്ത്ര്യധീശഃ
യഥാ സസർജ്ജാഗ്ര ഇദം നിരീഹ-
സ്സംസ്ഥാപ്യ വൃത്തിം ജഗതോ വിധത്തേഃ 5

യഥാ പുനസ്സ്വേ ഖ ഇദം നിവേശ്യ
ശേതേ ഗുഹായാം സ നിവൃത്തവൃത്തിഃ
യോഗേശ്വരാധീശ്വര ഏക ഏത-
ദനുപ്രവിഷ്ടോ ബഹുധാ യഥാഽഽസീൽ. 6

ക്രീഡൻ വിധത്തേ ദ്വിജഗോസുരാണാം
ക്ഷേമായ കർമ്മാണ്യവതാരഭേദൈഃ
മനോ ന തൃപ്യത്യപി ശൃണ്വതാം നഃ
സുശ്ലോകമൌലേശ്ചരിതാമൃതാനി. 7

യൈസ്തത്ത്വഭേദൈരധിലോകനാഥോ
ലോകാനലോകാൻ സഹ ലോകപാലാൻ
അചീക്ൢപദ്യത്ര ഹി സർവ്വസത്ത്വ
നികായഭേദോഽധികൃതഃ പ്രതീതഃ 8

യേന പ്രജാനാമുത ആത്മകർമ്മ-
രൂപാഭിധാനാം ച ഭിദാം വ്യധത്ത
നാരായണോ വിശ്വസൃഡാത്മയോനി-
രേതച്ച നോ വർണ്ണയ വിപ്രവര്യ. 9

പരാവരേഷാം ഭഗവൻ വ്രതാനി
ശ്രുതാനി മേ വ്യാസമുഖാദഭീക്ഷ്ണം
അതൃപ്നുമ ക്ഷുല്ലസുഖാവഹാനാം
തേഷാമൃതേ കൃഷ്ണകഥാമൃതൌഘാൽ. 10

കഃ തൃപ്നുയാത്തീർത്ഥപദോഽഭിധാനാൽ
സത്രേഷു വഃ സൂരിഭിരീഡ്യമാനാൽ
യഃ കർണ്ണനാഡീം പുരുഷസ്യ യാതോ
ഭവപ്രദാം ഗേഹരതിം ഛിനത്തി. 11

മുനിർവ്വിവക്ഷുർഭഗവൽഗുണാനാം
സഖാപി തേ ഭാരതമാഹ കൃഷ്ണഃ
യസ്മിന്നൃണാം ഗ്രാമ്യസുഖാനുവാദൈ-
ർമ്മതിർഗൃഹീതാ നു ഹരേഃ കഥായാം. 12

സാ ശ്രദ്ദധാനസ്യ വിവർദ്ധമാനാ
വിരക്തിമന്യത്ര കരോതി പുംസഃ
ഹരേഃ പദാനുസ്മൃതിനിർവൃതസ്യ
സമസ്തദുഃഖാത്യയമാശു ധത്തേ. 13

താൻ ശോച്യശോച്യാനവിദോഽനുശോചേ
ഹരേഃ കഥായാം വിമുഖാനഘേന
ക്ഷിണോതി ദേവോഽനിമിഷസ്തു യേഷാ-
മായുർവൃഥാവാദഗതിസ്മൃതീനാം. 14

തദസ്യ കൌഷാരവ ശർമ്മ ദാതു-
ർഹരേഃ കഥാമേവ കഥാസു സാരം
ഉദ്ധൃത്യ പുഷ്പേഭ്യ ഇവാർത്തബന്ധോ
ശിവായ നഃ കീർത്തയ തീർത്ഥകീർത്തേഃ 15

സ വിശ്വജന്മസ്ഥിതിസംയമാർത്ഥേ
കൃതാവതാരഃ പ്രഗൃഹീതശക്തിഃ
ചകാര കർമ്മാണ്യതിപൂരുഷാണി
യാനീശ്വരഃ കീർത്തയ താനി മഹ്യം. 16

ശ്രീശുക ഉവാച

സ ഏവം ഭഗവാൻ പൃഷ്ടഃ ക്ഷത്ത്രാ കൌഷാരവോമുനിഃ
പുംസാം നിഃശ്രേയസാർത്ഥേന തമാഹ ബഹു മാനയൻ. 17

സാധു പൃഷ്ടം ത്വയാ സാധോ ലോകാൻ സാധ്വനുഗൃഹ്ണതാ
കീർത്തിം വിതന്വതാ ലോകേ ആത്മനോഽധോക്ഷജാത്മനഃ 18

നൈതച്ചിത്രം ത്വയി ക്ഷത്തർബ്ബാദരായണവീര്യജേ
ഗൃഹീതോഽനന്യഭാവേന യത്ത്വയാ ഹരിരീശ്വരഃ 19

മാണ്ഡവ്യശാപാൽ ഭഗവാൻ പ്രജാസംയമനോ യമഃ
ഭ്രാതുഃ ക്ഷേത്രേ ഭുജിഷ്യായാം ജാതസ്സത്യവതീസുതാൽ. 20

സാധുപ്രവരാ! ജനങ്ങളീയൂഴിയി-
ലേതുവട്ടർച്ചിക്കുകിൽ ഭഗവാൻ ഹരി
ഭക്തിസംശുദ്ധമനോവാസിയായ്ത്തത്ത്വ
യുക്തം പുരാതനജ്ഞാനമരുളിട്ടും,
സൗഖ്യകരമാകുമാവഴി ഞങ്ങളോ-
ടിക്കാലമങ്ങുപദേശിച്ചിടേണമേ.
മുപ്പാരിനീശൻസ്വതന്ത്രൻ ഹരിഭൂവി-
ലുത്ഭവിച്ചേതേതു കർമ്മങ്ങൾചെയ്തിതു
എങ്ങിനെതീർത്തിജ്ജഗത്താദിയിൽ? വൃത്തി-
യങ്ങുറപ്പിച്ചു രക്ഷിച്ചതുമെങ്ങിനെ?
കർമ്മദോഷത്താൽ ഹരിഭക്തിഹീനരായ്
ധർമ്മേതരക്രിയാതത്പരന്മാരുമായ്
ഘോരദുഃഖാക്രാന്തരാകും ജനങ്ങളെ
നേരേയനുഗ്രഹിച്ചീട്ടവാനല്ലയോ
ശുദ്ധകർമ്മാക്കളാമപ്പുതഭക്തരി-
ദ്ധാത്രിയിലിങ്ങനെ സഞ്ചരിക്കുന്നതും! 3-5
പിന്നെ, സ്വരൂപനഭസ്സിലീലോകത്തെ-
യൊന്നായ്ലയിപ്പിച്ചു, വൃത്തിവിഹീനനായ്,
ഏതുവിധത്തിലാം യോഗശയ്യക്കധി-
നാഥനിവൻ ഗുഹയിൽ ശയിക്കുന്നതും? 6
എന്മട്ടിലേകനിതിലനുവേശിച്ചു-
കാണ്മതും നാനാസ്വരൂപനായിങ്ങിനെ
ബ്രാഹ്മണഗോദേവസംരക്ഷണത്തിനായ്
ജന്മങ്ങളോരോന്നെടുത്തു ലീലാർത്ഥമായ്
കർമ്മങ്ങൾചെയ്യുന്നനന്മട്ടിലീശ്വരൻ,
വെണ്മഞ്ജുകീർത്തിചാർത്തീടുമദ്ദേവൻെറ
സത്ക്കഥാപീയൂഷമാന്നിട്ടും ഞങ്ങടെ-
യുൾക്കാമ്പിലുണ്ടായിട്ടന്നില്ലലംമതി. 7
എല്ലാവിധജീവിജാലഭേദങ്ങളും
നല്ലപോൽ പ്രത്യക്ഷമാംഭുവനത്തെയും
തത്പാലരേയും ബഹിർല്ലോകരാശിയു-
മുദ്ഭവിപ്പിച്ചതുമേതുതത്ത്വങ്ങളാൽ 8
ബ്രാഹ്മണശ്രേഷ്ഠാ! പ്രജകൾക്കു ജീവനം
കർമ്മവുംരൂപവും നാമവുമൊക്കവേ
വിശ്വസ്രഷ്ടാവായിട്ടുമസ്സ്വയംഭൂവു
നിശ്ചയിച്ചുള്ളതുമേതടിസ്ഥാനത്തിൽ? 9
ഉത്തമനീചജനങ്ങൾതൻധർമ്മങ്ങൾ
കേട്ടിതേ വ്യാസനിൽനിന്നു [1]പലപ്പൊഴും
ക്ഷുല്ലസുഖദങ്ങളാമവയാസ്വാദ്യ-
മല്ല, ഹരിചരിതാമൃതമെന്നിമേ 10
ജന്മമൃതിഹേതു ഗേഹസുഖാസക്തി-
യുന്മൂലഖണ്ഡനം ചെയ്വതേതൊന്നുതാൻ,
സൂരികൾയുഷ്മത്സഭാമണ്ഡപങ്ങളിൽ
നേരേപ്രകീർത്തിപ്പതേതു ചരിത്രമോ,
ആ വാസുദേവചരിതപീയൂഷത്തി-
ലേവനുണ്ടാകും മതിയെന്നൊരുമതി? 11

വ്യാസൻഭവത്സുഹൃത്തീശഗുണവർണ്ണ-
നാശയോടും മഹാഭാരതംതീർത്തിതു
അക്കൃതിമൂലം ജനങ്ങളെ ഗ്രാമ്യമാം
സൗഖ്യങ്ങൾനശ്വരമെന്നു ധരിപ്പിച്ചു
ശ്രീകാന്തചാരുചരിതത്തിലേക്കുതാ-
നാകർഷണംചെയ്തു തന്മാനസത്തെയും. 12

ശ്രദ്ധാന്വിതമാംഹരിപാദസംസ്മര-
ണത്തിനാൽനിർവൃതനായവർതൻമതി
ലൗകികഭോഗസുഖാശവെടിഞ്ഞിട്ടും
ശോകനിർമ്മുക്തവുമായിട്ടും നിർണ്ണയം. 13

പാപത്തിനാൽ തത്ക്കഥാസക്തിഹീനരായ്
താപനിമഗ്നരാം മൂഢജനങ്ങളെ
ഓർത്തു ദുഃഖിക്കുന്നുഞാൻ, നിവർക്കുള്ള ദു-
ഷ്കൃത്യങ്ങളുംവൃഥാവാദവുമീശനിൽ
അസൂയതിയുംപാർത്ത [2]നിമേഷനാംപരൻ
വിസ്മയംതാൻ, തദായുസ്സു ഹരിപ്പൂത. 14

ആകയാൽ കൗഷാരവമുനേ! ശർമ്മത്തെ-
യേകിടുംദുഃഖിതബന്ധുവാംകൃഷ്ണൻെറ
പുണ്യകർമ്മങ്ങളിൽനിന്നു, പുഷ്പങ്ങളിൽ
നിന്നുപോൽസാരം തിരഞ്ഞെടുത്തിട്ടിഹ
ഞങ്ങൾക്കുമങ്ഗലത്തിന്നായവിട്ടുന്നു
ഭംഗിയായിപ്പോളരുൾചെയ്തിടേണമേ. 15

ലോകംരചിച്ചുരക്ഷിച്ചൊടുക്കീടുവാൻ
സ്വീകരിച്ചോരോരു രൂപവും ശക്തിയും
മർത്യക്കസാധ്യമാം ഭിന്നകർമ്മങ്ങളെ
ദൈത്യാരിചെയ്തതും വിസ്തരിച്ചോതണം! 16

ശ്രീശുകൻ പറഞ്ഞു

ഇങ്ങനെ നിസ്സ്വാർത്ഥമായിജ്ജഗത്തിനു
മങ്ഗലദായകമായുള്ള ചോദ്യങ്ങൾ
മൈത്രേയമാമുനികേട്ടു വിദുരനെ-
യെത്രയുംമാനിച്ചുചൊല്ലിനാനീവിധം. 17

ചിത്തംഹരിയിലർപ്പിച്ചു വാഴും തവ
കീർത്തിപരക്കും സമസ്തലോകത്തിലും
സാധോ! ജനങ്ങൾക്കശേഷമനുഗ്രഹ-
ഹേതുവാമിച്ചോദ്യമേററവും ശ്രേഷ്ഠമാം. 18

അന്യമാംഭാവനയെന്നിയേ കൃഷ്ണനെ
നിന്നുടെയുള്ളിൽധരിച്ചു നീയെന്നതിൽ
അത്ഭുതമില്ലതാൻ, വ്യാസബീജത്തിൽനി-
ന്നുത്ഭവിച്ചുള്ളവൻനീയെന്നിരിക്കയാൽ. 19

നന്നായ് പ്രജാസംയമംചെയ്യുമന്തകൻ
മാണ്ഡവ്യമാമുനിതൻശാപശക്തിയാൽ
വ്യാസസഹോദരഭാര്യയാം ദാസിയിൽ
വ്യാസസുതനായ്പിറന്നവൻ താൻ ഭവാൻ. 20

---

1 തുച്ഛമായ സുഖത്തെത്തരുന്നതു്   2 നിമേഷമില്ലാത്തവൻ

ഭവാൻ ഭഗവതോ നിത്യം സമ്മതസ്സാനുഗസ്യ ച
യസ്യ ജ്ഞാനോപദേശായ മാഽഽദിശൽ ഭഗവാൻ വ്രജൻ. 21
അഥ തേ ഭഗവല്ലീലാ യോഗമായോപബൃംഹിതാഃ
വിശ്വസ്ഥിത്യുൽഭവാന്താർത്ഥാ വണ്ണയാമ്യനുപൂവ്വശഃ 22
ഭഗവാനേക ആസേദമഗ്ര ആത്മാഽഽത്മനാം വിഭുഃ
ആത്മേച്ഛാനുഗതാവാത്മാ നാനാമത്യുപലക്ഷണഃ 23
സ വാ ഏഷ തദാ ദ്രഷ്ടാ നാപശ്യദ്ദൃശ്യമേകരാട്
മേനേഽസന്തമിവാത്മാനം സുപ്തശക്തിരസുപ്തദൃക് 24
സാ വാ ഏതസ്യ സംദ്രഷ്ടുഃ ശക്തിസ്സദസദാത്മികാ
മായാ നാമ മഹാഭാഗ യയേദം നിമ്മമേ വിഭുഃ 25
കാലവൃത്യാ തു മായായാം ഗുണമയ്യാമധോക്ഷജഃ
പുരുഷേണാത്മഭൂതേന വീര്യമാധത്ത വീര്യവാൻ. 26
തതോഽഭവൻ മഹത്തത്ത്വമവ്യക്താൽ കാലചോദിതാൽ
വിജ്ഞാനാത്മാഽഽത്മദേഹസ്ഥം വിശ്വം വ്യഞ്ജം സ്തമോനുദഃ 27
സോഽപ്യംശഗുണകാലാത്മാ ഭഗവദ്ദൃഷ്ടിഗോചരഃ
ആത്മാനം വ്യകരോദാത്മാ വിശ്വസ്യാസ്യ സിസൃക്ഷയാ. 28
മഹത്തത്ത്വാദ്വികുർവ്വാണാദഹംതത്ത്വം വ്യജായത
കാര്യകാരണകർത്ത്രാത്മാ ഭൂതേന്ദ്രിയമനോമയഃ 29
വൈകാരികസ്തൈജസശ്ച താമസശ്ചേത്യഹം ത്രിധാ. 30
അഹം തത്ത്വാദ്വികുർവ്വാണാന്മനോ വൈകാരികാദഭൂൽ
വൈകാരികാശ്ച യേ ദേവാ അർത്ഥാഭിവ്യഞ്ജനം യതഃ 31
തൈജസാനീന്ദ്രിയാണ്യേവ ജ്ഞാനകർമ്മമയാനി ച
താമസോ ഭൂതസൂക്ഷ്മാദിര്യതഃ ഖം ലിംഗമാത്മനഃ 32
കാലമായാംശയോഗേന ഭഗവദ്വീക്ഷിതം നഭഃ
നഭസോഽനുസൃതം സ്പർശം വികുർവ്വൻ നിർമ്മമേഽനിലം. 33
അനിലോഽപി വികുർവ്വാണോ നഭസോരുബലാന്വിതഃ
സസർജ്ജ രൂപതന്മാത്രം ജ്യോതിർല്ലോകസ്യ ലോചനം. 34
അനിലേനാന്വിതം ജ്യോതിർവ്വികുർവ്വൽ പരവീക്ഷിതം
ആധത്താംഭോ രസമയം കാലമായാംശയോഗതഃ 35
ജ്യോതിഷാംഭോഽനുസംസൃഷ്ടം വികുർവ്വൽ ബ്രഹ്മവീക്ഷിതം
മഹീം ഗന്ധഗുണാമാധാൽ കാലമായാംശയോഗതഃ 36
ഭൂതാനാം നഭ ആദീനാം യദ്യൽ ഭവ്യാവരാവരം
തേഷാം പരാനുസംസർഗ്ഗാദ്യഥാസംഖ്യം ഗുണാൻ വിദുഃ 37
ഏതേ ദേവാഃ കലാ വിഷ്ണോഃ കാലമായാംശലിംഗിനഃ
നാനാത്വാൽ സ്വക്രിയാനീശാഃ പ്രോചുഃ പ്രാഞ്ജലയോ വിഭും. 38

നമാമ തേ ദേവ പദാരവിന്ദം
പ്രപന്നതാപോപശമാതപത്രം
യന്മൂലകേതാ യതയോഽഞ്ജസോരു-
സംസാരദുഃഖം ബഹിരുൽക്ഷിപന്തി. 39
ധാതേയദസ്മിൻ ഭവ ഈശ ജീവാ-
സ്താപത്രയേണോപഹതാ ന ശർമ്മ
ആത്മൻ ലഭന്തേ ഭഗവംസ്തവാംഘ്രി-
ച്ഛായാം സവിദ്യാമത ആശ്രയേമ. 40
മാർഗ്ഗന്തി യത്തേ മുഖപത്മനീഡൈ-
ശ്ഛന്ദസ്സുപർണ്ണൈർ ഋഷയോ വിവിക്തേ
യസ്യാഘമർഷോദസരിദ്വരായാഃ
പദം പദം തീർത്ഥപദഃ പ്രപന്നാഃ 41

[1] സാനുഗനാകും ഭഗവാനു സമ്മത-
നാണങ്ങുനിത്യംഭഗവാൻധരവിട്ടു
പോകാൻ തുടങ്ങവേ കല്പിച്ചിതങ്ങേയ്ക്കു
നല്പണം ജ്ഞാനോപദേശമെന്നെന്നൊടായ്. 21
ആകയാൽത്തൻയോഗമായയാലപ്രൌഢവും
ലോകസൃഷ്ടിസ്ഥിതിനാശാത്മകവുമാം
ശ്രീവാസുദേവന്റെ ലീലാവിശേഷങ്ങ-
ളാവോളവും വിസ്തരിച്ചുകഥിച്ചിടാം. 22
പ്രാണേശനായ്, പരമാത്മസ്വരൂപനായ്
നാനാത്വബുദ്ധിനിമിത്തമദൃശ്യനായ്,
മിന്നുമാത്മാവുമായാബന്ധമെന്നിയേ
മുന്നമിച്ചുള്ളോത്തിരുന്നിരുന്നേകനായ്. 23
ഏകനായുമേഷദൃക്കായ്, സ്വശക്തിയെ-
യാകവേയുൾച്ചേർത്തു സാക്ഷിയായ്മിന്നിടും
ഇപ്പുരാൻസത്തായതന്നെയസത്തുപോൽ
കൽപ്പിച്ചദൃശ്യനായി സ്ഥിതിചെയ്തിതു 24
പാരംരചനാശയാളമിദ്ദേവന്റെ
കാരണകാര്യസ്വരൂപയാം ശക്തിക്കു
മായയെന്നത്രേയഭിധാന,മിപ്രഭു-
വായവളെക്കൊണ്ടുലകം രചിപ്പിച്ചു. 25
കാലാഖ്യശക്തിനിമിത്തം ഗുണരൂപ-
മേലുമീമായയിൽ,തന്നിൽ നിന്നുണ്ടായ
പൂരുഷൻമൂലം സ്വവീര്യംകലത്തിനാൻ
വീര്യവാനാകും ഭഗവാനധോക്ഷജൻ. 26
കാലപ്രചോദിതാവ്യക്തത്തിൽനിന്നഥ
ചാലവേയമ്മഹത്തത്ത്വമുണ്ടായിതു
വിജ്ഞാനരൂപംതമോപഹം തത്ത്വമി-
തിജ്ജഗത്താത്മദേഹത്തിൽ വിളങ്ങുന്നു. 27
സ്വാംശഗുണകാലരൂപമായ് പിന്നെയീ-
വിശൈ്വകകാരണഭൂതമായിട്ടിതും
ഈശ്വരദൃഷ്ടിവിഷയമായാത്മാവി-
ലാശുചേർക്കുന്നു വികൃതിസൃഷ്ട്യാശയാൽ. 28
പിന്നെവികാരമാളും മഹത്തത്ത്വത്തിൽ
നിന്നുളവായിതഹങ്കാരതത്ത്വവും
കാര്യവും ഹേതുകർത്താവുമാം രൂപമാ-
ന്നോരിതുഭൂതേന്ദ്രിയമനോരൂപമാം. 29
സാത്ത്വികം, രാജസം, താമസമെന്നഹം-
തത്ത്വം പിരിയുന്നുമൂന്നുവിധത്തിലായ്
വൈകാരികൻ, തൈജസൻ, താമസനെന്ന-
താകുന്നുപേരുകളിമ്മൂന്നിനും ക്രമാൽ. 30
ഇത്ഥംവിവിധവികാരമിയന്നതായ്
സത്ത്വാഭിവൃദ്ധമാ,യ് വൈകാരികാഖ്യമാം
തത്ത്വത്തിൽനിന്നു മനസ്സുമതോടൊപ്പ-
മർത്ഥബോധപ്രദാമർത്ത്യരുംതീർന്ന്തു. 31
ജ്ഞാനകർമ്മങ്ങൾ തൻരൂപമിയന്നിടും
ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും
തൈജസനെന്നഭിധാനമിയന്നിടും
രാജസാഹന്തയിൽനിന്നുളവായിതു
താമസാഹംകൃതി തന്നിൽനിന്നും സ്ഥൂല-
സൂക്ഷ്മഭൂതങ്ങൾ പുനരുളവായിതു
ശബ്ദഗുണമെഴും വ്യോമമാത്മാവിന്റെ
നിർദ്ദിഷ്ടചിഹ്നമാകും പരതത്ത്വമാം 32
കാലമായാംശത്തൊടും, ഭഗവദ്വീക്ഷ-
യാലും നഭസ്സിലാം സ്പർശമുണ്ടായതും
പിന്നെയസ്പർശം വികാരമിയന്നഥ
തെന്നലിനെജ്ജനിപ്പിച്ചുമഹാമതേ! 33
വായുവികാരമാന്നാകാശസംയുത-
നായി പ്രബലനായപ്പോ,ളതിൽനിന്നും
രൂപതന്മാത്ര സഹിതമാം തേജസ്സു
ഭൂപതേ! ലോകചക്ഷുസ്സായ് ജനിച്ചിതു. 34
അപ്പവമാനനൊത്തഗ്നിയധീശസ-
ങ്കല്പവിഷയമായിസ്സവികാരമായ്
കാലമായാംശയുതമായ്,രസരൂപ-
മാളും സലിലമുളവാക്കിസന്മതേ! 35
ജ്യോതിസ്സിനോടുകലർന്നു പിന്നെജ്ജലം
ജ്യോതിന്നിരീക്ഷിതമായ് സവികാരമായ്
കാലഗുണാംശസഹിതമായ് ഭൂമിയെ-
ച്ചാലവേ ഗന്ധഗുണത്തൊടും തീർത്തിതു. 36
മുൻപുമുൻപുണ്ടായ ഭൂതഗുണങ്ങളും
പിൻപുളവായ ഭൂതങ്ങൾക്കു സിദ്ധമാം.
പിന്നെ,വിഷ്ണ്വംശങ്ങളായ്കാലമായാംശ-
ചിഹ്നമാളുംസുരർ, നാനാത്വഹേതുവാൽ,
സ്വന്തകൃത്യത്തിലശക്തരായഞ്ജലി-
ബന്ധിച്ചുനിന്നു ഭഗവാനൊടോതിനാർ. 37-38
അല്ലയോദേവാ! ശരണാഗതതാപ-
മില്ലാതെയാക്കും കുടയാം ഭവല്പദം
കൂപ്പുന്നുഞങ്ങ,ളതിനെയുപാസിച്ചു
തീർപ്പു ജനിമൃതിസങ്കടംയോഗികൾ. 39
താപത്രയത്തിനാലിബ്ഭവത്തിൽപ്പര-
മാപന്നിമഗ്നരാം ജീവരാശിക്കിഹ
ഏതൊന്നിനെയാശ്രയിച്ചിടായ്കിൽ സുഖ-
മേതുംഭഗവൻ! ഭവിച്ചിട്ടന്നില്ലയോ,
വിദ്യായുതമാം തിരുമേനിതന്റെയാ-
ഹൃദ്യപദച്ഛായയാശ്രയിക്കുന്നിതേ. 40
യന്ത്രങ്ങൾതന്നു [2]പ്രജ്ഞാതാക്കളാമൃഷി-
വൃന്ദമേകാന്തത്തിൽ, നിന്തിരുമേനിതൻ-
[3] പൂതവദനാബ്ജനീഡത്തിൽ വാണിടും
വേദവിഹംഗങ്ങൾ തൻസഹായത്തൊടും
ഏതിനെയാരാഞ്ഞിടുന്നിതുതീർത്ഥമാ-
മേതൊന്നു, പാപഹരമായ് പുകഴന്ന-
ഗംഗതൻജന്മപദമായ്‌വിളങ്ങുന്നു
ഞങ്ങളതിനെശ്ശരണംഗമിച്ചിതേ. 41

1 അനുഗാമികളോടുകൂടിയവൻ 2 ആദ്യം കണ്ടുപിടിച്ചവർ 3 പരിശുദ്ധമായ വദനാബ്ജമാകുന്ന കൂട്

യച്ഛ്റദ്ധയാ ശ്രുതവത്യാ ച ഭക്ത്യാ
സംമൃജ്യമാനേ ഹൃദയേഽവധായ്യ
ജ്ഞാനേന വൈരാഗ്യബലേന ധീരാ
വ്രജേമ തത്തേഽങ്ഘ്രിസരോജപീഠം. 42

വിശ്വസ്യ ജന്മസ്ഥിതിസംയമാർത്ഥേ
കൃതാവതാരസ്യ പദാംബുജം തേ
വ്രജേമ സർവ്വേ ശരണം യദീശ
സ്മൃതം പ്രയച്ഛത്യഭയം സ്വപുംസാം 43

യത്സാനുബന്ധേഽസതി ദേഹഗേഹേ
മമാഹമിത്യൂഢദുരാഗ്രഹാണാം
പുംസാം സുദൂരം വസതോഽപി പുര്യാം
ഭജേമ തത്തേ ഭഗവൻ പദാബ്ജം. 44

താൻവാഅസദ്വൃത്തിഭിരക്ഷിഭിര്യേ
പരാഹൃതാന്തർമ്മനസഃ പരേശ!
അഥോ ന പശ്യന്ത്യുരുഗായ നൂനം
യേ തേ പദന്യാസവിലാസലക്ഷ്മ്യാഃ 45

പാനേന തേ ദേവ കഥാസുധായാഃ
പ്രവൃദ്ധഭക്ത്യാ വിശദാശയാ യേ
വൈരാഗ്യസാരം പ്രതിലഭ്യ ബോധം
യഥാഞ്ജസാന്വീയുരകുണ്ഠധിഷ്ണ്യം. 46

തഥാപരേ ചാത്മസമാധിയോഗ-
ബലേന ജിത്വാ പ്രകൃതിം ബലിഷ്ഠാം
ത്വാമേവ ധീരാഃ പുരുഷം വിശന്തി
തേഷാം ശ്രമഃ സ്യാന്ന തു സേവയാ തേ. 47

തത്തേ വയം ലോകസിസൃക്ഷയാദ്യ
ത്വയാഽനുസൃഷ്ടാസ്ത്രിഭിരാത്മഭിഃ സ്മ
സർവ്വേ വിയുക്താഃ സ്വവിഹാരതന്ത്രം
ന ശക്നുമസ്തത് പ്രതിഹർത്തവേ തേ. 48

യാവൽ ബലിം തേഽജ ഹരാമ കാലേ
യഥാ വയം ചാന്നമദാമ യത്ര
യഥോഭയേഷാം ത ഇമേ ഹി ലോകാ
ബലിം ഹരന്തോഽന്നമദന്ത്യനൂഹാഃ 49

ത്വം നഃ സുരാണാമസി സാന്വയാനാം
കൂടസ്ഥ ആദ്യഃ പുരുഷഃ പുരാണഃ
ത്വം ദേവ ശക്ത്യാം ഗുണകർമ്മയോനൗ
രേതസ്ത്വജായാം കവിമാദധേഽജഃ 50

തതോ വയം സൽപ്രമുഖാ യദർത്ഥേ
ബഭൂവിമാത്മൻ കരവാമ കിം തേ
ത്വം നഃ സ്വചക്ഷുഃ പരിദേഹി ശക്ത്യാ
ദേവ ക്രിയാർത്ഥേ യദനുഗ്രഹാണാം. 51

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
പഞ്ചമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1395 തൃതീയസ്കന്ധേ ശ്ലോകാഃ 194

---

# ഷഷ്ഠോഽധ്യായഃ

ഋഷിരുവാച

ഇതി താസാം സ്വശക്തീനാം സതീനാമസമേത്യ സഃ
പ്രസുപ്തലോകതന്ത്രാണാം നിശാമ്യ ഗതിമീശ്വരഃ 1

കാലസംജ്ഞാം തദാ ദേവീം ബിഭ്രച്ഛക്തിമുരുക്രമഃ
ത്രയോവിംശതിതത്ത്വാനാം ഗണം യുഗപദാവിശൽ. 2

സോഽനുപ്രവിഷ്ടോ ഭഗവാംശ്ചേഷ്ടാരൂപേണ തം ഗണം
ഭിന്നം സംയോജയാമാസ സുപ്തം കർമ്മ പ്രബോധയൻ. 3

പ്രബുദ്ധകർമ്മാ ദൈവേന ത്രയോവിംശതികോ ഗണഃ
പ്രേരിതോഽജനയൽ സ്വാഭിർമ്മാത്രാഭിരധിപൂരുഷം. 4

പരേണ വിശതാ സ്വസ്മിൻ മാത്രയാ വിശ്വസൃഗ്ഗണഃ
ചുക്ഷോഭാന്യോന്യമാസാദ്യ യസ്മിൻ ലോകാശ്ചരാചരാഃ 5

ഹിരണ്മയസ്സ പുരുഷഃ സഹസ്രപരിവത്സരാൻ
ആണ്ഡകോശ ഉവാസാപ്സു സർവ്വസത്വോപബൃംഹിതഃ 6

ശ്രദ്ധയാലും ശ്രവണത്തിൽനിന്നുണ്ടായ
ഭക്തിയാലും ശുദ്ധഹൃത്തിലേതൊന്നിനെ
ധ്യാനിച്ചുദിച്ചവൈരാഗ്യസംവൃദ്ധമാം
ജ്ഞാനത്തിനാൽ ധീരരാത്മജ്ഞരാകുമോ,
അങ്ങേക്കിയലുമപ്പാദാബ്ജപീഠത്തെ
ഞങ്ങളിദാനീം സമാശ്രയിക്കുന്നിതാ. 42
വിശ്വസൃഷ്ടിസ്ഥിതിസംഹാരലീലക്കു
വിശ്രുതംജന്മം വരിച്ചഭവാനുടെ
[1] ഭക്തജനാവനസ്ഥാനമായീടുമ-
ത്തൃക്കാലിണയാണിവർക്കവലംബനം. 43
പുത്രമിത്രാദ്യനുബന്ധസമേതമായ്
സത്യമല്ലാതുള്ള ദേഹഗേഹാദിയിൽ
പാരമഹംമമേത്യാദിഭാവംപെട്ടു
പൂരുഷർതൻമനസ്സിൽസ്ഥിതമെങ്കിലും,
ഏതൊന്നവർക്കതിദൂരസ്ഥ,മബ്ഭവത്-
പ്പാദസരോജം പണിയുന്നുഞങ്ങളും. 44
ബ്രഹ്മാദ്യധീശ്വരാ! ഭക്തപ്രകീർത്തിതാ!
ദുർമ്മാർഗ്ഗചാരികളായവർക്കൊക്കുമേ
ജ്ഞാനാനുഭൂതിയെഴും തവഭക്തരെ-
ക്കാണുവാനും സാദ്ധ്യമാകില്ലൊരിക്കലും. 45
ഉത്തമാ! നിഞ്ചരിതാമൃതംസേവിച്ചു
വർദ്ധിച്ചഭക്തിയാൽ പാവനചിത്തരാം
നിന്തിരുഭക്തർ വൈരാഗ്യബലത്തിനാ-
ലന്തരമെന്നിയേജ്ഞാനസമ്പന്നരായ്
ലേശവും കഷ്ടപ്പെടാതെ പൊട്ടുന്നനെ
നാശരഹിതം പദമണയുന്നിതേ. 46
അന്യധീരന്മാരുമാത്മാവിൽമാനസ-
മൂന്നുംസമാധിയോഗത്തിൻ ബലത്തിനാൽ
തിണ്ണംബലിഷ്ഠയായീടുന്നമായയെ
വെന്നുപുരുഷനാം നിന്നിലെത്തുന്നിതേ.
ഉണ്ടാംപ്രയത്നമവർക്കു നിൻസേവനം-
കൊണ്ടതു സാധിച്ചിടാം പ്രയാസംവിനാ.
ആകയാൽത്താവകസംബന്ധികൾ ഞങ്ങ-
ളേകനാമങ്ങയെത്താൻ ഭജിക്കുന്നിതേ 47
ലോകസൃഷ്ട്യംശനിമിത്തം ഭവത്കല-
യേകിത്രിഗുണങ്ങൾകൊണ്ടങ്ങുഞങ്ങളെ
സൃഷ്ടിക്കിലുമഗ്ഗുണങ്ങൾക്കൊരേകത
കിട്ടായ്കമൂലമങ്ങേയ്ക്കു കളിക്കുവാൻ
ബ്രഹ്മാണ്ഡമുണ്ടാക്കി നൽകുവാൻഞങ്ങൾക്കു
ചിന്മയാ! വേണ്ടുന്നശക്തിയില്ലാതെയായ്. 48
അച്ചാസമയത്തു പൂജാപദാർത്ഥങ്ങൾ
വച്ചുഭവാനെയീഞ്ഞങ്ങളർച്ചിക്കണം
ജീവിച്ചിരിക്കുവാൻ ഞങ്ങൾക്കശിക്കണ-
മാവശ്യമുള്ളിടത്തോളവുമന്നവും.
ലോകർഞങ്ങൾക്കുമങ്ങേയ്ക്കുമൊരുപോലെ
ലോകേശ്വരാ! സമർപ്പിക്കണം പൂജകൾ
എന്നിതെല്ലാം നിർവ്വഹിച്ചീടുവാൻ തക്ക-
വണ്ണമനുഗ്രഹിച്ചീടുക ഞങ്ങളെ, 49
അനശ്വരയുക്തരാം ഞങ്ങളേക്കാൾപരം
മുന്നമേയുള്ള പുരാണപുമാനായി
കൂടസ്ഥനായ്, നിത്യനായ്, ജന്മഹീനനാ-
യീടുമങ്ങുന്നു, ഗുണകർമ്മയോനിയാം
ത്വന്മായയിൽ ബോധരൂപവീര്യം സ്വയം
നന്മട്ടുതന്നെനിക്ഷേപിച്ചിരിപ്പുതേ. 50
ഏതൊരുകാര്യസിദ്ധിക്കായി ഞങ്ങളുദ്-
ഭൂതരായോ ഭഗവൻ? പരമാത്മകാ!
ബ്രഹ്മാണ്ഡനിർമ്മാണമായീടുമമ്മഹാ-
കർമ്മത്തിനില്ല കഴിവിവർക്കേതുമേ
ആകയാൽ ജ്ഞാനചക്ഷുസ്സതിനായിവ-
ർക്കേകിയനുഗ്രഹിച്ചീടുക ശക്തിയാൽ.

---

# അദ്ധ്യായം 6.

## ഋഷി പറഞ്ഞു

തെല്ലുമിത്തത്ത്വഗണത്തിനൈക്യംതമ്മി-
ലില്ലാതെ [2]സുപ്തമായ് ലോകതന്ത്രംകണ്ടു
കാലാഖ്യമായിടും തന്നുടെ ശക്തിയെ
ചാലവേയാന്റു നിഖിലശക്തൻ ഹരി
പിന്നെ, മഹത്തത്ത്വമാദിയിരുപത്തി-
മൂന്നുതത്ത്വത്തിലും വേറിട്ടൊപ്പമായ് 1-2
തത്ത്വങ്ങളിലേകകാലംപ്രവേശിച്ചു
നിത്യനാം ദേവൻ ക്രിയാശക്തിയുക്തനായ്
പ്രാണികളിൽ പൂർവ്വജന്മകർമ്മങ്ങൾതൻ
ചേണാന്ന വാസനയുജ്ജ്വലിപ്പിച്ചഥ
ഭിന്നമാം തത്ത്വഗണത്തേയശേഷവും
നന്നായിണക്കി യോജിപ്പിച്ചുകൊണ്ടിതു. 3
ഈശ്വരപ്രേരിതമായിമുജ്ജന്മത്തെ
വാസനചേർന്നുള്ള തത്ത്വസമുച്ചയം
നിർമ്മിച്ചിതു നിജതന്മാത്രകളാലെ
ച്ചേമ്മേ വിരാട്ടാം പുരുഷനെയാദിയിൽ
ഈശൻ നിജാംശത്തിനാലെ തത്ത്വങ്ങളിൽ
വേശിച്ചവയേയിണക്കിപ്പരസ്പരം
തന്നുടെയംശങ്ങളാൽ വിരാഡ്രൂപമായ്-
ത്തീർന്നാൻ ചരാചരംസർവ്വമതിൽപ്പെട്ടു. 4-5
നീരസ്ഥിതാണ്ഡകോശത്തിൽ ഹിരണ്മയ-
പൂരുഷൻ നിശ്ശേഷജീവിജാലത്തൊടും
ആയിരമായതവത്സരം പിന്നന-
പായം നിവസിച്ചു സജ്ജനഭൂഷണാ! 6

---

1 ഭക്തന്മാരുടെ രക്ഷാസ്ഥാനം. 2 ഉറങ്ങുന്നതായി

സ വൈ വിശ്വസൃജാം ഗർഭോ ദേവകർമ്മാത്മശക്തിമാൻ
വിബഭാജാത്മനാഽഽത്മാനമേകധാ ദശധാ ത്രിധാ. 7
ഏഷ ഹ്യശേഷസത്ത്വാനാമാത്മാംശഃ പരമാത്മനഃ
ആദ്യോഽവതാരോ യത്രാസൌ ഭൂതഗ്രാമോ വിഭാവ്യതേ. 8
സാദ്ധ്യാത്മസ്സാധിദൈവശ്ച സാധിഭൂത ഇതി ത്രിധാ
വിരാട് പ്രാണോ ദശവിധ ഏകധാ ഹൃദയേന ച. 9
സ്മരൻ വിശ്വസൃജാമീശോ വിജ്ഞാപിതമധോക്ഷജഃ
വിരാജമതപൽ സ്വേന തേജസൈഷാം വിവൃത്തയേ. 10
അഥ തസ്യാഭിതപ്തസ്യ കതി ചായതനാനി ഹ
നിരഭിദ്യന്ത ദേവാനാം താനി മേ ഗദതഃ ശൃണു. 11
തസ്യാഗ്നിരാസ്യം നിർഭിന്നം ലോകപാലോഽവിശൽ പദം
വാചാ സ്വാംശേന വക്തവ്യം യയാസൌ പ്രതിപദ്യതേ. 12
നിർഭിന്നം താലു വരുണോ ലോകപാലോഽവിശദ്ധരേഃ
ജിഹ്വയാംശേന ച രസം യയാസൌ പ്രതിപദ്യതേ. 13
നിർഭിന്നേ അശ്വിനൌ നാസേ വിഷ്ണോരാവിശതാം പദം
ഘ്രാണേനാംശേന ഗന്ധസ്യ പ്രതിപത്തിര്യതോ ഭവേൽ. 14
നിർഭിന്നേ അക്ഷിണീ ത്വഷ്ടാ ലോകപാലോഽവിശദ്വിഭോഃ
ചക്ഷുഷാംശേന രൂപാണാം പ്രതിപത്തിര്യതോ ഭവേൽ. 15
നിർഭിന്നാന്യസ്യ ചർമ്മാണി ലോകപാലേഽനിലോഽവിശൽ
പ്രാണേനാംശേന സംസ്പർശം യേനാസൌ പ്രതിപദ്യതേ. 16
കർണ്ണാവസ്യ വിനിർഭിന്നൌ ധിഷ്ണ്യം സ്വം വിവിശുർദിശഃ
ശ്രോത്രേണാംശേന ശബ്ദസ്യ സിദ്ധിം യേന പ്രപദ്യതേ. 17
ത്വചമസ്യ വിനിർഭിന്നാം വിവിശുർധിഷ്ണ്യമോഷധീ
അംശേന രോമഭിഃ കണ്ഡൂം യൈരസൌ പ്രതിപദ്യതേ. 18
മേഢ്റം തസ്യ വിനിർഭിന്നം സ്വധിഷ്ണ്യം ക ഉപാവിശൽ
രേതസാംശേന യേനാസാവാനന്ദം പ്രതിപദ്യതേ 19
ഗുദം പുംസോ വിനിർഭിന്നം മിത്രോ ലോകേശ ആവിശൽ
പായുനാംശേന യേനാസൌ വിസർഗ്ഗം പ്രതിപദ്യതേ. 20
ഹസ്താവസ്യ വിനിർഭിന്നാവിന്ദ്രഃ സ്വപ്പതിരാവിശൽ
വാർത്തയാംശേന പുരുഷോ യയാ വൃത്തിം പ്രപദ്യതേ. 21
പാദാവസ്യ വിനിർഭിന്നൌ ലോകേശോ വിഷ്ണുരാവിശൽ
ഗത്യാ സ്വാംശേന പുരുഷോ യയാ പ്രാപ്യം പ്രപദ്യതേ. 22
ബുദ്ധിം ചാസ്യ വിനിർഭിന്നാം വാഗീശോ ധിഷ്ണ്യമാവിശൽ
ബോധേനാംശേന ബോദ്ധവ്യപ്രതിപത്തിര്യതോ ഭവേൽ. 23
ഹൃദയം ചാസ്യ നിർഭിന്നം ചന്ദ്രമാ ധിഷ്ണ്യമാവിശൽ
മനസാംശേന യേനാസൌ വിക്രിയാം പ്രതിപദ്യതേ. 24
ആത്മാനം ചാസ്യ നിർഭിന്നമഭിമാനോഽവിശൽ പദം
കർമ്മണാംശേന യേനാസൌ കർത്തവ്യം പ്രതിപദ്യതേ. 25
സത്ത്വം ചാസ്യ വിനിർഭിന്നം മഹാൻ ധിഷ്ണ്യമുപാവിശൽ
ചിത്തേനാംശേന യേനാസൌ വിജ്ഞാനം പ്രതിപദ്യതേ. 26
ശീർഷ്ണോഽസ്യ ദ്യൌർധരാ പദ്ഭ്യാം ഖം നാഭേരുദപദ്യത
ഗുണാനാം വൃത്തയോ യേഷു പ്രതീയന്തേ സുരാദയഃ 27
ആത്യന്തികേന സത്ത്വേന ദിവം ദേവാഃ പ്രപേദിരേ
ധരാം രജസ്സ്വഭാവേന പണയോ യേ ച താനനു. 28
താർത്തീയേന സ്വഭാവേന ഭഗവന്നാഭിമാശ്രിതാഃ
ഉഭയോരന്തരം വ്യോമ യേ രുദ്രപാർഷദാം ഗണാഃ 29
മുഖതോഽവർത്തത ബ്രഹ്മ പുരുഷസ്യ കുരൂദ്വഹ
യസ്തൂന്മുഖത്വാദ്വർണ്ണാനാം മുഖ്യോഽഭൂദ് ബ്രാഹ്മണോ ഗുരുഃ 30

ദേവകർമ്മാത്മകശക്തിസമേത നി-
ദ്ദേവൻ സ്വയംതൻ സമഷ്ടിരൂപത്തിനെ
ഏകംദശംത്രയമെന്നു പകുത്തതി-
ലേകമായുള്ളതു ചൈതന്യമെന്നതാം.
പഞ്ചേന്ദ്രിയങ്ങളവയ്ക്കെഴും വൃത്തിക-
ളഞ്ചിങ്ങനെപത്തു, മൂന്നു താപത്രയം. 7
ഇമ്മഹാപുരുഷൻജീവികൾക്കൊക്കെയു-
മാത്മാവുമപ്പരാത്മാംശവുംതന്നെയാം
ഭൂതസമൂഹമശേഷമടങ്ങിട്ട-
മാദിപുരുഷനാകുന്നതിദ്ദേവനാം 8
ഈവിരാട്ടാത്മാശ്രയേന്ദ്രിയൌഘത്തൊടും
സർവ്വഭൂതാലംബവ്യഷ്ടിദേഹത്തൊടും
വിണ്ണോരൊരൊട്ടുമൊത്തുമൂന്നായ് ദശപ്രാണ-
നൊന്നിച്ചു പത്തായ് ഹൃദയമൊത്തൊന്നുമായ് 9
പിന്നെ,മഹദാദിയായിട്ടും ഭൂതങ്ങൾ
തന്നർത്ഥനയാൽ, ഭഗവാനധോക്ഷജൻ
സ്വന്തതേജസ്സാലിവയ്ക്കു ബഹുവൃത്തി
സന്ധിക്കുവാൻ ചിന്തചെയ്താൻവിരാട്ടിനെ. 10
ശ്രീഹരിഭാവനംചെയ്യും വിരാട്ടിന്റെ
ദേഹത്തിലാദിതേയന്മാർക്കിരിക്കുവാൻ
സ്ഥാനങ്ങളെത്രയുണ്ടെന്നതും വർണ്ണിച്ചു
ഞാനോതുവൻ,ഭവാൻ കേട്ടുകൊണ്ടീടുക. 11
മുൻപേ വിരാട്ടാംപുരുഷന്നു ജാതമായ്
സംഭാഷണത്തിനുതകീട്ടമാനനം.
സ്വാംശമായീടിന വാക്കുകളൊത്തതിൽ
[1]വൈശ്വാനരൻ ലോകപാലൻ കടന്നിതു. 12
താലുവാംസ്ഥാനമുണ്ടായി,പിന്നജ്ജഗത്-
പാലകൻ പാശി, രസജ്ഞാനമാർന്നതായ്.
തന്നംശമാകും രസനയോടുംകൂടി-
യൊന്നിച്ചതിൽക്കടന്നാവസിച്ചീടിനാൻ. 13
പിന്നിപ്പുരുഷനു നാസികയുണ്ടായി-
വന്നിതതുകൊണ്ടുഗന്ധമറിഞ്ഞീടാം.
സ്വാംശമാം ഘ്രാണത്തൊടൊത്തു തത്സ്ഥാനത്തി
ലശ്വിനീദേവരിരുവർ വസിച്ചിതു, 14
കണ്ണുകളദ്ഭുതമായ് വിഭുവിന്നുടൻ
മന്ദതയെന്നിയേ രൂപപ്രതിപത്തി-
ന്നന്നായണച്ചിട്ടും തന്നംശചക്ഷുസ്സോ-
ടൊന്നിച്ചതുകളിൽ വന്നുവാണാനിനൻ. 15
തീർന്നിതുചർമ്മമംശപ്രാണനൊത്തതിൽ
ചെന്നുടൻസ്പർശഗുണൻ വാണുമാരുതൻ 16
സ്വനംശ്രവിക്കും ശ്രവണങ്ങൾ തീർന്നതിൽ
വാണിതുദിഗ്ദേവതകളംശത്തൊടും 17
ത്വക്കുളവായുടനൗഷധദേവതാ-
വർഗ്ഗമതിൽക്കടന്നാവസിച്ചീടിനാർ.
കണ്ഡൂയനത്തിൻ പരിജ്ഞാനമാർന്നുള്ള
തന്നംശഭൂതമാം രോമഗണത്തൊടും. 18
ലിംഗപദം ജാതമായി, പ്രജാപതി
തങ്ങിയുപസ്ഥേന്ദ്രിയം വഴിയായതിൽ
രേതസ്സുദിക്കുമാസ്ഥാനംവഴി ജീവി-
വ്രാതം രതിസുഖമാസ്വദിക്കുന്നിതു. 19
പിന്നെബ്ഭവിച്ചു ഗുദമതിൽ[2]പ്പായുവാ-
മിന്ദ്രിയത്തിൽക്കൂടിമിത്രൻ കടന്നിതു.
ജീവനിസ്ഥാനത്തിലൂടെയാണെന്നുമേ
ചെയ്‌വതുനേരേ [3]പുരീഷവിസർജ്ജനം. 20
വൃത്തിക്കുതകുന്ന ഹസ്തങ്ങൾ തീർന്നതി-
ലത്രേ വസിപ്പതമർത്ത്യാധിനായകൻ
ജീവനിക്കൈകൾതൻ കൃത്യങ്ങളാലു പ-
ജീവനംസാധിച്ചീടുന്നു ദിനംപ്രതി. 21
കാലുകളുണ്ടായ്, നിജാംശഗതിയൊടും
ത്രൈലോക്യനായകൻ വിഷ്ണുവാണാനതിൽ.
സഞ്ചാരശക്തിയാൽ ജീവനിതുകളാ-
ലഞ്ചാതെചെല്ലുന്നു ചെല്ലേണ്ടിടങ്ങളിൽ. 22
ബുദ്ധി പിന്നെജ്ജാതമായതിൽ ബോധമോ-
ടൊത്തുടനാത്മഭൂവാവസിച്ചീടിനാൻ.
ബുദ്ധിനിമിത്തമറിയേണ്ടകാര്യങ്ങ-
ളത്രയും നല്ലതുപോലറിയുന്നിതു 23
പിന്നെവിരാട്ടിനുണ്ടായിതു ഹൃ,ത്തതി-
ലിന്ദുസങ്കല്പ വികല്പസുശക്തവും
തന്നംശവുമായ മാനസത്തോടൊത്തു
വന്നധിരോഹണം ചെയ്തുവസിച്ചിതു 24
പിന്നെയഹങ്കാരമുണ്ടായുടൻ തന്നെ
വന്നുരുദ്രൻവസിച്ചീടിനാനായതിൽ.
ചിത്തമുണ്ടായിതു, ചൈതന്യമോടൊത്തു
സ്വസ്ഥാനമാക്കി വരിച്ചിതു നാന്മുഖൻ
കൈവരുന്നുണ്ടു വിശേഷമാം ജ്ഞാനമ-
ജ്ജീവനിച്ചൈതന്യശക്തിനിമിത്തമായ്. 25-26
ഈവിരാട്ടിന്നുത്തമാംഗത്തിൽ നിന്നുമാ-
ദ്യോവും പാദങ്ങളിൽനിന്നു ധരിത്രിയും
ജാതമായ്, നാഭിജാതാന്തരീക്ഷത്തിലുദ്-
ഭൂതരായ്! ദേവാദികൾ ഗുണവൃത്തികൾ. 27
സത്വഗുണം ഭൂരിചേരുന്നവിണ്ണവ-
രുത്തമം ദേവലോകത്തിലണഞ്ഞിതു
യാഗാദികർമ്മരതരായ് രജോഗുണം
പൂകുംമനുഷ്യാദിഭൂവിൽ വസിച്ചിതു. 28
താമസശീലരാം രുദ്രപരിഷദ-
രീമഹാപുരുഷനാഭിദേശാശ്രിതർ
ഭൂസ്വർഗ്ഗമദ്ധ്യസ്ഥിതാന്തരീക്ഷത്തിങ്ക-
ലാസാദിതരായ് നിവസിച്ചിട്ടുന്നിതു. 29
തന്മുഖത്തിങ്കൽനിന്നുണ്ടായിതാഗമം-
ബ്രാഹ്മണനും മുഖജാതനെന്നാകയാൽ,
പാരിൽപ്രമുഖതയും ഗുരുസ്ഥാനവു-
മാരണന്നുണ്ടായിവന്നിതു ഭൂപതേ! 30

1 അഗ്നി 2 മലദ്വാരം 3 മലം

ബാഹുഭ്യോ$f$വർത്തത ക്ഷത്രം ക്ഷത്രിയസ്തദനുവ്രതഃ
യോ ജാതസ്ത്രായതേ വർണ്ണാൻ പൌരുഷഃ കണ്ടകക്ഷതാൽ. 31
വിശോ$f$വർത്തന്ത തസ്യോർവ്വോർല്ലോകവൃത്തികരീർവിഭോഃ
വൈശ്യസ്തദുത്ഭവോ വാർത്താം നൃണാം യസ്സമവർത്തയൽ. 32
പദ്ഭ്യാം ഭഗവതോ ജജ്ഞേ ശുശ്രൂഷാ ധർമ്മസിദ്ധയേ
തസ്യാം ജാതഃ പുരാ ശൂദ്രോ യദ്വൃത്ത്യാ തുഷ്യതേ ഹരിഃ 33
ഏതേ വർണ്ണാസ്സ്വധർമ്മേണ യജന്തി സ്വഗുരും ഹരിം
ശ്രദ്ധയാ$f f$ത്മവിശുദ്ധ്യർത്ഥം യജ്ജാതാസ്സഹ വൃത്തിഭിഃ 34
ഏതൽ ക്ഷത്തർഭഗവതോ ദൈവകർമ്മാത്മരൂപിണഃ
കഃ ശ്രദ്ദധ്യാദുപാകർത്തും യോഗമായാബലോദയം. 35
അഥാപി കീർത്തയാമ്യംഗ! യഥാമതി യഥാശ്രുതം
കീർത്തിം ഹരേഃ സ്വാം സൽകർത്തും ഗിരമന്യാഭിധാസതീം. 36
ഏകാന്തലാഭം വചസോ നു പുംസാം
സുശ്ലോകമൌലേർഗ്ഗുണവാദമാഹുഃ
ശ്രുതേശ്ച വിദ്വദ്ഭിരുപാകൃതായാം
കഥാസുധായാമുപസംപ്രയോഗം. 37
ആത്മനോ$f$വസിതോ വത്സ! മഹിമാ കവിനാ$f f$ദിനാ
സംവത്സരസഹസ്രാന്തേ ധിയാ യോഗവിപക്വയാ. 38
അതോ ഭഗവതോ മായാ മായിനാമപി മോഹിനീ
യത്സ്വയം ചാത്മവർത്മാത്മാ ന വേദ കിമുതാപരേ. 39
യതോ$f$പ്രാപ്യ ന്യവർത്തന്തേ വാചശ്ച മനസാ സഹ
അഹം ചാന്യ ഇമേ ദേവാസ്തസ്മൈ ഭഗവതേ നമഃ 40

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ഷഷ്ഠോ$f$ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1435 തൃതീയസ്കന്ധേ ശ്ലോകാഃ 234

---

# സപ്തമോ$f$ധ്യായഃ

ശ്രീശുക ഉവാച

ഏവം ബ്രുവാണം മൈത്രേയം ദ്വൈപായനസുതോ ബുധഃ
പ്രീണയന്നിവ ഭാരത്യാ വിദുരഃ പ്രത്യഭാഷത. 1
ബ്രഹ്മൻ കഥം ഭഗവതശ്ചിന്മാത്രസ്യാവികാരിണഃ
ലീലയാ ചാപി യുജ്യേരൻ നിർഗ്ഗുണസ്യ ഗുണാഃ ക്രിയാഃ 2
ക്രീഡായാമുദ്യമോ$f$ർഭസ്യ കാമശ്ചിക്രീഡിഷാന്യതഃ
സ്വതസ്തൃപ്തസ്യ ച കഥം നിവൃത്തസ്യ സദാന്യതഃ 3
അസ്രാക്ഷീൽ ഭഗവാൻ വിശ്വം ഗുണമയ്യാ$f f$ത്മമായയാ
തയാ സംസ്ഥാപയത്യേതൽ ഭൂയഃ പ്രത്യപിധാസ്യതി. 4
ദേശതഃ കാലതോ യോ$f$സാവവസ്ഥാതഃ സ്വതോ$f$ന്യതഃ
അവിലുപ്താവബോധാത്മാ സ യുജ്യേതാജയാ കഥം. 5
ഭഗവാനേക ഏവൈഷ സർവ്വക്ഷേത്രേഷ്വവസ്ഥിതഃ
അമുഷ്യ ദുർഭഗത്വം വാ ക്ലേശോ വാ കർമ്മഭിഃ കുതഃ 6
ഏതസ്മിൻ മേ മനോ വിദ്വൻ! ഖിദ്യതേ$f$ജ്ഞാനസങ്കടേ
തന്നഃ പരാണുദ വിഭോ! കശ്മലം മാനസം മഹൽ. 7

ശ്രീശുക ഉവാച

സ ഇത്ഥം ചോദിതഃ ക്ഷത്ത്രാ തത്ത്വജിജ്ഞാസുനാ മുനിഃ
പ്രത്യാഹ ഭഗവച്ചിത്തഃ സ്മയന്നിവ ഗതസ്മയഃ 8
സേയം ഭഗവതോ മായാ യന്നയേന വിരുദ്ധ്യതേ
ഈശ്വരസ്യ വിമുക്തസ്യ കാർപ്പണ്യമുത ബന്ധനം. 9

ക്ഷത്രിയനും പരിപാലനധർമ്മവു-
മുത്ഥിതമായിതു കൈകളിൽനിന്നഥ.
പൗരുഷത്താലവൻ വർണ്ണത്തെയൊക്കെയും
വൈരിഭയം തീർത്തു രക്ഷിച്ചിട്ടുന്നിതു 31

ഊരുവിൽനിന്നുളവായീജനതയ്ക്കു
നേരേയുപജീവനവൃത്തിനേടിട്ടും-
വൈശ്യനും, മാനുഷ ജീവനദ്രവ്യങ്ങ-
ളാശ്ശുലഭിക്കും വ്യവസായവുമുടൻ. 32

കർമ്മസിദ്ധിക്കെഴും സേവനത്തോടും സ്വ-
ധർമ്മപരനായ ശൂദ്രനനന്തരം
പാദത്തിൽനിന്നുളവായി, തത്സേവയിൽ
പ്രീതനായീടുന്നിതേ ഭഗവാൻ ഹരി. 33

വൃത്തിയൊത്തിന്നാലുജാതിയിലും പെട്ടും
മർത്ത്യരെല്ലാം രക്ഷിതാവും പിതാവുമാം
ഇന്ദിരാവല്ലഭനെയാത്മശുദ്ധ്യർത്ഥ-
മെന്നും ഭജിക്കുന്നു ഭക്തിപുരസ്സരം. 34

കാലകർമ്മസ്വഭാവങ്ങൾക്കെഴും രൂപ-
മാളും ഭവാൻെറ യോഗമായാബലം
ആകവേ വർണ്ണനംചെയ്യാനൊരുത്തനു-
മാകാ യഥാർത്ഥത്തിലെന്നു ധരിക്കുക. 35

അന്യവിഷയവ്യവഹാരദുഷ്ടമാ-
മെന്നുടെവാണികൾ ശുദ്ധീകരിക്കുവാൻ
കേട്ടതുപോലെയും മാമകശേമുഷി-
ക്കൊത്തും ഹരികീർത്തികീർത്തിച്ചിട്ടുന്നു ഞാൻ. 36

മർത്ത്യർതൻവാക്കിനും ശ്രോത്രസ്സിനുമെഴും
വ്യക്തമായീടും പരമപ്രയോജനം
കീർത്തനീയൻ ഭഗവാൻെറ വീര്യങ്ങളെ
വാഴ്ത്തുന്നതും ശ്രവിക്കുന്നതും തന്നെയാം. 37

ആയിരംവർഷം തപസ്സുചെയ്തത്യുഗ്ര-
മായിട്ടും ബുദ്ധിയാലാബ്രഹ്മദേവനും
അപ്പരമാത്മാവിനുള്ള മാഹാത്മ്യങ്ങ-
ളപ്പാടറിയുവാൻ കെല്പിയന്നീലതാൻ. 38

ഇബ്ഭഗവാനുടെ മായാവിലാസങ്ങൾ
ക്ഷിപ്രം മയക്കുന്നു മായാവിമാരെയും
അദ്ദേഹവുമറിയുന്നില്ലതിൻ സീമ-
യസ്ഥിതിക്കന്യരറിയുന്നതെങ്ങിനെ? 39

വേദവാക്യങ്ങൾക്കു, മെൻെറയുമാത്മഭൂ-
വാദിസുരന്മാരുടേയും മനസ്സിനും
നേരേവിഷയമാകാതെവിളങ്ങുമാ-
നാരായണനെ നമസ്കരിക്കുന്നു ഞാൻ. 40

---

## അദ്ധ്യായം 7

**ശ്രീശുകൻ പറഞ്ഞു**

ഇങ്ങനെചൊല്ലിട്ടും മൈത്രേയമാമുനി-
പുംഗവനുൾപ്രീതിവർദ്ധിച്ചിട്ടും വിധം
വ്യാസാത്മജനായ് വിദുരനാം പണ്ഡിതൻ
ഭാഷണംചെയ്താൻ മധുരവാക്യങ്ങളാൽ. 1

ജ്ഞാനാത്മകനായവികാരിയായ് ഗുണ-
ഹീനനായീടുമാ വിഷ്ണുഭഗവാനിൽ
നേരേഗുണകാര്യമാം ജന്മകർമ്മങ്ങൾ
ചേരുന്നതെങ്ങിനെ ലീലാർത്ഥമാകിലും? 2

കുട്ടികൾക്കാഗ്രഹം ലീലയിൽവന്നിടാം
കൂട്ടർകൂട്ടുമ്പൊഴോ, പക്ഷേ തനിയെയോ.
നിത്യമുക്തൻ സ്വരൂപാനന്ദതൃപ്തന-
ദ്വൈത്യാരിയിലതു ചേരുന്നതെങ്ങിനെ? 3

മായാഗുണങ്ങളാൽ ലോകമുറപ്പുതീ-
ർത്തായതുപാലിച്ചഴിക്കുന്നിതീശ്വരൻ. 4

ദേശകാലങ്ങ, ളവസ്ഥ, യാക്കും സ്വയ-
മേശുമൗദാസീന്യ, മന്യസംബന്ധവും
തീണ്ടാത്തബോധസ്വരൂപനാമീശനി-
ലുണ്ടാവതെങ്ങിനെ [1] മായാനുയോജനം? 5

എന്നതല്ലേകനാം ചിദ്രൂപനീശ്വരൻ
മിന്നുന്നു സർവ്വദേഹത്തിലും ജീവനായ്
എന്നിരിക്കെബ്ഭാഗ്യദോഷമോ, കർമ്മത്തിൽ-
നിന്നെഴുംക്ലേശമോ ജീവനുചേരുമോ? 6

അജ്ഞാനരൂപമാമിസ്സങ്കടത്തിലെൻ-
[2] പ്രജ്ഞമങ്ങുന്നു, ഖേദിക്കുന്നുമാനസം.
എന്മാനസത്തിലിയലും വലുതായ
കന്മഷംപോക്കുക വിദ്വന്മണേ! ഭവാൻ. 7

**ശ്രീശുകൻ പറഞ്ഞു**

തത്ത്വഗ്രഹണാശയാലും വിദുരൻെറ
ചോദ്യത്തിലദ്ഭുതപ്പെട്ടില്ല മാമുനി.
മാധവൻതങ്കൽ മനസ്സുറപ്പിച്ചുകൊ-
ണ്ടോതിനാൻ മന്ദസ്മിതപൂർവ്വമുത്തരം. 8

മുക്തനാമീശനിൽ ദൈന്യവും ബന്ധവും
യുക്തിക്കുയോജിച്ചിടാതെ കാണുന്നതു
ഈശ്വരേച്ഛാശക്തിയാലുള്ള മായതൻ-
ശാശ്വതലക്ഷണമെന്നു ധരിക്കണം. 9

---

1 മായയുടെ പ്രവേശം. 2 ബുദ്ധി

യദർത്ഥേന വിനാമുഷ്യ പുംസ ആത്മവിപര്യയഃ
പ്രതീയത ഉപദ്രഷ്ടുസ്സ്വശിരശ്ഛേദനാദികഃ 10

യഥാ ജലേ ചന്ദ്രമസഃ കമ്പാദിസ്തത്കൃതോ ഗുണഃ
ദൃശ്യതേഽസന്നപി ദ്രഷ്ടുരാത്മനോ നാത്മനോ ഗുണഃ 11

സ വൈ നിവൃത്തിധർമ്മേണ വാസുദേവാനുകമ്പയാ
ഭഗവൽഭക്തിയോഗേന തിരോധത്തേ ശനൈരിഹ. 12

യദേന്ദ്രിയോപരാമോഽഥ ദ്രഷ്ട്രാത്മനി പരേ ഹരൌ
വിലീയന്തേ തദാ ക്ലേശാസ്സംസുപ്തസ്യേവ കൃത്സ്നശഃ 13

അശേഷസംക്ലേശശമം വിധത്തേ
ഗുണാനുവാദശ്രവണം മുരാരേഃ
കുതഃ പുനസ്തച്ചരണാരവിന്ദ-
പരാഗസേവാരതിരാത്മലബ്ധാ. 14

വിദുര ഉവാച

സംഛിന്നസ്സംശയോ മഹ്യം തവ സൂക്താസിനാ വിഭോ
ഉഭയത്രാപി ഭഗവൻ മനോ മേ സംപ്രധാവതി. 15

സാധ്വേതദ്വ്യാഹൃതം വിദ്വന്നാത്മമായായനം ഹരേഃ
ആഭാത്യപാർത്ഥം നിർമ്മൂലം വിശ്വമൂലം ന യദ്ബഹിഃ 16

യശ്ച മൂഢതമോ ലോകേ യശ്ച ബുദ്ധേഃ പരം ഗതഃ
താവുഭൌ സുഖമേധേതേ ക്ലിശ്യത്യന്തരിതോ ജനഃ 17

അർത്ഥാഭാവം വിനിശ്ചിത്യ പ്രതീതസ്യാപി നാത്മനഃ
താം ചാപി യുഷ്മച്ചരണസേവയാഹം പരാണുദേ. 18

യത്സേവയാ ഭഗവതഃ കൂടസ്ഥസ്യ മധുദ്വിഷഃ
രതിരാസോ ഭവേത്തീവ്രഃ പാദയോർവ്യസനാർദനഃ 19

ദുരാപാ ഹ്യല്പതപസഃ സേവാ വൈകുണ്ഠവർത്മസു
യത്രോപഗീയതേ നിത്യം ദേവദേവോ ജനാർദ്ദനഃ 20

സൃഷ്ട്വാഗ്രേ മഹദാദീനി സവികാരാണ്യനുക്രമാൽ
തേഭ്യോ വിരാജമുദ്ധൃത്യ തമനു പ്രാവിശദ്വിഭുഃ 21

യമാഹുരാദ്യം പുരുഷം സഹസ്രാംഘ്ര്യൂരുബാഹുകം
യത്ര വിശ്വ ഇമേ ലോകാസ്സവികാസം സമാസതേ 22

യസ്മിൻ ദശവിധഃ പ്രാണഃ സേന്ദ്രിയാർത്ഥേന്ദ്രിയസ്ത്രിവൃൽ
ത്വയേരിതോ യതോ വർണ്ണാസ്തദ്വിഭൂതീർവ്വദസ്വ നഃ 23

യത്ര പുത്രൈശ്ച പൌത്രൈശ്ച നപ്തൃഭിസ്സഹ ഗോത്രജൈഃ
പ്രജാ വിചിത്രാകൃതയ ആസൻ യാഭിരിദം തതം. 24

പ്രജാപതീനാം സ പതിശ്ചക്ളൃപേ കാൻ പ്രജാപതീൻ
സർഗ്ഗാംശ്ചൈവാനുസർഗ്ഗാംശ്ച മനൂന്മന്വന്തരാധിപാൻ
ഏതേഷാമപി വംശാംശ്ച വംശ്യാനുചരിതാനി ച. 25

ഉപര്യധശ്ച യേ ലോകാ ഭൂമേർമ്മിത്രാത്മജാസതേ
തേഷാം സംസ്ഥാം പ്രമാണം ച ഭൂർല്ലോകസ്യ ച വർണ്ണയ. 26

തിര്യങ്മാനുഷദേവാനാം സരീസൃപപതത്രിണാം
വദ നസ്സർഗ്ഗസംവ്യൂഹം ഗാർഭസ്വേദദ്വിജോൽഭിദാം. 27

ഗുണാവതാരൈർവ്വിശ്വസ്യ സർഗ്ഗസ്ഥിത്യപ്യയാശ്രയം
സൃജതഃ ശ്രീനിവാസസ്യ വ്യാചക്ഷ്വോദാരവിക്രമം. 28

സത്യത്തിലില്ല ജീവാത്മാവിനു ജന്മ-
മൃത്യുദുഃഖം,വെറും ഭ്രാന്തിയാൽ തോന്നുന്നു.
സ്വപ്നത്തിലാത്മശിരച്ഛേദനാദികൾ
സുപ്തനു തോന്നുന്നവല്ലോ യഥാർത്ഥമായ്. 10

നീരിൻചലനവും തത്കൃതധർമ്മവും
താരാധിനായകനില്ലെന്നിരിക്കിലും,
അങ്ങനെതോന്നുന്നു; ദേഹാദിതൻ ഗുണ-
സംഗവും ജീവനുകാണുന്നിതാവിധം. 11

ഇത്ഥം ശരീരാദിയിലെഴും [1]മധ്യാസ-
മുത്തമശ്ലോകകൃപാവീക്ഷമൂലവും
തദ്ഭക്തിയാലും നിവൃത്തിമാർഗ്ഗംകൊണ്ടു-
മല്പാല്പമായിത്തിരോഭവിക്കും ദൃഢം. 12

ദ്രഷ്ടാവുമൊത്തിന്ദ്രിയോപരമം ബ്രഹ്മ-
വസ്തുവാംകൃഷ്ണനിലെപ്പോൾ ഭവിക്കുമോ,
അപ്പോൾ [2]സുഷുപ്തിസ്ഥിതന്നെന്നപോൽ,ദുഃഖ-
മപ്പാടെയങ്ങു വിലയംഗമിച്ചിടും. 13

ശ്രീമഹാവിഷ്ണുവിൻ ശ്രേഷ്ഠഗുണങ്ങൾ സ-
പ്രേമംശ്രവിക്കയും ചൊൽകയുംകൊണ്ടുതാൻ
ക്ലേശവിനാശം ഭവിക്കുകിൽ, തത്പദ-
പാംസുസേവാരതി തൻഫലമെത്രയാം? 14

വിദുരൻ പറഞ്ഞു

മാമുനേ! താവകസൂക്തി ഖഡ്ഗത്തിനാൽ
മാമകസംശയം ഛിന്നമായീവിഭോ!
ഈശൻ സ്വതന്ത്രനും ജീവൻ പരവശ-
ക്ലേശയുതനുമെന്നായ് ധരിച്ചീടിനേൻ 15

വിശ്വനിദാനനാമിന്ദിരാജാനിത-
ന്നാശ്ചര്യദമായ മായാവിലാസങ്ങൾ
താനെന്നിയേ ഹേതുവില്ലാത്തതുമർത്ഥ-
ഹീനവുമെന്നു സുസ്പഷ്ടമാക്കീ ഭവാൻ. 16

ഏറ്റവുംമൂഢനും ജ്ഞാനിയുംലോകത്തി-
ലത്യന്തസൌഖ്യമിയന്നു ജീവിക്കുന്നു.
എന്നാലിടമട്ടുകാരനായുള്ളവ-
നെന്നുമഴലിൽ മുഴകിക്കഴിയുന്നു. 17

ഉള്ളതായ്ത്തോന്നീടുകിലുമനാത്മാവി-
നുള്ള നിരർത്ഥതനേരേ ധരിച്ചുഞാൻ
നിന്തിരുപ്പാദസരോജസംസേവയാൽ
സന്ത്യജിച്ചീടുമുടനാ പ്രതീതിയും. 18

ദോഷംഹനിച്ചിടും കൂടസ്ഥനാംമധു-
ദ്വേഷിഭഗവാനിലാക്കും നിനയ്ക്കുകിൽ
പ്രേമസുലക്ഷണ ഭക്തിയുണ്ടായ്‌വരാ
ധീമദ്ഗുരുപാദസേവകൊണ്ടെന്നിയേ. 19

വൈകുണ്ഠലബ്ധിക്കു വേണ്ടമാർഗ്ഗങ്ങളീ-
ലോകക്കരുളും ഭവാദൃശദിവ്യരെ
സേവിക്കുവാനല്പമാം തപംചെയ്തോനു
കൈവരാ ഭാഗ്യമെന്നെങ്ങും പ്രസിദ്ധമാം
ത്വാദൃശന്മാർദേവനാം വിഷ്ണുവിൻ-
പൂതഗീതംസദാ പാടുവോരല്ലയോ? 20

ആദിയിലീശൻ രചിച്ചുകൊണ്ടാൻമഹ-
ദാദിതത്ത്വങ്ങളതുകളിൽനിന്നഥ
ഉദ്ഭവിപ്പിച്ചു വിരാട്ടിനെ,പ്പിന്നതി-
ലുൾപ്രവേശിച്ചാൻ മുനികുലോത്തംസമേ! 21

ആയിരമായിരം കൈകാൽതുടകളു-
മായെഴുമാരെയാണാദ്യാവതാരമായ്
ചൊല്ലുന്നു, തദ്ദേവനിൽത്തന്നെയീലോക-
മെല്ലാം സുഖമായ് നിവസിച്ചിടുന്നതും. 22

പത്തിന്ദ്രിയങ്ങളും പ്രാണങ്ങൾപത്തുമുൾ-
പ്പെട്ടുസത്ത്വാദിഗുണത്രയരൂപമാം-
എല്ലാംനിവസിക്കുമീ ദേവനിൽത്തന്നെ-
യല്ലോ ചതുർവർണ്ണ്യമുത്ഭവിച്ചുള്ളതും
ആവിരാട്ടിൻെറ വിഭൂതികൾ ഞങ്ങളോ-
ടാവിരാനന്ദമരുളീടണം ഭവാൻ. 23

പുത്രരും പൌത്രരും തത്പുത്രപൌത്രരും
ഗോത്രജന്മാരുമായി പ്രജാസഞ്ചയം
ചിത്രതരമായ് നിറഞ്ഞെഴുമജ്ജഗ-
ത്തോത്തീടിലീശവിഭൂതിയാൽ ജാതമാം 24

മുപ്പാരുതീർപ്പതിനാരെനിയമിച്ചു
കെല്പേറിടും പ്രജാധീശാഗ്രിമനജൻ
ആയവർതൻ സൃഷ്ടിയു. മനുസൃഷ്ടിയും.
സ്വായംഭുവാദികളേയു,മവരുടെ-
കാലവും, മന്വന്തരാധിപന്മാരെയും
ചേലായിവിസ്തരിച്ചോതീടണം ഭവാൻ.
മിത്രാസുതമുനേ!യമ്മഹീപാലർതൻ-
ഗോത്രവും, വംശജസച്ചരിതങ്ങളും,
മന്നിൻകീഴ്മേലെഴുന്ന ലോകങ്ങളും,
പിന്നെയവററിൻ സ്ഥിതിപരിമാണവും,
ഭൂവിൻവലിപ്പം, വിഹംഗമവർഗ്ഗങ്ങൾ;
ദേവമനുഷ്യർ, തിര്യ,ക്കിഴജാതികൾ
ഗർഭം, വിയർപ്പു,മണ്ണണ്ഡമിവയിൽനി-
ന്നുത്ഭവിച്ചീടുമഖിലത്തിനുമെഴും
സൃഷ്ടിക്രമങ്ങളും ചൊല്ലീടണം പിന്നെ
വിഷ്ടപസൃഷ്ടിരക്ഷാനാശഹേതുവാം-
ഉത്തമശ്ലോകഗുണാവതാരത്തിൻെറ
[3]സാർത്ഥകമാം വിക്രമങ്ങളും ചൊല്ലുക. 25-28

1 ഒന്നിൽ മറെറാന്നിൻെറ തോന്നൽ 2 ഉറങ്ങുന്നവൻ 3 പ്രയോജനമുള്ളതു്

വര്‍ണ്ണാശ്രമവിഭാഗാംശ്ച രൂപശീലസ്വഭാവതഃ
ഋഷീണാം ജന്മകര്‍മ്മാദി വേദസ്യ ച വികര്‍ഷണം. 29
യജ്ഞസ്യ ച വിതാനാനി യോഗസ്യ ച പഥഃ പ്രഭോ!
നൈഷ്കര്‍മ്മ്യസ്യ ച സാംഖ്യസ്യ തന്ത്രം വാ ഭഗവല്‍സ്മൃതം. 30
പാഖണ്ഡപഥവൈഷമ്യം പ്രതിലോമനിവേശനം
ജീവസ്യ ഗതയോ യാശ്ച യാവതീര്‍ഗ്ഗുണകര്‍മ്മജാഃ 31
ധര്‍മ്മാര്‍ത്ഥകാമമോക്ഷാണാം നിമിത്താന്യവിരോധതഃ
വാര്‍ത്തായാ ദണ്ഡനീതേശ്ച ശ്രുതസ്യ ച വിധിം പൃഥക്. 32
ശ്രാദ്ധസ്യ ച വിധിം ബ്രഹ്മന്‍ പിതൃണാം സര്‍ഗ്ഗമേവ ച
ഗ്രഹനക്ഷത്രതാരാണാം കാലാവയവസംസ്ഥിതിം. 33
ദാനസ്യ തപസോ വാപി യച്ചേഷ്ടാപൂര്‍ത്തയോഃ ഫലം
പ്രവാസസ്ഥസ്യ യോ ധര്‍മ്മോ യശ്ച പുംസ ഉതാപദി. 34
യേന വാ ഭഗവാംസ്തുഷ്യേദ്ധര്‍മ്മയോനിര്‍ജ്ജനാര്‍ദ്ദനഃ
സംപ്രസീദതി വാ യേഷാമേതദാഖ്യാഹി ചാനഘ! 35
അനുവ്രതാനാം ശിഷ്യാണാം പുത്രാണാം ച ദ്വിജോത്തമ
അനാപൃഷ്ടമപി ബ്രൂയുര്‍ഗ്ഗുരവോ ദീനവത്സലാഃ 36
തത്ത്വാനാം ഭഗവംസ്തേഷാം കതിധാ പ്രതിസംക്രമഃ
തത്രേമം ക ഉപാസീരന്‍ ക ഉ സ്വിദനുശേരതേ. 37
പുരുഷസ്യ ച സംസ്ഥാനം സ്വരൂപം വാ പരസ്യ ച
ജ്ഞാനം ച നൈഗമം യത്തല്‍ ഗുരുശിഷ്യപ്രയോജനം. 38
നിമിത്താനി ച തസ്യേഹ പ്രോക്താന്യനഘ സൂരിഭിഃ
സ്വതോ ജ്ഞാനം കുതഃ പുംസാം ഭക്തിര്‍വൈരാഗ്യമേവ വാ. 39
ഏതാന്മേ പൃച്ഛതഃ പ്രശ്നാന്‍ ഹരേഃ കര്‍മ്മവിവിത്സയാ
ബ്രൂഹി മേഽജ്ഞസ്യ മിത്രത്വാദജയാ നഷ്ടചക്ഷുഷഃ 40
സര്‍വ്വേ വേദാശ്ച യജ്ഞാശ്ച തപോ ദാനാനി ചാനഘ!
ജീവാഭയപ്രദാനസ്യ ന കുര്‍വ്വീരന്‍ കലാമപി. 41

ശ്രീശുക ഉവാച

സ ഇത്ഥമാപൃഷ്ടപുരാണകല്പഃ
കുരുപ്രധാനേന മുനിപ്രധാനഃ
പ്രവൃദ്ധഹര്‍ഷോ ഭഗവല്‍കഥായാം
സംചോദിതസ്തം പ്രഹസന്നിവാഹ. 42

ഇതി ശ്രീമല്‍ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
സപ്തമോഽധ്യായഃ

ശ്രീമല്‍ഭാഗവതേ ശ്ലോകാഃ 1477 തൃതീയസ്കന്ധേ ശ്ലോകാഃ 276

---

## അഷ്ടമോഽധ്യായഃ

മൈത്രേയ ഉവാച

സത്സേവനീയോ ബത പൂരുവംശോ
യല്ലോകപാലോ ഭഗവല്‍പ്രധാനഃ
ബഭൂവിഥേഹാജിതകീര്‍ത്തിമാലാം
പദേ പദേ നൂതനയസ്യഭീക്ഷ്ണം. 1
സോഽഹം നൃണാം ക്ഷുല്ലസുഖായ ദുഃഖം
മഹല്‍ഗതാനാം വിരമായ തസ്യ
പ്രവര്‍ത്തയേ ഭാഗവതം പുരാണം
യദാഹ സാക്ഷാല്‍ ഭഗവാനൃഷിഭ്യഃ 2
ആസീനമുര്‍വ്യാം ഭഗവന്തമാദ്യം
സങ്കര്‍ഷണം ദേവമകുണ്ഠസത്ത്വം
വിവിത്സവസ്തത്ത്വമതഃ പരസ്യ
കുമാരമുഖ്യാ മുനയോഽന്വപൃച്ഛന്‍. 3
സ്വമേവ ധിഷ്ണ്യം ബഹു മാനയന്തം
യം വാസുദേവാഭിധമാമനന്തി
പ്രത്യഗ്ധൃതാക്ഷാംബുജകോശമീഷ-
ദുന്മീലയന്തം വിബുധോദയായ. 4
സ്വര്‍ധുന്യുദാര്‍ദ്രൈഃ സ്വജടാകലാപൈ-
രുപസ്പൃശന്തശ്ചരണോപധാനം
പത്മം യദര്‍ച്ചന്ത്യഹിരാജകന്യാഃ
സപ്രേമനാനാബലിഭിര്‍വ്വരാര്‍ത്ഥാഃ 5

വർണ്ണാശ്രമവിഭാഗങ്ങൾ, തദാകൃതി,
പിന്നെ,യവയുടെ ശീലമാചാരവും
മാമുനിമാരുടെ ജന്മകർമ്മാദിയും
മാമറതൻപിരിവും ഫലകാംക്ഷിതം
ഉൾക്കൊണ്ടിടാത്ത കർമ്മത്തിൻ വിഭാഗവും,
സാംഖ്യയോഗം, ഭക്തിയോഗമീരണ്ടിൻെറ
സമ്പ്രദായങ്ങൾ, നിരീശമതമിങ്ങു-
വൻപിച്ചദോഷം ജനതയ്ക്കുണപ്പതും
ചണ്ഡാലജാതിതന്നതുഭവ, മേതൊരു
വർണ്ണത്തിലെണ്ണണമക്കൂട്ടരേയതും
സ്വീകൃതമാം ഗുണകർമ്മങ്ങളാൽ ജീവി-
നാകനരകങ്ങൾ പൂകിടുന്നെന്നതും,
ധർമ്മാർത്ഥകാമമോക്ഷങ്ങൾ വിരോധമ-
റെറമ്മട്ടിണക്കിയനുഷ്ഠേയമെന്നതും,
കൃഷ്യാദിവ്യാപാരനിർവ്വഹണക്രമം,
നിശ്ചിതശ്രാദ്ധക്രമം, ദണ്ഡനീതിയും,
താരനക്ഷത്രഗ്രഹങ്ങൾനിമിത്തമായ്
ചേരുന്നകാലവിഭാഗസ്വഭാവവും,
ദാനക്രമം, തപസ്സമ്പ്രദായങ്ങ,ള-
ന്യൂനയാഗാദിസത്ക്കർമ്മഫലങ്ങളും
അന്യദേശാവാസിതന്നനുഷ്ഠാനങ്ങൾ,
പിന്നെ,യാപൽക്കാലചര്യാക്രമങ്ങളും,
ധർമ്മഫലപ്രദനാകുംഹരിയാരി-
ലെമ്മട്ടിലാണതോഷിപ്പതുമോതുക 29–35
ആശ്രയിച്ചീടുന്ന ശിഷ്യവർഗ്ഗത്തിനും
തത്സുതന്മാർക്കും കൃപാർദ്രരാം ദേശികർ,
ചോദിച്ചിടായ്കിലുമാത്മതത്വങ്ങളെ-
യാദേശിച്ചീടുന്നുവല്ലോ ദ്വിജോത്തമാ! 36
സർവജ്ഞമാമുനേ! തത്ത്വഗണങ്ങളി-
ലുർവ്യാദികൾതൻലയമെത്രമാതിരി.
ഏതതിൽസേവിച്ചുനിൽപ്പു ഭഗവാനെ-
യേതുനേരേലയിക്കുന്നു ഭഗവാനിൽ 37
ഈശ്വരരൂപവും ജീവൻെറതത്ത്വവും
ദേശികശിഷ്യമുറകൾപാലിച്ചിട്ടും
വേദോക്തമാം ജ്ഞാനമാർഗ്ഗവും,ഞങ്ങളോ-
ടോതീടണം ഭവാൻ വാത്സല്യപൂർവ്വകം! 38
വേദവിധിക്കൊത്തബോധത്തിനുള്ളോരു
ഹേതുക്കളെന്തൊക്കെയോതുന്നുസൂരികൾ?
മർത്ത്യക്കറിവും, വിരക്തിയും ഭക്തിയും
സത്വരമെത്തുവതെങ്ങിനെയെന്നതും,
വിഷ്ണുതത്ത്വഗ്രഹണത്തിനായത്യന്ത-
തൃഷ്ണയോടൊക്കെയും ചോദിച്ചിടുന്നു ഞാൻ
മായാവിമോഹത്തിനാൽ ബോധഹീനനാ-
മീയിവനോടിവ വിസ്തരിച്ചോതണം. 39-40
ആഗമമാകെപ്പഠിക്കിലു, മെത്രയോ
യാഗംകഴിക്കിലും, വൻതപംചെയ്കിലും,
മർത്ത്യക്കുസംസാരദുഃഖമൊഴിച്ചിടും
തത്ത്വോപദേശത്തിനൊപ്പമുണ്ടോഫലം? 41

ശ്രീശുകൻ പറഞ്ഞു

ഇത്ഥംപുരാണസാരസ്പർശിയായിട്ടും
ക്ഷത്തൃചോദ്യംകേട്ടുതത്ത്വജ്ഞനമ്മുനി
എല്ലാംഹരികഥാബന്ധങ്ങളാകയാൽ,
നല്ലോരവസരം സത്ക്കഥചൊല്ലുവാൻ
സിദ്ധിച്ചതിനാലതീവ സന്തുഷ്ടനാ-
യുത്തരം മന്ദഹാസത്തൊടോതീടിനാൻ 42

---

# അദ്ധ്യായം 8

മൈത്രേയൻ പറഞ്ഞു

ലോകപാലന്മാരിലേകനം! പോരാന്ത
ഭാഗവതാഗ്രേസരനുമായ്മിന്നിടും
സൂര്യാത്മജൻഭവാൻ ജന്മമെടുക്കയാൽ
പൂരുവംശംസജ്ജനസേവനീയമായ്
ഓരോപദത്തിലും നാരായണയശഃ-
പൂരംപുതുക്കിടും ചോദ്യങ്ങളെത്തന്നെ
പിന്നെയുംപിന്നെയും ചോദിക്കുകമൂല-
മുന്നതമോദമുളവായിടുന്നുമേ. 1
അല്പസുഖത്തിനായ്ത്തീവ്രദുഃഖങ്ങളി-
ലാപ്പെട്ടവർക്കുപശാന്തിക്കെഴുംവഴി
നാരായണനരുളീടുണ്ടുമാമുനി-
മാരോ,ടതിൻ സാരമെല്ലാമടങ്ങിടും
ശ്രീമഹാഭാഗവതപുരാണംതന്നെ
ധീമൻ!ഭവാനോടുരചെയ്കിടുന്നുഞാൻ 2
ആദ്യനായ് പാതാളവാസിയായ്സ്സർവ-
വേദ്യനാകും ഭഗവാനാദിശേഷനെ
കുപ്പിപ്പുരനുടെ തത്ത്വംധരിക്കുവാൻ
താല്പര്യമോടുചോദിച്ചു സനാദികൾ 3
താനേനിജാശ്രയമാം വാസുദേവനെ
ധ്യാനിച്ചുദേവോത്തമോദയാസക്തനായ്
[1] പ്രത്യഗാത്മാവിലുറപ്പിച്ചിരിക്കുമാ-
നേത്രസരോരുഹകോരകം മെല്ലവേ
അമ്മുനിമാരുടെനേക്കു തിരിച്ചുചെ-
[2] റുന്മീലനംചെയ്കിരുന്നരുളീടിനാൻ. 4
ഗംഗയിൽമുങ്ങിജ്ജലമൊലിക്കും ജട-
യങ്ങബ്ഭഗവത്പദാശ്രയാബ്ജത്തിലായ്
തങ്ങിടുമാറു നമിച്ചുകൊണ്ടായിരു-
ന്നിങ്ങനെ ചോദിച്ചതസ്സനകാദികൾ.
സപ്പേന്ദ്രകന്യമാർ കാമുകലാഭത്തി-
നിപ്പത്മമർച്ചിപ്പു നാനാബലികളാൽ. 5

---

1 ജീവാത്മാവ് 2 തുറക്കുക

മുഹുർഗൃണന്തോ വചസാനുരാഗ-
സ്ഖലൽപദേന്യാസ കൃതാനി തജ്ജ്ഞാഃ
കിരീടസാഹസ്രമണിപ്രവേക-
പ്രദ്യോതിതോദ്ദാമഫണാസഹസ്രം. 6
പ്രോക്തം കിലൈതൽ ഭഗവത്തമേന
നിവൃത്തിധർമ്മാഭിരതായ തേന
സനൽകുമാരായ സ ചാഹ പൃഷ്ടഃ
സാംഖ്യായനായാംഗ ധൃതവ്രതായ. 7
സാംഖ്യായനഃ പാരമഹംസ്യമുഖ്യോ
വിവക്ഷമാണോ ഭഗവദ്വിഭൂതീഃ
ജഗാദ സോഽസ്മൽഗുരവേഽന്വിതായ
പരാശരായാഥ ബൃഹസ്പതേശ്ച. 8
പ്രോവാച മഹ്യം സ ദയാലുരുക്തോ
മുനിഃ പുലസ്ത്യേന പുരാണമാദ്യം
സോഽഹം തവൈതൽ കഥയാമി വത്സ
ശ്രദ്ധാലവേ നിത്യമനുവ്രതായ. 9
ഉദാപ്ലുതം വിശ്വമിദം തദാഽഽസീ-
ദ്യന്നിദ്രയാമീലിതദൃങ്ന്യമീലയൽ
അഹീന്ദ്രതല്പേഽധിശയാന ഏകഃ
കൃതക്ഷണഃ സ്വാത്മരതൌ നിരീഹഃ 10
സോഽന്തശ്ശരീരേഽർപ്പിതഭൂതസൂക്ഷ്മഃ
കാലാത്മികാം ശക്തിമുദീരയാണഃ
ഉവാസ തസ്മിൻ സലിലേ പദേ സ്വേ
യഥാനലോ ദാരുണി രുദ്ധവീര്യഃ 11
ചതുര്യുഗാനാം ച സഹസ്രമപ്സു
സ്വപൻ സ്വയോദീരിതയാ സ്വശക്ത്യാ
കാലാഖ്യയാഽസാദിതകർമ്മതന്ത്രോ
ലോകാനപീതാൻ ദദൃശേ സ്വദേഹേ. 12
തസ്യാർത്ഥസൂക്ഷ്മാഭിനിവിഷ്ടദൃഷ്ടേ-
രന്തർഗ്ഗതോഽർത്ഥോ രജസാ തനീയാൻ
ഗുണേന കാലാനുഗതേന വിദ്ധഃ
സൂഷ്യംസ്തദാഭിദ്യത നാഭിദേശാൽ. 13
സ പത്മകോശഃ സഹസോദതിഷ്ഠൽ
കാലേന കർമ്മപ്രതിബോധനേന
സ്വരോചിഷാ തത്സലിലം വിശാലം
വിദ്യോതയന്നർക്ക ഇവാത്മയോനിഃ 14
തല്ലോകപത്മം സ ഉ ഏവ വിഷ്ണുഃ
പ്രാവീവിശത്സർവ്വഗുണാവഭാസം
തസ്മിൻ സ്വയം വേദമയോ വിധാതാ
സ്വയംഭുവം യം സ്മ വദന്തി സോഽഭൂൽ. 15
തസ്യാം സ ചാംഭോരുഹകർണ്ണികായാ-
മവസ്ഥിതോ ലോകമപശ്യമാനഃ
പരിക്രമൻ വ്യോമ്നി വിവൃത്തനേത്ര-
ശ്ചത്വാരി ലേഭേഽനുദിശം മുഖാനി. 16
തസ്മാദ്യുഗാന്തശ്വസനാവഘൂർണ്ണ-
ജലോർമ്മിചക്രാൽ സലിലാദ്വിരൂഢം
ഉപാശ്രിതഃ കഞ്ജമു ലോകതത്ത്വം
നാത്മാനമദ്ധാവിദദാദിദേവഃ 17
ക ഏഷ യോസാവഹമബ്ജപൃഷ്ഠ
ഏതൽ കുതോ വാബ്ജമനന്യദപ്സു
അസ്തി ഹ്യധസ്താദിഹ കിഞ്ചനൈത-
ദധിഷ്ഠിതം യത്ര സതാനുഭാവ്യം. 18
സ ഇത്ഥമുദ്വീക്ഷ്യ തദബ്ജനാള-
നാഡീഭിരന്തർജ്ജലമാവിവേശ
നാർവ്വാഗ്ഗതസ്തൽഖരനാളനാള-
നാഭിം വിചിന്വംസ്തദവിന്ദതാജഃ 19
തമസ്യപാരേ വിദുരാത്മസർഗ്ഗം
വിചിന്വതോഽഭൂൽ സുമഹാംസ്ത്രിണേമിഃ
യോ ദേഹഭാജാം ഭയമീരയാണഃ
പരിക്ഷിണോത്യായുരജസ്യ ഹേതിഃ 20
തതോ നിവൃത്തോഽപ്രതിലബ്ധകാമഃ
സ്വധിഷ്ണ്യമാസാദ്യ പുനഃ സ ദേവഃ
ശനൈർജ്ജിതശ്വാസനിവൃത്തചിത്തോ
ന്യഷീദദാരൂഢസമാധിയോഗഃ 21
കാലേന സോഽജഃ പുരുഷായുഷാഭി-
പ്രവൃത്തയോഗേന വിരൂഢബോധഃ
സ്വയം തദന്തർഹൃദയേഽവഭാത-
മപശ്യതാപശ്യത യന്ന പൂർവ്വം. 22

ആയിരംമൌലിയിൽച്ചേരും മണികൾത-
ന്നായതദീപ്തിയാലേററം വിളങ്ങിടും
ആയിരംപത്തിയെഴും ശേഷമൂർത്തിയെ
[1] ഗേയാപദാനങ്ങൾ രാഗപുരസ്സരം
തൊണ്ടയിടറും മൊഴികളാൽ വർണ്ണിച്ചു-
കൊണ്ടുമൈത്രേയിതു ചോദിച്ചതങ്ങവർ. 6
ബ്രഹ്മസ്വരൂപനാമാദിശേഷൻ മോക്ഷ-
ധർമ്മേച്ഛുവാം കുമാരർഷിയോടാർദ്രനായ്
ഭാഗവതത്തെയരുൾചെയ്തുവെന്നതു
ലോകപ്രസിദ്ധമാം പിന്നെയസ്സംഹിത,
ചോദിക്കയാ,ലസ്സനൽക്കുമാരൻ മുനി-
യോതീ വ്രതിയായ സാംഖ്യായനനൊടും. 7
പിന്നെപ്പരമഹംസാഗ്ര്യനാമമ്മഹാ-
നുന്നതശിഷ്യ ഗുണങ്ങളിണങ്ങിടും
വന്ദ്യനാമസ്മദ്ഗുരുവാം പരാശരൻ-
തന്നൊടും ഗീഷ്പതിയോടും കഥിച്ചിതു 8
ഉത്തമമിക്കഥ പിന്നെ,പ്പുലസ്ത്യനാൽ
ദത്തമാകുംവരമൊത്ത,പരാശരൻ
എന്നോടലിഞ്ഞരുളീയതു ചൊല്ലിടാ-
മൊന്നിച്ചു വാണിടും നിന്നോടു വത്സ! ഞാൻ. 9
ശേഷതല്പത്തിൽശയാനനായ് ലോകത്ര-
യേശനാമേകൻ ഭഗവാൻ ജനാർദ്ദനൻ
സൃഷ്ട്യാദിലീലകളല്പനേരത്തേക്കു
വിട്ടിട്ടു പള്ളിക്കുറുപ്പുകൊണ്ടീടുവാൻ
അർദ്ധനിമീലിതനേത്രനായീടിന
മാത്രയിലിജ്ജഗത്താണ്ടുപോയംബുവിൽ. 10
ശക്തിയകത്തടക്കീട്ടരണിക്കുള്ളിൽ
മഗ്നമാമഗ്നിയെപ്പോ,ലഖിലേശ്വരൻ
ഭൂതസൂക്ഷ്മങ്ങളശേഷമുദരത്തി-
ലാതങ്കമെന്യേയൊതുക്കിയും,പിന്നെയും,
സ്ഥൂലശരീരമവസ്ഥുരുളീടുവാൻ
കാലമാംശക്തിയെ പ്രേരണം ചെയ്തുമേ
സ്വസ്ഥാനമാം സലിലത്തിൽ ശയിച്ചിത-
ങ്ങർദ്ധനിമീലിതനേത്രനായങ്ങിനെ. 11
ഏവം ഭഗവാൻ സഹസ്രംചതുര്യുഗം
മേവുന്ന ചിച്ഛക്തിയുക്തനായ് നീരതിൽ.
ബ്രഹ്മാവുതൻനിശയും കഴിയുന്നുട-
നുന്മേഷമാന്നു സൃഷ്ടിക്കുവാൻ പിന്നെയും
തൻകാലശക്തിയുണർത്തുന്നു,കാണുന്നു
തങ്കലടങ്ങിയ ജീവജാലത്തെയും. 12
തന്നുടെ സങ്കല്പശക്തി പ്രവർത്തനം-
തന്നാലതിസൂക്ഷ്മഭൂതസമുച്ചയം
കാലപ്രചോദിതമായി,രജോഗുണം
മൂലമായ് ക്ഷോഭം കലർന്നുജന്മത്തിനായ്-
അബ്ഭഗവന്നാഭിഭേദിച്ചുവന്നിതു
നല്പത്മകോശാകൃതിയിൽ വെളിക്കുടൻ. 13

നാരായണാത്മാവിൽനിന്നുളവായ് ജീവ-
പൂരത്തിനുള്ള സമഷ്ടിസ്വരൂപമാം
അപ്പത്മ,മെങ്ങും രവിസമം ദീപ്തിയാൽ
കൽപ്പജലം പ്രകാശിപ്പിച്ചുകൊണ്ടുടൻ
കർമ്മങ്ങളെയുണർത്തും കാലചോദന-
തന്മൂലമപ്പില്പയന്നു ശോഭിച്ചിതു. 14
ചേലായ് ഗുണങ്ങളെ പ്രസ്പഷ്ടമാക്കിട്ടു-
മാലോകരൂപാംബുജത്തിൽ സ്വയം ഹരി
മെല്ലെക്കടന്നാൻ, വിചിത്രമതിൽനിന്നു-
മുല്ലസത്സദ്വേദാകൃതിയായഥ
ഉത്ഭവിച്ചാൻ സ്വയംഭൂവെന്നഖിലരും
കല്പിച്ചുപോരും വിഭുവാം പിതാമഹൻ. 15
അത്താമരതൻ നടുക്കെഴും ധാതാവു
സത്വരം നോക്കിനാൻ പൂർവ്വലോകങ്ങളെ
കാണാഞ്ഞു,ചുററിനും വിണ്ണിലും വിട്ടുക,-
ണ്ണാനനം നാലവനുണ്ടായിതക്ഷണം. 16
കല്പാന്തകാലത്തിലെക്കൊടുങ്കാററിനാ-
ലല്ലേതരമിളകും തരംഗങ്ങളിൽ
ജാതമാം [2] ലോക തത്ത്വാബ്ജത്തിലാളുമീ-
യാദിദേവൻ ധരിച്ചീലയാത്മാവിനെ. 17
അബ്ജത്തിലാസ്ഥിതൻ ഞാനാരിവിടെയീ-
യപ്പിലന്യാശ്രയമെന്യേയിരുന്നിട്ടും
ഇപ്പത്മമെങ്ങിനെയുണ്ടായിതിന്നടി-
ക്കുത്പത്തിഹേതുവായൊന്നുണ്ടു നിശ്ചയം. 18
ഇങ്ങിനെ ചിന്തിച്ചു പദ്മനാളം വഴി-
യങ്ങുതിരഞ്ഞജ്ജലാന്തരമാകവേ
ഉത്ഭവസ്ഥാനം മനസ്സിലാക്കീടുവാൻ
നിഷ്ഫലമായി ശ്രമിച്ചാൻ പിതാമഹൻ. 19
സ്രഷ്ടാവു,തൻ സൃഷ്ടികർത്താവിനെക്കണ്ടു-
മുട്ടാൻനിജായുസ്സഴിച്ചാൻ മുഴുവനും
പ്രാണികളിൽ ഭയമേററിത്തദായുസ്സി-
നൂനംവരുത്തുവതേതൊരുകാലമോ,
ആ നൂറുദിവ്യസംവത്സരമീവിധം
താനേതിരഞ്ഞുനടന്നിതു നാന്മുഖൻ. 20
ബാഹ്യഭാഗാന്വേഷണം ഫലഹീനമെ-
ന്നൂഹിച്ചു പിന്നതിൽനിന്നു വിരമിച്ചു
തൻതാമരപ്പൂവിൽ വന്നിരുന്നിട്ടുട-
നന്തരംഗം നല്ലവണ്ണം നിയന്ത്രിച്ചു
ശ്വാസം ക്രമത്തിലടക്കിസ്സമാധിയി-
ലാസീനനായാൻ സരസിജസംഭവൻ. 21
നൂറാണ്ടിതുവിധം യോഗക്രമങ്ങളെ
മാറാതനുഷ്ഠിച്ചു ബോധവാനായജൻ
മുമ്പു കാണാതെയിരുന്നൊരച്ചിത് പ്രഭ-
യമ്പോടകമേ തെളിഞ്ഞു കണ്ടീടിനാൻ. 22

1 ഗാനംചെയ്യാൻ യോഗ്യമായ ഗുണങ്ങൾ 2 ലോകത്തിന്റെ സാരാംശമായിരിക്കുന്ന താമര

മൃണാളഗൌരായതശേഷഭോഗ-
പര്യങ്ക ഏകം പുരുഷം ശയാനം
ഫണാതപത്രായുതമൂർദ്ധരത്ന-
ദ്യുഭിർഹതധ്വാന്തയുഗാന്തതോയേ. 23
പ്രേക്ഷാം ക്ഷിപന്തം ഹരിതോപലാദ്രേഃ
സന്ധ്യാഭ്രനീവേരുരുരുക്മമൂർദ്ധ്നഃ
രത്നോദധാരൌഷധിസൌമനസ്യ-
വനസ്രജോ വേണുഭുജാംഘ്രിപാംഘ്രേഃ 24
ആയാമതോ വിസ്തരതഃ സ്വമാന-
ദേഹേന ലോകത്രയസംഗ്രഹേണ
വിചിത്രദിവ്യാഭരണാംശുകാനാം
കൃതശ്രിയാപാശ്രിതവേഷദേഹം. 25
പുംസാം സ്വകാമായ വിവിക്തമാർഗ്ഗൈ-
രഭ്യർച്ചതാം കാമദുഘാംഘ്രിപത്മം
പ്രദർശയന്തം കൃപയാ നഖേന്ദു-
മയൂഖഭിന്നാംഗുളിചാരുപത്രം. 26
മുഖേന ലോകാർത്തിഹരസ്മിതേന
പരിസ്ഫുരൽകുണ്ഡലമണ്ഡിതേന
ശോണായിതേനാധരബിംബഭാസാ
പ്രത്യർഹയന്തം സുനസേന സുഭ്ര്വാ. 27
കദംബകിഞ്ജൽക്കപിശംഗവാസസാ
സ്വലംകൃതം മേഖലയാ നിതംബേ
ഹാരേണ ചാനന്തധനേന വത്സ
ശ്രീവത്സവക്ഷഃസ്ഥലവല്ലഭേന. 28
പരാർദ്ധ്യകേയൂരമണിപ്രവേക-
പര്യസ്തദോർദ്ദണ്ഡസഹസ്രശാഖം
അവ്യക്തമൂലം ഭുവനാംഘ്രിപേന്ദ്ര-
മഹീന്ദ്രഭോഗൈരധിവീതവൽശം. 29
ചരാചരൌകോ ഭഗവന്മഹീധ്ര-
മഹീന്ദ്രബന്ധും സലിലോപഗൂഢം
കിരീടസാഹസ്രഹിരണ്യശൃംഗ-
മാവിർഭവൽകൌസ്തുഭരത്നഗർഭം. 30
നിവീതമാമ്നായമധുവ്രതശ്രിയാ
സ്വകീർത്തിമയ്യാ വനമാലയാ ഹരിം
സൂര്യേന്ദുവായ്വഗ്ന്യഗമം ത്രിധാമഭിഃ
പരിക്രമൽപ്രാധനികൈർദുരാസദം. 31
തർഹ്യേവ തന്നാഭിസരസ്സരോജ-
മാത്മാനമംഭഃ ശ്വസനം വിയച്ച
ദദർശ ദേവോ ജഗതോ വിധാതാ
നാതഃപരം ലോകവിസർഗ്ഗദൃഷ്ടിഃ 32
സ കർമ്മബീജം രജസോപരക്തഃ
പ്രജാസ്സിസൃക്ഷന്നിയദേവ ദൃഷ്ട്വാ
അസ്തൌദ്വിസർഗ്ഗാഭിമുഖസ്തമീഡ്യ-
മവ്യക്തവർത്മന്യഭിവേശിതാത്മാ. 33

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
അഷ്ടമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1510 തൃതീയസ്കന്ധേ ശ്ലോകാഃ 309

---

## നവമോഽധ്യായഃ

ബ്രഹ്മോവാച

ജ്ഞാതോഽസി മേഽദ്യ സുചിരാന്നനു ദേഹഭാജാം
ന ജ്ഞായതേ ഭഗവതോ ഗതിരിത്യവദ്യം
നാന്യത്ത്വദസ്തി ഭഗവന്നപി തന്ന ശുദ്ധം
മായാഗുണവ്യതികരാദ്യദുരുർവ്വിഭാസി 1
രൂപം യദേതദവബോധരസോദയേന
ശശ്വന്നിവൃത്തതമസസ്സദനുഗ്രഹായ
ആദൌ ഗൃഹീതമവതാരശതൈകബീജം
യന്നാഭിപത്മഭവനാദഹമാവിരാസം. 2

വിസ്തൃതമാകും ഫണാതപത്രത്തിലെ
രത്നാഭയാൽ പ്രളയാന്താന്ധ്യമററെഴും
നീരിൽ, ബിസസമശുഭ്രമായ്, നീണ്ടതായ്,
ചാരുവാംശേഷശരീരതല്പം തന്നിൽ
നിദ്രാണനായിശ്ശയിച്ചീട്ടുമേകനാം
ഭദ്രപുരുഷനെക്കണ്ടാൻ പിതാമഹൻ. 23
സന്ധ്യാഭ്രകാന്തിയെപ്പീതവസനവു-
മന്തസ്സുവർണ്ണാഭയെപ്പോൽകിരീടവും
ചിന്തും മണിപ്രഭയെക്കൌസ്തുഭാഭയും,
ബന്ധുരനീരൊളിയേ രത്നമാല്യവും,
സൌരഭ്യസൂനം തുളസീസുമാല്യവും,
ചാരുവേണുക്കളെബ്ബാഹുദണ്ഡങ്ങളും,
പിന്നെത്തരുക്കളെ പാദങ്ങളുംകൊണ്ടു
വെന്നുമരതകാദ്രിക്കൊത്തുമിന്നിനാൻ. 24
മുപ്പാരടക്കവാൻതക്ക വിസ്താരമോ-
ടൊപ്പമായ് ദൈർഘ്യവുമാന്നു വിചിത്രമാം
വസ്ത്രാഭരണാഭയാലെ മരതക-
[1] ധാത്രീധരത്തെ നിന്ദിക്കും വപുസ്സോടും,
എതുതരം തനുവാളാൻ നിനച്ചിട്ടും
പോരതിലെല്ലാമതുണ്ടാകും പ്രഭാവവും
താവിട്ടന്നോരു പുരുഷോത്തമനെയാ-
ണാവിധാതാവു വീക്ഷിച്ചതസ്സന്ധിയിൽ. 25
ശുദ്ധമാം മാർഗ്ഗത്തിലൂടെയഭീഷ്ടസം-
സിദ്ധിക്കതന്നെ യച്ചിച്ചിട്ടന്നോക്കടൻ
ചിന്തിതമേകുന്നതായി [2] നഖേന്ദുവിൻ-
കാന്തിയേററിട്ടു വിടിന്നവിരലിതൾ-
ചേൻവിളങ്ങുമപ്പദപങ്കജ-
ദ്വന്ദ്വം പരം പ്രദർശിപ്പിച്ചിരുന്നിതേ. 26
ചാരുവാംനാസിക, ചില്ലീയുഗളവും
ചേരുവതായ്, കണ്ണുഭൂഷാലസിതമായ്,
തൊണ്ടിപ്പഴംപോൽ, ച്ചുവന്ന ചുണ്ടിൻപ്രഭ-
കൊണ്ടു, നിന്നംപോൽ, ത്തുടുത്തു മുപ്പാരിനും
പുഞ്ചിരിയാലിണ്ടലാററിപ്രതിപൂജ-
യഞ്ചാതെയാചരിച്ചീട്ടുമാസ്യത്തൊടും 27
വത്സാ! കടമ്പിന്മലരല്ലിതൻപുരു-
ഭാസ്സെഴുംചേലയും രത്നംപതിച്ചുള്ള-
പൊന്നരഞ്ഞാണമരയിൽ ധരിച്ചഥ,
തന്നുരമാറിലെ ശ്രീവത്സലാഞ്ഛനം
നന്നായ്ത്തിളങ്ങും വിധത്തിലമൂല്യമായ്
മിന്നും മണിമാലയാലെവിളങ്ങിയും. 28
ഉന്നതരത്നങ്ങൾചേർന്ന കേയൂരങ്ങ-
ളാന്നിട്ടും നാനാഭുജശാഖകളൊട്ടും
സ്പഷ്ടമല്ലാത്തമൂലത്തൊട്ടും, ശേഷനാൽ
ചുററപ്പെട്ടും സ്കന്ധമൊത്തു, ലോകാകൃതി
കൈക്കൊണ്ടനുപമം ലാലസിക്കുന്നതാ-
മുത്കൃഷ്ടഭൂമീധരത്തെ വീക്ഷിച്ചിതു 29
നീരമധ്യസ്ഥമായ് മൌലിസഹസ്രമാം
ചാരുസുവർണ്ണക്കൊടുമുടികൾചേർന്നതായ്,
ഭോഗീന്ദ്രബന്ധുവായ്മാറിലക്കൌസ്തുഭ-
മാകുന്നരത്നത്തൊടൊത്തുമിളത്പ്രഭം
എല്ലാച്ചരാചരങ്ങൾക്കും വസിക്കുവാ-
നുള്ള ഭഗവന്മഹീധരംകണ്ടിതു 30
വേദമധുവ്രതശ്രീയാലെ തൻയശഃ
ദ്യോതകമാം വനമാലയാൽ വ്യാപ്തനായ്
സൂര്യൻ, ശശി, കാററു, തീയെന്നിതുകളാൽ-
ത്തീരെയപ്രാപ്യനായ്മൂന്നുലകത്തിലും
കാന്തിചിന്തിച്ചുററിനും സഞ്ചരിച്ചിട്ടും
സ്വന്തശസ്ത്രങ്ങളാൽ മിന്നീയഗമ്യനായ്. 31
ധാതാവുടനപ്പമാന്റെ നാഭീസരോ-
ജാതമായീട്ടുമപ്പങ്കേരുഹത്തെയും
അപ്പങ്കജത്തിലിരുന്നിട്ടും തന്നെയും,
കല്ല നീർ, കാററുമാകാശവും കണ്ടിതു,
എന്നിവയല്ലാതെകണ്ടില്ല സൃഷ്ടിയി-
ലുന്നിയിരിക്കുമപ്പദ്മജനൊന്നുമേ. 32
ഏറം രജോഗുണയുക്തനായി പ്രജാ-
സൃഷ്ടിയിലുദ്യുക്തനാമപ്പിതാമഹൻ
ആരുമറിയാത്ത മാർഗ്ഗമിയന്നൊരീ-
പ്പൂരുഷൻതാൻ തൻജനിക്കുഹേതുവെന്നുടൻ
നിശ്ചയിച്ചീഡ്യനാമദ്ദേവനെയുള്ളിൽ
വെച്ചുറപ്പിച്ചുവാഴ്ത്തീത്തുടങ്ങീടിനാൻ. 33

---

## അദ്ധ്യായം 9.

ബ്രഹ്മാവു പറഞ്ഞു

ഇപ്പോഴറിഞ്ഞേൻ ഭവാനെച്ചിരാലിവ-
നിപ്പാരിലാരുമറിയാഭവദ്ഗതി
ദോഷമാണായതു ദേഹികൾക്കൊക്കെയു,-
മീശാ! ഭവാനൊഴിഞ്ഞൊന്നുമില്ലന്യമായ്.
കാണുന്നതെല്ലാം ഭവദ്രൂപഭേദങ്ങ-
ളാണെങ്കിലും പരിശുദ്ധമല്ലൊന്നുമേ.
[3] മായാഗുണബന്ധമൂലം ബഹുരൂപ-
നായിബ്ഭവാൻ വിളങ്ങീടുന്നു, നിർണ്ണയം. 1
ബോധാമൃതപ്രവാഹത്താലവിദ്യാന്ധ്യ-
[4] ബാധാവിഹീനമീരൂപമങ്ങാദിയിൽ
കൈക്കൊണ്ടുസജ്ജനാനുഗ്രഹത്തി, ന്നിതു
പാക്കിൽ നാനാവതാരത്തിനുബീജമാം
തന്നാഭിയിങ്കൽവിളങ്ങും സരോരുഹം-
തന്നിൽനിന്നല്ലോ പിറന്നതും ഞാൻ പ്രഭോ! 2

---

1 പർവ്വതം 2 നഖമാകുന്ന ചന്ദ്രൻ 3 മായാഗുണങ്ങളുമായുള്ള ബന്ധംകൊണ്ടു 4 ജ്ഞാനരസത്തിന്റെ പ്രത്യക്ഷതു

നാതഃപരം പരമ യത്ഭവതസ്സ്വരൂപ-
മാനന്ദമാത്രമവികല്പമവിദ്ധവർച്ചഃ
പശ്യാമി വിശ്വസൃജമേകമവിശ്വമാത്മൻ
ഭൂതേന്ദ്രിയാത്മകമദസ്ത ഉപാശ്രിതോഽസ്മി. 3
തദ്വാ ഇദം ഭുവനമംഗള മംഗളായ
ധ്യാനേ സ്മ നോ ദർശിതം ത ഉപാസകാനാം
തസ്മൈ നമോ ഭഗവതേഽനുവിധേമ തുഭ്യം
യോഽനാദൃതോ നരകഭാഗ്ഭിരസത്പ്രസംഗൈഃ 4
യേ തു ത്വദീയചരണാംബുജകോശഗന്ധം
ജിഘ്രന്തി കർണ്ണവിവരൈഃ ശ്രുതവാതനീതം
ഭക്ത്യാ ഗൃഹീതചരണഃ പരയാ ച തേഷാം
നാപൈഷി നാഥ ഹൃദയാംബുരുഹാൽ
സ്വപുംസാം. 5
താവൽ ഭയം ദ്രവിണഗേഹസുഹൃന്നിമിത്തം
ശോകസ്പൃഹാ പരിഭവോ വിപുലശ്ച ലോഭഃ
താവന്മമേത്യസദവഗ്രഹ ആർത്തിമൂലം
യാവന്ന തേഽങ്ഘ്രിമഭയം പ്രവൃണീത ലോകഃ 6
ദൈവേന തേ ഹതധിയോ ഭവതഃ പ്രസംഗാൽ
സർവ്വാശുഭോപശമനാദ്വിമുഖേന്ദ്രിയാ യേ
കുർവ്വന്തി കാമസുഖലേശലവായ ദീനാ
ലോഭാഭിഭൂതമനസോഽകുശലാനി ശശ്വൽ. 7
ക്ഷുത്തൃട്ത്രിധാതുഭിരിമാ മുഹുരർദ്ദ്യമാനാഃ
ശീതോഷ്ണവാതവർഷൈരിതരേതരാച്ച
കാമാഗ്നിനാച്യുത രുഷാ ച സുദുർഭരേണ
സംപശ്യതോ മന ഉരുക്രമ സീദതേ മേ. 8
യാവൽ പൃഥക്ത്വമിദമാത്മന ഇന്ദ്രിയാർത്ഥ-
മായാബലം ഭഗവതോ ജന ഈശ പശ്യേൽ
താവന്ന സംസൃതിരസൌ പ്രതിസംക്രമേത
വ്യർത്ഥാപി ദുഃഖനിവഹം വഹതീ ക്രിയാർത്ഥാ. 9
അഹ്ന്യാപൃതാർത്ഥകരണാ നിശി നിശ്ശയാനാ
നാനാമനോരഥധിയാ ക്ഷണഭഗ്നനിദ്രാഃ
ദൈവാഹതാർത്ഥരചനാ ഋഷയോഽപി ദേവ
യുഷ്മൽപ്രസംഗവിമുഖാ ഇഹ സംസരന്തി. 10
ത്വം ഭാവയോഗപരിഭാവിതഹൃത്സരോജ
ആസ്സേ ശ്രുതേക്ഷിതപഥോ നനു നാഥ പുംസാം
യദ്യദ്ധിയാ ത ഉരുഗായ വിഭാവയന്തി
തത്തദ്വപുഃ പ്രണയസേ സദനുഗ്രഹായ. 11
നാതിപ്രസീദതി തഥോപചിതോപചാരൈ-
രാരാധിതസ്സുരഗണൈർഹൃദി ബദ്ധകാമൈഃ
യത്സർവ്വഭൂതദയയാസദലഭ്യയൈകോ
നാനാജനേഷ്വവഹിതസ്സുഹൃദന്തരാത്മാ. 12

പുംസാമതോ വിവിധകർമ്മഭിരധ്വരാദ്യൈർ-
ദാനേന ചോഗ്രതപസാ വ്രതചര്യയാ ച
ആരാധനം ഭഗവതസ്തവ സൽക്രിയാർത്ഥോ
ധർമ്മോഽർപ്പിതഃ കർഹിചിൽ ധ്രിയതേ ന യത്ര. 13
ശശ്വത്സ്വരൂപമഹസൈവ നിപീതഭേദ-
മോഹായ ബോധധിഷണായ നമഃ പരസ്മൈ
വിശ്വോദ്ഭവസ്ഥിതിലയേഷു നിമിത്തലീലാ-
രാസായ തേ നമ ഇദം ചകൃമേശ്വരായ. 14
യസ്യാവതാരഗുണകർമ്മവിഡംബനാനി
നാമാനി യേഽസുവിഗമേ വിവശാ ഗൃണന്തി
തേ നൈകജന്മശമലം സഹസൈവ ഹിത്വാ
സംയാന്ത്യപാവൃതമൃതം തമജം പ്രപദ്യേ. 15

ആനന്ദമാത്രമായ്, ഭേദരഹിതമാ,-
യൂനവിഹീനചൈതന്യസംയുക്തമായ്,
മിന്നുമീനിന്നുടെ രൂപത്തിലുംകവി-
ഞ്ഞൊന്നുമേ കാണ്മതില്ലീഞാൻ ജഗല്പതേ!
ലോകവിലക്ഷണമായ് ലോകഹേതുവാ-
യേകമായ് ഭൂതേന്ദ്രിയാത്മകമായിട്ടും
നിന്തിരുമേനി തൻ ശ്രേഷ്ഠമാമീരൂപ-
മന്തരമെന്യേയുപാശ്രയിക്കുന്നുഞാൻ 3

മംഗലാത്മാവേ! ഭഗവൻ! ശുഭത്തിനാ-
യങ്ങേയുപാസകന്മാരായിട്ടമിവർ
ധ്യാനിക്കവേ ഭവാൻകാട്ടുവതാമിച്ചി-
ദാനന്ദരൂപമസത്സംഗമത്തിനാൽ
ശീലംദുഷിച്ചു നരകത്തിലേക്കുതാൻ
കാലുവയ്ക്കും ദുർമ്മതികൾ മാനിച്ചിടാ. 4

ഞങ്ങളയേഭഗവാനേ! ഭവാൻെറയീ
മംഗലരൂപത്തെയാനമിക്കുന്നിതേ
വേദാനിലനട്ടത്തെത്തിച്ചിട്ടും തവ
പാദാബ്ജഗന്ധം ശ്രവണങ്ങൾമാർഗ്ഗമായ്
ഘ്രാണിക്കുവോൻപ്രേമവായ്പാലൊരിക്കലും
ചേണാളുമപ്പാദപത്മം മറന്നിടാ.
അങ്ങും തദന്തരംഗത്തെ വിട്ടുന്നിതി-
ല്ലങ്ങിനെയാണു മഹാന്മാരുടെ നില. 5

എന്നുവരെജ്ജനം ഭീതിവിഹീനമാം
നിന്നുടെ പാദമൂലത്തെ ശ്രയിച്ചിടാ
ഞാനെന്നെഴമഭിമാനവും ലോഭവും
മാനാവമാനസ്പൃഹകളും ഭീതിയും
പുത്രകളത്രമിത്രാദികളാലെഴ-
മത്തലുമന്നോളവുമിട്ടലട്ടിടും 6

എല്ലാവിപത്തുമൊഴിച്ചിട്ടമങ്ങയി-
ലുള്ളമപ്പിച്ചു സഹകരിക്കാത്തവൻ
ദൈവാഹതനായി ലുബ്ധനായാത്തനായ്
ച്ചെയ്‌വൂമതിമങ്ങിനിത്യവും ദുഷ്കൃതം. 7

ക്ഷുത്തു ദാഹം വാതപിത്തകഫങ്ങളു-
മൊത്തുശീതാതപവാതവഷാദിയും
കാമാഗ്നിയും നശിക്കാതുള്ള കോപവും
മാമകസന്താന സഞ്ചയമേററഹോ!
കഷ്ടപ്പെട്ടുന്നതുകാൺകയാലെന്മനം
പൊട്ടിത്തകർന്നു തളരുന്നിതേററവും. 8

ഇന്ദ്രിയമഞ്ചുമാകാശഭൂമ്യാദിയും
നിന്തിരുമേനിതൻ മായാവിനിർമ്മിതം
എന്നോളവുമവ നിന്നിൽ നിന്നന്യമായ്
ത്തന്നെകാണുന്നു, ജനങ്ങളന്നാൾവരെ
ദുഃഖസമൂഹംവഹിക്കുന്ന നിഷ്ഫല-
ദുഷ്കർമ്മയുക്തസംസാരത്തെ വിട്ടിടാ. 9

നിൻകഥകേൾക്കു, കീത്തിക്കയിത്യാദിയിൽ
പങ്കെടുക്കാത്തോർ, മഹഷികളാകിലും,
നിത്യം പകൽഗൃഹകാര്യനിരന്തര-
വൃത്തിയാലേററവും ക്ഷീണിച്ചു, രാത്രിയിൽ
നാനാമനോരഥമഗ്നമായ് നിദ്രയിൽ
വീണുപൊട്ടുന്നനെ ഞെട്ടിയുന്നന്നഹോ!
അത്ഥാജ്ജനശ്രമം വിഘ്നങ്ങൾ കാരണം
വ്യത്ഥമായ്പാത്തുമുങ്ങുന്നുഭവാബ്ധിയിൽ. 10

അല്ലയോ സവ്വസംരക്ഷകാ! ശാസ്ത്രങ്ങ-
ളെല്ലാംബഹുവിധം കീത്തിച്ചിട്ടും വിഭോ!
ഭക്തിമാർഗ്ഗത്താൽ ഭവദ്പ്രാപ്തിസാധിച്ചു
സത്ക്കഥകേട്ടുധരിച്ചുവേണ്ടുംവിധം
തൃക്കഴലാശ്രയിച്ചീട്ടും ജനങ്ങൾത-
ന്നുൾക്കമലത്തിൽ വസിച്ചിട്ടുന്നു ഭവാൻ.
പേത്തും തദിച്ഛാനുരൂപരൂപത്തൊടും
പ്രത്യക്ഷനായങ്ങനുഗ്രഹിക്കുന്നിതേ. 11

ജീവജാലങ്ങളിലെല്ലാം വസിച്ചിട്ടും
സവ്വാന്തര്യാമിയായീട്ടും തിരുമേനി
തെല്ലുമസജ്ജനത്തിന്നിമ്പലാത്തതാ-
യുള്ളസവ്വപ്രാണികാരുണ്യവായ്പെഴും
ധന്യരെനന്ദിച്ചിട്ടുംപോൽ, സകാമരാം
വിണ്ണവരങ്ങേയുപചാരപൂർവ്വകം
ആരാധനം വഴിപോലാചരിക്കിലും
നേരേയവരിൽ പ്രസാദിച്ചിടാഭവാൻ. 12

ആകയാൽവൻതപം യാഗമിവയാലു-
മേകാദശ്യാദി വ്രതചര്യയാലുമേ
സിദ്ധമാവാനാരുമാശിച്ചിട്ടും ഫലം
ദൈത്യശത്രോ! തവ കാരുണ്യമെന്നിയേ
ലഭ്യമല്ലേതുമൊരിക്കലുമങ്ങയി-
ലപ്പിതകമ്മങ്ങൾ നിഷ്ഫലമായിടാ. 13

മോഹാന്ധകാരം സ്വരൂപമഹസ്സിനാൽ
സംഹരിച്ചിട്ടു ചൈതന്യധീയൊത്തുതാൻ
മിന്നുംപരമപുരുഷനാമങ്ങയെ-
യിന്നു നമസ്കരിച്ചീട്ടുന്നു ഞാനിതാ.
സൃഷ്ടിസ്ഥിതിലയഹേതുവാം നിന്മായ
കാട്ടും കളിയോടുകൂടിട്ടമീശനായ്
പ്രാകൃതന്മാരിൽ നിന്നേറെവിലക്ഷണ-
നാകും ഭവാനെ നമിക്കുന്നു പിന്നെയും. 14

പ്രാണവിയോഗകാലത്താവശസ്ഥിതി-
യാണെങ്കിലും, ഭവന്നാമഗുണങ്ങളെ
കീത്തനംചെയ്യുന്നവർ തദ്ദുരിതങ്ങ-
ളസ്തമിപ്പിച്ചിട്ടപാ [1] വൃതമായിട്ടും
സത്യമാം വസ്തുവിലെത്തുന്നിതേജന്മ-
മററഭവാനെ നമസ്കരിക്കുന്നു ഞാൻ. 15

---
1 മറവില്ലാത്തത്

യോ വാ അഹം ച ഗിരിശശ്ച വിഭുഃ സ്വയം ച
സ്ഥിത്യുത്ഭവപ്രളയഹേതവ ആത്മമൂലം
ഭിത്വാ ത്രിപാദ്വവൃധ ഏക ഉരുപ്രരോഹ-
സ്തസ്മൈ നമോ ഭഗവതേ ഭുവനദ്രുമായ. 16

ലോകോ വികർമ്മനിരതഃ കുശലേ പ്രമത്തഃ
കർമ്മണ്യയം ത്വദുദിതേ ഭവദർച്ചനേ സ്വേ
യസ്താവദസ്യ ബലവാനിഹ ജീവിതാശാം
സദ്യശ്ഛിനത്ത്യനിമിഷായ നമോഽസ്തു തസ്മൈ.

യസ്മാദ്ബിഭേമ്യഹമപി ദ്വിപരാർദ്ധധിഷ്ണ്യ-
മധ്യാസിതഃ സകലലോകനമസ്കൃതം യത്
തേപേ തപോ ബഹുസവോഽവരുരുത്സമാന-
സ്തസ്മൈ നമോ ഭഗവതേഽധിമഖായ തുഭ്യം. 18

തിര്യങ്മനുഷ്യവിബുധാദിഷു ജീവയോനി-
ഷ്വാത്മേച്ഛയാഽഽത്മകൃതസേതുപരീപ്സയാ യഃ
രേമേ നിരസ്തരതിരപ്യവരുദ്ധദേഹ-
സ്തസ്മൈ നമോ ഭഗവതേ പുരുഷോത്തമായ. 19

യോഽവിദ്യയാനുപഹതോഽപി ദശാർദ്ധവൃത്ത്യാ
നിദ്രാമുവാഹ ജഠരീകൃതലോകയാത്രഃ
അന്തർജ്ജലേഽഹികശിപുസ്പർശാനുകൂലാം
ഭീമോർമ്മിമാലിനി ജനസ്യ സുഖം വിവൃണ്വൻ. 20

യന്നാഭിപത്മഭവനാദഹമാസമീഡ്യ
ലോകത്രയോപകരണോ യദനുഗ്രഹേണ
തസ്മൈ നമസ്ത ഉദരസ്ഥഭവായ യോഗ-
നിദ്രാവസാനവികസന്നളിനേക്ഷണായ. 21

സോഽയം സമസ്തജഗതാം സുഹൃദേക ആത്മാ
സത്ത്വേന യന്മൃഡയതേ ഭഗവാൻ ഭഗേന
തേനൈവ മേ ദൃശമനുസ്പൃശതാദ്യഥാഹം
സ്രക്ഷ്യാമി പൂർവ്വവദിദം പ്രണതപ്രിയോഽസൌ. 22

ഏഷ പ്രപന്നവരദോ രമയാഽഽത്മശക്ത്യാ
യദ്യത് കരിഷ്യതി ഗൃഹീതഗുണാവതാരഃ
തസ്മിൻ സ്വവിക്രമമിദം സൃജതോഽപി ചേതോ
യുഞ്ജീത കർമ്മശമലം ച യഥാ വിജഹ്യാം. 23

നാഭിഹ്രദാദിഹ സതോഽംഭസി യസ്യ പുംസോ
വിജ്ഞാനശക്തിരഹമാസമനന്തശക്തേഃ
രൂപം വിചിത്രമിദമസ്യ വിവൃണ്വതോ മേ
മാ രീരിഷീഷ്ട നിഗമസ്യ ഗിരാം വിസർഗ്ഗഃ 24

സോഽസാവദഭ്രകരുണോ ഭഗവാൻ വിവൃദ്ധ-
പ്രേമസ്മിതേന നയനാംബുരുഹം വിജൃംഭൻ
ഉത്ഥായ വിശ്വവിജയായ ച നോ വിഷാദം
മാധ്വ്യാ ഗിരാപനയതാത് പുരുഷഃ പുരാണഃ 25

മൈത്രേയ ഉവാച

സ്വസംഭവം നിശാമ്യൈവം തപോവിദ്യാസമാധിഭിഃ
യാവന്മനോവചഃ സ്തുത്വാ വിരരാമ സ ഖിന്നവത്. 26

അഥാഭിപ്രേതമന്വീക്ഷ്യ ബ്രഹ്മണോ മധുസൂദനഃ
വിഷണ്ണചേതസം തേന കല്പവ്യതികരാംഭസാ. 27

ലോകസംസ്ഥാനവിജ്ഞാന ആത്മനഃ പരിഖിദ്യതഃ
തമാഹാഗാധയാ വാചാ കശ്മലം ശമയന്നിവ. 28

മാ വേദഗർഭ ഗാസ്തന്ദ്രീം സർഗ്ഗ ഉദ്യമമാവഹ
തന്മയാഽഽപാദിതം ഹ്യഗ്രേ യന്മാം പ്രാർത്ഥയതേ ഭവാൻ. 29

ഏകൻഭവാനാത്മമൂലം പിളൎന്നടൻ
ലോകേശനാം ഞാൻ,ഹരി,ഹര,നിങ്ങനെ
സൃഷ്ടിസ്ഥിതി ലയങ്ങൾക്കു മൂന്നായഥ
പൊട്ടിപ്പലശാഖയായിവിടൎന്നിട്ടും
ലോകവിടപി സ്വരൂപനായ് മിന്നുന്നു;
ഹേ കൃഷ്ണമൂൎത്തേ! നമിക്കുന്നിതങ്ങയെ. 16
പാരിൽജനത ഭവാൻചൊന്ന യോഗ്യമാ-
മാരാധനാമാൎഗ്ഗമൊന്നും ഗണിക്കാതെ,
ദേഹാഭിമാനത്തിനാലുളവാം ഭോഗ-
ദാഹമടക്കാൻ കണക്കററുദുഷ്ക്രിയ
കാട്ടിക്കഴിക്കും,വരെ യവൎക്കുണ്ടുന്ന
പെട്ടെന്നുജീവിതകാമം ഹരിച്ചിട്ടും
കാലാകൃതിയായനിമേഷനായ്പരം
ലാലസിപ്പു നമിക്കുന്നുഭവാനെ ഞാൻ. 17
നിസ്തുലമായ് ദ്വിപരാൎദ്ധം വിളങ്ങിട്ടും
സത്യലോകത്തു വാഴുന്ന ഞാൻതന്നെയും
കാലസ്വരൂപനാമങ്ങേബ്ഭയന്നനു-
വേലംപലവിധയാഗം തപസ്സതും
ഊനമററാചരിച്ചേ [1] നദ്ധ്വരഫല-
ദാനസമൎത്ഥൻ ഭവാനുനമസ്കൃതി. 18
ജന്തുവൃന്ദാനുഗ്രഹത്തിനുവച്ചതാം
സ്വന്തമൎയ്യാദനിലനിറുത്തീടുവാൻ
താനേ മൃഗപക്ഷിദേവമനുഷ്യാദി-
യോനികളിൽ സ്വേച്ഛയാലേജനിച്ചിട്ടും-
സ്വാനന്ദസംതൃപ്തനും സുഖകാംക്ഷാവി-
ഹീനനും കാലകൎമ്മൗഘസ്വരൂപനും
മായതൻ ബാധയൊഴിഞ്ഞോരസംഗനു-
മായഭവാനെ നമസ്കരിക്കുന്നുഞാൻ 19
വൃത്തിയഞ്ചാളുമവിദ്യയാലങ്ങുന്ന
ബന്ധനല്ലെങ്കിലും, ലോകം സ്വകുക്ഷിയിൽ
ആവഹിച്ചുന്നതമാം തിരമാലകൾ
താവും സലിലമദ്ധ്യത്തിലനന്തനാം-
ശയ്യയിൽ സ്വസ്ഥസുഖത്തിന്നനുരൂപ-
മായിജ്ജനസുഖം നേരേവിവരിച്ചു
നിദ്രചെയ്യുംഭവാൻ തന്നനുകമ്പയാ-
ലിത്രിലോകോപകരണങ്ങളോടൊത്തു
ജാതനായേൻ, തവ നാഭിജമാംസരോ-
ജാതവസതിയിൽനിന്നുമീഡ്യോത്തമാ!
യോഗനിദ്രാവസാനത്തിൽ സമസ്തമാം
ലോകത്തെയും സമനുഗ്രഹിച്ചീടുവാൻ
നേത്രാംബുജങ്ങൾ വിടൎത്തിവിളങ്ങിട്ടു-
മാൎത്തിഹന്താവേ!നമസ്കരിക്കുന്നുഞാൻ. 20–21
ലോകസുഹൃത്തുമഖിലാന്തരാത്മാവു-
മേകനുമാം ഭവാൻ സത്ത്വവിഭൂതിയാൽ
ആനന്ദമീയുലകത്തിനു ചേൎത്തിട്ടും
ജ്ഞാനമെനിക്കും കനിഞ്ഞരുളീടണം.
അല്ലാതെമുന്മട്ടുലോകം രചിക്കുവാ-
നില്ലിപ്പൊഴല്പവും കെല്പെനിക്കീശ്വരാ!
ഏററം പ്രണതപ്രിയനാം ഭവാനെഞ്ഞാ-
നററ ഭക്ത്യാ നമിച്ചീടുന്നുപിന്നെയും. 22
സൎവജ്ഞതതൊട്ട തൻഗുണസഞ്ചയം
കൈവിട്ടിടാതാത്മശക്തിയാം ശ്രീയൊട്ടും
ആശ്രിതൎക്കിഷ്ടവരദനാകും ഭവാ-
നാശ്രയിക്കുന്ന സമസ്തരൂപത്തിലും
താവകവിക്രമംതന്നെ വിളങ്ങുന്നി-
തീവിശ്വമെല്ലാം രചിച്ചീടുമെന്നുടെ
കൎമ്മങ്ങളിൽദോഷലേശമേശീടാതെ
മന്മനംനേരേ നയിച്ചീടണം ഭവാൻ. 23
വെള്ളമതിൽപ്പള്ളികൊള്ളു, മനന്തമാ-
യുള്ളബലംപെട്ടമേയപുമാനുടെ
നഭീഹ്രദത്തിൽ നിന്നുണ്ടായിഞാൻ പര-
മാഭയോടും പുരുവിജ്ഞാനസംയുതം.
ചിത്രതരമാമവന്റെ രൂപം പരം
വിസ്തരിച്ചീടുവാനുന്നീടുമെന്നുടെ
മാനസതാരിൽ മറക്കാതിരിക്കുക-
വേണം വിശിഷ്ടമാം വേദവചസ്സുകൾ. 24
കാരുണ്യവാരാന്നിധിയായ് പുരാതന-
പൂരുഷനായ് വിളങ്ങും ഭഗവൻ! ഹരേ!
മങ്ങാതെഴുന്നേററു സപ്രേമസുസ്മിതം
ഭങ്ഗിയേറും നയനാബ്ജദലങ്ങളെ
നന്നായ്വിടൎത്തു, ഭുവനം രചിക്കുവാ-
നന്നിയുഴലുമെൻ ഖിന്നതയാകവേ
മാധുൎയ്യവാക്യങ്ങളാൽ ശമിപ്പിക്കുവാ-
നേതുംവിളംബം വരുത്താതിരിക്കണം. 25

**മൈത്രേയൻ പറഞ്ഞു**

സ്വന്തംപിതാവിനെയിങ്ങനെകണ്ടജൻ
പൊന്നും തപസ്സ്,ഉവിദ്യ,സമാധിയും
സന്ധിച്ചു വാക്കിനും ചേതസ്സിനും ബല-
മെന്തുമാത്രം വരുമെന്നാലതത്രയും
നല്ലവണ്ണം വിനിയോഗിച്ചു,താൻസ്തുതി-
ചൊല്ലിവിരമിച്ചു ഖിന്നനെന്നുള്ളപോൽ. 26
പിന്നെ മധുരിപു പദ്മജൻതന്മതം
നന്നായ്ധരിച്ചി,ട്ടഖില സംഹാരിയാം
കല്പജലത്തിൽക്കിടന്നു ദുഃഖിച്ചതും,
സ്വപ്രേരണയാലെ മുപ്പാരു തീൎക്കുവാൻ
ഓൎത്തിട്ടതിൻ വഴികിട്ടാതുഴൻവതും,
പാൎത്തലിഞ്ഞെത്തലകററുവാനെന്നപോ-
ലൎത്ഥഗംഭീരവചസ്സുകളോതിനാൻ 27-28
വേദമുൾക്കൊള്ളുംവിധേ! ലോകസൃഷ്ടിയി-
ലേതുംമടിക്കാതെ നീ പ്രവൎത്തിക്കുക.
എന്നോടുനീയിന്നിരന്നിട്ടും ജ്ഞാനവും
മുന്നേ തവ ഹൃദയത്തിലൎപ്പിച്ചുഞാൻ. 29

1 യാഗഫലം കൊടുക്കാൻ സമൎത്ഥൻ

ഭൂയസ്ത്വം തപ ആതിഷ്ഠ വിദ്യാം ചൈവ മദാശ്രയാം
താഭ്യാമന്തർഹൃദി ബ്രഹ്മൻ ലോകാൻ ദ്രക്ഷ്യസ്യപാവൃതാൻ. 30
തത ആത്മനി ലോകേ ച ഭക്തിയുക്തഃ സമാഹിതഃ
ദ്രഷ്ടാസി മാം തതം ബ്രഹ്മൻ മയി ലോകാംസ്ത്വമാത്മനഃ 31
യദാ തു സർവ്വഭൂതേഷു ദാരുഷ്വഗ്നിമിവ സ്ഥിതം
പ്രതിചക്ഷീത മാം ലോകോ ജഹ്യാത്തർഹ്യേവ കശ്മലം. 32
യദാ രഹിതമാത്മാനം ഭൂതേന്ദ്രിയഗുണാശയൈഃ
സ്വരൂപേണ മയോപേതം പശ്യൻ സ്വാരാജ്യമൃച്ഛതി 33
നാനാകർമ്മവിതാനേന പ്രജാ ബഹ്വീസ്സിസൃക്ഷതഃ
നാത്മാവസീദത്യസ്മിംസ്തേ വർഷീയാൻ മദനുഗ്രഹഃ 34
ഋഷിമാദ്യം ന ബധ്നാതി പാപീയാംസ്ത്വാം രജോഗുണഃ
യന്മനോ മയി നിർബ്ബദ്ധം പ്രജാസ്സംസൃജതോഽപി തേ. 35
ജ്ഞാതോഽഹം ഭവതാ ത്വദ്യ ദുർവ്വിജ്ഞേയോഽപി ദേഹിനാം
യന്മാം ത്വം മന്യസേഽയുക്തം ഭൂതേന്ദ്രിയഗുണാത്മഭിഃ 36
തുഭ്യം മദ്വിചികിത്സായാമാത്മാ മേ ദർശിതോഽബഹിഃ
നാളേന സലിലേ മൂലം പുഷ്കരസ്യ വിചിന്വതഃ 37
യച്ചകർത്ഥാംഗ മൽസ്തോത്രം മൽകഥാഭ്യുദയാങ്കിതം
യദ്വാ തപസി തേ നിഷ്ഠാ സ ഏഷ മദനുഗ്രഹഃ 38
പ്രീതോഽഹമസ്തു ഭദ്രം തേ ലോകാനാം വിജയേച്ഛയാ
യദസ്തൌഷീർഗ്ഗുണമയം നിർഗ്ഗുണം മാനുവർണ്ണയൻ. 39
യ ഏതേന പുമാന്നിത്യം സ്തുത്വാ സ്തോത്രേണ മാം ഭജേൽ
തസ്യാശു സംപ്രസീദേയം സർവ്വകാമവരേശ്വരഃ 40
പൂർത്തേന തപസാ യജ്ഞൈർദാനൈര്യോഗസമാധിനാ
രാദ്ധം നിഃശ്രേയസം പുംസാം മൽപ്രീതിസ്തത്ത്വവിന്മതം. 41
അഹമാത്മാഽഽത്മനാം ധാതഃ പ്രേഷ്ഠഃ സൻ പ്രേയസാമപി
അതോ മയി രതിം കുര്യാദ്ദേഹാദിര്യൽകൃതേ പ്രിയഃ 42
സർവ്വവേദമയേനേദമാത്മനാഽഽത്മാഽഽത്മയോനിനാ
പ്രജാഃ സൃജ യഥാപൂർവ്വം യാശ്ച മയ്യനുശേരതേ. 43

മൈത്രേയ ഉവാച

തസ്മാ ഏവം ജഗൽസ്രഷ്ട്രേ പ്രധാനപുരുഷേശ്വരഃ
വ്യജ്യേദം സ്വേന രൂപേണ കഞ്ജനാഭസ്തിരോദധേ. 44

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ നവമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 1554 തൃതീയസ്കന്ധേ ശ്ലോകാഃ 353**

---

## ദശമോഽധ്യായഃ

വിദുര ഉവാച

അന്തർഹിതേ ഭഗവതി ബ്രഹ്മാ ലോകപിതാമഹഃ
പ്രജാസ്സസർജ്ജ കതിധാ ദൈഹികീർമ്മാനസീർവ്വിഭുഃ 1
യേ ച മേ ഭഗവൻ പൃഷ്ടാസ്ത്വയ്യർത്ഥാ ബഹുവിത്തമ
താൻ വദസ്വാനുപൂർവ്വ്യേണ ഛിന്ധി നസ്സർവ്വസംശയാൻ. 2

സൂത ഉവാച

ഏവം സംചോദിതസ്തേന ക്ഷത്ത്രാ കൌഷാരവോ മുനിഃ
പ്രീതഃ പ്രത്യാഹ താൻ പ്രശ്നാൻ ഹൃദിസ്ഥാനഥ ഭാർഗ്ഗവ. 3
വിരിഞ്ചോഽപി തഥാ ചക്രേ ദിവ്യം വർഷശതം തപഃ
ആത്മന്യാത്മാനമാവേശ്യ യദാഹ ഭഗവാനജഃ 4

ബ്രഹ്മൻ! തപസ്സും [1]മദാശ്രയവിദ്യയും
നന്മട്ടനുഷ്ഠിക്കവേണ്ടുമതൊന്നിനാൽ
ഉള്ളിൽ മറവററിരിക്കും പ്രപഞ്ചത്തെ
നല്ലതുപോൽത്തവ കാണായ്‌വരും ദൃഢം. 30
പിന്നെയുമെന്നിൽ സമാഹിതചിത്തനാ-
യുന്നതപ്രേമമിയലുമങ്ങേടുടൻ
തന്നിലും ലോകത്തിലും വ്യാപ്തനായീടു-
മെന്നെയുമെന്നിലെഴുംഭുവനത്തെയും
എണ്ണമററുള്ള ജീവാത്മാക്കളേയുമേ
കണ്ണിനുകാണായ്‌വരും ചതുരാനന! 31
കാഷ്ഠങ്ങളിലഗ്നിമട്ടിൽ, ചരാചര-
മൊട്ടുക്കിരിക്കുന്നതായെന്നെയെപ്പോഴോ
കാണുന്നിതു ജനമപ്പോഴേ, കശ്മല-
ശ്രേണി പാടേ നശിച്ചീടുന്നതുള്ളുകേൾ. 32
[2] ഭൂതേന്ദ്രിയാന്തഃകരണഗുണങ്ങളോ-
ടേതുമേ ബന്ധമെനിക്കില്ലയെങ്കിലും,
എന്നോടുയോജിച്ചവയിരിക്കുന്നതായ്
തോന്നുന്നതധ്യാസമൂലമത്രേ വിധേ!
എന്നുംസ്വയംഭാസ്യനായൊരു നാശവു-
മെന്നിയേ മിന്നുമാത്മാവുഞാനെന്നതു
നന്നായ്‌ധരിച്ചാലഖിലബന്ധങ്ങളിൽ-
നിന്നുനിർമ്മോചനം ജീവനു സിദ്ധമാം. 33
നാനാവിധകർമ്മവിസ്തരത്താൽ ബഹു-
പ്രാണിരചനയിലുത്സുകം തേ മനം
ക്ഷീണമിയലാതിരിപ്പതുമോർക്കുകിൽ
ഞാനേകിയമഹാനുഗ്രഹംകൊണ്ടുതാൻ. 34
സൃഷ്ടിചെയ്യുമ്പൊഴും നിന്മാനസമെന്നെ
വിട്ടുപോകാതെയിരിപ്പതുകാരണം
ആദിമുനിയാം ഭവാനെമഹാപാപ-
ഹേതുരജോഗുണം ബാധിച്ചിടാലവം. 35
പൃഥ്വ്യാദിഭൂതങ്ങൾ, പഞ്ചേന്ദ്രിയങ്ങളും,
സത്വാദിയാം ഗുണമന്തഃകരണവും
തീരെക്കലരാത്തവനാണു ഞാനെന്ന-
താരുമറിയാ ഭവാനൊരാളെന്നിയേ. 36
അബ്ജോജനാളത്തിലൂടവേ,മൂലത്തെ-
യന്വേഷണംചെയ്തുഴലും നിനക്കുടൻ
മാമകരൂപമകത്തു കാണിച്ചുനി
ന്നാമയമാകവേ ഞാനൊഴിച്ചീലയോ? 37
എൻപ്രഭാവം പ്രകാശിപ്പിച്ചിട്ടും കഥ-
യൻപോടുചൊല്ലിബ്ഭവാൻ സ്തുതിച്ചെന്നതും,
വൻതപോനിഷ്ഠ നിനക്കു ഭവിച്ചതും,
ബന്ധുവാമെൻറയനുഗ്രഹംകൊണ്ടുതാൻ. 38
ലോകരക്ഷയ്ക്കാണു ഞാൻ ഗുണസംയുത-
നാകുന്ന,തായതറിഞ്ഞു കീർത്തിക്കയാൽ
ഉല്ലാസവാനായ്ച്ചമഞ്ഞു ഞാൻ നാൻമുഖാ!
കല്യാണമങ്ങേയ്ക്കുളവായിടട്ടെ മേൽ! 39
ഇസ്തുതിചൊല്ലിയെന്നെബ്ഭജിക്കുന്നവൻ
സത്വരം മത്പ്രസാദത്തെനേടുന്നിതു
ഇഷ്ടമെന്താണവനന്നാ,ലലിഞ്ഞതും
പെട്ടെന്നരുളും വരേശ്വരനായ ഞാൻ. 40
യാഗം,സമാധി,ദാനം,തപശ്ചര്യയും,
യോഗവും, കൂപസുമവനവാപികൾ
അന്യോപകാരത്തിനായ് രചിക്കുന്നതു,-
മെന്നെപ്രസന്നനാക്കുന്നതായ് സമ്മതം. 41
ഞാനഖിലാത്മാക്കൾ തന്നാത്മഭൂതനാം
ജ്ഞാനംപരമമാം പ്രേമവിഷയവും
എന്നതിനാൽ ജീവരാശിക്കതിപ്രിയ-
മെന്നിലുണ്ടാം, ദേഹമല്ലെങ്കിലെന്തിനാം? 42
വേദമയനാകുമാത്മയോനേ! ഭവാൻ
ബോധവാനായൊരുഭേദവുമെന്നിയേ
എന്നിൽശയിക്കും പ്രജകളെയൊക്കെയും
മുന്നേക്കണക്കു നിർമ്മിക്കാൻ തുടങ്ങുക. 43

മൈത്രേയൻ പറഞ്ഞു

ജീവകോടിക്കുമാമായയ്ക്കുമീശനായ്
മേവിടും ശ്രീപദ്മനാഭദേവൻ സ്വയം
സൃഷ്ട്യുപായംകഥിച്ചീവിധം നാൻമുഖ-
ദൃഷ്ടിയിൽനിന്നും സ്വരൂപം മറച്ചിതു.

---

## അദ്ധ്യായം 10

വിദുരൻ പറഞ്ഞു

വൈകുണ്ഠദേവനന്തർഹിതനാകവേ,
ലോകത്രയാദിപിതാവാം പിതാമഹൻ
ചിത്തസങ്കല്പത്തിനാലും തനുവാലു-
മെത്രവിധംസൃഷ്ടിചെയ്തു?മഹാമുനേ!
അല്ലയോസർവജ്ഞ! മാമകസംശയ-
മെല്ലാമൊഴിക്കുമാറോതീടണം ഭവാൻ. 1-2

സൂതൻ പറഞ്ഞു

ഇത്ഥം വിദുരനാൽ പ്രേരിതനാംമുനി
മുത്തോടുമുത്തരം ചൊല്ലീടിനാൻ ക്രമാൽ 3
ജന്മവിഹീനനാ, യാനന്ദരൂപനാ,-
മമ്മഹാവിഷ്ണുതന്നാജ്ഞാനുസാരിയായ്
ധാതാവുപിന്നെശ്ശതദിവ്യവത്സരം
ചെയ്തീടിനാൻ തപസ്സേകാഗ്രചിത്തനായ് 4

---

1 എന്നെ ഉപാസിക്കുക എന്ന വിദ്യ

2 ഭൂതങ്ങളും ഇന്ദ്രിയങ്ങളും അന്തഃകരണവും ഗുണങ്ങളും

തദ്വിലോക്യാബ്ജസംഭൂതോ വായുനാ യദധിഷ്ഠിതഃ
പത്മമംഭശ്ച തത്കാലകൃതവീര്യേണ കമ്പിതം. 5

തപസാ ഹ്യേധമാനേന വിദ്യയാ ചാത്മസംസ്ഥയാ
വിവൃദ്ധവിജ്ഞാനബലോ ന്യപാദ്വായും സഹാംഭസാ. 6

തദ്വിലോക്യ വിയദ്വ്യാപി പുഷ്കരം യദധിഷ്ഠിതം
അനേന ലോകാൻ പ്രാഗ്ലീനാൻ കല്പിതാസ്മീത്യചിന്തയൽ. 7

പത്മകോശം തദാഽഽവിശ്യ ഭഗവൽകർമ്മചോദിതഃ
ഏകം വ്യഭാങ്ക്ഷീദുരുധാ ത്രിധാ ഭാവ്യം ദ്വിസപ്തധാ. 8

ഏതാവാൻ ജീവലോകസ്യ സംസ്ഥാഭേദസ്സമാഹൃതഃ
ധർമ്മസ്യ ഹ്യനിമിത്തസ്യ വിപാകഃ പാരമേഷ്ഠ്യസൌ. 9

വിദുര ഉവാച

യദാത്ഥ ബഹുരൂപസ്യ ഹരേരത്ഭുതകർമ്മണഃ
കാലാഖ്യം ലക്ഷണം ബ്രഹ്മൻ യഥാ വർണ്ണയ നഃ പ്രഭോ. 10

മൈത്രേയ ഉവാച

ഗുണവ്യതികരാകാരോ നിർവ്വിശേഷോഽപ്രതിഷ്ഠിതഃ
പുരുഷസ്തദുപാദാനമാത്മാനം ലീലയാസൃജൽ. 11

വിശ്വം വൈ ബ്രഹ്മതന്മാത്രം സംസ്ഥിതം വിഷ്ണുമായയാ
ഈശ്വരേണ പരിച്ഛിന്നം കാലേനാവ്യക്തമൂർത്തിനാ. 12

യഥേദാനീം തഥാഗ്രേ ച പശ്ചാദപ്യേതദീദൃശം
സർഗ്ഗോ നവവിധസ്തസ്യ പ്രാകൃതോ വൈകൃതസ്തു യഃ 13

കാലദ്രവ്യഗുണൈരസ്യ ത്രിവിധഃ പ്രതിസംക്രമഃ
ആദ്യസ്തു മഹതസ്സർഗ്ഗോ ഗുണവൈഷമ്യമാത്മനഃ 14

ദ്വിതീയസ്ത്വഹമോ യത്ര ദ്രവ്യജ്ഞാനക്രിയോദയഃ
ഭൂതസർഗ്ഗസ്തൃതീയസ്തു തന്മാത്രോ ദ്രവ്യശക്തിമാൻ. 15

ചതുർത്ഥ ഐന്ദ്രിയസ്സർഗ്ഗോ യസ്തു ജ്ഞാനക്രിയാത്മകഃ
വൈകാരികോ ദേവസർഗ്ഗഃ പഞ്ചമോ യന്മയം മനഃ 16

ഷഷ്ഠസ്തു തമസസ്സർഗ്ഗോ യസ്ത്വബുദ്ധികൃതഃ പ്രഭോ
ഷഡിമേ പ്രാകൃതാസ്സർഗ്ഗാ വൈകൃതാനപി മേ ശൃണു. 17

രജോഭാജോ ഭഗവതോ ലീലേയം ഹരിമേധസഃ
സപ്തമോ മുഖ്യസർഗ്ഗസ്തു ഷഡ്വിധസ്തസ്ഥുഷാം ച യഃ 18

വനസ്പത്യോഷധിലതാത്വക്സാരാ വീരുധോ ദ്രുമാഃ
ഉൽസ്രോതസസ്തമഃപ്രായാ അന്തഃസ്പർശാ വിശേഷിണഃ 19

താനിരുന്നീട്ടമപ്പത്മവുമായതിൻ
സ്ഥാനമാംനീരവും കല്പാന്തവാത്യയാൽ
കമ്പിതമാവതുകണ്ടു പിതാമഹൻ
ജൃംഭിതമാം തപോവിദ്യകൾ മൂലമായ്
വർദ്ധിച്ചവിജ്ഞാനശക്തിയാൽ കാററിനോ-
ടൊത്തടക്കീയകത്തക്കാരണാംബുവും. 5-6
നീരമൊട്ടുങ്ങവേ താൻ സ്ഥിതിചെയ്തിട്ടും
സാരസംമാത്രമാകാശം നിറഞ്ഞതായ്
കണ്ടു, പണ്ടേലയിച്ചുള്ള ജഗത്തിതി-
ല്ല,ണ്ടതിനാൽരചിക്കാമെന്നുറച്ചിതു. 7
നാരായണനാൽ സ്വസൃഷ്ടികർമ്മത്തിനായ്
പ്രേരിതനാമജനസ്സരസീരുഹം
മൂന്നായ്പ്പകുത്താൻ ചതുർദ്ദശ ഭാഗമോ
പിന്നെത്രിഭാഗമോ ആക്കാവതെങ്കിലും. 8
ജീവലോകത്തിൻ രചനാവിശേഷമീ-
മൂവുലകിൻ നിർമ്മിതിയിലൊതുങ്ങിടും
ലോകനിർമ്മാതാവു [1] നിഷ്കാമധർമ്മൌഘ-
പാകഫലമാണതിനില്ല സംശയം. 9

വിദുരൻ പറഞ്ഞു

അദ്ഭുതകർമ്മകൃത്തായ്, വിവിധാകൃതി-
യപ്പഴപ്പോൾധരിച്ചീടുന്ന വിഷ്ണുവിൻ-
കാലസ്വരൂപത്തെയെന്നോടശേഷവും
ചേലായറിയും ഭവാൻകഥിച്ചീടണം 10

മൈത്രേയൻ പറഞ്ഞു

സത്വാദിസമ്മേളനത്തിനാലാകൃതി
സിദ്ധിച്ചവനായ്, വിശേഷവിഹീനനായ്,
പര്യവസാനരഹിതനാകും കാല-
പൂരുഷൻ, താനാമുപാദാനമോട്ടതാൻ.
ആത്മാവിനെസ്വയംലീലയാൽസൃഷ്ടിച്ചു
ചെമ്മേജഗത്ത്റയത്രൂപത്തിലിങ്ങനെ. 11
മായാഹതമാമുലകിതു ചിദ്രൂപ-
മായിരുന്നുപിന്നെയായതധീശ്വരൻ
ബ്രഹ്മത്തിൽനിന്നു പരിച്ഛിന്നമാക്കിനാൻ
നമ്മട്ടിലവ്യക്തകാലരൂപൻ പരൻ. 12
ഇപ്പൊഴത്തെപ്പോലെതന്നെയാമീലോക-
മിപ്രളയത്തിനുമുമ്പിനിമേലിലും
ലോകരചന നവവിധമുണ്ടതിൽ
പ്രാകൃതം,വൈകൃതമെന്നിവമുഖ്യമാം
എന്നതിൽപ്രാകൃതമാറുവിധത്തിലും
മൂന്നുവിധത്തിലാവൈകൃതസൃഷ്ടിയും
പിന്നെയുഭയാത്മകമായൊരുതരം-
മെന്നീവിധം സൃഷ്ടിപത്തുതരത്തിലാം. 13
കാലകൃതം,ദ്രവ്യകാരണവും, ഗുണ-
മൂലവുമെന്നുമുമ്മട്ടാം പ്രളയവും
നിത്യനൈമിത്തിക പ്രാകൃതികങ്ങളെ-
ന്നിത്തരംപേരുകൾ ചൊല്ലുന്നുമൂന്നിനും.
ആത്മാവിൽനിന്നു ഗുണങ്ങൾക്കു വൈഷമ്യ-
മെത്തവേ, യാദ്യം മഹത്തത്ത്വമുണ്ടായി. 14

രണ്ടാമതാമഹം തത്ത്വത്തിൽനിന്നട-
നുണ്ടായി [2] കർമ്മ ജ്ഞാനേന്ദ്രിയ ദ്രവ്യാദി
ഭൂതസംസൃഷ്ടിക്കു ശക്തമാംതന്മാത്ര-
ജാതമായാ സൃഷ്ടിമൂന്നാമതായിട്ടും
ശബ്ദാദിയായ തന്മാത്രകളിൽനിന്നു-
മുത്ഭവിക്കുന്നിതാകാശാദി ഭൂതങ്ങൾ. 15

ജ്ഞാനക്രിയാശക്തിസംയുക്തമായുള്ള-
താണു നാലാമതാമിന്ദ്രിയസൃഷ്ടികൾ.
സാത്വികാഹന്തയിൽനിന്നുള്ള ദേവതാ-
സൃഷ്ടിയഞ്ചാമ,തതിൽപ്പെട്ടും ചിത്തവും. 16

ആവരണംകൈവരുത്തുന്നതാംതമ-
സ്സാവിർഭവിപ്പതു ഷഷ്ഠമാംസൃഷ്ടികൾ.
എന്നിതാറുംഭഗവാൻെറസങ്കല്പമ-
തൊന്നാൽപ്രകൃതിയിൽ നിന്നുമുണ്ടായതാം
വൈകൃതസൃഷ്ടിയും ചൊല്ലാം,രജോഗുണം
സ്വീകരിച്ചിട്ടുഹരിചിന്തനത്തൊടും
സ്രഷ്ടാവുലീലയായ് നിർവഹിച്ചീട്ടമാ-
സർഗ്ഗവിധവും വിദുരാ! ശ്രവിക്കുക.
ഭക്ഷ്യപദാർത്ഥ സംസൃഷ്ടിയേഴാമതായ്
വാച്യമാം സ്ഥാവരമെന്നാണതിന്നുപേർ.
ആറുവിധം പിരിവുണ്ടിതിനായതും
നേരേവിവരിച്ചിട്ടുന്നു കേട്ടീടുക. 17-18

പൂക്കാതെകായ്ക്കുമാൽതൊട്ടുള്ള വൃക്ഷങ്ങ-
ളൊക്കെവനസ്പതി, വർഗ്ഗത്തിലുൾപ്പെട്ടും
കായ്കൾമൂക്കുമ്പോൾ നശിപ്പവയും ധാന്യ-
വർഗ്ഗവുമോഷധീജാതിയിലായിട്ടും
പൃഥ്വീരുഹത്തിൽപ്പടരുന്നകുമ്പളം
മത്തനുമാലതാവർഗ്ഗത്തിലുൾപ്പെട്ടും.
കട്ടിയായ്ത്തോലെഴുംവേണുതൊട്ടുള്ളവ-
പെട്ടിടുംത്വക്സാരവർഗ്ഗത്തിലുത്തമാ!
വല്ലികൾപോലെയിരിക്കിലും,കാഠിന്യ-
മുള്ളതായ്മേൽ പടരാത്തചെടികളെ
വീരുത്തിനത്തിൽഗണിക്കുന്നു, പൂത്തുടൻ
നേരേഫലിക്കും മരത്തെദ്രുമത്തിലും
മേലോട്ടിതുകൾ വലിച്ചെടുക്കുന്നിതു
ചാലവേഭക്ഷ്യരസങ്ങ,ളവ്യക്തമാം
ചൈതന്യമുണ്ടാമിവററിനന്തഃസ്പർശ-
ബോധമല്ലാതില്ലമററിവൊന്നുമേ.
ഭേദംപലതുണ്ടവയ്ക്കെന്നിരിക്കിലും,
സാധാരണധർമ്മമൊന്നാക്കിയെന്നതാം. 19

1 നിഷ്കാമധർമ്മങ്ങളുടെ പരിപാകഫലം 2 കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും പദാർത്ഥങ്ങളും മുതലായവ

തിരശ്ചാമഷ്ടമസ്സർഗ്ഗസ്സോഽഷ്ടാവിംശദ്വിധോ മതഃ
അവിദോ ഭൂരിതമസോ ഘ്രാണജ്ഞാ ഹൃദ്യവേദിനഃ 20

ഗൗരജോ മഹിഷഃ കൃഷ്ണസ്സൂകരോ ഗവയോ രുരുഃ
ദ്വിശഫാഃ പശവശ്ചേമേ അവിരുഷ്ട്രശ്ച സത്തമ. 21

ഖരോഽശ്വോഽശ്വതരോ ഗൗരശ്ശരഭശ്ചമരീ തഥാ
ഏതേ ചൈകശഫാഃ ക്ഷത്തഃ ശൃണു പഞ്ചനഖാൻ പശൂൻ. 22

ശ്വാ സൃഗാലോ വൃകോ വ്യാഘ്രോ മാർജ്ജാരശ്ശശശല്ലകൌ
സിംഹഃ കപിർഗ്ഗജഃ കൂർമ്മോ ഗോധാ ച മകരാദയഃ 23

കങ്കഗൃധ്രവടശ്യേനഭാസഭല്ലൂകബർഹിണഃ
ഹംസസാരസചക്രാഹ്വകാകോലൂകാദയഃ ഖഗാഃ 24

അർവ്വാക്സ്രോതസ്തു നവമഃ ക്ഷത്തരേകവിധോ നൃണാം
രജോഽധികാഃ കർമ്മപരാ ദുഃഖേ ച സുഖമാനിനഃ 25

വൈകൃതാസ്ത്രയ ഏവൈതേ ദേവസർഗ്ഗശ്ച സത്തമ
വൈകാരികസ്തു യഃ പ്രോക്തഃ കൌമാരസ്തൂഭയാത്മകഃ 26

ദേവസർഗ്ഗശ്ചാഷ്ടവിധോ വിബുധാഃ പിതരോഽസുരാഃ
ഗന്ധർവ്വാപ്സരസസ്സിദ്ധാ യക്ഷരക്ഷാംസി ചാരണാഃ
ഭൂതപ്രേതപിശാചാശ്ച വിദ്യാധ്രാഃ കിന്നരാദയഃ 27

ദശൈതേ വിദുരാഖ്യാതാസ്സർഗ്ഗാസ്തേ വിശ്വസൃക്കൃതാഃ
അതഃപരം പ്രവക്ഷ്യാമി വംശാൻ മന്വന്തരാണി ച. 28

ഏവം രജഃപ്ലുതഃ സ്രഷ്ടാ കല്പാദിഷ്വാത്മഭൂർഹരിഃ
സൃജത്യമോഘസങ്കല്പ ആത്മൈവാത്മാനമാത്മനാ. 29

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ദശമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1583 തൃതീയസ്കന്ധേ ശ്ലോകാഃ 382

---

# ഏകാദശോഽധ്യായ

മൈത്രേയ ഉവാച

ചരമസ്സദ്വിശേഷാണാമനേകോഽസംയുതസ്സദാ
പരമാണുസ്സ വിജ്ഞേയോ നൃണാമൈക്യഭ്രമോ യതഃ 1

സത ഏവ പദാർത്ഥസ്യ സ്വരൂപാവസ്ഥിതസ്യ യൽ
കൈവല്യം പരമമഹാനവിശേഷോ നിരന്തരഃ 2

ഏവം കാലോഽപ്യനുമിതസ്സൌക്ഷ്മ്യേ സ്ഥൌല്യേ ച സത്തമ
സംസ്ഥാനഭുക്ത്യാ ഭഗവാനവ്യക്തോ വ്യക്തഭുഗ്വിഭുഃ 3

സ കാലഃ പരമാണുർവ്വൈ യോ ഭുങ്ക്തേ പരമാണുതാം
സതോഽവിശേഷഭുഗ്യസ്തു സ കാലഃ പരമോ മഹാൻ. 4

അഷ്ടമംതിര്യഗ്ഗ്രചന യിരുപത്തി-
യെട്ടുവിധം നിശ്ചയിച്ചിരിക്കുന്നിതു.
ഇന്നലെയെന്നു മിന്നെന്നുമട്ടുത്ത നാ-
ളെന്നുമവയ്ക്കില്ല, കീഴിൽക്കഴിഞ്ഞതോ
മേലിൽവരുന്നതോ ചിന്തിക്കയില്ല, തത്-
ക്കാലഭോജ്യം നിദ്രമൈഥുനമെന്നതിൽ
മാത്രമല്ലാതറിവില്ല മററൊന്നിലു-
മിഷ്ടപദാത്ഥം മണത്തറിയുന്നിതു
ദുഃഖസുഖസ്മൃതി വിട്ടിട്ടും പെട്ടെന്നി-
തൊക്കെയിവയുടെ സാമാന്യധമ്മമാം. 20

ആടും, പശുവും, [1] ഗവയവും, ചെമ്മരി-
യാടും, മഹിഷവും, കൃഷ്ണമൃഗങ്ങളും,
പന്നിയു, മൊട്ടകവും, [2] രുരുവർഗ്ഗവു-
മെന്നിരട്ടക്കുളമ്പുള്ള മൃഗങ്ങളെ
ഒൻപതിനേയും പശുവെന്നുചൊന്നിട്ട-
മൻപവയോടാക്കമുണ്ടായിടേണ്ടതാം.
അശ്വം, കഴുതയും, ഗൌരം, ചമരിയു-
മശ്വതരവും, ശരഭവുമാറിവ
ഒററക്കുളമ്പുള്ളവയാണിതു വിധം
മററുതരവും വിവരിച്ചു ചൊല്ലുവൻ.
നായ്, നരി, ചെന്നായ്, കുറുനരി, ശല്യകം,
വാനരമാനയുമാമയും പൂച്ചയും
പഞ്ചാനനൻ മുയൽ ഗോധയിപ്പന്ത്രണ്ടു-
മഞ്ചുനഖങ്ങളാന്നീടും മൃഗങ്ങളാം-
മത്സ്യവർഗ്ഗത്തിൽപ്പെട്ടന്നമകരാദി
വത്സ! ജലചരമാണിതിലുൾപ്പെടാ. 21-23

കങ്കം കഴുകൻ വടഭാസഭല്ലൂക-
സംഘം പരുന്തു മയി,ലിപ്പത്രികൾ
ഭൂമിയിൽ സഞ്ചരിക്കുന്നവയാകയാ-
ലാമൃഗജാതിയിൽത്താനുൾപ്പെട്ടന്നിതു
പിന്നെ,ക്കുളക്കോഴി, ചക്രവാകം, കാക,-
നന്നവും, കൂമനും, പക്ഷികളെങ്കിലും
മന്നോടടുത്തേ പറന്നിട്ട തൻമൂല-
മെണ്ണുന്നു തിര്യക്കിലാക്കിയവറെറയും, 24

ഒൻപതാമത്തതു മാനുഷസൃഷ്ടിയെ-
ന്നൻപിയലും കുരുശ്രേഷ്ഠാ! ധരിക്കനീ.
കീഴോട്ടുഭക്ഷ്യരസങ്ങളിറക്കുക-
യുഴിയിൽ മർത്യസാധാരണധർമ്മമാം.
ഭൂരിരജോഗുണം ചേരുംനരർ കർമ്മ-
കാരികളായഴൽ സൗഖ്യമെന്നോരുന്നു! 25

വൈകൃതസർഗ്ഗമാണിച്ചൊന്നമൂന്നുമാ-
നാകികൾ സൃഷ്ടിയുമാവിധം തന്നെയാം.
പ്രാകൃതം, വൈകൃതം രണ്ടും കലന്നതാ-
ണാകുമാരാദിമഹഷീന്ദ്രനിർമ്മിതി 26

എട്ടുവിഭാഗം സുരന്മാരില്ല,ണ്ടതും
ശിഷ്ടാഗ്രണേ! ഭവാൻകേട്ടുകൊണ്ടീടുക.
വിണ്ണോർ, പിതൃക്ക,ളസുരരുമപ്സരോ-
വൃന്ദത്തൊടൊത്തുള്ള ഗന്ധർവവർഗ്ഗവും,
സിദ്ധവിദ്യാധരചാരണന്മാർ,യക്ഷ-
രക്ഷസ്സുകൾ, ഭൂതപ്രേതപിശാചുകൾ,
കിന്നരകിംപുരുഷന്മാരുമാണവ 27

ചൊന്നേൻ ദശവിധസൃഷ്ടിയുമീവിധം
ചൊല്ലാമിനിവംശമന്വന്തരത്തെയും,
മല്ലാരിദേവൻരജോഗുണയുക്തനായ്
കല്പകാലാദിയിലാത്മഭൂവായിസ്സ-
മുദ്ഭവിച്ചിട്ടുതൻ സങ്കല്പശക്തിയാൽ
തന്നെസ്വയം തന്നിൽനിന്നുതാൻ സൃഷ്ടിച്ചു;
മിന്നുന്നു ഭിന്നസ്വരൂപനായിങ്ങിനെ. 28-29

---

# അദ്ധ്യായം 11.

**മൈത്രേയൻ പറഞ്ഞു**

ഏററവും സൂക്ഷ്മമായാക്കമംശിക്കുവാൻ
പററാത്തതായ് ചേന്നിടാതെയിരുന്നതായ്
എണ്ണമററീടുന്നതിന്നു പരമാണു-
വെന്നഭിധാനമരുളപ്പെട്ടന്നിതു
മർത്യക്കശേഷമുലകിലൈക്യഭ്രമ-
മെത്തുന്നതിപ്പരമാണുവിൽനിന്നുതാൻ 1

നാനാപരമാണുപുഞ്ജങ്ങൾയോജിച്ച-
താണുനാംകാണുംപ്രപഞ്ചം സമസ്തവും
ഭേദവുമേതുംവിശേഷവുമെന്നിയേ
ദ്യോതിച്ചിട്ടതിൻരൂപം മഹത്തരം 2

ഏവമിക്കാലത്തെയും സ്ഥൂലസൂക്ഷ്മാഖ്യ-
ഭാവങ്ങളിലനുമാനിച്ചിട്ടുന്നിതേ
വ്യക്തനല്ലാത്തഭഗവാനവയവ-
ഭുക്തിയോടുംവ്യക്തഭുക്കായ്ഭവിക്കുന്നു. 3

കാലസ്വരൂപനാം സൂര്യന്റെ രശ്മികൾ
ചേലായ്പരമാണുവിനെക്കടക്കുവാൻ
വേണ്ടിവരുന്നതായുള്ള കാലത്തിനു
പണ്ഡിതന്മാർ പരമാണുവെന്നോതുന്നു
അപ്പരമാണുസംയോഗസ്വരൂപമാ-
മിപ്രപഞ്ചത്തിലെല്ലാമക്കരശ്മികൾ
നേരേപരക്കുവാൻ വേണ്ടകാലത്തിനു
പേരുമഹത്ക്കാലമെന്നരുളുന്നിതു. 4

---

[1] ഗോവിശേഷം (പശുവിന്റെ ആകൃതിയിലുള്ള ഒരു മൃഗം) [2] കറുപ്പുനിറവും ചാരനിറവും ചേന്ന ഒരുവക മാൻ

അണുർദ്വൌ പരമാണൂ സ്യാൽ ത്രസരേണുസ്ത്രയഃ സ്മൃതഃ
ജാലാക്കരശ്മ്യവഗതഃ ഖമേവാനുപതന്നഗാൽ. 5

ത്രസരേണുത്രികം ഭുങ്ക്തേ യഃ കാലസ്സ ത്രുടിഃ സ്മൃതഃ
ശതഭാഗസ്തു വേധസ്സ്യാത്തൈസ്ത്രിഭിസ്തു ലവഃ സ്മൃതഃ 6

നിമേഷസ്ത്രിലവോ ജ്ഞേയ ആമ്നാതസ്തേ ത്രയഃ ക്ഷണഃ
ക്ഷണാൻ പഞ്ച വിദുഃ കാഷ്ഠാം ലഘു താ ദശ പഞ്ച ച. 7

ലഘൂനി വൈ സമാമ്നാതാ ദശ പഞ്ച ച നാഡികാ
തേ ദ്വേ മുഹൂർത്തഃ പ്രഹരഃ ഷഡ്യാമസ്സപ്ത വാ നൃണാം. 8

ദ്വാദശാർദ്ധപലോന്മാനം ചതുർഭിശ്ചതുരംഗുലൈഃ
സ്വർണ്ണമാഷൈഃ കൃതച്ഛിദ്രം യാവൽ പ്രസ്ഥജലപ്ലുതം. 9

യാമാശ്ചത്വാരശ്ചത്വാരോ മർത്ത്യാനാമഹനീ ഉഭേ
പക്ഷഃ പഞ്ചദശാഹാനി ശുക്ലഃ കൃഷ്ണശ്ച മാനദ. 10

തയോസ്സമുച്ചയോ മാസഃ പിതൄണാം തദഹന്നിശം
ദ്വൌ താവൃതുഃ ഷഡയനം ദക്ഷിണം ചോത്തരം ദിവി. 11

അയനേ ചാഹനീ പ്രാഹുർവ്വത്സരോ ദ്വാദശ സ്മൃതഃ
സംവത്സരശതം നൃണാം പരമായുർന്നിരൂപിതം. 12

ഗ്രഹർക്ഷതാരാചക്രസ്ഥഃ പരമാണ്വാദിനാ ജഗൽ
സംവത്സരാവസാനേന പര്യേത്യനിമിഷോ വിഭുഃ 13

സംവത്സരഃ പരിവത്സര ഇഡാവത്സര ഏവ ച
അനുവത്സരോ വത്സരശ്ച വിദുരൈവം പ്രഭാഷ്യതേ. 14

യഃ സൃജ്യശക്തിമുരുധോച്ഛ്വസയൻ സ്വശക്ത്യാ
പുംസോഽഭ്രമായ ദിവി ധാവതി ഭൂതഭേദഃ
കാലാഖ്യയാ ഗുണമയം ക്രതുഭിർവ്വിതന്വം-
സ്തസ്മൈ ബലിം ഹരത വത്സരപഞ്ചകായ. 15

വിദുര ഉവാച

പിതൃദേവമനുഷ്യാണാമായുഃ പരമിദം സ്മൃതം
പരേഷാം ഗതിമാചക്ഷ്വ യേ സ്യുഃ കല്പാദ്ബഹിർവ്വിദഃ 16

ഭഗവാൻ വേദ കാലസ്യ ഗതിം ഭഗവതോ നനു
വിശ്വം വിചക്ഷതേ ധീരാ യോഗരാദ്ധേന ചക്ഷുഷാ. 17

മൈത്രേയ ഉവാച

കൃതം ത്രേതാ ദ്വാപരം ച കലിശ്ചേതി ചതുര്യുഗം
ദിവ്യൈർദ്വാദശഭിർവ്വർഷൈസ്സാവധാനം നിരൂപിതം. 18

ചത്വാരി ത്രീണി ദ്വേ ചൈകം കൃതാദിഷു യഥാക്രമം
സംഖ്യാതാനി സഹസ്രാണി ദ്വിഗുണാനി ശതാനി ച. 19

സന്ധ്യാംശയോരന്തരേണ യഃ കാലശ്ശതസംഖ്യയോഃ
തമേവാഹുര്യുഗം തജ്ജ്ഞാ യത്ര ധർമ്മോ വിധീയതേ. 20

ധർമ്മശ്ചതുഷ്പാന്മനുജാൻ കൃതേ സമനുവർത്തതേ
സ ഏവാന്യേഷ്വധർമ്മേണ വ്യേതി പാദേന വർദ്ധതാ. 21

രണ്ടുപരമാണുചേർന്നാലണുവെന്നു
കണ്ടുകൊൾ,മൂന്നു ചേർന്നാൽത്രസരേണുവായ്
കാണാവതല്ലതി സൂക്ഷ്മങ്ങളാം പര-
മാണുക്കളെന്നാൽത്രസരേണു ദൃശ്യമാം
[1] ജാലകവ്യാപ്താർക്കരശ്മികളിൽക്കൂടി
മേലോട്ടുപൊങ്ങും പൊടിതാൻത്രസരേണു
ആയതിനെക്കടക്കും സമയത്തിനു-
മായതുതാനഭിധാനമെന്നോർക്കുക. 5
പിന്നെത്രസരേണുമൂന്നുചേർന്നാൽത്രുടി-
യൊന്നാം; ശതത്രുടി വേധമൊന്നായിട്ടും
വേധത്രിതയമൊരുലവമാണെന്നു
ബോധിക്ക,മൂന്നുലവമാം നിമേഷവും
മൂന്നുനിമേഷമത്രേക്ഷണമഞ്ചതു
ചേർന്നിട്ടും കാഷ്ഠപതിനഞ്ചുതാൻലഘു.
നാഴികയൊന്നുലഘുപതിനഞ്ചുതാൻ
നാഴികരണ്ടുചേർന്നീടിൽ മുഹൂർത്തമാം
നാഴികയാറോ ചിലപ്പോളേഴോചേരു-
മൂഴമാംയാമമഥവാ പ്രഹരവും 6-8
ആറുപലം ചെമ്പുകൊണ്ടൊരിടങ്ങഴി-
യാരചിച്ചഞ്ചുപണവടപ്പൊന്നിനാൽ
തീർത്തചതുരംഗുലിയാം [2] ശലാകയാൽ
മദ്ധ്യംതുളച്ചുവെള്ളത്തിലിട്ടീടണം
നീരംനിറഞ്ഞതുമുങ്ങുവാൻവേണ്ടുന്ന
നേരമൊരുനാഴികയായ്ഗണിച്ചിടാം. 9
നാലുയാമംപകലൊന്നുനര,ക്കതു-
പോലെതാൻരാവും പതിനഞ്ചുരാപ്പകൽ
ചേർന്നാലൊരുപക്ഷമായിരുപക്ഷങ്ങ-
ളൊന്നിപ്പതുമാസമെന്നുചൊല്ലുന്നിതു.
ആ രണ്ടുപക്ഷംപിതൃക്കൾക്കുരാപ്പക-
ലീരണ്ടുമാസങ്ങൾചേരുന്നതാണൃതു
ആറാറുമാസങ്ങൾ ചേർന്നയനങ്ങളായ്-
ത്തീരുന്നിതുത്തരദക്ഷിണാഭിഖ്യയിൽ 10-11
രണ്ടയനം സുരന്മാർക്കൊരഹോരാത്ര,-
മാണ്ടുതാൻ പന്ത്രണ്ടുമാസത്തിനുള്ളപേർ
പാരിൽനരന്മാർക്കെഴും പരമായുസ്സു
നൂറുസംവത്സരമെന്നുനിരൂപിതം. 12
താരഗ്രഹാദിചക്രസ്ഥിതനാകുമാ-
നാരായണൻകാലരൂപനായ്മിന്നിന
സൂര്യൻപരമാണുതൊട്ടൊക്കെയുൾപ്പെട്ടും-
പാരിനെയോരാണ്ടുകൊണ്ടൊന്നു ചുററിട്ടും. 13
സംവത്സരം, പരിവത്സരം, വത്സര-
മേവമിഡാവത്സര,മനുവത്സരം
എന്നിങ്ങനെ ഭിന്നനാമങ്ങൾവത്സര-
ത്തിന്നുചൊൽവൂ [3] ഗ്രഹഭേദഗതികളാൽ. 14
ഭൂതങ്ങളിൽ ബാല്യയൗവ്വനവാർദ്ധക്യ-
ഭേദത്തിനാരുതാൻ കാരണമായതു
കാലമാംശക്തിയാലായുസ്സുപോക്കുന്ന-
മൂലംപുരുഷാർത്ഥമാശുസാധിക്കുവാൻ
ആക്കുമേ മുന്നറിവേകുവാൻ വ്യോമത്തി-
ലക്കനെസ്സഞ്ചരിപ്പിക്കുന്നതാരുവാൻ,
യാഗാദിയാൽ മഹത്സ്വർഗ്ഗഫലങ്ങളെ
പൂകാനുമാരുതുണനിന്നിടുന്നുവോ,
മാർത്താണ്ഡമണ്ഡലാന്തഃസ്ഥിതനാകുമാ-
ദൈത്യാരിദേവനെയർച്ചനംചെയ്യുവിൻ!
ആക്കുമരുളുന്ന സംവത്സരപഞ്ച-
കാഖ്യനാമീരവി ഭോഗവും മോക്ഷവും. 15

വിദുരൻ പറഞ്ഞു

വിണ്ണവരും, നരന്മാരും, പിതൃക്കളു-
മാർന്നീടുമപ്പരമായുസ്സിതുവിധം
ചൊന്നുവല്ലോ, ചൊൽക ലോകങ്ങളെവിട്ട
ധന്യരാംജ്ഞാനികൾക്കുള്ള വയസ്സതും 16
കാലരൂപൻഭഗവാൻെറ ഗതി ഭവാൻ
ചേലായറിയുന്നതിലില്ലൊരത്ഭുതം
ജ്ഞാനചക്ഷുസ്സിനാൽ ധീരരാം യോഗികൾ
നൂന,മറിഞ്ഞിടുന്നുണ്ടുസമസ്തവും. 17

മൈത്രേയൻ പറഞ്ഞു

ജ്ഞാനികൾതൻവയോജ്ഞാനത്തിനായുഗ-
മാനംധരിച്ചിരിക്കേണ്ടതാവശ്യമാം
നാലായിരം ദിവ്യവർഷംകൃതയുഗ-
കാലമാണെന്നറിഞ്ഞീടുക സന്മതേ!
നാലുശതാബ്ദമോരോസന്ധ്യയുൾപ്പെടെ
നാലായിരത്തിയെണ്ണൂറു ദിവ്യാബ്ദമാം
ദേവവർഷം, ത്രേതയാകും യുഗത്തിനു
മൂവായിരം, സന്ധ്യകൾക്കറുനൂറുമാം
രണ്ടായിരം ദിവ്യവത്സരം ദ്വാപര-
ത്തുണ്ടുനാനൂറാണ്ടു സന്ധ്യകൾ രണ്ടിനും
ആയിരമബ്ദംകലിക്കുണ്ടു സന്ധ്യാംശ-
മായതുകൂടാതിരുനൂറുവർഷവും,
യാഗാദികൾക്കുപണ്ടേതന്നെ സന്ധ്യതൻ-
ഭാഗകാലം നിഷേധിച്ചതുകാരണം
കാലജ്ഞരായവർ സന്ധ്യയൊഴിച്ചുള്ള
കാലത്തെയത്രേ യുഗമായ്ഗണിപ്പതും
സാധാരണഭഗവത്ക്കഥ ചൊൽകയും
സാദരംകേൾക്കയും ചെയ്യുന്ന സന്ധ്യയിൽ. 18-20
നാലുപാദം പെട്ടുംധർമ്മംകൃതയുഗ-
കാലത്തിലേ വിളങ്ങീട്ടു മനുഷ്യനിൽ
മററുയുഗങ്ങളിലോരോപാദം മുറ-
യ്ക്കററുകലിയിങ്കലേകപദത്തിലാം
ധർമ്മം ക്രമത്തിൽ കലിയിൽക്കുറഞ്ഞിട്ടു
ചെമ്മേയധർമ്മം മുഴുത്തു ചമഞ്ഞിടും 21

1 ജനാലകളിൽക്കൂടി വ്യാപിക്കുന്ന രശ്മികൾ 2 കമ്പി 3 ഗ്രഹങ്ങളുടെ ഏറിക്കുറഞ്ഞുള്ള ഭിന്നമായ ഗതികൾ

ത്രിലോക്യാ യുഗസാഹസ്രം ബഹിരാബ്രഹ്മണോ ദിനം
താവത്യേവ നിശാ താത യന്നിമീലതി വിശ്വസൃക്. 22

നിശാവസാന ആരബ്ധോ ലോകകല്പോഽനുവർത്തതേ
യാവദ്ദിനം ഭഗവതോ മനൂൻ ഭുഞ്ജംശ്ചതുർദ്ദശ
സ്വം സ്വം കാലം മനുർഭുങ്ക്തേ സാധികാം ഹ്യേകസപ്തതിം. 23

മന്വന്തരേഷു മനവസ്തദ്വംശ്യാ ഋഷയസ്സുരാഃ
ഭവന്തി ചൈവ യുഗപൽ സുരേശാശ്ചാനു യേ ച താൻ. 24

ഏഷ ദൈനന്ദിനസ്സർഗ്ഗോ ബ്രാഹ്മസ്ത്രൈലോക്യവർത്തനഃ
തിര്യങ്നൃപിതൃദേവാനാം സംഭവോ യത്ര കർമ്മഭിഃ 25

മന്വന്തരേഷു ഭഗവാൻ ബിഭ്രത്സത്ത്വം സ്വമൂർത്തിഭിഃ
മന്വാദിഭിരിദം വിശ്വമവത്യുദിതപൌരുഷഃ 26

തമോമാത്രാമുപാദായ പ്രതിസംരുദ്ധവിക്രമഃ
കാലേനാനുഗതാശേഷ ആസ്തേ തൂഷ്ണീം ദിനാത്യയേ. 27

തമേവാന്വപിധീയന്തേ ലോകാ ഭൂരാദയസ്ത്രയഃ
നിശായാമനുവൃത്തായാം നിർമ്മുക്തശശിഭാസ്കരം. 28

ത്രിലോക്യാം ദഹ്യമാനായാം ശക്ത്യാ സങ്കർഷണാഗ്നിനാ
യാന്ത്യൂഷ്മണാ മഹർല്ലോകാജ്ജനം ഭൃഗ്വാദയോഽർദ്ദിതാഃ 29

താവൽ ത്രിഭുവനം സദ്യഃ കല്പാന്തൈധിതസിന്ധവഃ
പ്ലാവയന്ത്യുൽകടാടോപചണ്ഡവാതേരിതോർമ്മയഃ 30

അന്തസ്സ തസ്മിൻ സലില ആസ്തേഽനന്താസനോ ഹരിഃ
യോഗനിദ്രാനിമീലാക്ഷഃ സ്തൂയമാനോ ജനാലയൈഃ 31

ഏവംവിധൈരഹോരാത്രൈഃ കാലഗത്യോപലക്ഷിതൈഃ
അപക്ഷിതമിവാസ്യാപി പരമായുർവ്വയശ്ശതം. 32

യദർദ്ധമായുഷസ്തസ്യ പരാർദ്ധമഭിധീയതേ
പൂർവ്വഃ പരാർദ്ധോഽപക്രാന്തോ ഹ്യപരോഽദ്യ പ്രവർത്തതേ. 33

പൂർവ്വസ്യാദൌ പരാർദ്ധസ്യ ബ്രാഹ്മോ നാമ മഹാനഭൂൽ
കല്പോ യത്രാഭവൽ ബ്രഹ്മാ ശബ്ദബ്രഹ്മേതി യം വിദുഃ 34

തസ്യൈവ ചാന്തേ കല്പോഽഭൂദ്യം പാദ്മമഭിചക്ഷതേ
യദ്ധരേർന്നാഭിസരസ ആസീല്ലോകസരോരുഹം. 35

അയം തു കഥിതഃ കല്പോ ദ്വിതീയസ്യാപി ഭാരത
വാരാഹ ഇതി വിഖ്യാതോ യത്രാസീൽ സൂകരോ ഹരിഃ 36

കാലോഽയം ദ്വിപരാർദ്ധാഖ്യോ നിമേഷ ഉപചര്യതേ
അവ്യാകൃതസ്യാനന്തസ്യ അനാദേർജ്ജഗദാത്മനഃ 37

കാലോഽയം പരമാണ്വാദിർദ്വിപരാർദ്ധാന്ത ഈശ്വരഃ
നൈവേശിതും പ്രഭുർഭൂമ്ന ഈശ്വരോ ധാമമാനിനാം. 38

വികാരൈസ്സഹിതോ യുക്തൈർവ്വിശേഷാദിഭിരാവൃതഃ
ആണ്ഡകോശോ ബഹിരയം പഞ്ചാശൽകോടിവിസ്തൃതഃ 39

ദശോത്തരാധികൈര്യത്ര പ്രവിഷ്ടഃ പരമാണുവൽ
ലക്ഷ്യതേഽന്തർഗ്ഗതാശ്ചാന്യേ കോടിശോ ഹ്യണ്ഡരാശയഃ 40

തദാഹുരക്ഷരം ബ്രഹ്മ സർവ്വകാരണകാരണം
വിഷ്ണോർധാമ പരം സാക്ഷാൽ പുരുഷസ്യ മഹാത്മനഃ 41

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ഏകാദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 1624 തൃതീയസ്കന്ധേ ശ്ലോകാഃ 423

---

ഇത്രിലോകത്തിൽ സഹസ്രം ചതുര്യുഗം
പൂർത്തിയായീടവേ തദ്ബ്രഹ്മിർഭൂതമായ്
വർത്തിച്ചിട്ടും മഹർല്ലോകാദിയിലഹ-
സ്സൊത്തിട്ടന്നൊന്നത്രകാലം നിശയുമാം.
ധാതാവുറക്കമാണാരാത്രികാലത്തി-
നോതുംപ്രലയമെന്നായതിനാഖ്യയും 22

എപ്പോൾനിശതീരുമപ്പോളജൻവീണ്ടു-
മേപ്പെട്ടന്നാസൃഷ്ടിജോലിതുടന്നിടാൻ
ബ്രഹ്മദിനമാം സഹസ്രം ചതുര്യുഗം
ചെമ്മേമനുക്കൾ പതിന്നാൽവർപാരിടം
പാലിച്ചിട്ടന്നെഴപത്തിയൊന്നിൽപരം
കാലംചതുര്യുഗംവീതമെന്നോർക്കുക. 23

മന്വന്തരത്തിൽ മനുക്കൾ, തദംശജ-
മന്നവന്മാർ, സുരന്മാരുമൃഷികളും,
പിന്നെത്തദനുഗീതരാമമർത്ത്യേശരു-
മൊന്നിച്ചൊരേകാലമുദ്ഭവിക്കുന്നിതേ. 24

ബ്രഹ്മാവു,തൻപകലെല്ലാം തുടരുന്നി-
തിമ്മട്ട ദൈനംദിനസൃഷ്ടിപിന്നെയും.
ദേവപിതൃനരപക്ഷിമൃഗാദിക-
ളേവരും തങ്ങടെ കർമ്മാനുസാരമായ്
ആവിർഭവിക്കയുമന്തംവരിക്കയും
ചെയ്വതത്രേ പതിവെന്നു ധരിക്കുക. 25

മന്വന്തരങ്ങളിലെല്ലാമവതാര-
മാന്നിട്ടും സത്ത്വഗുണമൂർത്തിയാം ഹരി,
അന്നന്നുവാഴും മനുക്കളോടൊത്തുചേ-
ന്നന്യൂനമായിട്ടും തത്പൗരുഷത്തിനാൽ
നന്നായ് മറഞ്ഞിട്ടും ധർമ്മം സമുദ്ധരി-
ച്ചെന്നും നിലനിറുത്തീടുന്നു വേണ്ടപോൽ. 26

രാത്രിയായാൽ സ്വയംവ്യാപാരമൊക്കെയും
നിർത്തിത്തമോഗുണം സ്വീകരിച്ചപ്പരൻ
കാലബലത്താലഖിലവും തന്നുള്ളി-
ലാലയിപ്പിച്ചുകിടന്നുറങ്ങുന്നിതേ. 27

ലോകത്രയവും ദിനേശനും ചന്ദ്രനു-
മേകനാമബ്ഭഗവാനിലടങ്ങുന്നു 28

ആദിശേഷാനനവഹ്നിയാൽ മൂപ്പാരു-
ദംദഹ്യമാനമായീടവേ, ചൂടിനാൽ
ഭൃഗ്വാദികൾ മഹർല്ലോകം വെടിഞ്ഞതി-
ശീഘ്രം ജനർലോകമെത്തിവാഴുന്നിതു. 29

ഏററവും ക്ഷോഭിച്ചിളകിക്കൊട്ടുങ്കാററി-
ലൂററമായ്പ്പൊങ്ങും തരംഗങ്ങൾതിങ്ങിട്ടും
കല്പാന്തസാഗരംതന്നിൽപ്പൊട്ടുന്നനെ
മുപ്പാരുമങ്ങു മുക്കുന്നു മുരാന്തകൻ 30

പിന്നെയക്കല്പാന്തനീരമദ്ധ്യത്തിലായ്
പന്നഗശയ്യയിൽതാൻ യോഗനിദ്രയാൽ
കണ്ണടച്ചജ്ജനർലോകസ്ഥരാം മുനി-
വൃന്ദങ്ങളാൽ സ്തുതനായ്ശയിക്കുന്നിതേ. 31

ഈ വിധം നാൾതൊട്ടു സംവത്സരംവരെ-
ത്താവും കണക്കുകളാലെയുഗങ്ങളും
സൃഷ്ടികർത്താവിന്റെ രാപ്പകലുംകഴി-
ഞ്ഞ ട്ട പിന്നെപ്പുരുഷായുസ്സിലും പരം
കൂട്ടതലാം ശതവത്സരാജായുസ്സു-
കേട്ടപെട്ടീടുന്ന കാലക്രമത്തിനാൽ
പേരജാദ്ധായുസ്സിനുണ്ട പരാർദ്ധമെ-
ന്നോരണമാദ്യപരാർദ്ധം കഴിഞ്ഞുപോയ്
ഇപ്പോളപരമായീടുംപരാർദ്ധമാം
ചൊല്ലൊങ്ങിടും ഹരിഭക്തശിഖാമണേ! 32-33

ഒന്നാമതാം പരാർദ്ധത്തിന്റെയാദിയിൽ
വന്നകല്പത്തിനാം ബ്രാഹ്മമെന്നുള്ളപേർ
ശബ്ദമയബ്രഹ്മമുദ്ഭൂതമായതു-
മപ്പൊഴാണെന്നുധരിക്കുക കൗരവാ! 34

അപ്പരാർദ്ധാന്ത്യകാലത്തിലുമുണ്ടായി
കല്പമതിന്നുപേർ പാത്മമെന്നായിതു.
അന്നാണു ലോകമയാബ്ജം മഹാവിഷ്ണു
തന്നുടെനാഭിയിൽനിന്നുളവായതും. 35

രണ്ടാമതാം പരാർദ്ധത്തിന്റെയാദിയി-
ലുണ്ടായ കല്പമാം വാരാഹമെന്നതും.
അക്കാലമല്ലോ വരാഹാവതാരമാ
ചിത്കാതലാം ഭഗവാൻ സ്വീകരിച്ചതും. 36

ഇദ്വിപരാർദ്ധാഖ്യകാലമനാദ്യന്ത-
വസ്തുവിന്നേകനിമിഷമെന്നല്ലാതെ
അക്ഷരബ്രഹ്മത്തിനായുസ്സു ചൊല്ലുവാൻ
ദക്ഷതപാക്കിലില്ലാക്കുമൊരിക്കലും. 37

അപ്പരമാണുമുതൽ ദ്വിപരാർദ്ധാന്ത-
മുൾപ്പെട്ടകാലസ്വരൂപനാമീശ്വരൻ
എന്നും ഗൃഹാദ്യഭിമാനികൾക്കീശനാ-
ണെന്നാലുമക്ഷരബ്രഹ്മേശനായിടാ. 38

പഞ്ചഭൂതങ്ങളും, ജ്ഞാനേന്ദ്രിയങ്ങളു-
മഞ്ചുകർമ്മേന്ദ്രിയം, ചിത്തം, പ്രകൃതിയും,
പിന്നെമഹത്തത്ത്വവുമഹംതത്ത്വവു-
മെന്നല്പപഞ്ചതന്മാത്രയുമിങ്ങിനെ
തത്ത്വമിരുപത്തിനാലുമവതീർത്ത-
വസ്തുജാലങ്ങളുമുൾപ്പെട്ടിരിപ്പതും
അൻപതുകോടിയാം യോജനവിസ്തൃതി-
യമ്പുന്നതുമാകുമീയണ്ഡകോശവും
പിന്നെയതിൻചുററുമായുത്തരോത്തര-
മൊന്നിനെക്കാൾ പത്തിരട്ടിവലിപ്പമായ്,
മന്നാദിയേഴാവരണങ്ങൾ ചേർന്നതാ-
മെണ്ണമററുള്ളമററണ്ഡസമൂഹവും
നീതിനിധേ! പരമാണുവിൻമാതിരി-
യേതൊന്നിലാണോ ലയിച്ചിരിക്കുന്നതു
ആമഹദക്ഷരബ്രഹ്മം ഹരിയുടെ
ധാമമെന്നായരുളുന്നു മനീഷികൾ.
എല്ലാററിനുമധിഷ്ഠാനമാമായതിൻ-
തുല്യമായും ബൃഹത്തായുമില്ലൊന്നുമേ. 39-41

# ദ്വാദശോഽധ്യായഃ

**മൈത്രേയ ഉവാച**

ഇതി തേ വർണ്ണിതഃ ക്ഷത്തഃ കാലാഖ്യഃ പരമാത്മനഃ
മഹിമാ വേദഗർഭോഽഥ യഥാസ്രാക്ഷീന്നിബോധ മേ. 1
സസർജ്ജാഗ്രേഽന്ധതാമിസ്രമഥ താമിസ്രമാദികൃൽ
മഹാമോഹം ച മോഹം ച തമശ്ചാജ്ഞാനവൃത്തയഃ 2
ദൃഷ്ട്വാ പാപീയസീം സൃഷ്ടിം നാത്മാനം ബഹ്വമന്യത
ഭഗവദ്ധ്യാനപൂതേന മനസാന്യാംസ്തതോഽസൃജൽ. 3
സനകം ച സനന്ദം ച സനാതനമഥാത്മഭൂഃ
സനൽകുമാരം ച മുനീൻ നിഷ്ക്രിയാനൂർദ്ധ്വരേതസഃ 4
താൻ ബഭാഷേ സ്വഭൂഃ പുത്രാൻ പ്രജാഃ സൃജത പുത്രകാഃ
തന്നൈച്ഛൻമോക്ഷധർമ്മാണോ വാസുദേവപരായണാഃ 5
സോഽവദ്ധ്യാതഃ സുതൈരേവം പ്രത്യാഖ്യാതാനുശാസനൈഃ
ക്രോധം ദുർവ്വിഷഹം ജാതം നിയന്തുമുപചക്രമേ. 6
ധിയാ നിഗൃഹ്യമാണോഽപി ഭ്രുവോർമ്മദ്ധ്യാൽ പ്രജാപതേഃ
സദ്യോഽജായത തന്മന്യുഃ കുമാരോ നീലലോഹിതഃ 7
സ വൈ രുരോദ ദേവാനാം പൂർവ്വജോ ഭഗവാൻ ഭവഃ
നാമാനി കുരു മേ ധാതഃ സ്ഥാനാനി ച ജഗൽഗുരോ. 8
ഇതി തസ്യ വചഃ പാദ്മോ ഭഗവാൻ പരിപാലയൻ
അഭ്യധാദ്ഭദ്രയാ വാചാ മാ രോദീസ്തൽ കരോമി തേ. 9
യദരോദീഃ സുരശ്രേഷ്ഠ സോദ്വേഗ ഇവ ബാലകഃ
തതസ്ത്വാമഭിധാസ്യന്തി നാമ്നാ രുദ്ര ഇതി പ്രജാഃ 10
ഹൃദിന്ദ്രിയാണ്യസുർവ്വ്യോമ വായുരഗ്നിർജ്ജലം മഹീ
സൂര്യശ്ചന്ദ്രസ്തപശ്ചൈവ സ്ഥാനാന്യഗ്രേ കൃതാനി മേ. 11
മന്യുർമ്മനുർമ്മഹിനസോ മഹാൻ ശിവ ഋതധ്വജഃ
ഉഗ്രരേതാ ഭവഃ കാലോ വാമദേവോ ധൃതവ്രതഃ 12
ധീർവൃത്തിരുശനോമാ ച നിയുത്സർപ്പിരിളാംബികാ
ഇരാവതീ സുധാ ദീക്ഷാ രുദ്രാണ്യോ രുദ്ര തേ സ്ത്രിയഃ 13
ഗൃഹാണൈതാനി നാമാനി സ്ഥാനാനി ച സയോഷണഃ
ഏഭിഃ സൃജ പ്രജാ ബഹ്വീഃ പ്രജാനാമസി യൽപതിഃ 14
ഇത്യാദിഷ്ടസ്സ ഗുരുണാ ഭഗവാൻ നീലലോഹിതഃ
സത്വാകൃതിസ്വഭാവേന സസർജ്ജാത്മസമാഃ പ്രജാഃ 15
രുദ്രാണാം രുദ്രസൃഷ്ടാനാം സമന്താദ്ഗ്രസതാം ജഗൽ
നിശാമ്യാസംഖ്യശോ യൂഥാൻ പ്രജാപതിരശങ്കത. 16
അലം പ്രജാഭിഃ സൃഷ്ടാഭിരീദൃശീഭിസ്സുരോത്തമ
മയാ സഹ ദഹന്തീഭിർദിശശ്ചക്ഷുർഭിരുൽബണൈഃ 17
തപ ആതിഷ്ഠ ഭദ്രം തേ സർവ്വഭൂതസുഖാവഹം
തപസൈവ യഥാപൂർവ്വം സ്രഷ്ടാ വിശ്വമിദം ഭവാൻ. 18
തപസൈവ പരം ജ്യോതിർ ഭഗവന്തമധോക്ഷജം
സർവ്വഭൂതഗുഹാവാസമഞ്ജസാ വിന്ദതേ പുമാൻ. 19

**മൈത്രേയ ഉവാച**

ഏവമാത്മഭുവാഽഽദിഷ്ടഃ പരിക്രമ്യ ഗിരാം പതിം
ബാഢമിത്യമുമാമന്ത്ര്യ വിവേശ തപസേ വനം. 20
അഥാഭിധ്യായതഃ സർഗ്ഗം ദശ പുത്രാഃ പ്രജജ്ഞിരേ
ഭഗവച്ഛക്തിയുക്തസ്യ ലോകസന്താനഹേതവഃ 21

## അദ്ധ്യായം 12

**മൈത്രേയൻ പറഞ്ഞു**

കാലഭഗവന്മഹിമാനമീവിധം
ചേലായ് വിവരിച്ചരുളിനേൻ ഞാ,നിനി
ധാതാവുതന്നുടെ സൃഷ്ടിക്രമങ്ങള-
മോതുന്നു, കേട്ടമനസ്സിലാക്കീടുക. 1
അന്ധതാമിസ്രതാമിസ്രങ്ങളും,മോഹ-
മന്ധകാരം, മഹാമോഹവുമിങ്ങനെ
അഞ്ചുവിധമേഴമജ്ഞാനവൃത്തിക-
ളഞ്ചാതുളവാക്കി നാന്മുഖനാദിയിൽ 2
ജീവജാലത്തെ നരകത്തിലാക്കിടു-
മീവിധസൃഷ്ടിയെപ്പററിയോർത്തിട്ടജൻ
ദീനനായ്വൈകുണ്ഠവാസിയാം ദേവനെ
ധ്യാനിച്ചു ശുദ്ധമായീടും മനസ്സിനാൽ
നിർമ്മിച്ചിതുപുനരജ്ഞാനവൃത്തിതൻ
നിർമ്മാർജ്ജനത്തിനുതകുന്നവരെയും. 3
മുന്നേസനകസനന്ദസനാതനർ
തീർന്നു സനൽക്കുമാരർഷിയുമങ്ങിനെ
നിഷ്ക്രിയരും വിജിതേന്ദ്രിയന്മാരുമായ്
വിഖ്യാതരാമിവർ മാനസപുത്രരാം. 4
"മക്കളേ! നിങ്ങൾ പ്രജാസൃഷ്ടിചെയ്യുവിൻ
കേൾക്കുവിനെന്നെൻറവാ"ക്കെന്നജൻചൊല്ലവേ
മുക്തിലക്ഷ്യത്താൽ ഹരിസേവയാന്നവർ
ധിക്കരിച്ചീടിനാരപ്പിതൃശാസനം. 5
നന്ദനന്മാരാജ്ഞകേൾക്കാതിരുന്നതു
തന്നെനിന്ദിച്ചതായോർത്തു പിതാമഹൻ
കോപമസഹ്യമായ്ത്തീന്നതടക്കുവാൻ
ചേതോനിയന്ത്രണത്തിന്നു യത്നിച്ചിതു. 6
ധീയാലൊതുമട്ടടക്കിലും ക്രോധമാ-
ഭ്രൂയുഗമദ്ധ്യത്തുനിന്നും പൊടുന്നനെ
നീലവും ശോണവുമാംനിറംചേന്നൊരു
ബാലകരൂപത്തിലായ് വെളിപ്പെട്ടിതു. 7
ഉമ്പർകുലത്തിനു പൂർവജനായ് ജ്ഞാന-
സമ്പന്നനാം ഭവനാണക്കുമാരകൻ
"താതാ! ജഗദ്ഗുരോ! നാമവും സ്ഥാനവു-
മോതുകെനി"ക്കെന്നു [1] രോദിച്ചുചൊല്ലിനാൻ. 8
ആയതുകേട്ടവന്നാശ്വാസമേകുവാ-
നായജൻ ഭദ്രവചസ്സുകളോതിനാൻ.
നീ കരയേണ്ട ചോദിച്ചതെല്ലാം നിന-
ക്കേകിടാമിക്ഷണംതന്നെ കുമാരകാ! 9
ദേവോത്തമാ! നീ ഭയപ്പെട്ടകുട്ടിമ-
ട്ടീവിധം രോദിച്ചിടുന്നതുമൂലമായ്
എല്ലാജനങ്ങളുമാത്മജാ! രുദ്രനെ-
ന്നുള്ളൊരുനാമത്തിൽ നിന്നെവിളിച്ചിടും. 10
ഹൃ,ത്തിന്ദ്രിയ [2] തപഃപ്രാണനഭസ്സുകൾ
പൃഥ്വി,യർക്കേന്ദുക്കൾ കാററു, തീ, വെള്ളവും,
നിന്നത്ഥനസ്ഥമുന്നതാൻ നിനക്കായി
നന്ദനാ! നിർമ്മിച്ചു വച്ചിരിക്കുന്നിതു 11
മന്യു മനു,മഹാൻ,കാല,നൃതുദ്ധ്വജൻ
പിന്നെശ്ശിവൻ വാമദേവൻ ധൃതവ്രതൻ
ഉഗ്രരേതസ്സുമഹിനസനും ഭവ-
നിത്രയും നാമങ്ങളും നിനക്കുള്ളതാം. 12
രുദ്രാ! നിനക്കുധീ,സർപ്പി,സ്സുമ,യിള
വൃത്തി,യുശന,നിയു,സ്സാംബിക,സ്സുധ
ദീക്ഷ,യിരാവതിയെന്ന രുദ്രാണിമാർ
സാക്ഷാൽ പ്രിയതമമാരെന്നുമോരുക. 13
നാമപദങ്ങളെയാന്നു നീയിച്ചൊന്ന
വാമമാരൊത്തു സുഖമായനാരതം
ധാരാളമായ് പ്രജാസൃഷ്ടി ചെയ്തീടുക
തീരും പ്രജാപതിയായിട്ടുതന്നെ നീ. 14
ഈവിധം താതനാലാജ്ഞപ്തനാം രുദ്ര-
ദേവൻ ബലശീലരൂപഗുണാദിയാൽ
തന്നോടുതുല്യതയാളും പ്രജകളെ-
യെണ്ണമെന്യേ ജനിപ്പിച്ചു വിട്ടീടിനാൻ. 15
രുദ്രസൃഷ്ടപ്രജം സംഘത്തെയങ്ങുമ
രൌദ്രപ്രകൃത്യാകൃതികളായ് പദ്മജൻ
പാത്തിവർലോകം നശിപ്പിച്ചിടുമെന്നു-
തോത്തുശങ്കാകുലനായ് ഭവിച്ചീടിനാൻ. 16
എന്നെയും ദിക്കുകളൊക്കെയുമിപ്രജാ-
വൃന്ദം ചുട്ടുന്നിതുഗ്രാലോകനങ്ങളാൽ
ആകയാൽ നിൻെറയീസൃഷ്ടിനിത്തീടുക
ലോകഹിതത്തിനായ് വൃന്ദാരകോത്തമ! 17
"സൌഖ്യം സമസ്തഭൂതങ്ങൾക്കുമേകുവാൻ
തക്കതാകും തപസ്സാചരിച്ചിട്ടു നീ
മങ്ഗലമുണ്ടാം പഴയമട്ടിൽത്തന്നെ-
യങ്ങേയ്ക്കു സംസൃഷ്ടിചെയ്യാൻ കഴിഞ്ഞിടും. 18
ജ്യോതിസ്വരൂപനായ് ജ്ഞാനാത്മകനായി
ഭൂതസവ്വാന്തഃസ്ഥിതനാകുമീശനെ
നിത്യവും പൂരുഷൻ പ്രാപിക്കുവാനുള്ളൊ-
രുത്തമോപായമല്ലോ തപസ്സായതും." 19

**മൈത്രേയൻ പറഞ്ഞു**

ബ്രഹ്മാജ്ഞയീവിധം രുദ്രൻശ്രവിച്ചതു
സമ്മതിച്ചബ്ജോത്ഭവനെ പ്രദക്ഷിണം
വച്ചുവന്ദിച്ചു തപസ്സുചെയ്തീടുവാ-
നച്ചിന്നമോദം വനത്തിനുപോയിതു. 20
എങ്ങിനെയാണിനിലോകനിമ്മാണമെ-
ന്നിങ്ങിനെ പത്മജൻ ചിന്തിച്ചിരിക്കവേ
വൈകുണ്ഠശക്തിയുതന്നവന്നുണ്ടായി
ലോകസന്താനനിദാനർ പത്താത്മജർ. 21

---

1 കരഞ്ഞു 2 ഇന്ദ്രിയങ്ങും, തപസ്സ്, പ്രാണൻ, ആകാശമെന്നിവ

മരീചിരത്ര്യംഗിരസൌ പുലസ്ത്യഃ പുലഹഃ ക്രതുഃ
ഭൃഗുർവ്വസിഷ്ഠോ ദക്ഷശ്ച ദശമസ്തത്ര നാരദഃ 22

ഉത്സംഗാന്നാരദോ ജജ്ഞേ ദക്ഷോഽംഗുഷ്ഠാൽ സ്വയംഭുവഃ
പ്രാണാദ്വസിഷ്ഠസ്സംജാതോ ഭൃഗുസ്ത്വചി കരാൽ ക്രതുഃ 23

പുലഹോ നാഭിതോ ജജ്ഞേ പുലസ്ത്യഃ കർണ്ണയോഃ ഋഷിഃ
അംഗിരാ മുഖതോഽക്ഷ്ണോഽത്രിർമ്മരീചിർമ്മനസോഽഭവൽ. 24

ധർമ്മഃ സ്തനാദ്ദക്ഷിണതോ യത്ര നാരായണഃ സ്വയം
അധർമ്മഃ പൃഷ്ഠതോ യസ്മാന്മൃത്യുർല്ലോകഭയങ്കരഃ 25

ഹൃദി കാമോ ഭ്രുവഃ ക്രോധോ ലോഭശ്ചാധരദച്ഛദാൽ
ആസ്യാദ്വാക് സിന്ധവോ മേഢ്റാന്നിരൃതിഃ
പായോരഘാശ്രയഃ 26

ഛായായാഃ കർദ്ദമോ ജജ്ഞേ ദേവഹൂത്യാഃ പതിഃ പ്രഭുഃ
മനസോ ദേഹതശ്ചേദം ജജ്ഞേ വിശ്വകൃതോ ജഗൽ. 27

വാചം ദുഹിതരം തന്വീം സ്വയംഭൂർഹരതീം മനഃ
അകാമാം ചകമേ ക്ഷത്തസ്സകാമ ഇതി നഃ ശ്രുതം. 28

തമധർമ്മേ കൃതമതിം വിലോക്യ പിതരം സുതാഃ
മരീചിമുഖ്യാ മുനയോ വിശ്രംഭാൽ പ്രത്യബോധയൻ. 29

നൈതൽപൂർവ്വൈഃ കൃതം ത്വദ്യ ന കരിഷ്യന്തി ചാപരേ
യത്ത്വം ദുഹിതരം ഗച്ഛേരനിഗൃഹ്യാംഗജം പ്രഭുഃ 30

തേജീയസാമപി ഹ്യേതന്ന സുശ്ലോക്യം ജഗദ്ഗുരോ
യദ്വൃത്തമനുതിഷ്ഠൻ വൈ ലോകഃ ക്ഷേമായ കല്പതേ. 31

തസ്മൈ നമോ ഭഗവതേ യ ഇദം സ്വേന രോചിഷാ
ആത്മസ്ഥം വ്യഞ്ജയാമാസ സ ധർമ്മം പാതുമർഹതി. 32

സ ഇത്ഥം ഗൃണതഃ പുത്രാൻ പുരോ ദൃഷ്ട്വാ പ്രജാപതീൻ
പ്രജാപതിപതിസ്തന്വം തത്യാജ വ്രീഡിതസ്തദാ
താം ദിശോ ജഗൃഹുർഘോരാം നീഹാരം യദ്വിദുസ്തമഃ 33

കദാചിദ്ധ്യായതഃ സ്രഷ്ടുർവ്വേദാ ആസംശ്ചതുർമ്മുഖാൽ
കഥം സ്രക്ഷ്യാമ്യഹം ലോകാൻ സമവേതാൻ യഥാ പുരാ. 34

ചാതുർഹോത്രം കർമ്മതന്ത്രമുപവേദനയൈസ്സഹ
ധർമ്മസ്യ പാദാശ്ചത്വാരസ്തഥൈവാശ്രമവൃത്തയഃ 35

വിദുര ഉവാച

സ വൈ വിശ്വസൃജാമീശോ വേദാദീന്മുഖതോഽസൃജൽ
യദ്യദ്യേനാസൃജദ്ദേവസ്തന്മേ ബ്രൂഹി തപോധന. 36

മൈത്രേയ ഉവാച

ഋഗ്യജുസ്സാമാഥർവ്വാഖ്യാൻ വേദാൻ പൂർവ്വാദിഭിർമ്മുഖൈഃ
ശസ്ത്രമിജ്യാം സ്തുതിസ്തോമം പ്രായശ്ചിത്തം വ്യധാൽ ക്രമാൽ. 37

ആയുർവ്വേദം ധനുർവ്വേദം ഗാന്ധർവ്വം വേദമാത്മനഃ
സ്ഥാപത്യം ചാസൃജദ്വേദം ക്രമാൽ പൂർവ്വാദിഭിർമ്മുഖൈഃ 38

ഇതിഹാസപുരാണാനി പഞ്ചമം വേദമീശ്വരഃ
സർവ്വേഭ്യ ഏവ വക്ത്രേഭ്യസ്സസൃജേ സർവ്വദർശനഃ 39

അത്രി,മരീചി, പുലഹൻ, പുലസ്ത്യൻ, വ-
സിഷ്ഠൻ ക്രതു,വംഗിരസ്സുദക്ഷൻ ഭൃഗു
പത്താമനായ് നാരദനുമാണിച്ചൊന്ന-
പത്തുതനുജരെന്നോരുകകൌരവ്യ! 22
സാരസസംഭവാങ്കത്തിൽനിന്നുണ്ടായി
നാരദ,നംഗുഷ്ഠജാതനായ് ദക്ഷനും
പ്രാണനിൽനിന്നു വസിഷ്ഠനുമാവിധം
പാണിയിൽനിന്നു ക്രതുവുമുണ്ടായിതു
ത്വക്കുഭൃഗുവിനും നാഭിപുലഹനും
തത്ക്കർണ്ണരന്ധ്റങ്ങളിങ്ങു പുലസ്ത്യനും
മാനസമമ്മരീചിക്കക്ഷിമത്രിക്കു-
മാനനമംഗിരസ്സിന്നു [1] മുല്പത്തിഭൃ. 23-24
വീണ്ടുമജദക്ഷിണസ്തനം തന്നിൽനി-
ന്നുണ്ടായിതു ധർമ്മനാകുമൃഷീശ്വരൻ
ചൊൽപ്പൊങ്ങിടുന്നൊരാനാരായണഷിത-
ന്നുത്ഭവസ്ഥാനമിദ്ധർമ്മമഹഷിതാൻ.
പൃഷ്ഠത്തിൽനിന്നുമധർമ്മം ജനിച്ചു,ഭീ-
യേററും മൃതിയതിൽനിന്നുളവായതാം. 25
ഹൃത്തിൽനിന്നും കാമ,മപ്പുരികദ്വിത-
യത്തിൽനിന്നും ക്രുധ കീഴ്ച്ചുണ്ടിൽനിന്നഥ
ലോഭം, വദനത്തിൽനിന്നുവാഗ്ദേവിയു-
മുദ്ഭൂതമായിമേഢ്രത്തിൽനിന്നബ്ധിയും.
പായുവിൽനിന്നുപാപത്തിലേക്കായങ്ങു
പായിച്ചിട്ടുന്നനിരൃതിയും ജാതമായ്. 26
ധാതൃതനുച്ഛായതന്നിൽനിന്നും ദേവ-
ഹൂതീപതികർദ്ദമനാം തപോധനൻ
ജാതനായീവിധം [2] ലോകകൃത്തിൻദേഹ-
ചേതസ്സുകളിൽനിന്നിജ്ജഗത്തുണ്ടായി. 27
ചേതോഹരയായ്, സുതയായകാമയാം
വാഗ്ദേവതയെസരസ്വതീരുഹാസനൻ
കാമിച്ചധികംപരവശനായതായ്
നാമിങ്ങുകേട്ടിരിക്കുന്നു കുരുദ്വഹാ!
ഉച്ചമായീട്ടമധർമ്മത്തിൽമാനസം
വച്ചപിതാവിനെപ്പിൻതിരിപ്പിക്കുവാൻ
വിശ്വാസമാന്നുമരീച്യാദിനന്ദന-
രിച്ഛയജനോടറിയിച്ചിതീവിധം. 29
"കാമവികാരമടക്കാതെ തന്നുടെ
യോമനപ്പുത്രിയെപ്രാപിക്കയെന്നതാം-
നിന്ദ്യകർമ്മംഭവത്പൂർവ്വജർചെയ്തില്ല-
തിന്നിമേൽ ചെയ്യയുമില്ലനുഗാമികൾ. 30
നിങ്ങളെപ്പോലതിതേജോനിധികളി-
ലിങ്ങനെയുള്ള ദുഷ്കൃത്യമൊരിക്കലും
ഭംഗിയല്ലെ,ന്നല്പമലയശസ്വിയാ-
മങ്ങേക്കിതേററമനുചിതമല്ലയോ?
പാരിൽസദാചാരമെന്നും നിരന്തരം
പാരം നിലനിറുത്തേണ്ടും ഭവാദൃശർ
നേരേയിതു മട്ടകൃത്യങ്ങൾകാട്ടിയാൽ-
പ്പാരാതധർമ്മം പടരുകയില്ലയോ? 31
'തന്നിലടങ്ങിയിരിക്കുന്നലോകമി-
തന്യൂനമാം സ്വതേജഃപ്രഭാവത്തിനാൽ
ഭിന്നമാക്കിപ്രകാശിപ്പിച്ചുമിന്നിട്ടും
പുണ്ഡരീകാക്ഷാ! ഭവാനെ നമിച്ചിടാം
അങ്ങുന്നജമനസ്സീയധർമ്മത്തിൽനി-
ന്നങ്ങു തിരിപ്പിച്ചുധർമ്മം ജഗത്തിതിൽ
എങ്ങും നിലനിൽത്തിടേണ,മെന്നമ്മുനി-
പുംഗവർനാരായണനോടിരന്നിതേ. 32
ഏവം കഥിക്കും തനയരെമുന്നിലാ-
യാവിധിവീക്ഷിച്ചു ലജ്ജിതനായുടൻ
ദേഹംത്യജിച്ചതാ, [3] ന്നാശക,ളത്തമോ-
നീഹാരമായതതെന്നുചൊല്ലുന്നിതു. 33
സങ്കല്പശക്തിയാൽ നവ്യംതനുവൊന്നു
ശങ്കാവിഹീനം ധരിച്ചപ്പിതാമഹൻ
ഏകമാംലോകം പലതായ് പഴേമട്ടി-
ലാകുവാൻ മാർഗ്ഗമാലോചിച്ചിരുന്നിതു,
അപ്പോഴവനുടെ നാലാനനത്തിൽനി-
ന്നുദ്ഭൂതമായിതു നാലുവേദങ്ങളും. 34
ചാതുർഹോത്രം,കർമ്മതന്ത്രങ്ങളു;മുപ-
വേദങ്ങൾ, നീതിശാസ്ത്രങ്ങൾ, പുരാണങ്ങൾ,
ധർമ്മശാസ്ത്രം,ന്യായശാസ്ത്രവും, മീമാംസ,
ധർമ്മപാദങ്ങളാം സത്യദയാദിയും,
ബ്രഹ്മചര്യാദിചതുരാശ്രമങ്ങളും
ബ്രഹ്മാനനങ്ങളിൽ നിന്നുളവായിതു. 35

**വിദുരൻ പറഞ്ഞു**

അല്ലയോ മാമുനേ! കശ്യപാദിപ്രജാ-
വല്ലഭക്കീശനാം ധാതാവുതന്നുടെ
ഏതേതു വക്ത്രങ്ങളിൽ നിന്നുമേതേതു
വേദങ്ങളാണുളവായതെന്നോതുക. 36

**മൈത്രേയൻ പറഞ്ഞു**

പ്രാഗ്ദക്ഷിണ പശ്ചിമോത്തരാസ്യങ്ങളീ-
ന്നൃഗ്യജുസ്സാമാഥർവങ്ങളുണ്ടായ്ക്രമാൽ.
ശസ്ത്രംസ്തുതിസ്തോമ, മിജ്യതാനും പ്രായ-
ശ്ചിത്തവുമുദ്ഭൂതമായി നയാംബുധേഃ 37
പിന്നെ,മുറയ്ക്കു തദ്വക്ത്രങ്ങളിൽനിന്നു
തീർന്നിതായുർവേദവും ധനുർവ്വേദവും.
ഗാന്ധർവവേദാഖ്യസംഗീതശാസ്ത്രവു-
മുണ്ടായിതു ശില്പശാസ്ത്രവും സന്മതേ. 38
പഞ്ചമവേദമെന്നോതുമിതിഹാസ-
സഞ്ചയത്തേയും പുരാണവൃന്ദത്തെയും
എല്ലാമുഖങ്ങളിൽനിന്നും രചിച്ചിതു
കില്ലെന്നിയേ സർവദർശനനാമജൻ. 39

---

1 ജന്മസ്ഥാനം 2 ലോകം സൃഷ്ടിയ്ക്കുന്നവൻ 3 ദിക്കുകൾ

ഷോഡശ്യുക്ഥൌ പൂർവ്വവക്ത്രാൽ പുരീഷ്യഗ്നിഷ്ടുതാവഥ
ആപ്തോര്യാമാതിരാത്രൌ ച വാജപേയം സഗോസവം. 40
വിദ്യാ ദാനം തപസ്സത്യം ധർമ്മസ്യേതി പദാനി ച
ആശ്രമാംശ്ച യഥാസംഖ്യമസൃജത്സഹ വൃത്തിഭിഃ 41
സാവിത്രം പ്രാജാപത്യം ച ബ്രാഹ്മം ചാഥ ബൃഹത്തഥാ
വാർത്താസഞ്ചയശാലീനശിലോഞ്ഛ ഇതി വൈ ഗൃഹേ. 42
വൈഖാനസാ വാലഖില്യൌദുംബരാഃ ഫേനപാ വനേ
ന്യാസേ കുടീചകഃ പൂർവ്വം ബഹൂദോ ഹംസനിഷ്ക്രിയൌ. 43
ആന്വീക്ഷികീ ത്രയീ വാർത്താ ദണ്ഡനീതിസ്തഥൈവ ച
ഏവം വ്യാഹൃതയശ്ചാസൻ പ്രണവോ ഹ്യസ്യ ദഹ്രതഃ 44
തസ്യോഷ്ണിഗാസീല്ലോമഭ്യോ ഗായത്രീ ച ത്വചോ വിഭോഃ
ത്രിഷ്ടുമ്മാംസാത്സ്നുതോഽനുഷ്ടുബ്ജഗത്യസ്ഥ്നഃ
പ്രജാപതേഃ 45
മജ്ജായാഃ പങ്ക്തിരുല്പന്നാ ബൃഹതീ പ്രാണതോഽഭവൽ
സ്പർശസ്തസ്യാഭവജ്ജീവസ്സ്വരോ ദേഹ ഉദാഹൃതഃ 46
ഊഷ്മാണമിന്ദ്രിയാണ്യാഹുരന്തഃസ്ഥാ ബലമാത്മനഃ
സ്വരാസ്സപ്ത വിഹാരേണ ഭവന്തി സ്മ പ്രജാപതേഃ 47
ശബ്ദബ്രഹ്മാത്മനസ്തസ്യ വ്യക്താവ്യക്താത്മനഃ പരഃ
ബ്രഹ്മാവഭാതി വിതതോ നാനാശക്ത്യുപബൃംഹിതഃ 48
തതോഽപരാമുപാദായ സ സർഗ്ഗായ മനോ ദധേ 49
ഋഷീണാം ഭൂരിവീര്യാണാമപി സർഗ്ഗമവിസ്തൃതം
ജ്ഞാത്വാ തദ്ധൃദയേ ഭൂയശ്ചിന്തയാമാസ കൌരവ! 50
അഹോ അത്ഭുതമേതന്മേ വ്യാപൃതസ്യാപി നിത്യദാ
ന ഹ്യേധന്തേ പ്രജാ നൂനം ദൈവമത്ര വിഘാതകം. 51
ഏവം യുക്തകൃതസ്തസ്യ ദൈവം ചാവേക്ഷതസ്തദാ
കസ്യ രൂപമഭൂൽ ദ്വേധാ യൽകായമഭിചക്ഷതേ. 52
താഭ്യാം രൂപവിഭാഗാഭ്യാം മിഥുനം സമപദ്യത
യസ്തു തത്ര പുമാൻ സോഽഭൂന്മനുസ്സ്വായംഭുവഃ സ്വരാട്
സ്ത്രീ യാഽഽസീച്ഛതരൂപാഖ്യാ മഹിഷ്യസ്യ മഹാത്മനഃ 53
തദാ മിഥുനധർമ്മേണ പ്രജാ ഹ്യേധാംബഭൂവിരേ 54
സ ചാപി ശതരൂപായാം പഞ്ചാപത്യാന്യജീജനൽ
പ്രിയവ്രതോത്താനപാദൌ തിസ്രഃ കന്യാശ്ച ഭാരത
ആകൂതിർദ്ദേവഹൂതിശ്ച പ്രസൂതിരിതി സത്തമ. 55
ആകൂതിം രുചയേ പ്രാദാൽ കർദ്ദമായ തു മധ്യമാം
ദക്ഷായാദാൽ പ്രസൂതിം ച യത ആപൂരിതം ജഗൽ. 56

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ദ്വാദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 1680 തൃതീയസ്കന്ധേ ശ്ലോകാഃ 479

---

## ത്രയോദശോഽധ്യായഃ

ശ്രീശുക ഉവാച

നിശമ്യ വാചം വദതോ മുനേഃ പുണ്യതമാം നൃപ
ഭൂയഃ പപ്രച്ഛ കൌരവ്യോ വാസുദേവകഥാദൃതഃ 1
സ വൈ സ്വായംഭുവസ്സമ്രാട്പ്രിയഃ പുത്രസ്സ്വയംഭുവഃ
പ്രതിലഭ്യ പ്രിയാം പത്നീം കിം ചകാര തതോ മുനേ. 2

ഷോഡശി,ഉക്ഥമെന്നുള്ള കർമ്മദ്വയം-
കൂടെയപ്പൂർവാനനത്തിൽനിന്നുണ്ടായി
നേരേപുരീഷിയഗ്നിക്ഷിത്തിതുവിധം
പേരെഴുംകർമ്മങ്ങൾ ദക്ഷിണാസ്യത്തിലും,
നേരിലാപ്തോര്യ്യാമോടതിരാത്രവും
പാരാതെപശ്ചിമമാകും മുഖത്തിലും,
ഗോസവവാജപേയങ്ങൾ വടക്കെഴു-
മാസ്യത്തിലും നിന്നുളവാക്കി നാന്മുഖൻ. 40
വിദ്യയും, ദാനം,തപസ്സതും, സത്യവു-
മിത്തരം ധർമ്മപാദങ്ങളും ജാതമായ്
വൃത്തിസഹിതം ചതുരാശ്രമങ്ങളും
സത്വരമോരോ മുഖത്തിൽ നിന്നുംക്രമാൽ. 41
ഒന്നാമതാംബ്രഹ്മചര്യാശ്രമത്തിനു
ഭിന്നമായ് നാലുവിഭാഗം ഭവിക്കുന്നു.
സാവിത്രവും പ്രാജാപത്യവുംബ്രാഹ്മവു-
മാവിധം പിന്നെ ബൃഹത്തുമെന്നിങ്ങനെ.
വാർത്ത ശാലീനം ശിലോഞ്ഛവും സഞ്ചയ-
മിത്ഥം ഗൃഹാശ്രമവൃത്തിയും നാലുതാൻ. 42
വാനപ്രസ്ഥത്തിലുമുണ്ടുവൈഖാനസൻ,
ഫേനപ,ഔദുംബരൻ, വാലഖില്യനും.
സന്യാസിമാർ നാലുമാതിരിയുണ്ടതി-
ലൊന്നുകുടീചകൻ, പിന്നെബഹൂദകനും,
മൂന്നാമതുഹംസ,നന്തിമൻനിഷ്ക്രിയ-
നെന്നിങ്ങനെ ധരിച്ചീടുക സന്മതേ! 43
ആന്വീക്ഷികിയും [1]ത്രയിയുമാവാർത്തയും
ദണ്ഡംവിവരിച്ചിട്ടും ദണ്ഡനീതിയും
ബ്രഹ്മപൂർവ്വാദിവദനങ്ങളിൽനിന്നു
ചെമ്മേ ക്രമാൽ വ്യാഹൃതികളും ജാതമായ്
പുണ്ഡരീകാസന ഹൃദ്വിഹായസ്സിങ്കൽ
നിന്നുളവായീ പ്രണവവും കൗരവാ! 44
പിന്നെവിഭുവാമജന്റെ രോമങ്ങളിൽ-
നിന്നുമുഷ്ണിക്കെന്നു പേരെഴും ഛന്ദസ്സും
ത്വങ്മാംസസ്നായുക്കളസ്ഥിയിവയിൽനി-
ന്നങ്ങുഗായത്രിയും ത്രിഷ്ടുപ്പനുഷ്ടുപ്പും
പിന്നെജ്ജഗതിയെന്നിങ്ങിനെ പേരെഴും
ഛന്ദസ്സുകളും മുറയ്ക്കുളവായിതേ. 45
ഉദ്ഭൂതമായ് മജ്ജയിൽനിന്നുമക്ഷരം
നാലുതുചേരുന്ന പങ്ക്തിയാം ഛന്ദസ്സും
പ്രാണനിൽനിന്നുമുപ്പത്തിയാറക്ഷരം
പൂണുംബൃഹതിയാം ഛന്ദസ്സുമുണ്ടായി
ജീവനിൽനിന്നു കകാരം മുതൽസ്സ്പർശ-
മാവിർഭവിച്ചു മകാരാന്തമാം ലിപി
പുണ്ഡരീകോദ്ഭവൻതൻ ശരീരത്തിൽനി-
ന്നുണ്ടായിതങ്ങകാരാദിസ്വരങ്ങളും. 46
പിന്നെ 'ശ ഷ സ ഹ' നാലക്ഷരങ്ങളെ
തന്നിന്ദ്രിയങ്ങളാണെന്നു ചൊല്ലുന്നിതു
ബ്രഹ്മബലത്തിൽനിന്നുദ്ഭൂതമായഥ
ചെമ്മേ 'യ വ ര ല' നാലക്ഷരങ്ങളും
അപ്പാരമേഷ്ഠിതൻ ക്രീഡകളിൽനിന്നു
സപ്തസ്വരങ്ങളുമപ്പോളുദിച്ചിതു. 47
വ്യക്തനുമവ്യക്തനുമാം വിധിക്കേഴും
ശബ്ദമയമായിരിക്കുമാത്മാവിങ്കൽ
നാനാബലയുതനായ് സർവവ്യാപിയായ്
ഭാനിച്ചിട്ടും ഭഗവാൻവസിക്കുന്നിതു. 48
പിന്നെവിധാതാവു നവ്യമാകുംതനു-
വാർന്നുവീണ്ടും രചനയ്ക്കൊരുങ്ങീടിനാൻ. 49
ഭൂരിവീര്യത്തൊടും ലോകസൃഷ്ടിക്കവൻ
നേരേ മരീച്യാദ്യരെ രചിച്ചീടിലും
തീരെപ്പരാഗതി പൂണ്ടില്ലപാരെന്ന-
കാര്യം നിനച്ചു ചിന്താക്രാന്തനായിതു 50
എന്നും പ്രജാഭിവൃദ്ധിക്കുതാനീയിവൻ
മുന്നിട്ടു നിന്നലും യത്നിക്കിലുമഹോ!
ഉന്നിമേട്ടിൽപ്പരോഗതിയെന്നിയേ
വന്നതുതൻകാലദോഷമെന്നോർത്തിതു 51
യുക്തകൃതനും നിജഭാഗ്യകാലത്തെ-
യോർക്കുന്നവനുമാം ധാതാവുതൻതനു
രണ്ടായ്ഭവിച്ചിതതുകാരണമതി-
നുണ്ടായി കായാഭിധയെന്നുചൊൽവുതേ. 52
ആദേഹഭാഗത്തിലൊന്നുപുമാ,നതാ-
ണാദിരാട്ടായിട്ടും സ്വായംഭുവമനു
സ്ത്രീയായ്ശതരൂപയെന്നപേരിൽപ്പാതി-
യെയ്യുമഹാന്റെ മഹിഷിയുമായിതു. 53
ആ മിഥുനത്തിന്റെ സങ്ഗമംമൂലമായ്
കാമമഭിവൃദ്ധമായ് പ്രജാസഞ്ചയം. 54
സ്വായംഭുവമനുവശ്ശതരൂപയാം
ജായയിൽത്തീർത്തിതങ്ങഞ്ചപത്യത്തിനെ
പുത്രരതിൽപുകളാളും പ്രിയവ്രത,-
നുത്താനപാദനെന്നീരണ്ടുപേരുമാം.
പുത്രിമാരാകൂതിയും ദേവഹൂതിയും
ശുദ്ധഹൃദയ! പ്രസൂതിയുമാണുകേൾ. 55
ആകൂതിയെബ്രഹ്മപുത്രനാകും രുചി-
ക്കേകിനാൻ,കർദ്ദമനായ്ദേവഹൂതിയെ,
നൽകീ പ്രസൂതിയെദ്ദക്ഷനായും,പിന്നെ
ലോകംനിറഞ്ഞുതൽസന്തതിമൂലമായ്. 56

## അദ്ധ്യായം 13

**ശ്രീശുകൻ പറഞ്ഞു**

പുണ്യതമമാം മുനിവചസ്സേവമാ-
കർണ്ണനംചെയ്തഭിനന്ദിച്ചു സാദരം
നന്ദജസച്ചരിതാദൃതൻകൗരവൻ
പിന്നെയും മൈത്രേയനോടുചോദിച്ചിതു. 1
പ്രേയസീലാഭശേഷം ബ്രഹ്മപുത്രനാം
സ്വായംഭുവൻചെയ്തതെന്തെന്നുചൊല്ലുക? 2

1 സ്വർഗ്ഗപ്രാപ്തിക്ക യാഗാദികളെ പ്രതിപാദിക്കുന്നതു്

ചരിതം തസ്യ രാജൎഷേരാദിരാജസ്യ സത്തമ
ബ്രൂഹി മേ ശ്രദ്ദധാനായ വിഷ്വക്സേനാശ്രയോ ഹ്യസൌ. 3

ശ്രുതസ്യ പുംസാം സുചിരശ്രമസ്യ
നന്വഞ്ജസാ സൂരിഭിരീഡിതോഽൎത്ഥഃ
യത്തദ്ഗുണാനുശ്രവണം മുകുന്ദ-
പാദാരവിന്ദം ഹൃദയേഷു യേഷാം. 4

ശ്രീശുക ഉവാച

ഇതി ബ്രുവാണം വിദുരം വിനീതം
സഹസ്രശീൎഷ്ണശ്ചരണോപധാനം
പ്രഹൃഷ്ടരോമാ ഭഗവൽകഥായാം
പ്രണീയമാനോ മുനിരഭ്യചഷ്ട. 5

യദാ സ്വഭാൎയ്യയാ സാകം ജാതസ്സ്വായംഭുവോ മനുഃ
പ്രാഞ്ജലിഃ പ്രണതശ്ചേദം വേദഗൎഭമഭാഷത. 6
ത്വമേകസ്സൎവ്വഭൂതാനാം ജന്മകൃദ്വൃത്തിദഃ പിതാ
അഥാപി നഃ പ്രജാനാം തേ ശുശ്രൂഷാ കേന വാ ഭവേൽ. 7
തദ്വിധേഹി നമസ്തുഭ്യം കൎമ്മസ്വീഡ്യാത്മശക്തിഷു
യൽ കൃത്വേഹ യശോ വിഷ്വഗമുത്ര ച ഭവേൽ ഗതിഃ 8

ബ്രഹ്മോവാച

പ്രീതസ്തുഭ്യമഹം താത സ്വസ്തി സ്താദ്വാം ക്ഷിതീശ്വര!
യന്നിൎവ്യലീകേന ഹൃദാ ശാധി മേത്യാത്മനാൎപ്പിതം. 9
ഏതാവത്യാത്മജൈൎവ്വീര! കാൎയ്യാ ഹ്യപചിതിൎഗ്ഗുരൌ
ശക്ത്യാപ്രമത്തൈൎഗൃഹ്യേത സാദരം ഗതമത്സരൈഃ 10
സ ത്വമസ്യാമപത്യാനി സദൃശാന്യാത്മനോ ഗുണൈഃ
ഉല്പാദ്യ ശാസ ധൎമ്മേണ ഗാം യജ്ഞൈഃ പുരുഷം യജ. 11
പരം ശുശ്രൂഷണം മഹ്യം സ്യാൽ പ്രജാരക്ഷയാ നൃപ
ഭഗവാംസ്തേ പ്രജാഭൎത്തുൎഹൃഷീകേശോഽനുതുഷ്യതി. 12
യേഷാം ന തുഷ്ടോ ഭഗവാൻ യജ്ഞലിംഗോ ജനാൎദ്ദനഃ
തേഷാം ശ്രമോ ഹ്യപാൎത്ഥായ യദാത്മാ നാദൃതഃ സ്വയം. 13

മനുരുവാച

ആദേശേഽഹം ഭഗവതോ വൎത്തേയാമീവസൂദന
സ്ഥാനം ത്വിഹാനുജാനീഹി പ്രജാനാം മമ ച പ്രഭോ. 14
യദോകസ്സൎവ്വസത്വാനാം മഹീ മഗ്നാ മഹാംഭസി
അസ്യാ ഉദ്ധരണേ യത്നോ ദേവ ദേവ്യാ വിധീയതാം. 15

മൈത്രേയ ഉവാച

പരമേഷ്ഠീ ത്വപാം മദ്ധ്യേ തഥാ സന്നാമവേക്ഷ്യ ഗാം
കഥമേനാം സമുന്നേഷ്യ ഇതി ദദ്ധ്യൌ ധിയാ ചിരം. 16
സൃജതോ മേ ക്ഷിതിൎവ്വാൎഭിഃ പ്ലാവ്യമാനാ രസാം ഗതാ
അഥാത്ര കിമനുഷ്ഠേയമസ്മാഭിസ്സൎഗ്ഗയോജിതൈഃ 17
യസ്യാഹം ഹൃദയാദാസം സ ഈശോ വിദധാതു മേ
കൎത്തവ്യം കരുണാസിന്ധു സ്തിത്ഥ കീൎത്തിരധോക്ഷജഃ 18
ഇത്യഭിദ്ധ്യായതോ നാസാവിവരാൽ സഹസാനഘ
വരാഹതോകോ നിരഗാദംഗുഷ്ഠപരിമാണകഃ 19
തസ്യാഭിപശ്യതഃ ഖസ്ഥഃ ക്ഷണേന കില ഭാരത
ഗജമാത്രഃ പ്രവവൃധേ തദദ്ഭുതമഭൂന്മഹൽ. 20
മരീചിപ്രമുഖൈൎവ്വിപ്രൈഃ കുമാരൈൎമ്മനുനാ സഹ
ദൃഷ്ട്വാ തൽ സൌകരം രൂപം തൎക്കയാമാസ ചിത്രധാ. 21

ആദിരാട്ടാകുമാരാജർഷിതന്നുടെ
പൂതചരിതംശ്രവിക്കുവാ [1]നത്ക്കനാം
എന്നോടശേഷമരുളണ;മദ്ദേഹ-
മൊന്നാമനല്ലയോ വൈകുണ്ഡഭക്തരിൽ 3
ഏറെനാളത്തെശ്രമഫലമായ്നര
ന്മാരിയലേണ്ടും പരമപ്രയോജനം
ദൈത്യാരിഭക്തകഥാകണ്ണനത്തിനാ-
ലെത്തുമെന്നത്രേ ബുധന്മാരുടെ മതം. 4

ശ്രീശുകൻ പറഞ്ഞു

വേദംസഹസ്രോത്തമാംഗനെന്നോതീട്ടും
ദൈതേയവൈരിഭഗവാൻെറ കാലിണ
അങ്കമേററിത്തടവിത്തദനുഗ്രഹം
തങ്കിപ്പരം വിനയാനതനായിട്ട
കൌരവശ്രേഷ്ഠൻെറ ചോദ്യമിതുകേട്ട
നാരായണകഥാചച്ചയ്ക്കവസരം
ചേരുകയാൽത്തുഷ്ടനായിക്കുളിർപൂണ്ട
പാരാതെചൊല്ലിനാൻ മൈത്രേയമാമുനി. 5
ജായയോടൊന്നിച്ചുളവായഉവി,ല-
സ്വായംഭുവനജനെത്തൊഴുതോതിനാൻ 6
"എല്ലാച്ചരാചരങ്ങൾക്കുമങ്ങുന്നേക-
നല്ലോ ജനകനും രക്ഷിതാവും വിഭോ!
എന്നാകയാൽ, താത് പ്രജകളാമീയിവ-
രെന്നും ഭവാനെപ്പരിചരിക്കേണ്ടവർ.
ആവിധമുള്ള കർമ്മത്തിനു ഞങ്ങളെ
ഹേ വിധാതാവേ! നിയോഗിക്കണം ഭവാൻ, 7
ശക്ത്യനുസാരമേതൊന്നുചെയ്താലിഹ
വിഖ്യാതിയൊത്തു പരഗതി പാട്ടിലാം
അപ്രകാരം പ്രവത്തിക്കുവാൻ ഞങ്ങളെ-
ക്കല്പിച്ചിടേണം, നമിപ്പൂ ഭവാനെഞാൻ." 8

ബ്രഹ്മാവു പറഞ്ഞു

എള്ളോളവും കപടംകലന്നീടാതെ-
യുള്ളംതുറന്നയേ സാവ്വഭൗമാ! ഭവാൻ
'കല്പിച്ചിടേണ'മെന്നെന്നിൽത്തവതനു-
വപ്പിച്ചമട്ടിലെന്നോടപേക്ഷിക്കയാൽ
നിങ്ങുന്നെനിക്കുള്ളിൽമോദം, ഭവിക്കട്ടെ
നിങ്ങൾക്കുരണ്ടുപേക്കും പരംമങ്ഗലം! 9
മത്തരാകാതെ മാത്സയ്യവുമെന്നിയേ
പുത്രർവിനീതരായിഗ്ഗുരുപൂജനം
നേരേനടത്തേണ്ടതുതാ,നിവിടതു
വീരാ!ഭവാൻ നിർവഹിച്ചുകഴിഞ്ഞിതു. 10
എൻചൊല്ലുകേൾപ്പാനുറച്ചുനീയെങ്കിലീ-
ച്ചഞ്ചലനേത്രയിൽത്തുല്യഗുണംപെട്ടം
സന്തതിജാലംജനിപ്പിച്ചുഭൂമിയെ
സന്തതം ശാസ്ത്രരീതിക്കു സംരക്ഷിച്ചു,
ധമ്മത്തിനൊത്തയജ്ഞങ്ങളാലീശനെ
നന്നട്ടു പൂജനം ചെയ്തുവാണീടുക. 11
ധർമ്മം നൃപതേ! പ്രജാപാലനംതവ
നന്നട്ടതുചെയ്കിലെന്നെയർച്ചിച്ചതായ്.
ഇന്ദ്രിയപ്രേരകനാം ഹൃഷീകശനും
സന്തുഷ്ടനാകും ഭവാനിലെല്ലായ്പ്പൊഴും 12
യാഗാംഗനാമജ്ജനാർദ്ദനൻതൻപ്രേമ-
ഭാഗഭാക്കാകാത്തവൻെറ പരിശ്രമം
നിഷ്ഫലമാ,ണതിൽ സ്വന്തമാത്മാവിനു-
മല്പമൊരാദരവുണ്ടായിടാ ദൃഢം. 13

മനു പറഞ്ഞു

ദുഷ്കൃതഹാരിൻ! ഭഗവൻ! ഭവാനുടെ
ചൊൽക്കീഴിൽഞാൻ പ്രവത്തിച്ചുകൊള്ളാം
വിഭോ!
വാണീടുവാനെനിക്കും പ്രജകൾക്കുമാ-
സ്ഥാനമേതെന്നു കല്പിച്ചരുളീടണം. 14
സർവഭൂതങ്ങളുമാവസിക്കാനുള്ള
[2] സർവംസഹ നീരിലാണ്ടു കിടപ്പുമേ
വല്ലവിധവുമ[3]തുന്നമിപ്പിക്കുവാൻ
നല്ലുപോൽ ദേവാ! ഭവാൻ ശ്രമിച്ചീടുക. 15

മൈത്രേയൻ പറഞ്ഞു

ബ്രഹ്മദേവൻ മനുവാക്യംശ്രവിച്ചംബു-
നിമ്നഗയാം ഭൂമിയെന്നുകണ്ടക്ഷണം
എന്താണതിനെയുയർത്താൻ വഴിയെന്നു
ചിന്തചെയ്താനേറെനേരമിരുന്നഥ 16
"ഞാൻ പ്രജാസൃഷ്ടിചെയ്തീടവേ മേദിനി
സാമ്പ്രതം നീരാണ്ടുപുക്കു രസാതലം.
ഞങ്ങളെ സൃഷ്ടിക്കവിട്ടുസർവേശ്വര,-
നിങ്ങിനിയെന്താണു ഞങ്ങൾചെയ്യേണ്ടതും.
ഒന്നുമേചെയ്യായ്കിലീശാജ്ഞ ലംഘിച്ചു
വെന്നദോഷത്തിനു പാത്രമായ്ത്തീന്നിടും. 17
ആരുടെ ചിത്തത്തിൽനിന്നു ജനിച്ചുഞാൻ,
കാരുണ്യസിന്ധുവും സത്കീർത്തിമാനുമാം
ആ മുകുന്ദൻതാനിതിന്നൊരുപായവും
മാമകഹൃത്തിൽ പ്രകടമാക്കീടണം." 18
ഈവിധമുററുചിന്തിച്ചിരിക്കുംവിധാ-
താവിൻെറ നാസാസുഷിരത്തിൽനിന്നുടൻ
ചാടീവെളിക്കു പെരുവിരൽപ്രായത്തി-
ലീടേറിട്ടുമൊരു പന്നിതൻ പോതകം 19
ആകാശവീഥിയിലച്ചെറുപന്നിയെ
ലോകേശനീക്ഷിച്ചമാത്രയി, ലായതും
ആനയോളം വലിപ്പത്തിലായ്ത്തീ,ന്നതി-
ലാ നാന്മുഖൻ പരമദ്ഭുതാധീനനായ് 20
ധാതാവുടൻമനുവും മരീചീ സന-
കാദിയാംമാമുനിശ്രേഷ്ഠരുമായൊത്തു
സൂകരമൂത്തിയെവീക്ഷിച്ചു വിസ്മയോ-
ദ്രേകം ബഹുവിധം ചിന്തതുടങ്ങിനാൻ. 21

---
1 അധികം താല്പര്യമുള്ളവൻ 2 ഭൂമി 3 ഉയത്തുവാൻ

കിമേതൽ സൌകരവ്യാജം സത്ത്വം ദിവ്യമവസ്ഥിതം
അഹോ ബതാശ്ചര്യമിദം നാസായാ മേ വിനിഃസൃതം. 22

ദൃഷ്ടോഽങ്ഗുഷ്ഠശിരോമാത്രഃ ക്ഷണാദ്ഗണ്ഡശിലാസമഃ
അപി സ്വിൽ ഭഗവാനേഷ യജ്ഞോ മേ ഖേദയൻ മനഃ 23

ഇതി മീമാംസതസ്തസ്യ ബ്രഹ്മണസ്സഹ സൂനുഭിഃ
ഭഗവാൻ യജ്ഞപുരുഷോ ജഗർജ്ജാഗേന്ദ്രസന്നിഭഃ 24

ബ്രഹ്മാണം ഹർഷയാമാസ ഹരിസ്താംശ്ച ദ്വിജോത്തമാൻ
സ്വഗർജ്ജിതേന കകുഭഃ പ്രതിസ്വനയതാ വിഭുഃ 25

നിശമ്യ തേ ഘർഘരീതം സ്വഖേദ-
ക്ഷയിഷ്ണു മായാമയസൂകരസ്യ
ജനസ്തപസ്സത്യനിവാസിനസ്തേ
ത്രിഭിഃ പവിത്രൈർമ്മുനയോഽഗൃണൻ സ്മ. 26

തേഷാം സതാം വേദവിതാനമൂർത്തിർ-
ബ്രഹ്മാവധാര്യാത്മഗുണാനുവാദം
വിനദ്യ ഭൂയോ വിബുധോദയായ
ഗജേന്ദ്രലീലോ ജലമാവിവേശ. 27

ഉൽക്ഷിപ്തവാലഃ ഖചരഃ കഠോരഃ
സടാ വിധുന്വൻ ഖരരോമശത്വക്
ഖുരാഹതാഭ്രസ്സിതദംഷ്ട്ര ഈക്ഷാ
ജ്യോതിർബഭാസേ ഭഗവാന്മഹീധ്രഃ 28

ഘ്രാണേന പൃഥ്വ്യാഃ പദവീം വിജിഘ്രൻ
ക്രോഡാപദേശസ്സ്വയമധ്വരാംഗഃ
കരാളദംഷ്ട്രോഽപ്യകരാളദൃഗ്ഭ്യാ-
മുദ്വീക്ഷ്യ വിപ്രാൻ ഗൃണതോഽവിശൽ കം. 29

സ വജ്രകൂടാംഗനിപാതവേഗ-
വിശീർണ്ണകുക്ഷിഃ സ്തനയന്നുദന്വാൻ
ഉൽസൃഷ്ടദീർഘോർമ്മിഭുജൈരിവാർത്ത-
ശ്ചുക്രോശ യജ്ഞേശ്വര പാഹി മേതി. 30

ഖുരൈഃ ക്ഷുരപ്രൈർദ്ദരയംസ്തദാഽഽപ
ഉൽപാരപാരം ത്രിപരൂ രസായാം
ദദർശ ഗാം തത്ര സുഷുപ്സുരഗ്രേ
യാം ജീവധാനീം സ്വയമഭ്യധത്ത. 31

സ്വദംഷ്ട്രയോദ്ധൃത്യ മഹീം നിമഗ്നാം
സ ഉത്ഥിതസ്സംരുരുചേ രസായാഃ
തത്രാദിദൈത്യം ഗദയാഽഽപതന്തം
സുനാഭസന്ദീപിതതീവ്രമന്യുഃ 32

ജഘാന രുന്ധാനമസഹ്യവിക്രമം
സ ലീലയേഭം മൃഗരാഡിവാംഭസി
തദ്രക്തപങ്കാങ്കിതഗണ്ഡതുണ്ഡോ
യഥാ ഗജേന്ദ്രോ ജഗതീം വിഭിന്ദൻ. 33

തമാലനീലം സിതദന്തകോട്യാ
ക്ഷ്മാമുൽക്ഷിപന്തം ഗജലീലയാങ്ഗ
പ്രജ്ഞായ ബദ്ധാഞ്ജലയോഽനുവാകൈ-
ർവ്വിരിഞ്ചിമുഖ്യാ ഉപതസ്ഥുരീശം. 34

ഋഷയ ഊചുഃ

ജിതം ജിതം തേഽജിത യജ്ഞഭാവന
ത്രയീം തനും സ്വാം പരിധുന്വതേ നമഃ
യദ്രോമഗർത്തേഷു നിലില്യുരധ്വരാ-
സ്തസ്മൈ നമഃ കാരണസൂകരായ തേ. 35

''അദ്ഭുതംതന്നെയിസ്സൂകരവേഷത്തിൽ
നില്പതേതോ ദിവ്യമായുള്ളതൊന്നത്രേ
എന്നുടെ നാസികാദ്വാരത്തിൽനിന്നിതു
വന്നതോർത്തീടുകിലത്ഭുതമേററവും 22
സ്പഷ്ടമായ്ക്കണ്ടേൻ വിരൽപ്രായമാമിതു
പെട്ടെന്നു ശൈലശൃംഗോപമമായതും
യജ്ഞസ്വരൂപൻ ഭഗവാനിതേവിധ-
മജ്ഞനാമെൻമനം വേദനിപ്പിക്കയോ''? 23
ഇങ്ങിനെ പുത്രരൊത്തോരോന്നു ചിന്തിച്ചു
മങ്ങിയജനിരുന്നീടുമാവേളയിൽ,
പവ്വതതുല്യമഹാശരീരംപൂണ്ടു
സവ്വധമ്മക്രിയാസത്ഫലദായിയായ്
ഭൂമിയെയുദ്ധരിപ്പാനായൊരുമ്പെട്ടു
ശ്രീമാനിനീജാതി ഗജ്ജനംചെയ്തിതേ. 24
ഭക്തസന്താപഹരണദക്ഷൻ ഹരി
ദിക്കുകളെല്ലാം പ്രതിദ്ധ്വനിക്കും വിധം
ഗംഭീരഗജ്ജനംചെയ്തുജാഡ്യക്കെഴ
മമ്പരപ്പാററിയാഹ്ലാദമേററീടിനാൻ. 25
മായയാൽ സൂകരവേഷമാന്നീവിധം
[1] സ്വീയകദനമൊഴിക്കുവാൻതക്കതാം
അത്യന്തഘർഘരശബ്ദം ജനസ്തപ
സ്സത്യലോകസ്ഥിതമാമുനിമാർ കേട്ടു
ഋഗ്യജുസ്സാമസൂക്തങ്ങളാൽ മാധവ-
വിക്രമം പാരം പുകഴ്ത്തിസ്തുതിച്ചിതേ. 26
വേദോക്തധമ്മങ്ങളേതൊരുദേവനെ
പ്രീതനാക്കാനനുഷ്ഠിപ്പു മഹാജനം
അന്നിഖിലേശൻനിജഗുണംകേട്ടതിൽ
നന്ദിച്ചുവിണ്ണവർ തന്നുദയത്തിനായ്
ഒന്നുകൂടിഗർജ്ജനം ചെയ്തിഭലീല-
യാന്നു വെള്ളത്തിലെട്ടുത്തു ചാടീടിനാൻ. 27
വാലുയത്തിഖേചരനായ്,കട്ടംവപു-
സ്സാളുന്നവനായ്,സ്സടയും വിറപ്പിച്ചു,
അങ്ഗമെങ്ങും കഠിനങ്ങളാം രോമങ്ങൾ
തിങ്ങിക്കുളമ്പടിയാലെമേഘങ്ങളെ
എങ്ങുംപറപ്പിച്ചു,വെൺദംഷ്ട്രകാണിച്ചു,
ഭംഗിയായ്ക്കണ്ണുകൾ രണ്ടും ചുവപ്പിച്ചു.
പൃഥ്വിയെയുദ്ധരിക്കാനുന്നമായജ്ഞ-
മൂത്തിഭഗവാൻ വിരാജിച്ചിതേററവും. 28
ക്ഷോണിയെത്തെരന്നു മണത്തറിയും മട്ടു-
കാണിച്ചു,നാസാപുടങ്ങൾ വിടുത്തലം,
പന്നിയെന്നുള്ള ഭാവത്തിൽകട്ടംദംഷ്ട്ര-
യാന്നിരുന്നീടിലും,തന്നെസ്തുതിച്ചിട്ടു
വിപ്രമുനികളെസ്സൌമ്യമായ്നോക്കിയാ-
ണപ്പിൽമുഴകിയതായജ്ഞപൂരുഷൻ 29
അത്യുഗ്രവജ്രഗിരിപോൽ,കട്ടപ്പവു-
മുത്തുംഗതയുമാന്നീടുമസ്സൂകരം
അപ്പിലൂക്കേ ട്ടുപതിക്കെ, മദ്ധ്യഭാഗ-
മൊപ്പം തകന്നാഴിയീണ്ടതിരക്കൈകൾ
നാലുഭാഗത്തിലുമിട്ടടിച്ചിട്ടു തത്-
ക്കാലദേഷം വെളിവാക്കുംവിധത്തിലായ്
ഉച്ചമിരമ്പുന്ന ശബ്ദം ശ്രവിക്കുകി-
ലച്യുതായജ്ഞശരീര! പാലിക്കമാം
എന്നിവിധം ഭേണ ഭക്ഷിക്കയാണെന്നു
തന്നെവിചാരിച്ചുപോകുമാരും ദൃഢം. 30
എങ്ങും നിറഞ്ഞ ജലത്തിൽക്കരതെളി-
ഞ്ഞാങ്ങിങ്ങു കാണുംവിധത്തിൽ ഖുരങ്ങളാൽ
തല്ലിത്തകത്തു കടന്നുകണ്ടീടിനാൻ
കില്ലുപാതാളമെത്തിയ പൃഥ്വിയെ
ജീവികൾക്കാധാരമാമിതിനെപ്പുരാൻ
പൂവ്വംധരിച്ചിരുന്നാൻ നിജകുക്ഷിയിൽ. 31
പാതാളലോകത്തുനിന്നും നിമഗ്നയാ
മേദിനിയെത്തേററമേലേററിവച്ചുടൻ
പൊങ്ങിവരുംവരാഹമൂത്തിക്കെഴും
ഭംഗിയേറുംവരവെങ്ങിനെ വാഴ്ത്തിടും!
അങ്ങതിവിക്രമിയായെതിത്തീടുവാൻ
തുംഗഗദയുമായ്ച്ചാടിയടുത്തിട്ടു
ആദിദൈത്യയെ ചക്രായുധത്തിനാൽ
സംദീപിതതീവ്രമന്യുവായംബുവിൽ,
പഞ്ചാസ്യനാനയെയെന്നപോൽ ക്രീഡയാൽ
പഞ്ചതചേത്താൻ വരാഹരൂപൻഹരി
വക്ത്രവും ഗണ്ഡസ്ഥലങ്ങളും നല്ലപോൽ
തദ്രക്തപങ്കമണിഞ്ഞുകൊണ്ടങ്ങിനെ
അദ്രിതടഭൂമി കുത്തിപ്പിളന്നട-
നെത്തും മദഗജംമട്ടു,വിളങ്ങിനാൻ. 32-33
ഹസ്തീന്ദ്രലീലയാൽതേററമേൽ ഭൂവിനെ-
യുദ്ധരിച്ചുററതമാലനീലാഭനായ്
നീരത്തിൽനിന്നുമുയന്നു വരുന്നതാ
നാരായണസ്വാമിതന്നെയാണെന്നതു
നേരേധരിച്ചുചതുരാനനാദികൾ
ധാരാളമായ് സ്തുതിചെയ്തുസൂക്തങ്ങളാൽ 34

ഋഷികൾ പറഞ്ഞു

ദേവാ!ജയിച്ചു ജയിപ്പു ഭവാൻയജ്ഞ-
ഭാവനാ! പാക്കിലജിതനല്ലോഭവാൻ
തന്നാഗമതനുചുററും ചലിപ്പിച്ചു-
മിന്നു മുരാരേ! ഭവാനു നമസ്കൃതി.
ആക്കെഴും രോമകൂപങ്ങളിലായ ട്ടു-
മുൾക്കൊണ്ടിരിക്കുന്നതദ്ധ്വരമാകവേ,
കാരണസൂകരമായിബ്ഭവിച്ചൊരാ-
ശൌരേ! ഭഗവൻ! നമസ്കരിക്കുന്നിതാ 35

1 സ്വന്തദുഃഖം

രൂപം തവൈതന്നനു ദുഷ്കൃതാത്മനാം
ദുർദ്ദർശനം ദേവ യദദ്ധ്വരാത്മകം
ഛന്ദാംസി യസ്യ ത്വചി ബർഹിരോമ-
സ്വാജ്യം ദൃശി ത്വംഘ്രിഷു ചാതുർഹോത്രം. 36
സ്രുക്തുണ്ഡ ആസീൽ സ്രുവ ഈശനാസയോ-
രിഡോദരേ ചമസാഃ കർണ്ണരന്ധ്രേ
പ്രാശിത്രമാസ്യേ ഗ്രസനേ ഗ്രഹാസ്തു തേ
യച്ചർവ്വണം തേ ഭഗവന്നഗ്നിഹോത്രം 37
ദീക്ഷാനുജന്മോപസദശ്ശിരോധരം
ത്വം പ്രായണീയോദയനീയദംഷ്ട്രഃ
ജിഹ്വാ പ്രവർഗ്ഗ്യസ്തവ ശീർഷകം ക്രതോ-
സ്സഭ്യാവസത്ഥ്യം ചിതയോഽസവോ ഹി തേ. 38
സോമസ്തു രേതസ്സവനാന്യവസ്ഥിതി-
സ്സംസ്ഥാവിഭേദാസ്തവ ദേഹധാതവഃ
സത്രാണി സർവ്വാണി ശരീരസന്ധി-
സ്ത്വം സർവ്വയജ്ഞക്രതുരിഷ്ടിബന്ധനഃ 39
നമോ നമസ്തേഽഖിലമന്ത്രദേവതാ
ദ്രവ്യായ സർവ്വക്രതവേ ക്രിയാത്മനേ
വൈരാഗ്യഭക്ത്യാത്മജയാനുഭാവിത-
ജ്ഞാനായ വിദ്യാഗുരവേ നമോ നമഃ 40

ദംഷ്ട്രാഗ്രകോട്യാ ഭഗവംസ്ത്വയാ ധൃതാ
വിരാജതേ ഭൂധര ഭൂസ്സഭൂധരാ
യഥാ വനാന്നിസ്സരതോ ദതാ ധൃതാ
മതങ്ഗജേന്ദ്രസ്യ സപത്രപത്മിനീ. 41
ത്രയീമയം രൂപമിദം ച സൌകരം
ഭൂമണ്ഡലേനാഥ ദതാ ധൃതേന തേ
ചകാസ്തി ശൃംഗോഢഘനേന ഭൂയസാ
കുലാചലേന്ദ്രസ്യ യഥൈവ വിഭ്രമഃ 42
സംസ്ഥാപയൈനാം ജഗതാം സതസ്ഥുഷാം
ലോകായ പത്നീമസി മാതരം പിതാ
വിധേമ ചാസ്യൈ നമസാ സഹ ത്വയാ
യസ്യാം സ്വതേജോഽഗ്നിമിവാരണാവധാഃ 43
കഃ ശ്രദ്ദധീതാന്യതമസ്തവ പ്രഭോ
രസാം ഗതായാ ഭുവ ഉദ്വിബർഹണം
ന വിസ്മയോസൌ ത്വയി വിശ്വവിസ്മയേ
യോ മായയേദം സസൃജേഽതിവിസ്മയം. 44
വിധുന്വതാ വേദമയം നിജം വപു-
ർജ്ജനസ്തപസ്സത്യനിവാസിനോ വയം
സടാശിഖോദ്ധൂതശിവാംബുബിന്ദുഭി-
ർവ്വിമൃജ്യമാനാ ഭൃശമീശ പാവിതാഃ 45

സ വൈ ബത ഭ്രഷ്ടമതിസ്തവൈഷ തേ
യഃ കർമ്മണാം പാരമപാരകർമ്മണഃ
യദ്യോഗമായാഗുണയോഗമോഹിതം
വിശ്വം സമസ്തം ഭഗവൻ വിധേഹി ശം. 46

**മൈത്രേയ ഉവാച**

ഇത്യുപസ്ഥീയമാനസ്സൈർമ്മുനിഭിർബ്രഹ്മവാദിഭിഃ
സലിലേ സ്വഖുരാക്രാന്ത ഉപാധത്താവിതാവനിം. 47
സ ഇത്ഥം ഭഗവാനുർവ്വീം വിഷ്വക്സേനഃ പ്രജാപതിഃ
രസായാ ലീലയോന്നീതാമപ്സു ന്യസ്യ യയൌ ഹരിഃ 48

യ ഏവമേതാം ഹരിമേധസോ ഹരേഃ
കഥാം സുഭദ്രാം കഥനീയമായിനഃ
ശൃണ്വീത ഭക്ത്യാ ശ്രവയേത വോശതീം
ജനാർദ്ദനോഽസ്യാശു ഹൃദി പ്രസീദതി. 49
തസ്മിൻ പ്രസന്നേ സകലാശിഷാം പ്രഭോ
കിം ദുർല്ലഭം താഭിരലം ലവാത്മഭിഃ
അനന്യദൃഷ്ട്യാ ഭജതാം ഗുഹാശയഃ
സ്വയം വിധത്തേ സ്വഗതിം പരഃ പരാം. 50
കോ നാമ ലോകേ പുരുഷാർത്ഥസാരവിൽ
പുരാകഥാനാം ഭഗവൽകഥാസുധാം
ആപീയ കർണ്ണാഞ്ജലിഭിർഭവാപഹാ-
മഹോ വിരജ്ജ്യേത വിനാ നരേതരം. 51

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ**
**വരാഹപ്രാദുർഭാവാനുവർണ്ണനേ ത്രയോദശോഽദ്ധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1730** **തൃതീയസ്കന്ധ ശ്ലോകാഃ 529**

ആക്കേഴം ത്വക്കിലാം ഛന്ദസ്സിരിപ്പ,ത-
ങ്ങാക്കുള്ള രോമസമൂഹത്തിലാം കുശ,
പാർത്തീടിലാക്കുള്ള കണ്ണിലാജ്യം ചാതുർ-
ഹോത്രം സ്ഥിതിചെയ്‌വതാരുടെകാൽകളിൽ
ശ്രീപതിയാമബ്ഭവാന്റെ യാഗാത്മക-
രൂപമീക്ഷിക്കുവാൻ പാപികൾക്കൊക്കുമോ! 36
ഈശാ! ഭവന്മുഖാഗ്രത്തിൽ ജൂഹൂ പതും,
നാസികാരന്ധ്രങ്ങളിൽ സ്രുവമെന്നതും
നിന്നുദരത്തിലിഡയെന്ന പാത്രവും,
കണ്ണുരന്ധ്രങ്ങളിൽ സോമ പാത്രങ്ങളും,
ആനനദ്വാരത്തിലാഗ്രഹപാത്രങ്ങ-
ളാനനംതന്നിലാം പ്രാശിത്രപാത്രവും
ചേന്നിരിക്കുന്നുവല്ലോ ഭവൽച്ചർവണ-
മെന്ന തെയ്യഗ്നിഹോത്രവും ശ്രീഹരേ! 37
നിന്നനുജന്മമാംദീക്ഷ, യുപസത്തു
മൂന്നുവിധമുള്ളതല്ലോ തവഗളം.
പ്രായണീയോദയനീയങ്ങൾ ദംഷ്ട്രക-
ളായതു, നാവോ പ്രവർഗ്യമാമിഷ്ടിതാൻ
സഭ്യാവസഥ്യാഗ്നികൾരണ്ടുമാംശിര-
സ്സദ്ഭുതമൂർത്തേ! [1] ചമനനിന്റെ പ്രാണനും. 38
സോമാഖ്യമായിട്ടും സുപ്രസിദ്ധൗഷധം
ദാമോദരാ! ഭവദീയരേതസ്സുതാൻ.
സായമുഷസ്സുച്ചയിമ്മൂന്നുസന്ധ്യയി-
ലായനുഷ്ഠിക്കുന്നകർമ്മം സവനമാം
ശ്രീമണാളാ!സപ്തധാതുക്കളാണഗ്നി-
ഷ്ടോമാദിയായിട്ടുമേഴകർമ്മങ്ങളും
സർവസത്രങ്ങളും ത്വൽസന്ധികൾ, ഭവാൻ
സർവ്വയജ്ഞക്രതുതന്നിഷ്ടിബന്ധനൻ 39
സർവ്വവിധമന്ത്രദേവതാസംയുതാ!
സർവ്വക്രതോ ക്രിയാത്മാവേ! നമസ്കൃതി.
ഭക്തിവൈരാഗ്യങ്ങളാത്മജയമെന്നി-
തൊക്കെയുംമൂലമനുഭവപ്പെട്ടിട്ടും
ജ്ഞാനമാംരൂപമാളുന്ന വിദ്യാഗുരോ!
വീണ്ടുനമിക്കുന്നിതങ്ങയെ ഞങ്ങളും. 40
സ്വാമിൻ! സലിലത്തിൽനിന്നുമത്തേററമേൽ
മാമലചേരും ധരയെദ്ധരിക്കയാൽ
താമരചോടേ പറിച്ചു കൊമ്പേററിട്ടും
സാമജനാഥനോടൊപ്പം ലസിപ്പതേ. 41
മേദിനിയെത്തേററയേററിയുയർത്തിട്ടും
വേദസ്വരൂപമീസൗകരമാംതനു
മിന്നുന്നു,കൊണ്ടലിൻകൂട്ടംകൊട്ടുമുടി-
തന്നിൽത്തിളങ്ങും കുലഗിരിയെന്നപോൽ. 42
ലോകമാതാവും ഭവത്പത്നിയുംഭൃത-
ലോകവസതിയുമാമിദ്ധരിത്രിയെ
നേരേയുറപ്പിച്ചുവച്ചീടണം ഭവാ,-
നോരുകിലങ്ങു ജഗത്പിതാവല്ലയോ?

ഭാവൽക്കവീര്യവും ചേർത്തുവല്ലോഭവാൻ
ഭുവി,ലരണിയിലഗ്നികണക്കിനെ. 43
സത്തമ! പാതാളഗേയാംഭൂമിത-
ന്നുദ്ധരണത്തിൽ മറേറതവനേറെപ്പെട്ടും!
വിശ്വാദ്ഭുതമാം ഭവാന്റെ കൃത്യത്തിലി-
ല്ലാശ്ചര്യ്യ,മങ്ങിതു മായയാൽത്തീർത്തവൻ. 44
ഭുവ്യുയർത്തിജ്ജലത്തിൽ നിന്നുദ്ധിതം
താവകം വേദമയമാം തിരുവുടൽ
ഒന്നുകുടഞ്ഞസമയം സടകളിൽ-
നിന്നുതെറിച്ച സംശുദ്ധനീർത്തുള്ളികൾ
സത്യജനസ്തപോലോകങ്ങളിൽച്ചിരം
പാർത്തീടുമീഞങ്ങൾതൻ ശരീരങ്ങളിൽ
ധാരാളമായ്‌വീണുമജ്ജനം ചെയ്കയാൽ
പാരംപരിശുദ്ധരായിതു ഞങ്ങളും. 45
അന്തമററുള്ള ഭവത്ക്കർമ്മകോടിത-
ന്നന്തമീക്ഷിക്കുവാനുന്നുവോൻ ഭോഷനാം
നിന്നുടെമായാഗുണത്താലതിലാശ-
വന്നിതു, ലോകംവിമോഹിതം മായയാൽ
അങ്ങയെ ഞങ്ങൾ ശരണം ഗമിക്കുന്നു
ഞങ്ങൾക്കു മോക്ഷമരുളീടണം ഭവാൻ. 46

മൈത്രേയൻ പറഞ്ഞു

ഇത്ഥം ശ്രുതിസമവാക്യങ്ങളാൽ മുനി-
സത്തമർവാഴ്ത്തുമാലോകസംരക്ഷകൻ
തൻഖുരാക്രാന്തമാം നീരിൽദ്ധരിത്രിയെ
ചിക്കെന്നുറപ്പിച്ചശേഷം മറഞ്ഞിതു, 47-48
ദുഃഖസംഹാരിയായ് വിസ്തരിച്ചാതുവാൻ-
തക്കമായാഗുണം താവുമിദ്ദേവന്റെ
സത്ക്കഥഭക്തിപുരസ്സരംചൊൽകയും
കേൾക്കയും ചെയ്യിട്ടുമേതൊരുവന്റെയും
ഉൾക്കമലത്തിലബ്ഭക്തദാസൻ ഹരി
പുക്കുടൻപാരം പ്രസാദിച്ചിട്ടുന്നിതു. 49
ആശിസ്സുകൾക്കഖിലം പ്രഭുവാകുമീ-
യീശൻപ്രസാദിക്കിലെന്തുള്ള ദുർല്ലഭം!
തുച്ഛമാമാശിസ്സുകളെന്തി,നന്യമാ-
മിച്ഛകൂടാതെ ഭജിക്കുന്നവരുടെ
ഹൃദ്ഗുഹതന്നിൽ വസിക്കും പരൻപുമാ-
നൽകൃഷ്ണമാംതത്പദമവക്കേകിടും 50
പാരിൽ പുരുഷാർത്ഥസാരം ഗ്രഹിച്ചവ-
നാരാകിലും മൃഗമല്ലവനെങ്കിലേ,
അന്തമില്ലാതുള്ള സംസാരദുഃഖത്തി-
നന്തമകീടും ഹരിസത്കഥാമൃതം
സ്വന്താശ്രവണപുടങ്ങളാൽസേവിച്ചു
സന്തതംമിന്നും വിഷയവിരക്തനായ്. 51

---

[1] അഗ്നിയെ ജ്വലിപ്പിക്കാനുള്ളതു്

# ചതുർദ്ദശോ/ധ്യായഃ

ശ്രീശുക ഉവാച

നിശമ്യ കൌഷാരവിണോ പവർണ്ണിതാം
ഹരേഃ കഥാം കാരണസൂകരാത്മനഃ
പുനഃസ്സ പപ്രച്ഛ തമുദ്യതാഞ്ജലി-
ന്ന ചാതിതൃപ്തോ വിദുരോ ധൃതവ്രതഃ 1

തേനൈവ തു മുനിശ്രേഷ്ഠ ഹരിണാ യജ്ഞമൂർത്തിനാ
ആദിദൈത്യോ ഹിരണ്യാക്ഷോ ഹത ഇത്യനുശുശ്രുമ. 2

തസ്യ ചോദ്ധരതഃ ക്ഷോണീം സ്വദംഷ്ട്രാഗ്രേണ ലീലയാ
ദൈത്യരാജസ്യ ച ബ്രഹ്മൻ കസ്മാദ്ധേതോരഭൂന്മൃധഃ 3

മൈത്രേയ ഉവാച

സാധു വീര ത്വയാ പൃഷ്ടമവതാരകഥാം ഹരേഃ
യത്ത്വം പൃച്ഛസി മർത്ത്യാനാം മൃത്യുപാശവിശാതനീം. 4

യയോത്താനപദഃ പുത്രോ മുനിനാ ഗീതയാർഭകഃ
മൃത്യോഃ കൃത്വൈവ മൂർദ്ധ്ന്യംഘ്രിമാരുരോഹ ഹരേഃ പദം. 5

അഥാത്രാപീതിഹാസോ/യം ശ്രുതോ മേ വർണ്ണിതഃ പുരാ
ബ്രഹ്മണാ ദേവദേവേന ദേവാനാമനുപൃച്ഛതാം. 6

ദിതിർദ്ദാക്ഷായണീ ക്ഷത്തർമ്മാരീചം കശ്യപം പതിം
അപത്യകാമാ ചകമേ സന്ധ്യായാം ഹൃച്ഛയാർദ്ദിതാ. 7

ഇഷ്ട്വാഗ്നിജിഹ്വം പയസാ പുരുഷം യജുഷാം പതിം
നിമ്ലോചത്യർക്ക ആസീനമഗ്ന്യഗാരേ സമാഹിതം. 8

ദിതിരുവാച

ഏഷ മാം ത്വത്കൃതേ വിദ്വൻ കാമ ആത്തശരാസനഃ
ദുനോതി ദീനാം വിക്രമ്യ രംഭാമിവ മതംഗജഃ 9

തദ്ഭവാൻ ദഹ്യമാനായാം സപത്നീനാം സമൃദ്ധിഭിഃ
പ്രജാവതീനാം ഭദ്രം തേ മയ്യായുങ്ക്താമനുഗ്രഹം. 10

ഭർത്തര്യാപ്തോരുമാനാനാം ലോകാനാവിശതേ യശഃ
പതിർഭവദ്വിധോ യാസാം പ്രജയാ നനു ജായതേ. 11

പുരാ പിതാ നോ ഭഗവാൻ ദക്ഷോ ദുഹിതൃവത്സലഃ
കം വൃണീത വരം വത്സാ ഇത്യപൃച്ഛത നഃ പൃഥക് 12

സ വിദിത്വാ/ത്മജാനാം നോ ഭാവം സന്താനഭാവനഃ
ത്രയോദശാദദാത്താസാം യാസ്തേ ശീലമനുവ്രതാഃ 13

അഥ മേ കുരു കല്യാണ കാമം കഞ്ജവിലോചന
ആർത്തോപസർപ്പണം ഭൂമന്നമോഘം ഹി മഹീയസി. 14

ഇതി താം വീര മാരീചഃ കൃപണാം ബഹുഭാഷിണീം
പ്രത്യാഹാനുനയൻ വാചാ പ്രവൃദ്ധാനംഗകശ്മലാം. 15

ഏഷ തേ/ഹം വിധാസ്യാമി പ്രിയം ഭീരു യദിച്ഛസി
തസ്യാഃ കാമം ന കഃ കുര്യാത്സിദ്ധിസ്ത്രൈവർഗ്ഗികീ യതഃ 16

സർവ്വാശ്രമാനുപാദായ സ്വാശ്രമേണ കളത്രവാൻ
വ്യസനാർണ്ണവമത്യേതി ജലയാനൈര്യഥാർണ്ണവം. 17

യാമാഹുരാത്മനോ ഹ്യർദ്ധം ശ്രേയസ്കാമസ്യ മാനിനി
യസ്യാം സ്വധുരമധ്യസ്യ പുമാംശ്ചരതി വിജ്വരഃ 18

യാമാശ്രിത്യേന്ദ്രിയാരാതീൻ ദുർജ്ജയാനിതരാശ്രമൈഃ
വയം ജയേമ ഹേലാഭിർദ്ദസ്യൂൻ ദുർഗ്ഗപതിര്യഥാ. 19

ന വയം പ്രഭവസ്താം ത്വാമനുകർത്തും ഗൃഹേശ്വരി
അപ്യായുഷാ വാ കാർത്സ്ന്യേന യേ ചാന്യേ ഗുണഗൃധ്നവഃ

അഥാപി കാമമേതം തേ പ്രജാത്യൈ കരവാണ്യലം
യഥാ മാം നാതിവോചന്തി മുഹൂർത്തം പ്രതിപാലയ. 21

# അദ്ധ്യായം 14.

ശ്രീശുകൻ പറഞ്ഞു

എവംവരാഹാവതാരഹരികഥ
സുവ്രതനാകും വിദുരൻമഹാശയൻ
മൈത്രേയമാമുനി വർണ്ണിച്ചതുകേട്ടു
തൃപ്തനാകാതെവീണ്ടും തൊഴുതോതിനാൻ. 1
ആദിദൈത്യൻഹിരണ്യാക്ഷനെയജ്ഞാംഗ-
ഭൂതൻഹരിവധിച്ചെന്നുചൊല്ലീഭവാൻ
തേററമേൽ ഭൂവാൻമന്ന യജ്ഞാംഗനാ-
ദൈത്യേന്ദ്രനോടുപോരാടിയതെന്തിനായ്. 2-3

മൈത്രേയൻ പറഞ്ഞു

മർത്ത്യർതൻമൃത്യുപാശത്തെയറുത്തിടും
ദൈത്യാരിസച്ചരിതത്തെക്കുറിച്ചുതാൻ
എന്നോടവിടുന്നു ചോദിച്ചുവെന്നതു
സന്ദേഹമില്ല, സമുചിതംമൈത്രയും. 4
ഉത്താനപാദജനാം ധ്രുവബാലക-
നത്യരംനാരദമാമുനീന്ദ്രോക്തിയാൽ
ധീരനായ് മൃത്യുമൂർദ്ധാവിൽപദംവച്ചു-
മാരോഹണം ചെയ്തതില്ലേഹരിപദം? 5
ആദിദൈതേയഹിരണ്യാക്ഷനെക്കൊന്ന-
ഹേതുവെന്തെന്നതും കേട്ടുകൊണ്ടീടുക.
പണ്ടുദേവന്മാരൊടായജൻ ചൊല്ലിയി-
ട്ടുണ്ടീയിതിഹാസമോർമ്മയുണ്ടോതിടാം. 6
ദക്ഷസുതയാം ദിതിമദനാർത്തിയാ-
ലക്ഷമയായ് പ്രജാകാങ്ക്ഷയോടേകദാ
കശ്യപനാകുംവരൻ തൻസമീപത്തി-
ലിച്ഛയറിയിക്കുവാൻ ചെന്നുസന്ധ്യയിൽ 7
അസ്തമനാനന്തരമഗ്നിശാലയി-
ലെത്തീട്ടുയജ്ഞപുമാനെപ്പയസ്സിനാൽ
അർച്ചനംചെയ്തുദൃഢമാംസമാധിയാൽ
നിശ്ചലനായിരുന്നപ്പൊഴുതമ്മുനി. 8

ദിതി പറഞ്ഞു

"വില്ലുംകുലച്ചുടൻത്തെത്തിസ്മരനെന്നെ-
യല്ലൽപ്പെടുത്തുന്നിതങ്ങുനിമിത്തമായ്
[1]മത്തമാതംഗം കദളിയെയെന്നപോൽ,
മർദ്ദിച്ചിടുന്നു നിതാന്തമിദ്ദീനയെ. 9
സന്താനമൊത്ത [2]സപത്നികളാന്നിട്ട-
മന്തസ്സുമൈശ്വര്യവും കണ്ടു [3]ദഗ്ദ്ധയാം
എന്നെയവിട്ടന്നനുഗ്രഹിച്ചീടണം;
വന്നീട്ടുമങ്ങേയ്ക്കു മംഗലം മേൽക്കുമേൽ. 10
ഭർത്തൃജനം സത്ക്കരിച്ചിട്ടും സ്ത്രീകൾതൻ-
കീർത്തിയെന്നും നിലനില്ക്കുന്നു പാരിതിൽ
പുത്രരൂപത്തിൽ ജനിക്കുമാറുണ്ടല്ലോ
പാത്താൽ ഭവാദൃശരായ ഭർത്താക്കളും. 11

ആരേവരനായ് വരിക്കുന്നുനീയെന്നു-
തോരോതനയമാരോടു വെവ്വേറെയായ്
വന്നുവിളിച്ചുചോദിച്ചറിഞ്ഞീടിനാൻ
നന്ദിനീവത്സലൻ ദക്ഷൻ മമ പിതാ. 12
അങ്ങേസ്വഭാവഗുണത്തിലാണാദരം
ഞങ്ങൾക്കുളവായതെന്നറിഞ്ഞക്ഷണം
സ്വന്തം പതിമൂന്നു കന്യകമാരെയും
സന്തോഷപൂർവ്വം ഭവാനുതാനേകിനാൻ. 13
താമരസാക്ഷാ! ഭവാനതിനാൽ മമ
കാമിതം സാധിതപ്രായമാക്കീടുക.
ദുഃഖിതയാചിച്ചതു വിഫലമാക്കാ മഹാ-
ത്മാക്കളെന്നാണാപ്തവാക്യം ശുഭാകൃതേ!" 14
മാരതാപംപ്രദർശിപ്പിച്ചിടും വചഃ-
സ്സേറെയിതുപോൽ കഥിക്കും സപത്നിയെ
ശാന്തയാക്കീടുവാനായ് വിജിതേന്ദ്രിയ-
സ്വാന്തനാംകശ്യപൻ ചൊല്ലിനാനീവിധം:- 15
"തെല്ലും ഭയം തേടിടായ്കയേ ഭീരു! നീ
കില്ലില്ല നിന്നഭീഷ്ടം നിറവേററുവൻ.
ധർമ്മാർത്ഥകാമങ്ങൾ നേടാൻ പുരുഷനെ
നിർമ്മായമായിസ്സദാ സഹായിച്ചിടും
പെണ്മണിതന്നഭിലാഷമെന്താകിലു-
മെമ്മട്ടിലും സാദ്ധ്യമാക്കാത്തതേതവൻ? 16
എന്നും കളത്രവാൻതന്നാശ്രമത്തിനോ-
ടന്യാശ്രമങ്ങളും സ്വീകരിച്ചക്ഷണം
നീരധിയെ ജ്ജലയാനംവഴികണ്ണ-
ധാരൻവിധം, തരിക്കുന്നു ദുഃഖാബ്ധിവം. 17
ആരെയാംശ്രേയോഭിലാഷിപുമാനുടെ
നേരേപകുതി മെയ്യെന്നു ചൊല്ലുന്നതും,
ആരിൽഭരം ചുമത്തീട്ടാണു പുരുഷൻ
കാര്യങ്ങളിൽ ചിന്തയെന്യേ നടപ്പതും. 18
അന്യാശ്രമങ്ങളാൽ വെല്ലാൻ പ്രയാസമാ-
മിന്ദ്രിയശത്രുക്കളെ ഗൃഹസ്ഥാശ്രമി
ആരുടെസാഹ്യത്തിനാൽ ജയിച്ചീടുന്നു,
ചോരരെദ്ദുർഗ്ഗപതിയെന്നപോലവേ. 19
അത്തരംധർമ്മദാരങ്ങൾക്കെഴുമണി-
മുത്താംനിനക്കൊത്തനിഷ്കൃതി ചെയ്യുവാൻ
ഞങ്ങളുമുത്തമപത്നീഗുണോത്കരം
ഭംഗിയായിത്താൻ ധരിച്ചിട്ടുമന്യരും
ആയരന്തം ശ്രമിച്ചാലും പലജന്മ-
മായാസമാന്നാലുമാകാഗൃഹേശ്വരീ! 20
നേരിതെന്നാകിലും, നിൻപ്രജാവാഞ്ഛിത-
മായ്ക്കിണിശമായ് സാദ്ധ്യമാക്കീടുവൻ
സന്ധ്യയിതൊന്നു കഴിയട്ടെ,യീവേള-
യെന്താകിലും പ്രജോത്പത്തിക്കനിന്ദ്യമാം. 21

1 മദയാന 2 ഭർത്താവിൻെറ ഇതരപത്നി 3 മഹിക്കപ്പെട്ടവം

ഏഷാ ഘോരതമാ വേലാ ഘോരാണാം ഘോരദർശനാ
ചരന്തി യസ്യാം ഭൂതാനി ഭൂതേശാനുചരാണി ഹ. 22
ഏതസ്യാം സാദ്ധ്വി സന്ധ്യായാം ഭഗവാൻ ഭൂതഭാവനഃ
പരീതോ ഭൂതപർഷദ്ഭിർ വൃഷേണാടതി ഭൂതരാട്. 23
ശ്മശാനചക്രാനിലധൂളിധൂമ്ര-
വികീർണ്ണവിദ്യോതജടാകലാപഃ
ഭസ്മാവഗുണ്ഠാമലരുക്മദേഹോ
ദേവസ്ത്രിഭിഃ പശ്യതി ദേവരസ്തേ. 24
ന യസ്യ ലോകേ സ്വജനഃ പരോ വാ
നാത്യാദൃതോ നോത കശ്ചിദ്വിഗർഹ്യഃ
വയം വ്രതൈര്യച്ചരണാപവിദ്ധാ-
മാശാസ്മഹേഽജാം ബത ഭുക്തഭോഗാം. 25
യസ്യാനവദ്യാചരിതം മനീഷിണോ
ഗൃണന്ത്യവിദ്യാപടലം ബിഭിത്സവഃ
നിരസ്തസാമ്യാതിശയോഽപി യത്സ്വയം
പിശാചചര്യാമചരൽ ഗതിസ്സതാം. 26
ഹസന്തി യസ്യാചരിതം ഹി ദുർഭഗാഃ
സ്വാത്മൻരതസ്യാവിദുഷസ്സമീഹിതം
യൈർവ്വസ്ത്രമാല്യാഭരണാനുലേപനൈഃ
ശ്വഭോജനം സ്വാത്മതയോപലാളിതം. 27
ബ്രഹ്മാദയോ യൽകൃതസേതുപാലാ
യൽകാരണം വിശ്വമിദം ച മായാ
ആജ്ഞാകരീ തസ്യ പിശാചചര്യാ
അഹോ വിഭൂമ്നശ്ചരിതം വിഡംബനം. 28

മൈത്രേയ ഉവാച

സൈവം സംവിദിതേ ഭർത്രാ മന്മഥോന്മഥിതേന്ദ്രിയാ
ജഗ്രാഹ വാസോ ബ്രഹ്മർഷേർവൃഷളീവ ഗതത്രപാ. 29
സ വിദിത്വാഥ ഭാര്യായാസ്തം നിർബ്ബന്ധം വികർമ്മണി
നത്വാ ദിഷ്ടായ രഹസി തയാഥോപവിവേശ ഹ. 30
അഥോപസ്പൃശ്യ സലിലം പ്രാണാനായമ്യ വാഗ്യതഃ
ധ്യായഞ്ജജാപ വിരജം ബ്രഹ്മ ജ്യോതിസ്സനാതനം. 31
ദിതിസ്തു വ്രീഡിതാ തേന കർമ്മാവദ്യേന ഭാരത
ഉപസംഗമ്യ വിപ്രർഷിമധോമുഖ്യഭ്യഭാഷത. 32
മാ മേ ഗർഭമിമം ബ്രഹ്മൻ ഭൂതാനാമൃഷഭോ വധീൽ
രുദ്രഃ പതിർഹി ഭൂതാനാം യസ്യാകരവമംഹസം. 33
നമോ രുദ്രായ മഹതേ ദേവായോഗ്രായ മീഢുഷേ
ശിവായ ന്യസ്തദണ്ഡായ ധൃതദണ്ഡായ മന്യവേ. 34
സ നഃ പ്രസീദതാം ഭാമോ ഭഗവാനുർവ്വനുഗ്രഹഃ
വ്യാധസ്യാപ്യനുകമ്പ്യാനാം സ്ത്രീണാം ദേവസ്സതീപതിഃ 35

മൈത്രേയ ഉവാച

സ്വസർഗ്ഗസ്യാശിഷം ലോക്യാമാശാസാനാം പ്രവേപതീം
നിവൃത്തസന്ധ്യാനിയമോ ഭാര്യാമാഹ പ്രജാപതിഃ 36
അപ്രായത്യാദാത്മനസ്തേ ദോഷാന്മൗഹൂർത്തികാദുത
മന്നിദേശാതിചാരേണ ദേവാനാം ചാതിഹേളനാൽ. 37
ഭവിഷ്യതസ്തവാഭദ്രാവഭദ്രേ ജാഠരാധമൗ
ലോകാൻ സപാലാംസ്ത്രീംശ്ചണ്ഡി മുഹുരാക്രന്ദയിഷ്യതഃ 38
പ്രാണിനാം ഹന്യമാനാനാം ദീനാനാമകൃതാഗസാം
സ്ത്രീണാം നിഗൃഹ്യമാണാനാം കോപിതേഷു മഹാത്മസു. 39

ശങ്കരൻതൻ പിശാചപ്രേതഭൂതാദി-
കിങ്കരർ സഞ്ചരിക്കും വേളയാകയാൽ,
ഈ സമയത്തെയുരപ്പു ഭയങ്കര-
ദർശനകാലമെന്നായറിവുള്ളവർ. 22
എന്നല്ല,രുദ്രഭഗവാൻ വൃഷോപരി-
യുന്നതഭൂതസമൂഹപരീതനായ്
സഞ്ചരിച്ചീടും സമയവുമാണിതെ-
ന്നഞ്ചാതെസാദ്ധ്വീമണേ! നീ ധരിക്കക. 23
പട്ടടച്ചുററീടും കാററിൽപ്പെട്ടും പൊടി-
പററിപ്പരിധൂമ്രമായ് ചിതറിച്ചിന്നി
മിന്നും ജടാമൗലി ഭൂഷയോടും ഭസ്മ-
മന്യൂനമാന്ന സുവർണ്ണദേഹത്തോടും
മുക്കണ്ണനാം തവ സഹോദരീവല്ലഭ-
നിക്കാലമീക്ഷിച്ചിട്ടുന്നു മൂന്നക്ഷിയാൽ. 24
ആക്കില്ലയോസ്വപരഭേദവു ചെററു-
മാക്കില്ലനിന്ദ്യനമാദരണീയനും
ഏവൻ തൊഴിച്ചതള്ളീടിനമായയാം
ദേവിയെ ഞങ്ങൾ വ്രതങ്ങളാൽ സേവിച്ചു
തുഷ്ടയാക്കീട്ടു ലഭിച്ചീട്ടമൈശ്വര്യ-
പുഷ്ടിയാലാനന്ദമായ്ക്കഴിയുന്നവോ,
കാമാരിയാമമ്പ്ഭഗവാനെ വേണ്ടപോൽ
നാമാദരിക്കാതിരിക്കാവതോ പ്രിയേ! 25
ഏതുദേവൻതൻത്രിപുരദാഹാദിയാം
[1] സ്ഫീതപരാക്രമം വാഴ്ത്തുന്നുനിത്യവും
ജീവൻെറ മായാവരണവിഭേദനം
കൈവരുത്താൻ ശ്രമിച്ചീടും മനീഷികൾ.
തന്നോടുതുല്യനും തന്നിലൊരല്പവു-
മുന്നതനും പാക്കിലില്ലാത്തതാക്കതാൻ,
സജ്ജനഗമ്യനാമമ്പ്ഭഗവാൻ ശിവൻ
സ്വേച്ഛയായാന്നാൻ പിശാചിൻെറ ചര്യകൾ 26
പട്ടിയും മററും ഭുജിക്കേണ്ടതാകുമി-
ക്കെട്ടദേഹത്തിലാത്മാഭിമാനത്തിനാൽ
വസ്ത്രമാല്യാഭരണാദികൾ ചാത്തിമി-
ട്ടേത്രയും ലാളിച്ചിട്ടുന്ന മൂഢാത്മാക്കൾ
അപ്പാപിവൃന്ദമീശോദ്ദേശമോരാതെ-
യൊപ്പംഹസിപ്പതദാചരിതം പരം. 27
അക്കൂട്ടരെപ്പഠിപ്പിക്കുവാനായ്വരാം
മുക്കണ്ണർ പട്ടടച്ചാരംധരിപ്പതും
സ്രഷ്ടാവുതൊട്ടവരേയും നിയന്ത്രിച്ചു
വിഷ്ടപമൂലമായ് മായയെത്തന്നെയും
തൻപാട്ടിലാക്കി വിളങ്ങും മഹേശൻെറ
വൻപിച്ചപൈശാചികചര്യമത്ഭുതം!
ലോകരനുകരിച്ചീടുവാനായുള്ള-
താകുന്നു തത്സല്കൃത്യവുമുത്തമേ! 28

മൈത്രേയൻ പറഞ്ഞു

ഈമട്ടു ഭത്തൃവചനം ശ്രവിക്കവേ,
കാമാത്തിമൂത്തു വിവേകമററദ്ദിതി
ബ്രഹ്മഷിമാമാവരൻെറ വസ്ത്രത്തിനു-
മേന്മേകടന്നുപിടിച്ചു തുവേശ്യപോൽ. 29
സന്ധ്യാസമയം നിഷിദ്ധകമ്മത്തിനായ്
കാന്തയാൾ തന്നെ ഞെരുക്കുകയാലുടൻ,
ഈശനെയാനമിച്ചാവഹനിശാലവി-
ട്ടാശു പുക്കാനവളൊത്തുരഹഃസ്ഥലം. 30
പിന്നെക്കുളിച്ചുടൻ പ്രാണായാമംചെയ്തു
നന്നായി മൗനം ഭജിച്ചു മുനീശ്വരൻ
ഏതാൽസനാതനമായ് നിർവ്വികാരമാം
വസ്തുവെ ധ്യാനിച്ചിരുന്നു ജപിച്ചിതു. 31
നിന്ദ്യകർമ്മംചെയ്തുപോയതു കാരണ-
മുന്നതലജ്ജാഭരം വഹിച്ചദ്ദിതി
മന്ദമധോമുഖിയായമ്മുനീന്ദ്രൻെറ
സന്നിധാനത്തിലണഞ്ഞു ചൊല്ലീടിനാൾ. 32
ഭൂതേശനായിടും രുദ്രനോടായിവൾ
ചെയ്തുപോയീയപരാധ,മെന്താകില്ലും
മാമകഗർഭമദ്ദേവൻ ഹനിക്കാതെ
മാമുനേ! വേണ്ടവിധം പ്രവത്തിക്കണം. 33
ദന്ധ്യദണ്ഡിപ്പവനും, സ്വഭക്തരെ
നന്നായനുഗ്രഹിച്ചീടുന്നവനുമായ്
ക്രോധാകൃതിയായ്, ഭയാനകനായ് മോക്ഷ-
ഹേതുവാമദ്ദേവനായ് നമിക്കുന്നുഞാൻ. 34
സോദരീകാന്തനായ്,ക്രീഡോൽക്കനായ്,സതീ-
നാഥനായ്, പാരമനുഗ്രഹശക്തനാം
രുദ്ര! ഭഗവൻ! കടുംവ്യാധചിത്തവു-
മാർദ്രമാക്കീടുമമ്പലമാരായിടും
ഞങ്ങളിലങ്ങനംഗാരേ! കൃപാകടാ-
ക്ഷങ്ങളാൽ നേരേയനുഗ്രഹിക്കേണമേ. 35

മൈത്രേയൻ പറഞ്ഞു

സ്വീയസന്താനത്തിനാശിസ്സിനനുഗ്ര-
ഭീയാൽ വിറയ്ക്കുമപ്പ്രേമസിതന്നോടായ്
സന്ധ്യാച്ചനാദികൃത്യങ്ങൾ കഴിച്ചതി-
ശാന്തനായിപ്രകാരം പറഞ്ഞാൻമുനി. 36
[2] ചണ്ഡീ! പ്രജോത്പത്തിനേരത്തുനിന്മനം
നന്നായിരുന്നില്ല, നേരവും നിന്ദ്യമാം
എന്നാജ്ഞയാദരിച്ചില്ലനീ, നിജ്ജര-
വൃന്ദത്തിനെന്നധിക്കരിക്കയും ചെയ്തിതു. 37
എന്നതുമൂലമമംഗലരു പരാം
നന്ദനയുഗ്മം നിനക്കുളവായിടും
ദിക്പാലരൊത്തജഗത്ത്രയത്തെയവ-
രാക്രമിച്ചേററമുപദ്രവിക്കും ദൃഢം 38
കെല്പേറുമാനിൻസുതന്മാരപരാധ-
മല്പവുംചെയ്യാത്തവരെ ഹനിക്കയും,
നരീജനത്തെ ഹരിക്കുകയുമഹാ-
ന്മാരിൽ ക്രുദ്ധജനിപ്പിക്കയും ചെയ്തിടും 39

---
1 വമ്പിച്ച പരാക്രമം. 2 കോപശീലമുള്ളവം. (കക്കശയും ഉഗ്രയുമായുള്ളവം)

തദാ വിശേ‍ഷപരഃ ക്രുദ്ധോ ഭഗവാൻ ലോകഭാവനഃ
ഹനിഷ്യത്യവതീര്യാസൌ യഥാദ്രീൻ ശതപർവ്വധൃക്. 40

ദിതിരുവാച

വധം ഭഗവതാ സാക്ഷാൽ സുനാഭോദാരബാഹുനാ
ആശാസേ പുത്രയോർമ്മഹ്യം മാ ക്രുദ്ധാദ്ബ്രാഹ്മണാദ്വിഭോ. 41
ന ബ്രഹ്മദണ്ഡദഗ്ധസ്യ ന ഭൂതഭയദസ്യ ച
നാരകാശ്ചാനുഗൃഹ്ണന്തി യാം യാം യോനിമസൌ ഗതഃ 42

കശ്യപ ഉവാച

കൃതശോകാനുതാപേന സദ്യഃ പ്രത്യവമർശനാൽ
ഭഗവത്യുരുമാനാച്ച ഭവേ മയ്യപി ചാദരാൽ. 43
പുത്രസ്യൈവ തു പുത്രാണാം ഭവിതൈകസ്സതാം മതഃ
ഗാസ്യന്തി യദ്യശഃ ശുദ്ധം ഭഗവദ്യശസാ സമം. 44
യോഗൈർഹേമേവ ദുർവ്വർണ്ണം ഭാവയിഷ്യന്തി സാധവഃ
നിർവ്വൈരാദിഭിരാത്മാനം യച്ഛീലമനുവർത്തിതും. 45
യത്പ്രസാദാദിദം വിശ്വം പ്രസീദതി യദാത്മകം
സ സ്വദൃഗ്ഭഗവാൻ യസ്യ തോഷ്യതേഽനന്യയാ ദൃശാ. 46

സ വൈ മഹാഭാഗവതോ മഹാത്മാ
മഹാനുഭാവോ മഹതാം മഹിഷ്ഠഃ
പ്രവൃദ്ധഭക്ത്യാ ഹ്യനുഭാവിതാശയേ
നിവേശ്യ വൈകുണ്ഠമിമം വിഹാസ്യതി. 47

അലമ്പടശ്ശീലധരോ ഗുണാകരോ
ഹൃഷ്ടഃ പരർദ്ധ്യാ വ്യഥിതോ ദുഃഖിതേഷു
അഭൂതശത്രുർജ്ജഗതശ്ശോകഹർത്താ
നൈദാഘികം താപമിവോഡുരാജഃ 48

അന്തർബ്ബഹിശ്ചാമലമബ്ജനേത്രം
സ്വപൂരുഷേച്ഛാനുഗൃഹീതരൂപം
പൌത്രസ്തവ ശ്രീലലനാലലാമം
ദ്രഷ്ടാ സ്ഫുരൽകുണ്ഡലമണ്ഡിതാനനം. 49

മൈത്രേയ ഉവാച

ശ്രുത്വാ ഭാഗവതം പൌത്രമമോദത ദിതിർഭൃശം
പുത്രയോശ്ച വധം കൃഷ്ണാദ്വിദിത്വാഽഽസീന്മഹാമനാഃ 50

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ദിതികശ്യപസംവാദേ ചതുർദ്ദശോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1780 തൃതീയസ്കന്ധേ ശ്ലോകാഃ 579

---

## പഞ്ചദശോഽധ്യായഃ

മൈത്രേയ ഉവാച

പ്രാജാപത്യം തു തത്തേജഃ പരതേജോഹനം ദിതിഃ
ദധാര വർഷാണി ശതം ശങ്കമാനാ സുരാർദ്ദനാൽ. 1
ലോകേ തേന ഹതാലോകേ ലോകപാലാ ഹതൌജസഃ
ന്യവേദയൻ വിശ്വസൃജേ ധ്വാന്തവ്യതികരം ദിശാം. 2
തമ ഏതദ്വിഭോ വേത്ഥ സംവിഗ്നാ യദ്വയം ഭൃശം
ന ഹ്യവ്യക്തം ഭഗവതഃ കാലേനാസ്പൃഷ്ടവർത്മനഃ 3
ദേവദേവ ജഗദ്ധാതർല്ലോകനാഥശിഖാമണേ
പരേഷാമപരേഷാം ത്വം ഭൂതാനാമസി ഭാവവിൽ. 4
നമോ വിജ്ഞാനവീര്യായ മായയേദമുപേയുഷേ
ഗൃഹീതഗുണഭേദായ നമസ്തേഽവ്യക്തയോനയേ. 5
യേ ത്വാനന്യേന ഭാവേന ഭാവയന്ത്യാത്മഭാവനം
ആത്മനി പ്രോതഭുവനം പരം സദസദാത്മകം. 6
തേഷാം സുപക്വയോഗാനാം ജിതശ്വാസേന്ദ്രിയാത്മനാം
ലബ്ധയുഷ്മൽപ്രസാദാനാം ന കുതശ്ചിൽ പരാഭവഃ 7

അത്തവ്വില ച്യുതസ്വാമിയവതരി-
ച്ചദ്രിതൻ പക്ഷങ്ങളെപ്പാകവൈരിപോൽ,
നിന്നാത്മജന്മാരിരുപേരെയും ജവം
ഖണ്ഡനംചെയ്തു കഥകഴിക്കും ദൃഢം 40

ദിതി പറഞ്ഞു

ചക്രം സുദർശനം കയ്യിൽധരിക്കുമ-
ച്ചക്രിയെൻപുത്രരെസംഹരിച്ചീടുകിൽ
മുക്തരാമായവർ, ക്രുദ്ധരാം വിപ്രരെൻ-
മക്കളെക്കൊല്ലാതിരുന്നാൽ മതി വിഭോ. 41
ഭൂതങ്ങളിൽ ഭീതിദചക്രവോരും ദ്വിജ-
ക്രോധംനിമിത്തം ദഹിച്ചിട്ടുംമർത്ത്യരും
ഘോരനരകസ്ഥിതക്കും കൃപാർഹരായ്-
ത്തീരുന്നതില്ലേതു യോനിജരാകിലും. 42

കശ്യപമുനി പറഞ്ഞു

നിന്ദ്യകർമ്മത്തിൽ നീ പശ്ചാത്തപിക്കയും,
നന്നായ്ഭഗവന്നമസ്കൃതി ചെയ്കയും,
എന്നെയും രുദ്രഭഗവാനെയും പരം
വന്ദിച്ചുസാദരമച്ചിച്ചുകൊൾകയും,
പ്രായശ്ചിത്തം വഴിപോലനുഷ്ഠിക്കയും
ചെയ്തു, തന്മൂലമായെൻ പ്രാണനായികേ!
നിന്നാത്മജന്മാരിലേകന്റെ പുത്രരി-
ലൊന്നൊരു നാരായണഭക്തനായ്വരും
കീർത്തിച്ചിട്ടുമബ്ഭഗവദ്യശസ്സിനോ-
ടൊത്തു ജനങ്ങളവന്റെ സത്ക്കീർത്തിയും, 43-44
തത്സ്വഭാവത്തെയനുകരിച്ചീടുവാ-
നുത്സുകരായ് സജ്ജനങ്ങളാത്മാവിനെ
ശുദ്ധമാക്കും യോഗവിജ്ഞർ നിർവൈരാദി-
വിദ്യയാൽ ദുർവർണ്ണഹേമത്തെയെന്നപോൽ 45
ലോകാത്മകനായ്, പ്രസാദംഭുവനത്തി-
നേകുവോനായ് സർവസാക്ഷിയാം ശ്രീഹരി
നിൻപൗത്രനാളുമനന്യഭാവത്തിനാൽ
സമ്പ്രീതനാകുമവനില തീർച്ചതം. 46
സന്മനോഭാവം, മഹത്ത്വ,മളവററ-
നിർമ്മലമാധവഭക്തിയിവററിനാൽ
എല്ലാമഹാന്മാരിലും മഹാനായവ-
നല്പസി,ച്ചെന്നും ഭഗവാൻ മുകുന്ദനെ
നല്ലപോലുള്ളിലുറപ്പിച്ചു സേവിച്ചു
ദുർല്ലഭം വൈകുണ്ഠലോകമണഞ്ഞിടും. 47
നിന്നുടെപൗത്രൻ വിഷയവിരക്തനു-
[1] മന്യാഭിവൃദ്ധിരതനും സുശീലനും
ശത്രുവിഹീനനുമാത്മജനങ്ങളെ-
യോത്തുദുഃഖിപ്പവനും [2]നിദാഘേന്ദുപോൽ,
ലോകതാപത്തെശ്ശമിപ്പിച്ചു സംസാര-
ശോകമശേഷമൊഴിച്ചിട്ടുവോനുമാം. 48
അത്യന്തശുദ്ധനായംബുജനേത്രനായ്
ഭക്തേച്ഛപോൽ സ്വരൂപം ധരിപ്പോനുമായ്
മിന്നുന്ന കുണ്ഡലദ്വന്ദ്വത്തിനാൽപരി-
മന്ദമതമായിട്ടുമാന നമാന്നിട്ടും
ശോഭനാന്നപദ്മാലയാപതിയെയവൻ
കാണുമകള്ളും പുറമെയുമൊന്നുപോൽ. 49

മൈത്രേയൻ പറഞ്ഞു

പൗത്രൻ ഹരിഭക്തനാകുമെന്നും നിജ-
പുത്രഹന്താവു ഭഗവാൻ ഹരിയെന്നും
കേട്ടുമോദിച്ചാൾദിതി, തനയന്മാക്ക-
കിട്ടുമല്ലൊ മോക്ഷമെന്നു നിനയ്ക്കയാൽ. 50

## അദ്ധ്യായം 15.

മൈത്രേയൻ പറഞ്ഞു

അന്യമാം തേജസ്സഖിലം ഹരിക്കുമാ-
മുന്യുഗ്ര്യവീര്യം ദിതിദക്ഷനന്ദിനി
നൂറു വർഷംധരിച്ചാൾ നിജകുക്ഷിയി-
ലേറുമമരൌഘപീഡനശങ്കയാൽ. 1
സൂര്യ്യാദിഗോളപ്രഭതീരെമങ്ങിയാ-
വീര്യത്തിൽ നിന്നു ചിതീട്ടുമോജസ്സിനാൽ
തെക്കുംവടക്കും തിരിയാതെയായിതു
ദിക്കിലെങ്ങും തിങ്ങിയന്ധകാരോത്കരം
അസ്തപ്രഭരായ ദിക്പാലരിത്തമോ-
വ്യാപ്തിവിരിഞ്ചനെച്ചെന്നറിയിച്ചിതു. 2
ബന്ധോ! സകലജ്ഞ! സർവത്ര ച്ചുഴമീ-
യന്ധകാരം ഭവാൻ കാണുന്നതില്ലയോ
കാലംമറയ്ക്കാത്തബോധമാളും ഭവാൻ
ചേലായറിയാത്ത കാര്യ്യമില്ലൊന്നുമേ
എന്തിതെന്നേതുമറിയാഞ്ഞു ഭീതിയുൾ-
ച്ചിന്നുന്ന ഞങ്ങൾക്കഭയമേകീടുക. 3
അല്ലയോ ദേവദേവാ! ജഗത്സൃഷ്ടിയിൽ
നല്ലസാമർത്ഥ്യമിയലും പ്രജാപതേ!
പൂർവ്വികന്മാക്കുമിന്നുള്ള വക്കുംപെട്ടും
സർവ്വമതവുമറിഞ്ഞിരിപ്പോൻ ഭവാൻ. 4
താനേ സ്വമായയാലീരൂപമാന്നു വി-
ജ്ഞാനയുതനായ് ഗുണഭേദയുക്തനായ്
അജ്ഞാതയോനിയാം നിന്തിരുമേനിയെ-
യജ്ഞരാം ഞങ്ങൾ നമസ്കരിക്കുന്നിതേ. 5
ആരുടെയാത്മാവിലാണോത്തുകാൺകിലി-
പ്പാരിടമെല്ലാം കൊരുത്തിട്ടിരിപ്പതും,
ആരാണുപാരിതിൻകാരണം കാര്യ്യവു-
മാരിപ്രപഞ്ചവിഭിന്നനായ് നിന്നിഹ
ജീവിജാലത്തെയനുഗ്രഹിക്കുന്നതു-
മാവിശ്വസൃക്കാംഭവാനെയഭേദമായ്
ശ്വാസേന്ദ്രിയാത്മാക്കളെജ്ജയിച്ചച്ചിക്ക-
മാസാധുതാൻ പക്വഭക്തിയോഗസ്ഥിതൻ,
പ്രീതനാണങ്ങതരക്കാരിലെപ്പൊഴും
ഭീതിയന്യന്മാരിൽനിന്നവക്കെത്തിടാ. 6-7

1 അന്യന്മാരുടെ അഭിവൃദ്ധിയിൽ തല്പരൻ 2 ഉഷ്ണകാലത്തിലെ ചന്ദ്രൻ

യസ്യ വാചാ പ്രജാസ്സർവ്വാ ഗാവസ്തന്ത്യേവ യന്ത്രിതാഃ
ഹരന്തി ബലിമായത്തസ്തസ്മൈ മുഖ്യായ തേ നമഃ 8

സ ത്വം വിധത്സ്വ ശം ഭൂമംസ്തമസാ ലുപ്തകർമ്മണാം
അദഭ്രദയയാ ദൃഷ്ട്യാ ആപന്നാനർഹസീക്ഷിതും. 9

ഏഷ ദേവ ദിതേർഗർഭ ഓജഃ കാശ്യപമർപ്പിതം
ദിശസ്തിമിരയൻ സർവ്വാ വർദ്ധതേഽഗ്നിരിവൈധസി. 10

മൈത്രേയ ഉവാച

സ പ്രഹസ്യ മഹാബാഹോ ഭഗവാൻ ശബ്ദഗോചരഃ
പ്രത്യാചഷ്ടാത്മഭൂർദ്ദേവാൻ പ്രീണൻ രുചിരയാ ഗിരാ. 11

മാനസാ മേ സുതാ യുഷ്മൽപൂർവ്വജാസ്സനകാദയഃ
ചേരുർവ്വിഹായസാ ലോകാൻ ലോകേഷു വിഗതസ്പൃഹാഃ 12

ത ഏകദാ ഭഗവതോ വൈകുണ്ഠസ്യാമലാത്മനഃ
യയുർവ്വൈകുണ്ഠനിലയം സർവ്വലോകനമസ്കൃതം. 13

വസന്തി യത്ര പുരുഷാസ്സർവ്വേ വൈകുണ്ഠമൂർത്തയഃ
യേഽനിമിത്തനിമിത്തേന ധർമ്മേണാരാധയൻ ഹരിം. 14

യത്ര ചാദ്യഃ പുമാനാസ്തേ ഭഗവാൻ ശബ്ദഗോചരഃ
സത്ത്വം വിഷ്ടഭ്യ വിരജം സ്വാനാം നോ മൃഡയൻ വൃഷഃ 15

യത്ര നൈഃശ്രേയസം നാമ വനം കാമദുഘൈർദ്രുമൈഃ
സർവ്വർത്തുശ്രീഭിർവ്വിഭ്രാജൽ കൈവല്യമിവ മൂർത്തിമൽ. 16

വൈമാനികാസ്സലലനാശ്ചരിതാനി യത്ര
ഗായന്തി ലോകശമലക്ഷപണാനി ഭർത്തുഃ
അന്തർജ്ജലേഽനുവികസന്മധുമാധവീനാം
ഗന്ധേന ഖണ്ഡിതധിയോഽപ്യനിലം ക്ഷിപന്തഃ 17

പാരാവതാന്യഭൃതസാരസചക്രവാക-
ദാത്യൂഹഹംസശുകതിത്തിരിബർഹിണാം യഃ
കോലാഹലോ വിരമതേഽചിരമാത്രമുച്ചൈർ-
ഭൃംഗാധിപേ ഹരികഥാമിവ ഗായമാനേ. 18

മന്ദാരകുന്ദകുരബോല്പലചമ്പകാർണ്ണ-
പുന്നാഗനാഗബകുളാംബുജപാരിജാതാഃ
ഗന്ധേഽർച്ചിതേ തുളസികാഭരണേന തസ്യാ
യസ്മിംസ്തപസ്സുമനസോ ബഹു മാനയന്തി. 19

തത്സങ്കുലം ഹരിപദാനതിമാത്രദൃഷ്ടൈ-
ർവ്വൈഡൂര്യമാരതകഹേമമയൈർവ്വിമാനൈഃ
യേഷാം ബൃഹൽകടിതടാഃ സ്മിതശോഭിമുഖ്യഃ
കൃഷ്ണാത്മനാം ന രജ ആദധുരുൽസ്മയാദ്യൈഃ 20

ശ്രീ രൂപിണീ ക്വണയതീ ചരണാരവിന്ദം
ലീലാംബുജേന ഹരിസദ്മനി മുക്തദോഷാ
സംലക്ഷ്യതേ സ്ഫടികകുഡ്യ ഉപേതഹേമ്നി
സമ്മാർജ്ജതീവ യദനുഗ്രഹണേഽന്യയത്നഃ 21

വാപീഷു വിദ്രുമതടാസ്വമലാമൃതാപ്സു
പ്രേഷ്യാന്വിതാ നിജവനേ തുളസീഭിരീശം
അഭ്യർച്ചതീ സ്വളകമുന്നസമീക്ഷ്യ വക്ത്ര-
മുച്ഛ്വേഷിതം ഭഗവതേത്യമതാംഗ യച്ഛ്രീഃ 22

മൂക്കകയറാൽ വൃഷങ്ങളെപ്പോൽ, വേദ-
സൂക്തിയാലങ്ങു ബന്ധിപ്പൂ പ്രജാളിയെ
ഏവക്കുന്നിത സാവധാനം ബലിയവ-
രേകനാമങ്ങേയ്ക്കു വീണ്ടും നമസ്കൃതി. 8

എങ്ങും നിറഞ്ഞൊരിക്കുരിരുൾ മൂലമായ്
ഭംഗമായ് ഞങ്ങൾക്കു നിത്യകൃത്യങ്ങളും,
അല്ലലിതു വല്ലവാറുമൊഴിച്ചുട-
നെല്ലാക്കുമാത്മസുഖമരുളീടണം
ഞങ്ങളതിനായ് ശരണം ഗമിച്ചതാ-
ണങ്ങേക്കരുണാകടാക്ഷാർഹരാണിവർ. 9

കശ്യപമാമുനി കാന്തയിലർപ്പിച്ച
വീശപതേജോഹരവീര്യമത്ത റപിയിൽ
ഗർഭമായ് ദിക്കുകളാന്ധ്യത്തിലാക്കിയി-
ട്ടഗ്നികണക്കു വദ്ധിപ്പൂ ദിനംപ്രതി. 10

മൈത്രേയൻ പറഞ്ഞു

ആഗമവണ്ണ്യനായ്ജ്ഞാനസ്വരൂപനാം
ലോകേശനേററം മധുരവാക്യങ്ങളാൽ
മന്ദസ്മിതത്തൊട്ടമിന്ദ്രാദ്യർ തുഷ്ടരായ്-
ത്തീന്നീട്ടമാറരുളീടിനാനീവിധം. 11

മാമകമാനസപുത്രർ, സനകാദി
നാമകർ, നിങ്ങൾതൻ പൂർവജരായവർ
ലോകത്തിലാശവിട്ടാകാശമാർഗ്ഗമായ്
ലോകങ്ങൾ ചുററിച്ചരിച്ചുകൊണ്ടങ്ങിനെ. 12

നിമ്മലമാനസനാം ഭഗവാൻ ഹരി
ചെമ്മേനിവസിപ്പതായതിശ്രേഷ്ഠമായ്
ലോകങ്ങളെല്ലാം നമസ്കൃതിചെയ്യമാ-
വൈകുണ്ഠസദ്മത്തിലേകദാചെന്നിതു. 13

മങ്ങാതകാരണമായുദിച്ചീട്ടമു-
ത്തുംഗമാം ഭക്തിയെയാശ്രയിച്ചനപഹം
നാരായണരൂപമാന്നിട്ടഖിലരും
നേരേ ഭഗവാനെയച്ചിപ്പതേതിടം. 14

ആദ്യനായിശ്ശബ്ദഗോചരനാം പുമാൻ
ശുദ്ധസത്ത്വാശ്രയനായി സ്വകീയരാം
ഞങ്ങൾക്കഭീഷ്ടപ്രദാനത്തിനാലന്ത-
രംഗം കുളുപ്പിച്ചു വാഴുന്നതെങ്ങുതാൻ, 15

ഓരോരൃതുക്കൾതോറും ഭവിക്കും നവ-
ചാരുദലഫലപുഷ്പങ്ങൾ ചേന്നതായ്,
കാമിതവഷം നിതാന്തം ചൊരിഞ്ഞിട്ടം
ഭൂമീരുഹങ്ങളാലുല്ലസിക്കുന്നതായ്,
മൂത്തിമത്തായ കൈവല്യമോ എന്നാരു-
മോത്തുപോം നൈശ്രേയസോദ്യാനമെങ്ങു-
താൻ. 16

ഭാര്യാന്വിതരാം വിമാനനിവാസികൾ
നീരമദ്ധ്യത്തിൽ വിടന്നനില്ക്കുന്നതാം
തേനുററസൂനങ്ങളിൽ നിന്നുഴം പവ-
മാനനെ മാനിച്ചിടാതെ കാമാദിയാം
ദോഷമശേഷമൊഴിക്കും ഹരികഥ
യോഷമാരൊത്തു പാടുന്നതെങ്ങാം സദാ. 17

അച്യുതകീത്തനമുച്ചമളിദ്ധ്രുഷ്ഠ-
രുച്ചരിക്കുന്നതു കേൾപ്പതിനെന്നപോൽ;
ഏതുലോകത്തിലാം പ്രാവു,കുളക്കോഴി,
ചാതക,മന്നം,ശുക,മയിൽ,തിത്തിരി,
ചക്രവാകം,കുയിൽതൊട്ട ഖഗങ്ങൾതൻ-
നുദഘോഷണമല്പനേരം നിറുത്തുന്നു. 18

മന്ദാരകുന്ദകുരംബോല്പലങ്ങളും
പുന്നാഗനാഗ [1] ബകുളാംബുജങ്ങളും
ചെമ്പകപാരിജാതാണ്ണങ്ങളും മററു-
വൻപാദപങ്ങൾ ചെടികൾ ലതകളും
പൂക്കളും ശ്രീഹരിയാളും തുളസിതൻ-
ഭാഗ്യത്തെയാദരിച്ചീട്ടവതേതിടം. 19

ഹേമവൈഡൂര്യമരതകസൃഷ്ടമായ്
ഭാമാപതിസേവയാൽതാൻലഭിപ്പതാം
വ്യോമയാനങ്ങൾനിറഞ്ഞു,പൃഥുലമാ-
മോഥന്നിതംബഭരവും, മനോജ്ഞമാം
ത്തുമന്ദഹാസാനനവും കലന്നിട്ടം
വാമാമണികൾതൻ ഹാസഭാവാദികൾ
നാരായണശുദ്ധഭക്തർതന്മാനസം
തീരെച്ചലിപ്പിച്ചിടാത്തതേതാംപദം. 20

ആരുടെചാരുകടാക്ഷം ലഭിക്കുവാൻ
പാരം പണിപ്പെട്ടുന്നന്യരശേഷവും
ആ രമാദേവി സുഭഗാങ്ഗിയായ്പദ-
താരണിപ്പൊൽച്ചിലമ്പൊച്ച ചേത്തങ്ങിനെ
ചേണാന്നകേളീസരോജം ധരിക്കുമ-
പ്പാണികൾനീട്ടി മന്ദംനടന്നാലയം
വൃത്തിയാക്കീട്ടകതന്നെയോ എന്നൊരു
ചിത്തസന്ദേഹമരുളീടുംമാതിരി
ശുദ്ധസുവണ്ണം പതിച്ചോരാസ്ഫാടിക-
ഭിത്തികളിൽ പ്രതിബിംബിപ്പതെങ്ങഹോ! 21

ഏതുലോകത്തു പവിഴംപടുത്തമു-
തോദകതുല്യജലം നിറഞ്ഞുള്ളതാം
ചാരുതടാകങ്ങളിൽക്കമലാദേവി
നേരേ നിജമുഖഭംഗിനോക്കിക്കണ്ടു
തുല്യമറേറാരളകാഭയും നാസിക-
യ്ക്കുള്ളമനോഹാരിതയുമിത്രയ്ക്കുമേൽ
വദ്ധിച്ചുകാണുവാൻകാരണം കാന്തനാൽ
ദത്തമാം ചുംബനമെന്നോത്തു പൂവനം
എത്തിയെങ്ങാം ശ്രീശനെദ്ദാസിമാരൊത്തു
നിത്യമച്ചിപ്പു തുളസീദലങ്ങളാൽ. 22

[1] ഇലഞ്ഞി

യന്ന വ്രജന്ത്യഘഭിദോ രചനാനുവാദാ-
ച്ഛൃണ്വന്തി യേഽന്യവിഷയാഃ കുകഥാ മതിഘ്നീഃ
യാസ്തു ശ്രുതാ ഹതഭഗൈർന്നൃഭിരാത്തസാരാ-
സ്താംസ്താൻ ക്ഷിപന്ത്യശരണേഷു തമസ്സു ഹന്ത. 23
യേഽഭ്യർത്ഥിതാമപി ച നോ നൃഗതിം പ്രപന്നാ
ജ്ഞാനം ച തത്ത്വവിഷയം സഹധർമ്മ യത്ര
നാരാധനം ഭഗവതോ വിതരന്ത്യമുഷ്യ
സമ്മോഹിതാ വിതതയാ ബത മായയാ തേ. 24
യച്ച വ്രജന്ത്യനിമിഷാമൃഷഭാനുവൃത്ത്യാ
ദൂരേയമാ ഹ്യുപരി നഃ സ്പൃഹണീയശീലാഃ
ഭർത്തുർമ്മിഥസ്സുയശസഃ കഥനാനുരാഗ-
വൈക്ലബ്യബാഷ്പകലയാ പുളകീകൃതാംഗാഃ 25
തദ്വിശ്വഗുർവ്വധികൃതം ഭുവനൈകവന്ദ്യം
ദിവ്യം വിചിത്രവിബുധാഗ്ര്യവിമാനശോചിഃ
ആപുഃ പരാം മുദമപൂർവ്വമുപേത്യ യോഗ-
മായാബലേന മുനയസ്തദഥോ വികുണ്ഠം. 26
തസ്മിന്നതീത്യ മുനയഃ ഷഡസജ്ജമാനാഃ
കക്ഷാസ്സമാനവയസാവഥ സപ്തമായാം
ദേവാവചക്ഷത ഗൃഹീതഗദൌ പരാർദ്ധ്യ-
കേയൂരകുണ്ഡലകിരീടവിടങ്കവേഷൌ. 27
മത്തദ്വിരേഫവനമാലികയാ നിവീതൌ
വിന്യസ്തയാസിതചതുഷ്ടയബാഹുമദ്ധ്യേ
വക്ത്രം ഭ്രുവാ കുടിലയാ സ്ഫുടനിർഗ്ഗമാഭ്യാം
രക്തേക്ഷണേന ച മനാഗ്രഭസം ദധാനൌ. 28
ദ്വാര്യേതയോർന്നിവിവിശുർമ്മിഷതോരപൃഷ്ട്വാ
പൂർവ്വാ യഥാ പുരടവജ്രകപാടികാ യാഃ
സർവ്വത്ര തേഽവിഷമയാ മുനയഃ സ്വദൃഷ്ട്യാ
യേ സഞ്ചരന്ത്യവിഹതാ വിഗതാഭിശങ്കാഃ 29
താൻ വീക്ഷ്യ വാതരശനാംശ്ചതുരഃ കുമാരാൻ
വൃദ്ധാൻ ദശാർദ്ധവയസോ വിദിതാത്മതത്ത്വാൻ
വേത്രേണ ചാസ്ഖലയതാമതദർഹണാംസ്തൌ
തേജോ വിഹസ്യ ഭഗവൽപ്രതികൂലശീലൌ. 30
താഭ്യാം മിഷത്സ്വനിമിഷേഷു നിഷിദ്ധ്യമാനാഃ
സ്വർഹത്തമാ ഹ്യപി ഹരേഃ പ്രതിഹാരപാഭ്യാം
ഊചുസ്സുഹൃത്തമദിദൃക്ഷിതഭംഗ ഈഷൽ-
കാമാനുജേന സഹസാ ത ഉപപ്ലുതാക്ഷാഃ 31
കോ വാമിഹൈത്യ ഭഗവൽപരിചര്യയോച്ചൈ-
സ്തദ്ധർമ്മിണാം നിവസതാം വിഷമഃ സ്വഭാവഃ
തസ്മിൻ പ്രശാന്തപുരുഷേ ഗതവിഗ്രഹേ വാം
കോ വാത്മവൽകുഹകയോഃ പരിശങ്കനീയഃ 32
ന ഹ്യന്തരം ഭഗവതീഹ സമസ്തകുക്ഷാ-
വാത്മാനമാത്മനി നഭോ നഭസീവ ധീരാഃ
പശ്യന്തി യത്ര യുവയോസ്സുരലിംഗിനോഃ കിം
വ്യുൽപാദിതം ഹ്യുദരഭേദി ഭയം യതോഽസ്യ. 33

തദ്വാമമുഷ്യ പരമസ്യ വികുണ്ഠഭർത്തുഃ
കർത്തും പ്രകൃഷ്ടമിഹ ധീമഹി മന്ദധീഭ്യാം
ലോകാനിതോ വ്രജതമന്തരഭാവദൃഷ്ട്യാ
പാപീയസസ്ത്രയ ഇമേ രിപവോഽസ്യ യത്ര. 34

തേഷാമിതീരിതമുഭാവവധാര്യ ഘോരം
തം ബ്രഹ്മദണ്ഡമനിവാരണമസ്ത്രപൂഗൈഃ
സദ്യോ ഹരേരനുചരാവുരു ബിഭ്യതസ്തൽ
പാദഗ്രഹാവപതതാമതികാതരേണ. 35

ദുഷ്കൃതഭിത്താം ഭഗവാന്റെ സൃഷ്ട്യാദി-
സത്കലയുൾക്കൊണ്ടിടാതെ ദൂഷിച്ചതാം
[1] ചിന്താഹതാന്യവിഷയസംപൂർണ്ണ നി-
ബന്ധങ്ങൾകേൾക്കുന്ന പാപികൾക്കാക്കമേ
തീരെപ്രവേശനമില്ലാതിരിപ്പതാ-
ണാരമൃനമൃമായീട്ടം മഹൽപദം. 23
ധർമ്മവുമപ്പരവസ്തുവിൽ ജ്ഞാനവു-
മുണ്മയിൽനേട്ടവാൻ സാധിച്ചിട്ടുന്നതായ്
ഞങ്ങളുമിച്ഛിച്ചിടുന്ന നരജനി
സംഗതമായിട്ടുമാഹൃഷീകേശനെ
ആരാധനം ചെയ്തിടാതെയിരിപ്പവർ
നാരായണമായയാൽ ഹതന്മാരഹോ! 24
ദേവർഷഭനാം ഭഗവാന്റെ കീർത്തിക-
ളാവർത്തനംചെയ്തഹങ്കാരഹീനരായ്
ഞങ്ങൾതൻ സ്ഥാനത്തിനേക്കാളുമേററമു-
ത്തുംഗമാമപ്പദമാശിച്ചു, ശാർങ്ഗിയാം
സ്വാമിതൻനാമശ്രവണാദിയാലെഴും
പ്രേമവായ്പിൻ ലക്ഷണമായുദിച്ചിട്ടും
ആനന്ദബാഷ്പത്തൊടൊത്തുരോമാഞ്ചവും
മേനിയിൽ പൂണ്ടവരെത്തിടുമിപ്പദം. 25
മായാബലംകൊണ്ടു ലോകഗുരുവാലെ-
യായാസഹീനം രചിതമായ് ദിവ്യമായ്
നാകീവിചിത്ര വിമാനാഭചൂഴ്ന്നതായ്
ലോകൈകവന്ദ്യമീവൈകുണ്ഠമാം പദം
നിസ്തുലരാമസ്സനകാദ്യരെത്തവേ-
യത്യന്തമോദമവർക്കുളവായിതു. 26
ആസക്തിഹീനരവരസ്ഥലഭംഗി
ലേശമോരാതെ ഭഗവദ്ദിദൃക്ഷയാൽ
ആറുമതിൽച്ചുററുകൾ കടന്നിട്ടങ്ങു-
കേറിയേഴാമതിൻ വാതിലിലെത്തവേ
മിന്നും കിരീടവും കേയൂരകുണ്ഡല-
മന്ദ്രങ്ങളുമാർന്നു തുല്യവയസ്കരായ്
ഉന്നതമാംഗദ കയ്യിൽധരിച്ചിട്ടു
നിന്നിരുന്നു തത്ര രണ്ടുപേർനിർജ്ജരർ. 27
നീലനിറംപെട്ടും നാലുകൈകൾക്കിടെ
ചേലെഴും മാറിലായ് മത്തഭ്രമരാളി
പാറുംവനമാലയാർന്നു, ചില്ലീയുഗ-
മേറെവളച്ചക്ഷിയുഗ്മം ചുവപ്പിച്ചു,
ശ്വാസവേഗത്തിനാൽ നാസാപുടങ്ങളും
വ്യാസമാക്കീട്ടവർ കൂസാതെനിൽക്കയാൽ
ഈഷൽകുപിതരിവരെന്നതക്ഷണ-
മാസനകാദികൾ നിശ്ചയിച്ചീടിനാർ. 28
ഭേദഭാവം വെടിഞ്ഞെങ്ങും തടവററു
സ്വാതന്ത്ര്യമായ് സഞ്ചരിക്കുമാരയോഗികൾ
സച്ഛന്ദവജ്രങ്ങളാൽ കെട്ടിപ്പട്ടുത്തതായ്

മിന്നുമാറദ്വാരങ്ങളാറും കടന്നപോൾ
ചോദിച്ചിടാതെയ [2]സ്സപ്തമദ്വാരപ്ര-
ഭേദവും ചെയ്തുപോയീടിനാരക്ഷണം. 29
വൃദ്ധരെന്നാകിലും ജ്ഞാനികളാകയാൽ
നിത്യവും പഞ്ചവയസ്കരായ്മിന്നിടും
വസ്ത്രാവരണവിഹീനരാമമ്മുനി-
സത്തമരാ വാതിലേവം കടക്കവേ
ശീലത്തിലച്യുതഭിന്നരാമാദ്വാര-
പാലർനോക്കിത്തത് പ്രഭാവംവിഗണിച്ചു
വാക്കുകൊണ്ടും ഗദകൊണ്ടും തടഞ്ഞിതു
ശീഘ്രമവരെത്തദർഹരല്ലെങ്കിലും. 30
പ്രേഷ്ഠനാകും ഭഗവാനെ വീക്ഷിക്കുവാൻ
തുഷ്ടിപൂണ്ടസ്സനകാദ്യർപോയീടവേ
ധിക്കാരമാർന്നവരീവിധം വിണ്ണവർ
നോക്കിനിൽക്കെ,ത്തടഞ്ഞീടുകമൂലമായ്
അല്പകോപം മിഴിയിൽസ്ഫുരിപ്പിച്ചുകൊ-
ണ്ടിപ്രകാരം ശാപവാക്കുകളോതിനാർ. 31
ഏറിയ ജന്മം ഭഗവാന്റെ ശുശ്രൂഷ
മാറാതെശീലിച്ചമൂലമായിപ്പദം
ഏറുവാൻ സാധിച്ച നിങ്ങൾക്കുതദ്ഗുണം
തീരെയില്ലാതായ്വരാനെന്തുകാരണം?
ആരിലും ദ്വേഷമേററം പ്രശാന്തനാം
ശൗരിയെക്കാപട്യമാർന്നീടുവോർനിങ്ങൾ
പാരംദൂഷിക്കുന്നി,താത്മസമാനരാ-
യോരുന്നു മററുള്ളവരെയും ദുർജ്ജനം. 32
എല്ലാം സ്വകുക്ഷിയിൽക്കൊള്ളിച്ചുജീവനാ-
യുല്ലസിച്ചീടുംഭഗവാൻ മുകുന്ദനിൽ
ബോധമുള്ളോർ നഭസ്സിങ്കൽനഭസ്സുപോൽ
ഭേദമില്ലാതെകാണുന്നിതാത്മാവിനെ!
എന്നാലനിമിഷവേഷം ചമഞ്ഞിഹ
നിന്നിട്ടും നിങ്ങൾ ദേഹാഭിമാനത്തിനാൽ
വല്ലാതുളവായ് വളന്നിട്ടും ഭീതിയെ-
യല്ലയോകാണിച്ചതുമിവിടിക്ഷണം. 33
ആകയാൽമന്ദമതികളാം നിങ്ങളാൽ
വൈകുണ്ഠദേവനു ഭദ്രം വരുത്തുവാൻ
ഞങ്ങളാശിക്കുന്നു, ഭേദദൃക്കാന്നിട്ടും
നിങ്ങൾഗമിക്കുവിൻ പാപലോകങ്ങളിൽ
വർത്തിച്ചിടുന്നുണ്ടുകാമലോഭക്രോധ-
ശത്രുക്കൾമൂന്നുമവിടെ നിങ്ങൾക്കു, കേൾ. 34
ഘോരമാമമ്മുനീന്ദ്രോക്തികളേവമ-
ദ്വാരപാലന്മാരിരുവരും കേട്ടുടൻ
എത്തീമഹീസുരശാപമെന്നും പിന്ന-
തസ്ത്രങ്ങളാലനിവാര്യമെന്നും പാർത്തു
ഭീതിയും ദുഃഖവുമുൾക്കൊണ്ടവരുടെ
പാദങ്ങളിൽപതിച്ചോതിനാരീവിധം. 35

---

1 ചിന്താശക്തി നശിപ്പിക്കുന്നതും ഭഗവൽക്കഥകളും ഒഴിച്ചുള്ള മററു കഥകളും നിറഞ്ഞതുമായ പ്രബന്ധങ്ങളും
2 ഏഴാമത്തെ വാതിലും കടന്നു്

ഭൂയാദഘാനി ഭഗവദ്ഭിരകാരി ദണ്ഡോ
യോ നൌ ഹരേത സുരഹേളനമപ്യശേഷം
മാ വോഽനുതാപകലയാ ഭഗവൽസ്മൃതിഘ്നോ
മോഹോ ഭവേദിഹ തു നൌ വ്രജതോരധോഽധഃ

ഏവം തദൈവ ഭഗവാനരവിന്ദനാഭഃ
സ്വാനാം വിബുദ്ധ്യ സദതിക്രമമാര്യഹൃദ്യഃ
തസ്മിൻ യയൌ പരമഹംസമഹാമുനീനാ-
മന്വേഷണീയചരണൌ ചലയൻ സഹശ്രീഃ 37

തം ത്വാഗതം പ്രതിഹൃതൌപയികം സ്വപുംഭി-
സ്തേഽചക്ഷതാക്ഷവിഷയം സ്വസമാധിഭാഗ്യം
ഹംസശ്രിയോർവ്യജനയോശ്ശിവവായുലോല-
ച്ഛുഭ്രാതപത്രശശികേസരശീകരാംബും. 38

കൃത്സ്നപ്രസാദസുമുഖം സ്പൃഹണീയധാമ
സ്നേഹാവലോകകലയാ ഹൃദ്യ സംസ്പൃശന്തം
ശ്യാമേ പൃഥാവുരസി ശോഭിതയാ ശ്രിയാ സ്വ-
ശ്ചൂഡാമണിം സുഭഗയന്തമിവാത്മധിഷ്ണ്യം. 39

പീതാംശുകേ പൃഥുനിതംബിനി വിസ്ഫുരന്ത്യാ
കാഞ്ച്യാളിഭിർവ്വിരുതയാ വനമാലയാ ച
വൽഗുപ്രകോഷ്ഠവലയം വിനതാസുതാംസേ
വിന്യസ്തഹസ്തമിതരേണ ധുനാനമബ്ജം. 40

വിദ്യുൽക്ഷിപന്മകരകുണ്ഡലമണ്ഡനാർഹ-
ഗണ്ഡസ്ഥലോന്നസമുഖം മണിമൽകിരീടം
ദോർദ്ദണ്ഡഷണ്ഡവിവരേ ഹരതാ പരാർദ്ധ്യ-
ഹാരേണ കന്ധരഗതേന ച കൌസ്തുഭേനഃ 41

അത്രോപസൃഷ്ടമിതി ചോൽസ്മിതമിന്ദിരായാഃ
സ്വാനാം ധിയാ വിരചിതം ബഹുസൌഷ്ഠവാഢ്യം
മഹ്യം ഭവസ്യ ഭവതാം ച ഭജന്തമംഗം
നേമുർന്നിരീക്ഷ്യ നവിതൃപ്തദൃശോ മുദാ കൈഃ 42

തസ്യാരവിന്ദനയനസ്യ പദാരവിന്ദ-
കിഞ്ജൽകമിശ്രതുളസീമകരന്ദവായുഃ
അന്തർഗ്ഗതഃ സ്വവിവരേണ ചകാര തേഷാം
സംക്ഷോഭമക്ഷരജുഷാമപി ചിത്തതന്വോഃ 43

തേ വാ അമുഷ്യ വദനാസിതപദ്മകോശ-
മുദ്വീക്ഷ്യ സുന്ദരതരാധരകുന്ദഹാസം
ലബ്ധാശിഷഃ പുനരവേക്ഷ്യ തദീയമംഘ്രി-
ദ്വന്ദ്വം നഖാരുണമണിശ്രയണം നിദധ്യുഃ 44

പുംസാം ഗതിം മൃഗയതാമിഹ യോഗമാർഗ്ഗൈഃ
ധ്യാനാസ്പദം ബഹു മതം നയനാഭിരാമം
പൌംസ്നം വപുർദ്ദർശയാനമനന്യസിദ്ധൈ-
രൌൽപത്തികൈസ്സമഗൃണൻ യുതമഷ്ടഭോഗൈഃ 45

യോഽന്തർഹിതോ ഹൃദി ഗതോഽപി
ദുരാത്മനാം ത്വം
സോഽദ്യൈവ നോ നയനമൂലമനന്ത രാദ്ധഃ
യർഹ്യേവ കർണ്ണവിവരേണ ഗുഹാം ഗതോ നഃ
പിത്രാനുവർണ്ണിതരഹാ ഭവദുദ്ഭവേന 46

തം ത്വാം വിദാമ ഭഗവൻ പരമാത്മതത്ത്വം
സത്ത്വേന സമ്പ്രതി രതിം രചയന്തമേഷാം
തത്തേഽനുതാപവിദിതൈർദൃഢഭക്തിയോഗൈ-
രുദ്ഗ്രന്ഥയോ ഹൃദി വിദുർമ്മുനയോ വിരാഗാഃ 47

തെററിവർചെയ്യതിനിങ്ങനെശിക്ഷയു-
മേററിയതിനില്ലകുററം മുനീന്ദ്രരേ!
മേലിൽസുരാവമാനത്തിന്നിവക്കൊരു-
കാലവും വാസനയുണ്ടായിവന്നിടാ.
എന്നാലുമിന്നധഃപാതം ഭവിച്ചൊരീ-
നിന്ദ്യരിൽച്ചെററനുതാപമുദിച്ചുടൻ
ഈശസ്മൃതിനശിപ്പിക്കുന്നമോഹമി-
ങ്ങേശായ്‌വതിന്നായനുഗ്രഹിച്ചീടുവിൻ! 36
ഇഷ്ഷിവിധം നിജ ഭൃത്യർകാണിച്ചതു
ചിൽക്കാതലാമബ്‌ഭഗവാൻ ധരിക്കയാൽ
ഉൽക്കണ്ഠയോടുടൻ മങ്ഗലദേവതാ-
യുക്തനായ പൂർവ്വഗോപുരസന്നിധി
പുക്കാൻ പരമഹംസന്മാർ തിരഞ്ഞിടും
തൃക്കാലുകൾ ചലിപ്പിച്ചുകൊണ്ടങ്ങിനെ. 37
ചാമരഛത്രാദികയ്യിലാന്നോരനു-
ഗാമികളാം ഭൃത്യരൊത്തു,ഹംസാഭമാം
ചാമരരാജിതൻ കാറേററിളകിടും
സോമസമാനാതപത്രമണിഞ്ഞിടും
ആ രത്നമാലയിൽനിന്നിററുവീണിടും
നീരകണങ്ങൾ ദേഹത്തിലേ,ററത്യരം
ചാരത്തണഞ്ഞ നാരായണസ്വാമിയെ-
യാരാൽ സമാധിയിൽമാത്രമീക്ഷിച്ചിടും
സാരജ്ഞരാം സനകാദികൾ മുന്നിലായ്
നേരേയടുത്തു തെളിഞ്ഞുകണ്ടീടിനാർ. 38
ആരെയും നന്നായനുഗ്രഹിച്ചീടുവാൻ
പോരുമാസ്യത്തൊടും സദ്ഗുണപൂർണ്ണനായ്
പ്രേമേക്ഷണങ്ങളാൽ ഭക്തഹൃത്സ്പർശിയായ്
കോമളസ്വർഗ്ഗാതിശായിയാം സ്വാലയം
വിസ്തൃതോരഃസ്ഥലശ്രീയാൽ നിരന്തര-
മത്യന്തഭാസുരമാക്കി മിന്നീടിനാൻ. 39
[1] സ്ഥീതനിതംബസ്ഥപീതവസ്ത്രത്തിനു-
മീതേയണിഞ്ഞിടും പൊന്നരഞ്ഞാണൊടും,
സ്വച്ഛസ്വരങ്ങളെഴും വലംകൈ പക്ഷി-
വൃന്ദരാജൻെറ തോളത്തണച്ചുംമുദാ.
വാമകരത്തിനാൽ കേളീസരോരുഹ-
മാമോദമോടു ചലിപ്പിച്ചടിക്കടി
വണ്ടുകൾവാസനയാലെ ശബ്ദിച്ചുകൊ-
ണ്ടാണ്ടിടുമാവനമാലയിണക്കിയും. 40
മിന്നൽപ്രഭമങ്ങിടുന്ന മകരസൽ-
ക്കുണ്ഡലശോഭി ഗണ്ഡങ്ങൾ സുനാസയും
ചേരുമച്ചാരുമുഖവു,മുരുണ്ടുനീ-
ണ്ടോരുകരങ്ങൾതൻ മദ്ധ്യത്തുമാറിലായ്
പേറുംമണിമാലയും, ഗളത്തിന്നല-
ങ്കാരമാം കൌസ്തുഭരത്നവും പൂണ്ടുമേ
ഇന്ദിരാദേവിതൻ സൌന്ദര്യഗർവ്വമി-
സ്സുന്ദരരൂപത്തിലസ്തമിച്ചെന്നുതാൻ
തോന്നുന്നമട്ടവളാശ്രയിക്കുന്നതാ-
യെന്നുമെനിക്കും ഹരനും ഭവാന്മാർക്കു-
മെന്നുവേണ്ടാ, ഭജിക്കുന്നവക്കൊക്കെയും
നന്നായഭിലാഷമേതുമേകീടുവാൻ
പോന്നതായത്യന്തസൗന്ദര്യമാർന്നതായ്
മിന്നുമാവിഷ്ണുരൂപം കണ്ടലംമതി
വന്നിടാതായതിൽതന്നെ നേത്രങ്ങളെ
നന്നായുറപ്പിച്ചുകൊണ്ടുനമിച്ചിതേ. 41-42
താമരസാക്ഷനായീടും ഭഗവാൻെറ
താമരയല്ലിയൊക്കും കാൽവിരൽകളിൽ
ചിന്നും [2] തുളസീമകരന്ദസൌരഭ-
ത്തെന്നലന്നാസികാദ്വാരങ്ങൾ മാർഗ്ഗമായ്
ഉള്ളിൽ കടക്കവേ,നിർഗ്ഗുണബ്രഹ്മത്തി-
ലുള്ളുറപ്പിച്ചവരാണെന്നിരിക്കിലും,
തിങ്ങിമനസ്സിലാനന്ദം, പുളകവൃ-
മംഗങ്ങളിലണിഞ്ഞീടിനാരങ്ങവർ. 43
ചെഞ്ചുണ്ടിതന്നിൽപ്പരന്നൊളിയാർന്നിടും
പുഞ്ചിരിതഞ്ചുമാനീലാംബുജാനനം
പാർത്തുനേരേയഭിലാഷമശേഷവും
സാദ്ധ്യമായെന്നവരോർത്തിട്ടുപിന്നെയും
മാണിക്യതുല്യനഖരങ്ങളാർന്നിടും
ചേണുററതൽപദം ധ്യാനിച്ചിതു പരം. 44
യോഗപന്ഥാവിലൂടദ്ഗതിയാരാഞ്ഞു
പോകുന്നവക്കു സദ്ധ്യാനവിഷയമായ്,
നേത്രാഭിരാമമാ,യന്യരിലാക്കുമേ-
യെത്താത്ത ജന്മസംസിദ്ധമാം ഭൂതികൾ
എട്ടുമെഴുമാപ്പുരുഷരൂപം തദാ
കാട്ടും ഹരിയെ സ്തുതിച്ചാർ സനാദികൾ. 45
നിന്നിൽനിന്നുദ്ഭൂതനസ്മത്പിതാവജൻ
ചൊന്നുനിൻഗുഢതത്ത്വം ശ്രവണംവഴി
ചിത്തഗുഹയ്ക്കകമെത്തിയന്നാൾമുതൽ
തദ്രൂപമുള്ളിലീക്ഷിച്ചിട്ടുണ്ടിവർ
ചേണാളുമാരൂപമിന്നകം വയാൽ
കാണിച്ചുതന്നുവല്ലോ ഭവാൻ ഞങ്ങളെ.
ദുർമ്മതിമാർ തന്മനസ്സിലും വാഴ്കിലും
നിന്മൂർത്തികാണ്മാനവക്കു സാധിച്ചിടാ. 46
'തുച്ഛമായീടുന്ന സംസാരസൗഖ്യത്തി-
ലിച്ഛിച്ചുകാലം വെറുതേകളഞ്ഞഹോ'
എന്നുപശ്ചാത്തപിച്ചാലുടനേ ഭക്തി-
വന്നുദി,ച്ചുമ്മനനശ്രവണാദിയാൽ
ദേഹാദിയിലഭിമാനം നശിച്ചു,സ-
മ്മോഹമകന്നു, വൈരാഗ്യമാളുന്നിതേ
ആ നിലയെത്തിയ മാമുനിസത്തമർ
ധ്യാനയോഗത്തിനാൽ സാക്ഷാത്ക്കരിച്ചിടും
അപ്പരമാത്മാവുതന്നെയാണങ്ങെന്നു-
ള്ളൾപ്പൂവിൽഞങ്ങൾക്കറിയാമജോക്തിയാൽ. 47

1 തടിച്ച കടീതടത്തിനു മീതെ ധരിച്ചിരിക്കുന്ന മഞ്ഞപ്പട്ട് 2 തുളസിയുടെ തേനിലുള്ള സുഗന്ധം വഹിക്കുന്നകാററ്

നാത്യന്തികം വിഗണയന്ത്യപി തേ പ്രസാദം
കിംത്വന്യദർപ്പിതഭയം ഭ്രുവ ഉന്നയൈസ്തേ
യേങ്ഗ ത്വദംഘ്രിശരണാ ഭവതഃ കഥായാഃ
കീർത്തന്യതീർത്ഥയശസഃ കുശലാ രസജ്ഞാഃ 48
കാമം ഭവഃ സ്വവൃജിനൈർന്നിരയേഷു നഃ സ്താ-
ച്ചേതോഽളിവദ്യദി നു തേ പദയോ രമേത
വാചശ്ച നസ്തുളസിവദ്യദി തേഽങ്ഘ്രിശോഭാഃ
പൂര്യേത തേ ഗുണഗണൈര്യദി കർണ്ണരന്ധ്രഃ 49
പ്രാദുശ്ചകർത്ഥ യദിദം പുരുഹൂത രൂപം
തേനേശ നിർവൃതിമവാപുരലം ദൃശോ നഃ
തസ്മാ ഇദം ഭഗവതേ നമ ഇദ്വിധേമ
യോഽനാത്മനാം ദുരുദയോ ഭഗവാൻ പ്രതീതഃ 50

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ**
**സനകാദിശാപോ നാമ പഞ്ചദശോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1830 തൃതീയസ്കന്ധേ ശ്ലോകാഃ 629**

---

# ഷോഡശോഽധ്യായഃ

ബ്രഹ്മോവാച

ഇതി തദ്ഗൃണതാം തേഷാം മുനീനാം യോഗധർമ്മിണാം
പ്രതിനന്ദ്യ ജഗാദേദം വികുണ്ഠനിലയോ വിഭുഃ 1

ശ്രീഭഗവാനുവാച

ഏതൗ തൌ പാർഷദൌ മഹ്യം ജയോ വിജയ ഏവ ച
കദർത്ഥീകൃത്യ മാം യദ്വോ ബഹ്വക്രാതാമതിക്രമം. 2
യസ്ത്വേതയോർധൃതോ ദണ്ഡോ ഭവദ്ഭിർമ്മാമനുവ്രതൈഃ
സ ഏവാനുമതോഽസ്മാഭിർമ്മുനയോ ദേവഹേളനാൽ. 3
തദ്വഃ പ്രസാദയാമ്യദ്യ ബ്രഹ്മ ദൈവം പരം ഹി മേ
തദ്ധീത്യാത്മകൃതം മന്യേ യത്സ്വപുംഭിരസത്കൃതാഃ 4
യന്നാമാനി ച ഗൃഹ്ണാതി ലോകോ ഭൃത്യേ കൃതാഗസി
സോഽസാധുവാദസ്തൽകീർത്തിം ഹന്തി ത്വചമിവാമയഃ 5

യസ്യാമൃതാമലയശഃശ്രവണാവഗാഹഃ
സദ്യഃ പുനാതി ജഗദാ ശ്വപചാദ്വികുണ്ഠഃ
സോഽഹം ഭവദ്ഭ്യ ഉപലബ്ധസുതീർത്ഥകീർത്തിഃ
ഛിന്ദ്യാം സ്വബാഹുമപി വഃ പ്രതികൂലവൃത്തിം.

യത്സേവയാ ചരണപത്മപവിത്രരേണും
സദ്യഃ ക്ഷതാഖിലമലം പ്രതിലബ്ധശീലം
ന ശ്രീർവ്വിരക്തമപി മാം വിജഹാതി യസ്യാഃ
പ്രേക്ഷാലവാർത്ഥ ഇതരേ നിയമാൻ വഹന്തി. 7

നാഹം തഥാദ്മി യജമാനഹവിർവ്വിതാനേ
ശ്ച്യോതദ്ഘൃതപ്ലുതമദൻ ഹുതഭുങ്മുഖേന
യൽ ബ്രാഹ്മണസ്യ മുഖതശ്ചരതോഽനുഘാസം
തുഷ്ടസ്യ മയ്യവഹിതൈർന്നിജകർമ്മപാകൈഃ 8

യേഷാം ബിഭർമ്മ്യഹമഖണ്ഡവികുണ്ഠയോഗ-
മായാവിഭൂതിരമലാങ്ഘ്രിരജഃ കിരീടൈഃ
വിപ്രാംസ്തു കോ ന വിഷഹേത യദർഹണാംഭ-
സ്സദ്യഃ പുനാതി സഹചന്ദ്രലലാമലോകാൻ. 9
യേ മേ തനൂർദ്വിജവരാന്ദുഹതീർമ്മദീയാ
ഭൂതാന്യലബ്ധശരണാനി ച ഭേദബുദ്ധ്യാ
ദ്രക്ഷ്യന്ത്യഘക്ഷതദൃശോ ഹ്യഹിമന്യവസ്താൻ
ഗൃധ്രാ രുഷാ മമ കുഷന്ത്യധിദണ്ഡനേതുഃ 10
യേ ബ്രാഹ്മണാൻ മയി ധിയാ-
ക്ഷിപതോഽർച്ചയന്ത-
സ്തുഷ്യദ്ധൃദഃ സ്മിതസുധോക്ഷിതപത്മവക്ത്രാഃ
വാണ്യാനുരാഗകലയാത്മജവൽ ഗൃണന്ത-
സ്സംബോധയന്ത്യഹമിവാഹമുപാഹൃതസ്തൈഃ 11
തന്മേ സ്വഭർത്തുരവസായമലക്ഷമാണൌ
യുഷ്മദ്വ്യതിക്രമഗതിം പ്രതിപദ്യ സദ്യഃ
ഭൂയോ മമാന്തികമിതാം തദനുഗ്രഹോ മേ
യൽകല്പതാമചിരതോ ഭൃതയോർവ്വിവാസഃ 12

കീർത്തനയോഗ്യമായ് ശുദ്ധിദമാംഭവൽ-
ക്കീർത്തിയുൾക്കൊള്ളും കഥകൾക്കെഴുംരസം
നേരേയറിയും പടുക്കളങ്ങേപ്പദ-
സാരസത്തെശ്ശരണംഗമിക്കുന്നിതു.
അന്യമായുള്ള സമസ്തവും നിർവാണ-
മെന്ന സനാതനമാം പദംകൂടിയും
തള്ളിക്കളഞ്ഞവർ നിൻഭ്രൂചലനത്തി-
ലില്ലാതെയാമന്യസിദ്ധികൊതിക്കുമോ? 48
ഞങ്ങടെ മാനസം ഭൃംഗങ്ങളെന്നപോ-
ലങ്ങേപ്പദാബ്ജങ്ങളിലാരമിക്കുകിൽ,
ഗീരു, തുളസിപോൽ, ത്വത്പാദശോഭയെ-
യീരണം ചെയ്തു പുകഴ്ത്തുന്നതാവുകിൽ
കർണ്ണങ്ങളങ്ങേഗ്ഗുണശ്രവണത്തിനാൽ
പൂർണ്ണങ്ങളായി ബ്ഭവിക്കിൽ, മേലാലിവർ
ഏതുവിധനീചയോനിയിലും ചെന്നു
ജാതരായാലുമതിലില്ല കുണ്ഠിതം. 49
ദൈത്യരിപോ! ഹരേ! കാണിച്ചു ഞങ്ങളെ
കീർത്തികരമാം ഭവത്സ്വരൂപം ഭവാൻ.
കിട്ടുകയില്ല വിഷയാഗ്രഹത്തിനാൽ
വട്ടം ചുഴലുവോർക്കിദ്ദിവ്യദർശനം,
ദുർല്ലഭമാകുമീ രൂപമീക്ഷിക്കുവാ-
നല്ലാതെ മറ്റൊന്നിനുമല്ലവന്നതും.
അക്കാര്യമൊത്തു സഫലമായീ മിഴി
ചിത്ക്കാതലാകും ഭവാനുനമസ്കൃതി. 50

## അദ്ധ്യായം 16

ബ്രഹ്മാവു പറഞ്ഞു

ജ്ഞാനികളാം സനകാദികൾ ഭക്തിയെ
മാനിച്ചുതന്നേയിവണ്ണം സ്തുതിച്ചതു-
കേട്ടഭിനന്ദിച്ചു വൈകുണ്ഠവാസിയാം
വിഷ്ടപേശൻ ഭഗവാനരുളീടിനാൻ 1
മൽക്കിങ്കരരീ ജയവിജയാഹ്വയർ
ധിക്കൃതിനിങ്ങളോടിന്നുകാണിച്ചതു
എന്നെ നിസ്സാരനാക്കി പ്രവർത്തിച്ചതാ-
ണെന്നുതന്നേ ദൃഢമായ്ക്കരുതുന്നുഞാൻ. 2
ദേവവിനിന്ദനം ചെയ്തതിനാലിവ-
ർക്കീവിധം യുക്തമായീടിനദണ്ഡനം
മന്മതാഭിജ്ഞരാം നിങ്ങൾകല്പിച്ചതു
സമ്മതംതന്നെ നമുക്കും മുനീന്ദ്രരേ! 3
ദൈവമെനിക്കു ഭൂദേവരെന്നാകയാൽ
കൈവരുത്താം പ്രസാദം ഭവാന്മാർക്കുഞാൻ.
എന്നുടെ ഭൃത്യർ ചെയ്തോരീയപരാധ-
മിന്നുഞാൻചെയ്തതായ്ത്തന്നെനിനയ്ക്കുവൻ 4
ഭൃത്യാപരാധമെന്താകിലും സ്വാമിയി-
ലത്രേ ചുമത്തു ജനങ്ങൾ സാധാരണം.
അത്തരം ദുഷ്പ്രവാദം യജമാനന്റെ
കീർത്തിയെ,ക്കുഷ്ഠമംഗാഭയെയെന്നപോൽ,
തീരെക്കെടുത്തിക്കളയുമെന്നാകയാൽ
നേരേ ക്ഷമായാചനം ചെയ്തിടുന്നു ഞാൻ. 5
എന്നമൃതാമലകീർത്തികേട്ടാലുടൻ
ചണ്ഡാലപര്യന്തലോകം പവിത്രമാം.
അത്രമഹത്തമനായീടുമെന്നുടെ
കീർത്തി ഭവാന്മാരിൽനിന്നുമുണ്ടായതാം.
ചെയ്യുംഭവാന്മാർക്കഹിതമെന്നാകി,ലെൻ-
കയ്യുംമുറിച്ചു കളയുവനക്ഷണം. 6
നിങ്ങളെസ്സേവിച്ചു പാദാബ്ജധൂളിതൻ-
സങ്ഗമത്താൽ ദോഷമറ്റുസുഖിച്ചിടും
എന്നെ വിരക്തനായിട്ടും രമാദേവി
വന്നാശ്രയിക്കുന്നു വിട്ടുപിരിയാതെ.
അന്യദേവന്മാർ നോയമ്പുനോല്ക്കുന്നതു-
ണ്ടെന്നുമേ തൽക്കടാക്ഷം ലഭിച്ചീടുവാൻ. 7
എന്നിൽ ക്രിയാഫലമർപ്പിച്ചുതുഷ്ടനായ്
മിന്നും ധരാസുരൻ തൻവദനംവഴി
ആളുമന്നത്തിലെപ്പോൽ തോഷമാർന്നിടു-
ന്നീലഞാൻ [1]വഹ്ന്യാനനഹവിസ്സിങ്കലും. 8
ഭംഗമെന്യേയോഗമായാവിഭൂതികൾ
തങ്ങുന്ന ഞാൻ മമപാദോദകംവഴി
ഗങ്ഗാധരയുതസർവലോകത്തെയും
മങ്ഗലമാക്കു,ന്നിതാ ഞാൻ നിരന്തരം.
ഭൂസുരപാദപാംസുക്കൾ ചൂടീടവേ
ഞാൻ സഹിക്കാ ദ്വിജദ്രോഹമൊരിക്കലും. 9
മന്ത്രജ്ഞരാം ഭൂസുരരു,മാജ്യാദികൾ
സന്തതം യജ്ഞത്തിനേകും പശുക്കളും,
രക്ഷിതാവില്ലാത്ത സർവ്വഭൂതങ്ങളു-
മക്ഷയനാമെന്റെ മൂർത്തികൾതാൻ ദൃഢം
ഭേദഭാവത്തോടവരെ നോക്കീടുന്ന
പാതകിയെദ്ദണ്ഡനേശനാമെന്നുടെ
[2]ഗൃദ്ധ്രമുഖരുമഹിക്രുദ്ധരുമായ
ഭൃത്യരണഞ്ഞുടൻ കൊത്തിനുറുക്കിടും. 10
വിപ്രനൊരുവേള നിന്ദനംചെയ്കിലും
മദ്ഭാവനയാൽ സഹിച്ചവനെ ദൃതം
മന്ദസ്മിതത്തോടു വാഴ്ത്തിയർച്ചിക്കുവോ-
നെന്നെ വശീകരിക്കുന്നവൻ നിർണ്ണയം. 11
ഇങ്ങനെയൊക്കെയാണെന്മതമെന്നുള്ള-
തങ്ങറിയാതിവർ ചെയ്തതെറ്റിൻ ഫലം
എങ്ങിനെയെങ്കിലും വേഗമനുഭവി-
ച്ചിങ്ങുവരുവാനനുഗ്രഹിച്ചീടുവിൻ;
ഭൃത്യവിയോഗമധികകാലം മുനി-
സത്തമരേ! ഞാൻ സഹിക്കാ ധരിക്കുവിൻ. 12

1 വഹ്നിമുഖത്തിലർപ്പിക്കുന്ന ഹവിസ്സ്  2 കഴുകന്റെ മുഖംപോലെ മുഖമുള്ളവർ

ബ്രഹ്മോവാച

അഥ തസ്യോശതീം ദേവീമൃഷികുല്യാം സരസ്വതീം
നാസ്വാദ്യ മന്യുദഷ്ടാനാം തേഷാമാത്മാപ്യതൃപ്യത. 13

സതീം വ്യാദായ ശൃണ്വന്തോ ലഘ്വീം ഗുർവ്വർത്ഥഗഹ്വരാം
വിഗാഹ്യാഗാധഗംഭീരാം ന വിദുസ്തച്ചികീർഷിതം. 14

തേ യോഗമായയാഽരബ്ധപാരമേഷ്ഠ്യമഹോദയം
പ്രോചുഃ പ്രാഞ്ജലയോ വിപ്രാഃ പ്രഹൃഷ്ടാഃ ക്ഷുഭിതത്വചഃ 15

ന വയം ഭഗവൻ വിദ്മസ്തവ ദേവ ചികീർഷിതം
കൃതോ മേഽനുഗ്രഹശ്ചേതി യദധ്യക്ഷഃ പ്രഭാഷസേ. 16

ബ്രഹ്മണ്യസ്യ പരം ദൈവം ബ്രാഹ്മണാഃ കില തേ പ്രഭോ
വിപ്രാണാം ദേവദേവാനാം ഭഗവാനാത്മദൈവതം. 17

ത്വത്തസ്സനാതനോ ധർമ്മോ രക്ഷ്യതേ തനുഭിസ്തവ
ധർമ്മസ്യ പരമോ ഗുഹ്യോ നിർവ്വികാരോ ഭവാന്മതഃ 18

തരന്തി ഹ്യഞ്ജസാ മൃത്യും നിവൃത്താ യദനുഗ്രഹാൽ
യോഗിനസ്സ ഭവാൻ കിംസ്വിദനുഗൃഹ്യേത യൽപരൈഃ 19

യം വൈ വിഭൂതിരുപയാത്യനുവേലമന്യൈ-
രർത്ഥാർത്ഥിഭിസ്സ്വശിരസാ ധൃതപാദരേണുഃ
ധന്യാർപ്പിതാംഘ്രിതുളസീനവദാമധാമ്നോ
ലോകം മധുവ്രതപതേരിവ കാമയാനാ. 20

യസ്താം വിവിക്തചരിതൈരനുവർത്തമാനാം
നാത്യാദ്രിയൽ പരമഭാഗവതപ്രസംഗഃ
സ ത്വം ദ്വിജാനുപഥപുണ്യരജഃ പുനീതഃ
ശ്രീവത്സലക്ഷ്മ കിമഗാ ഭഗഭാജനസ്ത്വം. 21

ധർമ്മസ്യ തേ ഭഗവതസ്ത്രിയുഗ! ത്രിഭിഃ സ്വൈഃ
പദ്ഭിശ്ചരാചരമിദം ദ്വിജദേവതാർത്ഥം
നൂനം ഭൃതം തദഭിഘാതി രജസ്തമശ്ച
സത്ത്വേന നോ വരദയാ തനുവാ നിരസ്യ. 22

ന ത്വം ദ്വിജോത്തമകുലം യദിഹാത്മഗോപം
ഗോപ്താ വൃഷഃ സ്വർഹണേന സസൂനൃതേന
തർഹ്യേവ നംക്ഷ്യതി ശിവസ്തവ ദേവ പന്ഥാ
ലോകോഽഗ്രഹീഷ്യദൃഷഭസ്യ ഹി തൽപ്രമാണം. 23

തത്തേഽനഭീഷ്ടമിവ സത്ത്വനിധേർവ്വിധിത്സോഃ
ക്ഷേമം ജനായ നിജശക്തിഭിരുദ്ധൃതാരേഃ
നൈതാവതാ ത്ര്യധിപതേർബ്ബത! വിശ്വഭർത്തു-
സ്തേജഃ ക്ഷതം ത്വവനതസ്യ സ തേ വിനോദഃ 24

യം വാനയോർദ്ദമമധീശ ഭവാൻ വിധത്തേ
വൃത്തിം നു വാ തദനുമന്മഹി നിർവ്യളീകം
അസ്മാസു വാ യ ഉചിതോ ധ്രിയതാം സ ദണ്ഡോ
യേഽനാഗസൗ വയമയുങ്ക്ഷ്മഹി കിൽബിഷേണ. 25

ശ്രീഭഗവാനുവാച

ഏതൗ സുരേതരഗതിം പ്രതിപദ്യ സദ്യ-
സ്സംരംഭസംഭൃതസമാധ്യനുബദ്ധയോഗൗ
ഭൂയസ്സകാശമുപയാസ്യത ആശു യോ വഃ
ശാപോ മയൈവ നിമിതസ്തദവൈത വിപ്രാഃ 26

ബ്രഹ്മാവു പറഞ്ഞു

ചിത്തം ഹരിപ്പതായ് മന്ത്രസമാനമാ-
യത്ഥഗാംഭീര്യ്യ പ്രശോഭിതമായിട്ടും
വൈകുണ്ഠവാക്കിതു കേട്ടിട്ടതിൽ തൃപ്ത-
മാകാതെയായ്, ക്രുദ്ധമെങ്കിലും തന്മനം. 13
നിർദ്ദോഷമായിഗ്ഗുരുതരമായിട്ട-
മത്ഥഗ്രഹയോട്ട ചേന്നതായ്, ലഘവിയായ്,
പാരംഗഭീരമായീട്ടും ഭഗവാൻെറ
ഗീരിതു നേരാംവിധം ശ്രവിച്ചീടിലും
ആ വാക്കിനാലെന്തു ചെയ്യുന്നതിനാണു-
ഭാവിപ്പതെന്നു മനസ്സിലാക്കീലവർ. 14
യോഗമായാപ്രഭാവത്താലുളവായ
ഭാഗധേയത്തിൻെറ ജന്മഭൂവായിട്ടും
അപ്പുരാനേയവർ കണ്ടുമോദിച്ചുകൈ-
കൂപ്പീരോമാഞ്ചമിയന്നു ചൊല്ലീടിനാർ. 15
അങ്ങയേ ഞങ്ങളനുഗ്രഹിച്ചെന്നതാ-
യിങ്ങു ചൊന്നല്ലോ നിഖിലജ്ഞനാം ഭവാൻ.
ആ വാക്കിലങ്ങുന്നടക്കിയിരിക്കുന്ന
ഭാവമെന്തെന്നു ധരിപ്പാൻ പ്രയാസമാം. 16
വേദോക്തകർമ്മങ്ങളേയുമതുകളെ-
യാദരിച്ചാചരിക്കും ദ്വിജന്മാരെയും
എല്ലാവരും ബഹുമാനിച്ചിടേണ്ടതെ-
ന്നുള്ളമതമുറപ്പിക്കുവാനല്ലയോ
വേദവും ഭൂദേവരും ഭവദ്ദൈവമെ-
ന്നോതീഭവാൻ പരമാത്ഥമോത്തീടുകിൽ
ദേവദേവന്മാക്കു ദേവനായുള്ള ഭൂ-
ദേവനു ദൈവവുമാത്മാവുമങ്ങുതാൻ. 17
നിന്നിൽനിന്നുണ്ടായ് സനാതനകർമ്മ,മ-
തെന്നും നിലനിത്തിടുന്നു നിന്മൂത്തികൾ.
തത് പരമംരഹസ്യം ഫലവും നിർവ്വി-
കല്പനാമങ്ങയെ പ്രാപിക്കയെന്നതാം. 18
ധർമ്മാത്ഥകാമവിരക്തരായ് ജ്ഞാനാദി-
ധർമ്മപരരായ യോഗികളത്യരം
ആരൊരുവൻെറയനുഗ്രഹത്താലെ സം-
സാരാംബുധികടക്കുന്നിതദ്ദേവനെ
അന്യരനുഗ്രഹിച്ചീടുവാൻ ശക്തരാ-
കുന്നതുമെങ്ങിനെയെന്നറിയാൻപണി! 19
അത്ഥമത്ഥിച്ചുകൊണ്ടന്യരശേഷവും
പത്തിൽപതിച്ചു,പദപാംസുമൗലിയിൽ
മുത്തൊടും ചാത്തിനമിക്കും രമാദേവി
നിത്യവുംസേവിപ്പു നിന്തിരുമേനിയെ.
ഭക്തോത്തമപരനായ്സമസ്തൈശ്വര്യ്യ-
യുക്തനാമങ്ങയിൽ ധന്യരപ്പിച്ചിട്ടും
പുത്തൻതുളസീദലമാലയിലെഴും
മത്തഭൃംഗത്തിൻമഹനീയമാംപദം
ഇച്ഛിച്ചവളെന്നമട്ടിലനാരതം
സ്വച്ഛാചരണങ്ങളാലെ സേവിച്ചിട്ടും
ഇന്ദിരയേയും സമാദരിക്കാതൊരാ-
നിന്തിരുമേനിയെ ശുദ്ധനാക്കീടുവാൻ
ബ്രാഹ്മണപാദരജസ്സുകൾ വേണമോ?
തന്മൂലമോ ഭവാൻ ശ്രീവത്സമാന്നതും 20-21
മൂന്നു യുഗത്തിലുമോരോരവതാര-
മാന്നിട്ടുംദേവ! ഭവത്സത്തമൂത്തിയാൽ
തപദ്ധർമ്മപാദത്രയനാശകങ്ങളായ്
വദ്ധിച്ചിട്ടമാരജസ്തമോഭാവവും
അസ്തമിപ്പിച്ചു [1]ദ്വിജദേവതകൾക്ക-
മിഷ്ടസമ്പൂത്തിവരുത്തിജ്ജഗത്തിതു
നിന്തിരുമേനി ഭരിക്കുന്നു വേണ്ടപോ-
ലന്തരമില്ലതുമേറാം സമുചിതം. 22
ലോകത്തു ധർമ്മമാർഗ്ഗം നിലനിത്തുവാൻ
പ്രാഗത്ഭ്യമേറുന്ന വിപ്രവംശത്തിനെ
ഉത്കൃഷ്ടനാം ഭവാനിഷ്ടവാക്യാദിയാൽ
സല്ക്കരിച്ചീവിധം രക്ഷിച്ചിടായ്കിലോ
അങ്ങയെഴും ശുദ്ധവേദോക്തമാർഗ്ഗങ്ങൾ
മങ്ങിമാഞ്ഞീയുലകത്തിലില്ലാതെയാം. 23
ലോകസുഖേച്ഛയാൽ സപന്തരിപുക്കളെ-
യാകെഹനിച്ചോരു [2] സത്ത്വനിധാനനാം
അങ്ങേയ്ക്കു ധർമ്മനാശം പ്രിയമല്ലെന്നു
ഞങ്ങൾക്കറിയാം, ഗുണത്രയാധീശനും
വിശ്വഭത്താവുമാമങ്ങേ പ്രഭാവവും
നശ്യമല്ലീത്രമാത്രംകൊണ്ടു നിണ്ണയം.
ഓരുകിലങ്ങുന്നനുഷ്ഠിക്കമീ നമ-
സ്കാരവുമങ്ങേക്കൊരു ലീലതന്നെയാം. 24
ഈരണ്ടുഭൃത്യക്കു ദണ്ഡമോ വൃത്തിയോ
പാരിന്നധീശാ! ഭവാനരുളാവതാം
നിർദ്ദോഷികളാമിവക്കീവിധമഴൽ
ചേത്തുപോയ് ഞങ്ങളതുകൊണ്ടു ഞങ്ങളെ
ശിക്ഷിച്ചുകൊള്ളുക വേണ്ടവിധം ഭവാ-
നിക്ഷണം സമ്മതംതാനില്ലൊരപ്രിയം. 25

ഭഗവാൻ പറഞ്ഞു

എന്നാലിവരിരുപേരുമിപ്പോൾ മുതൽ
നിന്ദ്യമാമാസുരഭാവം ഭജിച്ചഥ
എന്നിൽ കുപിതരായ് ക്രോധം സമാധിയാൽ
നന്നായുറപ്പിച്ചു, താമസമെന്നിയേ
വന്നിടട്ടേ വീണ്ടുമെന്നരികത്തുതാ-
നെന്നതാണെന്നഭിപ്രായം ദ്വിജേന്ദ്രരേ!
പിന്നെ,ബ് ഭവാന്മാരിവരെശ്ശപിച്ചതു-
മെന്നുടെയിച്ഛയനുസരിച്ചാകയാൽ
ഞാൻ ശപിച്ചുള്ളതുതന്നെ, നിങ്ങൾക്കതിൽ
ദോഷമശേഷമില്ലെന്നു ധരിക്കുവിൻ. 26

[1] ദ്വിജന്മാരും ദേവതകളും. [2] സത്ത്വഗുണത്തിനിരിപ്പിടമായവൻ

ബ്രഹ്മോവാച
അഥ തേ മുനയോ ദൃഷ്ട്വാ നയനാനന്ദഭാജനം
വൈകുണ്ഠം തദധിഷ്ഠാനം വൈകുണ്ഠം ച സ്വയംപ്രഭം. 27
ഭഗവന്തം പരിക്രമ്യ പ്രണിപത്യാനുമാന്യ ച
പ്രതിജഗ്മുഃ പ്രമുദിതാശ്ശംസന്തോ വൈഷ്ണവീം ശ്രിയം. 28
ഭഗവാനനുഗാവാഹ യാതം മാ ഭൈഷ്ടമസ്തു ശം
ബ്രഹ്മതേജസ്സമർത്ഥോഽപി ഹന്തും നേച്ഛേ മതം തു മേ. 29
ഏതത് പുരൈവ നിർദ്ദിഷ്ടം രമയാ ക്രുദ്ധയാ യദാ
പുരാപവാരിതാ ദ്വാരി വിശന്തീ മയ്യുപാരതേ. 30
മയി സംരംഭയോഗേന നിസ്തീര്യ ബ്രഹ്മഹേളനം
പ്രത്യേഷ്യതം നികാശം മേ കാലേനാല്പീയസാ പുനഃ 31
ദ്വാഃസ്ഥാവാദിശ്യ ഭഗവാൻ വിമാനശ്രേണിഭൂഷണം
സർവ്വാതിശയയാ ലക്ഷ്മ്യാ ജുഷ്ടം സ്വം ധിഷ്ണ്യമാവിശത്. 32
തൌ തു ഗീർവ്വാണഋഷഭൌ ദുസ്തരാദ്ധരിലോകതഃ
ഹതശ്രിയൌ ബ്രഹ്മശാപാദഭൂതാം വിഗതസ്മയൌ. 33
തദാ വികുണ്ഠധിഷണാത്തയോർന്നിപതമാനയോഃ
ഹാഹാകാരോ മഹാനാസീദ്വിമാനാഗ്ര്യേഷു പുത്രകാഃ 34
താവേവ ഹ്യധുനാ പ്രാപ്തൌ പാർഷദപ്രവരൌ ഹരേഃ
ദിതേർജ്ജഠരനിർവ്വിഷ്ടം കാശ്യപം തേജ ഉൽബണം. 35
തയോരസുരയോരദ്യ തേജസാ യമയോർഹി വഃ
ആക്ഷിപ്തം തേജ ഏതർഹി ഭഗവാംസ്തദ്വിധിത്സതി. 36
വിശ്വസ്യ യഃ സ്ഥിതിലയോത്ഭവഹേതുരാദ്യോ
യോഗേശ്വരൈരപി ദുരത്യയയോഗമായഃ
ക്ഷേമം വിധാസ്യതി സ നോ ഭഗവാംസ്ത്ര്യധീശ-
സ്തത്രാസ്മദീയവിമൃശേന കിയാനിഹാർത്ഥഃ 37

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ ഷോഡശോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1867 തൃതീയസ്കന്ധേ ശ്ലോകാഃ 666**

# സപ്തദശോഽധ്യായഃ

മൈത്രേയ ഉവാച
നിശമ്യാത്മഭുവാ ഗീതം കാരണം ശങ്കയോജ്ഝിതാഃ
തതസ്സർവ്വേ ന്യവർത്തന്ത ത്രിദിവായ ദിവൌകസഃ 1
ദിതിസ്തു ഭർത്തുരാദേശാദപത്യപരിശങ്കിനീ
പൂർണ്ണേ വർഷശതേ സാധ്വീ പുത്രൌ പ്രസുഷുവേ യമൌ. 2
ഉൽപാതാ ബഹവസ്തത്ര നിപേതുർജ്ജായമാനയോഃ
ദിവി ഭുവ്യന്തരിക്ഷേ ച ലോകസ്യോരുഭയാവഹാഃ 3
സഹാചലാ ഭുവശ്ചേലുർദിശസ്സർവ്വാഃ പ്രജജ്വലുഃ
സോൽകാശ്ചാശനയഃ പേതുഃ കേതവശ്ചാർത്തിഹേതവഃ 4
വവൌ വായുസ്സുദുസ്സ്പർശഃ ഫൂൽകാരാനീരയൻ മുഹുഃ
ഉന്മൂലയൻ നഗപതീൻ വാത്യാനീകോ രജോധ്വജഃ 5
ഉദ്ധസത്തഡിദംഭോദഘടയാ നഷ്ടഭാഗണേ
വ്യോമ്നി പ്രവിഷ്ടതമസാ ന സ്മ വ്യാദൃശ്യതേ പദം. 6
ചുക്രോശ വിമനാ വാർദ്ധിരുദൂർമ്മിഃ ക്ഷുഭിതോദരഃ
സോദപാനാശ്ച സരിതശ്ചുക്ഷുഭുഃ ശുഷ്കപങ്കജാഃ. 7
മുഹുഃ പരിധയോഽഭൂവൻ സരാഹ്വോശ്ശശിസൂര്യയോഃ
നിർഘാതാ രഥനിർഹ്രാദാ വിവരേഭ്യഃ പ്രജജ്ഞിരേ. 8
അന്തർഗ്രാമേഷു മുഖതോ വമന്ത്യോ വഹ്നിമുൽബണം
സൃഗാലോലൂകടങ്കാരൈഃ പ്രണേദുരശിവം ശിവാഃ 9

ബ്രഹ്മാവു പറഞ്ഞു

പിന്നെസ്സനകാദിമാമുനിമാർ, മിഴി-
ക്കന്നതാനന്ദമരുളുവതായ് സ്വയം
മിന്നുമാവൈകുണ്ഠലോകത്തെയുമതി-
ലനഘം വാണരുളും ഭഗവാനെയും
വീണ്ടുംനമിച്ചുഹരിയെ വലംവച്ചു-
സന്തുഷ്ടരായ്ത്തദനുജ്ഞയും കൈക്കൊണ്ടു
വിഷ്ണുവിഭൂതികളാവതോളം വാഴ്ത്തി
വന്നവഴിക്കു തിരിച്ചുപോയീടിനാർ. 27-28
പിന്നെബ്ഭഗവാനരുളിനാൻ ഭൃത്യരോ-
"ടിന്നുപൊയ്ക്കൊൾവിൻ ഭവികം ഭവിച്ചിട്ടും.
തെല്ലും ഭയംവേണ്ട, വിപ്രശാപത്തിനെ-
യില്ലാതെയാക്കാനെനിക്കുകഴിഞ്ഞിട്ടും.
എന്നാലുമങ്ങിനെ ചെയ്യുന്നതില്ലതു
മെന്നുടെയിച്ഛയനുസരിച്ചാകയാൽ. 29
പണ്ടുഞാൻയോഗനിദ്രാധീനനാകെവൈ
കണ്ഠപുരദ്വാരമാന്പൂമാതിനെ
നിങ്ങൾ തടഞ്ഞതിൽ കോപിച്ചവളിതു
നിങ്ങളൊടന്നേയരുളിയതാണിഹ. 30
ആസുരയോനികളിൽപോയ് ജനിയാന്തു
ഭൂസുരശാപമനുഭവിച്ചിട്ടടൻ
ഈശനാമെന്നിലമർഷംമുള ച്ചനു-
വാസരം വർദ്ധിച്ചു വർദ്ധിച്ചു മേൽക്കുമേൽ
വിദ്വേഷരൂപസമാധിയോഗത്തിനാ-
ലെത്തീട്ടവിനവിളംബമെന്നന്തികം 31
എന്നീവിധമവരോടരുൾചെയ്യടൻ-
തന്നെനാനാവിമാനാലംകൃതമായി,
സമ്പത്സമൃദ്ധമായ് സർവ്വാതിശായിയാം
തൻപുരം പൂകിനാനിന്ദിരാവല്ലഭൻ. 32
ദേവഷഭരിരുപേരുമമ്മേദിനീ-
ദേവശാപത്തിനാലാഭയററക്ഷണം
വൈകുണ്ഠലോകത്തു നിന്നുഗവ്വററധോ-
ലോകത്തിലേക്കു നിപതിച്ചു വിസ്മയം! 33
ശ്രേഷ്ഠവിമാനനിവാസികളാം സുര-
ക്കൂട്ടമിവരീവിധം പതിക്കുന്നതു-
കണ്ടഹോ കഷ്ടമേ! കഷ്ടമെന്നായഴ-
ലാണ്ടുനിലവിളിച്ചീടിനാരേററവും. 34
ശ്രീവിഷ്ണുപാർഷദമുഖ്യരാമാരണ്ടു-
ദേവപ്രധാനരുമാണിപ്പൊളുഗ്രമാം
കശ്യപവീര്യമിയന്നു ദിതിഗർഭ-
മാശ്രയിച്ചീട്ടന്ന രണ്ടു ദൈത്യേന്ദ്രരും. 35
ഒന്നിച്ചുദിച്ചീട്ടമാരണ്ടസുരർ ത-
ന്നുന്നതതേജസ്സിനാൽ ഭവാന്മാരുടെ
തേജസ്സിതാനീം ഹതമായവരിൽനി-
ന്നീജനപീഡ ഭഗവാൻെറയിച്ഛതാൻ. 36
യോഗീശ്വരന്മാക്കുപോലും ദുരത്യയ-
മാകുന്നമായാപ്രഭാവമാന്നീട്ടവോൻ
സൃഷ്ടിസ്ഥിതിലയകാരണനാദ്യനാ-
വിഷ്ണുപേശൻ നമുക്കേകിടട്ടെ സുഖം!
അല്ലാതെനാമീവിഷയം വിമർശിക്കി-
ലില്ലിവിടിപ്പോൾ വിശേഷാൽ പ്രയോജനം. 37

---

# അദ്ധ്യായം 17.

മൈത്രേയൻ പറഞ്ഞു

ഈമട്ടിലാത്മഭുവ[1] ദിതിഗർഭഗ-
ധാമപ്രഭാവനിദാനംകഥിച്ചതു-
കേട്ടുസന്ദേഹമകന്നജലോകത്തെ
വിട്ടുപോയാർ വിണ്ണിലേക്കസ്സുരാനന്ദയം. 1
സാദ്ധ്വി,ദുരപത്യശങ്കാകുലദിതി,
ഭർത്തൃനിദേശാനുസാരമനന്തരം
നൂറുസംവത്സരംപൂർത്തിയായോരള-
വാരണ്ടു പുത്രരെപ്പെററിതൊന്നിച്ചുതാൻ. 2
ഇപ്പുത്രരുദ്ഭൂതരായോരുവേളയി-
ലുത്പാതമുണ്ടായി നാനാവിധത്തിലും
ലോകക്കഹോ! മഹാഭീതിജനിക്കുമാ-
റാകാശഭൂമ്യന്തരീക്ഷതലങ്ങളിൽ 3
ശൈലങ്ങളൊത്തിളകീയിളാഭാഗങ്ങ-
ളാളീശിഖിയങ്ങഖിലദിക്കിങ്കലും
[2] ഉൽക്കകളൊത്തിടിത്തീവീണു,കാണായി
ദുഃഖസംസൂചകം ധൂമകേതൂദയം 4
വീശീ കൊടുങ്കാററു ഫൂൽക്കാരഭേരിയൊ-
ത്താശു ചുഴലിയെന്നുള്ള സൈന്യത്തൊടും
ധൂളിക്കൊടികളുയർത്തിധരണിയിൽ
നീളെ മരങ്ങൾ മറിച്ചുകൊണ്ടങ്ങിനെ. 5
മിന്നലൊത്താകാശമെങ്ങും മുകിൽനിര
വന്നുനിരന്നു, മറഞ്ഞു താരങ്ങളും
ഘോരാന്ധകാരം നിറഞ്ഞൊരുവസ്തുവും
നേരെതിരിച്ചറിയാൻ കഴിയാതെയായ്. 6
തുംഗതരംഗനിരകളുയർന്നന്ത-
രംഗ്ഗംകലങ്ങി വിമനസ്കനായപോൽ
ക്രന്ദിച്ചു വാരിധി, ക്ഷുഷ്ടപദ്മോത്കരം
ചിന്നിച്ചലിച്ചു നദീതടാകങ്ങളും. 7
സൂര്യചന്ദ്രന്മാർ മുറയ്ക്കുരാഹുഗ്രസ്തർ,
ചേരുന്നതുണ്ടവരിൽ പരിവേഷവും
ഘോരംമുഴങ്ങിയിടികളടിക്കടി
തേരൊലിപൊങ്ങീഗുഹകളിലെങ്ങുമേ. 8
വക്ത്രത്തിൽ നിന്നഗ്നിയുദ്വമിക്കും ശിവാ-
വർഗ്ഗവുംഗ്രാമങ്ങൾതോറും പ്രവേശിച്ചു
ക്രൂരൻ, കുറുക്കനിവയ്ക്കൊത്തമംഗല-
ഭീമനിനാദം മുഴക്കുന്നു സന്തതം. 9

---

[1] ദിതിയുടെ ഗർഭത്തിൽ പ്രവേശിച്ചിരിക്കുന്ന തേജസ്സിൻെറ കാരണം   [2] കൊള്ളിമീൻ

സംഗീതവദ്രോദനവദുന്നമയ്യ ശിരോധരാം
വ്യമുഞ്ചൻ വിവിധാ വാചോ ഗ്രാമസിംഹാസ്തതസ്തതഃ 10
ഖരാശ്ച കക്കശൈഃ ക്ഷത്തഃ ഖുരൈർഘ്നന്തോ ധരാതലം
ഖാക്കാരരഭസാ മത്താഃ പര്യധാവൻ വരൂഥശഃ 11
രുദന്തോ രാസഭത്രസ്താ നീഡാദുദപതൻ ഖഗാഃ
ഘോഷേഽരണ്യേ ച പശവശ്ശകൃന്മൂത്രമകുർവ്വത. 12
ഗാവോഽത്രസന്നസൃഗ്ദോഹാസ്തോയദാഃ പൂയവർഷിണഃ
വ്യരുദന്ദേവലിംഗാനി ദ്രുമാഃ പേതുർവ്വിനാനിലം 13
ഗ്രഹാൻ പുണ്യതമാനന്യേ ഭഗണാംശ്ചാപി ദീപിതാഃ
അതിചേരുർവ്വക്രഗത്യാ യുയുധുശ്ച പരസ്പരം. 14
ദൃഷ്ട്വാന്യാംശ്ച മഹോൽപാതാനതത്തത്ത്വവിദഃ പ്രജാഃ
ബ്രഹ്മപുത്രാനൃതേ ഭീതാ മേനിരേ വിശ്വസംപ്ലവം. 15
താവാദിദൈത്യൗ സഹസാ വ്യജ്യമാനാത്മപൗരുഷൗ
വവൃധാതേഽശ്മസാരേണ കായേനാദ്രിപതീ ഇവ. 16
ദിവിസ്പൃശൗ ഹേമകിരീടകോടിഭിർ-
ന്നിരുദ്ധകാഷ്ഠൗ സ്ഫുരദംഗദാഭുജൗ
ഗാം കമ്പയന്തൗ ചരണൈഃ പദേ പദേ
കട്യാ സുകാഞ്ച്യാർക്കമതീത്യ തസ്ഥതുഃ 17
പ്രജാപതിർന്നാമ തയോരകാർഷീ-
ദ്യഃ പ്രാക് സ്വദേഹാദ്യമയോരജായത
തം വൈ ഹിരണ്യകശിപും വിദുഃ പ്രജാ
യം തം ഹിരണ്യാക്ഷമസൂത സാഗ്രതഃ 18
ചക്രേ ഹിരണ്യകശിപുർദ്ദോർഭ്യാം ബ്രഹ്മവരേണ ച
വശേ സപാലാംല്ലോകാംസ്ത്രീനകുതോമൃത്യുരുദ്ധതഃ 19
ഹിരണ്യാക്ഷോഽനുജസ്തസ്യ പ്രിയഃ പ്രീതികൃദന്വഹം
ഗദാപാണിർദ്ദിവം യാതോ യുയുത്സുർമ്മൃഗയൻ രണം. 20
തം വീക്ഷ്യ ദുസ്സഹജവം രണത്കാഞ്ചനനൂപുരം
വൈജയന്ത്യാ സ്രജാ ജുഷ്ടമംസന്യസ്തമഹാഗദം. 21
മനോവീര്യവരോത്സിക്തമസൃണ്യമകുതോഭയം
ഭീതാ നിലില്യിരേ ദേവാഃ താർക്ഷ്യത്രസ്താ ഇവാഹയഃ 22
സ വൈ തിരോഹിതാൻ ദൃഷ്ട്വാ മഹസാ സ്വേന ദൈത്യരാട്
സേന്ദ്രാൻ ദേവഗണാൻ ക്ഷീബാനപശ്യൻ വ്യനദദ്ഭൃശം. 23
തതോ നിവൃത്തഃ ക്രീഡിഷ്യൻ ഗംഭീരം ഭീമനിസ്വനം
വിജഗാഹേ മഹാസത്ത്വോ വാർദ്ധിം മത്ത ഇവ ദ്വിപഃ 24
തസ്മിൻ പ്രവിഷ്ടേ വരുണസ്യ സൈനികാ
യാദോഗണാസ്സന്നധിയഃ സസാധ്വസാഃ
അഹന്യമാനാ അപി തസ്യ വർച്ചസാ
പ്രധർഷിതാ ദൂരതരം പ്രദുദ്രുവുഃ 25

സ വർഷപൂഗാനുദധൗ മഹാബല-
ശ്ചരന്മഹോർമ്മീഞ്ഛ്വസനേരിതാൻ മുഹുഃ
മൗർവ്യാഭിജഘ്നേ ഗദയാ വിഭാവരീ-
മാസേദിവാംസ്താത പുരീം പ്രചേതസഃ 26
തത്രോപലഭ്യാസുരലോകപാലകം
യാദോഗണാനാമൃഷഭം പ്രചേതസം
സ്മയൻ പ്രലബ്ധും പ്രണിപത്യ നീചവ-
ജ്ജഗാദ മേ ദേഹ്യധിരാജ സംയുഗം. 27
ത്വം ലോകപാലോഽധിപതിർബൃഹച്ഛ്രവാ
വീര്യാപഹോ ദുർമ്മദവീരമാനിനാം
വിജിത്യ ലോകേഽഖിലദൈത്യദാനവാൻ
യദ്രാജസൂയേന പുരായജൽ പ്രഭോ! 28
സ ഏവമുത്സിക്തമദേന വിദ്വിഷാ
ദൃഢം പ്രലബ്ധോ ഭഗവാനപാം പതിഃ
രോഷം സമുത്ഥം ശമയൻ സ്വയാ ധിയാ
വ്യവോചദംഗോപശമം ഗതാ വയം. 29
പശ്യാമി നാന്യം പുരുഷാൽ പുരാതനാ-
ദ്യസ്സംയുഗേ ത്വാം രണമാർഗ്ഗകോവിദം
ആരാധയിഷ്യത്യസുരർഷഭേഹി തം
മനസ്വിനോ യം ഗൃണതേ ഭവാദൃശാഃ 30

നാട്ടിൻപുറങ്ങളിൽ നായ്ക്കളൊക്കെത്തല-
നീട്ടിയുയർത്തിപ്പിടിച്ചുനിന്നങ്ങനെ
സംഗീതമട്ടും കരയും വിധത്തിലും
മോങ്ങിധ്വനിപ്പിച്ചിടുന്നു നാനാസ്വനം. 10
അഖ്ഖരക്കൂട്ടവും കർക്കശം തത്ക്ഷുര-
ചക്രമടിക്കടി താഴത്തടിച്ചഥ
ഉൽക്കടമാം മദംപൂണ്ടു സംഘംചേർന്നു
ഖർഖരശബ്ദത്തൊടെങ്ങും ചരിച്ചിതു. 11
ഗർദ്ദഭശബ്ദം ശ്രവിച്ചുഭയപ്പെട്ടു
പക്ഷികൾ കൂട്ടവെടിഞ്ഞു മേല്പോട്ടുപോയ്
ഗോശാലയിലും വനത്തിലുമുള്ള ഗോ-
രാശി ഭീയാലൊഴിച്ചു മലം മൂത്രവും. 12
പേടിയാലുള്ളം തകർന്നീടിനപശു-
പാടലി ചോരചുരത്തീ തുരുതുരെ
തൂവിയ മേദ്ധ്യം ജലദങ്ങളൂഴിയിൽ
ദേവബിംബങ്ങൾ കണ്ണീരൊലിപ്പിച്ചിതേ.
കാററുതീരെച്ചലിക്കാതെപ്പൊഴും തരു-
പാററിത്തുടങ്ങീ തരുനിരനീളവേ. 13
ഭൂരിപ്രഭയെഴും ക്രൂരഗ്രഹതാര-
പൂരം ശുഭഗ്രഹതാരജാലങ്ങളെ
വക്രഗതിയാലതിക്രമിച്ചാക്രമി-
ച്ചുഗ്രമാം യുദ്ധവുമുണ്ടായി തങ്ങളിൽ 14
എന്നിവയും മററുദോഷങ്ങളും മുറ-
യ്ക്കുന്നതുകണ്ടതിൻ ഹേതുവറിയാതെ
ലോകനാശാരംഭമെന്നായ്ഭ്രമിച്ചേറെ
മാഴ്കീസനകാദ്യരെന്നിയെല്ലാവരും 15
ആദിദൈത്യന്മാരവരിരു പരമ-
ന്യാദൃശസ്വപ്രഭാവം പ്രകാശിപ്പിച്ചു
കല്ലൊത്തുറച്ചശരീരവുമായദ്രി
തുല്യം ക്രമത്തിൽ വളർന്നുവന്നീടിനാർ, 16
പൊൻകിരീടാഗ്രമാകാശത്തുമുട്ടിച്ച-
ങ്ങംനിരോധിച്ചു ദിഗ്വിഭാഗങ്ങളെ
വിസ്തൃതദ്ബാഹുക്കളായംഗദങ്ങളു-
മൊപ്പമണിഞ്ഞടിവയ്പിലോരോന്നിലും
ഭൂകമ്പമേററിസ്സുകാഞ്ചിചേരുംമദ്ധ്യ-
ഭാഗത്തിനാലക്കനെത്താഴ്ത്തിമിന്നിനാർ. 17
തന്നിൽനിന്നാദ്യം പുറപ്പെട്ടവീര്യത്തിൽ-
നിന്നുജനിച്ചോരുവിൽ ദിതി പെററതാം
ജ്യേഷ്ഠനു നാമം ഹിരണ്യകശിപുവെ-
ന്നിട്ടാൻ മുനി ഹിരണ്യാക്ഷാഖ്യയന്യനും. 18
കയ്ക്കൊണ്ടിനാലുമജവരത്താലുമ-
ജയ്യനും മൃത്യുവിഹീനനുമായിട്ടും
ജ്യേഷ്ഠനാകുന്ന ഹിരണ്യകശിപു,തൻ-
പാട്ടിലടക്കീ സപാലലോകത്രയം. 19
തൻപ്രിയപാത്രവും സ്വപ്രിയകൃത്തുമായ്
വൻപനാമാഹിരണ്യാക്ഷാഖ്യസോദരൻ
യുദ്ധോത്സുവായ് രണമാരാഞ്ഞൊരുനാളി-
ലിദ്ധഗർവ്വം ദേവലോകത്തിലെത്തിനാൻ. 20
അത്ഭുതവേഗത്തൊടും സ്വർണ്ണനൂപുര-
ശബ്ദത്തൊടും വൈജയന്തിയാം മാലയാൽ
മിന്നുന്നവനായ് പെരുതായിട്ടും ഗദ-
യൊന്നുതോളിൽ ധരിച്ചൊന്നിലുമാരിലും
പേടിയെന്യേ തടവററു കടന്നുചെ-
ന്നീടുന്നതുകണ്ടു ഭീതരായ് വിണ്ണവർ
താർക്ഷ്യനെക്കണ്ട ഭുജഗങ്ങളെന്നപോ-
ലക്ഷണമോടിയൊളിച്ചിതെല്ലാവരും. 21-22
സ്വപ്രഭാവം കണ്ടമർത്ത്യരശേഷവു-
മപ്പോഴേ പേടിച്ചൊളിച്ചതുമൂലമായ്
എത്രയും ദുർബ്ബലരിന്ദ്രാദികളെന്നു-
പാർത്തുച്ചമട്ടഹസിച്ചീടിനാനവൻ. 23
വിണ്ണിൽനിന്നുംമടങ്ങുമ്പോൾ വിനോദത്തി-
നന്നിദ്ധനായെ രസാതലമെത്തിച്ചു-
ക്ഷുബ്ധാംബുധിയിലിറങ്ങീടിനാൻ മഹാ-
സത്വാംബുധി മത്തവാരണസന്നിഭം. 24
അപ്പോഴതപ്പതിതൻ സൈന്യസംഘത്തി-
ലുൾപ്പെട്ട [1] യാദോഗണംതന്മഹസ്സിനാൽ
ധിക്കൃതമായ് ധൃതിയററുപഞ്ഞു ദൂര-
ദിക്കിൽ ഭയപ്പെട്ടു പീഡിതമാകിലും. 25
ഏറെവർഷം ഹിരണ്യാക്ഷ സ്വനാഴി-
നീരിൽക്കളിച്ചുതൻ ശ്വാസവേഗത്തിനാൽ.
പൊങ്ങുമലകൾ ഗദയാലടിച്ചുട-
ച്ചങ്ങാവിഭാവരിയിൽച്ചെന്നു കേറിനാൻ. 26
യാദോഗണസ്വാമിയായിട്ടു പാശിയ-
ച്ചേതോഹരപുരിതന്നിലിരിപ്പതു
കണ്ടുഹസിച്ചു ചതിയായ് നമിച്ചൊരു
കണ്ടകനട്ടഹസിച്ചു വിളിച്ചിതു 27
"അങ്ങുന്നു ലോകപാലാധിപൻ കീർത്തിമാൻ
സംഗരവീരവീര്യാപഹരൻ ദൃഢം
മുന്നം ഭവാൻ ദൈത്യദാനവസംഘത്തെ
വെന്നല്ലയോ രാജസൂയം കഴിച്ചതും." 28
ശത്രുവിമ്മട്ടിലഹങ്കാരവാക്കിനാൽ
മത്തനായ്ത്തന്നെ ഹസിക്കയാലുണ്ടായ
ക്രോധമൊരുമട്ടടക്കിയദൈത്യനോ-
ടോതീടിനാൻ വരുണൻ സാവധാനമായ്.
വന്ദനീയാ! ഭവാൻ ചൊന്നതുവാസ്തവ-
മെന്നാലുമാജിയിലിന്നാശയില്ലമേ 29
യുദ്ധപടുവാം തവതുഷ്ടിചേർത്തിടാ-
നൊത്തരണമാർഗ്ഗകോവിദനായിഹ
സാക്ഷാൽപരൻ പുമാനേകനെയെന്നിയേ
വീക്ഷിച്ചിടുന്നതില്ലങ്ങോട്ടുചെല്ലുനീ
ധീരരാം യുഷ്മാദൃശരമ്മഹാനോടു
പോരിൽമടങ്ങി പ്രശംസിച്ചിടുന്നതു 30

[1] മത്സ്യാദിജലജന്തുക്കളുടെ കൂട്ടം

തം വീരമാരാദഭിപദ്യ വിസ്മയ-
ശ്ശയിഷ്യസേ വീരശയേ ശ്വഭിർ വൃതഃ
യസ്മിൻ പദാ ഭിധാനാമസതാം പ്രശാന്തയേ
രൂപാണി ധത്തേ സദനുഗ്രഹേച്ഛയാ. 31

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ഹിരണ്യാക്ഷദിഗ്വിജയേ സപ്തദശോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 1898 തൃതീയസ്കന്ധേ ശ്ലോകാഃ 697

---

# അഷ്ടാദശോഽധ്യായഃ

മൈത്രേയ ഉവാച

തദേവമാകർണ്യ ജലേശഭാഷിതം
മഹാമനാസ്തദ്വിഗണയ്യ ദുർമ്മദഃ
ഹരേർവ്വിദിത്വാ ഗതിമംഗ നാരദാ-
ദ്രസാതലം നിർവ്വിവിശേ ത്വരാന്വിതഃ 1
ദദർശ തത്രാഭിജിതം ധരാധരം
പ്രോന്നീയമാനാവനിമഗ്രദംഷ്ട്രയാ
മുഷ്ണന്തമക്ഷ്ണാ സ്വരുചോഽരുണശ്രിയാ
ജഹാസ ചാഹോ വനഗോചരോ മൃഗഃ 2
ആഹൈനമേഹ്യജ്ഞ മഹീം വിമുഞ്ച നോ
രസൗകസാം വിശ്വസൃജേയമർപ്പിതാ
ന സ്വസ്തി യാസ്യസ്യനയാ മമേക്ഷതഃ
സുരാധമാസാദിതസൂകരാകൃതേ. 3
ത്വം നഃ സപത്നൈരഭവായ കിം ഭൃതോ
യോ മായയാ ഹന്ത്യസുരാൻ പരോക്ഷജിൽ
ത്വാം യോഗമായാബലമല്പപൗരുഷം
സംസ്ഥാപ്യ മൂഢ പ്രമൃജേ സുഹൃച്ഛുചഃ 4
ത്വയി സംസ്ഥിതേ ഗദയാ ശീർണ്ണശീർഷ-
ണ്യസ്മൽഭുജച്യുതയാ യേ ച തുഭ്യം
ബലിം ഹരന്ത്യൃഷയോ യേ ച ദേവാഃ
സ്വയം സർവ്വേ ന ഭവിഷ്യന്ത്യമൂലാഃ 5
സ തുദ്യമാനോഽരിദുരുക്തതോമരൈർ-
ദംഷ്ട്രാഗ്രഗാം ഗാമുപലക്ഷ്യ ഭീതാം
തോദം മൃഷന്നിരഗാദംബുമധ്യാദ്-
ഗ്രാഹാഹതഃ സകരേണുര്യഥേഭഃ 6
തം നിസ്സരന്തം സലിലാദനുദ്രുതോ
ഹിരണ്യകേശോ ദ്വിരദം യഥാ ഝഷഃ
കരാളദംഷ്ട്രോഽശനിനിസ്സ്വനോബ്രവീദ്-
ഗതഹ്രിയാം കിന്ത്വസതാം വിഗർഹിതം. 7
സ ഗാമുദസ്താത്സലിലസ്യ ഗോചരേ
വിന്യസ്യ തസ്യാമദധാത്സ്വസത്വം
അഭിഷ്ടുതോ വിശ്വസൃജാ പ്രസൂനൈ-
രാപൂര്യമാണോ വിബുധൈഃ പശ്യതോഽരേഃ 8
പരാനുഷക്തം തപനീയോപകല്പം
മഹാഗദം കാഞ്ചനചിത്രദംശം
മർമ്മാണ്യഭീക്ഷ്ണം പ്രതുദന്തം ദുരുക്തൈഃ
പ്രചണ്ഡമന്യുഃ പ്രഹസംസ്തം ബഭാഷേ. 9
സത്യം വയം ഭോ വനഗോചരാ മൃഗാ
യുഷ്മദ്വിധാൻ മൃഗയേ ഗ്രാമസിംഹാൻ
ന മൃത്യുപാശൈഃ പ്രതിമുക്തസ്യ വീരാ
വികത്ഥനം തവ ഗൃഹ്ണന്ത്യഭദ്ര. 10

ഏതേ വയം ന്യാസഹരാ രസൗകസാം
ഗതഹ്രിയോ ഗദയാ ദ്രാവിതാസ്തേ
തിഷ്ഠാമഹേഽഥാപി കഥഞ്ചിദാജൗ
സ്ഥേയം ക്വ യാമോ ബലിനോല്പാദ്യ വൈരം. 11
ത്വം പദ്രഥാനാം കില യൂഥപാധിപോ
ഘടസ്വ നോഽസ്വസ്തയ ആശ്വനൂഹഃ
സംസ്ഥാപ്യ ചാസ്മാൻ പ്രമൃജാശ്രു സ്വകാനാം
യഃ സ്വാം പ്രതിജ്ഞാം നാതിപിപർത്ത്യസഭ്യഃ 12

മൈത്രേയ ഉവാച

സോഽധിക്ഷിപ്തോ ഭഗവതാ പ്രലബ്ധശ്ച രുഷാ ഭൃശം
ആജഹാരോൽബണം ക്രോധം ക്രീഡ്യമാനോഽഹിരാഡിവ. 13
സൃജന്നമർഷിതഃ ശ്വാസാൻ മന്യുപ്രചലിതേന്ദ്രിയഃ
ആസാദ്യ തരസാ ദൈത്യോ ഗദയാഭ്യഹനദ്ധരിം. 14
ഭഗവാംസ്തു ഗദാവേഗം വിസൃഷ്ടം രിപുണോരസി
അവഞ്ചയത്തിരശ്ചീനോ യോഗാരൂഢ ഇവാന്തകം. 15

ചെന്നുടൻ നീയമാ വീരാഗ്ര്യനോടിട
ഞ്ഞെന്നാൽശമിക്കുമഹങ്കാരമൊക്കെയും
വീരശയ്യാസ്ഥാനമാം രണഭൂമിമ്പി-
ലാരാൽശയിക്കും നരികൾ ചുഴന്നു നീ."
പാദ്യശദൃഷ്ടശമനത്തിനും പരം
സാധുരക്ഷയ്ക്കുമുടലാന്നിതപ്പുരൻ.

## അദ്ധ്യായം 18.

മൈത്രേയൻ പറഞ്ഞു

പാശിതൻ വാക്കുകളീ വിധം കേട്ടതിൻ-
ദോഷഭാഗങ്ങൾ ഗണിക്കാതെ ദുർമ്മദൻ
നാരദനോട്ട ഹരിനിവാസസ്ഥല-
മാരാഞ്ഞു സത്വരമെത്തീര സാതലം.
അങ്ങുചെന്നപ്പോളവനിയെത്തേററമേൽ-
ത്താങ്ങിമഹാദ്രി സമാനശരീരനായ്
നേത്രരുണാഭയാൽ തൻപുരുകന്തിയെ
ത്താഴ്ത്തിവിളങ്ങും വിഭുവിനെ വീക്ഷിച്ചു
"കഷ്ടമിതു വനവാസിമൃഗ"മെന്നു
ധൃഷ്ടനായ്ച്ചൊല്ലിപ്പരിഹസിച്ചാനവൻ
വാടാസുരാധമാ! പന്നിഭവേഷംപരി-
ച്ചീട്ടമജ്ഞാ! ധരവിട്ടു നീ പോരിനായ്
കൊണ്ടുപോവാനോ തുനിവതു നീയിതു
വേണ്ടില്ല ഞങ്ങളും നോക്കിയിരിക്കവേ
പാതാളവാസികളായ ഞങ്ങൾക്കിതു
ധാതാവുതന്നതാണെന്നുധരിക്കുക
നീയിളയുംകൊണ്ടിദാനീമിവിടേന്നു-
പോയിപ്പിഴയ്ക്കുന്നമട്ടല്ലകാണുതും.
ഞങ്ങൾക്കു ഭവമണയ്ക്കുവാൻ ശത്രുക്ക-
ളുങ്ങുവന്നാശ്രയിച്ചോ തന്നിമിത്തമോ?
നീയുമസുരരെയേവം പരോക്ഷമായ്
മായാവപുസ്സുധരിച്ചുകൊല്ലുന്നതും
മായാബലമല്പപൗരുഷവും പെട്ടം
[1]നീയജ്ഞതോഷദൻ നിന്നെ നിഹനിച്ചു
നിഷ്ഠുരമാംനിൻ പ്രവൃത്തിയാൽമാലിലാ-
പ്പെട്ടബന്ധുക്കൾതൻ കണ്ണീർതുടയ്ക്കുവൻ.
ഉന്നതമാമെൻഗദാഹതിയാൽത്തല-
ഭിന്നമായ് നീ നശിച്ചീടുന്നവേളയിൽ
നിന്നെയർച്ചിക്കുമൃഷികളും മാമുനി-
വൃന്ദവുംതാനേ നിരാശ്രയരായിടും."
ശത്രുവിൻദുർവ്വചനായുധത്താൽ നിജ-
ചിത്തം ചലിക്കിലും ഭീതയാംഭൂവിനെ
പാത്തുവിഷമം സഹിച്ചു, പിടിയാന-
യൊത്ത [2]നക്രഗ്രസ്തഹസ്തീന്ദ്രനെന്നപോൽ
വേഗത്തിലംബുമദ്ധ്യത്തിങ്കൽ നിന്നുമ-
സ്സൂകരമൂത്തി വിനിർഗ്ഗമിച്ചീടിനാൻ.
നീരത്തിൽനിന്നുദ്ഗമിക്കുമപ്പന്നിയെ
ഘോരമാംദംഷ്ട്രകൾ കാണിച്ചിടിസമം-
ഗജ്ജിച്ചനുഗമിച്ചാദൈത്യനോതിനാൻ.
"ലജ്ജയറോന വയ്യാത്തതെന്തെ"ന്നുടൻ 7
നീരോപരി തക്കദിക്കിൽ ധരിത്രിയെ
നേരെയുറപ്പിച്ചു, തിൽസ്വവീര്യം ചേത്തു
31 നിൽക്കും ഹരിയെയജാദികൾ ദൈത്യനും
പാക്കെ മലർമാരിതൂവിസ്തുതിച്ചിതു. 8
സ്വർണ്ണാഭരണങ്ങൾ പൊൻതോൾവളകളും
പൊന്നിൽകവചവും പൂണ്ടദുർവാക്യങ്ങൾ
ചൊന്നു മർമ്മങ്ങളെ ഭേദിച്ചനുഗമി-
ക്കുന്നദൈത്യേന്ദ്രനോട്ടച്ചന്ധമായിട്ടും
മന്യുവുണ്ടാകില്ലമായതടക്കിയീ-
1 വണ്ണം ഭഗവാൻ ഹസിച്ചരുളീടിനാൻ. 9
നേരാണമങ്ഗലമൂത്തേ!യഹംവന-
ചാരിയൊരു മൃഗമെന്നു നീ ചൊന്നതും.
നിന്നെക്കണക്കെഴും ഗ്രാമസിംഹങ്ങളെ-
യന്വേഷണംചെയ്തു സഞ്ചരിക്കുന്നു ഞാൻ.
മൃത്യുവട്ടത്തനിർപൊങ്ങച്ചവാക്കുകൾ
2 യുദ്ധവീരന്മാർ ഗണിക്കില്ല കാര്യമായ് 10
നിങ്ങൾക്കുജൻതന്ന മന്നനാണിച്ചീടാ-
തിങ്ങു കവന്നവരും നിൻഗദ കണ്ടു
തുംഗഭയംപൂണ്ടു പാഞ്ഞവരാതന്നെ
ഞങ്ങളെന്നുള്ളതു വാസ്തവമെങ്കിലും
എങ്ങുപോകാനാണ്, നിന്നിടാം നിന്നോട്ട-
സംഗരത്തിന്നിഹ വല്ല വിധത്തിലും
ശക്തനിൻ വൈരം വളത്തിയിട്ടതാരു-
3 ദിക്കിനുപോകില്ലമൊക്കുമോ ജീവിതം? 11
നീയപ്പദചരസേനാധിപക്കീശ-
നായുള്ളവരെന്നു ലോകപ്രസിദ്ധനാം
മന്ദതവിട്ടുനീ ഞങ്ങളെമട്ടിച്ചു
കൊന്നു നിൻകൂട്ടർ തൻകണ്ണീർതുടയ്ക്കുക
സ്വന്തംപ്രതിജ്ഞ പാലിക്കാത്തപൂരുഷൻ
ചിന്തിക്കുകിൽ സഭായോഗ്യനായ്ത്തീർന്നിടാ. 12

മൈത്രേയൻ പറഞ്ഞു

4 ക്രുദ്ധനായാക്ഷേപവാക്കുകൾ മാധവ-
നിത്ഥമരുളിപ്പരിഹസിച്ചീടവേ
ക്രീഡനംചെയ്യിച്ചിട്ടമഹിരാട്ടുപോൽ
ഗാഢങ്കാപാവിഷ്ടനായി ദൈത്യേന്ദ്രനും. 13
5 ഈർഷ്യയതിക്രമിച്ചോറവും ക്ഷുബ്ധനായ്
ശ്വാസവേഗത്തിനാൽ ദീർഘംശ്വസിച്ചുടൻ
ശീഘ്രത്തിലാടിയടുത്തു ഭഗവാനെ-
യുക്കൻഗദകൊണ്ടവനൊന്നടിച്ചിതു. 14
വീരോടസമാനവേഗത്തിലായ് തന്റെ
മാറിനുനേക്കു വിട്ടോരുഗ്ഗദാഹതി
6 അന്തകനെക്കളിപ്പിച്ചുപോൽ ച്ചാഞ്ഞൊഴി-
ഞ്ഞെന്തത്ഭുതം! നിന്നുയോഗസിദ്ധൻഹരി. 15

1 അജ്ഞന്മാരെ സന്തോഷിപ്പിക്കുന്നവൻ
2 മുതലയാൽ ഗ്രസിക്കപ്പെട്ട കരിവരൻ

പുനർഗ്ഗദാം സ്വാമാദായ ഭ്രാമയന്തമഭീക്ഷ്ണശഃ
അഭ്യധാവദ്ധരിഃ ക്രുദ്ധസ്സംരംഭാദ്ദഷ്ടദച്ഛദഃ 16
തതശ്ച ഗദയാരാതിം ദക്ഷിണസ്യാം ഭ്രുവി പ്രഭുഃ
ആജഘ്നേ സ തു താം സൌമ്യ ഗദയാ കോവിദോഽഹനൽ. 17
ഏവം ഗദാഭ്യാം ഗുർവ്വീഭ്യാം ഹര്യക്ഷോ ഹരിരേവ ച
ജിഗീഷയാ സുസംരബ്ധാവന്യോന്യമഭിജഘ്നതുഃ 18

തയോഃ സ്പൃധോസ്തിഗ്മഗദാഹതാംഗയോഃ
ക്ഷതാസ്രവഘ്രാണവിവൃദ്ധമന്യോഃ
വിചിത്രമാർഗ്ഗാംശ്ചരതോർജ്ജിഗീഷയാ
വ്യഭാദിളായാമിവ ശുഷ്മിണോർമൃധഃ 19
ദൈത്യസ്യ യജ്ഞാവയവസ്യ മായാ-
ഗൃഹീതവാരാഹതനോർമ്മഹാത്മനഃ

കൌരവ്യ മഹ്യാം ദ്വിഷതോർവ്വിമർദ്ദനം
ദിദൃക്ഷുരാഗാദൃഷിഭിർവൃതസ്സ്വരാട്. 20
ആസന്നശൌണ്ഡീരമപേതസാധ്വസം
കൃതപ്രതീകാരമഹാര്യവിക്രമം
വിലക്ഷ്യ ദൈത്യം ഭഗവാൻ സഹസ്രണീ-
ർജ്ജഗാദ നാരായണമാദിസൂകരം. 21

ഏഷ തേ ദേവദേവാനാമംഘ്രിമൂലമുപേയുഷാം
വിപ്രാണാം സൌരഭേയീണാം ഭൂതാനാമപ്യനാഗസാം. 22
ആഗസ്കൃദ്ഭയകൃദ്ദുഷ്കൃദസ്മദ്രാദ്ധവരോഽസുരഃ
അന്വേഷന്നപ്രതിരഥോ ലോകാനടതി കണ്ടകഃ 23
മൈനം മായാവിനം ദൃപ്തം നിരങ്കുശമസത്തമം
ആക്രീഡ ബാലവദ്ദേവ യഥാഽഽശീവിഷമുത്ഥിതം. 24
ന യാവദേഷ വർദ്ധേത സ്വാം വേലാം പ്രാപ്യ ദാരുണഃ
സ്വാം ദേവ മായാമാസ്ഥായ താവജ്ജഹ്യഘമച്യുത. 25
ഏഷാ ഘോരതമാ സന്ധ്യാ ലോകച്ഛംബട്കരീ പ്രഭോ
ഉപസർപ്പതി സർവ്വാത്മൻ സുരാണാം ജയമാവഹ 26
അധുനൈഷോഽഭിജിന്നാമ യോഗോ മൌഹൂർത്തികോ ഹ്യഗാൽ
ശിവായ നസ്ത്വം സുഹൃദാമാശു നിസ്തര ദുസ്തരം. 27
ദിഷ്ട്യാ ത്വാം വിഹിതം മൃത്യുമയമാസാദിതഃ സ്വയം
വിക്രമ്യൈനം മൃധേ ഹത്വാ ലോകാനാധേഹി ശർമ്മണി. 28

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ**
**ഹിരണ്യാക്ഷവധേ അഷ്ടാദശോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1926 തൃതീയസ്കന്ധേ ശ്ലോകാഃ 725**

---

# ഏകോനവിംശോഽധ്യായഃ

**മൈത്രേയ ഉവാച**

അവധാര്യ വിരിഞ്ചസ്യ നിർവ്വ്യളീകാമൃതം വചഃ
പ്രഹസ്യ പ്രേമഗർഭേണ തദപാംഗേന സോഽഗ്രഹീൽ. 1
തതസ്സപത്നം മുഖതശ്ചരന്തമകുതോഭയം
ജഘാനോൽപത്യ ഗദയാ ഹനാവസുരമക്ഷജഃ 2
സാ ഹതാ തേന ഗദയാ വിഹതാ ഭഗവൽക്കരാൽ
വിഘൂർണ്ണിതാ പതദ്രേജേ തദദ്ഭുതമിവാഭവൽ. 3
സ തദാ ലബ്ധതീർത്ഥോഽപി ന ബബാധേ നിരായുധം
മാനയൻ സ മൃധേ ധർമ്മം വിഷ്വക്സേനം പ്രകോപയൻ. 4
ഗദായാമപവിദ്ധായാം ഹാഹാകാരേ വിനിർഗ്ഗതേ
മാനയാമാസ തദ്ധർമ്മം സുനാഭം ചാസ്മരദ്വിഭുഃ 5

തം വ്യഗ്രചക്രം ദിതിപുത്രാധമേന
സ്വപാർഷദമുഖ്യേന വിഷജ്ജമാനം
ചിത്രാ വചോഽതദ്വിദാം ഖേചരാണാം
തത്രാസ്മാസൻ സ്വസ്തി തേഽമും ജഹീതി. 6

പിന്നെയുംവട്ടം ഗദച്ചുഴററിത്താ-
നുന്നമസുരൻെറ നേക്കതിക്രുദ്ധനായ്
ചുണ്ടുംകടിച്ചുപിടിച്ചു ഞെടിയിട
കൊണ്ടുപാഞ്ഞങ്ങട്ടുത്താനാവരാഹവും 16
തിണ്ണവൻെറ വലത്തേപ്പുരികത്തി
ലൊന്നടിച്ചാൻഭഗവാൻ ഗദകൊണ്ടുതാൻ
പാടവമത്യധികം സമരത്തിനു-
ള്ളുമസുരൻ തട്ടുത്താനതക്ഷണം. 17
ഇത്ഥം ജയേച്ഛയാൽ ചക്രിയും ദൈത്യനും
ക്രുദ്ധരായ്ത്തമ്മിൽഗ്ഗദകൊണ്ടുതല്ലിനാർ. 18
മൂർച്ഛയേറും ധാരയാളുംഗദകളാൽ
തച്ചുപൊട്ടിച്ചാടിടും നിണത്തിൻമണം
ഘ്രാണിച്ചിരട്ടിച്ച കോപഭരത്തൊടും
ക്ഷോണിക്കുവേണ്ടി വിജയേച്ഛയോടവർ
നാനാതരം നവസമ്പ്രദായങ്ങളെ-
ക്കാണിച്ചുവാശിയിൽ ചെയ്യുമിസ്സംഗരം
ഗോവിനുവേണ്ടിമദിച്ച വൃഷദ്വയം
ചെയ്വതാമാഹവത്തിന്നു സമാനമാം. 19
യാഗശരീരനായ് മായാബലത്തിനാൽ
സ്വീകൃതമാകുംവരാഹരൂപത്തൊടും
മിന്നുംഹരിയുമസുരനുമായുള്ള
ജന്യമിതു കാണ്മതിന്നേറുമിച്ഛയാൽ
വന്നീടിനാനവിടപ്പോൾ പിതാമഹൻ
തന്നെച്ചുഴലുമൃഷിസമൂഹത്തൊടും. 20
നിർഭരശൌണ്ഡീര്യമോടു മടിക്കുടൻ
കെല്പോടടിതാൻകൊട്ടുത്തപക്ഷീണനായ്
[1] നിർഭയനായിപ്പരാക്രമത്തോടവൻ
നിൽപ്പതു കണ്ടജൻ സ്വന്തംപിതാവായി
എല്ലാവരേയുമടക്കാൻ മിടുക്കെഴും
മല്ലാരിയാം ഭഗവാനോടു ചൊല്ലിനാൻ. 21
അല്ലയോദേവാ! ഭവദംഘ്രിമൂലത്തി-
ലുല്ലസിക്കും ദേവഗോഭൂസുരാദിയാം
എല്ലാത്തരം ജീവിജാലത്തിനും പിഴ-
തെല്ലുമില്ലാതപരാധമാരോപിച്ചു
പീഡയേററീടുമിദ്ദുഷ്ടദൈത്യൻ തപോ-
ധാടിയാലെന്നിൽനിന്നും വരംവാങ്ങിച്ചു.
ക്കൂട്ടുമദത്തോടെതിരാളിയെങ്ങെന്നു
തേടിനടക്കുന്നു സർവ്വലോകത്തിലും 22-23
ദൃപ്തനായ്മായാവിയായ്ച്ചെറുമാരെയും
കുട്ടിപോൽ കൂട്ടാക്കിടാതെനടന്നിടും
ഇദ്ദുഷ്ടനോടു കളിക്കരുതേ ഭവാൻ
പത്തിവിട്ടുത്തിയ പാമ്പിനോടെന്നപോൽ. 24
ദാരുണനാണിവനുക്കിവക്കേറിടും
നേരമെട്ടത്തിടുന്നു,ണ്ടതിനുന്നമേ
മായയെ സ്വീകരിച്ചിമ്മഹാപാപിയെ-
യായാസമെന്യേ വധിച്ചീടണം ഭവാൻ. 25
ലോകവിനാശകമായിബ്ഭയങ്കര-
മാകുമാസ്സന്ധ്യാസമയമെട്ടുത്തുപോയ്
സർവ്വഭൂതത്തിനും ജീവനാമങ്ങുടൻ
ഗീർവ്വാണരാജിക്കരുളീടണം ജയം. 26
മൌഹൂർത്തികമായഭിജിദഭിധാന-
വ്യാഹൃതയോഗം കഴിയാറുമായിതു
ശീഘ്രമതിൻമുമ്പു ദുർജ്ജയനാകുമി-
മ്മൂർഖനെക്കൊന്നു ജഗദ്രക്ഷചെയ്യുക. 27
ഉത്തമകാലത്തു തൽക്കാലനായ്മുനി-
യുത്ഭാവനംചെയ്ത നിൻതിരുമേനിയെ
ആരാഞ്ഞവൻതന്നെവന്നു ഭാഗ്യത്തിനാൽ
ചാരത്തണഞ്ഞു, ഭവാനവനെദ്രുതം
പോരിൽ പരാക്രമംകാട്ടിനിഹനിച്ചു
പാരിനുപാരം സുഖംവളർത്തീടുക. 28

---

## അദ്ധ്യായം 19

**മൈത്രേയൻ പറഞ്ഞു**

പീയൂഷതുല്യമായ് സത്യമാമാവാക്ക
മായാവരാഹസ്വരൂപൻ ശ്രവിച്ചഥ
മന്ദഹാസത്തൊടും പ്രേമഗർഭങ്ങളാ-
മന്നയനങ്ങളാലംഗീകരിച്ചിതേ. 1
പിന്നെമുന്നിൽ ഭയമെന്യേ ചരിച്ചിട്ടു-
മുന്നതശത്രുവാമദ്രിതിജേന്ദ്രനെ
അക്ഷജനാകുമസ്സൂകരമുത്പതി-
ച്ചക്ഷണം താടിയിലൊന്നു താഡിച്ചിതു. 2
തട്ടിനാനായതു തൻഗദകൊണ്ടവൻ
പെട്ടെന്നതോടു ഭഗവാൻെറയഗ്ഗദ-
വട്ടംകറങ്ങിനിലംപററി, യത്ഭുത-
പ്പെട്ടുപോയീ കണ്ടുനിന്നവരൊക്കെയും. 3
തല്ലാൻ തരംകിട്ടിയപ്പൊഴെന്നാകിലും
മല്ലിലെധർമ്മത്തെയാദരിച്ചിട്ടവൻ
തല്ലിയില്ലായുധഹീനനാം ശാർങ്ഗിയെ-
ച്ചൊല്ലിനാലേറാം കുപിതനാക്കീടിനാൻ. 4
പാണിപത്മത്തിൽനിന്നും ഭഗവത്ഗദ
വീണതുകണ്ടജാദ്യാദിതയാനപയം
ഹാഹാരവം ദിക്കിലെങ്ങും മുഴക്കവേ-
യാഹിരണ്യാക്ഷൻെറ യുദ്ധധർമ്മംപാർത്തു
സ്നേഹാദരാകുലനാകിലുമക്ഷണം
ശ്രീഹരിചക്രായുധത്തെ സ്മരിച്ചിതു. 5
നിഗ്രഹിക്കേണ്ടുന്നവനെയറിഞ്ഞിടാൻ
വ്യഗ്രതപൂണ്ടു സുദർശനമെത്തവേ,
ഇന്നു ദൈത്യാധമനെങ്കിലും പാർഷദ-
നെന്ന വാത്സല്യത്തൊടായവൻതാനുമായ്
സംഗരക്രീഡ ഭഗവാൻ തുടരവേ
തുംഗമാംതൻ [2]മഹിമാനത്തിലജ്ഞരാം
അംബരചാരികൾ സംഭ്രമത്തോടവി-
ഉ-ബമവനെവധിക്കെന്നുചൊല്ലിനാർ 6

---

[1] ഏറാവും സാഹസം. [2] മഹിമയെ അറിയാത്തവൻ

സ തം നിശാമ്യാത്തരഥാംഗമഗ്രതോ
വ്യവസ്ഥിതം പത്മപലാശലോചനം
വിലോക്യ ചാമർഷപരിപ്ലുതേന്ദ്രിയോ
രുഷാ സ്വദന്തച്ഛദമാദശച്ഛ്വസൻ. 7

കരാളദംഷ്ട്രശ്ചക്ഷുർഭ്യാം സംചക്ഷാണോ ദഹന്നിവ
അഭിപ്ലുത്യ സ്വഗദയാ ഹതോഽസീത്യാഹനദ്ധരിം. 8
പദാ സവ്യേന താം സാധോ ഭഗവാൻ യജ്ഞസൂകരഃ
ലീലയാ മിഷതശ്ശത്രോഃ പ്രാഹരദ്വാതരംഹസം. 9
ആഹ ചായുധമാധത്സ്വ ഘടസ്വ ത്വം ജിഗീഷസി
ഇത്യുക്തസ്സ തയാഭൂയസ്താഡയൻ വ്യനദദ്ഭൃശം 10
താം സ ആപതതീം വീക്ഷ്യ ഭഗവാൻ സമവസ്ഥിതഃ
ജഗ്രാഹ ലീലയാ പ്രാപ്താം ഗരുത്മാനിവ പന്നഗീം. 11
സ്വപൌരുഷേ പ്രതിഹതേ ഹതമാനോ മഹാസുരഃ
നൈച്ഛദ്ഗദാം ദീയമാനാം ഹരിണാ വിഗതപ്രഭഃ 12
ജഗ്രാഹ ത്രിശിഖം ശൂലം ജ്വലജ്ജ്വലനലോലുപം
യജ്ഞായ ധൃതരൂപായ വിപ്രായാഭിചരൻ യഥാ. 13

തദോജസാ ദൈത്യമഹാഭടാർപ്പിതം
ചകാസദന്തഃഖ ഉദീർണ്ണദീധിതി
ചക്രേണ ചിച്ഛേദ നിശാതനേമിനാ
ഹരിര്യഥാ താർക്ഷ്യപതത്രമുജ്ഝിതം. 14

വൃക്ണേ സ്വശൂലേ ബഹുധാരിണാ ഹരേഃ
പ്രത്യേത്യ വിസ്തീർണ്ണമുരോ വിഭൂതിമത്
പ്രവൃദ്ധരോഷസ്സ കഠോരമുഷ്ടിനാ
നദൻ പ്രഹൃത്യാന്തരധീയതാസുരഃ 15

തേനേത്ഥമാഹതഃ ക്ഷത്തർഭഗവാനാദിസൂകരഃ
നാകമ്പത മനാക് ക്വാപി സ്രജാ ഹത ഇവ ദ്വിപഃ 16
അഥോരുധാസൃജന്മായാം യോഗമായേശ്വരേ ഹരൗ
യാം വിലോക്യ പ്രജാസ്ത്രസ്താ മേനിരേഽസ്യോപസംയമം. 17
പ്രവവുർവ്വായവശ്ചണ്ഡാസ്തമഃ പാംസവമൈരയൻ
ദിഗ്ഭ്യോ നിപേതുഃ ഗ്രാവാണഃ ക്ഷേപണൈഃ പ്രഹിതാ ഇവ. 18
ദ്യൌർന്നഷ്ടഭഗണാഭ്രൌഘൈസ്സവിദ്യുത്സ്തനയിത്നുഭിഃ
വർഷദ്ഭിഃ പൂയകേശാസൃഗ്വിൺമൂത്രാസ്ഥീനി ചാസകൃൽ. 19
ഗിരയഃ പ്രത്യദൃശ്യന്ത നാനായുധമുചോഽനഘ!
ദിഗ്വാസസോ യാതുധാന്യഃ ശൂലിന്യോ മുക്തമൂർദ്ധജാഃ 20
ബഹുഭിര്യക്ഷരക്ഷോഭിഃ പത്യശ്വരഥകുഞ്ജരൈഃ
ആതതായിഭിരുൽസൃഷ്ടാ ഹിംസ്രാ വാചോഽതിവൈശസാഃ 21
പ്രാദുഷ്കൃതാനാം മായാനാമാസുരീണാം വിനാശയൽ
സുദർശനാസ്ത്രം ഭഗവാൻ പ്രായുംക്ത ദയിതം ത്രിപാൽ. 22
തദാദിതേസ്സമഭവൽ സഹസാ ഹൃദി വേപഥുഃ
സ്മരന്ത്യാ ഭർത്തുരാദേശം സ്തനാച്ചാസൃക് പ്രസുസ്രുവേ. 23
വിനഷ്ടാസു സ്വമായാസു ഭൂയശ്ചാവ്രജ്യ കേശവം
രുഷോപഗൂഹമാനോഽമും ദദൃശേഽവസ്ഥിതം ബഹിഃ 24
തം മുഷ്ടിഭിർവ്വിനിഘ്നന്തം വജ്രസാരൈരധോക്ഷജഃ
കരേണ കർണ്ണമൂലേഽഹൻ യഥാ ത്വാഷ്ട്രം മരുൽപ്പതി 25

സ ആഹതോ വിശ്വജിതാ ഹ്യവജ്ഞയാ
പരിഭ്രമദ്ഗാത്രഉദസ്തലോചനഃ
വിശീർണ്ണബാഹ്വംഘ്രിശിരോരുഹോഽപത-
ദ്യഥാ നഗേന്ദ്രോ ലുളിതോ നഭസ്വതാ. 26

ക്ഷിതൗ ശയാനം തമകുണ്ഠവർച്ചസം
കരാളദംഷ്ട്രം പരിദഷ്ടദച്ഛദം
അജാദയോ വീക്ഷ്യ ശശംസുരാഗതാ
അഹോ ഇമാം കോ നു ലഭേത സംസ്ഥിതിം. 27

യം യോഗിനോ യോഗസമാധിനാ രഹോ
ധ്യായന്തി ലിംഗാദസതോ മുമുക്ഷയാ
തസ്യൈഷ ദൈത്യർഷഭഃ പദാഹതോ
മുഖം പ്രപശ്യംസ്തനുമുത്സസർജ്ജ ഹ. 28

ചക്രവും കയ്യിൽധരിച്ചുതന്മുന്നിലായ്
നില്ലുമസ്സൂകരഭീകരമൂർത്തിയെ
കണ്ടിട്ടടിമുടി വീണ്ടും നിരീക്ഷിച്ചു
ചുണ്ടുംകടിച്ചമർഷം സഹിക്കാഞ്ഞവൻ 7

ഭീകരദംഷ്ട്രകളോട്ട ദഹിപ്പിക്കു-
മാകെയെന്നുള്ള മട്ടൊന്നു നോക്കീട്ടവൻ
ചാടിയട്ടഹിതിനാൽനിൻകഥകഴി-
ഞ്ഞീട്ടുമെന്നോതിയൂക്കോടൊന്നടിച്ചിതു 8

വാതവേഗത്തിൽ വരുമഗ്ഗദയിടം-
പാദത്തിനാൽ നിഷ്പ്രയാസം തട്ടത്തുടൻ
ക്ഷോണിയിൽ വീഴ്ത്തിനാൻ ശത്രുവുംകാണവേ
ചേണാളുമായജ്ഞസൂകരമൂർത്തിതാൻ 9

"ആയുധം കയ്യിലെടുക്ക,യത്നിക്കുക
നീയാജിയിൽ ജയമാശിച്ചിട്ടന്നവൻ"
എന്നായ്ഹരിചൊൽകെയഗ്ഗദയാന്നവൻ
പിന്നെയുമാഞ്ഞൊന്നടിച്ചലറീടിനാൻ. 10

നേരേവരുമഗ്ഗദയെനോക്കിക്കൊണ്ടു
ധൈര്യസമേതമുറച്ചുനിന്നാവിഭു
മെയ്യിൽത്തൊട്ടന്നരിമ്പുമ്പതിനെ ദ്രുതം
കയ്യടക്കീ ഫണിയെഗ്ഗരുഡൻവിധം. 11

നഷ്ടമായ്പൌരുഷം ഗർവമകന്നാഭ-
യററദൈത്യേന്ദ്രനായായുധം മാധവൻ
ഏകിയെന്നാകിലുമായതങ്ങാമഹാൻ
സ്വീകരിച്ചില്ലഭിമാനം നിമിത്തമായ്. 12

കത്തുംകനൽക്കൊത്ത ശത്രുസംഹാരിയായ്
മെത്തും ത്രിശിഖമാം ശൂലമെടുത്തുടൻ
വിപ്രൻെറനേക്കാഭിചാരപ്രയോക്താവി-
നൊപ്പം ഭഗവാൻെറ നേക്കയച്ചീടിനാൻ 13

ശൂലമതാജസ്സോടാകാശമദ്ധ്യത്തു
ചാലവേ സുപ്രഭ ചിന്നിമിന്നീടവേ
മൂർച്ചയേറും ധാരയാളും സുദർശന-
ത്തുച്ചക്രമാശുവിട്ടീടിനാൻ ശ്രീഹരി
ശൂലം ഗരുഢൻെറ തൂവൽപോൽ ഖണ്ഡിച്ച
വേളയിൽ ക്രോധം മുഴുത്തട്ടത്തക്ഷണം
ശ്രീയാന്ന തദ്വിസ്തൃതോരസ്സിൽ മുഷ്ടിയാ-
ലായവൻ താഡിച്ചലറിമറഞ്ഞിതു 14-15

ആ മുഷ്ടിഘാതം ഹരിയെയിളക്കീല
പൂമാലയാലടിയാനയെയെന്നപോൽ. 16

പിന്നെമായാപ്രയോഗംതുടങ്ങീടിനാ-
നന്നതയോഗമായേശ്വരനോടവൻ
കണ്ടജനങ്ങളെല്ലാവരുമീജഗ-
ത്തന്നിമിഷത്തിൽ നശിക്കുമെന്നോർത്തിതു. 17

ഊററമായ്ക്കാററുവീശീ ദിക്കിലൊക്കെയും
ത്തുററീശിലകൾ കവിണേറുമാതിരി
ധൂളിപൊങ്ങിക്കൂരിരുട്ടായിതെങ്ങുമേ
കോളായിവണ്ണുമസുരൻെറ മായകൾ. 18

മിന്നലൊടൊത്തു തുടന്നു ഗർജ്ജിച്ചിട്ട-
മുന്നതമേഘാളി വിണ്ണിൽ നിരന്നിതു.
താരപ്രഭമങ്ങി മൂത്രമലങ്ങളും
ചോരയുമസ്ഥികൾ രോമസമൂഹവും
ധാരാളമായിത്തുരുതുരെവർഷിച്ചു
നീരദപാളി കട്ടത്തദുർഗ്ഗന്ധവും. 19

നാനാവിധായുധജാലം പ്രയോഗിച്ചു
കാണായി പർവതശ്രേണിയസംഖ്യമായ്
കേശമഴിച്ചിട്ട നഗ്നരായ് ശൂലമാ-
ന്നാശരനാരീജനത്തെയും കണ്ടിതു. 20

ആന,തേർ,കാലാൾപ്പടയെന്നിവയൊത്തു
ഹീനസ്വഭാവരാം യക്ഷരക്ഷസ്സുകൾ
കൂട്ടമായ്വന്നതുകാണായ്രണോത്സാഹ-
മേറുമതിക്രൂരവാക്കുകൾ കേൾക്കയായ്. 21

പ്രത്യക്ഷമാകുമീയാസുരമായതൻ-
വിദ്ധ്വംസനത്തിനു യജ്ഞരൂപൻപരൻ
തൻപ്രേമഭാജനമായിക്കരതാരി-
ലമ്പും സുദർശനത്തെ പ്രയോഗിച്ചിതേ. 22

ഭർത്തൃവാക്കപ്പോൾ ദിതിക്കോർമ്മവന്നഴൽ-
മൂത്തു മുലകളിൽനിന്നുവാർന്നു നിണം. 23

നിഷ്ഫലമായ് നിജമായകളെന്നുക-
ണ്ടപ്പോൾ പിടിച്ചുമാർചേർത്തമർത്തീടിലും
അത്ഭുതമാമ്മാറൊഴിഞ്ഞു തന്മുന്നിലായ്
നിൽപതുകണ്ടാൻ ഭഗവാനെയങ്ങവൻ. 24

വജ്രകഠോരമാംമുഷ്ടി ചുരുട്ടീട്ടു
തർജ്ജനംചെയ്യുമസുരനെയച്യുതൻ
ഇന്ദ്രനാവൃത്രനെയെന്നപോൽ കൈകൊണ്ടു
കർണ്ണമൂലത്തിലേല്പിച്ചൊരു താഡനം. 25

ലോകംജയിച്ച പരൻപുമാൻ ലീലയാ-
യേകുമടിയേററു വട്ടം ചുഴന്നുടൻ
കണ്ണുകൾതള്ളിച്ചു കൈകാൽകൾകേശവും
ചിന്നിച്ചിതറിക്കൊടുങ്കാററടിയേററു
വേരോടുകൂടിമറിയുംമരംപോലെ
പാരിൽ പതിച്ചാൻ ഭയങ്കരനാമവൻ. 26

ഓഷ്ഠംകടിച്ചുപിടിച്ചു ഭയങ്കര-
ദംഷ്ട്രകൾകാട്ടിക്കിടക്കുമദ്ദൈത്യനിൽ
ഉജ്ജ്വലിക്കും മഹാതേജസ്സുജാദ്യരാം
നിർജ്ജരന്മാർകണ്ടു വിസ്മയംപൂണ്ടുടൻ
"പാക്കുകിലാക്കുലഭിച്ചു ട്ടമിത്തരം
ഭാഗ്യ"മെന്നേററം പ്രശംസിച്ചുചൊല്ലിനാർ. 27

സത്തായിടാത്ത ശരീരംവെടിഞ്ഞിടാൻ
നിത്യവും യോഗസമാധിശീലിച്ചിട്ടും
യോഗികൾ ധ്യാനിക്കുമബ്ഭഗവാനുടെ
കൈകാൽകൾകൊണ്ടടികൊണ്ടും തദാനനം
കണ്ടുകൊണ്ടും ശരീരംവെടിയാൻ ഭാഗ്യ-
മുണ്ടായസുരേന്ദ്രനെന്നതെന്തത്ഭുതം! 28

ഏതൌ തൌ പാർഷദാവസ്യ ശാപാദ്യാതാവസദ്ഗതിം
പുനഃ കതിപയൈഃ സ്ഥാനം പ്രപത്സ്യേതേ ഹ ജന്മഭിഃ 29

ദേവാ ഊചുഃ

നമോ നമസ്തേഽഖിലയജ്ഞതന്തവേ
സ്ഥിതൌ ഗൃഹീതാമലസത്ത്വമൂർത്തയേ
ദിഷ്ട്യാ ഹതേഽയം ജഗതാമരുന്തുദ-
സ്ത്വത്പാദഭക്ത്യാ വയമീശ നിർവൃതാഃ 30

മൈത്രേയ ഉവാച

ഏവം ഹിരണ്യാക്ഷമസഹ്യവിക്രമം
സ സാദയിത്വാ ഹരിരാദിസൂകരഃ
ജഗാമ ലോകം സ്വമഖണ്ഡിതോത്സവം
സമീഡിതഃ പുഷ്കരവിഷ്ടരാദിഭിഃ 31

മയാ യഥാനൂക്തമവാദി തേ ഹരേഃ
കൃതാവതാരസ്യ സുമിത്ര ചേഷ്ടിതം
യഥാ ഹിരണ്യാക്ഷ ഉദാരവിക്രമോ
മഹാമൃധേ ക്രീഡനവന്നിരാകൃതഃ 32

സൂത ഉവാച

ഇതി കൌഷാരവാഖ്യാതാമാശ്രുത്യ ഭവൽകഥാം
ക്ഷത്താഽഽനന്ദം പരം ലേഭേ മഹാഭാഗവതോ ദ്വിജ. 33
അന്യേഷാം പുണ്യശ്ലോകാനാം ഉദ്ദാമയശസാം സതാം
ഉപശ്രുത്യ ഭവേന്മോദഃ ശ്രീവത്സാങ്കസ്യ കിം പുനഃ 34
യോ ഗജേന്ദ്രം ഝഷഗ്രസ്തം ധ്യായന്തം ചരണാംബുജം
ക്രോശന്തീനാം കരേണൂനാം കൃച്ഛ്റതോഽമോചയദ് ദ്രുതം. 35
തം സുഖാരാദ്ധ്യമൃജുഭിരനന്യശരണൈർന്നൃഭിഃ
കൃതജ്ഞഃ കോ ന സേവേത ദുരാരാദ്ധ്യമസാധുഭിഃ 36

യോ വൈ ഹിരണ്യാക്ഷവധം മഹാത്ഭുതം
വിക്രീഡിതം കാരണസൂകരാത്മനഃ
ശൃണോതി ഗായത്യനുമോദതേഽഞ്ജസാ
വിമുച്യതേ ബ്രഹ്മവധാദപി ദ്വിജാഃ 37

ഏതന്മഹാപുണ്യമലം പവിത്രം
ധന്യം യശസ്യം പദമായുരാശിഷാം
പ്രാണേന്ദ്രിയാണാം യുധി ശൌര്യവർദ്ധനം
നാരായണോഽന്തേ ഗതിരംഗ ശൃണ്വതാം. 38

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ഹിരണ്യാക്ഷവധോ നാമൈകോനവിംശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 1964    തൃതീയസ്കന്ധേ ശ്ലോകാഃ 763

---

# വിംശതിതമോഽധ്യായഃ

ശൌനക ഉവാച

മഹീം പ്രതിഷ്ഠാമധ്യസ്യ സൌതേ സ്വായംഭുവോ മനുഃ
കാന്യന്വതിഷ്ഠദ്ദ്വാരാണി മാർഗ്ഗായാവരജന്മനാം 1
ക്ഷത്താ മഹാഭാഗവതഃ കൃഷ്ണസ്യൈകാന്തികഃ സുഹൃത്
യസ്തത്യാജാഗ്രജം കൃഷ്ണേ സാപത്യമഘവാനിതി. 2
ദ്വൈപായനാദനവരോ മഹിത്വേ തസ്യ ദേഹജഃ
സർവ്വാത്മനാ ശ്രിതഃ കൃഷ്ണം തത്പരാംശ്ചാപ്യനുവ്രതഃ 3
കിമന്വപൃച്ഛന്മൈത്രേയം വിരജാസ്തീർത്ഥസേവയാ
ഉപഗമ്യ കുശാവർത്ത ആസീനം തത്ത്വവിത്തമം. 4
തയോസ്സംവദതോസ്സൂത പ്രവൃത്താ ഹ്യമലാഃ കഥാഃ
ആപോ ഗാംഗാ ഇവാഘഘ്നീർഹരേഃ പാദാംബുജാശ്രയാഃ 5
താ നഃ കീർത്തയ ഭദ്രം തേ കീർത്തന്യോദാരകർമ്മണഃ
രസജ്ഞഃ കോ നു തൃപ്യേത ഹരിലീലാമൃതം പിബൻ. 6

ഈ ഹിരണ്യാക്ഷൻ, ഹിരണ്യകശിപുവും
ശ്രീഹരിഭൃത്യർ ജയവിജയാഖ്യർ താൻ
ബ്രാഹ്മണശാപത്തിനാൽ നീചയോനിയിൽ
ജന്മമാർന്നാർ, ചിലജന്മങ്ങളാലിനി
വീണ്ടും പഴയപോൽ വൈകുണ്ഠ സന്നിധി-
യാണ്ടുതൽസേവനകൃത്യത്തിലേപ്പെട്ടും. 29

ദേവന്മാർ പറഞ്ഞു

ലോകാവനത്തിനു യജ്ഞാകൃതിയായി
യാഗത്തിനാകെ നിദാനവുമായിട്ടും
മംഗലമൂർത്തേ! മുകുന്ദാ! ഭവാനെയീ-
ഞങ്ങൾനമസ്കരിക്കുന്നിതു പിന്നെയും
ത്രൈലോക്യമർമ്മവിച്ഛേദിയാം ദൈത്യനെ-
ക്കാലപുരിക്കങ്ങയച്ച ദിഷ്ടത്തിനാൽ
ഞങ്ങൾ ഭവാനെബ് ഭജിച്ചതുമൂലമാ-
യിങ്ങനെ ദുഃഖമൊഴിച്ചതുളീ സുഖം. 30

മൈത്രേയൻ പറഞ്ഞു

ഇത്ഥമസഹ്യപരാക്രമിയാകുമാ-
ദൈത്യനെക്കൊന്നാദിസൂകരമാം ഹരി
ശാശ്വതാനന്ദോത്സവ പൂർണ്ണമാം നിജ-
വേശ്മം ഗമിച്ചാൻ സ്തുതിച്ചാരജാദികൾ. 31
ബന്ധോ! വിദുരാ! വരാഹാവതാരത്തെ-
യേന്തിയതെന്തിനാണച്യുതനെന്നതും
തുങ്ഗബലവീര്യനാം ഹിരണ്യാക്ഷനെ-
യെങ്ങിനെകൊന്നുകളിപ്പാവമട്ടതും
മാമകദേശികനെന്നോടുചൊല്ലിയോ-
രാമട്ടു ഞാൻ ഭവാനോടും കഥിച്ചിതേ. 32

സൂതൻ പറഞ്ഞു

ഇത്തരം മൈത്രേയമാമുനി ചൊല്ലിയ
ദൈത്യാരിദേവചരിതം ശ്രവിക്കയാൽ
ഭക്തനാംക്ഷത്താവിനാനന്ദമേററവും
വർദ്ധിച്ചുവന്നിതു ശൗനകമാമുനേ! 33
കീർത്തിമാന്മാരാമിതരസത്തുക്കൾ തൻ-
വാർത്തയിലും പരിതോഷമാർന്നീടുകിൽ
ശ്രീവത്സലാഞ്ഛനസൽക്കഥ കേൾക്കവേ-
യേവനാനന്ദനിമഗ്നനായ്ത്തീർന്നിടാ? 34
കാലിൽ മുതലകടിച്ചുപിടിച്ചതി-
വേലം ഭയാർന്നുഴലും കരീന്ദ്രനെ
ചുററും കരഞ്ഞു കരിണികൾ നില്ക്കവേ
തെററെന്നഴലൊഴിച്ചാര രക്ഷിച്ചുവോ? 35
കള്ളമുള്ളത്തിലെഴാതെയനന്യാശ്രയ-
മില്ലാത്തസജ്ജനങ്ങൾക്കു സംസേവ്യനായ്
ദുഷ്ടജനങ്ങൾക്കനാരാദ്ധ്യനായിട്ടും
വിഷ്ടപനാഥനാമാവിഷ്ണുദേവനെ
നേരേകൃതജ്ഞനാമേതൊരുപൂരുഷ-
നാരാധനംചെയ്തിടാതെയിരുന്നിടും? 36
പന്നിയായിദ്ധരയുദ്ധരിച്ചീടുവാൻ
വന്നവതാരമെടുത്ത ഭഗവാന്റെ
മോഹനലീലാവിശിഷ്ടം ഹിരണ്യാക്ഷ-
സംഹാരവൃത്തം ശ്രവിക്കയോ ചൊൽകയോ
നന്മട്ടു മാനിക്കയോ ചെയ്യുമവനുടൻ
ബ്രഹ്മഹത്യാപാപനിർമ്മുക്തനായിടും. 37
പുണ്യസംവർദ്ധകമായിപ്പവിത്രമായ്
ധന്യമായ് സൽകീർത്തിദായകമായ്പരം
ആയുസ്സുമാശിസ്സുകളുമേകുന്നതാ-
യാജിയിൽ പ്രാണേന്ദ്രിയശൗര്യമേററിടും
ഇച്ചരിതം ശ്രവിക്കുന്നവർക്കന്ത്യത്തി-
ലച്യുതദേവനിൽത്തന്നെലയിച്ചിടാം. 38

## അദ്ധ്യായം 20

ശൗനകൻ പറഞ്ഞു

സൂതാ! മതിമൻ! നിവാസോചിതമായ
ഭൂതലമേവംലഭിച്ചതിൻശേഷവും
സ്വായംഭുവമനു മേലിൽ ജനിക്കേണ്ട-
തായിട്ടും ജീവിജാലത്തെയശേഷവും
ജാതമാക്കീടുവാനായനുവർത്തിച്ച-
തേതുപായങ്ങളാണെന്നു ചൊല്ലീടുക? 1
ഭാഗവതോത്തമനായ് മധുവൈരിത-
ന്നൈകാന്തികസുഹൃത്തായി മഹിമയിൽ
വ്യാസസമാനനായ്ത്തത് ബീജജാതനായ്
കേശവനെത്താൻ ശ്രയിക്കുന്നവനുമായ്
തീർത്ഥസംസേവനംകൊണ്ടു രജോഗുണ-
മത്രയുംപോക്കിത്തെളിഞ്ഞ വിശുദ്ധനാം
ക്ഷത്താവു ഗംഗ തരംഗിണിദ്വാരത്തി-
ലാസ്ഥിതനായ്ത്തത്ഭവിത്തമനായിട്ടും
മൈത്രേയമാമുനിയോടുചോദിച്ചതു-
മുത്തരമമ്മഹാൻചൊന്നതുമായ്ത്തന്നെ
പ്രസ്തുതകാര്യവും കേൾപ്പിക്കണമത്ര-
ശുദ്ധമാകാ മററുരീതിയിലോതിയാൽ.
ക്ഷത്താവിനെപ്പോൽപ്പരിശുദ്ധനായൊരു
ദൈത്യാരിഭക്തനില്ലെന്നതുനിർണ്ണയം
ആദരിച്ചില്ല ഭഗവദ്വചസ്സെന്ന
ഹേതുവാൽജ്യേഷ്ഠധൃതരാഷ്ട്രഭൂപനെ
മക്കളോടൊത്തുപേക്ഷിച്ചുനാടുംവിട്ടു
പോയ്ക്കളഞ്ഞല്ലോ വിദുരൻമഹാശയൻ
സംപൂജ്യരാമിവർതമ്മിലുണ്ടായുള്ള
സംഭാഷണങ്ങളിൽ ഗംഗാംബുപോലെവേ
നിർമ്മലമാകും ഹരിചരിതാമൃതം
ചെമ്മേപ്രവഹിച്ചുകാണും. മാസ്വാദ്യമാം
അമ്മാതിരിക്കഥ കേൾപ്പതിലെന്നിയേ-
[1] യുന്മുഖമാകയില്ല [2] സ്മാദൃശമനം
അക്കൃഷ്ണലീലാമൃതത്തിലലംമതി-
യാക്കുംഭവിക്കാ, ഭവാനു സൻമംഗലം. 2-6

1 അഭിമുഖീകരിക്കുക 2 ഞങ്ങളെപ്പോലെയുള്ളവരുടെ മനസ്സ്

ഏവമുഗ്രശ്രവാഃ പൃഷ്ട ഋഷിഭിർനൈമിഷായനൈഃ
ഭഗവത്യർപ്പിതാദ്ധ്യാത്മസ്താനാഹ ശ്രൂയതാമിതി. 7

ഹരേർദ്ധൃതക്രോഡതനോഃ സ്വമായയാ
നിശമ്യ ഗോരുദ്ധരണം രസാതലാൽ
ലീലാം ഹിരണ്യാക്ഷമവജ്ഞയാ ഹതം
സംജാതഹർഷോ മുനിമാഹ ഭാരതഃ 8

പ്രജാപതിപതിഃ സൃഷ്ട്വാ പ്രജാസർഗ്ഗേ പ്രജാപതീൻ
കിമാരഭത മേ ബ്രഹ്മൻ പ്രബ്രൂഹ്യവ്യക്തമാർഗ്ഗവിൽ. 9

യേ മരീച്യാദയോ വിപ്രാ യസ്തു സ്വായംഭുവോ മനുഃ
തേ വൈ ബ്രഹ്മണ ആദേശാൽ കഥമേതദഭാവയൻ. 10

സദ്വിതീയാഃ കിമസൃജൻ സ്വതന്ത്രാ ഉത കർമ്മസു
ആഹോസ്വിൽ സംഹതാസ്സർവ്വ ഇദം സ്മ സമകല്പയൻ. 11

മൈത്രേയ ഉവാച

ദൈവേന ദുർവ്വിതർക്ക്യേണ പരേണാനിമിഷേണ ച
ജാതക്ഷോഭാൽ ഭഗവതോ മഹാനാസീദ്ഗുണത്രയാൽ. 12

രജഃപ്രധാനാന്മഹതസ്ത്രിലിംഗോ ദൈവചോദിതാൽ
ജാതസ്സസർജ്ജ ഭൂതാദിർവിയദാദീനി പഞ്ചശഃ 13

താനി ചൈകൈകശഃ സ്രഷ്ടുമസമർത്ഥാനി ഭൌതികം
സംഹത്യ ദൈവയോഗേന ഹൈമമണ്ഡമവാസൃജൻ. 14

സോഽശയിഷ്ടാബ്ധിസലിലേ ആണ്ഡകോശോ നിരാത്മകഃ
സാഗ്രം വൈ വർഷസാഹസ്രമന്വവാത്സീത്തമീശ്വരഃ 15

തസ്യ നാഭേരഭൂൽ പത്മം സഹസ്രാർക്കോരുദീധിതി
സർവ്വജീവനികായൌകോ യത്ര സ്വയമഭൂൽ സ്വരാട്. 16

സോഽനുവിഷ്ടോ ഭഗവതാ യശ്ശേതേ സലിലാശയേ
ലോകസംസ്ഥാം യഥാപൂർവ്വം നിർമ്മമേ സംസ്ഥയാ സ്വയാ. 17

സസർജ്ജച്ഛായയാഽവിദ്യാം പഞ്ചപർവ്വാണമഗ്രതഃ
താമിസ്രമന്ധതാമിസ്രം തമോ മോഹോ മഹാതമഃ 18

വിസസർജ്ജാത്മനഃ കായം നാഽഭിനന്ദംസ്തമോമയം
ജഗൃഹുര്യക്ഷരക്ഷാംസി രാത്രിം ക്ഷുത്തൃട്സമുത്ഭവാം. 19

ക്ഷുത്തൃഡ്ഭ്യാമുപസൃഷ്ടാസ്തേ തം ജഗ്ദ്ധുമഭിദ്രുവുഃ
മാ രക്ഷതൈനം ജക്ഷദ്ധ്വമിത്യൂചുഃ ക്ഷുത്തൃഡർദ്ദിതാഃ 20

ദേവസ്താനാഹ സംവിഗ്നോ മാ മാം ജക്ഷത രക്ഷത
അഹോ മേ യക്ഷരക്ഷാംസി പ്രജാ യൂയം ബഭൂവിഥ. 21

ദേവതാഃ പ്രഭയാ യാ യാ ദീവ്യൻ പ്രമുഖതോഽസൃജൽ
തേ അഹാർഷുർദ്ദേവയന്തോ വിസൃഷ്ടാം താം പ്രഭാമഹഃ 22

ദേവോഽദേവാഞ്ജഘനതഃ സൃജതി സ്മാതിലോലുപാൻ
ത ഏനം ലോലുപതയാ മൈഥുനായാഭിപേദിരേ. 23

തതോ ഹസൻ സ ഭഗവാനസുരൈർന്നിരപത്രപൈഃ
അന്വീയമാനസ്തരസാ ക്രുദ്ധോ ഭീതഃ പരാപതൽ. 24

സ ഉപവ്രജ്യ വരദം പ്രപന്നാർത്തിഹരം ഹരിം
അനുഗ്രഹായ ഭക്താനാമനുരൂപാത്മദർശനം. 25

പാഹി മാം പരമാത്മംസ്തേ പ്രേഷണേനാസൃജം പ്രജാഃ
താ ഇമാ യഭിതും പാപാ ഉപാക്രാമന്തി മാം പ്രഭോ! 26

ത്വമേകഃ കില ലോകാനാം ക്ലിഷ്ടാനാം ക്ലേശനാശനഃ
ത്വമേകഃ ക്ലേശദസ്തേഷാമനാസന്നപദാം തവ. 27

ഇപ്രകാരം നൈമിശാരണ്യവാസികൾ
വിപ്രമുനികൾ തൻ വാക്കുകൾ കേൾക്കയാൽ
പൌരാണികനെന്ന പേരെഴും സൂതനാ-
നാരായണനിൽ മനംവച്ചുചൊല്ലിനാൻ. 7
ദൈത്യാരി, മായാവരാഹരൂപംധരി-
ച്ചെത്തി രസാതലംതന്നിൽ നിന്നശ്രമം
പൃഥ്വിയെയുദ്ധരിച്ചെന്നും ഹിരണ്യാക്ഷ-
ദൈത്യനെക്കൊന്നെന്നുമുള്ളതാംലീലകൾ
കേട്ടതിതുഷ്ടനായ് മൈത്രേയമാമുനി-
ശ്രേഷ്ഠനോടായതുൾ ചെയ്തിതു കൌരവൻ. 8
ഇപ്രപഞ്ചം രചിച്ചീടാൻ പ്രജേശരെ-
യുദ്ഭവിപ്പിച്ചതിൽപിന്നെപ്പിതാമഹൻ
അവ്യക്തമാർഗ്ഗവിത്തായ് ഹരിപൂജനം
നിർവഹിച്ചുള്ളതുമേതു വിധത്തിലാം. 9
ചൊൽക്കൊള്ളുമമ്മരീച്യാദ്യരും വിപ്രരും
വിഖ്യാതനായിടും സ്വായംഭുവാഖ്യനും
നാലാനനാജ്ഞാനുസാരം ജഗത്തിന-
ക്കാലമഭിവൃദ്ധിചേർത്തതുമെങ്ങിനെ? 10
ഭാര്യമാരേ വരിച്ചിട്ടോ? പ്രജാപതി-
മാരവർസങ്കല്പശക്തിനിമിത്തമോ?
തീർത്തുജഗ,ത്തൊത്തുകൂടിയാലോചിച്ചോ?
പേർത്തുംസ്വതന്ത്രപ്രവർത്തനംമൂലമോ? 11

മൈത്രേയൻ പറഞ്ഞു

സർവ്വേശ്വരൻ നിർന്നിമേഷനായ് മായയി-
ലാവസിച്ചീടിനപോതിൽഗ്ഗുണത്രയം
ക്ഷോഭിച്ചതിൻ സമാഹാരത്തിൽനിന്നുടൻ
ഹേഭാരതാ! മഹത്തത്ത്വമുണ്ടായിതു. 12
കാലസ്വരൂപൻ ഭഗവാന്റെ ചോദന-
മൂലം രജോഗ്ഗുണമേറിയിരുന്നതാം
അമ്മഹത്തത്ത്വത്തിൽനിന്നും ഗ്ഗുണത്രയ-
സമ്മിളിതമഹംതത്ത്വവും ജാതമായ്
പിന്നതിൽനിന്നുമാകാശാദിയാം ഭൂത-
വൃന്ദവും ശബ്ദാദിയാം വിഷയങ്ങളും
ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളു-
മൂനമെന്യേയഞ്ചുവീതംഭവിച്ചിതു. 13
ഭൂതങ്ങളഞ്ചിലോരോന്നിനും താൻസ്വയം
ഭൗതികസൃഷ്ടിക്കു ശക്തിയില്ലായ്കയാൽ
ദൈവയോഗത്തിനാൽ യോജിച്ചവതീർത്തു
സൗവർണ്ണസുപ്രഭമണ്ഡമൊന്നക്ഷണം. 14
അണ്ഡമതായിരംവർഷം പ്രളയാംബു-
തന്നിലചേതനമായ് താൻ കിടന്നിതേ
പിന്നെയപ്പൊന്മയാണ്ഡത്തിൽക്കടന്നീശ-
നെന്നതിനാൽവന്നു നാരായണാഖ്യയും. 15
നാരായണനുടെ നാഭിയിൽനിന്നുടൻ
സൂര്യസഹസ്രസമാനദ്യുതിയൊടും
ജീവസമൂഹനികേതമാംതാമര-
പ്പൂവൊന്നുളവായതിൽ ജനിച്ചാനജൻ. 16
പിന്നെജ്ജലശായിദേവൻ, പിതാമഹൻ
തന്നുടെയുള്ളിൽക്കടന്നു വസിച്ചിതു
ഓർമ്മിച്ചജൻപൂർവ്വകല്പസൃഷ്ടിക്രമ-
മമ്മട്ടുസൃഷ്ടിച്ചു ലോകമശേഷവും. 17
താമിസ്രമന്ധതാമിസ്രം തമസ്സതു-
മാമട്ടുമോഹംമഹാമോഹമിങ്ങനെ,
സന്ധിയഞ്ചാളമവിദ്യയെയാദ്യമായ്
തൻതനുച്ഛായയാൽ നിർമ്മിച്ചുനാന്മുഖൻ. 18
അന്ധകാരസ്വരൂപത്തെയാർന്നുള്ളതാം
സ്വന്തവപുസ്സിലവജ്ഞതോന്നീട്ടജൻ
തള്ളവേക്ഷുത്പിപാസാദിയുദിപ്പതാ-
യുള്ളിൻ സ്വരൂപമായിത്തമോരൂപമാം
ആ ശരീരത്തിനെ യക്ഷരക്ഷസ്സുക-
ളാശനുസാരമുടൻ സ്വീകരിച്ചിതു. 19
ക്ഷുത്തുംതൃഷയും വളർന്നവർ പാഞ്ഞടു-
ത്തെത്തിയജനെയശിപ്പതിനായ് ദ്രുതം
രക്ഷിച്ചിടേണ്ട, ഭക്ഷിപ്പിനിവനെയെ-
ന്നക്ഷമരായി മുറവിളികൂട്ടിനാർ. 20
ഭക്ഷിക്കരുതെന്നെനിങ്ങളിപ്പോൾയക്ഷ-
രക്ഷസ്സുകളേയിവൻ പിതാവല്ലയോ
രക്ഷിക്കിനെന്നുപേടിച്ചു വിറച്ചുകൊ-
ണ്ടക്ഷണംബ്രഹ്മാവവരോടിരന്നിതേ. 21
പിന്നീട്ടു സത്വഗുണാഭനായ് ദേവതാ-
വൃന്ദത്തെമുഖ്യമായ് സൃഷ്ടിച്ചുനാന്മുഖൻ
സ്രഷ്ടാവുതള്ളിയ തേജോമയം തനു
തുഷ്ട്യാപകലായ്ഗ്രഹിച്ചു കളിച്ചവർ. 22
സ്ത്രീവിഷയാസക്തരാകുമസുരരെ
ദേവൻ ജഘനത്തിൽനിന്നുരചിച്ചിതു
ജൃംഭിതകാമരായ് മുൻപേയജന്റെനേ-
ർക്കുമ്പോട്ടുസംഭോഗമാളാനടുത്തിതു. 23
വാണീവരനതുകണ്ടു ചിരിച്ചുപോയ്
നാണംവെടിഞ്ഞു ബലാൽക്കാരമായവർ
പിന്നാലെവീണ്ടും വരുന്നതിൽ കോപിച്ചു
പിന്നെബ്ഭയപ്പെട്ടുമണ്ടിത്തുടങ്ങിനാൻ. 24
ഓടിയണച്ചജൻ ചെന്നഭയാർത്ഥികൾ-
ക്കാടലശേഷമകററുവാൻ സക്തനായ്
ധ്യാനിച്ചിടുന്ന വടിവിൽ വെളിപ്പെടും
ശ്രീനിവാസൻ ഭഗവാനൊടർത്ഥിച്ചിതു 25
പാലിക്കണം പരമാത്മൻ! ഭവദാജ്ഞ-
മൂലമീലോകംചമച്ചിതുഞാൻ പ്രഭോ!
പാപികളാമിവർ മൈഥുനത്തിനുമാം
പ്രാപിക്കുവാനായ് വരുന്നു രക്ഷിക്കുക. 26
നന്മേവാർതുമ്പുംതുലച്ചുരക്ഷിച്ചിട്ടും
തമ്പുരാൻ നിന്തിരുമേനിയേകൻദൃഢം
നിൻപദംകുമ്പിടാത്തോർക്കഴലേററിയി-
ട്ടമ്പരപ്പിപ്പതുമങ്ങുതാനല്ലയോ? 27

സോഽവധാര്യാസ്യ കാർപ്പണ്യം വിവിക്താദ്ധ്യാത്മദർശനഃ
വിമുഞ്ചാത്മതനും ഘോരാമിത്യുക്തോ വിമുമോച ഹ. 28

താം കണച്ചരണാംഭോജാം മദവിഹ്വലലോചനാം
കാഞ്ചീകലാപവിലസദ്ദുകൂലച്ഛന്നരോധസം 29

അന്യോന്യശ്ലേഷയോത്തുംഗനിരന്തരപയോധരാം
സുനാസാം സുദതീജാം സ്നിഗ്ദ്ധഹാസലീലാവലോകനാം 30

ഗൂഹന്തീം വ്രീഡയാഽഽത്മാനം നീലാളകവരൂഥിനീം
ഉപലഭ്യാസുരാ ധർമ്മ! സർവ്വേ സമ്മുമുഹുഃ സ്ത്രിയം. 31

അഹോ രൂപമഹോ ധൈര്യമഹോ അസ്യാ നവം വയഃ
മദ്ധ്യേ കാമയമാനാനാമകാമേവ വിസർപ്പതി. 32

വിതർക്കയന്തോ ബഹുധാ താം സന്ധ്യാം പ്രമദാകൃതിം
അഭിസംഭാവ്യ വിശ്രംഭാൽ പര്യപൃച്ഛൻ കുമേധസഃ 33

കാസി കസ്യാസി രംഭോരു കോ വാർത്ഥസ്തേഽത്ര ഭാമിനി
രൂപദ്രവിണപണ്യേന ദുർഭഗാന്നോ വിബാധസേ. 34

യാ വാ കാചിത്ത്വമബലേ ദിഷ്ട്യാ സന്ദർശനം തവ
ഉത്സുനോഷീക്ഷമാണാനാം കന്ദുകക്രീഡയാ മനഃ 35

നൈകത്ര തേ ജയതി ശാലിനി പാദപത്മം
ഘ്നന്ത്യാ മുഹുഃ കരതലേന പതൽപതംഗം
മദ്ധ്യം വിഷീദതി ബൃഹൽസ്തനഭാരഭീതം
ശാന്തേവ ദൃഷ്ടിരമലാ സുശിഖാസമൂഹഃ 36

ഇതി സായന്തനീം സന്ധ്യാമസുരാഃ പ്രമദായതീം
പ്രലോഭയന്തീം ജഗൃഹുർമ്മത്വാ മൂഢധിയഃ സ്ത്രിയം. 37

പ്രഹസ്യ ഭാവഗംഭീരം ജിഘ്രന്ത്യാത്മാനമാത്മനാ
കാന്ത്യാ സസർജ്ജ ഭഗവാൻ ഗന്ധർവ്വാപ്സരസാം ഗണാൻ. 38

വിസസർജ്ജ തനും താം വൈ ജ്യോൽസ്നാം കാന്തിമതീം പ്രിയാം
ത ഏവ ചാദദുഃ പ്രീത്യാ വിശ്വാവസുപുരോഗമാഃ 39

സൃഷ്ട്വാ ഭൂതപിശാചാംശ്ച ഭഗവാനാത്മതന്ദ്രിണാ
ദിഗ്വാസസോ മുക്തകേശാൻ വീക്ഷ്യ ചാമീലയദ്ദൃശൌ. 40

ജഗൃഹുസ്തദ്വിസൃഷ്ടാം താം ജൃംഭണാഖ്യാം തനും പ്രഭോഃ
നിദ്രാമിന്ദ്രിയവിക്ലേദോ യയാ ഭൂതേഷു ദൃശ്യതേ. 41

യേനോച്ഛിഷ്ടാൻ ധർഷയന്തി തമുന്മാദം പ്രചക്ഷതേ. 42

ഊർജ്ജസ്വന്തം മന്യമാന ആത്മാനം ഭഗവാനജഃ
സാദ്ധ്യാൻ ഗണാൻ പിതൃഗണാൻ പരോക്ഷേണാസൃജൽ പ്രഭുഃ

ത ആത്മസർഗ്ഗം തം കായം പിതരഃ പ്രതിപേദിരേ
സാദ്ധ്യേഭ്യശ്ച പിതൃഭ്യശ്ച കവയോ യദ്വിതന്വതേ. 44

സിദ്ധാൻ വിദ്യാധരാംശ്ചൈവ തിരോധാനേന സോഽസൃജൽ
തേഭ്യോഽദദാത്തമാത്മാനമന്തർദ്ധാനാഖ്യമത്ഭുതം. 45

സ കിന്നരാൻ കിംപുരുഷാൻ പ്രത്യാത്മ്യേനാസൃജൽ പ്രഭുഃ
മാനയന്നാത്മനാഽഽത്മാനമാത്മാഭാസം വിലോകയൻ. 46

തേ തു തജ്ജഗൃഹു രൂപം ത്യക്തം യൽ പരമേഷ്ഠിനാ
മിഥുനീഭൂയ ഗായന്തസ്തമേവോഷസി കർമ്മഭിഃ 47

ദേഹേന വൈ ഭോഗവതാ ശയാനോ ബഹു ചിന്തയാ
സർഗ്ഗേഽനുപചിതേ ക്രോധാദുത്സസർജ്ജ ഹ തദ്വപുഃ 48

പാരംപരഹൃദയജ്ഞനാമപ്പര-
നൂരുഷൻ ധാതൃദീനാവസ്ഥപാർത്തുടൻ
തള്ളുക രാജസമുഖ്യമിമ്മെയ്യെന്നു
ചൊല്ലിയതുകേട്ടജൻ ത്യജിച്ചാനുടൽ. 28
പാദാബ്ജശോഭിയാം പാദസരങ്ങൾതൻ-
നാദംകലർന്ന മദാലസനേത്രയായ്
കാഞ്ചീകലാപാഞ്ചിതയായ് മൃദുവസ-
നാഞ്ചലാച്ഛന്നഘനജഘനാഢ്യയായ് 29
ഉന്നതമായൊത്തുയർന്നു തിങ്ങും കുച-
ദ്വന്ദ്വമിയന്നു സ്തനാസാലസിതയായ്
ചേലൊത്തപല്ലുകൾ പുഞ്ചിരിപ്പാലൊളി
ലീലാവലോകനമെന്നിവയോജിച്ചു. 30
നീലാളകനിരയോടുംലസിപ്പോരു
ലോലാംഗിയെയങ്ങുകാൺകയാലക്ഷണം
സമ്മോഹമാർന്നാരസുരരശേഷവും
ധർമ്മദേവൻജന്മമാർന്നമഹാമതേ! 31
"അദ്ഭുതമാണിവൾക്കുള്ള സൗന്ദര്യമ-
ത്യദ്ഭുതംതന്നെയിവളുടെ ധൈര്യവും
പ്രായവും കൊള്ളാമിവളിൽഭ്രമിച്ചെഴ-
മീയുള്ള വരിലകാമയെന്നുള്ളപോൽ
നമ്മൾക്കിടയിലങ്ങോട്ടുമിങ്ങോട്ടുമി-
പ്പെണ്മണി ലാത്തുന്നു ക്ലേശാതെലശവും 32
സ്ത്രീരൂപമാളുമസ്സന്ധ്യ വശത്തിലായ്-
ത്തീരുമവക്കെന്ന വിശ്വാസമോട്ടുടൻ
അക്കെട്ടബുദ്ധികൾ തമ്മിലാലോചിച്ചു
സൽക്കാരപൂർവ്വം കുശലങ്ങളോതിനാർ 33
രംഭോരു! നീയേതുജാതിയിൽപ്പെട്ടവൾ?
നിൻപിതാവാരിഹ വന്നതുമെന്തിനായ്?
ഉത്തമേ! നീയീവിലപെറും സൌന്ദര്യ-
വസ്തുദരിദ്രരായീടുമീഞങ്ങളെ
കാണിച്ചു കാമംവളർത്തിവലയ്ക്കുന്നി-
തേണാക്ഷിമാർ കുലമൌലിമുക്താമണേ! 34
ആരാകിലും നിൻെറ സന്ദർശനം ഭാഗ്യ-
പൂരത്തിനാലിവർക്കിന്നൊത്തു സുന്ദരീ!
ഞങ്ങളുടേമനം നീ കളിപ്പന്തുപോ-
ലങ്ങോട്ടുമിങ്ങോട്ടുമിട്ടുതട്ടുന്നിതേ 35
പൊങ്ങിവീഴും പന്തുവീണ്ടുമടിക്കുവാ-
നങ്ങിളക്കീടുന്ന നിൻപാദപങ്കജം
നാനാമനോജ്ഞഗതിവിലാസങ്ങളെ-
ക്കാണിപ്പതിൽപ്പരമുത്കൃഷ്ടമോമനേ!
പീനസ്തനഭരം താങ്ങാൻകഴിയാതെ
ദീനസ്ഥിതിയിലായ് നിൻെറമദ്ധ്യസ്ഥലം
നിർമ്മലം നിന്മിഴി ശാന്ത്യാസ്പദവുമായ്-
ക്കാൺമൂ തവ കേശഭംഗിയും നിസ്തുലം 36
ഇങ്ങിനെ കാമവികാരമേററീടവേ.
രംഗനാരതമായ് സായന്തനസന്ധ്യ-
മിന്നവേ മൂഢരസുരർവെറുമൊരു
തന്വംഗിയെന്നോർത്തവളെപ്പിടിച്ചിതേ. 37
ഭാവഗംഭീരയായ് പൊട്ടിച്ചിരിച്ചവൾ
പൂവൽമെയ്താനേമണത്തു മറഞ്ഞിതു
പിന്നെപ്പിതാമഹനപ്സരോഗന്ധർവ്വ
വൃന്ദത്തിനെക്കാന്തികൊണ്ടുസൃഷ്ടിച്ചിതു. 38
കാന്തിസ്വരൂപമാമാപ്രിയദേഹവും
സന്ത്യജിച്ചാനുടൻതന്നെ ചതുർമ്മുഖൻ
ആ ശോഭ ചന്ദ്രികയായ്ത്തീർന്നതിനെയു-
വിശ്വാവസുമുഖർ ഗന്ധർവ്വരാർന്നിതേ. 39
ധാതാവുപിന്നീടലസഭാവംകൊണ്ടു
ഭൂതപിശാചുക്കളെ രചിച്ചീടിനാൻ
അക്കൂട്ടർനഗ്നരായ് കേശമഴിച്ചിട്ടു
നിൽക്കുന്നതായ്ക്കണ്ടു കണ്ണടച്ചാനവൻ. 40
ആലസ്യരൂപമാമത്തനുവും തള്ളി
നാലാസ്യ, നായതാർന്നാർ പിശാചാദികൾ
നിദ്രയായ ട്ടതുതീർന്നു ജന്തുക്കളി-
[1]ലിന്ദ്രിയസാദമതാണു കാണുന്നതും. 41
ഏതുദോഷത്താൽ വയറിളക്കം ഛർദ്ദി-
യാദിയാൽ ജീവികൾ പീഡിതരാകവേ
ഭൂതപിശാചുക്കൾ ബാധിച്ചിടുന്നപോ
ആ ദോഷമുന്മാദമെന്നായ് പ്രകീർത്തിതം 42
ഐശ്വര്യസമ്പൂർണ്ണനായ് പ്രഭുവാമജൻ
ദൃശ്യമല്ലാത്തരൂപത്തൊടാത്മാവിനെ
അത്യന്തശക്തനായ് ഭാവിച്ചുനിർമ്മിച്ചു
സാദ്ധ്യസംഘത്തെപ്പിതൃസമൂഹത്തെയും 43
ആത്മജന്മത്തിനു കാരണമായിട്ടു-
മാത്മഭൂവിൻ ഭാവരൂപമാമത്തനു
അംഗീകരിച്ചു പിതൃക്കളും സാദ്ധ്യരു-
മിങ്ങവർക്കായനുഷ്ഠിപ്പു നാം ശ്രാദ്ധാദി. 44
സിദ്ധവിദ്യാധരന്മാരെയനന്തര-
മന്തിരോധാനത്തിനാലുളവാക്കിനാൻ
കാണാവതല്ലാത്തൊരത്ഭുതമാം തിരോ-
ധാനാഖ്യദേഹമവർക്കേകിനാനജൻ. 45
പിന്നെയജൻ സ്വകീയച്ഛായവീക്ഷിച്ചു
നന്നായിരിക്കുന്നതായഭിമാനിച്ചു
തന്നുടെയാപ്രതിബിംബരൂപത്തിനാൽ
കിന്നര കിംപുരുഷരെ രചിച്ചതു 46
ബ്രഹ്മാവുപേക്ഷിച്ചൊരാശരീരം പരം
സമ്മോദമോടവരംഗീകരിച്ചിതു
കാന്തായുതരായജകരകൌശലം
ചന്തമായിട്ടവർ പാടുന്നുഷസ്സതിൽ. 47
സൃഷ്ടികർമ്മം പുഷ്ടമാകാത്തകാരണം
സ്രഷ്ടാവുചിന്താകുലനായ് ശയിക്കവേ
പെട്ടെന്നുകോപമദ്ദേവനുദിക്കയാൽ
വിട്ടുകളഞ്ഞീടിനാനശ്ശരീരവും. 48

1 ഇന്ദ്രിയത്തിൻെറ തളർച്ച

യേ ഽഹീയന്താമുതഃ കേശാ അഹയസ്തേ ഽങ്ഗ ജജ്ഞിരേ
സർപ്പാഃ പ്രസർപ്പതഃ ക്രൂരാ നാഗാ ഭോഗോരുകന്ധരാഃ 49
സ ആത്മാനം മന്യമാനഃ കൃതകൃത്യമിവാത്മഭൂഃ
തദാ മനൂൻ സസർജ്ജാന്തേ മനസാ ലോകഭാവനാൻ. 50
തേഭ്യസ്സോ ഽത്യസൃജൽ സ്വീയം പുരം പുരുഷമാത്മവാൻ
താൻ ദൃഷ്ട്വാ യേ പുരാ സൃഷ്ടാഃ പ്രശശംസുഃ പ്രജാപതിം. 51
അഹോ ഏതൽ ജഗത്സ്രഷ്ടസ്സുകൃതം ബത തേ കൃതം
പ്രതിഷ്ഠിതാഃ ക്രിയാ യസ്മിൻ സാകമന്നമദാമഹേ. 52
തപസാ വിദ്യയാ യുക്തോ യോഗേന സുസമാധിനാ
ഋഷീനൃഷിർഹൃഷീകേശസ്സസർജ്ജാഭിമതാഃ പ്രജാഃ 53
തേഭ്യശ്ചൈകൈകശഃ സ്വസ്യ ദേഹസ്യാംശമദാദജഃ
യത്തൽ സമാധിയോഗർദ്ധിതപോവിദ്യാവിരക്തിമൽ. 54

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
വിംശതിതമോ ഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 2017 തൃതീയസ്കന്ധേ ശ്ലോകാഃ 816

---

## ഏകവിംശതിതമോ ഽധ്യായഃ

വിദുര ഉവാച

സ്വായംഭുവസ്യ ച മനോർവ്വംശഃ പരമസമ്മതഃ
കഥ്യതാം ഭഗവൻ യത്ര മൈഥുനേനൈധിരേ പ്രജാഃ 1
പ്രിയവ്രതോത്താനപാദൗ സുതൗ സ്വായംഭുവസ്യ വൈ
യഥാധർമ്മം ജുഗുപതുസ്സപ്തദ്വീപവതീം മഹീം. 2
തസ്യ വൈ ദുഹിതാ ബ്രഹ്മൻ ദേവഹൂതീതി വിശ്രുതാ
പത്നീ പ്രജാപതേരുക്താ കർദ്ദമസ്യ ത്വയാനഘ. 3
തസ്യാം സ വൈ മഹായോഗീ യുക്തായാം യോഗലക്ഷണൈഃ
സസർജ്ജ കതിധാ വീര്യം തന്മേ ശുശ്രൂഷവേ വദ. 4
രുചിര്യോ ഭഗവാൻ ബ്രഹ്മൻ ദക്ഷോ വാ ബ്രഹ്മണസ്സുതഃ
യഥാ സസർജ്ജ ഭൂതാനി ലബ്ധ്വാ ഭാര്യാം ച മാനവീം. 5

മൈത്രേയ ഉവാച

പ്രജാഃ സൃജേതി ഭഗവാൻ കർദ്ദമോ ബ്രഹ്മണോദിതഃ
സരസ്വത്യാം തപസ്തേപേ സഹസ്രാണാം സമാ ദശ. 6
തതസ്സമാധിയുക്തേന ക്രിയായോഗേന കർദ്ദമഃ
സംപ്രപേദേ ഹരിം ഭക്ത്യാ പ്രപന്നവരദാശുഷം. 7
താവൽ പ്രസന്നോ ഭഗവാൻ പുഷ്കരാക്ഷഃ കൃതേ യുഗേ
ദർശയാമാസ തം ക്ഷത്തശ്ശാബ്ദം ബ്രഹ്മ ദധദ്വപുഃ 8
സ തം വിരജമർക്കാഭം സിതപത്മോല്പലസ്രജം
സ്നിഗ്ദ്ധനീലാളകവ്രാതവക്ത്രാബ്ജം വിരജോംഽബരം. 9
കിരീടിനം കുണ്ഡലിനം ശംഖചക്രഗദാധരം
ശ്വേതോല്പലക്രീഡനകം മനസ്സ്പർശസ്മിതേക്ഷണം. 10
വിന്യസ്തചരണാംഭോജമംസദേശേ ഗരുത്മതഃ
ദൃഷ്ട്വാ ഖേ ഽവസ്ഥിതം വക്ഷഃശ്രിയം കൗസ്തുഭകന്ധരം. 11
ജാതഹർഷോ ഽപതന്മൂർദ്ധ്നാ ക്ഷിതൗ ലബ്ധമനോരഥഃ
ഗീർഭിസ്ത്വഭ്യഗൃണാൽ പ്രീതിസ്വഭാവാത്മാ കൃതാഞ്ജലിഃ 12
ജുഷ്ടം ബതാദ്യാഖിലസത്ത്വരാശേ-
സ്സാംസിദ്ധ്യമക്ഷ്ണോസ്തവ ദർശനാന്നഃ
യദ്ദർശനം ജന്മഭിരീഡ്യ സദ്ഭി-
രാശാസതേ യോഗിനോ രൂഢയോഗാഃ 13

ചിന്തിച്ചജൻകിടന്നീടിനവേളയിൽ
ബന്ധമഴിഞ്ഞകേശത്തിൽനിന്നുണ്ടായി
പാമ്പുകളും ഭൂതഗാമിസർപ്പങ്ങളും
വൻപത്തിശീർഷങ്ങൾചേർന്ന നാഗങ്ങളും. 49

ആത്മഭൂ താനേകൃതകൃത്യനായതാ-
യാത്മാവിനേക്കുറിച്ചെപ്പോൾ മതിച്ചുവോ
അപ്പോൾ മനംകൊണ്ടു ലോകസംരക്ഷയ്ക്കു
കെല്പിയലുന്നമനുക്കളെത്തീർത്തിതു. 50

ജീവജാലത്തിൻ സമഷ്ടിസ്വരൂപനാ-
മാവിധി തന്റെ പുരുഷരൂപത്തിനെ
ഏകിയവക്കതുകണ്ടു സുരാദികൾ
ലോകേശനെ പ്പുകഴ്ത്തീടിനാരേററവും. 51

ലോകസ്രഷ്ടാവേ! ഭഗവാൻ! ഭവാനുടെ-
യീകർമ്മമെത്രസുശോഭനമോർക്കിൽ
അങ്ങിതുമൂലം ക്രിയകളുറപ്പിച്ചു
ഞങ്ങളുമന്നമിവരൊത്തശിച്ചീടാം. 52

ജ്ഞാനാത്മകമാം തപസ്സോടും ശ്രീരമാ-
ജാനിസേവായോഗ്യവിദ്യയോടും തഥാ
ധ്യാനസമാധിയോഗത്തൊടും കൂടിയ
വാണീവരനാമൃഷീന്ദ്രൻ പരമേഷ്ഠി
തന്നോടുതുല്യരായ് സമ്മതന്മാരുമായ്
മിന്നുമൃഷികളെപ്പിന്നെ സൃജിച്ചിതു. 53

യോഗം, സമാധി, വിവേകവിരക്തികൾ,
ശ്രീകൃഷ്ണസേവയിവററിൻ സമൂഹമാം
സ്വന്തദേഹത്തെപ്പകുത്തൃഷികൾക്കുടൻ
സന്തോഷപൂർവ്വം കൊടുത്തിതു നാന്മുഖൻ. 54

---

## അദ്ധ്യായം 21.

**വിദുരർ പറഞ്ഞു**

ബ്രഹ്മജ്ഞമാമുനേ! ബ്രഹ്മാത്മജനാകു-
മമ്മനുവിൻ പരമോത്കൃഷ്ടമാംകുലം
സ്ത്രീപുംസമാഗമത്താൽത്താനഭിവൃദ്ധി-
പ്രാപിച്ചുവെന്നുകഥിച്ചുവല്ലോ ഭവാൻ
അമ്മനുവംശചരിതം മഹത്തരം
നമ്മട്ടിലെന്നോടരുളണം വിസ്തരം 1

സ്വായംഭുവനാം മനുവിനുനന്ദന-
രായിപ്പുകഴും പ്രിയവ്രതാഭിഖ്യനും
ഉത്താനപാദനും ദ്വീപേഴടങ്ങിയ
വിസ്തൃതഭൂവിനെധർമ്മാനുസാരമായ്
കാത്തതുമെങ്ങിനെയെന്നു ലോകോപകാ-
രാർത്ഥമെന്നോടരുൾചെയ്തീടണം ഭവാൻ. 2

കീർത്തിമതിദേവഹൂതിമനുവാത്മജ
കർദ്ദമപത്നിയാണെന്നുമോതീലയോ. 3

യോഗീന്ദ്രനായിട്ടുമക്കർദ്ദമൻപിന്നെ
യോഗിനിയാം ദേവഹൂതിമഹിഷിയിൽ
എത്രസുതരെജ്ജനിപ്പിച്ചുവെന്നുള്ള
വാർത്തയറിയാനുമാശിച്ചിട്ടുന്നുഞാൻ. 4

ബ്രഹ്മാത്മജരാം രുചിയുമദ്ദക്ഷനു-
മമ്മനുവിന്റെ തനയമാരിൽപ്പിന്നെ
എങ്ങിനെ സന്താനവൃദ്ധിചേർത്തെന്നതും
മങ്ങാതരുളുക, മൈത്രേയമാമുനേ! 5

**മൈത്രേയൻ പറഞ്ഞു**

സൃഷ്ടിക്കുക നീ പ്രജകളെയെന്നുള്ള
സ്രഷ്ടാവുതൻവാക്കുകേട്ടിട്ടു കർദ്ദമൻ
ചാരുസരസ്വതീവാഹിനീതീരത്തു
നേരേയയുതമാണ്ടാചരിച്ചാൻ തപം. 6

പിന്നെസ്സമാധിയുതക്രിയായോഗവു-
മനന്യഭക്തിയും കൈക്കൊണ്ടു കർദ്ദമൻ
ചിത്തമുറപ്പിച്ചഭീഷ്ടപ്രദനായ
ദൈത്യാരിദേവനെസ്സേവനം ചെയ്തിതു. 7

ഏവം കൃതത്തിൽപ്പതിനായിരമാണ്ടു
ജീവലോകാർത്തിഹരനാം മുകുന്ദനെ
അർച്ചിച്ചവാറവനിൽ പ്രസാദിച്ചുതത്
സച്ചിദാനന്ദസ്വരൂപവും കാട്ടിനാൻ. 8

ബാലാരുണാഭനായ് നിർമ്മലഗാത്രനായ്
നീലസിതാംബുരുഹദലമാലിയായ്
[1] ലോലനീലാളകജാല വദനാബ്ജ-
ലാലസനായ് ശുദ്ധവസ്ത്രപരീതനായ്
ചാരുകിരീടവും കുണ്ഡലദ്വന്ദ്വവും
നേരേയണിഞ്ഞു വിളങ്ങുന്നവനായി
ശംഖം ഗദാചക്രമെന്നിവയാന്ന വെൺ-
പങ്കജകേളീകുസുമസമേതനായ്
ചിത്തസ്പൃശന്മന്ദഹാസേക്ഷണനായി
പത്രീശചരഗളനിക്ഷിപ്തപാദനായ്
കൗസ്തുഭകണ്ഠനായിന്ദിരാദേവിയെ
വിസ്തൃതവക്ഷസ്സിലാന്ന ഗഗനത്തിൽ
മിന്നുന്നവിഷ്ണുഭഗവാനെ വീക്ഷിച്ചു-
വന്നിതഭീഷ്ടമെന്നോർത്തതിതുഷ്ടനായ്
പ്രേമസ്വഭാവാന്തരംഗനാം കർദ്ദമൻ
ഭൂമിയിൽവീണു കൈകൂപ്പിസ്തുതിച്ചിതേ. 9-12

സ്തുത്യർഹനാകും ഭഗവൻ! മുരാന്തകാ!
സത്ത്വാകൃതിയാം ഭവാനെ വീക്ഷിക്കയാൽ
എൻനയനങ്ങൾ സഫലീകൃതങ്ങളായ്
പുണ്യജന്മങ്ങളനേകമായോഗികൾ
രൂഢയോഗത്തിനാൽ സംസ്കാരസമ്പത്തു
നേടിയുമാശിപ്പതേ ഭവദ്ദർശനം. 13

---

1 ചലിക്കുന്ന നീലനിറത്തിലുള്ള കുറുനിരയോടുകൂടിയ മുഖാബ്ജത്താൽ ശോഭിക്കുന്നവൻ

യേ മായയാ തേ ഹതമേധസസ്ത്വൽ-
പാദാരവിന്ദം ഭവസിന്ധുപോതം
ഉപാസതേ കാമലവായ തേഷാം
രാസീശ കാമാന്നിരയേഽപി യേ സ്യുഃ 14

തഥാ സ ചാഹം പരിവോഢുകാമഃ
സമാനശീലാം ഗൃഹമേധധേനും
ഉപേയിവാൻ മൂലമശേഷമൂലം
ദുരാശയഃ കാമദുഘാംഘ്രിപസ്യ. 15

പ്രജാപതേസ്തേ വചസാധീശ തന്ത്യാ
ലോകഃ കിലായം കാമഹതോഽനുബദ്ധഃ
അഹം ച ലോകാനുഗതോ വഹാമി
ബലിം ച ശുക്ലാനിമിഷായ തുഭ്യം. 16

ലോകാംശ്ച ലോകാനുഗതാൻ പശൂംശ്ച
ഹിത്വാ ശ്രിതാസ്തേ ചരണാതപത്രം
പരസ്പരം ത്വദ്ഗുണവാദസീധു
പീയൂഷനിര്യാപിതദേഹധർമ്മാഃ 17

ന തേഽജരാക്ഷഭ്രമിരായുരേഷാം
ത്രയോദശാരം ത്രിശതം ഷഷ്ടിപർവ്വ
ഷൺനേമ്യനന്തച്ഛദി യത്ത്രിണാഭി
കരാളസ്രോതോ ജഗദാച്ഛിദ്യ ധാവൽ. 18

ഏകഃ സ്വയം സഞ്ജഗതസ്സിസൃക്ഷയാ-
ദ്വിതീയയാഽഽത്മന്നധിയോഗമായയാ
സൃജസ്യദഃ പാസി പുനർഗ്രസിഷ്യസേ
യഥോർണ്ണനാഭിർഭഗവൻ സ്വശക്തിഭിഃ 19

നൈതദ്ബതാധീശ! പദം തവേപ്സിതം
യന്മായയാ നസ്തനുഷേ ഭൂതസൂക്ഷ്മം
അനുഗ്രഹായാസ്ത്വപി യർഹി മായയാ
ലസത്തുളസ്യാ തനുവാ വിലക്ഷിതഃ 20

തം ത്വാനുഭൂത്യോപരതക്രിയാർത്ഥം
സ്വമായയാ വർത്തിതലോകതന്ത്രം
നമാമ്യഭീക്ഷ്ണം നമനീയപാദ-
സരോജമല്പീയസി കാമവർഷം. 21

മൈത്രേയ ഉവാച

ഇത്യവ്യളീകം പ്രണുതോഽബ്ജനാഭ-
സ്തമാബഭാഷേ വചസാമൃതേന
സുപർണ്ണപക്ഷോപരി രോചമാനഃ
പ്രേമസ്മിതോദ്വീക്ഷണവിഭ്രമൽഭ്രൂഃ 22

വിദിത്വാ തവ ചൈത്യം മേ പുരൈവ സമയോജി തൽ
യദർത്ഥമാത്മനിയമൈസ്ത്വയൈവാഹം സമർച്ചിതഃ 23
ന വൈ ജാതു മൃഷൈവ സ്യാൽ പ്രജാദ്ധ്യക്ഷ! മദർഹണം
ഭവദ്വിധേഷ്വതിതരാം മയി സംഗൃഭിതാത്മനാം. 24
പ്രജാപതിസുതസ്സമ്രാണ്മനുർവ്വിഖ്യാതമങ്ഗളഃ
ബ്രഹ്മാവർത്തം യോഽധിവസൻ ശാസ്തി സപ്താർണ്ണവാം മഹീം. 25
സ ചേഹ വിപ്ര രാജർഷിർമ്മഹിഷ്യാ ശതരൂപയാ
ആയാസ്യതി ദിദൃക്ഷുസ്ത്വാം പരശ്വോ ധർമ്മകോവിദഃ 26
ആത്മജാമസിതാപാംഗീം വയശ്ശീലഗുണാന്വിതാം
മൃഗയന്തീം പതിം ദാസ്യത്യനുരൂപായ തേ പ്രഭോ! 27
സമാഹിതം തേ ഹൃദയം യത്രേമാൻ പരിവത്സരാൻ
സാ ത്വാം ബ്രഹ്മൻ നൃപവധൂഃ കാമമാശു ഭജിഷ്യതി. 28
യാ ത ആത്മഭൃതം വീര്യം നവധാ പ്രസവിഷ്യതി
വീര്യേ ത്വദീയേ ഋഷയ ആധാസ്യന്ത്യഞ്ജസാഽഽത്മനഃ 29

ക്ഷിപ്രം ഭവസാഗരത്തെക്കടത്തുന്ന
കപ്പലായീടും ഭവല്പാദപങ്കജം
അല്പമായീടും വിഷയസുഖംപരി-
കല്പിച്ചുമാത്രമുപാസനചെയ്യുവോർ
നിന്മായയാൽ ഹതബുദ്ധികളാം, ദൃഢ-
മമ്മൂഢർ ഘോരനരകജന്മത്തിലും
കാമാർത്ഥമങ്ങേബ്ഭജിക്കുന്നു നിത്യവും
കാമമതുതാനവർക്കുണ്ടുമേകുന്നു. 14

ഞാനും സകാമഭക്താനാളയത്തെപ്പോലെ
ഹീനചിത്തൻതന്നെ, തുല്യഗുണാഢ്യയായ്
ചാരുഗൃഹസ്ഥാശ്രമകാമധേനുവാം
നാരിയെ വേൾക്കുവാനാഗ്രഹിക്കുന്നിതേ.
ആകയാൽ കാമമരുളും ഭവാനായ
നാകതരുമൂലമാശ്രയിക്കുന്നു ഞാൻ 15

ചാൽക്കിങ്കരനാം പിതാമഹൻതന്നുടെ
വാക്കിതന്തിതന്നാലനുബദ്ധമല്ലയോ?
കാമാഹതമാകുമീയലകാകവേ
സ്വാമിൻ! ജഗദ്ധർമ്മകാര്യാനുസാരിയായ്
ഞാനുമിപ്പോൾക്കാലരൂപനാം നിന്തിരു-
മേനിക്കു പൂജസമർപ്പിച്ചിടുന്നിതാ. 16

ലോകങ്ങളേയുമവയുടെ പിന്നാലെ-
പോകുന്നമൂഢജനത്തെയും കൈവിട്ടു
ത്വച്ചരണച്ഛത്രമാലംബനമെന്നു
നിശ്ചയിച്ചായതിൻ കീഴമർന്നീടുവോർ
ഭക്തവാത്സല്യാദിയാകും ഭവദീയ-
സദ്ഗുണൌഘം പുകഴ്ത്തീത്തമ്മിലോതുന്ന-
വാക്കാം സുധയാൽ വിശപ്പുമദ്ദാഹവും
പോക്കിസ്സദാ സുഖമായ് വസിക്കുന്നിതേ. 17

നാശമററുള്ള ഭവാനാമധിഷ്ഠാന
മാശ്രയിച്ചെപ്പൊഴും ചുററിത്തിരിവതായ്
മുന്നൂറററുപതു വട്ടകളുംപതി-
മ്മൂന്നാരവുമാറുനേമിയുമുള്ളതായ്
എണ്ണമററുള്ള ദലങ്ങൾത്രിനാഭിയു-
മാൻലോകത്തെയാകർഷിച്ചതിദ്രുതം
പായുമച്ചക്രമിബ്ഭക്തജനങ്ങൾത-
ന്നായുസ്സിലംശം ഹരിച്ചിടാ നിർണ്ണയം 18

സ്പഷ്ടം ഭഗവൻ! ഭവാനേകനെങ്കിലും
സൃഷ്ട്യാശയാൽ തന്നിൽ നിന്നും സ്വമായയാൽ
വിഷ്ടപം സൃഷ്ടിച്ചുകാത്തഴിച്ചീടുന്നി-
തെട്ടുകാലിപ്രാണിമട്ടിൽ സ്വശക്തിയാൽ. 19

ഞാനാഗ്രഹിച്ചിടുമിഗ്ഗൃഹസ്ഥാശ്രമ-
സ്ഥാനം ഭവാനിഷ്ടമായിബ്ഭവിച്ചിടാ
എങ്കിലും മററാരുമല്ല വിഷയാശ-
തങ്കും മനോജ്ഞവസ്തുക്കൾ സൃഷ്ടിച്ചതും
നൽത്തുളസീമാല പൂണ്ടതിദിവ്യമാ-
മിത്തനുകാണുവാൻ സംഗതിയായിതു
ഞങ്ങൾക്കതാശിസ്സിനായി ബ്ഭവിക്കട്ടെ!

തങ്ങട്ടിവരിലാ മൂന്നു പുമർത്ഥവും! 20
ആനന്ദമൂർത്തിയാണങ്ങതുമൂലമായ്
ന്നൂനമാശംിച്ചിടാ കർമ്മസാദ്ധ്യംഫലം
ലോകനിർമ്മാണത്തിനാവശ്യമായവ-
യാകെയർജ്ജിക്കുന്നിതങ്ങുന്നു മായയാൽ
അല്പമായർച്ചിപ്പവനെയും കാമിത-
മെപ്പേരുമേകിയനുഗ്രഹിപ്പൂ ഭവാൻ
സ്വാനന്ദസംതൃപ്തനായുപകാരിയാം
ശ്രീനിവാസാ! ഞാൻ നമിക്കുന്നുപിന്നെയും. 21

മൈത്രേയൻ പറഞ്ഞു

കർദമൻതന്നുടെ കാപട്യഹീനമാ-
മീസ്തുതിവാക്യങ്ങൾ കേട്ടതിതുഷ്ടനായ്
പ്രേമസ്മിതവ്യാപ്ത മുഗ്ദ്ധേക്ഷണങ്ങളാൽ
കാമം സ്വചില്ലീയുഗളം ചലിപ്പിച്ചു
പക്ഷിപ്രവരോപരിസ്ഥനാം പുണ്ഡരീ-
കാക്ഷൻ ഭഗവാനരുളിനാനീവിധം. 22

നേരേ യമനിയമങ്ങളോടേതൊരു-
കാര്യത്തിനായെന്നെയർച്ചിച്ചുവോ ഭവാൻ
മുന്നേയറിഞ്ഞതു സാധിക്കുവാൻവേണ്ട-
സന്നാഹമൊക്കെയൊരുക്കിക്കഴിഞ്ഞു ഞാൻ. 23

ഉള്ളുറപ്പിച്ചെന്നെയാരു ഭജിക്കിലും
തെല്ലും വിഫലമായ്ത്തീരാ പ്രജാപതേ!
പിന്നെവിശേഷിച്ചുമങ്ങയെപ്പോലുള്ള
ധന്യരർച്ചിക്കിലുണ്ടാം ഫലമെന്തുതാൻ? 24

ബ്രഹ്മജനും ചക്രവർത്തിയും മംഗല-
കർമ്മയുതനുമാമതൊരുകീർത്തിമാൻ
അംബുധിയേഴും ചുഴലുമീയൂഴിയെ
ബ്രഹ്മാവർത്തത്തിൽ വസിച്ചുകാക്കുന്നുവോ 25

ധർമ്മജ്ഞനമൃഷിമുഖ്യനുമായീടു-
മമ്മഹാൻ പത്നിശതരൂപയൊത്തുതാൻ
ഇന്നേക്കു മൂന്നാംദിനം വിപ്രസത്തമാ!
വന്നീടുമങ്ങയെക്കാണ്മതിന്നായിഹ 26

പ്രായവും ശീലവുമൊത്തിണങ്ങീസ്വയം
പ്രേയാനെയാരാഞ്ഞിടുന്നതൽപുത്രിയെ
പാരമനുരൂപനാകുമങ്ങേക്കവ-
നേറെമോദത്തൊടുമേകിടും നിർണ്ണയം 27

ഇപ്പതിനായിരമാണ്ടും ഭവാനേതൊ-
രുത്പലനേത്രയിൽ ചിത്തമർപ്പിച്ചുവോ
ഏതൊരുനാരി നിൻ വീര്യമാർന്നൊൻപതു
പോതങ്ങളെ പ്രസവിക്കുമോ ഭാവിയിൽ
ആ രാജപുത്രി ഭവാനെബ്ഭജിച്ചിടും
നേരേയനുരാഗപൂർവ്വമനാരതം
താവകബീജത്തിൽനിന്നുപിറന്നിടു-
മാവധൂരത്നങ്ങളൊൻപതിനേയുമേ
വേൾക്കും മരീച്യാദിമാമുനിമാർ, ജാത-
രാക്കുമവർക്കൊത്തസത്സുതന്മാരെയും. 28-29

ത്വം ച സമ്യഗനുഷ്ഠായ നിദേശം മ ഉശത്തമഃ
മയി തീർത്ഥീകൃതാശേഷക്രിയാർത്ഥോ മാം പ്രപത്സ്യസേ. 30
കൃത്വാ ദയാം ച ജീവേഷു ദത്ത്വാ ചാഭയമാത്മവാൻ
മയ്യാത്മാനം സഹ ജഗദ്ദ്രക്ഷ്യസ്യാത്മനി ചാപി മാം. 31
സഹാഹം സ്വാംശകലയാ ത്വദ്വീര്യേണ മഹാമുനേ
തവ ക്ഷേത്രേ ദേവഹൂത്യാം പ്രണേഷ്യേ തത്ത്വസംഹിതാം. 32

മൈത്രേയ ഉവാച

ഏവം തമനുഭാഷ്യാഥ ഭഗവാൻ പ്രത്യഗക്ഷജഃ
ജഗാമ ബിന്ദുസരസഃ സരസ്വത്യാ പരിശ്രിതാൽ. 33
നിരീക്ഷതസ്തസ്യ യയാവശേഷ-
സിദ്ധേശ്വരാഭിഷ്ടുതസിദ്ധമാർഗ്ഗഃ
ആകർണ്ണയൻ പത്രരഥേന്ദ്രപക്ഷൈ-
രുച്ചാരിതം സ്തോമമുദീർണ്ണസാമ. 34
അഥ സംപ്രസ്ഥിതേ ശുക്ലേ കർദ്ദമോ ഭഗവാനൃഷിഃ
ആസ്തേ സ്മ ബിന്ദുസരസി തം കാലം പ്രതിപാലയൻ. 35
മനുഃ സ്യന്ദനമാസ്ഥായ ശാതകൌംഭപരിച്ഛദം
ആരോപ്യ സ്വാം ദുഹിതരം സഭാര്യഃ പര്യടൻ മഹീം. 36
തസ്മിൻ സുധന്വന്നഹനി ഭഗവാൻ യൽ സമാദിശൽ
ഉപായാദാശ്രമപദം മുനേശ്ശാന്തവ്രതസ്യ തൽ. 37
യസ്മിൻ ഭഗവതോ നേത്രാന്ന്യപതന്നശ്രുബിന്ദവഃ
കൃപയാ സമ്പരീതസ്യ പ്രപന്നേഽർപ്പിതയാ ഭൃശം. 38
തദ്വൈ ബിന്ദുസരോ നാമ സരസ്വത്യാ പരിശ്രിതം
പുണ്യം ശിവാമൃതജലം മഹർഷിഗണസേവിതം. 39
പുണ്യദ്രുമലതാജാലൈഃ കൂജൽ പുണ്യമൃഗദ്വിജൈഃ
സർവ്വർത്തുഫലപുഷ്പാഢ്യം വനരാജിശ്രിയാന്വിതം. 40
മത്തദ്വിജഗണൈർഘുഷ്ടം മത്തഭ്രമരവിഭ്രമം
മത്തബർഹിനടാടോപമാഹ്വയൻ മത്തകോകിലം. 41
കദംബചമ്പകാശോകകരഞ്ജബകുളാസനൈഃ
കുന്ദമന്ദാരകുടജൈശ്ചൂതപോതൈരലംകൃതം. 42
കാരണ്ഡവൈഃ പ്ലവൈർഹംസൈഃ കുരരൈർജ്ജലകുക്കുടൈഃ
സാരസൈശ്ചക്രവാകൈശ്ച ചകോരൈർവ്വൽഗു കൂജിതം 43
തഥൈവ ഹരിണൈഃ ക്രോഡൈഃ ശ്വാവിദ്ഗവയകുഞ്ജരൈഃ
ഗോപുച്ഛൈർഹരിഭിർമ്മർക്കൈർന്നകുലൈർന്നാഭിഭിർവൃതം. 44
പ്രവിശ്യ തത്തീർത്ഥവരമാദിരാജസ്സഹാത്മജഃ
ദദർശ മുനിമാസീനം തസ്മിൻ ഹുതഹുതാശനം 45
വിദ്യോതമാനം വപുഷാ തപസ്യുഗ്രയുജാ ചിരം
നാതിക്ഷാമം ഭഗവതഃ സ്നിഗ്ദ്ധാപാംഗാവലോകനാൽ.
തദ്വ്യാഹൃതാമൃതകലാപീയൂഷശ്രവണേന ച 46
പ്രാംശും പത്മപലാശാക്ഷം ജടിലം ചീരവാസസം
ഉപസംശ്രിത്യ മലിനം യഥാർഹണമസംസ്കൃതം 47
അഥോടജമുപായാതം നൃദേവം പ്രണതം പുരഃ
സപര്യയാ പര്യഗൃഹ്ണാൽ പ്രതിനന്ദ്യാനുരൂപയാ. 48
ഗൃഹീതാർഹണമാസീനം സംയതം പ്രീണയൻ മുനിഃ
സ്മരൻ ഭഗവദാദേശമിത്യാഹ ശ്ലക്ഷ്ണയാ ഗിരാ. 49
നൂനം ചംക്രമണം ദേവ സതാം സംരക്ഷണായ തേ
വധായ ചാസതാം യസ്ത്വം ഹരേശ്ശക്തിർഹി പാലിനീ. 50
യോഽർക്കേന്ദ്വഗ്നീന്ദ്രവായൂനാം യമധർമ്മപ്രചേതസാം
രൂപാണി സ്ഥാന ആധത്സേ തസ്മൈ ശുക്ലായ തേ നമഃ 51

എന്നാജ്ഞയങ്ങിതനുഷ്ഠിച്ചു വേണ്ടപോ-
ലെന്നിലഖിലം ക്രിയാഫലമപ്പിച്ചു
മൂന്നുവിധമാമൂണവുമൊഴിച്ചങ്ങു-
ചേർന്നീടുമെന്നോടൊടുവിൽ പ്രജാപതേ! 30

പ്രാണികളിൽ ദയകാണിച്ചഭയമ-
ട്ടീനക്കരുളും ജിതേന്ദ്രിയനാം ഭവാൻ
എന്നിൽഭവാനെയും ലോകത്തെയുമതിൻ-
വണ്ണമാത്മാവിലായെന്നെയും കണ്ടിടും. 31

എന്നുടെയംശകലഭവദ്ബീജത്തോ-
ടൊന്നുചേർത്തദ്ദേവഹൂതിയാം ഭാര്യയിൽ
സംക്രമിപ്പിച്ചു ഞാൻവന്നുപിറന്നിടും
സാംഖ്യയോഗത്തെജ്ജഗത്തിൽപ്പരത്തുവാൻ. 32

മൈത്രേയൻ പറഞ്ഞു

ഏവം ജിതേന്ദ്രിയന്മാക്കു നിരീക്ഷ്യനാം
ദേവൻകഥിച്ചസ്സരസ്വതീവാഹിനി-
ച്ചുററുന്ന ബിന്ദുസരസ്സിനടുത്തുള്ള
കർദമമുന്യാശ്രമം വിട്ടുപോയിതു 33

സിദ്ധേശ്വരന്മാരഖിലം സ്തുതിയോടു
നിത്യവുമാരാഞ്ഞിടും ഭഗവാൻഹരി
സാമവേദം താർക്ഷ്യപക്ഷങ്ങളിൽനിന്നു
കാമം ധ്വനിപ്പിച്ചുകൊണ്ടു ഗമിച്ചിതേ. 34

സത്യസ്വരൂപൻഭഗവാൻ മറയവേ
കർദ്ദമനദ്ദേഹമോതിയകാലവും
കാത്തു തനിക്കുള്ള ബിന്ദുസരസ്സിലെ
ശുദ്ധാശ്രമം തന്നിലാവസിച്ചീടിനാൻ. 35

സ്വർണ്ണമയമാമലങ്കരണങ്ങളാൽ
മിന്നും രഥംതന്നിലേററി സ്വപുത്രിയെ
ഭാര്യയുമൊത്തുമകൾക്കൊത്തകാന്തനെ-
യാരാഞ്ഞു പാരിടം ചുററിട്ടുമമ്മനു
ദൈത്യാരിചൊന്നസമയത്തുതന്നെയ-
ക്കർദ്ദമമുന്യാശ്രമത്തിലെത്തീടിനാൻ. 36-37

ആശ്രിതവാത്സല്യവായ്പാൽ ഭഗവാൻെറ-
യശ്രുകണങ്ങൾപതിച്ചതുമൂലമായ്
ബിന്ദുസരസ്സെന്നുപേരായ് സരസ്വതി-
യെന്നനദിയാൽ പരിവേഷ്ടിതമായി
പുണ്യപ്രദമായ് ശിവമായ് സുധയൊത്ത
തണ്ണീരുചേർന്നൃഷിവൃന്ദനിഷേവ്യമായ് 38-39

പുണ്യദ്രുമലതാജാലലസിതമായ്
ധന്യദ്വിജമൃഗശബ്ദായമാനമായ്
സർവ്വർത്തുപുഷ്പഫലരമണീയമായ്
ഗർവ്വിതപക്ഷിഗണകൂജിതമായി
മഞ്ജുഭ്രമരങ്ങൾ പാറുന്നതായ് മദം
മെത്തും മയിലുകൾ നൃത്തമാടുന്നതായ്
മാന്തളിർതിന്നുമദിച്ചു കുയിലിണ
ചന്തമായ്ക്കൂവിയന്യോന്യംവിളിപ്പതായ് 40-41

വേങ്ങ,കട,മ്പശോകം,കുടജം,കുരു-
മുങ്ങ, മന്ദാര,മിലഞ്ഞി,നൽച്ചെമ്പകം
ചൂതപോതങ്ങളുംകൊണ്ടുശോഭിപ്പതായ്
മോദിച്ചു കാരണ്ഡവ ചകോരോത്ക്കരം
മാനസമോഹനകൂജനം ചെയ്വതാ-
യാന,മുള്ളൻപന്നി,പന്നി,ഗവയവും
മാനു,മ[1] ഗ്ഗോപുച്ഛജാതിമൃഗങ്ങളും
നാനാതരം കപിവർഗ്ഗം ചമരിയും
കീരിയും സിംഹവുമൊക്കെനിറഞ്ഞതായ് 42-44

പോരാളുമാശ്രേഷ്ഠതീർത്ഥപദമതിൽ
പുത്രിയൊത്താദിരാജൻ ചെല്ലവേയഗ്നി-
ഹോത്രം കഴിഞ്ഞതി ശാന്തഹൃദന്തനായ്
ഉഗ്രതപോനിഷ്ഠയാൽ വിളങ്ങീടുമാ-
വിഗ്രഹം കാർശ്യമിയന്നിരുന്നീടിലും
ഭാസുരശ്രീഹരിതൻ സ്നേഹവീക്ഷണം
ഭാഷണപീയൂഷസദ്രസാസ്വാദനം
എന്നിവയാലെ കൃശത്വവിഹീനനാ-
യുന്നതനായ് സാരസദലനേത്രനായ്
വൽക്കലവുംജടയും പൂണ്ടിരിക്കുമാ-
ചൊൽക്കൊണ്ടകർദ്ദമനാമുനിശ്രേഷ്ഠനെ
ചാരത്തണഞ്ഞുകണ്ടീടിനാനാകരം-
ചേരുമസംസ്കൃതരത്നത്തെയെന്നപോൽ. 45-47

പർണ്ണശാലയ്ക്കുള്ളിലേറിസ്സവിനയം
തന്നെനമിച്ചിടുമാദിരാജാവിനെ
ആശീർവ്വദിച്ചനുരൂപസൽക്കാരങ്ങ-
ളാശുചെയ്തംഗീകരിച്ചിതു കർദ്ദമൻ. 48

ഇന്ദ്രിയനിഗ്രഹത്തോടു തൽസൽക്കൃതി
നന്ദിപൂർവ്വം സ്വീകരിച്ചങ്ങിരുന്നിടും
മന്നനെത്തുഷ്ടനാക്കാൻമുനിഹരി
ചൊന്നവാക്യം സ്മരിച്ചോതി മധുരമായ്. 49

സാധുസംരക്ഷണത്തിന്നുമസജ്ജന-
ബാധതീർക്കാനും ചരിച്ചിടുന്നു ഭവാൻ
അങ്ങുന്നഖിലലോകാവനം ചെയ്യുമാ
ശാർങ്ഗിഭഗവാൻെറ പാലനശക്തിതാൻ. 50

അർക്കൻ,യമൻ,ധർമ്മ,നിന്ദു,വിന്ദ്രൻ,വായു-
വഗ്നി,വരുണ,നെന്നീയെട്ടു പേരെഴും
അംശങ്ങളെ ലോകരക്ഷയ്ക്കു പൂണ്ടിട്ടു
മീശ്വരാവിഷ്ണോ! നമസ്കരിക്കുന്നു ഞാൻ. 51

[1] ഒരു ജാതി കരങ്ങുകം

ന യദാ രഥമാസ്ഥായ ജൈത്രം മണിഗണാർപ്പിതം
വിസ്ഫൂർജ്ജച്ചണ്ഡകോദണ്ഡോ രഥേന ത്രാസയന്നഘാൻ 52

സ്വസൈന്യചരണക്ഷുണ്ണം വേപയൻ മണ്ഡലം ഭുവഃ
വികർഷൻ ബൃഹതീം സേനാം പര്യടസ്യംശുമാനിവ 53

തദൈവ സേതവസ്സർവ്വേ വർണ്ണാശ്രമനിബന്ധനാഃ
ഭഗവദ്രചിതാ രാജൻ ഭിദ്യേരൻ ബത ദസ്യുഭിഃ 54

അധർമ്മശ്ച സമേധേത ലോലുപൈർവ്വ്യങ്കുശൈർന്നൃഭിഃ
ശയാനേ ത്വയി ലോകോഽയം ദസ്യുഗ്രസ്തോ വിനങ്ക്ഷ്യതി. 55

അഥാപി പൃച്ഛേ ത്വാം വീര യദർത്ഥം ത്വമിഹാഗതഃ
തദ്വയം നിർവ്യളീകേന പ്രതിപദ്യാമഹേ ഹൃദാ. 56

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ഏകവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2073 തൃതീയസ്കന്ധേ ശ്ലോകാഃ 872

---

# ദ്വാവിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

ഏവമാവിഷ്കൃതാശേഷഗുണകർമ്മോദയോ മുനിം
സവ്രീഡ ഇവ തം സമ്രാഡുപാരതമുവാച ഹ. 1

ബ്രഹ്മാസൃജൽ സ്വമുഖതോ യുഷ്മാനാത്മപരീപ്സയാ
ഛന്ദോമയസ്തപോവിദ്യായോഗയുക്താനലമ്പടാൻ. 2

തൽത്രാണായാസൃജച്ചാസ്മാന്ദോസ്സഹസ്രാത്സഹസ്രപാൽ
ഹൃദയം തസ്യ ഹി ബ്രഹ്മ ക്ഷത്രമംഗം പ്രചക്ഷതേ. 3

അതോ ഹ്യന്യോന്യമാത്മാനം ബ്രഹ്മ ക്ഷത്രം ച രക്ഷതഃ
രക്ഷതി സ്മാവ്യയോ ദേവസ്സ യസ്സദസദാത്മകഃ 4

തവ സന്ദർശനാദേവച്ഛിന്നാ മേ സർവ്വസംശയാഃ
യത്സ്വയം ഭഗവാൻ പ്രീത്യാ ധർമ്മമാഹ രിരക്ഷിഷോഃ 5

ദിഷ്ട്യാ മേ ഭഗവാൻ ദൃഷ്ടോ ദുർദ്ദർശോ യോഽകൃതാത്മനാം
ദിഷ്ട്യാ പാദരജഃ സ്പൃഷ്ടം ശീർഷ്ണാ മേ ഭവതഃ ശിവം. 6

ദിഷ്ട്യാ ത്വയാനുശിഷ്ടോഽഹം കൃതശ്ചാനുഗ്രഹോ മഹാൻ
അപാവൃതൈഃ കർണ്ണരന്ധ്രൈർജ്ജുഷ്ടാ ദിഷ്ട്യോശതീർഗ്ഗിരഃ 7

സ ഭവാൻ ദുഹിതൃസ്നേഹപരിക്ലിഷ്ടാത്മനോ മമ
ശ്രോതുമർഹസി ദീനസ്യ ശ്രാവിതം കൃപയാ മുനേ. 8

പ്രിയവ്രതോത്താനപദോഃ സ്വസേയം ദുഹിതാ മമ
അന്വിച്ഛതി പതിം യുക്തം വയശ്ശീലഗുണാദിഭിഃ 9

യദാ തു ഭവതഃ ശീലശ്രുതരൂപവയോഗുണാൻ
അശൃണോന്നാരദാദേഷാ ത്വയ്യാസീൽ കൃതനിശ്ചയാ. 10

തൽപ്രതീച്ഛ ദ്വിജാഗ്ര്യേമാം ശ്രദ്ധയോപഹൃതാം മയാ
സർവ്വാത്മനാനുരൂപാം തേ ഗൃഹമേധിഷു കർമ്മസു. 11

ഉദ്യതസ്യ ഹി കാമസ്യ പ്രതിവാദോ ന ശസ്യതേ
അപി നിർമ്മുക്തസംഗസ്യ കാമരക്തസ്യ കിം പുനഃ 12

യ ഉദ്യതമനാദൃത്യ കീനാശമഭിയാചതേ
ക്ഷീയതേ തദ്യശഃ സ്ഫീതം മാനശ്ചാവജ്ഞയാ ഹതഃ 13

അഹം ത്വാശൃണവം വിദ്വൻ വിവാഹാർത്ഥം സമുദ്യതം
അതസ്ത്വമുപകുർവ്വാണഃ പ്രത്താം പ്രതിഗൃഹാണ മേ. 14

മുത്തെണ്ണമററുപതിച്ചു ശോഭിച്ചിട്ടും
ജൈത്രരഥം തന്നിലാസ്ഥിതനായ് ഭവാൻ
ഭീതിജനകമാം കോദണ്ഡമാന്തിൻ-
നാദവിശേഷം ധ്വനിപ്പിച്ചു ദുഷ്ടരിൽ
[1] ത്രാസമേററി സ്വസേനാപാദക്ഷുണ്ണയാം
[2] കാശ്യപിയേ വിറപ്പിച്ചുകിടുകിടെ
സേനാബലത്തെ വദ്ധിപ്പിച്ചു വേണ്ടപോൽ
ഭാനുമാനെപ്പോലെ ലോകാവനത്തിനായ്
എങ്ങും ഭവാൻ ചരിക്കാതിരുന്നീടുകി-
ലിങ്ങപ്പൊഴേ ഭഗവാൻ നിശ്ചയിച്ചതാം
വണ്ണാശ്രമോചിതമയ്യാദകൾ ഖല-
വൃന്ദമുല്ലംഘിക്കുമായിരുന്നു ദൃഢം 52-54
അങ്ങനുന്മേഷനായ്ത്തീരുകിലക്ഷണ-
മെങ്ങും നിരങ്കുശരാം ധനലുബ്ധരാൽ
ബാധിതമാം സാധുലോകമധമ്മവും
ഭൂതലംതന്നിൽമുഴുത്തുമുടിഞ്ഞുപോം 55
എങ്കിലും വീരമുകുടാമണേ! മന്നവാ!
താങ്കളെന്നാശ്രമം തന്നിലിപ്പോൾവരാൻ
സംഗതിയെന്തെന്നറിയിക്ക നിർവ്യാജ-
മംഗീകരിച്ചിടാം ഞാനതെന്താകിലും. 56

## അദ്ധ്യായം 22.

**മൈത്രേയൻ പറഞ്ഞു**

ഈവിധം തൻഗുണകർമ്മവൈശിഷ്ട്യങ്ങ-
ളാവിഷ്കരിച്ചുനിതരാം സ്തുതിപ്പതു
ആദിനൃപൻമനു ലജ്ജിതനായുടകേ-
ട്ടോതീ [3]യുപാരതനാം മുനിയോടുടൻ 1
ലോകാവനേച്ഛയാൽ തന്നാനനത്തിൽനി-
ന്നാഗമമൂത്തിയായീട്ടും പിതാമഹൻ
യോഗതപോവിദ്യകളൊത്തനാസക്ത-
രാകും ഭവാന്മാരെയിങ്ങുളവാക്കിനാൻ. 2
ആയിരം പാദങ്ങളാലും ഭഗവാൻെറ-
യായിരം കൈകളിൽനിന്നുമീഞങ്ങളെ
പിന്നെരചിച്ചാൻ ദ്വിജരായനിങ്ങളെ
നന്നായ്പരിപാലനംചെയ്യുവാൻ മുനേ!
ഭൂദേവനീശഹൃദയവും ക്ഷത്രിയ
ജാതിതദ്ദേഹവുമെന്നുചൊൽവൂ ബുധർ. 3
ക്ഷത്രിയനാത്മരക്ഷയ്ക്കും ദ്വിജകുലം
കാത്തിടാനും ശക്തിയേകുന്നിതീശ്വരൻ
അപ്പോലെ വേദപ്രചരണത്തിനുള്ള
കെൽപ്പു വിപ്രക്കുമദ്ദേവനേകുന്നിതു
ഏവമന്യോന്യാവനവും സ്വരക്ഷയും
കൈവരുത്തി ദ്വിജക്ഷത്രവംശങ്ങളെ
അവ്യയനും നിഖിലാത്മാവുമായിട്ടും
ദൈവതം രക്ഷിച്ചിടുന്നു വേണ്ടുംവിധം. 4

അത്ഭുതവീര്യാ! പ്രജാപരിപാലന-
തല്പരനാമെനിക്കങ്ങയെക്കാൺകയാൽ
മാമകമാന സസന്ദേഹമാകവേ
നാമാവശേഷമായ്ത്തീന്നിതു മാമുനേ!
ഉന്നതമോദമോടെന്റെധർമ്മം സ്വയ-
മിന്നുപദേശിച്ചുതന്നുവല്ലോ ഭവാൻ. 5
ധ്യാനത്തിനാൽ മനം സ്വാധീനമാക്കാതെ
വാനീടുവോക്കു കാണാൻകഴിയാതെഴും
ജ്ഞാനാത്മകനാകുമങ്ങയെയിങ്ങനെ
കാണുവാനും പരം പാവനമായിട്ടും
ത്വൽപാദപാംസുക്കൾ മൌലിയിൽ ചൂടാനു-
മിപ്പോളെനിക്കിടയായി ഭാഗ്യത്തിനാൽ. 6
സാരോപദേശമരുളിബ്ഭവാനെന്നെ
നേരെയനുഗ്രഹിച്ചെന്നതും ശോഭനം
കണ്ണരന്ധ്രംവഴി നിഞ്ചാരുവാക്കുക-
ളെന്നുള്ളിലേററുമേററവും ഭാവുകം 7
അങ്ങിനെയുള്ള ഭവാൻ സുതാകാമുക-
സംഗതിയാലതിക്ലേശമനസ്കനും
ദീനനുമാമെന്റെവിജ്ഞാപനമിന്നു
സാനുഭാവം ശ്രവിപ്പാനപേക്ഷിപ്പു ഞാൻ. 8
ഉത്താനപാദൻ പ്രിയവ്രതനെന്നമത്-
പുത്രരിരുവക്കു സോദരിയായിട്ടും
എന്മകളാമിവൾ ശീലഗുണാദിയാൽ
സമ്മിതൻ കാന്തനെയാഗ്രഹിക്കുന്നിതേ. 9
അങ്ങേക്കെഴും വിദ്യ, സത്സ്വഭാവം, രൂപ-
ഭംഗി, തരുണിമ,ഭക്തിദാർഢ്യാദിയും
നാരദൻചൊല്ലിദ്ധരിച്ചപ്പൊഴേയിവൾ
വേറൊരുഭത്താവുവേണ്ടെന്നുവച്ചിതു. 10
എന്നതിനാൽ ഭവാൻ ഗേഹകൃത്യങ്ങൾക്കു
നന്നായിണങ്ങുവോളായനുരൂപയായ്
ഞാനാനയിച്ചോരിക്കന്യകയേമുദാ
ജ്ഞാനാംബുധേ! ഭവാൻ സ്വീകരിച്ചീടുക. 11
ചാരത്തുതാനേയണയുന്നതായിട്ടും
ചാരുതചേരുന്ന ഭോഗവസ്തുക്കളെ
തള്ളുകനിസ്സംഗനും യോഗ്യമല്ലമ-
ററുള്ളവർതൻകഥപിന്നെയോതേണമോ? 12
താനേവരും ഭോഗസാധനം തള്ളീട്ടു
ഹീനനോടായതത്ഥിക്കുന്നവരുടെ
സ്ഫീതമാം ഖ്യാതിനശിക്കു,മനാദര-
ഹേതുവാൽ നഷ്ടമാമാത്മാഭിമാനവും 13
വിദ്വന്മണേ! വിവാഹം കഴിച്ചീടുവാ-
നുദ്യമിക്കുന്നു ഭവാനെന്നുകേട്ടു ഞാൻ
അന്നാളവും മതിയിബ്രഹ്മചര്യവു-
മെന്നുന്നമങ്ങെൻമകളെ വേട്ടീടുക. 14

1 ഭയം  2 ഭൂമി  3 വിരക്തൻ

ഋഷിരുവാച

ബാഢമുദ്വോഢുകാമോഽയമപ്രത്താ ച തവാത്മജാ
അവയോരനുരൂപോഽസാവാദ്യോ വൈവാഹികോ വിധിഃ 15

കാമസ്സ ഭൂയാന്നരദേവ തേഽസ്യാഃ
പുത്ര്യാസ്സമാമ്നായവിധൗ പ്രതീതഃ
ക ഏവ തേ തനയാം നാദ്രിയേത
സ്വയാംഗകാന്ത്യാ ക്ഷിപതീമിവ ശ്രിയം. 16

യാം ഹർമ്മ്യപൃഷ്ഠേ ക്വണദംഘ്രിശോഭാം
വിക്രീഡതീം കന്ദുകവിഹ്വലാക്ഷീം
വിശ്വാവസുർ ന്യപതൽ സ്വാദ്വിമാനാ-
ദ്വിലോക്യ സമ്മോഹവിമൂഢചേതാഃ. 17

താം പ്രാർത്ഥയന്തീം ലലനാലലാമ-
മസേവിതശ്രീചരണൈരദൃഷ്ടാം
വത്സാം മനോരുച്ചപദഃ സ്വസാരം
കോ നാനുമന്യേത ബുധോഽഭിയാതാം. 18

അതോ ഭജിഷ്യേ സമയേന സാധ്വീം
യാവത്തേജോ ബിഭൃയാദാത്മനോ മേ
അതോ ധർമ്മാൻ പാരമഹംസ്യമുഖ്യാൻ
ശുക്ലപ്രോക്താൻ ബഹു മന്യേഽവിഹിംസ്രാൻ. 19

യതോഽഭവദ്വിശ്വമിദം വിചിത്രം
സംസ്ഥാസ്യതേ യത്ര ച വാ വതിഷ്ഠതേ
പ്രജാപതീനാം പതിരേഷ മഹ്യം
പരം പ്രമാണം ഭഗവാനനന്തഃ 20

മൈത്രേയ ഉവാച

സ ഉഗ്രധന്വന്നിയദേവാബഭാഷേ
ആസീച്ച തൂഷ്ണീമരവിന്ദനാഭ
ധിയോപഗൃഹ്ണൻ സ്മിതശോഭിതേന
മുഖേന ചേതോ ലുലുഭേ ദേവഹൂത്യാഃ. 21

സോഽനുജ്ഞാത്വാ വ്യവസിതം മഹിഷ്യാ ദുഹിതുഃ സ്ഫുടം
തസ്മൈ ഗുണഗണാഢ്യായ ദദൗ തുല്യം പ്രഹർഷിതഃ 22

ശതരൂപാ മഹാരാജ്ഞീ പാരിബർഹാൻ മഹാധനാൻ
ദമ്പത്യോഃ പര്യദാൽ പ്രീത്യാ ഭൂഷാവാസഃ പരിച്ഛദാൻ. 23

പ്രത്താം ദുഹിതരം സമ്രാട് സദൃക്ഷായ ഗതവ്യഥഃ
ഉപഗുഹ്യ ച ബാഹുഭ്യാമൌൽക്കണ്ഠ്യോന്മഥിതാശയഃ 24

അശക്നുവംസ്തദ്വിരഹം മുഞ്ചൻ ബാഷ്പകലാം മുഹുഃ
ആസിഞ്ചദംബ വത്സേതി നേത്രോദൈർദുഹിതുശ്ശിഖാഃ 25

ആമന്ത്ര്യ തം മുനിവരമനുജ്ഞാതസ്സഹാനുഗഃ
പ്രതസ്ഥേ രഥമാരുഹ്യ സഭാര്യഃ സ്വപുരം നൃപഃ 26

ഉഭയോരൃഷികുല്യായാസ്സരസ്വത്യാസ്സുരോധസോഃ
ഋഷീണാമുപശാന്താനാം പശ്യന്നാശ്രമസമ്പദഃ 27

തമായാന്തമഭിപ്രേത്യ ബ്രഹ്മാവർത്താൽ പ്രജാഃ പതീം
ഗീതസംസ്തുതിവാദിത്രൈഃ പ്രത്യുദീയുഃ പ്രഹർഷിതാഃ 28

ബർഹിഷ്മതീ നാമ പുരീ സർവ്വസമ്പത്സമന്വിതാ
ന്യപതന്യത്ര രോമാണി യജ്ഞസ്യാംഗം വിധുന്വതഃ 29

കുശാഃ കാശാസ്ത ഏവാസൻ ശശ്വദ്ധരിതവർച്ചസഃ
ഋഷയോ യൈഃ പരാഭാവ്യ യജ്ഞഘ്നാൻ യജ്ഞമീജിരേ. 30

കുശകാശമയം ബർഹിരാസ്തീര്യ ഭഗവാൻ മനുഃ
അജയദ്യജ്ഞപുരുഷം ലബ്ധ്വാ സ്ഥാനം യതോ ഭുവം. 31

ബർഹിഷ്മതീം നാമ വിഭുര്യാം നിർവ്വിശ്യ സമാവസൽ
തസ്യാം പ്രവിഷ്ടോ ഭവനം താപത്രയവിനാശനം. 32

ഋഷി പറഞ്ഞു

നേരുതാൻ കാമിപ്പഞാൻ വിവാഹത്തിനായ്
ആരോട്ടമേററതി [1]ല്ലാത്മജാദാനവും
നാംതമ്മിലുള്ളൊരീവൈവാഹികവേൾച്ച-
യെന്തുകൊണ്ടും നന്നെനിക്കും സുസമ്മതം. 15
പാരമനുരൂപനാം വരനേകണ-
മാരും സ്വകന്യയെയെന്ന വേദോക്തിയെ
ആദരിക്കുന്നഭവാൻെറയഭീപ്സിതം
മേദിനീശാ! ഭവിക്കട്ടെ സഫലമായ്.
അംഗാഭയാലെയലങ്കരണങ്ങൾതൻ-
ഭംഗിയെത്താഴ്ത്തി വിളങ്ങുംവിശിഷ്ടയാം
അങ്ങേത്തനൂജയെ യാതൊരാളാദരി-
ച്ചംഗീകരിക്കാതിരിക്കുമീയൂഴിയിൽ? 16
കാല്യ,ചിലമ്പൊലിയൊത്തു ചലിപ്പിച്ചു
ലോലമിഴികളെപ്പന്തിൽപതിപ്പിച്ചു
മാളികമേലേളിമാരൊത്തുപന്താടി
മേളിച്ചിട്ടമാക്കെഴമഴകീക്ഷിച്ചു
സ്വന്തം വിമാനത്തിൽനിന്നു വിശ്വാവസു-
ഗന്ധർവ്വനൂഴിയിൽ മോഹിച്ചുവീണുവോ! 17
കാർവേണിമാർക്കു തിലകമായ്മംഗല-
ദേവതാസേവകക്കെന്നിയദൃശ്യയായ്
ഉത്താനപാദസഹജയായന്തിക-
മെത്തി സ്വയമേവമർത്ഥനചെയ്തിട്ടും
മംഗലയായിട്ടമിബ്ഭവൽപുത്രിയെ-
യംഗീകരിക്കാതിരിക്കുമോ ബുദ്ധിമാൻ? 18
ആകയാലിന്നിപ്പതിവ്രതാമൌലിയെ
സ്വീകരിക്കാമിക്കരാരോട്ടകൂടിഞാൻ
എന്നുടെബീജം ഗ്രഹിക്കുന്നതെന്നിവ-
ളന്നോളവും ഭാര്യയാക്കാമിവളെഞാൻ.
പിന്നെബ്ഭഗവാൻ ഹരിയരുൾചെയ്തതായ്
നിന്ദ്യമാംഹിംസാദിദോഷമേശാത്തതായ്
ധന്യപരമഹംസാശ്രമമുഖ്യമായ്-
ത്തീന്നിട്ടും ധർമ്മങ്ങളെ സ്വീകരിക്കുവാൻ. 19
ഏതൊന്നിൽനിന്നീവിചിത്രമാം വിശ്വമു-
ത്ഭ്രതമാ,യേതിൽനിലനിന്നൊടുങ്ങുന്നു
നിത്യമായ് ബ്രഹ്മാദ്യരേയും നയിക്കുമാ-
വസ്തുവൊന്നത്രേ പരം പ്രമാണം മമ. 20

മൈത്രേയൻ പറഞ്ഞു

കർദ്ദമനിത്ഥംചൊല്ലി വിഷ്ണുസ്മൃതി-
യുക്തനായ്മൌനംഭജിച്ചിരുന്നീടിലും
ദേവഹൂതിക്കുള്ളിൽമോഹം വളത്തിനാൻ
കേവലം മന്ദസ്മിതാഞ്ചിതാസ്യത്തിനാൽ. 21
ഇമ്മുനിയേമതി പുത്രിക്കു,ഭാര്യയും
സമ്മതിക്കുന്നുണ്ടുതുമൂലമമ്മനു
തുഷ്ടനായേകി ഗുണാഢ്യനാമമ്മുനി-
ക്കേററമനുരൂപയാകുമപ്പുത്രിയെ. 22
അമ്മ മഹാരാജ്ഞിയാമശ്ശതരൂപ
ചെമ്മേവിലയാന്ന വസ്ത്രഭൂഷാദിയും
പാത്രങ്ങളും മററുവസ്തുക്കളും തോഷ-
പൂത്തിയിൽ ദമ്പതിമാക്കരുളീടിനാൾ. 23
ഉത്തമകാന്തനിൽപുത്രിയെച്ചേക്കയാ-
ലത്തലശേഷമരചന്നകന്നിതു
തന്മകളെപ്പിരിയേണമെന്നോക്കയാ-
ലമ്മഹാനശ്രുപൊഴിഞ്ഞു തുരുതുരെ
''രണ്ടുകൈകൊണ്ടും പിടിച്ചുവീണ്ടും നൃപൻ
പൂണ്ട നിന്നെപ്പിരിയേണ്ടിവന്നാമലേ''
കുണ്ഠതയോടേവമോതിമിഴിനീരു-
കൊണ്ടുനനച്ചാനവളുടെ കുന്തളം. 24-25
അമ്മുനിയോടഥ യാത്ര പറഞ്ഞുടൻ
സമ്മതം വാങ്ങിയനുചന്മാരൊട്ടും
പ്രേയസിയൊത്തു രഥത്തിലേറീട്ടങ്ങു-
പോയാൻനിജ രാജധാനിക്കു ഭൂമിപൻ. 26
മാമുനിയോജ്യം സരസ്വതിയാറുതൻ;
തുമതേട്ടം രണ്ടുവക്കിലും വാണിട്ടും
ശാന്തരായിട്ടൃഷീന്ദ്രർതന്നാശ്രമ-
പ്രാന്തങ്ങളിൽ വിഷ്ണുപൂജോചിതങ്ങളാം
സാധനത്തിൻവൃദ്ധികണ്ടുകണ്ടുന്നത-
മോദത്തൊടായിരുന്നു പോയതന്നൃപൻ. 27
രക്ഷകനാം ചക്രവത്തിമടങ്ങുന്ന-
തക്ഷണം കേട്ടുജനങ്ങൾ സന്തുഷ്ടരായ്
ഹൃദ്യസംഗീതവാദ്യാദിയൊട്ടും ബ്രഹ്മാ-
വത്തത്തിലെത്തിയെതിരേററുവേണ്ടപോൽ. 28
വാരാഹമൂത്തി ശരീരംകുടഞ്ഞോരു-
നേരമേററം രോമരാജിപതിക്കയാൽ
പേരുബർഹിഷ്മതിയെന്നാന്നു സമ്പൽപ്ര-
പൂരിതമാം രാജധാനിയങ്ങാണുകേൾ. 29
പച്ചക്കുശകളും [2]കാശതൃണങ്ങളു-
മച്യുതസ്വാമിതൻരോമങ്ങളാം ദൃഢം
യജ്ഞംമുടക്കുന്നവരെയിവററിനാൽ
തജ്ജിച്ചൃഷികൾ യജിപ്പുയജ്ഞാംഗനെ 30
ക്ഷോണിയാം സ്ഥാനം തനിക്കിരുന്നീട്ടവാൻ
ദാനമായേകിയോരായജ്ഞമൂത്തിയെ
കാശകുശങ്ങൾവിരിച്ചു നിത്യം ലോപ-
ലേശമെന്യേ യജിച്ചീട്ടന്നിതമ്മനു. 31
സാമത്ഥ്യമേറും നൃപതി ബർഹിഷ്മതീ-
നാമകമാംനഗരത്തിൽ തനിക്കെഴും
പത്തനമെത്തിവസിച്ചാൻസുഖ,മതിൽ
പാത്തീട്ടവോക്കു താപത്രയം നേരിടാ. 32

1 പുത്രിയെ സ്വീകരിക്കയെന്നതു്   2 ആററുദർഭകം

സഭാര്യസ്സപ്രജഃ കാമാൻ ബുഭുജേഽന്യാവിരോധതഃ
സംഗീയമാനസൽകീർത്തിസ്സസ്ത്രീഭിഃ സുരഗായകൈഃ
പ്രത്യൂഷേഷ്വനുബദ്ധേന ഹൃദാ ശൃണ്വൻ ഹരേഃ കഥാഃ. 33
നിഷ്ണാതം യോഗമായാസു മുനിം സ്വായംഭുവം മനും
യദാ ഭ്രംശയിതും ഭോഗാ ന ശേകുർഭഗവൽപരം. 34
അയാതയാമാസ്തസ്യാസൻ യാമാഃ സ്വാന്തരയാപനാഃ
ശൃണ്വതോ ധ്യായതോ വിഷ്ണോഃ കുർവ്വതോ ബ്രുവതഃ കഥാഃ. 35
സ ഏവം സ്വാന്തരം നിന്യേ യുഗാനാമേകസപ്തതിം
വാസുദേവപ്രസംഗേന പരിഭൂതഗതിത്രയഃ. 36
ശാരീരാ മാനസാ ദിവ്യാ വൈയാസേ യേ ച മാനുഷാഃ
ഭൗതികാശ്ച കഥം ക്ലേശാ ബാധന്തേ ഹരിസംശ്രയം. 37
യഃ പൃഷ്ടോ മുനിഭിഃ പ്രാഹ ധർമ്മാന്നാനാവിധാൻ ശുഭാൻ
നൃണാം വർണ്ണാശ്രമാണാം ച സർവ്വഭൂതഹിതസ്സദാ. 38
ഏതത്ത ആദിരാജസ്യ മനോശ്ചരിതമത്ഭുതം
വർണ്ണിതം വർണ്ണനീയസ്യ തദപത്യോദയം ശൃണു. 39

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
ദ്വാവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2112 തൃതീയസ്കന്ധേ ശ്ലോകാഃ 911

---

# ത്രയോവിംശതിതമോഽധ്യായഃ

**മൈത്രേയ ഉവാച**

പിതൃഭ്യാം പ്രസ്ഥിതേ സാധ്വീ പതിമിംഗിതകോവിദാ
നിത്യം പര്യചരൽ പ്രീത്യാ ഭവാനീവ ഭവം പ്രഭും. 1
വിശ്രംഭേണാത്മശൗചേന ഗൗരവേണ ദമേന ച
ശുശ്രൂഷയാ സൗഹൃദേന വാചാ മധുരയാ ച ഭോഃ 2
വിസൃജ്യ കാമം ദംഭം ച ദ്വേഷം ലോഭമഘം മദം
അപ്രമത്തോദ്യതാ നിത്യം തേജീയാംസമതോഷയൽ. 3
സ വൈ ദേവർഷിവര്യസ്താം മാനവീം സമനുവ്രതാം
ദൈവാൽ ഗരീയസഃ പത്യുരാശാസാനാം മഹാശിഷഃ 4
കാലേന ഭൂയസാ ക്ഷാമാം കർശിതാം വ്രതചര്യയാ
പ്രേമഗൽഗദയാ വാചാ പീഡിതഃ കൃപയാബ്രവീൽ. 5

തുഷ്ടോഽഹമദ്യ തവ മാനവി മാനദായാഃ
ശുശ്രൂഷയാ പരമയാ പരയാ ച ഭക്ത്യാ
യോ ദേഹിനാമയമതീവ സുഹൃത്സ്വദേഹോ
നാവേക്ഷിതഃ സമുചിതഃ ക്ഷപിതും മദർത്ഥേ. 6
യേ മേ സ്വധർമ്മനിരതസ്യ തപസ്സമാധി-
വിദ്യാത്മയോഗവിജിതാ ഭഗവൽപ്രസാദാഃ
താനേവ തേ മദനുസേവനയാവരുദ്ധാൻ
ദൃഷ്ടിം പ്രപശ്യ വിതരാമ്യഭയാനശോകാൻ. 7
അന്യേ പുനർഭഗവതോ ഭ്രുവ ഉദ്വിജൃംഭ-
വിഭ്രംശിതാർത്ഥരചനാഃ കിമുരുക്രമസ്യ
സിദ്ധാസി ഭുങ്ക്ഷ്വ വിഭവാന്നിജധർമ്മദോഹാൻ
ദിവ്യാന്നരൈർദ്ദുരധിഗാൻ നൃപവിക്രിയാഭിഃ 8

ധർമ്മാർത്ഥമോക്ഷത്രയത്തിനിണങ്ങിട്ടു-
മമ്മട്ട പുത്രകളത്ര സമേതനായ്
തൻപുകൾഗന്ധർവദമ്പതിമാർനിത്യ-
മൻപോടുകീർത്തിപ്പതു കേട്ടുതുഷ്ടനായ്
എന്നുമുഷസ്സിൽ ഹരികഥകേട്ടുകൊ
ണ്ടന്യൂനമായ്‌വിഷയങ്ങൾ ഭുജിച്ചിതേ. 33
ശ്രീഹരിമായാ വിഭൂതികളായിട്ടു-
ള്ളൈഹികഭോഗവസ്തുക്കളെ നേടുവാൻ
പാടവമുണ്ടെങ്കിലും വിഷ്ണുഭക്തിയും
കൂട്ടുംവിവേചനാബുദ്ധിയുമാർന്നിട്ടും
സ്വായംഭുവനാം മനുവിന്നബാധക-
മായില്ല ഭോഗവിഷയങ്ങളൊന്നുമേ 34
ധ്യാനിക്കയും ഭഗവൽക്കഥ കേൾക്കയും
താനേ കഥിക്കയും സേവിക്കയും ചെയ്തു
മന്വന്തരകാലയാമമോരോന്നുമാ-
നന്ദമയമായ്ക്കഴിച്ചിതബ്ഭൂമിപൻ. 35
വാസുദേവൻതൻകഥാപ്രസംഗത്തിനാൽ
ലേശവും താപത്രയ ബാധയെന്നിയേ
തന്നുടെകാലയളവാമെഴുപത്തി
യൊന്നു ചതുര്യുഗംപോക്കിയേവം മനു. 36
നാനാന്യജീവികളേയുമലട്ടിടും
മാനസികദൈവികഭൗതികങ്ങളാം
ക്ലേശങ്ങളെങ്ങിനെ തീണ്ടിടും ശുദ്ധനാം
കേശവഭക്തനായീടുമൊരുത്തനെ. 37
ഭൂതജാലത്തിന്നഖിലം ഹിതമായ-
മാതിരി ജീവിച്ചോരാദിരാജൻ മനു
വർണ്ണാശ്രമങ്ങൾ തൻധർമ്മവും മാനുഷ-
വൃന്ദത്തിനുള്ള സാധാരണധർമ്മവും
അന്യധർമ്മങ്ങളും മാമുനിമാരോടു-
രചൊന്നതത്രേ മനുസംഹിതയെന്നതും. 38
ആദിരാജാവാം മനുവിന്റെയത്ഭുത-
ഖ്യാതമാംവർണ്ണ്യചരിത്രമിതേവിധം
ഓതിനേനമ്മഹാൻ തൻമകളാം ദേവ-
ഹൂതിതൻവൃദ്ധി കഥിച്ചിടുന്നേനിനി. 39

## അദ്ധ്യായം 23

### മൈത്രേയൻ പറഞ്ഞു

താതനുമമ്മയും പോയശേഷം ദേവ-
ഹൂതിപറയാതറിഞ്ഞു കാന്തേച്ഛകൾ
ഭക്തിപൂർവ്വംവേണ്ട ശുശ്രൂഷകൾ മുനി-
മുഖ്യനുചെയ്താൾ സതി ശിവനെന്നപോൽ. 1
ആദരം, വിശ്വാസ,മാത്മശുചിത്വവും
മാധുര്യവാക്കു, ദമനവും ശുശ്രൂഷ
പ്രേമവും, മററുഗുണങ്ങളും, കൈക്കൊണ്ടു
കാമലോഭദ്വേഷദംഭ ദുരിതങ്ങൾ
കാമിനീസ്തോമലലാമമായ്മിന്നുമ-
ക്കോമളഗാത്രിയേവടി, യത്തപ്രമത്തയായ്
നിത്യം പണിപ്പെട്ടു തേജസ്വിയാം നിജ-
ഭർത്താവിനെത്തുഷ്ടനാക്കി വാണീടിനാൾ. 2-3
സ്വായംഭുവനന്ദനയായ്സ്വഭാവസേവന-
മങ്ങുവണ്ണം നിർവഹിക്കുന്നവളായി
തന്നിൽനിന്നുത്തമസന്താനലാഭത്തെ-
യുന്നുന്നവളായ് ചിരവ്രതചര്യയാൽ
തീരെശ്ശരീരം ചടച്ചതിക്ഷീണവും
ചേരുന്നദീനയാം തന്നുടെ കാന്തയെ
കണ്ടഴലാണ്ടു ദേവർഷിയാമമ്മഹാൻ
തൊണ്ടയിടറിയീമട്ടരുളീടിനാൻ. 4-5
അന്യൂനരാഗപുരസ്സരമെന്നെനീ
നന്നായി മാനിച്ചു ശുശ്രൂഷചെയ്കയാൽ
നിന്നിലതിപ്രീതനായിബ്ഭവിച്ചു ഞാൻ
മന്വാത്മജേ! മമപ്രാണാധിനായികേ!
ഗേഹിനീ! ദേഹികൾക്കൊക്കെ പ്രിയമെഴും
ദേഹമൊന്നത്രേ [1]പുരുഷാർത്ഥസാധകം
അങ്ങിനെയുള്ള ശരീരത്തെയും ലേശ-
മംഗനാരത്നമേ! നോക്കാതെയെന്നെ നീ
സേവനം ചെയ്കതിൽനിന്നും നിനക്കെഴും
പാവനമാം ഭക്തിദാർഢ്യവും ബോദ്ധ്യമായ്. 6
ഇന്നു സഫലമായ് നിൻവ്രതചര്യക-
ളെന്നതിലില്ലൊരു സംശയം വല്ലഭേ!
വർണ്ണാശ്രമാചാരമേതുമേ തെററാതെ-
തന്നെ ഞാൻ നോററ വ്രതങ്ങളുപാസന-
ധ്യാനം, തുടങ്ങിയ സത്ക്കർമ്മകോടിയാൽ
ഞാനുപാർജ്ജിച്ച ഭഗവൽപ്രസാദങ്ങൾ
എന്നെ നിതാന്തമതിനു സഹായിച്ച
തന്വീമണേ! നിനക്കും ലഭിച്ചൂദൃഢം.
നന്നായവകാണ്മതിന്നു ഞാൻ ദിവ്യദൃ-
ക്കിന്നുതരുന്നുനിനക്കു പതിവ്രതേ!
നശ്യങ്ങളല്ലീവിഭൂതികളേതുമാം-
വിശ്വവിഷയഭോഗങ്ങളെപ്പോലവേ
ശോകവും ഭീതിയും സംക്രമിച്ചീടാത്ത-
താകുന്നവയെന്നു നീ ധരിച്ചീടുക. 7
കാലാത്മകഭ്രൂ ചലിക്കിൽ തുലഞ്ഞുപോ-
മീലോകഭോഗമനോരഥമാകവേ
ഇന്നു നിനക്കു സിദ്ധിച്ചോരിസ്സിദ്ധിക-
ളെന്നുമേ നാശമില്ലാത്തതാണോമലേ!
നന്നായിണങ്ങിനിൻ മോക്ഷകാലംവരെ
നിന്നെയിവ പരിസേവനംചെയ്തിട്ടും
ഭവ്യാത്മികേ! സതീത്വത്തിനാൽ ചേർന്നൊരീ-
ദിവ്യഭോഗത്തെയനുഭവിച്ചീടുനീ.
"സാർവഭൗമൻ ഞാനെനിക്കെന്തസാദ്ധ്യ"മി-
ഗ്ഗർവംകലർന്നോനു കിട്ടുന്നതല്ലിവ. 8

1. ധർമ്മാർത്ഥകാമമോക്ഷങ്ങളായ നാലു പുരുഷാർത്ഥവും സാധിപ്പിക്കുന്നതു്

ഏവം ബ്രുവാണമബലാഖിലയോഗമായാ-
വിദ്യാവിചക്ഷണമവേക്ഷ്യ ഗതാധിരാസീൽ
സംപ്രശ്രയപ്രണയവിഹ്വലയാ ഗിരേഷദ്-
വ്രീഡാവലോകവിലസദ്ധസിതാനനാഹ. 9
രാദ്ധം ബത ദ്വിജവൃഷൈതദമോഘയോഗ-
മായാധിപേ ത്വയി വിഭോ തദവൈമി ഭർത്തഃ
യസ്തേഭ്യധായി സമയസ്സകൃദംഗസംഗോ
ഭൂയാദ്ഗരീയസി ഗുണഃ പ്രസവസ്സതീനാം. 10
തത്രേതികൃത്യമുപശിക്ഷ യഥോപദേശം
യേനൈഷ മേ കർശിതോതിരിരംസയാത്മാ
സിദ്ധ്യേത തേ കൃതമനോഭവധർഷിതായാ
ദീനസ്തദീശ ഭവനം സദൃശം വിചക്ഷ്വ 11

മൈത്രേയ ഉവാച

പ്രിയായാഃ പ്രിയമന്വിച്ഛൻ കർദ്ദമോ യോഗമാസ്ഥിതഃ
വിമാനം കാമഗം ക്ഷത്തസ്തർഹ്യേവാവിരചീകരൽ. 12
സർവ്വകാമദുഘം ദിവ്യം സർവ്വരത്നസമന്വിതം
സർവ്വർദ്ധ്യുപചയോദർക്കം മണിസ്തംഭൈരുപസ്കൃതം. 13
ദിവ്യോപകരണോപേതം സർവ്വകാലസുഖാവഹം
പട്ടികാഭിഃ പതാകാഭിർവ്വിചിത്രാഭിരലംകൃതം 14
സ്രഗ്ഭിർവ്വിചിത്രമാല്യാഭിർമ്മഞ്ജുശിഞ്ജൽഷഡംഘ്രിഭിഃ
ദുകൂലക്ഷൌമകൌശേയൈർന്നാനാവസ്ത്രൈർവ്വിരാജിതം. 15
ഉപര്യുപരി വിന്യസ്തനിലയേഷു പൃഥക് പൃഥക്
ക്ഷിപ്തൈഃ കശിപുഭിഃ കാന്തം പര്യ്യങ്കവ്യജനാസനൈഃ 16
തത്ര തത്ര വിനിക്ഷിപ്തനാനാശില്പോപശോഭിതം
മഹാമരതകസ്ഥല്യാ ജുഷ്ടം വിദ്രുമവേദിഭിഃ 17
ദ്വാഃസു വിദ്രുമദേഹല്യാ ഭാതം വജ്രകപാടവൽ
ശിഖരേഷ്വിന്ദ്രനീലേഷു ഹേമകുംഭൈരധിശ്രിതം. 18
ചക്ഷുഷ്മൽപത്മരാഗാഗ്ര്യൈർവ്വജ്രഭിത്തിഷു നിർമ്മിതൈഃ
ജുഷ്ടം വിചിത്രവൈതാനൈർമ്മഹാർഹൈർഹേമതോരണൈഃ 19
ഹംസപാരാവതവ്രാതൈസ്തത്ര തത്ര നികൂജിതം
കൃത്രിമാൻ മന്യമാനൈസ്സ്വാനധിരുഹ്യാധിരുഹ്യ ച. 20
വിഹാരസ്ഥാനവിശ്രാമസംവേശപ്രാംഗണാജിരൈഃ
യഥോപജോഷം രചിതൈർവ്വിസ്മാപനമിവാത്മനഃ 21
ഈദൃഗ്ഗൃഹം തൽ പശ്യന്തീം നാതിപ്രീതേന ചേതസാ
സർവ്വഭൂതാശയാഭിജ്ഞഃ പ്രാവോചൽ കർദ്ദമഃ സ്വയം. 22
നിമജ്ജ്യാസ്മിൻ ഹ്രദേ ഭീരു വിമാനമിദമാരുഹ
ഇദം ശുക്ലകൃതം തീർത്ഥമാശിഷാം യാപകം നൃണാം. 23
സാ തദ്ഭർത്തുസ്സമാദായ വചഃ കുവലയേക്ഷണാ
സരജം ബിഭ്രതീ വാസോ വേണീഭൂതാംശ്ച മൂർദ്ധജാൻ, 24
അംഗം ച മലപങ്കേന സംച്ഛന്നം ശബളസ്തനം
ആവിവേശ സരസ്വത്യാസ്സരശ്ശിവജലാശയം. 25
സാന്തസ്സരസി വേശ്മസ്ഥാശ്ശതാനി ദശ കന്യകാഃ
സർവ്വാഃ കിശോരവയസോ ദദർശോല്പലഗന്ധയഃ 26
താം ദൃഷ്ട്വാ സഹസോത്ഥായ പ്രോചുഃ പ്രാഞ്ജലയഃ സ്ത്രിയഃ
വയം കർമ്മകരീസ്തുഭ്യം ശാധി നഃ കരവാമ കിം. 27

ഇത്തരം യോഗമായാവിഭവാകുമ-
ബ്ഭർത്താവു ചൊന്നതുകേട്ടസ്സതീമണി
അത്തലകന്നു വിനീതയായി പ്രേമ-
ബദ്ധയായ്പാരം വിവശയായക്ഷണം
തെല്ലു നാണംപൂണ്ടു കാന്താസ്യവീക്ഷിച്ചു
ചൊല്ലിനാൾ പുഞ്ചിരിയോടും സഗദ്ഗദം. 9

എല്ലാററിനും ശേഷിയാണിട്ടും മാമക-
വല്ലഭാ! സാധനമെല്ലാം ഫലാന്വിതം
സൃഷ്ടിച്ചിട്ടുംമായതൻ നായകാ! സർവ-
സിദ്ധിയുമൊത്തോൻ ഭവാനെന്നറിഞ്ഞു ഞാൻ
"നിന്നോടൊരുകുറി സംഗമിച്ചീടുവ-"
നെന്നങ്ങു ചൊന്നതു പാലിച്ചിടേണമേ.
സാദ്ധ്വികൾക്കത്കൃഷ്ടമല്ലോ മഹാനായ
ഭർത്താവിൽനിന്നുള്ള പുത്രലാഭം വിഭോ! 10

ആകയാലങ്ങു രതിക്കു ശാസ്ത്രോക്തമാം
ഭോഗപദാർത്ഥങ്ങളാദ്യം ചമയ്ക്കണം
അങ്ങുനിമിത്തമനംഗാർത്തി വർദ്ധിച്ചു
ഭംഗമാമെൻമെയ് പഴയപോൽപുഷ്ടിയും
ഭംഗിയുമുള്ളതാക്കീടിനഭോജ്യങ്ങൾ
മങ്ങാതെ സംഭരിച്ചീടണമിക്ഷണം
അല്ലാതെയിക്കൃശഗാത്രി രതിസുഖം
നല്ലപോലാസ്വദിച്ചീടുവതെങ്ങിനെ?
ഉണ്ടാകണമുടൻ മാരലീലയ്ക്കിങ്ങു
വേണ്ടും ഗൃഹങ്ങളുപകരണങ്ങളും
ശങ്കവെടിഞ്ഞിവയെല്ലാം കൃപയാണു
സങ്കല്പശക്തിയാൽ തീർക്കാൻ മടിക്കൊലാ. 11

മൈത്രേയൻ പറഞ്ഞു

കാന്തതൻ കാമസമ്പൂർത്തിവരുത്തുവാൻ
ചിന്തിച്ചിരുന്നാൻ സമാധിയിൽക്കർദ്ദമൻ
കാമഗമാകും വിമാനമൊന്നാശ്രമ-
ഭൂമിയിലക്ഷണമാവിർഭവിച്ചിതേ. 12

നാനാമണിസ്തംഭയുക്തമായ് [1]മുക്തക-
ശ്രേണിപതിച്ചതായ് സമ്പത്സമൃദ്ധമായ്
ചാരുതരമാവിമാനം, മനതാരി-
ലോരുവതെല്ലാമരുളാൻ സമർത്ഥമാം. 13

ശ്രേഷ്ഠമാം വീട്ടുസാമാനങ്ങൾചേർന്നതായ്
പുഷ്ടസുഖമേതുനാളുമേകുന്നതായ്
ചിത്രമാംപട്ടുതുണികളാൽതീർത്തുള്ള
പട്ടികാപങ്ക്തിപതാകകളും ചേർന്നു
നാനാനിറമെഴും പൂക്കളാൽക്കെട്ടിയ
ചേണാർന്നമാലയിൽ വണ്ടുകൾമേളിച്ചു
പട്ടുപ്പുഴനൂൽ, ചണം, രോമമാദിയാൽ
[2]സുഷ്ടുവായ് നെയ്തുള്ള പട്ടണിയുന്നതായ്,
മേൽക്കുമേലുള്ള നിലകളിൽ വീജനം
നൽക്കട്ടിലാസനം ശയ്യയും ചേർന്നതായ് 14-16

കോലായ്കൾ നല്ലവിഴത്തിനാലും തറ
ചേലായ്മരതകംകൊണ്ടും രചിച്ചതായ്
അങ്ങങ്ങുശില്പകലാകൗശലങ്ങളാൽ
തുംഗപ്രഭവീശിലാലസിക്കുന്നതായ്
ദ്വാരങ്ങളിലുള്ള വാതിൽ വജ്രങ്ങളാ-
ലാരചിച്ചുമ്മരം നൽപ്പവിഴത്തിലും
ഇന്ദ്രനീലാഭമാം പ്രാസാദമൗലിയിൽ
പൊൻതാഴികക്കുടമൊത്തുലസിപ്പതായ്. 17-18

നേത്രങ്ങളോ എന്നുതോന്നുംവിധം വജ്ര-
ഭിത്തികളിൽ പത്മരാഗങ്ങൾചേർന്നതായ്. 19

ചിത്രവിതാനങ്ങൾ പൊൻതോരണങ്ങളു-
മൊത്തിതു നിസ്തുലം ശോഭിച്ചിരുന്നിതു.
കൃത്രിമമായതിൽ പ്രാവ,ന്നമാദിയാം
പത്രിഗണത്തെ വരച്ചിരിക്കുന്നതു
പാർത്തുടൻ ഗോത്രജരെന്നോർത്തുചെന്നങ്ങു
പാർത്തു പതത്രികൾ ചേർപ്പുകളുസ്വനം 20

കേളിസ്ഥലം, വിശ്രമത്തിന്നിടം, നിദ്ര-
യാളാൻപദ,മങ്കണം; പുറമുററവും
ഇച്ഛിച്ചമട്ടൊക്കെയൊത്തുചേർന്നുള്ളതാ-
ണച്ചതരമാകുമാവിമാനോത്തമം
മാമുനിശ്രേഷ്ഠനാം കർദ്ദമൻ തന്നെയു-
മാമഗ്നനാക്കി, യതത്ഭുതാംഭോധിയിൽ. 21

നല്ലതാമസ്സദനത്തെയുമുൾത്തെളി-
വില്ലാതെ നില്ക്കുന്ന നല്ലാർമണിയെയും
കണ്ടുടനന്യവിചാരം ധരിക്കുവാൻ
പണ്ടേ സമർത്ഥനാമമ്മുനിയോതിനാൻ! 22

ബിന്ദുസരസ്സാണിതു ഭഗവത്കൃതം
ചെന്നിറങ്ങിബ്ഭീരു! നേരേകുളിച്ചു നീ
വന്നീവിമാനത്തിലേറുക തീർത്ഥമി-
തെന്നും മനുഷ്യാഭിലാഷപ്രദായകം. 23

മുണ്ടുമുഷിഞ്ഞു, മുടിജടയാർന്നഴു-
ക്കാണ്ടുശരീരമശേഷം, കുചങ്ങളും
പാരംവിളർത്തു, വിഷമിച്ചുനിന്നിട്ടും
സാരസലോചന ഭർത്തൃവാക്യം കേട്ടു
നേരേസരസ്വതീവാഹിനിയിൽപെട്ടും
പേരാർന്നബിന്ദുസരസ്സിലിറങ്ങിനാൾ. 24-25

മുങ്ങീടവേയവൾകണ്ടാളതിലൊരു
ഭംഗിയേറീടും ഭവനവുമായതിൽ
കായത്തിൽനിന്നുനല്ലുല്പലപ്പൂമണം
പായിക്കുമായിരം കന്യകമാരെയും. 26

ആയവളെക്കണ്ടുപെട്ടെന്നെണീററവർ
മായമെന്യേതൊഴുതേററം വിനീതരായ്
ഞങ്ങൾ ഭവതിതൻദാസികൾ വേണ്ടതെ-
ന്തിങ്ങുകല്പിച്ചാലുമെന്നുചൊന്നീടിനാർ. 27

[1] രത്നസമൂഹം [2] ചന്തമായി

സ്നാനേന താം മഹാർഹേണ സ്നാപയിത്വാ മനസ്വിനീം
ദുകൂലേ നിർമ്മലേ നൂത്നേ ദദുരസ്യൈ ച മാനദാഃ 28

ഭൂഷണാനി പരാർദ്ധ്യാനി വരീയാംസി ദ്യുമന്തി ച
അന്നം സർവ്വഗുണോപേതം പാനം ചൈവാമൃതാസവം. 29

അഥാദർശേ സ്വമാത്മാനം സ്രഗ്വിണം വിരജാംബരം
വിരജം കൃതസ്വസ്ത്യയനം കന്യാഭിർബ്ബഹുമാനിതം. 30

സ്നാതം കൃതശിരഃസ്നാനം സർവ്വാഭരണഭൂഷിതം
നിഷ്കഗ്രീവം വലയിനം കൂജത്കാഞ്ചനനൂപുരം. 31

ശ്രോണ്യോരദ്ധ്യസ്തയാ കാഞ്ച്യാ കാഞ്ചന്യാ ബഹുരത്നയാ
ഹാരേണ ച മഹാർഹേണ രുചകേന ച ഭൂഷിതം. 32

സുദതാ സുഭ്രുവാ ശ്ലക്ഷ്ണസ്നിഗ്ദ്ധാപാംഗേന ചക്ഷുഷാ
പത്മകോശസ്പൃധാ നീലൈരളകൈശ്ച ലസന്മുഖം. 33

യദാ സസ്മാര ഋഷഭമൃഷീണാം ദയിതം പതിം
തത്ര ചാസ്തേ സഹ സ്ത്രീഭിര്യത്രാസ്തേ സ പ്രജാപതിഃ 34

ഭർത്തുഃ പുരസ്താദാത്മാനം സ്ത്രീസഹസ്രവൃതം തദാ
നിശാമ്യ തദ്യോഗഗതിം സംശയം പ്രത്യപദ്യത. 35

സ താം കൃതമലസ്നാനാം വിഭ്രാജന്തീമപൂർവ്വവൽ
ആത്മനോ ബിഭ്രതീം രൂപം സംവീതരുചിരസ്തനീം. 36

വിദ്യാധരീസഹസ്രേണ സേവ്യമാനാം സുവാസസം
ജാതഭാവോ വിമാനം തദാരോഹയദമിത്രഹൻ. 37

തസ്മിന്നലുപ്തമഹിമാ പ്രിയയാനുരക്തോ
വിദ്യാധരീഭിരുപചീർണ്ണവപുർവ്വിമാനേ
ബഭ്രാജ ഉൽകചകുമുദ്ഗണവാനപീച്യ-
സ്താരാഭിരാവൃത ഇവോഡുപതിർനഭഃസ്ഥഃ 38

തേനാഷ്ടലോകപവിഹാരകുലാചലേന്ദ്ര-
ദ്രോണീഷ്വനംഗസഖമാരുതസൗഭഗാസു
സിദ്ധൈർനുതോ ദ്യുധുനിപാതശിവസ്വനാസു
രേമേ ചിരം ധനദവല്ലലനാവരൂഥീ. 39

വൈശ്രംഭകേ സുരസനേ നന്ദനേ പുഷ്പഭദ്രകേ
മാനസേ ചൈത്രരഥ്യേ ച സ രേമേ രാമയാ രതഃ 40

ഭ്രാജിഷ്ണുനാ വിമാനേന കാമഗേന മഹീയസാ
വൈമാനികാനത്യശേത ചരംല്ലോകാൻ യഥാനിലഃ 41

കിം ദുരാപാദനം തേഷാം പുംസാമുദ്ദാമചേതസാം
യൈരാശ്രിതസ്തീർത്ഥപദശ്ചരണോ വ്യസനാത്യയഃ 42

പ്രേക്ഷയിത്വാ ഭുവോ ഗോളം പത്ന്യൈ യാവാൻ സ്വസംസ്ഥയാ
ബഹ്വാശ്ചര്യം മഹായോഗീ സ്വാശ്രമായ ന്യവർത്തത. 43

വിഭജ്യ നവധാffത്മാനം മാനവീം സുരതോൽസുകാം
രാമാം നിരമയൻ രേമേ വർഷപൂഗാൻ മുഹൂർത്തവൽ. 44

തസ്മിൻ വിമാന ഉൽകൃഷ്ടാം ശയ്യാം രതികരീം ശ്രിതാ
ന ചാബുദ്ധ്യത തം കാലം പത്യാപീച്യേന സംഗതാ. 45

ഏവം യോഗാനുഭാവേന ദമ്പത്യോ രമമാണയോഃ
ശതം വ്യതീയുശ്ശരദഃ കാമലാലസയോർമ്മനാക്. 46

തസ്യാമാധത്ത രേതസ്താം ഭാവയന്നാത്മനാffത്മവിൽ
നോധാ വിധായ രൂപം സ്വം സർവ്വസങ്കല്പവിദ്വിഭുഃ 47

ബന്ധുരമാം തച്ഛരീരത്തിൽ നല്ലപോൽ
ഗന്ധതൈലം പുരട്ടിക്കുളിപ്പിച്ചവർ
സന്തുഷ്ടയാക്കീട്ടവൾക്കുകൊട്ടത്തിതു
ചന്തമേറും രണ്ടുനല്ല വെൺപട്ടുകൾ. 28

ഉൽകൃഷ്ടമായ് വിലനിണ്ണയിച്ചീട്ടവാ-
നൊക്കാത്ത ഭൂഷകളാലണിയിച്ചഥ
മൃഷ്ടമായിഗ്ഗുണസംയുക്തമാമന്ന-
മൂട്ടിക്കുടിപ്പിച്ചു പാരം [1] സുധാസവം. 29

കണ്ണാടിയിലവൾപിന്നെ നോക്കിക്കണ്ടു
മിന്നുന്നതന്നംഗമോരാന്നുമങ്ങിനെ
മാലയണിഞ്ഞതിനിർമ്മലമായിട്ടും
ചേലധരിച്ചു കൃതശുഭവേഷയായ്
കന്യകമാരാൽ ബഹുമാനിതയുമാ-
യെണ്ണതേച്ചുത്തമാംഗസ്നാനശുദ്ധയായ്
ഭൂഷണമെല്ലാമണിഞ്ഞും ഗളമതിൽ
ഭാസുരനിഷ്കം, വളകൾ കരങ്ങളിൽ
മിന്നുന്നരത്നങ്ങളേറെപ്പതിച്ചുള്ള
പൊന്നരഞ്ഞാണരയന്നിലും ചേർത്തഥ
[2] മൂല്യമേറും മുത്തുമാലയാന്നും തുല്യ-
മില്ലാത്ത ഗന്ധക്കുറിക്കൂട്ടുചാത്തിയും
ചാരുദന്തങ്ങൾ നൽച്ചില്ലികളും പത്മ-
കോരകംമങ്ങും കടാക്ഷവിക്ഷേപവും
ചേന്നുലസിക്കും മുഖമൊത്തിണങ്ങിട്ടും
പൂണ്ണദിവ്യാകൃതി കണ്ണാടിയിൽ നോക്കി
തന്നിൽപ്പരം പ്രേമമാളുമൃഷീന്ദ്രനാം
തന്നാത്മനാഥനെയോമ്മിച്ചമാത്രയിൽ
കിങ്കരിമാരൊത്തുതാൻനിന്നിടുന്നതു
തൻകണവന്റെ ചാരത്തെന്നറിഞ്ഞിതു, 30-34

ആയിരംദാസികളൊത്തുതാൻ നില്പത-
പ്രേയാന്റെ മുമ്പിലട്ടത്തുതാനെന്നതും
അമ്മഹാനുള്ള യോഗപ്രഭാവത്തെയും
തന്മനതാരിൽ നിനച്ചപ്പതിവ്രത
ഇക്കാണ്മതൊക്കെപരമാത്ഥമോയെന്നു
ചിക്കെന്നു ശങ്കാകുലയായ് ഭവിച്ചിതു. 35

മുന്നേതിലുംപരം ശോഭിതയായ് കുച-
കുന്നുമറച്ചു മൃദുലവസ്ത്രത്തിനാൽ
നിസ്തുലമാം പൂവ്വസൌന്ദര്യവും വീണ്ടു
വിദ്യാധരീസഹസ്രാരാധ്യമാനയായ്
അഞ്ചിതവസ്ത്രാഢ്യയാമവളെക്കണ്ടു
പഞ്ചബാണാമയംപൂണ്ടജ്ജിതേന്ദ്രിയൻ
ആ വിമാനത്തിൽ കയററിയിരുത്തിനാൻ
ഹേ വിദുരാ! വിസ്മയപ്പെടാനില്ലിതിൽ. 36-37

ഏറെമാഹാത്മ്യമിയന്നുതൻപത്നിയിൽ
പാരമനുരാഗമാന്നു മനോജ്ഞനായ്
കിന്നരീസേവിതനായാവിമാനത്തിൽ
നന്നായ്വിളങ്ങിനാനാമുനിനായകൻ
ഫുല്ലകുമുദാഢ്യനായ് നക്ഷത്രമദ്ധ്യത്തി-
ലുല്ലസിക്കും നഭഃസ്ഥൻശശിയെന്നപോൽ. 38

സ്വന്തമാമാവിമാനത്തിലനംഗനു-
ബന്ധുവാം കാറേററതിമനോജ്ഞാംഗനായ്
വിണ്ണാറൊഴുക്കിൻ ശുഭകളനാദമൊ-
ത്തെന്നുമദ്രികപാലചിലാപ്രദേശമായ്
മിന്നുംമഹാമേരുവിൻ കുഹരങ്ങളിൽ
നന്ദിതസിദ്ധസംഘസ്തുതനായ് ചിരം
സുന്ദരീവൃന്ദാനപിതനായ് രമിച്ചിതു
കിന്നരേശനു സാമാനനായമ്മുനി. 39

പിന്നെയവളൊത്തു തുഷ്ടനായ് മാനസം,
നന്ദനം, ചൈത്രരഥം, പുഷ്പഭദ്രകം,
ചാരുസുരസനം, വൈശ്രംഭകമെന്ന
പേരാന്നപൂവനംതോറും രമിച്ചിതു. 40

ആശപോലെങ്ങുമെത്തുന്നതായ് സുപ്രഭ
വീശുന്നതായ് മഹത്താമതിലങ്ങിനെ
സഞ്ചരിച്ചിട്ടാവിമാനചരർക്കെഴും
സഞ്ചയത്തേയുമതിശയിച്ചീടിനാൻ, 41

ആത്തിയകററും ഭഗവാൻ മുകുന്ദന്റെ
തീത്ഥപദസരോജങ്ങളിൽ മാനസം
ചേത്തർപ്പിച്ചോരു മർത്യനുപാക്കിലീ-
പാത്തലംതന്നിലസാദ്ധ്യമെന്തുള്ളതും? 42

അന്തമററാദ്ഭുതമേറുന്ന ഭൂഗോള-
കാന്തി,തൻകാന്തയെ കാട്ടിയിട്ടേററവും
സന്തുഷ്ടയാക്കിയൊട്ടവിൽ നിജാശ്രമ-
പ്രാന്തത്തിലേക്കു മടങ്ങിവന്നീടിനാൻ. 43

ആരമിപ്പിക്കാൻ സമത്ഥയായൌത്സുക്യ-
മാരതിക്രീഡയിൽ വാച്ചും മനുജയെ
തൃപ്തയാക്കാനൊനൻപതാകാരമാന്നഥ
[3] കാബ്ദാക്ഷണംപോൽ രമിപ്പിച്ചിതു മുനി. 44

ആ വിമാനത്തിലെ,ക്കാമംവളത്തിട്ടും
പൂവണിമെത്തയിൽ സുന്ദരനായിട്ടും
കാന്തനുമായ്ക്രീഡചെയ്തു രമിക്കയാൽ
ചിന്തിച്ചതില്ല നാൾപോയതേതും സതീ. 45

ഇങ്ങനെയോഗപ്രഭാവത്തിനാൽ ക്ലമ-
മംഗത്തിനേലാതെ സംഭോഗലോലരായ്
സംഗമസൗഖ്യത്തിലാണ്ടു നൂറാണ്ടവ-
ർക്കങ്ങനെപോയിതു മാത്രസ്കതുല്യമായ്. 46

സർവസങ്കല്പവും പാത്തുസമസ്തവും
നിർവഹിക്കാൻ പടുവായാത്മവിജ്ഞനാം
ആ യോഗി [4] ദേഹാദ്ധഭാവനയോടുപി-
ന്നായവളിൽത്തന്റെ വീര്യമപ്പിച്ചിതു. 47

1 ഗന്ധമദ്യം 2 വില 3 വളരെയാണ്ടുകാലം 4 പാതി മെയ്യാണെന്നുള്ള

അതസ്സാ സുഷുവേ സദ്യോ ദേവഹൂതിഃ സ്ത്രിയഃ പ്രജാഃ
സർവ്വാസ്താശ്ചാരുസർവ്വാംഗ്യോ ലോഹിതോല്പലഗന്ധയഃ 48
പതിം സാ പ്രവ്രജിഷ്യന്തം തദാഽലക്ഷ്യോശതീ സതീ
സ്മയമാനാ വിക്ലബേന ഹൃദയേന വിദൂയതാ. 49
ലിഖന്ത്യധോമുഖീ ഭൂമിം പദാ നഖമണിശ്രിയാ
ഉവാച ലളിതാം വാചം നിരുധ്യാശ്രുകലാം ശനൈഃ 50
സർവ്വം തൽ ഭഗവാൻ മഹ്യമുപോവാഹ പ്രതിശ്രുതം
അഥാപി മേ പ്രപന്നായാ അഭയം ദാതുമർഹസി 51
ബ്രഹ്മൻ ദുഹിതൃഭിസ്തുഭ്യം വിമൃഗ്യാഃ പതയസ്സമാഃ
കശ്ചിൽ സ്യാന്മേ വിശോകായ ത്വയി പ്രവ്രജിതേ വനം. 52
ഏതാവതാലം കാലേന വ്യതിക്രാന്തേന മേ പ്രഭോ
ഇന്ദ്രിയാർത്ഥപ്രസംഗേന പരിത്യക്തപരാത്മനഃ 53
ഇന്ദ്രിയാർത്ഥേഷു സജ്ജന്ത്യാ പ്രസംഗഃ ത്വയി മേ കൃതഃ
അജാനന്ത്യാ പരം ഭാവം തഥാപ്യസ്ത്വഭയായ മേ. 54
സംഗോ യസ്സംസൃതേർഹേതുരസത്സു വിഹിതോഽധിയാ
സ ഏവ സാധുഷു കൃതോ നിസ്സംഗത്വായ കല്പതേ. 55
നേഹ യൽകർമ്മ ധർമ്മായ ന വിരാഗായ കല്പതേ
ന തീർത്ഥപദസേവായൈ ജീവന്നപി മൃതോ ഹി സഃ 56
സാഹം ഭഗവതോ നൂനം വഞ്ചിതാ മായയാ ദൃഢം
യത്ത്വാം വിമുക്തിദം പ്രാപ്യ ന മുമുക്ഷേയ ബന്ധനാൽ. 57

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയോപാഖ്യാനേ ത്രയോവിംശതിതമോഽധ്യായഃ

**ശ്രീമൽഭാഗവതേ ശ്ലോകാഃ 2169** **തൃതീയസ്കന്ധേ ശ്ലോകാഃ 968**

---

# ചതുർവ്വിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

നിർവ്വേദവാദിനീമേവം മനോർദുഹിതരം മുനിഃ
ദയാലുശ്ശാലിനീമാഹ ശുക്ലാഭിവ്യാഹൃതം സ്മരൻ. 1

ഋഷിരുവാച

മാ ഖിദോ രാജപുത്രീത്ഥമാത്മാനം പ്രത്യനിന്ദിതേ
ഭഗവാംസ്തേഽക്ഷരോ ഗർഭമദൂരാത്സംപ്രപത്സ്യതേ. 2
ധൃതവ്രതാസി ഭദ്രം തേ ദമേന നിയമേന ച
തപോദ്രവിണദാനൈശ്ച ശ്രദ്ധയാ ചേശ്വരം ഭജ. 3
സ ത്വയാഽഽരാധിതഃ ശുക്ലോ വിതന്വൻ മാമകം യശഃ
ഛേത്താ തേ ഹൃദയഗ്രന്ഥിമൌദര്യോ ബ്രഹ്മഭാവനഃ 4

മൈത്രേയ ഉവാച

ദേവഹൂത്യപി സന്ദേശം ഗൌരവേണ പ്രജാപതേഃ
സമ്യക് ശ്രദ്ധായ പുരുഷം കൂടസ്ഥമഭജദ്ഗുരും. 5
തസ്യാം ബഹുതിഥേ കാലേ ഭഗവാൻ മധുസൂദനഃ
കാർദ്ദമം വീര്യമാപന്നോ ജജ്ഞേഽഗ്നിരിവ ദാരുണി. 6
അവാദയംസ്തദാ വ്യോമ്നി വാദിത്രാണി ഘനാഘനാഃ
ഗായന്തി തം സ്മ ഗന്ധർവ്വാ നൃത്യന്ത്യപ്സരസോ മുദാ. 7
പേതുസ്സുമനസോ ദിവ്യാഃ ഖേചരൈരപവർജ്ജിതാഃ
പ്രസേദുശ്ച ദിശസ്സർവ്വാ അംഭാംസി ച മനാംസി ച. 8
തൽകർദ്ദമാശ്രമപദം സരസ്വത്യാ പരിശ്രിതം
സ്വയംഭൂസ്സാകമൃഷിഭിർമ്മരീച്യാദിഭിരഭ്യയാൽ. 9

ആകയാലൊൻപതു കന്യകളേയവ-
ളാകുലമററാശുപെററിതൊന്നിച്ചുതാൻ
ചെന്താമരാപ്പൂമണവുമനന്യമാം
ചന്തവുംചേർന്നു വിളങ്ങീടിനാരവർ. 48

അപ്പോൾസുശീലയാം സാദ്ധ്വീമണിയവൾ
തത്പതി വിട്ടുപോവാൻ തുടങ്ങുന്നതു
പാർത്തുപുറമേ ചിരിച്ചുപരവശ-
ചിത്തയായ്ത്തൻ നഖാഗ്രത്താൽ പ്രഭയെഴും-
കാലിനാൽ മന്നിൽവരച്ചു കുനിഞ്ഞുനി-
ന്നോലും മിഴിനീരൊതുക്കിയോതീടിനാൾ. 49-50

എല്ലാം പ്രതിജ്ഞപോൽ സർവത്തിനും കഴി-
വുള്ള ഭവാനിഹ സാധിച്ചു തന്നുമേ
എന്നാലുമങ്ങൊഴിഞ്ഞാശ്രയമറെറഴ-
മെന്നെയിനിബ്ഭയം തീർത്താതെ പോററുക. 51

ബ്രഹ്മജ്ഞമാമുനേ! ഞാൻപറയാതെതാൻ
കാണ്മാൻകഴിവുണ്ടവിടേക്കശേഷവും
നിന്തിരുമേനിതൻ പുത്രികൾക്കൊത്തുള്ള-
കാന്തരെത്തേടേണ്ട ഭാരവുമെന്നിലായ്
ആകയാലങ്ങു വനംഗമിച്ചീടവേ
ശോകശാന്തിക്കൊരു പുത്രനെയേകണം. 52

നിത്യമല്ലാത്ത വിഷയസുഖങ്ങളിൽ
മാത്രംമതിവച്ചു മോക്ഷേച്ഛയെന്നിയേ
ഇത്രയുംകാലം കഴിച്ചതുപോരുമെ-
ന്നത്രേ വിചാരിപ്പു ഞാനുമിപ്പോൾ പ്രഭോ! 53

മുക്തിനൽകീടുവാൻ നിന്തിരുമേനിക്കു
ശക്തിയുണ്ടെന്നറിയാതെ ഞാൻകേവലം
ഇന്ദ്രിയാനന്ദത്തിനായ്ത്വത്സമാഗമം
ഹന്ത! പാഴാക്കിക്കളഞ്ഞെന്നിരിക്കിലും
എന്നഭയത്തിനായ്ത്തന്നെ ഭവിക്കട്ടെ!
ഇന്നിമേലെന്നുടെയാസക്തിയങ്ങയിൽ. 54

ദുഷ്ടസംസർഗ്ഗം ഭവദുഃഖഹേതുവാം
ശിഷ്ടസമാഗമം ക്ലേശവിനാശകം
ആകയാലങ്ങുമായുള്ളമത്സംഗമ-
മേകുമെനിക്കു [1] നിസ്സംഗത്വനിർവൃതി. 55

ധർമ്മത്തിനായും വിരക്തിക്കുവേണ്ടിയും
നിർമ്മലവിഷ്ണുപദസേവനത്തിനും
ആരുടെജന്മം ഭവിച്ചിട്ടുന്നില്ലയോ
പാരിലവൻമൃതൻതാനില്ല സംശയം. 56

വഞ്ചിതയായ് ഭഗവന്മായയാലെ ഞാ-
നഞ്ചിതമുൽത്തേിയതിനില്ല സംശയം
മുക്തിയരുളും ഭവാനെ ലഭിച്ചിട്ടു-
മക്കാര്യമൊക്കാതെപോയിതല്ലോ മുനേ! 57

# അദ്ധ്യായം 24

മൈത്രേയൻ പറഞ്ഞു

നിർവ്വേദവാദിനിയായ് സുശീലത്തിനാൽ
സർവ്വാദൃതയാകുമമ്മനുപുത്രിയിൽ
പേർത്തുംകനിഞ്ഞു ഭഗവാന്റെ വാക്കുക-
ളോർത്തീവിധം കഥിച്ചീടിനാൻ കർദ്ദമൻ. 1

ഋഷി പറഞ്ഞു

ഖേദിച്ചിടായ്ക്ക വെറുതേ നൃപാത്മജേ!
നീ ദോഷമററവൾ ഭാഗ്യവതി ദൃഢം
അക്ഷയനാകും ഭഗവാൻഹരിനിന്റെ
കുക്ഷിസ്ഥിതനായ്‌വരും താമസംവിനാ. 2

നേരേവ്രതം മുൻപനുഷ്ഠിച്ചു നീ ദൃഢം.
നേരുന്നിതുഞാൻ നിനക്കു സന്മങ്ഗലം!
ദാനം ദമനിയമങ്ങൾ തപസ്സുമും
താനേയനുഷ്ഠിച്ചു സേവിക്കുകീശനെ. 3

ഈവിധംനിന്നാൽ പ്രപൂജിതനാം വിഷ്ണു-
ദേവൻ തവജഠരത്തിൽ ജനിച്ചിട്ടും
കർദ്ദമപുത്രനായ് ദൈത്യാരി തീർന്നെന്ന
കീർത്തിചാർത്തിക്കുമെനിക്കെന്നതല്ലവൻ
ബ്രഹ്മതത്ത്വത്തെ നിനക്കുപദേശിച്ചു
നന്മട്ടിലജ്ഞാനമൂലമറുത്തിടും. 4

മൈത്രേയൻ പറഞ്ഞു

കർദ്ദമസന്ദേശമെത്രയും ശ്രദ്ധയോ-
ടുത്തമയാമമ്മനുനന്ദിനികേട്ടു
കൂടസ്ഥനാംപരൻപുരുഷനെബ്ഭക്തി-
യോടുനിതാന്തം ഭജിച്ചുവാണീടിനാൾ. 5

ഏറെനാളിങ്ങനെ പോകവേ കർദ്ദമ-
വീര്യമാപിച്ചു ഭഗവാൻ ജനാർദ്ദനൻ
മനുപാത്മജയിൽ പിറന്നാനരണിയിൽ
നിന്നുവൈശ്വാനരനെന്നതുപോലവേ 6

ദുന്ദുഭിതൊട്ടുവാദ്യങ്ങളപ്പോൾ സുര-
വൃന്ദം മുഴക്കീ [2]ഘനസ്വനസന്നിഭം
കിന്നരന്മാർ പാടിവൈകുണ്ഠവിക്രമം
കിന്നരിമാർനൃത്തമാടിനാർ തുഷ്ടിയാൽ. 7

തൂമലർതൂകീസുരന്മാരതൊക്കെയും
ഭൂമിയിലെങ്ങും പതിച്ചുതെരുതെരെ
ദിക്കു,ജലാശയം, ജീവിജാലങ്ങൾത-
ന്നുൾക്കാമ്പിവയൊക്കെനന്നായ്ത്തെളിഞ്ഞിതു 8

ശുദ്ധസരസ്വതീ വാഹിനിചൂഴുമാ
കർദ്ദമപുണ്യാശ്രമപദം പാവനം
എത്തിനാരാദരപൂർവ്വം മരീച്യാദ്യ-
രൊത്തുസന്തുഷ്ടനായ് സാരസസംഭവൻ. 9

---

1 സംഗരഹിതമായ നിർവ്വാണം  2 മേഘഗർജ്ജനംപോലെ

ഭഗവന്തം പരം ബ്രഹ്മ സത്വേനാംശേന ശത്രുഹൻ
തത്ത്വസംഖ്യാനവിജ്ഞപ്ത്യൈ ജാതം വിദ്വാനജഃ സ്വരാട്. 10
സഭാജയൻ വിശുദ്ധേന ചേതസാ തച്ചികീർഷിതം
പ്രഹൃഷ്യമാണൈരസുഭിഃ കർദ്ദമം ചേദമഭ്യധാൽ. 11
ത്വയാ മേഽപചിതിസ്താത കല്പിതാ നിർവ്യളീകതഃ
യന്മേ സഞ്ജഗൃഹേ വാക്യം ഭവാന്മാനദമാനയൻ. 12
ഏതാവത്യേവ ശുശ്രൂഷാ കാര്യാ പിതരി പുത്രകൈഃ
ബാഢമിത്യനുമന്യേത ഗൌരവേണ ഗുരോർവ്വചഃ 13
ഇമാ ദുഹിതരസ്സഭ്യ തവ വത്സ സുമദ്ധ്യമാഃ
സർഗ്ഗമേതം പ്രഭാവൈഃ സ്വൈർബ്ബൃംഹയിഷ്യന്ത്യനേകധാ. 14
അതസ്ത്വമൃഷിമുഖ്യേഭ്യോ യഥാശീലം യഥാരുചി
ആത്മജാഃ പരിദേഹ്യദ്യ വിസ്തൃണീഹി യശോ ഭുവി. 15
വേദാഹമാദ്യം പുരുഷമവതീർണ്ണം സ്വമായയാ
ഭൂതാനാം ശേവധിം ദേഹം ബിഭ്രാണം കപിലം മുനേ. 16
ജ്ഞാനവിജ്ഞാനയോഗേന കർമ്മണാമുദ്ധരൻ ജടാഃ
ഹിരണ്യകേശഃ പത്മാക്ഷഃ പത്മമുദ്രാപദാംബുജഃ 17
ഏഷ മാനവി തേ ഗർഭം പ്രവിഷ്ടഃ കൈടഭാർദ്ദനഃ
അവിദ്യാസംശയഗ്രന്ഥിം ഛിത്വാ ഗാം വിചരിഷ്യതി. 18
അയം സിദ്ധഗണാധീശസ്സാംഖ്യാചാര്യൈഃ സുസമ്മതഃ
ലോകേ കപില ഇത്യാഖ്യാം ഗന്താ തേ കീർത്തിവർദ്ധനഃ 19

**മൈത്രേയ ഉവാച**

താവാശ്വാസ്യ ജഗൽസ്രഷ്ടാ കുമാരൈസ്സഹനാരദഃ
ഹംസോ ഹംസേന യാനേന ത്രിധാമപരമം യയൗ. 20
ഗതേ ശതധൃതൌ ക്ഷത്തഃ കർദ്ദമസ്തേന ചോദിതഃ
യഥോദിതം സ്വദുഹിതൄഃ പ്രാദാദ്വിശ്വസൃജാം തതഃ 21
മരീചയേ കലാം പ്രാദാദനസൂയാമഥാത്രയേ
ശ്രദ്ധാമംഗിരസേഽയച്ഛൽ പുലസ്ത്യായ ഹവിർഭുവം. 22
പുലഹായ ഗതിം യുക്താം ക്രതവേ ച ക്രിയാം സതീം
ഖ്യാതിം ച ഭൃഗവേഽയച്ഛദ്വസിഷ്ഠായാപ്യരുന്ധതീം. 23
അഥർവ്വണേഽദദാച്ഛാന്തിം യയാ യജ്ഞോ വിതന്യതേ
വിപ്രർഷഭാൻ കൃതോദ്വാഹാൻ സദാരാൻ സമലാലയൽ. 24
തതസ്ത ഋഷയഃ ക്ഷത്തഃ കൃതദാരാ നിമന്ത്ര്യ തം
പ്രാതിഷ്ഠന്നന്ദിമാപന്നാഃ സ്വം സ്വമാശ്രമമണ്ഡലം. 25
സ ചാവതീർണ്ണം ത്രിയുഗമാജ്ഞായ വിബുധർഷഭം
വിവിക്ത ഉപസംഗമ്യ പ്രണമ്യ സമഭാഷത. 26
അഹോ പാപച്യമാനാനാം നിരയേ സ്വൈരമംഗളൈഃ
കാലേന ഭൂയസാ നൂനം പ്രസീദന്തീഹ ദേവതാഃ 27
ബഹുജന്മവിപക്വേന സമ്യഗ്യോഗസമാധിനാ
ദ്രഷ്ടും യതന്തേ യതയഃ ശൂന്യാഗാരേഷു യൽപദം. 28
സ ഏവ ഭഗവാനദ്യ ഹേളനം നഗണയ്യ നഃ
ഗൃഹേഷു ജാതോ ഗ്രാമ്യാണാം യഃ സ്വാനാം പക്ഷപോഷണഃ 29
സ്വീയം വാക്യമൃതം കർത്തുമവതീർണ്ണോഽസി മേ ഗൃഹേ
ചികീർഷുർഭഗവാൻ ജ്ഞാനം ഭക്താനാം മാനവർദ്ധനഃ 30
താന്യേവ തേഽഭിരൂപാണി രൂപാണി ഭഗവംസ്തവ
യാനി യാനി ച രോചന്തേ സ്വജനാനാമരൂപിണഃ 31

ശത്രുജിത്തായ വിദുരാ! കഥിച്ചിടാം
അത്രവിധാതാവു വന്നതിൻ കാര്യവം
സത്വാംശയുക്തനായ് തത്ത്വചിന്തസ്സുസ-
മത്ഥമാം ശാസ്ത്രം പ്രകാശനം ചെയ്യുവാൻ
കർദ്ദമപുത്രനായീശൻ ജനിച്ചുള്ള-
തോർത്തുപ്പരിപാടിവാഴ്ത്തുവാൻ മാത്രമാം
ഈശകൃത്യത്തെപ്പരമഭിനന്ദിച്ചു
ഭാഷിച്ചു കർദ്ദമനോടു പിതാമഹൻ 10-11

എന്നുടെ കല്പനമാനിച്ചു കേട്ട നീ
നന്ദനാ! വാത്സല്യമേറുന്ന നിന്നിൽമേ
സ്വന്തംപിതാവിനോടാത്മജൻ ചെയ്യേണ്ട-
തെ,ന്തതുനിർവ്യാജമായ് നിർവഹിച്ചു നീ. 12

താതാജ്ഞയേതായിരിക്കിലുമക്ഷണം
സാദരം കേൾപ്പതത്രേ പുത്രധർമ്മവും. 13

ത്വൽപുത്രിമാരാകുമിസ്സുന്ദരാംഗികൾ
സ്വപ്രാഭവത്താൽ ഭുവനനിർമ്മാണത്തിൽ
നാനാവിധത്തിൽ സഹായിച്ചു നിശമെൻ-
സൂനോ! വലുതാമഭിവൃദ്ധിചേർത്തിടും. 14

മക്കളെത്തച്ഛീലരൂപാദിയൊക്കെയു-
മൊക്കും മരീച്യാദി മാമുനിമാർക്കു നീ
സാദരം മോദാലരുളിപ്പുരുപുകൾ
മേദിനിതന്നിൽപ്പരത്തുകെന്നാത്മജാ! 15

പ്രാണികൾക്കെല്ലാം നിധിസമം [1]നിർവാണ-
ദാനകുശലം കപിലകളേബരം
മായയാലംഗീകരിച്ചാദിപൂരുഷ-
നീയാലയത്തിൽ ജനിച്ചെന്നറിഞ്ഞു ഞാൻ. 16

ജ്ഞാനവിജ്ഞാനയോഗോപദേശങ്ങളാൽ
നാനാവിധകർമ്മവാസനപോക്കുവാൻ
കാരുണ്യമാർന്നു സുവർണ്ണവർണ്ണംപെട്ടും
ചാരുകേശം സരസീരുഹലോചനം
[2]സാരസരേഖാ വിരാജിതമാം പദ-
താരിവയൊത്തു നിൻ ഗർഭഗതനായ
നാരായണസ്വാമി നിന്നുടെയജ്ഞത
ദൂരീകരിച്ചു സന്ദേഹങ്ങളും തീർത്തു
നിന്നെയിസ്സംസാരദുഃഖത്തിൽ നിന്നേററി
മന്നിലെങ്ങും സഞ്ചരിക്കും മനസ്വതേ! 17-18

പാരിൽക്കപിലനെന്നാകുമിദ്ദേവനു
പേരുസാംഖ്യാചാര്യസമ്മതനാമിവൻ
സിദ്ധഗണത്തിനധീശ്വരനും തവ
കീർത്തിപരത്തുന്നവനുമായ് തീർന്നിടും. 19

**മൈത്രേയൻ പറഞ്ഞു**

കർദ്ദമൻതന്നെയും പത്നിയേയും ജ്ഞാന-
മൂർത്തി വിരിഞ്ചൻ സമാശ്വസിപ്പിച്ചഥ
നാരദനും സനകാദ്യരുമൊത്തനാ-
മേറിനിജ സത്യലോകമണഞ്ഞിതു 20

ബ്രഹ്മാജ്ഞയാദരിച്ചമ്മുനിപുംഗവൻ
സമ്മോദമാർന്നു ഭുവനവൃദ്ധ്യർത്ഥമായ്
അമ്മരീച്യാദ്യരാം മാമുനീന്ദ്രന്മാർക്ക-
തന്മക്കളെപ്പിന്നെ നൽകീ യഥോചിതം. 21

അത്രിക്കനസൂയയെയംഗിരസ്സിനായ്
ശ്രദ്ധയെയമ്മരീചിക്കു കലയെയും
പിന്നെപ്പുലസ്ത്യമുനിക്കായ് ഹവിർഭുവ-
തന്നെയുമപ്പുലഹനു ഗതിയെയും
പിന്നെക്രതുവിനു സാദ്ധ്വിയാകുംക്രിയ
തന്നെബ്ഭൃഗുവിനായ് ഖ്യാതിയേയും തഥാ
ശ്രീവസിഷ്ഠന്നായരുന്ധതിയെയഥ-
ർവ്വാവിനായദ്ധ്വരശ്രദ്ധ വളർത്തിടും
ശാന്തിയേയും മുദാനൽകീട്ട മാമുനി
കാന്തായുതരാമവരെലാളിച്ചിതു 22 24

ഭാര്യമാരെ സ്വീകരിച്ചമ്മഹർഷിമാർ
പാരാതെ കർദ്ദമൻതന്നോടു യാത്രയും
ചൊല്ലിമുദിതരായിട്ടതാതാശ്രമ-
മുല്ലാസപൂർവ്വമണഞ്ഞാർ കുരുദ്വഹാ! 25

മൂന്നുയുഗത്തിലും നാനാവതാരങ്ങ-
ളാൻവലോകം പരിപാലിച്ചിടും പരൻ
പുത്രനായിട്ടവതീർണ്ണനെന്നായറി-
ഞ്ഞെത്തിയേകാന്തം നമിച്ചോതി കർദ്ദമൻ. 26

കർമ്മദോഷത്താൽ നരകത്തിൽവീണഹോ!
ചെമ്മേ ദഹിക്കും ജനങ്ങളങ്ങേറെനാൾ
ആരാധനം ചെയ്തിട്ടെപ്പൊഴദ്ദേവതാ-
പൂരം പ്രസാദിച്ചിട്ടുന്നതു ഭാഗ്യമാം. 27

ഏറിയകാലമനുഷ്ഠിച്ചു പാകമാ-
യോരുസമാധിയോഗത്താൽ യതീശ്വരർ
ആരുടെപാദമേകാന്തസ്ഥലംതന്നിൽ
നേരേ നിരീക്ഷിക്കുവാൻ ശ്രമിക്കുന്നവോ
അബ്ഭഗവാൻ വെറും പ്രാകൃതർ ഞങ്ങൾത-
ന്നല്ലത്വമോരാതെ യസ്മത്ഗൃഹങ്ങളിൽ
ഇപ്പോൾജനിച്ചുവല്ലോ ഭക്തപക്ഷത്തെ-
യെപ്പൊഴും പുഷ്ടമാക്കുന്നു കൃപാനിധി. 28-29

നിന്നുടെപുത്രനായ് ഞാൻജനിച്ചീടുവ-
നെന്നതൻവാക്കു പാലിക്കുവാനും തഥാ
ഭക്താഗ്രഗണ്യരാം ഞങ്ങളിൽവേണ്ടപോ-
ലുൾക്കനിവാർന്നു സമ്മാനദാനത്തിനും
ജ്ഞാനമുലകിൽ വെളിപ്പെട്ടുത്താനുമാ-
യാനന്ദമൂർത്തേ! ഭവാനിങ്ങു ജാതനായ്. 30

ഭക്തജനാശിസ്സിനായരൂപൻ ഭവാൻ
കൈക്കൊള്ളുമോരോരു രൂപവും യുക്തമാം. 31

---

1 മോക്ഷദാനത്തിനു സമർത്ഥം. 2 പത്മരേഖയാൽ ശോഭിക്കുന്നതു്

തം സൂരിഭിസ്തത്ത്വബുഭുത്സയാദ്ധാ
സദാഭിവാദാർഹണപാദപീഠം
ഐശ്വര്യവൈരാഗ്യയശോഽവബോധ-
വീര്യശ്രിയാ പൂർത്തമഹം പ്രപദ്യേ. 32

പരം പ്രധാനം പുരുഷം മഹാന്തം
കാലം കവിം ത്രിവൃതം ലോകപാലം
ആത്മാനുഭൂത്യാനുഗതപ്രപഞ്ചം
സ്വച്ഛന്ദശക്തിം കപിലം പ്രപദ്യേ. 33

ആ സ്മാഭിപൃച്ഛേƒദ്യ പതിം പ്രജാനാം
ത്വയാവതീർണ്ണർണ്ണ ഉതാപ്തകാമഃ
പരിവ്രജൽപദവീമാസ്ഥിതോഽഹം
ചരിഷ്യേ ത്വാം ഹൃദി യുഞ്ജൻ വിശോകഃ 34

ശ്രീഭഗവാനുവാച

മയാ പ്രോക്തം ഹി ലോകസ്യ പ്രമാണം സത്യലൌകികേ
അഥാജനി മയാ തുഭ്യം യദവോചമൃതം മുനേ. 35

ഏതന്മേ ജന്മ ലോകേഽസ്മിൻ മുമുക്ഷൂണാം ദുരാശയാൽ
പ്രസംഖ്യാനായ തത്ത്വാനാം സമ്മതായാത്മദർശനേ. 36

ഏഷ ആത്മപഥോഽവ്യക്തോ നഷ്ടഃ കാലേന ഭൂയസാ
തം പ്രവർത്തയിതും ദേഹമിമം വിദ്ധി മയാ ഭൃതം. 37

ഗച്ഛ കാമം മയാ പൃഷ്ടോ മയി സന്ന്യസ്തകർമ്മണാ
ജിത്വാ സുദുർജ്ജയം മൃത്യുമമൃതത്വായ മാം ഭജ. 38

മാമാത്മാനം സ്വയംജ്യോതിസ്സർവ്വഭൂതഗുഹാശയം
ആത്മന്യേവാത്മനാ വീക്ഷ്യ വിശോകോഽഭയമൃച്ഛസി. 39

മാത്രേ ആദ്ധ്യാത്മികീം വിദ്യാം ശമനീം സർവ്വകർമ്മണാം
വിതരിഷ്യേ യയാ ചാസൌ ഭയം ചാതിതരിഷ്യതി. 40

മൈത്രേയ ഉവാച

ഏവം സമുദിതസ്തേന കപിലേന പ്രജാപതിഃ
ദക്ഷിണീകൃത്യ തം പ്രീതോ വനമേവ ജഗാമ ഹ. 41

വ്രതം സ ആസ്ഥിതോ മൌനമാത്മൈകശരണോ മുനിഃ
നിസ്സങ്ഗോ വ്യചരൽ ക്ഷോണീമനഗ്നിരനികേതനഃ 42

മനോ ബ്രഹ്മണി യുഞ്ജാനോ യത്തൽ സദസതഃ പരം
ഗുണാവഭാസേ വിഗുണ ഏകഭക്ത്യാനുഭാവിതേ. 43

നിരഹങ്കൃതിർന്നിർമ്മമശ്ച നിർദ്വന്ദ്വസ്സമദൃക് സ്വദൃക്
പ്രത്യക്പ്രശാന്തധീർധീരഃ പ്രശാന്തോർമ്മിരിവോദധിഃ 44

വാസുദേവേ ഭഗവതി സർവ്വജ്ഞേ പ്രത്യഗാത്മനി
പരേണ ഭക്തിഭാവേന ലബ്ധാത്മാ മുക്തബന്ധനഃ 45

ആത്മാനം സർവ്വഭൂതേഷു ഭഗവന്തമവസ്ഥിതം
അപശ്യൽ സർവ്വഭൂതാനി ഭഗവത്യപി ചാത്മനി 46

ഇച്ഛാദ്വേഷവിഹീനേന സർവ്വത്ര സമചേതസാ
ഭഗവദ്ഭക്തിയുക്തേന പ്രാപ്താ ഭഗവതീ ഗതിഃ 47

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയോപാഖ്യാനേ ചതുർവ്വിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2216 തൃതീയസ്കന്ധേ ശ്ലോകാഃ 1015

---

## പഞ്ചവിംശതിതമോഽധ്യായഃ

ശൌനക ഉവാച

കപിലസ്തത്ത്വസംഖ്യാതാ ഭഗവാനാത്മമായയാ
ജാതഃ സ്വയമജസ്സാക്ഷാദാത്മപ്രജ്ഞപ്തയേ നൃണാം. 1

ന ഹ്യസ്യ വർഷ്മണഃ പുംസാം വരിമ്ണസ്സർവ്വയോഗിനാം
വിശ്രുതൌ ശ്രുതദേവസ്യ ഭൂരി തൃപ്യന്തി മേഽസവഃ 2

യദ്യദ്വിധത്തേ ഭഗവാൻ സ്വച്ഛന്ദാത്മാഽഽത്മമായയാ
താനി മേ ശ്രദ്ദധാനസ്യ കീർത്തന്യാന്യനുകീർത്തയ. 3

ജ്ഞാനേച്ഛയേറിടും സൂരികളാൽനിത്യ-
മാനമ്യമായുള്ള പാദപീഠത്തോടും
വൈരാഗ്യഭൂതികൾ കീർത്തിയും ജ്ഞാനവും
വീര്യവും,ശ്രീയും നിറഞ്ഞു വിളങ്ങിടും
ഈശ്വരനായിട്ടും നിന്തിരുമേനിയെ-
യാശ്രയിക്കുന്നു നിരാലംബനാമിവൻ. 32
കാലാത്മകനായ് പരനായ് പ്രകൃതിക്കൊ-
രാലംബമായി മായാസ്വരൂപനായ്
സത്വാദിയാം ത്രിഗുണങ്ങൾ ചേർന്നാരഹം-
തത്ത്വാകൃതിയായ് മഹത്തത്ത്വരൂപനായ്
ലോകാത്മകനായ് ജഗദ്രക്ഷിതാവുമാ-
മേകനായ് ജ്ഞാനാനുഭൂതിസ്വരൂപനായ്
സങ്കല്പമാത്രത്തിനാൽ സർവ്വലോകവും
തങ്കലടക്കിടും സംഹാരമൂർത്തിയായ്
സംഗതമാം സർവ്വശക്തിയുമൊത്തുള്ളൊ-
രങ്ങയെ ഞാൻ ശരണംഗമിക്കുന്നിതേ. 33
പുത്രനായങ്ങു ജനിക്കയാൽ ഞാനൃണ-
മുക്തനായ് സാധിച്ചിതെന്നഭിലാഷവും
ഞാനിനിസ്സന്ന്യാസമാർഗ്ഗമണഞ്ഞു നിൻ-
ജ്ഞാനസ്വരൂപം നിരന്തരം ധ്യാനിച്ചു
[1] അജ്ഞതാഗ്രന്ഥിയറുത്തഴലെന്നിയേ-
യിജ്ജഗത്തെങ്ങുമേ സഞ്ചരിക്കട്ടെയോ? 34

**ഭഗവാൻ കപിലൻ പറഞ്ഞു**

ലൗകികവൈദിക കാര്യങ്ങളിൽ സദാ
ലോകത്തിലെന്നുടെ വാക്യം പ്രമാണമാം
അങ്ങയോടോതിയ ഗീരുനേരാക്കുവാ-
നിങ്ങവന്നിപ്പോൾ ജനിച്ചു ഞാൻ മാമുനേ! 35
ദേഹാത്മഭാവം വെടിഞ്ഞു നിർവ്വാണത്തെ
മോഹിപ്പവർക്കാത്മസന്ദർശനത്തിനായ്
പൃഥ്വിയിൽ തത്ത്വനിർണ്ണായകമാം സാംഖ്യ-
ശാസ്ത്രം പരത്തുവാൻ തന്നെയാണിജ്ജനി. 36
പണ്ടുമുണ്ടീജ്ഞാനമാർഗ്ഗമെന്നാകിലും
നീണ്ടനാൾകൊണ്ടതുമെല്ലെ മറഞ്ഞുപോയ്
ആയതുദ്ധാരണം ചെയ്യുവാനായി ഞാ-
നീയുടലാർന്നതാണെന്നറിഞ്ഞീടുക. 37
പോകണം സന്ന്യസിപ്പാനെങ്കിലങ്ങേയ്ക്കു-
താകാം യഥേഷ്ട,മെന്നാൽ സർവ്വകർമ്മവും
എന്നിലർപ്പിച്ചു സുദുർജ്ജയ മൃത്യുവെ-
വെന്നമൃതത്വവുമാർന്നീടുക ഭവാൻ. 38
ഭൂതജാലാന്തർഗ്ഗുഹയിൽശയിച്ചിടും
ജ്യോതിർമ്മയനും പരാത്മാവുമായിടും
എന്നെബ്ഭവാൻ ബുദ്ധിയാലങ്ങയിൽക്കണ്ടു
ചേർന്നിടും നിർഭയസ്ഥാനം വിശോകനായ്. 39
ഈമജ്ജനനിക്കു ഞാനരുളീടുവൻ
കർമ്മശാന്തിക്കുള്ളൊരാ ബ്രഹ്മവിദ്യയെ. 40

**മൈത്രേയൻ പറഞ്ഞു**

ഏവം കപിലൻ കഥിക്കെ പ്രദക്ഷിണ-
പൂർവ്വം വനംഗമിച്ചീടിനാൻ കർദ്ദമൻ. 41
മൗനവ്രതത്തൊടും സംഗവിഹീനനായ്
താനേവെടിഞ്ഞു ഗൃഹസ്ഥധർമ്മത്തെയും
ആത്മാവിനെമാത്രമാശ്രയമാക്കിയും
[2] സദ്മം [3] നിയതമായ് സ്വീകരിക്കാതെയും
അഞ്ചാതെമന്നിൽ മുനിയാ [4] യനഗ്നിയായ്
സഞ്ചരിച്ചാനാ പ്രജാപതി കർദ്ദമൻ 42
സത്താസത്തെന്നുള്ള ഭാവങ്ങളെ വിട്ടു
വർത്തിപ്പതായ് ഗുണകാര്യനിദാനമായ്
നിർഗ്ഗുണമായേകഭക്തിയാൽ പ്രത്യക്ഷ-
മാക്കാവതാമപ്പരബ്രഹ്മവസ്തുവിൽ
ചിത്തമുറപ്പിച്ചു നിർത്തി ഞാ,നെന്റെയെ-
ന്നിത്തരമാമഹന്താഭിമാനങ്ങളും
വിട്ടു നിർദ്വന്ദ്വനായ് തുല്യദൃക്കായിസ്സു-
സ്പഷ്ടമായ് സ്വസ്വരൂപംകാണ്മവനായി
ധീരനായിത്തിരമാലയടങ്ങിടും
വാരിധിപോലതിശാന്താന്തരംഗനായ്
പ്രത്യഗാത്മാവായ [5] ഖിലജ്ഞനാം ഭൂര-
പ്രദ്വഷിയിലെഴും നിർമ്മലഭക്തിയാൽ
ബന്ധവിമുക്തനായാത്മാനുഭൂതിയും
സന്ധിച്ചുസർവഭൂതസ്ഥിതനാം പരൻ
താൻതന്നെയെന്നു കണ്ടിച്ഛയും ദ്വേഷവു-
മേന്താത്തതായ് നിർഭരഭക്തിയുക്തമായ്
എല്ലാം സമമെന്നുകാണും മനമാർന്നു
മല്ലാരിതുല്യനായുല്ലസിച്ചീടിനാൻ. 43-47

---

# അദ്ധ്യായം 25.

**ശൗനകൻ പറഞ്ഞു**

ജന്മവിഹീനൻ കപിലദേവൻസ്വയം
ചെമ്മേ നരർക്കു പരമാത്മബോധനം
കൈവരുത്താൻ കൃപയാൽ സാംഖ്യശാസ്ത്രമീ-
ബ്ഭൂവില്ലുറപ്പിക്കുവാനായ്ജനിച്ചിതേ 1
കേട്ടിടുംതോറും പ്രകാശരൂപത്തിലുൾ-
ത്തട്ടിൽവിളങ്ങും പുരുഷോത്തമനായി
യോഗേശനാകുമദ്ദിവ്യന്റെ മാഹാത്മ്യ-
ഭാഗംശ്രവിച്ചതിൽ തൃപ്തിയായില്ലമേ 2
ജീവിജാലാനുഗ്രഹത്തിനായ് സ്വേച്ഛയാൽ
ഭുവിലവതാരമാർന്നഭഗവാന്റെ
കീർത്തനീയങ്ങളാം കൃത്യങ്ങളെക്രമാൽ
ശ്രദ്ധയേറീടുമെന്നോടരുളീടുക. 3

---

1 അജ്ഞാനമാകുന്ന കെട്ട്   2 വീട്   3 പതിവായി   4 അഗ്നിഹോത്രാദി വിട്ടവൻ   5 ജീവാത്മാവ്

സൂത ഉവാച

ദ്വൈപായനസഖസ്ത്വേവം മൈത്രേയോ ഭഗവാംസ്തഥാ
പ്രാഹേദം വിദുരം പ്രീത ആന്വീക്ഷിക്യാം പ്രചോദിതഃ 4

മൈത്രേയ ഉവാച

പിതരി പ്രസ്ഥിതേഽരണ്യം മാതുഃ പ്രിയചികീർഷയാ
തസ്മിൻ ബിന്ദുസരേഽവാത്സീൽ ഭഗവാൻ കപിലഃ കില. 5
തമാസീനമകർമ്മാണം തത്ത്വമാർഗ്ഗാഗ്രദർശനം
സ്വസുതം ദേവഹൂത്യാഹ ധാതുസ്സംസ്മരതീ വചഃ 6
നിർവ്വിണ്ണാ നിതരാം ഭൂമന്നസദിന്ദ്രിയതർഷണാൽ
യേന സംഭാവ്യമാനേന പ്രപന്നാന്ധം തമഃ പ്രഭോ. 7
തസ്യ ത്വം തമസോഽന്ധസ്യ ദുഷ്പാരസ്യാദ്യ പാരഗം
സച്ചക്ഷുർജ്ജന്മനാമന്തേ ലബ്ധം മേ ത്വദനുഗ്രഹാൽ. 8
യ ആദ്യോ ഭഗവാൻ പുംസാമീശ്വരോ വൈ ഭവാൻ കില
ലോകസ്യ തമസാന്ധസ്യ ചക്ഷുഃ സൂര്യ ഇവോദിതഃ 9
അഥ മേ ദേവസമ്മോഹമപാക്രഷ്ടും ത്വമർഹസി
യോഽവഗ്രഹോഽഹംമമേതീത്യേതസ്മിൻ യോജിതസ്ത്വയാ. 10

തം ത്വാ ഗതാഹം ശരണം ശരണ്യം
സ്വഭൃത്യസംസാരതരോഃ കുഠാരം
ജിജ്ഞാസയാഹം പ്രകൃതേഃ പൂരുഷസ്യ
നമാമി സദ്ധർമ്മവിദാം വരിഷ്ഠം. 11

മൈത്രേയ ഉവാച

ഇതി സ്വമാതുർന്നിരവദ്യമീപ്സിതം
നിശമ്യ പുംസാമപവർഗ്ഗവർദ്ധനം
ധിയാഭിനന്ദ്യാത്മവതാം സതാം ഗതി-
ർബ്ബഭാഷ ഈഷൽസ്മിതശോഭിതാനനഃ 12

യോഗ ആദ്ധ്യാത്മികഃ പുംസാം മതോ നിഃശ്രേയസായ മേ
അത്യന്തോപരതിര്യത്ര ദുഃഖസ്യ ച സുഖസ്യ ച. 13
തമിമം തേ പ്രവക്ഷ്യാമി യമവോചം പുരാനഘേ
ഋഷീണാം ശ്രോതുകാമാനാം യോഗം സർവ്വാംഗനൈപുണം. 14
ചേതഃ ഖല്വസ്യ ബന്ധായ മുക്തയേ ചാത്മനോ മതം
ഗുണേഷു സക്തം ബന്ധായ രതം വാ പുംസി മുക്തയേ. 15
അഹംമമാഭിമാനോത്ഥൈഃ കാമലോഭാദിഭിർമ്മലൈഃ
വീതം യദാ മനഃ ശുദ്ധമദുഃഖമസുഖം സമം. 16
തദാ പുരുഷ ആത്മാനം കേവലം പ്രകൃതേഃ പരം
നിരന്തരം സ്വയംജ്യോതിരണിമാനമഖണ്ഡിതം. 17
ജ്ഞാനവൈരാഗ്യയുക്തേന ഭക്തിയുക്തേന ചാത്മനാ
പരിപശ്യത്യുദാസീനം പ്രകൃതിം ച ഹതൌജസം. 18
ന യുജ്യമാനയാ ഭക്ത്യാ ഭഗവത്യഖിലാത്മനി
സദൃശോഽസ്തി ശിവഃ പന്ഥാ യോഗിനാം ബ്രഹ്മസിദ്ധയേ. 19
പ്രസംഗമജരം പാശമാത്മനഃ കവയോ വിദുഃ
സ ഏവ സാധുഷു കൃതോ മോക്ഷദ്വാരമപാവൃതം. 20
തിതിക്ഷവഃ കാരുണികാ സുഹൃദസ്സർവ്വദേഹിനാം
അജാതശത്രവശ്ശാന്താസ്സാധവസ്സാധുഭൂഷണാഃ 21
മയ്യനന്യേന ഭാവേന ഭക്തിം കുർവ്വന്തി യേ ദൃഢാം
മൽകൃതേ ത്യക്തകർമ്മാണസ്ത്യക്തസ്വജനബാന്ധവാഃ 22

**സൂതൻ പറഞ്ഞു**

ഹേ ശൌനകാ! സാംഖ്യശാസ്ത്രം പ്രഹൃഷ്ടനായ്
വ്യാസസഖനായ മൈത്രേയമാമുനി
ചൊല്ലിയിട്ടുണ്ടു വിദുരനോടായതു
തെല്ലുംവിടാതെ ഭവാനോടു ചൊല്ലിടാം. 4

**മൈത്രേയൻ പറഞ്ഞു**

കർദ്ദമൻ കാടാന്നശേഷമമ്മഹ്ലൂഴ-
മിഷ്ടപൂർത്തിക്കായ്ക്കപിലൻ കൃപാർദ്രനായ്
ബിന്ദുസരസ്സിൻ കരയ്ക്കുയല്ലന്നൊരാ-
മുന്യാശ്രമംതന്നിലാവസിച്ചീടിനാൻ 5
[1] കർമ്മനിവൃത്തനായത്തതപദ്ധതി
നന്മട്ടുകാട്ടും നിജസുതനേകദാ
സ്വസ്ഥനായിട്ടിരുന്നീടവേ ബ്രഹ്മവാ-
ക്കോത്തുകൊണ്ടദ്ദേവഹൂതിയോതീടിനാൾ. 6
എങ്ങുംനിറഞ്ഞ പരമേശ! ചൊല്ലുവ-
നങ്ങറിയാതെയില്ലൊന്നുമെന്നാകിലും
ഹീനമാമിന്ദ്രിയൗഘത്തിന്നധീനയായ്
വീണുപോയല്ലോ മഹാന്ധം തമസ്സിൽ ഞാൻ
ക്ഷീണമധികമതുമൂലമെന്നുടെ
മാനസത്തിന്നു ഭവിച്ചിരിക്കുന്നിതു 7
പാരമററാഴമാളുന്നതമസ്സിൽനി-
ന്നേറുവാനത്കൃഷ്ടദൃഷ്ടിയാമങ്ങയെ
ജന്മങ്ങൾ തന്നവസാനത്തെനിക്കിങ്ങു-
നിന്മഹാനുഗ്രഹത്താലെ ലഭിച്ചിതു 8
ആദ്യനാകും ഭഗവൻ! ഭവാനജ്ഞാന-
വൃദ്ധിയാൽ കണ്ണുകാണാതെയുഴന്നിടും
ലോകക്കശേഷ[2]മഹസ്കരനായ്ത്തന്നെ-
യാകുന്നിദാനീമുദിച്ചിരിക്കുന്നതും 9
ഞാനെൻറയെന്നീവിധമെഴമാത്മാഭി-
മാനംജനിപ്പിച്ചു ജന്തുക്കളിൽഭവാൻ
ആയതിവളിലില്ലാതാക്കുവാനാദി-
തേയാ! ഭവാനൊഴിഞ്ഞന്യനാളാകുമോ. 10
[3]ഭൃത്യസംസാരവൃക്ഷത്തിൻ [4]കുഠാരമാ-
യാത്തശരണാർഹനാകും ഭവാനെഞാൻ
ആരാൽ ശരണംഗമിച്ചിടുന്നേൻ വിഭോ!
നേരേ പ്രകൃതിപുരുഷ ജിജ്ഞാസയാൽ.
സദ്ധർമ്മവിത്തുകൾക്കഗ്രേസരനായ
ദൈത്യരിപോ! ഞാൻ നമിക്കുന്നിതങ്ങയെ. 11

**മൈത്രേയൻ പറഞ്ഞു**

നിർമ്മലമായ് മോക്ഷകാംക്ഷയുൾക്കൊണ്ടതാ-
മമ്മതന്നിംഗിതം കേട്ടഭിനന്ദിച്ചു
മന്ദസ്മിതംപൂണ്ടു ചൊല്ലിനാൻ സേവക-
വൃന്ദത്തിനെന്നും ശരണ്യനാമാവിഭു. 12
മർത്ത്യനുദുഃഖസുഖങ്ങൾക്കുമോചനം
സിദ്ധിക്കുവാനുള്ളൊരുത്തമമാർഗ്ഗമാം
മോക്ഷത്തിനുഹേതുവാത്മസാക്ഷാൽക്കാര-
ലക്ഷണയോഗമത്രേയെനിക്കും ഹിതം. 13
മുക്തിമാർഗ്ഗശ്രവണോത്സുകരാമൃഷി-
വർഗ്ഗത്തിനോടു ഞാൻ മുമ്പരുൾചെയ്തതാം
സർവ്വാംഗയുക്തയോഗത്തെബ്ഭവതിക്കു
നിർവ്വചിച്ചീടാമനഘേ! ശ്രവിക്കുക. 14
ജീവനുബന്ധമോക്ഷങ്ങൾക്കുകാരണ-
മാവതുമാനസമെന്നാണു മന്മതം
ചിത്തം വിഷയവശഗമെന്നാൽബന്ധ-
മെത്തിടും, മീശരതമാകിൽ മുക്തിയും
മാനസമെപ്പോ,ളഹം,മമേത്യാദ്യഭി-
മാനത്തിൽനിന്നുമുദിച്ചുവളന്നിടും
കാമലോഭാദ്യങ്ങളിൽനിന്നുമുക്തമാ-
മാമുഹൂർത്തത്തിലതേററം പവിത്രമായ്
ദുഃഖസുഖങ്ങളൊഴിഞ്ഞുസമനില-
കൈക്കൊണ്ടചഞ്ചലമായിബ്ഭവിച്ചിടും. 16
ശുദ്ധമാകും ഹൃത്തിലെപ്പോളുറച്ചിടും
ഭക്തിയും ജ്ഞാനവും വൈരാഗ്യവും പരം
അപ്പോളണുവായഖണ്ഡമായ് നാശമ-
ററപ്രതിമസ്വയം ജ്യോതിസ്വരൂപമായ്
അന്യസംഗാപേതമായി പ്രകൃതിയിൽ-
നിന്നുവിഭിന്നമായ് വ്യാപാരമററതാം
അപ്പരമാത്മാവിനേയുമങ്ങോജസ്സു-
പൊയ്പോയ മായയേയും സ്പഷ്ടം കണ്ടിടാം. 17-18
യോഗികൾക്കാബ്രഹ്മസിദ്ധിക്കുതക്കതാ-
യാഗമംമാർഗ്ഗംവിവിധമോതീടിലും
സർവ്വാത്മകനിലുറച്ചെഴും ഭക്തിപോൽ
നേർവഴിയില്ലന്യമായി, ശ്ശുഭപ്രദം. 19
സംഗം മനസ്സിനു ബന്ധനിദാനമെ-
ന്നിങ്ങറിയുന്നുണ്ടു പണ്ഡിതമണ്ഡലം
പാക്കിലതു സജ്ജനത്തിനോടാവുകിൽ
മുക്തികവാടം തുറപ്പിച്ചിടുന്നിതേ. 20
അന്യാപരാധമശേഷം സഹിച്ചുകൊ-
ണ്ടൊന്നും പ്രതിക്രിയ ചെയ്യാതിരിക്കുക,
സ്വന്തമാംകാര്യമോരാതെ പരദുഃഖ-
ശാന്തിക്കൊന്തം പരിശ്രമിച്ചീടുക,
ക്ഷേമമേവർക്കും ഭവിക്കണമെന്നുള്ള
കാമമോടും സർവ്വമിത്രമായ് വാഴുക,
ശത്രുവിഹീനത ശാന്തതയെന്നിവ-
യൊത്തവർ സാധുക്കൾ സാധുവിഭൂഷണർ. 21
എന്നിലനന്യഭാവത്തോടകതാരി-
ലുന്നിയഭക്തിദാർഢ്യത്താൽ മദർത്ഥമായ്
സ്വന്തകർമ്മങ്ങളേയും സ്വജനത്തെയും
ബന്ധുക്കളേയുമുപേക്ഷിച്ചു കൂട്ടരും 22

---

1 കർമ്മങ്ങളിൽനിന്നു വിരമിച്ചവൻ 2 സൂര്യൻ 3 ഭൃത്യന്മാരുടെ സംസാരമാകുന്ന മരം 4 കോടാലി

മദാശ്രയാഃ കഥാ മൃഷ്ടാഃ ശൃണ്വന്തി കഥയന്തി ച
തപന്തി വിവിധാസ്താപാ നൈതാന്മദ്ഗതചേതസഃ 23
ത ഏതേ സാധവസ്സാദ്ധ്വി സർവ്വസംഗവിവർജ്ജിതാഃ
സംഗസ്തേഷ്വഥ തേ പ്രാർത്ഥ്യസ്സംഗദോഷഹരാ ഹി തേ. 24

സതാം പ്രസംഗാന്മമ വീര്യസംവിദോ
ഭവന്തി ഹൃൽകർണ്ണരസായനാഃ കഥാഃ
തജ്ജോഷണാദാശ്വപവർഗ്ഗവർത്മനി
ശ്രദ്ധാ രതിർഭക്തിരനുക്രമിഷ്യതി. 25
ഭക്ത്യാ പുമാഞ്ജാതവിരാഗ ഐന്ദ്രിയാ-
ദ്ദൃഷ്ടശ്രുതാന്മദ്രചനാനുചിന്തയാ
ചിത്തസ്യ യത്തോ ഗ്രഹണേ യോഗയുക്തോ
യതിഷ്യതേ ഋജുഭിര്യോഗമാർഗ്ഗൈഃ 26
അസേവയായം പ്രകൃതേർഗ്ഗുണാനാം
ജ്ഞാനേന വൈരാഗ്യവിജൃംഭിതേന
യോഗേന മയ്യർപ്പിതയാ ച ഭക്ത്യാ
മാം പ്രത്യഗാത്മാനമിഹാവരുന്ധേ. 27

**ദേവഹൂതിരുവാച**

കാചിത്ത്വയ്യുചിതാ ഭക്തിഃ കീദൃശീ മമ ഗോചരാ
യയാ പദം തേ നിർവ്വാണമഞ്ജസാന്വാശ്നവാ അഹം. 28
യോ യോഗോ ഭഗവൽബാണോ നിർവ്വാണാത്മംസ്ത്വയോദിതഃ
കീദൃശഃ കതി ചാംഗാനി യതസ്തത്ത്വാവബോധനം. 29
തദേതന്മേ വിജാനീഹി യഥാഹം മന്ദധീർഹരേ
സുഖം ബുദ്ധ്യേയ ദുർബ്ബോധം യോഷാ ഭവദനുഗ്രഹാൽ. 30

**മൈത്രേയ ഉവാച**

വിദിത്വാർത്ഥം കപിലോ മാതുരിത്ഥം
ജാതസ്നേഹോ യത്ര തന്വാഭിജാതഃ
തത്ത്വാമ്നായം യൽ പ്രവദന്തി സാംഖ്യം
പ്രോവാച വൈ ഭക്തിവിതാനയോഗം. 31

**ശ്രീഭഗവാനുവാച**

ദേവാനാം ഗുണലിംഗാനാമാനുശ്രവികകർമ്മണാം
സത്ത്വ ഏവൈകമനസോ വൃത്തിഃ സ്വാഭാവികീ തു യാ. 32
അനിമിത്താ ഭാഗവതീ ഭക്തിസ്സിദ്ധേർഗ്ഗരീയസീ
ജരയത്യാശു യാ കോശം നിഗീർണ്ണമനലോ യഥാ. 33

നൈകാത്മതാം മേ സ്പൃഹയന്തി കേചി-
ന്മൽപാദസേവാഭിരതാ മദീഹാഃ
യേഽന്യോന്യതോ ഭാഗവതാഃ പ്രസജ്യ
സഭാജയന്തേ മമ പൌരുഷാണി 34
പശ്യന്തി മേ രുചിരാണ്യംബ സന്തഃ
പ്രസന്നവക്ത്രാരുണലോചനാനി
രൂപാണി ദിവ്യാനി വരപ്രദാനി
സാകം വാചം സ്പൃഹണീയാം വദന്തി. 35
തൈർദർശനീയാവയവൈരുദാര-
വിലാസഹാസേക്ഷിതവാമസൂക്തൈഃ
ഹൃതാത്മനോ ഹൃതപ്രാണാംശ്ച ഭക്തി-
രനിച്ഛതോ മേ ഗതിമണ്വീം പ്രയുങ്ക്തേ. 36
അഥോ വിഭൂതിം മമ മായാവിനസ്താ-
മൈശ്വര്യമഷ്ടാംഗമനുപ്രവൃത്തം
ശ്രിയം ഭാഗവതീം വാസ്പൃഹയന്തി ഭദ്രാം
പരസ്യ മേ തേഽശ്നുവതേ തു ലോകേ. 37
ന കർഹിചിന്മൽപരാശ്ശാന്തരൂപേ
നങ്ക്ഷ്യന്തി നോ മേഽനിമിഷോ ലേഢി ഹേതിഃ
യേഷാമഹം പ്രിയ ആത്മാ സുതശ്ച
സഖാ ഗുരുഃ സുഹൃദോ ദൈവമിഷ്ടം. 38

ഇമം ലോകം തഥൈവാമുമാത്മാനമുഭയായിനം
ആത്മാനമനു യേ ചേഹ യേ രായഃ പശവോ ഗൃഹാഃ 39
വിസൃജ്യ സർവ്വാനന്യാംശ്ച മാമേവം വിശ്വതോമുഖം
ഭജന്ത്യനന്യയാ ഭക്ത്യാ താൻ മൃത്യോരതിപാരയേ. 40

അന്യവിഷയപ്രതിപാദനംവെടി-
ഞ്ഞെന്നുടെസൽക്കഥ കേൾക്കയും ചൊൽകയും
നിത്യവുംചെയ്യുംജനങ്ങളും സാധുക്ക-
ളശ്രേയവരെ മാലാററിഞാൻപോററിടും. 23
അന്യവിഷയസംഗം സന്ത്യജിച്ചിട്ടു-
മന്യരോടുള്ള സംസർഗ്ഗം നിമിത്തമായ്.
ദുഷ്ടസമാഗമംകൊണ്ടുള്ള ദോഷങ്ങ-
ളററുപോം, സത്സംഗമാകയാൽ കാമ്യമാം 24
സത്തുക്കളെൻവിക്രമങ്ങൾ കീർത്തിക്കവേ-
യുത്തമമാകും കഥകളിടസ്സിടെ
[1] ചിത്തശ്രവണരസായനമട്ടിൽവ-
ന്നെത്തു,മതിൻസേവനത്താലനുക്രമം
മുക്തിമാർഗ്ഗത്തിൽ വിശ്വാസവും പ്രീതിയും
ഭക്തിയുംവന്നനുരഞ്ജിച്ചിടും ജവം 25
മൽക്കഥാസക്തമനസ്സിനെൻസൃഷ്ട്യാദി
മുഖ്യപ്രവൃത്തികൾ ചിന്താവിഷയമാം
എന്നിലപ്പോൾ പ്രേമമേറിയിട്ടിന്ദ്രിയാ-
നന്ദദഭോഗാശവിട്ടു വിരാഗനായ്
ഭക്തിയോഗംവഴി മാനസം [2] ചാഞ്ചല്യ-
രിക്തമാക്കീടാൻപുമാൻ പ്രയത്നിച്ചിടും. 26
നശ്യഭോഗങ്ങൾ സന്ത്യാജ്യങ്ങളെന്നുള്ള
വിശ്വാസദാർഢ്യത്തിനാലെ വിരക്തിയു-
മുററും വിരക്തിയാൽ വൃദ്ധമാംജ്ഞാനവു-
മഷ്ടാംഗയോഗത്തിനാലുററഭക്തിയും
ഒന്നിക്കമപ്പുമാൻ പ്രത്യഗാത്മാവാകു-
മെന്നോടുതന്നെ ചേർന്നീടുന്നു സുവ്രതേ! 27

**ദേവഹൂതി പറഞ്ഞു**

മുക്തിപ്രദായകമായിടും ഭക്തിതൻ-
വ്യക്തസ്വരൂപമെന്താണു? വിശേഷിച്ചു
പെണ്ണാമെനിക്കുതകീടുന്ന ഭക്തിയെ-
ച്ചൊന്നമിരിപ്പതാം? മുക്തിസ്വരൂപനാം-
അങ്ങേപ്പദം നിഷ്പ്രയാസം ലഭിക്കുവാ-
നെങ്ങിനെയായാലെനിക്കു സാധിച്ചിടും? 28
തത്ത്വാവബോധകമായങ്ങു ചൊല്ലിയ
പദ്ധതിയേതെത്രമാതിരിയുണ്ടതും? 29
മന്ദധീയും സ്ത്രീയുമായഞാൻ പാട്ടുപെ-
ട്ടെന്നാകിലും ധരിച്ചീടാൻ പ്രയാസമാം
ആ സാംഖ്യയോഗം ത്വദനുഗ്രഹത്തിനാ-
ലാശുനേരേഞാൻ ധരിക്കുമാറോതുക. 30

**മൈത്രേയൻ പറഞ്ഞു**

അമ്മതൻവാക്കുകളിങ്ങനെ കേട്ടുതൻ-
ജന്മപദത്തിൽക്കപിലൻ കൃപാർദ്രനായ്
ചൊല്ലെഴും സാംഖ്യാംഖ്യമാം തത്ത്വശാസ്ത്രവും
ചൊല്ലിനാൻ ഭക്തിയും യോഗക്രമങ്ങളും. 31

**ശ്രീഭഗവാൻ പറഞ്ഞു**

ശബ്ദാദികളേയറിവതായാഗമ-
കല്പിതകർമ്മങ്ങൾ നിർവ്വഹിക്കുന്നതാം
ഇന്ദ്രിയവൃത്തിയകാരണമായ് സ്വതഃ-
തന്നെ സത്ത്വത്തിൽപതിവായ് പതിയുകിൽ
ആ ഭക്തിസിദ്ധിയേക്കാളും വരിഷ്ഠമായ്-
ത്താൻ ഭവിക്കുന്നെന്നറിക മനസ്വിനീ!
വേഗമതന്തികവസ്തുവെയഗ്നിപോ-
ലേകമനസ്സുതൻെറ [3]കോശം ചുടുന്നിതു 32-33
എന്നിലൈക്യംഗമിച്ചാനന്ദരൂപമായ്
മിന്നിടും സായുജ്യമുക്തിപദത്തെയും
തെല്ലുമിച്ഛിക്കാതെ മത്ഭക്തരിൽച്ചിലർ
സോല്ലാസമെൻപദസേവനലോലരായ്
ഒത്തുചേർന്നെൻ വിക്രമങ്ങളെ വാഴ്ത്തിയെൻ-
മൂർത്തിഭേദാർച്ചനംചെയ്തു വാഴുന്നിതേ 34
അമ്മേ! പ്രസന്നനാമെൻെറ മുഖാബ്ജവും
നന്മട്ടരുണമാമെൻലോചനങ്ങളും
ഒത്തിഷ്ടമേകുന്നമദ്ദിവ്യരൂപങ്ങൾ
പാർത്തവരെന്നോടുഭാഷിപ്പു മഞ്ജുവായ്. 35
എൻദർശനീയാംഗകങ്ങ,ളുദാരമാം
മന്ദഹാസം, ലീല, യീക്ഷണം, ഭാഷണം
എന്നിവയാൽ ഹൃതാത്മേന്ദ്രിയരായവ-
ർക്കെന്നിലെ പ്രേമമന്ത്യം മുക്തിയേകിടും 36
മല്പരൻമായാവിയാമെൻ വിഭൂതിയു-
മത്ഭുതദായിയാമഷ്ടാംഗസിദ്ധിയും
വൈകുണ്ഠഭൂതിയുമാഗ്രഹിപ്പീലയെ-
ന്നാകിലും ശ്രേഷ്ഠനാമെന്നുടെ ലോകത്തു
ദുഃഖകണികകലർന്നുകാണാതുള്ള
പുഷ്കലാനന്ദമനുഭവിക്കുന്നിതു. 37
ശാന്തമാം മാമകലോകത്തു മൽപര-
രന്തമണഞ്ഞിടുകില്ലൊരുകാലവും
ഞാനവർക്കേററം പ്രിയങ്കര,നാത്മാവു,
സൂനു,സഖൻ, സുഹൃ,ത്താചാര്യദേവനും,
ഇഷ്ടമരുളുന്നദൈവവുമായിട്ടു
വിഷ്ടപംതന്നിൽ സദാ വിളങ്ങീടവേ
കണ്ണിമയ്ക്കാതെ മത്കാലചക്രായുധ-
മെന്നുമേ സ്പർശിക്കയില്ലവരെ ദൃഢം. 38
ഈ ലോകവും പരലോകവുമാന്നിടും
സ്ഥൂലസൂക്ഷ്മാംഗങ്ങളിലെ മമത്വവും
തൻധനധാന്യ പശുഭൃത്യപത്തന-
ബന്ധ്വാദിയിലഭിമാനവുമെന്നിയേ
സർവസ്വമായ് മിന്നുമെന്നെയൊരുത്തനെ
സർവദായേകാന്ത ഭക്തിപുരസ്സരം
നേരേ ഭജിക്കുന്നവരെ ബ്ഭവഭയ-
വാരിധിതന്നിൽനിന്നേററും കരേററുഞാൻ. 39-40

1 മനസ്സിനും കണ്ണുകൾക്കും രസായനംപോലെ സുഖപ്രദം. 2 ചഞ്ചലമില്ലാത്തതു് 3 കാരണാജ്ഞാനം

നാന്യത്ര മൽഭഗവതഃ പ്രധാനപുരുഷേശ്വരാൽ
ആത്മനസ്സർവ്വഭൂതാനാം ഭയം തീവ്രം നിവർത്തതേ. 41
മദ്ഭയാദ്വാതി വാതോ৲യം സൂര്യസ്തപതി മദ്ഭയാൽ
വർഷതീന്ദ്രോ ദഹത്യഗ്നിർമ്മൃത്യുശ്ചരതി മദ്ഭയാൽ. 42
ജ്ഞാനവൈരാഗ്യയുക്തേന ഭക്തിയോഗേന യോഗിനഃ
ക്ഷേമായ പാദമൂലം മേ പ്രവിശന്ത്യകുതോഭയം. 43
ഏതാവാനേവ ലോകേ৲സ്മിൻ പുംസാം നിഃശ്രേയസോദയഃ
തീവ്രേണ ഭക്തിയോഗേന മനോ മയ്യർപ്പിതം സ്ഥിരം. 44

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ**
**കാപിലേയോപാഖ്യാനേ പഞ്ചവിംശതിതമോ৲ധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ** 2260 **തൃതീയസ്കന്ധേ ശ്ലോകാഃ 1059**

---

## ഷഡ്വിംശതിതമോ৲ധ്യായഃ

**ശ്രീഭഗവാനുവാച**

അഥ തേ സമ്പ്രവക്ഷ്യാമി തത്ത്വാനാം ലക്ഷണം പൃഥക്
യദ്വിദിത്വാ വിമുച്യേത പുരുഷഃ പ്രാകൃതൈർഗ്ഗുണൈഃ 1
ജ്ഞാനം നിഃശ്രേയസാർത്ഥായ പുരുഷസ്യാത്മദർശനം
യദാഹുർവ്വർണ്ണയേ തത്തേ ഹൃദയഗ്രന്ഥിഭേദനം. 2
അനാദിരാത്മാ പുരുഷോ നിർഗ്ഗുണഃ പ്രകൃതേഃ പരഃ
പ്രത്യഗ്ധാമാ സ്വയംജ്യോതിർവ്വിശ്വം യേന സമന്വിതം. 3
സ ഏഷ പ്രകൃതിം സൂക്ഷ്മാം ദൈവീം ഗുണമയീം വിഭുഃ
യദൃച്ഛയൈവോപഗതാമഭ്യപദ്യത ലീലയാ. 4
ഗുണൈർവ്വിചിത്രാഃ സൃജതീം സരൂപാഃ പ്രകൃതിം പ്രജാഃ
വിലോക്യ മുമുഹേ സദ്യസ്സ ഇഹ ജ്ഞാനഗൂഹയാ. 5
ഏവം പരാഭിധ്യാനേന കർത്തൃത്വം പ്രകൃതേഃ പുമാൻ
കർമ്മസു ക്രിയമാണേഷു ഗുണൈരാത്മനി മന്യതേ. 6
തദസ്യ സംസൃതിർബ്ബന്ധഃ പാരതന്ത്ര്യം ച തൽകൃതം
ഭവത്യകർത്തുരീശസ്യ സാക്ഷിണോ നിർവ്വൃതാത്മനഃ 7
കാര്യകാരണകർത്തൃത്വേ കാരണം പ്രകൃതിം വിദുഃ
ഭോക്തൃത്വേ സുഖദുഃഖാനാം പുരുഷം പ്രകൃതേഃ പരം. 8

**ദേവഹൂതിരുവാച**

പ്രകൃതേഃ പുരുഷസ്യാപി ലക്ഷണം പുരുഷോത്തമ
ബ്രൂഹി കാരണയോരസ്യ സദസച്ച യദാത്മകം. 9

**ശ്രീഭഗവാനുവാച**

യത്തത് ത്രിഗുണമവ്യക്തം നിത്യം സദസദാത്മകം
പ്രധാനം പ്രകൃതിം പ്രാഹുരവിശേഷം വിശേഷവൽ. 10
പഞ്ചഭിഃ പഞ്ചഭിർബ്രഹ്മ ചതുർഭിർദ്ദശഭിസ്തഥാ
ഏതച്ചതുർവ്വിംശതികം ഗണം പ്രാധാനികം വിദുഃ 11
മഹാഭൂതാനി പഞ്ചൈവ ഭൂരാപോ৲ഗ്നിർമ്മരുന്നഭഃ
തന്മാത്രാണി ച താവന്തി ഗന്ധാദീനി മതാനി മേ. 12
ഇന്ദ്രിയാണി ദശ ശ്രോത്രം ത്വഗ്ദൃഗ്രസനനാസികാഃ
വാക്കരൗ ചരണൗ മേഢ്രം പായുർദ്ദശമ ഉച്യതേ. 13
മനോ ബുദ്ധിരഹങ്കാരശ്ചിത്തമിത്യന്തരാത്മകം.
ചതുർദ്ധാ ലക്ഷ്യതേ ഭേദോ വൃത്ത്യാ ലക്ഷണരൂപയാ. 14
ഏതാവാനേവ സംഖ്യാതോ ബ്രഹ്മണസ്സഗുണസ്യ ഹ
സന്നിവേശോ മയാ പ്രോക്തോ യഃ കാലഃ പഞ്ചവിംശകഃ 15
പ്രഭാവം പൗരുഷം പ്രാഹുഃ കാലമേകേ യതോ ഭയം
അഹങ്കാരവിമൂഢസ്യ കർത്തുഃ പ്രകൃതിമീയുഷഃ 16

സർവഭൂതാന്തഃസ്ഥനായ് ഭഗവദ്ഗുണം
ആവും പ്രകൃതിപുരുഷാധിനാഥനാം
എന്നെവന്നാശ്രയിപ്പോർക്കേ ഭവഭയം
തീർന്നിട്ടു, ഭീതരാണന്യരശേഷവും. 41
വീശുന്നു വായു, തപിക്കുന്നു ഭാനുമാൻ,
വർഷിച്ചിടുന്നിന്ദ്ര,നഗ്നിദഹിക്കുന്നു,
കാലൻ സ്വധർമ്മമനുഷ്ഠിച്ചിടുന്നു,സു-
ശീലേയിതൊക്കെയുമെന്നെബ് ഭയന്നുതാൻ. 42
ജ്ഞാനവൈരാഗ്യ സഹിതമായിട്ടമ-
ന്യൂനമാംഭക്തിതൻ വൃദ്ധിയാൽ യോഗികൾ
ക്ഷേമത്തിനായ് ഭയശങ്കകളററതാ-
മീമൽപ്പദമൂലമാശ്രയിക്കുന്നിതേ 43
ശുദ്ധമാംഭക്തിയോഗത്തിനാലെന്നില-
ച്ചിത്തം ചലിക്കാതുറപ്പിച്ചുവയ്ക്കുകിൽ
മർത്ത്യലോകത്തിന്നതുപോൽ പുരുഷാർത്ഥ-
സിദ്ധിക്കുമററില്ല നിർദ്ദോഷമാംവഴി. 44

## അദ്ധ്യായം 26

ശ്രീഭഗവാൻ പറഞ്ഞു

ഞാനരുളീടാം തിരിച്ചുതിരിച്ചിനി
മാനിനീമൗക്തികമേ! തത്ത്വലക്ഷണം
നന്നായറിയാം പ്രകൃതിഗുണങ്ങളിൽ
നിന്നുപുമാൻ ഭിന്നനെന്നതുകൊണ്ടുതാൻ. 1
ഏതൊന്നിനാൽ ഹൃദയഗ്രന്ഥിയററുപോ-
മതിനാലാത്മാവിനെ നേക്കു കണ്ടിടാം
താനേപുരുഷാർത്ഥസാധകമാകുമാ-
ജ്ഞാനയോഗംതന്നെ വർണ്ണിച്ചിടുന്നു ഞാൻ. 2
ആദിയററെങ്ങും നിറഞ്ഞു ഗുണത്രയാ-
തീതനായ്ത്താനേവിളങ്ങുന്നവനായി
[1] ആന്തരധാമാവുമാംപുമാനിദ്ദൃഢം
ബന്ധിച്ചിരിക്കയാണീലോകമാകവേ. 3
ആ വിഭു.വവ്യക്തയായ് ഗുണരൂപയായ്
ദൈവികശക്തിയായ്ച്ചാരെയദൃഷ്ടയായ്
ആഗമിച്ചോരാപ്രകൃതിയെ ലീലയായ്
സ്വീകരിച്ചെന്നതേയുള്ളു പതിവ്രതേ! 4
സത്ത്വാദിയാൽ സമാനാകൃതിയാന്ന വി-
ചിത്രതരമാം പ്രജകളെത്തീർത്തിടും-
മായയെക്കണ്ടു വിവേകത്തിനുമറ-
വായുടൻജീവൻ വിമോഹിതനായിതു 5
ഏവം പ്രകൃതിഗുണവികാരങ്ങളാൽ
ചെയ്‌വതാംകർമ്മങ്ങൾ താൻചെയ്യുന്നതായവൻ
അദ്ധ്യാസമൂലം വൃഥാധരിച്ചീടുന്നു
കർത്തൃത്വവും തന്നിൽവന്നുചേരുന്നിതു. 6
എന്നതിനാലകർത്താവായ് സ്വതന്ത്രനാ
യുന്നതാനന്ദസ്വരൂപനായ്സാക്ഷിയാം
ജീവനുബന്ധവും സംസാരവും പുന-
രാവിർഭവിക്കുന്നിതസ്വതന്ത്രത്വവും. 7
കാര്യകർത്തൃത്വഹേതുക്കൾ പുരുഷനു-
ചേരൻപ്രകൃതിയാം കാരണമന്നതും
ഭോക്തൃത്വത്തിൽ പ്രകൃതിഭിന്നൻപുമാ-
നത്രേ നിമിത്തമെന്നും ധരിപ്പൂബുധർ. 8

ദേവഹൂതി പറഞ്ഞു

സ്ഥൂലവും സൂക്ഷ്മവുമാം സ്വരൂപത്തൊടു-
മീലോകകാരണമാതാപിതാക്കളായ്
മിന്നുംപ്രകൃതിപുരുഷർ തൻലക്ഷണ-
മെന്നോടരുൾചെയ്കയേ! പുരുഷോത്തമാ! 9

ശ്രീഭഗവാൻ പറഞ്ഞു

നിത്യമായവ്യക്തമായിഗ്ഗുണത്രയ-
മൂർത്തിയായ്‌രൂപവിശേഷമില്ലാത്തതായ്
സ്ഥൂലസൂക്ഷ്മാകൃതിയാളുന്നതായ് ചില-
കാലം വിശേഷങ്ങളെയാശ്രയിപ്പതായ്
എല്ലാററിനും കാരണമായിരിപ്പതി-
ന്നല്ലോ പ്രകൃതിയെന്നുള്ള പേർചൊൽവതും. 10
അഞ്ചഞ്ചു,നാലുപത്തെന്നീവിധം ക്രമാൽ
തഞ്ചുമിരുപത്തിനാലുതത്ത്വങ്ങളെ
പ്രാധാനികമായ്ക്കരുതുന്നു പണ്ഡിത-
വ്രാതമെന്നായ് ധരിച്ചീടുകസുവ്രതേ! 11
ഭൂമി,ജല,മഗ്നി,വായു,വാകാശമെ-
ന്നീമട്ടിലഞ്ചാം മഹാഭൂതമായതും
ഗന്ധരസരൂപസ്പർശശബ്ദങ്ങൾതാൻ
ബന്ധുരേ!യഞ്ചുതന്മാത്രകളെന്നതും. 12
കാതു,തൊലി,കണ്ണു,നാസ,നാവീയഞ്ചി-
നോതിടും ജ്ഞാനേന്ദ്രിയങ്ങളെന്നുള്ളപേർ
വാക്കുകൈകാൽമേഢ്രപായുക്കളിങ്ങനെ
കേൾക്കകർമ്മേന്ദ്രിയമഞ്ചീയിരുപതും 13
അന്തഃകരണവും ചേർത്താൽ തത്ത്വത്തി-
നെണ്ണമിരുപത്തിനാലെന്നു ചൊന്നതും
മാനസംബുദ്ധിയഹംകൃതിചിത്തമെ-
ന്നീനാലുമൊത്തന്തഃകരണാഭിധം
സങ്കല്പനിശ്ചയാത്മാഭിമാനങ്ങളും
മങ്കമാർമാലികേ! ചിന്തയുമിങ്ങനെ
ഏകമാമന്തഃകരണത്തെനാലായ് വി-
ഭാഗിച്ചു വൃത്തിഭേദത്താൽ ജനനി! കേൾ. 14
സത്ത്വാദിസംയുതബ്രഹ്മസ്ഥിതിചൊന്ന-
തിത്രയുമാചാര്യസമ്മതിയുള്ളതാം
തായേ!യിരുപത്തിയഞ്ചാമതാം തത്ത്വ
മായിട്ടുകാലം കഥിക്കപ്പെടുന്നിതു
കാലംപുരുഷപ്രഭാവമെന്നായ് ശുഭ-
ശീലേ! പറഞ്ഞിടുന്നുണ്ടു ചിലജനം
മായയെ പ്രാപിച്ചഹന്തമൂലം ഭ്രാന്ത-
നായവൻ പേടിച്ചിടുന്നു കാലത്തിനെ. 15-16

[1] ആന്തരമായ പ്രകാശത്തോടുകൂടിയവൻ

പ്രകൃതേർഗ്ഗുണസാമ്യസ്യ നിർവ്വിശേഷസ്യ മാനവി
ചേഷ്ടാ യതസ്സ ഭഗവാൻ കാല ഇത്യുപലക്ഷിതഃ 17

അന്തഃ പുരുഷരൂപേണ കാലരൂപേണ യോ ബഹിഃ
സമന്വേത്യേഷ സത്വാനാം ഭഗവാനാത്മമായയാ. 18

ദൈവാൽ ക്ഷുഭിതധർമ്മിണ്യാം സ്വസ്യാം യോനൌ പരഃ പുമാൻ
ആധത്ത വീര്യം സാസൂത മഹത്തത്ത്വം ഹിരണ്മയം. 19

വിശ്വമാത്മഗതം വ്യഞ്ജൻ കൂടസ്ഥോ ജഗദങ്കുരഃ
സ്വതേജസാപിബത്തീവ്രമാത്മപ്രസ്വാപനം തമഃ 20

യത്തൽ സത്ത്വഗുണം സ്വച്ഛം ശാന്തം ഭഗവതഃ പദം
യദാഹുർവ്വാസുദേവാഖ്യം ചിത്തം തന്മഹദാത്മകം. 21

സ്വച്ഛത്വമവികാരിത്വം ശാന്തത്വമിതി ചേതസഃ
വൃത്തിഭിർല്ലക്ഷണം പ്രോക്തം യഥാപാം പ്രകൃതിഃ പരാ. 22

മഹത്തത്ത്വാദ്വികുർവ്വാണാൽ ഭഗവദ്വീര്യസംഭവാൽ
ക്രിയാശക്തിരഹങ്കാരസ്ത്രിവിധസ്സമപദ്യത. 23

വൈകാരികസ്തൈജസശ്ച താമസശ്ച യതോ ഭവഃ
മനസശ്ചേന്ദ്രിയാണാം ച ഭൂതാനാം മഹതാമപി. 24

സഹസ്രശിരസം സാക്ഷാദ്യമനന്തം പ്രചക്ഷതേ
സങ്കർഷണാഖ്യം പുരുഷം ഭൂതേന്ദ്രിയമനോമയം. 25

കർതൃത്വം കരണത്വം ച കാര്യത്വം ചേതി ലക്ഷണം
ശാന്തഘോരവിമൂഢത്വമിതി വാ സ്യാദഹംകൃതേഃ 26

വൈകാരികാദ്വികുർവ്വാണാന്മനസ്തത്ത്വമജായത
യത്സങ്കല്പവികല്പാഭ്യാം വർത്തതേ കാമസംഭവഃ 27

യദ്വിദുർഹ്യനിരുദ്ധാഖ്യം ഹൃഷീകാണാമധീശ്വരം
ശാരദേന്ദീവരശ്യാമം സംരാധ്യം യോഗിഭിശ്ശനൈഃ 28

തൈജസാത്തു വികുർവ്വാണാദ്ബുദ്ധിതത്ത്വമഭൂൽ സതി
ദ്രവ്യസ്ഫുരണവിജ്ഞാനമിന്ദ്രിയാണാമനുഗ്രഹഃ 29

സംശയോഽഥ വിപര്യാസോ നിശ്ചയഃ സ്മൃതിരേവ ച
സ്വാപ ഇത്യുച്യതേ ബുദ്ധേർല്ലക്ഷണം വൃത്തിതഃ പൃഥക്. 30

തൈജസാനീന്ദ്രിയാണ്യേവ ക്രിയാജ്ഞാനവിഭാഗശഃ
പ്രാണസ്യ ഹി ക്രിയാ ശക്തിർബ്ബുദ്ധേർവ്വിജ്ഞാനശക്തിതാ. 31

താമസാച്ച വികുർവ്വാണാദ്ഭഗവദ്വീര്യചോദിതാൽ
ശബ്ദമാത്രമഭൂത്തസ്മാന്നഭഃ ശ്രോത്രം തു ശബ്ദഗം. 32

അർത്ഥാശ്രയത്വം ശബ്ദസ്യ ദ്രഷ്ടുർല്ലിംഗത്വമേവ ച
തന്മാത്രത്വം ച നഭസോ ലക്ഷണം കവയോ വിദുഃ 33

ഭൂതാനാം ഛിദ്രദാതൃത്വം ബഹിരന്തരമേവ ച
പ്രാണേന്ദ്രിയാത്മധിഷ്ണ്യത്വം നഭസോ വൃത്തിലക്ഷണം. 34

നഭസശ്ശബ്ദതന്മാത്രാൽ കാലഗത്യാ വികുർവ്വതഃ
സ്പർശോഽഭവത്തതോ വായുസ്ത്വക് സ്പർശസ്യ ച സംഗ്രഹഃ 35

മൃദുത്വം കഠിനത്വം ച ശൈത്യമുഷ്ണത്വമേവ ച
ഏതൽസ്പർശസ്യ സ്പർശത്വം തന്മാത്രത്വം നഭസ്വതഃ 36

ചാലനം വ്യൂഹനം പ്രാപ്തിർന്നേതൃത്വം ദ്രവ്യശബ്ദയോഃ
സർവ്വേന്ദ്രിയാണാമാത്മത്വം വായോഃ കർമ്മാഭിലക്ഷണം. 37

വായോശ്ച സ്പർശതന്മാത്രാദ്രൂപം ദൈവേരിതാദഭൂൽ
സമുത്ഥിതം തതസ്തേജശ്ചക്ഷൂ രൂപോപലംഭനം. 38

ഭനപാത്മജേ! ഗുണസാമ്യവിശിഷ്ടയായ്
ത്തിന്നുംവിശേഷരഹിതയാം മായയെ
ആരു ചേഷ്ടിപ്പിച്ചിട്ടുന്നബ് ഭഗവാന്റെ
പേരതു കാലമെന്നാം നിശ്ചയിച്ചതും. 17
സത്വജാലത്തിനകത്തു പുമാനായി
വർത്തിച്ചു കാലനായ് ബാഹ്യഭാഗത്തിലും
തന്മായയാലനായിക്കപ്പെട്ടും പരൻ-
താൻമൂന്നുലോകത്തിനുമേകനായകൻ. 18
താനേഗുണക്ഷോഭമാളും പ്രകൃതിതൻ-
യോനിയിൽ വീര്യമണച്ചാൻ പരൻപുമാൻ
തത്ഫലമായിട്ടതിപ്രകാശത്തൊട്ടു-
മുദ്ഭൂതമായ് മഹത്തത്വം മനസുതേ! 19
നാശവിഹീനവും ലോകാങ്കുരവുമായ്
ഭാസിച്ചിട്ടുമതു തന്നുള്ളിലാന്നിട്ടും
പാരിൻപ്രകാശനത്തിന്നു,തന്നേ മറ-
ച്ചോരുതമസ്സിനെപ്പോക്കി സ്വഭാസ്സിനാൽ. 20
ശാന്തമായ് നിഷ്ഫലമായീശ്വരാകൃതി-
ചിന്തിച്ചറിയേണ്ടതാകുമുപാധിയാം
സത്വഗുണവുമാവാസുദേവാഖ്യമാം
ചിത്തവുമത്രേ മഹത്തത്വമായതും 21
സ്വച്ഛമായ്നിശ്ചഞ്ചലമായ് പ്രശാന്തമാ-
യച്ഛജലത്തിന്റെയാദിശീലംപോലെ
ചിത്തത്തിനുള്ളതാം ലക്ഷണം സൂക്ഷിച്ചു
ബുദ്ധിമാന്മാരരുൾചെയ്തിരിക്കുന്നിതു 22
ദൈത്യാരിവീര്യജമായ് വികാരങ്ങളോ-
ടൊത്ത മഹത്തത്വമെന്നതിൽനിന്നഥ
ഉണ്ടായഹങ്കാരതത്വം ക്രിയാബലം-
പൂണ്ടതായ് മൂന്നുവിധവിഭാഗത്തൊട്ടും. 23
വൈകാരികം തൈജസം താമസമെന്ന-
താകുന്ന നാമമമ്മൂന്നിനും മാനവി!
സത്വപ്രധാനമാം വൈകാരികം, രജോ-
വൃദ്ധികലന്നിരിക്കുന്നതു തൈജസം
ഏറ്റെത്തമസ്സിയലുന്നതു താമസം
നേരേ ധരിക്കുകിതിൻഭേദമീവിധം
തീർന്നിതിലോരോന്നിൽനിന്നും ക്രമാൽ മന-
സ്സിന്ദ്രിയൗഘം, മഹാഭൂതങ്ങളെന്നിവ· 24
ഭൂതേന്ദ്രിയമനോരൂപമായ് യാതൊന്നു
ജാതമത്തത്വമോ സങ്കർഷണാഖ്യയിൽ
എന്നും സഹസ്രശിരസ്സോട്ടുപാസ്യനായ്
മിന്നുന്നതുണ്ടപരിചരിന്നനായ്സ്വയം. 25
കർത്തൃഭാവം, കരണസ്ഥിതി, കാര്യമായ്
വർത്തിച്ചിട്ടുംനിലയെന്നിവിധത്തിലും
ശാന്തവുംഘോരവും മൂഢവുമെന്നുള്ള
പന്തിക്കുമോതാമഹങ്കാരലക്ഷണം. 26
സാത്വികാഹംകാരതത്വം വികൃതമാ-
യത്തവ്വിൽമാനസമുദ്ഭൂതമായിതു 27

മാനസത്തിന്റെ സങ്കല്പവികല്പങ്ങൾ
മാനവി! കാമമുളവാക്കിട്ടുന്നിതു
ശാരദേന്ദീവരശ്യാമളനായ് പര-
മാരാധ്യനായിന്ദ്രിയാധിപനായിട്ടും
ശ്രീമദനിരുദ്ധനാമകദേവനെ-
ക്കാമമായോഗികളർച്ചിച്ചിട്ടുന്നിതേ. 28
പിന്നെ വികൃതമാം തൈജസാഹങ്കൃതി-
തന്നിൽനിന്നുണ്ടായിതു ബുദ്ധിതത്വവും
വസ്തുവിജ്ഞാനമിതിന്റെയനുഗ്രഹം
സിദ്ധിക്കിലേയിന്ദ്രിയങ്ങൾക്കു കിട്ടീടൂ. 29
സംശയം, [1] സ്വാപ, [2] വിപര്യാസവും,സ്മൃതി,
നിശ്ചയ,മഞ്ചിവ ബുദ്ധിതൻവൃത്തികൾ. 30
ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും
മാനവി! രാജസാഹങ്കാരജങ്ങൾതാൻ
കർമ്മത്തിനു ശക്തി ജീവനാണുള്ളതു
നന്മട്ടുകാര്യമറിവതു ബുദ്ധിതാൻ 31
ഈശവീര്യപ്രേരിതമായ് വികൃതിയെ
വേശിച്ച താമസാഹന്തയിൽ നിന്നഥ
ശബ്ദമുണ്ടാ,യതിൽ നിന്നുമാകാശവും
ശബ്ദം ശ്രവണേന്ദ്രിയത്താൽ ഗ്രഹിച്ചിടാം. 32
ദ്രവ്യബോധത്തെത്തന്നതു ശബ്ദമാം
സുവ്യക്തമാക്കാമുദാഹരണത്തിനാൽ
ആനപോകുന്നിതാ എന്നേകനോതിയാൽ
കാണാതെതന്നെയറിയുന്നിതന്യനും
ആകാശസൂക്ഷ്മരൂപം ശബ്ദമെന്നതീ-
ലോകത്തു പണ്ഡിതന്മാരറിയുന്നിതു. 33
ഉള്ളുംപുറമീവ്യവഹൃതിചെപ്പതു-
മെല്ലാററിനും പഴുതങ്ങരുളുന്നതും
പ്രാണേന്ദ്രിയ മാനസാധിവാസത്തിന്നാ-
സ്ഥാനമേകുന്നതുമാകാശവൃത്തിയാം. 34
കാലഗതി മൂലമായി വികാരത്തെ-
യാളും നഭസ്സിനാൽ സ്പർശം രചിതമായ്
പിന്നെയതിസ്പർശത്തിൽനിന്നു സമീരണൻ
തീർന്നിതേ സ്പർശം ഗ്രഹിപ്പു ത്വഗിന്ദ്രിയം. 35
മാർദ്ദവകാഠിന്യ ശീതോഷ്ണഭാവങ്ങ-
ളിത്രയും വായുവിൻ സൂക്ഷ്മസ്വരൂപമാം. 36
[3] ചാലനം ചെയ്യുക,യൊന്നിച്ചുചേർക്കുക,
ചാലവേ പ്രാപിക്കുക, നയിച്ചീടുക,
ഇന്ദ്രിയങ്ങൾക്കു ബലം കലർത്തീടുക
എന്നിവ തെന്നലിൻ ലക്ഷണകർമ്മമാം. 37
സ്പർശതന്മാത്രമാം വായുവിൽ നിന്നീശ്വ-
രേച്ഛാനുസാരമായ് രൂപമുണ്ടായിതു
തേജസ്സുരൂപത്തിൽ നിന്നുളവായ് സത്-
പൂജനീയേ! മിഴിരൂപം ഗ്രഹിക്കുന്നു. 38

1 ഉറക്കം 2 വിപരീതഭാവം 3 ചലിപ്പിക്കുക

ദ്രവ്യാകൃതിത്വം ഗുണതാ വ്യക്തിസംസ്ഥാത്വമേവ ച
തേജസ്ത്വം തേജസസ്സാധ്വി രൂപമാത്രസ്യ വൃത്തയഃ 39

ദ്യോതനം പചനം പാനമദനം ഹിമമർദ്ദനം
തേജസോ വൃത്തയസ്ത്വേതാശ്ശോഷണം ക്ഷുത്തൃഡേവ ച. 40

രൂപമാത്രാദ്വികുർവ്വാണാത്തേജസോ ദൈവചോദിതാൽ
രസമാത്രമഭൂത്തസ്മാദംഭോ ജിഹ്വാ രസഗ്രഹഃ 41

കഷായോ മധുരസ്തിക്തഃ കട്വമ്ല ഇതി നൈകധാ
ഭൗതികാനാം വികാരേണ രസ ഏകോ വിഭിദ്യതേ. 42

ക്ലേദനം പിണ്ഡനം തൃപ്തിഃ പ്രാണനാപ്യായനോന്ദനം
താപാപനോദോ ഭൂയസ്ത്വമംഭസോ വൃത്തയസ്ത്വിമാഃ 43

രസമാത്രാദ്വികുർവ്വാണാദംഭസോ ദൈവചോദിതാൽ
ഗന്ധമാത്രമഭൂത്തസ്മാൽ പൃഥ്വീ ഘ്രാണസ്തു ഗന്ധഗഃ 44

കരംഭപൂതിസൌരഭ്യശാന്തോഗ്രാമ്ലാദിഭിഃ പൃഥക്
ദ്രവ്യാവയവവൈഷമ്യാൽ ഗന്ധ ഏകോ വിഭിദ്യതേ. 45

ഭാവനം ബ്രഹ്മണഃ സ്ഥാനം ധാരണം സദ്വിശേഷണം
സർവ്വസത്വഗുണോദ്ഭേദഃ പൃഥിവീവൃത്തിലക്ഷണം. 46

നഭോഗുണവിശേഷോഽർത്ഥോ യസ്യ തച്ഛ്രോത്രമുച്യതേ
വായോർഗ്ഗുണവിശേഷോഽർത്ഥോ യസ്യ തൽസ്പർശനം വിദുഃ 47

തേജോഗുണവിശേഷോഽർത്ഥോ യസ്യ തച്ചക്ഷുരുച്യതേ
അംഭോഗുണവിശേഷോഽർത്ഥോ യസ്യ തദ്രസനം വിദുഃ
ഭൂമേർഗ്ഗുണവിശേഷോഽർത്ഥോ യസ്യ സ ഘ്രാണ ഉച്യതേ. 48

പരസ്യ ദൃശ്യതേ ധർമ്മോ ഹ്യപരസ്മിൻ സമന്വയാൽ
അതോ വിശേഷോ ഭാവാനാം ഭൂമാവേവോപലക്ഷ്യതേ. 49

ഏതാന്യസംഹത്യ യദാ മഹദാദീനി സപ്ത വൈ
കാലകർമ്മഗുണോപേതോ ജഗദാദിരുപാവിശൽ 50

തതസ്തേനാനുവിദ്ധേഭ്യോ യുക്തേഭ്യോഽണ്ഡമചേതനം
ഉത്ഥിതം പുരുഷോ യസ്മാദുദതിഷ്ഠദസൗ വിരാട്. 51

ഏതദണ്ഡം വിശേഷാഖ്യം ക്രമവൃദ്ധൈർദ്ദശോത്തരൈഃ
തോയാദിഭിഃ പരിവൃതം പ്രധാനേനാവൃതൈർബ്ബഹിഃ
യത്ര ലോകവിതാനോഽയം രൂപം ഭഗവതോ ഹരേഃ 52

ഹിരണ്മയാദണ്ഡകോശാദുത്ഥായ സലിലേശയാൽ
തമാവിശ്യ മഹാദേവോ ബഹുധാ നിർബ്ബിഭേദ ഖം. 53

നിരഭിദ്യതാസ്യ പ്രഥമം മുഖം വാണീ തതോഽഭവൽ
വാണ്യാ വഹ്നിരഥോ നാസേ പ്രാണോഽതോ ഘ്രാണ ഏതയോഃ

ഘ്രാണാദ്വായുരഭിദ്യേതാമക്ഷിണീ ചക്ഷുരേതയോഃ
തസ്മാൽ സൂര്യോന്യഭിദ്യേതാം കർണ്ണൗ ശ്രോത്രം തതോ ദിശഃ 55

നിർബ്ബിഭേദ വിരാജസ്ത്വഗ്രോമശ്മശ്രുാദയസ്തതഃ
തത ഓഷധയശ്ചാസൻ ശിശ്നം നിർബ്ബിഭിദേ തതഃ 56

രൂപം പദാർത്ഥത്തിനേകീടുക, ഗുണ-
വ്യാപകമാക്കുക വസ്തുക്കളൊക്കെയും,
വ്യക്തിരൂപദ്രവ്യ തുല്യമാമാകൃതി-
കൈക്കൊൾക, തേജസ്സപവും രൂപലക്ഷണം. 39

ദ്യോതനം, പാനം, പചനാശനങ്ങളും
ശീതശമനവും, ശോഷണവും, തഥാ
ക്ഷുത്തും, പിപാസയുമുണ്ടാക്കുക എന്ന-
തിത്രയുമാണു തേജസ്സിൻെറ ലക്ഷണം, 40

ദൈവതചോദനചേർന്നു വികാരത്തെ-
യാവഹിച്ചീടിന തേജസ്സിൽ നിന്നഥ
ജാതമായീ രസ,മായതിൽനിന്നമു-
ത്ഭൂതമായ്നീരം, രസഗ്രാഹിനാവുതാൻ. 41

തിക്തകഷായകടുമധുരാമ്ലങ്ങ-
ളക്കണക്കപ്പുമനേകവിധത്തിലും
ഏകമായീടും രസം പദാർത്ഥങ്ങൾതൻ-
യോഗംനിമിത്തം വിഭാഗിച്ചിട്ടന്നിതു. 42

ആർദ്രമാക്കീടുക, പിണ്ഡമാക്കിച്ചെയ്തു
പേത്തുമലമതിചേർക്ക, ജീവിപ്പിക്ക,
മാർദ്ദവമാക്കുക, ചൂടുശമിപ്പിക്ക,
തീർത്തുവിട്ടീടുക [1] സാദശേഷവും
താഴ്ചസ്ഥലങ്ങളിൽ വർദ്ധിച്ചിരിക്കുക-
യിച്ചൊന്നതെല്ലാം ജലത്തിൻെറ ലക്ഷണം. 43

[2] കാലാത്മകാവേശമൂലം വികാരത്തെ-
യാളും രസരൂപനീരത്തിൽനിന്നുടൻ
ഗന്ധമുളവാ,യതിൽനിന്നുഭൂമിയു-
മുണ്ടായി, ഗന്ധം ഗ്രഹിക്കുന്ന നാസിക. 44

ഏകമാംഗന്ധം വിവിധവസ്തുക്കൾതൻ-
യോഗത്തിനാൽ പലധർമ്മമാളുന്നിതേ
[3] പൂതി,സൌരഭ്യം, കരംഭ,മുഗ്രാമ്ലശാ-
ന്താദിയത്രേ ഗന്ധലക്ഷണമായതും 45

ബ്രഹ്മാച്ചനക്കുള്ള മൂർത്തിഭേദങ്ങളെ
നിർമ്മിക്കുവാൻ വേണ്ടവണ്ണം തുണക്കുക,
അന്യഭൂതാശ്രയമെന്യേ സ്വയം നിൽക്ക
തണ്ണീരുതൊട്ടവസ്തുക്കൾക്കാധാരമാവുക
അന്യഭൂതാവധി കാട്ടുവാൻ പററിടും-
വണ്ണമവച്ഛേദകമായിരിക്കുക,
ഭൂതാളിയിൽ സ്ത്രീപുരുഷഭേദങ്ങൾവി-
ദ്യോതിക്കുമാറുപരിണമിച്ചീടുക,
എന്നിവഭൂവിൻെറ ലക്ഷണംതന്നെയി-
ച്ചൊന്നകാര്യങ്ങൾക്കു കാരണം ഭൂമിതാൻ. 46

ആകാശഭൂതഗുണവിശേഷം സ്വനം
സ്വീകരിക്കുന്നതിൻപേർ ശ്രവണേന്ദ്രിയം
തെന്നലിൻസ്പർശം ഗ്രഹിച്ചിടുമിന്ദ്രിയ-
ത്തിന്നാം ത്വഗിന്ദ്രിയമെന്നുചൊല്ലുന്നതും. 47

തേജോഗുണമായരൂപം ഗ്രഹിക്കുന്നു
ഹേ ജയിത്രീ! നയനേന്ദ്രിയം തഥാ
നീരഗുണമാംരസം ജിഹ്വയും മഹീ-
സാരഗന്ധം ഘ്രാണവും ഗ്രഹിക്കുന്നിതേ. 48

മുൻപുമുൻപുണ്ടായതായ ഭൂതങ്ങളിൽ
പിൻപെഴും ഭൂതങ്ങൾ ചേരുകമൂലമായ്
തൻഗുണത്തിന്നു പുറമെയോരോന്നിലും
സംക്രമിപ്പൂ മാറുഭൂതഗുണങ്ങളും
ഏവം നഭസ്സുപരഗുണാപേതമായ്;
ഭൂവിനു സിദ്ധിച്ചിതഞ്ചുഗുണങ്ങളും. 49

ആ മഹത്തത്ത്വമഹങ്കാരതത്ത്വവും
ഭൂമ്യാദിയും സംഘടിക്കാതിരിക്കവേ
കാലഗുണകർമ്മയുക്തനാമീശ്വരൻ
പാലാഴിശായിയവയിൽക്കടന്നിതു. 50

ഈശ്വരാനുപ്രവേശത്തിനാൽ ഭിന്നത-
യാശു വിട്ടന്യോന്യമൊത്തിവചേർന്നിതു
പിന്നെയസ്സപ്തപദാർത്ഥങ്ങളിൽ നിന്നൊ-
രണ്ഡമചേതനമായുത്ഭവിച്ചിതു
പിന്നെയതിൽനിന്നുമുണ്ടായിവന്നിതു
ധന്യേ! വിരാൾപുമാനെന്നറിഞ്ഞീടുക. 51

ഏതൊന്നിലോ സർവ്വലോകവിതാനമാം
ദൈതേയവൈരിതൻ രൂപമുൾക്കൊള്ളുന്നു
ആ വിശേഷാഖ്യമാമണ്ഡം ദശഗുണ-
സംവൃദ്ധനീരാദിയാൽ ചൂൾന്നിരുന്നിതു 52

സ്വർണ്ണപ്രഭമായ് ജലത്തിൽകിടക്കുമീ-
യണ്ഡകോശം തന്നിൽനിന്നുമനന്തരം
തത്രസ്ഥനാം മഹാദേവനെഴുനേററു
പെട്ടെന്നതിലങ്ങുമിങ്ങും പലേവിധം
ദ്വാരങ്ങൾ ചേർത്താൻവ യാവിരാൾപുമാ-
നോരോന്നുമങ്ങിന്ദ്രിയങ്ങളായ്ത്തീർന്നിതു. 53

ആദിയിലാനനദ്വാരമാദേവനു
ജാതമായാസ്യത്തിൽ നിന്നു വാക്കഗ്നിയും
പിന്നെയുണ്ടായ്നാസ തദ്വയദ്വാരത്തിൽ-
നിന്നുഗ് ഘ്രാണേന്ദ്രിയം പ്രാണസംയുതം. 54

പിന്നെയഗ് ഘ്രാണേന്ദ്രിയത്തിൽ നിന്നുണ്ടായി
വന്നിതു വായുവും ലോചനയുഗ്മവും
നേത്രദ്വയദ്വാരഭാഗങ്ങളിൽ നിന്നു
നേത്രേന്ദ്രിയമതിൽനിന്നു മാർത്താണ്ഡനും
കർണ്ണങ്ങളും കർണ്ണരന്ധ്രങ്ങളിൽനിന്നു
കർണ്ണേന്ദ്രിയവുമുണ്ടായി ദിശകളും. 55

പിന്നെയുത്ഭൂതമായ് ത്വക്കാമധിഷ്ഠാന-
മെന്നതിൽ നിന്നുരോമം ശ്മശ്രുതൊട്ടതും
തീർന്നിതു രോമങ്ങളിൽനിന്നുമൌഷധി-
വൃന്ദങ്ങളും ശിശ്നമാമധിഷ്ഠാനവും. 56

---

1 ക്ഷീണം 2 കാലസ്വരൂപൻെറ പ്രവേശം നിമിത്തം 3 ദുർഗ്ഗന്ധം

രേതസ്തസ്മാദാപ ആസന്നിരഭിദ്യത വൈ ഗുദം
ഗുദാദപാനോഽപാനാച്ച മൃത്യുർല്ലോകഭയങ്കരഃ 57
ഹസ്തൌ ച നിരഭിദ്യേതാം ബലം താഭ്യാം തതഃ സ്വരാട്
പാദൌ ച നിരഭിദ്യേതാം ഗതിസ്താഭ്യാം തതോ ഹരിഃ 58
നാഡ്യോഽസ്യ നിരഭിദ്യന്ത താഭ്യോ ലോഹിതമാഭൃതം
നദ്യസ്തതസ്സമഭവന്നുദരം നിരഭിദ്യത. 59
ക്ഷുൽപിപാസേ തതസ്സ്യാതാം സമുദ്രസ്ത്വേതയോരഭൂൽ
അഥാസ്യ ഹൃദയം ഭിന്നം ഹൃദയാന്മന ഉത്ഥിതം. 60
മനസശ്ചന്ദ്രമാ ജാതോ ബുദ്ധിർബ്ബുദ്ധേർഗ്ഗിരാം പതിഃ
അഹങ്കാരസ്തതോ രുദ്രശ്ചിത്തം ചൈത്യസ്തതോഽഭവൽ. 61
ഏതേ ഹ്യഭ്യുത്ഥിതാ ദേവാ നൈവാസ്യോത്ഥാപനേഽശകൻ
പുനരാവിവിശുഃ ഖാനി തമുത്ഥാപയിതും ക്രമാൽ. 62
വഹ്നിർവ്വാചാ മുഖം ഭേജേ നോദതിഷ്ഠത്തദാ വിരാട്
ഘ്രാണേന നാസികേ വായുർന്നോദതിഷ്ഠത്തദാ വിരാട് 63
അക്ഷിണീ ചക്ഷുഷാഽഽദിത്യോ നോദതിഷ്ഠത്തദാ വിരാട്
ശ്രോത്രേണ കർണ്ണൌ ച ദിശോ നോദതിഷ്ഠത്തദാ വിരാട്. 64
ത്വചം രോമഭിരോഷധ്യോ നോദതിഷ്ഠത്തദാ വിരാട്
രേതസാ ശിശ്നമാപസ്തു നോദതിഷ്ഠത്തദാ വിരാട്. 65
ഗുദം മൃത്യുരപാനേന നോദതിഷ്ഠത്തദാ വിരാട്
ഹസ്താവിന്ദ്രോ ബലേനൈവ നോദതിഷ്ഠത്തദാ വിരാട്. 66
വിഷ്ണുർഗ്ഗത്യൈവ ചരണൌ നോദതിഷ്ഠത്തദാ വിരാട്
നാഡീർന്നദ്യോ ലോഹിതേന നോദതിഷ്ഠത്തദാ വിരാട്. 67
ക്ഷുത്തൃഡ്ഭ്യാമുദരം സിന്ധുർന്നോദതിഷ്ഠത്തദാ വിരാട്
ഹൃദയം മനസാ ചന്ദ്രോ നോദതിഷ്ഠത്തദാ വിരാട് 68
ബുദ്ധ്യാ ബ്രഹ്മാപി ഹൃദയം നോദതിഷ്ഠത്തദാ വിരാട്
രുദ്രോഽഭിമത്യാ ഹൃദയം നോദതിഷ്ഠത്തദാ വിരാട്. 69
ചിത്തേന ഹൃദയം ചൈത്യഃ ക്ഷേത്രജ്ഞഃ പ്രാവിശദ്യദാ
വിരാട് തദൈവ പുരുഷസ്സലിലാദുദതിഷ്ഠത. 70
യഥാ പ്രസുപ്തം പുരുഷം പ്രാണേന്ദ്രിയമനോധിയഃ
പ്രഭവന്തി വിനാ യേന നോത്ഥാപയിതുമോജസാ. 71
തമസ്മിൻ പ്രത്യഗാത്മാനം ധിയാ യോഗപ്രവൃത്തയാ
ഭക്ത്യാ വിരക്ത്യാ ജ്ഞാനേന വിവിച്യാത്മനി ചിന്തയേൽ. 72

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയേ തത്ത്വസമാമ്നായേ ഷഡ്വിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2332 തൃതീയസ്കന്ധേ ശ്ലോകാഃ 1131

---

## സപ്തവിംശതിതമോഽധ്യായഃ

ശ്രീഭഗവാനുവാച

പ്രകൃതിസ്ഥോഽപി പുരുഷോ നാജ്യതേ പ്രാകൃതൈർഗ്ഗുണൈഃ
അവികാരാദകർത്തൃത്വാന്നിർഗ്ഗുണത്വാജ്ജലാർക്കവൽ. 1
സ ഏഷ യർഹി പ്രകൃതേർഗ്ഗുണേഷ്വഭിവിഷജ്ജതേ
അഹംക്രിയാവിമൂഢാത്മാ കർത്താസ്മീത്യഭിമന്യതേ. 2
തേന സംസാരപദവീമവശോഽഭ്യേത്യനിർവൃതഃ
പ്രാസംഗികൈഃ കർമ്മദോഷൈസ്സദസന്മിശ്രയോനിഷു. 3
അർത്ഥേ ഹ്യവിദ്യമാനേഽപി സംസൃതിർന്ന നിവർത്തതേ
ധ്യായതോ വിഷയാനസ്യ സ്വപ്നേഽനർത്ഥാഗമോ യഥാ. 4
അത ഏവ ശനൈശ്ചിത്തം പ്രസക്തമസതാം പഥി
ഭക്തിയോഗേന തീവ്രേണ വിരക്ത്യാ ച നയേദ്വശം. 5

രേതസ്സു ശിശ്നത്തിൽനിന്നുളവായിതു
ജാതമായ് രേതസ്സിൽ നിന്നുടനംബുവും
പിന്നെഗ്ഗുദദ്വാരമുത്ഭൂതമായതിൽ-
നിന്നുളവായി തപാനനാം വായുവും
മർത്ത്യക്കശേഷം ഭയംവളർത്തീട്ടമാ-
മൃത്യുവപാനനിൽനിന്നഥ ജാതമായ്. 57
കൈരണ്ടുമുണ്ടായവററിൽനിന്നും ബലം
പാരാതുളവായതിൽനിന്നു ശക്രനും.
പാദങ്ങളുണ്ടായ്, ഗമനമുണ്ടായതിൽ
ജാതനായ്,പിന്നെയതിൽനിന്നുവിഷ്ണുവും 58
പിന്നെവിരാട്ടിനു നാഡികളുണ്ടായി
തീർന്നിതതിൽ നിന്നു ലോഹിതമിന്ദ്രിയം
ആയതിൽനിന്നു നദികളുണ്ടാ,യുള-
വായിതു പിന്നെയുദരവും മാനവീ! 59
ക്ഷുത്തും പിപാസയുമായതിൽ നിന്നുദി-
ച്ചുബ്ധിയതുകളിൽ നിന്നു ജനിച്ചിതു
പിന്നെയവനുഹൃദയമുണ്ടാ,യതിൽ
നിന്നുമുളവായി മാനസവും ക്രമാൽ 60
മാനസത്തിങ്കൽ നിന്നിന്ദുവുണ്ടായ്;ബുദ്ധി
താനുംഭവിച്ചതിൽ നിന്നജൻജാതനായ്
പിന്നെഹൃദയത്തിൽ നിന്നുമഹംകൃതി
തീർന്നിതതിൽനിന്നു ജാതനായ്‌രുദ്രനും
ചിത്തമുണ്ടായി ഹൃദയത്തിൽനിന്നഥ 61
[1] ചൈത്യനതിൽ നിന്നു സംജാതനായിതു
ജാതരാമിസ്സുരക്കില്ലാതെയായ്ശക്തി-
യേതും വിരാട്ടിനെയൊന്നെണീപ്പിക്കുവാൻ
പിന്നെയുമാവസിച്ചാരതിന്നായവ-
രുന്നിദ്രരായധിഷ്ഠാനപദങ്ങളിൽ. 62
വഹ്നിവാക്കൊത്തു വസിച്ചു വദനത്തി-
ലെന്നിട്ടെണീററതില്ലാ വിരാൾപുരുഷൻ
വായുവഘ്രാണേന്ദ്രിയമൊത്തു മൂക്കിൽവാ-
ണായതും നിഷ്ഫലമായി ബ്ഭവിച്ചിതു. 63
നേത്രേന്ദ്രിയമൊത്തിനൻ നയനങ്ങളിൽ
പാർത്തിതു, ദിഗ്ദേവതകൾ കണ്ണങ്ങളിൽ
ശ്രോത്രേന്ദ്രിയത്തോട്ടുകൂടി നിവസിച്ചു
വ്യർത്ഥമായ്ത്തന്നെ ഭവിച്ചുസമസ്തവും 64
രോമങ്ങളൊത്തോഷധികൾ ത്വക്കിങ്കലായ്
താമസമെന്നാൽ വിരാട്ടുണർന്നീലഹോ!
രേതസ്സുമായ്ജലംവാണു ശിശ്നംതന്നി-
ലേതും പ്രയോജനപ്പെട്ടതില്ലായതും. 65
മൃത്യുവപാനസഹിതം ഗുദത്തേയും
വൃത്രാരി,ശക്തിയോടൊത്തു ഹസ്തത്തെയും
വിഷ്ണു,ഗതിയോടൊത്തു പാദയുഗത്തെയും
ധിഷ്ണ്യമാക്കീട്ടും വിരാട്ടുണർന്നില്ലഹോ!
[2] ലോഹിതമൊത്തു തന്നാഡികളിൽതങ്ങി
വാഹിനീപൂരമതും പാഴിലായിതേ. 66-67

ക്ഷുൽപിപാസാന്വിതം കുക്ഷിയിലാവസി-
ച്ചബ്ധി, ശശാങ്കൻ മനമൊത്തുഹൃത്തിലും 68
ബുദ്ധിസമേതമജനുമഭിമാന-
മൊത്തു ഹരനും ഹൃദയമാവേശിച്ചു
ഒന്നും ഫലമായതില്ല വിരാൾപുമാ-
നുന്നിദ്രനായതില്ലെന്നേ പറയേണ്ടു. 69
എപ്പോൾ സചേതനൻ ജീവൻഹൃദയത്തി-
ലുൾപ്രവേശിച്ചുവോ ചിത്തസമന്വിതം
അപ്പോൾ സലിലത്തിൽനിന്നാവിരാൾപുമാൻ
കെല്പോട്ടുണർന്നെഴുന്നേററിതു മാനവി! 70
പ്രാണേന്ദ്രിയമനോബുദ്ധികൾ ചൈതന്യ-
വാനായ ജീവനോടൊത്തുചേർന്നീടാതെ
ഗാഢനിദ്രാവശനായവനെയുണ-
ർത്തീടാനശക്തങ്ങളായ് ഭവിക്കും വിധം.
അന്യാദ്യർ ജീവനെ വിട്ടു യത്നിക്കമാൽ
ശക്തരായീലുണർത്താനാവിരാട്ടിനെ. 71
ഭക്തി, വിരക്തി, യോഗാഭ്യസനോത്സുക-
ബുദ്ധി, വിവേകമിവകൊണ്ടുമെയ്യതിൽ
പ്രത്യഗാത്മാവായ് വിളങ്ങീടുമീശനെ
പ്രത്യേകമായ് വേർതിരിച്ചു ചിന്തിക്കണം. 72

---

# അദ്ധ്യായം 27

## ശ്രീഭഗവാൻ പറഞ്ഞു

ജീവൻ പ്രകൃതിസ്ഥനെങ്കിലും [3]കർത്തൃതാ-
ഭാവ,മവികാരിത, നിർഗ്ഗുണതവും
പേറി മായാഗുണാസ്പൃശ്യനായ്മിന്നുന്നു
നീരിൽനിഴലിക്കമാദിത്യനെന്നപോൽ. 1
എപ്പൊഴജ്ജീവൻ പ്രകൃതിഗുണങ്ങളിൽ
തല്പരനായിട്ടമപ്പോളഹന്തയാൽ
സ്വന്തമാംരൂപംമറന്നുടൻ കർത്താവു
താൻതന്നെയെന്നഭിമാനിച്ചിട്ടന്നിതേ 2
ഇങ്ങനെ കർമ്മദോഷത്തിനാൽ സ്വാതന്ത്ര്യ-
ഭംഗംഭവിച്ചു സുഖമേതുമെന്നിയേ
ചെന്നുത്തമാധമമിശ്രനാനാജന്മ-
മാന്നുജീവൻ ഭവമാർഗ്ഗം ഗമിപ്പതേ 3
കാര്യമില്ലാത്തതെന്നാലും വിഷയൈഷി-
പൂരുഷൻ സംസാരമോചിതനായിടാ
സ്വപ്നത്തിലുണ്ടാമനർത്ഥങ്ങളിൽനിന്നു
സുപ്തനായോൻ വിരമിക്കാത്തപോലവേ. 4
എന്നാകയാലസന്മാർഗ്ഗസഞ്ചാരിയായ്-
ത്തീർന്നിട്ടും മാനസത്തെ ദൃഢമായിട്ടും
ഭക്തിവൈരാഗ്യങ്ങൾകൊണ്ടു മന്ദം വശ-
ത്താക്കാൻ ശ്രമിക്ക നരപാലനന്ദിനീ! 5

---
1 ക്ഷേത്രജ്ഞൻ 2 രക്തം 3 കർതൃത്വമില്ലാ

യമാദിഭിര്യോഗപഥൈരഭ്യസഞ്ഛ്രദ്ധയാന്വിതഃ
മയി ഭാവേന സത്യേന മൽകഥാശ്രവണേന ച. 6
സർവ്വഭൂതസമത്വേന നിർവ്വൈരേണാപ്രസങ്ഗതഃ
ബ്രഹ്മചര്യേണ മൌനേന സ്വധർമ്മേണ ബലീയസാ. 7
യദൃച്ഛയോപലബ്ധേന സന്തുഷ്ടോ മിതഭുങ്മുനിഃ
വിവിക്തശരണശ്ശാന്തോ മൈത്രഃ കരുണ ആത്മവാൻ. 8
സാനുബന്ധേ ച ദേഹേഽസ്മിന്നകുർവ്വന്നസദാഗ്രഹം
ജ്ഞാനേന ദൃഷ്ടതത്ത്വേന പ്രകൃതേഃ പുരുഷസ്യ ച. 9
നിവൃത്തബുദ്ധ്യവസ്ഥാനോ ദൂരീഭൂതാന്യദർശനഃ
ഉപലഭ്യാത്മനാഽഽത്മാനം ചക്ഷുഷേവാർക്കമാത്മദൃക്. 10
മുക്തലിംഗം സദാഭാസമസതി പ്രതിപദ്യതേ
സതോ ബന്ധുമസച്ചക്ഷുസ്സർവ്വാനുസ്യൂതമദ്വയം. 11
യഥാ ജലസ്ഥ ആഭാസഃ സ്ഥലസ്ഥേനാവദൃശ്യതേ
സ്വാഭാസേന തഥാ സൂര്യോ ജലസ്ഥേന ദിവി സ്ഥിതഃ 12
ഏവം ത്രിവൃദഹങ്കാരോ ഭൂതേന്ദ്രിയമനോമയൈഃ
സ്വാഭാസൈർല്ലക്ഷിതോഽനേന സദാഭാസേന സത്യദൃക്. 13
ഭൂതസൂക്ഷ്മേന്ദ്രിയമനോബുദ്ധ്യാദിഷ്വിഹ നിദ്രയാ
ലീനേഷ്വസതി യസ്തത്ര വിനിദ്രോ നിരഹംക്രിയഃ 14
മന്യമാനസ്തദാഽഽത്മാനമനഷ്ടോ നഷ്ടവന്മൃഷാ
നഷ്ടേഽഹംകരണേ ദ്രഷ്ടാ നഷ്ടവിത്ത ഇവാതുരഃ 15
ഏവം പ്രത്യവമൃശ്യാസാവാത്മാനം പ്രതിപദ്യതേ
സാഹങ്കാരസ്യ ദ്രവ്യസ്യ യോഽവസ്ഥാനമനുഗ്രഹഃ 16

ദേവഹൂതിരുവാച

പുരുഷം പ്രകൃതിർബ്രഹ്മൻ ന വിമുഞ്ചതി കർഹിചിൽ
അന്യോന്യാപാശ്രയത്വാച്ച നിത്യത്വാദനയോഃ പ്രഭോ. 17
യഥാ ഗന്ധസ്യ ഭൂമേശ്ച ന ഭാവോ വ്യതിരേകതഃ
അപാം രസസ്യ ച യഥാ തഥാ ബുദ്ധേഃ പരസ്യ ച. 18
അകർത്തുഃ കർമ്മബന്ധോഽയം പുരുഷസ്യ യദാശ്രയഃ
ഗുണേഷു സത്സു പ്രകൃതേഃ കൈവല്യം തേഷ്വതഃ കഥം. 19
ക്വചിത്തത്ത്വാവമർശേന നിവൃത്തം ഭയമുൽബണം
അനിമിത്തനിമിത്തത്വാൽ പുനഃ പ്രത്യവതിഷ്ഠതേ. 20

ശ്രീഭഗവാനുവാച

അനിമിത്തനിമിത്തേന സ്വധർമ്മേണാമലാത്മനാ
തീവ്രയാ മയി ഭക്ത്യാ ച ശ്രുതസംഭൃതയാ ചിരം. 21
ജ്ഞാനേന ദൃഷ്ടതത്ത്വേന വൈരാഗ്യേണ ബലീയസാ
തപോയുക്തേന യോഗേന തീവ്രേണാത്മസമാധിനാ. 22
പ്രകൃതിഃ പുരുഷസ്യേഹ ദഹ്യമാനാ ത്വഹർന്നിശം
തിരോഭവിത്രീ ശനകൈരഗ്നേര്യോനിരിവാരണിഃ 23
ഭുക്തഭോഗാ പരിത്യക്താ ദൃഷ്ടദോഷാ ച നിത്യശഃ
നേശ്വരസ്യാശുഭം ധത്തേ സ്വേ മഹിമ്നി സ്ഥിതസ്യ ച. 24
യഥാ ഹ്യപ്രതിബുദ്ധസ്യ പ്രസ്വാപോ ബഹ്വനർത്ഥഭൃൽ
സ ഏവ പ്രതിബുദ്ധസ്യ ന വൈ മോഹായ കല്പതേ. 25
ഏവം വിദിതതത്ത്വസ്യ പ്രകൃതിർമ്മയി മാനസം
യുഞ്ജതോ നാപകുരുത ആത്മാരാമസ്യ കർഹിചിൽ. 26

ശ്രദ്ധാസമേതം യമനിയമാദിയോ-
ടൊത്തിട്ടും യോഗം ശരിയായ് പഠിക്കയും
എന്നെക്കുറിച്ചേറെയാഴിഞ്ഞു ഭാവിക്കയു-
മെന്നുദന്തം ശ്രവണം ചെയ്തിരിക്കയും
സർവഭൂതങ്ങളിലും സമദൃഷ്ടിയും
നിർവൈരഭാവവും കൈക്കൊണ്ടിരിക്കയും
ആസക്തി കൈവിട്ട് ബ്രഹ്മചര്യം നോററു
ഭാഷണം നന്നേക്കുറച്ചായിരിക്കയും
മുട്ടാതെ പാലിക്കയും സ്വധർമ്മം വശാൽ
കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെടുകയും
ചിന്താപരനായിരിക്കയുമല്പമാ-
യെന്തെങ്കിലും കഴിച്ചിട്ടുജീവിക്കയും
ഏകാന്തവാസിയായേറാവും ശാന്തനായ്
ലോകർക്കശേഷം ഹിതംനിരൂപിക്കയും
നേരേ പ്രകൃതി പുരുഷർതൻ ഭേദത്തെ
വേറേതിരിച്ചറിയേണ്ടതാം ജ്ഞാനവും
പേറിയിരുന്ന സന്ദർശനംവിട്ടലി
വേറി സുധീരനായ് വർത്തിക്കയും ചെയ്തു-
ബുദ്ധ്യവസ്ഥാനം നിവർത്തിച്ചു പുത്രാദി
യൊത്തൊരീ മെയ്യിൽ[1] ലസദാഗ്രഹം വിട്ടു
സൂര്യോദയാൽ കാഴ്ചയാർന്നിട്ടും കണ്ണിനാൽ
സൂര്യനെ നേരേ നിരീക്ഷിച്ചിട്ടും വിധം
ലിംഗദേഹത്തെ വിട്ടിട്ടസത്താമഹ-
ംശത്തിലാഭായ സദ്രൂപനായ് സദാ
സത്തിന്നുബന്ധുവസദ്ദ്യോതകവുമായ്
വർത്തിക്കുമാത്മാവിനെക്കണ്ടിരിക്കുക. 6-11

നീരപ്രതിബിംബവ്യാപൃതിയാൽ ഭിത്തി-
ചേരുംപ്രകാശം ഗൃഹസ്ഥിതൻ കണ്ടുടൻ
അംബുപ്രതിബിംബമീക്ഷിച്ചഥ വാനിൽ
നമ്മട്ടിലർക്കനെക്കാണുന്നപോലവേ
[2]ഭൂതേന്ദ്രിയമാനസപ്രതിച്ഛായയാൽ
സാധ്വീ! ത്രിഗുണാത്മകാഹംകൃതിയെയും
സത്തിൻ പ്രതിരൂപമാമതിലൂടവേ
സത്യമാം ബ്രഹ്മരൂപത്തെയും കണ്ടിടാം. 12-13

നിദ്രയിൽ ഭൂതസൂക്ഷ്മേന്ദ്രിയചിത്തധീ,
തൊട്ടവ[3]യവ്യാകൃതത്തിൽ മുങ്ങീടവേ
ഏവൻ നിരഹംകൃതിയായ് വിനിദ്രനായ്
മേവീട്ടമാത്മാവവൻതന്നെ സുവ്രതേ! 14

ദ്രഷ്ടാവഹംകൃതി നഷ്ടമായീടവേ
വിത്തംനശിച്ചു വിഷാദിക്കുവോൻവിധം
നഷ്ടമൊന്നും തനിക്കുണ്ടായിടായ്കിലും
വ്യർത്ഥംനശിച്ചതായ് പാർത്തുദുഃഖിക്കുന്നു. 15

അന്യോന്യമായവനാത്മാവിനെപ്പററി
നന്നായ്‌വിചാരിച്ചിടുന്ന സതീമണി!
ഇത്ഥം വിമർശനം ചെയ്തിട്ടഹങ്കാര-
യുക്തമാം ദേഹത്തിനാശ്രയഭൂതനായ്
എന്നുമതിനെ വിളക്കിട്ടുമിജ്ജീവ-
നാർന്നിടുന്നു പരമാത്മഭാവം സതീ! 16

ദേവഹൂതി പറഞ്ഞു

അന്യോന്യബന്ധവും നിത്യത്വവുംകൊണ്ടു
മന്നുംമണവും രസവും സലിലവും
ഭിന്നസ്ഥിതിവിട്ടു ചേർന്നിരിക്കുന്നപോ-
ലൊന്നിച്ചിരിപ്പു പ്രകൃതിയും ജീവനും
വേർവിട്ടിരിക്കുന്നതില്ലൊരുകാലവു-
മേവമകർത്താവിനു കർമ്മസംബന്ധം
ഏകും പ്രകൃതിഗുണങ്ങളൊരുപോലെ
ലോകത്തിലെല്ലാവരിലും വിളങ്ങവേ
കൈവല്യമേതുവിധത്തിൽ ഭവിച്ചിടും
ജീവനെന്നായ് സംശയിക്കുന്നു ഞാൻ പ്രഭോ!
ദുർല്ലഭംവല്ലവർക്കും തത്ത്വചിന്തയാൽ
തെല്ലുഗ്രഭീതി കുറഞ്ഞെന്നുവന്നിടാം
കാരണനാശം ഭവിക്കാതിരിക്കയാൽ
ചേരുന്നു ദുഃഖമിജ്ജീവനു പിന്നെയും. 17-20

ശ്രീഭഗവാൻ പറഞ്ഞു

രാവുംപകലും പുരുഷനെയൊന്നുപോൽ
സേവിച്ചുകൊണ്ടിരുന്നീടുമവിദ്യയെ
കർമ്മഫലാപേതമാകും സ്വധർമ്മവും
നിർമ്മലമായീടുമന്തഃകരണവും
ഏറിയനാളെൻ ചരിതം ശ്രവിക്കയാൽ
വേരുറച്ചോരു വിശുദ്ധമാംഭക്തിയും
ദൃഷ്ടതത്ത്വത്തോടു ചേരുംവിവേകവു-
മുററവിഷയവിരക്തിയുമാവിധം
തീവ്രതപോയുതമായിടും യോഗവും
നിർവ്വിഘ്നമായിടുമാത്മസമാധിയും
ഒന്നിച്ചുമെല്ലെമെല്ലെദ്ദഹിപ്പിച്ചിടും
വഹ്നിയരണിയെയെന്നതുപോലവേ 21-23
ഭുക്തഭോഗാത്വിതയായ്സ്സദാപരി
ത്യക്തയായ്ദോഷവതിയായ മായയാൽ
സ്വന്തമഹിമയിൽ സുസ്ഥിതനായി സ്വ-
തന്ത്രനാമീശനശുഭമേലാ ദൃഢം. 24
സുപ്തൻ നാനാവിധമാമനർത്ഥമാ-
സ്വപ്നത്തിലുണ്ടാമതൊന്നും പ്രബുദ്ധനെ
അല്പവും സംഭ്രമിപ്പിക്കുന്നതില്ലതു
സുപ്രസിദ്ധംതന്നെയല്ലോ മനുസുതേ! 25
എന്നുള്ള തത്ത്വമറിഞ്ഞെന്നിൽ മാനസ-
മുന്നിയങ്ങാത്മാവിലേറ്റം രമിച്ചിടും
ധന്യനാമപ്പുരുഷന്നൊരുകാലവു-
മൊന്നും പ്രകൃതിയപകൃതിചെയ്തിടാ. 26

1 അസത്തായ ആശ 2 മനസ്സ്, ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ ഇവയുടെ രൂപത്തിലുള്ള പ്രതിബിംബങ്ങൾ
3 അജ്ഞാനം

യദൈവമദ്ധ്യാത്മരതഃ കാലേന ബഹുജന്മനാ
സർവ്വത്ര ജാതവൈരാഗ്യ ആ ബ്രഹ്മഭുവനാന്മുനിഃ 27
മദ്ഭക്തഃ പ്രതിബുദ്ധാർത്ഥോ മത്പ്രസാദേന ഭൂയസാ
നിഃശ്രേയസം സ്വസംസ്ഥാനം കൈവല്യാഖ്യം മദാശ്രയം. 28
പ്രാപ്നോതീഹാഞ്ജസാ ധീരഃ സ്വദൃശാച്ഛിന്നസംശയഃ
യദ്ഗത്വാ ന നിവർത്തേത യോഗീ ലിംഗാദ്വിനിർഗ്ഗമേ. 29
യദാ ന യോഗോപചിതാസു ചേതോ
മായാസു സിദ്ധസ്യ വിഷജ്ജതേഽങ്ഗ
അനന്യഹേതുഷ്വഥ മേ ഗതിസ്സ്യാ-
ദാത്യന്തികീ യത്ര ന മൃത്യുഹാസഃ 30

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ**
**കാപിലേയോപാഖ്യാനേ സപ്തവിംശതിതമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 2362** **തൃതീയസ്കന്ധേ ശ്ലോകാഃ 1161**

---

# അഷ്ടാവിംശതിതമോഽധ്യായഃ

**ശ്രീഭഗവാനുവാച**

യോഗസ്യ ലക്ഷണം വക്ഷ്യേ സബീജസ്യ നൃപാത്മജേ
മനോ യേനൈവ വിധിനാ പ്രസന്നം യാതി സത്പഥം. 1
സ്വധർമ്മാചരണം ശക്ത്യാ വിധർമ്മാച്ച നിവർത്തനം
ദൈവാല്ലബ്ധേന സന്തോഷ ആത്മവിച്ചരണാർച്ചനം. 2
ഗ്രാമ്യധർമ്മനിവൃത്തിശ്ച മോക്ഷധർമ്മരതിസ്തഥാ
മിതമേദ്ധ്യാദനം ശശ്വദ്വിവിക്തക്ഷേമസേവനം. 3
അഹിംസാ സത്യമസ്തേയം യാവദർത്ഥപരിഗ്രഹഃ
ബ്രഹ്മചര്യം തപശ്ശൌചം സ്വാധ്യായഃ പുരുഷാർച്ചനം. 4
മൌനം സദാഽഽസനജയഃ സ്ഥൈര്യം പ്രാണജയശ്ശനൈഃ
പ്രത്യാഹാരശ്ചേന്ദ്രിയാണാം വിഷയാന്മനസാ ഹൃദി. 5
സ്വധിഷ്ണ്യാനാമേകദേശേ മനസാ പ്രാണധാരണം
വൈകുണ്ഠലീലാഭിദ്ധ്യാനം സമാധാനം തഥാഽഽത്മനഃ 6
ഏതൈരന്യൈശ്ച പഥിഭിർമ്മനോ ദുഷ്ടമസത്പഥം
ബുദ്ധ്യാ യുഞ്ജീത ശനൈർജ്ജിതപ്രാണോ ഹ്യതന്ദ്രിതഃ 7
ശുചൌ ദേശേ പ്രതിഷ്ഠാപ്യ വിജിതാസന ആസനം
തസ്മിൻ സ്വസ്തി സമാസീന ഋജുകായസ്സമഭ്യസേൽ. 8
പ്രാണസ്യ ശോധയേന്മാർഗ്ഗം പൂരകുംഭകരേചകൈഃ
പ്രതികൂലേന വാ ചിത്തം യഥാ സ്ഥിരമചഞ്ചലം. 9
മനോഽചിരാൽ സ്യാദ്വിരജം ജിതശ്വാസസ്യ യോഗിനഃ
വായ്വഗ്നിഭ്യാം യഥാ ലോഹം ധ്മാതം ത്യജതി വൈ മലം. 10
പ്രാണായാമൈർദ്ദഹേദ്ദോഷാൻ ധാരണാഭിശ്ച കിൽബിഷാൻ
പ്രത്യാഹാരേണ സംസർഗ്ഗാൻ ധ്യാനേനാനീശ്വരാൻ ഗുണാൻ. 11
യദാ മനഃ സ്വം വിരജം യോഗേന സുസമാഹിതം
കാഷ്ഠാം ഭഗവതോ ധ്യായേൽ സ്വനാസാഗ്രാവലോകനഃ 12

ഏറ്റിയജന്മംകഴിഞ്ഞെതുകാലമോ
പൂരുഷനാത്മരതനായ് മുനിയായി
ബ്രഹ്മലോകാദി സമസ്തലോകത്തിലും
നമ്മട്ടവൈരാഗ്യമാർന്ന മത്ഭക്തനായ്
അത്ഥജ്ഞനായ് സ്വരൂപത്തെയറിഞ്ഞുടൻ
ചിത്തസന്ദേഹമശേഷവും ഛേദിച്ചു
ധീരനായ് വദ്ധിച്ച മത്പ്രസാദത്തിനാൽ
നേരേമദാശ്രയമായ് സത്യരൂപമായ്
കൈവല്യനാമകമായ നിശ്ശ്രേയസം
കൈവരിക്കുന്നിതിജ്ജന്മത്തിൽ നിർമ്മലേ!
ലിംഗവിമുക്തനാമാമർത്ത്യന്നു പിന്നെ-
യെങ്ങിനെയുണ്ടായിട്ടുന്നു പുനർജ്ജനി 27-29

മുക്തിക്കുവിഘ്നം വരുത്തുമണിമാദി-
സിദ്ധികൾയോഗമഹത്വത്തിനാൽ വരും
യോഗമൊഴിഞ്ഞന്യ കാരണത്താൽ പ്രാപ്യ-
മാകാത്തതാണവയമ്മേ! സുമംഗലേ!
മായാവിലാസമാമാകസിദ്ധിയിൽ
പായാതെയാം സിദ്ധമാനനമെപ്പൊഴോ
അപ്പൊഴേതന്നെയതിത പരമില്ലാത്ത
മത്പ്രായാം ഗതി സിദ്ധിച്ചിട്ടും ദൃഢം.
പിന്നെയവന്നു മൃതിയുടെ പൂഞ്ചിരി
കണ്ണിന്നുതീരെവിഷയമായ്ത്തീന്നിടാ. 30

# അദ്ധ്യായം 28

**ശ്രീഭഗവൻ പറഞ്ഞു**

ആലംബംനയുക്തമായുമല്ലാതെയു-
മാളുന്ന യോഗക്രമം രണ്ടുമാതിരി
ഏതിനാൽ ചിത്തം പ്രസന്നമായീശ്വര-
പാതയെപ്രാപിച്ചിട്ടുന്നുവോ പൂരുഷൻ
ആലംബയുക്തമാമായോഗ, പദ്ധതി
ആലംബയുക്തമാമായോഗ,പദ്ധതി
ചേലായ് ഭവതിയോടായതുളുന്ന ഞാൻ. 1

ശക്ത്യനുസാരം സ്വവര്ണ്ണാശ്രമത്തിനു-
യുക്തമാംധർമ്മം ഫലകാംക്ഷയെന്നിയേ
തക്കകാലത്താചരിക്കണം പ്രാരബ്ധ-
മൊക്കമാറെത്തിട്ടും ഭക്ഷ്യാദിവസ്തുക്കൾ
തുഷ്ടിയോട്ടും സ്വീകരിക്കണമാത്മപ്ര-
ബുദ്ധരെസ്സാദരം സേവനംചെയ്യണം
അന്യപുരുഷാത്ഥസക്തിയെന്യേ മോക്ഷ-
മോന്നിൽമാത്രംരതനായ് ശുചിയായിട്ടും
അന്നംമിതമായ് ഭുജിച്ചുരഹഃസ്ഥലം-
തന്നിലിരിക്കണം വഞ്ചനയെന്നിയേ

വേണ്ടപദാത്ഥമേ സ്വീകരിച്ചീടാവൂ
വേണ്ടെന്നുവയ്ക്കണം സ്ത്രീപ്രസംഗാദിയും
നോമ്പുകൾനോൽക്ക,വേദങ്ങൾ പഠിക്കുക,
സമ്പൂജനംചെയ്കയീശനെദ്ദേഹവും
മാനസവും ശുദ്ധമാക്കിവച്ചീട്ടുക;
മൌനംകഴിവതും പാലിച്ചുകൊള്ളുക
ആസനംശീലിച്ചു, നിശ്ചലദേഹത്തോ-
ടാസീനനായ് പ്രാണനെ വശത്താക്കുക
പഞ്ചേന്ദ്രിയത്തെ വിഷയങ്ങളിൽനിന്നു-
മഞ്ചാതെമാനസത്താൽ പിന്തിരിച്ചുടൻ-
ഹൃത്തിലടക്കുക പ്രാണനെ മാനസ-
മൊത്തു തത്സ്ഥാനങ്ങളിലൊന്നിൽനിത്തുക
ധ്യാനിക്ക വൈകുണ്ഠലീലാവിധങ്ങളെ
മാനസത്തെയുറപ്പിക്കുക നല്ലപോൽ
എന്നിവയുംമറ്റു മാർഗ്ഗങ്ങളുംകൊണ്ടു-
തന്നെദുർമ്മാഗ്ഗചരമാം മനസ്സിനെ
തെല്ലുമാലസ്യമിയലാതബുദ്ധിയാൽ
മെല്ലെപ്പരാത്മാവെട്ടുചേത്തുകൊള്ളുക. 2-7

ശുദ്ധസ്ഥലത്തിലൊരാസനം സ്ഥാപിച്ചു
നിത്യവുമാസനമഭ്യസിക്കുന്നവൻ
തീരെവളയാതുള്ളകാതനായതിൽ
നേരെയിരുന്നു ശീലിക്കണം സ്വസ്തികം. 8

പൂരകാകുംഭകംരേചകമെന്നുള്ള
പേരിൽ ത്രിമാർഗ്ഗമാം പ്രാണശുദ്ധിക്കിവ
ചിത്തമചഞ്ചലമാമ്മാറുചെയ്യിടാം
മുററും വിപര്യയമായുമാകാവതാം. 9

ശ്വാസനെന്നവെന്നിട്ടുംയോഗിതന്മാനസ-
മാശു രജോബന്ധഹീനമായ്ത്തീന്നിട്ടും
കാററും കനലും തപിപ്പിച്ചു മാലിന്യ-
മാററമിന്നീട്ടുന്നപൊന്നെന്നപോലവേ. 10

വാമാമണേ! ത്രിദോഷങ്ങളെയിപ്രാണാ-
യാമങ്ങളാലും ദുരിതങ്ങളാകവേ
ധാരണകൊണ്ടും വിഷയബന്ധങ്ങളെ
ദൂരവേ [1]പ്രത്യാഹാരത്തിനാലും തഥാ
ഈ രാഗ്ദ്വനാവിഘ്നമഹത്വവാം രാഗാദി
ദോഷമാധ്യാനത്തിനാലുമൊഴിക്കുക. 11

യോഗത്തിനാൽമനം നിർമ്മലമായ്ശാന്ത-
മാകുംസമയം ഭഗവത്സ്വരൂപത്തെ
നാസികാഗ്രംതന്നിലക്ഷിയയച്ചുകൊ-
ണ്ടാസനസംസ്ഥനായ്ധ്യാനിച്ചുകൊള്ളുക. 12

---

1 വിഷയങ്ങളിൽനിന്നു് ഇന്ദ്രിയങ്ങളെ പിന്തിരിപ്പിച്ചുറപ്പിക്കുക

പ്രസന്നവദനാംഭോജം പത്മഗർഭാരുണേക്ഷണം
നീലോല്പലദളശ്യാമം ശംഖചക്രഗദാധരം. 13

ലസൽപങ്കജകിഞ്ജൽകപീതകൌശേയവാസസം
ശ്രീവത്സവക്ഷസം ഭ്രാജൽകൌസ്തുഭാമുക്തകന്ധരം. 14

മത്തദ്വിരേഫകലയാ പരീതം വനമാലയാ
പരാർദ്ധ്യഹാരവലയകിരീടാംഗദനൂപുരം. 15

കാഞ്ചീഗുണോല്ലസച്ഛ്രോണീം ഹൃദയാംഭോജവിഷ്ടരം
ദർശനീയതമം ശാന്തം മനോനയനവർദ്ധനം. 16

അപീച്യദർശനം ശശ്വത്സർവ്വലോകനമസ്കൃതം
സന്തം വയസി കൈശോരേ ഭൃത്യാനുഗ്രഹകാതരം. 17

കീർത്തന്യതീർത്ഥയശസം പുണ്യശ്ലോകയശസ്കരം
ധ്യായേദ്ദേവം സമഗ്രാംഗം യാവന്ന ച്യവതേ മനഃ 18

സ്ഥിതം വ്രജന്തമാസീനം ശയാനം വാ ഗുഹാശയം
പ്രേക്ഷണീയേഹിതം ധ്യായേച്ഛുദ്ധഭാവേന ചേതസാ. 19

തസ്മിംല്ലബ്ധപദം ചിത്തം സർവ്വാവയവസംസ്ഥിതം
വിലക്ഷ്യൈകത്ര സംയുജ്യാദംഗേ ഭഗവതോ മുനിഃ 20

സഞ്ചിന്തയേത്ഭഗവതശ്ചരണാരവിന്ദം
വജ്രാങ്കുശധ്വജസരോരുഹലാഞ്ഛനാഢ്യം
ഉത്തുംഗരക്തവിലസന്നഖചക്രവാള-
ജ്യോത്സ്നാഭിരാഹതമഹദ്ധൃദയാന്ധകാരം. 21

യച്ഛൌചനിഃസൃതസരിൽപ്രവരോദകേന
തീർത്ഥേന മൂർദ്ധ്ന്യധികൃതേന ശിവശ്ശിവോഽഭൂൽ
ധ്യാതുർമ്മനശ്ശമലശൈലനിസൃഷ്ടവജ്രം
ധ്യായേച്ചിരം ഭഗവതശ്ചരണാരവിന്ദം. 22

ജാനുദ്വയം ജലജലോചനയാ ജനന്യാ
ലക്ഷ്മ്യാഖിലസ്യ സുരവന്ദിതയാ വിധാതുഃ
ഊർവ്വോർന്നിധായ കരപല്ലവരോചിഷാ യൽ
സംലാളിതം ഹൃദി വിഭോരഭവസ്യ കുര്യാൽ. 23

ഊരൂ സുപർണ്ണഭുജയോരധിശോഭമാനാ-
വോജോനിധീ അതസികാകുസുമാവഭാസൌ
വ്യാലംബിപീതവരവാസസി വർത്തമാന-
കാഞ്ചീകലാപപരിരംഭി നിതംബബിംബം. 24

നാഭിഹ്രദം ഭുവനകോശഗുഹോദരസ്ഥം
യത്രാത്മയോനിധിഷണാഖിലലോകപത്മം
വ്യൂഢം ഹരിന്മണിവൃഷസ്തനയോരമുഷ്യ
ധ്യായേദ്ദ്വയം വിശദഹാരമയൂഖഗൌരം. 25

വക്ഷോഽധിവാസമൃഷഭസ്യ മഹാവിഭൂതേഃ
പുംസാം മനോനയനനിർവൃതിമാദധാനം
കണ്ഠം ച കൌസ്തുഭമണേരധിഭൂഷണാർത്ഥം
കുര്യാന്മനസ്യഖിലലോകനമസ്കൃതസ്യ. 26

ബാഹൂംശ്ച മന്ദരഗിരേഃ പരിവർത്തനേന
നിർണ്ണിക്തബാഹുവലയാനധിലോകപാലാൻ
സഞ്ചിന്തയേദ്ദശശതാരമസഹ്യതേജഃ
ശംഖം ച തൽകരസരോരുഹരാജഹംസം. 27

നന്നായ് വികസിച്ച താമരയെന്നപോൽ
സുന്ദരമായി പ്രസന്നമാമാനനം
ചെന്താമരപ്പൂവിനുള്ളിലെഴും നിറ-
മേന്തും മനോഹരമായനേത്രങ്ങളും
നീലോല്പലദലശ്യാമളമാം നിറം
ചേലെഴും ശംഖ്, ചക്രം, ഗദ, പങ്കജം
എന്നിവ ചേർന്നിട്ടു നാലുകരങ്ങളും
നന്നായ് ചിടന്നു നിതരാം വിളങ്ങിട്ടും
താമരവല്ലിപോൽ മഞ്ഞനിറം പൂണ്ട-
കോമളവസ്ത്രം ധരിച്ചു, വക്ഷസ്സതിൽ
ശ്രീവത്സലക്ഷ്മിയന്നു, കണ്ഠസ്ഥല-
ശ്രീവായ്ക്കുമാറാന്നു കൗസ്തുഭരത്നവും
വണ്ടുമദിച്ചുമുരളും വനമാല
പൂണ്ട വില സന്മണിമാല, കൈവള-
തോൾവള, നൽക്കിരീടം, കാൽച്ചിലമ്പാദി-
വൈവിദ്ധ്യ ചാരുവിഭൂഷാവിശേഷവും
പൊന്നരഞ്ഞാണമിണങ്ങീട്ടാഢ്യവും
തന്നുത്തമഭക്തചിത്തത്തിൽ വാസവും
കണ്ണുംകരളും കവരുന്നതായതി-
സുന്ദരമായ് ദർശനീയതമമായി
ശാന്തമാംഭാവവും സർവലോകങ്ങളും
സന്തതം ഭക്ത്യാ നമിക്കും പദാബ്ജവും
കൈശോരമാംപ്രായമൊത്തങ്ങനുഗ്രഹ-
വർഷംസ്വഭക്തരിൽ ഭൂരി പൊഴിപ്പതായ്
സൽക്കീർത്തിയെന്നുമബ്ഭക്തജനങ്ങളിൽ
നില്ക്കുവാൻതക്കതാം വാത്സല്യഭാവവും
സർവ്വവുമീവണ്ണമൊത്തിണങ്ങുന്നതാം
ദേവന്റെയാസ്വരൂപത്തെയചഞ്ചലം
ധ്യാനിക്കണം മനംക്ലേശമിളകാതെ
താനേശരിയായുറച്ചിടുവോളവും. 13-18

നില്ക്കയോ പോകയോ പിന്നെയിരിക്കയോ
പുക്കുഗുഹാന്തരംതന്നിൽ ശയിക്കയോ
ക്രീഡിക്കയോചെയ്യിട്ടും വടിവിൽശുദ്ധി-
ക്കൂട്ടംമനസ്സിനാൽ ധ്യാനിച്ചിരിക്കുക. 19

രൂപമതിന്നംഗകങ്ങളോരോന്നിലും
സ്ഥാപിച്ചതാംമാനസത്തെയനന്തരം
ആയതിലേകഭാഗത്തുനിർത്തി ശുദ്ധ-
മായചിത്തത്തിനാൽ ധ്യാനിച്ചുകൊള്ളുക. 20

അങ്കുശവജ്റധ്വജസരോജങ്ങളാ-
ലങ്കിതമായിട്ടുയർന്നു തുടുത്തതായ്
ഉന്നഖപാളിതൻചന്ദ്രികയാൽ മഹാ-
ത്മാനസാജ്ഞാനാന്ധകാരമൊഴിപ്പതാം
ശ്രീമത് ഭഗവത് ചരണസരോരുഹം
പ്രേമപുരസ്സരം ധ്യാനിച്ചുകൊള്ളണം. 21

ആരുടെ പാദംകഴുകിയ നീരിനാൽ
പേരെഴുംഗംഗതൻ തീർത്ഥത്തെ മൌലിയിൽ
ചാർത്തിബ്ഭഗവാൻ പരമേശ്വരൻകൃത-
കൃത്യനെന്നായഭിമാനിച്ചിരുന്നുവാ
ഏതിലാം ധ്യാതൃമനഃകന്മഷാചല-
ച്ഛേദിവജ്റായുധരേഖ ലസിപ്പതും
ശ്രീനിവാസന്റെയപ്പാദാംബുജം ചിരം
ധ്യാനിക്കണം സർവ്വദോഷശാന്ത്യർത്ഥമായ്. 22

സർവ്വസ്രഷ്ടാവാം വിധാതാവിനമ്മയായ്
ഗീർവ്വാണവന്ദിതയായ് പത്മനേത്രയാം
ഇന്ദിരതന്നൂരുമേൽ വച്ചു കൈത്തളിർ-
ത്തന്നൊളിയാലലം ലാളിച്ചിടുന്നതാം
ജന്മരഹിതൻ വിഭുവിൻകണങ്കാൽകൾ
നമ്മട്ടിലുള്ളിലുറപ്പിച്ചുകൊള്ളണം. 23

താർക്ഷ്യഭുജോപരി ലാലസിക്കുന്നതാ-
യക്ഷയമാം ബലത്തിനു നിധാനമായ്
പാരംപരക്കു [1]മതസികാസൂനാഭ-
ചേരുമൂരുദ്വിതയത്തെയുമാവിധം
[2] വ്യാലംബിയായ് ശ്രേഷ്ഠപീതവസ്ത്രോപരി
ലാലസിക്കുന്ന [3] കാഞ്ചീകലാപത്തിനാൽ
ചുംബിതമാകും നിതംബബിംബത്തെയും
നമ്മൾഹൃത്തിലുറപ്പിച്ചുകൊള്ളണം. 24

മൂലോകമുൾക്കൊണ്ടിട്ടാഗുഹാകുക്ഷിയി-
ലാളും ഹ്രദോപമനാഭിദേശത്തെയും
നാഭിജമായ് ധാതൃജന്മനികേതമായ്
ശോഭാനിധാനമായ് ലോകസ്വരൂപമാം
താമരപ്പൂവിനേയും നന്മരതക-
കോമളവക്ഷഃസ്ഥലത്തിൽത്തിളങ്ങീടും
മുത്തുമാലയ്ക്കെഴുംസംഗമത്താൽ വെൺമ-
സാദ്ധ്യമോ എന്നൊരുശങ്കയുദിപ്പതായ്
മിന്നും ഭഗവത്സ്തനദ്വിതയത്തെയും
നന്നായ്നിരന്തരം ധ്യാനിച്ചുകൊള്ളണം. 25

ഐശ്വര്യദേവതയാവസിക്കുന്നതാ-
യീശ്വരഭക്തർതൻഹൃത്തിനും കണ്ണിനും
ആനന്ദമേറിട്ടും സുന്ദരമാകുമാ
ശ്രീനിവാസൻതന്റെ വക്ഷഃസ്ഥലത്തെയും
കൌസ്തുഭാലംകൃതമായ് സർവ്വലോകവും
നിത്യംനമിക്കുന്ന കണ്ഠതലത്തെയും. 26

ലോകപാലാഭയസ്ഥാനമായ് മന്ദര-
വേഗഭ്രമണജ്വലദംഗദാഭമാം
ബാഹുക്കളേയുമുദഗ്രതേജസ്സാല-
സഹ്യമാ,യായിരമാരങ്ങളാർന്നിടും
ചക്രവുംകൈത്താരിൽ രാജഹംസം വന്ന
പാർക്കുംവിധം വിളങ്ങുന്നശംഖത്തെയും 27

1 ചണച്ചെടിയുടെ പൂവിന്റെ ശോഭ    2 ഇഴഞ്ഞു കിടക്കുന്നതു്    3 അരഞ്ഞാണമാകുന്ന ആഭരണം

കൌസ്തുഭാഭകീം ഭഗവതോ ദയിതാം സ്മരേത
ദിഗ്ധാമരാതിടടശോണിതകർദ്ദമേന
മാലാം മധുവ്രതവരൂഥഗിരോപഘുഷ്ടാം
ചൈത്യസ്യ തത്ത്വമമലം മണിമസ്യ കണ്ഠേ. 28
ഭൃത്യാനുകമ്പിതധിയേഹ ഗൃഹീതമൂർത്തേ-
സ്സഞ്ചിന്തയേൽ ഭഗവതോ വദനാരവിന്ദം
യദ്വിസ്ഫുരന്മകരകുണ്ഡലവൽഗിതേന
വിദ്യോതിതാമലകപോലമുദാരനാസം. 29

യച്ഛ്രീനികേതമളിഭിഃ പരിസേവ്യമാനം
ഭൂത്യാ സ്വയാ കുടിലകുന്തളവൃന്ദജുഷ്ടം
മീനദ്വയാശ്രയമധിക്ഷിപദബ്ജനേത്രം
ധ്യായേന്മനോമയമതന്ദ്രിത ഉല്ലസൽഭ്രു. 30
തസ്യാവലോകമധികം കൃപയാതിഘോര-
താപത്രയോപശമനായ നിസൃഷ്ടമക്ഷ്ണോഃ
സ്നിഗ്ദ്ധസ്മിതാനുഗുണിതം വിപുലപ്രസാദം
ധ്യായേച്ചിരം വിപുലഭാവനയാ ഗുഹായാം. 31

ഹാസം ഹരേരവനതാഖിലലോകതീവ്ര-
ശോകാശ്രുസാഗരവിശോഷണമത്യുദാരം
സമ്മോഹനായ രചിതം നിജമായയാസ്യ
ഭ്രൂമണ്ഡലം മുനികൃതേ മകരധ്വജസ്യ. 32
ധ്യാനായനം പ്രഹസിതം ബഹുളാധരോഷ്ഠ-
ഭാസാരുണായിതതനുദ്വിജകുന്ദപങ്ക്തി
ധ്യായേൽ സ്വദേഹകുഹരേഽവസിതസ്യ വിഷ്ണോ-
ർഭക്ത്യാഽഽർദ്രയാർപ്പിതമനാ ന പൃഥക് ദിദൃക്ഷേൽ. 33
ഏവം ഹരൌ ഭഗവതി പ്രതിലബ്ധഭാവോ
ഭക്ത്യാ ദ്രവദ്ധൃദയ ഉൽപുളകഃ പ്രമോദാൽ
ഔൽകണ്ഠ്യബാഷ്പകലയാ മുഹുരർദ്യമാന-
സ്തച്ചാപി ചിത്തബഡിശം ശനകൈർവ്വിയുങ്ക്തേ. 34
മുക്താശ്രയം യർഹി നിർവ്വിഷയം വിരക്തം
നിർവ്വാണമൃച്ഛതി മനസ്സഹസാ യഥാർച്ചിഃ
ആത്മാനമത്ര പുരുഷോഽവ്യവധാനമേക-
മന്വീക്ഷതേ പ്രതിനിവൃത്തഗുണപ്രവാഹഃ 35
സോഽപ്യേതയാ ചരമയാ മനസോ നിവൃത്ത്യാ
തസ്മിൻ മഹിമ്ന്യവസിതഃ സുഖദുഃഖബാഹ്യേ
ഹേതുത്വമപ്യസതി കർത്തരി ദുഃഖയോര്യൽ
സ്വാത്മൻ വിധത്ത ഉപലബ്ധപരാത്മകാഷ്ഠഃ 36
ദേഹം ച തം ന ചരമഃ സ്ഥിതമുത്ഥിതം വാ
സിദ്ധോ വിപശ്യതി യതോഽധ്യഗമൽ സ്വരൂപം
ദൈവാദുപേതമുത ദൈവവശാദപേതം
വാസോ യഥാ പരികൃതം മദിരാമദാന്ധഃ 37
ദേഹോഽപി ദൈവവശഗഃ ഖലു കർമ്മ യാവൽ
സ്വാരംഭകം പ്രതിസമീക്ഷത ഏവ സാസുഃ
തം സപ്രപഞ്ചമധിരൂഢസമാധിയോഗഃ
സ്വാപ്നം പുനർന്ന ഭജതേ പ്രതിബുദ്ധവസ്തുഃ 38
യഥാ പുത്രാച്ച വിത്താച്ച പൃഥങ്മർത്ത്യഃ പ്രതീയതേ
അപ്യാത്മത്വേനാഭിമതാദ്ദേഹാദേഃ പുരുഷസ്തഥാ. 39
യഥോൽമുകാദ്വിസ്ഫുലിംഗാദ്ധൂമാദ്വാപി സ്വസംഭവാൽ
അപ്യാത്മത്വേനാഭിമതാദ്യഥാഗ്നിഃ പൃഥഗുൽമുകാൽ. 40
ഭൂതേന്ദ്രിയാന്തഃകരണാൽ പ്രധാനാൽ ജീവസംജ്ഞിതാൽ
ആത്മാ തഥാ പൃഥക്ദ്രഷ്ടാ ഭഗവാൻ ബ്രഹ്മസംജ്ഞിതഃ 41
സർവ്വഭൂതേഷു ചാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷേതാനന്യഭാവേന ഭൂതേഷ്വിവ തദാത്മതാം. 42
സ്വയോനിഷു യഥാ ജ്യോതിരേകം നാനാ പ്രതീയതേ
യോനീനാം ഗുണവൈഷമ്യാൽ തഥാഽഽത്മാ പ്രകൃതൌ സ്ഥിതഃ

അത്രുടനീണംപററിമാലിന്യമാം
ന്നത്രയുംപ്രേമം ഭഗവാനിയന്നതാം
കൌമോദകീഗദയേയും മധുകര
സ്തോമംമുരണ്ടെഴും മാലയേയുംതഥാ
ജീവന്റെ സൂക്ഷ്മസ്വരൂപമാം ശ്രീപതി-
ദേവൻറനിർമ്മലകണ്ഠരത്നത്തെയും 28

ഭൃത്യരിൽക്കാരുണ്യമേറിദ്ധരിത്രിയിൽ
മൂർത്തിധരിച്ചു ചരിച്ചഭഗവാന്റെ
ചഞ്ചലച്ചാരുമകരകർണ്ണാഭര-
ണാഞ്ചിതഗണ്ഡങ്ങളുന്നതനാസയും
കാമമിണങ്ങിസ്വകാന്തിയാൽസൗന്ദര്യ-
ധാമമായ്നന്നായിരുണ്ടുചുരുണ്ടതാം-
വാർമുടി,യുല്ലസൽച്ചില്ലികൾ, കോമള-
ത്താമരക്കണ്ണുകളെന്നിവയാൽ പരം-
മിന്നുന്നതായ്, മനോഗ്രാഹ്യമായ്,മീനിണ-
തന്നാശ്രയസ്ഥാനമായിലസിച്ചിട്ടും
സാരസത്തെ ഹസിച്ചീടുന്നതാകുമ-
ച്ചാരുമുഖത്തെയും ധ്യാനിക്കവേണ്ടപോൽ 29-30

ഘോര താപത്രയം ഭക്തർക്കു തീർക്കുവാൻ
കാരുണ്യവായ്പാൽ നയനപ്രയുക്തമായ്
മന്ദസ്മിതത്തോടിടകലർന്നുള്ളതാ-
യെന്നുമനുഗ്രഹസൂചകമായിട്ടും
ഇന്ദിരാകാന്തകടാക്ഷത്തെയുൾക്കാമ്പിൽ
നന്നായ്ചിരം പ്രേമപൂർവ്വം സ്മരിക്കണം. 31

തന്നെബ്ഭജിച്ചിട്ടും പ്രാണികൾക്കൊക്കെയു-
മുന്നതദുഃഖദമായ കണ്ണീർക്കടൽ
തീരെവരട്ടുന്നതായ്,പുരുഷാർത്ഥങ്ങൾ
നേരേതരുന്നതായ്, കാമദായിയാം
മന്ദഹാസത്തെയും മാമുനിമാർമനം
നന്നായ്ച്ചലിപ്പിച്ചിട്ടുന്നമനോജനും
മോഹമേററാൻ മായതീർത്തവില്ലെന്നപോൽ
മോഹനമായിട്ടും ചില്ലിയുഗത്തെയും. 32

വർദ്ധിച്ചിട്ടുമധരാഭയാൽ ശോണിമാ-
വെത്തിയ നല്ല പല്ലിൻനിരചേർന്നതായ്
ധ്യാനസ്പദമാം മനോഗുഹാവാസിമാ-
ജാനീപ്രഹാസത്തെയും ദൃഢഭക്തിയാൽ
അന്യമായൊന്നുമേ കാണുവാനാഗ്രഹ-
മെന്നിയേ നല്ലപോൽ ധ്യാനിച്ചുകൊള്ളണം. 33

ഏവം ഭഗവാൻഹരിയിൽ സ്ഥിരപ്രേമ-
ഭാവമിയന്നനിസ്തുല്യമാം ഭക്തിയാൽ
സ്വന്തമഹന്തയശേഷവും ചരിന്നമായ്
സന്തോഷവായ്പാലണിഞ്ഞുരോമാഞ്ചവും
ആനന്ദബാഷ്പത്തിൽ മുങ്ങിവീണ്ടും മെല്ലെ
മാനസച്ചൂണ്ടലും വേർപെട്ടിടുന്നുതേ. 34

ആശ്രയംവിട്ടു വിഷയവിരക്തമാ-
മാശയമപ്പോൾ വിലയം ഗമിക്കുമോ
അപ്പോൾ ഗുണം വിട്ടജീവനെയേകനാ-
മപ്പരമാത്മാവായ് മറവററുകണ്ടിടാം 35
ഈവിധമന്ത്യമായ്ച്ചിത്തം നിവർത്തിച്ച-
ജീവൻ സുഖദുഃഖഭാവമില്ലാത്തതാം
അമ്മഹിമാവിലാവർത്തിതനാകുന്ന
ചെമ്മേ പരമാത്മബോധം തെളിഞ്ഞവൻ
താനല്ല ദുഃഖസുഖങ്ങൾക്കുകർത്താവു
മാനസാഹങ്കാരമെന്നു കാണുന്നിതു. 36
ഇത്ഥമാത്മാവിനെസ്സാക്ഷാൽക്കരിച്ചിട്ടും
സിദ്ധനുപിന്നെജ്ജനനമില്ലായ്കയാൽ
അന്തിമമായശരീരം വഹിക്കുന്ന
സ്വന്തമാം പ്രാരബ്ധമററിട്ടും നാൾവരെ
എന്നുന്നദേഹമെന്നാലുമതിനേയു-
മെന്താണതുചെയ്വതെന്നുമറിഞ്ഞിടാ
മദ്യമദാന്ധനവൻ ധരിച്ചീടുന്ന
വസ്ത്രത്തെയുമറിയാത്തമാതിരി. 37
എന്തുകൊണ്ടെന്നാലവൻവരാനന്ദമാം
സ്വന്തരൂപത്തെയാപിച്ചിരിക്കുന്നിതു
അങ്ങിനെയായാൽ ശരീരം നിലനില്പ-
തെങ്ങിനെയെന്നൊരു ശങ്കയുണ്ടെ കൊലാ
കർമ്മസംസ്കാരമതിലേക്കു വേണ്ടതു-
മെമ്മട്ടിലും നടത്തീട്ടുമസംശയം
തത്വംശരിയായറിഞ്ഞു സമാധിയിൽ
സംസ്ഥിതനാമവൻപിന്നീടൊരിക്കലും
സ്വപ്നപദാർത്ഥത്തെയുന്നിദ്രനെന്നപോൽ
സപ്രപഞ്ചം ശരീരത്തെബ്ഭജിച്ചിടാ. 38
പുത്രരിലും വിത്തരാശിയിലും നിന്നു
മർത്ത്യൻ വിഭിന്നനാണെന്നറിയുന്നവൻ
ദേഹമാത്മാവെന്നതാമഭിമാനവും
മോഹത്തിനാലെന്നുകാണുന്നു നല്ലപോൽ. 39
തന്നിൽനിന്നുണ്ടാം പുകയിലുംതീപ്പൊരി-
തന്നിലും കൊള്ളിയിലുംനിന്നു പാവകൻ
എങ്ങനെവേറായിരുന്നിട്ടുമാവിധ-
മങ്ഗാഭിമാനിയാത്മാവും വിഭിന്നനാം. 40
എന്നപോൽ ഭൂതേന്ദ്രിയമനോരൂപമായ്
ത്തീർന്നിരിക്കും പ്രകൃതീശ്വരിതന്നിലും
ജീവനിലുംനിന്നു ഭിന്നനാംദ്രഷ്ടാവു
കേവലം ബ്രഹ്മവും ജ്ഞാനാത്മകനുമാം. 41
സർവ്വഭൂതത്തിലുമാത്മാവെയുമതിൽ
സർവ്വഭൂതത്തെയും കാൺകയഭേദമായ്. 42
യോനീഭേദത്തിനാലേകമാകും വഹ്നി
നാനാതരമായിട്ടുംവിധം മായയാൽ
ദേവമനുഷ്യഗോപക്ഷിമൃഗാദിയിൽ
താവുമാത്മാവും വിഭിന്നനായ്ത്തോന്നുന്നു. 43

തസ്മാദിമാം സ്വാം പ്രകൃതിം ദൈവീം സദസദാത്മികാം
ദുർവ്വിഭാവ്യാം പരാഭാവ്യ സ്വരൂപേണാവതിഷ്ഠതേ. 44

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ കാപിലേയോ
പാഖ്യാനേ സാധനാനുഷ്ഠാനം നാമാഷ്ടാവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2406 തൃതീയസ്കന്ധേ ശ്ലോകാഃ 1205

---

# ഏകോനത്രിംശത്തമോഽധ്യായഃ

ദേവഹൂതിരുവാച

ലക്ഷണം മഹദാദീനാം പ്രകൃതേഃ പുരുഷസ്യ ച
സ്വരൂപം ലക്ഷ്യതേഽമീഷാം യേന തൽ പാരമാർത്ഥികം. 1
യഥാ സാംഖ്യേഷു കഥിതം യന്മൂലം തൽ പ്രചക്ഷതേ
ഭക്തിയോഗസ്യ മേ മാർഗ്ഗം ബ്രൂഹി വിസ്തരശഃ പ്രഭോ. 2
വിരാഗോ യേന പുരുഷോ ഭഗവൻ സർവ്വതോ ഭവേൽ
ആചക്ഷ്വ ജീവലോകസ്യ വിവിധാ മമ സംസൃതീഃ 3
കാലസ്യേശ്വരരൂപസ്യ പരേഷാം ച പരസ്യ തേ
സ്വരൂപം ബത കുർവ്വന്തി യദ്ധേതോഃ കുശലം ജനാഃ 4

ലോകസ്യ മിഥ്യാഭിമതേരചക്ഷുഷ-
ശ്ചിരം പ്രസുപ്തസ്യ തമസ്യനാശ്രയേ
ശ്രാന്തസ്യ കർമ്മസ്വനുവിദ്ധയാ ധിയാ
ത്വമാവിരാസീഃ കില യോഗഭാസ്കരഃ 5

മൈത്രേയ ഉവാച

ഇതി മാതുർവ്വചഃ ശ്ലക്ഷ്ണം പ്രതിനന്ദ്യ മഹാമുനിഃ
ആബഭാഷേ കുരുശ്രേഷ്ഠ പ്രീതസ്താം കരുണാർദ്ദിതഃ 6
ഭക്തിയോഗോ ബഹുവിധോ മാർഗ്ഗൈർഭാമിനി ഭാവ്യതേ
സ്വഭാവഗുണമാർഗ്ഗേണ പുംസാം ഭാവോ വിഭിദ്യതേ. 7
അഭിസംധായ യോ ഹിംസാം ദംഭം മാത്സര്യമേവ വാ
സംരംഭീ ഭിന്നദൃഗ്ഭാവം മയി കുര്യാത്സ താമസഃ 8
വിഷയാനഭിസന്ധായ യശ ഐശ്വര്യമേവ വാ
അർച്ചാദാവർച്ചയേദ്യോ മാം പൃഥഗ്ഭാവസ്സ രാജസഃ 9
കർമ്മനിർഹാരമുദ്ദിശ്യ പരസ്മിൻ വാ തദർപ്പണം
യജേദ്യഷ്ടവ്യമിതി വാ പൃഥഗ്ഭാവസ്സ സാത്ത്വികഃ 10
മൽഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോഽംബുധൌ. 11
ലക്ഷണം ഭക്തിയോഗസ്യ നിർഗ്ഗുണസ്യ ഹ്യുദാഹൃതം
അഹൈതുക്യവ്യവഹിതാ യാ ഭക്തിഃ പുരുഷോത്തമേ. 12
സാലോക്യസാർഷ്ടിസാമീപ്യസാരൂപ്യൈകത്വമപ്യുത
ദീയമാനം ന ഗൃഹ്ണന്തി വിനാ മത്സേവനം ജനാഃ 13
സ ഏവ ഭക്തിയോഗാഖ്യ ആത്യന്തിക ഉദാഹൃതഃ
യേനാതിവ്രജ്യ ത്രിഗുണം മൽഭാവായോപപദ്യതേ. 14

ആകയാൽ വൈരാഗ്യഭക്തിവിവേകങ്ങൾ
പാകത്തിനാന്ന ഹരിഭക്തസത്തമൻ
[1] ദേവമനുഷ്യാദിദേഹനിമിത്തമായ്
ജീവനുമോഹം ജനിപ്പിച്ചിടുന്നതായ്
ചിന്ത്യമല്ലാത്തൊരാ മായയെവെന്നനി-
ശാന്തം പരബ്രഹ്മരൂപനായ് മിന്നിടും. 44

---

## അദ്ധ്യായം 29

**ദേവഹൂതി പറഞ്ഞു**

സാംഖ്യശാസ്ത്രത്തിൽ കഥിക്കുംവിധം ഭവാ-
നെനിക്കറിയിച്ചു മഹദാദിതത്ത്വവും
നന്നായ് പ്രകൃതി പുരുഷകാര്യങ്ങള-
മെന്നോടുചൊല്ലി ധരിച്ചേനതുള്ളപോൽ
എന്നാ,ലതിൻമൂലഭൂതമാകും ഭക്തി-
യെന്നോടു വിസ്തരമായ് കഥിച്ചീടുക. 1-2
ഏതൊന്നറിഞ്ഞുകഴിഞ്ഞാൽ പുരുഷനു-
യാതൊന്നിലും രാഗമില്ലാതെയായ്വരും
ജീവികൾക്കുള്ളൊരാ [2] നാനാഭവഗതി
സർവ്വജ്ഞനാമങ്ങിവൾക്കരുളീടണം. 3
ബ്രഹ്മാദികൾക്കും പ്രധാനനായീശനായ്
ശമ്മട്ടഖിലത്തിനും കെല്പിയന്നിട്ടും
നിന്തിരുമേനിതൻ കാലസ്വരൂപത്തെ-
യന്തരമെന്യേ കനിഞ്ഞരുൾചെയ്യുക
ഏതൊരുഭാഗ്യമതിനെബ്ഭയന്നല്ലോ
ജന്തുജാലം സൽക്രിയകൾചെയ്യുന്നതും. 4
മിഥ്യയാകും ശരീരത്തിലഭിമാന-
മെത്തിപ്പരമാത്മവസ്തുവറിയാതെ
ആലംബനമറെറാരന്ധകാരത്തിലായ്
കാലം വളരെക്കിടന്നുകഷ്ടപ്പെട്ടു
ഭോഗാശയാൽ കർമ്മബദ്ധരായെപ്പൊഴും
വ്യാകുലപ്പെട്ടു മതികെട്ടുഴന്നിട്ടും
ലോകക്കുയോഗപ്രകാശത്തെയേകിടു-
മേകനാം ഭാസ്കരനായുദിച്ചു ഭവാൻ. 5

**മൈത്രേയൻ പറഞ്ഞു**

കൗരവശ്രേഷ്ഠ! ജനയിത്രിതന്നുടെ
ചാരുഗീരീവിധംകേട്ടു സന്തുഷ്ടനായ്
കാരുണ്യമാന്ന കപിലമുനീശ്വരൻ
പാരാതെ മാതാവിനോടരുളീടിനാൻ. 6
ഭക്തിയോഗം പലമട്ടിൽഭവിക്കുന്നു
മാർഗ്ഗഭേദംനിമിത്തം ജനയിത്രികേൾ
മർത്ത്യശീലത്തിനുകാരണമായതു
സത്ത്വാദിയാകും ഗുണത്രയമാകയാൽ
ഭിന്നമായിട്ടേ നരക്കുസങ്കല്പവും
വന്നുകൂടാൻവഴിയുള്ളൂ മനുസുതേ! 7
ഹിംസയോ ദംഭമോ മാത്സര്യമോ വള-
ന്നീഷ്യയോട്ടുംകൂടിയേതൊരു പൂരുഷൻ
ഭിന്നദൃഗ്ഭാവസങ്കല്പമർപ്പിച്ചീടു-
മെന്നിലവൻതാൻ തമോഗുണമേറിയോൻ. 8
സ്രക്ചന്ദനവനിതാദിയോ വിത്തമോ
സത്കീർത്തിയോ വേണമെന്നുസങ്കല്പിച്ചു
ഭിന്നഭാവത്തോടുമെന്നെയച്ചിപ്പവൻ
തന്നെരജോഗുണം ഭൂരിചേരുന്നവൻ. 9
പാപക്ഷയത്തിനോ കർമ്മമശേഷവും
ശ്രീപതിയാമെന്നിലർപ്പിക്കയെന്നതോ
വേദോക്തിപോൽ പ്രവത്തിക്കണമെന്നതോ
ചേതസ്സിലുന്നിപ്പൃഥക്ഭാവനയോടും
എന്നെ യജിക്കുവോൻ സത്ത്വഗുണംഭൂരി-
ചേൎന്നുവിളങ്ങുവോൻതന്നെ മനുപാത്മജേ! 10
മൽക്കഥാകർണ്ണനംകൊണ്ടുമാത്രം സവ്വ-
ഭക്തമനോഗുഹാവാസിയാമീയെന്നിൽ
ഗംഗാപ്രവാഹം സമുദ്രത്തിലെന്നപോൽ
ഭംഗമററുണ്ടാം മനോഗതിപാക്കിലോ
നിർഗ്ഗുണഭക്തിയോഗത്തിൻെറ ലക്ഷണം
വ്യക്തമായ്ത്തന്നെയുദാഹരിക്കുന്നിതു
ഭേദഭാവംവിട്ടഹേതുകമായിട്ടും
മാധവഭക്തി നിർവാണസമാനതാൻ. 11-12
[3] സാലോക്യ [4] സാർഷ്ട്യസാമീപ്യസാരൂപ്യങ്ങൾ
നാലുമേകത്വവുമീയഞ്ചുമുക്തിയും
എന്നുടെഭക്തക്കുതീരെവേണ്ടാഭക്തി-
യെന്യേ,തരാമെന്നുഞാൻതന്നെചൊല്ലിലും. 13
യാതൊന്നിനാൽ ത്രിഗുണാതീതനായ്പരം
പൂതമനസ്കനായെന്നോടു ചേന്നിടും
ഭക്തിയോഗാഖ്യമായീടുമതുതന്നെ
മുഖ്യമെല്ലാററിലുമെന്നറിഞ്ഞീടണം. 14

---

1 ദേവ മനുഷ്യാദി ശരീരങ്ങൾക്കു കാരണമായതു്
2 സംസാരത്തിൻെറ പലവിധത്തിലുള്ള ഗതി
3 ഭഗവാൻ വസിക്കുന്ന ലോകത്തു വാസം കിട്ടുന്നതു്
4 ഭഗവാനെപ്പോലെയുള്ള ഐശ്വര്യം പ്രാപിക്കുന്നതു്.

നിഷേവിതേനാനിമിത്തേന സ്വധർമ്മേണ മഹീയസാ
ക്രിയായോഗേന ശസ്തേന നാതിഹിംസ്രേണ നിത്യശഃ 15
മദ്ധിഷ്ണ്യദർശനസ്പർശ പൂജാസ്തുത്യഭിവന്ദനൈഃ
ഭൂതേഷു മൽഭാവനയാ സത്വേനാസംഗമേന ച. 16
മഹതാം ബഹുമാനേന ദീനാനാമനുകമ്പയാ
മൈത്ര്യാ ചൈവാത്മതുല്യേഷു യമേന നിയമേന ച. 17
ആദ്ധ്യാത്മികാനുശ്രവണാന്നാമസങ്കീർത്തനാച്ച മേ
ആർജ്ജവേനാര്യ്യസംഗേന നിരഹംക്രിയയാ തഥാ. 18
മദ്ധർമ്മണോ ഗുണൈരേതൈഃ പരിസംശുദ്ധ ആശയഃ
പുരുഷസ്യ ഞ്ജസാഭ്യേതി ശ്രുതമാത്രഗുണം ഹി മാം. 19
യഥാ വാതരഥോ ഘ്രാണമാവൃങ്ക്തേ ഗന്ധ ആശയാൽ
ഏവം യോഗരതം ചേത ആത്മാനമവികാരി യൽ. 20
അഹം സർവ്വേഷു ഭൂതേഷു ഭൂതാത്മാവസ്ഥിതസ്സദാ
തമവജ്ഞായ മാം മർത്ത്യഃ കുരുതേഽർച്ചാവിഡംബനം. 21
യോ മാം സർവ്വേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൌഢ്യാൽ ഭസ്മന്യേവ ജുഹോതി സഃ 22
ദ്വിഷതഃ പരകായേ മാം മാനിനോ ഭിന്നദർശിനഃ
ഭൂതേഷു ബദ്ധവൈരസ്യ ന മനശ്ശാന്തിമൃച്ഛതി. 23
അഹമുച്ചാവചൈർദ്രവ്യൈഃ ക്രിയയോല്പന്നയാനഘേ
നൈവ തുഷ്യേഽർച്ചിതോഽർച്ചായാം ഭൂതഗ്രാമാവമാനിനഃ 24
അർച്ചാദാവർച്ചയേത്താവദീശ്വരം മാം സ്വകർമ്മകൃൽ
യാവന്ന വേദ സ്വഹൃദി സർവ്വഭൂതേഷ്വവസ്ഥിതം. 25
ആത്മനശ്ച പരസ്യാപി യഃ കരോത്യന്തരോദരം
തസ്യ ഭിന്നദൃശോ മൃത്യുർവ്വിദധേ ഭയമുൽബണം. 26
അഥ മാം സർവ്വഭൂതേഷു ഭൂതാത്മാനം കൃതാലയം
അർഹയേദ്ദാനമാനാഭ്യാം മൈത്ര്യാഭിന്നേന ചക്ഷുഷാ. 27
ജീവാഃ ശ്രേഷ്ഠാ ഹ്യജീവാനാം തതഃ പ്രാണഭൃതഃ ശുഭേ
തതസ്സചിത്താഃ പ്രവരാസ്തതശ്ചേന്ദ്രിയവൃത്തയഃ 28
തത്രാപി സ്പർശവേദിഭ്യഃ പ്രവരാ രസവേദിനഃ
തേഭ്യോ ഗന്ധവിദഃ ശ്രേഷ്ഠാസ്തതശ്ശബ്ദവിദോ വരാഃ 29
രൂപഭേദവിദസ്തത്ര തതശ്ചോഭയതോദതഃ
തേഷാം ബഹുപദാഃ ശ്രേഷ്ഠാശ്ചതുഷ്പാദസ്തതോ ദ്വിപാൽ. 30
തതോ വർണ്ണാശ്ച ചത്വാരസ്തേഷാം ബ്രാഹ്മണ ഉത്തമഃ
ബ്രാഹ്മണേഷ്വപി വേദജ്ഞോ ഹ്യർത്ഥജ്ഞോഽഭ്യധികസ്തതഃ 31
അർത്ഥജ്ഞാൽ സംശയച്ഛേത്താ തതഃ ശ്രേയാൻ സ്വകർമ്മകൃൽ
മുക്തസംഗസ്തതോ ഭൂയാനദോഗ്ധാ ധർമ്മമാത്മനഃ 32
തസ്മാന്മയ്യർപ്പിതാശേഷക്രിയാർത്ഥാത്മാ നിരന്തരഃ
മയ്യർപ്പിതാത്മനഃ പുംസോ മയി സന്ന്യസ്തകർമ്മണഃ
ന പശ്യാമി പരം ഭൂതമകർത്തുസ്സമദർശനാൽ. 33
മനസൈതാനി ഭൂതാനി പ്രണമേൽ ബഹുമാനയൻ
ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി. 34
ഭക്തിയോഗശ്ച യോഗശ്ച മയാ മാനവ്യുദീരിതഃ
യയോരേകതരേണൈവ പുരുഷഃ പുരുഷം വ്രജേൽ. 35
ഏതൽ ഭഗവതോ രൂപം ബ്രഹ്മണഃ പരമാത്മനഃ
പരം പ്രധാനം പുരുഷം ദൈവം കർമ്മവിചേഷ്ടിതം. 36
രൂപഭേദാസ്പദം ദിവ്യം കാല ഇത്യഭിധീയതേ
ഭൂതാനാം മഹദാദീനാം യതോ ഭിന്നദൃശാം ഭയം. 37

നിർമ്മലേ സങ്കല്പമററതാം മുഖ്യസ്വ-
ധർമ്മം വഴിപോലെയാചരിച്ചീടുക
ഒട്ടുമേ ഹിംസകലരാത്തതായതി
ശ്രേഷ്ഠമാംകർമ്മങ്ങൾചെയ്തുവാണീടുക
എൻപ്രതിബിംബസന്ദർശനസ്പർശന-
സമ്പൂജനങ്ങൾസ്തുതിനതിയെന്നിവ
ഒന്നുമുടങ്ങാതെയെന്നുമനുഷ്ഠിക്ക
എന്നെ സകലഭൂതത്തിലും ഭാവിക്ക
ചിത്തത്തിലാസക്തിയാർന്നിടാതെങ്ങൊന്നിലും
സത്തുക്കളെബ്ബഹുമാനിച്ചുകൊള്ളുക,
ദുഃഖിതന്മാരിലനുകമ്പയാളുക;
സഖ്യം സമന്മാരിലെന്നും വളർത്തുക;
നിത്യംയമനിയമങ്ങൾ പാലിക്കുക
അദ്ധ്യാത്മശാസ്ത്രം ശ്രവിക്ക നിരന്തരം.
എൻനാമകീർത്തനം സജ്ജനസംഗമ-
മനനമാം പരമാർത്ഥാചരണവും
കൈക്കൊൾക ദേഹമാത്മാവെന്ന ഭാവന-
യുൾക്കാമ്പിൽവയ്ക്കാതിരിക്കുക ലേശവും,
ഈവിധമുള്ള പുരുഷഗുണോത്കരം
താവുമെന്നാകിലതാനുനിമിത്തമായ്
യോഗരതമായവികാരിയായ് പരി-
പാകമാം പാവനചിത്തമെന്നിൽദ്രുതം
ചേണാർന്നവാതരഥയുക്തമാം മണാ
ഘ്രാണേന്ദ്രിയത്തിലെന്നോണം പതിഞ്ഞിടും. 15–20

ഉള്ളത്തിൽവാണീടുമെന്നെയറിയാതെ-
യല്ലോനടിപ്പതർച്ചിപ്പതായേവരും, 21
സർവ്വപ്രചോദകനായ് സമസ്തത്തിലു-
മാവസിച്ചീടുമീയെന്നെയുപേക്ഷിച്ചു
മൂഢജനം മൽപ്രതിബിംബപൂജചെ-
യ്തീടുന്നു ഭസ്മഹോമംകണക്കേ വൃഥാ. 22
ഭിന്നദൃക്കായിശ്ശരീരാഭിമാനിയാ-
യന്യദേഹത്തിലീയെന്നൊക്കെറോരമായ്
ദ്വേഷിച്ചിടുന്നവൻ തന്നുടെമാനസം
ലേശവും ശാന്തിയിയന്നിടാ നിർണ്ണയം. 23
ശുദ്ധാശയേ! പരദ്രോഹങ്ങളാലാർന്ന
വസ്തുക്കളാലെന്നെയർച്ചന ചെയ്തിട്ടും
ഭൂതജാലദ്രോഹിയാമൊരുവനിൽ ഞാൻ
പ്രീതനായിബ്ഭവിക്കില്ലൊരുകാലവും 24
ധന്യേ! സമസ്തഭൂതാന്തഃസ്ഥനായ ഞാൻ
തന്നുള്ളിൽവാഴുന്നുവെന്നറിയുംവരെ
വിഗ്രഹാരാധനയാവശ്യമാണതു-
ധിക്കരിക്കാവതല്ലാർക്കും സുമംഗലേ! 25
തന്നിൽവസിച്ചിടും ജീവനും സർവ്വത്ര-
മിന്നും പരനുമൊന്നെന്നറിയാതെഴും
ഭിന്നദൃക്കിന്നു മൃതിരൂപനായ ഞാ-
നന്തഭീതിപ്രദനായ് ഭവിച്ചിടും. 26

എന്നതിനാൽ സർവ്വഭൂതനിവാസിയാ-
മെന്നെ ശരിയായറിഞ്ഞിട്ടഭേദമാം
ദൃഷ്ടിയോടും ദാനമാനങ്ങൾ മൈത്രിയും
പുഷ്ടമാക്കീട്ടെന്നുമർച്ചനം ചെയ്യണം. 27
ചേതനാഹീനമാം മൃച്ഛിലാദ്യങ്ങളിൽ
ചൈതന്യമുള്ള വൃക്ഷാദികൾമെച്ചമാം
ശ്വാസമുച്ഛ്വാസവുമാർന്നിടും ജംഗമ-
രാശിയതിനുമുത്കൃഷ്ടമതിൽപരം
ജ്ഞാനമിയന്നവതന്നെയതിൽ ശ്രേഷ്ഠ-
മാണിന്ദ്രിയവൃത്തിയുള്ളവയൊക്കെയും. 28
സ്പർശരസഗന്ധശബ്ദങ്ങളിൽജ്ഞാന-
മേശുന്നവയതിൽ മെച്ചമാം മേൽക്കുമേൽ. 29
രൂപഭേദങ്ങളറിയുന്ന കാകാദി-
കോപവിഹീനേ! വരിഷ്ഠമവററിലും
രണ്ടുവരിപ്പല്ലിയന്നിടും ജീവികൾ
പൂണ്ടിടുന്നുണ്ടു കാകാദിയിൽശ്രേഷ്ഠത
കാലുപലതുള്ളവയതിൽമെച്ചമാം
നാലുകാലുള്ളവ മെച്ചമവററിലും
രണ്ടുകാലിൽച്ചരിക്കുന്ന മർത്ത്യാവലി-
ക്കുണ്ടിതിലൊക്കെയും മാഹാത്മ്യമേററവും. 30
മർത്ത്യരിൽ നാലുവർണ്ണങ്ങളിൽപ്പെട്ടവ-
രത്രവരിഷ്ഠ,രതിൽദ്വിജൻശ്രേഷ്ഠനാം
ഭൂസുരന്മാരിൽ വേദജ്ഞൻ പ്രധാനിതാൻ
ഭേഷായ് തദർത്ഥമറിഞ്ഞോനതിൽവരൻ. 31
അർത്ഥജ്ഞനേക്കാൾ പ്രമാണിയാം സന്ദേഹ-
ഹർത്താവതിലും സ്വധർമ്മകൃത്തുത്തമൻ
ഉത്കൃഷ്ടനത്രേയസംഗനവനിലും
നിഷ്കാമകർമ്മിയവനിലുമുന്നതൻ. 32
കർമ്മങ്ങളും ശരീരാദി സംഘാതവു-
മാത്മാവുമെന്നിലർപ്പിച്ചു വിളങ്ങിടും
തുല്യദൃക്കാകും പുരുഷനേക്കാൾ ശ്രേഷ്ഠ-
യുള്ളവനായ്ക്കാണ്മതില്ല മററാരെയും 33
എല്ലാം നിയന്ത്രിക്കുമീശ്വരൻ ജീവനാ-
യുല്ലസിക്കുന്നഖിലത്തിലുമെന്നേഴും
ജ്ഞാനമാർന്നിബ്ഭൂതജാലത്തെയൊക്കെയും
മാനസംകൊണ്ടു മാനിച്ചു നമിക്കണം. 34
ഞാനരുളിഭക്തിയോഗവും സാംഖ്യവും
നൂനം മുമുക്ഷുവിതൊന്നിനാൽമുക്തനാം. 35
മുന്നംമഹത്തത്ത്വമായി പ്രകൃതിയായ്
പിന്നെപ്പുരുഷനായ് ദേവതാവർഗ്ഗമായ്
കർമ്മത്തിനും രൂപഭേദത്തിനും ഹേതു-
ബ്രഹ്മമായിപ്പരമാത്മാവാം ഭഗവാന്റെ
കാലരൂപം, ഭേദദൃഷ്ടികലർന്നിടു-
മാളുകൾക്കൊക്കെയും ഭീതിപ്രദായകം. 36–37

യോ൫ന്തഃ പ്രവിശ്യ ഭൂതാനി ഭൂതൈരത്ത്യഖിലാശ്രയഃ
സ വിഷ്ണ്വാഖ്യോ൫ധിയജ്ഞോ൫സൌ കാലഃ കലയതാം പ്രഭുഃ 38
ന ചാസ്യ കശ്ചിദ്ദയിതോ ന ദ്വേഷ്യോ ന ച ബാന്ധവഃ
ആവിശത്യപ്രമത്തോ൫സൌ പ്രമത്തം ജനമന്തകൃൽ. 39
യൽഭയാദ്വാതി വാതോ൫യം സൂൎയ്യസ്തപതി യൽഭയാൽ
യൽഭയാദ്വർഷതേ ദേവോ ഭഗണോ ഭാതി യൽഭയാൽ. 40
യദ്വനസ്പതയോ ഭീതാ ലതാശ്ചൌഷധിഭിസ്സഹ
സ്വേ സ്വേ കാലേ൫ഭിഗൃഹ്ണന്തി പുഷ്പാണി ച ഫലാനി ച.
സ്രവന്തി സരിതോ ഭീതാ നോത്സർപ്പത്യുദധിൎയ്യതഃ
അഗ്നിരിന്ധേ സഗിരിഭിർഭൂർന്ന മജ്ജതി യൽഭയാൽ. 42
നഭോ ദദാതി ശ്വസതാം പദം യന്നിയമാദദഃ
ലോകം സ്വദേഹം തനുതേ മഹാൻ സപ്തഭിരാവൃതം. 43
ഗുണാഭിമാനിനോ ദേവാസ്സൎഗ്ഗാദിഷ്വസ്യ യൽഭയാൽ
വൎത്തന്തേ൫നുയുഗം യേഷാം വശ ഏതച്ചരാചരം. 44
സോ൫നന്തോ൫ന്തകരഃ കാലോ നാദിരാദികൃദവ്യയഃ
ജനം ജനേന ജനയൻ മാരയൻ മൃത്യുനാന്തകം. 45

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയോപാഖ്യാനേ ഏകോനത്രിംശത്തമോ൫ധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 2451 തൃതീയസ്കന്ധേ ശ്ലോകാഃ 1250

---

## ത്രിംശത്തമോ൫ധ്യായഃ

കപില ഉവാച

തസ്യൈതസ്യ ജനോ നൂനം നായം വേദോരുവിക്രമം
കാല്യമാനോപി ബലിനാ വായോരിവ ഘനാവലിഃ 1
യം യമൎത്ഥമുപാദത്തേ ദുഃഖേന സുഖഹേതവേ
തം തം ധുനോതി ഭഗവാൻ പുമാൻ ശോചതി യൽകൃതേ. 2
യദധ്രുവസ്യ ദേഹസ്യ സാനുബന്ധസ്യ ദുർമ്മതിഃ
ധ്രുവാണി മന്യതേ മോഹാദ്ഗൃഹക്ഷേത്രവസൂനി ച. 3
ജന്തുൎവൈ ഭവ ഏതസ്മിൻ യാം യാം യോനിമനുവ്രജേൽ
തസ്യാം തസ്യാം സ ലഭതേ നിർവൃതിം ന വിരജ്യതേ. 4
നരകസ്ഥോ൫പി ദേഹം വൈ ന പുമാംസ്ത്യക്തുമിച്ഛതി
നാരക്യാം നിർവൃതൌ സത്യാം ദേവമായാവിമോഹിതഃ 5
ആത്മജായാസുതാഗാരപശുദ്രവിണബന്ധുഷു
നിരൂഢമൂലഹൃദയ ആത്മാനം ബഹു മന്യതേ. 6
സന്ദഹ്യമാനസർവ്വാംഗ ഏഷാമുദ്വഹനാധിനാ
കരോത്യവിരതം മൂഢോ ദുരിതാനി ദുരാശയഃ 7
ആക്ഷിപ്താത്മേന്ദ്രിയഃ സ്ത്രീണാമസതീനാം ച മായയാ
രഹോരചിതയാലാപൈശ്ശിശൂനാം കളഭാഷിണാം. 8
ഗൃഹേഷു കൂടധൎമ്മേഷു ദുഃഖതന്ത്രേഷ്വതന്ദ്രിതഃ
കുൎവ്വൻദുഃഖപ്രതീകാരം സുഖവന്മന്യതേ ഗൃഹീ. 9
അൎത്ഥൈരാപാദിതൈൎഗ്ഗുർവ്യാ ഹിംസയേതസ്തതശ്ച താൻ
പുഷ്ണാതി യേഷാം പോഷേണ ശേഷഭുഗ്യാത്യധഃ സ്വയം. 10
വാൎത്തായാം ലുപ്യമാനായാമാരബ്ധായാം പുനഃ പുനഃ
ലോഭാഭിഭൂതോ നിസ്സത്ത്വഃ പരാൎത്ഥേ കുരുതേ സ്പൃഹാം. 11

ഉള്ളിലേതൊന്നു കടന്നു ഭൂതങ്ങളെ-
യെല്ലാംമൂടിപ്പുഭൂതങ്ങളെക്കൊണ്ടുതാൻ
കാലാഖ്യനബ്ഭഗവാൻ സമസ്തത്തിനു-
മാലംബവുമഖിലം വശത്താക്കിട്ടും
ബ്രഹ്മാദികൾക്കീശനും യജ്ഞത്സത്ഫലം
ചെമ്മേയതുളളമാവിഷ്ണുവുമാണുകേൾ. 38
ഇഷ്ടനായേകനവനില്ലരാതിയാ-
യിട്ടമാരുംബന്ധുവായും കഥിക്കുവാൻ
സന്തതമുന്മേഷവാനായ് സ്വരൂപവി-
ചിന്തനംചെയ്യാത്ത മത്തനാംമർത്ത്യനെ
അന്തകൃത്തായ പ്രമത്തനാമദ്ദേവ-
നന്തരമെന്യേ നശിപ്പിച്ചിട്ടുന്നുതേ. 39
ആരെബ്ഭയന്നാണു കാററുവീശുന്നതും
സൂര്യഭഗവാൻ പരംതപിക്കുന്നതും
ഇന്ദ്രൻ മഴ യഥാകാലം പൊഴിപ്പതും
ചന്ദ്രനുംതാരങ്ങളും പ്രകാശിപ്പതും. 40
വൃക്ഷലതാദികൾ കാലംകളയാതെ
പുഷ്പഫലങ്ങൾ മുറയ്ക്കുതുളളന്നതും. 41
ആറുകളെല്ലാമൊഴുകുന്നതും കരം
കേറാതെയാഴിനിലയ്ക്കുനില്ക്കുന്നതും
ആരെബ്ഭയന്നാണു വഹ്നികത്തുന്നതും
പാരിടമദ്രികളൊത്തു താഴാത്തതും. 42
ആരുടെയാജ്ഞയാലാകാശമേകുന്നു
പാരിതിൽ പ്രാണികൾക്കാവസിപ്പാനിടം
ഏവൻ സ്വദേഹം മഹത്തത്ത്വമാദിയേ-
[1]ഴാവരണംപെട്ടം ലോകമാക്കുന്നുവോ 43
കാലസ്വരൂപനാമദ്ദേവനിൽ ഭീതി-
മൂലംഗുണാഭിമാനോപേതരായിട്ടും
ബ്രഹ്മാദിദേവപ്രധാനരും സൃഷ്ട്യാദി
കർമ്മങ്ങളിലേപ്പെട്ടുന്ന കല്പാന്തി
ഇക്കണ്ടിട്ടുന്ന ചരാചരം പാർക്കുകി-
ലൊക്കെയവന്നധീനം മനുനന്ദിനി! 44
അന്തകനായവികാരിയായാദിയു-
മന്തവുമററവനായാദികൃത്തുമാം
കാലസ്വരൂപൻതാൻ ജനജനനത്തിനു-
മൂലവും ദുഷ്ടചോരാദിക്കു മൃത്യുവും. 45

---

## അദ്ധ്യായം 30

**ശ്രീ കപിലൻ പറഞ്ഞു**

ഊക്കെഴുംകാലം നിമിത്തം ചലിക്കിലും
പാർക്കുന്നതില്ലതിൻ വിക്രമമാരുമേ
കാറേററു പാറിപ്പറന്നിട്ടും മേഘങ്ങൾ
ചെററുംസമീരബലമറിയാത്തപോൽ. 1

മർത്ത്യൻ സുഖത്തിനായ് പാടുപെട്ടാർജ്ജിക്കു-
മർത്ഥമശേഷമീകാലം ഹനിപ്പതേ.
ആയതുമൂലം മനുജാ നല്ലാത്തൊഴും
മായാത്തമാലിൽ മുഴുകിക്കഴിയുന്നു. 2
പുത്രാദിയുക്തശരീരസംബന്ധിയായ്
നിത്യമല്ലാത്ത ഗൃഹധനക്ഷേത്രാദി
ശാശ്വതമാണെന്നു തെററിദ്ധരിക്കയാൽ
ക്ലേശമതിൻവിനാശത്തിൽ ഭവിക്കുന്നു. 3
ഏതുതുവർഗ്ഗത്തിലിബ്ഭവത്തിൽ പുമാൻ
ജാതനായീട്ടമതാതിടത്തിൽതന്നെ
സൗഖ്യമീക്ഷിച്ചു കഴിക്കുന്നതല്ലാതെ
കൈക്കൊൾവതില്ല വിരക്തിയൊരിക്കലും. 4
കീടാദിദേഹാനിനരകങ്ങളിൽച്ചെന്നു
കൂട്ടകിലങ്ങും പുമാൻ സുഖം കാൺകയാൽ
മായാവിലാസത്തിനാലെ തനിക്കുള്ള
കായംവെടിഞ്ഞിടാനിച്ഛിപ്പതില്ലഹോ. 5
ഗേഹംസ്വദേഹം കളത്രം സുതൻ ബന്ധു
വാഹനം ഗോ ഭൂമിധാന്യധനാദിയും
ആനന്ദവസ്തുക്കളെന്നായ് സ്വയമഭി-
മാനത്തിനാൽ തെളിയുന്നിതജ്ഞൻപരം. 6
ദാരിദ്ര്യമാളും കുടുംബംപുലർത്തുവാൻ
ഭൂരിശ്രമത്താൽ സ്വദേഹംദഹിക്കിലും
ദുർമ്മനസ്സാം മൂഢമർത്ത്യനെന്നും പാപ-
കർമ്മങ്ങൾ ചെയ്യുന്നു പിന്നെയും പിന്നെയും. 7
പാതിവ്രത്യംവിറാഭാര്യതന്നേകാന്ത-
ചൂതാസ്ത്രലീലാവിലാസരസത്തിലും
കുഞ്ഞുങ്ങൾ മജ്ഞുളമാമ്മാറടിക്കടി
കൊഞ്ചിയരുളും കളഭാഷണത്തിലും
ചിത്തേന്ദ്രിയങ്ങൾ മയങ്ങിഗൃഹികൂട-
വൃത്തികൾചെന്നും ദുഃഖമയവുമാം
പത്തനത്തിൽ ജാഗരൂകനായെപ്പോഴു-
മത്തലകല്യൂപായമാലോചിച്ചു
നിത്യവും ദേഹാഭിമാനിയായ് വാഴുന്നു
വാസ്തവമാ സുഖമോരാതെമായയാൽ 8-9
ചൂഴവും വാഴവാരേഴകളേപ്പുരം
കേഴ്വാറാക്കിയുപദ്രവിച്ചാന്നിട്ടും
കോഴയാൽ കേഴമാൻ കണ്ണിയെ പുത്രരോ-
ത്താഴിമാതെന്നുനന്നി നന്നായ്തടിപ്പിച്ചു
ഉച്ഛിഷ്ടമുണ്ടുണ്ടുദരവും വീർപ്പിച്ചു
പിച്ചൻ നരകക്കുഴിയിൽ വീഴുന്നഹോ! 10
അല്ലലാററാൻ വീണ്ടുമാന്നീട്ടമീശ്രമ-
മെല്ലാം വൃഥാവിലായ് ശക്തിവിഹീനനായ്
ലോഭാഭിഭൂതനായന്യധനാശയും
സ്വാഭാവികമായ് വളർന്നുവരും ദുഷ്ടം. 11

---

1 മറവ്.

കുടുംബഭരണാകല്പോ മന്ദഭാഗ്യോ വൃഥോദ്യമഃ
ശ്രിയാ വിഹീനഃ കൃപണോ ധ്യായൻ ശ്വസിതി മൂഢധീഃ 12

ഏവം സ്വഭരണാകല്പം തത്കളത്രാദയസ്തഥാ
നാദ്രിയന്തേ യഥാപൂർവ്വം കീനാശാ ഇവ ഗോജരം. 13

തത്രാപ്യജാതനിർവ്വേദോ ഭ്രിയമാണസ്സ്വയംഭൃതൈഃ
ജരയോപാത്തവൈരൂപ്യോ മരണാഭിമുഖോ ഗൃഹേ. 14

ആസ്തേഽവമത്യോപന്യസ്തം ഗൃഹപാല ഇവാഹരൻ
ആമയാവ്യപ്രദീപ്താഗ്നിരല്പാഹാരോഽല്പചേഷ്ടിതഃ 15

വായുനോത്ക്രമതോത്താരഃ കഫസംരുദ്ധനാഡികഃ
കാസശ്വാസകൃതായാസഃ കണ്ഠേ ഘുരഘുരായതേ. 16

ശയാനഃ പരിശോചദ്ഭിഃ പരിവീതഃ സ്വബന്ധുഭിഃ
വാച്യമാനോഽപി ന ബ്രൂതേ കാലപാശവശം ഗതഃ 17

ഏവം കുടുംബഭരണേ വ്യാപൃതാത്മാജിതേന്ദ്രിയഃ
മ്രിയതേ രുദതാം സ്വാനാമുരുവേദനയാസ്തധീഃ 18

യമദൂതൌ തദാ പ്രാപ്തൌ ഭീമൌ സരഭസേക്ഷണൌ
സ ദൃഷ്ട്വാ ത്രസ്തഹൃദയശ്ശകൃന്മൂത്രം വിമുഞ്ചതി. 19

യാതനാദേഹ ആവൃത്യ പാശൈർബ്ബദ്ധ്വാ ഗളേ ബലാൽ
നയതോ ദീർഘമധ്വാനം ദണ്ഡ്യം രാജഭടാ യഥാ. 20

തയോർന്നിർഭിന്നഹൃദയസ്തർജ്ജനൈർജ്ജാതവേപഥുഃ
പഥി ശ്വഭിർഭക്ഷ്യമാണ ആർത്തോഽഘം സ്വമനുസ്മരൻ. 21

ക്ഷുത്തൃട്പരീതോഽർക്കദവാനലാനിലൈ–
സ്സന്തപ്യമാനഃ പഥി തപ്തവാലുകേ
കൃച്ഛ്രേണ പൃഷ്ഠേ കശയാ ച താഡിത–
ശ്ചലത്യശക്തോഽപി നിരാശ്രമോദകേ. 22

തത്ര തത്ര പതൻ ശ്രാന്തോ മൂർച്ഛിതഃ പുനരുത്ഥിതഃ
പഥാ പാപീയസാ നീതസ്തമസാ യമസാദനം. 23

യോജനാനാം സഹസ്രാണി നവതിം നവ ചാധ്വനഃ
ത്രിഭിർമ്മുഹൂർത്തൈർദ്വാഭ്യാം വാ നീതഃ പ്രാപ്നോതി യാതനാഃ 24

ആദീപനം സ്വഗാത്രാണാം വേഷ്ടയിത്വോല്മുകാദിഭിഃ
ആത്മമാംസാദനം ക്വാപി സ്വകൃത്തം പരതോഽപി വാ. 25

ജീവതശ്ചാന്ത്രാഭ്യുദ്ധാരഃ ശ്വഗൃധ്രൈര്യമസാദനേ
സർപ്പവൃശ്ചികദംശാദ്യൈർദശദ്ഭിശ്ചാത്മവൈശസം. 26

കൃന്തനം ചാവയവശോ ഗജാദിഭ്യോ ഭിദാപനം
പാതനം ഗിരിശൃംഗേഭ്യോ രോധനം ചാംബുഗർത്തയോഃ 27

യാസ്താമിസ്രാന്ധതാമിസ്രാ രൌരവാദ്യാശ്ച യാതനാഃ
ഭുങ്ക്തേ നരോ വാ നാരീ വാ മിഥസ്സംഗേന നിർമ്മിതാഃ 28

അത്രൈവ നരകഃ സ്വർഗ്ഗ ഇതി മാതഃ പ്രചക്ഷതേ
യാ യാതനാ വൈ നാരക്യസ്താ ഇഹാപ്യുപലക്ഷിതാഃ 29

ഭാഗ്യവിഹീനനായശ്രീകനായ് ഗൃഹ-
യോഗ്യകർമ്മത്തിലപ്രാപ്തനായ് മൂഢനായ്
നാനാമനോരഥംതന്നിൽമുങ്ങിസ്സദാ
ദീനതയാനനത്തിൽ പ്രകാശിപ്പിച്ചു
കമ്പതടവിഃമല്ലോട്ടുനോക്കിപ്പുര-
മമ്പരന്നേനും നെട്ടുവീർപ്പിട്ടുന്നുതേ. 12

ഇപ്രകാരം തൻ കുടുംബഭരണത്തി-
ലല്പവുംകെല്പില്ലാത്തമനുഷ്യനെ
ആട്ടിയകററിടും ജായാസുതാദികൾ
ദുഷ്ടകൃഷിക്കാർ മുതുകാളയെവിധം. 13

കഷ്ടമാമിസ്ഥിതി വന്നുകൂടീടിലു-
മൊട്ടും വിഷയവിരക്തനായീടാതെ
താൻ പുലർത്തീടിന ജായാസുതാദിയെ
നമ്പിക്കഴിച്ചുജരയുംപിടിപെട്ടു
അംഗംമലിഞ്ഞെല്ലു മുന്തി വൈരൂപ്യവു-
മെങ്ങുംഭവിച്ചു മൃതിയെമാത്രംപാർത്തു
നിന്ദയോട്ടുംസമീപത്തുമുമ്പിൽകൊണ്ടു-
വന്നുവച്ചും ഭക്ഷണം ശ്വാനനെന്നപോൽ
തിന്നു വയറുവീർപ്പിച്ചാമദോഷവും-
വന്നു ദഹനവും തീരെയില്ലാതെയായ്
വല്ലതുമല്ലം കഴിച്ചുകർമ്മങ്ങളി-
ലുല്ലാസമററുകഫമേറെ വർദ്ധിച്ചു
നാഡികളെല്ലാമടഞ്ഞു [1] കാസശ്വാസ-
രൂഢാമയങ്ങളിടഞ്ഞു വിവശനായ്
ഉത്ക്രമിച്ചീട്ടുന്ന വായുതടഞ്ഞെഴും
വ്യഗ്രതയാലെ പൊന്തിച്ചുകൺതാരകൾ
കണ്ടിട്ടുന്നോക്ക ഭയംവളക്കും വിധം
കണ്ഠനാളത്തിൽ കുറുകുറുപ്പായിട്ടു 14-16

അത്തൽമുഴുത്തു കണ്ണീർവാർത്തുബാന്ധവ-
പുത്രദാരാദി ചുഴന്നുകിടന്നിട്ടും
വൃദ്ധനെ വീണ്ടുംവിളിക്കിലുമില്ലതി-
നുത്തരം കാലപാശാധീനനാകയാൽ. 17

ഏവം ഗൃഹഭരണത്തിലേപ്പെട്ടുതൻ-
ജീവിതംപാഴാക്കിയോരജിതേന്ദ്രിയൻ
സ്വന്തം ജനത്തിൻകരച്ചിലും കണ്ടുക-
ണ്ടന്തരംഗംവെന്തുഹന്ത! ചാവുന്നിതേ. 18

കണ്ണുമുരുട്ടിബ്ഭയങ്കരരൂപരായ്
ദണ്ഡുമേന്തിത്തുടുത്തായ്നിലകൊണ്ടിട്ടും
രണ്ടുയമഭടരെക്കണ്ടു ഭീതിപൂ-
ണ്ടുണ്ടായിട്ടും മലമൂത്രവിസർജ്ജനം. 19

ജീവനെ യാതനാദേഹത്തിലാക്കീട്ടു
കൈവശമുള്ള കയർകഴുത്തിൽബലാൽ
ഇട്ടുവലിച്ചുനെട്ടുവഴിയേ രണ്ടു-
ദൂതർ ദണ്ഡാർഹനെയെന്നപോൽക്കൊണ്ടു-
പോം. 20

കൊണ്ടുപോകുമ്പോൾ യമഭടന്മാരിൽനി-
ന്നുണ്ടാം ഭയങ്കരഭർത്സനം കേൾക്കയാൽ
പേടിച്ചു പാരംവിറച്ചുഹൃദയമ-
പ്പാടേതകർന്നതിദീർഘമാർഗ്ഗങ്ങളിൽ
നായ്ക്കളുടുങ്ങുകടിച്ചുതന്നുമ്പര-
മേക്കമോരോന്നുമേ താൻചെയ്തദുഷ്കൃതം. 21

ക്ഷുത്തും തൃഷയും വളർന്നദാവാഗ്നിയും
മിത്രനും വാത്യയും ചുട്ടുപഴുപ്പിച്ച
ഉമണൽതിങ്ങും വഴിയിലോരം തപി-
ച്ചാമുഷ്ക്കരന്മാർ [2] കശകൊണ്ടടിക്കടി
പൃഷ്ഠത്തിലേകുമടികളുമേററു
കഷ്ടമൊരല്പവും ചെല്ലുമിയലാതെ
വിശ്രമത്തിന്നാശ്രമമോ, കുടിക്കുവാ-
നിത്രനീരോ ലഭിക്കാത്തമാർഗ്ഗങ്ങളിൽ
വയ്യാതരിമ്പും നടക്കുവാനെങ്കിലു-
മയ്യോ! ഭയന്നുഭയന്നു നടന്നിട്ടും. 22

അല്ലലാലങ്ങിങ്ങുമൂർച്ഛിച്ചുതൻതല
കല്ലിലടിച്ചുപതിച്ചുമെണീററുമേ
താന്തനായാന്ധ്യം നിറഞ്ഞൊരദ്ദുർഘട-
പന്ഥാവില്യൂടെയെത്തുന്നു കാലാലയം. 23

വെമ്പലാൽ ദചിത്രിമുഹൂർത്തത്തിനുള്ളില-
ങ്ങൊൻപതിനായിരത്തൊൻപതുയോജന
ദൂരംനടത്തിച്ചവിടവരെത്തിച്ചു
ഘോരമനുഭവിപ്പിക്കുന്നു യാതന. 24

തീക്കൊള്ളികൾകൊണ്ടു കുത്തേൽക്കദേഹത്തി-
ലൊക്കെയും, തന്മെയ്യിൽനിന്നുമാംസംപരം
താനേയറുത്തെട്ടത്തോ പരന്മാരറു-
ത്തുനമരേറകുന്നതാന്നോ ഭുജിക്കുക 25

നായും കഴുകനും പാമ്പുതേളിച്ചയും
മെയ്യിൽക്കടിച്ചു വലിച്ചു കുടൽമാല
വീഃറാട്ടുകൂടി വെളിക്കെട്ടക്കും പൊഴ-
തേറുമസഹ്യമാം ദുഃഖാസഹിക്കുക. 26

അംഗമോരോന്നു മുറിക്ക, ഗജാദിയാ-
ലങ്ങുചവുട്ടിക്ക, ശൈലശൃംഗങ്ങളിൽ
ഏററീട്ടുതള്ളുക, കുണ്ടിലും ദുർജ്ജല-
ക്കെട്ടിലുമിട്ടങ്ങു വീർപ്പുമുട്ടിക്കുക. 27

താമിസ്രമന്ധതാമിസ്രവും രൗരവ-
മീമട്ടെഴും ഘോരമാം നരകങ്ങളിൽ
ഏതേതു യാതനയുണ്ടതെല്ലാമനു-
ഭൂതമായീട്ടുന്നു കർമ്മഫലത്തിനാൽ. 28

പണ്ടേയവനിയിൽത്തന്നെയാസ്വർഗ്ഗവു-
മുണ്ടുനരകവുമെന്നുചൊല്ലുന്നിതു
കണ്ടിടുന്നുണ്ടുനാം കീടംകൃമിയാദി-
യാണ്ടിട്ടും സങ്കടാവസ്ഥയെയിങ്ങുമേ. 29

---

1 കാസശ്വാസത്താലുണ്ടാകുന്ന പീഡകൾ 2 ചമ്മട്ടി

ഏവം കുടുംബം ബിഭ്രാണ ഉദരംഭര ഏവ വാ
വിസൃജ്യേഹോഭയം പ്രേത്യ ഭുങ്ക്തേ തൽഫലമീദൃശം. 30
ഏകഃ പ്രപദ്യതേ ധ്വാന്തം ഹിത്വേദം സ്വകളേബരം
കുശലേതരപാഥേയോ ഭൂതദ്രോഹേണ യൽ ഭൃതം. 31
ദൈവേനാസാദിതം തസ്യ ശമലം നിരയേ പുമാൻ
ഭുങ്ക്തേ കുടുംബപോഷസ്യ ഹൃതവിത്ത ഇവാതുരഃ 32
കേവലേന ഹ്യധർമ്മേണ കുടുംബഭരണോത്സുകഃ
യാതി ജീവോഽന്ധതാമിസ്രം ചരമം തമസഃ പദം. 33
അധസ്താന്നരലോകസ്യ യാവതീര്യാതനാദയഃ
ക്രമശസ്സമനുക്രമ്യ പുനരത്രാവ്രജേച്ഛുചിഃ 34

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയോപാഖ്യാനേ കർമ്മവിപാകോ നാമ ത്രിംശത്തമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2485 തൃതീയസ്കന്ധേ ശ്ലോകാഃ 1284

---

# ഏകത്രിംശത്തമോഽധ്യായഃ

ശ്രീഭഗവാനുവാച

കർമ്മണാ ദൈവനേത്രേണ ജന്തുർദേഹോപപത്തയേ
സ്ത്രിയാഃ പ്രവിഷ്ട ഉദരം പുംസോ രേതഃകണാശ്രയഃ 1
കലലം ത്വേകരാത്രേണ പഞ്ചരാത്രേണ ബുൽബുദം
ദശാഹേന തു കർക്കന്ധൂഃ പേശ്യണ്ഡം വാ തതഃ പരം. 2
മാസേന തു ശിരോ ദ്വാഭ്യാം ബാഹ്വങ്ഘ്ര്യാദ്യങ്ഗവിഗ്രഹഃ
നഖലോമാസ്ഥിചർമ്മാണി ലിങ്ഗച്ഛിദ്രോത്ഭവസ്ത്രിഭിഃ 3
ചതുർഭിർദ്ധാതവസ്സപ്ത പഞ്ചഭിഃ ക്ഷുത്തൃഡുത്ഭവഃ
ഷൾഭിർജ്ജരായുണാ വീതഃ കുക്ഷൗ ഭ്രാമ്യതി ദക്ഷിണേ. 4
മാതുർജ്ജഗ്ദ്ധാന്നപാനാദ്യൈരേധദ്ധാതുരസമ്മതേ
ശേതേ വിണ്മൂത്രയോർഗ്ഗർത്തേ സ ജന്തുർജ്ജന്തുസംഭവേ. 5
കൃമിഭിഃ ക്ഷതസർവ്വാംഗസ്സൗകുമാര്യാൽ പ്രതിക്ഷണം
മൂർച്ഛാമാപ്നോത്യുരുക്ലേശസ്തത്രത്യൈഃ ക്ഷുധിതൈർമ്മുഹുഃ 6
കടുതീക്ഷ്ണോഷ്ണലവണരൂക്ഷാമ്ലാദിഭിരുൽബണൈഃ
മാതൃഭുക്തൈരുപസ്പൃഷ്ടസ്സർവ്വാങ്ഗോത്ഥിതവേദനഃ 7
ഉല്ബേന സംവൃതസ്തസ്മിന്നന്ത്രൈശ്ച ബഹിരാവൃതഃ
ആസ്തേ കൃത്വാ ശിരഃ കുക്ഷൗ ഭുഗ്നപൃഷ്ഠശിരോധരഃ 8
അകല്പഃ സ്വാംഗചേഷ്ടായാം ശകുന്ത ഇവ പഞ്ജരേ
തത്ര ലബ്ധസ്മൃതിർദ്ദൈവാൽ കർമ്മ ജന്മശതോത്ഭവം
സ്മരൻ ദീർഘമനുച്ഛ്വാസം ശർമ്മ കിം നാമ വിന്ദതേ. 9
ആരഭ്യ സപ്തമാന്മാസാൽ ലബ്ധബോധോപി വേപിതഃ
നൈകത്രാസ്തേ സൂതിവാതൈർവ്വിഷ്ഠാഭൂരിവ സോദരഃ 10
നാഥമാന ഋഷിർഭീതസ്സപ്തവധ്രിഃ കൃതാഞ്ജലിഃ
സ്തുവീത തം വിക്ലബയാ വാചാ യേനോദരേഽർപ്പിതഃ 11

ജന്തുരുവാച

തസ്യോപസന്നമവിതും ജഗദിച്ഛയാത്ത-
നാനാതനോർഭുവി ചലച്ചരണാരവിന്ദം
സോഽഹം വ്രജാമി ശരണം ഹ്യകുതോഭയം മേ
യേനേദൃശീ ഗതിരദർശ്യസതോഽനുരൂപാ. 12

നന്ദനരെ ദേഹത്തെയും കുടുംബത്തെയും-
തന്നെ പുലർത്തിന പാപിയാം പുരുഷൻ
രണ്ടുമിങ്ങിട്ടേച്ചുപോയ് പരലോകത്തു
പുണ്ടിടുന്നങ്ങതിൻ ദുഷ്ഫലമീവിധം. 30
അന്യരെദ്രോഹിച്ചു വീർപ്പിച്ചോരീയുടൽ
തന്നിലുപേക്ഷിച്ചവസാനമേകനായ്
ഉന്നതപാപഭാണ്ഡം ചുമന്നുംകൊണ്ടു-
ചെന്നു നരകത്തിൽ വീണടിയുന്നിതേ
ഗേഹഭരണത്തിലാർന്ന പാപം, ഗേഹ- 31
ദേഹങ്ങളെപ്പോൽ ത്യജിപ്പാൻ കഴിഞ്ഞിടാ
ഈശ്വരവശനായവൻ ചിരം ദുഷ്കൃത-
ക്ലേശമശിക്കണം നഷ്ടവിത്തൻവിധം 32
നിത്യമധർമ്മ പ്രവൃത്തികൾകൊണ്ടുതാൻ
പത്തനകാര്യങ്ങൾ ഭദ്രമാക്കീടുവോൻ
അന്ധകാരത്തിൻ പരമാവധിയാകു-
മന്ധതാമിസ്രനരകം ഗമിച്ചിടും. 33
മർത്ത്യലോകത്തിനു താഴത്തുലോകത്തി-
ലെത്രയുണ്ടോ നീചയോനികളായതിൽ
അത്രയും ചെന്നു ജനിച്ചഥശുദ്ധനാ-
യെത്തുന്നുവീണ്ടും മനുഷ്യലോകത്തവൻ. 34

## അദ്ധ്യായം 31.

ശ്രീഭഗവാൻ കപിലൻ പറഞ്ഞു

ദൈവപ്രചോദിതമായ കർമ്മത്തിനാൽ
ജീവൻ ശരീരം ധരിക്കുവാൻ പിന്നെയും
ചെന്നുപുരുഷരേതസ്സിലൂടാവഴി
വനിതതൻഗർഭപാത്രത്തിലുംപൂകിടും, 1
രക്തവുമായ്ക്കലർന്നങ്ങുപിന്നൊരു
[1] നക്തംദിവംമുഴുവൻ കിടക്കുന്നിതേ
അപ്പോളതിനു കലലമെന്നാണു പേർ
ബുദ്ബുദമെന്നാകുമഞ്ചുനാൾ ചെല്ലുകിൽ
പത്തുനാൾകൊണ്ടതിലന്തരുള്ളെഴുന്നകാ-
ഠിന്യത്തൊടൊട്ടുനീണ്ടുരുണ്ടിട്ടുറപ്പാർന്നിടും
പിന്നെയതുമാംസപിണ്ഡമാകുംപേശി-
യെന്നപേരിൽ, പക്ഷിയെങ്കിലോ മുട്ടയാം. 2
മാസമൊന്നായാൽ ശിരഃസ്ഥാനവുംരണ്ടു-
മാസമായാൽ [2] കരാംഘ്ര്യാദ്യംഗകങ്ങളും
മൂന്നുമാസംകൊണ്ടു രോമംനഖംതൊലി
ലിംഗസുഷിരവുമെല്ലുമുദ്ഭൂതമാം. 3
മാംസാദിസപ്തധാതുക്കളുണ്ടായിടും
മാസങ്ങൾനാലു കഴിയുന്നതിന്നകം
ക്ഷുത്തുംതൃഷയുമുണ്ടാകുമഞ്ചാംമാസ-
പൂർത്തിയിൽ, പിന്നെയാറാമതാം തിങ്കളിൽ. 4
ഏററംമൃദുവായ് ജരായുവെന്നുള്ള പേർ-
പെററചർമ്മത്തിനാലാവൃതമായ്പ്രജ
അമ്മതൻകുക്ഷിയിൽ [3] ദക്ഷിണഭാഗത്തു
ചെമ്മെ ചലിച്ചുതുടങ്ങിടും മന്ദമായ്. 5
മാതൃഭക്ഷ്യത്തിന്റെ സത്തിനാലക്കുക്ഷി-
ജാതശിശുവും വളർന്നുവരും ക്രമാൽ
നാനാതരം കൃമികീടങ്ങൾതൻജനി-
സ്ഥാനമായ് [4] വിണ്മൂത്രഗർത്തമായുള്ളമേ
ഇഷ്ടപ്പെടാത്ത നരകത്തിലുംകെട്ട
കഷ്ടസ്ഥലത്തു ശയിക്കുന്നിതാപ്രജ
തത്രത്യമാം ക്ഷുധാകാന്തം കൃമികുല-
മൊത്തമ്മൃദുലകളേബരമാകവേ
കാർന്നെടുത്തീടുമസഹ്യമാം വേദന-
യാർന്നടിക്കടിമോഹിച്ചിടുന്നിതേ. 6
ഉപ്പുപുളിപ്പെരിവുഗ്രതയുഷ്ണവു-
മുൾപ്പെട്ട ഭക്ഷണമമ്മ കഴിക്കുകിൽ
ഇപ്രജ തദ്രസസ്പർശം സഹിക്കുവാൻ
കെല്പററു തീവ്രദുഃഖം വഹിക്കുന്നിതേ. 7
ദേഹം ജരായുചർമ്മംകൊണ്ടുമൂടിയും
ബാഹ്യഭാഗങ്ങൾ കുടൽമാലചുററിയും
പൃഷ്ഠഗളങ്ങൾവളച്ചുതലകുനി-
ച്ചിട്ടുകിടക്കുന്നുഗർഭത്തിലശ്ശിശു 8
കൂട്ടിൽക്കിളിപോൽ കുടസ്സായകുമ്പയിൽ
പെട്ടഞെരുങ്ങിയനങ്ങാനശക്തമായ്
നാനാജനികളിൽത്താൻചെയ്തുപോയതാം
ഹീനകർമ്മങ്ങളഖിലമീശേച്ഛയാൽ
ഓർമ്മിച്ചുവീർപ്പിട്ടിടാതെകിടപ്പതു
ശർമ്മമെന്നെങ്ങനെചൊല്ലും നൃപാത്മജേ! 9
സപ്തമംതൊട്ടവൻ ബോധവാനാകിലും
[5] വിൾഭൃതകീടകൃമികൾക്കൊരുറ്റനായ്
സൂതിവാതത്താലിളകിയവയൊത്തു
മാതൃഗർഭത്തിലങ്ങിങ്ങു ചലിച്ചിടും 10
ഉൽക്കടം സപ്തധാതുക്കളാൽ ബദ്ധനാ-
യക്കിടപ്പിൽക്കിടന്നേറെത്തപിച്ചിട്ടു
പിന്നെശ്ശരീരാഭിമാനിയായീവിധം
തന്നെയിക്കഷ്ടത്തിലിട്ടുവലച്ചിടും
ഈശനെയാശുകനിയുവാനിങ്ങനെ
പേശലം കൂപ്പിസ്തുതിക്കുംസഗദ്ഗദം. 11

ജന്തു പറഞ്ഞു

ആശ്രിതന്മാർക്കഭയംകൊടുപ്പാനപ-
വിശ്രമം നാനാശരീരമാർന്നൂഴിയിൽ
സ്വേച്ഛയായ് സഞ്ചരിച്ചീടുംഹരേ! ഭവത്-
സ്വച്ഛപാദാബ്ജം ശരണംഗമിപ്പുഞാൻ
എന്നഴലാകവേതീർത്തു കാത്തീടുവാ-
നന്യനില്ലല്ലോ കഴിവുകാരുണ്യവും
ഓർത്താലസത്താമെനിക്കിന്നുരൂപമാ-
മിസ്ഥാനമങ്ങാണു കാണിച്ചുതന്നതും. 12

1 രാവും പകലും 2 കൈകാൽ തുടങ്ങിയ അവയവങ്ങൾ 3 വലത്തുവശം 4 മൂത്രക്കുഴി
5 മലത്തിലുള്ള പലവിധം കൃമികളും പുഴുക്കളും

യസ്ത്വത്ര ബദ്ധ ഇവ കർമ്മഭിരാവൃതാത്മാ
ഭൂതേന്ദ്രിയാശയമയീമവലംബ്യ മായാം
ആസ്തേ വിശുദ്ധമവികാരമഖണ്ഡബോധ-
മാതപ്യമാനഹൃദയേഽവസിതം നമാമി. 13
യഃ പഞ്ചഭൂതരചിതേ രഹിതശ്ശരീരേ
ഛന്നോ യഥേന്ദ്രിയഗുണാർത്ഥചിദാത്മകോഽഹം
തേനാവികുണ്ഠമഹിമാനമൃഷിം തമേനം
വന്ദേ പരം പ്രകൃതിപൂരുഷയോഃ പുമാംസം. 14
യന്മായയോരുഗുണകർമ്മനിബന്ധനേഽസ്മിൻ
സാംസാരികേ പഥി ചരംസ്തദഭിശ്രമേണ
നഷ്ടസ്മൃതിഃ പുനരയം പ്രവൃണീത ലോകം
യുക്ത്യാ കയാ മഹദനുഗ്രഹമന്തരേണ. 15
ജ്ഞാനം യദേതദദധാൽ കതമസ്സ ദേവ-
സ്ത്രൈകാലികം സ്ഥിരചരേഷ്വനുവർത്തിതാംശഃ
തം ജീവകർമ്മപദവീമനുവർത്തമാനാ-
സ്താപത്രയോപശമനായ വയം ഭജേമ. 16
ദേഹ്യന്യദേഹവിവരേ ജഠരാഗ്നിനാസൃ-
ഗ്വിൺമൂത്രകൂപപതിതോ ഭൃശതപ്തദേഹഃ
ഇച്ഛന്നിതോ വിവസിതും ഗണയൻ സ്വമാസാൻ
നിർവ്വാസ്യതേ കൃപണധീർഭഗവൻ കദാ നു. 17
യേനേദൃശീം ഗതിമസൗ ദശമാസ്യ ഈശ
സംഗ്രാഹിതഃ പുരുദയേന ഭവാദൃശേന
സ്വേനൈവ തുഷ്യതു കൃതേന സ ദീനനാഥഃ
കോ നാമ തൽപ്രതി വിനാഞ്ജലിമസ്യ കുര്യാൽ. 18
പശ്യത്യയം ധിഷണയാ നനു സപ്തവധ്രിഃ
ശാരീരകേ ദമശരീര്യപരഃ സ്വദേഹേ
യൽസൃഷ്ടയാഽഽസം തമഹം പുരുഷം പുരാണം
പശ്യേ ബഹിർഹൃദി ച ചൈത്യമിവ പ്രതീതം. 19
സോഽഹം വസന്നപി വിഭോ ബഹുദുഃഖവാസം
ഗർഭാന്ന നിർജ്ജിഗമിഷേ ബഹിരന്ധകൂപേ
യത്രോപയാതമുപസർപ്പതി ദേവമായാ
മിഥ്യാമതിര്യദനു സംസൃതിചക്രമേതൽ. 20
തസ്മാദഹം വിഗതവിക്ലബ ഉദ്ധരിഷ്യ
ആത്മാനമാശു തമസസ്സുഹൃദാഽഽത്മനൈവ
ഭൂയോ യഥാ വ്യസനമേതദനേകരന്ധ്രം
മാ മേ ഭവിഷ്യദുപസാദിതവിഷ്ണുപാദഃ 21

കപില ഉവാച

ഏവം കൃതമതിർഗ്ഗർഭേ ദശമാസ്യഃ സ്തുവന്നൃഷിഃ
സദ്യഃ ക്ഷിപത്യവാചീനം പ്രസൂത്യൈ സൂതിമാരുതഃ 22
തേനാവസൃഷ്ടസ്സഹസാ കൃത്വാഽവാക് ശിര ആതുരഃ
വിനിഷ്ക്രാമതി കൃച്ഛ്റേണ നിരുച്ഛ്വാസോ ഹതസ്മൃതിഃ 23
പതിതോ ഭുവ്യസൃങ്മൂത്രേ വിഷ്ഠാഭൂരിവ ചേഷ്ടതേ
രോരൂയതി ഗതേ ജ്ഞാനേ വിപരീതാം ഗതിം ഗതഃ 24
പരച്ഛന്ദം ന വിദുഷാ പുഷ്യമാണോ ജനേന സഃ
അനഭിപ്രേതമാപന്നഃ പ്രത്യാഖ്യാതുമനീശ്വരഃ 25
ശായിതോഽശുചിപര്യങ്കേ ജന്തുഃ സ്വേദജദൂഷിതേ
നേശഃ കണ്ഡൂയനേഽങ്ഗാനാമാസനോത്ഥാനചേഷ്ടനേ. 26

പഞ്ചഭൂതേന്ദ്രിയ മാനസരൂപമായ്-
ത്തഞ്ചുംപ്രകൃതിതൻ പ്രാഭവംമൂലമായ്
ബദ്ധനെപ്പോലെ കർമ്മാവൃതാത്മാവായി
വർത്തിപ്പവനായ്വികാരവിഹീനനായ്
ശുദ്ധനായ്ജ്ഞാനാത്മകനായ് മമതപ്ത-
ഹൃത്തിൽവിളങ്ങും വിഭോ! നമിക്കുന്നുഞാൻ. 13
നിന്തിരുമേനി ദേഹസ്ഥിതനെങ്കിലും
ഹന്ത! ശരീരാഭിമാനി ഞാനെന്നപോൽ
സ്വന്തരൂപം മറയ്ക്കപ്പെട്ടവനല്ല
ചിന്തിക്കിലില്ലതെല്ലാത്മാഭിമാനവും
സ്വാനന്ദരൂപമഹിമയ്ക്കു ചെററുമൊ-
രൂനമില്ലാതെ പ്രകൃതിപുരുഷരെ
വ്യാപരിപ്പിച്ചു തത്ഭിന്നനായ്മിന്നിടും
ഹേ പരമാത്മൻ! നമസ്കരിക്കുന്നുഞാൻ. 14
ആരുടെമായനിമിത്തമിവൻഗുണ-
കാരണകർമ്മസംബന്ധമിയന്നിട്ടും
ഘോരസംസാര പന്ഥാവിൽ ചരിച്ചുള്ള
ഭൂരിശ്രമത്താൽ സ്വരൂപംമറന്നുപോ
ആരുടെനിസ്തുലാനുഗ്രഹമില്ലാതെ-
യാരുമാത്മാവെയറിയുന്നതില്ലയോ.
ആ നിന്തിരുവടിതൻപദാംഭോരുഹം
ദീനനിവൻശരണം ഗമിക്കുന്നിതേ. 15
മുമ്പുഞാനാന്ന ജന്മങ്ങളിന്നിവ-
നമ്പുമവസ്ഥ, മേൽക്കാര്യ, മിമ്മൂന്നിലും
ത്രമ്പിനിക്കേകാൻ ത്രികാലവിജ്ഞാനമി-
ങ്ങൻപാന്നരുളിയ സർവ്വനിവാസിയാം
ആ ഭഗവാനെ ബ്‌ഭവബദ്ധരാമിവർ
താപത്രയമൊഴിവാക്കാൻ ഭജിപ്പതേ. 16
അന്യദേഹത്തിലൊരു സുഷിരത്തിലായ്
ചിന്നുമാ [1] മൂത്രപുരീഷരക്താന്ധുവിൽ
കത്തുംജഠരാഗ്നിയാൽ തപിക്കുംതനു-
വൊത്തു വെളിക്കുപോമീട്ടവാനായിവൻ
മാസങ്ങളെണ്ണിക്കഴിയുന്നഴറോട്ട-
മാസന്നമോ തത്സമയം കൃപാനിധേ? 17
പത്തുമാസപ്രായകാലത്തിലങ്ങെനി-
ക്കിസ്ഥിതിനേരേ ധരിപ്പിച്ചതിനു ഞാൻ
പ്രത്യുപകാരം നമസ്കാരമൊന്നൊഴി-
ഞ്ഞെന്തിക്കുവാൻ ശക്തനോ ജഗദീശ്വരാ!
ദീനദയാലോ!ഭവാൻ സ്വപ്രവൃത്തിയിൽ
താനേകൃതകൃത്യനായിരുന്നീടുക. 18
തൻതനുവിൻസുഖദുഃഖങ്ങൾമാത്രമേ
ജന്തുദേഹസ്ഥിതൻ ജീവനറിഞ്ഞിട്ടു
മാനുഷകായ നിവാസിയായീടുമീ-
ഞാനോ ഭവാൻകനിഞ്ഞേകിയബുദ്ധിയാൽ
ചിന്തിച്ചുവേണ്ടും ശമദമാദ്യങ്ങളും
സന്ധിച്ചുപിന്നെയിദ്ദേഹത്തെയെന്നപോൽ
കാണുന്നതുണ്ടിന്നകംപുറമൊന്നുപോൽ
വാണരുളീടും പുരാണപുമാനെയും. 19
ക്ലേശകരം ഗർഭവാസമതിൽ കുറേ-
മാസമായ് ഞാൻ കിടന്നല്ലൽപെട്ടുകിലും
സ്നേഹമുണ്ടെങ്കിലവസ്ഥതേയെന്നെ
ബാഹ്യപ്രദേശത്തന്ധകൂപം വിഭോ!
അങ്ങെത്തിയാലുടനെന്നെ മോഹിപ്പിക്കു-
മങ്ങെയ്ക്കെഴും മായയില്ലൊരു സംശയം.
അപ്പൊഴേ ഞാനെനിക്കുള്ളതെന്നാകക്കു-
മിപ്പാപമാന്നുപോമാത്മാഭിമാനവും
ആയതുമൂലമായ് പിന്നെയും വീണുപോ-
മായതമായകദനവാരാശിയിൽ. 20
ആകയാൽമേലിലീയോനിവാസത്തിന്റെ
ശോകമെനിക്കുളവാകാതിരിക്കുവാൻ
സ്വാധീനമാം മമ ബുദ്ധിസുഹൃത്തിനെ
മാധവപാദപത്മത്തിലപ്പിച്ചു ഞാൻ
ധ്യാനിച്ചു ഗാഢമാത്മാവിനെയജ്ഞാന-
പീനാന്ധകാരത്തിൽനിന്നുദ്ധരിച്ചിടാം. 21

ശ്രീകപിലൻ പറഞ്ഞു

ഗർഭത്തിൽവെച്ചീവിധമൊക്കെ നിശ്ചയി-
ച്ചപ്പുരനെസ്തുതിക്കും ദശമാസ്യനും
ജ്ഞാനിയുമാമാപ്രജയെ വെളിക്കാക്കു-
വാനായ്ക്കമിഴ്ത്തുന്നു സൂതികാമാരുതൻ. 22
ആ മാരുതൻ തലകീഴാക്കിയുന്തിട്ടും
വ്യാമർദ്ദമേററു മൂർച്ഛിക്കുകമൂലമായ്
ഓർമ്മയുമററു കഷ്ടപ്പെട്ടനന്തര-
മാമയം പൂണ്ടു പുറത്തുവരും പ്രജ 23
മൂത്രത്തിലും നിണത്തിങ്കലും വീണുതു
ധാത്രീതലത്തിൽ ചലിപ്പൂ കൃമിസമം
ജ്ഞാനം നശിക്കവേയജ്ഞാനമാർന്നു സ്ഥ-
സ്ഥാനമാന്നിട്ടുറക്കെക്കരഞ്ഞിടും 24
ഇച്ഛയെന്തെന്നതെന്നതുമറിയാത്തൊ-
രച്ഛനമ്മയും കൊണ്ടുവന്നേകിട്ടും
ഇഷ്ടമില്ലാത്തവയേൽക്കേണ്ടതായ് വരു-
മൊട്ടുംനിഷേധിക്കുവാൻ ശക്തിയെന്നിയേ. 25
മൂട്ടയുമീച്ചയുംപേനും കുടികൊണ്ടു-
മൂത്രമലങ്ങൾ നിറഞ്ഞു നാറുന്നതാം
ശയ്യയിൽതന്നെ കിടക്കേണ്ടതായ്വരും
കയ്യും കഴലും ചൊറിയുവാനോ പിന്നെ
പയ്യുംവരുമ്പോളെഴുന്നേൽക്കുവാനോ നിജ-
മെയ്യുമെല്ലെന്നൊന്നനക്കുവാൻപോലുമോ
വയ്യാതെയിശ്ശിശുതാനേകിടന്നുകൊ-
ണ്ടയ്യോ!രുജ പൂണ്ടുറക്കെക്കരഞ്ഞിടും. 26

1 മൂത്രം, മലം, ചോര ഇവ നിറഞ്ഞ കിണറ്

തുദന്ത്യാമത്വചം ദംശാ മശകാ മൽക്കുണാദയഃ
രുദന്തം വിഗതജ്ഞാനം കൃമയഃ കൃമികം യഥാ. 27

ഇത്യേവം ശൈശവം ഭുക്ത്വാ ദുഃഖം പൌഗണ്ഡമേവ ച
അലബ്ധാഭീപ്സിതോഽജ്ഞാനാദിദ്ധമന്യുഃ ശുചാർപ്പിതഃ 28

സഹ ദേഹേന മാനേന വർദ്ധമാനേന മന്യുനാ
കരോതി വിഗ്രഹം കാമീ കാമിഷ്വന്തായ ചാത്മനഃ 29

ഭൂതൈഃ പഞ്ചഭിരാരബ്ധേ ദേഹേ ദേഹ്യബുധോഽസകൃൽ
അഹംമമേത്യസദ്ഗ്രാഹഃ കരോതി കുമതിർമ്മതിം. 30

തദർത്ഥം കുരുതേ കർമ്മ യദ്ബദ്ധോ യാതി സംസൃതിം
യോഽനുയാതി ദദൽക്ലേശമവിദ്യാകർമ്മബന്ധനഃ 31

യദ്യസദ്ഭിഃ പഥി പുനശ്ശിശ്നോദരകൃതോദ്യമൈഃ
ആസ്ഥിതോ രമതേ ജന്തുസ്തമോ വിശതി പൂർവ്വവൽ. 32

സത്യം ശൌചം ദയാ മൌനം ബുദ്ധിഃ ശ്രീർഹ്രീര്യശഃ ക്ഷമാ
ശമോ ദമോ ഭഗശ്ചേതി യത്സങ്ഗാദ്യാതി സംക്ഷയം. 33

തേഷ്വശാന്തേഷു മൂഢേഷു ഖണ്ഡിതാത്മസ്വസാധുഷു
സങ്ഗം ന കുര്യാച്ഛോച്യേഷു യോഷിൽക്രീഡാമൃഗേഷു ച. 34

ന തഥാസ്യ ഭവേന്മോഹോ ബന്ധശ്ചാന്യപ്രസംഗതഃ
യോഷിത്സംഗാദ്യഥാ പുംസോ യഥാ തത്സംഗിസംഗതഃ 35

പ്രജാപതിഃ സ്വാം ദുഹിതരം ദൃഷ്ട്വാ തദ്രൂപധർഷിതഃ
രോഹിദ്ഭൂതാം സോഽന്വധാവദൃക്ഷരൂപീ ഹതത്രപഃ 36

തത്സൃഷ്ടസൃഷ്ടസൃഷ്ടേഷു കോ ന്വഖണ്ഡിതധീഃ പുമാൻ
ഋഷിം നാരായണമൃതേ യോഷിന്മയ്യേഹ മായയാ. 37

ബലം മേ പശ്യ മായായാഃ സ്ത്രീമയ്യാ ജയിനോ ദിശാം
യാ കരോതി പദാക്രാന്താൻ ഭ്രൂവിജൃംഭേണ കേവലം. 38

സങ്ഗം ന കുര്യാൽ പ്രമദാസു ജാതു
യോഗസ്യ പാരം പരമാരുരുക്ഷുഃ
മത്സേവയാ പ്രതിലബ്ധാത്മലാഭോ
വദന്തി യാ നിരയദ്വാരമസ്യ. 39

യോപയാതി ശനൈർമ്മായാ യോഷിദ്ദേവവിനിർമ്മിതാ
താമീക്ഷേതാത്മനോ മൃത്യും തൃണൈഃ കൂപമിവാവൃതം. 40

യാം മന്യതേ പതിം മോഹാന്മന്മായാമൃഷഭായതീം
സ്ത്രീത്വം സ്ത്രീസങ്ഗതഃ പ്രാപ്തോ വിത്താപത്യഗൃഹപ്രദം. 41

താമാത്മനോ വിജാനീയാൽ പത്യപത്യഗൃഹാത്മകം
ദൈവോപസാദിതം മൃത്യും മൃഗയോർഗ്ഗായനം യഥാ. 42

ദേഹേന ജീവഭൂതേന ലോകാല്ലോകമനുവ്രജൻ
ഭുഞ്ജാന ഏവ കർമ്മാണി കരോത്യവിരതം പുമാൻ. 43

ജീവോ ഹ്യസ്യാനുഗോ ദേഹോ ഭൂതേന്ദ്രിയമനോമയഃ
തന്നിരോധോഽസ്യ മരണമാവിർഭാവസ്തു സംഭവഃ 44

ദ്രവ്യോപലബ്ധിസ്ഥാനസ്യ ദ്രവ്യേക്ഷായോഗ്യതാ യദാ
തൽപഞ്ചത്വമഹംമാനാദുൽപത്തിർദ്രവ്യദർശനം. 45

മാർദ്ദവമേറുംതൊലിയിലണഞ്ഞീച്ചയും
മൂട്ടകൊതുകുകളും വന്നുകൂട്ടമായ്
കൊച്ചുപുഴവിനെ വൻപുഴപോൽകൊമ്പു-
വച്ചുകുത്തിത്തുളച്ചല്ലലണച്ചിട്ടും. 27
ഈമട്ടുബാല്യകാലത്തിയും [1] പൌഗണ്ഡ-
നാമകകാലവും താണ്ടിയുവതയിൽ
കാലുവച്ചീടും ശരീരം വളരുന്ന-
പോലഭിമാനവുമജ്ഞതമൂലമായ്
വർദ്ധിച്ചുവന്നിട്ടുമാശയുമേറിട്ടു-
മിഷ്ടപദാർത്ഥങ്ങൾ കിട്ടാതിരിക്കവേ
പെട്ടെന്നുകോപതാപങ്ങൾ വളർന്നു ത-
ദ്ദപസ്ഥവിലാശിക്കുമന്യരോടായുടൻ
ശണ്ഠതുടങ്ങും ക്രമേണ വർദ്ധിച്ചതു-
കൊണ്ടാത്മനാശവും പക്ഷേ ഭവിച്ചിടാം. 28-29
പഞ്ചഭൂതാത്മകദേഹത്തിലജ്ഞത-
തഞ്ചിനകുത്സിതബുദ്ധി ജീവാത്മാവു
ഞാനെൻേറയെന്നീവിധമെഴുമാത്മാഭി-
മാനംവളർന്നു കഴിക്കുന്ന നാളുകൾ. 30
കായംജനിമൃതി രോഗജരാദിവി-
ധേയമാണെല്ലായ്പ്പൊഴുമെന്നിരിക്കയാൽ
എന്നുമജ്ജീവനു ദുഃഖമേകുന്നതാ-
ണെന്നാകിലുമറിവില്ലായ്കമൂലമായ്
പിന്നെയും കർമ്മങ്ങൾചെയ്തിട്ടവൻമായ-
തന്നിൽമയങ്ങി വീഴുന്നുഭവാബ്ധിയിൽ. 31
എന്നും സ്വകുക്ഷിയും ലിംഗവുമാനന്ദ-
തുന്ദിലമാക്കാൻ ശ്രമിക്കുന്നവരുമായ്
സംഗമം ചെയ്താവഴിയിൽ പ്രവർത്തിച്ചു
തുംഗമോദം പൂണ്ടു വീണ്ടും രമിക്കുകിൽ
പണ്ടത്തെ മട്ടിലജ്ജീവൻ നരകമാം
കുണ്ടിൽപ്പതിച്ചുഴലേണ്ടതായ് വന്നിടും. 32
സത്യശൗചങ്ങൾ കരുണ,മൌനം,ഭഗം,
ബുദ്ധി, ശമം,ദമം, ശ്രീ,ഹ്രീ,ക്ഷമ,പുകൾ
ഇങ്ങിനെയുള്ള ഗുണങ്ങളെല്ലാമസത്
സംഗത്തിനാലെ നശിച്ചുപോകുന്നിതു
നാളീകലോചനമാരുമായ്ക്കന്ദപ്പ-
കേളീവിനോദത്തിലേപ്പെട്ടുനാരതം
നാളുകഴിക്കുമാദുഷ്ടരും തത്സുഹൃൽ-
പാളിയുമായുള്ള സംഗമം മൂലമായ്
ആളുന്നബന്ധവും മോഹവുമന്യസ-
മ്മേളനം മൂലമുണ്ടായിടാ നിർണ്ണയം.
ബോധവിഹീനരായ് സ്വന്തമാത്മാവുതൻ-
ഘാതകന്മാരായ സത്തുക്കളായ്പരം
ശാന്തികലരാത്തവരൊടും തത്സുഹൃൽ-
ബന്ധുക്കളോടുമരുതേ സമാഗമം. 33-35
തൻപുത്രിയെക്കണ്ടു കാമാന്ധനായതി-
സംഭ്രമം പൂണ്ടടുത്തീടിനവേളയിൽ
മാൻപേടയായവൾ പായവേ മാനായി
പിമ്പേയപത്രപം പാഞ്ഞു ചെന്നാനജൻ 36
ആ മഹാൻ സൃഷ്ടിച്ചുവിട്ട മരീച്യാദി
മാമുനിമാരുടെ സൃഷ്ടിവർഗ്ഗങ്ങളിൽ
നാരായണഋഷിയൊരാളൊഴിഞ്ഞാരുണ്ടു
നാരീജനത്തിന്നടിപണിയാത്തവൻ 37
സ്ത്രീമയമായിട്ടും മാമക മായതൻ-
സീമാധിക പ്രാഭവത്തെയോർത്തീടുക
ഭൂമിയടക്കിപ്പരാക്രമത്താൽ സാർവ്വ-
ഭൌമരാം വീരാഗ്ര്യഗണ്യരെയാകവേ
കേവലം ഭ്രൂചലനം കൊണ്ടുതാനവൾ
ഗർവ്വമടക്കിയടിപ്പെടുത്തുന്നിതേ 38
ആകയാൽ സജ്ജന സംസർഗ്ഗഭാവുകം
പൂകുവാനും ജ്ഞാനസമ്പാദനത്തിനും
യോഗത്തിനാൽ മുക്തനാകാനുമോക്ഷമോൻ
സ്ത്രീകളിലാസക്തനായിബ്ഭവിക്കൊലാ
നാരിയത്രേ നരകത്തിൻെറ വാതിലെ-
ന്നോരുന്നു കാര്യമറിഞ്ഞവരേവരും. 39
ഈശ്വരൻ നിർമ്മിച്ചമായയാം നാരിയാൾ
ശുശ്രൂഷണത്തിന്നടുത്തീടിലായവൾ
പുല്ലുകൾവാച്ചു മറഞ്ഞകൂപംപോലെ-
യുള്ള മൃതിസ്ഥാനമാണെന്നോർക്കുക. 40
പൂരുഷരൂപത്തിലുള്ള മന്മായയെ
നാരീജനവുമജ്ഞാനംനിമിത്തമായ്
പുത്രധനപത്തനാദിയേകീടുന്ന
ഭർത്താവുതാനെന്നു വിശ്വസിക്കുന്നിതു
പത്യപത്യാലയരൂപമായ് പ്രാരബ്ധ-
മെത്തിച്ചതായിട്ടുമിബ്ഭഗവന്മായ
വേടൻെറ പാട്ടു മൃഗത്തിനുപോൽമൃതി-
യ്ക്കീടുററനാശാസ്പദമെന്നറയ്ക്കണം 41-42
നാരീനിരന്തരസംഗമം മൂലമി-
പ്പൂരുഷനും സ്ത്രീത്വമാർന്നിരിക്കുന്നിതു
ലോകത്തുനിന്നും പരലോകമഭ്രമം
പൂകുംപുമാൻ ലിംഗദേഹത്തൊടുകൂടി
അങ്ങുമനാരതംഭോഗങ്ങളാർന്നുകൊ-
ണ്ടങ്ങിനെകർമ്മങ്ങൾ ചെയ്യുന്നു നിത്യവും 43
ഭൂതേന്ദ്രിയമനോരൂപമാകുംനിജോ-
പാധിദേഹം പിന്തുടരുന്നു ജീവനെ
തന്നിരോധംതന്നെ ജീവന്നെഴുംമൃതി-
പിന്നെയതിൻപ്രകാശം ജന്മമെന്നുമാം 44
ജീവനുലൗകികഭോഗസുഖങ്ങളെ-
കൈവരുത്താനെഴും സ്ഥൂലദേഹത്തിനു
ആ വിധം ശേഷിയശേഷമില്ലാതയാം
ഭാവമതിനുടെ [2] പഞ്ചത്വമായിടും
സ്ഥൂലദേഹത്തിലെജ്ജീവനഭിമാന-
മാളുമ്പൊഴുതാണതിൻെറയുൽപ്പത്തിയും 45

[1] ആറു വയസ്സു മുതൽ പതിനാറു വയസ്സുവരെയുള്ള കാലം

[2] പഞ്ചഭൂതങ്ങളിൽ ചേരുകയെന്നതു

യഥാക്ഷ്ണോർദ്രവ്യാവയവദർശനായോഗ്യതാ യദാ
തദൈവ ചക്ഷുഷോ ദ്രഷ്ടുർദ്രഷ്ടൃത്വായോഗ്യതാനയോഃ 46
തസ്മാന്ന കാര്യഃ സംത്രാസോ ന കാർപ്പണ്യം ന സംഭ്രമഃ
ബുദ്ധ്വാ ജീവഗതിം ധീരോ മുക്തസംഗശ്ചരേദിഹ. 47
സമ്യഗ്ദർശനയാ ബുദ്ധ്യാ യോഗവൈരാഗ്യയുക്തയാ
മായാവിരചിതേ ലോകേ ചരേന്ന്യസ്യ കളേബരം. 48

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയോപാഖ്യാനേ ജീവഗതിർന്നാമൈകത്രിംശത്തമോ ഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 2533 തൃതീയസ്കന്ധേ ശ്ലോകാഃ 1332

## ദ്വാത്രിംശത്തമോ ഽധ്യായഃ

കപില ഉവാച

അഥ യോ ഗൃഹമേധീയാൻ ധർമ്മാനേവാവസൻ ഗൃഹേ
കാമമർത്ഥം ച ധർമ്മാംശ്ച ദോഗ്ധി ഭൂയഃ പിപർത്തി താൻ 1
സ ചാപി ഭഗവദ്ധർമ്മാൽകാമമൂഢഃ പരാങ്മുഖഃ
യജതേ ക്രതുഭിർദ്ദേവാൻ പിതൃംശ്ച ശ്രദ്ധയാന്വിതഃ 2
തച്ഛ്രദ്ധയാക്രാന്തമതിഃ പിതൃദേവവ്രതഃ പുമാൻ
ഗത്വാ ചാന്ദ്രമസം ലോകം സോമപാഃ പുനരേഷ്യതി. 3
യദാ ചാഹീന്ദ്രശയ്യായാം ശേതേ ഽനന്താസനോ ഹരിഃ
തദാ ലോകാ ലയം യാന്തി ത ഏതേ ഗൃഹമേധിനാം. 4
യേ സ്വധർമ്മാന്ന ദുഹ്യന്തി ധീരാഃ കാമാർത്ഥഹേതവേ
നിസ്സംഗാ ന്യസ്തകർമ്മാണഃ പ്രശാന്താഃ ശുദ്ധചേതസഃ 5
നിവൃത്തിധർമ്മനിരതാ നിർമ്മമാ നിരഹംകൃതാഃ
സ്വധർമ്മാഖ്യേന സത്വേന പരിശുദ്ധേന ചേതസാ. 6
സൂര്യ്യദ്വാരേണ തേ യാന്തി പുരുഷം വിശ്വതോമുഖം
പരാവരേശം പ്രകൃതിമസ്യോൽപത്ത്യന്തഭാവനം 7
ദ്വിപരാർദ്ധാവസാനേ യഃ പ്രളയോ ബ്രഹ്മണസ്തു തേ
താവദധ്യാസതേ ലോകം പരസ്യ പരചിന്തകാഃ 8

ക്ഷ്മാംഭോ ഽനലാനിലവിയന്മനഇന്ദ്രിയാർത്ഥ-
ഭൂതാദിഭിഃ പരിവൃതം പ്രതിസഞ്ജിഹീർഷുഃ
അവ്യാകൃതം വിശതി യർഹി ഗുണത്രയാത്മാ
കാലം പരാഖ്യമനുഭൂയ പരസ്സ്വയംഭൂഃ 9
ഏവം പരേത്യ ഭഗവന്തമനുപ്രവിഷ്ടാ
യേ യോഗിനോ ജിതമരുന്മനസോ വിരാഗാഃ
തേനൈവ സാകമമൃതം പുരുഷം പുരാണം
ബ്രഹ്മ പ്രധാനമുപയാന്ത്യഗതാഭിമാനാഃ 10

അഥ തം സർവ്വഭൂതാനാം ഹൃൽപത്മേഷു കൃതാലയം
ശ്രുതാനുഭാവം ശരണം വ്രജ ഭാവേന ഭാമിനി. 11
ആദ്യഃ സ്ഥിരചരാണാം യോ വേദഗർഭസ്സഹർഷിഭിഃ
യോഗേശ്വരൈഃ കുമാരാദ്യൈസ്സിദ്ധൈര്യോഗപ്രവർത്തകൈഃ 12
ഭേദദൃഷ്ട്യാഭിമാനേന നിസ്സംഗേനാപി കർമ്മണാ
കർത്തൃത്വാൽ സഗുണം ബ്രഹ്മ പുരുഷം പുരുഷർഷഭം 13
സ സംസൃത്യ പുനഃ കാലേ കാലേനേശ്വരമൂർത്തിനാ
ജാതേ ഗുണവ്യതികരേ യഥാപൂർവ്വം പ്രജായതേ 14
ഐശ്വര്യ്യം പാരമേഷ്ഠ്യം ച തേ ഽപി ധർമ്മവിനിർമ്മിതം
നിഷേവ്യ പുനരായാന്തി ഗുണവ്യതികരേ സതി. 15
യേ ത്വിഹാസക്തമനസഃ കർമ്മസു ശ്രദ്ധയാന്വിതാഃ
കുർവ്വന്ത്യപ്രതിഷിദ്ധാനി നിത്യാന്യപി ച കൃൽസ്നശഃ 16

നേത്രാദികൾ തദ് വിഷയഗ്രഹണസ
മർത്ഥമല്ലാതെ ഭവിച്ചാൽ നശിച്ചതായ്.
എവമപ്പുരത്തേന്ദ്രിയങ്ങളു,മായവ-
ളുവശ്യമായിട്ടം സ്ഥൂലശരീരവും
നഷ്ടമാവുമ്പൊളസൂക്ഷ്മശരീരാവ-
ശിഷ്ടനാംജീവൻ വിഷയസുഖങ്ങളെ
വിട്ടൊഴിയേണ്ടിവരുന്നുണ്ടതിന്നറി-
വററവർജീവവിനാശമായ് ചൊൽവുതേ 46
എന്നതുമൂലം ഭയപ്പെടാനൊന്നുമി-
ല്ലെന്നല്ലദൈന്യവുംവേണ്ട സംഭ്രാന്തിയും
ജീവതത്ത്വത്തെദ്ധരിച്ചിട്ടസംഗനായ്
വൈവശ്യമെന്നിയെ സഞ്ചരിച്ചീടണം. 47
മായാകൃതമായ പഞ്ചഭൂതങ്ങൾതൻ-
സംയോജനഫലമല്ലോ കളേബരം.
ആയതിൻ സംഘാതമായ ലോകത്തിന്നേ
മായാപരിണാമമെന്നു ചൊല്ലുന്നിതു
ബുദ്ധിയെവസ്തു നിത്യാനിത്യ ചിന്തയിൽ
നിർത്തിയഥാർത്ഥംധരിച്ചു വിരക്തനായ്
മായാവിരചിതമായ ലോകത്തില-
ക്കായംസമപ്പിച്ചു സഞ്ചരിച്ചീടണം. 48

## അദ്ധ്യായം 32

കപിലൻ പറഞ്ഞു

പിന്നെ ഗൃഹത്തിൽസഹധർമ്മിണിയോടു-
മൊന്നിച്ചു വാണു ഭവനോചിതങ്ങളാം
കർമ്മങ്ങളെത്താനനുഷ്ഠിച്ചു കാമാർത്ഥ-
ധർമ്മങ്ങളെക്കറക്കുന്നിതുപിന്നെയും 1
കാമാന്ധനായ് ഭഗവദ്ധർമ്മ പാലന-
വൈമുഖ്യമാന്നവൻ ശ്രദ്ധാസമന്വിതം
ഇഷ്ടിയാൽ ദേവപിതൃക്കളെത്തുഷ്ടിയോ-
ടിഷ്ടപൂർത്തിക്കപൂജിക്കുന്നു നിത്യവും
ദേവപിതൃക്കളിൽ വിശ്വാസമാന്നാറാ-
ഭാവനയോടുമച്ചിക്കുന്ന മനുഷൻ
സോമലോകത്തുപോയെട്ടുകാലം വാണു
സോമപാനംചെയ്തുവീണ്ടും വരുന്നിതു. 3
ഉല്പലാക്ഷൻ ഭഗവാൻ മുകുന്ദൻ ശേഷ-
തല്പതലത്തിൽ ശയിച്ചിട്ടവോളമേ
ഇല്ലതുള്ളു ഗൃഹസ്ഥാശ്രമീസഞ്ചയ-
പ്രാപ്യമാമീദൃശപുണ്യലോകങ്ങളും. 4
ബുദ്ധിമത്തുക്കളായ് നിസ്സംഗരായ്പരി-
ശുദ്ധരായ് [1]ന്യസ്തകർമ്മാക്കളായ് ശാന്തരായ്
ചെമ്മേനിവൃത്തിമാർഗ്ഗത്തിലാസക്തരായ്
നിർമ്മമന്മാരായ് നിരഹംകൃതികളാം
ശിഷ്ടാഗ്ര്യർ കാമം കറന്നെടുത്തീടുവാൻ
പാററിയഗോവായ് സ്വധർമ്മത്തെയെണ്ണീടാ
താവും സ്വധർമ്മാഖ്യസത്ത്വഗുണത്തിനാൽ
പാവനമാകുമന്തഃകരണത്തൊടും
മാർത്താണ്ഡ മാർഗ്ഗത്തിലൂടവ,രപ്പുറ-
ത്തീത്തുകാത്തങ്ങഴിക്ക പരമേശനായ്
എല്ലാററിനും നിയന്താവായ്പ്രകൃതിക്ക-
വല്ലഭനാമീശനിൽചേന്നിട്ടുന്നിതു 5-7
ബ്രഹ്മാവിനെയീശനെന്നായ് ഭജിക്കവോർ
ചെമ്മേദ്വിപരാർദ്ധമാബ്രഹ്മലോകത്തിൽ
നന്മയവാണിട്ടമത്രയുമാണൊരു
ബ്രഹ്മപ്രളയകാലം മന്നനന്ദിനി!
ഏതു കാലത്തിലായീടാം ഗുണത്രയീ
ഭൂതലോകത്തിലഭിമാനിയായ്സ്വയം
തന്നുടെ പഞ്ചഭൂതേന്ദ്രിയചിത്താദി
ചൂഴ്ന്നിട്ടബ്രഹ്മാണ്ഡരൂപ ശരീരത്തെ
നഷ്ടമാക്കാനിച്ഛയോടുമുൽകൃഷ്ടനാം
സൃഷ്ടികർത്താവു വികാര വിഹീനനാം
ഈശനെ പ്രാപിപ്പു,താകാല ഘട്ടമാം
ഭാഷിപ്പതവരും ബ്രഹ്മപ്രളയമായ് 9
ഈവിധം നിശ്വാസശേഷം ജവാലാത്മ-
ഭുവിൻഭുവനംഗതരായ് വിരാഗരായ്
പ്രാണനൊ വെന്നവരായഭിമാനമ-
ന്യൂനം നശിക്കാത്തയോഗികൾതാനുമേ
ബ്രഹ്മാവുമൊത്തു പുരാണനും മുഖ്യനും
ബ്രഹ്മവുമാംദേവനിൽചേന്നിട്ടുന്നിതു 10
ഹന്നതു മൂലമഖിലചരാചര-
വൃന്ദാന്തരംഗസരോജ നിവാസിയാം
അബ്ഭഗവാൻ കമലാപതി തന്നുടെ
തൃപ്പാദപത്മം ശരണം ഗമിക്കുക. 11
എല്ലാററിനുമാദ്യനായ് വേദഗർഭനാ-
യുല്ലസിച്ചുള്ള ചതുർമ്മുഖൻകൂടിയും
സംഗവിഹീനകർമ്മാവായിരുന്നിട്ട-
മങ്ങുകർത്തൃത്വാഭിമാനം വിടായ്കയാൽ
യോഗേശ്വരരും തഥാ സിദ്ധവയ്യരും
യോഗപ്രവത്തകന്മാരുമായിപ്പരം
മിന്നു സനൽക്കുമാരാദ്യരോടൊന്നിച്ചു
ചെന്നഖിലവ്യാപിദേവനെപ്രാപിച്ചു.
കാലാത്മകേശ്വരൻമൂലമുണ്ടാംഗുണ-
മേളനത്തിൽ ജന്മമാളുന്നു പിന്നെയും 12-14
ബ്രഹ്മലോകത്തിൽ പ്രവേശനം കിട്ടിയ
നിർമ്മലന്മാരുമദ്ധാതൃവിഭൂതികൾ
സർവംഭുജിച്ചുതിരിച്ചുവരുന്നട-
ന്നവിതന്നിൽ ഗുണമേളനവേളയിൽ 15
ഈലോകഭോഗസുഖങ്ങളിലത്യന്ത-
ലോലമനസ്കരായ് ശ്രദ്ധാപുരസ്സരം
നിത്യങ്ങളാമപ്രതിഷിദ്ധകർമ്മങ്ങൾ
കൃത്യമായാചരിച്ചീടുംമനുഷ്യരും 16

---

[1] കർമ്മം ഉപേക്ഷിച്ചവർ.

രജസാ കുണ്ഠമനസഃ കാമാത്മാനോ ƒജിതേന്ദ്രിയാഃ
പിതൄൻ യജന്ത്യനുദിനം ഗൃഹേഷ്വഭിരതാശയാഃ 17

ത്രൈവർഗ്ഗികാസ്തേ പുരുഷാ വിമുഖാ ഹരിമേധസഃ
കഥായാം കഥനീയോരുവിക്രമസ്യ മധുദ്വിഷഃ 18

നൂനം ദൈവേന വിഹതാ യേ ചാച്യുതകഥാസുധാം
ഹിത്വാ ശൃണ്വന്ത്യസൽഗാഥാഃ പുരീഷമിവ വിഡ്ഭുജഃ 19

ദക്ഷിണേന പഥാര്യമ്ണഃ പിതൃലോകം വ്രജന്തി തേ
പ്രജാമനു പ്രജായന്തേ ശ്മശാനാന്തക്രിയാകൃതഃ 20

തതസ്തേ ക്ഷീണസുകൃതാഃ പുനർല്ലോകമിമം സതി
പതന്തി വിവശാ ദേവൈസ്സദ്യോ വിഭ്രംശിതോദയാഃ 21

തസ്മാത്ത്വം സർവ്വഭാവേന ഭജസ്വ പരമേഷ്ഠിനം
തദ്ഗുണാശ്രയയാ ഭക്ത്യാ ഭജനീയപദാംബുജം. 22

വാസുദേവേ ഭഗവതി ഭക്തിയോഗഃ പ്രയോജിതഃ
ജനയത്യാശു വൈരാഗ്യം ജ്ഞാനം യൽ ബ്രഹ്മദർശനം. 23

യദാസ്യ ചിത്തമർത്ഥേഷു സമേഷ്വിന്ദ്രിയവൃത്തിഭിഃ
ന വിഗൃഹ്ണാതി വൈഷമ്യം പ്രിയമപ്രിയമിത്യുത. 24

സ തദൈവാത്മനാƒƒത്മാനം നിസ്സംഗം സമദർശനം
ഹേയോപാദേയരഹിതമാരൂഢം പദമീക്ഷതേ. 25

ജ്ഞാനമാത്രം പരം ബ്രഹ്മ പരമാത്മേശ്വരഃ പുമാൻ
ദൃശ്യാദിഭിഃ പൃഥഗ്ഭാവൈർഭഗവാനേക ഈയതേ. 26

ഏതാവാനേവ യോഗേന സമഗ്രേണേഹ യോഗിനഃ
യുജ്യതേƒഭിമതോ ഹ്യർത്ഥോ യദസംഗസ്തു കൃൽസ്നശഃ 27

ജ്ഞാനമേകം പരാചീനൈരിന്ദ്രിയൈർബ്രഹ്മ നിർഗ്ഗുണം
അവഭാത്യർത്ഥരൂപേണ ഭ്രാന്ത്യാ ശബ്ദാദിധർമ്മിണാ. 28

യഥാ മഹാനഹംരൂപസ്ത്രിവൃൽപഞ്ചവിധഃ സ്വരാട്
ഏകാദശവിധസ്തസ്യ വപുരണ്ഡം ജഗദ്യതഃ 29

ഏതദ്വൈ ശ്രദ്ധയാ ഭക്ത്യാ യോഗാഭ്യാസേന നിത്യശഃ
സമാഹിതാത്മാ നിസ്സംഗോ വിരക്ത്യാ പരിപശ്യതി. 30

ഇത്യേതത്ത കഥിതം ഗുർവ്വി ജ്ഞാനം തൽ ബ്രഹ്മദർശനം
യേനാവബുധ്യതേ തത്ത്വം പ്രകൃതേഃ പുരുഷസ്യ ച. 31

ജ്ഞാനയോഗശ്ച മന്നിഷ്ഠോ നൈർഗ്ഗുണ്യോ ഭക്തിലക്ഷണഃ
ദ്വയോരപ്യേക ഏവാർത്ഥോ ഭഗവച്ഛബ്ദലക്ഷണഃ 32

യഥേന്ദ്രിയൈഃ പൃഥഗ്ദ്വാരൈരർത്ഥോ ബഹുഗുണാശ്രയഃ
ഏകോ നാനേയതേ തദ്വദ്ഭഗവാൻ ശാസ്ത്രവർത്മഭിഃ 33

ക്രിയയാ ക്രതുഭിർദ്ദാനൈസ്തപസ്സ്വാധ്യായമർശനൈഃ
ആത്മേന്ദ്രിയജയേനാപി സന്ന്യാസേന ച കർമ്മണാം. 34

യോഗേന വിവിധാംഗേന ഭക്തിയോഗേന ചൈവ ഹി
ധർമ്മേണോഭയചിഹ്നേന യഃ പ്രവൃത്തിനിവൃത്തിമാൻ. 35

ആത്മതത്ത്വാവബോധേന വൈരാഗ്യേണ ദൃഢേന ച
ഈയതേ ഭഗവാനേഭിസ്സഗുണോ നിർഗ്ഗുണഃ സ്വദൃക്. 36

ചഞ്ചലാത്മാക്കൾ രജോഗുണവൃത്തിയാൽ
അജിതേന്ദ്രിയരായ് ഗൃഹങ്ങളിൽ
പാർത്തുവിഷയഭോഗാനന്ദമഗ്നരായ്
നിത്യം പിതൃപൂജചെയ്യുന്നകൂട്ടരും 17
ധർമ്മാർത്ഥകാമത്രയത്തിൽമാത്രം മന-
മുന്മുഖമാക്കിക്കഴിയും മനുഷ്യരും
കീർത്തനയോഗ്യമായ്സംസാരസങ്കടം
തീർത്തിടും വിഷ്ണുചരിതമുപേക്ഷിച്ചു
ശ്വാക്കൾപുരീഷത്തെയെന്നപോൽ ദുഷ്കഥ-
യാക്കമോടാളുമവിശുദ്ധധീകളും
സ്വന്തമാംപ്രാരബ്ധകർമ്മഗണങ്ങളാൽ
ഹന്ത! നിതാന്തം ഹതന്മാരസംശയം
ആയവരെത്തുന്നദക്ഷിണാദ്ധ്വാവിലൂ-
ടര്യമാവാം പിതൃദേവന്റെസന്നിധി
വേണ്ടുംശ്മശാനാന്തകർമ്മങ്ങൾചെയ്തഥ
വീണ്ടുംജനിച്ചുതുടരുന്നു സംസൃതി 18-20
പുണ്യക്ഷയത്തിലവരേയുടൻ മഹീ-
മണ്ഡലത്തേക്കുതള്ളീടുന്നു വിണ്ണവർ
വീണ്ടുമവിടെനിന്ന സ്വാതന്ത്ര്യവും
പൂണ്ടിങ്ങധഃപതിച്ചിട്ടുഴലുന്നിതു 21
മാതാവതുമൂലമാരാദ്ധ്യമായിടും
പാദാബ്ജമാർന്നീടുമപ്പരമേശനെ
ഭക്തവാത്സല്യാദിയാംതൽഗുണങ്ങളെ
കേൾക്കയാൽ വർദ്ധിച്ചഭക്തിയോടുംകൂടി
അന്യഭാവംവിട്ടുസർവ്വാത്മകനെന്നു
നന്നായുറപ്പിച്ചുസേവിച്ചുകൊള്ളുക. 22
ശ്രീവാസുദേവഭഗവാനിലീവിധം
ഭാവനായുക്തമാംഭക്തിയോഗത്തിനാൽ
നിർമ്മലേ! കൈവരുമാശുവിരക്തിയും
ബ്രഹ്മാനുഭൂതിക്കുതകിടും ജ്ഞാനവും. 23
ശബ്ദാദിയാമർത്ഥമെല്ലാം സമമായി-
നില്പുളവിന്ദ്രിയവൃത്തിനിമിത്തമായ്
അല്പംകട്ടുതിതസ്പൃശ്യം, സുഖദമി-
തപ്രിയമന്യം പ്രിയമീവിചിന്തയാൽ
എപ്പൊഴുതുൾപ്പൂ ചലിക്കാതിരുന്നിടു-
മപ്പൊഴുതാത്മസ്വരൂപമീക്ഷിച്ചിടാം
തള്ളുവാനും സ്വീകരിക്കുവാനും ലേശ-
മില്ലാത്തതായ് സമദൃക്കായസംഗമായ്
എല്ലാററിനുമുപരിസ്ഥിതമായ്പ്പര-
മുല്ലസിച്ചീടും പരമമാകുംപദം
വേറല്ലതുതന്നെയെന്നറിയുന്നതായ്
ചേതമറിവുതാനാത്മസാക്ഷാൽകൃതി. 24-25
ജ്ഞാനമാത്രം, പരമാത്മാപരബ്രഹ്മ-
മുന്നമെന്യേ ഭഗവാൻ പുമാനീശ്വരൻ
എന്നീവിധമേകനെക്കാൺമു [1] ദൃശ്യാദി
ഭിന്നഭാവങ്ങൾനിമിത്തമനേകനായ്. 26
ഒന്നിലുംസങ്ഗമമില്ലാതിരിക്കുക-
യെന്നതാണെല്ലാററിലും മുഖ്യസംഗതി.
അന്നിലവന്നോനഖിലയോഗത്തിലും
നിന്നിയലുംഫലമാൻകഴിഞ്ഞിതേ. 27
എന്നുംബഹിർമ്മുഖമായീടുമിന്ദ്രിയ-
വൃന്ദംനിമിത്തമുണ്ടായിടും ഭ്രാന്തിയാൽ
ശബ്ദാദിധർമ്മിയാം ഭൂതസർവ്വത്തെയും
പാർത്തിടുന്നില്ലേകനിർഗ്ഗുണജ്ഞാനമായ്. 28
മുന്നംമഹത്തത്ത്വമായഹങ്കാരമായ്
പിന്നെത്രിഗുണമായ് പഞ്ചഭൂതങ്ങളായ്
ജ്ഞാനേന്ദ്രിയങ്ങളഞ്ചുകർമ്മേന്ദ്രിയം
മാനസമൊന്നേവമേകാദശമായി
കാണുന്നതൊക്കെസ്വരാട്ടിന്നെഴുംദേഹ-
മാ,ണണ്ഡരൂപമായീടുമീലോകവും 29
ശ്രദ്ധയോടും ഭക്തിയോടും നിരന്തര-
മെത്തുമായോഗപരിശീലനത്തോടും
ഉററവിരക്തിയോടുംകൂടിമാനസം
മുററുമടക്കിവിഷയാശകൈവിട്ടു
നിത്യവുമാവസിച്ചീടും പുമാനുടൻ
സത്യമാംവസ്തുതെളിഞ്ഞുകാണായ്വരും. 30
ബ്രഹ്മസന്ദർശനകാരണമാംജ്ഞാന-
മിമ്മട്ടിലമ്മേ! ഭവതിയോടോതിഞാൻ
ഇത്രയുംകൊണ്ടാപ്രകൃതിപുരുഷർതൻ
തത്ത്വംക്രമത്തിലറിയാൻ കഴിഞ്ഞിടാം. 31
മന്നിഷ്ഠമായിടും നിർഗ്ഗുണജ്ഞാനവു-
മെന്നിലുറപ്പിച്ചിടും പ്രേമഭക്തിയും
രണ്ടുമൊരുപോൽ ഫലപ്രദമായിടു-
ന്നുണ്ടു ഭഗവത്സ്വരൂപമറിഞ്ഞിടാൻ. 32
ഭിന്നമാർഗ്ഗങ്ങളിയന്നിടുമിന്ദ്രിയ-
വൃന്ദംബഹുഗുണസംശ്രയമായിടും
ഏകപദാർത്ഥത്തെനാനാപ്രകാരമായ്
സ്വീകരിക്കുന്നതുപോലെ ശാസ്ത്രങ്ങളും
ഏകനാമീശ്വരനേയുമനേകനായ്
ഭൂകാമുകാത്മജേ! വർണ്ണിച്ചിടുന്നിതു 33
വാപികൂപാദി,പാവങ്ങൾക്കുടയനി-
ത്യോപയോഗാർത്ഥം ചമയ്പതുമൂലവും
ഭക്തിയോഗംകൊണ്ടുമിന്ദ്രിയമാനസ-
നിഗ്രഹംകൊണ്ടും തപസ്സുകൊണ്ടും തഥാ
അഷ്ടാംഗയോഗത്തിനാലും വ്രതദാന-
ശിഷ്ടാചരണങ്ങൾകൊണ്ടുമതെന്നിയേ
വേദാന്തചിന്ത,വിരക്തി,ശമം, ദമ-
മാദിപ്രവൃത്തി,നിവൃത്തിയേവം രണ്ടു-
ചിഹ്നമാളുംധർമ്മ,മാത്മതത്ത്വജ്ഞത
സന്യാസയോഗങ്ങളെന്നിവയാലുമേ
ചേർന്നിടാം നിർഗ്ഗുണനായ് ഗുണപൂർണ്ണനാ-
യെന്നും സ്വയംപ്രകാശിച്ചിടുമീശനിൽ. 34-36

1 ഇന്ദ്രിയങ്ങൾ നിമിത്തമുണ്ടാകുന്ന ഭേദഭ്രമം.

പ്രാവോചം ഭക്തിയോഗസ്യ സ്വരൂപം തേ ചതുർവ്വിധം
കാലസ്യ ചാവ്യക്തഗതേര്യോഽന്തർദ്ധാവതി ജന്തുഷു 37
ജീവസ്യ സംസൃതീർബ്ബഹ്വീരവിദ്യാകർമ്മനിർമ്മിതാഃ
യാസ്വങ്ഗ പ്രവിശന്നാത്മാ ന വേദ ഗതിമാത്മനഃ 38
നൈതൽ ഖലായോപദിശേന്നാവിനീതായ കർഹിചിൽ
ന സ്തബ്ധായ ന ഭിന്നായ നൈവ ധർമ്മധ്വജായ ച. 39
ന ലോലുപായോപദിശേന്ന ഗൃഹാരൂഢചേതസേ.
നാഭക്തായ ച മേ ജാതു ന മദ്ഭക്തദ്വിഷാമപി. 40
ശ്രദ്ദധാനായ ഭക്തായ വിനീതായാനസൂയവേ
ഭൂതേഷു കൃതമൈത്രായ ശുശ്രൂഷാഭിരതായ ച. 41
ബഹിർജ്ജാതവിരാഗായ ശാന്തചിത്തായ ദീയതാം
നിർമ്മത്സരായ ശുചയേ യസ്യാഹം പ്രേയസാം പ്രിയഃ 42
യ ഇദം ശൃണുയാദംബ ശ്രദ്ധയാ പുരുഷസ്സകൃൽ
യോ വാഭിധത്തേ മച്ചിത്തസ്സ ഹ്യേതി പദവീഞ്ച മേ. 43

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയോപാഖ്യാനേ ദ്വാത്രിംശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 2576 — തൃതീയസ്കന്ധേ ശ്ലോകാഃ 1375

---

# ത്രയസ്ത്രിംശത്തമോഽധ്യായഃ

മൈത്രേയ ഉവാച

ഏവം നിശമ്യ കപിലസ്യ വചോ ജനിത്രീ
സാ കർദ്ദമസ്യ ദയിതാ കില ദേവഹൂതിഃ
വിസ്രസ്തമോഹപടലാ തമഭിപ്രണമ്യ
തുഷ്ടാവ തത്ത്വവിഷയാങ്കിതസിദ്ധിഭൂമിം. 1

ദേവഹൂതിരുവാച

അഥാപ്യജോഽന്തസ്സലിലേ ശയാനം
ഭൂതേന്ദ്രിയാർത്ഥാത്മമയം വപുസ്തേ
ഗുണപ്രവാഹം സദശേഷബീജം
ദദ്ധ്യൗ സ്വയം യജ്ജഠരാബ്ജജാതഃ 2
സ ഏവ വിശ്വസ്യ ഭവാൻ വിധത്തേ
ഗുണപ്രവാഹേണ വിഭക്തവീര്യഃ
സർഗ്ഗാദ്യനീഹോഽവിതഥാഭിസന്ധി-
രാത്മേശ്വരോഽതർക്ക്യസഹസ്രശക്തി. 3
സ ത്വം ഭൃതോ മേ ജഠരേണ നാഥ
കഥം നു യസ്യോദര ഏതദാസീൽ
വിശ്വം യുഗാന്തേ വടപത്ര ഏകഃ
ശേതേ സ്മ മായാശിശുരങ്ഘ്രിപാനഃ 4
ത്വം ദേഹതന്ത്രഃ പ്രശമായ പാപ്മനാം
നിദേശഭാജാം ച വിഭോ വിഭൂതയേ
യഥാവതാരാസ്തവ സൂകരാദയ-
സ്തഥായമപ്യാത്മപഥോപലബ്ധയേ. 5

യന്നാമധേയശ്രവണാനുകീർത്തനാ-
ദ്യത്പ്രഹ്വണാദ്യൽസ്മരണാദപി ക്വചിൽ
ശ്വാദോഽപി സദ്യസ്സവനായ കല്പതേ
കുതഃ പുനസ്തേ ഭഗവന്നു ദർശനാൽ. 6

അഹോ ബത ശ്വപചോഽതോ ഗരീയാൻ
യജ്ജിഹ്വാഗ്രേ വർത്തതേ നാമ തുഭ്യം
തേപുസ്തപസ്തേ ജുഹുവുസ്സസ്നുരാര്യാ
ബ്രഹ്മാനൂചുർന്നാമ ഗൃണന്തി യേ തേ. 7

തം ത്വാമഹം ബ്രഹ്മ പരം പുമാംസം
പ്രത്യക്സ്രോതസ്യാത്മനി സംവിഭാവ്യം
സ്വതേജസാ ധ്വസ്തഗുണപ്രവാഹം
വന്ദേ വിഷ്ണും കപിലം വേദഗർഭം. 8

മൈത്രേയ ഉവാച

ഈഡിതോ ഭഗവാനേവം കപിലാഖ്യഃ പരഃ പുമാൻ
വാചാ വിക്ലബയേത്യാഹ മാതരം മാതൃവത്സലഃ 9

കപില ഉവാച

മാർഗ്ഗേണാനേന മാതസ്തേ സുസേവ്യേനോദിതേന മേ
ആസ്ഥിതേന പരാം കാഷ്ഠാമചിരാദവരോത്സ്യസി 10
ശ്രദ്ധത്സ്വൈതന്മതം മഹ്യം ജുഷ്ടം യൽ ബ്രഹ്മവാദിഭിഃ
യേന മാമഭവം യായാ മൃത്യുമൃച്ഛന്ത്യതദ്വിദഃ 11

നിഷ്കാമമെന്നും സഗുണമെന്നും പൊല്ലും
നാലുവിധഭക്തിയോഗത്തെയും ഭൂത-
ജാലത്തിനുള്ളിൽക്കടന്നു നിരന്തരം
അസ്പഷ്ടചേഷ്ടയാലുന്നകാലത്തിന്റെ
സുസ്പഷ്ടരൂപത്തെയും വിവരിച്ചു ഞാൻ. 37
ജീവൻശരീരേന്ദ്രിയാദ്യഭിമാനിയായ്
ചെയ്വതാംകർമ്മങ്ങൾ തൻഫലമായിഹ
നാനാവിധഗതിഭേദമാകുന്നതും
ഞാനരുൾചെയ്തു ഭവതിയോടുത്തമേ! 38
ദുഷ്ടനും ഗർവിഷ്ഠനുമവിനീതനും
ശിഷ്ടനെന്നായ് നടിപ്പോനുമാസക്തനും
പത്തനാശ്രദ്ധചിത്തനുമഭക്തനും
ഭക്തവിദ്വേഷിക്കുമിശ്ശാസ്ത്രമോതൊലാ 39-40
ശ്രദ്ധയും ഭക്തിയുമേററം വിനീതിയും
മൈത്രിയും കേൾക്കുന്നതിലതിപ്രീതിയും
പൊന്നും ശുചിത്വവുമാത്മാനുസന്ധാന-
ശാന്തതയും സദാചാരത്തിൽനിഷ്ഠയും
ചെററുമസൂയയില്ലായ്മയും പ്രേമവും
മുററുന്നവനോടുമാത്രമിതോതുക 41-42
എന്നിലുറച്ചിട്ടു ഭക്തിയോടേതവ-
നൊന്നിതൊരിക്കൽ ശ്രവിക്കയോ ചൊൽകയോ
ചെയ്യുമെന്നാലവനക്ഷണമെൻപദം
കയ്യടക്കിസ്സുഖിക്കായ്‌വരും നിർണ്ണയം. 43

## അദ്ധ്യായം 33

മൈത്രേയൻ പറഞ്ഞു

ഇക്കണക്കബ്ഭഗവാൻ കപിലൻ ചൊന്ന-
വാക്കുകൾ കർദ്ദമപ്രേയസികേട്ടുടൻ
മോഹപടലമകന്നു [1] തത്ത്വജ്ഞസ-
മൂഹാശ്രയനാമവനെ സ്തുതിച്ചിതു. 1

ദേവഹൂതി പറഞ്ഞു

നാഭീസരോരുഹജാതനാം ബ്രഹ്മാവു
ഹേ ഭഗവൻ! പ്രപഞ്ചാദിക്കുഹേതുവായ്
അംബുമദ്ധ്യത്തിൽ ശയിപ്പതാമിർഗ്ഗുണ-
ജന്മസഹിതമായ് ഭൂതേന്ദ്രിയമാത്മാക്കൾ
അർത്ഥങ്ങളെന്നിവററിൻ മൂർത്തിയായിട്ടു
ത്വദ്രൂപമന്തരാധ്യാനിച്ചിതുപുരാ. 2
ഏകനാംനിന്തിരുമേനിയീലോകത്തെ-
യാകെവിരചിച്ചുകാത്തഴിക്കുന്നിതു
സൃഷ്ട്യാദിവീര്യം ഗുണപ്രവാഹത്തിനാൽ
സ്പഷ്ടമായ് വേർതിരിച്ചെന്നു [2] മനീഹനായ്
സങ്കല്പമാത്രത്തിനാലെയജേജാലിനി-
ശ്ശങ്കം നടത്തുന്ന സർവ്വശക്തൻഭവാൻ. 3

കല്പാന്തകാലത്തുകുക്ഷിയിലീലോക-
മപ്പാടെയൊതുക്കി, മായാശിശുവായഥ
ചാലവേയംഘ്രിപാനംചെയ്തുകൊണ്ടൊരാ-
ലാലിലതന്നിൽ ശയിച്ചീടിനഭവാൻ
എങ്ങനെയെന്നുദരത്തിൽകിടന്നതെ-
ന്നിങ്ങിനിക്കേതുമറിഞ്ഞുകൂടാ വിഭോ! 4
ഞാനേതുമങ്ങേ ധരിച്ചതല്ലെങ്ങുന്നു
താനേശരീരമെടുത്തതുതന്നെയാം
ദുഷ്ടജനത്തെയൊടുക്കുവാനും തഥാ
ശിഷ്ടാഭിവൃദ്ധിക്കുമന്നന്നവിട്ടുന്നു
സൂകരാദ്യാവതാരങ്ങളാനെന്നപോൽ
ലോകത്തിനാത്മബോധപ്രദാനത്തിനാൽ
ശോകമൊഴിക്കുവാനെന്നുദരത്തിൽ വ-
ന്നാഗമമൂർത്തേ! ശമിച്ചതു താൻദുഃഖം. 5
കീർത്തിക്കയോ ഭവന്നാമമൊരു കുറി-
മാത്രം ശ്രവിക്കയോ ശ്രുപംനമിക്കയോ
ചെയ്യുന്നനീചനും പൂജ്യനാമീവിധം
കയ്യുതിലുമെഴും നിന്തിരുമേനിയെ
നേരിട്ടുകാണുവാൻ സംഗതിവന്നൊരീ-
നാരി മഹാഭാഗ്യശാലിനി നിർണ്ണയം 6
സ്നാനഹോമങ്ങൾ വേദാദ്ധ്യയനംതപോ-
ദാനാദിയാകവെയാചരിപ്പാനിലും
എത്രയുംശ്രേഷ്ഠൻ, തവനാമധേയങ്ങൾ
നിത്യവും നാവിലുദിക്കുന്നനീചനാം. 7
സ്വീയകാമപ്രകാശത്താൽ ഗുണജന്യ-
മായ സംസാരമശേഷം നശിപ്പിച്ചു
ശ്രീവിഷ്ണുവായ് കപിലാഖ്യനായാഗമ-
ഭൂവായ്‌വിരക്തമനസ്സിൽ വിഭാവ്യനായ്
ബ്രഹ്മാത്മകനായ് പരൻപുമാൻ താനുമായ്
ചെമ്മേ വിളങ്ങും ഭവാനെ വന്ദിക്കുവൻ. 8

മൈത്രേയൻ പറഞ്ഞു

ദേവഹൂതിക്കെഴുമിസ്തുതികൾക്കവേ
കേവലനാമക്കപിലമഹാമുനി
മാതാവിലത്യന്തവാത്സല്യയുക്തനായ്
സാദരം ഗദ്ഗദത്തോടരുളീടിനാൻ. 9

കപിലൻ പറഞ്ഞു

ഞാൻ മൊഴിഞ്ഞുള്ളതായിസ്സുഖസേവ്യമാ-
യമ്മയനുഷ്ഠിച്ചിട്ടുന്ന മാർഗ്ഗംതന്നെ
ചെമ്മേ തുടർന്നാൽ ഭവതിക്കണഞ്ഞിടാം
ബ്രഹ്മപദത്തിൽ വിളംബനമെന്നിയേ. 10
ബ്രഹ്മോപദേശകർ കൈക്കൊണ്ടതാകുമീ-
യെന്മതം ശ്രദ്ധിച്ചനുഷ്ഠിച്ചുകൊള്ളുക.
ജന്മരഹിതനാമെന്നോടു ചേർന്നിടാ-
മുന്മദരാകുമിതരർ ഭവാബ്ധിയിൽ. 11

---

1 തത്ത്വജ്ഞന്മാർക്കാശ്രയമായവൻ 2 നിഷ്ക്രിയൻ, ഇച്ഛയററവൻ

മൈത്രേയ ഉവാച

ഇതി പ്രദർശ്യ ഭഗവാൻ സതീം താമാത്മനോ ഗതിം
സ്വമാത്രാ ബ്രഹ്മവാദിന്യാ കപിലോഽനുമതോ യയൌ. 12
സാ ചാപി തനയോക്തേന യോഗാദേശേന യോഗയുക്
തസ്മിന്നാശ്രമ ആപീഡേ സരസ്വത്യാസ്സമാഹിതാ. 13
അഭീക്ഷ്ണാവഗാഹകപിശാൻ ജടിലാൻ കുടിലാളകാൻ
ആത്മാനം ചോഗ്രതപസാ ബിഭ്രതീ ചീരിണം കൃശം. 14
പ്രജാപതേഃ കർദ്ദമസ്യ തപോയോഗവിജൃംഭിതം
സ്വഗാർഹസ്ഥ്യമനൌപമ്യം പ്രാർത്ഥ്യം വൈമാനികൈരപി. 15
പയഃഫേനനിഭാശ്ശയ്യാ ദാന്താ രുക്മപരിച്ഛദാഃ
ആസനാനി ച ഹൈമാനി സുസ്പർശാസ്തരണാനി ച. 16
സ്വച്ഛസ്ഫടികകുഡ്യേഷു മഹാമാരതകേഷു ച
രത്നപ്രദീപാ ആഭാന്തി ലലനാരത്നസംയുതാഃ 17
ഗൃഹോദ്യാനം കുസുമിതൈ രമ്യം ബഹ്വമരദ്രുമൈഃ
കൂജദ്വിഹംഗമിഥുനം ഗായന്മത്തമധുവ്രതം. 18
യത്ര പ്രവിഷ്ടമാത്മാനം വിബുധാനുചരാ ജഗുഃ
വാപ്യാമുൽപലഗന്ധിന്യാം കർദ്ദമേനോപലാളിതം. 19
ഹിത്വാ തദീപ്സിതതമമപ്യാഖണ്ഡലയോഷിതാം
കിഞ്ചിച്ചകാര വദനം പുത്രവിശ്ലേഷണാതുരാ. 20
വനം പ്രവ്രജിതേ പത്യാവപത്യവിരഹാതുരാ
ജ്ഞാതതത്വാപ്യഭൂന്നഷ്ടേ വത്സേ ഗൌരിവ വത്സലാ. 21
തമേവ ധ്യായതീ ദേവമപത്യം കപിലം ഹരിം
ബഭൂവാചിരതോ വത്സ നിസ്പൃഹാ താദൃശേ ഗൃഹേ. 22
ധ്യായതീ ഭഗവദ്രൂപം യദാഹ ധ്യാനഗോചരം
സുതഃ പ്രസന്നവദനം സമസ്തവ്യസ്തചിന്തയാ 23
ഭക്തിപ്രവാഹയോഗേന വൈരാഗ്യേണ ബലീയസാ
യുക്താനുഷ്ഠാനജാതേന ജ്ഞാനേന ബ്രഹ്മഹേതുനാ. 24
വിശുദ്ധേന തദാഽഽത്മാനമാത്മനാ വിശ്വതോമുഖം
സ്വാനുഭൂത്യാ തിരോഭൂതമായാഗുണവിശേഷണം. 25
ബ്രഹ്മണ്യവസ്ഥിതമതിർഭഗവത്യാത്മസംശ്രയേ
നിവൃത്തജീവാപത്തിത്വാൽ ക്ഷീണക്ലേശാഽഽപ്തനിർവൃതിഃ 26
നിത്യാരൂഢസമാധിത്വാൽ പരാവൃത്തഗുണഭ്രമാ
ന സസ്മാര തദാഽഽത്മാനം സ്വപ്നേ ദൃഷ്ടമിവോത്ഥിതഃ 27
തദ്ദേഹഃ പരതഃ പോഷോഽപ്യകൃശശ്ചാദ്ധ്യസംഭവാൽ
ബഭൌ മലൈരവച്ഛന്നസ്സധൂമ ഇവ പാവകഃ 28
സ്വാംഗം തപോയോഗമയം മുക്തകേശം ഗതാംബരം
ദൈവഗുപ്തം ന ബുബുധേ വാസുദേവപ്രവിഷ്ടധീഃ 29
ഏവം സാ കപിലോക്തേന മാർഗ്ഗേണാചിരതഃ പരം
ആത്മാനം ബ്രഹ്മ നിർവ്വാണം ഭഗവന്തമവാപ ഹ. 30
തദ്വീരാസീൽ പുണ്യതമം ക്ഷേത്രം ത്രൈലോക്യവിശ്രുതം
നാമ്നാ സിദ്ധപദം യത്ര സാ സംസിദ്ധിമുപേയുഷീ. 31
തസ്യാസ്തദ്യോഗവിധുതമാർത്ത്യം മർത്ത്യമഭൂത്സരിൽ
സ്രോതസാം പ്രവരാ സൌമ്യ സിദ്ധിദാ സിദ്ധസേവിതാ. 32
കപിലോഽപി മഹായോഗീ ഭഗവാൻ പിതുരാശ്രമാൽ
മാതരം സമനുജ്ഞാപ്യ പ്രാഗുദീചീം ദിശം യയൌ. 33

**മൈത്രേയൻ പറഞ്ഞു**

ബ്രഹ്മതത്ത്വത്തെയിതുവിധം സാധ്വിയാം-
മമ്മയ്ക്കു കാട്ടിക്കൊടുത്തിട്ടുടൻതന്നെ
അത്തത്ത്വവാദിനിതന്നനുവാദത്തോ-
ടസ്ഥലംവിട്ടു കപിലൻ ഗമിച്ചിതേ. 12
പുത്രനിദർശിതമായുള്ളൊരാ യോഗ-
പദ്ധതിയാശ്രയിച്ചാ ദേവഹൂതിയും
ചിത്തമടക്കിസ്സരസ്വതി ചൂഴുമാ-
സിദ്ധാശ്രമത്തിൽ സദാ യോഗയുക്തയായ് 13
എന്നുംമുറയ്ക്കു കുളിച്ചു [1] കപിലമായ്
ച്ചന്നം ജടയാന്നു [2] ചീരവസ്ത്രാഢ്യയായ്
ആശവിട്ടുഗ്രതപസ്സിനാൽ ദേഹവും
ശോഷിച്ചു വക്രാളകയായിരുന്നിതു. 14
കർദ്ദമൻതൻ തപോയോഗപ്രഭാവ സ-
മുദ്ധമായ് ശുദ്ധമായൗപമ്യമററതായ്
വൈമാനികരാലു ത്ഥ്യവുമായിരു-
ന്നാമുഗ്ദ്ധ കർദ്ദമപുണ്യനികേതനം. 15
ക്ഷീരനുരപോലെഴും ശയനങ്ങളും
ചാരുദന്തങ്ങളാൽ നേരേ രചിച്ചതായ്
ഹേമവിഭൂഷകളൊത്തിണങ്ങുന്നതായ്
പൂമൃദുവായ് സുഖസ്പർശമിയന്നതായ്
ശുഭ്രമകലന്ന വിരിപ്പുകളിട്ടതായ്
ഹൈമരചിതാസനങ്ങൾ കലന്നതായ്. 16
ശുദ്ധസ്ഫടികമരതകനിർമ്മിത-
ഭിത്തികളിൽ സ്ഫുരദ്രത്നദീപങ്ങളും
സുന്ദരീസന്ദോഹവും പ്രതിബിംബിച്ചു
മിന്നിയിരുന്നിതാ മോഹനമന്ദിരം. 17
അബ്ഭവനത്തിൻ മലക്കാവു, പുഷ്പിത-
കല്പകപാദപസഞ്ചയംതിങ്ങിയും
മത്തമധുകരപക്ഷിഗണചാരു-
ശബ്ദങ്ങളാൽ വ്യാപ്തമായും ലസിച്ചിതേ. 18
[3] ഉല്പലഗന്ധമിയലുന്നവാപിത-
ന്നപ്പിലിറങ്ങിക്കുളിച്ചൊരുവേളയിൽ
സ്തോത്രങ്ങളാലെ ഗന്ധർവർ കീർത്തിച്ചതാം
കർദ്ദമമാമുനീലാളിതമത്തനു. 19
ഇന്ദ്രനിതംബിനിമാരും കൊതിക്കുമാ-
സുന്ദരമാശ്രമംപോലുമുപേക്ഷിച്ചു
പുത്രവിയോഗദുഃഖം നിമിത്തം നിജ-
വക്ത്രമൊട്ടൊന്നു കുനിച്ചിരുന്നാളവൾ 20
ഭർത്താവു കാനനം പൂകിയപ്പോളൊരു-
പുത്രാസ്യമുണ്ടായിരുന്നഴലാററുവാൻ
ഉണ്ണിയുമിപ്പോളകന്നു തത്ത്വജ്ഞയാ-
ണെന്നാലുമക്കർദ്ദമപ്രാണനായിക
കുട്ടിയെക്കാണാതുഴലുമൃഗ്ഗോവിൻെറ
മട്ടിലധികമാം ദുഃഖം വഹിച്ചിതേ. 21
പുത്രൻ കപിലനെ ധ്യാനിച്ചുപെട്ടെന്നു
സ്വസ്ഥാനകാങ്ക്ഷവെടിഞ്ഞീടിനാളവൾ
നന്ദനൻ ചൊന്നവിധം പ്രസന്നാനന-
മാന്നുഭഗവത്സ്വരൂപമൊന്നാകെയും
പിന്നീടവയവമോരോന്നുമുള്ളത്തി-
ലൂന്നിയും ധ്യാനിച്ചിരുന്നിതസ്സാധ്വിയാൾ 22-23
ശക്തിമത്തായ വൈരാഗ്യം നിമിത്തവും
ഭക്തിവഴിഞ്ഞൊഴുകീടുക മൂലവും
യുക്തചര്യാജാതമായ് ബ്രഹ്മഹേതുവാം
പുഷ്കലജ്ഞാനത്തിനാലും വിശുദ്ധമാം
മാനസത്തിന്നെഴും സ്വാനുഭവത്തിനാ-
ലൂനമറെറങ്ങുമേ വ്യാപിച്ചിടുന്നതായ്
മായാഗുണങ്ങളിൽ തോന്നിയ സത്യധീ-
പോയാത്മസംശ്രയമായ് ജ്ഞാനമാത്രമായ്
മിന്നും ഭഗവാനിൽ മാനസംസുസ്ഥിര-
മൂന്നുകയാൽ ജീവഭാവം നിവർത്തിച്ചു
താപവും ക്ഷീണവും ധ്വസ്തമായാനന്ദ-
രൂപമായ് നിത്യസമാധിയോഗത്തിനാൽ
നാനാന്യമാംഗുണവിഭ്രമവുംവിട്ടു
താനേയുറങ്ങിയെഴുന്നറാപൂരുഷൻ
സ്വപ്നദൃഷ്ടംവസ്തുവെന്നപോൽ തൻവപു-
സ്സല്പവുമോർമ്മിച്ചിടാതെയിരുന്നിതു 24-27
തദ്ദേഹമന്യസംരക്ഷിതമാകിലും
ചിത്തംകദനവിഹീനമെന്നാകയാൽ
കാർശ്യമകന്നഴക്കാർന്നു പുകയാളു-
മാശ്രയാശൻവിധം ശോഭിച്ചിരുന്നിതേ.
സ്വന്തദേഹം തപോയോഗമയമതും
ബന്ധമഴിഞ്ഞു മുടികിടക്കുന്നതും
വസ്ത്രമിഴിഞ്ഞതും പ്രാരബ്ധമത്തനു-
കാത്തുവരുന്നതും ചൊററിഞ്ഞില്ലവൾ. 29
ഏവം കപിലോപദേശാനുസാരമായ്
നേർവഴിയാശ്രയിച്ചാ ദേവഹൂതിയും
താമസിയാതെ താൻ സച്ചിദാനന്ദമാം
ധാമത്തിലാമഗ്നയായെന്നതേ വേണ്ടു. 30
വീരാ! മനുസുതസിദ്ധിയാർന്നുള്ളൊരു-
ച്ചാരുതരാശ്രമം ലോകപ്രസിദ്ധമാം
സിദ്ധപദാഖ്യയിൽ പിന്നൊരു പുണ്യതമ-
ക്ഷേത്രമായ്ത്തീർന്നിതാ സ്ഥാനമമ്മനോജ്ഞം. 31
മർത്ത്യധർമ്മത്തെ യോഗത്താൽ നശിപ്പിച്ചു-
രത്തനുസിദ്ധനിഷേവിതമായ്പരം
സിദ്ധിദമായൊരു പുണ്യതരംഗിണീ-
സത്തമയായങ്ങൊഴുകീ കുരുദ്വഹാ! 32
അമ്മതൻസമ്മതം വാങ്ങിത്തദാശ്രമം
ചെമ്മേവെടിഞ്ഞ കപിലയോഗീശ്വരൻ
ധീരൻ കിഴക്കുവടക്കുദേശംപ്രതി
നേരേ നടതുടന്നീടിനാനശ്രമം. 33

1 കറുപ്പും മഞ്ഞയും ചേർന്ന നിറം 2 മരത്തോൽ ധരിച്ചവൾ 3 താമരപ്പൂവിൻെറ ഗന്ധം

സിദ്ധചാരണഗന്ധർവ്വൈർമ്മുനിഭിശ്ചാപ്സരോഗണൈഃ
സ്തൂയമാനസ്സമുദ്രേണ ദത്താർഹണനികേതനഃ 34
ആസ്തേ യോഗം സമാസ്ഥായ സാംഖ്യാചാര്യൈരഭിഷ്ടുതഃ
ത്രയാണാമപി ലോകാനാമുപശാന്ത്യൈ സമാഹിതഃ 35
ഏതന്നിഗദിതം താത യത്പൃഷ്ടോഽഹം തവാനഘ
കപിലസ്യ ച സംവാദോ ദേവഹൂത്യാശ്ച പാവനഃ 36
യ ഇദമനുശൃണോതി യോഽഭിധത്തേ
കപിലമുനേർമ്മതമാത്മയോഗഗുഹ്യം
ഭഗവതി കൃതധീഃ സുപർണ്ണകേതാ-
വുപലഭതേ ഭഗവൽപദാരവിന്ദം. 37

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ തൃതീയസ്കന്ധേ
കാപിലേയോപാഖ്യാനേ ത്രയസ്ത്രിംശത്തമോഽധ്യായഃ
സമാപ്തോഽയം തൃതീയസ്കന്ധഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 2613 തൃതീയസ്കന്ധേ ശ്ലോകാഃ 1412

---

## ചതുർത്ഥസ്കന്ധഃ

# പ്രഥമോഽധ്യായഃ

മൈത്രേയ ഉവാച

മനോസ്തു ശതരൂപായാം തിസ്രഃ കന്യാശ്ച ജജ്ഞിരേ
ആകൂതിർദ്ദേവഹൂതിശ്ച പ്രസൂതിരിതി വിശ്രുതാഃ 1
ആകൂതിം രുചയേ പ്രാദാദപി ഭ്രാതൃമതീം നൃപഃ
പുത്രികാധർമ്മമാശ്രിത്യ ശതരൂപാനുമോദിതഃ 2
പ്രജാപതിഃ സ ഭഗവാൻ രുചിസ്തസ്യാമജീജനൽ
മിഥുനം ബ്രഹ്മവർച്ചസ്വീ പരമേണ സമാധിനാ 3
യസ്തയോഃ പുരുഷഃ സാക്ഷാദ്വിഷ്ണുര്യജ്ഞസ്വരൂപധൃക്
യാ സ്ത്രീ സാ ദക്ഷിണാ ഭൂതേരംശഭൂതാനപായിനീ. 4
ആനിന്യേ സ്വഗൃഹം പുത്ര്യാഃ പുത്രം വിതതരോചിഷം
സ്വായംഭുവോ മുദാ യുക്തോ രുചിർജ്ജഗ്രാഹ ദക്ഷിണാം. 5
താം കാമയാനാം ഭഗവാനുവാഹ യജുഷാം പതിഃ
തുഷ്ടായാം തോഷമാപന്നോഽജനയൽ ദ്വാദശാത്മജാൻ. 6
തോഷഃ പ്രതോഷഃ സന്തോഷോ ഭദ്രഃ ശാന്തിരിഡസ്പതിഃ
ഇദ്ധ്മഃ കവിർവ്വിഭുഃ സ്വഹ്നഃ സുദേവോ രോചനോ ദ്വിഷട്. 7
തുഷിതാ നാമ തേ ദേവാ ആസൻ സ്വായംഭുവാന്തരേ
മരീചിമിശ്രാ ഋഷയോ യജ്ഞഃ സുരഗണേശ്വരഃ 8
പ്രിയവ്രതോത്താനപാദൗ മനുപുത്രൗ മഹൗജസൗ
തൽപുത്രപൗത്രനപ്തൄണാമനുവൃത്തം തദന്തരം. 9
ദേവഹൂതിമദാത്താത കർദ്ദമായാത്മജാം മനുഃ
തൽസംബന്ധി ശ്രുതപ്രായം ഭവതാ ഗദതോ മമ. 10
ദക്ഷായ ബ്രഹ്മപുത്രായ പ്രസൂതിം ഭഗവാൻ മനുഃ
പ്രായച്ഛദ്യൽകൃതസ്സർഗ്ഗസ്ത്രിലോക്യാം വിതതോ മഹാൻ. 11
യാഃ കർദ്ദമസുതാഃ പ്രോക്താ നവ ബ്രഹ്മർഷിപത്നയഃ
താസാം പ്രസൂതിപ്രസവം പ്രോച്യമാനം നിബോധ മേ. 12
പത്നീ മരീചേസ്തു കലാ സുഷുവേ കർദ്ദമാത്മജാ
കശ്യപം പൂർണ്ണിമാനം ച യയോരാപൂരിതം ജഗൽ. 13
പൂർണ്ണിമാസൂത വിരജം വിശ്വഗം ച പരന്തപ
ദേവകുല്യാം ഹരേഃ പാദശൗചാദ്യാഭൂത്സരിദ്ദിവഃ 14

കിന്നരചാരണസിദ്ധാപ്സരോമുനി-
ഗണ ലക്ഷാലേററവും [1] സ്തൂയമാനനായ്
വാരാശിയേകിയ [2] പൂജാനിവാസങ്ങ-
ളോരോന്നമേറവ്വഴി ചുററിച്ചരിച്ചിതു. 34

സാംഖ്യശാസ്ത്രാചാര്യർ നന്ദിപൂർവ്വംവന്ന
സംഘമായ്ത്തുവും സ്തുതിവർഷവുമേററു
ഉന്നതയോഗത്തൊട്ടും ത്രിലോകീസുഖ-
മുന്നിസ്സമാധിസ്ഥനായിരിക്കുന്നിതേ. 35

ദേവഹൂതീകപിലക്കിയലുന്നൊരീ
പാവനസംഭാഷണം ശ്രവിച്ചീട്ടവാൻ
ആവേശമങ്ങേസ്സുദിക്കയാലായതും
ഹേ വിദുരാ! ഭവാനോട്ട കഥിച്ചുഞാൻ. 36

കത്ഥചഷ്ലപാ ധരിക്കേണ്ട മാർഗ്ഗങ്ങളിൽ
ഉത്തമമായതിഗുഹ്യമായുള്ളതാം
ഈ സാംഖ്യശാസ്ത്രം നിതാന്തം ശ്രവിക്കയു-
മാസക്തിയോട്ട കീർത്തിക്കയും ചെയ്യുവോൻ
പക്ഷീന്ദ്രവാഹനനാമബ്ഭഗവാനിൽ
നിക്ഷിപ്തചിത്തനായ് തത് പദംപൂകിടും. 37

---

## ചതുർത്ഥസ്കന്ധം

## അദ്ധ്യായം 1

മൈത്രേയൻ പറഞ്ഞു

പ്രസൂതി, ദേവഹൂതി, യാകൂതിയെന്നിങ്ങനെ
പ്രസിദ്ധിപെററമൂന്നു നന്ദിനിമാരുംപിന്നെ
പേരാളുംപ്രിയവ്രത,നുത്താനപാദനെന്നി-
പ്പേരുകളിയന്നിട്ടും രണ്ടുനന്ദനന്മാരും
ഉണ്ടായി മനുവിന്നു ശതരൂപയെന്നാഖ്യ-
പൂണ്ടിട്ടുംപതിവ്രതയായ തൻപത്നിതന്നിൽ. 1

ആദിരാജാവാം മനു, ശതരൂപാഭിലാഷ-
മാദരിച്ചഥ [3] ഭ്രാതൃമതിയെന്നിരിക്കിലും
ആകൂതീതനൂജയെ പുത്രികാധർമ്മത്തിനാ-
ലേകിനാൻരുചിപ്രജാപതിക്കായ് തോഷ-
പൂർവ്വം. 2

ജ്ഞാനിയായ് ബ്രഹ്മവർച്ചസ്സാ രുചി,-
സമാധിയാ-
ലാണും പെണ്ണുമായ്തീർത്താൻ രണ്ടുസന്താ-
നങ്ങളെ 3

പുരുഷനതിൽ മഹാവിഷ്ണ്വംശം യജ്ഞമൂർത്തി
പിരിയാത്തൊരു ലക്ഷ്മിതന്നംശംകന്യയുംതാൻ. 4

വിസ്തൃതകാന്തിമാനാം പുത്രീപുത്രനെയേററം
മുത്തൊട്ടും സ്വായംഭുവൻ നയിച്ചാൻനിജഗേഹം
ദക്ഷിണാ നാമകയായീട്ടമാ സ്വപുത്രിയെ-
യക്ഷണം രുചിപ്രജാപതിയും സ്വീകരിച്ചാൻ 5

മന്ത്രങ്ങളുടെ ഫലദാതാവാം യജ്ഞമൂർത്തി
കാന്തയായ്, കാമിച്ചിട്ടമവളെ വരിച്ചിതു
സന്തുഷ്ടനായിപ്പരം തുഷ്ടയാമന്നാരിയിൽ
പന്ത്രണ്ടു പുത്രന്മാരെയുത്ഭവിപ്പിച്ചീടിനാൻ. 6

തോഷൻ,പ്രതോഷൻ,ഭദ്രൻ,ശാന്തി,
യിഡസ്പതി, സ-
ന്തോഷൻ,സുദേവൻ,സ്വഹ്നൻ,
രോചനനിധ്മൻവിഭു
കവിയുമെന്നതത്രേയവർക്കുനാമം സ്വായം-
ഭുവൻെറകാലത്തവർ തുഷിതദേവന്മാരായ്
ഋഷികളായി മരീച്യാദികൾ,യജ്ഞാഖ്യൻ ത്രി-
ദശവൃന്ദത്തിന്നധിപതിയായ്ഭവിച്ചിതു
മനുവും,ദേവന്മാരു,മൃഷികൾ ദേവേന്ദ്രനും,
മനുനന്ദനന്മാരും, വിഷ്ണ്വംശാവതാരവും
ഒരുമന്വന്തര സംരക്ഷസ്സുവേണം, മനു
പരമതുഷ്ടനായാനിതൊക്കെസ്സാധിക്കയാൽ. 7-8

ഉത്താനപാദൻ, പ്രിയവ്രതനെന്നുള്ള മനു-
പുത്രന്മാർപരം പരാക്രമികളായിരുന്നു.
തത്പുത്രപൌത്രനപ്താക്കളാലിമ്മന്വന്തര-
മത്ഭുതകരം ധർമ്മസമ്പൂർണ്ണമായിത്തീർന്നു. 9

കർദ്ദമന്നേകി ദേവഹൂതിയെ സ്വായംഭുവൻ
തദ്വൃത്തമീഞാൻചൊല്ലിശ്രവിച്ചുവല്ലോഭവാൻ
അമ്മനു പിന്നെ നൽകീ പുത്രിയാംപ്രസൂതിയെ
ബ്രഹ്മനന്ദനനായ ദക്ഷനാം പ്രജേശന്നായ്
മൂന്നുലോകത്തും സൃഷ്ടികാര്യത്തിലവർ മൂല-
മുന്നതമാകുമഭിവൃദ്ധിയുമുണ്ടായിതു. 11

ബ്രഹ്മർഷിപത്നിമാരായ് കർദ്ദമൻതന്നൊൻപതു
പെണ്മക്കളെന്നുചൊന്നേൻ
തത്സന്താനങ്ങളെക്കേൾ 12

കർദ്ദമസുത,കല,മരീചീമുനിപത്നി
പെററുകശ്യപനെയും പൂർണ്ണിമാപുത്രിയെയും
അവർതൻ വംശ പരമ്പരയാൽ നിറഞ്ഞിതു
ഭുവനംമൂന്നുമെന്നു ധരിച്ചീടുക വത്സാ! 13

പൂർണ്ണിമാവിനുതീർത്ഥവിശ്വഗൻവിരജനു-
മെന്നിരുപുത്രർ ദേവകുല്യയാംസുതതാനും
അസമാനയായ്ഹരിപാദക്ഷാളനത്തിനാൽ
വിശുദ്ധയായദേവസരിത്തായവളത്രേ. 14

---

1 സ്തുതിച്ചിയങ്ങുന്നവൻ 2 പൂജാസ്ഥാനം 3 സഹോദരനോടുകൂടിയവാം

അത്രേഃ പത്ന്യനസൂയാ ത്രീൻ ജജ്ഞേ സുയശസസ്സുതാൻ
ദത്തം ദുർവ്വാസസം സോമമാത്മേശബ്രഹ്മസംഭവാൻ. 15

വിദുര ഉവാച

അത്രേർഗ്ഗൃഹേ സുരശ്രേഷ്ഠാഃ സ്ഥിത്യുൽപത്ത്യന്തഹേതവഃ
കിഞ്ചിച്ചികീർഷവോ ജാതാ ഏതദാഖ്യാഹി മേ ഗുരോ. 16

മൈത്രേയ ഉവാച

ബ്രഹ്മണാ നോദിതഃ സൃഷ്ടാവത്രിർബ്രഹ്മവിദാം വരഃ
സഹ പത്ന്യാ യയാവൃക്ഷം കുലാദ്രിം തപസി സ്ഥിതഃ 17
തസ്മിൻ പ്രസൂനസ്തബകപലാശാശോകകാനനേ
വാർഭിഃ സ്രവദ്ഭിരുൽഘുഷ്ടേ നിർവ്വിന്ധ്യായാസ്സമന്തതഃ 18
പ്രാണായാമേന സംയമ്യ മനോ വർഷശതം മുനിഃ
അതിഷ്ഠദേകപാദേന നിർദ്വന്ദ്വോഽനിലഭോജനഃ 19
ശരണം തം പ്രപദ്യേഽഹം യ ഏവ ജഗദീശ്വരഃ
പ്രജാമാത്മസമാം മഹ്യം പ്രയച്ഛത്വിതി ചിന്തയൻ. 20
തപ്യമാനം ത്രിഭുവനം പ്രാണായാമൈധസാഗ്നിനാ
നിർഗ്ഗതേന മുനേർമ്മൂർദ്ധ്നസ്സമീക്ഷ്യ പ്രഭവസ്ത്രയ. 21
അപ്സരോമുനിഗന്ധർവ്വസിദ്ധവിദ്യാധരോരഗൈഃ
വിതായമാനയശസസ്തദാശ്രമപദം യയുഃ 22
തൽപ്രാദുർഭാവസംയോഗവിദ്യോതിതമനാ മുനിഃ
ഉത്തിഷ്ഠന്നേകപാദേന ദദർശ വിബുധർഷഭാൻ. 23
പ്രണമ്യ ദണ്ഡവൽ ഭൂമാവുപതസ്ഥേഽർഹണാഞ്ജലിഃ
വൃഷഹംസസുപർണ്ണസ്ഥാൻ സ്വൈഃ സ്വൈശ്ചിഹ്നൈശ്ച
ചിഹ്നിതാൻ. 24
കൃപാവലോകേന ഹസദ്വദനേനോപലംഭിതാൻ
തദ്രോചിഷാ പ്രതിഹതേ നിമീല്യ മുനിരക്ഷിണീ. 25
ചേതസ്തൽ പ്രവണം യുഞ്ജന്നസ്താവീത്സംഹതാഞ്ജലിഃ
ശ്ലക്ഷ്ണയാ സൂക്തയാ വാചാ സർവ്വലോകഗരീയസഃ 26

അത്രിരുവാച

വിശ്വോദ്ഭവസ്ഥിതിലയേഷു വിഭജ്യമാനൈ-
ർമ്മായാഗുണൈരനുയുഗം വിഗൃഹീതദേഹാഃ
തേ ബ്രഹ്മവിഷ്ണുഗിരിശാഃ പ്രണതോഽസ്മ്യഹം വ-
സ്തേഭ്യഃ ക ഏവ ഭവതാം മ ഇഹോപഹൂതഃ 27

ഏകോ മയേഹ ഭഗവാൻ വിവിധപ്രധാനൈ-
ശ്ചിത്തീകൃതഃ പ്രജനനായ കഥം നു യൂയം
അത്രാഗതാസ്തനുഭൃതാം മനസോഽപി ദൂരാഃ
ബ്രൂത പ്രസീദത മഹാനിഹ വിസ്മയോ മേ. 28

മൈത്രേയ ഉവാച

ഇതി തസ്യ വചഃ ശ്രുത്വാ ത്രയസ്തേ വിബുധർഷഭാഃ
പ്രത്യാഹുഃ ശ്ലക്ഷ്ണയാ വാചാ പ്രഹസ്യ തമൃഷിം പ്രഭോ 29
യഥാ കൃതസ്തേ സങ്കല്പോ ഭാവ്യം തേനൈവ നാന്യഥാ
സത്സങ്കല്പസ്യ തേ ബ്രഹ്മൻ യദ്വൈ ധ്യായതി തേ വയം. 30
അഥാസ്മദംശഭൂതാസ്തേ ആത്മജാ ലോകവിശ്രുതാഃ
ഭവിതാരോഽങ്ഗ ഭദ്രം തേ വിസ്രപ്സ്യന്തി ച തേ യശഃ 31
ഏവം കാമവരം ദത്ത്വാ പ്രതിജഗ്മുഃ സുരേശ്വരാഃ
സഭാജിതാസ്തയോസ്സമ്യഗ്ദമ്പത്യോർമ്മിഷതോസ്തതഃ 32
സോമോഽഭൂൽ ബ്രഹ്മണോഽംശേന ദത്തോ വിഷ്ണോസ്തുയോഗവിൽ
ദുർവ്വാസാശ്ശങ്കരസ്യാംശോ നിബോധാങ്ഗിരസഃ പ്രജാഃ 33
ശ്രദ്ധാ ത്വങ്ഗിരസഃ പത്നീ ചതസ്രോഽസൂത കന്യകാഃ
സിനീവാലീ കുഹൂ രാകാ ചതുർത്ഥ്യനുമതിസ്തഥാ. 34
തൽപുത്രാവപരാവാസ്താം ഖ്യാതൗ സ്വാരോചിഷേഽന്തരേ
ഉതഥ്യോ ഭഗവാൻ സാക്ഷാൽ ബ്രഹ്മിഷ്ഠശ്ച ബൃഹസ്പതിഃ 35

അനസൂയയാമത്രിപത്നിയിലുണ്ടായ് മൂന്നു-
തനയർദത്തനുംദുർവാസസ്സുംസോമൻതാനും
അവർ മൂവരും ഹരി,ശങ്കരൻ, വിരിഞ്ചനെ-
ന്നിവർതന്നംശഭൃതർതന്നെയാംപരന്തപാ! 15

**വിദുരൻ പറഞ്ഞു**

സൃഷ്ടിസംസ്ഥിതി ലയങ്ങൾക്കു കാരണമാകും
മൂർത്തികൾമൂന്നുപേരുമത്രിഗേഹത്തിൽവന്നു
ജനിച്ചതെന്തിനായിട്ടെന്നതുമാചാര്യനാം
മുനിയായകാ! ഭവാനെന്നോടുചൊന്നീടണം. 16

**മൈത്രേയൻ പറഞ്ഞു**

ബ്രഹ്മവിത്തമനാകുമത്രിയാം മഹാമുനി
ബ്രഹ്മനാൽ പ്രചോദിതനായിത്തൻപത്നിയോടും
കുലപർവതമാകുമൃക്ഷത്തിലെത്തിച്ചേർന്നു
ചലന വിഹീനനായ്ത്തപസ്സു തുടങ്ങിനാൻ. 17

പൂങ്കുലതിങ്ങിമിന്നും [1] പ്ലാച്ചിയുമശോകവും
തങ്ങിടും വനമാന്നു ചുററുമായെഴുകിടും
നിർവിന്ധ്യാനദിയുടെ നിർഝരമന്ദ്രനാദം
സർവദാകലർന്നിട്ടുമൃക്ഷപർവതം തന്നിൽ
മനനശീലനായി പ്രാണായാമത്തിനാൽത്തൻ-
മനസ്സടക്കിപ്പരം ദ്വന്ദ്വാതിക്രാന്തനായി
പവനാശനനായി "ട്ടല്ലയോ ജഗത്പതേ!
ഇവനങ്ങയെയിതാശരണം ഗമിക്കുന്നേൻ.
നിന്തിരുമേനിയോടു തുല്യനായിനിക്കൊരു
സന്താനത്തിനെത്തരികെ" ന്ന സങ്കല്പത്തൊടും 18-20

നൂറുവത്സരമേവം പ്രാണായാമമാം [2]കാഷ്ഠം
പേറുമമ്മുനീന്ദ്രൻതൻ മൂർദ്ധാവിൽനിന്നുചിന്തും
പാവകൻ ജഗത്ത്രയം തപിപ്പിപ്പതു പാർത്തി-
ട്ടാവിധിഹരഹരി ദേവന്മാരവിളംബം
അപ്സരോമുനിസിദ്ധഗന്ധർവവിദ്യാധര-
സങ്കീർത്തിതരായിപ്രാപിച്ചാർതദാശ്രമം 21-22

അന്തികമാളും മൂർത്തിത്രയത്തിൻ തേജസ്സുത-
ന്നന്തർഭാഗത്തു തട്ടിജ്വലിച്ചോരമ്മുനീന്ദ്രൻ.
ഒററക്കാലിന്മേൽതന്നെ നിന്നുകൊണ്ടീക്ഷിച്ചിതു
മുററും തൻമുന്നിലാളുമമർത്ത്യാധിപന്മാരെ. 23

അരയന്നത്തിലജൻ, വൃഷത്തിന്മീതേ ഹരൻ
ഗരുഡന്മേൽ വിഷ്ണുവും, സ്വസ്വ ചിഹ്നങ്ങളോടും
മിന്നിടുന്നതുപാർത്തു ദണ്ഡംപോൽ വീണുകുപ്പി
ചന്ദനധൂപദീപാദ്യങ്ങളാൽ പൂജിച്ചിതേ. 24

കരുണാദൃഷ്ടിയോടും ചിരിച്ചമുഖത്തോടും
ശരിക്കാരെന്നുധരിപ്പിക്കുമദ്ദേവന്മാരെ
വേണ്ടപോൽ പൂജിച്ചു തല്ക്കാന്തിയാല്ക്കണ്ണടച്ചു-
കൊണ്ടു മാനസമവർക്കധീനമാക്കിക്കുപ്പി

യോഗധാരണയോടും [3] ശ്ലക്ഷ്ണമാധുര്യ്യവാക്യ
യോഗസ്തോത്രങ്ങൾ ചൊല്ലിയവരെസ്തുതി-
ച്ചിതു 25-26

**അത്രി പറഞ്ഞു**

ലോകത്തിൻസ്ഥിതിസൃഷ്ടിസംഹാരങ്ങൾക്കായ്-
ഗുണം
ഭാഗിച്ചെടുത്തു യുഗംതോറുമോരോരോമട്ടിൽ
കാര്യ്യസാദ്ധ്യത്തിനായിശ്ശരീരം ധരിച്ചീടും
നാരായണാജരുദ്രന്മാരാകും ത്രിദശന്മാർ
നിങ്ങളെന്നുള്ളതീ ഞാൻ നല്ലതുപോലെയിപ്പോ-
ളിങ്ങറിഞ്ഞിതാ നമസ്കരിക്കുന്നിതേ മുന്നിൽ.
ഏകനാം ദൈവതത്തെയത്രേ ഞാൻ വിളിച്ചതു
ചൊൽകയോ നിങ്ങൾ മൂന്നിലാരാണതെന്ന
കാര്യ്യം. 27

പ്രാധാന്യമിയന്നിട്ടും പല സംഗതികളാൽ
[4]മേധാവിയായേകനാം ഭഗവാനെൻ പുത്രനായ്-
തീരണമെന്നാണെൻെറ സങ്കല്പം മനസ്സിനും
ദൂരത്തുവർത്തിച്ചിടും ത്രിമൂർത്തികളാം നിങ്ങൾ
വന്നതെങ്ങനെയെന്നുമരുളിച്ചെയ്യീടണ-
മിന്നിതോർത്തുളവററുവിസ്മയം തോന്നുന്നുമേ 28

**മൈത്രേയൻ പറഞ്ഞു**

ഈവിധമമ്മുനീന്ദ്രൻ ചൊന്ന വാക്കുകൾ കേട്ട-
ദ്ദേവന്മാർ ചൊല്ലീടിനാർ മധുരമായീവിധം. 29
അന്യഥാവരാ ഭവത് സത്യ സങ്കല്പം ഭവാ-
നന്നിട്ടും പുമാനത്രേ വന്നതും ബ്രഹ്മജ്ഞാ!-
കേൾ. 30

ഏകതത്ത്വസ്വരൂപർ ഞങ്ങൾ മൂവരുമെന്ന-
താകയാൽ വിശ്രുതർ മൂന്നാത്മജർ നിന-
ക്കുണ്ടാം. 31

ഇക്കണക്കിഷ്ടവരമേകിദ്ദമ്പതിമാരാൽ
സൽകൃതരായിഗ്ഗമിച്ചീടിനാർ ത്രിമൂർത്തികൾ 32
ബ്രഹ്മാംശത്തിനാൽ സൗമ്യശീലനാംനിശേശനും
നന്മട്ടുവിഷ്ണ്വംശത്താൽ യോഗീന്ദ്രൻദത്തൻ-
താനും.
ശങ്കരാംശത്താലെ ദുർവാസസ്സുമത്രിക്കുണ്ടാ-
യംഗിരസ്സിൻെറവംശം പറയാമിനിക്കേൾക്ക. 33
സിനീവാലിയും കുഹൂരാകയു,മനുമതി
തനയമാരിന്നാൽവരങ്ഗിരസ്സിന്നുണ്ടായി. 34
ഉതത്ഥ്യൻ, ബൃഹസ്പതിയിങ്ങനെ സുപ്രസിദ്ധ-
സുതരുംരണ്ടുണ്ടായി പത്നിയാം ശ്രദ്ധതന്നിൽ
സ്വാരോചിഷാഖ്യമാകും രണ്ടാം മന്വന്തരത്തിൽ
പേരാന്നാൻ തപോവിദ്യാപാടവത്താലുതത്ഥ്യൻ
ബ്രഹ്മജ്ഞാനികളെല്ലാം ബഹുമാനിക്കുംവിധം
ബ്രഹ്മിഷ്ഠനായിപ്പരിശോഭിച്ചാൻ ബൃഹസ്പതി. 35

---

1 പ്ലാശു് (യോഗീന്ദ്രന്മാർ ഇതിൻെറ ഇല ഭക്ഷിക്കുന്നു.) 2 വിറക് 3 മൃദുവായ 4 പ്രധാനി

പുലസ്ത്യോƒജനയൽ പത്ന്യാമഗസ്ത്യം ച ഹവിർഭുവി
സോƒന്യജന്മനി ദഹ്രാഗ്നിർവിശ്രവാശ്ച മഹാതപാഃ 36
തസ്യ യക്ഷപതിർദ്ദേവ കുബേരസ്ത്വിഡവിഡാസുതഃ
രാവണഃ കുംഭകർണ്ണശ്ച തഥാന്യസ്യാം വിഭീഷണഃ 37
പുലഹസ്യ ഗതിർഭാര്യാ ത്രീനസൂത സതീ സുതാൻ
കർമ്മശ്രേഷ്ഠം വരീയാംസം സഹിഷ്ണും ച മഹാമതേ. 38
ക്രതോരപി ക്രിയാ ഭാര്യാ വാലഖില്യാനസൂയത
ഋഷീൻ ഷഷ്ടിസഹസ്രാണി ജ്വലതോ ബ്രഹ്മതേജസാ. 39
ഊർജ്ജായാം ജജ്ഞിരേ പുത്രാ വസിഷ്ഠസ്യ പരംതപ!
ചിത്രകേതുപ്രധാനാസ്തേ സപ്ത ബ്രഹ്മർഷയോƒമലാഃ 40
ചിത്രകേതുഃ സുരോചിശ്ച വിരജാ മിത്ര ഏവ ച
ഉൽബണോ വസുഭൃദ്യാനോ ദ്യുമാൻ ശക്ത്യാദയോƒപരേ. 41
ചിത്തിസ്ത്വഥർവ്വണഃ പത്നീ ലേഭേ പുത്രം ധൃതവ്രതം
ദധ്യഞ്ചമശ്വശിരസം ഭൃഗോർവംശം നിബോധ മേ. 42
ഭൃഗുഃ ഖ്യാത്യാം മഹാഭാഗഃ പത്ന്യാം പുത്രാനജീജനൽ
ധാതാരം ച വിധാതാരം ശ്രിയം ച ഭഗവൽപരാം. 43
ആയതിം നിയതിം ചൈവ സുതേ മേരുസ്തയോരദാൽ
താഭ്യാം തയോരഭവതാം മൃകണ്ഡഃ പ്രാണ ഏവ ച. 44
മാർക്കണ്ഡേയോ മൃകണ്ഡസ്യ പ്രാണാദ്വേദശിരാ മുനിഃ
കവിശ്ച ഭാർഗ്ഗവോ യസ്യ ഭഗവാനുശനാ സുതഃ 45
ത ഏതേ മുനയഃ ക്ഷത്തർല്ലോകാൻ സർഗ്ഗൈരഭാവയൻ
ഏഷ കർദ്ദമദൌഹിത്രസന്താനഃ കഥിതസ്തവ
ശൃണ്വതഃ ശ്രദ്ദധാനസ്യ സദ്യഃ പാപഹരഃ പരഃ 46
പ്രസൂതിം മാനവീം ദക്ഷ ഉപയേമേ ഹ്യജാത്മജഃ
തസ്യാം സസർജ്ജ ദുഹിതൄഃ ഷോഡശാമലലോചനാഃ 47
ത്രയോദശാദാദ്ധർമ്മായ തഥൈകാമഗ്നയേ വിഭുഃ
പിതൃഭ്യ ഏകാം യുക്തേഭ്യോ ഭവായൈകാം ഭവച്ഛിദേ. 48
ശ്രദ്ധാ മൈത്രീ ദയാ ശാന്തിസ്തുഷ്ടിഃ പുഷ്ടിഃ ക്രിയോന്നതിഃ
ബുദ്ധിർമ്മേധാ തിതിക്ഷാ ഹ്രീർമ്മൂർത്തിർദ്ധർമ്മസ്യ പത്നയഃ 49
ശ്രദ്ധാസൂത ശുഭം മൈത്രീ പ്രസാദമഭയം ദയാ
ശാന്തിഃ സുഖം മുദം തുഷ്ടിഃ സ്മയം പുഷ്ടിരസൂയത. 50
യോഗം ക്രിയോന്നതിർദ്ദർപ്പമർത്ഥം ബുദ്ധിരസൂയത
മേധാ സ്മൃതിം തിതിക്ഷാ തു ക്ഷേമം ഹ്രീഃ പ്രശ്രയം സുതം. 51
മൂർത്തിസ്സർവ്വഗുണോൽപത്തിർന്നരനാരായണാവൃഷീ
യയോർജ്ജന്മന്യദോ വിശ്വമഭ്യനന്ദൽ സുനിർവൃതം
മനാംസി കകുഭോ വാതാഃ പ്രസേദുസ്സരിതോƒദ്രയഃ 52
ദിവ്യവാദ്യന്ത തൂര്യാണി പേതുഃ കുസുമവൃഷ്ടയഃ
മുനയസ്തുഷ്ടുവുസ്തുഷ്ടാ ജഗുർഗ്ഗന്ധർവ്വകിന്നരാഃ 53
നൃത്യന്തി സ്മ സ്ത്രിയോ ദേവ്യ ആസീൽ പരമമംഗളം
ദേവാ ബ്രഹ്മാദയസ്സർവ്വ ഉപതസ്ഥുരഭിഷ്ടവൈഃ 54

ദേവാ ഊചുഃ

യോ മായയാ വിരചിതം നിജയാƒƒത്മനീദം
ഖേ രൂപഭേദമിവ തൽപ്രതിചക്ഷണായ
ഏതേന ധർമ്മസദനേ ഋഷിമൂർത്തിനാദ്യ
പ്രാദുശ്ചകാര പുരുഷായ നമഃ പരസ്മൈ. 55

സോƒയം സ്ഥിതിവ്യതികരോപശമായ സൃഷ്ടാൻ
സത്ത്വേന നഃ സുരഗണാനനുമേയതത്ത്വഃ
ദൃശ്യാദദഭ്രകരുണേന വിലോകനേന
യച്ഛ്രീനികേതമമലം ക്ഷിപതാരവിന്ദം. 56

അഗസ്ത്യൻ വിശ്രവസ്സുമെന്നുണ്ടായിതുപുത്ര-
യുഗളം പുലസ്ത്യന്നു പത്നിയാം ഹവിർഭുവിൽ
മറുജന്മത്തിൽ ജഠരാഗ്നിയായൊന്നഗസ്ത്യൻ
പെരിയ തപോധനനായിതു വിശ്രവസ്സും. 36
വിശ്രവസ്സിന്നുരണ്ടുഭാര്യമാരിഡവിഡ,
കേശിനിതാനുമതിൽ കുബേരമാതാവാദ്യ
വിത്തേശനനിമിഷവർഗ്ഗത്തിൽപെട്ടുള്ളോനും
നിത്യവും യക്ഷന്മാർതൻ രാജാവുമത്രേധീമൻ!
രാവണകുംഭകർണ്ണ വിഭീഷണന്മാരെന്ന
മൂവരപ്പുലസ്ത്യന്നു കേശിനിതന്നിലുണ്ടായ് 37
ചതുരാനനസുതനായിട്ടും പുലഹന്നു
ഗതിയെന്നുള്ള പതിവ്രതയാം പത്നിതന്നിൽ-
കർമ്മശ്രേഷ്ഠനും പിന്നെ വരീയാൻ സഹിഷ്ണുവു-
മിമ്മട്ടുപേരിൽ പുത്രർ മൂന്നുപേരുണ്ടായിതു. 38
ബാലഖില്യന്മാരെന്ന നാമത്തിൽ ബ്രഹ്മജ്യോതിഃ
ജ്വാലമാലതിവേലം ശോഭിക്കുന്നവരായി
ഷഷ്ടിസാഹസ്രകമാമൃഷീബാലരെപ്പെററാൾ
സ്രഷ്ടാവിൻ ഷഷ്ഠപുത്രൻ ക്രതുവിൻ ക്രിയാപത്നി
വസിഷ്ഠപത്നിയരുന്ധതിയെന്നോതുമൂർജ്ജ. 39
പ്രസവിച്ചിതു ചിത്രകേത്വാദ്യരേഴുപേരേ
മൂന്നാംമന്വന്തരത്തിൽ പരിശുദ്ധന്മാരായി
മിന്നിയ സപ്തർഷികളാണവരായേ വത്സാ! 40
ചിത്രകേതുവും, സുരോചിസ്സുമുൽബണൻ വസു-
ഭൃദ്യാനൻ മിത്രൻദ്യുമാൻ വിരജനെന്നേവമാം
പേരവർക്കേഴുപേർക്കും ശക്ത്യാദ്യർ തനയന്മാർ
വേറെയാണെന്നുള്ളതും ധരിക്ക പരന്തപ! 41
അഥർവ്വാവിന്റെഭാര്യ ചിത്തിയശ്വാനനം പോൽ
വദനമെഴും ദധ്യങ്ങ്മുനിയെ പ്രസവിച്ചാൾ
അരുളിച്ചെയ്യാമിനി ഭൃഗുവിൻ പരമ്പര-
ശരിയായ് ധരിച്ചുകൊണ്ടീടുക കുരുനാഥാ! 42
ഖ്യാതിയാം പത്നിതന്നിൽ ഭാഗ്യവാൻ ഭൃഗുവിനു
ജാതരായിതു ധാതാവിധാതാവെന്നിങ്ങനെ
രണ്ടു നന്ദനന്മാരും ഭഗവത്പത്നിയായ-
ങ്ങണ്ടാരിൽമതിന്നംശമായീട്ടും ശ്രീദേവിയും. 43
അദ്ര്യഭിമാനിദേവനായിട്ടും മേരു നിജ-
പുത്രിയായതിയെധാതാവിനും നിയതിയെ
വിധാതാവിനും നൽകിയവരിലുണ്ടായ് രണ്ടു
സുതന്മാർ മൃകണ്ഡനും പ്രാണനുമെന്നിങ്ങനെ. 44
മൃകണ്ഡാത്മജനായിത്തീർന്നിതു മാർക്കണ്ഡേയൻ
മകനായ്‌വേദശിരസ്സെന്നവൻ പ്രാണന്നുണ്ടായ്
ഭൃഗുവിനുണ്ടായിതു കവിയെന്നൊരുപുത്രൻ
ഭഗവാനുശനസ്സാണായതു കൗരവേന്ദ്രാ! 45
മുനികളെല്ലാവരും സ്വന്തസന്താനങ്ങളാൽ
ജനസംവൃദ്ധിചെത്തു ജഗത്തിലെന്നേവണ്ടു
കർദ്ദമപുത്രിമാർ തൻപാവനമാമീവംശ-
വൃത്താന്തംകേട്ടാലുടൻ തുലയും പാപമെല്ലാം. 46

മനുപുത്രിയായീടും പ്രസൂതിതന്നെ ബ്രഹ്മ-
തനയനാകുംദക്ഷൻ വിവാഹംകഴിച്ചിതു
നിർമ്മലാക്ഷികളായ ഷോഡശ പുത്രിമാരെ-
യമ്മഹിഷിയിൽ ദക്ഷനുത്ഭവിപ്പിച്ചീടിനാൻ. 47
ധർമ്മനായ് പതിമൂന്നുപേരെയുമാത്മജയെ-
ച്ചെമ്മേവൈശ്വാനരനുമേകയേ പിതൃക്കൾക്കും
ഭവസങ്കടം ഭക്തജനങ്ങൾക്കില്ലാതാക്കും
ഭവനായൊരു പുത്രിതന്നെയുമേകീ വിഭു 48
ശ്രദ്ധയും,മൈത്രി,ദയ,ശാന്തിയും തുഷ്ടി,പുഷ്ടി,
ബുദ്ധി,യുന്നതി,മേധ,തിതിക്ഷാ,ഹ്രീ മൂർത്തിയും
ക്രിയ,യിപ്പതിമൂന്നും ധർമ്മന്റെ കളത്രങ്ങൾ-
ക്കിയലും നാമങ്ങളെന്നറിക മഹാമതേ! 49
ശുഭനെ ശ്രദ്ധാദേവി, മൈത്രിയാ പ്രസാദനെ
അഭയൻതന്നെദ്ദയ, സുഖനെ ശാന്തിതാനും
തുഷ്ടി മുത്തിനെ,ബുദ്ധിയർത്ഥനെ,സ്മയൻതന്നെ-
പ്പുഷ്ടി,യോഗനെക്രിയ, യുന്നതിദർപ്പനേയും
സ്മൃതിയെമേധതാനും, ക്ഷേമനെ തിതിക്ഷയു-
മതുപോൽ പ്രശ്രയനെ ഹ്രീതാനും പ്രസവി-
ച്ചാൾ 50-51
വരസദ്ഗുണഗണസമ്പന്ന മൂർത്തിപെററാൾ
നരനാരായണന്മാരെന്ന രണ്ടൃഷിമാരെ
അവരുത്ഭവിക്കവേയാനന്ദിച്ചുലകത്രി-
പവനൻ, പുഴ,ദിക്കും, മനവും പ്രസാദിച്ചു. 52
മുഴങ്ങീ വിണ്ണിൽ ദിവ്യവാദ്യങ്ങൾ വിണ്ണോർ-
മലർ-
മഴതൂവിനാർ, മുനിനിവഹം സ്തുതിച്ചിതേ
ഗന്ധർവകിന്നരന്മാരശേഷമൊന്നുപോലെ
സന്തുഷ്ടചിത്തരായിസ്സംഗീതമാലപിച്ചാർ. 53
അമരനാരീജനം നർത്തനംചെയ്തു [1]ധാതൃ-
പ്രമുഖസുരോൽക്കരം സേവിച്ചാർ സ്തോത്ര-
ങ്ങളാൽ 54

ദേവന്മാർ പറഞ്ഞു

ഇപ്രപഞ്ചത്തെ സ്വയം മായയാൽ തന്നിൽ
നിന്നു-
മുത്ഭവിപ്പിച്ചിട്ടുള്ളതാണെന്ന പരമാത്മം
ഭക്തരെദ്ധരിപ്പിക്കാനീവിധമൃഷിരൂപം
കൈക്കൊണ്ടു ധർമ്മഭാര്യതന്നിലുദ്ഭൂതനായ
പരമപുമാനാകും ഭഗവൻ! ഭക്തദാസാ!
പെരുകുംഭക്തിപൂർവം നമസ്കരിക്കുന്നിതാ. 55
അനുമാനത്താൽ മാത്രമറിവാൻകഴിഞ്ഞിട്ടു-
മനഘാ! മര്യാദയെ ലോകത്തുനിലനിർത്താൻ
സത്വാത്മാലമർത്ത്യന്മാരായീട്ടുമീഞങ്ങളെ
ത്തീർത്തനിതിരുവടി കാരുണ്യമോലുന്നതായ്
ശ്രീവാഴും സുനിർമ്മലപത്മത്തെഹസിച്ചീട്ടു-
മാവിലോകനങ്ങളാൽ ഞങ്ങളെക്കടാക്ഷിക്ക. 56

1 ധാതാവു മുതലായ ദേവന്മാരുടെ കൂട്ടം

ഏവം സുരഗണൈസ്താത ഭഗവന്താവഭിഷ്ടുതൌ
ലബ്ധാവലോകൈര്യയതുരർച്ചിതൌ ഗന്ധമാദനം 57
താവിമൌ വൈ ഭഗവതോ ഹരേരംശാവിഹാഗതൌ
ഭാരവ്യയായ ച ഭുവഃ കൃഷ്ണൌ യദുകുരൂദ്വഹൌ. 58
സ്വാഹാഭിമാനിനശ്ചാഗ്നേരാത്മജാംസ്ത്രീനജീജനൽ
പാവകം പവമാനം ച ശുചിം ച ഹുതഭോജനം. 59
തേഭ്യോഽഗ്നയസ്സമഭവംശ്ചത്വാരിംശച്ച പഞ്ച ച
ത ഏവൈകോനപഞ്ചാശൽ സാകം പിതൃപിതാമഹൈഃ 60
വൈതാനികേ കർമ്മണി യന്നാമഭിർബ്രഹ്മവാദിഭിഃ
ആഗ്നേയ്യ ഇഷ്ടയോ യജ്ഞേ നിരൂപ്യന്തേഽഗ്നയസ്തു തേ. 61
അഗ്നിഷ്വാത്താ ബർഹിഷദസ്സൌമ്യാഃ പിതര ആജ്യപാഃ
സാഗ്നയോഽനഗ്നയസ്തേഷാം പത്നീ ദാക്ഷായണീ സ്വധാ. 62
തേഭ്യോ ദധാര കന്യേ ദ്വേ വയുനാം ധാരിണീം സ്വധാ
ഉഭേ തേ ബ്രഹ്മവാദിന്യൌ ജ്ഞാനവിജ്ഞാന പാരഗേ. 63
ഭവസ്യ പത്നീ തു സതീ ഭവം ദേവമനുവ്രതാ
ആത്മനസ്സദൃശം പുത്രം ന ലേഭേ ഗുണശീലതഃ 64
പിതര്യപ്രതിരൂപേ സ്വേ ഭവായാനാഗസേ രുഷാ
അപ്രൌഢൈവാത്മനാഽഽത്മാനമജഹാദ്യോഗസംയുതാ. 65

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
വിദുരമൈത്രേയസംവാദേ പ്രഥമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2679 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 65

---

# ദ്വിതീയോഽധ്യായഃ

**വിദുര ഉവാച**

ഭവേ ശീലവതാം ശ്രേഷ്ഠേ ദക്ഷോ ദുഹിതൃവത്സലഃ
വിദ്വേഷമകരോൽ കസ്മാദനാദൃത്യാത്മജാം സതീം 1
കസ്തം ചരാചരഗുരും നിർവൈരം ശാന്തവിഗ്രഹം
ആത്മാരാമം കഥം ദ്വേഷ്ടി ജഗതോ ദൈവതം മഹൽ. 2
ഏതദാഖ്യാഹി മേ ബ്രഹ്മൻ ജാമാതുഃ ശ്വശുരസ്യ ച
വിദ്വേഷസ്തു യതഃ പ്രാണാംസ്ത്യജേ ദുസ്ത്യജാൻ സതീ. 3

**മൈത്രേയ ഉവാച**

പുരാ വിശ്വസൃജാം സത്രേ സമേതാഃ പരമർഷയഃ
തഥാമരഗണാസ്സർവ്വേ സാനുഗാ മുനയോഽഗ്നയഃ 4
തത്ര പ്രവിഷ്ടമൃഷയോ ദൃഷ്ട്വാർക്കമിവ രോചിഷാ
ഭ്രാജമാനം വിതിമിരം കുർവ്വന്തം തന്മഹത്സദഃ 5
ഉദതിഷ്ഠൻ സദസ്യാസ്തേ സ്വധിഷ്ണ്യേഭ്യസ്സഹാഗ്നയഃ
ഋതേ വിരിഞ്ചം ശർവ്വം ച തത്ഭാസാക്ഷിപ്തചേതസഃ 6
സദസസ്പതിഭിർദ്ദക്ഷോ ഭഗവാൻ സാധു സൽകൃതഃ
അജം ലോകഗുരും നത്വാ നിഷസാദ തദാജ്ഞയാ. 7
പ്രാങ്നിഷണ്ണം മൃഡം ദൃഷ്ട്വാ നാമൃഷ്യത്തദനാദൃതഃ
ഉവാച വാമം ചക്ഷുർഭ്യാമഭിവീക്ഷ്യ ദഹന്നിവ. 8
ശ്രൂയതാം ബ്രഹ്മർഷയോ മേ സഹദേവാസ്സഹാഗ്നയഃ
സാധൂനാം ബ്രുവതോ വൃത്തം നാജ്ഞാനാന്ന ച മത്സരാൽ. 9
അയം തു ലോകപാലാനാം യശോഘ്നോ നിരപത്രപഃ
സത്ഭിരാചരിതഃ പന്ഥാ യേന സ്തബ്ധേന ദൂഷിതഃ 10

ഈദൃശസ്തോത്രങ്ങളാൽ കടാക്ഷംചെയ്കവരിച്ചാ-
രാദിതേയൌഘത്തിനാലർച്ച്യമാനന്മാരായി
നരനാരായണന്മാരാകുമബ് ഭഗവാന്മാർ
തരസാ ഗന്ധമാദനാദ്രിയെ പ്രാപിച്ചിതേ. 57
ഭഗവദംശഭൂതന്മാരാകുമിവരിപ്പോൾ
ജഗത് ഭാരത്തെയില്ലാതാക്കുവാനിബ് ഭൂമിയിൽ
ആയാതരായിക്കുരുയാദവവംശപാല-
രായിട്ടുരണ്ടുകൃഷ്ണഭഗവാന്മാരായ് ത്തീന്നാർ. 58
പിന്നെയങ്ങഭിമാനിയാകുമഗ്നിയിൽനിന്നും
മൂന്നുനന്ദനന്മാരെയുദ്ഭവിപ്പിച്ചാൾ സ്വാഹ
ഹവിർഭുക്കുകളാകുമവർതൻ നാമങ്ങളും
പവനൻ,പാവകനും, ശുചിയുമെന്നതല്ലോ. 59
അവരിൽനിന്നു നാല്പത്തഞ്ചുമാനിരിയഗ്നി-
ഭവിച്ചു, പിതൃപിതാമഹന്മാരോട്ടുകൂടി
ഈവിധംസ്വാഹാവംശ്യർനാല്പത്തിയൊൻപ-
തത്രേ
ഭുവിതിൽസ്വാഹാവംശ്യരെന്നിവർകീത്തി-
തന്മാർ 60
ലൌകികാഗ്നികളല്ലിതാഗമോക്താനുസാര-
യാഗകർമ്മത്തിൽ മന്ത്രമുച്ചരിച്ചാചാര്യന്മാർ
യജനംചെയ്യുമഗ്നി ദേവതകളാണിവ-
ക്കജിതാക്രിയാഫലമേകുവാനുണ്ടുകെല്ലാം. 61
പിതൃക്കൾനാലുമട്ടിലഗ്നിഷ്വാത്തന്മാർ,
ബർഹി-
ഷത്തുകളാജ്യപന്മാർ, സൌമ്യന്മാരെന്നിങ്ങനെ
ഇവരിൽചിലക്കഗ്നിദേവനിൽ കർമ്മങ്ങളു-
ണ്ടവർസാഗ്നികളത്രേ, യന്യന്മാരനഗ്നികൾ
വഹ്നിയിൽ പചിച്ചിട്ടും പുരോഡാശാദി
ഹവി-
സ്സാന്നിട്ടും പിതൃക്കളാണാഗ്നിഷ്വാത്തന്മാരോക്ക
ദൈത്യദാനവയക്ഷപിതൃക്കളെ നാംബർഹി-
ഷത്തുക്കളെന്ന പേരിലറിയപ്പെട്ടുന്നതും
അഗ്നിഷ്ടോമാദികർമ്മദേവന്മാർ സോമപന്മാർ
കേൾക്ക,ദർശാദികർമ്മദേവന്മാരാജ്യപന്മാർ
ഇന്നാലുതരംപിതൃസംഘാതത്തിനുംകൂടി
ഒന്നായപത്നിയത്രേ ദക്ഷപുത്രിയാം സ്വധ 62
പിതൃബീജത്തിൽനിന്നും വയുന,ധാരിണിയെ-
ന്നതിരററുള്ള കന്യായുഗ്മത്തെപ്പെണ്ടാൾ സ്വധ
ബ്രഹ്മവാദിനികളും ജ്ഞാനവിജ്ഞാനപാരം
ചെമ്മേസന്തരിച്ചോരുമാണവരിരുപേരും 63
ശിവപത്നിയായിട്ടും സതിസാദരംനിത്യം
ധവനെസ്സേവിച്ചിട്ടു ഗുണശീലാദിയാലെ
മുക്കണ്ണുസമാനനായുള്ളോരുതനൂജനെ-
യാഗ്രഹിക്കിലും കിട്ടിയില്ലവൾക്കെന്നേവേണ്ടു 64
[1]അപരാധാപേതനാം തൻകാന്തനോടു ദക്ഷ-
നപകൃത്യങ്ങൾ ചെയ്തതീക്ഷിച്ചുകോപാന്ധയായ്
അപ്രൌഢമട്ടിൽ സ്വയംദേഹത്തെ യോഗാ-
ഗ്നിയി-
ലപ്പൊഴേദഹിപ്പിച്ചാൾ സതിയാം ദാക്ഷാ-
യണി. 65

---

# അദ്ധ്യായം 2.

### വിദുരൻ പറഞ്ഞു

പുത്രീവത്സലൻ ദക്ഷനൗരസപുത്രിയാകു-
മദ്ദാക്ഷായണിതന്നെയാദരിച്ചിടായ്‌വാനും
ശീലവാന്മാരിലേററം ശ്രേഷ്ഠനായ് വിളങ്ങീട്ടും
കാലാരിയോട്ടുവൈരമാളാനും ഹേതുവെന്തേ? 1
ഭുവനത്രയമഹാദൈവതമായിമിന്നും
ശിവനാം ദേവൻതന്നെ ദ്വേഷിച്ചതേതുമട്ടിൽ 2
ദുസ്ത്യജപ്രാണങ്ങളെ നിശ്ശങ്കം സതീദേവി-
യത്യരമുപേക്ഷിപ്പാൻ തക്കതാമുററവൈരം
[2] ജാമാതൃശ്വശുരന്മാർ തമ്മിലുണ്ടായകാര്യം
ഹേ മുനേ!ഭവാനെന്നോടോതണം സവിസ്തരം. 3

### മൈത്രേയൻ പറഞ്ഞു

മുൻപ്പു ഋഷിമുഖ്യന്മാരും സാനുഗമുനിമാരു-
മുമ്പർതൻസമൂഹവുമഗ്നിദേവതമാരും
സകലപേരുമൊത്തുകൂടിനാത്രുഢമോദം
ജഗൽപിതാമഹന്മാർ നടത്തുമദ്ധ്വരത്തിൽ. 4
അമ്മഹാസഭ നിജതേജസ്സാലന്ധകാര-
നിർമ്മുക്തമാക്കിയക്കതുല്യനായങ്ങുചെല്ലും
ദക്ഷനെക്കണ്ടപ്പൊഴ തത് സഭാസ്ഥിതന്മാരിൽ
ത്ര്യക്ഷനുമനുജനുമല്ലാത്തവരാകമാനം
ചഞ്ചലമനസ്കരായാസനങ്ങളിൽനിന്നു-
മഞ്ചാതങ്ങെഴുന്നേററു വേണ്ടപോലാചരിച്ചാർ
അദ്ദേഹംജഗത്ഗുരുവാം ബ്രഹ്മാവിനെ
സത്വരം നമിച്ചിട്ടങ്ങിരുന്നാൻ തദാജ്ഞയാൽ
5-7
മുന്നമേയസ്സദസ്സിലിരിക്കും മഹേശൻ, താൻ-
വന്നപ്പോളേററാദരിക്കാത്തതുസഹിക്കാതെ
[3] കുടിലഭ്രൂവായ് ദഹിപ്പിക്കുമാറീശനേയും
ഝടിതി സഭ്യരേയുംനോക്കീട്ടുചൊന്നാൻ
ദക്ഷൻ 8
ചൊമ്മസാഗ്നികളാകും ദേവന്മാരൊത്തിരിക്കും
ബ്രഹ്മർഷിമുഖ്യന്മാരേ! കേൾക്കുവിനെന്റെ വാക്യം
അവിവേകത്താലല്ല മാത്സര്യംകൊണ്ടുമല്ലി-
തിവിടെസ്സദാചാരമുറയോതുന്നത്രേ 9
നിരപത്രപനാമിദ്ദുർബ്ബുദ്ധിഷ്ഠൻ ജഗത്പാല-
പുകേത്തിയെപ്പാടെകെട്ടുത്തിക്കളയുന്ന
സത്തുക്കളെല്ലാവരുമാചരിച്ചീട്ടുന്നതാ
മുത്തമമാർഗ്ഗം പാരം ദൂഷിപ്പിച്ചിട്ടുന്നിതേ. 10

---

1 നിരപരാധി  2 പുത്രിയുടെ ഭർത്താവ്, ഭാര്യയുടെ പിതാവ്  3 പുരികം വളച്ചവൻ

ഏഷ മേ ശിഷ്യതാം പ്രാപ്തോ യന്മേ ദുഹിതുരഗ്രഹീൽ
പാണിം വിപ്രാഗ്നിമുഖതസ്സാവിത്ര്യാ ഇവ സാധുവൽ. 11
ഗൃഹീത്വാ മൃഗശാബാക്ഷ്യാഃ പാണിം മർക്കടലോചനഃ
പ്രത്യുത്ഥാനാഭിവാദാർഹേ വാചാപ്യകൃത നോചിതം. 12
ലുപ്തക്രിയായാശുചയേ മാനിനേ ഭിന്നസേതവേ
അനിച്ഛന്നപ്യദാം ബാലാം ശൂദ്രായേവോശതീം ഗിരം. 13
പ്രേതാവാസേഷു ഘോരേഷു പ്രേതൈർഭൂതഗണൈർവൃതഃ
അടത്യുന്മത്തവന്നഗ്നോ വ്യുപ്തകേശോ ഹസൻ രുദൻ. 14
ചിതാഭസ്മകൃതസ്നാനഃ പ്രേതസ്രങ്ന്രസ്ഥിഭൂഷണഃ
ശിവാപദേശോ ഹ്യശിവോ മത്തോ മത്തജനപ്രിയഃ
പതിഃ പ്രമഥഭൂതാനാം തമോമാത്രാത്മകാത്മനാം 15
തസ്മാ ഉന്മാദനാഥായ നഷ്ടശൌചായ ദുർഹൃദേ
ദത്താ ബത മയാ സാധ്വീ ചോദിതേ പരമേഷ്ഠിനാ. 16

മൈത്രേയ ഉവാച

വിനിന്ദ്യൈവം സ ഗിരിശമപ്രതീപമവസ്ഥിതം
ദക്ഷോഽഥാപ ഉപസ്പൃശ്യ ക്രുദ്ധശ്ശപ്തും പ്രചക്രമേ. 17
അയം തു ദേവയജന ഇന്ദ്രോപേന്ദ്രാദിഭിർഭവഃ
സഹ ഭാഗം ന ലഭതാം ദേവൈർദേവഗണാധമഃ 18

നിഷിദ്ധ്യമാനസ്സ സദസ്യമുഖ്യൈ-
ർദ്ദക്ഷോ ഗിരിത്രായ വിസൃജ്യ ശാപം
തസ്മാദ്വിനിഷ്ക്രമ്യ വിവൃദ്ധമന്യു-
ർജ്ജഗാമ കൌരവ്യ നിജം നികേതനം. 19
വിജ്ഞായ ശാപം ഗിരിശാനുഗാഗ്രണീ-
ർന്നന്ദീശ്വരോ രോഷകഷായദൂഷിതഃ
ദക്ഷായ ശാപം വിസസർജ്ജ ദാരുണം
യേ ചാന്വമോദംസ്തദവാച്യതാം ദ്വിജാഃ 20

യ ഏതന്മർത്ത്യമുദ്ദിശ്യ ഭഗവത്യപ്രതിദ്രുഹി
ദ്രുഹ്യത്യജ്ഞഃ പൃഥഗ്ദൃഷ്ടിസ്തത്ത്വതോ വിമുഖോ ഭവേൽ. 21
ഗൃഹേഷു കൂടധർമ്മേഷു സക്തോ ഗ്രാമ്യസുഖേച്ഛയാ
കർമ്മതന്ത്രം വിതനുതേ വേദവാദവിപന്നധീഃ 22
ബുദ്ധ്യാ പരാഭിധ്യായിന്യാ വിസ്മൃതാത്മഗതിഃ പശുഃ
സ്ത്രീകാമസ്സോഽസ്ത്വതിതരാം ദക്ഷോ ബസ്തമുഖോഽചിരാൽ. 23
വിദ്യാബുദ്ധിരവിദ്യായാം കർമ്മമയ്യാമസൌ ജഡഃ
സംസരന്ത്വിഹ യേ ചാമുമനു ശർവ്വാവമാനിനം. 24
ഗിരഃ ശ്രുതായാഃ പുഷ്പിണ്യാ മധുഗന്ധേന ഭൂരിണാ
മഥ്നാ ചോന്മഥിതാത്മാനസ്സമ്മുഹ്യന്തു ഹരദ്വിഷഃ 25
സർവ്വഭക്ഷാ ദ്വിജാ വൃത്ത്യൈ ധൃതവിദ്യാതപോവ്രതാഃ
വിത്തദേഹേന്ദ്രിയാരാമാ യാചകാ വിചരന്ത്വിഹ. 26
തസ്യൈവം വദതശ്ശാപം ശ്രുത്വാ ദ്വിജകുലായ വൈ
ഭൃഗുഃ പ്രത്യസൃജച്ഛാപം ബ്രഹ്മദണ്ഡം ദുരത്യയം. 27
ഭവവ്രതധരാ യേ ച യേ ച താൻ സമനുവ്രതാഃ
പാഖണ്ഡിനസ്തേ ഭവന്തു സച്ഛാസ്ത്രപരിപന്ഥിനഃ 28
നഷ്ടശൌചാ മൂഢധിയോ ജടാഭസ്മാസ്ഥിധാരിണഃ
വിശന്തു ശിവദീക്ഷായാം യത്ര ദൈവം സുരാസവം. 29
ബ്രഹ്മ ച ബ്രാഹ്മണാംശ്ചൈവ യദ്യൂയം പരിനിന്ദഥ
സേതും വിധാരണം പുംസാമതഃ പാഖണ്ഡമാശ്രിതാഃ 30
ഏഷ ഏവ ഹി ലോകാനാം ശിവഃ പന്ഥാസ്സനാതനഃ
യം പൂർവ്വേ ചാനുസന്തസ്ഥുര്യൽപ്രമാണം ജനാർദ്ദനഃ 31

വിപ്രാഗ്നികൾക്കു മുമ്പിൽ സാവിത്രീസമാനയാം
മൽപുത്രിസതിതന്നെ മുന്നമേ സാധുമട്ടിൽ
പാണിഗ്രഹം നടത്തി വാണീടുമിവൻ. പാത്തു-
കാണുകിൽ മർക്കടിഷ്യതം പ്രാപിച്ചിരിക്ക-
ന്നിതേ. 11
മർക്കടവിലോചനനീശ്ശൻ മൃഗാക്ഷിമാർ
മുഖ്യയാമെൻമകൾക്കു കാന്തനായ്ഭവിച്ചിതു
വന്ദനോത്ഥാനാദിയാലെന്നെയാദരിച്ചില്ല
ചൊന്നില്ല സമുചിതമായൊരു വാക്കുപോലും. 12
മര്യാദാതിക്രാന്തനായ് മാനിമായശുദ്ധനാ-
യാൎയ്യധർമ്മത്തെത്തീരെ ത്യജിച്ചോരിവനായി
ഇച്ഛയില്ലാതിരുന്നെന്നാകിലും ദാനംചെയ്യേ-
നച്ഛപുത്രിയെ, ശ്രുതി വാക്യത്തെശ്ശുദ്രനും-
പോൽ 13
ഭൂതപ്രേതാദിക്കെഴും ഘോരാവാസങ്ങൾതോറും
ഭൂതപ്രേതങ്ങളൊത്തു മുടിയുമഴിച്ചിട്ടു
നഗ്നനായുന്മത്തൻപോൽ ചിരിച്ചും ചിലനേരം
ഭഗ്നഹൃത്തായ്ച്ചിലപ്പോൾ ക്രന്ദിച്ചും സഞ്ച-
രിപ്പൂ. 14
ചുടലച്ചാരംതന്നിൽ നിത്യവുംസ്നാനംപ്രേത-
പടലംമാലമനുഷ്യാസ്ഥിയാം വിഭൂഷണം
ശിവാഖ്യപൂണ്ടോരിവനശിവൻ, തമോഗുണ-
ഭവനം മദത്തിനാൽ മത്തനുമത്രേപാൎത്താൽ. 15
ഉന്മാദഭൂതേശനായ് ശുചിത്വവിഹീനനായ്
ദുർമ്മാനസാഗ്രേസരനായിട്ടുമിവനായി
ബ്രഹ്മപ്രേരണമൂലം സാധുശീലയാമീട്ടു-
മെൻമകൾസതിയെ ഞാൻ കൊടുക്കാനിട-
യായി 16

മൈത്രേയൻ പറഞ്ഞു

മിണ്ടാതങ്ങിരുന്നീടുമീശനെ ദക്ഷൻ കോപം-
പൂണ്ടുപസ്പർശം ചെയ്തു ശപിക്കാൻ ഭാവിച്ചുതേ. 17
വിഷ്ണോരിൽനികൃഷ്ടനായീടിനോരിവന്നിന്ദ്രോ-
പേന്ദ്രന്മാർക്കൊപ്പം കിട്ടാതാകട്ടെ ഹവിർ-
ഭാഗം. 18
സദസ്യമുഖ്യന്മാരാൽ നിഷിധ്യമാനനായി-
ട്ടതിക്രുദ്ധനാം ദക്ഷൻ ത്ര്യക്ഷനിലീവിധത്തിൽ
ശാപത്തെ വിസർജ്ജിച്ചിട്ടവിടെനിന്നുപോയി
പ്രാപിച്ചീടിനാൻ നിജനിലയം ക്ഷത്താവേ!-
കേൾ. 19
ഗിരിശദേവാനുഗാഗ്രണിയായീടും നന്ദീ-
ശ്വരനിശ്ശാപംകേട്ടു രുഷ്ടനായ് ദക്ഷനേയും
ഹരനിന്ദയിൽ മോദിച്ചിരിക്കും വിപ്രരേയും
തരസാ ഘോരമായിപ്പകരം ശപിച്ചിതേ. 20
"പ്രതിദ്രോഹത്തെച്ചെയ്യാതിരിക്കും ഭഗവാനെ-
യിതുപോൽ നശ്വരമാമുദ്ദേശത്തോടുകൂടി
അത്യന്തം ദ്രോഹിച്ചോരീ ഭിന്നദൃക്കാകുമജ്ഞ-
നാൽ നാട്ടിൽ തത്വജ്ഞാനമുദിക്കാതിരിക്കട്ടെ. 21
ബലമായുറച്ചുള്ള കാപട്യമുഖ്യങ്ങളാം
നിലയ്ധർമ്മങ്ങളിലാസക്തിമേല്ലമേലേ
വിഷയസുഖേച്ഛയാൽ [1] വേദവാദപ്രനഷ്ട-
ധിഷണയായിട്ടു വിസ്തരിക്കട്ടെ കർമ്മതന്ത്രം. 22
ആത്മാവു ദേഹമാണെന്നുള്ള ബുദ്ധിയാലേറെ-
മാത്മതത്ത്വമെന്നോർമറന്നോരു മൂഢൻമട്ടിൽ
സ്ത്രീകാമനായിപ്പശുപ്രായനായജ്ഞാനന-
നാകട്ടെ ദക്ഷൻ കാലദൈർഘ്യമെന്നിയെതന്നെ 23
[2] കർമ്മപ്രാചുര്യം കലന്നീടുന്നോരവിദ്യയിൽ
നന്മട്ടുവിദ്യാബുദ്ധി കൈക്കൊള്ളുമിവനജ്ഞൻ
ശിവനിന്ദനത്തിങ്കലിവനെയനുസരി
ച്ചവരും സംസാരത്തിൽകിടന്നു വലയട്ടെ 24
ഗുരുമുഖത്തുനിന്നും ശ്രവിച്ചു പുഷ്പസ്ഥാന-
ത്തിരിക്കുംഗിരിൻ ഭൂരിമധുസൌരഭ്യമാകും
കടകോലിനാൽ മനം മഥനംചെയ്യപ്പെട്ടു
നിടിലാക്ഷദ്വേഷികളഖിലം മോഹിക്കട്ടെ. 25
വൃത്തിക്കായ്വ്രതം, വിദ്യതപസ്സെന്നിവരാന്ന
പൃഥ്വീസുരന്മാർ സർവ്വം ഭക്ഷിക്കുന്നവരായി
വിത്തമിന്ദ്രിയം ദേഹമിവയിൽ മോദിപ്പോരായ്
ധാത്രിയിൽ ചരിക്കട്ടെ യാചകന്മാരാ-
യെങ്ങും" 26
ബ്രാഹ്മണവംശശാപവാക്യങ്ങൾകേട്ടുബ്ഭൃഗു-
ബ്രഹ്മർഷി ദുരത്യയം ബ്രഹ്മദണ്ഡമാം ശാപം
ശങ്കരപക്ഷപാതി കിങ്കരസംഘത്തിലും
ശങ്കയെന്നിയേ ശീഘ്രംപ്രയോഗിച്ചെന്നേ-
വേണ്ടു 27
"ശങ്കരവ്രതം നോല്ക്കുന്നവരുമവരുടെ
കിങ്കരന്മാരും വേദശാസ്ത്രങ്ങൾ വിധിച്ചതാം
സന്മാർഗ്ഗങ്ങളെ നിരോധിച്ചിട്ടും വൃത്തിയാലെ
ജന്മത്തെക്കഴിച്ചിട്ടും പാഖണ്ഡരായിട്ടെ 28
ശുദ്ധിഹീനന്മാരായി മൂഢരായ്, ജടഭസ്മ-
മസ്ഥിയെന്നിവയാന്ന സുരയാസവമിവ
മുഖ്യമായ്വേണ്ടും ശിവദീക്ഷാനാമകവ്രതം
കൈക്കൊണ്ടുകഴിയട്ടെ മന്നിതിൽ നിന്ദ്യ-
ന്മാരായ്. 29
മർത്ത്യർക്കുവർണ്ണാശ്രമയുക്തമാം ധർമ്മങ്ങളെ
വിസ്തരിച്ചോതീടുമാവേദപദ്ധതിയേയും
ആ വഴിയറിഞ്ഞീടും ഭൂമിദേവന്മാരെയു-
മീവിധം നിന്ദിക്കയാൽ പാഖണ്ഡരത്രേ-
നിങ്ങൾ 30
നിങ്ങൾനിന്ദിക്കും വേദസരണിയത്രേപാൎത്താൽ
മംഗലപ്രദം പുരാതനമാം ശ്രേഷ്ഠമാർഗ്ഗം
അതിന്റെയുപദേഷ്ടാവന്യനല്ലച്യുതൻതാ-
നതുതാൻപൂർവ്വന്മാരുമാചരിച്ചിരുന്നതും 31

1 വേദവാദത്താൽ നശിച്ച ബുദ്ധി  2 കർമ്മത്തിന്റെ പ്രാധാന്യം

തൽ ബ്രഹ്മ പരമം ശുദ്ധം സതാം വർത്മ സനാതനം
വിഗർഹ്യ യാതപാഷണ്ഡം ദൈവം വോ യത്ര ഭൂതരാട്. 32

മൈത്രേയ ഉവാച

തസ്യൈവം വദതശ്ശാപം ഭൃഗോസ്സ ഭഗവാൻ ഭവഃ
നിശ്ചക്രാമ തതഃ കിഞ്ചിദ്വിമനാ ഇവ സാനുഗഃ 33
തേഽപി വിശ്വസൃജസ്സത്രം സഹസ്രപരിവത്സരാൻ
സംവിധായ മഹേഷ്വാസ യത്രേജ്യ ഋഷഭോ ഹരിഃ 34
ആപ്ലുത്യാവഭൃഥം യത്ര ഗംഗാ യമുനയാന്വിതാ
വിരജേനാത്മനാ സർവ്വേ സ്വം സ്വം ധാമ യയുസ്തതഃ 35

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ**
**ദക്ഷശാപോ നാമ ദ്വിതീയോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 2714 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 101**

# തൃതീയോഽധ്യായഃ

**മൈത്രേയ ഉവാച**

സദാ വിദ്വിഷതോരേവം കാലോ വൈ ധ്രിയമാണയോഃ
ജാമാതുഃ ശ്വശുരസ്യാപി സുമഹാനതിചക്രമേ. 1
യദാഭിഷിക്തോ ദക്ഷസ്തു ബ്രഹ്മണാ പരമേഷ്ഠിനാ
പ്രജാപതീനാം സർവ്വേഷാമാധിപത്യേ സ്മയോഽഭവൽ. 2
ഇഷ്ട്വാ സ വാജപേയേന ബ്രഹ്മിഷ്ഠാനഭിഭൂയ ച
ബൃഹസ്പതിസവം നാമ സമാരേഭേ ക്രതൂത്തമം. 3
തസ്മിൻ ബ്രഹ്മർഷയസ്സർവ്വേ ദേവർഷിപിതൃദേവതാഃ
ആസൻ കൃതസ്വസ്ത്യയനാസ്തൽപത്ന്യശ്ച സഭർത്തൃകാഃ 4
തദുപശ്രുത്യ നഭസി ഖേചരാണാം പ്രജല്പതാം
സതീ ദാക്ഷായണീ ദേവീ പിതുര്യജ്ഞമഹോത്സവം. 5
വ്രജന്തീസ്സർവ്വതോ ദിഗ്ഭ്യ ഉപദേവവരസ്ത്രിയഃ
വിമാനയാനാസ്സപ്രേഷ്ഠാ നിഷ്കകണ്ഠീഃ സുവാസസഃ 6
ദൃഷ്ട്വാ സ്വനിലയാഭ്യാശേ ലോലാക്ഷീർമൃഷ്ടകുണ്ഡലാഃ
പതിം ഭൂതപതിം ദേവമൗൽസുക്യാദഭ്യഭാഷത. 7

പ്രജാപതേസ്തേ ശ്വശുരസ്യ സാമ്പ്രതം
നിര്യാപിതോ യജ്ഞമഹോത്സവഃ കില
വയം ച തത്രാഭിസരാമ വാമ തേ
യദ്യർത്ഥിതാമീ വിബുധാ വ്രജന്തി ഹി. 8
തസ്മിൻ ഭഗിന്യോ മമ ഭർത്തൃഭിസ്സ്വകൈർ-
ധ്രുവം ഗമിഷ്യന്തി സുഹൃദ്ദിദൃക്ഷവഃ
അഹം ച തസ്മിൻ ഭവതാഭികാമയേ
സഹോപനീതം പരിബർഹമർഹിതും. 9
തത്ര സ്വസൄർമ്മേ നനു ഭർത്തൃസമ്മിതാ
മാതൃഷ്വസൄഃ ക്ലിന്നധിയം ച മാതരം
ദ്രക്ഷ്യേ ചിരോൽക്കണ്ഠമനാ മഹർഷിഭി-
രുന്നീയമാനം ച മൃഡാധ്വരധ്വജം. 10
ത്വയ്യേതദാശ്ചര്യമജാത്മമായയാ
വിനിർമ്മിതം ഭാതി ഗുണത്രയാത്മകം
തഥാപ്യഹം യോഷിദതത്ത്വവിച്ച തേ
ദീനാ ദിദൃക്ഷേ ഭവ മേ ഭവക്ഷിതിം 11
പശ്യ പ്രയാന്തീരഭവാന്യയോഷിതോഽ-
പ്യലംകൃതാഃ കാന്തസഖാ വരൂഥശഃ
യാസാം വ്രജദ്ഭിശ്ശിതികണ്ഠ മണ്ഡിതം
നഭോ വിമാനൈഃ കളഹംസപാണ്ഡുഭിഃ 12
കഥം സുതായാഃ പിതൃഗേഹകൗതുകം
നിശമ്യ ദേഹഃ സുരവര്യ നേംഗതേ
അനാഹൂതാ അപ്യഭിയന്തി സൗഹൃദം
ഭർത്തുർഗുരോർദ്ദേഹകൃതശ്ച കേതനം. 13
തന്മേ പ്രസീദേദമമർത്ത്യ വാഞ്ഛിതം
കർത്തും ഭവാൻ കാരുണികോ ബതാർഹതി
ത്വയാത്മനോഽർദ്ധേഽഹമദഭ്രചക്ഷുഷാ
നിരൂപിതാ മാനുഗൃഹാണ യാചിതഃ 14

**മൈത്രേയ ഉവാച**

ഏവം ഗിരിത്രഃ പ്രിയയാഭിഭാഷിതഃ
പ്രത്യഭ്യധത്ത പ്രഹസൻ സുഹൃൽപ്രിയഃ
സംസ്മാരിതോ മർമ്മഭിദഃ കുവാഗിഷൂൻ
യാനാഹ കോ വിശ്വസൃജാം സമക്ഷതഃ 15
ത്വയോദിതം ശോഭനമേവ ശോഭനേ
അനാഹൂതാ അപ്യഭിയന്തി ബന്ധുഷു
തേ യദ്യനുല്പാദിതദോഷദൃഷ്ടയോ
ബലീയസാനാത്മ്യമദേന മന്യുനാ. 16

പരമമായി സനാതനമായ് ശുദ്ധമാമ-
സ്സരണിയേററംദ്ദൂഷിപ്പിച്ചീട്ടും നിങ്ങളെല്ലാം
കാലഭൈരവനാകും യുഷ്മൽദൈവതത്തിനെ
ചാലവേയാരാധിച്ചുപാഖണ്ഡരായീട്ടുവിൻ.” 32

മൈത്രേയൻ പറഞ്ഞു

ഭൃഗുമാമുനീശാപംകേട്ടു പാഷദരൊത്തു
ഭഗവാൻഭവൻപോയാൻ വിമനസ്കനെപ്പോലെ.
സഹസ്രാബ്ദത്താലരുമസ്സത്രം മരീച്യാദി
മഹർഷിമാർ നടത്തി ഹരിപൂജനംചെയ്തു
ഗംഗയും യമുനയും സംഗമിച്ചീട്ടുംസ്ഥാന-
ത്തങ്ങവഭൃതസ്നാനംചെയ്തു സംശുദ്ധരായി
താന്താങ്ങൾക്കെഴും ഗേഹംതോറുമേതിരി-
ച്ചെത്തി-
സ്സംതൃപ്തിപൂർവ്വം വസിച്ചീടിനാരെല്ലാവരും. 33-35

## അദ്ധ്യായം 3

മൈത്രേയൻ പറഞ്ഞു

എപ്പൊഴും ദ്വേഷംവച്ചുകൊണ്ടുതാനദ്ദക്ഷനും
മുപ്പുരാരിയും നയിച്ചീടിനാരേറെക്കാലം. 1
ഇതരപ്രജാപതിമാരിലൊക്കെയും മാന്യ-
പദവിയജൻ തെളിഞ്ഞേകിനാൻ ദക്ഷനായി
എന്നതുമൂലമന്നുമുതല്ക്കു മുന്നേതില്ലു-
മുന്നതഗർവിഷ്ഠനായ് ഭവിച്ചാനവൻസദാ 2
പിന്നീടു വാജപേയയാഗംനടത്തിവിപ്ര-
വൃന്ദത്തെനിരാകരിച്ചീടിനാനവൻപിന്നെ
തുടങ്ങീ ബൃഹസ്പതിസവമെന്നുലകിൽപേർ-
ത്തടവും സുപ്രധാനമായീട്ടുമൊരുയാഗം 3
ആയതിലമരർഷിബ്രഹ്മർഷിസംഘത്തെയും
ജായാസംയുതം പിതൃദേവസങ്കുലത്തെയും
വരുത്തിയുചിതമാമാസനങ്ങളിൽസുഖ-
മിരുത്തി വേണ്ടപോലെ സല്ക്കരിച്ചിതു ദക്ഷൻ. 4
അച്ഛന്റെ യാഗോത്സവം നഭസ്സിൽ ഖേചരന്മാ-
രുച്ചത്തിൽഘോഷിപ്പതുശരിയായ് ശ്രവിച്ചിട്ടും
കണ്ഠത്തിൽ പതക്കവും കർണ്ണത്തിൽതിളങ്ങുന്ന
കുണ്ഡലങ്ങളും, മോടിതേടീടും വസ്ത്രങ്ങളും
ധരിച്ചൊരുങ്ങിയുപദേവനാരികളെല്ലാം
വരന്മാരൊത്തു ചാരുവിമാനങ്ങളിലേറി
നാനാദിക്കിലുംനിന്നു ഗേഹാന്തികത്തിലൂടെ-
യാനന്ദമാർന്നു പോയീട്ടുന്നതു നിരീക്ഷിച്ചും
വാച്ചുമൌൽസുക്യത്തോടു തൻപ്രിയതമനാകും
മുക്കണ്ണരോടുചെന്നു ചൊല്ലിനാൾ ദാക്ഷായണി
5-7

ഹേ മനോഹരാ! ഭവൽശ്വശുരൻദക്ഷൻതന്റെ
ധാമത്തിലിപ്പോൾനടക്കുന്നുപോൽ യജ്ഞോ-
ത്സവം
കാണ്മീലേ പോകുന്നതിദ്ദേവന്മാരടിക്കടി
നമ്മൾക്കുംപോയീടാമവിടുന്നിച്ഛിക്കുകിൽ. 8
എന്നുടെ സഹോദരിമാരെല്ലാം കാന്തന്മാരോ-
ടൊന്നിച്ചു സുഹൃദ്ദർശനാശയോടെത്തിക്കാണും
ഞാനുമസ്സന്ദർഭത്തിലൊന്നുചെന്നങ്ങുതത്സ-
മ്മാനത്തെസ്വീകരിപ്പാനാഗ്രഹിക്കുന്നപാരം. 9
അഖിലാനന്ദപ്രദാ! സകാന്തസഹോദരീ-
നികരത്തെയു,മിളയമ്മതന്മക്കളേയും
കനിവിൻ ഖനിയാകുമെന്നമ്മയേയും,ശ്രേഷ്ഠ-
മുനിമാർ നടത്തീട്ടുമായാഗോത്സവത്തെയും
കാണുവാനത്യാശയോടേറെനാളുകളായി
ഞാനിരിക്കുന്നു ഭവാനിന്നിതു സാധിപ്പിക്കു 10
ജനനഹീനാ! ഭവന്മായയാലങ്ങുതീർത്ത
ഗുണത്രപമീവിശ്വം വിളങ്ങുന്നങ്ങയിൽതാൻ.
എങ്കിലുമറിയുന്നീലേതുമേ ഭവത്തത്ത്വം
ശങ്കരാ! സ്ത്രീയും പുരുദീനയുമായുള്ളഞാൻ 11
മാതാപിതാക്കന്മാരെക്കാണുവാനെനിക്കിപ്പോൾ
ചേതസ്സിൽവളരുന്നിതാഗ്രഹം പ്രാണനാഥാ!
അന്യനാരികളലംകൃതരായ് കാന്തന്മാരോ-
ടൊന്നിച്ചു സംഘംചേർന്നു പോകുന്ന പോക്കു
കാൺക
ആകാശം വിളങ്ങുന്നിതക്കൂട്ടർ മോദാലേറി-
പ്പോകുന്ന ഹംസശുഭ്രവിമാനഗണങ്ങളാൽ. 12
താതഗേഹത്തിൽപ്പോകാനുള്ളൊരെന്നഭിലാഷ-
മോതീട്ടു കുലുക്കമെററിരിപ്പതെന്തേ കാന്താ?
ക്ഷണിച്ചില്ലെന്നാകിലും പോകേണ്ടതല്ലോ
താതൻ
കണവൻ, ഗുരുവിവർതൻസുഹൃത്ഗേഹങ്ങ-
ളിൽ. 13
ഔശനാം ഭവാനതുകൊണ്ടെന്നിൽപ്രസാദിച്ചെ-
ന്നാശയെസാധിപ്പിച്ചുതരിക ദേവാധിപാ!
താവകാർദ്ധാംഗമായിസ്സങ്കല്പിച്ചിരിക്കുംഞാൻ
ചെയ്യുതാമീയർത്ഥന കൈക്കൊണ്ടനുഗ്രഹിക്ക. 14

മൈത്രേയൻ പറഞ്ഞു

ദയിതതന്നാലേവമർത്ഥിക്കപ്പെട്ടും [1]സുഹൃൽ-
പ്രിയദനായീട്ടുമക്കൈലാസവാസിദേവൻ
ദക്ഷനമ്മരീച്യാദിസമക്ഷം തന്റെനേരേ-
യുൽക്ഷേപിച്ചുള്ള [2]മർമ്മച്ഛേദിവാക്ശരങ്ങളെ
നന്നായിപ്രകാശിപ്പിച്ചീട്ടുന്നരീതിക്കൊരു
മന്ദഹാസവുംചെയ്തു ചൊല്ലിനാനിപ്രകാരം. 15
വിളിക്കാതെയുംബന്ധുഗൃഹത്തിൽപോകേണ്ടതെ-
ന്നളിവേണീ! നീ ചൊന്നതെത്രയും സ്തുത്യർഹമാം
കായാഭിമാന മദക്രോധവായ്പിനാലെഴും
ഭൂയിഷ്ഠദോഷദൃഷ്ടിയില്ലാത്തോരവരെങ്കിൽ
എന്നതുംകൂടിയതോടൊന്നിച്ചുശോഭനേ! നീ
ചൊന്നില്ലെന്നൊരുകുറവാമൊഴിക്കില്ലാതില്ല. 16

1 സുഹൃത്തുക്കളുടെ അഭിലാഷം നിറവേററുന്ന 2 മർമ്മംഛേദിക്കുന്ന വാക്കുകളാകുന്ന ശരങ്ങളും.

വിദ്യാതപോവിത്തവപുർവ്വയഃകുലൈഃ
സതാം ഗുണൈഃ ഷഡ്ഭിരസത്തമേതരൈഃ
സ്മൃതൗ ഹതായാം ഭൃതമാനദുർദൃശഃ
സ്തബ്ധാ ന പശ്യന്തി ഹി ധാമ ഭൂയസാം. 17
നൈതാദൃശാനാം സ്വജനവ്യപേക്ഷയാ
ഗൃഹാൻ പ്രതീയാദനവസ്ഥിതാത്മനാം
യേഽഭ്യാഗതാൻ വക്രധിയാഭിചക്ഷതേ
ആരോപിതഭ്രൂഭിരമർഷണാക്ഷിഭിഃ 18
തഥാരിഭിർന്ന വ്യഥതേ ശിലീമുഖൈഃ
ശേതേഽർദ്ദിതാംഗോ ഹൃദയേന ദൂയതാ
സ്വാനാം യഥാ വക്രധിയാം ദുരുക്തിഭി-
ർദ്ദിവാനിശം തപ്യതി മർമ്മതാഡിതഃ 19
വ്യക്തം ത്വമുൽക്കൃഷ്ടഗതേഃ പ്രജാപതേഃ
പ്രിയാഽഽത്മജാനാമസി സുഭ്രു സമ്മതാ
അഥാപി മാനം ന പിതുഃ പ്രപത്സ്യസേ
മദാശ്രയാൽ കഃ പരിതപ്യതേ യതഃ 20
പാപച്യമാനേന ഹൃദാഽഽതുരേന്ദ്രിയ-
സ്സമൃദ്ധിഭിഃ പൂരുഷബുദ്ധിസാക്ഷിണാം
അകല്പ ഏഷാമധിരോഢുമഞ്ജസാ
പദം പരം ദ്വേഷ്ടി യഥാസുരാ ഹരിം. 21
പ്രത്യുദ്ഗമപ്രശ്രയണാഭിവാദനം
വിധീയതേ സാധു മിഥഃ സുമദ്ധ്യമേ
പ്രാജ്ഞൈഃ പരസ്മൈ പുരുഷായ ചേതസാ
ഗുഹാശയായൈവ ന ദേഹമാനിനേ. 22
സത്വം വിശുദ്ധം വസുദേവശബ്ദിതം
യദീയതേ തത്ര പുമാനപാവൃതഃ
സത്വേ ച തസ്മിൻ ഭഗവാൻ വാസുദേവോ
ഹ്യധോക്ഷജോ മേ നമസാ വിധീയതേ. 23
തത്തേ നിരീക്ഷ്യോ ന പിതാപി ദേഹകൃ-
ദ്ദക്ഷോ മമ ദ്വിട് തദനുവ്രതാശ്ച യേ
യോ വിശ്വസൃഗ്യജ്ഞഗതം വരോരു മാ-
മനാഗസം ദുർവ്വചസാകരോത്തിരഃ 24
യദി വ്രജിഷ്യസ്യതിഹായ മദ്വചോ
ഭദ്രം ഭവത്യാ ന തതോ ഭവിഷ്യതി
സംഭാവിതസ്യ സ്വജനാൽ പരാഭവോ
യദാ സ സദ്യോ മരണായ കല്പതേ. 25

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ**
**ഉമാരുദ്രസംവാദേ തൃതീയോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 2739** **ചതുർത്ഥസ്കന്ധേ ശ്ലോകാഃ 126**

# ചതുർത്ഥോഽധ്യായഃ

**മൈത്രേയ ഉവാച**

ഏതാവദുക്ത്വാ വിരരാമ ശങ്കരഃ
പത്ന്യംഗനാശം ഹ്യുഭയത്ര ചിന്തയൻ
സുഹൃദ്ദിദൃക്ഷുഃ പരിശങ്കിതാ ഭവാ-
ന്നിഷ്ക്രാമതീ നിർവ്വിശതീ ദ്വിധാഽഽസ സാ. 1
സുഹൃദ്ദിദൃക്ഷാപ്രതിഘാതദുർമ്മനാഃ
സ്നേഹാദ്രുദത്യശ്രുകലാഽതിവിഹ്വലാ
ഭവം ഭവാന്യപ്രതിപൂരുഷം രുഷാ
പ്രധക്ഷ്യതീവൈക്ഷത ജാതവേപഥുഃ 2
തതോ വിനിഃശ്വസ്യ സതീ വിഹായ തം
ശോകേന രോഷേണ ച ദൂയതാ ഹൃദാ
പിത്രോരഗാത് സ്ത്രൈണവിമൂഢധീർഗൃഹാൻ
പ്രേമ്ണാഽഽത്മനോ യോഽർദ്ധമദാൽ സതാം പ്രിയഃ 3
താമന്വഗച്ഛൻ ദ്രുതവിക്രമാം സതീ-
മേകാം ത്രിനേത്രാനുചരാസ്സഹസ്രശഃ
സപാർഷദയക്ഷാ മണിമന്മദാദയഃ
പുരോവൃഷേന്ദ്രാസ്തരസാ ഗതവ്യഥാഃ 4
താം സാരികാകന്ദുകദർപ്പണാംബുജ-
ശ്വേതാതപത്രവ്യജനസ്രഗാദിഭിഃ
ഗീതായനൈർദ്ദുന്ദുഭിശംഖവേണുഭിർ-
വൃഷേന്ദ്രമാരോപ്യ വിടങ്കിതാ യയുഃ 5
ആബ്രഹ്മഘോഷോർജ്ജിതയജ്ഞവൈശസം
വിപ്രർഷിജുഷ്ടം വിബുധൈശ്ച സർവ്വശഃ
മൃദ്ദാർവ്വയഃകാഞ്ചനദർഭചർമ്മഭിർ-
നിസൃഷ്ടഭാണ്ഡം യജനം സമാവിശൽ. 6

വിദ്യ,യൌവനം,ധനം,തപസ്സംഗാഭ കുല
ശുദ്ധിയും സജ്ജനങ്ങൾക്കാറവും ഗുണപ്രദം
ദേഹാഭിമാനംമൂലം ദൃഷിച്ചബോധത്തിനാ-
ലാഹതരായ മത്തന്മാക്കിവയാപത്തിനാം
അന്യരിൽ ദോഷാരോപം ചെയ്യുന്നിതവർവൃഥാ!
ധന്യമാഹാത്മ്യംകാണാൻകണ്ണവർക്കില്ലകഷ്ടം! 17
ചില്ലികൾവളച്ചീഷ്യപൂണ്ടക്ഷിചുവപ്പിച്ചു
ചെല്ലുവോർനേക്കു നോക്കുമസ്ഥിരൻ തൻ ഗൃഹത്തിൽ
പോകരുതാരും സ്വന്തമന്ദിരബുദ്ധിയോടും
ലോകമോഹന കാമനീയക നിധാനമേ! 18
വിദ്വേഷബുദ്ധിയോടും സ്വജനം ദുർവാക്യമാം
ശസ്ത്രങ്ങൾ മർമ്മങ്ങളിലേല്പിക്കും ക്ഷതംപാത്താൽ
ശത്രുക്കളസ്ത്രങ്ങളാലംഗമാകവേകീറി
വീഴ്ത്തിടും മർത്ത്യനാലും വേദന തുല്യമല്ലാ. 19
ഉന്നതസ്ഥാനത്തെഴും ദക്ഷനപുത്രിമാരിൽ
നിന്നിൽക്കൂട്ടതൽ കുറുണ്ടെന്നതിൽ തർക്കമില്ല
പൈന്നാലും നിന്നെ ഇപ്പോൾ മാനിച്ചീട്ടുകയില്ല
സുന്ദരി! യെന്നോട്ടനിൻ ചേർച്ചയാണതിൻ ഹേതു 20
ദുർമ്മനസ്സാകും ദക്ഷൻ തന്നുടെയസൂയാഗ്നി
തന്മനം തപിപ്പിച്ചു ചഞ്ചലമാക്കീട്ടന്ന
ജന്മസംസിദ്ധമാം തത് സമൃദ്ധികൊണ്ടുസർവ്വ-
കർമ്മസാക്ഷികളാകുമസ്മാദൃശന്മാരുടെ
പദത്തിലെത്താനൊക്കാഞ്ഞീയെന്നെ ദ്വേഷിക്കുന്നു
ദിതിജവർഗ്ഗം ശ്രീനിവാസനെയെന്ന- പോലെ. 21
എതിരേൽക്കുക, താണുവന്ദിക്ക,വണങ്ങുകെ-
ന്നിതുമട്ടിലുള്ള സല്ക്കാരവിധങ്ങളാൽ
ജീവജാലാന്തർഗ്ഗൃഹാവാസിയാം മുകുന്ദനെ-
യേവരും മനംകൊണ്ടു മാനിപ്പതുചിതമാം
അല്ലാതാത്മാഭിമാനം മുഴുത്ത ഗർവ്വിഷ്ഠനാ
യുള്ളവൻ തന്നെ മാനിച്ചീടണമെന്നില്ലല്ലാ. 22
ശുദ്ധമാം സത്ത്വഗുണം വാസുദേവാഭിധാന-
മൊത്തതാണതില പ്രാവൃതനായ് പരംപുമാൻ
വർത്തിപ്പൂ ജ്ഞാനാനന്ദരൂപനായതുമൂലം
സിദ്ധിച്ചു ഭഗവാനു വാസുദേവാഭിധാനം
അതിനാൽ നമസ്സാന്തർഭാഗത്തും വിളങ്ങുമ-
ദ്യുതിരൂപനെ മനംകൊണ്ടുഞാൻ ധ്യാനി- ക്കുന്നു 23
ആകയാൽ പ്രജാപതിമാരുടെ യജ്ഞശാല
പൂകിയോരനാഗസ്വിയാമെന്നെ ദുർവ്വാക്യത്താൽ
അവമാനിച്ചദക്ഷൻ, നിൻപിതാവാണെങ്കിലും
ഭുവനേശ്വരി! നീനക്കീക്ഷിപ്പാൻ യോഗ്യനല്ല
ദുഷ്ടനാമവനുടെയനുയായികളെയു-
മൊട്ടുമേ കാണാൻകൊള്ളാവുന്നവരല്ലെൻ- പ്രിയേ! 24
എന്നുടെവാക്കുകേൾക്കാതിന്നുനീ പോയീടുകിൽ
സുന്ദരീ! ഭവതിക്കു ഭവിക്കാ ശുഭമേതും.
ജനനംമുതൽക്കേ സത്കൃതനായുള്ളോനിൽസ്വ-
ജനതാ പരാഭവം പെട്ടെന്നു മൃതിചേർക്കും. 25

---

## അദ്ധ്യായം 4

**മൈത്രേയൻ പറഞ്ഞു**

ഇത്രയുമരുളീട്ടാ യാത്രയെ മുടക്കിയാ-
ലിസ്ഥലത്തിലുമ വച്ചിട്ടു കിലവിടെയും
രണ്ടിടത്തിലും സ്വഹൃദ്ദിദൃക്ഷു വാമസ്സതി-
ക്കുണ്ടാകും മൃതിയെന്നശങ്കിച്ചുമൌനംപൂണ്ടാൻ. 1
ബന്ധുദർശനേച്ഛയാൽ പുറത്തുവന്നും വീണ്ടും
കാന്തനെബ്ഭയന്നകംപൂകിയുമസ്വസ്ഥയായ്
സ്നേഹത്താൽ കണ്ണീർവാർത്തും കരഞ്ഞും- ക്രോധവായ്പാൽ
ദേഹമാകവേ വിറയാന്നമക്കാർത്ത്യായനി
ഇക്ഷണം ദഹിപ്പിക്കുമെന്നുതോന്നീടുംമട്ട-
ത്ര്യക്ഷനാം ഭർത്താവിനെയൊന്നുടൻ നോക്കീടിനാൾ 2
ഭർത്തൃകല്പന ലംഘിക്കുന്നതിൽ വൈക്ലബ്യവും
യാത്രയെക്കാന്തൻ തടയുന്നതിൽവിരോധവും
വദ്ധിച്ചു ദീർഘശ്വാസംവിട്ടുകൊണ്ടതിദ്ദൂന-
ചിത്തയായ് സ്ത്രീസഹജമായുള്ള മൌഢ്യംപൂണ്ടു
സത്തുക്കൾക്കെല്ലാം പ്രിയംകരനായ് പ്രേമ- വാത്സാ-
ലഭ്യാംഗമരുളിയ കാന്തനെ കൈവെടിഞ്ഞു
ഇറങ്ങി നടകൊണ്ടാൾ പിതൃഗേഹത്തിലേ- ക്കായ്
ത്വരിതം പതിവ്രതാതിലകം സതീദേവി. 3
വേഗത്തിലടിവെച്ചങ്ങേകയായ് സ്വസ്വാമിനി
പോകവേ ശങ്കരൻ തൻകിങ്കര മുഖ്യന്മാരാം
നന്ദീശമണിമന്മദാദികൾ യക്ഷവര്യ-
രൊന്നിച്ചുദ്രുതത്തൊടും പിന്നാലെചെന്നീ- ടിനാർ. 4
വെൺകൊററക്കുട,മാല,ശാരിക,യാലവട്ടം,
പങ്കജം, പന്തു, ഗാനയന്ത്രങ്ങൾ, വാദ്യൌഘങ്ങൾ
ദപ്പണമിവയേന്തിക്കൂടെത്തിയലങ്കാര-
മപ്പിച്ചുവൃഷത്തിന്മേൽ ദേവിയെയേററി- പ്പോയാർ. 5
വേദമന്ത്രോച്ചാരണാർജ്ജിതമായ് ഹിംസാ- സ്ഥാനോ-
പേതമായ് ബ്രഹ്മർഷികൾ സുരരും ചൂഴുന്നതായ്
മരം,മണ്ണ്,തുമ്പു,തോൽ,ദർഭ, പൊന്നെന്നി- വററാൽ
വിരചിച്ചുള്ളയജ്ഞപാത്രങ്ങൾ കലർന്നതാം
ദക്ഷയാഗാലയത്തിൻ ചെന്നുകേറിനാൾ വിശാ-
ലാക്ഷിയാംദാക്ഷായണി പരിവാരങ്ങളോടും. 6

താമാഗതാം തത്ര ന കശ്ചനാദ്രിയ-
ദ്വിമാനിതാം യജ്ഞകൃതോ ഭയാജ്ജനഃ
ഋതേ സ്വസൃർവൈ ജനനീം ച സാദരാഃ
പ്രേമാശ്രുകണ്ഠ്യഃ പരിഷസ്വജുർമ്മുദാ. 7
സൌദര്യസംപ്രശ്നസമർത്ഥവാർത്തയാ
മാത്രാ ച മാതൃഷ്വസൃഭിശ്ച സാദരം
ദത്താം സപര്യാം വരമാസനം ച സാ
നാദത്ത പിത്രാപ്രതിനന്ദിതാ സതീ 8
അരുദ്രഭാഗം തമവേക്ഷ്യ ചാധ്വരം
പിത്രാ ച ദേവേ കൃതഹേളനം വിഭൌ
അനാദൃതാ യജ്ഞസദസ്യധീശ്വരീ
ചുകോപ ലോകാനിവ ധക്ഷ്യതീ രുഷാ. 9
ജഗർഹ സാമർഷവിപന്നയാ ഗിരാ
ശിവദ്വിഷം ധൂമപഥശ്രമസ്മയം
സ്വതേജസാ ഭൂതഗണാൻ സമുത്ഥിതാ-
ന്നിഗൃഹ്യ ദേവീ ജഗതോഽഭിശൃണ്വതഃ 10

ശ്രീദേവ്യുവാച

ന യസ്യ ലോകേഽസ്ത്യതിശായനഃ പ്രിയ-
സ്തഥാപ്രിയോ ദേഹഭൃതാം പ്രിയാത്മനഃ
തസ്മിൻ സമസ്താത്മനി മുക്തവൈരകേ
ഋതേ ഭവന്തം കതമഃ പ്രതീപയേൽ 11
ദോഷാൻ പരേഷാം ഹി ഗുണേഷു സാധവോ
ഗൃഹ്ണന്തി കേചിന്ന ഭവാദൃശാ ദ്വിജ!
ഗുണാംശ്ച ഫൽഗുൻ ബഹുളീകരിഷ്ണവോ
മഹത്തമാസ്തേഷ്വവിദദ്ഭവാനഘം. 12
നാശ്ചര്യമേതദ്യദസത്സു സർവ്വദാ
മഹദ്വിനിന്ദാ കുണപാത്മവാദിഷു
സേർഷ്യം മഹാപൂരുഷപാദപാംസുഭിർ-
നിരസ്തതേജസ്സു തദേവ ശോഭനം. 13

യദ് ദ്വ്യക്ഷരം നാമ ഗിരേരിതം നൃണാം
സകൃൽപ്രസംഗാദഘമാശു ഹന്തി തൽ
പവിത്രകീർത്തിം തമലംഘ്യശാസനം
ഭവാനഹോ ദ്വേഷ്ടി ശിവം ശിവേതരഃ 14

യൽപാദപത്മം മഹതാം മനോഽലിഭിർ-
ന്നിഷേവിതം ബ്രഹ്മരസാസവാർത്ഥിഭിഃ
ലോകസ്യ യദ്വർഷതി ചാശിഷോഽർത്ഥിന-
സ്തസ്മൈ ഭവാൻ ദ്രുഹ്യതി വിശ്വബന്ധവേ. 15

കിം വാ ശിവാഖ്യമശിവം ന വിദുസ്ത്വദന്യേ
ബ്രഹ്മാദയസ്തമവകീര്യ ജടാഃ ശ്മശാനേ
തന്മാല്യഭസ്മനൃകപാല്യവസൽപിശാചൈ-
ര്യേ മൂർദ്ധഭിർദ്ദധതി തച്ചരണാവസൃഷ്ടം. 16

കർണ്ണൌ പിധായ നിരയാദ്യദകല്പ ഈശേ
ധർമ്മാവിതര്യസൃണിഭിർന്നൃഭിരസ്യമാനേ
ഛിന്ദ്യാൽ പ്രസഹ്യ രുശതീമസതീം പ്രഭുശ്ചേൽ
ജിഹ്വാമസൂനപി തതോ വിസൃജേൽ സ ധർമ്മഃ 17

അതസ്തവോൽപന്നമിദം കളേബരം
ന ധാരയിഷ്യേ ശിതികണ്ഠഗർഹിണഃ
ജഗ്ധസ്യ മോഹാദ്ധി വിശുദ്ധിമന്ധസോ
ജുഗുപ്സിതസ്യോദ്ധരണം പ്രചക്ഷതേ. 18

ന വേദവാദാനനുവർത്തതേ മതിഃ
സ്വ ഏവ ലോകേ രമതോ മഹാമുനേഃ
യഥാ ഗതിർദ്ദേവമനുഷ്യയോഃ പൃഥക്
സ്വ ഏവ ധർമ്മേ ന പരം ക്ഷിപേൽ സ്ഥിതഃ 19

കർമ്മ പ്രവൃത്തം ച നിവൃത്തമപ്യൃതം
വേദേ വിവിച്യോഭയലിംഗമാശ്രിതം
വിരോധി തദ്യൌഗപദൈകകർത്തരി
ദ്വയം തഥാ ബ്രഹ്മണി കർമ്മ നർച്ഛതി 20

മാ വഃ പദവ്യഃ പിതരസ്മദാസ്ഥിതാ
യാ യജ്ഞശാലാസു ന ധൂമവർത്മഭിഃ
തദന്നതൃപ്തൈരസുഭൃദ്ഭിരീഡിതാ
അവ്യക്തലിംഗാ അവധൂതസേവിതാഃ 21

ദക്ഷനാദരിച്ചതില്ലവനെബ് ഭയന്നിട്ടൊ-
രക്ഷരം മിണ്ടാതവഗണിച്ചാർ സദസ്യരും
അമ്മയും സഹോദരിമാരും പ്രേമാശ്രുതൂകി
സമ്മോദാദരങ്ങളോടാശ്ലേഷംചെയ്തുകൊണ്ടാർ. 7
മാതാവും തഥാ മാതൃസോദരീപുത്രിമാരും
സോദരീമാരും പാരമുചിതമാകുംവിധം
സാദരം മാന്യാസനമേകിയും കുശലങ്ങ-
ളോതിയും സാധനങ്ങളർപ്പിച്ചുമർച്ചിക്കിലും
ഒന്നുമേ കൈക്കൊണ്ടില്ല ജനകൻനിരാകരി-
ച്ചെന്നതോർത്തന്തരംഗംതകന്ന സതീദേവി. 8
അച്ഛനാവിഭുവിനെ യവമാനിച്ചെന്നതും
വെച്ചില്ലയാഗഭാഗമദ്ദേവനെന്നുള്ളതും
ആലോചിച്ചുടൻയാഗസദസ്സിലനാദൃത
നീലകണ്ഠപ്രേയസിയാ രാജരാജേശ്വരി
സഹസാ ലോകമാകെദ്ദഹിപ്പിച്ചിട്ടുംമട്ടു
വഹിച്ചാളസഹ്യമായീട്ടുമുൽക്കടക്രോധം. 9
സതീതൻകോപം ജ്വലിച്ചീടവേ ഭൂതവൃന്ദം
സദസ്യസംഹാരാത്ഥമെഴുന്നേററു കണ്ടു
അമർത്തിസ്വതേജസ്സാലവരെ,ക്കർമ്മമാർഗ്ഗ
ശ്രമത്താൽ ഗർവ്വമാളുമാ ശിവവിദ്വേഷിയെ
സമസ്തജനങ്ങളും കേൾക്കവേ വാക്യങ്ങളാൽ
ക്രമംവിട്ടുള്ളമട്ടിലധിക്ഷേപിച്ചീടിനാൾ. 10

ശ്രീദേവി പറഞ്ഞു

"ദേഹികൾക്കെല്ലാം പ്രിയഭൂതനുമാത്മാവുമായ്
[1] സ്നേഹിതാപ്രിയഭേദവിചാരവിഹീനനായ്
ആരിലും വൈരമില്ലാത്തവനായ്തന്നേക്ക വി-
ഞ്ഞാരുമീയുലകിലില്ലെന്നപോലുല്ലസിക്കും
ഭവനാംഭഗവാനോടങ്ങൊഴിഞ്ഞേതൊരാളി-
ബ് ഭുവനംതന്നിൽ വിപരീതമായ് പ്രവൃ-
ത്തിക്കും? 11
ഭൂസുരാ! ഗുണികളെ ത്വാദൃശരസാധുക്കൾ
ദ്വേഷിച്ചുതത് ഗുണങ്ങൾഗ്രഹിപ്പൂ ദോഷങ്ങ-
ളായ്
ചിലരങ്ങനെയല്ല, ഉത്തമാംഗുണത്തേയും
വലുതായ് പ്രകാശിപ്പിച്ചീടുന്നു മഹാത്മാക്കൾ
ബ്രാഹ്മണാ! ശത്രുക്കളിൽ ദോഷത്തെമാത്രം
കാണും
ദുർമ്മതിയാണങ്ങെന്നതെങ്ങുമേ സുപ്രസിദ്ധം 12
നശ്വരശരീരത്തെയാത്മാവായ്കാണും ഭവാ-
നാശ്ചര്യമില്ല,മഹാത്മാക്കളെ നിന്ദിപ്പതിൽ
മഹാന്മാരുടെപാദധൂളിയാൽ നിരസ്തമാം
മഹസ്സാളുവോക്കിതു ശോഭനംതന്നെയല്ലോ. 13
ഏതുദേവന്റെനാമം രണ്ടക്ഷരത്താൽ വശാ-
ലോതുഭവാൻതൽപ്പാപങ്ങളുടൻവച്ചൊഴിയുന്ന
പവിത്രകീർത്തിമാനായലംഘിതാജ്ഞനാമ-
ശ്ശിവനെ ദ്വേഷിക്കുന്നിതങ്ങശുഭാംഗൻകഷ്ടം! 14

ആരുടെ പാദാംബുജം സേവിപ്പൂ ബ്രഹ്മാനന്ദ-
വേരിയെക്കൊതിച്ചീടും സജ്ജനമനോഭൃംഗം
അത്ഥികൾക്കഭിലാഷം വർഷിച്ചീടുമാലോക-
നിത്യബന്ധുവാം പാദപത്മംദ്രോഹിപ്പൂഭവാൻ 15
ഏതവരപ്പാവനപാദത്തിൻസ്പർശമേററ
സാധനചയമെന്നും മൂദ്ധാവിൽ ധരിക്കുന്നു
അങ്ങൊരാളൊഴിഞ്ഞുള്ളോരപ്പിതാമഹാദ്യക്ക-
ളുംഗമാം ശിവദോഷം കാണ്മാൻകണ്ണില്ലാതെ-
പോയ്,
ജഡയുംവിട്ടഴിച്ചിട്ടു പട്ടടതന്നിൽ ചാരം,
ചുടലമാല്യം, തലയോട്ടതൊട്ടവയാർന്നു
പിശാചുക്കളോടൊത്തുകിടക്കും ശിവാഖ്യനെ-
യശിവനെന്നുകാണാത്തോരവർ മോശക്കാർ
താൻ 16
ധർമ്മസംരക്ഷചെയ്യുമീശനെ നിരംകുശൻ
ദുർമ്മതിയധിക്ഷേപിച്ചീടുകിലക്ഷണത്തിൽ
ശക്തിഹീനനെന്നാകിൽ കണ്ണുകൾരണ്ടും
പൊത്തി-
പ്പൊയ്ക്കളയണമങ്ങുനിന്നുടൻ, ശക്തനെന്നാൽ
അശ്ശുഭമുച്ചരിച്ചോരവൻെറയന്നാവരി-
ഞ്ഞെസുവും നഷ്ടപ്പെടുത്തീടണമതേധർമ്മം. 17
അതിനാൽ ശിതികണ്ഠദ്വേഷിയാം ഭവാനിൽനി-
ന്നുദിതമീശരീരം ഞാൻ ധരിക്കുന്നില്ലിനി
അറിയാതശുദ്ധമാമന്നത്തെ ഭക്ഷിക്കുഭവാൻ
പരിശുദ്ധിക്കതപ്പോൾ ഛർദ്ദിക്കതന്നെവേണം. 18
സ്വരൂപാനന്ദത്തിൽതാൻ രമിച്ചീടുന്ന മുനി-
വരനെയാഗമത്തിൻ വിധികൾ ബാധിച്ചീടാ
എന്നുമേ ദേവന്മാക്കും നരക്കുമൊഴും ഗതി
ഭിന്നംതാൻ സ്വധർമ്മത്തിൽസ്ഥിതരാം മഹാ-
ത്മാക്കൾ
അന്യരെ വഴിതെററിക്കാതെയും വേദവാക്യ-
ത്തിന്നപവാദം വരുത്താതെയും സൂക്ഷിക്കണം 19
പ്രവൃത്തിമാർഗ്ഗമെന്നും നിവൃത്തിമാർഗ്ഗമെന്നും
ദ്വിവിധം കർമ്മമംഗീകരിച്ചിരിപ്പൂ വേദം
പ്രഥമം കാമ്യാത്ഥമായ്ചെയ്യുന്ന യാഗാദിയു-
മിതരം ഭഗവൽ സമപ്പിതങ്ങളുമത്രേ
ഏകകാലത്തീരണ്ടുകർമ്മവും ചെയ്യാനേക-
ന്നാകില്ല തഥാകമ്മം ജ്ഞാനിയെബ്ബാധിച്ചീടാ 20
നിതാന്തം ഞങ്ങൾസമാശ്രയിക്കും പദവികൾ
പിതാവേ! നിങ്ങൾക്കില്ലെന്നുള്ളതും ധരിക്കുക
യജ്ഞത്തിൻധൂമമേററു യാഗാന്നം തിന്നു
വീർത്തോ-
രജ്ഞന്മാർ സ്തുതിച്ചിട്ടും സ്ഥാനമേ നിങ്ങൾ-
ക്കുള്ളൂ.
അവ്യക്തലിംഗത്തോട്ടുകൂടിയതല്ലപ്പദം
സുവ്യക്തം സേവിപ്പതുമല്ലവധൂതാനായം. 21

---

1 സ്നേഹിതൻ വിരോധിയെന്ന ഭേദവിചാരമില്ലാത്തവൻ

നൈതേന ദേഹേന ഹരേ കൃതാഗസോ
ദേഹോദ്ഭവേനാലമലം കുജന്മനാ
വ്രീഡാ മമാഭൂൽ കുജനപ്രസംഗത-
സ്തജ്ജന്മ ധിഗ്യോ മഹതാമവദ്യകൃൽ. 22

ഗോത്രം ത്വദീയം ഭഗവാൻ വൃഷധ്വജോ
ദാക്ഷായണീത്യാഹ യദാ സുദുർമ്മനാഃ
വ്യപേതനർമ്മസ്മിതമാശു തദ്ധ്യഹം
വ്യുൽസ്രക്ഷ്യ ഏതൽ കുണപം ത്വദംഗജം. 23

മൈത്രേയ ഉവാച

ഇത്യദ്ധ്വരേ ദക്ഷമനൂദ്യ ശത്രുഹൻ
ക്ഷിതാവുദീചീം നിഷസാദ ശാന്തവാക്
സ്പൃഷ്ട്വാ ജലം പീതദുകൂലസംവൃതാ
നിമീല്യ ദൃഗ്യോഗപഥം സമാവിശൽ. 24

കൃത്വാ സമാനാവനിലൌ ജിതാസനാ
സോദാനമുത്ഥാപ്യ ച നാഭിചക്രതഃ
ശനൈർഹൃദി സ്ഥാപ്യ ധിയോരസി സ്ഥിതം
കണ്ഠാദ്ഭ്രുവോർമ്മദ്ധ്യമനിന്ദിതാനയൽ. 25

ഏവം സ്വദേഹം മഹതാം മഹീയസാ
മുഹുസ്സമാരോപിതമങ്കമാദരാൽ
ജിഹാസതീ ദക്ഷരുഷാ മനസ്വിനീ
ദധാര ഗാത്രേഷ്വനിലാഗ്നിധാരണാം. 26

തതഃ സ്വഭർത്തുശ്ചരണാംബുജാസവം
ജഗൽഗുരോശ്ചിന്തയതീ ന ചാപരം
ദദർശ ദേഹോ ഹതകല്മഷസ്സതീ-
സ്സദ്യഃ പ്രജജ്ജ്വാല സമാധിജാഗ്നിനാ. 27

തൽപശ്യതാം ഖേ ഭുവി ചാത്ഭുതം മഹാ-
ദ്ധാഹേതി വാദഃ സുമഹാനജായത
ഹന്ത പ്രിയാ ദൈവതമസ്യ ദേവീ
ജഹാവസൂൻ കേന സതീ പ്രകോപിതാ. 28

അഹോ അനാത്മ്യം മഹദസ്യ പശ്യത
പ്രജാപതേര്യസ്യ ചരാചരം പ്രജാഃ
ജഹാവസൂൻ യദ്വിമതാഽത്മജാ സതീ
മനസ്വിനീമാനമഭീക്ഷ്ണമർഹതി. 29

സോഽയം ദുർമ്മർഷഹൃദയോ ബ്രഹ്മധ്രുക് ച
ലോകേഽപകീർത്തിം മഹതീമവാപ്സ്യതി
യദംഗജാം സ്വാം പുരുഷദ്വിഡുദ്യതാം
ന പ്രത്യഷേധന്മൃതയേഽപരാധതഃ 30

വദത്യേവം ജനേ സത്യാ ദൃഷ്ട്വാസുത്യാഗമത്ഭുതം
ദക്ഷം തൽപാർഷദാ ഹന്തുമുദതിഷ്ഠന്നുദായുധാഃ 31

തേഷാമാപതതാം വേഗം നിശാമ്യ ഭഗവാൻ ഭൃഗുഃ
യജ്ഞഘ്നഘ്നേന യജുഷാ ദക്ഷിണാഗ്നൌ ജുഹാവ ഹ. 32

അദ്ധ്വര്യുണാ ഹൂയമാനേ ദേവാ ഉൽപ്പേതുരോജസാ
ഋഭവോ നാമ തപസാ സോമം പ്രാപ്താസ്സഹസ്രശഃ 33

തൈരലാതായുധൈസ്സർവ്വേ പ്രമഥാസ്സഹ ഗുഹ്യകാഃ
ഹന്യമാനാ ദിശോ ഭേജുരുശദ്ഭിർ ബ്രഹ്മതേജസാ. 34

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
സതീദേഹോത്സർഗ്ഗോ നാമ ചതുർത്ഥോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 2773 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 160

---

## പഞ്ചമോഽധ്യായഃ

മൈത്രേയ ഉവാച

ഭവോ ഭവാന്യാ നിധനം പ്രജാപതേ-
രസൽകൃതായാ അവഗമ്യ നാരദാൽ
സ്വപാർഷദസൈന്യം ച തദദ്ധ്വരർഭുഭി-
ർവ്വിദ്രാവിതം ക്രോധമപാരമാദധേ. 1

ക്രുദ്ധഃ സുദഷ്ടോഷ്ഠപുടസ്സ ധൂർജ്ജടി-
ർജ്ജടാം തടിദ്വഹ്നിസടോഗ്രരോചിഷം
ഉൽകൃത്യ രുദ്രസ്സഹസോത്ഥിതോ ഹസൻ
ഗംഭീരനാദോ വിസസർജ്ജ താം ഭുവി. 2

ഭവനോടപരാധംചെയ്ത ദേഹത്തിൽനിന്നും
ഭവിച്ച നീചജന്മഭൂവാകുമീ ശരീരം
എനിക്കിങ്ങിനിയവേണ്ട വേണ്ട തൽസമാഗമം
നിനച്ചീടുകിലെനിക്കനല്പം ലജ്ജാവഹം
വിനയഹീനം മഹന്നിന്ദചെയ്‌വോനിൽനിന്നി
ജ്ജനിയും പാർത്തീടുകിലെത്രയും നിന്ദ്യമത്രേ. 22
തൽക്കുലസ്മൃതിചേർക്കും ദാക്ഷായണീനാമ-
ത്തിൽ
മുക്കണ്ണസ്വാമിയെന്നെ വിളിക്കും സന്ദർഭത്തിൽ
ഹന്ത!ഞാൻ നർമ്മസ്മിതംവെടിഞ്ഞു തലതാഴ്ത്തി
സന്താപഭരം വഹിക്കേണ്ടതായ്‌വരും ദൃഢം
അതിനാൽ തവാംഗജം ശവതുല്യമീദേഹ-
മിതാഞാൻ ത്യജിക്കുന്നതിക്ഷണം കണ്ടുകൊൾക.
23

**മൈത്രേയൻ പറഞ്ഞു**

ക്ഷത്താവേ! ജിതശത്രോ! യാഗശാലയിൽവച്ചു
ക്രുദ്ധയാം സതീദേവി ദക്ഷനോടേവം ചൊല്ലി
സലിലസ്പർശംചെയ്ത പീതവസ്ത്രാവൃതയായ്
ചലനഹീനം സ്വയം വാക്കുകൾനിയന്ത്രിച്ചു
യോഗമാർഗ്ഗാലംബയായക്ഷികളടച്ചിട്ടു-
വ്യാകുലംവെറുംമണ്ണിൽ വടക്കോട്ടിരുന്നിതേ. 24
ആസനങ്ങളെജ്ജയിച്ചനിലദ്വയത്തെയു-
മാസതി സമമാക്കി നാഭിചക്രത്തിൽനിന്നും
ഉയർത്തി യുദാനനെ സ്ഥാപിച്ചു ഹൃദയത്തി-
ലയത്നംപിന്നെയുരഃസ്ഥിതനാം സമീരനെ
കണ്ഠമാർഗ്ഗമായ് നിജബുദ്ധിയാൽ മെല്ലെമെല്ലെ-
ക്കൊണ്ടുപോയ് ഭ്രൂമദ്ധ്യത്തിലെത്തിച്ചാള-
നിന്ദിത. 25
മഹത്തുക്കളും മഹാപൂജ്യരുമായുള്ളവർ
സഹർഷമച്ചീച്ചീടും ശ്രീശിവൻതന്നങ്കത്തിൽ
അനുഹമേററീടുമാ സുന്ദരാംഗത്തെദ്ദക്ഷൻ-
തന്നോടുള്ളമർഷത്താൽ ത്യജിപ്പാനിച്ഛിച്ചിട്ടു
ധീരയാംസതീദേവി, തന്നവയവങ്ങളിൽ
മാരുതാനലൻമാരെ ധ്യാനംചെയ്താപ്പിച്ചാൾ 26
പിന്നെയാലോകത്രയഗുരുവാം നിജകാന്തൻ
തന്നുടെ പാദപങ്കജാസവധ്യാനത്തോടും
മിന്നുമസ്സതീദേവി [1] യേകതാനതമൂല-
മന്യമായൊന്നിനേയും കണ്ടില്ല, പെട്ടന്നുതാൻ
സുന്ദരം പാപഹീനം സ്വദേഹം യോഗോ-
ജ്ജ്വല-
വഹ്നിയിൽ ദഹിപ്പിച്ചാളെന്നതേ പറയേണ്ടു. 27
മന്നിലും വിണ്ണിലുമീയത്ഭുതകൃത്യംകണ്ടു-
നിന്നവർ കഷ്ടം!കഷ്ട!മെന്നുച്ചമോതീടിനാർ
"ദക്ഷനാൽപ്രകോപിതയായിട്ടും ത്ര്യക്ഷപത്നി-
യിക്ഷണം പ്രാണത്യാഗം ചെയ്തഹോ! മഹാ-
കഷ്ടം! 28
ഇച്ചരാചരമെല്ലാം പ്രജകളായീടുമാ
ദക്ഷനാംപ്രജേശൻതന്നജ്ഞതയ്ക്കുളവുണ്ടോ?
കാണുവിൻ കഷ്ടം! സർവ്വഗുണസമ്പന്നയാമീ-
യേണാക്ഷിയന്യനാരിമാരിൽവച്ചേററം മാന്യ.
ഇവളെ ദക്ഷൻസമാദരിച്ചില്ലെന്നല്ലേററ-
മവമാനിക്കയും ചെയ്തെന്നതുകൊണ്ടല്ലയോ
അസഹ്യവ്യഥാപാത്രമായവൾ സഹസാത-
ന്നസുക്കൾതള്ളീടുവാനിടയായതു കഷ്ടം! 29
അന്യർതന്നുയർച്ചയിലസൂയ വഹിച്ചീശ-
നിന്ദകൻ ബ്രഹ്മജ്ഞവിദ്വേഷിയാകിനദക്ഷൻ
പ്രാപിക്കും വലുതായ ദുഷ്കീർത്തി തക്കമില്ല
സ്വാപരാധത്താൽ തന്റെമുന്നിൽവച്ചാത്മജാത
ഉടലുപേക്ഷിക്കുവാൻ ഭാവിച്ചസന്ദർഭത്തിൽ
തടയാതിരുന്നെന്നുള്ളൊരു സംഗതിമൂലം." 30
സതിതന്നത്യത്ഭുത പ്രാണസന്ത്യാഗം കണ്ടി-
ട്ടിതുമട്ടെല്ലാവരും കഥിക്കും സമയത്തിൽ
ദക്ഷസംഹാരത്തിനായായുധമുയർത്തിയാ
ത്ര്യക്ഷപാർഷദരെല്ലാമുത്ഥാനം ചെയ്തീടിനാർ. 31
യാഗവിഘ്നത്തിനായിപ്പാഞ്ഞടുത്തിടും രുദ്ര-
ഭാഗസ്ഥപാർഷദന്മാർക്കിവലും വേഗംകണ്ടു
വിഘ്നകാരികളെസ്സംഹരിപ്പാൻഭൃഗുദക്ഷി-
ണാഗ്നിയിൽശക്തമായ മന്ത്രത്താൽഹോമി-
ച്ചിതേ. 32
ഹോമകുണ്ഡത്തിൽനിന്നുമുണ്ടായീ തപസ്സിനാൽ
സോമലോകത്തുവാഴുമസംഖ്യമുള്ളദേവർ. 33
മന്ത്രശക്തിയാൽമിന്നുമുളുക്കൾ കരങ്ങളി-
ലേന്തിയ തീക്കൊള്ളികൾകൊണ്ടടിച്ചുടൻതന്നെ
പ്രമഥഗണങ്ങളും ഗുഹ്യകന്മാരും ചേർന്ന
സമസ്തശിവഭൃത്യൌഘത്തെയുമോടിച്ചിതേ. 34

---

# അദ്ധ്യായം 5

**മൈത്രേയൻ പറഞ്ഞു**

ദക്ഷനാൽസതിമധിക്ഷിപ്തയായ് മരിച്ചതും
ത്ര്യക്ഷഭടന്മാരുളുക്കൾതൻഭൃത്യരെയോടിച്ചതും
നാരദമഹർഷിയിൽനിന്നറിഞ്ഞജ്ജഗത്സം-
ഹാരദക്ഷനാം ത്ര്യക്ഷൻ കോപിഷ്ഠനായീ-
ടിനാൻ. 1
രോഷാധിക്യത്താൽ ചുണ്ടുകടിച്ചുംകൊണ്ടേ-
ണീറു
ഭീഷണാകൃതിയായ്നിന്നട്ടഹാസവുംചെയ്തു
മിന്നലും വഹ്നിയുംപോൽ മിന്നിടും ജടപിടി-
ച്ചൊന്നടിച്ചാൻ, നിലത്തങ്ങുഗ്രമാംശബ്ദ-
ത്തൊടും. 2

[1] ഒന്നിൽമാത്രം മനസ്സു നിർത്തി മററൊന്നുമറിയാതിരിക്കുന്ന അവസ്ഥ

തതോഽതികായസ്തനുവാ സ്പൃശന്ദിവം
സഹസ്രബാഹുർഘനരുക് ത്രിസൂര്യദൃക്
കരാളദംഷ്ട്രോ ജ്വലദഗ്നിമൂർദ്ധജഃ
കപാലമാലീ വിവിധോദ്യതായുധഃ 3
തം കിം കരോമീതി ഗൃണന്തമാഹ
ബദ്ധാഞ്ജലിം ഭഗവാൻ ഭൂതനാഥ
ദക്ഷം സയജ്ഞം ജഹി മദ്ഭടാനാം
ത്വമഗ്രണീ രുദ്ര ഭടാംശകോ മേ. 4
ആജ്ഞപ്ത ഏവം കുപിതേന മന്യുനാ
സ ദേവദേവം പരിചക്രമേ വിഭും
മേനേ തദാത്മാനമസംഗരംഹസാ
മഹീയസാം താത സഹസ്സഹിഷ്ണും. 5
അന്വീയമാനസ്സ തു രുദ്രപാർഷദൈർ-
ഭൃശം നദത്ഭിർവ്യനദത്സുഭൈരവം
ഉദ്യമ്യ ശൂലം ജഗദന്തകാന്തകം
സ പ്രാദ്രവദ്ഘോഷണഭൂഷണാംഘ്രിഃ 6
അഥർത്വിജോ യജമാനസ്സദസ്യാഃ
കകുഭ്യുദീച്യാം പ്രസമീക്ഷ്യ രേണും
തമഃ കിമേതൽ കുത ഏതദ്രജോഽഭൂ-
ദിതി ദ്വിജാ ദ്വിജപത്ന്യശ്ച ദധ്യുഃ 7
വാതാ ന വാന്തി ന ഹി സന്തി ദസ്യവഃ
പ്രാചീനബർഹിർജ്ജീവതി ഹോഗ്രദണ്ഡഃ
ഗാവോ ന കാല്യന്ത ഇദം കുതോ രജോ
ലോകോഽധുനാ കിം പ്രളയായ കല്പതേ 8
പ്രസൂതിമിശ്രാഃ സ്ത്രിയ ഉദ്വിഗ്നചിത്താ
ഊചുർവ്വിപാകോ വൃജിനസ്യൈവ തസ്യ
യൽപശ്യന്തീനാം ദുഹിതൃണാം പ്രജേശഃ
സുതാം സതീമവദധ്യാവനാഗാം 9
യസ്ത്വന്തകാലേ വ്യുപ്തജടാകലാപഃ
സ്വശൂലസൂച്യർപ്പിതദിഗ്ഗജേന്ദ്രഃ
വിതത്യ നൃത്യത്യുദിതാസ്ത്രദോർദ്ധ്വജാ-
നുച്ചാട്ടഹാസസ്തനയിത്നുഭിന്നദിക്. 10
അമർഷയിത്വാ തമസഹ്യതേജസം
മന്യുപ്ലുതം ദുർവ്വിഷഹം ഭ്രുകുട്യാ
കരാളദംഷ്ട്രാഭിരുദസ്തഭാഗണം
സ്യാൽ സ്വസ്തി കിം കോപയതോ വിധാതുഃ 11
ബഹ്വേവമുദ്വിഗ്നദൃശോച്യമാനേ
ജനേന ദക്ഷസ്യ മുഹുർമ്മഹാത്മനഃ
ഉല്പേതുരുല്പാതതമാസ്സഹസ്രശോ
ഭയാവഹാ ദിവി ഭൂമൗ ച പര്യക്. 12
താവൽ സ രുദ്രാനുചരൈർമ്മഹാമഖോ
നാനായുധൈർവ്വാമനകൈരുദായുധൈഃ
പിംഗൈഃ പിശംഗൈർമ്മകരോദരാനനൈഃ
പര്യാദ്രവദ്ഭിർവ്വിദുരാന്വരുദ്ധ്യത. 13
കേചിദ്ബഭഞ്ജുഃ പ്രാഗ്വംശം പത്നീശാലം തഥാപരേ
സദ ആഗ്നീധ്രശാലാം ച തദ്വിഹാരം മഹാനസം. 14
രുരുജുര്യജ്ഞപാത്രാണി തഥൈകേഽഗ്നീനനാശയൻ
കുണ്ഡേഷ്വമൂത്രയൻ കേചിദ്ബിഭിദുർവ്വേദിമേഖലാഃ 15
അബാധന്ത മുനീനന്യ ഏകേ പത്നീരതർജ്ജയൻ
അപരേ ജഗൃഹുർദ്ദേവാൻ പ്രത്യാസന്നാൻ പലായിതാൻ. 16
ഭൃഗും ബബന്ധ മണിമാൻ വീരഭദ്രഃ പ്രജാപതിം
ചണ്ഡീശഃ പൂഷണം ദേവം ഭഗം നന്ദീശ്വരോഽഗ്രഹീൽ. 17
സർവ്വ ഏവർത്വിജോ ദൃഷ്ട്വാ സദസ്യാസ്സദിവൗകസഃ
തൈരർദ്ദ്യമാനാഃ സുഭൃശം ഗ്രാവഭിർന്നൈകധാദ്രവൻ. 18
ജുഹ്വതഃ സ്രുവഹസ്തസ്യ ശ്മശ്രൂണി ഭഗവാൻ ഭവഃ
ഭൃഗോർല്ലുലുഞ്ചേ സദസി യോഽഹസച്ഛ്മശ്രു ദർശയൻ. 19

അതികായനായതിൽ നിന്നുടൻ മേഘദ്യുതി-
വിതറിയാകാശത്തു മുട്ടുമാകൃതിയാർന്നു
[1] അർക്കോഷ്മളോഗ്രനേത്രത്രയനായ് ഘോര-
ദംഷ്ട്രാ-
യുക്തനായ് ജ്വലദഗ്നിക്കൊക്കുമമ്മുടിയോടും
[2] കപാലമാലിയായിസ്സഹസ്രബാഹുക്കളി-
ലപായകരങ്ങളാം വിവിധായുധങ്ങളെ
ഉയർത്തിപ്പിടിച്ചുകൊണ്ടാവിർഭവിച്ചീടിനാൻ
ഭയത്തെക്കാണികൾക്കു വളർത്തും വീരഭദ്രൻ. 3
"എന്തുഞാൻ ചെയ്യേണ്ടതെ"ന്നരുളിത്തൊഴു-
തുംകൊ-
ണ്ടന്തികം തന്നിൽനില്ക്കുമവനോടോതീ ഹരൻ
"വീരയോദ്ധാവേ! ഭവാൻ മത്ഭടമേധാവിയെ-
ന്നോരുക, നീയെന്നംശഭൂതനുമത്രേനൂനം
പെട്ടെന്നുഭവാൻ ദക്ഷയാഗശാലയിൽ ചെന്ന-
ദ്ദുഷ്ടനെക്കൊന്നു യജ്ഞധ്വംസനം ചെയ്തീ-
ട്ടുക." 4
കോപത്തോടിപ്രകാരം കല്പിക്കും വിഭുവിനെ-
യാഭൂതം പ്രദക്ഷിണംവച്ചു വന്ദിച്ചീടിനാൻ
അപ്പോഴവന്നുതോന്നീയപ്രതിഹതമായ
കെല്പുണ്ടുതനിക്കെന്നുമെതിരില്ലാരുമെന്നും. 5
പാദഭൂഷണധ്വനിചേർത്തവൻ ഭയങ്കര
നാദപൂരിത രുദ്രപാർഷദാനുഗനായി
ജഗദന്തകഹരം ശൂലവും പൊക്കിപ്പിടി-
ച്ചകുതോഭയനായിപ്പാഞ്ഞുപോയിതു നേരേ. 6
പിന്നെയായജ്ഞം നടത്തുന്നവർ, യാഗദീക്ഷ-
യാർന്നിട്ടും യജമാനൻ, സദസ്യർത്വിജന്മാരും,
തത്പത്നിമാരുമെല്ലാം വടക്കുദിക്കിൽപൊങ്ങു-
മപ്പൊടികണ്ടിട്ടിതെന്തെ വിട്ടന്നെന്നുഴന്നാർ. 7
കാററിപ്പോഴില്ല കള്ളന്മാരുമില്ലുഗ്രദണ്ഡ-
മേററീടുമപ്രാചീനബർഹിസ്സിരിപ്പൂ ഭൂപൻ
മേളിച്ചുപശുക്കളും ചരിക്കുന്നില്ല പിന്നെ-
ധൂളിയിതുയർന്നീടാൻ കാരണമെന്താണാവോ!
സന്ദേഹിക്കവാനില്ല സങ്ഗതിചിന്തിക്കുകി-
ലിന്നിതു ലോകനാശത്തിന്നെഴും പ്രളയം താൻ. 8
പിന്നെയാ പ്രസൂത്യാദി ദക്ഷപത്നിമാർ ഭയ-
മെന്നിയേ കേണുചൊന്നാരിതുമറെറാന്നുമല്ല
ഇപ്രജാപതീപാപപരിപാകംതാൻ ദൃഢം
തത്പുത്രിയപരാധാപേതയാം സതിതന്നെ
നിർഭരമിയ്യാൾ നിന്ദിച്ചില്ലയോ കൂസലെന്യേ
തദ്ഭഗിനിമാരെല്ലാം കണ്ടുകൊണ്ടിരിക്കവേ. 9
ചിന്നിട്ടും ജടാഭൂഷധരിച്ചും ശൂലാഗ്രത്തി-
ലുന്നതഗജങ്ങളെക്കോർത്തിട്ടുമത്യുച്ചമായ്
ദിക്കുകൾ പിളർക്കുമാററട്ടഹാസങ്ങളിട്ടും
പൊക്കിത്തൻശസ്ത്രങ്ങളെ പിടിച്ചദോർദ്ധ്വ-
ജങ്ങൾ
പരത്തിത്തോഷം പൂണ്ടു സംവർത്തകാലത്തിങ്കൽ
തരത്തിൽ നൃത്തമാടീടുന്നതേതൊരുദേവൻ
ആരുടെ ഘോരദംഷ്ട്രാവിസ്ഫുരത്പ്രഭയാലെ
സൂര്യാദിഗോളമെല്ലാമസ്തോദമാകുന്നുവോ
ആ രുദ്രഭഗവാനെ ഭർത്സിച്ചുകോപിപ്പിച്ചു
വൈരിയാക്കീട്ടിദാനീം ഭവാനീനിന്ദനത്താൽ
വിദ്വേഷംവർദ്ധിപ്പിച്ചു വാണീടുമദ്ദക്ഷനു
ഭദ്രമേതൊരുകാലത്തെങ്കിലും ഭവിക്കുമോ? 10-11
ഭീതിയാൽ ചലിച്ചീടും മിഴികളാളുംജനം
ഖേദത്തോടേവം കഥിച്ചീടവേ, ധീമാനാകും
ദക്ഷനും ഭയംചേർക്കും ദുർന്നിമിത്തങ്ങളേയു-
മക്ഷണംകണ്ടാൻ ചുററും ഭൂവിലുമാകാശത്തും. 12
അപ്പോൾതാൻ കപിലവും മഞ്ഞയും നിറമാർന്നു
കെല്പോടും ഹ്രസ്വന്മാരായ് മകരോദരാസ്യരായ്
ചുററിനുമോടിച്ചാടിക്കളിയാടിയും നാനാ-
മട്ടെഴുമായുധങ്ങളുയർത്തിപ്പിടിച്ചിട്ടും
എത്തുമുദ്ധതന്മാരാം രുദ്രപാർഷദന്മാരാൽ
സത്വരം നിരോധിക്കപ്പെട്ടിതാ മഹായജ്ഞം. 13
ചിലർപെട്ടെന്നുകേറിഖണ്ഡിച്ചാർ പ്രാഗ്വം-
ശത്തെ
ചിലരസ്സഭാമണ്ഡപത്തെയും തകർത്തിതേ,
അന്യന്മാർ യജമാനസദനത്തെയുംപിന്നെ-
ച്ചെന്നുപത്നിമാരിരുന്നീടുമാലയത്തെയും
അഗ്നീധ്രഗേഹത്തെയും, ഭോജനശാലയേയും
ഭഗ്നമാക്കിനാർകേറിവീരോട്ടം വേറെചിലർ. 14
യാഗപാത്രങ്ങളെല്ലാമെറിഞ്ഞുടച്ചു ചിലർ
വേഗത്തിലഗ്നികെട്ടത്തവിടെ മൂത്രംവീഴ്ത്തി
അറുത്തു ചിലരുടനഗ്നിശാലയേ വേറു-
തിരിച്ചു കാട്ടീടുന്നോരതിരുത്തിക്കയറെല്ലാം 15
ഉപദ്രവിച്ചുചിലർ മാമുനിമാരെപ്പിടി-
ച്ചപരർ പേടിപ്പിച്ചു തത്പത്നീജനങ്ങളെ
പിടിച്ചുനിർത്തീ ഭയന്നോടിടും സുരരേയു-
മട്ടുത്തുവശാൽവന്നുകൂട്ടുന്നവോരെയും ചിലർ. 16
പിടിച്ചുകെട്ടിയിട്ടാൻ മണിമാൻ ഭൃഗുവിനെ
ചൊടിച്ചുവീരഭദ്രൻ ദക്ഷനെബ്ബദ്ധനാക്കി
ചണ്ഡീശൻപൂഷാവിനെബ്ബന്ധിച്ചു നന്ദീശ്വരൻ
ചെന്നുടൻഭഗദേവൻതന്നെയും പിടിച്ചിതു. 17
മട്ടിതുകണ്ടുവേഗം സുരരുമൃത്വിഗ്ദ്വിജ-
ക്കൂട്ടവും കല്ലേറേറു പാഞ്ഞോരോവഴിപോയാർ
സദസ്സിൽവച്ചുദക്ഷൻ ശിവനെനിന്ദിക്കെയാ-
രതീതുഷ്ടനായ് ത്താടിതടവിച്ചിരിച്ചുവോ. 18
ഈ മഹായജ്ഞംതന്നിൽ സ്രുവവുംകയ്യിലേന്തി
ഹോമിച്ചകാർമ്മികാഗ്ര്യനാകുമാ ഭൃഗുവിന്റെ
ആനനരോമങ്ങളെ ബ്ഭഗവാൻവീരഭദ്രൻ
താനോരോന്നോരോന്നായിപ്പറിച്ചെടുത്തീടി-
നാൻ. 19

1 മൂന്നു സൂര്യന്മാരെപ്പോലെ ഊഷ്മളവും ഉഗ്രവുമായ മൂന്നു കണ്ണുള്ളവൻ 2 തലയോടുകൊണ്ടുള്ള മാല ധരിക്കുന്നവൻ

ഈമട്ടിൽകായം മനം വചസ്സെന്നിവയാൽസ്വ-
കാമിതം ലക്ഷ്യമാക്കിനിർമ്മായം ഭക്തിപൂർവ്വം
വേണ്ടപോലർച്ചിച്ചിട്ടും മർത്ത്യന്റെയഭിലാഷം
പുണ്ഡരീകാക്ഷനേതുമേകുന്നു ഭേദമെന്യേ. 59-60
വിഷയവിരക്തനായ് പരമപ്രേമത്തൊടു-
മൃഷിഗമ്യനാം ഹൃഷീകേശനെ നിരന്തരം
നിഷ്കാമം ഭജിക്കുകിലപ്പുരുഷനുസാക്ഷാൽ
മുക്തിയുമരുളുന്നീഭഗവാൻ ഭക്തപ്രിയൻ. 61
ഈവിധം നാരദോപദേശത്തെ ശ്രവിച്ചിട്ടു-
ബ്ഭ്രുവരാത്മജൻ ധ്രുവനപ്പരമാചാര്യനെ
പ്രദക്ഷിണംവച്ചുടൻ നമിച്ചാ വാസുദേവ-
പദഭൂഷിതപുണ്യമധുകാനനം പുക്കാൻ. 62
അത്തപോവനം ധ്രുവൻ പ്രാപിക്കെ,മുനീശ്വര-
നത്താനപാദനൃപാന്തഃപുരം പ്രവേശിച്ചാൻ
അർച്ചനച്ചിച്ചുടനേകിയാസനം,സുഖ-
മിരുന്നചൊന്നാനപ്പോൾ ഭൂപനോടജാത്മജൻ 63

നാരദൻ പറഞ്ഞു

മങ്ങിയമുഖത്തോടുമിങ്ങിരുന്നെന്താം നൃപ-
പുംഗവ! ദീർഘംധ്യാനംചെയ്‌വതുചൊല്ലീടുക
ധർമ്മാത്ഥകാമങ്ങളിലേതിനെങ്കിലും നാശം
സന്മതേ! ഭവാനിപ്പോൾ ഭവിച്ചിരിക്കുന്നി-
തോ? 64

രാജാവു പറഞ്ഞു

കരുണാഹീനനാം ഞാൻ സ്ത്രീവശഗതനായി-
പ്പുരുബുദ്ധിമാൻ, പഞ്ചവയസ്കൻ, സദ്ഗു-
ണാഢ്യൻ
അരുമമകൻ ധ്രുവബാലനെ മാതാവൊത്തി-
പ്പുരിയിൽനിന്നും പുറത്താക്കിനേൻ മുനീ-
ശ്വരാ! 65
ആനനാംബുജംവാടി ക്ഷീണിച്ചുവിശന്നേററം
കാനനംതന്നിൽ തുണയററവൻ ശയിക്കവേ
ചെന്നായതൊട്ടു ദുഷ്ടമൃഗക്കൂട്ടങ്ങൾ ചെന്നു
തിന്നെന്നുവന്നീടുമോ സർവ്വജ്ഞ!മഹാമുനേ! 66
പ്രേമത്താലങ്കമേറാനാശിച്ചെടുത്തീടിനോ-
രോമനമകനെ സ്ത്രീജിതനായീടുന്ന ഞാൻ
ഏററിയില്ലെന്നല്ലഭിനന്ദിച്ചുമില്ലൊട്ടുമെൻ-
ദൗഷ്ട്യത്തിന്നേററമെത്രയെന്നങ്ങൊന്നോർത്തു-
നോക്കൂ 67

നാരദൻ പറഞ്ഞു

ഈശരക്ഷയിലായ നിൻതനുജനെപ്പററി
ക്ലേശിച്ചീടുകവേണ്ട വെറുതേ ധരാപതേ!
അല്പവും തത്പ്രഭാവമങ്ങറിയുന്നതില്ല
മുപ്പാരും വ്യാപിച്ചീടും ക്ഷിപ്രംതൽക്കീർത്തി-
പുഞ്ജം. 68
ലോകപാലന്മാരാലും ദുഷ്കരമായ കർമ്മം
പാകത്തിനൊത്തു ചെയ്തു നിൻകീർത്തി വർദ്ധി-
പ്പിക്കാൻ
സാമർത്ഥ്യം സമ്പാദിച്ചു താമസിയാതെപുത്രൻ
ഭൂമിപാലേന്ദ്രാ! ഭവത് സന്നിധിയെത്തി-
ച്ചേരും. 69

മൈത്രേയൻ പറഞ്ഞു

ഏവമദ്ദേവർഷിതൻ വാക്കുകൾ കേട്ടുഭൂപൻ
ഭൂവരവിഭൂതികളേതുമാദരിയാതെ
മകനെത്തന്നെയുള്ളിലെപ്പൊഴുമോർത്തിരുന്നു
പകലുംരാവുമൊപ്പം കഴിച്ചുകൂട്ടീടിനാൻ. 70
ധ്രുവനാമധുവനം പ്രാപിച്ചു കളിന്ദജാ-
പവിത്രാംബുവിൽസ്നാനംചെയ്തു പവസിച്ചഥ
സുരഷീന്ദ്രോപദേശമങ്ഗീകരിച്ചപ്പരം-
പുരുഷൻതന്നെസ്സേവിച്ചീടിനാനേകാഗ്രമായ് 71
മൂന്നുരാവായീടുമ്പോൾ ശരീരം നിലനിർത്താൻ-
പോന്നിടുമല്പമീന്തപ്പഴമോ ബ്ളാറങ്ങയോ
ഭക്ഷിച്ചുകൊണ്ടുബ്ബാലൻ തികച്ചുമൊരുമാസം
പക്ഷീന്ദ്രവാഹൻതന്നെയർച്ചനം ചെയ്തീടി-
നാൻ. 72
പിന്നെയാറാറുസ്സു കൂടുമ്പോളുണങ്ങിയ-
[1] പണ്ണവും പുല്ലുമശിച്ചർച്ചിച്ചാനൊരുമാസം. 73
മൂന്നാംമാസത്തിൽ ദിനമൊൻപതാകുമ്പോളെല്ലാം-
തണ്ണീരാന്നാരാധിച്ചാനശ്രമം സമാധിയാൽ. 74
പന്ത്രണ്ടുദിവസങ്ങൾ കഴിഞ്ഞിടുന്നതാമാ-
സ്സന്ധിയിൽ, [2] വാതാശിയായ് വിജിതശ്വാ-
സനായി
ബാലകനവൻ ഹരിപൂജനം നിർവ്വഹിച്ചു
നാലാംമാസവും നയിച്ചീടിനാനനായാസം. 75
അഞ്ചാംമാസത്തിലുള്ളിൽ പ്രാണനെയടക്കിയി-
ട്ടഞ്ചാതെ [3] സർവ്വവ്യാപ്തചൈതന്യ ബ്രഹ്മത്തിനെ
ഒററക്കാലവനിയിലൂന്നിക്കൊണ്ടൊരുവെറും
കുററിപോൽനിശ്ചഞ്ചലം ധ്യാനിച്ചുനില-
കൊണ്ടാൻ
പിന്നീടു ഭൂതേന്ദ്രിയാധാരമാം മനസ്സിനെ
നന്നായെല്ലാററിൽനിന്നും പിന്തിരിപ്പിച്ചു,-
ഹൃത്തിൽ-
ഭഗവദ്രൂപം മാത്രം ധ്യാനിച്ചാനനന്യമായ-
തഖിലം മറന്നവൻ കണ്ടില്ല മറെറാന്നുമേ. 76
പ്രകൃതിപുരുഷക്കും മഹത്താദികൾക്കും മ-
ററഖിലത്തിനുമാദിമൂലമായാധാരമായ്
വിളങ്ങും ബ്രഹ്മത്തെയുള്ളടക്കി ധ്യാനിക്കെയാ-
ന്നിളകീ ചരാചരമെപ്പേരും മുപ്പാരിലും 77
അഖിലാധിഷ്ഠാനമാമക്ഷരബ്രഹ്മത്തിനെ-
യകമേയവൻ വഹിച്ചോരു കാലൂന്നിനില്ക്കെ
തദംഗുഷ്ഠാഗ്രത്തിനാലതിപീഡിതമാകും
ക്ഷിതിതന്നർദ്ധഭാഗം താണുപോയിതു പാരം. 78

1 ഇല 2 കാററിനെ അശിക്കുന്നവൻ 3 എങ്ങും വ്യാപിച്ചിരിക്കുന്ന പരബ്രഹ്മം

യദൈകപാദേന സ പാർത്ഥിവാർഭക-
സ്തസ്ഥൗ തദംഗുഷ്ഠനിപീഡിതാ മഹീ
നനാമ തത്രാർദ്ധമിഭേന്ദ്രധിഷ്ഠിതാ
തരീവ സവ്യേതരതഃ പദേ പദേ 79
തസ്മിന്നഭിധ്യായതി വിശ്വമാത്മനോ
ദ്വാരം നിരുദ്ധ്യാസുമനന്യയാ ധിയാ
ലോകാ നിരുച്ഛ്വാസനിപീഡിതാ ഭൃശം
സ ലോകപാലാഃ ശരണം യയുർഹരിം. 80

ദേവാ ഊചുഃ

നൈവം വിദാമോ ഭഗവൻ പ്രാണരോധം
ചരാചരസ്യാഖിലസത്ത്വധാമ്നഃ
വിധേഹി തന്നോ വൃജിനാദ്വിമോക്ഷം
പ്രാപ്താ വയം ത്വാം ശരണം ശരണ്യം. 81

ശ്രീഭഗവാനുവാച

മാ ഭൈഷ്ട ബാലം തപസോ ദുരത്യയാ-
ന്നിവർത്തയിഷ്യേ പ്രതിയാത സ്വധാമ
യതോ ഹി വഃ പ്രാണനിരോധ ആസീ-
ദൗത്താനപാദിർമ്മയി സംഗതാത്മാ. 82

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ധ്രുവചരിതേ അഷ്ടമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 2995 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 382

## നവമോഽധ്യായ:

മൈത്രേയ ഉവാച

ത ഏവമുത്സന്നഭയാ ഉരുക്രമേ
കൃതാവനാമാഃ പ്രയയുസ്ത്രിവിഷ്ടപം
സഹസ്രശീർഷാപി തതോ ഗരുത്മതാ
മധോർവ്വനം ഭൃത്യദിദൃക്ഷയാ ഗതഃ 1
സ വൈ ധിയാ യോഗവിപാകതീവ്രയാ
ഹൃത്പത്മകോശേ സ്ഫുരിതം തഡിത്പ്രഭം
തിരോഹിതം സഹസൈവോപലക്ഷ്യ
ബഹിഃസ്ഥിതം തദവസ്ഥം ദദർശ. 2
തദ്ദർശനേനാഗതസാധ്വസഃ ക്ഷിതാ-
വവന്ദതാംഗം വിനമയ്യ ദണ്ഡവത്
ദൃഗ്ഭ്യാം പ്രപശ്യൻ പ്രപിബന്നിവാർഭക-
ശ്ചുംബന്നിവാസ്യേന ഭുജൈരിവാശ്ലിഷൻ. 3
സ തം വിവക്ഷന്തമതദ്വിദം ഹരിർ-
ജ്ഞാത്വാസ്യ സർവ്വസ്യ ച ഹൃദ്യവസ്ഥിതഃ
കൃതാഞ്ജലിം ബ്രഹ്മമയേന കംബുനാ
പസ്പർശ ബാലം കൃപയാ കപോലേ 4
സ വൈ തദൈവ പ്രതിപാദിതാം ഗിരം
ദൈവീം പരിജ്ഞാതപരാത്മനിർണ്ണയഃ
തം ഭക്തിഭാവോഽഭ്യഗൃണാദസത്വരം
പരിശ്രുതോരുശ്രവസം ധ്രുവക്ഷിതിഃ 5
യോഽന്തഃ പ്രവിശ്യ മമ വാചമിമാം പ്രസുപ്താം
സംജീവയത്യഖിലശക്തിധരഃ സ്വധാമ്നാ
അന്യാംശ്ച ഹസ്തചരണശ്രവണത്വഗാദീൻ
പ്രാണാന്നമോ ഭഗവതേ പുരുഷായ തുഭ്യം. 6
ഏകസ്ത്വമേവ ഭഗവന്നിദമാത്മശക്ത്യാ
മായാഖ്യയോരുഗുണയാ മഹദാദ്യശേഷം
സൃഷ്ട്വാനുവിശ്യ പുരുഷസ്തദസദ്ഗുണേഷു
നാനേവ ദാരുഷു വിഭാവസുവദ്വിഭാസി. 7
ത്വദ്ദത്തയാ വയുനയേദമചഷ്ട വിശ്വം
സുപ്തപ്രബുദ്ധ ഇവ നാഥ ഭവത്പ്രപന്നഃ
തസ്യാപവർഗ്ഗ്യശരണം തവ പാദമൂലം
വിസ്മര്യതേ കൃതവിദാ കഥമാർത്തബന്ധോ. 8
നൂനം വിമുഷ്ടമതയസ്തവ മായയാ തേ
യേ ത്വാം ഭവാപ്യയവിമോക്ഷണമന്യഹേതോഃ
അർച്ചന്തി കല്പകതരും കുണപോപഭോഗ്യ-
മിച്ഛന്തി യത്സ്പർശജം നിരയേഽപി നൃണാം. 9
യാ നിർവൃതിസ്തനുഭൃതാം തവ പാദപത്മ-
ധ്യാനാദ്ഭവജ്ജനകഥാശ്രവണേന വാ സ്യാത്
സാ ബ്രഹ്മണി സ്വമഹിമന്യപി നാഥ മാ ഭൂത്
കിം ത്വന്തകാസിലുളിതാത് പതതാം വിമാനാത്.
ഭക്തിം മുഹുഃ പ്രവഹതാം ത്വയി മേ പ്രസംഗോ
ഭൂയാദനന്ത മഹതാമമലാശയാനാം
യേനാഞ്ജസോൽബണമുരുവ്യസനം ഭവാബ്ധിം
നേഷ്യേ ഭവദ്ഗുണകഥാമൃതപാനമത്തഃ 11

പെരിയഗജമേറിക്കാലൂന്നും വശത്തേക്ക
തരസാ ചരിഞ്ഞങ്ങുതാണീടുംതോണിപോലെ 79
പ്രാണമാർഗ്ഗത്തെരോധിച്ചഖിലപ്രപഞ്ചവും
താനെന്നകണ്ടഭിന്നധീയായി ധ്യാനിച്ചപ്പോൾ
അഷ്ടദിക്പാലരൊത്തുലോകരാകവേവീർപ്പു-
മുട്ടി ശ്രീഹരിതന്നെ ശരണംഗമിച്ചുതേ. 80

ദേവന്മാർ പറഞ്ഞു

ഭഗവൻ! മുരാരാതേ! ചരാചരങ്ങളായി
ജ്ജഗത്ത്രയത്തിൽപെട്ടും സമസ്തജീവികൾക്കും
തെപോലേവം ജീവനിരോധം കണ്ടിട്ടില്ല
ശരണംഗമിക്കുന്ന ഞങ്ങൾക്കിമ്മാലൊഴിക്ക. 81

ഭഗവാൻ പറഞ്ഞു

ഭയപ്പെടേണ്ട നിങ്ങൾ പോകുവിൻ ധാമങ്ങളി-
ലയത്തംധ്രുവബാലനെന്നിൽ സങ്ഗതാത്മാ-
വായ്
തപസ്സുചെയ്കയാലീനിരോധം പ്രാണന്നുണ്ടായ്
സപദിയതിൽനിന്നുമവനെ മാററീടുവൻ. 82

## അദ്ധ്യായം 9

മൈത്രേയൻ പറഞ്ഞു

ദേവന്മാരിതുകേട്ട ഭീതികൈവിട്ടാ വാസു-
ദേവനെ നമസ്കരിച്ചണഞ്ഞാർ നാകലോകം
ഭൃത്യമുഖ്യനെക്കാണ്മാനത്യാശയോട്ട വേഗം
ദൈത്യാരിദേവൻ മധുവനത്തിലേക്കും-
പോയാൻ. 1
ഉന്നതയോഗപാകതീവ്രധീയാമാനുപ-
നന്ദനൻതന്നുൾത്താരിൽ മിന്നലിൻ പ്രഭയോടും
മിന്നിയദ്ദേവൻ ക്ഷണം മറഞ്ഞിട്ടടൻതന്നെ
മുന്നിലാത്രൂപത്തിൽത്താൻ പ്രത്യക്ഷപ്പെട്ടീ-
ടിനാൻ. 2
ചേലെഴും ഭഗവാന്റെ രൂപമീവിധത്തിലാ-
ബാലകൻസംഭ്രമത്തോടീക്ഷിച്ച നിലത്തുടൻ
ദണ്ഡംപോൽവീണു നമിച്ചതിനെ നേത്ര-
ങ്ങളാൽ
നന്നായി പാനംചെയ്യും മട്ടിലുമാനനത്താൽ
ചുംബിക്കുംവിധത്തിലും കൈകളാൽതഴകീട്ട-
മമ്മട്ടും,ഭക്തിയോട്ട വന്ദിച്ചുനിന്നീടിനാൻ. 3
ഇവന്റെയെന്നല്ലെല്ലാവർക്കുമുള്ളത്തിലും
നിവസിച്ചീടുന്നൊരബ്ഭഗവാൻ വാസുദേവൻ
തന്നെസ്തുതിപ്പാനിച്ഛിച്ചീടിലുമതിന്നറി-
വെന്നിയെ തൊഴുതു നിന്നീടുമബ്ബാലകന്റെ
കവിളിൽ ശ്രുതിരൂപമായിടും ശംഖംകൊണ്ടു
കവിയും കാരുണ്യത്താലൊന്നുടൻ സ്പർശിച്ചിതേ. 4
ഉടനെ പരമാത്മതത്ത്വവുമതുനന്നായ്
സ്പഷ്ടമാകുവാൻ തക്കവണ്ണം വാഗ്വിലാസവും
തികവായ്, ഭക്തിഭാവമാനനസരോജത്തിൽ
പ്രകടമാക്കീ ധ്രുവപദത്തിനർഹൻ ധ്രുവൻ
എങ്ങുമേ പുകൾപ്പൂണ്ടുള്ളങ്ഗമാം കീർത്തിയാളും
ശാർങ്ഗിയാം ഭഗവാനെ സ്തുതിച്ചാൻ-
സാവധാനം 5
നിഖിലശക്തിമാനാമേതൊരു ദേവനാണെ-
ന്നകമേകട [1] ന്നന്തർലീനമായിരുന്നതാം
എന്റെയീവാക്കിനേയും കാൽ,കൈ,തോൽ,
ചെവിതൊട്ടോ-
രിന്ദ്രിയജാലത്തെയുമേവം സ്വപ്രഭയാലെ
ചൈതന്യയുതമാക്കിത്തീർത്തതബ്ഭഗവാനെ
കൈതവഹീനം ഞാൻ നമസ്കരിക്കുന്നിതേ 6
ഏകനാം ഭവാൻ മഹത്ഗുണയാംമായതന്നോ-
ടേകോപിച്ചുടനതച്ഛക്തിയാൽ [2] മഹദാദി
സൃഷ്ടിച്ചതുപ്രവേശിച്ചസത്താംഗുണൗഘത്തിൽ
കാഷ്ഠത്തിലഗ്നിയെന്നവിധമായ് വിളങ്ങുന്നു. 7
ശരണംഗമിക്കയാലലിഞ്ഞു തിരുമേനി
യരുളീടിനബോധശക്തിയാലബ്ജയോനി
ഉറങ്ങിയുണർന്നാൻപോൽ കണ്ടാനീവിശ്വംഭവ-
ച്ചരണമൂലമത്രേ ശരണം മുക്തന്മാർക്കും
എന്നമങ്ങന്യന്മാർക്കു ചെയ്തീടുമുപകാരം
നന്ദിയുള്ളവനൊരുകാലത്തും മറക്കുമോ. 8
ഘോരമാംജനിമൃതിസങ്കടംതീർക്കും കല്പ-
ദാരുവാമങ്ങേയന്യകാര്യലാഭത്തിനായും
ഇന്ദ്രിയതൃപ്തിക്കുള്ള തുച്ഛസൗഖ്യത്തിനായും
ഹന്ത!പൂജിപ്പോർ തവ മായയാൽ വഞ്ചിതന്മാർ
നിത്യവും വിഷയസംസ്പർശത്താലുണ്ടാം സുഖം
മർത്ത്യരെ നരകത്തിൽ പതിപ്പിച്ചീട്ടമല്ലോ 9
ത്വത്കഥഭക്തന്മാരൊത്തിരുന്നു കീർത്തിക്കയും
തൃക്കഴൽചിന്തിക്കയും ചെയ്യുവോരാസ്വദിക്കും
ആനന്ദം സ്വരൂപസ്ഥരായീടും പരമാത്മ-
ജ്ഞാനസമ്പന്നന്മാർക്കും സിദ്ധിക്കാതിരി-
ക്കുമ്പോൾ
പുണ്യശേഷാഭാവത്തിലന്തകഖഡ്ഗത്തിനാൽ
ഖണ്ഡിക്കപ്പെട്ടീടുമാവിമാനങ്ങളിൽനിന്നും
മന്നിടംതന്നിൽ വീഴും പാഴന്മാരുടെ കാര്യം
പിന്നെയെന്തോതീടേണ്ടു സമസ്തേശ്വരാ!-
ഹരേ! 10
ഇന്ദിരാപതേ! വീണ്ടും 'ഭവാനിൽപ്രവഹിക്കു-
മനന്യഭക്തിമൂലം ശുദ്ധമാം ഹൃത്താന്നീടും
ഭക്തരാം മഹാന്മാരോടെനിക്കുസമാഗമ-
മൊക്കുവാൻ ഭാഗ്യം ഭവിച്ചീടണമതിനാൽ
ഞാൻ
തന്മുഖങ്ങളിൽനിന്നു ഭാവല്കകഥാസുധ
നന്മട്ടുപാനംചെയ്തു വിഷയവിരക്തനായ്
അറുതിയററ നാനാദുഃഖമുൾക്കൊള്ളുംഭയം-
കരമാം ഭവാബ്ധിയെത്തരണംചെയ്തീടുവൻ. 11

1 അകത്തു ലയിച്ചിരിക്കുന്നതു് 2 മഹത്തത്ത്വം തൊട്ടവ

തേ ന സ്മരന്ത്യതിതരാം പ്രിയമീശ മർത്ത്യം
യേ ചാന്വദഃ സുതസുഹൃദ്ഗൃഹവിത്തദാരാഃ
യേ ത്വബ്ജനാഭ ഭവദീയപദാരവിന്ദ-
സൌഗന്ധ്യലുബ്ധഹൃദയേഷു കൃതപ്രസംഗാഃ 12
തിര്യങ്നഗദ്വിജസരീസൃപദേവദൈത്യ-
മർത്ത്യാദിഭിഃ പരിചിതം സദസദ്വിശേഷം
രൂപം സ്ഥവിഷ്ഠമജ തേ മഹദാദ്യനേകം
നാതഃ പരം പരമ വേദ്മി ന യത്ര വാദഃ 13
കല്പാന്ത ഏതദഖിലം ജഠരേണ ഗൃഹ്ണൻ
ശേതേ പുമാൻ സ്വദൃഗനന്തസഖസ്തദങ്കേ
യന്നാഭിസിന്ധുരുഹകാഞ്ചനലോകപത്മ-
ഗർഭേ ദ്യുമാൻ ഭഗവതേ പ്രണതോഽസ്മി തസ്മൈ. 14
ത്വം നിത്യമുക്തപരിശുദ്ധവിബുദ്ധ ആത്മാ
കൂടസ്ഥ ആദിപുരുഷോ ഭഗവാംസ്ത്ര്യധീശഃ
യദ്ബുദ്ധ്യവസ്ഥിതിമഖണ്ഡിതയാ സ്വദൃഷ്ട്യാ
ദ്രഷ്ടാ സ്ഥിതാവധിമഖോ വ്യതിരിക്ത ആസ്സേ. 15
യസ്മിൻ വിരുദ്ധഗതയോ ഹ്യനിശം പതന്തി
വിദ്യാദയോ വിവിധശക്തയ ആനുപൂർവ്യാൽ
തദ്ബ്രഹ്മ വിശ്വഭവമേകമനന്തമാദ്യ-
മാനന്ദമാത്രമവികാരമഹം പ്രപദ്യേ 16
സത്യാശിഷോ ഹി ഭഗവംസ്തവ പാദപത്മ-
മാശീസ്തഥാനുഭജതഃ പുരുഷാർത്ഥമൂർത്തേഃ
അപ്യേവമാര്യ ഭഗവാൻ പരിപാതി ദീനാൻ
വാശ്രേവ വത്സകമനുഗ്രഹകാതരോഽസ്മാൻ. 17

മൈത്രേയ ഉവാച

അഥാഭിഷ്ടുത ഏവം വൈ സത്സങ്കല്പേന ധീമതാ
ഭൃത്യാനുരക്തോ ഭഗവാൻ പ്രതിനന്ദ്യേദമബ്രവീൽ. 18
വേദാഹം തേ വ്യവസിതം ഹൃദി രാജന്യബാലക
തൽ പ്രയച്ഛാമി ഭദ്രം തേ ദുരാപമപി സുവ്രത. 19
നാന്യൈരധിഷ്ഠിതം ഭദ്ര യദ്ഭ്രാജിഷ്ണു ധ്രുവക്ഷിതി
യത്ര ഗ്രഹർക്ഷതാരാണാം ജ്യോതിഷാം ചക്രമാഹിതം. 20
മേഢ്യാം ഗോചക്രവൽ സ്ഥാസ്നു പരസ്താൽ കല്പവാസിനാം
ധർമ്മോഽഗ്നി കശ്യപഃ ശുക്രോ മുനയോ യേ വനൌകസഃ
ചരന്തി ദക്ഷിണീകൃത്യ ഭ്രമന്തോ യത്സതാരകാഃ 21
പ്രസ്ഥിതേ തു വനം പിത്രാ ദത്ത്വാ ഗാം ധർമ്മസംശ്രയഃ
ഷട്ത്രിംശദ്വർഷസാഹസ്രം രക്ഷിതാവ്യാഹതേന്ദ്രിയഃ 22
ത്വദ്ഭ്രാതര്യുത്തമേ നഷ്ടേ മൃഗയായാം തു തന്മനാഃ
അന്വേഷന്തീ വനം മാതാ ദാവാഗ്നിം സാ പ്രവേക്ഷ്യതി. 23
ഇഷ്ട്വാ മാം യജ്ഞഹൃദയം യജ്ഞൈഃ പുഷ്കലദക്ഷിണൈഃ
ഭുക്ത്വാ ചേഹാശിഷഃ സത്യാ അന്തേ മാം സംസ്മരിഷ്യസി. 24
തതോ ഗന്താസി മൽസ്ഥാനം സർവ്വലോകനമസ്കൃതം
ഉപരിഷ്ടാദൃഷിഭ്യസ്ത്വം യതോ നാവർത്തതേ യതിഃ 25

മൈത്രേയ ഉവാച

ഇത്യർച്ചിതഃ സ ഭഗവാനതിദിശ്യാത്മനഃ പദം
ബാലസ്യ പശ്യതോ ധാമ സ്വമഗാദ്ഗരുഡധ്വജഃ 26
സോഽപി സങ്കല്പജം വിഷ്ണോഃ പാദസേവോപസാദിതം
പ്രാപ്യ സങ്കല്പനിർവ്വാണം നാതിപ്രീതോഽഭ്യഗാൽ പുരം. 27

താവകപാദാംബുജസൌരഭ്യമാളാനാശ-
താവുമുൾത്താരാന്നിട്ടും സജ്ജനങ്ങളുമായി
സങ്ഗമംനേടീട്ടവോരേററവും പ്രിയപ്പെട്ട-
മങ്ഗവും സുതസുഹൃൽഗൃഹദാരാത്ഥങ്ങളും
അധികമൊന്നും സ്മരിച്ചീട്ടന്നില്ലതുമൂല-
മതിയാമഴലുമില്ലവക്കു പത്മനാഭാഃ 12
തരുക്കൾ,ഭുജംഗങ്ങൾ, പക്ഷികൾ,മൃഗങ്ങളും
സുരന്മാർ,നരർ,ദൈത്യരാദിയാൽ വ്യാപ്തമായി
സദസദ്വിശിഷ്ടമാം താവകസ്ഥൂലരൂപം
ദിതിജാരാതേ! നേരേ ഞാനുമീങ്ങറിയുന്നു
അതിൽനിന്നകന്നതാം ഭാവല്ക്കസൂക്ഷ്മരൂപം
പതിയുന്നില്ലെന്നുള്ളിൽ വാക്കുമെത്തുന്നില്ലതിൽ.
പ്രളയാന്തത്തിലിതു സമസ്തമുദരത്തിൽ
വിലയിപ്പിച്ചുകൊണ്ടുകണ്ടിരിക്കും പുരാനേ!
അനന്തസഖാവായിട്ടവൻെറയങ്കംതന്നി-
ലനന്തസൌഖ്യത്തോട്ടശയിക്കും ദേവദേവാ!
നാഭിയാമംഭോധിയിൽ പൊന്മയമായ്പ്രപഞ്ച-
രൂപമായ്‌വിളങ്ങുമത്താമരപ്പൂവിൽനിന്നും
അജനെയവതരിപ്പിച്ചെഴും ഭഗവാനെ!
വ്രജിനഹാരിൻ! ഹരേ! നമസ്തേ നിരഞ്ജനാ! 14
നിന്തിരുവടി നിത്യമുക്തനും വിശുദ്ധനു-
മന്തമാദിയുമില്ലാത്തവനും വിബുധനും
ഐശ്വര്യസമ്പൂർണ്ണനുമാത്മാവും മുപ്പാരിനു-
മീശ്വരൻതാനുമല്ലോ ചിന്തിച്ചുനോക്കുന്നാകിൽ
അഖണ്ഡജ്ഞാനത്തിനാൽ ധീവൃത്തി-
നേരേകാണ്മോൻ
മഖാദികർമ്മഫലമരുളിപ്പാലിക്കുവോൻ
എന്നാലുമൊന്നിനോടും ബന്ധമില്ലാതെവെറും
ഭിന്നനായ്‌വസിച്ചീട്ടന്നവനുമല്ലോ ഭവാൻ 15
ഏവനിലൊന്നോടൊന്നു വിരോധഗതിയാളും
ഭാവങ്ങളെല്ലാമൊഴമിണങ്ങിയിരിക്കുന്നു
ഏതൊരുവനിൽ മുറ്റുമിരിപ്പൂ വിദ്യതൊട്ടു
സാധർമ്മ്യമററ നാനാശക്തികളനന്തമായ്
ഏകനായനന്തനായ് വികാരവിഹീനനായ്
ലോകങ്ങൾക്കെല്ലാറ്റിനു മുത്പത്തിസ്ഥാനമായി
ആദ്യനായ് ബ്രഹ്മമായാനന്ദമാത്രനായ് വേദ-
വേദ്യനാംഭവാനെ ഞാൻ ശരണംപ്രാപിക്കുന്നു
പരമപുരുഷാത്മരൂപനായ് സത്യാശിസ്സി-
ങ്ങരുളുമങ്ങേക്കെഴും പാദപങ്കജം നിത്യം
ധ്യാനിപ്പോനനുഗ്രഹംതാനതെന്നിരിക്കിലും
ധേനു,വാദ്യമായ്‌പ്പെറ്റ വത്സനെയെന്നപോലെ
ദുഃഖിതരീഞങ്ങളെയവിട്ടന്നനുഗ്രഹ-
വ്യഗ്രതായുക്തനായിപ്പരിപാലിച്ചിട്ടുന്നു. 17

മൈത്രേയൻ പറഞ്ഞു

ഇത്തരം സത്സങ്കല്പയുക്തനായ് സ്തുതിചെയ്യും
ബുദ്ധിമാനാമാ ധ്രുവബാലനെ വാത്സല്യത്താൽ
മുദിതനായിപ്പാരമഭിനന്ദിച്ചു മോക്ഷ-
പ്രദനാം നാരായണഭഗവാനരുൾചെയ്താൻ. 18
നിന്നഭിലാഷമെല്ലാം സുവ്രത! ധരിച്ചുഞാ-
[1]നന്യാലഭ്യമാണതു തരുന്നു മങ്ഗലം തേ. 19
അന്യന്മാരധിവസിച്ചീടാത്തതായിസ്സദാ
മിന്നുന്നതായെന്നുമേ നാശമില്ലാത്തതായി
താരഗ്രഹർക്ഷാദിയാം ജ്യോതിർഗ്ഗണത്തെയെല്ലാം
നേരേയഗ്ഗോബന്ധനസ്തംഭത്തിൽ ഗോക്കളെ-
പ്പോൽ
ബന്ധിക്കപ്പെട്ടുന്നതായ് [2]കല്പകാലായുസ്സുകൾ
സന്ധിക്കുംലോകത്തിനുമുപരിസ്ഥിതമായി
സുസ്ഥിരമായി ധ്രുവനാമമാന്നീട്ടവോര-
ത്യുത്തമപദംതന്നെ നിനക്കു തരുന്നുഞാൻ. 20
ധർമ്മ,മഗ്നിയും,ശുക്രൻ, കശ്യപൻ, വാനപ്രസ്ഥ-
രമ്മുനീന്ദ്രരും താരാസമൂഹസമന്വിതം
എന്നുമേവലംവച്ചു സഞ്ചരിക്കുന്നതാമീ-
യുന്നതസ്ഥാനംതന്നെ നിനക്കങ്ങിരിക്കട്ടെ. 21
നിൻതാതൻ വാനപ്രസ്ഥനായീട്ടംനാളിൽധർമ്മ-
പന്ഥാവാശ്രയിച്ചുതാനുന്മേഷത്തോട്ടുകൂടി
മുപ്പത്തിയാറായിരം വത്സരം കാലംഭവാൻ
കെല്പോട്ടുപാലിച്ചീട്ടും പാരിടം ഭംഗിയായി. 22
നായാട്ടിൽനഷ്ടനാം നിൻഭ്രാതാവാമുത്തമനെ
തായയാരാഞ്ഞു കാടാന്നഗ്നിയിൽ പെട്ടൊ-
ട്ടുങ്ങും. 23
പൂർണ്ണദക്ഷിണയോട്ടുകൂടിയ യാഗങ്ങളാൽ
പിന്നെനീ യജ്ഞഹൃത്താമെന്നയച്ചനചെയ്തും
ഉത്തമഭോഗങ്ങളെ ഭുജിച്ചുമവസാനം
നിത്യവുമെന്നെയുള്ളിൽ സ്മരിച്ചും കഴി-
ഞ്ഞിട്ടും. 24
പിന്നെനീ ഋഷിലോകത്തിനുമേൽ സർവലോക-
വന്ദ്യമാമെൻ പദത്തിലെത്തിയാവസിച്ചീട്ടും
അവിടെക്കടന്നുകൂടീട്ടുന്ന സന്യാസിയ-
ബ്ഭവസാഗരത്തിൽ വീണടിയുന്നില്ല
വീണ്ടും. 25

മൈത്രേയൻ പറഞ്ഞു

ഇത്ഥമർച്ചിതനാമബ്ഭഗവാൻ രമാകാന്തൻ
സ്വസ്ഥാനമബ്ബാലനനരുളി,യവൻകാൺകെ
വൈകാതെ ഗരുഡൻെറ കണ്ഠത്തിലേറിച്ചെമ്മേ
വൈകുണ്ഠലോകത്തിലേക്കെഴുന്നള്ളീടി-
നാൻ. 26
ധ്രുവനും നിജസങ്കല്പാനുസാരമായതിൽ-
ക്കവിഞ്ഞു സങ്കല്പിക്കാനില്ലാത്തതാമപ്പദം
തദനുഗ്രഹത്തിനാൽ സിദ്ധിച്ചെങ്കിലുമത്ര-
മുദിതനായിട്ടല്ല പോയതു പുരിതന്നിൽ 27

---

1 അന്യനു കിട്ടാനുള്ളതു്    2 കല്പകാലംവരെ ആയുസ്സുള്ളവർ

വിദുര ഉവാച

സുദുർലഭം യൽ പരമം പദം ഹരേ-
ർമ്മായാവിനസ്തച്ചരണാർച്ചനാർജ്ജിതം
ലബ്ധ്വാപ്യസിദ്ധാർത്ഥമിവൈകജന്മനാ
കഥം സ്വമാത്മാനമമന്യതാർത്ഥവിൽ. 28

മൈത്രേയ ഉവാച

മാതുഃ സപത്ന്യാ വാഗ്ബാണൈർഹൃദി വിദ്ധസ്തു താൻ സ്മരൻ
നൈച്ഛന്മുക്തിപതേർമ്മുക്തിം തസ്മാത്താപമുപേയിവാൻ. 29

ധ്രുവ ഉവാച

സമാധിനാ നൈകഭവേന യത്പദം
വിദുഃ സനന്ദാദയ ഊർദ്ധ്വരേതസഃ
മാസൈരഹം ഷഡ്ഭിരമുഷ്യ പാദയോഃ
ഛായാമുപേത്യാപഗതഃ പൃഥങ്മതിഃ 30
അഹോ ബത മമാനാത്മ്യം മന്ദഭാഗ്യസ്യ പശ്യത
ഭവച്ഛിദഃ പാദമൂലം ഗത്വാ യാചേ യദന്തവൽ. 31
മതിർവ്വിദൂഷിതാ ദേവൈഃ പതദ്ഭിരസഹിഷ്ണുഭിഃ
യോ നാരദവചസ്തത്ഥ്യം നാഗ്രഹീഷമസത്തമഃ 32
ദൈവീം മായാമുപാശ്രിത്യ പ്രസുപ്ത ഇവ ഭിന്നദൃക്
തപ്യേ ദ്വിതീയേ ƒപ്യസതി ഭ്രാതൃഭ്രാതൃവ്യഹൃദ്രുജാ. 33
മയൈതൽ പ്രാർത്ഥിതം വ്യർത്ഥം ചികിത്സേവ ഗതായുഷി
പ്രസാദ്യ ജഗദാത്മാനം തപസാ ദുഷ്പ്രസാദനം
ഭവച്ഛിദമയാചേ ƒഹം ഭവം ഭാഗ്യവിവർജ്ജിതഃ 34
സ്വാരാജ്യം യച്ഛതോ മൌഢ്യാന്മാനോ മേ ഭിക്ഷിതോ ബത
ഈശ്വരാൽ ക്ഷീണപുണ്യേന ഫലീകാരാനിവാധനഃ 35

മൈത്രേയ ഉവാച

ന വൈ മുകുന്ദസ്യ പദാരവിന്ദയോ
രജോജുഷസ്താത ഭവാദൃശാ ജനാഃ
വാഞ്ഛന്തി തദ്ദാസ്യമൃതേ ƒർത്ഥമാത്മനോ
യദൃച്ഛയാ ലബ്ധമനഃസമൃദ്ധയഃ 36
ആകർണ്യാത്മജമായാന്തം സമ്പരേത്യ യഥാ ƒ ƒ ഗതം
രാജാ ന ശ്രദ്ദധേ ഭദ്രമഭദ്രസ്യ കുതോ മമ. 37
ശ്രദ്ധായ വാക്യം ദേവർഷേർഹർഷവേഗേന ധർഷിതഃ
വാർത്താഹർത്തുരതിപ്രീതോ ഹാരം പ്രാദാന്മഹാധനം. 38
സദശ്വം രഥമാരുഹ്യ കാർത്തസ്വരപരിഷ്കൃതം
ബ്രാഹ്മണൈഃ കുലവൃദ്ധൈശ്ച പര്യസ്തോ ƒമാത്യബന്ധുഭിഃ 39
ശംഖദുന്ദുഭിനാദേന ബ്രഹ്മഘോഷേണ വേണുഭിഃ
നിശ്ചക്രാമ പുരാത്തൂർണ്ണമാത്മജാഭീക്ഷണോത്സുകഃ 40
സുനീതിഃ സുരുചിശ്ചാസ്യ മഹിഷ്യൌ രുക്മഭൂഷിതേ
ആരുഹ്യ ശിബികാം സാർദ്ധമുത്തമേനാഭിജഗ്മതുഃ 41
തം ദൃഷ്ട്വോപവനാഭ്യാശേ ആയാന്തം തരസാ രഥാൽ
അവരുഹ്യ നൃപസ്തൂർണ്ണമാസാദ്യ പ്രേമവിഹ്വലഃ 42
പരിരേഭേ ƒങ്ഗജം ദോർഭ്യാം ദീർഘോൽകണ്ഠമനാഃ ശ്വസൻ
വിഷ്വക്സേനാംഘ്രിസംസ്പർശഹതാശേഷാഘബന്ധനം. 43
അഥാജിഘ്രന്മുഹുർമ്മൂർദ്ധ്നി ശീതൈർന്നയനവാരിഭിഃ
സ്നാപയാമാസ തനയം ജാതോദ്ദാമമനോരഥഃ 44
അഭിവന്ദ്യ പിതുഃ പാദാവാശീർഭിശ്ചാഭിമന്ത്രിതഃ
നനാമ മാതരൌ ശീർഷ്ണാ സൽകൃതഃ സജ്ജനാഗ്രണീഃ 45

വിദുരൻ പറഞ്ഞു

സകാമം ഹരിപാദമർച്ചിച്ചു ജന്മമൊന്നാൽ
നികാമം സുദുർല്ലഭമായീട്ടും തത്പദത്തെ
നേടീട്ടുമർത്ഥവിത്താമാധ്രു വനസംതൃപ്തി-
യോടുപോകുവാനുള്ള കാരണമെന്തുചൊൽക? 28

മൈത്രേയൻ പറഞ്ഞു

മാതാവിൻസപത്നിതൻ വാക്ശരങ്ങളാൽവിദ്ധ-
ചേതസ്സായതുതന്നെ ചിന്തിച്ചു ചിന്തിച്ചുതാൻ
മുക്തിദൻ ഹരിയോടാനിർവാണം നേടീട്ടുവാ-
നൊക്കാതെപോയതോർത്തു ദുഖിതനായ്
ബ്ഭവിച്ചാൻ. 29

ധ്രുവൻ വിചാരിച്ചു

പലജന്മമായ് പരിശീലിച്ച സമാധിതൻ
ഫലമായ് ജിതേന്ദ്രിയമുഖ്യരാം സനന്ദാദ്യർ
അറിഞ്ഞ പാദഛായയാറുമാസത്താൽ കണ്ടു
തിരിച്ചുപോന്നീടിയേൻ ഭേദബുദ്ധിയോ-
ടഹോ! 30

ഭാഗ്യഹീനനായീട്ടമെന്നുടെയവിവേകം
പാക്കുവിനെത്രത്തോളമളവില്ലാത്തതെന്നായ്
ഭവവിച്ഛേദിയാമദ്ദേവൻെറ പാദമൂല-
മിവനാപിച്ചുകഷ്ടം!യാചിച്ചേൻ നശ്വരത്തെ 31
അധഃപതിക്കുവോരായസഹിഷ്ണുക്കളാകു
മദിതിസുതന്മാരാൽ ദൂഷിതധീയാമിവൻ
അത്യന്തമസത്തമനായി നാരദവാക്കിൻ-
സത്യത്തെ ധരിപ്പാനും കഴിയാതായിപ്പോയി 32
ദേവന്മാരുടെ ശക്തിരൂപയാം മായയാൽ ഞാ-
നാവിഷ്ടചിത്തനായി സ്വപ്നൻപോൽ ഭിന്ന-
ദൃക്കായ്
ഉത്തമനന്യൻ മമ ശത്രുവിമ്മട്ടിലാളും
ഏദ്രോഗം പിടിപെട്ടതോർമ്മിച്ചു തപിക്കു-
ന്നേൻ. 33
ദുഷ്പ്രസാദനനാകും ത്രൈലോക്യരക്ഷിതാവെ
കെല്പേറും തപസ്സിനാൽ പ്രസാദിപ്പിച്ചശേഷം
എന്നുടെയഭ്യർത്ഥനയായുസ്സററീട്ടവോനെ
യുന്നിപ്രയാസപ്പെട്ടുചെയ്യുന്ന ചികിത്സപോൽ
വ്യർത്ഥമായ്പ്പോയിബത! ഞാൻമഹാഭാഗ്യ-
ഹീന-
നർത്ഥിച്ചേൻ ഭവച്ഛേദിയോടഹോ ഭവത്തെ-
ത്താൻ. 34
മുക്തിപ്രദാതാവാകുമീശനിൽനിന്നും മൌഢ്യ
ശക്തിയാലഭിമാനരക്ഷയ്ക്കായിരന്നു ഞാൻ
സുകൃതക്ഷയത്തിനാലധനൻ പ്രഭുവിനോ-
ടഗണ്യങ്ങളാം ധാന്യമണികൾ യാചിക്കും
പോൽ. 35

മൈത്രേയൻ പറഞ്ഞു

ഹേ വത്സാ! മോക്ഷപ്രദൻ ദേവൻതൻ
പാദാംബുജ-
സേവനം ചെയ്യാനിച്ഛിച്ചീടുന്ന ഭവാദൃശർ
യദൃച്ഛാലാഭത്തിനാൽ തൃപ്തരായാശിപ്പീല-
സ്സുദർശനായുധൻ തന്നർച്ചനയൊഴിച്ചൊന്നും. 36
നന്ദനൻ വരുന്നെന്നു കേട്ടിട്ടുന്നൃപാലനീ-
ദൃന്നയന്നിനിയുണ്ടോ ഭദ്രമെന്നോർത്തുമങ്ങി
ചത്തവനെഴുന്നേററുവരുന്നെന്നോതുംപോലെ
സത്യമല്ലെന്നു പാർത്തിട്ടശ്രദ്ധനായിരുന്നാൻ. 37
ദേവർഷിവാക്കോർത്തുടനാനന്ദവായ്പാലെഴും
വൈവശ്യത്തൊടാവാർത്ത വന്നറിയിച്ചവന്നായ്
ഉത്താനപാദക്ഷ്മാപാലകൻ വിലയേറും
മുത്തുമാലകളേറെയേകിനാൻ സമ്മാനമായ് 38
രാജാവുപിന്നെസ്വർണ്ണഭൂഷാഭൂഷിതമായി
വാജിപ്രകാണ്ഡങ്ങളെപ്പൂട്ടിയ തേരിലേറി
ഇരുന്നാനുടൻ ചുററും നിരന്നാർ മന്ത്രിമാർ ഭൂ-
സുരന്മാർ കുലവൃദ്ധർ ബാന്ധവാദ്യരുമെല്ലാം. 39
നന്ദനസന്ദർശനോത്സുകനായ് മന്നൻവേണു-
ദുന്ദുഭിശംഖാദികവാദ്യഘോഷങ്ങളോടും
വേദോച്ചാരണത്തൊടും മകനെയെതിരേൽ-
ക്കാൻ
[1] മോദകഞ്ചുകിതനായുടനേപുറപ്പെട്ടാൻ. 40
തന്മഹിഷികളാകും സുനീതി സുരുചിയും
പൊന്മണിഭൂഷണങ്ങളണിഞ്ഞു സകൗതുകം
ഉത്തമനെന്നപുത്രനൊന്നിച്ചുൻ പല്ലക്കില-
ത്യുത്തമപുത്രൻതന്നെക്കാണുവാൻ തിരിച്ചിതേ 41
തന്നുപവനാന്തികമെത്തവേയഗ്രജൻ
വന്നിട്ടുന്നതുകണ്ടമാത്രയിലന്നരേന്ദ്രൻ
തേരിൽനിന്നങ്ങിറങ്ങി പ്രേമവിഹ്വലനായി-
ച്ചാരത്തുചെന്നു ശീഘ്രം ദീർഘകാലോല്ക്കണ്ഠ-
യാൽ
[2] ചകിതമനസ്കനായ് ദീർഘശ്വാസങ്ങൾവിട്ടു-
ഭഗവത്പ്പാദാംബുജസ്പർശനം മൂലമായി
ദുരിതമററുമിന്നും നന്ദനൻതന്നെ രണ്ടു-
കരവും ചേർത്തണച്ചു പുണർന്നാൻ ഗാഢമായി
42–43
ഉന്നതമനോരഥം സാധിച്ചമട്ടുമന്നൻ
പിന്നെയും പിന്നെയും തൻമൂർദ്ധാവിലുമ്മവച്ചു
പിന്നെത്തന്നതിശാന്തനയനജലത്തിലാ
നന്ദനൻതന്നെ സ്നാനം ചെയ്യിച്ചു വീണ്ടും-
വീണ്ടും. 44
അച്ഛൻെറ പാദങ്ങളിൽ വീണുടൻ നമസ്കരി-
ച്ചിച്ഛപോലാശീർവാക്യധോരണിയേററു പാരം
സത്കൃതനായീട്ടമസ്സജ്ജനമുഖ്യൻ സ്നേഹ-
മുൾക്കൊള്ളുമമ്മമാരെ നമിച്ചാൻ ഭക്തിപൂർവ്വം. 45

1 മോദംകൊണ്ടുണ്ടായ പുളകമാകുന്ന ചട്ടയോടുകൂടിയവൻ
2 ചഞ്ചലചിത്തൻ

സുരുചിസ്തം സമുത്ഥാപ്യ പാദാവനതമർഭകം
പരിഷ്വജ്യാഹ ജീവേതി ബാഷ്പഗദ്ഗദയാ ഗിരാ. 46

യസ്യ പ്രസന്നോ ഭഗവാൻ ഗുണൈർമൈത്ര്യാദിഭിർഹരിഃ
തസ്മൈ നമന്തി ഭൂതാനി നിമ്നമാപ ഇവ സ്വയം. 47

ഉത്തമശ്ച ധ്രുവശ്ചോഭാവന്യോന്യം പ്രേമവിഹ്വലൌ
അംഗസംഗാദുൽപുളകാവസ്രൌഘം മുഹുരൂഹതുഃ 48

സുനീതിരസ്യ ജനനീ പ്രാണേഭ്യോഽപി പ്രിയം സുതം
ഉപഗുഹ്യ ജഹാവാധിം തദംഗസ്പർശനിർവൃതാ. 49

പയഃ സ്തനാഭ്യാം സുസ്രാവ നേത്രജൈഃ സലിലൈഃ ശിവൈഃ
താദാഭിഷിച്യമാനാഭ്യാം വീര വീരസുവോ മുഹുഃ 50

താം ശശംസുർജ്ജനാ രാജ്ഞീം ദിഷ്ട്യാ തേ പുത്ര ആർത്തിഹാ
പ്രതിലബ്ധശ്ചിരം നഷ്ടോ രക്ഷിതാ മണ്ഡലം ഭുവഃ 51

അഭ്യർച്ചിതസ്ത്വയാ നൂനം ഭഗവാൻ പ്രണതാർത്തിഹാ
യദനുധ്യായിനോ ധീരാ മൃത്യും ജിഗ്യുഃ സുദുർജ്ജയം. 52

ലാല്യമാനം ജനൈരേവം ധ്രുവം സഭ്രാതരം നൃപഃ
ആരോപ്യ കരിണീം ഹൃഷ്ടഃ സ്തൂയമാനോഽവിശൽ പുരം. 53

തത്ര തത്രോപസംക്ലൃപ്തൈർല്ലസന്മകരതോരണൈഃ
സവൃന്ദൈഃ കദളീസ്തംഭൈഃ പൂഗപോതൈശ്ച തദ്വിധൈഃ 54

ചൂതപല്ലവവാസഃസ്രങ്മുക്താദാമവിലംബിഭിഃ
ഉപസ്കൃതം പ്രതിദ്വാരമപാം കുംഭൈഃ സദീപകൈഃ 55

പ്രാകാരൈർഗ്ഗോപുരാഗാരൈഃ ശാതകുംഭപരിച്ഛദൈഃ
സർവ്വതോഽലംകൃതം ശ്രീമദ്വിമാനശിഖരദ്യുഭിഃ 56

മൃഷ്ടചത്വരരഥ്യാട്ടമാർഗ്ഗം ചന്ദനചർച്ചിതം
ലാജാക്ഷതൈഃ പുഷ്പഫലൈസ്തണ്ഡുലൈർബ്ബലിഭിര്യുതം. 57

ധ്രുവായ പഥി ദൃഷ്ടായ തത്ര തത്ര പുരസ്ത്രിയഃ
സിദ്ധാർത്ഥാക്ഷതദധ്യംബുദൂർവ്വാപുഷ്പഫലാനി ച. 58

ഉപജഹ്രുഃ പ്രയുഞ്ജാനാ വാത്സല്യാദാശിഷഃ സതീഃ
ശൃണ്വംസ്തദ്വൽഗുഗീതാനി പ്രാവിശദ്ഭവനം പിതുഃ 59

മഹാമണിവ്രാതമയേ സ തസ്മിൻ ഭവനോത്തമേ
ലാളിതോ നിതരാം പിത്രാ ന്യവസദ്ദിവി ദേവവൽ. 60

പയഃ ഫേനനിഭാഃ ശയ്യാ ദാന്താ രുക്മപരിച്ഛദാഃ
ആസനാനി മഹാർഹാണി യത്ര രൌക്മാ ഉപസ്കരാഃ 61

യത്ര സ്ഫടികകുഡ്യേഷു മഹാമാരതകേഷു ച
മണിപ്രദീപാ ആഭാന്തി ലലനാരത്നസംയുതാഃ 62

ഉദ്യാനാനി ച രമ്യാണി വിചിത്രൈരമരദ്രുമൈഃ
കൂജദ്വിഹംഗമിഥുനൈർഗ്ഗായന്മത്തമധുവ്രതൈഃ 63

വാപ്യോ വൈഡൂര്യസോപാനാഃ പത്മോൽപലകുമുദ്വതീഃ
ഹംസകാരണ്ഡവകുലൈർജ്ജുഷ്ടാശ്ചക്രാഹ്വസാരസൈഃ 64

ഉത്താനപാദോ രാജർഷിഃ പ്രഭാവം തനയസ്യ തം
ശ്രുത്വാ ദൃഷ്ട്വാത്ഭുതതമം പ്രപേദേ വിസ്മയം പരം. 65

വീക്ഷ്യോഢവയസം തം ച പ്രകൃതീനാം ച സമ്മതം
അനുരക്തപ്രജം രാജാ ധ്രുവം ചക്രേ ഭുവഃ പതിം. 66

സുരുചി,പാദങ്ങളിൽ പതിച്ച കുമാരനെ-
ത്തരസാ മുദാ പിടിച്ചെഴുന്നേല്പിച്ച പുൽകി
കണ്ണുനീർതടഞ്ഞുടനിടറും വാക്യങ്ങളാൽ
നന്ദന! ദീർഘായുഷ്മാനാകനീ,യെന്നു-
ചൊന്നാൾ. 46

മൈത്ര്യാദിഗുണങ്ങളൊത്തിണങ്ങുമിബ്ബാലനിൽ
ദൈത്യാദിദേവൻ പാരം പ്രസാദിച്ചിരിക്കുന്നു
താഴ്ന്നസ്ഥലത്തു നീരമൊഴുകിച്ചേരുംവിധം
വേഴ്ചയായ് ഭൂതജാലമിവനെനമിക്കുന്നു. 47

ധ്രുവനുമുത്തമനുമന്യോന്യദൃഢസ്നേഹ-
വിവശന്മാരായംഗസ്പർശനം നിമിത്തമായ്
രോമാഞ്ചംപൂണ്ടു വീണ്ടുംവീണ്ടുമേധാരാളമായ്
കോമളാനനങ്ങളിൽ വർഷിച്ചാരശ്രുപൂരം. 48

പ്രാണനെക്കാളും പ്രിയമേറീട്ടും തനൂജനെ
ചേണാർന്ന സുനീതിയാമമ്മയും പുണർന്നുടൻ
തത്തനുസംസ്പർശനസൗഖ്യാനുഭൂതിമൂലം
ചിത്തസന്താപം പാടേ വെടിഞ്ഞു മേവീടി-
നാൾ 49

വീരസൂവാമസ്സ്ത്രീതൻ നയനങ്ങളിൽനിന്നു
ധാരയായൊഴുകീട്ടും മങ്ഗലജലംവീണു
നനഞ്ഞമുലകളിൽനിന്നു ധാരാളം ക്ഷീരം
തനയവാത്സല്യത്തിൻ ചിഹ്നമായ് ഗളിച്ചിതു 50

ജനങ്ങളാരാജ്ഞിയെ സ്തുതിച്ചീടിനാ "ഭേദ്യ-
ദ്ദീനങ്ങളായിക്കാണാതിരുന്ന പൊന്നുണ്ണിയെ
ദിഷ്ടത്താൽ ഭവതിക്കു സിദ്ധിച്ചു രണ്ടാമതും
ശ്രേഷ്ഠനാമിവൻ മഹീമണ്ഡലം രക്ഷിച്ചീട്ടും. 51

ഹേ ദേവി! നിരന്തരം യോഗികളാരെസ്സേവി-
ച്ചേതുമേയജയമാം മൃതിയെജ്ജയിക്കുന്നു
അമ്മഹാവിഷ്ണുവിനെയവിട്ടന്നതീതമാം
ജന്മത്തിലെല്ലാം പ്രേമപൂർവമച്ചിച്ചുനൂനം" 52

ആളുകളെല്ലാമേവം ലാളിക്കും ധ്രുവനേയും
ചേലേറുമുത്തമാഖ്യനന്ദനനേയും നൃപൻ
പിടിയാനമേലേററിസ്സംസ്തൂയമാനനായി
സ്ഫുടസമ്മോദം നിജപുരിയിൽ പ്രവേ-
ശിച്ചാൻ. 53

പട്ടണമെങ്ങും ചാരുമകരതോരണങ്ങൾ
കെട്ടിബ്ഭംഗിയായ് മോടിപിടിപ്പിച്ചിരുന്നിതേ
കുലവാഴകളിലും കവുങ്ങുകളും പുഷ്പ
ഫലസംയുതംനാട്ടി ഗൃഹദ്വാരങ്ങളെല്ലാം
മലർമാലകൾ, മുത്തുമാലകൾ, മാവിന്നിളം-
തളിരുംചാർത്തിശുദ്ധവസ്ത്രാച്ഛാദിതങ്ങളാം
പൂർണ്ണകുംഭങ്ങൾ, ഭദ്രദീപങ്ങൾ, നിറപറ-
യെന്നിവയാലുമലംകൃതമായിരുന്നിതു
സ്വർണ്ണകുംഭാദിപൂണ്ട ഗോപുരനികരങ്ങൾ

വർണ്ണപ്പകിട്ടുചേരും പ്രാകാരങ്ങളുംചേർന്നു
അങ്ങിങ്ങായുയർന്ന നിലമാളികാഗ്രങ്ങളിൽനി-
ന്നെങ്ങുമേദ്യുതിച്ചുററുംവ്യാപിച്ചുമിന്നീപാരം
അടിച്ചുതളിച്ചലം ചന്ദനച്ചാർതളിച്ചു
വെടിപ്പാക്കിയ രാജപാത ചത്വരങ്ങളും
യവങ്ങൾ, മലർപ്പൊരി, പുഷ്പങ്ങൾ ഫലങ്ങളെ-
ന്നിവയും മററുപൂജാസാധനങ്ങളും നന്നായ്
ഒത്തുചേർന്നനുപമം ലാലസിച്ചിരുന്നിതേ-
യുത്താനപാദമഹീപാലൻെറയപ്പട്ടണം 54-57

ഭവനദ്വാരങ്ങളിൽ പുരസ്ത്രീജനം നിന്നു
കവിയും വാത്സല്യത്തോടരുളീയാശിസ്സുകൾ
തൈർക്കുടം, പൂർണ്ണകുംഭം, കട്ടക, നാളികേരം
പൂക്കളും ദൂർവയിവയർപ്പിച്ചു കൈവണങ്ങി 58

അപദാനങ്ങൾ വാഴ്ത്തിഗ്ഗാനംചെയ്യതു കേട്ട-
ന്നൃപാലസൂനു തോഷിച്ചണഞ്ഞാൻ പിതൃ-
ഗേഹം. 59

സന്മണിഗണങ്ങളാൽ തീർത്തോരപ്പത്തനത്തിൽ
നന്മട്ടിൽ പിതാവിനാൽ പരിലാളിതനായി
ആവസിച്ചീടിനാൻധ്രുവബാലകൻ ചാലെ
ദേവനായകൻ നാകലോകത്തിലെന്നപോലെ 60

മൃദുവായ്പാൽനുരപോൽ വെളുത്ത വസ്ത്രങ്ങളാൽ
പൊതിഞ്ഞ നൽശയ്യകളാർന്നു മൂല്യങ്ങളായി
ഭാസുരങ്ങളായ് സ്വർണ്ണദന്തനിർമ്മിതങ്ങളാ-
മാസനദ്യുപകരണങ്ങളാൽ പൂർണ്ണമായി. 61

ശുദ്ധമാം മരതകസ്ഫടികങ്ങളെക്കൊണ്ടു
വൃത്തിയായ്കെട്ടിപ്പട്ടുത്തുള്ള ഭിത്തികളെല്ലാം
സുന്ദരീരത്നങ്ങളും ഭദ്രദീപൗഘങ്ങളും
നന്നായി പ്രതിബിംബിച്ചപ്പൂരിയുല്ലസിച്ചു. 62

അത്ഭുതകരസുരതരുക്കൾ നിറഞ്ഞതു-
മെപ്പൊഴുമിണപ്പക്ഷിഗണങ്ങൾ ശബ്ദിപ്പതും
മത്തഭൃംഗങ്ങൾ ഗാനംചെയ്‌വതുമായിരുന്നു
ഹൃദ്യമായ് ശോഭതേട്ടമതിലെയാരാമങ്ങൾ 63

അടിയെയമലാംബു നിറഞ്ഞുവൈഡൂര്യക്കൽ-
പ്പടികളാർന്നു പത്മോല്പലങ്ങൾ കുമുദങ്ങൾ
[1] സാരസകാരണ്ഡവ ഹംസ ചക്രൗഘങ്ങളും
ചേരുമമ്മലർവനവാപികളെത്രരമ്യം. 64

ഉത്താനപാദഭൂപനാശ്ചര്യപ്രദമായ
പുത്രപ്രഭാവം കണ്ടുംശ്രവിച്ചും വിസ്മയി-
ച്ചാർ. 65

പൌരപ്രേമവും മന്ത്രിസഭതൻ മതിപ്പുമ-
ത്താരുണ്യവായ്പുമൊപ്പമിണങ്ങിശ്ശോഭിച്ചിട്ടും
ധ്രുവസൂനുവെപ്പിന്നെ മന്നവൻ വന്ദിച്ചു ത-
ന്നവനിക്കധീശനായഭിഷേചിച്ചീടിനാൻ. 66

---

1 വെള്ളിൽപ്പക്ഷി, താമരക്കോഴി, ചക്രവാകപ്പക്ഷി

ആത്മാനം ച പ്രവയസമാകലയ്യ വിശാം പതിഃ
വനം വിരക്തഃ പ്രാതിഷ്ഠദ്വിമൃശന്നാത്മനോ ഗതിം. 67

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ധ്രുവരാജാഭിഷേകവർണ്ണനം നാമ നവമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 3062 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 449

---

# ദശമോഽധ്യായഃ

മൈത്രേയ ഉവാച

പ്രജാപതേർദുഹിതരം ശിശുമാരസ്യ വൈ ധ്രുവഃ
ഉപയേമേ ഭ്രമിം നാമ തത്സുതൗ കല്പവത്സരൗ. 1
ഇളായാമപി ഭാര്യായാം വായോഃ പുത്ര്യാം മഹാബലഃ
പുത്രമുൽകലനാമാനം യോഷിദ്രത്നമജീജനൽ. 2
ഉത്തമസ്ത്വകൃതോദ്വാഹോ മൃഗയായാം ബലീയസാ
ഹതഃ പുണ്യജനേനാദ്രൗ തന്മാതാസ്യ ഗതിം ഗതാ. 3
ധ്രുവോ ഭ്രാതൃവധം ശ്രുത്വാ കോപാമർഷശുചാർപ്പിതഃ
ജൈത്രം സ്യന്ദനമാസ്ഥായ ഗതഃ പുണ്യജനാലയം. 4
ഗത്വോദീചീം ദിശം രാജാ രുദ്രാനുചരസേവിതാം
ദദർശ ഹിമവദ്ദ്രോണ്യാം പുരീം ഗുഹ്യകസങ്കുലാം. 5
ദധ്മൗ ശംഖം ബൃഹദ്ബാഹുഃ ഖം ദിശശ്ചാനുനാദയൻ
യേനോദ്വിഗ്നദൃശഃ ക്ഷത്തരുപദേവ്യോഽത്ര സൻ ഭൃശം. 6
തതോ നിഷ്ക്രമ്യ ബലിന ഉപദേവമഹാഭടാഃ
അസഹന്തസ്തന്നിനാദമഭിപേതുരുദായുധാഃ 7
സ താനാപതതോ വീര ഉഗ്രധന്വാ മഹാരഥഃ
ഏകൈകം യുഗപത്സർവ്വാനഹൻ ബാണൈസ്ത്രിഭിസ്ത്രിഭിഃ 8
തേ വൈ ലലാടലഗ്നൈസ്തൈരിഷുഭിഃ സർവ്വ ഏവ ഹി
മത്വാ നിരസ്തമാത്മാനമാശംസൻ കർമ്മ തസ്യ തൽ. 9
തേഽപി ചാമുമമൃഷ്യന്തഃ പാദസ്പർശമിവോരഗാഃ
ശരൈരവിധ്യൻ യുഗപദ്ദ്വിഗുണം പ്രചികീർഷവഃ 10
തതഃ പരിഘനിസ്ത്രിംശൈഃ പ്രാസശൂലപരശ്വധൈഃ
ശക്ത്യൃഷ്ടിഭിർഭുശുണ്ഡീഭിശ്ചിത്രവാജൈഃ ശരൈരപി 11
അഭ്യവർഷൻ പ്രകുപിതാഃ സരഥം സഹസാരഥിം
ഇച്ഛന്തസ്തത്പ്രതീകർത്തുമയുതാനി ത്രയോദശ. 12
ഔത്താനപാദിഃ സ തദാ ശസ്ത്രവർഷേണ ഭൂരിണാ
ന ഉപാദൃശ്യത ച്ഛന്ന ആസാരേണ യഥാ ഗിരിഃ 13
ഹാഹാകാരസ്തദൈവാസീത്സിദ്ധാനാം ദിവി പശ്യതാം
ഹതോഽയം മാനവഃ സൂര്യോ മഗ്നഃ പുണ്യജനാർണ്ണവേ. 14
നദത്സു യാതുധാനേഷു ജയകാശിഷ്വഥോ മൃധേ
ഉദതിഷ്ഠദ്രഥസ്തസ്യ നീഹാരാദിവ ഭാസ്കരഃ 15
ധനുർവ്വിസ്ഫൂർജ്ജയൻ ദിവ്യം ദ്വിഷതാം ഖേദമുദ്വഹൻ
അസ്ത്രൗഘം വ്യധമദ്ബാണൈർഘനാനീകമിവാനിലഃ 16
തസ്യ തേ ചാപനിർമ്മുക്താ ഭിത്ത്വാ വർമ്മാണി രക്ഷസാം
കായാനാവിവിശുസ്തിഗ്മാ ഗിരീനശനയോ യഥാ. 17
ഭല്ലൈഃ സംഛിദ്യമാനാനാം ശിരോഭിശ്ചാരുകുണ്ഡലൈഃ
ഊരുഭിർഹേമതാലാഭൈർദോർഭിർവ്വലയവൽഗുഭിഃ 18
ഹാരകേയൂരമുകുടൈരുഷ്ണീഷൈശ്ച മഹാധനൈഃ
ആസ്തൃതാസ്താ രണഭുവോ രേജുർവ്വീരമനോഹരാഃ 19

ഉത്താനപാദൻപിന്നെ വാൎദ്ധക്യാവസ്ഥനന്നാ-
യോൎത്തു വൈരാഗ്യം വളൎന്നാത്മാവിൻ ഗതി-
പാൎത്തു
അദ്ധ്യാത്മതത്വചിന്താനിരതനായിദ്രുതം
സ്വസ്ഥാനംവിട്ടു വനംപ്രാപിച്ചു വാണീടി-
നാൻ. 67

---

# അദ്ധ്യായം 10

**മൈത്രേയൻ പറഞ്ഞു**

മന്നവൻ ധ്രുവൻ ശിശുമാരനാം പ്രജേശൻെറ
കന്യയാം ഭ്രമിതന്നെക്കല്യാണംകഴിച്ചിതു
കല്പൻവത്സരനേവംരണ്ടുനന്ദനന്മാരെ-
യുത്ഭവിപ്പിച്ചീടിനാൻ മുറയ്ക്കപ്പത്നിതന്നിൽ. 1

വായുനന്ദനയാകുമിളയെന്നുള്ള രണ്ടാം-
ജായതന്നിലും ധ്രുവന്നുണ്ടായിതൊരുപുത്രൻ!
ഉൽക്കലനാമാവവൻ മഞ്ജുണ്ണിമണിമാൎത്ത-
ന്നൽക്കാമ്പിളക്കത്തക്ക സുന്ദരനായിരുന്നു. 2

അവിവാഹിതനാകുമുത്തമൻനായാട്ടുമ്പോ-
ളവനെബ്ബലശാലിയായീട്ടുമൊരുയക്ഷൻ
വനത്തിൽവച്ചു കൊന്നാനതുകാരണമായി-
ജ്ജനനിയായീട്ടും സുരുചിയും മൃതയായാൾ. 3

ഭ്രാതാവിൻവധവാൎത്ത കേട്ടുതാപവും പരം-
ക്രോധവുമുൾക്കലൎന്നു കലുഷചിത്തനായി
അക്ഷണം ജൈത്രാഖ്യമാം തൻതേരിലേറിച്ചെന്നു
യക്ഷലോകത്തിൽധീരൻകടന്നീടിനാൻ-
ധ്റുവൻ. 4

രുദ്രാനുചരഭൂതപിശാചപ്രേതങ്ങൾത-
ന്നുത്തരദേശവാസസ്ഥാനത്തിലെത്തീടവേ
ഹിമവത്സാനുവിങ്കൽ ഗുഹ്യകവ്യൂഹംതിങ്ങി-
യമരുംപുരംനേരേ വീക്ഷിച്ചീടിനാനവൻ. 5

തെറെറന്നാദീൎഘബാഹു മുഴക്കീടിനാൻശംഖം
മാറെറാലിമന്നും വിണ്ണുംപിളൎന്നീടുന്നമട്ടിൽ
അതുകേട്ടുച്ചലിക്കും കണ്ണുകളെഴും യക്ഷ-
മധുവാണികളെല്ലാം പേടിച്ചുവിറച്ചുപോയ് 6

ശംഖനിസ്വനം കേട്ടിട്ടസഹമാനന്മാരായ്
ഊക്കൊട്ടും ബലിഷ്ഠരാം വിത്തേശഭടരെല്ലാം
ആയുധങ്ങളെപ്പൊക്കിപ്പിടിച്ചുകൊണ്ടിറങ്ങി-
യായോധനത്തിനായി നേരിട്ടുചെന്നീടിനാർ. 7

ഉഗ്രധന്വാവും മഹാരഥനുമാകുംധ്രുവൻ
വ്യഗ്രതവിട്ടുനേരിട്ടീടുമബ്ഭടന്മാരെ
ഓരോരുത്തരെ മുമ്മൂന്നമ്പുകൾവീതമൊരേ-
നേരമേല്പിച്ചു മുറിപ്പെടുത്തിപ്പീഡിപ്പിച്ചാൻ. 8

തപ്പാതെനെററികളിൽത്തന്നെയശ്ശൂരനിര-
യേല്പിച്ചനൃപനെ പ്രശംസിച്ചാർ യക്ഷഭൃത്യർ. 9

പാദസ്പൎശത്തെസ്സഹിച്ചീടാത്ത സൎപ്പങ്ങൾപോൽ
ക്രോധംപൂണ്ടവരുടൻ പ്രതികാരേച്ഛുക്കളായ്
ആറുബാണങ്ങളൊരേസമയമേല്പിച്ചീട്ടു-
മാററാതിതൻനേരേയസ്ത്രപ്രയോഗംചെയ്താർ. 10

പതിമൂന്നയുതം പോരാളികളൊത്തുചേൎന്നി-
ട്ടെതിരേ പരിഘം, വാൾ, കോടാലി, ശൂലം,
പാശം
ഭുശുണ്ഡി ഋഷ്ടി ശക്ത്യാദ്യായുധങ്ങളും ബഹു-
ലസംഖ്യമാൎന്നവേഗമേറും നാനാസ്ത്രങ്ങളും
അരിശമാൎന്നു പാരം പ്രതികാരേച്ഛയോടും
ചൊരിഞ്ഞാർ ധ്രുവൻെറയും സാരഥിയുടേയും
മേൽ.
ശരവൎഷത്താൽ ധ്രുവനക്ഷണം പേമാരിയാൽ
ഗിരിയെന്നപോലാക്കമദൃശ്യനായിത്തീൎന്നാൻ.
11-13

"കഷ്ടം! കഷ്ടമമ്മനുപൌത്രനാം ഭാസ്വാനഹോ
പെട്ടെന്നുപുണ്യജനസിന്ധുവിൽ മഗ്നനായി"
എന്നെല്ലാം ചൊല്ലിപ്പാം ക്രന്ദനംചെയ്തീടിനാർ
വിണ്ണിലിക്കൃത്യംകണ്ടു നിന്ന സിദ്ധന്മാരെല്ലാം 14

യക്ഷന്മാരാൎത്തുപാരം വിജയഘോഷം ചെയ്താ-
രക്ഷണംമഞ്ഞാം മറമാററിമാൎത്താണ്ഡദേവൻ
നന്നായ് വിളങ്ങുംവിധമാധ്രുവമഹീപാല-
സ്യന്ദനംശരവൎഷമുക്തമായ്ക്കാണപ്പെട്ടു. 15

ഞാണൊലിയുയൎത്തിത്തൻ ദിവ്യമാംചാപംകുല-
ച്ചാനൃപനരാതികൾക്കത്യന്തമത്തലേററി
മുകിലിൻനികരത്തെപ്പവനനെന്നമട്ടി-
ലകലത്താക്കീടിനാൻ ശത്രുശസ്ത്രൌഘങ്ങളെ. 16

ധ്രുവചാപത്തിൽനിന്നു മുക്തമാംതിഗ്മബാണ-
നിവഹംവിപക്ഷർതൻ ചട്ടകൾ പൊട്ടിച്ചുടൻ
ശരീരംഭേദിച്ചങ്ങു കടന്നുകേറീനേരേ
ഗിരിവൃന്ദത്തിൽ വജ്രായുധങ്ങളെന്നപോലെ 17

അൎദ്ധചന്ദ്രാകൃതിയിൽ ഭല്ലമെന്നായിച്ചൊല്ലും
ശസ്ത്രത്താൽച്ഛേദിച്ചിട്ടാൻ യക്ഷാവയവങ്ങളെ
കണ്ണുഭ്രൂഷകളോടുകൂടിയ മൂൎദ്ധാക്കളും
പൊന്നിൻതാലങ്ങൾപോലെ മിന്നീടുമൂരുക്കളും
വിലയേറീടും മുത്തുമാലകൾ കേയൂരങ്ങൾ
വലയങ്ങളാൽ മിന്നും ചേണാൎന്ന കരങ്ങളും
തലപ്പാവുകളും മണികിരീടങ്ങളുമെല്ലാം
നിലത്തുവീണു ചിന്നിച്ചിതറിക്കിടന്നിട്ടും
ആഹവഭൂവതപ്പോൾ വീരന്മാൎക്കെല്ലാം മനോ-
മോഹനമായിപ്പരിശോഭിച്ചു പരംതപ! 18-19

ഹതാവശിഷ്ടാ ഇതരേ രണാജിരാ-
ദ്രക്ഷോഗണാഃ ക്ഷത്രിയവര്യ്യസായകൈഃ
പ്രായോ വിവൃക്ണാവയവാ വിദുദ്രുവുർ-
മൃഗേന്ദ്രവിക്രീഡിതയൂഥപാ ഇവ 20
അപശ്യമാനഃ സ തദാഽഽതതായിനം
മഹാമൃധേ കംചന മാനവോത്തമഃ
പുരീം ദിദൃക്ഷന്നപി നാവിശൽ ദ്വിഷാം
ന മായിനാം വേദ ചികീർഷിതം ജനഃ 21
ഇതി ബ്രുവംശ്ചിത്രരഥഃ സ്വസാരഥിം
യത്തഃ പരേഷാം പ്രതിയോഗശങ്കിതഃ
ശുശ്രാവ ശബ്ദം ജലധേരിവേരിതം
നഭസ്വതോ ദിക്ഷു രജോഽന്വദൃശ്യത. 22

ക്ഷണേനാച്ഛാദിതം വ്യോമ ഘനാനീകേന സർവ്വതഃ
വിസ്ഫുരത്തഡിതാ ദിക്ഷു ത്രാസയൽ സ്തനയിത്നുനാ. 23
വവൃഷൂ രുധിരൗഘാസൃക്പൂയവിൺമൂത്രമേദസഃ
നിപേതുർഗ്ഗഗനാദസ്യ കബന്ധാന്യഗ്രതോഽനഘ. 24
തതഃ ഖേഽദൃശ്യത ഗിരിർന്നിപേതുഃ സർവ്വതോദിശം
ഗദാപരിഘനിസ്ത്രിംശമുസലാഃ സാശ്മവർഷിണഃ 25
അഹയോഽശനിനിഃശ്വാസാ വമന്തോഽഗ്നിം രുഷാക്ഷിഭിഃ
അഭ്യധാവൻ ഗജാ മത്താഃ സിംഹവ്യാഘ്രാശ്ച യൂഥശഃ 26
സമുദ്ര ഊർമ്മിഭിർഭീമഃ പ്ലാവയൻ സർവ്വതോ ഭുവം
ആസസാദ മഹാഹ്രാദഃ കല്പാന്ത ഇവ ഭീഷണഃ 27
ഏവംവിധാന്യനേകാനി ത്രാസനാന്യമനസ്വിനാം
സസൃജുസ്തിഗ്മഗതയ ആസുര്യ്യാ മായയാസുരാഃ 28
ധ്രുവേ പ്രയുക്താമസുരൈസ്താം മായാമതിദുസ്തരാം
നിശാമ്യ തസ്യ മുനയഃ ശമാശംസൻ സമാഗതാഃ 29

മുനയ ഊചുഃ

ഔത്താനപാദേ ഭഗവാംസ്തവ ശാർങ്ഗധന്വാ
ദേവഃ ക്ഷിണോത്വവനതാർത്തിഹരോ വിപക്ഷാൻ
യന്നാമധേയമഭിധായ നിശമ്യ വാദ്ധാ
ലോകോഽഞ്ജസാ തരതി ദുസ്തരമംഗ മൃത്യും. 30

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ദശമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3092 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 479

---

# ഏകാദശോഽധ്യായഃ

മൈത്രേയ ഉവാച

നിശമ്യ ഗദതാമേവമൃഷീണാം ധനുഷി ധ്രുവഃ
സംദധേഽസ്ത്രമുപസ്പൃശ്യ യന്നാരായണനിർമ്മിതം. 1
സംധീയമാന ഏതസ്മിന്മായാ ഗുഹ്യകനിർമ്മിതാ
ക്ഷിപ്രം വിനേശുർവിദുര ക്ലേശാ ജ്ഞാനോദയേ യഥാ. 2

തസ്യാർഷാസ്ത്രം ധനുഷി പ്രയുഞ്ജതഃ
സുവർണ്ണപുംഖാഃ കളഹംസവാസസഃ
വിനിഃസൃതാ ആവിവിശുർദ്വിഷദ്ബലം
യഥാ വനം ഭീമരവാഃ ശിഖണ്ഡിനഃ 3
തൈസ്തിഗ്മധാരൈഃ പ്രധനേ ശിലീമുഖൈ-
രിതസ്തതഃ പുണ്യജനാ ഉപദ്രുതാഃ
തമഭ്യധാവൻ കുപിതാ ഉദായുധാഃ
സുപർണ്ണമുന്നദ്ധഫണാ ഇവാഹയഃ 4
സ താൻ പൃഷൽകൈരഭിധാവതോ മൃധേ
നികൃത്തബാഹൂരുശിരോധരോദരാൻ
നിനായ ലോകം പരമർക്കമണ്ഡലം
വ്രജന്തി നിർഭിദ്യ യമൂർദ്ധ്വരേതസഃ 5
താൻ ഹന്യമാനാനഭിവീക്ഷ്യ ഗുഹ്യകാ-
നനാഗസശ്ചിത്രരഥേന ഭൂരിശഃ
ഔത്താനപാദിം കൃപയാ പിതാമഹോ
മനുർജ്ജഗാദോപഗതഃ സഹർഷിഭിഃ 6

അലം വത്സാതിരോഷേണ തമോദ്വാരേണ പാപ്മനാ
യേന പുണ്യജനാനേതാനവധീസ്ത്വമനാഗസഃ 7
നാസ്മൽകുലോചിതം താത കർമ്മൈതത്സദ്വിഗർഹിതം
വധോ യദുപദേവാനാമാരബ്ധസ്തേഽകൃതൈനസാം. 8

ക്ഷത്രിയപ്രവേകനാം ധ്രുവൻെറയമ്പേററതിൽ
ചത്തിടാതുള്ള യക്ഷരക്ഷസ്സഞ്ചയമെല്ലാം
കേസരിതന്നോടേററു തോററാമാതംഗങ്ങൾപോ-
ലാശു പോർക്കളംവിട്ടു മണ്ടിനാർതെരുതെരെ. 20

അവിടെപ്പിന്നെശ്ശസ്ത്രപാണിയായാരെയുംതാൻ
ധ്രുവൻകണ്ടില്ലെങ്കിലും വിട്ടില്ല ശത്രുശങ്ക
പുരത്തിനകംകാണ്മാനാഗ്രഹിക്കിലുമതി-
ന്നൊരുങ്ങീടാതെ തൻെറ സാരഥിതന്നോടായി
കരുതിയിരുന്നുകൊൾ മായാവിമാർഗ്ഗൻമായം
ധരിച്ചീട്ടവാൻ പണി സാധാരണന്മാർക്കേവം
അരുളീടവേ കേൾക്കായ് കടലിന്നിരമ്പൽപോ-
ലരവം, കാണായ് കാററിൽപൊടികൾ
പൊങ്ങുന്നതും. 21-22

ഏററസ്സമിന്നീമിന്നൽ മുഴങ്ങീയിടിനാദം
പരന്നുമേഘാവലി മൂടിയാകാശംപാടെ. 23

മലമൂത്രങ്ങൾ, [1]ലാല, രുധിരം മേദസ്സുനീ
മലിനവസ്തുക്കളെച്ചൊരിഞ്ഞു മുകിൽമാല
ശിരസ്സില്ലാത്തതായ ശരീരങ്ങളുംപിന്നെ-
ധ്രുവാണീശൻെറ മുന്നിൽ പതിച്ചിതെണ്ണ-
മെന്യേ. 24

കണ്ടിതുശിലാമാരി ചൊരിയും ഗിരികളെ
വിണ്ടല,ത്തസിഗദാദ്യായുധം വർഷിപ്പതും
ചീററിക്കൺകളിലൂടെ തീപാറ്പ്പിച്ചിടിത്തീ-
ത്തോററുപോം ചുട്ടവീർപ്പുവിട്ടിട്ടും സർപ്പങ്ങളും
മദനീരൊലിപ്പിക്കും ഗജങ്ങൾ, സിംഹവ്യാഘ്ര-
ത്തതിയുംനേര പാഞ്ഞുവരുന്നതായുംകണ്ടാൻ.
25-26

ഉന്നതോന്നതമായ തിരമാലകൾപൊന്തി-
യന്നിടംപാടേമുക്കിഗ്ഗംഭീരശബ്ദത്തൊട്ടം
കല്പാന്തകാലത്തിലെ ഭീകരാവസ്ഥയാൻറു
ക്ഷിപ്രമംബുധി കേറിവരുന്നതായുംകണ്ടാൻ. 27

കൂടപ്രയോഗങ്ങളിൽ പാടവമനുപമം
നേടിയ രക്ഷസ്സുകൾധൈര്യഹീനരെപ്പാരം
പേടിപ്പിച്ചീടുന്നതാമിത്തരമുള്ള പരി-
പാടിയിലടവുകളസംഖ്യം സൃഷ്ടിച്ചിതു 28

അതിദുസ്തരമായ മായാപ്രയോഗങ്ങളി-
ക്ഷിതിപാത്മജനോടായസുരർകാട്ടുന്നതു
കേട്ടവിടെത്തീടിന മുനിമാരശേഷമാ-
രാട്ടിനായവികലക്ഷേമമാശംസിച്ചിതേ 29

മുനിമാർ പറഞ്ഞു

ആരുടെ നാമധേയം കേൾക്കയോ കീർത്തിക്കയോ
പോരുമീ ലോകത്തിനു സംസാരംകടക്കുവാൻ
ആർത്തിഹാരിയായ് ശാർങ്ഗധാരിയാമ-
ദ്ദേവൻനിൻ
ശത്രുസംഹാരംചെയ്തീടട്ടെ! യൗത്താനപാദേ! 30

---

# അദ്ധ്യായം 11

മൈത്രേയൻ പറഞ്ഞു

തപസ്വിജനവാക്യമിങ്ങനെകേട്ടനീരാ-
ന്തപസ്പർശനംചെയ്തു ദേഹം സംശുദ്ധമാക്കി
നാരായണർഷീന്ദ്രനാൽ നിർമ്മിതമസ്ത്രമന്ത്രം,
നേരേജപിച്ചുവില്ലിൽതൊട്ടത്താനസ്ത്രം-
ധ്റുവൻ. 1

അമ്പതുതൊട്ടത്തപ്പോൾ നശിച്ചുയക്ഷമായാ-
വൻപുകളെല്ലാം ജ്ഞാനോദയത്തിൽ ക്ലേശ-
ങ്ങൾ പോൽ. 2

പൊൻപിടിയാൻറു ഹംസത്തൂവൽ ചേന്നാ-
ഷമാമീ-
യമ്പുകൾ പുറപ്പെട്ടു ചീററിപ്പാഞ്ഞതിവേഗം
കേകികൾ കേകാരവത്തോടൊത്തുവനാന്തരം
പൂകുംപോൽ ശത്രുസൈന്യനിരയിൽക്കടന്നിതേ. 3

ഫണങ്ങൾപൊക്കിശ്ശീഘ്രം താർക്ഷ്യൻെറനേക്ക-
ചെല്ലും
ഫണികൾ മട്ടിൽ പാഞ്ഞാരവൻെറനേരേ ഭടർ
കൂത്തത് ശരങ്ങളേററോടിയശേഷം വീണ്ടും
ക്രുദ്ധരായായുധങ്ങളുയർത്തിച്ചെന്നീടിനാർ. 4

അവരെയെല്ലാമുടൻ തുട,കാൽ,ഗളം, കയ്യീ-
യവയവങ്ങൾകീറി,യക്കമണ്ഡലംതാണ്ടി
യതികളെത്തീട്ടുമാ വീരസംഗ്ഗത്തിലെക്കാ-
ക്ഷിതിനായകനയച്ചെന്നതേ പറയേണ്ടു. 5

അധികാരെല്ലം ചിത്രരഥവുമാന്നീട്ടമ-
ക്ഷിതിപൻ പാവപ്പെട്ട യക്ഷരെക്കൊല്ലുന്നതു
കണ്ടുമുത്തച്ഛൻ മനുവക്ഷണം കാരുണ്യമുൾ-
ക്കൊണ്ടു മാമുനിമാരുമൊത്തുവന്നേവം
ചൊന്നാൻ. 6

നിറുത്തു വധംവത്സാ! നീയടക്കുക കോപം
ചെറുത്തീയപരാധഹീനരാം യക്ഷന്മാരെ
അറുത്തുതള്ളുന്നതു നന്നല്ല നിനക്കതു
പെരുത്തപാപമാർഗ്ഗമെന്നതും ധരിക്കുക. 7

നമ്മുടെ കുലത്തിനു യോജിച്ചതല്ലിക്കൃത്യം.
നമ്മളെനിന്ദിക്കയും ചെയ്തിട്ടും സജ്ജനങ്ങൾ. 8

---

1 വായിലെ വെള്ളം (ഉമിനീർ)

നന്വേകസ്യാപരാധേന പ്രസംഗാൽ ബഹവോ ഹതാഃ
ഭ്രാതുർവ്വധാഭിതപ്തേന ത്വയാംഗ ഭ്രാതൃവത്സല. 9
നായം മാർഗ്ഗോ ഹി സാധൂനാം ഹൃഷീകേശാനുവർത്തിനാം
യദാത്മാനം പരാഗ്ഗൃഹ്യ പശുവദ്ഭൂതവൈശസം. 10
സർവ്വഭൂതാത്മഭാവേന ഭൂതാവാസം ഹരിം ഭവാൻ
ആരാധ്യാപ ദുരാരാധ്യം വിഷ്ണോസ്തൽ പരമം പദം. 11
സ ത്വം ഹരേരനുധ്യാതസ്തൽപുംസാമപി സമ്മതഃ
കഥം ത്വവദ്യം കൃതവാനനുശിക്ഷൻ സതാം വ്രതം. 12
തിതിക്ഷയാ കരുണയാ മൈത്ര്യാ ചാഖിലജന്തുഷു
സമത്വേന ച സർവ്വാത്മാ ഭഗവാൻ സമ്പ്രസീദതി. 13
സമ്പ്രസന്നേ ഭഗവതി പുരുഷഃ പ്രാകൃതൈർഗ്ഗുണൈഃ
വിമുക്തോ ജീവനിർമ്മുക്തോ ബ്രഹ്മ നിർവ്വാണമൃച്ഛതി. 14
ഭൂതൈഃ പഞ്ചഭിരാരബ്ധൈർയോഷിൽപുരുഷ ഏവ ഹി
തയോർവ്യവായാത്സംഭൂതിര്യോഷിൽപുരുഷയോരിഹ. 15
ഏവം പ്രവർത്തതേ സർഗ്ഗഃ സ്ഥിതിഃ സംയമ ഏവ ച
ഗുണവ്യതികരാദ്രാജൻ മായയാ പരമാത്മനഃ 16
നിമിത്തമാത്രം തത്രാസീന്നിർഗ്ഗുണഃ പുരുഷർഷഭഃ
വ്യക്താവ്യക്തമിദം വിശ്വം യത്ര ഭ്രമതി ലോഹവൽ. 17

സ ഖല്വിദം ഭഗവാൻ കാലശക്ത്യാ
ഗുണപ്രവാഹേണ വിഭക്തവീര്യഃ
കരോത്യകർത്തൈവ നിഹന്ത്യഹന്താ
ചേഷ്ടാ വിഭൂമ്നഃ ഖലു ദുർവ്വിഭാവ്യാ. 18

സോഽനന്തോഽന്തകരഃ കാലോഽനാദിരാദികൃദവ്യയഃ
ജനം ജനേന ജനയന്മാരയന്മൃത്യുനാന്തകം. 19

ന വൈ സ്വപക്ഷോഽസ്യ വിപക്ഷ ഏവ വാ
പരസ്യ മൃത്യോർവ്വിശതഃ സമം പ്രജാഃ
തം ധാവമാനമനുധാവന്ത്യനീശാ
യഥാ രജാംസ്യനിലം ഭൂതസംഘാഃ 20

ആയുഷോഽപചയം ജന്തോസ്തഥൈവോപചയം വിഭുഃ
ഉഭാഭ്യാം രഹിതഃ സ്വസ്ഥോ ദുഃസ്ഥസ്യ വിദധാത്യസൗ. 21
കേചിൽ കർമ്മ വദന്ത്യേനം സ്വഭാവമപരേ നൃപ
ഏകേ കാലം പരേ ദൈവം പുംസഃ കാമമുതാപരേ. 22
അവ്യക്തസ്യാപ്രമേയസ്യ നാനാശക്ത്യുദയസ്യ ച
ന വൈ ചികീർഷിതം താത കോ വേദാഥ സ്വസംഭവം. 23
ന ചൈതേ പുത്രക ഭ്രാതുർഹന്താരോ ധനദാനുഗാഃ
വിസർഗ്ഗാദാനയോസ്താത പുംസോ ദൈവം ഹി കാരണം. 24
സ ഏവ വിശ്വം സൃജതി സ ഏവാവതി ഹന്തി ച
അഥാപി ഹ്യനഹംകാരാന്നാജ്യതേ ഗുണകർമ്മഭിഃ 25
ഏഷ ഭൂതാനി ഭൂതാത്മാ ഭൂതേശോ ഭൂതഭാവനഃ
സ്വശക്ത്യാ മായയാ യുക്തഃ സൃജത്യത്തി ച പാതി ച. 26

തമേവ മൃത്യുമമൃതം താത ദൈവം
സർവ്വാത്മനോപേഹി ജഗൽപരായണം
യസ്മൈ ബലിം വിശ്വസൃജോ ഹരന്തി
ഗാവോ യഥാ വൈ നസി ദാമയന്ത്രിതാഃ 27
യഃ പഞ്ചവർഷോ ജനനീം ത്വം വിഹായ
മാതുഃ സപത്ന്യാ വചസാ ഭിന്നമർമ്മാ
വനം ഗതസ്തപസാ പ്രത്യഗക്ഷ-
മാരാധ്യ ലേഭേ മൂർധ്നി പദം ത്രിലോക്യാഃ 28

ഏകൻനിൻഭ്രാതാവിനെ വധിച്ചുവശാ, ലതിൻ-
ശോകത്താൽ തപ്തചിത്തൻ തന്നെ നീയെ-
ന്നാകിലും
തൻമൂലം പുണ്യജനരാശിയെയൊന്നോടെനീ
നിർമ്മൂലമാക്കാൻ തുനിഞ്ഞീടുക നീതിയാ-
ണോ? 9

ദേഹാഭിമാനംവാച്ചും മൃഗപ്രായന്മാർജന്തു-
വ്യൂഹത്തെ സംഹരിക്കുമൻപറ്റ സമ്പ്രദായം
സർവ്വാത്മാമിയാമബ് ഭഗവാൻ ഹരിക്കെഴും
നേർവ്വഴിസഞ്ചരിക്കും സത്തുക്കൾക്കൊത്തതല്ല 10

സമസ്താത്മാവാകുമദ്ദേവനെയാവിധത്തിൽ
സുമതേ! കാണ്മാനാകില്ലെല്ലാക്കുമെന്നാകിലും
ഹരിയെസ്സർവ്വാത്മാവായ് ധ്യാനിച്ചു ചെറു-
തിലെ
പരമോപരിസ്ഥാനമാർന്നവനല്ലയോ നീ? 11

തനതായ്ക്കരുതുന്ന നിന്നെശ്രീഹരി,ഭക്ത-
ജനസമ്മതനായി നീയെങ്ങുംപേരെടുത്തു
അങ്ങനെ [1]സാധുവൃന്ദവ്രതദീക്ഷകൻ,നീയി-
ന്നെങ്ങനെചെയ്തിപ്പാപകൃത്യമൌത്താനപാദേ 12

ക്ഷമയും കാരുണ്യവും മിത്രഭാവവുംകൊണ്ടും
സമസ്തജീവിയിലും സമഭാവനകൊണ്ടും
മാത്രമേവേണ്ടുംവണ്ണം പ്രസാദിച്ചീടു കൃപാ-
പാത്രമായ്സർവാത്മാവാംഭഗവാൻവാസു-
ദേവൻ 13

ഭഗവത്പ്രസാദം സംസിദ്ധമായ്വന്നീടുകിൽ
ത്രിഗുണങ്ങളിൽനിന്നുവിമുക്തനായുംപരം
ജീവസംബന്ധംവിട്ടും പുരുഷനവിളംബം
കൈവല്യമെന്നമുഖ്യപദത്തെ പ്രാപിക്കുന്നു 14

പഞ്ചഭൂതങ്ങളുടെ പരിണാമത്താൽ പൂർവ്വം
സഞ്ചിതം സ്ത്രീയുടേയും പുരുഷന്റെയും രൂപം
അവർതൻപരസ്പരസംഗത്താൽസ്ത്രീപുമാന്മാർ. 15

ഭുവനംതന്നിൽസംഖ്യയെന്നിയേയുണ്ടാകുന്നു
ഏവമപ്പരമാത്മമായയാൽ ഗുണക്ഷോഭം-
കൈവന്നു സൃഷ്ടിസ്ഥിതിസംഹാരം നടക്കുന്നു 16

കുമാരാ! ഗുണാതീതനീശ്വരൻ സൃഷ്ട്യാദിയിൽ
നിമിത്തംമാത്രമായിട്ടിരിക്കുന്നതേയുള്ളു.
സ്ഥൂലസൂക്ഷ്മാത്മകമീലോകം ചലിപ്പതവ-
ന്മൂലമായത്രേ ലോഹംകാന്തത്താലെന്ന-
പോലെ. 17

നൃപതേ! ഗുണവൃദ്ധികരമാംകാലത്തിനാൽ
[2] വിഭക്തവീര്യനാമബ്ഭഗവാൻ രമാജാനി
കർത്തൃത്വഭാവമെന്യേ പ്രവർത്തിക്കുന്നുപിന്നെ
ഹർത്താവായീടാതെ സംഹാരവും നടത്തുന്നു
ചിന്തനീയമല്ലാർക്കുമോർക്കുകിൽ ഭഗവാന്റെ-
യന്തമറ്റീടുന്നതാമത്ഭുതവ്യാപാരങ്ങൾ. 18

അന്തഹീനനായ് കാലരൂപനായനാദിയാ-
യന്തഹേതുവായാദികൃത്തായവ്യയനാകും
ദൈത്യാരി,ജനസൃഷ്ടി ജനത്താൽചെയ്യിപ്പിച്ചു
മൃത്യുവാലന്തകനെ ഹനിപ്പിച്ചീടുന്നിതേ! 19

ഒന്നുപോലെല്ലാവർക്കുമീശനും മൃത്യുവുമായ്
മിന്നുമദ്ദേവനില്ല ശത്രുബാന്ധവഭേദം.
കാലരൂപനായ്ച്ചുറ്റുമവന്റെപിമ്പേജീവി-
ജാലവും ചുറ്റീടുന്നു വായുവിൽധൂളിമട്ടിൽ. 20

രണ്ടവസ്ഥകളെന്യേ സ്വസ്ഥനായ് വിഭുവായ്-
വൈ-
കുണ്ഠനാംദേവനിവൻ, ദുരവസ്ഥയെപ്പൂണ്ട
ജന്തുവിന്നായുഷ്കാലംനീട്ടിയും കുറുക്കിയും
സന്ധിപ്പിച്ചീടുന്നിതേ തത്തത്കർമ്മാനുസാരം. 21

ഇവനെച്ചിലർകർമ്മമെന്നുചൊല്ലുന്നുപിന്നെ-
വിവരിച്ചീടുന്നിതേ സ്വഭാവമെന്നും ചിലർ
അന്യന്മാർ കാലമെന്നു,മിതരർ ദൈവമെന്നും,
ചൊന്നീടുന്നിതു പരർ പുരുഷകാമമെന്നും. 22

അപ്രമേയനായ് വ്യക്തഹീനനായ് നാനാ-
ശക്തി
യുക്തഭവസ്ഥാനമാകുമവന്റെയഭിലാഷം
അറിയാനാർക്കുമാകാ ജന്മഹേതുവാകിലും
ധരിച്ചീടുന്നിപ്പാരുമിവനെയുള്ളവണ്ണം. 23

അനഘാ! നിൻജ്യേഷ്ഠനാമുത്തമൻതന്നെ-
ക്കൊന്നോർ
ധനദഭൃത്യരെന്നു വെറുതേ ശങ്കിക്കേണ്ടാ
ജനനമരണത്തിൻകാരണംദൈവമെന്നായ്
മനസ്സിലാക്കുന്നതാം നല്ലതു നൃപസൂനോ! 24

ഭുവനംസൃഷ്ടിച്ചുകാത്തഴിപ്പോനെന്നാകിലു-
മിവനില്ലഹങ്കാരമെന്നതുമൂലമായി
ഗുണഹേതുകം കർമ്മഗണവുംഫലങ്ങളും
പിണയുന്നില്ലലേശമവനി,ലവനീശാ! 25

ഭൂതാത്മഭൂതനായിബ്ഭൂതേശനായിസ്സർവ്വ
ഭൂതപാലകനുമായിരിക്കുമിവൻതന്നെ
ഭേദധീവിട്ടു മായായുക്തനായ്നിർവ്വഹിപ്പൂ
ഭൂതസംസൃഷ്ടിരക്ഷാസംഹാരകാര്യമെല്ലാം. 26

മൃത്യുവായ് പീയൂഷമായ്ജ്ജഗത്തിന്നാധാരമായ്
വർത്തിക്കുമീദൈവത്തെ പ്രാപിക്ക സർവ്വഥാ നീ.
ലോകസ്രഷ്ടാക്കളെല്ലാമിസ്സ്വാമിതന്നാജ്ഞയിൽ
പോകുന്നു,മൂക്കുകയർകെട്ടിയകൂറ്റന്മാർപോൽ 27

അഞ്ചാംവയസ്സിൽ മാതൃസപത്നീദുർവ്വാക്യത്താൽ
നെഞ്ചകംപിളർക്കയാലമ്മയെപ്പോലും തള്ളി
കാടാർന്നു തപസ്സുചെയ്തച്യുതപ്രസാദത്താൽ
നേടി നീ ത്രൈലോക്യത്തിൻമൂർദ്ധാവായ്-
മിന്നുംപദം 28

---

1 സാധുക്കളെ രക്ഷിക്കുന്ന വ്രതം ദീക്ഷിക്കുന്നവൻ
2 വിഭജിക്കപ്പെട്ട വീര്യത്തോടു കൂടിയവൻ

തമേനമംഗാത്മനി മുക്തവിഗ്രഹേ
വ്യപാശ്രിതം നിർഗ്ഗുണമേകമക്ഷരം
ആത്മാനമന്വിച്ഛ വിമുക്തമാത്മദൃ-
ഗ്യസ്മിന്നിദം ഭേദമസത്പ്രതീയതേ. 29

ത്വം പ്രത്യഗാത്മനി തദാ ഭഗവത്യനന്ത
ആനന്ദമാത്ര ഉപപന്നസമസ്തശക്തൗ
ഭക്തിം വിധായ പരമാം ശനകൈരവിദ്യാ-
ഗ്രന്ഥിം വിഭേത്സ്യസി മമാഹമിതി പ്രരൂഢം 30

സംയച്ഛ രോഷം ഭദ്രം തേ പ്രതീപം ശ്രേയസാം പരം
ശ്രുതേന ഭൂയസാ രാജന്നഗദേന യഥാഽഽമയം 31
യേനോപസൃഷ്ടാത്പുരുഷാല്ലോക ഉദ്വിജതേ ഭൃശം
ന ബുധസ്തദ്വശം ഗച്ഛേദിച്ഛന്നഭയമാത്മനഃ 32
ഹേലനം ഗിരിശഭ്രാതുർധനദസ്യ ത്വയാ കൃതം
യജ്ജഘ്നിവാൻ പുണ്യജനാൻ ഭ്രാതൃഘ്നാനിത്യമർഷിതഃ 33
തം പ്രസാദയ വത്സാശു സംനത്യാ പ്രശ്രയോക്തിഭിഃ
ന യാവന്മഹതാം തേജഃ കുലം നോഽഭിഭവിഷ്യതി. 34
ഏവം സ്വായംഭുവഃ പൗത്രമനുശാസ്യ മനുർധ്രുവം
തേനാഭിവന്ദിതഃ സാകമൃഷിഭിഃ സ്വപുരം യയൗ. 35

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ഏകാദശോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3127 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 514

---

## ദ്വാദശോഽധ്യായഃ

മൈത്രേയ ഉവാച

ധ്രുവം നിവൃത്തം പ്രതിബുദ്ധ്യ വൈശസാ-
ദപേതമന്യും ഭഗവാൻ ധനേശ്വരഃ
തത്രാഗതശ്ചാരണയക്ഷകിന്നരൈഃ
സംസ്തൂയമാനോഽഭ്യവദത്കൃതാഞ്ജലിം. 1

ധനദ ഉവാച

ഭോ ഭോഃ ക്ഷത്രിയദായാദ പരിതുഷ്ടോഽസ്മി തേഽനഘ
യസ്ത്വം പിതാമഹാദേശാദ്വൈരം ദുസ്ത്യജമത്യജഃ 2
ന ഭവാനവധീദ്യക്ഷാന്ന യക്ഷാ ഭ്രാതരം തവ
കാല ഏവ ഹി ഭൂതാനാം പ്രഭുരപ്യയഭാവയോഃ 3
അഹം ത്വമിത്യപാർത്ഥാ ധീരജ്ഞാനാത്പുരുഷസ്യ ഹി
സ്വാപ്നീവാഭാത്യതദ്ധ്യാനാദ്യയാ ബന്ധവിപര്യയൗ. 4
തദ്ഗച്ഛ ധ്രുവ ഭദ്രം തേ ഭഗവന്തമധോക്ഷജം
സർവ്വഭൂതാത്മഭാവേന സർവ്വഭൂതാത്മവിഗ്രഹം. 5
ഭജസ്വ ഭജനീയാംഘ്രിമഭവായ ഭവച്ഛിദം
യുക്തം വിരഹിതം ശക്ത്യാ ഗുണമയ്യാഽഽത്മമായയാ. 6

വൃണീഹി കാമം നൃപ യന്മനോഗതം
മത്തസ്ത്വമൗത്താനപദേഽവിശങ്കിതഃ
വരം വരാർഹോഽംബുജനാഭപാദയോ-
രനന്തരം ത്വാം വയമംഗ ശുശ്രുമ. 7

മൈത്രേയ ഉവാച

സ രാജരാജേന വരായ ചോദിതോ
ധ്രുവോ മഹാഭാഗവതോ മഹാമതിഃ
ഹരൗ സ വവ്രേഽചലിതാം സ്മൃതിം യയാ
തരത്യയത്നേന ദുരത്യയം തമഃ 8

തസ്യ പ്രീതേന മനസാ താം ദത്ത്വൈഡവിഡസ്തതഃ
പശ്യതോഽന്തർദ്ദധേ സോഽപി സ്വപുരം പ്രത്യപദ്യത. 9
അഥായജത യജ്ഞേശം ക്രതുഭിർഭൂരിദക്ഷിണൈഃ
ദ്രവ്യക്രിയാദേവതാനാം സർവ്വ കർമ്മഫലപ്രദം. 10
സർവ്വാത്മന്യച്യുതേഽസർവ്വേ തീവ്രൗഘാം ഭക്തിമുദ്വഹൻ
ദദർശാത്മനി ഭൂതേഷു തമേവാവസ്ഥിതം വിഭും. 11
തമേവം ശീലസമ്പന്നം ബ്രഹ്മണ്യം ദീനവത്സലം
ഗോപ്താരം ധർമ്മസേതൂനാം മേനിരേ പിതരം പ്രജാഃ 12

വിഗ്രഹംവിട്ടിരിക്കുമാത്മാവിൽസ്ഥിതനായി
നിർഗ്ഗുണനായീനിത്യമുക്തനായേകനായി
വിളങ്ങുമീയാത്മാവെയാത്മദൃക്കായിക്കണ്ടു
തെളിഞ്ഞീടുകനീ,യില്ലവനീയസദ്ഭേദം. 29

അപരിച്ഛിന്നനായിസ്സർവ്വശക്തികളോട്ടു-
മുപപന്നനായ്സമനൈസ്സശ്വര്യസ്വരൂപനായ്
ആനന്ദമാത്രനാമപ്പരമാത്മാവിനെത്താൻ
നീ നന്നായ് പ്രേമപൂർവ്വംഭജിക്ക,കെന്നാലപ്പോൾ
ഞാനെന്നുമെൻേറതെന്നുമുള്ളോരവിദ്യാഗ്രന്ഥി
താനേയയഞ്ഞഴിഞ്ഞു മെല്ലവേയില്ലാതെയാം 30

ശ്രേയസ്സുകൾക്കൊക്കെയും മുഖ്യശത്രുവാംക്രോധം
നീയടക്കുകവത്സാ! ശാസ്ത്രവിജ്ഞാനത്തിനാൽ
ആമയമൌഷധംകൊണ്ടെന്നപോലവിളംബം
ഭൂമീശാ! ഭവിക്കട്ടെ ഭവാനു ഭവികങ്ങൾ! 31

ഏതൊരുദോഷമാളുമാളിനെയാണോ സർവ-
ഭൂതജാലവും ഭയപ്പെട്ടീടുന്നതുപാരം
ആ രോഷദോഷത്തിനു കീഴ്പ്പെട്ടീടരുതൊരു-
നേരവുമാത്മശാന്തിക്കാശയമാന്നിട്ടു ബുധൻ. 32

ഭ്രാതൃഘാതകരെന്നായ്കോപിച്ചു പുണ്യജന-
വ്രാതത്തെനിഹനിച്ച സംഗതിപാർത്തുകാൺകിൽ
ശങ്കരസഹോദരനാകുമക്കുബേരനെ
ശങ്കയെന്നിയേ ഭവാനവമാനിച്ചതല്ലോ
അദ്ദേഹമസാമാന്യൻ വിത്തേശൻ,മഹേശ്വര-
ന്നെത്രയുമേററമിഷ്ടപ്പെട്ടവൻ, രാജരാജൻ 33

അതിനാൽ കുബേരനും തത്പക്ഷപാതിഭൂത-
പതിയുംകോപിക്കും,തത്തേജസ്സാലസ്മൽകുലം
മുടിയുവതിൻമുമ്പേപോയി നീ ധനദൻത-
ന്നടികൾകുപ്പിക്കീർത്തിച്ചവനെ പ്രീണിപ്പിക്കൂ 34

ഈവിധം സ്വായംഭുവൻപൗത്രനാംധ്രുവനോടു
നിവ്വചിച്ചൃഷികളോടൊത്തുതൻപുരം-
പുക്കാൻ. 35

---

# അദ്ധ്യായം 12

**മൈത്രേയൻ പറഞ്ഞു**

രോഷം ശമിച്ചു വധംനിറുത്തീ ധ്രുവനെന്ന-
തോഷവൃത്താന്തം ധരിച്ചക്ഷണം ധനാധിപൻ
വന്നു ചാരണയക്ഷകിന്നരസ്തുതനായി-
ച്ചൊന്നിതു ചാരെക്കുപ്പിനില്ക്കുമാധ്രുവനോടായ്. 1

ക്ഷത്രിയസൂനോ! നിന്നിൽ സന്തുഷ്ടനായി-
ത്തീർന്നേൻ
ദുസ്ത്യജംവൈരംത്യജിച്ചല്ലോനീ മനുവാക്കാൽ. 2

യക്ഷരെക്കൊന്നില്ലനീ നിൻസഹോദരനെയാ
യക്ഷരുംവധിച്ചില്ല കാലംതാൻചെയ്തിതെല്ലാം. 3

അതുഞാനിതുനീയെന്നുള്ള ധീയജ്ഞാനത്താ-
ലുദിച്ചു[1] രതദ്ധ്യാനംകൊണ്ടുതാനുണ്ടായതാം
ബന്ധമോക്ഷങ്ങളാക്കും സ്വപ്നധീപോലെ,ക്കുംവിധം
സന്തതമ[2] പാത്ഥമായുള്ളതെന്നോർത്തീടുക 4

അതിനാലയേ ധ്രുവഭൂപതേ! പോയീടുക
അതിയായ്ഭവിക്കട്ടെ ഭവാനു ഭവികങ്ങൾ. 5

ഇന്ദ്രിയാതീതനായി സർവ്വഭൂതാകാരനായ്
സന്തതം[3] ഭവച്ഛിത്തായ്ഭജ നീയാം ഛ്രീയായി
സത്വാദിഗുണത്രയയുക്തയാം തന്മായയോ-
ടൊത്തിണങ്ങിയും വേറായ്മാറിനിന്നുംവിളങ്ങും
ഹരിയെസ്സർവഭൂതജാലാത്മഭാവത്തൊടും
ശരിയായ്ഭവാൻ ഭജിച്ചീടുകമോക്ഷത്തിനായ്. 6

എന്നിൽനിന്നങ്ങേക്കിഷ്ടംപോലുള്ളവരം ശങ്ക-
യെന്നിയേ വരിച്ചുകൊൾകുത്താനപാദസൂനോ!
ശ്രീപത്മനാഭപാദാംഭോജത്തിൻസവിധത്തിൽ
ഭൂപതേ! ഭവാനെന്നും വാഴവോനെന്നുകേൾപ്പൂ. 7

**മൈത്രേയൻ പറഞ്ഞു**

രാജരാജനാലേവം പ്രേരിതനായി മഹാ-
തേജസ്വിയായിബ്ഭാഗവതന്മാർക്കുത്തം സമാം
മതിമാൻധ്രുവൻതദാ ദുസ്ത്യജതമസ്സറാ-
ന്തകുംസ്ഥിരഹരിസ്മൃതിയെ വരിച്ചിതേ. 8

ഇങ്ങനെയിഡവിഡാപുത്രനാം ധനാധിപൻ
തിങ്ങിനമോദത്തോടു വരമേകിയശേഷം
മടങ്ങിപ്പോയാൻ നിജപുരിക്കായ്ധ്രുവൻതാനു-
മുടനേ സ്വന്തംരാജധാനിയെ പ്രാപിച്ചിതേ. 9

പിന്നെയമ്മന്നൻ കർമ്മഫലദാതാവാംദേവൻ
തന്നെയച്ചിച്ചാൻ ഭൂരിദക്ഷിണാധ്വരങ്ങളാൽ. 10

സർവാത്മാവായിപ്പരിപൂർണ്ണനാമച്യുതങ്കൽ
തീവ്രമാംഭക്തി വർദ്ധിച്ചീടുക നിമിത്തമായ്
തന്നിൽ വീക്ഷിച്ചാൻ സർവഭൂതജാലങ്ങളേയും
തന്നെസ്സംപൂർണ്ണനായിസ്സമസ്തഭൂതത്തിലും 11

ശീലസമ്പന്നനായി ബ്രാഹ്മണഭക്തനായി
മാലിയന്നീടുവോരിലുള്ളലിയുവോനായി
ധർമ്മമയ്യാദകളെത്തെററാതെ പാലിച്ചീട്ടു-
മമ്മഹാനെജ്ജനങ്ങൾ കരുതീ പിതാ-
വെന്നായ് 12

---

1 അതല്ലാത്തതിൻെറ ധ്യാനം 2 അർത്ഥമില്ലാത്തതു് 3 സംസാരത്തെ ഇല്ലാതാക്കുന്നവൻ

ഷട്ത്രിംശദ്വർഷസാഹസ്രം ശശാസ ക്ഷിതിമണ്ഡലം
ഭോഗൈഃ പുണ്യക്ഷയം കുർവന്നഭോഗൈരശുഭക്ഷയം. 13
ഏവം ബഹുസവം കാലം മഹാത്മാവികലേന്ദ്രിയഃ
ത്രിവർഗ്ഗൗപയികം നീത്വാ പുത്രായാദാന്നൃപാസനം. 14
മന്യമാന ഇദം വിശ്വം മായാരചിതമാത്മനി
അവിദ്യാരചിതസ്വപ്നഗന്ധർവ്വനഗരോപമം. 15

ആത്മസ്ത്ര്യപത്യസുഹൃദോ ബലമൃദ്ധകോശ-
മന്തഃപുരം പരിവിഹാരഭുവശ്ച രമ്യാഃ
ഭൂമണ്ഡലം ജലധിമേഖലമാകലയ്യ
കാലോപസൃഷ്ടമിതി സ പ്രയയൗ വിശാലാം. 16
തസ്യാം വിശുദ്ധകരണഃ ശിവവാർവിഗാഹ്യ
ബദ്ധ്വാഽഽസനം ജിതമരുന്മനസാഽഽഹൃതാക്ഷഃ
സ്ഥൂലേ ദധാര ഭഗവത്പ്രതിരൂപ ഏത-
ദ്ധ്യായംസ്തദവ്യവഹിതോ വ്യസൃജത്സമാധൗ. 17
ഭക്തിം ഹരൗ ഭഗവതി പ്രവഹന്നജസ്ര-
മാനന്ദബാഷ്പകലയാ മുഹുരർദ്യമാനഃ
വിക്ലിദ്യമാനഹൃദയഃ പുളകാചിതാംഗോ
നാത്മാനമസ്മരദസാവിതി മുക്തലിംഗഃ 18

സ ദദർശ വിമാനാഗ്ര്യം നഭസോഽവതരൽ ധ്രുവഃ
വിഭ്രാജയദ്ദശ ദിശോ രാകാപതിമിവോദിതം. 19
തത്രാനു ദേവപ്രവരൗ ചതുർഭുജൗ
ശ്യാമൗ കിശോരാവരുണാംബുജേക്ഷണൗ
സ്ഥിതാവവഷ്ടഭ്യ ഗദാം സുവാസസൗ
കിരീടഹാരാംഗദചാരുകുണ്ഡലൗ 20
വിജ്ഞായ താവുത്തമഗായകിങ്കരാ-
വഭ്യുത്ഥിതഃ സാധ്വസവിസ്മൃതക്രമഃ
നനാമ നാമാനി ഗൃണന്മധുദ്വിഷഃ
പാർഷത്പ്രധാനാവിതി സംഹതാഞ്ജലിഃ 21
തം കൃഷ്ണപാദാഭിനിവിഷ്ടചേതസം
ബദ്ധാഞ്ജലിം പ്രശ്രയനമ്രകന്ധരം
സുനന്ദനന്ദാവുപസൃത്യ സസ്മിതം
പ്രത്യൂചതുഃ പുഷ്കരനാഭസമ്മതൗ. 22
ഭോ ഭോ രാജൻ സുഭദ്രം തേ വാചം നോഽവഹിതഃ ശൃണു
യഃ പഞ്ചവർഷസ്തപസാ ഭവാന്ദേവമതീതൃപൽ 23
തസ്യാഖിലജഗദ്ധാതുരാവാം ദേവസ്യ ശാർങ്ഗിണഃ
പാർഷദാവിഹ സമ്പ്രാപ്തൗ നേതും ത്വാം ഭഗവൽപദം. 24
സുദുർജ്ജയം വിഷ്ണുപദം ജിതം ത്വയാ
യത്സൂരയോഽപ്രാപ്യ വിചക്ഷതേ പരം
ആതിഷ്ഠ തച്ചന്ദ്രദിവാകരാദയോ
ഗ്രഹർക്ഷതാരാഃ പരിയന്തി ദക്ഷിണം. 25
അനാസ്ഥിതം തേ പിതൃഭിരന്യൈരപ്യംഗ കർഹിചിൽ
ആതിഷ്ഠ ജഗതാം വന്ദ്യം തദ്വിഷ്ണോഃ പരമം പദം. 26
ഏതദ്വിമാനപ്രവരമുത്തമശ്ലോകമൗലിനാ
ഉപസ്ഥാപിതമായുഷ്മന്നധിരോഢും ത്വമർഹസി. 27

മൈത്രേയ ഉവാച

നിശമ്യ വൈകുണ്ഠനിയോജ്യമുഖ്യയോ-
ർമ്മധുച്യുതം വാചമുരുക്രമപ്രിയഃ
കൃതാഭിഷേകഃ കൃതനിത്യമംഗളോ
മുനീൻ പ്രണമ്യാശിഷമഭ്യവാദയൽ. 28
പരീത്യാഭ്യർച്ച്യ ധിഷ്ണ്യാഗ്ര്യം പാർഷദാവഭിവന്ദ്യ ച
ഇയേഷ തദധിഷ്ഠാതും ബിഭ്രദ്രൂപം ഹിരണ്മയം. 29

പുണ്യകർമ്മങ്ങളെയബ്ഭോഗാനുഭവത്താലും
പിന്നെ ദുഷ്കർമ്മങ്ങളെയുപവാസാദിയാലും
മെല്ലവേ നശിപ്പിച്ചു മുപ്പത്തിയാറായിരം-
കൊല്ലമദ്ധ്രുവഭൂപൻപാലിച്ചാൻ ഭൂമണ്ഡലം. 13

അക്ഷീണേന്ദ്രിയങ്ങളുമുദാരഹൃത്തുമാള-
മക്ഷമനായകാഗ്ര്യനിവിധമേറെക്കാലം
ധർമ്മാർത്ഥകാമങ്ങളാം പുരുഷാർത്ഥങ്ങളാന്ധ
ധർമ്മാസനത്തെയേകി പുത്രനാംവത്സര-
ന്നായ്. 14

മായയാലാത്മാവിലാരചിതമീലോകം സ്വ-
ധീയാ,ലജ്ഞാനകൃതസ്വപ്നപത്തനംപോലെ
മിഥ്യയെന്നുറയ്ക്കയാൽ വിരക്തിവന്നിട്ടത്രേ
പൃഥ്വിയെപ്പുത്രനായിക്കൊടുത്തതന്ന്യപാലൻ. 15

ദേഹവും ജായാപുത്രസുഹൃത്സഞ്ചയം സേനാ-
വ്യൂഹവുമുഡുകോശം ബന്ധുരമന്തഃപുരം
രമ്യമാംവിഹരണസ്ഥാനങ്ങളബ്ധികാഞ്ചി
യമ്മഹിയിവയെല്ലാം കാലസൃഷ്ടങ്ങളെന്നും
നശ്യങ്ങളെന്നും കണ്ടുപോയ്നിവസിച്ചീടിനാൻ
കശ്യപീശ്വരൻ പുണ്യബദര്യാശ്രമംതന്നിൽ 16

അങ്ങുള്ള ശുദ്ധജലപൂർണ്ണമാംനദിതന്നി-
ലങ്ഗവുംശുചിയാക്കി ശാന്താന്തഃകരണനായ്
ആസനംബന്ധിച്ചവൻ മാനസം പ്രാണനോടൊ-
ത്താശുവെന്നിന്ദ്രിയത്തിന്റെ വൃന്ദത്തെനിയന്ത്രിച്ചു
സ്ഥൂലമായീടും ഭഗവത്സ്വരൂപത്തിൽ ചിത്തം
ചാലവേയുറപ്പിച്ചു പഴകിയതില്പിന്നെ
സ്ഥൂലധ്യാനംകൂടവെടിഞ്ഞു പൂർണ്ണമാം സമാധിയി-
ലാലയിച്ചുവും സ്വാത്മമാത്രനായ് സ്ഥിതി-
ചെയ്താൻ 17

ഹരിയാം ഭഗവാനിലജസ്രം വളർന്നിട്ടം
പുരുഭക്തിയാലാനന്ദാശ്രുക്കൾ വീണ്ടുംതൂകി
ഹൃദയം ദ്രവിച്ചലം പുളകാഞ്ചിതാംഗനായ്
നിതരാം വിമുക്തനായ് ലിംഗദേഹത്തിൽനിന്നും
ധ്രുവചക്രവർത്തിതാനെന്നമട്ടെന്യേ ധീര-
നവൻ സ്വശരീരവും വിസ്മരിച്ചിതന്നിതേ. 18

ശമാദിനേടിയേവമമാനുഷശ്രീപൂണ്ടു
സമാധിസംസ്ഥനായി ധ്രുവനങ്ങിരിക്കവേ
പത്തുദേശവും മിന്നിച്ചുദിക്കും നിശാകര-
ന്നൊത്തൊരുവിമാനം വന്നിറങ്ങുന്നതായ്-
ക്കണ്ടാൻ 19

ശ്യാമളനിറംപൂണ്ടു, നാലുകയ്യിയന്നു,ചെ-
ന്താമരക്കണ്ണുകളൊത്തമലാംബരന്മാരായ്
കുണ്ഡലഹാരകിരീടാംഗദധരർ
രണ്ടുപേർ ദേവോത്തമരുണ്ടതിൽ കിശോര-
ന്മാർ. 20

അവരെ ശ്രീവിഷ്ണുവിൻ പാർഷദരെന്നറിഞ്ഞി-
ട്ടവനെഴുന്നേറ്റുതിരേറ്റൾഭ്രമത്താൽ പൂജിപ്പതിൻ
ക്രമവും മറന്നുടൻ ശിരസ്സിൽ കൈകൾ കൂപ്പി-
നമിച്ചാൻ തന്നാമങ്ങൾ കീർത്തിച്ചുകൊണ്ടു-
നേരേ. 21

ശ്രീകൃഷ്ണപാദങ്ങളിൽ മാനസമുറപ്പിച്ചു
കൈകളുംകൂപ്പി[1] വിനയാനതകണ്ഠനായി
നിന്നീടുമവനോടു വിഷ്ണുസമ്മതന്മാരാം
നന്ദനുംസുനന്ദനും സസ്മിതം ചൊന്നാരേവം. 22

മന്നവാ! ഭവിക്കട്ടെ ഭവാനു ഭദ്രം, ഞങ്ങൾ
വന്നസംഗതിചൊല്ലാം കേൾക്കുക സാവധാനം
അഞ്ചാം വയസ്സിൽതീവ്രതപസ്സാലാരെബ്ഭവാ-
നഞ്ചാതെ സന്തോഷിപ്പിച്ചുന്നത സ്ഥാനം നേടി
അഖിലലോകത്തിനും ധാതാവായ് ശാർങ്ഗി-
യാമ-
ബ്ഭഗവാൻ തൻകിങ്കരൻ ഞങ്ങളെന്നറി-
ഞ്ഞാലും
വൈകുണ്ഠപദംതന്നിൽ ഭവാനെ കൂട്ടിക്കൊണ്ടു
പോകുവാനായിട്ടത്രേ വന്നതും ഞങ്ങളിപ്പോൾ.
23-24

അന്യരാൽ സുദുർജ്ജയമാകുമാവിഷ്ണുപദം
നിന്നാലടക്കപ്പെട്ടു, വിദ്വാന്മാരായുള്ളവർ
എങ്ങതൊരുപദം ലഭിച്ചീടാതെയതിനെത്താൻ
സാദരം ദൂരെനിന്നു കേവലം നോക്കുന്നിതു
സൂര്യനും, സോമൻ,താനും ഗ്രഹനക്ഷത്രതാരാ-
പൂരവും വലംവയ്ക്കുമാസ്ഥാനംപൂകിയാലും. 25

താവക പിതാക്കളുമന്യരുമിന്നോളവു-
മാവസിച്ചീടാത്തതായ് ഭുവനവന്ദ്യമായി
ശ്രീമഹാവിഷ്ണുവിന്റെ പരമംപദവുമാ-
മാമാന്യസ്ഥാനത്തെത്തിയങ്ങധിവസിച്ചാലും. 26

ആ വിഭുവയച്ചതായെത്രയും ശ്രേഷ്ഠമായൊ-
രീവിമാനത്തിലേറിക്കൊള്ളുകായുഷ്മൻ!-
ഭവാൻ. 27

**മൈത്രേയൻ പറഞ്ഞു**

[2] ശ്രീമനോഹാരിദേവപാർഷദമുഖ്യന്മാർതൻ-
റുമധുമാധുര്യമാക്കീവിധം ശ്രവിച്ചുടൻ
കുളിച്ചുനിത്യകൃത്യം കഴിച്ചുമുനീന്ദ്രർതൻ-
തളിച്ചേവടികളിൽ പതിച്ചിട്ടാശിസ്സാന്നാൻ. 28

പിന്നെയാവ്യോമയാനവരത്തെ വലത്തുവ-
ച്ചുന്നമച്ചുനം ചെയ്തു വൈഷ്ണവന്മാരെയും
വന്ദിച്ചിട്ടതിലേറിയിരിക്കാനിച്ഛിക്കവേ
സപ്തർണ്ണത്തിനൊത്തതേജോമയമാംരൂപംപൂ-
ണ്ടാൻ. 29

1 വിനയത്താൽ കുനിഞ്ഞ കണ്ഠത്തോടുകൂടിയവൻ
2 ലക്ഷ്മിയുടെ മനസ്സിനെ ഹരിക്കുന്ന വിഷ്ണുവിന്റെ പാർഷദരിൽ മുഖ്യന്മാർ

തദോത്താനപദഃ പുത്രോ ദദർശാന്തകമാഗതം
മൃത്യോർമ്മൂർദ്ധ്നി പദം ദത്ത്വാ ആരുരോഹാദ്ഭുതം ഗൃഹം. 30
തദാ ദുന്ദുഭയോ നേദുർമ്മൃദംഗപണവാദയഃ
ഗന്ധർവമുഖ്യാഃ പ്രജഗുഃ പേതുഃ കുസുമവൃഷ്ടയഃ 31
സ ച സ്വർല്ലോകമാരോക്ഷ്യൻ സുനീതിം ജനനീം ധ്രുവഃ
അന്വസ്മരദഗം ഹിത്വാ ദീനാം യാസ്യേ ത്രിവിഷ്ടപം. 32
ഇതി വ്യവസിതം തസ്യ വ്യവസായ സുരോത്തമൌ
ദർശയാമാസതുർദേവീം പുരോ യാനേന ഗച്ഛതീം. 33
തത്ര തത്ര പ്രശംസദ്ഭിഃ പഥി വൈമാനികൈഃ സുരൈഃ
അവകീര്യമാണോ ദദൃശേ കുസുമൈഃ ക്രമശോ ഗ്രഹാൻ. 34
ത്രിലോകീം ദേവയാനേന സോഽതിവ്രജ്യ മുനീനപി
പരസ്താദ്യൽ ധ്രുവഗതിർവ്വിഷ്ണോഃ പദമഥാഭ്യഗാൽ. 35
യൽ ഭ്രാജമാനം സ്വരുചൈവ സർവ്വതോ
ലോകാസ്ത്രയോ ഹ്യനു വിഭ്രാജന്ത ഏതേ
യന്നാവ്രജഞ്ജന്തുഷു യേഽനനുഗ്രഹാ
വ്രജന്തി ഭദ്രാണി ചരന്തി തേഽനിശം. 36
ശാന്താഃ സമദൃശഃ ശുദ്ധാഃ സർവഭൂതാനുരഞ്ജനാഃ
യാന്ത്യഞ്ജസാച്യുതപദമച്യുതപ്രിയബാന്ധവാഃ 37
ഇത്യുത്താനപദഃ പുത്രോ ധ്രുവഃ കൃഷ്ണപരായണഃ
അഭൂൽ ത്രയാണാം ലോകാനാം ചൂഡാമണിരിവാമലഃ 38
ഗംഭീരവേഗോഽനിമിഷം ജ്യോതിഷാം ചക്രമാഹിതം
യസ്മിൻ ഭ്രമതി കൌരവ്യ മേഢ്യാമിവ ഗവാം ഗണഃ 39
മഹിമാനം വിലോക്യാസ്യ നാരദോ ഭഗവാനൃഷിഃ
ആതോദ്യം വിതുദൻ ശ്ലോകാൻ സത്രേഽഗായൽ പ്രചേതസാം. 40

നാരദ ഉവാച

നൂനം സുനീതേഃ പതിദേവതായാ-
സ്തപഃപ്രഭാവസ്യ സുതസ്യ താം ഗതിം
ദൃഷ്ട്വാഭ്യുപായാനപി വേദവാദിനോ
നൈവാധിഗന്തും പ്രഭവന്തി കിം നൃപാഃ 41
യഃ പഞ്ചവർഷോ ഗുരുദാരവാക്ശരൈ-
ർഭിന്നേന യാതോ ഹൃദയേന ദൂയതാ
വനം മദാദേശകരോഽജിതം പ്രഭും
ജിഗായ തദ്ഭക്തഗുണൈഃ പരാജിതം 42
യഃ ക്ഷത്രബന്ധുർഭുവി തസ്യാധിരൂഢ-
മന്വാരുരുക്ഷേദപി വർഷപൂഗൈഃ
ഷട്പഞ്ചവർഷോ യദഹോഭിരല്പൈഃ
പ്രസാദ്യ വൈകുണ്ഠമവാപ തൽപദം. 43

മൈത്രേയ ഉവാച

ഏതത്തേഽഭിഹിതം സർവ്വം യൽപൃഷ്ടോഽഹമിഹ ത്വയാ
ധ്രുവസ്യോദ്ദാമയശസശ്ചരിതം സമ്മതം സതാം. 44
ധന്യം യശസ്യമായുഷ്യം പുണ്യം സ്വസ്ത്യയനം മഹൽ
സ്വർഗ്ഗ്യം ധ്രൌവ്യം സൌമനസ്യം പ്രശസ്യമഘമർഷണം. 45
ശ്രുത്വൈതച്ഛ്രദ്ധയാഭീക്ഷ്ണമച്യുതപ്രിയചേഷ്ടിതം
ഭവേദ്ഭക്തിർഭഗവതി യയാ സ്യാൽ ക്ലേശസംക്ഷയഃ 46
മഹത്ത്വമിച്ഛതാം തീർത്ഥം ശ്രോതുഃ ശീലാദയോ ഗുണാഃ
യത്ര തേജസ്തദിച്ഛൂനാം മാനോ യത്ര മനസ്വിനാം. 47
പ്രയതഃ കീർത്തയേൽ പ്രാതഃ സമവായേ ദ്വിജന്മനാം
സായം ച പുണ്യശ്ലോകസ്യ ധ്രുവസ്യ ചരിതം മഹൽ. 48
പൌർണ്ണമാസ്യാം സിനീവാല്യാം ദ്വാദശ്യാം ശ്രവണേഽഥവാ
ദിനക്ഷയേ വ്യതീപാതേ സംക്രമേഽർക്കദിനേഽപി വാ 49
ശ്രാവയേൽ ശ്രദ്ദധാനാനാം തീർത്ഥപാദപദാശ്രയഃ
നേച്ഛംസ്തത്രാത്മനാത്മാനം സന്തുഷ്ട ഇതി സിധ്യതി. 50
ജ്ഞാനമജ്ഞാതതത്ത്വായ യോ ദദ്യാത്സൽപഥേഽമൃതം
കൃപാലോർദ്ദീനനാഥസ്യ ദേവാസ്തസ്യാനുഗൃഹ്ണതേ. 51

അത്തപ്പീൽധ്രുവൻ കണ്ടാനന്തകൻ വരുന്നതായ്
എത്യമൂദ്ധാവിൽക്കാൽവെച്ചേറിയത്ഭുതംഗ്രഹം. 30
മുഴങ്ങീ ദുന്ദുഭ്യാദിവിവിധവാദ്യങ്ങൾ പൂ-
മഴയുമുണ്ടായിതു ഗന്ധർവ്വർ ഗാനംചെയ്താർ. 31
എന്നാടവിയോഗത്താൽ ദുഃഖാഗ്നിമഗ്നയാകു-
മെന്നമ്മ സുനീതിയെയെന്നേക്കുമായിത്തള്ളി
ദുർഗ്ഗമം സ്വർഗ്ഗം ഗമിച്ചീട്ടവാൻ ഭാവിപ്പതു
യുക്തമല്ലെന്നതവനന്നേരമോന്നോത്തിതു 32
തന്മനമറിഞ്ഞവരാട്ടത്തായ് മുന്നിൽക്കാട്ടീ-
യംബരയാനമേറിപ്പോവതാമാദേവിയെ. 33
അങ്ങങ്ങുമാർഗ്ഗങ്ങളിൽ വിമാനസ്ഥരാംദേവ-
പുംഗവരദ്ധന്യനെപ്പുകഴ്ത്തിപ്പൂചൊരിഞ്ഞാർ
അങ്ങനെയുയന്നുയന്നങ്ങുപോകവേയവ-
നങ്ങുവീക്ഷിച്ചാൻ മുറയ്ക്കുക്കാദിഗ്രഹങ്ങളെ. 34
ദേവയാനത്തിലൂടെ വായുവേഗത്തിൽ പോയി
മൂവുലകവും താണ്ടിസ്സപ്തർഷിമാർഗ്ഗത്തെയും
അതിലംഘിച്ചങ്ങതിലുപരിഷ്ഠമാം വിഷ്ണു
പാദത്തിലെത്തിച്ചേന്നാൻ സുഖമായ് ധ്റുവ-
ഭൂപൻ. 35
ഏതാണോ സ്വയംഭാസ്സായാഭചിന്തുന്ന ചുററു-
മേതിനെയാശ്രയിച്ചു ശോഭിപ്പൂജഗത്ത്റയം
ഏതിലേറുവാനൊക്കാ ജന്തുകാരുണ്യമറോ-
ക്കേതിലാജന്തുഭദ്രകൃത്തുകളെത്തിച്ചേരും
അങ്ങിനെയുള്ള സർവ്വോൽകൃഷ്ടമാം പദമെ-
ത്താൻ
സംഗതിയായീധ്റുവഭൂപനു സുകൃതത്താൽ. 36
ഹരിയെ പ്രിയബന്ധുവെന്നുന്നിവാഴവോരും
ശരിയായ് ജന്തുക്കളോടനുരഞ്ജിക്കുവോരും
ശുദ്ധരും ശാന്തന്മാരും സമദശനന്മാരു-
മെത്തുന്ന നിഷ്പ്രയാസമീവിഷ്ണുലോകം-
തന്നിൽ. 37
നിർമ്മലനായിപ്പരംഭഗവൽസക്തനാകു-
മമ്മഹാൻ ത്രൈലോകൃത്തിൽ ചൂഡാരത്ന-
മായ് മിന്നി. 38
ഇമവെട്ടാത്തമട്ടിൽ ഗംഭീരവേഗത്തോട്ടം
സമസ്തതേജോഗോളരാശിയും പേശലാത്മൻ!
കെട്ടുകററിയിൽപ്പെട്ടം ഗോവൃന്ദമെന്നപോലെ
ചുററിസ്സഞ്ചരിക്കുന്നതിപ്പദത്തിനെയല്ലോ 39
ധ്റുവമാഹാത്മ്യംകണ്ട നാരദനൊരുനാളിൽ
മുറയ്ക്കുപ്രചേതാക്കൾ നടത്തുമദ്ധ്വരത്തിൽ
വീണയെ ശ്രുതികൂട്ടീമിന്നക്കിമീട്ടിക്കൊണ്ടു
ഗാനംചെയ്തീടിനാൻ തത്കീത്തിയെമീവിധ-
ത്തിൽ. 40

നാരദൻ പറഞ്ഞു

സതിയാം സുനീതിതൻസുതനാം ധ്റുവന്നെഴും
ഗതിയെ പ്രാപിക്കേണ്ടും മാർഗ്ഗങ്ങളാരാഞ്ഞതിൽ
വേദജ്ഞന്മാക്കുപോലും ലഭിച്ചിട്ടില്ല,പിന്നെ
മേദിനീവരന്മാർതൻ കഥയെന്തോതീട്ടവാൻ. 41
വയസ്സഞ്ചായിരിക്കെപ്പിതൃസപത്നീദുർവാ-
ങ്മയശല്യങ്ങളേററു ഹൃദയം ഭിന്നമായി
വേദനയോടും വനംഗമിച്ചെന്നുപദേശ-
മാദരിച്ചുഗ്രമാകും തപസ്സുചെയ്തുവേഗം
അജിതനെന്നാകിലും സ്വഭക്തഗുണങ്ങളാൽ
വിജിതനാകും ഭക്തദാസനെ വെന്നാനവൻ. 42
ഭൂരിവർഷശ്രമംകൊണ്ടെത്തിച്ചേന്നീട്ടവാനി-
പ്പാരിടം തന്നിൽ ക്ഷത്രബന്ധുവാഗ്രഹിച്ചിട്ടും
തല്പദമല്പനാൾകൊണ്ടഞ്ചാംവയസ്സിൽതന്നെ-
യിപ്പൂജ്യൻ ഹരിപ്രീതിനേടിയങ്ങടക്കിനാൻ. 43

മൈത്രേയൻ പറഞ്ഞു

വിദുരാ! നീചോദിച്ച കീർത്തിമാൻ ധ്റുവൻ-
തൻെറ-
കഥയും വിസ്തരിച്ചു പറഞ്ഞുകഴിഞ്ഞു ഞാൻ. 44
ധനവും സുകീത്തിയും പുണ്യവും ദീർഘായുസ്സും
മനഃശുദ്ധിയും സ്വർഗ്ഗപ്രാപ്തിയും ശുഭങ്ങളും
അരുളുന്നതും പ്രശംസാർഹവുമഘനാശ-
കരവുമഹനീയമഹാച്ചരിതമെന്നോരുക. 45
അച്യുതപ്രിയകരമാകുമീവൃത്തം ശ്രദ്ധ-
വച്ചുതാൻ പലകുറികേട്ടാലബ്ഭഗവാനിൽ
നിശ്ചലഭക്തിയുണ്ടാമായതുമൂലമായി
വിച്ഛേദിക്കയും ചെയ്യാം സവ്വസങ്കടങ്ങളും. 46
ആശപേരൽമഹത്തപവും തേജസ്സുമേകുന്നതായ്
സൌശീല്യം,ശ്രവിക്കുവോക്കേകിടും തീർത്ഥമായി
ഊനമററോരിക്കഥ മാനംകൊതിപ്പോനതും
ദാനംചെയ്തീടുന്നതാണെന്നതിലില്ലവാദം. 47
പുണ്യശ്ലോകനാം ധ്റുവഭൂപൻെറയിച്ചരിത്രം
ഗണ്യരാം വിപ്രന്മാർ തൻ സംഘത്തിൽവച്ചു-
നിത്യം
കാലത്തും പിന്നെ സായംകാലത്തും തെററിടാതെ
ചാലവേ ഭക്തിയോടുചൊല്ലുന്നതത്യുത്തമം. 48
പൌർണ്ണമാസിയിൽ സിതീവാലിയിൽ ദ്വാദശി-
യിൽ
സന്ധ്യകൾതോറും വ്യതീപാതത്തിൽ സംക്ര-
മത്തിൽ
ഞായറാഴ്ചയും ധ്റുവചരിതം ശ്രവിക്കയും
വായിക്കുകയും ചെയ്താലുണ്ടാകും മഹാഫലം. 49
ഇച്ഛയുള്ളോരെ പ്രതിഫലേച്ഛയെന്യേതന്നെ-
യിച്ചരിതത്തെ നേരേകേൾപ്പിച്ചീട്ടുന്ന ഭക്തൻ
ആത്മാവിൽതന്നെയാത്മസന്തോഷത്താൽ-
തൃപ്തനായി-
പ്പത്മനാഭപ്രസാദം നേടുന്നു പാടെന്നിയേ. 50
ഭഗവത്പ്രാപ്തിക്കുള്ള പദ്ധതിയറിയാത്തോ
രഗതിക്കായി ജ്ഞാനാമൃതത്തെയിജ്ജഗത്തിൽ
ദാനംചെയ്തീടുന്നൊരു കാരുണ്യവാരാശിയെ
വാനവരനുഗ്രഹിച്ചീട്ടുന്നു വേണ്ടുംവിധം. 51

ഇദം മയാ തേഽഭിഹിതം കുരൂദ്വഹ
ധ്രുവസ്യ വിഖ്യാതവിശുദ്ധകർമ്മണഃ
ഹിത്വാർഭകഃ ക്രീഡനകാനി മാതുർ-
ഗൃഹം ച വിഷ്ണും ശരണം യോ ജഗാമ. 52

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ധ്രുവചരിതം നാമ ദ്വാദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 3179 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 566

---

# ത്രയോദശോഽധ്യായ:

സൂത ഉവാച

നിശമ്യ കൗഷാരവിണോപവർണ്ണിതം
ധ്രുവസ്യ വൈകുണ്ഠപദാധിരോഹണം
പ്രരൂഢഭാവോ ഭഗവത്യധോക്ഷജേ
പ്രഷ്ടും പുനസ്തം വിദുരഃ പ്രചക്രമേ. 1

കേ തേ പ്രചേതസോ നാമ കസ്യാപത്യാനി സുവ്രത
കസ്യാന്വവായേ പ്രഖ്യാതാഃ കുത്ര വാ സത്രമാസത. 2

മന്യേ മഹാഭാഗവതം നാരദം ദേവദർശനം
യേന പ്രോക്തഃ ക്രിയായോഗഃ പരിചര്യാവിധിർഹരേഃ 3

സ്വധർമ്മശീലൈഃ പുരുഷൈർഭഗവാൻ യജ്ഞപൂരുഷഃ
ഇജ്യമാനോ ഭക്തിമതാ നാരദേനേരിതഃ കില. 4

യാസ്താ ദേവർഷിണാ തത്ര വർണ്ണിതാ ഭഗവൽകഥാഃ
മഹ്യം ശുശ്രൂഷവേ ബ്രഹ്മൻ കാർത്സ്ന്യേനാചഷ്ടുമർഹസി. 5

മൈത്രേയ ഉവാച

ധ്രുവസ്യ ചോൽകലഃ പുത്രഃ പിതരി പ്രസ്ഥിതേ വനം
സാർവ്വഭൗമശ്രിയം നൈച്ഛദധിരാജാസനം പിതുഃ 6

സ ജന്മനോപശാന്താത്മാ നിസ്സംഗഃ സമദർശനഃ
ദദർശ ലോകേ വിതതമാത്മാനം ലോകമാത്മനി. 7

ആത്മാനം ബ്രഹ്മനിർവ്വാണം പ്രത്യസ്തമിതവിഗ്രഹം
അവബോധരസൈകാത്മ്യമാനന്ദമനുസന്തതം. 8

അവ്യവച്ഛിന്നയോഗാഗ്നിദഗ്ദ്ധകർമ്മമലാശയഃ
സ്വരൂപമവരുന്ധാനോ നാത്മനോഽന്യം തദൈക്ഷത. 9

ജഡാന്ധബധിരോന്മത്തമൂകാകൃതിരതന്മതിഃ
ലക്ഷിതഃ പഥി ബാലാനാം പ്രശാന്താർച്ചിരിവാനലഃ 10

മത്വാ തം ജഡമുന്മത്തം കുലവൃദ്ധാഃ സമന്ത്രിണഃ
വത്സരം ഭൂപതിം ചക്രുർയവീയാംസം ഭ്രമേഃ സുതം. 11

സ്വർവ്വീഥിർവ്വത്സരസ്യേഷ്ടാ ഭാര്യാസൂത ഷഡാത്മജാൻ
പുഷ്പാർണ്ണം തിഗ്മകേതും ച ഇഷമൂർജ്ജം വസും ജയം. 12

പുഷ്പാർണ്ണസ്യ പ്രഭാ ഭാര്യാ ദോഷാ ച ദ്വേ ബഭൂവതുഃ
പ്രാതർമ്മധ്യന്ദിനം സായമിതി ഹ്യാസൻ പ്രഭാസുതാഃ 13

പ്രദോഷോ നിശിഥോ വ്യുഷ്ട ഇതി ദോഷാസുതാസ്ത്രയഃ
വ്യുഷ്ടഃ സുതം പുഷ്കരിണ്യാം സർവ്വതേജസമാദധേ. 14

സ ചക്ഷുഃ സുതമാകൂത്യാം പത്ന്യാം മനുമവാപ ഹ
മനോരസൂത മഹിഷീ വിരജാന്നഡ്വലാ സുതാൻ. 15

പുരും കുത്സം ത്രിതം ദ്യുമ്നം സത്യവന്തമൃതം വ്രതം
അഗ്നിഷ്ടോമമതീരാത്രം പ്രദ്യുമ്നം ശിബിമുല്മുകം. 16

ഉല്മുകോഽജനയൽ പുത്രാൻ പുഷ്കരിണ്യാം ഷഡുത്തമാൻ
അംഗം സുമനസം ഖ്യാതിം ക്രതുമംഗിരസം ഗയം. 17

ബാല്യകാലത്തിലവൻ കളിക്കോപ്പുകളേയും
പുല്ലുപോൽ പ്രിയമാതൃഭവനത്തെയും തള്ളി
കാമിതമെല്ലാം ശരണാഗതർക്കരുളീട്ടും
ശ്രീമഹാവിഷ്ണുവിനെശ്ശരണംഗമിച്ചുവോ
1 കീർത്തിത പരിശുദ്ധകർമ്മകൃത്താമാധ്രുവ-
പാർത്ഥിവശ്രേഷ്ഠന്റെയിച്ചരിതം ചൊന്നേ-
നേവം. 52

---

# അദ്ധ്യായം 13

**സൂതൻ പറഞ്ഞു**

ധ്റുവവൈകുണ്ഠപദപ്രാപ്തിമൈത്രേയനേവം
വിവരിച്ചതുകേട്ടാവിദുരൻവിദ്വന്മണി
ശുദ്ധമാമധോക്ഷജ ഭഗവത്ഭക്തിയോട്ടും
കൂടിപ്പിന്നെയും ചോദ്യം മുറക്കുതുടങ്ങിനാൻ 1
നാരദൻപ്രചേതസ്സുകൾക്കെഴും സത്രത്തിൽവ-
2 ച്ചീരണംചെയ്തുകേട്ടിച്ചരിതമെന്നല്ലയോ
ചൊന്നത,ങ്ങവരാരാ,ണാരുടെ നന്ദനന്മാ-
3 രന്വയമേതാണെങ്ങാണായജ്ഞം നടന്നതും. 2
ഹരിപൂജാക്രമത്തെ വിധിക്കും കർമ്മയോഗ-
മരുളിയോരമ്മുനിഭാഗവതാഗ്ര്യനല്ലോ 3
സ്വധർമ്മശീലന്മാരായ് ശ്രേഷ്ഠരാം പുമാന്മാരാൽ
പതിവായ്പ്രപൂജിതൻ ഭഗവാൻ യജ്ഞമൂർത്തി
പ്രസ്തുതയാഗത്തിലും ഭക്തനാംദേവർഷിയാൽ
പ്രസ്താവ്യനായിരിക്കുമെന്നുതാനൂഹിക്കുന്നേൻ 4
അവിടെസ്സുരമുനിവർണ്ണിച്ചഹരിഗാഥ-
യവിടുന്നെന്നോടിപ്പോളഖിലം ചൊല്ലിയാലും. 5

**മൈത്രേയൻ പറഞ്ഞു**

അവനിയുപേക്ഷിച്ചിട്ടവസാനത്തിൽ ധ്രുവൻ
ഭുവനേശാച്ഛന്നസ്ഥനായ് കാനനംപൂകീടവേ
അച്ഛന്റെ സാർവഭൌമശ്രീയെഴുംസിംഹാസന-
മിച്ഛിച്ചില്ലുൽക്കലാഖ്യനായീട്ടും തത്തനുജൻ 6
ആജന്മശാന്താത്മാവായ് സമദർശനനായി
തേജസ്വിയവൻ സംഗഹീനനായ്, ലോക-
മെങ്ങും
വിതതാത്മാവിനേയും സ്പഷ്ടമായാത്മാവിങ്കൽ
സ്ഥിതമായ് ലോകത്തെയും കണ്ടുകൊണ്ടി
തന്നിതേ. 7

ബഹുലകർമ്മപങ്കം നിതാന്തയോഗാഗ്നിയാൽ
ദഹിപ്പിച്ചാത്മാവിനെ ബ്രഹ്മനിർവാണമായും
ശരീരബന്ധംവിട്ടും ജ്ഞാനൈകാകൃതിയിലും
പരമാനന്ദമായും സ്വരൂപമായും കണ്ടു
തെളിഞ്ഞു തന്നിൽനിന്നുമന്യമായൊന്നിനേയു-
മിളേശസൂനുവാകുമുൽക്കലൻ വീക്ഷിച്ചീല. 8-9
ജഡനുന്മത്ത,നന്ധൻ,ബധിരൻ,മൂകനെന്നീ-
വടിവിൽ വഴികളിലജ്ഞരാൽ ദൃഷ്ടനായി
ജ്വാലകളകത്തടക്കീടുന്ന വഹ്നിയെന്ന-
പോലതന്മതിയവൻശോഭിച്ചാൻ ജ്ഞാന-
ദുക്കായ് 10
കുലവൃദ്ധരുംമന്ത്രിഗണവുമീവൻ വെറും-
ജളനുമുന്മത്തനും ജഡനുമെന്നുപാർത്തു
ഭ്രമിതൻവത്സരാഖ്യൻ കനിഷ്ഠതനുജനെ
ക്ഷമതന്നധീശനായ് വാഴിച്ചുകൊണ്ടീടിനാർ 11
വത്സരപത്നിയാകും സ്വർവീഥിമഹാരാജ്ഞി
ഷൾസുതന്മാരെപ്പിന്നെ മുറക്കുപെററീടിനാൾ 12
ചൊൽപ്പൊങ്ങും പുഷ്പാർണ്ണനും, തിഗ്മകേതുവു,
മിഷൻ
കെല്പേറു,മൂർജ്ജൻ,വസു,ജയനെന്നിങ്ങനെ
പ്രഭയും ദോഷയുമാം പുഷ്പാർണ്ണപത്നിമാരിൽ
പ്രഭക്കുസന്ധ്യ മൂന്നും പുത്രരായ്ഭവിച്ചിതു 13
ദോഷയാം ഭാര്യയിലും പുത്രർമൂന്നുണ്ടായ് പ്ര-
ദോഷനും, നിശിഥനും, വ്യുഷ്ടനുമെന്നപേരിൽ
വ്യുഷ്ടനുപിന്നെ സ്സർവതേജസ്സെന്നൊരുപുത്ര-
നിഷ്ടയാംപുഷ്കരിണിയെന്നഭാര്യയിലുണ്ടായ്. 14
ആകൂതിതന്നിൽസർവരേജസ്സിനുളവായി-
തേകനന്ദനൻ ചക്ഷുസ്സെന്നുള്ളനാമത്തോടും
അടുത്ത മനുവാകുമവന്നു രാഗാദികൾ
വെടിഞ്ഞ പുത്രരുണ്ടായ് നഡ്വലാപത്നി-
തന്നിൽ 15
സത്യവാൻത്രിതൻപുരുദ്യുമ്നനംകുത്സൻശിബി
പ്രദ്യുമ്നനൃതവ്രതനൽമുകനഗ്നിഷ്ടോമൻ
അതിരാത്രനുമെന്നപേർകളിൽപ്രസിദ്ധരാം
സുതരാണിവരെന്നു ധരിക്കുകുരുമുഖ്യ! 16
അംഗനംഖ്യാതിഗയൻ ക്രതുവും സുമനസ്സു
മംഗിരസ്സുമെന്നേവമുത്തമരാറുപുത്രർ
പുഷ്കരിണിയിൽപിന്നെയുന്മുകനുളവായി-
തുത്കൃഷ്ടഗുണങ്ങളാൽ വിളങ്ങുന്നവരായി 17

---

1 കീർത്തിക്കപ്പെട്ട പരിശുദ്ധ കർമ്മത്തോടുകൂടിയവൻ 2 പറയുക 3 വംശം

സുനീഥാംഗസ്യ യാ പത്നീ സുഷുവേ വേനമുല്ബണം
യദ്ദൌശ്ശീല്യാത്സ രാജർഷിന്നിർവ്വിണ്ണോ നിരഗാൽ പുരാൽ. 18
യമംഗഃ ശേപുഃ കുപിതാ വാഗ്വജ്രാ മുനയഃ യില
ഗതാസോസ്തസ്യ ഭൂയസ്തേ മമന്ഥുർദക്ഷിണം കരം. 19
അരാജകേ തദാ ലോകേ ദസ്യുഭിഃ പീഡിതാഃ പ്രജാഃ
ജാതോ നാരായണാംശേന പൃഥുരാദ്യഃ ക്ഷിതീശ്വരഃ 20

വിദുര ഉവാച

തസ്യ ശീലനിധേഃ സാധോർബ്രഹ്മണ്യസ്യ മഹാത്മനഃ
രാജ്ഞഃ കഥമഭൂദ്ദുഷ്ടാ പ്രജാ യദ്വിമനാ യയൌ. 21
കിം വാംഹോ വേന ഉദ്ദിശ്യ ബ്രഹ്മദണ്ഡമയൂയുജൻ
ദണ്ഡവ്രതധരേ രാജ്ഞി മുനയോ ധർമ്മകോവിദാഃ 22
നാവധ്യേയഃ പ്രജാപാലഃ പ്രജാഭിരഘവാനപി
യദസൌ ലോകപാലാനാം ബിഭർത്ത്യോജഃ സ്വതേജസാ. 23
ഏതദാഖ്യാഹി മേ ബ്രഹ്മൻ സുനീഥാത്മജചേഷ്ടിതം
ശ്രദ്ദധാനായ ഭക്തായ ത്വം പരാവരവിത്തമഃ 24

മൈത്രേയ ഉവാച

അംഗോഽശ്വമേധം രാജർഷിരാജഹാര മഹാക്രതും
നാജഗ്മുർദ്ദേവതാസ്തസ്മിന്നാഹൂതാ ബ്രഹ്മവാദിഭിഃ 25
തമൂചുർവിസ്മിതാ സ്തത്ര യജമാനമഥർത്വിജഃ
ഹവീംഷി ഹൂയമാനാനി ന തേ ഗൃഹ്ണന്തി ദേവതാഃ 26
രാജൻ ഹവീംഷ്യദുഷ്ടാനി ശ്രദ്ധയാഽസാദിതാനി തേ
ഛന്ദാംസ്യയാതയാമാനി യോജിതാനി ധൃതവ്രതൈഃ 27
ന വിദാമേഹ ദേവാനാം ഹേലനം വയമണ്വപി
യന്ന ഗൃഹ്ണന്തി ഭാഗാൻ സ്വാൻ യേ ദേവാഃ കർമ്മസാക്ഷിണഃ

മൈത്രേയ ഉവാച

അംഗോ ദ്വിജവചഃ ശ്രുത്വാ യജമാനഃ സുദുർമ്മനാഃ
തൽപ്രഷ്ടും വ്യസൃജദ്വാചം സദസ്യാംസ്തദനുജ്ഞയാ. 29
നാഗച്ഛന്ത്യാഹൂതാ ദേവാ ന ഗൃഹ്ണന്തി ഗ്രഹാനിഹ
സദസസ്പതയോ ബ്രൂത കിമവദ്യം മയാ കൃതം. 30

സദസസ്പതയ ഊചുഃ

നരദേവേഹ ഭവതോ നാഘം താവന്മനാക് സ്ഥിതം
അസ്ത്യേകം പ്രാക്തനമഘം യദിഹേദൃക് ത്വമപ്രജഃ 31
തഥാ സാധയ ഭദ്രം തേ ആത്മാനം സുപ്രജം നൃപ
ഇഷ്ടസ്തേ പുത്രകാമസ്യ പുത്രം ദാസ്യതി യജ്ഞഭുക്. 32
തഥാ സ്വഭാഗധേയാനി ഗ്രഹീഷ്യന്തി ദിവൌകസഃ
യദ്യജ്ഞപുരുഷഃ സാക്ഷാദപത്യായ ഹരിർവൃതഃ 33
താംസ്താൻ കാമാൻ ഹരിർദ്ദദ്യാദ്യാൻ യാൻ കാമയതേ ജനഃ
ആരാധിതോ യഥൈവൈഷ തഥാ പുംസാം ഫലോദയഃ 34
ഇതി വ്യവസിതാ വിപ്രാസ്തസ്യ രാജ്ഞഃ പ്രജാതയേ
പുരോഡാശം നിരവപൻ ശിപിവിഷ്ടായ വിഷ്ണവേ. 35
തസ്മാൽ പുരുഷ ഉത്തസ്ഥൌ ഹേമമാല്യമലാംബരഃ
ഹിരണ്മയേന പാത്രേണ സിദ്ധമാദായ പായസം 36
സവിപ്രാനുമതോ രാജാ ഗൃഹീത്വാഞ്ജലിനൌദനം
അവഘ്രായ മുദാ യുക്തഃ പ്രാദാൽ പത്ന്യാ ഉദാരധീഃ 37
സാ തൽ പുംസവനം രാജ്ഞീ പ്രാശ്യ വൈ പത്യുരാദധേ
ഗർഭം കാല ഉപാവൃത്തേ കുമാരം സുഷുവേഽപ്രജാ. 38

അംഗനസ്സുനീഥയാം കാന്തയിൽ ജനിപ്പിച്ചാൻ
ഉഗ്രഭീകരനാകും വേനനാം തനൂജനെ
അവന്റെ ദുശ്ശീലത്തെ സഹിക്കവയ്യാതംഗൻ
ജവത്തിൽ വിരക്തനായ് വിട്ടുണ്ടിവന്നുരാജ്യം 18
ദുഷ്ടകൃത്യങ്ങൾകണ്ടു കോപിച്ചവന്റെ നേരെ
വിട്ടപോൽ [1]ശാപരൂപവാഗ്വജ്രം മഹർഷിമാർ
അതിനാൽ നിർജ്ജീവനാമവന്റെ വലത്തുകൈ-
മഥിച്ചാരവർപെട്ടെന്നരാജകത്വംപോക്കാൻ 19
അന്നേരംധരിത്രിയിലരാജകത്വത്തിനാ-
ലുന്നതശത്രുപീഡനിമിത്തം ജനാവലി
ആഴലാന്നമൂലം നാരായണാംശത്തിനാൽ
പേരാളുമാദിരാജൻ പൃഥു ഉത്ഭവിച്ചിതു 20

**വിദുരൻ പറഞ്ഞു**

സന്മതേ! സാധുശീലനിധിയായ് മഹാത്മാവായ്
ബ്രാഹ്മണഭക്തനാകുമംഗരാജാവിനേവം
നാടുവിട്ടോടിപ്പോകത്തക്കതാം ദുർഗ്ഗുണങ്ങൾ
കൂട്ടമദ്ദുസ്സന്താനമുണ്ടാവാനെന്തുമൂലം. 21
ദണ്ഡനീതിയെപ്പൂണ്ടു [2] രാജ്യധുരാവഹിച്ച
മന്നനാമാവേനനെയേതൊരുദോഷത്തിനാൽ
ധർമ്മകോവിദന്മാരായീടുമമ്മുനീന്ദ്രന്മാർ
ബ്രഹ്മദണ്ഡത്തിനാലെ കൊന്നതും മുനീശ്വരാ!22
ജനപാലകൻപക്ഷേ ദുഷ്കൃതനായീടിലും
ജനങ്ങളദ്ദേഹത്തെ ധിക്കരിക്കരുതല്ലോ
രാജാവിൻതേജസ്സതിലിന്ദ്രാദിദിക്പാലർത-
ന്നോജസ്സിന്നംശം കൂടിയടങ്ങിയിരിക്കുന്നു 23
ബ്രഹ്മജ്ഞാനിയാം മുനേ! സുനീഥാത്മജൻ
വേനൻ
തന്മഹാദുർവ്യാപാരവിധങ്ങളശേഷവും
കേൾപ്പാനാഗ്രഹിച്ചീടുമെന്നെയായതും ഭവാൻ
കേൾപ്പിക്കു ത്രികാലജ്ഞമുഖ്യനാമൃഷിവര്യാ! 24

**മൈത്രേയൻ പറഞ്ഞു**

രാജർഷിയാകുമംഗനാരംഭിച്ചതിശ്രേഷ്ഠ
മായിടുമശ്വമേധസുപ്രസിദ്ധാദ്ധ്വരത്തിൽ
ആദിതേയന്മാരാരുമാഗതരായതില്ല
വേദമന്ത്രജ്ഞരൃത്വിഗ്ദ്വിജന്മാർവിളിക്കിലും. 25
അവരത്ഭുതാധീനരായുടനംഗരാട്ടിൻ-
സവിധമണഞ്ഞുടൻചൊല്ലിനാരിപ്രകാരം
അങ്ങേയ്ക്കുവേണ്ടി ഞങ്ങളാവാഹിച്ചതിൽ സുര-
രിങ്ങെത്തിടുന്നില്ലതിനെന്തുകാരണം പ്രഭോ! 26
ഹേ രാജൻ! ഹവിസ്സേതും ദുഷിച്ചതല്ല ഭവാ-
നേറെശ്രദ്ധയോടിവിടാനയിച്ചുള്ളതല്ലോ
മന്ത്രോച്ചാരണത്തിലുമില്ലൊരു ദോഷംപിന്നെ-
യെന്തിതു വ്രതനിഷ്ഠകൾക്കുമില്ലൊരുലോപം 27
ഓർമ്മയില്ലിവർ ദേവധിക്കൃതിചെയ്തതായും
കർമ്മസാക്ഷികളവർ വരായ്വാനെന്തുമൂലം. 28

**മൈത്രേയൻ പറഞ്ഞു**

ഈവിധം ദ്വിജവാക്യം യജമാനനാമംഗ-
ഭൂവരൻദുഃഖത്തോടും കേട്ടുസഭ്യരോടായി
തദനുവാദത്തോടു തന്മൂലമറിഞ്ഞീടാൻ
തദനുവിനീതനായ് ചോദിച്ചാനിപ്രകാരം 29
ഹേ സഭാനാഥന്മാരേ! കേൾക്കിനീയാഗത്തിനു
തോഷിച്ചുനാം ക്ഷണിച്ചദേവന്മാർ വരായ്വാനും
അവർക്കായ് സമർപ്പിച്ച ഹവിസ്സാന്നിടായ്വാനു-
മിവങ്കലുള്ള ദോഷം ചിന്തിച്ചുചൊല്ലീടുവിൻ.30

**സഭാനാഥന്മാർ പറഞ്ഞു**

മന്നവാ,ഭവാനില്ലിജ്ജന്മത്തിൽചെററുംപാപം
മന്നിടംപാലിച്ചിതു ധർമ്മാനുസാരംതന്നെ
മുജ്ജന്മകൃതമൊരു ദോഷമുണ്ടതുമൂല-
മിജ്ജന്മംഭവാൻ പുത്രഹീനനായ്ഭവിച്ചിതു. 31
അതിനാലങ്ങുന്നു സത്പുത്രലാഭത്തിനായി
മതിയിൽ സങ്കല്പിച്ചു യജിക്ക വൈകുണ്ഠനെ
യജ്ഞേശനായീടുമബ്ഭഗവാൻ കനിഞ്ഞുടൻ
വിജ്ഞരത്നമേ! നൽകും തീർച്ചയായ്
സന്താനത്തെ 32
യാഗമൂർത്തിയാം ഹരി തുഷ്ടനായ് സന്താനത്തെ-
യേകുമ്പോൾ ദേവന്മാരും തദ്ഭാഗമേററു-
കൊള്ളും. 33
ഏതേതുമട്ടിലുള്ള സങ്കല്പത്തോടുകൂടി
സ്സാദരം ജനങ്ങളിങ്ങാരാധിച്ചിടുന്നുവോ
ഭേദമെന്നിയേതത്തദ്രൂപത്തിൽ ഫലങ്ങളെ
മോദിച്ചുനൽകീടുന്നു ഭഗവാൻ ലക്ഷ്മീകാന്തൻ.34
സദസ്യാഭിപ്രായമിതാദരിച്ചപ്പോൾത്തന്നെ
വിദഗ്ദ്ധവിപ്രാന്വയാം നൃപപുത്രാൽ-
പത്തിക്കായ്
മതിവച്ചധ്വരാത്മാവായിഗ്ഗോസമൂഹത്തിൽ
സ്ഥിതനാംശ്രീകാന്തനെ ഹവിസ്സാ-
ലാവാഹിച്ചാർ. 35
നിർമ്മലാംബരങ്ങളും സ്വർണ്ണമാലയും പൂണ്ടു
പൊന്മയപാത്രത്തിൽ നൽപ്പായസത്തോടുകൂടി
ഹോമകുണ്ഡത്തിൽനിന്നുമുദ്ധൻവന്നീടിനാൻ
കോമളനായുള്ളൊരുപൂരുഷനക്ഷണത്തിൽ- 36
ദാനമാനസൻ നൃപൻ വിപ്രാനുമതിയോടും
പാണികൾരണ്ടുംനീട്ടി സ്വീകരിച്ചപ്പായസം
മണത്താബ്ബ്രാഹ്മണരെ വന്ദിച്ചുനന്ദിച്ചു തൻ-
പ്രണയഭാജനത്തിന്നുടനേനല്കീടിനാൻ. 37
ആ പ്രജയാമാരാജ്ഞി പുംസവനത്തിനുള്ളോ-
രപ്പായസത്തെ വാങ്ങിബ്ഭുജിച്ചു സസന്തോഷം
ഭർത്താവിൽനിന്നും ഗർഭംധരിച്ചുപിന്നെക്കാലം-
പൂർത്തിയായപ്പോളൊരു പുത്രനെപ്പെററീടിനാൾ.
38

---
1 ശാപരൂപത്തിലുള്ള വാക്കാകുന്ന വജ്രായുധം    2 രാജ്യഭാരം

സ ബാല ഏവ പുരുഷോ മാതാമഹമനുവ്രതഃ
അധർമ്മാംശോത്ഭവം മൃത്യും തേനാഭവദധാർമ്മികഃ 39
സ ശരാസനമുദ്യമ്യ മൃഗയുർവ്വനഗോചരഃ
ഹന്ത്യസാധുർമൃഗാൻ ദീനാൻ വേനോഽസാവിത്യരൌജ്ജനഃ 40
ആക്രീഡേ ക്രീഡതോ ബാലാൻ വയസ്യാനതിദാരുണഃ
പ്രസഹ്യ നിരനുക്രോശഃ പശുമാരമമാരയൽ 41
തം വിചക്ഷ്യ ഖലം പുത്രം ശാസനൈർവ്വിവിധൈർനൃപഃ
യദാ ന ശാസിതും കല്പോ ഭൃശമാസീത്സുദുർമ്മനാഃ 42
പ്രായേണാഭ്യർച്ചിതോ ദേവോ യേഽപ്രജാ ഗൃഹമേധിനഃ
കദപത്യഭൃതം ദുഃഖം യേന വിന്ദന്തി ദുർഭരം. 43
യതഃ പാപീയസീ കീർത്തിരധർമ്മശ്ച മഹാൻ നൃണാം
യതോ വിരോധഃ സർവ്വേഷാം യത ആധിരനന്തകഃ 44
കസ്തം പ്രജാപദേശം വൈ മോഹബന്ധനമാത്മനഃ
പണ്ഡിതോ ബഹു മന്യേത യദർത്ഥാഃ ക്ലേശദാ ഗൃഹാഃ 45
കദപത്യം വരം മന്യേ സദപത്യാച്ഛുചാം പദാൽ
നിർവ്വിദ്യേത ഗൃഹാന്മർത്ത്യോ യൽക്ലേശനിവഹാ ഗൃഹാഃ 46

ഏവം സ നിർവ്വിണ്ണമനാ നൃപോ ഗൃഹാ-
ന്നിശീഥ ഉത്ഥായ മഹോദയോദയാൽ
അലബ്ധനിദ്രോഽനുപലക്ഷിതോ നൃഭിർ-
ഹിത്വാ ഗതോ വേനസുവം പ്രസുപ്താം. 47

വിജ്ഞായ നിർവ്വിദ്യ ഗതം പതിം പ്രജാഃ
പുരോഹിതാമാത്യസുഹൃദ്ഗണാദയഃ
വിചിക്യുരുർവ്യാമതിശോകകാതരാ
യഥാ നിഗൂഢം പുരുഷം കുയോഗിനഃ 48

അലക്ഷയന്തഃ പദവീം പ്രജാപതേർ-
ഹതോദ്യമാഃ പ്രത്യുപസൃത്യ തേ പുരീം
ഋഷീൻ സമേതാനഭിവന്ദ്യ സാശ്രവോ
ന്യവേദയൻ പൌരവ ഭർത്തുർവിപ്ലവം. 49

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ത്രയോദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3228 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 615

# ചതുർദ്ദശോഽധ്യായഃ

മൈത്രേയ ഉവാച

ഭൃഗ്വാദയസ്തേ മുനയോ ലോകാനാം ക്ഷേമദർശിനഃ
ഗോപ്തര്യസതി വൈ നൃണാം പശ്യന്തഃ പശുസാമ്യതാം. 1
വീര മാതരമാഹൂയ സുനീഥാം ബ്രഹ്മവാദിനഃ
പ്രകൃത്യസമ്മതം വേനമഭ്യഷിഞ്ചൻ പതിം ഭുവഃ 2
ശ്രുത്വാ നൃപാസനഗതം വേനമത്യുഗ്രശാസനം
നിലില്യുർദ്ദസ്യവഃ സദ്യഃ സർപ്പത്രസ്താ ഇവാഖവഃ 3
സ ആരൂഢനൃപസ്ഥാന ഉന്നദ്ധോഽഷ്ടവിഭൂതിഭിഃ
അവമേനേ മഹാഭാഗാൻ സ്തബ്ധഃ സംഭാവിതഃ സ്വതഃ 4
ഏവം മദാന്ധ ഉത്സിക്തോ നിരങ്കുശ ഇവ ദ്വിപഃ
പര്യടൻ രഥമാസ്ഥായ കമ്പയന്നിവ രോദസീ. 5
ന യഷ്ടവ്യം ന ദാതവ്യം ന ഹോതവ്യം ദ്വിജാഃ ക്വചിൽ
ഇതി ന്യവാരയദ്ധർമ്മം ഭേരീഘോഷേണ സർവ്വതഃ 6
വേനസ്യാവേക്ഷ്യ മുനയോ ദുർവൃത്തസ്യ വിചേഷ്ടിതം
വിമൃശ്യ ലോകവ്യസനം കൃപയോചുഃ സ്മ സത്രിണഃ 7
അഹോ ഉഭയതഃ പ്രാപ്തം ലോകസ്യ വ്യസനം മഹൽ
ദാരുണ്യുഭയതോ ദീപ്തേ ഇവ തസ്കരപാലയോഃ 8
അരാജകഭയാദേഷ കൃതോ രാജാ തദർഹണഃ
തതോഽപ്യാസീൽ ഭയം ത്വദ്യ കഥം സ്യാൽ സ്വസ്തി ദേഹിനാം. 9

തന്മാതാമഹനായ മൃത്യുവിൻഗുണമെല്ലാം
ജന്മത്തിലേതികഞ്ഞ ദുർമ്മതിയാമമ്മകൻ
അധർമ്മമാർഗ്ഗത്തിൽതാൻ ചരിച്ചു തുടങ്ങിനാൻ
പിതാവിൻ പൂർവജന്മദുഷ്കർമ്മഫലമായി. 39

ദുഷ്ടനാമവൻ വില്ലുംകുലച്ചു നായാട്ടിനായ്
കാട്ടിൽപോയ് ദീനമൃഗക്കൂട്ടത്തെയെന്നുംകൊല്ലും
അവൻചെല്ലുമ്പോളിതാവരുന്നുവേനനെന്നായ്
ജവത്തിൽക്കരഞ്ഞുകൊണ്ടേവരുംപേടിച്ചോട്ടം.
അലിവററുള്ളോ[1] രതിദാരുണഹൃത്താമവൻ
കളിവേളയിൽ സമവയസ്യബാലന്മാരെ
ബലാൽക്കാരത്താൽ പിടിച്ചടിച്ചുകൊല്ലാറുണ്ട്
പലപോതിലും മൃഗക്കൂട്ടത്തെയെന്നമട്ടിൽ. 41

ഖലനാം സ്വപുത്രനെ ദുർവൃത്തികളിൽനിന്നും
വിലക്കിശ്ശാസിച്ചങ്ങുമാററുവാൻ ശ്രമിക്കിലും
അസമർത്ഥനായ് ഭവിച്ചെന്നതുമൂലമേററം
വ്യസനത്തോട്ടംവാണാൻക്ഷോണിപൻ
ക്ഷീണനായി. 42

ഭാര്യാസ്വീകൃതന്മാർതൻ കൂട്ടത്തിൽ ഭാഗ്യവാന്മാ-
രോരുമ്പോൾ സന്താനത്തെജ്ജനിപ്പിക്കാ-
ത്തോരത്രേ
സുകൃതംചെയ്തുള്ളോർതാൻ മുൻപവർ,
ദുഷ്പുത്രൻെറ
വികൃതിമൂലമുള്ള മാലവർക്കില്ലയല്ലോ
ദുഷ്കീർത്തിയനന്തമായധർമ്മകർമ്മാസക്തി
ദിക്കുകാരുടെയൊക്കെ ശത്രുത്വമാത്മബന്ധം
ഇത്യാദിശീഘ്രം നേടി പുത്രനെന്നുള്ളോരരിൽ
തത്താതൻതന്നെ മോഹപാശസംബദ്ധനാകും
ദുഷ്ടനാം തനൂജനെ ജ്ഞാനത്താലുയർന്നിട്ടും
ശിഷ്ടരായുള്ളോർ ബഹുമാനിക്കാ ലവലേശം
ഒന്നോർത്താൽ സത്പുത്രനെക്കാളേറെ
മുക്തിക്കുള്ള
സന്ദർഭം പിതാവിനു നൽകുന്നു ദുഷ്ടപുത്രൻ
ദുഃഖത്തിൻസങ്കേതമാം[2] നികേതനത്തിൽ സക്തി
പോക്കിത്താതനെയവൻ വിരക്തനാക്കുന്നിതേ
എന്നൊക്കെ ദുഃഖത്തോട്ടം ചിന്തിച്ചു സമൃദ്ധമാം
തന്നുടെ മന്ദിരത്തിൽനിന്നർദ്ധരാത്രിതന്നിൽ
മന്ദമായെഴുന്നേററു ഗാഢനിദ്രയിൽക്കിട-
ക്കുന്നൊരു വേനമാതാവിനെയുമുപേക്ഷിച്ചു
ഉറക്കംവെടിഞ്ഞാരുംകാണാത്തമാർഗ്ഗത്തിലൂ-
ടിറങ്ങി പുറപ്പെട്ടു തനിയേപോയീടിനാൻ. 43-47

മന്ത്രിമാരാചാര്യന്മാർ ബാന്ധവാദ്യരുമെല്ലാം
സന്ത്രസ്തരായിത്തീർന്നിന്നൃപനിഷ്ക്രമണത്താൽ
[3] അന്തര്യാമ്യാത്മാവിനെയക്കുയോഗികൾമട്ടിൽ
സന്തതമാർത്തിയോട്ടമാരാഞ്ഞു പാരാകവേ. 48

മന്നവൻപോയമാർഗ്ഗമേതുമേയറിയാതെ
ഖിന്നരായ നിഷ്ഫലപ്രയത്നരായവർവീണ്ടും
പുരിപുക്കരാജകസ്ഥിതിയോർത്തോർത്തു കണ്ണീർ
ചൊരിഞ്ഞു മുനിമാരോടീയഴലറിയിച്ചാർ. 49

---

## അദ്ധ്യായം 14

**മൈത്രേയൻ പറഞ്ഞു**

ലോകക്ഷേമേച്ഛുക്കളാം ഭൃഗ്വാദിമുനീന്ദ്രന്മാർ
ഭൂകാന്തനില്ലാതായാൽ ജനങ്ങൾമൃഗപ്രായം
കാട്ടുന്ന ദൗഷ്ട്യമെല്ലാം ജ്ഞാനദൃഷ്ടിയാൽപാർത്തു
ശ്രേഷ്ഠയായ് വീരമാതാവായീടുംസുനീഥയെ
സാദരം വിളിപ്പിച്ചു സമ്മതംവാങ്ങിവേദ-
വാദികളായീടുമമ്മുനിമാർ വേനനെത്താൻ
ഏതുമേപ്രകൃത്യസമ്മതനായിരിക്കിലും
മേദിനീനാഥനാക്കിക്കഴിച്ചാരഭിഷേകം 1-2
ഉഗ്രശാസനനായ വേനനസ്സിംഹാസനം
പുക്കതായറിഞ്ഞപ്പോൾ കള്ളന്മാർ
കൊള്ളക്കാരും
സർപ്പഭീതിയാലോട്ടമെലികളെന്നമട്ടിൽ
ക്ഷിപ്രമപ്രത്യക്ഷപ്പെട്ടെന്നതേ പറയേണ്ടു. 3
ജാത്യാ താൻതന്നിൽക്കവിഞ്ഞാരുമില്ലെന്നായുന്നും
മത്തനാം വേനനെയാരാജ്യശ്രീതലോടവേ
അഹങ്കാരത്തിന്നവനതിർത്തിയില്ലാതെയായ്
മഹത്തുക്കളെ മുറയ്ക്കവമാനിച്ചാനഹോ! 4
ഇങ്ങനെ മര്യാദയെ ലംഘിച്ചുമദാന്ധനായ്
ചങ്ങലപൊട്ടിച്ചോരു മാതംഗമെന്നമട്ടിൽ
തേരേറിമന്നുംവിണ്ണുമൊപ്പമായ്‌വിറച്ചീടു-
മ്മാറെങ്ങും ചുററിച്ചരിച്ചീടിനാൻ ചഞ്ചലം.
രേ! രേ! വിപ്രരേ! നിങ്ങൾ യജിച്ചീടരുതെങ്ങു-
മാരുമിങ്ങൊരിടത്തും ദാനവുംചെയ്തുകൂടാ
ഹോമവുംകഴിക്കരുതെന്നിപ്രകാരംഭേരീ-
ഭീമശബ്ദത്താൽധർമ്മം സർവ്വത്രമുടക്കിനാൻ. 5-6
ദുർവൃത്തനാകും വേനൻതന്നുടെകുചേഷ്ടിതം
സർവ്വവും കണ്ടുമുനിമാരെല്ലാമൊത്തുകൂടി
ജനസങ്കടമനുസ്മരിച്ചു പരസ്പരം
കനിവുകലർന്നേവമരുളിച്ചെയ്തീടിനാർ 7
രണ്ടുഭാഗത്തുംകത്തും കാഷ്ഠത്തിനൊപ്പമായി-
ക്കണ്ടകന്മാരുടെയും ഭൂപാലാധമൻെറയും
ഇടയിലകപ്പെട്ടു കഷ്ടമീജനരാശി
കൊടിയദുഃഖാഗ്നിയിൽ പെട്ടിതുമഹാകഷ്ടം! 8
ജനേശനില്ലാതായാൽ വരുന്നദോഷമോർത്തി-
ട്ടനർഹനായീടിലുമിവനെ രാജാവാക്കി
ഇപ്പോഴോ ജനാവലിയവനെപ്പേടിക്കുന്നു
കല്പിച്ചീടണമല്ലോ ലോകക്ഷേമത്തിൻവഴി. 9

---

1 അതിഭയങ്കരമായ ഹൃദയത്തോടുകൂടിയവൻ 2 വേനം 3 അന്തർഭാഗത്തു സഞ്ചരിക്കുന്ന ആത്മാവ്

അഹേരിവ പയഃപോഷഃ പോഷകസ്യാപ്യനത്ഥഭൃൽ
വേനഃ പ്രകൃത്യൈവ ഖലഃ സുനീഥാഗർഭസംഭവഃ
നിരൂപിതഃ പ്രജാപാലഃ സ ജിഘാംസതി വൈ പ്രജാഃ 10
തഥാപി സാന്ത്വയേമാമും നാസ്മാംസ്തൽ പാതകം സ്പൃശേൽ
തദ്വിദ്വദ്ഭിരസദ്വൃത്തോ വേനോഽസ്മാഭിഃ കൃതോ നൃപഃ 11
സാന്ത്വിതോ യദി നോ വാചം ന ഗ്രഹീഷ്യത്യധമ്മകൃൽ
ലോകധിക്കാരസന്ദഗ്ധം ദഹിഷ്യാമഃ സ്വതേജസാ. 12
ഏവമധ്യവസായൈനം മുനയോ ഗൂഢമന്യവഃ
ഉപവ്രജ്യാബ്രുവൻ വേനം സാന്ത്വയിത്വാ ച സാമഭിഃ 13

മുനയ ഊചുഃ

നൃപവര്യ നിബോധൈതദ്യത്തേ വിജ്ഞാപയാമ ഭോഃ
ആയുഃശ്രീബലകീർത്തീനാം തവ താത വിവദ്ധനം. 14
ധമ്മ ആചരിതഃ പുംസാം വാങ്മനഃകായബുദ്ധിഭിഃ
ലോകാൻ വിശോകാൻ വിതരത്യഥാനന്ത്യമസംഗിനാം. 15
സ തേ മാ വിനശേദ്വീര പ്രജാനാം ക്ഷേമലക്ഷണഃ
യസ്മിൻ വിനഷ്ടേ നൃപതിരൈശ്വര്യാദവരോഹതി. 16
രാജന്നസാധ്വമാത്യേഭ്യശ്ചോരാദിഭ്യഃ പ്രജാ നൃപഃ
രക്ഷൻ യഥാ ബലിം ഗൃഹ്ണന്നിഹ പ്രേത്യ ച മോദതേ. 17
യസ്യ രാഷ്ട്രേ പുരേ ചൈവ ഭഗവാൻ യജ്ഞപൂരുഷഃ
ഇജ്യതേ സ്വേന ധമ്മേണ ജനൈർവ്വണ്ണാശ്രമാന്വിതൈഃ 18
തസ്യ രാജ്ഞോ മഹാരാജ ഭഗവാൻ ഭൂതഭാവനഃ
പരിതുഷ്യതി വിശ്വാത്മാ തിഷ്ഠതോ നിജശാസനേ. 19
തസ്മിംസ്തുഷ്ടേ കിമപ്രാപ്യം ജഗതാമീശ്വരേശ്വരേ
ലോകാഃ സപാലാ ഹ്യേതസ്മൈ ഹരന്തി ബലിമാദൃതാഃ 20

തം സവ്വലോകാമരയജ്ഞസംഗ്രഹം
ത്രയീമയം ദ്രവ്യമയം തപോമയം
യജ്ഞൈർവ്വിചിത്രൈര്യജതോ ഭവായ തേ
രാജൻ സ്വദേശാനനുരോദ്ധുമർഹസി. 21
യജ്ഞേന യുഷ്മദ്വിഷയേ ദ്വിജാതിഭി-
ർവ്വിതായമാനേന സുരാഃ കലാ ഹരേഃ
സ്വിഷ്ടാഃ സുതുഷ്ടാഃ പ്രദിശന്തി വാഞ്ഛിതം
തദ്ധേലനം നാർഹസി വീര ചേഷ്ടിതും. 22

വേന ഉവാചഃ

ബാലിശാ ബത യൂയം വാ അധമ്മേ ധമ്മമാനിനഃ
യേ വൃത്തിദം പതിം ഹിത്വാ ജാരം പതിമുപാസതേ. 23
അവജാനന്ത്യമീ മൂഢാ നൃപരൂപിണമീശ്വരം
നാനുവിന്ദന്തി തേ ഭദ്രമിഹ ലോകേ പരത്ര ച. 24
കോ യജ്ഞപുരുഷോ നാമ യത്ര വോ ഭക്തിരീദൃശീ
ഭത്തൃസ്നേഹവിദൂരാണാം യഥാ ജാരേ കുയോഷിതാം. 25
വിഷ്ണുർവ്വിരിഞ്ചോ ഗിരിശ ഇന്ദ്രോ വായുര്യമോ രവിഃ
പജ്ജന്യോ ധനദഃ സോമഃ ക്ഷിതിരഗ്നിരപാമ്പതിഃ 26
ഏതേ ചാന്യേ ച വിബുധാഃ പ്രഭവോ വരശാപയോഃ
ദേഹേ ഭവന്തി നൃപതേഃ സവ്വദേവമയോ നൃപഃ 27
തസ്മാന്മാം കമ്മഭിർവ്വിപ്രാ യജധ്വം ഗതമത്സരാഃ
ബലിം ച മഹ്യം ഹരത മത്തോഽന്യഃ കോഽഗ്രഭുക് പുമാൻ. 28

ന്ത്യവിൻപുത്രീപുത്രനാമീവേനനെ ചക്ര-
വർത്തിയായ്‌വാഴിച്ചവക്കവനിൽനിന്നുമിപ്പോൾ
പാമ്പിനുപാൽകൊട്ടുത്തുവളർത്തിയോക്കെ-
ന്നപോൽ
സംഭവിച്ചല്ലോ, ദുഷ്ടൻഹനിപ്പൂ ജനങ്ങളെ. 10

എങ്കിലും സമാധാനം ചൊല്ലിനോക്കണം നാമ-
ല്ലെങ്കിലോ തത്പാപാംശം നമ്മിലും
സമ്മേളിക്കും
ദുഷ്ടനെന്നറിഞ്ഞുകൊണ്ടവനേ രാജാസന-
മേററിയനമ്മിലും ചെററുപററാതെപോകാ
അതിനാൽനമുക്കുചെന്നുപദേശിക്കാം കേൾക്കിൽ
പൊതുവേ ഗുണമില്ലെന്നാകിലോ പഴിതീക്കാം
അധമ്മകൃത്താമവൻ നമ്മുടെ നയവാക്യം
പ്രതിഷേധിച്ചാൽ ജഗദ്ധിക്കൃതിമൂലമായി
യുക്കാലും മൃതനായോരവനെക്കോപാഗ്നിയിൽ
തത്ക്കാലം ദഹിപ്പിക്കാം ലോകരെ-
രക്ഷിപ്പാനായ് 12

ഈവിധം നിശ്ചയിച്ചമ്മാമുനിജനം ക്രോധ-
ഭാവത്തെക്കാട്ടിടാതെ തത്സമീപത്തിലെത്തി
സാമത്താൽ സമാധാനിപ്പിച്ചിടാമെന്ന വെറും
വ്യാമോഹംകലന്നു ചൊല്ലീടിനാർ
വേനനോടായ്. 13

മുനിമാർ പറഞ്ഞു

അല്ലയോ നൃപോത്തമ! ഭവാനു ദീർഘായുസ്സും
ഫുല്ലകീർത്തിയും സവൈശ്വര്യവും കൈവരുത്തും
നല്ലവാക്കുകൾ ചിലതറിയിക്കുന്നു ഞങ്ങ
ളെല്ലാം സശ്രദ്ധം കേട്ടുധരിച്ചീടേണ്ടതല്ലോ 14

മനുജൻ,മനം, വാക്കു,തനു, ധീയിവററിനാ-
ലനുഷ്ഠിച്ചീട്ടംധമ്മം സ്വർഗ്ഗാദിഭൂതിനല്ലം
സംഗഹീനനായ് ധമ്മാചരിച്ചീട്ടവോനിൽ
സംഗമിച്ചീട്ടമന്തമില്ലാതെ സത്ഫലങ്ങൾ. 15

ഹേ വീര! ധരാപതേ! പ്രജാപാലനമെന്ന
ഭാവൽക്കധർമ്മം ക്ഷയിച്ചീടാതെ സൂക്ഷിക്കണം
അതിൻെറനാശം വന്നാലുടനൈശ്വര്യത്തിൽ നി-
ന്നധപതിച്ചുപോകുമേതൊരു ഭൂപാലനും. 16

ചോരന്മാരിലും ദുഷ്ടമന്ത്രിമാരിലുംനിന്നു-
നേരേതൻപ്രജകളെയാകവേരക്ഷിക്കയും
ക്രമപ്രകാരം കരം സ്വീകരിക്കയുംചെയ്യും
ക്ഷമേശനിഹ പരസൌഖ്യാർഹനായീട്ടന്നു! 17

ഏതൊരുരാജാവിൻെറ രാജ്യത്തും പുരത്തിലും
സാദരം വർണ്ണാശ്രമസംയുതജനാവലി
സ്വധർമ്മത്തിനാൽ യജ്ഞമൂർത്തിയാം ഭഗവാനെ
പതിവായാരാധിപ്പൂ തദ്ദേവശാസനത്തിൽ
ഇരുന്നു നന്നായ് പ്രജാപാലനംചെയ്യുമബ്ഭൂ-
വരനെസ്സർവ്വാത്മാവായൈശ്വര്യപൂർണ്ണനായി
തുല്യഭാവനനുമായിട്ടമസ്സർവേശ്വരൻ
കില്ലില്ലനുപമണേ! സമനുഗ്രഹിച്ചീട്ടം. 18-19

സമസ്തലോകങ്ങളും ദിക്പാലന്മാരും ബലി-
സമപ്പിച്ചീട്ടവോനാമീശന്മാക്കധീശനായ്
ലസിക്കുമദ്ദേവൻതൻ പ്രസാദം ലഭിക്കിലീ-
രസയിൽപ്പിന്നെയവന്നെന്തുള്ളതസാദ്ധ്യമായ് 20

രാജേന്ദ്രാ! ലോകങ്ങളും വിണ്ണോരും യജ്ഞങ്ങളും
ബീജത്തിലതരുക്കൾപോലിരിപ്പൂഭഗവാനിൽ
ദ്രവ്യരൂപനായ് ത്രയീമയനായ് തപസ്സിനാൽ
സുവ്യക്തം ദൃശ്യനാമദ്ദേവനെയാഗങ്ങളാൽ
ഭവത്ഭൂതിക്കുവേണ്ടി യജിക്കും നാട്ടകാരെ-
യവിട്ടന്നലിവിയന്നനുസരിക്കേണ്ടയോ 21

തവദ്ദേശനിവാസികൾ, ഭൂസുരർ യാഗങ്ങളാൽ
നിത്യവും ഹരികലാഭൂതരാംസുരന്മാരെ
ശരിയായച്ചിക്കയാൽ സർവാഭീഷ്ടവുമവ-
രുളീട്ടന്നുതെളിഞ്ഞങ്ങേയ്ക്കും ദ്വിജന്മാർക്കും
അങ്ങനെയുള്ള യജ്ഞമങ്ങുന്നുമുടിപ്പതു
ഭംഗിയല്ലമർത്യരെ നിന്ദിപ്പതായുംവരും. 22

വേനൻ പറഞ്ഞു

മൂഢന്മാർതന്നെകഷ്ടം! മാമുനിമാരെനിങ്ങൾ
കൂടീട്ടമധർമ്മത്തെ ധർമ്മമായ്‌ധരിക്കുന്നു
സന്തതംവേണ്ടതെല്ലാംകൊട്ടത്തുരക്ഷിക്കുമ-
ക്കാന്തനെത്തള്ളി സ്വല്പസമയം സ്നേഹിച്ചീട്ടം
ജാരനെവേശ്യാസ്ത്രീകളെന്നപോൽ, ഹരി-
യെച്ചെ-
ന്നാരാധിക്കുന്നു നിങ്ങൾ രക്ഷകൻ ഞാനിരിക്കെ 23

മൂഢരാംനിങ്ങൾഭൂപരൂപനാമീശൻതന്നെ-
പ്പേടിവിട്ടവമാനിച്ചീട്ടന്നു കുസലെന്യേ
നന്ദികെട്ടവർ നിങ്ങൾക്കില്ലൊരു കാലത്തുമി-
മ്മന്നിലും പരലോകംതന്നിലും സുഖലേശം. 24

ആരവൻ യജ്ഞപുമാനെങ്ങിരിക്കുന്നിതവ-
നോരുകിലവനോട്ട നിങ്ങൾക്കുള്ളൊരീഭക്തി
ജാരനിൽ ഭർത്തൃസ്നേഹഹീനകളാകും നിന്ദ്യ-
നാരികൾക്കെഴും പ്രേമമായിട്ടേ ഗണിച്ചീട്ട 25

ബ്രഹ്മാവും, ഗിരീശനും, വിഷ്ണുവു,മിന്ദ്രൻവായു
കർമ്മസാക്ഷിയും,യമൻ,പർജ്ജന്യൻ,കുബേരനും
അഗ്നിയും സോമൻ,ഭൂമി, പാശി,യസ്സുരന്മാരും
നിഗ്രഹാനുഗ്രഹാഢ്യർ മററുള്ളദേവന്മാരും
ഉർവീശശരീരത്തിലുണ്ടതു മൂലമായി-
സ്സർവദേവസ്വരൂപൻതന്നെയാം മഹീ-
പതി 26-27

ആകയാൽ ദ്വിജന്മാരേ! നിങ്ങൾ മത്സരം വെടി-
ഞ്ഞേകനാമെന്നെപ്പൂജിച്ചീട്ടവിൻ കർമ്മങ്ങളാൽ
ബലിയുമെനിക്കപ്പിച്ചീട്ടവിനെന്നെക്കാളും
വലിയോനാരുണ്ടിവിടാദ്യമായിബ്ഭുജിപ്പാൻ 28

മൈത്രേയ ഉവാച

ഇത്ഥം വിപര്യയമതിഃ പാപീയാനുൽപഥം ഗതഃ
അനുനീയമാനസ്തദ്യാച്ഞാം ന ചക്രേ ഭ്രഷ്ടമംഗളഃ 29
ഇതി തേഽസൽകൃതാസ്തേന ദ്വിജാഃ പണ്ഡിതമാനിനാ
ഭഗ്നായാം ഭവ്യയാച്ഞായാം തസ്മൈ വിദുര ചുക്രുധുഃ 30
ഹന്യതാം ഹന്യതാമേഷ പാപഃ പ്രകൃതിദാരുണഃ
ജീവഞ്ജഗദസാവാശു കുരുതേ ഭസ്മസാൽ ധ്രുവം. 31
നായമർഹത്യസദ്വൃത്തോ നരദേവവരാസനം
യോഽധിയജ്ഞപതിം വിഷ്ണും വിനിന്ദത്യനപത്രപഃ 32
കോ വൈനം പരിചക്ഷീത വേനമേകമൃതേഽശുഭം
പ്രാപ്ത ഈദൃശമൈശ്വര്യം യദനുഗ്രഹഭാജനഃ 33
ഇത്ഥം വ്യവസിതാ ഹന്തുമൃഷയോ രൂഢമന്യവഃ
നിജഘ്നുർഹുംകൃതൈർവ്വേനം ഹതമച്യുതനിന്ദയാ. 34
ഋഷിഭിഃ സ്വാശ്രമപദം ഗതേ പുത്രകളേബരം
സുനീഥാ പാലയാമാസ വിദ്യായോഗേന ശോചതീ. 35
ഏകദാ മുനയസ്തേ തു സരസ്വത്സലിലാപ്ലുതാഃ
ഹുത്വാഗ്നീൻ സൽകഥാശ്ചക്രുരുപവിഷ്ടാഃ സരിത്തടേ. 36
വീക്ഷ്യോത്ഥിതാന്മഹോൽപാതാനാഹുർല്ലോകഭയംകരാൻ
അപ്യഭദ്രമനാഥായാ ദസ്യുഭ്യോ ന ഭവേദ്ഭുവഃ 37
ഏവം മൃശന്ത ഋഷയോ ധാവതാം സർവ്വതോദിശം
പാംസുഃ സമുത്ഥിതോ ഭൂരിശ്ചോരാണാമഭിലുമ്പതാം. 38
തദുപദ്രവമാജ്ഞായ ലോകസ്യ വസു ലുമ്പതാം
ഭർത്തര്യുപരതേ തസ്മിന്നന്യോന്യം ച ജിഘാംസതാം. 39
ചോരപ്രായം ജനപദം ഹീനസത്ത്വമരാജകം
ലോകാന്നാവാരയൻ ശക്താ അപി തദ്ദോഷദർശിനഃ 40
ബ്രാഹ്മണഃ സമദൃക് ശാന്തോ ദീനാനാം സമുപേക്ഷകഃ
സ്രവതേ ബ്രഹ്മ തസ്യാപി ഭിന്നഭാണ്ഡാത് പയോ യഥാ. 41
നാംഗസ്യ വംശോ രാജർഷേരേഷ സംസ്ഥാതുമർഹതി
അമോഘവീര്യാ ഹി നൃപാ വംശേഽസ്മിൻ കേശവാശ്രയാഃ 42
വിനിശ്ചിത്യൈവമൃഷയോ വിപന്നസ്യ മഹീപതേഃ
മമന്ഥുരൂരും തരസാ തത്രാസീദ്ബാഹുകോ നരഃ 43
കാകകൃഷ്ണോഽതിഹ്രസ്വാംഗോ ഹ്രസ്വബാഹുർമ്മഹാഹനുഃ
ഹ്രസ്വപാന്നിമ്നനാസാഗ്രോ രക്താക്ഷസ്താമ്രമൂർധജഃ 44
തം തു തേഽവനതം ദീനം കിം കരോമീതി വാദിനം
നിഷീദേത്യബ്രുവംസ്താത സ നിഷാദസ്തതോഽഭവൽ. 45
തസ്യ വംശ്യാസ്തു നൈഷാദാ ഗിരികാനനഗോചരാഃ
യേനാഹരജ്ജായമാനോ വേനകല്മഷമുല്ബണം. 46

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പൃഥുചരിതേ നിഷാദോൽപത്തിർന്നാമ ചതുർദ്ദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3274 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 661

---

## പഞ്ചദശോഽധ്യായഃ

മൈത്രേയ ഉവാച

അഥ തസ്യ പുനർവ്വിപ്രൈരപുത്രസ്യ മഹീപതേഃ
ബാഹുഭ്യാം മഥ്യമാനാഭ്യാം മിഥുനം സമപദ്യത. 1
തദ് ദൃഷ്ട്വാ മിഥുനം ജാതമൃഷയോ ബ്രഹ്മവാദിനഃ
ഊചുഃ പരമസന്തുഷ്ടാ വിദിത്വാ ഭഗവൽകലാം. 2

മൈത്രേയൻ പറഞ്ഞു

ഇങ്ങനെയഭദ്രനായ്‌വിരുദ്ധബുദ്ധിയായി
തുംഗപാപനായെതിർമാർഗ്ഗസഞ്ചാരിയാകും
അഖ്‌ഖലൻ, മുനികൾതൻ സാരോപദേശങ്ങളെ
കൈക്കൊണ്ടിട്ടില്ലെന്നല്ലഹോ ധിക്കരിക്കയും
ചെയ്താൻ 29

പണ്ഡിതമാനിയാകുമവനമ്മുനിമാരെ
ഖണ്ഡിച്ചിട്ടഭ്യർത്ഥനയൊക്കെയും ധിക്കരിക്കെ
[1] ഭഗ്നാന്തരംഗരാമമ്മുനിമാക്കവനോട്ട
ചിക്കെന്നുദിച്ചുയർന്നിതുൽക്കടക്രോധം വത്സാ! 30
ഹനിപ്പിൻ ഹനിപ്പിനിദ്ദുഷ്ടനെപ്പെട്ടെന്നിവൻ
ജനനംതൊട്ടേ മഹാക്രൂരനും പാപിയുംതാൻ
ഇവനെജ്ജീവനോടെവച്ചു വാഴിച്ചാലിവൻ
ഭുവനംപാടേയുടൻ ഭസ്മമാക്കീട്ടുംദ്രുതം 31
യജ്ഞാധിഷ്ഠാതാവാകും ശ്രീമഹാവിഷ്ണുവിനെ
ലജ്ജയില്ലാതിഖ്‌ഖലൻ നിന്ദിച്ചിരിക്കുന്നിതേ
ദുർവൃത്തനായോരിവനെത്രയുമുൽക്കൃഷ്ടമാ-
മുർവീകാന്താസനത്തിലിരിപ്പാൻ യോഗ്യനല്ല.32
ഐശ്വര്യം തനിക്കിമ്മട്ടുളവാക്കീടിനോ
രീശനെ വേനനെന്യേയേതവൻ നിന്ദിച്ചിട്ടും 33
ഈവിധമെല്ലാം ചൊല്ലിവേനനെക്കൊല്ലാനുറ-
ച്ചേവരുമമ്മുനീന്ദ്രരുൽക്കടക്രോധാവിഷ്ടർ
അതിയാം ഹരിനിന്ദ മൂലമായ്‌മിക്കവാറും
മൃതനാമാദുഷ്ടനെക്കൊന്നിതു ഹുങ്കാരത്താൽ 34
മുനിമാരെല്ലാവരുമാശ്രമങ്ങളിൽപ്പോകെ
സുനീഥ വേനമാതാവത്യന്തമാർത്തയായി
സുതൻെറ മൃതദേഹം സൂക്ഷിച്ചാൾ കേടാതെ-
യതന്ദ്രം ദിവ്യൌഷധമന്ത്രപ്രയോഗങ്ങളാൽ 35
ഒരുനാൾ പിന്നെയിമ്മാമുനിമാർ സരസ്വതീ-
സരിത്തിൽസ്നാനം ചെയ്തിട്ടതിൻതീരത്തുതന്നെ
നിത്യകൃത്യവും കഴിച്ചീശ്വരചരിതങ്ങൾ
കീർത്തിച്ചുകൊണ്ടിരുന്നാർ ശ്രദ്ധവച്ചനാരതം. 36
അപ്പൊഴുതവർ ലോകഭയത്തെ വളർത്തീട്ടു-
[2]മല്ലേതരോല്പാതങ്ങൾകണ്ടു കുണ്ഠിതംപൂണ്ടു
നാഥനില്ലാതിരിക്കും ധരയ്ക്കുദസ്യുക്കൾതൻ-
ബാധസംഭവിക്കാതായ്‌ വരട്ടെയെന്നു
ചൊന്നാർ 37

എന്തുകാരണം ദോഷലക്ഷണം കാണ്മാനെന്ന
ചിന്തയോടവിടവരങ്ങിനെയിരിക്കവേ
കൊള്ളയ്ക്കായ്‌കള്ളന്മാരങ്ങിളകിയെന്നുള്ളതു
ചൊല്ലുമ്പോലെങ്ങും പൊടിപൊങ്ങുന്നതായി-
ക്കണ്ടാർ

വേനനാശത്താൽ നൃപനില്ലാതാകയാൽ ഭയ-
ഹീനരായ്‌ പരധനമടക്കും കുട്ടക്കാരും
അന്യോന്യം ഹനിക്കവാനുന്നിട്ടും മൂർഖന്മാരും
തന്നെക്കാൾ കവിഞ്ഞോരുമില്ലെന്നു മതിപ്പോരും
കള്ളന്മാർ കൊള്ളക്കാരും മുഴുത്തുരാജ്യമെങ്ങു-
മുള്ള കൈക്കരുത്തേററ പാവപ്പെട്ടവരെല്ലാം
പ്രാണഭീതരായ്‌ ധനമാനാദിരക്ഷാമാർഗ്ഗം
കാണാതെയുഴലുന്ന മട്ടപാർത്തറിഞ്ഞിട്ടും
മുനിമാർ നിഃരാധിപ്പാൻ ശക്തരാകിലുമൊന്നു-
മനങ്ങാതിരുന്നിതേദോഷശങ്കയാൽമുററും 39-40

ശാന്തനും സമദൃക്കുമായീട്ടും മഹീദേവൻ
സന്തപ്തന്മാരിലുദാസീനനായിരിക്കുകിൽ
ഒഴിയും വഴിയുംതൻബ്രഹ്മതേജസ്സുശീഘ്രം
കിഴിയും പാത്രത്തിലെജ്ജലമെന്നതുപോലെ. 41

ശ്രീവിഷ്ണുഭക്തരായി വിക്രമികളാം പല
ഭുവരന്മാരും കീർത്തിപുലർത്തിയിരുന്നതാം
അംഗരാജർഷിതൻെറയുൽകൃഷ്ടമാമീവംശ-
മിങ്ങനെ നശിക്കുവാൻ സംഗതിയായിക്കൂടാ. 42

ഈമട്ടു നിശ്ചയിച്ചമ്മുനികൾ മൃതനായോ-
രാമഹീശൻതൻതുട കടഞ്ഞാരക്ഷണത്തിൽ
അത്ഭുതമാമ്മാറൊരു [3]ഹ്രസ്വമാം മർത്ത്യരൂപ-
മുൽഭൂതമായിതതിൽനിന്നുമെന്നറിഞ്ഞാലും. 43

കാകനുസമാനമാം കറുപ്പുനിറംമുണ്ടൻ-
കൈകാൽ, തടിച്ചു താടിയെല്ലലം ഹ്രസ്വദേഹം
പതിഞ്ഞനാസാഗ്രം ചെഞ്ചോരക്കണ്ണുകൾ
ചിന്നി-
ച്ചിതറും ചെമ്പൻമുടിയിവയൊത്തവൻമിന്നി. 44

കുമ്പിട്ടതാഴ്മയോടുമെന്തുഞാൻവേണ്ടതെന്നായ്‌
വെമ്പലോടവൻ ചോദിച്ചീടവേ മുനീന്ദ്രന്മാർ
നിഷാദപദത്തിനാലിരിക്കെന്നുരയ്ക്കയാൽ
[4] നിഷാദനായിത്തന്നെ ഭവിച്ചാനപ്പോളവൻ. 45

ഇവൻെറ വംശക്കാരാം ഗിരികാനനങ്ങളിൽ
നിവസിച്ചീട്ടും കിരാതാദികളാകമാനം
വേനാംശസംഭൂതന്മാരെന്നതുമൂലമന്നേ
കാനനങ്ങളിലാക്കിയവരെ മുനീശ്വരർ. 46

---

# അദ്ധ്യായം 15

മൈത്രേയൻ പറഞ്ഞു

പിന്നെയാബ്രഹ്മർഷികൾ നന്ദനാപേതനാകും
മന്നൻെറ കരം രണ്ടും മഥിച്ചീടവേ വീണ്ടും
രണ്ടു സന്താനമാണും പെണ്ണുമായ്‌ വിഷ്ണ്വംശത്തി-
ലുണ്ടായിക്കണ്ടു മോദം പൂണ്ടുചൊല്ലിനാരേവം 1-2

---

1 ഭഗ്നമായ അന്തരംഗത്തോടു കൂടിയവൻ   2 അധികം ദുർന്നിമിത്തങ്ങൾ   3 നീളംകുറഞ്ഞതു്   4 കാട്ടാളൻ

ഏഷ വിഷ്ണോർഭഗവതഃ കലാ ഭുവനപാലിനീ
ഇയം ച ലക്ഷ്മ്യാഃ സംഭൂതിഃ പുരുഷസ്യാനപായിനീ. 3
അയം തു പ്രഥമോ രാജ്ഞാം പുമാൻ പ്രഥയിതാ യശഃ
പൃഥുർന്നാമ മഹാരാജോ ഭവിഷ്യതി പൃഥുശ്രവാഃ 4
ഇയം ച സുദതീ ദേവീ ഗുണഭൂഷണഭൂഷണാ
അർച്ചിർന്നാമ വരാരോഹാ പൃഥുമേവാവരുന്ധതീ. 5
ഏഷ സാക്ഷാദ്ധരേരംശോ ജാതോ ലോകരിരക്ഷയാ
ഇയം ച തൽപരാ ഹി ശ്രീരനുജജ്ഞേഽനപായിനീ. 6

മൈത്രേയ ഉവാച

പ്രശംസന്തി സ്മ തം വിപ്രാ ഗന്ധർവ്വപ്രവരാ ജഗുഃ
മുമുചുഃ സുമനോധാരാഃ സിദ്ധാ നൃത്യന്തി സ്വഃസ്ത്രിയഃ 7
ശംഖതൂര്യമൃദംഗാദ്യാ നേദുർദ്ദുന്ദുഭയോ ദിവി
തത്ര സർവ്വ ഉപാജഗ്മുർദ്ദേവർഷിപിതൃണാം ഗണാഃ 8
ബ്രഹ്മാ ജഗദ്ഗുരുർദ്ദേവൈഃ സഹാസൃത്യ സുരേശ്വരൈഃ
വൈന്യസ്യ ദക്ഷിണേ ഹസ്തേ ദൃഷ്ട്വാ ചിഹ്നം ഗദാഭൃതഃ 9
പാദയോരരവിന്ദം ച തം വൈ മേനേ ഹരേഃ കലാം
യസ്യാപ്രതിഹതം ചക്രമംശഃ സ പരമേഷ്ഠിനഃ 10
തസ്യാഭിഷേക ആരബ്ധോ ബ്രാഹ്മണൈർബ്രഹ്മവാദിഭിഃ
ആഭിഷേചനികാന്യസ്മൈ ആജഹ്രുഃ സർവ്വതോ ജനാഃ 11
സരിത്സമുദ്രാ ഗിരയോ നാഗാ ഗാവഃ ഖഗാ മൃഗാഃ
ദ്യൗഃ ക്ഷിതിഃ സർവ്വഭൂതാനി സമാജഹ്രുരുപായനം. 12
സോഽഭിഷിക്തോ മഹാരാജഃ സുവാസാഃ സാധ്വലംകൃതഃ
പത്ന്യാർച്ചിഷാലംകൃതയാ വിരേജേഽഗ്നിരിവാപരഃ 13
തസ്മൈ ജഹാര ധനദോ ഹൈമം വീര വരാസനം
വരുണഃ സലിലസ്രാവമാതപത്രം ശശിപ്രഭം. 14
വായുശ്ച വാലവ്യജനേ ധർമ്മഃ കീർത്തിമയീം സ്രജം
ഇന്ദ്രഃ കിരീടമുൽകൃഷ്ടം ദണ്ഡം സംയമനം യമഃ 15
ബ്രഹ്മാ ബ്രഹ്മമയം വർമ്മ ഭാരതീ ഹാരമുത്തമം
ഹരിഃ സുദർശനം ചക്രം തൽപത്ന്യവ്യാഹതാം ശ്രിയം. 16
ദശചന്ദ്രമസിം രുദ്രഃ ശതചന്ദ്രം തഥാംബികാ
സോമോഽമൃതമയാനശ്വാംസ്ത്വഷ്ടാ രൂപാശ്രയം രഥം. 17
അഗ്നിരാജഗവം ചാപം സൂര്യോ രശ്മിമയാനിഷൂൻ
ഭൂഃ പാദുകേ യോഗമയ്യൗ ദ്യൗഃ പുഷ്പാവലിമന്വഹം. 18
നാട്യം സുഗീതം വാദിത്രമന്തർദ്ധാനം ച ഖേചരാഃ
ഋഷയശ്ചാശിഷഃ സത്യാഃ സമുദ്രഃ ശംഖമാത്മജം 19
സിന്ധവഃ പർവ്വതാ നദ്യോ രഥവീഥീർമ്മഹാത്മനഃ
സൂതോഽഥ മാഗധോ വന്ദീ തം സ്തോതുമുപതസ്ഥിരേ. 20
സ്താവകാംസ്താനഭിപ്രേത്യ പൃഥുർവൈന്യഃ പ്രതാപവാൻ
മേഘനിർഹ്രാദയാ വാചാ പ്രഹസന്നിദമബ്രവീൽ. 21

ഭോഃ സൂത ഹേ മാഗധ സൗമ്യ വന്ദിം-
ല്ലോകേഽധുനാസ്പഷ്ടഗുണസ്യ മേ സ്യാൽ
കിമാശ്രയോ മേ സ്തവ ഏഷ യോജ്യതാം
മാ മയ്യഭൂവൻ വിതഥാ ഗിരോ വഃ 22
തസ്മാൽ പരോക്ഷേഽസ്മദുപശ്രുതാന്യലം-
കരിഷ്യഥ സ്തോത്രമപീച്യ വാചഃ
സത്യുത്തമശ്ലോകഗുണാനുവാദേ
ജുഗുപ്സിതം ന സ്തവയന്തി സഭ്യാഃ 23

ലോക പാലിനി വിഷ്ണു കലതന്നംശമിവൻ
വൈകുണ്ഠം പിരിയാത്ത ലക്ഷ്മിയുമത്രേയിവൾ. 3
ഇപ്പമാൻ പൃഥു നാമാവൊന്നാമൻ നൃപന്മാരിൽ
ചൊല്ലൊങ്ങും മഹാരാട്ടായ് സത്കീർത്തി
പരത്തിടും 4
സുദതീയിവൾ ഗുണഭൂഷണഗണഭൂഷ
സതിമാർ മണിദേവിയച്ചിസ്സെന്നാഖ്യയാന്നു
ഭർത്താവായ് പൃഥുവിനെ സ്വീകരിച്ചു ദേ-
ഹത്തോ-
ടൊത്തു തദാജ്ഞയനുസരിച്ചുവർത്തിച്ചീടും
ഭുവനാവനേച്ഛയാലവനീതലംതന്നി-
ലവതരിച്ചവിഷ്ണു താനിവൻ പൂമാതിവൾ. 6

മൈത്രേയൻ പറഞ്ഞു

അവനേ വാഴ്ത്തീ വിപ്രർ ഗന്ധർവ്വപാടി സിദ്ധ-
നിവഹം പൂചൊരിഞ്ഞു നൃത്തം ചെയ്തമരികൾ. 7
സ്വർഗ്ഗത്തിൽ ശംഖം തൂര്യം മൃദംഗം മുതലായ
ചൊൽക്കൊണ്ട വാദ്യങ്ങളെ മുഴക്കീ നിർജ്ജര-
ന്മാർ
പിതൃക്കൾ മഹർഷികൾ ദേവന്മാരീവിധത്തിൽ
പൃഥുവിൻ ജന്മസ്ഥലത്തെത്തിനാരൊരു-
സംഘം. 8
ബ്രഹ്മാവു ദേവന്മാരൊത്തവിടേക്കെഴുന്നെള്ളി-
യമ്മഹാൻതൻവലത്തെക്കരത്തിൽത്തെളി-
ഞ്ഞെഴും
ചക്രരേഖയും പാദസരോജയുഗളത്തിൽ
വ്യക്തമായ് സാരസത്തിൻ ലക്ഷ്മവും വീക്ഷി-
ച്ചുടൻ
വരകളീവിധത്തിലന്യന്മാക്കുണ്ടായിടാ
ഹരിതന്നംശംതന്നെയിവനെന്നുറപ്പിച്ചാൻ 9-10
അവനെയവനീശനാക്കിയങ്ങഭിഷേക-
മവനീദേവന്മാരും കഴിക്കാനാരംഭിച്ചാർ.
നാനാദിക്കിലുംനിന്നു തുഷ്ടരായ് ജനങ്ങള-
ന്നാനയിച്ചാരതിന്നുവേണ്ടസാധനമെല്ലാം. 11
അഭിഷേകാനന്തരമഖിലഭൂതങ്ങളു-
മഭിനന്ദിച്ചവന്നായർപ്പിച്ചു കാഴ്ചദ്രവ്യം
നദികൾ സമുദ്രങ്ങൾ ഗിരികൾ ഗോഖഗങ്ങൾ
ക്ഷിതിദ്യോവുകൾക്കെഴും സൂക്ഷ്മദേവതമാരും
നാഗങ്ങൾ മൃഗങ്ങളും സമസ്തഭൂതങ്ങളും
ഭൂകാമുകന്നായുപഹാരങ്ങളേകീടിനാർ 12
നല്ലപോലച്ഛാംബരാദ്യങ്ങളാലലങ്കരി-
ച്ചുല്ലസിച്ചീട്ടമഭിഷിക്തനമ്മഹാരാജൻ
ഭൂഷിതയാകുമർച്ചിസ്സായ പത്നിയോടൊത്തു
ഭാസിച്ചാൻ,രണ്ടാമതാമഗ്നിയെന്നതുപോലെ. 13
സ്വർണ്ണനിർമ്മിതമായി വീരാഗ്ര്യോചിതമായി
മിന്നീട്ടമൊരു വരാസനമക്കുബേരനും
സോമസുന്ദരമായിപ്പീയൂഷം സ്രവിച്ചിടും
കാമനീയകം സിതാതപത്രം ജലേശനും
രണ്ടുവെൺചാമരങ്ങൾ വായുദേവനും രൂപം
പൂണ്ട കീർത്തിപോലെഴും പൂമാല ധർമ്മൻതാനും
ശ്രേഷ്ഠമാം കിരീടത്തെയിന്ദ്രനു, മെല്ലാരേയും
പാട്ടിലാക്കുവാൻപോരും ദണ്ഡത്തെയമൻതാനും
മുത്തുമാലയെ വാണി ബ്രഹ്മരൂപമാം ചർമ്മം
സ്രഷ്ടാവും സുദർശനചക്രം ശ്രീനിവാസനും
അക്ഷയശ്രീയെ ലക്ഷ്മീദേവിയും ദശചന്ദ്ര-
ലക്ഷണമൊത്തീടിനഖഡ്ഗത്തെ ത്ര്യക്ഷൻതാനും
നൂറുചന്ദ്രന്റെ ചിഹ്നംപേറുംവാൾ രുദ്രാ-
ണിയും
പാരാതെ [1] സുധാമയാശ്വങ്ങളെശ്ശശാങ്കനും
സൗന്ദര്യ്യസങ്കേതമാം സ്യന്ദനം ത്വഷ്ടാവുമ
ന്നന്നരപാലന്നായി നന്ദിച്ചുകൊടുത്തിതു. 14-17
ആട്ടമാട്ടകൾക്കെഴും കൊമ്പുകൾകൊണ്ടു-
തീർത്തോ-
രീടെഴും ചാപമഗ്നിദേവനും രശ്മിക്കൊപ്പം
ശീഘ്രത്തിൽ പായും ബാണഗണമക്കനുമെണ്ണു-
മോക്കുംമുമ്പെത്തിച്ചിടും [2] പാദുക ഭൂദേവിയും
നിത്യവും പുഷ്പവർഷം ചെയ്തിടാമെന്നുള്ളൊരു
സത്യപ്രതിജ്ഞയന്തരീക്ഷദേവതതാനും
നടനഗാനവാദ്യാന്തർദ്ധാനവിദ്യകളെ
സ്പഷ്ടമായ് വിദ്യാധരഗന്ധർവ്വന്മാരുംതഥാ
സത്യാശിസ്സുകളൃഷിസംഘവുംതന്നിൽ ജാത-
മുത്തമശംഖത്തെയാ ലവണസമുദ്രവും
ദാനംചെയ്തിതുപിന്നെ സപ്ത സാഗരങ്ങളു-
മാനദികളും പർവ്വതങ്ങളും [3] രഥമാർഗ്ഗം
എന്നുമന്നൃപന്നേകാമെന്നേററനുഗ്രഹിച്ചു
വന്ദികൾപിന്നവനേ സ്തുതിക്കാൻ തുടങ്ങിനാർ.
18-20
സ്തുതിപാഠകന്മാർതൻഭാവത്തെദ്ധരിച്ചുട-
നതിപ്രതാപശാലി വേനാംഗജാതൻപൃഥു
ചിരിച്ചുംകൊണ്ടു മേഘനാദംപോൽ ഗംഭീരമാം
സ്വരത്തിലിപ്രകാരമരുളിച്ചെയ്തീടിനാൻ. 21
സൂതമാഗധവന്ദിവൃന്ദമേ! നിങ്ങളെന്നി-
ലേതൊരുഗുണംകണ്ടാം വാഴ്ത്തുവാനോർത്ത-
തിപ്പോൾ
സ്പഷ്ടമായിട്ടില്ല മദ്ഗുണങ്ങളതുമൂലം
വ്യർത്ഥമായ്ത്തീരും യുഷ്മത്ഗീരുകളെ-
ന്നോരുവിൻ. 22
മാധുര്യ്യവാക്കുന്നിട്ടും നാക്കാന്നവന്ദികളേ!
ബോധിപ്പിൻ നിങ്ങളെന്നെപ്പിന്നെ വാഴ്ത്തി-
യാൽമതി
ഉത്തമശ്ലോകഗുണം കീർത്തിപ്പാനുള്ളപ്പോളീ-
മർത്ത്യകീടത്തെ വാഴ്ത്താനാരാനുമോതീട്ടമോ? 23

1 മൂതിദോഷമില്ലാത്ത കുതിരകരം 2 പാദരക്ഷ 3 തേരോടിക്കാനുള്ള വഴി

മഹദ് ഗുണാനാത്മനി കർത്തുമീശഃ
കഃ സ്താവകൈഃ സ്താവയതേ ƒസതോ ƒപി
തേƒസ്യാഭവിഷ്യന്നിതി വിപ്രലബ്ധോ
ജനാവഹാസം കുമതിർന്ന വേദ. 24
പ്രഭവോ ഹ്യാത്മനഃ സ്തോത്രം ജുഗുപ്സന്ത്യപി വിശ്രുതാഃ
ഹ്രീമന്തഃ പരമോദാരാഃ പൌരുഷം വാ വിഗർഹിതം. 25
വയം ത്വവിദിതാ ലോകേ സൂതാദ്യാപി വരീമഭിഃ
കർമ്മഭിഃ കഥമാത്മാനം ഗാപയിഷ്യാമ ബാലവൽ. 26

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പൃഥുചരിതേ പഞ്ചദശോƒധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 3300 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 687

---

## ഷോഡശോƒധ്യായഃ

മൈത്രേയ ഉവാച

ഇതി ബ്രുവാണം നൃപതിം ഗായകാ മുനിചോദിതാഃ
തുഷ്ടുവുസ്തുഷ്ടമനസസ്തദ്വാഗമൃതസേവയാ. 1
നാലം വയം തേ മഹിമാനുവർണ്ണനേ
യോ ദേവവര്യോƒവതതാര മായയാ
വേനാംഗജാതസ്യ ച പൌരുഷാണി തേ
വാചസ്പതീനാമപി ബഭ്രമുർധിയഃ 2
അഥാപ്യുദാരശ്രവസഃ പൃഥോർഹരേഃ
കലാവതാരസ്യ കഥാമൃതാദൃതാഃ
യഥോപദേശം മുനിഭിഃ പ്രചോദിതാഃ
ശ്ലാഘ്യാനി കർമ്മാണി വയം വിതന്മഹി. 3
ഏഷ ധർമ്മഭൃതാം ശ്രേഷ്ഠോ ലോകം ധർമ്മേƒനുവർത്തയൻ
ഗോപ്താ ച ധർമ്മസേതൂനാം ശാസ്താ തൽപരിപന്ഥിനാം. 4
ഏഷ വൈ ലോകപാലാനാം ബിഭർത്ത്യേകസ്തനൌ തനൂഃ
കാലേ കാലേ യഥാഭാഗം ലോകയോരുഭയോർഹിതം. 5
വസു കാല ഉപാദത്തേ കാലേ ചായം വിമുഞ്ചതി
സമഃ സർവ്വേഷു ഭൂതേഷു പ്രതപൻ സൂര്യവദ്വിഭുഃ 5
തിതിക്ഷത്യക്രമം വൈന്യ ഉപര്യാക്രമതാമപി
ഭൂതാനാം കരുണഃ ശശ്വദാർത്താനാം ക്ഷിതിവൃത്തിമാൻ. 7
ദേവേƒവർഷത്യസൌ ദേവോ നരദേവവപുർഹരിഃ
കൃച്ഛ്റപ്രാണാഃ പ്രജാ ഹ്യേഷ രക്ഷിഷ്യത്യഞ്ജസേന്ദ്രവൽ. 8
ആപ്യായയത്യസൌ ലോകം വദനാമൃതമൂർത്തിനാ
സാനുരാഗാവലോകേന വിശദസ്മിതചാരുണാ. 9
അവ്യക്തവർത്മൈഷ നിഗൂഢകാര്യോ
ഗംഭീരവേധാ ഉപഗുപ്തവിത്തഃ
അനന്തമാഹാത്മ്യഗുണൈകധാമാ
പൃഥുഃ പ്രചേതാ ഇവ സംവൃതാത്മാ 10
ദുരാസദോ ദുർവ്വിഷഹ ആസന്നോƒപി വിദൂരവൽ
നൈവാഭിഭവിതും ശക്യോ വേനാരണ്യുത്ഥിതോƒനലഃ 11
അന്തർബ്ബഹിശ്ച ഭൂതാനാം പശ്യൻ കർമ്മാണി ചാരണൈഃ
ഉദാസീന ഇവാധ്യക്ഷോ വായുരാത്മേവ ദേഹിനാം. 12
നാദണ്ഡ്യം ദണ്ഡയത്യേഷ സുതമാത്മദ്വിഷാമപി
ദണ്ഡയത്യാത്മജമപി ദണ്ഡ്യം ധർമ്മപഥേ സ്ഥിതഃ 13

ഉന്നതഗുണം തന്നിലുണ്ടാക്കാൻ കെല്പുള്ളവ-
നന്യനെക്കൊണ്ടില്ലാത്തതുള്ളതായ് വാഴ്ത്തി
ക്കുമോ?

അങ്ങിന്ദ്രൻ,ബുധൻകലാധീശനെന്നൊക്കെ-
ച്ചൊല്ലും

ഭംഗിവാക്കിനാൽപ്പൊങ്ങി ഞെളിയും ബുദ്ധി-
ഹീനൻ

പരക്കെജനം തന്നെഹസിച്ചീടുന്നകാര്യം
തരിമ്പും ധരിച്ചീടുന്നില്ലതു കഷ്ടംതന്നെ 24

സമർത്ഥനായും ഖ്യാതിമാനായുമിരുന്നാലും
സ്വമഹത്ത്വത്തെ കേട്ടാൽ ഗുണവാൻലജ്ജി-
ച്ചുപോം

തന്നിലേ സ്തുതിയവൻ പൗരുഷത്തിനാൽ ചെയ്ത
നിന്ദ്യകർമ്മത്തിനൊപ്പം നീചമായ് നിനയ്ക്കു 25

ആകൃഷ്ടകർമ്മാവെന്നായ് സ്തുതിപാഠകന്മാരേ!
ലോകരാലിന്നോളം ഞാനറിയപ്പെട്ടിട്ടില്ല
ആ മറയ്ക്കാകാശത്തു മുട്ടമിത്തരംസ്തുതി-
സ്തോമത്താലഭിഷിക്തനാകുവാനാശിക്കാ
ഞാൻ. 26

---

# അദ്ധ്യായം 16

**മൈത്രേയൻ പറഞ്ഞു**

ഇത്തരം ഭൂപവാക്യപീയൂഷമാസ്വദിച്ചു
മുത്തിയന്നഥസൂതിമാഗധവന്ദിവൃന്ദം
മാമുനിവരന്മാരാൽ പ്രേരിതരായിവീണ്ടു-
മീമട്ടുകീർത്തിച്ചിതേ നൃപാപദാനങ്ങളെ 1

ശ്രീവിഷ്ണു ഭഗവാൻ തന്നവതാരമായ്മിന്നും
ഭൂവരാ! ഭവാനുടെ മാഹാത്മ്യമുള്ളവണ്ണം
ക്രമത്തിൽവർണ്ണിക്കുവാൻ കെല്പില്ലഞങ്ങൾക്കേതും
സമർത്ഥവാചസ്പത്യാദ്യർക്കേഴും ധീവൃത്തിയും
വേനാംഗജാതനാകും ഭവാന്റെ പരാക്രമ-
മൂനമെന്നിയേ വാഴ്ത്തും കാര്യത്തിൽ സംഭ്രമിപ്പു. 2

എന്നിരിക്കിലും ഹരികലയാലവതാര-
മാർന്നഥയശസ്സാളും പൃഥുവാം ഭവാനുടെ
ചരിതപീയൂഷത്തിലാദരവാളും ഞങ്ങൾ
വരശക്തരാം മുനിമാർതൻചോദനയാലെ
തദഭിപ്രായപ്പടിവർണ്ണ്യങ്ങളാകും ഭവത്-
പ്രഥിതകർമ്മങ്ങളെക്കീർത്തിച്ചുകൊള്ളുന്നിതാ. 3

ലോകത്തെ ധർമ്മാദ്ധ്വാവിൽസഞ്ചരിപ്പിച്ചും
പിന്നെ-
യേകനായ് ധർമ്മമാർഗ്ഗം പരിരക്ഷിച്ചുംനേരേ
ധർമ്മവിദ്വേഷികളെ ശിക്ഷിച്ചുംശോഭിച്ചീടു-
മിമ്മഹാൻധർമ്മിഷ്ഠന്മാർക്കൊക്കെയുമഗ്രഗണ്യൻ. 4

ഇദ്ദേഹമേകനായിട്ടുതാതുകാലത്തിങ്ക-
ലൊത്തപോലുഭയലോകത്തിനും ഹിതാർത്ഥി-
യായ്

സ്വന്തമംഗത്തിൽ ജഗൽപാലകസ്വരൂപങ്ങ-
ളേന്തുന്നതത്പ്രവൃത്തിക്കതിനു സാക്ഷിയല്ലോ 5
സകലഭൂതത്തിലുമൊന്നുപോലക്കൻ മട്ടിൽ
പ്രകൃഷ്ടപ്രതാപത്തെ പ്രദർശിപ്പിച്ചീവിട്ടു
ജനരാശിയിൽനിന്നു കാലത്തിൽധനമാർജ്ജി-
ച്ചനിശംവേണ്ടുംപോലതവർക്കായഴിക്കുന്നു 6
ദുഃഖിതന്മാരിലേററം കൃപയും ക്ഷമാദേവി-
ക്കൊക്കും വൻക്ഷമയുമുൾക്കൊള്ളുമീ വേനാം-
ഗജൻ

തലയിൽകാലുകൊണ്ടക്രമമായ് ചവിട്ടീടും
ഖലനിൽപ്പോലും കാണിച്ചീടും തത്ക്ഷമാ-
ബലം. 7

അണ്ടർകോൻവേണ്ടകാലം മഴപെയ്യിച്ചിടാതാ-
യിണ്ടലിലാഴും പ്രാണഭീതരാംജനങ്ങളെ
നരദേവാംഗധാരിയാകുമീ ഭഗവാൻ ശ്രീ
ഹരി രക്ഷിക്കും മഴപെയ്യിച്ചിട്ടിന്ദ്രനെ-
പ്പോൽ. 8

ശുദ്ധസ്മിതത്താൽ മനോഹരമായനുരാഗം
പ്രത്യക്ഷമാക്കുംചാരുകടാക്ഷം കലർന്നതാം
വദനേന്ദുവാലിവൻ ലോകരെയാകമാനം
മദിപ്പിച്ചാനന്ദാബ്ധിതന്നിലാറാടിച്ചിടും. 9
എന്തുപോയെപ്പോളെന്തുചെയ്യുമെന്നൊന്നും
തന്നെ-

യെങ്ങുമാരെയുമേതും ധരിപ്പിച്ചീടാത്തോനായ്
ഗൌരവകാര്യങ്ങളുള്ളവനായ് ഭണ്ഡാരത്തെ
നേരേസൂക്ഷിക്കുവോനായനന്തമഹിമാവായ്
ഉത്തുംഗഗുണാഢ്യനാമിപ്പൃഥുഭൂപൻ പാശി-
ക്കൊത്തു [1]സംവൃതാത്മാവായേററവും ശോഭി-
ച്ചിടും 10

വേനനാമരണിയിൽനിന്നു സംജാതനാമി-
ക്ഷോണീശവൈശ്വാനരനാരാലു [2]മധൃഷ്യനാം
അരികത്തിരുന്നാലുമരികൾക്കടുക്കുവാ-
നരുതാഴ്കയാൽ ദൂരസംസ്ഥിതനത്രേയിവൻ
അസഹനീയനായി ദുരാസദനുമാമീ
ദസാധീശ്വരനോത്താലസമാനപ്രാഭവൻ. 11
അന്തരംഗങ്ങൾകൊണ്ടും ബാഹ്യങ്ങളാലുംചെയ്യും
ജന്തുകർമ്മങ്ങളെല്ലാം വീക്ഷിച്ചുസാക്ഷിമട്ടിൽ
ഉദാസീനനായിരുന്നീടുമിന്നൃപൻദേഹ-
യുതന്മാർക്കെല്ലാം പ്രാണവായുപോലുല്ലസിപ്പൂ. 12
ധർമ്മമാർഗ്ഗസ്ഥനാമീ രാജാവുദണ്ഡ്യനായി-
ത്തൻമകൻതീന്നീടിലും ശിക്ഷിക്കാതൊഴിച്ചിടാ.
ആദണ്ഡ്യനാകിൽതന്റെശത്രുവിൽപ്പോലുമെയീ-
ക്ഷിതിനായകൻ ദണ്ഡമേല്പിക്കുന്നതുമില്ല. 13

---

1 മറയ്ക്കപ്പെട്ട ആത്മാവോടുകൂടിയവൻ 2 അതിക്രമിക്കാൻ കഴിയാത്തവൻ

അസ്യാപ്രതിഹതം ചക്രം പൃഥോരാമാനസാചലാൽ
വർത്തേത ഭഗവാനർക്കോ യാവത്തപതി ഗോഗണൈഃ 14
രഞ്ജയിഷ്യതി യല്ലോകമയമാത്മവിചേഷ്ടിതൈഃ
അഥാമുമാഹൂ രാജാനം മനോരഞ്ജനകൈഃ പ്രജാഃ 15
ദൃഢവ്രതഃ സത്യസന്ധോ ബ്രഹ്മണ്യോ വൃദ്ധസേവകഃ
ശരണ്യഃ സർവ്വഭൂതാനാം മാനദോ ദീനവത്സലഃ 16
മാതൃഭക്തിഃ പരസ്ത്രീഷു പത്ന്യാമർദ്ധ ഇവാത്മനഃ
പ്രജാസു പിതൃവൽസ്നിഗ്ദ്ധഃ കിംകരോ ബ്രഹ്മവാദിനാം. 17
ദേഹിനാമാത്മവൽ പ്രേഷ്ഠഃ സുഹൃദാം നന്ദിവർദ്ധനഃ
മുക്തസംഗപ്രസംഗോഽയം ദണ്ഡപാണിരസാധുഷു. 18

അയം തു സാക്ഷാൽഭഗവാംസ്ത്ര്യധീശഃ
കൂടസ്ഥ ആത്മാ കലയാവതീർണ്ണഃ
യസ്മിന്നവിദ്യാരചിതം നിരർത്ഥകം
പശ്യന്തി നാനാത്വമപി പ്രതീതം. 19
അയം ഭുവോ മണ്ഡലമോദയാദ്രേ-
ർഗ്ഗോപ്തൈകവീരോ നരദേവനാഥഃ
ആസ്ഥായ ജൈത്രം രഥമാത്തചാപഃ
പര്യസ്യതേ ദക്ഷിണതോ യഥാർക്കഃ 20
അസ്മൈ നൃപാലാഃ കില തത്ര തത്ര
ബലിം ഹരിഷ്യന്തി സലോകപാലാഃ
മംസ്യന്ത ഏഷാം സ്ത്രിയ ആദിരാജം
ചക്രായുധം തദ്യശ ഉദ്ധരന്ത്യഃ 21
അയം മഹീം ഗാം ദുദുഹേഽധിരാജഃ
പ്രജാപതിർവൃത്തികരഃ പ്രജാനാം
യോ ലീലയാദ്രീൻ സ്വശരാസകോട്യാ
ഭിന്ദൻ സമാം ഗാമകരോദ്യഥേന്ദ്രഃ 22
വിസ്ഫൂർജ്ജയന്നാജഗവം ധനുഃ സ്വയം
യദാചരൽ ക്ഷ്മാമവിഷഹ്യമാജൗ
തദാ നിലില്യുർദിശി ദിശ്യസന്തോ
ലാംഗൂലമുദ്യമ്യ യഥാ മൃഗേന്ദ്രഃ 23
ഏഷോഽശ്വമേധാൻ ശതമാജഹാര
സരസ്വതീ പ്രാദുരഭാവി യത്ര
അഹാർഷീദ്യസ്യ ഹയം പുരന്ദരഃ
ശതക്രതുശ്ചരമേ വർത്തമാനേ. 24
ഏഷ സ്വസദ്മോപവനേ സമേത്യ
സനൽകുമാരം ഭഗവന്തമേകം
ആരാധ്യ ഭക്ത്യാ ലഭതാമലം തൽ
ജ്ഞാനം യതോ ബ്രഹ്മ പരം വിദന്തി. 25

തത്ര തത്ര ഗിരസ്താസ്താ ഇതി വിശ്രുതവിക്രമഃ
ശ്രോഷ്യത്യാത്മാശ്രിതാ ഗാഥാഃ പൃഥുഃ പൃഥുപരാക്രമഃ 26
ദിശോ വിജിത്യാപ്രതിരുദ്ധചക്രഃ
സ്വതേജസോൽപാടിതലോകശല്യഃ
സുരാസുരേന്ദ്രൈരുപഗീയമാന-
മഹാനുഭാവോ ഭവിതാ പതിർഭുവഃ 27

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ഷോഡശോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 3327 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 714

---

## സപ്തദശോഽധ്യായഃ

മൈത്രേയ ഉവാച

ഏവം സ ഭഗവാൻ വൈന്യഃ ഖ്യാപിതോ ഗുണകർമ്മഭിഃ
ഛന്ദയാമാസ താൻ കാമൈഃ പ്രതിപൂജ്യാഭിനന്ദ്യ ച. 1
ബ്രാഹ്മണപ്രമുഖാൻ വർണ്ണാൻ ഭൃത്യാമാത്യപുരോധസഃ
പൌരാഞ്ജാനപദാൻ ശ്രേണീഃ പ്രകൃതീഃ സമപൂജയൽ. 2

വിദുര ഉവാച

കസ്മാദ്ദധാര ഗോരൂപം ധരിത്രീ ബഹുരൂപിണീ
യാം ദുദോഹ പൃഥുസ്തത്ര കോ വത്സോ ദോഹനം ച കിം. 3
പ്രകൃത്യാ വിഷമാ ദേവീ കൃതാ തേന സമാ കഥം
തസ്യ മേധ്യം ഹയം ദേവഃ കസ്യ ഹേതോരപാഹരൽ. 4
സനൽകുമാരാദ് ഭഗവതോ ബ്രഹ്മൻ ബ്രഹ്മവിദുത്തമാൽ
ലബ്ധ്വാ ജ്ഞാനം സവിജ്ഞാനം രാജർഷിഃ കാം ഗതിം ഗതഃ 5

അപ്രതിഹതമാകുമിപ്പൃഥുചക്രമക്ക-
ദീപ്തിമട്ടെത്തിടുന്ന മാനസാചലംവരെ. 14
മനോരഞ്ജകങ്ങളാം കർമ്മങ്ങളാലിദ്ദേഹം
ജനരഞ്ജനംചെയ്യും യഥാർത്ഥരാജാവത്രേ. 15
സത്യസന്ധനും ദൃഢവ്രതനും വിപ്രഭക്തി-
യത്യന്തമാളുവോനും വൃദ്ധസജ്ജനങ്ങളെ
നിത്യവും സേവിപ്പോനും സകലഭൂതങ്ങൾക്കു-
മത്തലിൽ ശരണ്യനും മാനദാതാവും പരം
ദുഃഖിതജനങ്ങളിൽക്കാരുണ്യം വേണ്ടപോലെ
വാച്ചുന്നഗുണാഢ്യനുമായിരിക്കുമിബ്ഭൂപൻ 16
പരസ്ത്രീജനത്തിൽ സ്വമാതാവിൽപ്പോലെഭക്തി
പെരുത്തോൻ, സ്വഭാര്യയിലദ്ധാംഗസമവ്രതൻ
സ്വപ്രജകളിൽ പിതൃവാത്സല്യമേല്ലുന്നവൻ
ചൊല്ലൊാങ്ങും വേദജ്ഞന്മാർക്കെപ്പൊഴതിലും
ദാസൻ 17
ഇവനെയെല്ലാവരും സ്നേഹിക്കും പ്രാണതുല്യ-
മിവൻസ്നേഹിതന്മാർക്കു വളർത്തും നിത്യം സുഖം
മുക്തസംഗന്മാരുമായ് സംഗമിച്ചീടും നിത്യ-
മക്രമികൾക്കൊക്കെയൊരന്തകനായും നില്ക്കും 18
അവിദ്യാവിനിർമ്മിതനാനാത്വവിഹീനനാ-
യവികാരിയായന്തര്യാമിയായ് വിളങ്ങിടും
അച്യുതസ്വാമിതാനേ നിജാംശത്തോടുകൂടി
സ്വേച്ഛയാലവതാരമാർന്നതാണിമ്മഹാത്മാ 19
വീരാഗ്രേസരനായി നരദേവാധീശനാ-
മീരാജൻ, വില്ലേന്തിതൻ ജൈത്രസ്യന്ദനമേറി
ഉദയാചലം മുതൽക്കുള്ള പാരിടംകാത്തു
കതിരോന്മട്ടു വലംചുററിസ്സഞ്ചരിച്ചിടും. 20
ജൈത്രയാത്രയിലങ്ങിങ്ങിമ്മഹാനെത്തീടുമ്പോൾ
തത്രസ്ഥദിക്പാലരും സാമന്തഭൂപാലരും
കല്പമിബ്ഭൂപന്നേകിയച്ചിക്കും തത്പത്നിക-
ളെപ്പേരുംവാഴ്ത്തും ചക്രായുധനെന്നുറച്ചിടും. 21
എന്താകെ പ്രജാവലിക്കാവശ്യമുണ്ടതെല്ലാം
ചിന്തിച്ചുസമുച്ചയിച്ചീടുമിച്ചക്രവർത്തി
പിളന്നുഗ്രാത്രുപമാളും ഭൂമിയെക്കറന്നീടു
മിന്ദ്രൻമട്ടദ്രികളെ ഭേദിച്ചു ചാപാഗ്രത്താൽ
പെട്ടെന്നുതാനേ തട്ടിനിരത്തിദ്ധരിത്രിയെ
താട്ടാത്തസമതലമാക്കിയിട്ടിടും ക്ഷണനാൽ. 22
കേസരിവാലുയർത്തീട്ടെന്നപോൽ സ്വയമിബ്ഭൂ-
വാസവനാജഗവധനുസ്സു ശബ്ദിപ്പിച്ചു
സഞ്ചരിച്ചീടുംനേരം ചഞ്ചലചിത്തരായി-
ട്ടഞ്ചാതെ പേടിച്ചോടിയൊളിക്കും ദുഷ്ടക്കൂട്ടം 23
അസ്സരസ്വതീനദീജന്മസ്ഥാനത്തുവച്ചി-
ട്ടശ്വമേധങ്ങൾ നൂറുനടത്തീടുമിദ്ധന്യൻ
അന്ത്യയാഗത്തിൽ സ്വന്തസ്ഥാനനഷ്ടത്തിൽ
ഭയാ-
ക്രാന്തനായ് ശതക്രതു ഹരിക്കുംയാഗാശ്വത്തെ 24

നഗരാന്തികത്തിലെ മലർവാടിയിൽവച്ചു
ഭഗവാനാകും സനത്കുമാരമഹർഷിയെ
മാനിച്ചുഭക്തിപൂർവം പൂജിച്ചുമുക്തിപ്രദം
ജ്ഞാനവുംസമ്പാദിച്ചു മിന്നുമിദ്ധന്യാ-
ഗ്രണി. 25
ഇമ്മഹാൻസഞ്ചാരത്തിൽക്കവീന്ദ്രനിർമ്മിതംസ്വ-
സംബന്ധിപ്രബന്ധങ്ങളങ്ങിങ്ങുചൊല്ലിക്കേൾക്കും
ദിക്കെല്ലാം ജയിച്ചുതൻകല്പനനടപ്പാക്കി-
യുൽക്കടാക്രമികളെ നിശ്ശേഷം നശിപ്പിച്ചു
ദേവാസുരാധിപന്മാരെല്ലാരും വാഴ്ത്തുമനു-
ഭാവത്തോടൊത്തു ലോകപാലനായ്ബ്ഭവി-
ച്ചീടും. 26-27

# അദ്ധ്യായം 17

**മൈത്രേയൻ പറഞ്ഞു**

നാനാപദാനങ്ങളെയീവിധം ക്രമാധികം
തേനോലുംവാക്യങ്ങളാൽ സ്തുതിച്ച സൂതാദിയെ
വേനാത്മജാതനാകും ഭഗവാൻപൃഥുരാജൻ
മാനിച്ചുനന്ദിച്ചിഷ്ടദാനത്താൽത്തോഷിപ്പി-
ച്ചാൻ. 1
ബ്രാഹ്മണാദിയാം നാലുജാതിക്കാരെയും പിന്നെ-
യമ്മട്ടുപുരോഹിതാമാത്യഭൃത്യന്മാരെയും
നഗരപ്രഭുസമൂഹത്തെയും ഗ്രാമവാസീ-
നികരത്തെയും തഥാ വ്യാപാരിസംഘത്തെയും
സാമാന്യജനത്തെയുമൊന്നുപോൽ സത്കരി-
ച്ചാൻ
കാമിതമശേഷവുമേകിയബ്ഭൂകാമുകൻ. 2

**വിദുരൻ പറഞ്ഞു**

ബഹുരൂപിണിഭൂമിയെന്തിനായ് ഗോരൂപത്തെ-
വഹിച്ചീകറന്നല്ലോ പൃഥുവപ്പശുവിനെ.
ഏതുകുട്ടിയെക്കൊണ്ടായിരുന്നു കുടിപ്പിച്ച-
തേതൊരുപാത്രത്തിലായിരുന്നു കറന്നതും? 3
ചിലെടം കുന്നും മററുചിലെടം കുണ്ടുമാമീ-
യിളയെയേതുമട്ടിൽ തട്ടൊത്തനിരപ്പാക്കി
പൃഥുവിൻ യജ്ഞാശ്വത്തെയെന്തിനായിട്ടാ-
വല-
മഥനൻഹരിച്ചിതു നൂറാമദ്ധ്വരത്തിങ്കൽ 4
മുനിമാർമണേ! ബ്രഹ്മവിത്തമോത്തമനാമ-
സ്സനത്കുമാരൻ മുനിതന്നിൽനിന്നമ്മന്നവൻ
ജ്ഞാനവുംവിജ്ഞാനവും ലഭിച്ചശേഷമവ-
സാനകാലത്തിലാന്ന ഗതിയുമേതാംചോൽക. 5

യച്ചാന്യദപി കൃഷ്ണസ്യ ഭവാൻ ഭഗവതഃ പ്രഭോഃ
ശ്രവഃ സുശ്രവസഃ പുണ്യം പൂർവ്വദേഹകഥാശ്രയം. 6
ഭക്തായ മേഽനുരക്തായ തവ ചാധോക്ഷജസ്യ ച
വക്തുമർഹസി യോഽദുഹ്യദ്വൈന്യരൂപേണ ഗാമിമാം. 7

സൂത ഉവാച

ചോദിതോ വിദുരേണൈവം വാസുദേവകഥാം പ്രതി
പ്രശസ്യ തം പ്രീതമനാ മൈത്രേയഃ പ്രത്യഭാഷത. 8

മൈത്രേയ ഉവാച

യദാഭിഷിക്തഃ പൃഥുരംഗ വിപ്രൈ-
രാമന്ത്രിതോ ജനതായാശ്ച പാലഃ
പ്രജാ നിരന്നേ ക്ഷിതിപൃഷ്ഠ ഏത്യ
ക്ഷുൽക്ഷാമദേഹാഃ പതിമഭ്യവോചൻ. 9
വയം രാജഞ്ജാഠരേണാഭിതപ്താ
യഥാഗ്നിനാ കോടരസ്ഥേന വൃക്ഷാഃ
ത്വാമദ്യ യാതാഃ ശരണം ശരണ്യം
യഃ സാധിതോ വൃത്തികരഃ പതിർന്നഃ 10
തന്നോ ഭവാനീഹതു രാതവേഽന്നം
ക്ഷുധാർദ്ദിതാനാം നരദേവദേവ
യാവന്ന നംക്ഷ്യാമഹേ ഉജ്ഝിതോർജ്ജാ
വാർത്താപതിസ്ത്വം കില ലോകപാലഃ 11

മൈത്രേയ ഉവാച

പൃഥുഃ പ്രജാനാം കരുണം നിശമ്യ പരിദേവിതം
ദീർഘം ദധ്യൗ കുരുശ്രേഷ്ഠ നിമിത്തം സോഽന്വപദ്യത. 12
ഇതി വ്യവസിതോ ബുദ്ധ്യാ പ്രഗൃഹീതശരാസനഃ
സന്ദധേ വിശിഖം ഭൂമേഃ ക്രുദ്ധസ്ത്രിപുരഹാ യഥാ 13
പ്രവേപമാനാ ധരണീ നിശാമ്യോദായുധം ച തം
ഗൗഃ സത്യപാദ്രവദ് ഭീതാ മൃഗീവ മൃഗയുദ്രുതാ. 14
താമന്വധാവത്തദ്വൈന്യഃ കുപിതോഽത്യരുണേക്ഷണഃ
ശരം ധനുഷി സന്ധായ യത്ര യത്ര പലായതേ 15
സാ ദിശോ വിദിശോ ദേവീ രോദസീ ചാന്തരം തയോഃ
ധാവന്തീ തത്ര തത്രൈനം ദദർശാനൂദ്യതായുധം. 16
ലോകേ നാവിന്ദത ത്രാണം വൈന്യാൻ മൃത്യോരിവ പ്രജാഃ
ത്രസ്താ തദാ നിവവൃതേ ഹൃദയേന വിദൂയതാ. 17
ഉവാച ച മഹാഭാഗം ധർമ്മജ്ഞാപന്നവത്സല
ത്രാഹി മാമപി ഭൂതാനാം പാലനേഽവസ്ഥിതോ ഭവാൻ. 18
സ ത്വം ജിഘാംസസേ കസ്മാദ്ദീനാമകൃതകില്ബിഷാം
അഹനിഷ്യൽ കഥം യോഷാം ധർമ്മജ്ഞ ഇതി യോ മതഃ 19
പ്രഹരന്തി ന വൈ സ്ത്രീഷു കൃതാഗസ്സ്വപി ജന്തവഃ
കിമുത ത്വദ്വിധാ രാജൻ കരുണാ ദീനവത്സലാഃ 20
മാം വിപാട്യാജരാം നാവം യത്ര വിശ്വം പ്രതിഷ്ഠിതം
ആത്മാനം ച പ്രജാശ്ചേമാഃ കഥമംഭസി ധാസ്യസി. 21

പൃഥുരുവാച

വസുധേ ത്വാം വധിഷ്യാമി മച്ഛാസനപരാങ്മുഖീം
ഭാഗം ബർഹിഷി യാ വൃങ്ക്തേ ന തനോഷി ച നോ വസു. 22
യവസം ജഗ്ധ്യനുദിനം നൈവ ദോഗ്ധ്യൗധസം പയഃ
തസ്യാമേവം ഹി ദുഷ്ടായാം ദണ്ഡോ നാത്ര ന ശസ്യതേ. 23
ത്വം ഖല്വോഷധിബീജാനി പ്രാക്സൃഷ്ടാനി സ്വയംഭുവാ
ന മുഞ്ചസ്യാത്മരുദ്ധാനി മാമവജ്ഞായ മന്ദധീഃ 24
അമൂഷാം ക്ഷുൽപരീതാനാമാർത്താനാം പരിദേവിതം
ശമയിഷ്യാമി മദ്ബാണൈർഭിന്നായാസ്തവ മേദസാ. 25
പുമാൻ യോഷിദുത ക്ലീബ ആത്മസംഭാവനോഽധമഃ
ഭൂതേഷു നിരനുക്രോശോ നൃപാണാം തദ്വധോഽവധഃ 26

പാവനയശസ്വിയാംഭഗവാൻ കൃഷ്ണൻ-
തന്റെ
പൂർവ്വാംഗമാന്നിന്നമമഹീമണാളന്റെ
പുണ്യപ്രദങ്ങളാകുമത്ഭുതകർമ്മങ്ങളെ-
യൊന്നൊടെ ഭവാന്റെയും ഭഗവാൻ കൃഷ്ണ-
ന്റെയും
ഭക്തമുഖ്യനമനരക്തനമാകുമെന്നോ-
ർത്തുൾക്കനിവാന്നങ്ങിപ്പോളരുളിച്ചെയ്തീടണം. 6-7

**സൂതൻ പറഞ്ഞു**

വാസുദേവാവതാരമാകിയ പൃഥുവിന്റെ
ഭാസുരകഥകേൾപ്പാനൗൽസുക്യം വളന്നിട്ടും
വിദുരൻതന്നാലേവം ചോദിതനായീട്ടമാ-
പ്രഥിതമുനീശ്വരൻ മുദിതനായിച്ചൊന്നാൻ. 8

**മൈത്രേയൻ പറഞ്ഞു**

വിപ്രന്മാർ പൃഥുവിനെയഭിഷേകംകഴിച്ചി-
ട്ടപ്പോഴപ്രജാളിതൻപാലനെന്നാമന്ത്രിച്ചു
അപ്പോഴേ വിശപ്പിനാൽതളന്നു കാശ്യമാന്നോ-
രപ്രജാവൃന്ദമന്നമറെറാരബ്ഭ്രതലത്തിൽ
പെട്ടെന്നു തിങ്ങിക്കൂടിയാമന്നൻതന്നോടായി
പട്ടിണിപ്പാട്ട താണുവീണുകേണറിയിച്ചാർ. 9
മന്നവശിഖാമണേ! [1] കോടരത്തിൽജ്വലിക്കും
വഹ്നിയാവൃക്ഷത്തെപ്പോൽ ഞങ്ങളെ ജഠ-
രാഗ്നി
ചുട്ടിടുന്നീഞ്ഞങ്ങളെ രക്ഷിച്ചീടുവാൻ കട-
പ്പെട്ടീടമങ്ങേ ഞങ്ങൾ ശരണംഗമിക്കുന്നു. 10
പട്ടിണിമൂലം മൃതപ്രായരാം ഞങ്ങൾക്കന്നം
പെട്ടെന്നു ചാവുംമുൻപേ തരുവാൻ കല്പിച്ചാലും
അല്ലയോ നൃപശ്രേഷ്ഠ! നിന്തിരുവടിതന്നെ-
യല്ലയോ ഞങ്ങൾക്കെഴമേകരക്ഷിതാ വി-
പ്പോൾ. 11

**മൈത്രേയൻ പറഞ്ഞു**

ജനസങ്കടമേവം നേരിട്ടു കണ്ടുംകേട്ടും
തനിയേ ദീർഘം ചിന്തിച്ചറിഞ്ഞാനതിൻ-
ഹേതു. 12
പെട്ടെന്നുപിന്നെത്ര്യക്ഷൻമട്ട രുഷ്ടനായ് വില്ലു-
പൂട്ടീട്ടതൊട്ടത്താനക്ഷോണിതൻനേരേബാണം! 13
അമ്പു,തൻനേക്കയച്ചുറന്നിട്ടും മന്നനെക്ക-
ണ്ടമ്പരന്നിളയൊരു ഗോരൂപം ധരിച്ചുടൻ
വേടനെപ്പേടിച്ചോട്ടം പേടമാനെന്നവണ്ണ-
മാടലോടതിദ്രുതം ഭയന്നുമണ്ടീടിനാൾ. 14
മന്നനും ക്രുദ്ധനായിക്കൺചുവപ്പിച്ചുകൊണ്ടു
പിന്നാലെ പാഞ്ഞപ്പശുപോയമാർഗ്ഗത്തിലെല്ലാം-
ത്തുടന്നുമിടയ്ക്കമ്പുതൊട്ടത്തുംവീണ്ടും പാഞ്ഞു-
മിടരെന്നിയേയനുധാവനം ചെയ്തീടിനാൻ. 15

ശീഘ്രഗാമിനിയാമബ്ഭ്രവായ ഗോവങ്ങനെ
ദിക്കുകൾനാലും [2] ചതുഷ്കോണങ്ങൾ മന്നുംവിണ്ണും
ഇടയിലെഴംനഭസ്സിസ്ഥലങ്ങളിലെല്ലാം
കടന്നാൾ ചാപപാണിനൃപനുംകൂടെത്തിനാൻ 16
കാലനിൽനിന്നും ജനപാളിയെപ്പോലിമ്മഹീ-
പാലനിൽ നിന്നുതന്നെപ്പാലിപ്പാനീലോകത്തിൽ
ആരെയും കാണാഞ്ഞേററം ഭീതയായവൾ-
പിന്നെ-
യാരഴൽ കലന്നോട്ടം നിറുത്തിനിന്നിട്ടടൻ. 17
ധർമ്മജ്ഞാ! വിപജ്ജനവത്സല! ഭവാൻദുഃഖ-
നിർമ്മഗ്നയാകുമെന്നെ രക്ഷിക്കെന്നഭ്യർത്ഥിച്ചാൾ
അങ്ങുന്നു ഭൂതങ്ങളെപ്പാലിക്കും വിഷയത്തിൽ
സംഗതാത്മാവാണല്ലോ ഭൂപാലശിഖാമണേ! 18
ധർമ്മജ്ഞനെന്നുപാരിൽ പേരിയന്നീട്ടും ഭവാ-
നിമ്മട്ടിലപരാധാപേതയാമീദീനയെ
കൊല്ലുവാനിച്ഛിപ്പതെന്തതിലും വിശേഷിച്ചു
നല്ലാർജനത്തെയങ്ങുന്നെങ്ങിനെ കൊല-
ചെയ്യും? 19
പിഴചെയ്താലുമാരും സ്ത്രീകളെക്കൊല്ലാറില്ലി-
പ്പൊഴുതിൽകൃപാത്മാവങ്ങെന്തതിനുദ്യമിപ്പാൻ 20
വിശ്വത്തെനിലനിത്തിബ്ഭാനിക്കും ഞാനാ-
കുമി-
ശ്ശശ്വത്താംനൗകമൂടിച്ചംബുവിലാഴ്ത്തിയെന്നാൽ
മന്നവാ! ഭവാനുമീജനതാ സമൂഹവും
പിന്നെയാവസിച്ചീട്ടും സ്ഥലമേതെന്നു-
ചൊൽക. 21

**പൃഥു പറഞ്ഞു**

എന്നാജ്ഞകൈക്കൊള്ളാതെയിരിക്കും നിന്നെ-
യീഞാ-
നിന്നുകൊല്ലുവാൻതന്നെയുറച്ചു വസുന്ധരേ!
യാഗഭാഗത്തെയെന്നും ഭുജിക്കും നീയെന്തുകൊ-
ണ്ടേകുന്നതില്ല ഞങ്ങൾക്കാഹാരപദാത്ഥങ്ങൾ 22
ഇഷ്ടംപോൽ പുല്ലുതിന്നിട്ടൊട്ടുമേ ചുരത്താത്ത
ദുഷ്ടയാം പശുവിനെ ദണ്ഡിച്ചാലില്ലദോഷം. 23
ബ്രഹ്മനിർമ്മിതമാകുമൌഷധവീയ്യമെല്ലാം
നമ്മെയും വിഗണിച്ചുമൂഢേ! നീയടക്കയോ. 24
ക്ഷുത്തിനാൽപീഡിക്കുന്ന ജനങ്ങൾ തൻകരച്ചിൽ
തീർത്തിടും നിന്നെക്കീറി നിന്റെ മേദസ്സിനാൽ-
ഞാൻ. 25
നാരിയോ പുരുഷനോ ക്ലീബമോയെന്താകിലു-
മാരുമില്ലെന്നിൽക്കവിഞ്ഞെന്നഹമ്മതിപൂണ്ടു
കരുണയെന്യേ ജന്തുനിരയെപ്പീഡിപ്പിക്കും
പരിഷതൻവധം ഭുവരന്നു വധമല്ല 26

1 മരത്തിന്റെ പോട്ട്    2 നാലുകോണിലുമുള്ള ദിക്ക്

ത്വാം സ്തബ്ധാം ദുര്മ്മദാം നീത്വാ മായാഗാം തിലശഃ ശരൈഃ
ആത്മയോഗബലേനേമാ ധാരയിഷ്യാമ്യഹം പ്രജാഃ 27
ഏവം മന്യുമയീം മൂർത്തിം കൃതാന്തമിവ ബിഭ്രതം
പ്രണതാ പ്രാഞ്ജലിഃ പ്രാഹ മഹീ സഞ്ജാതവേപഥുഃ 28

നമഃ പരസ്മൈ പുരുഷായ മായയാ
വിന്യസ്തനാനാതനവേ ഗുണാത്മനേ
നമഃ സ്വരൂപാനുഭവേന നിർധുത-
ദ്രവ്യക്രിയാകാരകവിഭ്രമോർമ്മയേ. 29
യേനാഹമാത്മായതനം വിനിർമ്മിതാ
ധാത്രാ യതോഽയം ഗുണസർഗ്ഗസംഗ്രഹഃ
സ ഏവ മാം ഹന്തുമുദായുധഃ സ്വരാ-
ഡുപസ്ഥിതോഽന്യം ശരണം കമാശ്രയേ. 30
യ ഏതദാദാവസൃജച്ചരാചരം
സ്വമായയാഽഽത്മാശ്രയയാവിതർക്ക്യയാ
തയൈവ സോഽയം കില ഗോപ്തുമുദ്യതഃ
കഥം നു മാം ധർമ്മപരോ ജിഘാംസതി. 31
നൂനം ബതേശസ്യ സമീഹിതം ജനൈ-
സ്തന്മായയാ ദുർജ്ജയയാകൃതാത്മഭിഃ
ന ലക്ഷ്യതേ യസ്ത്വകരോദകാരയ-
ദ്യോഽനേക ഏകഃ പരതശ്ച ഈശ്വരഃ 32
സർഗ്ഗാദി യോഽസ്യാനുരുണദ്ധി ശക്തിഭിർ-
ദ്രവ്യക്രിയാകാരകചേതനാത്മഭിഃ
തസ്മൈ സമുന്നദ്ധനിരുദ്ധശക്തയേ
നമഃ പരസ്മൈ പുരുഷായ വേധസേ. 33
സ വൈ ഭവാനാത്മവിനിർമ്മിതം ജഗൽ
ഭൂതേന്ദ്രിയാന്തഃകരണാത്മകം വിഭോ
സംസ്ഥാപയിഷ്യന്നജ മാം രസാതലാ-
ദഭ്യുജ്ജഹാരാംഭസ ആദിസൂകരഃ 34

അപാമുപസ്ഥേ മയി നാവ്യവസ്ഥിതാഃ
പ്രജാ ഭവാനദ്യ രിരക്ഷിഷുഃ കില
സ വീരമൂർത്തിഃ സമഭൂദ്ധരാധരോ
യോ മാം പയസ്യുഗ്രശരോ ജിഘാംസസി. 35
നൂനം ജനൈരീഹിതമീശ്വരാണാ-
മസ്മദ്വിധൈസ്തദ്ഗുണസർഗ്ഗമായയാ
ന ജ്ഞായതേ മോഹിതചിത്തവർത്മഭി-
സ്തേഭ്യോ നമോ വീരയശസ്കരേഭ്യഃ 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ധരിത്രീനിഗ്രഹോ നാമ സപ്തദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3363 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 750

---

## അഷ്ടാദശോഽധ്യായഃ

മൈത്രേയ ഉവാച

ഇത്ഥം പൃഥുമഭിഷ്ടൂയ രുഷാ പ്രസ്ഫുരിതാധരം
പുനരാഹാവനിർഭീതാ സംസ്തഭ്യാത്മാനമാത്മനാ 1
സംനിയച്ഛാഭിഭോ മന്യും നിബോധ ശ്രാവിതം ച മേ
സർവ്വതഃ സാരമാദത്തേ യഥാ മധുകരോ ബുധഃ 2
അസ്മിംല്ലോകേഽഥവാമുഷ്മിന്മുനിഭിസ്തത്ത്വദർശിഭിഃ
ദൃഷ്ടാ യോഗാഃ പ്രയുക്താശ്ച പുംസാം ശ്രേയഃപ്രസിദ്ധയേ. 3
താനാതിഷ്ഠതി യഃ സമ്യഗുപായാൻ പൂർവ്വദർശിതാൻ
അവരഃ ശ്രദ്ധയോപേത ഉപേയാൻ വിന്ദതേഽഞ്ജസാ. 4
താനനാദൃത്യ യോ വിദ്വാനർത്ഥാനാരഭതേ സ്വയം
തസ്യ വ്യഭിചരന്ത്യർത്ഥാഃ ആരബ്ധാശ്ച പുനഃ പുനഃ 5
പുരാ സൃഷ്ടാ ഹ്യോഷധയോ ബ്രഹ്മണാ യാ വിശാംപതേ
ഭുജ്യമാനാ മയാ ദൃഷ്ടാ അസദ്ഭിരധൃതവ്രതൈഃ 6
അപാലിതാനാദൃതാ ച ഭവദ്ഭിർല്ലോകപാലകൈഃ
ചോരീഭൂതേഽഥ ലോകേഽഹം യജ്ഞാർത്ഥേഽഗ്രസമോഷധീഃ 7
നൂനം താ വീരുധഃ ക്ഷീണാ മയി കാലേന ഭൂയസാ
തത്ര യോഗേന ദൃഷ്ടേന ഭവാനാദാതുമർഹതി. 8

ദുർമ്മദയായിസ്തബ്ധയായിട്ടംമായാഗോവാം
നിന്മേനിയെൽപ്രായംഞാനംശാംശമായിക്കീറി
ഇപ്രജകളെയെല്ലാമെൻയോഗശക്തിയാലെ
ക്ഷിപ്രമുദ്ധരിച്ചുസംരക്ഷിച്ചുകൊണ്ടീട്ടവൻ 27
ഇങ്ങനെചൊല്ലിക്രോധമൂർത്തിയായ് നില്ക്കും നൃപ-
പുങ്ഗവൻതന്നെക്കണ്ടു മേദിനിഭയന്നുടൻ
പാദപ്രണാമംചെയ്തു വേപഥുഗാത്രയായി
സാദരംകൈകൾകൂപ്പിച്ചൊല്ലിനാളിപ്രകാരം. 28
മായയാൽ നാനാശരീരങ്ങളെദ്ധരിച്ചിട്ടും
മായാഗുണാതീതനാം ഭവാനെ നമിക്കുന്നേൻ.
ദ്രവ്യക്രിയാകാരകവിഭ്രമമാർമ്മികളായ
സർവവുംസ്വരൂപാനുഭൂതിയാൽ നശിപ്പിക്കും
പരമപുമാനായിട്ടാദ്യനായവ്യക്തനാം
പരമാത്മാവേ! ഭവാനായ്ക്കൊണ്ടു നമസ്കാരം. 29
ജീവജാലത്തിൻ വാസസ്ഥാനമായീട്ടമെന്നെ-
യീവിധംസൃഷ്ടിച്ചതാ,രാരനുഗ്രഹിക്കയാൽ
എന്നിലാസൃഷ്ടിവർഗ്ഗം സ്ഥിതിചെയ്തീട്ടുന്നതു-
മിന്നസ്വരാട്ടതന്നെ തന്നെ സംഹരിക്കുവാൻ
മന്യവാന്നായുധവുമുയർത്തിവന്നീട്ടകിൽ
പിന്നെയാരുണ്ടെനിക്കുശരണ്യനായിട്ടൊരാൾ 30
ആക്കം താൻ ദുരൂഹമാം തൻമായാവൈഭവത്താ-
ലിക്കാണും ചരാചരം നിർമ്മിച്ചദേവൻസ്വയം
ആ മായാബലത്തിനാൽ പ്രജാപാലനത്തിനായ്
ഭൂമിയിൽ പൃഥുനാമം പൂണ്ടവതരിച്ചിതു
നിന്തിരുവടിയഖിലാശ്രയയാകുമെന്നെ
ഹന്ത! കൊല്ലുവാനുദ്യമിപ്പതു യുക്തമാണോ? 31
ഏതൊരീശ്വരൻ സ്വതേയേകൻ സ്വപ്രകൃതി
തൻ-
സ്ഥീതശക്തിയാൽ പിന്നെയനേകനായിത്തീർന്നോ
ആദിയിൽ സൃഷ്ടിക്കയും സൃഷ്ടിപ്പിക്കയും ചെയ്ത-
തേതൊരു ദേവനാണോ ദുർജ്ജയമായയാലെ
അത്തിരുമേനിക്കെഴുമിംഗിതമെന്തെന്നാത്മ-
തത്ത്വജ്ഞരല്ലാത്തവരറിയുന്നില്ല ചിത്രം! 32
പഞ്ചഭൂതേന്ദ്രിയങ്ങൾ, കാരക ദൈവതങ്ങൾ
ചഞ്ചലമററബുദ്ധിയഹന്തതൊട്ടുള്ളതാം
സ്വന്തശക്തിയാലാരിപ്രപഞ്ചം തീർത്തുകാത്തി-
ട്ടന്തവുമണയ്ക്കുന്നു ലീലയായ് നിരന്തരം
സ്വശക്തിയാവശ്യംപോൽ പ്രകാശിപ്പിക്കുവാനു-
മശങ്കമടക്കാനുമെപ്പൊഴും കെല്പാർന്നിട്ടും
അന്തര്യാമിയാകുമാ നിന്തിരുവടിതന്നെ
സന്താപമന്യയാം ഞാൻ നമസ്കരിച്ചീടുന്നു. 33
ഹേ വിഭോ! [1]ഭൂതാക്ഷാന്തഃകരണസ്വരൂപമായ്
ഭാവല്ക്കസൃഷ്ടമാമീയുലകം സ്ഥാപിക്കുവാൻ
പന്നിയായ് വന്നങ്ങുന്നു പാതാളം തന്നിൽനിന്നു-
മെന്നെയുയർത്തിക്കൊണ്ടുവന്നുറപ്പിച്ചുവല്ലോ. 34
അബ്ഭൂമീധരമൂർത്തിയായമീട്ടമങ്ങിദാനീ-
മപ്പിന്നുമീതേ ഞാനാം കപ്പലിൽ സ്ഥിതിചെയ്യും
ഇപ്രജകളെ പോററാൻ വീരസ്വരൂപം പൂണ്ടി-
ങ്ങുത്ഭവിച്ചിരിക്കുന്ന പൃഥുനാമകനായി
അല്പമാം പാലിനിപ്പോളങ്ങെന്നെക്കൊന്നീട്ടവാൻ
കല്പിച്ചതനുചിതംതന്നെയാം മന്നവേന്ദ്രാ! 35
ഈശ്വരമായതന്നാൽ [2]ജ്ഞാനപന്ഥാവായിട്ട-
മാശയം മോഹിക്കപ്പെട്ടിരിക്കുമസ്മാദൃശർ
അങ്ങേപ്പോല്യുള്ളോരവതാരമൂർത്തികൾക്കെഴു-
മിങ്ഗിതം ധരിക്കുവാൻ ശക്തരല്ലല്ലോതെല്ലും.
ആകയാൽ ഭവാദൃശന്മാരാകും ദിവ്യന്മാരെ-
യേകാന്ത ഭക്തിപൂർവ്വം നമസ്കരിക്കുന്നു ഞാൻ. 36

## അദ്ധ്യായം 18

**മൈത്രേയൻ പറഞ്ഞു**

ഇത്തരം സ്തുതിച്ചിട്ടുമതിക്രുദ്ധനായ് ച്ചുണ്ടു-
മത്യന്തം വിറപ്പിച്ചു നിൽക്കുമാപ്പൃഥ്വീശനെ
ഭീതിയാൽ വിവശയാം മേദിനി നോക്കി-
ദ്ധീയാൽ
ചേതസ്സുറപ്പിച്ചിട്ടു വീണ്ടുമിങ്ങനെ ചൊന്നാൾ. 1
അല്ലയോ പ്രഭോ! ക്രോധം സന്ത്യജിച്ചാലും മമ
ചൊല്ലുകൾ ഭവാൻ നേരേകേട്ടുകൊണ്ടാലുമേവം
ബുധനായീട്ടു പുമാനേതിലും നിന്നക്ഷണം
മധുപന്മട്ടിൽ സാരം ഗ്രഹിക്കുമല്ലോ രാജൻ. 2
മനുഷ്യക്കിഹപരലോകശ്രേയസ്സിന്നെഴു-
മനഘോപായം തത്ത്വദർശികൾ മഹർഷികൾ
മുന്നമേതന്നെ കണ്ടുപിടിച്ചു ലോകർക്കു ത-
ദുന്നതഫലം കാട്ടിക്കൊടുത്തിട്ടുണ്ടുതാനും 3
പൂർവ്വന്മാർ കണ്ടീട്ടുള്ളോരാമാർഗ്ഗം സുവിശ്വാസം-
പൂർവ്വമാചരിക്കുവോരാളുന്നിതതിൻ ഫലം. 4
അതിനെയവഗണിച്ചിതരമാർഗ്ഗങ്ങളിൽ
മതിമാൻ സ്വയം തുടർന്നീട്ടുമവാരുപായങ്ങൾ
ഉലകിൽ വീണ്ടും വീണ്ടും വിഫലശ്രമങ്ങളായ്
കലാശിപ്പതായിട്ട് കാണുമാറുള്ളൂ നൃപാ! 5
പണ്ടജൻ ലോകർക്കായി നിർമ്മിച്ചോരോഷ-
ധികൾ
കണ്ടകരിച്ചുപോലെഭുജിക്കുന്നതായ്ക്കണ്ടേൻ. 6
തത്വാർത്ഥക്ഷിതീശന്മാരില്ലാതായെന്നെയാരു-
മാദരിക്കാതെയായി, കള്ളന്മാർ കൊള്ളക്കാരും
മുഴുത്തവാറോഷധീബീജത്തെയുള്ളിലാക്കി
വഴിയേ സൂക്ഷിച്ചുഞാൻ യജ്ഞതാത്മനൃപ-
ശ്രേഷ്ഠാ! 7
വളരെക്കാലം കഴിഞ്ഞതിനാലവയിന്നി
വളരാൻ ശക്തിയെന്യേ ക്ഷീണിച്ചുപോയി നൂനം
അവയെപ്പുറത്താക്കത്തക്കനല്ലുപായങ്ങ-
ളവിട്ടുന്നറിയുന്നുണ്ടുടനേ പ്രയോഗിക്കു. 8

---

[1] ഭൂതങ്ങളം ഇന്ദ്രിയങ്ങളം അന്തഃകരണം ഇവയുടെ രൂപത്തിലുള്ളതു് [2] ജ്ഞാനമാർഗ്ഗത്തോടുകൂടിയതു്

വത്സം കല്പയ മേ വീര യേനാഹം വത്സലാ തവ
ധോക്ഷ്യേ ക്ഷീരമയാൻ കാമാനനുരൂപം ച ദോഹനം. 9
ദോഗ്ധാരം ച മഹാബാഹോ ഭൂതാനാം ഭൂതഭാവന
അന്നമീപ്സിതമൂർജ്ജസ്വദ്ഭഗവാൻ വാഞ്ഛതേ യദി. 10
സമാം ച കുരു മാം രാജന്ദേവവൃഷ്ടം യഥാ പയഃ
അപർത്താവപി ഭദ്രം തേ ഉപാവർത്തേത മേ വിഭോ. 11
ഇതി പ്രിയം ഹിതം വാക്യം ഭുവ ആദായ ഭൂപതിഃ
വത്സം കൃത്വാ മനും പാണാവദുഹത്സകലൌഷധീഃ 12
തഥാ പരേ ച സർവ്വത്ര സാരമാദദതേ ബുധാഃ
തതോഽന്യേ ച യഥാകാമം ദുദുഹുഃ പൃഥുഭാവിതാം. 13
ഋഷയോ ദുദുഹുർദേവീമിന്ദ്രിയേഷ്വഥ സത്തമ
വത്സം ബൃഹസ്പതിം കൃത്വാ പയശ്ഛന്ദോമയം ശുചി. 14
കൃത്വാ വത്സം സുരഗണാ ഇന്ദ്രം സോമമദൂദുഹൻ
ഹിരണ്മയേന പാത്രേണ വീര്യ്യമോജോ ബലം പയഃ 15
ദൈതേയാ ദാനവാ വത്സം പ്രഹ്ലാദമസുരർഷഭം
വിധായാദൂദുഹൻ ക്ഷീരമയഃപാത്രേ സുരാസവം. 16
ഗന്ധർവ്വാപ്സരസോഽധുക്ഷൻ പാത്രേ പത്മമയേ പയഃ
വത്സം വിശ്വാവസും കൃത്വാ ഗാന്ധർവ്വം മധു സൌഭഗം. 17
വത്സേന പിതരോഽര്യമ്ണാ കവ്യം ക്ഷീരമധുക്ഷത
ആമപാത്രേ മഹാഭാഗാഃ ശ്രദ്ധയാ ശ്രാദ്ധദേവതാഃ 18
പ്രകല്പ്യ വത്സം കപിലം സിദ്ധാഃ സങ്കല്പനാമയീം
സിദ്ധിം നഭസി വിദ്യാം ച യേ ച വിദ്യാധരാദയഃ 19
അന്യേ ച മായിനോ മായാമന്തർദ്ധാനാത്ഭുതാത്മനാം
മയം പ്രകല്പ്യ വത്സം തേ ദുദുഹുർദ്ധാരണാമയീം 20
യക്ഷരക്ഷാംസി ഭൂതാനി പിശാചാഃ പിശിതാശനാഃ
ഭൂതേശവത്സാ ദുദുഹുഃ കപാലേ ക്ഷതജാസവം. 21
തഥാഹയോ ദന്ദശൂകാഃ സർപ്പാ നാഗാശ്ച തക്ഷകം
വിധായ വത്സം ദുദുഹുർബ്ബിലപാത്രേ വിഷം പയഃ 22
പശവോ യവസം ക്ഷീരം വത്സം കൃത്വാ ച ഗോവൃഷം
അരണ്യപാത്രേ ചാധുക്ഷന്മൃഗേന്ദ്രേണ ച ദംഷ്ട്രിണഃ 23
ക്രവ്യാദാഃ പ്രാണിനഃ ക്രവ്യം ദുദുഹുഃ സ്വേ കളേബരേ
സുപർണ്ണവത്സാ വിഹഗാശ്ചരം ചാചരമേവ ച. 24
വടവത്സാ വനസ്പതയഃ പൃഥഗ്രസമയം പയഃ
ഗിരയോ ഹിമവദ്വത്സാ നാനാധാതൂൻ സ്വസാനുഷു. 25
സർവ്വേ സ്വമുഖ്യവത്സേന സ്വേ സ്വേ പാത്രേ പൃഥക് പയഃ
സർവ്വകാമദുഘാം പൃഥ്വീം ദുദുഹുഃ പൃഥുഭാവിതാം. 26
ഏവം പൃഥ്വാദയഃ പൃഥ്വീമന്നാദാഃ സ്വന്നമാത്മനഃ
ദോഹവത്സാദിഭേദേന ക്ഷീരഭേദം കുരൂദ്വഹ. 27
തതോ മഹീപതിഃ പ്രീതഃ സർവ്വകാമദുഘാം പൃഥുഃ
ദുഹിതൃത്വേ ചകാരേമാം പ്രേമ്ണാ ദുഹിതൃവത്സലഃ 28
ചൂർണ്ണയൻ സ്വധനുഷ്കോട്യാ ഗിരികൂടാനി രാജരാട്
ഭൂമണ്ഡലമിദം വൈന്യഃ പ്രായശ്ചക്രേ സമം വിഭുഃ 29
അഥാസ്മിൻ ഭഗവാൻ വൈന്യഃ പ്രജാനാം വൃത്തിദഃ പിതാ
നിവാസാൻ കല്പയാഞ്ചക്രേ തത്ര തത്ര യഥാർഹതഃ 30
ഗ്രാമാൻ പുരഃ പത്തനാനി ദുർഗ്ഗാണി വിവിധാനി ച
ഘോഷാൻ വ്രജാൻ സശിബിരാനാകരാൻ ഖേടഖർവ്വടാൻ. 31

വീര,ഹേ!മഹാബാഹോ'പ്രാണികൾക്കെ-
ല്ലാംഹിത-
മേറിട്ടും ബലാവഹമന്നമങ്ങാശിക്കുകിൽ.
കുടിക്കാനൊരുകുട്ടിതന്നെയും കറക്കുവാൻ
പട്ടവാമൊരാളെയും തക്കതാം ഭാജനവും
കിട്ടിയാലിഷ്ടംപോലെ വസ്തുക്കൾ പാലെന്നുള്ള-
മട്ടിലപ്പാത്രം നിറച്ചേകിടാം ഭൂകാമുകാ! 9-10
നാകനായകമുക്തസലിലം വർഷകാലം
പോകിലുമെന്നിൽ പാടേനിൽക്കുവാൻ തക്ക-
വണ്ണം
എന്നുപരിസ്ഥലങ്ങൾ നിരപ്പാക്കണം ശുഭം
വന്നിടും ഭവാനുടൻ സസ്യാഭിവൃദ്ധിയുണ്ടാം 11
ആമോദപ്രദമായി ഹിതസാധകമാമ-
ബ്ഭൂമിതൻ വാക്യങ്ങളെ സ്വീകരിച്ചവനീശൻ
സത്വരം മനുവിനെ വത്സനാക്കി, സ്വപാണി-
പാത്രത്തിൽ ധാന്യമെല്ലാം കറന്നെടുത്തീടി-
നാൻ 12
ക്ഷിതിതൻ വാക്യസാരം പൃഥുവെന്നപോലന്യ-
ബുധരും ഗ്രഹിക്കുന്നുണ്ടെല്ലാററിൽനിന്നും സാരം
മന്നവനിണക്കിയോരഗ്ഗോവിൽ നിന്നുപിന്നെ-
യന്യരും സാധനങ്ങൾ കറന്നാരിച്ചുപോലെ 13
ഋഷികൾ പിന്നെ ബൃഹസ്പതിയെ വത്സനാക്കി
വിശുദ്ധമാകും ശ്രുതിമയക്ഷീരത്തെപ്പാരാ
ശ്രോത്രാദീന്ദ്രിയങ്ങളാം ഭാജനങ്ങളിലിഷ്ട-
പൂർത്തിയാംവിധം മുദാദോഹനംചെയ്തീടിനാർ.14
ഇന്ദ്രനെക്കുട്ടിയാക്കിക്കല്പിച്ചിട്ടനന്തര-
മിന്ദ്രിയദേഹ മനഃശക്തി കാരണമാകും
അമൃതക്ഷീരംപാരം കറന്നെടുത്തീടിനാ-
രമരസംഘങ്ങളുമതുലമോദാനപീതം 15
ദിതിജന്മാരും ദനുജാതരുമസുരാധി-
പതിയാം പ്രഹ്ളാദനെ വിട്ടുടൻ കുടിപ്പിച്ചു
ഇരുമ്പുപാത്രംതന്നിൽ മദ്യരൂപമാംക്ഷീരം
തരിമ്പുംലോഭമെന്യേകറന്നെടുത്തീടിനാർ. 16
ഗന്ധർവാപ്സരസ്സുകളാ വിശ്വാവസുതന്നാൽ
സന്തുഷ്ട്യാ പത്മമാകുംപാത്രത്തിൽ സൗന്ദര്യവും
മധുക്ഷീരവും, മഹാഭാഗരാം ശ്രാദ്ധദേവ-
പിതൃക്കളര്യമാവാം വത്സനാൽ മൺപാത്രത്തിൽ
[1]കവ്യക്ഷീരവും, സിദ്ധവിദ്യാധരാദ്യർ സാധു-
സേവ്യനാം കപിലനാലാകാശഭാജനത്തിൽ
സങ്കല്പസിദ്ധി, വിദ്യ,യിവയും,മായാബലം-
തങ്കിട്ടമിതരന്മാർ മയനെ വത്സനാക്കി
അത്ഭുതമാമ്മാറന്തർധാനം ചെയ്യുവാനുള്ള
കെല്പെഴുംധാരണാഖ്യവിദ്യയുംകറന്നിതേ. 17-20
യക്ഷരക്ഷസ്സുകളും പിശാചഭൂതാളിയും
ഭക്ഷണംപിശിതമാക്കീട്ടുള്ള മററുള്ളോരും
രുദ്രനെവത്സനാക്കി [2]കപാലപാത്രംതന്നിൽ
മുത്തോന്നരക്താസവം കറന്നെടുത്തീടിനാർ. 21
സർപ്പാഹിനാഗാദിയാം പാമ്പുകൾക്കെഴും വർഗ്ഗ-
മെപ്പേരും, തേളുതൊട്ട വിഷജന്തുക്കൾമററും
ചീളെന്നുവത്സനാക്കിത്തക്ഷകൻതന്നെനിത്തി
[3]മാളപാത്രത്തിൽക്കറന്നെടുത്താർ വിഷക്ഷീരം22
നാൽക്കാലിമൃഗഗണം നന്ദീശൻതന്നെ വത്സ-
നാക്കിക്കറന്നു വനപാത്രത്തിൽ തൃണക്ഷീരം. 23
മാംസഭുക്കുകൾ ദംഷ്ട്രായുക്തങ്ങൾ മൃഗങ്ങളും
വത്സനായ്ക്കേസരിയെ നിറുത്തി മാംസക്ഷീരം
ശരീരപാത്രംതന്നിൽക്കറന്നു, വിഹഗങ്ങൾ
ഗരുഡൻമൂലം [4]കീടഫലമൂലക്ഷീരവും. 24
തരുക്കൾ വടവൃക്ഷവത്സനാൽ രസക്ഷീരം
കറന്നുവേറേവേറെ ശരീരപാത്രങ്ങളിൽ
ഗിരികൾഹിമവാനെക്കൊണ്ടുതത്സാനുക്കളിൽ
പരക്കെപ്പലമട്ടുധാതുദ്രവ്യങ്ങളേയും. 25
എന്നല്ലസമസ്തമാം വർഗ്ഗവും സ്വസംഘത്തി-
ലുന്നതൻതന്നെ വത്സനാക്കിതാന്താങ്ങൾക്കെഴും
പാത്രത്തിൽ വേറേവേറെ കറന്നാർക്ഷീരം സർവ്വ-
ദാത്രിയായ്നൃപവശയാകും ഭൂഗോവിൽനി-
ന്നും. 26
അന്നഭക്ഷകന്മാരാം പൃഥുഭൂപാദ്യരേവം
തന്നഭീഷ്ടത്തിനൊക്കുമന്നത്തെപ്പാത്രരൂപത്തിൽ
കറന്നീട്ടവോൻ,കുട്ടി,പാത്രമെന്നീയിവാററിൻ
തരഭേദംപോൽ സാരം കറന്നാൻ കുരൂദ്വഹാ?27
പിന്നെയാപ്പൃഥുഭൂപൻ തുഷ്ടനായെല്ലാവർക്കു-
മൊന്നുപോലഭീഷ്ടങ്ങളഖിലമേവമേകി
നിന്നിട്ടും ഗോരൂപിണിയാകുമദ്ധരിത്രിയെ-
യന്യൂനഃപ്രേമത്തൊടും പുത്രീസ്ഥാനത്തുവ-
ച്ചാൻ. 28
തദനന്തരം രാജരാജനായ് വിഷ്ണ്വംശനായ്
പൃഥുലകീർത്തിമാനായ് വൈന്യനാം പൃഥു-
ഭൂപൻ
ഗിരികൂടങ്ങളെല്ലാം ചാപാഗ്രംകൊണ്ടിടിച്ചു
തരസാ പൊടിയാക്കിമിക്കതും നിരപ്പാക്കി. 29
ജനസംഘത്തിനുപജീവനദ്രവ്യങ്ങളെ-
ക്കനിവാർന്നരുളീട്ടമാപ്രജാപാലകാഗ്ര്യൻ
ഏവർക്കും യോഗ്യതാനുസാരമബ്ഭൂഭാഗത്തി-
ലാവാസസ്ഥാനങ്ങളും കല്പിച്ചാനൊപ്പം-
പിന്നെ. 30
ഗ്രാമങ്ങൾ,പത്തനങ്ങൾ,പുരങ്ങൾ, നാനാദുർഗ്ഗ-
സ്തോമങ്ങൾ,ശിബിരങ്ങൾ,ഘോഷങ്ങൾ,-
വ്രജങ്ങളും
ആകരഖേടങ്ങളും ഖർവ്വടങ്ങളുമിമ്മ-
ട്ടാകർഷകസ്ഥാനങ്ങൾ നിർമ്മിച്ചാൻ സംഖ്യയെ-
ന്യേ. 31

1 പിതൃക്കളുടെ അന്നം 2 തലയോട് 3 മട 4 പുഴ, കായ്, കിഴങ്ങ് ഈ രൂപത്തിലുള്ള പാൽ

പ്രാക്പൃഥോരിഹ നൈവൈഷാ പുരഗ്രാമാദികല്പനാ
യഥാസുഖം വസന്തി സ്മ തത്ര തത്രാകുതോഭയാഃ 32

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പൃഥുവിജയേഽഷ്ടാദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3395 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 782

## ഏകോനവിംശോഽധ്യായഃ

മൈത്രേയ ഉവാച

അഥാദീക്ഷത രാജാ തു ഹയമേധശതേന സഃ
ബ്രഹ്മാവർത്തേ മനോഃ ക്ഷേത്രേ യത്ര പ്രാചീ സരസ്വതീ. 1
തദഭിപ്രേത്യ ഭഗവാൻ കർമ്മാതിശയമാത്മനഃ
ശതക്രതുർന്ന മമൃഷേ പൃഥോർയ്യജ്ഞമഹോത്സവം 2
യത്ര യജ്ഞപതിഃ സാക്ഷാദ് ഭഗവാൻ ഹരിരീശ്വരഃ
അന്വഭൂയത സർവ്വാത്മാ സർവ്വലോകഗുരുഃ പ്രഭുഃ 3
അന്വിതോ ബ്രഹ്മശർവ്വാഭ്യാം ലോകപാലൈഃ സഹാനുഗൈഃ
ഉപഗീയമാനോ ഗന്ധർവ്വൈർമ്മുനിഭിശ്ചാപ്സരോഗണൈഃ 4
സിദ്ധാ വിദ്യാധരാ ദൈത്യാ ദാനവാ ഗുഹ്യകാദയഃ
സുനന്ദനന്ദപ്രമുഖാഃ പാർഷദപ്രവരാ ഹരേഃ 5
കപിലോ നാരദോ ദത്തോ യോഗേശാഃ സനകാദയഃ
തമന്വീയുർഭാഗവതാ യേ ച തത്സേവനോത്സുകാഃ 6
യത്ര ധർമ്മദുഘാ ഭൂമിഃ സർവ്വകാമദുഘാ സതീ
ദോഗ്ധി സ്മാഭീപ്സിതാനർത്ഥാൻ യജമാനസ്യ ഭാരത. 7
ഊഹുഃ സർവ്വരസാന്നദ്യഃ ക്ഷീരദധ്യന്നഗോരസാൻ
തരവോ ഭൂരിവർഷ്മാണഃ പ്രാസൂയന്ത മധുച്യുതഃ 8
സിന്ധവോ രത്നനികരാൻ ഗിരയോഽന്നം ചതുർവ്വിധം
ഉപായനമുപാജഹ്രുഃ സർവ്വേ ലോകാഃ സപാലകാഃ 9
ഇതി ചാധോക്ഷജേശസ്യ പൃഥോസ്തു പരമോദയം
അസൂയൻ ഭഗവാനിന്ദ്രഃ പ്രതിഘാതമചീകരത്. 10
ചരമേണാശ്വമേധേന യജമാനേ യജുഷ്പതിം
വൈന്യേ യജ്ഞപശും സ്പർദ്ധന്നപോവാഹ തിരോഹിതഃ 11
തമത്രിർഭഗവാനൈക്ഷത്ത്വരമാണം വിഹായസാ
ആമുക്തമിവ പാഖണ്ഡം യോഽധർമ്മേ ധർമ്മവിഭ്രമഃ 12
അത്രിണാ ചോദിതോ ഹന്തും പൃഥുപുത്രോ മഹാരഥഃ
അന്വധാവത സംക്രുദ്ധസ്തിഷ്ഠ തിഷ്ഠേതി ചാബ്രവീത്. 13
തം താദൃശാകൃതിം വീക്ഷ്യ മേനേ ധർമ്മം ശരീരിണം
ജടിലം ഭസ്മനാച്ഛന്നം തസ്മൈ ബാണം ന മുഞ്ചതി. 14
വധാന്നിവൃത്തം തം ഭൂയോ ഹന്തവേഽത്രിരചോദയത്
ജഹി യജ്ഞഹനം താത മഹേന്ദ്രം വിബുധാധമം 15
ഏവം വൈന്യസുതഃ പ്രോക്തസ്ത്വരമാണം വിഹായസാ
അന്വദ്രവദഭിക്രുദ്ധോ രാവണം ഗൃധ്രരാഡിവ. 16
സോഽശ്വം രൂപം ച തദ്ധിത്വാ തസ്മാ അന്തർഹിതഃ സ്വരാട്
വീരഃ സ്വപശുമാദായ പിതുര്യജ്ഞമുപേയിവാൻ. 17
തത്തസ്യ ചാത്ഭുതം കർമ്മ വിചക്ഷ്യ പരമർഷയഃ
നാമധേയം ദദുസ്തസ്മൈ വിജിതാശ്വ ഇതി പ്രഭോ. 18
ഉപസൃജ്യ തമസ്തീവ്രം ജഹാരാശ്വം പുനർഹരിഃ
ചഷാലയൂപതഃ ഛന്നോ ഹിരണ്യരശനം വിഭുഃ 19
അത്രിഃ സന്ദർശയാമാസ ത്വരമാണം വിഹായസാ
കപാലഖട്വാംഗധരം വീരോ നൈനമബാധത. 20

പൃഥുവിൻകാലത്തിനു മുമ്പെങ്ങുമില്ലായിരു-
ന്നിതുപോൽ പുരഗ്രാമനിർമ്മാണസമ്പ്രദായം
ആളുകളതാതിടത്തകുതോഭയന്മാരായ്
മേളിച്ചു സുഖമായി നിവസിച്ചെന്നേവേണ്ടു. 32

# അദ്ധ്യായം 19

**മൈത്രേയൻ പറഞ്ഞു**

സരസ്വതീവാഹിനി കിഴക്കായ് തിരിഞ്ഞീടും
വരിഷ്ഠസ്ഥാനമാകും ബ്രഹ്മാവർത്തത്തിലാളും
മനുക്ഷേത്രത്തിൽപ്പിന്നെച്ചെന്നു നൂറശ്വമേധ-
മനുഷ്ഠിക്കാനിന്നൃപൻ ദീക്ഷയും പൂണ്ടിരു-
ന്നാൻ. 1
ഹരിസ്വരൂപനാമീപ്പൃഥുതന്നത്യത്ഭുത-
കരമീയജ്ഞോത്സവമിന്ദ്രനസഹിച്ചീല. 2
സമർത്ഥനായി സർവ്വഗുരുവായ് സർവ്വാത്മാവായ്
സമസ്തേശനാം വിഷ്ണുഭഗവാൻ യജ്ഞേശ്വരൻ
പ്രത്യക്ഷനായ് ക്ഷണമന്തകാന്തകൻ ബ്രഹ്മാ-
വഷ്ടദിക്പാലകന്മാരെന്നിവരോടുകൂടി
ഗന്ധർവ്വാപ്സരോമുനിവൃന്ദസംസ്തുതനായി-
സ്സന്തോഷസമന്വിതം ഭുജിച്ചാൻ ഹവിർഭാഗം
3-4
സിദ്ധഗുഹ്യകവിദ്യാധരദാനവദൈത്യർ
ദത്തനാരദകപിലർഷികൾ സനകാദ്യർ
ഭൃത്യരായീടും നന്ദസുനന്ദാദ്യരും മുഖ്യ-
ഭൃത്യരനുഗമിച്ചീടിനാർ ഭഗവാനെ. 5-6
ഭൂദേവിതാനും യജമാനനീ യജ്ഞത്തിലേ-
ക്കേതേതു സാധനങ്ങളാവശ്യപ്പെടുന്നുവോ
ദേവതാരൂപത്തിലങ്ങാഗതയായിത്തെളി-
ഞ്ഞാവകയശേഷവുമേകിനാൾ സംപൂർണ്ണമായ് 7
നദികൾദധിക്ഷീരഘൃതാദിരസങ്ങളെ
മുതിരുംമോദത്തോടുമൊഴുക്കിക്കൊടുത്തിതു
വിസ്തൃതവൃക്ഷരാജിയതനോലുംഫലങ്ങളെ-
യദ്ധ്വരോപയോഗത്തിനുത്ഭവിപ്പിച്ചുമോദാൽ 8
അർണ്ണവം രത്നസമൂഹത്തെയും ചതുർവ്വിധ-
മന്നങ്ങൾവേണ്ടതദ്രിവൃന്ദവുമേകിക്കൊണ്ടാർ
സകലലോകങ്ങളും ലോകപാലകന്മാരു-
മകതാർകുളർ[1] ത്തുപായനങ്ങൾ സമർപ്പിച്ചാർ. 9
ദിതിജാരിയാംദേവൻ രക്ഷിതാവായീടിന
പൃഥുരാജാവിൻെറയിപ്പരമോദയം പാർത്തു
സുരനായകനൊട്ടും സഹിച്ചീടാതസൂയാ-
ഭരമാന്നദ്ധ്വരത്തെ ധ്വംസിക്കാൻതുടങ്ങിനാൻ 10
നൂറാംയജ്ഞത്തിൽ ചക്രവർത്തി,യായജ്ഞേ-
ശനാം
നാരായണസ്വാമിയെപ്പൂജിച്ചുകൊണ്ടിരിക്കെ

സ്വഛയോ[2] ടന്തർഹിതമൂർത്തിയായ് ശതക്രതു
വെത്തിയങ്ങപഹരിച്ചീടിനാൻ യാഗാശ്വ-
ത്തെ.

അധർമ്മംതന്നിൽ ധർമ്മംകാണുന്നപാഖണ്ഡ
മതത്തെ ചട്ടപോൽപൂണ്ടാകാശമാർഗ്ഗത്തൂടെ
നിസ്തുലവേഗംപാഞ്ഞുപോകുമാദേവേന്ദ്രനെ
അത്രിമാമുനികണ്ടാൻ സൂക്ഷ്മദർശനത്തിനാൽ.

അത്രിയാൽ പ്രേരിതനായ് മഹാരഥന്മാരിൽ
ച്ചെത്രയുംശ്രേഷ്ഠനാകുംപൃഥുഭൂപാലാത്മജൻ
ക്രുദ്ധനായ് നില്ക്കുനില്ക്കെന്നുച്ചത്തിലോതി-
ക്കൊ

സ്വരംദേവേന്ദ്രൻെറ പിന്നാലെപാഞ്ഞു-
ചെന്നാൻ.

ജടപൂണ്ടംഗമാകെ ഭസ്മം തേച്ചിരിക്കുമാ-
വടിവിൽക്കണ്ടിട്ടവൻ ധർമ്മമൂർത്തിയെന്നായി
ധരിച്ചുപോയീ നൃപനന്ദനനതുമൂലം
സുരേശ്വരൻെറനേരേവിട്ടില്ല ശരമൊന്നും.

മടങ്ങിവരും നൃപസൂനുവോടത്രിവത്സാ!
വിടൊല്ലാസുരരാജനാണശ്വനശ്വമേധം
മുടക്കാൻവന്നാനതിനാലവൻസുരാധമൻ
മടിവിട്ടടൻവധിക്കെന്നുചൊല്ലിനാൻവീണ്ടും.

അതുകേട്ടേററംകോപിച്ചന്നൃപസുതൻ,മുന്നം
പതഗശ്രേഷ്ഠൻ ദശമുഖനെയെന്നപോലെ
ആകാശമാർഗ്ഗത്തിലൂടതിവേഗത്തിൽപായും
പാകശാസനൻതൻെറകൂടെയെത്തിനാൻദ്രുതം

ഉടനക്കതിരയെക്കൊടുത്തു പാഖണ്ഡത്വം
വെടിഞ്ഞു മറഞ്ഞാനന്നുമുചിനിഷൂദനൻ
വീരനാംനൃപസൂതൻ യാഗാശ്വത്തോടുകൂടി
പാരാതെപിതൃയജ്ഞശാലയിലെത്തീടിനാൻ

സ്വാരാട്ടിനെജ്ജയിച്ചുയജ്ഞാശ്വംവീണ്ടു-
ള്ള

വീരനുവിജിതാശ്വനാമമേകീ മുനീന്ദ്രർ

സ്വർണ്ണച്ചങ്ങലകൊണ്ടു ചഷാലയൂപാതന്നിൽ
നന്നായിനിബന്ധിച്ചനിർത്തിനയാഗാശ്വത്തെ
പിന്നെയുംദേവാധിപൻ കൂരിരുട്ടെങ്ങുമേററി
വന്നാരുംകാണാതപഹരിച്ചാനതിവേഗം

വിണ്ണിലൂടശ്വരാശ്വസഹിതനായിമണ്ടും
വിണ്ണവർകോനെക്കാട്ടിക്കൊടുത്താൻ-
മുനിവീ

ഖട്വാംഗം കപാലവും ധരിച്ചിരുന്നദേവ-
രാട്ടിനെ വിജിതാശ്വകുമാരൻ ഹിംസിച്ചീല.

1 കാഴ്ചദ്രവ്യങ്ങൾ 2 മറയ്ക്കപ്പെട്ട ശരീരത്തോടുകൂടിയവൻ

അത്രിണാ ചോദിതസ്തസ്മൈ സന്ദധേ വിശിഖം രുഷാ
സോഽശ്വം രൂപം ച തദ്ധിത്വാ തസ്ഥാവന്തർഹിതഃ സ്വരാട്. 21
വീരശ്ചാശ്വമുപാദായ പിതൃയജ്ഞമഥാവ്രജൽ
തദവദ്യം ഹരേ രൂപം ജഗൃഹുഃ ജ്ഞാനദുർബ്ബലാഃ 22
യാനി രൂപാണി ജഗൃഹേ ഇന്ദ്രോ ഹയജിഹീർഷയാ
താനി പാപസ്യ ഖണ്ഡാനി ലിംഗം ഖണ്ഡമിഹോച്യതേ. 23
ഏവമിന്ദ്രേ ഹരത്യശ്വം വൈന്യയജ്ഞജിഘാംസയാ
തദ്ഗൃഹീതവിസൃഷ്ടേഷു പാഖണ്ഡേഷു മതിർന്നൃണാം. 24
ധർമ്മ ഇത്യുപധർമ്മേഷു നഗ്നരക്തപടാദിഷു
പ്രായേണ സജ്ജതേ ഭ്രാന്ത്യാ പേശലേഷു ച വാഗ്മിഷു. 25
തദഭിജ്ഞായ ഭഗവാൻ പൃഥുഃ പൃഥുപരാക്രമഃ
ഇന്ദ്രായ കുപിതോ ബാണമാദത്തോദ്യതകാർമ്മുകഃ. 26

തമൃത്വിജഃ ശക്രവധാഭിസന്ധിതം
വിചക്ഷ്യ ദുഷ്പ്രേക്ഷ്യമസഹ്യരംഹസം
നിവാരയാമാസുരഹോ മഹാമതേ
ന യുജ്യതേഽത്രാന്യവധഃ പ്രചോദിതാൽ. 27

വയം മരുത്വന്തമിഹാർത്ഥനാശനം
ഹ്വയാമഹേ ത്വച്ഛ്റവസാ ഹതത്വിഷം
അയാതയാമോപഹവൈരനന്തരം
പ്രസഹ്യ രാജൻ ജുഹവാമ തേഽഹിതം. 28

ഇത്യാമന്ത്ര്യ ക്രതുപതിം വിദുരാസ്യർത്ത്വിജോ രുഷാ
സ്രുഗ്ഘസ്താഞ്ജുഹ്വതോഽഭ്യേത്യ സ്വയംഭൂഃ പ്രത്യഷേധത. 29
ന വധ്യോ ഭവതാമിന്ദ്രോ യദ്യജ്ഞോ ഭഗവത്തനുഃ
യം ജിഘാംസഥ യജ്ഞേന യസ്യേഷ്ടാസ്തനവഃ സുരാഃ 30
തദിദം പശ്യത മഹദ്ധർമ്മവ്യതികരം ദ്വിജാഃ
ഇന്ദ്രേണാനുഷ്ഠിതം രാജ്ഞഃ കർമ്മൈതദ്വിജിഘാംസതാ. 31
പൃഥുകീർത്തേഃ പൃഥോർഭൂയാത്തർഹ്യേകോനശതക്രതുഃ
അലം തേ ക്രതുഭിഃ സ്വിഷ്ടൈര്യദ്ഭവാന്മോക്ഷധർമ്മവിൽ. 32
നൈവാത്മനേ മഹേന്ദ്രായ രോഷമാഹർത്തുമർഹസി
ഉഭാവപി ഹി ഭദ്രം തേ ഉത്തമശ്ലോകവിഗ്രഹൌ. 33

മാസ്മിൻമഹാരാജ കൃഥാഃ സ്മ ചിന്താം
നിശാമയാസ്മദ്വച ആദൃതാത്മാ
യദ്ധ്യായതോ ദൈവഹതം നു കർത്തും
മനോഽതിരുഷ്ടം വിശതേ തമോഽന്ധം. 34

ക്രതുർവ്വിരമതാമേഷ ദേവേഷു ദുരവഗ്രഹഃ
ധർമ്മവ്യതികരോ യത്ര പാഖണ്ഡൈരിന്ദ്രനിർമ്മിതൈഃ 35
ഏഭിരിന്ദ്രോപസംസൃഷ്ടൈഃ പാഖണ്ഡൈർഹാരിഭിർജ്ജനം
ഹ്രിയമാണം വിചക്ഷ്വൈനം യസ്തേ യജ്ഞധ്രുഗശ്വമുട്. 36

ഭവാൻ പരിത്രാതുമിഹാവതീർണ്ണോ
ധർമ്മം ജനാനാം സമയാനുരൂപം
വേനാപചാരാദവലുപ്തമദ്യ
തദ്ദേഹതോ വിഷ്ണുകലാസി വൈന്യ. 37
സ ത്വം വിമൃശ്യാസ്യ ഭവം പ്രജാപതേ
സങ്കല്പനം വിശ്വസൃജാം പിപീപൃഹി
ഐന്ദ്രീം ച മായാമുപധർമ്മമാതരം
പ്രചണ്ഡപാഖണ്ഡപഥം പ്രഭോ ജഹി. 38

നിൻപിതൃയജ്ഞാശ്വത്തെമോഷ്ടിച്ചതവൻതന്നെ
യമ്പരപ്പെന്തിന്നസ്തുമയമെന്നത്രിവീണ്ടും
ചൊല്ലവേ വിജിതാശ്വൻതൊട്ടത്താനമ്പ,
ശ്വത്തെ
തള്ളിയാവേഷം മാററിമറഞ്ഞുനിന്നാനിന്ദ്രൻ 21

വീരനാമവൻവീണ്ടുമശ്വത്തെവീണ്ടുവന്നു
കേറിനാൻ പിതാവുതന്നദ്ധ്വരശാലയ്ക്കുള്ളിൽ.
ഇന്ദ്രൻ ധരിച്ചതാമാദൃഷ്ടപാഖണ്ഡവേഷം
ചിന്തയുംവിവേകവുംവിട്ടവരാന്നുകൊണ്ടാർ 22

യാഗാശ്വം ഹരിക്കുവാനായിട്ടു ദേവേന്ദ്രനാൽ
സ്വീകൃതരൂപങ്ങൾക്കു ഖണ്ഡങ്ങളെന്നുചൊൽവൂ
ലിംഗാത്ഥഖണ്ഡശബ്ദംചേന്നതാംപാപഖണ്ഡ-
ങ്ങളെനെപാഖണ്ഡമായ്പാപാങ്കമെന്നത്ഥത്തിൽ
23

പൃഥുവിൻയാഗംമുടക്കീട്ടവാനശ്വംഹരി-
പ്പതിനായിന്ദ്രൻമുറയ്ക്കാന്നതും വിട്ടതുമാം
വേഷങ്ങൾധരിച്ചുകൊണ്ടിന്നുമിപ്പാരിൽധമ്മ-
ദൂഷകന്മാരെക്കണക്കെന്നിയേകാണ്മതുണ്ടാം
നഗ്നരായ്നാണമെന്യേ നടപ്പുചിലർ ചിലർ
ഭുക്തിക്കായ്മാത്രം കാവിധരിച്ചു നടക്കുന്നു
കരത്തിൽതലയോട്ടധരിച്ചുവേറെചില-
രിരന്നുനടക്കുന്നു, ചിലവാഗ്മികളതിൽ
പലതുംപറഞ്ഞറിവററവരുടെചിത്തം
ചലിപ്പിക്കുന്നു, ധർമ്മവിജ്ഞരായ് ഭാവിക്കുന്നു.
ഇവരെല്ലാവരും ജ്ഞാനഹീനരാംപാഖണ്ഡർതാ-
നിവരെദ്ധമ്മജ്ഞരെന്നജ്ഞന്മാർ കരുതുന്നു24-25

പൃഥുവിക്രമനാമബ്ഭഗവാൻപൃഥുരാജ-
നിതിൻെറദോഷംപാത്തുരുഷ്ടനായ്ശരാസനം
ഉയത്തിപ്പിടിച്ചുകൊണ്ടിന്ദ്രന്റെ നേക്കു ബാണ-
മയപ്പാനായിത്തൊട്ടത്തീടിനാനതിശീഘ്രം 26

ശക്രനെ വധിക്കുവാനുന്നിദൃഷ്പ്രേക്ഷ്യനായി
നില്ക്കുമൂക്കേറീട്ടമാവിക്രമിതന്നെക്കണ്ടു
ഋത്വിക്ദ്വിജന്മാർ കഷ്ടം! മഹാത്മൻ!
വേദവിധി
വിട്ടിപ്പോളന്യവധമയുക്തമെന്നു ചൊന്നാർ. 27

അദ്ധ്വരവിഘ്നകാരിയായിതത്-
പ്രഭാവത്താൽ
വിദ്ധ്വംസിതാഭനായശക്രനാമരാതിയെ
അങ്ങുകൊല്ലേണ്ട ശക്തിമത്തായ മന്ത്രങ്ങളാൽ
ഞങ്ങളാഹ്വാനം ചെയ്തിങ്ങവനെ വരുത്തീടാം
മന്നവാ! പിന്നെ ഞങ്ങളവനെ മഹായജ്ഞ-
വഹ്നിയിൽ ഹോമിക്കയും ചെയ്തിടാമടങ്ങുക 28

യജമാനനാം പൃഥുഭൂപനോടേവംചൊല്ലി
യജനസമത്ഥരാംഭൂസുരർ കോപിഷ്ഠരായ്
കരത്തിൽസ്രുക്കാന്റടൻ ഹോമം തുടന്നാരവ-
ക്കരികിലജനണഞ്ഞരുതെന്നോതീടിനാൻ. 29

വധിപ്പാൻ നിങ്ങളിച്ഛവയ്ക്കുമ, സ്സുരേശ്വരൻ
ക്ഷിതിദേവാത്കൃഷ്ടരേ! നിങ്ങളാൽവധ്യനല്ല.
അവനായജ്ഞമൂത്തിഹരിതൻ സ്വരൂപമാ-
ണവന്റെയവയവമത്രേ മററനിമേഷർ. 30

നിങ്ങളൊന്നോത്തീടുവിൻ വിപ്രരേ!നൃപന്റെയീ
മങ്ഗലകമ്മം മുടക്കീട്ടവാൻ വൃത്രശത്രു
കൈക്കൊള്ളും ധമ്മനാശകരമാം പാഖണ്ഡത്വം
ദിക്കെങ്ങും പടത്തിയാൽ നില്ക്കുമോ സല്ക്കമ്മങ്ങൾ
അതിനാൽ പൃഥുവിനു തൊണ്ണൂറെറാമ്പതു-
യജ്ഞം

മതിയദ്ദേഹം തുച്ഛമിച്ഛിക്കില്ലൈന്ദ്രംപദം
മോക്ഷാത്ഥിയാണമ്മഹാൻ പല യാഗങ്ങളാല-
ച്ചക്ഷീന്ദ്രവാഹൻതന്നെപ്പൂജിച്ചാൻവേണ്ടുംവിധം
32

ഭൂപതേ! ഭവദ്രൂപനായീട്ടമിന്ദ്രന്റെ മേൽ
കോപമരുതേക്കു യുക്തമല്ലോത്താലേതുകൊണ്ടും
ഒന്നത്രേ രണ്ടുപേരും നിങ്ങളബ്ഭഗവാനാ-
മിന്ദിരാരമണൻതന്നംശജർ മങ്ഗലം തേ. 33

നൂറാമത്തതാം ഭവദദ്ധ്വരമീവിധത്തിൽ
താറുമാറായ്പ്പോയതിലരുതേ ഖേദം നൃപാ!
ദൈവാനുകൂലമററകമ്മത്തിലേർപ്പെട്ടിട്ടു-
മേവനുംക്രോധത്താലാക്രാന്തനായ്ത്തമ-
സ്സിലാം 34

ആകയാൽ ഭവാനസ്മത്ഗീതകളാദരിച്ചീ-
യാഗപൂത്തിക്കു തുനിഞ്ഞീടായ്ക മഹാമതേ!
നില്ക്കട്ടെ യാഗമിതീവിധത്തിൽ ദുരാഗ്രഹം
വാഴുന്ന സുരന്മാക്കു തത്ഫലമായിട്ടിപ്പോൾ
ഇന്ദ്രനിർമ്മിതരാകുംപാഖണ്ഡർ നിമിത്തമാ-
ഹന്ത! ലോകത്തു ധർമ്മം നിലനില്ക്കാതെ
യാകും 35

യാഗവിഘ്നത്തിനശ്വഹരണം മാത്രമല്ലി-
പ്പാകശാസനൻ ചെയ്തതപ്പാഖണ്ഡന്മാർ മൂലം
മധുവാക്കാൽ മന്ദബുദ്ധിധർമ്മമാർഗ്ഗത്തിൽനിന്നും
വ്യതിചലിച്ചു തീരെസ്സത്ക്കർമ്മാസക്തിവിട്ടു
ഈശ്വരവിശ്വാസവുമെന്നിയേ സദാ ധർമ്മ-
ദൂഷകരായി വാഴും ജനത്തെയൊന്നു നോക്കു 36

വേന ദുഷ്കൃത്യങ്ങളാൽ നശിച്ച ശാസ്ത്രോ-
ക്തമാം
മാനവധർമ്മം പാരിൽ പരിരക്ഷിപ്പാനായി
ശ്രീനാരായണാംശമായ് വേനദേഹത്തിൽ-
നിന്നും
ക്ഷോണിയിലവതരിച്ചുള്ളവനല്ലോ ഭവാൻ. 37

വളത്തിജനക്ഷേമംപ്രജേശ സങ്കല്പങ്ങ-
ളെല്ലപ്പമങ്ങുപൂത്തിയാക്കുകജനപാലാ!
ശചീശൻ സൃഷ്ടിച്ചു വിട്ടധർമ്മം വളത്തുമാ
പ്രചണ്ഡപാഖണ്ഡദുർമ്മാർഗ്ഗത്തെനശിപ്പിക്കു 38

മൈത്രേയ ഉവാച

ഇത്ഥം സ ലോകഗുരുണാ സമാദിഷ്ടോ വിശാമ്പതിഃ
തഥാ ച കൃത്വാ വാത്സല്യം മഘോനാപി ച സന്ദധേ. 39
കൃതാവഭൃഥസ്നാനായ പൃഥവേ ഭൂരികർമ്മണേ
വരാന്ദദുസ്തേ വരദാ യേ തദ്ബർഹിഷി തർപ്പിതാഃ 40
വിപ്രാഃ സത്യാശിഷസ്തുഷ്ടാഃ ശ്രദ്ധയാ ലബ്ധദക്ഷിണാഃ
ആശിഷോ യുയുജുഃ ക്ഷത്തരാദിരാജായ സത്കൃതാഃ 41
ത്വയാ ഹൂതാ മഹാബാഹോ സർവ്വ ഏവ സമാഗതാഃ
പൂജിതാ ദാനമാനാഭ്യാം പിതൃദേവർഷിമാനവാഃ 42

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പൃഥുവിജയേ ഏകോനവിംശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3437 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 824

---

# വിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

ഭഗവാനപി വൈകുണ്ഠഃ സാകം മഘവതാ വിഭുഃ
യജ്ഞൈര്യജ്ഞപതിസ്തുഷ്ടോ യജ്ഞഭുക് തമഭാഷത. 1
ഏഷ തേഽകാർഷീദ്ഭംഗം ഹയമേധശതസ്യ ഹ
ക്ഷമാപയത ആത്മാനമമുഷ്യ ക്ഷന്തുമർഹസി 2
സുധിയഃ സാധവോ ലോകേ നരദേവ നരോത്തമാഃ
നാഭിദ്രുഹ്യന്തി ഭൂതേഭ്യോ യർഹി നാത്മാ കളേബരം. 3
പുരുഷാ യദി മുഹ്യന്തി ത്വാദൃശാ ദേവമായയാ
ശ്രമ ഏവ പരം ജാതോ ദീർഘയാ വൃദ്ധസേവയാ. 4
അതഃ കായമിമം വിദ്വാനവിദ്യാകാമകർമ്മഭിഃ
ആരബ്ധ ഇതി നൈവാസ്മിൻ പ്രതിബുദ്ധോഽനുഷജ്ജതേ. 5
അസംസക്തഃ ശരീരേഽസ്മിന്നമുനോത്പാദിതേ ഗൃഹേ
അപത്യേ ദ്രവിണേ വാപി കഃ കുര്യാന്മമതാം ബുധഃ 6
ഏകഃ ശുദ്ധഃ സ്വയംജ്യോതിർന്നിർഗ്ഗുണോഽസൌ ഗുണാശ്രയഃ
സർവ്വഗോഽനാവൃതഃ സാക്ഷീ നിരാത്മാഽഽത്മാഽഽത്മനഃ പരഃ 7
യ ഏവം സന്തമാത്മാനമാത്മസ്ഥം വേദ പൂരുഷഃ
നാജ്യതേ പ്രകൃതിസ്ഥോഽപി തദ്ഗുണൈഃ സ മയി സ്ഥിതഃ 8
യഃ സ്വധർമ്മേണ മാം നിത്യം നിരാശീഃ ശ്രദ്ധയാന്വിതഃ
ഭജതേ ശനകൈസ്തസ്യ മനോ രാജൻ പ്രസീദതി. 9
പരിത്യക്തഗുണഃ സമ്യഗ്ദർശനോ വിശദാശയഃ
ശാന്തിം മേ സമവസ്ഥാനം ബ്രഹ്മ കൈവല്യമശ്നുതേ. 10
ഉദാസീനമിവാധ്യക്ഷം ദ്രവ്യജ്ഞാനക്രിയാത്മനാം
കൂടസ്ഥമിമമാത്മാനം യോ വേദാപ്നോതി ശോഭനം. 11
ഭിന്നസ്യ ലിംഗസ്യ ഗുണപ്രവാഹോ
ദ്രവ്യക്രിയാകാരകചേതനാത്മനഃ
ദൃഷ്ടാസു സമ്പത്സു വിപത്സു സൂരയോ
ന വിക്രിയന്തേ മയി ബദ്ധസൌഹൃദാഃ 12
സമഃ സമാനോത്തമമധ്യമാധമഃ
സുഖേ ച ദുഃഖേ ച ജിതേന്ദ്രിയാശയഃ
മയോപക്ലൃപ്താഖിലലോകസംയുതോ
വിധത്സ്വ വീരാഖിലലോകരക്ഷണം. 13
ശ്രേയഃ പ്രജാപാലനമേവ രാജ്ഞോ
യത്സാമ്പരായേ സുകൃതാത് ഷഷ്ഠമംശം
ഹർത്താന്യഥാ ഹൃതപുണ്യഃ പ്രജാനാ-
മരക്ഷിതാ കരഹാരോഽഘമത്തി. 14
ഏവം ദ്വിജാഗ്ര്യാനുമതാനുവൃത്ത-
ധർമ്മപ്രധാനോഽന്യതമോഽവിതാസ്യാഃ
ഹ്രസ്വേന കാലേന ഗൃഹോപയാതാൻ
ദ്രഷ്ടാസി സിദ്ധാനനുരക്തലോകഃ 15

**മൈത്രേയൻ പറഞ്ഞു**

ലോകപൂജ്യനാം ധാതാവിൻെറയീയുപദേശം
സ്വീകരിച്ചിന്ദ്രനുമായ് സന്ധിയിൽ തീർന്നു
കാര്യം. 39

ആയാഗവഹിതന്നിൽ തപ്പിതന്മാരാംവര
ദായകരമർത്യന്മാരവഭൃതസ്നാതനനാം
പൃഥു ചക്രവർത്തിക്കുവേണ്ടുന്ന വരങ്ങളെ-
യധികം സന്തുഷ്ടരായരുളിച്ചെയ്തിതേ. 40

ശ്രദ്ധിച്ചുവരുത്തിയങ്ങിരുത്തിസ്സൽക്കരിച്ചു
പ്രത്യേകം ദക്ഷിണയുംകൊടുത്തു മോദിപ്പിച്ച
സത്യാശിസ്സുകളായ വിപ്രന്മാരരുളിനാ-
രദ്ദേഹത്തിനായാശിസ്സധികം മേൽക്കുമേലേ. 41

ഹേ മഹാബാഹോ! പിതൃദേവർഷിമാർ നരന്മാ-
രീമട്ടിലീയജ്ഞത്തിൽ ചേന്നവരേവരേയും
ദാനമാനാദികളാൽ പൂജിച്ചു സൽക്കരിച്ചു
ഭൂനാഥാ! ഭവാനെന്നു പുകഴ്ത്തീ ലോകരെല്ലാം. 42

---

# അദ്ധ്യായം 20

**മൈത്രേയൻ പറഞ്ഞു**

[1] രാട്ടിനാലിഷ്ടികളാൽ സ്വിഷ്ടനായ്മഖ-
ഭുക്കായ്
വിഷ്ണുരശ്രുവസ്സാകും ഭഗവാൻ യജ്ഞേശ്വരൻ
ദേവേന്ദ്രസമേതനായ് പ്രത്യക്ഷപ്പെട്ടുപ് പൃഥു
ഭൂവലാരിയോടേവമരുളിച്ചെയ്തീടിനാൻ. 1

നിൻനൂറാമശ്വമേധംമുടിച്ചോരിവനിപ്പോൾ
വന്നിതാ ക്ഷമാപണം ചെയ്യുന്നു മഹീപതേ!
അഖിലം ക്ഷമിച്ചിനിയിവനിൽ പ്പുരാഭവം
ശകലമെന്യേ ഭവാൻ സന്തുഷ്ടനായീടണം. 2

അല്ലയോ നരദേവാ! പാരിതിൽ ധീമാന്മാരായ്
ചൊല്ലേറും നരോത്തമർ ചെയ്തീടാ ഭൂതദ്രോഹം
നല്ലപോലറിയുന്നുണ്ടാത്മാവുദേഹമല്ലെ-
ന്നുള്ള സംഗതിയവരെന്നതാണതിൻ ഹേതു. 3

ത്വാദൃശമഹാത്മാക്കൾമായാമോഹിതരായി
ഭേദഭാവനവിടാൻ ഭാവമില്ലെന്നാവുകിൽ
ഏറിയകാലംചെയ്ത വൃദ്ധസേവനമെല്ലാം
ഭൂരമണാഗ്രേസരാ! നിഷ്ഫലമാകില്ലയോ? 4

അതിനാൽ ശരീരമിതജ്ഞാനം കാമം, കർമ്മ-
തതിയെന്നിവററിനാൽ നിർമ്മിക്കപ്പെട്ടതെ-
ന്നായ്
വിദ്വാന്മാരറിഞ്ഞതിലാസക്തി കൈവെടിഞ്ഞു
വർത്തിച്ചീടുന്നു നിത്യം നരപാലകമൗലേ! 5

ശരീരാസക്തിവിട്ട പണ്ഡിതൻ പററിനിൽക്കാ
ശരീരകൃതഗേഹധനസന്താനാദിയിൽ.
നിത്യനാമാത്മാവേകൻ നിർഗ്ഗുണൻ ഗുണാ-
ശ്രയൻ. 6

ശുദ്ധൻ നിരാത്മാ സാക്ഷി സർവ്വഗനനാവൃതൻ
ദേഹഭിന്നനും സ്വയം ജ്യോതിസ്സുമാത്രമായാ-
മോഹത്താലറിയുന്നില്ല പരനെന്നരേ ജനം. 7

ഈവിധമുള്ള താദൃശമായാരാത്മാവാണുതൻ മെയ്യി-
ലാവസിച്ചീടുന്നതെന്നറിയുന്നുമാനെ
പ്രകൃതിസ്ഥിതനാണെന്നാകിലും തത്ഗുണങ്ങൾ
ശകലം സ്പർശിക്കയില്ലവൻ സംസ്ഥിതനെന്നിൽ. 8

പൃഥ്വീശമുക്താമണേ! എന്നെയേതൊരുമർത്ത്യൻ
ശ്രദ്ധയോടാസേവിപ്പൂ നിഷ്കാമംസ്വധർമ്മ-
ത്താൽ
ഉത്തമനാകുമവൻ തന്നുടെയന്തരംഗം
ശുദ്ധമായ്ഭവിച്ചീടും മെല്ലവേയില്ല വാദം. 9

മാനസം ശുദ്ധമായാൽ കൈവിട്ടും വിഷയാശ
കാണാകും സാക്ഷാത്തായി സത്യമാമാത്മാവിനെ
മദ്രൂപമാകും പരബ്രഹ്മം താനവനെന്നു
ബോദ്ധ്യമായാനന്ദാനുഭൂതിയും ഭവിച്ചീടും 10

വിത്തജ്ഞാനേന്ദ്രിയങ്ങൾ ശരീരമിവയെല്ലാ-
മദ്ധ്യക്ഷനാണെന്നാല്മമാത്മാവു [2] കൂടസ്ഥരം
ഉദാസീനനുമെന്ന വാസ്തവം ബോദ്ധ്യപ്പെട്ടും
കൃതാർത്ഥൻ ശുദ്ധബ്രഹ്മനിലയെ പ്രാപിക്കുന്നു 11

ദ്രവ്യക്രിയാകാരകചേതനാ സ്വരൂപമാ-
യവ്യയാത്മാവിൽനിന്നു ഭിന്നമാം ദേഹത്തിനാം
ഗുണകാര്യമായെഴും സംസാരമാത്മാവിനി-
ല്ലെണവുമെന്ന തത്ത്വം വിദ്വാന്മാരറിയുന്നു. 12

മാനസേന്ദ്രിയങ്ങളെനല്ലപോൽ ജയിച്ചിട്ട-
ന്യൂനമുത്തമമദ്ധ്യമാധമഭേദം വിട്ടു
സുഖദുഃഖദ്വയത്തിൽ സമനായ് മത്ക്കല്പിത
നിഖിലാംഗങ്ങളൊത്തു ലോകത്തെപ്പാലി-
ച്ചാലും. 13

ശ്രേയസ്സെപ്പോഴും പ്രജാപാലനം തന്നെ നര-
നായകന്നവൻ പരലോകത്തുചെല്ലുന്നേരം
സ്വപ്രജാസുകൃതത്തിൻ ഷഷ്ഠാംശം ലഭിക്കയാൽ
സുപ്രസന്നനായിത്തത്ര സുഖമായ് വാഴ്വൂ ചിരം
ശരിയായ് ജനങ്ങളെപ്പരിപാലിച്ചിടാതെ
കരവുംവാങ്ങി സ്വാത്മമൂർത്തിയായ് വാഴും നൃപൻ
ഉരുപുണ്യക്ഷയത്താൽ ദുഃഖദമായീടുമാ-
ന്നരകക്കുണ്ടിൽവീണു ദുരിതം ഭുജിക്കുന്നു. 14

ഇമ്മട്ടുവേദജ്ഞഭൂസുരസമ്മതമായി-
ദ്ധർമ്മ്യമായ് പരമ്പരാഗതസമ്പ്രദായത്തിൽ
അവനിയവനം ചെയ്തുവിട്ടുന്നവിളംബം
ഭുവനപ്രസിദ്ധനായ് ജനരഞ്ജകനായി
നിവസിക്കവേ ഭവദ്ഭവനസമീപത്തിൽ
നൃവരമണേ! കാണാറായിട്ടും സിദ്ധന്മാരെ. 15

---

1 യാഗം 2 വികാരമില്ലാത്തവൻ

വരം ച മൽ കഞ്ചന മാനവേന്ദ്ര
വൃണീഷ്വ തേƒഹം ഗുണശീലയന്ത്രിതഃ
നാഹം മഖൈർവ്വൈ സുലഭസ്തപോഭി-
ര്യോഗേന വാ യത്സമചിത്തവർത്തീ. 16

മൈത്രേയ ഉവാച

സ ഇത്ഥം ലോകഗുരുണാ വിഷ്വക്സേനേന വിശ്വജിൽ
അനുശാസിത ആദേശം ശിരസാ ജഗൃഹേ ഹരേഃ 17
സ്പൃശന്തം പാദയോഃ പ്രേമ്ണാ വ്രീഡിതം സ്വേന കർമ്മണാ
ശതക്രതും പരിഷ്വജ്യ വിദ്വേഷം വിസസർജ്ജ ഹ. 18
ഭഗവാനഥ വിശ്വാത്മാ പൃഥുനോപഹൃതാർഹണഃ
സമുജ്ജിഹാനയാ ഭക്ത്യാ ഗൃഹീതചരണാംബുജഃ 19
പ്രസ്ഥാനാഭിമുഖോƒപ്യേനമനുഗ്രഹവിലംബിതഃ
പശ്യൻ പത്മപലാശാക്ഷോ ന പ്രതസ്ഥേ സുഹൃത്സതാം. 20

സ ആദിരാജോ രചിതാഞ്ജലിർ ഹരിം
വിലോകിതും നാശകദശ്രുലോചനഃ
ന കിഞ്ചനോവാച സ ബാഷ്പവിക്ലബോ
ഹൃദോപഗുഹ്യാമുമധാദവസ്ഥിതഃ 21

അഥാവമൃജ്യാശ്രുകലാ വിലോകയ-
ന്നതൃപ്തദൃഗ്ഗോചരമാഹ പൂരുഷം
പദാ സ്പൃശന്തം ക്ഷിതിമംസ ഉന്നതേ
വിന്യസ്തഹസ്താഗ്രമുരംഗവിദ്വിഷഃ 22

വരാൻ വിഭോ ത്വദ്വരദേശ്വരാൽ ബുധഃ
കഥം വൃണീതേ ഗുണവിക്രിയാത്മനാം
യേ നാരകാണാമപി സന്തി ദേഹിനാം
താനീശ കൈവല്യപതേ വൃണേ ന ച. 23

ന കാമയേ നാഥ തദപ്യഹം ക്വചി-
ന്ന യത്ര യുഷ്മച്ചരണാംബുജാസവഃ
മഹത്തമാന്തർഹൃദയാന്മുഖച്യുതോ
വിധത്സ്വ കർണ്ണായുതമേഷ മേ വരഃ 24

സ ഉത്തമശ്ലോക മഹന്മുഖച്യുതോ
ഭവത് പദാംഭോജസുധാകണാനിലഃ
സ്മൃതിം പുനർവ്വിസ്മൃതതത്ത്വവർത്മനാം
കുയോഗിനാം നോ വിതരത്യലം വരൈഃ 25

യശഃ ശിവം സുശ്രവ ആര്യസംഗമേ
യദൃച്ഛയാ ചോപശൃണോതി തേ സകൃൽ
കഥം ഗുണജ്ഞോ വിരമേദ്വിനാ പശും
ശ്രീര്യൽപ്രവവ്രേ ഗുണസംഗ്രഹേച്ഛയാ. 26

അഥാഭജേ ത്വാഖിലപൂരുഷോത്തമം
ഗുണാലയം പത്മകരേവ ലാലസഃ
അപ്യാവയോരേകപതിസ്പൃധോഃ കലി-
ന്ന സ്യാൽ കൃതത്വച്ചരണൈകതാനയോഃ 27
ജഗജ്ജനന്യാം ജഗദീശ വൈശസം
സ്യാദേവ യൽകർമ്മണി നഃ സമീഹിതം
കരോഷി ഫല്ഗ്വപ്യുരു ദീനവത്സലഃ
സ്വ ഏവ ധിഷ്ണ്യേƒഭിരതസ്യ കിം തയാ. 28

ഭജന്ത്യഥ ത്വാമത ഏവ സാധവോ
വ്യുദസ്തമായാഗുണവിഭ്രമോദയം
ഭവൽപദാനുസ്മരണാദൃതേ സതാം
നിമിത്തമന്യദ് ഭഗവന്ന വിദ്മഹേ. 29
മന്യേ ഗിരം തേ ജഗതാം വിമോഹിനീം
വരം വൃണീഷ്വേതി ഭജന്തമാത്ഥ യൽ
വാചാ നു തന്ത്യാ യദി തേ ജനോƒസിതഃ
കഥം പുനഃ കർമ്മ കരോതി മോഹിതഃ 30

താവകസൗശീല്യാദി ഗുണസഞ്ചയമെന്നെ
ഭുവരോത്തമാ! വശീകരിച്ചുകഴിഞ്ഞിതേ.
എന്നിൽനിന്നിനിബ്ഭവാൻ വേണ്ടുന്നവര-
ങ്ങളെ
മന്നവചൂഡാമണേ! വരിച്ചുകൊൾകേവേണ്ടൂ.
സമചിത്തത്തിൽ വാഴുമെന്നെക്കിട്ടുകയില്ല
സുമതേ! യജ്ഞം യോഗം തപസ്സെന്നിവററി
നാൽ 16

മൈത്രേയൻ പറഞ്ഞു

വിഷ്വക്സേനനാംജഗൽ ഗുരുവിൻശാസ
നത്തെ
[1]വിശ്വജിത്താമന്നൃപൻ മൗലിയിൽ ചൂടീടി
നാൻ 17
പിഴചെയ്യുകമൂലം ലജ്ജിച്ചു തലതാഴ്ത്തി-
ക്കഴലിൽ വീണീടുമസ്സുരനായകൻതന്നെ
ഉടൻതാൻ പിടിച്ചെഴുന്നേൽപ്പിച്ചു ഗാഢംകെട്ടി-
പ്പിടിച്ചു തോഷത്തോടും മത്സരം വിട്ടാൻ-
നൃപൻ 18
ഉറെറാരുഭക്തിയോടാപ്പൃഥുഭൂപതിയള-
വററസാധനമർപ്പിച്ചർച്ചിച്ചു നമിച്ചിട്ടും
ലോകാത്മാവായി സ്സാധുസുഹൃത്താം ഭഗവാനും
പോകുവാൻ ഭാവിക്കിലും കാരുണ്യാമൃതമോലും
തന്നുടെ താമരത്താർ ദളക്കണ്ണുനകളാ-
മന്നനിലയച്ചനുഗ്രഹിപ്പാൻ നിന്നുകൊണ്ടാൻ
19-20
അഞ്ജലികൂപ്പിനിൽക്കുമാദിരാജാവിൻെറയാ-
മഞ്ജുളനേത്രങ്ങളിലശ്രുക്കൾ നിറഞ്ഞലം
ഇന്ദിരാരമണനെയൊന്നുനോക്കീട്ടവാനും
നന്ദിയാലൊരുവാക്കു ചൊല്ലാനുമശക്തനായ്
ഹൃദയംകൊണ്ടുനന്നായ്ത്തഴുകിപ്പരവശ-
മതിയായ്മെല്ലെമെല്ലെയുള്ളത്തിലുറപ്പി-
ച്ചാൻ 21
നല്ലപോൽ തുടച്ചിട്ടു നോക്കുമമ്മിഴികൾക്കു
തെല്ലുമേതൃപ്തിയേകാതടുത്തു മുമ്പിലായി
പാദങ്ങൾ മന്നിലൂന്നിക്കരാഗ്രം ഗരുഡൻ തൻ-
മുതുകിൽചേർത്തുവച്ചുകൊണ്ടങ്ങു നില്കൊള്ളും
മല്ലാരിഭഗവാനോടായഥപ്പൃഥുരാജൻ
ചൊല്ലിനാൻ വല്ലവാറും സാവധാനമായേവം 22
സമസ്തസമർത്ഥനാം കൈവല്യപതേ! ഹരേ!
സമസ്തേശ്വരാ! കൃപാവാരിധേ! വേദമൂർത്തേ!
ഗുണവൈകൃതചിത്തയുക്തരായ് നീചയോനീ-
ജനനമാർന്നവർക്കും ക്ഷണത്തിൽ സുലഭമാം
വരത്തെ വരദേശാ! തിരുമേനിയിൽനിന്നു-
മൊരു ബുദ്ധിമാനേതുവിധത്തിൽ വരിച്ചീടും 23

ഇച്ഛയില്ലിവന്നു മോക്ഷത്തിലുമെന്തെന്നാലെ-
ന്നച്യുതാ! മഹാത്മാർതൻ ഹൃദയങ്ങളിൽനിന്നു
തന്മൂലം വഴിയൊഴുകീടുന്ന ഭവത് ചര-
ണാംബുജാംസവമാളാനെനിക്കൊക്കുമോ
പിന്നെ?
അതിനാലതിനെനിക്കണ്ടുന്നു കനിഞ്ഞുടൻ
പതിനായിരം കണ്ണുമേകണമതേവേണ്ടു. 24
വിതതകീർത്തേ! മഹാത്മാരുടെ മുഖത്തുനി-
ന്നുതിരും തവപ്പദാബ്ജ മധുശീകരം പേറും
പവനൻപോരും തത്ത്വമാർഗ്ഗം മറന്നുവാഴ-
മിവക്കു പുനഃസ്മൃതി,ക്കെന്തിനാം വരംവേറേ 25
മറതൻപൊരുളേ! നിൻപാവനകീർത്തിയൊരു-
കുറിയെങ്കിലും സാധുസംഗമം നിമിത്തമായ്
കേൾക്കുവാൻ മൃഗമല്ലാതുള്ളൊരു ഗുണഗ്രാഹി-
ക്കൊക്കുകിലതിൽനിന്നുമവൻ പിന്മാറീടുമോ?
ഗുണസംഗ്രഹേച്ഛയാൽ ശ്രീഭഗവതിരക്ഷാ-
ചണം തവൽചരണത്തെയല്ലയോ നമ്പുന്നതും 26
ആകയാൽഗുണഗണധാമമായ് പുരുഷാഗ്ര്യ-
നാകുംശ്രീകാന്താ! ലക്ഷ്മീഭവാനെയെന്നപോലെ
ഉത്സുകനായ്ബ്ഭജിക്കാം ഞാനു, മങ്ങേകൻമൂലം
മത്സരിച്ചനുപദം തവത്പദമുള്ളിലൂന്നും
ഞങ്ങൾക്കു രണ്ടുപേർക്കുമന്യോന്യം കലഹിപ്പാൻ
സംഗതി സംഭവിച്ചീടരുതയൊരിക്കലും. 27
ഒരു കാര്യത്തിനായി മത്സരിച്ചീടുവോർക്കു-
വരുമോ വൈരം തമ്മിലെന്നുള്ള ശങ്ക വേണ്ട
തുങ്ഗമാം ഭവത് പ്രേമമിച്ഛിക്കും ഞങ്ങളോടാ-
മങ്ഗലദേവതയ്ക്കു വിദ്വേഷമുണ്ടാം ദൃഢം
തുച്ഛമായതു മഹാകാര്യമായിട്ടുതന്നെ
നിശ്ചയിക്കുന്നു ദീനവത്സലനാകും ഭവാൻ
സ്വാനന്ദംതന്നിൽസദാ രമിക്കുമങ്ങേക്കോത്താ-
ലാ നാരീമണിയെക്കൊണ്ടെന്തു സാധിപ്പാ-
നുള്ളൂ. 28
അതിനാൽ ധ്വസ്തമായാഗുണവിഭ്രമാ! ഹരേ!
സതതം ഭജിക്കുന്നു ഭവാനെ വിവേകികൾ
നിത്യവും ഭവത്പാദസ്മരണമൊന്നെന്നിയേ
സത്തുക്കളായുള്ളവർക്കെന്താണൊരവലംബം? 29
നിന്തിരുമേനിതന്നെ ബ്ഭജിക്കുമിവനോട-
ങ്ങെന്താണു വരം വേണ്ടതെന്നു ചോദിച്ചുവല്ലോ
ജഗത്മോഹനകരമാകുമാ വാക്കോർക്കുകിൽ
ഭഗവൻ! മമ മനം വേദനിപ്പിച്ചിടുന്നു
അങ്ങുന്നു വാക്പാശത്താൽ ബന്ധിച്ചുജനങ്ങളെ-
യങ്ങു മോഹിപ്പിക്കായ്കിലെങ്ങനെ കർമ്മം
ചെയ്യും 30

1 ലോകം ജയിച്ചവൻ

ത്വന്മായയാദ്ധാ ജന ഈശ ഖണ്ഡിതോ
യദന്യദാശാസ്ത ഋതാത്മനോഽബുധഃ
യഥാ ചരേദ്ബാലഹിതം പിതാ സ്വയം
തഥാ ത്വമേവാർഹസി നഃ സമീഹിതും. 31

മൈത്രേയ ഉവാച

ഇത്യാദിരാജേന നുതഃ സ വിശ്വദൃക്
തമാഹ രാജൻ മയി ഭക്തിരസ്തു തേ
ദിഷ്ട്യേദൃശീ ധീർമ്മയി തേ കൃതാ യയാ
മായാം മദീയാം തരതി സ്മ ദുസ്ത്യജാം. 32

തത്ത്വം കുരു മയാഽഽദിഷ്ടമപ്രമത്തഃ പ്രജാപതേ
മദാദേശകരോ ലോകഃ സർവ്വത്രാപ്നോതി ശോഭനം. 33

മൈത്രേയ ഉവാച

ഇതി വൈന്യസ്യ രാജർഷേഃ പ്രതിനന്ദ്യാർത്ഥവദ്വചഃ
പൂജിതോഽനുഗൃഹീത്വൈനം ഗന്തും ചക്രേഽച്യുതോ മതിം. 34
ദേവർഷിപിതൃഗന്ധർവ്വസിദ്ധചാരണപന്നഗാഃ
കിന്നരാപ്സരസോ മർത്ത്യാഃ ഖഗാ ഭൂതാന്യനേകശഃ 35
യജ്ഞേശ്വരധിയാ രാജ്ഞാ വാഗ്വിത്താഞ്ജലിഭക്തിതഃ
സഭാജിതാ യയുഃ സർവ്വേ വൈകുണ്ഠാനുഗതാസ്തതഃ 36
ഭഗവാനപി രാജർഷേഃ സോപാധ്യായസ്യ ചാച്യുതഃ
ഹരന്നിവ മനോഽമുഷ്യ സ്വധാമ പ്രത്യപദ്യത 37
അദൃഷ്ടായ നമസ്കൃത്യ നൃപഃ സന്ദർശിതാത്മനേ
അവ്യക്തായ ച ദേവാനാം ദേവായ സ്വപുരം യയൗ 38

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
വിംശതിതമോഽധ്യായഃ

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3475** **ചതുർത്ഥസ്കന്ധേ ശ്ലോകാഃ 862**

## ഏകവിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

മൗക്തികൈഃ കുസുമസ്രഗ്ഭിർദുകൂലൈഃ സ്വർണ്ണതോരണൈഃ
മഹാസുരഭിഭിർധൂപൈർമ്മണ്ഡിതം തത്ര തത്ര വൈ. 1
ചന്ദനാഗുരുതോയാർദ്രരഥ്യാചത്വരമാർഗ്ഗവൽ
പുഷ്പാക്ഷതഫലൈസ്തോക്മൈർല്ലാജൈരർച്ചിഭിരർച്ചിതം. 2
സംവൃതൈഃ കദളീസ്തംഭൈഃ പൂഗപോതൈഃ പരിഷ്കൃതം
തരുപല്ലവമാലാഭിഃ സർവ്വതഃ സമലംകൃതം. 3
പ്രജാസ്തം ദീപബലിഭിഃ സംഭൃതാശേഷമംഗളൈഃ
അഭീയുർമൃഷ്ടകന്യാശ്ച മൃഷ്ടകുണ്ഡലമണ്ഡിതാഃ 4
ശംഖദുന്ദുഭിഘോഷേണ ബ്രഹ്മഘോഷേണ ചർത്ത്വിജാം
വിവേശ ഭവനം വീരഃ സ്തൂയമാനോ ഗതസ്മയഃ 5
പൂജിതഃ പൂജയാമാസ തത്ര തത്ര മഹായശാഃ
പൗരാൻ, ജാനപദാംസ്താംസ്താൻ പ്രീതഃ പ്രിയവരപ്രദഃ 6

സ ഏവമാദീന്യനവദ്യചേഷ്ടിതഃ
കർമ്മാണി ഭൂയാംസി മഹാന്മഹത്തമഃ
കുർവ്വൻ ശശാസാവനിമണ്ഡലം യശഃ
സ്ഫീതം നിധായാരുരുഹേ പരം പദം. 7

സൂത ഉവാച

തദാദിരാജസ്യ യശോ വിജൃംഭിതം
ഗുണൈരശേഷൈർഗ്ഗുണവത്സഭാജിതം
ക്ഷത്താ മഹാഭാഗവതഃ സദസ്പതേ
കൗഷാരവിം പ്രാഹ ഗൃണന്തമർച്ചയൻ 8

വിദുര ഉവാച

സോഽഭിഷിക്തഃ പൃഥുർവ്വിപ്രൈർല്ലബ്ധാശേഷസുരാർഹണഃ
ബിഭ്രത് വൈഷ്ണവം തേജോ ബാഹ്വോര്യാഭ്യാം ദുദോഹ ഗാം. 9
കോ ന്വസ്യ കീർത്തിം ന ശൃണോത്യഭിജ്ഞോ
യദ്വിക്രമോച്ഛിഷ്ടമശേഷഭൂപാഃ
ലോകാഃ സപാലാ ഉപജീവന്തി കാമ-
മദ്യാപി തന്മേ വദ കർമ്മ ശുദ്ധം. 10

സത്യാത്മാവാകുമദേഹങ്ങളയെന്നിദേയയൊന്നാ-
ശിപ്പേൻ
ബദ്ധനാകുന്ന ദൃഢം നിൻമായാബലത്തിനാൽ
അച്ഛനാപ്രിയപ്പെട്ട കൊച്ചുകുഞ്ഞുങ്ങളുടെ-
യിച്ഛയെന്താണെന്നറിഞ്ഞാചരിച്ചീടുംപോലെ
ഈശ്വരാ! ഭവാനുമീ ഞങ്ങളിലെല്ലായ്പ്പോഴും
വത്സലനായിത്തന്നെ വർത്തിപ്പാനർഹനല്ലോ. 31

മൈത്രേയൻ പറഞ്ഞു

ആദിരാജാവാലേവം സ്തുതനാം വിശ്വസാക്ഷി
മോദമുൾത്തിങ്ങി വീണ്ടും ഭൂപനോടരുൾചെയ്താൻ!
ഉന്നതമായീടുമീ ഭക്തിയൊന്നിനാൽത്തന്നെ
മന്നവാ! മന്മായയെ വെന്നിരിക്കുന്നു ഭവാൻ
എന്നിലന്യാദൃശമായുള്ളൊരിബ്ഭവൽ ഭക്തി-
യൊന്നിനൊന്നിനു നന്നായ് വദ്ധിച്ചു വന്നീ-
ടട്ടെ. 32

ഉത്തമമദ്ധ്യമാധമാദി ഭേദങ്ങൾ മൂലം
മത്തനാകാതെ 'പ്രജാപാലനംചെയ്തീടുക
എന്നാജ്ഞയനുസരിച്ചീടുന്ന പുമാന്മാക്കി-
ന്നന്നിലുമന്യലോകങ്ങളിലും സൗഖ്യമുണ്ടാം 33

മൈത്രേയൻ പറഞ്ഞു

അത്ഥവത്താമാപ്പൃഥുവാക്കുകളഭിനന്ദി-
ച്ചിത്തരമുത്തരമായരുളിച്ചെയ്തശേഷം
മന്നനെയനുഗ്രഹിച്ചാത്മധാമത്തിലേക്കായ്
പിന്നെയും യാത്രയ്ക്കായി ബ്ഭാവിച്ചാൻവിശ്വം-
ഭരൻ 34

വിണ്ണവരൃഷിമാരും പിതൃക്കൾ ഗന്ധർവ്വന്മാർ
കിന്നരാപ്സരസ്സുകൾ സിദ്ധചാരണന്മാരും
പന്നഗങ്ങളും മർത്ത്യൻ പക്ഷികളന്യപ്രാണി-
വൃന്ദമെന്നിവരെയെയീശധീയോടുകണ്ടു
സ്തോത്രവാക്യങ്ങളാലുമന്നവസ്ത്രാദിയാലും
പൃഥ്വീശൻ സല്ക്കരിച്ചാനെല്ലാരുമങ്ങുപോയാർ
35-36

സച്ചിദാനന്ദാത്മാവായ് സർവ്വശക്തനായ്മിന്ന്-
മച്യുതഭഗവാനും പാഷദരൊത്തുപിന്നെ
ഉപാദ്ധ്യായോപേതനാം നൃപൻെറ മാനസത്തെ-
യപഹരിപ്പോൻവിധം സ്വപുരം പ്രാപി-
ച്ചിതേ. 37

ദേവദേവനായ്ത്തീരെ യദൃഷ്ടനാകുംവിഭു-
വേവംസ്വരൂപംകാട്ടിമറഞ്ഞ ദിക്കുനോക്കി
നമസ്കരിച്ചശേഷമമ്മഹീമണാളനും
കമനീയമാം നിജപത്തനംപ്രതി പോയാൻ. 38

---

# അദ്ധ്യായം 21

മൈത്രേയൻ പറഞ്ഞു

മുത്തുകൾപൂമാലകൾ സുവർണ്ണതോരണങ്ങ-
ളത്യന്തസുരഭിലധൂപങ്ങളിത്യാദിയാൽ
അങ്ങങ്ങലങ്കരിച്ചു ചന്ദനാഗരുനീര-
മെങ്ങുമേതളിച്ചങ്ങുന്നച്ചുമാർഗ്ഗമെല്ലാം
പുഷ്പാക്ഷതങ്ങൾ ഫലലാജങ്ങൾ ദീപങ്ങളെ-
ന്നിപ്പദാർത്ഥങ്ങളാലെ പരിഷ്കരിച്ചു പാരം
കദളീ വാഴതളിർതൈക്കവുങ്ങിവയാലെ
നിതരാമലംകൃതമപ്പുരംശോഭിച്ചിതു 1-3

കുങ്കുമംനാളികേരം മലരും ഫലങ്ങളും
തങ്കത്തട്ടങ്ങൾക്കുള്ളിൽത്തൻകരങ്ങളിലേന്തി
കുളിച്ചുകുണ്ഡലാദിമണിഞ്ഞ കന്യാജനം
വിളക്കുമായിച്ചെന്നാനൃപനെയെതിരേററാർ 4

ശംഖദുന്ദുഭിഘോഷമാഗമഘോഷം ജന-
സംഘത്തിൻജയഘോഷമെന്നിവമേയാട്ടുകൂടി
വീരനന്നൃപൻ സ്തൂയമാനനായ് ഗർവ്വഹീന-
മാരാജമാനരാജധാനിയിലെത്തിച്ചേന്നാൻ. 5

യാത്രയിലങ്ങങ്ങായി പ്രജകളേകുംപൂജ
മുത്തൊടും സ്വീകരിച്ചീട്ടവക്കിംഗിതമെല്ലാം
സത്വരമേകി രാജ്യംവേണ്ടപോൽപരിഷ്കരി-
ച്ചെട്ടുദിക്കിലുംനിജകീർത്തിയെപ്പരത്തിനാൻ. 6

ഉൽകൃഷ്ടഗുണവാനാമന്നൃപൻമഹത്തമൻ
സൽക്കർമ്മമേവം കണക്കററുചെയ്തുഴികാത്തു
നിർദ്ദോഷസദ്യശഃപാരയുതനായത്യുജ്ജ്വല-
കീർത്തിമാനായി പ്രാപിച്ചീടിനാൻ പരംപദം. 7

സൂതൻ പറഞ്ഞു

സകലഗുണങ്ങളുംതികഞ്ഞതായിഗ്ഗുണി-
പ്രകരംവാഴ്ത്തും പൃഥുകീർത്തിയെവിസ്തരിക്കും
മൈത്രേയമുനിതന്നെപ്പൂജിച്ചു ഭാഗവത-
സത്തമൻ ക്ഷത്താവുടൻചോദിച്ചാനിപ്രകാരം 8

വിദുരൻ പറഞ്ഞു

ബ്രഹ്മാദ്യരാലും സമ്മാനിതനായ് വിപ്രന്മാരാൽ
നന്മട്ടിലഭിഷിക്തനാകുമക്ഷോണീശ്വരൻ
ഗോവിനെക്കറന്നൊരക്കൈകളിൽ മഹാവിഷ്ണു-
ദേവതേജസ്സനേരേ ധരിച്ചിരുന്നുവല്ലോ. 9

നൃപന്മാരെല്ലാവരും സപാലലോകങ്ങളു-
മുപജീവിപ്പതും തദ്വിക്രമോച്ഛിഷ്ടമല്ലോ
അതുമേൽമഹാനാമബ്ഭൂപൻെറ സച്ചരിത്രം
ധാത്രിയിലഭിജ്ഞന്മാർ കേൾക്കുവാൻമടിക്കുമോ?
വിസ്തരിച്ചവിടന്നപ്പുണ്യപൂരുഷൻതൻെറ
ശുദ്ധകൃത്യങ്ങളെല്ലാമെന്നോടുചൊന്നീടണം 10

മൈത്രേയ ഉവാച

ഗംഗായമുനയോർന്നദ്യോരന്തരാക്ഷേത്രമാവസൻ
ആരബ്ധാനേവ ബുഭുജേ ഭോഗാൻ പുണ്യജിഹാസയാ. 11
സർവ്വത്രാസ്ഖലിതാദേശഃ സപ്തദ്വീപൈകദണ്ഡധൃക്
അന്യത്ര ബ്രാഹ്മണകുലാദന്യത്രാച്യുതഗോത്രതഃ 12
ഏകദാഽഽസീന്മഹാസത്രദീക്ഷാ തത്ര ദിവൌകസാം
സമാജോ ബ്രഹ്മർഷീണാം ച രാജർഷീണാം ച സത്തമ. 13
തസ്മിന്നർഹത്സു സർവ്വേഷു സ്വർച്ചിതേഷു യഥാർഹതഃ
ഉത്ഥിതഃ സദസോ മദ്ധ്യേ താരാണാമുഡുരാഡിവ. 14
പ്രാംശുഃ പീനായതഭുജോ ഗൌരഃ കഞ്ജാരുണേക്ഷണഃ
സുനാസഃ സുമുഖഃ സൌമ്യഃ പീനാംസഃ സുദ്വിജസ്മിതഃ 15
വ്യൂഢവക്ഷാ ബൃഹച്ഛ്രോണിർവ്വലിവൽഗുദലോദരഃ
ആവർത്തനാഭിരോജസ്വീ കാഞ്ചനോരുരുദഗ്രപാൽ. 16
സൂക്ഷ്മവക്രാസിതസ്നിഗ്ദ്ധമൂർദ്ധജഃ കംബുകന്ധരഃ
മഹാധനേ ദുകൂലാഗ്ര്യേ പരിധായോപവീയ ച. 17
വ്യഞ്ജിതാശേഷഗാത്രശ്രീർന്നിയമേ ന്യസ്തഭൂഷണഃ
കൃഷ്ണാജിനധരഃ ശ്രീമാൻ കുശപാണിഃ കൃതോചിത.
ശിശിരസ്നിഗ്ദ്ധതാരാക്ഷഃ സമൈക്ഷത സമന്തതഃ 18
ഊചിവാനിദമുർവ്വീശഃ സദഃ സംഹർഷയന്നിവ
ചാരു ചിത്രപദം ശ്ലക്ഷ്ണം മൃഷ്ടം ഗൂഢമവിക്ലബം. 19

രാജോവാച

സഭ്യാഃ ശൃണുത ഭദ്രം വഃ സാധവോ യ ഇഹാഗതാഃ
സത്സു ജിജ്ഞാസുഭിർദ്ധർമ്മമാവേദ്യം സ്വമനീഷിതം. 20
അഹം ദണ്ഡധരോ രാജാ പ്രജാനാമിഹ യോജിതഃ
രക്ഷിതാ വൃത്തിദഃ സ്വേഷു സേതുഷു സ്ഥാപിതാ പൃഥക്. 21
തസ്യ മേ തദനുഷ്ഠാനാദ്യാനാഹുർബ്രഹ്മവാദിനഃ
ലോകാഃ സ്യുഃ കാമസന്ദോഹാ യസ്യ തുഷ്യതി ദിഷ്ടദൃക്. 22
യ ഉദ്ധരേൽ കരം രാജാ പ്രജാ ധർമ്മേഷ്വശിക്ഷയൻ
പ്രജാനാം ശമലം ഭുംക്തേ ഭഗം ച സ്വം ജഹാതി സഃ 23
തൽ പ്രജാ ഭർതൃപിണ്ഡാർത്ഥം സ്വാർത്ഥമേവാനസൂയവഃ
കുരുതാധോക്ഷജധിയസ്തർഹി മേഽനുഗ്രഹഃ കൃതഃ 24
യൂയം തദനുമോദധ്വം പിതൃദേവർഷയോഽമലാഃ
കർത്തുഃ ശാസ്തുരനുജ്ഞാതുസ്തുല്യം യൽപ്രേത്യ തൽഫലം. 25
അസ്തി യജ്ഞപതിർന്നാമ കേഷാഞ്ചിദർഹസത്തമാഃ
ഇഹാമുത്ര ച ലക്ഷ്യന്തേ ജ്യോത്സ്നാവത്യഃ ക്വചിദ്ഭുവഃ 26
മനോരുത്താനപാദസ്യ ധ്രുവസ്യാപി മഹീപതേഃ
പ്രിയവ്രതസ്യ രാജർഷേരംഗസ്യാസ്മൽപിതുഃ പിതുഃ 27
ഈദൃശാനാമഥാന്യേഷാമജസ്യ ച ഭവസ്യ ച
പ്രഹ്ലാദസ്യ ബലേശ്ചാപി കൃത്യമസ്തി ഗദാഭൃതാ. 28
ദൌഹിത്രാദീനൃതേ മൃത്യോഃ ശോച്യാൻ ധർമ്മവിമോഹിതാൻ
വർഗ്ഗസ്വർഗ്ഗാപവർഗ്ഗാണാം പ്രായേണൈകാത്മ്യഹേതുനാ. 29

യൽപാദസേവാഭിരുചിസ്തപസ്വിനാ-
മശേഷജന്മോപചിതം മലം ധിയഃ
സദ്യഃ ക്ഷിണോത്യന്വഹമേധതീ സതീ
യഥാ പദാംഗുഷ്ഠവിനിഃസൃതാ സരിത്. 30

**മൈത്രേയൻ പറഞ്ഞു**

യമുനാഗംഗാമദ്ധ്യസ്ഥിതമാം ക്ഷേത്രംതന്നിൽ
സമധിവസിച്ചുകൊണ്ടധരാവജ്രപാണി
[1]ആരബ്ധഭോഗങ്ങളെയനുഭവിച്ചീടിനാൻ
പ്രാരബ്ധമൊട്ടുക്കുവാനിയലുമിച്ഛയോടും 11
സപ്തദ്വീപിനുമേകശാസിതാവായോരവൻ
വിപ്രന്മാരിലും വിഷ്ണുഭക്തന്മാരിലുമെന്യേ
സമസ്തജനത്തിലുമൊന്നുപോൽ സ്വശാസന-
മമന്ദം നിർവിഘ്നമായ് വ്യാപിപ്പിച്ചിരു-
ന്നിതേ. 12
ഒരിക്കലൊരുമഹായാഗത്തിനായിദ്ദീക്ഷ-
ധരിച്ചാനവൻ, പ്പോളാവിടെക്കൂടീടിനാർ
ബ്രഹ്മർഷിസമൂഹവും രാജർഷിപ്രധാനരും
സന്മതേ! സുരലോകവാസികളെല്ലാവരും 13
പൂജ്യരാമാഗതരെയാകവേയോഗ്യതാനു-
യോജ്യമായ് സല്ക്കരിച്ചങ്ങിരുന്നിതന്നൃപേന്ദ്രൻ
ആ മഹാസഭാമദ്ധ്യമുത്ഥിതനായിനിന്നീ
യാമിനീനാഥ[2] നൃക്ഷഗണത്തിൻനടുവിൽ-
പോൽ 14
ഉയരം, നീണ്ടുരുണ്ടബാഹുക്കളരുണാബ്ജ-
നയനദ്വയം ചാരുനാസിക സിതവണ്ണം
പ്രസന്നാനനം ശാന്തസ്വഭാവം മാംസളാംസം
സുസിതദന്തരാജി വിസ്ഫുരന്മന്ദഹാസം
വിരിഞ്ഞമാറു ബൃഹത്തായിട്ടും ശ്രോണി മനോ-
ഹരമാം [3] ത്രിവലിചേർന്നാലിലയ്ക്കൊക്കുംകുക്ഷി
ചുഴിപോലെഴുംപൊക്കിൾ, പൊന്മയമൂരുയുഗ്മ-
മഴകിലുന്നതമാം പാദപങ്കജദ്വയം
കറുത്തുമിനുത്തഗ്രംവളഞ്ഞുനേർത്തകേശം
വരശംഖൊത്തകണ്ഠമനർഘദുകൂലവും
ഉത്തരീയവുംചേർന്ന സർവ്വാവയവഭംഗി-
യൊത്തുസദ്‌വ്രതംപൂണ്ടു ഭൂഷകളപേക്ഷിച്ചു
മാന്തോലുടുത്തു കുശപാണിയായ് മിനുത്തതി-
ശാന്തമായ് സ്നിഗ്ദ്ധതാരചേരുംതൻനേത്ര-
ങ്ങളാൽ
നാലുഭാഗത്തുംസ്ഥിതിചെയ്തീടും ജനങ്ങളെ
ചാലവേസ്നേഹപൂർവ്വംനോക്കിനാൻകൃതോ-
ചിതൻ 15-18
സദസ്സിളക്കുംവിധം ചാരുവായ്‌വിചിത്രമാ-
യതിശുദ്ധമായവ്യാകുലമായ് പ്രശസ്തമായ്
ഗംഭീരമായിരിക്കും വാക്കുകളതിന്നിത-
ക്കുംഭിനീജംഭാരാതിതന്നാനനത്തിൽനിന്നും 19
ഇങ്ങുവന്നിരിക്കുന്ന സാധുക്കളാംനിങ്ങൾക്കു
മംഗലംഭവിക്കട്ടെ കേൾക്കുവിൻ മമവാക്യം
ജിജ്ഞാസുവായുള്ളവൻ ധർമ്മത്തിൽ
സ്വാഭിപ്രായം
സജ്ജനങ്ങളെധരിപ്പിക്കുകവേണമല്ലോ 20

**രാജാവു പറഞ്ഞു**

നൃപനായെന്നെജ്ജനം നിയമിച്ചിരിക്കയാ-
ലപരാധികൾക്കെല്ലാം ദണ്ഡനമേല്പിക്കാനും
ഉപജീവനദ്രവ്യം ജനങ്ങൾക്കേകുവാനു-
മപഥസഞ്ചാരികളായിടുമജ്ഞന്മാരെ
അതാതു ധർമ്മങ്ങളിലാനയിക്കാനുമീഞാ-
നിദാനീം ചുമതലപ്പെട്ടവനധികാരി 21
എന്നുടെ ധർമ്മംനേരേ ഞാനനുഷ്ഠിച്ചീടുകി-
ലെന്നിലെക്കർമ്മസാക്ഷിഭഗവാൻ പ്രസാദിക്കും
വേദോക്തിയനുസരിച്ചെനിക്കുസർവകാമ-
സാധകമാമപ്പുണ്യലോകവും ലഭിച്ചീടും. 22
നല്ലപോൽ ജനങ്ങളെധർമ്മത്തിൽച്ചരിപ്പിക്കാ-
നല്ലലിലാഴ്ത്തിക്കരംപിരിക്കും നൃപാധമൻ
പ്രജാവൃന്ദത്തിൻപാപഫലത്തെബ്ഭുജിക്കയും
നിജൈശ്വര്യത്തിൽ നിന്നും ഭ്രഷ്ടനാകയും
ചെയ്യും. 23
അതിനാൽ പ്രജകളേ! പാലകപരലോക-
പദവിപ്രാപ്ത്തു നിങ്ങളസൂയപ്പെടാതെയും
ജഗദീശനെയോർത്തും സ്വപ്രയോജനമുന്നി
സുകൃതസംസക്തരായാചരിക്കുവിൻ ധർമ്മം
ആയതുചെയ്യിൽ നിങ്ങളെന്നേയനുഗ്രഹിച്ച-
തായിടുമെന്നുള്ളതിൽ സന്ദേഹമില്ലതെല്ലും 24
അതിശ്രദ്ധരാം പിതൃദേവർഷിമുഖ്യന്മാരേ!
അതിനേനിങ്ങളനുമോദിക്കിൻവേണ്ടുംവിധം
ധർമ്മമാചരിപ്പോനുമനുമോദിക്കുവോനും
നന്മട്ടുശാസിപ്പോനുംപരത്തിൽ സുഖംതുല്യം 25
ചിലർ വിശ്വസിക്കുന്നു നിഖിലകർമ്മങ്ങൾതൻ
ഫലദാതാവായൊരുയജ്ഞേശനുള്ളതായി
കാണുന്നുണ്ടിങ്ങും പരലോകത്തും തേജസ്സേറും
സ്ഥാനങ്ങളെയും ചിന്തിച്ചീടുവിൻപൂജ്യന്മാരേ! 26
മനു,വുത്താനപാദൻ, ധ്രുവനും പ്രിയവ്രത-
നനഘനാകുമംഗൻ നമ്മുടെ പിതാമഹൻ
ഇമ്മഹാരാജാക്കന്മാർ രാജർഷിമാരിവർക്കും
ബ്രഹ്മനും മഹേശനും ബലിക്കും പ്രഹ്ലാദനും
മറ്റുള്ള മഹാന്മാർക്കുമൊന്നുപോലഭിപ്രായം
മുറ്റിയിട്ടുള്ളതാണൊരീശ്വരനുള്ളതായി 27-28
ധർമ്മമോഹിതന്മാരായ് ശോച്യരാം വേനൻതൊട്ടു
ദുർമ്മതിമാർ കുറച്ചുപേരൊഴിച്ചെല്ലാവരും
വർഗ്ഗസ്വർഗ്ഗാപവർഗ്ഗൈകാത്മതനിമിത്തമായ്
തക്കമെറ്റല്ലാമീശകൃതമായ് നിശ്ചയിപ്പൂ. 29
ആരുടെ പാദാംബുജസേവയിൽദിനംതോറു-
മേറീടുമഭിരുചി, തദംഗുഷ്ഠത്തിൽനിന്നും
ജാതമാം ഗംഗമട്ടിൽസംസാരസന്തപ്തർതൻ-
ഭൂതജന്മാർജ്ജിതാഘം ഹാനിപ്പൂസർവ്വംക്ഷണാൽ 30

---

1 ആരംഭിച്ചിരിക്കുന്ന ഭോഗങ്ങൾ  2 നക്ഷത്ര സമൂഹങ്ങൾ  3 വയററത്തുള്ള മൂന്നു ഞൊറികൾ

വിനിർധുതാശേഷമനോമലഃ പുമാ-
നസംഗവിജ്ഞാനവിശേഷവീര്യവാൻ
യദംഘ്രിമൂലേ കൃതകേതനഃ പുനഃ
ന സംസൃതിം ക്ലേശവഹാം പ്രപദ്യതേ. 31
തമേവ യൂയം ഭജതാത്മവൃത്തിഭി-
ർമ്മനോവചഃകായഗുണൈഃ സ്വകർമ്മഭിഃ
അമായിനഃ കാമദുഘാംഘ്രിപങ്കജം
യഥാധികാരാവസിതാർത്ഥസിദ്ധയഃ 32
അസാവിഹാനേകഗുണോ ഽഗുണോ ഽധ്വരഃ
പൃഥഗ്വിധദ്രവ്യഗുണക്രിയോക്തിഭിഃ
സമ്പദ്യതേ ഽർത്ഥാശയലിംഗനാമഭി-
ർവ്വിശുദ്ധവിജ്ഞാനഘനഃ സ്വരൂപതഃ 33
പ്രധാനകാലാശയധർമ്മസംഗ്രഹേ
ശരീര ഏഷ പ്രതിപദ്യ ചേതനാം
ക്രിയാഫലത്വേന വിഭുർവ്വിഭാവ്യതേ
യഥാനലോ ദാരുഷു തദ്ഗുണാത്മകഃ 34

അഹോ മമാമീ വിതരന്ത്യനുഗ്രഹം
ഹരിം ഗുരും യജ്ഞഭുജാമധീശ്വരം
സ്വധർമ്മയോഗേന യജന്തി മാമകാ
നിരന്തരം ക്ഷോണിതലേ ദൃഢവ്രതാഃ 35
മാ ജാതു തേജഃ പ്രഭവേന്മഹർദ്ധിഭി-
സ്തിതിക്ഷയാ തപസാ വിദ്യയാ ച
ദേദീപ്യമാനേ ഽജിതദേവതാനാം
കുലേ സ്വയം രാജകുലാദ്ദ്വിജാനാം. 36
ബ്രഹ്മണ്യദേവഃ പുരുഷഃ പുരാതനോ
നിത്യം ഹരിർയ്യച്ചരണാഭിവന്ദനാൽ
അവാപ ലക്ഷ്മീമനപായിനീം യശോ
ജഗൽപവിത്രം ച മഹത്തമാഗ്രണീഃ 37
യത്സേവയാശേഷഗുഹാശയഃ സ്വരാ-
ഡ്വിപ്രപ്രിയസ്തുഷ്യതി കാമമീശ്വരഃ
തദേവ തദ്ധർമ്മപരൈർവ്വിനീതൈഃ
സർവ്വാത്മനാ ബ്രഹ്മകുലം നിഷേവ്യതാം. 38

പുമാംല്ലഭേതാനതിവേലമാത്മനഃ
പ്രസീദതോ ഽത്യന്തശമം സ്വതഃ സ്വയം
യന്നിത്യസംബന്ധനിഷേവയാ തതഃ
പരം കിമത്രാസ്തി മുഖം ഹവിർഭുജാം. 39

അശ്നാത്യനന്തഃ ഖലു തത്ത്വകോവിദൈഃ
ശ്രദ്ധാഹുതം യന്മുഖ ഇജ്യനാമഭിഃ
ന വൈ തഥാ ചേതനയാ ബഹിഷ്കൃതേ
ഹുതാശനേ പാരമഹംസ്യപര്യ്യഗുഃ 40

യൽബ്രഹ്മ നിത്യം വിരജം സനാതനം
ശ്രദ്ധാതപോമംഗളമൌനസംയമൈഃ
സമാധിനാ ബിഭ്രതി ഹാർത്ഥദൃഷ്ടയേ
യത്രേദമാദർശ ഇവാവഭാസതേ 41

തേഷാമഹം പാദസരോജരേണു-
മാര്യ്യാ വഹേയാധികിരീടമായുഃ
യം നിത്യദാ ബിഭ്രത ആശു പാപം
നശ്യത്യമും സർവ്വഗുണാ ഭജന്തി. 42

ഗുണായനം ശീലധനം കൃതജ്ഞം
വൃദ്ധാശ്രയം സംവൃണതേനു സമ്പദഃ
പ്രസീദതാം ബ്രഹ്മകുലം ഗവാം ച
ജനാർദ്ദനഃ സാനുചരശ്ച മഹ്യം. 43

## മൈത്രേയ ഉവാച

ഇതി ബ്രുവാണം നൃപതിം പിതൃദേവദ്വിജാതയഃ
തുഷ്ടുവുർഹൃഷ്ടമനസഃ സാധുവാദേന സാധവഃ 44
പുത്രേണ ജയതേ ലോകാനിതി സത്യവതീ ശ്രുതിഃ
ബ്രഹ്മദണ്ഡഹതഃ പാപോ യദ്വേനോ ഽത്യതരത്തമഃ 45
ഹിരണ്യകശിപുശ്ചാപി ഭഗവന്നിന്ദയാ തമഃ
വിവിക്ഷുരത്യഗാത്സൂനോഃ പ്രഹ്ലാദസ്യാനുഭാവതഃ 46
വീരവര്യ പിതഃ പൃഥ്വ്യാഃ സമാഃ സഞ്ജീവ ശാശ്വതീഃ
യസ്യേദൃശ്യച്യുതേ ഭക്തിഃ സർവ്വലോകൈകഭർത്തരി. 47

ശുദ്ധചിത്തരായ് സംഗഹീനരായ് വിജ്ഞാനത്താൽ
സിദ്ധമാം വീര്യത്തൊടുമാരുടെപാദമൂലം
നിവാസമാക്കുവോരെദ്ദുരതിക്രമമാകും
ഭവസങ്കടംതെല്ലും ബാധിച്ചീട്ടുന്നില്ലയോ 31
അപ്രമേയനായീടുമബ് ഭഗവാനെത്തന്നെ
സ്വപ്രവൃത്തികൾകൊണ്ടു നിങ്ങളും സേവിക്കുവിൻ.

കള്ളമെള്ളോളമെന്യേ സ്വാധികാരാനുസാരമുള്ളതാമർത്ഥസിദ്ധിയൊത്തു ചിത്തവും മെയ്യും
മൊഴിയുംകൊണ്ടു ശുഭകൃത്യങ്ങൾചെയ്യുകാമം
പൊഴിക്കുമദ്ദേവന്റെ പാദാബ്ജം ഭജിക്കുവിൻ 32

വിശുദ്ധൻ ഗുണഹീനൻ വിജ്ഞാനഘനനേവം
പ്രശോഭിക്കുന്നോരിവൻ ലോകാനുഗ്രഹത്തിനായ്
ഭിന്നങ്ങളാകും [1] ഗുണപദാർത്ഥകർമ്മോക്തികൾ
തന്നാലുമർത്ഥാശയ ലിംഗനാമങ്ങളാലും
വിവിധഗുണാപേതമാകുമദ്ധ്വരമായി
ഭവിച്ചിരിപ്പു നിങ്ങൾ ഭജിപ്പിനേകാഗ്രമായ്. 33
പ്രധാനം,കാലം,കർമ്മ,മാശയമിവയിൽനിന്നുദിതം ശരീരത്തിലെങ്ങുമേവ്യാപ്തനാകും
ഇവൻ ധീവൃത്തിയെസംപ്രാപിച്ചുദാരുക്കളിൽ
പ്രവിഷ്ടൻവഹ്നി,ഗുണകാർശ്യസ്ഥൗല്യാനുസാരം
ചെറുതും വലുതുമായ് കാണപ്പെട്ടീടുന്നൊരത്തരത്തിൽ സ്വയം കർമ്മഫലമായ് വിളങ്ങുന്നു. 34

ഗുരുവായ് മഖഭുക്കുകൾക്കെല്ലാമധീശനാം
ഹരിയെ ദൃഢവ്രതയുക്തമെൻ ജനങ്ങളിൽ
ആരാണോ നിജധർമ്മയോഗത്താൽ ശരിയായിട്ടാരാധിപ്പതു നിത്യമെൻറയാപ്രജനേരേ
എന്നെയനുഗ്രഹിച്ചീടുന്നവൻതന്നെ നൂനം
പുണ്യത്തിൻ ഷഷ്ഠാംശവുമേകുന്നിതെനിക്കവൻ. 35

വിദ്യയും സഹിക്കുന്ന ശീലവും തപസ്സുംകൊണ്ടത്യന്തം ദീപ്രമാകും വൈഷ്ണവന്മാരുടേയും
ഭൂസുരന്മാരുടേയും കുലത്തിൽ നരപാലവംശപ്രഭാവം ചെററും കാട്ടരുതൊരിക്കലും. 36
പുരാണപുമാനാകും ഹരിക്കുതാപാപഹവരശക്തിയും മഹത്ക്കീർത്തിയും താത്തനിയും
വശത്തായതും മഹത്തമതം സിദ്ധിച്ചതുമശങ്കം വിപ്രന്മാരെസ്സേവിക്കമൂലമത്രേ. 37
അന്തര്യാമിയായ് വിപ്രപ്രിയനായ് സ്വരാട്ടാം ശ്രീകാന്തൻഭൂസുരാർച്ചയാൽവേണ്ടപോൽപ്രസാദിപ്പു

അതിനാൽ ഹരിപ്രീതിക്കാരാധിക്കുവിൻനിങ്ങൾ
ക്ഷിതിദേവാനന്വയത്തെസ്സർവ്വാത്മഭാവത്തൊടും. 38
ബ്രഹ്മജ്ഞദ്വിജരുമായ് നിത്യവുമിടപെട്ടു
നമ്മുട്ടിലക്കുട്ടരെപ്പൂജിക്കും പുമാൻവേഗം
പരമശാന്തിസ്ഥാനം പ്രാപിക്കും നൂനമതിൽപരമായ് സുരമുഖമൊന്നുമില്ലെങ്ങുംതന്നെ. 39
തത്ത്വജ്ഞരായുള്ളവർ ഭൂസുരമുഖങ്ങളിൽ
ശ്രദ്ധയാൽപൂജ്യദേവനാമോച്ചാരണത്തൊടും
അർപ്പിക്കും ദ്രവ്യങ്ങളെക്കൈക്കൊൾവതെത്രമാത്രമുൾപ്രിയംകലന്നാണബ് ഭഗവാനത്രമാത്രം
മുത്തോടല്ല ചേതനവഹ്നിയിൽ ഹോമിച്ചീടും
ശുദ്ധമാം ഹവിസ്സിനെ സ്വീകരിക്കുന്നതോത്താൽ.

ശ്രദ്ധയും തപം മൌനം മംഗലാചരണവും 40
ചിത്തസംയമവും സ്വായത്തമാം വിപ്രന്മാരിൽ
അർത്ഥബോധത്തിനായിട്ടാഗമം, കണ്ണാടിയിൽ
പ്രത്യക്ഷപ്പെട്ടും മുഖമെന്നപോൽ വിളങ്ങുന്നു. 41
അതിനാലാര്യന്മാരേ! ഞാനായുരന്തം ദ്വിജപദപങ്കജധൂളി മൌലിയിലണിഞ്ഞിട്ടും
സമസ്തഗുണയുക്തമാമതു ധരിക്കുവോൻ
വിമുക്തനായീടുന്നു സർവ്വപാപത്തിൽനിന്നും. 42
ഗുണസ്ഥാനമായ് വൃദ്ധാശ്രയമായ് സസ്വഭാവമിണങ്ങും കൃതജ്ഞനാം പുമാനെസ്സമ്പത്തുകൾ
മുററും വരിക്കുന്നു ഗോദ്വിജവംശവും ശ്രീഹരിയും തൽഭക്തരും പ്രസാദിക്കട്ടെയെന്നിൽ. 43

**മൈത്രേയൻ പറഞ്ഞു**

ജനതയോടീവിധം ധർമ്മോപദേശം ചെയ്തു
ജനനായകൻതന്നെസ്സാധുക്കളായിമിന്നും
പിതൃദേവബ്രാഹ്മണമുഖ്യരാം സദസ്യന്മാരധികം തുഷ്ടരായി സ്തുതിച്ചാർ വേണ്ടുംവിധം. 44
സൽപുത്രൻപിതാവിനു പുണ്യലോകത്തെശ്ശരിക്കപ്പിക്കുമെന്നവാക്യമെത്രയോ പരമാത്ഥം
ഹീനകൃത്യങ്ങൾമൂലം ബ്രാഹ്മണശാപാഹതൻ
വേനനും മോചിച്ചല്ലോ ദുരിതൗഘത്തിൽനിന്നും. 45
ഹരിനിന്ദനംമൂലം നരകം പൂകാനുള്ള
ഹിരണ്യകശിപുവാമസുരവംശാധിപൻ
പുത്രനാംപ്രഹ്ലാദന്റെ മാഹാത്മ്യം നിമിത്തമായ്
നിത്യമാം ഹരിപദമശ്രമം പ്രാപിച്ചിതേ. 46
സർവ്വലോകൈകഭർത്താവായീടും മുകുന്ദനിലുർവ്വീശാ! വദ്ധിക്കുന്ന ഭവാനുഭക്തിനിത്യം
അങ്ങിനെയുള്ള വീരവര്യനാം ഭവാൻ സുഖസംഗമസ്ഥാനമായിജ്ജീവിക്ക കോടിവർഷം. 47

1 ഗുണങ്ങളും ദ്രവ്യങ്ങളും കർമ്മങ്ങളും ഉക്തികളും എന്നിവ

അഹോ വയം ഹ്യദ്യ പവിത്രകീർത്തേ
ത്വയൈവ നാഥേന മുകുന്ദനാഥാഃ
യ ഉത്തമശ്ലോകതമസ്യ വിഷ്ണോർ-
ബ്രഹ്മണ്യദേവസ്യ കഥാം വ്യനക്തി. 48
നാത്യത്ഭുതമിദം നാഥ തവാജീവ്യാനുശാസനം
പ്രജാനുരാഗോ മഹതാം പ്രകൃതിഃ കരുണാത്മനാം. 49
അദ്യ നസ്തമസഃ പാരസ്ത്വയോപാസാദിതഃ പ്രഭോ
ഭ്രാമ്യതാം നഷ്ടദൃഷ്ടീനാം കർമ്മഭിർദൈവസംജ്ഞിതൈഃ 50
നമോ വിവൃദ്ധസത്ത്വായ പുരുഷായ മഹീയസേ
യോ ബ്രഹ്മ ക്ഷത്രമാവിശ്യ ബിഭർത്തീദം സ്വതേജസാ. 51

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ഏകവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3527 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 914

---

# ദ്വാവിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

ജനേഷു പ്രഗൃണത്സ്വേവം പൃഥും പൃഥുലവിക്രമം
തത്രോപജഗ്മുർമുനയശ്ചത്വാരഃ സൂര്യവർച്ചസഃ 1
താംസ്തു സിദ്ധേശ്വരാൻ രാജാ വ്യോമ്നോഽവതരതോഽർച്ചിഷാ
ലോകാനപാപാൻ കുർവ്വത്യാ സാനുഗോഽചഷ്ട ലക്ഷിതാൻ. 2
തദ്ദർശനോദ്ഗതാൻ പ്രാണാൻ പ്രത്യാദിത്സുരിവോത്ഥിതഃ
സസദസ്യാനുഗോ വൈന്യ ഇന്ദ്രിയേശോ ഗുണാനിവ. 3
ഗൗരവാദ്യന്ത്രിതഃ സഭ്യഃ പ്രശ്രയാനതകന്ധരഃ
വിധിവത് പൂജയാഞ്ചക്രേ ഗൃഹീതാധ്യർഹണാസനാൻ. 4
തത്പാദശൗചസലിലൈർമ്മാർജ്ജിതാളകബന്ധനഃ
തത്ര ശീലവതാം വൃത്തമാചരന്മാനയന്നിവ 5
ഹാടകാസന ആസീനാൻ സ്വധിഷ്ണ്യേഷ്വിവ പാവകാൻ
ശ്രദ്ധാസംയമസംയുക്തഃ പ്രീതഃ പ്രാഹ ഭവാഗ്രജാൻ 6
അഹോ ആചരിതം കിം മേ മംഗളംമംഗളായനാഃ
യസ്യ വോ ദർശനം ഹ്യാസീദ്ദുർദ്ദർശാനാം ച യോഗിഭിഃ 7
കിം തസ്യ ദുർല്ലഭതരമിഹ ലോകേ പരത്ര ച
യസ്യ വിപ്രാഃ പ്രസീദന്തി ശിവോ വിഷ്ണുശ്ച സാനുഗഃ 8
നൈവ ലക്ഷയതേ ലോകോ ലോകാൻ പര്യടതോഽപി യാൻ
യഥാ സർവ്വദൃശം സർവ്വ ആത്മാനം യേഽസ്യ ഹേതവഃ 9
അധനാ അപി തേ ധന്യാഃ സാധവോ ഗൃഹമേധിനഃ
യദ്ഗൃഹാ ഹ്യർഹവര്യ്യാംബുതൃണഭൂമീശ്വരാവരാഃ 10
വ്യാളാലയദ്രുമാ വൈ തേഽപ്യരിക്താഖിലസമ്പദഃ
യദ്ഗൃഹാസ്തീർത്ഥപാദീയപാദതീർത്ഥവിവർജ്ജിതാഃ 11
സ്വാഗതം വോ ദ്വിജശ്രേഷ്ഠാ യദ്വ്രതാനി മുമുക്ഷവഃ
ചരന്തി ശ്രദ്ധയാ ധീരാ ബാലാ ഏവ ബൃഹന്തി ച. 12
കച്ചിന്നഃ കുശലം നാഥാ ഇന്ദ്രിയാർത്ഥാർത്ഥവേദിനാം
വ്യസനാവാപ ഏതസ്മിൻ പതിതാനാം സ്വകർമ്മഭിഃ 13
ഭവത്സു കുശലപ്രശ്ന ആത്മാരാമേഷു നേഷ്യതേ
കുശലാകുശലാ യത്ര ന സന്തി മതിവൃത്തയഃ 14
തദഹം കൃതവിശ്രംഭഃ സുഹൃദോ വസ്തപസ്വിനാം
സംപൃച്ഛേ ഭവ ഏതസ്മിൻ ക്ഷേമഃ കേനാഞ്ജസാ ഭവേത്. 15

പാവനകീർത്തേ! ഭവാൻ നാഥനായതുമൂലം
ശ്രീവിഷ്ണുഭക്തരായിത്തീർന്നിതു ഞങ്ങളെല്ലാം
ഉത്തമശ്ലോകാഗ്ര്യനായ് വിപ്രഭക്തനാം പുരു-
ഷോത്തമൻചരിത്രം സ്പഷ്ടമാക്കുന്നു ഭവാൻ. 48

അല്ലയോ രക്ഷിതാവേ! താവകാശ്രിതന്മാരാ-
യുള്ള ഞങ്ങളെയേവമങ്ങനുശാസിപ്പതിൽ
അത്ഭുതമില്ല കൃപാപാത്രമാക്കളാം മഹത്തുക്കൾ-
ക്കാപ്രജാവത്സലത്വം പ്രകൃതിസിദ്ധമല്ലോ. 49

പ്രാരബ്ധകർമ്മഫലാധീനരായജ്ഞാ-
നാന്ധ-
കാരത്താൽ കാണാൻ കഴിവററവരായ ഞങ്ങൾ,
ഹേ സാർവ്വഭൗമ! ഭവത്സാരോപദേശങ്ങളാൽ
സംസാരപാരാവാരം കടന്നു കാരുണ്യാ-
ബ്ധേ! 50

ബ്രഹ്മക്ഷത്രിയവംശപ്രവിഷ്ടനേതുദേവൻ
തന്മഹാതേജസ്സിനാലീലോകം ഭരിക്കുന്ന
സത്യമൂർത്തിയായ് മഹാനാകുമാദൈത്യാന്വയ-
വിദ്വേഷി ഭഗവാനായ്ക്കൊണ്ടിതാ
നമസ്കാരം. 51

---

## അദ്ധ്യായം 22

**മൈത്രേയൻ പറഞ്ഞു**

പൃഥുലപരാക്രമിയാകുമാപ്പൃഥുവിനെ
മുദിതരായിജ്ജനമീവിധം സ്തുതിക്കവേ
അവിടെവന്നീടിനാർ മാർത്താണ്ഡതേജഃപുഞ്ജം
കവരുംകാന്തിചിന്നും നാലുമാമുനീശ്വരർ. 1

ലോകപാപാന്ധകാരമാകവേയകററിക്കൊ-
ണ്ടാകാശംതന്നിൽനിന്നുമതുലിതാർച്ചിസ്സിനാൽ
ആളറിയിച്ചിറങ്ങിവരുന്ന സിദ്ധേശരാം
നാലുപേരെയും കണ്ടാൽ സപരിവാരൻനൃപൻ 2

തദ്ദർശനക്ഷണത്തി[1]ലുദ്ഗതൻ പ്രാണൻതന്നെ
[2] പ്രത്യാഹരിച്ചീടുവാനെന്നപോലന്നരേന്ദ്രൻ
ജനരാശിയോടൊത്തു പെട്ടെന്നങ്ങെഴുന്നേററാൻ
മനസ്സുശബ്ദാദിതൻ നേരേയെന്നതുപോലെ 3

വിനയപൂർവ്വം നമ്രകണ്ഠനായ് ഭക്തിയാല-
സ്സനകമുനീശ്വരർക്കധീനനായന്നൃപൻ
അച്ചനാദ്രവ്യങ്ങളുമാസനങ്ങളുമേകി
മെച്ചമായ് വിധിക്കൊത്തുപൂജനമാചരിച്ചാൻ. 4

ആസനസ്ഥിതരാമമ്മുനികൾതൻ പദങ്ങൾ
താൻസ്വയംജലംകൊണ്ടുകഴുകിത്തുടച്ചുടൻ
ആ നീരം തന്മൗലിയിൽധരിച്ചു സദാചാരം
മാനിക്കുന്നവൻവിധം സാധുസല്ക്കാരംചെയ്താൻ. 5

സ്വർണ്ണാസനാസീനരായ് പരമേശ്വരനെക്കാൾ
മുന്നമേ,ജാതരാമേയാരമ്മുനീശ്വരന്മാരിൽ
ശ്രദ്ധാസംയമമോദവിനയാന്വിതനായ-
പ്പൃഥ്വീനായകൻപുനരീവിധമരുൾചെയ്താൻ. 6

മംഗലാസ്ഥാനങ്ങളേ! [3]യോഗീന്ദ്രദുർദ്ദശരാം
നിങ്ങളെക്കാണ്മാൻ നമുക്കിന്നിടവന്നീടുവാൻ
എന്തൊരുസല്ക്കർമ്മമാണാചരിച്ചുള്ളതീശ്വരൻ
ഹന്ത! നിശ്ചയമില്ല വിസ്മയം മുനീന്ദ്രരേ! 7

നിങ്ങളെപ്പോലെമിന്നും ബ്രഹ്മജ്ഞദ്വിജന്മാരും
ഗംഗാകാമുകൻതാനും ശ്രീവിഷ്ണുഭഗവാനും
തത് പരിചാരരോടൊത്തമരിലോപ്രസാദിപ്പി-
തപ്പുമാനിങ്ങും പരലോകത്തുമെന്തുവേണ്ടു. 8

പാരിടം ചുററിച്ചരിച്ചീടിലും ഭവാന്മാരെ-
യാരുമേയീലോകത്തിൽക്കാണമാറില്ലയല്ലോ
സമസ്തം കണ്ടിരിക്കുമപ്പരമാത്മാവിനെ
കമലാസനാദ്യരുമറിയാത്തതുപോലെ 9

മന്ദിരം മഹിതൃണം സലിലം പരിചാര-
വൃന്ദംതൊട്ടുള്ളതെല്ലാം പൂജ്യരെപ്പൂജിക്കുവാൻ
ഒരുക്കിക്കാത്തുനില്പും സാധുവാം ഗൃഹസ്ഥിത-
പുരുഷൻ കൃതാർത്ഥൻതാൻ നിർദ്ധനനെന്നാകി-
ലും. 10

തീർത്ഥപാദാം ഘ്രിതീർത്ഥാശ്രിതപാദശന്മാർ-
തൻ-
ശുദ്ധപാദാബ്ജസ്സുമേൽക്കാത്ത ഭവനങ്ങൾ
സമ്പത്സമ്പൂർണ്ണങ്ങളായ് ശോഭിക്കുമെന്നാകിലും
പാമ്പുകൾ വസിച്ചീടും ഭൂമീരുഹങ്ങളത്രേ. 11

സ്വാഗതം വിപ്രേന്ദ്രരേ! നിങ്ങൾ ബാല്യത്തി-
ലേതാൻ
പാകത കൈവളർത്തിയിന്ദ്രിയങ്ങളെവെന്നു
മോക്ഷത്തിലിച്ഛയാന്ത സൽശ്രദ്ധായുക്തരായി
ദീക്ഷിച്ചുപോരുന്നല്ലോ വ്രതങ്ങൾ വേണ്ടമ—
ട്ടിൽ. 12

ഇന്ദ്രിയാർത്ഥങ്ങളെല്ലാം പുരുഷാർത്ഥങ്ങളെന്നായ്
ചിന്തിച്ചു മൗഢ്യത്തിനാൽ സ്വകർമ്മബദ്ധരായി
അഴലിൻ നിമിത്തമാം സംസാരാബ്ധിയിൽവീണു
മുഴുകിക്കിടക്കുമീ ഞങ്ങൾക്കു സുഖമുണ്ടോ? 13

സൗഖ്യവുമസൗഖ്യവുമെന്നുള്ള ഭാവഭേദ-
മുൾക്കാമ്പുതന്നിലണുമാത്രവും കലരാതെ
ആത്മാരാമന്മാരായി വിളങ്ങും ഭവാന്മാരിൽ
സാത്മ്യമായ്ഭവിച്ചീടാ കുശലപ്രശ്നമേതും. 14

അതിനാലിപ്പോൾ ദീനബന്ധുക്കൾ നിങ്ങളോടാ-
യതിവിശ്വാസപൂർവ്വം ഞാനൊന്നു ചോദിക്കുന്നു
അളവററുള്ളതാമിസ്സംസാരം കടക്കുവാ-
നെളുതാമുപായമെന്തെന്നു മാമുനീന്ദ്രരേ! 15

---

1 മേല്പോട്ടുപോയ പ്രാണനെ    2 തടഞ്ഞുനിർത്താൻ    3 യോഗീന്ദ്രർക്കുപോലു കാണാൻ പ്രയാസമായുള്ളവർ.

വ്യക്തമാത്മവതാമാത്മാ ഭഗവാനാത്മഭാവനഃ
സ്വാനാമനുഗ്രഹായേമാം സിദ്ധരൂപീ ചരത്യജഃ 16

മൈത്രേയ ഉവാച

പൃഥോസ്തത്സൂക്തമാകർണ്ണ്യ സാരം സുഷ്ഠു മിതം മധു
സ്മയമാന ഇവ പ്രീത്യാ കുമാരഃ പ്രത്യുവാച ഹ. 17
സാധു പൃഷ്ടം മഹാരാജ സർവ്വഭൂതഹിതാത്മനാ
ഭവതാ വിദുഷാ ചാപി സാധൂനാം മതിരീദൃശീ. 18
സംഗമഃ ഖലു സാധൂനാമുഭയേഷാം ച സമ്മതഃ
യത്സംഭാഷണസംപ്രശ്നഃ സർവ്വേഷാം വിതനോതി ശം. 19

അസ്ത്യേവ രാജൻ ഭവതോ മധുദ്വിഷഃ
പാദാരവിന്ദസ്യ ഗുണാനുവാദനേ
രതിർദ്ദുരാപാ വിധുനോതി നൈഷ്ഠികീ
കാമം കഷായം മലമന്തരാത്മനഃ 20
ശാസ്ത്രേഷ്വിയാനേവ സുനിശ്ചിതോ നൃണാം
ക്ഷേമസ്യ സധ്ര്യഗ്വിമൃശേഷു ഹേതുഃ
അസംഗ ആത്മവ്യതിരിക്ത ആത്മനി
ദൃഢാ രതിർബ്രഹ്മണി നിർഗ്ഗുണേ ച യാ. 21

സാ ശ്രദ്ധയാ ഭഗവദ്ധർമ്മചര്യയാ
ജിജ്ഞാസയാഽഽധ്യാത്മികയോഗനിഷ്ഠയാ
യോഗേശ്വരോപാസനയാ ച നിത്യം
പുണ്യശ്രവഃകഥയാ പുണ്യയാ ച. 22
അർത്ഥേന്ദ്രിയാരാമസഗോഷ്ഠ്യതൃഷ്ണയാ
തത്സമ്മതാനാമപരിഗ്രഹേണ ച
വിവിക്തരുച്യാ പരിതോഷ ആത്മൻ
വിനാ ഹരേർഗ്ഗുണപീയൂഷപാനാൽ. 23

അഹിംസയാ പാരമഹംസ്യചര്യയാ
സ്മൃത്യാ മുകുന്ദാചരിതാഗ്ര്യസീധുനാ
യമൈരകാമൈർന്നിയമൈശ്ചാപ്യനിന്ദയാ
നിരീഹയാ ദ്വന്ദ്വതിതിക്ഷയാ ച 24

ഹരേർമ്മുഹുസ്തൽപരകർണ്ണപൂര-
ഗുണാഭിധാനേന വിജൃംഭമാണയാ
ഭക്ത്യാ ഹ്യസംഗഃ സദസത്യനാത്മനി
സ്യാന്നിർഗ്ഗുണേ ബ്രഹ്മണി ചാഞ്ജസാ രതിഃ 25

യദാ രതിർബ്രഹ്മണി നൈഷ്ഠികീ പുമാ-
നാചാര്യവാൻ ജ്ഞാനവിരാഗരംഹസാ
ദഹത്യവീര്യം ഹൃദയം ജീവകോശം
പഞ്ചാത്മകം യോനിമിവോത്ഥിതോഽഗ്നിഃ 26

ദഗ്ദ്ധാശയോ മുക്തസമസ്തതദ്ഗുണോ
നൈവാത്മനോ ബഹിരന്തർവ്വിചഷ്ടേ
പരാത്മനോര്യദ്വ്യവധാനം പുരസ്താൽ
സ്വപ്നേ യഥാ പുരുഷസ്തദ്വിനാശേ. 27

ആത്മാനമിന്ദ്രിയാർത്ഥം ച പരം യദുഭയോരപി
സത്യാശയ ഉപാധൌ വൈ പുമാൻ പശ്യതി നാന്യദാ. 28

നിമിത്തേ സതി സർവ്വത്ര ജലാദാവപി പൂരുഷഃ
ആത്മനശ്ച പരസ്യാപി ഭിദാം പശ്യതി നാന്യദാ. 29

ഇന്ദ്രിയൈർവ്വിഷയാകൃഷ്ടൈരാക്ഷിപ്തം ധ്യായതാം മനഃ
ചേതനാം ഹരതേ ബുദ്ധേഃ സ്തംബസ്തോയമിവ ഹ്രദാൽ. 30

ഭ്രശ്യത്യനുസ്മൃതിശ്ചിത്തം ജ്ഞാനഭ്രംശഃ സ്മൃതിക്ഷയേ
തദ്രോധം കവയഃ പ്രാഹുരാത്മാപഹ്നവമാത്മനഃ 31

നാതഃ പരതരോ ലോകേ പുംസഃ സ്വാർത്ഥവ്യതിക്രമഃ
യദധ്യന്യസ്യ പ്രേയസ്ത്വമാത്മനഃ സ്വവ്യതിക്രമാൽ. 32

ആത്മവസ്തുക്കൾക്കെല്ലാമാത്മാവായ് സ്വതന്ത്രനാ-
യാത്മസ്വരൂപം കാട്ടിക്കൊടുക്കുന്നവനായി
ജന്മഹീനനാമീശൻ സിദ്ധരൂപം ധരിച്ചി-
ട്ടിമ്മന്നിൽ സഞ്ചരിക്കാറുണ്ടല്ലോ സ്പഷ്ടമായി. 16

**മൈത്രേയൻ പറഞ്ഞു**

സാരമായർത്ഥവത്തായ് സംഗ്രഹമായ് നറുംതേൻ
ചോരുമിപ്പൃഥുനരപാലഗീരുകൾ കേട്ടു
ഘനസന്തോഷംപൂണ്ടു പുഞ്ചിരിയോടുകൂടി
സനൽക്കുമാരമുനിയിങ്ങനെ ചൊല്ലീടിനാൻ. 17
ഭൂതജാലത്തിനെല്ലാം ഹിതമാഗ്രഹിച്ചീടും
മേദിനീപതേ! സൂരീന്ദ്രാഗ്രണിയാകും ഭവാൻ
അറിയാതല്ലെങ്കിലുമങ്ങുചോദിച്ചചോദ്യം
പെരികെശ്ലാഘ്യം സാധുരീതിയിവിധമല്ലോ. 18
സാധുസംഗമിരുകൂട്ടർക്കും മോദാവഹ-
മേതാൽക്കും സൗഖ്യദംതാൻതച്ചോദ്യോത്തരങ്ങളും
ശ്രീകാന്തപരാക്രമകീർത്തനശ്രവണത്തി-
ലേകാന്തരതിയങ്ങേക്കുണ്ടു സുസ്ഥിരമായി
ആയതന്തരംഗത്തിലടിഞ്ഞോരഴുക്കാകെ
മായിച്ചുകാമങ്ങളെ നശിപ്പിച്ചിട്ടുന്നിതേ. 19-20
ചിന്തിച്ചുനന്നായ് ജനക്ഷേമാർത്ഥം പണ്ടേബുധ-
സന്ദോഹം രണ്ടുമാർഗ്ഗം സ്ഥാപിച്ചു ശാസ്ത്രങ്ങളിൽ
ഒന്നതിലാത്മാവൊഴിച്ചൊന്നിലും സംഗിക്കായ്ക
യൊന്നുനിർഗ്ഗുണബ്രഹ്മാവിലെ രതിദാർഢ്യം 21
സതതശ്രദ്ധകൊണ്ടും ഭഗവദ്ധർമ്മചര്യാ-
ഗതികൾകൊണ്ടുമുററജിജ്ഞാസകൊണ്ടും-പിന്നെ
മാനസമാത്മാവിങ്കൽ സ്ഥാപിക്കാനുതകീടും
നാനാമാതിരി യോഗപരിശീലനത്താലും
യോഗേശ്വരോപാസനമൂലവും പുണ്യപ്രദ-
മൗകുന്ദകഥ കേൾക്കകൊണ്ടുമതുണ്ടായീടും. 22
അർത്ഥാർജ്ജനാശയേറും തമോഗുണാന്ധരോടും
നിത്യമിന്ദ്രിയവശവർത്തികളായോരോടും
തത്സമ്മാനങ്ങളൊന്നും സ്വീകരിച്ചീടായ്കയും
തത്സഹചരരോടു സമ്പർക്കം ചെയ്യായ്കയും
ശ്രീവിഷ്ണുകഥാമൃതസേവനരുചിയില്ലാ-
താവുകിലേകാന്തവാസാസക്തിയുണ്ടാകയും
മാനസമേകാഗ്രമാക്കുകയും ചെയ്തീടുകിൽ
താനേകൈവന്നീടുന്നു ഭക്തിയും വിരക്തിയും 23
അഹിംസാവ്രതമഭ്യസിക്കുക, ദിനംപ്രതി
യഹിതാഹിതങ്ങളെയനുസന്ധാനംചെയ്തു
ദേഹസന്ധാരണാർത്ഥം കുറച്ചുഭക്ഷിക്കുക
ശ്രീഹരിപുണ്യകഥാപീയൂഷമശിക്കുക
യമനിയമങ്ങളെശ്ശീലിക്ക കാമമെല്ലാം
ശമിപ്പിക്കുക നിന്ദയില്ലാതെയിരിക്കുക
സുഖദുഃഖാദിദ്വന്ദ്വം സഹിക്ക കർമ്മങ്ങളെ-
യഖിലംവർജ്ജിക്കുകയിവയാൽ ഭക്തിയുണ്ടാം. 24
ഭഗവത്ഭക്തകർണ്ണാലങ്കരണങ്ങളായി-
പ്പുകഴുമവതാരചരിതകീർത്തനത്താൽ
വൃദ്ധമാം ഭക്തിമൂലം [1]സ്ഥൂലസൂക്ഷ്മാകൃതിയിൽ
വർത്തിപ്പതാമനാത്മപദാർത്ഥങ്ങളിലെല്ലാം
വിരക്തിവന്നു ഗുണാതീതമാം ബ്രഹ്മത്തിൽ
പരമമാകും പ്രേമം ഭവിക്കുമനായാസം. 25
പരമപ്രേമം പരബ്രഹ്മത്തിലുദിക്കുമ്പോൾ
പുരുഷൻ ഗുരുവിനെ പ്രാപിച്ചു തൽക്കാരുണ്യാൽ
ജ്ഞാനവൈരാഗ്യശക്തി വളർന്നു പഞ്ചക്ലേശ-
സ്ഥാനമായിരിക്കുമക്കാരണശരീരത്തെ
അനലനരണിയെന്നെമട്ടു വിളംബം
ഹനനംചെയ്തീടുന്നു ഭൂപാലമാണിക്യമേ! 26
ജീവകോശമാമന്തഃകരണം ദഹിക്കവേ
സർവ്വമാമഹന്താദി ഭാവവുമസ്തമിച്ചു
ഉള്ളിലും ബാഹ്യഭാഗം തന്നിലുമെങ്ങുംതന്നെ-
യില്ലൊന്നും ദൃശ്യങ്ങളായെന്നുള്ള നിലയായി
മുൻനിന്നമറമാറി സ്വപ്നസംഭ്രാന്തിവിട്ടോ-
രുന്നിദ്രൻ മട്ടിലാത്മമാത്രനായ്ശോഭിക്കുന്നു. 27
ഇന്ദ്രിയാർത്ഥങ്ങളേയുമാത്മാവിനേയുമിതു
രണ്ടിലുംനിന്നു ഭിന്നമായതിനേയും പുമാൻ
ഉപാധിയാകുമന്തഃകരണമുള്ളപ്പൊഴേ-
യുപദർശിക്കയുള്ളൂ മററുവേളയിലില്ല. 28
അംബരവും കണ്ണാടിയുമുണ്ടെങ്കിലല്ലേ പ്രതി-
ബിംബങ്ങളുതുകളിൽ കാണുന്നതുള്ളൂ നമ്മൾ
ഇല്ലെങ്കിലില്ലമ്മട്ടിലുപാധിതൻ നാശത്തി-
ലുല്ലസിക്കുന്നിതേകനാകുമാത്മാവുതാനേ 29
വിഷയധ്യാനംചെയ്തോർതന്മനം മനീഷതൻ
വിശിഷ്ടമാകും ചിന്താശക്തിയെ ഹരിക്കുന്നു
പതിവായ് ജലാശയംതന്നിൽനിന്നും സമീപ-
സ്ഥിതമായിട്ടും ചെടി ജലത്തെയെന്നപോലെ. 30
മനസ്സിനടിപെട്ടു ധീതാനേ ചിന്താബലം
ഹനിപ്പൂ ചിന്തയററാൽ ജ്ഞാനവും നശിക്കുന്നു
അതിനെയാത്മാവിൽനിന്നാത്മാവിൻ നാശമായി
ബുധസഞ്ചയം പണ്ടേ പറഞ്ഞിരിക്കുന്നിതു. 31
തനതുസുഖമുന്നിയാണതിപ്രേമപൂർവ്വം
ധനദാരാലയാദിയാർജ്ജിപ്പതിങ്ങേവനും
ആ നിലയ്ക്കാത്മാവിൽനിന്നാത്മാവിനുണ്ടായിട്ടും
ഹാനിയേക്കാളും പുമാനെന്നുള്ള സ്വാർത്ഥനാശം. 32

1 സ്ഥൂലസൂക്ഷ്മങ്ങളായിക്കാണുന്ന ആത്മാവല്ലാതെയുള്ള പദാർത്ഥങ്ങൾ

അത്ഥേന്ദ്രിയാത്ഥാഭിധ്യാനം സർവ്വാത്ഥാപഹ്നവോ നൃണാം
ഭ്രംശിതോ ജ്ഞാനവിജ്ഞാനാദ്യേനാവിശതി മുഖ്യതാം. 33
ന കുര്യാൽ കർഹിചിത്സംഗം തമസ്തീവ്രം തിതീരിഷുഃ
ധർമ്മാത്ഥകാമമോക്ഷാണാം യദത്യന്തവിഘാതകം. 34
തത്രാപി മോക്ഷ ഏവാത്ഥ ആത്യന്തികതയേഷ്യതേ
ത്രൈവർഗ്ഗ്യോഽത്ഥോ യതോ നിത്യം കൃതാന്തഭയസംയുതഃ 35
പരേഽവരേ ച യേ ഭാവാ ഗുണവ്യതികരാദനു
ന തേഷാം വിദ്യതേ ക്ഷേമമീശവിധ്വംസിതാശിഷാം. 36

തത്ത്വം നരേന്ദ്ര ജഗതാമഥ തസ്ഥുഷാം ച
ദേഹേന്ദ്രിയാസുധിഷണാത്മഭിരാവൃതാനാം
യഃ ക്ഷേത്രവിത്തപതയാ ഹൃദി വിശ്വഗാവിഃ
പ്രത്യക് ചകാസ്തി ഭഗവാംസ്തമവേഹി
സോഽസ്മി. 37
യസ്മിന്നിദം സദസദാത്മതയാ വിഭാതി
മായാ വിവേകവിധുതി സ്രജി വാഹിബുദ്ധിഃ
തം നിത്യമുക്തപരിശുദ്ധവിബുദ്ധതത്ത്വം
പ്രത്യൂഢകർമ്മകലിലപ്രകൃതിം പ്രപദ്യേ. 38
യൽപാദപങ്കജപലാശവിലാസഭക്ത്യാ
കർമ്മാശയം ഗ്രഥിതമുദ്ഗ്രഥയന്തി സന്തഃ
തദ്വന്ന രിക്തമതയോ യതയോഽപി രുദ്ധ-
സ്രോതോഗണാസ്തമരണം ഭജ വാസുദേവം. 39
കൃച്ഛ്റോ മഹാനിഹ ഭവാർണ്ണവമപ്ലവേശാം
ഷഡ്വർഗ്ഗനക്രമസുഖേന തിതീരഷന്തി
തത്ത്വം ഹരേർഭഗവതോ ഭജനീയമംഘ്രിം
കൃത്വോഡുപം വ്യസനമുത്തര ദുസ്തരാർണ്ണം. 40

മൈത്രേയ ഉവാച

സ ഏവം ബ്രഹ്മപുത്രേണ കുമാരേണാത്മമേധസാ
ദർശിതാത്മഗതിഃ സമ്യക് പ്രശസ്യോവാച തം നൃപഃ 41

രാജോവാച

കൃതോ മേഽനുഗ്രഹഃ പൂർവ്വം ഹരിണാഽഽർത്താനുകമ്പിനാ
തമാപാദയിതും ബ്രഹ്മൻ ഭഗവൻ യൂയമാഗതാഃ 42
നിഷ്പാദിതശ്ച കാർത്സ്ന്യേന ഭഗവദ്ഭിർഘൃണാലുഭിഃ
സാധൂച്ഛിഷ്ടം ഹി മേ സർവ്വമാത്മനാ സഹ കിം ദദേ. 43
പ്രാണാ ദാരാഃ സുതാ ബ്രഹ്മൻ ഗൃഹാശ്ച സപരിച്ഛദാഃ
രാജ്യം ബലം മഹീ കോശ ഇതി സർവ്വം നിവേദിതം. 44
സൈനാപത്യം ച രാജ്യം ച ദണ്ഡനേതൃത്വമേവ ച
സർവ്വലോകാധിപത്യം ച വേദശാസ്ത്രവിദർഹതി. 45
സ്വമേവ ബ്രാഹ്മണോ ഭുങ്ക്തേ സ്വം വസ്തേ സ്വം ദദാതി ച
തസ്യൈവാനുഗ്രഹേണാന്നം ഭുഞ്ജതേ ക്ഷത്രിയാദയഃ 46

യൈരീദൃശീ ഭഗവതോ ഗതിരാത്മവാദേ
ഏകാന്തതോ നിഗമിഭിഃ പ്രതിപാദിതാ നഃ
തുഷ്യന്ത്വദഭ്രകരുണാഃ സ്വകൃതേന നിത്യം
കോ നാമ തൽ പ്രതികരോതി വിനോദപാത്രം. 47

മൈത്രേയ ഉവാച

ത ആത്മയോഗപതയ ആദിരാജേന പൂജിതാഃ
ശീലം തദീയം ശംസന്തഃ ഖേഽഭൂവന്മിഷതാം നൃണാം. 48
വൈന്യസ്തു ധുര്യോ മഹതാം സംസ്ഥിത്യാധ്യാത്മശിക്ഷയാ
ആപ്തകാമമിവാത്മാനം മേന ആത്മന്യവസ്ഥിതഃ 49

ധനമിന്ദ്രിയാത്ഥങ്ങളിവ മയയുന്നിച്ചെയ്യു-
മനുധ്യാനത്താൽ നരനാത്മനാശംവരിപ്പൂ
അതിനാലവൻ ജ്ഞാനവിജ്ഞാനഭ്രഷ്ടനായി-
പ്പതിപ്പൂ സ്ഥിരതരപാദപമയാനിതന്നിൽ 33
ധമ്മാത്ഥകാമമോക്ഷപുരുഷാത്ഥങ്ങൾ നാലു-
മുന്മൂലച്ഛേദംചെയ്യുമീ വിഷയാഗ്രഹത്തെ
ധ്വംസിച്ചീടണം ശീഘ്രം ദുസ്തരമായീടുന്ന
സംസാരാംബുധി കരകേറുവാനിച്ഛിക്കുവോൻ. 34
പുരുഷാത്ഥങ്ങൾ നാലിൽ മോക്ഷമാണതി-
ശ്രേഷ്ഠ-
മാരിക്കൽ നശിപ്പതുതന്നെ മററവമൂന്നും
ഗുണസമ്മേളനത്താൽ ജനിച്ച ജന്തുക്കളെ
ഹനിപ്പൂ സർവ്വത്തെയും കാലസ്വരൂപൻ ദേവൻ
ആശിസ്സശേഷമീശൻ ധ്വംസിച്ചോരവക്കൊക്കും
ലേശവും ക്ഷേമം ഭവിച്ചീടുന്നതില്ല നൂനം 35-36
അതിനാൽ ദേഹേന്ദ്രിയപ്രാണബുദ്ധ്യഹങ്കാരാ-
വൃതമാം സർവ്വചരാചരത്തിൽ ക്ഷേത്രജ്ഞനാം-
ജീവനെ പ്രേരിപ്പിച്ചു ഭവത്തിലന്തൃവോനായ്
സർവ്വാന്തര്യാമിയായി സ്വതന്ത്രനായിട്ടെങ്ങും
വിളങ്ങുമേകനാകും ഭഗവാൻ ഞാൻതാനെന്നു
തെളിഞ്ഞു നിരന്തരധ്യാനത്താൽ കണ്ടു-
കൊൾക 37
മാലയിൽ സപ്പബുദ്ധിയെന്നപോലിപ്രപഞ്ചം
സ്ഥൂലസൂക്ഷ്മാദി നാനാഭാവത്തിൽ തോന്നിപ്പതു
മായതാനതുമൂലം കമ്മത്താൽ കലുഷിത-
യായിട്ടും മായതന്നെസ്സന്ത്യജിച്ചവനായി
നിത്യമുക്തനായ് പരിശുദ്ധനായ് വിബുദ്ധ-
നായ്
തത്വരൂപനാം ഭഗവാനെബ് ഭാവനംചെയ്ക. 38
ആരുടെ പാദാംബുജപലാശവിലാസത്തി-
ലേറീട്ടും പ്രേമമാളും ഭക്തന്മാർ വിളംബം
ബദ്ധാന്തരംഗം ശുദ്ധമാക്കീടുന്നതുപോലെ,
രിക്തധീകളും യോഗിമാതമിന്ദ്രിയഗ്രാമം
നിഗ്രഹിച്ചന്തരംഗം പാവനമാക്കുന്നില്ല
ച്ചക്രിയാം ഭഗവാനെബ് ഭവാനും ഭജിച്ചാലും. 39
ഷഡ്വർഗ്ഗനക്രപൂണ്ണമായിട്ട് ഭവാണ്ണവം
പെട്ടെന്നു കടക്കുവാനാഗ്രഹിപ്പവക്കെല്ലാം
ക്ലേശഭൂയിഷ്ഠം ജ്ഞാനസരണിയെന്നാകയാ-
ലീശഭക്തിയാം തോണിയാശ്രയിക്കുകനല്ലൂ.
അതിനാൽ ഭവാനുമബ് ഭഗവത്ഭജനീയ
പദപങ്കജമാകും നല്ല കപ്പലിലേറി
[1] മെത്തുമത്തലാന്നിട്ടും സമുദ്രമയമായ
ദുസ്തരസംസാരത്തെക്കടന്നീടുക വേഗം. 40

മൈത്രേയൻ പറഞ്ഞു

ബുദ്ധിവൃത്തിയെത്തന്നിൽ നിയന്ത്രിച്ചിട്ടും ബ്രഹ്മ-
പുത്രനാം മുനിസനൽക്കുമാരനിപ്രകാരം
തത്ത്വോപദേശം ചെയ്തതെത്രയും ശ്രദ്ധയോട-
പ്പൃഥ്വീശൻ ശ്രവിച്ചേവം സ്തുതിവാക്യങ്ങൾ-
ചൊന്നാൻ-

രാജാവു പറഞ്ഞു

നിങ്ങളിൽനിന്നീയെനിക്കാത്മജ്ഞാനം ലഭി-
പ്പാൻ. 41
സംഗതിയാകുമെന്നായ് ദീനകാരുണ്യരാശി
ഭഗവാനരുളിയ വാക്കു പാലിപ്പാനിപ്പോൾ
നിഗമജ്ഞരേ! നിങ്ങളിവിടെ വന്നതത്രേ. 42
കരുണാത്മാക്കളാകും നിങ്ങളാ ഹരിവാക്യം
പരിപൂണ്ണമായിപ്പോൾ സാധിച്ചു കഴിഞ്ഞിതു
ഗുരുദക്ഷിണ തന്നീടേണ്ടതാണെന്താണു ഞാനു
തരുവ,തെല്ലാം സാധുജനങ്ങൾക്കുള്ളതല്ലോ. 43
എല്ലാംതാൻ നിങ്ങൾക്കുള്ളതെങ്കിലുമവയെനി-
ക്കുള്ളതെന്നീവനഭിമാനിച്ചീട്ടുകമൂലം
സമപ്പിച്ചിരിക്കുന്നു നിങ്ങൾക്കെൻ പ്രാണനേയും
മമ മന്ദിരപുത്രകളത്ര രാഷ്ട്രങ്ങളും
സൈന്യസന്ദോഹമുപകരണങ്ങളും പൂണ്ണ-
ഭണ്ഡാരം ഭൂമണ്ഡലമെന്നിവയശേഷവും. 44
സൈന്യം സന്തതി രാജ്യം ദണ്ഡനാധികാരവു-
മെന്നല്ല സമസ്തമാം ഭുവനാധീശത്വവും
ആഗമജ്ഞന്മാരാകും ബ്രാഹ്മണശ്രേഷ്ഠന്മാരി-
ലാകുന്നതത്രേ പാരമുചിതമായുള്ളതും. 45
ധരണീദേവൻ സ്വന്തമാമന്നം ഭുജിക്കുന്നു
ധരിച്ചീടുന്നു തനതായിട്ടും വസ്ത്രങ്ങളും
അന്യന്മാക്കേകിടുന്നു തന്മുതൽ മഹീസുരൻ-
തന്നനുഗ്രഹത്തിനാൽ ഭക്ഷിപ്പൂ ക്ഷത്രിയാദ്യർ. 46
ഭവാന്മാരാത്മചിന്താനിശ്ചിതമായിട്ടും ശ്രീ-
നിവാസൻ ഭഗവാൻെറയീദൃശമായ തത്ത്വം
ഞങ്ങളെദ്ധരിപ്പിച്ചോരീമഹൽക്കൃത്യമോത്തു
നിങ്ങളെപ്പൊഴും സ്വയം സന്തുഷ്ടരായീടുവിൻ
കൂപ്പുകൈ മാത്രമേകാം മറെറാരു [2]നിഷ്കൃതിക്കും
കെല്പിവക്കില്ലതെല്ലും കാരുണ്യാദ്രാത്മാക്കളേ! 47

മൈത്രേയൻ പറഞ്ഞു

ജ്ഞാനോപദേഷ്ടാക്കളിൽ ശ്രേഷ്ഠരാമവർ,
ബഹു-
മാനിച്ചമ്മഹീപതിചെയ്ത പൂജകളേയും
ഭൂനാഥസൗശീല്യാദി ഗുണങ്ങളേയും വാഴ്ത്തി
വാനമാർഗ്ഗമായ്ത്തന്നെ മടങ്ങിപ്പോയീടിനാർ. 48
ചൊല്ലേറും മഹാന്മാരിൽ ശ്രേഷ്ഠനായാത്മ-
ജ്ഞാനം
നല്ലപോൽ സിദ്ധിക്കയാൽ നിശ്ചലചിത്തനായി
നിയതമാത്മാവിൽ സംസ്ഥിതനാമന്നൃപേന്ദ്രൻ
സ്വയംതാൻകൃതകൃത്യനായെന്നു നിശ്ചയി-
ച്ചാൻ. 49

---

1 വദ്ധിക്കുന്ന 2 പ്രത്യുപകാരം.

കർമ്മാണി ച യഥാകാലം യഥാദേശം യഥാബലം
യഥോചിതം യഥാവിത്തമകരോൽ ബ്രഹ്മസാൽകൃതം. 50
ഫലം ബ്രഹ്മണി വിന്യസ്യ നിർവ്വിഷംഗഃ സമാഹിതഃ
കർമ്മാധ്യക്ഷം ച മന്വാന ആത്മാനം പ്രകൃതേഃ പരം. 51
ഗൃഹേഷു വർത്തമാനോഽപി സ സാമ്രാജ്യശ്രിയാന്വിതഃ
നാസജ്ജതേന്ദ്രിയാർത്ഥേഷു നിരഹംമതിരർക്കവൽ. 52
ഏവമധ്യാത്മയോഗേന കർമ്മാണ്യനുസമാചരൻ
പുത്രാനുൽപാദയാമാസ പഞ്ചാർച്ചിഷ്യാത്മസമ്മതാൻ
വിജിതാശ്വം ധൂമ്രകേശം ഹര്യക്ഷം ദ്രവിണം വൃകം 53
സർവ്വേഷാം ലോകപാലാനാം ദധാരൈകഃ പൃഥുർഗ്ഗുണാൻ
ഗോപീഥായ ജഗൽസൃഷ്ടേഃ കാലേ സ്വേ സ്വേഽച്യുതാത്മകഃ 54
മനോവാഗ്വൃത്തിഭിഃ സൌമ്യൈർഗ്ഗുണൈഃ സംരഞ്ജയൻ പ്രജാഃ
രാജേത്യധാന്നാമധേയം സോമരാജ ഇവാപരഃ 55
സൂര്യവദ്വിസൃജൻ ഗൃഹ്ണൻ പ്രതപംശ്ച ഭുവോ വസു.
ദുർദ്ധർഷസ്തേജസേവാഗ്നിർമ്മഹേന്ദ്ര ഇവ ദുർജ്ജയഃ 56
തിതിക്ഷയാ ധരിത്രീവ ദ്യൌരിവാഭീഷ്ടദോ നൃണാം.
വർഷതി സ്മ യഥാകാമം പർജ്ജന്യ ഇവ തർപ്പയൻ 57
സമുദ്ര ഇവ ദുർബ്ബോധഃ സത്ത്വേനാചലരാഡിവ
ധർമ്മരാഡിവ ശിക്ഷായാമാശ്ചര്യേ ഹിമവാനിവ 58
കുബേര ഇവ കോശാഢ്യോ ഗുപ്താർത്ഥോ വരുണോ യഥാ
മാതരിശ്വേവ സർവ്വാത്മാ ബലേന സഹസൌജസാ. 59
അവിഷഹ്യതയാ ദേവോ ഭഗവാൻ ഭൂതരാഡിവ.
കന്ദർപ്പ ഇവ സൌന്ദര്യേ മനസ്വീ മൃഗരാഡിവ. 60
വാത്സല്യേ മനുവന്നൃണാം പ്രഭുത്വേ ഭഗവാനജഃ
ബൃഹസ്പതിർബ്രഹ്മവാദേ ആത്മവത്ത്വേ സ്വയം ഹരിഃ 61
ഭക്ത്യാ ഗോഗുരുവിപ്രേഷു വിഷ്വക്സേനാനുവർത്തിഷു
ഹ്രിയാ പ്രശ്രയശീലാഭ്യാമാത്മതുല്യഃ പരോദ്യമേ. 62
കീർത്ത്യോർദ്ധ്വഗീതയാ പുംഭിസ്ത്രൈലോക്യേ തത്ര തത്ര ഹ
പ്രവിഷ്ടഃ കർണ്ണരന്ധ്രേഷു സ്ത്രീണാം രാമഃ സതാമിവ. 63

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പൃഥുചരിതേ ദ്വാവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 3590 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 977

---

## ത്രയോവിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

ദൃഷ്ട്വാത്മാനം പ്രവയസമേകദാ വൈന്യ ആത്മവാൻ
ആത്മനാ വർദ്ധിതാശേഷസ്വാനുസർഗ്ഗഃ പ്രജാപതിഃ 1
ജഗതസ്തസ്ഥുഷശ്ചാപി വൃത്തിദോ ധർമ്മഭൃത്സതാം
നിഷ്പാദിതേശ്വരാദേശോ യദർത്ഥമിഹ ജജ്ഞിവാൻ. 2
ആത്മജേഷ്വാത്മജാം ന്യസ്യ വിരഹാദ്രുദതീമിവ
പ്രജാസു വിമനഃസ്വേകഃ സദാരോഽഗാത്തപോവനം. 3
തത്രാപ്യദാഭ്യനിയമോ വൈഖാനസസുസമ്മതേ
ആരബ്ധ ഉഗ്രതപസി യഥാ സ്വവിജയേ പുരാ. 4
കന്ദമൂലഫലാഹാരഃ ശുഷ്കപർണ്ണാശനഃ ക്വചിൽ
അബ്ഭക്ഷഃ കതിചിൽ പക്ഷാൻ വായുഭക്ഷസ്തതഃ പരം. 5
ഗ്രീഷ്മേ പഞ്ചതപാ വീരോ വർഷാസ്വാസാരഷാൺമുനിഃ
ആകണ്ഠമഗ്നഃ ശിശിരേ ഉദകേ സ്ഥണ്ഡിലേശയഃ 6

കാലദേശങ്ങൾക്കനുകൂലമായ് ധനസ്ഥിതി-
യാലോചിച്ചുചിതമായ് ശക്തിക്കുതക്കവണ്ണം
നിർമ്മായമായാപ്പൃഥു കന്മഷം കലരാതെ
ബ്രഹ്മത്തിൽ സമർപ്പിച്ചു കർമ്മങ്ങൾ ചെയ്തീ-
ടിനാൻ. 50

ഫലവും ബ്രഹ്മത്തിൽതാനർപ്പിച്ചു നിസ്സംഗനായ്
ചലനഹീനം സമാഹിതനായനാരതം
മായയെ വിട്ടുനില്ലും തന്നുടെയാത്മാവിനെ-
യായവൻ കർമ്മസാക്ഷിയായ്മാത്രം വിചാ-
രിച്ചാൻ 51

മന്ദിരങ്ങളിൽതന്നെ സാമ്രാജ്യലക്ഷ്മിയോടു-
മൊന്നിച്ചു പാർത്തീടിലുമാപ്പൃഥു ചക്രവർത്തി
അഹന്ത വിട്ടിന്ദ്രിയ വിഷയാസക്തിയെന്യേ-
യഹസ്കരോപമനാമററവും ശോഭിച്ചിതു. 52
ഇമ്മട്ടിലാത്മനിഷ്ഠ പൂണ്ടു കർമ്മങ്ങൾചെയ്തോ-
രമ്മഹീപാലൻ മുറയ്ക്കർച്ചിസ്സാമപത്നിയിൽ
ആർയ്യായ് വിജിതാശ്വൻ താമ്രധൂമ്രകേശൻ
ഹര്യക്ഷൻ ദ്രവിണസ്സു വൃകനുമെന്നിങ്ങനെ
അഞ്ചുനന്ദനന്മാരെയാത്മതുല്യന്മാരായി-
ട്ടഞ്ചാതെയഥാകാലമുദ്ഭവിപ്പിച്ചീടിനാൻ 53
ഏകനായ് ശ്രീകാമുകഭക്താഗ്രേസരനവൻ
ലോകരക്ഷണത്തിനായതാതുകാലങ്ങളിൽ
നിഖിലദിക്പാലകന്മാരുടെ ഗുണങ്ങളും
പ്രകടമാക്കിയസാമാന്യനായ് വിളങ്ങിനാൻ. 54
വാങ്മനോവൃത്തികളും സൗമ്യമാം ഗുണങ്ങളും
നന്മട്ടിലുപയോഗിച്ചിമ്മന്നൻ പ്രജാളിയെ
ഏററവും രഞ്ജിപ്പിച്ചു മററൊരു ചന്ദ്രമട്ടിൽ
മുററുമാരാജനാമമന്വർത്ഥമാക്കീടിനാൻ. 55
മന്നിനെത്തപിപ്പിച്ചിട്ടന്നന്നു ധനമാർന്നി-
ട്ടന്യൂനംതിരിച്ചേകി മാർത്താണ്ഡസമാനനായ്
വഹ്നിക്കൊത്തധൃഷ്യനായ് ദേവേന്ദ്രനെന്നമട്ടി-
ലന്യദുർജ്ജയനായി മിന്നിനാനമ്മന്നവൻ. 56
ക്ഷമയാൽ ക്ഷമയ്ക്കൊത്തും ജനാഭിലാഷസാദ്ധ്യ-
ക്ഷമതമൂലം സ്വർഗ്ഗലോകത്തിനൊപ്പമായും
വേണ്ടുന്നകാലങ്ങളിലാവശ്യംപോലെ വർഷ-
മുണ്ടാക്കിപ്പർജ്ജന്യനതുല്യനായും വിളങ്ങി. 57
അന്തരംഗത്തിന്നളവററുള്ളോരാഴത്തിനാൽ
സിന്ധുവിനോടും പിന്നെസ്ഥൈര്യത്തിൽ മേരു-
വോടും
ഒണ്ഡത്താൽ യമനോടുമാശ്ചര്യത്തിനാൽ ഹിമ-
വന്നഗത്തോടും തുല്യഭാവത്തെയാവഹിച്ചാൻ 58
കോശപൂരണത്തിനാൽ കുബേരസമനായും
പാശിമട്ടർത്ഥങ്ങളെ സൂക്ഷിക്കുന്നവനായും
മനസ്സന്തുഷ്ടിബലമോജസ്സെന്നിവററിനാ-
ലനിലനൊപ്പം സർവ്വാത്മാവായും വിളങ്ങി-
നാൻ. 59

ഹരന്മട്ടരാതികൾക്കസഹ്യനായി, ചൂത-
ശരസന്നിഭം മനോഹരനായ്, സിംഹത്തെപ്പോൽ
ധീരനായ്, മനുതുല്യം വാത്സല്യയുക്തനായി,
സ്സാരസഭവനേപ്പോൽ പ്രാഭവമിയന്നോനായ്
സുരദേശികനൊപ്പം വേദശാസ്ത്രജ്ഞനായ് ശ്രീ-
ഹരിദ്ദ്വിന്ദ്രിയങ്ങൾ നിയന്ത്രിപ്പവനായി. 60-61
ഗോഗുരുദ്വിജരിലും ഭാഗവതന്മാരിലു-
മേകാന്തഭക്തി, ലജ്ജ, വിനയം, സത്സ്വഭാവം
പരോൽക്കർഷസക്തിയിഗ്ഗുണങ്ങൾക്കുപമിക്കാൻ
ശരിയായൊരുപാരിലില്ലാത്തമഹാനായി
മൂപ്പാരിങ്കലും വാഴ്ത്തിപ്പുമാന്മാർഗാനംചെയ്യു-
മത്തുംഗകരമാം തൻകീർത്തിവിസ്താരത്തിനാൽ
നാരിമാരെക്കഴും ശ്രവണങ്ങളിൽ പ്രവിഷ്ടനായ്
ശ്രീരാമസ്വാമിയോടു തുല്യനായുല്ലസിച്ചാൻ.
62-63

## അദ്ധ്യായം 23

**മൈത്രേയൻ പറഞ്ഞു**

സ്വപ്രജാവൃദ്ധിക്കായി രാജ്യത്തു നാനാതരം
നൽപ്പരിഷ്കാരങ്ങളെ സൃഷ്ടിച്ചുനടപ്പാക്കി
അന്നാദിവർദ്ധിപ്പിച്ചങ്ങുപജീവനമാർഗ്ഗ-
മന്യൂനംജനരാശിക്കരുളിക്ഷേമമേകി
ധർമ്മമാർഗ്ഗവും നന്നായുറപ്പിച്ചീശാജ്ഞയെ
നന്ദിച്ചുനിർവ്വഹിച്ചുകൃതകൃത്യതയാർന്ന
ജ്ഞാനവൃദ്ധനാം പൃഥുഭൂമിപാലേന്ദ്രൻപിന്നെ
താനേതൻവയോവൃദ്ധാവസ്ഥയെപ്പാർത്തറിഞ്ഞു
പെരുതായീടും പിതൃവിരഹമോർത്താർത്തയായ്
കരയുംവിധമെഴും പുത്രിയാം ധാത്രിയാളെ
തനയന്മാരെയേൽപ്പിച്ചോരാതെ ജനദുഃഖം
തനതുപത്നിയോടുംപ്രാപിച്ചാൻതപോവനം. 1-3
ജീവിതവിജയത്തിൽപണ്ടത്തെപ്പോലെതന്നെ
കേവലമഖണ്ഡിതനിയമനിഷ്ഠയോടും
വാനപ്രസ്ഥാനുയോജ്യകാഠിന്യതപസ്സിൽ ഭൃ-
ജാനീമെപ്പെട്ടീടിനാനവിടെ മഹാമതേ! 4
കുറച്ചുകാലം [1] കന്ദഫലമൂലങ്ങൾ പിന്നെ-
ക്കുറേനാളുണക്കിലയായഥ കുറേപ്പക്ഷം
സലിലം ഭക്ഷിച്ചൊട്ടുവൊക്കെയുമുപേക്ഷിച്ചു
വിലസീ വായുമാത്രഭക്ഷകനായന്നൃപൻ 5
ഭീഷ്മമാംഗ്രീഷ്മത്തുവിൽ പഞ്ചാഗ്നിമദ്ധ്യത്തിലും
വർഷകാലത്തു വർഷധാരകൾമെയ്യിലേററും
തണുപ്പിൽ കഴുത്തൊപ്പം സലിലത്തിലുംനിന്നു
മനനംചെയ്തുംമണ്ണിൽശയിച്ചുംനാൾനയിച്ചാൻ. 6

1 കിഴങ്ങും വേരും ഫലവും

തിതിക്ഷുർയ്യതവാഗ്ദാന്ത ഊർദ്ധ്വരേതാ ജിതാനിലഃ
ആരിരാധയിഷുഃ കൃഷ്ണമചരത്തപ ഉത്തമം. 7

തേന ക്രമാൻസിദ്ധേന ധ്വസ്തകർമ്മാമലാശയഃ
പ്രാണായാമൈഃ സംനിരുദ്ധഷഡ്വർഗ്ഗഃ ഛിന്നബന്ധനഃ 8

സനൽകുമാരോ ഭഗവാൻ യദാഹാധ്യാത്മികം പരം
യോഗം തേനൈവ പുരുഷമഭജൽ പുരുഷർഷഭഃ 9

ഭഗവദ്ധർമ്മിണഃ സാധോഃ ശ്രദ്ധയാ യതതഃ സദാ
ഭക്തിർഭഗവതി ബ്രഹ്മണ്യനന്യവിഷയാഭവൽ. 10

തസ്യാനയാ ഭഗവതഃ പരികർമ്മശുദ്ധ-
സത്ത്വാത്മനസ്തദനുസംസ്മരണാനുപൂർത്ത്യാ
ജ്ഞാനം വിരക്തിമദഭൂന്നിശിതേന യേന
ചിച്ഛേദ സംശയപദം നിജജീവകോശം. 11

ഛിന്നാന്യധീരധിഗതാത്മഗതിർന്നിരീഹ-
സ്തത്തത്യജേƒച്ഛിനദിദം വയുനേന യേന
താവന്ന യോഗഗതിഭിർയ്യതിരപ്രമത്തോ
യാവദ്ഗദാഗ്രജകഥാസു രതിം ന കുർയ്യാൽ. 12

ഏവം സ വീരപ്രവര സംയോജ്യാത്മാനമാത്മനി
ബ്രഹ്മഭൂതോ ദൃഢം കാലേ തത്യാജ സ്വം കളേബരം. 13

സമ്പീഡ്യ പായും പാർഷ്ണിഭ്യാം വായുമുത്സാരയൻ ശനൈഃ
നാഭ്യാം കോഷ്ഠേഷ്വവസ്ഥാപ്യ ഹൃദുരഃകണ്ഠശീർഷണി. 14

ഉത്സർപ്പയംസ്തു തം മൂർദ്ധ്നി ക്രമേണാവേശ്യ നിഃസ്പൃഹഃ
വായും വായൌ ക്ഷിതൌ കായം തേജസ്തേജസ്യയൂയുജൽ. 15

ഖാന്യാകാശേ ദ്രവം തോയേ യഥാസ്ഥാനം വിഭാഗശഃ
ക്ഷിതിമംഭസി തത്തേജസ്യദോ വായൌ നഭസ്യമും. 16

ഇന്ദ്രിയേഷു മനസ്താനി തന്മാത്രേഷു യഥോത്ഭവം
ഭൂതാദിനാമൂന്യുത്കൃഷ്യ മഹത്യാത്മനി സന്ദധേ. 17

തം സർവ്വഗുണവിന്യാസം ജീവേ മായാമയേ ന്യധാൽ
തം ചാനുശയമാത്മസ്ഥമസാവനുശയീ പുമാൻ
ജ്ഞാനവൈരാഗ്യവീർയ്യേണ സ്വരൂപസ്ഥോƒജഹാൽ പ്രഭുഃ 18

അർച്ചിർന്നാമ മഹാരാജ്ഞീ തൽപത്ന്യനുഗതാ വനം
സുകുമാര്യതദർഹാ ച യത്പദ്ഭ്യാം സ്പർശനം ഭുവഃ 19

അതീവ ഭർത്തുർവ്രതധർമ്മനിഷ്ഠയാ
ശുശ്രൂഷയാ ചാർഷദേഹയാത്രയാ
നാവിന്ദതാർത്തിം പരികർശിതാപി സാ
പ്രേയസ്കരസ്പർശനമാനനിർവൃതിഃ 20

ദേഹം വിപന്നാഖിലചേതനാദികം
പത്യുഃ പൃഥിവ്യാ ദയിതസ്യ ചാത്മനഃ
ആലക്ഷ്യ കിഞ്ചിച്ച വിലപ്യ സാ സതീ
ചിതാമഥാരോപയദദ്രിസാനുനി 21

വിധായ കൃത്യം ഹ്രദിനീജലാപ്ലുതാ
ദത്ത്വോദകം ഭർത്തുരുദാരകർമ്മണഃ
നത്വാ ദിവിസ്ഥാംസ്ത്രിദശാംസ്ത്രിഃ പരീത്യ
വിവേശ വഹ്നിം ധ്യായതീ ഭർത്തൃപാദൌ. 22

വിലോക്യാനുഗതാം സാധ്വീം പൃഥും വീരവരം പതിം
തുഷ്ടുവുർവ്വരദാ ദേവൈർദ്ദേവപത്ന്യഃ സഹസ്രശഃ 23

ശീതോഷ്ണാദികൾസഹി, ച്ചടക്കിവച[1]സ്സംശ്ശ്വ-
രേതസ്സായ്ദാന്തനായി വിജിതപ്രാണനായി
നിത്യവുംശ്രീമുകുന്ദദേവാച്ചാവിലോലനാ-
യുത്തമമാകും തപസ്സാമഹാനാചരിച്ചാൻ. 7
ക്രമത്തിൽസാധിച്ചതാമക്കൊട്ടുംതപസ്സിനാൽ
സമസ്തംകർമ്മംധ്വംസിച്ചപ്രാണായാമങ്ങളാൽ
പഞ്ചേന്ദ്രിയത്തെച്ചിത്തമൊത്തമത്തിത്തൻ ബന്ധ-
മഞ്ചാതറുത്തു ശുദ്ധമാനസനായീടിനാൻ. 8
ഋഷിമുഖ്യനാം സനൽക്കുമാരനാദ്ധ്യാത്മിക-
വിഷയമായിട്ടുപദേശിച്ചതായമാർഗ്ഗം
അവലംബിച്ചുമുറപ്രകാരമനുഷ്ഠിച്ചീ-
യവനീപാലനീശോപാസനംചെയ്തുവാണാൻ 9
ദിതിജാരിയിൽ സർവ്വംസശ്രദ്ധംസമർപ്പിച്ചു
സതതംകൊട്ടുംതപസ്സാളുമബ്ഭൂപാലനു
ബ്രഹ്മമായിട്ടും കൃഷ്ണപരമാത്മാവുതന്നിൽ
നിർമ്മലൈകാന്തപ്രേമം ദൃഢമായ്ഭവിച്ചിതു. 10
തന്നിരന്തരസ്മൃതിമൂലമായ്വൈരാഗ്യത്തോ-
ടൊന്നിച്ചുവിവേകവും സിദ്ധമായതുമൂലം
സന്ദേഹാസ്പദമാകും ഹൃദയഗ്രന്ഥി പാടേ
ഛിന്നമായ്ഭവിച്ചിതു വിളംബമേതുമെന്യേ. 11
അന്യചിന്തനംവെടിഞ്ഞാത്മതത്ത്വത്തെയറി-
ഞ്ഞനാപഹം പ്രവൃത്തിയിൽ നിന്നങ്ങു- നിവൃത്തനായ്-
ഭേദധീയററുള്ളതായീട്ടമാജ്ഞാനത്തെയും
ചേതസ്സിലുറപ്പിക്കാൻ തെല്ലുമേ ശ്രമിക്കാതെ
ശ്രീകൃഷ്ണകഥകളിൽ മഗ്നനായിരുന്നിത-
ബ്ഭൂകാന്തൻ നിരന്തരമെന്നതിലെന്തത്ഭുതം.
ജ്ഞാനിയായ്ഭവിക്കില്ലമേതവന്നെന്നോളമാ-
ശ്രീനിവാസനിൽപ്രേമമുണ്ടായീട്ടന്നില്ലയോ
അന്നോളമണിമാദി സിദ്ധികൾക്കായി വീണ്ടും
നന്നായിശ്രമിച്ചവൻപതിപ്പൂസംസാരത്തിൽ. 12
ഈവിധംവീരാഗ്ര്യനബ്ഭൂവരൻ ദൃഢബ്രഹ്മ-
ഭാവനമൂലം മനമാത്മാവിൽ രമിപ്പിച്ചാൻ
ബ്രഹ്മമായിബ്ഭവിച്ച കാലമായപ്പോൾപുന-
രമ്മഹാൻസന്ത്യജിച്ചാൻ തന്നുടെ ശരീരവും. 13
കുതികാലിനാൽ ഗുദമടച്ചിട്ടാപ്രാണനെ-
പ്പതുക്കെമേല്ലോട്ടേററിനിറുത്തി കോഷ്ഠങ്ങളിൽ
ശുദ്ധിച്ചുനാഭിചക്രംതന്നിൽനിന്നമ്മന്നവൻ
ഹൃത്തിലുമുരസ്സിലും ഗളത്തിൽശിരസ്സിലും
കൃത്യമായ്വ്യാപിപ്പിച്ചിട്ടസ്പൃഹനായിക്രമാൽ
മൂദ്ധാവിൽക്കയററിയാപ്രാണനെ വായുവിലും
കായത്തെ ക്ഷിതിയിലും തേജസ്സുതേജസ്സിലു-
മായിസ്സംയോജിപ്പിച്ചാനേതുമേ തടവെന്യേ. 14-15
ഇന്ദ്രിയദ്വാരങ്ങളാമാകാശഖണ്ഡങ്ങളെ
പൂർണ്ണമാമഖണ്ഡാകാശത്തിലും ദേഹസ്ഥമാം
ജലത്തെജ്ജലത്തിലും മുറയ്ക്കുയോജിപ്പിച്ചീ-
നിലയ്ക്കുവിപരീതമായവട്ടിലുംപിന്നെ
ഭൂവിനെ നീരിലും നീർതീയിലും തീകാററിലു-
മാവിധംലയിപ്പിച്ചു കാററിനെ നഭസ്സിലും. 16
ചിത്തമിന്ദ്രിയങ്ങളിലവയെ ശബ്ദാദിത-
ന്മാത്രങ്ങളിലുംതഥാ തന്മാത്രങ്ങളെപ്പിന്നെ
തൽക്കാരണാഹങ്കാരംതന്നിലുമഹന്തയെ-
ച്ചിക്കെന്നുമഹത്തത്ത്വംതന്നിലും ലയിപ്പിച്ചു. 17
സത്ത്വാദിഗുണകാര്യമൂലസ്ഥാനമാംമഹ-
ത്തത്ത്വത്തെജ്ജീവോപാധിയായ- ലിംഗാംഗത്തിലും
പിന്നെത്തത്സ്ഥിതനാമജ്ജീവസ്വരൂപൻ- പുമാൻ
തന്നോട്ടുചേർന്നിരിക്കുമാ ലിംഗദേഹത്തെയും
ജ്ഞാനവൈരാഗ്യശക്തിനിമിത്തം സന്ത്യജിച്ചി-
ട്ടാനന്ദസ്വരൂപനായ്പ്രഭുവായ്ഉല്ലാ- സിച്ചാൻ. 18
ഭൂവിൽസ്പർശിച്ചാൽ നോവുമ്മാറതിമൃദുവാകും
ചേവടിയാവും സുകുമാരിയച്ചിസ്സാംരാജ്ഞി
ഭാര്യാധർമ്മമാംപാതിവ്രത്യത്തെയനുസരി-
ച്ചാര്യനാംകാന്തനൊത്തക്കാനനംഗമിച്ചിതു. 19
കാന്തനെപ്പോൽനിലത്തുശയിക്ക പത്മാലയാ-
കാന്തനെബ്ഭജിക്കുക, പ്രേയാനുവേണ്ടതെല്ലാം
താൻതന്നെയൊരുക്കുക മുനിമാർമട്ടിൽഫല-
കന്ദാദിതിന്നു ദേഹംഭരിക്കയെന്നിവററാൽ
ക്ലാന്തയായ്കാർശ്യമിയന്നീടിലും കണവന്റെ
സന്തോഷസല്ക്കാരവും കരസ്പർശവുംമൂലം
സന്തതംനിർവൃതയായ് ഭവിക്കയാലാരാജ്ഞി
സന്താപമറിഞ്ഞതില്ലാവകകൃത്യങ്ങളിൽ. 20
ഭർത്തൃദേഹത്തിൽനിന്നും ചൈതന്യംവിട്ടതായി
പ്രത്യക്ഷമാകും സർവ്വലക്ഷണങ്ങളുംകണ്ടു
കരഞ്ഞാളല്പനേരം പിന്നെയസ്സതിമല-
ഞ്ചരുവിൽ പെട്ടെന്നൊരു പട്ടടകൂട്ടീടിനാൾ. 21
ഭർത്താവിൻശരീരമച്ചിതമേൽവച്ചുവേണ്ടും-
കൃത്യങ്ങൾനിർവ്വഹിച്ചു നദിയിൽസ്നാനംചെയ്തു
ഉദകക്രിയകഴിച്ചന്തരീക്ഷസ്ഥരാകും
ത്രിദശന്മാരെ നമസ്കരിച്ചുവഴിപോലെ
ചിതയ്ക്കുമൂന്നുവട്ടം വലത്തുവെച്ചശേഷം
പതിതൻപാദംധ്യാനിച്ചഗ്നിയിൽ- പ്രവേശിച്ചാൾ. 22
വീരാഗ്ര്യഗണ്യനാകുംഭർത്താവാം പൃഥുവേയ-
ച്ചാരിത്രവതിരാജ്ഞിപിന്തുടർന്നതു പാർത്തു
വരയുക്തരാം വരദാതാക്കൾസുരസ്ത്രീക-
ളൊരുമിച്ചസംഖ്യംപേർസ്തുതിച്ചുകൊണ്ടു- നിന്നാർ. 23

---

1 ഇന്ദ്രിയ നിഗ്രഹം ചെയ്യവൻ

കുവ്വത്യഃ കുസുമാസാരം തസ്യാമന്ദരസാനുനി
നദത്സ്വമരതൂയ്യേഷു ഗൃണന്തി സ്മ പരസ്പരം. 24
അഹോ ഇയം വധൂർധന്യാ യാ ചൈവം ഭൂഭുജാം പതിം
സവ്വാത്മനാ പതിം ഭേജേ യജ്ഞേശം ശ്രീവ്വധൂരിവ. 25
സൈഷാ നൂനം വ്രജത്യൂർധ്വമനു വൈന്യം പതിം സതീ
പശ്യതാസ്മാനതീത്യാച്ചിർദ്ദുവ്വിഭാവേന കമ്മണാ. 26
തേഷാം ദുരാപം കിം ത്വന്യന്മർത്ത്യാനാം ഭഗവൽപദം
ഭുവി ലോലായുഷോ യേ വൈ നൈഷ്കമ്മ്യം സാധയന്ത്യുത. 27
സ വഞ്ചിതോ ബതാത്മധ്രുക് കൃച്ഛ്റേണ മഹതാ ഭുവി
ലബ്ധ്വാപവഗ്ഗ്യം മാനുഷ്യം വിഷയേഷു വിഷജ്ജതേ. 28

മൈത്രേയ ഉവാച

സ്തുവതീഷ്വമരസ്ത്രീഷു പതിലോകം ഗതാ വധൂഃ
യം വാ ആത്മവിദാം ധുര്യോ വൈന്യഃ പ്രാപാച്യുതാശയഃ 29
ഇത്ഥംഭൂതാനുഭാവോഽസൗ പൃഥുഃ സ ഭഗവത്തമഃ
കീർത്തിതം തസ്യ ചരിതമുദ്ദാമചരിതസ്യ തേ. 30
യ ഇദം സുമഹൽപുണ്യം ശ്രദ്ധയാവഹിതഃ പഠേൽ
ശ്രാവയേൽ ശൃണുയാദ്വാപി സ പൃഥോഃ പദവീമിയാൽ. 31
ബ്രാഹ്മണോ ബ്രഹ്മവച്ചസ്വീ രാജന്യോ ജഗതീപതിഃ
വൈശ്യഃ പഠൻ വിട്പതിഃ സ്യാച്ഛൂദ്രഃ സത്തമതാമിയാൽ. 32
ത്രികൃത്വ ഇദമാകണ്ണ്യ നരോ നാര്യഥവാഽഽദൃതാ
അപ്രജഃ സുപ്രജതമോ നിർധനോ ധനവത്തമഃ 33
അസ്പഷ്ടകീർത്തിഃ സുയശാ മൂർഖോ ഭവതി പണ്ഡിതഃ
ഇദം സ്വസ്ത്യയനം പുംസാമമങ്ഗല്യനിവാരണം. 34
ധന്യം യശസ്യമായുഷ്യം സ്വഗ്ഗ്യം കലിമലാപഹം
ധമ്മാത്ഥകാമമോക്ഷാണാം സമ്യക്സിദ്ധിമഭീപ്സുഭിഃ
ശ്രദ്ധയൈതദനുശ്രാവ്യം ചതുണ്ണാം കാരണം പരം. 35
വിജയാഭിമുഖോ രാജാ ശ്രുത്വൈതദഭിയാതി യാൻ
ബലിം തസ്മൈ ഹരന്ത്യഗ്രേ രാജാനഃ പൃഥവേ യഥാ. 36
മുക്താന്യസംഗോ ഭഗവത്യമലാം ഭക്തിമുദ്വഹൻ
വൈന്യസ്യ ചരിതം പുണ്യം ശൃണുയാച്ഛ്റാവയേൽ പഠേൽ. 37
വൈചിത്രവീര്യാഭിഹിതം മഹന്മാഹാത്മ്യസൂചകം
അസ്മിൻ കൃതമതിർമ്മത്ത്യഃ പാത്ഥവീം ഗതിമാപ്നുയാൽ. 38

അനുദിനമിദമാദരേണ ശൃണ്വൻ
പൃഥുചരിതം പ്രഥയൻ വിമുക്തസംഗഃ
ഭഗവതി ഭവസിന്ധുപോതപാദേ
സ ച നിപുണാം ലഭതേ രതിം മനുഷ്യഃ 39

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുത്ഥസ്കന്ധേ
ത്രയോവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 3629 ചതുത്ഥസ്കന്ധേ ശ്ലോകാഃ 1016

---

## ചതുർവ്വിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

വിജിതാശ്വോഽധിരാജാഽഽസീൽ പൃഥുപുത്രഃ പൃഥുശ്രവാഃ
യവീയോഭ്യോഽദദാൽ കാഷ്ഠാ ഭ്രാതൃഭ്യോ ഭ്രാതൃവത്സലഃ 1
ഹര്യക്ഷായാദിശൽ പ്രാചീം ധൂമ്രകേശായ ദക്ഷിണാം
പ്രതീചീം വൃകസംജ്ഞായ തുര്യാം ദ്രവിണസേ വിഭുഃ 2

ദേവവാദ്യംമുഴങ്ങിയപ്പോൾ മന്ദരതട-
ഭുവിൽ പൂമാരിതൂവിദ്ദേവകൾ തമ്മിൽ-
ച്ചൊന്നാർ 24

"ഭൂവരേന്ദ്രനാംകാന്തൻതന്നെയീവധൂമണി
ശ്രീവിഷ്ണുഭഗവാനെ ശ്രീദേവിയെന്നമട്ടിൽ
സദ്വ്രാത് മഭാവത്തൊട്ടമാശ്രയിച്ചതു പാർത്താ-
ലുർവ്വിയിലിവളതിധന്യയാണില്ലവാദം. 25

സങ്കല്പാതീതമായകർമ്മത്താൽ പതിവ്രതാ-
സംഘഭൂഷയാമിവൾ, വൈന്യനാംഭർത്താവൊത്തു
നമ്മെയുമതിലംഘിച്ചൂർധ്വലോകത്തിലേക്കായ്
കാണ്മിനിപ്പോകുന്നതുനിങ്ങളെൻ സഖിമാരേ! 26

മന്നിലമ്മനുഷ്യനദൃഷ്ടാപമായെന്തുള്ള-
തിന്നു ചഞ്ചലായുസ്സായിരുന്നീടിലുമവൻ
[1] നിഷ്കാമകർമ്മമാത്രപ്രാപ്യമാം ഭഗവാൻത-
ന്നത്കൃഷ്ടംപദംപ്രാപിച്ചീട്ടുന്നു വിസ്മയം-
താൻ. 27

വളരെക്കഷ്ടയത്നഫലമാംമുക്തിലാഭ-
മെളുതാക്കുന്നമർത്ത്യജന്മത്തിൻ ലാഭത്തിലും
വളരും വിഷയഭോഗാസക്തിപുലർത്തുവോ-
നിളയിലാത്മദ്രോഹിതന്നെ സന്ദേഹമില്ല
ഭഗവന്മഹാമായാവൈഭവത്തിനാലവൻ
തികച്ചും വഞ്ചിക്കപ്പെട്ടീട്ടവോൻ-
തന്നെനൂനം" 28

**മൈത്രേയൻ പറഞ്ഞു**

ദേവനാരികളേവം സ്തുതിച്ചു നിൽക്കെയച്യു-
താവിഷ്ടമതി,യാത്മവേദികൾക്കഗ്ര്യൻവൈന്യൻ
പ്രാപിച്ചലോകംതന്നെ തൽപത്നി
പിന്നാലെപോ-
യാപിച്ചാളിതാംശുദ്ധ സതീ പാരമ്യഫലം. 29

ഇങ്ങിനെ ഭക്താഗ്ര്യനാമപ്പ്യഥു ഭൂപാലൻെറ
മംഗലചരിതം ഞാനങ്ങേക്കായ്ച്ചൊല്ലി-
ത്തീർത്തേൻ. 30

ഏററവും മഹത്തായിപ്പുണ്യമേറുന്നോരിതിൽ
പററുന്ന ഹ്യത്തൊട്ടെല്ലാം ശ്രദ്ധിച്ചു പഠിക്കയും
കേൾക്കയും കേൾപ്പിക്കയും
ചെയ്യുവോനാരാകിലു-
മുത്കൃഷ്ടം പ്യഥുഭൂപപദത്തിലെത്തിച്ചേരും 31

ഭൂസുരൻ ബ്രഹ്മതേജസ്സാർന്നിട്ടും ക്ഷത്രിയൻ ഭൂ-
ശാസിതാവാകും വൈശ്യൻ വണിക്-
ശ്രേഷ്ഠനായ്ത്തീരും
സത്തമനാകും ശൂദ്രനുത്തമമാമിക്കഥ
നിത്യവും ഭക്തിശ്രദ്ധായുക്തമായഭ്യസിക്കിൽ. 32

ആദരാന്വിതം മൂന്നു തവണയിതു കേൾക്കു-
മേതൊരുപുമാനാട്ടെ നാരിതാനായിടട്ടെ
സന്താനമില്ലെന്നാകിൽ സത്സന്താനങ്ങളുണ്ടാ-
മന്തമററുണ്ടായിട്ടും ധനം നിർദ്ധനനെങ്കിൽ
കീർത്തിമങ്ങിയോൻ ഫുല്ലകീർത്തിമാനാകും മൂഢ-
നത്യന്തം വിദ്വാനാകുമില്ല സംശയമേതും. 33

പുരുഷക്കിതു സുഖാവഹവും ധനവൃദ്ധി-
യരുളുന്നതും പാടേയശുഭം ഹനിപ്പതും
സ്വർഗ്ഗ്യവും യശസ്യവുമായുസ്സുവേണ്ടുംവിധം
ദീർഘിപ്പിപ്പതും കലിദോഷാപഹവുമത്രേ. 34

ധർമ്മാർത്ഥകാമമോക്ഷ പുരുഷാർത്ഥങ്ങൾനാലും
സമ്യക്കായ് സിദ്ധിക്കുവാനാഗ്രഹിച്ചീട്ടുംപുമാൻ
നാലിനും മുഖ്യഹേതുവായിട്ടമിതുനിത്യം
ചാലവേ ശ്രദ്ധാപൂർവ്വം ശ്രവിച്ചീടേണ്ടതത്രേ. 35

വിജയെഷിയാം നൃപനിതുകേട്ടിട്ടു ദേശ-
വിജയത്തിനായെത്തും ദിക്കിലെരാജാക്കന്മാർ
പ്യഥുവാമാദിരാജനെന്നപോലവേ കപ്പ-
മധികാദരയുക്തമവന്നു സമർപ്പിക്കും. 36

ഭഗവത്പരയായ നിർമ്മലഭക്തിവഹി-
ച്ചകാമനായിസ്സംഗഹീനനായ് മിന്നുവോനും
വൈന്യപാവനവൃത്തം കേൾക്കയും കീർത്തിക്കയു-
മനുദിനംപഠിക്കയുമവശ്യം വേണ്ടതത്രേ. 37

വിചിത്രവീര്യകുലജാതനാംവിദുരാ! ഞാൻ
വചിച്ചേൻ മഹന്മഹിമാനസൂചകം കഥ
ഇതിലുള്ളുറപ്പിക്കും മർത്ത്യരേവരും പ്യഥും
ഗതിയാംവൈകുണ്ഠത്തെ പ്രാപിച്ചുകൊള്ളും
ധ്രുവം. 38

ഇക്കഥ സംഗമററു സാദരമെല്ലാനാളും
കേൾക്കയും പ്രചാരത്തിലാക്കയും
ചെയ്യോൾക്കെല്ലാം
ഭവാബ്ധിതപാത പാദമാളുമബ് ഭഗവാനിൽ
ഭവിക്കും ജന്മാദ്യാർത്തിഹരമാംപരം പ്രേമം 39

---

# അദ്ധ്യായം 24

**മൈത്രേയൻ പറഞ്ഞു**

മഹത്ക്കീർത്തിമാൻ പ്യഥുതനയൻവിജി-
താശ്വൻ
വഹിച്ചു രാജ്യഭാരം ചക്രവർത്തിയായ്പ്പിന്നെ
ഭ്രാതൃവത്സലനാമബ്ഭൂധവൻ കനിഷ്ഠക്കായ്
ഭൂതലം യഥായോഗ്യം ഭാഗിച്ചുകൊടുത്തിതു. 1

ഹര്യക്ഷന്നായിപ്പൂർവ്വദേശവും ധൂമ്രകേശ-
ന്നായഥതെക്കുദിക്കും വൃകന്നു പടിഞ്ഞാറും
ദ്രവിണസ്സിന്നുത്തരദേശവും വിഭുവാമ-
ന്നൃപവരശ്രേഷ്ഠൻകൊടുത്തീടിനാൻ പാലി-
പ്പാനായ്. 2

---

1 നിഷ്കാമകർമ്മംകൊണ്ടുമാത്രം പ്രാപിക്കാനൊക്കുന്നവൻ

അന്തർധാനഗതിം ശക്രാല്ലബ്ധ്വാന്തർദ്ധാനസംജ്ഞിതഃ
അപത്യത്രയമാധത്ത ശിഖണ്ഡിന്യാം സുസമ്മതം. 3
പാവകഃ പവമാനശ്ച ശുചിരിത്യഗ്നയഃ പുരാ
വസിഷ്ഠശാപാദുൽപന്നാഃ പുനര്യോഗഗതിം ഗതാഃ 4
അന്തർദ്ധാനോ നഭസ്വത്യാം ഹവിർധാനമവിന്ദത
യ ഇന്ദ്രമശ്വഹർത്താരം വിദ്വാനപി ന ജഘ്നിവാൻ. 5
രാജ്ഞാം വൃത്തിം കരാദാനദണ്ഡശുല്ക്കാദിദാരുണാം
മന്യമാനോ ദീർഘസത്രവ്യാജേന വിസസർജ്ജ ഹ. 6
തത്രാപി ഹംസം പുരുഷം പരമാത്മാനമാത്മദൃക്
യജംസ്തല്ലോകതാമാപ കുശലേന സമാധിനാ. 7
ഹവിർധാനാദ്ധവിർധാനീ വിദുരാസൂത ഷട് സുതാൻ
ബർഹിഷദം ഗയം ശുക്ലം കൃഷ്ണം സത്യം ജിതവ്രതം. 8
ബർഹിഷൽ സുമഹാഭാഗോ ഹാവിർദ്ധാനിഃ പ്രജാപതിഃ
ക്രിയാകാണ്ഡേഷു നിഷ്ണാതോ യോഗേഷു ച കുരൂദ്വഹ. 9
യസ്യേദം ദേവയജനമനു യജ്ഞം വിതന്വതഃ
പ്രാചീനാഗ്രൈഃ കുശൈരാസീദാസ്തൃതം വസുധാതലം. 10
സാമുദ്രീം ദേവദേവോക്താമുപയേമേ ശതദ്രുതിം
യാം വീക്ഷ്യ ചാരുസർവ്വാംഗീം കിശോരീം സുഷ്ഠ്വലംകൃതാം
പരിക്രമന്തീമുദ്വാഹേ ചകമേഽഗ്നിഃ ശുകീമിവ. 11
വിബുധാസുരഗന്ധർവ്വമുനിസിദ്ധനരോരഗാഃ
വിജിതാഃ സൂര്യയാ ദിക്ഷു ക്വണയന്ത്യൈവ നൂപുരൈഃ 12
പ്രാചീനബർഹിഷഃ പുത്രാഃ ശതദ്രുത്യാം ദശാഭവൻ
തുല്യനാമവ്രതാഃ സർവ്വേ ധർമ്മസ്നാതാഃ പ്രചേതസഃ 13
പിത്രാഽഽദിഷ്ടാഃ പ്രജാസർഗ്ഗേ തപസേഽർണ്ണവമാവിശൻ
ദശവർഷസഹസ്രാണി തപസാഽഽർച്ചംസ്തപസ്പതിം. 14
യദുക്തം പഥി ദൃഷ്ടേന ഗിരിശേന പ്രസീദതാ
തദ്ധ്യായന്തോ ജപന്തശ്ച പൂജയന്തശ്ച സംയതാഃ 15

വിദുര ഉവാച

പ്രചേതസാം ഗിരിത്രേണ യഥാഽഽസീൽ പഥി സംഗമഃ
യദുതാഹ ഹരഃ പ്രീതസ്തന്നോ ബ്രഹ്മൻ വദാർത്ഥവൽ. 16
സംഗമഃ ഖലു വിപ്രർഷേ ശിവേനേഹ ശരീരിണാം
ദുർല്ലഭോ മുനയോ ദധ്യുരസംഗാദ്യമഭീപ്സിതം. 17
ആത്മാരാമോഽപി യസ്ത്വസ്യ ലോകകല്പസ്യ രാധസേ
ശക്ത്യാ യുക്തോ വിചരതി ഘോരയാ ഭഗവാൻ ഭവഃ 18

മൈത്രേയ ഉവാച

പ്രചേതസഃ പിതുർവ്വാക്യം ശിരസാഽഽദായ സാധവഃ
ദിശം പ്രതീചീം പ്രയയുസ്തപസ്യാദൃതചേതസഃ 19
സമുദ്രമുപ വിസ്തീർണ്ണമപശ്യൻ സുമഹത്സരഃ
മഹന്മന ഇവ സ്വച്ഛം പ്രസന്നസലിലാശയം. 20
നീലരക്തോല്പലാംഭോജകൽഹാരേന്ദീവരാകരം
ഹംസസാരസചക്രാഹ്വകാരണ്ഡവനികൂജിതം. 21
മത്തഭ്രമരസൗസ്വര്യഹൃഷ്ടരോമലതാംഘ്രിപം
പത്മകോശരജോ ദിക്ഷു വിക്ഷിപൽപവനോത്സവം. 22

ഇന്ദ്രനിൽനിന്നുമന്തർദ്ധാനവിദ്യയെയാന്നി-
ട്ടന്തർദ്ധാനാഖ്യയാളുമാ വിജിതാശ്വന്നഥ
തന്നോട്ടസമഗുണസമ്പന്നരാകും മൂന്നു-
നന്ദനർ ശിഖണ്ഡിനീകാന്തയിലുണ്ടായിതു. 3
പാവകൻ, പവമാനൻ, ശുചിയെന്നിപ്പേരുകൾ
താവുമഗ്നികളിവർ വസിഷ്ഠശാപത്തിനാൽ
ജനിച്ചിരുന്നുമുന്നമീജന്മം യോഗമാർഗ്ഗ-
മനുസരിക്കമൂലം മുക്തരായ് ഭവിച്ചിതു. 4
പണ്ഡിതനെന്നാകിലുമശ്വഹർത്താവായിട്ടു-
മിന്ദ്രനെയേതൊരുത്തൻ കൊല്ലാതെയിരുന്നുവോ
അന്തർദ്ധാനനായീട്ടവനു നഭസ്വതി
യെന്ന ഭാര്യയിൽ ഹവിർദ്ധാനനുത്ഭവിച്ചിതു. 5
കരം പിരിക്ക,പിഴയിട്ടുക, ദണ്ഡിക്ക യി-
ത്തരംകൃത്യങ്ങൾ ജനസങ്കടകരങ്ങളായ്
ഗണിച്ചുദീർഘസത്രവ്യാജത്തിലതൊക്കെയി-
മ്മനുജാധീശൻ സ്വയംവേണ്ടെന്നുവച്ചിടി-
നാൻ. 6
സത്രസാധനമെല്ലാമാത്മാവായ്കണ്ടു പരി-
ശുദ്ധനും സമ്പൂർണ്ണനുമാകിയ ഭഗവാനെ
ഉത്തമസമാധിയോടൊത്തു പൂജിച്ചുയോഗി-
വൃദ്ധനായ്ത്തല്ലോകമാം വൈകുണ്ഠം പ്രാപി-
ച്ചിതു. 7
ഹവിർദ്ധാനന്നുപത്നി ഹവിർദ്ധാനിയിൽ-
പിന്നെ
ഭവിച്ചുബർഹിഷത്തു ഗയനും ശുക്ലൻകൃഷ്ണൻ
സത്യനുംജിതവ്രതനിത്തരം നാമധേയ-
മൊത്തുള്ള തനയന്മാരാറുപേർ കുരുദ്വഹാ! 8
അതിൽസുമഹാഭാഗൻ ബർഹിഷക് പ്രജാപതി-
യതിവിജ്ഞനായ്ക്രിയാകാണ്ഡത്തിൽ യോഗ-
ത്തിലും. 9
തുടരെയജ്ഞങ്ങളെനടത്തുമാമന്നവ-
മുടിമാണിക്യം,തലകിഴക്കായ് വിരിച്ചതാം
കുശകൾകൊണ്ടുനന്നായ് മറച്ചിമ്മഹീതല-
മശേഷം യാഗഭൂമിയാക്കിയിട്ടിരുന്നിതു 10
ആ മന്നൻസമുദ്രസംജാതയാംശതദ്രുതി-
നാമകനാരിതന്നെ ബ്രഹ്മവാക്കിനാൽ വേട്ടാൻ
ബാലയായ് സർവ്വാംഗസുന്ദരിയായലങ്കാര
ശ്രീലയായ് വിവാഹത്തിലഗ്നിയെ വലംവയ്ക്കെ
ജനങ്ങളവളെക്കണ്ടുഴന്നാർ കാമാർത്തിയാ-
ലനലദേവൻമുന്നം ശുകിയെയെന്നപോലെ. 11
സുരന്മാരസുരന്മാർ മുനികൾഗന്ധർവന്മാർ
നരന്മാരുരഗങ്ങൾ സിദ്ധന്മാരെന്നേ വരും
കാൽച്ചിലമ്പൊലിചേർത്തു പോകുമന്നവോ-
ഢയിൽ
വാച്ചീട്ടും കാമത്തിനാൽ വിവശരായിത്തീ-
ന്നാർ. 12
പിന്നെയാബർഹിഷത്തുമന്നനു ശതദ്രുതി-
തന്നിൽപ്രചേതാക്കളെന്നുണ്ടായിപത്തുപുത്രർ
താതനോടൊപ്പം നാമവ്രതങ്ങളാന്നീട്ടമ-
സ്സോദരർ ധർമ്മപാരംഗതരായിരുന്നിതു. 13
താതനാൽ പ്രജാസൃഷ്ടിക്കാദിഷ്ടരായോരവർ
സാദരം തപസ്സിനായ് സമുദ്രംപൂകീടിനാർ
വഴിയിൽവച്ചുമേശൻതുഷ്ടനായ്ച്ചെന്നുചൊന്ന-
വഴിയിൽധ്യാനംചെയ്തും ജപിച്ചുമാരാധിച്ചും
സംയതേന്ദ്രിയന്മാരായയുതം സംവത്സരാ-
മായവർതപോനാഥൻ ഹരിയെപ്പൂജിച്ചിതു.
14-15

വിദുരൻ പറഞ്ഞു

ശിവനുമായിസ്സംഗമമെങ്ങിനെയവനുവഴി-
ക്കവർക്കു തുഷ്ടനായെന്തുപദേശിച്ചു ശിവൻ.
പരമപ്രയോജനപ്രദമാമതുഭവാ-
നരുളിച്ചെയ്യേണമേ ഞങ്ങളോടയേ ബ്രഹ്മൻ! 16
വിപ്രർഷി! ദേഹികൾക്കു ശിവസംഗമം പാർത്താ-
ലിപ്പാരിൽസുദുർല്ലഭമെന്നതിനില്ലവാദം
തൽപ്രാപ്തിക്കായി മുനിനിവഹം വൈരാഗ്യമാ-
ന്നെപ്പൊഴും ധ്യാനംചെയ്തുകൊണ്ടിരിക്കുന്ന
വല്ലോ 17
സ്വാത്മനായാത്മാരാമനെങ്കിലും സംഹാരത്തി-
നത്യന്തഘോരശക്തൻ ഭഗവാൻ ഭവനെങ്ങും
ഭക്തലോകാഭിലാഷം സാധിപ്പിക്കുവാൻ ജഗ-
ത്തൊക്കവേ സാധാരണ സഞ്ചരിച്ചീടുന്നിതു. 18

മൈത്രേയൻ പറഞ്ഞു

സാധുക്കൾ പ്രചേതാക്കൾ തത്പ്രിയപിതാവ്വു-
തൻ-
സാധുവാക്യങ്ങളനുസരിച്ചു തപസ്സിനായ്
സ്വച്ഛമാമേകാന്തമാം സ്ഥലമന്വേഷിച്ചുടൻ
പശ്ചിമദിക്കിലേക്കായ് സാദരംപോയീടി-
നാർ. 19
ഏറ്റുതാണ്ടു സമുദ്രംപോൽവിസ്തൃതമായും മഹാ-
ച്ചേതോനിർമ്മലമായും തുഷ്ടമത്സ്യാദിചേർന്നും
നീലരക്തോല്പലാബ്ജകൽഹാരേന്ദീവരങ്ങൾ-
ക്കാലയമായും ഹംസം സാരസംകാരണ്ഡവം
ചക്രവാകവും സദാശബ്ദിച്ചുപൂന്തേനുണ്ടും
മേൽക്കുമേൽ ചലിച്ചീടും ഭൃംഗാളി തൻസ്വന-
ത്താൽ
രോമാഞ്ചംപൂണ്ടപോൽ പൂമൊട്ടണിലതാവൃത-
മാമരസ്തോമം കരയ്ക്കുണ്ടുമേതിങ്ങിനിന്നും
സാരസ[1]കോശകപ്പൂമ്പൊടികൾ ദിക്കിലെല്ലാം
മാരുതൻ വ്യാപിപ്പിച്ചിട്ടുത്സവംകൊൾവതായും
ശോഭിക്കും മഹത്തരമാമൊരു സരസ്സുവ-
രാപൂർണ്ണമോദത്തൊടുകണ്ടിതസ്സഞ്ചാരത്തിൽ.
20-22

1 താമരമൊട്ട്

തത്ര ഗാന്ധവ്വമാകണ്ണ്യ ദിവ്യമാഗ്ഗമനോഹരം
വിസിസ്മ്യു രാജപുത്രാസ്തേ മൃദംഗപണ വാദ്യനു 23
തർഹ്യേവ സരസസ്തസ്മാന്നിഷ്ക്രാമന്തം സഹാനുഗം
ഉപഗീയമാനമമരപ്രവരം വിബുധാനുഗൈഃ 24
തപ്തഹേമനികായാഭം ശിതികണ്ഠം ത്രിലോചനം
പ്രസാദസുമുഖം വീക്ഷ്യ പ്രണേമുജ്ജാതകൌതുകാഃ 25
സ താൻ പ്രപന്നാത്തിഹരോ ഭഗവാൻ ധമ്മവത്സലഃ
ധമ്മജ്ഞാൻ ശീലസംപന്നാൻ പ്രീതഃ പ്രീതാനുവാച ഹ. 26
യൂയം വേദിഷദഃ പുത്രാ വിദിതം വശ്ചികീഷിതം
അനുഗ്രഹായ ഭദ്രം വ ഏവം മേ ദശനം കൃതം. 27
യഃ പരം രംഹസഃ സാക്ഷാൽ ത്രിഗുണാജ്ജീവ സംജ്ഞിതാൽ
ഭഗവന്തം വാസുദേവം പ്രപന്നഃ സ പ്രിയോ ഹി മേ. 28

സ്വധമ്മനിഷ്ഠഃ ശതജന്മഭിഃ പുമാൻ
വിരിഞ്ചതാമേതി തതഃ പരം ഹി മാം
അവ്യാകൃതം ഭാഗവതോഽഥ വൈഷ്ണവം
പദം യഥാഹം വിബുധാഃ കലാത്യയേ. 29

അഥ ഭാഗവതാ യൂയം പ്രിയാഃ സ്ഥ ഭഗവാൻ യഥാ
ന മദ് ഭാഗവതാനാം ച പ്രേയാനന്യോഽസ്തി കഹിചിൽ. 30
ഇദം വിവിക്തം ജപ്തവ്യം പവിത്രം മംഗളം പരം
നിഃശ്രേയസകരം ചാപി ശ്രൂയതാം തദ്വദാമി വഃ 31

മൈത്രേയ ഉവാച

ഇത്യനുക്രോശഹൃദയോ ഭഗവാനാഹ താൻ ശിവഃ
ബദ്ധാഞ്ജലീൻ രാജപുത്രാന്നാരായണപരോ വചഃ 32
ജിതം ത ആത്മവിദ്ധുയ്യ സ്വസ്തയേ സ്വസ്തിരസ്തു മേ
ഭവതാ രാധസാ രാദ്ധം സവ്വസ്മാ ആത്മനേ നമഃ 33
നമഃ പങ്കജനാഭായ ഭൂതസൂക്ഷ്മേന്ദ്രിയാത്മനേ
വാസുദേവായ ശാന്തായ കൂടസ്ഥായ സ്വരോചിഷേ. 34
സങ്കഷണായ സൂക്ഷ്മായ ദുരന്തായാന്തകായ ച
നമോ വിശ്വപ്രബോധായ പ്രദ്യുമ്നായാന്തരാത്മനേ 35
നമോ നമോഽനിരുദ്ധായ ഹൃഷീകേശേന്ദ്രിയാത്മനേ
നമഃ പരമഹംസായ പൂണ്ണായ നിഭൃതാത്മനേ
സ്വഗ്ഗാപവഗ്ഗദ്വാരായ നിത്യം ശുചിഷദേ നമഃ 36
നമോ ഹിരണ്യവീയ്യായ ചാതുർഹോത്രായ തന്തവേ
നമ ഊജ്ജ ഇഷേ ത്രയ്യാഃ പതയേ യജ്ഞരേതസേ 37
തൃപ്തിദായ ച ജീവാനാം നമഃ സവ്വരസാത്മനേ
സവ്വസത്വാത്മദേഹായ വിശേഷായ സ്ഥവീയസേ 38
നമസ്ത്രൈലോക്യപാലായ സഹ ഓജോബലായ ച
അത്ഥലിംഗായ നഭസേ നമോഽന്തബ്ബഹിരാത്മനേ 39
നമഃ പുണ്യായ ലോകായ അമുഷ്മൈ ഭൂരിവച്ചസേ.
പ്രവൃത്തായ നിവൃത്തായ പിതൃദേവായ കമ്മണേ 40
നമോഽധമ്മവിപാകായ മൃത്യവേ ദുഃഖദായ ച
നമസ്ത ആശിഷാമീശ മനവേ കാരണാത്മനേ 41

മൃദംഗപണവാദിവാദ്യങ്ങൾക്കൊത്തുദിവ്യ-
പഥത്താൽ സർവമനോഹരമാം സംഗീതത്തെ
അങ്ങുകേട്ടിട്ടാരാജപുത്രന്മാരെല്ലാവരും
തുംഗവിസ്മയംപൂണ്ടു ലയിച്ചീടിനാരതിൽ 23
ഉരുക്കിയെടുക്കുന്നകനകംപോലെ കാന്തി
പെരുകി ത്രിലോചനയുക്തനായ് പ്രസന്നനായ്
അന്നേരമസ്സരസ്സിൽ നിന്നനുഗാമിമാരോ-
ടൊന്നിച്ചു സുരന്മാരാൽ സ്തുതനായ്നിഷ്ക്ര-
മിക്കും

നീലഗ്രീവനാം ദേവപ്രവേകൻ തന്നെക്കണ്ടു
ചാലവേ സകൗതുകം നമസ്കരിച്ചീടിനാർ 24-25
ശരണാഗതതാപംതീർത്തീടും പൂർണ്ണജ്ഞാന-
[1] ഭരിതൻ ഭഗവദാരാധനധർമ്മപ്രിയൻ
പ്രീതനദ്ദേവൻ ധർമ്മവിജ്ഞരും സൗശീല്യപ്ര-
ഖ്യാതരും തുഷ്ടരുമാമവരോടരുൾചെയ്താൻ 26
നിങ്ങളാബർഹിസ്സുതൻപുത്രരെന്നതും നീങ്ങൾ-
ക്കിംഗിതമെന്തെന്നതും ഞാനറിഞ്ഞിരിക്കുന്നു
നിങ്ങളെയനുഗ്രഹിച്ചീടുവാനായിട്ടിപ്പോ-
ളിങ്ങുദർശനംതന്നേൻ മംഗലംഭവിക്കട്ടെ! 27
[2] അതിരംഹസ്സായിടും കൂടസ്ഥനേയും ഗുണ-
ത്രിതയത്തെയും ജീവൻതന്നെയും വിട്ടുമിന്നും
ഭഗവാൻ ഹരിയെ നിഷ്കാമമമാരാശ്രയിപ്പൂ
ജഗത്തിലവനത്രേ എനിക്കത്യന്തം പ്രിയൻ. 28
സ്വധർമ്മനിഷ്ഠൻപുമാൻ നൂറുജന്മങ്ങൾകൊണ്ടു
നിധാതൃലോകം പ്രാപിച്ചീടുന്നിതതിനേക്കാൾ
അധികം സുകൃതത്താലെന്നെയും പ്രാപിക്കുന്നു
മധുസൂദനഭക്തൻ ശരീരനാശത്തിങ്കൽ
അന്ത്യമീഞാനുംസുരന്മാരുമെന്നതുപോലെ–
ബന്ധുരമവ്യാകൃതംവൈകുണ്ഠംപ്രാപിക്കുന്നു 29
ഭഗവത്ഭക്തന്മാരാം നിങ്ങളിലെനിക്കുണ്ടു
ഭഗവാനിലെപ്പോലെയതിയായിട്ടും പ്രേമം
എന്നേക്കാൾ പ്രിയനായിബ്ഭാഗവതന്മാക്കമി-
ല്ലന്യനാമൊരുവനീലോകത്തിലെങ്ങുംതന്നെ. 30
മംഗലകരമായിപ്പരിപാവനമായി-
ത്തുംഗമാംശ്രേയസ്സിനുനിദാനമാമീമന്ത്രം
സുഷ്ഠുമായ്നിത്യംജപിച്ചീടുവിൻ ഭക്തിപൂർവ്വം
കേട്ടുകൊള്ളുവിനതു നിങ്ങൾക്കുചൊല്ലിത്തരാം 31

**മൈത്രേയൻ പറഞ്ഞു**

ഈവിധം കരുണാർദ്രമാനസനായി വാസു-
ദേവതല്പരനാകും ഭഗവാൻ മഹേശ്വരൻ
മുന്നിലായ്ബദ്ധാഞ്ജലിപൂർവകം നിന്നീടുമാ
മന്നവപുത്രന്മാരോടിങ്ങനെ ചൊല്ലീടിനാൻ. 32
അല്ലയോവിഭോ! ഭവാനാത്മജ്ഞപ്രമുഖന്മാ-
ർക്കെല്ലാക്കും സ്വസ്ഥിക്കായിവസിപ്പൂ സ്വാന-
ന്ദത്തിൽ

എനിക്കും സിദ്ധിക്കണേയാനന്ദം ഭക്തന്മാരെ-
യനുഗ്രഹിപ്പാൻ സർവമങ്ങേയ്ക്കുസിദ്ധമല്ലോ
സമസ്താത്മാവായന്തര്യാമിയായ് വിളങ്ങീടു-
മമർത്ത്യാധീശാ! ഭവാനായ്ക്കൊണ്ടു നമസ്കാരം 33
പത്മനാഭനായ് ഭൂതസൂക്ഷ്മേന്ദ്രിയങ്ങൾക്കെല്ലാ-
മാത്മാവായ് കൂടസ്ഥനായ്സ്വയംപ്രകാശനായി
ശാന്തനായ് ഭഗവാനായ് ശ്രീവാസുദേവനാകും
നിന്തിരുവടിക്കായിക്കൊണ്ടിതാ നമസ്കാരം. 34
നാശഹീനനായ്സൂക്ഷ്മരൂപനായന്തകൃത്തായ്
ഭാസിക്കും സങ്കർഷണമൂർത്തിക്കായ് നമസ്കാരം
ജ്ഞാനരൂപനായ് സർവ്വഭൂതാന്തരാത്മാവായി
ഭാസിക്കും പ്രദ്യുമ്നനായ്ക്കൊണ്ടിതാനനമ-
സ്കാരം 35
ഇന്ദ്രിയനാഥനാകും ചിത്തത്തെപ്രേരിപ്പിച്ചു
മിന്നീടുമനിരുദ്ധനായ്ക്കൊണ്ടു നമസ്കാരം
അന്തവൃദ്ധികളേതുമില്ലാത്ത സംപൂർണ്ണനായ്
ജന്തുരാശിതന്നന്തഃകരണനിവാസിയായ്
സ്വർഗ്ഗാപവർഗ്ഗങ്ങൾക്കു പന്ഥാവായ്വിളങ്ങീടു-
മക്കദേവനായ്ക്കൊണ്ടു സന്തതം നമസ്കാരം. 36
പിതൃക്കൾക്കമർത്ത്യക്കുമന്നമായ്മഖവസ്തു-
പ്രദനാംവേദപാലൻ ചന്ദ്രനായ് നമസ്കാരം.
സ്വർണ്ണരേതസ്സായ് ച്ചാതുർഹോത്രമായ്-
തന്തുവായി
വഹ്നിരൂപനായീടും ഭഗവൻ നമസ്കാരം. 37
ജീവസംതൃപ്തിയേകും സമസ്തരസരൂപ-
ദേവനായ്മിന്നീടുന്ന ഭഗവൻ നമസ്കാരം.
സമസ്തസത്ത്വവ്യഷ്ടിസമഷ്ടിസ്വരൂപനാ-
യമരും വിശേഷത്തിനായ്ക്കൊണ്ടു നമസ്കാരം. 38
മൂപ്പാരിൻഗോപ്താവായിച്ചിത്തേന്ദ്രിയാംഗ-
ങ്ങൾക്കു
കെല്പേകും വായുരൂപദേവനായ് നമസ്കാരം.
പുറവുമുള്ളമാത്മരൂപനായ് വസ്തുക്കളെ-
യറിയിച്ചിടും നഭോരൂപനായ് നമസ്കാരം. 39
പുണ്യമായ് ഭൂരിശോഭയാവഹിച്ചനാരതം
മിന്നിടും സ്വർഗ്ഗലോകത്തിന്നായി നമസ്കാരം.
നമസ്കാരം, പ്രവൃത്തിനിവൃത്തികർമ്മങ്ങൾ തൻ-
സമഷ്ടിസ്വരൂപനാം പിതൃദേവനായിതാ. 40
അധർമ്മപരിപാകസ്വരൂപമാകും ദുഃഖം
പ്രദാനംചെയ്യും മൃത്യുവിന്നായി നമസ്കാരം.
ആശിസ്സുകൾക്കു കാരണാത്മാവായ് സർവ്വ-
ജ്ഞനാ-
മീശ്വരാ! ഭവാനായിക്കൊണ്ടിതാനമസ്കാരം. 41

1 ഹരിയെ ആരാധിക്കുന്നതിലിഷ്ടമുള്ളവൻ 2 അതിസൂക്ഷ്മം, അതിവേഗം

നമോ ധർമ്മായ ബൃഹതേ കൃഷ്ണായാകുണ്ഠമേധസേ
പുരുഷായ പുരാണായ സാംഖ്യയോഗേശ്വരായ ച. 42
ശക്തിത്രയസമേതായ മീഢുഷേƒഹംകൃതാത്മനേ
ചേതആകൂതിരൂപായ നമോ വാചോവിഭൂതയേ 43
ദർശനം നോ ദിദൃക്ഷൂണാം ദേഹി ഭാഗവതാർച്ചിതം
രൂപം പ്രിയതമം സ്വാനാം സർവ്വേന്ദ്രിയഗുണാഞ്ജനം. 44
സ്നിഗ്ദ്ധപ്രാവൃഡ്ഘനശ്യാമം സർവ്വസൌന്ദര്യസംഗ്രഹം
ചാർവ്വായതചതുർബ്ബാഹു സുജാതരുചിരാനനം. 45
പത്മകോശപലാശാക്ഷം സുന്ദരഭ്രു സുനാസികം
സുദ്വിജം സുകപോലാസ്യം സമകർണ്ണവിഭൂഷണം 46
പ്രീതിപ്രഹസിതാപാംഗമളകൈരുപശോഭിതം
ലസല്പങ്കജകിഞ്ജല്ക ദുകൂലം മൃഷ്ടകുണ്ഡലം. 47
സ്ഫുരൽകിരീടവലയഹാരനൂപുരമേഖലം
ശംഖചക്രഗദാപത്മമാലാമണ്യുത്തമർദ്ധിമൽ 48
സിംഹസ്കന്ധത്വിഷോ ബിഭ്രത്സൗഭഗഗ്രീവകൌസ്തുഭം
ശ്രിയാനപായിന്യാ ക്ഷിപ്തനികഷാശ്മോരസോല്ലസൽ. 49
പൂരരേചകസംവിഗ്നവലിവല്ഗുദലോദരം
പ്രതിസംക്രാമയദ്വിശ്വം നാഭ്യാƒƒവർത്തഗഭീരയാ. 50
ശ്യാമശ്രോണ്യധിരോചിഷ്ണുദുകൂലസ്വർണ്ണമേഖലം
സമചാർവ്വംഘ്രിജംഘോരുനിമ്നജാനുസുദർശനം. 51
പദാ ശരൽപത്മപലാശരോചിഷാ
നഖദ്യുഭിർന്നോƒന്തരഘം വിധുന്വതാ
പ്രദർശയ സ്വീയമപാസ്തസാദ്ധ്വസം
പദം ഗുരോ മാർഗ്ഗഗുരുസ്തമോജുഷാം. 52
ഏതദ്രൂപമനുധ്യേയമാത്മശുദ്ധിമഭീപ്സതാം
യദ്ഭക്തിയോഗോƒഭയദഃ സ്വധർമ്മമനുതിഷ്ഠതാം. 53
ഭവാൻ ഭക്തിമതാ ലഭ്യോ ദുർല്ലഭഃ സർവ്വദേഹിനാം
സ്വാരാജ്യസ്യാപ്യഭിമത ഏകാന്തേനാത്മവിദ്ഗതിഃ 54
തം ദുരാരാധ്യമാരാധ്യ സതാമപി ദുരാപയാ
ഏകാന്തഭക്ത്യാ കോ വാഞ്ഛേൽപാദമൂലം വിനാ ബഹിഃ 55
യത്ര നിർവ്വിഷ്ടമരണം കൃതാന്തോ നാഭിമന്യതേ
വിശ്വം വിധ്വംസയൻ വീര്യശൌര്യവിസ്ഫൂർജ്ജിതഭ്രുവാ. 56
ക്ഷണാർദ്ധേനാപി തുലയേ ന സ്വർഗ്ഗം നാപുനർഭവം
ഭഗവത്സംഗിസംഗസ്യ മർത്ത്യാനാം കിമുതാശിഷഃ 57
അഥാനഘാംഘ്രേസ്തവ കീർത്തിതീർത്ഥയോ-
രന്തർബ്ബഹിഃസ്നാനവിധൂതപാപ്മനാം
ഭൂതേഷ്വനുക്രോശസുസത്വശീലിനാം
സ്യാത്സംഗമോƒനുഗ്രഹ ഏഷ നസ്തവ. 58
ന യസ്യ ചിത്തം ബഹിരർത്ഥവിഭ്രമം
തമോഗുഹായാം ച വിശുദ്ധമാവിശൽ
യദ്ഭക്തിയോഗാനുഗൃഹീതമഞ്ജസാ
മുനിർവ്വിചഷ്ടേ നനു തത്ര തേ ഗതിം 59
യത്രേദം വ്യജ്യതേ വിശ്വം വിശ്വസ്മിന്നവഭാതി യൽ
തൽ ത്വം ബ്രഹ്മ പരം ജ്യോതിരാകാശമിവ വിസ്തൃതം. 60
യോ മായയേദം പുരുരൂപയാസൃജൽ
ബിഭർത്തി ഭൂയഃ ക്ഷപയത്യവിക്രിയഃ
യദ്ഭേദബുദ്ധിഃ സദിവാത്മദുഃസ്ഥയാ
തമാത്മതന്ത്രം ഭഗവൻ പ്രതീമഹി. 61

ബൃഹത്താംധർമ്മമായിട്ടകുണ്ഠതരജ്ഞാന-
മഹസ്സാം കൃഷ്ണപരമാത്മാവേ! നമസ്കാരം
പുരാണപുമാനായിസ്സാംഖ്യേശനായിനമ-
സ്കരിപ്പൂശക്തിത്രയയുക്തനായ് സ്തുത്യനായി
ജ്ഞാനക്രിയാത്രപനായഹന്താകൃതിയായി
വാണീവിഭൂതിയാകുമങ്ങേയ്ക്കുനമസ്കാരം. 42-43
ഭക്തന്മാരിച്ചിച്ചിട്ടും തദ്ദർശനത്തിലാശ-
വാച്ചുമീങ്ങൾക്കു ദാനംചെയ്യാലുംവിഭോ!
സമസ്തേന്ദ്രിയഗുണാഞ്ജനമായ് ഭക്തപ്രിയ-
തമമാമാത്രപത്തെക്കനിഞ്ഞുകാട്ടേണമേ. 44
മൃദുവായ് വഷകാലമേഘശ്യാമളമായി-
ട്ടുതുലസൌഭഗസംഗ്രഹമായ് മനോജ്ഞമായ്
ആയതചാരുചതുർബ്ബാഹുവായ് ചേതോഹര-
മായിട്ടും വൃത്താനനമൊത്തിണങ്ങുന്നതായി
താമരയിതളുകളൊത്തിട്ടും നേത്രങ്ങളും
കോമളമാകും ചില്ലിയുഗവുംസുനാസയും
സമമായിട്ടും കണ്ണയുഗഭൂഷണങ്ങളും
സുമഞ്ജുദന്തങ്ങളും മിനുത്തഗണ്ഡങ്ങളും
സന്തോഷസംസൂചക മന്ദഹാസത്തോടൊത്ത
ബന്ധുരാപാംഗങ്ങളും ചേന്നതിരമ്യമായി
അളകോജ്ജ്വലത്തായി താമരയല്ലിപോലെ
തിളങ്ങും മഞ്ഞപ്പട്ടു ധരിച്ചീട്ടുന്നതായി
മിന്നിട്ടും കുണ്ഡലങ്ങൾ കിരീടം കങ്കണങ്ങൾ
പൊന്നരഞ്ഞാണും മുത്തുമാല കാൽച്ചിലമ്പുകൾ
വനമാലയും ശംഖചക്രാബ്ജഗദകളും
മണിപ്രകാണ്ഡങ്ങളും ധരിച്ചീട്ടുന്നതായി
കേസരിസ്കന്ധതുല്യകണ്ഠത്തിലണിഞ്ഞിട്ടും
കൌസ്തുഭരത്നത്തിനാൽ ശോഭിക്കപ്പെട്ടുന്നതായ്
ഒരുനാളിലും പിരിഞ്ഞീടാതെവസിച്ചീട്ടും
ശ്രീരമാദേവിതന്നാൽ വ്യാപ്തമായ് വിശാലമാം
ഉരഃസ്ഥലത്താൽ പാരമുല്ലസിക്കുന്നതായി
പരിചിൽ ശ്വാസോച്ഛ്വാസചലനമൂലംമെല്ലെ-
ഇളകുംത്രിവലിയൊത്താലിലയ്ക്കൊപ്പമായി
വിലസുമുദരത്തോടൊത്തിണങ്ങിയതായി
ജഗത്തൊക്കെയും പുറത്താക്കിയപോലെതന്നെ-
യകത്താക്കാനുമുള്ള മാർഗ്ഗമോ എന്നുതോന്നും
നാഭിയും ശ്യാമമാകുമരയിൽധരിച്ചിട്ട-
മാഭയാന്നീട്ടംപട്ടും മീതേപൊന്നരഞ്ഞാണും
ചാരുപാദങ്ങൾ കണങ്കാലുകളുരുക്കളും
ചേരുന്ന നീണ്ടമാകുംജാനുക്കളിയന്നതായ്
ആനന്ദപ്രദമായ കാഴ്ചകൾ കലന്നതായ്
നഖാഭയാൽ ഞങ്ങൾക്കുൾത്താപംഹരിപ്പതായ്
ശരൽപങ്കജകാന്തിചിന്തിട്ടും പാദത്താൽ ഭീ-
നിരാകാരിക്കും തിരുമേനിതൻ സ്വത്രപത്തെ
കാണിക്കേണമേ തമോന്ധന്മാക്കു മാർഗ്ഗംകാട്ടും
മാനനീയനാം ഗുരോ!ഞങ്ങളെയങ്ങിദാനീം45-52

ആത്മസംശുദ്ധിയിച്ഛിച്ചീട്ടുവോനീത്രപത്തെ
സാത്മ്യമായനുധ്യാനംചെയ്യിടേണ്ടതുതന്നെ
സ്വധർമ്മമനുഷ്ഠിക്കും മർത്യനീഭക്തിയോഗം
സതതമഭയത്തെ ദാനംചെയ്യീട്ടുമല്ലോ. 53
സാമാന്യജനങ്ങൾക്കു ദുർല്ലഭനാകുംഭവാൻ
കാമം സ്വഭക്തന്മാർക്കു സുലഭനത്രേപാത്താൽ
സ്വർവാസികളും തിരുമേനിയെപ്പൂജിക്കുന്ന
സേവ്യൻതാൻ വിരക്തരാമാത്മജ്ഞന്മാക്കും
ഭവാൻ 54
പാർക്കുകിൽ സത്തുക്കൾക്കും ദുരാപമാകുമുററ-
ഭക്തിയോഗത്താൽ ഭവത്പാദപങ്കജമൂലം
സേവിച്ചിട്ടുവെടിഞ്ഞന്യമായുള്ളൊന്നിനെ-
ബ്ഭാവനംചെയ്യീട്ടുവാനേതവനിച്ഛിച്ചിട്ടും 55
വീര്യശൌര്യാദിസ്ഫുരൽഭ്രൂചലനത്താൽ മാത്രം
പാരിടംധ്വംസിക്കുവാൻ പാടവമിയന്നിട്ടാ
അന്തകൻതാനും ഭവത്പ്പാദമൂലംഗമിച്ച
ശാന്തരാംഭക്തന്മാരെത്തിരിഞ്ഞുനോക്കാറില്ല 56
നിമിഷംഭവഭക്തസംഗമമൊത്താലതിൻ-
സമമായിടാ സ്വർഗ്ഗസൌഖ്യവും മോക്ഷംപോലും
എന്നിരിക്കവേ നരൈക്കൈഹികഭോഗങ്ങളിൽ-
നിന്നുണ്ടാംസൌഖ്യമെത്രുതുച്ഛമെന്നോതേണ-
മോ. 57
സ്മരിക്കുന്നവരുടെ ദുരിതംപോക്കും പദ-
സരസീരുഹമാളും ഭവാൻെറ ചരിതത്തിൽ
മനസ്സുകൊണ്ടും പദസ്പർശതീർത്ഥാംബുതന്നിൽ
തനുവിനാലും സ്നാനംചെയ്തു സംശുദ്ധിനേടി
പ്രാണികാരുണ്യത്തോടും സൗശീല്യസമ്പ-
ത്തൊടും
ക്ഷോണിയിൽ ജനതാനുഗ്രഹാത്ഥം സഞ്ചരിക്കും
നിൻതിരുഭക്തന്മാർതൻസംഗമം ലഭിക്കുവാൻ
നിന്തിരുമേനി ഞങ്ങൾക്കേകണമനുഗ്രഹം. 58
യാതൊരുവൻെറ ചിത്തം ഭക്തിയോഗത്താൽ-
പരി-
പൂതമായെപ്പോൾ [1] ബഹിരത്ഥവിഭ്രമംവിട്ടു
നിർഭരതമോഗുഹാപ്രവേശവിമുക്തമാ-
മപ്പൊഴതവനറിഞ്ഞീട്ടുന്നു ഭവത്തത്വം 59
ഏതൊന്നിലിപ്രപഞ്ചം പ്രകാശിക്കുന്നുപാര-
മേതൊന്നീവിശ്വം തന്നിൽ വിളങ്ങീട്ടുന്നുതാനേ
പരമജ്യോതിസ്സായി വാനംപോൽ വിശാലമാ-
യിരുന്നീട്ടുമാബ്രഹ്മംനിന്തിരുവടിയത്രേ. 60
ത്രിഗുണാത്മികയായിട്ടനന്തസ്വത്രപയാം
പ്രകൃതിയാലീലോകം സൃഷ്ടിച്ചുകാത്തഴിച്ചു
നിർവ്വികാരനായ് വീണ്ടുമാ ലീല തുടരുന്നി-
തവ്യയൻഭവാൻ, ഭേദബുദ്ധികളെല്ലാവരും
കാണുന്നുസത്തെന്നപോലുലക,മങ്ങേ ഞങ്ങ-
ളുനമ്മെന്നിയേ [2] യാത്മതന്ത്രനെന്നറിയുന്നു. 61

1 പുറമയുള്ള വിയഭോഗങ്ങളിലെ ഭ്രമം 2 ആത്മാവിൽ സ്ഥിതിചെയ്യുന്നവൻ

ക്രിയാകലാപൈരിദമേവ യോഗിനഃ
ശ്രദ്ധാന്വിതാഃ സാധു യജന്തി സിദ്ധയേ
ഭൂതേന്ദ്രിയാന്തഃകരണോപലക്ഷിതം
വേദേ ച തന്ത്രേ ച ത ഏവ കോവിദാഃ 62
ത്വമേക ആദ്യഃ പുരുഷഃ സുപ്തശക്തി-
സ്തയാ രജസ്സത്വതമോ വിഭിദ്യതേ
മഹാനഹം ഖം മരുദഗ്നിവാർദ്ധരാഃ
സുരർഷയോ ഭൂതഗണാ ഇദം യതഃ 63
സൃഷ്ടം സ്വശക്ത്യേദമനുപ്രവിഷ്ട-
ശ്ചതുർവ്വിധം പുരമാത്മാംശകേന
അഥോ വിദുസ്തം പുരുഷം സന്തമന്തർ-
ഭുങ്‌ക്തേ ഹൃഷീകൈർമ്മധു സാരഘം യഃ 64
സ ഏഷ ലോകാനതിചണ്ഡവേഗോ
വികർഷസി ത്വം ഖലു കാലയാനഃ
ഭൂതാനി ഭൂതൈരനുമേയതത്ത്വോ
ഘനാവലീർവ്വായുരിവാവിഷഹ്യഃ 65

പ്രമത്തമുച്ചൈരിതികൃത്യചിന്തയാ
പ്രവൃദ്ധലോഭം വിഷയേഷു ലാലസം
ത്വമപ്രമത്തഃ സഹസാഭിപദ്യസേ
ക്ഷുല്ലേലിഹാനോഽഹിരിവാഖുമന്തകഃ 66

കസ്ത്വൽപദാബ്ജം വിജഹാതി പണ്ഡിതോ
യസ്തേഽവമാനവ്യയമാനകേതനഃ
വിശങ്കയാസ്മദ്ഗുരുരർച്ചതി സ്മ യ-
ദ്വിനോപപത്തിം മനവശ്ചതുർദ്ദശ 67

അഥ ത്വമസി നോ ബ്രഹ്മൻ പരമാത്മൻ വിപശ്ചിതാം
വിശ്വം രുദ്രഭയധ്വസ്തമകുതശ്ചിദ്ഭയാ ഗതിഃ 68
ഇദം ജപത ഭദ്രം വോ വിശുദ്ധാ നൃപനന്ദനാഃ
സ്വധർമ്മമനുതിഷ്ഠന്തോ ഭഗവത്യർപ്പിതാശയാഃ 69
തമേവാത്മാനമാത്മസ്ഥം സർവ്വഭൂതേഷ്വവസ്ഥിതം
പൂജയധ്വം ഗൃണന്തശ്ച ധ്യായന്തശ്ചാസകൃദ്ധരിം. 70
യോഗാദേശമുപാസാദ്യ ധാരയന്തോ മുനിവ്രതാഃ
സമാഹിതധിയഃ സർവ്വ ഏതദഭ്യസതാദൃതാഃ 71
ഇദമാഹ പുരാസ്മാകം ഭഗവാൻ വിശ്വസൃക്പതിഃ
ഭൃഗ്വാദീനാമാത്മജാനാം സിസൃക്ഷുഃ സംസിസൃക്ഷതാം. 72
തേ വയം നോദിതാഃ സർവ്വേ പ്രജാസർഗ്ഗേ പ്രജേശ്വരാഃ
അനേന ധ്വസ്തതമസഃ സിസൃക്ഷ്മോ വിവിധാഃ പ്രജാഃ 73
അഥേദം നിത്യദാ യുക്തോ ജപന്നവഹിതഃ പുമാൻ
അചിരാച്ഛ്രേയ ആപ്നോതി വാസുദേവപരായണഃ 74
ശ്രേയസാമിഹ സർവ്വേഷാം ജ്ഞാനം നിഃശ്രേയസം പരം
സുഖം തരതി ദുഷ്പാരം ജ്ഞാനനൗർവ്യസനാർണ്ണവം. 75
യ ഇമം ശ്രദ്ധയാ യുക്തോ മദ്ഗീതം ഭഗവൽസ്തവം
അധീയാനോ ദുരാരാധ്യം ഹരിമാരാധയത്യസൗ. 76
വിന്ദതേ പുരുഷോഽമുഷ്മാദ്യദ്യദിച്ഛത്യസത്വരം
മദ്ഗീതഗീതാൽസുപ്രീതാച്ഛ്രേയസാമേകവല്ലഭാൽ. 77
ഇദം യഃ കല്യ ഉത്ഥായ പ്രാഞ്ജലിഃ ശ്രദ്ധയാന്വിതഃ
ശൃണുയാച്ഛ്രാവയേന്മർത്ത്യോ മുച്യതേ കർമ്മബന്ധനൈഃ 78

ഗീതം മയേദം നരദേവനന്ദനാഃ
പരസ്യ പുംസഃ പരമാത്മനഃ സ്തവം
ജപന്ത ഏകാഗ്രധിയസ്തപോ മഹ-
ച്ചരധ്വമന്തേ തത ആപ്സ്യഥേപ്സിതം 79

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ**
**രുദ്രഗീതം നാമ ചതുർവ്വിംശതിതമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3708 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1095**

---

വേദമന്ത്രജ്ഞരാകും യോഗികൾ, ഭൂതേന്ദ്രിയ-
ചേതോവൃത്തികളാലെ കണ്ടീട്ടമീരൂപംതാൻ
ശ്രദ്ധയോടെന്നും നാനാവിധകർമ്മങ്ങളാലെ
സിദ്ധിക്കായ് വേണ്ടമട്ടിലച്ചനംചെയ്തീടുന്നു. 62

ഏകനാം ഭവാനാദ്യം സ്വപ്നമാംശക്തിയോടു
സാകംശോഭിച്ചപിന്നെ മായാഗുണങ്ങളാലെ
മഹത്തത്ത്വവുമഹങ്കാരതത്ത്വവും പിന്നെ
വിഹായസ്സനിലൻ തീ നീരവും ധരിത്രിയും
സുരസഞ്ചയമൃഷിവൃന്ദം ഭൂതങ്ങളിവ
വിരചിച്ചിട്ടു വിരാജിപ്പു സപ്രപഞ്ചനായ്. 63

ജരായുജാണ്ഡജാതസ്വേദജോദ്ഭിജങ്ങളാ-
യിരിക്കും നാലുവിധസൃഷ്ടിവർഗ്ഗങ്ങളിലും
സ്വാംശത്താലന്തര്യാമിയായുമജ്ജീവനായും
വേശിച്ചുമധുകരൻ തേനെന്നമട്ടിൽ ജീവൻ
ഇന്ദ്രിയമുഖങ്ങളാൽഭുജിപ്പു വിഷയങ്ങ-
ളന്തഃസ്ഥൻപുരുഷനെ ജ്ഞാനികളറിയുന്നു. 64

അങ്ങിനെയുള്ള ഭവാൻ കാലസ്വരൂപനായു-
ഗ്രംഗവേഗവാനായിപ്പഞ്ചഭൂതങ്ങളാൽത്താൻ
പ്രാണിജാലത്തെ കൊടുങ്കാറു മേഘങ്ങളെ-
പ്പോൽ

താനേനശിപ്പിക്കുന്നു, സാധാരണന്മാരാരും
കാണുന്നതില്ലനേരേനിന്തിരുവടിതന്നെ
ജ്ഞാനികളായോരനുമാനത്താലറിയുന്നു. 65

വിഷയങ്ങളിൽ ഭ്രമിച്ചതിൽത്താൻ സുഖംപാർത്തു
വസിച്ചുവീണ്ടും വീണ്ടും മുഴുകും പ്രമത്തനെ
അപ്രമത്തനാം കാലനങ്ങുന്നു വിഴുങ്ങുന്നി-
തപ്പോഴേയിരതേടുമെലിയെപ്പാമ്പെന്നപോൽ 66

അല്ലയോ ഭഗവാനേ! ഭവാനെയാദരിക്കാ-
തുള്ളവരെല്ലാം നാശവശഗന്മാരെന്നായി
നല്ലപോലറിഞ്ഞീടുമേതുപണ്ഡിതൻ ഭവ-
ദ്ദല്ലസൽപാദപത്മം സേവിക്കാതിരുന്നിടും.
മനുക്കൾ പതിന്നാലുമങ്ങയെബ്ഭജിക്കുന്നി-
തനിശമസ്മൽഗുരുവാകിയഗിരീശനും. 67

ഈലോകം രുദ്രഭയഗ്രസ്തമെന്നുള്ള കാര്യം
ചേലായിദ്ധരിച്ചോരി ഞങ്ങൾക്കു പരമാത്മൻ!
ലവവും ഭയശങ്കയില്ലാത്ത രക്ഷാസ്ഥാന-
മവിടുന്നത്രേ ഞങ്ങൾ ശരണം ഗമിക്കുന്നു. 68

ഹേ രാജപുത്രന്മാരേ! രാഗാദിദോഷംവിട്ടു
ഘോരമാം ഹിംസാകർമ്മമൊന്നുമേ ചെയ്തിടാതെ
അയത്നംസ്വധർമ്മത്താൽക്കിട്ടിടും ഫലമൂല
ചയത്താൽക്കളേബര രക്ഷണം നിർവ്വഹിച്ചു
മാനസം ഭഗവാനിലർപ്പിച്ചിസ്സ്തോത്രം ചൊല്ലി
ധ്യാനിക്കിൻ നിങ്ങൾക്കുണ്ടാം മംഗലമതി-
വേലം. 69

ആത്മസംസ്ഥിതനായിച്ചരാചരാഖിലാന്ത-
രാത്മാവായ് വിളങ്ങിടും ഭഗവാൻ ഗോവി-
ന്ദനെ
സന്തതംകീർത്തിക്കുവിൻ ധ്യാനവുംചെയ്തീടുവി-
നന്തരമെന്യേ സദാ പൂജിച്ചുകൊൾവിൻ-
നിങ്ങൾ. 70

'യോഗാദേശാ'ഖ്യമാമിസ്തോത്രത്തെയെന്നിൽ-
നിന്നു-
മാകവേ കേട്ടുനന്നായ് മനസ്സിലുറപ്പിച്ചു
സാവധാനമായ് ബുദ്ധി നിറുത്തി മുനിവ്രത-
മാവഹിച്ചുരുവിട്ടു പഠിച്ചുകൊൾവിൻ നേരേ 71
സൃഷ്ടിയാൽ ഭുവനത്തിൻ പുഷ്ടിയാഗ്രഹിച്ചിടും
സ്രഷ്ടാവിൻ ചൊല്ലിനാലക്കർമ്മത്തിലുദ്യുക്തരാം
ഭൃഗ്വാദ്യരായീടുമീഞങ്ങൾക്കബ്ഭഗവാനാ-
ലുക്തമായതും പുരാതനവുമാണിസ്തോത്രം. 72
പ്രജാധിപതിമാരായീടുമീഞങ്ങളെല്ലാം
പ്രജാസൃഷ്ടിയിൽ പ്രചോദിതരായിസ്തോത്ര-
ത്താൽ
പ്രതിബന്ധങ്ങളെല്ലാമൊഴിച്ചയത്നം പല-
വിധമാം പ്രജാസൃഷ്ടി സാധിച്ചുവേണ്ടമട്ടിൽ. 73
അതിനാലിസ്തവത്തെയേതവൻ, മാജാനിയിൽ
പതിയും മതിയോടു നിത്യവും ജപിക്കുമോ
ശ്രീവാസുദേവപരനായീടുമപ്പുമാനു
കൈവരും ശ്രേയസ്സുകളഖിലമവിളംബം. 74
നിഖിലശ്രേയസ്സിലും പരമശ്രേയസ്സോർത്താൽ
ഭഗവത്ഭക്തിയുക്തജ്ഞാനമൊന്നത്രേ നൂനം
ജ്ഞാനനൌവാശ്രയിക്കും പുരുഷൻ തീരെക്കര-
കാണാത്ത ദുഃഖാബ്ധിവം സുഖമായ്ക്കടക്കുന്നു. 75
ശ്രദ്ധയോടേതൊരുത്തൻ ഞാൻഗാനം ചെയ്ത-
താമീ-
യുത്തമമാകും ഹരിസ്തോത്രമഭ്യസിക്കുന്നു
അപ്പുമാനത്രേ ദുരാരാധ്യനാം ഹരിതന്നെ
സുപ്രേമപുരസ്സരമാരാധിച്ചീടുന്നവൻ 76
ഞാൻ പാടിയോരിസ്തവം ബദ്ധപ്പാടൊന്നു-
മെന്യേ-
യിമ്പമായാരുചൊല്ലി സ്തുതിക്കുന്നെന്നാകിലും
സംപ്രീതനായിസ്സമസ്തശപ്യധാമമാമ-
ത്തമ്പുരാൻ നൽകുമവനിച്ഛിപ്പതശേഷവും 77
ഉഷസ്സിലേഴുന്നേററു സശ്രദ്ധം കൈകൾകൂപ്പി
പ്രശസ്തമാമിസ്തോത്രം കേൾക്കുകയോ കേൾപ്പി-
ക്കയോ
ചെയ്യുന്ന പുമാൻ ജനിമൃതി ദുഃഖത്തിൽനിന്നു
കയ്യോടെ വിമുക്തനായ്ത്തീർന്നീടുമസംശയം. 78
ഞാൻചൊന്നതാമിപ്പരപുരുഷസ്തോത്രം നിങ്ങൾ
ചാഞ്ചല്യ വിഹീനമാം ധീയോടുദിനംപ്രതി
ജപിച്ചു മഹാതപസ്സാചരിക്കുവിനന്ത്യം
ലഭിക്കുമിച്ഛയെല്ലാം നൃപാലകുമാരരേ! 79

# പഞ്ചവിംശതിതമോഽധ്യായഃ

മൈത്രേയ ഉവാച

ഇതി സന്ദിശ്യ ഭഗവാൻ ബാർഹിഷദൈരഭിപൂജിതഃ
പശ്യതാം രാജപുത്രാണാം തത്രൈവാന്തർദ്ധധേ ഹരഃ 1
രുദ്രഗീതം ഭഗവതഃ സ്തോത്രം സർവ്വേ പ്രചേതസഃ
ജപന്തസ്തേ തപസ്തേപുർവ്വർഷാണാമയുതം ജലേ. 2
പ്രാചീനബർഹിഷം ക്ഷത്തഃ കർമ്മസ്വാസക്തമാനസം
നാരദോഽധ്യാത്മതത്വജ്ഞഃ കൃപാലുഃ പ്രത്യബോധയൽ 3
ശ്രേയസ്ത്വം കതമദ്രാജൻ കർമ്മണാഽഽത്മന ഈഹസേ
ദുഃഖഹാനിഃ സുഖാവാപ്തിഃ ശ്രേയസ്തന്നേഹ ചേഷ്യതേ. 4

രാജോവാച

ന ജാനാമി മഹാഭാഗ പരം കർമ്മാപവിദ്ധധീഃ
ബ്രൂഹി മേ വിമലം ജ്ഞാനം യേന മുച്യേയ കർമ്മഭിഃ 5
ഗൃഹേഷു കൂടധർമ്മേഷു പുത്രദാരധനാർത്ഥധീഃ
ന പരം വിന്ദതേ മൂഢോ ഭ്രാമ്യൻ സംസാരവർത്മസു. 6

നാരദ ഉവാച

ഭോ ഭോഃ പ്രജാപതേ രാജൻ പശൂൻ പശ്യ ത്വയാധ്വരേ
സംജ്ഞാപിതാഞ്ജീവസംഘാന്നിർഘൃണേന സഹസ്രശഃ 7
ഏതേ ത്വാം സമ്പ്രതീക്ഷന്ത സ്മരന്തോ വൈശസം തവ
സമ്പരേതമയഃകൂടൈശ്ഛിന്ദന്ത്യുത്ഥിതമന്യവഃ 8
അത്ര തേ കഥയിഷ്യേഽമുമിതിഹാസം പുരാതനം
പുരഞ്ജനസ്യ ചരിതം നിബോധ ഗദതോ മമ. 9
ആസീൽ പുരഞ്ജനോ നാമ രാജാ രാജൻ ബൃഹച്ഛ്റവാഃ
തസ്യാവിജ്ഞാതനാമാഽഽസീത്സഖാവിജ്ഞാതചേഷ്ടിതഃ 10
സോഽന്വേഷമാണഃ ശരണം ബഭ്രാമ പൃഥിവീം പ്രഭുഃ
നാനുരൂപം യദാവിന്ദദഭൂത്സ വിമനാ ഇവ. 11
ന സാധു മേനേ താഃ സർവ്വാ ഭൂതലേ യാവതീഃ പുരഃ
കാമാൻ കാമയമാനോഽസൌ തസ്യ തസ്യോപപത്തയേ. 12
സ ഏകദാ ഹിമവതോ ദക്ഷിണേഷ്വഥ സാനുഷു
ദദർശ നവഭിർദ്വാർഭിഃ പുരം ലക്ഷിതലക്ഷണാം 13
പ്രാകാരോപവനാട്ടാലപരിഖൈരക്ഷതോരണൈഃ
സ്വർണ്ണരൌപ്യായസൈഃ ശൃംഗൈഃ സംകുലാം സർവ്വതോ ഗൃഹൈഃ
നീലസ്ഫടികവൈഡൂര്യ്യമുക്താമരതകാരുണൈഃ
ക്ലൃപ്തഹർമ്മ്യസ്ഥലീം ദീപ്താം ശ്രിയാ ഭോഗവതീമിവ. 15
സഭാചത്വരരഥ്യാഭിരാക്രീഡായതനാപണൈഃ
ചൈത്യധ്വജപതാകാഭിര്യുക്താം വിദ്രുമവേദിഭിഃ 16
പുര്യാസ്തു ബാഹ്യോപവനേ ദിവ്യദ്രുമലതാകുലേ
നദദ്വിഹംഗാളികുലകോലാഹലജലാശയേ. 17
ഹിമനിർഝരവിപ്രുട്മൽകുസുമാകരവായുനാ
ചലൽപ്രവാളവിടപനളിനീതടസമ്പദി 18
നാനാരണ്യമൃഗവ്രാതൈരനാബാധേ മുനിവ്രതൈഃ
ആഹൂതം മന്യതേ പാന്ഥോ യത്ര കോകിലകൂജിതൈഃ 19
യദൃച്ഛയാഽഽഗതാം തത്ര ദദർശ പ്രമദോത്തമാം
ഭൃത്യൈർദ്ദശഭിരായാന്തീമേകൈകശതനായകൈഃ 20

## അദ്ധ്യായം 25

#### മൈത്രേയൻ പറഞ്ഞു

ശിവനീവിധം പ്രചേതസ്സുകൾക്കുപദേശി-
ച്ചവരാലർച്ചിക്കപ്പെട്ടവിടെത്താൻ മറഞ്ഞാൻ
നിയതം ഹരോക്തമീഹരിസ്തോത്രത്തെജ്ജപി-
ച്ചയുതംവർഷം നീരിൽനിന്നവർതപംചെയ്താർ 1

കർമ്മത്തിലാസക്തനാം പ്രാചീനബർഹിസ്സിനു
ബ്രഹ്മജ്ഞൻ നാരദർഷിയുപദേശിച്ചാൻ ജ്ഞാനം 2

ഏതൊരുവിധം ശ്രേയസ്സാളുവാനാഗ്രഹിച്ചു
മേദിനീപതേ! ഭവാൻ കർമ്മങ്ങൾ ചെയ്തീടുന്നു
ശോകമുക്തമായ് സുഖപ്രദമാമാശ്രേയസ്സീ
യാഗാദികർമ്മങ്ങളാൽ സിദ്ധിപ്പതല്ലയല്ലോ. 3–4

#### രാജാവു പറഞ്ഞു

ഫലകാംക്ഷയാൽച്ചിത്തം കർമ്മത്തിൽചലിച്ചഹോ!
വലഞ്ഞീടുന്നേൻ ശ്രേഷ്ഠോപായങ്ങളറിയാതെ
കർമ്മനിർമ്മുക്തമാകും ജ്ഞാനമാർഗ്ഗത്തെ-ബ്ഭവാൻ
നമ്മട്ടിലുപദേശിച്ചീടുക മഹാഭാഗാ! 5

പത്തനധനദാരപുത്രരിൽ പുരുഷാർത്ഥ
ബുദ്ധിയാർന്നിട്ടും മൂഢൻ കൂടധർമ്മങ്ങളാളും
ഗേഹങ്ങളിലും ഭവമാർഗ്ഗങ്ങളിലും ഭ്രമി-
ച്ചാഹന്ത! ധരിപ്പീല പരമംപുരുഷാർത്ഥം. 6

#### നാരദൻ പറഞ്ഞു

നോക്കണം പ്രജാപതേ! യജ്ഞകർമ്മത്തിൽ ഭവാൻ
നിഷ്കൃപനായിക്കൊന്നോരസംഖ്യം പശുക്കളെ. 7

കാത്തു നിൽക്കയാണവനിന്നെ,നിൻദുഷ്കൃതങ്ങ-
ളോർത്തതിക്രോധത്തൊടും പ്രതികാരത്തിനായി
മരിച്ചാലുടൻനിന്നെ യിരുമ്പുകൊമ്പാലവ-
യരിശത്തൊടും കുത്തിക്കഷണമാക്കും നൂനം. 8

അതിനു പുരാതനമായിട്ടും പുരഞ്ജന-
കഥ ഞാനരുളുന്നു ശ്രദ്ധിച്ചു കേട്ടുകൊൾക. 9

പുരുകീർത്തിമാനായി പുരഞ്ജനാഭിഖ്യനാ-
യൊരുമന്നവൻ മന്നിൽ മുന്നമുണ്ടായിരുന്നു
നാമവും വ്യാപാരവുമറിയാൻ പാടില്ലാതെ-
യാമന്നനുണ്ടുകൂടെയവിജ്ഞാതാഖ്യൻ സഖൻ. 10

ധരയിലെങ്ങും വാസസ്ഥാനമാരാഞ്ഞാപ്രഭു
ചരിച്ചു രമ്യസ്ഥലം കാണാഞ്ഞു വിമനസ്സായ്
ഓരോരോ ഭോഗങ്ങളെക്കാമിക്കുമബ്ഭൂപനെ
പാരിലെപ്പട്ടണങ്ങൾ തുഷ്ടനാക്കിയില്ലേതും. 11-12

ലക്ഷണയുക്തംനവദ്വാരമൊത്തൊരുപുരം
വീക്ഷിച്ചാൻ ഹിമാചല ദക്ഷിണസാനുവികൽ. 13

ചുററിനും മതിൽക്കെട്ടു രമ്യോപവനങ്ങളു-
മേററവും മനോജ്ഞമാം ചന്ദ്രശാലാവരങ്ങൾ
അനതിക്രമ്യങ്ങളാം [1] പരിഘാട്ടാലങ്ങളും
ജനാലകളും പല ചാരുതോരണങ്ങളും. 14

മാണിക്യമരതകസ്ഫടിക വൈഡൂര്യങ്ങൾ
ചേർന്നാർന്നനീലരത്നം മുത്തിവ പതിച്ചെഴും
ഉന്നതഹർമ്മ്യങ്ങൾതൻ കാന്തിയാൽ ഭോഗവതി-
തന്നെയോയിതെന്നാക്കും സന്ദേഹമേകുന്നതായ്. 15

വെള്ളിയുംപൊന്നും മററുലോഹവുംകൊണ്ടു-തീർത്തി-
ട്ടുള്ള താഴികക്കുടസ്സംരത് പത്തനങ്ങളും
ഉത്തമസഭാസ്ഥാനം, വിശാലമായമുററം
വിസ്തൃതനാനാമാർഗ്ഗം വിശിഷ്ടകേളിസ്ഥലം
അങ്ങാടികളുമച്ചാലയങ്ങൾപവിഴത്താൽ
ഭംഗിയായ്തീർത്തകോലായ്കളുമൊത്തതുമിന്നീ. 16

എപ്പൊഴുംഭൃംഗങ്ങളും വിഹംഗസമൂഹവും
ശബ്ദിച്ചു കോലാഹലം കൂട്ടീടും കുളങ്ങളും
ഹിമനിർത്ധരത്തിൻെറ സമ്പർക്കം തേടീടിന
സുമസ്തോമത്തിൽത്തട്ടി വരുന്നതായകാററും
തളിർതിങ്ങിടും തരുശാഖാളീ സാന്ദ്രഛായ
കലർന്നുനിരന്തരം നിരാംശോഭിപ്പതായ്
നിരുപദ്രവികളായ് മൗനം വരിച്ച നാനാ-
തരകാനനമൃഗയൂഥങ്ങളിയന്നതായ്
പാന്ഥരെവിളിപ്പതായ് തോന്നിക്കുംപികാവലീ-
ബന്ധുരനാദംചേർന്ന ദിവ്യദ്രുലതാഢ്യമാം
അപ്പുരബഹിരുപവനത്തിൽ നൂറു നൂറു
കെല്ലേറും നായകന്മാരോടു സംയുതരാകും
പത്തു ഭൃത്യന്മാരൊടൊത്തായാതയായീടുവോ-
രുത്തമപ്രമദയെക്കണ്ടാനന്നൃപൻ വശാൽ 17-20

1 വാതിൽ, യുദ്ധത്തിനു തയാറാക്കിയ ഗേഹം

പഞ്ചശീർഷാഹിനാ ഗുപ്താം പ്രതീഹാരേണ സർവ്വതഃ
അന്വേഷമാണാമൃഷഭമപ്രൌഢാം കാമരൂപിണീം. 21
സുനാസാം സുദതീം ബാലാം സുകപോലാം വരാനനാം
സമവിന്യസ്തകർണ്ണാഭ്യാം ബിഭ്രതീം കുണ്ഡലശ്രിയം. 22
പിശംഗനീവീം സുശ്രോണീം ശ്യാമാം കനകമേഖലാം
പദ്ഭ്യാം ക്വണദ്ഭ്യാം ചലന്തീം നൂപുരൈർദ്ദേവതാമിവ. 23
സ്തനൌ വ്യഞ്ജിതകൈശോരൌ സമവൃത്തൌ നിരന്തരൌ
വസ്ത്രാന്തേന നിഗൂഹന്തീം വ്രീഡയാ ഗജഗാമിനീം. 24
താമാഹ ലളിതം വീരഃ സവ്രീഡസ്മിതശോഭനാം
സ്നിഗ്ധേനാപാംഗപുംഖേന സ്പൃഷ്ടഃ പ്രേമോദ്ഭ്രമദ്ഭ്രുവാ. 25
കാ ത്വം കഞ്ജപലാശാക്ഷി കസ്യാസീഹ കുതഃ സതി
ഇമാമുപ പുരീം ഭീരു കിം ചികീർഷസി ശംസ മേ. 26
ക ഏതേ/നുപഥാ യേ ത ഏകാദശ മഹാഭടാഃ
ഏതാ വാ ലലനാഃ സുഭ്രൂ കോ/യം തേ/ഹിഃ പുരസ്സരഃ 27

ത്വം ഹ്രീർഭവാന്യസ്യഥ വാഗ്രമാ പതിം
വിചിന്വതീ കിം മുനിവദ്രഹോ വനേ
ത്വദംഘ്രികാമാപ്തസമസ്തകാമം
ക്വ പത്മകോശഃ പതിതഃ കരാഗ്രാൽ. 28

നാസാം വരോർവ്വന്യതമാ ഭുവിസ്പൃക്
പുരീമിമാം വീരവരേണ സാകം
അർഹസ്യലംകർത്തുമദഭ്രകർമ്മണാ
ലോകം പരം ശ്രീരിവ യജ്ഞപുംസാ. 29

യദേഷ മാപാംഗവിഖണ്ഡിതേന്ദ്രിയം
സവ്രീഡഭാവസ്മിതവിഭ്രമദ്ഭ്രുവാ
ത്വയോപസൃഷ്ടോ ഭഗവാന്മനോഭവഃ
പ്രബാധതേ/ഥാനുഗൃഹാണ ശോഭനേ. 30

തദാനനം സുഭ്രു സുതാരലോചനം
വ്യാലംബിനീലാളകവൃന്ദസംവൃതം
ഉന്നീയ മേ ദർശയ വല്ഗുവാചകം
യദ്വ്രീഡയാ നാഭിമുഖം ശുചിസ്മിതേ. 31

നാരദ ഉവാച

ഇത്ഥം പുരഞ്ജനം നാരീ യാചമാനമധീരവൽ
അഭ്യനന്ദത താം വീരം ഹസന്തീ വീര മോഹിതാ. 32
ന വിദാമ വയം സമ്യക്കർത്താരം പുരുഷർഷഭ
ആത്മനശ്ച പരസ്യാപി ഗോത്രം നാമ ച യൽകൃതം. 33
ഇഹാദ്യ സന്തമാത്മാനം വിദാമ ന തതഃ പരം
യേനേയം നിർമ്മിതാ വീര പുരീ ശരണമാത്മനഃ 34
ഏതേ സഖായഃ സഖ്യോ മേ നരാ നാര്യശ്ച മാനദ
സുപ്തായാം മയി ജാഗർത്തി നാഗോ/യം പാലയൻ പുരീം. 35
ദിഷ്ട്യാ//ഗതോ/സി ഭദ്രം തേ ഗ്രാമ്യാൻ കാമാനഭീപ്സസേ
ഉദ്വഹിഷ്യാമി താംസ്തേ/ഹം സ്വബന്ധുഭിരരിന്ദമ. 36
ഇമാം ത്വമധിതിഷ്ഠസ്വ പുരീം നവമുഖീം വിഭോ
മയോപനീതാൻ ഗൃഹ്ണാനഃ കാമഭോഗാൻ ശതം സമാഃ 37
കം നു ത്വദന്യം രമയേ ഹ്യരതിജ്ഞമകോവിദം
അസമ്പരായാഭിമുഖമശ്വസ്തനവിദം പശും. 38
ധർമ്മോ ഹ്യത്രാർത്ഥകാമൌ ച പ്രജാനന്ദോ/മൃതം യശഃ
ലോകാ വിശോകാ വിരജാ യാൻ ന കേവലിനോ വിദുഃ 39
പിതൃദേവർഷിമർത്ത്യാനാം ഭൂതാനാമാത്മനശ്ച ഹ
ക്ഷേമം വദന്തി ശരണം ഭവേ/സ്മിൻ യൽ ഗൃഹാശ്രമഃ 40

ശിരസ്സഞ്ചാളും സപ്പം കാവൽക്കാരൻ കണക്കേ
പരിരക്ഷിപ്പോൾ ചുററും കാന്തനെയന്വേ-
ഷിപ്പോൾ

അപ്രൗഢ,ബാല,കാമരൂപിണി, സുശ്രോണിയാ-
ളൊപ്പമായ് വന്യസിച്ച ചാരുകണ്ണദ്വയത്തിൽ
കുണ്ഡലപ്രഭയാന്നോൾ,ശ്യാമ,താരുണ്യത്തി-
നാൽ

മിന്നുവോൾ സുകപോല സുദതി, വരാനന,
മഞ്ജുളതരമായ വിലോല പീതാംബരം
രഞ്ജിതമാംവിധത്തിൽ ധരിച്ചു വിളങ്ങുവോൾ,
കാഞ്ചീകലാപംപൂണ്ട കാൽച്ചിലമ്പൊലിചേത്തു
സഞ്ചരിച്ചാളങ്ങൊരു ദേവതയെന്നപോലെ
21- 23

സമവൃത്തമായിടതൂന്ന യൌവ്വനാരംഭ-
സമയദ്യോതകമായീടും തല്കുചങ്ങളെ
അതി ലജ്ജയാലംബരാന്തത്താൽ മറച്ചവൾ
മദയാനപോൽ മനോഹരമായ് സഞ്ചരി-
ച്ചാൾ 24

പ്രേമസൂചകമായിച്ചില്ലികൾ വളച്ചിട്ട-
ബ്ഭൂമിപൻതൻനേക്കൊരു കടാക്ഷബാണം
വിട്ടാൾ

ഉള്ളത്തിലതു തറച്ചദ്ധീരൻധൈയ്യംവിട്ട
ചൊല്ലിനാൻ ലജ്ജാസ്മേരമുഖിയാമവളോ-
ടായ്. 25

ആരുനീ സരസിജലോചനേ! നിൻെറ താത-
നാരുവാ,നെവിടെനിന്നിങ്ങുനീ വരുന്നതും
എന്തുചെയ്യുവാനാണു നീയിപ്പോൾ ഭാവിപ്പതും
ബന്ധുരാനനേ! സതിമാർമണേ! ചൊല്ലീടുക. 26

നിന്നുടെ പിൻപേകൂടി നടന്നീടുമപ്പതി-
നൊന്നു ഭൃത്യന്മാരുമിസ്ത്രീകളുമേതു ചൊൽക?
നിന്നുടെ മുൻപേ മന്ദം സഞ്ചരിച്ചീടുന്നൊരീ-
പന്നഗവരൻതാനുമാരാണു മനോഹരേ! 27

ഹ്രീയോനീഭവാനിയോ വാണിയോ പക്ഷേ-
ലക്ഷ്മി-

യായിരിക്കുമോ ജനഹീനമാമീ വനത്തിൽ
മുനിപോൽഭയലേശമെന്നിയേ നിൻപാദസേ-
വനത്താൽ കാമമാകെക്കൈവന്നഭത്താവിനെ
തിരഞ്ഞു സഞ്ചരിച്ചീടുകയോ നിൻകരത്തിൽ
ധരിക്കാറുള്ള പത്മമെവിടെക്കളഞ്ഞുനീ. 28

ഭുവിനെ സ്പശിച്ചീടുന്നതിനാൽ തീച്ചയായ്നീ
ദേവിയല്ലെന്നതു ഞാൻ മനസ്സിലാക്കീടുന്നു.
ശ്രേഷ്ഠകർമ്മാവാമെന്നോടൊന്നിച്ചിപ്പുരം വിഷ്ണു-
വൊത്തുവൈകുണ്ഠം ലക്ഷ്മീമട്ടലങ്കരിക്കുനീ 29

ഇന്ദ്രിയമെല്ലാം മമ തളന്നീടുന്നു പാരം
സുന്ദരീ! നിൻകടാക്ഷബാണപ്രയോഗങ്ങളാൽ
മന്ദാക്ഷത്താലും മന്ദഹാസാദിയാലും മന്ദ-
മന്ദമായ് ചലിപ്പിക്കും ചില്ലീവല്ലികളാലും
നിന്നാലെ സംചോദിതൻ ഭഗവാൻകാമദേവ-
നെന്നെയേററവും തപിപ്പിക്കുന്നു കടാക്ഷിക്ക! 30

നീണ്ട നീലാളകങ്ങൾകൊണ്ടെടാത്ത മറച്ചൊളി-
യാണ്ട സുതാരാക്ഷികൾ പൂണ്ടനിൻ മോഹ-
നാസ്യം

സുന്ദരീ!യൊന്നുയത്തിക്കാണിക്കുലജ്ജിപ്പതെ-
ന്തിന്നയേ സുഭ്രൂ! മനോഹാരിണീ! ശുചി-
സ്മിതേ!" 31

നാരദൻ പറഞ്ഞു

ഈവിധമധീരൻപോലത്ഥിക്കുമാമന്നനെ
കാർവേണിമോഹിച്ചടിനന്ദിച്ചാൾ സ്മിതത്തി-
നാൽ. 32

"അച്ഛനാരെന്നുമെൻെറ വംശവും പേരുമൊന്നും
നിശ്ചയമില്ലെനിക്കു ഭവാനാരെന്നുള്ളതും. 33

എനിക്കു വസിക്കുവാൻ യോഗ്യമാമിപ്പുരത്തിൻ-
ജനയിതാവിനേയുമറിയുന്നില്ലീയിവൾ
സ്ഥിതിചെയ്യുന്നുണ്ടു ഞാനിവിടെയിപ്പോളെന്നു-
ള്ളതിലപ്പുറമൊന്നുമറിഞ്ഞുകൂടാ വീരാ! 34

സ്നേഹിതന്മാരാണെൻെറകൂടെഴമിപ്പുമാന്മാർ
സ്നേഹിതകളത്രേയിക്കാമിനിമാരും പ്രഭോ!
സപ്പമിതെൻെറ സുഷുപ്തിസമയത്തുന്നിദ്രനാ-
യിപ്പട്ടണത്തെപ്പുരി പാലിച്ചുകൊള്ളുന്നിതു 35

അങ്ങുന്നെൻഭാഗധേയംകൊണ്ടത്രേവന്നുചേന്ന-
തിങ്ങിപ്പോ,ളവിടേക്കുമംഗലം ഭവിക്കട്ടെ! 36

[1]ഗ്രാമ്യകാമാർത്ഥ്യയാകും ഭവാൻെറയഭീഷ്ടങ്ങൾ
ഞാൻ മമ ബന്ധുക്കളൊത്താജ്ജിച്ചു തന്നീടുവൻ
നവദ്വാരങ്ങളാളുമിപ്പുരിതന്നിൽ ഭവാ-
നിവളേകിടും ഭോഗമാന്നു നൂറാണ്ടു വാഴ്ക. 37

അവിടുന്നേകനത്രേയെനിക്കിന്നനുരൂപൻ
ഭുവനംമൂന്നിങ്കലും ഞാനലഞ്ഞൊരാഞ്ഞതിൽ
അങ്ങയെയന്യരതിജ്ഞാനമററാമുഷ്മിക
സങ്ഗതിചെററും ചിന്തിച്ചീടാതെയേതുമട്ടിൽ
അട്ടത്തനാൾപോക്കുമെന്നോക്കാതെ ചുണകെട്ടു
കിടക്കുംമൃഗത്തെഞാനെങ്ങിനെരമിപ്പിക്കും 38

പെണ്മണിചേന്നീടുമിഗ്ഗൃഹസ്ഥാശ്രമംതന്നിൽ
ധർമ്മവുമത്ഥം കാമംമോക്ഷവുംസൽകീർത്തിയും
സന്താപഹീനനാനാസുഖസ്ഥാനവും കിട്ടും
സന്താനംനിമിത്തമായസുലഭാനന്ദവും
ഇതരാശ്രമസ്ഥിതരറിയില്ലൃഷിദേവ-
പിതൃമർത്ത്യാത്മക്ഷേമാസ്പദമിപ്പദമെന്നായ് 39-40

[1] സ്ത്രീസംഗം, രുചികരഭക്ഷണം മുതലായ ഗ്രാമ്യഭോഗങ്ങളിച്ഛിക്കുന്നവൻ.

കാ നാമ വീര വിഖ്യാതം വദാന്യം പ്രിയദർശനം
ന വൃണീത പ്രിയം പ്രാപ്തം മാദൃശീ ത്വാദൃശം പതിം. 41
കസ്യാ മനസ്തേ ഭുവി ഭോഗിഭോഗയോഃ
സ്ത്രിയാ ന സജ്ജേൽ ഭുജയോർമ്മഹാഭുജ
യോഽനാഥവർഗ്ഗാധിമലം ഘൃണോദ്ധത-
സ്മിതാവലോകേന ചരത്യപോഹിതും. 42

നാരദ ഉവാച

ഇതി തൌ ദമ്പതീ തത്ര സമുദ്യ സമയം മിഥഃ
താം പ്രവിശ്യ പുരീം രാജന്മുമുദാതേ ശതം സമാഃ 43
ഉപഗീയമാനോ ലളിതം തത്ര തത്ര ച ഗായകൈഃ
ക്രീഡൻ പരിവൃതഃ സ്ത്രീഭിർഹ്രദിനീമാവിശച്ഛുചൌ. 44
സപ്തോപരി കൃതാ ദ്വാരഃ പുരസ്തസ്യാസ്തു ദ്വേ അധഃ
പൃഥഗ്വിഷയഗത്യർത്ഥം തസ്യാം യഃ കശ്ചനേശ്വരഃ 45
പഞ്ച ദ്വാരസ്തു പൌരസ്ത്യാ ദക്ഷിണൈകാ തഥോത്തരാ
പശ്ചിമേ ദ്വേ അമൂഷാം തേ നാമാനി നൃപ വർണ്ണയേ. 46
ഖദ്യോതാഽഽവിർമ്മുഖീ ച പ്രാഗ്ദ്വാരാവേകത്ര നിർമ്മിതേ
വിഭ്രാജിതം ജനപദം യാതി താഭ്യാം ദ്യുമത്സഖഃ 47
നളിനീ നാളിനീ ച പ്രാഗ്ദ്വാരാവേകത്ര നിർമ്മിതേ
അവധൂതസഖസ്താഭ്യാം വിഷയം യാതി സൌരഭം. 48
മുഖ്യാ നാമ പുരസ്താൽ ദ്വാസ്തയാഽഽപണബഹൂദനൌ
വിഷയൌ യാതി പുരരാഡ്രസജ്ഞവിപണാന്വിതഃ 49
പിതൃഹൂർന്നൃപ പുര്യ്യാ ദ്വാർദ്ദക്ഷിണേന പുരഞ്ജനഃ
രാഷ്ട്രം ദക്ഷിണപഞ്ചാലം യാതി ശ്രുതധരാന്വിതഃ 50
ദേവഹൂർന്നാമ പുര്യ്യാ ദ്വാ ഉത്തരേണ പുരഞ്ജനഃ
രാഷ്ട്രമുത്തരപഞ്ചാലം യാതി ശ്രുതധരാന്വിതഃ 51
ആസുരീ നാമ പശ്ചാദ്ദ്വാസ്തയാ യാതി പുരഞ്ജനഃ
ഗ്രാമകം നാമ വിഷയം ദുർമ്മദേന സമന്വിതഃ 52
നിരൃതിർന്നാമ പശ്ചാദ്ദ്വാസ്തയാ യാതി പുരഞ്ജനഃ
വൈശസം നാമ വിഷയം ലുബ്ധകേന സമന്വിതഃ 53
അന്ധാവമീഷാം പൌരാണാം നിർവ്വാക്പേശസ്കൃതാവുഭൌ
അക്ഷണ്വതാമധിപതിസ്താഭ്യാം യാതി കരോതി ച 54
സ യർഹ്യന്തഃപുരഗതോ വിഷൂചീനസമന്വിതഃ
മോഹം പ്രസാദം ഹർഷം വാ യാതി ജായാത്മജോദ്ഭവം. 55
ഏവം കർമ്മസു സംസക്തഃ കാമാത്മാ വഞ്ചിതോഽബുധഃ
മഹിഷീ യദ്യദീഹേത തത്തദേവാന്വവർത്തത. 56
ക്വചിൽ പിബന്ത്യാം പിബതി മദിരാം മദവിഹ്വലഃ
അശ്നന്ത്യാം ക്വചിദശ്നാതി ജക്ഷത്യാം സഹ ജക്ഷിതി. 57
ക്വചിദ്ഗായതി ഗായന്ത്യാം രുദത്യാം രുദതി ക്വചിൽ
ക്വചിദ്ധസന്ത്യാം ഹസതി ജല്പന്ത്യാമനു ജല്പതി. 58
ക്വചിദ്ധാവതി ധാവന്ത്യാം തിഷ്ഠന്ത്യാമനു തിഷ്ഠതി
അനു ശേതേ ശയാനായാമന്വാസ്തേ ക്വചിദാസതീം. 59
ക്വചിൽ ശൃണോതി ശൃണ്വന്ത്യാം പശ്യന്താമനു പശ്യതി
ക്വചിജ്ജിഘ്രതി ജിഘ്രന്ത്യാം സ്പൃശന്ത്യാം സ്പൃശതി ക്വചിൽ.
ക്വചിച്ച ശോചതീം ജായാമനുശോചതി ദീനവൽ
അനു ഹൃഷ്യതി ഹൃഷ്യന്ത്യാം മുദിതാമനു മോദതേ. 61

വീരാഗ്ര്യാ! വിഖ്യാതനായ്കാമരൂപനായത്യു-
ദാരനായ്താനേവരും ത്വാദൃശഭർത്താവിനെ
എന്നേപ്പോലുള്ള രസവിജ്ഞയായീട്ടമേതു
തനപാംഗീമണിയംഗീകരിക്കാതിരുന്നിട്ടും? 41

സർപ്പസന്നിഭബാഹോ! കാരുണ്യാതിരേകത്താ-
ലുദ്ഭൂതം മന്ദഹാസം ചേർന്നിട്ടും കടാക്ഷത്താൽ
അനാഥദുഃഖംതീർക്കാൻ ചരിക്കും നിൻകൈ-
കളിൽ
മനസ്സു പതിയാത്ത മാനിനിയെങ്ങിരിപ്പൂ? 42

നാരദൻ പറഞ്ഞു

ഈവിധം ദമ്പതിമാരായവർ സത്യംചെയ്തി-
ട്ടാവസിച്ചാനന്ദിച്ചാർന്നൂറാണ്ടപ്പുരിതന്നിൽ 43

ഗായകന്മാരാൽ ഗീയമാനനായങ്ങങ്ങവ-
നായതാക്ഷിമാർ ചൂഴ്ന്നപ്പട്ടണംതന്നിൽസുഖം
ക്രീഡചെയ്തുഷ്ണകാലമാഗതമായീടവേ
ചൂടിയലായ്വാനൊരു തടാകമണഞ്ഞിതേ. 44

അപ്പുരിക്കുപരിയാം ഭാഗത്തുണ്ടേഴുംപിന്നെ
കീൾഭാഗത്തിലായ് രണ്ടുമിങ്ങിനെ നവദ്വാരം
ഇവയിലൂടെയത്രേ വിഷയമോരോന്നിലും
പ്രവേശിച്ചീടുന്നതിപ്പുരത്തിന്നധീശ്വരൻ 45

വഴികൾമേൽ ഭാഗത്തിലുള്ളതാമേഴിലഞ്ചു
കിഴക്കുമൊന്നു തെക്കുമൊന്നതിൻ വടക്കുമാം
താഴത്തുഭാഗത്തുള്ളതായ മാർഗ്ഗങ്ങൾ രണ്ടു-
മൂഴീശാ! പടിഞ്ഞാറാണോതിടാം നാമങ്ങളും. 46

ഏകത്ര കിഴക്കോട്ടു കലരും ദ്വാരം രണ്ടി-
ലേകമാംഖദ്യോതാഖ്യമപരയാവിർമ്മുഖി
അവയിലൂടെ ദ്യുമത്സഖനായ് പുരഞ്ജന-
നുവരൻചരിപ്പൂ വിഭ്രാജിതദേശംതന്നിൽ. 47

പിന്നെയുണ്ടൊരുദിക്കിൽ കിഴക്കോട്ടിരുവഴി
യൊന്നതിൽ നളിനിതാനന്യം നാളിനിയത്രേ
അവധൂതനാംമിത്രമൊത്തവററയിലൂടെ-
യവൻസഞ്ചരിക്കുന്നു സൗരഭദേശം തന്നിൽ. 48

കിഴക്കുപിന്നെ മുഖ്യയെന്നുണ്ടു മാർഗ്ഗമൊന്നാ-
വഴി,ക്കാപണം, ബഹൂദനമിദ്ദേശങ്ങളെ
രസജ്ഞൻ, വിപണനെന്നിത്തോഴന്മാരുമായി
രസാധീശ്വരൻ പ്രാപിച്ചീടുന്നെന്നറിഞ്ഞാ-
ലും. 49

പിതൃഹൂവെന്നുപേരാം ദക്ഷിണദ്വാരംവഴി
ശ്രുതധരാഭിധാനസഖാവോടൊത്തുചേർന്നു
ചരിച്ചീടുന്നതെക്കേപ്പാഞ്ചാല രാജ്യങ്ങളിൽ
പുരഞ്ജനാഖ്യനാമിദ്ധരണീപാലമൗലി. 50

വടക്കുവശത്തുള്ള ദേവഹൂവെന്ന മാർഗ്ഗം
കടന്നശ്രുതധര സ്നേഹിതനോട്ടുകൂടി
ഉത്തരപാഞ്ചാലമാം ദേശത്തിൽ ചരിക്കുന്നി-
തുത്തമനായീട്ടമിക്ഷോണീപാലകൻ മുദാ. 51

ആസുരിയെന്നുപേരാം പശ്ചിമമാർഗ്ഗത്തൂടെ
ഭാസുരകീർത്തിമാനാമപ്പുരഞ്ജനഭൂപൻ
ഗ്രാമകനാമകമാം ദേശത്തിൽ സഞ്ചരിപ്പൂ
സാമോദം ദുർമ്മദാഖ്യസുഹൃത്തിനോട്ടുകൂടി. 52

നിരൃതിയെന്നുപേരാം പടിഞ്ഞാറുള്ള മറേറ-
പ്പുരദ്വാരത്തിലൂടെയിപ്പുരഞ്ജനഭൂപൻ
ലുബ്ധകനെന്നു നാമമിയലും ചങ്ങാതിയോ-
ടൊപ്പമായ് സഞ്ചരിപ്പൂ വൈശസദേശം-
തന്നിൽ 53

പുറത്തുപോകാൻ പഴുതില്ലാത്തമാർഗ്ഗം രണ്ടി-
പ്പുരത്തിൽ നിർവ്വാക്കെന്നും പേശസ്കൃത്തെന്നും-
കാൺമു
ഒന്നിനാലടനം ചെയ്തീടുന്നു പുരഞ്ജന-
നന്യത്തെക്കൊണ്ടുചെയ്വൂ നിഖിലകർമ്മ-
ങ്ങളും. 54

അപ്പുരഞ്ജനൻ പിന്നെയകത്തെ രഹസ്യങ്ങ-
ളെപ്പേരുമറിയും തത്സഖാവുമായിച്ചേർന്നു
അന്തഃപുരത്തിൽ പ്രവേശിക്കവേ യവിടെ സ്വ-
കാന്താസുതന്മാരിൽ നിന്നവനു ചിലപ്പോതിൽ
മോഹവും ചിലപ്പോൾസന്തോഷവും പ്രസാദവു-
മാഹന്ത! നിരന്തരമനുഭവപ്പെട്ടിതു. 55

കാമാത്മാവായിബ്ബോധഹീനനായ് വഞ്ചിത-
നായ്
ക്കാമിനീവശനായിക്കർമ്മത്തിലാസക്തനായ്
ഭാര്യതൻ ചൊല്പടിക്കു തത്കൃത്യങ്ങളേയെല്ലാ-
നേരവുമനുകരിച്ചിരുന്നീടിനാനവൻ. 56

ചിലപ്പോളവൾ മദ്യംകുടിക്കിൽക്കുടിക്കുംതാൻ
ചിലപ്പോളവളൊത്തു താംബൂലം ചവച്ചിട്ടും
അവൾപാട്ടുകിൽതാനുമുടനേ ഗാനംചെയ്യു-
മവൾരോദനം ചെയ്കിൽ രോദനം ചെയ്യും-
താനും. 57

ചിരിച്ചാൽ ചിരിച്ചീട്ടും കഥിച്ചാൽക്കഥിച്ചിട്ടു-
മിരുന്നാലിരുന്നിട്ടുമോടിയാലോട്ടുംകൂടെ
ശയിച്ചാലൊരുമിച്ചുശയിക്കുമീമട്ടില-
ക്കയൽക്കണ്ണിയാൾ ചെയ്യുതവനും ചെയ്യുമെല്ലാം
കേൾക്കുക കാൺക പിന്നെ സ്പർശിക്കയാ-
ഘ്രാണിക്ക
ദുഃഖിക്ക മോദിക്കയുമവളോടൊപ്പം ചെയ്യും
58-61

വിപ്രലബ്ധോ മഹിഷ്യൈവം സർവ്വപ്രകൃതിവഞ്ചിതഃ
നേച്ഛന്നനുകരോത്യജ്ഞഃ ക്ലൈബ്യാൽ ക്രീഡാമൃഗോ യഥാ. 62

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പുരഞ്ജനോപാഖ്യാനേ പഞ്ചവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 3770 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1157

---

## ഷഡ്വിംശതിതമോഽധ്യായഃ

നാരദ ഉവാച

സ ഏകദാ മഹേഷ്വാസോ രഥം പഞ്ചാശ്വമാശുഗം
ദ്വീഷം ദ്വിചക്രമേകാക്ഷം ത്രിവേണും പഞ്ചബന്ധുരം. 1
ഏകരശ്മ്യേകദമനമേകനീഡം ദ്വികൂബരം
പഞ്ചപ്രഹരണം സപ്തവരൂഥം പഞ്ചവിക്രമം 2
ഹൈമോപസ്കരമാരുഹ്യ സ്വർണ്ണവർമ്മാക്ഷയേഷുധിഃ
ഏകാദശചമൂനാഥഃ പഞ്ചപ്രസ്ഥമഗാദ്വനം 3
ചചാര മൃഗയാം തത്ര ദൃപ്ത ആത്തേഷുകാർമ്മുകഃ
വിഹായ ജായാമതദർഹാം മൃഗവ്യസനലാലസഃ 4
ആസുരീം വൃത്തിമാശ്രിത്യ ഘോരാത്മാ നിരനുഗ്രഹഃ
ന്യഹനന്നിശിതൈർബ്ബാണൈർവ്വനേഷു വനഗോചരാൻ. 5
തീർത്ഥേഷു പ്രതിദൃഷ്ടേഷു രാജാ മേധ്യാൻ പശൂൻ വനേ
യാവദർത്ഥമലം ലുബ്ധോ ഹന്യാദിതി നിയമ്യതേ. 6
യ ഏവം കർമ്മ നിയതം വിദ്വാൻ കുർവ്വീത മാനവഃ
കർമ്മണാ തേന രാജേന്ദ്ര ജ്ഞാനേന ന സ ലിപ്യതേ. 7
അന്യഥാ കർമ്മ കുർവ്വാണോ മാനാരൂഢോ നിബധ്യതേ
ഗുണപ്രവാഹപതിതോ നഷ്ടപ്രജ്ഞോ വ്രജത്യധഃ 8
തത്ര നിർഭിന്നഗാത്രാണാം ചിത്രവാജൈഃ ശിലീമുഖൈഃ
വിപ്ലവോഽഭൂദ്ദുഃഖിതാനാം ദുസ്സഹഃ കരുണാത്മനാം. 9
ശശാൻ വരാഹാൻ മഹിഷാൻ ഗവയാൻ രുരുശല്യകാൻ
മേധ്യാനന്യാംശ്ച വിവിധാൻ വിനിഘ്നൻ ശ്രമമധ്യഗാൽ. 10
തതഃ ക്ഷുത്തൃട്പരിശ്രാന്തോ നിവൃത്തോ ഗൃഹമേയിവാൻ
കൃതസ്നാനോചിതാഹാരഃ സംവിവേശ ഗതക്ലമഃ 11
ആത്മാനമർഹയാഞ്ചക്രേ ധൂപാലേപസ്രഗാദിഭിഃ
സാധ്വലംകൃതസർവ്വാംഗോ മഹിഷ്യാമാദധേ മനഃ 12
തൃപ്തോ ഹൃഷ്ടഃ സുദൃപ്തശ്ച കന്ദർപ്പാകൃഷ്ടമാനസഃ
ന വ്യചഷ്ട വരാരോഹാം ഗൃഹിണീം ഗൃഹമേധിനീം
അന്തഃപുരസ്ത്രിയോഽപൃച്ഛദ്വിമനാ ഇവ വേദിഷൽ 13
അപി വഃ കുശലം രാമാഃ സേശ്വരീണാം യഥാ പുരാ
ന തഥൈതർഹി രോചന്തേ ഗൃഹേഷു ഗൃഹസമ്പദഃ 14
യദി ന സ്യാൽ ഗൃഹേ മാതാ പത്നീ വാ പതിദേവതാ
വ്യംഗേ രഥ ഇവ പ്രാജ്ഞഃ കോ നാമാസീത ദീനവൽ. 15
ക്വ വർത്തതേ സാ ലലനാ മജ്ജന്തം വ്യസനാർണ്ണവേ
യാ മാമുദ്ധരതേ പ്രജ്ഞാം ദീപയന്തീ പദേ പദേ. 16

രാമാ ഊചുഃ

നരനാഥ ന ജാനീമസ്ത്വൽപ്രിയാ യദ്വ്യവസ്യതി
ഭൂതലേ നിരവസ്താരേ ശയാനാം പശ്യ ശത്രുഹൻ. 17

നാരദ ഉവാച

പുരഞ്ജനഃ സ്വമഹിഷീം നിരീക്ഷ്യാവധൂതാം ഭുവി
തത്സംഗോന്മഥിതജ്ഞാനോ വൈക്ലബ്യം പരമം യയൗ. 18

ഈവിധം സ്വഭാര്യയാൽ വഞ്ചിതനായ-
ബ്ഭൂപൻ
പൂർവസ്വഭാവമെല്ലാം പെട്ടെന്നു വിട്ടൊഴിഞ്ഞു
അന്ധനായ് ജാഡ്യത്തിനാലവളെപ്പിന്തുടന്നാൻ
സ്വന്തമാമിച്ഛയററു ലീലാമൃഗം കണക്കേ 62

---

# അദ്ധ്യായം 26

നാരദൻ പറഞ്ഞു

ഒരുനാൾപുരഞ്ജനനത് കൃഷ്ണമായ ചാപം
ശരങ്ങളാവനാഴിപൊൽക്കവചവും നേരേ
ധരിച്ചുപതിനൊന്നു സൈന്യത്തിൻ നായകത്വം-
വരിച്ചു പഞ്ചപ്രസ്ഥമെന്ന കാനനം തന്നിൽ
അഞ്ചശ്വങ്ങളെപ്പൂട്ടിയ തുലവേഗം പൂണ്ടി
ട്ടുഞ്ചിതം ദണ്ഡദ്വയം ദ്വിചക്ര ധ്വജത്രയം
ഒരച്ചുതണ്ടൊററക്കടിഞ്ഞാണൊരുസൂത-
നീരിപ്പാനിടം നകസ്ഥാനം രണ്ടഞ്ചുകെട്ടും
മറയ്ക്കാനേഴവസ്തുമഞ്ചസ്ത്രം പഞ്ചധാസ-
ഞ്ചരണം പൊൻകോപ്പിവയൊത്ത-
തേരേറിയെത്തി. 1-3

വില്ലുമമ്പുംധരിച്ചു വിവേചനാബുദ്ധിയാം
വല്ലഭയേയുംതള്ളി [1] മൃഗയാചോലനായി
ഉഗ്രമാം വിപിനത്തിൽ നടന്നുമൃഗങ്ങളെ-
യൊക്കെയുമിളക്കി നായാടിനാൻ
ഗർവിഷ്ഠനായ് 4

അലിവററസുരസ്വഭാവമാന്നാമന്നവൻ
കൊലചെയ്തീടിനാനക്കാനനമൃഗാളിയെ 5

മാംസാശയബ്ഭൂപാലനടക്കാൻകഴിഞ്ഞതില
ശാസ്ത്രത്തിൽ മൃഗവധം വിധിച്ചിട്ടുണ്ടെങ്കിലും;
ഭൂപതിക്കെന്നല്ലാക്കും ഹിംസയെത്രയോമഹാ-
പാപമെന്നത്രേ പാരിൽ സാധുലോകാഭിപ്രായം.
ഈവിധമഹിംസതൻ മാഹാത്മ്യമറിഞ്ഞുതൻ-
ജീവിതംപോക്കും ജ്ഞാനി കർമ്മത്താൽ
ബദ്ധനാകാ. 7

അഭിമാനാധികൃത്താലന്യഥാകർമ്മംചെയ്യോ-
നഭിമുഖീകരിക്കും പിന്നെയും ഭവബന്ധം
[2] നഷ്ടപ്രജ്ഞനായവൻ നാനായോനികൾതോറും
പെട്ടുഴന്നധഃപതിച്ചീടുന്നു നൂഃപാത്തമാ. 8

അവിടെപ്പുരഞ്ജനബാണത്താലംഗഭംഗം-
ഭവിച്ചുപതിച്ചേറെയൊട്ടുങ്ങീ മൃഗോൽക്കരം
അക്കാഴ്ചകണ്ടു സഹിച്ചീടുവാനൊട്ടുംതന്നെ
ശക്തിയുണ്ടാകയില്ല കൃപാർദ്രാത്മാക്കൾക്കാക്കും. 9

പന്നികൾ,മുയലുകൾ,പോത്തുകൾ,ബർഹമുള്ളൻ-
പന്നികൾ ഗവയങ്ങൾ രുരുക്കളെന്നിത്തരം
സാധുക്കളസാധുക്കളീഭേദമെന്യേ മൃഗ-
യൂഥത്തെക്കൊന്നൊടുക്കിക്ഷീണിച്ചാൻ ധരാ-
ധവൻ 10

ദാഹവുംക്ഷുത്തുംമൂത്തു നായാട്ടു നിർത്തിഭൂപൻ
ഗേഹത്തിൽവന്നുകുളിച്ചുണ്ടു തൻ ക്ഷീണം
തീർക്കാൻ 11

ചന്ദനം ധൂപം പുഷ്പമാലയെന്നിവററിനാൽ
നന്നായ് തന്നംഗമെല്ലാമലങ്കരിച്ചശേഷം
നന്ദിതനായിപ്പാരം സുന്ദരിയായീടുന്ന
തന്നുടെതന്വംഗിയിൽ മനസ്സുവച്ചീടിനാൻ. 12

ഹൃഷ്ടനും തൃപ്തനും സുദൃപ്തനും സുമബാണാ-
കൃഷ്ടനുമായമന്നൻ ഗൃഹമേധിനിയാകും
കാന്തയെക്കണ്ടില്ല വിടതിനാൽ വിമനസ്സാ-
യന്തഃപുരസ്ത്രീകളോടീവിധം ചോദിച്ചിതു: 13

ഹേ മനോഹരിമാരേ! നിങ്ങൾക്കിങ്ങെല്ലാവക്കും
ക്ഷേമംതന്നെയോ നിങ്ങളുടെയാ സ്വാമിനിക്കും
ആലയസാധനങ്ങളൊന്നുമേ മുന്നേപ്പോലെ
ശ്രീലസത്തായല്ല ഞാൻ കാണുന്നതിവിടി-
പ്പോൾ. 14

അമ്മയോ ഭത്താവിനെ ദൈവമെന്നോർത്തീടുന്ന
പെണ്മണിതാനോ വസിച്ചീടാത്ത ഭവനത്തിൽ
ന്യൂനതയെഴും വാഹനത്തിലെന്നതുപോലെ
ദൂനചിത്തനായേതു ബുദ്ധിമാൻ വസിച്ചീടും. 15

ബോധശക്തിയെയെനിക്കെപ്പൊഴുംപ്രകാശിപ്പി-
ച്ചാധിനീരധിതന്നിൽനിന്നെന്നെയുദ്ധരിക്കും
എൻപ്രാണപ്രിയതമയെവിടെയിരിക്കുന്നെ-
ന്നൻപോടു ചൊല്ലീടുവിൻ പേടമാൻമിഴി-
മാരേ! 16

നാരിമാർ പറഞ്ഞു

പുരുഷർഷഭാ! ഭവത്ഭാര്യയെന്താണുചെയ്യാ-
നൊരുങ്ങീടുന്നതെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ
സ്വാമിനിയിതാ വെറുംനിലത്തു കിടക്കുന്നി-
താമയംപൂണ്ടു ഭവാൻ കാണുക വീരാഗ്രിമാ. 17

നാരദൻ പറഞ്ഞു

ക്ഷോണിയിൽകിടന്നീടും തൻപ്രാണേശ്വരി-
തന്നെ-
ക്കാണവേ തത്സംഗത്താലന്ധനാം നൃപൻ
കേണാൻ 18

---

1 നായാട്ടിൽ ആഗ്രഹമുള്ളവൻ 2 ബുദ്ധിനശിച്ചവൻ

സാന്ത്വയൻ ശ്ലക്ഷ്ണയാ വാചാ ഹൃദയേന വിദൂയതാ
പ്രേയസ്യാഃ സ്നേഹസംരംഭലിംഗമാത്മനി നാഭ്യഗാൽ. 19
അനുനിന്യേഽഥ ശനകൈർവ്വീരോഽനുനയകോവിദഃ
പസ്പർശ പാദയുഗളമാഹ ചോത്സംഗലാളിതാം. 20

പുരഞ്ജന ഉവാച

നൂനം ത്വകൃതപുണ്യാസ്തേ ഭൃത്യാ യേഷ്വീശ്വരാഃ ശുഭേ
കൃതാഗഃസ്വാത്മസാൽകൃത്വാ ശിക്ഷാദണ്ഡം ന യുഞ്ജതേ. 21
പരമോഽനുഗ്രഹോ ദണ്ഡോ ഭൃത്യേഷു പ്രഭുണാർപ്പിതഃ
ബാലോ ന വേദ തത്തന്വി ബന്ധുകൃത്യമമർഷണഃ 22

സാ ത്വം മുഖം സുദതി സുഭ്രവനുരാഗഭാര-
വ്രീഡാവിലംബവിലസദ്ധസിതാവലോകം
നീലാളകാളിഭിരുപസ്കൃതമുന്നസം നഃ
സ്വാനാം പ്രദർശയ മനസ്വിനി വല്ഗുവാക്യം.
തസ്മിന്ദധേ ദമമഹം തവ വീരപത്നി
യോഽന്യത്ര ഭൂസുരകുലാൽ കൃതകില്ബിഷസ്തം
പശ്യേ ന വീതഭയമുന്മുദിതം ത്രിലോക്യാ-
മന്യത്ര വൈ മുരരിപോരിതരത്ര ദാസാൽ. 24

വക്ത്രം ന തേ വിതിലകം മലിനം വിഹർഷം
സംരംഭഭീമമവിമൃഷ്ടമപേതരാഗം
പശ്യേ സ്തനാവപി ശുചോപഹതൌ സുജാതൌ
ബിംബാധരം വിഗതകുങ്കുമപങ്കരാഗം. 25
തന്മേ പ്രസീദ സുഹൃദഃ കൃതകിൽബിഷസ്യ
സ്വൈരം ഗതസ്യ മൃഗയാം വ്യസനാതുരസ്യ
കാ ദേവരം വശഗതം കുസുമാസ്ത്രവേഗ-
വിസ്രസ്തപൌംസ്നമുശതീ ന ഭജേത കൃത്യേ. 26

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ,
പുരഞ്ജനോപാഖ്യാനേ ഷഡ്വിംശതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3796 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1183

---

# സപ്തവിംശതിതമോഽധ്യായഃ

നാരദ ഉവാച

ഇത്ഥം പുരഞ്ജനം സധ്ര്യഗ്വശമാനീയ വിഭ്രമൈഃ
പുരഞ്ജനീ മഹാരാജ രേമേ രമയതീ പതിം. 1
സ രാജാ മഹിഷീം രാജൻ സുസ്നാതാം രുചിരാനനാം
കൃതസ്വസ്ത്യയനാം തൃപ്താമഭ്യനന്ദദുപാഗതാം. 2

തയോപഗൂഢഃ പരിരബ്ധകന്ധരോ
രഹോഽനുമന്ത്രൈരപകൃഷ്ടചേതനഃ
ന കാലരംഹോ ബുബുധേ ദുരത്യയം
ദിവാ നിശേതി പ്രമദാപരിഗ്രഹഃ 3

ശയാന ഉന്നദ്ധമദോ മഹാമനാ
മഹാർഹതല്പേ മഹിഷീഭുജോപധിഃ
താമേവ വീരോ മനുതേ പരം യത-
സ്തമോഽഭിഭൂതോ ന നിജം പരം ച യൽ. 4

തയൈവം രമമാണസ്യ കാമകശ്മലചേതസഃ
ക്ഷണാർദ്ധമിവ രാജേന്ദ്ര വ്യതിക്രാന്തം നവം വയഃ 5
തസ്യാമജനയൽ പുത്രാൻ പുരഞ്ജന്യാം പുരഞ്ജനഃ,
ശതാന്യേകാദശ വിരാഡായുഷോഽർദ്ധമഥാത്യഗാൽ 6
ദുഹിതൄർദ്ദശോത്തരശതം പിതൃമാതൃയശസ്കരീഃ
ശീലൌദാര്യഗുണോപേതാഃ പൌരഞ്ജന്യഃ പ്രജാപതേ. 7
സ പഞ്ചാലപതിഃ പുത്രാൻ പിതൃവംശവിവർദ്ധനാൻ
ദാരൈഃ സംയോജയാമാസ ദുഹിതൄഃ സദൃശൈർവ്വരൈഃ 8
പുത്രാണാം ചാഭവൻ പുത്രാ ഏകൈകസ്യ ശതം ശതം
യൈർവ്വൈ പൌരഞ്ജനോ വംശഃ പഞ്ചാലേഷു സമേധിതഃ 9
തേഷു തദ്രിക്ഥഹാരേഷു ഗൃഹകോശാനുജീവിഷു
നിരൂഢേന മമത്വേന വിഷയേഷ്വന്വബധ്യത. 10
ഈജേ ച ക്രതുഭിർഘോരൈർദ്ദീക്ഷിതഃ പശുമാരകൈഃ
ദേവാൻ പിതൄൻ ഭൂതപതീന്നാനാകാമോ യഥാ ഭവാൻ. 11

ഹൃദയം തുടിച്ചവൻ മൃദുവാക്കുകളാൽത്താൻ-
വധുവേയാശ്വസിപ്പിച്ചീടുവാനാരംഭിച്ചാൻ
ആരോമൽ പ്രിയയ്ക്കേഴം പ്രണയകലഹത്തിൻ-
കാരണമെന്തെന്നവനേതുമേ ധരിച്ചീല 19
മെല്ലെവേയനുനയകോവിദനാമമ്മഹീ-
വല്ലഭൻ നിജവശത്താക്കിനാനത്തന്വിയെ
അടിത്താരിണമന്ദം തലോടിയനന്തര-
മെട്ടത്തങ്കത്തിലേററിലാളിച്ചു ചോദിച്ചിതു. 20

പുരഞ്ജനൻ പറഞ്ഞു

"'ഭൃത്യന്മാരപരാധം ചെയ്യുകിൽ സ്വകീയരെ-
ന്നോർത്തുടൻ തത്സ്വാമികളവരെശ്ശിക്ഷിക്കായ്കിൽ
പുണ്യമററവരാണക്കിങ്കരരെന്നുള്ളതിൽ
സന്ദേഹിക്കുവാൻകാര്യമില്ലമൽ പ്രാണനാഥേ! 21
ദണ്ഡ്യഭൃത്യരെ പ്രഭു ശിക്ഷിപ്പതക്കൂട്ടരെ
നന്നായിട്ടനുഗ്രഹിച്ചീടുവതത്രേ നൂനം
സഹനശീലമററ മൂഢനിബ്ബന്ധുകൃത്യ-
മഹിമതെല്ലുമപ്പോളറിവില്ലെന്നേയുള്ളു
എന്നതുമൂലം കുററക്കാരനാമിബ്ഭൃത്യനെ
സുന്ദരീമണേ! ശിക്ഷിച്ചീടുക മടിയാതെ. 22
സുദതീ! സ്വകീയരാം ഞങ്ങളെ നിന്മനോജ്ഞ-
വദനമൊന്നുയർത്തിക്കാണിക്കു മനസ്വിനീ!
ത്രപയുമനുരാഗഭരവും പ്രസരിക്കു
മപാംഗഹാസങ്ങളൊത്തളകാഞ്ചിതമാകും
നിന്മുഖാരവിന്ദത്തിൽനിന്നിഹ [1]വല്ഗുവാക്കാം
നന്മധുവുതിർക്കുവാൻ വിളംബമെന്തേസുഭ്രു! 23
ഹേ വീരപത്നീ! നിനക്കപ്രിയംചെയ്തുള്ളവ-
നേവനെന്നോതീടുനീയവനെശ്ശിക്ഷിക്കുവൻ
ഭൂസുരസമുദയംതന്നിലും വാസുദേവ-
പാർഷദവൃന്ദത്തിലുമുള്ളോരെയൊഴിച്ചെന്നാൽ
നിർഭയനായും തുഷ്ടനായിട്ടുമൊരുശത്രു
മുപ്പാരിലെങ്ങുമെനിക്കില്ലെന്നു ധരിക്കനീ. 24
നിന്മുഖം മുൻപിലിട്ട തിലകംമാഞ്ഞു വാടി
സമ്മോദമില്ലാത്തതായ്കോപഭീകരമായി
രാഗഹീനമായാഭയററു കണ്ടിട്ടില്ലഞാ-
നാകമ്രസ്തനയുഗം [2]ബാഷ്പാഭിഷിക്തമായും
തൊണ്ടിപ്പഴത്തിനേററമിണ്ടലേകീടുന്ന നിൻ-
ചുണ്ടുകൾരണ്ടുമേവം കുങ്കുമരാഗമററും 25
നിന്നെഞാൻവിട്ടുപോയിനായാട്ടിനെന്നുള്ളതാം
മന്യുവിൻഹേതുവെന്നാൽ ക്ഷന്തവ്യമല്ലോപ്രിയേ!
വന്നുപോയപരാധം ഭവതിയെല്ലാംപൊറു-
ത്തിന്നെന്നിൽ പ്രസാദിക്ക തന്വംഗീമുക്താമണേ!
നിന്നിലുന്നതസ്നേഹമാർന്നീടും ഞാനിദാനീം
കന്ദർപ്പബാണമേററു പൌരുഷഹീനനായേൻ
സ്വാധീനനായി രതിപ്രദനാം ഭർത്താവിനെ
ഏതുസുന്ദരി തള്ളുമുചിതസന്ദർഭത്തിൽ? 26

---

# അദ്ധ്യായം 27

നാരദൻ പറഞ്ഞു

പിന്നെയാപ്പുരഞ്ജനി തുഷ്ടയായ് പുരഞ്ജന-
മന്നവൻതന്നെ വിലാസങ്ങളാൽ ദൃഢമായി
തന്നധീനത്തിലാക്കി രമിപ്പിച്ചനുപദം
നന്നായിസ്വയം രമിച്ചീടിനാൾ നൃപോത്തമാ 1
കുളിച്ചുകുറിയിട്ടു മൃഷ്ടമായാശിച്ചലം
തെളിഞ്ഞു സംതൃപ്തയായന്തികമണഞ്ഞിട്ടും
തനതുകാന്തയാമബ്ബന്ധുരാസ്യയെപ്പുര-
ഞ്ജനഭൂപാലൻ പരമഭിനന്ദിച്ചീടിനാൻ. 2
മന്നനാപ്രമദതന്നാശ്ലേഷസൗഖ്യംപൂണ്ടു-
മന്നതാംഗിയെഗ്ഗളതലത്തിലാശ്ലേഷിച്ചും
രഹസ്സല്ലാപംചെയ്തും നഷ്ടചേതനനായി
ഗ്രഹിച്ചീലേതും ദുരത്യയമാം കാലപ്പാച്ചിൽ. 3
ഉത്കടമദംപൂണ്ടു നാനാസങ്കല്പങ്ങളു-
മുൾക്കാമ്പിലൊതുക്കിയാ വീരനാം പുരഞ്ജനൻ
ജായാഭുജോപധാനംതന്നിൽത്തൻതല ചായ്ച്ചു
മായാമഗ്നനായ് സുഖശയ്യയിൽ ശയാനനായ്
അവിവേകത്തിലാണ്ടു പരമപുരുഷാർത്ഥ-
മവളെന്നുറച്ചിതേ ബ്രഹ്മത്തെ സ്മരിക്കാതെ. 4
കാമഭ്രഷിതചിത്തനാകുമപ്പുരഞ്ജന-
ഭൂമിപനേവം നിത്യമവളിൽ രമിക്കവേ
ക്ഷണാർദ്ധസമം നവയൗവനകാലം ചാരു-
ഗുണവാരിധേ! നൃപാ! പഴതേകഴിഞ്ഞുപോയ്. 5
അവളിൽ നൂററിപ്പതിനൊന്നു നന്ദനരേയുദ്-
ഭവിപ്പിച്ചായുരർദ്ധം തുലച്ചാനന്നൃപാലൻ 6
ഔദാര്യസൗശീല്യങ്ങളിണങ്ങിപ്പുരുകീർത്തി
മാതാപിതാക്കന്മാർക്കു വളർത്തുന്നവരായി
മിന്നിടും പൗരഞ്ജനിമാരെന്നൂററിപ്പത്തു
കന്യകമാരേയുമമ്മന്നവൻ ജനിപ്പിച്ചാൻ. 7
പഞ്ചാലനേതാവവൻ സ്വവംശംവൃദ്ധിചേർക്കും
തൻചാരുപുത്രന്മാരെ ഭാര്യമാരോടും തഥാ
പുത്രികൾതമ്മേയവർക്കനുരൂപന്മാരാകും
ഭർത്താക്കളോടുംചേർത്തുകൃതകൃത്യനായ്ത്തീർന്നാൻ.
അവർക്കോരോരുത്തർക്കും നൂറുപുത്രന്മാർവീതം
ഭവിച്ചു പഞ്ചാലത്തിൽ തദ്വംശംവർദ്ധിച്ചിതു. 9
പുത്രന്മാരിലും പൗത്രസഞ്ചയത്തിലും സ്വന്ത-
ഭൃത്യന്മാരിലും ഗേഹഭണ്ഡാരവൃന്ദത്തിലും.
ശക്തിയായുറച്ചുള്ള മമത്വത്തിനാൽ വിഷ-
യോൽക്കരമഗ്നനായാനായവനഹർന്നിശം 10
ചെല്ലേറും ഹേ പ്രാചീനബർഹിസ്സേ! ഭവാനോടു-
തുല്യനന്നൃപൻ നിജസങ്കല്പസാദ്ധ്യത്തിനായ്
ഘോരമായ് പശുഹിംസാമുഖ്യമാം യാഗങ്ങളാ-
ലാരാധിച്ചിതു ദേവപിതൃഭൂതേശന്മാരെ. 11

---

1 വക്രഗതിയുള്ള വാക്കാകുന്ന 2 കണ്ണീരണിഞ്ഞതു്

യുക്തേഷ്വേവം പ്രമത്തസ്യ കുടുംബാസക്തചേതസഃ
ആസസാദ സ വൈ കാലോ യോഽപ്രിയഃ പ്രിയയോഷിതാം. 12
ചണ്ഡവേഗ ഇതി ഖ്യാതോ ഗന്ധർവ്വാധിപതിർന്നൃപ
ഗന്ധർവ്വാസ്തസ്യ ബലിനഃ ഷഷ്ട്യുത്തരശതത്രയം 13
ഗന്ധർവ്വ്യസ്താദൃശീരസ്യ മൈഥുന്യശ്ച സിതാസിതാഃ
പരിവൃത്ത്യാ വിലുമ്പന്തി സർവ്വകാമവിനിർമ്മിതാം. 14
തേ ചണ്ഡവേഗാനുചരാഃ പുരഞ്ജനപുരാ യദാ
ഹർത്തുമാരേഭിരേ തത്ര പ്രത്യഷേധൽ പ്രജാഗരഃ 15
സ സപ്തഭിഃ ശതൈരേകോ വിംശത്യാ ച ശതം സമാഃ
പുരഞ്ജനപുരാധ്യക്ഷോ ഗന്ധർവ്വൈര്യുയുധേ ബലീ. 16
ക്ഷീയമാണേ സ്വസംബന്ധേ ഏകസ്മിൻ ബഹുഭിര്യുധാ
ചിന്താം പരാം ജഗാമാർത്തഃ സരാഷ്ട്രപുരബാന്ധവഃ 17
സ ഏവ പുര്യാം മധുഭുക്പഞ്ചാലേഷു സ്വപാർഷദൈഃ
ഉപനീതം ബലിം ഗൃഹ്ണൻ സ്ത്രീജിതോ നാവിദദ്ഭയം. 18
കാലസ്യ ദുഹിതാ കാചിൽ ത്രിലോകീം വരമിച്ഛതീ
പര്യടന്തീ ന ബർഹിഷ്മൻ പ്രത്യനന്ദത കശ്ചന. 19
ദൌർഭാഗ്യേനാത്മനോ ലോകേ വിശ്രുതാ ദുർഭഗേതി സാ
യാ തുഷ്ടാ രാജർഷയേ തു വൃതാദാൽ പൂരവേ വരം. 20
കദാചിദടമാനാ സാ ബ്രഹ്മലോകാന്മഹീം ഗതം
വവ്രേ ബൃഹദ്വ്രതം മാം തു ജാനതീ കാമമോഹിതാ. 21
മയി സംരഭ്യ വിപുലമദാച്ഛാപം സുദുസ്സഹം
സ്ഥാതുമർഹസി നൈകത്ര മദ്യാച്ഞാവിമുഖോ മുനേ. 22
തതോ വിഹതസങ്കല്പാ കന്യകാ യവനേശ്വരം
മയോപദിഷ്ടമാസാദ്യ വവ്രേ നാമ്നാ ഭയം പതിം 23
ഋഷഭം യവനാനാം ത്വാം വൃണേ വീരേപ്സിതം പതിം
സങ്കല്പസ്ത്വയി ഭൂതാനാം കൃതഃ കില ന രിഷ്യതി. 24
ദ്വാവിമാവനുശോചന്തി ബാലാവസദവഗ്രഹൌ
യല്ലോകശാസ്ത്രോപനതം ന രാതി ന തദിച്ഛതി. 25
അഥോ ഭജസ്വ മാം ഭദ്ര ഭജന്തീം മേ ദയാം കുരു
ഏതാവാൻ പൌരുഷോ ധർമ്മോ യദാർത്താനനുകമ്പതേ. 26
കാലകന്യോദിതവചോ നിശമ്യ യവനേശ്വരഃ
ചികീർഷുർദ്ദേവഗുഹ്യം സ സസ്മിതം താമഭാഷത 27
മയാ നിരൂപിതസ്തുഭ്യം പതിരാത്മസമാധിനാ
നാഭിനന്ദതി ലോകോഽയം ത്വാമഭദ്രാമസമ്മതാം. 28
ത്വമവ്യക്തഗതിർഭുങ്ക്ഷ്വ ലോകം കർമ്മവിനിർമ്മിതം
യാഹി മേ പൃതനായുക്താ പ്രജാനാശം പ്രണേഷ്യസി. 29
പ്രജ്വാരോഽയം മമ ഭ്രാതാ ത്വം ച മേ ഭഗിനീ ഭവ
ചരാമ്യുഭാഭ്യാം ലോകേഽസ്മിന്നവ്യക്തോ ഭീമസൈനികഃ 30

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പുരഞ്ജനോപാഖ്യാനേ സപ്തവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3826 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1213

---

## അഷ്ടാവിംശതിതമോഽധ്യായഃ

നാരദ ഉവാച

സൈനികാ ഭയനാമ്നോ യേ ബർഹിഷ്മൻ ദിഷ്ടകാരിണഃ
പ്രജ്വാരകാലകന്യാഭ്യാം വിചേരുരവനീമിമാം. 1

ഈവിധം കൂട്ട ബൈകസക്തനായ് പ്രമത്തനാ-
യാവശ്യമാകുമീശചിന്തനമെന്യേ വാഴും
ആ പൃഥ്വീശനെപ്പിടികൂടിയാ പ്രിയസ്ത്രീകൾ—
ക്കപ്രിയമായീടുന്ന വാർദ്ധക്യകാലംനൃപ! 12
മുന്നൂററിയറുപതു ശക്തരാംഗന്ധർവന്മാർ-
തന്നാഥനായിച്ചണ്ഡവേഗാഖ്യയിയന്നിട്ടും
ഗന്ധർവരാജനൊരു പരിപന്ഥിയായ്ത്തീർന്നു
സന്തതം പുരഞ്ജനനൃപനെപ്പീഡിപ്പിച്ചാൻ. 13
കറുത്തും വെളുത്തും ഗന്ധർവരാട്ടിനുണ്ട്
വരന്മാരൊത്തത്രയു ഗന്ധർവനാരിമാരും
ഇവരൊത്തവൻ ഭോഗസമൃദ്ധം പുരഞ്ജന-
നൃവരരാജധാനിയപഹരിച്ചാൻക്രമാൽ. 14
ഗന്ധർവസ്ത്രീപുമാന്മാരൊത്തേവമന്നു പാല-
ബന്ധുരപുരാക്രമമാരംഭിച്ചന്നാൾമുതൽ
തത്രവാണീടും പ്രജാഗരനെന്നുള്ള സർപ്പം
നിസ്തന്ദ്രമതു നിരോധിച്ചുപോന്നിതു നിത്യം. 15
ഏകാന്തബലശാലിയാമപ്പുരാദ്ധ്യക്ഷ-
നേകനായിളവററുനൂറുവത്സരകാലം
എഴുനൂററിരുപതു ഗന്ധർവരോടുനേരി-
ട്ടൊഴിയാതടരാടിനിന്നിതു നൃപവരാ! 16
ചിരമപ്പുരപാലനേകനായ് പലരോടും
പൊരുതിത്തളന്നപ്പോളപ്പുരഞ്ജനഭൂപൻ
ബാന്ധവജനപുരരാഷ്ട്രങ്ങളൊത്തു ദുഃഖാ-
ക്രാന്തനായ് സദാ ചിന്താനിമഗ്നനായീടി-
നാൻ. 17
പഞ്ചാലപുരത്തിൽ സ്വരാജധാനിയിൽ ഭൃത്യ-
സഞ്ചയമാനയിക്കുമുപഹാരങ്ങളാന്നു
മദ്യപാനത്താൽ മത്തനായി സ്ത്രീജിതനായി
നിത്യവും ഭയമറിഞ്ഞീടാതെ നാൾനയിച്ചാൻ 18
അക്കാലം കാലാത്മജയൊരുവൾ ഭർത്താവിനെ
കൈക്കൊള്ളുന്നതിനായി മൂന്നുലോകത്തിങ്കലും
ചുററിസ്സഞ്ചരിച്ചതിലവളെ സ്വീകരിപ്പാ-
നൊററയാളിന്നപ്പോളുമവൾക്കു കിട്ടിയില്ല. 19
ദൌർഭാഗ്യംനിമിത്തമായ് ലോകത്തിലെങ്ങും-
തന്നെ
ദുർഭഗയെന്നപേരിൽ വിശ്രുതയത്രേയിവൾ
അവളേപ്പണ്ടുപൂണ്ടുവരിച്ചപൂരുവിന്നാ-
യവളും പ്രസാദിച്ചുകൊടുത്തീടിനാൾ വരം. 20
വരനെത്തിരഞ്ഞവൾ ചരിക്കുംകാലം ബ്രഹ്മ-
പുരിയിൽനിന്നു ഭുവിലിറങ്ങീടിനോരെന്നെ
നൈഷ്ഠികബ്രഹ്മചാരിയെന്നറിഞ്ഞിട്ടും കാമ-
ഗോഷ്ഠികൾ കാണിച്ചെന്നോടർത്ഥിച്ചാൾ-
ഭർത്താവാകാൻ. 21
അത്തനപ്രിയെന്നിൽപ്പരം ക്രുദ്ധയായത്തവ്വിലെ-
ന്നർത്ഥനയംഗീകരിച്ചീടായ്കനിമിത്തമായ്
നീയൊരുദിക്കിൽമാത്രമിരിക്കാൻ യോഗ്യ-
നല്ലെ-
ന്നായൊരു ദുസ്സഹമാം ശാപവുമെനിക്കേകി. 22
പിന്നവൾ നിരാശയാൽ വ്യസനിപ്പതിൽക്കനി-
വാൻഞാനുപദേശിച്ചതുപോലുടൻചെന്നു
യവനരാജാവായിബ്ഭയനാമകനാകു-
മവനെബ്ഭർത്താവായി സ്വീകരിക്കയും-
ചെയ്താൾ. 23
യവനാധീശാ! വീരമണ്ഡലമാണിക്യമേ!
ഭവാനെക്കാമിച്ചുഞാൻ വരിച്ചീടുന്നേൻ വിഭോ!
അങ്ങയിലർപ്പിച്ചിട്ടും സങ്കല്പമൊന്നുംതന്നെ-
യിങ്ങാക്കുംനിഷ്ഫലമായ്ത്തീരുമാറില്ലയല്ലോ. 24
അജ്ഞരായീടും രണ്ടുകൂട്ടരെക്കുറിച്ചത്രേ
സജ്ജനം ദിനംതോറും വ്യസനിക്കുന്നതോർത്താൽ.
ലോകരും ശാസ്ത്രങ്ങളും സമ്മതിച്ചീടുന്നത-
ങ്ങേകാതുള്ളവനുമതേൽക്കാതുള്ളവനും താൻ. 25
അതിനാലാശ്രയിക്കുമെന്നെ സ്വീകരിക്കുക
ചിതമാമാത്താവനം പുരുഷധർമ്മമത്രേ. 26
ദുർഭഗാവാക്യമേവം ശ്രവിച്ചു യവനേശ-
നല്പമാംസ്മിതത്തോടും [1] നിർജ്ജരഗുഹ്യകാര്യം
പ്രകടമാക്കി പ്രവർത്തിച്ചതു നടപ്പാക്കാ-
നകതാരിങ്കലാശയാന്നേവമോതീടിനാൻ. 27
ചിത്തമേകാഗ്രമാക്കിച്ചിന്തിച്ചിട്ടുണ്ടുനിൻ
ഭർത്താവിനെക്കുറിച്ചു ഗാഢമായ് ദുർഭഗേ! ഞാൻ
നീയഭദ്രയുമസമ്മതയുമെന്നാകയാ-
ലീയുലകത്തിലഭിനന്ദിപ്പീലാരും നിന്നെ. 28
അതിനാൽ നീയെൻസൈന്യയുക്തയായ് പൂർവ്വ-
കർമ്മ-
കൃതലോകത്തവ്യക്തഗതിയായ് പോയിവാഴ്ക
ആ ലോകവാസികളെയാവേശിച്ചവരെ നീ
ചാലവേ നശിപ്പിക്ക,യതാണു നിന്റെ കൃത്യം 29
പ്രജ്വാരനിവനെന്റെ സോദരനാണു നീയു-
മുജ്ജ്വലദുസ്സഹത്തോടെൻ സോദരിയായിരിക്ക.
നിങ്ങളോടൊത്തുചേർന്നീ ലോകത്തിലവ്യക്തനാ-
യങ്ങനെസഞ്ചരിക്കാം ഭീമസൈനികനാം-
ഞാൻ. 30

---

## അദ്ധ്യായം 28

### നാരദൻ പറഞ്ഞു

ഇപ്പടിയബ്ഭയാഭിധാനനാംയവനന്റെ
കല്പനവഹിച്ചുതൻ സൈന്യസന്നാഹത്തോടും
ഈലോകംതന്നിൽ കാലപുത്രിയും പ്രജ്വാരനു-
മാലസ്യമേതുമെന്യേ സഞ്ചാരംചെയ്തീടിനാർ. 1

---

1 ദേവന്മാർ മറച്ചുവച്ചിരിക്കുന്ന കാര്യം

ത ഏകദാ തു രഭസാ പുരഞ്ജനപുരീം നൃപ
രുരുധുർഭൌമഭോഗാഢ്യാം ജരൽപന്നഗപാലിതാം. 2
കാലകന്യാപി ബുഭുജേ പുരഞ്ജനപുരം ബലാൽ
യയാഭിഭൂതഃ പുരുഷഃ സദ്യോ നിസ്സാരതാമിയാൽ. 3
തയോപഭുജ്യമാനാം വൈ യവനാഃ സർവ്വതോദിശം
ദ്വാർഭിഃ പ്രവിശ്യ സുഭൃശം പ്രാർദ്ദയൻ സകലാം പുരീം. 4
തസ്യാം പ്രപീഡ്യമാനായാമഭിമാനീ പുരഞ്ജനഃ
അവാപോരുവിധാംസ്താപാൻ കുടുംബീ മമതാകുലഃ 5
കന്യോപഗൂഢോ നഷ്ടശ്രീഃ കൃപണോ വിഷയാത്മകഃ
നഷ്ടപ്രജ്ഞോ ഹൃതൈശ്വര്യോ ഗന്ധർവ്വയവനൈർബ്ബലാൽ. 6
വിശീർണ്ണാം സ്വപുരീം വീക്ഷ്യ പ്രതികൂലാനനാദൃതാൻ
പുത്രാൻ പൌത്രാനുഗാമാത്യാഞ്ജായാം ച ഗതസൌഹൃദാം. 7
ആത്മാനം കന്യയാ ഗ്രസ്തം പഞ്ചാലാനരിദൂഷിതാൻ
ദുരന്തചിന്താമാപന്നോ ന ലേഭേ തൽപ്രതിക്രിയാം. 8
കാമാനഭിലഷന്ദീനോ യാതയാമാംശ്ച കന്യയാ
വിഗതാത്മഗതിസ്നേഹഃ പുത്രദാരാംശ്ച ലാളയൻ. 9
ഗന്ധർവ്വയവനാക്രാന്താം കാലകന്യോപമർദ്ദിതാം
ഹാതും പ്രചക്രമേ രാജാ താം പുരീമനികാമതഃ 10
ഭയനാമ്നോഽഗ്രജോ ഭ്രാതാ പ്രജ്വാരഃ പ്രത്യുപസ്ഥിതഃ
ദദാഹ താം പുരീം കൃത്സ്നാം ഭ്രാതുഃ പ്രിയചികീർഷയാ. 11
തസ്യാം സന്ദഹ്യമാനായാം സപൌരഃ സപരിച്ഛദഃ
കൌടുംബികഃ കുടുംബിന്യാ ഉപാതപ്യത സാന്വയഃ 12
യവനോപരുദ്ധായതനോ ഗ്രസ്തായാം കാലകന്യയാ
പുര്യാം പ്രജ്വാരസംസൃഷ്ടഃ പുരപാലോഽന്വതപ്യത. 13
ന ശേകേ സോഽവിതും തത്ര പുരുകൃച്ഛ്റോരുവേപഥുഃ
ഗന്തുമൈച്ഛത്തതോ വൃക്ഷകോടരാദിവ സാനലാൽ. 14
ശിഥിലാവയവോ യർഹി ഗന്ധർവ്വൈർഹൃതപൌരുഷഃ
യവനൈരരിഭീ രാജന്നുപരുദ്ധോ രുരോദ ഹ. 15
ദുഹിതൄഃ പുത്രപൌത്രാംശ്ച ജാമിജാമാതൃപാർഷദാൻ
സ്വത്വാവശിഷ്ടം യൽ കിഞ്ചിൽ ഗൃഹകോശപരിച്ഛദം. 16
അഹം മമേതി സ്വീകൃത്യ ഗൃഹേഷു കുമതിർഗൃഹീ
ദധ്യൌ പ്രമദയാ ദീനോ വിപ്രയോഗ ഉപസ്ഥിതേ. 17
ലോകാന്തരം ഗതവതി മയ്യനാഥാ കുടുംബിനീ
വർത്തിഷ്യതേ കഥം ത്വേഷാ ബാലകാനനുശോചതീ. 18
ന മയ്യനാശിതേ ഭുങ്ക്തേ നാസ്നാതേ സ്നാതി മൽപരാ
മയി രുഷ്ടേ സുസംത്രസ്താ ഭർത്സിതേ യതവാഗ്ഭയാൽ. 19
പ്രബോധയതി മാവിജ്ഞം വ്യുഷിതേ ശോകകർശിതാ
വർത്മൈതൽ ഗൃഹമേധീയം വീരസൂരപി നേഷ്യതി. 20
കഥം നു ദാരകാ ദീനാ ദാരകീർവ്വാപരായണാഃ
വർത്തിഷ്യന്തേ മയി ഗതേ ഭിന്നനാവ ഇവോദധൌ. 21
ഏവം കൃപണയാ ബുദ്ധ്യാ ശോചന്തമതദർഹണം
ഗ്രഹീതും കൃതധീരേനം ഭയനാമാഭ്യപദ്യത. 22
പശുവദ്യവനൈരേഷ നീയമാനഃ സ്വകം ക്ഷയം
അന്വദ്രവന്നനുപഥാഃ ശോചന്തോ ഭൃശമാതുരാഃ 23
പുരീം വിഹായോപഗത ഉപരുദ്ധോ ഭുജംഗമഃ
യദാ തമേവാനു പുരീ വിശീർണ്ണാ പ്രകൃതിം ഗതാ. 24

ഒരിക്കലവർ പിന്നെജ്ജരിതസപ്ത്തിനാൽ
പരിപാലിതമായിബ്ഭൌമഭോഗാഢ്യമാകും
അപ്പുരഞ്ജനധരാധീശ്വരനഗരത്തെ
കെല്ലാട്ടും ബലാൽക്കാരം കടന്നാക്രമിച്ചിതു. 2
ആരുടെ പിടിയിൽപെട്ടീടുവോനീ ജഗത്തിൽ
സാരഹീനനായ് ഭവിച്ചീടുന്നിതക്ഷണത്തിൽ
അക്കാലതനുജയും ബലാലപ്പുരത്തിലുള-
പ്പുക്കു ഭോഗങ്ങൾ ഭുജിച്ചീടുവാനാരംഭിച്ചാൾ. 3
കാലകന്യയാൽ ഭുജ്യമാനമാമപ്പുരത്തിൽ-
ജാലകദ്വാരങ്ങളിലൂടെത്തത്സേനാശതം
ഒരിക്കൽകടന്നകത്തേറിയങ്ങെല്ലാടവു-
മൊരുപോലാക്രമങ്ങൾ നടത്തിക്കൊള്ളയിട്ടാർ 4
കുടുംബസമേതനായ് മമത്വംമൂലമത്തൽ-
പ്പെട്ടമാത്മാഭിമാനിയാകിയ പുരഞ്ജനൻ
തുടരെയേവം നിജരാജധാനിയെ ശത്രു-
പടലമാക്രമിക്കമൂലമായ് സന്തപിച്ചാൻ. 5
കാലകന്യാശ്ലിഷ്ടനായാഭയുമറുഭോഗ-
ലോലനായജ്ഞനായി ബുദ്ധിഹീനനുമായി
യവനഗന്ധർവാപഹൃതസർവൈശ്വര്യനാ-
മവനപ്പുരിയാകെത്തകർന്നുകിടപ്പതും
പുത്രികൾപുത്രപൌത്രഭൃത്യാമാത്യരും തന്നി-
ലെത്രയുമനാദരവോടുതാൻ വത്തിപ്പതും
സ്നേഹമെന്നിയേ ഭാര്യ പെരുമാറുന്നതും തൻ-
ദേഹത്തിൽ കാലാത്മജബാധിച്ചിരിക്കുന്നതും
ശത്രുസഞ്ചയംനിജ പഞ്ചാലരാജ്യമെല്ലാ-
മത്യന്തം ദൂഷിപ്പിച്ചുനശിപ്പിച്ചതും പാത്തു
ദുരന്തചിന്താമഗ്നനായവൻ പ്രതിക്രിയ-
യ്ക്കൊരുമാർഗ്ഗവും ലഭിച്ചീടാതെ സന്തപിച്ചാൻ.
6-8
ജരയാൽ വിരസങ്ങൾ കാമങ്ങൾ വീണ്ടുമാളാൻ
കരുതുവോനായ്ജായാ സുതലാളനോൽക്കനായ്
ദീനനായ് ഗതിയറോരപ്പുരഞ്ജനൻ ശത്രു-
സേനാമർദ്ദിതമായിക്കാലജാർദ്ദിതമാകും
തൻപുരംവിട്ടുമാറാനിഷ്ടമില്ലാഞ്ഞിട്ടും സ-
സംഭ്രമമതിലേക്കായൊരുക്കംതുടങ്ങിനാൻ. 9-10
മൃത്യുവിൻ ജ്യേഷ്ഠഭ്രാതാവാകുമാപ്രജ്വാരനു-
മത്തവ്വിലവിടെത്തിയപ്പുരഞ്ജനാലയം
വീതിഹോത്രനുപെട്ടെന്നാഹാരമാക്കീടിനാൻ
മേദിനീപതേ! നിജസോദരപ്രീതിക്കായി 11
പത്തനം കത്തിജ്വലിച്ചീടവേ പുരഞ്ജന-
പൃഥ്വീശൻ വംശ്യഭൃത്യപൌരസഞ്ചയത്തോടും
കളത്രപുത്രമിത്രബാന്ധവരോടുംകൂടി-
യളവില്ലാത്തമട്ടിൽ സങ്കടപ്പെട്ടീടിനാൻ. 12
കാലകന്യക പുരംഗ്രസിച്ചു യവനന്മാർ
ചീളെന്നുവാസസ്ഥാനം രോധനംചെയ്തീടവേ
പുരപാലനാം സർപ്പം പ്രജ്വാരപീഡമൂലം
പരിതപിച്ചീടിനാനത്യന്തം പൃഥ്വീപതേ! 13
പുരസങ്കടമേവം സഹിച്ചു ദേഹംവിറ-
ച്ചിരിക്കുമസ്സർപ്പവുമപ്പുരപാലനത്തിൽ
കെല്പെഴുന്യ,കത്തും മരപ്പൊത്തിൽനിന്നെന്ന-
പോലെ-
യപ്പുരം വിട്ടൊഴിഞ്ഞുപോകുവാനിച്ഛിച്ചിതേ.14
നൂറാണ്ടായ് ഗന്ധർവ്വരുമായവരോടിബ്ബലം-
തീരെയററംഗം മുറിഞ്ഞവശനായിരിക്കെ
ശത്രുക്കളായീടുമായവനർനാലുപാടു-
മൊത്തുരോധിക്കമൂലം കരഞ്ഞാനവൻപാരം. 15
പുത്രികൾ,പുത്രപൌത്രർ, [1] ജാമിജാമാതൃഭൃത്യർ
പത്തനം,കോശം പരിച്ഛദങ്ങളെന്നിങ്ങനെ
ശേഷിച്ചതൻസമ്പത്തിൽ ഞാനെന്നുമെൻേറ-
തെന്നും
പോഷിച്ചോരഭിമാനംനിമിത്തം നഷ്ടധീയാം
അഗ്ഗൃഹസ്ഥനും ഭാര്യാവിയോഗമട്ടത്തപ്പോൾ
ദുഃഖിതനായിച്ചിന്താനിമഗ്നനായീടിനാൻ. 16-17
ഈ ലോകംഞാൻവെടിഞ്ഞാൽ ബാലരൊത്ത-
നാഥയായ്
മാലാളുമെൻപ്രേയസിയെങ്ങിനെ കഴിച്ചീടും 18
ഞാനുണ്ണാത്തപ്പോളുണ്ണുകില്ലമൽപ്രിയയവൾ
സ്നാനംഞാൻചെയ്യാത്ത നാളവൾക്കും കുളിയില്ല
ഞാനല്പം കോപിക്കുകിൽ പേടിച്ചിരിക്കും പാവം
ഞാനെന്തു ഭർത്സിക്കിലും വരിച്ചുകൊള്ളുംമൌനം 19
വല്ലതും കൃത്യമിഞാൻ മറന്നുപോയീടുകിൽ
മല്ലാക്ഷിമെല്ലവേവന്നതതെയതോർമ്മിപ്പിക്കും
ദൂരദേശത്തിലെങ്ങാൻ ഞാൻ ഗമിക്കുകിൽദുഃഖ-
ഭാരത്താലതികൃശയായിപ്പോമെന്നോമലാൾ
വീരസൂവെന്നാകിലുമവളെന്നഭാവത്തിൽ
തീരെയിച്ഛിക്കാതെയും വന്നിടാം ഗൃഹാശ്രമം 20
ഞാൻ പിരിഞ്ഞെന്നാൽ പിന്നെയെന്നുടെ
പുത്രന്മാരു-
മെൻപുത്രിമാരും ദുഃഖിച്ചന്യരെയാശ്രയിച്ചു
കപ്പലിൻനാശത്തിങ്കലബ്ധിയെയാശ്രയിപ്പോ-
ക്കൊപ്പമായിരങ്ങുതന്നാൾ ജീവധാരണം
ചെയ്യും 21
ഇത്തരംബുദ്ധിമോഹിച്ചത്യന്തം ദുഃഖിക്കമ-
പ്പൃഥ്വീനാഥനെയതിന്നനർഹനെന്നാകിലും
പിടിച്ചുകെട്ടീടുവാനട്ടത്തുകൂടീടിനാ-
നുടനേ ഭയനാമാവായീടും യവനേശൻ. 22
യവനരബ്ഭൂപനെ ഗ്ഗോസമംകെട്ടിസ്വന്തം
ഭവനംപ്രതികൊണ്ടുപോകവേ ശോകംപൂണ്ടു
തത്പുത്രഭൃത്യകളത്രങ്ങളും ബന്ധുക്കളു-
മെപ്പേരുമാത്തരായിപ്പിന്നാലെ ചെന്നീടിനാർ 23
യവനരുദ്ധനാമപ്പന്നഗം വിട്ടതോട-
ബ്ഭവനം ജീർണ്ണിച്ചുടൻപ്രകൃതിവിലീനമായ് 24

---

1 മകൻെറ ഭാര്യ, മകളുടെ ഭർത്താവും ഭൃത്യന്മാരും

വിക്രഷ്യമാണഃ പ്രസഭം യവനേന ബലീയസാ
നാവിന്ദത്തമസാഽഽവിഷ്ടഃ സഖായം സുഹൃദം പുരഃ 25
തം യജ്ഞപശവോഽനേന സംജ്ഞപ്താ യേഽദയാലുനാ
കുഠാരൈശ്ചിച്ഛിദുഃ ക്രുദ്ധാഃ സ്മരന്തോഽമീവമസ്യ തൽ. 26
അനന്തപാരേ തമസി മഗ്നോ നഷ്ടസ്മൃതിഃ സമാഃ
ശാശ്വതീരനുഭൂയാർത്തിം പ്രമദാസംഗദൂഷിതഃ 27
താമേവ മനസാ ഗൃഹ്ണൻ ബഭൂവ പ്രമദോത്തമാ
അനന്തരം വിദർഭസ്യ രാജസിംഹസ്യ വേശ്മനി. 28
ഉപയേമേ വീര്യപണാം വൈദർഭീം മലയധ്വജഃ
യുധി നിർജ്ജിത്യ രാജന്യാൻ പാണ്ഡ്യഃ പരപുരഞ്ജയഃ 29
തസ്യാം സ ജനയാഞ്ചക്ര ആത്മജാമസിതേക്ഷണാം
യവീയസഃ സപ്ത സുതാൻ സപ്ത ദ്രവിഡഭൂഭൃതഃ 30
ഏകൈകസ്യാഭവത്തേഷാം രാജന്നർബ്ബുദമർബ്ബുദം
ഭോക്ഷ്യതേ യദ്വംശധരൈർമ്മഹീ മന്വന്തരം പരം 31
അഗസ്ത്യഃ പ്രാഗ്ദുഹിതരമുപയേമേ ധൃതവ്രതാം
യസ്യാം ദൃഢച്യുതോ ജാത ഇധ്മവാഹാത്മജോ മുനിഃ 32
വിഭജ്യ തനയേഭ്യഃ ക്ഷ്മാം രാജർഷിർമ്മലയധ്വജഃ
ആരിരാധയിഷുഃ കൃഷ്ണം സ ജഗാമ കലാചലം. 33
ഹിത്വാ ഗൃഹാൻ സുതാൻ ഭോഗാൻ വൈദർഭീ മദിരേക്ഷണാ
അന്വധാവത പാണ്ഡ്യേശം ജ്യോത്സ്നേവ രജനീകരം. 34
തത്ര ചന്ദ്രവസാ നാമ താമ്രപർണ്ണീ വടോദകാ
തൽപുണ്യസലിലൈർന്നിത്യമുഭയത്രാത്മനോ മൃജൻ. 35
കന്ദാഷ്ടിഭിർമ്മൂലഫലൈഃ പുഷ്പപർണ്ണൈസ്തൃണോദകൈഃ
വർത്തമാനഃ ശനൈർഗ്ഗാത്രകർശനം തപ ആസ്ഥിതഃ 36
ശീതോഷ്ണവാതവർഷാണി ക്ഷുൽപിപാസേ പ്രിയാപ്രിയേ
സുഖദുഃഖേ ഇതി ദ്വന്ദ്വാന്യജയത്സമദർശനഃ 37
തപസാ വിദ്യയാ പക്വകഷായോ നിയമൈര്യമൈഃ
യുയുജേ ബ്രഹ്മണ്യാത്മാനം വിജിതാക്ഷാനിലാശയഃ 38
ആസ്തേ സ്ഥാണുരിവൈകത്ര ദിവ്യം വർഷശതം സ്ഥിരഃ
വാസുദേവേ ഭഗവതി നാന്യദ്വേദോദ്വഹൻ രതിം. 39
സ വ്യാപകതയാഽഽത്മാനം വ്യതിരിക്തതയാഽഽത്മനി
വിദ്വാൻ സ്വപ്ന ഇവാമർശസാക്ഷിണം വിരരാമ ഹ. 40
സാക്ഷാദ്ഭഗവതോക്തേന ഗുരുണാ ഹരിണാ നൃപ
വിശുദ്ധജ്ഞാനദീപേന സ്ഫുരതാ വിശ്വതോമുഖം. 41
പരേ ബ്രഹ്മണി ചാത്മാനം പരം ബ്രഹ്മ തഥാഽഽത്മനി
വീക്ഷമാണോ വിഹായേക്ഷാമസ്മാദുപരരാമ ഹ. 42
പതിം പരമധർമ്മജ്ഞം വൈദർഭീ മലയധ്വജം
പ്രേമ്ണാ പര്യചരദ്ധിത്വാ ഭോഗാൻ സാ പതിദേവതാ. 43
ചീരവാസാ വ്രതക്ഷാമാ വേണീഭൂതശിരോരുഹാ
ബഭാവുപ പതിം ശാന്താ ശിഖാ ശാന്തമിവാനലം. 44
അജാനതീ പ്രിയതമം യദോപരതമംഗനാ
സുസ്ഥിരാസനമാസാദ്യ യഥാപൂർവ്വമുപാചരൽ. 45
യദാ നോപലഭേതാംഘ്രാവൂഷ്മാണം പത്യുരർച്ചതീ
ആസീത്സംവിഗ്നഹൃദയാ യൂഥഭ്രഷ്ടാ മൃഗീ യഥാ. 46
ആത്മാനം ശോചതീ ദീനമബന്ധും വിക്ലബാശ്രുഭിഃ
സ്തനാവാസിച്യ വിപിനേ സുസ്വരം പ്രരുരോദ സാ. 47

ബലിയാം യവനേശൻ ബലാൽക്കാരത്താൽ-
ക്കെട്ടി-
വലിച്ചിഴയ്ക്കും മോഹാവിഷ്ടനാം പുരഞ്ജനൻ
പിരിഞ്ഞീടാതെ പണ്ടേതന്നെ സ്നേഹിക്കും
സഖാ-
വരികിലുണ്ടായിട്ടുമവനെ വിസ്മരിച്ചാൻ 25
കരുണയില്ലാതവൻ യാഗത്തിൽക്കൊന്ന പശു-
നിരയദ്ദുഷ്കർമ്മത്തെ സ്മരിച്ചു കോപത്തൊടും
കുന്തംപോൽ കൂർത്തുമൂർത്തകൊമ്പുകൾകൊണ്ടു
കുത്തി-
ത്തൻതനുവാകെ കീറിത്തുളച്ചു മുറിച്ചിതേ 26
കരകാണാത്തോരന്ധകാരാബ്ധിതന്നിലാണ്ടും
തരുണീ സംഗത്തിനാൽ മലിനമായും മനം
വളരെ നാളങ്ങവൻ ദുഃഖിച്ചാ,നന്നും നിജ-
നളിനാക്ഷിയെത്തന്നെ ചിന്തിച്ചിരിക്കമൂലം
രാജസിംഹനായിട്ടും വിദർഭൻതൻ ഗൃഹത്തിൽ
സംജാതനായാൻപിന്നെ പ്രമദോത്തമയായി
27-28
ശത്രുജിത്തായിപ്പാണ്ഡ്യദേശാധിപതിയായി
കീർത്തനീയനാം വീരൻ മലയധ്വജാഭിധൻ
യുദ്ധത്തിൽ ശത്രുക്കളെയാകെവെന്നാവിദർഭ
പുത്രിയെ വേട്ടീടിനാൻ വീര്യമാം മൂല്യത്തി-
നാൽ. 29
അവളിലസിതാക്ഷിയാമൊരു സുതയേയു-
മവരജന്മാരായിട്ടേഴു പുത്രന്മാരെയും
അവനത്ഭുതവിപ്പിച്ചാനായവരേഴും പിന്നെ
ദ്രവിഡദേശത്തിൻെറ ഭരണാധീശരായി. 30
അവർക്കോരോരുത്തർക്കുമസംഖ്യം പുത്രന്മാരും
ഭവിച്ചു മനന്തരം മന്വന്തരാശ്യർവാഴും 31
ധൃതവ്രതാഖ്യയാമമ്മലയധ്വജാദിമ-
സുതയെ വേട്ടീടിനാനഗസ്ത്യമഹാമുനി
ജനിച്ചു തൽപുത്രനായ് ദൃഢച്യുതാഖ്യനാകും
മുനി,തത്തനുജനായ് ഭവിച്ചിതിധ്മവാഹൻ 32
മലയധ്വജനിള പകുത്തു പുത്രർക്കേകി-
ക്കുലപവ്വതമാന്നാൻ ശ്രീകൃഷ്ണാച്ചനത്തിനായ് 33
മദിരേക്ഷണയാകും വൈദർഭീ സുതരേയും
സദനത്തെയും സവ്വഭോഗങ്ങളേയും തള്ളി
ചന്ദ്രനെ നിലാവുപോൽത്തത് പ്രാണനാ-
ഥനാമ-
പ്പാണ്ഡ്യഭൂപാലൻതന്നെയനുഗമിച്ചീടിനാൾ. 34
താമ്രവർണ്ണിയും ചന്ദ്രവസയും വടോദക
യിമ്മൂന്നു നദികൾ തൻശുദ്ധമാം നീരംതന്നിൽ
സ്നാനംചെയ്യന്തർബ്ബഹിർഭാഗങ്ങൾ ശുചിയാക്കി-
യാനരാധിപൻമൂലഫലകന്ദങ്ങൾ ജലം
പുല്ലുപൂവില വിത്തും ഭുജിച്ചു ശരീരത്തെ-
യുമല്ലവേ കൃശമാക്കും തപസ്സാചരിച്ചിതു. 35-36
തണുപ്പുഷ്ണവും കാററും മഴയും ദാഹംക്ഷുത്തു-
യെന്നതുസുഖം ദുഃഖം പ്രിയമപ്രിയമേവം
വന്നിട്ടും ദ്വന്ദ്വങ്ങളെസ്സമദർശനനാമ-
മ്മന്നവനവിളംബം ജയിച്ചാനനാകുലം. 37
വിദ്യയും തപസ്സും കൊണ്ടടക്കിക്കാമാദിയാം
വൃത്തിയെ പ്രാണേന്ദ്രിയ മാനസങ്ങളെപ്പിന്നെ
നിയമയമങ്ങളാൽ ജയിച്ചു ശാന്തനായി
ലയിപ്പിച്ചാനന്നൃപൻ ബ്രഹ്മത്തിലാത്മാ-
വിനെ. 38
ഇങ്ങിനെയൊരുദിക്കിൽതന്നെയന്നരപാല-
പുംഗവനചഞ്ചലനായൊരു കുററിപോലെ
ഇരുന്നാൻ നൂറു വർഷമന്യമായുള്ളതാകെ
മറന്നു വാസുദേവഭഗവദ്ധ്യാനത്തൊടും. 39
അപ്പൊഴതാത്മാവിനെയഖിലവ്യാപിയായു-
മല്ലവും ദേഹബന്ധമില്ലാതിരിപ്പതായും
വൃത്തിസാക്ഷിയായിട്ടും സ്വപ്നത്തിലുണന്നോൻ-
പോൽ
തത്ത്വം പാർത്തുതാൻ ബ്രഹ്മമാത്രനായ്-
വിളങ്ങിനാൻ. 40
നൃപതേ! സവ്വൈശ്വര്യപൂർണ്ണനായ് ഭുവനത്തി-
ന്നുപദേഷ്ടാവാം ഹരിയരുളിച്ചെയ്തതായി
എങ്ങുമതിങ്ങും ശുദ്ധജ്ഞാനമാം ദീപത്തിൻെറ
മങ്ങാത്തദീപ്തിയാൽത്തന്നാത്മാവേ ബ്രഹ്മ-
ത്തിലും
ബ്രഹ്മത്തിലാത്മാവെയും കണ്ടുടനീക്ഷാശ്രുപ-
മമ്മറക്കുടിക്കടന്നു പരമിച്ചാൻ ഭാഗ്യം! 41-42
പതിദേവതയാമാവൈദർഭിഭോഗങ്ങളെ
നിതരാമുപേക്ഷിച്ചു ധർമ്മജ്ഞമുഖ്യനാകും
പതിതന്നടുത്തണഞ്ഞമിത ഭക്തിപൂർവ്വം
പതിവായുപചരിച്ചിരുന്നാൾ വേണ്ടുംവിധം. 43
മരത്തോലുടുത്തംഗം വ്രതത്താൽ മെലിഞ്ഞുവി-
സ്സംരത്താംകുന്തൽജടപിടിച്ചങ്ങൊററയായി
ശാന്തയാമവൾ കാന്തസമീപം മിന്നീ ശമ-
മേന്തിട്ടമനലൻതൻ ജ്വാലയെന്നതുപോലെ. 44
സുസ്ഥിരാസനംതന്നിൽ സ്ഥിതനായീടുന്നതൻ-
ഭർത്താവു ശരീരത്തെ ത്യജിച്ചതറിയാതെ
പതിവുപോലെതന്നെ ഭർത്തൃപാർശ്വത്തിൽ-
ച്ചെന്നു
ചിതമായുപചാരം ചെയ്യുപോന്നിതു നിത്യം. 45
ഒരുനാൾ കാന്തപാദാംബുജത്തിൽ തലോടവേ
തരിമ്പും ചൂടില്ലാതെ തണുത്തിരിക്കുന്നതായ്
കണ്ടുടനകതാരിലിണ്ടലാ,ണ്ടിണ വിട്ട-
തീണ്ടാടും മാൻപേടപോൽ സംഭ്രമം പൂണ്ടി-
ടിനാൾ. 46
ബന്ധുവാം തൻ കാന്തനെപ്പിരിഞ്ഞു തനിയേയ-
ക്കാന്താരംതന്നിൽമാലാന്നുഴലുമാനതാംഗി
കണ്ണീരാൽ സ്തനങ്ങളെസ്സേചനം ചെയ്തുകൊണ്ടു
മന്നിൽ വീണതൃച്ചത്തിൽ വാവിട്ടു കര-
ഞ്ഞിതു. 47

ഉത്തിഷ്ഠോത്തിഷ്ഠ രാജർഷേ ഇമാമുദധിമേഖലാം
ദസ്യുഭ്യഃ ക്ഷത്രബന്ധുഭ്യോ ബിഭ്യതീം പാതുമർഹസി. 48

ഏവം വിലപതീ ബാലാ വിപിനേഽനുഗതാ പതിം
പതിതാ പാദയോർഭർത്തു രുദത്യശ്രൂണ്യവർത്തയൽ 49

ചിതാം ദാരുമയീം ചിത്വാ തസ്യാം പത്യുഃ കളേബരം
ആദീപ്യ ചാനുമരണേ വിലപന്തീ മനോ ദധേ 50

തത്ര പൂർവ്വതരഃ കശ്ചിത്സഖാ ബ്രാഹ്മണ ആത്മവാൻ
സാന്ത്വയൻ വല്ഗുനാ സാമ്നാ താമാഹ രുദതീം പ്രഭോ. 51

കാ ത്വം കസ്യാസി കോ വായം ശയാനോ യസ്യ ശോചസി
ജാനാസി കിം സഖായം മാം യേനാഗ്രേ വിചചർത്ഥ ഹ. 52

അപി സ്മരസി ചാത്മാനമവിജ്ഞാതസഖം സഖേ
ഹിത്വാ മാം പദമന്വിച്ഛൻ ഭൌമഭോഗരതോ ഗതഃ 53

ഹംസാവഹം ച ത്വം ചാര്യ സഖായൌ മാനസായനൌ
അഭൂതാമന്തരാ വൌകഃ സഹസ്രപരിവത്സരാൻ. 54

സ ത്വം വിഹായ മാം ബന്ധോ ഗതോ ഗ്രാമ്യമതിർമ്മഹീം
വിചരൻ പദമദ്രാക്ഷീഃ കയാചിന്നിർമ്മിതം സ്ത്രിയാ. 55

പഞ്ചാരാമം നവദ്വാരമേകപാലം ത്രികോഷ്ഠകം
ഷട്കുലം പഞ്ചവിപണം പഞ്ചപ്രകൃതി സ്ത്രീധവം. 56

പഞ്ചേന്ദ്രിയാർത്ഥാ ആരാമാ ദ്വാരഃ പ്രാണാ നവ പ്രഭോ
തേജോഽബന്നാനി കോഷ്ഠാനി കുലമിന്ദ്രിയസംഗ്രഹഃ 57

വിപണസ്തു ക്രിയാശക്തിർഭൂതപ്രകൃതിരവ്യയാ
ശക്ത്യധീശഃ പുമാംസ്ത്വത്ര പ്രവിഷ്ടോ നാവബുധ്യതേ. 58

തസ്മിംസ്ത്വം രാമയാ സ്പൃഷ്ടോ രമമാണോഽശ്രുതസ്മൃതിഃ
തത്സംഗാദീദൃശീം പ്രാപ്തോ ദശാം പാപീയസീം പ്രഭോ. 59

ന ത്വം വിദർഭദുഹിതാ നായം വീരഃ സുഹൃത്തവ
ന പതിസ്ത്വം പുരഞ്ജന്യാ രുദ്ധോ നവമുഖേ യയാ. 60

മായാ ഹ്യേഷാ മയാ സൃഷ്ടാ യൽപുമാംസം സ്ത്രിയം സതീം
മന്യസേ നോഭയം യദ്വൈ ഹംസൌ പശ്യാവയോർഗ്ഗതിം. 61

അഹം ഭവാന്ന ചാന്യസ്ത്വം ത്വമേവാഹം വിചക്ഷ്വ ഭോഃ
ന നൌ പശ്യന്തി കവയഃ ഛിദ്രം ജാതു മനാഗപി. 62

യഥാ പുരുഷ ആത്മാനമേകമാദർശചക്ഷുഷോഃ
ദ്വിധാഭൂതമവേക്ഷേത തഥൈവാന്തരമാവയോഃ 63

ഏവം സ മാനസോ ഹംസോ ഹംസേന പ്രതിബോധിതഃ
സ്വസ്ഥസ്തദ്വ്യഭിചാരേണ നഷ്ടാമാപ പുനഃ സ്മൃതിം. 64

ബർഹിഷ്മന്നേതദധ്യാത്മം പാരോക്ഷ്യേണ പ്രദർശിതം
യൽപരോക്ഷപ്രിയോ ദേവോ ഭഗവാൻ വിശ്വഭാവനഃ 65

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ**

**പുരഞ്ജനോപാഖ്യാനേ അഷ്ടാവിംശതിതമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 3891** **ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1278**

രാജർഷേ! കാന്താ! ഭവാനുറങ്ങാതെഴുനേല്ക്ക-
കാജീവനാന്തം രക്ഷിച്ചീടുക ജനങ്ങളെ
തസ്കരന്മാരിൽനിന്നും ക്ഷുദ്രരാംഭൃകാമുക-
വർഗ്ഗത്തിൽനിന്നുമുണ്ടാം പീഡകൾപാടേതീർത്തു
അബ്ധിമേഖലയാമീമേദിനിയശേഷവു-
മത്ഭുത പ്രഭാവനായ് പാലനം ചെയ്യീടുക. 48
വനത്തിൽ ഭർത്താവിനെ യനുഗമിച്ചസാദ്ധ്വീ-
മണിഭൂഷയാമവളീവിധം പ്രലപിച്ചു
കണ്ണീരൊഴുക്കിക്കൊണ്ടു കാന്തപാദാബ്ജ-
ങ്ങളിൽ
പിന്നെയും വീണുവിലപിച്ചിതു ദീനദീനം. 49
വിറകു കൂട്ടിച്ചിതചമച്ചു കാമുകന്റെ
ശരീരമവളതിൽവച്ചു കത്തിച്ചതീയും
കത്തിയുജ്വലിക്കുമച്ചിതാഗ്നിതന്നിൽച്ചാടി
ച്ചത്തീടുവാനും മടിവിട്ടൊരുമ്പെട്ടീടിനാൾ. 50
അവിടെപ്പണ്ടേവാഴും ബ്രഹ്മജ്ഞനൊരുസുഹൃത്-
പ്രവരദ്വിജൻ ദുഃഖിച്ചീടുമാ മങ്കക്കുണ്ണിയെ
സാന്ത്വനപ്പെടുത്തുവാൻ മാധുര്യവാക്യങ്ങളെ
ശാന്തമായി പ്രകാരമരുളിച്ചെയ്യീടിനാൻ. 51
ആരുനീ നാരീമണേ! നിൻപിതാവാരായിടാ-
മാരേക്കുറിച്ചാണു നീ കരയുന്നതുമിപ്പോൾ
ആരാണിക്കിടക്കുവോ,നാദിമിൽ നീ നടന്ന-
താരോടൊത്തസ്സഖാവാമെന്നെനീയോർക്ക-
ന്നുവോ? 52
ഭുവനഭോഗരാഗംമൂത്തു നീയതുള്ളിട-
മിവനെയുപേക്ഷിച്ചു തിരഞ്ഞു പോയിതല്ലോ
[1] അവിജ്ഞാതനെന്നുള്ള നിൻസഖാവിന്റെ-
യോർമ്മ-
യവശേഷിച്ചിട്ടുണ്ടോ നിനക്കു ചൊല്ലീടുക. 53
നാമിരുവരും മാനസാവാസിഹംസങ്ങളും
പ്രേമസംബദ്ധരാകും സുഹൃത്തുക്കളുമത്രേ.
ആയിരം സംവത്സരത്തോളവും വസിക്കുവാ-
നായിട്ടൊരിടമെങ്ങും നമുക്കില്ലാതിരുന്നു. 54
ബന്ധുവാം ഭവാനെന്നെപ്പിരിഞ്ഞു വിഷയാശ-
യന്തരംഗത്തിലേറിപ്പോയ് മഹീതലം തന്നിൽ
എങ്ങുമേ സഞ്ചരിച്ചു നിപുണയായീടുവോ-
രംഗന നിർമ്മിച്ചതാം സ്ഥാനത്തെ വീക്ഷി-
ച്ചിതേ. 55
ചേലിലങ്ങഞ്ചാരാമ,മൊൻപതു മാർഗ്ഗമൊരു-
പാലകൻ, മൂന്നുകക്ഷ്യ,യാറു കച്ചവടക്കാർ
വിപണിയഞ്ചുമഞ്ചുവിധ സാധനങ്ങളും
നിപുണം നാരീനായകത്വവുമുള്ളതത്രേ. 56
ഇന്ദ്രിയവിഷയങ്ങളാരാമങ്ങളും നവ
പന്ഥാക്കൾ പ്രാണസഞ്ചാരാവയവങ്ങളും കേൾ

വഹ്നി,യ,പ്പിളയിവ മൂന്നിനെ ക്കക്ഷ്യയെ-
ന്നായ്
ച്ചൊന്നിതു, കുലമാറു മാനസേന്ദ്രിയങ്ങളാം. 57
പ്രവൃത്തിശക്തം കർമ്മേന്ദ്രിയങ്ങൾ വിപണിക-
ളവികലങ്ങൾ മഹാഭൂതങ്ങൾ ചരക്കുകൾ
മായാധീനനായീടും പുരുഷൻ ശരീരത്തി-
ലായാതനായിത്തന്നെ ഞാനറിയുന്നില്ലഹോ! 58
അതിൽ നീ യോഷയൊത്തു രമിച്ചു കേട്ടതൊന്നും
സ്മൃതിയിൽപ്പെടാതവളോടുള്ള സംഗമത്താൽ
പാപഭൂയിഷ്ഠമാകുമീയവസ്ഥയെയിപ്പോൾ
പ്രാപിച്ചിരിക്കുന്നെന്നു ധരിക്കു പ്രഭോ!-
ഭവാൻ. 59
വിദർഭാത്മജയല്ല നീ വീരനായീടുമീ-
പൃഥിവീനാഥാഗ്രിമൻ നിന്നുടെ സുഹൃത്തല്ല
ചിന്തിക്കനവദ്വാരപുരിയിലേ വം നിന്നെ-
ബ്ബന്ധിച്ചപുരഞ്ജനിക്കങ്ങുഭർത്താവുമല്ല. 60
പോയജന്മം ഞാൻ പുമാനീജന്മം സ്ത്രീയെന്നുമെ-
ന്മായയാൽ തോന്നുന്നതാം രണ്ടില്ല പാർത്തു-
കാൺകിൽ
ഇത്തത്വിൽ ഹംസനാം നീ നാമിരുവക്കുമുള്ള
വാസ്തവസ്വരൂപത്തെത്തെളിഞ്ഞു കണ്ടു-
കൊൾക. 61
ഞാൻതന്നെ ഭവാ,നെന്നിൽനിന്നു നീയന്യനല്ല
നീതന്നെഞാനും കണ്ടുകൊള്ളുക നീയസ്സത്യം
അന്തരംനമ്മൾതമ്മിലല്പവും കാണുന്നില
ചിന്തകരായ സൂരീശ്വരന്മാരൊരിക്കലും. 62
കണ്ണാടിതൻ ശുചിത്വം ലോചനത്തിൽതെളിച്ച-
മെന്നിവയാശ്രയിച്ചു ഭിന്നമായംഗഭംഗി
കണ്ണാടിനോക്കീടുമ്പോൾ കാണുംപോ [2] ലവി-
ദ്യയോ-
ടനചിതൻ നീയജ്ഞനായ് [3] ജ്ഞാനിയായ്-
വിദ്യാവാൻ ഞാൻ
ഏകാത്മാവിനെ രണ്ടായ് മായയാലാകൃഷ്ടനായ്
നീ കാണ്മൂ നാംതമ്മിലുണ്ടന്തരമത്രയ്ക്കുമേൽ. 63
ഈ മട്ടിലാ മാനസഹംസത്തെയവിജ്ഞാത-
നാമകഹംസം പ്രതിബോധനം ചെയ്തുന്നായ്
ഭർത്താവിൻമൃതിമൂലമുളവാമതൽതീർത്തു
തദ്വിയോഗത്താൽ നഷ്ടമായിട്ടും സ്മൃതി-
ചേർത്താൻ 64
ഈ വിശ്വം സൃഷ്ടിച്ചുകാത്തഴിക്കും ശ്രീമുകുന്ദ-
ദേവൻതൻ, പ്രസാദാത്മമിപ്പൊഴതാത്മതത്വം
പരോക്ഷമായിച്ചൊന്നേൻ ബർഹിസ്സേ!ഞാനീ-
വിധം
പരോക്ഷപ്രിയനല്ലോ ഭഗവാൻ സർവ്വശക്തൻ. 65

---

1 അറിയപ്പെടാത്തവൻ 2 അജ്ഞാനം, മായ 3 ജ്ഞാനം, വേദം

# ഏകോനത്രിംശത്തമോഽധ്യായഃ

പ്രാചീനബർഹിരുവാച

ഭഗവംസ്തേ വചോഽസ്മാഭിർന്ന സമ്യഗവഗമ്യതേ
കവയസ്തദ്വിജാനന്തി ന വയം കർമ്മമോഹിതാഃ 1

നാരദ ഉവാച

പുരുഷം പുരഞ്ജനം വിദ്യാദ്യദ്വ്യനക്ത്യാത്മനഃ പുരാ
ഏകദ്വിത്രിചതുഷ്പാദം ബഹുപാദമപാദകം. 2
യോഽവിജ്ഞാതാഹൃതസ്തസ്യ പുരുഷസ്യ സഖേശ്വരഃ
യന്ന വിജ്ഞായതേ പുംഭിർന്നാമഭിർവ്വാ ക്രിയാഗുണൈഃ 3
യദാ ജിഘൃക്ഷൻ പുരുഷഃ കാർത്സ്ന്യേന പ്രകൃതേർഗ്ഗുണാൻ
നവദ്വാരം ദ്വിഹസ്താംഘ്രി തത്രാമനുത സാധ്വിതി. 4
ബുദ്ധിം തു പ്രമദാം വിദ്യാന്മമാഹമിതി യൽകൃതം
യാമധിഷ്ഠായ ദേഹേഽസ്മിൻ പുമാൻ ഭുങ്ക്തേഽക്ഷഭിർഗ്ഗുണാൻ. 5
സഖായ ഇന്ദ്രിയഗണാ ജ്ഞാനം കർമ്മ ച യൽകൃതം
സഖ്യസ്തദ്വൃത്തയഃ പ്രാണഃ പഞ്ചവൃത്തിർയ്യഥോരഗഃ 6
ബൃഹദ്ബലം മനോ വിദ്യാദുഭയേന്ദ്രിയനായകം
പഞ്ചാലാഃ പഞ്ച വിഷയാ യന്മധ്യേ നവഖം പുരം. 7
അക്ഷിണീ നാസികേ കർണ്ണൗ മുഖം ശിശ്നഗുദാവിതി
ദ്വേ ദ്വേ ദ്വാരൗ ബഹിർയ്യാതി യസ്തദിന്ദ്രിയസംയുതഃ 8
അക്ഷിണീ നാസികേ ആസ്യമിതി പഞ്ച പുരഃ കൃതാഃ
ദക്ഷിണാ ദക്ഷിണഃ കർണ്ണ ഉത്തരാ ചോത്തരഃ സ്മൃതഃ 9
പശ്ചിമേ ഇത്യധോദ്വാരൗ ഗുദം ശിശ്നമിഹോച്യതേ
ഖദ്യോതാഽഽവിർമ്മുഖീ ചാത്ര നേത്രേ ഏകത്ര നിർമ്മിതേ
രൂപം വിഭ്രാജിതം താഭ്യാം വിചഷ്ടേ ചക്ഷുഷേശ്വരഃ 10
നളിനീ നാളിനീ നാസേ ഗന്ധഃ സൗരഭ ഉച്യതേ
ഘ്രാണോഽവധൂതോ മുഖ്യാസ്യം വിപണോ വാഗ്രസവിദ്രസഃ 11
ആപണോ വ്യവഹാരോഽത്ര ചിത്രമന്ധോ ബഹൂദനം
പിതൃഹൂർദ്ദക്ഷിണഃ കർണ്ണ ഉത്തരോ ദേവഹൂഃ സ്മൃതഃ 12
പ്രവൃത്തം ച നിവൃത്തം ച ശാസ്ത്രം പഞ്ചാലസംജ്ഞിതം
പിതൃയാനം ദേവയാനം ശ്രോത്രാച്ഛ്രുതധരാദ്വ്രജേൽ. 13
ആസുരീ മേഢ്രമർവ്വാഗ്ദ്വാർവ്യവായോ ഗ്രാമിണാം രതിഃ
ഉപസ്ഥോ ദുർമ്മദഃ പ്രോക്തോ നിരൃതിർഗ്ഗുദ ഉച്യതേ. 14
വൈശസം നരകം പായുർല്ലുബ്ധകോഽന്ധൗ തു മേ ശൃണു
ഹസ്തപാദൗ പുമാംസ്താഭ്യാം യുക്തോ യാതി കരോതി ച. 15
അന്തഃപുരം ച ഹൃദയം വിഷൂചിർമ്മന ഉച്യതേ
തത്ര മോഹം പ്രസാദം വാ ഹർഷം പ്രാപ്നോതി തദ്ഗുണൈഃ 16
യഥാ യഥാ വിക്രിയതേ ഗുണാക്തോ വികരോതി വാ
തഥാ തഥോപദ്രഷ്ടാഽഽത്മാ തദ്വൃത്തീരനുകാര്യ്യതേ. 17

# അദ്ധ്യായം 29

പ്രാചീന ബർഹിസ്സു പറഞ്ഞു

ഭഗവൻ! ഭവാൻചൊന്ന വാക്കിലുൾക്കൊള്ളു-
മർത്ഥം
സുകവിപ്രൗഢന്മാർക്കേ ധരിക്കാൻ സാധിച്ചീടൂ
കർമ്മമോഹിതരായ ഞങ്ങൾക്കു വേണ്ടുംവിധം
ബ്രഹ്മജ്ഞാ! മനസ്സിലാക്കീടുവാൻ ശക്തി-
പോരാ. 1

നാരദൻ പറഞ്ഞു

പ്രാരബ്ധകർമ്മങ്ങളാലേകമോ രണ്ടോ മൂന്നോ
ഭൂരിയോ കാലുള്ളതുമില്ലാതുള്ളതുമാകും.
ശരീരമാശ്രയിപ്പു ജീവ,നായതിനാലെ
പുരഞ്ജനാഭിഖ്യനെപ്പറഞ്ഞേൻജീവനെന്നായ് 2
ജീവനുതത്സുഹൃത്താമീശന്റെ നാമങ്ങളോ
പാവനകർമ്മങ്ങളോതദ്ഗുണങ്ങളോചെററും
അറിയാനാകായ്കയാലവിജ്ഞാതനെന്നാഖ്യ-
യരുളീയവനുഞാനെന്നോർക്ക്ധരാപതേ! 3
പ്രകൃതിഗുണങ്ങളെയഖിലമാസ്വദിപ്പാ-
നകമേ ജീവനിച്ഛിച്ചീടുന്ന സമയത്തിൽ
നവദ്വാരങ്ങൾ, രണ്ടുപാണികൾ, പാദദ്വയ-
മിവയൊത്തിട്ടും മർത്ത്യദേഹമൊന്നേട്ടക്കുന്നു
മതിയാംവണ്ണം സർവഭോഗവും ഭുജിക്കുവാ-
നിതുതാൻശ്രേഷ്ഠോപായമെന്നതും ചിന്തിക്കുന്നു 4
പ്രമദയെന്നുള്ളതു ബുദ്ധിയാണതിനാൽതാൻ
മമത ശരീരത്തിലാർന്നു ഞാനെൻേറതെന്നും
അഭിമാനിച്ചു പുമാനിന്ദ്രിയ മാർഗ്ഗമായി
നിഭൃതം ഭുജിക്കുന്നു പ്രകൃതിഗുണോൽകരം 5
കർമ്മജ്ഞാനങ്ങൾ ജീവന്നേകീടുമിന്ദ്രിയങ്ങൾ
ചെമ്മേ സഖാക്കളായ്ത്തദ്വൃത്തികൾ
തോഴിമാരായ്
അഞ്ചുവൃത്തികളെഴും പ്രാണനാം സർപ്പമെന്നു-
മഞ്ചാതെ ധരിച്ചാലും പ്രാചീനബർഹിസ്സേ!നീ. 6
കർമ്മേന്ദ്രിയങ്ങളെപ്പോൽ ജ്ഞാനേന്ദ്രിയങ്ങളേയും
കർമ്മവ്യാപൃതമാക്കും മനസ്സാം ബൃഹൽബലം.
പഞ്ചേന്ദ്രിയങ്ങളത്രേ പഞ്ചാലം തന്മദ്ധ്യത്തിൽ
തഞ്ചീടും നവദ്വാരപുരമശ്ശരീരം താൻ. 7
രണ്ടുക,ണ്ണിരുനാസാദ്വാരങ്ങൾ, കണ്ണുദ്വാരം
രണ്ടഥ മുഖം,ഗുദം,ശിശ്നമെന്നീവിധത്തിൽ
ഒൻപതു വാതിലാണിപ്പുരത്തിനവററിലൂ-
ടമ്പോടു ജീവനതാതിന്ദ്രിയങ്ങളോടൊത്തു
വെളിയിൽ സഞ്ചരിച്ചു വിഷയഭോഗങ്ങളെ
വെളിവായനുഭവിച്ചീടുന്നു വേണ്ടും വിധം 8
കണ്ണു,രണ്ടാസ്യം, നാസാദ്വാരങ്ങൾ രണ്ടീയഞ്ചു
മെണ്ണുന്ന കിഴക്കോട്ടെവാതില്കളെന്നായി
ദക്ഷിണകണ്ണുദ്വാരം തെക്കുള്ള വാതിലായും
വീക്ഷിക്കാം വാമകണ്ണും വടക്കേവാതിലായും 9
ഗുദവും ശിശ്നവുമെന്നുള്ള രണ്ടധോഭാഗ-
പഥത്തെപ്പടിഞ്ഞാറെക്കവാടങ്ങളായ്ച്ചൊൽവൂ
ഖദ്യോതമാവിർമ്മുഖിയെന്നരണ്ടൊരേടത്തു
വർത്തിപ്പതായിച്ചൊന്നതക്ഷിദ്വയത്തെയത്രേ
ആരണ്ടുമാർഗ്ഗത്തൂടെ പോംവിഭ്രാജിതമെന്നു
പേരെഴും പുരിതന്നിൽജീവനെന്നോതിയില്ലേ?
ആയതിൻ പൊരുളീശനീക്ഷണങ്ങളാൽ സ്വന്ത-
മായിട്ടും സ്വരൂപത്തെക്കാണുന്നെന്നുള്ളതത്രേ. 10
നാസാദ്വാരങ്ങളത്രേ നളിനീ നാളിനികൾ
ഭാഷിപ്പു സുഗന്ധത്തെസ്സൗരഭദേശമെന്നും
ഘ്രാണേന്ദ്രിയത്തെയവധൂതന്റെ സഖാവെന്നു-
മാനനദ്വാരത്തിനെ മുഖ്യനെന്നും കഥിച്ചേൻ
വിശദം വിപണനെന്നോതി വാഗിന്ദ്രിയത്തെ
രസവിത്തെന്ന നാമം രസനേന്ദ്രിയത്തിനും. 11
ഞാനോതീ ഭാഷണത്തിന്നാപണമെന്നും പിന്നെ
നാനാവിധാന്നത്തിനു ബഹൂദനാഭിഖ്യയും
പിതൃഹൂവെന്ന നാമം വലത്തക്കണ്ണത്തിനും
വദിച്ചേൻ ദേവഹൂവെന്നിടത്തെ ശ്രവസ്സിനും 12
പഞ്ചാലമെന്നു കർമ്മകാണ്ഡവും നിവൃത്തമെ-
ന്നഞ്ചിതമുപാസനാകാണ്ഡവും സൂചിപ്പിച്ചേൻ
പിതൃയാനാഭിധാനം പിതൃലോകത്തിനിട്ടേ-
നതുപോൽദേവയാനമെന്നപേർ വിണ്ണിനും-
ഞാൻ
ശ്രുതധരാഖ്യസഖാവെന്നു ഞാൻ കണ്ണേന്ദ്രിയ-
മതിനെപ്പററിയത്രേ പറഞ്ഞതുർവ്വീശ്വരാ! 13
ആസുരിയെന്നുമേഢ്രത്തിനും ഗ്രാമകമെന്നു
ഭാസുരകീർത്തേ! ഗ്രാമ്യവിഷയ സുഖത്തിനും
ദുർമ്മദസഖാവെന്നായുപസ്ഥത്തിനും നാമം
നിർമ്മിച്ചു നിരൃതിയെന്നുള്ളപേർ ഗുദത്തിനും. 14
വായുവെന്ന പരാഖ്യയാളുന്ന ഗുദത്തിൻപേ-
രായിത്താൻകഥിച്ചിതു ലുബ്ധകസഖനെന്നായ്
വൈശസനാമത്തിനാൽ നരകത്തെയും നരാ-
ധീശ! കേളന്ധശബ്ദംകൊണ്ടു കൈകാൽകളേയും
അവയാൽ ജീവന്റെ സഞ്ചാരവും കൃത്യങ്ങളു-
മവിതർക്കിതം ചിന്തിച്ചറിയാൻ സൂചിപ്പി-
ച്ചേൻ. 15
ഹൃദയമന്തഃപുരമാക്കിനേൻ മനസ്സിനെ-
ക്കഥിച്ചു വിഷൂചികയായി ഞാനതിലാളം
തമോഗുണത്താൽമോഹം, രജസ്സാൽഹർഷം,-
സത്ത്വം
നിമിത്തം പ്രസാദമെന്നിവയും സൂചിപ്പി-
ച്ചേൻ. 16
ബുദ്ധിതൻ വികാരാനുസാരിയായ് സദാ ജീവൻ
വർത്തിച്ചു സുഖിദുഃഖിയെന്നൊക്കെയഭിമാനം
കൈക്കൊൾവതാത്മഭാവ്യാവശനായ് നൃപനിഷ്ഠ-
മൊക്കെയും സാധിച്ചെന്നതാകുന്നു ധരേശ്വരാ! 17

ദേഹോ രഥസ്ത്വിന്ദ്രിയാശ്വഃ സംവത്സരരയോƒഗതിഃ
ദ്വികർമ്മചക്രസ്ത്രിഗുണധ്വജഃ പഞ്ചാസുബന്ധുരഃ 18
മനോരശ്മിർബ്ബുദ്ധിസൂതോ ഹൃന്നീഡോ ദ്വന്ദ്വകൂബരഃ
പഞ്ചേന്ദ്രിയാർത്ഥപ്രക്ഷേപഃ സപ്തധാതുവരൂഥകഃ 19
ആകൂതിർവ്വിക്രമോ ബാഹ്യോ മൃഗതൃഷ്ണാം പ്രധാവതി
ഏകാദശേന്ദ്രിയചമൂഃ പഞ്ചസൂനാവിനോദകൃൽ. 20
സംവത്സരശ്ചണ്ഡവേഗഃ കാലോ യേനോപലക്ഷിതഃ
തസ്യാഹാനീഹ ഗന്ധർവ്വാ ഗന്ധർവ്വ്യോ രാത്രയഃ സ്മൃതാഃ
ഹരന്ത്യായുഃ പരിക്രാന്ത്യാ ഷഷ്ട്യുത്തരശതത്രയം. 21
കാലകന്യാ ജരാ സാക്ഷാല്ലോകസ്താം നാഭിനന്ദതി
സ്വസാരം ജഗൃഹേ മൃത്യുഃ ക്ഷയായ യവനേശ്വരഃ 22
ആധയോ വ്യാധയസ്തസ്യ സൈനികാ യവനാശ്ചരാഃ
ഭൂതോപസർഗ്ഗാശുരയഃ പ്രജ്വാരോ ദ്വിവിധോ സ്മൃതഃ 23
ഏവം ബഹുവിധൈർദ്ദുഃഖൈർദൈവഭൂതാത്മസംഭവൈഃ
ക്ലിശ്യമാനഃ ശതം വർഷം ദേഹേ ദേഹീ തമോവൃതഃ 24
പ്രാണേന്ദ്രിയമനോധർമ്മാനാത്മന്യധ്യസ്യ നിർഗ്ഗുണഃ
ശേതേ കാമലവാന്ധ്യായന്മമാഹമിതി കർമ്മകൃൽ. 25
യദാƒƒത്മാനമവിജ്ഞായ ഭഗവന്തം പരം ഗുരും
പുരുഷസ്തു വിഷജ്ജേത ഗുണേഷു പ്രകൃതേഃ സ്വദൃക്. 26
ഗുണാഭിമാനീ സ തദാ കർമ്മാണി കുരുതേƒവശഃ
ശുക്ലം കൃഷ്ണം ലോഹിതം വാ യഥാകർമ്മാഭിജായതേ. 27
ശുക്ലാൽ പ്രകാശഭൂയിഷ്ഠാംല്ലോകാനാപ്നോതി കർഹിചിൽ
ദുഃഖോദർക്കാൻ ക്രിയായാസാംസ്തമഃശോകോൽകടാൻ ക്വചിൽ.
ക്വചിൽ പുമാൻ ക്വചിച്ച സ്ത്രീ ക്വചിന്നോഭയമന്ധധീഃ
ദേവോ മനുഷ്യസ്തിര്യഗ്വാ യഥാകർമ്മഗുണം ഭവഃ 29
ക്ഷുൽപരീതോ യഥാ ദീനഃ സാരമേയോ ഗൃഹം ഗൃഹം
ചരൻ വിന്ദതി യദ്ദിഷ്ടം ദണ്ഡമോദനമേവ വാ. 30
തഥാ കാമാശയോ ജീവ ഉച്ചാവചപഥാ ഭ്രമൻ
ഉപര്യധോ വാ മധ്യേ വാ യാതി ദിഷ്ടം പ്രിയാപ്രിയം. 31
ദുഃഖേഷ്വേകതരേണാപി ദൈവഭൂതാത്മഹേതുഷു
ജീവസ്യ ന വ്യവച്ഛേദഃ സ്യാച്ചേത്തത്തൽപ്രതിക്രിയാ. 32
യഥാ ഹി പുരുഷോ ഭാരം ശിരസാ ഗുരുമുദ്വഹൻ
തം സ്കന്ധേന സ ആധത്തേ തഥാ സർവ്വാഃ പ്രതിക്രിയാഃ 33
നൈകാന്തതഃ പ്രതീകാരഃ കർമ്മണാം കർമ്മ കേവലം
ദ്വയം ഹ്യവിദ്യോപസൃതം സ്വപ്നേ സ്വപ്ന ഇവാനഘ 34
അർത്ഥേ ഹ്യവിദ്യമാനേƒപി സംസൃതിർന്ന നിവർത്തതേ
മനസാ ലിംഗരൂപേണ സ്വപ്നേ വിചരതോ യഥാ. 35
അഥാത്മനോർത്ഥഭൂതസ്യ യതോƒനർത്ഥപരമ്പരാ
സംസൃതിസ്തദ്വ്യവച്ഛേദോ ഭക്ത്യാ പരമയാ ഗുരൗ. 36

സ്യന്ദനം ശരീരമായശ്വങ്ങളിന്ദ്രിയങ്ങ-
ളെന്നായിഗ്ഗതികാലവേഗമായ് ചക്രങ്ങളെ
പുണ്യപാപങ്ങളായിദ്ധ്വജത്തെഗ്ഗുണത്രയ
മെന്നായ്ബന്ധനം പഞ്ചപ്രാണങ്ങളായും-
കാൺക. 18
ഹൃത്തിനെ നീഡമായിമാനസം കടിഞ്ഞാണായ്
ബുദ്ധിയെത്തേരാളിയായ്ശ്ശോകമോഹദ്വയത്തെ
[1]കൂബരംരണ്ടുമായും വിഷയപഞ്ചകത്തെ
ജീവസഞ്ചാരത്തിനായുള്ള മാർഗ്ഗങ്ങളായും
കല്പിച്ചേനശ്വങ്ങൾതൻ മേൽവിരിപ്പുകളായി-
[2]സ്സപ്തധാതുക്കളേയും ധരിക്കധരാപതേ! 19
അഞ്ചുകർമ്മേന്ദ്രിയത്തെയശ്വങ്ങളുടെ ബാഹ്യ-
സഞ്ചാരവിശേഷങ്ങളായിട്ടു സൂചിപ്പിച്ചേൻ
സ്വപ്നത്തിലുണ്ടാം സുഖദുഃഖാനുഭവത്തെത്താൻ
കല്പിച്ചേൻ നരനാഥൻനായാടി നടപ്പതായ്
സൈന്യമായിന്ദ്രിയങ്ങൾ പതിനൊന്നിനെ-
ച്ചേർത്തു
ചൊന്നേൻഗാർഹികപഞ്ചഹിംസയെ
വിനോദമായ് 20
കാലത്തിൽചേർന്നതായിക്കാലത്തെ കാട്ടുന്നതാ-
യാളുംസംവത്സരത്തെച്ചണ്ഡവേഗമെന്നോതി
മുന്നൂററിയറുപതുതവണ ചുററിത്തിരി-
ഞ്ഞെന്നാളുമായുസ്സിനെഹനിച്ചുകൊള്ളുന്നിതേ
കാലാംശങ്ങളായിട്ടും ദിനരാത്രങ്ങളെഞാൻ
ചാലവേഗന്ധർവസ്ത്രീപുരുഷന്മാരെന്നോതി 21
കാലകന്യകയെന്നു ജരസ്സുനൽകിനാമ-
മീലോകത്തിങ്കലാരുമവളെയിഷ്ടപ്പെടാ
യവനേശ്വരശബ്ദംകൊണ്ടു കാണിച്ചു മൃത്യ-
വവളെയാൻ ലോകനാശോപകരണമായ് 22
യവനസൈന്യത്തിലെ ച്ചാരന്മാരെന്നായിവി-
ടവനീശ്വരാ! ചൊല്ലിയാധിവ്യാധികളെഞാൻ
ഭൂതദ്രോഹിയാമാതുരയനെക്കഥിച്ചതു
ശീതോഷ്ണജ്വരങ്ങളെ ബോധിപ്പിക്കാനായത്രേ 23
ഇങ്ങിനെസുരഭൂതശരീരകൃതമായി
സംഗതമാകുംപീഡനിമിത്തംക്ലേശിച്ചിട്ടും
ജീവനജ്ഞാനിയായിശ്ശരീരംതന്നിൽ നൂറാ-
ണ്ടീവിധം പ്രാണമാനസേന്ദ്രിയധർമ്മങ്ങളെ
തന്നിലാരോപിച്ചിട്ടു നിർഗ്ഗുണനെന്നാലും ഞാ-
നെൻേറയെന്നഭിമാനിച്ചേററവും തുച്ഛങ്ങളാം
കാമാംശങ്ങളെധ്യാനിച്ചനഹംകർമ്മങ്ങളി-
ലാമഗ്നനായിശ്ശ്രയിച്ചീടുന്നു ഭൂമീപതേ! 24-25
പുരുഷൻ സ്വപ്രകാശരൂപനാകിലും പരം-
ഗുരുവായൈശ്വര്യാദിയുക്തനാമാത്മവിനെ
അറിയാത്തവനായി പ്രകൃതിഗുണങ്ങളിൽ
നിരതനായിട്ടെപ്പോൾ ഭവിക്കു,മപ്പോളവൻ
പ്രസഭംദേഹാദ്യഭിമാനിയായ്വശംകെട്ടി-
ട്ടശുദ്ധശുദ്ധമിശ്രകർമ്മങ്ങൾചെയ്തീടുന്നു
കർമ്മത്തിൻശുഭാശുഭരീതിയെയാശ്രയിച്ചു
ജന്മങ്ങൾവരിക്കുന്നു പിന്നെയും മനുദേവന്ദ്രാ!
26-27
പുണ്യകർമ്മങ്ങൾ ഭൂരിചേരുകിൽമഹസ്സുറും
വിണ്ണിൽവാണിടാം പുണ്യപാപങ്ങൾമിശ്ര-
മായാൽ
അന്ത്യമല്ലല്ലും ക്രിയായാസവുമടിക്കടി
സന്ധിക്കുന്നതാം മർത്ത്യലോകത്തുജനിക്കുന്നു.
ദുഷ്കൃതമേറുമെങ്കിലജ്ഞാനാവൃതമായി
ദുഃഖദമാകും തിര്യഗ്ജനനം വരിക്കുന്നു. 28
ചിലപ്പോൾപുമാനായോസ്ത്രീയായോ ചില-
പോതിൽ
ചിലപ്പോൾ നപുംസകമായോ ധീഹീനനായോ
ദേവമാനുഷതിര്യഗാദിയാം ജാതികളിൽ
ജീവനുജന്മംലഭിക്കുന്നു കർമ്മാനുസാരം 29-30
ക്ഷുത്തിനാൽ ശ്വാനൻദീനനായോരോവീടു
തോറും
ചുററിത്തിരിഞ്ഞാൽചിലടത്തു നിന്നല്പംവറോ
ചിലേടങ്ങളിൽനിന്നുമടിയോ നിജകർമ്മ
ഫലമായ് ലഭിച്ചെന്നുവന്നിടാമതുപോലെ
ജീവനും കാമങ്ങളിൽ ഭ്രമിച്ചുകർമ്മങ്ങൾതൻ-
പാവനാപാവനത്വരീതിയ്ക്കൊത്തുച്ചമാകും
വിണ്ണിലോനീചനരകത്തിലോമദ്ധ്യഭാഗം
തന്നിലോചെന്നു സുഖദുഃഖങ്ങൾഭുജിക്കുന്നു. 31
ആദ്ധ്യാത്മികാധിദൈവികാധിഭൌതികങ്ങളാ-
മത്തലുകൾക്കു പരിഹാരങ്ങളുണ്ടെങ്കിലും
ജീവനിമ്മൂന്നുവിധദുഃഖത്തിൽനിന്നും വിട്ടു-
പോവതിനാവതില്ലെന്നറിക ബർഹിസ്സേ നീ. 32
ശിരസ്സിൽപേറുംഭാരം ചുമലിൽത്താങ്ങുംമട്ടേ
പരിഹാരവും ഗണിച്ചീടേണ്ടതുള്ളൂപാർക്കിൽ
വിശപ്പുതീക്കാൻ കൃഷിപ്പണിയിലേപ്പെട്ടവ-
നസഹ്യമാമ്മാറെന്നും കഷ്ടപ്പെടുന്നമട്ടിൽ,
കർമ്മങ്ങൾക്കാത്യന്തികനിവൃത്തിപാർത്താൽ വെറും
കർമ്മം കൈവരുത്തുകയില്ലെന്നുതീർച്ചതന്നെ 33
സുഷുപ്തിയിൽസ്വപ്നംവിധം രണ്ടുമങ്ങവിദ്യയാൽ
വ്യാപ്തമല്ലയോ ചിന്തിച്ചീടുകിൽശുദ്ധബുദ്ധേ! 34
ഇല്ലല്ലോശരീരത്തോടാത്മാവിനേതും ബന്ധം
തെല്ലുമദ്ധ്യാസമില്ലാതായിട്ടാവസ്തുജ്ഞാനം
സിദ്ധിക്കുവോളം നിലനിൽക്കുന്നുസംസാര,മു-
ന്നിദ്രനംവരെ [3]സ്വപ്നദ്രഷ്ടഭീയെന്നപോലെ. 35
അതിനാൽ പുരുഷാത്ഥരൂപനാമാത്മാവിൻെറ
യതിരററുള്ളതാമീയനത്ഥപാരമ്പര
ഗുരുവാംഹരിയിലെ നിശ്ചലഭക്തികൊണ്ടേ
ശരിയായ്നശിപ്പിക്കാൻ സാധിക്കുമേദി-
നീശാ! 36

1 നുകത്തിലും തേരിലും വച്ചുകെട്ടുന്ന തടി 2 ത്വക്കു മുതലായ ഏഴു ധാതുക്കാം 3 സ്വപ്നത്തിൽക്കണ്ട ഭയം

വാസുദേവേ ഭഗവതി ഭക്തിയോഗഃ സമാഹിതഃ
സധ്രീചീനേന വൈരാഗ്യം ജ്ഞാനം ച ജനയിഷ്യതി. 37
സോഽചിരാദേവ രാജർഷേ സ്യാദ ച്യുതകഥാശ്രയഃ
ശൃണ്വതഃ ശ്രദ്ദധാനസ്യ നിത്യദാ സ്യാദധീയതഃ 38
യത്ര ഭാഗവതാ രാജൻ സാധവോ വിശദാശയാഃ
ഭഗവദ്ഗുണാനുകഥനശ്രവണവ്യഗ്രചേതസഃ 39
തസ്മിന്മഹന്മുഖരിതാ മധുഭിച്ചരിത്ര-
പീയൂഷശേഷസരിതഃ പരിതഃ സ്രവന്തി
താ യേ പിബന്ത്യവിതൃഷോ നൃപ ഗാഢകർണ്ണൈ-
സ്താന്ന സ്പൃശന്ത്യശനതൃഡ്ഭയശോകമോഹാഃ 40
ഏതൈരുപദ്രുതോ നിത്യം ജീവലോകഃ സ്വഭാവജൈഃ
ന കരോതി ഹരേർന്നൂനം കഥാമൃതനിധൌ രതിം. 41
പ്രജാപതിപതിഃ സാക്ഷാൽ ഭഗവാൻ ഗിരിശോ മനുഃ
ദക്ഷാദയഃ പ്രജാധ്യക്ഷാ നൈഷ്ഠികാഃ സനകാദയഃ 42
മരീചിരത്ര്യംഗിരസൌ പുലസ്ത്യഃ പുലഹഃ ക്രതുഃ
ഭൃഗുർവ്വസിഷ്ഠ ഇത്യേതേ മദന്താ ബ്രഹ്മവാദിനഃ 43
അദ്യാപി വാചസ്പതയസ്തപോവിദ്യാസമാധിഭിഃ
പശ്യന്തോഽപി ന പശ്യന്തി പശ്യന്തം പരമേശ്വരം. 44
ശബ്ദബ്രഹ്മണി ദുഷ്പാരേ ചരന്ത ഉരുവിസ്തരേ
മന്ത്രലിംഗൈർവ്യവച്ഛിന്നം ഭജന്തോ ന വിദുഃ പരം. 45
യദാ യമനുഗൃഹ്ണാതി ഭഗവാനാത്മഭാവിതഃ
സ ജഹാതി മതിം ലോകേ വേദേ ച പരിനിഷ്ഠിതാം. 46
തസ്മാൽ കർമ്മസു ബർഹിഷ്മന്നജ്ഞാനാദർത്ഥകാശിഷു
മാർത്ഥദൃഷ്ടിം കൃഥാഃ ശ്രോത്രസ്പർശിഷ്വസ്പൃഷ്ടവസ്തുഷു. 47
സ്വം ലോകം ന വിദുസ്തേ വൈ യത്ര ദേവോ ജനാർദ്ദനഃ
ആഹുർധൂമ്രധിയോ വേദം സകർമ്മകമതദ്വിദഃ 48
ആസ്തീര്യ ദർഭൈഃ പ്രാഗഗ്രൈഃ കാർത്സ്ന്യേന ക്ഷിതിമണ്ഡലം
സ്തബ്ധോ ബൃഹദ്വധാന്മാനീ കർമ്മ നാവൈഷി യൽപരം
തൽകർമ്മ ഹരിതോഷം യത്സാ വിദ്യാ തന്മതിര്യയാ. 49
ഹരിർദ്ദേഹഭൃതാമാത്മാ സ്വയം പ്രകൃതിരീശ്വരഃ
തൽപാദമൂലം ശരണം യതഃ ക്ഷേമോ നൃണാമിഹ. 50
സ വൈ പ്രിയതമശ്ചാത്മാ യതോ ന ഭയമണ്വപി
ഇതി വേദ സ വൈ വിദ്വാൻ യോ വിദ്വാൻ സ ഗുരുർഹരിഃ 51

നാരദ ഉവാച

പ്രശ്ന ഏവം ഹി സംച്ഛിന്നോ ഭവതഃ പുരുഷർഷഭ
അത്ര മേ വദതോ ഗുഹ്യം നിശാമയ സുനിശ്ചിതം. 52
ക്ഷുദ്രം ചരം സുമനസാം ശരണേ മിഥിത്വാ
രക്തം ഷഡംഘ്രിഗണസാമസു ലുബ്ധകർണ്ണം
അഗ്രേ വൃകാനസുതൃപോഽവിഗണയ്യ യാന്തം
പൃഷ്ഠേ മൃഗം മൃഗയ ലുബ്ധകബാണഭിന്നം. 53

ഭഗവാൻവാസുദേവൻതങ്കലെമ്പ് ഭക്തിയോഗം
തികച്ചും വൈരാഗ്യവും ജ്ഞാനവും ദാനം
ചെയ്യും 37

അത്യന്തം ശ്രദ്ധയോടും ഭഗവച്ചരിതങ്ങൾ
നിത്യവും പഠിക്കയുംകേൾക്കയും ചെയ്യുവോനു
പ്രേമലക്ഷണയായ ഭഗവത്ഭക്തികാല-
താമസമെന്യേയുളവായിട്ടുമില്ലവാദം 38

ഭഗവൽക്കഥഗാനംചെയ്യാനുംശ്രവിപ്പാനു-
മകതാരിൻെറശുദ്ധിയാലേറ്റമാസക്തരായ്
സദാചാരത്തിൽ നിഷ്ഠയാർന്നിട്ടും സാധുക്കൾതൻ-
സദസ്സിൽസുലഭമാം സൽക്കഥാമൃതം സദാ 39
അവിടെമഹാത്മാർ തന്നാനനങ്ങളിൽനിന്നും
പ്രവഹിക്കുന്ന [1]മധുഭിത്ക്കഥാസുധാനദി
അതിനെയാവേശത്തോടേതവൻ കർണ്ണംവഴി
നിതരാം പാനംചെയ്യുമവനേയൊരിക്കലും
വിശപ്പു ദാഹം ഭയം ശോകമോഹങ്ങളൊന്നും
വിശുദ്ധമതേ! നൃപാ! തീണ്ടുകപോലുമില്ല. 40

പ്രകൃതിജങ്ങളാമിദ്ദോഷങ്ങൾ ബാധിച്ചിട്ടും
സുകൃതവിഹീനരാം ജീവികൾക്കാക്കുംതന്നെ
അമൃതതത്വത്തെയേകാൻ ശക്തമാം ശ്രീനിവാസ-
വിമലകഥാസുധാനിധിയിൽ വരാരതി 41

ബ്രഹ്മാവു,ശിവൻ,പ്രജാപതികൾ സ്വായംഭുവൻ
ബ്രഹ്മചര്യാദിവ്രതനിഷ്ഠരാം സനകാദ്യർ
പുലസ്ത്യൻമരീചിയുമത്രിയുമംഗിരസ്സും
പുലഹൻ,ക്രതു,ഭൃഗു,വസിഷ്ഠൻതാനും ഞാനും
വേദവാദത്തിലതിസമർത്ഥൻ മററുള്ളോരു-
മാദികാലത്തേ സർവ്വസാക്ഷിയാമീശൻതന്നെ
തപസ്സുമുപാസനസമാധിയെന്നീവിധ-
മുപായങ്ങളാൽസദാകാണുവാൻ ശ്രമിക്കിലും
കണ്ടുകൊണ്ടിരിക്കുന്നുണ്ടെങ്കിലുമിന്നും ധരാ-
മണ്ഡലേശ്വരാ! വീക്ഷിക്കുന്നില്ല-
സാക്ഷാത്തായി. 42-44

അന്തമില്ലാത്തതായ വിസ്തൃതശബ്ദബ്രഹ്മ-
സിന്ധുവിൽസഞ്ചരിപ്പോർ മന്ത്രലക്ഷ്യങ്ങൾ-
കൊണ്ടു
വ്യവച്ഛിന്നനാം പരമേശനെധ്യാനിക്കയാ-
ലവരുമഖണ്ഡനാമീശനെക്കാണുന്നില. 45

അന്തഃകരണത്തിനാൽ സന്തതം ഭഗവാനെ-
ച്ചിന്തനംചെയ്യുവോനിലുണ്ടാം തദനുഗ്രഹം
അവനക്ഷണം ലോകവേദമര്യാദകളി-
ലവസക്തമായ്പോയ നിജധീ പിൻതിരിക്കും
അതിനാൽ ക്ഷിതിഭൃത്തേ! യ വിവേകികൾക്കെല്ലാ-
മതുതാൻപുരുഷാർത്ഥമെന്നുതോന്നിപ്പതായി
കർണ്ണാനന്ദമായിത്തത്ത്വസ്പർശമററീ-
ട്ടുന്നകർമ്മങ്ങളപാർത്ഥങ്ങളെന്നറിഞ്ഞാലും. 47

ഭഗവാൻജനാർദ്ദനനേതിലാംദ്യോതിപ്പതാ-
നിഗമം വെറും കർമ്മപ്രതിപാദകമെന്നായ്
ചൊല്ലുന്നധൂമ്രധീകളാഗമസാരത്തെയും
സ്വർല്ലോകത്തെയും തെല്ലുമറിയാത്തവരല്ലോ 48

അത്തരക്കാരോടുള്ള ചേർച്ചയാൽ പൃഥ്വീപതേ!
പദ്ധതിതെററിയങ്ങും സഞ്ചരിക്കുന്നുവല്ലോ
ധരണിപാടേദർഭകിഴക്കോട്ടുഗ്രമാക്കി
വിരിച്ചുശരിയായി മറച്ചുകണ്ണെക്കന്യേ
പ്രാണവൃന്ദത്തെക്കൊന്നു നടത്തിപ്പലയാഗം
ക്ഷോണീശൻ ഞാനെന്നഭിമാനിച്ചു-
ഗർവ്വിഷ്ഠനായ്
വാണീടും ഭവാൻ കർമ്മകാണ്ഡത്തിൻസദുദ്ദേശം
കാണിയും കാണുന്നില്ലെന്നുള്ളതു തീർച്ചതന്നെ
ഹരിപ്രസാദത്തിനായേതൊന്നുചെയ്യുന്നുവോ
ധരിച്ചീടുകഭവാനതാണുകർമ്മമെന്നായ്
ഹരിയിൽ ദൃഢഭക്തിയേതൊന്നുദിപ്പിക്കുമോ
ധരണീഭൃത്തേ! വിദ്യയതെന്നുംധരിക്കുക. 49

തനുഭൃത്തുക്കൾക്കെല്ലാമാത്മാവുമവരേയി-
ങ്ങനിശം പ്രവർത്തിപ്പിക്കുന്നതും ഹരിയത്രേ
ഹരിതൻപാദമൂലംതന്നെയാം നരക്കിഹ-
ശരിയായിട്ടും രക്ഷാസ്ഥാനവും മാനവേന്ദ്രാ! 50

ഏവനുമേററം പ്രിയംകരനാമാത്മാവത്രേ-
യാവിഭുവവനിൽനിന്നാക്കുമില്ലേതുംഭയം
ഇത്തത്ത്വമേവനറിഞ്ഞീടുന്നിതവൻതന്നെ
വിദ്വാ,നവൻതാൻ ഗുരുവാഗുരുവത്രേഹരി 51

**നാരദൻ പറഞ്ഞു**

പുരുഷശ്രേഷ്ഠാ! ഭവാൻ മോക്ഷമാർഗ്ഗത്തെപ്പററി-
യറിയാൻ ചോദിച്ചതിനുത്തരമോതീടിനേൻ
ഇനി നീചെയ്യേണ്ടതായ് രഹസ്യമായി വിദ്വ-
ജ്ജനങ്ങൾ ചിന്തിച്ചുറപ്പിച്ചകാര്യവും
ചൊൽവൻ. 52

മന്ദഗാമിയായ് മലർവാടിയിലിണയോട്ടു-
മൊന്നുരക്തനായി ക്രീഡചെയ്കതിൻത്തന്നെ
മനസ്സുവച്ചുമളികളഗാനത്തിൽ ചെവി-
യണച്ചുമാനന്ദനിർല്ലീനനായ് സഞ്ചരിക്കെ
മുന്നിലായന്യജന്തുമാംസത്താൽ തനുപുഷ്ടി-
യനല്പം ചേർത്തീടുന്ന ചെന്നായ്ക്കൾപായുന്നതും
പിന്നിലായ് വനചരബാണത്തിൻലക്ഷ്യമായി-
ത്തന്നംഗമക്ഷണംതാൻ ഭിന്നമാമെന്നുള്ളതും
മനസ്സിലാക്കീടാത്തമാനിനുസമാനമാം
മനുഷ്യൻെറയും സ്ഥിതിയെന്നോർക്ക ധരാ-
പതേ! 53

[1] മധുരിപുവിൻെറ കഥയാകുന്ന അമൃതനദി

[അസ്യാത്ഥഃ]

സുമനഃ സമധർമ്മണാം സ്ത്രീണാം ശരണ ആശ്രമേ പുഷ്പ മധുഗന്ധവൽ ക്ഷുദ്രതമം കാമ്യകർമ്മവിപാകജം കാമസുഖലവം ജൈഹ്വൈപ്യൗപസ്ഥ്യാദി വിചിന്വന്തം മിഥുനീഭൂയ തദഭിനിവേശിതമനസം ഷഡംഘ്രിഗണസാമഗീതവദതിമനോഹരവനിതാദിജനാലാപേഷ്വതിതരാമതിപ്രലോഭിതകർണ്ണമഗ്രേ വൃകയൂഥവദാത്മന ആയുർഹരതോഽഹോരാത്രാന്താൻ കാലലവവിശേഷാനവിഗണയ്യ ഗൃഹേഷു വിഹരന്തം പൃഷ്ഠത ഏവ പരോക്ഷമനുപ്രവൃത്തോ ലുബ്ധകഃ കൃതാന്തോഽന്തഃശരേണ യമിഹ പരാവിധ്യതി തമിമമാത്മാനമഹോ രാജൻ ഭിന്നഹൃദയം ദ്രഷ്ടുമർഹസീതി. 54

സ ത്വം വിചക്ഷ്യ മൃഗചേഷ്ടിതമാത്മനോന്ത-<br>
ശ്ചിത്തം നിയച്ഛ ഹൃദി കർണ്ണധുനീം ച ചിത്തേ<br>
ജഹ്യംഗനാശ്രമമസത്തമയൂഥഗാഥം<br>
പ്രീണീഹി ഹംസശരണം വിരമ ക്രമേണ. 55

രാജോവാച

ശ്രുതമന്വീക്ഷിതം ബ്രഹ്മൻ ഭഗവാൻ യദഭാഷത<br>
നൈതജ്ജാനന്ത്യുപാധ്യായാഃ കിം ന ബ്രൂയുർവ്വിദുര്യദി. 56<br>
സംശയോഽത്ര തു മേ വിപ്ര സംച്ഛിന്നസ്തൽകൃതോ മഹാൻ<br>
ഋഷയോഽപി ഹി മുഹ്യന്തി യത്ര നേന്ദ്രിയവൃത്തയഃ 57<br>
കർമ്മാണ്യാരഭതേ യേന പുമാനിഹ വിഹായ തം<br>
അമുത്രാന്യേന ദേഹേന ജുഷ്ടാനി സ യദശ്നുതേ. 58<br>
ഇതി വേദവിദാം വാദഃ ശ്രൂയതേ തത്ര തത്ര ഹ<br>
കർമ്മ യൽ ക്രിയതേ പ്രോക്തം പരോക്ഷം ന പ്രകാശതേ. 59

നാരദ ഉവാച

യേനൈവാരഭതേ കർമ്മ തേനൈവാമുത്ര തൽ പുമാൻ<br>
ഭുങ്ക്തേ ഹ്യവ്യവധാനേന ലിംഗേന മനസാ സ്വയം. 60<br>
ശയാനമിമമുൽസൃജ്യ ശ്വസന്തം പുരുഷോ യഥാ<br>
കർമ്മാത്മന്യാഹിതം ഭുങ്ക്തേ താദൃശേനേതരേണ വാ. 61<br>
മമൈതേ മനസാ യദ്യദസാവഹമിതി ബ്രുവൻ<br>
ഗൃഹ്ണീയാത്തൻപുമാൻ രാദ്ധം കർമ്മ യേന പുനർഭവഃ 62<br>
യഥാനുമീയതേ ചിത്തമുഭൈരിന്ദ്രിയേഹിതൈഃ<br>
ഏവം പ്രാഗ്ദേഹജം കർമ്മ ലക്ഷ്യതേ ചിത്തവൃത്തിഭിഃ 63<br>
നാനുഭൂതം ക്വ ചാനേന ദേഹേനാദൃഷ്ടമശ്രുതം<br>
കദാചിദുപലഭ്യേത യദ്രൂപം യാദൃഗാത്മനി. 64<br>
തേനാസ്യ താദൃശം രാജംല്ലിംഗിനോ ദേഹസംഭവം<br>
ശ്രദ്ധത്സ്വാനനുഭൂതോഽർത്ഥോ ന മനഃ സ്പ്രഷ്ടുമർഹതി. 65<br>
മന ഏവ മനുഷ്യസ്യ പൂർവ്വരൂപാണി ശംസതി<br>
ഭവിഷ്യതശ്ച ഭദ്രം തേ തഥൈവ ന ഭവിഷ്യതഃ 66<br>
അദൃഷ്ടമശ്രുതം ചാത്ര ക്വചിന്മനസി ദൃശ്യതേ<br>
യഥാ തഥാനുമന്തവ്യം ദേശകാല ക്രിയാശ്രയം. 67

സൂനധർമ്മങ്ങളാലും മാനിനിമാരാൽ നീത-
മാനമായിരുന്നീടും ഗൃഹസ്ഥാശ്രമംതന്നിൽ
മധുവിൻെറയും മലരിൻെറയും മണംപോലെ-
യതിതുച്ഛമായ് കാമ്യകർമ്മഫലഫലമാകും
കാമസൗഖ്യാംശം [1] ജിഹ്വോപസ്ഥങ്ങൾ-
മാർഗ്ഗമായി-
ക്കാമമാരാഞ്ഞുഭൃംഗനാദംപോൽ മനോജ്ഞമാം
തനപീഭാഷണങ്ങളാൽ കണ്ണുകൾ കുളുപ്പിച്ചു
മുന്നിലച്ചെന്നായ്ക്കൾ തൻകൂട്ടമെന്നതുപോലെ
ആയുസ്സുഹരിക്കുവാനഹോരാത്രാന്തമായി-
പ്പായുമക്കാലത്തിൻപോക്കറിയാതാലയത്തിൽ
വിഹരിക്കുന്നനേരം പിന്നാലെ പരോക്ഷമായ്
സഹസാ പിന്തുടന്ന കാട്ടാളൻമട്ടന്തകൻ
[2] ആന്തരികമായീടുമസ്ത്രത്താലാത്മാവിനെ
കൃന്തനംചെയ്യുന്നെന്നുകാണുക മേദിനീശാ!
മാനവസ്ഥിതിയേവം നമ്മട്ടുധരിപ്പിക്കാൻ
മാനിനേയുദാഹരിച്ചിങ്ങിനെ ചൊല്ലീടിനേൻ. 54
ക്ഷോണീശാ! ഞാനിച്ചൊന്ന മാനെന്നമട്ടിൽ-
ഭവാൻ
താനുമേമൃതപ്രായനെന്നുവീക്ഷിച്ചിട്ടുടൻ
ചിത്തത്തെയാത്മാവുതന്നന്തർഭാഗമാംഹൃത്തിൽ
ചേർത്തുറപ്പിച്ചുകണ്ണുവൃത്തിയെച്ചിത്തത്തിലും
വിലയിപ്പിച്ചു ദുഷ്ടക്കൂട്ടത്തിൻ സംഭാഷണം
സുലഭമാക്കും ഗൃഹസ്ഥാശ്രമംവെടിഞ്ഞാലും
പരമഹംസന്മാക്കാശ്രയമായ് വിളങ്ങും ശ്രീ-
ഹരിയെ പ്രീണിപ്പിക്കു ക്രമത്തിൽ വിരമിക്കു. 55

**രാജാവു പറഞ്ഞു**

ആനന്ദരൂപാ! ദേവമഹർഷേ! ഭവാൻെറയി-
ജ്ഞാനോപദേശംകേട്ടേൻ ചിന്തിച്ചേൻ-
വേണ്ടുംവിധം
കർമ്മമാർഗ്ഗങ്ങളെന്നോടോതിയ ഗുരുക്കന്മാ-
രിമ്മാർഗ്ഗമറിയില്ലിതറികിൽ പറകില്ല 56
മതിയിലെനിക്കാത്മതത്ത്വസംബന്ധമായി-
ട്ടുദിച്ചിരുന്നമഹാസന്ദേഹമെല്ലാംതീർന്നു
ഇന്ദ്രിയപ്രവേശനമില്ലാത്തോരാത്മതത്ത്വ-
പന്ഥാവിലൃഷികളും മോഹിച്ചീടുന്നുവല്ലോ. 57
പുരുഷനീലോകത്തുകർമ്മങ്ങൾചെയ്തദേഹം
പരിവജ്ജിച്ചു പരലോകത്തുചെന്നു വേറേ
തനുവാർന്നിട്ടു കിട്ടും വിവിധഭോഗങ്ങളെ-
യനുഭവിക്കുന്നെന്നതെങ്ങിനെയോജിച്ചിടും? 58
വേദവിത്തുക്കളങ്ങനേവം ചൊൽ പതായ്-
കേൾപ്പു
സാധൂകരിക്കുന്നുമുണ്ടതിനെശ്ശാസ്ത്രങ്ങളും
ഭോഗഹേതുവാമാഗമോക്തകർമ്മങ്ങൾപര-
ലോകത്തിൽപരോക്ഷമെന്നാകയാൽ പ്രകാ-
ശിക്കാ. 59

**നാരദൻ പറഞ്ഞു**

മാനസരൂപമാകും ലിംഗദേഹത്തോടുചേ-
ന്നാണിഹ ജീവൻചെയ്തീടുന്നതുകർമ്മങ്ങളെ
നശിക്കാത്തൊരാ ലിംഗദേഹത്താൽ മറുവെന്യേ-
യശിപ്പൂജീവൻ സ്വയംഭോഗങ്ങളങ്ങുംന്യൂനം. 60
സ്ഥൂലാംഗം ജീവാത്മാവിനാധാരമെന്നല്ലാതെ
വേലചെയ്തീടുന്നതിൽ പ്രാധാന്യമതിനില്ല
ഒരുവനൊരുവീട്ടിലിരുന്നു കർമ്മംചെയ്താൽ
വരികയില്ലഃഗൃഹം തത്കർമ്മഹേതുവായി
അതുപോലുറങ്ങുവോൻ ജാഗ്രത്തിൽപ്രവൃത്തികൾ
പതിവായ്ച്ചെയ്യും സ്ഥൂലദേഹത്തെസ്മരിക്കാതെ
ജീവസൂക്ഷ്മോപാധിയാം മനസ്സിൽസ്ഫുരിച്ചിടും
സർവ്വമാം കർമ്മഫലം സ്വപ്നത്തിൽഭുജിക്കുംപോൽ
മരണത്തിനു പിൻപും ലിംഗദേഹോപേതനായ്
പുരുഷൻ ഭോഗം ഭുജിക്കുന്നതിലെന്തയുക്തി?
മനുജൻശരീരത്തെ ഞാനെന്നും ഭാര്യാപുത്ര-
ധനധാന്യാദ്യങ്ങളേയെനിക്കുള്ളവയെന്നും
ചിത്തത്താലഭിമാനിച്ചവയിലെല്ലാം ദൃഢ-
ബദ്ധനായ് പ്രവത്തിച്ചു ഭുജിപ്പൂ ഫലങ്ങളെ.
ഇങ്ങിനെയഭിമാനി പൂരുഷൻ ലിംഗദേഹ-
സംഗതനായിപ്പുനജ്ജന്മവും കൈക്കൊള്ളുന്നു.
61-62
ചിത്തത്തെക്കർമ്മേന്ദ്രിയ ജ്ഞാനേന്ദ്രിയങ്ങൾ-
ക്കെഴും
വൃത്തിയാലനുമാനിച്ചറിയുന്നതുപോലെ
ചിത്തവൃത്തികൾമൂലം പൂർവദേഹത്താൽചെയ്ത-
കൃത്യങ്ങളെയുംകാണാനാവതാണാക്കുമോക്കിൽ 63
ഈയംഗത്തിനാലൊരുകാലവുമനുഭൂത-
മായിടാത്തതോ കാണാത്തുള്ളതോ കേൾക്കാത്തതോ
ഏതുരീതിയിലുള്ള രൂപവുമാത്മാവിങ്കൽ
മേദിനീശാ! ചിലപ്പോൾ സ്ഫുരിച്ചുകാണു-
ന്നിതേ. 64
പൂർവ്വസംസ്കാരം ലയിച്ചിരിക്കും ലിംഗദേഹം
താവുന്നജീവനിൽ ഭവിക്കുംഭാവങ്ങളും
ശരിയായ് മുന്നമനുഭൂതമല്ലാത്തതൊന്നും
സ്ഫുരിപ്പിക്കുവാനില്ല മാനസത്തിനുശക്തി. 65
നരൻെറ പൂർവജന്മരൂപങ്ങളേയും മേലിൽ
വരുവാനിരിപ്പതും സംഭവ്യമല്ലാത്തതും
അഖിലംമനോവൃത്തികൊണ്ടു നിശ്ചയിച്ചീടാ-
മകററു സന്ദേഹങ്ങളങ്ങേശു സന്മാഗലം 66
ദേശകാലക്രിയാസംശ്രയമായീജന്മത്തി-
ലശ്രുതമായുള്ളതും കണ്ടിടാത്തതുമാകും
ദുഃഖസൗഖ്യങ്ങളേകന്നനുഭൂതമാംവിധം
വ്യക്തികൾക്കെല്ലാം വരുമെന്നനുമാനിക്കണം 67

1 നാവും ലിംഗവും 2 അകത്തുള്ളതു്

സർവ്വേ ക്രമാനുരോധേന മനസീന്ദ്രിയഗോചരാഃ
ആയാന്തി വർഗ്ഗശോ യാന്തി സർവ്വേ സമനസോ ജനാഃ 68
സത്ത്വൈകനിഷ്ഠേ മനസി ഭഗവൽപാർശ്വവർത്തിനി
തമശ്ചന്ദ്രമസീവേദമുപരജ്യാവഭാസതേ 69
നാഹം മമേതി ഭാവോഽയം പുരുഷേ വ്യവധീയതേ
യാവൽ ബുദ്ധിമനോഽക്ഷാർത്ഥഗുണവ്യൂഹോ ഹ്യനാദിമാൻ. 70
സുപ്തിമൂർച്ഛോപതാപേഷു പ്രാണായനവിഘാതതഃ
നേഹതേഽഹമിതി ജ്ഞാനം മൃത്യുപ്രജ്വാരയോരപി 71
ഗർഭേ ബാല്യേഽപ്യപൌഷ്കല്യാദേകാദശവിധം തദാ
ലിംഗം ന ദൃശ്യതേ യൂനഃ കുഹ്വാം ചന്ദ്രമസോ യഥാ. 72
അർത്ഥേ ഹ്യവിദ്യമാനേഽപി സംസൃതിർന്ന നിവർത്തതേ
ധ്യായതോ വിഷയാനസ്യ സ്വപ്നേഽനർത്ഥാഗമോ യഥാ. 73
ഏവം പഞ്ചവിധം ലിംഗം ത്രിവൃൽ ഷോഡശവിസ്തൃതം
ഏഷ ചേതനയാ യുക്തോ ജീവ ഇത്യഭിധീയതേ. 74
അനേന പുരുഷോ ദേഹാനുപാദത്തേ വിമുഞ്ചതി
ഹർഷം ശോകം ഭയം ദുഃഖം സുഖം ചാനേന വിന്ദതി. 75
യഥാ തൃണജളൂകേയം നാപയാത്യപയാതി ച
ന ത്യജേൽ മ്രിയമാണോഽപി പ്രാഗ്ദേഹാഭിമതിം ജനഃ 76
യാവദന്യം ന വിന്ദേത വ്യവധാനേന കർമ്മണാം
മന ഏവ മനുഷ്യേന്ദ്ര ഭൂതാനാം ഭവഭാവനം 77
യദാക്ഷൈശ്ചരിതാൻ ധ്യായൻ കർമ്മാണ്യാചിനുതേഽസകൃൽ
സതി കർമ്മണ്യവിദ്യായാം ബന്ധഃ കർമ്മണ്യനാത്മനഃ 78
അതസ്തദപവാദാർത്ഥം ഭജ സർവ്വാത്മനാ ഹരിം
പശ്യംസ്തദാത്മകം വിശ്വം സ്ഥിത്യുൽപത്ത്യപ്യയാ യതഃ 79

**മൈത്രേയ ഉവാച**

ഭാഗവതമുഖ്യോ ഭഗവാന്നാരദോ ഹംസയോർഗ്ഗതിം
പ്രദർശ്യ ഹ്യമുമാമന്ത്ര്യ സിദ്ധലോകം തതോഽഗമൽ. 80
പ്രാചീനബർഹി രാജർഷിഃ പ്രജാസർഗ്ഗാഭിരക്ഷണേ
ആദിശ്യ പുത്രാനഗമത്തപസേ കപിലാശ്രമം 81
തത്രൈകാഗ്രമനാ വീരോ ഗോവിന്ദചരണാംബുജം
വിമുക്തസംഗോഽനുഭജൻ ഭക്ത്യാ തത്സാമ്യതാമഗാൽ. 82
ഏതദധ്യാത്മപാരോക്ഷ്യം ഗീതം ദേവർഷിണാനഘ
യഃ ശ്രാവയേദ്യഃ ശൃണുയാത്സ ലിംഗേന വിമുച്യതേ. 83

ഏതന്മുകുന്ദയശസാ ഭുവനം പുനാനം
ദേവർഷിവര്യമുഖനിഃസൃതമാത്മശൌചം
യഃ കീർത്ത്യമാനമധിഗച്ഛതി പാരമേഷ്ഠ്യം
നാസ്മിൻ ഭവേ ഭ്രമതി മുക്തസമസ്തബന്ധഃ 84

അധ്യാത്മപാരോക്ഷ്യമിദം മയാധിഗതമത്ഭുതം
ഏവം സ്ത്രിയാശ്രമഃ പുംസഃ ഛിന്നോഽമുത്ര ച സംശയഃ 85

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ**
**വിദുരമൈത്രേയ സംവാദേ പ്രാചീനബർഹിന്നാരദ**
**സംവാദോ നാമ ഏകോനത്രിംശത്തമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 3976** **ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1363**

എല്ലാക്കും മാനസമുണ്ടതിൽ നിർല്ലീനങ്ങളാ-
ണെല്ലാക്കുമുള്ള ശുഭാശുഭ വാസനകളും
അത്തല്യം സുഖവുമാ മുറസ്സുകൂട്ടമായി
ചിത്തത്തിൽസ്ഫുരിക്കയും മായ്കയും
ചെയ്യീടുന്നു 68
സത്വമാംഗുണത്തിനെ മാത്രമാശ്രയിപ്പതായ്
ദൈത്യാരി പാർശ്വവർത്തിയായീടും മാനസത്തിൽ
ഉലകമിതുരാഹു ചന്ദ്രമസ്സിൽപോൽ പ്രതി-
ഫലിച്ചു ലാലസിച്ചീടുന്നുണ്ടുവേണ്ടുംവിധം. 69
ആദിയില്ലാത്തതാകും ധീ,മന,സ്സിന്ദ്രിയങ്ങൾ
ഭൂതങ്ങളെന്നിവററിൻ വ്യൂഹമെന്നോളമുണ്ടാം
ഞാനെന്നുമെൻേറതെന്നുമുള്ളതായീടുമഭി-
മാനംപുമാനന്നോളം മറഞ്ഞീടുകയില്ല 70
കഠിനജ്വരം, മൂർച്ഛ, [1]സുഹൃദ്വിയോഗജാതം
കൊടിയദുഃഖം, മൃതി, സുഷുപ്തിയെന്നിവററിൽ
പ്രാണസ്ഥാനങ്ങളാകുമിന്ദ്രിയങ്ങൾക്കുപാരം
ക്ഷീണംസംഭവിക്കയാൽ ഞാനെൻറയെന്നു-
ള്ളതാം
ജ്ഞാനം പ്രകാശിക്കുന്നില്ലെന്നല്ലാതജ്ഞാനജ
നാനാവിധാധ്യാസങ്ങൾ നശിക്കുന്നില്ലയല്ലോ.71
ഗർഭത്തിൽ, ബാല്യത്തിലും, യൗവ്വനദശയിൽ-
പ്പോൽ
കെല്പിന്ദ്രിയങ്ങൾക്കില്ലാതിരിക്കനിമിത്തമായ്
മാനസേന്ദ്രിയൗഘത്തിൻ ചിഹ്നങ്ങൾപ്രകാശിച്ചു
കാണാ, കറുത്തവാവിലിന്ദുവിൻ കലകൾ
പോൽ 72
കാര്യമേതുമേയില്ലാതിരിക്കുംപൊഴുതും സം-
സാരമില്ലാതെ വരുന്നില്ലെന്നു ധരിക്കുക
എപ്പൊഴും വിഷയങ്ങൾ ചിന്തിക്കും പുരുഷനാ-
സ്വപ്നാവസ്ഥയിലനർത്ഥാഗമമെന്നപോലെ. 73
സത്വാദിഗുണത്രയം തന്നിൽനിന്നാദ്യമഞ്ചു-
ശബ്ദാദി വിഷയങ്ങളുണ്ടായിട്ടുപിന്നെ
പഞ്ചകർമ്മേന്ദ്രിയങ്ങൾ, മാനസം, ജ്ഞാനേ-
ന്ദ്രിയ-
മഞ്ചേവം ഗുണകാര്യംവർദ്ധിച്ചു പതിനാറായ്
ലിംഗാംഗമെന്നതായിച്ചൈതന്യത്തിനോടതു-
സംഗിച്ചു ജീവനെന്നു നാമവുമിയന്നിതു. 74
പുരുഷൻ ലിംഗദേഹത്തൊടു സംയുതനായി
ശരീരങ്ങളെ സ്വീകരിക്കുന്നു തള്ളിടുന്നു.
സന്തോഷം, ശോകം, ഭയം, സുഖദുഃഖങ്ങളെല്ലാ-
മന്തമററനുഭവിക്കുകയും ചെയ്യീടുന്നു. 75
പിടിച്ചും വിട്ടുംമെല്ലെപ്പുല്ലട്ട,യട്ടത്തപുൽ-
ക്കൊടിയിലിഴഞ്ഞേറിപംഗാശമതിലാക്കി
നല്ലപോൽ പിടിമുറുക്കുംവരെമുമ്പിരുന്ന-
പുല്ലിലെപ്പിടിവിടുന്നില്ലതുമട്ടിൽജനം
സ്ഥൂലാംഗമൊന്നുവിട്ടുവേറേയൊന്നെടുക്കുവാൻ
കാലവും കർമ്മപരിപാകവുമൊക്കുംവരെ
പൂർവദേഹാഭിമാനം വിടുകയില്ല രാജൻ!
ജീവികൾക്കെല്ലാം ഭവകാരണംമനസ്സത്രേ 76-77
ഞാനെന്നഭാവമുള്ളില്ലുള്ളകാലത്തോളവും
കാണപ്പെടാതിരിക്കുമാത്മസ്വരൂപം നേരേ.
അതിനാൽ ശുഭാശുഭകർമ്മങ്ങൾ ചെയ്യുംവീണ്ടു-
മതിൽനിന്നെഴും സുഖദുഃഖങ്ങൾ ഭുജിച്ചിടും
ഇന്ദ്രിയംവഴിയനുഭവിച്ച ഭോഗങ്ങളെ
പിന്നെയുംധ്യാനിക്കയാലാവർത്തിച്ചീടും കർമ്മം 78
അതിനാലധ്യാസത്തിൻ ക്ഷതിക്കായ്ലോക-
സൃഷ്ടി-
സ്ഥിതി സംഹാരകർത്താവായിടും ദൈത്യാരിയെ
കാണുന്നതഖിലമബ്ഭഗവത്സ്വരൂപംതാ-
നാണെന്നഭാവത്തോടുമഭേദം ഭജിക്കുക 79

മൈത്രേയൻ പറഞ്ഞു

ഈവിധം ഭാഗവതമുഖ്യനാമമരർഷി
ജീവേശതത്ത്വത്തെയപ്രാചീനബർഹിസ്സിനെ
ധരിപ്പിച്ചദ്ദേഹത്തോടപ്പൊഴേ യാത്രചൊല്ലി
ത്വരിതം സിദ്ധലോകം പ്രാപിച്ചാൻ കുരു-
ശ്രേഷ്ഠാ. 80
പുത്രരെ പ്രജാപരിപാലനത്തിനായാക്കി-
യുത്തമരാജർഷിയാം പ്രാചീനബർഹിസ്സഥ
തപസ്സുചെയ്യീടുവാനായിത്തൽക്ഷണംതന്നെ
കപിലമുനീശ്വരാശ്രമത്തിലെത്തീടിനാൻ. 81
വീരനാമവനവിടേകാഗ്രചിത്തനായി
വൈരാഗ്യമാർന്നു സർവ സംഗവും സന്ത്യജിച്ചു
ഗോവിന്ദ ചരണാബ്ജം ഭക്തിപൂർവംഭജിച്ചു
കൈവല്യപദം പ്രാപിച്ചീടിനാനവിളംബം. 82
അനഘനാരദർഷിയധ്യാത്മബോധനാർത്ഥം
കനിഞ്ഞു ഗാനംചെയ്യാരിച്ചരിത്രം പവിത്രം
കേൾക്കുന്നജനങ്ങളും ശ്രവിപ്പിച്ചീടുവോരും
മുക്തരായ്ഭവിച്ചീടും ലിംഗദേഹത്തിൽ-
നിന്നും. 83
ഭഗവദ്ഗുണങ്ങളാൽ ജഗച്ഛുദ്ധിദമായി
നിഗമസമാനമായജ്ഞാനഹരമായി
നാരദമുഖവിനിർഗ്ഗളിതമാമിഗ്ഗാഥ
നേരേ പാടീടുന്നവൻ പ്രാപിക്കുമീശ്വരത്വം
സമസ്തബന്ധമുക്തനായവനൊരിക്കലും
ഭ്രമിക്കാനിടയാകാ സംസാരംതന്നിൽ പിന്നെ.84
ഗുരുമുഖത്തിൽനിന്നു ഞാൻ കേട്ടോരത്യത്ഭുത-
കരമീയാത്മതത്വം ഭവാനോടോതീടിനേൻ
നാരീസംഗമത്തിനാലെങ്ങിനെ കഷ്ടത്തിലാം
പുരുഷനെന്നും പുണ്യപാപങ്ങളതുമട്ടിൽ
പരലോകത്തിലവനനുഭവിക്കേണ്ടതായ്
വരുന്നുവെന്നും ചൊല്ലിസ്സന്ദേഹം തീർത്തിരിപ്പൂ85

---

[1] സ്നേഹിതന്മാരുടെ വേർപാടിനാലുണ്ടാകുന്നതു്

# ത്രിംശത്തമോഽധ്യായഃ

വിദുര ഉവാച

യേ ത്വയാഭിഹിതാ ബ്രഹ്മൻ സുതാഃ പ്രാചീനബർഹിഷഃ
തേ രുദ്രഗീതേന ഹരിം സിദ്ധിമാപുഃ പ്രതോഷ്യ കാം. 1
കിം ബാർഹസ്പത്യേഹ പരത്ര വാഥ
കൈവല്യനാഥപ്രിയപാർശ്വവർത്തിനഃ
ആസാദ്യ ദേവം ഗിരിശം യദൃച്ഛയാ
പ്രാപുഃ പരം നൂനമഥ പ്രചേതസഃ 2

മൈത്രേയ ഉവാച

പ്രചേതസോഽന്തരുദധൌ പിതുരാദേശകാരിണഃ
ജപയജ്ഞേന തപസാ പുരഞ്ജനമതോഷയൻ 3
ദശവർഷസഹസ്രാന്തേ പുരുഷസ്തു സനാതനഃ
തേഷാമാവിരഭൂത് കൃച്ഛ്രം ശാന്തേന ശമയൻ രുചാ. 4
സുപർണ്ണസ്കന്ധമാരൂഢോ മേരുശൃംഗമിവാംബുദ
പീതവാസാ മണിഗ്രീവഃ കുർവ്വൻ വിതിമിരാ ദിശഃ 5
കാശിഷ്ണുനാ കനകവർണ്ണവിഭൂഷണേന
ഭ്രാജത് കപോലവദനോ വിലസത് കിരീടഃ
അഷ്ടായുധൈരനുചരൈർമ്മുനിഭിഃ സുരേന്ദ്രൈ-
രാസേവിതോ ഗരുഡകിന്നരഗീതകീർത്തിഃ 6
പീനായതാഷ്ടഭുജമണ്ഡലമധ്യലക്ഷ്മ്യാ
സ്പർദ്ധച്ഛ്റിയാ പരിവൃതോ വനമാലയാഽഽദ്യഃ
ബർഹിഷ്മതഃ പുരുഷ ആഹ സുതാൻ പ്രപന്നാൻ
പർജ്ജന്യനാദരുതയാ സഘൃണാവലോകഃ 7
വരം വൃണീധ്വം ഭദ്രം വോ യൂയം മേ നൃപനന്ദനാഃ
സൌഹാർദ്ദേനാപൃഥദ്ധർമ്മാസ്തുഷ്ടോഽഹം സൌഹൃദേന വഃ 8
യോഽനുസ്മരതി സന്ധ്യായാം യുഷ്മാനനുദിനം നരഃ
തസ്യ ഭ്രാതൃഷ്വാത്മസാമ്യം തഥാ ഭൂതേഷു സൌഹൃദം. 9
യേ തു മാം രുദ്രഗീതേന സായം പ്രാതഃ സമാഹിതാഃ
സ്തുവന്ത്യഹം കാമവരാന്ദാസ്യേ പ്രജ്ഞാം ച ശോഭനാം. 10
യദ്യൂയം പിതുരാദേശമഗ്രഹീഷ്ട മുദാന്വിതാഃ
അഥോ വ ഉശതീ കീർത്തിർല്ലോകാനനു ഭവിഷ്യതി. 11
ഭവിതാ വിശ്രുതഃ പുത്രോഽനവമോ ബ്രഹ്മണോ ഗുണൈഃ
യ ഏതാമാത്മവീര്യേണ ത്രിലോകീം പൂരയിഷ്യതി. 12
കണ്ഡോഃ പ്രമ്ലോചയാ ലബ്ധാ കന്യാ കമലലോചനാ
താം ചാപവിദ്ധാം ജഗൃഹുർഭൂരുഹാ നൃപനന്ദനാഃ 13
ക്ഷുത്ക്ഷാമായാ മുഖേ രാജാ സോമഃ പീയൂഷവർഷിണീം
ദേശിനീം രോദമാനായാ നിദധേ സ ദയാന്വിതഃ 14
പ്രജാവിസർഗ്ഗ ആദിഷ്ടാഃ പിത്രാ മാമനുവർത്തതാ
തത്ര കന്യാം വരാരോഹാം താമുദ്വഹത മാചിരം. 15
അപൃഥദ്ധർമ്മശീലാനാം സർവ്വേഷാം വഃ സുമധ്യമാ
അപൃഥദ്ധർമ്മശീലേയം ഭൂയാത് പത്ന്യർപ്പിതാശയാ. 16
ദിവ്യവർഷസഹസ്രാണാം സഹസ്രമഹതൌജസഃ
ഭൌമാൻ ഭോക്ഷ്യഥ ഭോഗാൻ വൈ ദിവ്യാംശ്ചാനുഗ്രഹാന്മമ. 17
അഥ മയ്യനപായിന്യാ ഭക്ത്യാ പക്വഗുണാശയാഃ
ഉപയാസ്യഥ മദ്ധാമ നിർവ്വിദ്യ നിരയാദതഃ 18
ഗൃഹേഷ്വാവിശതാം ചാപി പുംസാം കുശലകർമ്മണാം
മദ്വാർത്തായാതയാമാനാം ന ബന്ധായ ഗൃഹാ മതാഃ 19

# അദ്ധ്യായം 30

**വിദുരൻ പറഞ്ഞു**

ചൊന്നല്ലോമുനേ! ഭവാൻ പ്രാചീനബർഹി-
സ്സിൻെറ
നന്ദനർ തപസ്സിനു സമുദ്രംഗമിച്ചതായ്
രുദ്രഗീതത്താൽസ്തോത്രം ചെയ്യവർഹരിപ്രീതി
സിദ്ധമായേതുവിധസിദ്ധിമാം പ്രാപിച്ചതും
ഹേ ബൃഹസ്പതിശിഷ്യാ! പ്രചേതസ്സുകൾ തത്ര
ശ്രീപരമേശൻതന്നെദ്ദർശിച്ചു യാദൃച്ഛികം.
പരമംഫലമന്ത്യം പ്രാപിച്ചിരിക്ക,മെന്നാൽ
ഹരിഭക്തന്മാരവരിഹത്തിൽ പരത്തിലും
ഏതേതുവിധം ഫലം പ്രാപിച്ചെന്നറിഞ്ഞീടാൻ
കൗതുകമെനിക്കുള്ളിൽ വളന്നീടുന്നപാരം. 1-2

**മൈത്രേയൻ പറഞ്ഞു**

പിതൃകല്പനയനുസരിച്ചുപോയോരബ്ഭൂ-
പതിപുത്രന്മാർപിന്നെസ്സമുദ്രാന്തർഭാഗത്തിൽ
ജപിച്ചുംരുദ്രഗീതമാഹാരംനിയന്ത്രിച്ചും
തപസ്സുചിരംചെയ്യുനേടിനാർ ഹരിപ്രീതി 3
പരനാംപുമാൻപതിനായിരം വർഷംകഴി-
ഞ്ഞൊരുനാളൊളിയാൽ തത്ക്ലേശത്തെ
മാററിമെല്ല
ശാന്തസ്വരൂപനായിത്തത്പുരോഭാഗംതന്നിൽ
സന്തുഷ്ടചിത്തനായി പ്രത്യക്ഷപ്പെട്ടീടിനാൻ 4
മേരുശൃംഗത്തിൽ നീലമേഘമെന്നതുപോലെ
ഗാരുഡസ്കന്ധംതന്നിൽക്കയറിപ്പീതവസ്ത്രം
ധരിച്ചുഗളംതന്നിൽ കൗസ്തുഭരത്നം പൂണ്ടി-
ട്ടിരുളാകവേനീക്കിദ്ദിക്കുകൾ ശോഭിപ്പിച്ചാൻ. 5
അത്യന്തംമിന്നും സ്വർണ്ണകുണ്ഡലങ്ങളാൽ ശോഭ-
യേററുന്നഗണ്ഡങ്ങളാൽ [1] ദീപ്രമാം മുഖത്തോടും
മിന്നിടും മൗലിയോടുമഷ്ടായുധങ്ങളാലും
നന്ദിതസുനന്ദാദിമുഖ്യ പാർഷദരാലും
സുരശ്രേഷ്ഠന്മാരാലും മുനിമാരാലും ചുററും
പരിസേവിതനായി താർക്ഷ്യകിന്നരനാലെ
വിസ്തൃതകീർത്തിയായിപ്പീനായ [2] താഷ്ടബാഹു-
മദ്ധ്യത്തായ്മാറിൽമിന്നും ലക്ഷ്മിയെസ്പർദ്ധിച്ചീടും
വനമാലയാൽ പരിവൃതനായാദ്യനാകു-
മനാദ്യൻജനാർദ്ദനൻ ശരണാഗതന്മാരാം
അബ്ബർഹിസ്സുതരോടായ്ക്കരുണാകടാക്ഷംപൂ-
ണ്ടിപ്പടിചൊല്ലീടിനാൻ മേഘനിർഘോഷം
മട്ടിൽ 6-7
ഭൂകാന്താത്മജന്മാരേ!യന്യോന്യസൗഹാർദ്ദത്തോ-
ടേകധർമ്മത്തെ നിങ്ങളാശ്രയിക്കുന്നുവല്ലോ
നിങ്ങടെ സൗഹൃദത്താൽ സന്തുഷ്ടനായിത്തീ-
ന്നേൻ
മംഗലം ഭവിക്കട്ടെ വരിച്ചുകൊൾവിൻ വരം. 8

ഏതൊരു മർത്യൻ നിത്യം നിങ്ങളെസ്സന്ധ്യയിങ്കൽ
സാദരം സ്മരിച്ചീടുമവന്നങ്ങതിവേഗം
ഭ്രാതാക്കന്മാരിൽപോലെയന്യജന്തുക്കളിലും
ജാതമായീടുമാത്മനിർവിശേഷമാം പ്രേമം. 9
സന്ധ്യയ്ക്കുമുഷസ്സിലുമാരൊരാൾ രുദ്രഗീതം
പന്തിയായ്പ്പാടിയെന്നെ സ്തുതിക്കുമാ മാനവൻ
ചിന്തിക്കും ഭോഗങ്ങളും സംസാരസങ്കടത്തി-
നന്തമേകും സുധീയും ഞാനവന്നരുളീടും. 10
പിതൃകല്പന നിങ്ങൾ സന്തോഷസമന്വിത-
മധികാദരത്തോടും സ്വീകരിക്കകമൂലം
മെത്തിടും യുഷ്മൽകീർത്തിധാവള്യമടിക്കടി
പാത്തലമെങ്ങുമെന്നും വ്യാപിച്ചുനിവനില്ലം. 11
ബ്രഹ്മാവിൻഗുണത്തോടു സമ്മിതഗുണങ്ങളാൽ
സമ്മതനായുള്ളൊരു നന്ദനൻ നിങ്ങൾക്കുണ്ടാം
അവൻ സ്വസന്താനത്തിൻസന്ദോഹംനിമി-
ത്തമായ്
ഭുവനം മൂന്നും പരിപൂർണ്ണമായ് പുഷ്ടമാക്കും. 12
തൻ തപോവിഘ്നംചെയ്യ ദേവിയാം പ്രമ്ലോ-
ചയിൽ
സുന്ദരിയൊരുപുത്രി കണ്ഡുവിന്നുണ്ടായിതു
മാതാവാൽ പരിത്യക്തയായീടുമക്കന്യയെ
പാദപവർഗ്ഗമംഗീകരിച്ചു ജാതമോദം. 13
ക്ഷുത്തിനാൽക്കരയുമക്കന്യകതൻ മുഖത്തിൽ
പൃഥ്വീരുഹങ്ങൾക്കെഴും രാജാവാം നിശാകരൻ
അമൃതവർഷിയാം തൻ ചൂണ്ടുന്നിവരലപ്പി-
ച്ചമൃതാവഴിയവൾ കുടിച്ചു തടിച്ചിതു. 14
നിങ്ങളെത്താൻ പ്രജാവൃദ്ധിക്കായാജ്ഞാപിച്ചി-
ട്ടിങ്ങയച്ചതും മമ ചോദനമൂലമത്രേ
അതിനാൽ പിതൃവാക്യം നിങ്ങളാചരിക്കുവിൻ
ദ്രുതമാവരാംഗിയേ വിവാഹം കഴിക്കുവിൻ 15
ഏകധർമ്മവും സൗശീല്യാദി സൽഗുണങ്ങളും
പാകത്തിലൊത്തിണങ്ങീട്ടുള്ളവരല്ലോ നിങ്ങൾ
അവളും ഭിന്നധർമ്മമില്ലാത്ത സുശീലയാ-
ണവൾ നിങ്ങളിൽചിത്തമപ്പിച്ച പത്നിയത്രേ. 16
എന്നനുഗ്രഹത്തിനാലായിരം ദിവ്യവർഷം
മന്നുവിണ്ണിവററിലെസ്സമസ്തഭോഗങ്ങളും
അനുഭവിച്ചു നാശമററതാം തേജസ്സാന്നു
മനുജേശപുത്രജന്മാരേ! വാഴ്വിൻസുഖം. 17
ഇക്കണക്കേറെക്കാലംകഴിഞ്ഞാൽനിങ്ങൾക്കുററ-
ഭക്തികാരണമായി മാനസം ശുദ്ധമാകും
നരകസമാനങ്ങളായിട്ടുമിഹപര-
പുരുഭോഗങ്ങൾവെടിഞ്ഞന്ത്യമെൻധാമം
പൂകും. 19

---

1 പ്രകാശിക്കുന്നതു്   2 തടിച്ചുനീണ്ട എട്ടുകൈകളുടെ നടുവിൽ

നവ്യവദ്ധ്യദയേ യജ്ഞോ ബ്രഹ്മൈതദ്ബ്രഹ്മവാദിഭിഃ
ന മുഹ്യന്തി ന ശോചന്തി ന ഹൃഷ്യന്തി യതോ ഗതാഃ 20

**മൈത്രേയ ഉവാച**

ഏവം ബ്രുവാണം പുരുഷാർത്ഥഭാജനം
ജനാർദ്ദനം പ്രാഞ്ജലയഃ പ്രചേതസഃ
തദ്ദർശനധ്വസ്തതമോരജോമലാ
ഗിരാഗൃണൻ ഗദ്ഗദയാ സുഹൃത്തമം. 21
നമോ നമഃ ക്ലേശവിനാശനായ
നിരൂപിതോദാരഗുണാഹ്വയായ
മനോവചോവേഗപുരോജവായ
സർവ്വാക്ഷമാർഗ്ഗൈരഗതാദ്ധ്വനേ നമഃ 22
ശുദ്ധായ ശാന്തായ നമഃ സ്വനിഷ്ഠയാ
മനസ്യപാർത്ഥം വിലസദ്ദ്വയായ
നമോ ജഗൽസ്ഥാനലയോദയേഷു
ഗൃഹീതമായാഗുണവിഗ്രഹായ 23
നമോ വിശുദ്ധസത്ത്വായ ഹരയേ ഹരിമേധസേ
വാസുദേവായ കൃഷ്ണായ പ്രഭവേ സർവ്വസാത്വതാം. 24
നമഃ കമലനാഭായ നമഃ കമലമാലിനേ
നമഃ കമലപാദായ നമസ്തേ കമലേക്ഷണ. 25
നമഃ കമലകിഞ്ജല്ക്കപിശംഗാമലവാസസേ
സർവ്വഭൂതനിവാസായ നമോഽയുങ്ക്ഷ്മഹി സാക്ഷിണേ. 26
രൂപം ഭഗവതാ ത്വേതദശേഷക്ലേശസംക്ഷയം
ആവിഷ്കൃതം നഃ ക്ലിഷ്ടാനാം കിമന്യദനുകമ്പിതം. 27
ഏതാവത്ത്വം ഹി വിഭുഭിർഭാവ്യം ദീനേഷു വത്സലൈഃ
യദനുസ്മര്യതേ കാലേ സ്വബുദ്ധ്യാഭദ്രരന്ധന. 28
യേനോപശാന്തിർഭൂതാനാം ക്ഷുല്ലകാനാമപീഹതാം
അന്തർഹിതോഽന്തർഹൃദയേ കസ്മാന്നോ വേദ നാശിഷഃ 29
അസാവേവ വരോഽസ്മാകമീപ്സിതോ ജഗതഃ പതേ
പ്രസന്നോ ഭഗവാൻ യേഷാമപവർഗ്ഗഗുരുർഗ്ഗതിഃ 30
വരം വൃണീമഹേഽഥാപി നാഥ ത്വൽപരതഃ പരാൽ
ന ഹ്യന്തസ്ത്വദ്വിഭൂതീനാം സോഽനന്ത ഇതി ഗീയസേ. 31
പാരിജാതേഽഞ്ജസാ ലബ്ധ്വാ സാരംഗോഽന്യന്ന സേവതേ
ത്വദംഘ്രിമൂലമാസാദ്യ സാക്ഷാൽ കിം കിം വൃണീമഹി 32
യാവത്തേ മായയാ സ്പൃഷ്ടാ ഭ്രമാമ ഇഹ കർമ്മഭിഃ
താവത്ഭവൽപ്രസംഗാനാം സംഗഃ സ്യാന്നോ ഭവേ ഭവേ. 33
തുലയാമ ലവേനാപി ന സ്വർഗ്ഗം നാപുനർഭവം
ഭഗവത്സംഗിസംഗസ്യ മർത്ത്യാനാം കിമുതാശിഷഃ 34
യത്രേഡ്യന്തേ കഥാ മൃഷ്ടാസ്തൃഷ്ണായാഃ പ്രശമോ യതഃ
നിർവ്വൈരം യത്ര ഭൂതേഷു നോദ്വേഗോ യത്ര കശ്ചന. 35
യത്ര നാരായണഃ സാക്ഷാത്ഭഗവാന്ന്യാസിനാം ഗതിഃ
സംസ്തൂയതേ സൽകഥാസു മുക്തസംഗൈഃ പുനഃ പുനഃ 36
തേഷാം വിചരതാം പദ്ഭ്യാം തീർത്ഥാനാം പാവനേച്ഛയാ
ഭീതസ്യ കിം ന രോചേത താവകാനാം സമാഗമഃ 37

ഗൃഹസ്ഥാശ്രമികളും കുശലകർമ്മാക്കളായ്
മഹത്താം മദപാത്തകൾകൊണ്ടു കാലംകഴിച്ചു
അധർമ്മചിന്തയെന്യേ നിത്യവും വാണീടുകിൽ
ക്ഷതിയുണ്ടാകാ ഗൃഹധർമ്മത്താലവർക്കേതും. 20
മൽക്കഥാശ്രവണത്തിൽ ചിത്തമർപ്പിക്കുവോർതന്നുൾക്കമലത്തിൽ നവീനാനന്ദരൂപനായ് ഞാൻ
പ്രത്യക്ഷപ്പെട്ടും പിന്നെയജ്ഞാനജന്യങ്ങളാമത്തലും മുഞ്ഞുംമോഹമെന്നതുമവർക്കില്ല.
ഇതിനെയത്രേ ബ്രഹ്മവേദികളായുള്ളവർ
കഥിക്കുന്നതു സാക്ഷാൽ ബ്രഹ്മ സാക്ഷാൽക്കാരമായ്.

### മൈത്രേയൻ പറഞ്ഞു

ഏകാന്തഭക്തന്മാർക്ക പരമപുരുഷാത്ഥമേകുമാഹരിയേവമരുളിച്ചെയ്തീടവേ
തദ്ദർശനത്താൽ രജസ്തമോമലിന്യമെല്ലാമസ്തമിച്ചിട്ടാപ്രചേതസ്സുകൾ കരംകൂപ്പി
ഗദ്ഗദവാക്യങ്ങളാൽ ഹിതകർത്താവാകുമച്ചക്രപാണിയെ മസ്തുതിച്ചീടിനാരിപ്രകാരം. 21
കല്യാണഗുണനാമധേയങ്ങൾ കലർന്നോവേ!
അല്ലലാററീടുംനാഥാ! ഭവാനു നമസ്കാരം
ഇന്ദ്രിയങ്ങളാലാക്കമറിയാനാകാതുള്ള
പന്ഥാവിൽ സൂക്ഷ്മാംഗനായ്ലാലസിച്ചീടും വിഭോ! 22
ശാന്തനായ് സ്വതേ പരിശുദ്ധനായ് ഭിന്നധർമ്മേത്തുവോനെന്നായജ്ഞരാരോപിപ്പവനായി
ലോകത്തിൻ സൃഷ്ടിസ്ഥിതിലയങ്ങൾക്കവിദ്യയെ
സ്വീകരിച്ചാകാരങ്ങളാളുമങ്ങേ നമിപ്പൂ. 23
വിശുദ്ധസത്ത്വഗുണമാർന്നും സ്വഭക്തതാപമശേഷം നിരന്തരം ഹരിച്ചും വിളങ്ങീടും
സർവമാദവവംശപ്രഭുവാം വാസുദേവാ!
നിർവ്യാജം നമസ്കാരംചെയ്യുന്നു ഹരേകൃഷ്ണാ! 24
നമസ്തേപത്മനാഭാ! നമസ്തേ പങ്കേരുഹസുമനോമാലിൻ? പത്മചരണാ നമസ്കാരം.
കമലദലതുല്യനയനങ്ങളാൽപരംരമണീയനാം ഭവാനായിതാ നമസ്കാരം. 25
താമരയല്ലിപോലെ മഞ്ഞിച്ച പട്ടുവസ്ത്രം
പൂമെയ്യിൽ ധരിച്ചിട്ടുമങ്ങേക്കു നമസ്കാരം.
അഖിലജീവലോകനിവാസസ്ഥാനമായി
സകല സാക്ഷിയാകും ഭവാനു നമസ്കാരം. 26
നിഖിലദുഃഖങ്ങളും നിശ്ശേഷം നശിപ്പിക്കും
ഭഗവദ്രൂപമേവം ക്ലിഷ്ടരാം ഞങ്ങൾക്കായി
കാട്ടിനാനവിടുന്നു മറെറന്തൊരനുകമ്പ
കാട്ടണമിതിന്മീതേ ഞങ്ങളിൽ കൃപാസിന്ധോ!27
ദുഃഖിതഭൃത്യന്മാരിൽ വത്സലർ പ്രഭുക്കന്മാർ
നിഷ്കർഷിക്കേണ്ടും മുഖ്യസംഗതിയിതൊന്നത്രേ
അവർവന്നാശ്രയിക്കും സന്ദർഭങ്ങളിലെല്ലാമിവരെൻദാസരെന്നോന്നോർമ്മിച്ചീടുകമാത്രം 28
സമസ്തജന്തുക്കൾക്കും ഭവിക്കുമേതല്ലലും
നിമിഷംകൊണ്ടു തീർക്കാൻ ഭവാനുണ്ടല്ലോശേഷി
തുച്ഛങ്ങളെന്നാകിലും പ്രാണികളുടെയെല്ലാമിച്ഛകളറിയുന്ന സർവാന്തസ്ഥനാം ഭവാൻ
ഞങ്ങടെയാഗ്രഹങ്ങളറിയാതിരിക്കുവാൻ
സംഗതിയെന്താണെന്നുമനസ്സിലാക്കാൻപണി. 29
എല്ലാംനിന്തിരുവടിയറിയുന്നുണ്ടെങ്കിലും
ചൊല്ലണംഞങ്ങൾതന്നെയെങ്കിലങ്ങിനെ ചെയ്യാം

ഞങ്ങളിൽഭവാൻ പ്രസാദിക്കണമതുതന്നെ
ഞങ്ങളാഗ്രഹിക്കുന്ന വരവു,മെന്തന്നെന്നാൽ
നിന്തിരുപ്രസാദത്തെ നേടുന്നവർക്ക ഭവസന്താപമാററി മോക്ഷമാർഗ്ഗോപദേശംചെയ്യും
പരമാചാര്യനും തത്പ്രാപ്യസ്ഥാനവുമായി
പരിലസിക്കും പരൻപുരുഷനല്ലോ ഭവാൻ. 30
തവതത്പ്രസാദത്താൽനാഥാ!കൃതാത്ഥരായിഞങ്ങളിപ്പോഴെങ്കിലും പ്രഭുപ്രകര പ്രഭുവായി
അന്തമററുള്ള ഭൂതിനിമിത്തമനന്താഖ്യയേന്തുന്ന ഭവാനോടുവരവും വാങ്ങിക്കൊള്ളാം 31
പാരിജാതമാംതരുപാടെന്യേ പാട്ടിലായ
[1]സാരംഗ പിന്നെയന്യവൃക്ഷത്തെസ്സേവിക്കുമോ?
തവതത്പദമൂലം നേരേ സാക്ഷാൽക്കരിച്ചിരിക്കുമിപ്പരിഷകൾ വരിക്കേണ്ടതെന്തിനിയാവോ! 32
എന്നോളം നിന്മായയാൽ ബദ്ധരായിവരിഞ്ഞുപിന്നെയും കർമ്മങ്ങളിൽ ഭ്രമിച്ചു കിടന്നിട്ടും
അന്നേളം ജന്മംതോറും ഭവദാസക്തസാധുവൃന്ദസംഗമത്തിനു സംഗതിവന്നീടണം. 33
ഭഗവത്ഭക്തസംഗാംശത്തോടുതുല്യമാകാ
മികവാർന്നീടും സ്വർഗ്ഗസുഖവും നിർവ്വാണവും
പിന്നെയെന്തീന്നിവർക്കീ മന്നിടംതന്നിലുള്ള
മുന്നതപദങ്ങളുമൈശ്വര്യഭോഗങ്ങളും. 34
ഭക്തസംഘത്തിലെന്നും ഭഗവത്പരിശുദ്ധസൽക്കഥകീർത്തിച്ചിട്ടു,മായതു കേൾക്കുന്നേരം
ആശകൾ ശമിച്ചീട്ടു പ്രാണികൾതമ്മിൽ വൈരം
ലേശവും കാണാതാകുമല്ലലുമില്ലാതെയാം. 35
അസംഗന്മാർതൻ പ്രാപ്യസ്ഥാനമായീടും സാക്ഷാൽ

ഹൃഷീകേശനായീട്ടുമങ്ങയെയനാരതം
സൽക്കഥകളിലവർ തുടർന്നു വാഴ്ത്തുന്നുണ്ടസ്സൗഖ്യവുമാനന്ദവും മറെറങ്ങും സിദ്ധിച്ചിടാ. 36
തീർത്ഥങ്ങൾ ശുദ്ധമാക്കാൻ സഞ്ചരിച്ചിട്ടും ഭവത്ഭക്തന്മാരുമായിടവിടാത്ത സമാഗമം
ഘോരസംസാരഭീതന്മാരായ മർത്ത്യർക്കെല്ലാമോരുകിലേതുമട്ടു രുചിക്കാതിരുന്നിട്ടും. 37

[1] മാൻ

വയം തു സാക്ഷാൽ ഭഗവൻ ഭവസ്യ
പ്രിയസ്യ സഖ്യുഃ ക്ഷണസംഗമേന
സുദുശ്ചികിത്സ്യസ്യ ഭവസ്യ മൃത്യോ-
ർഭിഷക്തമം ത്വാദ്യ ഗതിം ഗതാഃ സ്മഃ 38
യന്നഃ സ്വധീതം ഗുരവഃ പ്രസാദിതാ
വിപ്രാശ്ച വൃദ്ധാശ്ച സദാനുവൃത്ത്യാ
ആര്യാ നതാഃ സുഹൃദോ ഭ്രാതരശ്ച
സർവ്വാണി ഭൂതാന്യനസൂയയൈവ. 39
യന്നഃ സുതപ്തം തപ ഏതദീശ
നിരന്ധസാം കാലമദഭ്രമപ്സു
സർവ്വം തദേതൽ പുരുഷസ്യ ഭൂമ്നോ
വൃണീമഹേ തേ പരിതോഷണായ. 40
മനുഃ സ്വയംഭൂർഭഗവാൻ ഭവശ്ച
യേഽന്യേ തപോജ്ഞാനവിശുദ്ധസത്ത്വാഃ
അദൃഷ്ടപാരാ അപി യന്മഹിമ്നഃ
സ്തുവന്ത്യഥോ ത്വാഽഽത്മസമം ഗൃണീമഃ 41
നമഃ സമായ ശുദ്ധായ പുരുഷായ പരായ ച
വാസുദേവായ സത്ത്വായ തുഭ്യം ഭഗവതേ നമഃ 42

മൈത്രേയ ഉവാച

ഇതി പ്രചേതോഭിരഭിഷ്ടുതോ ഹരിഃ
പ്രീതസ്തഥേത്യാഹ ശരണ്യവത്സലഃ
അനിച്ഛതാം യാനമതൃപ്തചക്ഷുഷാം
യയൗ സ്വധാമാനപവർഗ്ഗവീര്യഃ 43
അഥ നിര്യായ സലിലാൽ പ്രചേതസ ഉദന്വതഃ
വീക്ഷ്യാകുപ്യന്ദ്രുമൈഃ ഛന്നാം ഗാം ഗാം
രോദ്ധുമിവോച്ഛ്രിതൈഃ 44
തതോഽഗ്നിമാരുതൗ രാജന്നമുഞ്ചന്മുഖതോ രുഷാ
മഹീം നിർവ്വീരുധം കർത്തും സംവർത്തക ഇവാത്യയേ. 45
ഭസ്മസാൽക്രിയമാണാംസ്താന്ദ്രുമാൻ വീക്ഷ്യ പിതാമഹഃ
ആഗതഃ ശമയാമാസ പുത്രാൻ ബർഹിഷ്മതോ നയൈഃ 46
തത്രാവശിഷ്ടാ യേ വൃക്ഷാ ഭീതാ ദുഹിതരം തദാ
ഉജ്ജഹ്രുസ്തേ പ്രചേതോഭ്യ ഉപദിഷ്ടാഃ സ്വയംഭുവാ 47
തേ ച ബ്രഹ്മണ ആദേശാന്മാരിഷാമുപയേമിരേ
യസ്യാം മഹദവജ്ഞാനാദജന്യജനയോനിജഃ 48
ചാക്ഷുഷേ ത്വന്തരേ പ്രാപ്തേ പ്രാക്സർഗ്ഗേ കാലവിദ്രുതേ
യഃ സസർജ്ജ പ്രജാ ഇഷ്ടാഃ സ ദക്ഷോ ദൈവചോദിതഃ 49
യോ ജായമാനഃ സർവ്വേഷാം തേജസ്തേജസ്വിനാം രുചാ
സ്വയോപാദത്ത ദാക്ഷ്യാച്ച കർമ്മണാം ദക്ഷമബ്രുവൻ. 50
തം പ്രജാസർഗ്ഗരക്ഷായാമനാദിരഭിഷിച്യ ച
യുയോജ യുയുജേഽന്യാംശ്ച സ വൈ സർവ്വപ്രജാപതീൻ. 51

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
ത്രിംശത്തമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 4027 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1414

---

# ഏകത്രിംശത്തമോഽധ്യായഃ

മൈത്രേയ ഉവാച

തത ഉൽപന്നവിജ്ഞാനാ ആശ്വധോക്ഷജഭാഷിതം
സ്മരന്ത ആത്മജേ ഭാര്യാം വിസൃജ്യ പ്രാവ്രജൻ ഗൃഹാൽ. 1
ദീക്ഷിതാ ബ്രഹ്മസത്രേണ സർവ്വഭൂതാത്മമേധസാ
പ്രതീച്യാം ദിശി വേലായാം സിദ്ധോഽഭൂദ്യത്ര ജാജലിഃ 2
താന്നിർജ്ജിതപ്രാണമനോവചോദൃശോ
ജിതാസനാൻ ശാന്തസമാനവിഗ്രഹാൻ
പരേഽമലേ ബ്രഹ്മണി യോജിതാത്മനഃ
സുരാസുരേഡ്യോ ദദൃശേ സ്മ നാരദഃ 3
തമാഗതം ത ഉത്ഥായ പ്രണിപത്യാഭിനന്ദ്യ ച
പൂജയിത്വാ യഥാദേശം സുഖാസീനമഥാബ്രുവൻ. 4

ഭഗവൻ! ഭവത് പ്രിയങ്കരനും സഖാവുമാ-
മഗജാപതിയുമായ് ക്ഷണനേരത്തെസ്സംഗം
സിദ്ധിക്കയാലെ ഞങ്ങൾ ദുശ്ശമഭവരോഗ-
വൈദ്യവയ്യനാമങ്ങേശ്ശരണം പൂകിയിപ്പോൾ 38
അല്ലയോ കാലാത്മകനാകുമീശ്വരാ! ഞങ്ങൾ
നല്ലപോലാഗമങ്ങളെല്ലാമഭ്യസിച്ചതും
ശുദ്ധഭാവത്തോടനുസരിച്ചു ഗുരുദ്വിജ-
വൃദ്ധരെസ്സേവിച്ചെന്നും പ്രസാദിപ്പിച്ചുള്ളതും
ആര്യരെ നമിച്ചതും സുഹൃത്സോദരരേയും
കാര്യമായ് സർവ്വഭൂതൗഘത്തെയും പൂജിച്ചതും 39
ആഹാരാദികൾ വെടിഞ്ഞപ്പിലിത്രയും കാലം
സാഹസപ്പെട്ടു കൊട്ടുംതപസ്സാചരിച്ചതും
കൈയെന്തര്യാമിയായഖിലവ്യാപിയായി
നില്ക്കും നിന്തിരുപ്രസാദത്തിനായ്ത്തീന്നീ-
ടണം. 40
ജ്ഞാനവും തപസ്സും കൊണ്ടതിപാവനമായ
മാനസമിയന്നിട്ടും മനുവും സ്വയംഭുവും
ജ്ഞാനമൂർത്തിയാം മഹേശ്വരനും മററുള്ളോരും
ദാനവാരാതേ! ഭവന്മാഹാത്മ്യം സംപൂർണ്ണമായ്
അറിഞ്ഞിട്ടല്ലെങ്കിലും ഭവാനെ സ്തുതിക്കുന്നു-
ണ്ടറിവിന്നൊത്തവണ്ണം ഞങ്ങളും സ്തുതിക്കുന്നു. 41
ശുദ്ധനായ് സമനായിപ്പരം പൂരുഷനായി
സത്ത്വരൂപനായ് വസുദേവനന്ദനനായി
ഐശ്വര്യസംപൂർണ്ണനായ് വിളങ്ങിടുന്നസർവ്വാ-
ധീശ്വരാ! തിരുമേനിക്കായിതാ നമസ്കാരം 42

മൈത്രേയൻ പറഞ്ഞു

ശരണ്യവാത്സല്യമാന്നമോഘവീര്യം പെട്ടം
ഹരി,യീവിധം പ്രചേതസ്സുകൾ വാഴ്ത്തീടവേ
പരമസന്തുഷ്ടനായാകട്ടെയതുപോലെ
വരട്ടെ നിങ്ങൾക്കെന്നായരുളിച്ചെയ്തീടിനാൻ
തദ്ദർശനത്തിൽതൃപ്തി കണ്ണുകൾക്കിയലാതെ
തന്നിഷ്ക്രമണത്തിലുമിച്ഛയില്ലാതെ നില്ക്കും
ആ പ്രചേതസ്സുകൾ തൻമുന്നിൽ നിന്നങ്ങുപിന്നെ-
യപ്രത്യക്ഷനായ് വിഭുപൂകിനാൻ നിജധാമം. 43
സമുദ്രാംബുവിൽനിന്നും പ്രചേതസ്സുകൾ ബഹി-
ർഗ്ഗമിച്ചു ശീഘ്രം സ്വർഗ്ഗം രോധിക്കാൻ-
വിധംനില്ക്കും
ഉന്നതവൃക്ഷങ്ങളാൽ സമാച്ഛാദിതമാകും
മന്നിടമൊന്നു നോക്കിയരിശാന്നു പാരം. 44
വെളിയിലേക്കു വിട്ടാർ പ്രളയ വഹ്നിക്കൊക്കും
ജ്വലദഗ്നിയെക്കൊട്ടുംകാററൊത്തു വായിൽ-
നിന്നും. 45
വൃക്ഷവല്ലരികളെദ്ദഹിപ്പിപ്പതുകണ്ടി-
ട്ടക്ഷണമവിടത്തിലെത്തിയാബ്രഹ്മദേവൻ
സാമവാക്യങ്ങളാലാ പ്രാചീനബർഹിന്നാമ-
ഭൂമീശസുതന്മാരെ സ്സാന്ത്വനപ്പെട്ടത്തിനാൻ. 46
ബാക്കിവൃക്ഷങ്ങൾ പേടിച്ചപ്പൊഴേയേകിബ്രഹ്മ-
വാക്കിനാൽ തത്പുത്രിയെ പ്രചേതസ്സുകൾ-
ക്കായി. 47
അവരുമജാജ്ഞയാലാ മാരിഷാഭിഖ്യയെ
വിവാഹംകഴിച്ചിതു, ബ്രഹ്മപുത്രനാം ദക്ഷൻ
ശിവനിന്ദയാലന്ന് വൈകൃതാംഗംത്യജിച്ചി-
ട്ടവളിൽവന്നുപിന്നെജ്ജാതനായെന്നേവേണ്ടു 48
മുൻപത്തെ പ്രജാസർഗ്ഗകാലം കാലത്താൽ-
ക്ഷയം
സമ്പ്രാപിച്ചതിൻശേഷം പതിവിന്നൊത്തവണ്ണം
ചാക്ഷുഷമന്വന്തരകാലമായപ്പോളാരാ-
ണീശ്വരൻതൻപ്രേരണകാരണം വേണ്ടപോലെ
ഇഷ്ടപ്രജാനിർമ്മാണം സാധിച്ചുപാരിൽ-
കീർത്തി-
നട്ടതാപ്രജാപതിപ്രമുഖനാണീദക്ഷൻ. 49
ജനനകാലത്തിലാരാഭയാൽ സുതേജസ്വീ-
ജനമുഖ്യർതൻ തനുശോഭയെധിക്കരിച്ചോ
ആരൊരാൾ കർമ്മങ്ങളിൽ കാട്ടിയദാക്ഷ്യംമൂലം
പേരു ദക്ഷനെന്നത്ഥവത്തായിദ്ധരിച്ചുവോ. 50
ആ ദക്ഷനെത്താൻ പ്രജാസർഗ്ഗരക്ഷാവൃദ്ധ്യർത്ഥം
ധാതാവുനിശ്ചയിച്ചു കഴിച്ചാനഭിഷേകം
അവനാണത്രേപിന്നെ നിയമിച്ചതുമുനി-
പ്രവരന്മാരാമന്യപ്രജേശന്മാരെയെല്ലാം. 51

---

# അദ്ധ്യായം 31

മൈത്രേയൻ പറഞ്ഞു

കാലമേറെക്കഴിഞ്ഞു, വിജ്ഞാനംനേടി,-
ബ്ഭക്ത-
പാലകൻ ഭഗവാൻ തൻവാക്കുകളോർത്തുപിന്നെ
കാന്തയെത്തനയങ്കലേല്പിച്ചാ പ്രചേതാക്കൾ
സ്വന്തമന്ദിരം ത്യജിച്ചത്യരം പോയീടിനാർ. 1
സർവ്വഭൂതൗഘത്തിലുമാത്മഭാവനയോടും
സർവ്വദാ ബ്രഹ്മചിന്താദീക്ഷിതരായിട്ടവർ
പശ്ചിമദിക്കിൽ കടൽത്തീരത്തുജാജലിയാം-
വിശ്രുതമുനി സിദ്ധിയടഞ്ഞോരിടമാന്നാർ. 2
അവിടെ പ്രാണൻമനം വചനംദൃക്കുമെല്ലാം
സ്വവശത്താക്കിപ്പിന്നെ യാസനങ്ങളെവെന്നു
സമശാന്തങ്ങളവയവങ്ങൾനീർത്തിനേരേ
വിമലപരബ്രഹ്മത്തിങ്കലാത്മാവുചേർത്തു
സ്ഥിതിചെയ്യുമാ ബർഹിസ്സുതരെയൊരുനാളിൽ
ദിതിജസുരവന്ദ്യൻ നാരദൻ വന്നുകണ്ടാൻ. 3
എഴന്നേററവരുടനാഗതൻ മുനീന്ദ്രനെ-
ക്കഴലിൽവീണുകുപ്പിയഭിനന്ദിച്ചുപാരം
വിധിപോലാരാധിച്ചു സുഖമാമാസനത്തി-
ലധിരോഹംചെയ്യിച്ചോതിനാർ സമാദരം. 4

പ്രചേതസ ഊചുഃ

സ്വാഗതം തേ സുരഷേഽദ്യ ദിഷ്ട്യാ നോ ദർശനം ഗതഃ
തവ ചംക്രമണം ബ്രഹ്മന്നഭയായ യഥാ രവേഃ 5
യദാദിഷ്ടം ഭഗവതാ ശിവേനാധോക്ഷജേന ച
തൽഗൃഹേഷു പ്രസക്താനാം പ്രായശഃ ക്ഷപിതം പ്രഭോ. 6
തന്നഃ പ്രദ്യോതയാധ്യാത്മജ്ഞാനം തത്ത്വാർത്ഥദർശനം
യേനാഞ്ജസാ തരിഷ്യാമോ ദുസ്തരം ഭവസാഗരം. 7

മൈത്രേയ ഉവാച

ഇതി പ്രചേതസാം പൃഷ്ടോ ഭഗവാന്നാരദോ മുനിഃ
ഭഗവത്യുത്തമശ്ലോക ആവിഷ്ടാത്മാബ്രവീന്നൃപാൻ. 8
തജ്ജന്മ താനി കർമ്മാണി തദായുസ്തന്മനോ വചഃ
നൃണാം യേനേഹ വിശ്വാത്മാ സേവ്യതേ ഹരിരീശ്വരഃ 9
കിം ജന്മഭിസ്ത്രിഭിർവ്വേഹ ശൗക്ലസാവിത്രയാജ്ഞികൈഃ
കർമ്മഭിർവ്വാ ത്രയീപ്രോക്തൈഃ പുംസോഽപി വിബുധായുഷാ 10
ശ്രുതേന തപസാ വാ കിം വചോഭിശ്ചിത്തവൃത്തിഭിഃ
ബുദ്ധ്യാ വാ കിം നിപുണയാ ബലേനേന്ദ്രിയരാധസാ. 11
കിം വാ യോഗേന സാംഖ്യേന ന്യാസസ്വാധ്യായയോരപി
കിം വാ ശ്രേയോഭിരന്യൈശ്ച ന യത്രാത്മപ്രദോ ഹരിഃ 12
ശ്രേയസാമപി സർവ്വേഷാമാത്മാ ഹ്യവധിരർത്ഥതഃ
സർവ്വേഷാമപി ഭൂതാനാം ഹരിരാത്മാഽഽത്മദഃ പ്രിയഃ 13

യഥാ തരോർമ്മൂലനിഷേചനേന
തൃപ്യന്തി തൽസ്കന്ധഭുജോപശാഖാഃ
പ്രാണോപഹാരാച്ച യഥേന്ദ്രിയാണാം
തഥൈവ സർവ്വാർഹണമച്യുതേജ്യാ. 14
യഥൈവ സൂര്യാൽ പ്രഭവന്തി വാരഃ
പുനശ്ച തസ്മിൻ പ്രവിശന്തി കാലേ
ഭൂതാനി ഭൂമൗ സ്ഥിരജംഗമാനി
തഥാ ഹരാവേവ ഗുണപ്രവാഹഃ 15

ഏതൽ പദം തജ്ജഗദാത്മനഃ പരം
സകൃദ്വിഭാതം സവിതുര്യഥാ പ്രഭാ
യഥാസവോ ജാഗ്രതി സുപ്തശക്തയോ
ദ്രവ്യക്രിയാജ്ഞാനഭിദാഭ്രമാത്യയഃ 16
യഥാ നഭസ്യഭ്രതമഃപ്രകാശാ
ഭവന്തി ഭൂപാ ന ഭവന്ത്യനുക്രമാൽ
ഏവം പരേ ബ്രഹ്മണി ശക്തയസ്ത്വമൂ
രജസ്തമഃസത്ത്വമിതി പ്രവാഹഃ 17

തേനൈകമാത്മാനമശേഷദേഹിനാം
കാലം പ്രധാനം പുരുഷം പരേശം
സ്വതേജസാ ധ്വസ്തഗുണപ്രവാഹ-
മാത്മൈകഭാവേന ഭജധ്വമദ്ധാ 18
ദയയാ സർവ്വഭൂതേഷു സന്തുഷ്ട്യാ യേന കേന വാ
സർവ്വേന്ദ്രിയോപശാന്ത്യാ ച തുഷ്യത്യാശു ജനാർദ്ദനഃ 19
അപഹതസകലൈഷണാമലാത്മ-
ന്യവിരതമേധിതഭാവനോപഹൂതഃ
നിജജനവശഗത്വമാത്മനോഽയം
ന സരതി ഛിദ്രവദക്ഷരഃ സതാം ഹി. 20
ന ഭജതി കുമനീഷിണാം സ ഇജ്യാം
ഹരിരധനാത്മധനപ്രിയോ രസജ്ഞഃ
ശ്രുതധനകുലകർമ്മണാം മദൈര്യേ
വിദധതി പാപമകിഞ്ചനേഷു സത്സു. 21
ശ്രിയമനുസരതീം തദർത്ഥിനശ്ച
ദ്വിപദപതീൻ വിബുധാംശ്ച യത്സ്വപൂർണ്ണഃ
ന ഭജതി നിജഭൃത്യവർഗ്ഗതന്ത്രഃ
കഥമമുമുദ്വിസൃജേൽ പുമാൻ കൃതജ്ഞഃ 22

സ്വാഗതം ബ്രഹ്മവേദിമുഖ്യനാം വിണ്ടാമുനേ
ഭാഗധേയത്താൽ ഞങ്ങൾക്കൊത്തിപ്പോൾ-
തവദ്ദർശനം
രവിചംക്രമണംപോൽ ഭയത്തിൻനിവൃത്തിക്കായ്
ഭവാന്റെ സഞ്ചാരവും ഭവിച്ചീടുന്നുവല്ലോ. 5
മാമുനേ! പരിശുദ്ധജ്ഞാനമൂർത്തികളാകും
ശ്രീമഹേശനും രമാകാന്തനും ഞങ്ങളോടായ്
അരുളിച്ചെയ്തിരുന്ന തത്ത്വങ്ങൾ ഗൃഹകർമ്മ-
പരരാം ഞങ്ങളിപ്പോൾ മിക്കതും മറന്നുപോയ് 6
തത്ത്വാർത്ഥപ്രദർശകമായിട്ടുമാത്മജ്ഞാന-
മിത്തവ്വിൽ പ്രകാശിപ്പിക്കേണമേ കൃപാനിധേ!
അതിനാൽ ദുസ്തരമാംസംസാരസമുദ്രത്തെ
മതിമൻ! നിഷ്പ്രയാസം ഞങ്ങൾക്കു കട-
ന്നീടാം 7

മൈത്രേയൻ പറഞ്ഞു

ഗിരീതുവിധം കേട്ടു നാരദനവരോടാ
യീരണം ചെയ്താൻ ഹരിസ്മൃതിയോടിപ്രകാരം 8
വിശ്വാത്മാവായിസ്സർവ്വേശ്വരനാം മുകുന്ദനെ
വിശ്വാസപൂർവ്വം സേവിച്ചീട്ടുന്ന മനുഷ്യന്റെ
ജനിയും കർമ്മങ്ങളുമായുസ്സും വാക്കുകളും
മനവുമെല്ലാം ഫലയുക്തമായ് ഭവിക്കുന്നു. 9
ശൗക്ലസാവിത്ര [1] യാജ്ഞികങ്ങളാം നാമങ്ങളെ
കൈക്കൊണ്ടജന്മത്രയംകൊണ്ടെന്താംപ്രയോജനം
നൂറുയാഗങ്ങൾ യാജിച്ചീടിലും സുരക്കൊപ്പ-
മേറെനാളിരുന്നാലും മർത്ത്യനുഫലമെന്തോ? 10
ശ്രവണംകൊണ്ടും വ്രതാദ്യനുഷ്ഠാനങ്ങളാലും
വിവരണങ്ങളാലും ചിത്തസങ്കല്പത്താലും
ചിന്തനബുദ്ധികൊണ്ടും വസ്തുജ്ഞാനത്തിനുള്ളോ-
രിന്ദ്രിയശക്തികൊണ്ടും വല്ലതും ഫലമുണ്ടോ? 11
സന്യാസം യോഗംവേദാദ്ധ്യയനം സാംഖ്യ-
ശാസ്ത്ര-
മെന്നിവകൊണ്ടുമന്യശ്രേയോലാഭങ്ങളാലും
എന്താണുഫല,മാത്മസ്വരൂപം ദാനംചെയ്യും
ബന്ധുവാം ശ്രീകാന്തനേസ്സേവനം-
ചെയ്തീടായ്കിൽ. 12
ശ്രേയസ്സാധനങ്ങൾ തൻപരിധിയാത്മാവുതാ-
നായീടും യഥാർത്ഥമായ് ചിന്തിച്ചു-
നോക്കീടുകിൽ
ഭൂതജാലത്തിനെല്ലാമാത്മാവും പ്രിയൻതാനും
സ്സീതകാരുണ്യശാലി ഭഗവാൻ ഹരിയല്ലോ. 13
ശാഖിതന്മൂലം നനയ്ക്കുന്നതുമൂലമായ്ത്തൽ-
ശാഖോപശാഖയാകെസ്സംതൃപ്തിപ്പെട്ടും മട്ടും
പ്രാണനെത്തോഷിപ്പിപ്പതിന്ദ്രിയജാലത്തിനു-
മാനന്ദനിധാനമായ്ത്തീരുന്നവിധത്തിലും
അച്യുതഭഗവച്ച്ശ്രീപാദപത്മാരാധനം
നിശ്ചയമായിസ്സമസ്താർച്ചനമഹിക്കുന്നു. 14

സൂര്യനിൽനിന്നു വർഷകാലത്തു ഭവിക്കുന്ന
നീര,മതവനിൽത്താൻ ചേരുന്നു വേനലിങ്കൽ
ധരയിലുത്ഭവിച്ചു നിലനിന്നഴിയുന്ന
ചരാചരങ്ങളാകും സകലഭൂതങ്ങളും
അതുപോലിക്കാണുന്ന സർവ്വവും ശ്രീവിഷ്ണുവി-
ലുദിച്ചു നിലകൊണ്ടു വിലയം പ്രാപിക്കുന്നു. 15
ഒരുകാലത്തു കാണുമീവിരൂപം ദിനേശന്റെ
കരംപോൽ ലോകാത്മാവിൻ പരമസ്ഥാനമത്രേ
ജാഗ്രത്തിൽ പ്രവർത്തിക്കുമസുക്കൾ സുഷുപ്തിയിൽ
ശക്തിയില്ലാത്തമട്ടിലിരിക്കുന്നതുപോലെ
വിഷ്ണുപാത്മാവാമീശൻതങ്കലും പ്രളയത്തിൽ
നഷ്ടമാം ദ്രവ്യക്രിയാദേവതാദിഭേദഭ്രമം 16
ഏതുമട്ടാകാശത്തിൽ മേഘവും ഭാസ്സും തമോ-
വ്രാതവുംക്രമത്തിനു ഭവിപ്പു ഭവിപ്പീല
അമ്മട്ടുരജസ്സമസ്സത്ത്വശക്തികൾപര-
ബ്രഹ്മത്തിൽ ഭവിക്കുന്നു ഭവിക്കുന്നില്ലതാനും. 17
അതിനാൽ സർവ്വദേഹികൾക്കുമേകാത്മാവായി
പ്രധാനമായിക്കാലാകൃതിയായ്ക്കർത്താവായി
സകലനിയന്താവായ് സ്വന്തതേജസ്സാൽഗുണ-
പ്രകരപ്രഭാവത്തെയസ്തമിപ്പിച്ചിരിക്കും
ശ്രീകാന്തഭഗവാനെയേകാന്തഭക്തിയോടും
ഭൂകാന്താത്മജന്മാരേ! ശുദ്ധമായ്ഭജിക്കുവിൻ. 18
ഒന്നുപോൽഭൂതങ്ങളിലൈക്യയുംകാരുണ്യവും
വന്നിങ്ങുവശാൽ യച്ചുരുംഫലത്താൽ സന്തുഷ്ടിയും
ഇന്ദ്രിയപ്രശാന്തിയുമുണ്ടായാലുടൻതന്നെ
സന്തുഷ്ടനായീടുന്നു ഭഗവാൻ ജനാർദ്ദനൻ. 19
അർത്ഥപുത്രാദ്യാശയും ഭോഗവാസനകളു-
മസ്തമായ് വിശുദ്ധമാം സജ്ജനഹൃത്തിൽനിത്യം
അക്ഷയമായ ഭക്തിയോഗത്താലുപഹൃത-
നക്ഷരനധോക്ഷജൻ ഹൃദയാകാശംമട്ടിൽ
സ്വജനവശംവദനായെത്തിക്കുടികൊള്ളു-
മജസ്രം പിന്നെയൊരുകാലവും പിരിയാതെ 20
ധനാദിവാഞ്ഛയെന്യേയാത്മാവാംഭഗവാനെ-
ത്തനതുസമ്പത്തായി ധ്യാനിക്കും സാധുക്കളെ
പാണ്ഡിത്യം ധനാധിക്യമുത്കൃഷ്ടവംശംകർമ്മ-
മെന്നിവമൂലംമുഴുത്തീടുന്ന ഗർവത്തിനാൽ
നിന്ദിക്കും ദുർബുദ്ധികൾ ചെയ്യുന്നസല്ക്കാരങ്ങ-
ളൊന്നുമേ സ്വീകരിക്കാ ഭഗവാൻ ഭക്ത-
പ്രിയൻ. 21
സ്വയമേ പൂർണ്ണനായി ഭക്താധീനനീദേവൻ
നിയതംതന്നെസ്സേവിച്ചീട്ടുന്ന ലക്ഷ്മിയേയും
അവളെബ്ഭജിക്കുന്ന നരപാലന്മാരെയും
ദിവിഷദ്ഗണത്തെയുമാദരിച്ചിട്ടുന്നില്ല
ഉപകാരത്തിൻ സ്മൃതിയുള്ളവനീദേവനെ-
യുപേക്ഷിക്കുവാൻ സാധിച്ചീടുകയില്ല നൂനം 22

[1] യാഗാദികർമ്മങ്ങളാലുണ്ടാകുന്ന യാജ്ഞികജന്മം

മൈത്രേയ ഉവാച

ഇതി പ്രചേതസോ രാജന്നന്യാശ്ച ഭഗവൽകഥാഃ
ശ്രാവയിത്വാ ബ്രഹ്മലോകം യയൌ സ്വായംഭുവോ മുനിഃ 23
തേഽപി തന്മുഖനിര്യാതം യശോ ലോകമലാപഹം
ഹരേർന്നിശമ്യ തൽപാദം ധ്യായന്തസ്തദ്ഗതിം യയുഃ 24
ഏതത്തേഽഭിഹിതം ക്ഷത്തര്യന്മാം ത്വം പരിപൃഷ്ടവാൻ
പ്രചേതസാം നാരദസ്യ സംവാദം ഹരികീർത്തനം. 25

ശ്രീശുക ഉവാച

യ ഏഷ ഉത്താനപാദോ മാനവസ്യാനുവർണ്ണിതഃ
വംശഃ പ്രിയവ്രതസ്യാപി നിബോധ നൃപസത്തമ 26
യോ നാരദാദാത്മവിദ്യാമധിഗമ്യ പുനർമ്മഹീം
ഭുക്ത്വാ വിഭജ്യ പുത്രേഭ്യ ഐശ്വരം സമഗാൽ പദം. 27
ഇമാം തു കൌഷാരവിണോപവർണ്ണിതാം
ക്ഷത്താ നിശമ്യാജിതവാദസൽകഥാം
പ്രവൃദ്ധഭാവോഽശ്രുകലാകുലോ മുനേ-
ർദ്ദധാര മൂർദ്ധ്നാ ചരണം ഹൃദാ ഹരേഃ 28

വിദുര ഉവാച

സോഽയമദ്യ മഹായോഗിൻ ഭവതാ കരുണാത്മനാ
ദർശിതസ്തമസഃ പാരോ യത്രാകിഞ്ചനഗോ ഹരിഃ 29

ശ്രീശുക ഉവാച

ഇത്യാനമ്യ തമാമന്ത്ര്യ വിദുരോ ഗജസാഹ്വയം
സ്വാനാം ദിദൃക്ഷുഃ പ്രയയൌ ജ്ഞാതീനാം നിർവൃതാശയഃ 30
ഏതദ്യഃ ശൃണുയാദ്രാജൻ രാജ്ഞാം ഹര്യർപ്പിതാത്മനാം
ആയുർധനം യശഃ സ്വസ്തി ഗതിമൈശ്വര്യമാപ്നുയാൽ. 31

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ചതുർത്ഥസ്കന്ധേ
പ്രചേതഉപാഖ്യാനം നാമ ഏകത്രിംശത്തമോഽധ്യായഃ
സമാപ്തോഽയം ചതുർത്ഥസ്കന്ധഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4058 ചതുർത്ഥസ്കന്ധേ ശ്ലോകാഃ 1445

---

## പഞ്ചമസ്കന്ധഃ

# പ്രഥമോഽധ്യായഃ

രാജോവാച

പ്രിയവ്രതോ ഭാഗവത ആത്മാരാമഃ കഥം മുനേ
ഗൃഹേഽരമത യന്മൂലഃ കർമ്മബന്ധഃ പരാഭവഃ 1
ന നൂനം മുക്തസംഗാനാം താദൃശാനാം ദ്വിജർഷഭ
ഗൃഹേഷ്വഭിനിവേശോഽയം പുംസാം ഭവിതുമർഹതി. 2
മഹതാം ഖലു വിപ്രർഷേ ഉത്തമശ്ലോകപാദയോഃ
ഛായാനിർവൃതചിത്താനാം ന കുടുംബേ സ്പൃഹാമതിഃ 3
സംശയോഽയം മഹാൻ ബ്രഹ്മന്ദാരാഗാരസുതാദിഷു
സക്തസ്യ യത്സിദ്ധിരഭൂൽ കൃഷ്ണേ ച മതിരച്യുതാ. 4

ശ്രീശുക ഉവാച

ബാഢമുക്തം ഭഗവത ഉത്തമശ്ലോകസ്യ ശ്രീമച്ചരണാര-
വിന്ദമകരന്ദരസ ആവേശിതചേതസോ ഭാഗവതപരമഹംസ-
ദയിതകഥാം കിഞ്ചിദന്തരായവിഹതാം സ്വാം ശിവതമാം പ-
ദവീം ന പ്രായേണ ഹിന്വന്തി. 5

**മൈത്രേയൻ പറഞ്ഞു**

ഹരിസൽക്കഥയേവം വളരെ പ്രചേതാക്കൾ-
ക്കരുളിയജലോകമണഞ്ഞാൻ ബ്രഹ്മാത്മജൻ 23

അവരും തദാസ്യത്തിൽനിന്നു നിർഗ്ഗളിച്ചതായ്
ഭുവനമലംപോക്കും ശ്രീഹരിസച്ചരിത്രം
ശ്രവിച്ചുനിരന്തരം ഹരിതൃപ്പാദം ധ്യാനി-
ച്ചവസാനത്തിലതിലാലയിച്ചെന്നേ വേണ്ടു. 24

വിദുരാ! നാരദനാപ്രചേതസ്സുകൾക്കായി
വദിച്ച ഹരികഥചൊന്നേൻ നീ ചോദിക്ക-
യാൽ. 25

**ശ്രീശുകൻ പറഞ്ഞു**

വിസ്തരംസ്വായംഭുവമനുവിൻ പുത്രനാകു-
മുത്താനപാദൻതൻെറവംശവും ചൊന്നേൻ
ക്രമാൽ
ഇനി ഞാൻ പ്രിയവ്രതവംശത്തെപ്പറയുന്നു
മനസ്സിരുത്തിക്കേട്ടുകൊള്ളുക ധരാപതേ! 26

സാദരംപ്രിയവ്രതൻദേവമാമുനിയിൽനി-
ന്നാദിയിലാത്മതത്ത്വം ഗ്രഹിച്ചു മഹികാത്തു
സ്വപുത്രന്മാർക്കായതു പകുത്തുകൊടുത്തഥ
തപസ്സാൽപ്രാപിച്ചിതു ഭഗവല്പദമന്ത്യം 27

ശുദ്ധമാം ഹരികഥ മൈത്രേയമുനിയേവം
വിസ്തരിച്ചോതിയതു സശ്രദ്ധംകേൾക്കമൂലം
വദ്ധിച്ചുവന്ന ഭക്തിപ്രഭാവംകൊണ്ടു ബാഷ്പ-
വ്യാപ്തിയാൽ സമാകുലധീയാന്തു വഴിപോലെ
ഹരിപാദാംഭോരുഹം ഹൃദയത്തിലും മുനി-
ചരണം മൂർദ്ധാവിലും വിദുരൻ ധരിച്ചിതു 28

**വിദുരൻ പറഞ്ഞു**

ഹേ മഹായോഗീശ്വരാ! കൃപയാലെനി-
ക്കായ് നി-
സ്സീമാന്ധകാരപാരം കാണിച്ചുതന്നു ഭവാൻ
ലോകത്തിലകിഞ്ചനമാത്രസംപ്രാപ്യനാകും
വൈകുണ്ഠഭഗവാനെയെനിക്കു ലഭിച്ചിതു. 29

**ശ്രീശുകൻ പറഞ്ഞു**

വിദുരനേവംചൊല്ലി നമിച്ചു മഹർഷിയെ-
ത്തദനുവാദംവാങ്ങി നിർവൃതചിത്തനായി
സ്വജനബാന്ധവസന്ദർശന വാഞ്ഛയോടും
ഗജസാഹ്വയപുരം സഹസാ പ്രാപിച്ചിതേ. 30

അല്ലയോ പരീക്ഷിത്തേ! ഹരിയിലുള്ളമപ്പി-
ച്ചുള്ളോരബ്ബർഹിസ്സുതന്മാരുടെയിച്ചരിത്രം
കേട്ടീടുന്നവനുണ്ടാം വിത്തവും സൽക്കീർത്തിയും
സ്വാസ്ഥ്യവും സ്വർഗ്ഗാപ്തിയുമായുസ്സുമൈശ്വ-
ര്യവും 31

---

## പഞ്ചമസ്കന്ധം

# അദ്ധ്യായം 1

**രാജാവു പറഞ്ഞു**

നാരായണോത്തമഭക്തനായാത്മാവി-
ലാരമിച്ചാളും പ്രിയവ്രതനെങ്ങിനെ
കർമ്മബന്ധാജ്ഞാനഹേതുഭൂതം ഗൃഹ-
ധർമ്മംവരിച്ചു രമിച്ചുമുനീശ്വരാ! 1

ഇത്തരംസംഗഹീനക്കു സാധാരണ
പത്തനാസക്തി വരാൻ വഴിയില്ലതാൻ. 2

ഉത്തമശ്ലോകപദദ്വയച്ഛായയിൽ
ചിത്തമാനന്ദിച്ചിരിക്കും മഹത്തുക്കൾ
തുച്ഛമായീടും ഗൃഹസ്ഥാശ്രമസുഖ-
മിച്ഛിച്ചിട്ടുകയില്ലെന്നതു നിശ്ചയം. 3

ജായാത്മജാത്ഥാദിലോലൻ പ്രിയവ്രതൻ
മായാമയനിൽ സമർപ്പിച്ചു മാനസം
സിദ്ധിയടഞ്ഞെന്നു ചൊന്നതിലിങ്ങെനി-
ക്കുൾത്താരിലുണ്ടു വലുതായ സംശയം. 4

**ശ്രീശുകൻ പറഞ്ഞു**

ചൊന്നതുവാസ്തവം, ശ്രീഹരിപാദാര-
വിന്ദമകരന്ദസത്താസ്വദിച്ചിട്ടു
ഭക്തപരമഹംസന്മാർക്കതിപ്രീതി-
വാഞ്ഛുംഹരികഥാപാരായണാദിയിൽ.
തെല്ലിടരുണ്ടാം ചിലപ്പൊഴെന്നാലുമാ-
നല്ലമാർഗ്ഗംതീരെ വിട്ടുമാറില്ലവർ. 5

യർഹി വാവ ഹ രാജൻ സ രാജപുത്രഃ പ്രിയവ്രതഃ പരമഭാഗവതോ നാരദസ്യ ചരണോപസേവയാഞ്ജസാവഗതപരമാത്ഥസതത്ത്വോ ബ്രഹ്മസത്രേണ ദീക്ഷിഷ്യമാണോഽവനിതലപരിപാലനായാമ്നാതപ്രവരഗുണഗണൈകാന്തഭാജനതയാ സ്വപിത്രോപാമന്ത്രിതോ ഭഗവതിവാസുദേവ ഏവാവ്യവധാനസമാധിയോഗേന സമാവേശിതസകലകാരകക്രിയാകലാപോ നൈവാഭ്യനന്ദദ്യദ്യപി തദപ്രത്യാമ്നാതവ്യം തദധികരണ ആത്മനോഽന്യസ്മാദസതോഽപി പരാഭവമന്വീക്ഷമാണഃ 6

അഥ ഹ ഭഗവാനാദിദേവ ഏതസ്യ ഗുണവിസർഗ്ഗസ്യ പരിബൃംഹണാനുധ്യാനവ്യവസിതസകലജഗദഭിപ്രായ ആത്മയോനിരഖിലനിഗമനിജഗണപരിവേഷ്ടിതഃ സ്വഭവനാദവതതാര. 7

സ തത്ര തത്ര ഗഗനതല ഉഡുപതിരിവ വിമാനാവലിഭിരനുപഥമമരപരിവൃഢൈരഭിപൂജ്യമാനഃ പഥി പഥി ച വരൂഥശഃ സിദ്ധഗന്ധർവ്വസാധ്യ ചാരണമുനിഗണൈരുപഗീയമാനോ ഗന്ധമാദനദ്രോണീമവഭാസയന്നുപസസർപ്പ 8

തത്ര ഹ വാ ഏനം ദേവർഷിർഹംസയാനേന പിതരം ഭഗവന്തം ഹിരണ്യഗർഭമുപലഭമാനഃ സഹസൈവോത്ഥായാർഹണേന സഹ പിതാപുത്രാഭ്യാമവഹിതാഞ്ജലിരുപതസ്ഥേ. 9

ഭഗവാനപി ഭാരത തദുപനീതാർഹണഃ സൂക്തവാകേ്യനാതിതരാമുദിതഗുണഗണാവതാരസുജയഃ പ്രിയവ്രതമാദിപുരുഷസ്തം സദയഹാസാവലോക ഇതി ഹോവാച. 10

ശ്രീഭഗവാനുവാച

നിബോധ താതേദമൃതം ബ്രവീമി
മാസൂയിതും ദേവമർഹസ്യപ്രമേയം
വയം ഭവസ്തേ തത ഏഷ മഹർഷി-
ർവ്വഹാമ സർവ്വേ വിവശാ യസ്യ ദിഷ്ടം. 11
ന തസ്യ കശ്ചിത്തപസാ വിദ്യയാ വാ
ന യോഗവീര്യേണ മനീഷയാ വാ
നൈവാർത്ഥധർമ്മൈഃ പരതഃ സ്വതോ വാ
കൃതം വിഹന്തും തനുഭൃദ്വിഭൂയാൽ. 12
ഭവായ നാശായ ച കർമ്മ കർത്തും
ശോകായ മോഹായ സദാ ഭയായ
സുഖായ ദുഃഖായ ച ദേഹയോഗ-
മവ്യക്തദിഷ്ടം ജനതാംഗ ധത്തേ. 13
യദ്വാചി തന്ത്യാം ഗുണകർമ്മദാമഭിഃ
സുദുസ്തരൈർവ്വത്സ വയം സുയോജിതാഃ
സർവ്വേ വഹാമോ ബലിമീശ്വരായ
പ്രോതാ നസീവ ദ്വിപദേ ചതുഷ്പദഃ 14
ഈശാഭിസൃഷ്ടം ഹ്യവരുന്ധ്മഹേഽങ്ഗ
ദുഃഖം സുഖം വാ ഗുണകർമ്മസംഗാൽ
ആസ്ഥായ തത്തദ്യദയുങ്ക്ത നാഥ-
ശ്ചക്ഷുഷ്മതാന്ധാ ഇവ നീയമാനാഃ 15

മുക്തോഽപി താവദ്ബിഭൃയാത്സ്വദേഹ-
മാരബ്ധമശ്നന്നഭിമാനശൂന്യഃ
യഥാനുഭൂതം പ്രതിയാതനിദ്രഃ
കിം ത്വന്യദേഹായ ഗുണാന്ന വൃങ്ക്തേ. 16

ഭയം പ്രമത്തസ്യ വനേഷ്വപി സ്യാ-
ദ്യതഃ സ ആസ്തേ സഹഷട്സപത്നഃ
ജിതേന്ദ്രിയസ്യാത്മരതേർബ്ബുധസ്യ
ഗൃഹാശ്രമഃ കിം നു കരോത്യവദ്യം. 17

ഭാഗവതനും നൃപാലകുമാരനു-
മാകും പ്രിയവ്രതൻ നാരദൻ തന്നുടെ
പാദാർച്ചയാലാത്മതത്ത്വം ഗ്രഹിച്ചതി-
മോദാന്വിതം ബ്രഹ്മചിന്താ വിലോലനായ്
വർത്തിച്ചിട്ടപ്പോളഖിലഗുണങ്ങളു-
മൊത്തിണങ്ങീട്ടുമവനെ യനാകുലം
മേദിനി പാലിപ്പതിനായ് നിയോഗിച്ചു
താൻകൃതകൃത്യനായിരുന്നീടിനാൻ
പൂർണ്ണസമാധിയോഗത്താൽ ഭഗവാനി-
ലൊന്നോടെ കർമ്മങ്ങളെല്ലാം സമർപ്പിച്ചു
വാഴ്കിലും മിഥ്യാ പ്രപഞ്ചകാര്യങ്ങളിൽ
ആഴ്കിലാത്മസ്മൃതിവിട്ടുപോമെന്നു താൻ
ചേതസ്സിലോർത്താപ്രിയവ്രതനേതുമേ-
യാദരിച്ചീല പിതാവിന്റെ കല്പന 6
വിഷ്ണുപദപുഷ്ടിക്കൊഴിച്ചുകൂടാ ഗുണ-
സൃഷ്ടിതൻ വദ്ധനവെന്നുള്ള ചിന്തയാൽ
മൂർത്തിയാളും നിഗമങ്ങളും സംഘവു-
മൊത്തു നിജഭവനത്തിൽ നിന്നും തദാ
മേദിനിതന്നിലിറങ്ങിവന്നീടിനാ-
നാദിദേവൻ ഭഗവാൻ ചതുരാനനൻ. 7
അന്തരീക്ഷത്തിൽനിന്നിന്ദുവിൻമട്ടൊളി-
ചിന്തിയിറങ്ങിവരുമാത്മഭുവിനെ
അങ്ങങ്ങുമാർഗ്ഗങ്ങൾതോറുമനിമിഷ-
പുംഗവർ തങ്ങൾക്കെഴും വിമാനങ്ങളിൽ
കൂട്ടമായ് പിന്തുടന്നാദരം സ്പഷ്ടമായ്
കാട്ടിമുനികളും ചാരണർസിദ്ധരും
ഗന്ധർവ്വർസാദ്ധ്യരും ചൂഴ്ന്നു സേവിപ്പതിൽ
സന്തുഷ്ടനായ് ഗന്ധമാദന സാനുവിൽ
വന്നെത്തി, മന്നാണവിടെസ്സുരമുനി-
തന്നിൽനിന്നദ്ധ്യാത്മവിദ്യ പഠിച്ചിട്ടും
നന്ദനനെദ്ധരാഭാരമേല്പിക്കുവാ-
നന്നിയണഞ്ഞതും സ്വായംഭുവൻ മനു 8
ഹംസോപരിയെഴുനള്ളിയിരുന്നിട്ടു-
മസ്സ്വായംഭുവിനെക്കണ്ടമരർഷിയും
സ്വായംഭുവനും മകനുമെഴുന്നേററു
കയ്യുകൾ കൂപ്പി സ്തുതിച്ചു പൂജിച്ചിതു 9
ഭാരതാ! ശ്രദ്ധിച്ചുകേൾക്കുക ഷൾഗുണ-
പൂരിതനാമാദിദേവൻ പ്രജാപതി
നാരദപൂജകൾ കൈക്കൊണ്ടുമോദിച്ചു
പാരം നിജഗുണവർണ്ണനം കേൾക്കയാൽ
പിന്നെക്കരുണാകടാക്ഷം ചൊരിഞ്ഞുടൻ
ചൊന്നാൻ പ്രിയവ്രതൻ തന്നോടു സസ്മിതം. 10

**ശ്രീഭഗവാൻ പറഞ്ഞു**

നേരു പറയുന്ന നിന്നോടു വത്സ! നീ
നേരേ ധരിക്കുക മാമകവാണികൾ
അപ്രമേയൻ ഭഗവാനിലനാദര-
മല്പവുമങ്ങേയ്ക്കു ശോഭനമല്ലകേൾ
ഞാനും ശിവനുമീനിൻ പിതാവാം മനു-
താനും സുരമാമുനിയുമെല്ലാവരും
തീരെപ്പരവശരായി നിരന്തരം
നാരായണാജ്ഞയനുസരിപ്പോർ ദൃഢം. 11

വിദ്യതപസ്സുക്തിയോഗവീര്യം, ബുദ്ധി-
യർത്ഥധർമ്മങ്ങൾ പരബലം, പ്രാഭവം
എന്നൊന്നിനാലുമിങ്ങാർക്കും കഴിവില്ല
തന്നിശ്ചയങ്ങളെ മാററിമറിക്കുവാൻ. 21

ജന്മമരണങ്ങൾ, കർമ്മം, സുഖ, മഴൽ
സമ്മോഹ, മിഷ്ടം, മനിഷ്ടം, മഹാഭയം
എന്നിവയ്ക്കായീശനിശ്ചയത്താൽ ജന-
മെന്നുമുടലാർന്നിടുന്നു നൃപാത്മജാ!
അല്ലാതെ ദേഹം ഭരിപ്പതിലാരുമേ
തെല്ലുമിഷ്ടപ്പെടുന്നില്ലെന്നറികനീ. 13

മൂക്കുകയററിട്ടു നാം കെട്ടിയിട്ടിട്ടും
നാൽക്കാലികൾ നമുക്കെന്നതുപോലവേ
വാക്തന്തിയിൻ ഗുണകർമ്മപാശങ്ങളാ-
ലാക്കമഴിക്കാനരുതാതെ നമ്മളെ
കെട്ടിമിങ്ങിട്ടിരിക്കുന്നൊരീശനു നാം
മുട്ടാതെ പൂജകളർപ്പിച്ചിടുന്നിതേ 14

സത്ത്വാദിതൻസംഗമത്തിനാൽ പ്രാരബ്ധ-
കൃത്യാനുസാരമായ് ദുഃഖമോ സൗഖ്യമോ
നമ്മൾക്കധീശരുനതേതരുളുന്നു
ചെമ്മേയതൊക്കെയനുഭവിക്കുന്നു നാം
ദൃഷ്ടിയില്ലാത്തവൻ കണ്ണുള്ളവനുടെ
പാട്ടിലമന്നു കഴിയുന്നപോലവേ. 15

മുക്തനും [1] വീതാഭിമാനിയായ് പ്രാരബ്ധ-
മൊക്കെബ്ഭുജിച്ചുതീരുന്നനാൾവരെയും
തന്നുടെ ദേഹംഭരിക്കുന്നു, മെന്നാലു-
മന്യശരീരം ധരിക്കേണ്ടതായ്‌വരാ. 16

മാധവധീയററമത്തനാംമർത്ത്യനെ
ഭീതിവിട്ടീടാ വനവാസിയാകിലും
ചിത്തവുമഞ്ചിന്ദ്രിയങ്ങളുമിങ്ങിനെ
ശത്രുക്കളാറുണ്ടവന്റെകൂടെസ്സദാ
ഇന്ദ്രിയൗഘത്തെയടക്കിയാത്മാവിനെ
പുണ്ഡരീകാക്ഷനിലാരമിപ്പിച്ചിട്ടും
പണ്ഡിതശ്രേഷ്ഠൻ ഗൃഹസ്ഥാശ്രമസ്ഥനാ-
യെന്നുംവസിക്കിലുമില്ലൊരുദോഷവും 17

---
1 അഭിമാനമററവൻ

യഃ ഷട് സപത്നാൻ വിജിഗീഷമാണോ
ഗൃഹേഷു നിർവ്വിശ്യ യതേത പൂർവ്വം
അത്യേതി ദുർഗ്ഗാശ്രിത ഊർജ്ജിതാരീൻ
ക്ഷീണേഷു കാമം വിചരേദ്വിപശ്ചിൽ. 18

ത്വം ത്വബ്ജനാഭാംഘ്രിസരോജകോശ-
ദുർഗ്ഗാശ്രിതോ നിർജ്ജിതഷട്സപത്നഃ
ഭുങ്ക്ഷ്വേഹ ഭോഗാൻ പുരുഷാതിദിഷ്ടാൻ
വിമുക്തസംഗഃ പ്രകൃതിം ഭജസ്വ. 19

**ശ്രീശുക ഉവാച**

ഇതി സമഭിഹിതോ മഹാഭാഗവതോ ഭഗവതസ്ത്രിഭുവനഗുരോരനുശാസനമാത്മനോ ലഘുതയാവനതശിരോധരോ ബാഢമിതി സബഹുമാനമുവാഹ. 20

ഭഗവാനപി മനുനാ യഥാവദുപകല്പിതാപചിതിഃ പ്രിയവ്രതനാരദയോരവിഷമമഭിസമീക്ഷമാണയോരാത്മസമവസ്ഥാനമവാങ്മനസം ക്ഷയമവ്യവഹൃതം പ്രവർത്തയന്നഗമൽ. 21

മനുരപി പരേണൈവം പ്രതിസന്ധിതമനോരഥഃ സുരർഷിവരാനുമതേനാത്മജമഖിലധരാമണ്ഡലസ്ഥിതിഗുപ്തയ ആസ്ഥാപ്യ സ്വയമതിവിഷമവിഷയജലാശയാശായാ ഉപരരാമ. 22

ഇതി ഹ വാവ സ ജഗതീപതിരീശ്വരേച്ഛയാധിനിവേശിതകർമ്മാധികാരോഽഖിലജഗദ്ബന്ധധ്വംസനപരാനുഭാവസ്യ ഭഗവത ആദിപുരുഷസ്യാംഘ്രിയുഗലാനവരതധ്യാനാനുഭാവേന പരിരന്ധിതകഷായാശയോഽവദാതോഽപി മാനവർദ്ധനോ മഹതാം മഹീതലമനുശശാസ. 23

അഥ ച ദുഹിതരം പ്രജാപതേർവ്വിശ്വകർമ്മണ ഉപയമേ ബർഹിഷ്മതീം നാമ തസ്യാമു ഹ വാവ ആത്മജാനാത്മസമാനശീലഗുണകർമ്മരൂപവീര്യോദാരാൻദശ ഭാവയാംബഭൂവ കന്യാം ച യവീയസീമൂർജ്ജസ്വതീം നാമ. 24

ആഗ്നീധ്രേധ്മജിഹ്വയജ്ഞബാഹുമഹാവീരഹിരണ്യരേതോഘൃതപൃഷ്ഠസവനമേധാതിഥിവീതിഹോത്രകവയ ഇതി സർവ്വ ഏവാഗ്നിനാമാനഃ 25

ഏതേഷാം കവിർമ്മഹാവീരഃ സവന ഇതി ത്രയ ആസന്നൂർദ്ധ്വരേതസസ്ത ആത്മവിദ്യായാമർഭഭാവാദാരഭ്യ കൃതപരിചയാഃ പാരമഹംസ്യമേവാശ്രമമഭജൻ. 26

തസ്മിന്നു ഹ വാ ഉപശമശീലാഃ പരമർഷയഃ സകലജീവനികായാവാസസ്യ ഭഗവതോ വാസുദേവസ്യ ഭീതാനാം ശരണഭൂതസ്യ ശ്രീമച്ചരണാരവിന്ദാവിരതസ്മരണാവിഗളിതപരമഭക്തിയോഗാനുഭാവേന പരിഭാവിതാന്തർഹൃദയാധിഗതേ ഭഗവതി സർവ്വേഷാം ഭൂതാനാമാത്മഭൂതേ പ്രത്യഗാത്മന്യേവാത്മനസ്താദാത്മ്യമവിശേഷേണ സമീയുഃ 27

അന്യസ്യാമപി ജായായാം ത്രയഃ പുത്രാ ആസന്നുത്തമസ്താമസോ രൈവത ഇതി മന്വന്തരാധിപതയഃ 28

സ്വന്തമാമാറുശത്രുക്കളെ വെല്ലുവാൻ
ചിന്തിക്കവോനാദ്യമാലയസംസ്ഥനായ്
നന്നായ് ശ്രമിക്കണം, ഘോരരിപുക്കളെ
വെന്നീടുവാനാഗ്രഹിക്കും വിവേകിയാം
മന്നവൻ ദുർഗ്ഗത്തെയാശ്രയിച്ചുത്സാഹ-
മാർന്നു പരിശ്രമിച്ചീട്ടുന്നരീതിയിൽ
ക്ഷീണമരികൾക്കു കണ്ടുതുടങ്ങിയാൽ
വാണിടാംവേണമെന്നാകിലെവിടെയും
എന്നുമേയിന്ദ്രിയശക്തിയടക്കിയ
പണ്ഡിതനെങ്ങു വസിച്ചാലുമെന്തതിൽ? 18

ശീഘ്രം [1]മുകുന്ദാംഘ്രി പങ്കജകോരക-
ദുർഗ്ഗം ഭവാനും സമാശ്രയിച്ചീടുക
താമരമൊട്ടിനകത്തുകടുങ്ങിട്ടു-
മാമധുപന്നില്ല ശീതോഷ്ണബാധകൾ
എന്നപോൽ ബാധിച്ചിടാ ഹരിപാദാര-
വിന്ദാശ്രിതനെയും ബാഹ്യവിഷയങ്ങൾ
കാമാദിവൈരികളാറിനേയുംവെന്നു
ദാമോദരൻതരും ഭോഗങ്ങളാർന്നു നീ
ഭൂമിയും പാലിച്ചുവാഴ്ക, നിസ്സംഗനായ്
കാമം ഭജിക്ക സർവ്വാത്മകനീശനെ. 19

ശ്രീശുകൻ പറഞ്ഞു

ബ്രഹ്മോപദേശമിതുകേട്ടു ഭക്തനാ-
മമ്മനുപുത്രൻ പ്രിയവ്രതൻ സത്വരം
മുപ്പാരിനും ഗുരുവാം ഭഗവാനിൽനി-
ന്നല്പനാണേററവും താനെന്നതു പാർത്തു
അപ്പൊഴേ കൂപ്പുകൈയ്യോടും തലകുനി-
ച്ചപ്പോടുതത്കല്പനവഹിച്ചീടിനാൻ. 20

സ്വായംഭുവനാൽ വിധിപോൽ പ്രപൂജിത-
നായഭഗവാനജനും സുരർഷിയും
ശ്ലാഘ്യൻപ്രിയവ്രതൻതാനും പരസ്പരം-
നോക്കി വിഷമമില്ലെന്നഭാവത്തൊടും
നിൽക്കവേ വാങ്മാനസങ്ങൾക്കതീതമാ-
യാക്കുമവർണ്ണ്യമാം തത്ത്വഗാനത്തൊടും
സ്വന്തനിവാസമാം സത്യലോകത്തിലേ-
ക്കന്തർമ്മുദാഗമിച്ചീടിനാൻ പത്മജൻ. 21

ധാതാവുമൂലമായേവം മനോരഥം
സാധിച്ചുതുഷ്ടനാമമ്മനുശ്രേഷ്ഠനും
നാരദസമ്മതത്തോടു തനൂജനെ
പാരിടംപാലിക്കുവാൻനിയമിച്ചഥ
താനേ പരിത്യജിച്ചാൻ വിഷമങ്ങളാം
നാനാവിധവിഷയാശകളാകവേ. 22

ഏവമാത്മാരാമനാകും പ്രിയവ്രതൻ
ദൈവേച്ഛയാൽ കാത്തിടേണ്ടിവന്നു മഹി.
സർവജഗൽബ്ബന്ധവിദ്ധ്വംസകമായ
സർവാത്മകചരണദ്വയം സന്തതം
ധ്യാനിച്ചിരുന്നതിനാലകതാരിലെ
നാനാമലിനതയററതിശുദ്ധനായ്
ദ്യോതിക്കുകിലും മഹാത്മാക്കൾതൻവച-
സ്സാദരിച്ചേററിതവൻ ധരാപാലനം 23

വിശ്വകർമ്മാവാം പ്രജാപതിതന്മക-
ളാശ്ചര്യ്യരൂപിണിബർഹിഷ്മതിയെന്നു
പേരെഴും കന്യയെ വേളികഴിച്ചവൻ
നേരേജനിപ്പിച്ചു പിന്നെയത്തന്വിയിൽ
വീര്യരൂപൗദാര്യശീലകർമ്മാദിയാം
ചാരുഗുണങ്ങളാലാത്മസമാനരാം
പത്തുസുതരെയുമൂർജ്ജസ്വതിയെന്നൊ-
രുത്തമപുത്രിയേയും തത്കനിഷ്ഠയായ്. 24

അഗ്നിതൻ പര്യ്യായനാമങ്ങളാർന്നിട്ടു-
മഗ്നീദ്ധ്റ, നിധ്മജിഹ്വൻ, യജ്ഞബാഹുവും,
മേധാതിഥി സവനൻ മഹാവീരനും
വീതിഹോത്രൻകവിയും ഘൃതപൃഷ്ഠനും
പിന്നെഹിരണ്യരേതസ്സുമെന്നിട്ടിതു
നന്ദനർ പത്തിനും നാമധേയങ്ങളും. 25

പിന്നെക്കവി, മഹാവീരൻ, സവനനു-
മെന്നുള്ളമൂവരും ബാല്യംമുതൽക്കുതാൻ
അദ്ധ്യാത്മവിദ്യ പരിചയിച്ചീടിനോ-
രൂർദ്ധ്വരേതസ്സുകളായതുകാരണം
വൈവാഹികബന്ധനത്തിൽപ്പെടാതതി-
ദിവ്യപരമഹംസാശ്രമമാർന്നിതു.
അപ്പാവനാശ്രമം തന്നിലുപശമ-
മത്യസനംചെയ്യൊരപ്പരമർഷികൾ
ലോകത്തിലെസ്സർവജീവജാലത്തിനു-
മേകനിവാസമായ് ഭീതശരണ്യമായ്
മിന്നും മുകുന്ദഭഗവത്പദാംബുജ-
ദ്വന്ദ്വം നിരന്തരം ധ്യാനിക്കമൂലമായ്
സിദ്ധമാം ഭക്തിയോഗപ്രഭാവത്തിനാൽ
ശുദ്ധമാംഹൃത്തിലനുഭവവേദ്യമായ്
ജ്ഞാനസ്വരൂപമാം പ്രത്യഗാത്മാവില-
ന്യൂനമായാത്മതാദാത്മ്യമിയന്നിതു- 26-27

ഉത്തമൻ, താമസൻ, രൈവതനെന്നഥ
പുത്രത്രയം മറെറാരു പത്നിതന്നിലും
മന്നൻപ്രിയവ്രതനുത്ഭവിച്ചാ,രവർ
മന്വന്തരാധിപന്മാരായ് ഭവിച്ചിതു 28

1 മുകുന്ദന്റെ പാദപങ്കജത്തിന്റെ മൊട്ടാകുന്ന കോട്ട

ഏവമുപശമായനേഷു സ്വതനയേഷ്വഥ ജഗതീപതിർജ്ജ-
ഗതീമർബ്ബുദാന്യേകാദശ പരിവത്സരാണാമവ്യാഹതാഖിലപുരു-
ഷകാരസാരസംഭൃതദോർദ്ദണ്ഡയുഗളാപീഡിതമൌർവ്വീഗുണസ്ത-
നിതവിരമിതധർമ്മപ്രതിപക്ഷോ ബർഹിഷ്മത്യാശ്ചാനുദിനമേ-
ധമാനപ്രമോദപ്രസരണയൌഷിണ്യ വ്രീഡാപ്രമുഷിതഹാസാ-
വലോകരുചിരക്ഷ്വേല്യാദിഭിഃ പരാഭൂയമാനവിവേക ഇവാനവ-
ബുധ്യമാന ഇവ മഹാമനാ ബുഭുജേ 29

യാവദവഭാസയതി സുരഗിരിമനുപരിക്രാമൻ ഭഗവാനാ-
ദിത്യോ വസുധാതലമർദ്ധേനൈവ പ്രതപത്യർദ്ധേനാവച്ഛാദയതി
തദാ ഹി ഭഗവദുപാസനോപചിതാതിപുരുഷപ്രഭാവസ്തദനഭി-
നന്ദൻ സമജവേന രഥേന ജ്യോതിർമ്മയേന രജനീമപി ദിനം
കരിഷ്യാമീതി സപ്തകൃത്വസ്തരണിമനുപര്യക്രാമദ്ദ്വിതീയ ഇവ
പതംഗഃ 30

യേ വാ ഉ ഹ തദ്രഥചരണനേമികൃതപരിഖാതാസ്തേ സപ്ത
സിന്ധവ ആസൻ യത ഏവ കൃതാഃ സപ്ത ഭുവോ ദ്വീപാഃ 31

ജംബൂപ്ലക്ഷശാല്മലികുശക്രൌഞ്ചശാകപുഷ്കരസംജ്ഞാസ്തേ-
ഷാം പരിമാണം പൂർവ്വസ്മാത് പൂർവ്വസ്മാദുത്തര ഉത്തരോ യഥാ-
സംഖ്യം ദ്വിഗുണമാനേന ബഹിഃ സമന്തത ഉപക്ൢപ്താഃ 32

ക്ഷാരോദേക്ഷുരസോദസുരോദഘൃതോദക്ഷീരോദദധിമ-
ണ്ഡോദശുദ്ധോദാഃ സപ്ത ജലധയഃ സപ്ത ദ്വീപപരിഖാ ഇവാ-
ഭ്യന്തരദ്വീപസമാനാ ഏകൈകശ്യേന യഥാനുപൂർവ്വം സപ്തസ്വ-
പി ബഹിർദ്വീപേഷു പൃഥക്പരിത ഉപകല്പിതാസ്തേഷു ജംബ്വാ-
ദിഷു ബർഹിഷ്മതീപതിരനുവ്രതാനാത്മജാനാഗ്നീധ്രേധ്മജി-
ഹ്വയജ്ഞബാഹുഹിരണ്യരേതോഘൃതപൃഷ്ഠമേധാതിഥിവീതി-
ഹോത്രസംജ്ഞാൻ യഥാസംഖ്യേനൈകൈകസ്മിന്നേകമേവാധി-
പതിം വിദധേ. 33

ദുഹിതരം ചോർജ്ജസ്വതീം നാമോശനസേ പ്രായച്ഛദ്യ-
സ്യാമാസീദ്ദേവയാനീ നാമ കാവ്യസുതാ. 34

നൈവംവിധഃ പുരുഷകാര ഉരുക്രമസ്യ
പുംസാം തദംഘ്രിരജസാ ജിതഷഡ്ഗുണാനാം
ചിത്രം വിദൂരവിഗതഃ സകൃദാദദീത
യന്നാമധേയമധുനാ സ ജഹാതി ബന്ധം. 35

സ ഏവമപരിമിതബലപരാക്രമ ഏകദാ തു ദേവർഷിചാ-
രണാനുശയനാനുപതിത ഗുണവിസർഗ്ഗസംസർഗ്ഗേണാനിർവൃതമി-
വാത്മാനം മന്യമാന ആത്മനിർവ്വേദ ഇദമാഹ. 36

അഹോ അസാധ്വനുഷ്ഠിതം യദഭിനിവേശിതോഽഹമിന്ദ്രി-
യൈരവിദ്യാരചിതവിഷമവിഷയാന്ധകൂപേ അഭിനിവേശിതഃ
തദലമലമമുഷ്യാ വനിതായാ വിനോദമൃഗം മാം ധിഗ്ധിഗിതി
ഗർഹയാഞ്ചകാര. 37

പരദേവതാപ്രസാദാധിഗതാത്മ പ്രത്യവമർശേനാനുപ്രവൃ-
ത്തേഭ്യഃ പുത്രേഭ്യ ഇമാം യഥാദായം വിഭജ്യ ഭുക്തഭോഗാം ച
മഹിഷീം മൃതകമിവ സഹമഹാവിഭൂതിമപഹായ സ്വയം നി-
ഹിതനിർവ്വേദോ ഹൃദി ഗൃഹീതഹരിവിഹാരാനുഭാവോ ഭഗവതോ
നാരദസ്യ പദവീം പുനരേവാനുസസാര. 38

തസ്യ ഹ വാ ഏതേ ശ്ലോകാഃ

പ്രിയവ്രതകൃതം കർമ്മ കോ നു കുര്യാദ്വിനേശ്വരം
യോ നേമിനിമ്നൈരകരോച്ഛായാം ഘ്നൻ സപ്ത വാരിധീൻ. 39

മൂന്നാത്മജർകവിതൊട്ടവർ സന്ന്യാസ-
മാന്നീടവേ ലോകനാഥൻപ്രിയവ്രതൻ
ആരാല്യമവ്യാഹതമായപൌരുഷ-
സാരമിയലും സ്വബാഹുദണ്ഡങ്ങളാൽ
ചേർത്തിട്ടുംഞാണൊലിയാൽത്താനധർമ്മിഷ്ഠ-
ശത്രുസമൂഹത്തെയോടിച്ചുദൂരവേ
പ്രാണപ്രിയയായ ബർഹിഷ്മതിയുടെ
ദൈനംദിനംവളരും പരിതോഷവും
തുംഗാഭിമാനവും നാരീസഹജമാം
ശൃംഗാരഭാവവും പ്രേമവും ലജ്ജയും
നന്നായ്പരിസ്ഫുരിപ്പിക്കമാറുള്ളതാം
മന്ദഹാസത്തോടു ചേർന്നകടാക്ഷങ്ങൾ
ചേതോഹരഹാസസംഭാഷണങ്ങളി-
ത്യാദിയാൽ നഷ്ടവിവേകനുമാത്മാവേ
ഏതുമറിയാത്തവനാമന്നേവരു-
മോതിട്ടമാറതി സന്തുഷ്ടചിത്തനായ്
നന്നായ്പരിവത്സരങ്ങൾക്കെഴും [1]പതി-
നൊന്നർബുദകാലമൂഴിവാണീടിനാൻ 29
മേരുവിനെ ക്രമാൽചുററിച്ചരിച്ചിട്ടും
സൂര്യഭഗവാൻ ധരാർദ്ധം വിളക്കുന്നു
അർദ്ധഭാഗം മറയ്ക്കുന്നിതപ്പോൾത്തന്നെ-
യിസ്ഥിതി, നാരായണോപാസനത്തിനാൽ
പൌരുഷാതീതപ്രഭാവമിയന്നൊരി
ബ്ഭൂരമണനന്ദിനന്ദനയോഗ്യമായ്
തോന്നീല രാവും പകലാക്കുവേനിവ-
നെന്നഭാവത്തിലതുല്യദ്രുതഗതി
ചേർന്നതായ് ജ്യോതിർമ്മയമായിട്ടും നിജ-
സ്യന്ദനം തന്നിലിരുന്നിടരെന്നിയേ
അനപഹമൂഴിയേഴാവർത്തിച്ചുററിനാ-
നിന്നൃപൻരണ്ടാമഹസ്കരനെന്നപോൽ 30
അമ്മഹാൻ തൻതേരുരുൾത്താഴ്ചയാൽത്തീർന്നി-
തംബുധിയേഴമാദ്വീപങ്ങളേഴുമേ 31
ജംബുവും പ്ളക്ഷവും ശാല്മലിയുംകുശം
സന്മതേ! ക്രൗഞ്ചവും ശാകവുംപുഷ്കരം
പേരുകളാണിവയോരോന്നുമോരോരു
വാരിധിചുററിക്കിടക്കുന്നു മന്നവാ!
ഒന്നിനേക്കാളുമിരട്ടിവലിപ്പമോ-
രോന്നിനുമേറിയേറി ക്രമാൽവന്നിട്ടും. 32
ക്ഷാരോദ,മിക്ഷുരസോദം, സുരോദ,മ-
പാരം ഘൃതോദവും ക്ഷീരോദമെന്നതും
പൃഥ്വീപതേ! ദധിമണ്ഡോദമെന്നതും
ശുദ്ധോദമെന്നുമാമംബുധീ സംജ്ഞകൾ
ആഴിയോരോന്നുമാദ്വീപമോരോന്നിനെ
ച്ചുഴന്നുപേരുകൾ ചൊന്നമുറയ്ക്കുതാൻ
ദ്വീപങ്ങളേഴിനുമിങ്ങനെ രക്ഷയായ്
വ്യാപിച്ചുദധികിടപ്പൂ കിടങ്ങുപോൽ.

അഗ്നീധ്രനിധ്മജിഹ്വൻ യജ്ഞബാഹുവും
കേൾക്ക ഹിരണ്യരേതസ്സു ഘൃതപൃഷ്ഠൻ
മേധാതിഥി, വീതിഹോത്രനു മാദ്വീപ-
മേധാവികളായ് മുറയ്ക്കുതാതാജ്ഞയാൽ 33

ഊർജ്ജസ്വതിയെന്ന തത്പുത്രിയെപ്പിന്ന-
യൂർജ്ജസ്വലനാമുശനസ്സിനേകിനാൻ
അന്നു നാരിയിൽ ശുക്രമുനിക്കുണ്ടായി
പുത്രിയായിദ്ദേവയാനിസുലോചന. 34

അത്ഭുതലീലകൾ കാട്ടിട്ടുംവിഷ്ണുവിൻ-
കാല്പൊടിയാശ്രയിച്ചുഞ്ചേന്ദ്രിയത്തെയും
ചേതസ്സിനേയും ജയിച്ചമഹാത്മാക്ക-
ളീദൃശപൗരുഷം കാണിച്ചിട്ടുന്നതിൽ
തെല്ലുമില്ലാശ്ചര്യമത്രയോ നീചരു-
മല്ലാരിതൻനാമധേയമൊരുകുറി
ഉച്ചരിച്ചുള്ള ബന്ധങ്ങളെല്ലാമഴി-
ച്ചുച്ചമാം സ്ഥാനമലങ്കരിക്കുന്നിതേ. 35
തുല്യമില്ലാത്ത പരാക്രമശക്തിക-
ളുള്ളൊരിക്ഷോണീപതിയിടയ്ക്കു കദാ. 36

നാരദപാദാബ്ജസേവനം ചെയ്താത്മ-
കാര്യംധരിച്ചശേഷം ധരാഭൃതികൾ
ചേർന്നിരിക്കുന്നതിനാൽ താനനിർവൃത-
നെന്നുപാർത്താർത്തനായിങ്ങനെചൊല്ലിനാൻ. 37

"കഷ്ടം! വിവേകിയായിട്ടുമമംഗല-
മൊട്ടുവളരെയനുഷ്ഠിച്ചുപോയി ഞാൻ
പഞ്ചേന്ദ്രിയങ്ങളാൽ വഞ്ചിതനായ് പിന്നെ-
യഞ്ചാതെമായയാൽ നിർമ്മിതമാകിയ
നാനാവിഷമവിഷയാന്ധകൂപത്തിൽ
നാനാവിഷമവിഷയാന്ധകൂപത്തിൽ
ഞാനഹോ! വീണുപോയേൻ മതിയേമതി
നല്ലാർജനത്തിനു ലീലാമൃഗംമട്ടു
തുള്ളിയ ഞാനെത്രയോ പരിഹാസ്യനാം
എന്നിപ്രകാരമവനാത്മനിന്ദനം
ഖിന്നമനസ്കനായ്ച്ചെയ്തീടിനാൻപരം. 38

ആത്മപരദേവതാ പ്രസാദത്തിനാ-
ലാത്മസാക്ഷാൽക്കാരമുണ്ടാകയാൽ സ്വയം
വൈരാഗ്യദാർഢ്യംഭവിച്ചു സദാ മുര-
വൈരിയുൾത്താരിൽ വിഹരിക്കുമന്നൃപൻ
തന്നാജ്ഞയാദരിച്ചീടുമപ്പുത്രക്ക-
മന്നു ഭാഗിച്ചുകൊടുത്തു യഥാക്രമം
ഇത്രകാലം ഭുക്തഭോഗയാമാപതി-
ഭക്തമഹിഷിയേയും ഭൂതിജാലവും
ചത്തദേഹത്തെക്കണക്കങ്ങുപേക്ഷിച്ചു
ശുദ്ധമാംനാരദമാർഗ്ഗം വരിച്ചിതേ. 39

[1] ഒരു കോടി സംവത്സരം (പത്തുകോടിയെന്നഭിപ്രായമുണ്ട്)

ഭൂസംസ്ഥാനം കൃതം യേന സരിദ്ഗിരിവനാദിഭിഃ
സീമാ ച ഭൂതനിർവൃത്യൈ ദ്വീപേ ദ്വീപേ വിഭാഗശഃ 40
ഭൗമം ദിവ്യം മാനുഷം ച മഹിത്വം കർമ്മയോഗജം
യശ്ചക്രേ നിരയൌപമ്യം പുരുഷാനുജനപ്രിയഃ 41

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
പ്രിയവ്രതവിജയേ പ്രഥമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4099 പഞ്ചമസ്കന്ധേ ശ്ലോകാഃ 41

---

# ദ്വിതീയോഽധ്യായഃ

**ശ്രീശുക ഉവാച**

ഏവം പിതരി സമ്പ്രവൃത്തേ തദനുശാസനേ വർത്തമാന ആഗ്നീധ്രോ ജംബൂദ്വീപൌകസഃ പ്രജാ ഔരസവദ്ധർമ്മാവേക്ഷമാണഃ പര്യഗോപായൽ. 1

സ ച കദാചിൽ പിതൃലോകകാമഃ സുരവരവനിതാക്രീഡാചലദ്രോണ്യാം ഭഗവന്തം വിശ്വസൃജാം പതിമാഭൃതപരിചര്യോപകരണ ആത്മൈകാഗ്ര്യേണ തപസ്വ്യാരാധയാംബഭൂവ. 2

തദുപലഭ്യ ഭഗവാനാദിപുരുഷഃ സദസി ഗായന്തീം പൂർവ്വചിത്തിം നാമാപ്സരസമഭിയാപയാമാസ. 3

സാ ച തദാശ്രമോപവനമതിരമണീയം വിവിധനിബിഡവിടപിവിടപനികരസംശ്ലിഷ്ടപുരടലതാരൂഢസ്ഥലവിഹംഗമമിഥുനൈഃ പ്രോച്യമാനശ്രുതിഭിഃ പ്രതിബോധ്യമാനസലിലകുക്കുടകാരണ്ഡവകലഹംസാദിഭിർവ്വിചിത്രമുപകൂജിതാമലജലാശയകമലാകരമുപബഭ്രാമ. 4

തസ്യാഃ സുലളിതഗമനപദവിന്യാസഗതിവിലാസായാശ്ചാനുപദം ഖണഖണായമാനരുചിരചരണാഭരണസ്വനമുപാകർണ്ണ്യ നരദേവകുമാരഃ സമാധിയോഗേനാമീലിതനയനനളിനമുകുളയുഗളമീഷദ്വികചയ്യ വ്യചഷ്ട 5

താമേവാവിദൂരേ മധുകരീമിവ സുമനസ ഉപജിഘ്രന്തീം ദിവിജമനുജമനോനയനാഹ്ലാദദുഘൈർഗ്ഗതിവിഹാരവ്രീഡാവിനയാവലോകസുസ്വരാക്ഷരാവയവൈർമ്മനസി നൃണാം കുസുമായുധസ്യ വിദധതീം വിവരം നിജമുഖവിഗളിതാമൃതാസവസഹാസഭാഷണാമോദമദാന്ധമധുകരനികരോപരോധേന ദ്രുതപദവിന്യാസേന വല്ഗുസ്പന്ദനസ്തനകലശകബരഭാരരശനാം ദേവീം തദവലോകനേന വിവൃതാവസരസ്യ ഭഗവതോ മകരധ്വജസ്യ വശമുപനീതോ ജഡവദിതി ഹോവാച. 6

കാ ത്വം ചികീർഷസി ച കിം മുനിവര്യ ശൈലേ
മായാസി കാപി ഭഗവൽപരദേവതായാഃ
വിജ്യേ ബിഭർഷി ധനുഷീ സുഹൃദാത്മനോഽർത്ഥേ
കിം വാ മൃഗാന്മൃഗയസേ വിപിനേ പ്രമത്താൻ. 7

ബാണാവിമൌ ഭഗവതഃ ശതപത്രപത്രൌ
ശാന്താവപുംഖരുചിരാവതിതിഗ്മദന്തൌ
കസ്മൈ യുയുങ്ക്ഷസി വനേ വിചരന്ന വിദ്മഃ
ക്ഷേമായ നോ ജഡധിയാം തവ വിക്രമോഽസ്തു 8

ആരൊരാൾ പാരിലെക്കൂരിരുളാകവേ
ദൂരീകരിച്ചാശു തേരിൽച്ചരിക്കവേ
തേരുരുളാൽ ദ്വീപമേഴും മുറയ്ക്കേഴു
വാരിധിയും ചമച്ചീടിനാനശ്രമം
അമ്മനു സൂനുവിൻകർമ്മം തുടന്നിടാ-
നിമ്മന്നിലീശ്വരനല്ലാതെ സാദ്ധ്യമോ?
ആറുകളും കാനനാദ്രികളും ദ്വീപി-
ലോരോന്നിലും പ്രാണികൾക്കുവാണീടുവാൻ
യോഗ്യമാംഭൂവിഭാഗങ്ങളും സീമയും
യുക്തമാമ്മാറു വെവ്വേറെ നിർമ്മിച്ചിതു. 40

ഭക്തപ്രിയനാകുമേതവൻ പാതാള
സ്വർഗ്ഗമനുഷ്യലോകങ്ങളിലുള്ളതാം
ഭോഗങ്ങളും യോഗജം ശ്രേഷ്ഠകർമ്മവു-
മാകെ നരകസമമായ് ഗണിച്ചുവോ
വിഖ്യാതനാമാപ്രിയവ്രതൻ തൻകർമ്മ-
മാക്കമനുകരിപ്പാൻ കഴിയാത്തതാം. 41

---

## അദ്ധ്യായം 2

**ശ്രീശുകൻ പറഞ്ഞു**

പൃഥ്വീശനിത്ഥം പ്രവത്തിക്കവേ മൂത്ത-
പുത്രനഗ്നീധ്റൻ ജനകഹിതങ്കരൻ
ധർമ്മാനുസാരമായ് മക്കളെയെന്നപോൽ
ജംബുവിലാളും പ്രജകളെപ്പോററിനാൻ. 1

ഈമട്ടിലൂഴിപാലിക്കെപ്പിതൃലോക
കാമനായിബ്ഭവിച്ചഗ്നീധ്റനേകദാ
താപസവേഷം ധരിച്ചു പൂജാവിവി-
ധോപകരണങ്ങൾ സംഭരിച്ചഞ്ജസാ
വാനവസ്ത്രീജനക്രീഡാദ്രി തൻറെ
സാനുവിലെത്തി പ്രജാപതിമാരുടെ
നായകനാം ബ്രഹ്മദേവനെയേകാഗ്ര-
ധീയോടുമാരാധനം ചെയ്തിരുന്നിതേ. 2

ജ്ഞാനാത്മകനാമജൻ തദീയാഗ്രഹം
താനേ ധരിച്ചുടനാത്മസദസ്സിലെ
ഗായകീനായികയാം പൂർവ്വചിത്തിയെ-
യായവൻതൻ സമീപത്തിലയച്ചിതേ. 3

തിങ്ങിനില്ക്കും പലജാതി മരങ്ങളിൽ
തങ്ങിടും ശാഖകൾ തൻ പടലത്തിലായ്
ചുററിപ്പടന്നിടും സ്വർണ്ണലതകളിൽ
പററും വിഹംഗമിഥുനങ്ങൾതൻസ്വനം
കേട്ടരയന്ന,മിരണ്ട, കുളക്കോഴി
തൊട്ട സലിലസ്ഥിതങ്ങളാം പക്ഷികൾ
എപ്പൊഴും ശബ്ദിപ്പതായിശ്ശുത പത്ര-
പുഷ്പങ്ങൾ പാരം വിടന്നു ശോഭിപ്പതായ്
ശുദ്ധസലിലം കലന്ന തടാകങ്ങ-
ളൊത്ത തദാശ്രമചാരു പൂവാടിയിൽ
സുന്ദരിയായീടുമപ്സരസ്ത്രീമണി
മന്ദമായങ്ങനെ സഞ്ചരിച്ചീടിനാൾ. 4

ഓരോപദമവൾ മന്ദമായ് വച്ചിടും-
നേരവും പാദസരങ്ങളിൽനിന്നെഴും
ചാരുഘണഘണനാദം ശ്രവിക്കയാ-
ലാരാജപുത്രൻ സമാധിയോഗത്തിനാൽ
പങ്കജകോരകസാമ്യം വഹിച്ചിടും
തൻകണ്ണൊരൽപ്പം വിടുത്തിനോക്കീടിനാൻ. 5

സൂനങ്ങളെ മണത്തീടും ഭ്രമരിപോൽ
ഭാനിച്ചു ദേവമനുഷ്യലോകസ്ഥരിൽ
ആക്കും മനസ്സിനും കണ്ണുകൾക്കും മോദ-
സൽക്കാരമേകും ഗതി, വിഹാരം, ത്രപ
ചാരുവിനീതകടാക്ഷങ്ങൾ, മാധുരി-
ചോരും മൊഴിക,ളവയവമാദിയാൽ
മാരഭഗവാനു മർത്ത്യചിത്തങ്ങളി-
ലേറുവാനുള്ള മാർഗ്ഗത്തെ വിരചിച്ചു
ആസ്യത്തിൽനിന്നുമമൃതാസവം മന്ദ-
ഹാസത്തൊടൊത്തു വെളിക്കു ഗളിച്ചിടും
ഭാഷണസൗരഭ്യമാന്ന മദാന്ധരാ-
മാഷൾപദങ്ങൾതൻ ബാധനിമിത്തമായ്
തൻ കഴൽവയ്പിനു വേഗമിരട്ടിച്ചു
കൊങ്കക്കുടങ്ങളും കുന്തലും കാഞ്ചിയും
ചേതോഹരമായ്ച്ചലിപ്പിച്ചു ലാത്തിടു-
മാദേവനാരിയെച്ചാരത്തവൻ കണ്ടു
ലോകത്തെയാകെ മോഹിപ്പിക്കുവാൻ പടു-
വാകുമലർശരൻതന്നധീനത്തിലായ്
തീരെജ്ജഡനെന്നമട്ടിലായ്ത്തീർന്നുടൻ
നേരെയവളോടുചൊല്ലിനാനീവിധം. 6

നീയേതവൾമുനേ! എന്തൊന്നു ചെയ്യുവാ-
നീയദ്രിയിൽ ഭവാനിച്ഛിച്ചിടുന്നു ചൊൽ?
സ്ഥാണുഭഗവാൻെറ മായയോ? സ്നേഹിതാ!
ഞാണററ രണ്ടു വില്ലല്ലയോ കാണ്മതും
താനേ സ്വരക്ഷയ്ക്കുതന്നു ധരിക്കയോ?
കാനനേ മത്തമൃഗവധമോക്കയോ? 7

പുംഖവിഹീനങ്ങളെങ്കിലും ഭംഗിയിൽ
പങ്കജപ്പുന്തുവലുകൾ കലന്നതായ്
അഗ്രങ്ങൾ കൂത്തതാണെങ്കിലും ശാന്തത-
കൈക്കൊള്ള മിബ്ഭവ[1]ന്നാരാചയുഗ്മളം
തൽക്കാലമാരുടെ നേക്കുവിട്ടീടുവാ
നിഗ്ഗിരിയിൽ ഭവാൻ ചുററുന്നുവെന്നതും
ഞങ്ങൾക്കറിഞ്ഞുകൂടാ ഭവദ്വിക്രമ-
മിങ്ങിജ്ജഡന്മാർക്കുപകാരമാകണം. 8

1 അങ്ങയുടെ അമ്പുരണ്ടും (കടാക്ഷങ്ങളും)

ശിഷ്യാ ഇമേ ഭഗവതഃ പരിതഃ പഠന്തി
ഗായന്തി സാമ സരഹസ്യമജസ്രമീശം
യുഷ്മച്ഛിഖാവിലുളിതാഃ സുമനോഽഭിവൃഷ്ടീഃ
സർവ്വേ ഭജന്ത്യർഷിഗണാ ഇവ വേദശാഖാഃ 9
വാചം പരം ചരണപഞ്ജരതിത്തിരീണാം
ബ്രഹ്മന്നരൂപമുഖരാം ശൃണവാമ തുഭ്യം
ലബ്ധാ കദംബരുചിരങ്കവിടങ്കബിംബേ
യസ്യാമലാതപരിധിഃ ക്വ ച വൽകലം തേ. 10
കിം സംഭൃതം രുചിരയോർദ്വിജ ശൃംഗയോസ്തേ
മധ്യേ കൃശോ വഹസി യത്ര ദൃശിഃ ശ്രിതാ മേ
പങ്കോഽരുണഃ സുരഭിരാത്മവിഷാണ ഈദൃ-
ഗ്യേനാശ്രമം സുഭഗ മേ സുരഭീകരോഷി. 11
ലോകം പ്രദർശയ സുഹൃത്തമ താവകം മേ
യത്രത്യ ഇത്ഥമുരസാവയവാവപൂർവ്വൗ
അസ്മദ്വിധസ്യ മനഉന്നയനൗ ബിഭർത്തി
ബഹ്വത്ഭുതം സരസരാസസുധാദി വക്ത്രേ. 12
കാ വാഽഽത്മവൃത്തിരദനാദ്ധവിരംഗ വാതി
വിഷ്ണോഃ കലാ സ്യനിമിഷോന്മകരൗ ച കർണ്ണൗ
ഉദ്വിഗ്നമീനയുഗളം ദ്വിജപംക്തിശോചി-
രാസന്നഭൃംഗനികരം സര ഇന്മുഖം തേ. 13
യോഽസൗ ത്വയാ കരസരോജഹതഃ പതംഗോ
ദിക്ഷു ഭ്രമൻ ഭ്രമത ഏജയതേഽക്ഷിണീ മേ
മുക്തം ന തേ സ്മരസി വക്രജടാവരൂഥം
കഷ്ടോഽനിലോ ഹരതി ലമ്പട ഏഷ നീവീം. 14
രൂപം തപോധന തപശ്ചരതാം തപോഘ്നം
ഹ്യേതത്തു കേന തപസാ ഭവതോപലബ്ധം
ചർത്തും തപോഽർഹസി മയാ സഹ മിത്ര മഹ്യം
കിം വാ പ്രസീദതി സ വൈ ഭവഭാവനോ മേ. 15
ന ത്വാം ത്യജാമി ദയിതം ദ്വിജദേവദത്തം
യസ്മിന്മനോ ദൃഗപി നോ ന വിയാതി ലഗ്നം
മാം ചാരുശൃംഗ്യർഹസി നേതുമനുവ്രതം തേ
ചിത്തം യതഃ പ്രതിസരന്തു ശിവാഃ സചിവ്യഃ 16

ശ്രീശുക ഉവാച

ഇതി ലലനാനുനയാതിവിശാരദോ ഗ്രാമ്യവൈദഗ്ദ്ധ്യയാ പരിഭാഷയാ താം വിബുധവധൂം വിബുധമതിരധിസഭാജയാമാസ 17

സാ ച തതസ്തസ്യ വീരയൂഥപതേർബ്ബുദ്ധിശീലരൂപവയഃശ്രിയൌദാര്യേണ പരാക്ഷിപ്തമനാസ്തേന സഹായുതായുതപരിവത്സരോപലക്ഷണം കാലം ജംബൂദ്വീപപതിനാഭൌമസ്വർഗ്ഗഭോഗാൻ ബുഭുജേ. 18

തസ്യാമു ഹ വാ ആത്മജാൻ സ രാജവര ആഗ്നീധ്രോ നാഭികിംപുരുഷഹരിവർഷേലാവൃതരമ്യകഹിരണ്മയകുരുഭദ്രാശ്വകേതുമാലസംജ്ഞാന്നവ പുത്രാനജനയൽ. 19

സാ സൂത്വാഥ സുതാന്നവാനുവത്സരം ഗൃഹ ഏവാപഹായ പൂർവ്വചിത്തിർഭൂയ ഏവാജം ദേവമുപതസ്ഥേ. 20

ആഗ്നീധ്രസുതാസ്തേ മാതുരനുഗ്രഹാദൗൽപത്തികേനൈവ സംഹനനബലോപേതാഃ പിത്രാ വിഭക്താ ആത്മതുല്യനാമാനി യഥാഭാഗം ജംബൂദ്വീപവർഷാണി ബുഭുജുഃ. 21

നിന്തിരുമേനി തൻ ശിഷ്യരീവണ്ടുകൾ
സന്തതമങ്ങേച്ചുഴന്നു സമന്ത്രമാം
സാമവേദം പഠിക്കുന്നു പാട്ടന്നിതാ
ശ്രുമയെഴും നിൻതലയിൽനിന്നുതിർന്നിട്ടും
പൂമാരിയേയിവിടെബ് ഭജിപ്പൂജനം
മാമുനിമാർ വേദശാഖകളേവിധം 9
ത്വത്പദപഞ്ജരങ്ങൾക്കകം പൂകിട്ടും
തിത്തിരിപ്പക്ഷികൾതന്നുരുപസ്പനം
ശ്രോത്രവിഷയമാകുന്നു ഞങ്ങൾക്കിഹ
നേത്രവിഷയമല്ലേതും തദാകൃതി
എങ്ങിനെവന്നു നിൻ ചാരുനിതംബത്തി-
ലിങ്ങിനെയിക്കദംബപ്രസൂനപ്രഭ?
അക്കാന്തിതൻ മീതെയാ, യലാതോത്ഥമാ-
മഗ്നികാണുന്നിതു വല്ക്കലമെങ്ങു തേ? 10
ബന്ധുരശൃംഗങ്ങളിൽ നിറച്ചുള്ളതു-
മെന്താണതേതോ മികച്ചപദാർത്ഥമാം
തീരെക്ലേശമീയരക്കൊണ്ട, തല്ലെങ്കി-
ലാരുവഹിക്കുമീ വൻഭരം ഭൂസുരാ!
മദ്ധ്യഭാഗത്തെയെനിക്കു ദർശിക്കുവാ-
നൊത്തതുമിത്തുംഗശൃംഗം നമിത്തമാം
ശൃംഗോപരിയിത്രയേറെപ്പരിമളം
തങ്ങുന്ന ശോണ [1]പരാഗമിതെന്തുവാൻ?
ശ്രേഷ്ഠമാമിപ്പങ്കമെൻറയീയാശ്രമ-
മൊട്ടുക്കു സൗരഭ്യപൂർണ്ണമാക്കുന്നിതേ. 11
ഉററബന്ധോ! ഭവാൻ കാട്ടിത്തരണമേ
യുററും ഭവാൻെറയാ ലോകമെനിക്കുടൻ
തത്രവാണീടുവോർ മാദൃശന്മാരുടെ
ചിത്തമിളക്കുന്നവയായപൂർവ്വമാം
അംഗങ്ങളിങ്ങിനെ മാറിടത്തിങ്കലും
ശൃംഗാരരസസരസാമൃതാദികൾ
ആനനംതന്നിലുമാവഹിക്കുന്നിതു
ന്നാനം വളരുന്നിതു മമ കൌതുകം. 12
നിന്നുടെ ഭക്ഷണസാധനമെന്തിതിൽ-
നിന്നുഹവിസ്സിൽ മണം പരക്കുന്നിതു
പുണ്ഡരീകാക്ഷകലയോ? ഭവാൻ, കാണ്മ-
തുണ്ടു മകരക്കുഴകൾകണ്ണുങ്ങളിൽ
[2] ഭീതമാം മീനയുഗവും ദ്വിജഗണ-
സ്ഫീതപ്രഭയുമാസന്നഭൃംഗാളിയും.
ചേരുമീ നിന്നാനനം പാർക്കിലൊരു
ചാരുസരസ്സെന്നപോൽ വിളങ്ങുന്നിതേ. 13
പാണിപത്മത്താലടിച്ചു നീ വിട്ടിട്ടും
ചേണാളുമിപ്പന്തു ദിക്കിലെങ്ങും ജവം
ചാഞ്ചാടവേ തവ ദർശനമാത്രയിൽ
തഞ്ചമററുൾക്കമ്പമാർന്നീടുമെന്നുടെ
കണ്ണുകളെയും ചലിപ്പിച്ചിട്ടുന്നിതേ
നിന്നാനനത്തെ മറച്ച വാർകുന്തളം
ചിന്നിമഴിഞ്ഞുകിടപ്പതും ധൂർത്തനായ്
നിന്നിലത്യാസക്തനായിട്ടും മാരുതൻ
വന്നു നിൻനീവിയപഹരിച്ചുള്ളതു-
മൊന്നുമേ നീയറിയുന്നതില്ലേതുമേ 14
താപസേന്ദ്രാ! തപോവിഘ്നത്തിനുള്ളൊരീ
രൂപമാർജ്ജിച്ചതുമേതു തപസ്സിനാൽ
മിത്രമേ! യെന്നോടുമൊത്തിവിടെത്തപോ-
വൃത്തിയിൽ വാഴ്വതിനർഹനല്ലോ ഭവാൻ
എന്നിൽ ഭവവൃദ്ധികാരണനാം ദേവ-
നിന്നു പാരം പ്രസാദിച്ചിരിക്കുന്നുവോ. 15
എന്നുടെ കണ്ണുംകരളും കവർന്നിട്ടും
നിന്നെയുപേക്ഷിക്കയില്ലഞാൻ സുന്ദരീ!
എന്നിലലിവാർന്നു നിന്നെച്ചതുർമ്മുഖൻ
തന്നിരിക്കുന്നിതെനിക്കു ചാരുസ്തനീ!
നിന്മാനസത്തെയനുസരിച്ചീടുന്നൊ-
രിമ്മന്ദനെയിനി നീതാൻ നയിക്കുക.
പങ്കജാക്ഷീമണി! യെന്നുടെയത്തുടെ
സങ്കോചമെന്നിയേ നിന്നനുഗാമികൾ. 16

**ശ്രീശുകൻ പറഞ്ഞു:**

നാരീവശീകരണത്തിൽ സമർത്ഥനായ്
പേരാളുമഗ്നീധ്റഭൂപൻ ബുധമതി
ഏവം വിഷയവിദഗ്ദ്ധമാം ഭാഷയിൽ
ദേവവധൂടിയെത്തൻ വശത്താക്കിനാൻ. 17
ദേവാംഗനയവൾ പിന്നെ വീരാഗ്ര്യന-
ബ്ഭൂവരൻ തന്നുടെ ബുദ്ധിയും ശീലവും
പ്രായവും രൂപഗുണവുമൌദാര്യവും
ശ്രീയുമീക്ഷിച്ചു വിമോഹിതചിത്തയായ്
ജംബുവാം ദ്വീപിന്നധിപതിയായിട്ടു-
മമ്മഹാരാജാവിനോടുകൂടിസ്സദാ
ചേർന്നയുതായുതംവത്സരം മന്നിലും
വിണ്ണിലുമുള്ള ഭോഗങ്ങൾ ഭുജിച്ചിതു. 18
മന്നരിൽ മന്നനവൻപിന്നെയപ്സുര-
സുന്ദരിയിൽത്തീർത്തിതൊമ്പതു പുത്രരെ.
നാഭിയും കിംപുരുഷൻ ഹരിവർഷനും
ഭൂപാലമൌലേ! യിളാവൃതൻ രമ്യകൻ
പിന്നെ ഹിരണ്മയനും കുരു,ഭദ്രാശ്വ-
നെന്നവൻ കേതുമാലൻ താനുമാണവർ 19
ആണ്ടിലൊന്നെന്നകണക്കിലിവരെയ-
ത്തണ്ടാർദലാക്ഷി പെററിട്ടു സദനത്തെ-
വിട്ടുടനപ്പൂർവ്വചിത്തി വീണ്ടുംചെന്നു
സ്രഷ്ടാവിനെ മുറയ്ക്കുശ്ശുശ്രൂഷചെയ്തിതു. 20
മാതൃമഹാനുഗ്രഹത്തിനാലഗ്നീധ്റ-
ജാതർജന്മംമുതൽക്കാരോഗ്യയുക്തരായ്
താതൻ പകുത്തുകൊടുത്ത ജംബുദ്വീപ-
വീതം സ്വനാമങ്ങളിട്ടു ഭരിച്ചിതു. 21

1 പൊടി, ചെളി 2 ഭയന്ന മീനയുഗളം (കണ്ണുകൾ)

ആഗ്നീധ്രോ രാജാതൃപ്തഃ കാമാനാമപ്സരസമേവാനുദിനമധി-
മന്യമാനസ്തസ്യാഃ സലോകതാം ശ്രുതിഭിരവാവരുന്ധ യത്ര പിത-
രോ മാദയന്തേ. 22

സമ്പരേതേ പിതരി നവ ഭ്രാതരോ മേരുദുഹിതൃർമ്മേരുദേവീം
പ്രതിരൂപാമുഗ്രദംഷ്ട്രീം ലതാം രമ്യാം ശ്യാമാം നാരീം ഭദ്രാം ദേവ-
വീതിമിതി സംജ്ഞാ നവോദവഹൻ 23

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
ആഗ്നീധ്രവർണ്ണനം നാമ ദ്വിതീയോ҆ധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 4122 പഞ്ചമസ്കന്ധേ ശ്ലോകാഃ 64

## തൃതീയോ҆ധ്യായഃ

ശ്രീശുക ഉവാച

നാഭിരപത്യകാമോ҆പ്രജയാ മേരുദേവ്യാ ഭഗവന്തം യജ്ഞ-
പുരുഷമവഹിതാത്മായജത്. 1

തസ്യ ഹ വാവ ശ്രദ്ധയാ വിശുദ്ധഭാവേന യജതഃ പ്രവ-
ർഗ്യേഷു പ്രചരത്സു ദ്രവ്യദേശകാലമന്ത്രർത്വിഗ്ദക്ഷിണാവിധാ-
നയോഗോപപത്ത്യാ ദുരധിഗമോ҆പി ഭഗവാൻ ഭാഗവതവാത്സ-
ല്യതയാ സുപ്രതീക ആത്മാനമപരാജിതം നിജജനാഭിപ്രേതാ-
ർത്ഥവിധിത്സയാ ഗൃഹീതഹൃദയോ ഹൃദയംഗമം മനോനയനാനന്ദ-
നാവയവാഭിരാമമാവിശ്ചകാര. 2

അഥ ഹ തമാവിഷ്കൃതഭുജയുഗളദ്വയം ഹിരണ്മയം പുരു-
ഷവിശേഷം കപിശകൌശേയാംബരധരമുരസി വിലസച്ഛ്രീ-
വത്സലലാമം ദരവരവനരുഹവനമാലാച്ഛൂര്യമൃതമണിഗദാ-
ദിഭിരുപലക്ഷിതം സ്ഫുടകിരണപ്രവരമുകുടകുണ്ഡലകടകകടിസൂ-
ത്രഹാരകേയൂരനൂപുരാദ്യംഗഭൂഷണവിഭൂഷിതമൃത്വിക്സദസ്യഗൃഹ-
പതയോ҆ധനാ ഇവോത്തമധനമുപലഭ്യ സബഹുമാനമർഹണേ-
നാവനതശീർഷാണ ഉപതസ്ഥുഃ 3

ഋത്വിജ ഊചുഃ

അർഹസി മുഹുരർഹത്തമാർഹണമസ്മാകമനുപഥാനാം
നമോ നമ ഇത്യേതാവത്സദുപശിക്ഷിതം കോ҆ർഹതി പുമാൻ പ്ര-
കൃതിഗുണവ്യതികരമതിരനീശ ഈശ്വരസ്യ പരസ്യ പ്രകൃതിപു-
രുഷയോരർവ്വാക്തനാഭിർന്നാമരൂപാകൃതിഭീ രൂപനിരൂപണം. 4

സകലജനനികായവൃജിനനിരസനശിവതമപ്രവര ഗുണഗ-
ണൈകദേശകഥനാദൃതേ 5

പരിജനാനുരാഗവിരചിതശബള സംശബ്ദസലിലസിതകി-
സലയതുളസികാദൂർവ്വാങ്കുരൈരപി സംഭൃതയാ സപര്യയാ കില
പരമ പരിതുഷ്യസി 6

അഥാനയാപി ന ഭവത ഇജ്യയോരുഭാരഭരയാ സമുചിത-
മർത്ഥമിഹോപലഭാമഹേ. 7

ആത്മന ഏവാനുസവനമഞ്ജസാവ്യതിരേകേണ ബോഭൂയ-
മാനാശേഷപുരുഷാർത്ഥസ്വരൂപസ്യ കിന്തു നാഥാശിഷ ആശാ-
സാനാനാമേതദഭിസംരാധനമാത്രം ഭവിതുമർഹതി. 8

തദ്യഥാ ബാലിശാനാം സ്വയമാത്മനഃ ശ്രേയഃ പരമവിദു-
ഷാം പരമപരമപുരുഷ പ്രകർഷകരുണയാ സ്വമഹിമാനം ചാ-
പവർഗ്ഗാഖ്യമുപകല്പയിഷ്യൻ സ്വയം നാപചിത ഏവേതരവദി-
ഹോപലക്ഷിതഃ. 9

അഥായമേവ വരോഹ്യർഹത്തമ യർഹി ബർഹിഷി രാജർഷേ-
ർവ്വരദർഷഭോ ഭവാന്നിജപുരുഷേക്ഷണവിഷയ ആസീൽ. 10

അഗ്നീദ്ധ്രനേതുമലംഭാവമെന്നിയേ
സക്തനായ്‌വീണ്ടും വിഷയസുഖങ്ങളിൽ
എപ്പൊഴുമപ്പൂർവ്വചിത്തിയിൽ മാനസ-
മർപ്പിച്ചു പിന്നെ വേദോക്തകർമ്മങ്ങളാൽ
തല്ലോകമാർന്നിതു സോല്ലാസം, മായതി-
ലല്ലോ പിതൃക്കളാനന്ദിച്ചിരിപ്പതും. 22
തത്പിതാവപ്പിതൃലോകം ഗമിക്കവേ-
യിപ്പുത്രരൊൻപതും മേരുവിൻ മക്കളായ്
പേർപെററിട്ടും മേരുദേവിതാനും, പ്രതി-
രൂപ യുമുഗ്രദംഷ്ട്രീ,ലത, രമ്യയും
ശ്യാമ, നാരീ, ഭദ്രയും ദേവവീതിയും
നാമമാളും കന്യകമാരെ വേട്ടിതു 23

# അദ്ധ്യായം 3

ശ്രീശുകൻ പറഞ്ഞു

സന്താനകാമനാം നാഭിയപുത്രയാം
സ്വന്തം പ്രിയമേരുദേവിയുമൊത്തഥ
ഉള്ളുറപ്പിച്ചുമഖപുമാനായ് പര-
മുല്ലസിക്കും ഭഗവാനെയർച്ചിച്ചിതു. 1
ശ്രദ്ധയോടും മനഃശുദ്ധിയോടും പൂജ
കൃത്യമായ്‌നിത്യവനനുഷ്ഠിക്കവേ
കാലദേശദ്രവ്യമന്ത്രങ്ങൾ യോഗങ്ങൾ
ചാലെ [1] വിധാന, മുത്ത്വിക്കുകൾ, ദക്ഷിണ
എന്നൊന്നിനാലുമപ്രാപ്യനെന്നാകിലും
തന്നുടെഭക്തരിൽ വാത്സല്യവായ്പിനാൽ
എന്നുമവർക്കഭീഷ്ടങ്ങളേകീടുവാൻ
സന്നദ്ധനാമപ്പ് ഭഗവാൻ ജനാർദ്ദനൻ
ചാരുതരാവയവങ്ങൾ കലർന്നതാ-
യാരുംജയിക്കാത്തതാം സ്വരൂപംമുദാ
ചിത്തനേത്രാനന്ദമാക്കും വളർത്തുവാ-
നൊത്തിട്ടുമാറങ്ങു കാട്ടിക്കൊടുത്തിതു 2
ശംഖചക്രാബ്ജഗദകൾ ധരിപ്പതാം
തൻകരംനാലും നന്മൊത്തിണങ്ങിയും
മഞ്ഞവസ്ത്രങ്ങൾ ധരിച്ചുമുരസ്സതിൽ
മഞ്ജുളശ്രീവത്സലക്ഷ്മതലോടിയും
പൊന്നരഞ്ഞാൺ കൗസ്തുഭംപൊൽക്കിരീടവും
കുണ്ഡലദന്ദംവളകൾ വനമാല
തോൾവള, പാദസരം, മുത്തുമാലയെ-
ന്നീവകഭൂഷകൾ പൂണ്ടും വിളങ്ങിടും
ആ ഭഗവാനെസ്സദസ്യരൃത്ത്വിക്കുകൾ
നാഭിനൃപവര,നെന്നിവരേവരും
ഉത്തമമാകുംധനത്തെദരിദ്രർപോൽ
മുത്താർന്നുകണ്ടു ബഹുമാനപൂർവ്വകം
അർഘ്യമർപ്പിച്ചുത്തമാംഗമവനത-
മാക്കിനമിച്ചീവിധം സ്തുതിച്ചീടിനാർ. 3

ഹേ മഹാപൂജ്യാ! ഭവാൻ സ്വീകരിക്കണ-
മാമോദപൂർവ്വമീഭൃത്യ സമർച്ചകൾ
അങ്ങേയിതാ നമിച്ചീടുന്നിവ, രതേ
ഞങ്ങളെയഭ്യസിപ്പിച്ചുള്ള സജ്ജനം
എന്നും പ്രകൃതിഗുണമേളനങ്ങളിൽ
തന്നെ മതിവച്ചുകെല്ലററ മാനുഷൻ
പിന്നെപ്രകൃതിപുരുഷവിഭിന്നനായ്
മിന്നുമീശൻതൻസ്വരൂപത്തെയെങ്ങിനെ
പിന്നാലെയുണ്ടായ നാമരൂപങ്ങളാൽ
വർണ്ണിക്കുവാനർഹനായിബ്ഭവിച്ചിടും. 4

ഋത്വിക്കുകൾ പറഞ്ഞു

ദുഷ്കൃതംസർവജനത്തിനുംപോക്കുവാൻ-
തക്കവിധം ശുദ്ധമായതിശ്രേഷ്ഠമായ്
അന്തമററുള്ള ഗുണധോരണികളി-
ലൊന്തെങ്കിലുമംശമോതിടാമത്രതാൻ. 5

പൂർണ്ണനാകും തിരുമേനിയിക്കിങ്കര-
രനൃനഭക്ത്യാ സ്ഖലിതാക്ഷരങ്ങളാൽ
ഉച്ചരിക്കും സ്തുതിയാലും [2] യവാങ്കുര-
മച്ഛജലം,ദലം,ദൂർവ്വ,തുളസിയും
വച്ചുനിൻഭൃത്യരിവരാചരിച്ചിട്ടു-
മർച്ചയാലും പ്രസാദിക്കുന്നു വിസ്മയം! 6

അല്ലേതരംപലസാധനസാമഗ്രി-
യർപ്പിച്ചുചെയ്തിട്ടും പൂജകളങ്ങയിൽ
ഉൾപ്രേമപൂർവ്വകമല്ലെന്നിരിക്കുകിൽ
നിഷ്ഫലമാണെന്നറിയുന്നു ഞങ്ങളും. 7

സത്യത്തിലെന്നുംമറവററുമിന്നും സ-
മസ്തപുരുഷാർത്ഥരൂപാത്മാവിൽനിന്നുതാൻ
നേരേവരത്തിനിച്ഛിക്കുമിവരണ-
പ്പോരിപ്പദാർത്ഥങ്ങളെ നിന്തിരുവടി
മാമമററാദരപൂർവമർപ്പിക്കുമു-
പായനദ്രവ്യങ്ങളായ്ഗണിച്ചാൽമതി. 8

മായാപതേ! പുരുഷോത്തമ! സ്വന്തമാം
ശ്രേയസ്സതെല്ലുമറിയാതെ വാണിടും
പാമരക്കെന്നപോൽ കാരുണ്യവായ്പിനാൽ
കാമമമോക്ഷാഖ്യമാം തന്മഹിമയെ
ഞങ്ങൾക്കുനൽകുവാൻ സാധാരണൻമട്ടി-
ലിങ്ങെത്തിനാനങ്ങനർച്ചിതനാകിലും. 9

രാജർഷിതന്റെയീയാഗത്തിലങ്ങയേ
പൂജിച്ചിട്ടും ഞങ്ങൾ തമ്മിൽ ഹിതകൾക്കിഹ
ആനന്ദമേകുമീനിന്മനോജ്ഞാകൃതി
കാണിച്ചതല്ലേ വരം വരദർഷഭാ! 10

---

1 ഒരുക്കം, വിധിപ്രകാരമുള്ള അനുഷ്ഠാനം 2 ധ്യാന്യാംശം

അസംഗനിശിതജ്ഞാനാനലവിധൂതാശേഷമലാനാം ഭവത്സ്വഭാവാനാമാത്മാരാമാണാം മുനീനാമനവരതപരിഗുണിതഗുണഗണ പരമമംഗളായനഗുണഗണകഥനോഽസി. 11

അഥ കഥഞ്ചിത് സ്ഖലനക്ഷുൽപതനജൃംഭണദുരവസ്ഥാനാദിഷു വിവശാനാം നഃ സ്മരണായ ജ്വരമരണദശായാമപി സകലകശ്മലനിരസനാനി തവ ഗുണകൃതനാമധേയാനി വചനഗോചരാണി ഭവന്തു. 12

കിഞ്ചായം രാജർഷിരപത്യകാമഃ പ്രജാം ഭവാദൃശീമാശാസാന ഈശ്വരമാശിഷാം സ്വർഗ്ഗാപവർഗ്ഗയോരപി ഭവന്തമുപധാവതി പ്രജായാമർത്ഥപ്രത്യയോ ധനദമിവാധനഃ ഫലീകരണം 13

കോ വാ ഇഹ തേഽപരാജിതോഽപരാജിതയാ മായയാനവസിതപദവ്യാനാവൃതമതിർവിഷയവിഷരയാനാവൃതപ്രകൃതിരനുപാസിതമഹച്ചരണഃ 14

യദു ഹ വാവ തവ പുനരദഭ്രകർത്തരിഹ സമാഹൂതസ്തത്രാർത്ഥധിയാം മന്ദാനാം നസ്തദ്യദ്ദേവഹേലനം ദേവദേവാർഹസി സാമ്യേന സർവ്വാൻ പ്രതിവോഢുമവിദുഷാം 15

ശ്രീശുക ഉവാച

ഇതി നിഗദേനാഭിഷ്ടൂയമാനോ ഭഗവാനനിമിഷർഷഭോ വർഷധരാഭിവാദിതാഭിവന്ദിതചരണഃ സദയമിദമാഹ 16

അഹോ ബതാഹമൃഷയോ ഭവദ്ഭിരവിതഥഗീർഭിർവ്വരമസുലഭമഭിയാചിതോ യദമുഷ്യാത്മജോ മയാ സദൃശോ ഭൂയാദിതി 17

മമാഹമേവാഭിരൂപഃ കൈവല്യാദഥാപി ബ്രഹ്മവാദോ ന മൃഷാ ഭവിതുമർഹതി മമൈവ ഹി മുഖം യദ്ദ്വിജദേവകുലം. 18

തത ആഗ്നീധ്രീയേഽംശകലയാവതരിഷ്യാമ്യാത്മതുല്യമനുപലഭമാനഃ 19

ശ്രീശുക ഉവാച

ഇതി നിശാമയന്ത്യാ മേരുദേവ്യാഃ പതിമഭിധായാന്തർദ്ദധേ ഭഗവാൻ. 20

ബർഹിഷി തസ്മിന്നേവ വിഷ്ണുദത്ത ഭഗവാൻ പരമർഷിഭിഃ പ്രസാദിതോ നാഭേഃ പ്രിയചികീർഷയാ തദവരോധായനേ മേരുദേവ്യാം ധർമ്മാന്ദർശയിതുകാമോ വാതരശനാനാം ശ്രമണാനാമൃഷീണാമൂർദ്ധ്വമന്ഥിനാം ശുക്ലയാ തനുവാവതതാര. 21

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
നാഭിചരിതേ ഋഷഭാവതാരോ നാമ തൃതീയോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4142 പഞ്ചമസ്കന്ധേ ശ്ലോകാഃ 84

## ചതുർത്ഥോഽധ്യായഃ

ശ്രീശുക ഉവാച

അഥ ഹ തമുൽപത്ത്യൈവാഭിവ്യജ്യമാനഭഗവല്ലക്ഷണം സാമ്യോപശമവൈരാഗ്യൈശ്വര്യമഹാവിഭൂതിഭിരനുദിനമേധമാനാനുഭാവം പ്രകൃതയഃ പ്രജാ ബ്രാഹ്മണാ ദേവതാശ്ചാവനിതലസമവനായാതിതരാം ജഗൃധുഃ 1

തസ്യ ഹ വാ ഇത്ഥം വർഷ്മണാ വരീയസാ ബൃഹച്ഛ്ലോകേന ചൌജസാ ബലേന ശ്രിയാ യശസാ വീര്യശൌര്യാഭ്യാം ച പിതാ ഋഷഭ ഇതീദം നാമ ചകാര 2

തസ്യ ഹീന്ദ്രഃ സ്പർദ്ധമാനോ ഭഗവാൻ വർഷേ ന വവർഷ തദവധാര്യ ഭഗവാനൃഷഭദേവോ യോഗേശ്വരഃ പ്രഹസ്യാത്മയോഗമായയാ സ്വവർഷമജനാഭം നാമാഭ്യവർഷൽ. 3

ഭോഗാശയററു വൈരാഗ്യബലത്തൊട്ടും
രാഗാദിദോഷം വിവേകമാം വഹ്നിയാൽ-
പോക്കിയാത്മാരാമരായ് ഭവൽശീലവും
കൈക്കൊണ്ട മാമുനിമാരുമനാരതം
ആനന്ദദമായ് ശുഭപ്രദമായ നിൻ-
നാനാഗുണഗണം കീർത്തിച്ചിട്ടുന്നിതേ. 11
തട്ടിവീഴുമ്പൊഴും ക്ഷുത്തിയലുമ്പൊഴും
കോട്ടുവായിട്ടിട്ടുമ്പോഴും ജ്വരബാധ-
പെട്ടിട്ടും പോതും മരണഘട്ടത്തിലും
മററിത്തരമേതു കഷ്ടസ്ഥിതിയിലും
ദുഷ്കൃതമാകെ നശിപ്പിച്ചിട്ടും ഭവൽ-
സദ്ഗുണമുൾക്കൊണ്ട നാമധേയങ്ങളെ
കീർത്തിക്കുവാനിടയാകണമെന്നതു-
മാത്രംമതിയതാം ഞങ്ങൾക്കനുഗ്രഹം. 12
എന്നല്ല സന്താനകാമനീരാജഷി-
വനു പുരുഷാത്മബുദ്ധിയോടങ്ങയെ
ധാന്യാംശകാംക്ഷിയാം നിസ്വൻകബേരനെ-
യെന്നപോലാശ്രയിച്ചങ്ങേയ്ക്കുതുല്യനാം
പുത്രനിലാശയാൽ സ്വർഗ്ഗസുഖത്തിനും
മുക്തിക്കുമീശനാമങ്ങെയർച്ചിപ്പതേ. 13
ആരുണ്ടജിതയായോരു നിന്മായയെ
നേരേജയിച്ചവനായൊരാൾ പാരിതിൽ
ആക്കമറിയാനസാദ്ധ്യമായീടിന
മാർഗ്ഗങ്ങളാലുമാമായ മറയ്ക്കാത്ത
ശുദ്ധമതിയും വിഷയവിഷവേഗ-
മെത്തിദ്ദുഷിക്കാത്തതായിട്ടും ശീലവും
ചൊല്ലേറിട്ടും മഹാത്മാക്കൾക്കെഴും പദ-
പല്ലവം സേവിച്ചിടാതാക്കസിദ്ധമാം? 14
വമ്പിച്ച കാര്യകർത്താവാകുമങ്ങയെ-
ത്തുമ്പററവർ ഞങ്ങൾ തുച്ഛകാര്യത്തിനായ്
അച്ഛനചെയ്യവരുത്തിയെന്നുള്ളതു
വാച്ചോരപരാധമത്രേ ജഗൽപ്രഭോ!
മന്ദരായിപ്പരമാത്മചരക്കളായ് ദേവ-
നിന്ദനം ചെയ്യുമരായരാം ഞങ്ങളിൽ
ഭിന്നധീയറോരവിടേക്കൊരപ്രിയം
തോന്നാതെ സർവം സഹിച്ചീടണം ഭവാൻ. 15

ശ്രീശുകൻ പറഞ്ഞു

ഭാരതവർഷാധിനാഥനർകം നാഭി-
ഭ്രമണൻവണങ്ങീട്ടുമുത്ത്വിക്കുകൾ
ഏവം സ്തുതിവാക്യമോതീടവേ ദേവ-
ദേവൻ ഭഗവാൻ കനിഞ്ഞരുളീടിനാൻ. 16
"അത്ഭുതമത്ഭുതം! വിപ്രരേ! ഭുവന
മൽപ്രതിമൻ സുതൻ വേണമെന്നോ കൊതി?
സാത്ത്വചസ്സുകളായിട്ടും നിങ്ങളൊ-
ന്നോർത്തീട്ടവിനതു സാദ്ധ്യമാകുന്നതോ? 17
എന്നോടുതുല്യനായ് കേവലത്വത്തിനാ-
ലന്യനില്ലെങ്കിലും വിപ്രവചസ്സുകൾ
വ്യർത്ഥമാവാൻതരമില്ലെന്നതന്നല്ല
ശുദ്ധദ്വിജവംശമാണെൻെറയാനനം. 18
എന്നാകയാൽ മത്സമനായൊരുത്തനെ-
യിന്നാളമീക്ഷിച്ചിടാതുള്ള ഞാനിനി
സംശയിക്കേണ്ടചെന്നഗ്നീദ്ധ്രപുത്രനി-
ലംശകലയോടവതരിച്ചീട്ടവൻ." 19

ശ്രീശുകൻ പറഞ്ഞു

ഏവംവരൻകേൾക്കെയോതുന്നതുമേരു-
ദേവികേട്ടാനന്ദതുന്ദിലയാകവേ
നാരായണൻ ഭഗവാൻ ഭക്തവത്സലൻ
നേരേയവിടെയന്തർഹിതനായിതു 20
ഈ മഹായജ്ഞത്തിലാമഹർഷീശ്വരർ
കാമരർച്ചിക്കയാൽ പ്രീതനായ് ശ്രീഹരി
ഭക്തജനാഭിലാഷപ്രദാനത്തിനായ്
വ്യക്തമാമാഗ്രഹമുൾക്കൊണ്ട വേണ്ടപോൽ
ബ്രഹ്മചര്യവ്രതനിഷ്ഠരും താപസ
കർമ്മകൃത്തുക്കളും നഗ്നരുമായിട്ടും
ശ്രേഷ്ഠമഹർഷികൾതൻ ധർമ്മമാകവേ
കാട്ടിക്കൊട്ടുക്കുവാനായിദ്ധരിത്രിയിൽ
ശുദ്ധസത്ത്വാംശനായന്നപാന്തഃപുര-
വത്തിനിയാം മേരുദേവിയിൽ ജാതനായ്. 21

# അദ്ധ്യായം 4

ശ്രീശുകൻ പറഞ്ഞു

ജന്മത്തിലേ ഭഗവല്ലക്ഷണങ്ങളെ
ചെമ്മേ പ്രകാശിതമാക്കി വിളങ്ങിയും
[1] സാമ്യ,മുപശമം വൈരാഗ്യമൈശ്വര്യ-
മിമ്മഹാഭൂതികൾ നാൾക്കുനാൾവദ്ധിച്ചു
വന്മഹിമാവുകലർന്നമിക്കുഞ്ഞിനെ
നന്മയുക്കഖിലവുമേകനിധാനമായ്
മന്ത്രിപ്രവരരും ബ്രാഹ്മണരും പ്രജാ-
സന്ദോഹവും ദേവവൃന്ദവുംവീക്ഷിച്ചു
മോദിച്ചവനിൽനിന്നും പ്രതീക്ഷിച്ചിതു
മേദിനീധർമ്മപരിപാലനംപരം. 1
സൂരീന്ദ്രവർണ്ണ്യവിഷയമായ് ശ്രേഷ്ഠമാം
ചാരുമെയ്തേജസ്സുകാന്തി ബലം പുകൾ
വീര്യശൗര്യങ്ങളിത്യാദിയാൽ പുത്രനു
പേരൃഷഭനെന്നിട്ടീടിനാൻ പിതാ. 2
ഈർഷ്യകലന്നീ ഋഷഭൻെറ ഭാരത-
വർഷത്തിൽ വർഷിച്ചതില്ല ശചീപതി
പാകാരിദേവൻെറയീമത്സരംപാർത്തു
യോഗശനാകുമൃഷഭൻ പ്രഹസിച്ചു
യോഗബലത്താലജനാഭനാമക-
മാകുമബ്ഭുവിൽ മഴചൊരിഞ്ഞീടിനാൻ. 3

1 സമഭാവം, അടക്കം, ശാന്തത

നാഭിസ്തു യഥാഭിലഷിതം സുപ്രജാസ്ത്വമവരുധ്യാതിപ്രമോദഭരവിഹ്വലോ ഗദ്ഗദാക്ഷരയാ ഗിരാ സൈ്വരം ഗൃഹീതനരലോകസധർമ്മം ഭഗവന്തം പുരാണപുരുഷം മായാവിലസിതമതിർവ്വത്സ താതേതി സാനുരാഗമുപലാളയൻ പരാം നിർവ്വതിമുപഗതഃ 4

വിദിതാനുരാഗമാപൗരപ്രകൃതി ജനപദോ രാജാ നാഭിരാത്മജം സമയസേതുരക്ഷായാമഭിഷിച്യ ബ്രാഹ്മണേഷ്വുപനിധായ സഹ മേരുദേവ്യാ വിശാലായാം പ്രസന്നനിപുണേന തപസാ സമാധിയോഗേന നരനാരായണാഖ്യം ഭഗവന്തം വാസുദേവമുപാസീനഃ കാലേന തന്മഹിമാനമവാപ. 5

യസ്യ ഹ പാണ്ഡവേയ ശ്ലോകാവുദാഹരന്തി—
കോ നു തൽകർമ്മ രാജർഷേർന്നാഭേരന്വാചരേൽ പുമാൻ
അപത്യതാമഗാദ്യസ്യ ഹരിഃ ശുദ്ധേന കർമ്മണാ. 6

ബ്രഹ്മണ്യോഽന്യഃ കുതോ നാഭേർവ്വിപ്രാ മംഗളപൂജിതാഃ
യസ്യ ബർഹിഷി യജ്ഞേശം ദർശയാമാസുരോജസാ. 7

അഥ ഹ ഭഗവാനൃഷഭദേവഃ സ്വവർഷം കർമ്മക്ഷേത്രമനുമന്യമാനഃ പ്രദർശിതഗുരുകുലവാസോ ലബ്ധവരൈർഗ്ഗുരുഭിരനുജ്ഞാതോ ഗൃഹമേധിനാം ധർമ്മാനനുശിക്ഷമാണോ ജയന്ത്യാമിന്ദ്രദത്തായാമുഭയലക്ഷണം കർമ്മ സമാമ്നായാമ്നാതമഭിയുഞ്ജന്നാത്മജാനാമാത്മസമാനാനാം ശതം ജനയാമാസ. 8

യേഷാം ഖലു മഹായോഗീ ഭരതോ ജ്യേഷ്ഠഃ ശ്രേഷ്ഠഗുണ ആസീദ്യേനേദം വർഷം ഭാരതമിതി വ്യപദിശന്തി. 9

തമനു കുശാവർത്ത ഇളാവർത്തോ ബ്രഹ്മാവർത്തോ മലയഃ കേതുർഭദ്രസേന ഇന്ദ്രസ്പൃഗ്വിദർഭഃ കീകട ഇതി നവ നവതിപ്രധാനാഃ 10

കവിർഹരിരന്തരിക്ഷഃ പ്രബുദ്ധഃ പിപ്പലായനഃ
ആവിർഹോത്രോഽഥ ദ്രുമിളശ്ചമസഃ കരഭാജനഃ 11

ഇതി ഭാഗവതധർമ്മദർശനാ നവ മഹാഭാഗവതാസ്തേഷാം സുചരിതം ഭഗവന്മഹിമോപബൃംഹിതം വസുദേവനാരദസംവാദമുപശമായനമുപരിഷ്ടാദ്വർണ്ണയിഷ്യാമഃ 12

യവീയാംസ ഏകാശീതിർജ്ജായന്തേ യാഃ പിതുരാദേശകാരിണോ മഹാശാലീനാ മഹാശ്രോത്രിയാ യജ്ഞശീലാഃ കർമ്മവിശുദ്ധാ ബ്രാഹ്മണാ ബഭൂവുഃ 13

ഭഗവാനൃഷഭസംജ്ഞ ആത്മതന്ത്രഃ സ്വയം നിത്യനിവൃത്താനർത്ഥപരമ്പരഃ കേവലാനന്ദാനുഭവ ഈശ്വര ഏവ വിപരീതവൽ കർമ്മാണ്യാരഭമാണഃ കാലേനാനുഗതം ധർമ്മമാചരണേനോപശിക്ഷയന്നതദ്വിദാം സമ ഉപശാന്തോ മൈത്രഃ കാരുണികോ ധർമ്മാർത്ഥയശഃ പ്രജാനന്ദാമൃതാവരോധേന ഗൃഹേഷു ലോകം നിയമയൽ. 14

യദ്യച്ഛീർഷണ്യാചരിതം തത്തദനുവർത്തതേ ലോകഃ 15

യദ്യപി സ്വവിദിതം സകലധർമ്മം ബ്രാഹ്മം ഗുഹ്യം ബ്രാഹ്മണൈർദർശിതമാർഗ്ഗേണ സാമാദിഭിരുപായൈർജ്ജനതാമനുശശാസ. 16

നാഭിനൃപാലൻ നിനച്ചതുപോലെതാൻ
ശോഭനസന്താനസംയുതനാകയാൽ
മോദപരവശനായ് ഗദ്ഗദാക്ഷരോ-
പേതവാക്യങ്ങളാൽ മാനുഷ്യമായിട്ടു
കായം സ്വയംധരിച്ചീട്ടും ഭഗവാനെ
മായാവിലസിതധീയോട്ടുകൂടവേ
തത്സന്നിധിചെന്നു രാഗപുരസ്സരം
വത്സാ! കുമാരകാ! എന്നിടറിച്ചൊല്ലി
ലാളിച്ചുലാളിച്ചനുപമമാം സുത-
മേളനാനന്ദമനുഭവിച്ചീടിനാൻ. 4
മന്ത്രിപ്രജാപൗരമുഖ്യർക്ക സൗഹൃദം
സ്വന്തം സുതനിലേറുന്നതായ് കണ്ടുടൻ
നാഭിയവനെജ്ജനസമ്മതിയോടു
ഭൂപനാക്കീട്ടഭിഷേകംകഴിച്ചിതു
വിപ്രാജ്ഞയാദരിക്കാനും സുതനോടു
കല്പിച്ചശേഷം സ്വപത്നീസമേതനായ്
പാരാതെയബ്ദര്യാശ്രമത്തിൽച്ചെന്നു
പാരം പ്രസന്നനിപുണതപസ്സൊട്ടു-
ചേരും സമാധിയോഗത്തിനാലന്നര-
നാരായണാഭിധയാന്നു വിളങ്ങിടും
ശ്രീ വാസുദേവനെയാരാധനംചെയ്തു
ജീവന്മുക്താവസ്ഥ കൈവരിച്ചീടിനാൻ. 5
പാണ്ഡവവംശജനാം മഹീപാലകാ!
പുണ്ഡരീകാക്ഷ ഭക്തോത്തമാ! കേൾക്കനീ
പണ്ടേ കവികളീ രണ്ടുപദ്യങ്ങളെ-
ക്കൊണ്ടിന്നൃപനെയുദാഹരിക്കുന്നിതേ
ശ്രീകൃഷ്ണദേവൻ പ്രസാദിച്ചു പുത്രനാ-
യാകാരമാളുവാൻ ഭാഗ്യമിയന്നിട്ടും
നാഭിനൃപനൊത്തു കർമ്മങ്ങൾ ചെയ്യുവാൻ
പ്രാഭവമുള്ളവനാരിന്നു ഭൂമിയിൽ 6
ആരുനടത്തിയയാഗത്തിലാം ദ്വിജർ
ഭൂരിയാം ദക്ഷിണയാന്നു സന്തുഷ്ടരായ്
അർച്ചിച്ചുമന്ത്രബലത്താൽ മഖേശനാ-
മച്യുതദേവനെക്കാട്ടിക്കൊടുത്തതും
ചൊൽക്കൊള്ളുമാനാഭിയോടൊത്ത ഭൂസുര-
ഭക്തനില്ലീമഹീമണ്ഡലത്തിൽ ദൃഢം. 7
പിന്നെബ്ഭഗവാനൃഷഭൻ തനിക്കെഴും
മന്നിനെക്കർമ്മഭൂവായ്ത്തന്നെ കല്പിച്ചു
ചെന്നുഗുരുകുലംതന്നിൽ നിവസിച്ചു
നന്നായിവിദ്യപഠിച്ചു സമർത്ഥനായ്
ദേശികദക്ഷിണയാശപോലേകി ഗൃ-
ഹാശ്രമാവാസാനുവാദവും കൈക്കൊണ്ടു
ശാസ്ത്രാനുസാരമിരുവിധകർമ്മങ്ങൾ
പേർത്തുമാന്യർക്കമാവഴികാണിച്ചു
പുത്രശതത്തെജ്ജനിപ്പിച്ചിതു തനി-
ക്കൊ,ത്തിന്ദ്രദത്തജയന്തിയാം പത്നിയിൽ- 8
ശ്രേഷ്ഠഗുണങ്ങളാലപ്പുത്രരിൽപ്പുകൾ
പെററ ഭരതനാംജ്യേഷ്ഠൻ നരാധിപാ!
ഭാരതമെന്നിദ്ധരാവിഭാഗത്തിനു
പേരുമവൻമൂലമല്ലോ ഭവിച്ചതും. 9

ശേഷിച്ചവരിൽ ഭരതനുതുല്യമായ്
ശേഷിമിയന്നവരൊൻപതുപേരുതാൻ
നാമംകുശാവർത്തനമിളാവർത്തനും
ബ്രഹ്മാവർത്തൻമലയൻകേതുനാമകൻ
ഭദ്രസേനൻതാനുമിന്ദ്രസ്പൃക്കും ധരാ-
ഭൃത്തേ! വിദർഭനും കീകടൻതാനുമാം. 10

എന്നാൽക്കവി,ഹരി,യന്തരിക്ഷാഖ്യനും
പിന്നെ പ്രബുദ്ധനമപ്പിപ്പലായനൻ
അവിർഹോത്രൻ ദ്രുമിളൻചമസാഭിധൻ
ഭൂവാസവാ! കരഭാജനാഭിഖ്യനും
എന്നിവരൊൻപതുപേരും ഹരികഥാ-
സന്ദോഹമാചരിക്കേണ്ടധർമ്മങ്ങളെ
ലോകർക്കശേഷമനുഷ്ഠിച്ചുകാട്ടിയ
ഭാഗവതാഗ്രിമന്മാരായിരുന്നിതു
ഇമ്മഹാന്മാരുടെ സച്ചരിതം ഹരി-
തന്മഹിമാവാൽ പ്രകാശിച്ചിട്ടുന്നിതു
ശാന്തിമാർഗ്ഗത്തെത്തെളിക്കുമിവർക്കെഴും
ബന്ധുരവൃത്തം വസുദേവനാരദർ
സംഭാഷണത്തിൽ വിഷയമാക്കീട്ടുണ്ടു
പിൻപതേകാദശംതന്നിൽ വർണ്ണിച്ചിട്ടും 11-12

ബാക്കിയെൺപത്തൊന്നുപേരജ്ജയന്തീതൻ-
മക്കളിളയോർ പിതൃകല്പനയ്ക്കൊത്തു
വേദം പഠിച്ചു യാഗാദികൾശീലിച്ചു
സാദരം കർമ്മങ്ങൾചെയ്തു വിശുദ്ധരായ്
ഉത്തമവിപ്രരായ്ത്തീർന്നു മഹാഗുണ-
പൂർത്തികൈവന്നു വിളങ്ങിനാരേററവും. 13

ജ്ഞാനാത്മകനായ് സ്വതന്ത്രനായ്നിത്യവും
താനേയനർത്ഥങ്ങളാകെ നിവർത്തിച്ചു
കേവലാനന്ദാനുഭൂതനെന്നാലുമാ-
ഭാവംപുറത്തു കാട്ടാതൃഷഭൻനൃപൻ
കാലക്രമത്തിൽ ക്ഷയിച്ച ധർമ്മങ്ങളെ
പാലിപ്പതിന്നജ്ഞലോകത്തിനാകവേ
ധർമ്മപ്രദർശനത്തിനു ശാസ്ത്രോക്തമാം
കർമ്മങ്ങളെ നിത്യമാചരിച്ചീടിനാൻ
ശാന്തനായിക്കാ പാവനായ്സ്സമതവും
സന്താനസൗഖ്യധർമ്മാർത്ഥങ്ങൾ കീർത്തിയും
മോക്ഷവും സൂക്ഷിച്ചുകൊണ്ടാഗൃഹധർമ്മ-
രക്ഷാവിധങ്ങൾ കാണിച്ചാൻ ഹിതങ്കരൻ. 14

ശ്രേഷ്ഠരെന്നായ് ജനസമ്മതംനേടിയോർ
കാട്ടുന്നതാചരിക്കുന്നു ജനങ്ങളും 15

ധർമ്മമഖിലമടങ്ങിയവേദത്തി-
നുൾമ്മയാകുംപൊരുൾതാനറിഞ്ഞീടിലും
ഭൂമീസുരാദ്ധ്വാവിലൂടെ നടത്തിനാൻ
സാമാദ്യുപായങ്ങളാൽ ജനരാശിയെ. 16

ദ്രവ്യദേശകാലവയഃശ്രദ്ധർത്ത്വിഗ്വിവിധോദ്ദേശോപചി-
തൈഃ സർവ്വൈരപി ക്രതുഭിര്യ്യഥോപദേശം ശതകൃത്വ ഇയാജ 17

ഭഗവതർഷഭേണ പരിരക്ഷ്യമാണ ഏതസ്മിൻ വർഷേ ന
കശ്ചന പുരുഷോ വാഞ്ഛത്യവിദ്യമാനമിവാത്മനോഽന്യസ്മാൽ
കഥഞ്ചന കിമപി കർഹിചിദവേക്ഷതേ ഭർത്തര്യ്യനുസവനം വി-
ജൃംഭിതസ്നേഹാതിശയമന്തരേണ. 18

സ കദാചിദടമാനോ ഭഗവാനൃഷഭോ ബ്രഹ്മാവർത്തഗതോ
ബ്രഹ്മർഷിപ്രവരസഭായാം പ്രജാനാം നിശാമയന്തീനാമാത്മജാന-
വഹിതാത്മനഃ പ്രശ്രയപ്രണയഭരസുയന്ത്രിതാനപ്യുപശിക്ഷയ-
ന്നിതി ഹോവാച. 19

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ**
**ചതുർത്ഥോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 4161 പഞ്ചമസ്കന്ധേ ശ്ലോകാഃ 103**

---

## പഞ്ചമോഽധ്യായഃ

ഋഷഭ ഉവാച

നായം ദേഹോ ദേഹഭാജാം നൃലോകേ
കഷ്ടാൻ കാമാനർഹതേ വിഡ്ഭുജാം യേ
തപോ ദിവ്യം പുത്രകാ യേന സത്ത്വം
ശുദ്ധ്യേദ്യസ്മാൽ ബ്രഹ്മസൌഖ്യം ത്വനന്തം. 1

മഹത്സേവാം ദ്വാരമാഹുർവ്വിമുക്തേ-
സ്തമോദ്വാരം യോഷിതാം സംഗിസംഗം
മഹാന്തസ്തേ സമചിത്താഃ പ്രശാന്താ
വിമന്യവഃ സുഹൃദഃ സാധവോ യേ. 2

യേ വാ മയീശേ കൃതസൌഹൃദാർത്ഥാ
ജനേഷു ദേഹംഭരവാർത്തികേഷു
ഗൃഹേഷു ജായാത്മജരാതിമത്സു
ന പ്രീതിയുക്താ യാവദർത്ഥാശ്ച ലോകേ 3

നൂനം പ്രമത്തഃ കുരുതേ വികർമ്മ
യദിന്ദ്രിയപ്രീതയ ആപൃണോതി
ന സാധു മന്യേ യത ആത്മനോഽയ-
മസന്നപി ക്ലേശദ ആസ ദേഹഃ 4

പരാഭവസ്താവദബോധജാതോ
യാവന്ന ജിജ്ഞാസത ആത്മതത്ത്വം
യാവൽ ക്രിയാസ്താവദിദം മനോ വൈ
കർമ്മാത്മകം യേന ശരീരബന്ധഃ 5

ഏവം മനഃ കർമ്മവശം പ്രയുങ്ക്തേ
അവിദ്യയാഽഽത്മന്യുപധീയമാനേ
പ്രീതിർന്ന യാവന്മയി വാസുദേവേ
ന മുച്യതേ ദേഹയോഗേന താവൽ. 6

യദാ ന പശ്യത്യയഥാ ഗുണേഹാം
സ്വാർത്ഥേ പ്രമത്തഃ സഹസാ വിപശ്ചിൽ
ഗതസ്മൃതിർവ്വിന്ദതി തത്ര താപാ-
നാസാദ്യ മൈഥുന്യമഗാരമജ്ഞഃ 7

പുംസഃ സ്ത്രിയാ മിഥുനീഭാവമേതം
തയോർമ്മിഥോ ഹൃദയഗ്രന്ഥിമാഹുഃ
അതോ ഗൃഹക്ഷേത്രസുതാപ്തവിത്തൈ-
ർജ്ജനസ്യ മോഹോഽയമഹം മമേതി. 8

യദാ മനോ ഹൃദയഗ്രന്ഥിരസ്യ
കർമ്മാനുബദ്ധോ ദൃഢ ആശ്ലഥേത
തദാ ജനഃ സമ്പരിവർത്തതേഽസ്മാൽ
മുക്തഃ പരം യാത്യതിഹായ ഹേതും. 9

ഹംസേ ഗുരൌ മയി ഭക്ത്യാനുവൃത്ത്യാ
വിതൃഷ്ണയാ ദ്വന്ദ്വതിതിക്ഷയാ ച
സർവ്വത്ര ജന്തോർവ്യസനാവഗത്യാ
ജിജ്ഞാസയാ തപസേഹാനിവൃത്ത്യാ. 10

ദേശകാലങ്ങൾ, വയസ്സ്, പദാർത്ഥങ്ങൾ
ദേശികൻ, ശ്രദ്ധ, വിവിധ സങ്കല്പവും
രഞ്ജിക്കുമാറുകെങ്കേമമായന്നൃപ
കുഞ്ജരൻ നൂറുയാഗം യജിച്ചീടിനാൻ. 17
തുല്യമില്ലാത്തവിധത്തിലിബ്ഭാരതം
നല്ലപോലിമ്മഹാൻ കാത്തകാലങ്ങളിൽ
നാൾക്കുനാൾമേൽക്കുമേലാരക്ഷിതാവിങ്കൽ
വാഞ്ഛം വിശുദ്ധമാം സൗഹൃദമെന്നിയേ
ഒന്നുമൊരിക്കലുമാരുമേയന്യനിൽ
നിന്നുമില്ലാത്തപദാർത്ഥത്തെയെന്നപോൽ
ആഗ്രഹിച്ചിട്ടില്ല തൻകാര്യ്യ സിദ്ധിക്കു
നോക്കീട്ടുപോലുമില്ലെന്തൊരു വിസ്മയം! 18
സഞ്ചരിക്കുമ്പോളൊരുനാളിലിന്നൃപ-
നഞ്ചാതെ ബ്രഹ്മാവർത്തത്തിലെത്തീടിനാൻ
അപ്പോഴവിടെ സമാഹിതചിത്തരാം
വിപ്രർഷിമാർ നിറഞ്ഞീടും സഭതന്നിൽ
എല്ലാവരുംകേൾക്കവേ യതാത്മാക്കളും
ഏറ്റമാം പ്രശ്രയപ്രേമഭരത്തിനാൽ
അത്യന്തമാകൃഷ്ടരുമാം സുതന്മാരൊ-
ടീത്ഥമുപദേശഗീരുകളോതിനാൻ. 19

---

# അദ്ധ്യായം 5

ഋഷഭൻ പറഞ്ഞു

ഏററംപ്രിയപ്പെട്ടപുത്രരേ! നിങ്ങളും
ശ്രദ്ധയോടീയുപദേശം ശ്രവിക്കുവിൻ
മന്നിൽ നരനും മലംഭുജിക്കുന്നപീ-
ന്നിയുമൊപ്പം ശരീരം ധരിക്കുന്ന
മർത്ത്യനെന്നാൽ മൃഗംമട്ടുകാമത്തിനാ-
ലത്തലിലാളുവാൻ കാര്യ്യമില്ലോരുകിൽ
ഉൽകൃഷ്ടമാകും തപസ്സാചരിച്ചുത
ന്നൽക്കാമ്പു സംശുദ്ധമാക്കിയുറപ്പിച്ചു
നേരേയനന്തമാം ബ്രഹ്മസൗഖ്യംസുത-
ന്മാരേ! യനുഭവിച്ചീടാവതല്ലയോ. 1
ഭാഷിപ്പു സത്സംഗമം മോക്ഷവാതിലായ്
[1] സ്ത്രീസംഗിസംഗം തമോദ്വാരമായുമേ
ക്രോധവിഹീനരും സൽസുഹൃത്തുക്കളും
സാധുസദാചാരനിഷ്ഠരും ശാന്തരും
മാനസവൃത്തി നിയന്ത്രിച്ചിട്ടുവോരു-
മാണു മഹാത്മാക്കളെന്നതു നിണ്ണയം. 2
ഈശനാമെന്നിലെ പ്രേമം പുമർത്ഥമായ്
സംശയമെന്നിയേ കണ്ടീടുംവാനെയും
തന്നുദരം ഭരിച്ചീടുവാനായേതു
നിന്ദ്യകർമ്മങ്ങളും ചെയ്യാട്ടുന്നോരിലും
ഭാര്യ്യാസുതധനോപേതാലയത്തിലും
തീരെയിഷ്ടപ്പെടാതുള്ളവൻതന്നെയും
എത്രവേണം സ്വന്തമാകുമാവശ്യത്തി-
നത്രമാത്രം സ്വീകരിച്ചിട്ടുന്നോനെയും
പണ്ഡിതന്മാർ മഹാന്മാരുടെ കൂട്ടത്തിൽ
നിണ്ണയിച്ചിട്ടുണ്ടു പണ്ടേ തനൂജരേ! 3
ഇന്ദ്രിയപ്രീതിക്കുഴന്നു നടക്കവേ
ചിന്തവിഹീനനായ് പാപങ്ങൾ ചെയ്വതേ
നല്ലതിതെന്നു നിനച്ചിട്ടന്നില്ലഞാ-
നെല്ലാമ്പൊഴുംവെറുപ്പു ദുഷ്പ്രവൃത്തികൾ.
തൽഫലമായ സന്താ യാത്മദുഃഖങ്ങ-
ളെപ്പൊഴും ചേക്കുമുടൽ ധരിക്കുന്നിതു
ആത്മതത്വഗ്രഹണേച്ഛയുണ്ടാവോള-
മാത്മതിരസ്കാരമജ്ഞതയാൽ വരും
കർമ്മം നിലനിന്നിട്ടുന്നകാലംവരെ
കർമ്മാത്മകമാം മനസ്സുഭവിച്ചിട്ടും
ജീവനു ദേഹബന്ധത്തിനുകാരണ-
മാവതു മാനസമെന്നറിഞ്ഞീടുവിൻ. 5
എന്നോളവും മാനസത്തെ യടക്കുവ-
തിന്നു പുമാനു കഴിയുന്നതില്ലയോ
അന്നോളവും നീചനിന്നിട്ടും നിണ്ണയം
ദുന്നിവാര്യ്യം ദേഹസംയോഗസങ്കടം. 6
സൂരിയാം,യിന്ദ്രിയ വ്യാപാരമാകവേ
ദൂരീകരിക്കേണ്ടതാണെന്നറിയാതെ
സ്വാത്മമതിയായ് പ്രമത്തനായജ്ഞനായ്
പേത്തും സ്മൃതി കൈവെടിഞ്ഞു വസതിയിൽ
ശാതോദരിയുമായ് മൈഥുനാദ്യങ്ങളിൽ
മോദിച്ചൊട്ടുവിൽ മുഴുകുന്നിതല്ലലിൽ. 7
നാരീപുമാന്മാക്കിയലുമിച്ചേർച്ചയ്ക്കു
പേരുചൊൽവു ഹൃദയഗ്രന്ഥിയെന്നിഹ
എന്നതു മൂലം ഗൃഹക്ഷേത്രദാരാർത്ഥ-
നന്ദനാപ്താദിയിൽ സർവ്വജനത്തിനും
ഞാനെന്നുമെൻേറവകയെന്നുമായഭി-
മാനവുമുണ്ടായിട്ടുന്നു കുമാരരേ! 8
കർമ്മസംബന്ധിയായേററം ദൃഢമാകു-
മമ്മട്ടനാരൂപ ഹൃദ്ഗ്രന്ഥിശിഥിലമായ്
തീന്നാലതിൽനിന്നു മോചിച്ചഹന്തവി-
ട്ടാന്നിട്ടുന്നു പരമംപുമർത്ഥം പുമാൻ 9
എന്നിലും ഹംസസാപമദേശികങ്കലു-
മുന്നതഭക്തിയും നല്ലനുവൃത്തിയും
തൃഷ്ണാവിരക്തിയും ദ്വന്ദ്വതിതിക്ഷയും
തീക്ഷ്ണകദനമാണെങ്ങുമെന്നോർമ്മയും
കർമ്മനിവൃത്തിയും ജിജ്ഞാസയും തപോ-
ധർമ്മവുംകൊണ്ടു ജയിക്കാമഹന്തയെ 10

---

[1] സ്ത്രീകളോടും സ്ത്രീസംഗികളോടുമുള്ള സംസർഗ്ഗം

മൽകർമ്മഭിർമ്മൽകഥയാ ച നിത്യം
മദ്ദേവസംഗാൽ ഗുണകീർത്തനാന്മേ
നിർവ്വൈരസാമ്യോപശമേന പുത്രാ
ജിഹാസയാ ദേഹഗേഹാത്മബുദ്ധേഃ 11

അധ്യാത്മയോഗേന വിവിക്തസേവയാ
പ്രാണേന്ദ്രിയാത്മാഭിജയേന സധ്ര്യക്
സച്ഛ്രദ്ധയാ ബ്രഹ്മചര്യേണ ശശ്വൽ
അസമ്പ്രമാദേന യമേന വാചാം. 12

സർവ്വത്ര മത്ഭാവവിചക്ഷണേന
ജ്ഞാനേന വിജ്ഞാനവിരാജിതേന
യോഗേന ധൃത്യുദ്യമസത്ത്വയുക്തോ
ലിംഗം വ്യപോഹേൽ കുശലോഽഹമാഖ്യം. 13

കർമ്മാശയം ഹൃദയഗ്രന്ഥിബന്ധ-
മവിദ്യയാഽഽസാദിതമപ്രമത്തഃ
അനേന യോഗേന യഥോപദേശം
സമ്യഗ്വ്യപോഹ്യോപരമേത യോഗാൽ. 14

പുത്രാംശ്ച ശിഷ്യാംശ്ച നൃപോ ഗുരുർവ്വാ
മല്ലോകകാമോ മദനുഗ്രഹാർത്ഥഃ
ഇത്ഥം വിമന്യുരനുശിഷ്യാദതജ്ജ്ഞാൻ
ന യോജയേൽ കർമ്മസു കർമ്മമൂഢാൻ
കം യോജയന്മനുജോഽർത്ഥം ലഭേത
നിപാതയന്നഷ്ടദൃശം ഹി ഗർത്തേ. 15

ലോകഃ സ്വയം ശ്രേയസി നഷ്ടദൃഷ്ടി-
ര്യോഽർത്ഥാൻ സമീഹേത നികാമകാമഃ
അന്യോന്യവൈരഃ സുഖലേശഹേതോ-
രനന്തദുഃഖം ച ന വേദ മൂഢഃ 16

കസ്തം സ്വയം തദഭിജ്ഞോ വിപശ്ചിൽ
അവിദ്യായാമന്തരേ വർത്തമാനം
ദൃഷ്ട്വാ പുനസ്തം സഘൃണഃ കുബുദ്ധിം
പ്രയോജയേദുൽപഥഗം യഥാന്ധം 17

ഗുരുർന്ന സ സ്യാത്സ്വജനോ ന സ സ്യാൽ
പിതാ ന സ സ്യാജ്ജനനീ ന സാ സ്യാൽ
ദൈവം ന തത്സ്യാന്ന പതിശ്ച സ സ്യാ-
ന്ന മോചയേദ്യഃ സമുപേതമൃത്യും 18

ഇദം ശരീരം മമ ദുർവ്വിഭാവ്യം
സത്ത്വം ഹി മേ ഹൃദയം യത്ര ധർമ്മഃ
പൃഷ്ഠേ കൃതോ മേ യദധർമ്മ ആരാൽ
അതോ ഹി മാമൃഷഭം പ്രാഹുരാര്യാഃ 19

തസ്മാദ്ഭവന്തോ ഹൃദയേന ജാതാഃ
സർവ്വേ മഹീയാംസമമും സനാഭം
അക്ലിഷ്ടബുദ്ധ്യാ ഭരതം ഭജധ്വം
ശുശ്രൂഷണം തദ്ഭരണം പ്രജാനാം. 20

ഭൂതേഷു വീരുദ്ഭ്യ ഉദുത്തമാ യേ
സരീസൃപാസ്തേഷു സബോധനിഷ്ഠാഃ
തതോ മനുഷ്യാഃ പ്രമഥാസ്തതോഽപി
ഗന്ധർവ്വസിദ്ധാ വിബുധാനുഗാ യേ. 21

ദേവാസുരേഭ്യോ മഘവൽപ്രധാനാ
ദക്ഷാദയോ ബ്രഹ്മസുതാസ്തു തേഷാം
ഭവഃ പരഃ സോഽഥ വിരിഞ്ചവീര്യഃ
സ മൽപരോഽഹം ദ്വിജദേവദേവഃ 22

ന ബ്രാഹ്മണൈസ്തുലയേ ഭൂതമന്യൽ
പശ്യാമി വിപ്രാഃ കിമതഃ പരം തു
യസ്മിന്നൃഭിഃ പ്രഹുതം ശ്രദ്ധയാഹ-
മശ്നാമി കാമം ന തഥാഗ്നിഹോത്രേ. 23

ധൃതാ തനൂരുശതീ മേ പുരാണീ
യേനേഹ സത്ത്വം പരമം പവിത്രം
ശമോ ദമഃ സത്യമനുഗ്രഹശ്ച
തപസ്തിതിക്ഷാനുഭവശ്ച യത്ര. 24

മത്തോഽപ്യനന്താൽ പരതഃ പരസ്മാൽ
സ്വർഗ്ഗാപവർഗ്ഗാധിപതേർന്ന കിഞ്ചിൽ
യേഷാം കിമു സ്യാദിതരേണ തേഷാ-
മകിഞ്ചനാനാം മയി ഭക്തിഭാജാം. 25

പുത്രരേ! കർമ്മങ്ങളെന്നിലർപ്പിക്കുവിൻ
നിത്യവും നിങ്ങൾ കേട്ടീടുവിൻ മൽക്കഥ
ആരാധ്യദേവനായെന്നെക്കരുതീട്ട-
മോരോരുവരൊട്ടും സംഗമിച്ചീടുവിൻ
കീർത്തിക്കുവിൻ മദ്ഗുണങ്ങളെനിത്യവും
പേർത്തും ത്യജിക്കുവിൻ ദേഹഗേഹാത്മധീ
കൈക്കൊള്ളുവിൻ സാമ്യനിർവൈരശാന്തിക-
ളെക്കാലവും വിഘ്നമെന്യേ തനൂജരേ! 11
അദ്ധ്യാത്മതത്ത്വം പഠിക്കയുമേകാന്ത
ശുദ്ധസ്ഥലത്തിൽ വസിക്കയുമെപ്പൊഴും
പ്രാണേന്ദ്രിയ മാനസങ്ങളെവെല്കയും
വാണിയെയുതുക്കയും ശ്രദ്ധവളർക്കയും
ബ്രഹ്മചര്യം ശരീയായനുഷ്ഠിക്കയും
ചെമ്മേ പ്രമാദമൊഴിക്കയും ചെയ്യുവിൻ 12
മത്ഭാവനത്തിൽ സമർത്ഥമായ് വിജ്ഞാന-
വിസ്തൃതത്തായിട്ടും ജ്ഞാനവും യോഗവും
ധൈര്യപ്രയത്നവും സത്ത്വവുംകൈക്കൊണ്ടു
ദൂരെത്യജിക്കകവേണമഹന്തയെ 13
കർമ്മനികേതമായജ്ഞാനജാതമായ്
നമ്മിലെഴും ഹൃദയഗ്രന്ഥിബന്ധനം
ദേശികവര്യോപദേശാനുസാരമായ്
ലേശം പ്രമാദമിയലാതെയീവിധം
യോഗമനുഷ്ഠിച്ചു നിശ്ശേഷമാക്കിയാ
യോഗത്തിൽനിന്നുമുപരമിച്ചീടണം 14
മാമകലോകേച്ഛയോടെന്നനുഗ്രഹം
കാമിക്കുവോൻ, നൃപനാട്ടെ ഗുരുവാട്ടെ
[1] നിർമ്മന്യുവായവൻ തത്ത്വമറിയാത്ത
കർമ്മാന്ധരാം തൻതനയരെയും തഥാ
ശിഷ്യഗണത്തെയും ശാസിച്ചുകർമ്മസം-
ശ്ലേഷത്തിൽനിന്നുമവരേ വിടുർത്തണം
കണ്ണിനുകാഴ്ചയില്ലാത്ത മനുഷ്യനെ
മണ്ണിൽ വീഴ്ത്തീടുവോനുണ്ടാകുമോ ഗുണം? 15
കാമികാണ്മീലതനിയെ വനുനൽ-
ക്ഷേമമണച്ചിട്ടും ശ്രേയസ്സാണിയെ
സൗഖ്യലേശത്തിനായ് വൈരംവളർക്കുമ-
മ്മൂർഖനനന്തമാം ദുഃഖമറിഞ്ഞിടാ 16
കർമ്മമാർഗ്ഗം ദുഃഖഹേതുവെന്നായ്സ്വയം
നന്മയറിഞ്ഞ കാരുണ്യവാനാംസുധി
അന്ധകാരത്തിലണഞ്ഞദുർബുദ്ധിയെ-
പ്പന്ഥാവുതെററിയ പാന്ഥനെയെന്നപോൽ
കണ്ടിട്ടുവഴിപോയ്ക്കുണ്ടിൽ വീഴുവാൻ
വീണ്ടുമവന്നുപദേശം കൊടുക്കുമോ? 17
ജന്മമരണപ്രവാഹത്തിലാപ്പെട്ടു
വിമ്മിഷ്ടമേലുന്നവനെ രക്ഷിക്കാത്ത
മർത്ത്യ,നൊരച്ഛനല്ലമ്മയുമല്ലകേ-
ളിഷ്ടൻ ഗുരു,ബന്ധു,കാന്തനുമല്ലതാൻ. 18
എന്നുടെദേഹമിതുഹ്യമല്ലാരാല്യ-
മെന്നാല്ലസത്ത്വഗുണമാണുമന്മനം
പിൻതള്ളിവിട്ടേനധർമ്മത്തെയാകയാൽ
സന്ധിച്ചിതാര്യോക്തിയാലൃഷഭാഖ്യമേ. 19
എന്നതിനാലെൻ ഹൃദയഭാഗത്തോട്ട-
ചേർന്നുളവാകിയ നിങ്ങളെല്ലാവരും
ശ്രേഷ്ഠനും ജ്യേഷ്ഠനുമാമിബ്ഭരതനെ
പ്രേഷ്ഠതരബുദ്ധിയോടു സേവിക്കുവിൻ
അങ്ങിനെചെയ്യാലതെൻെറ ശുശ്രൂഷയും
ഭംഗമററീടും പ്രജാരക്ഷതാനുമാം 20
ഭൂതങ്ങളിൽ സ്ഥാവരങ്ങളെക്കാൾ സർപ്പ
ജാതിമുഖ്യം, ബോധമുള്ളതതില്പരം
മർത്ത്യരവയിലും ശ്രേഷ്ഠ,രവരിലു-
മുത്തമന്മാർ പ്രമഥാദികൾതന്നെയാം
എന്നതിൽ മെച്ചം സുരാനുഗന്മാരായ
കിന്നര സിദ്ധാദ്യുപദേവജാതിതാൻ
ഗന്ധർവകിന്നരസിദ്ധാദ്യുപദേവ-
വൃന്ദത്തിലും ശ്രേഷ്ഠർ ദൈതേയർതന്നെയാം
ദൈതേയരിൽ പരമുത്കൃഷ്ടർതാൻ സുര-
നാഥാനപീതരാമമർത്ത്യ,രവരിലും
ദക്ഷാദ്യരാം ബ്രഹ്മപുത്രർ വരിഷ്ഠരാം
ത്ര്യക്ഷനവരിൽ പ്രധാനനാണായവൻ
ബ്രഹ്മബീജത്തിങ്കൽനിന്നു ജനിച്ചവൻ
ബ്രഹ്മാവുമെന്നെസ്സമാശ്രയിച്ചീടുമേവാൻ
ഞാനോ ധരാസുരന്മാരെദ്ദിനംപ്രതി
മാനിച്ചുപൂജിച്ചുപോന്നീടുവോനുമാം 21-22
ബ്രാഹ്മണരോടു സമാനമായ് മറെറാന്നു-
കാണ്മതില്ലെങ്ങുമേ ഞാൻ പ്രിയപുത്രരേ!
പിന്നെയവരിലും ശ്രേഷ്ഠമായില്ലൊന്നു-
മെന്നകാര്യം വിശേഷിച്ചുചൊല്ലണമോ
മർത്ത്യരവർക്കായ് സമർപ്പിക്കുമെച്ചക-
ളെത്രമോദത്തോടു ഞാൻ സ്വീകരിക്കുമോ
അത്ര സന്തുഷ്ടിയോടേൽക്കുവതില്ലഗ്നി
ഹോത്രത്തിലുള്ള ഹവിസ്സുമിവൻദൃഢം. 23
ഏതൊരാൾ ചാരുവായ് പണ്ടേയെഴുംമമ-
വേദമാമീടും ശരീരം ധരിക്കുന്നു
ശുദ്ധമായ് ശ്രേഷ്ഠമാം സത്ത്വം ശമം ദമം
സത്യ,മനുഗ്രഹസക്തി, തപസ്സതും
നല്ലസഹനബലമനുഭൂതിയെ-
ന്നെല്ലാ ഗുണവുമിണങ്ങുന്നതാരിലാം. 24
സ്വർഗ്ഗമോക്ഷങ്ങൾക്കു നാഥനായ് ശ്രേഷ്ഠത
വാഴ്കുമനന്തനാമീയെന്നിൽനിന്നുമേ
യാതൊരുവസ്തുവുമാവശ്യമില്ലാതെ
മേദിനീഭൂഷയായ് ശോഭിപ്പതാരുതാൻ
എല്ലാം ത്യജിച്ചു മത്ഭക്തനായാദ്വിജ-
ന്നില്ലൊന്നുമന്യനെക്കൊണ്ടു സാധിക്കുവാൻ. 25

1 കോപമില്ലാത്തവൻ (ശാന്തൻ)

സർവ്വാണി മദ്ധിഷ്ണ്യതയാ ഭവദ്ഭി-
ശ്ചരാണി ഭൂതാനി സുതാ ധ്രുവാണി
സംഭാവിതവ്യാനി പദേ പദേ വോ
വിവിക്തദൃഗ്ഭിസ്തദു ഹാർഹണം മേ. 26

മനോവചോദൃക്കരണേഹിതസ്യ
സാക്ഷാൽകൃതം മേ പരിബർഹണം ഹി
വിനാ പുമാൻ യേന മഹാവിമോഹാൽ
കൃതാന്തപാശാന്ന വിമോക്തുമീശേൽ. 27

ശ്രീശുക ഉവാച

ഏവമനുശാസ്യാത്മജാൻ സ്വയമനുശിഷ്ടാനപി ലോകാനുശാസനാർത്ഥം മഹാനുഭാവഃ പരമസുഹൃദ്ഭഗവാനൃഷഭാപദേശ ഉപശമശീലാനാമുപരതകർമ്മണാം മഹാമുനീനാം ഭക്തിജ്ഞാനവൈരാഗ്യലക്ഷണം പാരമഹംസ്യധർമ്മമുപശിക്ഷമാണഃ സ്വതനയശതജ്യേഷ്ഠം പരമഭാഗവതം ഭഗവജ്ജനപരായണം ഭരതം ധരണിപാലനായാഭിഷിച്യ സ്വയം ഭവന ഏവോർവ്വരിതശരീരമാത്രപരിഗ്രഹ ഉന്മത്ത ഇവ ഗഗനപരിധാനഃ പ്രകീർണ്ണകേശ ആത്മന്യാരോപിതാഹവനീയോ ബ്രഹ്മാവർത്താൽ പ്രവവ്രാജ. 28

ജഡാന്ധമൂകബധിരപിശാചോന്മാദകവദവധൂതവേഷോഽഭിഭാഷ്യമാണോഽപി ജനാനാം ഗൃഹീതമൗനവ്രതസ്തൂഷ്ണീം ബഭൂവ. 29

തത്ര തത്ര പുരഗ്രാമാകരഖേടവാടഖർവ്വടശിബിരവ്രജഘോഷസാർത്ഥഗിരിവനാശ്രമാദിഷ്വനുപഥമവനിചരാപസദൈഃ പരിഭൂയമാനോ മക്ഷികാഭിരിവ വനഗജസ്തർജ്ജനതാഡനാവമേഹനഷ്ഠീവനഗ്രാവശകൃദ്രജഃപ്രക്ഷേപപൂതിവാതദുരുക്തൈസ്തദവിഗണയന്നേവാസത്സംസ്ഥാന ഏതസ്മിൻ ദേഹോപലക്ഷണേ സദപദേശ ഉഭയാനുഭവസ്വരൂപേണ സ്വമഹിമാവസ്ഥാനേനാസമാരോപിതാഹംമമാഭിമാനത്വാദവിഖണ്ഡിതമനാഃ പൃഥിവീമേകചരഃ പരിബഭ്രാമ. 30

അതിസുകുമാരകരചരണോരഃസ്ഥലവിപുലബാഹ്വംസഗളവദനാദ്യവയവവിന്യാസഃ പ്രകൃതിസുന്ദരസ്വഭാവഹാസസുമുഖോനവനളിനദലായമാനശിശിരതാരാരുണായതനയനരുചിരഃ സദൃശസുഭഗകപോലകർണ്ണകണ്ഠനാസോ വിഗൂഢസ്മിതവദനമഹോത്സവേന പുരവനിതാനാം മനസി കുസുമശരാസനമുപദധാനഃ പരാഗവലംബമാനകുടിലജടിലകപിശകേശഭൂരിഭാരോഽവധൂതമലിനനിജശരീരേണ ഗ്രഹഗൃഹീത ഇവാദൃശ്യത. 31

യർഹി വാവ സ ഭഗവാൻ ലോകമിമം യോഗസ്യാദ്ധാ പ്രതീപമിവാചക്ഷാണസ്തത്പ്രതിക്രിയാകർമ്മ ബീഭത്സിതമിതി വ്രതമാജഗരമാസ്ഥിതഃ ശയാന ഏവാശ്നാതി പിബതി ഖാദത്യവമേഹതി ഹദതി സ്മ ചേഷ്ടമാന ഉച്ചരിത ആദിഗ്ധോദ്ദേശഃ. 32

തസ്യ ഹ യഃ പുരീഷസുരഭിസൗഗന്ധ്യവായുസ്തം ദേശം ദശയോജനം സമന്താൽ സുരഭിം ചകാര. 33

ഏവം ഗോമൃഗകാകചര്യയാ വ്രജംസ്തിഷ്ഠന്നാസീനഃ ശയാനഃ കാകമൃഗഗോചരിതഃ പിബതി ഖാദത്യവമേഹതി സ്മ. 34

ലോകത്തുകാണും ചരാചരഭൂതങ്ങ-
ളാകവേയീശനാമെൻവാസഭൂമിയായ്
പാർത്തിട്ടനുപദം സംഭാവനംചെയ്ക-
തത്രേ യഥാർത്ഥമാം മാമകപൂജനം. 26

ചിത്തവചന നയനാദിയാലുള്ള
കൃത്യമേതും മമ പൂജനമാകണം
എങ്കിലേ സാക്ഷാൽക്രിയാഫലം കിട്ടിട്ടു
ശങ്കവേണ്ടാ മമപ്രീതികൊണ്ടെന്നിയേ
അന്തമററുള്ള മോഹത്തിൻഫലമാകു-
മന്തകപാശത്തിൽനിന്നു മോചിച്ചിടാ. 27

**ശ്രീശുകൻ പറഞ്ഞു**

ബോധം സ്വതേയുള്ളവരെങ്കിലും ലോക-
ബോധനത്തിന്നനുശാസനമീവിധം
ഏകിയ വർഷഭൻ ഭഗവാനിഹ-
ലോകപരലോകഭോഗങ്ങൾ കൈവിട്ടു
കർമ്മങ്ങളിൽ നിന്നൊഴിഞ്ഞ മുനീന്ദ്രർതൻ-
നിർമ്മലഭക്തി, വിവേകം വിരാഗത
ഇത്തരം ലക്ഷണമൊത്തപരമഹം-
സോത്തമധർമ്മമെല്ലാമുപദേശിച്ചു
ശ്രീമാൻ ഭരതനെ ബ്ഭൂമിപനാക്കി സ്വ-
ധാമമതിൽത്താൻ ത്യജിച്ചു സമസ്തവും
തക്കമെന്യേ തനുമാത്ര പരിഗ്രഹ-
യുക്തനായുന്മത്തനെപ്പോലെ നഗ്നനായ്
ചിന്നിച്ചിതറിക്കിടക്കും മുടിയൊട്ടും
തന്നിലാരോപിച്ച വഹ്നിയൊട്ടും തഥാ
ബ്രഹ്മമായീട്ടും ഭഗവാനൃഷഭനാ
ബ്രഹ്മാവർത്തം വെടിഞ്ഞങ്ങുപോയീടിനാൻ. 28

അന്ധബധിരജഡമൂകർമട്ടിലും
ഭ്രാന്തൻകണക്കും പിശാചെന്നപോലെയും
ആളുകളെന്തുചോദിക്കിലും മിണ്ടാതെ
നീളെനടന്നാനവധൂതവേഷനായ്. 29

ഗ്രാമപുരാകരസ്ഥാനങ്ങൾ, കർഷക-
ഭൂമികൾ വാടഖർവ്വാടസ്ഥലങ്ങളും
സേനാപദാശ്രമ സത്രഗോപാലയ-
സ്ഥാനവ്രജാദ്രികൾ തൊട്ടിടമൊക്കെയും
കാട്ടീച്ചകളാലെ കാട്ടാനയെന്നപോൽ
ദുഷ്ടജനത്താൽപ്പുരി [1] ദൂയമാനനായ്
താഡിക്ക, ചീത്തപറയുക, തുപ്പുക
പേടിപ്പെടുത്തുക, കല്ലെറിഞ്ഞീടുക,
മൂത്രമലങ്ങ,ളധോവായു, മണ്ണിവ
ഗാത്രത്തിലേല്പിക്കതൊട്ട ശല്യങ്ങളെ

ചെററുംഗണിക്കാ [2] തസത്സന്നിവേശമൊ-
ടൊത്തുസത്തെന്നുനാമം മാത്രമുള്ള തായ്
ദേഹാകൃതിയിലിരിക്കുന്നതാമതിൽ
സ്നേഹാഭിമാനങ്ങളൊട്ടുമിയലാതെ
താനേ വികാരവിഹീനനായ് സ്വസ്വരൂ-
പാനന്ദസംസ്ഥനായൊററയ്ക്കു ചുററിനാൻ. 30

സൗകുമാര്യംപെട്ടും കൈകാൽകൾ മാറിട-
മാകമ്രമാം കരദണ്ഡങ്ങൾതോൾകളും
ചേർന്നിണങ്ങി സ്വതേതന്നെ മനോജ്ഞമാം
മന്ദഹാസം സ്ഫുരിച്ചീട്ടും മുഖാബ്ജവും
നൂതനപത്മദലംപോൽ ചുവന്നതായ്
ശീതളമായ് വികസിച്ച നേത്രങ്ങളും
അന്യൂനമായ് സമമായിട്ടും കർണ്ണങ്ങൾ
ഗണ്ഡങ്ങൾ, നാസിക, കണ്ഠവും യോജിച്ചു
ഗൂഢസ്മിതാസ്യ മഹോത്സവത്താൽ പുര-
മാടസ്തനീ മാനസങ്ങളിൽ മാരനെ
വാഴിച്ചു, ധൂളിയണിഞ്ഞു കപിശമായ്
ചുഴവുംപാറുമക്കേശഭരത്തൊടും
അംഗമഴുക്കായ്പ്പിശാചു ബാധിക്കയാ-
ലിങ്ങിവൻഭ്രാന്തു പിടിച്ചവനോ എന്നു
കാണികൾക്കൊക്കെയും തോന്നുമാറങ്ങങ്ങു-
കാണുമാറായമ്മഹാനെയേവർക്കുമേ. 31

ഈശനൃഷഭനീവണ്ണം ചരിക്കവേ
ദേശം പ്രതിദുഷ്ടരേല്പിച്ച ശല്യവും
അക്കൂട്ടരോടായ് പ്രതിക്രിയ ചെയ്വതു-
യോഗ്യമല്ലെന്നുമായോഗചര്യയ്ക്കോർക്കിൽ
ഈ ജഗത്തുററവിരോധിയെന്നും നിന-
ച്ചാജഗരവ്രതമാർന്നു കിടന്നിതേ.
തിന്നുന്നതും കുടിക്കുന്നതും മൂത്രവും
പിന്നെ മലവും വിസർജ്ജിച്ചിടുന്നതും
ഒക്കെക്കിടന്നകിടപ്പിലെന്നായ് മല-
മഗ്നകളേബരനായിബ്ഭവിച്ചിതേ. 32

ആ മഹാൻ തൻപുരീഷത്തിൻപരിമള-
മാമോദപൂർവ്വംവഹിച്ചു സമീരണൻ
ആശു ദശയോജനദൂരമാളുമ-
ദ്ദേശമശേഷം സുരഭിലമാക്കിനാൻ. 33

ഗോവു,മാൻ,കാകനിവയുടെ ചര്യയു-
മാ വിഭുവാചരിച്ചാൻ ചിലവേളയിൽ
നിന്നും നടന്നുമിരുന്നും കിടന്നുമേ
തിന്നും കുടിച്ചും വിസർജ്ജിച്ചുമിങ്ങനെ. 34

1 പീഡിക്കപ്പെട്ടവൻ  2 അസത്തുക്കളുമായുള്ള ചേർച്ച

ഇതി നാനായോഗ പര്യാചരണോ ഭഗവാൻ കൈവല്യപതിഃ ഋഷഭോഽവിരതപരമമഹാനന്ദാനുഭവ ആത്മനി സർവ്വേഷാം ഭൂതാനാമാത്മഭൂതേ ഭഗവതി വാസുദേവ ആത്മനോഽവ്യവധാനാനന്തരോദരഭാവേന സിദ്ധസമസ്താർത്ഥ പരിപൂർണ്ണോ യോഗൈശ്വര്യാണി വൈഹായസമനോജവാന്തർദ്ധാനപരകായപ്രവേശദൂരഗ്രഹണാദീനി യദൃച്ഛയോപഗതാനി നാഞ്ജസാ നൃപഹൃദയേനാഭ്യനന്ദൽ. 35

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ ഋഷഭദേവാനുചരിതേ പഞ്ചമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4196 പഞ്ചമസ്കന്ധേ ശ്ലോകാഃ 138**

---

# ഷഷ്ഠോഽധ്യായഃ

**രാജോവാച**

ന നൂനം ഭഗവ ആത്മാരാമാണാം യോഗസമീരിതജ്ഞാനാവഭർജ്ജിതകർമ്മബീജാനാമൈശ്വര്യാണി പുനഃ ക്ലേശദാനി ഭവിതുമർഹന്തി യദൃച്ഛയോപഗതാനി. 1

**ഋഷിരുവാച**

സത്യമുക്തം കിന്ത്വിഹ വാ ഏകേ ന മനസോഽദ്ധാ വിശ്രംഭമനവസ്ഥാനസ്യ ശഠകിരാത ഇവ സംഗച്ഛന്തേ 2

തഥാ ചോക്തം—

ന കുര്യാൽ കർഹിചിത്സഖ്യം മനസി ഹ്യനവസ്ഥിതേ
യദ്വിശ്രംഭാച്ചിരാച്ചീർണ്ണം ചസ്കന്ദ തപ ഐശ്വരം. 3
നിത്യം ദദാതി കാമസ്യച്ഛിദ്രം തമനു യേഽരയഃ
യോഗിനഃ കൃതമൈത്രസ്യ പത്യുർജ്ജായേവ പുംശ്ചലീ. 4
കാമോ മന്യുർമ്മദോ ലോഭഃ ശോകമോഹഭയാദയഃ
കർമ്മബന്ധശ്ച യന്മൂലഃ സ്വീകുര്യാൽ കോ നു തൽ ബുധഃ 5

അഥൈവമഖിലലോകപാലലലാമോഽപി വിലക്ഷണൈർജ്ജഡവദവധൂതവേഷഭാഷാചരിതൈരവിലക്ഷിത ഭഗവൽ പ്രഭാവോ യോഗിനാം സാമ്പരായവിധിമനുശിക്ഷയൻ സ്വകളേബരം ജിഹാസുരാത്മന്യാത്മാനമസംവ്യവഹിതമനർത്ഥാന്തരഭാവേനാന്വീക്ഷമാണ ഉപരതാനുവൃത്തിരുപരരാമ. 6

തസ്യ ഹ വാ ഏവം മുക്തലിംഗസ്യ ഭഗവത ഋഷഭസ്യ യോഗമായാവാസനയാ ദേഹ ഇമാം ജഗതീമഭിമാനാഭാസേന സംക്രമമാണഃ കോങ്കവേങ്കകുടകാന്ദക്ഷിണകർണ്ണാടകാന്ദേശാൻ യദൃച്ഛയോപഗതഃ കുടകാചലോപവന ആസ്യകൃതാശ്മകവല ഉന്മാദ ഇവ മുക്തമൂർദ്ധജോഽസംവീത ഏവ വിചചാര. 7

അഥ സമീരവേഗവിധൂതവേണുവികർഷണജാതോഗ്രദാവാനലസ്തദ്വനമാലേലിഹാനഃ സഹ തേന ദദാഹ. 8

യസ്യ കിലാനുചരിതമാകർണ്യ കോങ്കവേങ്കകുടകാനാം രാജാർഹന്നാമോപശിക്ഷ്യ കലാവധർമ്മ ഉൽകൃഷ്യമാണേ ഭവിതവ്യേന വിമോഹിതഃ സ്വധർമ്മപഥമകുതോഭയമപഹായ കുപഥപാഖണ്ഡമസമഞ്ജസം നിജമനീഷയാ മന്ദഃ സമ്പ്രവർത്തയിഷ്യതേ 9

യേന ഹ വാവ കലൗ മനുജാപസദാ ദേവമായാമോഹിതാഃ സ്വവിധിനിയോഗശൗചചാരിത്രവിഹീനാ ദേവഹേലനാന്യപവ്രതാനി നിജനിജേച്ഛയാ ഗൃഹ്ണാനാ അസ്നാനാനാചമനാശൗചകേശോല്ലുഞ്ചനാദീനി കലിനാഽധർമ്മബഹുലേനോപഹതധിയോ ബ്രഹ്മബ്രാഹ്മണയജ്ഞപുരുഷലോകവിദൂഷകാഃ പ്രായേണ ഭവിഷ്യന്തി 10

ഏവംവിവിധമാം യോഗമനുഷ്ഠിച്ചു
കൈവല്യനാഥൻ ഭഗവാനൃഷഭനും
എപ്പൊഴുമാത്മാവിലുത്കൃഷ്ടമായിട്ടും
ചിൽപ്പരാനന്ദാനുഭൂതിയോടൊത്തു താൻ
സർവ്വചരാചരാത്മാവായിട്ടും വാസു
ദേവനി,ലാത്മാവിനാവൃതി ഹേതുവായ്
നിന്നദേഹോപാധി,തന്നഭാവത്തിനാൽ
ഭിന്നഭാവംവിട്ടു നന്നായ്ത്തെളിഞ്ഞഥ
സിദ്ധസമസ്തപുമർത്ഥ സമ്പൂർണ്ണനായ്
ചിത്തവേഗം, പരകായപ്രവേശനം
ദൂരഗ്രഹണമാകാശസഞ്ചാരാദി-
യോരോരു സിദ്ധിയും താനിച്ഛിയാതെതാൻ
നേരേയണഞ്ഞു സംസേവനംചെയ്കിലും
തീരെയതിലഭിനന്ദിച്ചതില്ലവൻ 35

---

# അദ്ധ്യായം 6

### രാജാവു പറഞ്ഞു

യോഗത്തിനാലുജ്ജ്വലിതമാം ജ്ഞാനത്തി-
ലാകവേ കർമ്മബീജങ്ങൾ ദഹിപ്പിച്ചു
ആത്മാവിലാരമിപ്പോർക്കു യാദൃച്ഛിക-
മാത്മസമീപമണയും വിഭൂതികൾ
രണ്ടാമതും ക്ലേശദങ്ങളാകാൻ കാര്യ-
മുണ്ടായിടാ ദൃഢം ഹേ ഭഗവൻ! വിഭോ! 1

### ശ്രീശുകൻ പറഞ്ഞു

സത്യമത്രേ ഭവാൻ ചൊന്നതെന്നാകിലും
ധൂർത്തൻകിരാതൻ പിടിച്ച മൃഗത്തിനെ
വിശ്വസിക്കാത്തപോൽ യോഗീന്ദ്രരുംതീരെ
വിശ്വസിക്കാ ചഞ്ചലമാം മനസ്സിനെ 2
ചിത്തം ചപലമെന്നാകയാലൊന്നിലും
പഥ്യമില്ലാതെയിരിപ്പതാണുത്തമം
ചിത്തവിശ്വാസത്തിനാൽ നശിച്ചു, ശിവ-
ന്നെത്രയോ കാലമാർജ്ജിച്ചതപഃഫലം 3
മിത്രഭാവത്തിലിരിക്കുമാ യോഗീന്ദ്ര-
ചിത്തവും കാമാദ്യരികൾക്കു കേറുവാൻ
ഛിദ്രമുണ്ടാക്കുന്നു, പുംശ്ചലിയാംഭാര്യ
ഭർത്തൃവധത്തിനു ലാക്കുനോക്കുന്നപോൽ. 4
കാമവും ക്രോധവും ഗർവ്വവും ലോഭവു-
മാമട്ടുശോകമോഹങ്ങളും ഭീതിയും
കർമ്മബന്ധങ്ങളുമേതൊന്നിനാൽ വരു-
മമ്മനം വിശ്വാസപാത്രമല്ലാക്കുമേ. 5
പിന്നെ ജഗത്പാലകർക്കു [1]ലലാമമായ്-
ത്തന്നെയിരിപ്പവനെങ്കിലും മന്നവൻ
സാധാരണ വീട്ടുവിട്ടവധൂതന്റെ
രീതിയിലും ജഡനെന്നാക്കും വിധത്തിലും
വേഷവും ഭാഷയുമാചാരവുംകൊണ്ടു
ലേശവുമീശപ്രഭാവം തെളിക്കാതെ
യോഗികൾ ദേഹം ത്യജിക്കേണ്ട രീതിയീ
ലോകരെയഭ്യസിപ്പിപ്പവനെന്നപോൽ
സ്വന്തവപുസ്സുപേക്ഷിക്കവാനിച്ഛിച്ചു
സന്തതമാവൃതിയററൊരാത്മാവിനെ
നേരേതെളിഞ്ഞു വീക്ഷിച്ചു ശരീരത്തെ-
യോരാത്തവനായുപരമിച്ചീടിനാൻ. 6
ഏവമവൻ ലിംഗദേഹവിമോചനം
താവുകിലും യോഗമായയാലാന്നിട്ടും
തുംഗാഭിമാനപ്രതിച്ഛായയാലെ ത-
ദംഗമങ്ങിങ്ങു ചലിച്ചു മഹാമതേ!
കൊങ്കവും ദക്ഷിണ കർണ്ണാടകംപിന്നെ
വെങ്കം കുടകമെന്നി പ്രദേശങ്ങളിൽ
ചുററിയൊടുവിൽ കുടകാദ്രിസാനുവിൽ
പററിശ്ശിലാഖണ്ഡപൂരിതവക്ത്രനായ്
ഭ്രാന്തനെപ്പോലെ മുടിയുമഴിച്ചിട്ടു
ചിന്തിവെറും നഗ്നനായ് നടന്നീടിനാൻ. 7
ഊററമാംകാററിൽ മുളകൾ പരസ്പരം
മുട്ടിപ്പിടിച്ചു വനവഹ്നിയാവനം
ചുട്ടുദഹിപ്പിക്കവേതത്പ്രവിഷ്ടനായ്
തത്സ്ഥൂലദേഹവും ചാരമാക്കീടിനാൻ 8
കൊങ്കകുടകവങ്കപ്രദേശേശനായ്-
ത്തങ്കമർഹാഭിധനായ നൃപാലകൻ
വർണ്ണാശ്രമങ്ങൾക്കതീതമായിമ്മഹാ-
നാന്നചരിത്രമാകർണ്ണനം ചെയ്തഥ
മെത്തുമധർമ്മമെഴും കലിയിൽ ജനൗ-
ഘത്തിന്റെ മുജ്ജന്മകർമ്മഫലത്തിനാൽ
നന്നായ് വിമോഹിതനായ് ഭയഹീനമാം
തന്നുടെ ധർമ്മമാർഗ്ഗംവിട്ടു മന്ദനായ്
നിന്ദ്യമായിപ്പുരം ദുർജ്ജനമാർഗ്ഗമായ്-
ത്തീന്ന പാഷണ്ഡമതമഭ്യസിച്ചുടൻ
സ്വപ്രജാവൃന്ദത്തിനെക്കൊണ്ടു തീവ്രമാം
കല്പനയാലതനുസരിപ്പിച്ചിടും. 9
അമ്മതത്താലെ കലിയിൽ മായാമോഹ-
ദുർമ്മാനസരായ് നികൃഷ്ടരാം മാനുഷർ
സ്വീയധർമ്മം വെടിഞ്ഞീശ്വരനിന്ദന-
മായിട്ടും കർമ്മങ്ങൾചെയ്തു തോന്ന്യാസമായ്
സ്നാനാചമനകേശച്ഛേദ ശൗചാദി
താനേ വെടിഞ്ഞധികാധർമ്മകാരിയാം
ദുഷ്ടകലിയാലുപഹിതധീകളായ്
പൃഥ്വീസുരരെയും ലോകരെയും തഥാ
ചൊൽക്കൊണ്ട വേദത്തെയുമീശ്വരനെയും
മിക്കവാറും ദൂഷിച്ചീടും നരേശ്വരാ! 10

---
1 തിലകം.

തേ ച ഹ്യർവ്വാക്തനയാ നിജലോകയാത്രയാന്ധപരമ്പര-
യാƒƒശ്വസ്താസ്തമസ്യന്ധേ സ്വയമേവ പ്രപതിഷ്യന്തി. 11
അയമവതാരോ രജസോപപ്ലുതകൈവല്യോപശിക്ഷണാർത്ഥഃ
തസ്യാനുഗുണാൻ ശ്ലോകാൻ ഗായന്തി- 12

അഹോ ഭുവഃ സപ്തസമുദ്രവത്യാ
ദ്വീപേഷു വർഷേഷ്വധിപുണ്യമേതൽ
ഗായന്തി യത്രത്യജനാ മുരാരേഃ
കർമ്മാണി ഭദ്രാണ്യവതാരവന്തി. 13
അഹോ നു വംശോ യശസാവദാതഃ
പ്രൈയവ്രതോ യത്ര പുമാൻ പുരാണഃ
കൃതാവതാരഃ പുരുഷ സ ആദ്യഃ
ചചാര ധർമ്മം യദകർമ്മഹേതും. 14
കോ ന്വസ്യ കാഷ്ഠാമപരോƒനുഗച്ഛേ-
ന്മനോരഥേനാപ്യഭവസ്യ യോഗീ
യോ യോഗമായാഃ സ്പൃഹയത്യുദസ്താ
ഹ്യസത്തയാ യേന കൃതപ്രയത്നാഃ 15

ഇതി ഹ സ്മ സകലവേദലോകദേവബ്രാഹ്മണഗവാം പരമ-
ഗുരോർഭഗവത ഋഷഭാഖ്യസ്യ വിശുദ്ധാചരിതമീരിതം പുംസാം
സമസ്തദുശ്ചരിതാഭിഹരണം പരമമഹാമംഗളായനമിദമനുശ്രദ്ധ-
യോപചിതയാനുശൃണോത്യാശ്രാവയതി വാവഹിതോ ഭഗവതി
തസ്മിൻ വാസുദേവ ഏകാന്തതോ ഭക്തിരനയോരപി സമനുവ
ർത്തതേ 16

യസ്യാമേവ കവയ ആത്മാനമവിരതം വിവിധവൃജിനസം-
സാരപരിതാപോപതപ്യമാനമനുസവനം സ്നാപയന്തസ്തയൈവ
പരയാ നിർവൃത്യാ ഹ്യപവർഗ്ഗമാത്യന്തികം പരമപുരുഷാർത്ഥമപി
സ്വയമാസാദിതം നോ ഏവാദ്രിയന്തേ ഭഗവദീയത്വേനൈവ
പരിസമാപ്തസർവ്വാർത്ഥാഃ 17

രാജൻ പതിർഗ്ഗുരുരലം ഭവതാം യദൂനാം
ദൈവം പ്രിയഃ കുലപതിഃ ക്വ ച കിങ്കരോ വഃ
അസ്ത്വേവമംഗ ഭഗവാൻ ഭജതാം മുകുന്ദോ
മുക്തിം ദദാതി കർഹിചിത് സ്മ ന ഭക്തിയോഗം. 18
നിത്യാനുഭൂതനിജലാഭനിവൃത്തതൃഷ്ണഃ
ശ്രേയസ്യതദ്രചനയാ ചിരസുപ്തബുദ്ധേഃ
ലോകസ്യ യഃ കരുണയാഭയമാത്മലോക-
മാഖ്യാന്നമോ ഭഗവതേ ഋഷഭായ തസ്മൈ. 19

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ ഋഷഭദേവാനുചരിതേ ഷഷ്ഠോƒധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 4215 — പഞ്ചമസ്കന്ധേ ശ്ലോകാഃ 157**

## സപ്തമോƒധ്യായഃ

**ശ്രീശുക ഉവാച**

ഭരതസ്തു മഹാഭാഗവതോ യദാ ഭഗവതാവനിതലപരിപാ-
ലനായ സഞ്ചിന്തിതസ്തദനുശാസനപരഃ പഞ്ചജനീം വിശ്വരൂ-
പദുഹിതരമുപയേമേ. 1
തസ്യാമു ഹ വാ ആത്മജാൻ കാർത്സ്ന്യേനാനുരൂപാനാ-
ത്മനഃ പഞ്ച ജനയാമാസ ഭൂതാദിരിവ ഭൂതസൂക്ഷ്മാണി. 2
സുമതിം രാഷ്ട്രഭൃതം സുദർശനമാവരണം ധൂമ്രകേതുമിതി അജ-
നാഭം നാമൈതദ്വർഷം ഭാരതമിതിയത ആരഭ്യ വ്യപദിശന്തി. 3
സ ബഹുവിന്മഹീപതിഃ പിതൃപിതാമഹവദുരുവത്സലതയാ
സ്വേ സ്വേ കർമ്മണി വർത്തമാനാഃ പ്രജാഃ സ്വധർമ്മമനുവർത്ത-
മാനഃ പര്യപാലയൽ. 4
ഈജേ ച ഭഗവന്തം യജ്ഞക്രതുരൂപം ക്രതുഭിരുച്ചാവചൈഃ
ശ്രദ്ധയാƒƒഹൃതാഗ്നിഹോത്രദർശപൂർണ്ണമാസചാതുർമ്മാസ്യപശു-
സോമാനാം പ്രകൃതിവികൃതിഭിരനുസവനം ചാതുർഹോത്രവി-
ധിനാ 5

ഉൗതനരീതി പരമ്പരയായിതു
മേദിനിതന്നിൽപ്പടന്നു പൊട്ടുന്നനെ
നല്ലവഴിയിതെന്നന്ധമായ് വിശ്വസി-
ച്ചെല്ലാവരും നരകത്തിൽ പതിച്ചിടും. 11
എന്നാലൃഷഭാവതാരമീലോകത്തി-
ലുന്നതദോഷം വളർത്തിയെന്നോക്കൊലാ
അസുരജോഗുണശീലരെ നിർവ്വാണ-
പന്ഥാവിലേക്കു നയിക്കുവതെന്നിയേ
ഉദ്ദേശമില്ലീശനിജ്ജനികൊണ്ടെന്നു
പദ്യങ്ങൾ വിദ്വജ്ജനങ്ങൾ പാടുന്നിതേ. 12
ആശ്ചര്യമേഴാഴിചൂഴുമീയൂഴിയിൽ
വെച്ചിബ്ഭരതോർവ്വിതാൻ പുണ്യശാലി നി.
ഇസ്ഥലവാസികൾ വിഷ്ണുവവതാരസത്-
കൃത്യങ്ങൾ കീർത്തിച്ചു പാടുന്നു നിത്യവും. 13
തത്പ്പകളാലി പ്രിയവ്രതൻ തൻ കുലം
ശുഭ്രമായിത്തീർന്നിരിക്കുന്നു വിസ്മയം!
അക്കുലത്തിൽപ്പിറന്നാദ്യപുമാനിഹ
നൈഷ്കർമ്മ്യധർമ്മമനുഷ്ഠിച്ചു കാട്ടിനാൻ. 14
സുശ്രമസാദ്ധ്യമാം യോഗവിഭൂതികൾ
നശ്വരമെന്നോർത്തു സന്ത്യജിച്ചീടിന
ജന്മരഹിതനാമിബ്ഭഗവാനുടെ
യമ്മഹത്സ്ഥാനം മനോരഥത്താലുമേ
അത്തരം സിദ്ധികളാശിച്ചിട്ടും യോഗി-
സത്തമനെത്താവതല്ലതു നിശ്ചയം.'' 15
ലോകാഖില വേദശാസ്ത്രദേവദ്വിജ-
ഗോഗണാചാര്യനായീടുമൃഷഭന്റെ
ശുദ്ധമായീടും ചരിതമോതീടിനേൻ
മർത്ത്യസമസ്തപാപഘ്നമായ് ശ്രേഷ്ഠമായ്
മംഗലദായകമാമിതനാരതം
തുംഗമാം ശ്രദ്ധയോടും മനംവച്ചുതാൻ
കേൾക്കയോ കേൾപ്പിക്കയോ ചെയ്യുവോൻ-
വിഷ്ണു-
സക്തനായേകാന്തഭക്തനായ്ത്തീർന്നിടും. 16
നാനാവിധ ദുഷ്പ്രവൃത്തിയാൽ സംസാര-
പീനവ്യസനത്തിലാളുമാത്മാവിനെ
ഊനമററുള്ളൊരിബ്ഭക്തിരസാർമ്മിയിൽ
താനേ നിമഗ്നമാക്കീടും വിവേകികൾ
തത്പരനിർവൃതിമൂലം സ്വയ വരും
മപ്പുരമോത്തമാത്യന്തികമോക്ഷവും
ഒന്നും സമാദരിക്കുന്നില്ല സർവ്വാത്മ-
പൂർണ്ണനാണായവരീശസംഗത്തിനാൽ. 17
പാണ്ഡവരായ നിങ്ങൾക്കും യദുക്കൾക്കു-
മെന്നുംഗുരു,ദൈവ,മിഷ്ടൻ,കുലപതി,
എന്നല്ല ഭൃത്യനായ്പ്പോലും ചിലവേള-
നിന്നിടുംദേവൻ മുകുന്ദൻ സ്വഭക്തർക്കു
മുക്തിയരുളുന്നതുണ്ടു യഥാർത്ഥമാം
ഭക്തിയോഗത്തെയേകുന്നില്ല ഭൂപതേ! 18
നിത്യാനുഭൂതം സ്വരൂപലാഭത്തിനാ-
[1] ലസ്തംഗതതൃഷ്ണനാരിദ്ധരിത്രിയിൽ
[2] കായസംരക്ഷണമാത്രമനസ്കരായ്
ശ്രേയോവിഷയത്തിലെപ്പോഴും സുപ്തരാം
മർത്ത്യരിൽക്കാരുണ്യമേറിയവക്കാത്മ-
തത്ത്വോപദേശമരുളി നിരന്തരം
സഞ്ചരിച്ചോരാബ്ഭഗവാനൃഷഭനെ
സഞ്ചിതഭക്ത്യാ നമസ്കരിക്കുന്നു ഞാൻ. 19

---

# അദ്ധ്യായം 7

**ശ്രീശുകൻ പറഞ്ഞു**

ഭൂപരിപാലനത്തിന്നായൃഷഭനാ
ശ്രീപതി ഭക്താഗ്രിമനാം ഭരതനെ
നിശ്ചയിക്കെത്തദാജ്ഞാ പരിപാലന-
തല്പരനായവൻ, വിശ്വരൂപാത്മജ
പഞ്ചജനിയെന്നൊരുത്തമ കന്യയെ-
യഞ്ചാതെ പത്നിയായ് സ്വീകരിച്ചീടിനാൻ. 1
അഞ്ചാത്മജരെത്തനിക്കൊപ്പമായ് സൂക്ഷ്മ-
പഞ്ചഭൂതങ്ങളെ ബ്ഭൂതാദിയെന്നപോൽ
തന്നുടെ ജീവേശ്വരിയിൽ ക്രമത്തിലു-
ന്നതഭരതൻ ജനിപ്പിച്ചുകൊണ്ടിതു. 2
വത്സാ സുമതി താനും രാഷ്ട്രഭൃത്തും സു-
ദർശനാവരണൻ ധൂമ്രകേതുവും
ഈമട്ടിലബ്ഭൂമിപാലസുതന്മാർക്കു
നാമധേയങ്ങളെന്നറിഞ്ഞീടുക.
ഭാരതമെന്നീയജനാഭഭൂവിനു
പേരുളവായതക്കാലം മുതൽക്കതാൻ. 3
മുന്നോർകളെപ്പോലെ സർവ്വജ്ഞനാകുമീ-
മന്നവൻ സ്വസ്വകർമ്മസ്ഥപ്രജകളെ
ധർമ്മത്തിനൊത്തു വാത്സല്യപുരസ്സരം
നന്മയുടനംരക്ഷണം ചെയ്തിരുന്നിതേ 4
കാലങ്ങളിൽ ക്രതുയജ്ഞാത്മകൻ വന-
മാലിഭഗവാനെ നാനാദ്ധ്വരങ്ങളാൽ
ശ്രദ്ധയോടച്ചനം ചെയ്തഥ ദർശാഗ്നി-
ഹോത്ര ചാതുർമ്മാസ്യ പൂർണ്ണമാസങ്ങളും
പിന്നെ ഗോസോമയജ്ഞങ്ങ,ളിതുകൾ തൻ-
ഭിന്നപ്രകൃതി വികൃതികളുംകൊണ്ടു
ചാതുർഹോത്രത്തിൻ വിധിപ്രകാരംനൃപൻ
സാദരം മാധവാരാധനം ചെയ്തിതേ. 5

[1] തൃഷ്ണയെ ഇല്ലാതാക്കിയവൻ 2 ശരീരം രക്ഷിക്കണമെന്നുമാത്രം മതിയുള്ളവൻ

സമ്പ്രചരത്സുനാനായാഗേഷു വിരചിതാംഗക്രിയേഷ്വപൂർവ്വം യത്തൽക്രിയാഫലം ധർമ്മാഖ്യം പരേ ബ്രഹ്മണി യജ്ഞപുരുഷേ സർവ്വദേവതാലിംഗാനാം മന്ത്രാണാമർത്ഥനിയാമകതയാ സാക്ഷാത്കർത്തരി പരദേവതായാം ഭഗവതി വാസുദേവ ഏവ ഭാവയമാന ആത്മനൈപുണ്യമൃദിതകഷായോ ഹവിഃഷ്വധ്വര്യുഭിർഗ്ഗൃഹ്യമാണേഷു സ യജമാനോ യജ്ഞഭാജോ ദേവാംസ്താൻ പുരുഷാവയവേഷ്വഭ്യധ്യായത്. 6

ഏവം കർമ്മവിശുദ്ധ്യാ വിശുദ്ധസത്ത്വസ്യാന്തർഹൃദയാകാശശരീരേ ബ്രഹ്മണി ഭഗവതി വാസുദേവേ മഹാപുരുഷരൂപോപലക്ഷണേ ശ്രീവത്സകൌസ്തുഭവനമാലാരിദരഗദാദിഭിരുപലക്ഷിതേ നിജപുരുഷഹൃല്ലിഖിതേനാത്മനി പുരുഷരൂപേണ വിരോചമാന ഉച്ചൈസ്തരാം ഭക്തിരനുദിനമേധമാനരയാജായത.

ഏവം വർഷായുതസഹസ്രപര്യന്താവസിതകർമ്മനിർവ്വാണാവസരോഽധിഭുജ്യമാനം സ്വതനയേഭ്യോ രിക്ഥം പിതൃപൈതാമഹം യഥാദായം വിഭജ്യ സ്വയം സകലസമ്പന്നികേതാത്സ്വനികേതാൽ പുലഹാശ്രമം പ്രവവ്രാജ. 8

യത്ര ഹ വാവ ഭഗവാൻ ഹരിരദ്യാപി തത്രത്യാനാം നിജജനാനാം വാത്സല്യേന സംനിധാപ്യത ഇച്ഛാരൂപേണ. 9

യത്രാശ്രമപദാന്യുഭയതോനാഭിഭിർദൃഷച്ചക്രൈശ്ചക്രനദീ നാമ സരിൽപ്രവരാ സർവ്വത പവിത്രീകരോതി 10

തസ്മിൻ വാവ കില സ ഏകലഃ പുലഹാശ്രമോപവനേ വിവിധകുസുമകിസലയതുലസികാംബുഭിഃ കന്ദമൂലഫലോപഹാരൈശ്ച സമീഹമാനോ ഭഗവത ആരാധനം വിവിക്ത ഉപരതവിഷയാഭിലാഷ ഉപഭൃതോപശമഃ പരാം നിർവൃതിമവാപ. 11

തയേത്ഥമവിരതപുരുഷപരിചര്യയാ ഭഗവതി പ്രവർദ്ധമാനാനുരാഗഭരദ്രുതഹൃദയശൈഥില്യഃ പ്രഹർഷവേഗേനാത്മന്യുദ്ഭിദ്യമാനരോമപുളകകുളക ഔൽകണ്ഠ്യപ്രവൃത്തപ്രണയബാഷ്പനിരുദ്ധാവലോകനയന ഏവം നിജരമണാരുണചരണാരവിന്ദാനുധ്യാനപരിചിതഭക്തിയോഗേന പരിപ്ലുതപരമാഹ്ലാദഗംഭീരഹൃദയഹ്രദാവഗാഢധിഷണസ്താമപി ക്രിയമാണാം ഭഗവത്സപര്യാം ന സസ്മാര 12

ഇത്ഥം ധൃതഭഗവദ്വ്രതഐണേയാജിനവാസസാനുസവനാഭിഷേകാർദ്രകപിശകുടിലജടാകലാപേന ച വിരോചമാനഃ സൂര്യർച്ചാ ഭഗവന്തം ഹിരണ്മയം പുരുഷമുജ്ജിഹാനേ സൂര്യമണ്ഡലേഽഭ്യുപതിഷ്ഠന്നേതദുഹോവാച— 13

പരോരജഃ സവിതുർജ്ജാതവേദോ
ദേവസ്യ ഭർഗ്ഗോ മനസേദം ജജാന
സുരേതസാദഃ പുനരാവിശ്യ ചഷ്ടേ
ഹംസം ഗൃധ്രാണം നൃഷദ്രിംഗിരാമിമഃ 14

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ ഭരതചരിതേ ഭഗവൽപരിചര്യായാം സപ്തമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ** 4229 **പഞ്ചമസ്കന്ധേ ശ്ലോകാഃ 171**

# അഷ്ടമോഽധ്യായഃ

**ശ്രീശുക ഉവാച**

ഏകദാ തു മഹാനദ്യാം കൃതാഭിഷേകനൈയമികാവശ്യകോ ബ്രഹ്മാക്ഷരമഭിഗൃണാനോ മുഹൂർത്തത്രയമുദകാന്ത ഉപവിവേശ. 1

തത്ര തദാ രാജൻ ഹരിണീ പിപാസയാ ജലാശയാഭ്യാശമേകൈവോപജഗാമ. 2

നാനാദ്ധ്വരങ്ങൾ സർവാംഗക്രിയായുത-
മൂനമെന്യേ നടക്കുമ്പോളപൂർവവും
ധർമ്മാഖ്യയാളുന്നതുമാം ക്രിയാഫലം
നന്മട്ടമന്ത്രങ്ങൾകൊണ്ടു വിളക്കിട്ടും
വിഷ്ണുവരേയശേഷം നിയന്ത്രിക്കുവോ-
നെന്നഭാവത്തിനാലുൾക്കുമുപാസ്യനായ്
അദ്ധ്വരരൂപനായ് ബ്രഹ്മസ്വരൂപനായ്
കർത്താവുമാം ഭഗവാൻ വാസുദേവനെ
എപ്പൊഴുംഭാവനചെയ്തുമനോമല-
മെപ്പേരുമാ യജമാനൻ നശിപ്പിച്ചു
അദ്ധ്വര്യുവൃന്ദം ഹവിസ്സെടുത്തീടുന്നോ-
രത്തവ്വുതു ഭുജിക്കേണ്ടും സുരാളിയെ
ഉത്തമപൂരുഷൻ തന്നംഗകങ്ങളിൽ
സംസ്ഥിതരെന്നുതാൻ ധ്യാനിച്ചുകൊണ്ടിതു. 6

ഏവം ഫലകാംക്ഷയെന്യേയനുഷ്ഠിച്ച
പാവനകർമ്മങ്ങളാലെ തന്മാനസം
രാഗാദിദോഷവിഹീനമായിത്തദാ
ഭാഗവതാഢ്യരാം നാരദാദ്യർക്കെഴും
മാനസംതന്നിൽ വിളങ്ങുംപുരുഷൻെറ-
യാനന്ദപൂർണ്ണസ്വരൂപം മനോഹരം
സ്തുത്യർഹമാം ശംഖചക്രഗദാദിയും
കൌസ്തുഭരത്നവുമാവനമാലയും
ശ്രീവത്സലക്ഷ്മവുമൊത്തു തൻഹൃത്തിലും
ഭൂവരൻകണ്ടുടനെങ്ങും നിറഞ്ഞിട്ടും
സച്ചിന്മയ ബ്രഹ്മവസ്തുവതന്നുപാ-
ത്തച്യുതഭക്തി വദ്ധിച്ചിതു മേൽക്കുമേൽ 7

ഈമട്ടുവർഷായുതസഹസ്രാന്തമീ
ഭൂമണ്ഡലം പരിപാലനംചെയ്തഥ
മോക്ഷത്തിനുള്ള സമയമാമെന്നതു
വീക്ഷിച്ചു താനിങ്ങനുഭവിക്കുന്നതാം
തൻപിതൃപൈതാമഹവുമാം രാജ്യത്തെ-
യൻപോടു ദായക്രമത്തിനു ഭാഗിച്ചു
നന്ദനന്മാർക്കുകൊടുത്തു വിഭവസ-
മ്പൂർണ്ണമാം തൻരാജധാനിയുമുപേക്ഷിച്ചു
വിശ്രുതനായിട്ടമബ്ഭരതൻ പുല
ഹാശ്രമത്തിങ്കലേക്കാശു പോയീടിനാൻ. 8

ഭക്താഭിലാഷമേകീട്ടവാനസ്ഥല-
ത്തുൾക്കൃപയോടരുളുന്നിതിന്നും ഹരി 9

ചക്രാകൃതിയായിരുവശത്തും ദ്വാര
മൊക്കുംശിലകളിൽക്കൂടിയൊഴുകീട്ടും
ഗണ്ഡകിയെന്നുള്ള പുണ്യതരംഗിണി
ചൂഴ്ന്നാശ്രമസ്ഥലി ശുദ്ധമാക്കുന്നിതു 10

അപ്പുലഹാശ്രമശാന്തവനംതന്നി-
ലുൾപ്പൂക്കു നാനാസുമപല്ലവങ്ങളും
അപ്പുംതുളസിയും മൂലഫലാദിയു-
മപ്പിച്ചുപൂജനം ചെയ്തതിശാന്തനായ്
നാനാവിഷയാശകൾ വെടിഞ്ഞകാന്ത-
മാനന്ദനിർവൃതനായിരുന്നീടിനാൻ. 11

ഇത്ഥംനിരന്തരമീശ്വരപൂജകൊ-
ണ്ടുദ്ധമാം ഭക്ത്യാശിഥിലമായ്മാനസം
മോദാതിരേകത്തിനാലെങ്ങുമംഗമു-
ത്ഭേദിച്ചിയലും പുളകപൂരത്തൊടും.
സ്വന്തംരമണനാം ശ്രീഹരിതന്നുടെ
ചെന്താമരപ്പൂവടികളിൽ സന്തതം
ധ്യാനം ചിരമഭ്യസിച്ചുള്ള ഭക്തിയാ-
ലാനന്ദപൂർണ്ണം ഹൃദയഹ്രദംതന്നിൽ
ബുദ്ധിമുഴകിയിരിക്കയാൽ താൻചെയ്യു-
മാധ്യാനവും സ്മൃതിയിൽപ്പെട്ടിടാതെയായ്. 12

വിഷ്ണുഭഗവാനെയീവിധംധ്യാനിച്ചു
കൃഷ്ണമൃഗത്തോലുടുത്തനുവാസരം
മൂന്നുകുളിയാൽ നനഞ്ഞുകപിശമായ്
ചിന്നുംജടയാന്നുമിന്നുമാ വൈഷ്ണവൻ
ഭാനുബിംബസ്ഥിത നാമബ്ഭഗവാനെ
ഭാനുമാഹാത്മ്യസ്ഫുരിതമന്ത്രങ്ങളാൽ
സൂര്യനുദിച്ചുയന്നീടുന്ന വേളയിൽ
നേരെ നിലകൊണ്ടിവണ്ണം സ്തുതിച്ചിതേ. 13

പെട്ടെന്നുസങ്കല്പശക്തിയാൽ വിഷ്ടപം-
സൃഷ്ടിക്കയും നിജചിച്ഛക്തിയാലുടൻ
പ്രാണികൾക്കുള്ളിൽക്കടന്നുപാലിക്കയും
മാനസബുദ്ധ്യാദിയാമിന്ദ്രിയങ്ങളെ
കർമ്മസമർത്ഥമാക്കിക്കൊൾകയും സുഖ-
സമ്മോഹിതനായ ജീവനെക്കാൺകയും
ചെയ്യുതായ് മായതൻ സംബന്ധമറ്റതി-
പാവനമായി പ്രകാശസ്വരൂപമായ്
കർമ്മഫലസ്വരൂപസമ്പന്നികേതമാം
കർമ്മസാക്ഷീമഹസ്സാശ്രയിക്കുന്നു ഞാൻ. 14

---

# അദ്ധ്യായം 8

### ശ്രീശുകൻ പറഞ്ഞു

പിന്നെയൊരുനാളവൻ ഗണ്ഡകീനദി-
തന്നിൽക്കുളിച്ചു കഴിച്ചുസന്ധ്യാർച്ചനം
മന്ത്രാക്ഷരങ്ങളുരുവിട്ടു തന്നദി-
തൻതടത്തിൽ മുഹൂർത്തത്രയംവാണിതു 1

വെള്ളംകുടിക്കാനവിടെയപ്പോളൊരു
പുള്ളിമാൻപേട വന്നീടിനാളേകയായ്- 2

തയാ പേപീയമാന ഉദകേ താവദേവാവിദൂരേണ നദതോ മൃഗപതേരുന്നാദോ ലോകഭയങ്കര ഉദപതൽ. 3

തമുപശ്രുത്യ സാ മൃഗവധൂഃ പ്രകൃതിവിക്ലബാ ചകിതനിരീക്ഷണാ സുതരാമപി ഹരിഭയാഭിനിവേശവ്യഗ്രഹൃദയാ പാരിപ്ലവദൃഷ്ടിരഗതതൃഷാ ഭയാൽ സഹസൈവോച്ചക്രാമ 4

തസ്യാ ഉൽപതന്ത്യാ അന്തർവ്വത്ന്യാ ഉരുഭയാവഗലിതോ യോനിനിർഗ്ഗതോ ഗർഭഃ സ്രോതസി നിപപാത. 5

തൽപ്രസവോത്സർപ്പണഭയഖേദാതുരാ സ്വഗണേന വിയുജ്യമാനാ കസ്യാഞ്ചിദ്ദര്യാം കൃഷ്ണസാരസതീ നിപപാതാഥ ച മമാര. 6

തം ത്വേണകുണകം കൃപണം സ്രോതസാനൂഹ്യമാനമഭിവീക്ഷ്യാപവിദ്ധം ബന്ധുരിവാനുകമ്പയാ രാജർഷിർഭരത ആദായ മൃതമാതരമിത്യാശ്രമപദമനയൽ. 7

തസ്യ ഹ വാ ഏണകുണക ഉച്ചൈരേതസ്മിൻ കൃതനിജാഭിമാനസ്യാഹരഹസ്തൽപോഷണപാലനലാളനപ്രീണനാനുധ്യാനേനാത്മനിയമാഃ സഹയമാഃ പുരുഷപരിചര്യാദയ ഏകൈകശഃ കതിപയേനാഹർഗ്ഗണേന വിയുജ്യമാനാഃ കില സർവ്വ ഏവോദവസൻ 8

അഹോ ബതായം ഹരിണകുണകഃ കൃപണ ഈശ്വരരഥചരണപരിഭ്രമണരയേണ സ്വഗണസുഹൃദ്ബന്ധുഭ്യഃ പരിവർജ്ജിതഃ ശരണം ച മോപസാദിതോ മാമേവ മാതാപിതരൗ ഭ്രാതൃജ്ഞാതീൻ യൗഥികാംശ്ചൈവോപേയായ നാന്യം കഞ്ചന വേദ മയ്യതിവിസ്രബ്ധശ്ചാത ഏവ മയാ മൽപരായണസ്യ പോഷണപാലനപ്രീണനലാളനമനസൂയുനാനുഷ്ഠേയം ശരണ്യോപേക്ഷാ ദോഷവിദുഷാ. 9

നൂനം ഹ്യാര്യാഃ സാധവ ഉപശമശീലാഃ കൃപണസുഹൃദ ഏവംവിധാർത്ഥേ സ്വാർത്ഥാനപി ഗുരുതരാനുപേക്ഷന്തേ. 10

ഇതി കൃതാനുഷംഗ ആസനശയനാടനസ്ഥാനാശനാദിഷു സഹ മൃഗജഹുനാ സ്നേഹാനുബദ്ധഹൃദയ ആസീൽ 11

കുശകുസുമസമിൽപലാശഫലമൂലോദകാന്യാഹരിഷ്യമാണോ വൃകസാലാവൃകാദിഭ്യോ ഭയമാശംസമാനോ യദാ സഹ ഹരിണകുണകേന വനം സമാവിശതി. 12

പഥിഷു ച മുഗ്ദ്ധഭാവേന തത്ര തത്ര വിഷക്തമതിപ്രണയഭരഹൃദയഃ കാർപ്പണ്യാൽ സ്കന്ധേനോദ്വഹതി 13

ഏവമുത്സംഗ ഉരസി ചാധായോപലാളയന്മുദം പരമാമവാപ. 14

ക്രിയായാം നിർവ്വർത്യമാനായാമന്തരാളേഽപ്യുത്ഥായോത്ഥായ യദൈനമഭിചക്ഷീത തർഹി വാവ സ വർഷപതിഃ പ്രകൃതിസ്ഥേന മനസാ തസ്മാ ആശിഷ ആശാസ്തേ സ്വസ്തി സ്താദ്വത്സ തേ സർവ്വത ഇതി. 15

അന്യദാ ഭൃശമുദ്വിഗ്നമനാ നഷ്ടദ്രവിണ ഇവ കൃപണഃ സകരുണമതിതർഷേണ ഹരിണകുണകവിരഹവിഹ്വലഹൃദയസന്താപസ്തമേവാനുശോചൻ കില കശ്മലം മഹദഭിരംഭിത ഇതി ഹോവാച. 16

അപി ബത സ വൈ കൃപണ ഏണബാലകോ മൃതഹരിണീസുതോഽഹോ മമാനാര്യസ്യ ശഠകിരാതമതേരകൃതസുകൃതസ്യ കൃതവിസ്രംഭ ആത്മപ്രത്യയേന തദവിഗണയൻ സുജന ഇവാഗമിഷ്യതി. 17

നീരതാന്നീടവേ കേൾക്കായിതങ്ങൊരു
ഘോരസിംഹസ്വനം ലോകഭീതിപ്രദം. 3

ജാത്യാ ഭയശീലയാകുമാമാൻപേട-
യദ്ധ്വനികേട്ടഞെട്ടി [1] ച്ചകിതാക്ഷിയായ്
മാനസം വ്യാകുലപൂർണ്ണമായിഭ്രമി-
ച്ചാനദിചാടിനീന്തിക്കടന്നാൾ ദ്രുതം. 4

ചാടിട്ടും ഗർഭിണിയാമമ്മൃഗാംഗന
തേടും മഹാഭയം കാരണമായഹോ!
സ്ഥാനത്തുനിന്നുമഗ്ഗർഭം ചലിച്ചുടൻ
യോനിമാർഗ്ഗം വീണുപോയിതൊഴുക്കതിൽ. 5

ശീഘ്രപ്രസവം, നദീതരണം ഭയം
ദുഃഖമിവയാൽ വിവശയായിപ്പരം
കൂട്ടവും വിട്ടുപിരിഞ്ഞ മാൻപേടയ-
ക്കാട്ടിൻഗുഹയിൽപതിച്ചു മരിച്ചിതേ. 6

മാതാവുവീണുമരിച്ചതും പോതമാ-
സ്രോതസ്സിലാപ്പെട്ടൊഴുകുന്നതും കണ്ടു
ബന്ധുവിൻമട്ടലിവാന്നു മാൻകുട്ടിയെ-
യേന്തിബ്ഭരതൻ നിജാശ്രമം പൂകിനാൻ. 7

ഓക്കുവാൻപോലുമരുതു മാൻകുട്ടിയി-
ലുൾക്കടമാകും മമത്വം നിമിത്തമായ്
ഉത്തമരാജർഷിയാമബ്ഭരതന്റെ
ചിത്തം തകന്നിതു ചിത്രമത്രേ തുലോം
മാനിനെത്തീററുക ലാളിക്കപോററുക
കാനനമക്ഷികാപീഡയൊഴിക്കുക
എന്നീവിധമതിൽ നാൾക്കുനാളാസക്തി-
യൊന്നിനൊന്നേറി നിജനിയമങ്ങളും
ഈശാർച്ചനയും മുടങ്ങി ക്രമാൽവിഷ-
യാശയാൽദോഷം ഭവിച്ചു നൃപോത്തമാ! 8

"കഷ്ടം! മീമാൻകുട്ടി ദീനൻനിരാശ്രയൻ
പെട്ടിതുകാലചക്രത്തിരിപ്പിൽ ഭൃശം.
കൂട്ടംപിരിഞ്ഞു, സുഹൃൽബാന്ധവരെയും
വിട്ടെന്നെമാത്രം ശരണമണഞ്ഞിഹ
അമ്മയുമച്ഛനും ബന്ധുജനങ്ങളു-
മമ്മട്ടുകൂട്ടരും ജ്ഞാതിയും സർവ്വവും
ഞാനെന്നുതാൻ കരുതുന്നുതുണയ്ക്കു ഞാൻ
കാണുന്നതില്ലൊരു ജീവിയെപ്പോലുമേ
വിശ്വസിച്ചാശ്രയിച്ചീടുമിതിനെ ഞാ-
നാശ്വാസമേകിരക്ഷിപ്പാൻ ത്യജിച്ചിടാ
ആശ്രയിപ്പോരെയുപേക്ഷിപ്പതുമഹാ-
ദോഷമെന്നത്രേ അറിഞ്ഞിരിക്കുന്നു ഞാൻ
പോഷണപ്രീണനലാളനാദ്യങ്ങളെ
ബ്ഭേഷായനുഷ്ഠിച്ചതിനെപ്പുലർത്തുവൻ. 9

സാധുക്കളായ് സമശീലരാം സത്തുക്ക-
ളാതുരന്മാരിലകമലിഞ്ഞെപ്പൊഴും
ഇത്തരം കാര്യങ്ങളിൽ മുഖ്യമായിട്ടും
സ്വാർത്ഥത്തെയും സന്ത്യജിക്കുന്നു നിർണ്ണയം. 10

ചിന്തിച്ചിതുവിധമാമ്മൃഗക്കുട്ടിയെ
സന്താനമെന്നപോലേററവും സ്നേഹിച്ചു
യാനാസനശയനങ്ങളിലും തഥാ
സ്നാനാശനങ്ങളിലും പിരിയാതെയായ്. 11

ദർഭ, ചമത, പലാശം ജലമൂല
പുഷ്പഫലങ്ങളിവയ്ക്കുപോകുമ്പൊഴും
ദുഷ്ടമൃഗഭീതിമൂലമതിനെയും
കൂട്ടിയല്ലാതെപോകാറില്ല മന്നവൻ. 12

ബാലശീലത്താൽവഴികളിലങ്ങിങ്ങു
ചാലെക്കളിയാടുമമ്മൃഗക്കുട്ടിയെ
തോളിലെടുത്തുമവൻകൊണ്ടുപോയിട്ടും
ചാലവേയുൾത്തിങ്ങിടും പ്രണയത്തിനാൽ. 13

മാറിടംതന്നിൽ മടിയിലുമിങ്ങനെ
മാറിമാറിപ്പൂണ്ടു മോദിച്ചിതുനൃപൻ. 14

ദേവാർച്ചനാസമയത്തുമീമാൻകുട്ടി
ചെയ്‌വതെന്താണെന്നുതാൻചെന്നുനോക്കിടും
വത്സാ! നിനക്കുഭവികമെന്നിങ്ങിനെ
വാത്സല്യമോടതിനേകുമാശിസ്സുകൾ. 15

കണ്ടില്ലയെങ്കി [2] ലുദ്വിഗ്നമനസ്കനാ-
യിണ്ടൽപ്പെട്ടും മുതൽപോയവനെന്നപോൽ
തദ്വിയോഗത്തെയോർത്തോർത്തതിദീനനായ്
ചിത്താന്തകന്നവനിത്ഥം കഥിച്ചിടും. 16

കഷ്ടം! കിരാതധീയും പുണ്യഹീനനും
ദുഷ്ടനുമാമെന്നെ വിശ്വസിച്ചുള്ളതാം
തള്ളയില്ലാത്തൊരാ മാൻകിടാവെൻപിഴ-
യുള്ളതശേഷവുമാത്മവിശുദ്ധിയാൽ
നല്ലവന്മട്ടു പൊറുത്തെന്നരികത്തു
മെല്ലെത്തിരിച്ചിങ്ങുവന്നുചേർന്നീടുമോ? 17

1 ചലിക്കുന്ന കണ്ണുകളോടുകൂടിയവൾ    2 മനസ്സു ഭ്രമിച്ചവൻ

അപി ക്ഷേമേണാസ്മിന്നാശ്രമോപവനേ ശഷ്പാണി ചരന്തം ദേവഗുപ്തം ദ്രക്ഷ്യാമി. 18

അപി ച ന വൃകഃ സാലാവൃകോഽന്യതമോ വാ നൈകചരാ ഏകചരോ വാ ഭക്ഷയതി. 19

നിമ്ലോചതി ഹ ഭഗവാൻ സകലജഗൽക്ഷേമോദയസ്ത്രയ്യാത്മാദ്യാപി മമ ന മൃഗവധൂന്യാസ ആഗച്ഛതി. 20

അപിസ്വിദകൃതസുകൃതമാഗത്യ മാം സുഖയിഷ്യതി ഹരിണരാജകുമാരോ വിവിധരുചിരദർശനീയനിജമൃഗദാരകവിനോദൈരസന്തോഷം സ്വാനാമപനുദൻ. 21

ക്ഷ്വേളികായാം മാം മൃഷാസമാധിനാഽഽമീലിതദൃശം പ്രേമസംരംഭേണ ചകിതചകിത ആഗത്യ പൃഷദപരുഷവിഷാണാഗ്രേണ ലുഠതി. 22

ആസാദിതഹവിഷി ബർഹിഷി ദൂഷിതേ മയോപാലബ്ധോ ഭീതഭീതഃ സപദ്യുപരതരാസ ഋഷികുമാരവദവഹിതകരണകലാപ ആസ്തേ. 23

കിം വാ അരേ ആചരിതം തപസ്തപസ്വിന്യാനയാ യദിയമവനിഃസവിനയകൃഷ്ണസാരതനയതനുതരസുഭഗശിവതമാഖരഖുരപദപംക്തിഭിർദ്രവിണവിധുരാതുരസ്യ കൃപണസ്യ മമ ദ്രവിണപദവീം സൂചയന്ത്യാത്മാനം ച സർവ്വതഃ കൃതകൌതുകം ദ്വിജാനാം സ്വർഗ്ഗാപവർഗ്ഗകാമാനാം ദേവയജനം കരോതി. 24

അപിസ്വിദസൌ ഭഗവാനുഡുപതിരേനം മൃഗപതിഭയാന്മൃതമാതരം മൃഗബാലകം സ്വാശ്രമപരിഭ്രഷ്ടമനുകമ്പയാ കൃപണജനവത്സലഃ പരിപാതി 25

കിം വാഽഽത്മജവിശ്ലേഷജ്വരദവദഹനശിഖാഭിരുപതപ്യമാനഹൃദയസ്ഥലനളിനീകം മാമുപസൃതമൃഗീതനയം ശിശിരശാന്താനുരാഗഗുണിതനിജവദനസലിലാമൃതമയഗഭസ്തിഭിഃ സ്വധയതീതി ച 26

ഏവമഘടമാനമനോരഥാകുലഹൃദയോ മൃഗദാരകാഭാസേന സ്വാരബ്ധകർമ്മണാ യോഗാരംഭണതോ വിഭ്രംശിതഃ സ യോഗതാപസോ ഭഗവദാരാധനലക്ഷണാച്ച കഥമിതരഥാ ജാത്യന്തര ഏണകുണക ആസംഗഃ സാക്ഷാന്നിഃശ്രേയസപ്രതിപക്ഷതയാ പ്രാക്പരിത്യക്തദുസ്ത്യജഹൃദയാഭിജാതസ്യ തസ്യൈവമന്തരായവിഹതയോഗാരംഭണസ്യ രാജർഷേർഭരതസ്യ താവന്മൃഗാർഭകപോഷണപാലന പ്രീണനലാളനാനുഷംഗേണാവിഗണയത ആത്മാനമഹിരിവാഖുബിലം ദുരതിക്രമഃ കാലഃ കരാളരഭസ ആപദ്യത 27

തദാനീമപി പാർശ്വവർത്തിനമാത്മജമിവാനുശോചന്തമഭിവീക്ഷമാണോ മൃഗ ഏവാഭിനിവേശിതമനാ വിസൃജ്യ ലോകമിമം സഹ മൃഗേണ കളേബരം മൃതമനു ന മൃതജന്മാനുസ്മൃതിരിതരവന്മൃഗശരീരമവാപ. 28

തത്രാപി ഹ വാ ആത്മനോ മൃഗത്വകാരണം ഭഗവദാരാധനസമീഹാനുഭാവേനാനുസ്മൃത്യ ഭൃശമനുതപ്യമാന ആഹ 29

അഹോ കഷ്ടം ഭ്രഷ്ടോഽഹമാത്മവതാമനുപഥാദ്യദ്വിമുക്തസമസ്തസംഗസ്യ വിവിക്തപുണ്യാരണ്യശരണസ്യാത്മവത ആത്മനി സർവ്വേഷാമാത്മനാം ഭഗവതി വാസുദേവേ തദനുശ്രവണമനനസങ്കീർത്തനാരാധനാനുസ്മരണാഭിയോഗേനാശൂന്യസകലയാമേന കാലേന സമാവേശിതം സമാഹിതം കാർത്സ്ന്യേന മനസ്തത്തു പുനർമ്മമാബുധസ്യാരാന്മൃഗസുതമനു പരിസുസ്രാവ. 30

ഈശ്വരപാലിതനായിനി മേലുമീ-
യാശ്രമംതന്നിലിളംപുല്ലുതിന്നവൻ
ക്രീഡചെയ്യുന്നതു കാണ്മാനെനിക്കിട-
ക്കൂടുവാൻ ദൈവമനുഗ്രഹിച്ചീടുമോ? 18

കൂട്ടമായിട്ടുമൊററയ്ക്കും ചരിച്ചീടും
പട്ടിയോ ചെന്നായയോ തിന്നുകാണുമോ. 19

ക്ഷേമംജഗത്തിനേകാനുദിക്കും വേദ-
ധാമമാമർക്കനസ്തംഗമിക്കാറുമായ്
വന്നീലകഷ്ട! മിതുവരെയാമൃഗി-
യെന്നെയേല്പിച്ചനിക്ഷേപമതീശ്വരാ! 20

നാനാസഹജവിനോദങ്ങളാൽ സ്വയം
ദീനതബന്ധുജനത്തിനുതീർത്തിടും
ഏണനൃപാലകമാരനവൻ പുണ്യ-
ഹീനനാമെന്നെ മേലും സുഖിപ്പിക്കുമോ? 21

കണ്ണുമടച്ചു കളിയായ്സമാധിയി-
ലെന്നപോൽ ഞാനല്പനേരമിരിക്കകിൽ
എന്നടുത്തെത്തി ച്ചകിതനായ് സ്നേഹസ-
മ്പന്നനായ് നീർത്തുള്ളിപോൽ മൃദുവായിടും
കൊമ്പുതൻതുമ്പിനാൽ മന്ദമുരുമ്മിട്ട-
മൻപോടുതല്ലീടയെന്റെ ദേഹത്തവൻ. 22

വല്ലപ്പൊഴുംഞാൻ ഹവിസ്സുവയ്ക്കും കുശ-
പ്പുല്ലുവൻവന്നു മലിനപ്പെടുത്തവേ
തെല്ലുശകാരിക്കിലപ്പൊഴേ ലീലക-
ളെല്ലാംനിറുത്തി ഋഷിബാലനെന്നപോൽ
പേടിച്ചുമാറിയവനിന്ദ്രിയങ്ങളെ
പാടേയൊതുക്കിയൊരിടത്തിരുന്നിടും. 23

പുണ്യവതിയാകുമീയാശ്രമക്ഷമ-
യുന്നതമാം തപസ്സാചരിച്ചോൾ ദൃഢം
കാണുന്നതുണ്ടിവിടക്കൃഷ്ണസാരസ-
ന്താനത്തിനുള്ള ചേണാന്ന കാല്പാടുകൾ
പൂതമൃദുല സൂക്ഷ്മങ്ങളാമപ്പദ-
പാതനിരയാൽ മുതൽപോയതോർത്തലം
ആതുരചിത്തനായോരെനിക്കദ്ധന-
പാത കാണിച്ചുതരുന്നതുമെന്നിയേ
എല്ലായിടത്തും കൃതഭൂഷയായ് പര-
മുല്ലസിക്കുന്നു, മഹീസുരർക്കൊക്കെയും
സ്വർഗ്ഗസുഖാശയാൽ യാഗംനടത്തുവാൻ
യോഗ്യയായും പ്രശോഭിക്കുന്നിതിമ്മഹി. 24

ഇമ്മദീയാശ്രമം വിട്ടതെററിപ്പോയൊ-
രമ്മയില്ലാത്തതാമമ്മാൻ കിടാവിനെ
ദീനദയാലു ഭഗവാൻ സുധാംശുപ-
ഞ്ചാനനഭീതിയിൽനിന്നുരക്ഷിച്ചിതോ? 25
പുത്രവിരഹജ്വരമാം ദവാനല-
നത്തപിപ്പിക്കും ഹൃദയാംബുജത്തൊടും
മാൻകുട്ടിയെത്തിരഞ്ഞീടുമെന്നെശ്ശാന്തി-
തങ്ങുന്നതായ് മൃദുശീതളചാരുവായ്
പീയൂഷതുല്യമാം രശ്മികളിന്ദുവെൻ
മെയ്യിൽചൊരിഞ്ഞു സമാശ്വസിപ്പിക്കയോ? 26
ഏവം മനോരഥ വിഘ്നത്തിനാൽപരം
വൈവശ്യമാർന്നേണബാലസ്വരൂപമാം
പ്രാരബ്ധകർമ്മത്തിനാലീശ്വരാർച്ചനാ-
കാര്യങ്ങളിൽനിന്നുമാ യോഗതാപസൻ
ഭ്രഷ്ടനായെന്നേ പറയേണ്ടു ഭൂപതേ!
മററുവിധത്തിലിതെങ്ങിനെ വന്നിടും
മോക്ഷവിരോധികളെന്നുന്നി മുന്നമേ
ദുസ്ത്യജരായ തന്നൌരസപുത്രരെ
തള്ളിക്കളഞ്ഞോരി പന്റെ വർഗ്ഗസ്ഥനു-
മല്ലാത്തതാമൊരു മാൻകുട്ടിതന്നിലായ്
ഇത്രയുംതാല്പര്യമെങ്ങിനെ വന്നിടു
മത്രമാത്രം ബോധമുള്ളവർക്കോരുകിൽ
യോഗത്തിനാൽ പരിപാവന മാനസ
നാകും ഭരതനാം രാജർഷിയീവിധം
മാൻകുട്ടിയെ വളർത്തീടുക പോററുക
അങ്കമണച്ചുലാളിക്ക തലോടുക
എന്നായ് സദാസമയത്തുമാത്മാവിനെ-
ത്തന്നെയും തീരെ വിഗണിച്ചിരിക്കവേ
മൂഷികദ്വാരത്തിലെത്തുമപ്പാമ്പിന്റെ
ഭാഷയിലാക്കുമുല്ലംഘ്യമല്ലാത്തതായ്
ഭീകരമായൊരു വേഗതയോടട-
നാഗതമായിതവന്നന്ത്യകാലവും 27
അപ്പൊഴും തന്നെക്കുറിച്ചു ദുഃഖിച്ചീടും
തൽപാർശ്വവർത്തിയാം പുത്രനെയെന്നപോൽ
ഏണക്കിടാവിനെയാഭിമുഖ്യത്തോടു-
താനവലോകനം ചെയ്യവനിൽത്തന്നെ
ചിത്തമുറപ്പിച്ചുവച്ചമ്മൃഗത്തിനോ-
ടൊത്തുപേക്ഷിച്ചാൻ നിജശരീരത്തെയും
പിന്നെയീജ്ജന്മത്തിലെ സ്മൃതിപോകാതെ
നിന്നിടുന്നോരു മൃഗദേഹമാർന്നിതു 28
ജന്മമിതിലും ഭഗവദാരാധനം
നന്മട്ടനുഷ്ഠിച്ചതിൻ മഹത്ത്വത്തിനാൽ
തൻമൃഗത്ത്വത്തിന്റെ മൂലമനുസ്മരി-
ച്ചമ്മഹാൻ പശ്ചാത്തപിച്ചു പറഞ്ഞിതു. 29
ഞാനാത്മവിത്തുക്കൾ തന്മാർഗ്ഗമെത്തീട്ടു-
താനേയിവണ്ണമധഃപതിച്ചേനഹോ!
എന്തുകൊണ്ടെന്നാൽ സമസ്തസംഗംവെടി-
ഞ്ഞന്തരംഗം തെളിഞ്ഞാത്മജ്ഞനായ്ത്തീർന്നു
ഏകാന്തപുണ്യ വനവാസിയായി ഞാൻ
ലോകാത്മകനാം ഭഗവാൻ മുകുന്ദനെ
നിത്യവും ധ്യാനിക്ക, തൽക്കഥകൾക്കുക
കീർത്തിക്ക ചിന്തിക്കയർച്ചനംചെയ്യുക
ഇത്തരം ശ്രേഷ്ഠമാം യോഗത്തിനാൽ സദാ
ദൈത്യാരിയിലുറപ്പിച്ച മന്മാനസം
പിന്നീടറിവററുമാൻകുട്ടി തന്നുടെ
പിന്നാലെപോയതിദൂരെത്തെററിച്ചുപോയ്. 30

ഇത്യേവം നിഗൂഢനിർവ്വേദോ വിസൃജ്യ മൃഗീം മാതരം പുനർഭഗവത് ക്ഷേത്രമുപശമശീലമുനിഗണദയിതം ശാലഗ്രാമം പുലസ്ത്യപുലഹാശ്രമം കാലഞ്ജരാൽ പ്രത്യാജഗാമ. 31

തസ്മിന്നപി കാലം പ്രതീക്ഷമാണഃ സംഗാച്ച ഭൃശമുദ്വിഗ്ന ആത്മസഹചരഃ ശുഷ്കപർണ്ണതൃണവീരുധാ വർത്തമാനോ മൃഗത്വനിമിത്താവസാനമേവ ഗണയന്മൃഗശരീരം തീർത്ഥോദകക്ലിന്നമുത്സസർജ്ജ. 32

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
ഭരതചരിതേഽഷ്ടമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4260 പഞ്ചമസ്കന്ധേ ശ്ലോകാഃ 202

---

# നവമോഽധ്യായഃ

**ശ്രീശുക ഉവാച**

അഥ കസ്യചിദ്ദ്വിജവരസ്യാംഗിരഃപ്രവരസ്യ ശമദമതപഃസ്വാധ്യായാധ്യയനത്യാഗസന്തോഷതിതിക്ഷാപ്രശ്രയവിദ്യാനസൂയാത്മജ്ഞാനാനന്ദയുതസ്യാത്മസദൃശശ്രുതശീലാചാരരൂപൌദാര്യഗുണാ നവ സോദര്യാ അംഗജാ ബഭൂവുർമിഥുനം ച യവീയസ്യാം ഭാര്യായാം. 1

യസ്തു തത്ര പുമാംസ്തം പരമഭാഗവതം രാജർഷിപ്രവരം ഭരതമുത്സൃഷ്ടമൃഗശരീരം ചരമശരീരേണ വിപ്രത്വം ഗതമാഹുഃ 2

തത്രാപി സ്വജനസംഗാച്ച ഭൃശമുദ്വിജമാനോ ഭഗവതഃ കർമ്മബന്ധവിധ്വംസനശ്രവണസ്മരണഗുണവിവരണചരണാരവിന്ദയുഗളം മനസാ വിദധദാത്മനഃ പ്രതിഘാതമാശങ്കമാനോ ഭഗവദനുഗ്രഹേണാനുസ്മൃതസ്വപൂർവ്വജന്മാവലിരാത്മാനമുന്മത്തജഡാന്ധബധിരസ്വരൂപേണ ദർശയാമാസ ലോകസ്യ. 3

തസ്യാപി ഹ വാ ആത്മജസ്യ വിപ്രഃ പുത്രസ്നേഹാനുബദ്ധമനാ ആ സമാവർത്തനാത്സംസ്കാരാൻ യഥോപദേശം വിദധാന ഉപനീതസ്യ ച പുനഃ ശൌചാചമനാദീൻ കർമ്മനിയമാനനഭിപ്രേതാനപി സമശിക്ഷയദനുശിഷ്ടേന ഹി ഭാവ്യം പിതുഃ പുത്രേണേതി 4

സ ചാപി തദു ഹ പിതൃസംനിധാവേവാസധ്രീചീനമിവ സ്മ കരോതി 5

ഛന്ദാംസ്യധ്യാപയിഷ്യൻ സഹ വ്യാഹൃതിഭിഃ സപ്രണവശിരസ്ത്രിപദീം സാവിത്രീം ഗ്രൈഷ്മവാസന്തികാന്മാസാനധീയാനമപ്യസമവേതരൂപം ഗ്രാഹയാമാസ. 6

ഏവം സ്വതനുജ ആത്മന്യനുരാഗാവേശിതചിത്തഃ ശൌചാധ്യയനവ്രതനിയമഗുർവ്വനലശുശ്രൂഷണാദ്യൌപകുർവ്വാണകകർമ്മാണ്യനഭിയുക്താന്യപി സമനുശിഷ്ടേന ഭാവ്യമിത്യസദാഗ്രഹഃ പുത്രമനുശാസ്യ സ്വയം താവൽ അനധിഗതമനോരഥഃ കാലേനാപ്രമത്തേന സ്വയം ഗൃഹ ഏവ പ്രമത്ത ഉപസംഹൃതഃ 7

അഥ യവീയസീ ദ്വിജസതീ സ്വഗർഭജാതം മിഥുനം സപത്ന്യാ ഉപന്യസ്യ സ്വയമനുസംസ്ഥയാ പതിലോകമഗാൽ 8

പിതര്യുപരതേ ഭ്രാതര ഏനമതൽപ്രഭാവവിദസ്ത്രയ്യാം വിദ്യായാമേവ പര്യവസിതമതയോ ന പരവിദ്യായാം ജഡമതിരിതി ഭ്രാതുരനുശാസനനിർബ്ബന്ധാന്ന്യവൃത്സന്ത. 9

ഇമ്മട്ടുപശ്ചാത്തപിച്ച ശേഷം തന-
ത്തമ്മയാം മാൻപേടയെയപ്പിരിഞ്ഞക്ഷണം
ജന്മസ്ഥലമായ 'കാലഞ്ജരാ'ദ്രി വി-
ട്ടുമ്മാൻകിടാവു, സാളഗ്രാമ സംസ്ഥമായ്
മാമുനിമാരാം പുലഹപുലസ്ത്യർതൻ-
നാമമിയന്ന ജിതേന്ദ്രിയയോഗികൾ
അത്യന്തമിഷ്ടപ്പെട്ടുന്നതായിപ്പരി
ശുദ്ധമാം ശ്രീഹരിക്ഷേത്രത്തിലെത്തിനാൻ. 31

അങ്ങുമവസാനകാലം പ്രതീക്ഷിച്ചു
സംഗമത്തിൽ ഭയന്നേകാകിയായവൻ
ശുഷ്കതൃണദലാദ്യങ്ങൾ നിജതനു-
നിൽക്കുവാൻമാത്രം ഭുജിച്ചുചരിച്ചിതു
ഇമ്മൃഗജന്മനിദാനമാം പ്രാരബ്ധ-
കർമ്മമൊടുങ്ങുന്നതും പ്രതീക്ഷിച്ചവൻ,
കാലമായപ്പോളരവീരതീർത്ഥത്തി-
ലാളും ജലത്തിൽമുങ്ങി ത്യജിച്ചാൻ തനു. 32

---

# അദ്ധ്യായം 9

**ശ്രീശുകൻ പറഞ്ഞു**

ആംഗിരസ്സിൻവംശമുഖ്യനെന്നായ്പ്പുകൾ-
പൊങ്ങിശ്ശമംദമം വേദാദ്ധ്യയനവും
ദാനവും, തുഷ്ടി, സഹനം, വിനീതിയും
ജ്ഞാനമനസൂയത, തപോവിദ്യകൾ
ആനന്ദമാദിഗുണങ്ങളിണങ്ങിയ-
ന്യൂനം പ്രശോഭിച്ചിരുന്നിതൊരാരന്നൻ
അദ്വിജന്നൗദാര്യരൂപശീലാചാര
വിദ്യകളിൽത്തനിക്കൊത്താദ്യഭാര്യയിൽ
ഒൻപതുപുത്രർ ജനിച്ചുകനിഷ്ഠയാം
തൻപത്നിതന്നിൽ മിഥുനവും ജാതമായ്. 1

നിർമ്മല ഭാഗവതന്മാരിൽ മുഖ്യനായ്
ചെമ്മേ മൃഗശരീരംവെടിഞ്ഞന്ത്യമായ്
ബ്രാഹ്മണജന്മംവരിച്ചഭരതനാ-
ണമ്മിഥുനത്തിലെഴും പുരുഷപ്രജ. 2

സ്വന്തം ജനതതൻ കൂട്ടുകെട്ടിൽഭയം-
പൊന്തിയവനാത്മനാശ വിശങ്കയാൽ
നിത്യവും കർമ്മബന്ധോന്മൂലനാശസ-
മർത്ഥം ഹരികഥ കേൾക്കയുമോക്കയും
കീർത്തിക്കയും വിഷ്ണുപാദാരവിന്ദങ്ങൾ
ഹൃത്തിൽധരിക്കയും ചെയ്തിട്ടിയന്നതാം

മായാമയാനുഗ്രഹത്തിനാൽത്തന്നുടെ
പോയജന്മങ്ങളിലെ സ്മൃതിയോടുതാൻ
പിന്നെജ്ജഡൻ, മൂക, നന്ധൻ ബധിരനു-
മെന്നരൂപത്തിൽ ചരിച്ചാൻ ധരിത്രിയിൽ. 3

താതദ്വിജൻ സുതസ്നേഹസംബദ്ധനായ്
വേദോക്തിയൊത്തു സമാവർത്തനംവരെ
പുത്രനുവേണ്ടുന്ന സംസ്കാരകർമ്മങ്ങൾ
പൂർത്തിയാക്കിച്ചു വിവാഹമൊന്നെന്നിയേ
പിന്നുപനീതനായ്ശൗചാചമനാദി-
യുന്നതകർമ്മ നിയമങ്ങളൊക്കെയും
പുത്രനഹിതമായിട്ടും പിതൃധർമ്മ-
മോർത്തു ശാസിച്ചുമങ്ങഭ്യസിപ്പിച്ചിതേ. 4

എന്നാലതൊക്കെയവനപ്പിതാവിന്റെ
മുന്നിൽ നന്നല്ലെന്നമട്ടാചരിച്ചിതു. 5

വേദം തനൂജനെയഭ്യസിപ്പിക്കുവാൻ
ചേതസ്സിലാശ വദ്ധിച്ചമ്മഹീസുരൻ
വേദോത്തമാംഗമായ് വ്യാഹൃതിയൊത്തതായ്
പാദത്രയമാർന്നിടുന്ന ഗായത്രിയെ
ഗ്രൈഷ്മവാസന്തിക മാസങ്ങൾനാലിലു-
മക്ഷമാനിജ്ജരനഭ്യസിപ്പിക്കിലും
നേരേ സ്വരംപിഴയ്ക്കാതുച്ചരിക്കുവാൻ
തീരെക്കഴിഞ്ഞതില്ലന്നന്ദനന്നഹോ! 6

ശൗചാദ്ധ്യയന വ്രതനിയമങ്ങളു-
മാചാര്യശുശ്രൂഷ യഗ്ന്യർച്ചനാദിയും
ശ്രദ്ധയോടും ബ്രഹ്മചാരികൾചെയ്യേണ്ട
നിത്യകർമ്മങ്ങൾ പുത്രേച്ഛു നോക്കീടാതെ
അഭ്യസിപ്പിക്കുവാനെപ്പൊഴുമാഗ്രഹം
നിർഭരപ്രേമത്തിനാലെ വർദ്ധിക്കയാൽ
ശാസിച്ചുനോക്കി പ്രയത്നിച്ചുവേണ്ടപോൽ
ശിക്ഷിച്ചു സർവ്വം വിഫലമായ്ത്തീർന്നിതു
മാലിയന്നിങ്ങനെ ഗേഹത്തിൽ വാഴവേ
കാലവേഗത്തിലടിഞ്ഞുപോയാൻ ദ്വിജൻ. 7

പിന്നെക്കനിഷ്ഠയാമബ്രാഹ്മണസതി
തന്നാത്മജനെയും നന്ദിനിതന്നെയും
സ്വന്തം സപത്നിയെയേല്പിച്ചുടനടി
സന്തുഷ്ടയായ്ച്ചാടി നേടീവരഗതി. 8

അച്ഛൻമരിക്കവേയിസ്സഹജാതന്റെ-
യുച്ചമാഹാത്മ്യം മനസ്സിലാക്കീടാതെ
വേദാർത്ഥമാത്രമതികളുമാത്മസം-
ബോധവിരഹിതന്മാരുമാം സോദരർ
പിന്നെജ്ജഡമതിയാണിസ്സഹജനെ-
ന്നന്നി നിർബ്ബന്ധിച്ചതില്ല പഠിക്കുവാൻ. 9

സ ച പ്രാകൃതൈർദ്വിപദപശുഭിരുന്മത്തജഡബധിരേത്യഭിഭാഷ്യമാണോ യദാ തദനുരൂപാണി പ്രഭാഷതേ കർമ്മാണി ച സ കാര്യമാണഃ പരേച്ഛയാ കരോതി വിഷ്ടിതോ വേതനതോ വാ യാച്ഞയാ യദൃച്ഛയാ വോപസാദിതമല്പം ബഹു മിഷ്ടം കദന്നം വാഭ്യവഹരതി പരം നേന്ദ്രിയപ്രീതിനിമിത്തം. 10

നിത്യനിവൃത്തനിമിത്തസ്വസിദ്ധവിശുദ്ധാനുഭവാനന്ദസ്വാത്മലാഭാധിഗമഃ സുഖദുഃഖയോർദ്വന്ദ്വനിമിത്തയോരസംഭാവിതദേഹാഭിമാനഃ 11

ശീതോഷ്ണവാതവർഷേഷു വൃഷ ഇവാനാവൃതാംഗഃ പീനഃ സംഹനനാംഗഃ സ്ഥണ്ഡിലസംവേശനാനുന്മർദ്ദനാമജ്ജനരജസാ മഹാമണിരിവാനഭിവ്യക്തബ്രഹ്മവർച്ചസഃ കുപടാവൃതകടിരുപവീതേനോരുമഷിണാ ദ്വിജാതിരിതി ബ്രഹ്മബന്ധുരിതി സംജ്ഞയാതജ്ജ്ഞജനാവമതോ വിചചാര. 12

യദാ തു പരത ആഹാരം കർമ്മവേതനത ഈഹമാനഃ സ്വഭ്രാതൃഭിരപി കേദാരകർമ്മണി നിരൂപിതസ്തദപി കരോതി കിന്തു ന സമം വിഷമം ന്യൂനമധികമിതി വേദ കണപിണ്യാകഫലീകരണകുല്മാഷസ്ഥാലീപുരീഷാദീന്യപ്യമൃതവദഭ്യവഹരതി. 13

അഥ കദാചിൽ കശ്ചിൽ വൃഷലപതിർഭദ്രകാള്യൈ പുരുഷപശുമാലഭതാപത്യകാമഃ 14

തസ്യ ഹ ദൈവമുക്തസ്യ പശോഃ പദവീം തദനുചരാഃ പരിധാവന്തോ നിശി നിശീഥസമയേ തമസാവൃതായാമനധിഗതപശവ ആകസ്മികേന വിധിനാ കേദാരാൻ വീരാസനേന മൃഗവരാഹാദിഭ്യഃ സംരക്ഷമാണമംഗിരഃപ്രവര സുതമപശ്യൻ 15

അഥ ത ഏനമനവദ്യലക്ഷണമവമൃശ്യ ഭർത്തൃകർമ്മനിഷ്പത്തിം മന്യമാനാ ബദ്ധ്വാ രശനയാ ചണ്ഡികാഗൃഹമുപനിന്യുർമ്മുദാ വികസിതവദനാഃ 16

അഥ പണയസ്തം സ്വവിധിനാഭിഷിച്യാഹതേന വാസസാച്ഛാദ്യ ഭൂഷണാലേപസ്രക്തിലകാദിഭിരുപസ്കൃതം ഭുക്തവന്തം ധൂപദീപമാല്യലാജകിസലയാങ്കുരഫലോപഹാരോപേതയാ വൈശസസംസ്ഥയാ മഹതാ ഗീതസ്തുതിമൃദംഗപണവഘോഷേണ ച പുരുഷപശും ഭദ്രകാള്യാഃ പുരത ഉപവേശയാമാസുഃ 17

അഥ വൃഷലരാജപണിഃ പുരുഷപശോരസൃഗാസവേന ദേവീം ഭദ്രകാളീം യക്ഷ്യമാണസ്തദഭിമന്ത്രിതമസിമതികരാളനിശിതമുപാദദേ. 18

മൂഢരായീട്ടമീരുകാലിമാട്ടുകൾ
കൂടിബ്ബധിരനംഭ്രാന്തനും താനിവൻ
എന്നുകഥിക്കെയവനുമമ്മാതിരി
ചൊന്നിട്ടും ചൊല്ലുന്ന ജോലികൾ ചെയ്യിട്ടും
ജോലിയെടുപ്പിച്ചിട്ടുന്നവരേകുന്ന
കൂലിവാങ്ങും കിട്ടീടായ്കിലും മിണ്ടിടാ
കിട്ടുന്നതുകൊട്ടത്തഷ്ടി കഴിച്ചിട്ടും
കിട്ടീടാതപ്പോൾ കിടന്നിട്ടും പട്ടിണി
മുട്ടുളർകേറിബ്ബലാൽക്കാരമായ്ക്കൊണ്ടു-
വിട്ടും ചിലപ്പോൾ പണിയെടുപ്പിച്ചിട്ടും
അല്പമെന്നാലുമനല്പമെന്നാകിലു-
മൊപ്പ,മതൃപ്തിയും തുഷ്ടിയുമില്ലതിൽ
ശുദ്ധമായോന്നിതശുദ്ധമതെന്നുള്ള
ബുദ്ധിയില്ലെന്തും ലഭിപ്പതുതിന്നിട്ടും
കൂലിപറഞ്ഞും പണിചെയ്തിട്ടും ചില-
വേള,യില്ലെങ്കിലിരിന്നു കഴിച്ചിട്ടും
കേവലമിന്ദ്രിയപ്രീതിഗണിക്കാതെ-
യേവം ശരീരം നിലനിത്തിനാനവൻ
നിത്യമായ് ഹേതുവററുള്ളതായിസ്സ്വയം
സിദ്ധമാകും വിശുദ്ധാനന്ദമൊന്നുതാൻ
ആത്മസ്വരൂപമെന്നോരനുഭൂതിയാ
ലാത്മാഭിമാനവിഹീനനായ്മിന്നിനാൻ. 10-11

ചൂട്ട,തണുപ്പു,മഴ,കാററിതുകളെ-
പ്പാടേവിഗണിച്ചു കാളയ്ക്കുതുല്യമായ്
ചൂടുവാനൊന്നുമില്ലാതെ തടിച്ചുക്ക
കൂടീട്ടമംഗങ്ങളാന്നീട്ടമല്പമാൻ
സ്നാനമൊഴിഞ്ഞും നിലത്തുശയിച്ചുമ-
മ്മേനിമലിനമായ് ബ്രഹ്മമഹസ്സിനെ
ഉള്ളിലൊതുക്കി മഹാമണിയെന്നപോ-
ലുല്ലസിച്ചോ,നങ്ങവനെജ്ജനാവലി
കീറിപ്പറിഞ്ഞ പഴന്തുണിചുററിയു-
മേറെമുഷിഞ്ഞൊരു പൂണൂൽപേറിയും
കണ്ടിട്ടിവനൊരു ഭൂസുരവംശത്തി-
ലുണ്ടായ വൃത്തിവിഹീനനെന്നോതിനാർ 12

അന്യക്കുജോലിചെയ്യാണവൻ ജീവിപ്പ-
തെന്നതറിഞ്ഞിട്ടവൻെറ സഹോദരർ
തൻ കൃഷിഭൂമികാത്തീടുവാൻകൊണ്ടുപോ-
യാക്കും ചിലപ്പോളതുനോക്കുമങ്ങവൻ
ന്യൂനാധികസമഭേദമെന്നാൽ ധരാ-
വാനവനാമവനേതുമറിഞ്ഞിടാ
വല്ല പിണ്ണാക്കോ വെറുമുമിയോപഴ-
ത്തുള്ള ധാന്യങ്ങളോ തീരെക്കരിഞ്ഞതാം
അന്നമോ കിട്ടുന്ന സാധനമൊക്കെയും
തിന്നിട്ടും പീയൂഷസന്നിഭമായവൻ 13

അങ്ങിനെയാവസിക്കുമ്പോളൊരു നാളി-
ലങ്ങൊരുശൂദ്രപ്രമാണിപുത്രാത്ഥമായ്
ഭദ്രകാളിക്കു കുരുതിയേകാനൊരു
മർത്ത്യനെയങ്ങുമാരാഞ്ഞിറങ്ങീടിനാൻ. 14

ഏകനെച്ചെന്നുപിടിച്ചുകെട്ടിക്കൊണ്ടു-
പോകവേ മോചിച്ചു ദൈവേച്ഛയാലവൻ
ശൂദ്രഭൃത്യന്മാരവനെത്തിരഞ്ഞഘ-
രാത്രിയിരുട്ടിൽച്ചുഴിഞ്ഞുനോക്കീടിലും
കാണാൻകഴിയാതെ തപ്പിത്തടഞ്ഞവർ
ക്ഷോണിയിലെങ്ങുമേസഞ്ചരിച്ചീടവേ
നേരേമൃഗങ്ങളിൽനിന്നും കൃഷിസ്ഥലം
വീരാസനത്തിലിരുന്നു രക്ഷിച്ചിട്ടും
ആംഗിരഃശ്രേഷ്ഠദ്വിജനന്ദനൻതൻെറ-
യംഗങ്ങളിൽച്ചെന്നു മുട്ടീ യദൃച്ഛയായ് 15

അക്ഷണംനോക്കിയവനി[1]ലനവദ്യ-
ലക്ഷണംപാത്തിവൻ സ്വാമികാര്യത്തിനു
പാററിമേമാൻതന്നെയെന്നോത്തു കയറിട്ടു
കെട്ടിയെത്തിച്ചാർ മുദാ[2] ചണ്ഡികാലയം. 16

ശൂദ്രപുരോഹിതരപ്പൊഴേതാൻവിധി-
ക്കൊത്തവനെക്കൊണ്ടുപോയിക്കുളിപ്പിച്ചു
കോടിയുടുപ്പിച്ചലങ്കരണങ്ങളാൽ
മോടിയാക്കിച്ചന്ദനച്ചാറണിയിച്ചു
പൊട്ടിട്ടുമാലയുംചാത്തി മൃഷ്ടാന്നമാ-
യൂട്ടി മലർധൂപദീപമാല്യങ്ങളും
പല്ലവം ദൂവ്വതൊട്ടുള്ള നൈവേദ്യവു-
മെല്ലാമൊരുക്കിയച്ചിച്ചു ഗാനങ്ങളും
സ്തോത്രങ്ങളുമമൃദംഗപടഹാദി-
വാദ്യഘോഷങ്ങളുമൊത്തുചേന്നങ്ങിനെ
അപ്പാപപശുവിനെക്കൊണ്ടുപോയ്ക്കാളിതൻ-
മുല്പാടഭിമുഖമായിരുത്തീടിനാർ. 17

പിന്നെപ്പുരോഹിതനന്നരഗോവിൻെറ
ചെന്നിണത്താൽ ദേവിയെ പ്രീതയാക്കുവാൻ
കാളിമന്ത്രം ജപിച്ചററം കരാളമാം
വാളുമെടുത്തുപിടിച്ചുനിന്നീടിനാൻ. 18

1 നിർദ്ദോഷമായ ലക്ഷണം 2 ഭദ്രകാളിക്ഷേത്രം

ഇതി തേഷാം വൃഷലാനാം രജസ്തമഃപ്രകൃതീനാം ധനമദ-രജഉത്സിക്തമനസാം ഭഗവൽകലാവീരകുലം കദർത്ഥീകൃത്യോൽ-പഥേന സൈ്വരം വിഹരതാം ഹിംസാവിഹാരാണാം കർമ്മാതി-ദാരുണം തൽബ്രഹ്മഭൂതസ്യ സാക്ഷാദ്ബ്രഹ്മർഷിസുതസ്യ നിർവ്വൈ-രസ്യ സർവ്വഭൂതസുഹൃദഃ സൂനായാമപ്യനനുമതമാലംഭനം തദുപ-ലഭ്യ ബ്രഹ്മതേജസാതിദുർവ്വിഷഹേണ ദന്ദഹ്യമാനേന വപുഷാ സഹസോച്ചചാട സൈവ ദേവീ ഭദ്രകാളീ. 19

ഭൃശമമർഷരോഷാവേശരഭസവിലസിതഭ്രുകുടിവിടപകുടില-ദംഷ്ട്രാരുണേക്ഷണാടോപാതിഭയാനകവദനാ ഹന്തുകാമേവേദം മഹാട്ടഹാസമതിസംരംഭേണ വിമുഞ്ചന്തീ തത ഉൽപത്യ പാ-പീയസാം ദുഷ്ടാനാം തേനൈവാസിനാ വിവൃക്ണശീർഷ്ണാം ഗളാൽസ്രവന്തമസൃഗാസവമത്യുഷ്ണം സഹ ഗണേന നിപീയാതി-പാനമദവിഹ്വലോച്ചൈസ്തരാം സ്വപാർഷദൈഃ സഹ ജഗൌ നനർത്ത ച വിജഹാര ച ശിരഃകന്ദുകലീലയാ. 20

ഏവമേവ ഖലു മഹദഭിചാരാതിക്രമഃ കാർത്സ്ന്യേനാത്മ-നേ ഫലതി. 21

ന വാ ഏതദ്വിഷ്ണുദത്ത മഹദത്ഭുതം യദസംഭ്രമഃ സ്വശിര-ശ്ഛേദന ആപതിതേഽപി വിമുക്തദേഹാദ്യാത്മഭാവസുദൃഢ-ഹൃദയഗ്രന്ഥീനാം സർവ്വസത്ത്വസുഹൃദാത്മനാം നിർവ്വൈരാണാം സാക്ഷാദ്ഭഗവതാനിമിഷാരിവരായുധേനാപ്രമത്തേന തൈ-സ്തൈർഭാവൈഃ പരിരക്ഷ്യമാണാനാം തൽപാദമൂലമകുതശ്ചിദ്ഭ-യമുപസൃതാനാം ഭാഗവതപരമഹംസാനാം. 22

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ *

ജഡഭരതചരിതേ നവമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4280 പഞ്ചമസ്കന്ധേ ശ്ലോകാഃ 222

# ദശമോഽധ്യായഃ

**ശ്രീശുക ഉവാച**

അഥ സിന്ധുസൌവീരപതേ രഹൂഗണസ്യ വ്രജത ഇക്ഷു-മത്യാസ്തടേ തൽകുലപതിനാ ശിബികാവാഹപുരുഷാന്വേഷണ-സമയേ ദൈവേനോപസാദിതഃ സ ദ്വിജവര ഉപലബ്ധ ഏഷ പീവാ യുവാ സംഹനനാംഗോ ഗോഖരവദ്ധുരം വോഢുമലമി-തി പൂർവ്വവിഷ്ടിഗൃഹീതൈഃ സഹ ഗൃഹീതഃ പ്രസഭമതദർഹ ഉവാ-ഹ ശിബികാം സ മഹാനുഭാവഃ 1

യദാ ഹി ദ്വിജവരസ്യേഷുമാത്രാവലോകാനുഗതേർന്ന സമാ-ഹിതാ പുരുഷഗതിസ്തദാ വിഷമഗതാം സ്വശിബികാം രഹൂഗണ ഉപധാര്യ പുരുഷാനധിവഹത ആഹ ഹേ വോഢാരഃ സാധ്വ-തിക്രമത കിമിതി വിഷമമുഹ്യതേ യാനമിതി. 2

അഥ ത ഈശ്വരവചഃ സോപാലംഭമുപാകർണ്ണ്യോപായ-തുരീയാച്ഛങ്കിതമനസസ്തം വിജ്ഞാപയാംബഭൂവുഃ 3

ന വയം നരദേവ പ്രമത്താ ഭവന്നിയമാനുപഥാഃ സാധ്വേവ വഹാമഃ അയമധുനൈവ നിയുക്തോഽപി ന ദ്രുതം വ്രജതി നാനേ-ന സഹ വോഢുമു ഹ വയം പാരയാമ ഇതി 4

സാംസർഗ്ഗികോ ദോഷ ഏവ നൂനമേകസ്യാപി സർവ്വേഷാം സാംസർഗ്ഗികാണാം ഭവിതുമർഹതീതി നിശ്ചിത്യ നിശമ്യ കൃപണ-വചോ രാജാ രഹൂഗണ ഉപാസിതവൃദ്ധോഽപി നിസർഗ്ഗേണ ബലാൽകൃത ഈഷദുത്ഥിതമന്യുരവിസ്പഷ്ടബ്രഹ്മതേജസം ജാത-വേദസമിവ രജസാഽഽവൃതമതിരാഹ. 5

താമസരാജസശീലരായിദ്ധന-
സ്തോമത്തിനാൽമദമത്തരായേററവും
ശ്രീമദ്ഭഗവത്കലയോടുകൂടുമാ-
ബ്രാഹ്മണവംശത്തെ നിസ്സാരമായ്ത്തള്ളി
സ്വൈരമായ് ദുർമ്മാർഗ്ഗസഞ്ചരണംചെയ്തു
ഘോരമാം ഹിംസയിൽത്താൻ വിഹരിച്ചിട്ടും
ക്രൂരമനസ്സരാമഖ്ഖലന്മാരുടെ
ദാരുണമായിട്ടുമേതൊരുകർമ്മമോ
ആപൽക്കാലത്തുമനുവദിച്ചീടാത്ത
പാപഭൂവായുള്ളതേതുദുഷ്കൃത്യമോ
ബ്രഹ്മർഷിയാമംഗിരസ്സിൻെറ വംശ്യനായ്
ബ്രഹ്മമായി സ്വയമിന്നുനന്നധന്യനായ്
സർവ്വചരാചരഭൂതസുഹൃത്തായി
നിർവ്വൈരനാകും ഭരതൻെറയാവധം
ബ്രഹ്മതേജസ്സാൽസ്വദേഹം ദഹിച്ചിട്ടു-
മമ്മഹാകാളിയങ്ങൊട്ടും സഹിക്കാതെ
സ്പഷ്ടമായ്ത്തന്നുടെ ബിംബത്തിൽനിന്നുതാൻ
പെട്ടെന്നു ചാടിവെളിക്കുവന്നീടിനാൾ. 19

ഒട്ടുമേസഹ്യമല്ലാത്തതാം തത്ക്രുധ
സ്പഷ്ടമാക്കും [1] ഭ്രുകുടീവിടപത്തൊടും
വക്രമാമത്യുഗ്രദംഷ്ട്രാദ്വയത്തൊടും
രക്തനിറംപെടും നേത്രയുഗത്തൊടും
അത്യന്തഭീകരമാം വദനത്തൊടും
പെട്ടെന്നുലോകം ദഹിപ്പിച്ചിട്ടുംവിധം
അട്ടഹാസങ്ങളുമിട്ടപ്പുരോഹിത-
ദുഷ്ടൻെറ നേർക്കു കുതിച്ചു ചാടീടിനാൾ
വാളുതട്ടിപ്പറിച്ചാ ദുർജ്ജനഗള-
പാളിയറുത്തതിൽനിന്നൊഴുകീടിന
രക്തമദ്യത്തെ നിജ ഗണദേവതാ-
യുക്തയായ് വീണ്ടുംകുടിച്ചുമദിച്ചുടൻ
എല്ലാവരുമൊത്തു പാട്ടുപാടിക്കളി-
ച്ചുല്ലാസമോടതലകൾ പന്താടിനാൾ. 20

ഇക്കണക്കേ മഹാന്മാരിലേല്പിച്ചിട്ടും
ദുഷ്കൃത്യമെല്ലാം തിരിഞ്ഞുഫലിച്ചിട്ടും. 21

ചക്രധരനായ് പ്രമാദവിഹീനനാ-
മക്കൃഷ്ണദേവൻെറ ഭിന്നരൂപങ്ങളാൽ
പാലിതരായ് ശരീരാഭിമാനംതെല്ലു-
മേലാത്തവരായി വൈരവിഹീനരായ്
മാനസഗ്രന്ഥിയറുത്തുള്ളൊ [2] രാത്മസു-
ധ്യാനസ്ഥിതരാം ഭഗവൽപദാശ്രിതർ
സ്വന്തം ശിരസ്സറുത്തീടാൻതുടങ്ങുമ-
സ്സന്ധിയിലും ഭ്രമിക്കാറില്ല ലേശവും. 22

---

# അദ്ധ്യായം 10

**ശ്രീശുകൻ പറഞ്ഞു**

പിന്നൊരുനാൾ സിന്ധുസൌവീരദേശങ്ങൾ-
തന്നധിനാഥൻ രഹൂഗണമന്നവൻ
തത്ത്വഗ്രഹണത്തിനായ്ക്കപിലാശ്രമ-
മെത്തുവാനിന്ദുമതീതീരമാർഗ്ഗമായ്
പല്ലക്കിലേറിഗ്ഗമിക്കവേ ഭൂപൻെറ
ചൊല്ലിനാൽ കൂട്ടുതൽ വാഹകരെത്തും
ആരായുമസ്സംഘനാഥനു വീക്ഷ്യനായ്
പ്രാരബ്ധകർമ്മവശാലിദ്വിജോത്തമൻ
പൊണ്ണനിവൻ യുവാവാണുവേണ്ടുംവിധ-
മാന്നിട്ടുണ്ടുബലം ശരീരത്തിനും
കാളകഴുതകൾപോലേതുഭാരവു-
മാളുവാൻപോരുമൊരാളിവനെന്നോർത്തു
മുന്നം ബലാൽപിടിച്ചീടിനകൂട്ടരോ-
ടൊന്നിച്ചുബന്ധിച്ചുകൊണ്ടുപോയീടിനാൻ
തണ്ടെടുക്കേണ്ടവനല്ലെങ്കിലുമാന്ദു-
കൊണ്ടാനനുഭാവയുക്തനാമമ്മഹാൻ. 1

കാലിന്നടിയിലകപ്പെട്ടുജീവികൾ
കാലന്നൂർപൂകരുതെന്നുള്ള ചിന്തയാൽ
മന്ദംനടക്കവേ മററുള്ളവരുമായ്
ഭിന്നമായീഗതി,യപ്പോൾ രഹൂഗണൻ
കല്പിച്ചു വേഗം വിഭിന്ന ഗതിവെടി-
ഞ്ഞൊപ്പം നടക്കുവാൻ വാഹകന്മാരൊടായ്. 2

മന്നവൻതന്നുപാലംഭനം കേട്ടവർ
ദണ്ഡനമേല്ക്കേണ്ടതായ്വരുമെന്നുതാൻ
നന്നായ്ഭയപ്പെട്ടതിൽനിന്നൊഴിഞ്ഞിടാൻ
ചൊന്നാർ ധരണീമണാളനോടീവിധം. 3

ഞങ്ങളിതിൽശരിയായ് മനംവയ്ക്കുന്നു
ഭംഗമുണ്ടാക്കുന്നതീശ്വര നാണുകേൾ
ഏല്പെട്ടതിപ്പൊഴെന്നാകിലും ഞങ്ങളോ-
ടൊപ്പം നടക്കുന്നതില്ലിവനേതുമേ
ഇപ്പുമാനോടുചേർന്നിപ്പണിചെയ്യുവാൻ
കെല്പിവക്കില്ലങ്ങു കല്പിപ്പതാകിലും. 4

ദുഃഖിതന്മാരായവർ ചൊന്നവാക്കുകൾ
കേൾക്കുമബ്ഭൂതലപാലനതെങ്കിലും
ദോഷമേകൻ ചെയ്യുതസ്സമാജത്തിലെ
ശേഷമുള്ളോരിലും ബാധിക്കുമെന്നതു
പാർത്തുടൻ വൃദ്ധസംസേവകനാകിലും
ചിത്തം രജോഗുണാന്തർഹിതമാകയാൽ
മന്നനീഷൽക്രുദ്ധനായഗ്നിയെന്നപോൽ
മന്നമാം ബ്രഹ്മഭാസ്സാളുമാവിപ്രനെ. 5

---

1 പുരികങ്ങളാകുന്ന ശാഖകൾ 2 ആത്മാവിനെ നല്ലവണ്ണം ധ്യാനിച്ചുകൊണ്ടിരിക്കുന്നവർ

അഹോ കഷ്ടം ഭ്രാതർ വ്യക്തമുരു പരിശ്രാന്തോ ദീർഘമധ്വാ-
നമേക ഏവ ഊഹിവാൻ സുചിരം നാതിപീവാ ന സംഹനനാം-
ഗോ ജരസാ ചോപദ്രുതേ ഭവാൻ സഖേ നോ ഏവാപര ഏതേ
സംഘട്ടിന ഇതി ബഹു വിപ്രലബ്ധോഽപ്യവിദ്യയാ രചിതദ്രവ്യ-
ഗുണകർമ്മാശയസ്വചരമകളേബരേഽവസ്തുനി സംസ്ഥാനവിശേ-
ഷേഽഹം മമേത്യനധ്യാരോപിതമിഥ്യാപ്രത്യയോ ബ്രഹ്മഭൂത
സ്തൂഷ്ണീം ശിബികാം പൂർവ്വവദുവാഹ. 6

അഥ പുനഃ സ്വശിബികായാം വിഷമഗതായാം പ്രകുപിത
ഉവാച രഹൂഗണഃ 7

കിമിദമരേ ത്വം ജീവന്മൃതോ മാം കദർത്ഥീകൃത്യ ഭർത്തൃശാ-
സനമതിചരസി പ്രമത്തസ്യ ച തേ കരോമി ചികിത്സാം ദണ്ഡ.
പാണിരിവ ജനതായാ യഥാ പ്രകൃതിം സ്വാം ഭജിഷ്യസ ഇതി 8

ഏവം ബഹ്വബദ്ധമപി ഭാഷമാണം നരദേവാഭിമാനം
രജസാ തമസാനുവിദ്ധേന മദേന തിരസ്കൃതാശേഷഭഗവൽപ്രിയ-
നികേതം പണ്ഡിതമാനിനം സ ഭഗവാൻ ബ്രാഹ്മണോ ബ്രഹ്മ-
ഭൂതഃ സർവ്വഭൂതസുഹൃദാത്മാ യോഗേശ്വരചര്യായാം നാതിവ്യുൽ-
പന്നമതിം സ്മയമാന ഇവ വിഗതസ്മയ ഇദമാഹ 9

ബ്രാഹ്മണ ഉവാച

ത്വയോദിതം വ്യക്തമവിപ്രലബ്ധം
ഭർത്തുഃ സ മേ സ്യാദ്യദി വീരഭാരഃ
ഗന്തുര്യദി സ്യാദധിഗമ്യമധ്വാ
പീവേതി രാശൌ ന വിദാം പ്രവാദഃ 10

സ്ഥൌല്യം കാർശ്യം വ്യാധയ ആധയശ്ച
ക്ഷുത്തൃഡ്ഭയം കലിരിച്ഛാ ജരാ ച
നിദ്രാ രതിർമ്മന്യുരഹംമദഃ ശുചോ
ദേഹേന ജാതസ്യ ഹി മേ ന സന്തി. 11

ജീവന്മൃതത്വം നിയമേന രാജൻ
ആദ്യന്തവദ്യദ്വികൃതസ്യ ദൃഷ്ടം
സ്വസ്വാമ്യഭാവോ ധ്രുവ ഈഡ്യ യത്ര
തർഹ്യുച്യതേഽസൌ വിധികൃത്യയോഗഃ 12

വിശേഷബുദ്ധേർവ്വിവരം മനാക് ച
പശ്യാമ യന്ന വ്യവഹാരതോഽന്യൽ
ക ഈശ്വരസ്തത്ര കിമീശിതവ്യം
തഥാപി രാജൻ കരവാമ കിം തേ. 13

ഉന്മത്തമത്തജഡവത്സ്വസംസ്ഥാം
ഗതസ്യ മേ വീര ചികിത്സിതേന
അർത്ഥഃ കിയാൻ ഭവതാ ശിക്ഷിതേന
സ്തബ്ധപ്രമത്തസ്യ ച പിഷ്ടപേഷഃ 14

ശ്രീശുക ഉവാച

ഏതാവദനുവാദപരിഭാഷയാ പ്രത്യുദീര്യ മുനിവര ഉപശ-
മശീല ഉപരതാനാത്മ്യനിമിത്ത ഉപഭോഗേന കർമ്മാരബ്ധം വ്യപ-
നയൻ രാജയാനമപി തഥോവാഹ. 15

കഷ്ടം! സഹജാ! ഭവാൻക്ഷീണനേററവു-
മൊററയ്ക്കുദൂരം വഹിച്ചിതുവാഹനം
പാരം കൃശനാണവയവം ദുർബ്ബല-
മേറെക്കിഴവൻ, ജരാബാധിതൻപരം
കൂട്ടരിവരാവിധമല്ലിതുമട്ടി-
ലൊട്ടു ഹസിച്ചിതേ വ്യംഗ്യാത്മഭംഗിയിൽ
മിണ്ടാതിതുകേട്ടുകൊണ്ടമ്മഹീസുരൻ
തണ്ടുംവഹിച്ചുനടന്നിതുപിന്നെയും
എത്രപുച്ഛിക്കിലുമെന്താണവിദ്യതാൻ
ചേർത്തഗുണകർമ്മയുക്തമാമത്തനു
അന്ത്യമായുള്ളതാണായവ,നിങ്ങതു-
മേന്തണം പ്രാരബ്ധപര്യന്ത,മത്രതാൻ
ഹീനമായ് മിഥ്യയാമിജ്ജഡദേഹത്തിൽ
ഞാനെൻെറയെന്നുള്ളതാമഭിമാനവും-
വിട്ടു പരബ്രഹ്മഭൂതനവൻമൌന-
മട്ടാന്നുവീണ്ടുമത്തണ്ടുവഹിച്ചിതേ. 6

പിന്നെയും മുൻമട്ടു വിൽപാട്ടുപോകവേ
മന്നൻകുപിതനായിങ്ങിനെചൊല്ലിനാൻ. 7

“എന്തെടാ ധിക്കരിക്കുന്നതെന്നാജ്ഞ നീ
ഹന്ത! ജീവച്ഛവംതന്നെയോ നീ ജഡാ!
മത്തനായീടും നിനക്കു ഞാൻ ലോകക്കു
മിത്രാത്മജനെന്നവണ്ണം പ്രവൃത്തിയിൽ
ശ്രദ്ധയുണ്ടാകുവാൻ തക്കവിധത്തിലൊ-
രൊത്തചികിത്സ നടത്തുവാൻപോകയാം. 8

പാരമബദ്ധങ്ങളിങ്ങിനെചൊല്ലവേ
പാരിനു താൻ പതിയെന്നഭിമാനവും
ഭൂരിരജസ്തമോശീലവും മൂലമായ്-
ച്ചേരും മദമാന്നു ഭക്തജനങ്ങളെ
ധിക്കരിച്ചേററവും പണ്ഡിതനെന്നുസു-
വ്യക്തം നടിക്കുമാമന്നവൻതന്നോടായ്
സർവ്വാത്മകനായ് പരചിത്സ്വരൂപനായ്
സർവ്വചരാചരഭൂതസുഹൃത്തുമാം
ഭൂസുരൻ യോഗേശ്വരചര്യയിൽച്ചെററു-
മാശയവ്യുല്പത്തിയില്ലാതിരുന്നിട്ടും
ഭൂവരനേഹസിക്കുന്നവനെന്നപോൽ
ഗർവ്വവിഹീനനായിങ്ങിനെചൊല്ലിനാൻ. 9

ബ്രാഹ്മണൻ പറഞ്ഞു

വീരാ! ഭവൽഗീരു നേരുതാൻ, വഞ്ചന
തീരെയില്ലായതിലെന്നുകഥിച്ചിടാം
ഭാരം, വഹിപ്പവനുണ്ടായിരിക്കിലും
ധൂരതെനിക്കായിരിക്കിലും മാത്രമേ
ക്ഷീണമെനിക്കുഭവിക്കു ശരീരമീ-
ഞാന,ല്ലതിനാൽ ശരിയാണതേററവും
സഞ്ചരിപ്പോനൊരുലക്ഷ്യമുണ്ടാകണം
സഞ്ചാരിഞാനുമായീടണമെങ്കിലേ
സഞ്ചാരമുള്ളു, സർവ്വത്രനിറഞ്ഞിട്ടും
ഞാൻ ചിദാത്മാവാകയാലതും നേരുതാൻ
പിന്നെത്തടിയനെന്നെന്നെപ്പറഞ്ഞതിൽ
സന്ദേഹമല്പമെനിക്കുണ്ടുതോതിടാം
പുഷ്ടിയും കാർശ്യവുമെല്ലാം വപുസ്സിനു
മാത്രമാണാത്മാവിനില്ലെന്നിരിക്കവേ
ബാധമാത്മാവുശരീരമെന്നുന്നിട്ടും
മൂഢരല്ലാതീയബദ്ധം കഥിക്കുമോ? 10

പുഷ്ടി,കാർശ്യം,മനഃക്ലേശം, ഭയ,മാശ
തൃട്ടു,വിശപ്പു,രോഗം, കലഹം,രതി
ക്രോധം,ജര,നിദ്ര, ദംഭമദാദിയും
ജാതരാംദേഹികൾക്കൊക്കെയുണ്ടില്ലമേ. 11

ആദിയുമന്തവുമാന്നുവികൃതമാ-
മേതിനും ജന്മമൃതികൾ ഭവിക്കയാൽ
സത്യമാം ജീവന്മൃതനെന്നുചൊന്നതും
ഭൃത്യയജമാനധർമ്മമോതാമിനി
എത്രകാലം നിലനിൽക്കുമോ സ്വാമിയും
ഭൃത്യനുമെന്നുള്ളതത്രയും കാലമേ
കല്പനയുംദാസ്യവും നിലനിന്നിട്ടു
ചൊല്ലൊങ്ങുമങ്ങുന്നിതോർത്തുനോക്കീടുക.
ഞാൻ നൃപനാകിലിസ്സേവകാരാപണ-
മെന്നിലുമന്നുതൊട്ടില്ലാതെയായ്വരും
ഇസ്ഥിതിയിൽ സ്വാമിഭൃത്യസംബന്ധവും
സുസ്ഥിരമായ്ക്കാണ്മതില്ലറിവുള്ളവർ. 12

അങ്ങുന്നുരാജാവു ഞാനൊരുഭൃത്യനെ-
ന്നിങ്ങനെയുള്ള വിശേഷധീയെങ്ങുമേ
ഞങ്ങൾ കാണാ വ്യവഹാരത്തിലെന്നിരയ-
യിങ്ങീശനാ, [1] രീശിതവ്യമെന്തോരുകിൽ
ലോകരീതിക്കങ്ങു രാട്ടു, ഞാൻ ഭൃത്യനു-
മാകണമെങ്കിലാകാമെന്തുവേണ്ടതും. 13

മത്തൻജഡൻചിലപോതില്യമത്തനെ-
ന്നിത്ഥംസ്വരൂപസ്ഥിതനാമെനിക്കിഹ
അല്പമേയാവീരാ! ഭവാൻെറചികിത്സയാൽ
തെല്ലും പ്രയോജനമുണ്ടായ്വരാ ദൃഢം
സ്തബ്ധപ്രമത്തരിലങ്ങരുളും ശിക്ഷ-
പിഷ്ടസംപേഷണമെന്നതേ വന്നിടൂ. 14

ശ്രീശുകൻ പറഞ്ഞു

ദേഹാഭിമാനനിദാനമാമജ്ഞത
സംഹരിച്ചോരതിശാന്തൻ മുനീശ്വരൻ
പ്രാരബ്ധകർമ്മഫലങ്ങളശേഷവും
നേരേഭുജിച്ചു തീക്കുന്നവനായുടൻ
മന്നൻെറ ചൊല്ലിൻ പരിഭാഷമട്ടിലീ-
വണ്ണമരുളിയത്തണ്ടുവഹിച്ചിതേ. 15

1 ശാസിക്കത്തക്കതു്

സ ചാപി പാണ്ഡവേയ സിന്ധുസൌവീരപതിസ്തത്ത്വജിജ്ഞാസായാം സമ്യക് ശ്രദ്ധയാധികൃതാധികാരസ്തദ്ധൃദയഗ്രന്ഥിമോചനം ദ്വിജവച ആശ്രുത്യ ബഹുയോഗഗ്രന്ഥസമ്മതം ത്വരയാവരുഹ്യ ശിരസാ പാദമൂലമുപസൃതഃ ക്ഷമാപയൻ വിഗതനൃപദേവസ്മയ ഉവാച. 16

കസ്ത്വം നിഗൂഢശ്ചരസി ദ്വിജാനാം
ബിഭർഷി സൂത്രം കതമോ/വധൂതഃ
കസ്യാസി കുത്രത്യ ഇഹാപി കസ്മാൽ
ക്ഷേമായ നശ്ചേദസി നോത ശുക്ലഃ 17

നാഹം വിശങ്കേ സുരരാജവജ്രാ-
ന്ന ത്ര്യക്ഷശൂലാന്ന യമസ്യ ദണ്ഡാൽ
നാഗ്ന്യർക്കസോമാനിലവിത്തപാസ്ത്രാ-
ച്ഛങ്കേ ഭൃശം ബ്രഹ്മകുലാവമാനാൽ. 18

തൽ ബ്രൂഹ്യസംഗോ ജഡവന്നിഗൂഢ-
വിജ്ഞാനവീര്യോ വിചരസ്യപാരഃ
വചാംസി യോഗഗ്രഥിതാനി സാധോ
ന നഃ ക്ഷമന്തേ മനസാപി ഭേത്തും. 19

അഹം ച യോഗേശ്വരമാത്മതത്ത്വ-
വിദാം മുനീനാം പരമം ഗുരും വൈ
പ്രഷ്ടും പ്രവൃത്തഃ കിമിഹാരണം തൽ
സാക്ഷാദ്ധരിം ജ്ഞാനകലാവതീർണ്ണം. 20

സ വൈ ഭവാംല്ലോകനിരീക്ഷണാർത്ഥ-
മവ്യക്തലിംഗോ വിചരത്യപിസ്വിൽ
യോഗേശ്വരാണാം ഗതിമന്ധബുദ്ധിഃ
കഥം വിചക്ഷീത ഗൃഹാനുബന്ധഃ 21
ദൃഷ്ടഃ ശ്രമഃ കർമ്മത ആത്മനോ വൈ
ഭർത്തുർഗ്ഗന്തുർഭവതശ്ചാനുമന്യേ
യഥാസതോദാനയനാദ്യഭാവാൽ
സമൂല ഇഷ്ടോ വ്യവഹാരമാർഗ്ഗഃ 22
സ്ഥാല്യഗ്നിതാപാൽ പയസോ/ഭിതാപ-
സ്തത്താപതസ്തണ്ഡുലഗർഭരന്ധിഃ
ദേഹേന്ദ്രിയാസ്വാശയസന്നികർഷാൽ
തത്സംസൃതിഃ പുരുഷസ്യാനുരോധാൽ. 23
ശാസ്താഭിഗോപ്താ നൃപതിഃ പ്രജാനാം
യഃ കിങ്കരോ വൈ ന പിനഷ്ടി പിഷ്ടം
സ്വധർമ്മമാരാധനമച്യുതസ്യ
യദീഹമാനോ വിജഹാത്യഘൌഘം. 24
തന്മേ ഭവാന്നരദേവാഭിമാന-
മദേന തുച്ഛീകൃതസത്തമസ്യ
കൃഷീഷ്ട മൈത്രീദൃശമാർത്തബന്ധോ
യഥാ തരേ സദവധ്യാനമംഹഃ 25
ന വിക്രിയാ വിശ്വസുഹൃത്സഖസ്യ
സാമ്യേന വീതാഭിമതേസ്തവാപി
മഹദ്വിമാനാൽ സ്വകൃതാദ്ധി മാദൃങ്-
നങ്ക്ഷ്യത്യദൂരാദപി ശൂലപാണിഃ 26

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
ദശമോ/ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4305 പഞ്ചമസ്കന്ധേ ശ്ലോകാഃ 247

## ഏകാദശോ/ധ്യായഃ

ബ്രാഹ്മണ ഉവാച

അകോവിദഃ കോവിദവാദവാദാൻ
വദസ്യഥോ നാതിവിദാം വരിഷ്ഠഃ
ന സൂരയോ ഹി വ്യവഹാരമേനം
തത്ത്വാവമർശേന സഹാമനന്തി. 1

തത്ത്വജിജ്ഞാസുവായിന്ദ്രിയസംയമ-
ശ്രദ്ധയാൽ തത്ത്വഗ്രഹണാധികാരിയായ്
ഭൂവരനെന്നുള്ള ഗർവ്വംത്യജിച്ചോര-
സ്സൗവീരസിന്ധുപതിയാം രഹൂഗണൻ
തന്നുടെദേഹാഭിമാനമകററുവാൻ
പോന്നതായ് സർവ്വയോഗഗ്രന്ഥസാരമാം
ഭൂസുരവാക്കിതുകേട്ട പല്ലക്കിൽനി
ന്നാശുതാഴത്തിറങ്ങിത്തൻ ശിരസ്സിനാൽ
തത്പദമൂലത്തിൽവീണുനമിച്ച [1] പ്ര-
ഗത്ഭം ക്ഷമാപണപൂർവ്വമോതീടിനാൻ. 16

പൂണനൂൽകാണുന്നു ഗൂഢംചരിച്ചിട്ടും
ക്ഷോണീസുരവംശ്യരിൽ ഭവാനാരുവാൻ
ആരുടെനന്ദനൻ? ദിക്കേതിഹ വരാൻ
കാരണമെന്തൊരവധൂതനോ ഭവാൻ?
ഞങ്ങൾക്കനുഗ്രഹമേകുവാനെത്തിയ
മംഗലദേവതാ വല്ലഭൻതന്നെയോ? 17

ദേവേന്ദ്രവജ്രായുധത്തെയോ കാമാരി-
ദേവശൂലത്തെയോ കാലദണ്ഡത്തെയോ
സൂര്യ്യചന്ദ്രാഗ്നികുബേരസമീരണ-
ന്മാരുടെഘോരമാമസ്ത്രഗണത്തെയോ
ലേശംഭയപ്പെടാതുള്ള ഞാൻ ഭൂസുര-
വംശാവമാനത്തിലേററവും ഭീതനാം. 18

ആകയാലാരെന്നരുളീടണംഭവാ-
നാകാംക്ഷയുണ്ടതെനിക്കറിഞ്ഞീടുവാൻ
സംഗവിഹീനനായ് വിജ്ഞാനവീര്യ്യങ്ങ-
ളങ്ങുമറച്ചോരരുതിയുമെന്നിയേ
സാധോ! ഭവാൻ സഞ്ചരിപ്പൂ ജഡനെന്ന
മാതിരി,യങ്ങുകനിഞ്ഞിങ്ങുചൊല്ലിയ
യോഗസാരങ്ങളിലുൾക്കൊണ്ടിരിക്കുമാ-
വാഗർത്ഥമോരാനുമാളല്ലിവൻ വിഭോ! 19

ജ്ഞാനികൾക്കെല്ലാം പരംഗുരുവായിച്ചി-
ദാനന്ദമൂർത്തിയാം സാക്ഷാൽമഹാവിഷ്ണു
പാരിലവതരിച്ചീടിന യോഗീന്ദ്ര-
ഹീരമായീടും കപിലർഷിതന്നൊടായ്
സംസാരസിന്ധുതരണത്തിലേതാണൊ-
രാശ്രയമെന്നതു ചോദിച്ചറിഞ്ഞിടാൻ
മോദേനപോകുന്ന ഞാനിപ്പൊഴെന്നതും
സാദരമങ്ങേയറിയിച്ചിട്ടുന്നിതേ! 20

തൻപ്രഭാവത്തെയകത്തടക്കിജ്ജഗൽ-
സമ്പ്രദായം കണ്ടറിയാൻ ചരിച്ചിട്ടോ
അങ്ങുകപിലമുനിതന്നെയോ എന്നു
ഞങ്ങൾക്കുദിക്കുന്നുസംശയം ഭൂസുരാ!
ആഗാരബദ്ധരാമീയന്ധബുദ്ധികൾ
യോഗേശ്വരരീതി ബോധിപ്പതെങ്ങിനെ. 21

കർമ്മങ്ങളാൽക്ഷീണമങ്ങേയ്ക്കുമുള്ളതായ്
ഞാൻമുനേ! കാണ്മതസംഗതമായ്വരാ
ഭാരംവഹിച്ചുചരിക്കും ഭവാനിലും
ചേരുമതെന്നനുമാനിച്ചിട്ടുന്നു ഞാൻ
ലോകവ്യവഹാരമാർഗ്ഗം സകാരണ-
മാകുന്നുവെന്നതു സമ്മതമാക്കുമേ
ഏതൊന്നസത്യമാണപ്പദാർത്ഥത്തിനാൽ
യാതൊരുകർമ്മവും സാദ്ധ്യമല്ലോർക്കുകിൽ
കുംഭാദിപാത്രങ്ങളില്ലാതിരിക്കുകി-
ലംഭസ്സെടുക്കുവാൻ സാധിപ്പതെങ്ങിനെ. 22
സ്ഥൂലകാർശ്യാദിതനുവിനാണാത്മാവ-
താളുന്നതില്ലെന്നുചൊന്നതുഖണ്ഡ്യമാം
ഇന്ദ്രിയപ്രാണശരീരചിത്തങ്ങളോ-
ടൊന്നിച്ചു ബന്ധിച്ചിരിക്കുമാത്മാവിനും
വേണ്ടവിധത്തിൽ ശ്രമാദിവികാരങ്ങ-
ളുണ്ടു സംബന്ധപരമ്പരമൂലമായ്
വഹ്നിതൻചേർച്ചയാൽ ചൂടു പാത്രത്തിനും
പിന്നെയപ്പാത്രത്തിലാന്നിട്ടും പാലിനും
തദ്ഗതധാന്യത്തിനും പകരുന്നതു-
ണ്ടക്കണക്കാംദേഹബന്ധമാത്മാവിനും. 23
ഈശ്വരകിങ്കരനായി പ്രജാളിതൻ
ശാസിതാവും രക്ഷിതാവുമാംഭൂപതി
പിഷ്ടസംപേഷണംചെയ്കയല്ല,ധർമ്മ-
നിഷ്ഠനായ്പോക്കുന്നു പാപമീശാർച്ചയാൽ. 24
പൃഥ്വീശ്വരാഭിമാനത്താൽ മദമാന്ദ്യ
[2] സത്തമനിന്ദനം ചെയ്തോരെന്നിൽ ഭവാൻ
ദീനബന്ധോ! കനിഞ്ഞീടണമിപ്പൊഴ-
ന്യൂനമിപ്പാപമസ്തംഗതമാംവിധം. 25
വിശ്വസമസ്തസുഹൃത്തായ ഭിമാന-
ലേശവുമെന്യേ സമഭാവനായിട്ടും
അങ്ങേക്കണക്കുള്ളവരെ നിന്ദിച്ചിട്ടും
ഞങ്ങളെപ്പോലുള്ളവർ വിളംബിതം
നാശംവരിച്ചിട്ടുമില്ലൊരു സംശയ-
മീശപ്രഭാവമിയലുവോരാകിലും. 26

---

## അദ്ധ്യായം 11

ബ്രാഹ്മണൻ പറഞ്ഞു

കോവിദനല്ലെന്നിരിക്കിലും കോവിദ-
ഭാവത്തിൽ വാദങ്ങൾകൊണ്ടുവരുന്നുനീ
നേരേവിമർശനംചെയ്തുമനീഷിക-
ളോരാ വ്യവഹാരകാര്യം യഥാർത്ഥമായ്
എന്നതുമൂലമായ് ചിന്തകന്മാരായ
പണ്ഡിതന്മാരിലൊരുത്കൃഷ്ടനല്ലനീ. 1

---

1 പ്രതിയോല്ലാത്തവനെന്ന മട്ടിൽ 2 യോഗ്യന്മാരെ നിന്ദിക്കൽ

തഥൈവ രാജന്നുരുഗാർഹമേധ-
വിതാനവിദ്യോരുവിജൃംഭിതേഷു
ന വേദവാദേഷു ഹി തത്ത്വവാദഃ
പ്രായേണ ശുദ്ധോ നു ചകാസ്തി സാധുഃ 2

ന തസ്യ തത്ത്വഗ്രഹണായ സാക്ഷാൽ
വരീയസീരപി വാചഃ സമാസൻ
സ്വപ്നേ നിരുക്ത്യാ ഗൃഹമേധിസൌഖ്യം
ന യസ്യ ഹേയാനുമിതം സ്വയം സ്യാൽ. 3

യാവന്മനോ രജസാ പൂരുഷസ്യ
സത്ത്വേന വാ തമസാ വാനുരുദ്ധം
ചേതോഭിരാകൂതിഭിരാതനോതി
നിരങ്കുശം കുശലം ചേതരം വാ. 4

സ വാസനാത്മാ വിഷയോപരക്തോ
ഗുണപ്രവാഹോ വികൃതഃ ഷോഡശാത്മാ
ബിഭ്രൽ പൃഥങ്നാമഭി രൂപഭേദ-
മന്തർബഹിഷ്ട്വം ച പുരൈസ്തനോതി. 5

ദുഃഖം സുഖം വ്യതിരിക്തം ച തീവ്രം
കാലോപപന്നം ഫലമാവ്യനക്തി
ആലിംഗ്യ മായാരചിതാന്തരാത്മാ
സ്വദേഹിനം സംസൃതിചക്രകൂടഃ 6

താവാനയം വ്യവഹാരഃ സദാവിഃ
ക്ഷേത്രജ്ഞസാക്ഷ്യോ ഭവതി സ്ഥൂലസൂക്ഷ്മഃ
തസ്മാന്മനോ ലിംഗമദോ വദന്തി
ഗുണാഗുണത്വസ്യ പരാവരസ്യ 7

ഗുണാനുരക്തം വ്യസനായ ജന്തോഃ
ക്ഷേമായ നൈർഗുണ്യമഥോ മനഃ സ്യാൽ
യഥാ പ്രദീപോ ഘൃതവർത്തിമശ്നൻ
ശിഖാഃ സധൂമാ ഭജതി ഹ്യന്യദാ സ്വം.
പദം തഥാ ഗുണകർമ്മാനുബദ്ധം
വൃത്തീർമ്മനഃ ശ്രയതേഽന്യത്ര തത്ത്വം. 8

ഏകാദശാസന്മനസോ ഹി വൃത്തയ-
ആകൂതയഃ പഞ്ച ധിയോഽഭിമാനഃ
മാത്രാണി കർമ്മാണി പുരം ച താസാം
വദന്തി ഹൈകാദശ വീര ഭൂമീഃ 9

ഗന്ധാകൃതിസ്പർശരസശ്രവാംസി
വിസർഗ്ഗരത്യർത്ത്യഭിജല്പശില്പാഃ
ഏകാദശം സ്വീകരണം മമേതി
ശയ്യാമഹം ദ്വാദശമേക ആഹുഃ 10

ദ്രവ്യസ്വഭാവാശയകർമ്മകാലൈ-
രേകാദശാമീ മനസോ വികാരാഃ
സഹസ്രശഃ ശതശഃ കോടിശശ്ച
ക്ഷേത്രജ്ഞതോ ന മിഥോ ന സ്വതഃ സ്യുഃ 11

ക്ഷേത്രജ്ഞ ഏതാ മനസോ വിഭൂതീ-
ർജ്ജീവസ്യ മായാരചിതസ്യ നിത്യാഃ
ആവിർഹിതാഃ ക്വാപി തിരോഹിതാശ്ച
ശുദ്ധോ വിചഷ്ടേ ഹ്യവിശുദ്ധകർത്തുഃ 12

ക്ഷേത്രജ്ഞ ആത്മാ പുരുഷഃ പുരാണഃ
സാക്ഷാത്സ്വയംജ്യോതിരജഃ പരേശഃ
നാരായണോ ഭഗവാൻ വാസുദേവഃ
സ്വമായയാഽഽത്മന്യവധീയമാനഃ 13

യഥാനിലഃ സ്ഥാവരജംഗമാനാ-
മാത്മസ്വരൂപേണ നിവിഷ്ട ഈശേൽ
ഏവം പരോ ഭഗവാൻ വാസുദേവഃ
ക്ഷേത്രജ്ഞ ആത്മേദമനുപ്രവിഷ്ടഃ 14

ലോകവ്യവഹാരമട്ടയഥാർത്ഥമാ-
ണാഗമനാനാക്രിയാവ്യവഹാരവും
പത്തനസംബന്ധനാനാമഖങ്ങളെ
വിസ്തരിച്ചീടുന്ന വേദഭാഗങ്ങളിൽ
സാധുവായ് ഹിംസാരഹിതമാകും തത്ത്വ-
വാദവും മിക്കവാറും പ്രകാശിച്ചിടാ. 2

ആലയഭോഗസുഖങ്ങളെല്ലാം സ്വപ്ന-
കാലസുഖംപോൽ ക്ഷണത്തിൽ നശിപ്പതായ്
നല്ലപോൽ ചിന്തിച്ചറിഞ്ഞതിനെദ്രുതം
തള്ളുവാനാക്കുകഴിയുന്നതില്ലയോ
ആ നരന്നാത്മബോധത്തിനു, പൂജ്യങ്ങ-
ളാണെങ്കിലും യോജ്യമല്ല വേദോക്തികൾ. 3

ചിത്തമെന്നോളം ഗുണത്രയാധീനമായ്
വർത്തിച്ചിടുമത്രകാലവും ഭൂപതേ!
ജ്ഞാനകർമ്മേന്ദ്രിയൗഘങ്ങളാൽ നല്ലതും
ഹീനവുമായുള്ള കർമ്മങ്ങൾ ചെയ്തിടും. 4

പുണ്യപാപങ്ങളിൽനിന്നെഴും വാസന-
ചേർന്നമനസ്സു വിവിധദേഹങ്ങളും
ദേവമർത്ത്യാദിനാനാഭിധാനങ്ങളു-
മാവഹിച്ചുച്ചനീചത്വങ്ങൾ കല്പിച്ചു
കാമാദിവൃത്തികളാലെവികാരിയായ്
കാമംഗുണത്രിതയത്തിന്നധീനമായ്
വീണ്ടുംവിഷയാശയാൽപ്രവർത്തിക്കുക-
കൊണ്ടുതുടരുന്നദേഹപ്രവേശനം
കർമ്മംശരീരേന്ദ്രിയകൃതമെങ്കിലും
സന്മതേ! ചോദനചെയ്യുമാനാദം
പഞ്ചഭൂതംപതിനൊന്നിന്ദ്രിയങ്ങളും
തഞ്ചുമഷോഡശാംഗത്തിലുൽകൃഷ്ടത
മാനസത്തിന്നുതാനന്തർബഹിർഭാവ-
മൂനമററായതുളവാക്കിടുന്നിതേ 5

ഹന്ത! ഭവചക്രമുന്നതമായാകൃ-
താന്തരാത്മാവാം മനസ്സുശരീരിയെ
ആലിംഗനംചെയ്തു [1] കാലോപപന്നമാം
മാല്യംസുഖവുംതെളിക്കുന്നമോഹവും. 6

എന്നോളവുംവിഷയാസക്തമോ മന-
സ്സന്നാൾവരെ സ്ഥൂലസൂക്ഷ്മങ്ങളായിട്ടും
ഈ വ്യവഹാരമാത്മാവിനാൽ കാണപ്പെ-
ടാവതായെപ്പൊഴുമാവിർഭവിപ്പതേ
പിന്നെഗ്ഗുണാഗുണങ്ങൾക്കുമതുപോലെ-
യുന്നത[2]നീചഭേദത്തിനും ഹേതുവും
മാനസംതാനെന്നു തത്ത്വജ്ഞരാകെയ-
ന്യൂനമുറപ്പായതുൾ ചെയ്തിടുന്നിതേ. 7

ജന്തുവിൻചിത്തം ഗുണരതമാവുകിൽ
സന്താപമേകുന്നതിന്നുമതേവിധം
നിർഗ്ഗുണമാവുകിൽ സൗഖ്യമേകാനും സു-
ശക്തമായിബ്ഭവിച്ചീടുന്നു നിർണ്ണയം
നെയ്ത്തിരിയിൽത്തീപിടിച്ചിടുമ്പോൾ ധൂമ-
മൊത്തുജ്വലിക്കയുമല്ലാത്തവേളയിൽ
സ്വതന്ത്രരൂപത്തിലിരിക്കയുമെന്നപോൽ
സ്വാന്തരംഗം ഗുണബദ്ധമാം സന്ധിയിൽ
നാനാവിധവൃത്തിയാർന്നുമല്ലാത്തപ്പൊ-
ളാനന്ദരൂപമിയന്നുമിരുന്നിടും. 8
കർമ്മരൂപത്തിലഞ്ചും ജ്ഞാനരൂപത്തി-
ലമ്മട്ടൊരഞ്ചുമഭിമാനരൂപമായ്
ഒന്നുമെന്നേവം മനസ്സിന്നാൽപതി-
നൊന്നുവിധമാണു വൃത്തികൾഭൂപതേ!
ശബ്ദാദിയഞ്ചു, ഗമനാദിയഞ്ചു, മെ-
യ്യിത്ഥംപതിനൊന്നു തദ്വിഷയങ്ങൾതാൻ
ചിത്തസഞ്ചാരസ്ഥലങ്ങളിതാകയാൽ
വൃത്തികളെബ്ഭൂമികളെന്നു ചൊൽവുതേ. 9
ശബ്ദംരസം സ്പർശഗന്ധങ്ങളാകൃതി
ശില്പംഗമനം വിസർജ്ജനവുംരതി
ജല്പനമെന്റെയെന്നായഭിമാനമെ-
ന്നിപ്പതിനൊന്നുമത്രേ മനോവൃത്തികൾ
പന്ത്രണ്ടുവൃത്തിയെന്നും ചിലർശയ്യാഖ്യ-
യേന്തുമഹന്തയെച്ചേർത്തുചൊല്ലുന്നിതു. 10
ശീലവും ദ്രവ്യവുമാശയംകർമ്മവും
കാലവുമെന്നിവയഞ്ചുംനിമിത്തമായ്
ചിത്തവികാരങ്ങളാമിപ്പതിനൊന്നു
വർദ്ധിച്ചു നൂറായ് സഹസ്രസഹസ്രമായ്
കോടികണക്കു ഭവിപ്പൂ, തനിയെയോ
കൂടിക്കലർന്നോ ഭവിക്കുന്നതല്ലിവ
ഈശാനുകമ്പയാൽ വാസനാരൂപമാ-
മാശയത്തിൽപെട്ടിവ തെളിയുന്നതാം 11
മായാരചിതമായ് പാപകർമ്മംചെയ്വ-
തായ ജീവോപാധിയാം മനസ്സിന്നെഴും
ഈ നിത്യവൃത്തികൾ ശുദ്ധനാമാത്മാവു
കാണുന്നു നേരേ ചിലപ്പോൾ മറഞ്ഞുമേ. 12
ക്ഷേത്രജ്ഞനായ് വ്യാപകനായ് പുരാണനായ്
ചിത്തസ്ഥിതനായജനായ്പരേശനായ്
നാരായണനായ് സ്വയംഭാസ്യമാനനായ്
പാരിനുകാരണവും ഭഗവാനുമാം
ശ്രീവാസുദേവൻസ്വശക്തിയാലാത്മാവി-
ലാവസിക്കുന്നവനാണു ധരാപതേ! 13
മാരുതൻസ്ഥാവരജംഗമങ്ങൾക്കുള്ളി-
ലേറിസ്വരൂപത്തിൽ വർത്തിച്ചവററിനെ
സാധുനിയമനംചെയ്യുംവിധംപ്രപ-
ഞ്ചാതീതനൈശ്വര്യസംപൂർണ്ണനാത്മാവു
ക്ഷേത്രജ്ഞനാം വാസുദേവൻ ജഗത്തിനെ
പേർത്തുമനുപ്രവേശിച്ചിരിക്കുന്നിതു. 14

1 കാലസ്ഥിതിക്കു യോജിച്ചതു്  2 ഉച്ചനീചഭേദം.

ന യാവദേതാം തനുഭൃന്നരേന്ദ്ര
വിധൂയ മായാം വയുനോദയേന
വിമുക്തസംഗോ ജിതഷട്സപത്നോ
വേദാത്മതത്ത്വം ഭ്രമതീഹ താവൽ. 15
ന യാവദേതന്മന ആത്മലിംഗം
സംസാരതാപാവപനം ജനസ്യ
യച്ഛോകമോഹാമയരാഗലോഭ-
വൈരാനുബന്ധം മമതാം വിധത്തേ. 16
ഭ്രാതൃവ്യമേനം തദദഭ്രവീര്യ-
മുപേക്ഷയാധ്യേധിതമപ്രമത്തഃ
ഗുരോർഹരേശ്ചരണോപാസനാസ്ത്രോ
ജഹി വ്യളീകം സ്വയമാത്മമോഷം. 17

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
ബ്രാഹ്മണരഹൂഗണസംവാദേ ഏകാദശോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4322 പഞ്ചമസ്കന്ധേ ശ്ലോകാഃ 264

---

# ദ്വാദശോഽധ്യായഃ

രഹൂഗണ ഉവാച

നമോ നമഃ കാരണവിഗ്രഹായ
സ്വരൂപതുച്ഛീകൃതവിഗ്രഹായ
നമോഽവധൂത ദ്വിജബന്ധുലിംഗ-
നിഗൂഢനിത്യാനുഭവായ തുഭ്യം. 1
ജ്വരാമയാർത്തസ്യ യഥാഗദം സ-
ന്നിദാഘദഗ്ധസ്യ യഥാ ഹിമാംഭഃ
കുദേഹമാനാഹിവിദഷ്ടദൃഷ്ടേഃ
ബ്രഹ്മൻ വചസ്തേഽമൃതമൌഷധം മേ. 2

തസ്മാത്ഭവന്തം മമ സംശയാർത്ഥം
പ്രക്ഷ്യാമി പശ്ചാദധുനാ സുബോധം
അധ്യാത്മയോഗഗ്രഥിതം തവോക്ത-
മാഖ്യാഹി കൌതൂഹലചേതസോ മേ. 3

യദാഹ യോഗേശ്വര ദൃശ്യമാനം
ക്രിയാഫലം സദ്വ്യവഹാരമൂലം
ന ഹ്യഞ്ജസാ തത്ത്വവിമർശനായ
ഭവാനമുഷ്മിൻ ഭ്രമതേ മനോ മേ. 4

ബ്രാഹ്മണ ഉവാച

അയം ജനോ നാമ ചലൻ പൃഥിവ്യാം
യഃ പാർത്ഥിവഃ പാർത്ഥിവ കസ്യ ഹേതോഃ
തസ്യാപി ചാങ്ഘ്ര്യോരധി ഗുല്ഫജംഘാ-
ജാനൂരുമധ്യോരശിരോധരാംസാഃ 5

അംസേഽധി ദാർവ്വീ ശിബികാ ച യസ്യാം
സൌവീരരാജേത്യപദേശ ആസ്തേ
യസ്മിൻ ഭവാൻ രൂഢനിജാഭിമാനോ
രാജാസ്മി സിന്ധുഷ്വിതി ദുർമ്മദാന്ധഃ 6

ശോച്യാനിമാംസ്ത്വമധികഷ്ടദീനാൻ
വിഷ്ട്യാ നിഗൃഹ്ണന്നിരനുഗ്രഹോഽസി
ജനസ്യ ഗോപ്താസ്മി വികത്ഥമാനോ
ന ശോഭസേ വൃദ്ധസഭാസു ധൃഷ്ടഃ 7
യദാ ക്ഷിതാവേവ ചരാചരസ്യ
വിദാമ നിഷ്ഠാം പ്രഭവം ച നിത്യം
തന്നാമതോഽന്യൽ വ്യവഹാരമൂലം
നിരൂപ്യതാം സൽ ക്രിയയാനുമേയം. 8
ഏവം നിരുക്തം ക്ഷിതിശബ്ദവൃത്ത-
മസന്നിധാനാൽ പരമാണവോ യേ
അവിദ്യയാ മനസാ കല്പിതാസ്തേ
യേഷാം സമൂഹേന കൃതോ വിശേഷഃ 9
ഏവം കൃശം സ്ഥൂലമണുർബൃഹദ്യ-
ദസച്ച സജ്ജീവമജീവമന്യൽ
ദ്രവ്യസ്വഭാവാശയകാലകർമ്മ-
നാമ്നാജയാവേഹി കൃതം ദ്വിതീയം. 10
ജ്ഞാനം വിശുദ്ധം പരമാർത്ഥമേക-
മനന്തരം ത്വബഹിർ ബ്രഹ്മ സത്യം
പ്രത്യക് പ്രശാന്തം ഭഗവച്ഛബ്ദസംജ്ഞം
യദ്വാസുദേവം കവയോ വദന്തി. 11

ഹേ നരേന്ദ്രാ! ദേഹഭൃത്തുക്കൾ, മായയെ
ജ്ഞാനത്തിനാലൊഴിവാക്കിനിസ്സംഗരായ്
കാമാദിശത്രുഷൾക്കത്തെജ്ജയിച്ചുനി-
കാമമാത്മസ്വരൂപത്തെയെന്നോളവും
നേരെ നിരീക്ഷിപ്പതില്ലയോ സംസാര-
വാരിധിതന്നിലന്നോളമുഴന്നിടും. 15
ജീവന്നുപാധിയാം മാനസമാണിവി-
ടേവനുംസംസാരതാപകൃഷിസ്ഥലം
എന്നതറിയുംവരെയാരുമീബ്ഭവം-
തന്നിൽക്കിടന്നു വട്ടംകറങ്ങുന്നിതേ
എന്നതല്ലീമനംശോകവുംമോഹവു-
മെന്നുമേ രോഗവുംരാഗവുംലോഭവും
വൈരാനുബന്ധവും ഞാനെന്നഭാവവു-
മാരിലുംധാരാളമായ്വളർത്തുന്നിതേ. 16
ആകയാൽശക്തിവർദ്ധിച്ചുമുപേക്ഷയാൽ
വേഗംശതഗുണമായിപ്പെരുകിയും
വാസ്തവമല്ലാതെയും സ്വയമാത്മാവെ-
യാസ്തൃണംചെയ്യുമുള്ളിലിരുന്നിടും
ഈ ശത്രുവിനെഗ്ഗുരുവാംഹരിക്കെഴും
ഭാസുരശ്രീപദോപാസനാസ്ത്രത്തിനാൽ
ശ്രദ്ധായുതനായ്ബ്ബഹുധൈര്യമാർന്നതി-
സത്വരംനീ വധിച്ചീടുക ഭൂപതേ! 17

---

# അദ്ധ്യായം 12

### രഹൂഗണൻ പറഞ്ഞു

കാരണവിഗ്രഹാ! ലോകാവനത്തിനായ്
പാരിൽപ്പിറന്ന ഭഗവൻ! നമോസ്തുതേ.
അംഗം സ്വരൂപത്തിനാൽ തുച്ഛമാക്കിയ
മംഗലാത്മാവേ! അവധൂതനാം വിഭോ!
സാധാരണ വിപ്രനായകമേ ബ്രഹ്മ-
ചൈതന്യമാളുമങ്ങേയ്ക്കു നമസ്കൃതി. 1
ബ്രഹ്മജ്ഞഭൂസുരമൗലേ! ജ്വരാർത്തന്നു
നന്മരുന്നും ചൂടിനാൽ തപിപ്പോനിഹ
ശീതളനീരവുമെന്നതുപോൽ ദുഷ്ട-
ഭൂതദേഹത്തിലഭിമാനരോഗിയാൽ
ബാധിതനാമെനിക്കങ്ങേവചസ്സുകൾ
സ്വാദിയലും സുധയായ് ഭവിക്കുന്നിതു. 2
എന്നാലെനിക്കുള്ള സന്ദേഹമൊക്കെ ഞാൻ
പിന്നീടു ചോദിച്ചറിഞ്ഞുകൊണ്ടീടുവൻ
അദ്ധ്യാത്മയോഗസംബന്ധം ഭവദ്വാക്യ-
[1]മിദ്ധകുതൂഹലചിത്തനായുള്ള ഞാൻ
നന്നായറിയുവാൻതക്കവണ്ണം ഭവാ-
നിന്നരുൾചെയ്യണം വർണ്ണിച്ചു ഭംഗിയായ്. 3

കർമ്മങ്ങളും തത്ഫലങ്ങളും സുവ്യക്ത-
മാംമട്ടു കാൺകവേയങ്ങീവ്യവഹൃതി
ഉണ്മയല്ലെന്നരുൾ ചെയ്തിരിക്കുന്നതോ-
ർത്തെന്മനം സംഭ്രമിക്കുന്നു യോഗീശ്വരാ! 4

### ഭൂസുരൻ പറഞ്ഞു

ഹേ മഹീപാലാ! ജനമെന്നു ചൊൽവതു
ഭൂമിതൻ ചഞ്ചലിക്കുന്ന വികാരമാം
കാലിന്നുപരി നെരിയാണിയുണ്ടതി-
ന്മേലേ കണങ്കാലതിന്നുമേൽ മുട്ടുകൾ
ഊരുക്കളര,മാറിടം, തോൾ, കഴു-
ത്തോരോന്നുപരിയുപരി കാണുന്നിതേ. 5
തോളിന്നുമേൽ മരപ്പല്ലക്കതിന്നുള്ളി-
ലാളുന്നുസിന്ധുരാട്ടാണുഞാനെന്നെഴും
പൊന്തുമഭിമാനമേന്തിമദത്തിനാ-
ലന്ധനായ് സൗവീരനായഭവാനുമേ 6
കഷ്ടകർമ്മത്തിനാൽ ദീനരും കാരുണി-
ക്കേററവുമർഹരുമാമിവരെബ്ബലാൽ
ബദ്ധരാക്കീടിന നീയൊരനുഗ്രഹ-
ബുദ്ധിയില്ലാത്തവനാണില്ല സംശയം
രക്ഷകനായ്നടിക്കുന്ന നീ സജ്ജന-
കക്ഷ്യയിൽ ശോഭിച്ചിടുന്നില്ല തെല്ലുമേ. 7
സർവചരാചരോല്പത്തിയും നാശവു-
മൂർവിയിൽ താനെന്നു കാണുന്നു നിത്യവും
ഭൂമിതന്നോരോവികാരത്തിനുമിഹ
നാമവും രൂപവും കല്പിച്ചിടുന്നിതു
നാമരൂപങ്ങളൊഴിച്ചു നോക്കീടുകിൽ
ഭൂമിയേയുള്ളു യഥാർത്ഥപദാർത്ഥമായ്. 8
എന്നാൽധരിത്രിയും സത്യമാണെന്നുള്ള
തോന്നലിനും നിലയില്ല നൃപോത്തമാ!
ഭൂമിയും നാമരൂപങ്ങളുമൊക്കെയു-
മാമഗ്നമാം പരമാണുക്കളിൽ സദാ
മായയാൽ മാനസംകൊണ്ടു സങ്കല്പിത-
മായതാണപ്പരമാണുവുമാകയാൽ
ആയതിനും സത്തകാണപ്പെടുന്നില്ല
മായയില്ലെങ്കിലില്ലല്ലോ പരമാണു. 9
ഏവം ബൃഹ,ത്തണു,സ്ഥൂലകൃശങ്ങളും
ജീവജഡങ്ങളും വ്യത്യാസമിത്തരം
എല്ലാം ഭഗവാൻെറ മായയാൽ കല്പിത-
മല്ലാതെയില്ലൊന്നുമെന്നു ധരിക്ക നീ
കർമ്മശീലാശയദ്രവ്യകാലാഖ്യയാ-
മമ്മായ രണ്ടെന്ന ഭേദമുണ്ടാക്കുന്നു. 10
ശുദ്ധമായ്ക്കാലത്രയസത്യമായേക-
വസ്തുവായന്തർബ്ബഹിർഭാഗഹീനമായ്
ബ്രഹ്മമായാത്മാവായ് ശാന്തമായ്ജ്ഞാനമാ-
യുണ്മയായൊന്നുണ്ടതു വാസുദേവനാം. 11

---

1 വർദ്ധിച്ച കുതൂഹലത്തോടുകൂടിയവൻ

രഹൂഗണൈതത്തപസാ ന യാതി
ന ചേജ്യയാ നിർവ്വപണാൽ ഗൃഹാദ്വാ
നച്ഛന്ദസാ നൈവ ജലാഗ്നിസൂര്യൈ-
ർവ്വിനാ മഹൽപാദരജോഽഭിഷേകം. 12
യത്രോത്തമശ്ലോകഗുണാനുവാദഃ
പ്രസ്തൂയതേ ഗ്രാമ്യകഥാവിഘാതഃ
നിഷേവ്യമാണോഽനുദിനം മുമുക്ഷോ-
ർമ്മതിം സതീം യച്ഛതി വാസുദേവേ. 13

അഹം പുരാ ഭരതോ നാമ രാജാ
വിമുക്തദൃഷ്ടശ്രുതസംഗബന്ധഃ
ആരാധനം ഭഗവത ഈഹമാനോ
മൃഗോഽഭവം മൃഗസംഗാദ്ധതാർത്ഥഃ 14
സാ മാം സ്മൃതിർമൃഗദേഹേഽപി വീര
കൃഷ്ണാർച്ചനപ്രഭവാ നോ ജഹാതി
അഥോ അഹം ജനസംഗാദസംഗോ
വിശങ്കമാനോഽവിവൃതശ്ചരാമി. 15

തസ്മാന്നരോഽസംഗസുസംഗജാത-
ജ്ഞാനാസിനേഹൈവ വിവൃക്ണമോഹഃ
ഹരിം തദീഹാകഥനശ്രുതാഭ്യാം
ലബ്ധസ്മൃതിർയ്യാത്യതിപാരമദ്ധ്വനഃ 16

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
ബ്രാഹ്മണരഹൂഗണസംവാദേ ദ്വാദശോഽദ്ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4338 പഞ്ചമസ്കന്ധേ ശ്ലോകാഃ 280

---

# ത്രയോദശോഽദ്ധ്യായഃ

ബ്രാഹ്മണ ഉവാച

ദുരത്യയേഽദ്ധ്വന്യജയാ നിവേശിതോ
രജസ്തമഃസത്ത്വവിഭക്തകർമ്മദൃക്
സ ഏഷ സാർത്ഥോഽർത്ഥപരഃ പരിഭ്രമൻ
ഭവാടവീം യാതി ന ശർമ്മ വിന്ദതി. 1

യസ്യാമിമേ ഷണ്ണരദേവ ദസ്യവഃ
സാർത്ഥം വിലുമ്പന്തി കുനായകം ബലാൽ
ഗോമായവോ യത്ര ഹരന്തി സാർത്ഥികം
പ്രമത്തമാവിശ്യ യഥോരണം വൃകാഃ 2
പ്രഭൂതവീരുത്തൃണഗുല്മഗഹ്വരേ
കഠോരദംശൈർമ്മശകൈരുപദ്രുതഃ
ക്വചിത്തു ഗന്ധർവ്വപുരം പ്രപശ്യതി
ക്വചിൽ ക്വചിച്ചാശുരയോല്മുകഗ്രഹം. 3
നിവാസതോയദ്രവിണാത്മബുദ്ധി-
സ്തതസ്തതോ ധാവതി ഭോ അടവ്യാം
ക്വചിച്ച വാത്യോത്ഥിതപാംസുധൂമ്രാ
ദിശോ ന ജാനാതി രജസ്വലാക്ഷഃ 4
അദൃശ്യഝില്ലീസ്വനകർണ്ണശൂല
ഉലൂകവാഗ്ഭിർവ്യഥിതാന്തരാത്മാ
അപുണ്യവൃക്ഷാൻ ശ്രയതേ ക്ഷുധാർദ്ദിതോ
മരീചിതോയാന്യഭിധാവതി ക്വചിൽ. 5
ക്വചിദ്വിതോയാഃ സരിതോഽഭിയാതി
പരസ്പരം ചാലഷതേ നിരന്ധഃ
ആസാദ്യ ദാവം ക്വചിദഗ്നിതപ്തോ
നിർവ്വിദ്യതേ ക്വ ച യക്ഷൈർഹൃതാസുഃ 6

ശൂരൈർഹൃതസ്വഃ ക്വ ച നിർവ്വിണ്ണചേതാഃ
ശോചൻ വിമുഹ്യന്നുപയാതി കശ്മലം
ക്വചിച്ച ഗന്ധർവ്വപുരം പ്രവിഷ്ടഃ
പ്രമോദതേ നിർവൃതവന്മുഹൂർത്തം. 7
ചലൻ ക്വചിൽ കണ്ടകശർക്കരാംഘ്രി-
ന്നഗാരുരുക്ഷുർവ്വിമനാ ഇവാസ്തേ
പദേ പദേഽഭ്യന്തരവഹ്നിനാർദ്ദിതഃ
കൌടുംബികഃ ക്രുധ്യതി വൈ ജനായ. 8
ക്വചിന്നിഗീർണ്ണോഽജഗരാഹിനാ ജനോ
നാവൈതി കിഞ്ചിദ്വിപിനേഽപവിദ്ധഃ
ദഷ്ടഃ സ്മ ശേതേ ക്വ ച ദന്ദശൂകൈ-
രന്ധോഽന്ധകൂപേ പതിതസ്തമിസ്രേ. 9
കർഹി സ്മ ചിൽക്ഷുദ്രരസാൻ വിചിന്വം-
സ്തന്മക്ഷികാഭിർവ്യഥിതോ വിമാനഃ
തത്രാതികൃച്ഛ്റാൽ പ്രതിലബ്ധമാനോ
ബലാദ്വിലുമ്പന്ത്യഥ തം തതോഽന്യേ. 10
ക്വചിച്ച ശീതാതപവാതവർഷ
പ്രതിക്രിയാം കർത്തുമനീശ ആസ്തേ
ക്വചിന്മിഥോ വിപണൻ യച്ച കിഞ്ചിൽ
വിദ്വേഷമൃച്ഛത്യുത വിത്തശാഠ്യാൽ. 11

സജ്ജനപാദപാംസുക്കളിൽ നിത്യവും
മജ്ജനം ചെയ്കയെന്നൊന്നുകൊണ്ടെന്നിയേ
ഇപ്പരമാത്മം തപസ്സുകൊണ്ടോ വേദ-
കല്പിതകർമ്മങ്ങളാലോ നിരന്തരം
അന്നദാനം വേദപാഠം [1] ജലസൂര്യ-
വഹ്നിനിഷേവണമാലയധർമ്മങ്ങൾ
എന്നിവകൊണ്ടോ മനുഷ്യനൊരിക്കലും
മന്നോർമുടിമണേ! ബോധിച്ചിടാദൃഢം. 12
ദുഷ്ടകഥാസക്തിയസ്തമിപ്പിച്ചിട്ടു-
മുത്തമശ്ലോകഗുണങ്ങൾ വർണ്ണിപ്പതു
ശ്രദ്ധയോടെന്നും ശ്രവിക്കും മുമുക്ഷുവി-
ന്നെത്തും സതിയാം മതി വാസുദേവനിൽ. 13
പോയജന്മത്തിൽ ഭരതനെന്നായ്ക്കീർത്ത-
നീയ നരാധിപനായിബ്ഭവിച്ചുഞാൻ
സംഗരഹിതനായ് ശ്രീഹരിപൂജനം
മങ്ങാതനുഷ്ഠിച്ചുപോന്നേൻ ദിനംപ്രതി
പിന്നെയദൃച്ഛയായ് ഞാനൊരു മാനുമായ്-
ച്ചേർന്നു ഹതാർത്ഥനായാരുന്നേൻ മൃഗജനി. 14
പണ്ടത്തെയോർമ്മ മൃഗജനുസ്സിങ്കലു-
മുണ്ടായിരുന്നു കൃഷ്ണാർച്ചനയാലെ മേ
ഞാനതിനാൽ ജനസംഗമുപേക്ഷിച്ചു
താനേ നടക്കയാണസ്പൃഷ്ടനായിഹ 15
എന്നതുമൂലമസംഗർ തൻ സംഗത്തിൽ-
നിന്നുലഭിച്ചിട്ടും ജ്ഞാനഖഡ്ഗത്തിനാൽ
മോഹമറുത്താത്മസംസ്മരണത്തൊട്ടും
ശ്രീഹരിതൻ പരിപാവനമാം കഥ
കീർത്തിക്കയും സദാ കേൾക്കയും ചെയ്യുവോ-
നെത്തിടാം സംസാരപാരമാം ശൗരിയിൽ. 16

---

# അദ്ധ്യായം 13

ബ്രാഹ്മണൻ പറഞ്ഞു

ജന്തുസന്ദോഹത്തെ മായ ദുരത്യയ-
പന്ഥാവിലിട്ടിരിക്കുന്നു ധരാപതേ!
തത്രഗുണത്രയഭേദം നിമിത്തമായ്
കൃത്യങ്ങളും ഭവിക്കുന്നിതസംഖ്യമായ്
കർമ്മങ്ങളിൽ ദൃഷ്ടിവച്ചുമർത്ഥാസക്തി
നമ്മട്ടിയന്നുമിജ്ജീവികളാകവേ
സംസാരഘോരവനത്തിൽ ഭ്രമിക്കുന്നു
ലേശവും സൗഖ്യം ലഭിക്കാതനാരതം. 1
ഈയരണ്യത്തിൽക്കടന്നു ദുർബുദ്ധിയാം
നായകനൊത്തസംഘത്തെബ്ബലാലുടൻ
കാമാദിശത്രുഷൾക്കാം ഹരിച്ചീടുന്നു
[2] ഗോമായുവൃന്ദമതിലെപ്രമത്തനെ-
ച്ചെന്നുപിടിച്ചങ്ങുകൊണ്ടുപോകുന്നിതു
ചെന്നായ്ക്കൾ മേഷത്തിനെയെന്നമാതിരി. 2
വല്ലീതൃണങ്ങൾ തഴച്ചുതിങ്ങുന്നതാ-
യുള്ളോരിടങ്ങളിലുഗ്രങ്ങളായിട്ടും
കാട്ടീച്ചകളും [3] മശകസമൂഹവു-
മേറുന്നശല്യം ചിലടത്തസഹ്യമാം
കാൺമൂ ചിലടത്തു ഗന്ധർവപട്ടണം
സന്മതേ! വേഗമെഴും കൊള്ളിമീനെയും. 3
മന്ദിരംനീരം ധനം മുതലായതി-
ലെന്നുടെയെന്നുള്ള ഭാവം നിമിത്തമായ്
കാട്ടിൽച്ചിലടത്തു ചുററിയോടീടുന്നു
മററു ചിലദിക്കിലുററമാം കാററിനാൽ
പൊങ്ങുംപൊടികളാൽ ധൂസരമാം ദിശ-
യെങ്ങുംതിരിച്ചറിയാൻ കഴിയാതെയേ
ധൂളിനിറഞ്ഞ മിഴികളോടും പരം
മാലാന്നു തപ്പിത്തിരയുന്നു ചുഴവും. 4
ഝില്ലീസ്വനത്താൽ ചിലടങ്ങളിൽ കർണ്ണ-
ശല്യം, ചിലടത്തു ക്രൂരശബ്ദങ്ങളാൽ.
പയ്യാൽ ശ്രയിപ്പു വിഫലവൃക്ഷങ്ങളെ
പായുംമരീചികകണ്ടു ജലത്തിനായ്. 5
ചെന്നിടുംദാഹിച്ചു നീരറെറാരാററിലു-
മന്യോന്യമന്നമാശിപ്പു ചിലദിക്കിൽ
ദാവാഗ്നിയാൽ തപിക്കുന്നു, ചിലടത്തു
ജീവൻഹരിക്കുന്നു യക്ഷരക്ഷസ്സുകൾ 6
സമ്പത്തുശ്ശൂരൻഹരിക്കെച്ചിലടത്തു
വമ്പിച്ചമാലിനാൽ മൂർച്ഛിച്ചിടുന്നിതു.
പിന്നെമുഹൂർത്തമാനന്ദിപ്പു ഗന്ധർവ്വ-
മന്ദിരഗാമിയായ് നിർവൃതനെന്നപോൽ. 7
കുത്തുകല്ലുംമുള്ളുമംഘ്രികളിൽത്തറ-
ച്ചദ്രിയിലേറാനൊരുങ്ങി മൂഢൻവിധം
അല്പമിരിക്കും സകുടുംബനെപ്പൊഴും
ക്ഷുത്പീഡയാൽ ജനത്തോടു കയർത്തിടും. 8
കാട്ടിൽച്ചിലപ്പോൾ വിഴുങ്ങും പെരുമ്പാമ്പു
തത്രവീഴുംമരിച്ചാരുമറിയാതെ.
ദന്ദശൂകങ്ങൾകടിച്ചിട്ടു,മന്ധനാ-
യന്ധകൂപത്തിലിരുട്ടിൽ പതിച്ചിടും. 9
ക്ഷുദ്രരസാർത്ഥിയായ്ക്കാട്ടിൽച്ചരിക്കവേ
കുത്തിടുമീച്ചകൾ, തേനും ലഭിച്ചിടാ
കഷ്ടതയേററുകരച്ചുതാന്നീടിലും
തട്ടിപ്പറിക്കും ബലിഷ്ഠരായുള്ളവർ. 10
ശീതാതപവർഷബാധയൊഴിക്കുവാ-
നേതുമാകാതെ ചിലടത്തുഴന്നിടും
അല്പാല്പമായ് ക്രയവിക്രയം ചെയ്തിട്ടു-
മപ്പോൾ ചതിയാലെ വിദ്വേഷമാർന്നിടും. 11

---

1 ജലം, സൂര്യൻ, വഹ്നി ഇവയെ സേവിക്കൽ. 2 കുറുക്കന്മാരുടെ കൂട്ടം 3 കൊതുകിന്റെ കൂട്ടം

കചചിൽ കചചിൽ ക്ഷീണധനസ്തു തസ്മിൻ
ശയ്യാസനസ്ഥാനവിഹാരഹീനഃ
യാചൻ പരാദപ്രതിലബ്ധകാമഃ
പാരക്യദൃഷ്ടിർല്ലഭതേഽവമാനം. 12
അന്യോന്യവിത്തവ്യതിഷംഗവൃദ്ധ-
വൈരാനുബന്ധോ വിവഹന്മിഥശ്ച
അധ്വന്യമുഷ്മിന്നുരുകൃച്ഛ്റവിത്ത-
ബാധോപസർഗ്ഗൈർവ്വിഹരൻ വിപന്നഃ 13
താംസ്താൻ വിപന്നാൻ സ ഹി തത്ര തത്ര
വിഹായ ജാതം പരിഗൃഹ്യ സാർത്ഥഃ
ആവർത്തതേഽദ്യാപി ന കശ്ചിദത്ര
വീരാധ്വനഃ പാരമുപൈതി യോഗം. 14

മനസ്വിനോ നിർജ്ജിതദിഗ്ഗജേന്ദ്രാ
മമേതി സർവ്വേ ഭുവി ബദ്ധവൈരാഃ
മൃധേ ശയീരന്ന തു തദ്വ്രജന്തി
യന്ന്യസ്തദണ്ഡോ ഗതവൈരോഽഭിയാതി. 15
പ്രസജ്ജതി കാപി ലതാഭുജാശ്രയ-
സ്തദാശ്രയാവ്യക്തപദദ്വിജസ്പൃഹഃ
കചചിൽ കദാ ചിദ്ധരിചക്രതസ്ത്രസൻ
സഖ്യം വിധത്തേ ബകകങ്കഗൃധ്രൈഃ 16
തൈർവ്വഞ്ചിതോ ഹംസകുലം സമാവിശ-
ന്നരോചയൻ ശീലമുപൈതി വാനരാൻ
തജ്ജാതിരാസേന സുനിർവൃതേന്ദ്രിയ
പരസ്പരോദ്വീക്ഷണവിസ്മൃതാവധിഃ 17

ദ്രുമേഷു രംസ്യൻ സുതദാരവത്സലോ
വ്യവായദീനോ വിവശഃ സ്വബന്ധനേ
കചചിൽ പ്രമാദാദ്ഗിരികന്ദരേ പതൻ
വല്ലീം ഗൃഹീത്വാ ഗജഭീത ആസ്ഥിതഃ 18
അതഃ കഥഞ്ചിത്സ വിമുക്ത ആപദഃ
പുനശ്ച സാർത്ഥം പ്രവിശത്യരിന്ദമ
അധ്വന്യമുഷ്മിന്നജയാ നിവേശിതോ
ഭ്രമഞ്ജനോഽദ്യാപി ന വേദ കശ്ചന. 19
രഹൂഗണ ത്വമപി ഹ്യധ്വനോഽസ്യ
സംന്യസ്തദണ്ഡഃ കൃതഭൂതമൈത്രഃ
അസജ്ജിതാത്മാ ഹരിസേവയാ ശിതം
ജ്ഞാനാസിമാദായ തരാതിപാരം. 20

രാജോവാച

അഹോ നൃജന്മാഖിലജന്മശോഭനം
കിം ജന്മഭിസ്ത്വപരൈരപ്യമുഷ്മിൻ
ന യദ്ധൃഷീകേശയശഃകൃതാത്മനാം
മഹാത്മനാം വഃ പ്രചുരഃ സമാഗമഃ 21
ന ഹ്യത്ഭുതം ത്വച്ചരണാബ്ജരേണുഭി-
ർഹതാംഹസോ ഭക്തിരധോക്ഷജേഽമലാ
മൗഹൂർത്തികാദ്യസ്യ സമാഗമാച്ച മേ
ദുസ്തർക്കമൂലോഽപഹതോഽവിവേകഃ 22
നമോ മഹദ്ഭ്യോഽസ്തു നമഃ ശിശുഭ്യോ
നമോ യുവഭ്യോ നമ ആ വടുഭ്യഃ
യേ ബ്രാഹ്മണാ ഗാമവധൂതലിംഗാ-
ശ്ചരന്തി തേഭ്യഃ ശിവമസ്തു രാജ്ഞാം. 23

ശ്രീശുക ഉവാച

ഇത്യേവമുത്തരാമാതഃ സ വൈ ബ്രഹ്മർഷിസുതഃ സിന്ധുപതയ ആത്മസതത്ത്വം വിഗണയതഃ പരാനുഭാവഃ പരമകാരുണികതയോപദിശ്യ രഹൂഗണേന സകരുണമഭിവന്ദിതചരണ ആപൂർണ്ണാർണ്ണവ ഇവ നിഭൃതകരണോർമ്മ്യാശയോ ധരണിമിമാം വിചചാര. 24

സൗവീരപതിരപി സുജനസമവഗതപരമാത്മസതത്ത്വ ആത്മന്യവിദ്യാധ്യാരോപിതാം ച ദേഹാത്മമതിം വിസസർജ്ജ ഏവം ഹി നൃപ ഭഗവദാശ്രിതാശ്രിതാനുഭാവഃ 25

ഉണ്ടായിരുന്ന മുതൽ നശിച്ചിണ്ടലി-
ല്ലാണ്ടുശയ്യാസനയാനാദിയെന്നിയേ
അങ്ങിങ്ങുതെണ്ടിനടന്നുമൊന്നുംതന്നെ
യെങ്ങുനിന്നും ലഭിക്കാതെയും ദീനനായ്
അന്യസമ്പത്തിലധികമായാശയാ-
ലന്നുമവമാനഭാജനമായിട്ടും 12
സമ്പന്നിമിത്തമായ് വൈരം പരസ്പരം
ജൃംഭിക്കവോർതമ്മിൽ വേളിനടന്നിട്ടും
ആ വഴിക്കും മററു മാർഗ്ഗത്തിലും വരും
വൻവിപത്താലെ മൃതപ്രായനായിട്ടും. 13
ഈ വിപിനത്തിൽ വിപത്തിൽ കുടുങ്ങിയ
പാവങ്ങളേയും മരിച്ചുപോയോരെയും
തത്രതാൻതള്ളി നവീനാഗതന്മാരു-
മൊത്തുനടത്തുമിസ്സംഘത്തിൽനിന്നുമ
പിന്തിരികില്ലാരുമിക്കാനനസീമ-
സന്തരിപ്പാനറിയുന്നില്ലുപായവും 14
ദിങ്നാഗവൃന്ദത്തെവെന്ന വീരാഗ്ര്യരി-
മ്മന്നെൻറയെൻറയെന്നായ്പ്പിണങ്ങിസ്സദാ
ബദ്ധശത്രുക്കളായങ്കത്തിലേപ്പെട്ടു
ചത്തുവീഴുന്നിതടക്കളത്തിൽ ദ്രുതം
വൈരരഹിതരണയുമാ സ്ഥാനമീ-
വീരപുമാന്മാർക്കു കിട്ടുന്നമില്ലഹോ. 15
വല്ലിതൻശാഖയെയാശ്രയിച്ചിട്ടതിൽ
സോല്ലാസമേറിയവ്യക്തം നദിച്ചിട്ടും-
പക്ഷികളിൽ തല്പരനാം ചിലേടത്തു
ഋക്ഷസിംഹാദി മൃഗങ്ങളെ പേടിച്ചു
കങ്കം,കഴു,കൊററിമറീ വിഹഗങ്ങൾ തൻ-
സംഘത്തിലെത്തിയധിവസിക്കും ചിരം. 16
അക്കൂട്ടരാൽ വഞ്ചിതനായഥ മരാ-
ളോൽക്കരത്തെസ്സമീപിച്ചിട്ടവക്കെഴും
ശീലംപിടിക്കാഞ്ഞുപോയുടൻ വാനര-
പാളിയെ പ്രാപി,ച്ചവററതൻ ലീലയാൽ
ഇന്ദ്രിയപ്രീതിയാന്ന്യോന്യമീക്ഷിച്ചു
നന്നായ്രസിച്ചന്തമോരാതിരുന്നിട്ടും. 17
ഭൂരുഹമരായയിൽ ഭാര്യാതനയരൊ-
ത്താരമിച്ചുംഗനാശൃംഖലാബദ്ധനായ്
പാരമുഴലും പ്രമാദാൽച്ചിലടത്തു
ഘോരഗിരികന്ദരത്തിൽപതിച്ചിട്ടും
ആനകളെയതിയായ്ഭയപ്പെട്ടഥ
താനേലതകളെനമ്പിവസിച്ചിട്ടും 18
കഷ്ടംസഹിച്ചീവിപത്തിൽനിന്നും പണി-
പ്പെട്ടുവിമോചിതനാകിലും പിന്നെയും
ചെന്നുചേരുന്നിതിസ്സംഘത്തിൽ മായയാ-
ലെന്നും [1] നിവേശിതരായിസ്സരണിയിൽ
ചുററിത്തിരിയുമിവരിലൊരുത്തനും
പററാ ഹരിയാം [2] ഭവാബ്ധിതീരംദൃഢം. 19

ചൊല്ലേറിടുന്ന രഹൂഗണഭൂപാല-
തല്ലജമേ! ഭവാൻ ദണ്ഡമുപേക്ഷിച്ചു
ഭൂതജാലത്തിൻ സുഹൃത്തായനാസക്ത-
പൂതചേതസ്സായ് ഹരിസേവനത്തിനാൽ
ജ്ഞാനമാംതീക്ഷ്ണഖഡ്ഗത്തെയാന്നി-
ക്കൊണ്ടും-
കാനനാദ്ധ്വാവിൻ മറുകരപററുക. 20

രാജാവു പറഞ്ഞു

മർത്ത്യജന്മംതന്നെ മററുജന്മങ്ങളി-
ലെത്രയോമെച്ചം,മാസ്വർഗ്ഗലോകത്തിലെ
ജന്മങ്ങൾകൊണ്ടും ഫലമില്ല പാർക്കിൽ
നിർമ്മലാധോക്ഷജസേവാ വിശുദ്ധമാം
അന്തഃകരണമാളും ഭവാന്മാരുടെ
സന്തതസംസർഗ്ഗമാവഴി കൈവരാ. 21
ത്വത്പാദപങ്കജപാംസുസേവിപ്പോനു
തത്പാപമപ്പൊഴേയപ്പാടൊടുങ്ങിടും
അച്യുതനിൽ ഫലകാങ്ക്ഷയില്ലാതെഴും
സ്വച്ഛമാംഭക്തിയുമുണ്ടായ്വരുംദൃഢം
അത്ഭുതമില്ലതിലങ്ങേസ്സമാഗമ-
മല്പനേരം മമ സിദ്ധിച്ചു മൂലമായ്
ദുർവാദദാർഢ്യമിയലുമെൻ ദേഹാത്മ-
ഭാവനയാമവിവേകമകന്നിതു. 22
എല്ലാമഹാന്മാരെയും ഞാൻ നമിക്കുന്നി-
തെല്ലാശ്ശിശുക്കൾക്കുമെൻറ നമസ്കൃതി
താരുണ്യമാന്ന ജനങ്ങളേയും ബ്രഹ്മ-
ചാരികളേയും നമസ്കരിക്കുന്നുഞാൻ
പിന്നെയവധൂതമട്ടിൽ ചരിച്ചിട്ടും
പുണ്യവാന്മാരാം ധരാസുരന്മാർക്കു ഞാൻ
ദണ്ഡനമസ്കൃതിചെയ്യുന്നു സാദരം
മന്നവന്മാർക്കു ഭവിക്കട്ടെ മംഗലം. 23

ശ്രീശുകൻ പറഞ്ഞു

ഉത്തരാപുത്രനാം ഹേ പരീക്ഷിൽക്ഷിതി-
ഭൃത്തേ! പരം തന്നെ നിന്ദചെയ്തീടിന
സിന്ധുപതിക്കായ് മഹാനാകുമാദജിജ-
സന്താനമാത്മതത്വത്തെമലിഞ്ഞലം
ഈവിധംവിസ്തരിച്ചോതി രഹൂഗണ-
ഭൂവരനാലഭിവന്ദിതപാദനായ്
പൂർണ്ണാംബുധിപോലചഞ്ചലമായിട്ടു-
മിന്ദ്രിയവീത്തോർമ്മിയൊത്തു ചരിച്ചിതേ. 24
അന്നരപാലൻ പരമാത്മതത്വത്തെ
നന്നായ് സുജനത്തിൽനിന്നും ഗ്രഹിച്ചുടൻ
മായമൂലം നിജാത്മാവിലാരോപിത-
മായദേഹാത്മധീ പാടേ ത്യജിച്ചിതേ
ശ്രീഹരി പാദാശ്രിതാശ്രിതന്മാരുടെ
മാഹാത്മ്യമിത്തരമാണു മഹീപതേ! 25

---

1 പ്രാപിക്കപ്പെട്ടവർ 2 സംസാരസമുദ്രത്തിൻെറ കര

സ്ത്രീയോ വ്രതൈസ്ത്വാ ഹൃഷീകേശ്വരം സ്വതോ
ഹ്യാരാധ്യ ലോകേ പതിമാശാസതേഽന്യം
താസാം ന തേ വൈ പരിപാന്ത്യപത്യം
പ്രിയം ധനായൂംഷി യതോഽസ്വതന്ത്രാഃ 19
സ വൈ പതിഃ സ്യാദകുതോഭയഃ സ്വയം
സമന്തതഃ പാതി ഭയാതുരം ജനം
സ ഏക ഏവേതരഥാ മിഥോ ഭയം
നൈവാത്മലാഭാദധി മന്യതേ പരം. 20

യാ തസ്യ തേ പാദസരോരുഹാർഹണം
നികാമയേത്സാഖിലകാമലമ്പടാ
തദേവ രാസീപ്സിതമീപ്സിതോഽർച്ചിതോ
യത്ഭഗ്നയാച്ഞാ ഭഗവൻ പ്രതപ്യതേ. 21
മൽപ്രാപ്തയേഽജേശസുരാസുരാദയ-
സ്തപ്യന്ത ഉഗ്രം തപ ഐന്ദ്രിയേധിയഃ
ഋതേ ഭവൽപാദപരായണാന്ന മാം
വിന്ദന്ത്യഹം ത്വദ്ധൃദയാ യതോഽജിത. 22

സ ത്വം മമാപ്യച്യുത ശീർഷ്ണി വന്ദിതം
കരാംബുജം യത്ത്വദധായി സാത്വതാം
ബിഭർഷി മാം ലക്ഷ്മ വരേണ്യ മായയാ
ക ഈശ്വരസ്യേഹിതമൂഹിതും വിഭുരിതി. 23

രമ്യകേ ച ഭഗവതഃ പ്രിയതമം മാത്സ്യമവതാരരൂപം തദ്വ-
ഷപുരുഷസ്യ മനോഃ പ്രാക്പ്രദർശിതം സ ഇദാനീമപി മഹതാ
ഭക്തിയോഗേനാരാധയതീദം ചോദാഹരതി 24

ഓം നമോ ഭഗവതേ മുഖ്യതമായ നമഃ സത്ത്വായ പ്രാണാ-
യൌജസേ സഹസേ ബലായ മഹാമത്സ്യായ നമ ഇതി. 25

അന്തർബ്ബഹിശ്ചാഖിലലോകപാലകൈ-
രദൃഷ്ടരൂപോ വിചരസ്യുരുസ്വനഃ
സ ഈശ്വരസ്ത്വം യ ഇദം വശേഽനയ-
ന്നാമ്നാ യഥാ ദാരുമയീം നരഃ സ്ത്രിയം. 26
യം ലോകപാലാഃ കില മത്സരജ്വരാ
ഹിത്വാ യതന്തോഽപി പൃഥക് സമേത്യ ച
പാതും ന ശേകുർദ്വിപദശ്ചതുഷ്പദഃ
സരീസൃപം സ്ഥാണു യദത്ര ദൃശ്യതേ 27
ഭവാൻ യുഗാന്താർണ്ണവ ഊർമ്മിമാലിനി
ക്ഷോണീമിമാമോഷധിവീരുധാം നിധിം
മയാ സഹോരു ക്രമതേഽജ ഓജസാ
തസ്മൈ ജഗൽപ്രാണഗണാത്മനേ നമ ഇതി 28

ഹിരണ്മയേഽപി ഭഗവാന്നിവസതി കൂർമ്മതനും ബിഭ്രാണ-
സ്തസ്യ തൽപ്രിയതമാം തനുമര്യമാ സഹ വർഷപുരുഷൈഃ പിതൃ-
ഗണാധിപതിരുപധാവതി മന്ത്രമിമം ചാനുജപതി. 29

ഓം നമോ ഭഗവതേ അകൂപാരായ സർവ്വസത്ത്വഗുണവിശേ-
ഷണായാനുപലക്ഷിതസ്ഥാനായ നമോ വർഷ്മണേ നമോ ഭൂമ്നേ
നമോ നമോഽവസ്ഥാനായ നമസ്തേ. 30

യദ്രൂപമേതന്നിജമായയാർപ്പിത-
മർത്ഥസ്വരൂപം ബഹുരൂപരൂപിതം
സംഖ്യാ ന യസ്യാസ്ത്യയഥോപലംഭനാൽ
തസ്മൈ നമസ്തേഽവ്യപദേശരൂപിണേ 31
ജരായുജം സ്വേദജമണ്ഡജോദ്ഭിദം
ചരാചരം ദേവർഷിപിതൃഭൂതമൈന്ദ്രിയം
ദ്യൌഃ ഖം ക്ഷിതിഃ ശൈലസരിത്സമുദ്ര-
ദ്വീപഗ്രഹർക്ഷേത്യഭിധേയ ഏകഃ 32
യസ്മിന്നസംഖ്യേയവിശേഷനാമ-
രൂപാകൃതൌ കവിഭിഃ കല്പിതേയം
സംഖ്യാ യയാ തത്ത്വദൃശാപനീയതേ
തസ്മൈ നമഃ സാംഖ്യനിദർശനായ തേ ഇതി. 33

യോഷമാരെന്നും വ്രതങ്ങൾമൂലം ഹൃഷീ-
കേശനാമങ്ങളെയിങ്ങു ഭജിക്കയും
അന്യനെക്കാന്തനായ്ക്കൈക്കൊൾകയും ചെയ്യു-
യെന്നതുനന്നല്ല നിന്ദ്യമാണോർക്കുകിൽ
എന്നാൽവരരോ, വധൂജനത്തിൻധനം
നന്ദന,രായുസ്സിവ കാത്തുകൊള്ളുവാൻ
ശക്തരായിബ്ഭവിക്കുന്നില്ല, ദേഹിക-
ളൊക്കെയും സ്വാതന്ത്ര്യമററവരാകയാൽ. 19

ആരായിട്ടും സ്വയംഭീതിയില്ലാത്തവൻ
പാരിതിലായവൻ താൻ പരിപാലകൻ
എല്ലാററിൽനിന്നും ഭയത്താലധീരനാ-
യുള്ളവനെയവൻ രക്ഷിച്ചിട്ടുന്നിതേ
പാർത്തീടിലങ്ങേകനാത്മലാഭത്തിലേ-
യുദ്ദേശമുള്ളുമറെറാന്നിലില്ലാഗ്രഹം. 20

ഏതവളാ നിന്തിരുവടിതൻ പാദ-
പാഥോരുഹാച്ചനയിച്ഛിക്കമോ പരം
അക്കമനീമണി സർവ്വാഭിലാഷസം-
യുക്തയായ് ശോഭിച്ചിട്ടുന്നു ദിവാനിശം
ഒന്നു സങ്കല്പിച്ചുകൊണ്ടാണു സേവന-
മെന്നാലതുമാത്രമേകുന്നു ദൈവതാ
പിന്നെപ്രിയമുള്ള വസ്തുവിൻനാശത്തി-
ലുന്നതദുഃഖത്തിലാഴന്നിതായവൾ. 21

ബ്രഹ്മേശദേവാസുരാദികളിന്ദ്രിയ-
സമ്മോഹിതരായി മത്പദംനേടുവാൻ
ഉഗ്രതപംചെയ്തിട്ടുന്നെങ്കിലും തവ-
ഭക്തരെന്യേയന്യമെന്നിലണഞ്ഞിടാ
എന്തുകൊണ്ടെന്നാലജിത! ഭവാനിൽ ഞാ-
നന്തരംഗം സമപ്പിച്ചു വസിക്കയാം. 22

ഭക്തോത്തമാംഗത്തിൽ മെല്ലെത്തലോടുമാ-
ഹസ്തപത്മങ്ങളെയെൻെറ ശിരസ്സിലും
അങ്ങൊന്നണയ്ക്കണേ, ലക്ഷ്യമായ് മായയാ-
ലങ്ങുന്നുനിത്യമെന്നെബ്ഭരിക്കുന്നിതേ
അച്യുതാ! സർവ്വേശനാം തിരുമേനിത-
ന്നിച്ഛയറിയാൻ സമർത്ഥനാരുഴിയിൽ. 23

രമ്യകവർഷത്തിലും തൽപതിയായ
സന്മതി സത്യവ്രതനാം മനുവിനെ
മുൻപുകാണിച്ചതുമററം പ്രിയവുമാം
വൻപാന്മത്സ്യാവതാരസ്വരൂപത്തെ
ഇപ്പൊഴുമുൽകൃഷ്ടഭക്തിയോഗത്തൊടു-
മപ്പാർത്ഥിവനിതുചൊല്ലിബ്ഭജിക്കുന്നു 24

ഓം നമോ മുഖ്യതമാ! ഭഗവൻ! നമോ
മാനസപ്രേരകാ! ഞാൻ നമിക്കുന്നിതേ
പ്രാണനായോജസ്സഹശ്ശക്തിരൂപനായ്
ഭാനിച്ചിട്ടും മഹാമത്സ്യമൂർത്തേ! നമഃ 25
വായുവായ് ലോകത്തിനന്തർബഹിഃപ്രാണ-
നായഷ്ടദിക്പാലകർക്കമദൃശ്യനായ്

താവകശബ്ദമാം വേദമെങ്ങും ധരാ-
ദേവരാൽ സുവ്യാപ്തമാക്കിച്ചരിച്ചിട്ടും
ബ്രഹ്മസ്വരൂപാ ഭവാനിജ്ജഗത്തിനെ
പെണ്മരപ്പാവമട്ടിൽ ചലിപ്പിക്കയാം. 26

മർത്ത്യർമൃഗങ്ങൾ സരീസൃപം സ്ഥാവര-
മിത്യാദിയെപ്പരിപാലിച്ചുകൊള്ളുവാൻ
ചിത്സ്വരൂപൻ ഭഗവാനോടുകൂടാതെ
മത്സരമാംജ്വരമാന്ദിക്പാലകർ
ഒററയ്ക്കുമൊന്നിച്ചുചേൻറും നിരന്തര-
മുററുയത്നിക്കിലും ശക്തരായീടുമോ? 27

വൻതിരമാലകൾ പൊന്തുന്നകല്പാന്ത-
സിന്ധുവിലൗഷധകല്പനിധിയായ
ഇദ്ധരയേയെന്നൊടൊത്തു വഹിച്ചുകൊ-
ണ്ടത്യന്തശീഘ്രം ഭവാൻചരിക്കുന്നിതേ
ലോകാഖിലപ്രാണസംഘസ്വരൂപനാം
വൈകുണ്ഠവാസിൻ! ഭഗവൻ നമസ്കൃതി. 28

കൂർമ്മാകൃതിയായ് ഭഗവാൻ ഹിരണ്മയ-
ഭൂമിഭാഗത്തിലുമാവസിക്കുന്നിതു
സ്വാമിക്കതിപ്രിയമുള്ളൊരിമ്മൂർത്തിയെ
പ്രേമാന്വിതം പിതൃസംഘപ്രമാണിയാം
അയ്യമാവാവർഷിവാസീജനമൊത്തു
നേരിലീമന്ത്രവും ചൊല്ലിബ്ഭജിപ്പിതേ. 29

ഓം സർവ്വസത്ത്വഗുണവിശേഷാഢ്യനായ്
വാസസ്ഥലം ലവം കാട്ടാത്തവനായി
എങ്ങുമേ വ്യാപിച്ചു കാലപരിചരിത്തി-
സംഗമിക്കാതെ സർവ്വാധാരഭൂതനായ്
പാരം വിളങ്ങും കമഠാകൃതേ! നമ-
സ്കാരം ഭഗവൻ! നമസ്കാരമോം നമഃ 30

നാനാവിധരൂപമാന്തായ്മായയാൽ
ഭാനിച്ചിട്ടും ഭവദീയരൂപങ്ങൾ
യാഥാർത്ഥ്യമില്ലാതെ കാണുന്നതും സംഖ്യ-
യേതുമില്ലാതെയിരിപ്പതുമാകയാൽ,
വാക്കിനുമെത്താതാണാവിധം പൂർണ്ണ-
ശക്തികൈക്കൊള്ളും ഭവാനുനമസ്കൃതി. 31

ഗർഭം, വിയപ്പുണ്ഡമെന്നുള്ളവയിലു-
മപ്പോലിളയിലും നിന്നുളവായതായ്
ഭൂവിൽ ചരങ്ങളചരങ്ങളുമായി
ദേവർഷിഭൂതപിതൃക്കളുമിന്ദ്രിയം
ദ്യോ,വന്തരിക്ഷം, ക്ഷ്മാതി, സമുദ്രം, ദ്വീപ
പർവതവാഹിനീ താരഗ്രഹങ്ങളും
നാനാവിധനാമരൂപഭേദങ്ങളാൽ
കാണും സമസ്തവുമങ്ങൊരാൾ തന്നെയാം 32

സംഖ്യാരഹിതവിശേഷനാമാകൃതി-
തങ്കുംഭവാനിൽകവികല്പിതങ്ങളാം
ഇത്തരം സംഖ്യനിഷേധിച്ചിട്ടും സാംഖ്യ-
തത്ത്വം പുകഴ്ത്തും ഭവാനു നമസ്കൃതി. 33

ഉത്തരേഷു ച കുരുഷു ഭഗവാൻ യജ്ഞപുരുഷഃ കൃതവരാഹരൂപ ആസ്തേ തം തു ദേവീ ഹൈഷാ ഭൂഃ സഹ കുരുഭിരസ്ഖലിതഭക്തിയോഗേനോപധാവതി ഇമാം ച പരമാമുപനിഷദമാവർത്തയതി. 34

ഓം നമോ ഭഗവതേ മന്ത്രതത്ത്വലിംഗായ യജ്ഞക്രതവേ മഹാധ്വരാവയവായ മഹാപുരുഷായ നമഃ കർമ്മശുക്ലായ ത്രിയുഗായ നമസ്തേ. 35

യസ്യ സ്വരൂപം കവയോ വിപശ്ചിതോ
ഗുണേഷു ദാരുഷ്വിവ ജാതവേദസം
മഥ്നന്തി മഥ്നാ മനസാ ദിദൃക്ഷവോ
ഗൂഢം ക്രിയാർത്ഥൈർന്നമ ഈരിതാത്മനേ 36
ദ്രവ്യക്രിയാഹേത്വയനേശകർത്തൃഭി-
ർമ്മായാഗുണൈർവ്വസ്തുനിരീക്ഷിതാത്മനേ
അന്വീക്ഷയാംഗാതിശയാത്മബുദ്ധിഭി-
ർന്നിരസ്തമായാകൃതയേ നമോ നമഃ 37

കരോതി വിശ്വസ്ഥിതിസംയമോദയം
യസ്യേപ്സിതം നേപ്സിതമീക്ഷിതുർഗ്ഗുണൈഃ
മായാ യഥായോ ഭ്രമതേ തദാശ്രയം
ഗ്രാവ്ണോ നമസ്തേ ഗുണകർമ്മസാക്ഷിണേ. 38
പ്രമഥ്യ ദൈത്യം പ്രതിവാരണം മൃധേ
യോ മാം രസായാ ജഗദാദിസൂകരഃ
കൃത്വാഗ്രദംഷ്ട്രേ നിരഗാദുദന്വതഃ
ക്രീഡന്നിവേഭഃ പ്രണതാസ്മി തം വിഭുമിതി. 39

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
ഭുവനകോശവർണ്ണനം നാമ അഷ്ടാദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4518 പഞ്ചമസ്കന്ധേ ശ്ലോകാഃ 460

---

# ഏകോനവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

കിംപുരുഷേ വർഷേ ഭഗവന്തമാദിപുരുഷം ലക്ഷ്മണാഗ്രജം സീതാഭിരാമം രാമം തച്ചരണസംനികർഷാഭിരതഃ പരമഭാഗവതോ ഹനുമാൻ സഹ കിംപുരുഷൈരവിരതഭക്തിരുപാസ്തേ. 1

ആർഷ്ടിഷേണേന സഹ ഗന്ധർവ്വൈരനുഗീയമാനാം പരമകല്യാണീം ഭർത്തൃഭഗവൽകഥാം സമുപശൃണോതി സ്വയം ചേദം ഗായതി. 2

ഓം നമോ ഭഗവതേ ഉത്തമശ്ലോകായ നമ ആര്യലക്ഷണശീലവ്രതായ നമ ഉപശിക്ഷിതാത്മന ഉപാസിതലോകായ നമഃ സാധുവാദനികഷണായ നമോ ബ്രഹ്മണ്യദേവായ മഹാപുരുഷായ മഹാരാജായ നമ ഇതി. 3

യത്തദ്വിശുദ്ധാനുഭവമാത്രമേകം
സ്വതേജസാ ധ്വസ്തഗുണവ്യവസ്ഥം
പ്രത്യക് പ്രശാന്തം സുധിയോപലംഭനം
ഹ്യനാമരൂപം നിരഹം പ്രപദ്യേ. 4
മർത്ത്യാവതാരസ്ത്വിഹ മർത്ത്യശിക്ഷണം
രക്ഷോവധായൈവ ന കേവലം വിഭോഃ
കുതോഽന്യഥാ സ്യാദ്രമതഃ സ്വ ആത്മനഃ
സീതാകൃതാനി വ്യസനാനീശ്വരസ്യ 5
ന വൈ സ ആത്മാഽഽത്മവതാം സുഹൃത്തമഃ
സക്തസ്ത്രിലോക്യാം ഭഗവാൻ വാസുദേവഃ
ന സ്ത്രീകൃതം കശ്മലമശ്നുവീത
ന ലക്ഷ്മണം ചാപി വിഹാതുമർഹതി. 6
ന ജന്മ നൂനം മഹതോ ന സൌഭഗം
ന വാങ് ന ബുദ്ധിർന്നാകൃതിസ്തോഷഹേതുഃ
തൈർയ്യദ്വിസൃഷ്ടാനപി നോ വനൌകസ-
ശ്ചകാര സഖ്യേ ബത ലക്ഷ്മണാഗ്രജഃ 7
സുരോഽസുരോ വാപ്യഥ വാനരോ നരഃ
സർവ്വാത്മനാ യഃ സുകൃതജ്ഞമുത്തമം
ഭജേത രാമം മനുജാകൃതിം ഹരിം
യ ഉത്തരാനനയൽ കോസലാന്ദിവമിതി. 8

ഭാരതേഽപി വർഷേ ഭഗവാന്നരനാരായണാഖ്യ ആകല്പാന്തമുപചിതധർമ്മജ്ഞാനവൈരാഗ്യൈശ്വര്യോപശമോപരമാത്മോപലംഭനമനുഗ്രഹായാത്മവതാമനുകമ്പയാ തപോഽവ്യക്തഗതിശ്ചരതി. 9

ശ്രീവരാഹാവതാരം പൂണ്ടയജ്ഞേശ-
നാവസിപ്പു കുരുകൗബേരഭൂവിലും
ഇദ്ധരാദേവിയാവർഷനിവാസിക-
ളൊത്തുചേർന്നേകാന്തഭക്തിയോഗത്തിനാൽ
ഉൽകൃഷ്ടമാമീയുപനിഷന്മന്ത്രത്തെ
നിഷ്ഠയോടു ജപിച്ചുപാസിപ്പിതേ. 34
ഓം മന്ത്രതത്വലിംഗാ! മഹാപൂരുഷാ!
കർമ്മവിശുദ്ധഫലദാ! ത്രികല്പജാ!
യജ്ഞക്രതുരൂപമാളും മഹായാഗ-
സംജ്ഞാംഗകാ! ഭഗവൻ! തേ നമസ്തുതി 35
കാഷ്ഠങ്ങളിലഗ്നിമട്ടു ഗുണങ്ങളിൽ
മുററും ക്രിയാർത്ഥങ്ങളാൽ മറയ്ക്കപ്പെട്ടും
ആകൃതികാണ്മാൻ കൊതിക്കുന്ന വിദ്വദ്വി-
വേകികൾ ഹൃത്തായിട്ടും കടകോലിനാൽ
നന്നായ്മഥിക്കെ പ്രകാശിതരൂപനായ്
മിന്നും ഭഗവാൻ! ഭവാനു നമസ്തുതി. 36
ദ്രവ്യം, ക്രിയ, തനു, കാലവും, കർത്താവു
ദേവതയിത്തരം മായാഗുണങ്ങളാൽ
[1] ലക്ഷിതാത്മാവായ് വിചിന്തനമംഗങ്ങൾ
സൂക്ഷ്മധീയെന്നിവയാലെ നിരസ്തമാം
മായാസ്വരൂപത്തൊടൊത്തു മിന്നും ഭവാ-
നായി നമസ്കൃതി വീണ്ടും നമസ്കൃതി. 37
ഇച്ഛാരഹിതനെന്നാകിലും ജീവസ-
മുച്ചയനുഗ്രഹമാഗ്രഹിപ്പു ഭവാൻ
ഇത്തരമിച്ഛയാലങ്ങുലോകംതീർത്തു
കാത്തഴിക്കുന്നിതു മായാഗുണങ്ങളാൽ
കാന്തംനിമിത്തമായ്ച്ചഞ്ചലിക്കുന്നതാ-
മന്തികസ്ഥം ലോഹമെന്നതുപോലവേ
മായാഗുണാകർഷണത്തിൽ നടക്കുന്ന-
തായകർമ്മങ്ങൾതൻസാക്ഷിൻ! നമോനമഃ. 38
പാരിലങ്ങാദി വരാഹസ്വരൂപമായ്
പോരിൽ മദയാനപോലെതിരിട്ടിട്ടും
ദൈത്യനെക്കൊന്നു രസാതലത്തിൽനിന്നു
തേററമേലെന്നെയേററിക്രീഡചെയ്തിട്ടും
ഹസ്തിപോലബ്ധിയിൽനിന്നും വിനിർഗ്ഗമി-
ച്ചെത്തിടുമാവിഭുവിന്നായ് നമസ്കൃതി. 39

---

# അദ്ധ്യായം 19

### ശ്രീശുകൻ പറഞ്ഞു

സീതാഭിരാമനായ് ലക്ഷ്മണാഗ്രജനാ-
മാദിപുരുഷനെക്കിംപുരുഷത്തിലും
തത്പാദപങ്കജാരാധനത്തിൽ പരം
തല്പരനായ് ഭാഗവതപ്രധാനനാം
മാരുതികിംപുരുഷന്മാരൊടുകൂടി-
യാരൂഢഭക്തിയോടൊത്തു പൂജിപ്പിതേ. 1
ഉത്കൃഷ്ടമംഗലദായിയായ് ഗന്ധർവ്വ-
രൊക്കെനിരന്തരം പാടുന്നതായിട്ടും
സ്വസ്വാമിതൻ കഥയാർഷ്ടിഷേണാന്വിതം
താൻ സാദരം ശ്രവിക്കുന്നു പാടുന്നിതേ. 2
ഓം നമസ്സല്ലക്ഷണവ്രതശീലാദി-
യാന്ന ഭഗവൻ! നമസ്തേ നമോ നമഃ
സാധുവാദത്തിൻ നികഷമായ് സംയത-
പൂതചേതസ്സായ് മഹീദേവഭക്തനായ്
തേജസ്വിയായ് ലോകരച്ചിച്ചിട്ടും മഹാ-
രാജൻ! പുരുഷോത്തമാ! നമസ്തേ നമഃ 3
ശാന്തമായ് ശുദ്ധാനുഭൂതിസ്വരൂപമായ്
സ്വന്തമഹസ്സാൽ ഗുണവിഭേദങ്ങളെ
ദൂരീകരിപ്പതായ് നാമരൂപങ്ങളും
ചേരാതഹന്താരഹിതമായേകമായ്
ദൃശ്യേതരമായ് സുധികളാൽ പ്രാപ്യമാ-
മസ്തുത്യവസ്തുവെയാശ്രയിക്കുന്നു ഞാൻ. 4
ഈശന്റെ മർത്ത്യാവതാരം വെറും ദൈത്യ-
നാശത്തിനു മാത്രമല്ലതുപിന്നെയോ
മാനുഷരെപ്പഠിപ്പിക്കുവാനുംകൂടി-
യാണപ്രകാരമല്ലായിരുന്നെങ്കിലോ
ഏറ്റുമട്ടാത്മരതനാകുമീശന-
സ്സീതനിമിത്തമായ് ദുഃഖമുണ്ടായിട്ടും. 5
ധീരജനാത്മാവുനത്സുഹൃത്തൈശ്വര്യ
വാരിധി വാസുദേവൻ ത്രിലോകങ്ങളിൽ
തീരെയാസക്തനല്ലായ്കയാൽ സ്ത്രീകൃത-
മാരഴലൊട്ടുമനുഭവിക്കാ ദൃഢം
സ്വന്തം സഹജനാം ലക്ഷ്മണൻതന്നെയും
സന്ത്യജിച്ചീടാനുമർഹതയില്ലതാൻ. 6
ജന്മമോ, ബുദ്ധിയോ മൂർത്തിഭേദങ്ങളോ
വാങ്മാധുരിയോ മഹാനായരാമനെ
തുഷ്ടനാക്കില്ലിവയൊന്നുമില്ലെങ്കിലു-
മിഷ്ടരാക്കീ വിപിനസ്ഥരാം ഞങ്ങളെ. 7
ദേവനോ ദൈത്യനോ മാനുഷനോ പുന-
രേവനായാലും മനുഷ്യാകൃതിയായി
ഉത്തമനായ് സുകൃതജ്ഞനായാർത്തിയെ-
ത്തീർത്തിട്ടും രാമനെസ്സർവാത്മഭാവത്തിൽ
നിത്യം ഭജിക്കുന്നമുത്തരകോസല-
സംസ്ഥരെ സ്വർഗ്ഗത്തിലാക്കിയോനിമ്മഹാൻ. 8
ഭാരതവർഷത്തിലും ഭഗവാൻ നര-
നാരായണാഖ്യകലന്നുരൂപംപൂണ്ടു
ധർമ്മമുപശമം ജ്ഞാനവൈരാഗ്യങ്ങൾ
ശർമ്മമഹന്തയില്ലായ്മയൈശ്വര്യവും
വദ്ധിതമാക്കിയിട്ടാത്മസാക്ഷാൽക്കാര-
മെത്തിച്ചിടുമതിശ്രേഷ്ഠമാകും തപം
അസ്പഷ്ടമാകും ഗതിയോടുകൂടിയാ-
കല്പകാലംമുഴുക്കാചരിക്കുന്നിതു. 9

---

[1] കാണപ്പെട്ട ആത്മാവോടു കൂടിയവൻ

തം ഭഗവാന്നാരദോ വർണ്ണാശ്രമവതീഭിർഭാരതീഭിഃ പ്രജാഭിർഭഗവൽപ്രോക്താഭ്യാം സാംഖ്യയോഗാഭ്യാം ഭഗവദനുഭാവോപവർണ്ണനം സാവർണ്ണേരുപദേക്ഷ്യമാണഃ പരമഭക്തിഭാവേനോപസരതി ഇദം ചാഭിഗൃണാതി. 10

ഓം നമോ ഭഗവതേ ഉപശമശീലായോപരതാനാത്മ്യായ നമോഽകിഞ്ചനവിത്തായ ഋഷിഋഷഭായ നരനാരായണായ പരമഹംസപരമഗുരവേ ആത്മാരാമാധിപതയേ നമോ നമ ഇതി. 11

ഗായതി ചേദം—

കർത്താസ്യ സർഗ്ഗാദിഷു യോ ന ബധ്യതേ
ന ഹന്യതേ ദേഹഗതോഽപി ദൈഹികൈഃ
ദ്രഷ്ടുർന്ന ദൃഗ്യസ്യ ഗുണൈർവ്വിദൂഷ്യതേ
തസ്മൈ നമോഽസക്തവിവിക്തസാക്ഷിണേ. 12

ഇദം ഹി യോഗേശ്വര യോഗനൈപുണം
ഹിരണ്യഗർഭോ ഭഗവാഞ്ജഗാദ യൽ
യദന്തകാലേ ത്വയി നിർഗ്ഗുണേ മനോ
ഭക്ത്യാ ദധീതോജ്ഝിതദുഷ്കളേബരഃ 13

യഥൈഹികാമുഷ്മികകാമലമ്പടഃ
സുതേഷു ദാരേഷു ധനേഷു ചിന്തയൻ
ശങ്കേത വിദ്വാൻ കുകളേബരാത്യയാ-
ദ്യസ്തസ്യ യത്നഃ ശ്രമ ഏവ കേവലം 14

തന്നഃ പ്രഭോ ത്വം കുകളേബരാർപ്പിതാം
ത്വന്മായയാഹം മമതാമധോക്ഷജ
ഭിന്ദ്യാമ യേനാശു വയം സുദുർഭിദാം
വിധേഹി യോഗം ത്വയി നഃ സ്വഭാവമിതി. 15

ഭാരതേഽപ്യസ്മിൻ വർഷേ സരിച്ഛൈലാഃ സന്തി ബഹവോ മലയോ മംഗളപ്രസ്ഥോ മൈനാകസ്ത്രികൂട ഋഷഭഃ കൂടകഃ കോല്ലകഃ സഹ്യോ ദേവഗിരിഃ ഋഷ്യമൂകഃ ശ്രീശൈലോ വേങ്കടോ മഹേന്ദ്രോ വാരിധാരോ വിന്ധ്യഃ ശുക്തിമാനൃക്ഷഗിരിഃ പാരിയാത്രോ ദ്രോണശ്ചിത്രകൂടോ ഗോവർദ്ധനോ രൈവതകഃ കകുഭോ നീലോ ഗോകാമുഖ ഇന്ദ്രകീലഃ കാമഗിരിരിതി ചാന്യേ ച ശതസഹസ്രശഃ ശൈലാസ്തേഷാം നിതംബപ്രഭവാ നദാ നദ്യശ്ച സന്ത്യസംഖ്യാതാഃ 16

ഏതാസാമപോ ഭാരത്യഃ പ്രജാ നാമഭിരേവ പുനന്തീനാമാത്മനാ ചോപസ്പൃശന്തി. 17

ചന്ദ്രവസാ താമ്രപർണ്ണീ അവടോദാ കൃതമാലാ വൈഹായസീ കാവേരീ വേണീ പയസ്വിനീ ശർക്കരാവർത്താ തുംഗഭദ്രാ കൃഷ്ണാ വേണ്യാ ഭീമരഥീ ഗോദാവരീ നിർവ്വിന്ധ്യാ പയോഷ്ണീ താപീ രേവാ സുരസാ നർമ്മദാ ചർമ്മണ്വതീ സിന്ധുരന്ധഃ ശോണശ്ച നദൌ മഹാനദീ വേദസ്മൃതിഃ ഋഷികുല്യാ ത്രിസാമാ കൌശികീ മന്ദാകിനീ യമുനാ സരസ്വതീ ദൃഷദ്വതീ ഗോമതീ സരയൂ രോധസ്വതീ സപ്തവതീ സുഷോമാ ശതദ്രുശ്ചന്ദ്രഭാഗാ മരുദ്വൃധാ വിതസ്താ അസിക്നീ വിശ്വേതി മഹാനദ്യഃ 18

അസ്മിന്നേവ വർഷേ പുരുഷൈർല്ലബ്ധജന്മഭിഃ ശുക്ലലോഹിതകൃഷ്ണവർണ്ണേന സ്വാരബ്ധേന കർമ്മണാ ദിവ്യമാനുഷനാരകഗതയോ ബഹ്വ്യ ആത്മന ആനുപൂർവ്യേണ സർവ്വാ ഹ്യേവ സർവ്വേഷാം വിധീയന്തേ യഥാവർണ്ണവിധാനമപവർഗ്ഗശ്ചാപി ഭവതി. 19

യോഽസൌ ഭഗവതി സർവ്വഭൂതാത്മന്യനാത്മ്യേഽനിരുക്തേഽനിലയനേ പരമാത്മനി വാസുദേവേഽനന്യനിമിത്തഭക്തിയോഗലക്ഷണോ നാനാഗതിനിമിത്താ വിദ്യാഗ്രന്ഥിരന്ധനദ്വാരേണ യദാ ഹി മഹാപുരുഷപുരുഷപ്രസംഗഃ 20

ഏതദേവ ഹി ദേവാ ഗായന്തി—

അഹോ അമീഷാം കിമകാരി ശോഭനം
പ്രസന്ന ഏഷാം സ്വിദുത സ്വയം ഹരിഃ
യൈർജ്ജന്മ ലബ്ധം നൃഷു ഭാരതാജിരേ
മുകുന്ദസേവൌപയികം സ്പൃഹാ ഹി നഃ 21

വർണ്ണാശ്രമാചാരയുക്തരാം ഭാരത-
ഖണ്ഡനിവാസികളോടൊത്തു നാരദൻ
ചിൽപുരുഷോക്തമാം സാംഖ്യയോഗങ്ങളോ-
ടൊപ്പം ഭഗവന്മഹിമവർണ്ണിച്ചിട്ടും
ശാസ്ത്രംമുററും സാവർണ്ണിമനുവിനായ്
ശ്രദ്ധയോടൊത്തുപദേശിച്ചു നിത്യവും
ഉൽകൃഷ്ടഭക്തിഭാവത്തോടുകൂടിയി-
മ്മുഖ്യമന്ത്രം ജപിക്കുന്നു സേവിക്കുന്നു. 10
ഓം നമസ്സംയതചിത്തേന്ദ്രിയനായി
ഞാനെന്നഭാവമശേഷമററോനുമായ്
അന്യവിഷയങ്ങൾ തള്ളിബ് ഭഗവാനെ-
യുന്നിബ്ഭജിക്കവോക്കുററസമ്പത്തായി
എന്നും പരമഹംസാനചയത്തിന്നു ഭി-
വന്ദ്യഗുരുവായൃഷികളിൽശ്രേഷ്ഠനായ്
സ്വൈരമാത്മാരാമനായ് വിളങ്ങും നര-
നാരായണമൂർത്തിയെ നമിക്കുന്നു ഞാൻ. 11
സൃഷ്ട്യാദികർത്താവുതാനെങ്കിലും ബന്ധ-
മൊട്ടുമില്ലാതെയും ദേഹം ധരിക്കിലും
തദ്വികാരങ്ങളാം ദാഹാദിബാധക-
ളെത്താതെയും സർവസാക്ഷിയായീടിലും
ദോഷംമിഴിക്കു ഗുണദർശനത്തിനാ-
ലേശാതെയുമെഴുമീശാ! നമസ്കൃതി. 12
യോഗേശ്വരാ! ഭഗവാനജൻ ചൊല്ലിയ
യോഗപരിപാടിയാണി,തെന്നാകയാൽ
ദുഃഖദദുശ്ശരീരം ത്യജിച്ചന്ത്യമായ്
നിർഗ്ഗുണനാം നിന്നിലുള്ളുറപ്പിക്കണം. 13
അങ്ങുമിങ്ങുംപെട്ടും ഭോഗങ്ങളിൽ മനം-
മുങ്ങിസ്സുതദാരവിത്തവിചിന്തയാൽ
കുത്സിതദേഹം ത്യജിക്കുവാൻ പണ്ഡിതൻ
സംശയിക്കിൽത്തൽപ്പരിശ്രമം വ്യർത്ഥമാം. 14
ഹേ പ്രഭോ! ഭാവല്ക്കമായയാൽ ദേഹത്തി-
ലപ്പിതം ഞാനെൻേറയെന്ന മമതയെ
ആശു ഭേദിക്കുവാൻ ഞങ്ങൾക്കഹൈതുക-
മൈശ്വരഭക്തിയോഗം ജനിപ്പിക്കണേ. 15
കൂടകം, കോല്ലകം, മംഗലപ്രസ്ഥം ത്രി-
കൂടംമഹേന്ദ്രമൃഷഭവും വെങ്കടം
ശ്രീശൈലഗോകാമുഖങ്ങളൃക്ഷംനീല-
മൃശ്യമൂകം വിന്ധ്യസഹ്യേന്ദ്രകീലങ്ങൾ
ഗോവർദ്ധനം, ചിത്രകൂടം മലയാദ്രി
ദേവഗിരി,രൈവതകവും ദ്രോണവും
പാരിയാത്രം കാമഗിരിമൈനാകവും
വാരിധാരം കകുഭംശുക്തിമാനുമേ
ഇത്തരമദ്രികൾ പിന്നെനൂറായിര-
മുത്തുംഗമാമന്യശൈലവരങ്ങളും
പിന്നെയീശൈലങ്ങൾതൻ താഴ്വരകളിൽ
നിന്നുത്ഭവിക്കും നദികൾ നദങ്ങളും
എണ്ണമററിബ്ഭാരതോർവിയിലുണ്ടെന്നു
നിർണ്ണയിച്ചിട്ടുണ്ടുപണ്ടേപുരാതനർ 16

കേവലംനാമമോതീടുകിലും ശുദ്ധി-
കൈവരുത്തീടുമിവയിലെഴുംജലം
സ്നാനപാനാദികൾക്കായ് ഭാരതത്തിലെ
മാനവന്മാരുപയോഗിച്ചു നിത്യവും 17

വേണപയസ്വിനി, തുംഗഭദ്രാ താപി,
വേണി, പയോഷ്ണി, നിർവിന്ധ്യ, മഹാനദി
കാവേരി, ഗോദാവരി, ശക്കരാവർത്ത-
രേവ, അവടോദമന്ദാകിനിയഥ
രോധസ്വതി, കൃതമാല, മരുദ്വൃധാ
വേദസ്മൃതി, ഋഷികുല്യ, സരസ്വതി
ഗോമതി, സിന്ധുരന്ധം, സുഷോമാ, ശോണ
ഭീമരഥി, യസക്നി, വിധസ്താ, തഥാ
ചന്ദ്രവശ, താമ്രവർണ്ണി, ദൃഷദ്വതി
ചന്ദ്രഭാഗാ, ശതദ്രു, ത്രിസാമാ, വിശ്വ,
നർമ്മദാ, വൈഹായസി, സരയൂ, കൃഷ്ണ,
ചർമ്മണ്വതിയും യമുന, സുരസയും
സപ്തവതി, കൌശികിയുമീനാമങ്ങ-
ളൊത്തവയെല്ലാം മഹാവാഹിനികൾതാൻ. 18

ഇബ്ഭാരതത്തിൽപിറവിലഭിച്ചവ-
രെപ്പോഴും സത്വരജസ്സുമോരീതിയിൽ
പുണ്യവും മിശ്രവും പാപവുമായിട്ടു-
മെണ്ണമററുള്ള കർമ്മങ്ങൾക്കു തക്കപോൽ
ദേവമർത്ത്യാദി ജന്മങ്ങളാർന്നീടുന്നി-
തേവരും സ്വസ്വവർണ്ണാശ്രമയോഗ്യമാം-
കൃത്യങ്ങളാൽ ക്രമാലൈഹികശ്രേയസ്സു-
മാത്യന്തികമുക്തിയും വരിക്കുന്നിതേ. 19

സർവഭൂതാത്മകനായി ഞാനെന്നുള്ള
ഗർവമില്ലാത്തവനായനിർവാച്യനായ്
സത്തമൊന്നെങ്ങുമില്ലാത്തവനായ്പ്പര-
മാത്മാവുമാം ഭഗവാൻ വാസുദേവനിൽ
മുററു [1] മനന്യനിമിത്തമായീടുമീ-
ഭക്തിയാൽ നാനാശരീരാപ്തിഹേതുവാം
അജ്ഞാനബീജം നശിപ്പതോടമ്മഹാ-
സജ്ജനസംഗമം ലബ്ധമാകുന്നിതേ. 20

ഇതുതന്നെ ദേവന്മാർ പാടുന്നു

എന്തൊരു സൽക്കർമ്മമാണിവർ ചെയ്തതു
ചിന്തിക്കിലത്ഭുതംതാൻ ഭഗവാൻ ഹരി
താനെയിവരിൽ പ്രസന്നയായ്ത്തീർന്നിത-
ന്യൂനം ഭഗവദുപാസനായോഗ്യമാം-
മർത്ത്യജന്മം ലഭിച്ചു ഭരതോർവിയി-
ലത്യന്തമാശിപ്പതാണതു ഞങ്ങളും. 21

1 അന്യമായ കാരണത്തോടു കൂടാത്തതു്

കിം ദുഷ്കരൈർന്നഃ ക്രതുഭിസ്തപോവ്രതൈർ-
ദാനാദിഭിർവ്വാ ദ്യുജയേന ഫൽഗുനാ
ന യത്ര നാരായണപാദപങ്കജ-
സ്മൃതിഃ പ്രമുഷ്ടാതിശയേന്ദ്രിയോത്സവാൽ. 22
കല്പായുഷാം സ്ഥാനജയാൽ പുനർഭവാൽ
ക്ഷണായുഷാം ഭാരതഭൂജയോ വരം
ക്ഷണേന മർത്ത്യേന കൃതം മനസ്വിനഃ
സംന്യസ്യ സംയാന്ത്യഭയം പദം ഹരേഃ 23
ന യത്ര വൈകുണ്ഠകഥാസുധാപഗാ
ന സാധവോ ഭാഗവതാസ്തദാശ്രയാഃ
ന യത്ര യജ്ഞേശമഖാ മഹോത്സവാഃ
സുരേശലോകോഽപി ന വൈ സ സേവ്യതാം. 24
പ്രാപ്താ നൃജാതിം ത്വിഹ യേ ച ജന്തവോ
ജ്ഞാനക്രിയാദ്രവ്യകലാപസംഭൃതാം
ന വൈ യതേരന്ന പുനർഭവായ തേ
ഭൂയോ വനൗകാ ഇവ യാന്തി ബന്ധനം. 25
യൈഃ ശ്രദ്ധയാ ബർഹിഷി ഭാഗശോ ഹവി-
ർന്നിരുപ്തമിഷ്ടം വിധിമന്ത്രവസ്തുതഃ
ഏകഃ പൃഥങ്നാമഭിരാഹൂതോ മുദാ
ഗൃഹ്ണാതി പൂർണ്ണഃ സ്വയമാശിഷാം പ്രഭുഃ 26
സത്യം ദിശത്യർത്ഥിതമർത്ഥിതോ നൃണാം
നൈവാർത്ഥദോ യൽപുനരർത്ഥിതാ യതഃ
സ്വയം വിധത്തേ ഭജതാമനിച്ഛതാ-
മിച്ഛാപിധാനം നിജപാദപല്ലവം. 27
യദ്യത്ര നഃ സ്വർഗ്ഗസുഖാവശേഷിതം
സ്വിഷ്ടസ്യ സൂക്തസ്യ കൃതസ്യ ശോഭനം
തേനാജനാഭേ സ്മൃതിമജ്ജന്മ നഃ സ്യാൽ
വർഷേ ഹരിർയ്യദ്ഭജതാം ശം തനോതി. 28

ശ്രീശുക ഉവാച

ജംബൂദ്വീപസ്യ ച രാജന്നുപദ്വീപാനഷ്ടൗ ഹൈക ഉപ-
ദിശന്തി സഗരാത്മജൈരശ്വാന്വേഷണ ഇമാം മഹീം പരിതോ
നിഖനദ്ഭിരുപകല്പിതാൻ. 29

തദ്യഥാ സ്വർണ്ണപ്രസ്ഥശ്ചന്ദ്രശുക്ല ആവർത്തനോ രമണകോ
മന്ദരഹരിണഃ പാഞ്ചജന്യഃ സിംഹളോ ലങ്കേതി. 30

ഏവം തവ ഭാരതോത്തമ ജംബൂദ്വീപവർഷവിഭാഗോ
യഥോപദേശമുപവർണ്ണിത ഇതി. 31

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
ജംബൂദ്വീപവർണ്ണനം നാമ ഏകോനവിംശതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4549 പഞ്ചമസ്കന്ധേ ശ്ലോകാഃ 491

---

## വിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

അതഃ പരം പ്ലക്ഷാദീനാം പ്രമാണലക്ഷണസംസ്ഥാനതോ
വർഷവിഭാഗ ഉപവർണ്ണ്യതേ. 1

ജംബൂദ്വീപോഽയം യാവൽ പ്രമാണവിസ്താരസ്താവതാ ക്ഷാ-
രോദധിനാ പരിവേഷ്ടിതോ യഥാ മേരുർജ്ജംബ്വാഖ്യേന ലവ-
ണോദധിരപി തതോ ദ്വിഗുണവിശാലേന പ്ലക്ഷാഖ്യേന പരി-
ക്ഷിപ്തോ യഥാ പരിഖാ ബാഹ്യോപവനേന. പ്ലക്ഷോ ജംബൂ-
പ്രമാണോ ദ്വീപാഖ്യാകരോ ഹിരണ്മയ ഉത്ഥിതോ യത്രാഗ്നിരു-
പാസ്തേ സപ്തജിഹ്വസ്തസ്യാധിപതിഃ പ്രിയവ്രതാത്മജ ഇധ്മ-
ജിഹ്വഃ സ്വം ദ്വീപം സപ്തവർഷാണി വിഭജ്യ സപ്തവർഷനാ-
മഭ്യ ആത്മജേഭ്യ ആകലയ്യ സ്വയമാത്മയോഗേനോപരരാമ. 2

ശിവം യവസം സുഭദ്രം ശാന്തം ക്ഷേമമമൃതമഭയമിതി വർഷാ-
ണി തേഷു ഗിരയോ നദ്യശ്ച സപ്തൈവാഭിജ്ഞാതാഃ 3

എന്തിനു ദുഷ്ക്കരയാഗങ്ങൾ ദാനവു-
മെന്തിനാണുഗ്രതപസ്സും വ്രതങ്ങളും
എന്തുഫലം തുച്ഛനാകാപ്തിയാല്പമേ-
യിന്ദ്രിയാപാരസുഖത്തിൽ നിമഗ്നരായ്
നാരായണപാദപങ്കജ സംസ്മൃതി
തീരെയില്ലാതെയീഞ്ഞങ്ങൾ നശിച്ചഹോ! 22
കല്പകാലായുസ്സിയിലുദ്ഭവാർ തൻപുന-
രുല്പത്തിസംയുതസ്ഥാനലാഭത്തിലും
എത്രയോ മെച്ചമാം ഭാരതഭൂമിയിൽ
സിദ്ധമാമല്പകാലത്തിലെജ്ജീവിതം.
തത്രധീരന്മാർക്ഷണം നശിക്കും മർത്ത്യ-
ഗാത്രങ്ങളാൽ കർമ്മമെല്ലാം സമർപ്പിച്ചു
ഭീയററതായിട്ടും ശ്രീവിഷ്ണുവിൻ പദ-
മായാസമെന്നിയേ പ്രാപിച്ചിട്ടുന്നിതേ. 23
ശ്രീഹരിതൻ പരിശുദ്ധകഥാസുധാ-
വാഹിനിതാനും തദാശ്രിതഭക്തരും
യാഗോത്സവങ്ങളുമില്ലാത്തിടം സത്യ-
ലോകമായാലും ഭജിക്കരുതാരുമേ. 24
ജ്ഞാനവും കർമ്മസാമർത്ഥ്യവുംവേണ്ടുന്ന-
നാനാപദാർത്ഥസമ്പത്തിയുമൊത്തിട്ടും
ഭാരതഭൂവിൽ മനുഷ്യജന്മം ഭാഗ്യ-
പൂരത്തിനാലെ ലഭിച്ചതിൻശേഷവും
മോക്ഷത്തിനായ് ശ്രമിക്കാത്തവർ പിന്നെയും
പക്ഷികളെന്നപോൽ ബദ്ധരായ്ത്തീർന്നിട്ടും. 25
ശ്രദ്ധായുതമസ്ഥലവാസികൾ വിധി-
ക്കൊത്തുമന്ത്രോച്ചാരണത്തൊട്ടമഗ്നിയിൽ
ഭാഗിച്ചുവച്ചുവഴിപോലെഹോമിച്ചു
നൽകിട്ടുന്നൊരുഹവിസ്സു നിശ്ശേഷമായ്
ഭിന്നനാമങ്ങളാലാഹ്ലാദനാകവേ
പൂർണ്ണനുമാശിസ്സുകൾക്കധിനാഥനും
ഏകനുമാമബ്ഭഗവാൻസ്വയംവന്നു
സ്വീകരിച്ചീട്ടുന്നു സന്തോഷപൂർവകം. 26
അർത്ഥിപ്പതങ്ങുന്നരുളുന്നുവെന്നതു
സത്യ,മെന്നാ,ലക്കൊട്ടപ്പു യഥാർത്ഥമാം
അർത്ഥിനിലവിട്ടു മാറുന്നതില്ലവ-
ക്കർത്ഥനവീണ്ടുമാവശ്യമായ്‌വന്നിട്ടും
നിഷ്ക്കാമഭക്തക്ക വാഞ്ഛതുലച്ചിട്ടും
തൃക്കാൽത്തളിരരുളുന്നുതാനേ പരൻ 27
വേദംപഠിക്ക,വിധിക്കൊത്തു യാഗങ്ങൾ
സാദരംചെയ്യു സത്ക്കർമ്മമനുഷ്ഠിക്ക
എന്നിവററിൻശുഭമാം ഫലം ഞങ്ങൾക്ക
വിണ്ണിലിനിശ്ശിഷ്ടമുണ്ടെന്നിരിക്കകിൽ
സസ്മൃതിയുക്തംജനിയജനാഭമാ-
മക്ഷ്മാതലത്തിൽ ഭവിക്കുമാറാകണം
എന്തുകൊണ്ടെന്നാലവിടെബ്ഭജിപ്പവ-
ക്കന്തമററാനന്ദമേകുന്നിതേ ഹരി. 28

ശ്രീശുകൻ പറഞ്ഞു

എട്ടുപദ്വീപുണ്ടു ജംബുവിനുമെന്നു
തിട്ടമായ്‌രാജൻ! ചിലർ പറയുന്നിതു
അശ്വത്തെയാരാഞ്ഞിട്ടുമ്പോൾ സഗരജർ
വിശ്വംഭരയ്ക്കുചുററും കുഴിതീക്കയാൽ
ഉണ്ടായിവന്നതാണദ്വീപുകളെന്നു
കൊണ്ടാടിട്ടുന്നുണ്ടിവിടെ ജനാവലി- 29
സ്വർണ്ണപ്രസ്ഥം, മന്ദരഹരിണം ലങ്ക
ചന്ദ്രശുക്ലം, പാഞ്ചജന്യം, രമണകം
സിംഹളമാവർത്തനമെന്നുമാണവ-
യ്യാഹ്വയമോക്കുകഭാരതാധീശ്വരാ! 30
ഇമ്മട്ടുഞാൻ ദേശികോക്തിപോൽച്ചൊന്നിതു
ജംബുവിൻഭൂവിഭാഗങ്ങളനുക്രമം. 31

---

## അദ്ധ്യായം 20

ശ്രീശുകൻ പറഞ്ഞു

ഭൂപതേ! ഞാനിനി പ്ലക്ഷാദിയായിട്ടും
ദ്വീപങ്ങൾതന്നളവും ലക്ഷണങ്ങളും
വർഷവിഭാഗങ്ങളുംകിടപ്പും പരം
ഹർഷപൂർവംവിവരിച്ചിടാം കേൾക്കുക. 1
ജംബുവതിൻേറയളവൊത്തതാം ലവ-
ണാംബുധിയാലാവൃതമായിരിക്കുന്നു
മേരുഗിരിജംബുവാലെന്നപോൽക്ഷാര-
വാരിധിയെക്കാളിരട്ടിക്ക വിസ്തൃതി-
ചേരുമപ്ലക്ഷാഖ്യമായിട്ടുംദ്വീപിനാൽ
ചാരുബാഹ്യോപവനത്താൽ കിടങ്ങുപോൽ
ക്ഷാരവാരാന്നിധിയും [1] പരിക്ഷിപ്തമായ്
പാരംപരില സിക്കുന്നിതു ഭൂപതേ!
ജംബുവൃക്ഷത്തിൻവലിപ്പത്തിലദ്വീപ-
നാമത്തിനുഹേതുവായ് സുവർണ്ണാഭമായ്
പ്ലക്ഷമഹീരുഹമൊന്നുളവായിത-
പ്ലക്ഷാഭിധാനമിയലുമാശാഖിയിൽ
ജ്വാലയേഴൊത്തഗ്നിവാഴമാദ്വീപിൻെറ
പാലകനായി പ്രിയവ്രതപുത്രനാം
ഇധ്മജിഹ്വൻ ഭൂവിതേഴായ്‌വിഭാഗിച്ചു
പുത്രക്കവരുടെപേരിട്ടു നൽകിനാൻ.
പിന്നെപ്പരിപൂർണ്ണയോഗത്തിനാലെയ-
ദ്ധന്യൻപരഗതിയാന്നിതുമന്നവാ! 2
മന്നാ! ശിവംയവയസം സുഭദ്രവും
ശാന്തവുംക്ഷേമമമൃതമഭയവും
പേരുകളാണവയ്ക്കേഴൈശൈലങ്ങ-
ളാറുകളുമുണ്ടവയിലോരോന്നിലും
മിന്നും മണികൂടവും വജ്രകൂടവു-
മിന്ദ്രസേനംജ്യോതിഷ്മാനും സുവർണ്ണവും 3

---

1 ചുററപ്പെട്ടതു്

മണികൂടോ വജ്രകൂട ഇന്ദ്രസേനോ ജ്യോതിഷ്മാൻ സുപർണ്ണോ ഹിരണ്യഷ്ഠീവോ മേഘമാല ഇതി സേതുശൈലാഃ. അരുണാ നൃമ്ണാഽഽങ്ഗിരസീ സാവിത്രീ സുപ്രഭാതാ ഋതംഭരാ സത്യംഭരാ ഇതി മഹാനദ്യഃ യാസാം ജലോപസ്പർശനവിധൂതരജസ്തമസോ ഹംസപതംഗോർധ്വായനസത്യാംഗസംജ്ഞാശ്ചത്വാരോ വർണ്ണാഃ സഹസ്രായുഷോ വിബുധോപമസന്ദർശനപ്രജനനാഃ സ്വർഗ്ഗദ്വാരം ത്രയ്യാ വിദ്യയാ ഭഗവന്തം ത്രയീമയം സൂര്യമാത്മാനം യജന്തേ 4

പ്രത്നസ്യ വിഷ്ണോ രൂപം യത്സത്യസ്യർത്തസ്യ ബ്രഹ്മണഃ
അമൃതസ്യ ച മൃത്യോശ്ച സൂര്യമാത്മാനമീമഹീതി. 5

പ്ലക്ഷാദിഷു പഞ്ചസു പുരുഷാണാമായുരിന്ദ്രിയമോജഃ സഹോ ബലം ബുദ്ധിർവ്വിക്രമ ഇതി ച സർവ്വേഷാമൗത്പത്തികീ സിദ്ധിരവിശേഷേണ വർത്തതേ. 6

പ്ലക്ഷഃ സ്വസമാനേനേക്ഷുരസോദേനാവൃതോ യഥാ തഥാ ദ്വീപോഽപി ശാല്മലോ ദ്വിഗുണവിശാലഃ സമാനേന സുരോദേനാവൃതഃ പരിവൃങ്ക്തേ. 7

യത്ര ഹ വൈ ശാല്മലീ പ്ലക്ഷായാമാ യസ്യാം വാവ കില നിലയമാഹുർഭഗവതശ്ഛന്ദഃസ്തുതഃ പതത്രിരാജസ്യ സാ ദ്വീപഹൂതയേ ഉപലക്ഷ്യതേ. 8

തദ്ദ്വീപാധിപതിഃ പ്രിയവ്രതാത്മജോ യജ്ഞബാഹുഃ സ്വസുതേഭ്യഃ സപ്തഭ്യസ്തന്നാമാനി സപ്തവർഷാണി വ്യഭജത്സുരോചനം സൗമനസ്യം രമണകം ദേവവർഷം പാരിഭദ്രമാപ്യായനമവിജ്ഞാതമിതി. 10

തേഷു വർഷാദ്രയോ നദ്യശ്ച സപ്തൈവാഭിജ്ഞാതാഃ സ്വരസഃ ശതശൃംഗോ വാമദേവഃ കുന്ദോ മുകുന്ദഃ പുഷ്പവർഷഃ സഹസ്രശ്രുതിരിതി. അനുമതിഃ സിനീവാലീ സരസ്വതീ കുഹൂ രജനീ നന്ദാ രാകേതി. 11

തദ്വർഷപുരുഷാഃ ശ്രുതധരവീര്യധരവസുന്ധരേഷന്ധരസംജ്ഞാ ഭഗവന്തം വേദമയം സോമമാത്മാനം വേദേന യജന്തേ 12

സ്വഗോഭിഃ പിതൃദേവേഭ്യോ വിഭജൻ കൃഷ്ണശുക്ലയോഃ
പ്രജാനാം സർവ്വാസാം രാജാന്ധഃ സോമോ ന ആസ്ത്വിതി 13

ഏവം സുരോദാദ്ബഹിസ്തദ്ദ്വിഗുണഃ സമാനേനാവൃതോ ഘൃതോദേന യഥാപൂർവ്വഃ കുശദ്വീപോ യസ്മിൻ കുശസ്തംബോ ദേവകൃതസ്തദ്ദ്വീപാഖ്യാകരോ ജ്വലന ഇവാപരഃ സ്വശഷ്പരോചിഷാ ദിശോ വിരാജയതി. 14

തദ്ദ്വീപപതിഃ പ്രൈയവ്രതോ രാജൻ ഹിരണ്യരേതാ നാമ സ്വം ദ്വീപം സപ്തഭ്യഃ സ്വപുത്രേഭ്യോ യഥാഭാഗം വിഭജ്യ സ്വയം തപ ആതിഷ്ഠത വസുവസുദാനദൃഢരുചിനാഭിഗുപ്തസ്തുത്യവ്രതവിവിക്തവാമദേവനാമഭ്യഃ 15

തേഷാം വർഷേഷു സീമഗിരയോ നദ്യശ്ചാഭിജ്ഞാതാഃ സപ്ത സപ്തൈവ ചക്രശ്ചതുഃശൃംഗഃ കപിലശ്ചിത്രകൂടോ ദേവാനീക ഊർദ്ധ്വരോമാ ദ്രവിണ ഇതി രസകുല്യാ മധുകുല്യാ മിത്രവിന്ദാ ശ്രുതവിന്ദാ ദേവഗർഭാ ഘൃതച്യുതാ മന്ത്രമാലേതി. 16

ശ്രീഹിരണ്യശൃംഗവും മേഘമാലവു-
മാഹ്വയംസേതുശൈലങ്ങൾക്കറിയുക.
ഏവമരുണയും നൃമ്ണയാംഗീരസി
സാവിത്രിയും സുപ്രഭാതയൃതംഭര
സത്യംഭരയുമെന്നത്രേയവററിലെ
സപ്തമഹാവാഹിനികൾ തൻപേരുകൾ.
ഇസ്സപ്തവാഹിനിതന്നിലെ നീരുപ-
സ്പർശനംചെയ്യുകയെന്നതുമൂലമായ്
രിക്തരജസ്തമോശീലരായ് സത്യാംഗ-
നൂർദ്ധ്വായനൻ, പതംഗൻ,ഹംസനിങ്ങനെ
നാലുവർണ്ണത്തിലുള്ളോരായ് സഹസ്രാബ്ദ-
കാലമായുസ്സെഴുമാദ്വീപവാസികൾ
വാനവർക്കൊപ്പം സുരൂപരുമുത്തമ-
സൂനുക്കളെജ്ജനിപ്പിച്ചിട്ടുന്നോരുമാം
വേദമന്ത്രങ്ങളാൽ സ്വർഗ്ഗത്തിലേക്കുള്ള
വാതിലായ് വേദസ്വരൂപനുമായിട്ടും
സൂര്യനെയാത്മഭാവത്തിലാരാധിച്ചു
പോരുന്നിതു ചതുർവ്വർണ്ണങ്ങളും സമം 4

വേദം,ശുഭാശുഭകർമ്മങ്ങൾ, ധർമ്മമി-
ത്യാദിക്കധിഷ്ഠാനമായിപ്പുരാണനാം
നാരായണൻതൻ സ്വരൂപമായിട്ടുമീ
സൂര്യനെ ഞങ്ങൾ ശരണംഗമിപ്പൂതേ 5

പ്ലക്ഷാദിയാം ദ്വീപമഞ്ചിൽവസിക്കുവോ-
[1]ർക്കക്ഷം, ബലം, സഹസ്സായുസ്സു, വിക്രമം
ബുദ്ധി,യോജസ്സിവഭേദമെന്യേ ജന്മ-
സിദ്ധമായുണ്ടെന്നതു സുപ്രസിദ്ധമാം. 6

പ്ലക്ഷമാം ദ്വീപമതിൻ വ്യാസമൊത്തിരു-
ലക്ഷമാംയോജനവിസ്താരമാർന്നിട്ടും
ഇക്ഷുരസാബ്ധിയാലാവൃതംപോൽ നാലു-
ലക്ഷമാംയോജന വിസ്തൃതിയാർന്നിട്ടും;
ശാല്മലദ്വീപവു,മത്രയും വിസ്തൃതി
പൂണ്ടതാം മദ്യരസാബ്ധിയാലാവൃതം. 7

പ്ലക്ഷവൃക്ഷംപോൽ വലിപ്പമായ് ശാല്മലീ-
വൃക്ഷമൊന്നിദ്വീപനാമനിമിത്തമായ്
നില്പുണ്ടു, ശാല്മലമെന്നിതിൻനാമവും
കല്പിച്ചിരിക്കുന്ന തൻമൂലമായ് നൃപാ!
പക്ഷത്തിൽനിന്നെഴും ഛന്ദസ്സുകളാലെ
സാക്ഷാൽഹരിയെ സ്തുതിക്കയാൽ സിദ്ധമാം
ജ്ഞാനാദിഭൂതികളാർന്നതിൻ ശാഖയിൽ
വൈനതേയൻ വസിക്കുന്നെന്നു ചൊൽവിതേ. 8

ഇദ്വീപിനെത്തൽപതിയായ് പ്രിയവ്രത-
പുത്രനാം യജ്ഞബാഹ്വാഖ്യനൃപൻ നിജ-
സപ്താത്മജർക്കുതത്തന്നാമധേയങ്ങ-
ളിട്ടേഴുവർഷങ്ങളായ് പകുത്തേകിനാൻ. 9

നാമധേയങ്ങളവസ്സു സുരോചനം
സൗമനസ്യംരമണകമെന്നുള്ളതും
ദേവവർഷം പാരിഭദ്രമാപ്യായനം
ഭൂവരാ! പിന്നെയവിജ്ഞാതമെന്നുമാം. 10

വർഷാദ്രികളും നദികളുമീയേഴു-
വർഷങ്ങളിലുമേഴേഴെന്നുകേൾപ്പൂതേ
ഭൂമീധരങ്ങൾ സ്വരസം ചതുശ്ശൃംഗ-
വാമദേവങ്ങളും കുന്ദംമുകുന്ദവും
പുഷ്പവർഷം സഹസ്രശ്രുതിയും തഥാ
കല്പിച്ചിടാം നദീനാമങ്ങളും ക്രമാൽ
പുണ്യയനുമതിയും സിനീവാലിയും
പിന്നെസ്സരസ്വതിയും കുഹൂതാനുമേ
പിന്നെരജനിയും നന്ദയും രാകയും
തന്നെയാണെന്നു ധരിക്ക ധരാപതേ! 11

എന്നും ശ്രുതധരർ വീര്യധരരുമേ
പിന്നെ വസുന്ധരന്മാരുമിഷന്ധരർ
എന്നിവർവേദാത്മകനുമാത്മാവുമാ-
മിന്ദുവെയർച്ചിപ്പു വേദമന്ത്രങ്ങളാൽ. 12

കൃഷ്ണപക്ഷത്തിലും ശുക്ലപക്ഷത്തിലും
വിണ്ണവർക്കും പിതൃക്കൾക്കും പ്രജകൾക്കും
അന്നംസ്വഭാഗാക്കളാൽ ഭാഗിച്ചു നൽകിട്ടു-
മിന്ദു ഞങ്ങൾക്കു രാജാവായ്ഭവിക്കണം. 13

പിന്നെസ്സുരാംഭോധിതൻ പുറമേയതിൽ-
നിന്നുമിരട്ടിവലുതാം കുശദ്വീപം
അത്രയും വിസ്തൃതിയാളും ഘൃതാംബുധി
ചുററിക്കിടക്കുന്നിതായതിലീശനാൽ
നിർമ്മിതമാം കുശസ്തംബമന്യാഗ്നിപോൽ
വന്മഹസ്സാർന്നിട്ടു തത്തൃണഭാസ്സിനാൽ
ദിക്കുകളെ പ്രകാശിപ്പിച്ചുകൊണ്ടങ്ങു
നില്ക്കയാലിതിന്നുണ്ടായ്ക്കുശാഖ്യയും. 14

ദ്വീപിതുചെമ്മേ ഹിരണ്യരേതസ്സെന്ന
ഭൂപൻപ്രിയവ്രതസൂനു വിഭാഗിച്ചു
നന്ദനന്മാരാം വസുവസുദാനനും
പിന്നെദ്ദൃഢരുചിനാഭിഗുപ്താഖ്യനും
സ്തുത്യവ്രതൻ വിവിക്തൻ വാമദേവനും
മുത്തൊടേകിപ്പോയ് വനത്തിൽത്തപസ്വി-
നായ്. 15

ഇദ്വീപഖണ്ഡങ്ങളിലും നദികളു-
മദ്രികളും പാക്കിലേഴേഴുതന്നെയാം.
ചക്രംചതുശ്ശൃംഗവും കപിലം തഥാ
ചിത്രകൂടംപിന്നെ ദേവനീകാഖ്യവും
ഊർദ്ധ്വരോമാവും ദ്രവിണവുമദ്രികൾ.
തത്രനദികൾ രസകുല്യമധുകുല്യ
മിത്രവിന്ദശ്രുതവിന്ദയതും ദേവ-
ഗർഭ,ഘൃതച്യുതയും മന്ത്രമാലയും. 16

1 ഇന്ദ്രിയം

യാസാം പയോഭിഃ കുശദ്വീപൌകസഃ കുശലകോവിദാഭി-
യുക്തകുളകസംജ്ഞാ ഭഗവന്തം ജാതവേദസദ്രൂപിണം കർമ്മ-
കൌശലേന യജന്തേ. 17

പരസ്യ ബ്രഹ്മണഃ സാക്ഷാജ്ജാതവേദോഽസി ഹവ്യവാട്
ദേവാനാം പുരുഷാംഗാനാം യജ്ഞേന പുരുഷം യജേതി. 18

തഥാച ഘൃതോദാദ്ബഹിഃ ക്രൌഞ്ചദ്വീപോ ദ്വിഗുണഃ
സമാനേന ക്ഷീരോദേന പരിത ഉപക്ലൃപ്തോ വൃതോ യഥാ കു-
ശദ്വീപോ ഘൃതോദേന യസ്മിൻ ക്രൌഞ്ചോ നാമ പർവ്വതരാജോ
ദ്വീപനാമനിർവ്വർത്തക ആസ്തേ. 19

യോഽസൌ ഗുഹപ്രഹരണോന്മഥിതനിതംബകുഞ്ജോഽപി
ക്ഷീരോദേനാസിച്യമാനോ ഭഗവതാ വരുണേനാഭിഗുപ്തോ വി-
ഭയോ ബഭൂവ. 20

തസ്മിന്നപി പ്രൈയവ്രതോ ഘൃതപൃഷ്ഠോ നാമാധിപതിഃ
സ്വേ ദ്വീപേ വർഷാണി സപ്ത വിഭജ്യ തേഷു പുത്രനാമസു സ-
പ്തരിക്ഥാദാൻ വർഷപാന്നിവേശ്യ സ്വയം ഭഗവാൻ ഭഗവതഃ
പരമകല്യാണയശസ ആത്മഭൂതസ്യ ഹരേശ്ചരണാരവിന്ദമുപജ-
ഗാമ. 21

ആമോ മധുരുഹോ മേഘപൃഷ്ഠഃ സുധാമാ ഭ്രാജിഷ്ഠോ ലോ-
ഹിതാർണ്ണോ വനസ്പതിരിതി ഘൃതപൃഷ്ഠസുതാസ്തേഷാം വർഷഗി-
രയഃ സപ്ത സപ്തൈവ നദ്യശ്ചാഭിഖ്യാതാഃ ശുക്ലോ വർദ്ധമാനോ
ഭോജന ഉപബർഹിണോ നന്ദോ നന്ദനഃ സർവ്വതോഭദ്ര ഇതി അ-
ഭയാ അമൃതൌഘാ ആര്യകാ തീർത്ഥവതീ വൃത്തിരൂപവതീ പവി-
ത്രവതീ ശുക്ലേതി. 22

യാസാമംഭഃ പവിത്രമമലമുപയുഞ്ജാനാഃ പുരുഷഋഷഭദ്ര-
വിണദേവകസംജ്ഞാ വർഷപുരുഷാ ആപോമയം ദേവമപാം
പൂർണ്ണേനാഞ്ജലിനാ യജന്തേ. 23

ആപഃ പുരുഷവീര്യാഃ സ്ഥ പുനന്തീർഭൂർഭുവഃ സുവഃ
താ നഃ പുനീതാമീവഘ്നീഃ സ്പൃശതാമാത്മനാ ഭുവ ഇതി. 24

ഏവം പുരസ്താൽ ക്ഷീരോദാൽ പരിത ഉപവേശിതഃ ശാക-
ദ്വീപോ ദ്വാത്രിംശല്ലക്ഷയോജനായാമഃ സമാനേന ച ദധിമ-
ണ്ഡോദേന പരീതോ യസ്മിൻ ശാകോ നാമ മഹീരുഹഃ സ്വ-
ക്ഷേത്രവ്യപദേശകോ യസ്യ ഹ മഹാസുരഭിഗന്ധസ്തം ദ്വീപമ-
നുവാസയതി. 25

തസ്യാപി പ്രൈയവ്രത ഏവാധിപതിർന്നാമ്നാ മേധാതിഥിഃ
സോഽപി വിഭജ്യ സപ്ത വർഷാണി പുത്രനാമാനി തേഷു സ്വാ-
ത്മജാൻ പുരോജവമനോജവപവമാന ധൂമ്രാനീകചിത്രരേഫബ-
ഹുരൂപവിശ്വധാരസംജ്ഞാന്നിധായ്യാധിപതീൻ സ്വയം ഭഗ-
വത്യനന്ത അവേശിതമതിസ്തപോവനം പ്രവിവേശ. 26

ഏതേഷാം വർഷമര്യാദാഗിരയോ നദ്യശ്ച സപ്ത സപ്തൈ-
വ ഈശാന ഉരുശൃംഗോ ബലഭദ്രഃ ശതകേസരഃ സഹസ്രസ്രോ-
തോ ദേവപാലോ മഹാനസ ഇതി അനഘാഽഽയുർദ്ദാ ഉഭയസ്പൃ-
ഷ്ടിരപരാജിതാ പഞ്ചപദീ സഹസ്രസ്രുതിർന്നിജധൃതിരിതി. 27

തദ്വർഷപുരുഷാ ഋതവ്രതസത്യവ്രതദാനവ്രതാനുവ്രതനാമാ-
നോ ഭഗവന്തം വായ്വാത്മകം പ്രാണായാമവിധൂതരജസ്തമസഃ
പരമസമാധിനാ യജന്തേ. 28

അന്തഃ പ്രവിശ്യ ഭൂതാനി യോ ബിഭർത്ത്യാത്മകേതുഭിഃ
അന്തര്യാമീശ്വരഃ സാക്ഷാൽ പാതു നോ യദ്വശേ സ്ഫുടം 29

ഇന്നദീനീരത്തിനാൽ ശുദ്ധരാം കുരു-
മന്നിടവാസികളാകും കുശലരും
കോവിദരുമഭിയുക്തർകുലകരും
സേവിച്ചിടുന്നു യജ്ഞങ്ങളാലഗ്നിയെ. 17
അല്ലയോ വഹ്നേ! ഭവാൻ പരബ്രഹ്മോദ്യ-
ദുല്ലസിതാകൃതി ഹവ്യവാഹൻദ്ധ്രുവം.
നേരേപുരുഷാംഗഭൂതസുരാളിതൻ-
പേരിൽ യജ്ഞത്താൽ യജിക്ക പുരുഷനെ. 18
പിന്നെഘൃതാംബുനിധിക്കുബാഹ്യത്തിലായ്
മന്നവാ! ക്രൗഞ്ചമാം ദ്വീപംകിടക്കുന്നു
ഷോഡശലക്ഷമാം യോജനവിസ്തൃതി
തേടുന്നിതക്കണക്കാളുന്ന നീളവും
അത്രയ്ക്കു നീണ്ട വിസ്താരമാളുംക്ഷീര-
വാദ്ധികുശദ്വീപിനെ ഘൃതാംഭോധിപോൽ
ചുററിക്കിടക്കുമിദ്വീപിനാ ക്രൗഞ്ചാഖ്യ
കിട്ടുവാൻ ക്രൗഞ്ചഗിരിയാണകാരണം. 19
ഭഞ്ജിച്ചിതുഗുഹനിഗ്ഗിരിതൻമദ്ധ്യ-
കുഞ്ജങ്ങളൊക്കെയാ വേലിനാലെങ്കിലും
ക്ഷീരോദകാസവമൂലവും പാശിതൻ-
സംരക്ഷയിലും ഭയഹീനനിഗ്ഗിരി. 20
ഇദ്ധരയുംതൽപതിയാം പ്രിയവ്രത-
പുത്രൻഘൃതപൃഷ്ഠനേഴായ് വിഭജിച്ചു
തന്നവകാശികളാമേഴപുത്രരെ-
തന്നാമധേയങ്ങളാളുമാഖണ്ഡങ്ങൾ
രക്ഷിക്കുവാൻനിശ്ചയിച്ചശേഷം സ്വയ-
മൈശ്വര്യസമ്പന്നനന്യപ്രസന്നമൻ
കല്യാണകീത്തിയായാത്മസ്വരൂപനാ-
യുല്ലസിക്കുംഹരിതൻപദമാന്നിതേ 21
ചൊൽക്കൊള്ളുമഘൃതപൃഷ്ഠഭൂപാലനു
മക്കളും തദ്വർഷശൈലനദികളും
ഏഴേഴവീതമാണെന്നുള്ള സംഗതി-
യൂഴിയിൽസുപ്രസിദ്ധംതന്നെ മന്നവാ!
ആമൻ,മധുരുഹൻ,മേഘപൃഷ്ഠാഖ്യൻ സു-
ധാമാവുഭ്രാജിഷ്ഠനും ലോഹിതാണ്ണനും
പിന്നെവനസ്പതിയും താൻഘൃതപൃഷ്ഠ-
നന്ദനർതന്നഭിധാനങ്ങൾമന്നവാ!
അദ്രികൾതൻനാമധേയങ്ങൾ ശുക്ലവും
വദ്ധമാനം ഭോജനമുപബർഹിണം
നന്ദവും നന്ദനംസർവതോഭദ്രവു-
മെന്നതാ,മാറുകൾതൻപേരഭയയും
പേത്തുമമൃതൗഘ, യാമ്യകയെന്നതും
തീത്ഥവതിയതും രൂപവതിയതും
പിന്നെപ്പവിത്രവതിയതും ശുക്ലയു-
മെന്നതത്രേയങ്ങവയിലെശുദ്ധമാം
തണ്ണീർകുടിപ്പോർപുരുഷരൃഷഭരും
പിന്നെദ്രവിണരും ദേവകന്മാരുമേ
നീരപൂണ്ണാഞ്ജലിയോടു മന്ത്രംചൊല്ലി
നേരിലർച്ചിപ്പൂ ജലമയദേവനെ. 22-23

നീരങ്ങളേ! നിങ്ങൾയുഷ്മദുൽപത്തിക്കു-
കാരണനാകും പുരുഷങ്കൽ നിന്നലം
വീയ്യംഗ്രഹിക്കയാലാകൃതികൊണ്ടുമു-
പ്പാരും പരംനിങ്ങൾ ശുദ്ധമാക്കുന്നിതു
നിങ്ങളെ സ്പർശിച്ചിടുന്നോരു ഞങ്ങൾത-
ന്നംഗങ്ങൾ കൂടി വിശുദ്ധങ്ങളാക്കുവിൻ. 24

ഇപ്രകാരംപാൽക്കടലിൽവെളിക്കങ്ങു
മുപ്പത്തിരണ്ടുലക്ഷം യോജനവരെ
വിസ്താരമാന്ന ശാകദ്വീപ,മതൃയും
വിസ്തൃതമാംദധിമണ്ഡജലത്തിനാൽ
വേഷ്ടിതമാണീയദ്വീപത്തിൽവിണ്ണു-
മുട്ടിനിൽക്കും ശാകവൃക്ഷമാംകാരണം
ഈ മാമരത്തിൻ മഹാഗന്ധമശ്ശാക-
ഭൂമിസുരഭിലമാക്കുന്നിതെങ്ങുമേ. 25

മേധാതിഥിയാം പ്രിയവ്രതസൂനുവി-
മ്മേദിനിയെത്തുല്യമേഴായ്വിഭാഗിച്ചു
നന്ദനനാമങ്ങളിട്ടു തൽഖണ്ഡങ്ങൾ-
തന്നീശരാക്കിസ്സുതരെ, മുകുന്ദനിൽ
ചിത്തമുറപ്പിച്ചു കാനനംപ്രാപിച്ചു
ശുദ്ധചേതസ്സായ്ത്തപസ്സാചരിച്ചിതേ.
മുന്നേപുരോജവൻതാനും മനോജവൻ
പിന്നെപ്പവമാനധൂമ്രാനികാഹ്വയർ
ചിത്രരേഫൻ ബഹുരൂപവിശ്വധാര-
രിത്രയുമാണതന്നന്ദനാഭിഖ്യകൾ 26

സീമാദ്രികളും നദികളുമീഖണ്ഡ-
ഭൂമികൾക്കും പാക്കിലേഴേഴവീതമാം
ഈശാനവുമുരുശൃംഗം ബലഭദ്ര-
മാശതകേസരവും സഹസ്രസ്രോതം
ദേവപാലാഖ്യം മഹാനസവുംതന്നെ
പവ്വതമേഴ, മനഘ,യായുർദ്ദയും
പിന്നുഭയസ്പൃഷ്ടിയുമപരാജിത-
യെന്നതും പഞ്ചപദി സഹസ്രസ്രുതി
പിന്നെ നിജധൃതിയുംതന്നെ വാഹിനീ-
വൃന്ദത്തിനുള്ള നാമങ്ങൾ ഭൂമീപതേ! 27

സത്യവ്രതരഥദാനവ്രതർധരാ-
ഭൃത്തേ!യനുവ്രതർപിന്നെയൃതവ്രതർ
ഈവിധംപേരാളുമങ്ങുള്ള പുരുഷ-
ഗരവരുംചേർന്നവായ്വാത്മകദേവനെ
പ്രാണായാമത്താൽ രജസ്തമോമാലിന്യ-
ഹാനിചേത്തന്തഃകരണത്തെയേററവും
പാവനമാക്കിയുൽകൃഷ്ടസമാധിയാൽ
സേവിച്ചിടുന്നുനിതാന്തം ധരാപതേ! 28

അന്തഃപ്രവിഷ്ടനായ് സ്വന്ത ചിഹ്നങ്ങളാൽ
സന്തതമാരീ പ്രപഞ്ചം ഭരിപ്പിതേ
സവ്വഭൂതങ്ങളുമാരുടെ പാട്ടില-
സ്സർവേശിതാവു രക്ഷിക്കണം ഞങ്ങളെ. 29

ഏവമേവ ദധിമണ്ഡോദാൽ പരതഃ പുഷ്കരദ്വീപസ്തതോ ദ്വിഗുണായാമഃ സമന്തത ഉപകല്പിതഃ സമാനേന സ്വാദൂദകേന സമുദ്രേണ ബഹിരാവൃതോ യസ്മിൻ ബൃഹൽപുഷ്കരം ജ്വലനശിഖാമലകനകപത്രായുതായുതം ഭഗവതഃ കമലാസനസ്യാധ്യാസനം പരികല്പിതം 30

തദ്വീപമധ്യേ മാനസോത്തരനാമൈക ഏവാർവ്വാചീനപരാചീനവർഷയോർമ്മര്യാദാചലോഽയുതയോജനോച്ഛ്രായായാമോ യത്ര തു ചതസൃഷു ദിക്ഷു ചത്വാരി പുരാണി ലോകപാലാനാമിന്ദ്രാദീനാം യദുപരിഷ്ടാൽ സൂര്യരഥസ്യ മേരും പരിഭ്രമതഃ സംവത്സരാത്മകം ചക്രം ദേവാനാമഹോരാത്രാഭ്യാം പരിഭ്രമതി. 31

തദ്വീപസ്യാപ്യധിപതിഃ പ്രൈയവ്രതോ വീതിഹോത്രോ നാമൈതസ്യാത്മജൌ രമണകധാതകിനാമാനൌ വർഷപതീ നിയുജ്യ സ സ്വയം പൂർവ്വജവത്ഭഗവൽകർമ്മശീല ഏവാസ്തേ. 32

തദ്വർഷപുരുഷാ ഭഗവന്തം ബ്രഹ്മരൂപിണം സകർമ്മകേണകർമ്മണാഽഽരാധയന്തീദം ചോദാഹരന്തി. 33

യത്തൽ കർമ്മമയം ലിംഗം ബ്രഹ്മലിംഗം ജനോഽർച്ചയേൽ
ഏകാന്തമദ്വയം ശാന്തം തസ്മൈ ഭഗവതേ നമ ഇതി. 34

ഋഷിരുവാച

തതഃ പരസ്താല്ലോകാലോകനാമാചലോ ലോകാലോകയോരന്തരാളേ പരിത ഉപക്ഷിപ്തഃ 35

യാവന്മാനസോത്തരമേർവ്വോരന്തരം താവതീ ഭൂമിഃ കാഞ്ചന്യന്യാഽഽദർശതലോപമായ സ്യാം പ്രഹിതഃ പദാർത്ഥോ ന കഥഞ്ചിൽ പുനഃ പ്രത്യുപലഭ്യതേ തസ്മാത്സർവ്വസത്ത്വപരിഹൃതാഽഽസീൽ. 36

ലോകാലോക ഇതി സമാഖ്യാ യദനേനാചലേന ലോകാലോകസ്യാന്തർവ്വർത്തിനാവസ്ഥാപ്യതേ. 37

സ ലോകത്രയാന്തേ പരിത ഈശ്വരേണ വിഹിതോ യസ്മാൽ സൂര്യാദീനാം ധ്രുവാപവർഗ്ഗാണാം ജ്യോതിർഗ്ഗണാനാം ഗഭസ്തയോഽർവ്വാചീനാംസ്ത്രീംല്ലോകാനാവിതന്വാനാ ന കദാചിൽ പരാചീനാ ഭവിതുമുത്സഹന്തേ താവദുന്നഹനായാമഃ 38

ഏതാവാംല്ലോകവിന്യാസോ മാനലക്ഷണസംസ്ഥാഭിർവ്വിചിന്തിതഃ കവിഭിഃ സ തു പഞ്ചാശൽകോടിഗണിതസ്യ ഭൂഗോളസ്യ തുരീയഭാഗോഽയം ലോകാലോകാചലഃ 39

തദുപരിഷ്ടാച്ചതസൃഷ്വാശാസ്വാത്മയോനിനാഖിലജഗദ്ഗുരുണാധിനിവേശിതാ യേ ദ്വിരദപതയ ഋഷഭഃ പുഷ്കരചൂഡോ വാമനോഽപരാജിത ഇതി സകലലോകസ്ഥിതിഹേതവഃ 40

തേഷാം സ്വവിഭൂതീനാം ലോകപാലാനാം ച വിവിധവീര്യോപബൃംഹണായ ഭഗവാൻ പരമമഹാപുരുഷോ മഹാവിഭൂതിപതിരന്തര്യാമ്യാത്മനോ വിശുദ്ധസത്ത്വം ധർമ്മജ്ഞാനവൈരാഗ്യൈശ്വര്യാദ്യഷ്ടമഹാസിദ്ധ്യുപലക്ഷണം വിഷ്വക്സേനാദിഭിഃ സ്വപാർഷദപ്രവരൈഃ പരിവാരിതോ നിജവരായുധോപശോഭിതൈർന്നിജഭുജദണ്ഡൈഃ സന്ധാരയമാണസ്തസ്മിൻ ഗിരിവരേ സമന്താത്സകലലോകസ്വസ്തയ ആസ്തേ. 41

ആ ദധിമണ്ഡോദബാഹ്യഭാഗത്തിലായ്
മേദുരപുഷ്കരദ്വീപം കിടക്കുന്നു
ശാകത്തിനേക്കാളിരട്ടിവലിപ്പത്തി-
ലക്കണക്കിന്നുവിസ്താരവുമാർന്നിട്ടും-
സ്വാദ്വുദകാബ്ധിയാലാവൃതമാമിതിൽ
[1] ജാതവേദസ്സുതൻ ജ്വാലകൾപോലവേ
നിർമ്മലമായയുതായുതസംഖ്യയിൽ
ജാംബൂനദദലജാലങ്ങളുള്ളതായ്
ഏററംബൃഹത്തായജാസനമെന്നുപേർ-
പെററതാംപുഷ്കരമൊന്നുണ്ടു പാർത്ഥിവാ!
പുഷ്കരം പണ്ടേയതിലുള്ളതിനാലേ
പുഷ്കരനാമമതിന്നു ഭവിച്ചിതു 30
മദ്ധ്യത്തിലായ് മാനസോത്തരമെന്നുപേ-
രൊത്തൊരുപർവ്വതമേയിതിലുള്ളുകേൾ
ഈയദ്രി,തദ്വീപദക്ഷിണവാമവ-
ഷ്ടായതസീമാചലമായ് ലസിക്കുന്നു.
ദൈർഘ്യം പതിനായിരംയോജനയത്ര-
പൊക്കവുമുണ്ടിഗ്ഗിരിക്കുറപോത്തമാ!
ഇപ്പർവ്വതോപരിനാലുദിക്കിങ്കലായ്
ദിക്പാലകപുരമുണ്ടുനാ,ലങ്ങുതാൻ
മേരുഗിരിയെ പ്രദക്ഷിണംവച്ചിട്ടും
സൂര്യ്യരഥത്തിൻെറ സംവത്സരാത്മകം
ചക്രാതിരിവു, സുരലോകവാസികൾ-
ക്കൊക്കെദ്ദിനരാത്രരൂപത്തിലെപ്പൊഴും. 31
വീതിഹോത്രാഖ്യൻ പ്രിയവ്രതപുത്രനാ-
ണീദേശനാഥൻ, രമണകൻ, ധാതകി
എന്നതൻപുത്രർക്കു രണ്ടായ്പകുത്തിതു
തന്നാഥരാക്കിയവരേ നിയമിച്ചു
തൻപൂർവ്വജർക്കുസമം സ്വയംശ്രീപതി-
തൻപാദസേവനം ശീലിച്ചുവാണിതു. 32
അമ്മന്നിലെജ്ജനംശുദ്ധകർമ്മങ്ങളാൽ
ബ്രഹ്മാത്മകൻ ഭഗവാനാത്മഭൂവിനെ
നിർമ്മലചിത്തരായർച്ചനം ചെയ്യുതു-
ണ്ടിമ്മന്ത്രമുച്ചരിച്ചുംകൊണ്ടുനിത്യവും. 33
കർമ്മാത്മകം ശാന്തമേകാന്തമദ്വയം
ബ്രഹ്മമെത്തിച്ചിട്ടമേതു ഭഗവാനെ
നിത്യവും മർത്ത്യരർച്ചിക്കുന്നിതൈശ്വര്യ്യ-
മൂർത്തിയദ്ദേവദേവന്നു നമസ്കൃതി. 34

ഋഷി പറഞ്ഞു

ശുദ്ധോദകസമുദ്രത്തിന്നുമപ്പുറം
വർത്തിച്ചിട്ടുന്നുലോകാലോകപർവ്വതം
ലോകത്തിനുമലോകത്തിനും മദ്ധ്യമാം
ഭാഗത്തുചുററിനുമായ് പരികല്പിതം. 35
എത്രയുണ്ടന്തരംമേരുവിനും മാന-
സോത്തരാദ്രിക്കുമിട,യത്രയും സ്ഥലം
സ്വർണ്ണമയമായി ദർപ്പണമെന്നപോൽ
മിന്നിമറെറാന്നായിരിക്കുന്നു ഭൂമിപാ!
അസ്ഥലത്തിൽ പതിച്ചീട്ടുന്നസാധനം
സിദ്ധിച്ചിടാ പിന്നെയാർക്കുമൊരിക്കലും
എന്നാകയാലസ്ഥലത്തു വൃന്ദാരക-
വൃന്ദമെന്യേയില്ലമറെറാരുജീവിയും. 36
സൂര്യ്യപ്രകാശമെത്തീട്ടുന്നലോകവും
തീരെയതെത്താത്തതാകുമലോകവും
വേർതിരിച്ചീട്ടുവാൻ രണ്ടിനുംമദ്ധ്യത്തു
നേരെയുറപ്പിച്ചിതീശനീയദ്രിയെ
എന്നതുമൂലമിതിന്നുലോകാലോക-
മെന്നപേരന്വർത്ഥമായിബ്ഭവിച്ചിതു. 37
ലോകത്രയാന്തത്തിലിപ്പർവ്വതം നാലു-
ഭാഗത്തുമീശനാൽ സീമയായ്ക്കല്പിതം
സൂര്യ്യൻ മുതൽ ധ്രുവമണ്ഡലത്തോളവും
ചേരുമജ്ജ്യോതിർഗ്ഗണത്തിൻെറ രശ്മികൾ
ഇഗ്ഗിരിസീമയിൽപ്പെട്ടുമുപ്പാരിനെ
മിക്കവാറും പ്രകാശിപ്പിപ്പതെന്നിയേ
ശക്തങ്ങളല്ലിഗ്ഗിരിയെക്കടക്കുവാൻ
പൊക്കവും വാസ്സുമത്രയ്ക്കിതിനേറിട്ടും. 38
ഇത്രയെല്ലാമീഴം ലോകവിസ്തൃതിലക്ഷണം
സംസ്ഥിതിമാനമിവയോട്ടുകൂടവേ
നന്നായ് വിവേകികളായവരാൽപരം
നിർണ്ണയിക്കപ്പെട്ടിരിപ്പു യഥാർത്ഥമായ്
ഭൂഗോളമാനംഗണിക്കുന്നുയോജന-
യാകെയൊരൻപതുകോടിയെന്നായിഹ
ക്ഷോണിതൻ നാലൊന്നു വിസ്തൃതിയാർന്നുള്ള-
താണുലോകാലോകപർവ്വതംപാർക്കുകിൽ. 39
ആയതിന്നപ്പുറം സർവ്വലോകാചാര്യ്യ-
നായിരിക്കും ഭഗവാനാത്മയോനിതാൻ
നാലുഭാഗത്തും നിറുത്തിയിരിക്കുന്നു
നാലുഗജേന്ദ്രരെ ലോകസ്ഥിതിക്കായി
നാമമൃഷഭനും പുഷ്കരചൂഡനും
വാമനൻ താനുമപരാജിതനുമാം. 40
സ്വാംശങ്ങളാമിഗ്ഗജങ്ങൾക്കു [2] മിന്ദ്രേശ-
പാശ്യാദിദിക്പാലകർക്കും ബഹുവിധം
വീര്യവൃദ്ധിക്കായ് സമസ്താന്തരംഗസ-
ഞ്ചാരി പരമമഹാപുരുഷൻ പരൻ
സർവ്വേശ്വരൻ മഹദൈശ്വര്യനായകൻ
സർവ്വജ്ഞനീശൻ, വിരക്തി, ധർമ്മം, ജ്ഞാനം
ഐശ്വര്യമാദിയാം സിദ്ധികളോടൊത്ത
സംശുദ്ധസത്വാത്മകചാരുവിഗ്രഹം
കൈക്കൊണ്ടു വിഷ്വക്സേനാദിപരിചാര-
മുഖ്യർ ചുഴന്നുസേവിച്ചു നിരന്തരം
ധന്യായുധങ്ങളിയന്നിട്ടും ഹസ്തങ്ങൾ
ചേർന്നു വിളങ്ങുവോനായിഗ്ഗിരീന്ദ്രനിൽ
ആവസിച്ചീട്ടുന്നതുണ്ടു ധരാപതേ!
മൂവുലകത്തിനും മംഗലമേകുവാൻ. 41

---

1 അഗ്നി 2 ഇന്ദ്രൻ, ശിവൻ, വരുണൻതൊട്ടു ലോകപാലന്മാർ

ആകല്പമേവം വേഷം ഗത ഏഷ ഭഗവാനാത്മയോഗമായ-
യാ വിരചിതവിവിധലോകയാത്രാഗോപീഥായേത്യർത്ഥഃ 42
യോഽന്തർവ്വിസ്താര ഏതേന ഹ്യലോകപരിമാണം ച വ്യാ-
ഖ്യാതം യദ്ബഹിർല്ലോകാലോകാചലാൽ. തതഃ പരസ്താദ്യോ-
ഗേശ്വരഗതിം വിശുദ്ധാമുദാഹരന്തി 43
അണ്ഡമധ്യഗതഃ സൂര്യോ ദ്യാവാഭൂമ്യോരുദന്തരം
സൂര്യാണ്ഡഗോളയോർമ്മധ്യേ കോട്യഃ സ്യുഃ പഞ്ചവിംശതിഃ 44
മൃതേഽണ്ഡ ഏഷ ഏതസ്മിൻ യദഭൂത്തതോ മാർത്താണ്ഡ
ഇതി വ്യപദേശഃ
ഹിരണ്യഗർഭ ഇതി യദ്ധിരണ്യാണ്ഡസമുദ്ഭവഃ 45
സൂര്യേണ ഹി വിഭജ്യന്തേ ദിശഃ ഖം ദ്യൌർമ്മഹീ ഭിദാ
സ്വർഗ്ഗാപവർഗ്ഗൌ നരകാ രസൌകാംസി ച സർവ്വശഃ 46
ദേവതിര്യങ്മനുഷ്യാണാം സരീസൃപസവീരുധാം
സർവ്വജീവനികായാനാം സൂര്യ ആത്മാ ദൃഗീശ്വരഃ 47

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ**
**ഭുവനകോശവർണ്ണനേ സമുദ്രവർഷസംനിവേശപരിമാണലക്ഷണോ**
**വിംശതിതമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4595** **പഞ്ചമസ്കന്ധേ ശ്ലോകാഃ 537**

# ഏകവിംശതിതമോഽധ്യായഃ

**ശ്രീശുക ഉവാച**

ഏതാവാനേവ ഭൂവലയസ്യ സംനിവേശഃ പ്രമാണലക്ഷ-
ണതോ വ്യാഖ്യാതഃ 1
ഏതേന ഹി ദിവോ മണ്ഡലമാനം തദ്വിദ ഉപദിശന്തി
യഥാ ദ്വിദലയോർന്നിഷ്പാവാദീനാം. 2
തേ അന്തരേണാന്തരിക്ഷം തദുഭയസന്ധിതം. 3
യന്മധ്യഗതോ ഭഗവാംസ്തപതാമ്പതിസ്തപന ആതപേന
ത്രിലോകീം പ്രതപത്യവഭാസയത്യാത്മഭാസാ സ ഏഷ ഉദഗയ-
നദക്ഷിണായനവൈഷുവതസംജ്ഞാഭിർമ്മാന്ദ്യശൈഘ്ര്യസമാനാ-
ഭിർഗ്ഗതിഭിരാരോഹണാവരോഹണസമാനസ്ഥാനേഷു യഥാസവ-
നമഭിപദ്യമാനോ മകരാദിഷു രാശിഷ്വഹോരാത്രാണി ദീർഘ-
ഹ്രസ്വസമാനാനി വിധത്തേ 4
യദാ മേഷതുലയോർവ്വർത്തതേ തദാഹോരാത്രാണി സമാനാ-
നി ഭവന്തി യദാ വൃഷഭാദിഷു പഞ്ചസു ച രാശിഷു ചരതി ത-
ദാഹാന്യേവ വർദ്ധന്തേ ഹ്രസതി ച മാസി മാസ്യേകൈകാ ഘടി-
കാ രാത്രിഷു. 5
യദാ വൃശ്ചികാദിഷു പഞ്ചസു വർത്തതേ തദാഹോരാത്രാണി
വിപര്യയാണി ഭവന്തി. 6
യാവദ്ദക്ഷിണായനമഹാനി വർദ്ധന്തേ യാവദുദഗയനം രാ-
ത്രയഃ 7
ഏവം നവ കോടയ ഏകപഞ്ചാശല്ലക്ഷാണി യോജനാനാം
മാനസോത്തരഗിരിപരിവർത്തനസ്യോപദിശന്തി തസ്മിന്നൈന്ദ്രീം
പുരീം പൂർവ്വസ്മാന്മേരോർദ്ദേവധാനീം നാമ ദക്ഷിണതോ യാമ്യാം
സംയമനീം നാമ പശ്ചാദ്വാരുണീം നിമ്ലോചനീം നാമ ഉത്തരതഃ
സൌമ്യാം വിഭാവരീം നാമ താസൂദയമധ്യാഹ്നാസ്തമയനിശീഥാ-
നീതി ഭൂതാനാം പ്രവൃത്തിനിവൃത്തിനിമിത്താനി സമയവിശേഷേ-
ണ മേരോശ്ചതുർദ്ദിശം. 8

തന്മഹാമായാബലവൈഭവത്തിനാൽ
നിർമ്മിതമായ ലോകത്തെരക്ഷിക്കുവാൻ
ഈവിധമുള്ള വേഷത്തെദ്ധരിച്ചുകൊ-
ണ്ടാവിഭുമേവുന്നു കല്പകാലാവരെ. 42

ലോകാചലത്തിന്റെയുള്ളളവും തഥാ
ലോകാലോകാദ്രിതൻ ചുററളവായതും
വർണ്ണിക്കയാലലോകത്തിനുമത്രയും
തന്നെയളവെന്നു നിർണ്ണയിക്കാവതാം
അപ്പുറമുള്ള ഗതിയറിഞ്ഞീടുവാൻ
കെല്പില്ല യോഗീശ്വരൎക്കൊഴിഞ്ഞാർക്കുമേ. 43

മന്നിനും സ്വർഗ്ഗത്തിനുമിടയ്ക്കുള്ളതാ-
മണ്ഡമതിൻ നടുവാണിനസ്ഥാനവും
സൂൎയ്യനുമണ്ഡഗോളത്തിനും തമ്മിലേ
ദൂരം ശരിക്കിരുപത്തഞ്ചുകോടിതാൻ. 44

ഇമ്മൃതാണ്ഡത്തിൽനിന്നുത്ഭൂതനാകയാൽ
കർമ്മസാക്ഷിക്കു മാർത്താണ്ഡാഖ്യ ചേർന്നിതു
അണ്ഡം ഹിരണ്മയമായതു കാരണം
പിന്നെബ്ഭവിച്ചു ഹിരണ്യഗർഭാഖ്യയും. 45

ദിക്കുക,ളന്തരീക്ഷം വിണ്ണു,ഭൂമിയും
സ്വർഗ്ഗമോക്ഷാപ്തി, നരകലോകങ്ങളും
പിന്നെയതലാദ്യധോ ഭുവനങ്ങളു-
മെന്നഭേദങ്ങൾക്കിനൻതന്നെ കാരണം. 46

ദേവതിര്യങ്നരവർഗ്ഗ, മിഴജാതി-
യേവം ലതാദികളാകുമചരങ്ങൾ
എന്നല്ല സർവ്വചരാചരൗഘത്തിനും
കണ്ണും നിയന്താവുമാത്മാവുമക്കനാം. 47

---

## അദ്ധ്യായം 21

**ശ്രീശുകൻ പറഞ്ഞു**

ഇത്രയുംകൊണ്ടു [1] ഭൂഗോളവിന്യാസവും
വിസ്തൃതി, ലക്ഷണവും കഥിച്ചീടിനേൻ. 1

രണ്ടിതളാളും കരണ്ഡകാദിക്കിതൾ-
രണ്ടും സമമാണി,ളാമാനമിങ്ങിനെ
ചൊന്നതിനാലതുകൊണ്ടുതാൻ സ്വർലോക-
മണ്ഡലത്തിന്നളവും ഗണനീയമാം. 2

മദ്ധ്യസ്ഥിതമാകുമന്തരിക്ഷം ലോക-
മിദ്ധരയെ വിണ്ണുമായിണക്കുന്നിതേ. 3

തന്മദ്ധ്യവർത്തിയായുജ്ജ്വലൽ ഗോളങ്ങൾ
തമ്മെപ്പരിപുഷ്ടമാക്കുന്ന ഭാസ്കരൻ
മൂപ്പാരു പാരം തപിപ്പിച്ചു ചൂടിനാൽ
സുപ്രഭമാക്കുന്നി [2] താത്മമഹസ്സിനാൽ
ഉത്തരം, ദക്ഷിണം, വൈഷുവതമെന്നു
കീർത്തിച്ചപോരുമയനകാലങ്ങളിൽ. 4

മന്ദമായും ദ്രുതമായും സമമായു-
മാന്നിടും തൻഗതി മൂലമിറക്കവും
ആരോഹണവും സമവുമാം സ്ഥാനങ്ങൾ-
തോറും യഥാകാലമെത്തി മകരാദി
രാശികളിൽ സഞ്ചരിച്ചിട്ടു രാപ്പകൽ
ഹ്രസ്വവും ദീർഘവും തുല്യവുമാക്കുന്നു. 5

മേഷതുലാമാസസഞ്ചാരവേളയി-
ലീഷലും ഭേദമില്ലൊപ്പമാം രാപ്പകൽ
അഞ്ചുമാസങ്ങളിടവാദിയിലിനൻ
സഞ്ചരിക്കെപ്പകലേറിവരുന്നിതു
രാവിനുനാഴികയോരോന്നു വീതമാ-
യാവേളയിൽ പ്രതിമാസം കുറഞ്ഞുപോം. 6

ഇത്തോതിൽ വൃശ്ചികംതൊട്ടഞ്ചുമാസവും
രാത്രികവിഞ്ഞും പകൽകുറഞ്ഞുംവരും.
ഏറുംപകൽദക്ഷിണായനത്തോളവും
കൗരവാ! രാവുത്തരായണത്തോളവും. 7

ഇത്ഥമിനൻ മാനസോത്തരാദ്ര്യന്തമായ്
ചുററുവാൻവേണ്ടുന്ന ദൂരവും യോജന
ഒമ്പതുകോടിയൻപത്തൊന്നുലക്ഷമായ്
മുമ്പുള്ള പണ്ഡിതന്മാർ പറയുന്നിതേ.
മേരുവിൻ പൂർവ്വഭാഗത്തുള്ളതാം വല-
വൈരിതൻ ദേവധാനീനഗരത്തിലും
തെക്കന്തകസംയമനീപുരത്തിലും
മേക്കു വരുണന്റെ നിമ്ലോചനിയിലും
ഉത്തരദിക്കിൽ ശശിതൻ വിഭാവരീ-
പത്തനംതന്നിലുമെത്തി യഥാക്രമം
മിത്രനുദയമദ്ധ്യാഹ്നാസ്തമനാർദ്ധ-
രാത്രികൾ നിത്യംസമയഭേദത്തിനാൽ
തീർത്തവയിൽപ്പെട്ടും പ്രാണിവർഗ്ഗത്തെ പ്ര-
വൃത്ത്യുന്മുഖരാക്കി രാജിച്ചിടുന്നിതേ. 8

---

1 ഭൂഗോളത്തിന്റെ കിടപ്പ് 2 തന്റെ തേജസ്സ്

തത്രത്യാനാം ദിവസമധ്യം ഗത ഏവ സദാऽऽദിത്യസ്തപതി സവ്യേനാചലൻ ദക്ഷിണേന കരോതി. യത്രോദേതി തസ്യ ഹ സമാനസൂത്രനിപാതേ നിമ്ലോചതി യത്ര ക്വ ചന സ്യന്ദേനാഭിതപതി തസ്യ ഹൈഷ സമാനസൂത്രനിപാതേ പ്രസ്വാപയതി തത്രഗതം ന പശ്യന്തി യേ തം സമനുപശ്യേരൻ. 9

യദാ ചൈന്ദ്ര്യാഃ പുര്യാഃ പ്രചലതേ പഞ്ചദശഘടികാഭിര്യാമ്യാം സപാദകോടിദ്വയം യോജനാനാം സാർദ്ധദ്വാദശലക്ഷാണി സാധികാനി ചോപയാതി ഏവം തതോ വാരുണീം സൌമ്യാ മൈന്ദ്രീം ച പുനസ്തഥാ. 10

അന്യേ ച ഗ്രഹാഃ സോമാദയോ നക്ഷത്രൈഃ സഹ ജ്യോതിശ്ചക്രേ സമഭ്യുദ്യന്തി സഹ വാ നിമ്ലോചന്തി. 11

ഏവം മുഹൂർത്തേന ചതുസ്ത്രിംശല്ലക്ഷയോജനാന്യഷ്ടശതാധികാനി സൌരോ രഥസ്ത്രയീമയോऽസൌ ചതസൃഷു പരിവർത്തതേ പുരീഷു. 12

യസ്യൈകം ചക്രം ദ്വാദശാരം ഷണ്ണേമി ത്രിണാഭി സംവത്സരാത്മകം സമാമനന്തി തസ്യാക്ഷോ മേരോർമ്മൂർധനി കൃതോ മാനസോത്തരേ കൃതേതരഭാഗോ യത്ര പ്രോതം രവിരഥചക്രം തൈലയന്ത്രചക്രവൽ ഭ്രമന്മാനസോത്തരഗിരൌ പരിഭ്രമതി. 13

തസ്മിന്നക്ഷേ കൃതമൂലോ ദ്വിതീയോऽക്ഷസ്തുര്യമാനേന സമ്മിതസ്തൈലയന്ത്രാക്ഷവൽ ധ്രുവേ കൃതോപരിഭാഗഃ 14

രഥനീഡസ്തു ഷട്ത്രിംശല്ലക്ഷയോജനായതസ്തത്തുരീയഭാഗവിശാലസ്താവാൻ രവിരഥയുഗോ യത്ര ഹയാശ്ഛന്ദോനാമാനഃ സപ്താരുണയോജിതാ വഹന്തി ദേവമാദിത്യം. 15

പുരസ്താത്സവിതുരരുണഃ പശ്ചാച്ച നിയുക്തഃ സൌത്യേ കർമ്മണി കിലാസ്തേ. 16

തഥാ വാലഖില്യാ ഋഷയോऽങ്ഗുഷ്ഠപർവ്വമാത്രാഃ ഷഷ്ടിസഹസ്രാണി പുരതഃ സൂര്യം സൂക്തവാകായ നിയുക്താഃ സംസ്തുവന്തി. 17

തഥാന്യേ ച ഋഷയോ ഗന്ധർവ്വാപ്സരസോ നാഗാ ഗ്രാമണ്യോ യാതുധാനാ ദേവാ ഇത്യേകൈകശോ ഗണാഃ സപ്ത ചതുർദ്ദശ മാസി മാസി ഭഗവന്തം സൂര്യമാത്മാനം നാനാനാമാനം പൃഥങ്നാനാനാമാനഃ പൃഥക്കർമ്മഭിർദ്വന്ദ്വശ ഉപാസതേ 18

ലക്ഷോത്തരം സാർദ്ധനവകോടിയോജനപരിമണ്ഡലം ഭൂവലയസ്യ ക്ഷണേന സഗവ്യൂത്യുത്തരം ദ്വിസഹസ്രയോജനാനി സ ഭുങ്ക്തേ. 19

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ ജ്യോതിശ്ചക്രസൂര്യരഥമണ്ഡലവർണ്ണനം നാമൈകവിംശതിതമോऽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4614 പഞ്ചമസ്കന്ധേ ശ്ലോകാഃ 556

## ദ്വാവിംശതിതമോऽധ്യായഃ

രാജോവാച

യദേതദ്ഭഗവത ആദിത്യസ്യ മേരും ധ്രുവം ച പ്രദക്ഷിണേന പരിക്രാമതോ രാശീനാമഭിമുഖം പ്രചലിതം ചാപ്രദക്ഷിണം ഭഗവതോപവർണ്ണിതമമുഷ്യ വയം കഥമനുമിമീമഹീതി. 1

സ ഹോവാച

യഥാ കുലാലചക്രേണ ഭ്രമതാ സഹ ഭ്രമതാം തദാശ്രയാണാം പിപീലികാദീനാം ഗതിരന്യൈവ പ്രദേശാന്തരേഷ്വപ്യുപലഭ്യമാനത്വാദേവം നക്ഷത്രരാശിഭിരുപലക്ഷിതേന കാലചക്രേണ ധ്രുവം മേരും ച പ്രദക്ഷിണേന പരിധാവതാ സഹ പരിധാവമാനാനാം തദാശ്രയാണാം സൂര്യാദീനാം ഗ്രഹാണാം ഗതിരന്യൈവ നക്ഷത്രാന്തരേ രാശ്യന്തരേ ചോപലഭ്യമാനത്വാൽ. 2

മേരുനിവാസികൾക്കുച്ചസ്ഥനായ്ത്തന്നെ
സൂര്യനെല്ലായ്പ്പൊഴുമുത്തപിക്കുന്നിതു
വാമഭാഗത്തിലൂടെച്ചലിച്ചക്കനീ-
ബ് ഭൂമീധരത്തെ വലത്താക്കിടുന്നിതു
എങ്ങുദിക്കുന്നുവോ തത്സമരേഖയി-
ലങ്ങേവശത്തെത്തിയസ്തമിക്കുന്നിതു
അംഗംവിയർക്കുമാറങ്ങുതപിക്കവേ-
യിങ്ങുററുറക്കത്തിനൊത്ത കുളുർമ്മ താൻ
ചേർന്നൊന്നുവരെക്കണ്ടവരക്കനെ-
ക്കാണാതെയാകും മറുപുറംപോകയാൽ. 9
മിത്രൻ പതിനഞ്ചുനാഴികകൊണ്ടിന്ദ്ര-
പത്തനത്തിന്നു പന്ത്രണ്ടരലക്ഷവും
കോടിരണ്ടേകാലുമാം യോജനവഴി-
യോടിയെത്തീടുന്നു സംയമിനീപുരം
അസ്ഥലം വിട്ടിക്കണക്കിനു വാരുണീ-
പത്തനംതന്നി,ലുമങ്ങുനിന്നും പിന്നെ-
യുത്തരദിക്കിലെസ്സോമപുരിയിലു-
മെത്തിത്തിരിയെ മണയുന്നിതൈന്ദ്രിയിൽ. 10
താരാധിനാഥാദി മററുഗ്രഹങ്ങളും
താരാസമൂഹത്തൊടൊത്തു താൻ നിത്യവും
ജ്യോതിശ്ചക്രത്തിലുദിക്കുകയും തദ്-
പേതമായസ്തംഗമിക്കയും ചെയ്യുന്നു. 11
എണ്ണൂറുമുപ്പത്തിനാലുലക്ഷത്തിനോ-
ടൊന്നിച്ചിട്ടുംയോജന മുഹൂർത്തത്തിനാൽ
എന്നകണക്കിപ്പുരി നാലിലുമിന-
സ്യന്ദനം ചുററിച്ചരിക്കുന്നിതെപ്പൊഴും 12
ദ്വാദശാരം,നേമിഷൾക്കം,ത്രിനാഭിയീ
സാധനമെല്ലാമിണങ്ങിവിളങ്ങിടും
അക്കരമൈകചക്രം വത്സരാത്മക-
മാക്കിപ്പറയുന്നു പണ്ഡിതമണ്ഡലം
നേരേയിതിന്നച്ചുതണ്ടിൻതലയൊന്നു
മേരുമൂർദ്ധാവിലും മറേറത്തല തഥാ
വന്മാനസോത്തരശൈലശൃംഗത്തിലും
ചെമ്മേ ഘടിപ്പിച്ചിരിക്കുന്നു ഭൂപതേ!
മുട്ടാതിതാട്ടു ചക്കിൻെറ ചക്രംപോലെ
ചുററിടുന്നു മാനസോത്തരത്തിൽ സദാ 13
ഒന്നാമതാമച്ചുതണ്ടിന്നടിവശം
ചേർന്നതായായതിൻകാൽപങ്കളവിലായ്
ചക്കുകുററിക്കൊത്തൊരച്ചുതണ്ടുംകൂടെ-
യഗ്രം ധ്രുവത്തിൽ ഘടിതമായുണ്ടുകൾ 14
ഈ രഥത്തിൻെറ നീഢത്തിനു മുപ്പത്തി-
യാറുലക്ഷംയോജനനീളവുമതിൽ
കാൽപങ്കുവീതിയുമുണ്ടു,നുകത്തിനു-
മപ്രകാരം താനളവുധരാപതേ!
ഇത്തേരിൽ നന്നായനുരുവിണക്കിട്ടു-
[1] മുത്തമച്ഛന്ദോഭിധസപ്തവാജികൾ
നിത്യവും തേജോനിധാനമായ്മിന്നിടും
മാർത്താണ്ഡദേവനെയാവഹിക്കുന്നിതു. 15
സ്യന്ദനത്തിൽതൻെറ മുൻപിലിരുന്നിട്ടും
തന്നുടെ തേരാളിയാകുമരുണനെ
സന്മുഖനാക്കിത്തിരിച്ചിരുത്തിസ്സൂത
കർമ്മമാദിത്യൻനടത്തിച്ചിടുന്നിതേ. 16
പൂർവഭാഗത്തിലായിക്കണക്കംഗുഷ്ഠ-
പർവമാത്രാകാരർ ബാലഖില്യാഹ്വയർ
ഷഷ്ടിസഹസ്രമൃഷികൾ തദാജ്ഞയാൽ
സൂക്തങ്ങൾചൊല്ലിസ്തുതിക്കുന്നു സൂര്യനെ 17
അന്യരായീടുമൃഷികൾ, ഗന്ധർവരും,
പിന്നപ്സരസ്സുകൾ, യക്ഷർ, നാഗങ്ങളും,
വിണ്ണോരസുരരെന്നിഗ്ഗണമേഴിലും
നിന്നുപതിന്നാലുപേർ ബഹുനാമകർ
പ്രത്യേകകർമ്മങ്ങൾകൊണ്ടു മാസംപ്രതി-
യൊത്തുവെവ്വേറെയീരണ്ടുപേർ ചേർന്നുതാൻ
നാനാഭിധാനനായ് സർവാത്മകനായ
ഭാനുഭഗവാനെയങ്ങുപാസിപ്പിതേ 18
ലക്ഷത്തൊടൊൻപതാക്കോടിയോജന-
യൊക്കുന്ന ഭൂവലയംക്ഷണമൊന്നിനാൽ
രണ്ടായിരം യോജനയോടു ഗവ്യൂതി
ചേർന്നദൂരം വീതമോടിക്കടപ്പിതേ 19

## അദ്ധ്യായം 22

രാജാവു പറഞ്ഞു

മേരുവേയും ധ്രുവത്തേയും വലത്തുവ-
ച്ചാരാശിചക്രത്തിനു നേക്കിയന്നിട്ടും
സൂര്യഗതി,യപ്രദക്ഷിണമായ് സർവ-
സാരജ്ഞനാംഭവാൻ വർണ്ണിച്ചിരിക്കുന്നു,
ഞങ്ങൾക്കതിലുണ്ടു സംശയം യാഥാർത്ഥ്യ-
മെങ്ങിനെയെന്നവിടുന്നരുളീടണം. 1

ശുകൻ പറഞ്ഞു

ചുററും കുശവചക്രത്തിലമർന്നിട്ടും
പാററയെറുമ്പുതൊട്ടുള്ളവതൻഗതി
ചക്രഗതിക്കൊത്തുമല്ലാതെയുമിങ്ങു
മിക്കവാറും നമ്മൾ കാണുന്നതില്ലയോ
ഇത്ഥംധ്രുവത്തെയും മേരുഗിരിയെയും
ചുററിപ്രദക്ഷിണംവച്ചു ചരിപ്പതും
നക്ഷത്രരാശികൾ ചേർന്നുമാംകാല-
ചക്രത്തെയാലംബമാക്കിയതോടൊത്തു
ചുററിത്തിരിയുന്ന സൂര്യാദിതൻഗതി
മററുവിധത്തിലായ്ക്കാണപ്പെടുന്നതു
അന്യതാരം രാശിയെന്നിവിടങ്ങളിൽ
നിന്നുനോക്കുന്നതുകൊണ്ടുതാൻമന്നവ! 2

[1] ഉത്തമങ്ങളായ ഗായത്ര്യാദി ഛന്ദസ്സുകളാകുന്ന കുതിരകൾ

സ ഏഷ ഭഗവാനാദിപുരുഷ ഏവ സാക്ഷാന്നാരായണോ ലോകാനാം സ്വസ്തയ ആത്മാനം ത്രയീമയം കർമ്മവിശുദ്ധിനിമിത്തം കവിഭിരപി ച വേദേന വിജിജ്ഞാസ്യ മാനോ ദ്വാദശധാ വിഭജ്യ ഷട്സു വസന്താദിഷ്വൃതുഷു യഥോപജോഷമൃതുഗുണാൻ വിദധാതി 3

തമേതമിഹ പുരുഷാസ്ത്രയ്യാ വിദ്യയാ വർണ്ണാശ്രമാചാരാനുപഥാ ഉച്ചാവചൈഃ കർമ്മഭിരാമ്നാതൈര്യോഗവിതാനൈശ്ച ശ്രദ്ധയാ യജന്തോഽഞ്ജസാ ശ്രേയഃ സമധിഗച്ഛന്തി. 4

അഥ സ ഏഷ ആത്മാ ലോകാനാം ദ്യാവാപൃഥിവ്യോരന്തരേണ നഭോവലയസ്യ കാലചക്രഗതോ ദ്വാദശ മാസാൻ ഭുങ്ക്തേ രാശിസംജ്ഞാൻ സംവത്സരാവയവാൻ. 5

മാസഃ പക്ഷദ്വയം ദിവാ നക്തം ചേതി സപാദർക്ഷദ്വയമുപദിശന്തി യാവതാ ഷഷ്ഠമംശം ഭുഞ്ജീത സ വൈ ഋതുരിത്യുപദിശ്യതേ സംവത്സരാവയവഃ 6

അഥ ച യാവതാർദ്ധേന നഭോവീഥ്യാം പ്രചരതി തം കാലമയനമാചക്ഷതേ. 7

അഥ ച യാവന്നഭോമണ്ഡലം സഹ ദ്യാവാപൃഥിവ്യോർമ്മണ്ഡലാഭ്യാം കാർത്സ്ന്യേന സ ഹ ഭുഞ്ജീത തം കാലം സംവത്സരം പരിവത്സരമിഡാവത്സരമനുവത്സരം വത്സരമിതി ഭാനോർമ്മാന്ദ്യശൈഘ്ര്യസമഗതിഭിഃ സമാമനന്തി. 8

ഏവം ചന്ദ്രമാ അർക്കഗഭസ്തിഭ്യ ഉപരിഷ്ടാല്ലക്ഷയോജനത ഉപലഭ്യമാനോഽർക്കസ്യ സംവത്സരഭുക്തിം പക്ഷാഭ്യാം മാസഭുക്തിം സപാദർക്ഷാഭ്യാം ദിനേനൈവ പക്ഷഭുക്തിമഗ്രചാരീ ദ്രുതതരഗമനോ ഭുങ്ക്തേ 9

അഥ ചാപൂര്യമാണാഭിശ്ച കലാഭിരമരാണാം ക്ഷീയമാണാഭിശ്ച കലാഭിഃ പിതൄണാമഹോരാത്രാണി പൂർവ്വപക്ഷാപരപക്ഷാഭ്യാം വിതന്വാനഃ സർവ്വജീവനിവഹപ്രാണോ ജീവശ്ചൈകമേകം നക്ഷത്രം ത്രിംശതാ മുഹൂർത്തൈർഭുങ്ക്തേ 10

യ ഏഷ ഷോഡശകലഃ പുരുഷോ ഭഗവാന്മനോമയോഽന്നമയോഽമൃതമയോ ദേവപിതൃമനുഷ്യഭൂതപശുപക്ഷിസരീസൃപവീരുധാം പ്രാണാപ്യായനശീലത്വാത്സർവ്വമയ ഇതി വർണ്ണയന്തി. 11

തത ഉപരിഷ്ടാൽ ത്രിലക്ഷയോജനതോ നക്ഷത്രാണി മേരും ദക്ഷിണേനൈവ കാലായന ഈശ്വരയോജിതാനി സഹാഭിജിതാഷ്ടാവിംശതിഃ 12

തത ഉപരിഷ്ടാദുശനാ ദ്വിലക്ഷയോജനത ഉപലഭ്യതേ പുരതഃ പശ്ചാത്സഹൈവ വാർക്കസ്യ ശൈഘ്ര്യമാന്ദ്യസാമ്യാഭിർഗ്ഗതിഭിരർക്കവച്ചരതി ലോകാനാം നിത്യദാനുകൂല ഏവ പ്രായേണ വർഷയംശ്ചാരേണാനുമീയതേ സ വൃഷ്ടിവിഷ്ടംഭഗ്രഹോപശമനഃ 13

ഉശനസാ ബുധോ വ്യാഖ്യാതസ്തത ഉപരിഷ്ടാദ്ദ്വിലക്ഷയോജനതോ ബുധഃ സോമസുത ഉപലഭ്യമാനഃ പ്രായേണ ശുഭകൃദ്യദാർക്കാൽ വ്യതിരിച്യേത തദാതിവാതാഭ്രപ്രായാനാവൃഷ്ട്യാദിഭയമാശംസതേ. 14

അത ഊർദ്ധ്വമംഗാരകോഽപി യോജനലക്ഷദ്വിതയ ഉപലഭ്യമാനസ്ത്രിഭിസ്ത്രിഭിഃ പക്ഷൈരേകൈകശോ രാശീന്ദ്വാദശാനുഭുങ്ക്തേ യദി ന വക്രേണാഭിവർത്തതേ പ്രായേണാശുഭഗ്രഹോഽഘശംസഃ 15

ഈ രവി,വേദങ്ങളും കവിവൃന്ദവു-
മാരായുമാദിനാരായണൻ താൻദൃഢം
വേദോക്തകർമ്മവിശുദ്ധിവരുത്തുവാൻ
ദ്വാദശമായ്നിജരൂപം വിഭജിച്ചു
ചൈത്രേ വസന്താദിയാമാറൃതുക്കളിൽ
ശർമ്മമൂലകത്തിനാകെയേകീടുവാൻ
കർമ്മഭോഗാനുസരണമുരുഗുണ-
ധർമ്മങ്ങളാമുഷ്ണശീതങ്ങൾചേർക്കുന്നു 3

വർണ്ണാശ്രമാചാരമാർഗ്ഗങ്ങളിലൂടെ-
യെന്നുമീദേവനെ ലോകരശേഷവും
ഉച്ചാവചങ്ങളാം കർമ്മങ്ങളും യോഗ-
നിശ്ചിതമാർഗ്ഗങ്ങളുംകൊണ്ടുസാദരം
ശ്രദ്ധയായ്സേവിച്ചു നിഷ്പ്രയാസം പരി-
ശുദ്ധമാം ശ്രേയസ്സു കൈവരിക്കുന്നിതേ. 4

ലോകാത്മാവാമിവൻ ഭൂനാകമദ്ധ്യഗ-
താകാശമണ്ഡലത്തിൽ കാലചക്രത്തിൽ
സഞ്ചരിച്ചബ്ദാംഗകളായ് രാശ്യാഖ്യ-
തഞ്ചിടും മാസങ്ങൾ പന്ത്രണ്ടശിപ്പതേ. 5

പക്ഷദ്വയമാണു മാസം, പിതൃക്കൾക്ക-
തക്ഷയകീർത്തേ! യൊരുദിനരാത്രമാം
രണ്ടേകാൽനക്ഷത്രമാണൊരുപക്ഷമെ-
ന്നുണ്ടഭിപ്രായവും സൂര്യമാനപ്പടി
എന്നതിനൊക്കെയുമാസ്പദമാദിത്യ-
നെന്നതന്നെധരിച്ചീടുകമന്നവാ!
ആണ്ടിൻെറയാറിലൊന്നെത്രനേരംകൊണ്ടു
താണ്ടുന്നുമിത്രനതബ്ദാംശമാമൃതു. 6

വിണ്ടലമാർഗ്ഗാർദ്ധഭാഗംചരിക്കുവാൻ
വേണ്ടുംപൊഴുതിനയനമെന്നാഖ്യയായ്. 7

നാകവും ഭൂവുമാകാശവലയവും
വേഗത്തിലും മന്ദമായും സമത്തിലും
സൂര്യനുപൂർണ്ണം ചരിക്കുവാൻപോരുന്ന
നേരത്തിനഗ്ഗതികൾക്കനുകൂലമായ്
വത്സരം, പിന്നെപ്പരിവത്സര,മിഡാ-
വത്സരം, സംവത്സര, മനുവത്സരം
എന്നിങ്ങനെ പലനാമധേയങ്ങളും
ചൊന്നീടുമാറുണ്ടു ഭക്തശിഖാമണേ! 8

സൂര്യനേക്കാളൊരുലക്ഷമാം യോജന
ദൂരെയാകാശത്തുകാണാംസുധാകരൻ
അർക്കൻെറ സംവത്സരഭുക്തിയെ രണ്ടു
പക്ഷങ്ങൾകൊണ്ടും തഥാ മാസഭുക്തിയെ
രണ്ടേകാൽതാരങ്ങൾകൊണ്ടും ദ്രുതഗതി-
യാണ്ടിട്ടൊരുദിനംകൊണ്ടും ഭുജിപ്പിതേ 9
അന്യഥാ, വൃദ്ധമാമാത്മകലകളാൽ
വൃന്ദാരകർക്കും ക്ഷയിക്കുംകലകളാൽ

എന്നുംപിതൃക്കൾക്കുണ്ടഹോരാത്രങ്ങൾ
തന്നുടെ [1] പൂർവാപരദ്വിപക്ഷങ്ങളാൽ
നിർമ്മിച്ചുസർവഭൂതത്തിനും പ്രാണനായ്
സന്മതേ! സഞ്ചരിക്കുന്നു സുധാകരൻ
താരമോരോന്നും മുഹൂർത്തങ്ങൾമുപ്പതാൽ
താരാധിനാഥൻ കടന്നുപോകുന്നിതേ. 10

ഷോഡശമാകും കലാസഞ്ചയത്തൊടു-
കൂടുമിവൻ ഭഗവാൻ ഹരിയാകയാൽ
അന്നമയനായ് മനസ്സുധാരൂപനായ്
വൃന്ദാരകപിതൃമർത്ത്യഭൂതാവലി
പക്ഷിമൃഗങ്ങളിഴജന്തു ജാതികൾ
വൃക്ഷലതാദിയിവററതൻ പ്രാണനു്
ആനന്ദമേകും സ്വഭാവത്തിനാൽ ശീത
ഭാനുവെസ്സർവമയനായ്പ്പുകഴ്ത്തുന്നു. 11

ചന്ദ്രനിൽനിന്നു ലക്ഷത്രയം യോജന
പൊന്തിയഭിജിത്തു നക്ഷത്രമുൾപ്പെടെ
കാലചക്രം തന്നിലീശ്വരൻചേർത്തതാ-
യാളുമിരുപത്തിയെട്ടുനക്ഷത്രവും
മേരുശൈലത്തെ പ്രദക്ഷിണമായ്ത്തന്നെ
നേരേയനുദിനം സഞ്ചരിക്കുന്നിതു. 12

നക്ഷത്രമണ്ഡലംതന്നിൽ നിന്നും രണ്ടു-
ലക്ഷമാംയോജന ദൂരെയായ്ക്കണ്ടിടും
ശുക്രഗ്രഹം ശീഘ്രമന്ദസമഗതി
കൈകൊണ്ടുസൂര്യനു മുൻപിലും പിൻപിലും
തത്തുല്യമായ്ച്ചരിക്കുന്നുജഗദ്ധിത-
മൂർത്തിയായ്ത്തന്നെ സദാസമയത്തിലും.
വർഷം തടസ്ഥപ്പെടുത്തും ഗ്രഹചാര-
ദോഷമിവൻ തീർപ്പതായനുമിപ്പിതേ 13

ശുക്രനിൽനിന്നു ലക്ഷദ്വയം യോജന
പൊക്കത്തിലാണു ബുധഗ്രഹത്തിൻസ്ഥിതി.
സോമജനാമിബ്ബുധനും ജഗത്തിനു
സാമാന്യമായ് ശുഭമുണ്ടാക്കിടുന്നിതു
ശുക്രനെപ്പോലാണിവൻെറയും സഞ്ചാര-
മർക്കനുമായകന്നീടുകിലപ്പൊഴേ
ഉൽക്കടവൃഷ്ടി, കൊടുങ്കാ,ററനാവൃഷ്ടി-
യൊക്കെബ്ഭവിച്ചു ഭയമുളവാക്കിടും. 14

രാജൻ! ബുധനിലുപരിയിരുലക്ഷ-
യോജനദൂരത്തിലത്രേ കുജസ്ഥിതി
മുമ്മൂന്നുപക്ഷങ്ങളാൽ രാശിയോരോന്നു-
മിമ്മട്ടുരാശി പന്ത്രണ്ടും ചരിപ്പതേ
വക്രഗതിയിതിന്നില്ലയെന്നാകിലേ-
യിക്കണക്കൊക്കു ധരിക്ക ധരാപതേ!
പ്രായേണ ദോഷസംസൂചകനാം പാപ-
നായീഗ്രഹത്തെപ്പറഞ്ഞുപോരുന്നിതു. 15

1 പൂർവപക്ഷം, അപരപക്ഷം എന്നിങ്ങനെ രണ്ടു പക്ഷങ്ങളാൽ.

തത ഉപരിഷ്ടാദ്ദ്വിലക്ഷയോജനാന്തരഗതോ ഭഗവാൻ ബൃഹസ്പതിരേകൈകസ്മിൻ രാശൌ പരിവത്സരം പരിവത്സരം ചരതി യദി ന വക്രഃ സ്യാൽ പ്രായേണാനുകൂലോ ബ്രാഹ്മണകുലസ്യ. 16

തത ഉപരിഷ്ടാദ്യോജനലക്ഷദ്വയാൽ പ്രതീയമാനഃ ശനൈശ്ചര ഏകൈകസ്മിൻ രാശൌ ത്രിംശന്മാസാൻ വിളംബമാനഃ സർവ്വാനേവാനുപര്യേതി താവത്ഭിരനുവത്സരൈഃ പ്രായേണ ഹി സർവ്വേഷാമശാന്തികരഃ 17

തത ഉത്തരസ്മാദൃഷയ ഏകാദശലക്ഷയോജനാന്തര ഉപലഭ്യന്തേ യ ഏവ ലോകാനാം ശമനുഭാവയന്തോ ഭഗവതോ വിഷ്ണോര്യൽ പരമം പദം പ്രദക്ഷിണം പ്രക്രമന്തി. 18

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ**
**ജ്യോതിശ്ചക്രവർണ്ണനേ ദ്വാവിംശതിതമോ/ധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 4631 പഞ്ചമസ്കന്ധേ ശ്ലോകാഃ 573**

---

# ത്രയോവിംശതിതമോ/ധ്യായ:

**ശ്രീശുക ഉവാച**

അഥ തസ്മാൽ പരതസ്ത്രയോദശലക്ഷയോജനാന്തരതോ യത്തദ്വിഷ്ണോഃ പരമം പദമഭിവദന്തി യത്ര ഹ മഹാഭാഗവതോ ധ്രുവ ഔത്താനപാദിരഗ്നിനേന്ദ്രേണ പ്രജാപതിനാ കശ്യപേന ധർമ്മേണ ച സമകാലയുഗ്ഭിഃ സബഹുമാനം ദക്ഷിണതഃ ക്രിയമാണ ഇദാനീമപി കല്പജീവിനാമാജീവ്യ ഉപാസ്തേ തസ്യേഹാനുഭാവ ഉപവർണ്ണിതഃ 1

സ ഹി സർവ്വേഷാം ജ്യോതിർഗ്ഗണാനാം ഗ്രഹനക്ഷത്രാദീനാമനിമിഷേണാവ്യക്തരംഹസാ ഭഗവതാ കാലേന ഭ്രാമ്യമാണാനാം സ്ഥാണുരിവാവഷ്ടംഭ ഈശ്വരേണ വിഹിതഃ ശശ്വദവഭാസതേ. 2

യഥാ മേഢീസ്തംഭ ആക്രമണപശവഃ സംയോജിതാസ്ത്രിഭിസ്ത്രിഭിഃ സവനൈര്യഥാസ്ഥാനം മണ്ഡലാനി ചരന്ത്യേവം ഭഗണാ ഗ്രഹാദയ ഏതസ്മിന്നന്തർബ്ബഹിര്യോഗേന കാലചക്ര ആയോജിതാ ധ്രുവമേവാവലംബ്യ വായുനോദീര്യമാണാ ആകല്പാന്തം പരിചംക്രമന്തി. 3

നഭസി യഥാ മേഘാഃ ശ്യേനാദയോ വായുവശാഃ കർമ്മസാരഥയഃ പരിവർത്തന്തേ ഏവം ജ്യോതിർഗ്ഗണാഃ പ്രകൃതിപുരുഷസംയോഗാനുഗൃഹീതാഃ കർമ്മനിർമ്മിതഗതയോ ഭുവി ന പതന്തി. 4

കേചനൈതജ്ജ്യോതിരനീകം ശിശുമാരസംസ്ഥാനേന ഭഗവതോ വാസുദേവസ്യ യോഗധാരണായാമനുവർണ്ണയന്തി 5

യസ്യ പുച്ഛാഗ്രേ/വാക്ശിരസഃ കുണ്ഡലീഭൂതദേഹസ്യ ധ്രുവ ഉപകല്പിതസ്തസ്യ ലാംഗൂലേ പ്രജാപതിരഗ്നിരിന്ദ്രോ ധർമ്മ ഇതി പുച്ഛമൂലേ ധാതാ വിധാതാ ച കട്യാം സപ്തർഷയഃ തസ്യ ദക്ഷിണാവർത്തകുണ്ഡലീഭൂതശരീരസ്യ യാന്യുദഗയനാനി ദക്ഷിണപാർശ്വേ തു നക്ഷത്രാണ്യുപകല്പയന്തി ദക്ഷിണായനാനി തു സവ്യേ. യഥാ ശിശുമാരസ്യ കുണ്ഡലാഭോഗസന്നിവേശസ്യ പാർശ്വയോരുഭയോരപ്യവയവാഃ സമസംഖ്യാ ഭവന്തി. പൃഷ്ഠേ ത്വജവീഥീ ആകാശഗംഗാ ചോദരതഃ പുനർവ്വസുപുഷ്യൌ ദക്ഷിണവാമയോഃ ശ്രോണ്യോരാർദ്രാശ്ലേഷേ ച ദക്ഷിണവാമയോഃ പശ്ചിമയോഃ പാദയോരഭിജിദുത്തരാഷാഢേ ദക്ഷിണവാമയോർന്നാസികയോര്യഥാസംഖ്യം ശ്രവണപൂർവ്വാഷാഢേ ദക്ഷിണവാമയോർല്ലോചനയോർദ്ധനിഷ്ഠാ മൂലം ച ദക്ഷിണവാമയോഃ കർണ്ണയോർമ്മഘാദീന്യഷ്ട നക്ഷത്രാണി ദക്ഷിണായനാനി വാമപാർശ്വവങ്ക്രിഷു യുഞ്ജീത തഥൈവ മൃഗശീർഷാദീന്യുദഗയനാനി ദക്ഷിണപാർശ്വവങ്ക്രിഷു പ്രാതിലോമ്യേന പ്രയുഞ്ജീത ശതഭിഷാജ്യേഷ്ഠേ സ്കന്ധയോർദ്ദക്ഷിണവാമയോർന്ന്യസേൽ. 6

രാജിച്ചീടുന്ന തദൂർദ്ധ്വമിരുലക്ഷ-
യോജനദൂരെബ്ഭഗവാൻ ബൃഹസ്പതി
തെല്ലുമേ വക്രഗമനമില്ലായ്കിലോ
കൊല്ലമൊന്നാലൊരുരാശി കടന്നിടും
മിക്കപ്പൊഴും വിപ്രവംശാനുകൂലിയായ്
നില്പുന്ന മംഗലമൂർത്തിയായീഗ്രഹം. 16
അത്രയുംകൂടെഗ്ഗുരുവിൽനിന്നും പൊങ്ങി
വർത്തിച്ചീടുന്ന ശനൈശ്ചരനാം ശനി
രാശിയോരോന്നും കടക്കുവാൻ മുപ്പതു
മാസക്കണക്കിനു വർഷങ്ങൾ മുപ്പതു
വേണം ക്രമത്തിലെല്ലാം തരിക്കാ,നിവൻ
നൂനമഭദ്രകരൻ മിക്കപോതിലും 17
അങ്ങതിൽനിന്നു പതിനൊന്നുയോജന
പൊങ്ങിസ്ഥിതിചെയ്തീടുന്ന സപ്തർഷികൾ
നിത്യവുമായവർ ലോകസൗഖ്യത്തിനാ-
യർത്ഥിച്ചുകൊണ്ടഖിലേശ്വരനായിടും
ശ്രീമഹാവിഷ്ണുഭഗവാന്റെയുൽകൃഷ്ട-
ധാമം പ്രദക്ഷിണംവച്ചു വന്ദിപ്പതേ. 18

## അദ്ധ്യായം 23

### ശ്രീശുകൻ പറഞ്ഞു

അമ്മഹർഷീന്ദ്രപദത്തിന്നു പരിമായ്-
ച്ചെമ്മേ പതിമൂന്നുലക്ഷമാം യോജന
ദൂരെ ധ്രുവസ്ഥാനമെന്നു പുകഴ്ത്തീടും
നാരായണപരമംപദം സംസ്ഥിതം.
ദേവേന്ദ്രനഗ്നിയും കശ്യപനും ധർമ്മ-
ദേവനുമേകകാലത്തൊത്തു സാദരം
നേരേവലത്താക്കിയാകല്പമായുസ്സു
ചേരുവോക്കാജീവ്യനായ് മഹാഭക്തനാം
ഔത്താനപാദിയെ മിന്നുമുപാസിപ്പൂ;
വിസ്തരിച്ചേൻമുൻപു തജ്ജഗൽപ്രാഭവം. 1
ആ ധ്രുവൻ സർവ്വഗ്രഹതാരകാദിയാം
ജ്യോതിർഗ്ഗണത്തിനാലംബമാം സ്തംഭമായ്,
നിന്നിമേഷൻതാനുമവ്യക്ത രംഹസ്സു-
മെന്നുപുകഴ്ത്തീടും കാലസ്വരൂപനാം
മംഗലദേവതാവല്ലഭൻ തന്നാല-
ഭംഗം നിയമിതനായ് ലസിക്കുന്നിതേ. 2
ധാന്യം മെതിക്കാൻ വൃഷഭങ്ങളെ മാററി
നന്നായ്ബലമാന്ന കുററിയിൽ ബന്ധിച്ചു
സന്ധ്യകൾ മൂന്നിങ്കലും യഥാസ്ഥാനത്തു
മണ്ഡലാകാരം ചലിപ്പിച്ചിടുംവിധം
താരഗ്രഹാദികൾ യോഗബലത്തിനാൽ
നേരേയകത്തും പുറത്തും നിബദ്ധമായ്
വാതസംചോദിതമായ് ധ്രുവനെത്തന്നെ-
യാധാരമാക്കിയാകല്പം ചുഴലുന്നു. 3

[1] ശ്യേനാദിപക്ഷികളും മേഘവൃന്ദവും
വാനത്തു സഞ്ചരിക്കുന്നതുപോലവേ
ജ്യോതിർഗ്ഗണവും പ്രകൃതിപുരുഷർതൻ-
സ്സ്വീതമാംസംഗമാനുഗ്രഹം മൂലവും
കർമ്മഗതിപോലെയും താഴെവീഴാതെ-
യംബരഭാഗത്തു സഞ്ചരിക്കുന്നിതു. 4
ജ്യോതിർന്നിവഹം ശിശുമാരസംസ്ഥിതി
ഹേതുവാൽ ശ്രീവാസുദേവഭഗവാന്റെ
യോഗബലത്താൽ നിലനിന്നിടുന്നതായ്
ഭാഗവതോത്തമർ ചൊല്ലുന്നിതു ചിലർ. 5
[2] വ്യാളം വലയമിട്ടങ്ങു കിടന്നിടും-
പോലെ ദേഹം കുണ്ഡലാകൃതിയാക്കിട്ടു
അശ്ശിശുമാരഭഗവാന്റെ നീണ്ടൊരു
പുച്ഛാഗ്രഭാഗത്തിലായ് ധ്രുവമണ്ഡലം
കല്പിതംതാ, നതിൻ ലാംഗുലഭാഗത്തി
ലബ്ജോത്ഭവ നിന്ദ്ര,നഗ്നിയും ധർമ്മനും
തങ്ങുന്നു പുച്ഛമൂലത്തിലായ് ധാതാവു-
മങ്ങാവിധാതാവുമാവസിക്കുന്നിതു
അബ്ഭഗവാൻതൻ കടിപ്രദേശത്തിലായ്
സപ്തർഷിമാരും നിവസിച്ചീടുന്നിതേ
വൃത്താകൃതിയിൽ വലം ചുഴന്നുള്ളമെ-
യ്യൊത്തിട്ടുമിശ്ശിശുമാരഭഗവാന്റെ
ദക്ഷിണപാർശ്വത്തിലായുത്തരായണ-
നക്ഷത്രജാലം സ്ഥിതിചെയ്തീടുന്നിതു
ആയവൻതൻ വാമപാർശ്വമത്രേ ദക്ഷി-
ണായനതാരസമൂഹത്തിനാസ്പദം
രണ്ടുവശവും സമമാണവന്നൃക്ഷ-
മണ്ഡലവും തുല്യമാണിരുപാർശ്വവും
പൃഷ്ഠത്തിലാണജവീഥി, വയററിലുൾ-
പ്പെട്ടുകിടക്കുന്നിതാകാശഗംഗയും
വാമേതരശ്രോണി തന്നിൽപ്പുനർതവും
വാമമാംശ്രോണിയിൽ പൂയനക്ഷത്രവും
പിന്നെവലത്തുമിടത്തും പദങ്ങളിൽ-
ത്തന്നെ തിരുവാതിരയുമായില്യവും
ദക്ഷിണനാസാപുടത്തിലഭിജിത്തു
നക്ഷത്രവുമിടത്തേതിലുത്രാടവും
പൂരാടതാരമിടം കണ്ണിലുമോണ-
താരം വലംകണ്ണിലുമാം യഥാക്രമം
മൂലനക്ഷത്രമിടത്തു കണ്ണതിലും,
മേലുന്നിതു വലംകാതിലവിട്ടവും
തദ്വാമപാർശ്വാസ്ഥികളിൽ മഘാദിയാ-
മെട്ടുതാരങ്ങളേയും മറുഭാഗത്തെ
അസ്ഥികളിൽ മകരാദിയാംനക്ഷത്ര-
മെട്ടും വിപര്യയമായും ന്യസിക്കണം
വിന്യസിക്കേണമിടംവലം തോൾകളിൽ
തന്നെ തൃക്കേട്ടയേയും ചതയത്തെയും. 6

[1] പരുന്ത്    [2] പാമ്പ്

ഉത്തരാഹനാവഗസ്ത്യിരധരാഹനൌ യമോ മുഖേഷു ചാംഗാ-
രകഃ ശനൈശ്ചര ഉപസ്ഥേ ബൃഹസ്പതിഃ കകുദി വക്ഷസ്യാദി-
ത്യോ ഹൃദയേ നാരായണോ മനസി ചന്ദ്രോ നാഭ്യാമുശനാ സ്തന-
യോരശ്വിനൌ ബുധഃ പ്രാണാപാനയോ രാഹുർഗ്ഗളേ കേതവഃ
സർവ്വാംഗേഷു രോമസു സർവ്വേ താരാഗണാഃ 7

ഏതദു ഹൈവ ഭഗവതോ വിഷ്ണോഃ സർവ്വദേവതാമയം
രൂപമഹരഹഃ സന്ധ്യായാം പ്രയതോ വാഗ്യതോ നിരീക്ഷമാണ
ഉപതിഷ്ഠേത നമോ ജ്യോതിർല്ലോകായ കാലായനായാനിമിഷാം
പതയേ മഹാപുരുഷായാഭിധീമഹീതി. 8

ഗ്രഹർക്ഷതാരാമയമാധിദൈവികം
പാപാപഹം മന്ത്രകൃതാം ത്രികാലം
നമസ്യതഃ സ്മരതോ വാ ത്രികാലം
നശ്യേത തൽ കാലജമാശു പാപം. 9

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ**
**ശിശുമാരസംസ്ഥാവർണ്ണനം നാമ ത്രയോവിംശതിതമോഽധ്യായഃ**
**ശ്രീമൽഭാഗവതേ ശ്ലോകാഃ 4640 പഞ്ചമസ്കന്ധേ ശ്ലോകാഃ 582**

---

# ചതുർവ്വിംശതിതമോഽധ്യായഃ

**ശ്രീശുക ഉവാച**

അധസ്താത്സവിതുര്യോജനായുതേ സ്വർഭാനുർന്നക്ഷത്രവച്ചര-
തീത്യേകേ യോഽസാവമരത്വം ഗ്രഹത്വം ചാലഭത ഭഗവദനുക-
മ്പയാ സ്വയമസുരാപസദഃ സൈംഹികേയോ ഹ്യതദർഹസ്തസ്യ
താത ജന്മ കർമ്മാണി ചോപരിഷ്ടാദ്വക്ഷ്യാമഃ 1

യദദസ്തരണേർമ്മണ്ഡലം പ്രതപതസ്തദ്വിസ്തരതോ യോജനാ-
യുതമാചക്ഷതേ ദ്വാദശസഹസ്രം സോമസ്യ ത്രയോദശസഹസ്രം
രാഹോര്യഃ പർവ്വണി തദ്വ്യവധാനകൃദ്വൈരാനുബന്ധഃ സൂര്യാ-
ചന്ദ്രമസാവഭിധാവതി. 2

തന്നിശമ്യോഭയത്രാപി ഭഗവതാ രക്ഷണായ പ്രയുക്തം സു-
ദർശനം നാമ ഭാഗവതം ദയിതമസ്ത്രം തത്തേജസാ ദുർവ്വിഷഹം
മുഹുഃ പരിവർത്തമാനമഭ്യവസ്ഥിതോ മുഹൂർത്തമുദ്വിജമാനശ്ചകി-
തഹൃദയ ആരാദേവ നിവർത്തതേ തദുപരാഗമിതി വദന്തി ലോകാഃ
3

തതോഽധസ്താത്സിദ്ധചാരണവിദ്യാധരാണാം സദനാനി
താവന്മാത്ര ഏവ. 4

തതോഽധസ്താദ്യക്ഷരക്ഷഃപിശാചപ്രേതഭൂതഗണാനാം വി-
ഹാരാജിരമന്തരിക്ഷം യാവദ്വായുഃ പ്രവാതി യാവന്മേഘാ ഉപ-
ലഭ്യന്തേ. 5

തതോഽധസ്താച്ഛതയോജനാന്തര ഇയം പൃഥിവീ യാവദ്ധം-
സഭാസശ്യേനസുപർണ്ണാദയഃ പതത്രിപ്രവരാ ഉൽപതന്തീതി. 6

ഉപവർണ്ണിതം ഭൂമേര്യഥാസംനിവേശാവസ്ഥാനമവനേരപ്യ-
ധസ്താൽ സപ്ത ഭൂവിവരാ ഏകൈകശോ യോജനായുതാന്തരേ-
ണായാമവിസ്താരേണോപക്ളൃപ്താ അതലം വിതലം സുതലം ത-
ലാതലം മഹാതലം രസാതലം പാതാളമിതി. 7

ഏതേഷു ഹി ബിലസ്വർഗ്ഗേഷു സ്വർഗ്ഗാദപ്യധികകാമഭോ-
ഗൈശ്വര്യാനന്ദഭൂതിവിഭൂതിഭിഃ സുസമൃദ്ധഭവനോദ്യാനാക്രീഡ-
വിഹാരേഷു ദൈത്യദാനവകാദ്രവേയാ നിത്യപ്രമുദിതാനുരക്ത-
കളത്രാപത്യബന്ധുസുഹൃദനുചരാ ഗൃഹപതയ ഈശ്വരാദപ്യപ്ര-
തിഹതകാമാ മായാവിനോദാ നിവസന്തി. 8

നില്പൂ ഹനുപരിസ്ഥാനത്തഗസ്തിയു-
മപ്പോലതിനുതാഴത്തുയമർക്ഷവും
ആനനഭാഗങ്ങളിൽക്കുജൻ ഗുഹ്യമാം
സ്ഥാനത്തിൽ മന്ദൻ പിരടിയിൽ വ്യാഴവും
മാറിലാദിത്യൻ ഹൃദയതലത്തിലായ്
നാരായണൻ മാനസത്തിൽ ശശാങ്കനും
നാഭിയിൽ ശുക്രൻ സ്തനങ്ങളിലശ്വിക-
ളാപ്രാണനിലുമപാനങ്കലും ബുധൻ
ഗ്രീവയിൽ പാപഗ്രഹമായ രാഹുവും
സർവ്വാംഗകങ്ങളിൽ കേതുക്കളും തഥാ
രോമനിരകളിൽ നിശ്ശേഷതാരക-
സ്തോമവുമാവസിച്ചീടുന്നു ഭൂമിപാ! 7
ജ്യോതിസ്സുകൾക്കാകെയാശ്രയഭൂതനാ-
യാദിത്യചന്ദ്രാദി ഗോളാധിനാഥനായ്
കാലാത്മകനാം മഹാപുരുഷന്നനു-
വേലം നമസ്കൃതിയെന്ന മന്ത്രംചൊല്ലി
വിഷ്ണുഭഗവാന്റെ നിശ്ശേഷദേവതാ-
ധിഷ്ണ്യമായ് വിഖ്യാതമാമീ സ്വരൂപത്തെ
വാക്കുംമനവുമടക്കിസ്സവിനയം
നോക്കിനിന്നുംകൊണ്ടു ഭക്തിവിവശനായ്
എന്നുമസ്സന്ധ്യകൾതോറും മടിക്കാതെ
നന്നായുപാസനം ചെയ്യണമേവരും. 8
മന്ത്രങ്ങളാലുപാസിക്കും ജനാവലി
തൻദുരിതങ്ങളെയസ്തമിപ്പിപ്പതായ്
താരഗ്രഹർക്ഷസ്വരൂപത്തിലാളുമീ-
നാരായണന്റെ ശിശുമാരവിഗ്രഹം
സന്ധ്യാസമയങ്ങൾതോറും നമിക്കയോ
ചിന്തിക്കയോ ചെയ്തിടുന്നവൻതന്നുടെ
തൽക്കാലമുള്ളതാം ദുഷ്കൃതമാകവേ
ചിക്കെന്നു നഷ്ടമാമില്ലൊരു സംശയം. 9

## അദ്ധ്യായം 24

### ശ്രീശുകൻ പറഞ്ഞു

സൂര്യനിൽനിന്നുമയുതമാം യോജന-
ദൂരത്തുതാഴെ നക്ഷത്രസമാനമായ്
സ്വർഭാനുവാം രാഹു സഞ്ചരിക്കുന്നതായ്
കല്പിച്ചിടുന്നു ചിലജനം പാർത്ഥിവാ!
സിംഹികാ നന്ദനനാമിവൻ ദൈത്യസ-
മൂഹാധമൻതന്നെയെന്നിരുന്നീടിലും
ശ്രീപതിതൻ കൃപയാലമരത്വവും
പ്രാപിച്ചിതേ ഗ്രഹത്വത്തെയുമൊപ്പമായ്
അർഹനല്ലായതിനൊന്നുമേ പാർക്കിലീ-
രാഹു,തജ്ജന്മകർമ്മങ്ങൾ മേൽച്ചൊല്ലിടാം 1

ചുട്ടുതപിക്കും രവിമണ്ഡലത്തിനു
വിസ്തൃതിയുണ്ടാമയുതമാം യോജന
രണ്ടായിരം യോജനകൂടിയിന്ദുവിൻ-
മണ്ഡലത്തിന്നുമതിലുമൊരായിരം
കൂടുതലാമ് രാഹുവിന്മണ്ഡലത്തിനും
കൂടുന്നു വിസ്തൃതിയെന്നു ചൊല്ലുന്നിതേ
വൈരാനുബദ്ധനായ് സൂര്യചന്ദ്രന്മാരെ
നേരേമറച്ചവൻ വാവിലെതിർക്കുന്നു. 2
നാരായണനതു കണ്ടിരുപേരെയും
പാരാതെ പാലിക്കുവാനുറച്ചപ്പൊഴേ
ഇഷ്ടമേറുംനിജ ചക്രമയയ്ക്കുന്നു
പെട്ടെ[1]ന്നവിഷഹ്യതേജസ്സോടും ചുററി
എത്തുമതിനെ മുഹൂർത്തമെതിർത്തവ-
നേററംഭയന്നുടൻ ദൂരെമാറുന്നിതേ
എന്നതിനത്രേ ഗ്രഹണമെന്നായിവി-
ടെന്നും ജനങ്ങളരുളുന്നതും നൃപ! 3
അസ്ഥലത്തിന്നയുതം യോജന താഴെ-
സിദ്ധവിദ്യാധര ചാരണാവാസമാം. 4
പ്രേതപിശാചങ്ങൾ, യക്ഷരക്ഷസ്സുകൾ
ഭൂതങ്ങളും വിഹരിച്ചു ലസിച്ചിടും
അന്തരീക്ഷംതാനതിൻതാഴെ,യത്രടം
ഗന്ധവാഹൻചരിക്കുന്നു മേഘങ്ങളും. 5
അസ്ഥലത്തിന്നു ശതയോജനതാഴെ-
യിദ്ധരാമണ്ഡലം വർത്തിച്ചിടുന്നിതേ
ഹംസഭാസശ്യേന താർക്ഷ്യാദ്യരാം വിഹം-
ഗേശരിബ് ഭൂമിവരെപ്പറക്കുന്നിതു 6
ഭൂമിതൻ ലക്ഷണമാനങ്ങൾ ചൊല്ലിനേൻ
ഭൂമിക്കുകീഴിൽ വിലങ്ങളേഴുണ്ടു കേൾ
ഓരോന്നിനും പതിനായിരംയോജന-
ചേരുന്നദൈർഘ്യവും വിസ്തൃതിയും സമം
ചൊല്ലാമതലം, വിതലം സുതലമെ-
ന്നല്ല തലാതലം പിന്നെമഹാതലം
പിന്നെരസാതലം പാതാളമീവിധം
തന്നാമധേയങ്ങളേഴും ധരിക്കുക. 7
ഇഗ്ഗുഹാസ്വർഗ്ഗലോകങ്ങളിലൊക്കെയും
സ്വർഗ്ഗലോകത്തിലേക്കാൾപരം കൂടുതൽ
കാമഭോഗൈശ്വര്യഭൂതി വിഭൂതികൾ
കാമമാനന്ദവും ചേരും സമൃദ്ധമാം-
വീടുതോറും വിഹാരങ്ങൾതോറും മലർ-
വാടിതോറും കളിസ്ഥാനങ്ങൾതോറുമേ
ദൈത്യരും ദാനവകാദ്രവേയാളിയും
നിത്യവുമത്യന്തസന്തുഷ്ടചിത്തരായ്
ഒത്തനുരക്തകളത്ര പുത്രപ്രിയ-
മിത്രസുഹൃത് ഭൃത്യർചേർന്നു ഗൃഹാധിപർ
ഈശാപ്രതിഹത കാമമായാവിനോ-
ദോത്സവമഗ്നരായാവസിപ്പൂ സുഖം. 8

[1] സഹ്യമല്ലാത്തതു്

യേഷു മഹാരാജ മയേന മായാവിനാ വിനിർമ്മിതാഃ പുരോ നാനാമണിപ്രവരപ്രവേകവിരചിതവിചിത്രഭവനപ്രാകാരഗോപുരസഭാചൈത്യചത്വരായതനാദിഭിർന്നാഗാസുരമിഥുനപാരാവതശുകസാരികാകീർണ്ണകൃത്രിമഭൂമിഭിർവ്വിവരേശ്വരഗൃഹോത്തമൈഃ സമലംകൃതാശ്ചകാസതി. 9

ഉദ്യാനാനി ചാതിതരാം മന ഇന്ദ്രിയാനന്ദിഭിഃ കുസുമഫലസ്തബകസുഭഗകിസലയാവനതരുചിരവിടപവിടപിനാം ലതാംഗാലിംഗിതാനാം ശ്രീഭിഃ സമിഥുനവിവിധവിഹംഗമജലാശയാനാമമലജലപൂർണ്ണാനാം ഝഷകുലോല്ലംഘനക്ഷുഭിതനീരനീരജകുമുദകുവലയകൽഹാര നീലോൽപലലോഹിതശത പത്രാദി വനേഷു കൃതനികേതനാനാമേകവിഹാരാകുലമധുരവിവിധസ്വനാദിഭിരിന്ദ്രിയോത്സവൈരമരലോകശ്രിയമതിശയിതാനി. 10

യത്ര ഹ വാവ ന ഭയമഹോരാത്രാദിഭിഃ കാലവിഭാഗൈരുപലക്ഷ്യതേ. 11

യത്ര ഹി മഹാഹിപ്രവരശിരോമണയഃ സർവ്വം തമഃ പ്രബാധന്തേ. 12

ന വാ ഏതേഷു വസതാം ദിവ്യൌഷധിരസരസായനാന്നപാനസ്നാനാദിഭിരാധയോ വ്യാധയോ വലീപലിതജരാദയശ്ച ദേഹവൈവർണ്ണ്യദൌർഗ്ഗന്ധ്യസ്വേദക്ലമഗ്ലാനിരിതി വയോഽവസ്ഥാശ്ച ഭവന്തി. 13

ന ഹി തേഷാം കല്യാണാനാം പ്രഭവതി കുതശ്ചന മൃത്യുർവ്വിനാ ഭഗവത്തേജസശ്ചക്രാപദേശാൽ. 14

യസ്മിൻ പ്രവിഷ്ടേഽസുരവധൂനാം പ്രായഃ പുംസവനാനി ഭയാ ദേവ സ്രവന്തി പതന്തി ച 15

അഥാതലേ മയപുത്രോഽസുരോ ബലോ നിവസതി യേന ഹ വാ ഇഹ സൃഷ്ടാഃ ഷണ്ണവതിർമ്മായാഃ കാശ്ചനാദ്യാപി മായാവിനോ ധാരയന്തി യസ്യ ച ജൃംഭമാണസ്യ മുഖതസ്ത്രയഃ സ്ത്രീഗണാ ഉദപദ്യന്ത സൈ്വരിണ്യഃ കാമിന്യഃ പുംശ്ചല്യ ഇതി യാ വൈ ബിലായനം പ്രവിഷ്ടം പുരുഷം രസേന ഹാടകാഖ്യേന സാധയിത്വാ സ്വവിലാസാവലോകനാനുരാഗസ്മിതസല്ലാപോപഗൂഹനാദിഭിഃ സൈ്വരം കില രമയന്തി യസ്മിന്നുപയുക്തേ പുരുഷ ഈശ്വരോഽഹം സിദ്ധോഽഹമിത്യയുതമഹാഗജബലമാത്മാനമഭിമന്യമാനഃ കത്ഥതേ മദാന്ധ ഇവ. 16

തതോഽധസ്താദ്വിതലേ ഹരോ ഭഗവാൻ ഹാടകേശ്വരഃ സ്വപാർഷദഭൂതഗണാവൃതഃ പ്രജാപതിസർഗ്ഗോപബൃംഹണായ ഭവോ ഭവാന്യാ സഹ മിഥുനീഭൂത ആസ്തേ യതഃ പ്രവൃത്താ സരിൽപ്രവരാ ഹാടകീ നാമ ഭവയോർവ്വീര്യേണ യത്ര ചിത്രഭാനുർമ്മാതരിശ്വനാ സമിധ്യമാന ഓജസാ പിബതി തന്നിഷ്ഠ്യൂതം ഹാടകാഖ്യം സുവർണ്ണം ഭൂഷണേനാസുരേന്ദ്രാവരോധേഷു പുരുഷാഃ സഹ പുരുഷീഭിർദ്ധാരയന്തി 17

തതോഽധസ്താത്സുതലേ ഉദാരശ്രവാഃ പുണ്യശ്ലോകോ വിരോചനാത്മജോ ബലിർഭഗവതാ മഹേന്ദ്രസ്യ പ്രിയം ചികീർഷമാണേനാദിതേർല്ലബ്ധകായോ ഭൂത്വാ വടുവാമനരൂപേണ പരാക്ഷിപ്തലോകത്രയോ ഭഗവദനുകമ്പയൈവ പുനഃ പ്രവേശിത ഇന്ദ്രാദിഷ്വവിദ്യമാനയാ സുസമൃദ്ധയാ ശ്രിയാഭിജുഷ്ടഃ സ്വധർമ്മേണാരാധയംസ്തമേവ ഭഗവന്തമാരാധനീയമപഗതസാധ്വസ ആസ്തേഽധുനാപി. 18

മായാപടുവാം മയനാൽ വിനിർമ്മിത-
മായപുരങ്ങൾ, വിവിധതരങ്ങളാം
ശ്രേഷ്ഠമണിപ്രകരങ്ങളാൽ തീർത്തുള്ള
ചിത്രഗേഹങ്ങളും ഗോപുരവൃന്ദവും
[1] പ്രാകാരചൈത്യസഭാചത്വരദേവ-
താഗാരജാലാദിയുംകൊണ്ടുമാവിധം
പന്നഗവൃന്ദ, മസുരമിഥുനങ്ങ-
ളെന്നിവചേർന്ന ശുകങ്ങളും പ്രാക്കളും
ശാരികക്കൂട്ടവും തിങ്ങിടും കൃത്രിമ
ചാരുതരഭൂവിഭാഗങ്ങൾചേർന്നുള്ള
രമ്യങ്ങളാം വിവരാധിനാഥോൽകൃഷ്ട-
ഹർമ്മ്യങ്ങളാലുമിവ വിളങ്ങുന്നിതേ. 9
ചിത്തേന്ദ്രിയങ്ങൾക്കപാരമാമാനന്ദ-
മേററുന്നതായ് പൂക്കൾ കായ്കൾ പൂങ്കൊത്തുകൾ
സ്നിഗ്ദ്ധകിസലയരാജികളെന്നിവ-
യൊത്തുനമ്രങ്ങളാം ചാരുശാഖാവലീ
ചേർന്നലതകളാലാലിംഗിതങ്ങളാ-
മുന്നതശാഖികൾതൻ ശ്രീകലർന്നതായ്
ശുദ്ധസലിലസമ്പൂർണ്ണ സരോവര-
സംസ്ഥമത്സ്യങ്ങൾ ചാടിച്ചലിപ്പിച്ചിട്ടും
നീരിൽക്കുവലയകൽഹാര ലോഹിത-
സാരസനീലോല്പല കുമുദാദിതൻ-
സ്ഥാനങ്ങളാവാസമാക്കി വിളങ്ങിടും
നാനാവിഹംഗമിഥുനങ്ങൾ കേളിയിൽ
മാധുരീപൂരിതമാം വിവിധസ്വനം
ചേതോഹരമായ് പുറപ്പെട്ടവിപ്പതായ്
സർവ്വേന്ദ്രിയോത്സവമാകുമാരാമങ്ങൾ
ഗർവ്വമകററുന്നവാനലകത്തിനും 10
രാത്രി, പകൽതൊട്ട കാലഭേദങ്ങളാ-
ലുൾത്തുന്നിടും ഭയമങ്ങില്ല ലേശവും
എന്തുകൊണ്ടെന്നാലവിടെ മഹാസർപ്പ-
വൃന്ദശിരോരത്നഭാസ്സകററുന്നിരുൾ 11-12
ഈലോകവാസികൾ ദിവ്യൗഷധിരസ-
മേലുന്നഭക്ഷ്യപേയങ്ങൾ ഭുജിക്കയും
തദ്രസസംയുക്തമായ സലിലത്തിൽ
നിത്യംകുളിക്കയും ചെയ്യുകമൂലമായ്
മാനസപീഡയോ, ദേഹത്തിനേതുമൊ-
ന്നൂനമോ സ്വേദജരാനരബാധയോ
ദുർഗ്ഗന്ധമോ സാദമോ നിറഭേദമോ
ശ്രീക്കു കുറവോ വയഃസ്ഥിതിഭേദമോ
മററുള്ള കായാമയങ്ങളോ ചെററുമേ
പററാതെതന്നെ കഴിയുന്നു സൗഖ്യമായ് 13
ഇല്ലതചര്റേയസ്സുകൾക്കൊരുഹാനിയും
മല്ലാരിചക്രായുധത്തിനാലെന്നിയേ 14
ചക്രമീലോകങ്ങളിൽ പ്രവേശിക്കവേ
മിക്കതുമാസുരസ്ത്രീജനഗർഭങ്ങൾ
ഉൾഭീതിയാലപ്പൊഴേതാൻ സ്രവിക്കയും
ക്ഷിപ്രംനിലത്തുപതിക്കയും ചെയ്തിടും. 15
താമസിക്കുന്നുമയാത്മജനാം ബല-
നാമകദൈത്യനതലലോകംതന്നിൽ
മന്നിലവൻരചിച്ചിട്ടുള്ള മായകൾ
യെണ്ണൂററിയാറിൽച്ചിലതൊക്കെയിപ്പൊഴും
മായാവികൾ പ്രയോഗിപ്പൂ, ബലൻ കോട്ട-
വായിടുംവേളയിൽ മൂന്നുജാതിസ്ത്രീകൾ
സ്വൈരിണിമാർ, കാമിനികളും, പുംശ്ചലി-
മാരുമെന്നിങ്ങിനെ സംജാതരായിടും
അക്കൂട്ടരീ വിലമെത്തും പുരുഷനെ
സൽക്കരിച്ചിട്ടുടൻ ഹാടകാഖ്യംരസം
പാരംകുടിപ്പിച്ചു സംഭോഗചാതുരി
ഭൂരിവളത്തിബ്ബലശാലിയാക്കിടും
സ്വന്തംവിലാസാവലോകനം രാഗമുൾ-
ച്ചിന്തുംസ്മിതം, മൊഴിയാശ്ലേഷമാദിയാൽ
ഇഷ്ടാനുസാരമവനേ രമിപ്പിച്ചു
തുഷ്ടനാക്കിടുമെന്നെങ്ങും പ്രസിദ്ധമാം
ഹാടകം സേവിച്ചിടുന്ന പുമാനുടൻ
നേടും പതിനായിരംഗജത്തിൻബലം
അന്നേരമായവൻ ഞാൻ സിദ്ധനീശ്വര-
നെന്നഭിമാനിച്ചുചെയ്യും [2] വികത്ഥനം. 16
ഹാടകേശാഖ്യാതനാം ശിവൻപാർഷദ-
രോട്ടുമതിൻകീഴിയലും വിതലത്തിൽ
ബ്രഹ്മസംസൃഷ്ടിയഭിവൃദ്ധമാക്കുവാൻ
പെണ്മണിയാമുമയൊത്തുവാഴുന്നിതേ
ആയവർക്കുള്ള വീര്യത്തിൽനിന്നുണ്ടായി-
ത്തായതമാം ഹാടകിയെന്നവാഹിനി
കാററുജ്വലിപ്പിക്കുമഗ്നിയോജസ്സിനാൽ
മുററും കുടിക്കുന്ന തദ്വീര്യമൊക്കെയും
ഹാടകാഖ്യം സുവർണ്ണത്തിനാൽ നിർമ്മിച്ച
മോടിതേടും വിവിധാഭരണങ്ങളെ
ദാനവേന്ദ്രാന്തഃപുരത്തിൽ വസിച്ചിടും
മാനിനിമാർപുമാന്മാരും ധരിപ്പതേ, 17
ആയതിൻതാഴെസ്സുതലത്തിൽ, നിസ്തുല-
മായപുകൾപൂണ്ടുപുണ്യപയോധിയാം
വൈരോചനിബലിവാൾവൂ, ഹരി, [3] പാക-
വൈരിപ്രിയേച്ശുവായ് വാമനാഭിഖ്യനായ്
ദേവാംബയിൽവന്നുദിച്ചു വടുവായി
മൂവുലകുംഹരിച്ചിട്ടുലിവാന്നിതിൽ
പിന്നെ പ്രവേശനം നൽകയാലദ്ധന്യ-
നിന്ദ്രാദിദുർല്ലഭഭൂതിസംയുക്തനായ്
എന്നുമമയാരാധ്യനാമബ്ഭഗവാനെ-
ത്തന്നുടെധർമ്മംവിടാതെയാരാധിച്ചു
ഇന്നുംസുഖമായധിവസിച്ചീടുന്നി-
തൊന്നിലും നിന്നൊരുഭീതിയുമെന്നിയേ. 18

---

1 മതിൽ, കോട്ട    2 ആത്മപ്രശംസ    3 ഇന്ദ്രന്റെ പ്രിയം ചെയ്യാനിച്ഛിക്കുന്നവൻ

നോ എദൈവതത്സാക്ഷാൽകാരോ ഭൂമിദാനസ്യ യത്തത്ഭഗവത്യശേഷജീവനികായാനാം ജീവഭൂതാത്മഭൂതേ പരമാത്മനി വാസുദേവേ തീർത്ഥതമേ സർവ ജീവ നിയന്ത്രാത്മാരാമെ പാത്ര ഉപപന്നേ പരയാ ശ്രദ്ധയാ പരമാദരസമാഹിതമനസാ സമ്പ്രതിപാദിതസ്യ സാക്ഷാദപവർഗ്ഗദ്വാരസ്യ യദ്ബിലനിലയൈശ്വര്യം. 19

യസ്യ ഹ വാവ ക്ഷുതപതനപ്രസ്ഖലനാദിഷു വിവശഃ സകൃന്നാമാഭിഗൃണൻ പുരുഷഃ കർമ്മബന്ധനമഞ്ജസാ വിധുനോതി യസ്യ ഹൈവ പ്രതിബാധനം മുമുക്ഷവോഽന്യഥൈവോപലഭന്തേ. 20

തത്ഭക്താനാമാത്മവതാം സർവ്വേഷാമാത്മന്യാത്മദ ആത്മതയൈവ 21

ന വൈ ഭഗവാന്നൂനമമുഷ്യാനുജഗ്രാഹ യദുത പുനരാത്മാനുസ്മൃതിമോഷണം മായാമയഭോഗൈശ്വര്യമേവാതനുതേതി 22

യത്തത്ഭഗവതാനധിഗതാന്യോപായേന യാച്ഞാച്ഛലേനാപഹൃതസ്വശരീരാവശേഷിതലോകത്രയോ വരുണപാശൈശ്ച സമ്പ്രതിമുക്തോ ഗിരിദര്യാം ചാപവിദ്ധ ഇതി ഹോവാച. 23

നൂനം ബതായാം ഭഗവാനർത്ഥേഷു ന നിഷ്ണാതോ യോഽസാവിന്ദ്രോ യസ്യ സചിവോ മന്ത്രായ വൃത ഏകാന്തതോ ബൃഹസ്പതിസ്തമതിഹായ സ്വയമുപേന്ദ്രേണാത്മാനമയാചതാത്മനശ്ചാശിഷോ നോ ഏവ തദ്ദാസ്യമതിഗംഭീരവയസഃ കാലസ്യ മന്വന്തരപരിവൃത്തം കിയല്ലോകത്രയമിദം. 24

യസ്യാനുദാസ്യമേവാസ്മൽപിതാമഹഃ കില വവ്രേ ന തു സ്വപിത്ര്യം യദ്ഉതാകുതോഭയം പദം ദീയമാനം ഭഗവതഃ പരമിതി ഭഗവതോ പരതേ ഖലു സ്വപിതരി. 25

തസ്യ മഹാനുഭാവസ്യാനുപഥമമൃജിതകഷായഃ കോ വാസ്മദ്വിധഃ പരിഹീണഭഗവദനുഗ്രഹ ഉപജിഗമിഷതീതി. 26

തസ്യാനുചരിതമുപരിഷ്ടാദ്വിസ്തരിഷ്യതേ യസ്യ ഭഗവാൻ സ്വയമഖിലജഗദ്ഗുരുർന്നാരായണോ ദ്വാരി ഗദാപാണിരവതിഷ്ഠതേ നിജജനാനുകമ്പിതഹൃദയോ യേനാംഗുഷ്ഠേന പദാ ദശകന്ധരോ യോജനായുതായുതം ദിഗ്വിജയ ഉച്ചാടിതഃ 27

തതോഽധസ്താത്തലാതലേ മയോ നാമ ദാനവേന്ദ്രസ്ത്രിപുരാധിപതിർഭഗവതാ പുരാരിണാ ത്രിലോകീശം ചികീർഷുണാ നിർദ്ദഗ്ധസ്വപുരത്രയസ്തൽപ്രസാദാല്ലബ്ധപദോ മായാവിനാമാചാര്യോ മഹാദേവേന പരിരക്ഷിതോ വിഗതസുദർശനഭയോ മഹീയതേ. 28

തതോഽധസ്താന്മഹാതലേ കാദ്രവേയാണാം സർപ്പാണാം നൈകശിരസാം ക്രോധവശോ നാമ ഗണഃ കുഹകതക്ഷകകാളിയസുഷേണാദിപ്രധാനാ മഹാഭോഗവന്തഃ പതത്രിരാജാധിപതേഃ പുരുഷവാഹാദനവരതമുദ്വിജമാനാഃ സ്വകളത്രാപത്യസുഹൃൽകുടുംബസംഗേന ക്വചിൽ പ്രമത്താ വിഹരന്തി. 29

തതോഽധസ്താദ്രസാതലേ ദൈതേയാ ദാനവാഃ പണയോ നാമ നിവാതകവചാഃ കാലേയാ ഹിരണ്യപുരവാസിന ഇതി വിബുധപ്രത്യനീകാ ഉൽപത്ത്യാ മഹൌജസോ മഹാസാഹസിനോ ഭഗവതഃ സകലലോകാനുഭാവസ്യ ഹരേരേവ തേജസാ പ്രതിഹതബലാവലേപാ ബിലേശയാ ഇവ വസന്തി യേ വൈ സരമയേന്ദ്രദൂത്യാ വാഗ്ഭിർമ്മന്ത്രവർണ്ണാഭിരിന്ദ്രാൽ ബിഭ്യതി. 30

ജീവികൾക്കൊക്കെയും ജീവാത്മഭൂതനും
ജീവേശനും പരമാത്മാവുമാവിധം
തീർത്ഥാതിശുദ്ധനുമാത്മാരമനുമായ്
വർത്തിച്ചിട്ടും ഭഗവാൻ വാസുദേവനാം-
സൽഭാജനത്തിലത്യാദരൈകാന്തമാ-
മുൾപ്പൂവൊടും പരം ശ്രദ്ധാപുരസ്സരം
അർപ്പിച്ച ഭൂമിദാനത്തിനിയന്നിട്ടും
സൽഫലംതെല്ലുമിതല്ലെന്നു നിശ്ചയം.
പ്രത്യക്ഷമോക്ഷഗതിക്കു പകരമീ-
മട്ടിൽബ്ബില സ്വർഗ്ഗഭൂതിയേ പോരുന്നതോ? 19

കാലിടറിപ്പതിക്കുമ്പൊഴോ തുമ്മലാൽ
മാലിയലുമ്പൊഴോ നാരായണാഹ്വയം
ചെമ്മേയൊരുകുറി ചൊല്ലുന്നമാനവൻ
കർമ്മബന്ധങ്ങളിൽനിന്നു വിമുക്തനാം
അക്കർമ്മബന്ധമൊഴിക്കുന്ന മോക്ഷേച്ഛു
വാഞ്ഛുവോരിൽച്ചിലർ മാറുമാർഗ്ഗങ്ങളാൽ. 20

ആകയാൽ ഭക്തജനത്തിനുമാത്മജ്ഞ-
ലോകത്തിനുമഖിലക്കുമാത്മാവായി
ആത്മസ്വരൂപഭാവത്തോടുകൂടിയ-
ങ്ങാത്മാവിനേയുമരുളുമദ്ദേവനിൽ
ഭൂമിദാനംചെയ്തതിന്റെ സാക്ഷാത് ഫല-
മീമട്ടിലായാൽ മതിയായിടാ ദൃഢം. 21

ആത്മാവിനെമറയ്ക്കുന്നമായാമയ-
ഛത്മഭേദൈശ്വര്യമിന്ദ്രനു നൽകയാൽ
മല്ലാരിയപ്പാകവൈരിക്കനുഗ്രഹ-
മല്ല ദാനംചെയ്തതെന്നതു നിശ്ചയം 22

മറ്റൊരുമാർഗ്ഗവും കാണാഞ്ഞു യാചന-
മട്ടിൽ ഭഗവാൻ ശരീരമൊന്നെന്നിയേ
മുപ്പാരിടവുമളന്നടക്കിബ്ബലാൽ
ക്ഷിപ്രംവരുണപാശത്തിനാൽ ബന്ധിച്ചു
കാനനഗഹ്വരം തന്നിലിട്ടിട്ടുമാ-
ദാനവേന്ദ്രോക്തിയീമട്ടിലാം വിസ്മയം. 23

കഷ്ടമിന്ദ്രൻ ഭഗവാൻ സ്വകാര്യങ്ങളി-
ലൊട്ടുംസമർത്ഥനല്ലെന്നതു നിർണ്ണയം
ഇന്ദ്രൻ ഹിതംനടത്താൻ സ്വയമേകാന്ത-
മന്ത്രവ്രതനാം ഗുരുവിനെയും തള്ളി
സാക്ഷാലുപേന്ദ്രൻമുഖേന ജഗത്ത്രയ-
കാംക്ഷയാലെന്നോടിരന്നതുവാങ്ങിനാൻ
തോന്നീലയല്ലോ മഹേന്ദ്രനാമുക്തിദൻ
തന്നോടുതദ്ദാസഭാവം വരിക്കുവാൻ
ഉൽക്കടഗംഭീരവേഗമാളും കാല-
ചക്രത്തിനുമുമ്പിൽ മന്വന്തരാവധി
മാത്രം നിലനിൽക്കുമിബ്ഭുവനത്രയ-
മെത്രയോതുച്ഛം നിരൂപിച്ചുകാണുകിൽ. 24
ഞങ്ങടെമുത്തച്ഛനീശ്വരദാസ്യമ-
ഭംഗമംഗീകരിച്ചല്ലോ നിരന്തരം
അച്ഛൻമരിക്കവേ പൈതൃകസ്വത്തൊന്നു-
മിച്ഛിച്ചതില്ലെന്നുമാത്രമല്ലമ്മഹാൻ
നിശ്ശേഷഭീതിരഹിതം പദംകൂടി-
യീശ്വരഭിന്നമെന്നോർത്തുവെടിഞ്ഞിതേ. 25
രാഗമലം കഴുകിക്കളയാത്തവൻ
ശ്രീകൃഷ്ണദേവപ്രസാദമേലാത്തവൻ
മാദൃശനേതവനമ്മഹാത്മാവുതൻ-
പാതയിലേറി നടപ്പാൻകൊതിച്ചിട്ടും 26
താനേ നിഖിലജഗൽഗുരുവായ് ഭഗ-
വാനായ് സ്വജനാനുകമ്പിതചിത്തനായ്
നാരായണൻഗദാപാണിയായ് നിത്യവു-
മാരുടെവാതിൽ കാക്കുമ്പോഴാണോ മുദാ
ദിഗ്വിജയംചെയ്തു ചെയ്തങ്ങണഞ്ഞിട്ടും
മുഷ്ടനാം രാവണനെ യോജനായുതം
ദൂരവേ തൃപ്പദാംഗുഷ്ഠത്തിനാലുടൻ
കോരിയെടുത്തങ്ങെറിഞ്ഞുകളഞ്ഞതും
അത്രമഹാനാംബലിതൻ മഹത്ക്കഥ
വിസ്തരിച്ചിന്നിമേൽചൊല്ലുന്നതുണ്ടു ഞാൻ. 27
മുപ്പുരശൻമയനായിതിൻതാഴത്ത്
പാർപ്പൂ തലാതലത്തിൽ ദാനവാധിപൻ
ത്രൈലോക്യസൗഖ്യേച്ഛയാൽത്തൽ പുരത്രയം
കാലാരിദേവൻ ദഹിപ്പിച്ചതിൽപിന്നെ
തൽപ്രസാദത്താൽ മയനുലഭിച്ചതാ-
മിപ്പദം രക്ഷിച്ചു പോരുന്നു ശങ്കരൻ
സർവമായാവികൾക്കും ഗുരുവാംമയൻ
വാഴ്വൂസുദർശനഭീതിയെന്യേയിതിൽ 28
ആയതിനും താഴെയായി മഹാതല-
മായതിലേററം ശിരസ്സുകളാർന്നിട്ടും
കദ്രുതനയരായ് ക്രോധവശാഖ്യരായ്
വിസ്തൃതമാം ഫണമാളും ഫണിവ്രജം
ഇന്ദിരാകാന്തന്റെ വാഹനമാം പക്ഷി-
വൃന്ദാധിരാജനെപ്പേടിച്ചുവാഴ്കിലും
പുത്രകളത്രസുഹൃൽക്കുടുംബങ്ങളു-
മൊത്തുകളിപ്പൂ ചിലപ്പോൾ പ്രമത്തരായ്. 29
ആയതിൻതാഴെ രസാതലം തന്നിലായ്
മായാവികളായ ദൈതേയർ ദാനവർ
കാലേയർപിന്നെനിവാതകവചരും
ചാലേ ഹിരണ്യപുരസ്ഥരുമിങ്ങിനെ
നാനാവിഭാഗത്തിലാളുന്നദേവാരി-
ദാനവരാജന്മമോജസ്സിയലുവോർ
സാഹസികൾ സർവ്വലോകാനുഭാവനാം
ശ്രീഹരിതൻ മഹാപ്രാഭവമൊന്നിനാൽ
ശക്തികൊണ്ടുള്ള തദ്ഗർവ്വമശേഷവു-
മസ്തമിതമായ് വസിപ്പൂ വിലങ്ങളിൽ
ഇന്ദ്രന്റെദൂതിയായീടും സരമതൻ
മന്ത്രാക്ഷരങ്ങളിയന്നവാക്യങ്ങളാൽ
വിണ്ണോർവരനെയതീവ ഭയപ്പെട്ടു
തന്നെകഴിയുന്നു നിത്യവുമങ്ങവർ 30

തതോ/ധസ്താൽ പാതാളേ നാഗലോകപതയോ വാസുകിപ്രമുഖാഃ ശംഖകുലികമഹാശംഖശ്വേതധനഞ്ജയധൃതരാഷ്ട്രശംഖചൂഡകംബലാശ്വതരദേവദത്താദയോ മഹാഭോഗിനോ മഹാമർഷാ നിവസന്തി യേഷാമു ഹ വൈ പഞ്ചസപ്തദശശതസഹസ്രശീർഷാണാം ഫണാസു വിരചിതാ മഹാമണയോ രോചിഷ്ണവഃ പാതാളവിവരതിമിരനികരം സ്വരോചിഷാ വിധമന്തി. 31

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ
രാഹ്വാദിസ്ഥിതിബിലസ്വർഗ്ഗമര്യാദാനിരൂപണം
നാമ ചതുർവ്വിംശതിതമോ/ധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 4671 പഞ്ചമസ്കന്ധേ ശ്ലോകാഃ 613

---

# പഞ്ചവിംശതിതമോ/ധ്യായഃ

ശ്രീശുക ഉവാച

തസ്യ മൂലദേശേ ത്രിംശദ്യോജനസഹസ്രാന്തര ആസ്തേ യാ വൈ കലാ ഭഗവതസ്താമസീ സമാഖ്യാതാനന്ത ഇതി സാത്വതീയാ ദ്രഷ്ടൃദൃശ്യയോഃ സങ്കർഷണമഹമിത്യഭിമാനലക്ഷണം യം സങ്കർഷണമിത്യാചക്ഷതേ 1

യസ്യേദം ക്ഷിതിമണ്ഡലം ഭഗവതോ/നന്തമൂർത്തേഃ സഹസ്രശിരസ ഏകസ്മിന്നേവ ശീർഷണി ധ്രിയമാണം സിദ്ധാർത്ഥ ഇവ ലക്ഷ്യതേ. 2

യസ്യ ഹ വാ ഇദം കാലേനോപസഞ്ജിഹീർഷതോ/മർഷവിരചിതരുചിരഭ്രമദ്ഭ്രുവോരന്തരേണ സാങ്കർഷണോ നാമ രുദ്ര ഏകാദശവ്യൂഹസ്ത്ര്യക്ഷസ്ത്രിശിഖം ശൂലമുത്തംഭയന്നുദതിഷ്ഠൽ. 3

യസ്യാംഘ്രികമലയുഗളാരുണവിശദനഖമണിഷണ്ഡമണ്ഡലേഷ്വഹിപതയഃ സഹ സാത്വതർഷഭൈരേകാന്തഭക്തിയോഗേനാവനമന്തഃ സ്വവദനാനി പരിസ്ഫുരൽകുണ്ഡലപ്രഭാമണ്ഡിതഗണ്ഡസ്ഥലാന്യതിമനോഹരാണി പ്രമുദിതമനസഃ ഖലു വിലോകയന്തി. 4

യസ്യൈവ ഹി നാഗരാജകുമാര്യ ആശിഷ ആശാസാനാശ്ചാർവ്വംഗവലയവിലസിതവിശദവിപുലധവളസുഭഗരുചിരഭുജരജതസ്തംഭേഷ്വഗുരുചന്ദനകുങ്കുമപങ്കാനുലേപേനാവലിമ്പമാനാസ്തദഭിമർശനോന്മഥിതഹൃദയമകരധ്വജാവേശരുചിരലളിതസ്മിതാസ്തദനുരാഗമദമുദിതമദവിഘൂർണ്ണിതാരുണകരുണാവലോകനയനവദനാരവിന്ദം സവ്രീഡം കില വിലോകയന്തി. 5

സ ഏവ ഭഗവാനനന്തോ/നന്തഗുണാർണ്ണവ ആദിദേവ ഉപസംഹൃതാമർഷരോഷവേഗോ ലോകാനാം സ്വസ്തയ ആസ്തേ. 6

ധ്യായമാനഃ സുരാസുരോരഗസിദ്ധഗന്ധർവ്വവിദ്യാധരമുനിഗണൈരനവരതമദമുദിതവികൃതവിഹ്വലലോചനഃ സുലളിതമുഖരികാമൃതേനാപ്യായമാനഃ സ്വപാർഷദവിബുധയൂഥപതീനപരിമ്ലാനരാഗനവതുളസികാമോദമധ്വാസവേന മാദ്യന്മധുകരവ്രാതമധുരഗീതശ്രിയം വൈജയന്തീം സ്വാം വനമാലാം നീലവാസാ ഏകകുണ്ഡലോ ഹലകകുദി കൃതസുഭഗസുന്ദരഭുജോ ഭഗവാന്മാഹേന്ദ്രോ വാരണേന്ദ്ര ഇവ കാഞ്ചനീം കക്ഷാമുദാരലീലോ ബിഭർത്തി 7

പാതാളമാണതിൻ കീഴതിൽ വാസുകി
യാദിഭുജംഗലോകേശരും ക്രുദ്ധരാം
ശംഖൻകലികൻധനഞ്ജയൻകംബളൻ
ശംഖചൂഡൻ മഹാശംഖനുംശ്വേതനും
ദേവദത്താശ്വതരധൃതരാഷ്ട്രര-
മേവം മഹാഫണിവൃന്ദവും വാൾവുതേ
അഞ്ചേഴുപത്തുനൂറായിരംശീർഷങ്ങൾ-
തഞ്ചുമിവർതൻ വിശാലഫണങ്ങളിൽ
ചിന്തുംമണികൾതൻകാന്തിയപ്പാതാള-
രന്ധ്റാന്ധകാരമശേഷമൊഴിപ്പിതേ. 31

---

# അദ്ധ്യായം 25

### ശ്രീശുകൻ പറഞ്ഞു

ആയതിൻതാഴത്തു യോജനമുപ്പതി-
നായിരത്തോളമകലെ മൂലത്തിലായ്
മേവുന്നനിത്യമനന്താഖ്യയാന്നിട്ടും
ശ്രീവിഷ്ണുവിൻ തമസ്സംബന്ധിയാം കല
കാണുവോൻ. കാണപ്പെടുന്നതീരണ്ടിനും
കാണുന്ന സംബന്ധമുണ്ടാക്കിടുന്നതായ്
ഞാനെന്നതാമഭിമാനചിഹ്നത്തോടും
ഭാനിച്ചിടും ഭഗവാനാദിശേഷനെ
സാത്ത്വതന്മാരൊരുപോലെ സങ്കർഷണ-
മൂത്തിയെന്നായ് സദാ കീർത്തിച്ചിടുന്നിതു. 1

ധന്യാഗ്രനാമീയനന്തമൂർത്തിക്കെഴ-
മുന്നതമാകും സഹസ്രശീർഷങ്ങളിൽ
ഒന്നിലൊരുകടുകിന്മണിക്കൊപ്പമായ്
മന്നിതിരിക്കുന്നതായ്ക്കണ്ടിടുന്നിതു. 2

കാലത്തിനാലീയുലകംമുടിക്കുവാ-
നാലോചനയാളുമീയനന്തന്നെഴും
ക്രോധചലൽഭ്രൂലതാന്തരത്തിൽനിന്നു
ജാതമേകാദശവ്യൂഹമടങ്ങിടും
സാങ്കർഷണാഖ്യനായ് ത്ര്യക്ഷനാം രുദ്രൻവി-
ശങ്കടമാംതൻത്രിശിഖശൂലായുധം
പൊക്കിപ്പിടിച്ചു ചലിപ്പിച്ചുകൊണ്ടുട-
നൽക്കടവീര്യത്തൊടുത്ഥിതനായിതു. 3

ആരുടെ പാദാംബുജദ്വിതയാരുണ-
ചാരുവിശുദ്ധനഖരരത്നങ്ങൾ തൻ,
വൃന്ദങ്ങളിൽ സാത്ത്വതർഷഭന്മാരുമാ-
യൊന്നുചേർന്നേകാന്തഭക്തിയോഗത്തിനാൽ
വന്നുനമിക്കുന്ന സർപ്പാധിനായകർ
കുണ്ഡലസുപ്രഭയാൽ ഭൂഷിതങ്ങളായ്
സൌന്ദര്യമാന്നിടും സ്വന്തമുഖങ്ങളെ-
യുന്നതമോദത്തൊടും നോക്കിടുന്നുവോ 4

ആശിസ്സിലാശിച്ചു നാഗേന്ദ്രകന്യമാർ
ക്കുസലററാരുടെ മോഹനമേനിയിൽ
കങ്കണാലങ്കൃതമായി വിപുലത-
തങ്കീസ്സുഭഗരുചിരങ്ങളായ്പരം
വെണ്മകലന്നുവിശദങ്ങളാം ഭുജ-
[1] യുഗ്മരജതദണ്ഡങ്ങളിൽ ചന്ദനം
കുങ്കുമവും നല്ല ഗരുവുംചേർത്തുള്ള
പങ്കം ശരിക്കു ചാർത്തീടുന്നുവേളയിൽ
തദ്ഭുജസ്പർശനത്താൽമന്മഥാവിഷ്ട-
മുൾപൂവധികമായ് ക്ഷോഭിക്കകാരണം
ചാരുളിതമന്ദസ്മിതം തൂകുമ-
ന്നാരിമാർതന്നനുരാഗമദംപാത്തു
സന്തുഷ്ടമായ് മദാഘൂർണ്ണിതമായ് ചുവ-
പ്പേന്തും കൃപാവലോകാക്ഷികളൊത്തതാം
വക്ത്രാംബുജംലജ്ജയോടുകൂടും വിധ-
മത്തരുണീലലാമങ്ങൾ നോക്കുന്നുവോ. 5

സീമാതിരിക്തഗുണനിധാനം സംഹൃ-
താമർഷരോഷവേഗാത്മാ,വനന്തനാം
അബ്ഭഗവാനാദിശേഷൻ വസിക്കുന്നു
മുപ്പാരിനുംസുഖം കൈവരുത്തീടുവാൻ. 6

എല്ലായ്പ്പൊഴും മദംകൊണ്ടു സന്തുഷ്ടമാ-
യുള്ള വികൃതനേത്രങ്ങളിളക്കിയും
മോഹനവാക്യാമൃതത്താൽ സ്വപാർഷദ-
വ്യൂഹത്തെയും സുരസംഘാധിപരെയും
ആനന്ദിപ്പിച്ചു ചുവന്ന, വാടാത്ത,ന-
വീനതുളസിതൻ സൌരഭമൊത്തതായ്
നന്മകരന്ദംകലന്നുഭൃംഗാവലി
ചെമ്മേ മദിച്ചു നദിച്ചു ചൂഴുന്നതാം
സ്വന്തംവനമാലികയെയരാവത-
മേന്തിടും പൊൻചങ്ങലപോൽ ധരിച്ചുമേ
ഏകമാം കുണ്ഡലത്തോടും ഹലപൃഷ്ഠ-
ഭാഗനിവിഷ്ടമാം ചാരുകരത്തൊടും
ഭക്തജനാഭിലാഷങ്ങളേകീടുവാൻ
യുക്തമാംലീലകളോടും വിളങ്ങിടും
സങ്കർഷണനാം ഭഗവാനെ വാനവ-
സംഘവും ദാനവരുംഭുജംഗങ്ങളും
ഗന്ധർവസിദ്ധവിദ്യാധരമാമുനി-
വൃന്ദവും ധ്യാനിച്ചു മേവുന്നുവേണ്ടപോൽ. 7

---

1 പാണിയുഗ്മങ്ങളായ വെള്ളിത്തണ്ടുകം

യ ഏഷ ഏവമനുശ്രുതോ ധ്യായമാനോ മുമുക്ഷൂണാമനാ-
ദികാലകർമ്മവാസനാഗ്രഥിതമവിദ്യാമയം ഹൃദയഗ്രന്ഥിം സത്ത്വ-
രജസ്തമോമയമന്തർഹൃദയം ഗത ആശു നിർഭിനത്തി തസ്യാനുഭാ-
വാൻ ഭഗവാൻ സ്വായംഭുവോ നാരദഃ സഹ തുംബുരുണാ സഭാ-
യാം ബ്രഹ്മണഃ സംശ്ലോകയാമാസ. 8

ഉൽപത്തിസ്ഥിതിലയഹേതവോഽസ്യ കല്പാഃ
സത്ത്വാദ്യാഃ പ്രകൃതിഗുണാ യദീക്ഷയാഽഽസൻ
യദ്രൂപം ധ്രുവമകൃതം യദേകമാത്മൻ
നാനാധാൽ കഥമു ഹ വേദ തസ്യ വർത്മ 9
മൂർത്തിം നഃ പുരുകൃപയാ ബഭാര സത്ത്വം
സംശുദ്ധം സദസദിദം വിഭാതി യത്ര
യല്ലീലാം മൃഗപതിരാദദേഽനവദ്യാ-
മാദാതും സ്വജനമനാംസ്യുദാരവീര്യഃ 10
യന്നാമ ശ്രുതമനുകീർത്തയേദകസ്മാ-
ദാർത്തോ വാ യദി പതിതഃ പ്രലംഭനാദ്വാ
ഹന്ത്യംഹഃ സപദി നൃണാമശേഷമന്യം
കം ശേഷാദ്ഭഗവത ആശ്രയേന്മുമുക്ഷുഃ 11
മൂർദ്ധന്യർപ്പിതമണുവത്സഹസ്രമൂർദ്ധ്നോ
ഭൂഗോളം സഗിരിസരിത്സമുദ്രസത്ത്വം
ആനന്ത്യാദനിമിതവിക്രമസ്യ ഭൂമ്നഃ
കോ വീര്യാണ്യധിഗണയേത്സഹസ്രജിഹ്വഃ 12
ഏവം പ്രഭാവോ ഭഗവാനനന്തോ
ദുരന്തവീര്യോരുഗുണാനുഭാവഃ
മൂലേ രസായാഃ സ്ഥിത ആത്മതന്ത്രോ
യോ ലീലയാ ക്ഷ്മാം സ്ഥിതയേ ബിഭർത്തി. 13

ഏതാ ഹ്യേവേഹ നൃഭിരുപഗന്തവ്യാ ഗതയോ യഥാകർമ്മ-
വിനിർമ്മിതാ യഥോപദേശമനുവർണ്ണിതാഃ കാമാൻ കാമയമാനൈഃ
14

ഏതാവതീർഹി രാജൻ പുംസഃ പ്രവൃത്തിലക്ഷണസ്യ ധർമ്മ-
സ്യ വിപാകഗതയ ഉച്ചാവചാ വിസദൃശാ യഥാപ്രശ്നം വ്യാച-
ഖ്യേ കിമന്യൽ കഥയാമ ഇതി. 15

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ**
**ഭൂവിവരവിധ്യുപവർണ്ണനം നാമ പഞ്ചവിംശതിതമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4686 — പഞ്ചമസ്കന്ധേ ശ്ലോകാഃ 628**

---

# ഷഡ്വിംശതിതമോഽധ്യായഃ

**രാജോവാച**

മഹർഷ ഏതദ്വൈചിത്ര്യം ലോകസ്യ കഥമിതി. 1

**ഋഷിരുവാച**

ത്രിഗുണത്വാൽ കർത്തുഃ ശ്രദ്ധയാ കർമ്മഗതയഃ പൃഥഗ്വിധാഃ
സർവ്വാ ഏവ സർവ്വസ്യ താരതമ്യേന ഭവന്തി. 2

അഥേദാനീം പ്രതിഷിദ്ധലക്ഷണസ്യാധർമ്മസ്യ തഥൈവ
കർത്തുഃ ശ്രദ്ധായാ വൈസാദൃശ്യാൽ കർമ്മഫലം വിസദൃശം ഭവ-
തി യാ ഹ്യനാദ്യവിദ്യയാ കൃതകാമാനാം തൽപരിണാമലക്ഷണാഃ
സൃതയഃ സഹസ്രശഃ പ്രവൃത്താസ്താസാം പ്രാചുര്യേണാനുവർണ്ണ-
യിഷ്യാമഃ 3

**രാജോവാച**

നരകാ നാമ ഭഗവൻ കിം ദേശവിശേഷാ അഥവാ ബഹി-
സ്ത്രിലോക്യാ ആഹോസ്വിദന്തരാള ഇതി. 4

**ഋഷിരുവാച**

അന്തരാള ഏവ ത്രിജഗത്യാസ്തു ദിശി ദക്ഷിണസ്യാമധസ്താ-
ദ്ഭൂമേരുപരിഷ്ടാച്ച ജലാദ്യസ്യാമഗ്നിഷ്വാത്താദയഃ പിതൃഗണാ
ദിശി സ്വാനാം ഗോത്രാണാം പരമേണ സമാധിനാ സത്യാ ഏ-
വാശിഷ ആശാസാനാ നിവസന്തി. 5

യത്ര ഹ വാവ ഭഗവാൻ പിതൃരാജോ വൈവസ്വതഃ സ്വ-
വിഷയം പ്രാപിതേഷു സ്വപുരുഷൈർജ്ജന്തുഷു സമ്പരേതേഷു
യഥാകർമ്മാവദ്യം ദോഷമേവാനുല്ലംഘിതഭഗവച്ഛാസനഃ സഗ-
ണോ ദമം ധാരയതി. 6

ഏവമനുശ്രുതനായ് ധ്യായമാനനീ
ദേവൻ ഹൃദയസ്ഥനായ് മുമുക്ഷുക്കളിൽ
മുററുമനാദികാലംമുതൽക്കേ ചേർന്നു
മുററിയതാം കർമ്മവാസനയാൽ ദൃഢം
ബദ്ധമായ് സത്വരജസ്തമോരൂപമായ്
വർത്തിച്ചിട്ടും ഹൃദയഗ്രന്ഥിപെട്ടെന്നു
പൊട്ടിച്ചിടുന്നിബ്ഭഗവാൻെറ വൈഭവം
ശ്രേഷ്ഠനാം തുംബുരുമാമുനിതന്നോടായ്
ബ്രഹ്മാത്മജനായ നാരദമാമുനി
ബ്രഹ്മസഭയിൽ പ്രകീർത്തിച്ചു ഭൂപതേ! 8

ലോകസൃഷ്ടിസ്ഥിതി സംഹാരഹേതുക്ക-
ളാകുംപ്രകൃതിഗുണങ്ങൾ സത്വാദികൾ
ആരുടെ കൺമുനയാൽ സമർത്ഥങ്ങളാ-
യാരുടെരൂപം ധ്രുവവുമകൃതവും
ഏകവുമാത്മാവിൽ നാനാത്വമാർന്നു
മാകുമവൻെറ ഗതിയറിയാവതോ? 9

സ്ഥൂല സൂക്ഷ്മാത്മകമിജ്ജഗത്താരിലാം
ലാലസിക്കുന്നതദ്ദേവദേവൻ നമ്മിൽ
ആർദ്രനായ് ശുദ്ധസത്വസ്വരൂപത്തെയാ-
ന്നത്യന്തവീര്യമിയന്നിട്ടനാരതം
ഭക്തജനമാനസം ഹരിച്ചീടുവാൻ
നിർദ്ദോഷലീലയാർന്നീടിനാനീവിധം. 10

ഖിന്നനോ പിന്നെപ്പതിതനോ ഹാസ്യമായ്
ത്തന്നെയോ കാരണമൊന്നുമില്ലാതെയോ
ശ്രോത്രവിഷയമാമദ്ദേവസംജ്ഞയെ
കീർത്തിക്കിലാശു സമസ്താഘമുക്തനാം
മോക്ഷേച്ഛര്ശ്രുവീയാദിശേഷൻ ഭഗവാനെ-
യാശ്രയിക്കാതെമററാരെ ശ്രയിച്ചിടും? 11

ശീർഷംസഹസ്രമെഴുമവൻ തന്നേക-
ശീർഷത്തിലാറുകളബ്ധികളദ്രികൾ
സത്വങ്ങളുംചേർന്ന മന്നണുപ്രായമാ-
യത്രേ സമർപ്പിതമായിരിക്കുന്നതും. 12

ഏവം പ്രഭാവവുമുന്നതവീര്യാനു-
ഭാഗഗുണങ്ങളുമാർന്നു ശോഭിച്ചിട്ടും
ആദിശേഷൻ ഭഗവാൻതാൻ സ്വതന്ത്രനായ്
മേദിനീമൂലത്തിലാവസിച്ചനാഹം
ഇപ്രപഞ്ചം നിലനിർത്തുവാൻ ലീലയായ്
കെല്പോടിളയെബ്ഭരിക്കുന്നു ഭംഗിയായ്. 13

കാമമിച്ഛിച്ചുകർമ്മങ്ങൾചെയ്യും നര-
സ്തോമമെത്തേണ്ടും പദങ്ങൾ ജഗത്തിതിൽ
ഇത്രമാത്രംതാ,നെനിക്കുപദിഷ്ടമാം-
മട്ടിതുവർണ്ണിച്ചു കേൾപ്പിച്ചു നിങ്ങളെ. 14

മന്നവാ! മാനുഷകർമ്മൗഘലക്ഷണ-
പൂർണ്ണധർമ്മത്തിൻെറയുച്ചനീചങ്ങളും
നിസ്തുലവുമാം വിപാകഗതികളി-
ങ്ങിത്രയേയുള്ളു, ഭവാനോടിതുവിധം
വിസ്തരിച്ചോതിനേൻ ചോദ്യത്തിനുത്തരം
മറെറന്തിനിയറിയേണ്ടതു ചൊല്ലുക. 15

---

# അദ്ധ്യായം 26

**രാജാവു പറഞ്ഞു**

പാരിനീമട്ടു വൈചിത്ര്യം ഭവിക്കുവാൻ
കാരണമെന്തെന്നു ചൊല്ലുകമാമുനേ! 1

**ഋഷി പറഞ്ഞു**

സത്വാദിയാകും ഗുണങ്ങളാൽ കർത്താവു
ശ്രദ്ധിപ്പതിൻതോതിനൊത്തു വിവിധമാം
കർമ്മഫലങ്ങളശേഷമേതാളിനും
ചെമ്മയനുഗ്രഹിക്കേണ്ടതായ്‌വന്നിടും 2

വേദപ്രതിഷിദ്ധലക്ഷണമൊത്തതാ-
മേതധർമ്മത്തിൻ ഫലവുമതേവിധം
കർത്തൃവിസദൃശ ശ്രദ്ധനിമിത്തമാ-
യെത്തുംഫലവും വിഭിന്നമാം മന്നവാ!
ആദിയററുള്ളോരവിദ്യ നിമിത്തമായ്
ചേതസ്സിലുണ്ടാംബഹുവിധകാമങ്ങൾ,
തൽപരിണാമഫലങ്ങളായ് മർത്ത്യനു
പ്രാപ്യപദങ്ങൾ സഹസ്രക്കണക്കിലാം.
ആയവയിൽ പ്രധാനപ്പെട്ടവ മുറ-
യ്ക്കായപോൽ വർണ്ണിച്ചിടാം കേട്ടുകൊള്ളുക. 3

**രാജാവു പറഞ്ഞു**

ദേശവിശേഷങ്ങളാണോ നരകങ്ങൾ
വിശ്വത്തിനുള്ളിലോ ബാഹ്യത്തിലോമുനേ 4

**ഋഷി പറഞ്ഞു**

മന്നവാ! മുപ്പാരി[1] നന്തരാളത്തിലായ്
മന്നിനുകീഴായ് ജലത്തിനുമീതെയായ്
തെക്കുദിക്കിൽത്താ,നവിടെ സ്വഗോത്രജ-
ക്കൊക്കെയും നാശരഹിതമാംനന്മകൾ
എപ്പൊഴുംശ്രേഷ്ഠസമാധിയിലിച്ഛിച്ചു
പാർപ്പൂപിതൃക്കളാ മഗ്നിഷ്വാത്താദികൾ 5

തത്രമിത്രാത്മജനാംഭഗവാൻയമൻ
ഭൃത്യരെത്തിക്കും[2] പരേതജന്തുക്കളെ
നിത്യവുമീശാജ്ഞയാലെ തത്കർമ്മത്തി-
നൊത്തവിധം ദണ്ഡമേൽപിച്ചിടുന്നിതേ. 6

---

1 മദ്ധ്യം.    2 മരിച്ച ജന്തുക്കളെ

തത്ര ഹൈകേ നരകാനേകവിംശതിം ഗണയന്തി അഥ താംസ്തേ രാജന്നാമരൂപലക്ഷണതോഽനുക്രമിഷ്യാമസ്താമിസ്രോഽന്ധതാമിസ്രോ രൗരവോ മഹാരൗരവഃ കുംഭീപാകഃ കാലസൂത്രമസിപത്രവനം സൂകരമുഖമന്ധകൂപഃ കൃമിഭോജനഃ സന്ദംശസ്തപ്തസൂർമ്മിർവ്വജ്രകണ്ടകശാല്മലീവൈതരണീ പൂയോദഃ പ്രാണരോധോ വിശസനം ലാലാഭക്ഷഃ സാരമേയാദനമവീചിരയഃപാനമിതി. കിഞ്ച ക്ഷാരകർദ്ദമോ രക്ഷോഗണഭോജനഃ ശൂലപ്രോതോ ദന്ദശൂകോഽവടനിരോധന പര്യാവർത്തനഃ സൂചീമുഖമിത്യഷ്ടാവിംശതിന്നരകാ വിവിധയാതനാഭൂമയഃ 7

തത്ര യസ്തു പരവിത്താപത്യകളത്രാണ്യപഹരതി സ ഹി കാലപാശബദ്ധോ യമപുരുഷൈരതിഭയാനകൈസ്താമിസ്രേ നരകേ ബലാന്നിപാത്യതേ അനശനാനുദപാനദണ്ഡതാഡനസംതർജ്ജനാദിഭിര്യാതനാഭിര്യാത്യമാനോ ജന്തുര്യത്ര കശ്മലമാസാദിത ഏകദൈവ മൂർച്ഛാമുപയാതി താമിസ്രപ്രായേ. 8

ഏവമേവാന്ധതാമിസ്രേ യസ്തു വഞ്ചയിത്വാ പുരുഷം ദാരാദീനുപയുങ്ക്തേ യത്ര ശരീരീ നിപാത്യമാനോ യാതനാസ്ഥോ വേദനയാ നഷ്ടമതിർന്നഷ്ടദൃഷ്ടിശ്ച ഭവതി യഥാ വനസ്പതിർവ്വൃശ്ച്യമാനമൂലസ്തസ്മാദന്ധതാമിസ്രം തമുപദിശന്തി. 9

യസ്ത്വിഹ വാ ഏതദഹമിതി മമേദമിതി ഭൂതദ്രോഹേണ കേവലം സ്വകുടുംബമേവാനുദിനം പ്രപുഷ്ണാതി സ തദിഹ വിഹായ സ്വയമേവ തദശുഭേന രൗരവേ നിപതതി 10

യേ ത്വിഹ യഥൈവാമുനാ വിഹിംസിതാ ജന്തവഃ പരത്ര യമയാതനാമുപഗതം ത ഏവ രുരവോ ഭൂത്വാ തഥാ തമേവ വിഹിംസന്തി തസ്മാദ്രൗരവമിത്യാഹൂ രുരുരിതി സർപ്പാദതിക്രൂരസത്വസ്യാപദേശഃ 11

ഏവമേവ മഹാരൗരവോ യത്ര നിപതിതം പുരുഷം ക്രവ്യാദാ നാമ രുരവസ്തം ക്രവ്യേണ ഘാതയന്തി യഃ കേവലം ദേഹംഭരഃ 12

യസ്ത്വിഹ വാ ഉഗ്രഃ പശൂൻ പക്ഷിണോ വാ പ്രാണത ഉപരന്ധയതി തമപകരുണം പുരുഷാദൈരപി വിഗർഹിതമമുത്ര യമാനുചരാഃ കുംഭീപാകേ തപ്തതൈലേ ഉപരന്ധയന്തി. 13

യസ്ത്വിഹ പിതൃവിപ്രബ്രഹ്മധ്രുക് സ കാലസൂത്രസംജ്ഞകേ നരകേ അയുതയോജനപരിമണ്ഡലേ താമ്രമയേ തപ്തഖലേ ഉപര്യധസ്താദഗ്ന്യർക്കാഭ്യാമതിതപ്യമാനേഽഭിനിവേശിതഃ ക്ഷുൽപിപാസാഭ്യാം ച ദഹ്യമാനാന്തർബ്ബഹിഃശരീര ആസ്തേ ശേതേ ചേഷ്ടതേഽവതിഷ്ഠതി പരിധാവതി ച യാവന്തി പശുരോമാണി താവദ്വർഷസഹസ്രാണി. 14

യസ്ത്വിഹ വൈ നിജവേദപഥാദനാപദ്യപഗതഃ പാഖണ്ഡം ചോപഗതസ്തമസിപത്രവനം പ്രവേശ്യ കശയാ പ്രഹരന്തി തത്ര ഹാസാവിതസ്തതോ ധാവമാന ഉഭയതോധാരൈസ്താലവനാസിപത്രൈശ്ഛിദ്യമാനസർവ്വാംഗോ ഹാ ഹതോഽസ്മീതി പരമയാ വേദനയാ മൂർച്ഛിതഃ പദേ പദേ നിപതതി സ്വധർമ്മഹാ പാഖണ്ഡാനുഗതം ഫലം ഭുങ്ക്തേ 15

തത്ര നരകമിരുപത്തിയൊന്നെന്നു
പൃഥ്വീശ്വരാ! നിശ്ചയിച്ചിരിപ്പൂ ചിലർ
നാമങ്ങളോടരുളീടാമവയെല്ലാം
നാമസ്വരൂപചിഹ്നങ്ങളനുക്രമം
എന്നല്ലനാനാവിധയാതനാഭൂമി-
യൊന്നുംവിടാതിരുപത്തെട്ടുമോതിടാം
താമിസ്രമന്ധതാമിസ്രവും രൗരവ-
മാ മഹാരൗരവം കുംഭീപാകാഭിധം
കാലസൂത്രമസിപത്രവനം മഹീ-
പാലകാഗ്ര്യാ! സൂകരമുഖമെന്നതും
അന്ധകൂപം കൃമിഭോജനം സന്ദംശ-
മെന്നതും തപ്തസൂർമ്മിവജ്രകണ്ടകം
ശാല്മലിയും, വൈതരണി പൂയോദവും
ഭൂമീശ്വരാ! പ്രാണരോധംവിശസനം
ലാലാഭക്ഷം സാരമേയാദനം ധരാ-
പാലമൗലേ!യവീചീരയഃപാനവും
സുക്ഷത്രമുക്താമണേ! ക്ഷാരകർദമം
രക്ഷോഗണഭോജനം ശൂലപ്രോതവും
ദന്ദശൂകാവട നിരോധങ്ങൾ പര്യ-
വർത്തനസൂചീമുഖങ്ങളുമെന്നതാം. 7

അന്യധനാത്മജദാരങ്ങളെവെറു-
മന്യായമായാരപഹരിക്കുന്നവോ
അങ്ങവനെക്കാലപാശത്തിനാൽപ്പിടി-
ച്ചംഗംവരിഞ്ഞുകെട്ടിക്കൊണ്ടുചെന്നുടൻ
താമിസ്രമാം നരകത്തിലിട്ടന്തക-
ഭീമഭടന്മാ,രൊരുതുള്ളിവെള്ളമോ
അന്നമോ നൽകാതെ ഭീതിപ്പെടുത്തിയും
ദണ്ഡിനാൽത്താഡിച്ചുമേകകാലത്തുതാൻ
യാതനപാരമനുഭവിപ്പിച്ചതി-
സാദംപെട്ടുമാറുസഞ്ചരിപ്പിച്ചിടും. 8

കൂരിരുട്ടാർന്നീടുമസ്ഥലത്തായവൻ
പാരാതെമൂർച്ഛിച്ചു വീണുകിടന്നിടും
നേരേയുടമസ്ഥനെച്ചതിച്ചിട്ടതത്-
ഭാര്യാധനങ്ങളടക്കിടും മർത്ത്യനെ
അന്ധതാമിസ്രത്തിലിട്ടുദണ്ഡിക്കയാ-
ലന്തമേററാരത്തലിൻപാത്രമായവൻ
വേദനയാലെ മൂർച്ഛിച്ചുകൺകാണാതെ
പാദപംവേരററു വീഴുന്നതിൻവിധം
വീണടിഞ്ഞീടുന്നു നാമമതുമൂല-
മാണിതിനന്ധതാമിസ്രമെന്നായതും. 9

ആരിഹ ദേഹത്തെ ഞാനെന്നു ഭാവിച്ചു
ഭാര്യാദിമാമകമെന്നഭിമാനിച്ചു
ജന്തുക്കളെപ്പരം ഹിംസിച്ചുകൊണ്ടുതാൻ
സ്വന്തം കുടുംബം പുലർത്തിവരുന്നവോ
അപ്പുമാനെല്ലാമിവിടെ ത്യജിച്ചന്ത്യ-
മപ്പാപഹേതുവാൽപ്പൂകുന്നുരൗരവം. 10

ഏതേതുമട്ടിലേതേതു ജന്തുക്കളെ
വീതകൃപമവനിങ്ങു ഹിംസിച്ചുവോ
ആ പ്രാണിവൃന്ദം രുരുക്കളായങ്ങെത്തി-
യാപ്രേതനാഥന്റെ ദണ്ഡമേററാർത്തനായ്
അല്ലേതരമുഴന്നീടുമവനെയു-
മപ്രകാരംതന്നെ ഹിംസിച്ചിടുന്നിതു
രൗരവാഭിഖ്യ തന്മൂലമുണ്ടായ്, രുരു
ഘോരാഹിയേക്കാളതിക്രൂരജന്തുതാൻ 11

ജീവിജാലത്തെഹിംസിച്ചു താൻനിത്യവും
കേവലം ദേഹം ഭരിക്കുന്ന പൂരുഷൻ
ആവ്ധം വീഴ്വൂ മഹാരൗരവാഭിധ-
താവിടും ഭീകരമാം നരകത്തിലും
ക്രവ്യാദനാമമാർന്നീടുംരുരുക്കൾതത്
ക്രവ്യമെല്ലാം കാർന്നുകാർന്നുതിന്നുന്നിതു. 12

ക്രൂരനാമേതവൻ ജീവനോടും മൃഗ-
പൂരത്തെയും വിഹഗപ്രകരത്തെയും
വേവിച്ചിടുന്നു, മാംസാശനക്കും നിന്ദ്യ-
ഭാവമണസ്ഥമവനേ യമഭടർ
അപ്പോഴേതന്നെ കുംഭീപാകമെത്തിച്ചു
തപ്തതൈലത്തിലങ്ങിട്ടുയസ്ക്കുന്നിതു 13

ബ്രഹ്മജ്ഞ,നച്ഛൻ, ജനനിയിവരെയും
ബ്രാഹ്മണൻതന്നെയും ദ്രോഹിച്ചിടുന്നവൻ
കാലസൂത്രാഭിധമാകും നരകത്തി-
ലാളമയുതമാം യോജനവീതിയിൽ
വഹ്നിതാഴത്തും മുകളിലക്കാംശുവും
നന്നായ്പ്പഴുപ്പിച്ചു ചെമ്പുതകിടതിൽ
കാലാജ്ഞയാല പ്രവേശിച്ചഥ ദാഹവും
കാളുംവിശപ്പും സഹിച്ചന്തരംഗവും
ബാഹ്യശരീരവുമൊപ്പം ദഹിപ്പതു
സഹ്യമല്ലാതിരുന്നും കിടന്നുംദ്രുതം
ചാടിയെണീററുനിന്നും നടന്നും പിട-
ഞ്ഞോടിയും വീണുരുണ്ടും മുറസ്സിങ്ങനെ
എത്രരോമങ്ങൾ പശുവിനുണ്ടോ ശരി-
ക്കത്രയുമായിരം വർഷമുഴന്നിടും. 14

ഏതവന്നാപന്നനല്ലാതിരിക്കവേ
വേദമാർഗ്ഗംവിട്ടു പാഖണ്ഡർതൻമതം
അംഗീകരിക്ക,മവനെയമഭൃത്യ-
രങ്ങസിപത്രവനത്തിൽ നയിച്ചുടൻ
തല്ലുന്നു ഘോരമങ്ങോട്ടുമിങ്ങോട്ടുമാ-
യുള്ളുഴന്നങ്ങവനോടിയും, വാളുപോൽ
രണ്ടിടവും ശിതമാംപനയോലകൾ
കൊണ്ടുമെയ്യാകെ മുറിഞ്ഞുമഹോ! ബത!
'ഞാൻഹതനാ'യെന്നുകേണുചൊല്ലീട്ടുഴൽ
സഹ്യമല്ലാതെമൂർച്ഛിച്ചു വീണെപ്പൊഴും
സ്വന്തധർമ്മം സന്ത്യജിച്ചു നിരീശ്വര-
പന്ഥാവണഞ്ഞതഫലം ഭുജിക്കുന്നിതേ. 15

യസ്ത്വിഹ വൈ രാജാ രാജപുരുഷോ വാ അദണ്ഡ്യദണ്ഡം പ്രണയതി ബ്രാഹ്മണേ വാ ശരീരദണ്ഡം സ പാപീയാന്നരകേഽമുത്ര സൂകരമുഖേ നിപതതി തത്രാതിബലൈർവ്വിനിഷ്പിഷ്യമാണാവയവോ യഥൈവേഹേക്ഷുഖണ്ഡ ആർത്തസ്വരേണ സ്വനയൻ ക്വചിന്മൂർച്ഛിതഃ കശ്മലമുപഗതോ യഥൈവേഹാദൃഷ്ടദോഷാ ഉപരുദ്ധാഃ 16

യസ്ത്വിഹ വൈ ഭൂതാനാമീശ്വരോപകല്പിതവൃത്തീനാമവിവിക്തപരവ്യഥാനാം സ്വയം പുരുഷോപകല്പിതവൃത്തിർവ്വിവിക്തപരവ്യഥോ വ്യഥാമാചരതി സ പരത്രാന്ധകൂപേ തദഭിദ്രോഹേണ നിപതതി തത്ര ഹാസൌ തൈർജ്ജന്തുഭിഃ പശുമൃഗപക്ഷിസരീസൃപൈർമ്മശകയൂകാമൽകുണമക്ഷികാദിഭിർയ്യേ കേ ചാഭിദ്രുഗ്ദ്ധാസ്തൈഃ സർവ്വതോഽഭിദ്രുഹ്യമാണസ്തമസി വിഹതനിദ്രാനിർവൃതിരലബ്ധാവസ്ഥാനഃ പരിക്രാമതി യഥാ കുശരീരേ ജീവഃ 17

യസ്ത്വിഹ വാ അസംവിഭജ്യാശ്നാതി യൽകിഞ്ചനോപനതമനിർമ്മിതപഞ്ചയജ്ഞോ വായസസംസ്തുതഃ സ പരത്ര കൃമിഭോജനേ നരകാധമേ നിപതതി തത്ര ശതസഹസ്രയോജനേ കൃമികുണ്ഡേ കൃമിഭൂതഃ സ്വയം കൃമിഭിരേവ ഭക്ഷ്യമാണഃ കൃമിഭോജനോ യാവത്തദപ്രത്താപ്രഹുതാദോഽനിർവ്വേശമാത്മാനം യാതയതേ 18

യസ്ത്വിഹ വൈ സ്തേയേന ബലാദ്വാ ഹിരണ്യരത്നാദീനി ബ്രാഹ്മണസ്യ വാപഹരത്യന്യസ്യ വാനാപദി പുരുഷസ്തമമുത്ര രാജൻ യമപുരുഷാ അയസ്മയൈരഗ്നിപിണ്ഡൈഃ സന്ദംശൈസ്ത്വചി നിഷ്കുഷന്തി. 19

യസ്ത്വിഹ വാ അഗമ്യാം സ്ത്രിയമഗമ്യം വാ പുരുഷം യോഷിദഭിഗച്ഛതി താവമുത്ര കശയാ താഡയന്തസ്തിഗ്മയാ സൂർമ്മ്യാ ലോഹമയ്യാ പുരുഷമാലിംഗയന്തി സ്ത്രിയം ച പുരുഷരൂപയാ സൂർമ്മ്യാ 20

യസ്ത്വിഹ വൈ സർവ്വാഭിഗമസ്തമമുത്ര നിരയേ വർത്തമാനം വജ്രകണ്ടകശാല്മലീമാരോപ്യ നിഷ്കർഷന്തി 21

യേ ത്വിഹ വൈ രാജന്യാ രാജപുരുഷാ വാ അപാഖണ്ഡാ ധർമ്മസേതൂൻ ഭിന്ദന്തി തേ സമ്പരേത്യ വൈതരണ്യാം നിപതന്തി ഭിന്നമര്യാദാസ്തസ്യാം നിരയപരിഖാഭൂതായാം നദ്യാം യാദോഗണൈരിതസ്തതോ ഭക്ഷ്യമാണാ ആത്മനാ ന വിയുജ്യമാനാശ്ചാസുഭിരുഹ്യമാനാഃ സ്വാഘേന കർമ്മപാകമനുസ്മരന്തോ വിണ്മൂത്രപൂയശോണിത കേശനഖാസ്ഥിമേദോമാംസവസാവാഹിന്യാമുപതപ്യന്തേ 22

യേ ത്വിഹ വൈ വൃഷലീപതയോ നഷ്ടശൌചാചാരനിയമാസ്ത്യക്തലജ്ജാഃ പശുചര്യാം ചരന്തി തേ ചാപി പ്രേത്യ പൂയവിണ്മൂത്രശ്ലേഷ്മമലാപൂർണ്ണാർണ്ണവേ നിപതന്തി തദേവാതിബീഭത്സിതമശ്നന്തി. 23

യേ ത്വിഹ വൈ ശ്വഗർദ്ദഭപതയോ ബ്രാഹ്മണാദയോ മൃഗയാവിഹാരാ അതീർത്ഥേ ച മൃഗാന്നിഘ്നന്തി താനപി സമ്പരേതാംല്ലക്ഷ്യഭൂതാൻ യമപുരുഷാ ഇഷുഭിർവ്വിധ്യന്തി. 24

യേ ത്വിഹ വൈ ദാംഭികാ ദംഭയജ്ഞേഷു പശൂൻ വിശസന്തി താനമുഷ്മിംല്ലോകേ വൈശസേ നരകേ പതിതാന്നിരയപതയോ യാതയിത്വാ വിശസന്തി. 25

ഭൂവരനോ തൽപ്രതിപുമാനോ മഹീ-
ദേവനെദേഹദണ്ഡനത്തെയൽപ്പിക്കയോ
ദണ്ഡനാനർഹനെദ്ദണ്ഡിക്കയോ ചെയ്കി-
ലന്യലോകത്തിൽ മഹാപാപിയാമവൻ
ചെന്നുവീഴ്വൂ സൂകരമുഖമെന്നതാം
വൻനരകത്തി,ലവിടെയുക്കാളവോർ
ഇക്ഷുഖണ്ഡംപോലവയവം ഖണ്ഡിച്ചു-
തക്ഷണം നന്നായിടിച്ചുപിഴികയാൽ
ആർത്തനാദത്തിൽക്കരഞ്ഞു ചിലപ്പോതി-
ലേററവും മൂർച്ഛിച്ചുവീഴ്വു ദുഃഖാബ്ധിയിൽ
നിർദ്ദോഷികളെയവനിങ്ങുമർദ്ദിച്ചു-
ട്ടുസമ്മർദ്ദനമങ്ങേററിട്ടുന്നിതു 16

ലോകമിതിൽ ജഗദീശനാൽ കല്പിത-
മാകുമുപജീവനവൃത്തിയൊത്തിഹ
അന്യദുഃഖത്തെയറിയാനശക്തരാം
പന്നഗജാതി പശുമൃഗപക്ഷികൾ
പേ,നീച്ച,മൂട്ട,കൊതുക,കളിത്തരം
പ്രാണികൾ,ക്കാവിധവൃത്തി കൈക്കൊണ്ടിട്ടും
മർത്ത്യ,നിതര ദുഃഖത്തെയറിയുവോ-
നാത്തിചേർത്തീടുകിലാ ദ്രോഹഹേതുവാൽ
പിന്നെപ്പരലോകമെത്തിപ്പതിക്കുന്നു
മന്നോർമണേ!യന്ധകൂപമെന്നുള്ളതിൽ
തൽദ്രോഹമേററ ജന്തുക്കളവനെയ-
ങ്ങത്തരത്തിൽ ദ്രോഹമേല്പിച്ചിട്ടുന്നിതേ
അന്ധകാരത്തിലവനങ്ങുറക്കവും
സന്ധിച്ചിടാതൊരാസ്ഥാനവുമെന്നിയേ
ജീവനക്കുസിതദേഹത്തിലെന്നപോൽ
വൈവശ്യമാർന്നു ചുററിത്തിരിയുന്നിതു. 17

കിട്ടിയ ഭക്ഷണസാധനമാക്കുമേ-
യൊട്ടുമേകീടാതെ പഞ്ചയജ്ഞത്തെയും
മുട്ടിച്ചുതിന്നുവീർപ്പിച്ചു [1] കരടകൻ
മട്ടിലുള്ളോനെന്നു പേരു പിടിച്ചവൻ
അത്യന്തനീചം കൃമിഭോജനമെന്നു
കീർത്തിച്ചിട്ടും നരകത്തിൽപതിച്ചിട്ടും.
നൂറായിരം യോജനയെഴുമക്കൃമി-
പൂരകുണ്ഡത്തിലൊരുകൃമിയായഥ
എത്രനാൾ ദുഷ്കൃതമാചരിച്ചിങ്ങവ-
നത്രനാളോളവും തൽപരിഹാരമായ്
അന്യകൃമികൾക്കശനമായും പുന
രന്യകൃമികളെത്തിന്നും കിടന്നിട്ടും. 18

കട്ടോ കവന്നോ ധരണിസുരൻെറയോ
മററാ സുവർണ്ണരത്നങ്ങൾ നൽക്കാലത്തു
കൈക്കലാക്കുന്നവനെപ്പരലോകത്തി-
ലുക്കെഴുമന്തകഭൃത്യർ സന്ദംശത്തിൽ
തീക്കട്ടമട്ടാമിരുമ്പുഖണ്ഡങ്ങളാൽ
ത്വക്കുപൊള്ളിച്ചിട്ടു പയശിപ്പിച്ചിട്ടും. 19

ഇങ്ങഗമ്യാംഗനയെപ്പുമാനും തഥാ
സംഗമാനർഹൻ പുരുഷനെ നാരിയും
അംഗീകരിക്കിലവരെയങ്ങെത്തവേ
അംഗങ്ങളെല്ലാം [2] കശകൊണ്ടടിച്ചുടൻ
ചുട്ടിരുമ്പാൽത്തീർത്തനാരീപ്രതിമയെ
സ്പഷ്ടം പുരുഷനെക്കൊണ്ടുമതേവിധം
പൂരുഷബിംബത്തെനാരിയെക്കൊണ്ടുമേ
നേരേതഴകിച്ചിട്ടുന്നു യമഭടർ. 20

അംഗനമാരെയശേഷമഭേദമായ്
സംഗമിക്കുന്നവനെപ്പരലോകത്തു
കൂർത്തുള്ള വജ്രസമങ്ങളാം മുള്ളുകൾ
മെത്തുമിലവിൽക്കരേററിവലിച്ചിട്ടും. 21

ആസ്തികരാം നൃപരോ തൽപുരുഷരോ
തദ്ധർമ്മമര്യാദ വിട്ടു നടക്കുകിൽ
ചെന്നു പതിപ്പൂ,നരകക്കിടങ്ങെന്നു
ചൊന്നിടും വൈതരണീനദിതന്നിലായ്
ചുററുംവളഞ്ഞു ജലജന്തുവൃന്ദമ-
ങ്ങൊത്തുകടിച്ചു പറിച്ചു തിന്നുന്നിതേ
പ്രാണരക്ഷാർത്ഥമങ്ങിങ്ങുപാഞ്ഞും പരം
ദീനരായ് തൽക്കർമ്മപാപഫലങ്ങളെ
ഓർത്തും നഖ,മെല്ലു,കേശം,മല,ചലം
മൂത്രം,നിണം,വസ,മേദസ്സുമാംസവും
തിങ്ങുമതിൽവീണുമുങ്ങിയും പൊങ്ങിയു-
മങ്ങുചാവാതെ കിടന്നു കഷ്ടപ്പെട്ടും 22

ദാസികളെബ്ഭാര്യമാരാക്കിട്ടുംവിടാ-
ഗ്രേസരരും നിയമാചാരശൗചങ്ങൾ
തള്ളി നാണം ചെററുമെന്യേ മൃഗങ്ങൾക്കു-
തുല്യമാംവൃത്തി തുടരുന്നകൂട്ടരും
മൃത്യുശേഷം [3] മൂലമൂത്രകഫപൂർണ്ണ
വാർദ്ധിയിൽ വീണവയെത്താൻ ഭുജിച്ചിട്ടും. 23

നായ്ക്കൾ കഴുതകളെന്നിവററിൽ കാമ-
വിക്രിയ കൂസാതെ കാണിച്ചിട്ടുകയും
നായാട്ടിലേറെരസിക്കയുംതക്കതാം-
കാര്യത്തിനെന്യേ മൃഗങ്ങളെക്കൊൽകയും
ചെയ്യും ദ്വിജാദ്യരക്കാലനൂരെത്തവേ
കയ്യോടവരെയജ്ജന്തുവൃന്ദങ്ങളും
അന്തകഭൃത്യരുമമ്പുകളെയ്തെയ്തു
സന്തതം ദേഹം മുറിപ്പെട്ടുത്തുന്നിതേ 24

ലോകരെദ്ധർമ്മജ്ഞരെന്നറിയിക്കുവാൻ
യാഗംനടത്തി മൃഗഹിംസചെയ്യുവോൻ
വൈശസത്തിൽപ്പതിപ്പൂ നരകാധിപ
രാശുതദംഗം നുറുക്കിയിട്ടുന്നിതേ. 25

1 കാകൻ 2 ചാട്ടവാറ 3 മലം, മൂത്രം, കഫം ഇവ നിറഞ്ഞ സമുദ്രം

യസ്ത്വിഹ വൈ സവർണ്ണാം ഭാര്യാം ദ്വിജോ രേതഃ പായയതി കാമമോഹിതസ്തം പാപകൃതമമുത്ര രേതഃകുല്യായാം പാതയിത്വാ രേതഃ സമ്പായയന്തി. 26

യേ ത്വിഹ വൈ ദസ്യവോഽഗ്നിദാ ഗരദാ ഗ്രാമാൻ സാർത്ഥാൻ വാ വിലുമ്പന്തി രാജാനോ രാജഭടാ വാ താംശ്ചാപി ഹി പരേത്യ യമദൂതാ വജ്രദംഷ്ട്രാഃ ശ്വാനഃ സപ്തശതാനി വിംശതിശ്ച സരഭസം ഖാദന്തി. 27

യസ്ത്വിഹ വാ അനൃതം വദതി സാക്ഷ്യേ ദ്രവ്യവിനിമയേ വാ കഥഞ്ചിത്സ വൈ പ്രേത്യ നരകേഽവീചിമത്യധഃശിരാ നിരവകാശേ യോജനശതോച്ഛ്റായാദ്ഗിരിമൂർദ്ധ്നഃ സമ്പാത്യതേ. 28

യത്ര ജലമിവ സ്ഥലമശ്മപൃഷ്ഠമവഭാസതേ തദവീചിമത്തിലശോ വിശീര്യമാണശരീരോ ന മ്രിയമാണഃ പുനരാരോപിതോ നിപതതി. 29

യസ്ത്വിഹ വൈ വിപ്രോ രാജന്യോ വൈശ്യോ വാ സോമപീഥസ്തത്കളത്രം വാ സുരാം വ്രതസ്ഥോഽപി വാ പിബതി പ്രമാദതസ്തേഷാം നിരയം നീതാനാമുരസി പദാഽഽക്രമ്യാസ്യേ വഹ്നിനാ ദ്രവമാണം കാർഷ്ണായസം നിഷിഞ്ചന്തി 30

അഥ ച യസ്ത്വിഹ വാ ആത്മസംഭാവനേന സ്വയമധമോ ജന്മതപോവിദ്യാചാരവർണ്ണാശ്രമവതോ വരീയസോ ന ബഹുമന്യേത സ മൃതക ഏവ മൃത്വാ ക്ഷാരകർദ്ദമേ നിരയേഽവാക്ശിരാ നിപാതിതോ ദുരന്താ യാതനാ ഹ്യശ്നുതേ. 31

യേ ത്വിഹ വൈ പുരുഷാഃ പുരുഷമേധേന യജന്തേ യാശ്ച സ്ത്രീയോ നൃപശൂൻ ഖാദന്തി താംശ്ച തേ പശവ ഇവ നിഹതാ യമസദനേ യാതയന്തോ രക്ഷോഗണാഃ സൗനികാ ഇവ സ്വധിതിനാവദായാസൃക് പിബന്തി നൃത്യന്തി ച ഗായന്തി ച ഹൃഷ്യമാണാ യഥേഹ പുരുഷാദാഃ 32

യേ ത്വിഹ വാ അനാഗസോഽരണ്യേ ഗ്രാമേ വാ വൈശ്രംഭകൈരുപസൃതാനുപവിശ്രംഭയ്യ ജിജീവിഷൂൻ ശൂലസൂത്രാദിഷൂപപ്രോതാൻ ക്രീഡനകതയാ യാതയന്തി തേഽപി ച പ്രേത്യ യമയാതനാസു ശൂലാദിഷു പ്രോതാത്മാനഃ ക്ഷുത്തൃഡ്ഭ്യാം ചാഭിഹതാഃ കങ്കവടാദിഭിശ്ചേതസ്തതസ്തിഗ്മതുണ്ഡൈരാഹന്യമാനാ ആത്മശമലം സ്മരന്തി. 33

യേ ത്വിഹ വൈ ഭൂതാന്യുദ്വേജയന്തി നരാ ഉൽബണസ്വഭാവാ യഥാ ദന്ദശൂകാസ്തേഽപി പ്രേത്യ നരകേ ദന്ദശൂകാഖ്യേ നിപതന്തി യത്ര നൃപ ദന്ദശൂകാഃ പഞ്ചമുഖാഃ സപ്തമുഖാ ഉപസൃത്യ ഗ്രസന്തി യഥാ ബിലേശയാൻ. 34

യേ ത്വിഹ വാ അന്ധാവടകുസൂലഗുഹാദിഷു ഭൂതാനി നിരുന്ധന്തി തഥാമുത്ര തേഷ്വേവോപവേശ്യ സഗരേണ വഹ്നിനാ ധൂമേന നിരുന്ധന്തി. 35

യസ്ത്വിഹ വാ അതിഥീനഭ്യാഗതാൻ വാ ഗൃഹപതിരസകൃദുപഗതമന്യുർദ്ദിധക്ഷുരിവ പാപേന ചക്ഷുഷാ നിരീക്ഷതേ തസ്യ ചാപി നിരയേ പാപദൃഷ്ടേരക്ഷിണീ വജ്രതുണ്ഡാ ഗൃധ്രാഃ കങ്കകാകവടാദയഃ പ്രസഹ്യോരുബലാദുത്പാടയന്തി. 36

കാമാന്ധനായിസ്സവർണ്ണയാം ഭാര്യയെ
ഭൂമീസുരൻ സ്വപശുക്കളും കുടിപ്പിക്കുകിൽ
തത്രരേതഃകുല്യതന്നിലപ്പാപിയെ
വീഴ്ത്തിരേതസ്സു കുടിപ്പിച്ചിടുന്നിതേ 26

തസ്കരനോ നൃപനോ നരപാലനി-
യുക്തനായുള്ളവൻതാനോ ജഗത്തിതിൽ
ഗ്രാമങ്ങൾ ചുട്ടോ വിഷംകൊടുത്തോ ജന-
സ്തോമത്തിനേററവും വാശമണയ്ക്കുകിൽ
ചത്തുപരലോകമെത്തുമമ്മർത്ത്യനെ
കൂർത്തവജ്രോപമദംഷ്ട്രകളാർന്നിട്ടും
ശ്വാവിൻ വടിവായെഴുനൂററിരുപതു
[1]വൈവസ്വതഭടന്മാരരിശത്തൊടും
ശീഘ്രം ശരീരം കടിച്ചുപറിച്ചേറ്റ-
ത്തുൽക്കടദുഃഖമനുഭവിപ്പിച്ചിടും 27

സാധനം കൊൾകയും വിൽക്കയും ചെയ്തിടും-
പോതിലോ സാക്ഷിപറയുന്ന നേരമോ
പൊയ്യോതുവോനെപ്പരത്തിലതിതീവ്ര-
മായോരവീചിമത്തെന്ന നരകത്തിൽ
മെല്ലെയൊരുനൂറുയോജനയൗന്നത്യ-
മുള്ളഗിരിതൻ ശിഖരമേററീട്ടടൻ
തള്ളുന്നിതുച്ചിയും കുത്തിവീഴമ്മാറു
കില്ലററുദണ്ഡധരപരിചാരകർ 28

മിന്നുവതേതിൽ ജലംപോൽ ശിലാതല-
മന്നരകത്തിന്നവീചിമത്തെന്നുപേർ
അങ്ങുവീണെണ്മണിപ്രായമായിട്ടുത-
ദംഗംനുറുങ്ങുകിലും മരിപ്പീലവൻ
പിന്നെയുമേററിയവനെയതുപോലെ-
തന്നെയതിൽനിന്നു തള്ളിവീഴ്ത്തുന്നിതു. 29

വിപ്രനോ തല്പത്നിയോ വ്രതനിഷ്ഠയി-
ലേപ്പെട്ടിരിക്കവേ മദ്യംകുടിക്കയോ
ഭൂമിപനോ വൈശ്യനോ പ്രമാദത്തിനാൽ
സോമരസത്തെക്കുടിക്കയോ ചെയ്യുകിൽ
അന്തകകിങ്കരരങ്ങവരെബ്ബലാ-
ലുന്തിമറിച്ചിട്ടു മാറിൽത്തൊഴിച്ചിട്ടും.
കാരിരുമ്പിൻനീരുരുക്കിയെടുത്തതു
കോരിയവരുടെ വായിലൊഴിച്ചിടും. 30
തീരെയധമത്വമാർന്നീടുമേതവൻ
നേരേ സ്വയം മഹാനാണെന്നു ഭാവിച്ചു
ജന്മം, തപ,സ്സുറി, വാശ്രയം, ജാതിയും
കർമ്മാചരണവുമൊത്ത മഹാന്മാരെ
ഒട്ടുമേതാൻ ബഹുമാനിപ്പതില്ലയോ
തിട്ടമവൻ ചത്തവന്നുസമാനനാം.
മൃത്യുശേഷം ക്ഷാരകർദ്ദമയാതനാ-
ഗർത്തത്തിലുച്ചികുത്തിപ്പതിച്ചിട്ടവൻ
സീമയററുള്ള മഹാദുരിതങ്ങൾ നി-
കാമമനുഭവിച്ചീടുന്നു മന്നവാ! 31

ദുർദ്ദേവതാരാധനം നരഹത്യയാൽ
നിത്യംനടത്തി മനുഷ്യപ്പശുക്കളെ
തിന്നിടും സ്ത്രീയും പുമാനും യമാലയം
തന്നിലെത്തുമ്പോളവർ മുൻപുകൊന്നവർ
രക്ഷോഗണങ്ങളായ്ത്തീർന്നു പശുക്കളെ
ഹിംസകരായുധത്താലെന്നപോലവേ
കീറിക്കുടുകുടെച്ചാടും ചുടുചോര-
കോരിക്കുടിച്ചു പാടിക്കളിക്കുന്നിതേ. 32

കാട്ടിലോ നാട്ടിലോ ചെറുമുപദ്രവം
കാട്ടാത്ത ജന്തുക്കളെയുപായങ്ങളാൽ
വിശ്വസിപ്പിച്ചിട്ടു ഭക്ഷണം കിട്ടുമെ-
ന്നാശിച്ചടുത്തു വന്നീടുമവാറയെ
ശൂലംതറച്ചോ കയറിലക്കുരുക്കിയോ
മാലിയററിക്കളിക്കോപ്പുകളെന്നപോൽ
കൊണ്ടുനടക്കുന്നനീചമനുഷ്യരെ
ദണ്ഡധരാലയംതന്നിൽ യമഭടർ
ശൂലമേററും ക്ഷുൽപിപാസാർത്തിചേർത്തിടും
ചീളെന്നുകങ്കവടാദിയാം പക്ഷികൾ
കൂർത്തുമൂത്തുള്ളതുണ്ഡങ്ങളാൽ ചൂഴവും
കൊത്തിത്തുളച്ചിടുമേവം പലേവിധം
ഉൽക്കടദുഃഖങ്ങളേററേററവർചെയ്ത
ദുഷ്കൃതമോരോന്നുമോർത്തു തപിച്ചിടും 33

സർപ്പങ്ങളെന്നപോൽ പ്രാണികളിൽ പീഡ-
യേല്പിച്ചിടുമതിക്രൂരമനുഷ്യരെ
ദന്ദശൂകാഖ്യനരകത്തിലാഴ്ത്തിടും
മന്നവമൗലേ!യവരെയങ്ങപ്പൊഴേ
വ്യാളങ്ങ,ളഞ്ചുമേഴും ഫണമുള്ളവ
മാളജന്തുക്കളെപ്പോൽ വിഴുങ്ങുന്നിതേ. 34

നിർദ്ദയം പ്രാണികളേ മന്ധഗഹ്വരം
വിത്തറതൊട്ടതിലിട്ടടയ്ക്കുന്നവൻ
അത്തരം സ്ഥാനങ്ങളിൽ വിഷാഗ്നിപ്പുക-
യേററിയതിലിട്ടടയ്ക്കപ്പെടുന്നിതേ. 35

ഇബ്ഭുവനത്തിലതിഥിവൃന്ദത്തെയു-
മ പ്രകാരംതന്നെയഭ്യാഗതരെയും
പുഷ്ടരോഷം ദഹിപ്പിപ്പാനുറച്ചിടും-
മട്ടപലകുറി പാപനേത്രങ്ങളാൽ
നോക്കും ഗൃഹസ്ഥൻെറ കണ്ണുകൾ രണ്ടുമ-
ക്കാക്ക കഴുകൻ പരുന്തു തൊട്ടുള്ളവ
ഉഗ്രനരകത്തിൽ വജ്രതുണ്ഡങ്ങളാൽ
ശക്തിയായ്ക്കൊത്തിപ്പറിച്ചെടുക്കുന്നിതു. 36

---
1 യമകിങ്കരർ

യസ്ത്വിഹ വാ ആഢ്യാഭിമതിരഹംകൃതിസ്തിര്യക്പ്രേക്ഷണഃ സർവ്വതോഽഭിവിശങ്കീ അർത്ഥവ്യയനാശചിന്തയാ പരിശുഷ്യമാണഹൃദയവദനോ നിർവൃതിമനവഗതോ ഗ്രഹ ഇവാർത്ഥമഭിരക്ഷതി സ ചാപി പ്രേത്യ തദുല്പാദനോൽകർഷണസംരക്ഷണശമലഗ്രഹഃ സൂചീമുഖേ നരകേ നിപതതി യത്ര ഹ വിത്തഗ്രഹം പാപപുരുഷം ധർമ്മരാജപുരുഷാ വായകാ ഇവ സർവ്വതോഽങ്ഗേഷു സൂത്രൈഃ പരിവയന്തി. 37

ഏവംവിധാ നരകാ യമാലയേ സന്തി ശതശഃ സഹസ്രശസ്തേഷു സർവ്വേഷു ച സർവ്വ ഏവാധർമ്മവർത്തിനോ യേ കേചിദിഹോദിതാ അനുദിതാശ്ചാവനിപതേ പര്യായേണ വിശന്തി തഥൈവ ധർമ്മാനുവർത്തിന ഇതരത്ര ഇഹ തു പുനർഭവേ ത ഉഭയശേഷാഭ്യാം നിവിശന്തി.

നിവൃത്തിലക്ഷണമാർഗ്ഗ ആദാവേവ വ്യാഖ്യാതഃ 38

ഏതാവാനേവാണ്ഡകോശോ യശ്ചതുർദ്ദശധാ പുരാണേഷു വികല്പിത ഉപഗീയതേ യത്തത്ഭഗവതോ നാരായണസ്യ സാക്ഷാന്മഹാപുരുഷസ്യ സ്ഥവിഷ്ഠം രൂപമാത്മമായാഗുണമയമനുവർണ്ണിതമാദൃതഃ പഠതി ശൃണോതി ശ്രാവയതി സ ഉപഗേയം ഭഗവതഃ പരമാത്മനോഽഗ്രാഹ്യമപി ശ്രദ്ധാഭക്തിവിശുദ്ധബുദ്ധിർവ്വേദ. 39

ശ്രുത്വാ സ്ഥൂലം തഥാ സൂക്ഷ്മം രൂപം ഭഗവതോ യതി.
സ്ഥൂലേ നിർജ്ജിതമാത്മാനം ശനൈഃ സൂക്ഷ്മം ധിയാ നയേദിതി. 40

ഭൂദ്വീപവർഷസരിദദ്രിനഭഃസമുദ്ര-
പാതാളദിങ്നരകഭാഗണലോകസംസ്ഥാ
ഗീതാ മയാ തവ നൃപാദ്ഭുതമീശ്വരസ്യ
സ്ഥൂലം വപുഃ സകലജീവനികായധാമ. 41

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ പഞ്ചമസ്കന്ധേ**
**നരകാനുവർണ്ണനം നാമ ഷഡ്വിംശതിതമോഽധ്യായഃ**
സമാപ്തോഽയം പഞ്ചമസ്കന്ധഃ

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 4726** **പഞ്ചമസ്കന്ധേ ശ്ലോകാഃ 668**

---

## ഷ ഷ്ഠ സ് ക ന്ധ ഃ

# പ്രഥമോഽധ്യായഃ

രാജോവാച

നിവൃത്തിമാർഗ്ഗഃ കഥിത ആദൌ ഭഗവതാ യഥാ
ക്രമയോഗോപലബ്ധേന ബ്രഹ്മണാ യദസംസൃതിഃ. 1
പ്രവൃത്തിലക്ഷണശ്ചൈവ ത്രൈഗുണ്യവിഷയോ മുനേ
യോഽസാവലീനപ്രകൃതേർഗ്ഗുണസർഗ്ഗഃ പുനഃ പുനഃ 2
അധർമ്മലക്ഷണാ നാനാ നരകാശ്ചാനുവർണ്ണിതാഃ
മന്വന്തരശ്ച വ്യാഖ്യാത ആദ്യഃ സ്വായംഭുവോ യതഃ 3
പ്രിയവ്രതോത്താനപദോർവ്വംശസ്തച്ചരിതാനി ച
ദ്വീപവർഷസമുദ്രാദ്രിനദ്യുദ്യാനവനസ്പതീൻ. 4
ധരാമണ്ഡലസംസ്ഥാനം ഭാഗലക്ഷണമാനതഃ
ജ്യോതിഷാം വിവരാണാം ച യഥേദമസൃജദ്വിഭുഃ 5
അധുനേഹ മഹാഭാഗ യഥൈവ നരകാന്നരഃ
നാനോഗ്രയാതനാന്നേയാത്തന്മേ വ്യാഖ്യാതുമർഹസി. 6

ആരൊരാളാഢ്യാഭിമാനിയായിട്ടഹം-
കാരിയായ് വക്രമായുള്ള നോട്ടത്തൊടും
എല്ലാററിലും ശങ്കയങ്കുരിച്ചിട്ടെ നി-
ക്കില്ലാതെയായ്പ്പോം ധനമെന്ന ചിന്തയാൽ
ആനനവും നിജമാനസവും വര-
ണ്ടാനന്ദമെന്തെന്നറിവേതുമെന്നിയേ
ഭൂതംകണക്കു ധനം കാത്തുവാഴമ-
പ്പാതകിയന്ത്യം പരേതപുരിപുക്കു
അർത്ഥസമ്പാദന സംരക്ഷണാദിയാ-
ലെത്തും മഹാദുരിതൗഘഫലമായി
സൂചീമുഖനരകത്തിൽ വീണിട്ട,മ-
ന്നീചനേയന്തകകിങ്കരരപ്പൊഴേ
തുന്നൽപ്പണിക്കാർ വിധമവൻതന്നുടൽ
തുന്നിവരിഞ്ഞു നൂൽകൊണ്ടു കെട്ടുന്നിതേ. 37

ഇത്ഥം ശതസഹസ്രക്കണക്കിൽ കാല-
പത്തനംതന്നിൽ നരകങ്ങളേറെയാം
ഞാൻ കഥിച്ചുള്ളോരുമല്ലാത്തവരുമായ്
ലോകത്തിലാളുമധർമ്മിഷ്ഠരാകവേ
ചെന്നുചേരുന്നുണ്ടിവയിലെല്ലാം മുറ-
യ്ക്കെന്നപോൽ ധർമ്മിഷ്ഠർ നാകലോകത്തിലും
പുണ്യപാപാവശിഷ്ടത്തൊടിവരൊക്കെ-
യിന്നരലോകത്തു വീണ്ടും ജനിപ്പതേ
ചൊന്നുവല്ലോ ഭവാനോടു ഞാനാദ്യമേ-
തന്നെ സംസാരനിവൃത്തിമാർഗ്ഗം നൃപാ! 38

ബ്രഹ്മാണ്ഡമിത്രതാ, നീരേഴഭാഗമായ്
നിർമ്മിതം സർവ്വപുരാണപ്രകീർത്തിതം
ഈയണ്ഡകോശം ഭഗവാൻ പരൻപുമാ-
നായസാക്ഷാലാദിനാരായണൻ തന്റെ
മായാഗുണമയസ്ഥൂലസ്വരൂപമാ-
ണായതേവം വിസ്തരിച്ചേൻ യഥാക്രമം
ആദരവോടിതു നേരേപഠിക്കയു-
മോതുകയും കേട്ടുകൊൾകയും ചെയ്യുവോർ
ശ്രദ്ധയും ഭക്തിയുംമൂലം പരിശുദ്ധ
ബുദ്ധികളായ് പരം കീർത്തനയോഗ്യമായ്
അഗ്രാഹ്യമെങ്കിലുമപ്പരാത്മാവുതൻ
സൂക്ഷ്മരൂപത്തെയും നന്നായറിഞ്ഞിടും. 39

സ്ഥൂലസൂക്ഷ്മാകൃതിയെപ്പററി വേണ്ടതു-
പോലെ കേട്ടബ്ഭഗവൽസ്ഥൂലമൂർത്തിയിൽ
നന്നായുറച്ചമനം യതി, ബുദ്ധിയാൽ
മന്ദമന്ദം സൂക്ഷ്മരൂപത്തിലാക്കണം. 40

ഭൂപതേ! ഭൂമി, സരിത്തുക,ളഗ്നികൾ
ദ്വീപങ്ങൾ വർഷങ്ങൾ താരങ്ങൾ ദിക്കുകൾ
ആകാശമണ്ഡല, മബ്ധികൾ, പാതാള-
ലോകം നരകങ്ങളെന്നിവചേർന്നിടും
പാരിൻസ്ഥിതി ഭവാനോടു ചൊല്ലീടിനേൻ
ഭൂരമണാ! സർവ്വജീവൗഘധാമമായ്
ലാലസിക്കും ജഗദീശന്റെയത്ഭുത-
സ്ഥൂലരൂപം താനിതെന്നു ധരിക്കുക. 41

---

# ഷഷ്ഠസ്കന്ധം

## അദ്ധ്യായം 1

### രാജാവു പറഞ്ഞു

ക്രമത്തിലഭ്യസിക്കും യോഗത്താൽ ബ്രഹ്മലോകം-
ഗമിച്ചിട്ടനായാസം ബ്രഹ്മാവിനോടുകൂടി
സംസാരവിമോചനമാർഗ്ഗത്തിലെത്താമെന്നു
സംശയം തീരുമാറുചൊന്നല്ലോ മുനേ! ഭവാൻ. 1

സംസാരഹേതുവാകും പ്രകൃതിഗുണജന്യ-
വാസനലയിക്കാത്തോൻ മൃതനായ് പരലോകം
പ്രാപിച്ചു സുഖദുഃഖാദ്യങ്ങളെബ്ഭുജിച്ചഥ
പാപപുണ്യാവശേഷം മൂലമായ്വീണ്ടും മന്നിൽ
ജനനമരണങ്ങൾ മുറയ്ക്കു തുടർന്നീടും
ഗുണസർഗ്ഗപ്രവൃത്തി ചിഹ്നവും കഥിച്ചിതു. 2

അധർമ്മംചെയ്യോനനുഭവിച്ചീടേണ്ടും നാനാ-
വിധമാം നരകവും ക്രമത്തിൽ വിസ്തരിച്ചു
വർണ്ണിച്ചുചൊല്ലിമന്വന്തരത്തെയതിലാദി-
മന്നനാം സ്വായംഭുവമനുവിനെയും ഭവാൻ. 3

ചൊന്നിതു പ്രിയവ്രത,നുത്താനപാദനെന്നീ-
മന്നവർതൻ ചരിത്രംശ്രേഷ്ഠമാംതദ്വംശവും
ഭൂവിഭാഗങ്ങൾ, ശൈലദ്വീപങ്ങൾ, സരിത്തുകൾ
പൂവനങ്ങളും തരുവർഗ്ഗമോഷധിവൃന്ദം
ഭാഗലക്ഷണമളവെന്നിവയെല്ലാമൊത്തു. 4

ഭൂഗോളത്തെയും ജ്യോതിഷ്പ്രകരത്തെയും-
പിന്നെ
നരകത്തെയുമധോലോകങ്ങളേയും വിഭു
വിരചിച്ചിരിക്കുന്ന വിധവും ധരിപ്പിച്ചു. 5

എങ്ങിനെയായാൽ മർത്ത്യൻ യാതനാസ്ഥാന-
ങ്ങളായ്
തുംഗഭീകരങ്ങളാം നരകങ്ങളിലെങ്ങും
സംഗമിക്കാതിരിക്കുമെന്നതും സർവ്വജ്ഞനാ-
മങ്ങുന്ന വിസ്തരിച്ചുചൊന്നാലുംമഹാഭാഗാ! 6

ശ്രീശുക ഉവാച

ന ചേദിഹൈവാപചിതിം യഥാംഹസഃ
കൃതസ്യ കുര്യാന്മന‌ഉക്തിപാണിഭിഃ
ധ്രുവം സ വൈ പ്രേത്യ നരകാനുപൈതി
യേ കീർത്തിതാ മേ ഭവതസ്തിഗ്മയാതനാഃ 7
തസ്മാൽ പുരൈവാശ്വിഹ പാപനിഷ്കൃതൌ
യതേത മൃത്യോരവിപദ്യതാഽത്മനാ
ദോഷസ്യ ദൃഷ്ട്വാ ഗുരുലാഘവം യഥാ
ഭിഷക് ചികിത്സേത രുജാം നിദാനവിൽ. 8

രാജോവാച

ദൃഷ്ടശ്രുതാഭ്യാം യൽപാപം ജാനന്നപ്യാത്മനോഽഹിതം
കരോതി ഭൂയോ വിവശഃ പ്രായശ്ചിത്തമഥോ കഥം. 9
ക്വചിന്നിവർത്തതേഽഭദ്രാൽ ക്വചിച്ചരതി തൽ പുനഃ
പ്രായശ്ചിത്തമതോഽപാർത്ഥം മന്യേ കുഞ്ജരശൌചവൽ. 10

ശ്രീശുക ഉവാച

കർമ്മണാ കർമ്മനിർഹാരോ ന ഹ്യാത്യന്തിക ഇഷ്യതേ
അവിദ്വദധികാരിത്വാൽ പ്രായശ്ചിത്തം വിമർശനം. 11
നാശ്നതഃ പഥ്യമേവാന്നം വ്യാധയോഽഭിഭവന്തി ഹി
ഏവം നിയമകൃദ്രാജൻ ശനൈഃ ക്ഷേമായ കല്പതേ. 12
തപസാ ബ്രഹ്മചര്യേണ ശമേന ച ദമേന ച
ത്യാഗേന സത്യശൌചാഭ്യാം യമേന നിയമേന ച. 13
ദേഹവാഗ്ബുദ്ധിജം ധീരാ ധർമ്മജ്ഞാഃ ശ്രദ്ധയാന്വിതാഃ
ക്ഷിപന്ത്യഘം മഹദപി വേണുഗുല്മമിവാനലഃ 14
കേചിൽ കേവലയാ ഭക്ത്യാ വാസുദേവപരായണാഃ
അഘം ധുന്വന്തി കാർത്സ്ന്യേന നീഹാരമിവ ഭാസ്കരഃ 15
ന തഥാ ഹ്യഘവാൻ രാജൻ പൂയേത തപആദിഭിഃ
യഥാ കൃഷ്ണാർപ്പിതപ്രാണസ്തൽപൂരുഷനിഷേവയാ. 16
സധ്രീചീനോ ഹ്യയം ലോകേ പന്ഥാഃ ക്ഷേമോഽകുതോഭയഃ
സുശീലാഃ സാധവോ യത്ര നാരായണപരായണാഃ 17
പ്രായശ്ചിത്തനി ചീർണ്ണാനി നാരായണപരാങ്മുഖം
ന നിഷ്പുനന്തി രാജേന്ദ്ര സുരാകുംഭമിവാപഗാഃ. 18
സകൃന്മനഃ കൃഷ്ണപദാരവിന്ദയോ-
ർന്നിവേശിതം തദ്ഗുണരാഗി യൈരിഹ
ന തേ യമം പാശഭൃതശ്ച തദ്ഭടാൻ
സ്വപ്നേഽപി പശ്യന്തി ഹി ചീർണ്ണനിഷ്കൃതാഃ 19
അത്ര ചോദാഹരന്തീമമിതിഹാസം പുരാതനം
ദൂതാനാം വിഷ്ണുയമയോഃ സംവാദസ്തം നിബോധ മേ. 20
കാന്യകുബ്ജേ ദ്വിജഃ കശ്ചിദ്ദാസീപതിരജാമിളഃ
നാമ്നാ നഷ്ടസദാചാരോ ദാസ്യാഃ സംസർഗ്ഗദൂഷിതഃ. 21
ബന്ദ്യക്ഷകൈതവൈശ്ചൌര്യൈർഗ്ഗർഹിതാം വൃത്തിമാസ്ഥിതഃ
ബിഭ്രൽ കുടുംബമശുചിര്യാതയാമാസ ദേഹിനഃ. 22
ഏവം നിവസതസ്തസ്യ ലാളയാനസ്യ തൽസുതാൻ
കാലോഽത്യഗാന്മഹാൻ രാജന്നഷ്ടാശീത്യായുഷഃ സമാഃ 23
തസ്യ പ്രവയസഃ പുത്രാ ദശ തേഷാം തു യോഽവമഃ
ബാലോ നാരായണോ നാമ്നാ പിത്രോശ്ച ദയിതോ ഭൃശം. 24
സ ബദ്ധഹൃദയസ്തസ്മിന്നർഭകേ കളഭാഷിണി
നിരീക്ഷമാണസ്തല്ലീലാം മുമുദേ ജരഠോ ഭൃശം. 25

ശ്രീശുകൻ പറഞ്ഞു

വാക്ക്, മാനസം, പാണിയിവയാലിങ്ങാന്നിട്ടു
ദുഷ്കൃതങ്ങൾക്കു വിധിപോലെഴും പ്രായശ്ചിത്തം
ഇവിടെത്തന്നെ ചെയ്യാതിരിപ്പോൻകാലശേഷം
ധ്രുവം ഞാൻ ചൊന്ന ഘോരനരകങ്ങളിൽ
വീഴും. 7
അതിനാൽ ചാകുംമുൻപേ, ദേഹത്തിൽക്ഷീണം- സമാ-
ഗതമായീടാത്തപ്പോൾ, പാപത്തിൻ പ്രതിവിധി
ചെയ്യണം ശീഘ്രം രോഗകാരണംകണ്ട വൈ- ദ്യൻ-
കയ്യോടാ ത്രിദോഷം പാർത്തരുളും ചികിത്സ-
പോൽ. 8

രാജാവു പറഞ്ഞു

ദുഷ്കൃതം നിജശത്രുവെന്നതു കണ്ടുംകേട്ടും
വ്യക്തമായ് ധരിച്ചിട്ടും പിന്നെയുമതുതന്നെ
മായാധീനനായെന്നും തുടന്നു ചെയ്യുമ്പോൾ
പ്രായശ്ചിത്തത്താലുണ്ടോ വല്ലതും പ്രയോജനം?9
അല്പനേരത്തേക്കവനൊഴിയാമഭദ്രത്തി-
ന്നിപ്രതിവിധികൊണ്ടു തുടന്നു വീണ്ടും കർമ്മം
അപ്പുമാൻചെയ്യുമൂലമാനതൻ സ്നാനംപോലെ
നിഷ്ഫലമെന്നോക്കുന്നേൻ പ്രായശ്ചിത്ത-
പ്രവൃത്തി 10

ശ്രീശുകൻ പറഞ്ഞു

കർമ്മത്താലാത്യന്തികമായുള്ള കർമ്മനാശം
സന്മതേ! കഥിച്ചിട്ടില്ലോരുകിലാരുംതന്നെ
കൃഛ്റചാന്ദ്രായണങ്ങൾ കർമ്മങ്ങളബുധൎക്കു
വച്ചതാം, ജ്ഞാനംകൊണ്ടേ ദുഷ്കൃതമൊ-
ടുങ്ങീടൂ 11
പഥ്യമാമന്നംതന്നെ ഭക്ഷിക്കും ജനങ്ങളെ
പൃഥ്വീനായകാ! വ്യാധിബാധിക്കുന്നില്ല നൂനം
ആമട്ടു നിയമങ്ങളാചരിച്ചീടുവോനും
ക്ഷേമാർഹനായിബ്ഭവിച്ചീടുന്നു മെല്ലെ-
മെല്ലെ 12
ശമവുംദമംതപോദാനങ്ങൾ ബ്രഹ്മചര്യം
യമവും സത്യംശൗചം നിയമമിത്യാദിയാൽ
ധർമ്മജ്ഞരായിദ്ധീരന്മാരാകും ശ്രദ്ധാലുക്കൾ
[1]വാങ്മനോദേഹജാഘം മഹത്തെന്നിരിക്കിലും
മുളപ്പുൽക്കൂട്ടത്തിനെയഗ്നിയെന്നപോൽ ശീഘ്ര-
മിളാധിപതേ! പാടേനശിപ്പിക്കുന്നുവല്ലോ 13-14
വാസുദേവനെത്തന്നെ പരമാശ്രയമാക്കി
സംസേവിച്ചിട്ടു ചിലരേകാന്തഭക്തിയാലെ
ഭാസ്കരൻ ഹിമസമൂഹത്തെയെന്നതുപോലെ
ദുഷ്കൃതസംഘാതത്തെയൊക്കെയും ഹനി-
ക്കുന്നു 15

അഘവാൻ ഭക്തജനസേവയാൽസ്വപ്രാണങ്ങൾ
ഭഗവാൻ മുകുന്ദനിലമായം സമർപ്പിച്ചു
പരിചിൽ നേടീടുന്ന സംശുദ്ധി കൊടുംതപം
ചിരമാചരിച്ചീടും യോഗിക്കും ലഭിച്ചീടാ. 16
സുഖസാധകമായിട്ടകുതോഭയമായി-
പ്പുകഴമിതൊന്നുതാൻ മുക്തിക്കു മുഖ്യമാർഗ്ഗം
സത്സ്വഭാവാദി ഗുണോപേതരാം സാധുക്കളു-
ണ്ടിസ്സരണിയിൽ സ്വാത്മരഹിതം സഹാ-
യിക്കാൻ 17
ധാരാളം പ്രായശ്ചിത്തകർമ്മങ്ങൾ ചെയ്കീടിലും
നാരായണസ്വാമിയിൽ ഭക്തിയററിടുവോനെ
ശുദ്ധിയാക്കീടുന്നില്ല വാഹിനീപൂരംചെററും
മദ്യകുംഭത്തെയെന്നവിധത്തിൽ നരേശ്വരാ! 18
മാധവഗുണരതം മാനസമൊരിക്കൽത്തത്-
പാദാബ്ജദ്വിതയത്തിലർപ്പിക്കിൽ പ്രായ-
ശ്ചിത്തം
അതുതാൻ സ്വപ്നത്തിലും പിന്നവൻ പേടിക്കേണ്ട
കൃതാന്തനേയും പാശധരകിങ്കരരേയും 19
ഇതിനായിപ്പോളുദാഹരിക്കാം പുരാതന-
മിതിഹാസം ഞാൻ യമവിഷ്ണുദൂതന്മാർതമ്മിൽ
നടന്നസംവാദത്തിന് രൂപമാന്നിടുമിതു
വടിവോടെന്നിൽനിന്നും ധരിക്ക ധരാപതേ! 20
കാന്യകുബ്ജാഖ്യമായ പുരത്തിലജാമിള-
നെന്നൊരു ധരാസുരനുണ്ടായിരുന്നു മുന്നം
ഭാര്യയായ് വച്ചാനൊരു ദാസിയെയദ്ദേഹം,മാ-
നാരിതൻ സംസർഗ്ഗത്താൽ ദൂഷിതചിത്തനായി
സന്ധ്യാവന്ദനാദികൾപോലുമേ വിസ്മരിച്ചു
സന്തതം ദുരാചാരപരനായ്ത്തീർന്നീടിനാൻ. 21
ചൂതാട്ടംകള്ളംകൊള്ള വഞ്ചനയെന്നിങ്ങനെ-
യേതു ദുഷ്കൃത്യങ്ങളും നടത്തിദ്ധനമാർന്നു
കുടുംബംപുലർത്തിയുംശൗചാദിതീരെവിട്ടും
തുടന്നും ജന്തുദ്രോഹം കഴിച്ചീടിനാൻകാലം 22
ഈമട്ടു നിന്ദ്യകർമ്മം തുടന്നു ദ്ദാസിത-
ന്നോമനക്കുഞ്ഞുങ്ങളെ ലാളിച്ചുമനുവേലം
നീണ്ടതായീടും നിജായുഷ്ഷാലമെൺപത്തിയെ-
ട്ടാണ്ടുകൾ താണ്ടീടിനാനദ്ധരാദേവൻ,നൃപാ! 23
പത്തുനന്ദനന്മാരദ്ദാസിയിൽ വൃദ്ധനാകു-
മാദ്വിജനുണ്ടായിരുന്നവരിൽ കനിഷ്ഠനാം
നാരായണാഭിഖ്യനിൽ മററു പുത്രരേക്കാളും
കൂറേറിയിരുന്നിതത്താതനും മാതാവിനും 24
കൊഞ്ചച്ചൊല്ലിയലുമമ്മഞ്ജുള കിശോരനിൽ
രഞ്ജിപ്പിച്ചന്തരംഗ,മവന്റെ ലീലയെല്ലാം
എപ്പൊഴുമടുത്തുതാനിരുന്നുവീക്ഷിച്ചുകൊ-
ണ്ടപ്പുട്ടുവൃദ്ധനേറ്റമാനന്ദമാർന്നീടിനാൻ 25

1 വാക്ക്, മനസ്സ്. ദേഹം ഇവയാൽ ചെയ്യുന്ന പാപം

വിലസ്വർഗ്ഗത്തെസ്സൃഷ്ടിപ്പിച്ചതിനർത്ഥം രസാ-
തലത്തിൽ ഗമിച്ചവൻ മടങ്ങിവരാത്തപോൽ
ഏതൊരുപദം പ്രാപിച്ചീടുകിൽ സംസാരത്തിൻ-
ബാധയുണ്ടാകുന്നില്ല തൽസ്ഥാനപ്രാപ്തിക്കെഴും
മാർഗ്ഗത്തെയറിയാതസ്സ്വർഗ്ഗാദി ലോകങ്ങൾക്കായ്
ദുഷ്കർമ്മം ചെയ്യുന്നതു വിഫലംതന്നെയെന്നാം 13
നാനാരൂപങ്ങളാളും സ്ത്രീയെന്ന വചസ്സിലാ-
ലീനമായിട്ടുംപൊരുൾ, ഗുണസംബന്ധത്തിനാൽ
വിഷയങ്ങളിൽ പ്രവേശിക്കുന്ന ബുദ്ധിവൃത്തി
വിശിഷ്ടാഭരണാലംകൃതയായ് തന്നിഷ്ടമായ്
പുരുഷന്മാരെത്തേടി നടക്കും നാരിയെന്ന-
തരത്തിൽ ബഹുരൂപയെന്നതാണതുനേരേ
ധരിച്ചാജ്ഞാനത്താൽ ധീവൃത്തിയെ സ്വാധീ-
നത്തിൽ
വരുത്താതാളുമസൽക്കർമ്മം നിഷ്ഫലമല്ലോ. 14
ചാരുശീലവുംപാതിവ്രത്യനിഷ്ഠയുമററ-
ഭാര്യയ്ക്കുവശനായിവസിക്കുംപുമാൻമട്ടിൽ
ബുദ്ധിവൃത്തിക്കുകീഴ്പ്പെട്ടസ്വതന്ത്രനായ്-
ജീവൻ
വർത്തിപ്പതറിയാതെ കർമ്മത്താൽഫലമെന്തേ? 15
രണ്ടുഭാഗത്തിലേക്കായൊഴുകും നദിയെന്നാ-
ലുണ്ടാക്കിനശിപ്പിക്കുമീശ്വരമായയെന്നും
ഊററമാമാറെറാഴുക്കിൽപെട്ടവനേറെണ്ടിട-
ത്തേററവും ശക്തിയോടുമൊഴുകും നദിക്കൊക്കും-
മായയെയറിയാത്തമത്തനായീടുംപുമാൻ
ചെയ്യുന്നകർമ്മങ്ങളാലെന്തുള്ളൂ പ്രയോജനം? 16
ഇരുപത്തഞ്ചുതത്ത്വം കാണിക്കുമത്യത്ഭുത-
കരദർപ്പണമന്തര്യാമിയാംപുമാനത്രേ.
അവനെ നല്ലവണ്ണം മനസ്സിലാക്കീടാതെ
പ്രവർത്തിച്ചീടുന്നതിലെന്തൊരുഫലമുള്ളൂ? 17
ബന്ധമോക്ഷങ്ങൾനേരേകാട്ടീടുമീശതത്ത്വം
പന്തിയായ് പ്രതിപാദിച്ചീടുന്നശാസ്ത്രങ്ങളെ
പഠിച്ചുപരിശുദ്ധപദത്തെയറിയാതെ
തുടരുമസൽക്കർമ്മം നിഷ്പ്രയോജനമത്രേ 18
ഭ്രമിക്കുന്നതുംമൂർച്ഛയുള്ളതുംസ്വതന്ത്രവും
സമസ്തലോകത്തെയും നയിക്കുന്നതുമാകും
കാലചക്രത്തെനേരേയറിയാതുള്ള മർത്ത്യ-
നാളുവോരസൽക്കർമ്മമെങ്ങിനെ ഫലിച്ചീടും? 19
ശാസ്ത്രത്തിൻപിതാവുപദേശിച്ചതി [1]സ്സംസാര-
ഗർത്തത്തിൽനിന്നു പുമാനേറേണ്ടമാർഗ്ഗങ്ങൾതാൻ
ഇത്തത്ത്വമറിയാത്തഗുണകാര്യാസക്തന്റെ
കൃത്യങ്ങളെല്ലാംഫലവിഹീനംതന്നെയല്ലോ. 20
ഹേ രാജൻ! ഹര്യശ്വന്മാരീവിധംനാരദോക്തി-
സാരത്തെയോരോമനസ്സോടുനിർണ്ണയംചെയ്തു
മുനിയെപ്രദക്ഷിണംവച്ചുവന്ദിച്ചശേഷം
പുനരാവൃത്തിഹീനസരണിയാർന്നീടിനാർ. 21
ഹര്യശ്വന്മാരേവരും ഭക്തിമാർഗ്ഗത്തിലായ-
കാര്യത്താൽ സന്തുഷ്ടനായ് നാരദമുനീശ്വരൻ
വേദത്തിൽദ്യോതിച്ചിട്ടും ശ്രീഹരിപാദാ-
ബ്ജത്തിൽ
ചേതസ്സുറപ്പിച്ചെല്ലാലോകത്തുംസഞ്ചരിച്ചാൻ 22
ചാരുശീലരാം സുതന്മാരുടെ മതിമാററം
നാരദൻപറഞ്ഞറിഞ്ഞെഴലാർന്നിതുദക്ഷൻ
തദ്വിരഹത്താൽപ്പിന്നെത്തപിച്ചീടിനാൻപാര-
മത്തലിൻഹേതുവത്രേ സൽസുതർതൻ വി-
യോഗം 23
വന്നുദക്ഷനെയുടനാശ്വസിപ്പിച്ചാനജൻ
പിന്നെത്തൻപാഞ്ചജന്യയായിട്ടാ പത്നിതന്നിൽ
തനയസഹസ്രത്തെശ്ശബളാശ്വാഭിഖ്യയിൽ
ജനിപ്പിച്ചിതുനേരേയദ്ദക്ഷ പ്രജാപതി. 24
അവരും പ്രജാസൃഷ്ടിക്കച്ഛനാജ്ഞാപിക്കയാ
ലെവിടെപ്പൂർവ്വജന്മാർ സിദ്ധിയെ പ്രാപിച്ചുവോ
അവിടെ—നാരായണസരസ്സിൽ—വ്രതാന്വിതം
ജവത്തിലെത്തിച്ചേർന്നു തപസ്സുതുടങ്ങിനാർ. 25
മാനസമാലിന്യംതജ്ജലോപസ്പർശത്തിനാൽ-
ത്താനാശുപോക്കിശ്ശുദ്ധധീകളായുത്കൃഷ്ടമാം
മന്ത്രത്തെനിരന്തരം ജപിച്ചുകൊണ്ടുതന്നെ
വൻതപസ്സനുഷ്ഠിച്ചാരശ്ശബളാശ്വന്മാരും 26
കുറച്ചുമാസങ്ങളിൽ ജലം മാത്രവും പിന്നെ-
ക്കുറേമാസങ്ങൾ കാററുമാത്രവുമങ്ങശിച്ചും
ഇമ്മഹാമന്ത്രമഭ്യസിച്ചുമാ വാഗീശനെ
നന്മട്ടിലാരാധനംചെയ്തിതുഭക്തിപൂർവ്വം. 27
ഓംനമോ പുരുഷായ നാരായണായനമോ
മന്നിൽമുക്തന്മാർക്കെല്ലാമെത്തേണ്ടും സ്ഥാനമായി
അന്തര്യാമിയായ് ശുദ്ധചേതസ്സിൽ പ്രത്യക്ഷനാം
നിന്തിരുവടിക്കായിസ്സന്തതം നമസ്കാരം. 28
സർഗ്ഗത്തിൽമനസ്സുവച്ചുഗ്രമാംതപം ചെയ്യു-
മക്കുട്ടർതമ്മുന്നിലും പ്രത്യക്ഷനായിട്ടുടൻ
നാരദമഹാമുനിയരുളിച്ചെയ്തീടിനാൻ
ഗീരുകൾമുൻപുചൊന്നമാതിരി ഗൂഢാർത്ഥ-
ത്തിൽ. 29
"ഭ്രാതൃവത്സലന്മാരാം ദക്ഷപുത്രരേ! നിങ്ങൾ
ചേതസ്സിരുത്തിക്കേൾപ്പിനെന്റെയീയുപദേശം
ചൊല്ലാണ്ടുംയുഷ്മദ്ജ്യേഷ്ഠഭ്രാതാക്കൾ-
കയ്ക്കൊണ്ടതാം
ഭക്തിമാർഗ്ഗത്തെത്തന്നെനിങ്ങളും സ്വീകരി-
ക്കിൻ. 30
ജ്യേഷ്ഠന്മാർസ്വീകരിക്കുംശ്രേഷ്ഠധർമ്മത്തെത്തന്നെ
തുഷ്ടനായ് കൈക്കൊള്ളുന്ന കനിഷ്ഠനീലോക-
ത്തിൽ
പരമശ്രേയസ്സാളുമെന്നല്ലമൃതിശേഷം
മരുദ്ദേവന്മാരൊത്തു മോദിക്കാം പരത്തിലും." 31

[1] സംസാരമാകുന്ന കുഴി

ഏതാവദുക്ത്വാ പ്രയയൌ നാരദോഽമോഘദർശനഃ
തേഽപി ചാന്വഗമൻ മാർഗ്ഗം ഭ്രാത്രൂണാമേവ മാരിഷ. 32

സധ്രീചീനം പ്രതീചീനം പരസ്യാനുപഥം ഗതാഃ
നാദ്യാപി തേ നിവർത്തന്തേ പശ്ചിമാ യാമിനീരിവ. 33

ഏതസ്മിൻ കാല ഉൽപാതാൻ ബഹൂൻ പശ്യൻ പ്രജാപതിഃ
പൂർവ്വവന്നാരദകൃതം പുത്രനാശമുപാശൃണോൽ. 34

ചുക്രോധ നാരദായാസൌ പുത്രശോകവിമൂർച്ഛിതഃ
ദേവർഷിമുപലഭ്യാഹ രോഷാദ്വിസ്ഫുരിതാധരഃ 35

അഹോ അസാധോ സാധൂനാം സാധുലിംഗേന നസ്ത്വയാ
അസാധ്വകാര്യ്യർഭകാണാം ഭിക്ഷോർമ്മാർഗ്ഗഃ പ്രദർശിതഃ 36

ഋണൈസ്ത്രിഭിരമുക്താനാമമീമാംസിതകർമ്മണാം
വിഘാതഃ ശ്രേയസഃ പാപ ലോകയോരുഭയോഃ കൃതഃ 37

ഏവം ത്വം നിരനുക്രോശോ ബാലാനാം മതിഭിദ്ധരേഃ
പാർഷദമദ്ധ്യേ ചരസി യശോഹാ നിരപത്രപഃ 38

നനു ഭാഗവതാ നിത്യം ഭൂതാനുഗ്രഹകാതരാഃ
ഋതേ ത്വാം സൌഹൃദഘ്നം വൈ വൈരങ്കരമവൈരിണാം. 39

നേത്ഥം പുംസാം വിരാഗഃ സ്യാൽ ത്വയാ കേവലിനാ മൃഷാ
മന്യസേ യദ്യുപശമം സ്നേഹപാശനികൃന്തനം. 40

നാനുഭൂയ ന ജാനാതി പുമാൻ വിഷയതീക്ഷ്ണതാം
നിർവ്വിദ്യേത സ്വയം തസ്മാന്ന തഥാ ഭിന്നധീഃ പരൈഃ 41

യന്നസ്ത്വം കർമ്മസന്ധാനാം സാധൂനാം ഗൃഹമേധിനാം
കൃതവാനസി ദുർമ്മർഷം വിപ്രിയം തവ മർഷിതം. 42

തന്തുകൃന്തന യന്നസ്ത്വമഭദ്രമചരഃ പുനഃ
തസ്മാല്ലോകേഷു തേ മൂഢ ന ഭവേദ്ഭ്രമതഃ പദം. 43

**ശ്രീശുക ഉവാച**

പ്രതിജഗ്രാഹ തദ് ബാഢം നാരദഃ സാധുസമ്മതഃ
ഏതാവാൻ സാധുവാദോ ഹി തിതിക്ഷേതേശ്വരഃ സ്വയം. 44

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ**
**നാരദശാപോ നാമ പഞ്ചമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 4976 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 250**

---

## ഷഷ്ഠോഽധ്യായഃ

ശ്രീശുക ഉവാച

തതഃ പ്രാചേതസോഽസിക്ന്യാമനുനീതഃ സ്വയംഭുവാ
ഷഷ്ടിം സഞ്ജനയാമാസ ദുഹിതൄഃ പിതൃവത്സലാഃ 1

ദശ ധർമ്മായ കായേന്ദോർദ്വിഷട് ത്രിണവ ദത്തവാൻ
ഭൂതാംഗിരഃകൃശാശ്വേഭ്യോ ദ്വേ ദ്വേ താർക്ഷ്യായ ചാപരാഃ 2

നാമധേയാന്യമൂഷാം ത്വം സാപത്യാനാം ച മേ ശൃണു
യാസാം പ്രസൂതിപ്രസവൈർല്ലോകാ ആപൂരിതാസ്ത്രയഃ 3

സത്യജ്ഞനാകും സുരമാമുനിയേവംചൊല്ലി-
യസ്ഥലംവിട്ടുഗമിച്ചീടിനാനപ്പോൾത്തന്നെ,
അന്നുതൊട്ടുള്ളൂരും സൃഷ്ട്യാശപൂർവ്വജന്മാ-
രെന്നപോലുപേക്ഷിച്ചു ഭക്തിമാർഗ്ഗത്തെയാ-
ന്നാർ. 32
മംഗലകരമായിട്ടാത്മജ്ഞലഭ്യമായി
മംഗലദേവതതൻ കാന്തനെക്കാട്ടുന്നതാം
ഭക്തിമാർഗ്ഗത്തിൽനിന്നു, പൊയ്യോയനിശകൾമ-
ട്ടിക്കാലംവരെയവർ മടങ്ങിവന്നിട്ടില്ല. 33
അശുഭലക്ഷണങ്ങൾ കണ്ടിതദ്ദക്ഷനപ്പോൾ
സ്വസുതന്മാരാ നാരദേരിതംനിമിത്തമായ്
മുന്നേ വർമട്ടഗൃഹധർമ്മത്തെയുപേക്ഷിച്ച
ഖിന്നവാർത്തയും ശ്രവിച്ചീടിനാനതുനേരം. 34
ആത്മജവിയോഗത്താൽ വിവേകവിഹീനനാ-
യാത്മജ്ഞനാമദ്ദേവമുനിയെക്കണ്ടു പാരം
ക്രോധത്താൽ ചുണ്ടുരണ്ടും വിറപ്പിച്ചക്ഷണത്തി-
ലോതിനാനിപ്രകാരമക്ഷമനായിദ്ദക്ഷൻ. 35
അസാധോ! സാധുവേഷംചമഞ്ഞുഭവാൻ-
ചേത്താ-
നശുഭം സന്മാർഗ്ഗത്തിൽചരിക്കുംഞങ്ങൾക്കി-
പ്പോൾ
അശുഭകാട്ടിക്കൊടുത്തിതസ്സന്നന്ദനന്മാർക്കു
സംഗതമല്ലാതുള്ളതായിട്ടു ഭിക്ഷുമാർഗ്ഗം. 36
മൂന്നൃണത്തോടുകൂടിജ്ജനിക്കും പുമാനതു
മൂന്നും തീർത്തിടാഞ്ഞിലോ ശ്രേയസ്സിനർഹനല്ല
ബ്രഹ്മചര്യത്താലൃഷികൾക്കുമധ്വരശുദ്ധ-
കർമ്മത്താൽദേവന്മാർക്കും പുത്രരാൽ പിതൃ-
ക്കൾക്കും
കടങ്ങൾതീർക്കാനുപകരിക്കും കർമ്മങ്ങളെ
മുടക്കിയെന്നാത്മജർക്കുഭയലോകത്തിലും
ഗതിയില്ലാതെയാക്കി ബ് ഭവാനസ്സാധുക്കളെ-
ച്ചതിച്ചുവാസ്തവത്തിൽ ദ്രോഹിക്കമാത്രേ-
ചെയ്തു. 37
ബാലധീഭേദിപ്പിക്കാൻ സമർത്ഥനായിക്കൃപ-
യേലാത്തശിലാഹൃത്തായ് ലജ്ജാവിഹീനനായി
മല്ലാരിക്കപകീർത്തി ചേർത്തിട്ടമങ്ങെങ്ങിനെ
ചെല്ലുമാവാസുദേവപാർഷദന്മാർതൻമുന്നിൽ 38
ശ്രീഹരിഭക്തന്മാർതൻ സൽക്കീർത്തിപുഞ്ജ-
ത്തെയു-
മാഹന്ത! ഭവാനിപ്പോൾ നശിപ്പിച്ചിരിക്കുന്നു
ശത്രുതയില്ലാത്തോനിൽ വൈരത്തെവളർത്തിയും
മൈത്രിയെനിഹനിച്ചും സർവ്വത്ര സഞ്ചരിക്കും
അങ്ങൊരാളൊഴിച്ചുള്ള ഭാഗവതന്മാരെല്ലാ-
മെങ്ങുമന്യരെയനുഗ്രഹിപ്പാൻ ശ്രമിക്കുന്നു! 39
ജ്ഞാനഹീനനാം ഭവാനീയവധൂതവേഷം
നാണമെന്നിയേ കെട്ടിനടന്നു ബുദ്ധിഭേദം
ജനങ്ങൾക്കുണ്ടാക്കിയാൽ വൈരാഗ്യംവരാ,
സ്വയ-
മനുഭവത്താലനുഭവിച്ചീടേണ്ടതത്രേ
വൈരാഗ്യമുണ്ടാകായ്കിൽ [1] സ്നേഹപാശഛേദവു-
മാരില്ല [2] മുപായമമെന്നതുമസാധ്യമാം 40
വിഷയശക്തിയെത്രമാത്രമെന്നതിനെത്താൻ
വിഷമിച്ചനുഭവിച്ചവക്കേയറിയാവൂ.
അതിൽനിന്നപാരമാംവിരക്തിഭവിച്ചീട്ടും
മതിയിലുയറുള്ള വൈരാഗ്യം സ്വയമായി.
അന്യപ്രേരണയാലെ വിഷയങ്ങളെത്യജി-
ക്കുന്നവനറിഞ്ഞിടാ വിഷയശക്തിയേതും
അവന്റെ വിരക്തിക്കും ശക്തിയില്ലവൻവീണ്ടും
ജവത്തിൽ മടങ്ങീടും വിഷയങ്ങളിൽ നൂനം 41
കർമ്മമാർഗ്ഗേഷു ക്കളായ് സദാ ചാരന്മാരായി-
സ്സമ്മോദാൽ ഗൃഹാശ്രമം സ്വീകരിച്ചിരുന്നീട്ടും
പുത്രന്മാരുടെബുദ്ധിയാമാർഗ്ഗത്തിങ്കൽനിന്നും
തെററിച്ചു ഞങ്ങൾക്കുതാൻ വിപ്രിയം ചെയ്തു-
തെല്ലാം
സഹിച്ചുഞങ്ങളെന്നാൽ സന്താനവംശച്ഛേദം
സഹിക്കാ, തത്ഫലംതാനനുഭവിച്ചേതീരൂ
അതിനാൽ സഞ്ചാരിയാംതനിക്കുപാരിൽസ്ഥിര-
പദമൊന്നെങ്ങും മൂഢാ! ഭവിക്കാതിരിക്കട്ടെ!
42-43

ശ്രീശുകൻ പറഞ്ഞു

സാധുസമ്മതനായ നാരദനാശാപത്തെ
മോദത്തോടാവിധം താനാട്ടെയെന്നേററു-
കൊണ്ടാൻ
പ്രതിശാപത്തിൽശക്തനായിട്ടും സഹിച്ചാന-
ങ്ങിതുതാൻസാധുജനലക്ഷണം ക്ഷമാപതേ! 44

## അദ്ധ്യായം 6

ശ്രീശുകൻ പറഞ്ഞു

കണ്ടിതമനസ്കനാം ദക്ഷനെ ബ്രഹ്മദേവൻ
വീണ്ടുമാശ്വസിപ്പിച്ചു ചോദനം ചെയ്തീടവേ
ഭോഷത്തമിനിപ്പററാൻപാടില്ലെന്നോർത്തു പിന്നെ
യോഷാജനത്തെത്തീർത്താനറുപതസിക്നിയിൽ 1
എന്നതിൽപ്പത്തുപേരേധർമ്മനുമിരുപത്തേ-
ഴെണ്ണത്തെക്കുമേശനനും കശ്യപൻപതിമൂന്നും
ഭൂതനുമംഗിരസ്സും കൃശാശ്വൻതാനും രണ്ടു-
വീതവും ബാക്കിനാലും താർക്ഷ്യനും വരിച്ചിതു 2
അരുളിച്ചെയ്യാമിനയവക്കും തത്സന്താന-
പരമ്പരയ്ക്കുമുള്ള നാമധേയങ്ങളും ഞാൻ
തത്പുത്രപൌത്രാദിതൻ വർദ്ധനനിമിത്തമായ്
മുപ്പാരും പ്രജകളാൽ സംപൂർണ്ണമായിത്തീന്നു. 3

---

[1] സ്നേഹമാകുന്ന പാശത്തെ ഛേദിക്കൽ 2 അടക്കം

ഭാനുർല്ലംബാ കകുബ്ജാമിർവ്വിശ്വാ സാധ്യാ മരുത്വതീ
വസുർമ്മുഹൂർത്താ സങ്കല്പാ ധർമ്മപത്ന്യഃ സുതാൻശൃണു. 4

ഭാനോസ്തു ദേവഋഷഭ ഇന്ദ്രസേനസ്തതോ നൃപ
വിദ്യോത ആസീല്ലംബായാസ്തതശ്ച സ്തനയിത്നവഃ 5

കകുഭഃ സങ്കടസ്തസ്യ കീകടസ്തനയോ യതഃ
ഭുവോ ദുർഗ്ഗാണി ജാമേയഃ സ്വർഗ്ഗോ നന്ദിസ്തതോഽഭവൽ. 6

വിശ്വേദേവാസ്തു വിശ്വായാ അപ്രജാംസ്താൻ പ്രചക്ഷതേ
സാധ്യോ ഗണസ്തു സാധ്യായാ അർത്ഥസിദ്ധിസ്തു തത്സുതഃ 7

മരുത്വാംശ്ച ജയന്തശ്ച മരുത്വത്യാം ബഭൂവതുഃ
ജയന്തോ വാസുദേവാംശ ഉപേന്ദ്ര ഇതി യം വിദുഃ 8

മൗഹൂർത്തികാ ദേവഗണാ മുഹൂർത്തായാശ്ച ജജ്ഞിരേ
യേ വൈ ഫലം പ്രയച്ഛന്തി ഭൂതാനാം സ്വസ്വകാലജം. 9

സങ്കല്പായാശ്ച സങ്കല്പഃ കാമഃ സങ്കല്പജഃ സ്മൃതഃ
വസവോഽഷ്ടൗ വസോഃ പുത്രാസ്തേഷാം നാമാനി മേ ശൃണു. 10

ദ്രോണഃ പ്രാണോ ധ്രുവോഽർക്കോഽഗ്നിർദ്ദോഷോ വസുർവ്വിഭാവസുഃ
ദ്രോണസ്യാഭിമതേഃ പത്നീ ഹർഷശോകഭയാദയഃ 11

പ്രാണസ്യോർജ്ജസ്വതീ ഭാര്യാ സഹ ആയുഃ പുരോജവഃ
ധ്രുവസ്യ ഭാര്യാ ധരണിരസൂത വിവിധാഃ പുരഃ 12

അർക്കസ്യ വാസനാ ഭാര്യാ പുത്രാസ്തർഷാദയഃ സ്മൃതാഃ
അഗ്നേർഭാര്യാ വസോർധാരാ പുത്രാ ദ്രവിണകാദയഃ 13

സ്കന്ദശ്ച കൃത്തികാപുത്രോ യേ വിശാഖാദയസ്തതഃ
ദോഷസ്യ ശർവ്വരീപുത്രഃ ശിശുമാരോ ഹരേഃ കലാ 14

വസോരാംഗിരസീപുത്രോ വിശ്വകർമ്മാ കൃതീപതിഃ
തതോ മനുശ്ചാക്ഷുഷോഽഭൂദ്വിശ്വേ സാധ്യാ മനോഃസുതാഃ 15

വിഭാവസോർസൂതോഷാ വ്യുഷ്ടം രോചിഷമാതപം
പഞ്ചയാമോഽഥ ഭൂതാനി യേന ജാഗ്രതി കർമ്മസു. 16

സരൂപാസൂത ഭൂതസ്യ ഭാര്യാ രുദ്രാംശ്ച കോടിശഃ
രൈവതോഽജോ ഭവോ ഭീമോ വാമ ഉഗ്രോ വൃഷാകപിഃ 17

അജൈകപാദഹിർബ്ബുധ്ന്യോ ബഹുരൂപോ മഹാനിതി
രുദ്രസ്യ പാർഷദാശ്ചാന്യേ ഘോരാ ഭൂതവിനായകാഃ 18

പ്രജാപതേരംഗിരസഃ സ്വധാ പത്നീ പിതൄനഥ
അഥർവ്വാംഗിരസം വേദം പുത്രത്വേ ചാകരോൽ സതീ. 19

കൃശാശ്വോഽർച്ചിഷി ഭാര്യായാം ധൂമ്രകേശമജീജനൽ
ധിഷണായാം വേദശിരോ ദേവലം വയുനം മനും. 20

താർക്ഷ്യസ്യ വിനതാ കദ്രൂഃ പതംഗീ യാമിനീതി ച
പതംഗ്യസൂത പതഗാൻ യാമിനീ ശലഭാനഥ. 21

സുപർണ്ണാസൂത ഗരുഡം സാക്ഷാദ്യജ്ഞേശവാഹനം
സൂര്യസൂതമനൂരും ച കദ്രൂർന്നാഗാനനേകശഃ. 22

കൃത്തികാദീനി നക്ഷത്രാണീന്ദോഃ പത്ന്യസ്തു ഭാരത
ദക്ഷശാപാൽ സോഽനപത്യസ്താസു യക്ഷ്മഗ്രഹാർദിതഃ 23

പുനഃ പ്രസാദ്യ തം സോമഃ കലാ ലേഭേ ക്ഷയോദിതാഃ
ശൃണു നാമാനി ലോകാനാം മാതൄണാം ശങ്കരാണി ച. 24

അഥ കശ്യപപത്നീനാം യൽപ്രസൂതമിദം ജഗൽ
അദിതിർദിതിർദ്ദനുഃ കാഷ്ഠാ അരിഷ്ടാ സുരസാ ഇലാ. 25

ഭാനു, ലംബയും,കകുപ്പെന്നവൾ,ജാമി,വിശ്വ-
താനുമാമരുത്വതിവസുവും, സങ്കല്പയും
മുഹൂർത്ത,സാദ്ധ്യയേവം പത്തുപേർധർമ്മൻ-
തന്റെ
സഹധർമ്മണിമാർ, കേൾ തത്സുതനാമങ്ങളും 4
ഭാനുവിൻസുതൻദേവഋഷഭൻ, തന്നന്ദന-
നാണിന്ദ്രസേനാഭിധൻ, വിദ്യോതൻ തത്ത-
നൂജൻ. 5
ലംബാപുത്രർതാൻസ്തനയിത്നുക്കൾ കകുപ്പെ-
ന്നോൾ
തന്മകൻ സങ്കടാഖ്യൻ കീകടൻതന്നന്ദനൻ,
ഭൂമിതൻദുർഗ്ഗങ്ങളായ് മിന്നിടും ദേവന്മാർതാൻ
ജാമിക്കുതനയന്മാർ, തൽപുത്രൻ സ്വർഗ്ഗനല്ലോ. 6
സ്വർഗ്ഗനന്ദനൻ നന്ദി, വിശ്വയ്ക്കുതനയന്മാർ
ചൊൽക്കൊള്ളും വിശ്വേദേവന്മാരെന്നുധരി-
ച്ചാലും
പുത്രന്മാരില്ല വിശ്വേദേവന്മാർക്കെന്നുചൊൽവു,
സാദ്ധ്യന്മാർ സാദ്ധ്യാത്മജർ, തത്സുതനർത്ഥ
സിദ്ധി. 7
മരുത്വാൻജയന്തനെന്നിരുപേരുണ്ടായിതു
മരുത്വതിക്കുപുത്ര,രവരിൽ ജയന്താഖ്യൻ
വാസുദേവാംശമത്രേയവനെത്തന്നെയല്ലോ
വിശ്വത്തിലുപേന്ദ്രനെന്നോതുന്നതെല്ലാവരും. 8
മൌഹൂർത്തികന്മാരെന്നു ചൊന്നിടും നിർജ്ജരന്മാർ
മുഹൂർത്താപുത്രരാണു, തൽക്കാലഫലങ്ങളെ
പ്രാണികൾക്കെല്ലാമവരേകുന്നു, മുഹൂർത്താഭി-
മാനികളായീടുന്ന ദേവതകളാണിവർ. 9
സങ്കല്പയുടെപുത്രൻ സങ്കല്പൻ കാമനത്രേ
സങ്കല്പസുത,നഷ്ടവസുക്കൾ വസുജാതർ,
കേൾക്കുക തന്നാമങ്ങൾ ദ്രോണനും പ്രാണൻധ്രുവ-
നർക്ക,നഗ്നിയും, ദോഷൻ, വസുവും,വിഭാവസു 10
ദ്രോണഭാര്യയാണഭിമതി, തത്സുതരത്രേ
ക്ഷോണീനായകമണേ! ഹർഷഭീശോകാ-
ദികൾ. 11
പ്രാണപത്നിയാമൂർജ്ജസ്വതിക്കു മൂന്നാത്മജ-
രാണുകേൾ പേരു സഹ, നായുസ്സു,പുരോജവൻ
ധരണിയല്ലോ ധ്രുവഭാമിനി നാനാവിധ-
പുരാഭിമാനിദേവഗണമാം തത്സുതന്മാർ. 12
വാസനയത്രേയർക്കഭാര്യ, തത്തനൂജർതാൻ
തർഷാദ്യർ,വസോർദ്ധാരയഗ്നിതൻ പത്നിയല്ലോ.
സ്കന്ദനുംദ്രവണകാദ്യന്മാരും വൈശ്വാനര-
നന്ദന,രതിൽസ്കന്ദൻ കൃത്തികാപുത്രനല്ലോ 13
സ്കന്ദപുത്രന്മാരത്രേ വിശാഖാദികൾ, ദോഷൻ-
തന്നുടെ ഭാര്യയല്ലോ ശർവ്വരി,യുർവ്വീശ്വരാ!
ശർവ്വരീനന്ദനനായീടുന്ന ശിശുമാരൻ
സർവ്വാത്മാഭഗവാൻ ശ്രീവിഷ്ണുതന്നംശമത്രേ. 14
വസുവിൻഭാര്യയാംഗീരസി, തത്സുതനല്ലോ
പ്രസിദ്ധനായ ശില്പിഗുരുവാം വിശ്വകർമ്മാ 15
വിശ്വകർമ്മാവിൻ പുത്രൻ ചാക്ഷുഷമനുവത്രേ
വിശ്വേസാദ്ധ്യന്മാരെന്ന ദേവന്മാർ തത്സുതന്മാർ
ഉഷയാംവിഭാവസുതന്നുടെ ധർമ്മപത്നി-
ഉഷസ്സുതപൻ വ്യുഷ്ടൻരോചിഷൻതാനും പുത്രർ
ആതപാത്മജൻ പഞ്ചായാമനാണെല്ലാനാളും
ഭൂതജാലത്തെക്കൊണ്ടുകർമ്മങ്ങൾ ചെയ്യി-
പ്പതും. 16
ഭൂതനുരണ്ടുഭാര്യയുള്ളതിൽ സരൂപയ്ക്കു
ജാതരായ്സംഖ്യയെന്യേരുദ്രന്മാർ ഭയങ്കരർ
വാമൻരൈവത,നജൈകപാത്തുവൃഷാകപി
ഭീമ,നുഗ്രനു,മഹിർബുധ്നനു, മജൻഭവൻ
മഹാനുംബഹുരൂപനിങ്ങിനെ പതിനൊന്നു
മഹാക്രൂരന്മാരത്രേയവരിൽ പ്രധാനന്മാർ
രുദ്രപാർഷദന്മാരാം ഭൂതവിനായകന്മാ-
രത്രേയബ് ഭൂതന്നന്യഭാര്യയിൽ ജാതരായോർ.
17-18
സ്വധയുംസതിയുമാണംഗിരസ്സിന്റെ പത്നീ-
ദ്വിതയ,മതിൽ സ്വധാജാതരല്ലോ പിതൃക്കൾ
അഥർവ്വമംഗീരസമെന്നു രണ്ടമർത്ത്യന്മാർ
സതിക്കുസന്താനങ്ങളായിട്ടു ഭവിച്ചിതു. 19
കൃശാശ്വന്നർച്ചിസ്സെന്നും ധിഷണയെന്നും രണ്ടു-
കൃശാംഗിമാരുള്ളതിലർച്ചിസ്സിൽ ധൂമ്രകേശൻ
ജനിച്ചാൻ,ധിഷണയിൽ വയുനദേവലന്മാർ
മനുവുംപിന്നെ വേദശിരസ്സുമുണ്ടായിതു. 20
വിനത, പതംഗിയും,കദ്രു,യാമിനീയും താൻ
തിമിയുംതാർക്ഷ്യാഖ്യനാംകശ്യപൻതൻ പത്നിമാർ
പതംഗി വിഹംഗമവർഗ്ഗത്തെയും യാമിനി
തദനു ശലഭത്തിൻ സമൂഹത്തെയും പിന്നെ. 21
വിനത യജ്ഞേശ്വരവാഹമാം താർക്ഷ്യനേയു-
മിനസാരഥിയാകുമനൂരുവിനേയുമേ
കദ്രുവെന്നവൾ നാനാ നാഗവർഗ്ഗങ്ങളേയും
പൃഥ്വീശാ! ജഗത്തിതിൽ ജനിപ്പിച്ചെന്നേ-
വേണ്ടൂ. 22
ദക്ഷന്റെശാപത്തിനാൽക്ഷയരോഗാർത്തനായ
നക്ഷത്രനായകനു കൃത്തികാദികളാകും
ലക്ഷ്മഭാമിനികളിൽ സന്താനമുണ്ടായില്ല;
ദക്ഷനെപ്രീണിപ്പിച്ചു പിന്നെയക്കലാനാഥൻ
പക്ഷമൊന്നിൽ ക്ഷയിക്കും കലകൾ വീണ്ടും മറു-
പക്ഷത്തിലുദിക്കുവാൻവാങ്ങിനാനനുഗ്രഹം. 23
ചൊല്ലിടാമിനിലോകമാതാക്കളക്കശ്യപ-
വല്ലഭമാർതൻ ശുഭകരമാം നാമങ്ങളും
തത്സന്താനങ്ങളെക്കൊണ്ടാണല്ലോ പാർത്തീടിലീ-
വിശ്വമെങ്ങുമേയിപ്പോൾ നിറഞ്ഞിരിക്കു-
ന്നതും. 24
അദിതി,ദനു,കാഷ്ഠ സുരസയരിഷ്ടയും,
ദിതിയും ക്രോധവശ മുനിയും, സുരഭിയും
സരമ,യിള,തിമി,താമ്രയെന്നിവരാണെ-
ന്നറികകശ്യപന്റെ ദാരങ്ങൾതൻപേരുകൾ. 25

മുനിഃ ക്രോധവശാ താമ്രാ സുരഭിഃ സരമാ തിമിഃ
തിമേര്യാദോഗണാ ആസൻ ശ്വാപദാഃ സരമാസുതാഃ 26
സുരഭേർമ്മഹിഷാഗാവോ യേ ചാന്യേ ദ്വിശഫാ നൃപ
താമ്രായാഃ ശ്യേനഗൃധ്രാദ്യാ മുനേരപ്സരസാം ഗണാ 27
ദന്ദശൂകാദയഃ സർപ്പാ രാജൻ ക്രോധവശാത്മജാഃ
ഇലായാ ഭൂരുഹാഃ സർവ്വേ യാതുധാനാശ്ച സൌരസാഃ 28
അരിഷ്ടായാശ്ച ഗന്ധർവ്വാഃ കാഷ്ഠായാ ദ്വിശഫേതരാഃ
സുതാ ദനോരേകഷഷ്ടിസ്തേഷാം പ്രാധാനികാഞ്ശൃണു. 29
ദ്വിമൂർദ്ധാ ശംബരോഽരിഷ്ടോ ഹയഗ്രീവോ വിഭാവസുഃ
അയോമുഖഃ ശങ്കുശിരാഃ സ്വർഭാനുഃ കപിലോഽരുണഃ 30
പുലോമാ വൃഷപർവ്വാ ച ഏകചക്രോഽനുതാപനഃ
ധൂമ്രകേശോ വിരൂപാക്ഷോ വിപ്രചിത്തിശ്ച ദുർജ്ജയഃ 31
സ്വർഭാനോഃ സുപ്രഭാം കന്യാമുവാഹ നമുചിഃ കില
വൃഷപർവ്വണസ്തു ശർമ്മിഷ്ഠാം യയാതിർന്നാഹുഷോ ബലീ. 32
വൈശ്വാനരസുതാ യാശ്ച ചതസ്രശ്ചാരുദർശനാഃ
ഉപദാനവീ ഹയശിരാ പുലോമാ കാലകാ തഥാ. 33
ഉപദാനവീം ഹിരണ്യാക്ഷഃ ക്രതുർഹയശിരാം നൃപ
പുലോമാം കാലകാം ച ദ്വേ വൈശ്വാനരസുതേ തു കഃ 34
ഉപയേമേഽഥ ഭഗവാൻ കശ്യപോ ബ്രഹ്മചോദിതഃ
പൌലോമാഃ കാലകേയാശ്ച ദാനവാ യുദ്ധശാലിനഃ 35
തയോഃ ഷഷ്ടിസഹസ്രാണി യജ്ഞഘ്നാംസ്തേ പിതുഃ പിതാ
ജഘാന സ്വർഗ്ഗതോ രാജന്നേക ഇന്ദ്രപ്രിയങ്കരഃ 36
വിപ്രചിത്തിഃ സിംഹികായാം ശതം ചൈകമജീജനൽ
രാഹുജ്യേഷ്ഠം കേതുശതം ഗ്രഹത്വം യ ഉപാഗതഃ 37
അഥാതഃ ശ്രൂയതാം വംശോ യോഽദിതേരനുപൂർവ്വശഃ
യത്ര നാരായണോ ദേവഃ സ്വാംശേനാവതരദ്വിഭുഃ 38
വിവസ്വാനര്യമാ പൂഷാ ത്വഷ്ടാഥ സവിതാ ഭഗഃ
ധാതാ വിധാതാ വരുണോ മിത്രഃ ശക്ര ഉരുക്രമഃ 39
വിവസ്വതഃ ശ്രാദ്ധദേവം സംജ്ഞാസൂയത വൈ മനും
മിഥുനം ച മഹാഭാഗാ യമം ദേവം യമീം തഥാ
സൈവ ഭൂത്വാഥ വഡവാ നാസത്യൌ സുഷുവേ ഭുവി. 40
ഛായാ ശനൈശ്ചരം ലേഭേ സാവർണ്ണിം ച മനും തതഃ
കന്യാം ച തപതീം യാ വൈ വവ്രേ സംവരണം പതിം. 41
അര്യമ്ണോ മാതൃകാ പത്നീ തയോശ്ചർഷണയഃ സുതാ
യത്ര വൈ മാനുഷീ ജാതിർബ്രഹ്മണാ ചോപകല്പിതാ. 42
പൂഷാനപത്യഃ പിഷ്ടാദോ ഭഗ്നദന്തോഽഭവൽ പുരാ
യോഽസൌ ദക്ഷായ കുപിതം ജഹാസ വിവൃതദ്വിജഃ 43
ത്വഷ്ടുർദൈത്യാത്മജാ ഭാര്യാ രചനാ നാമ കന്യകാ
സംനിവേശസ്തയോർജ്ജജ്ഞേ വിശ്വരൂപശ്ച വീര്യവാൻ. 44
തം വവ്രിരേ സുരഗണാ സ്വസ്രീയം ദ്വിഷതാമപി
വിമതേന പരിത്യക്താ ഗുരുണാഽഽങ്ഗിരസേന യൽ 45

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
ഷഷ്ഠോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 5021 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 295

## സപ്തമോഽധ്യായഃ

രാജോവാച

കസ്യ ഹേതോഃ പരിത്യക്താ ആചാര്യേണാത്മനഃ സുരാഃ
ഏതദാചക്ഷ്വ ഭഗവഞ്ഛിഷ്യാണാമക്രമം ഗുരൌ. 1

തിമിയിൽനിന്നു ജലജന്തുക്കളുളവായി,
ക്രമത്തിൽ സരമയിൽനിന്നും [1] ശ്വാപദങ്ങളും
സുരഭീസന്താനങ്ങളിരട്ടക്കുളമ്പിൽസ-
ഞ്ചരിക്കാംപശു പോത്തു മുതലാം മൃഗവൃന്ദം 26
താമ്രാസന്താനങ്ങൾതാൻ പരുന്തും ഗൃദ്ധ്റാദിയു-
മമു നിയുടെ മക്കളുരഗസ്സുകളല്ലോ
വിഷജന്തുക്കളാകും തേളട്ടതൊട്ടവയെല്ലാം
വിഷയാധീശാ! ക്രോധവശതൻ പുത്രരത്രേ 27
വൃക്ഷങ്ങളിളയ്ക്കു,മഗ്ന്ധർവ്വരരിഷ്ടയ്ക്കും,
രാക്ഷസർസുരസയ്ക്കുമുള്ള സന്താനങ്ങൾ താൻ
ഒററക്കുളമ്പുചേരുമശ്വാദി മൃഗോത്ക്കരം
കാഷ്ഠതൻ സന്താനങ്ങളെന്നതുമോത്തുകൊൾക.28
അറുപത്തൊന്നുദനുപുത്രരിൽ മുഖ്യന്മാരെ-
പ്പറയാം ദ്വിമൂർദ്ധാവു, ശംബരൻ, ഹയഗ്രീവൻ,
അരിഷ്ട,നയോമുഖൻ, സ്വർഭാനു,വൃഷപർവ്വാ-
വരുണൻ,ശങ്കുശിര, സ്സ്ഥൂകചക്രൻ, ദുർജ്ജയൻ,
വിപ്രചിത്തിയും വിരൂപാക്ഷനും കപിലനു-
മപ്പുലോമാവു,മനുതാപനൻ, വിഭാവസു,
ധൂമകേശനുമത്രേ, സ്വർഭാനു സുതയാകും
ശ്രീമതി സുപ്രഭയെ നമുചിവേട്ടീടിനാൻ. 29-31
വൃഷപർവ്വാവിൻപുത്രി ശർമ്മിഷ്ഠതന്നെവേട്ടാൻ
പ്രസിദ്ധൻനഹുഷജൻ യയാതി ബലശാലി
ദനുപുത്രനാം വൈശ്വാനരനു ഭവിച്ചിതു
തനയമാർനാ,ലുപദാനവി, പുലോമയും
കാലക,ഹയശിരസ്സീനാമധേയങ്ങളിൽ.-
കാലമായപ്പോളുപദാനവിതന്നെപ്പിന്നെ
വരിച്ചാൻഹിരണ്യാക്ഷദൈത്യനായകൻഹയ-
ശിരസ്സിൻഭർത്തൃസ്ഥാനംക്രതുവുംസ്വീകരിച്ചാൻ
പിന്നെയപ്പുലോമയെക്കാലകയേയുംധാതാ
ചൊന്നതിനാലെവേട്ടാൻഭഗവാൻകശ്യ-
പർഷി. 32-34
പുലോമതന്നിൽതീന്നാർകാലകേയന്മാരെന്നീ-
യുലകിൽ പേർപെററുള്ള നിവാതകവചന്മാർ
അദ്ധ്വരംധ്വംസിപ്പോരായ്യുദ്ധവീരന്മാരായി
ട്ടദ്ധതരാമീയറുപതിനായിരംപേരെ
പാകാരിയർത്ഥിക്കയാൽ നാകലോകത്തുചെന്നി-
ട്ടേകനായ്നിഹനിച്ചാൻ തല്പിതാമഹൻ
പാർത്ഥൻ. 35-36
നൂറെറാന്നുപുത്രന്മാരെത്തീർത്തിതു വിപ്രചിത്തി-
യേററവും പ്രിയപ്പെട്ട സിംഹികാ പത്നിതന്നിൽ
രാഹുവാണതിൽജ്യേഷ്ഠൻ ശേഷിച്ചോർ
കേതുക്കളെ-
ന്നാഹ്വയമാന്നോരവർ ഗ്രഹത്വം പ്രാപിച്ചിതു37
അദിതിയുടെവംശം കേട്ടുകൊൾ,കത്തന്വിയിൽ
സദയം നിജാംശത്താൽ ഭഗവാൻ നാരായണൻ
ദേവകാര്യത്തെസ്സാധിപ്പിക്കുവാൻ വടുവേഷം
കൈവരിച്ചവതരിച്ചീടിനാൻ നരേശ്വരാ! 38
വിവസ്വാ, നാര്യമാവു, പൂഷാവും ത്വഷ്ടാവഥ
സവിതാവുരുക്രമൻ, ധാതാവും വിധാതാവും
മിത്രനും, വരുണനും, ശക്രനും ഭഗനുമെ-
ന്നിത്തരമാദിത്യന്മാർ പന്ത്രണ്ടു പേരാകുന്നു. 39
ശ്രാദ്ധദേവനാം മനുതന്നെയും യമനേയും
പാർത്തട്ടിൽ നദീരൂപയായി പ്രവഹിച്ചിട്ടും
യമുനാദേവിയേയുമുത്ഭവിപ്പിച്ചീടിനാൾ
ക്രമത്തിൽ വിവസ്വാന്റെ പത്നിയാം
സംജ്ഞാദേവി.
പിന്നെമന്നണഞ്ഞവൾ തീർത്തിതു നാസത്യന്മാ-
രെന്നുപേരിയന്നീടുമശ്വിനീകുമാരരെ. 40
ശനൈശ്വരൻതന്നെയും സാവർണ്ണിമനുവേയു-
മിനിജായയാം ഛായ ജനിപ്പിച്ചതിൽപിന്നെ
തപതിയെന്ന കന്യാരത്നത്തെയുളവാക്കി
സ്വപതിയായ്വരിച്ചാൾ സംവരണനേ-
യവൾ. 41
മാതൃകയര്യമാവിൻ ഭാര്യതാൻ, തത്സുതന്മാർ
ഭൂതഭാവിജ്ഞാനികളായ വിദ്വാന്മാരത്രേ.
ഈ നരജാതിയെപ്പിന്നവരിൽ തീർത്തീടിനാൻ
ക്ഷോണീനായകാ! സവിശേഷമായ് ബ്രഹ്മ-
ദേവൻ 42
സന്താനമുണ്ടായില്ല പൂഷാവിനദ്ദേവനോ
ദന്തമില്ലായ്കമൂലം ചതച്ചു തിന്നീടുന്നു.
ദക്ഷനിൽ ക്രുദ്ധനാകും ത്ര്യക്ഷനെപ്പല്ലിളിച്ചി-
ട്ടാക്ഷേപിച്ചതിൻഫലമാണിതെന്നറിഞ്ഞാലും43
ദൈത്യാനുജാതയായി രചനയെന്നനാമ-
മൊത്തുള്ള ഭാമിനിയിൽനിന്നുമാ ത്വഷ്ടാവിനു
വീര്യമേറീടും വിശ്വരൂപൻ സന്നിവേശനെ-
ന്നാര്യരാംരണ്ടുപുത്രർ സംഭവിച്ചിതുപിന്നെ. 44
ശത്രുക്കളാകും ദൈത്യന്മാക്കേഴും സ്വസാവുതൻ
പുത്രനായീടും വിശ്വരൂപനെയാചാര്യനായ്
വരിച്ചാർസുര,രവർ നിന്ദിക്കമൂലം ഗുരു
പുരോഹിതത്വം വിട്ടുപോയതാണതിൻഹേതു.45

# അദ്ധ്യായം 7

## രാജാവു പറഞ്ഞു

എന്തുകാരണം നിജ ശിഷ്യരാം സുരന്മാരെ-
സ്സന്ത്യജിക്കുവാൻ സുരാചാര്യനാം ബൃഹസ്പതി
ഗുരുവിലെന്തക്രമമാണവർ കാണിച്ചതു-
മരുളിച്ചെയ്കീടണം സർവ്വജ്ഞനാകും ഭവാൻ! 1

[1] വ്യാഘ്രാദികാട്ടുമൃഗങ്ങൾ

ശ്രീശുക ഉവാച

ഇന്ദ്രസ്ത്രിഭുവനൈശ്വര്യമദോല്ലംഘിതസൽപഥഃ
മരുദ്ഭിർവ്വസുഭീ രുദ്രൈരാദിത്യൈർഋഭുഭിർനൃപ 2

വിശ്വേദേവൈശ്ച സാദ്ധ്യൈശ്ച നാസത്യാഭ്യാം പരിശ്രിതഃ
സിദ്ധചാരണഗന്ധർവ്വൈർമ്മുനിഭിർബ്രഹ്മവാദിഭിഃ 3

വിദ്യാധരാപ്സരോഭിശ്ച കിന്നരൈഃ പതഗോരഗൈഃ
നിഷേവ്യമാണോ മഘവാൻ സ്തൂയമാനശ്ച ഭാരത. 4

ഉപഗീയമാനോ ലളിതമാസ്ഥാനാധ്യാസനാശ്രിതഃ
പാണ്ഡുരേണാതപത്രേണ ചന്ദ്രമണ്ഡലചാരുണാ 5

യുക്തശ്ചാന്യൈഃ പാരമേഷ്ഠ്യൈശ്ചാമരവ്യജനാദിഭി
വിരാജമാനഃ പൌലോമ്യാ സഹാർദ്ധാസനയാ ഭൃശം 6

സ യദാ പരമാചാര്യം ദേവാനാമാത്മനശ്ച ഹ
നാഭ്യനന്ദത സംപ്രാപ്തം പ്രത്യുത്ഥാനാസനാദിഭിഃ 7

വാചസ്പതിം മുനിവരം സുരാസുരനമസ്കൃതം
നോച്ചചാലാസനാദിന്ദ്രഃ പശ്യന്നപി സമാഗതം. 8

തതോ നിർഗ്ഗത്യ സഹസാ കവിരാംഗിരസഃ പ്രഭുഃ
ആയയൌ സ്വഗൃഹം തൂഷ്ണീം വിദ്വാൻ ശ്രീമദവിക്രിയാം. 9

തർഹ്യേവ പ്രതിബുദ്ധ്യേന്ദ്രോ ഗുരുഹേളനമാത്മനഃ
ഗർഹയാമാസ സദസി സ്വയമാത്മനമാത്മനാ. 10

അഹോ ബത മയാസാധു കൃതം വൈ ഭദ്രബുദ്ധിനാ
യന്മയൈശ്വര്യമത്തേന ഗുരുഃ സദസി കാൽകൃതഃ 11

കോ ഗൃദ്ധ്യേൽ പണ്ഡിതോ ലക്ഷ്മീം ത്രിവിഷ്ടപപതേരപി
യയാഹമാസുരം ഭാവം നീതോഽദ്യ വിബുധേശ്വര. 12

യേ പാരമേഷ്ഠ്യം ധിഷണമധിതിഷ്ഠൻ ന കഞ്ചന
പ്രത്യുത്തിഷ്ഠേദിതി ബ്രൂയുർധർമ്മം തേ ന പരം വിദുഃ 13

തേഷാം കുപഥദേഷ്ടൄണാം പതതാം തമസി ഹ്യധഃ
യേ ശ്രദ്ദധ്യുർവ്വചസ്തേ വൈ മജ്ജന്ത്യശ്മപ്ലവാ ഇവ. 14

അഥാഹമമരാചാര്യമഗാധധിഷണം ദ്വിജം
പ്രസാദയിഷ്യേ നിശഠഃ ശീർഷ്ണാതച്ചരണം സ്പൃശൻ. 15

ഏവം ചിന്തയതസ്തസ്യ മഘോനോ ഭഗവാൻ ഗൃഹാൽ
ബൃഹസ്പതിർഗ്ഗതോഽദൃഷ്ടാം ഗതിമദ്ധ്യാത്മമായയാ. 16

ഗുരോർന്നാധിഗതഃ സംജ്ഞാം പരീക്ഷൻ ഭഗവാൻ സ്വരാട്
ധ്യായൻ ധിയാ സുരൈര്യുക്തഃ ശർമ്മ നാലഭതാത്മനഃ. 17

തച്ഛ്രുത്വൈവാസുരാഃ സർവ്വ ആശ്രിത്യൌശനസം മതം
ദേവാൻ പ്രത്യുദ്യമം ചക്രുർദ്ദുർമ്മദാ ആതതായിനഃ. 18

തൈർവ്വിസൃഷ്ടേഷുഭിസ്തീക്ഷ്ണൈർന്നിർഭിന്നാംഗോരുബാഹവഃ
ബ്രഹ്മാണം ശരണം ജഗ്മുഃ സഹേന്ദ്രാ നതകന്ധരാഃ 19

താംസ്തഥാഭ്യർദ്ദിതാൻ വീക്ഷ്യ ഭഗവാനാത്മഭൂരജഃ
കൃപയാ പരയാ ദേവ ഉവാച പരിസാന്ത്വയൻ. 20

അഹോ ബത സുരശ്രേഷ്ഠാ ഹ്യഭദ്രം വഃ കൃതം മഹൽ
ബ്രഹ്മിഷ്ഠം ബ്രാഹ്മണം ദാന്തമൈശ്വര്യാന്നാഭ്യനന്ദത. 21

തസ്യായമനയസ്യാസീൽ പരേഭ്യോ വഃ പരാഭവഃ
പ്രക്ഷീണേഭ്യഃ സ്വവൈരിഭ്യഃ സമൃദ്ധാനാം ച യൽ സുരാഃ 22

ശ്രീശുകൻ പറഞ്ഞു

മുപ്പാരിന്നധിനാഥൻ ഞാനെന്നൊരഹമ്മതി
സംപ്രാപ്തിക്കുണ്ടായ് സദാചാരത്തെ ലംഘി-
ച്ചതാം
ഗീഷ്പതിവെടിഞ്ഞിടാൻ കാരണം മററൊന്നല്ല
കേൾപ്പിക്കാം സവിസ്തരമിപ്പോൾത്താനക്കാ-
ര്യവും.
ഒരുനാൾ ദേവാധിപൻ, തൻപദവികളെല്ലാം
സ്ഫുരിപ്പിച്ചിരുന്നിതു നിജ സിംഹാസനത്തിൽ
മരുദ്ദേവന്മാരഷ്ടവസുക്കൾ രുദ്രന്മാർ ചാ
രണകിന്നര വിദ്യാധര ഗന്ധർവ്വന്മാരും
സിദ്ധരുമൃഭുക്കളുമാവിശ്വേദേവന്മാരും
സാദ്ധ്യരുമാദിത്യന്മാർ നാനാമാമുനിമാരും
പതഗോരഗാദിയും നാലുഭാഗത്തുനിന്നും
സ്തുതിഗീതങ്ങളാൽ സംസേവനം ചെയ്യുന്നിരുന്നു.
ചന്ദ്രമണ്ഡലംപോലെ മിന്നുംവെൺകൊററക്കുട
പിന്നെ വെഞ്ചാമരങ്ങളാലവട്ടങ്ങൾ മററും
മന്നവചിഹ്നങ്ങളുമിയന്നങ്ങദ്ധ്യാസനം
തന്നിലായിന്ദ്രാണിയുമൊത്തേററം ശോഭി-
ച്ചിതേ. 2-6
അപ്പൊഴുതസ്സദസ്സിലാഗതനായീടിനാൻ
ചൊല്ലൊണ്ടുമ[1] നിമിഷാചാര്യനാം ബൃഹ-
സ്പതി
തോന്നിയില്ലിന്ദ്രനപ്പോളെഴുന്നേററിതിരേററു
നന്ദിച്ചാസനമേകിയർച്ചനം ചെയ്യീടുവാൻ. 7
നാകികളാലും ദൈത്യന്മാരാലും നമസ്കൃത-
നാകുമമ്മുനീന്ദ്രനെ നേരിട്ടുവീക്ഷിച്ചിട്ടും
ദേവേന്ദ്രനാസനത്തിൽനിന്നുമൊന്നെണീക്ക-
വാൻ
ഭാവമില്ലാതങ്ങിരുന്നീടിനാൻ നിശ്ചഞ്ചലം. 8
കവിയുംപ്രഭുവുമാംഗീഷ്പതിയിന്ദ്രൻെറയി-
ക്കവിയും ശ്രീമദത്തെക്കണ്ടിട്ടുമിണ്ടാതെതാൻ
പെട്ടെന്നസ്സഭയിൽനിന്നിറങ്ങിത്തിരിച്ചുതൻ-
പത്തനംപൂകീടിനാനസ്വസ്ഥനായിപ്പരം. 9
പിന്നെത്തൻഗുരുവിനെ നിന്ദിച്ചുപോയെന്നു-
ള്ളിൽ
തന്നത്താൻതോന്നീട്ടിന്ദ്രൻതന്നേത്താൻ നിന്ദി-
ച്ചിതേ. 10
കഷ്ടം! ഞാൻ സദാചാരവിരുദ്ധമായുള്ളൊരു
കൃത്യമാണാചരിച്ചുപോയതിസ്സന്ദർഭത്തിൽ
അല്പധീയായൈശ്വര്യമത്തനായ് നിന്ദിച്ചിതേ
ചൊല്ലൊണ്ടുമാചാര്യനെസ്സഭയിൽവച്ചുതന്നെ 11
ത്രൈലോക്യേശനാമെൻെറയിപ്പദവിയെ-
ച്ചെററു-
പോലുമേചിന്താശീലൻപണ്ഡിതനിച്ഛിച്ചിടാ
ഐശ്വര്യമദംമൂലമല്ലയോസുരേശൻ ഞാ-
നാസുരകൃത്യമിപ്പോളാചരിച്ചതുമേവം 12
അത്യുൽകൃഷ്ടാസനത്തിലേറിവാഴുവാൻ ഭാഗ്യം
സിദ്ധിച്ചോനേററാരെയുമാദരിക്കരുതെന്നായ്
പറയുന്നവരാരും പരമധർമ്മം നേരേ-
യറിയുന്നവരല്ലെന്നുള്ളതു തീർച്ചതന്നെ. 13
ദുർമ്മാർഗ്ഗോപദേഷ്ടാക്കളായീട്ടവർ ചൊൽവ-
തമ്മട്ടു വിശ്വസിക്കും പുരുഷൻ പൊട്ടന്നനെ
കല്ലിനാൽതീർത്തതോണിയെന്നപോൽത്താണു-
തമോ-
[2] നിർല്ലീനനായീട്ടുമെന്നുള്ളതിനില്ലവാദം. 14
തെററുഞാൻ ചെയ്തമൂലമസ്മദീയാചാര്യനു-
മേററവും ബുദ്ധിമാനുമാകുമാ ദ്വിജേന്ദ്രനെ
പാദത്തിൽ വീണുകുപ്പിത്തെററൊറു മാപ്പിരന്നു
മോദിപ്പിക്കുകനല്ലൂ, ഞാൻ ശഠനല്ലയല്ലോ 15
ദേവേന്ദ്രനീവിധത്തിൽ നിശ്ചയിച്ചിരിപ്പളു
സർവ്വജ്ഞൻ ബൃഹസ്പതി ധരിച്ചിട്ടുക്ഷണത്തിൽ
തന്നുടെമായാശക്തിനിമിത്തമെങ്ങാണ്ടു താ-
നെന്നാരുമറിയാത്തവിധത്തിൽ മറഞ്ഞിതേ. 16
സുരനായകൻ സുരന്മാരുമായാചാര്യനെ-
ത്തിരഞ്ഞുതിരഞ്ഞെങ്ങും നടന്നു തളർന്നഹോ!
പുരുസന്താപത്തോടുമവരുമൊത്തുനാനാ-
തരമൂഹങ്ങളിൽപ്പെട്ടസ്വസ്ഥനായിരുന്നാൻ. 17
ഗുരുവാദേവന്മാരെത്തള്ളിയെന്നുള്ള വാർത്ത-
യറിഞ്ഞു ദുർമ്മദാന്ധരസുരന്മാരക്ഷണം
ശുക്രാനുവാദത്തൊടു മായുധങ്ങളുമേന്തി-
യക്രമംതുടങ്ങിനാർ ശക്രാദ്യരോടുനേരേ. 18
ക്രൂരമ്പുതറച്ചംഗം,തുട,കൈ,കാലിതെല്ലാം
കീറിച്ചോരയുമൊലിപ്പിച്ചുകൊണ്ടമരന്മാർ
നാണിച്ചു തലതാഴ്ത്തിദ്ദേവാധീശനുമൊത്തു
വാണീനായകൻതന്നെശ്ശരണം പ്രാപിച്ചിതു. 19
രൂക്ഷദൈത്യാവലീ സംപീഡിതസുരന്മാരെ
വീക്ഷിച്ചിട്ടാത്മഭൂവാം ഭഗവാനജൻ പരം
കാരുണ്യത്തോടുകൂടിയക്കൂട്ടരാശ്വസിക്കു-
മ്മാറുള്ള വചസ്സുകളോതിനാനിപ്രകാരം 20
സാത്വികന്മാരാമാദിതേയനായകന്മാരേ!
പാർത്താലിതെത്രകഷ്ടമത്യന്തം വിചിത്രംതാൻ!
ബ്രഹ്മിഷ്ഠനാകും ദാന്ത ബ്രാഹ്മണശ്രേഷ്ഠനെ-
ശ്രീ-
മദ്മദംകൊണ്ടുനിന്ദിച്ചഭദ്രമാന്നാർനിങ്ങൾ. 21
അല്ലയോ സുരന്മാരേ! നിങ്ങളിൽ ജാത്യാവൈര-
മുള്ളവരായിപ്പരം ക്ഷീണിതരായിരിക്കും
അരാതികളിൽനിന്നും സമൃദ്ധർ നിങ്ങൾക്കിന്നി-
പ്പരാജയത്തിൻമൂലമീയപനയമല്ലോ. 22

---

1 ദേവന്മാരുടെ ഗുരു 2 തമസ്സിൽ മുഴുകിയവൻ

മഘവൻ ദ്വിഷതഃ പശ്യ പ്രക്ഷീണാൻ ഗുർവ്വതിക്രമാൽ
സമ്പ്രത്യുപചിതാൻ ഭൂയഃ കാവ്യമാരാധ്യ ഭക്തിതഃ
ആദദീരൻ നിലയനം മമാപി ഭൃഗുദേവതാഃ 23

ത്രിവിഷ്ടപം കിം ഗണയന്ത്യഭേദ്യ-
മന്ത്രാ ഭൃഗൂണാമനുശിക്ഷിതാർത്ഥാഃ
ന വിപ്രഗോവിന്ദഗവീശ്വരാണാം
ഭവന്ത്യഭദ്രാണി നരേശ്വരാണാം. 24

തദ്വിശ്വരൂപം ഭജതാശു വിപ്രം
തപസ്വിനം ത്വാഷ്ട്രമഥാത്മവന്തം
സഭാജിതോഽർത്ഥാൻ സ വിധാസ്യതേ വോ
യദി ക്ഷമിഷ്യധ്വമുതാസ്യ കർമ്മ. 25

ശ്രീശുക ഉവാച

ത ഏവമുദിതാ രാജൻ ബ്രഹ്മണാ വിഗതജ്വരാഃ
ഋഷിം ത്വാഷ്ട്രമുപവ്രജ്യ പരിഷ്വജ്യേദമബ്രുവൻ. 26

ദേവാ ഊചുഃ

വയം തേഽതിഥയഃ പ്രാപ്താ ആശ്രമം ഭദ്രമസ്തു തേ
കാമഃ സമ്പാദ്യതാം താത പിതൄണാം സമയോചിതഃ 27
പുത്രാണാം ഹി പരോ ധർമ്മഃ പിതൃശുശ്രൂഷണം സതാം
അപി പുത്രവതാം ബ്രഹ്മൻ കിമുത ബ്രഹ്മചാരിണാം. 28
ആചാര്യോ ബ്രഹ്മണോ മൂർത്തിഃ പിതാ മൂർത്തിഃ പ്രജാപതേഃ
ഭ്രാതാ മരുൽപതേർമ്മൂർത്തിർമ്മാതാ സാക്ഷാൽ ക്ഷിതേസ്തനുഃ 29
ദയായാ ഭഗിനീ മൂർത്തിർധർമ്മസ്യാത്മാതിഥിഃ സ്വയം
അഗ്നേരഭ്യാഗതോ മൂർത്തിഃ സർവ്വഭൂതാനി ചാത്മനഃ 30
തസ്മാൽ പിതൄണാമാർത്താനാമാർത്തിം പരപരാഭവം
തപസാപനയംസ്താത സന്ദേശം കർത്തുമർഹസി. 31
വൃണീമഹേ ത്വോപാധ്യായം ബ്രഹ്മിഷ്ഠം ബ്രാഹ്മണം ഗുരും
യഥാഞ്ജസാ വിജേഷ്യാമഃ സപത്നാംസ്തവ തേജസാ. 32
ന ഗർഹയന്തി ഹ്യർത്ഥേഷു യവിഷ്ഠാംഘ്ര്യഭിവാദനം
ഛന്ദോഭ്യോഽന്യത്ര ന ബ്രഹ്മൻ വയോ ജ്യൈഷ്ഠ്യസ്യ കാരണം.
അഭ്യർത്ഥിതഃ സുരഗണൈഃ പൌരോഹിത്യേ മഹാതപാഃ
സ വിശ്വരൂപസ്താനാഹ പ്രസന്നഃ ശ്ലക്ഷ്ണയാ ഗിരാ. 34
വിഗർഹിതം ധർമ്മശീലൈർബ്രഹ്മവർച്ചഉപവ്യയം
കഥം നു മദ്വിധോ നാഥാ ലോകേശൈരഭിയാചിതം
പ്രത്യാഖ്യാസ്യതി തച്ഛിഷ്യഃ സ ഏവ സ്വാർത്ഥ ഉച്യതേ. 35

അകിഞ്ചനാനാം ഹി ധനം ശിലോഞ്ഛനം
തേനേഹ നിർവ്വർത്തിതസാധുസത്ക്രിയഃ
കഥം വിഗർഹ്യം നു കരോമ്യധീശ്വരാഃ
പൌരോധസം ഹൃഷ്യതി യേന ദുർമ്മതിഃ 36

തഥാപി ന പ്രതിബ്രൂയാം ഗുരുഭിഃ പ്രാർത്ഥിതം കിയൽ
ഭവതാം പ്രാർത്ഥിതം സർവ്വം പ്രാണൈരർത്ഥൈശ്ച സാധയേ 37

ശ്രീശുക ഉവാച

തേഭ്യ ഏവം പ്രതിശ്രുത്യ വിശ്വരൂപോ മഹാതപാഃ
പൌരോഹിത്യം വൃതശ്ചക്രേ പരമേണ സമാധിനാ. 38
സുരദ്വിഷാം ശ്രിയം ഗുപ്താമൌശനസ്യാപി വിദ്യയാ
ആച്ഛിദ്യാദാന്മഹേന്ദ്രായ വൈഷ്ണവ്യാ വിദ്യയാ വിഭുഃ 39

ദേവേശാ! നിങ്ങൾക്കിപ്പോളാചാര്യനിന്ദനത്താ-
ലീവിധം ക്ഷതിപററീ, ക്ഷീണരാമരികൾക്കോ
തദ്ഗുരുവരാച്ചയാൽ വദ്ധിച്ചുബലമേററ-
മക്കൂട്ടരെൻസ്ഥാനവുമടക്കാൻ മടിച്ചീടാ. 23

മന്ദതവിട്ട ശുക്രാചാര്യശിക്ഷിതന്മാരാ-
യന്യാധൃഷ്യമാംമന്ത്രശക്തിയാന്നമ്മദിക്കും
ഘോരരാമരാതികൾ വിണ്ണിനെയുണ്ടോ പിന്ന-
ക്കേറിയാക്രമിക്കുവാൻ മടിച്ചു മാറീടുന്നു
വിപ്രനും ശ്രീവിഷ്ണുവും ഗോവുമീശ്വരന്മാരെ-
ന്നൾപ്പൂവിലോൽത്തച്ചിക്കും മന്നവന്മാൎക്കമാത്രാ
ഒരു നാളിലുമുണ്ടായീട്ടകില്ല ഭയങ്ങൾ
സുരശ്രേഷ്ഠരേ! കഷ്ടപ്പാടുതാനന്യക്കെല്ലാം. 24

അതിനാൽ ത്വഷ്ടാവുതൻപുത്രനായാത്മ-
സാക്ഷാത്-
കൃതിയാന്നവനായി ദ്വിജനായ്ത്തപസ്വിയാം
വിശ്വരൂപനെശ്ശുശ്രൂ വംശജനെന്നെണ്ണാതെ-
യാശ്രയിക്കുവിനവനഭീഷ്ടം സാധിപ്പിക്കും.'' 25

**ശ്രീശുകൻ പറഞ്ഞു**

ഏവമാബ്രഹ്മാവരുൾചെയ്തതു കേട്ടനേരം
ദേവന്മാൎക്കഴലാറിയുടനേവരുമൊത്തു
വിശ്വരൂപാന്തികംചെന്നത്യന്തം സ്നേഹംഭാവി-
ച്ചാശ്ലേഷം ചെയ്തുകൊണ്ടീവിധത്തിൽ കഥി-
ച്ചിതേ. 26

**ദേവന്മാർ പറഞ്ഞു**

''ഹേ വത്സാ ഭവദ്ഭവനാഗതരാമീഞങ്ങൾ
കേവലമതിഥികളല്ല യാചകരത്രേ
കാലാനുസാരമായി നിൻപിതൃക്കളാം ഞങ്ങ-
ക്കേല്ലമിച്ഛകൾ സാധിപ്പിക്കുക, മംഗലം തേ! 27

പുത്രവാന്മാരാകിലും സത്സുതക്കേഴം കമ്മം
തത്താതശ്ശുശ്രൂഷണം തന്നെയെന്നിരിക്കവേ
ബ്രഹ്മചാരികളാകും ത്വാദൃശരുടെകാൎയ്യം
ബ്രഹ്മജ്ഞാ! ഭവാനോടു ഞങ്ങളോതേണ്ട-
തുണ്ടോ. 28

സാധോ! സദ്ഗുരുവരൻ വേദത്തിൻെറയും
താതൻ
ധാതാവിൻെറയും, ഭ്രാതാവമർത്ത്യാധീശൻെറയും
മാതാവു സാക്ഷാൽ ക്ഷമയുടേയും മൂൎത്തിതാനെ-
ന്നോതുന്ന കാൎയ്യജ്ഞാനമുള്ളവരാകമാനം. 29

കരുണാമൂൎത്തിസഹോദരിയും, ധൎമ്മത്തിൻെറ
ശരിയായിട്ടംരൂപമതിഥിതാനും, പിന്നെ
വഹ്നിതൻമൂൎത്തിയഭ്യാഗതനുമാണാത്മാവു-
തന്നുടെരൂപം സൎവ്വഭൂതവൃന്ദവുമല്ലോ. 30

അതിനാൽ നിൻപിതൃക്കളാകുമീ ദീനന്മാൎക്ക
പ്രതിയോഗികളിൽനിന്നുണ്ടായപരാഭവം
തപശ്ശക്തിയാലില്ലാതാക്കി ഞങ്ങൾക്കുവേണ്ടു-
മുപദേശങ്ങളേകാനർഹനത്രേ നീ വത്സാ! 31

ഗുരുവും ബ്രഹ്മജ്ഞനും ദ്വിജനുമാകുംനിന്നെ
വരിച്ചിരിപ്പുഞങ്ങളാചാൎയ്യനായിത്തന്നെ
നിന്മഹസ്സിനാൽ ഞങ്ങളശ്രമംരിപുക്കളെ-
യെമ്മട്ടിലായാൽ വെല്ലുമമ്മാൎഗ്ഗം ചൊല്ലി-
ത്തരൂ. 32

കാൎയ്യസാദ്ധ്യത്തിനായിക്കനിഷ്ഠപാദംകൂപ്പാ-
നാരുംതാൻ മടിക്കയില്ലാൎയ്യന്മാരായുള്ളവർ
ജ്യേഷ്ഠത്വം വിദ്വേകത്തെയെന്നിയേ വെറും
വയോ-
വൃദ്ധിയെമാത്രം സമാശ്രയിപ്പതല്ലയല്ലോ 33

ദേവന്മാർപൗരോഹിത്യമേൽക്കുവാനഭ്യൎത്ഥിക്കെ
യാവ്രതി മൃദുവാക്യംചൊല്ലിനാൻ പ്രസന്ന-
നായ്. 34

''വാനവനാഥന്മാരേ! നിങ്ങടെ ശിഷ്യനാണീ-
ഞാ,നെന്നെശ്ശാസിപ്പാനും നിങ്ങൾക്കുണ്ടധികാരം
ഇപ്പാരിൽ പൗരോഹിത്യം ധൎമ്മജ്ഞരായീടുന്ന
സത്പൂരുഷന്മാരെല്ലാം നിന്ദ്യമായ് ഗണിക്കുന്നു
അതുയല്ലിതുമൂലം ബ്രഹ്മതേജസ്സുംകൂടി-
യസ്തമിച്ചീടുംപെട്ടെന്നെന്നാക്കെയിരിക്കിലും
ഭുവനേശരാം മഹാന്മാരുടെയഭ്യൎത്ഥന-
യിവനെപ്പോലുള്ളൊരു ശിഷ്യനെങ്ങിനെതള്ളും?
അതിനാലിപ്രാൎത്ഥനയംഗീകരിപ്പൻ ഗുരു-
ഹിതമാചരിപ്പതുതാനല്ലോ ശിഷ്യധൎമ്മം 35

ധനഹീനരാംതപോധനർതൻ ശിലോഞ്ഛമന-
ധനത്താൽദിനംപ്രതി ധൎമ്മത്തെ നിർവഹിക്കും
ഞാനേതുവിധംഹീനമാകുമീപ്പുരോഹിത-
സ്ഥാനത്തെ സ്വീകരിക്കും വാനവവൎയ്യന്മാരേ!
ദുർമ്മതികൾക്കിപ്പൌരോഹിത്യത്തിൻ
ദുഷ്ഫലങ്ങൾ
കാണ്മാൻകണ്ണില്ലാതവർമോദിപ്പൂതത് ഫല-
ത്തിൽ. 36

എങ്കിലുംമഹാന്മാരാം നിങ്ങൾ വിശ്വാസമാന്നി-
ക്കിങ്കരൻതന്നോടൎത്ഥിച്ചുള്ളൊരീയല്പകാൎയ്യം
ഒഴിയുന്നില്ല ഞാനെന്തകിലും സാധിപ്പിക്കാം
കഴിയുംവിധമൎത്ഥംകൊണ്ടുമെൻ പ്രാണൻ
കൊണ്ടും. 37

**ശ്രീശുകൻ പറഞ്ഞു**

ഇങ്ങിനെ വിശ്വരൂപൻ പ്രതിജ്ഞചെയ്തീടവേ-
യംഗീകരിച്ചാരവരവനെയാചാൎയ്യനായ്
സുരപൌരോഹിത്യമമഹാതപസ്വിയും സ്വീ-
കരിച്ചാനേകാഗ്രമാം ഭാവത്തോടപ്പോൾ
തന്നെ. 38

ശുക്രമാമുനിതൻെറ വിദ്യാവൈഭവത്തിനാ-
ലുൽക്കൎഷം പ്രാപിച്ചുള്ള ദൈതേയവിഭൂതികൾ
ചൊൽക്കൊണ്ടനാരായണകവചമന്ത്രത്തിനാൽ
ചിക്കെന്നാകർഷിച്ചവനിന്ദ്രനായേകീടിനാൻ 39

യയാ ഗുപ്തഃ സഹസ്രാക്ഷോ ജിഗ്യേഽസുരചമൂർവ്വിഭുഃ
താം പ്രാഹ സ മഹേന്ദ്രായ വിശ്വരൂപ ഉദാരധീഃ 40

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ**
**സപ്തമോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5061 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 335**

---

# അഷ്ടമോഽധ്യായഃ

**രാജോവാച**

യയാ ഗുപ്തഃ സഹസ്രാക്ഷഃ സവാഹാൻ രിപുസൈനികാൻ
ക്രീഡന്നിവ വിനിർജ്ജിത്യ ത്രിലോക്യാ ബുഭുജേ ശ്രിയം. 1
ഭഗവംസ്തന്മമാഖ്യാഹി വർമ്മ നാരായണാത്മകം
യഥാഽഽതതായിനഃ ശത്രൂൻ യേന ഗുപ്തോഽജയന്മൃധേ. 2

**ശ്രീശുക ഉവാച**

വൃതഃ പുരോഹിതസ്ത്വാഷ്ട്രോ മഹേന്ദ്രായാനുപൃച്ഛതേ
നാരായണാഖ്യം വർമ്മാഹ തദിഹൈകമനാഃ ശൃണു. 3

**വിശ്വരൂപ ഉവാച**

ധൗതാംഘ്രിപാണിരാചമ്യ സപവിത്ര ഉദങ്മുഖഃ
കൃതസ്വാംഗകരന്യാസോ മന്ത്രാഭ്യാം വാഗ്യതഃ ശുചിഃ 4
നാരായണമയം വർമ്മ സന്നഹ്യേദ്ഭയ ആഗതേ
പാദയോർജ്ജാനുനോരൂർവ്വോരുദരേ ഹൃദ്യഥോരസി. 5
മുഖേ ശിരസ്യാനുപൂർവ്വ്യാദോംകാരാദീനി വിന്യസേൽ
ഓം നമോ നാരായണായേതി വിപര്യയമഥാപി വാ. 6
കരന്യാസം തതഃ കുര്യാൽ ദ്വാദശാക്ഷരവിദ്യയാ
പ്രണവാദിയകാരാന്തമംഗുല്യംഗുഷ്ഠപർവ്വസു. 7
ന്യസേദ്ധൃദയ ഓംകാരം വികാരമനു മൂർദ്ധനി
ഷകാരം തു ഭ്രുവോർമ്മധ്യേ ണകാരം ശിഖയാ ദിശേൽ 8
വേകാരം നേത്രയോര്യുഞ്ജ്യാന്നകാരം സർവ്വസന്ധിഷു
മകാരമസ്ത്രമുദ്ദിശ്യ മന്ത്രമൂർത്തിർഭവേൽ ബുധഃ 9
സവിസർഗ്ഗം ഫഡന്തം തൽ സർവ്വദിക്ഷു വിനിർദ്ദിശേൽ
ഓം വിഷ്ണവേ നമ ഇതി. 10
ആത്മാനം പരമം ധ്യായേൽ ധ്യേയം ഷട്ശക്തിഭിര്യുതം
വിദ്യാതേജസ്തപോമൂർത്തിമിമം മന്ത്രമുദാഹരേൽ. 11

ഓം ഹരിർവ്വിദധ്യാന്മമ സർവ്വരക്ഷാം
ന്യസ്താംഘ്രിപത്മഃ പതഗേന്ദ്രപൃഷ്ഠേ
ദരാരിചർമ്മാസിഗദേഷുചാപ-
പാശാൻ ദധാനോഽഷ്ടഗുണോഽഷ്ടബാഹുഃ 12
ജലേഷു മാം രക്ഷതു മത്സ്യമൂർത്തി-
ര്യാദോഗണേഭ്യോ വരുണസ്യ പാശാൽ
സ്ഥലേഷു മായാവടുവാമനോഽവ്യാൽ
ത്രിവിക്രമഃ ഖേഽവതു വിശ്വരൂപഃ 13
ദുർഗ്ഗേഷ്വടവ്യാജിമുഖാദിഷു പ്രഭുഃ
പായാൽ നൃസിംഹോഽസുരയൂഥപാരിഃ
വിമുഞ്ചതോ യസ്യ മഹാട്ടഹാസം
ദിശോ വിനേദുർന്യപതംശ്ച ഗർഭാഃ 14
രക്ഷത്വസൗ മാധ്വനി യജ്ഞകല്പഃ
സ്വദംഷ്ട്രയോന്നീതധരോ വരാഹഃ
രാമോഽദ്രികൂടേഷ്വഥ വിപ്രവാസേ
സലക്ഷ്മണോഽവ്യാൽ ഭരതാഗ്രജോഽസ്മാൻ. 15
മാമുഗ്രധർമ്മാദഖിലാൽ പ്രമാദാ-
ന്നാരായണഃ പാതു നരശ്ച ഹാസാൽ
ദത്തസ്ത്വയോഗാദഥ യോഗനാഥഃ
പായാദ്ഗുണേശഃ കപിലഃ കർമ്മബന്ധാൽ. 16
സനൽകുമാരോഽവതു കാമദേവാ-
ദ്ധയശീർഷാ മാം പഥി ദേവഹേളനാൽ
ദേവർഷിവര്യഃ പുരുഷാർച്ചനാന്തരാൽ
കൂർമ്മോ ഹരിർമ്മാം നിരയാദശേഷാൽ. 17

അന്യാനുഗ്രഹബുദ്ധിയെത്തുമാവിശ്വരൂപൻ
പിന്നെയദ്ധന്യമന്ത്രമിന്ദ്രനെപ്പഠിപ്പിച്ചാൻ 40

---

# അദ്ധ്യായം 8

**രാജാവു പറഞ്ഞു**

ഏതുവിദ്യയാൽശക്രൻ രക്ഷിതനായി യുദ്ധ-
ചാതുര്യമേറും സേനാപതികളോടുകൂടി
പാരാതെ പോരിൽ ശത്രുവൃന്ദത്തെജ്ജയിച്ചുമു-
പ്പാരിലെവിഭൂതികളടക്കിബ് ഭുജിച്ചുവോ
ആ നാരായണകവചത്തെയും ശത്രുക്കളെ
വാനവർ വിജയിച്ചവിധവും കഥിച്ചാലും. 1-2

**ശ്രീശുകൻ പറഞ്ഞു**

വിശ്വരൂപൻതത്പ്പുരോഹിതത്വം സ്വീകരിച്ചു
[1]ദുശ്ച്യവനന്നാമന്ത്രമുപദേശിച്ചീടിനാൻ

**വിശ്വരൂപൻ പറഞ്ഞു.**

അല്ലയോ മഹാമതേ! ദിവ്യമാമാമന്ത്രം ഞാൻ
ചൊല്ലീടാം ഭവാനോട്ടു,കേട്ടുകൊണ്ടാലുംനേരേ. 3

ജലത്താൽ കൈകാലുകൾ കഴുകിയാചമിച്ചു
ചലിക്കാതുത്തരാഭിമുഖനായ് സ്ഥിതിചെയ്തു
മിണ്ടാതെയഷ്ടാക്ഷരം ദ്വാദശാക്ഷരമെന്നീ
രണ്ടുമന്ത്രത്താലംഗകരന്യാസങ്ങൾ ചെയ്തു. 4

പിന്നീട്ടുദർഭകൊണ്ടു പവിത്രമുദ്രതീർത്തു
തന്നണിവിരൽതന്നിൽ ധരിച്ചീടുകവേണം
അതിനുശേഷം നാരായണദേവതായുക്ത-
പ്രഥിത നാരായണകവചം ജപിക്കണം.
'ഓം നമോ നാരായണനാ'യേത്യോങ്കാരാദിമന്ത്രം
തന്നിലെ ലിപികളെയോരോന്നും ക്രമമായോ
അന്യൂനം വിപരീതമായിട്ടും വിധത്തിലോ
നന്നായിവിന്യസിക്കവേണമെട്ടംഗങ്ങളിൽ
ചരണം,മുട്ടു,തുട,വയർ, ഹൃ, ത്തുര, സ്സാസ്യം
ശിരസ്സെന്നിവയാണീ സ്ഥാനങ്ങളെട്ടുമോർക്ക
പിന്നെദ്വാദശാക്ഷരമന്ത്രത്താൽക്കരന്യാസ-
മെന്നതാചരിക്കണം ശരിയായീവിധത്തിൽ
ഏറയ്ക്കു വലംചൂണ്ടുവിരൽതൊട്ടിടത്തേതു-
വരെയാവിരലെട്ടിൽ വിന്യസിച്ചിട്ടുപിന്നെ
ശിഷ്ടമാം നാലക്ഷരം പെരുവിരൽകൾതൻ-
മദ്ധ്യസ്ഥ രേഖാദ്വയംതന്നിലുംന്യസിക്കണം. 5-7

'ഓം വിഷ്ണവേ നമഃ' ഷഡക്ഷരമന്ത്രംതന്നിൽ-
ത്താവിട്ടും 'ഓ' മക്ഷരം ഹൃദയത്തിലും പിന്നെ-
വികാരംമൂർദ്ധാവിലും ഷകാരം ഭ്രൂമദ്ധ്യത്തും
ണകാരംശിഖയിലും വേകാരംനേത്രത്തിലും

നകാരം സർവ്വസന്ധികളിലുമന്ത്യമാകും
മകാരം സവിസർഗ്ഗമസ്ത്രമന്ത്രമായ് പിന്നെ
ഫഡന്തമായിസ്സർവമായിട്ടും ദിക്കിങ്കലു-
മിടരൊന്നിയേനേരേ വിന്യസിക്കുകവേണം
അന്യൂനം ദിവ്യമാകും മന്ത്രമിതുപാസിപ്പോൻ
പണ്ഡിതനായും മന്ത്രമൂർത്തിയായും ഭവിക്കും 8-10

പ്രത്യഹം [2]ധ്യേയനായിഷൾ ഗുണപൂർണ്ണനായി
വിദ്യതേജസ്സുതപസ്സിവററിൻ സ്വരൂപമാം
പരമാത്മാവിനെത്താൻ ധ്യാനംചെയ്താവർത്തിച്ചു
വരമാമീമന്ത്രത്തെജ്ജപിച്ചീട്ടുകവേണം. 11

ചരണാബ്ജങ്ങൾതാർക്ഷ്യപൃഷ്ഠത്തിലണച്ചെട്ടു-
കരപങ്കജങ്ങളിൽ ഗദവാൾ ചക്രം ചർമ്മം
ശംഖം,വില്ലു,നൃപാശമിവപൂണ്ടഷ്ടൈശ്വര്യം
തങ്കുമോങ്കാരമൂർത്തി പോററണമെന്നെയെങ്ങും. 12

ജലജന്തുക്കൾ പാശീപാശമീരണ്ടിൽനിന്നും
ജലത്തിലെന്നെരക്ഷിച്ചീടണം മത്സ്യമൂർത്തി
മായാബ്രഹ്മചാരിത്രിവിക്രമൻ സ്ഥലത്തിലു-
മീയെന്നെ വിശ്വരൂപൻകാക്കണം നഭസ്സിലും 13

ആരുടെയട്ടഹാസത്തിൻെറ മാറെറാലികേട്ടു-
നേരത്തു നാരീജനഗർഭങ്ങളലസിയോ
ദിതിജസംഘേശനനാം ഹിരണ്യകശിപുവേ
വധിച്ച സമർത്ഥനാമാനരസിംഹമൂർത്തി
പോക്കളമുഖം ഭയങ്കരകാനനം തൊട്ടു
ദുർഗ്ഗമസ്ഥാനങ്ങളിൽക്കാത്തെന്നെ രക്ഷിക്കണം 14

യാഗസ്വരൂപനായ്ത്തൻ തേററയാൽധരി-
ത്രിയെ-
പ്പാകത്തിലുദ്ധരിച്ച വരാഹമൂർത്തിയെന്നെ
പദ്ധതിയിലും, രാമനദ്രികൂടങ്ങൾതോറു-
മത്തലേശാതെ ഭദ്രം പരിപാലിച്ചീടണം.
ലക്ഷ്മണസമേതനാം ഭരതാഗ്രജൻ രാമൻ
രക്ഷിച്ചീടണം ദേശാന്തരത്തിലിഞ്ഞങ്ങളെ. 15

ഉഗ്രധർമ്മത്തിൽ നിന്നും പ്രമാദംതന്നിൽനിന്നും
മുക്തനാക്കണമെന്നെബ് ഭഗവാൻ നാരായണൻ
വൈകാതെരക്ഷിക്കട്ടെ ഗർവ്വത്തിൽനിന്നുംനരൻ
യോഗഭ്രംശത്തിൽനിന്നു യോഗേശൻദത്തൻ-
താനും
കർമ്മബന്ധത്തിൽനിന്നും സത്ത്വാദിഗുണേ-
ശനാം
ബ്രഹ്മജ്ഞൻ കപിലനുമെന്നെക്കാത്തരുളണം 16

സനൽകുമാരനെന്നെക്കാമദേവനിൽനിന്നു-
മനഘൻ ഹയഗ്രീവൻ ദേവനിന്ദയിൽനിന്നും
ഉത്തമവിഷ്ണുഭക്തനായീട്ടാം നാരദർഷി
ദൈതൃാരിദേവാച്ഛനാവിഘാതങ്ങളിൽനിന്നും
ഭൂധരമാമയായ്പണ്ടുയർത്തിയോരു വിഷ്ണു
യാതനകളിൽനിന്നും രക്ഷിച്ചീടണമെന്നെ. 17

---

1 ദേവേന്ദ്രൻ 2 ധ്യാനിക്കപ്പെടുവാൻ യോഗ്യൻ

ധന്വന്തരിർഭഗവാൻ പാത്വപഥ്യാൽ
ദ്വന്ദ്വാദ്ഭയാദൃഷഭോ നിർജ്ജിതാത്മാ
യജ്ഞശ്ച ലോകാദവതാജ്ജനാന്താൽ
ബലോ ഗണാൽ ക്രോധവശാദഹീന്ദ്രഃ 18

ദ്വൈപായനോ ഭഗവാനപ്രബോധാൽ
ബുദ്ധസ്തു പാഖണ്ഡഗണാൽ പ്രമാദാൽ
കൽകിഃ കലേഃ കാലമലാൽ പ്രപാതു
ധർമ്മാവനായോരുകൃതാവതാരഃ 19

മാം കേശവോ ഗദയാ പ്രാതരവ്യാൽ
ഗോവിന്ദ ആസംഗവമാത്തവേണുഃ
നാരായണഃ പ്രാഹ്ണ ഉദാത്തശക്തി-
ർമ്മധ്യന്ദിനേ വിഷ്ണുരരീന്ദ്രപാണിഃ 20

ദേവോഽപരാഹ്ണേ മധുഹോഗ്രധന്വാ
സായം ത്രിധാമാവതു മാധവോ മാം
ദോഷേ ഹൃഷീകേശ ഉതാർദ്ധരാത്രേ
നിശീഥ ഏകോഽവതു പത്മനാഭഃ 21

ശ്രീവത്സധാമാപരരാത്ര ഈശഃ
പ്രത്യൂഷ ഈശോഽസിധരോ ജനാർദ്ദനഃ
ദാമോദരോഽവ്യാദനുസന്ധ്യം പ്രഭാതേ
വിശ്വേശ്വരോ ഭഗവാൻ കാലമൂർത്തിഃ 22

ചക്രം യുഗാന്താനലതിഗ്മനേമി
ഭ്രമൽ സമന്താദ് ഭഗവൽപ്രയുക്തം
ദന്ദഗ്ദ്ധി ദന്ദഗ്ദ്ധ്യരിസൈന്യമാശു
കക്ഷം യഥാ വാതസഖോ ഹുതാശഃ 23

ഗദേഽശനിസ്പർശനവിസ്ഫുലിംഗേ
നിഷ്പിൺഢി നിഷ്പിൺഢ്യജിതപ്രിയാസി
കൂഷ്മാണ്ഡവൈനായകയക്ഷരക്ഷോ-
ഭൂതഗ്രഹാംശ്ചൂർണ്ണയ ചൂർണ്ണയാരീൻ. 24

ത്വം യാതുധാനപ്രമഥപ്രേതമാതൃ-
പിശാചവിപ്രഗ്രഹഘോരദൃഷ്ടീൻ
ദരേന്ദ്ര വിദ്രാവയ കൃഷ്ണപൂരിതോ
ഭീമസ്വനോഽരേർഹൃദയാനി കമ്പയൻ. 25

ത്വം തിഗ്മധാരാസിവരാരിസൈന്യ-
മീശപ്രയുക്തോ മമ ഛിന്ധി ഛിന്ധി
ചക്ഷൂംഷി ചർമ്മഞ്ഛതചന്ദ്ര ഛാദയ
ദ്വിഷാമഘോനാം ഹര പാപചക്ഷുഷാം. 26

യന്നോ ഭയം ഗ്രഹേഭ്യോഽഭൂൽ കേതുഭ്യോ നൃഭ്യ ഏവ ച
സരീസൃപേഭ്യോ ദംഷ്ട്രിഭ്യോ ഭൂതേഭ്യോംഽഹോഭ്യ ഏവ വാ. 27

സർവ്വാണ്യേതാനി ഭഗവന്നാമരൂപാസ്ത്രകീർത്തനാൽ
പ്രയാന്തു സംക്ഷയം സദ്യോ യേ നഃ ശ്രേയഃ പ്രതീപകാഃ 28

ഗരുഡോ ഭഗവാൻ സ്തോത്രസ്തോഭശ്ഛന്ദോമയഃ പ്രഭുഃ
രക്ഷത്വശേഷകൃച്ഛ്രേഭ്യോ വിഷ്വക്സേനഃ സ്വനാമഭിഃ 29

സർവ്വാപദ്ഭ്യോ ഹരേർന്നാമരൂപയാനായുധാനി നഃ
ബുദ്ധീന്ദ്രിയമനഃപ്രാണാൻ പാന്തു പാർഷദഭൂഷണാഃ 30

യഥാ ഹി ഭഗവാനേവ വസ്തുതഃ സദസച്ച യൽ
സത്യേനാനേന നഃ സർവ്വേ യാന്തു നാശമുപദ്രവാഃ 31

യഥൈകാത്മ്യാനുഭാവാനാം വികല്പരഹിതഃ സ്വയം
ഭൂഷണായുധലിംഗാഖ്യാ ധത്തേ ശക്തീഃ സ്വമായയാ. 32

തേനൈവ സത്യമാനേന സർവ്വജ്ഞോ ഭഗവാൻ ഹരിഃ
പാതു സർവ്വൈഃ സ്വരൂപൈർന്നഃ സദാ സർവ്വത്ര സർവ്വഗഃ 33

അപഥ്യാചരണത്തിൽനിന്നു ധന്വന്തരിയു-
മുഭയഭയത്തിൽനിന്നൃഷഭൻ വിജിതാത്മാ
ലോകാപവാദത്തിൽനിന്നാഗമമൂർത്തിതാനും
ലോകരിൽനിന്നുണ്ടാകുമാപത്തുകളിൽനിന്നും
ഹലിയും ക്രുദ്ധഭോഗിവൃന്ദത്തിൽനിന്നു സർപ്പ-
കുലരാജനുമെന്നെപ്പാലിച്ചീടുകവേണം. 18

ജ്ഞാനസ്വരൂപൻ വ്യാസനജ്ഞാനത്തിങ്കൽ നിന്നും,
ദീനാർദ്രചിത്തൻ ബുദ്ധൻ പാഖണ്ഡവൃന്ദത്തിലും
ആലസ്യത്തിലുംനിന്നും ധർമ്മരക്ഷയ്ക്കായോരോ-
കാലത്തുമവതാരം മന്നിലാർന്നിട്ടു കൽക്കി.
വല്ലതാം കലികാലദോഷത്തിൽനിന്നുമെന്നെ-
യലസഭാവമെന്യേ കാത്തുകൊള്ളുകവേണം. 19

[1]ഭാസുരോഷസ്സിൽ ഗദയാലെകേശവൻതാനും
[2]മാസംഗവത്തിൽ വേണുധാരിയാം ഗോവിന്ദനും
പ്രാഹ്നത്തിൽ ബലിഷ്ഠനാം ശ്രീനാരായ-
ണനും മ-
ദ്ധ്യാഹ്നത്തിൽ ചക്രായുധൻ വിഷ്ണുവും
രക്ഷിക്കണം 20

അപരാഹ്നത്തിലുഗ്രധന്വാവാമധുദ്വിട്ടു-
മുപരിസായംകാലം ത്രിധാമാശ്രീമാധവൻ
പ്രദോഷവേളയിങ്കൽശ്രീഹൃഷീകേശൻതാനു-
മതുപോൽ നിശാർദ്ധത്തിൽ നിശീഥത്തിലുമേകൻ
ശ്രീപത്മനാഭൻതാനും നിശാപരാർദ്ധംതന്നിൽ
ശോഭന ശ്രീവത്സാങ്കധരനാമീശന്താനും
പ്രത്യൂഷംതന്നിലസിധരനാം ജനാർദ്ദനൻ
നിത്യവും സന്ധ്യതോറും ശ്രീദാമോദരൻതാനും
പ്രഭാതസമയത്തിൽ വിശ്വത്തിന്നധീശനായ്
പ്രഭുവാം കാലാത്മകൻ ദേവനും പാലി-
ക്കണം. 21-22

കല്പാന്തകാലാഗ്നിപോൽത്തിഗ്മമാം ധാരയോട്ടു-
മൊപ്പം നീ സുദർശനചക്രമേ ഭഗവാനാൽ
എന്നുടെ ചുററുപാടും ചുഴററപ്പെട്ടതായി,
തെന്നലിൻതോഴൻ വഹ്നിപുൽക്കൂട്ടത്തിനെ-
പ്പോലെ
ബഹുലം മമ ശത്രുപടലം സമൂലമായ്
ദഹിപ്പിച്ചാലും ദഹിപ്പിച്ചാലുമത്ഭുതം. 23

അച്യുതനതിപ്രേമപൂർവ്വകം ധരിച്ചീടും
വജ്രസ്പർശസ്ഫുലിംഗസ്ഫുരത്താം മഹാഗദേ!
കൂശ്മാണ്ഡയക്ഷരക്ഷോ ഭൂതവൈനായകാദി
വിശ്വഗ്രഹങ്ങളേയും ശത്രുസന്ദോഹത്തെയും
നിഷ്പീഡനം ചെയ്യുക, നിഷ്പീഡനം ചെയ്യുക;
ക്ഷിപ്രം നീ ചൂർണ്ണമാക്ക, ചൂർണ്ണമാക്കുകവേഗം. 24

യാതുധാനപ്രമഥപിശാചവിപ്രമാതൃ-
ഭൂതപ്രേതങ്ങൾതൊട്ടു ഗ്രഹങ്ങളേയും തഥാ
ഘോരദൃഷ്ടികളായിപ്പീഡിപ്പിക്കുവോനെന്നെ
നേരിട്ടും മററു സർവ്വശത്രുഗ്രഹങ്ങളേയും
ശംഖമേ! കൃഷ്ണാനനവാതപൂരിതമായി-
ത്തങ്കിട്ടും ഭയങ്കരനിസ്വനത്തിനാൽ ഭവാൻ
ഹൃദയങ്ങളെപ്പാരം ചഞ്ചലിപ്പിച്ചു വേഗ-
മതിദൂരത്തിൽപ്പാഞ്ചജന്യമേ! പായിച്ചാലും. 25

ഹേ ശിതധാരാന്വിത ഖഡ്ഗപ്രവേകാ! ഭവാ-
നീശപ്രയുക്തനായെൻ ശത്രുസൈന്യത്തെയെല്ലാം
അരിഞ്ഞുവീഴ്ത്തീടുക, നൂറു ചന്ദ്രന്മാർക്കൊപ്പം
പരിശോഭിച്ചീടുന്നപരിശ! പരിചിൽ നീ
മൂടുകയാഗദേഷിജനത്തിൻ നേത്രങ്ങളെ
പാടേതദ്ദുഗ്രവീക്ഷാദൃഷ്ടികൾ നശിപ്പിക്ക. 26

നവഗ്രഹങ്ങൾ ധൂമകേതുക്കൾ ദുഷ്ടജന്തു
നിവഹം, ജനം, സർപ്പം, പഞ്ചഭൂതങ്ങൾ പാപം
എന്നിതുകളിൽനിന്നുമിയലും ഭയങ്ങളു-
മെന്നല്ലെൻശ്രേയോവിഘ്നകാരികളായുള്ളോരും
ദൈത്യാരിഭഗവാന്റെ നാമരൂപാസ്ത്രങ്ങൾ തൻ-
കീർത്തനംകൊണ്ടുമാത്രം നിശ്ശേഷം നശി-
ക്കണം 27-28

സ്തോത്രസ്തോഭനായ് വേദമൂർത്തിയായ് സമ-
ർത്ഥനാം
പത്രീന്ദ്രൻ ഭഗവാനീ ഞങ്ങളിൽത്തിങ്ങിക്കൂടും
ഖിന്നതയെല്ലാംമാററിപ്പോററട്ടെ വിഷ്വക്സേനൻ
തന്നാമം കീർത്തിക്കുമീ ഞങ്ങളെരക്ഷിക്കട്ടെ! 29

ഭഗവന്നാമരൂപവാഹനായുധങ്ങളും
മികവുകലർന്നീടും പാർഷദമുഖ്യന്മാരും
സകലവിപത്തിലുംനിന്നു ധീ, യിന്ദ്രിയങ്ങ-
ളുകതാർപ്രാണങ്ങളെന്നിവയെ രക്ഷിക്കട്ടെ! 30

സ്ഥൂലസൂക്ഷ്മങ്ങളാകുമാകൃതിയാർന്നിരിക്കു-
മീലോകം സമസ്തവും ശ്രീഹരിതന്നെയെന്നായ്
സിദ്ധാന്തിച്ചിട്ടും ശാസ്ത്രഗീരുനേരെന്നാൽ
ഞങ്ങൾ-
ക്കെത്തീടുമുപദ്രവമതിനാൽ നശിക്കട്ടെ. 31

കാണുന്നതെല്ലാംവിഷ്ണുസ്വരൂപമെന്നായുന്നി-
ധ്യാനിപ്പോർക്കീശൻ സ്വയം വികല്പഹീനനെന്നും
മായയാൽ,മററുള്ളോർക്കുഭൂഷണം,നാമം, ചിഹ്ന-
മായുധശക്തിയിവയാർന്നിട്ടുന്നവനെന്നും
ചൊല്ലുമച്ചൊല്ലുസത്യമാണെങ്കിലതുമൂല-
മില്ലാതെയായിടട്ടെ ഞങ്ങടെയല്ലലെല്ലാം. 32

ആ സത്യപ്രമാണത്താൽസർവ്വത്രസർവ്വജ്ഞനായ്
ഭാസ്യമാനനായീടും ഭഗവാൻ വാസുദേവൻ
സകലരൂപങ്ങളെക്കൊണ്ടുമെപ്പൊഴുമെങ്ങും
[3] വികലതാവിഹീനം ഞങ്ങളെ രക്ഷിക്കണം. 33

1. 5 നാഴിക പുലരുംവരെ 2. 5 മുതൽ 10 നഴിക പുലരുംവരെ 3. കേടുകൂടാതെ

വിദിക്ഷു ദിക്ഷൂർദ്ധ്വമധഃ സമന്താ-
ദന്തർബ്ബഹിർഭഗവാൻ നാരസിംഹഃ
പ്രഹാപയംല്ലോകഭയം സ്വനേന
സ്വതേജസാ ഗ്രസ്തസമസ്തതേജാഃ 34
മഘവന്നിദമാഖ്യാതം വർമ്മ നാരായണാത്മകം
വിജേഷ്യസ്യഞ്ജസാ യേന ദംശിതോഽസുരയൂഥപാൻ. 35
ഏതദ്ധാരയമാണസ്തു യം യം പശ്യതി ചക്ഷുഷാ
പദാ വാ സംസ്പൃശേത്സദ്യഃ സാധ്വസാൽ സ വിമുച്യതേ. 36
ന കുതശ്ചിത്ഭയം തസ്യ വിദ്യാം ധാരയതോ ഭവേൽ
രാജദസ്യുഗ്രഹാദിഭ്യോ വ്യാഘ്രാദിഭ്യശ്ച കർഹിചിൽ. 37
ഇമാം വിദ്യാം പുരാ കശ്ചിൽ കൌശികോ ധാരയൻ ദ്വിജഃ
യോഗധാരണയാ സ്വാംഗം ജഹൌ സ മരുധന്വനി. 38
തസ്യോപരി വിമാനേന ഗന്ധർവ്വപതിരേകദാ
യയൌ ചിത്രരഥഃ സ്ത്രീഭിർവൃതോ യത്ര ദ്വിജക്ഷയഃ
ഗഗനാന്ന്യപതത്സദ്യഃ സവിമാനോ ഹ്യവാക്ശിരാഃ 39
സ വാലഖില്യവചനാദസ്ഥീന്യാദായ വിസ്മിതഃ
പ്രാസ്യ പ്രാചീസരസ്വത്യാം സ്നാത്വാ ധാമ സ്വമന്വഗാൽ. 40

ശ്രീശുക ഉവാച

യ ഇദം ശൃണുയാൽ കാലേ യോ ധാരയതി ചാദൃതഃ
തം നമസ്യന്തി ഭൂതാനി മുച്യതേ സർവ്വതോ ഭയാൽ. 41
ഏതാം വിദ്യാമധിഗതോ വിശ്വരൂപാച്ഛതക്രതുഃ
ത്രൈലോക്യലക്ഷ്മീം ബുഭുജേ വിനിർജ്ജിത്യ മൃധേഽസുരാൻ. 42

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
നാരായണവർമ്മകഥനം നാമ അഷ്ടമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5103 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 377

## നവമോഽധ്യായഃ

ശ്രീശുക ഉവാച

തസ്യാസൻ വിശ്വരൂപസ്യ ശിരാംസി ത്രീണി ഭാരത
സോമപീഥം സുരാപീഥമന്നാദമിതി ശുശ്രുമ. 1
സ വൈ ബർഹിഷി ദേവേഭ്യോ ഭാഗം പ്രത്യക്ഷമുച്ചകൈഃ
അവദദ്യസ്യ പിതരോ ദേവാഃ സപ്രശ്രയം നൃപ. 2
സ ഏവ ഹി ദദൌ ഭാഗം പരോക്ഷമസുരാൻ പ്രതി
യജമാനോഽവഹത്ഭാഗം മാതൃസ്നേഹവശാനുഗഃ 3
തദ്ദേവഹേലനം തസ്യ ധർമ്മാളീകം സുരേശ്വരഃ
ആലക്ഷ്യ തരസാ ഭീതസ്തച്ഛീർഷാണ്യച്ഛിനദ്രുഷാ. 4
സോമപീഥം തു യത്തസ്യ ശിര ആസീൽ കപിഞ്ജലഃ
കലവിങ്കഃ സുരാപീഥമന്നാദം യത്സ തിത്തിരിഃ 5
ബ്രഹ്മഹത്യാമഞ്ജലിനാ ജഗ്രാഹ യദപീശ്വരഃ
സംവത്സരാന്തേ തദഘം ഭൂതാനാം സ വിശുദ്ധയേ
ഭൂമ്യംബുദ്രുമയോഷിദ്ഭ്യശ്ചതുർദ്ധാ വ്യഭജദ്ധരിഃ 6
ഭൂമിസ്തുരീയം ജഗ്രാഹ ഖാതപൂരവരേണ വൈ
ഈരണം ബ്രഹ്മഹത്യായാ രൂപം ഭൂമൌ പ്രദൃശ്യതേ. 7
തുര്യം ഛേദവിരോഹേണ വരേണ ജഗൃഹുർദ്രുമാഃ
തേഷാം നിര്യാസരൂപേണ ബ്രഹ്മഹത്യാ പ്രദൃശ്യതേ. 8
ശശ്വൽകാമവരേണാംഹസ്തുരീയം ജഗൃഹുഃ സ്ത്രിയഃ
രജോരൂപേണ താസ്വംഹോ മാസി മാസി പ്രദൃശ്യതേ. 9

കോണദിഗ്ഭാഗംതോറും മുഖ്യദിക്കുകൾതോറും
താണഭാഗത്തുമൂർദ്ധ്വസ്ഥലത്തും ചുററുപാടും
ഉള്ളിലും പുറത്തുംനിന്നുദ്ഭൂതം ജഗദ്ഭയ-
മെല്ലാംനിജാട്ടഹാസംകൊണ്ടുതാൻ നശിപ്പിച്ചു
സ്വതേജസ്സിനാലന്യതേജസ്സശേഷമുള്ളി-
ലൊതുക്കിപ്രശോഭിക്കും നൃസിംഹംരക്ഷിക്കണം. 34

അല്ലയോ സുരേശ്വരാ! ഭവാനോടീവിധത്തിൽ
ചൊല്ലിനേൻ നാരായണസ്വരൂപകവചത്തെ
ഇതിനാലങ്ങുന്നംഗരക്ഷണംചെയ്തുകൊൾക;
ദിതിജസമൂഹത്തെജ്ജയിക്കാമനായാസം. 35

ഇക്കവചത്തെദ്ധരിക്കുന്നവനാരേനേരേ
നോക്കുമോ പാദങ്ങളാലാരെസ്സംസ്പർശിക്കുമോ
അപ്പുമാനിയന്നീട്ടുമശേഷഭയങ്ങളു-
മപ്പോഴേയസ്തംഗതമായിട്ടുമസംശയം. 36

ഈവിദ്യധരിക്കുവോനുണ്ടാകയില്ലപിന്നെ
ഭൂവരചോരഗ്രഹവ്യാഘ്രാദിഭീതിതെല്ലും. 37

കുശികകുലത്തിൽ പണ്ടൊരുഭൂദേവനിതു
വശത്തിലാക്കിസ്വാംഗമെങ്ങുമീമന്ത്രത്തിനാൽ
യോഗധാരണകൊണ്ടുബന്ധിച്ചു നിർജ്ജലഭൂ-
ഭാഗത്തിലൊരേടത്തു തത്തനു തള്ളീടിനാൻ 38

ഏകദാ ചിത്രരഥനെന്നുള്ള ഗന്ധർവ്വേന്ദ്രൻ
സ്ത്രീകളുമൊത്തുമോദാൽ വിമാനമൊന്നിലേറി
വേഗത്തിലാകാശത്തിലസ്ഥലത്തിനുമീതെ
പോകവേ തലകുത്തിവിമാനത്തൊടും വീണാൻ 39

മൂലമെന്തതിനെന്നറിയാതുഴലുമ്പോൾ
ബാലഖില്യോക്തികേട്ടു വിസ്മയപ്പെട്ടു പിന്നെ
ക്ഷിതിദേവാസ്ഥിയാന്നാപ്രാചിയാം സരസ്വതീ-
നദിയിലിട്ടുമുങ്ങിസ്വസ്ഥാനമെത്തീടിനാൻ. 40

ശ്രീശുകൻ പറഞ്ഞു

ഏതവൻകവചമിതന്തിനേരത്തോപരം-
ഭീതിയാന്നിട്ടുമ്പൊഴോ കേൾക്കയുംപഠിക്കയും
ചെയ്തീട്ടു,മപ്പുമാനെബ്ഭൂതങ്ങൾനമിച്ചീട്ടു-
മേതുഭീതിയിൽനിന്നും മുക്തനായീട്ടുമവൻ. 41

വിശ്വരൂപനിൽനിന്നുമീവിദ്യയേവംധരി-
ച്ചശ്രമംരിപുക്കളെയാകെയായോധനത്തിൽ
സുരനായകൻവെന്നുവീണ്ടും ത്രിഭുവനത്തിൻ
പരമാധികാരിയായ് പരിശോഭിച്ചീടിനാൻ. 42

---

# അദ്ധ്യായം 9

ശ്രീശുകൻ പറഞ്ഞു

ഭൂപതേ! സുരാചാര്യനായിരിക്കുമാവിശ്വ-
രൂപനുശിരസ്സു മൂന്നുള്ളതായ്ക്കേട്ടിരിപ്പൂ
ഒന്നിനാൽസോമപാന,മൊന്നിനാൽസുരാപാന,-
മൊന്നിനാൽ സാധാരണഭക്ഷണമിതാംരീതി. 1

അദ്ധ്വരത്തിങ്കൽദേവന്മാരുടെഹവിർഭാഗം
പ്രത്യക്ഷംവിളിച്ചോതിയുച്ചത്തിൽവിനീതനായ്
അർപ്പിച്ചാനവർക്കായിട്ടഗ്നിയിൽ വിശ്വരൂപൻ
തത്പിതൃക്കളാണല്ലോ സുരന്മാർ ധരാപതേ! 2

മാതൃസ്നേഹത്താലവനസുരന്മാർക്കുംപിന്നെ
സാദരംഹവിർഭാഗമേകിനാൻ രഹസ്യമായ്. 3

ഗുരുസ്ഥാനത്തിരുന്നുകൊണ്ടവൻകാണിച്ചൊരി-
സ്സുരനിന്ദയും ധർമ്മവ്യാജവുംനിരീക്ഷിച്ചു
ഭീതനായിന്ദ്രൻ പെട്ടെന്നത്യന്തംക്രുദ്ധനായി
ഛേദിച്ചീടിനാനപ്പോളവന്റെ ശിരസ്സുകൾ 4

ശിരസ്സുമൂന്നും മൂന്നുപക്ഷികളായ്ത്തീർന്നതിൽ
സുരഭക്ഷിച്ചതിൻപേർകലപിംഗമെന്നായി
സോമപാനംചെയ്തതിൻനാമമോകപിഞ്ജല-
മാമട്ടിലന്നമാന്നതലതിത്തിരിയായി 5

ഈശനാകിലുമിന്ദ്രനാ ബ്രഹ്മഹത്യാപാപം
സംശുദ്ധമതേ! വഹിച്ചീടിനാനൊരുവർഷം
ഭൂതശുദ്ധിക്കായതുനാലായിപ്പകുത്തേകീ
മേദിനി,ജലം,തരുവിവയ്ക്കും നാരികൾക്കുമായ്. 6

കുഴിച്ചെട്ടുത്തഭാഗം തനിയേപൂർണ്ണമാകാൻ
കഴിയുംവരംവാങ്ങിപ്പാപാംശമേററാൾ ഭൂമി.
ഇമ്മന്നിലൂഷരപ്രദേശങ്ങൾ കാണുന്നത-
ബ്രഹ്മഹത്യ തൻഫലമായത്രേനരേശ്വരാ! 7

ഖണ്ഡിച്ചെന്നാലും വീണ്ടും തളിക്കാൻവരത്തോട്ടു
മാന്നിതുവൃക്ഷങ്ങളും നാലൊന്നുഭാഗംപാപം
തരുക്ഷീരത്തെബ്രഹ്മഹത്യതൻരൂപത്തിലി-
ദ്ധരയിൽകാൺകയാൽനാംഭക്ഷിക്കാറില്ലയല്ലോ 8

ഗർഭധാരണം മുതൽ പ്രസവംവരെ സ്ത്രീക-
ളേർപ്പെട്ടുകൂടാ സംഗിപ്പതിനെന്നല്ലോന്യായം
അതിനു വിരുദ്ധമായ് പുരുഷസംഗമാനു-
മതിയോടംഗീകരിച്ചംഗനമാരും പാപം
നാരിയിൽ പ്രതിമാസം ചേരുമാ രജസ്സല്ലോ
ഘോരമാമിപ്പാപത്തിൻ സ്വരൂപം ധരേശ്വരാ! 9

ദ്രവ്യഭൂയോവഃരണാപസ്തുരീയം ജഗൃഹുർബലം
താസു ബുദ്ബുദഫേനാഭ്യാം ദൃഷ്ടം തദ്ധരതി ക്ഷിപൻ. 10
ഹതപുത്രസ്തതസ്ത്വഷ്ടാ ജുഹാവേന്ദ്രായ ശത്രവേ
ഇന്ദ്രശത്രോ വിവർദ്ധസ്വ മാചിരം ജഹി വിദ്വിഷം. 11
അഥാന്വാഹാര്യപചനാദുത്ഥിതോ ഘോരദർശനഃ
കൃതാന്ത ഇവ ലോകാനാം യുഗാന്തസമയേ യഥാ. 12
വിഷ്വഗ്വിവർദ്ധമാനം തമിഷുമാത്രം ദിനേ ദിനേ
ദഗ്ദ്ധശൈലപ്രതീകാശം സന്ധ്യാഭ്രാനീകവർച്ചസം. 13
തപ്തതാമ്രശിഖാശ്മശ്രും മധ്യാഹ്നാർക്കോഗ്രലോചനം
ദേദീപ്യമാനേ ത്രിശിഖേ ശൂല ആരോപ്യ രോദസീ. 14
നൃത്യന്തമുന്നദന്തം ച ചാലയന്തം പദാ മഹീം
ദരീഗംഭീരവക്ത്രേണ പിബതാ ച നഭസ്ഥലം. 15
ലിഹതാ ജിഹ്വയർക്ഷാണി ഗ്രസതാ ഭുവനത്രയം
മഹതാ രൗദ്രദംഷ്ട്രേണ ജൃംഭമാണം മുഹുർമ്മുഹുഃ
വിത്രസ്താ ദുദ്രുവുർല്ലോകാ വീക്ഷ്യ സർവ്വേ ദിശോ ദശ. 16
യേനാവൃതാ ഇമേ ലോകാസ്തമസാ ത്വാഷ്ട്രമൂർത്തിനാ
സ വൈ വൃത്ര ഇതി പ്രോക്തഃ പാപഃ പരമദാരുണഃ 17
തം നിജഘ്നുരഭിദ്രുത്യ സഗണാ വിബുധർഷഭാഃ
സ്വൈഃ സ്വൈർദ്ദിവ്യാസ്ത്രശസ്ത്രൗഘൈഃ സോഽഗ്രസൽ
താനി കൃൽസ്നശഃ 18
തതസ്തേ വിസ്മിതാഃ സർവ്വേ വിഷണ്ണാ ഗ്രസ്തതേജസഃ
പ്രത്യഞ്ചമാദിപുരുഷമുപതസ്ഥുഃ സമാഹിതാഃ 19

ദേവാ ഊചുഃ

വായ്വംബരാഗ്ന്യപ്ക്ഷിതയസ്ത്രിലോകാ
ബ്രഹ്മാദയോ യേ വയമുദ്വിജന്തഃ
ഹരാമ യസ്മൈ ബലിമന്തകോഽസൗ
ബിഭേതി യസ്മാദരണം തതോ നഃ 20
അവിസ്മിതം തം പരിപൂർണ്ണകാമം
സ്വേനൈവ ലാഭേന സമം പ്രശാന്തം
വിനോപസർപ്പത്യപരം ഹി ബാലിശഃ
ശ്വലാംഗുലേനാതിതിതർത്തി സിന്ധും. 21
യസ്യോരുശൃംഗേ ജഗതീം സ്വനാവം
മനുര്യഥാഽഽബധ്യ തതാര ദുർഗ്ഗം
സ ഏവ നസ്ത്വാഷ്ട്രഭയാദ്ദുരന്താൽ
ത്രാതാഽഽശ്രിതാൻ വാരിചരോഽപി നൂനം. 22
പുരാ സ്വയംഭൂരപി സംയമാംഭ-
സ്യുദീർണ്ണവാതോർമ്മിരവൈഃ കരാളേ
ഏകോഽരവിന്ദാൽ പതിതസ്തതാര
തസ്മാദ്ഭയാദ്യേന സ നോഽസ്തു പാരഃ 23
യ ഏക ഈശോ നിജമായയാ നഃ
സസർജ്ജ യേനാനുസൃജാമ വിശ്വം
വയം ന യസ്യാപി പുരഃ സമീഹതഃ
പശ്യാമ ലിംഗം പൃഥഗീശമാനിനഃ 24
യോ നഃ സപത്നൈർഭൃശമർദ്ദ്യമാനാൻ
ദേവർഷിതിര്യങ്നൃഷു നിത്യ ഏവ
കൃതാവതാരസ്തനുഭിഃ സ്വമായയാ
കൃത്വാഽഽത്മസാൽ പാതി യുഗേ യുഗേ ച. 25

തമേവ ദേവം വയമാത്മദൈവതം
പരം പ്രധാനം പുരുഷം വിശ്വമന്യം
വ്രജാമ സർവ്വേ ശരണം ശരണ്യം
സ്വാനാം സ നോ ധാസ്യതി ശം മഹാത്മാ. 26

ശ്രീശുക ഉവാച

ഇതി തേഷാം മഹാരാജ സുരാണാമുപതിഷ്ഠതാം
പ്രതീച്യാം ദിശ്യഭൂദാവിഃ ശംഖചക്രഗദാധരഃ 27
ആത്മതുല്യൈഃ ഷോഡശഭിർവ്വിനാ ശ്രീവത്സകൗസ്തുഭൗ
പര്യുപാസിതമുന്നിദ്രശരദംബുരുഹേക്ഷണം. 28
ദൃഷ്ട്വാ തമവനൗ സർവ്വ ഈക്ഷണാഹ്ലാദവിക്ലബാഃ
ദണ്ഡവൽ പതിതാ രാജഞ്ഛനൈരുത്ഥായ തുഷ്ടുവുഃ 29

എട്ടുകൂംതോറുമേറുമാറനുഗ്രഹംവാങ്ങീ
മടിക്കാതപ്പുമപ്പോളേററിതദ്ദുരിതാംശം
അംബുവിൽകണ്ടീടുന്ന നുരയും പതയുമീ
ബ്രഹ്മഹത്യാംശമാകകൊണ്ടവ വർജ്ജ്യങ്ങളാം 10
തനയവധംകേട്ടു രുഷ്ടനായ്ത്വഷ്ടാവിന്ദ്ര-
ഹനനത്തിനായൊരു ഭൂതത്തെ സൃഷ്ടിക്കുവാൻ
ഇന്ദ്രാരേ!വർദ്ധിക്കുക വൈരിയെക്കൊൽകശീഘ്ര-
മെന്നുള്ള മന്ത്രംചൊല്ലിനടത്തീയൊരുഹോമം. 11
അക്ഷണമാഭിചാരമന്ത്രത്താൽ ക്ഷോഭിക്കുമ-
ദ്ദക്ഷിണാഗ്നിയിൽനിന്നും ഭീകരമൊരുരൂപം
കല്പാന്തകാലത്തിങ്കൽ മുപ്പാരും മുടിക്കുവാൻ
ക്ഷിപ്രമെത്തുമാ രുദ്രൻകണക്കേ പുറപ്പെട്ടാൻ 12
ചുററിനുംദിനംപ്രതി വില്ലാട്ടദൂരംനീണ്ടു-
വീർത്തേററംവളന്നൊരു കരിമാമലയ്ക്കൊത്തു
സന്ധ്യാഭ്രരുചിപൂണ്ടു [1] തപ്തതാമ്രത്തിൻകാന്തി-
ചിന്തിടും വാച്ചതാടിമീശയും കേശങ്ങളും
ധരിച്ചു [2] മദ്ധ്യാഹ്നാർക്കസമാനോച്ചണ്ഡപ്രഭാ-
സ്ഫുരന്നേത്രങ്ങളോടുമത്യന്തംതിളങ്ങീടും
മുന മൂന്നാളും ശൂലംതന്നിലിബ്ഭുവും ദ്യോവു-
മണച്ചുകോത്തുപിടിച്ചങ്ങിനെ നൃത്തമാടി
ഉച്ചത്തിലട്ടഹാസം ചെയ്തടിവയ്പാൽഭൂമി-
യുച്ചലിപ്പിച്ചു ഗുഹയ്ക്കൊപ്പമായഗാധമാം
വക്ത്രത്താലാകാശത്തെഗ്രസിച്ചു താരങ്ങളെ
നക്കിയുംനാവാലുള്ളിലാക്കിയുംത്രൈലോക്യത്തെ
എത്രയും നീണ്ട രൗദ്രദംഷ്ട്രയാലടിക്കടി
വക്ത്രംതുറന്നടച്ചുമവന്റെ പുറപ്പാടു
വിത്രസ്തഹൃദന്തരായ് ജനങ്ങൾ വീക്ഷിച്ചുടൻ
സത്വരംപത്തുദിക്കിലുമോടിപാഞ്ഞീടിനാർ 13-16
ത്വഷ്ടാവിൻമൂത്തിയായിത്താമസസ്വരൂപനാ-
യത്യന്തംപാപിയായിബ്ഭീകരനായിപ്പാരം
ഭുവനംമൂന്നുംപാടേമറച്ചു ചരിച്ചുള്ളോ-
രവനെയത്രേ വൃത്രനെന്നെങ്ങും കീത്തിപ്പതും. 17
അവനെക്കണ്ടപ്പോഴെയമർത്ത്യമുഖ്യരെല്ലാ-
മവന്റെനേക്കു നാനാ ദിവ്യാസ്ത്രശസ്ത്രോത്ക്കരം
ധാരാളം പ്രയോഗിച്ചാ,രായവസമസ്തവും
പാരാതെ ലയിപ്പിച്ചാൻ മുഖാന്തർഭാഗത്തവൻ 18
ഏകനാംമഹാഭൂതം സുരവൃന്ദത്തിൻ തേജ-
സ്സാകെസ്സംഹരിച്ചതുകണ്ടവരാശ്ചര്യവും
ശോകവുമാവഹിച്ചുമററൊന്നുംമാർഗ്ഗംകാണാ-
തേകാഗ്രചിത്തരായി ധ്യാനിച്ചാർഭഗവാനെ. 19
വായ്വംബരാഗ്നിജലഭൂമികൾഭൂതങ്ങളും
മൂവുലകവും പിതാമഹാദ്യരീഞങ്ങളും
ഭീതരായാക്കായ്ക്കർമ്മരൂപമായിട്ടുംബലി
സാദരംദിനംപ്രതിസമർപ്പിച്ചിടുന്നുവോ
അന്തകൃത്തായീടുന്നകാലനും ഭയന്നീടു-
മന്തര്യാമിയാമവൻഞങ്ങളെരക്ഷിക്കണം 20
അദ്വൈതവിഹീനനായാത്മാനന്ദാനുഭവ-
തൃപ്തനായ്പക്ഷപാതാപേതനായ് പ്രശാന്തനാം
അബ്ഭഗവാനെത്തള്ളിയന്യനെസ്സേവിക്കുവാ-
നേപ്പെട്ടു വൃഥാ കാലംകളയുംഭോഷാഗ്രണി
പാരാതെ പട്ടിക്കുഞ്ഞിൻവാലിനാലപാരമാം
വാരാശികടക്കുവാനാഗ്രഹിക്കുന്നു ചിത്രം. 21
ഭൂമിയാംതൻതോണിയെയാരുടെകൊമ്പിൽ
ബന്ധി-
ച്ചാമനു സത്യവ്രതൻ പ്രളയാംബുവിൽനിന്നും
രക്ഷപെട്ടുവോ നീരചാരിയാമത്സ്യമൂത്തി-
യിക്ഷണമാശ്രിതന്മാരായീടുമീ ഞങ്ങളെ
അന്തമററിടുന്നൊരീവൃത്രഭീതിയാംമഹാ-
വധിവിൽനിന്നുകരയേററി രക്ഷിക്കുംദൃഢം. 22
ഊററമാം കാററിൽപ്പൊന്തുമൂർമ്മികൾതൻ-
നാദത്താ-
ലേററവുംഭീതിയേകുംകല്പാന്തസലിലത്തിൽ
പദ്മത്തിൽനിന്നുവീണവിധിയെവീണ്ടും നാഭി-
പദ്മത്തിലേററിക്കാത്തഭഗവാൻ ഭയംതീക്ക.23
ഏകനായ്മായയാലാരെങ്ങളെ സൃഷ്ടിച്ചിതീ-
ലോകത്തെയേതീശന്റെകൃപയാൽത്തീത്തുഞങ്ങൾ
മുമ്പിൽ പ്രവത്തിച്ചീടുമാക്കെഴുംസ്വരൂപത്തെ
വൻപരെന്നഭിമാനിച്ചീടുമീമന്ദർകാണാ. 24
ദേവഷിതിര്യങ്മൃഗമർത്ത്യാദിവർഗ്ഗങ്ങളി-
ലേവനോയുഗംതോറുമവതാരങ്ങളാന്നു
ശത്രുമർദ്ദിതരാകും ഞങ്ങളെ ബന്ധുക്കളെ-
ന്നൾത്താരിലോത്തുകാത്തുകൊണ്ടതുവേണ്ടുംവിധം
ആ ഭഗവാനെത്തന്നെദീനരാം ഞങ്ങളിന്നീ-
യാപത്തുകാലത്തിലും ശരണംപ്രാപിക്കുന്നു 25
ശരണാർഹനായ് ജീവിജാലദൈവതമായി
പരമപുമാനായി ബ്ഭുവനാത്മകനായി
പ്രകൃതിസ്വരൂപനായ്തദ്വിഭിന്നനുമായി
പ്രകടലീലാശീലോല്ലാസിയായ് വിളങ്ങിടും
ആ മഹാത്മാവിനെയീസ്വജനം ഭജിക്കുന്നു,
കാമിതം സാധിപ്പിക്കുമക്കൃപാരാശിനൂനം. 26

**ശ്രീശുകൻ പറഞ്ഞു**

ഇത്ഥം സ്തുതിക്കും സുരന്മാക്കുടൻ പ്രതീചിയിൽ
പ്രത്യക്ഷനായാൻ ശംഖചക്രാദിധരൻഹരി 27
ശ്രീവത്സകൗസ്തുഭങ്ങളെന്നിയേ ഭഗവാന്റെ
ഭാവങ്ങളെല്ലാംപൂണ്ട ഷോഡശപാർഷദന്മാർ
നാലുഭാഗത്തുംനിന്നു സേവനംചെയ്തു ശരൽ-
ക്കാലഫുല്ലാംഭോരുഹ തുല്യനേത്രങ്ങളോടും
ഹരിയെക്കണ്ടാനന്ദ പാരവശ്യംകലന്നു
ധരയിൽദണ്ഡംപോൽവീണേററം സ്തുതി-
ച്ചിതേ. 28-29

1 ചുട്ടുപഴുപ്പിച്ച ചെമ്പ്   2 മദ്ധ്യാഹ്നസൂര്യനെപ്പോലെ തീക്ഷ്ണമായ പ്രഭകൾ ചിന്തുന്ന കണ്ണുകൾ.

നമസ്തേ യജ്ഞവീര്യായ വയസേ ഉത തേ നമഃ
നമസ്തേ ഹ്യസ്തചക്രായ നമഃ സുപുരുഹൂതയേ. 30
യത്തേ ഗതീനാം തിസൃണാമീശിതുഃ പരമം പദം
നാർവ്വാചീനോ വിസർഗ്ഗസ്യ ധാതർവ്വേദിതുമർഹതി. 31

ഓം നമസ്തേഽസ്തു ഭഗവൻ നാരായണ വാസുദേവാദിപുരുഷ മഹാപുരുഷ മഹാനുഭാവ പരമമംഗള പരമകല്യാണ പരമകാരുണിക കേവല ജഗദാധാര ലോകൈകനാഥ സർവ്വേശ്വര ലക്ഷ്മീനാഥ പരമഹംസപരിവ്രാജകൈഃ പരമേണാത്മയോഗസമാധിനാ പരിഭാവിതപരിസ്ഫുടപാരമഹംസ്യധർമ്മേണോദ്ഘാടിതതമഃകപാടദ്വാരേ ചിത്തേഽപാവൃത ആത്മലോകേ സ്വയമുപലബ്ധനിജസുഖാനുഭവോ ഭവാൻ. 32

ദുരവബോധ ഇവ തവായം വിഹാരയോഗോ യദശരണോഽശരീര ഇദമനവേക്ഷിതാസ്മത്സമവായ ആത്മനൈവാവിക്രിയമാണേന സഗുണമഗുണഃ സൃജസി പാസി ഹരസി. 33

അഥ തത്ര ഭവാൻ കിം ദേവദത്തവദിഹ ഗുണവിസർഗ്ഗപതിതഃ പാരതന്ത്ര്യേണ സ്വകൃതകുശലാകുശലം ഫലമുപാദദാത്യാഹോസ്വിദാത്മാരാമ ഉപശമശീലഃ സമഞ്ജസദർശന ഉദാസ്ത ഇതി ഹ വാവ ന വിദാമഃ 34

ന ഹി വിരോധ ഉഭയം ഭഗവത്യപരിഗണിതഗുണഗണേ ഈശ്വരേഽനവഗാഹ്യമാഹാത്മ്യേഽർവ്വാചീനവികല്പവിതർക്കവിചാരപ്രമാണാഭാസകുതർക്കശാസ്ത്രകലിലാന്തഃകരണാശ്രയദുരവഗ്രഹവാദിനാം വിവാദാനവസര ഉപരതസമസ്തമായാമയേ കേവല ഏവാത്മമായാമന്തർധായ കോഽന്വർത്ഥോ ദുർഘട ഇവ ഭവതി സ്വരൂപദ്വയാഭാവാൽ. 35

സമവിഷമമതീനാം മതമനുസരസി യഥാ രജ്ജുഖണ്ഡഃ സർപ്പാദിധിയാം. 36

സ ഏവ ഹി പുനഃ സർവ്വവസ്തുനി വസ്തുസ്വരൂപഃ സർവ്വേശ്വരഃ സകലജഗൽകാരണകാരണഭൂതഃ സർവ്വപ്രത്യഗാത്മത്വാൽ സർവ്വഗുണാഭാസോപലക്ഷിത ഏക ഏവ പര്യവശേഷിതഃ 37

അഥ ഹ വാവ തവ മഹിമാമൃതരസസമുദ്രവിപ്രുഷാ സകൃദവലീഢയാ സ്വമനസി നിഷ്യന്ദമാനാനവരതസുഖേന വിസ്മാരിതദൃഷ്ടശ്രുതവിഷയസുഖലേശാഭാസാഃ പരമഭാഗവതാ ഏകാന്തിനോ ഭഗവതി സർവ്വഭൂതപ്രിയസുഹൃദി സർവ്വാത്മനി നിതരാം നിരന്തരം നിർവൃതമനസഃ കഥമു ഹ വാ ഏതേ മധുമഥന പുനഃ സ്വാർത്ഥകുശലാ ഹ്യാത്മപ്രിയസുഹൃദഃ സാധവസ്ത്വച്ചരണാംബുജാനുസേവാം വിസൃജന്തി ന യത്ര പുനരയം സംസാരപര്യാവർത്തഃ 38

ത്രിഭുവനാത്മഭവന ത്രിവിക്രമ ത്രിനയന ത്രിലോകമനോഹരാനുഭാവ തവൈവ വിഭൂതയോ ദിതിജദനുജാദയശ്ചാപി തേഷാമനുപക്രമസമയോഽയമിതി സ്വാത്മമായയാ സുരനരമൃഗമിശ്രിതജലചരാകൃതിഭിര്യഥാപരാധം ദണ്ഡം ദണ്ഡധര ദധർത്ഥ ഏവമേനമപി ഭഗവഞ്ജഹി ത്വാഷ്ട്രമുത യദി മന്യസേ. 39

അസ്മാകം താവകാനാം തവ നതാനാം തത തതാമഹ തവ ചരണനളിനയുഗളധ്യാനാനുബദ്ധഹൃദയനിഗഡാനാം സ്വലിംഗവിവരണേനാത്മകൃതാനാമനുകമ്പാനുരഞ്ജിത വിശദരുചിരശിശിരസ്മിതാവലോകേന വിഗളിതമധുരമുഖരസാമൃതകലയാ ചാന്തസ്താപമനഘാർഹസി ശമയിതും. 40

അല്ലയോ യജ്ഞഫലദാതാവേ! നമസ്കാര-
മല്ലയോ കാലാത്മകാ! ഭഗവൻ! നമസ്കാരം
ചക്രക്ഷേപണദക്ഷാ! ഭഗവൻ! നമസ്കാര-
മുത്കൃഷ്ടചാരുനാനാനാമകാ! നമസ്കാരം. 30

ദേവമാനുഷതിര്യ്യഗാദിതൻ യോനികളിൽ
ജീവരാശിതൻ സ്ഥാനം കല്പിച്ചു യഥായോഗ്യം
സൃഷ്ടിക്കുമങ്ങേക്കെഴുമുത്കൃഷ്ടമാമപ്പദം
സൃഷ്ടിക്കുശേഷം ജാതരറിയുന്നില്ലീ ഞങ്ങൾ. 31

ഭഗവൻ! നാരായണാ! കേവലാ! വാസുദേവാ!
ജഗദൈകാധിനാഥാ! സമസ്തേശ്വരാ!ഹരേ!
പരമമംഗലാത്മൻ! പരമകാരുണ്യാബ്ധേ!
പരമാനന്ദരൂപാ! ജഗദാധാരഭൂതാ.
പരമഹംസ പരിവ്രാജകവൃന്ദമെന്നും
പരിചോടഭ്യസിക്കും സമാധിയോഗത്തിനാൽ
പരിശുദ്ധമായ് പരം സ്പഷ്ടമായ് പ്രകാശിക്കും
പുരുഭക്തിയാൽതമസ്സമൂഹം നശിപ്പിച്ച-
മനസ്സിലപാവൃതമായിട്ടും സ്വധാമത്തി-
ലനുഭവപ്പെട്ടീടുമാനന്ദം യാതൊന്നാണോ
ആയതാം നിന്തിരു സ്വരൂപമബ്ഭഗവാനെ
മായമെന്നിയേവീണ്ടും നമിച്ചീടുന്നു ഞങ്ങൾ. 32

അനാലംബനനായിശ്ശരീരവിഹീനനാ-
യനപേക്ഷിതനായിഗ്ഗുണാപേതനുമായി
ഞങ്ങടെ സമൂഹത്തിലവികാരാത്മാവാൽതാ-
നങ്ങുന്നീലോകംതീർത്തു പാലിച്ചുസംഹരിപ്പൂ
നിന്തിരുവടിക്കെഴുമിക്കളിതൻ രഹസ്യ-
മെന്തെന്നുമനസ്സിലാകാത്തമട്ടിരിക്കുന്നു. 33

ദേവദത്തനെപ്പോലെ ദേഹബദ്ധനായ്ഗേഹ-
മാവസിച്ചങ്ങുമസ്വതന്ത്രനായ്നിരന്തരം
തനതുശുഭാശുഭകർമ്മങ്ങൾതൻഫലങ്ങ-
ളനുഭവിക്കയാണോ, സ്വരൂപസ്ഥിതനായി
സ്വാനന്ദാനുഭവത്തോടുണ്മകണ്ടുകൊണ്ടുദാ-
സീനനായിരിക്കയോ ധരിക്കാൻ ഞങ്ങൾക്കാകാ.
34

പ്രമാണാഭാസങ്ങളുമതിനെ സഹായിക്കാൻ
സമർത്ഥങ്ങളായിട്ടും കുയുക്തികളുംസദാ
പഠിച്ചുദുഷിച്ചതാം മനസ്സിൻവിക്ഷേപത്താൽ
പിടച്ചുവാസ്തവമാം വസ്തുവെയറിയാത്ത
താർക്കികർതൻ കർക്കശവാദങ്ങൾക്കെത്തിപ്പെടാ-
നൊക്കാത്ത വിദൂരത്തിൽസ്ഥിതനായ്മായാമയം.
പ്രപഞ്ചംവിട്ടേകനായ് മിന്നിടുംഭഗവാനാം
വിഭുവിലുഭയവും ഘടിക്കുന്നതുതന്നെ.
[1] സ്വരൂപദ്വയാഭാവംഹേതുവായ്സ്വശക്തിയെ
നിറുത്തിയിരിക്കുന്നു രണ്ടിനും മദ്ധ്യത്തിലായ്
എന്താണോ പ്രയോജനമിതുകൊണ്ടുണ്ടാവതു
ചിന്തിക്കിലിതുപരം ദുർഘടംപോലിരിപ്പൂ. 35

സമവുംവിഷമവുമായിട്ടും മതിയോടി-
ങ്ങുമരുംജനങ്ങൾ തൻ ബുദ്ധിയെത്തിരുമേനി
സർപ്പാദിധീയുള്ളോർ തൻമതിയെരജ്ജുഖണ്ഡ-
മെപ്പടിയപ്രകാരംഭ്രമിപ്പിച്ചീടുന്നിതു 36
സകലഭൂതത്തിലും സത്യത്തിൽവർത്തിപ്പോനായ്
ജഗൽക്കാരണങ്ങൾക്കുമാദികാരണമായി
അനുമാനംകൊണ്ടറിയേണ്ടവനായിജ്ജീവ
ഗണത്തിലെല്ലാമന്തര്യ്യാമിയായ്വിളങ്ങീടും
പ്രത്യഗാത്മാവായവശേഷിച്ചിരിക്കുന്നതു
നിത്യനാംതിരുമേനിയൊരുത്തൻ മാത്രമല്ലോ. 37
അതിനാൽ മധുരിപോ! നിന്മഹിമാനാമൃതാം-
ബുധിയിൽനിന്നുമൊരുബിന്ദുവാസ്വദിക്കയാൽ
ഉള്ളത്തിൽനിറഞ്ഞോലും നിരതിശയാനന്ദ-
ത്തള്ളലാൽവിസ്മരിച്ചു വിഷയസൌഖ്യംപാടേ
സമസ്തഭൂതപ്രിയസുഹൃത്തും സർവാത്മാവും
സമസ്തേശനുമായ നിന്തിരുമേനിതന്നിൽ
മാനസമുറപ്പിച്ചു ജന്മസാഫല്യംനേടാൻ
ത്രാണിയുള്ളവരായിബ്ഭക്താഗ്രഗണ്യന്മാരാം
പരമഹംസശ്രേഷ്ഠരെങ്ങിനെവിട്ടും ജന്മ-
മരണക്ലേശാപഹം നിന്തിരുപ്പാദാംബുജം. 38
രണ്ടില്ലപക്ഷമതിലെത്തിച്ചേർന്നവരാരും
വീണ്ടുംപോയ്ച്ചേരുന്നില്ല സംസാരമാർഗ്ഗംതന്നിൽ
ലോകത്രയത്തെനിജഗേഹവുമാത്മാവുമായ്
സ്വീകരിച്ചിരിക്കുന്നഭഗവാൻ! ത്രിവിക്രമാ!
മുക്കണ്ണ! മുപ്പാരിലും വസിക്കുമാർത്തമന-
സ്സൊക്കെയുമപഹരിച്ചീടുന്ന ചാരുമൂർത്തേ!
ദൈത്യദാനവന്മാരുമമർത്ത്യന്മാരുമെല്ലാം
പാർത്തീടിൽ തിരുമേനിതൻ വിഭൂതികളല്ലോ
എന്നാലും ദൈത്യാദികൾ ലോകത്തെയാക്രമിക്കു-
മന്നാളതിന്നുകാലമായിട്ടില്ലിപ്പൊഴെന്നായ്
ഉന്നി വാമനൻ രാമൻ നൃസിംഹം മത്സ്യംകൂർമ്മം
എന്നൊക്കെ നാനാരൂപം മായയാൽ ഭവാനാർന്നു
ലോകോപദ്രവികളാമവർക്കൊക്കെയും ദണ്ഡ-
മേകുന്നു മുറയ്ക്കുതദപരാധാനുസാരം.
അല്ലയോ ദണ്ഡധാരിൻ! ഞങ്ങളെയിപ്പോളേററം
ശല്യപ്പെടുത്തുന്നൊരീ വൃത്രനെസ്സംഹരിച്ചു
ലോകത്തെ രക്ഷിക്കുവാനങ്ങർഹനെന്നുതോന്നു-
ന്നാകിലിക്ഷണംകനിഞ്ഞായതു സാധിച്ചാലും 39
പിതാവേ! പിതാമഹാ! നിൻപദധ്യാനത്തിനാ-
ലതിയായയുറച്ചിതു ഭവാനിലസ്മച്ചിത്തം
അങ്ങതുധരിച്ചിട്ടാണീയലൌകികരൂപം
ഞങ്ങളെക്കാണിച്ചിപ്പോൾ സമനുഗ്രഹിച്ചതും
കരുണാർദ്രമായ് ശുദ്ധമായിമോഹനമായി
പരമാനന്ദമേകും തുമന്ദഹാസങ്ങളും
കടാക്ഷങ്ങളുംചേരും വചനപീയൂഷത്താ-
ലുടനേയങ്ങീദാസവ്യസനം ശമിപ്പിക്കു. 40

[1] രണ്ടുതരത്തിലുള്ള രൂപവും ഇല്ലെന്നുള്ള അവസ്ഥ.

അഥ ഭഗവംസ്തവാസ്മാഭിരഖിലജഗദുൽപത്തിസ്ഥിതിലയ-
നിമിത്തായമാനദിവ്യമായാവിനോദസ്യ സകലജീവനികായാ-
നാമന്തർഹൃദയേഷു ബഹിരപി ച ബ്രഹ്മപ്രത്യഗാത്മസ്വരൂപേ-
ണ പ്രധാനരൂപേണ ച യഥാദേശകാലദേഹാവസ്ഥാനവിശേ-
ഷം തദുപാദാനോപലംഭകതയാനുഭവതഃ സർവ്വപ്രത്യയസാക്ഷി-
ണ ആകാശശരീരസ്യ സാക്ഷാൽ പരബ്രഹ്മണഃ പരമാത്മനഃ കി-
യാനിഹ വാ അർത്ഥവിശേഷോ വിജ്ഞാപനീയഃ സ്യാൽ വിസ്ഫു-
ലിംഗാദിഭിരിവ ഹിരണ്യരേതസഃ 41

അത ഏവ സ്വയം തദുപകല്പയാസ്മാകം ഭഗവതഃ പരമ-
ഗുരോസ്തവ ചരണശതപലാശച്ഛായാം വിവിധവൃജിനസംസാര-
പരിശ്രമോപശമനീമുപസൃതാനാം വയം യൽകാമേനോപസാ-
ദിതാഃ 42

അഥോ ഈശ ജഹി ത്വാഷ്ട്രം ഗ്രസന്തം ഭുവനത്രയം
ഗ്രസ്താനി യേന നഃ കൃഷ്ണ തേജാംസ്യസ്ത്രായുധാനി ച. 43

ഹംസായ ദഹ്രനിലയായ നിരീക്ഷകായ
കൃഷ്ണായ മൃഷ്ടയശസേ നിരുപക്രമായ
സത്സംഗ്രഹായ ഭവപാന്ഥനിജാശ്രമാപ്താ-
വന്തേ പരീഷ്ടഗതയേ ഹരയേ നമസ്തേ. 44

ശ്രീശുക ഉവാച

അഥൈവമീഡിതോ രാജൻ സാദരം ത്രിദശൈർഹരിഃ
സ്വമുപസ്ഥാനമാകർണ്യ പ്രാഹ താനഭിനന്ദിതഃ 45

പ്രീതോഽഹം വഃ സുരശ്രേഷ്ഠാ മദുപസ്ഥാനവിദ്യയാ
ആത്മൈശ്വര്യസ്മൃതിഃ പുംസാം ഭക്തിശ്ചൈവ യയാ മയി. 46

കിം ദുരാപം മയി പ്രീതേ തഥാപി വിബുധർഷഭാഃ
മയ്യേകാന്തമതിർന്നാന്യന്മത്തോ വാഞ്ഛതി തത്ത്വവിൽ. 47

ന വേദ കൃപണഃ ശ്രേയ ആത്മനോ ഗുണവസ്തുദൃക്
തസ്യ താനിച്ഛതോ യച്ഛേദ്യദി സോഽപി തഥാവിധഃ 48

സ്വയം നിഃശ്രേയസം വിദ്വാൻ ന വക്ത്യജ്ഞായ കർമ്മ ഹി
ന രാതി രോഗിണോഽപഥ്യം വാഞ്ഛതോ ഹി ഭിഷക്തമഃ 49

മഘവൻ യാത ഭദ്രം വോ ദധ്യഞ്ചമൃഷിസത്തമം
വിദ്യാവ്രതതപഃസാരം ഗാത്രം യാചത മാ ചിരം. 50

സ വാ അധിഗതോ ദധ്യങ്ങശ്വിഭ്യാം ബ്രഹ്മ നിഷ്കളം
യദ്വാ അശ്വശിരോ നാമ തയോരമരതാം വ്യധാൽ. 51

ദധ്യങ്ങാഥർവ്വണസ്ത്വഷ്ട്രേ വർമ്മാഭേദ്യം മദാത്മകം
വിശ്വരൂപായ യൽ പ്രാദാൽ ത്വഷ്ടാ യൽ ത്വമധാസ്തതഃ 52

യുഷ്മഭ്യം യാചിതോഽശ്വിഭ്യാം ധർമ്മജ്ഞോഽങ്ഗാനി ദാസ്യതി
തതസ്തൈരായുധശ്രേഷ്ഠോ വിശ്വകർമ്മവിനിർമ്മിതഃ
യേന വൃത്രശിരോ ഹർത്താ മത്തേജ ഉപബൃംഹിതഃ 53

തസ്മിൻ വിനിഹതേ യൂയം തേജോഽസ്ത്രായുധസമ്പദഃ
ഭൂയഃ പ്രാപ്സ്യഥ ഭദ്രം വോ ന ഹിംസന്തി ച മൽപരാൻ. 54

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
നവമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 5158 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 432

ലോകത്തിൻസൃഷ്ടിസ്ഥിതി സംഹൃതികൾക്കു-
ഹേതു-
വാകുമാമായയാലെ വിനോദിപ്പവനായി
ജീവിജാലാന്തർഭാഗംതന്നിൽ പ്രത്യഗാത്മാവും
കേവലബ്രഹ്മവുമായ് ബാഹ്യഭാഗത്തിലെല്ലാം
മായാരൂപനായ് ദേശകാലദേഹാനുസാര-
മായവയെല്ലാമുപാദാനകാരണമായും
ബുദ്ധീന്ദ്രിയാദിവ്യാപാരങ്ങൾക്കു സാക്ഷിയായും
വർത്തിച്ചുനഭസ്സുപോലസംഗനായിമിന്നും
പരമാത്മാവും പരബ്രഹ്മവുമായീട്ടും നി-
ന്തിരുമേനിയോടൊന്നും ചൊല്ലേണ്ടതില്ലഞങ്ങൾ.
വഹ്നിതൻമുന്നിൽ തദംശങ്ങളാംസ്ഫുലിംഗങ്ങ-
ളൊന്നുംപ്രകാശിപ്പിച്ചു കാട്ടേണ്ടതില്ലയല്ലോ. 41
നാനാദുഃഖങ്ങളാളും സംസാരംമൂലമുണ്ടാം
ക്ഷീണമാററീടുംഭവത്പാദാബ്ജച്ഛായയേ-
ത്താൻ
ഏതൊന്നാശിച്ചു ഞങ്ങളാശ്രയിച്ചുവോ ഭവാൻ
സാധിച്ചുതന്നാലുമസ്സംഗതിയതി ശീഘ്രം. 42
മൂപ്പാരും വിഴുങ്ങുവാൻ ഭാവിക്കുമീവൃത്രനെ
ക്ഷിപ്രം നിന്തിരുമേനി സംഹരിച്ചീടേണമേ.
ഇദ്ദുഷ്ടനപഹരിച്ചിരിപ്പൂ ഞങ്ങൾക്കെഴു-
മസ്ത്രാദ്യായുധങ്ങളും തേജസ്സുമെല്ലാമിപ്പോൾ. 43
സകലജീവിലോകഹൃദയാകാശംതന്നിൽ
ശകലംവിഷയസംബന്ധവുമിയലാതെ
പ്രാകൃതവ്യാപാരങ്ങളെന്നിയേ വൃത്തിക്കെല്ലാ-
മേകസാക്ഷിയായ്സമസ്താശ്രിതാഭീഷ്ടങ്ങളും
സങ്കല്പമാത്രത്തിനാലരുളിയശസ്സിനു
സങ്കേതമായിബ്ഭൃതസങ്കടങ്ങളെത്തീർത്തു
[1]നിരുപക്രമനായിസ്സൃജനാശ്രയനായി-
പ്പുരചിദ്രൂപനായി സംസാരമാർഗ്ഗംതന്നിൽ
ചരിക്കുംജനങ്ങൾക്കു പുനരാവൃത്തിഹീനം
ചരണസ്ഥാനം കനിഞ്ഞേകിട്ടും കൃപാത്മാവായ്
പരമാനന്ദമനവരതം ദാനംചെയ്യും
തിരുമേനിക്കായിതാ പിന്നെയും നമസ്കാരം. 44

**ശ്രീശുകൻ പറഞ്ഞു**

ദേവന്മാരേവം സ്തുതിച്ചഭിനന്ദിച്ചവിഷ്ണു-
ദേവൻനിജാപദാനവർണ്ണനംകേട്ടുചൊന്നാൻ. 45
സുരശ്രേഷ്ഠരേ! നിങ്ങൾചെയ്തൊരീസ്തുതിമൂലം
പരമസന്തുഷ്ടനായ്ഭവിച്ചുഞാൻ നിങ്ങളിൽ
ഇസ്തുതികേൾക്കുവോർക്കെന്നെ ശ്രദ്ധ-
സ്മൃതിയും നൽ-
ഭക്തിയുമെന്നുമുണ്ടായ്വന്നിടുംതക്കമില്ല. 46
ഹേ ദേവമുഖ്യന്മാരേ! ഞാൻ പ്രീതനായാൽ-
പിന്നെ
സാധിപ്പാനൊന്നുമില്ല മദ്ഭക്തർക്കെന്നാകിലും
എന്നിലേകാഗ്രമതിയായിട്ടും തത്ത്വജ്ഞാനി-
യെന്നെയെന്നിയേ യിച്ഛിപ്പീലമറെറാന്നി-
നേയും. 47
വിഷയങ്ങളെപ്പരമാർത്ഥമെന്നോർത്തുവാഴു-
മജ്ഞഭചിത്തന്നഭിലാഷത്തെയേകീട്ടകിൽ
അവനുമവന്നതു നൽകീട്ടവാനും തമ്മിൽ
ലവലേശവുംഭേദമില്ലെന്നു ധരിക്കുവിൻ. 48
പരമാത്മമാംശ്രേയസ്സെന്തെന്നറിയുന്നോ-
നറിവല്പവുമില്ലാതുള്ളവരോടായ്തെല്ലും
കർമ്മമാർഗ്ഗംതാൻശ്രേഷ്ഠമെന്നുപദേശിക്കയി-
ല്ലമ്മഹാവൈദ്യൻരോഗികൾക്കപഥ്യാഹാരം-
പോലെ. 49
മംഗലംനിങ്ങൾക്കയേ മഘവൻ വേഗംപോയി
നിങ്ങളാദധ്യങ്ങ്മുനിശ്രേഷ്ഠനെ പ്രാപിക്കുവിൻ
വ്രതങ്ങൾ തപസ്സുപാസനയെന്നിതുകളാ-
ലധികമുറപ്പാളുമാമഹാൻതൻ ശരീരം
നീങ്ങൾക്കു തന്നീടണമെന്നുചെന്നർത്ഥിക്കുകിൽ
സംഗതിസാധിച്ചീട്ടും സമയംകളയണ്ട. 50
നിർഗ്ഗുണബ്രഹ്മസത്രുപത്ത നല്ലതുപോലെ-
യുൾക്കൊള്ളുംചൊല്ലോള്ളുമാദധ്യങ്ങ്മുനി
പ്രവേകൻ
അശ്വിനീദേവന്മാരെപ്പണ്ടശ്വശിരോമന്ത്ര-
മുച്ചരിച്ചുടൻ ജീവന്മുക്തന്മാരാക്കീടിനാൻ. 51
എന്നതല്ലഥർവ്വണവേദസാരജ്ഞനാമാ-
മുന്യഗ്ര്യൻ നാരായണകവചമറിയുന്ന
അതിനെത്വഷ്ടാവിനായുപദേശിച്ചാൻനിജ-
സുതനാംവിശ്വരൂപന്നേകിനാൻ പിന്നെത്ത്വഷ്ടാ
മാമകസ്വരൂപമായൊരാലുമഭേദ്യമാ-
മാമന്ത്രം ഭവാൻ വിശ്വരൂപനോടഭ്യസി
ച്ചാൻ. 52
അശ്വിനീദേവന്മാർചെന്നർത്ഥിക്കിലദ്ധർമ്മജ്ഞൻ
നിശ്ചയമായ്സ്വദേഹംതന്നിട്ടും നിങ്ങൾക്ക-
പ്പോൾ
തദസ്ഥികളെക്കൊണ്ടുവിശ്വകർമ്മാവു തീർക്കും
പുതിയതാമായുധം വജ്രമായിബ്ഭവിക്കും.
മത്തേജോംശാവേശത്താൽകെല്പിയന്നീട്ടും ഭവാൻ
വൃത്രോത്തമാംഗം വജ്രായുധത്താൽ ഹരി-
ച്ചീടും. 53
ഇങ്ങനെനിങ്ങൾ വൃത്രാസുരനെവധിച്ചാകിൽ
നിങ്ങളോടവനപഹരിച്ചുവച്ചിരിക്കും
അസ്ത്രാദ്യായുധങ്ങളും തേജസ്സുസമ്പത്തെന്ന-
തത്രയും വീണ്ടുംനിങ്ങൾക്കടങ്ങും സുരന്മാരേ!
മംഗലം ഭവിക്കട്ടെനിങ്ങൾ, ക്കെൻഭക്തന്മാരെ-
യെങ്ങുമേയാരുംതന്നെ ഹിംസിക്കയില്ലയല്ലോ. 54

---

1 ഒന്നുമാരംഭിക്കാത്തവൻ

## ദശമോഽധ്യായഃ

**ശ്രീശുക ഉവാച**

ഇന്ദ്രമേവം സമാദിശ്യ ഭഗവാൻ വിശ്വഭാവനഃ
പശ്യതാമനിമേഷാണാം തത്രൈവാന്തർദ്ദധേ ഹരിഃ 1
തഥാഭിയാചിതോ ദേവൈർഋഷിരാഥർവ്വണോ മഹാൻ
മോദമാന ഉവാചേദം പ്രഹസന്നിവ ഭാരത. 2
അപി വൃന്ദാരകാ യൂയം ന ജാനീഥ ശരീരിണാം
സംസ്ഥായാം യസ്ത്വഭിദ്രോഹോ ദുസ്സഹശ്ചേതനാപഹഃ 3
ജിജീവിഷൂണാം ജീവാനാമാത്മാ പ്രേഷ്ഠ ഇഹേപ്സിതഃ
ക ഉത്സഹേത തം ദാതും ഭിക്ഷമാണായ വിഷ്ണവേ. 4

**ദേവാ ഊചുഃ**

കിം നു തദ്ദുസ്ത്യജം ബ്രഹ്മൻ പുംസാം ഭൂതാനുകമ്പിനാം
ഭവദ്വിധാനാം മഹതാം പുണ്യശ്ലോകേഡ്യകർമ്മണാം. 5
നനു സ്വാർത്ഥപരോ ലോകോ ന വേദ പരസങ്കടം
യദി വേദ ന യാചേത നേതി നാഹ യദീശ്വരഃ 6

**ഋഷിരുവാച**

ധർമ്മം വഃ ശ്രോതുകാമേന യൂയം മേ പ്രത്യുദാഹൃതാഃ
ഏഷ വഃ പ്രിയമാത്മാനം ത്യജന്തം സന്ത്യജാമ്യഹം. 7
യോഽധ്രുവേണാത്മനാ നാഥാ ന ധർമ്മം ന യശഃ പുമാൻ
ഈഹേത ഭൂതദയയാ സ ശോച്യഃ സ്ഥാവരൈരപി. 8
ഏതാവാനവ്യയോ ധർമ്മഃ പുണ്യശ്ലോകൈരുപാസിതഃ
യോ ഭൂതശോകഹർഷാഭ്യാമാത്മാ ശോചതി ഹൃഷ്യതി. 9
അഹോ ദൈന്യമഹോ കഷ്ടം പാരക്യൈഃ ക്ഷണഭംഗുരൈഃ
യന്നോപകുര്യാദസ്വാർത്ഥൈർമ്മർത്ത്യഃ സ്വജ്ഞാതിവിഗ്രഹൈഃ 10

**ശ്രീശുക ഉവാച**

ഏവം കൃതവ്യവസിതോ ദധ്യങ്ങാഥർവ്വണസ്തനും
പരേ ഭഗവതി ബ്രഹ്മണ്യാത്മാനം സന്നയഞ്ജഹൌ. 11
യതാക്ഷാസുമനോബുദ്ധിസ്തത്ത്വദൃഗ്ധ്വസ്തബന്ധനഃ
ആസ്ഥിതഃ പരമം യോഗം ന ദേഹം ബുബുധേ ഗതം. 12
അഥേന്ദ്രോ വജ്രമുദ്യമ്യ നിർമ്മിതം വിശ്വകർമ്മണാ
മുനേഃ ശക്തിഭിരുത്സിക്തോ ഭഗവത്തേജസാന്വിതഃ 13
വൃതോ ദേവഗണൈഃ സർവ്വൈർഗ്ഗജേന്ദ്രോപര്യശോഭത
സ്തൂയമാനോ മുനിഗണൈസ്ത്രൈലോക്യം ഹർഷയന്നിവ. 14
വൃത്രമഭ്യദ്രവച്ഛത്രുമസുരാനീകയൂഥപൈഃ
പര്യസ്തമോജസാ രാജൻ ക്രുദ്ധോ രുദ്ര ഇവാന്തകം. 15
തതഃ സുരാണാമസുരൈ രണഃ പരമദാരുണഃ
ത്രേതാമുഖേ നർമ്മദായാമഭവൽ പ്രഥമേ യുഗേ. 16
രുദ്രൈർവ്വസുഭിരാദിത്യൈരശ്വിഭ്യാം പിതൃവഹ്നിഭിഃ
മരുദ്ഭിരൃഭുഭിഃ സാദ്ധ്യൈർവ്വിശ്വേദേവൈർമ്മരുൽപതിം. 17
ദൃഷ്ട്വാ വജ്രധരം ശക്രം രോചമാനം സ്വയാ ശ്രിയാ
നാമൃഷ്യന്നസുരാ രാജൻ മൃധേ വൃത്രപുരഃസരാഃ 18

# അദ്ധ്യായം 10

### ശ്രീശുകൻ പറഞ്ഞു

വിശ്വഭാവനനായ ഭഗവാൻ ശ്രീമുകുന്ദൻ
ദുശ്ച്യവനനോടേവംപറഞ്ഞു മറഞ്ഞിതേ. 1

തദനന്തരംസുരനികരമർത്ഥിക്കയാ-
ലഥർവ്വണാഗമജ്ഞനാദധ്യങ്ങ്മഹാമുനി
പരമസന്തുഷ്ടനായുറക്കെച്ചിരിച്ചുകൊ-
ണ്ടരുളിച്ചെയ്തീടിനാൻ സുരവൃന്ദത്തോടേവം. 2

അല്ലയോ ദേവന്മാരേ! നിങ്ങളിപ്രാണിജാല-
മെല്ലാമേ മൃതികാലത്തനുഭവിക്കുന്നതാം
ദുരന്തദുഃഖങ്ങളും മൂർച്ഛാദി നിമിത്തമായ്-
വരും വൻക്ലേശങ്ങളുമറിഞ്ഞിട്ടില്ലയെന്നോ. 3

ഇപ്പാരിൽജീവിക്കുവാനാശിക്കും ശരീരികൾ-
ക്കപ്പേക്കും ദേഹം പ്രേമാസ്പദവും ശ്രേഷ്ഠവും-
താൻ
അങ്ങിനെയുള്ള ദേഹം ഭഗവാനർത്ഥിക്കിലു-
മങ്ങേകാനാക്കെങ്കിലും സമ്മതം വന്നീടുമോ! 4

### ദേവന്മാർ പറഞ്ഞു

കാരുണ്യം ജന്തുക്കളിൽച്ചെരിഞ്ഞീടുന്നപൂജ്യ-
ന്മാരുമത്യന്തം വാഴ്ത്തും കർമ്മങ്ങളാചരിക്കും
ത്വാദൃശന്മാരാം മഹാത്മാക്കു ദുസ്ത്യജമായി-
ബ്ഭൂതലത്തിങ്കലെന്താണുള്ളതു പാർക്കിൽ-
ബ്രഹ്മൻ! 5

അന്യസങ്കടമേതുമറിയാ,തൻകാര്യത്തി-
ലന്യൂനപ്രതിപത്തിയുള്ള സാധാരണന്മാർ
അറിയുന്നുണ്ടെന്നാകിൽ യാചിക്കില്ല ദാരനാ-
യിരിക്കും പ്രഭു പരദുഃഖജ്ഞനായീടുകിൽ
തരമില്ലിവിടിപ്പോളെന്നോതി യാചിപ്പോരെ
വെറുതേ പറഞ്ഞയയ്ക്കുകയുമില്ല നൂനം. 6

### ഋഷിപറഞ്ഞു

നിങ്ങളിൽനിന്നുധർമ്മംകേൾക്കുവാനിച്ഛിച്ചുഞാ-
നിങ്ങനെ പറഞ്ഞെന്നേയുള്ളൂ, നേരതല്ലകേൾ
തന്നേക്കാംനിങ്ങൾക്കിപ്പോളാവശ്യമായുള്ളതു-
മെന്നെ സന്ത്യജിപ്പതുമാകുമിശ്ശരീരം ഞാൻ. 7

ഏതൊരു ഭൃത കാരുണ്യാത്മാവുനശ്യമാകു-
മീതനുവിനാൽ യശോധർമ്മങ്ങൾനേടുന്നീല,
അവനെപ്പററിയളവെന്നിയേദുഃഖിച്ചിടു-
മവനീതലത്തിലെ സ്ഥാവരജാതിപോലും 8

അന്യസന്താപങ്ങളിൽ തപിക്കതോഷങ്ങളി-
ലന്യൂനം തോഷിക്കയുമെന്നതാംശ്രേഷ്ഠധർമ്മം
ധർമ്മത്തെവഴിപോലെയനുഷ്ഠിക്കയാലല്ലോ
നമ്മുടെപൂർവ്വികന്മാർ പൂജ്യരായ്ഭവിച്ചതും. 9

ക്ഷണഭംഗുരമായിപ്പരകീയമായ്തീരെ-
ത്തനതല്ലാത്തതാമിത്തനുവും ധനാദിയും
മരണമുള്ള മർത്ത്യനനൃക്കായ്ത്തള്ളാത്തതു
പരമകഷ്ടംതന്നെ, നികൃഷ്ടം തജ്ജീവിതം. 10

### ശ്രീശുകൻ പറഞ്ഞു

ഇങ്ങനെയഥർവണനാകുമമ്മുനിചൊല്ലി-
യെങ്ങുമേനിറഞ്ഞതാമപ്പരബ്രഹ്മംതന്നിൽ
മാനസംലയിപ്പിച്ചു വാനവക്കായിപ്പിന്നെ-
ത്താനേതൻശരീരത്തെസ്സന്ത്യജിക്കയും ചെയ്താൻ.
11

അയത്നം പ്രാണേന്ദ്രിയബുദ്ധിമാനസങ്ങളെ
നിയന്ത്രിച്ചഖിലമാം ബന്ധവും ഛേദിച്ചവൻ
തത്ത്വദൃക്കായിശ്രേഷ്ഠയോഗത്താൽ സമാധിയി-
ലെത്തിനാൻ, കായംപോയകാര്യമെയറിഞ്ഞീല
12

നിർമ്മിച്ചാനമ്മുനീന്ദ്രാംഗാസ്ഥികൾകൊണ്ടു
വിശ്വ
കർമ്മാവുവജ്രായുധ,മെട്ടത്തതമർത്ത്യേശൻ
പൊക്കിപ്പിടിച്ചു വിഷ്ണുതേജസ്സംക്രമണത്താൽ
വാഴ്ത്തുമൂക്കാനു സുരസമൂഹാവൃതനായി
മാമുനിഗണസ്തുതനായി ത്രൈലോക്യവൃദ്ധി
കാമൻമദൈരാവതഗജത്തിൻപുറത്തേറി
ദൈത്യസൈന്യേശർചുഴുംവൃത്രനേവധിക്കാൻപാ
ഞ്ഞെത്തിനാൻ കാലനെസ്സംഹരിക്കാൻഹര
ന്മട്ടിൽ 13-15

അവിടെപ്പിന്നെസ്സുരാസുരസംഘങ്ങൾ തമ്മിൽ
ഭവിച്ചു ഭയങ്കരമായൊരു മഹാരണം
ചൊന്നിടാമതിൻകാലം ദേശവും വൈവസ്വത-
മന്വന്തരത്തിങ്കലെയൊന്നാം ചതുര്യുഗത്തിൽ
ത്രേതായുഗാരംഭത്തിൽ നർമ്മദാതീരത്തിലാം 16

ഖ്യാതമാമീയാഹവംനടന്നതുർവീശരാ!
രുദ്രന്മാർവസുക്കളുമശ്വികളാദിത്യന്മാർ
സാദ്ധ്യന്മാരൃഭുക്കളുമാവിശ്വേദേവന്മാരും
വഹ്നികൾമരുത്തുക്കൾ പിതൃക്കളിവർ ചേർന്നു-
മുന്നതമഹസ്സാർന്നും ധരിച്ചും വജ്രായുധം
മിന്നുമസ്സുരേന്ദ്രനെ കണ്ടിട്ടക്ഷമരായി-
ത്തീർന്നിതു വൃത്രാദ്യരാം ദൈത്യന്മാരശേഷവും
17-18

നമുചിഃ ശംബരോഽനർവ്വാ ദ്വിമൂർദ്ധാ ഋഷഭോഽംബരഃ
ഹയഗ്രീവഃ ശങ്കുശിരാ വിപ്രചിത്തിരയോമുഖഃ 19
പുലോമാ വൃഷപർവ്വാ ച പ്രഹേതിർഹേതിരുൽകലഃ
ദൈതേയാ ദാനവാ യക്ഷാ രക്ഷാംസി ച സഹസ്രശഃ 20
സുമാലിമാലിപ്രമുഖാഃ കാർത്തസ്വരപരിച്ഛദാഃ
പ്രതിഷിദ്ധ്യേന്ദ്രസേനാഗ്രം മൃത്യോരപി ദുരാസദം. 21
അഭ്യർദ്ദയന്നസംഭ്രാന്താഃ സിംഹനാദേന ദുർമ്മദാഃ
ഗദാഭിഃ പരിഘൈർബ്ബാണൈഃ പ്രാസമുദ്ഗരതോമരൈഃ 22
ശൂലൈഃ പരശ്വധൈഃ ഖഡ്ഗൈഃ ശതഘ്നീഭിർഭുശുണ്ഡിഭിഃ
സർവ്വതോഽവാകിരൻ ശസ്ത്രൈരസ്ത്രൈശ്ച വിബുധർഷഭാൻ. 23
ന തേഽദൃശ്യന്ത സംച്ഛന്നാഃ ശരജാലൈഃ സമന്തതഃ
പുംഖാനുപുംഖപതിതൈർജ്ജ്യോതീംഷീവ നഭോഘനൈഃ 24
ന തേ ശസ്ത്രാസ്ത്രവർഷൌഘാ ഹ്യാസേദുഃ സുരസൈനികാൻ
ഛിന്നാഃ സിദ്ധപഥേ ദേവൈർല്ലഘുഹസ്തൈഃ സഹസ്രധാ. 25
അഥ ക്ഷീണാസ്ത്രശസ്ത്രൌഘാ ഗിരിശൃംഗദ്രുമോപലൈഃ
അഭ്യവർഷൻ സുരബലം ചിച്ഛിദുസ്താംശ്ച പൂർവ്വവൽ. 26

താനക്ഷതാൻ സ്വസ്തിമതോ നിശാമ്യ
ശസ്ത്രാസ്ത്രപൂഗൈരഥ വൃത്രനാഥാഃ
ദ്രുമൈർദൃഷദ്ഭിർവ്വിവിധാദ്രിശൃംഗൈ-
രവിക്ഷതാംസ്തത്രസുരിന്ദ്രസൈനികാൻ. 27
സർവ്വേ പ്രയാസാ അഭവൻ വിമോഘാഃ
കൃതാഃ കൃതാ ദേവഗണേഷു ദൈത്യൈഃ
കൃഷ്ണാനുകൂലേഷു യഥാ മഹത്സു
ക്ഷുദ്രൈഃ പ്രയുക്താ രുശതീ രൂക്ഷവാചഃ 28
തേ സ്വപ്രയാസം വിതഥം നിരീക്ഷ്യ
ഹരാവഭക്താ ഹതയുദ്ധദർപ്പാഃ
പലായനായാജിമുഖേ വിസൃജ്യ
പതിം മനസ്തേ ദധുരാത്തസാരാഃ 29
വൃത്രോഽസുരാംസ്താനനുഗാൻ മനസ്വീ
പ്രധാവതഃ പ്രേക്ഷ്യ ബഭാഷ ഏതൽ
പലായിതം പ്രേക്ഷ്യ ബലം ച ഭഗ്നം
ഭയേന തീവ്രേണ വിഹസ്യ വീരഃ 30
കാലോപപന്നാം രുചിരാം മനസ്വിനാ-
മുവാച വാചം പുരുഷപ്രവീരഃ
ഹേ വിപ്രചിത്തേ നമുചേ പുലോമൻ
മയാനർവ്വഞ്ഛംബര മേ ശൃണുധ്വം. 31
ജാതസ്യ മൃത്യുർദ്ധ്രുവ ഏഷ സർവ്വതഃ
പ്രതിക്രിയാ യസ്യ ന ചേഹ കൢപ്താ
ലോകോ യശശ്ചാഥ തതോ യദി ഹ്യമും
കോ നാമ മൃത്യും ന വൃണീത യുക്തം. 32
ദ്വൌ സംമതാവിഹ മൃത്യൂ ദുരാപൌ
യൽ ബ്രഹ്മസംധാരണയാ ജിതാസുഃ
കളേബരം യോഗരതോ വിജഹ്യാൽ
യദഗ്രണീർവ്വീരശയേഽനിവൃത്തഃ 33

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ**
**ഇന്ദ്രവൃത്രാസുരയുദ്ധവർണ്ണനം നാമ ദശമോഽധ്യായഃ**
**ശ്രീമൽഭാഗവതേ ശ്ലോകാഃ 5191 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 465**

---

# ഏകാദശോഽധ്യായഃ

**ശ്രീശുക ഉവാച**

ത ഏവം ശംസതോ ധർമ്മം വചഃ പത്യുരചേതസഃ
നൈവാഗൃഹ്ണൻ ഭയത്രസ്താഃ പലായനപരാ നൃപ. 1
വിശീർയ്യമാണാം പൃതനാമാസുരീമസുരർഷഭഃ
കാലാനുകൂലൈസ്ത്രിദശൈഃ കാല്യമാനാമനാഥവൽ. 2
ദൃഷ്ട്വാതപ്യത സംക്രുദ്ധ ഇന്ദ്രശത്രുരമർഷിതഃ
താൻ നിവാര്യൌജസാ രാജൻ നിർഭർത്സ്യേദമുവാച ഹ. 3
കിം വ ഉച്ചരിതൈർമ്മാതുർദ്ധാവതാം പൃഷ്ഠതോ ഹതൈഃ
ന ഹി ഭീതവധഃ ശ്ലാഘ്യോ ന സ്വർഗ്ഗ്യഃ ശൂരമാനിനാം. 4
യദി വഃ പ്രധനേ ശ്രദ്ധാ സാരം വാ ക്ഷുല്ലകാ ഹൃദി
അഗ്രേ തിഷ്ഠത മാത്രം മേ ന ചേൽ ഗ്രാമ്യസുഖേ സ്പൃഹാ. 5
ഏവം സുരഗണാൻ ക്രുദ്ധോ ഭീഷയൻ വപുഷാ രിപൂൻ
വ്യനദൽ സുമഹാപ്രാണോ യേന ലോകാ വിചേതസഃ 6

ശംബരൻദ്വിമൂർദ്ധാവു നമുചിഹയഗ്രീവ-
നംബരനനർവാവും വിപ്രചിത്തിയും ഹേതി
ഋഷഭൻ ശംഖുശിരസ്സയോമുഖൻ പ്രഹേതി
വൃഷപർവാവുൽക്കലൻ പുലോമാവാദിയാകും
ദൈത്യന്മാർ ദനുജന്മാർ രാക്ഷസർ യക്ഷന്മാരു-
മത്തരമെണ്ണമററ സുമാലിമാല്യാദ്യരും
സ്വർണ്ണഭൂഷാലങ്കൃതന്മാരായിബ്ഭയമെന്യേ-
യുന്നതമദമാൻ കാലനുംകടക്കാത്ത
ഉമ്പർകോൻതൻെറസേനാമുഖത്തെ തുച്ഛമാക്കി
വമ്പുകൾപറഞ്ഞു പാഞ്ഞെത്തി വാൾപരിഘവും
അമ്പുമുൽഗരംപ്രാസം തോമരം പരശ്വധം
വമ്പെഴുംശൂലാംഗദശതഘ്നീഭൃശുണ്ഡിയും
ഈവിധംധാരാളമായ് നാനാസ്ത്രശസ്ത്രപൂരം
ദേവപ്രധാനന്മാർതൻനേക്കു വർഷിച്ചീടിനാർ. 19-23

മുററശ്ശ്ചുററുംവീഴും ശരൌഘംസുരന്മാരെ
മറച്ചുതേജോഗോളഗണത്തെമേഘാളിപോൽ 24
ആസുരശരമാരിയസ്സുരസന്ദോഹത്തിൻ-
ഭാസുരദേഹങ്ങളിൽ ലേശവുമേശിയില്ല
കൈച്ചുറുക്കെഴും വിണ്ണോരവയെയാകാശത്തു-
വച്ചുതാനനവധി ഖണ്ഡങ്ങളാക്കിയിട്ടാർ. 25

അസ്ത്രശസ്ത്രങ്ങളെല്ലാമൊട്ടങ്ങീടവേ ഘോര-
ദൈത്യന്മാർവൃക്ഷങ്ങളും പർവതശൃംഗങ്ങളും
ചൊരിഞ്ഞാർകല്ലുംപാരം സുരന്മാരുടെമീതേ
യരിഞ്ഞാരവയെയും ശരിയായ് വാനവന്മാർ 26
ശിലകൾമലകളും മാമരങ്ങളുംകൊണ്ടു
പലമട്ടിലുംപ്രയോഗിച്ചിട്ടും നാശമേതും
കലരാതക്ഷീണരായുത്സാഹത്തോടുവീണ്ടും
ബലമായ്പോരാട്ടമസ്സുരസൈന്യത്തേക്കണ്ടു
ഭീതിബാധിച്ചുപാരം വൃത്രാദിദൈത്യന്മാരി-
ലാധിയുമതുമൂലമകമേ വളന്നിതു.
ഈശാനുകൂല്യമാളും മഹാത്മാക്കളിൽനീച-
രീർഷ്യയാൽപ്രയോഗിക്കും ശാപവാക്യങ്ങൾ-
പോലെ
തത്പ്രയത്നങ്ങളെല്ലാമമർത്ത്യസമൂഹത്തിൽ
നിഷ്ഫലമായിബ്ഭവിച്ചെന്നതേ പറയേണ്ടു. 27-28

ശ്രീഹരിതന്നിൽ ഭക്തിയററ ദാനവസംഘം
സാഹസമെല്ലാം വ്യർത്ഥമായെന്നുകണ്ടപ്പൊഴേ
ആയോധനാശവിട്ടുവൃത്രനേയും ത്യജിച്ചു
പോയീടുന്നതിനുതാനാലോചിച്ചുറച്ചിതേ 29
ധീരനുംപരാക്രമശാലിയുമാകും വൃത്രൻ
പോരിനായ്കൂടെ വന്നോർമിക്കതും മുറിപ്പെട്ടു
പാഞ്ഞുപോയതും പോയീടുന്നതുംനിരീക്ഷിച്ചു
മഞ്ജുളമായിച്ചിരിച്ചോതിനാനിപ്രകാരം 30

[1] മനസ്വീജനമനോഹരമായ് കാലത്തിനു-
മിണങ്ങുന്നതായ്ത്തന്നെയിരുന്നിതാവാക്കുകൾ
നമുചേ!സഖേ!വിപ്രചിത്തേ!പുലോമൻ!മയാ!
മമവാക്കുകൾകേൾക്കിനന്നവ്വൻ! ഹേശംബരാ! 31
ജാതനുമരണവും നിശ്ചിതമാണതിന്നി-
ങ്ങേതുമേ പ്രതിവിധികണ്ടിട്ടില്ലിന്നോളവും
എന്നാലാമരണത്താലിങ്ങുകീർത്തിയുമങ്ങു-
പുണ്യവും കിട്ടുമെന്നാലേതവനതുതള്ളും. 32
പ്രാണനേ യോഗാഭ്യാസംകൊണ്ടുവെന്നുടൻ
ബ്രഹ്മ-
ധ്യാനനിഷ്ഠയോടിരുന്നുപേക്ഷിച്ചിടാം ദേഹം
ധീരനായ്പടക്കളം പ്രാപിച്ചുശത്രുവീര-
ന്മാരോടുപിന്മാറാതെ പൊരുതും തള്ളാം തനു
ഉത്തമമാണീരണ്ടുമാർഗ്ഗവും ശാസ്ത്രത്തിനു
മൊത്തതാണെന്നാൽ പുമാനേററവും ദുരാപമാം.
33

---

# അദ്ധ്യായം 11

**ശ്രീശുകൻ പറഞ്ഞു**

പേടിച്ചുവിറച്ചോടാനുന്നമാദൈതേയന്മാ-
രോടേതുംഫലിച്ചീല വൃത്രധർമ്മോപദേശം 1
കാലാനുകൂലമാളും ദേവന്മാരോടിപ്പതായ്
പാലകരില്ലാത്തപോൽ ചിതറിപ്പായുന്നതാം
അസുരസൈന്യത്തെക്കണ്ടു സഹമാനനായി
പ്രസഭംപൌരുഷത്താലിന്ദ്രാരിവൃത്രാസുരൻ
തടഞ്ഞുനിർത്തിസ്സുരഗണത്തെബ്ഭർത്സനങ്ങൾ
തുടൻകൊണ്ടാൻ പരിഹാസമായിപ്രകാരം 2-3
പോരിൽതോറേറാട്ടം [1] മാതൃപുരീഷപ്രായരായ
ഭീരുവൃന്ദത്തെക്കൊന്നാൽവല്ലതുമുണ്ടാഫലം
വീരാഭിമാനിമാരാം നിങ്ങൾക്കു ഭീതഹത്യ
തീരെപ്രശംസാർഹവും സ്വർഗ്ഗ്യവുമല്ല-
പാക്കിൽ 4
രേരേ!നീചരേ!നിങ്ങൾ സംഗരം കൊതിക്കുകിൽ
ധൈര്യമുണ്ടെങ്കിൽ വിഷയേച്ഛകൈവെടി-
ഞ്ഞെങ്കിൽ
ഇപ്പടനിലംതന്നിലിപ്പൊഴുതെൻെറ മുമ്പിൽ
നില്പിനൊരല്പനേരം നിർല്ലജ്ജാകീടങ്ങളേ! 5
ക്രുദ്ധനായേവംചൊല്ലിശ്ശരീരഗാംഭീര്യത്താൽ
ശത്രുസൈന്യത്തെബ്ഭയപ്പെടുത്തും ബലിഷ്ഠനാം
വൃത്രദാനവനുച്ചം ഗർജ്ജിച്ചാനതുകേട്ടു
വിത്രസ്തഹൃദന്തരായ്ത്തീന്നിതുലോകരെല്ലാം. 6

---

[1] ധീരന്മാരുടെ മനം ഹരിക്കുന്നതു്

[1] (mother's-feces-like) — 

തേന ദേവഗണാഃ സർവ്വേ വൃത്രവിസ്ഫോടനേന വൈ
നിപേതുർമ്മൂർച്ഛിതാ ഭൂമൗ യഥൈവാശനിനാ ഹതാഃ 7

മമർദ്ദ പദ്ഭ്യാം സുരസൈന്യമാതുരം
നിമീലിതാക്ഷം രണരംഗദുർമ്മദഃ
ഗാം കമ്പയന്നുദ്യതശൂല ഓജസാ
നാലം വനം യൂഥപതിര്യഥോന്മദഃ 8

വിലോക്യ തം വജ്രധരോഽത്യമർഷിതഃ
സ്വശത്രവേഽഭിദ്രവതേ മഹാഗദാം
ചിക്ഷേപ താമാപതതീം സുദുസ്സഹാം
ജഗ്രാഹ വാമേന കരേണ ലീലയാ. 9

സ ഇന്ദ്രശത്രുഃ കുപിതോ ഭൃശം തയാ
മഹേന്ദ്രവാഹം ഗദയോഗ്രവിക്രമഃ
ജഘാന കുംഭസ്ഥല ഉന്നദൻ മൃധേ
തൽകർമ്മ സർവ്വേ സമപൂജയന്നൃപ. 10

ഐരാവതോ വൃത്രഗദാഭിമൃഷ്ടോ
വിഘൂർണ്ണിതോഽദ്രിഃ കുലിശാഹതോ യഥാ
അപാസരത്ഭിന്നമുഖഃ സഹേന്ദ്രോ
മുഞ്ചന്നസൃക് സപ്തധനുർഭൃശാർത്തഃ 11

ന സന്നവാഹായ വിഷണ്ണചേതസേ
പ്രായുങ്ക്ത ഭൂയഃ സ ഗദാം മഹാത്മാ
ഇന്ദ്രോഽമൃതസ്യന്ദികരാഭിമർശ-
വീതവ്യഥക്ഷതവാഹോഽവതസ്ഥേ 12

സ തം നൃപേന്ദ്രാഹവകാമ്യയാ രിപും
വജ്രായുധം ഭ്രാതൃഹണം വിലോക്യ
സ്മരംശ്ച തൽകർമ്മ നൃശംസമംഹഃ
ശോകേന മോഹേന ഹസഞ്ജഗാദ. 13

വൃത്ര ഉവാച

ദിഷ്ട്യാ ഭവാൻ മേ സമവസ്ഥിതോ രിപു-
ര്യോ ബ്രഹ്മഹാ ഗുരുഹാ ഭ്രാതൃഹാ ച
ദിഷ്ട്യാനൃണോഽദ്യാഹമസത്തമ ത്വയാ
മച്ഛൂലനിർഭിന്നദൃഷദ്ധൃദാചിരാൽ. 14

യോ നോഽഗ്രജസ്യാത്മവിദോ ദ്വിജാതേ-
ർഗ്ഗുരോരപാപസ്യ ച ദീക്ഷിതസ്യ
വിശ്രഭ്യ ഖഡ്ഗേന ശിരാംസ്യവൃശ്ചൽ
പശോരിവാകരുണഃ സ്വർഗ്ഗകാമഃ 15

ഹ്രീശ്രീദയാകീർത്തിഭിരുജ്ഝിതം ത്വാം
സ്വകർമ്മണാ പുരുഷാദൈശ്ച ഗർഹ്യം
കൃച്ഛ്രേണ മച്ഛൂലവിഭിന്നദേഹ-
മസ്പൃഷ്ടവഹ്നിം സമദന്തി ഗൃധ്രാഃ 16

അന്യേഽനു യേ ത്വേഹ നൃശംസമജ്ഞാ
യേ ഹ്യുദ്യതാസ്ത്രാഃ പ്രഹരന്തി മഹ്യം
തൈർഭൂതനാഥാൻ സഗണാൻ നിശാത-
ത്രിശൂലനിർഭിന്നഗളൈര്യജാമി. 17

അഥോ ഹരേ മേ കുലിശേന വീര
ഹർത്താ പ്രമഥ്യൈവ ശിരോ യദീഹ
തത്രാനൃണോ ഭൂതബലിം വിധായ
മനസ്വിനാം പാദരജഃ പ്രപത്സ്യേ. 18

സുരേശ കസ്മാന്ന ഹിനോഷി വജ്രം
പുരഃ സ്ഥിതേ വൈരിണി മയ്യമോഘം
മാ സംശയിഷ്ഠാ ന ഗദേവ വജ്രം
സ്യാന്നിഷ്ഫലം കൃപണാർത്ഥേവ യാച്ഞാ. 19

നന്വേഷ വജ്രസ്തവ ശക്ര തേജസാ
ഹരേർദ്ദധീചേസ്തപസാ ച തേജിതഃ
തേനൈവ ശത്രും ജഹി വിഷ്ണുയന്ത്രിതോ
യതോ ഹരിർവ്വിജയഃ ശ്രീർഗ്ഗുണാസ്തതഃ 20

അഹം സമാധായ മനോ യഥാഽഽഹ
സങ്കർഷണസ്തച്ചരണാരവിന്ദേ
ത്വദ്വജ്രരംഹോലുളിതഗ്രാമ്യപാശോ
ഗതിം മുനേര്യാമ്യപവിദ്ധലോകഃ 21

പുംസാം കിലൈകാന്തധിയാം സ്വകാനാം
യാഃ സമ്പദോ ദിവി ഭൂമൗ രസായാം
ന രാതി യദ്ദ്വേഷ ഉദ്വേഗ ആധി-
ർമ്മദഃ കലിർവ്യസനം സംപ്രയാസഃ 22

ഗർജ്ജനമതുകേട്ടിടിവെട്ടേററമട്ടിൽ
നിർജ്ജരന്മാരശേഷം മോഹിച്ചുവീണുപോയി 7

ബോധമററക്ഷിപൂട്ടിപ്പൂഴിയിൽ കിടന്നീട്ട-
മാദിതേയരെശ്ശൂലപാണിയാം വൃത്രാസുരൻ
ഭൂമിയെച്ചലിപ്പിച്ചു ചവുട്ടിമെതിച്ചിതേ
രാമച്ചവിപിനത്തെ വാരണവരൻവിധം. 8

വൃത്രനെക്കണ്ടു വജ്രിരുഷ്ടനായ് പാഞ്ഞെത്തിയ-
ശ്ശത്രുവെക്കൊല്ലുവാൻ തദ്ഗദയെപ്രയോഗിച്ചാൻ.
തന്നേക്കുവിട്ടീട്ടമാദ്ദുസ്സഹഗദായുധം
വന്നോൽക്കാത്തുടൻവൃത്രൻപിടിച്ചാനിടംകയ്യാൽ. 9

രുഷ്ടനായവൻപിന്നെ വൻപരാക്രമംകാട്ടും-
മട്ടിലൊരട്ടഹാസമിട്ടിട്ടഗ്ഗദയാലെ
ഐരാവതത്തിൻ കുംഭസ്ഥലത്തിലൊന്നടിച്ചാൻ
പാരമാപ്രവൃത്തിയെയേവരും പുകഴ്ത്തിനാർ 10

അഗ്ഗദാപ്രഹരമേററാനനംകീറിപ്പാരം
രക്തവും ചവിട്ടിയങ്ങേഴുവില്ലാട്ടദ്ദൂരം
ചെന്നുവീണിതുശക്രനോടൈരാവതം വജ്ര-
ഭിന്നനായ്പ്പതിച്ചീട്ടമദ്രീന്ദ്രനെന്നപോലെ 11

വാഹനംവീണതളർന്നതുകണ്ടു ദുഃഖ-
വ്യാഹതനായിപ്പരവശനാം പാകാരിയിൽ
വീണ്ടുമഗ്ഗദായുധപ്രയോഗംതുടരാതെ
വേണ്ടപോൽധർമ്മബോധം കാട്ടിനാൻ വൃത്രാസുരൻ

അമൃതസ്യന്ദിയാം തൻകൈകളാൽ തലോടിത്ത-
ത്സമയമൈരാവതപ്രഹരക്ഷതമെല്ലാം
കെട്ടത്തിയാശ്വസിപ്പിച്ചാനമേൽതാനിരുന്നാ-
നടങ്ങിയായോധനപട്ടുവാംപാകവൈരി 12

സോദരവധത്തിനാൽ ശത്രുവായ്രണേച്ഛയാൽ
മേദുരവജ്രായുധധാരിയാം മഹേന്ദ്രനെ
കണ്ടിട്ടും തദ്ദുഷ്കൃത്യമോർത്തിട്ടുമുണ്ടായതാ-
മിണ്ടലുംമോഹവും പൂണ്ടോതിനാൻഹസിച്ചേവം 13

വൃത്രൻപറഞ്ഞു.

ഹന്ത! മത്സഹോദരഹന്താവും മമപരി-
പന്ഥിയുമാചാര്യനെക്കൊന്നോനുമായനിന്നെ
എന്നുടെകയ്യിൽ കിട്ടിക്കഴിഞ്ഞു ഭാഗ്യത്തിനാ-
ലിന്നുസന്തുഷ്ടനായിബ്ഭവിച്ചേനതുമൂലം
നിന്നുടെശിലാഹൃത്തെൻനിശിതശൂലത്തിനാൽ
ഭിന്നമാക്കിയെൻജ്യേഷ്ഠൻതന്നൃണമുടൻതീർപ്പൻ 14

ഭക്തനും നാരായണകവചമോതിത്തന്ന-
ശ്ശക്തനാക്കിയഗുരുനാഥനും ഭൂദേവനും
യജ്ഞദീക്ഷിതൻതാനുമനഘാത്മാവുമാമ-
പ്പൂജ്യനെവിശ്വസിപ്പിച്ചാചാര്യനാക്കിച്ചെററും
അലിവെന്നിയേ പശുഗളംപോൽ വാളിനാല-
ത്തലകളരിഞ്ഞില്ലേ സ്വർഗ്ഗാഭിലാഷിയാംനീ? 15

നാണം ശ്രീ കൃപകീർത്തിയെന്നിവകൈവെടിഞ്ഞു
ഹീനകർമ്മത്താൽ നരാശനക്കുംനിന്ദ്യനാംനീ
എന്നുടെ ശൂലാഗ്രത്താൽ ശരീരംപിളർന്നുടൻ
മന്നിൽവീണേററംരുജസഹിച്ചുമൃതനായി
വഹ്നിസംസ്പർശമെന്യേകഴുകന്നാഹാരമായ്-
ത്തീർന്നീട്ടമെന്നുള്ളതിൽ സന്ദേഹമില്ലതെല്ലും. 16

ക്രൂരനാംനിനക്കെഴും കിങ്കരന്മാരായുധ-
ധാരികളായിവന്നെൻപ്രഭാവമറിയാതെ
എന്നെ പ്രഹരിക്കുകിൽ നിശാതത്രിശൂലത്താ-
ലന്നേരംതന്നെ കഴുത്തരിഞ്ഞങ്ങവരെയും
ഭൂതപ്രേതാദികൾക്കായ് ഞാൻബലി കൊടുത്തീട്ട-
മേതുമില്ലതിന്നൊരു മാററമെന്നോർത്തുകൊൾക 17

പക്ഷേനീമമസേനാവ്യൂഹത്തെനശിപ്പിച്ചി-
ട്ടക്ഷണംവജ്രത്തിനാലെൻശിരസ്സറുക്കുകിൽ
ഭൂതങ്ങൾക്കുടൻബലികൊടുത്തു കടംതീർത്തു
ഹേ ധീരാ! വീരപാദധൂളിയെ പ്രാപിക്കും ഞാൻ 18

ഇന്ദ്രാ! നീമുന്നിൽ നില്ക്കും ശത്രുവാമെന്നിലെന്തേ
തന്ദ്രിവിട്ടമോഘമാം വജ്രം പ്രയോഗിക്കാത്തൂ.
ലുബ്ധനോടുള്ള യാച്ഞപോലെയും ഗദയ്ക്കൊത്തും
നിഷ്ഫലമായിട്ടുള്ളതല്ലല്ലോ വജ്രായുധം. 19

ദേവേശാ! ഭവാൻെറയീയായുധം ശ്രീമുകുന്ദ-
ദേവതേജസ്സിനാലും ദധീചിമുനീന്ദ്രൻെറ
വൻതപസ്സാലു[1] മുത്തേജിതംതാൻ ഹരിയാൽനി-
യന്ത്രിതൻഭവാനതുകൊണ്ടുകൊൽകീവൈരിയെ
അജിതനാകുംഹരിനിൽക്കുന്ന പക്ഷത്തിലാം
വിജയശ്രീഗുണങ്ങളെന്നതുതീർച്ചതന്നെ. 20

ഭഗവാൻശേഷൻചൊന്നപോലെതത്പാദാബ്ജത്തി-
ലകതാരുറപ്പിച്ചുവിഷയപാശംപാടേ
ഛേദിച്ചുവജ്രാഹതിയേററമെയ്തള്ളിവീത-
ഖേദമമ്മുനിമാർഗ്ഗം പ്രാപിച്ചുകൊള്ളാമിവൻ. 21
തന്നെയാശ്രയിപ്പോർക്കബ്ഭഗവാൻ മഹിയിലും
പുണ്യലോകങ്ങളിലും പാതാളത്തിലുമാളും
ഭൂതികളൊന്നുമേകുന്നില്ലതിൽനിന്നുമല്ലോ
ഖേദമാത്സര്യമദദ്വേഷാതിശ്രമാദികൾ. 22

1 ഉന്നതമായ തേജസ്സോടുകൂടിയതു്

ത്രൈവർഗ്ഗികായാസവിഘാതമസ്മൽ-
പതിർവ്വിധത്തേ പുരുഷസ്യ ശക്ര
തതോഽനുമേയോ ഭഗവൽപ്രസാദോ
യോ ദുർല്ലഭോഽകിഞ്ചനഗോചരോഽന്യൈഃ 23
അഹം ഹരേ തവ പാദൈകമൂല-
ദാസാനുദാസോ ഭവിതാസ്മി ഭൂയഃ
മനഃ സ്മരേതാസുപതേർഗ്ഗുണാംസ്തേ
ഗൃണീത വാക് കർമ്മ കരോതു കായഃ 24
ന നാകപൃഷ്ഠം ന ച പാരമേഷ്ഠ്യം
ന സാർവ്വഭൌമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
സമഞ്ജസ ത്വാ വിരഹയ്യ കാങ്ക്ഷേ. 25
അജാതപക്ഷാ ഇവ മാതരം ഖഗാഃ
സ്തന്യം യഥാ വത്സതരാഃ ക്ഷുധാർത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
മനോഽരവിന്ദാക്ഷ ദിദൃക്ഷതേ ത്വാം. 26
മമോത്തമശ്ലോകജനേഷു സഖ്യം
സംസാരചക്രേ ഭ്രമതഃ സ്വകർമ്മഭിഃ
ത്വന്മായയാഽഽത്മാത്മജദാരഗേഹേ-
ഷ്വാസക്തചിത്തസ്യ ന നാഥ ഭൂയാൽ. 27

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
വൃത്രസ്യേന്ദ്രോപദേശോ നാമ ഏകാദശോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 5218 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 492

## ദ്വാദശോഽധ്യായഃ

ഋഷിരുവാച

ഏവം ജിഹാസുർന്നൃപ ദേഹമാജൌ
മൃത്യും വരം വിജയാന്മന്യമാനഃ
ശൂലം പ്രഗൃഹ്യാഭ്യപതൽ സുരേന്ദ്രം
യഥാ മഹാപുരുഷം കൈടഭോഽപ്സു. 1
തതോ യുഗാന്താഗ്നികഠോരജിഹ്വ-
മാവിധ്യ ശൂലം തരസാസുരേന്ദ്രഃ
ക്ഷിപ്ത്വാ മഹേന്ദ്രായ വിനദ്യ വീരോ
ഹതോഽസി പാപേതി രുഷാ ജഗാദ. 2
ഖ ആപതത്തദ്വിചലദ്ഗ്രഹോൽകവ-
ന്നിരീക്ഷ്യ ദുഷ്പ്രേക്ഷ്യമജാതവിക്ലബഃ
വജ്രേണ വജ്രീ ശതപർവ്വണാച്ഛിന-
ദ്ഭുജം ച തസ്യോരഗരാജഭോഗം. 3
ഛിന്നൈകബാഹുഃ പരിഘേണ വൃത്രഃ
സംരബ്ധ ആസാദ്യ ഗൃഹീതവജ്രം
ഹനൌ തതാഡേന്ദ്രമഥാമരേഭം
വജ്രം ച ഹസ്താന്ന്യപതന്മഘോനഃ 4
വൃത്രസ്യ കർമ്മാതിമഹാത്ഭുതം തൽ
സുരാസുരാശ്ചാരണസിദ്ധസംഘാഃ
അപൂജയംസ്തൽ പുരുഹൂതസംകടം
നിരീക്ഷ്യ ഹാ ഹേതി വിചുക്രുശുർഭൃശം. 5
ഇന്ദ്രോ ന വജ്രം ജഗൃഹേ വിലജ്ജിത-
ശ്ച്യുതം സ്വഹസ്താദരിസന്നിധൌ പുനഃ
തമാഹ വൃത്രോ ഹര ആത്തവജ്രോ
ജഹി സ്വശത്രും ന വിഷാദകാലഃ 6

യുയുത്സതാം കുത്രചിദാതതായിനാം
ജയഃ സദൈകത്ര ന വൈ പരാത്മനാം
വിനൈകമുൽപത്തിലയസ്ഥിതീശ്വരം
സർവ്വജ്ഞമാദ്യം പുരുഷം സനാതനം. 7

ലോകാഃ സപാലാ യസ്യേമേ ശ്വസന്തി വിവശാ വശേ
ദ്വിജാ ഇവ ശിചാ ബദ്ധാഃ സ കാല ഇഹ കാരണം. 8

ഓജഃ സഹോ ബലം പ്രാണമമൃതം മൃത്യുമേവ ച
തമജ്ഞായ ജനോ ഹേതുമാത്മാനം മന്യതേ ജഡം. 9

യഥാ ദാരുമയീ നാരീ യഥാ യന്ത്രമയോ മൃഗഃ
ഏവം ഭൂതാനി മഘവന്നീശതന്ത്രാണി വിദ്ധി ഭോഃ 10

പുരുഷഃ പ്രകൃതിർവ്യക്തമാത്മാ ഭൂതേന്ദ്രിയാശയാഃ
ശക്നുവന്ത്യസ്യ സർഗ്ഗാദൌ ന വിനാ യദനുഗ്രഹാൽ. 11

അവിദ്വാനേവമാത്മാനം മന്യതേഽനീശമീശ്വരം
ഭൂതൈഃ സൃജതി ഭൂതാനി ഗ്രസതേ താനി തൈഃ സ്വയം. 12

ആയുഃ ശ്രീഃ കീർത്തിരൈശ്വര്യമാശിഷഃ പുരുഷസ്യ യാഃ
ഭവന്ത്യേവ ഹി തൽകാലേ യഥാനിച്ഛോർവ്വിപര്യയാഃ 13

ധർമ്മാർത്ഥകാമങ്ങളാം പുരുഷാർത്ഥങ്ങൾനേടാൻ
കർമ്മങ്ങൾമൂലമുള്ള കഷ്ടതകളിൽനിന്നും
ഉന്മുക്തരാക്കുമസ്സൽ സ്വാമി ഞങ്ങളെയതാ-
ണമ്മധുഹരൻപ്രീതനായതിന്നടയാളം
ഐഹികഭോഗവാഞ്ഛയററനിഷ്കിഞ്ചനക്കേ
ശ്രീഹരിപ്രീതിനേടിക്കൊള്ളുവാൻ സാധി-
ച്ചീട്ടൂ. 23
തുമ്പംതുലച്ചുരക്ഷിച്ചീടുന്ന തമ്പുരാനേ!
നിൻപദദാസന്മാർക്കു ദാസനായ്ത്തീരണം-
ഞാൻ
എന്മനസ്സോർക്കട്ടെനിൻ ഗുണങ്ങൾവാക്കതെല്ലാം
ചെമ്മേവാൾത്തട്ടെകായം ചെയ്യട്ടെനമനാദി 24
സ്വർഗ്ഗാഗ്ര്യസനത്തെയോബ്രഹ്മാവിൻ പദ-
ത്തെയോ
ചക്രവർത്തിത്വത്തെയോ രസാധിപത്യത്തെയോ
യോഗസിദ്ധികളെയോ മുക്തിയെപ്പോലുമോഞാ-
നേകനാംനിന്നെയെന്യേയാഗ്രഹിച്ചീടുന്നില്ല. 25
പക്ഷങ്ങൾ മുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങൾ മാതൃ-
വീക്ഷണമിച്ഛിക്കുന്നപോലെയും ക്ഷുധാർത്തരാം
കുഞ്ഞുങ്ങൾ മുലപ്പാലുകൊതിക്കും വിധത്തിലും
കഞ്ജാക്ഷാ! പതിവ്രതയായിട്ടും ധർമ്മപത്നി
ദേശാന്തരസ്ഥനാകും ഭർത്താവിൻപ്രത്യാഗമ-
മാശിക്കുംമട്ടുമങ്ങേ മന്മനമാഗ്രഹിപ്പൂ. 26
ഉത്തമശ്ലോകന്മാരുമായെനിക്കെന്നും സഖ്യ-
മെത്തണം; വീണ്ടും തവമായയാൽ സംസാര-
ത്തിൽ
മുഴകിക്കളത്രാർത്ഥപുത്രഗേഹാദിയോടൊ-
ത്തുഴലുന്നവരുമായുണ്ടായിടായ്കസംഗം. 27

---

# അദ്ധ്യായം 12

### ഋഷി പറഞ്ഞു

മൃത്യുതാൻജയത്തെക്കാൾ ശ്രേഷ്ഠമെന്നുനന്നിദ്ദേഹം
യുദ്ധത്തിലുപേക്ഷിപ്പാനുറച്ചു വൃത്രാസുരൻ
വലവൈരിതൻനേർക്കു ശൂലപാണിയായ്-
പാഞ്ഞാൻ
ഹരിതൻനേരേ നീരിൽക്കൈടഭാസുരനെട്ടിൽ. 1
കാലാനലോപമാനമുഗ്രമാമഗ്രമാളും
ശൂലവുംചുഴററിയശ്ശൂരനാമസുരേന്ദ്രൻ
"നിൻ കഥകഴി"ഞ്ഞെന്നുചൊല്ലിയിന്ദ്രന്റെ-
നേരേ
ഹുംകൃതികലർന്നു വലിച്ചെറിഞ്ഞീടിനാൻ. 2
ഉൽക്കയും ഗ്രഹങ്ങളുമെന്നപോലാകാശത്തൂ-
ടാക്കുമേനോക്കുവാൻമാകാതെ നേർക്കെത്തിടും
ശൂലമതിന്ദ്രൻകണ്ടു സംഭ്രമമേതുമെന്യേ
ചാലവേ ശതസന്ധിയാളുംതൻവജ്രത്തിനാൽ
പെട്ടെന്നു ശൂലത്തേയും വാസുകീശരീരത്തിൻ-
മട്ടെഴും തത്ബാഹുവുംഛേദിച്ചുവീഴ്ത്തീടിനാൻ 3
ഒരുകൈപോയെങ്കിലുംക്രുദ്ധനായ്മുന്നിൽവജ്രം-
ധരിച്ചുനില്ക്കും സുരനായകൻ തൻതാടിയിൽ
പരിഘംകൊണ്ടൊന്നടിച്ചക്ഷണം വജ്രായുധം
ധരയിൽവീഴ്ത്തിതച്ചാനൈരാവതത്തിനേയും. 4
വൃത്രൻതന്നത്യത്ഭുതകരമാമക്കൃത്യത്തെ
വാഴ്ത്തിനാർ ദേവാസുരസിദ്ധചാരണവൃന്ദം
ദേവാധിനായകൻതൻസങ്കടം കണ്ടിട്ടവ-
രേവരും ഹാ കഷ്ടമെന്നാഃക്രാശിക്കയും-
ചെയ്താർ. 5
നാണത്താൽ പാകാരാതിപരിപന്ഥിതന്മുന്നിൽ-
വീണതാം വജ്രായുധമെടുത്തതില്ലവീണ്ടും
ചൊല്ലിനാൻ വൃത്രനപ്പോൾ,"വജ്രമിതെടു-
ത്തെന്നെ-
ക്കൊല്ലുകഹരേ! കേഴാനായുള്ളതല്ലീയുഴം. 6
പോരിനാശിച്ചു ശസ്ത്രമെടുത്ത പരാധീന-
ന്മാരിലോർത്തീടിൽ ജയമൊരുകക്ഷിക്കുമാത്രം
നിയതമല്ല,രണ്ടുകൂട്ടർക്കും ജയപരാ-
ജയങ്ങൾ സാമാന്യമായ് സംഭവിക്കുന്നതത്രേ.
സർവ്വജ്ഞനായിസ്സർവ്വകാരണഭൂതനായി
സർവ്വാന്തര്യാമിയാഃയാരേകനാമീശനെന്നും
ജയമേയുള്ളു,തോൽവിയില്ലൊരിക്കലുമനു-
ശയത്തിനില്ലകാര്യമതിനാലങ്ങേക്കിപ്പോൾ. 7
ജാലത്തിലകപ്പെട്ടപക്ഷികൾമട്ടുലോക-
പാലസംയുതമാമീലോകങ്ങൾ പതിന്നാലും
ആരുടെയധീനത്തിൽ വിവശം ശ്വസിക്കുന്നു
പാരിലക്കാലമത്രേജയാപജയമൂലം. 8
ഇന്ദ്രിയം,മനം,ദേഹമെന്നിവയ്ക്കേഴമൂക്കു-
മെന്നല്ലകർമ്മശേഷി മൃത്യുവുമമൃതവും
എല്ലാമീശ്വരൻതന്നെയസ്വതന്ത്രമാം ദേഹ-
മല്ലെന്നുമൂഢൻതെല്ലുംധരിക്കാമോഹത്തിനാൽ
പെൺമരപ്പാവയന്ത്രമയമാം മൃഗമിവ-
തന്മട്ടിലീശവശം ഭൂതങ്ങളറികിന്ദ്രാ 10
ചിത്തേന്ദ്രിയങ്ങൾ പുമാൻ,പ്രകൃതി,മഹദഹം
തത്ത്വങ്ങൾപഞ്ചഭൂതമെന്നിവയൊന്നിനും താൻ
ഈശാനുഗ്രഹമെന്യേ ശക്തിയില്ലൊട്ടും താനീ-
വിശ്വത്തെ സൃഷ്ടിച്ചുസംരക്ഷിച്ചുസംഹരി-
പ്പാൻ. 11
അസ്വതന്ത്രനാം ജീവനീശ്വരനെന്നുതന്നെ
വിശ്വസിച്ചീടുന്നവർ മൂഢന്മാരുത്തമനം.
ഈശ്വരൻഭൂതങ്ങളെക്കൊണ്ടു താൻ സർവ്വഭൂത-
രാശിയെ സൃഷ്ടിപ്പിച്ചു നശിപ്പിച്ചീടുന്നിതേ. 12
ആശിസ്സു,കാന്തി,കീർത്തി,യായുസ്സെന്നിവമർത്ത്യ-
ന്നാശിക്കായ്കിലുമുണ്ടാമീശ്വരാനുഗ്രഹത്താൽ
പൌരുഷംകൊണ്ടാണിവയുണ്ടായീടുന്നതെങ്കി-
ലാരുമായുസ്സുനീട്ടീടാത്തതെന്തിച്ഛപോലെ. 13

തസ്മാദകീർത്തിയശസോർജ്ജയാപജയയോരപി
സമഃ സ്യാൽ സുഖദുഃഖാഭ്യാം മൃത്യുജീവിതയോസ്തഥാ. 14
സത്ത്വം രജസ്തമ ഇതി പ്രകൃതേർന്നാത്മനോ ഗുണാഃ
തത്ര സാക്ഷിണമാത്മാനം യോ വേദ ന സ ബധ്യതേ. 15
പശ്യ മാം നിർജ്ജിതം ശക്ര വൃക്ണായുധഭുജം മൃധേ
ഘടമാനം യഥാശക്തി തവ പ്രാണജിഹീഷയാ 16
പ്രാണഗ്ലഹോഽയം സമര ഇഷ്വക്ഷോ വാഹനാസനഃ
അത്ര ന ജ്ഞായതേഽമുഷ്യ ജയോഽമുഷ്യ പരാജയഃ 17

ശ്രീശുക ഉവാച

ഇന്ദ്രോ വൃത്രവചഃ ശ്രുത്വാ ഗതാളീകമപൂജയൽ
ഗൃഹീതവജ്രഃ പ്രഹസംസ്തമാഹ ഗതവിസ്മയഃ 18

ഇന്ദ്ര ഉവാച

അഹോ ദാനവ സിദ്ധോഽസി യസ്യ തേ മതിരീദൃശീ
ഭക്തഃ സർവ്വാത്മനാഽഽത്മാനം സുഹൃദം ജഗദീശ്വരം. 19
ഭവാനതാർഷീന്മായാം വൈ വൈഷ്ണവീം ജനമോഹിനീം
യദ്വിഹായാസുരം ഭാവം മഹാപുരുഷതാം ഗതഃ 20
ഖല്വിദം മഹദാശ്ചര്യം യദ്രജഃപ്രകൃതേസ്തവ
വാസുദേവേ ഭഗവതി സത്ത്വാത്മനി ദൃഢാ മതിഃ 21
യസ്യ ഭക്തിർഭഗവതി ഹരൗ നിഃശ്രേയസേശ്വരേ
വിക്രീഡതോഽമൃതാംഭോധൗ കിം ക്ഷുദ്രൈഃ ഖാതകോദകൈഃ. 22

ശ്രീശുക ഉവാച

ഇതി ബ്രുവാണാവന്യോന്യം ധർമ്മജിജ്ഞാസയാ നൃപ
യുയുധാതേ മഹാവീര്യാവിന്ദ്രവൃത്രൗ യുധാമ്പതീ 23
ആവിധ്യ പരിഘം വൃത്രഃ കാർഷ്ണായസമരിന്ദമഃ
ഇന്ദ്രായ പ്രാഹിണോൽ ഘോരം വാമഹസ്തേന മാരിഷ. 24
സ തു വൃത്രസ്യ പരിഘം കരം ച കരഭോപമം
ചിച്ഛേദ യുഗപദ്ദേവോ വജ്രേണ ശതപർവ്വണാ. 25
ദോർഭ്യാമുൽകൃത്തമൂലാഭ്യാം ബഭൗ രക്തസ്രവോഽസുരഃ
ഛിന്നപക്ഷോ യഥാ ഗോത്രഃ ഖാദ്ഭ്രഷ്ടോ വജ്രിണാ ഹതഃ 26
കൃത്വാധരാം ഹനും ഭൂമൗ ദൈത്യോ ദിവ്യുത്തരാം ഹനും
നഭോഗംഭീരവക്ത്രേണ ലേലിഹോല്ബണജിഹ്വയാ. 27
ദംഷ്ട്രാഭിഃ കാലകല്പാഭിർഗ്രസന്നിവ ജഗത്ത്രയം
അതിമാത്രമഹാകായ ആക്ഷിപംസ്തരസാ ഗിരീൻ. 28
ഗിരിരാട് പാദചാരീവ പദ്ഭ്യാം നിർജ്ജരയൻ മഹീം
ജഗ്രാസ സ സമാസാദ്യ വജ്രിണം സഹവാഹനം. 29
മഹാപ്രാണോ മഹാവീര്യോ മഹാസർപ്പ ഇവ ദ്വിപം
വൃത്രഗ്രസ്തം തമാലക്ഷ്യ സപ്രജാപതയഃ സുരാഃ
ഹാ കഷ്ടമിതി നിർവ്വിണ്ണാശ്ചുക്രുശുഃ സമഹർഷയഃ 30
നിഗീർണ്ണോഽപ്യസുരേന്ദ്രേണ ന മമാരോദരം ഗതഃ
മഹാപുരുഷസന്നദ്ധോ യോഗമായാബലേന ച. 31
ഭിത്ത്വാ വജ്രേണ തൽകുക്ഷിം നിഷ്ക്രമ്യ ബലഭിദ്വിഭുഃ
ഉച്ചകർത്ത ശിരഃ ശത്രോർഗ്ഗിരിശൃംഗമിവൗജസാ. 32

വജ്രസ്തു തൽകന്ധരമാശുവേഗഃ
കൃന്തൻ സമന്താൽ പരിവർത്തമാനഃ
ന്യപാതയൽ താവദഹർഗ്ഗണേന
യോ ജ്യോതിഷാമയനേ വാർത്രഹത്യേ. 33

തദാ ച ഖേ ദുന്ദുഭയോ വിനേദുർ-
ഗ്ഗന്ധർവ്വസിദ്ധാഃ സമഹർഷിസംഘാഃ
വാർത്രഘ്നലിംഗൈസ്തമഭിഷ്ടുവാനാ
മന്ത്രൈർമ്മുദാ കുസുമൈരഭ്യവർഷൻ. 34

സകലം ദൈവാധീനമെന്നതുമൂലമായി-
പ്പുകളുമകീർത്തിയും ജയാപജയങ്ങളും
സുഖദുഃഖങ്ങൾജന്മമൃതികളെന്നിദ്വന്ദ്വ
നികരം നേരിട്ടീടും സന്ദർഭങ്ങളിലെല്ലാം
സന്തോഷിക്കയും സന്തപിക്കയുംചെയ്തീടാതെ
സന്തതംസമനായിസ്ഥിതിചെയ്യണം മർത്ത്യൻ. 14
സത്ത്വാദിഗുണത്രയമാത്മാവിനുള്ളതല്ല
സത്യത്തിൽപ്രകൃതിതൻകാര്യമാണാത്മാവതിൽ
സാക്ഷിമാത്രനായ് സ്ഥിതിചെയ്തീടുന്നതേയുള്ളു
സൂക്ഷ്മമായിതു ധരിച്ചീടുവോൻ ബദ്ധനാകാ. 15
ആയുധത്തോടുകയ്യുംനഷ്ടമായ് പോരിൽതോററു
പോയതിൽഖേദിക്കാതെ ശത്രുവാംനിന്നെ-
ക്കൊൽവാൻ
കില്ലെന്ന്യെയുത്സാഹിക്കുമെന്നെനീവീക്ഷിക്കുക
നല്ലപോലാദിതേയസംഘത്തിന്നധീശ്വരാ! 16
പ്രാണനാം പണയസ്വത്തിയന്നീടുന്നതായി
ബാണാക്ഷങ്ങളുംപിന്നെവാഹനപ്പലകയും
ചേരുമിപ്പോരാംചൂതിൽതോൽവിയുംജയവുംതെ-
ല്ലൊരുകിലാക്കും മുൻപേ നിശ്ചയിക്കാവതല്ല.
ഏററവും തോററമട്ടിൽ ജയവും കരുവിൻെറ
മാററത്താൽ വിജയത്തിൽ തോൽവിയും ഭവിക്കുന്നു
അതിനാലന്ത്യംവരെയേതൊരുകാര്യത്തിലു-
മതിയായ്പരിശ്രമിച്ചീടുകവേണമാരും” 17

ശ്രീശുകൻ പറഞ്ഞു

ഇത്തരംസത്യവാക്യം വൃത്രനിൽ നിന്നുംശ്രവി-
ച്ചത്യന്തമാദരിച്ചാനവനെസ്സഹസ്രാക്ഷൻ
അത്ഭുതംവിട്ടുപിന്നെ ധരിച്ചവജ്രായുധം
സപ്രീതിചിരിച്ചുകൊണ്ടോതിനാനിപ്രകാരം 18
“ദാനവശ്രേഷ്ഠാ! ഭവാൻ കൃതാർത്ഥൻ നിന്മാനസം
ദീനബന്ധുവാം സർവേശ്വരനിൽ സമർപ്പിച്ചു
ലോകമോഹിനിയായ വൈഷ്ണവമായയേയും
നീ കടന്നാസുരമാം ശീലവുമുപേക്ഷിച്ചു
പുരുഷോത്തമഭക്തരത്നമാം ഭവാൻമഹാ-
പുരുഷഭാവം ധരിച്ചിരിപ്പൂദാനവേന്ദ്രാ! 19-20
ജാത്യാ രാജസശീലനായിട്ടും നീയസ്സത്ത്വ
മൂർത്തിയാം ശ്രീവിഷ്ണുവിലുള്ളുറപ്പിച്ചു ചിത്രം! 21
മോക്ഷദൻ ഭഗവാൻതൻ ഭക്തനാം ഭവാനേതും
കാംക്ഷയില്ലല്ലോ സ്വർഗ്ഗപദത്തിൽപ്പോലു-
മിപ്പോൾ
അമൃതസമുദ്രത്തിൽ ക്രീഡിക്കുന്നവനുണ്ടോ
ഭ്രമിപ്പൂ ദുഷിച്ചേററനാറീടുമോടനീരിൽ?” 22

ശ്രീശുകൻ പറഞ്ഞു

അന്യോന്യമേവം [1] ധർമ്മജിജ്ഞാസുക്കളായ്
ചൊല്ലി-
ജ്ജന്യദക്ഷരായ് പരാക്രമശാലികളാകും
അമ്മഹേന്ദ്രനും വൃത്രദാനവാധീശൻതാനും
തമ്മിൽസംഗരം തുടർന്നീടിനാർ വാശിപൂർവം 23
കാരിരുമ്പിനാൽതീർത്ത പരിഘമരിന്ദമ-
വീരനാം വൃത്രൻവിട്ടാനിന്ദ്രൻനേക്കിടംകയ്യാൽ 24
ശക്രനപ്പരിഘവുമാനതൻ തുമ്പിക്കയ്യോ-
ടൊക്കുമക്കയ്യുമാശു ഖണ്ഡിച്ചാൻ വജ്രത്തിനാൽ
25
ചുവടേമുറിച്ചുള്ള കൈകൾതൻചോട്ടിൽനിന്നും
പ്രവഹിച്ചീടും ചോരയൊഴുക്കിൽനിമഗ്നനായ്
ദാനവേന്ദ്രൻവിളങ്ങി, പക്ഷങ്ങളററുതാനേ
വാനത്തുനിന്നുവീണ പർവതേന്ദ്രനെപ്പോലെ 26
കീഴ്ത്താടിയീമന്നിലും മേലത്തേതാകാശത്തും
ചേർത്തന്തരിക്ഷതുല്യം പിളർന്നവക്ത്രത്താലും
വ്യാളംമട്ടിലാളും ഭീകരജിഹ്വകൊണ്ടും
കാലോപമാനങ്ങളാം ദംഷ്ട്രങ്ങൾകൊണ്ടുംശീഘ്രം
മൂപ്പാരും വിഴുങ്ങുമോയെന്നാക്കുംതോന്നുമാറു-
മപ്പെരുംശരീരത്തിൻഗതിവേഗത്താൽപിന്നെ
പർവതങ്ങളെയെല്ലാമേററവും ചലിപ്പിച്ചു-
മുർവിയെയടിവയ്പാൽപൊടിയാക്കിയും ക്ഷണാൽ
ഇന്ദ്രനെയുമൈരാവതത്തോടൊത്തുതാൻത-
ന്നന്തർഭാഗത്തിലാക്കിനിന്നിതു വൃത്രാസുരൻ 27-29
പ്രാണശക്തിയും മഹാവീര്യവുമിയന്നീടും
പീനാംഗൻ, പെരുമ്പാമ്പു ഗജത്തെയെന്നമട്ടിൽ,
വൃത്രനാൽസുരേശ്വരൻ ഗ്രസ്തനായതുകണ്ടി-
ട്ടത്തലാൽ പ്രജേശരും മഹർഷീശ്വരന്മാരും
ഒത്തുചേർന്നുള്ള ദേവന്മാരശേഷവുമഹോ
കഷ്ടമെന്നോർത്തുമുറവിളികൂട്ടിനാർ പാരം 30
ശ്രീനാരായണനാൽ സംരക്ഷിതനാകയാലു-
മനമററുള്ള നിജയോഗവൈഭവംകൊണ്ടും
വൃത്രോദരാന്തർഭാഗത്തകപ്പെട്ടെന്നാകിലും
മൃത്യുവിന്നിരയായതില്ലാദിതേയാധിപൻ. 31
ഹരിതന്നനുഗ്രഹശക്തിയാൽ സമർത്ഥനാം
ഹരിയദ്ദാനവൻതന്നുദരം വജ്രത്തിനാൽ
പിളർന്നുവെളിക്കുവന്നചലശിഖരംപോൽ
വലുതാംതച്ഛിരസ്സുമുറിച്ചങ്ങിട്ടീടിനാൻ 32
സുരേശവജ്രായുധം വൃത്രോത്തമാംഗംഛേദി-
ച്ചെറിയാനവസരം കാത്തതിൻനാലുപാടും
മുന്നൂററിയറുപതുദിവസം ചുററിത്തിരി-
ഞ്ഞെന്നതിൻശേഷമേയസ്സംഗതിസാധിച്ചുള്ളു 33
ദുന്ദുഭിദ്ധ്വാനമപ്പോൾ മുഴങ്ങീയാകാശത്തിൽ,
നന്ദിച്ചുമുനിമാരും ഗന്ധർവ്വസിദ്ധന്മാരും
വൃത്രസംഹാരം സൂചിച്ചീടുന്നമന്ത്രങ്ങളാൽ
സ്തോത്രംചെയ്തുടൻമലർമാരിയുംചൊരിഞ്ഞിതു 34

1 ധർമ്മത്തെ അറിയാനിച്ഛിക്കുന്നവർ.

വൃത്രസ്യ ദേഹാന്നിഷ്ക്രാന്തമാത്മജ്യോതിരരിന്ദമ
പശ്യതാം സർവ്വലോകാനാമലോകം സമപദ്യത. 35

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
വൃത്രവധോ നാമ ദ്വാദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 5253 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 527

## ത്രയോദശോഽധ്യായഃ

ശ്രീശുക ഉവാച

വൃത്രേ ഹതേ ത്രയോ ലോകാ വിനാ ശക്രേണ ഭൂരിദ
സപാലാ ഹ്യഭവൻ സദ്യോ വിജ്വരാ നിർവൃതേന്ദ്രിയാഃ 1
ദേവർഷിപിതൃഭൂതാനി ദൈത്യാ ദേവാനുഗാഃ സ്വയം
പ്രതിജഗ്മുഃ സ്വധിഷ്ണ്യാനി ബ്രഹ്മേശേന്ദ്രാദയസ്തതഃ 2

രാജോവാച

ഇന്ദ്രസ്യാനിർവൃതേർഹേതും ശ്രോതുമിച്ഛാമി ഭോ മുനേ
യേനാസൻ സുഖിനോ ദേവാ ഹരേർദുഃഖം കുതോഽഭവൽ. 3

ശ്രീശുക ഉവാച

വൃത്രവിക്രമസംവിഗ്നാഃ സർവ്വേ ദേവാഃ സഹർഷിഭിഃ
തദ്വധായാർത്ഥയന്നിന്ദ്രം നൈച്ഛൽ ഭീതോ ബൃഹദ്വധാൽ. 4

ഇന്ദ്ര ഉവാച

സ്ത്രീഭൂജലദ്രുമൈരേനോ വിശ്വരൂപവധോത്ഭവം
വിഭക്തമനുഗൃഹ്ണദ്ഭിർവൃത്രഹത്യാം ക്വ മാർജ്മ്യഹം. 5

ശ്രീശുക ഉവാച

ഋഷയസ്തദുപാകർണ്യ മഹേന്ദ്രമിദമബ്രുവൻ
യാജയിഷ്യാമ ഭദ്രം തേ ഹയമേധേന മാ സ്മ ഭൈഃ 6
ഹയമേധേന പുരുഷം പരമാത്മാനമീശ്വരം
ഇഷ്ട്വാ നാരായണം ദേവം മോക്ഷ്യസേഽപി ജഗദ്വധാൽ. 7
ബ്രഹ്മഹാ പിതൃഹാ ഗോഘ്നോ മാതൃഹാഽഽചാര്യഹാഘവാൻ
ശ്വാദഃ പുല്കസകോ വാപി ശുദ്ധ്യേരൻ യസ്യ കീർത്തനാൽ. 8

തമശ്വമേധേന മഹാമഖേന
ശ്രദ്ധാന്വിതോഽസ്മാഭിരനുഷ്ഠിതേന
ഹത്വാപി സബ്രഹ്മ ചരാചരം ത്വം
ന ലിപ്യസേ കിം ഖലനിഗ്രഹേണ. 9

ശ്രീശുക ഉവാച

ഏവം സഞ്ചോദിതോ വിപ്രൈർമ്മരുത്വാനഹനദ്രിപും
ബ്രഹ്മഹത്യാ ഹതേ തസ്മിന്നാസസാദ വൃഷാകപിം. 10
തയേന്ദ്രഃ സ്മാസഹൽ താപം നിർവൃതിർന്നാമുമാവിശൽ
ഹ്രീമന്തം വാച്യതാം പ്രാപ്തം സുഖയന്ത്യപി നോ ഗുണാഃ 11
താം ദദർശാനുധാവന്തീം ചാണ്ഡാലീമിവ രൂപിണീം
ജരയാ വേപമാനാംഗീം യക്ഷ്മഗ്രസ്താമസൃക്പടാം. 12
വികീര്യ പലിതാൻ കേശാംസ്തിഷ്ഠ തിഷ്ഠേതി ഭാഷിണീം
മീനഗന്ധ്യസുഗന്ധേന കുർവ്വതീം മാർഗ്ഗദൂഷണം. 13
നഭോ ഗതോ ദിശഃ സർവ്വാഃ സഹസ്രാക്ഷോ വിശാമ്പതേ
പ്രാഗുദീചീം ദിശം തൂർണ്ണം പ്രവിഷ്ടോ നൃപ മാനസം. 14

സ ആവസൽപുഷ്കരനാളതന്തൂ-
നലബ്ധഭോഗോ യദിഹാഗ്നിദൂതഃ
വർഷാണി സാഹസ്രമലക്ഷിതോഽന്തഃ
സ ചിന്തയൻ ബ്രഹ്മവധാദ്വിമോക്ഷം. 15

വൃത്രദേഹത്തുനിന്നും നിഷ്ക്രാന്തമാത്മജ്യോതി-
സ്സത്വരം സർവ്വലോകസ്ഥിതരും കാൺകത്തന്നെ
ലോകങ്ങൾക്കതീതനായ് പരിശോഭിച്ചീടുമാ
വൈകുണ്ഠഭഗവാനെ പ്രാപിച്ചു ധരാപതേ! 35

## അദ്ധ്യായം 13

**ശ്രീശുകൻ പറഞ്ഞു**

വൃത്രസംഹാരത്തിനാൽ ദേവേന്ദ്രനൊരാളൊഴി-
ഞ്ഞിത്രിലോകാവാസികൾ ലോകപാലന്മാ-
രൊട്ടും
അത്തലും ഭയവുംവിട്ടാലയങ്ങളിലെത്തി
കൃത്യങ്ങൾ യോഗ്യമാമ്മാറനുഷ്ഠിച്ചാമോദിച്ചാർ 1

ദേവന്മാരൃഷിമാരും പിതൃക്കൾഭൂതങ്ങളും
ദേവാധീശനും പരമേശനും വിരിഞ്ചനും
അവിടെനിന്നുമവരവർ തൻസ്ഥാനങ്ങളി-
ലവിളംബിതമെത്തിച്ചേർന്നധിവസിച്ചിതേ. 2

**രാജാവു പറഞ്ഞു**

ഇന്ദ്രൻതൻപരാക്രമകൃത്യത്താൽ സുരവൃന്ദം
സന്തോഷിച്ചിരിക്കവേയെന്തൊരുകാരണത്താൽ
സുരനാഥനു സൗഖ്യമില്ലാതെവന്നതെന്നാ-
യറിയാനാശിക്കുന്നു മാമുനേ! കഥിച്ചാലും. 3

**ശ്രീശുകൻ പറഞ്ഞു**

വൃത്രന്റെ ശല്യംമൂലം ദേവന്മാരൃഷിമാരോ-
ടൊത്തുചെന്നപേക്ഷിച്ചാരവനെക്കൊന്നീടുവാൻ
ബ്രാഹ്മണവധത്തിലെഴ് ഭീതിയാലിന്ദ്രന്നതിൽ
സമ്മതമുണ്ടായിരുന്നില്ലപ്പോഴല്പംപോലും. 4

**ഇന്ദ്രൻ പറഞ്ഞു**

വിശ്വരൂപനെക്കൊലചെയ്കയാലെന്നെപ്പൂണ്ട
കശ്മലം സ്ത്രീകൾ ഭൂമി സലിലം വൃക്ഷങ്ങളും
എന്നിലെയനുഗ്രഹബുദ്ധിയാൽ പങ്കിട്ടെടു-
ത്തിന്നിയും പാപമാർന്നാലെവിടെക്കളയും-
ഞാൻ. 5

**ശ്രീശുകൻ പറഞ്ഞു**

ഋഷിമാരതുകേട്ടിട്ടിങ്ങനെ ചൊല്ലീടിനാർ
"വിഷമിക്കേണ്ടാ മാർഗ്ഗമുണ്ടതിനമരേശാ!
അശ്വമേധാദ്ധ്വരത്താൽ ഞങ്ങളമ്മഹാപാപം
നിശ്ശേഷംപോക്കാം ഭയംത്യജിക്ക മംഗലാതേ! 6

പുരുഷനന്തര്യാമിയീശനെന്നെല്ലാം ചൊല്ലും
പരമാത്മാവെയശ്വമേധത്താൽ യജിക്കുകിൽ
ലോകസംഹാരപാപം നശിക്കും ദൃഢംപിന്നെ-
യേകഭൂസുരവധസംഗതി ചൊല്ലേണമോ!
മേദിനീദേവൻ,ഗോക്കളാചാര്യൻ,നിജതാതൻ,
മാതാവെന്നിവരെയും വധിക്കും പാപിഷ്ഠനും
ശ്വാനനെത്തിന്നുവോനും ചണ്ഡാലൻ-
പോലും രമാ-
ജാനിതൻനാമധേയം കീർത്തിക്കിൽ മുക്തനാകും 8

അശ്വമേധത്തിനേക്കാൾ ശ്രേഷ്ഠമാംയാഗമില്ലീ-
വിശ്വത്തിൽഞങ്ങളതുനിർദ്ദോഷം നടത്തിക്കാം
അപ്പുമാൻതന്നെയേവം യജിച്ചശേഷം ഭവാൻ
സബ്രഹ്മചരാചരംമുടിക്കു, തീണ്ടാ പാപം." 9

**ശ്രീശുകൻ പറഞ്ഞു**

ഇത്തരംമുനിവാക്യംകേട്ടു വിശ്വസിച്ചത്രേ
വൃത്രോത്തമാംഗച്ഛേദം ചെയ്തുള്ളവിണ്ണോർവരൻ
ബ്രഹ്മഹത്യയാംപാപം പാകശാസനൻതന്നി-
ലമ്മുഹൂർത്തത്തിൽതന്നെ കടന്നുകൂടിതാനും. 10

അതിനാലെഴും ദുഃഖംസഹിച്ചാനിന്ദ്രൻ,സുഖം
ലവമന്തരമവനുണ്ടായതില്ല തെല്ലും.
നിന്ദ്യനുംസലജ്ജനുമായീടുമവനെത്ത-
ദുന്നതഗുണങ്ങളുമാശ്വസിപ്പിച്ചതില്ല. 11

ഭൂപതേ! ചണ്ഡാളിപോൽനീചയായ് ജരമൂലം
വേപഥുപൂണ്ടു കുഷ്ഠംപിടിച്ചുദേഹംപുണ്ണായ്
ധാരാളംചോരചേരും കീറമുണ്ടൊന്നുടുത്തു
വീറോടും നരച്ചതൻമുടിയും വിതിർത്തിട്ടു
മീനദുർഗ്ഗന്ധമാളും ശ്വാസത്താൽവഴിനാറി-
ത്താനേനില്ലെടാ നില്ലുനില്ലെന്നുചൊല്ലിശ്ശീഘ്രം
പിന്നാലെ പാഞ്ഞെത്തിടും ബ്രഹ്മഹത്യയെക്കണ്ടു
നന്നായി പരിഭ്രമിച്ചീടിനാൻ വൃത്രാരാതി. 12-13

അവളെക്കണ്ടുപേടിച്ചാകാശമാർന്നാനിന്ദ്ര-
നവിടത്തിലുംകൂടെയെത്തിയാബ്രഹ്മഹത്യ
ഒളിച്ചാൻപോയിപ്പിന്നെപ്പലദിക്കിലുമവ-
നിളയ്ക്കാതവളുമുണ്ടസ്ഥലത്തെല്ലാം പിൻപേ.
[1] ഈശാനകോണിൽച്ചെന്നു മാനസസരസ്സതി-
ലാശ്ശുമുങ്ങിനാൻപരം ഖിന്നനായ്-
സഹസ്രാക്ഷൻ. 14

അന്തരംഗത്തിൽ ബ്രഹ്മവധത്തിൻപാപം-
പോക്കാ-
നെന്തൊരുമാർഗ്ഗമെന്നു ചിന്തിച്ചുകൊണ്ടുശക്രൻ
അപ്പൊയ്കതന്നിലുള്ള താമരനാളനൂലി-
ലുൾപ്പുക്കിയാരുംകാണാതായിരം സംവത്സരം
കിടന്നാനവിടെത്തദ്ഭൃത്യനാംവൈശ്വാനരൻ
കടക്കില്ലതുമൂലം ലഭിച്ചില്ലാഹാരവും. 15

1 വടക്കുകിഴക്കേക്കോൺ

താവത്ത്രിണാകം നഹുഷഃ ശശാസ
വിദ്യാതപോയോഗബലാനുഭാവഃ
സ സമ്പദൈശ്വര്യമദാന്ധബുദ്ധി-
ർന്നീതസ്തിരശ്ചാം ഗതിമിന്ദ്രപത്ന്യാ. 16
തതോ ഗതോ ബ്രഹ്മഗിരോപഹൂത
ഋതംഭരധ്യാനനിവാരിതാഘഃ
പാപസ്തു ദിഗ്ദേവതയാ ഹതൌജാ-
സ്തം നാഭ്യഭൂദവിതം വിഷ്ണുപത്ന്യാ. 17

തം ച ബ്രഹ്മർഷയോഽഭ്യേത്യ ഹയമേധേന ഭാരത
യഥാവദ്ദീക്ഷയാഞ്ചക്രുഃ പുരുഷാരാധനേന ഹ. 18
അഥേജ്യമാനേ പുരുഷേ സർവ്വദേവമയാത്മനി
അശ്വമേധേ മഹേന്ദ്രേണ വിതതേ ബ്രഹ്മവാദിഭിഃ 19
സ വൈ ത്വാഷ്ട്രവധോ ഭൂയാനപി പാപചയോ നൃപ
നീതസ്തേനൈവ ശൂന്യായ നീഹാര ഇവ ഭാനുനാ. 20

സ വാജിമേധേന യഥോദിതേന
വിതായമാനേന മരീചിമിശ്രൈഃ
ഇഷ്ട്വാധിയജ്ഞം പുരുഷം പുരാണ-
മിന്ദ്രോ മഹാനാസ വിധൂതപാപഃ 21
ഇദം മഹാഖ്യാനമശേഷപാപ്മനാം
പ്രക്ഷാളനം തീർത്ഥപദാനുകീർത്തനം
ഭക്ത്യുച്ഛ്റയം ഭക്തജനാനുവർണ്ണനം
മഹേന്ദ്രമോക്ഷം വിജയം മരുത്വതഃ 22
പഠേയുരാഖ്യാനമിദം സദാ ബുധാഃ
ശൃണ്വന്ത്യഥോ പർവ്വണി പർവ്വണീന്ദ്രിയം
ധന്യം യശസ്യം നിഖിലാഘമോചനം
രിപുഞ്ജയം സ്വസ്ത്യയനം തഥാഽഽയുഷം. 23

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
ഇന്ദ്രവിജയോ നാമ ത്രയോദശോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5276 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 550

---

# ചതുർദ്ദശോഽധ്യായഃ

**പരീക്ഷിദുവാച**

രജസ്തമഃസ്വഭാവസ്യ ബ്രഹ്മൻ വൃത്രസ്യ പാപ്മനഃ
നാരായണേ ഭഗവതി കഥമാസീൽ ദൃഢാ മതിഃ 1
ദേവാനാം ശുദ്ധസത്ത്വാനാമൃഷീണാം ചാമലാത്മനാം
ഭക്തിർമ്മുകുന്ദചരണേ ന പ്രായേണോപജായതേ 2
രജോഭിഃ സമസംഖ്യാതാഃ പാർത്ഥിവൈരിഹ ജന്തവഃ
തേഷാം യേ കേചനേഹന്തേ ശ്രേയോ വൈ മനുജാദയഃ 3
പ്രായോ മുമുക്ഷവസ്തേഷാം കേചനൈവ ദ്വിജോത്തമ
മുമുക്ഷൂണാം സഹസ്രേഷു കശ്ചിന്മുച്യേത സിധ്യതി. 4
മുക്താനാമപി സിദ്ധാനാം നാരായണപരായണഃ
സുദുർല്ലഭഃ പ്രശാന്താത്മാ കോടിഷ്വപി മഹാമുനേ. 5
വൃത്രസ്തു സ കഥം പാപഃ സർവ്വലോകോപതാപനഃ
ഇത്ഥം ദൃഢമതിഃ കൃഷ്ണ ആസീൽ സംഗ്രാമ ഉല്ബണേ. 6
അത്ര നഃ സംശയോ ഭൂയാഞ്ഛ്റോതും കൌതൂഹലം പ്രഭോ
യഃ പൌരുഷേണ സമരേ സഹസ്രാക്ഷമതോഷയൽ. 7

**സൂത ഉവാച**

പരീക്ഷിതോഽഥ സംപ്രശ്നം ഭഗവാൻ ബാദരായണിഃ
നിശമ്യ ശ്രദ്ദധാനസ്യ പ്രതിനന്ദ്യ വചോഽബ്രവീൽ. 8
ശൃണുഷ്വാവഹിതോ രാജന്നിതിഹാസമിമം യഥാ
ശ്രുതം ദ്വൈപായനമുഖാന്നാരദാദ്ദേവലാദപി. 9
ആസീദ്രാജാ സാർവ്വഭൌമഃ ശൂരസേനേഷു വൈ നൃപ
ചിത്രകേതുരിതി ഖ്യാതോ യസ്യാസീൽ കാമധുങ്മഹീ. 10
തസ്യ ഭാര്യാസഹസ്രാണാം സഹസ്രാണി ദശാഭവൻ
സാന്താനികശ്ചാപി നൃപോ ന ലേഭേ താസു സന്തതിം. 11

ഇക്കാലമെല്ലാംസ്വർഗ്ഗംഭരിച്ചാൻ തപോയോഗ-
ശക്തിവിദ്യകളാലും നഹുഷധരാധവൻ
ഐശ്വര്യമദാന്ധനായന്നൃപൻ നിജജീവി-
തേശ്വരിയായിരിക്കാൻ ശചിയോടർത്ഥിച്ചിതു
സൂത്രത്തിലവനെയദ്ദേവിയും മുനിശാപ-
പാത്രമാക്കീട്ടു തിര്യഗ്യോനിയിൽ-
ജനിപ്പിച്ചാൾ. 16

ഹരിധ്യാനത്തിനാൽനിവാരിതം ബ്രഹ്മഹത്യാ-
ദുരിതം, ദിഗ്ദേവതാവിദ്ധ്വംസിതൌജസ്സായി
സുരനാഥനെപ്പിന്നെബ്ബാധിച്ചില്ലവൻശ്രീയാൽ
പരിപാലിതനുമായിരുന്നിതവിടത്തിൽ
ബ്രഹ്മഗീരിനാൽ പുനരാഹൂതനായിസ്സ്വർഗ്ഗം
സമ്മാനിച്ചതിൻശേഷം വിണ്ണിൽപ്പോയ്-
വാണാനവൻ. 17

അണ്ടർകോൻവീണ്ടും വിണ്ണിലെത്തവേ-
ബ്രഹ്മർഷികൾ
കൊണ്ടാടിയെതിരേററു വേണ്ടപോൽ-
സൽക്കരിച്ചാർ
പിന്നെശ്രീഹരിധ്യാനമുഖ്യമാമശ്വമേധ-
ത്തിന്നവർ മഹേന്ദ്രനെ ദീക്ഷയിലിരുത്തിനാർ 18

വിജ്ഞരായീടും വിപ്രർ വിധിപോൽ-
യജിച്ചാരീ
യജ്ഞത്തിൽസർവ്വദേവമയനാം മുകുന്ദനെ
വഴിപോൽപൂജിക്കയാലാമഹാപാപത്തിൽനി-
ന്നൊഴിച്ചിന്ദ്രനെ ഹരി,ഹിമത്തെ-
മാർത്താണ്ഡൻപോൽ. 19-20

മരീച്യാദ്യരാം മഹാബ്രഹ്മർഷിവര്യന്മാരാൽ
ശരിയായ്നടത്തപ്പെട്ടുള്ളൊരീയദ്ധ്വരത്തിൽ
ഹരിയെയാരാധിച്ചു സന്തോഷിപ്പിക്കയാലി-
പ്പുരുപാപവുംതീർന്നു പൂജ്യനായ്വീണ്ടു-
മിന്ദ്രൻ. 21

സകലപാപങ്ങളും ക്ഷാളനംചെയ്യുന്നതാ-
യഖിലേശ്വരനാകും വിഷ്ണുവിൻകീർത്തനത്താൽ
അത്യന്തംശ്രേഷ്ഠമായി ബ്ഭക്തിവർദ്ധക-
മായ്ത്തദ്-
ഭക്തസച്ചരിതങ്ങൾ വിസ്തരിക്കുന്നതായി
ശക്രൻെറവിജയവും മോക്ഷവുമുൾക്കൊള്ളുമീ-
യുത്കൃഷ്ടാഖ്യാനം സദാ വിദ്വാന്മാർ പഠിക്കയും
വാവുകൾതോറുമാരുംകേൾക്കയും വേണമെന്നാൽ
കൈവരുമവർക്കെല്ലാം കീർത്തിയും ദീർഘായുസ്സും
ഇന്ദ്രിയബലം ശത്രുവിജയം ധനാഗമം
സന്താനവൃദ്ധി പാപവിമുക്തി ശുഭാപ്തിയും.
22-23

---

1 ഭൂവിനു ഇന്ദ്രൻ (രാജാവ്)

# അദ്ധ്യായം 14

രാജാവു ചോദിച്ചു

പാപനായ്രജസ്തമോ ഗുണശീലനാം വൃത്രൻ
ശ്രീപതിഭക്തനാവാനെന്താണു മൂലം മുനേ! 1
സാത്ത്വികന്മാരായിട്ടമാദിതേയന്മാരിലും
ശുദ്ധമാനസന്മാരാം മുനിമാരിലുംപോലും
മോക്ഷദനായീടും ശ്രീമുകുന്ദഭഗവാനിൽ
സാക്ഷാത്താം ഭക്തികാണാറില്ലല്ലോ സാധാരണ.
2
മന്നിതിലുള്ള മണൽത്തരികളെന്നമട്ടി-
ലെണ്ണമററെഴും പ്രാണിജാലത്തിൽ വച്ചേററവും
അല്പപക്ഷക്കാരായ മനുഷ്യാദികൾമാത്രം
നിർഭരം ശ്രേയസ്സിനായ് പ്രവർത്തിച്ചിട്ടുന്നിതേ. 3
ധർമ്മമാർഗ്ഗത്തിലേവം പ്രവർത്തിച്ചീടുവോരിൽ
ബ്രഹ്മജ്ഞ! മോക്ഷേച്ഛുക്കൾ വളരെ
ച്ചുരുക്കമാം.
അവരിലായിരത്തിലൊന്നെന്നകണക്കിലേ
ഭവസാഗരംതാണ്ടും തത്വജ്ഞാനികളുള്ളു. 4
ജ്ഞാനമാർന്നിപ്രപഞ്ചധ്യാനം വിട്ടെഴും കോടി-
മാനവന്മാരിൽ ദുർലഭം ശാന്തരാം ഹരിഭക്തർ. 5
വൃത്രനോ പാർത്താൽ പാപൻ മൂന്നുലോകങ്ങ-
ളേയു-
മുത്തപിപ്പിക്കും ശീലമുള്ളവനെന്നാകിലും
എത്രയും ഭയങ്കരയുദ്ധഭൂവിലും ചിത്താ
ദൈത്യാരിഭഗവാനിലുറയ്ക്കാനെന്തുമൂലം? 6
ശക്രനെപ്പൌരുഷത്താൽ യുദ്ധത്തിൽ പ്രീണി-
പ്പിച്ച
വിക്രമൻ വൃത്രൻെറയീ വിഷ്ണുഭക്തിയെപ്പററി
ഞങ്ങൾക്കു സന്ദേഹമുണ്ടഖിലമറിഞ്ഞിട്ടു-
മങ്ങുന്നു കനിഞ്ഞതുമരുളിച്ചെയ്തീടണം. 7

സൂതൻ പറഞ്ഞു

ശ്രദ്ധയോടപ്പരീക്ഷിത്തിങ്ങനെ ചോദിച്ചപ്പോൾ
മുത്തിയന്നിത്തരത്തിലുത്തരം ചൊന്നാൻ ശുകൻ 8
മനസ്സിരുത്തിക്കേട്ടുകൊൾകയിച്ചരിത്രമെൻ-
ജനകനാകും വ്യാസമുനിയും ദേവർഷിയും
ദേവലൻതാനും ചൊല്ലിദ്ധരിച്ചുവച്ചതെന്യേ
[1] ഭൂവല്ലഭാ! സ്വയംകൃതമായ് ചൊൽകയല്ല 9
പേരെഴും ചിത്രകേതുവെന്നൊരു ചക്രവർത്തി
ശൂരസേനാഖ്യരാജ്യംതന്നിലുണ്ടായിരുന്നു
തത്ഭൂമി കാമധേനുവെന്നപോലഖിലക്കു-
മുൾപൂവിലാശിച്ചവയേകുന്നതായിരുന്നു. 10
കാന്തമാർകോടിക്കണക്കന്നൃപന്നുണ്ടായിട്ടും
സന്തത്യുല്പാദനത്തിൽ പാടവമിരുന്നിട്ടും
സന്താനമൊന്നുപോലുമവന്നു ലഭിച്ചീല
വന്ധ്യമാരായിത്തീർന്നു പത്നിമാരെല്ലാവരും. 11

രൂപൌദാര്യവയോജന്മവിദ്യൈശ്വര്യശ്രിയാദിഭിഃ
സമ്പന്നസ്യ ഗുണൈഃ സർവ്വൈശ്ചിന്താ വന്ധ്യാപതേരഭൂൽ. 12
ന തസ്യ സംപദഃ സർവ്വാ മഹിഷ്യോ വാമലോചനാഃ
സാർവ്വഭൌമസ്യ ഭൂശ്ചേയമഭവൻ പ്രീതിഹേതവഃ 13
തസ്യൈകദാ തു ഭവനമംഗിരാ ഭഗവാനൃഷിഃ
ലോകാനനുചരന്നേതാനുപാഗച്ഛദ്യദൃച്ഛയാ. 14
തം പൂജയിത്വാ വിധിവൽ പ്രത്യുത്ഥാനാർഹണാദിഭിഃ
കൃതാതിഥ്യമുപാസീദത്സുഖാസീനം സമാഹിതഃ 15
മഹർഷിസ്തമുപാസീനം പ്രശ്രയാവനതം ക്ഷിതൌ
പ്രതിപൂജ്യ മഹാരാജ സമാഭാഷ്യേദമബ്രവീൽ. 16

**അംഗിരാ ഉവാച**

അപി തേ*f*നാമയം സ്വസ്തി പ്രകൃതീനാം തഥാ*ff*ത്മനഃ
യഥാ പ്രകൃതിഭിർഗ്ഗുപ്തഃ പുമാൻ രാജാപി സപ്തഭിഃ 17
ആത്മാനം പ്രകൃതിഷ്വദ്ധാ നിധായ ശ്രേയ ആപ്നുയാൽ
രാജ്ഞാ തഥാ പ്രകൃതയോ നരദേവാഹിതാധയഃ 18
അപി ദാരാഃ പ്രജാമാത്യാ ഭൃത്യാഃ ശ്രേണ്യോ*f*ഥ മന്ത്രിണഃ
പൌരാ ജാനപദാ ഭൂപാ ആത്മജാ വശവർത്തിനഃ 19
യസ്യാത്മാനുവശശ്ചേത്സ്യാത്സർവ്വേ തദ്വശഗാ ഇമേ
ലോകാഃ സപാലാ യച്ഛന്തി സർവ്വേ ബലിമതന്ദ്രിതാഃ 20
ആത്മനഃ പ്രീയതേ നാത്മാ പരതഃ സ്വത ഏവ വാ
ലക്ഷയേ*f*ലബ്ധകാമം ത്വാം ചിന്തയാ ശബളം മുഖം 21
ഏവം വികല്പിതോ രാജൻ വിദുഷാ മുനിനാപി സഃ
പ്രശ്രയാവനതോ*f*ഭ്യാഹ പ്രജാകാമസ്തതോ മുനിം. 22

**ചിത്രകേതുരുവാച**

ഭഗവൻ കിം ന വിദിതം തപോജ്ഞാനസമാധിഭിഃ
യോഗിനാം ധ്വസ്തപാപാനാം ബഹിരന്തഃ ശരീരിഷു. 23
തഥാപി പൃച്ഛതോ ബ്രൂയാം ബ്രഹ്മന്നാത്മനി ചിന്തിതം
ഭവതോ വിദുഷശ്ചാപി ചോദിതസ്ത്വദനുജ്ഞയാ. 24
ലോകപാലൈരപി പ്രാർത്ഥ്യാഃ സാമ്രാജ്യൈശ്വര്യസമ്പദഃ
ന നന്ദയന്ത്യപ്രജം മാം ക്ഷുത്തൃട്കാമമിവാപരേ. 25
തതഃ പാഹി മഹാഭാഗ പൂർവ്വൈഃ സഹ ഗതം തമഃ
യഥാ തരേമ ദുസ്താരം പ്രജയാ തദ്വിധേഹി നഃ 26

**ശ്രീശുക ഉവാച**

ഇത്യർത്ഥിതഃ സ ഭഗവാൻ കൃപാലുർബ്രഹ്മണഃ സുതഃ
ശ്രപയിത്വാ ചരും ത്വാഷ്ടം ത്വഷ്ടാരമയജദ്വിഭുഃ 27
ജ്യേഷ്ഠാ ശ്രേഷ്ഠാ ച യാ രാജ്ഞോ മഹിഷീണാം ച ഭാരത
നാമ്നാ കൃതദ്യുതിസ്തസ്യൈ യജ്ഞോച്ഛിഷ്ടമദാദ്ദ്വിജഃ 28
അഥാഹ നൃപതിം രാജൻ ഭവിതൈകസ്തവാത്മജഃ
ഹർഷശോകപ്രദസ്തുഭ്യമിതി ബ്രഹ്മസുതോ യയൌ. 29
സാപി തൽപ്രാശനാദേവ ചിത്രകേതോരധാരയൽ
ഗർഭം കൃതദ്യുതിർദ്ദേവീ കൃത്തികാഗ്നേരിവാത്മജം. 30
തസ്യാ അനുദിനം ഗർഭഃ ശുക്ലപക്ഷ ഇവോഡുപഃ
വവൃധേ ശൂരസേനേശതേജസാ ശനകൈർന്നൃപ. 31
അഥ കാല ഉപാവൃത്തേ കുമാരഃ സമജായത
ജനയൻ ശൂരസേനാനാം ശൃണ്വതാം പരമാം മുദം 32
ഹൃഷ്ടോ രാജാ കുമാരസ്യ സ്നാതഃ ശുചിരലംകൃതഃ
വാചയിത്വാ*ff*ശിഷോ വിപ്രൈഃ കാരയാമാസ ജാതകം. 33

ഔദാര്യ,മൈശ്വര്യം, ശ്രീ, സൗന്ദര്യം, ശ്രേഷ്ഠ-
വംശോ-
ത്ഭൂതി,താരുണ്യമാദിഗുണങ്ങളിണങ്ങിട്ടും
വന്ധ്യാത്വത്താവാകുമസ്സാർവ്വഭൌമൻ നിതാന്തം
ചിന്താധീനനായ്ത്തീർന്നാൻ സന്തതിയില്ലായ്ക
യാൽ. 12
സ്വാന്തമായീട്ടമന്തമററ സമ്പത്തുകളും
ബന്ധുരാംഗികളാകുമാപ്രിയപത്നിമാരും
ചിന്തയാൽത്താന്തനാകുമമ്മഹീമണാളന്നു
സന്തോഷകാരണങ്ങളായിരുന്നില്ലതെല്ലും. 13
ഒരുനാൾ ഭഗവാനാമംഗിരസ്സെങ്ങും ചുററി-
ച്ചരിച്ചുയദൃച്ഛയായ് വന്നു തന്മന്ദിരത്തിൽ. 14
എതിരേററർഘ്യാദിയാലച്ചിച്ചമ്മഹർഷിയെ
മുദിതനാക്കീട്ടട,നാതിഥ്യം സ്വീകരിച്ചു
സമാഹിതനായ് സുഖമാസീനനാമമ്മുനി-
പ്രമുഖൻതന്നന്തികം ചെന്നിരുന്നാൻ നൃപാ-
ലൻ. 15
അരികിൽവിനീതനായ് നമിച്ചുകുപ്പിത്താഴ-
ത്തിരുന്ന ഭൂപനോടായംഗിരസ്സോതീടിനാൻ. 16
"സുകൃതാംബുധേ! നൃപ! ഭവാൻെറ ദേഹത്തിനും
പ്രകൃതികൾക്കുമിപ്പോൾ കുശലംതന്നെയല്ലേ?
മന്നവൻ,മന്ത്രി,രാജ്യം, സമ്പത്തു, മിത്രം, ദുർഗ്ഗം,
ദണ്ഡമെന്നീമട്ടേഴും പ്രകൃതിയേഴിനാലും
പുരുഷനെന്നപോലെ ധരണീപാലൻതാനും
ശരിയായ് [1] പരിഗുപ്തനായിരിക്കണമല്ലോ. 17
ക്ഷിതിപനാത്മാവിനെ രാജ്യാംഗമാകും മന്ത്രി
മുതൽപേക്ഷിച്ചാജ്ഞിച്ചീടണം രാജ്യക്ഷേമം
സമോദം ജനങ്ങളും സർവവും രാജാവിങ്കൽ
സമപ്പിച്ചാത്മസൌഖ്യസ്വാസ്ഥ്യാദി-
യാന്നീടണം. 18
പുത്രരും ഭാര്യമാരും ഭൃത്യരും പ്രജകളു-
മുദ്യോഗസ്ഥരും പൗരവൃന്ദവും മന്ത്രിമാരും
സാമന്തനൃപന്മാരും ഗ്രാമീണന്മാരും വണിക്-
സ്തോമവുമെല്ലാംതന്നെ നിന്നധീനത്തിലല്ലേ? 19
ആരൊരാൾ നിജമനംസ്വാധീനമാക്കീട്ടുന്നു
പാരിതിലാമഹാനു സർവ്വവും സ്വാധീനംതാൻ
അവനേയച്ചിക്കുന്നു ലോകപാലകന്മാരും
നൃവരാ! നിന്നധീനംതന്നെയോ നിന്മാനസം? 20
അങ്ങുന്നിദാനീംസ്വയംതോഷിച്ചിരിക്കയാണോ?
മങ്ങിക്കാണുന്നുവല്ലോ താവകമുഖാംബുജം
അന്യനിൽനിന്നോതന്നിൽനിന്നുതന്നെയോഭവാ-
നന്നിയകാര്യത്തിനു വിഘ്നാതം നേരിട്ടുവോ?" 21

ശ്രീശുകൻ പറഞ്ഞു

സർവ്വജ്ഞനായിരിക്കുമാമുനീശ്വരനേവ
മുർവ്വീശൻ ചൊല്ലിക്കേൾപ്പാനിച്ഛിച്ചു വികല്പിച്ചു
ചോദിച്ചവാറു സന്താനേച്ഛുവാമന്നൃപാലൻ
സാദരം നമസ്കരിച്ചീവിധം ചൊല്ലീടിനാൻ:- 22

ചിത്രകേതു പറഞ്ഞു

"ഭഗവൻ!തപസ്സാത്മജ്ഞാനവും ധ്യാനവുംകൊ-
ണ്ടകത്തെ മഴക്കറുത്തമലന്മാരായ് മിന്നും
ത്വാദൃശന്മാരാം യോഗീശ്വരക്കിജ്ജനങ്ങൾതൻ-
ചേതസ്സിൽബാഹ്യത്തിലുമുള്ളതൊക്കെയും
കാണാം 23
എന്നാലും ബ്രഹ്മജ്ഞനാമങ്ങുന്നുചോദിക്കയാ
ലെന്നഭിലാഷമിപ്പോളങ്ങയേയറിയിക്കാം
സർവ്വജ്ഞന്മാരാം മഹാന്മാരുടെയേതാജ്ഞയും
സർവ്വദാ നിർവ്വഹിപ്പതെൻ ചുമതലയല്ലോ. 24
ലോകപാലന്മാർപോലും കൊതിക്കും വിഭൂതിക-
ളൊക്കെയുണ്ടെന്നാ,ലവയപുത്രനാകുമെന്നെ
ആനന്ദിപ്പിക്കുന്നില്ല ദാഹവുംക്ഷുത്തും മൂലം
ദീനനായീട്ടവനെയന്യഭോഗങ്ങൾ മട്ടിൽ 25
സന്താനാഭാവത്തിനാൽ പൂർവികരൊത്തു ഞാനു-
മന്ത്യമന്നരകത്തിൽപ്പതിച്ചീടണമല്ലോ
പുത്രനെക്കൊണ്ടല്ലാതെ കടക്കാനാകാത്തൊരാ-
ദുസ്തരതമസ്സിൽ നിന്നൊഴിയാൻ വഴിചൊല്ലു". 26

ശ്രീശുകൻ പറഞ്ഞു

കരുണാശീലനായി ജ്ഞാനാദിഗുണങ്ങളാൽ
പരിപൂർണ്ണനായ് ബ്രഹ്മപുത്രനാമമ്മുനീന്ദ്രൻ
അത്ഥനയിതുകേട്ടു പുരോഡാശംചമച്ചു
മിത്രനെ മുറപോലെയജിച്ചാനപ്പോൾത്തന്നെ 27
യജ്ഞോച്ഛിഷ്ടത്തെപ്പിന്നമ്മുനീന്ദ്രൻശ്രേഷ്ഠയായി
രാജ്ഞീജ്യേഷ്ഠയാം കൃതദ്യുതിക്കായേകീടിനാൻ
അംഗിരസ്സനന്തരം "മോദവും സന്താപവു-
മങ്ങേയ്ക്കുചേക്കുമൊരു നന്ദനനുണ്ടായിടും" 28
ഇത്രയുംമാത്രം ചിത്രകേതുവിനോട്ടചൊല്ലി
യാത്രയായിതു പെട്ടെന്നസ്ഥലം തന്നിൽനിന്നും 29
അക്കൃതദ്യുതിയാഗോച്ഛിഷ്ടപ്രാശനത്തിനാൽ
ചൊൽക്കൊള്ളും ചിത്രകേതുനരപാലനിൽനിന്നും
സത്വരം ഗർഭം ധരിച്ചീടിനാൾ സപ്രമോദം
കൃത്തികാദേവിയഗ്നിദേവനിൽ നിന്നെന്നപോൽ
30
ശൂരസേനാധീശനാമച്ചിത്രകേതുവിൻെറ
വീര്യത്തിൽനിന്നു നേരേ സംജാതമാമഗ്ഗർഭം
വെളുത്തപക്ഷത്തിലെ ചന്ദ്രനെന്നതുപോലെ
വളന്നുവന്നുമെല്ലെ നാൾക്കുനാൾ നരാധിപ! 31
ആരാജ്ഞിപിന്നെക്കാലമായപ്പോൾ പ്രസവിച്ചു,
ശൂരസേനാവാസികളേവരും മോദംപൂണ്ടാർ. 32
അരചൻ സന്തുഷ്ടനായ് കുളിച്ചുവന്നുചാരു-
വരഭൂഷണങ്ങളുമണിഞ്ഞു വിളങ്ങിനാൻ
ധരണീദേവരെക്കൊണ്ടാത്മജന്നാശീർവാദ-
മരുളിച്ചനുഷ്ഠിച്ചാൻ ജാതകർമ്മവും നേരേ. 33

1 ഗോപനം ചെയ്യപ്പെട്ടവൻ

തേഭ്യോ ഹിരണ്യം രജതം വാസാംസ്യാഭരണാനി ച
ഗ്രാമാൻ ഹയാൻ ഗജാൻ പ്രാദാദ്ധേനൂനാമർബ്ബുദാനി ഷട്. 34
വവർഷ കാമാനന്യേഷാം പർജ്ജന്യ ഇവ ദേഹിനാം
ധന്യം യശസ്യമായുഷ്യം കുമാരസ്യ മഹാമനാഃ 35
കൃച്ഛ്റലബ്ധേഽഥ രാജർഷേസ്തനയേഽനുദിനം പിതുഃ
യഥാ നിഃസ്വസ്യ കൃച്ഛ്റാപ്തേ ധനേ സ്നേഹോഽന്വവർദ്ധത. 36
മാതുസ്ത്വതിതരാം പുത്രേ സ്നേഹോ മോഹസമുദ്ഭവഃ
കൃതദ്യുതേഃ സപത്നീനാം പ്രജാകാമജ്വരോഽഭവൽ. 37
ചിത്രകേതോരതിപ്രീതിര്യഥാ ദാരേ പ്രജാവതി
ന തഥാന്യേഷു സഞ്ജജ്ഞേ ബാലം ലാളയതോഽന്വഹം. 38
താഃ പര്യതപ്യന്നാത്മാനം ഗർഹയന്ത്യോഽഭ്യസൂയയാ
ആനപത്യേന ദുഃഖേന രാജ്ഞോഽനാദരേണ ച. 39
ധിഗപ്രജാം സ്ത്രിയം പാപാം പത്യുശ്ചാഗൃഹസമ്മതാം
സുപ്രജാഭിഃ സപത്നീഭിർദ്ദാസീമിവ തിരസ്കൃതാം. 40
ദാസീനാം കോ നു സന്താപഃ സ്വാമിനഃ പരിചര്യയാ
അഭീക്ഷ്ണം ലബ്ധമാനാനാം ദാസ്യാ ദാസീവ ദുർഭഗാഃ 41
ഏവം സന്ദഹ്യമാനാനാം സപത്ന്യാഃ പുത്രസമ്പദാ
രാജ്ഞോഽസമ്മതവൃത്തീനാം വിദ്വേഷോ ബലവാനഭൂൽ. 42
വിദ്വേഷനഷ്ടമതയഃ സ്ത്രിയോ ദാരുണചേതസഃ
ഗരം ദദുഃ കുമാരായ ദുർമ്മർഷാ നൃപതിം പ്രതി. 43
കൃതദ്യുതിരജാനന്തീ സപത്നീനാമഘം മഹൽ
സുപ്ത ഏവേതി സഞ്ചിന്ത്യ നിരീക്ഷ്യ വ്യചരദ്ഗൃഹേ. 44
ശയാനം സുചിരം ബാലമുപധാര്യ മനീഷിണീ
പുത്രമാനയ മേ ഭദ്രേ ഇതി ധാത്രീമചോദയൽ. 45
സാ ശയാനമുപവ്രജ്യ ദൃഷ്ട്വാ ചോത്താരലോചനം
പ്രാണേന്ദ്രിയാത്മഭിസ്ത്യക്തം ഹതാസ്മീത്യപതദ്ഭുവി. 46

തസ്യാസ്തദാഽഽകർണ്ണ്യ ഭൃശാതുരം സ്വരം
ഘ്നന്ത്യാഃ കരാഭ്യാമുര ഉച്ചകൈരപി
പ്രവിശ്യ രാജ്ഞീ ത്വരയാഽഽത്മജാന്തികം
ദദർശ ബാലം സഹസാ മൃതം സുതം. 47
പപാത ഭൂമൌ പരിവൃദ്ധയാ ശുചാ
മുമോഹ വിഭ്രഷ്ടശിരോരുഹാംബരാ
തതോ നൃപാന്തഃപുരവർത്തിനോ ജനാ
നരാശ്ച നാര്യശ്ച നിശമ്യ രോദനം
ആഗത്യ തുല്യവ്യസനാഃ സുദുഃഖിതാ-
സ്താശ്ച വ്യളീകം രുരുദുഃ കൃതാഗസഃ 48
ശ്രുത്വാ മൃതം പുത്രമലക്ഷിതാന്തകം
വിനഷ്ടദൃഷ്ടിഃ പ്രപതൻ സ്ഖലൻ പഥി
സ്നേഹാനുബന്ധൈധിതയാ ശുചാ ഭൃശം
വിമൂർച്ഛിതോഽനുപ്രകൃതിർദ്വിജൈർവൃതഃ 49
പപാത ബാലസ്യ സ പാദമൂലേ
മൃതസ്യ വിസ്രസ്തശിരോരുഹാംബരഃ
ദീർഘം ശ്വസൻ ബാഷ്പകലോപരോധതോ
നിരുദ്ധകണ്ഠോ ന ശശാക ഭാഷിതും. 50
പതിം നിരീക്ഷ്യോരുശുചാർപ്പിതം തദാ
മൃതം ച ബാലം സുതമേകസന്തതിം
ജനസ്യ രാജ്ഞീ പ്രകൃതേശ്ച ഹൃദ്രുജം
സതീ ദധാനാ വിലലാപ ചിത്രധാ. 51

പുത്രജന്മോത്സവത്തിൽ ബ്രാഹ്മണക്കായസംഖ്യം
വസ്ത്രങ്ങൾ ഭൂഷണങ്ങൾപൊൻവെള്ളിനാണയ
ങ്ങൾ
ഗ്രാമങ്ങൾ സദനങ്ങൾ ഗജാശ്വപശുപാദിയു-
മാമഹീപാലൻ മന്ദഃതെളിഞ്ഞേകീടിനാൻ 34
അത്യുദാരനാം ചിത്രകേതുമന്നവൻപിന്നെ-
ച്ചിത്താഭിലാഷം മററുള്ളവർക്കും കൈവരുത്താൻ
ഉദ്ദേശിച്ചെല്ലാവർക്കുമിച്ഛാനുസാരം നാനാ-
വസ്തുസന്ദോഹത്തെയും വർഷിച്ചാൻ, വാരിദം
പോൽ
ദാനമിതൈശ്വര്യവും കീർത്തിയും ദീർഘായുസ്സും
സൂനുവിനേകീട്ടവാൻ ശക്തമെന്നറിഞ്ഞാത്ര
പ്രാണികൾക്കെല്ലാമിഷ്ടവസ്തുക്കളേകിപ്പരം
പ്രീണിപ്പിച്ചതുമന്നിത്തരത്തിൽചിത്രകേതു. 35
പിതാവാം രാജർഷിക്ക യത്നത്താൽ സിദ്ധി-
ച്ചൊരി-
സ്സുതനിൽ ക്ലേശലബ്ധധനത്തിൽ നിസ്വ-
നുപോൽ
അളവററുള്ള പുത്രവാത്സല്യം നാളിൽ നാളിൽ
വളർന്നുവന്നു പരിലാളനതാല്പര്യവും 36
അമ്മയ്ക്കുമമ്മട്ടിലമ്മകനിലുണ്ടായൊരാ-
വന്മോഹജസ്നേഹവും നിസ്സീമമായിരുന്നു
സപത്നീജനമെല്ലാം പുത്രനില്ലായ്കമൂലം
തപിച്ചു കൃശഗാത്രിമാരായിബ്ഭവിച്ചിതു 37
പുത്രനെയനാരതം ലാളിച്ചുമോദിക്കുമ-
ച്ചിത്രകേതുവാംഭൂപന്നിതര ഭാര്യമാരിൽ
നന്ദനവതിയാകും പത്നിയിലിയന്നപോ-
ലുന്നതസ്നേഹമില്ലായിരുന്നു യഥാർത്ഥത്തിൽ. 38
നന്ദനവതിതന്നിലസൂയയാൽ സ്വയം
നിന്ദിച്ചസ്സപത്നിമാരസ്വസ്ഥചിത്തരായി
സന്താനാഭാവമോർത്തും കാന്തൻെറയനാദരം
ചിന്തിച്ചും നാൾനയിച്ചാർസന്താപസമ-
ന്വിതം. 39
"വന്ധ്യതൻ സ്ഥിതി കഷ്ടം! ജന്മാന്തരത്തിലവൾ
വൻതരം പാപം ചെയ്തിട്ടുണ്ടെന്നു തെളിയുന്നു
അവളെബ്ഭർത്താവനാദരിക്കും ദാസിയേപ്പോ-
ലവഗണിക്കും സുതവതിയാം സപത്നിയും. 40
ദാസിയെന്നതുൾചെയ്താലായില്ല, പോരാ, ദാസീ-
ദാസിയെന്നോതീടണമെങ്കിലേ നേരായിട്ടു.
സ്വാമിയെ ശുശ്രൂഷിക്കുംദാസിയെന്നതിനാൽ
ത്തൽ-
ക്കാമിതമേകി സ്വാമിയവളെ പ്രീണിപ്പിക്കും
അതിനാൽ ദാസി സന്താപാർഹയല്ലാമട്ടല്ല
സുതവിഹീന, ഭാഗ്യംകെട്ടവൾതന്നെ നൂനം" 41
സപത്നീപുത്രസമ്പത്തീക്ഷിച്ചുള്ളുരുകിയും
നൃപതിതന്നിൽനിന്നും വേണ്ടതുകിട്ടാതെയും
കുഴങ്ങും വന്ധ്യാകാന്തമാരുടെ പരാഭവം
മുഴുത്തുകൃതദ്യുതിതന്നിലും ഭർത്താവിലും. 42

വിരോധമസഹ്യമായ് വിവേകംകൈവെടിഞ്ഞു
കരിങ്കല്ലിനോടൊത്ത ചിത്തമാളുമസ്ത്രീകൾ
കരുതിക്കൂട്ടിച്ചേർറും മടിക്കാതഹോകഷ്ട-
മൊരു നാളക്കുഞ്ഞിനു കൊടുത്തീടിനാർവിഷം 43
സപത്നീജനം ചെയ്തോരിക്കൊടും ദുഷ്കൃതത്തെ-
യപത്യപതിരാജ്ഞി ലേശവുമറിയാതെ
ബാലകനുറക്കമാണെന്നു പാർത്തനാരത-
മാലയകാര്യവ്യഗ്രയായിരുന്നിതേ- 44
ഒട്ടേറെനേരമായിട്ടുറങ്ങും കുമാരനിൽ-
പ്പെട്ടിട്ടുംസ്മൃതിയോട്ട പെട്ടെന്നമ്മനീഷിണി
'കുട്ടിയേമട്ടുത്തങ്ങുകൊണ്ടുവന്നീടു' കെന്നാ-
യിഷ്ടയാം ധാത്രിയോട്ട വിളിച്ചുപറഞ്ഞിതു. 45
അവളഞ്ജസാ കുഞ്ഞിൻചാരത്തുചെന്നീടവേ
ശിവനേ! നിശ്ചലമുത്താരലോചനനായി
പ്രാണനേവിട്ട കുട്ടി കിടക്കുന്നതുകണ്ടു
വീണടൻ'ഹതയായ്ഞാ'നെന്നോതിക്കേണീ-
ടിനാൾ. 46
ആർത്തയായ് നെഞ്ഞത്തടിച്ചുച്ചത്തിൽക്കര-
ഞ്ഞീടും
ധാത്രിതൻശബ്ദംകേട്ടു സംഭ്രമത്തോടുകൂടി
പെററമ്മയോടിച്ചെന്നുനോക്കവേ തൻെറ-
കുഞ്ഞു.
പെട്ടെന്നു ഹേതുവെന്യേ ചത്തുപോയെ-
ന്നറിഞ്ഞു. 47
ദുഃഖാധിക്യത്താലുടൻ മോഹിച്ചുവീണുകേണാൾ
തത്ക്ലേശക്കെട്ടഴിഞ്ഞുമംബരമഴിഞ്ഞുമേ.
അന്തഃപുരത്തിലുള്ള സ്ത്രീകളും പുമാന്മാരും
പൊന്നുമാരോദനം കേട്ടടനങ്ങോടിക്കൂടി
തുല്യദുഃഖംനടിച്ചാർ കള്ളക്കരച്ചിലാ ലി-
പ്പൊല്ലാത്ത ഘോരകൃത്യം ചെയ്തവരത്രയവർ. 48
തനയനകാരണം മൃതനായെന്നുകേട്ട-
ജ്ജനേശനന്ധനായിവഴിയിലണ്ടുമിങ്ങും
വഴതിവീണും സ്നേഹബന്ധത്താൽവർദ്ധിച്ചിട്ട-
മഴലാൽമൂർച്ഛയാർന്നും വിപ്രസംഘങ്ങൾചൂഴ്ന്നും
പ്രകൃതികളാലനുഗതനായ്ക്ലേശം പരം
വികൃതമട്ടപാറി വസ്ത്രവും സ്രസ്തമായി
മൃതനാംബാലകൻ തൻപാദമൂലത്തിൽച്ചെന്നു
പതിച്ചുദീർഘമായിശ്വസിച്ചുകണ്ണീരിനാൽ
നിരുദ്ധകണ്ഠനായിട്ടൊന്നുമേ സംസാരിക്കാ-
നരുതാതാപതിച്ചാൻ കദനവാരാശിയിൻ 49-50
അത്യന്തദുഃഖാർത്തനാം തന്നുടെ കാന്തനെയും
ചത്തങ്ങുകിടക്കുംതന്നേകസന്തതിയേയും
പാർത്തഖിലക്കും ഹൃത്തിലത്തലേററീടും മട്ടിൽ
സാദ്ധ്വിമാർമണിരാജ്ഞി ബഹുധാ വില
പിച്ചാൾ 51

സ്തനദ്വയം കുങ്കുമഗന്ധമണ്ഡിതം
നിഷിഞ്ചതീ സാഞ്ജനബാഷ്പബിന്ദുഭിഃ
വികീര്യ കേശാൻ വിഗളൽസ്രജഃ സുതം
ശുശോച ചിത്രം കുരരീവ സുസ്വരം. 52

അഹോ വിധാതസ്ത്വമതീവ ബാലിശോ
യസ്ത്വാത്മസൃഷ്ട്യപ്രതിരൂപമീഹസേ
പരേഽനുജീവത്യപരസ്യ യാ മൃതി-
ർവ്വിപര്യയശ്ചേത്ത്വമസി ധ്രുവഃ പരഃ 53

ന ഹി ക്രമശ്ചേദിഹ മൃത്യുജന്മനോഃ
ശരീരിണാമസ്തു തദാഽഽത്മകർമ്മഭിഃ
യഃ സ്നേഹപാശോ നിജസർഗ്ഗവൃദ്ധയേ
സ്വയം കൃതസ്തേ തമിമം വിവൃശ്ചസി. 54

ത്വം താത നാർഹസി ച മാം കൃപണാമനാഥാം
ത്യക്തും വിചക്ഷ്വ പിതരം തവ ശോകതപ്തം
അഞ്ജസ്തരേമ ഭവതാപ്രജദുസ്തരം യൽ
ധ്വാന്തം ന യാഹ്യകരുണേന യമേന ദൂരം. 55

ഉത്തിഷ്ഠ താത ത ഇമേ ശിശവോ വയസ്യാ-
സ്ത്വാമാഹ്വയന്തി നൃപനന്ദന സംവിഹർത്തും
സുപ്തശ്ചിരം ഹ്യശനയാ ച ഭവാൻ പരീതോ
ഭുങ്ക്ഷ്വ സ്തനം പിബ ശുചോ ഹര നഃ സ്വകാനാം. 56

നാഹം തനൂജ ദദൃശേ ഹതമംഗളാ തേ
മുഗ്ദ്ധസ്മിതം മുദിതവീക്ഷണമാനനാബ്ജം
കിം വാ ഗതോഽസ്യപുനരന്വയമന്യലോകം
നീതോഽഘൃണേന ന ശൃണോമി കലാ ഗിരസ്തേ 57

ശ്രീശുക ഉവാച

വിലപന്ത്യാ മൃതം പുത്രമിതി ചിത്രവിലാപനൈഃ
ചിത്രകേതുർഭൃശം തപ്തോ മുക്തകണ്ഠോ രുരോദ ഹ. 58
തയോർവ്വിലപതോഃ സർവ്വേ ദമ്പത്യോസ്തദനുവ്രതാഃ
രുരുദുഃ സ്മ നരാ നാര്യഃ സർവ്വമാസീദചേതനം. 59
ഏവം കശ്മലമാപന്നം നഷ്ടസംജ്ഞമനായകം
ജ്ഞാത്വാംഗിരാ നാമ മുനിരാജഗാമ സനാരദഃ 60

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
ചിത്രകേതുവിലാപോ നാമ ചതുർദ്ദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5337 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 611

## പഞ്ചദശോഽധ്യായഃ

ശ്രീശുക ഉവാച

ഊചതുർമ്മൃതകോപാന്തേ പതിതം മൃതകോപമം
ശോകാഭിഭൂതം രാജാനം ബോധയന്തൌ സദുക്തിഭിഃ 1
കോഽയം സ്യാൽ തവ രാജേന്ദ്ര ഭവാൻ യമനുശോചതി
ത്വം ചാസ്യ കതമഃ സൃഷ്ടൌ പുരേദാനീമതഃ പരം. 2
യഥാ പ്രയാന്തി സംയാന്തി സ്രോതോവേഗേന വാലുകാഃ
സംയുജ്യന്തേ വിയുജ്യന്തേ തഥാ കാലേന ദേഹിനഃ 3
യഥാ ധാനാസു വൈ ധാനാ ഭവന്തി ന ഭവന്തി ച
ഏവം ഭൂതേഷു ഭൂതാനി ചോദിതാനീശമായയാ. 4
വയം ച ത്വം ച യേ ചേമേ തുല്യകാലാശ്ചരാചരാഃ
ജന്മമൃത്യോര്യഥാ പശ്ചാൽ പ്രാങ്നൈവമധുനാപി ഭോഃ 5
ഭൂതൈർഭൂതാനി ഭൂതേശഃ സൃജത്യവതി ഹന്ത്യജഃ
ആത്മസൃഷ്ടൈരസ്വതന്ത്രൈരനപേക്ഷോഽപി ബാലവൽ. 6

കുങ്കുമഗന്ധം വമിച്ചീടുന്നതാമക്കുളർ-
കൊങ്കകൾ മഷിചേർന്നകണ്ണീരാൽനനച്ചലം
മാലകൾ വിഗളിച്ചു വാർമുടിചിന്നിപ്പാറി
മാലാൻകുരരിക്കൊത്തേത്രയും വിചിത്രമായ്
മധുരസൗരത്തിലസ്തുതിയാം കൃതദ്യുതി
സുതനെപ്പററിയന്തമെന്നിയേ സന്തപിച്ചാൾ 52
"സൃഷ്ടികർത്താവേ! ഭവാനത്യന്തം മൂഢൻതന്നെ
കഷ്ടം! നിൻസൃഷ്ടിവർഗ്ഗമിഷ്ടപ്പെടാത്തമട്ടിൽ
അന്യായംചെയ്യുന്നുനീ പൂർവജന്മാരിരിക്കെ
കൊന്നീടുന്നഹോ! പിന്നെജ്ജനിപ്പിച്ചവരേനീ
ഇങ്ങിനെജീവിജാലാനിഷ്ടകാരിയാം ഭവാൻ
ഞങ്ങൾക്കു ഭയങ്കരനായൊരുശത്രുവത്രേ. 53
ജന്തുക്കൾക്കിഹ ജനിമരണക്രമത്തിലി-
ഷ്പന്തികേട്ടുളവാകാൻ കാരണം കർമ്മമെങ്കിൽ
ആകട്ടെ,ഭവൽസൃഷ്ടിവർഗ്ഗമിതഭിവൃദ്ധ-
മാകുവാൻ ജനഹൃത്തിലണ്ടുന്ന പിണച്ചതാം
സ്നേഹപാശമെന്തസ്വയംഖണ്ഡിപ്പു ഭവാൻതന്നെ-
യാഹന്തവിധേ! യാത്മഹത്യതാനിതൂനം 54
നാഥനററവളായി ദുഃഖിതയായോരെന്നെ
പ്രീതിധാമമേ! യുണ്ണീ! യുപേക്ഷിക്കരുതേനീ
നിൻതാതൻ നീ പിരിഞ്ഞുപോയതുമൂലമായി
സന്തപിച്ചീടുന്നതുനോക്കുക കുമാരകാ!
അസുതക്കനല്പംഘ്യമായീട്ടും നരകത്തെ-
യശങ്കം കടക്കട്ടെ ഞങ്ങൾനിൻ സഹായത്താൽ
കരുണാഹീനനാമക്കാലനോടൊത്തുപോയി-
ടരുതേ ദൂരദിക്കിലെങ്ങുമേയെൻപൈതലേ! 55
എൻകുഞ്ഞേ!യെഴുന്നേൽക്കയേറെനേരമായ്-
നിന്നെ
നിൻകൂട്ടുകാർവന്നിതാ കളിക്കാൻവിളിക്കുന്നു
ഏറെനേരമായുറങ്ങുന്നുനീ, വിശപ്പില്ലേ?
ചോറുണ്ണു,കുറച്ചുപാൽകുടിക്കു മകനേ! നീ
അസ്മദാദിക്കവാസ്സും ദുസ്സഹദുഃഖത്തെ നീ
സുസ്മിതപ്രഭയാലെ [1] ഭസ്മസാൽക്കരിച്ചാലും. 56
അഞ്ചിതമായീടുമപ്പുഞ്ചിരിയോടും മോദം
തഞ്ചുമാനോട്ടത്തോടുംകൂടിയ നിന്മുഖാബ്ജം
വീതഭാഗ്യയാംതവ മാതാവു കാണുന്നില്ല
മാധുര്യംതുളുമ്പും നിൻവാക്കു കേൾക്കുന്നുമില്ല
മടങ്ങിവരാത്തമട്ടപ്പരലോകംതന്നിൽ
കടത്തിക്കളഞ്ഞിതോ നിന്നെ നിർദ്ദയൻ-
കാലൻ. 57

ശ്രീശുകൻ പറഞ്ഞു

മൃതപുത്രനെക്കുറിച്ചിങ്ങനെയവൾ നാനാ-
വിധത്തിൽ പ്രലപിച്ചുകരയുന്നതുകണ്ടു
ദുഃഖിതൻ ചിത്രകേതുവുച്ചത്തിൽചൊന്നാനേവ-
മാക്കുമേ പ്രാപഞ്ചികം സങ്കടമസഹ്യംതാൻ" 58

ദമ്പതിമാരാം ചിത്രകേതുവുമാരാജ്ഞിയും
മുമ്പുകാണാത്തമട്ടിലീവിധംകേണീടവേ
അമാത്യാദ്യനുചരന്മാരും സ്ത്രീപുമാന്മാരാം
സമസ്തജനങ്ങളും കരഞ്ഞാരൊന്നുപോലെ
എന്നതല്ലന്നാളിലന്നഗരമാകപ്പാടെ
മന്നവാ! മൂർച്ഛകലർന്നിരുന്നിതെന്നേവേണ്ടു. 59
ഈവിധം മോഹാലസ്യംകലർന്നു ബോധംനശി-
ച്ചേവരുമനാഥരായുഴലുംസ്ഥിതിപാർത്തു
അംഗിരസ്സെന്നപേരിൽ പ്രഥിതനാമമുനി-
പുംഗവനങ്ങെത്തിനാൻ നാരദനോട്ടുകൂടി. 60

---

# അദ്ധ്യായം 15

ശ്രീശുകൻ പറഞ്ഞു

പുത്രദുഃഖാധിക്യത്താൽ വിചാരശക്തിയററു
[2]പുത്രനിർജ്ജീവദേഹാന്തികത്തിൽശവംപോലെ-
കിടക്കും നൃപനോടമ്മുനികളജ്ഞാനത്തെ-
ക്കെടുക്കും ചാരുസാരഗീരുകളോതീടിനാർ 1
ഹേ രാജൻ! ഭവദ്ദുഃഖഹേതുവായിരിക്കുമീ-
യാരോമലുണ്ണിയങ്ങേക്കാരാണെന്നുള്ളബന്ധം?
ആരായിരുന്നുപോയ ജന്മത്തിലങ്ങേക്കിവ-
നാരായിരിക്കുമിനിവരുന്ന ജന്മംതന്നിൽ? 2
സരിത്തിൻപ്രവാഹത്തിൻ ശക്തിമൂലമായ്മണൽ
ത്തരികൾതമ്മിൽച്ചേരുംവേർപിരികയുംചെയ്യും
അതുപോൽക്കാലത്തിനാൽ ജീവിജാലങ്ങളെല്ലാം
പതിവായൊന്നിക്കുന്നു പിന്നെ വേർപിരിയുന്നു 3
ധാന്യങ്ങൾ ധാന്യങ്ങളിൽനിന്നു താനുണ്ടാകയും
പിന്നെയങ്ങവ നഷ്ടമാകയും ചെയ്യുംവിധം
ഈശമായയാൽ ഭൂതവൃന്ദത്തിൽനിന്നുഭൂത-
രാശിയുമുദ്ഭവിച്ചു വിലയം ഗമിക്കുന്നു. 4
അങ്ങിരിക്കുന്നു,ഞങ്ങളിരിപ്പുനമ്മോടൊന്നി-
ച്ചിങ്ങിരിക്കുന്നിതിപ്പോളിച്ചരാചരങ്ങളും
ഇതുകൾജനനത്തിൻ മുൻപിരുന്നില്ലീവിധം
മൃതിശേഷവും യോജിച്ചിരിക്കയില്ലനൂനം
ഇപ്പോഴുമപ്രകാരംതന്നെയെന്നോക്കഭവാ-
നല്പവുമതിനാവില്ലുല്ലലിന്നവകാശം 5
ജന്മഹീനനാമീശനപേക്ഷയേതുമെന്യേ
തന്മട്ടുനിർമ്മിച്ചോരസ്വതന്ത്രഭൂതാളിയാൽ
ഭൂതജാലത്തിൻസൃഷ്ടിരക്ഷണസംഹാരങ്ങൾ
സാധിപ്പിച്ചെന്നും ലീലബാലൻപോൽ
തുടരുന്നു 6

---

1 ഭസ്മമാക്കുക 2 പുത്രശവത്തിൻെറ സമീപം

ദേഹേന ദേഹിനോ രാജൻ ദേഹാദ്ദേഹോഽഭിജായതേ
ബീജാദേവ യഥാ ബീജം ദേഹ്യർത്ഥ ഇവ ശാശ്വതഃ 7
ദേഹദേഹിവിഭാഗോഽയമവിവേകകൃതഃ പുരാ
ജാതിവ്യക്തിവിഭാഗോഽയം യഥാ വസ്തുനി കല്പിതഃ 8

ശ്രീശുക ഉവാച

ഏവമാശ്വാസിതോ രാജാ ചിത്രകേതുർദ്വിജോക്തിഭിഃ
പ്രമൃജ്യ പാണിനാ വക്ത്രമാധിമ്ലാനമഭാഷത. 9
കൗ യുവാം ജ്ഞാനസമ്പന്നൗ മഹിഷ്ഠൗ ച മഹീയസാം
അവധൂതേന വേഷേണ ഗൂഢാവിഹ സമാഗതൗ. 10
ചരന്തി ഹ്യവനൗ കാമം ബ്രാഹ്മണാ ഭഗവൽപ്രിയാഃ
മാദൃശാം ഗ്രാമ്യബുദ്ധീനാം ബോധായോന്മത്തലിംഗിനഃ 11
കുമാരോ നാരദ ഋഭുരംഗിരാ ദേവലോഽസിതഃ
അപാന്തരതമോ വ്യാസോ മാർക്കണ്ഡേയോഽഥ ഗൗതമഃ 12
വസിഷ്ഠോ ഭഗവാൻ രാമഃ കപിലോ ബാദരായണിഃ
ദുർവ്വാസാ യാജ്ഞവല്ക്യശ്ച ജാതുകർണ്ണസ്തഥാഽഽരുണിഃ 13
രോമശശ്ച്യവനോ ദത്ത ആസുരിഃ സപതഞ്ജലിഃ
ഋഷിർവ്വേദശിരാ ബോധ്യോ മുനിഃ പഞ്ചശിഖാസ്തഥാ. 14
ഹിരണ്യനാഭഃ കൗസല്യഃ ശ്രുതദേവ ഋതധ്വജഃ
ഏതേ പരേ ച സിദ്ധേശാശ്ചരന്തി ജ്ഞാനഹേതവഃ 15
തസ്മാദ്യുവാം ഗ്രാമ്യപശോർമ്മമ മൂഢധിയഃ പ്രഭൂ
അന്ധേ തമസി മഗ്നസ്യ ജ്ഞാനദീപ ഉദീര്യതാം. 16

അംഗിരാ ഉവാച

അഹം തേ പുത്രകാമസ്യ പുത്രദോഽസ്മ്യംഗിരാ നൃപ
ഏഷ ബ്രഹ്മസുതഃ സാക്ഷാന്നാരദോ ഭഗവാനൃഷിഃ 17
ഇത്ഥം ത്വാം പുത്രശോകേന മഗ്നം തമസി ദുസ്തരേ
അതദർഹമനുസ്മൃത്യ മഹാപുരുഷഗോചരം. 18
അനുഗ്രഹായ ഭവതഃ പ്രാപ്താവാവാമിഹ പ്രഭോ
ബ്രഹ്മണ്യോ ഭഗവദ്ഭക്തോ നാവസീദിതുമർഹതി. 19
തദൈവ തേ പരം ജ്ഞാനം ദദാമി ഗൃഹമാഗതഃ
ജ്ഞാത്വാന്യാഭിനിവേശം തേ പുത്രമേവ ദദാമ്യഹം. 20
അധുനാ പുത്രിണാം താപോ ഭവതൈവാനുഭൂയതേ
ഏവം ദാരാ ഗൃഹാ രായോ വിവിധൈശ്വര്യസമ്പദഃ 21
ശബ്ദാദയശ്ച വിഷയാശ്ചലാ രാജ്യവിഭൂതയഃ
മഹീരാജ്യം ബലം കോശോ ഭൃത്യാമാത്യാഃ സുഹൃജ്ജനാഃ 22
സർവ്വേഽപി ശൂരസേനേശ ശോകമോഹഭയാർത്തിദാഃ
ഗന്ധർവ്വനഗരപ്രഖ്യാഃ സ്വപ്നമായാമനോരഥാഃ 23
ദൃശ്യമാനാ വിനാർത്ഥേന ന ദൃശ്യന്തേ മനോഭവാഃ
കർമ്മഭിർധ്യായതോ നാനാകർമ്മാണി മനസോഽഭവൻ. 24
അയം ഹി ദേഹിനോ ദേഹോ ദ്രവ്യജ്ഞാനക്രിയാത്മകഃ
ദേഹിനോ വിവിധക്ലേശസന്താപകൃദുദാഹൃതഃ 25
തസ്മാൽ സ്വസ്ഥേന മനസാ വിമൃശ്യ ഗതിമാത്മനഃ
ദ്വൈതേ ധ്രുവാർത്ഥവിശ്രംഭം ത്യജോപശമമാവിശ. 26

നാരദ ഉവാച

ഏതാം മന്ത്രോപനിഷദം പ്രതീച്ഛ പ്രയതോ മമ
യാം ധാരയൻ സപ്തരാത്രാദ് ദ്രഷ്ടാ സംകർഷണം പ്രഭും. 27

വിത്തിൽനിന്നുണ്ടാകുന്ന വൃക്ഷത്തിൽനിന്നു വീണ്ടും
വിത്തുളവാകും വിധമച്ഛനമ്മമാരുടെ
അംഗങ്ങൾതമ്മിലുള്ള സംഗമം നിമിത്തമാ-
യിങ്ങുസന്താനങ്ങളും സംജാതരായീടുന്നു.
തരുക്കൾനശിക്കിലുമവയ്ക്കാധാരമാകും
ധരണി നശിക്കുന്നില്ലെന്നതുപോലെതന്നെ
ദേഹങ്ങൾനശിക്കിലും തദാലംബനമായ
ദേഹിക്കു നാശമൊരുകാലത്തുമുണ്ടായിടാ. 7

ദേഹവും ദേഹിയുമെന്നുള്ളൊരീവിഭാഗംവൻ-
മോഹത്തിൽനിന്നും പണ്ടേയുണ്ടായിട്ടുള്ളതത്ര
ജാതിയും വ്യക്തിയും വേർതിരിച്ചുകല്പിപ്പതു
ബോധമില്ലായ്മയ്ക്കുള്ള ലക്ഷണംതന്നെനൂനം. 8

ശ്രീശുകൻ പറഞ്ഞു

യാമുനിമാരീവിധമോതിയാശ്വസിപ്പിക്കെ-
യാമന്നൻ മ്ലാനാനനം തുടച്ചിട്ടോതീടിനാൻ 9

"ജ്ഞാനികളായി മഹാന്മാരിലും മഹാന്മാരായ്
മാനനീയന്മാരാകും നിങ്ങളാരിരുപേരും?
അവധൂതന്മാരുടെ വേഷത്തിൽ ഗൂഢന്മാരാ-
യിവിടെവന്നിരിക്കയാണെന്നു നിനയ്ക്കുന്നേൻ 10

ധരിപ്പാൻ പ്രയാസമാം വിധമുന്മത്തർമട്ടിൽ
ഹരിഭക്തരാം ബ്രഹ്മജ്ഞാനികളെല്ലാടവും
വിഷയസൗഖ്യാസക്തരായ മാദൃശർക്കാത്മ-
വിഷയബോധനാർത്ഥംസഞ്ചരിക്കുന്നു സ്വയം 11

സനൽക്കുമാരൻ വ്യാസൻ നാരദനംഗിരസ്സാം
മുനി,ദേവല,ഋഭു,വസിതൻ,മാർക്കണ്ഡേയൻ
ഗൗതമൻദുർവാസസ്സു രാമശൻവസിഷ്ഠനും
ജാതുകർണ്ണജനാകുമാരുണി കൗസല്യനും
പരശുരാമൻ,ശുകൻ,കപിലൻ,യാജ്ഞവല്ക്യൻ
ഹിരണ്യനാഭൻ, വേദശിരസ്സും,ശ്രുതദേവൻ
പതഞ്ജലീസംയുതനാസുരി,പഞ്ചശിഖ,-
ന്തദ്ധ്വജച്യവനദത്താദിമുനിമാരും
മററുസിദ്ധേശന്മാരും ലോകാനുഗ്രഹത്തിനായ്
ചുററിച്ചരിപ്പൂപാരിലവരിലാരാംനിങ്ങൾ?,12-15

അധുനാ ഗ്രാമപശുവെന്നപോൽ മൂഢനായി
നിതരാമജ്ഞാനാന്ധകാരമഗ്നനാമെന്നെ
എത്രയും സമർത്ഥരാം നിങ്ങളാജ്ഞാനദീപം
സത്വരം പ്രകാശിപ്പിച്ചുദ്ധരിച്ചീടേണമേ" 16

അംഗിരസ്സു പറഞ്ഞു

ഞാനങ്ങേക്കിപ്പുത്രനെ നൽകിയോരംഗിരസ്സു-
താനാണുധരാപതേ! യിദ്ദേഹം ശ്രീനാരദൻ 17

ഉത്തമശ്ലോകൻതന്റെ ഭക്തമുഖ്യനാംഭവാൻ
പുത്രശോകാംഭോധിയിൽ മുഴകിക്കിടപ്പതും
അനർഹനാണു ഭവാനതിനെന്നതും ഞങ്ങൾ
നിനച്ചിട്ടങ്ങേയനുഗ്രഹിപ്പാൻ വന്നിതിപ്പോൾ
ഭൂസുരരിലുംഹരിതന്നിലും ഭക്തിയുള്ളോർ
ക്ലേശിപ്പതൊരിക്കലും നല്ലതല്ലല്ലോരാജൻ! 18-19

മുന്നംഞാൻ ത്വദ്ഗേഹത്തിലതിഥിയായൊ
രിക്കൽ
വന്നപ്പോളാത്മജ്ഞാനമേകുമായിരുന്നുതേ
അന്യമാംവിഷയത്തിലാസക്തിയങ്ങേക്കുണ്ടെ-
ന്നന്നറിഞ്ഞതുമൂലം പുത്രനെത്തന്നുപോയേൻ. 20

പുത്രവാനെഴും ദുഃഖം നല്ലപോലനുഭവി-
ച്ചെത്രത്തോളവുമെന്നതറിഞ്ഞുഭവാനിപ്പോൾ
അതുപോലെതാൻ ഭാര്യ,ഭവനം, വിത്തം,നാനാ-
വിധനശ്വരൈശ്വര്യം മഹിയും ഭൂഖണ്ഡവും
സൈന്യവും ഭണ്ഡാരവും സുഹൃദ്ഭൃത്യാമാത്യരും
മന്നവാ ഭയശോകമോഹാർത്തിഹേതുക്കൾതാൻ
ഇവയൊക്കെയുംക്ഷണാൽഗന്ധർവനഗരംപോൽ
ഭവിക്കുന്നതും നാശംവരിക്കുന്നതുമല്ലോ
കിനാവ്,മനോരഥം,മായയുമെന്നപോലെ
മനോസൃഷ്ടങ്ങളായുമർത്ഥഹീനങ്ങളായും
കാണപ്പെട്ടീടുന്നവയാണുസർവവുമെന്നാൽ
കാണുന്നതില്ലകഷ്ടം! മാനവൻ മായമൂലം
നാനാകർമ്മത്തെ ധ്യാനിപ്പവന്റെ കർമ്മങ്ങളാൽ
മാനസംതന്നിൽനിന്നുംജാതമാണശേഷവും21-24

പഞ്ചഭൂതേന്ദ്രിയസ്വരൂപമാം ശരീരത്തിൽ-
ത്തഞ്ചുവോരഭിമാനം നിമിത്തം ജീവനേവം
വിവിധക്ലേശസന്താപാർഹനായ് ഭവിക്കുന്നെ-
ന്നവിതർക്കിതം തീരുമാനിച്ചു മനീഷികൾ. 25

അതിനാൽഭവാൻ സ്വസ്ഥചിത്തനായീശ്വരൻ
തൻ-
ഗതിയെ നല്ലവണ്ണം മതിയിൽ ചിന്തചെയ്തു
പ്രപഞ്ചം സത്യമെന്ന വിശ്വാസം തീരെവിട്ടി-
ട്ടുപശാന്തിയെസ്സമാശ്രയിക്ക സജ്ജനാഗ്ര്യാ! 26

നാരദൻ പറഞ്ഞു

ഉപദേശിച്ചീടാം ഞാൻമന്ത്രോപനിഷത്തിതു
നൃപതേ! ഭവാനിപ്പോൾ ഗ്രഹിച്ചു ഭക്തിപൂർവം
ശരിയായുപാസിച്ചിട്ടേഴനാൾക്കുള്ളിൽതന്നെ
പരിചിൽ സങ്കർഷണമൂർത്തിയെസ്സന്ദർശിക്കും 27

യൽപാദമൂലമുപസൃത്യ നരേന്ദ്ര പൂർവ്വേ
ശർവ്വാദയോ ഭ്രമമിമം ദ്വിതയം വിസൃജ്യ
സദ്യസ്തദീയമതുലാനധികം മഹിത്വം
പ്രാപുർഭവാനപി പരം നചിരാദുപൈതി. 28

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ**
**ചിത്രകേതുസാന്ത്വനം നാമ പഞ്ചദശോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5365 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 639**

---

# ഷോഡശോഽധ്യായഃ

**ശ്രീശുക ഉവാച**

അഥ ദേവർഷീ രാജൻ സമ്പരേതം നൃപാത്മജം
ദർശയിത്വേതി ഹോവാച ജ്ഞാതീനാമനുശോചതാം. 1
ജീവാത്മൻ പശ്യ ഭദ്രം തേ മാതരം പിതരം ച തേ
സുഹൃദോ ബാന്ധവാസ്തപ്താഃ ശുചാ ത്വൽകൃതയാ ഭൃശം. 2
കളേബരം സ്വമാവിശ്യ ശേഷമായുഃ സുഹൃദ്വൃതഃ
ഭുങ്ക്ഷ്വ ഭോഗാൻ പിതൃപ്രത്താനധിതിഷ്ഠ നൃപാസനം. 3

**ജീവ ഉവാച**

കസ്മിഞ്ജന്മന്യമീ മഹ്യം പിതരോ മാതരോഽഭവൻ
കർമ്മഭിർഭ്രാമ്യമാണസ്യ ദേവതിര്യങ്നൃയോനിഷു. 4
ബന്ധുജ്ഞാത്യരിമധ്യസ്ഥമിത്രോദാസീനവിദ്വിഷഃ
സർവ്വ ഏവ ഹി സർവ്വേഷാം ഭവന്തി ക്രമശോ മിഥഃ 5
യഥാ വസ്തൂനി പണ്യാനി ഹേമാദീനി തതസ്തതഃ
പര്യടന്തി നരേഷ്വേവം ജീവോ യോനിഷു കർത്തൃഷു. 6
നിത്യസ്യാർത്ഥസ്യ സമ്പന്ധോ ഹ്യനിത്യോ ദൃശ്യതേ നൃഷു
യാവദ്യസ്യ ഹി സംബന്ധോ മമത്വം താവദേവ ഹി. 7
ഏവം യോനിഗതോ ജീവഃ സ നിത്യോ നിരഹംകൃതഃ
യാവദ്യത്രോപലഭ്യേത താവത്സ്വത്വം ഹി തസ്യ തൽ. 8
ഏഷ നിത്യോഽവ്യയഃ സൂക്ഷ്മ ഏഷ സർവ്വാശ്രയഃ സ്വദൃക്
ആത്മമായാഗുണൈർവ്വിശ്വമാത്മാനം സൃജതി പ്രഭുഃ 9
ന ഹ്യസ്യാതിപ്രിയഃ കശ്ചിന്നാപ്രിയഃ സ്വഃ പരോഽപി വാ
ഏകഃ സർവ്വധിയാം ദ്രഷ്ടാ കർത്തൄണാം ഗുണദോഷയോഃ 10
നാദത്ത ആത്മാ ഹി ഗുണം ന ദോഷം ന ക്രിയാഫലം
ഉദാസീനവദാസീനഃ പരാവരദൃഗീശ്വരഃ 11

**ശ്രീശുക ഉവാച**

ഇത്യുദീര്യ ഗതോ ജീവോ ജ്ഞാതയസ്തസ്യ തേ തദാ
വിസ്മിതാ മുമുചുഃ ശോകം ഛിത്വാഽഽത്മസ്നേഹശൃംഖലാം. 12
നിർഹൃത്യ ജ്ഞാതയോ ജ്ഞാതേർദ്ദേഹം കൃത്വോചിതാഃ ക്രിയാഃ
തത്യജുർദുസ്ത്യജം സ്നേഹം ശോകമോഹഭയാർത്തിദം. 13
ബാലഘ്ന്യോ വ്രീഡിതാസ്തത്ര ബാലഹത്യാഹതപ്രഭാഃ
ബാലഹത്യാവ്രതം ചേരുർബ്രാഹ്മണൈര്യന്നിരൂപിതം
യമുനായാം മഹാരാജ സ്മരന്ത്യോ ദ്വിജഭാഷിതം 14
സ ഇത്ഥം പ്രതിബുദ്ധാത്മാ ചിത്രകേതുർദ്വിജോക്തിഭിഃ
ഗൃഹാന്ധകൂപാന്നിഷ്ക്രാന്തഃ സരഃപങ്കാദിവ ദ്വിപഃ 15
കാളിന്ദ്യാം വിധിവൻ സ്നാത്വാ കൃതപുണ്യജലക്രിയഃ
മൗനേന സംയതപ്രാണോ ബ്രഹ്മപുത്രാവവന്ദത. 16
അഥ തസ്മൈ പ്രപന്നായ ഭക്തായ പ്രയതാത്മനേ
ഭഗവാന്നാരദഃ പ്രീതോ വിദ്യാമേതാമുവാച ഹ. 17

ആദിയിൽ ജാതരാംശ്രീശിവാദ്യരേതവൻതൻ
പാദമൂലാശ്രയത്താൽ ദ്വൈതവിഭ്രമംവിട്ട
അചിന്ത്യം തന്മഹത്വം പ്രാപിച്ചോഭൂപാ നീയു-
മചിരാൽപ്രാപിക്കുമമ്പ് ഭഗവന്മഹിമാനം. 28

## അദ്ധ്യായം 16

ശ്രീശുകൻ പറഞ്ഞു

ദേവമാമുനിപിന്നെ മൃതബാലനെക്കുറി-
ച്ചാവിലമനസ്സരായ്ക്കേഴംതദ്ബന്ധുക്കളെ
അക്കുഞ്ഞിൻജീവാത്മാവെവരുത്തിമുന്നിൽക്കാട്ടി
ട്ടക്കണക്കതിനോട്ടചോദിച്ചാൻസ്പഷ്ടമായി 1
അല്ലയോ ജീവാത്മാവേ! നിനക്കു ഭവിക്കട്ടെ
കല്യാണം നിന്നെപ്പററിയേററവും ദുഃഖംപൂണ്ടു-
നിന്നീട്ടമീ നിന്നച്ഛനമ്മമാർ നിൻബാന്ധവർ
നിന്നിഷ്ടജനങ്ങളെന്നിവരെക്കണ്ടാലുംനീ. 2
നിന്നുടെശരീരത്തിൽ പ്രവേശിച്ചായുശ്ശേഷം
ധന്യരാം തവസുഹൃജ്ജനത്തോടൊത്തുകൂടി
പിതൃദത്തമാം സുഖഭോഗങ്ങളാൻനന്നാ-
യതികാമ്യമാം രാജാസനത്തിലിരിക്കനീ. 3

ജീവാത്മാവു പറഞ്ഞു

കമ്മത്താൽ ദേവതിര്യങ്മർത്ത്യയോനികൾ
തോറും
ജന്മമാണെന്നും ഭ്രമിച്ചീട്ടമീ യെനിക്കോർത്താൽ
ഏതുജന്മത്തിലിവരച്ഛനമ്മമാരായെ-
ന്നോതുവാൻ പ്രയാസമെന്നങ്ങറിയുന്നതല്ലോ 4
[1] മിത്രങ്ങൾ ബാന്ധവന്മാർജ്ഞാതികളുദാസീനർ
ശത്രുക്കൾമദ്ധ്യസ്ഥന്മാർ വിദ്വേഷികളുമെല്ലാം
തമ്മിൽത്താൻ സംബന്ധപ്പെട്ട വർതാൻക്രമാ
ലെന്നു
ജന്മമർമ്മജ്ഞന്മാരോടോതേണ്ടതില്ലയല്ലോ 5
പുണ്യാർഹസുവർണ്ണാദിവസ്തുക്കൾ നരന്മാരി-
ലെന്നുമേ മാറിമാറിസ്സഞ്ചരിച്ചീട്ടംവിധം
ജീവനുംഭ്രമിക്കുന്നു യോനികൾതോറും പിന്നെ
കേവലം കത്താക്കളാമച്ഛനമ്മമാരിലും. 6
നിത്യമാം വസ്തുവിൻെറ സംബന്ധംമനുഷ്യരിൽ
നിത്യമല്ലാത്തതായിക്കാണുന്നു മുനീശ്വരാ!
അതിനാൽ വസ്തുക്കളോടെന്നോണം സംബന്ധമു-
ണ്ടതുനാൾവരെയത്രേ നിന്നീട്ടമമത്വവും 7
യോനിയിൽ ഗതനാകുമാജീവനൊരുനാളും
ഹാനിനേരിടാത്തോനുമഹന്താഹീനനുംതാൻ
എന്നോളമവനുപലഭിച്ചീട്ടുന്നു ദേഹ-
മന്നോളമവൻേറതാണെന്നബോധവും നില്ക്കും. 8

ജീവാത്മാവിവൻനിത്യനവ്യയൻ സൂക്ഷ്മരൂപൻ
സർവാലംബനഭൂതൻതന്നെത്താനറിയുന്നോൻ
സമർത്ഥൻസർവത്തിനും സ്വമായാഗുണങ്ങളാൽ
ക്രമത്തിൽസമസ്തവും സൃഷ്ടിപ്പോൻതന്നിൽനിന്നും
9
ഇല്ലിവന്നാരും പ്രിയനായുമപ്രിയനായു-
മില്ലേതും [2] പരകീയസ്വകീയഭേദങ്ങളും
കർത്താക്കളാകും സർവബുദ്ധിവൃത്തിക്കുമുള്ള
കൃത്യങ്ങൾക്കെല്ലാം സാക്ഷിനിൽക്കുവോനിവനേ-
കൻ 10
ഗുണദോഷങ്ങൾകർമ്മഫലങ്ങളെന്നിതൊന്നു-
മണവുംസ്വീകരിക്കാതുദാസീനനെന്നപോലെ
സ്വതന്ത്രനായിക്കാര്യകാരണങ്ങളെയെല്ലാ-
മതന്ദ്രംകണ്ടിരിക്കും ജീവാത്മാവുജ്ഞാനീശൻ 11

ശ്രീശുകൻ പറഞ്ഞു

ഇങ്ങിനെയൊക്കെച്ചൊല്ലിജ്ജീവാത്മാവുടൻ
തന്നെ
യങ്ങുപോയ് മറഞ്ഞപ്പോൾഭൂപബന്ധുക്കളെല്ലാം
ആശ്ചര്യപ്പെട്ടപാരം ദേഹബന്ധമാം സ്നേഹ-
പാശവുംഖണ്ഡിച്ചാശു ദുഃഖനിർമ്മുക്തരായാർ12
ജ്ഞാതികൾപിന്നെബ്ബാലശരീരം ദഹിപ്പിച്ചു
ചെയ്യുടൻവേണ്ടും പിണ്ഡദാനാദികർമ്മങ്ങളും
നിത്യവും ശോകമോഹഭയാത്തിപ്രദമായി
ദുസ്ത്യജമാകും സ്നേഹം സന്ത്യജിച്ചിതുപാടേ. 13
ക്ഷോണീന്ദ്രാ!വിഷംബാലന്നേകിയസപത്നികൾ
നാണംപൂണ്ടഘത്തിനാലാനനപ്രഭയെന്യേ
അപരാധങ്ങളെല്ലാം ജനസംപൂർണ്ണമാം വൻ-
സഭയിൽവച്ചങ്ങേററു പുത്രാശയുപേക്ഷിച്ചു
ബാലഹത്യതൻ പാപശാന്തിക്കായ് ദ്വിജർ
ചൊന്ന-
പോലെ കാളിന്ദിയിൽപോയ്ക്കഴിച്ചാർ പ്രായ-
ശ്ചിത്തം. 14
ഭൂസുരവാക്യങ്ങളാൽ ജീവതത്ത്വത്തെദ്ധരാ-
വാസവൻചിത്രകേതു മനസ്സിലാക്കിനേരേ
ഉടനേ [3] മന്ദിരാന്ധകൂപത്തിൽനിന്നേറിനാൻ
തടാകച്ചെളിയിൽ നിന്നാനയെന്നതുപോലെ. 15
യമുനതന്നിൽപിന്നെ മുറപോൽക്കുളിച്ചഘ-
ശമനകരങ്ങളാം തർപ്പണാദികൾചെയ്തു
പ്രാണസംയമത്തോടും മൌനമാന്നാനമിച്ചാൻ
വാണീശാത്മജരാമാരണ്ടൃഷീശന്മാരെയും. 16
പിന്നെനാരദൻപരംതുഷ്ടനായ് ഭക്തിപൂർവ്വം
തന്നെസ്സമാശ്രയിച്ച സംയതാത്മാവായ്നില്ക്കും
ചിത്രകേതുവിന്നുടനുപദേശിച്ചീടിനാ-
നെത്രയും ശ്രേഷ്ഠമാമീ വിദ്യയെച്ചിത്രം!-
ചിത്രം! 17

1 പക്ഷഭേദമില്ലാത്തവർ. 2. അന്യൻേറതെന്നും തൻേറതെന്നുമുള്ള ഭേദം. 3 വീടാകുന്ന കണ്ടകിണർ

ഓം നമസ്തുഭ്യം ഭഗവതേ വാസുദേവായ ധീമഹി
പ്രദ്യുമ്നായാനിരുദ്ധായ നമഃ സങ്കർഷണായ ച. 18
നമോ വിജ്ഞാനമാത്രായ പരമാനന്ദമൂർത്തയേ
ആത്മാരാമായ ശാന്തായ നിവൃത്തദ്വൈതദൃഷ്ടയേ. 19
ആത്മാനന്ദാനുഭൂത്യൈവ ന്യസ്തശക്ത്യൂർമ്മയേ നമഃ
ഹൃഷീകേശായ മഹതേ നമസ്തേ വിശ്വമൂർത്തയേ. 20
വചസ്യുപരതേƒപ്രാപ്യ യ ഏകോ മനസാ സഹ
അനാമരൂപശ്ചിന്മാത്രഃ സോƒവ്യാന്നഃ സദസത്പരഃ. 21
യസ്മിന്നിദം യതശ്ചേദം തിഷ്ഠത്യപ്യേതി ജായതേ
മൃണ്മയേഷ്വിവ മൃജ്ജാതിസ്തസ്മൈ തേ ബ്രഹ്മണേ നമഃ 22
യന്ന സ്പൃശന്തി ന വിദുർമ്മനോബുദ്ധീന്ദ്രിയാസവഃ
അന്തർബ്ബഹിശ്ച വിതതം വ്യോമവത്തന്നതോƒസ്മ്യഹം. 23

ദേഹേന്ദ്രിയപ്രാണമനോധിയോƒമീ
യദംശവിദ്ധാഃ പ്രചരന്തി കർമ്മസു
നൈവാന്യദാ ലോഹമിവാപ്രതപ്തം
സ്ഥാനേഷു തദ്ദ്രഷ്ട്രപദേശമേതി. 24

ഓം നമോ ഭഗവതേ മഹാപുരുഷായ മഹാനുഭാവായ മഹാവിഭൂതിപതയേ സകലസാത്വതപരിവൃഢനികരകരകമലകുഡ്മളോപലാലിതചരണാരവിന്ദയുഗള പരമ പരമേഷ്ഠിന്നമസ്തേ. 25

ശ്രീശുക ഉവാച

ഭക്തായൈതാം പ്രപന്നായ വിദ്യാമാദിശ്യ നാരദഃ
യയാവംഗിരസാ സാകം ധാമ സ്വായംഭുവം പ്രഭോ 26
ചിത്രകേതുസ്തു വിദ്യാം താം യഥാ നാരദഭാഷിതാം
ധാരയാമാസ സപ്താഹമബ്ഭക്ഷഃ സുസമാഹിതഃ 27
തതശ്ച സപ്തരാത്രാന്തേ വിദ്യയാ ധാര്യമാണയാ
വിദ്യാധരാധിപത്യം സ ലേഭേƒപ്രതിഹതം നൃപഃ 28
തതഃ കതിപയാഹോഭിർവ്വിദ്യയേദ്ധമനോഗതിഃ
ജഗാമ ദേവദേവസ്യ ശേഷസ്യ ചരണാന്തികം. 29

മൃണാളഗൗരം ശിതിവാസസം സ്ഫുരൽ-
കിരീടകേയൂരകടിത്രകങ്കണം
പ്രസന്നവക്ത്രാരുണലോചനം വൃതം
ദദർശ സിദ്ധേശ്വരമണ്ഡലൈഃ പ്രഭും. 30
തദ്ദർശനധ്വസ്തസമസ്തകിൽബിഷഃ
സ്വച്ഛാമലാന്തഃകരണോƒഭ്യയാന്മുനിഃ
പ്രവൃദ്ധഭക്ത്യാ പ്രണയാശ്രുലോചനഃ
പ്രഹൃഷ്ടരോമാനമദാദിപൂരുഷം. 31

സ ഉത്തമശ്ലോകപദാബ്ജവിഷ്ടരം
പ്രേമാശ്രുലേശൈരുപമേഹയന്മുഹുഃ
പ്രേമോപരുദ്ധാഖിലവർണ്ണനിർഗ്ഗമോ
നൈവാശകത്തം പ്രസമീഡിതും ചിരം. 32
തതഃ സമാധായ മനോ മനീഷയാ
ബഭാഷ ഏതൽ പ്രതിലബ്ധവാഗസൗ
നിയമ്യ സർവ്വേന്ദ്രിയബാഹ്യവർത്തനം
ജഗൽഗുരും സാത്വതശാസ്ത്രവിഗ്രഹം. 33

ചിത്രകേതുരുവാച

അജിത ജിതഃ സമമതിഭിഃ
സാധുഭിർഭവാൻ ജിതാത്മഭിർഭവതാ
വിജിതാസ്തേƒപി ച ഭജതാ-
മകാമാത്മനാം യ ആത്മദോƒതികരുണഃ 34
തവ വിഭവഃ ഖലു ഭഗവൻ
ജഗദുദയസ്ഥിതിലയാദീനി
വിശ്വസൃജസ്തേƒംശാംശാ-
സ്തത്ര മൃഷാ സ്പർദ്ധന്തേ പൃഥഗഭിമത്യാ. 35

"ഭഗവാനായി വാസുദേവനാമമങ്ങേക്കായി-
ട്ടുകതാർകൊണ്ടു നമസ്കരിച്ചീടുന്നേനിവൻ
പ്രദ്യുമ്നൻ സങ്കർഷണനെന്നിവരായുമനി-
രുദ്ധനായുംവിളങ്ങും ഭവാനു നമസ്കാരം. 18
ഞാനെന്നുമെൻെറയെന്നും ഭേദമെന്നിയേപര-
മാനന്ദസ്വരൂപനായ് വിജ്ഞാനമാത്രനായി
ശാന്തനായ് പരമാത്മാരാമനായ് ശോഭിച്ചിട്ടും
നിന്തിരുമേനിക്കായി നമസ്കരിച്ചീടുന്നേൻ. 19
സ്വസ്വരൂപാനന്ദാനുഭൂതിയായ് മായാകാര്യം
നിശ്ശേഷമറ്റോനായി ശ്രീഹൃഷീകേശനായി
ജഗത്സ്വരൂപനായി മഹാനായ് ശോഭിച്ചിട്ടും
ഭഗവൻ! ഭവാനായിക്കൊണ്ടിതാ നമസ്കാരം. 20
മനസ്സുംവാക്കുമുപരതമാകവേ ഭക്ത-
ജനചിത്താംബുജത്തിൽ നാമരൂപാപേതനായ്
ചിത്സ്വരൂപനായ് [1] സദസത്പരനായിമിന്നും
സത്സേവനീയാ! ഹരേ! ഭവാനുനമസ്കൃതി. 21
മണ്ണുകൊണ്ടുണ്ടാക്കിയ ഘടാദി പാത്രമെല്ലാം
ഭിന്നങ്ങളാണു നാമരൂപങ്ങൾകൊണ്ടെങ്കിലും
മണ്ണുതാൻ യഥാർത്ഥത്തിൽ മണ്ണിൽനിന്നുത്ഭവിച്ചു
മണ്ണായിത്താനിരുന്നു മണ്ണിൽത്താൻ ലയിക്കുന്നു
അതുപോലീലോകവുമാരിൽനിന്നുണ്ടാകുന്നു
സതതംപാലിപ്പതാരാരിലാം ലയിപ്പതും
വേദവേദ്യനും ബ്രഹ്മാത്മകനുമായീട്ടമാ-
ശ്രീദാമോദരന്നായി നമസ്കരിക്കുന്നു ഞാൻ. 22
മനം,ധീ,യിന്ദ്രിയൗഘം പ്രാണനുമേതൊന്നിനെ-
യണുവും സ്പർശിക്കുന്നില്ലറിയുന്നതുമില്ല
ആകാശതുല്യമുള്ളും പുറവും വ്യാപിച്ചീട്ട-
മേകമാമാവസ്തുവേ നമസ്കരിക്കുന്നു ഞാൻ. 23
ഇന്ദ്രിയഗണം,പ്രാണൻ,ശരീരം, ചിത്തം,ബുദ്ധി-
യെന്നിവയേതൊന്നതന്നംശമാവേശിക്കയാൽ
സ്വപ്നജാഗ്രത്തുകളിൽ പ്രവർത്തിക്കുന്നിതാ പ്ര-
തപ്തലോഹംപോൽ, മററു സമയങ്ങളിലില്ല
സ്ഥാനങ്ങൾതോറും ദ്രഷ്ടാവെന്നനാമധേയത്തിൽ
ഭാനിക്കുംജീവനെയച്ചൈതന്യമറിയുന്നു. 24
ഓം നമസ്തേ ഭഗവൻ! മഹാവിഭൂതിപതി-
താനായ്മഹാനുഭാവനായ്മഹാപുരുഷനായ്
അഖിലഭക്തോത്തംസഹസ്രാംബുജകുഡ്മള-
പ്രകരോപലാളിത പദപങ്കജനായി
പരമപരമേഷ്ഠിയായ് പ്രശോഭിക്കുന്ന നി-
ന്തിരുമേനിക്കായ്ക്കൊണ്ടുനമസ്കരിക്കുന്നിതേ 25

ശ്രീശുകൻ പറഞ്ഞു.

ഭക്തനും തന്നെനേരേയാശ്രയിച്ചവനുമാം
ചിത്രകേതുവിനായി വിദ്യയോതിയശേഷം
നാരദമഹാമുനിയംഗിരസ്സിനോടൊത്തു
വാരിജാസനലോകംതന്നിലേക്കങ്ങുപോയാൻ 26
മന്നവൻ ചിത്രകേതു പിന്നെയാ നാരദർഷി
ചൊന്നപോൽ സമാഹിതചിത്തനായ്വ്രതമാർന്നു
സലിലംമാത്രംപാനംചെയ്യുകൊണ്ടേഴനാളും
നലമോടുപാസിച്ചാനീമന്ത്രവിദ്യയോരേ. 27
സപ്തരാത്രാവസാനമീയുപാസനമൂല-
മപ്രതിഹതംവിദ്യാധരാധീശത്വമാർന്നാൻ. 28
വിദ്യതന്മഹത്വത്താൽ കുറേനാൾകഴിഞ്ഞപ്പോൾ
ചിത്തപ്രവാഹത്തിൻെറ തടസ്സം തീർന്നുമൂലം
ദേവദേവനായീട്ടമാദിശേഷൻതൻതിരു-
പാവനപാദാന്തികം പ്രാപിച്ചീടിനാനവൻ 29
താമരനൂല്പോലെ വെളുത്തനിറംപൂണ്ട
കോമളാംഗത്തിൽ നീലപ്പട്ടുടയാടചാർത്തി
മിന്നുന്നകിരീടവും തോൾവളകങ്കണങ്ങൾ
പൊന്നരഞാണെന്നിവ ഭംഗിയാമണിഞ്ഞഥ
ചാരുതചേരും പ്രസന്നാനനാംബുജംതന്നിൽ
ചോരപോൽചുവന്നുള്ള കരുനേത്രങ്ങളോടും
അതുല്യപ്രഭുവായിസ്സിദ്ധവിദ്യാധരൗഘാ-
വൃതനാമാദിശേഷമൂർത്തിയെക്കണ്ടീടിനാൻ 30
ദർശനമാത്രത്താൽതാൻ ശുദ്ധമായ് മനംപാപ-
സ്പർശനമില്ലാതായി രാഗാദിദോഷംനീങ്ങി
പ്രേമാതിരേകത്തിനാൽ ബാഷ്പപൂർണ്ണാക്ഷനായി
രോമാഞ്ചയുക്തനായിബ്ഭക്തിവർദ്ധിച്ചു പാരം
ആനന്ദവിവശനായബ്ഭഗവാൻെറമുന്നിൽ
മൗനിയായ്വിനീതനായ്ച്ചെന്നാനമിച്ചാനവൻ
31
ഭക്ത്യാധിക്യത്താലൊഴുകീട്ടുമമ്മിഴിനീരിൽ
മുക്കിനാൻവീണ്ടുംവീണ്ടും ഭഗവത്പാദാംബുജം
വഴിയും പ്രേമത്തിനാൽ മൊഴികളിടറീട്ടു
കഴിവുണ്ടായീലവനേറെനേരം സ്തുതിക്കാൻ. 32
ചിന്തയാൽപിന്നെനിജമനസ്സടക്കിനന്നാ-
യിന്ദ്രിയബാഹ്യവൃത്തി നിശ്ശേഷംനശിപ്പിച്ചു
വാക്കിൻെറവിഘ്നംനീക്കിബ്ഭക്തശാസ്ത്രോക്തരൂപം
കൈക്കൊണ്ടിട്ടമജ്ജഗദ്ഗുരുവെസ്തുതിച്ചിതു 33

ചിത്രകേതു പറഞ്ഞു

ജിതാത്മാക്കളായ് സമധീകളാം സാധുക്കളാൽ
ജിതനാണജിതനായീടിലും ഭവാൻനൂനം
അകാമന്മാരാമവക്കതികാരുണ്യംമൂലം
നികാമമാത്മദാനംചെയ്യുന്ന തിരുമേനി 34
ഭഗവൻ! ഭവാൻ ലോകംസൃഷ്ടിച്ചുകാത്തഴിച്ചു-
മകത്തും പുറമേയും ജീവനായ്നിലകൊണ്ടും
സകലലോകജീവജാലത്തെനിയന്ത്രിച്ചും
പ്രകടമാക്കീടുന്നു ചിത്രമാമങ്ങേക്കളി
നിന്നംശാംശങ്ങളാകും ബ്രഹ്മാദ്യരെല്ലാം വൃഥാ
ഭിന്നഭാവനമൂലമന്യോന്യം കലഹിപ്പൂ 35

---
[1] കാര്യകാരണങ്ങളെ അതിക്രമിച്ചവൻ

പരമാണു പരമമഹതോ-
സ്ത്വമാദ്യന്താന്തരവർത്തീ ത്രയവിധുരഃ
ആദാവന്തേഽപി ച സത്വാനാം
യദ് ധ്രുവം തദേവാന്തരാളേഽപി. 36
ക്ഷിത്യാദിഭിരേഷ കിലാവൃതഃ
സപ്തഭിർദശഗുണോത്തരൈരാണ്ഡകോശഃ
യത്ര പതത്യണുകല്പഃ
സഹാണ്ഡകോടികോടിഭിസ്തദനന്തഃ 37
വിഷയതൃഷോ നരപശവോ
യ ഉപാസതേ വിഭൂതിർന്ന പരം ത്വാം
തേഷാമാശിഷ ഈശ
തദനു വിനശ്യന്തി യഥാ രാജകുലം. 38
കാമധിയസ്ത്വയി രചിതാ
ന പരമ രോഹന്തി യഥാ കരംഭബീജാനി
ജ്ഞാനാത്മന്യഗുണമയേ
ഗുണഗണതോഽസ്യ ദ്വന്ദ്വജാലാനി 39
ജിതമജിത തദാ ഭവതാ
യദാഽഽഹ ഭാഗവതം ധർമ്മമനവദ്യം
നിഷ്കിഞ്ചനാ യേ മുനയ
ആത്മാരാമാ യമുപാസതേഽപവർഗ്ഗായ 40
വിഷമമതിർന്ന യത്ര നൃണാം
ത്വമഹമിതി മമ തവേതി ച യദന്യത്ര
വിഷമധിയാ രചിതോ യഃ
സ ഹ്യവിശുദ്ധഃ ക്ഷയിഷ്ണുരധർമ്മബഹുലഃ 41
കഃ ക്ഷേമോ നിജപരയോഃ
കിയാനർത്ഥഃ സ്വപരദ്രുഹാ ധർമ്മേണ
സ്വദ്രോഹാത്തവ കോപഃ
പരസംപീഡയാ ച തഥാധർമ്മഃ 42
ന വ്യഭിചരതി തവേക്ഷാ
യയാ ഹ്യഭിഹിതോ ഭാഗവതോ ധർമ്മഃ
സ്ഥിരചരസത്ത്വകദംബേ-
ഷ്വപൃഥഗ്ധിയോ യമുപാസതേ ത്വാര്യാഃ 43
ന ഹി ഭഗവന്നഘടിതമിദം
ത്വദ്ദർശനാന്നൃണാമഖിലപാപക്ഷയഃ
യന്നാമസകൃച്ഛ്രവണാൽ
പുല്കസകോഽപി വിമുച്യതേ സംസാരാൽ. 44
അഥ ഭഗവൻ വയമധുനാ
ത്വദവലോകപരിമൃഷ്ടാശയമലാഃ
സുരർഷിണാ യദുദിതം
താവകേന കഥമന്യഥാ ഭവതി. 45

വിദിതമനന്ത സമസ്തം
തവ ജഗദാത്മനോ ജനൈരിഹാചരിതം
വിജ്ഞാപ്യം പരമഗുരോഃ
കിയദിവ സവിതുരിവ ഖദ്യോതൈഃ 46
നമസ്തുഭ്യം ഭഗവതേ
സകലജഗൽസ്ഥിതിലയോദയേശായ.
ദുരവസിതാത്മഗതയേ
കുയോഗിനാം ഭിദാ പരമഹംസായ. 47
യം വൈ ശ്വസന്തമനു വിശ്വസൃജഃ ശ്വസന്തി
യം ചേകിതാനമനു ചിത്തയ ഉച്ചകന്തി
ഭൂമണ്ഡലം സർഷപായതി യസ്യ മൂർദ്ധ്നി
തസ്മൈ നമോ ഭഗവതേഽസ്തു സഹസ്രമൂർദ്ധ്നേ. 48

### ശ്രീശുക ഉവാച

സംസ്തുതോ ഭഗവാനേവമനന്തസ്തമഭാഷത
വിദ്യാധരപതിം പ്രീതശ്ചിത്രകേതും കുരൂദ്വഹ. 49
യന്നാരദാംഗിരോഭ്യാം തേ വ്യാഹൃതം മേഽനുശാസനം
സംസിദ്ധോഽസി തയാ രാജൻ വിദ്യയാ ദർശനാച്ച മേ. 50
അഹം വൈ സർവ്വഭൂതാനി ഭൂതാത്മാ ഭൂതഭാവനഃ
ശബ്ദബ്രഹ്മ പരം ബ്രഹ്മ മമോഭേ ശാശ്വതീ തനൂ. 51
ലോകേ വിതതമാത്മാനം ലോകം ചാത്മനി സന്തതം
ഉഭയം ച മയാ വ്യാപ്തം മയി ചൈവോഭയം കൃതം. 52
യഥാ സുഷുപ്തഃ പുരുഷോ വിശ്വം പശ്യതി ചാത്മനി
ആത്മാനമേകദേശസ്ഥം മന്യതേ സ്വപ്ന ഉത്ഥിതഃ 53
ഏവം ജാഗരണാദീനി ജീവസ്ഥാനാനി ചാത്മനഃ
മായാമാത്രാണി വിജ്ഞായ തദ്ദ്രഷ്ടാരം പരം സ്മരേൽ. 54

മൂലകാരണമാകും പരമാണുവിൻെറയും
ചാലവേ മഹാൻെറയും മദ്ധ്യഭാഗത്തിലായി
ഏതുകാലത്തുംസ്ഥിതിചെയ്യീട്ടും തിരുമേനി-
യാദിമദ്ധ്യാന്തഭേദരഹിതനത്രേ നൂനം
സത്വങ്ങൾതന്നാദ്യവുമന്ത്യവും സ്ഥിരമായി
വർത്തിപ്പതേതാണതുതാനന്തരാളത്തിലും. 36
ഒന്നിനൊന്നിനുമേന്മേൽ വലിപ്പം പത്തിരട്ടി-
യാന്നിട്ടും മന്നാദിയാം പദാത്ഥമേഴുംചൂഴ്ന്ന
ബ്രഹ്മാണ്ഡമണ്ഡകോടിയൊത്തേതിലണുപ്രായം
ചെമ്മേ ചുഴന്നീടുന്നിതാവസ്തുതാനനന്തം 37
ഈശ്വരാ! വിഷയാശാവേശിതം മർത്ത്യപശു-
രാശിസേവിച്ചീടുന്ന വിഭൂതികളെനിത്യം
അവതന്നനുഗ്രഹം രാജവംശംകണക്കേ-
യവയോടൊത്തുതന്നെ നശിച്ചുപോകുന്നിതേ.
പരനാംപുമാനാകും നിൻതിരുമേനിയേയാ-
പ്പരിഷയുപാസിക്കുന്നില്ലൊരിക്കലും നേരേ. 38
നിർഗ്ഗുണനായിജ്ഞാനാത്മകനാമങ്ങേമുൻപിൽ
വസ്തുമക്കാമാത്ഥന,വറുത്ത വിത്തെന്നപോൽ
മുളയ്ക്കുന്നില്ല,ഗുണഗണത്തിൽനിന്നും ജീവ-
ന്നുളവായീടുന്നിതേ ദ്വന്ദ്വസന്ദോഹം നിത്യം.39
ധന്യമാംഭാഗവതധർമ്മവിങ്ങുറപ്പിച്ചെ-
ന്നൊന്നിനാൽ ജിതനായാനജിതനാകുംഭവാൻ
ഈമാർഗ്ഗമത്രെ നിത്യമാശ്രയിപ്പതുമാത്മാ-
രാമന്മാരായിമിന്നും നിഷ്കിഞ്ചനന്മാർപോലും. 40
ഇല്ലിതിൽഞാൻനീയെൻെറനിൻെറതെന്നുള്ള
ഭേദം
തെല്ലുമേ,മററുള്ളവ ഭേദധീരചിതങ്ങൾ
ശുദ്ധിയില്ലവയ്ക്കേതുമധർമ്മബഹുലങ്ങൾ
സത്വരമവയെല്ലാം നശിച്ചുപോകുന്നിതു 41
തനിക്കുമന്യന്മാക്കും തന്നേയുമന്യനേയു-
മനിശംദ്രോഹിച്ചിട്ടും ധർമ്മത്താൽഫലമെന്തേ?
തന്നിലെദ്രോഹത്തിനാലീശനാമങ്ങേക്കെഴു-
മന്യവു,മന്യദ്രോഹംകൊണ്ടധർമ്മവുമുണ്ടാം. 42
ഏതൊരുദ്ദേശത്താലീനിഷ്കാമഭക്തിമാർഗ്ഗ-
മോതിയോ തിരുമേനിയതുനിഷ്ഫലമാകാ
സമസ്തചരാചരജീവരാശിയിൽവച്ചു
സമദർശനരായ്യാരീധർമ്മമുപാസിപ്പൂ 43
ഭഗവൻ! ത്വദ്ദർശനംകൊണ്ടഘമശേഷവു-
മകലുമെന്നുള്ളതിൽ സംശയിക്കേണ്ടതുണ്ടോ
ത്വന്നാമമേതെങ്കിലുമൊന്നൊരുകുറികേട്ടാൽ
ചണ്ഡാലൻപോലുംസംസാരാംബുധികടക്കുന്നു44
ഭഗവൻ! ഞങ്ങൾക്കങ്ങേദർശനം ലഭിക്കയാ-
ലകതാരഴുക്കററു ശുദ്ധരായ് ഞങ്ങളിപ്പോൾ
സുരമാമുനിയാമന്നാരദനരുൾചെയ്ത
വരവാണികൾപാത്താലന്യഥാ ഭവിക്കുമോ? 45
ഭുവനാത്മാവാംഭവാനറിയുന്നുണ്ടുനേരേ-
യിവിടെജ്ജനാവലിയാചരിക്കുന്നതെല്ലാം
കായ്യങ്ങൾപറഞ്ഞങ്ങേക്കൽപ്പിക്കാൻ-
ശ്രമിക്കുവോൻ
സൂര്യനുവഴികാട്ടും മിന്നാമിനുങ്ങുതന്നെ. 46
ഭേദദർശനാമൂലം കുത്സിതയോഗികൾക്കു-
ജ്ഞാതമായിട്ടും മാർഗ്ഗമിയലുന്നവനായി
സകലലോകോദയസ്ഥിതി സംഹാരേശനായ്
വികൃതിവിഹീനനാം ഭഗവൻ! നമസ്കാരം. 47
ലോകസ്രഷ്ടാക്കളെല്ലാമാക്കെഴും ശ്വസനത്തെ-
യാകുമോ നിരന്തരമനുശ്വസിക്കുന്നതും,
സർവ്വവുംദ്യോതിപ്പിച്ചും വീക്ഷിച്ചുംമിന്നുമേതു
സർവ്വാന്തര്യാമിതന്നെയനുസരിച്ചുതാനോ
സൂര്യാദിഗോളങ്ങളുംജ്ഞാനേന്ദ്രിയങ്ങളഞ്ചും
നേരേസമസ്തത്തെയും പ്രകാശിപ്പിക്കുന്നതും,
ഏതൊരുഭഗവാൻെറയുത്തമാംഗത്തിലാണോ
ഭൂതലമൊരുകടുകെന്നമട്ടിരിപ്പതും,
ആയിരംശിരസ്സിയന്നീടുമാശേഷമൂർത്തി-
ക്കായിതാഭക്തിപൂർവ്വം ചെയ്യുന്നേൻ നമ-
സ്കാരം. 48

**ശ്രീശുകൻ പറഞ്ഞു**

ഇത്തരമുള്ളഭക്തിമയമാംസ്തോത്രങ്ങൾകേ-
ട്ടത്യന്തംസന്തുഷ്ടനായ്ഭഗവാനാദിശേഷൻ
വിദ്യാധരശ്രേഷ്ഠനായ്ത്തീന്നോറം ശോഭിക്കുമ-
ച്ചിത്രകേതുവിനോടായിങ്ങനെ ചൊല്ലീടി-
നാൻ. 49
നാരദനംഗിരസ്സെന്നിമ്മഹഷികൾചെയ്ത
സാരോപദേശംകൊണ്ടുമെൻെറ ദശനത്താലും
ഉത്തമനാകും ചിത്രകേതു ഭൂപാലാ! ഭവാൻ
സിദ്ധനായിരിക്കുന്നു സംശയമേതുമില്ല. 50
നിഖിലഭൂതങ്ങളും ഞാൻതന്നെതദാത്മാവും
സകലത്തെയും ഞാൻ ദ്യോതിപ്പിച്ചീടുന്നതും
ശബ്ദബ്രഹ്മവും പരബ്രഹ്മവുമെൻെറ രണ്ടു
കെല്ലേറുമനശ്വരമൂർത്തികൾതന്നെയല്ലോ. 51
ലോകവ്യാപ്തമാമാത്മാവിങ്കലുമാത്മവ്യാപ്ത-
ലോകത്തിങ്കലും സമം വ്യാപിച്ചീരണ്ടിനേയും
എന്നിൽത്താനുറപ്പിച്ചു ഞാനിരുന്നീടുന്നതു
മന്നവശിഖാമണേ! കണ്ടാലും ഭവാൻ നേരേ. 52
സുപ്തനായീടും പുമാൻ തന്നിലിപ്രപഞ്ചത്തെ
സ്വപ്നത്തിലീക്ഷിക്കുന്നിതുണന്നുനോക്കീടുമ്പോൾ
തനിയേയൊരുകോണിൽത്താൻ സ്ഥിതിചെ-
യ്യുന്നതാ-
യനുഭൂതിയിൽപെട്ടമെന്നതുപോലെതന്നെ
ജീവസ്ഥാനങ്ങളാകും ജാഗ്രത്തുതൊട്ടുള്ളവ
കേവലമാത്മമായാമാത്രങ്ങളാണെന്നതും
അവററിൻദ്രഷ്ടാവായി സ്ഥിതിചെയ്യീട്ടുമാത്മാ-
വവയിൽനിന്നുഭിന്നനാണെന്നുംധരിക്കുക. 53-54

യേന പ്രസുപ്തഃ പുരുഷഃ സ്വാപം വേദാത്മനസ്തദാ
സുഖം ച നിർഗ്ഗുണം ബ്രഹ്മ തമാത്മാനമവേഹി മാം. 55
ഉഭയം സ്മരതഃ പുംസഃ പ്രസ്വാപപ്രതിബോധയോഃ
അന്വേതി വ്യതിരിച്യേത തജ്ജ്ഞാനം ബ്രഹ്മ തൽ പരം. 56
യദേതദ്വിസ്മൃതം പുംസോ മദ്ഭാവം ഭിന്നമാത്മനഃ
തതഃ സംസാര ഏതസ്യ ദേഹാദ്ദേഹോ മൃതേർമ്മൃതിഃ 57
ലബ്ധ്വേഹ മാനുഷീം യോനിം ജ്ഞാനവിജ്ഞാനസംഭവാം.
ആത്മാനം യോ ന ബുദ്ധ്യേത ന ക്വചിൽക്ഷേമമാപ്നുയാൽ. 58
സ്മൃത്വേഹായാം പരിക്ലേശം തതഃ ഫലവിപര്യയം
അഭയം ചാപ്യനീഹായാം സങ്കല്പാദ്വിരമേൽ കവിഃ 59
സുഖായ ദുഃഖമോക്ഷായ കുർവ്വാതേ ദമ്പതീ ക്രിയാഃ
തതോഽനിവൃത്തിരപ്രാപ്തിർദുഃഖസ്യ ച സുഖസ്യ ച. 60
ഏവം വിപര്യയം ബുദ്ധ്വാ നൃണാം വിജ്ഞാഭിമാനിനാം
ആത്മനശ്ച ഗതിം സൂക്ഷ്മാം സ്ഥാനത്രയവിലക്ഷണാം. 61
ദൃഷ്ടശ്രുതാഭിർമ്മാത്രാഭിർന്നിർമുക്തഃ സ്വേന തേജസാ
ജ്ഞാനവിജ്ഞാനസന്തുഷ്ടോ മൽഭക്തഃ പുരുഷോ ഭവേൽ. 62
ഏതാവാനേവ മനുജൈര്യോഗനൈപുണബുദ്ധിഭിഃ
സ്വാർത്ഥഃ സർവ്വാത്മനാ ജ്ഞേയോ യൽപരാത്മൈകദർശനം. 63
ത്വമേതച്ഛ്രദ്ധയാ രാജന്നപ്രമത്തോ വചോ മമ
ജ്ഞാനവിജ്ഞാനസമ്പന്നോ ധാരയന്നാശു സിധ്യസി 64
ആശ്വാസ്യ ഭഗവാനിത്ഥം ചിത്രകേതും ജഗദ്ഗുരുഃ
പശ്യതസ്തസ്യ വിശ്വാത്മാ തതശ്ചാന്തർദ്ദധേ ഹരിഃ 65

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
ചിത്രകേതോഃ പരമാത്മദർശനം നാമ ഷോഡശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 5430 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 703

## സപ്തദശോഽധ്യായഃ

ശ്രീശുക ഉവാച

യതശ്ചാന്തർഹിതോഽനന്തസ്തസ്യൈ കൃത്വാ ദിശേ നമഃ
വിദ്യാധരശ്ചിത്രകേതുശ്ചചാര ഗഗനേചരഃ 1
സ ലക്ഷം വർഷലക്ഷാണാമവ്യാഹതബലേന്ദ്രിയഃ
സ്തൂയമാനോ മഹായോഗീ മുനിഭിഃ സിദ്ധചാരണൈഃ 2
കുലാചലേന്ദ്രദ്രോണീഷു നാനാസങ്കല്പസിദ്ധിഷു
രേമേ വിദ്യാധരസ്ത്രീഭിർഗ്ഗാപയൻ ഹരിമീശ്വരം. 3
ഏകദാ സ വിമാനേന വിഷ്ണുദത്തേന ഭാസ്വതാ
ഗിരിശം ദദൃശേ ഗച്ഛൻ പരീതം സിദ്ധചാരണൈഃ 4
ആലിംഗ്യാങ്കീകൃതാം ദേവീം ബാഹുനാ മുനിസംസദി
ഉവാച ദേവ്യാഃ ശൃണ്വത്യാ ജഹാസോച്ചൈസ്തദന്തികേ. 5

ചിത്രകേതുരുവാച

ഏഷ ലോകഗുരുഃ സാക്ഷാദ്ധർമ്മം വക്താ ശരീരിണാം
ആസ്തേ മുഖ്യഃ സഭായാം വൈ മിഥുനീഭൂയ ഭാര്യയാ. 6
ജടാധരസ്തീവ്രതപാ ബ്രഹ്മവാദിസഭാപതിഃ
അങ്കീകൃത്യ സ്ത്രിയം ചാസ്തേ ഗതഹ്രീഃ പ്രാകൃതോ യഥാ. 7
പ്രായശഃ പ്രാകൃതാശ്ചാപി സ്ത്രിയം രഹസി ബിഭ്രതി
അയം മഹാവ്രതധരോ ബിഭർത്തി സദസി സ്ത്രിയം. 8

ശ്രീശുക ഉവാച

ഭഗവാനപി തച്ഛ്രുത്വാ പ്രഹസ്യാഗാധധീർന്നൃപ
തൂഷ്ണീം ബഭൂവ സദസി സഭ്യാശ്ച തദനുവ്രതാഃ 9

ഉറങ്ങും പുരുഷങ്കലുണർന്നിരിക്കുമാത്മാ-
വറിയുമാനിദ്രയെയാത്മാവിൻ സുഖത്തെയും
സത്വാദിഗുണത്രയാതീതമായ് ബ്രഹ്മമായി
വർത്തിച്ചീടുമപ്പരമാത്മാവു ഞാനെന്നോർക്ക 55
ഉറക്കത്തേയും പിന്നെയുണർവ്വിനേയും നേരേ
സ്മരിപ്പോൻതന്നേതൊന്നോ വിളക്കീരണ്ടിനേയും
രണ്ടിലുംചേർന്നും ചേർന്നീടാതെയും ശോഭിച്ചീട്ടു-
ന്നുണ്ടെങ്ങുമാബോധമായീടുന്നു പരബ്രഹ്മം. 56
ഈവിധം സമസ്തവുമാമെന്നെവിസ്മരിപ്പോ-
നേവനും ജഗത്താത്മഭിന്നമായെന്യേകാണ്മാ
അതിനാൽ ജീവാത്മാവു സംസാരനിമഗ്നനായ്
മൃതിയും ജന്മവും വിട്ടൊഴിയാതുഴലുന്നു 57
ജ്ഞാനവിജ്ഞാനസമ്പാദനത്തിന്നുതകീടും
മാനുഷജന്മം ഭാഗ്യംകൊണ്ടുസിദ്ധിച്ചീടുവോൻ
തത്വജ്ഞാനവുമാത്മസാക്ഷാല്ക്കാരവും നേടാൻ
ശ്രദ്ധിച്ചില്ലെങ്കിൽ ക്ഷേമമെങ്ങവനുണ്ടായിടും?58
പ്രവൃത്തിമാർഗ്ഗചാരിതന്നുടെ ദുഃഖത്തെയും
പ്രവൃത്തിക്കുണ്ടായിടും വിരുദ്ധഫലത്തെയും
നിവൃത്തിമാർഗ്ഗത്തിന്റെ മോക്ഷമാംഫലത്തെയും
വിവേകി കണ്ടിട്ടുടൻ വിട്ടുന്നു സങ്കല്പങ്ങൾ. 59
ദുഃഖമോചനത്തിനും സുഖാവാപ്തിക്കുമായി
മിക്കദമ്പതികളും കർമ്മങ്ങൾ ചെയ്തിട്ടുന്നു
അതിൽനിന്നതിയായീട്ടുന്ന ദുഃഖവുംസുഖ-
ക്ഷതിയുമത്രേയനുഭവിപ്പതായിക്കാണ്മൂ. 60
അറിവുള്ളവരെന്നായഭിമാനിച്ചീടുന്ന
പുരുഷന്മാർതൻ കർമ്മഫലവൈപരീത്യവും
ജാഗ്രദാദിയാം സ്ഥാനത്രയത്തിൽനിന്നുമാറി
നില്ക്കുന്നപരാത്മാവിൻ സൂക്ഷ്മസ്വരൂപത്തെയും
ധരിച്ചു, കണ്ടുംകേട്ടുമിരിക്കും വിഷയങ്ങൾ
തരസാ സന്ത്യജിച്ചു വിവേകം സമ്പാദിച്ചു
സ്വന്തതേജസ്സാൽ മുക്തനായി വിജ്ഞാന-
ജ്ഞാന-
സന്തൃപ്തനായിപ്പുമാൻ മദ്ഭക്തനായീടണം.
61-62
പുണ്യകർമ്മങ്ങൾമൂലം മാനസസംശുദ്ധികൈ-
വന്നവരിൽനിന്നു ധരിച്ചീടേണ്ടും സാരം
ഇത്രതാൻ,ജീവാത്മാവുപരമാത്മാവിൽനിന്നു
വ്യത്യസ്തനല്ല രണ്ടുമൊന്നെന്നുള്ളതുതന്നെ. 63
ഭൂമീശ്വരനേ! ഭവാനപ്രമത്തനായ് ശ്രദ്ധി-
ച്ചീമാമകോപദേശം ധരിച്ചു വച്ചുനേരേ
ജ്ഞാനവിജ്ഞാനസമ്പത്സംയുതനായിശ്ശീഘ്ര-
മാനന്ദാനുഭൂതനായ്,സിദ്ധനായ്ഭവിച്ചാലും. 64

**ശ്രീശുകൻ പറഞ്ഞു**

ജഗദാചാര്യനായിവിശ്വമൂർത്തിയായ്മിന്നും
ഭഗവാനാദിശേഷനീയുപദേശങ്ങളാൽ
ചിത്രകേതുവെസ്സമാശ്വസിപ്പിച്ചവൻകാൺകെ
തത്രതാനന്തർദ്ധാനംചെയ്തിതു മഹീപതേ! 65

# അദ്ധ്യായം 17

**ശ്രീശുകൻ പറഞ്ഞു**

ഭഗവാൻമറഞ്ഞോരദ്ദിക്കിനു നമസ്കരി-
ച്ചഖിലൈശ്വര്യങ്ങളും സമാശ്ലേഷിച്ചിരിക്കും
വിദ്യാധരേശനാകുമച്ചിത്രകേതുഭൂപൻ
നിത്യവും നഭോമാർഗ്ഗചാരനായ്ലാലസിച്ചാൻ 1
ലക്ഷോപലക്ഷംവർഷമാമഹായോഗീശ്വരം
നക്ഷീണബലത്തോടുമിന്ദ്രിയദാർഢ്യത്തൊടും
സിദ്ധഗന്ധർവസ്തുയമാനനായ്വിദ്യാധര-
മത്തകാശിനികളെക്കൊണ്ടച്യുതാപദാനം.
ഗാനംചെയ്യിച്ചുരമിച്ചീടിനാൻ [1] സർവ്വപ്സിത-
ദാനദക്ഷനാം കുലാദ്രീന്ദ്രൻതൻഗുഹതോറും 2-3
ഭഗവാനേകീടിന സുപ്രഭം വിമാനത്തി
നകമേയിരുന്നുകൊണ്ടൊരുനാൾ ചിത്രകേതു
സിദ്ധചാരണഗണം നാലുഭാഗത്തുംനിന്നു
വാഴ്ത്തീടും മഹേശനെത്തെളിഞ്ഞുകണ്ടീടിനാൻ 4
മുനിമാരുടെസഭാമദ്ധ്യത്തിൽ ഹിമാചല-
തനയയാകുമുമാദേവിയെ മടിതന്നിൽ
ഇരുത്തിയൊരുകയ്യാൽത്തഴുകിപ്പാരം രസി-
ച്ചിരിക്കയായിരുന്നു ഭഗവാൻ പാർവതീശൻ
ഈശസന്നിധിയണഞ്ഞുറക്കെച്ചിരിച്ചുകൊ-
ണ്ടീശ്വരീകേൾക്കെയവനുച്ചത്തിൽച്ചൊന്നാ
നേവം 5

**ചിത്രകേതു പറഞ്ഞു**

"ഇമ്മാന്യൻ, ജഗത്ഗുരു,സർവേശൻ,ധർമ്മവക്താ-
വിമ്മഹാസദസ്സിങ്കൽ ഭാര്യയായ്ച്ചേർന്നിരിപ്പൂ 6
ജടയുംപൂണ്ടു വേദമാർഗ്ഗത്തെ നിലനിർത്തി-
ക്കൊടിയതപസ്സാർന്ന സഭാനായകനായി
നാണംവിട്ടുണ്ണാക്ഷിയെ മടിയിലിരുത്തിക്കൊ-
ണ്ടാനന്ദിച്ചീടുന്നിതുസദസ്സിൽപ്രാകൃതൻപോൽ 7
പ്രാകൃതന്മാർപോലുമേ സ്ത്രീയുമൊത്തിരുന്നേവം
വൈകൃതമേകാന്തത്തിലെന്നിയേ കാട്ടാറില്ല
എന്നല്ല വിശേഷിച്ചുമിദ്ദേഹം ബ്രഹ്മചാരി-
യെന്നതും പാർത്താൽ കഷ്ടമെന്നല്ലാതെന്തു
ചൊൽവൂ 8

**ശ്രീശുകൻ പറഞ്ഞു**

ജ്ഞാനിയാം ശിവനിതു കേട്ടു പുഞ്ചിരിപൂണ്ടു
മൗനിയായ്സ്ഥിതിചെയ്താൻ മിണ്ടീല
സദസ്യരും 9

---

1 സകലാഭീഷ്ടങ്ങളേയും കൊടുക്കാൻ സമർത്ഥൻ

ഇത്യതദ്വീര്യവിദുഷി ബ്രുവാണേ ബഹ്വശോഭനം
രുഷാ/ഹ ദേവീ ധൃഷ്ടായ നിർജ്ജിതാത്മാഭിമാനിനേ. 10
അയം കിമധുനാ ലോകേ ശാസ്താ ദണ്ഡധരഃ പ്രഭുഃ
അസ്മദ്വിധാനാം ദുഷ്ടാനാം നിർല്ലജ്ജാനാം ച വിപ്രകൃൽ. 11

ന വേദ ധർമ്മം കില പത്മയോനി-
ന്ന ബ്രഹ്മപുത്രാ ഭൃഗുനാരദാദ്യാഃ
ന വൈ കുമാരഃ കപിലോ മനുശ്ച
യേ നോ നിഷേധന്ത്യതിവർത്തിനം ഹരം. 12

ഏഷാമനുധ്യേയപദാബ്ജയുഗ്മം
ജഗദ്ഗുരും മംഗളമംഗളം സ്വയം
യഃ ക്ഷത്രബന്ധുഃ പരിഭൂയ സൂരീൻ
പ്രശാസ്തി ധൃഷ്ടസ്തദയം ഹി ദണ്ഡ്യഃ 13

നായമർഹതി വൈകുണ്ഠപാദമൂലോപസർപ്പണം
സംഭാവിതമതിഃ സ്തബ്ധഃ സാധുഭിഃ പര്യുപാസിതം. 14
അതഃ പാപീയസീം യോനിമാസുരീം യാഹി ദുർമ്മതേ
യഥേഹ ഭൂയോ മഹതാം ന കർത്താ പുത്ര കിൽബിഷം. 15

ശ്രീശുക ഉവാച

ഏവം ശപ്തശ്ചിത്രകേതുർവ്വിമാനാദവരുഹ്യ സഃ
പ്രസാദയാമാസ സതീം മൂർദ്ധ്നാ നമ്രേണ ഭാരത. 16
പ്രതിഗൃഹ്ണാമി തേ ശാപമാത്മനോ/ഞ്ജലിനാംബികേ
ദേവൈർമ്മർത്ത്യായ യൽപ്രോക്തം പൂർവ്വദിഷ്ടം ഹി തസ്യ തൽ. 17
സംസാരചക്ര ഏതസ്മിഞ്ജന്തുരജ്ഞാനമോഹിതഃ
ഭ്രാമ്യൻ സുഖം ച ദുഃഖം ച ഭുങ്ക്തേ സർവ്വത്ര സർവ്വദാഃ 18
നൈവാത്മാ ന പരശ്ചാപി കർത്താ സ്യാൽ സുഖദുഃഖയോഃ
കർത്താരം മന്യതേ/പ്രാജ്ഞ ആത്മാനം പരമേവ ച 19
ഗുണപ്രവാഹ ഏതസ്മിൻ കഃ ശാപഃ കോ ന്വനുഗ്രഹഃ
കഃ സ്വർഗ്ഗോ നരകഃ കോ വാ കിം സുഖം ദുഃഖമേവ വാ. 20
ഏകഃ സൃജതി ഭൂതാനി ഭഗവാനാത്മമായയാ
ഏഷാം ബന്ധം ച മോക്ഷം ച സുഖം ദുഃഖം ച നിഷ്കളഃ 21

ന തസ്യ കശ്ചിദ്ദയിതഃ പ്രതീപോ
ന ജ്ഞാതിബന്ധുർന്ന പരോ ന ച സ്വഃ
സമസ്യ സർവ്വത്ര നിരഞ്ജനസ്യ
സുഖേ ന രാഗഃ കുത ഏവ രോഷഃ 22
തഥാപി തച്ഛക്തിവിസർഗ്ഗ ഏഷാം
സുഖായ ദുഃഖായ ഹിതാഹിതായ
ബന്ധായ മോക്ഷായ ച മൃത്യുജന്മനോഃ
ശരീരിണാം സംസൃതയേ/വകല്പതേ. 23

അഥ പ്രസാദയേ ന ത്വാം ശാപമോക്ഷായ ഭാമിനി
യന്മന്യസേ അസാധൂക്തം മമ തൽ ക്ഷമ്യതാം സതി. 24

ശ്രീശുക ഉവാച

ഇതി പ്രസാദ്യ ഗിരിശൗ ചിത്രകേതുരരിന്ദമ
ജഗാമ സ്വവിമാനേന പശ്യതോഃ സ്മയതോസ്തയോഃ 25
തതസ്തു ഭഗവാൻ രുദ്രോ രുദ്രാണീമിദമബ്രവീൽ
ദേവർഷിദൈത്യസിദ്ധാനാം പാർഷദാനാം ച ശൃണ്വതാം. 26
ദൃഷ്ടവത്യസി സുശ്രോണി ഹരേരത്ഭുതകർമ്മണഃ
മാഹാത്മ്യം ഭൃത്യഭൃത്യാനാം നിഃസ്പൃഹാണാം മഹാത്മനാം. 27
നാരായണപരാഃ സർവ്വേ ന കുതശ്ചന ബിഭ്യതി
സ്വർഗ്ഗാപവർഗ്ഗനരകേഷ്വപി തുല്യാർത്ഥദർശിനഃ 28
ദേഹിനാം ദേഹസംയോഗാൽ ദ്വന്ദ്വാനീശ്വരലീലയാ
സുഖം ദുഃഖം മൃതിർജ്ജന്മ ശാപോ/നുഗ്രഹ ഏവ ച. 29

ശിവമാഹാത്മ്യമേതുമറിയാതിവൻ ചൊന്നോ-
രവഹേളനവാക്യം കേട്ടടനമാദേവി
ധൃഷ്ടനായ്ജിതാത്മാഭിമാനിയാമവനോട്ട
രുഷ്ടയായരുളിച്ചെയ്തീടിനാളിപ്രകാരം:- 10
''ലജ്ജാഹീനരായ് ദുരാത്മാക്കളാമസ്മാദൃശ-
ദുർജ്ജനങ്ങളെയെല്ലാം ശാസിപ്പാൻ ദണ്ഡമേന്തും
പരമാധികാരിയും പ്രഭുവും വിരോധിയു-
മൊരുവൻ ലോകത്തിപ്പോളിവനോ,കൊള്ളാം
കൊള്ളാം 11
ബ്രഹ്മാവും പുത്രന്മാരാം നാരദഭൃഗ്വാദ്യരു-
മമ്മട്ട കപിലനും സനൽക്കുമാരൻതാനും
മനുവുമജ്ഞരായിട്ടായിടാമധർമ്മിയാ-
[1] മനുകൻതന്നെ നിന്ദിക്കാത്തതുമിതേവരെ. 12
ബ്രഹ്മാദി സുരാവലിയാരുടെ പാദാംബുജം
നിർമ്മായംനിരന്തരംസേവിച്ചുവരുന്നുവോ,
ലോകത്തിൻഗുരുവായിതാനേതാൻമംഗലങ്ങൾ-
ക്കാകെ മംഗലാത്മാവായ്മിന്നുവതേതുദേവൻ
ആ ത്രിഃനത്രനെ സൂരിമാരെയും ധിക്കരിച്ചി-
ക്ഷത്രിയാധമനവഹേളനംചെയ്കമൂലം
ധൂർത്തനായീട്ടമിവനിക്കാലം ദണ്ഡനത്തിൻ-
പാത്രമായ്ഭവിക്കുന്നു സന്ദേഹമില്ലതെല്ലും. 13
സാധുക്കളായോർനിത്യം സാദരംസേവിക്കുന്ന
മാധവപാദമൂലം പ്രാപിക്കാൻപാർത്തുകാൺകിൽ
ഞാനാണു വലിഃയാനിങ്ങാരില്ലമെന്നായഭി-
മാനിച്ചുനടക്കുമിദ്ദുർവിഷ്ണുനർഹനല്ല. 14
അതിനാൽദുർബുദ്ധിയാംമകനേ! മഹാന്മാരെ-
യതിക്രമിച്ചീടരുതിനിനീ,യതിനിപ്പോൾ
നിന്നെഞാൻശിക്ഷിക്കുന്നു,പാപികളായോർ
ചെന്നു
ചേർന്നിട്ടമാസുരിയാംയോനിയെ പ്രാപിച്ചാലും''.
15

ശ്രീശുകൻ പറഞ്ഞു

ദേവിതൻശാപമേവമേററുടൻചിത്രകേതു-
വാവിമാനത്തിൽനിന്നുമിറങ്ങിവേഗം താഴെ
പാർവതീപാദാംബുജംവണങ്ങിപ്രസാദിപ്പി-
ച്ചീവിധമറിയിച്ചാൻ വിനയാനതനായി 16
അംബികേ! തവശാപം രണ്ടുകയ്യുകൾകൊണ്ടും
സമ്മോദപുരസ്സരം സ്വീകരിക്കുന്നിതാഞാൻ
ദേവന്മാരുടെ വാക്യം മർത്ത്യരിൽ താന്താങ്ങൾതൻ
പൂർവകർമ്മത്തിൻഫലമായിട്ടേ വന്നുചേരു. 17
ജന്തുക്കളെല്ലാം ജ്ഞാനാഭാവത്താൽ മോഹാ
ന്ധരാ-
യന്തമററുള്ളതാമിസ്സംസാരചക്രംതന്നിൽ
അകപ്പെട്ടെന്നുംചുററിക്കറങ്ങിയെങ്ങും ദുഃഖ-
സുഖങ്ങളനുഭവിച്ചീടുന്നു നിരന്തരം. 18

തന്നുടെസുഖത്തിനുതാനും തൻദുഃഖത്തിന-
ങ്ങന്യനും കർത്താവെന്നു കരുതീടുന്നു മൂഢൻ. 19
സത്ത്വാദിഗുണമയമാകുമിസ്സംസാരത്തി-
ലോർത്തുനോക്കിയാൽ ശാപമെന്തനുഗ്രഹമെന്തേ?
സ്വർഗ്ഗമെന്തെന്തായിട്ടും നരകംസുഖമെന്തു്?
ദുഃഖവുമെന്തു പാർത്താൽ സത്യത്തിലില്ലിതൊന്നും.
20

ഏകനാമീശൻ മായാശക്തിയാൽ ഭൂതജാല-
മാകവേതീർത്തവയ്ക്കു സുഖദുഃഖങ്ങളേയും
ബന്ധമോക്ഷങ്ങളേയും സൃഷ്ടിക്കുന്നിതു ഗുണ-
ബന്ധമുണ്ടാകുന്നില്ലന്ന്ഭഗവാനൊരിക്കലും 21
പ്രിയനും വിരോധിയും ബന്ധുവും ജ്ഞാതിതാനും
നിയതം സ്വകീയനും പരകീയനുമില്ല
സമസ്തത്തിലും സമബുദ്ധിയായ് ബന്ധമെന്യേ-
യമരുമീശന്നില്ല ലേശവും സുഖാശയും
ക്രുദ്ധയെന്നുള്ള ദോഷമെവിടെനിന്നുപിന്നെ-
യുദയംചെയ്യും സർവശക്തനാം ഭഗവാനിൽ! 22
എങ്കിലും തന്മായതൻ പ്രവൃത്തിയെന്നാപ്രാണി-
സങ്കുലത്തിനു സുഖാസുഖങ്ങൾ, ഹിതാഹിതം
ബന്ധമോക്ഷങ്ങളെന്നീരൂപത്തിലെഴും ഭവ-
ബന്ധമുണ്ടാക്കീട്ടവാൻ സമർത്ഥമായീടുന്നു. 23
ശോഭനേ! ഭവതിതൻ പ്രസാദത്തിനായെന്യേ
ശാപമോക്ഷത്തിനായിട്ടല്ലെൻെറ ചൊല്ലൊന്നുമേ
വല്ലതും പിഴയെൻെറ വചസ്സിൽ വന്നുഃപായി-
ട്ടുള്ളതായ് ഭവതിക്കുതോന്നുകിൽ ക്ഷമിച്ചാലും24

ശ്രീശുകൻ പറഞ്ഞു

ഇത്തരം വാക്കുകേട്ട മോദിച്ചും വിസ്മയിച്ചും
വർത്തിക്കുമുമാമഹേശ്വരന്മാർ കണ്ടിരിക്കെ,
ചിത്രകേതുവാംഭൂപനാവിമാനത്തിലേറി-
യസ്ഥലംവിട്ട ഗമിച്ചീടിനാനരിംദമാ! 25
ദേവിയാടേവം ശിവൻചൊല്ലിനാൻ പി-
ന്നീടൃഷി
ദേവദാനവസിദ്ധപാർഷദരെല്ലാം കേൾക്കെ. 26
സുന്ദരി! കണ്ടില്ലേ നീയത്ഭുതകർമ്മാവാകും
പുണ്ഡരീകാക്ഷൻെറയും തദ്ഭൃത്യഭൃത്യന്മാരായ്
ഒന്നിലുമാശയെന്യേ ഹരിയിൽമാത്രം മന-
മൂന്നിവാണിട്ടും മഹാന്മാരുടെയും മഹത്വം? 27
ഹരിഭക്തന്മാർക്കില്ല യാതൊന്നിൽനിന്നും ഭീതി
നരകം സ്വർഗ്ഗാമോക്ഷമിമ്മൂന്നുമവർക്കൊപ്പം
തുല്യമായെല്ലാം കണ്ടുശീലിച്ചീടിനോരവ-
ർക്കില്ലല്ലോഭേദമേതും സുഖവും മാല്യംതമ്മിൽ. 28
ഈശലീലയാൽ ദേഹിക്കംഗസംഗമംമൂലം
ക്ലേശസൌഖ്യങ്ങൾ ജന്മമരണങ്ങളും പിന്നെ
ശാപാനുഗ്രഹങ്ങളുമീവിധമൊന്നിനൊന്നു
വൈപരീത്യസ്വഭാവദ്വന്ദ്വങ്ങൾചേരു-
ന്നിതേ. 29

---
1 ഭർത്താവ്

അവിവേകകൃതഃ പുംസോ ഹ്യർത്ഥഭേദ ഇവാത്മനി
ഗുണദോഷവികല്പശ്ച ഭിദേവ സ്രജിവൽ കൃതഃ 30
വാസുദേവേ ഭഗവതി ഭക്തിമുദ്വഹതാം നൃണാം
ജ്ഞാനവൈരാഗ്യവീര്യാണാം നേഹ കശ്ചിൽ വ്യപാശ്രയഃ 31
നാഹം വിരിഞ്ചോ ന കുമാരനാരദൌ
ന ബ്രഹ്മപുത്രാ മുനയഃ സുരേശാഃ
വിദാമ യസ്യേഹിതമംശകാംശകാ
ന തത്സ്വരൂപം പൃഥഗീശമാനിനഃ 32
ന ഹ്യസ്യാസ്തി പ്രിയഃ കശ്ചിന്നാപ്രിയഃ സ്വഃ പരോഽപി വാ
ആത്മത്വാത്സർവ്വഭൂതാനാം സർവ്വഭൂതപ്രിയോ ഹരിഃ 33
തസ്യ ചായം മഹാഭാഗശ്ചിത്രകേതുഃ പ്രിയോഽനുഗഃ
സർവ്വത്ര സമദൃക് ശാന്തോ ഹ്യഹം ചൈവാച്യുതപ്രിയഃ 34
തസ്മാന്ന വിസ്മയഃ കാര്യഃ പുരുഷേഷു മഹാത്മസു
മഹാപുരുഷഭക്തേഷു ശാന്തേഷു സമദർശിഷു 35

ശ്രീശുക ഉവാച

ഇതി ശ്രുത്വാ ഭഗവതഃ ശിവസ്യോമാഭിഭാഷിതം
ബഭൂവ ശാന്തധീ രാജൻ ദേവീ വിഗതവിസ്മയാ. 36
ഇതി ഭാഗവതോ ദേവ്യാഃ പ്രതിശപ്തുമലന്തമഃ
മൂർദ്ധ്നാ സഞ്ജഗൃഹേ ശാപമേതാവത്സാധുലക്ഷണം. 37
ജജ്ഞേ ത്വഷ്ടുർദ്ദക്ഷിണാഗ്നൌ ദാനവീം യോനിമാശ്രിതഃ
വൃത്ര ഇത്യഭിവിഖ്യാതോ ജ്ഞാനവിജ്ഞാനസംയുതഃ 38
ഏതത്തേ സർവ്വമാഖ്യാതം യന്മാം ത്വം പരിപൃച്ഛസി
വൃത്രസ്യാസുരജാതേശ്ച കാരണം ഭഗവന്മതേഃ 39
ഇതിഹാസമിമം പുണ്യം ചിത്രകേതോർമ്മഹാത്മനഃ
മാഹാത്മ്യം വിഷ്ണുഭക്താനാം ശ്രുത്വാ ബന്ധാദ്വിമുച്യതേ. 40
യ ഏതൽപ്രാതരുത്ഥായ ശ്രദ്ധയാ വാഗ്യതഃ പഠേൽ
ഇതിഹാസം ഹരിം സ്മൃത്വാ സ യാതി പരമാം ഗതിം. 41

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ**
**ചിത്രകേതുശാപോ നാമ സപ്തദശോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5471 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 745**

## അഷ്ടാദശോഽധ്യായഃ

**ശ്രീശുക ഉവാച**

പൃശ്നിസ്തു പത്നീ സവിതുഃ സാവിത്രീം വ്യാഹൃതിം ത്രയീം
അഗ്നിഹോത്രം പശും സോമം ചാതുർമ്മാസ്യം മഹാമഖാൻ. 1
സിദ്ധിർഭഗസ്യ ഭാര്യാംഗ മഹിമാനം വിഭും പ്രഭും
ആശിഷം ച വരാരോഹാം കന്യാം പ്രാസൂത സുവ്രതാം. 2
ധാതുഃ കുഹൂഃ സിനീവാലീ രാകാ ചാനുമതിസ്തഥാ
സായം ദർശമഥ പ്രാതഃ പൂർണ്ണമാസമനുക്രമാൽ. 3
അഗ്നീൻ പുരീഷ്യാനാധത്ത ക്രിയായാം സമനന്തരഃ
ചർഷണീ വരുണസ്യാസീദ്യസ്യാം ജാതോ ഭൃഗുഃ പുനഃ 4
വാത്മീകിശ്ച മഹായോഗീ വത്മീകാദഭവൽ കില
അഗസ്ത്യശ്ച വസിഷ്ഠശ്ച മിത്രാവാരുണയോരൃഷീ. 5
രേതഃ സിഷിചതുഃ കുംഭേ ഉർവ്വശ്യാഃ സന്നിധൌ ദ്രുതം
രേവത്യാം മിത്ര ഉത്സർഗ്ഗമരിഷ്ടം പിപ്പലം വ്യധാൽ. 6
പൌലോമ്യാമിന്ദ്ര ആധത്ത ത്രീൻ പുത്രാനിതി നഃ ശ്രുതം
ജയന്തമൃഷഭം താത തൃതീയം മീഢുഷം പ്രഭുഃ 7

ഇഷ്ടവുമനിഷ്ടവും മനസ്സിൽത്തോന്നുന്നതു
മിഥ്യയാണതു മായാകല്പിതമത്രേനൂനം
മനസ്സിൻധർമ്മമാകും സുഖദുഃഖങ്ങളേയും
തനുധർമ്മങ്ങൾ ജനിമൃതികളേയും പുമാൻ
ആത്മധർമ്മങ്ങളായിക്കരുതുന്നതുപാത്താം-
ലാത്മജേ! വിവേകമില്ലാത്തതുകൊണ്ടുതന്നെ
സ്വപ്നസാധനഭേദംപോലെയും സ്രക്ഭേദത്തി-
നൊപ്പവും കല്പിതങ്ങളാണിവ സത്യമല്ല 30

ശ്രീനിവാസനിൽപരം ഭക്ത്യതിരേകത്തൊട്ടും
ജ്ഞാനവൈരാഗ്യവീര്യം കൈക്കൊള്ളും മർത്ത്യ-
ക്കോക്കിൽ
അന്യമായീലോകത്തിലാശ്രയിച്ചീടേണ്ടതാ-
യൊന്നുമില്ലെന്നുള്ളതിലില്ലസംശയമേതും. 31

ഞാ,നജൻശ്രീനാരദൻ സനൽകുമാരൻതാനും
വാനവർകോനുമജപുത്രരാം മുനിമാരും
ഹരിതന്നംശഭൂതരെങ്കിലുമഭിമാന
മിരിക്കയാലെനേരേ കാണ്മീലതത്സ്വരൂപം 32

ഒരുവൻപ്രിയനായുമേകനപ്രിയനായു-
മൊരുവൻസ്വന്തമായുമൊരുവനന്യനായും
സർവ്വാത്മഭാവത്തിനാൽ ഭഗവാനില്ലാരുകിൽ
സർവ്വഭൂതങ്ങളേയുമദ്ദേഹം സ്നേഹിക്കുന്നു. 33

മഹാഭാഗനായ് സമദൃക്കായിശ്ശാന്തനാമീ-
മഹാരാജാവും ഞാനുമച്യുതഭക്തനല്ലോ. 34

അതിനാൽ പരമേശനാകുമാവൈകുണ്ഠനിൽ
മതിവച്ചിരുന്നീട്ടമിത്തരം മഹാത്മാരിൽ
ശാപമേല്പിച്ചീട്ടവാൻകെല്പുണ്ടെന്നുള്ളഭാവം
ഹേ പ്രിയേ! നമുക്കൊട്ടും യോജിച്ചതല്ലനൂനം.'' 35

ശ്രീശുകൻ പറഞ്ഞു

ഭൂപതേ! മഹേശ്വരനീവിധം കഥിക്കവേ,
കോപഗർവങ്ങൾ ശമിച്ചിരുന്നാളുമാദേവി
ശക്തി വേണ്ടപോൽ [1]പ്രതിശാപത്തിനുണ്ടായിട്ടും
ഭക്തനന്നൃപൻദേവീശാപം തൻമൂർദ്ധാവിനാൽ
അക്ഷണം സസന്തോഷമംഗീകരിച്ചാൻ,സാധു-
ലക്ഷണമിതാണെന്നു ധരിക്കധരാപതേ! 37

ആസുരീയോനിയെയാശ്രയിച്ചുപിന്നദ്ധരാ-
വാസവൻ ജ്ഞാനവിജ്ഞാനോപേതനായി
ത്തന്നെ
ത്വഷ്ടാവിൻദക്ഷിണാഗ്നിതന്നിൽജനിച്ചീടിനാൻ
വൃത്രനെന്നെങ്ങുമേസുപ്രസിദ്ധനാമത്തൊട്ടും
ദൈത്യയോനിജനാകും വൃത്രാസുരൻതൻമതി
ദൈത്യാരിഭഗവാനിലുറയ്ക്കാനുള്ളഹേതു

അറിയാൻചോദിച്ചതാം ചോദ്യത്തിനീവിധ
ത്തിൽ
ശരിയായോതീടിനേനനന്തരം പൃഥ്വീശ്വരാ!
മന്നവാ! മഹാത്മാവാം ചിത്രകേതുവിൻെറയീ-
പുണ്യസച്ചരിത്രവും വിഷ്ണുഭക്തന്മാരുടെ
മാഹാത്മ്യങ്ങളുംകേൾക്കും ജനങ്ങളെല്ലാം മായാ-
മോഹത്തെവിട്ടുബന്ധമുക്തരായ് ഭവിക്കുന്നു. 40

രാവിലേയെഴുന്നേററിട്ടേതൊരാൾ വാക്കടക്കി
ശ്രീവിഷ്ണുഭഗവാനെ സ്മരിച്ചീയിതിഹാസം
ശ്രദ്ധാപൂർവകം പഠിച്ചീടുമാമനുഷ്യനു
സിദ്ധിച്ചീടുന്നുനൂനം പരമമാകുംഗതി. 41

---

## അദ്ധ്യായം 18

ശ്രീശുകൻ പറഞ്ഞു

പിന്നെയസ്സവിതാവിൻപത്നിയാം പ്രശ്ശിതന്നിൽ-
നിന്നു സാവിത്രിയും വ്യാഹൃതിയുംത്രയിയുമാം
മൂന്നു നന്ദിനിമാരുമഗ്നിഹോത്രവും ഗോവു
മിന്നുവും ചാതുർമ്മാസ്യം മഹാമഹങ്ങളവം
അഞ്ചുനന്ദനന്മാരുമുദ്ഭൂതരായാർമുറ-
യ്ക്കുഞ്ചാതേഭഗഭാര്യയായീട്ടും സിദ്ധിപിന്നെ
പെററിതുമഹിമാവെ പ്രഭുവെ വിഭുവേയും
ശ്രേഷ്ഠയായ് സുവ്രതയാമാശിസ്സെന്നവളേയും 1-2

ഭൂകാന്താ! ധാതാവിനു കുഹുവുംസിനീവാലി
രാകയമനുമതിയീ നാലുഭാര്യമാരിൽ
സായം,ദർശവും പ്രാതഃകാലവുംപൂർണ്ണമാസ-
യീയഭിഖ്യയിൽനാലുപുത്രന്മാരുണ്ടായിതു. 3

പിന്നേവനായ വിധാതാവിനു ക്രിയാദേവി-
തന്നിലപ്പുരീഷ്യരാമഗ്നികൾജാതരായി
പാശീവല്ലഭയായ ചഷ്ണിതന്നിൽ ഭൃഗു
കാശ്യപീനാഥാ! ജനിച്ചീടിനാൻ രണ്ടാമതും. 4

വത്മീകജാതനാകും വാത്മീകിഭൃഗുതാനു-
മിമ്മന്നിൽപാശീസുതരെന്നു വിഖ്യാതരത്രേ
ശ്രേഷ്ഠരാംവസിഷ്ഠനുമഗസ്ത്യമഹർഷിയും
മിത്രാവരുണപുത്രരെന്നതും പ്രസിദ്ധമാം. 5

മിത്രനുംജലേശനുമുർവ്വശീസാന്നിദ്ധ്യത്താൽ
ക്ഷുബ്ധമായ്ച്ചിത്തംരേതഃസ്ഖലനമുണ്ടായിതു
രേതസ്സതൊരേയൊരു കുംഭത്തിൽ സൂക്ഷിച്ചതിൽ
ജാതരായവരാണീ രണ്ടുമാമുനിമാരും
മിത്രഭാമിനിയാകും രേവതിതന്നിൽതീന്ന-
പുത്രരാണുത്സർഗ്ഗനുമരിഷ്ടൻപിപ്പലനും 6

ഇന്ദ്രനാംപ്രഭുവിനുപൗലോമിതന്നിലുണ്ടായ്
മൂന്നുപേർജയന്തനു മൃഷഭൻമീഢുഷനും. 7

---
[1] പകരംശപിക്കൽ

ഉരുക്രമസ്യ ദേവസ്യ മായാവാമനരൂപിണഃ
കീർത്തൌ പത്ന്യാം ബൃഹച്ഛ്ലോകസ്തസ്യാസൻ സൌഭഗാദയഃ 8
തൽകർമ്മഗുണവീര്യാണി കാശ്യപസ്യ മഹാത്മനഃ
പശ്ചാദ്വക്ഷ്യാമഹേഽദിത്യാം യഥൈവാവതതാര ഹ. 9
അഥ കശ്യപദായാദാൻ ദൈതേയാൻ കീർത്തയാമി തേ
യത്ര ഭാഗവതഃ ശ്രീമാൻ പ്രഹ്ലാദോ ബലിരേവ ച. 10
ദിതേർദ്വാവേവ ദായാദൌ ദൈത്യദാനവവന്ദിതൌ
ഹിരണ്യകശിപുർന്നാമ ഹിരണ്യാക്ഷശ്ച കീർത്തിതൌ. 11
ഹിരണ്യകശിപോർഭാര്യാ കയാധുർന്നാമ ദാനവീ
ജംഭസ്യ തനയാ ദത്താ സുഷുവേ ചതുരഃ സുതാൻ. 12
സംഹ്ലാദം പ്രാഗനുഹ്ലാദം ഹ്ലാദം പ്രഹ്ലാദമേവ ച
തത്സ്വസാ സിംഹികാ നാമ രാഹും വിപ്രചിതോഽഗ്രഹീൽ. 13
ശിരോഽഹരദ്യസ്യ ഹരിശ്ചക്രേണ പിബതോഽമൃതം
സംഹ്ലാദസ്യ കൃതിർഭാര്യാ സൂത പഞ്ചജനം തതഃ 14
ഹ്ലാദസ്യ ധമനിർഭാര്യാസൂത വാതാപിമില്വലം
യോഽഗസ്ത്യായ ത്വതിഥയേ പേചേ വാതാപിമില്വലഃ 15
അനുഹ്ലാദസ്യ സൂര്യായാം ബാഷ്കലോ മഹിഷസ്തഥാ
വിരോചനസ്തു പ്രാഹ്ലാദിർദേവ്യാംസ്തസ്യാഭവദ്ബലിഃ 16
ബാണജ്യേഷ്ഠം പുത്രശതമശനായാം തതോഽഭവൽ
തസ്യാനുഭാവഃ സുശ്ലോക്യഃ പശ്ചാദേവാഭിധ്യാസ്യതേ. 17
ബാണ ആരാധ്യ ഗിരിശം ലേഭേ തദ്ഗണമുഖ്യതാം
യൽപാർശ്വേ ഭഗവാനാസ്തേ ഹ്യദ്യാപി പുരപാലകഃ 18
മരുതശ്ച ദിതേഃ പുത്രാശ്ചത്വാരിംശന്നവാധികാഃ
ത ആസന്നപ്രജാഃ സർവ്വേ നീതാ ഇന്ദ്രേണ സാത്മതാം. 19

രാജോവാച

കഥം ത ആസുരം ഭാവമപോഹ്യൌത്പത്തികം ഗുരോ
ഇന്ദ്രേണ പ്രാപിതാഃ സാത്മ്യം കിം തത്സാധു കൃതം ഹി തൈഃ 20
ഇമേ ശ്രദ്ദധതേ ബ്രഹ്മന്നൃഷയോ ഹി മയാ സഹ
പരിജ്ഞാനായ ഭഗവംസ്തന്നോ വ്യാഖ്യാതുമർഹസി. 21

സൂത ഉവാച

തദ്വിഷ്ണുരാധസ്യ സ ബാദരായണി-
ർവ്വചോ നിശമ്യാദൃതമല്പമർത്ഥവൽ
സഭാജയൻ സംനിഭൃതേന ചേതസാ
ജഗാദ സത്രായണ സർവ്വദർശനഃ 22

ശ്രീശുക ഉവാച

ഹതപുത്രാ ദിതിഃ ശക്രപാർഷ്ണിഗ്രാഹേണ വിഷ്ണുനാ
മന്യുനാ ശോകദീപ്തേന ജ്വലന്തീ പര്യചിന്തയൽ. 23
കദാ നു ഭ്രാതൃഹന്താരമിന്ദ്രിയാരാമമുൽബണം
അക്ലിന്നഹൃദയം പാപം ഘാതയിത്വാ ശയേ സുഖം. 24
കൃമിവിഡ്ഭസ്മസംജ്ഞാഽഽസീദ്യസ്യേശാഭിഹിതസ്യ ച
ഭൂതധ്രുക് തൽകൃതേ സ്വാർത്ഥം കിം വേദ നിരയോ യതഃ 25
ആശാസാനസ്യ തസ്യേദം ധ്രുവമുന്നദ്ധചേതസഃ
മദശോഷക ഇന്ദ്രസ്യ ഭൂയാദ്യേന സുതോ ഹി മേ. 26
ഇതി ഭാവേന സാ ഭർത്തുരാചചാരാസകൃൽപ്രിയം
ശുശ്രൂഷയാനുരാഗേണ പ്രശ്രയേണ ദമേന ച. 27

ത്രായാവാമനനാകുമുരുക്രമനനുപിന്നെ
ജായയാംകീർത്തിതന്നിലുണ്ടായി ബൃഹൽശ്ലോകൻ
അവനുസൗഭഗാദ്യരായിട്ടും നന്ദനന്മാർ
ഭവിച്ചെന്നതുനേരേധരിക്കധരേശ്വരാ! 8

കശ്യപാത്മജനാകും വാമനമൂർത്തിക്കെഴും
വിശ്വാതിശായികർമ്മഗുണങ്ങൾ വീര്യങ്ങളും
അദ്ദേഹമദിതിയിൽ ജനിച്ചചരിത്രവും
വിസ്തൃതമായിപ്പിന്നെപ്പറഞ്ഞുകേൾപ്പിച്ചി-
ടാം. 9

കശ്യപസുതന്മാരാം ദിതിജന്മാർതൻപെരും-
വംശത്തെയിപ്പോളരുളുന്നുഞാൻകേട്ടുകൊൾക
അതിലാണല്ലോ മഹാഭക്തനാം പ്രഹ്ലാദനു-
മതിശ്രേഷ്ഠനാം മഹാബലിയും ജനിച്ചതും. 10

ഹിരണ്യകശിപുവും ഹിരണ്യാക്ഷനുമെന്നാ-
യിരുപുത്രന്മാർ ദിതിക്കാദിയിലുളവായി
ദൈത്യദാനവന്മാരാൽ പൂജിതന്മാരായ് പാരിൽ
കീർത്തിശാലികളായിത്തീർന്നാരീയസുരന്മാർ. 11

നന്ദിച്ചുജംഭാസുരൻകയാധുവാകും നിജ-
കന്യയെയാഹിരണ്യകശിപുവിന്നേകിനാൻ.
സമർത്ഥന്മാരായിട്ടും നാലുനന്ദനന്മാരെ
ക്രമത്തിൽപ്രസവിച്ചിതവളും ധരാപതേ! 12

സംഹ്ലാദനനുഹ്ലാദൻ ഹ്ലാദനെന്നതുംപിന്നെ
പ്രഹ്ലാദനെന്നുമത്രേനാമങ്ങൾ നാലുപേർക്കും
പ്രഹ്ലാദസഹോദരിയായ സിംഹികയ്ക്കുളവായി
രാഹുവാംസുതൻവിപ്രചിത്താംകാന്തനിൽ-
നിന്നും. 13

പാലാഴികടഞ്ഞെടുത്തീടിനോരമൃതത്തെ
ച്ചാലവേ വ്യാജമായിദ്ദേവസംഘത്തിൽച്ചെന്നു
പാനംചെയ്യവേ രാഹു ശിരസ്സു ഭഗവാൻ ശ്രീ-
ജാനിതൻചക്രത്തിനാൽ മുറിച്ചുകളഞ്ഞിതു
പിന്നെയസ്സംഹ്ലാദനു കാന്തയായീടുംകൃതി-
തന്നിലുണ്ടായിപഞ്ചജനനെന്നൊരുപുത്രൻ. 14

വാതാപി,യില്വലനെന്നിരുനന്ദനന്മാരെ
ഹ്ലാദഭാര്യയായിട്ടും ധമനിപെററീടിനാൾ
ഇല്വല,നതിഥിയാമഗസ്ത്യമുനിക്കായി
കില്ലററുവാതാപിയെവധിച്ചു വേവിച്ചേകീ. 15

അനുഹ്ലാദനു നിജഭാര്യയാം സൂര്യതന്നിൽ
ജനിച്ചു രണ്ടുപുത്രർ ബാഷ്കളമഹിഷാഖ്യർ
പ്രഹ്ലാദാത്മജൻ വിരോചനനു ദേവിതന്നി-
ലാഹ്ലാദകരനാകും ബലി സംജാതനായി. 16

ബലിക്കുനൂറുപുത്രരശനാപതിതന്നി-
ലുളവായവരിൽവച്ചഗ്രജൻബാണനല്ലോ
അവൻെറ കീർത്തനീയമായിട്ടും മഹത്വത്തെ
വിവരിച്ചങ്ങേദ്ധരിപ്പിച്ചിടാം പിന്നാലെ-
ഞാൻ. 17

ബാണനഗ്ഗിരീശനെസ്സേവിച്ചുതത് പാർഷദ-
ശ്രേണിയിൽ ശ്രേഷ്ഠനായാൻ, ഭഗവാൻ-
ശിവനിന്നും
ബാണൻെറ സമീപത്തിലപ്പടിവാതിൽകാത്തു
വാണീടുന്നതുപാർത്താലത്രയും ചിത്രമത്രേ. 18

ദിതിജർമരുത്തുക്കൾ നാല്പത്തൊൻപതുപേരും
സുതഹീനരാണിന്ദ്രനവരെസ്സുരരാക്കീ. 19

രാജാവു പറഞ്ഞു

ജന്മസംസിദ്ധമാകുമാസുരഭാവംവിട്ടു
സന്മനോഭാവമവർക്കെങ്ങിനെവന്നുകൂടീ?
അവരെയേതുമട്ടിൽ ദേവന്മാരാക്കിയിന്ദ്ര-
നവരെന്തുപകാരമതിനിന്ദ്രനുചെയ്തു? 20

ഇക്കാര്യമറിഞ്ഞിടാൻ ഞാനൊരാൾമാത്രമല്ലി-
ങ്ങിക്കാണുമൃഷിമാരുമുൽസുകരായിരിപ്പൂ
അതിനാൽ ഞങ്ങളോടായ് വിസ്തരിച്ചിക്കാര്യവും
കഥിച്ചീടുകവേണം ബ്രഹ്മജ്ഞനാകും ഭവാൻ. 21

സൂതൻ പറഞ്ഞു

അല്പമെങ്കിലുമർത്ഥവത്താമീബ്ഭൂപവാക്യം
താല്പര്യപൂർവ്വംകേട്ടാ ശ്രീശുകമഹാമുനി
ആനന്ദമനസ്സുനായ് പരീക്ഷിൽഭൂപാലനെ
മാനിച്ചു സൽക്കരിച്ചുചൊല്ലിനാനിപ്രകാരം. 22

ശ്രീശുകൻ പറഞ്ഞു

ഇന്ദ്രൻെറസഹായിയാം ശ്രീഹരിതനിക്കുള്ള
നന്ദനന്മാരെരണ്ടുപേരെയും വധിക്കയാൽ
ശോകത്താലുജ്ജ്വലിക്കും ക്രോധത്താൽദിതി-
പിന്നെ-
യേകാഗ്രചിത്തയായിച്ചിന്തിച്ചാളിപ്രകാരം! 23

“വിഷയസുഖങ്ങളിലാരമിച്ചീടുവോനാ-
യശേഷമലിവെന്യേ തത്സഹജരാം മമ
മക്കളെക്കൊല്ലിപ്പിച്ച പാപിയും ക്രൂരനുമാം
ശക്രനെവധിപ്പിച്ചിട്ടെന്നു ഞാനൊന്നുറങ്ങും! 24

ഓരുകിലീശനാമമാളുമേതൊന്നു,മലം,
ചാരവുംപുഴക്കളുമൊക്കെയായ് മാറീടുന്നു
അത്തനുവിനായ് ഭൂതദ്രോഹങ്ങൾ ചെയ്തീടു-
വോൻ
സ്വാർത്ഥമെന്നുള്ളതെന്തെന്നറിയുന്നില്ലലേശം.
പരദ്രോഹത്താലവൻ തനിക്കുതാനേതന്നെ
നരകത്തിലേക്കുള്ള മാർഗ്ഗത്തെത്തെളിക്കുന്നു. 25

വിഷയസുഖംനിത്യമെന്നോർത്തു ഗർവ്വിഷ്ഠനായ്
വസിക്കുംമഹേന്ദ്രൻതൻമദത്തെഹനിക്കുവാൻ
ശക്തനായിട്ടുമൊരു പുത്രനെ ലഭിക്കുവാൻ
മാർഗ്ഗമെന്തെന്ന ചിന്തയോടു തദ് ഭർത്താവിനെ
അനുരാഗത്തിനാലും നിത്യശുശ്രൂഷകൊണ്ടും
വിനയത്താലും യമംകൊണ്ടുമേതോഷിപ്പിച്ചാൾ
27

ഭക്ത്യാ പരമയാ രാജൻ മനോജ്ഞൈർവ്വൽഗുഭാഷിതൈഃ
മനോ ജഗ്രാഹ ഭാവജ്ഞാ സുസ്മിതാപാംഗവീക്ഷണൈഃ 28

ഏവം സ്ത്രിയാ ജഡീഭൂതോ വിദ്വാനപി വിദഗ്ദ്ധയാ
ബാഢമിത്യാഹ വിവശോ ന തച്ചിത്രം ഹി യോഷിതി. 29

വിലോക്യൈകാന്തഭൂതാനി ഭൂതാന്യാദൌ പ്രജാപതിഃ
സ്ത്രിയം ചക്രേ സ്വദേഹാർദ്ധം യയാ പുംസാം മതിർഹൃതാ. 30

ഏവം ശുശ്രൂഷിതസ്താത ഭഗവാൻ കശ്യപഃ സ്ത്രിയാ
പ്രഹസ്യ പരമപ്രീതോ ദിതിമാഹാഭിനന്ദ്യ ച. 31

വരം വരയ വാമോരു പ്രീതസ്തേƒഹമനിന്ദിതേ
സ്ത്രിയാ ഭർത്തരി സുപ്രീതേ കഃ കാമ ഇഹ ചാഗമഃ 32

പതിരേവ ഹി നാരീണാം ദൈവതം പരമം സ്മൃതം
മാനസഃ സർവ്വഭൂതാനാം വാസുദേവഃ ശ്രിയഃ പതിഃ 33

സ ഏവ ദേവതാലിംഗൈർന്നാമരൂപവികല്പിതൈഃ
ഇജ്യതേ ഭഗവാൻ പുംഭിഃ സ്ത്രീഭിശ്ച പതിരൂപധൃക്. 34

തസ്മാൽ പതിവ്രതാ നാര്യഃ ശ്രേയസ്കാമാഃ സുമദ്ധ്യമേ
യജന്തേƒനന്യഭാവേന പതിമാത്മാനമീശ്വരം. 35

സോƒഹം ത്വയാർച്ചിതോ ഭദ്രേ ഈദൃഗ്ഭാവേന ഭക്തിതഃ
തത്തേ സമ്പാദയേ കാമമസതീനാം സുദുർല്ലഭം. 36

ദിതിരുവാച

വരദോ യദി മേ ബ്രഹ്മൻ പുത്രമിന്ദ്രഹണം വൃണേ
അമൃത്യും മൃതപുത്രാഹം യേന മേ ഘാതിതൌ സുതൌ. 37

നിശമ്യ തദ്വചോ വിപ്രോ വിമനാഃ പര്യതപ്യത
അഹോ അധർമ്മഃ സുമഹാനദ്യ മേ സമുപസ്ഥിതഃ 38

അഹോ അദ്യേന്ദ്രിയാരാമോ യോഷിന്മയ്യേഹ മായയാ
ഗൃഹീതചേതാഃ കൃപണഃ പതിഷ്യേ നരകേ ധ്രുവം 39

കോƒതിക്രമോƒനുവർത്തന്ത്യാഃ സ്വഭാവമിഹ യോഷിതഃ
ധിങ്മാം ബതാബുധം സ്വാർത്ഥേ യദഹം ത്വജിതേന്ദ്രിയഃ 40

ശരൽപത്മോത്സവം വക്ത്രം വചശ്ച ശ്രവണാമൃതം
ഹൃദയം ക്ഷുരധാരാഭം സ്ത്രീണാം കോ വേദ ചേഷ്ടിതം. 41

ന ഹി കശ്ചിൽ പ്രിയഃ സ്ത്രീണാമഞ്ജസാ സ്വാശിഷാത്മനാം
പതിം പുത്രം ഭ്രാതരം വാ ഘ്നന്ത്യർത്ഥേ ഘാതയന്തി ച. 42

പ്രതിശ്രുതം ദദാമീതി വചസ്തന്ന മൃഷാ ഭവേൽ
വധം നാർഹതി ചേന്ദ്രോƒപി തത്രേദമുപകല്പതേ. 43

ഇതി സഞ്ചിന്ത്യ ഭഗവാന്മാരീചഃ കുരുനന്ദന
ഉവാച കിഞ്ചിൽ കുപിത ആത്മാനം ച വിഗർഹയൻ. 44

പുത്രസ്തേ ഭവിതാ ഭദ്രേ ഇന്ദ്രഹാ ദേവബാന്ധവഃ
സംവത്സരം വ്രതമിദം യദ്യദ്ധാ ധാരയിഷ്യസി. 45

ദിതിരുവാച

ധാരയിഷ്യേ വ്രതം ബ്രഹ്മൻ ബ്രൂഹി കാര്യാണി യാനി മേ
യാനി ചേഹ നിഷിദ്ധാനി ന വ്രതം ഘ്നന്തി യാനി തു. 46

പരമാകുംപ്രേമം പ്രകാശിപ്പിച്ചും മനോ-
ഹരമാധുര്യവക്രവാക്യധോരണിയാലും
പുഞ്ചിരിചോരുംകടാക്ഷങ്ങളെക്കൊണ്ടും കാന്തൻ
തൻചിത്തംഹരിച്ചിത [1] ബ് ഭർതൃമാനസവിജ്ഞ.
ഇത്ഥമസ്സമർത്ഥയാം പതിയാൽവശീകൃത-
ചിത്തനായ് മോഹാന്ധനായവശനായിപ്പരം
പണ്ഡിതനായിട്ടമക്കശ്യപമാമുനീന്ദ്രൻ
"നിന്നഭിലാഷംസാദ്ധ്യമാക്കീടാ"മെന്നു
ചൊന്നാൻ.
ചിത്രമല്ലിതുപാർത്താൽ,കാമിനിമാരിൽജന്മ-
സിദ്ധമായുള്ളതല്ലോ കപടതന്ത്രംനൃപ! 29
ആദിയിൽപ്രജാപതിഭൂതജാലത്തെയെല്ലാ-
മേതുമേ സംഗമെന്യേ കണ്ടുതച്ഛരീരാർദ്ധം
നാരിതൻരൂപമാക്കിത്തീർത്തതുമൂലമായി-
പ്പൂരുഷഹൃദയത്തെ സ്ത്രീയപഹരിക്കുന്നു. 30
ഈവണ്ണ ശുശ്രൂഷാദിനിമിത്തം ജ്ഞാനിയാമ-
ബ്ബാമുനിപ്രവേകനത്തന്വിയിൽ പ്രസന്നനായ്
ഒരുനാൾചിരിച്ചുകൊണ്ടഭിനന്ദനത്തോടു-
മരുളിച്ചെയ്തീടിനാനവളോടിപ്രകാരം:- 31
"വാമോരു! സദാചാരേ! നിന്നിൽഞാൻപ്രീത-
നായേൻ,
കാമമെന്തോതീടുക,നീ വരംവരിക്കുക!
ഭർത്താവിൻപ്രസാദത്തെനേടിയനാരീമണി-
ക്കിത്രിലോകത്തിലെന്താണസാദ്ധ്യം
പ്രാണേശ്വരി! 32
സർവഭൂതാന്തരംഗങ്ങളിലും സദാകാല-
മാവസിപ്പതുവാസുദേവനാം ശ്രീജാനിതാൻ
പരമോത്കൃഷ്ടനാമപ്പരമേശനെസ്സർവ-
തരുണീഭർത്താവായിസ്മരിക്കപ്പെട്ടിരിപ്പൂ 33
നാമരൂപങ്ങളാലെ പലതായ്ക്കല്പിച്ചിട്ടും
കാമദദേവതാളീ മൂർത്തിഭേദങ്ങളെല്ലാം
ശ്രീവാസുദേവനത്രേ യതിനാൽ പുരുഷന്മാ-
രേവരുമാദേവനെത്തന്നെയർച്ചിച്ചീടുന്നു
സ്ത്രീകളുംഭർത്തൃരൂപം ധരിച്ചുവിളങ്ങുമാ-
വൈകുണ്ഠഭഗവാനെ നിത്യമാരാധിക്കുന്നു. 34
അതിനാൽസുമദ്ധ്യമേ! ശ്രേയസ്സാഗ്രഹിച്ചീടും
സതികളാകുംസ്ത്രീകളേവരുമാത്മാവായും
ഈശ്വരനായും സ്ഥിതിചെയ്യുമബ്ഭർത്താവിനെ
ശാശ്വതംപൂജിക്കണമേകാന്തഭാവത്തോടും 35
അനന്യഭാവത്തൊടുമതുലപ്രേമത്തൊടു-
മനഘേ! നീഭക്തിയോടെന്നെയർച്ചിക്കയാലെ
അസതിക്കലഭ്യമായീടുന്നതാവകാഭി-
ലഷിതമേതാകിലും ചൊല്ലുക സാധിച്ചീടാം. 36
ദിതി പറഞ്ഞു
ബ്രഹ്മജ്ഞാ! വരംതരാൻമനസ്സുണ്ടെങ്കിൽ ഭവാ-
നമ്മഹേന്ദ്രനെ ഹനിച്ചീടുവാൻശക്തനായും
മരണഹീനനായും സുതനൊന്നെനിക്കുണ്ടായ്
വരുവാനിപ്പോളെന്നെയനുഗ്രഹിച്ചീടുക
ദേവേന്ദ്രനെന്റെ രണ്ടുപുത്രന്മാരെയും കൊല്ലി-
ച്ചീവിധമെന്നെ മൃതപുത്രയാക്കിയോനല്ലോ. 37
ശ്രീശുകൻ പറഞ്ഞു.
ദിതിവാക്കിതുകേട്ടിട്ടസമാധാനഹൃത്താ-
യധികം സന്തപ്തനായ്ത്തീർന്നിതദ്ധരാദേവൻ
"കഷ്ട! മീയെന്നെയിപ്പോൾസമീപിച്ചിരിക്കുന്നു-
ണ്ടേററവും വലുതാകുമധർമ്മമെന്തു ചെയ്‌വൂ. 38
വിവേകവിഹീനനായജിതേന്ദ്രിയനാകു-
മിവനെ വഞ്ചിച്ചഹോ! സ്ത്രീരൂപയായമായ.
അതിനാലവിളംബം ഞാൻഘോരനരകത്തിൽ
പതിക്കുമെന്നുള്ളതിൽ സന്ദേഹമില്ലതെല്ലും 39
നാരിതൻസ്വഭാവത്തെയനുവർത്തിച്ചീടിന
ഭാര്യയിലതിക്രമമെന്തിരിക്കുന്നുപാർക്കിൽ
ഞാനേവം ജിതേന്ദ്രിയനല്ലാതെപോയിതല്ലോ,
നൂനം ഹാ! സ്വാത്മമറിയാത്തഞാൻസ്വയം-
നിന്ദ്യൻ. 40
ആനനംശരത്സരോജാതംപോൽവികസിതം
തേനിടഞ്ഞിട്ടും ഗീരോ കർണ്ണപീയൂഷധാര
മാനസംമൂർച്ഛയേറുംകത്തിപോൽതീക്ഷ്ണം.
മോർത്താൽ
മാനിനീമനോഗതിയാരറിയുന്നു പാരിൽ! 41
തങ്ങളാശിച്ചതിൽത്താൻ മനംവച്ചിരുന്നിട്ടു-
മംഗനമാക്കുപാരിൽ പ്രിയനാരിരിക്കുന്നു?
കാര്യസിദ്ധിക്കുവേണ്ടി സ്വന്തഭർത്താവിനേയും
നേരേതൻസഹോദരന്മാരെയുമതുപോലെ
ആരോമൽത്തനൂജരെത്തന്നെയും മടിയാതെ
നാരിമാർ വധിക്കയും വധിപ്പിക്കയും ചെയ്യും 42
ഞാൻ വരമേകാമെന്നു ചൊന്നതുപാലിക്കണം
ദേവരാജനു മൃതിവരുത്തിക്കൂടാതാനും
രണ്ടുകാര്യവും സാധിച്ചീടുമാറൊരുമാർഗ്ഗം
വേണ്ടപോലാലോചിച്ചുചെയ്യതുയോഗ്യമി-
പ്പോൾ" 43
ഇങ്ങനെ ചിന്തിച്ചല്പം കോപത്തോടമ്മാമുനി-
പുംഗവൻ ചൊല്ലീടിനാനാത്മനിന്ദനത്തോടും:-
44
"അഭദ്രേ! നീയൊരാണ്ടുവൈഷ്ണവവ്രതംനോറ്റു!
ലഭിക്കും നിനക്കിന്ദ്രഹന്താവാമൊരുപുത്രൻ
ഭംഗമാവ്രതത്തിനു നീവരുത്തുന്നതാകിൽ
ചങ്ങാതിയായിത്തീരും ദേവവൃന്ദത്തിനവൻ." 45
ദിതി പറഞ്ഞു
സമ്മതിച്ചുഞാൻബ്രഹ്മൻ! വ്രതമതിപ്പോൾമുതൽ
നന്മയിലനുഷ്ഠിച്ചുകൊണ്ടിടാംമടിയാതെ
എങ്ങിനെയെല്ലാമാണതാചരിക്കേണ്ടതെന്നാ-
യങ്ങുന്നു സവിസ്തരമരുളിച്ചെയ്തീടണം. 46

[1] ഭർത്താവിന്റെ മനസ്സറിഞ്ഞവൾ

കശ്യപ ഉവാച

ന ഹിംസ്യാൽ ഭൂതജാതാനി ന ശപേന്നാനൃതം വദേൽ
ന ഛിന്ദ്യാന്നഖരോമാണി ന സ്പൃശേദ്യദമംഗലം. 47

നാപ്സു സ്നായാന്ന കുപ്യേത ന സംഭാഷേത ദുർജ്ജനൈഃ
ന വസീതാധൌതവാസഃ സ്രജം ച വിധൃതാം ക്വചിൽ. 48

നോച്ഛിഷ്ടം ചണ്ഡികാന്നം ച നാമിഷം വൃഷലാഹൃതം
ഭുഞ്ജീതോദക്യയാ ദൃഷ്ടം പിബേദഞ്ജലിനാ ത്വപഃ 49

നോച്ഛിഷ്ടാസ്പൃഷ്ടസലിലാ സന്ധ്യായാം മുക്തമൂർദ്ധജാ
അനർച്ചിതാസംയതവാങ് നാസംവീതാ ബഹിശ്ചരേൽ. 50

നാധൌതപാദാപ്രയതാ നാർദ്രപാദോ ഉദക്ശിരാഃ
ശയീത നാപരാങ്നാന്യൈർന്ന നഗ്നാ ന ച സന്ധ്യയോഃ 51

ധൌതവാസാഃ ശുചിർന്നിത്യം സർവ്വമംഗളസംയുതാ
പൂജയേൽ പ്രാതരാശാൽ പ്രാഗ്ഗോവിപ്രാഞ്ശ്രിയമച്യുതം. 52

സ്ത്രീയോ വീരവതീശ്ചാർച്ചേൽ സ്രഗ്ഗന്ധബലിമണ്ഡനൈഃ
പതിം ചാർച്ച്യോപതിഷ്ഠേത ധ്യായേൽ കോഷ്ഠഗതം ച തം. 53

സാംവത്സരം പുംസവനം വ്രതമേതദവിപ്ലുതം
ധാരയിഷ്യസി ചേത്തുഭ്യം ശക്രഹാ ഭവിതാ സുതഃ 54

ബാഢമിത്യഭിപ്രേത്യാഥ ദിതീ രാജൻ മഹാമനാഃ
കാശ്യപം ഗർഭമാധത്ത വ്രതം ചാഞ്ജോ ദധാര സാ. 55

മാതൃഷ്വസുരഭിപ്രായമിന്ദ്ര ആജ്ഞായ മാനദ
ശുശ്രൂഷണേനാശ്രമസ്ഥാം ദിതിം പര്യചരൽ കവിഃ 56

നിത്യം വനാത്സുമനസഃ ഫലമൂലസമിൽകുശാൻ
പത്രാങ്കുരമൃദോഽപശ്ച കാലേ കാല ഉപാഹരൽ. 57

ഏവം തസ്യാ വ്രതസ്ഥായാ വ്രതച്ഛിദ്രം ഹരിർന്നൃപ
പ്രേപ്സുഃ പര്യചരജ്ജിഹ്മോ മൃഗഹേവ മൃഗാകൃതിഃ 58

നാധ്യഗച്ഛൽ വ്രതച്ഛിദ്രം തൽപരോഽഥ മഹീപതേ
ചിന്താം തീവ്രാം ഗതഃ ശക്രഃ കേന മേ സ്യാച്ഛിവം ത്വിഹ. 59

ഏകദാ സാ തു സന്ധ്യായാമുച്ഛിഷ്ടാ വ്രതകർശിതാ
അസ്പൃഷ്ടവാര്യധൌതാങ്ഘ്രിഃ സുഷ്വാപ വിധിമോഹിതാ.

ലബ്ധ്വാ തദന്തരം ശക്രോ നിദ്രാപഹൃതചേതസഃ
ദിതേഃ പ്രവിഷ്ട ഉദരം യോഗേശോ യോഗമായയാ. 61

ചകർത്ത സപ്തധാ ഗർഭം വജ്രേണ കനകപ്രഭം
രുദന്തം സപ്തധൈകൈകം മാ രോദീരിതി താൻ പുനഃ 62

തേ തമൂചുഃ പാട്യമാനാഃ സർവ്വേ പ്രാഞ്ജലയോ നൃപ
നോ ജിഘാംസസി കിമിന്ദ്ര ഭ്രാതരോ മരുതസ്തവ. 63

മാ ഭൈഷ്ട ഭ്രാതരോ മഹ്യം യൂയമിത്യാഹ കൌശികഃ
അനന്യഭാവാൻ പാർഷദാനാത്മനോ മരുതാം ഗണാൻ. 64

ന മമാര ദിതേർഗ്ഗർഭഃ ശ്രീനിവാസാനുകമ്പയാ
ബഹുധാ കുലിശക്ഷുണ്ണോ ദ്രൌണ്യസ്ത്രേണ യഥാ ഭവാൻ. 65

സകൃദിഷ്ട്വാഽഽദിപുരുഷം പുരുഷോ യാതി സാമ്യതാം
സംവത്സരം കിഞ്ചിദൂനം ദിത്യാ യദ്ധരിരർച്ചിതഃ 66

കശ്യപൻ പറഞ്ഞു

ഭൂതജാലത്തെ ഹിംസിക്കരുതു ശപിക്കരു-
തേതുമേ കള്ളംപറഞ്ഞീടരുതൊരിക്കലും
സുഭഗേ! നഖരോമച്ഛേദമാചരിക്കരു-
തഭദ്രമായതൊന്നുംസ്പർശിക്കപോലും വയ്യാ. 47
സലിലാന്തർഭാഗത്തിലിറങ്ങിക്കുളിക്കരു-
തലക്കാതുള്ളവസ്ത്രമൊന്നുമേ ധരിക്കൊലാ
ആരോടുംകോപിക്കരു,തസത്തുക്കളോടൊരു
ഗീരുമോതൊലാ,മുൻപുധരിച്ചമലർമാല
പിന്നെയും ധരിക്കരുതെന്നിവ സാധാരണ-
യാന്നിടേണ്ടുന്നവ്രതധർമ്മമെന്നോർത്തുകൊൾക. 48
ചണ്ഡികാന്നവും ഭുജിച്ചീടരുതുച്ഛിഷ്ടവും-
തിന്നായ്ക ജന്തുഹന്താവാനയിച്ചീടും മാംസം
എന്നല്ല രജസ്വലയായവൾ കണ്ടഭോജ്യം
തിന്നൊലാ കുടിക്കൊലാ നീരമഞ്ജലിയാലെ. 49
സ്വമുഖം കൈകാലിവ കഴകാതെയും സന്ധ്യാ-
സമയം മുടിയഴിച്ചിട്ടിട്ടും ഭൂഷവിട്ടും
ദേഹാവരണമററും വാക്കടക്കീടാതെയും
ബാഹ്യഭാഗത്തിലെങ്ങും സഞ്ചാരംചെയ്കൂടൊലാ. 50
കാൽകഴകീടാതെയുമന്യയോടൊത്തും മന-
സ്സേകാഗ്രമാക്കിവച്ചീടാതെയും നഗ്നമായും
വടക്കും പടിഞ്ഞാറും ശിരസ്സുവച്ചുകൊണ്ടും
കിടന്നുകൂടാ സായംസന്ധ്യയിലുഷസ്സിലും. 51
[1] ധൌതവാസസ്സായ് [2] സർവ്വമംഗലസാധനോപേതയായ് പ്രാതഃകാലഭക്ഷണത്തിനുമുൻപേ
പശുക്കളേയും ദ്വിജന്മാരെയും ലക്ഷ്മിയേയും
കൃശാംഗി! ഹരിയെയും നിത്യവും പൂജിക്കണം 52
മംഗല്യവതിമാരാം സ്ത്രീകൾക്കു പൂമാലയു-
മംഗാലങ്കാരങ്ങളും ചന്ദനം നൈവേദ്യവും
നന്ദിച്ചുകൊടുത്തഥ പൂജിച്ചുഭർത്താവിനെ
വന്ദിച്ചുഗർഭഗതനെന്നുമന്നിധ്യാനിക്കണം. 53
ഇപ്പുംസവനവ്രതമോരാണ്ടുകാലത്തോള-
മല്പവുംവിഘ്നമെന്യേ നീയനുഷ്ഠിക്കുമെങ്കിൽ
ദേവേന്ദ്രഹനനാകും നന്ദനൻനിനക്കുണ്ടാം;
വൈവശ്യമേതുംവേണ്ടാ സുന്ദരീമുക്താമണേ! 54
സമ്മതിച്ചിതദ്ദിതി സന്തോഷത്തോടുകൂടി-
യമ്മുനിയുടെവീര്യം ഗർഭത്തിൽ ധരിച്ചിതേ
യാതൊരുമുടക്കവുംവരുത്താതിവ്രതത്തെ-
യാദരിച്ചാചരിക്കുന്നതിനു നിശ്ചയിച്ചാൾ. 55
കടന്നുകാണാൻകെല്പുകലരും വാനോർവര-
നുടൻതാനിളയമ്മയ്ക്കിയലും മനോഗതം
മനസ്സിലാക്കിവേഗമാശ്രമസ്ഥിതയാമ-
മ്മടവാർമണിയാളെയണഞ്ഞു ശുശ്രൂഷിച്ചാൻ 56
വനത്തിലെന്നുംചെന്നുപൂജയ്ക്കുവേണ്ടപൂവും
കനിയുംഫലംമൂലം സമിത്തും കുശമുത്തും
ഇലയും ജലാദിയുംകൊണ്ടുവന്നാവശ്യമാ-
മളവിലദ്ദിതിക്കുകൊടുത്തുകൊണ്ടിരുന്നാൻ. 57
ആ വ്രതംമുടക്കുവാൻ സന്ദർഭംപാർത്തും ഭക്തി-
ഭാവിച്ചുമിന്ദ്രൻ, മൃഗാകൃതികൈക്കൊണ്ടുവേടൻ
മൃഗഹത്യയ്ക്കായ്ത്തക്കം നോക്കിക്കൊണ്ടാമൃഗൌഘ-
നികടമെത്തിവാഴുംവിധത്തി,ലാവസിച്ചാൻ. 58
വ്രതവിഘ്നത്തിനായ് കാത്തേറെനാൾ വാണീടിലു-
മതിനായവസരം കിട്ടായ്കനിമിത്തമായ്
ഇനിയിസ്സങ്കടത്തിൻപോംവഴിയെന്തെന്നുടൻ
തനിയേചിന്തിക്കുവാൻതുടങ്ങി വജ്രപാണി. 59
പാകശാസനനേവം ചിന്തിച്ചിരിക്കുന്നള-
വേകദാ പ്രാരബ്ധസമ്മോഹിതയായിദ്ദിതി
കാലുകൾ കഴകീടാതശുദ്ധയായിസ്സന്ധ്യാ-
വേളയിലാശ്രമത്തിൽക്കിടന്നൊന്നുറങ്ങിനാൾ 60
തനിക്കുകിട്ടിയോരീനല്ലസന്ദർഭം പ്രയോ-
ജനപ്പെടുത്താൻ, നിദ്രചെയ്യുമദ്ദിതിക്കെഴും
ഗർഭത്തിൽനിജമായായോഗമൈ പ്രവേശിച്ചു ഭവത്തിനാ-
ലല്പിതശരീരനായുൾപ്പുക്കാൻ ദേവാധിപൻ. 61
കനകപ്രഭമാകുമഗ്ഗർഭം വജ്രത്തിനാ-
ലനിമേഷേശനേഴഖണ്ഡങ്ങളാക്കീടിനാൻ
കരഞ്ഞുതുടങ്ങിയഖ്ഖണ്ഡങ്ങളേഴുമപ്പോൾ
പരിലാളിക്കുമട്ടിൽക്കരഞ്ഞീടായ്കിനെന്നായ്
പറഞ്ഞുകൊണ്ടുവീണ്ടുമോരോരോഖണ്ഡത്തെയും
സുരനായകൻ ശീഘ്രമേഴേഴായ് ഖണ്ഡിച്ചിതു. 62
മുറിച്ചസമയത്താഖണ്ഡങ്ങൾചോദിച്ചിത-
സ്സുരനായകനോടായ് ത്വത്സഹോദരന്മാരും
മരുത്തുക്കളുമാകും ഞങ്ങളെയെന്തിനായി-
ത്തരത്തിൽ ഭവാൻ ഹിംസിച്ചീടുന്നതെന്നായുടൻ. 63
എന്നുടെ സഹോദരന്മാരാണുനിങ്ങളെങ്കി-
ലൊന്നുമേപേടിക്കേണ്ടതില്ലെന്നുചൊന്നാനിന്ദ്രൻ
അന്യഭാവംവെടിഞ്ഞു തന്നെസ്നേഹിപ്പോരവർ
തന്നുടെ പാർഷദന്മാരെന്നപ്പോളറിഞ്ഞിതു. 64
കുലിശത്തിനാൽ ദേവനായകൻദിതിഗർഭം
പലതായ് ഖണ്ഡിച്ചിട്ടും നശിച്ചുപോയതില്ല
ഹരികാരുണ്യമാണുകാരണം ദ്രോണാത്മജ-
ശരത്താൽ ചാവാതങ്ങേരക്ഷിച്ചതില്ലേവിഭു. 65
ഒരിക്കൽപ്പൂജിക്കിലും സായൂജ്യമരുളീടും
ഹരിയെയൊരുവർഷമർച്ചിച്ചീടിനാൾ ദിതി
അതിനാൽ ദിതിയുടെ ഗർഭവും നശിച്ചതി-
ല്ലതിലത്ഭുതപ്പെട്ടീടാനുമില്ലവകാശം. 66

1 ശുദ്ധവസ്ത്രം ധരിച്ചവൾ 2 ശുഭസാധനങ്ങളോടുകൂടിയവൾ

സജ്ജുരിന്ദ്രേണ പഞ്ചാശദ്ദേവാസ്തേ മരുതോഽഭവൻ
വ്യപോഹ്യ മാതൃദോഷം തേ ഹരിണാ സോമപാഃ കൃതാഃ 67
ദിതിരുത്ഥായ ദദൃശേ കുമാരാനനലപ്രഭാൻ
ഇന്ദ്രേണ സഹിതാൻ ദേവീ പര്യതുഷ്യദനിന്ദിതാ. 68
അഥേന്ദ്രമാഹ താതാഹമാദിത്യാനാം ഭയാവഹം
അപത്യമിച്ഛന്ത്യചരം വ്രതമേതത്സുദുഷ്കരം. 69
ഏകഃ സങ്കല്പിതഃ പുത്രഃ സപ്ത സപ്താഭവൻ കഥം
യദി തേ വിദിതം പുത്ര സത്യം കഥയ മാ മൃഷാ. 70
ഇന്ദ്ര ഉവാച
അംബ തേഽഹം വ്യവസിതമുപധാര്യാഗതോഽന്തികം
ലബ്ധാന്തരോഽച്ഛിദം ഗർഭമർത്ഥബുദ്ധിർന്ന ധർമ്മവിൽ. 71
കൃത്തോ മേ സപ്തധാ ഗർഭ ആസൻ സപ്ത കുമാരകാഃ
തേഽപി ചൈകൈകശോ വൃക്ണാഃ സപ്തധാ നാപി മമ്രിരേ. 72
തതസ്തൽപരമാശ്ചര്യം വീക്ഷ്യാധ്യവസിതം മയാ
മഹാപുരുഷപൂജായാഃ സിദ്ധിഃ കാപ്യനുഷങ്ഗിണീ. 73
ആരാധനം ഭഗവത ഈഹമാനാ നിരാശിഷഃ
യേ തു നേച്ഛന്ത്യപി പരം തേ സ്വാർത്ഥകുശലാഃ സ്മൃതാഃ 74
ആരാധ്യാത്മപ്രദം ദേവം സ്വാത്മാനം ജഗദീശ്വരം
കോ വൃണീതേ ഗുണസ്പർശം ബുധഃ സ്യാന്നരകേഽപി യൽ. 75
തദിദം മമ ദൌർജ്ജന്യം ബാലിശസ്യ മഹീയസി
ക്ഷന്തുമർഹസി മാതസ്ത്വം ദിഷ്ട്യാ ഗർഭോ മൃതോത്ഥിതഃ 76
ശ്രീശുക ഉവാച
ഇന്ദ്രസ്തയാഭ്യനുജ്ഞാതഃ ശുദ്ധഭാവേന തുഷ്ടയാ
മരുദ്ഭിഃ സഹ താം നത്വാ ജഗാമ ത്രിദിവം പ്രഭുഃ 77
ഏവം തേ സർവ്വമാഖ്യാതം യന്മാം ത്വം പരിപൃച്ഛസി
മംഗളം മരുതാം ജന്മ കിം ഭൂയഃ കഥയാമി തേ. 78

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ**
**മരുദുൽപത്തികഥനം നാമ അഷ്ടാദശോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5549 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 823**

---

# ഏകോനവിംശതിതമോഽധ്യായഃ

രാജോവാച
വ്രതം പുംസവനം ബ്രഹ്മൻ ഭവതാ യദുദീരിതം
തസ്യ വേദിതുമിച്ഛാമി യേന വിഷ്ണുഃ പ്രസീദതി. 1
ശ്രീശുക ഉവാച
ശുക്ലേ മാർഗ്ഗശിരേ പക്ഷേ യോഷിദ്ഭർത്തുരനുജ്ഞയാ
ആരഭേത വ്രതമിദം സാർവ്വകാമികമാദിതഃ 2
നിശമ്യ മരുതാം ജന്മ ബ്രാഹ്മണാനനുമന്ത്ര്യ ച
സ്നാത്വാ ശുക്ലദതീ ശുക്ലേ വസീതാലങ്കൃതാംബരേ
പൂജയേൽ പ്രാതരാശാൽ പ്രാഗ് ഭഗവന്തം ശ്രിയാ സഹ. 3
അലം തേ നിരപേക്ഷായ പൂർണ്ണകാമ നമോഽസ്തു തേ
മഹാവിഭൂതിപതയേ നമഃ സകലസിദ്ധയേ. 4
യഥാ ത്വം കൃപയാ ഭൂത്യാ തേജസാ മഹിനൌജസാ
ജുഷ്ട ഈശ ഗുണൈഃ സർവ്വൈസ്തതോഽസി ഭഗവാൻ പ്രഭുഃ 5
വിഷ്ണുപത്നി മഹാമായേ മഹാപുരുഷലക്ഷണേ
പ്രീയേഥാ മേ മഹാഭാഗേ ലോകമാതർന്നമോഽസ്തു തേ. 6
ഓം നമോ ഭഗവതേ മഹാപുരുഷായ മഹാനുഭാവായ മ–
ഹാവിഭൂതിപതയേ സഹ മഹാവിഭൂതിഭിർബ്ബലിമുപഹരാണീതി.
7

ദിതിപുത്രരാമവർനാല്പത്തൊൻപതും സുര-
പതിയുംചേന്നൻപതാമ്ഭവിച്ചു മരുദ്ഗണം
ഹരിപിന്നവരെയാ വംശജന്യമാം ദോഷം
പരിഹരിച്ചു സോമപാനാർഹരാക്കീടിനാൻ 67
ഉറങ്ങിയെഴുന്നേററു ദിതി വഹ്നിപോൽ പരി-
സ്ഫുരിക്കും ബാലന്മാരെക്കണ്ടു സന്തോഷം-
പൂണ്ടാൾ 68
ഇന്ദ്രനോടവൾ പിന്നെ നിർമ്മായംചൊന്നാൾ-
വത്സ!
വിണ്ണവർപേടിക്കുവാൻ തക്കോരുതനുജനെ
ഉന്നിയാണീദുഷ്കരവ്രതം ഞാനാചരിച്ചു.
വന്നതുവാസ്തവത്തിലെന്തെന്നീധരിക്കുക. 69
എന്നാലുമേകാത്മജസങ്കല്പയായോരെനി-
ക്കിന്നുനാല്പത്തൊൻപതു പുത്രരെങ്ങനെവന്നു
അറിയാം നിനക്കതിൻകാര്യമെന്നാകിലെന്നോ-
ടരുളീടുകനേരേ കള്ളമെള്ളോളമെന്യേ 70

ഇന്ദ്രൻ പറഞ്ഞു

അമ്മേ! ഞാൻഭവതിതൻനിശ്ചയംധരിച്ചുടൻ
ചെമ്മേവന്നിഹവാണു സന്ദർഭംകിട്ടിയപ്പോൾ
അമ്മതൻഗർഭംഖണ്ഡിച്ചീടിനേൻ കാര്യാതുരൻ
ധർമ്മത്തെയണുമാത്രം ഗണിക്കുന്നില്ലയല്ലോ 71
ഏഴാക്കിയാദ്യംഞാ,നതേഴുണ്ണിമാരായുട-
നേഴുംപിന്നേഴാക്കി, മരിച്ചില്ലതുകൊണ്ടും. 72
പലതായ്ഖണ്ഡിച്ചിട്ടും മരിക്കാതിരുന്നതി-
ലലമത്ഭുതപരവശനായ് ഞാനുംപിന്നെ
ജലശായിയാം വിഷ്ണുദേവനെയർച്ചിച്ചതിൻ-
ഫലമാണിതെന്നുടൻ ദൃഢമായ് വിശ്വസിച്ചേൻ
73
ആരിഹ നിഷ്കാമനായ്ശ്രീകൃഷ്ണഭഗവാനെ-
യാരാധിച്ചീടുന്നുവോ വേണ്ടപോൽ ഭക്തിപൂർവ്വം
അവരാണാത്മകാര്യസിദ്ധിയിൽ സമർത്ഥരെ-
ന്നിവിടെയുദ്ഘോഷണം ചെയ്യുന്നു ശാസ്ത്രങ്ങളും
74
ആത്മസ്വരൂപം നേരേകാട്ടീടുന്നവനായി
സ്വാത്മാവായ് സർവേശ്വരനായീടുമാദേവനെ
അർച്ചിച്ചശേഷമേതു ബുദ്ധിമാൻ ഭോഗങ്ങളെ-
യിച്ഛിക്കുമവൻ ധ്രുവം വീണീടും നരകത്തിൽ 75
അതിനാലമ്മേ! പൂജ്യയായിട്ടും ഭവതിയോ-
ടതിമൂഢനായിവൻ ചെയ്തോരീയപരാധം
[1] ക്ഷന്തവ്യമത്രേ, ഭാഗ്യംകൊണ്ടുനിൻമൃതഗർഭ-
മന്തരമേതുമെന്യേ പുനർജ്ജീവിച്ചുവല്ലോ. 76

ശ്രീശുകൻ പറഞ്ഞു

കള്ളമെന്നിയെയുള്ളം തുറന്നുപറഞ്ഞതാ-
യുള്ളവാക്കുകൾകേട്ടു സന്തുഷ്ടയായിദ്ദിതി-
പോകുവാനനുവാദമേകിനാൾ മരുൽഗണ-
സാകംതൽപദംപുക്കുകിനാനിന്ദ്രൻസ്വർഗ്ഗം77

സാദരമെന്നോടങ്ങുചോദിച്ചകാര്യമെല്ലാ-
മോതിക്കഴിഞ്ഞു ധരാധീശ്വരശിഖാമണേ!
മരുദ്ദേവന്മാരുടെസംഭവം ലോകക്ഷേമ-
കാമമാണെന്താണിനിക്കേൾക്കേണ്ടതെന്നു
ചൊൽക? 78

---

# അദ്ധ്യായം 19

രാജാവു പറഞ്ഞു

സർവജ്ഞാ!ഭവാൻചൊന്നപുംസവനവ്രതത്തിൻ
സർവസമ്പ്രദായവുമറിയാനാഗ്രഹിക്കും
ഞങ്ങളോടതുംഭവാൻ വിസ്തരിച്ചോതീടണം
ശാർങ്ഗിതൻപ്രസാദത്തിനാവ്രതംമുഖ്യമല്ലോ 1

ശ്രീശുകൻ പറഞ്ഞു

ഭർത്തൃസമ്മതത്തോടും നാരിയാളിഷ്ടമെല്ലാം
സത്വരം സാധിപ്പിക്കുമുൽകൃഷ്ടമാമീവ്രതം
ധനുമാസത്തിൽ ശുക്ലപക്ഷത്തിലൊന്നാമത്തെ
ദിനത്തിലായീടണമാരംഭിച്ചീടുന്നതും 2
ആദിയിൽ മരുദ്ദേവജന്മവൃത്താന്തംകേട്ടു
മേദിനീദേവാനുജ്ഞവാങ്ങണം, മതിൽപിന്നെ
രാവിലെ പല്ലുതേച്ചുകുളിച്ചു നിർമ്മലാംബ-
രാവൃതയായിനല്ലപോലലംകൃതയായി
ഭക്ഷണത്തിനുമുൻപേയേകാന്തഭാവത്തൊടും
ലക്ഷ്മീദേവിയോടൊത്ത ഹരിയെപ്പൂജിക്കണം 3
"സകലകാമങ്ങളും സംപൂർണ്ണമായിരിക്കും
ഭഗവൻ! ഭവാനൊന്നുംവേണ്ടതില്ലാരിൽനിന്നും
നിരപേക്ഷനായ് ലക്ഷ്മീവല്ലഭനായിസ്സർവ-
വരസിദ്ധികളാളും ഭവാനുനമസ്കാരം. 4
കാരുണ്യത്താലും ഭൂതിതേജസ്സെന്നിവയാലും
വീര്യമാഹാത്മ്യാദിയാം സമസ്തഗുണത്താലും
സവിശേഷമായ്സദാ സേവിതനായ്വിളങ്ങും
ഭവാൻതാൻ ഭഗവാനും പ്രഭുവും സർവേശനും. 5
ഹേ മഹാമായേ! വിഷ്ണുപത്നീ! ഹേ ലോകാം
ബികേ!
ഹേ മഹാഭാഗേ! മഹാപുരുഷചിഹ്നാന്വിതേ!
നിന്തിരുവടിക്കായിക്കൊണ്ടിതാ നമസ്കാര-
മന്തരമെന്യേയെന്നിൽ പ്രസാദിച്ചീടേണമേ." 6
ഓംനമോ ഭഗവാനും പുരുഷോത്തമനുമാ-
യുന്നതാനുഭാവനായ് മഹാവിഭൂതീശനായ്
വിളങ്ങുമങ്ങേയ്ക്കും തത്പാർഷദന്മാർക്കുമായി
ബലികൾ സമർപ്പിച്ചീടുന്നു ഞാൻ ഭക്തിപൂർവ്വം 7

---

[1] ക്ഷമിക്കേണ്ടതു്.

അനേനാഹരഹമ്മന്ത്രേണ വിഷ്ണോരാവാഹനാർഘ്യപാദ്യോപ-
സ്പർശനസ്നാനവാസഉപവീതവിഭൂഷണഗന്ധപുഷ്പധൂപദീപോ -
പഹാരാദ്യുപചാരാംശ്ച സമാഹിതമതി ഉപാഹരേൽ. 8

ഹവിഃശേഷം തു ജുഹുയാദനലേ ദ്വാദശാഹുതീഃ 9

ഓം നമോ ഭഗവതേ മഹാപുരുഷായ മഹാവിഭൂതിപതയേ
സ്വാഹേതി. 10

ശ്രിയം വിഷ്ണും ച വരദാവാശിഷാം പ്രഭവാവുഭൌ
ഭക്ത്യാ സമ്പൂജയേന്നിത്യം യദീച്ഛേത്സർവ്വസമ്പദഃ 11

പ്രണമേദ്ദണ്ഡവൽ ഭൂമൌ ഭക്തിപ്രഹ്വേണ ചേതസാ
ദശവാരം ജപേന്മന്ത്രം തതഃ സ്തോത്രമുദീരയേൽ. 12

യുവാം തു വിശ്വസ്യ വിഭൂ ജഗതഃ കാരണം പരം
ഇയം ഹി പ്രകൃതിഃ സൂക്ഷ്മാ മായാശക്തിർദ്ദുരത്യയാ. 13

തസ്യാ അധീശ്വരഃ സാക്ഷാത്ത്വമേവ പുരുഷഃ പരഃ
ത്വം സർവ്വയജ്ഞ ഇജ്യേയം ക്രിയേയം ഫലഭുഗ്ഭവാൻ. 14

ഗുണവ്യക്തിരിയം ദേവീ വ്യഞ്ജകോ ഗുണഭുഗ്ഭവാൻ
ത്വം ഹി സർവ്വശരീര്യാത്മാ ശ്രീഃ ശരീരേന്ദ്രിയാശയാ. 15

നാമരൂപേ ഭഗവതീ പ്രത്യയസ്ത്വമപാശ്രയഃ
യഥാ യുവാം ത്രിലോകസ്യ വരദൌ പരമേഷ്ഠിനൌ 16

തഥാ മ ഉത്തമശ്ലോക സന്തു സത്യാ മഹാശിഷഃ
ഇത്യഭിഷ്ടൂയ വരദം ശ്രീനിവാസം ശ്രിയാ സഹ 17

തന്നിഃസാര്യോപഹരണം ദത്ത്വാƒƒചമനമർച്ചയേൽ
തതഃ സ്തുവീത സ്തോത്രേണ ഭക്തിപ്രഹ്വേണ ചേതസാ. 18

യജ്ഞോച്ഛിഷ്ടമവഘ്രായ പുനരഭ്യർച്ചയേദ്ധരിം
പതിം ച പരയാ ഭക്ത്യാ മഹാപുരുഷചേതസാ 19

പ്രിയൈസ്തൈസ്തൈരുപനമേൽ പ്രേമശീലഃ സ്വയം പതിഃ
ബിഭൃയാൽ സർവ്വകർമ്മാണി പത്ന്യാ ഉച്ചാവചാനി ച. 20

കൃതമേകതരേണാപി ദമ്പത്യോരുഭയോരപി
പത്ന്യാം കുര്യാദനർഹായാം പതിരേതൽ സമാഹിതഃ 21

വിഷ്ണോർവ്രതമിദം ബിഭ്രന്ന വിഹന്യാൽ കഥഞ്ചന
വിപ്രാൻ സ്ത്രീയോ വീരവതീ സ്രഗ്ഗന്ധബലിമണ്ഡനൈഃ 22

അർച്ചേദഹരഹർഭക്ത്യാ ദേവം നിയമമാസ്ഥിതഃ
ഉദ്വാസ്യ ദേവം സ്വേ ധാമ്നി തന്നിവേദിതമഗ്രതഃ 23

അദ്യാദാത്മവിശുദ്ധ്യർത്ഥം സർവ്വകാമർദ്ധയേ തഥാ
ഏതേന പൂജാവിധിനാ മാസാൻ ദ്വാദശ ഹായനം. 24

നീത്വാƒഥോപരമേത്സാധ്വീ കാർത്തികേ ചരമേƒഹനി
ശ്വോഭൂതേƒപ ഉപസ്പൃശ്യ കൃഷ്ണമഭ്യർച്ച്യ പൂർവ്വവൽ 25

പയഃശൃതേന ജുഹുയാച്ചരുണാ സഹ സർപ്പിഷാ
പാകയജ്ഞവിധാനേന ദ്വാദശൈവാഹുതീഃ പതിഃ 26

ആശിഷഃ ശിരസാƒƒദായ ദ്വിജൈഃ പ്രീതൈഃ സമീരിതാഃ
പ്രണമ്യ ശിരസാ ഭക്ത്യാ ഭുഞ്ജീത തദനുജ്ഞയാ. 27

ആചാര്യമഗ്രതഃ കൃത്വാ വാഗ്യതഃ സഹ ബന്ധുഭിഃ
ദദ്യാൽ പത്ന്യൈ ചരോഃ ശേഷം സുപ്രജസ്ത്വം സുസൌഭഗം. 28

ഏതച്ചരിത്വാ വിധിവദ്വ്രതം വിഭോ-
രഭീപ്സിതാർത്ഥം ലഭതേ പുമാനിഹ
സ്ത്രീ ത്വേതദാസ്ഥായ ലഭേത സൌഭഗം
ശ്രിയം പ്രജാം ജീവപതിം യശോ ഗൃഹം. 29

ഈവരമന്ത്രമെന്നും ജപിച്ചുമുകുന്ദൻ ത-
ന്നാവാഹനാർഘ്യപാദ്യാചമനസ്നാനങ്ങളും
വസ്ത്രോ[1] പവീതഭൂഷാഗന്ധപുഷ്പങ്ങളും നൈ-
വേദ്യവും ധൂപദീപാവലിയും തൊട്ടുള്ളതാം
സമസ്തോപചാരവുമേകാഗ്രഭാവത്തോടും
സമർപ്പിച്ചർച്ചിക്കണം പാർഷദവൃന്ദത്തെയും 8
പാവകൻതന്നിൽ പിന്നെപ്പന്ത്രണ്ടു പ്രാവശ്യമാ
നൈവേദ്യാവശേഷത്തെയാഹുതിചെയ്തീടണം 9
ഓംനമോ ഭഗവാനായ് മഹാപുരുഷനായി-
ട്ടനൂനമഹാവിഭൂതീശനായ് നമസ്കാരം 10
സമസ്തവിഭൂതിയുമാഗ്രഹിക്കുന്നവെങ്കി-
ലമായം ശ്രേയസ്സുകൾക്കുത്ഭവസ്ഥാനങ്ങളായ്
വരങ്ങളേകുംഹരിതന്നെയും ലക്ഷ്മിയേയും
ശരിയായഭേദമായ് ഭക്തിയോടർച്ചിക്കണം. 11
ഉന്നതഭക്തിയാലാനമ്രമാം ഏത്തോടെന്നു
ദണ്ഡമെന്നപോൽ വീണുനമസ്കരിച്ചീടണം
മന്ത്രമുച്ചരിക്കണംപത്തുരുവതിൽപ്പിന്നെ
പന്തിയായ്സ്തോത്രങ്ങളാൽ സ്തുതിച്ചീടുക-
വേണം. 12
സർവ്വലോകത്തിന്റെയും മുഖ്യകാരണഭൂതർ
സർവവ്യാപികൾ നിങ്ങൾരണ്ടാളും തന്നെനൂനം.
അറിയാൻപ്രയാസമായ്ക്കടക്കാൻ കഴിയാതെ-
യിരിക്കുംപ്രകൃതിയീ ദേവിയാൾതന്നെയല്ലോ 13
ഇവൾതൻസാക്ഷാൽസ്വാമി പരൻപൂരുഷനാകു-
മവിടുന്നത്രേ സർവവിധമാം യജ്ഞങ്ങളും,
ഇവളദ്ധ്വരം സാധിപ്പിച്ചീടുമാഭാവന
ഭവാനോ ഫലഭോക്താവിവൾ ലൌകിക-
ക്രിയ. 14
ഈദേവിഗുണവ്യക്തിതന്നെയാം ഗുണങ്ങളെ
ദ്യോതിപ്പിച്ചീടുന്നതാം കാലവും ഗുണഭുക്കും
തിരുമേനിതാനിവളിന്ദ്രിയ ശരീരാന്തഃ
കരണങ്ങളാണങ്ങോ സർവാന്തര്യാമിയാത്മാ. 15
ഈശ്വരിയത്രേ നാമരൂപങ്ങ,ളവയെല്ലാ-
മാശ്രയഭൂതനും തത്പ്രകാശകനുംഭവാൻ
ലോകത്രയത്തിന്നുമീ നിങ്ങൾ രണ്ടുപേർവര-
മേകിടുംപരമേഷ്ഠിമാർതാനെന്നിരിക്കിലോ. 16
ഉത്തമശ്ലോകാ! മാമകാഭീഷ്ടമശേഷവും
സത്യമാക്കുകവേണമവിടുന്നെന്നീവിധം
വരദാതാക്കളാകും ശ്രീവാസുദേവനേയും
ഹരിപ്രേയസിയേയും സ്തോത്രം ചെയ്തനന്തരം. 17
ആ നിവേദ്യത്തെ നീക്കിയാചമിച്ചർച്ചിച്ചുട-
നാനതചേതസ്സായി സ്തുതിച്ചീടണം വീണ്ടും 18
അർച്ചനനടത്തിയാ പ്രസാദമാഘ്രാണിച്ചി-
ട്ടച്യുതൻതന്നെവീണ്ടുമർച്ചിച്ചീടണം പിന്നെ
ഭർത്താവബ്ഭഗവാൻ താനെന്നഭാവനയോടു-
മത്യന്തഭക്തിപൂർവമാരാധിക്കുകവേണം. 19

ഓരോരോ പ്രിയപ്പെട്ട വസ്തുക്കൾ സമർപ്പിച്ചു
നേരേ നമിച്ചീടണം, പ്രേമസ്വഭാവനാകും
കാന്തനും ഭാര്യാവ്രതകാര്യത്തിലെല്ലാംതന്നെ
സന്ധിച്ചും മേൽനോട്ടങ്ങൾ വഹിച്ചും തുണയ്ക്കു-
ണം. 20

ദമ്പതിമാരിലാരിതനുഷ്ഠിച്ചാലുമിതിൻ-
സമ്പൂർണ്ണഫലപ്രാപ്തികൈവരും തക്കമില്ല.
വല്ലപോതിലും ഭാര്യ മനർഹയായീടുകിൽ
വല്ലഭനേകാഗ്രധീയായതാചരിക്കണം. 21

ഒരുകാരണത്താലുമീവ്രതത്തിനുഭംഗം
വരുത്തിക്കൂടാ ധരാസുരസഞ്ചയത്തേയും
ഭർത്താക്കളുള്ള നാരിമാരെയും ചന്ദനംനൈ-
വേദ്യമാലാഭൂഷകളിവയാലർച്ചിക്കണം
നിത്യവുംഹരിയെസ്സമർച്ചിച്ചാസ്വസ്ഥാനത്താ-
ലുദ്വാസിപ്പിച്ചശേഷമാദ്യമായന്നിവേദ്യം
ശുദ്ധിക്കും സർവകാമസിദ്ധിക്കും ഭുജിക്കണം
ചിത്തവിശ്വാസത്തോടും നിയമനിഷ്ഠയോടും.
ഇപ്പൂജാവിധികൊണ്ടു പന്ത്രണ്ടുമാസങ്ങളു-
മുൾപ്പെട്ടൊരുവർഷം മുഴവൻ നയിച്ചഥ
കാർത്തികമാസമന്ത്യദിനത്തിലഹസ്സുമാ-
രാത്രിയുമുപവാസം സാദ്ധ്വിയാചരിക്കണം.
പിറേറന്നാളുഷസ്സിലേ കുളിച്ചുമുന്നേപ്പോലെ
മുററിനഭക്തിപൂർവം ഹരിയെയർച്ചിച്ചഥ
പാലിൽപ്പചിച്ച ഹോമദ്രവ്യത്താൽ ഘൃത-
ത്തോടും
ചാലവേ സ്ഥാലീപാകവിധിപ്രകാരംനേരേ
പന്ത്രണ്ടുതവണ യബ്ഭർത്താവുതാനഗ്നിയി-
ലന്തരമേതുമെന്യേ ഹോമിച്ചീടുകവേണം. 22-26

ദാനമാനാദ്യങ്ങളാൽ തുഷ്ടരാം മഹീസുരർ
താനേവർഷിക്കുമനുഗ്രഹങ്ങൾ മൂർദ്ധാവിനാൽ
അംഗീകരിച്ചു നമിച്ചവരോടനുവാദം
വാങ്ങിയശേഷം ഭുജിച്ചീടണം മൗനിയായി. 27

മുന്നിൽത്തന്നാചാര്യനെ നടത്തിബ്ബന്ധുക്കളോ-
ടൊന്നിച്ചുകളത്രത്തിൻ സന്നിധിതന്നിൽച്ചെന്നു
സന്തോഷമായിസ്സൌഭാഗ്യകരമാകു-
മച്ചരുശേഷം കൊടുത്തീടണമവൾക്കായി. 28

ഈ വ്രതംവിധിപോലെയാചരിച്ചീടുംപുമാ-
നാവിഭവിങ്കൽനിന്നുമാളുന്നകാമം സർവം
നാരിയീനോമ്പുനോററീടുന്നാകിൽ സൌഭാ-
ഗ്യവും
ഭൂരിസമ്പത്തോടുസത്പ്രജകൾ ഗേഹങ്ങളും
ദീർഘജീവിതമുള്ള ഭർത്താവും സത്കീർത്തിയും
ശീഘ്രത്തിൽ വശമാകുമവൾക്കു തർക്കമില്ല. 29

1 പൂണുനൂൽ

കന്യാ ച വിന്ദേത സമഗ്രലക്ഷണം
വരം ത്വവീരാ ഹതകില്ബിഷാ ഗതിം
മൃതപ്രജാ ജീവസുതാ ധനേശ്വരീ
സുദുർഭഗാ സുഭഗാ രൂപമഗ്ര്യം 30
വിന്ദേദ്വിരൂപാ വിരുജാ വിമുച്യതേ
യ ആമയാവീന്ദ്രിയകല്പദേഹം

ഏതൽ പഠന്നഭ്യുദയേ ച കർമ്മ-
ണ്യനന്തതൃപ്തിഃ പിതൃദേവതാനാം. 31
തുഷ്ടാഃ പ്രയച്ഛന്തി സമസ്തകാമാൻ
ഹോമാവസാനേ ഹുതഭുക് ശ്രീർഹരിശ്ച
രാജൻ മഹന്മരുതാം ജന്മ പുണ്യം
ദിതേർവ്രതം ചാഭിഹിതം മഹത്തേ. 32

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഷഷ്ഠസ്കന്ധേ
പുംസവനവ്രതകഥനം നാമ ഏകോനവിംശതിതമോഽധ്യായഃ
സമാപ്തോഽയം ഷഷ്ഠസ്കന്ധഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 577 ഷഷ്ഠസ്കന്ധേ ശ്ലോകാഃ 8515

---

## സപ്തമസ്കന്ധഃ

# പ്രഥമോഽധ്യായഃ

രാജോവാച

സമഃ പ്രിയഃ സുഹൃൽ ബ്രഹ്മൻ ഭൂതാനാം ഭഗവാൻ സ്വയം
ഇന്ദ്രസ്യാർത്ഥേ കഥം ദൈത്യാനവധീദ്വിഷമോ യഥാ. 1
ന ഹ്യസ്യാർത്ഥഃ സുരഗണൈഃ സാക്ഷാന്നിഃശ്രേയസാത്മനഃ
നൈവാസുരേഭ്യോ വിദ്വേഷോ നോദ്വേഗശ്ചാഗുണസ്യ ഹി 2
ഇതി നഃ സുമഹാഭാഗ നാരായണഗുണാൻ പ്രതി
സംശയഃ സുമഹാഞ്ജാതസ്തദ്ഭവാംശ്ഛേത്തുമർഹതി. 3

ശ്രീശുക ഉവാച

സാധു പൃഷ്ടം മഹാരാജ ഹരേശ്ചരിതമത്ഭുതം
യദ്ഭാഗവതമാഹാത്മ്യം ഭഗവദ്ഭക്തിവർദ്ധനം. 4
ഗീയതേ പരമം പുണ്യമൃഷിഭിർന്നാരദാദിഭിഃ
നത്വാ കൃഷ്ണായ മുനയേ കഥയിഷ്യേ ഹരേഃ കഥാം. 5
നിർഗുണോഽപി ഹ്യജോഽവ്യക്തോ ഭഗവാൻ പ്രകൃതേഃ പരഃ
സ്വമായാഗുണമാവിശ്യ ബാധ്യബാധകതാം ഗതഃ 6
സത്ത്വം രജസ്തമ ഇതി പ്രകൃതേർന്നാത്മനോ ഗുണാഃ
ന തേഷാം യുഗപദ്രാജൻ ഹ്രാസ ഉല്ലാസ ഏവ വാ. 7
ജയകാലേ തു സത്ത്വസ്യ ദേവർഷീൻ രജസോഽസുരാൻ
തമസോ യക്ഷരക്ഷാംസി തൽകാലാനുഗുണോഽഭജൽ. 8
ജ്യോതിരാദിരിവാഭാതി സംഘാതാന്ന വിവിച്യതേ
വിദന്ത്യാത്മാനമാത്മസ്ഥം മഥിത്വാ കവയോഽന്തതഃ 9

യദാ സിസൃക്ഷുഃ പുര ആത്മനഃ പരോ
രജഃ സൃജത്യേഷ പൃഥക് സ്വമായയാ
സത്ത്വം വിചിത്രാസു രിരംസുരീശ്വരഃ
ശയിഷ്യമാണസ്തമ ഈരയത്യസൌ. 10

കാലം ചരന്തം സൃജതീശ ആശ്രയം
പ്രധാനപുംഭ്യാം നരദേവ സത്യകൃൽ
യ ഏഷ രാജന്നപി കാല ഈശിതാ
സത്ത്വം സുരാനീകമിവൈധയത്യതഃ
തൽപ്രത്യനീകാനസുരാൻ സുരപ്രിയോ
രജസ്തമസ്കാൻ പ്രമിണോത്യുരുശ്രവാഃ 11

അത്രൈവോദാഹൃതഃ പൂർവ്വമിതിഹാസഃ സുരർഷിണാ
പ്രീത്യാ മഹാക്രതൗ രാജൻ പൃച്ഛതേഽജാതശത്രവേ. 12
ദൃഷ്ട്വാ മഹാത്ഭുതം രാജാ രാജസൂയേ മഹാക്രതൗ
വാസുദേവേ ഭഗവതി സായുജ്യം ചേദിഭൂഭുജഃ 13
തത്രാസീനം സുരർഷിം രാജാ പാണ്ഡുസുതഃ ക്രതൗ
പപ്രച്ഛ വിസ്മിതമനാ മുനീനാം ശൃണ്വതാമിദം. 14

കന്യകയെന്നാൽ പൂർണ്ണലക്ഷണൻ ഭർത്താവിനെ-
യാർന്നിട്ടും,വിധവ വിദ്ധ്വംസ [1] കിൽബിഷയായി
സദ്ഗതിയിയന്നിട്ടും, മൃതനന്ദനസ്ത്രീകൾ
ദീർഘജീവിതമുള്ള പുത്രനെ ലഭിച്ചീട്ടും
സമ്പന്നയായീടിലും ദുർഭഗയാകുംസ്ത്രീയീ-
നോമ്പിനാൽ [2] സുഭഗാഗ്രഗണ്യയായ് ഭവി-
ച്ചീടും 30
വിരൂപയായുള്ളവൾ സുരൂപയാകും രോഗി-
യരോഗദൃഢേന്ദ്രിയ സുന്ദരഗാത്രനാകും
യാഗാദികർമ്മങ്ങളിലീവ്രതമഭ്യസിപ്പോ-
നേകുന്ന പിതൃക്കൾക്കുമമർത്യന്മാർക്കും തൃപ്തി. 31
ഹോമാവസാനത്തിൽ ശ്രീഹരിയും ഹുതാശനും
ഭൂമീശാ!സന്തുഷ്ടരായരുളും കാമമെല്ലാം
ഇമ്മട്ടമഹാന്മാരാം മരുദ്ദേവന്മാരുടെ
ജന്മവും ദിതിക്കെഴും വ്രതവും കഥിച്ചു ഞാൻ. 32

---

# സപ്തമസ്കന്ധം

## അദ്ധ്യായം 1

രാജാവു പറഞ്ഞു

ഭൂതരാശിക്കുസുഹൃത്തും ഹിതൈഷിയും
ഭേദധീയില്ലാത്തവനുമാം ശ്രീഹരി
താനേവിഷമനായിന്ദ്രപക്ഷം ചേർന്നു
ദാനവരേ വധിപ്പാനെന്തു കാരണം? 1
ആനന്ദരൂപനാദ്ദേവനില്ലൊന്നുമേ
വാനവരെക്കൊണ്ടു സാധിച്ചിടേണ്ടതായ്
ദാനവരോടു വിദ്വേഷവുമഗ്ഗുണ-
ഹീനനില്ലില്ലൊരുപേടിയുമാരെയും 2
ഇങ്ങിനെ നാരായണന്റെ തൻഗുണങ്ങളിൽ
ഞങ്ങൾക്കുദിക്കുന്നു വല്ലാതെ സംശയം
യുക്തിയുക്തങ്ങളാം വാക്യങ്ങളാലതു-
തീർക്കുവാനങ്ങൊഴിഞ്ഞാരുള്ളതോരുകിൽ. 3

ശ്രീശുകൻ പറഞ്ഞു

അത്ഭുതമാം ശ്രീ ഹരികഥയിൽപരം
തല്പരമിച്ചോദ്യമേററവും ശ്ലാഘ്യമാം
ഭക്തിവളർത്തുമപ്പുണ്യവൃത്തം മുനി-
മുഖ്യർപാടീട്ടുണ്ടു നാരദൻതൊട്ടവർ
ആ മഹാവിഷ്ണുചരിതം ഭവാനോടു
ഭൂമിപതേ! വ്യാസനേ നമിച്ചോതിടാം. 4-5
മായയേ വേറിട്ടിരിപ്പവനായജ-
നായിഗ്ഗുണഹീനനായി വിളങ്ങിടും
ഈശനവ്യക്തനായ്ത്തന്നെയിരിക്കിലു-
മീഷലെന്യ നിജമായാഗുണങ്ങളെ
അംഗീകരിച്ചിഹ ദണ്ഡ്യരിൽദണ്ഡന-
മെങ്ങുമഭംഗമായേല്പിച്ചിട്ടുന്നിതേ. 6
സത്ത്വാദിയാം ഗുണം മൂന്നുമാത്മാവുതൻ-
സ്വത്ത,ല്ലവയാ പ്രകൃതിജന്യങ്ങൾതാൻ
ഏകകാലത്തിവയേററക്കുറവുകൾ
ഭാഗവതാഢ്യാ! ഭവിച്ചിട്ടുന്നില്ലകേൾ. 7
സത്ത്വഗുണത്തിന്നഭിവൃദ്ധിയുണ്ടാകു-
മത്തവ്വൃഷികളേയും സുരന്മാരെയും
പാരംരജോഗുണം വൃദ്ധികലന്നിട്ടും-
നേരത്തസുരരേയും തമസ്സാംഗുണം
ഏറീടവേ യക്ഷരക്ഷസ്സുകളെയും
നാരായണൻ സഹായിപ്പതായ്ച്ചൊൽവുതേ. 8
സത്ത്വാദിമെത്തും സമസ്തദേഹത്തിലും
നിത്യനീശൻവസിക്കുന്ന വഹ്ന്യാദിപോൽ
എന്നതിനാൽ കാര്യകാരണസംഘത്തിൽ
നിന്നവനേ വേർതിരിച്ചറിയാൻ പണി
ചിന്തയാൽ ദേഹസ്ഥനാകുമാത്മാവിനെ-
യന്ത്യംതിരിച്ചറിയുന്നു മനീഷികൾ 9
ഈശ്വരൻജീവനുദേഹം രചിക്കുവാ-
നാശിക്കവേ മായയാലെ രജോഗുണം
വേറുതിരിപ്പൂ, പലതരം യോനിയി-
ലാരമിപ്പാൻ സ്വയമിച്ഛയാർന്നീടവേ
സത്ത്വഗുണംവേർതിരിപ്പൂ, ശയനത്തി-
നോർത്തിടുന്നേരം തമോഗുണവും നൃപാ! 10
സ്വന്തസങ്കല്പം പ്രകൃതിപുരുഷരെ-
ക്കൊണ്ടു സാധിപ്പിച്ചിട്ടും സമസ്തേശ്വരൻ
ആലംബനമാ,യവക്കുകല്പിക്കുന്നു
ചാലവേയാ വർത്തമാനകാലത്തെയും
എപ്പൊഴാംസത്ത്വഗുണത്തെ വർദ്ധിപ്പിപ്പ-
തപ്പോൾ പുരുകീർത്തിമാനാകുമീശ്വരൻ
ദേവപ്രിയൻ, സുരവൃന്ദസംവർദ്ധനൻ,
ദേവാരികളായ് രജസ്തമോശീലരാം
ദൈത്യരെയൊക്കെയും സംഹരിച്ചീടുവോ-
നിത്തരംലോകം നിരൂപിച്ചിട്ടുന്നിതേ. 11
ബ്രഹ്മജൻനാരദൻ രാജസൂയത്തില-
ദ്ധർമ്മജൻചോദിക്കയാലരുൾചെയ്തതാം
നല്ലതായോരിതിഹാസംപുരാതനം
ചൊല്ലാമിതിനുദൃഷ്ടാന്തമായ് ഞാൻനൃപാ! 12
രാജസൂയാവസരത്തിൽ ശിശുപാല-
രാജന്റെവിഷ്ണുസായുജ്യമീക്ഷിക്കയാൽ
ധർമ്മജനത്ഭുതപ്പെട്ടു തത്രസ്ഥനാം
ബ്രഹ്മാത്മജമുനിതന്നെ നമിച്ചുടൻ
മാമുനിമാരശേഷം കേട്ടിരിക്കവേ
താഴ്മയായിങ്ങനെ ചോദിച്ചുഭൂപതേ! 13-14

---

[1] പാപമററവം   2 സുന്ദരി

അഹോ അത്യത്ഭുതം ഹ്യേതദ്ദുർല്ലഭൈകാന്തിനാമപി
വാസുദേവേ പരേ തത്ത്വേ പ്രാപ്തിശ്ചൈദ്യസ്യ വിദ്വിഷഃ 15
ഏതദ്വേദിതുമിച്ഛാമഃ സർവ്വ ഏവ വയം മുനേ
ഭഗവന്നിന്ദയാ വേനോ ദ്വിജൈസ്തമസി പാതിതഃ 16
ദമഘോഷസുതഃ പാപ ആരഭ്യ കളഭാഷണാൽ
സമ്പ്രത്യമർഷീ ഗോവിന്ദേ ദന്തവക്ത്രശ്ച ദുർമ്മതിഃ 17
ശപതോരസകൃദ്വിഷ്ണും യദ്ബ്രഹ്മ പരമവ്യയം
ശ്വിത്രോ ന ജാതോ ജിഹ്വായാം നാന്ധം വിവിശതുസ്തമഃ 18
കഥം തസ്മിൻ ഭഗവതി ദുരവഗ്രഹധാമനി
പശ്യതാം സർവ്വലോകാനാം ലയമീയതുരഞ്ജസാ. 19
ഏതൽ ഭ്രാമ്യതി മേ ബുദ്ധിർദ്ദീപാർച്ചിരിവ വായുനാ
ബ്രൂഹ്യേതദത്ഭുതതമം ഭഗവാംസ്തത്ര കാരണം. 20

ശ്രീശുക ഉവാച

രാജ്ഞസ്തദ്വച ആകർണ്ണ്യ നാരദോ ഭഗവാനൃഷിഃ
തുഷ്ടഃ പ്രാഹ തമാഭാഷ്യ ശൃണ്വത്യാസ്തത്സദഃ കഥാഃ 21
നിന്ദനസ്തവസൽകാരന്യക്കാരാർത്ഥം കളേബരം
പ്രധാനപരയോ രാജന്നവിവേകേന കല്പിതം. 22
ഹിംസാ തദഭിമാനേന ദണ്ഡപാരുഷ്യയോര്യഥാ
വൈഷമ്യമിഹ ഭൂതാനാം മമാഹമിതി പാർത്ഥിവ. 23
യന്നിബദ്ധോഽഭിമാനോഽയം തദ്വധാൽ പ്രാണിനാം വധഃ
തഥാ ന യസ്യ കൈവല്യാദഭിമാനോഽഖിലാത്മനഃ
പരസ്യ ദമകർത്തുർഹി ഹിംസാ കേനാസ്യ കല്പ്യതേ. 24
തസ്മാദ്വൈരാനുബന്ധേന നിർവ്വൈരേണ ഭയേന വാ
സ്നേഹാൽ കാമേന വാ യുഞ്ജ്യാൽ കഥഞ്ചിന്നേക്ഷതേ പൃഥക്. 25
യഥാ വൈരാനുബന്ധേന മർത്ത്യസ്തന്മയതാമിയാൽ
ന തഥാ ഭക്തിയോഗേന ഇതി മേ നിശ്ചിതാ മതിഃ 26
കീടഃ പേശസ്കൃതാ രുദ്ധഃ കുഡ്യായാം തമനുസ്മരൻ
സംരംഭഭയയോഗേന വിന്ദതേ തത്സരൂപതാം. 27
ഏവം കൃഷ്ണേ ഭഗവതി മായാമനുജ ഈശ്വരേ
വൈരേണ പൂതപാപ്മാനസ്തമാപുരനുചിന്തയാ. 28
കാമാദ്ദ്വേഷാദ്ഭയാൽ സ്നേഹാദ്യഥാ ഭക്ത്യേശ്വരേ മനഃ
ആവേശ്യ തദഘം ഹിത്വാ ബഹവസ്തദ്ഗതിം ഗതാഃ 29
ഗോപ്യഃ കാമാദ്ഭയാൽ കംസോ ദ്വേഷാച്ചൈദ്യാദയോ നൃപാഃ
സംബന്ധാൽ വൃഷ്ണയഃ സ്നേഹാദ്യൂയം ഭക്ത്യാ വയം വിഭോ. 30
കതമോഽപി ന വേനഃ സ്യാൽ പഞ്ചാനാം പുരുഷം പ്രതി
തസ്മാൽ കേനാപ്യുപായേന മനഃ കൃഷ്ണേ നിവേശയേൽ. 31
മാതൃഷ്വസേയോ വശ്ചൈദ്യോ ദന്തവക്ത്രശ്ച പാണ്ഡവ
പാർഷദപ്രവരൌ വിഷ്ണോർവ്വിപ്രശാപാൽ പദാച്ച്യുതൌ. 32

യുധിഷ്ഠിര ഉവാച

കീദൃശഃ കസ്യ വാ ശാപോ ഹരിദാസാഭിമർശനഃ
അശ്രദ്ധേയ ഇവാഭാതി ഹരേരേകാന്തിനാം ഭവഃ 33
ദേഹേന്ദ്രിയാസുഹീനാനാം വൈകുണ്ഠപുരവാസിനാം
ദേഹസംബന്ധസംബദ്ധമേതദാഖ്യാതുമർഹസി. 34

നാരദ ഉവാച

ഏകദാ ബ്രഹ്മണഃ പുത്രാ വിഷ്ണോർല്ലോകം യദൃച്ഛയാ
സനന്ദനാദയോ ജഗ്മുശ്ചരന്തോ ഭുവനത്രയം. 35

"ആശ്ചര്യമെത്രയും, ബ്രഹ്മസ്വരൂപനാ-
മച്യുതസ്വാമിയിൽ നിശ്ചലമായിട്ടും
ഭക്തിഭവിക്കുന്നവർക്കു മലഭ്യമാം
സദ്ഗതി വിദ്വേഷിയാം ശിശുപാലനിൽ
സക്തമാവാൻകാര്യമെന്തെന്നറിഞ്ഞീടാ-
നത്യൊണ്ടവാശ്ശുന്നു ഞങ്ങൾക്കു മാമുനേ! 15-16
അത്യന്തപാപിയാമശ്ശിശുപാലനും
ദുഷ്ടമതിയായ ദന്തവക്ത്രാഖ്യനും
ജന്മംതുടങ്ങിയെല്ലായ്പ്പൊഴുമൊന്നുപോൽ
ബ്രഹ്മാത്മകനാം ഭഗവാൻ മുകുന്ദനെ
സഭ്യമല്ലാതുള്ള ഭാഷയിൽക്രുദ്ധരായ്
ദുർഭാഷണങ്ങൾ ചൊരിഞ്ഞവരല്ലയോ?
എന്നിട്ടവരുടെ നാവിനുകുഷ്ഠവും
വന്നില്ല, വീണില്ലവർനരകത്തിലും
എന്നതോർത്തസ്മദിയാന്തരംഗംഭ്രമി-
ക്കുന്നിതു കാററിനാൽ ദീപമെന്നുള്ളപോൽ
ഹന്ത! മഹാത്ഭുതം താനിതോർത്താലിതിൻ
ബന്ധമെന്തെന്നു ഭഗവൻ! കഥിക്കുക." 17-20

ശ്രീശുകൻ പറഞ്ഞു

ഇത്ഥം യുധിഷ്ഠിരൻ ചൊന്നതുകേട്ടതി-
തുഷ്ടനായിബ്ഭഗവാനൃഷി നാരദൻ
ആ സഭാവാസികളേവരും കേൾക്കവേ
ഭാസുരമാമിച്ചരിതമോതീടിനാൻ 21
"എന്നുംശരീരമാത്മാവെന്നഭിമാന-
മാന്ന മൂഢാത്മാക്കൾ നിന്ദയും സ്തോത്രവും
സൽക്കാരവും തിരസ്കാരവും ദേഹത്തി-
നേൽക്കുന്നതായിട്ടു കല്പിച്ചിട്ടുന്നിതു. 22
പ്രാണികൾദേഹദണ്ഡത്തിനാലും പരം
ഹീനവചസ്സിനാലും വ്യസനിപ്പതു
ദേഹാത്മഭാവനമൂലമാണെന്നുള്ള-
തുഹിച്ചറിയാവതുതന്നെ മന്നവാ! 23
ഈയഭിമാനമേതോന്നിൽനിബദ്ധമ-
ക്കായത്തിനുള്ള നിധനത്തെയെപ്പൊഴും
പ്രാണിവർഗ്ഗത്തിൻ വധമെന്നു താൻ ജനം
മാനസംതന്നിൽ ഗണിച്ചുഴപാരുന്നിതു
സർവ്വത്തിനും നിയന്താവുമാത്മാവുമായ്
കേവലതത്വത്താലഭിമാനഹീനനാം
ദേവനെഹിംസിക്കയെന്നതോർത്തീടാനു-
മാവതല്ലായതിനന്യനില്ലായ്കയാൽ 24
ആകയാൽ വൈരാനുബന്ധം നിമിത്തമോ,
ശോകഭയസ്നേഹകാമങ്ങൾ മൂലമോ,
വൈരമില്ലാതെയോ, വല്ലവിധത്തിലും
ചേരണംശൗരിയിൽ ചിത്തമനന്യമായ്. 25
വിദ്വേഷഭാവനപോലെളുതല്ലന്യ-
പദ്ധതിവിഷ്ണുസായുജ്യമാന്നീടുവാൻ
ശത്രുവിനെസ്സദാചിന്തിക്കുമാവിധം
മിത്രത്തെയോർക്കുകയില്ല,തു കാരണം
പ്രേമഭക്ത്യാദിയത്രയ്ക്കെളുതല്ലെന്ന-
താമെൻ സുനിശ്ചിതമാമഭിപ്രായവും. 26
വണ്ടുചുമരിൽത്തട്ടത്തുവച്ചും പുഴ
വണ്ടിനെക്രോധത്തൊടും വൻഭയത്തൊടും
വീണ്ടും നിനച്ചു നിനച്ചിരുന്നന്തരം-
വണ്ടിൻെറരൂപത്തിലായ്ഭവിക്കുന്നിതേ. 27
ആ വിധംമായാമനുഷ്യനാം ശ്രീകൃഷ്ണ-
ദേവനിൽവൈരനിരന്തരചിന്തയാൽ
എത്രയോപേർ കന്മഷം നശിപ്പിച്ചു സം-
ശുദ്ധരായ് സായുജ്യമുക്തിയടഞ്ഞിതു. 28
വൈരഭയസ്നേഹ കാമാദിഭാവന-
കാരണംമാനസമീശനിലപ്പിച്ചു
പാപവിമുക്തരായ് സായുജ്യമുക്തി സം-
പ്രാപിച്ചതിനുദൃഷ്ടാന്തങ്ങളോതിടാം. 29
കാമംനിമിത്തമഗ്ഗോപീജനങ്ങളും
സീമാധിക ഭീതിമൂലമാം കംസനും
ദ്വേഷത്തിനാൽ ശിശുപാലാദിഭൂപരും
വംശബന്ധത്തിനാൽ വൃഷ്ണിജനങ്ങളും
തുംഗമാംസ്നേഹത്തിനാൽ ധർമ്മജാദ്യരാം
നിങ്ങളും ഭക്ത്യാമുനികളാം ഞങ്ങളും
മായാമയനാം ഭഗവാൻമുകുന്ദനിൽ
സായുജ്യമാന്നതോർത്തീടുകഭൂപതേ! 30
വേനനീമഞ്ചുകൂട്ടത്തിലും പെട്ടിടാ,
ഹീനൻമനംവപ്പതില്ല മാർജാനിയിൽ
വീണാൻനരകത്തി,ലാകയാൽ കൃഷ്ണനിൽ
മാനസംചേർക്കണമെങ്ങിനെയെങ്കിലും 31
പൂതമതേ! ഭവന്മാതൃസഹോദരീ-
ജാതരാമചൈദ്യനും ദന്തവക്ത്രനും
ശ്രീമഹാവിഷ്ണുഭഗവാൻെറ പാർഷദ-
പ്രാമാണികരാണ, വിപ്രശാപത്തിനാൽ
ഉന്നതമാകുമാമാന്യപദവിയിൽ
നിന്നുമധഃപതിച്ചുള്ളവരാണെടോ." 32

യുധിഷ്ഠിരൻ പറഞ്ഞു

ശ്രീപതിഭൃത്യരവരേററതാം ശാപ-
രൂപമെ,ന്താരുശപിച്ചു മഹാമുനേ!
ഏകാന്തവിഷ്ണുഭക്തന്മാർക്കു സംസാര-
ശോകമെന്നുള്ളതവിശ്വസനീയമാം. 33
ശോകാർഹദേഹേന്ദ്രിയപ്രാണഹീനരാം
വൈകുണ്ഠവാസികൾക്കംഗ സംബന്ധമായ്
വൈഷമ്യമുണ്ടായ്‌വരുന്നവിധങ്ങള-
മീഷലകല്മഷമാറങ്ങരുളീടണം. 34

നാരദൻ പറഞ്ഞു

ബ്രഹ്മജന്മാരാം സനകാദ്യരേകദാ
ചെമ്മേ ജഗത്ത്രയസഞ്ചാരവേളയിൽ
യാദൃച്ഛികമായി വൈകുണ്ഠലോകത്തു
മോദപുരസ്സരം ചെന്നുകേറീടിനാർ. 35

പഞ്ചഷഡ്വായനാർഭാഭാഃ പൂർവ്വേഷാമപി പൂർവ്വജാഃ
ദിഗ്വാസസഃ ശിശൂൻ മത്വാ ദദ്വാഃസ്ഥൗ താൻ പ്രത്യഷേധതാം. 36
അശപൻ കുപിതാ ഏവം യുവാം വാസം ന ചാർഹഥഃ
രജസ്തമോഭ്യാം രഹിതേ പാദമൂലേ മധുദ്വിഷഃ
പാപിഷ്ഠാമാസുരീം യോനിം ബാലിശൌ യാതമാശ്വതഃ 37
ഏവം ശപ്തൗ സ്വഭവനാൽ പതന്തൌ തൈഃ കൃപാലുഭിഃ
പ്രോക്തൌ പുനർജ്ജന്മഭിർവ്വാം ത്രിഭിർല്ലോകായ കല്പതാം. 38
ജജ്ഞാതേ തൌ ദിതേഃ പുത്രൌ ദൈത്യദാനവവന്ദിതൌ
ഹിരണ്യകശിപുർജ്ജ്യേഷ്ഠോ ഹിരണ്യാക്ഷോഽനുജസ്തതഃ 39
ഹതോ ഹിരണ്യകശിപുർഹരിണാ സിംഹരൂപിണാ
ഹിരണ്യാക്ഷോ ധരോദ്ധാരേ ബിഭ്രതാ സൌകരം വപുഃ 40
ഹിരണ്യകശിപുഃ പുത്രം പ്രഹ്ളാദം കേശവപ്രിയം
ജിഘാംസുരകരോന്നാനാ യാതനാ മൃത്യുഹേതവേ. 41
സർവ്വഭൂതാത്മഭൂതം തം പ്രശാന്തം സമദർശനം
ഭഗവത്തേജസാ സ്പൃഷ്ടം നാശക്നോദ്ധന്തുമുദ്യമൈഃ 42
തതസ്തൌ രാക്ഷസൌ ജാതൌ കേശിന്യാം വിശ്രവഃസുതൌ
രാവണഃ കുംഭകർണ്ണശ്ച സർവ്വലോകോപതാപനൌ. 43
തത്രാപി രാഘവോ ഭൂത്വാ ന്യഹനച്ഛാപമുക്തയേ
രാമവീര്യം ശ്രോഷ്യസി ത്വം മാർക്കണ്ഡേയമുഖാൽ പ്രഭോ. 44
താവേവ ക്ഷത്രിയൌ ജാതൌ മാതൃഷ്വസ്രാത്മജൌ തവ
അധുനാ ശാപനിർമ്മുക്തൌ കൃഷ്ണചക്രഹതാംഹസൌ. 45
വൈരാനുബന്ധതീവ്രേണ ധ്യാനേനാച്യുതസാത്മതാം
നീതൌ പുനർഹരേഃ പാർശ്വം ജഗ്മതുർവ്വിഷ്ണുപാർഷദൌ. 46

യുധിഷ്ഠിര ഉവാച

വിദ്വേഷോ ദയിതേ പുത്രേ കഥമാസീന്മഹാത്മനി
ബ്രൂഹി മേ ഭഗവന്യേന പ്രഹ്ളാദസ്യാച്യുതാത്മതാ. 47

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
പ്രഹ്ളാദചരിതോപക്രമേ പ്രഥമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5624 സപ്തമസ്കന്ധേ ശ്ലോകാഃ 47

# ദ്വിതീയോഽധ്യായഃ

നാരദ ഉവാച

ഭ്രാതര്യേവം വിനിഹതേ ഹരിണാ ക്രോഡമൂർത്തിനാ
ഹിരണ്യകശിപൂ രാജൻ പര്യതപ്യദ്രുഷാ ശുചാ. 1
ആഹ ചേദം രുഷാ ഘൂർണ്ണഃ സന്ദഷ്ടദശനച്ഛദഃ
കോപോജ്ജ്വലദ്ഭ്യാം ചക്ഷുർഭ്യാം നിരീക്ഷൻ ധൂമ്രമംബരം. 2
കരാളദംഷ്ട്രോഗ്രദൃഷ്ട്യാ ദുഷ്പ്രേക്ഷ്യഭ്രുകുടീമുഖഃ
ശൂലമുദ്യമ്യ സദസി ദാനവാനിദമബ്രവീൽ. 3
ഭോ ഭോ ദാനവദൈതേയാ ദ്വിമൂർദ്ധംസ്ത്ര്യക്ഷ ശംബര
ശതബാഹോ ഹയഗ്രീവ നമുചേ പാക ഇല്വല. 4
വിപ്രചിത്തേ മമ വചഃ പുലോമൻ ശകുനാദയഃ
ശൃണുതാനന്തരം സർവ്വേ ക്രിയതാമാശു മാ ചിരം. 5
സപത്നൈർഘാതിതഃ ക്ഷുദ്രൈർഭ്രാതാ മേ ദയിതഃ സുഹൃൽ
പാർഷ്ണിഗ്രാഹേണ ഹരിണാ സമേനാപ്യുപധാവനൈഃ 6

അഞ്ചോ കടന്നാലൊരാറോവയസ്സേഴം
പിഞ്ചുപൈതങ്ങളായ്ത്തോന്നും സുരൂപരായ്
പൂർവ്വജർക്കും പൂർവ്വജരായി നഗ്നരായ്
സർവ്വാദരണീയരാകുമദ്ദിവ്യരെ
ദ്വാരപാലന്മാർ ശിശുക്കളെന്നോർത്തങ്ങു
കേററരുതെന്നുതടഞ്ഞുനിന്നീടിനാർ. 36

ലേശംരജസ്തമോഭാവമിയലാത്ത
കേശവൻതൻപാദമൂലത്തിലേതുമേ
വാസത്തിനർഹതയില്ലാത്തനിങ്ങൾപോ-
യാസുരീയോനിയെപ്രാപിച്ചുകൊള്ളുവിൻ"
എന്നൊരുശാപമദ്വാരപാലർക്കേകി
വന്നകോപത്താൽ സനന്ദനനാദികൾ. 37

വൈകുണ്ഠലോകത്തുനിന്നുകീഴ്പ്പോട്ടവർ
പോകുന്നതുകണ്ടലിഞ്ഞു മുനീശ്വരർ
മൂന്നുജന്മംകൊണ്ടുവീണ്ടുമിസ്ഥാനത്തു
വന്നീടുമെന്നുമനുഗ്രഹിച്ചീടിനാർ. 38

ഇത്ഥം ജയവിജയന്മാരവർ, ദിതി-
പുത്രരായ്ദാനവദൈത്യസുതരായി
വന്നുപിറന്നു, ഹിരണ്യകശിപുവാ-
ണൊന്നു,മറേറതനുജൻ ഹിരണ്യാക്ഷനും. 39

ശ്രീഹരിപിന്നെ ഹിരണ്യകശിപുവെ
സിംഹരൂപംധരിച്ചും ഹിരണ്യാക്ഷനെ
മന്നിനെയുദ്ധരിച്ചീടുന്നവേളയിൽ
പന്നിയായുംവന്നുകൊന്നിതു മന്നവാ! 40

ശ്രീഹരിക്കേററം പ്രിയനായ്ത്തനൂജനാം
പ്രഹ്ളാദനെയാഹിരണ്യകശിപുതാൻ
നാനാവിധ ഘോരകർമ്മങ്ങളാൽ ജീവ-
ഹാനിവരുത്തുവാനായ് ശ്രമിച്ചീടിനാൻ. 41

സർവ്വത്തിലും സമദർശനനായ്പരം
സർവ്വാത്മഭൂതനായത്യന്തശാന്തനായ്
മല്ലാരിതേജസ്സിയലുമബ്ബാലനെ-
ക്കൊല്ലാൻകഴിഞ്ഞില്ലവനൊന്നിനാലുമേ 42

കേശിനിയിൽ വിശ്രവസ്സുതൻപുത്രരായ്
രാക്ഷസരായ്ജാതരായെ,പ്പൊഴം
ലോകത്ത്രയത്തെപ്പരംതപിപ്പിച്ചവ-
രാകുന്ന രാവണനും കുംഭകർണ്ണനും 43

ആയവരെയപ്പൊഴുതു രഘുരാമ-
നായിബ്ഭഗവാൻമുകുന്ദൻഹനിച്ചിതു
രാമചരിതമങ്ങേയ്ക്കുമാർക്കണ്ഡേയ-
മാമുനിചൊല്ലിയിനിമേൽ ശ്രവിച്ചിടാം. 44

ക്ഷത്രിയരായ്ത്തവമാതൃസഹോദരീ-
പുത്രരായ്ത്തീന്ന്ഥ വിഷ്ണുചക്രത്തിനാൽ
[1] ദഗ്ദ്ധാഘരായ് മുക്തശാപരാരണ്ടുപേർ
ചൊൽക്കൊണ്ടരാവണകുംഭകർണ്ണാഖ്യർതാൻ 45

വൈരാനുബന്ധരായാന്ന തീവ്രധ്യാന-
കാരണം [2] മച്യുതസാത്മ്യമിയന്നവർ
പിന്നെയും പാർഷദന്മാരായ് ഹരിയുടെ
സന്നിധിയിൽത്താനണഞ്ഞിതുഭൂപതേ! 46

യുധിഷ്ഠിരൻ പറഞ്ഞു

ശുദ്ധമനസ്കനാം പുത്രനിലെങ്ങിനെ
വിദ്വേഷമുണ്ടായി ദൈത്യേന്ദ്രനെന്നതും
അച്യുതദേവനിൽ പ്രഹ്ലാദനുണ്ടായ
നിശ്ചലഭക്തിക്കു ഹേതുവുമോതണം.

---

# അദ്ധ്യായം 2

നാരദൻ പറഞ്ഞു

ഭ്രാതാവിനെ വരാഹാവതാരംപൂണ്ട
മാധവനാം ഭഗവാൻ നിഹനിക്കവേ
ഏററംതപിച്ചാൻ ഹിരണ്യകശിപുവാം
ദൈത്യനമർഷവും ദുഃഖവുംവാശ്ശയാൽ 1

കോപം സഹിക്കാനരുതാതെയായവൻ
വേപഥുഗാത്രനായ്ച്ചുണ്ടുംകടിച്ചുടൻ
നന്നായ്ക്കലങ്ങിമറിഞ്ഞുതീക്കട്ടപോൽ
മിന്നുന്നകണ്ണുകളിൽനിന്നുചിന്തിടും
ധൂമത്തിനാൽ ധൂമ്രമാകും നഭസ്സിലേ-
ക്കാമിഴിരണ്ടുമയച്ചു കരാളമാം
ദംഷ്ട്രകളും ഭ്രുകുടിയുമിടഞ്ഞിടും
നോട്ടങ്ങളാലാക്കുമേ ദുന്നിരീക്ഷ്യനായ്
വേലുമുയത്തിപ്പിടിച്ചുസഭതന്നി-
ലാളുംദിതിജരോടിങ്ങിനെ ചൊല്ലിനാൻ:- 2-3

"അല്ലയോ ദാനവദൈതേയവര്യരേ!
ചൊല്ലേറിടും ദ്വിമൂർദ്ധാവേ! ഹയഗ്രീവാ!
ഹേ ശംബരാ! ത്ര്യക്ഷ! വിപ്രചിത്തി! പാക!
ഹേ ശതബാഹോ! നമുചേ! സുഹൃത്തമാ!
ഇല്വലാ!ഹേ ശകുനാദികളെ! നിങ്ങ-
ളെല്ലാവരുമെൻറവാക്കുകൾ നല്ലപോൽ
ശ്രദ്ധിച്ചുകേട്ടിട്ടനന്തരം വേണ്ടപോൽ
ബുദ്ധിപൂർവ്വം പ്രവത്തിച്ചീടുവിൻദ്രുതം. 4-5

ശ്രീകാന്തനെല്ലാരിലും സമഭാവനം-
നാകിലും ക്ഷുദ്രരാമസ്മദ്വിരോധികൾ
അച്ചനയാൽത്തുണയ്ക്കായവനെപ്പാട്ടിൽ
വെച്ചുകൊണ്ടിച്ചതിച്ചുപോലവനെക്കൊണ്ടു
നമ്മൾക്കതീവസുഹൃത്തായ്ഹിതൈഷിയാ-
മെന്മഹസോദരനെ വധിപ്പിച്ചിതേ. 6

---

1 പാപമററവർ 2 അച്യുതനിൽ ലയം.

തസ്യ ത്യക്തസ്വഭാവസ്യ ഘൃണേർമ്മായാവനൌകസഃ
ഭജന്തം ഭജമാനസ്യ ബാലസ്യേവാസ്ഥിരാത്മനഃ 7

മച്ഛൂലഭിന്നഗ്രീവസ്യ ഭൂരിണാ രുധിരേണ വൈ
രുധിരപ്രിയം തർപ്പയിഷ്യേ ഭ്രാതരം മേ ഗതവ്യഥഃ 8

തസ്മിൻ കൂടേഽഹിതേ നഷ്ടേ കൃത്തമൂലേ വനസ്പതൌ
വിടപാ ഇവ ശുഷ്യന്തി വിഷ്ണുപ്രാണാ ദിവൌകസഃ 9

താവദ്യാത ഭുവം യൂയം ബ്രഹ്മക്ഷത്രസമേധിതാം
സൂദയധ്വം തപോയജ്ഞസ്വാധ്യായവ്രതദാനിനഃ 10

വിഷ്ണുർദ്വിജക്രിയാമൂലോ യജ്ഞോ ധർമ്മമയഃ പുമാൻ
ദേവർഷിപിതൃഭൂതാനാം ധർമ്മസ്യ ച പരായണം. 11

യത്ര യത്ര ദ്വിജാ ഗാവോ വേദാ വർണ്ണാശ്രമാഃ ക്രിയാഃ
തം തം ജനപദം യാത സന്ദീപയത വൃശ്ചത. 12

ഇതി തേ ഭർത്തൃനിർദ്ദേശമാദായ ശിരസാഽദൃതാഃ
തഥാ പ്രജാനാം കദനം വിദധുഃ കദനപ്രിയാഃ 13

പുരഗ്രാമവ്രജോദ്യാനക്ഷേത്രാരാമാശ്രമാകരാൻ
ഖേടഖർവ്വടഘോഷാംശ്ച ദദഹുഃ പത്തനാനി ച. 14

കേചിൽ ഖനിത്രൈർബ്ബിഭിദുഃ സേതുപ്രാകാരഗോപുരാൻ
ആജീവ്യാംശ്ചിച്ഛിദുർവൃക്ഷാൻ കേചിൽ പരശുപാണയഃ
പ്രാദഹഞ്ശരണാന്യന്യേ പ്രജാനാം ജ്വലിതോൽമുകൈഃ 15

ഏവം വിപ്രകൃതേ ലോകേ ദൈത്യേന്ദ്രാനുചരൈർമ്മുഹുഃ
ദിവം ദേവാഃ പരിത്യജ്യ ഭുവി ചേരുരലക്ഷിതാഃ 16

ഹിരണ്യകശിപുർഭ്രാതുഃ സമ്പരേതസ്യ ദുഃഖിതഃ
കൃത്വാ കടോദകാദീനി ഭ്രാതൃപുത്രാനസാന്ത്വയൽ. 17

ശകുനിം ശംബരം ധൃഷ്ടം ഭൂതസന്താപനം വൃകം
കാലനാഭം മഹാനാഭം ഹരിശ്മശ്രുമഥോൽകചം. 18

തന്മാതരം രുഷാഭാനും ദിതിം ച ജനനീം ഗിരാ
ശ്ലക്ഷ്ണയാ ദേശകാലജ്ഞ ഇദമാഹ ജനേശ്വര. 19

അംബാംബ ഹേ വധൂഃ പുത്രാ വീരം മാർഹഥ ശോചിതും
രിപോരഭിമുഖേ ശ്ലാഘ്യഃ ശൂരാണാം വധ ഈപ്സിതഃ 20

ഭൂതാനാമിഹ സംവാസഃ പ്രപായാമിവ സുവ്രതേ.
ദൈവേനൈകത്ര നീതാനാമുന്നീതാനാം സ്വകർമ്മഭിഃ 21

നിത്യ ആത്മാവ്യയഃ ശുദ്ധഃ സർവ്വഗഃ സർവ്വവിൽ പരഃ
ധത്തേഽസാവാത്മനോ ലിംഗം മായയാ വിസൃജൻ ഗുണാൻ. 22

യഥാംഭസാ പ്രചലതാ തരവോഽപി ചലാ ഇവ
ചക്ഷുഷാ ഭ്രാമ്യമാണേന ദൃശ്യതേ ചലതീവ ഭൂഃ 23

ഏവം ഗുണൈർഭ്രാമ്യമാണേ മനസ്യവികലഃ പുമാൻ
യാതി തത്സാമ്യതാം ഭദ്രേ ഹ്യലിംഗോ ലിംഗവാനിവ. 24

ഏഷ ആത്മവിപര്യാസോ ഹ്യലിംഗേ ലിംഗഭാവനാ
ഏഷ പ്രിയാപ്രിയൈര്യോഗോ വിയോഗഃ കർമ്മസംസൃതിഃ 25

സംഭവശ്ച വിനാശശ്ച ശോകശ്ച വിവിധഃ സ്മൃതഃ
അവിവേകശ്ച ചിന്താ ച വിവേകാസ്മൃതിരേവ ച. 26

തേജോമയനെങ്കിലും സൂകരാകൃതി
വ്യാജമായ്‌ക്കൈക്കൊണ്ടുപക്ഷിച്ചശീലവും
തന്നെബ്‌ഭജിക്കുന്നവനെ ബ്‌ഭജിക്കുന്ന
നിന്ദ്യനായ്‌ ബാലചപലസ്വഭാവനാം
ആ മുകുന്ദൻതൻ ഗളനാളമാശു ഞാൻ
മാമകശൂലമുനയാലറുത്തുടൻ
ധാരയായങ്ങൊഴുകീടും ചുടുചോര-
കോരിരുധിരപ്രിയനാം കനിഷ്ഠനു
പാരാതെതർപ്പണംചെയ്യതിനാലെയുൾ-
ച്ചേരുമെൻകോപവും താപവുമാററുവാൻ. 1-8
അക്കാശ്മലനെവധിക്കുന്നതാകിലോ
ചിക്കെന്നവൻ ജീവനായുള്ള വിണ്ണവർ,
വേരുമുറിച്ച തരുനിരയെന്നപോൽ
പാരാതുണങ്ങിനശിച്ചുപോം നിശ്ചയം. 9
ബ്രാഹ്മണക്ഷത്രിയരാലഭിവൃദ്ധമാം
ഭൂമിയിലേക്കുടൻ നിങ്ങൾ പോയീടുവിൻ
യാഗം തപസ്സധീതി വ്രതദാനങ്ങൾ
യോഗവുമാളുമക്കൂട്ടരെക്കൊല്ലുവിൻ. 10
നാരായണനാണു ഭൂസുരർതൻകർമ്മ-
കാരണവും സർവ്വധർമ്മസ്വരൂപവും
ദേവപിതൃഭൂതമാമുനിമാരാക-
മേവക്കുമാശ്രയമായിരിക്കുന്നതും. 11
എങ്ങെങ്ങു തങ്ങുന്നു വിപ്രരുംഗോക്കളു-
മെങ്ങെങ്ങുവർണ്ണാശ്രമോക്തകർമ്മങ്ങളും
അങ്ങങ്ങവരേഹനിച്ചാലയങ്ങളും
മങ്ങാതെതീയിട്ടുചുട്ടെരിച്ചീടുവിൻ.” 12
ഹിംസാപരരാമവർനിജസ്വാമിതൻ-
ശാസനത്തെശ്ശിരസാവഹിച്ചക്ഷണം
ക്ഷോണിയിലെങ്ങും നടന്നു സാധുക്കളെ-
ക്കാണികാരുണ്യവുമററുഹിംസിച്ചിതേ. 13
പട്ടണം ഗ്രാമം വ്രജം മലർവാടികൾ
പത്തനാരാമങ്ങളാശ്രമമാകരം. 14
നൽകൃഷിസ്ഥാനങ്ങൾ ഖർവ്വടംഘോഷമി-
തൊക്കെയും ഹന്ത! ദഹിപ്പിച്ചു രാപ്പകൽ.
പൊട്ടിച്ചിതെങ്ങുമണക്കെട്ടുകൾ ചിലർ
തട്ടിനിരത്തീ മതിൽ ഗോപുരങ്ങളും
മററുചിലരുടനാജീവ്യ വൃക്ഷങ്ങൾ
വെട്ടിമറിച്ചു പരശ്വായുധങ്ങളാൽ
പിന്നെച്ചിലർ മർത്ത്യവാസഗേഹങ്ങളു-
മൊന്നിട്ടിടാതുടൻ ചുട്ടെരിച്ചീടിനാർ 15
ബാധം ഹിരണ്യകശിപുവിൻ ഭൃത്യർതൻ-
പീഡയിക്ഷോണിയിൽ വർദ്ധിച്ചവേളയിൽ
യാഗാദികർമ്മങ്ങൾ നിന്നു വിൺവിട്ടു ഭൂ-
ലോകത്തലക്ഷിതരായ് ചരിച്ചാർ സുരർ. 16
ദുഃഖിതനാകും ഹിരണ്യകശിപുവും
ശീഘ്രം നിജമൃതസോദരൻ തന്നുടെ
ശ്രാദ്ധോദകാദികർമ്മങ്ങൾ കഴിച്ചുതത്-
പുത്രരേയും സമാധാനപ്പെടുത്തിനാൻ. 17
കാലദേശജ്ഞാനിയദ്ദിതിജാധിപൻ
കാലനാഭൻ,ഭൂതസന്താപനൻ,വൃകൻ,
ശംബരൻ,ധൃഷ്ടൻ,ഹരിശ്മശ്രുവുൽക്കച-
നമ്മഹാനാഭൻ, ശകുനിതുടങ്ങിയ
സോദരപുത്രരോടുംരുഷാഭാനുവാം
[1] ഭ്രാതൃപ്രിയയോടുമമ്മ ദിതിയോടും
എത്രയും മാർദ്ദവമാംവിധത്തിൽപുന-
രിത്തരം സാവധാനത്തിലോതീടിനാൻ. 18-19
“അമ്മേ! കനിഷ്ഠപ്രിയേ! പുത്രരേ! നിങ്ങ-
ളെന്മാനസോദരനേയോർത്തു കേഴൊലാ
വീരക്കടരിലരിയിൽനിന്നുംമൃതി-
ചേരുവതിഷ്ടമാം ചാർത്തിടാം കീർത്തിയും. 20
കർമ്മംനിമിത്തമിജ്ജന്തുക്കളെദൈവ-
മിമ്മട്ടൊരിടത്തു ചേർത്തങ്ങിണക്കിയും
പിന്നെ യഥേഷ്ടമകററിയുമാരീതി-
യെന്നും തുടരുന്ന കാര്യമോർത്തീടുകിൽ
തണ്ണീർത്തണൽപ്പന്തലിലെക്കണക്കിലേ
മന്നിടവാസംഗണിക്കേണ്ടതുള്ളുനാം. 21
നിത്യനായ് ശുദ്ധനായവ്യയനായ് സർവ-
വിത്തായ് സമസ്തഗനായ് വിളങ്ങുംപരൻ
തന്മായയാൽ ഗുണകാര്യദേഹങ്ങളെ
നിർമ്മിച്ചുതാനേ ശരീരം ധരിപ്പിതേ 22
ലോലമാമംബുവിൽ തീരവൃക്ഷങ്ങളും
ചാലെച്ചലിക്കുന്നപോലെ തോന്നുന്നിതു
മുററുംമിഴികൾ ഭ്രമിക്കവേഭൂമിയും
ചുററുന്നതായ്ത്തന്നെ കാണപ്പെടുന്നിതേ. 23
ആ വിധം ചിത്തം ചലിക്കുന്നളവില-
ജ്ജീവനുംകൂടെച്ചലിപ്പതായ്ത്തോന്നിടും
ദേഹം യഥാർത്ഥത്തിലില്ലാത്തജീവനു
ദേഹവാനെന്നുള്ള ഭാവവും വന്നിടും. 24
ദേഹസംബന്ധവിഹീനനാമാത്മാവു
ദേഹസംബന്ധമുണ്ടെന്നു ഭാവിപ്പതാം.
ആത്മാവിയലുമജ്ഞാനമതുമൂല
മാത്മാവിനെപ്രിയവസ്തുസംയോഗവും
ഇഷ്ടപദാർത്ഥവിയോഗവും കർമ്മവും
നിത്യദുഃഖത്തിൻ നിദാനമാം ജന്മവും
ചെമ്മേമൃതിയും നരകവും സ്വർഗ്ഗവു-
മമ്മേ! ഭവിച്ചു സംസാരമുണ്ടായിടും. 25
അദ്ധ്യാസമൂലമായുണ്ടാം പലേവിധ-
മത്തലും ചിന്തകളുമവിവേകവും
പക്ഷേ ചിലപ്പോൾ വിവേകമുദിക്കിലു-
മക്ഷണംതാനതു വിസ്മൃതമായിടും 26

1 സഹോദരഭാര്യ

അത്രാപ്യുദാഹരന്തീമമിതിഹാസം പുരാതനം
യമസ്യ പ്രേതബന്ധൂനാം സംവാദം തം നിബോധത. 27
ഉശീനരേഷ്വഭൂദ്രാജാ സുയജ്ഞ ഇതി വിശ്രുതഃ
സപത്നൈർന്നിഹതോ യുദ്ധേ ജ്ഞാതയസ്തമുപാസത. 28
വിശീർണ്ണരത്നകവചം വിഭ്രഷ്ടാഭരണസ്രജം
ശരനിർഭിന്നഹൃദയം ശയാനമസൃഗാവിലം. 29
പ്രകീർണ്ണകേശം ധ്വസ്താക്ഷം രഭസാ ദഷ്ടദച്ഛദം
രജഃകുണ്ഠമുഖാംഭോജം ഛിന്നായുധഭുജം മൃധേ. 30
ഉശീനരേന്ദ്രം വിധിനാ തഥാ കൃതം
പതിം മഹിഷ്യഃ പ്രസമീക്ഷ്യ ദുഃഖിതാഃ
ഹതാഃ സ്മ നാഥേതി കരൈരുരോ ഭൃശം
ഘ്നന്ത്യോ മുഹുസ്തൽപദയോരുപാപതൻ. 31
രുദത്യ ഉച്ചൈർദ്ദയിതാംഘ്രിപങ്കജം
സിഞ്ചന്ത്യ അസ്രൈഃ കുചകുങ്കുമാരുണൈഃ
വിസ്രസ്തകേശാഭരണാഃ ശുചം നൃണാം
സൃജന്ത്യ ആക്രന്ദനയാ വിലേപിരേ. 32
അഹോ വിധാത്രാകരുണേന നഃ പ്രഭോ
ഭവാൻ പ്രണീതോ ദൃഗഗോചരാം ദശാം
ഉശീനരാണാമസി വൃത്തിദഃ പുരാ
കൃതോഽധുനാ യേന ശുചാം വിവർദ്ധനഃ 33
ത്വയാ കൃതജ്ഞേന വയം മഹീപതേ
കഥം വിനാ സ്യാമ സുഹൃത്തമേന തേ
തത്രാനുയാനം തവ വീര പാദയോഃ
ശുശ്രൂഷതീനാം ദിശ യത്ര യാസ്യസി. 34
ഏവം വിലപതീനാം വൈ പരിഗൃഹ്യ മൃതം പതിം
അനിച്ഛതീനാം നിർഹാരമർക്കോസ്തം സംന്യവർത്തത. 35
തത്ര ഹ പ്രേതബന്ധൂനാമാശ്രുത്യ പരിദേവിതം
ആഹ താൻ ബാലകോ ഭൂത്വാ യമഃ സ്വയമുപാഗതഃ 36
അഹോ അമീഷാം വയസാധികാനാം
വിപശ്യതാം ലോകവിധിം വിമോഹഃ
യത്രാഗതസ്തത്ര ഗതം മനുഷ്യം
സ്വയം സധർമ്മാ അപി ശോചന്ത്യപാർത്ഥം. 37
അഹോ വയം ധന്യതമാ യദത്ര
ത്യക്താഃ പിതൃഭ്യാം ന വിചിന്തയാമഃ
അഭക്ഷ്യമാണാ അബലാ വൃകാദിഭിഃ
സ രക്ഷിതാ രക്ഷതി യോ ഹി ഗർഭേ. 38
യ ഇച്ഛയേശഃ സൃജതീദമവ്യയോ
യ ഏവ രക്ഷത്യവലുമ്പതേ ച യഃ
തസ്യാബലാഃ ക്രീഡനമാഹുരീശിതു-
ശ്ചരാചരം നിഗ്രഹസംഗ്രഹേ പ്രഭുഃ 39
പഥി ച്യുതം തിഷ്ഠതി ദിഷ്ടരക്ഷിതം
ഗൃഹേ സ്ഥിതം തദ്വിഹതം വിനശ്യതി
ജീവത്യനാഥോഽപി തദീക്ഷിതോ വനേ
ഗൃഹേഽപി ഗുപ്തോഽസ്യ ഹതോ ന ജീവതി. 40

ഭൂതാനി തൈസ്തൈർന്നിജയോനികർമ്മഭിർ-
ഭവന്തി കാലേ ന ഭവന്തി സർവ്വശഃ
ന തത്ര ഹാത്മാ പ്രകൃതാവപി സ്ഥിത-
സ്തസ്യാ ഗുണൈരന്യതമോ നിബധ്യതേ. 41

ഇദം ശരീരം പുരുഷസ്യ മോഹജം
യഥാ പൃഥഗ്ഭൗതികമീയതേ ഗൃഹം
യഥൗദകൈഃ പാർത്ഥിവതൈജസൈർജ്ജനഃ
കാലേന ജാതോ വികൃതോ വിനശ്യതി. 42

ആയതിനായ് ഞാൻ പുരാതനമായിട്ട-
മീയിതിഹാസമുദാഹരിച്ചീടുവൻ
കാലനാ പ്രേതബന്ധുക്കളുമായൊരു
നാളിലുണ്ടായ സംഭാഷണം കേൾക്കുവിൻ. 27

ഉണ്ടായിരുന്നിതുശീനരരാജ്യത്തു
പണ്ടു സുയജ്ഞനെന്നുള്ളൊരു മന്നവൻ
കൊന്നിതവനെയരാതികളാജിയിൽ
വന്നുചുററുംകൂടി ബന്ധുമിത്രാദ്യരും 28

രത്നകവചം വിശീർണ്ണമായ് മാലയോ-
ടൊത്തുവിഭ്രംശിച്ച ഭൂഷണജാലവും
ക്രൂരമ്പിനാൽ ഭിന്നഹൃത്തായൊഴുകുന്ന-
ചോരപരന്നംഗമാവിലമായ്പ്പരം
കണ്ണുകളുംപോയ് മുടികൾചിന്നിപ്പാറി
മന്യുവാലോഷ്ഠം കടിച്ചുപിടിച്ചലം
ധൂളിയാലും മുഖാബ്ജത്തൊട്ടുമമ്മഹീ-
പാലൻ രണഭുവിൽ വീണുകിടന്നിതേ. 29-30

പ്രാരബ്ധമൂലമീദുഃസ്ഥിതികൈവന്ന
ഭൂരമണാഗ്ര്യനെക്കണ്ടു തത്പത്നികൾ
ദുഃഖിച്ചു നാഥാ! 'ഹതർ ഞങ്ങ'ളെന്നുര-
ച്ചാക്രന്ദനംചെയ്തു നെഞ്ഞിലുക്കോട്ടടൻ
രണ്ടുകൈകൊണ്ടുമടിച്ചുമവൻെറ കാൽ-
ത്തണ്ടാരിൽവീണ്ടും പതിച്ചുംതപിച്ചിതേ. 31

ക്രന്ദിച്ചിതുച്ചം,തുടർന്നു നേത്രങ്ങളിൽ
നിന്നൊഴുകിത്തത്കുചങ്ങളിൽവീണുടൻ
കുങ്കുമപങ്കംകലർന്നുനൽശോണിമ
തങ്കിനനീരാൽ കഴുകിയും കാലുകൾ
കേശമഴിഞ്ഞുമിഴിഞ്ഞും വിഭൂഷകൾ
ളീക്ഷിക്കവോക്കു മനസ്സലിയുംവിധം
ഓരോന്നുചൊല്ലിയമ്മേദിനീപാലക-
ഭാര്യമാരുച്ചം പ്രലപിച്ചിതീവിധം 32

"ഞങ്ങൾക്കദൃശ്യമായുള്ളോരവസ്ഥയാ-
ണങ്ങേയ്ക്കുണച്ചതാ നിഷ്ഠുരണൻവിധി
ആരേയുശീനരരാജ്യജനങ്ങൾതൻ
സംരക്ഷണത്തിനജൻ നിയമിച്ചുവോ
ആ മഹാൻമൂലമവരേയശേഷമി-
ന്നാമഗരാക്കീയവനഴലാഴിയിൽ. 33

ഹേ മഹാരാജൻ! സുഹൃത്തും കൃതജ്ഞനു-
മാമങ്ങൊഴിഞ്ഞിവർ ജീവിപ്പതെങ്ങിനെ?
വീരാ! ഭവാനെഴുന്നള്ളുന്ന ദിക്കിലും
നേരേ ഭവത്പ്പാദശുശ്രൂഷണത്തിനായ്
ഞങ്ങളുംകൂടിയനുഗമിച്ചീടുവാ-
നങ്ങുന്നലിഞ്ഞനുവാദമേകീടണം." 34
ഭർത്തൃശവത്തെയും കെട്ടിപ്പിടിച്ചുകൊ-
ണ്ടിത്തരം സംസ്കാരകർമ്മം തടഞ്ഞവർ
വീണുകേഴുന്നതു കാണാൻ കഴിയാതെ
താണിതു ഭാനുമാൻ പശ്ചിമാംഭോധിയിൽ. 35

പ്രേതബന്ധുപ്രലാപങ്ങളേവംകേട്ടു
പ്രേതാധിപനൊരു ബാലാകൃതിപൂണ്ടു
മെല്ലവേയങ്ങുതസന്നിധിയിൽച്ചെന്നു
ചൊല്ലീടിനാനീവിധം സാരഗീരുകൾ:- 36
നാട്ടുനടപ്പുകൾ കണ്ടുകണ്ടേററവും
മൂത്തുനരച്ചിരിക്കുന്നൊരിക്കൂട്ടർ തൻ
അജ്ഞതയ്ക്കില്ലൊരതിർത്തി, ചിത്രം! പരം
ലജ്ജയില്ലല്ലോ വൃഥാ കരഞ്ഞീടുവാൻ.
മർത്യനെവിടെനിന്നിങ്ങുവന്നോ പുന-
രസ്ഥലത്തേക്കു തിരിച്ചുപോകുന്നതിൽ
ദുഃഖിപ്പതിനില്ലൊരർത്ഥം,മെല്ലാവരു-
മിക്കണക്കങ്ങു പോകേണ്ടവരാകയാൽ. 37
ധന്യരത്രേ ഞങ്ങളേററം, പിതൃജനം
മുന്നേത്യജിക്കിലും ചിന്തയില്ലതുമേ
തീരെയശക്തരായിട്ടുമീ ഞങ്ങളേ
ഘോരമൃഗങ്ങൾ ഭക്ഷിച്ചതുമില്ലകേൾ
മാതൃഗർഭത്തിൽ കിടന്നപ്പൊഴൊരുകാ-
ത്താദിവ്യപൂരുഷൻ രക്ഷിച്ചിട്ടും ദൃഢം 38
നാശരഹിതനേതീശ്വരൻ സ്വേച്ഛയാൽ
വിശ്വമിതുതീർത്തു കാത്തഴിക്കുന്നുവോ
അബ്ഭഗവാൻെറ കളിക്കോപ്പുകൾതന്നെ-
യല്ലേതരമിച്ചരാചരമാകവേ
നിഗ്രഹാനുഗ്രഹ ശക്തിയുമുണ്ടവ-
നെക്കാലവും നാരിമാരെ! ധരിക്കുവിൻ. 39
മാർഗ്ഗത്തിൽവീണതു കാക്കുന്നിതീശ്വരൻ,
ശീഘ്രംഹരിക്കുന്നു വീട്ടിലിരിപ്പവ
നാഥനില്ലാതെ വനമേറിയോൻ ജഗ-
ന്നാഥൻെറ രക്ഷയിലങ്ങു ജീവിച്ചിട്ടും.
വീട്ടിൽ സുരക്ഷിതനായവനേയിവൻ
തട്ടിയെടുക്കുന്നു, ജീവിപ്പതില്ലവൻ. 40
ഭൂതങ്ങൾ കർമ്മാനുസാരം ചിലപോതു
ജാതമാകാ, ചിലനേരം ജനിച്ചിട്ടും
ഊനമെന്യേ സർവ്വദേഹനിവാസിയായ്
കാണുന്ന സർവഗനായിട്ടുമാത്മാവു
മായാഗുണങ്ങളിൽ ബന്ധിച്ചിടാതന്യ-
നായിട്ടുതന്നെ വിളങ്ങുന്നിതെപ്പോഴും. 41
ദേഹമിതു പാർത്തു കാൺകിൽ പുരുഷനു
മോഹത്തിൽനിന്നുളവായതുതാൻ ദൃഢം
ഭൌതികമായിട്ടുംഗേഹംപുമാനിൽനി-
ന്നേതുവിധം വേർപിരിഞ്ഞിരിക്കുന്നുവോ
ആവിധം ഭൌതികമാം ശരീരത്തിനും
ജീവനുമായ് ബന്ധമില്ലെന്നു കണ്ടിടാം.
മണ്ണു,വെള്ളം,തീയിവതന്നണുരാശി-
യൊന്നിച്ചുചേർന്നു കുടം, നുര, ഭൂഷകൾ
എന്നീവിധം മുറയ്ക്കോരോന്നുളവായി-
വന്നിട്ടുപിന്നെ നശിച്ചിട്ടുന്നെന്നപോൽ
ജന്തുക്കളും വികാരാധീനരായ് ജനി,
ച്ചന്തമണയുന്നു കാലക്രമത്തിനാൽ. 42

യഥാനലോ ദാരുഷു ഭിന്ന ഈയതേ
യഥാനിലോ ദേഹഗതഃ പൃഥക് സ്ഥിതഃ
യഥാ നഭഃ സർവ്വഗതം ന സജ്ജതേ
തഥാ പുമാൻ സർവ്വഗുണാശ്രയഃ പരഃ 43

സുയജ്ഞോ നന്വയം ശേതേ മൂഢാ യമനുശോചഥ
യഃ ശ്രോതാ യോഽനുവക്തേഹ സ ന ദൃശ്യേത കർഹിചിൽ. 44

ന ശ്രോതാ നാനുവക്തായം മുഖ്യോഽപ്യത്ര മഹാനസുഃ
യസ്ത്വിഹേന്ദ്രിയവാനാത്മാ സ ചാന്യഃ പ്രാണദേഹയോഃ 45

ഭൂതേന്ദ്രിയമനോലിംഗാൻ ദേഹാനുച്ചാവചാൻ വിഭുഃ
ഭജത്യുത്സൃജതി ഹ്യന്യസ്തച്ചാപി സ്വേന തേജസാ. 46

യാവല്ലിംഗാന്വിതോ ഹ്യാത്മാ താവൽ കർമ്മ നിബന്ധനം
തതോ വിപര്യയഃ ക്ലേശോ മായായോഗോഽനുവർത്തതേ. 47

വിതഥാഭിനിവേശോഽയം യൽ ഗുണേഷ്വർത്ഥദൃഗ്വചഃ
യഥാ മനോരഥഃ സ്വപ്നഃ സർവ്വമൈന്ദ്രിയകം മൃഷാ. 48

അഥ നിത്യമനിത്യം വാ നേഹ ശോചന്തി തദ്വിദഃ
നാന്യഥാ ശക്യതേ കർത്തും സ്വഭാവഃ ശോചതാമിതി. 49

ലുബ്ധകോ വിപിനേ കശ്ചിൽ പക്ഷിണാം നിർമ്മിതോഽന്തകഃ
വിതത്യ ജാലം വിദധേ തത്ര തത്ര പ്രലോഭയൻ 50

കുലിംഗമിഥുനം തത്ര വിചരത്സമദൃശ്യത
തയോഃ കുലിംഗീ സഹസാ ലുബ്ധകേന പ്രലോഭിതാ 51

സാസജ്ജത ശിചസ്തന്ത്യാം മഹിഷീ കാലയന്ത്രിതാ
കുലിംഗസ്താം തഥാഽഽപന്നാം നിരീക്ഷ്യ ഭൃശദുഃഖിതഃ
സ്നേഹാദകല്പഃ കൃപണഃ കൃപണാം പര്യദേവയൽ. 52

അഹോ അകരുണോ ദേവഃ സ്ത്രിയാഽഽകരുണയാ വിഭുഃ
കൃപണം മാനുശോചന്ത്യാ ദീനയാ കിം കരിഷ്യതി. 53

കാമം നയതു മാം ദേവഃ കിമർദ്ധേനാത്മനോ ഹി മേ
ദീനേന ജീവതാ ദുഃഖമനേന വിധുരായുഷാ 54

കഥം ത്വജാതപക്ഷാംസ്താൻ മാതൃഹീനാൻ ബിഭർമ്മ്യഹം
മന്ദഭാഗ്യാഃ പ്രതീക്ഷന്തേ നീഡേ മേ മാതരം പ്രജാഃ 55

ഏവം കുലിംഗം വിലപന്തമാരാൽ
പ്രിയാവിയോഗാതുരമശ്രുകണ്ഠം
സ ഏവ തം ശാകുനികഃ ശരേണ
വിവ്യാധ കാലപ്രഹിതോ വിലീനഃ 56

ഏവം യൂയമപശ്യന്ത്യ ആത്മാപായമബുദ്ധയഃ
നൈനം പ്രാപ്സ്യഥ ശോചന്ത്യഃ പതിം വർഷശതൈരപി. 57

ഹിരണ്യകശിപുരുവാച

ബാല ഏവം പ്രവദതി സർവ്വേ വിസ്മിതചേതസഃ
ജ്ഞാതയോ മേനിരേ സർവ്വമനിത്യമയഥോത്ഥിതം. 58

യമ ഏതദുപാഖ്യായ തത്രൈവാന്തരധീയത
ജ്ഞാതയോഽപി സുയജ്ഞസ്യ ചക്രുര്യത്സാമ്പരായികം. 59

തതഃ ശോചത മാ യൂയം പരം ചാത്മാനമേവ ച
ക ആത്മാ കഃ പരോ വാത്ര സ്വീയഃ പാരക്യ ഏവ വാ
സ്വപരാഭിനിവേശേന വിനാജ്ഞാനേന ദേഹിനാം. 60

അഗ്നികാഷ്ഠങ്ങളിലേതുകണക്കിനു
മഗ്നനായും ഭിന്നനായുമിരുന്നിട്ടും
ദേഹഗതനാംസമീരണനെങ്ങിനെ
ദേഹത്തിൽനിന്നന്യനായിരിക്കുന്നുവോ,
എങ്ങുംനിറഞ്ഞിട്ടമാകാശമൊന്നിലു-
മെങ്ങിനെ സംഗമില്ലാതിരിക്കുന്നുവോ,
സർവഗുണാശ്രയനായിട്ടമാത്മാവു-
മാവിധം ഭിന്നനാണില്ലൊരു സംശയം. 43
മൂഢകളേ! നിങ്ങളാരെക്കുറിച്ചിഹ
ക്കൂട്ടതലായി വിലപിച്ചിട്ടുന്നുവോ
ഭാസുരഗാത്രനാം യുഷ്മൽപ്രിയനുമാ-
മാസുയജ്ഞൻ കിടക്കുന്നിതാ മുന്നിലായ്
എന്നാൽ വധുക്കളേ! നിങ്ങളോതുന്നതു
നന്ദിച്ചുകേൾക്കയുമുത്തരംചൊൽകയും
ചെയ്യുവോൻവേറെയൊരുവനാണെപ്പൊഴു-
മായവൻ നിങ്ങൾക്കദൃശ്യനെന്നോക്കുവിൻ. 44
ആനനനാസികാദ്വാരസഞ്ചാരിയാം
പ്രാണനല്ലായവൻ, പ്രാണേന്ദ്രിയാദിയെ
താനേ പ്രവൃത്തിചെയ്യിച്ചീട്ടമാത്മാവു-
താനാണവൻ പ്രാണദേഹ വിഭിന്നനാം. 45
അന്യനായാരോട്ടമൊന്നിലും സംഗമ-
മെന്നിയേ മിന്നീട്ടമപ്പരമാത്മാവു
പഞ്ചഭൂതേന്ദ്രിയ മാനസാദ്യങ്ങളാൽ
സഞ്ചിതമായുച്ചനീചഭേദത്തൊട്ടം
തഞ്ചും വപുസ്സുകളംഗീകരിക്കയു-
മഞ്ചാതൊഴിക്കയും ചെയ്വു സ്വശക്തിയാൽ 46
എന്നോളമാത്മാവു ലിംഗദേഹത്തൊട്ടു-
മൊന്നിച്ചിരുന്നിട്ടമത്രനാളോളവും
കർമ്മസംബന്ധവും ദുഃഖസമൂഹവും
ചെമ്മേ ഭവിക്കുന്ന മായാനുവേശവും. 47
വ്യർത്ഥാഭിമാനമാം നൂനം ഗുണങ്ങളിൽ
സത്യമായുള്ള വാക്കും വിചാരങ്ങളും
മിഥ്യയാണിന്ദ്രിയ ഗോചരമായുള്ള-
തത്രയും [1] സ്വപ്നമനോരഥസന്നിഭം. 48
എന്നതുമൂലമനിത്യവും നിത്യവു-
മെന്നുള്ളരണ്ടിനം വസ്തുവെപ്പററിയും
തെല്ലും വിഷാദിക്കയില്ലവയെത്തിരി-
ച്ചുള്ളതുപോലെയറിയുന്നവരാരുമേ
ദുഃഖിതന്മാരുടെ സംഘം ശ്രമിക്കുകി-
ലൊക്കുമെന്നുണ്ടോ സ്വഭാവത്തെ മാററുവാൻ. 49
മുന്നംപറവകൾക്കന്തകനായ്‌വനം-
തന്നിലൊരു വേടനുണ്ടായിരുന്നിതു
എന്നുംവലവച്ചു,മോഹിച്ചു പക്ഷികൾ
വന്നുവീണാലവൻ ചെന്നുപിടിച്ചിട്ടും. 50
കണ്ടാൻ കുലിംഗമിഥുനത്തെയങ്ങിര-
തെണ്ടിയലയുന്നതായവനേകദാ
സമ്പ്രദായത്തിൽ വശീകരിച്ചായതിൽ
പെൺപക്ഷിയെ വലയിൽക്കുടുക്കീടിനാൻ. 51
കാലത്തിനാൽ ബദ്ധയായവളാവല-
ന്തലിൽക്കുരുങ്ങിക്കിടന്നു കേഴുന്നതു-
കണ്ടുകുലിംഗം തുണയ്ക്കസമർത്ഥനാ-
യിണ്ടലിച്ചാണ്ടു വിവശനായിപ്പരം
ഗാഢമായീട്ടമാസ്നേഹം നിമിത്തമായ്
ക്കൂട്ടതലായിക്കരഞ്ഞു തുടങ്ങിനാൻ. 52
എന്തിനും സാമർത്ഥ്യമേറീട്ടമീശ്വരൻ
ഹന്ത! കരുണാവിഹീനനായ്ത്തീർന്നിതോ
ആപന്നയാകിലും ദുഃഖിതനാകുമെൻ-
താപത്തെവീക്ഷിച്ചധികം തപിച്ചിട്ടും
ഇക്കരുണാർഹയാം പെൺപക്ഷിയെദ്ദൈവ-
മിക്കാലമെന്തിനായ് വഞ്ചിച്ചതിങ്ങിനെ? 53
ജായയേക്കൊണ്ടങ്ങുപോയീടിനദേവ-
നീയെന്നെയും കൊണ്ടുപോകട്ടെയിക്ഷണം
ഭാര്യാവിയുക്തനായ് ദുഃഖിക്കുമെൻപാതി-
മെയ്യാൽപ്രയോജനമെന്താണെനിക്കിനി. 54
മാതാവൊഴിഞ്ഞു ചിറകുമുളയ്ക്കാത്ത
പോതങ്ങളെഞാൻ പുലർത്തുവതെങ്ങിനെ?
ഭാഗ്യവിഹീനരാമെൻെറയക്കുഞ്ഞുങ്ങൾ
നോക്കിയിരിക്കയാണമ്മയെക്കൂട്ടിൽ. 55
ഏവം പ്രിയാവിയോഗാർത്തനായ്ക്കണ്ണുനീർ-
തൂവിക്കരഞ്ഞിട്ടമക്കുലിംഗത്തിനെ
കാലപ്രചോദിതനായവനങ്ങൊളിഞ്ഞുനി-
ന്നാലാക്കിലമ്പൊന്നയച്ചു കൊന്നാനവൻ. 56
അപ്പക്ഷിയെപ്പോലെ നിങ്ങളും ചിന്തയൊ-
രല്പവുമെന്യേ വിലപിച്ചിട്ടുന്നിതേ
എത്രയോ കാലമേവംകരഞ്ഞീടിലും
ഭർത്താവിനെക്കിട്ടുമെന്നു നിനയ്ക്കൊലാ. 57

ഹിരണ്യകശിപു പറഞ്ഞു

ബാലസ്വരൂപനാം കാലനേവംക്ലേശ-
ലേലാതെ ചൊന്നൊരിത്തത്ത്വം ശ്രവിക്കയാൽ
അത്തുതപ്പെട്ടു നൃപബന്ധുസഞ്ചയ-
മിപ്രപഞ്ചംമിഥ്യയെന്നുറപ്പിച്ചിതേ. 58
അന്തകൻതത്ര മറഞ്ഞാനഥ നൃപ-
ബന്ധുക്കൾചെയ്തു തൽ സംസ്കാരകർമ്മവും. 59
നിങ്ങളതുമൂലമന്യനെപ്പററിയും
നിങ്ങളെപ്പററിയും ദുഃഖിയായ്ക്കുമേ
എന്നുമിതെൻെറയതൊക്കെയുമന്യൻെറ-
യെന്നജ്ഞതയാലഭിമാനമാന്നിട്ടും
ഇദ്ദേഹികൾക്കജ്ഞതയോട്ടുകൂടാതെ
പാർത്തുകണ്ടീടിലാരാത്മാവുപാരിതിൽ
ആരാണുബാന്ധവ,നാരാം പരകീയ,-
നോരുകിലാരാണൊരുവൻ സ്വകീയനും. 60

---

[1] സ്വപ്നവും മനോരാജ്യവും പോലെ

നാരദ ഉവാച
ഇതി ദൈത്യപതേർവ്വാക്യം ദിതിരാകർണ്ണ്യ സസ്നുഷാ
പുത്രശോകം ക്ഷണാത്ത്യക്ത്വാ തത്ത്വേ ചിത്തമധാരയൽ. 61

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
ദിതിശോകാപനയനം നാമ ദ്വിതീയോ$ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5685 സപ്തമസ്കന്ധേ ശ്ലോകാഃ 108

## തൃതീയോ$ധ്യായഃ

നാരദ ഉവാച
ഹിരണ്യകശിപു രാജന്നജേയമജരാമരം
ആത്മാനമപ്രതിദ്വന്ദ്വമേകരാജം വ്യധിത്സത. 1
സ തേപേ മന്ദരദ്രോണ്യാം തപഃ പരമദാരുണം
ഊർദ്ധ്വബാഹുർന്നഭോദൃഷ്ടിഃ പാദാംഗുഷ്ഠാശ്രിതാവനിഃ 2
ജടാദീധിതിഭീ രേജേ സംവർത്താർക്ക ഇവാംശുഭിഃ
തസ്മിംസ്തപസ്തപ്യമാനേ ദേവാഃ സ്ഥാനാനി ഭേജിരേ. 3
തസ്യ മൂർദ്ധ്നഃ സമുദ്ഭൂതഃ സധൂമോ$ഗ്നിസ്തപോമയഃ
തിര്യഗൂർദ്ധ്വമധോലോകാനതപദ്വിഷ്വഗീരിതഃ 4
ചുക്ഷുഭുർന്നദ്യുദന്വന്തഃ സദ്വീപാദ്രിശ്ചചാല ഭൂഃ
നിപേതുഃ സഗ്രഹാസ്താരാ ജജ്വലുശ്ച ദിശോ ദശ. 5
തേന തപ്താ ദിവം ത്യക്ത്വാ ബ്രഹ്മലോകം യയുഃ സുരാഃ
ധാത്രേ വിജ്ഞാപയാമാസുർദ്ദേവദേവ ജഗൽപതേ. 6
ദൈത്യേന്ദ്രതപസാ തപ്താ ദിവി സ്ഥാതും ന ശക്നുമഃ
തസ്യ ചോപശമം ഭൂമൻ വിധേഹി യദി മന്യസേ.
ലോകാ ന യാവന്നങ്ക്ഷ്യന്തി ബലിഹാരാസ്തവാഭിഭൂഃ 7
തസ്യായം കില സങ്കല്പശ്ചരതോ ദുശ്ചരം തപഃ
ശ്രൂയതാം കിം ന വിദിതസ്തവാഥാപി നിവേദിതഃ 8
സൃഷ്ട്വാ ചരാചരമിദം തപോയോഗസമാധിനാ
അധ്യാസ്തേ സർവ്വധിഷ്ണ്യേഭ്യഃ പരമേഷ്ഠീ നിജാസനം. 9
തദഹം വർദ്ധമാനേന തപോയോഗസമാധിനാ
കാലാത്മനോശ്ച നിത്യത്വാത്സാധയിഷ്യേ തഥാ$$ത്മനഃ 10
അന്യഥേദം വിധാസ്യേ$ഹമയഥാപൂർവ്വമോജസാ
കിമന്യൈഃ കാലനിർദ്ധൂതൈഃ കല്പാന്തേ വൈഷ്ണവാദിഭിഃ 11
ഇതി ശുശ്രുമ നിർബ്ബന്ധം തപഃ പരമമാസ്ഥിതഃ
വിധത്സ്വാനന്തരം യുക്തം സ്വയം ത്രിഭുവനേശ്വര. 12
തവാസനം ദ്വിജഗവാം പാരമേഷ്ഠ്യം ജഗൽപതേ
ഭവായ ശ്രേയസേ ഭൂത്യൈ ക്ഷേമായ വിജയായ ച. 13
ഇതി വിജ്ഞാപിതോ ദേവൈർഭഗവാനാത്മഭൂർന്നൃപ
പരീതോ ഭൃഗുദക്ഷാദ്യൈര്യയൌ ദൈത്യേശ്വരാശ്രമം. 14
ന ദദർശ പ്രതിച്ഛന്നം വല്മീകതൃണകീചകൈഃ
പിപീലികാഭിരാചീർണ്ണമേദസ്ത്വങ്മാംസശോണിതം. 15
തപന്തം തപസാ ലോകാൻ യഥാഭ്രാപിഹിതം രവിം
വിലക്ഷ്യ വിസ്മിതഃ പ്രാഹ പ്രഹസൻ ഹംസവാഹനഃ 16
ഉത്തിഷ്ഠോത്തിഷ്ഠ ഭദ്രം തേ തപഃസിദ്ധോ$സി കാശ്യപ
വരദോ$ഹമനുപ്രാപ്തോ വ്രിയതാമീപ്സിതോ വരഃ 17

ശ്രീനാരദൻ പറഞ്ഞു

എന്നിത്തരത്തിലദൈത്യേന്ദ്രവാക്കുകൾ
നന്ദിച്ചുകേട്ട ദിതിയുംസ്നുഷകളും
പുത്രദുഃഖത്തെയുടനേയുപേക്ഷിച്ചു
തത്ത്വത്തിൽനന്നായ് മനസ്സുറപ്പിച്ചിതു. 61

## അദ്ധ്യായം 3

നാരദൻ പറഞ്ഞു

പിന്നെ ഹിരണ്യകശിപു ദൈത്യാധിപൻ
തന്നെജ്ജയിക്കുവാനന്യനില്ലാതെയും
തന്നിൽജരാമരണാദിയാം ദോഷങ്ങ
ളൊന്നുമൊരിക്കലും വന്നണയാതെയും
മൂപ്പാരിനെപ്പോഴുമേകാധിരാജനാ-
യ [1] പ്രതിദ്വന്ദിയായ് വാഴാൻ കൊതിച്ചിതേ. 1
പിന്നെയവൻ മന്ദരാദ്രിതൻസാനുവിൽ-
ച്ചെന്നുമന്നിൽപ്പദാംഗുഷ്ഠം തൊട്ടുവിച്ചു
വിണ്ണിൽനോക്കിക്കൈകൾ പൊക്കിനിന്നി-
ങ്ങിനെ-
യുന്നതമാകും തപസ്സാചരിച്ചിതു
തജ്ജടാകാന്തിയാൽ കല്പാന്തഭാനുമ-
ട്ടുജ്ജ്വലിച്ചീടിനാനങ്ങവനേററവും
ഇത്തരമുഗ്രതപസ്സുവനാളവേ
സ്വസ്ഥാനമാന്നാരമർത്ത്യരശേഷവും. 2-3
ശ്വാസനിരോധബലത്താൽ [2] ശരീരസ്ഥ-
വൈശ്വാനരനെസ്വമൂദ്ധാവിലൂടവേ!
ബാഹ്യലോകത്തു വിട്ടപ്പോളവൻധൂമ-
വാഹിയായ്ക്കീഴമേലും വിലങ്ങത്തിലും
നാലുഭാഗത്തുമായ്വ്യാപിച്ചുടൻതന്നെ
മൂലോകവും ദഹിപ്പിച്ചുതുടങ്ങിനാൻ. 4
ക്ഷോഭിച്ചിതാറുകളും സമുദ്രങ്ങളും
ദ്വീപശൈലങ്ങളോടൊത്തിളകീയിള
ശുക്രാദിനക്ഷത്രജാലം പതിച്ചിതു
ദിക്കുപത്തുംജ്വലിച്ചു തപോവഹ്നിയാൽ. 5
ഉൽക്കടമാകുമച്ചൂടാൽസുരോൽകരം
സ്വർഗ്ഗംവെടിഞ്ഞജലോകമണഞ്ഞുടൻ
ധാതാവിനോടറിയിച്ചാ"നയിപ്രഭോ!
ദൈത്യതയവാഥതപോവഹ്നിമൂലമായ്
ദേവലോകത്തു ഞങ്ങൾക്കുവസിക്കുവാ-
നാവാതെവന്നിരിക്കുന്നു ദയാനിധേ!
അങ്ങിതിൻശാന്തിയെന്തെങ്കിലുമോരുകി-
ലങ്ങേപ്പരിചാരകർലോകരാകവേ
ഇങ്ങിദാനീം വെന്തു ഭസ്മമാംമുന്നമേ
മങ്ങാതെവേണ്ടതുടൻ പ്രവത്തിക്കണം. 6-7
ഘോരമാകും തപസ്സാചരിച്ചീട്ടമീ
വീരൻെറവാഞ്ഛ ഭവാനറിയാവതാം
എങ്കിലും ഞങ്ങളറിയിച്ചിട്ടന്നിതു
വൻകൃപാപൂർവ്വമങ്ങുന്നു കൈക്കൊള്ളണം." 8
"ബ്രഹ്മാവുപാരം തഃപായോഗനിഷ്ഠയാൽ
ചെമ്മേ ചരാചരലോകം സമസ്തവും
നിർമ്മിച്ചശേഷമവയിലെല്ലാററിലും
സന്മാന്യമാം സ്ഥാനമാൻന്ന ലസിപ്പിതേ. 9
ഞാനുമതേവിധമേതുകാലംവരെ
വേണമെന്നാലും കഠിനവ്രതത്തൊടും
ഘോരമാകും തപസ്സാചരിച്ചപ്പദം
നേരേയടക്കുവനില്ലൊരുസംശയം
കാല,മാത്മാവിവ നിത്യങ്ങളെന്നതു
മൂലമസാദ്ധ്യമിതെന്നില്ല ഭീതി മേ. 10
ലോകത്തിലിന്നുനടപ്പുള്ള രീതിക-
ളാകെഞാൻ മാററിപ്പരിഷ്കരിച്ചീടുവൻ
സ്വർഗ്ഗിവുംവേണ്ടാ, സുദരശനം,ചുററിനും
മണ്ണിമാരു,മധർമ്മവും ധർമ്മവും
ഒക്കെനേരമറിച്ചാക്കിപ്പതിയൊരു
സ്വർഗ്ഗംചമയ്ക്കുവൻ ഞാൻ മമശക്തിയാൽ.
കല്പാന്തകാലത്തു കാലംനിമിത്തമായ്
ക്ഷിപ്രംനശിപ്പതായ് വൈഷ്ണവമായ്പരം
ഹീനമായീടുമാസ്ഥാനങ്ങളൊന്നുമേ
ഞാനാഗ്രഹിക്കാ, ഫലമെന്തവററിനാൽ!" 11
ഈവിധം നിർബന്ധവുംവച്ചുകൊണ്ടവ-
നീവൻതപസ്സാചരിപ്പതായ് കേൾപ്പതേ
മുപ്പാരിനീശനാമങ്ങുടൻ വേണ്ടതു
കല്പിച്ചുചെയ്യാൻ മടിക്കരുതേതുമേ. 12
നാന്മുഖാ! നിൻപരമോൽകൃഷ്ടമാംപദം
ബ്രാഹ്മണഗോരാശിതന്നുദയത്തിനും
സൌഖ്യമൈശ്വര്യം ജയംക്ഷേമമെന്നിവ-
കൾക്കും നിദാനമായിബ്ഭവിക്കുന്നിതു. 13
ഏവം സുരന്മാരറിയിക്കവേ ബ്രഹ്മ-
ദേവൻ ദ്രുതം ഭൃഗുദക്ഷാദിയുക്തനായ്
നേരേഹിരണ്യകശിപു തപംചെയ്യു-
മാരണ്യദൈത്യേശ്വരാശ്രമമെത്തിനാൻ 14
പുററു,തൃണം,മുളയെന്നിവമൂടിയും
ചുററുമമ്മെയ്യിലെ മേദസ്സു,മാംസവും
രക്തവുംതൂക്കുമെറുമ്പരിച്ചും തപ-
ശ്ശക്തിയാൽ പാരുതപിപ്പിച്ചുമങ്ങെഴും
ദൈത്യേന്ദ്രനെയവർകണ്ടില്ല, സൂക്ഷിച്ചു-
പാർത്തഥ,മേഘാവൃതാർക്കനെയെന്നപോൽ
കണ്ടുപിടിച്ചാനൊരുവിധമത്ഭുതം-
പൂണ്ടുകൊണ്ടേവം ചിരിച്ചോതിനാനജൻ 15-16
"കാശ്യപാ! ഭദ്രം ഭവാനെഴുനേൽക്കുക
നീ സിദ്ധനായീ തപഃപ്രഭാവത്തിനാൽ
നിന്നരികത്തുവരപ്രദനായഞാൻ
വന്നിരിക്കുന്നു വരിച്ചുകൊള്ളുവരം. 17

1 എതിരില്ലാത്തവൻ 2 ശരീരത്തിലുള്ള അഗ്നി

അദ്രാക്ഷമഹമേതത്തേ ഹ്യത്സാരം മഹദത്ഭുതം
ദംശഭക്ഷിതദേഹസ്യ പ്രാണാ ഹ്യസ്ഥിഷു ശേരതേ. 18
നൈതൽപൂർവ്വർഷയശ്ചക്രുർന്ന കരിഷ്യന്തി ചാപരേ
നിരംബുർധാരയേൽ പ്രാണാൻ കോ വൈ ദിവ്യസമാഃ ശതം. 19
വ്യവസായേന തേഽനേന ദഷ്കരേണ മനസ്വിനാം
തപോനിഷ്ഠേന ഭവതാ ജിതോഽഹം ദിതിനന്ദന. 20
തതസ്ത ആശിഷഃ സർവ്വാ ദദാമ്യസുരപുംഗവ
മർത്ത്യസ്യ തേ അമർത്ത്യസ്യ ദർശനം നാഘലം മമ. 21

നാരദ ഉവാച

ഇത്യുക്ത്വാഽഽദിഭവോ ദേവോ ഭക്ഷിതാംഗം പിപീലികൈഃ
കമണ്ഡലുജലേനൌക്ഷദ്ദിവ്യേനാമോഘരാധസാ. 22
സ തൽകീചകവല്മീകാൽ സഹ ഓജോബലാന്വിതഃ
സർവ്വാവയവസമ്പന്നോ വജ്രസംഹനനോ യുവാ
ഉത്ഥിതസ്തപ്തഹേമാഭോ വിഭാവസുരിവൈധസഃ 23
സ നിരീക്ഷ്യാംബരേ ദേവം ഹംസവാഹമവസ്ഥിതം
നനാമ ശിരസാ ഭൂമൌ തദ്ദർശനമഹോത്സവഃ 24
ഉത്ഥായ പ്രാഞ്ജലിഃ പ്രഹ്വ ഈക്ഷമാണോ ദൃശാ വിഭും
ഹർഷാശ്രുപുളകോദ്ഭേദോ ഗിരാ ഗദ്ഗദയാ ഗൃണാൽ. 25
കല്പാന്തേ കാലസൃഷ്ടേന യോഽന്ധേന തമസാഽഽവൃതം
അഭിവ്യനഗ്ജഗദിദം സ്വയംജ്യോതിഃ സ്വരോചിഷാ. 26
ആത്മനാ ത്രിവൃതാ ചേദം സൃജത്യവതി ലുമ്പതി
രജഃസത്വതമോധാമ്നേ പരായ മഹതേ നമഃ 27
നമ ആദ്യായ ബീജായ ജ്ഞാനവിജ്ഞാനമൂർത്തയേ
പ്രാണേന്ദ്രിയമനോബുദ്ധിവികാരൈർവ്യക്തിമീയുഷേ. 28

ത്വമീശിഷേ ജഗതസ്തസ്ഥുഷശ്ച
പ്രാണേന മുഖ്യേന പതിഃ പ്രജാനാം
ചിത്തസ്യ ചിത്തേർമ്മന ഇന്ദ്രിയാണാം
പതിർമ്മഹാൻ ഭൂതഗുണാശയേശഃ 29
ത്വം സപ്തതന്തൂൻ വിതനോഷി തന്വാ
ത്രയ്യാ ചാതുർഹോത്രകവിദ്യയാ ച
ത്വമേക ആത്മാഽഽത്മവതാമനാദി-
രനന്തപാരഃ കവിരന്തരാത്മാ. 30
ത്വമേവ കാലോഽനിമിഷോ ജനാനാ-
മായുർല്ലവാദ്യാവയവൈഃ ക്ഷിണോഷി
കൂടസ്ഥ ആത്മാ പരമേഷ്ഠ്യജോ മഹാം-
സ്ത്വം ജീവലോകസ്യ ച ജീവ ആത്മാ. 31
ത്വത്തഃ പരം നാപരമപ്യനേജ-
ദേജച്ച കിഞ്ചിദ്വ്യതിരിക്തമസ്തി
വിദ്യാഃ കലാസ്തേ തനവശ്ച സർവ്വാ
ഹിരണ്യഗർഭോഽസി ബൃഹത്ത്രിപൃഷ്ഠഃ 32
വ്യക്തം വിഭോ സ്ഥൂലമിദം ശരീരം
യേനേന്ദ്രിയപ്രാണമനോഗുണാംസ്ത്വം
ഭുങ്ക്ഷേ സ്ഥിതോ ധാമനി പാരമേഷ്ഠ്യേ
അവ്യക്ത ആത്മാ പുരുഷഃ പുരാണഃ 33

അനന്താവ്യക്തരൂപേണ യേനേദമഖിലം തതം
ചിദചിച്ഛക്തിയുക്തായ തസ്മൈ ഭഗവതേ നമഃ 34
യദി ദാസ്യസ്യഭിമതാൻ വരാന്മേ വരദോത്തമ
ഭൂതേഭ്യസ്ത്വദ്വിസൃഷ്ടേഭ്യോ മൃത്യുർമ്മാഭൂന്മമ പ്രഭോ. 35

അത്യന്തമത്ഭുതദായകമാണു നിൻ
ചിത്തബലം, സ്പഷ്ടമായതുകണ്ടു ഞാൻ
മാംസരക്തങ്ങളെറുമ്പരിച്ചീടിലും
നീശയിക്കുന്നിതിങ്ങസ്ഥിമാത്രാംഗനായ്. 18
പണ്ടിക്കണക്കൃഷിമാരുംകൊട്ടുംതപ-
സ്സാണ്ടിരുന്നി, ല്ലാരുമാന്നിടാ മേലിലും
ആക്കുകഴിയും ശതദിവ്യവത്സര-
മിക്കണക്കേ ജലപാനവുമെന്നിയേ
പ്രാണങ്ങളെ നിലനിർത്തിത്തപിക്കുവാൻ
ദാനവാധീശമകുടമാണിക്യമേ! 19
ധീരാഗ്ര്യരാലും സുദുഷ്കരമാകുമീ
വീരവ്യവസായമൊന്നിനാലിന്നു നീ
എന്നെജ്ജയിച്ചിരിക്കുന്നു ദൈത്യേശ്വരാ!
നിന്നഭിലാഷമോതീടുക സത്വരം 20
ഏററവും പ്രീതനാം ഞാൻനിന്നഭീഷ്ടങ്ങൾ
തെറെറന്നുസാധിതപ്രായമാക്കീടുവൻ
മർത്യനമർത്യസന്ദർശനമെങ്ങുമേ
വ്യർത്ഥമായിബ്ഭവിക്കുന്നില്ലൊരിക്കലും.'' 21

നാരദൻ പറഞ്ഞു

ഏവമബ്ധാതാവരുളിയമോഘവും
ദിവ്യവുമാകും കമണ്ഡലുവാരിയാൽ
പ്രോക്ഷണം ചെയ്താനെറുമ്പരിച്ചീടുമാ-
രാക്ഷസരാജൻെറ ജീർണ്ണാംഗമാകവേ. 22
തെറെറന്നതിനാലെ കീചകച്ചോട്ടിലെ
പ്പുററിൽനിന്നോജസ്സൊടും ദനുജാധിപൻ
പൂർണ്ണസർവ്വാംഗനായ് വജ്രസമംബല-
മാർന്നദേഹത്തൊടു താരുണ്യവാനുമായ്
[1] തപ്തസുവർണ്ണപ്രഭനായരണിയീ-
നദ്ഭുതനാമഗ്നിപോൽ വെളിവായിതേ. 23
ആകാശദേശത്തു ഹംസഗളസ്ഥനായ്
ലോകേശനെയാ ഹിരണ്യകശിപുവും
കണ്ടുനിരുപമാഹ്ലാദത്തൊടും കുളിർ-
പൂണ്ടുസാഷ്ടാംഗം നമസ്കരിച്ചീടിനാൻ. 24
പിന്നെയെഴുന്നേററു കൈകൾശിരസ്സിൽവ-
ച്ചൊന്നുതൊഴുതുവിഭുവിനെ വീക്ഷിച്ചു
കണ്ണിൽനിറഞ്ഞിതാനന്ദബാഷ്പംകുളി-
രാർന്നുതടഞ്ഞുതടഞ്ഞുവന്നുമൊഴി 25
''കല്പാന്തകാലത്തു കാലകൃതമാമ-
നല്പതമസ്സിനാലാവൃതമായിടും
പാരിനെസ്വപ്രകാശാത്മകനായിട്ടു
മാരൊരുവൻ പ്രകാശിപ്പിച്ചിടുന്നുവോ,
ആരാണുപിന്നെ ത്രിഗുണസ്വരൂപനായ്
പാരിടംതീർത്തങ്ങു കാത്തഴിക്കുന്നതും,
സത്വരജസ്തമോ ധാമമായ് സർവ്വത്ര-
മെത്തുമാബ്രഹ്മൻ! നമസ്കരിക്കുന്നു ഞാൻ. 26
ആദ്യനുംബീജവുമായ് ജ്ഞാനവിജ്ഞാന-
മൂർത്തിയായ് പ്രാണേന്ദ്രിയമനോബുദ്ധികൾ 27
പഞ്ചേന്ദ്രിയമെന്നിതുകളാൽസ്പഷ്ടത
തഞ്ചിവിളങ്ങും ഭവാനുനമസ്കൃതി. 28
ഇക്കണ്ടിടുന്ന ചരാചരങ്ങൾക്കൊക്കെ
മുഖ്യനാംപ്രാണനങ്ങത്രേ പ്രജാപതേ!
അങ്ങാണുനായകൻ ചേതസ്സിനുമിന്ദ്രി-
യങ്ങൾക്കു ചേതനസ്സും പ്രജകൾക്കുമേ
ഭൂതഗുണാശയപ്രേരകനും പരി-
പൂതനുംപൂർണ്ണനും നിന്തിരുമേനിതാൻ. 29
ചാതുർഹോത്രപ്രതിപാദകമായിടും
വേദമാംരൂപമാർന്നങ്ങേഴയജ്ഞങ്ങൾ
വിസ്തരിക്കുന്നിതവിച്ഛിന്നനും ദേഹ-
ഭൃത്തുക്കൾതൻപ്രാണനും ബോധരൂപനും
അന്തരാത്മാവുമനാദിയുമേകനാം
നിന്തിരുമേനിതാനില്ലൊരു സംശയം. 30
കണ്ണടയ്ക്കാതെയിരിക്കുന്നകാലവും
നിർണ്ണയമന്യനല്ലങ്ങുന്നുതാൻ വിഭോ!
കാലാംശമാം ലവാദ്യങ്ങളാലീ ജന-
പാളിതന്നായുസ്സൊടുക്കുന്നിതുഭവാൻ
ജീവരാശിക്കെഴും ജീവാത്മകാത്മാവു-
മാവിധം താനജനും പരമേഷ്ഠിയും-
ആനന്ദപൂർണ്ണനും കൂടസ്ഥനുംതിരു-
മേനിയാണെങ്ങും നിറഞ്ഞിരിക്കുന്നതും 31
കാരണമായതും കാര്യമായുള്ളതും
പാരിൽ ചലിക്കുന്നതും ചലിക്കാത്തതും
നിന്തിരുമേനിയിൽനിന്നു വിഭിന്നമായ്
ചിന്തിച്ചു നോക്കിയാലൊന്നുമില്ലെങ്ങുമേ
ശാസ്ത്രങ്ങളും തഥാ വേദങ്ങളും തവ
മൂർത്തികളത്രേ ഹിരണ്യഗർഭൻഭവാൻ
ബ്രഹ്മാണ്ഡമുള്ളിലാക്കിഗ്ഗുണാതീതനായ്
ബ്രഹ്മമായ്ത്തന്നെ വിളങ്ങുന്നിതെപ്പൊഴും; 32
ഹേ വിഭോ! പാരമേഷ്ഠ്യൽകൃഷ്ടധാമത്തി-
ലാവസിച്ചീടുമങ്ങുന്നു യാതൊന്നിനാൽ
ഇന്ദ്രിയപ്രാണമനോഗുണൌഘങ്ങളെ
സന്തതംനേരേയനുഭവിക്കുന്നുവോ
ആ സ്ഥൂലദേഹമാം വ്യക്തം പുരാണനു-
മാത്മാവുമാമങ്ങുതന്നെയവ്യക്തനും. 33
ചിത്തുമചിത്തുമായീടുന്നശക്തിക-
ളൊത്തിട്ടനന്തവുമവ്യക്തവുമായ
മൂർത്തിയോടും വിളങ്ങീടുമനശ്വര-
കീർത്ത! ഭഗവൻ! നമസ്കരിക്കുന്നുഞാൻ. 34
ഭക്താഭിലാഷമരുളും മഹാത്മാരിൽ-
മുഖ്യനാമങ്ങുവരമെനിക്കേകുകിൽ
നിന്തിരുമേനിതൻ സൃഷ്ടിവർഗ്ഗത്തിൽനി-
ന്നന്തമെനിക്കു ഭവിക്കാതിരിക്കണം. 35

1 ചുട്ടുപഴുത്ത പൊന്നിൻെറ ശോഭയുള്ളവൻ

നാ ന്തർബ്ബഹിർദിവാ നക്തമന്യസ്മാദപി ചായുധൈഃ
ന ഭൂമൌ നാംബരേ മൃത്യുർന്ന നരൈർന്ന മൃഗൈരപി. 36
വ്യസുഭിർവ്വാസുമദ്ഭിർവ്വാ സുരാസുരമഹോരഗൈഃ
അപ്രതിദ്വന്ദ്വതാം യുദ്ധേ ഐകപത്യം ച ദേഹിനാം. 37
സർവ്വേഷാം ലോകപാലാനാം മഹിമാനം യഥാത്മനഃ
തപോയോഗപ്രഭാവാണാം യന്ന രിഷ്യതി കർഹിചിൽ. 38

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ**
**ഹിരണ്യകശിപോർവ്വരയാചനം നാമ തൃതീയോഽധ്യായഃ**
**ശ്രീമൽഭാഗവതേ ശ്ലോകാഃ 5723 സപ്തമസ്കന്ധേ ശ്ലോകാഃ 146**

---

# ചതുർത്ഥോഽധ്യായഃ

**നാരദ ഉവാച**

ഏവം വൃതഃ ശതധൃതിർഹിരണ്യകശിപോരഥ
പ്രാദാത്തത്തപസാ പ്രീതോ വരാംസ്തസ്യ സുദുർല്ലഭാൻ. 1

**ബ്രഹ്മോവാച**

താതേമേ ദുർല്ലഭാഃ പുംസാം യാൻ വൃണീഷേ വരാൻ മമ
തഥാപി വിതരാമ്യംഗ വരാൻ യദപി ദുർല്ലഭാൻ. 2
തതോ ജഗാമ ഭഗവാനമോഘാനുഗ്രഹോ വിഭുഃ
പൂജിതോഽസുരവര്യേണ സ്തൂയമാനഃ പ്രജേശ്വരൈഃ 3
ഏവം ലബ്ധവരോ ദൈത്യോ ബിഭ്രദ്ധേമമയം വപുഃ
ഭഗവത്യകരോദ്ദ്വേഷം ഭ്രാതുർവ്വധമനുസ്മരൻ. 4
സ വിജിത്യ ദിശഃ സർവ്വാ ലോകാംശ്ച ത്രീൻ മഹാസുരഃ
ദേവാസുരമനുഷ്യേന്ദ്രാൻ ഗന്ധർവ്വഗരുഡോരഗാൻ. 5
സിദ്ധചാരണവിദ്യാധ്രാനൃഷീൻ പിതൃപതീൻ മനൂൻ
യക്ഷരക്ഷഃപിശാചേശാൻ പ്രേതഭൂതപതീനഥ. 6
സർവ്വസത്ത്വപതീഞ്ജിത്വാ വശമാനീയ വിശ്വജിൽ
ജഹാര ലോകപാലാനാം സ്ഥാനാനി സഹ തേജസാ. 7
ദേവോദ്യാനശ്രിയാ ജുഷ്ടമധ്യാസ്തേ സ്മ ത്രിവിഷ്ടപം
മഹേന്ദ്രഭവനം സാക്ഷാന്നിർമ്മിതം വിശ്വകർമ്മണാ
ത്രൈലോക്യലക്ഷ്മ്യായതനമധ്യുവാസാഖിലർദ്ധിമൽ. 8
യത്ര വിദ്രുമസോപാനാ മഹാമാരതകാ ഭുവഃ
യത്ര സ്ഫാടികകുഡ്യാനി വൈഡൂര്യസ്തംഭപംക്തയഃ 9
യത്ര ചിത്രവിതാനാനി പത്മരാഗാസനാനി ച
പയഃഫേനനിഭാഃ ശയ്യാ മുക്താദാമപരിച്ഛദാഃ 10
കൂജദ്ഭിർന്നൂപുരൈർദ്ദേവ്യഃ ശബ്ദയന്ത്യ ഇതസ്തതഃ
രത്നസ്ഥലീഷു പശ്യന്തി സുദതീഃ സുന്ദരം മുഖം. 11

തസ്മിന്മഹേന്ദ്രഭവനേ മഹാബലോ
മഹാമനാ നിർജ്ജിതലോക ഏകരാട്
രേമേഽഭിവന്ദ്യാംഘ്രിയുഗഃ സുരാദിഭിഃ
പ്രതാപിതൈരൂർജ്ജിതചണ്ഡശാസനഃ 12

തമംഗ മത്തം മധുനോരുഗന്ധിനാ
വിവൃത്തതാമ്രാക്ഷമശേഷധിഷ്ണ്യപാഃ
ഉപാസതോപായനപാണിഭിർവ്വിനാ
ത്രിഭിസ്തപോയോഗബലൌജസാം പദം. 13

ജഗുർമ്മഹേന്ദ്രാസനമോജസാ സ്ഥിതം
വിശ്വാവസുസ്തുംബുരുരസ്മദാദയഃ
ഗന്ധർവ്വസിദ്ധാ ഋഷയോഽസ്തുവന്മുഹുർ-
വ്വിദ്യാധരാ അപ്സരസശ്ച പാണ്ഡവ. 14
സ ഏവ വർണ്ണാശ്രമിഭിഃ ക്രതുഭിർഭൂരിദക്ഷിണൈഃ
ഇജ്യമാനോ ഹവിർഭാഗാനഗ്രഹീൽ സ്വേന തേജസാ. 15

വീട്ടിനകത്തും പുറത്തും നഭസ്സിലും
പൃഥ്വീതലത്തിലും വച്ചുമപ സ്സിലും
രാവിലുമായുധംകൊണ്ടും നരമൃഗ-
ജീവിജാലത്താലുമന്യരാൽ സൃഷ്ടമാം
ജന്തുവൃന്ദത്താലുമുണ്ടാകരുതെനി-
ക്കന്തമതിനുവരംതരേണം ഭവാൻ. 36
പ്രാണനില്ലാത്തവയാലുമസുരവെഴം
ദാനവദേവസർപ്പാദിയാലും മമ
മൃത്യുഭവിക്കരുതപ്രതിദ്വന്ദ്വിയായ്
നിത്യമേകാധിപതിയായിവാഴണം 37
നാലാസ്യനാം ഭവാനോടൊപ്പമായ്ജഗൽ-
പാലമാഹാത്മ്യവും, ശാശ്വതമായിട്ടും
[1] യോഗതപഃ പ്രഭാവാദിസംസിദ്ധിയു-
മാകവേ സന്തോഷമോടെനിക്കേകുക" 38

---

# അദ്ധ്യായം 4

നാരദൻ പറഞ്ഞു

ഇത്ഥം ഹിരണ്യകശിപു ചൊതീടവേ
തത്തപസ്സാൽ പ്രീതനായ പിതാമഹൻ
ഏകിനാനങ്ങവന്നക്ഷണംദുർല്ലഭ-
മാകും സമസ്തവരങ്ങളുമിച്ഛപോൽ. 1

ബ്രഹ്മാവു പറഞ്ഞു

എന്നോടുനീയിരന്നീടും വരങ്ങളി-
ലൊന്നുംപുമാന്മാർക്കു കിട്ടാവതല്ലുകൾ
എന്നാലുമെൻവത്സ! വാത്സല്യവായ്പിനാൽ
തന്നിരിക്കുന്ന ഞാൻ സർവ്വവരങ്ങളും 2
ഇഷ്ടവരപ്രദനായ് വിളവാകുമാ-
സ്രഷ്ടാവിനെയസുരേന്ദ്രനർച്ചിച്ചിതു
പിന്നെപ്രജാപതിവൃന്ദസ്തുതിയൊടും
തന്നുടെധാമമണഞ്ഞാൻ ചതുർമ്മുഖൻ. 3
സ്വർണ്ണമയമായകായമിയന്നലം-
മിന്നുമവനീവരങ്ങൾകിട്ടീടവേ
തന്നനുജൻതൻവധം സ്മരിച്ചിട്ടടൻ-
തന്നെ ഹരിയിൽവിദ്വേഷമുറച്ചിതു 4
ദിഗ്വിജയത്തിനിറങ്ങിയവൻസർവ്വ-
ദിക്കുംത്രിലോകവും വെന്നാനനന്തരം
ഇന്ദ്ര,നസുരാധിപന്മാർ, നരേശ്വരർ
ഗന്ധർവനാഥർ, ഗരുത്മാ, നനന്തനും
ചാരണസിദ്ധവിദ്യാധരാധീശ്വര-
ന്മാരുമൃഷികൾ പിശാചർമനുക്കളും
യക്ഷപിതൃപ്രേതഭൂതഗണേശരും
രക്ഷസ്സുകളുടെ സംഘപ്രധാനരും
എന്നിങ്ങിനെ സർവവർഗ്ഗാധിപരെയും
ചെന്നുബലാൽവെന്നു കീഴടക്കീട്ടടൻ
ലോകപാലോജ്ജ്വലദ്തേജസ്സൊടുംസ്ഥാന-
മാകെയടക്കിബ്ഭുവനജിത്തായിതേ 5-7
നന്ദനോദ്യാനസമേതം മഹസ്സിനാൽ
മിന്നിടും സ്വർഗ്ഗം നിവാസമായ്ക്കല്പിച്ചു
വിശ്വകർമ്മാവാൽകൃതമായ് ജഗത്ത്രയ-
ലക്ഷ്മീനികേതമായ് സർവ്വസമൃദ്ധമായ്
മുപ്പാരിലുംശ്രേഷ്ഠമായ് വിളങ്ങീടുമ-
സ്വപ്തിമന്ദിരം തന്നിൽവാണീടിനാൻ. 8
കോണിപ്പടികൾ പവിഴംപടുത്തതാ-
ണാനിലമെങ്ങും മരതകരാജിതം
ഭിത്തികളെല്ലാം സ്ഫടികമയം, സ്തംഭ-
മത്രയും വൈഡൂര്യനിർമ്മിതങ്ങൾതാൻ
ആസനൌഘം പത്മരാഗവിനിർമ്മിതം
ഭാസുരമത്രേ വിതാനങ്ങളുംപരം
മെത്തകൾ പാൽനുരയ്ക്കൊപ്പം ധവളങ്ങൾ,
പാത്രങ്ങൾ മുത്തുമാലാലംകൃതങ്ങളും.
അച്ചാരുധാമത്തിലങ്ങിങ്ങു ദേവിമാർ
കാൽച്ചിലമ്പും കിലുക്കിസ്സഞ്ചരിക്കവേ
മിന്നുമാരത്നത്തളത്തിൽച്ചിലടത്തു
നിന്നുനോക്കുന്നു തൻ സുന്ദരാസ്യാംബുജം. 9-11
നിസ്തുലമാം ദേഹശക്തിയുമത്യന്ത-
ചിത്തബലവുമിയലുമദ്ദാനവൻ
ലോകത്രയത്തെയും നിഷ്പ്രയാസംജയി-
ച്ചേകാധിപനായ് സുരാദ്യരെയാകവേ
പാരംതപിപ്പിച്ചു പാദം നമിപ്പിച്ചു
ഘോരമാം ശാസനയേകീനിരന്തരം
ദേവാധിപന്റെയാരമ്യവസതിയിൽ
സർവ്വഭോഗങ്ങളുമാന്നു രമിച്ചിതേ. 12
ഗന്ധമദ്യംകുടിച്ചേററമഹംകൃതി
യേന്തുന്നവനായ് വിവൃതതാമ്രാക്ഷനായ്
യോഗതപോബലൌജസ്സുകളാലുമ
പ്പാകാരിവൈരിയെ മൂന്നുപേരെന്നിയേ
ലോകപാലന്മാരഖിലമുപായന-
മേകിസ്സതതമുപാസനചെയ്തിതു 13
വാസവമാന്യാസനത്തിലോജസ്സിനാ-
ലാസീനനാകുമവനെ വിശ്വാവസു,
തുംബുരു, ഞാൻമുതലായമഹർഷികൾ
സമ്മോഹനമായ പാട്ടുകൾപാടിയും
ഗന്ധർവ്വവിദ്യാധരാപ്സരസ്സിദ്ധാദ്യർ
സന്തതംകീർത്തനത്താലും സ്തുതിച്ചിതേ. 14
വർണ്ണാശ്രമികൾ ബഹുദക്ഷിണയൊടും
നന്ദ്യാനടത്തും സമസ്താദ്ധ്വരത്തിലും
തന്നേയജിക്കണമെന്നു ശഠിച്ചവ-
നെന്നുംഹവിസ്സു ബലാൽ ഗ്രഹിച്ചീടിനാൻ. 15

---

1 യോഗവും തപഃപ്രഭാവവും കൊണ്ടുള്ള സിദ്ധികൾ

അകൃഷ്ടപച്യാ തസ്യാസീൽ സപ്തദ്വീപവതീ മഹീ
തഥാ കാമദുഘാ ദ്യൌസ്തു നാനാശ്ചര്യപദം നഭഃ 16

രത്നാകരാശ്ച രത്നൌഘാംസ്തൽപത്ന്യശ്ചോഹുരൂർമ്മിഭിഃ
ക്ഷാരസീധുഘൃതക്ഷൌദ്രദധിക്ഷീരാമൃതോദകാഃ 17

ശൈലാ ദ്രോണീഭിരാക്രീഡം സർവ്വർത്തുഷു ഗുണാൻ ദ്രുമാഃ
ദധാര ലോകപാലാനാമേക ഏവ പൃഥഗ്ഗുണാൻ. 18

സ ഇത്ഥം നിർജ്ജിതകകുബേകരാഡ്വിഷയാൻ പ്രിയാൻ
യഥോപജോഷം ഭുഞ്ജാനോ നാതൃപ്യദജിതേന്ദ്രിയഃ 19

ഏവമൈശ്വര്യമത്തസ്യ ദൃപ്തസ്യോച്ഛാസ്ത്രവർത്തിനഃ
കാലോ മഹാൻ വ്യതീയായ ബ്രഹ്മശാപമുപേയുഷഃ 20

തസ്യോഗ്രദണ്ഡസംവിഗ്നാഃ സർവ്വേ ലോകാഃ സപാലകാഃ
അന്യത്രാലബ്ധശരണാഃ ശരണം യയുരച്യുതം. 21

തസ്യൈ നമോഽസ്തു കാഷ്ഠായൈ യത്രാത്മാ ഹരിരീശ്വരഃ
യദ്ഗത്വാ ന നിവർത്തന്തേ ശാന്താഃ സംന്യാസിനോഽമലാഃ 22

ഇതി തേ സംയതാത്മാനഃ സമാഹിതധിയോഽമലാഃ
ഉപതസ്ഥുർഹൃഷീകേശം വിനിദ്രാ വായുഭോജനാഃ 23

ഓം നമോ ഭഗവതേ തുഭ്യം പുരുഷായ മഹാത്മനേ
വിശുദ്ധാനുഭവാനന്ദ സന്ദോഹായ യതോഽഭയം. 24

തേഷാമാവിരഭൂദ്വാണീ അരൂപാ മേഘനിസ്വനാ
സന്നാദയന്തീ കകുഭഃ സാധൂനാമഭയംകരീ. 25

മാ ഭൈഷ്ട വിബുധശ്രേഷ്ഠാഃ സർവ്വേഷാം ഭദ്രമസ്തു വഃ
മദ്ദർശനം ഹി ഭൂതാനാം സർവ്വശ്രേയ ഉപപത്തയേ. 26

ജ്ഞാതമേതസ്യ ദൌരാത്മ്യം ദൈതേയാപസദസ്യ ച
തസ്യ ശാന്തിം കരിഷ്യാമി കാലം താവൽ പ്രതീക്ഷത. 27

യദാ ദേവേഷു വേദേഷു ഗോഷു വിപ്രേഷു സാധുഷു
ധർമ്മേ മയി ച വിദ്വേഷഃ സ വാ ആശു വിനശ്യതി. 28

നിർവ്വൈരായ പ്രശാന്തായ സ്വസുതായ മഹാത്മനേ
പ്രഹ്ലാദായ യദാ ദ്രുഹ്യേദ്ധനിഷ്യേഽപി വരോർജ്ജിതം. 29

നാരദ ഉവാച

ഇത്യുക്താ ലോകഗുരുണാ തം പ്രണമ്യ ദിവൌകസഃ
ന്യവർത്തന്ത ഗതോദ്വേഗാ മേനിരേ ചാസുരം ഹതം. 30

തസ്യ ദൈത്യപതേഃ പുത്രാശ്ചത്വാരഃ പരമാത്ഭുതാഃ
പ്രഹ്ലാദോഽഭൂന്മഹാംസ്തേഷാം ഗുണൈർമ്മഹദുപാസകഃ 31

ബ്രഹ്മണ്യഃ ശീലസമ്പന്നഃ സത്യസന്ധോ ജിതേന്ദ്രിയഃ
ആത്മവത്സർവ്വഭൂതാനാമേകഃ പ്രിയസുഹൃത്തമഃ 32

ദാസവത്സംനതാര്യാങ്ഘ്രിഃ പിതൃവദ്ദീനവത്സലഃ
ഭ്രാതൃവത്സദൃശേ സ്നിഗ്ദ്ധോ ഗുരുഷ്വീശ്വരഭാവനഃ
വിദ്യാർത്ഥരൂപജന്മാഢ്യോ മാനസ്തംഭവിവർജ്ജിതഃ 33

നോദ്വിഗ്നചിത്തോ വ്യസനേഷു നിഃസ്പൃഹഃ
ശ്രുതേഷു ദൃഷ്ടേഷു ഗുണേഷ്വവസ്തുദൃക്
ദാന്തേന്ദ്രിയപ്രാണശരീരധീഃ സദാ
പ്രശാന്തകാമോ രഹിതാസുരോഽസുരഃ 34

ഏഴുഖണ്ഡംപെട്ടഭൂമിയുഴാതെതാൻ
പാഴററുസസ്യഫലപുഷ്ടമായിതു
ആവശ്യമുള്ള പദാത്ഥങ്ങളാകെവിൺ-
ദേവതയാദരവോടു വന്നേകിനാൾ
ആകാശദേവതതാനുമുറസ്സു പ-
ന്നേകിനാളത്ഭുതനാനാ പദാത്ഥവും. 16
ഉപ്പുമദ്യം നെയ്കരിമ്പിൻ രസംസുധ-
യ്ക്കൊപ്പമാംനീർ തയിർപാലുമെന്നീവിധം
ഓരോദ്രവവസ്തുവാളുമേഴാഴിയും
ദാരങ്ങളാകും തരംഗിണീവൃന്ദവും
രത്നഗണത്തെത്തരംഗങ്ങളിലൂടെ-
യെത്തിച്ചവനു സമപ്പിച്ചിരുന്നിതേ. 17
ശൈലങ്ങൾ, താഴ്വരയെല്ലാമൊരുപോലെ
കേളിക്കുചിതസ്ഥലങ്ങളാക്കീജവം
ഉർവ്വീരുഹങ്ങളും പുഷ്പഫലാഢ്യമായ്
സർവ്വർത്തുഭാവംപ്രകടമാക്കീ സദാ.
ലോകപാലക്കുള്ള വർഷാദികൃത്യങ്ങ-
ളേകനവൻ സ്വയംനിവ്വഹിച്ചീടിനാൻ. 18
ദിക്കുകളെല്ലാമിതുപോൽജയിച്ചേക-
ചക്രാധിനാഥനായോരമ്മഹാസുരൻ
ഇച്ഛാനുസാരമഭീഷ്ടവസ്തുക്കളെ
നിച്ചലുമാന്നുസുഖിച്ചിരുന്നങ്ങിനെ
ഇന്ദ്രിയങ്ങൾക്കുവശഗതനായവ-
നൊന്നിലും സംതൃപ്തിയില്ലെന്നുവന്നിതു. 19
ഇത്ഥംസമസ്താധിപത്യം ലഭിക്കയാൽ
കൃത്യമേതേതാണകൃത്യമിച്ചിന്തനം-
വിട്ടു മദംപൂണ്ടുശാസ്ത്രമയ്യാദകൾ
തെററിനടന്നു [1]ധരാദേവരപ്തനായ്
തന്നുടെ നീണ്ടതാമായുസ്സെഴുപത്തി-
യൊന്നുയുഗമവൻ പാഴിലാക്കീടിനാൻ. 20
തൽക്രൂരദണ്ഡനത്താലതിഭീതരായ്
ദിക്പാലകയുക്തസവ്വലോകങ്ങളും
എങ്ങുമഭയം ലഭിക്കാഞ്ഞൊടുക്കമ-
ശ്ശാർങ്ഗിയെച്ചെന്നുശരണം ഗമിച്ചിതേ. 21
"ശുദ്ധരായ് ശാന്തരാം സന്യാസിമാരേതു-
സുസ്ഥാനമെത്തിയാൽ പിന്നീടൊരിക്കലും
ദുഃഖമിയന്നിടാ, ശ്രീഹരിവാഴുമാ-
ദിക്കിനായ് ഞങ്ങൾ നമസ്കരിക്കുന്നിതേ." 22
ബാഹ്യേന്ദ്രിയങ്ങളെസ്സംയമംചെയ്തുസ-
മാഹിതധീകളായ് ശുദ്ധഭാവത്തൊടും
നിദ്രവെടിഞ്ഞു വാതാശനരായവ-
രിത്ഥംസ്തുതിച്ചാർ സമന്ത്രം മുകുന്ദനെ. 23
ഓം നമോ സവ്വഭയാപഹനായ് പര-
മാനന്ദപൂണ്ണനായൈശ്വര്യ മൂത്തിയായ്
ഭക്താഭിലാഷം സമസ്തമരുളിടും
ചിത്ക്കാതലാം മഹാത്മാവേ! നമസ്കൃതി 24
കൊണ്ടലിൻഗജ്ജനംപോലൊരശരീരി-
യുണ്ടായിതപ്പോളതിനുടെ മാറെറാലി
ദിക്കുകൾപത്തിലും വ്യാപിച്ചുസാധുക്ക-
ളുൾക്കൊണ്ടഭീതിയൊഴിക്കുമാറീവിധം. 25
"നിങ്ങൾഭയപ്പെടായ്കിൻ വിബുധേശരേ!
തങ്ങട്ടെ നിങ്ങൾക്കു ഭംഗമാം മംഗലം
എന്നുടെ ദർശനം പ്രാണികൾക്കൊക്കെയു-
മുന്നതശ്രേയസ്സു കൈവരുത്തും ദൃഢം. 26
ഞാനുമറിഞ്ഞിരിക്കുന്നിതിന്നീചനാം
ദാനവശ്രേഷ്ഠന്റെ ദുഷ്കൃത്യമാകവേ
ഞാൻതാനതിന്നുപശാന്തിയുണ്ടാക്കിടാം
ശാന്തരായല്പം ക്ഷമിച്ചിരുന്നീടുവിൻ. 27
ദേവഗണത്തിലും ഗോക്കളിലുംമഹീ-
ദേവജനത്തിലുമാഗമം നാലിലും
എന്നിലും ധർമ്മത്തിലുമെന്നൊരുത്തനു
നിന്ദയുണ്ടാമന്നവൻ നശിക്കും ദൃഢം. 28
നിർവൈരനായ് മഹാത്മാവായ് പ്രശാന്ത-
നായ്
മേവിടും പ്രഹ്ലാദനാം സുതനോടവൻ
ദ്രോഹിക്കുമക്ഷണംതാനഖ്ഖലനെ ഞാൻ
സംഹരിക്കുന്നുണ്ടവൻ ശക്തനാകിലും." 29

നാരദർ പറഞ്ഞു

ലോകഗുരുവിൻ വചസ്സിതു കേട്ടുടൻ
നാകികളെല്ലാം നമിച്ചു നിർഭീകരായ്
ദൈത്യാധിപന്റെകണക്കുതീർന്നെന്നുതാ-
നോത്താശ്വസിച്ചുമടങ്ങിനാർ തുഷ്ടരായ്. 30
അദ്ദിതിജേന്ദ്രനു സൗശീല്യമാന്നിടും
പുത്രർനാലുള്ളതിൽ സജ്ജനസേവയിൽ
സക്തനാം പ്രഹ്ലാദനെന്നവൻ സദ്ഗുണ
വൃദ്ധിയാലററം മഹാനായ്ഭവിച്ചിതു. 31
നിത്യംദ്വിജോപാസകനായ്സുശീലനായ്
സത്യവാനായ് വിജിതേന്ദ്രിയനായ്സദാ
അപ്പരമാത്മാവിനൊപ്പമിപ്രാണികൾ-
ക്കൊപ്പക്കമേക പ്രിയസുഹൃത്തായിതു. 32
ദാസനെപ്പോൽ സജ്ജനപദം കുപ്പുവോൻ
വാത്സല്യമാന്നോൻ പിതാവുപോൽ ദീനരിൽ
സോദരരെപ്പോൽ നിനയ്ക്കുവോൻ സമാനരെ-
യാദരിപ്പോനീശതുല്യമാചാര്യനെ
പണ്ഡിതനുത്കൃഷ്ടവംശജൻ ശ്രീമാൻ
സുന്ദരൻ ചെറുമഭിമാനമററവൻ 33
ക്ലേശഭയഹീനനൈഹികമുഷ്മികനശ്വരഭോഗങ്ങളിലാശയററവൻ
മിഥ്യയെന്നായ് വിഷയങ്ങളെക്കാണുവോൻ
ബുദ്ധീന്ദ്രിയപ്രാണസംയമമാന്നവൻ
ദൈത്യനെന്നാകിലും ജാതിസ്വഭാവത്തെ
വിട്ടുമഹാനുമായ്ലാലസിച്ചീടിനാൻ. 34

[1] ബ്രാഹ്മണശാപമേററവൻ

യസ്മിന്മഹദ്ഗുണാ രാജൻ ഗൃഹ്യന്തേ കവിഭിർമ്മുഹുഃ
ന തേഽദ്യാപി ധീയന്തേ യഥാ ഭഗവതീശ്വരേ. 35
യം സാധുഗാഥാസദസി രിപവോഽപി സുരാ നൃപ
പ്രതിമാനം പ്രകുർവ്വന്തി കിമുതാന്യേ ഭവാദൃശാഃ. 36
ഗുണൈരലമസംഖ്യേയൈർമ്മാഹാത്മ്യം തസ്യ സൂച്യതേ
വാസുദേവേ ഭഗവതി യസ്യ നൈസർഗ്ഗികീ രതിഃ 37
ന്യസ്തക്രീഡനകോ ബാലോ ജഡവത്തന്മനസ്തയാ
കൃഷ്ണഗ്രഹഗൃഹീതാത്മാ ന വേദ ജഗദീദൃശം. 38
ആസീനഃ പര്യടന്നശ്നൻ ശയാനഃ പ്രപിബൻ ബ്രുവൻ
നാനുസന്ധത്ത ഏതാനി ഗോവിന്ദപരിരംഭിതഃ 39
ക്വചിദ്രുദതി വൈകുണ്ഠചിന്താശബളചേതനഃ
ക്വചിദ്ധസതി തച്ചിന്താഹ്ലാദ ഉദ്ഗായതി ക്വചിൽ. 40
നദതി ക്വചിദുൽകണ്ഠോ വിലജ്ജോ നൃത്യതി ക്വചിൽ
ക്വചിത്തദ്ഭാവനായുക്തസ്തന്മയോഽനുചകാര ഹ. 41
ക്വചിദുൽപുളകസ്തൂഷ്ണീമാസ്തേ സംസ്പർശനിർവൃതഃ
അസ്പന്ദപ്രണയാനന്ദസലിലാമീലിതേക്ഷണഃ 42

സ ഉത്തമശ്ലോകപദാരവിന്ദയോ-
ർന്നിഷേവയാകിഞ്ചനസംഗലബ്ധയാ
തന്വൻ പരാം നിർവൃതിമാത്മനോ മുഹുർ-
ദ്ദുഃസംഗദീനസ്യ മനഃശമം വ്യധാൽ. 43

തസ്മിന്മഹാഭാഗവതേ മഹാഭാഗേ മഹാത്മനി
ഹിരണ്യകശിപൂ രാജന്നകരോദഘമാത്മജേ. 44

യുധിഷ്ഠിര ഉവാച

ദേവർഷ ഏതദിച്ഛാമോ വേദിതും തവ സുവ്രത
യദാത്മജായ ശുദ്ധായ പിതാദാൽ സാധവേ ഹ്യഘം. 45
പുത്രാൻ വിപ്രതികൂലാൻ സ്വാൻ പിതരഃ പുത്രവത്സലാഃ
ഉപാലഭന്തേ ശിക്ഷാർത്ഥം നൈവാഘമപരോ യഥാ. 46
കിമുതാനുവശാൻ സാധൂംസ്താദൃശാൻ ഗുരുദേവതാൻ
ഏതൽ കൌതൂഹലം ബ്രഹ്മന്നസ്മാകം വിധമ പ്രഭോ
പിതുഃ പുത്രായ യദ്ദ്വേഷോ മരണായ പ്രയോജിതഃ 47

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
പ്രഹ്ലാദചരിതേ ചതുർത്ഥോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5769 സപ്തമസ്കന്ധേ ശ്ലോകാഃ 192

---

## പഞ്ചമോഽധ്യായഃ

നാരദ ഉവാച

പൌരോഹിത്യായ ഭഗവാൻ വൃതഃ കാവ്യഃ കിലാസുരൈഃ
ശണ്ഡാമർക്കൌ സുതൌ തസ്യ ദൈത്യരാജഗൃഹാന്തികേ. 1
തൌ രാജ്ഞാ പ്രാപിതം ബാലം പ്രഹ്ലാദം നയകോവിദം
പാഠയാമാസതുഃ പാഠ്യാനന്യാംശ്ചാസുരബാലകാൻ. 2
യത്തത്ര ഗുരുണാ പ്രോക്തം ശുശ്രുവേഽനു പപാഠ ച
ന സാധു മനസാ മേനേ സ്വപരാസദ്ഗ്രഹാശ്രയം. 3
ഏകദാസുരരാട് പുത്രമങ്കമാരോപ്യ പാണ്ഡവ
പപ്രച്ഛ കഥ്യതാം വത്സ മന്യതേ സാധു യത്ഭവാൻ. 4

ആരിലാണീശനിൽ പോലെ ഗുണോച്ചയം
സുരീശവർ വിസ്തരിക്കുന്നനിത്യവും
ഉത്കൃഷ്ടനാകുമാ പ്രഹ്ലാദനാന്നിട്ടും
സദ്ഗുണം ലോകത്തുനിന്നു മറഞ്ഞിടാ. 35
ഹേ നൃപാ! ജാത്യാ വിരോധികളായിട്ടും
വാനവന്മാർതൻ സദസ്സുകൾതന്നിലും
ഭക്തഗണനയിൽ പ്രഹ്ലാദനെത്തന്നെ
തക്കമില്ലാതെയുദാഹരിക്കുന്നിതു 35
മന്നവാ! തദ്ഗുണമെത്രവർണ്ണിക്കിലും
പൂർണ്ണമല്ലായതു സൂചനമാത്രമാം
ആയതിൻകാരണം ശ്രീമഹാവിഷ്ണുവിൽ
മായാത്തഭക്തിയുണ്ടായതുതന്നെയാം. 37
മററുള്ളകുട്ടികളെപ്പോൽ കളിക്കോപ്പി-
ലിഷ്ടമായ് ക്രീഡയിലേർപ്പെട്ടതില്ലവൻ.
തന്മനം കൃഷ്ണഗ്രഹത്തിനാൽഗ്രസ്തമായ്
കൽ,മരമെന്നിവപോൽ ചലിക്കാതെയായ്
ചിത്തംഹരിയിലുറപ്പിക്കയാലവൻ
മററുജനങ്ങളെപ്പോലിജ്ജഗത്തിനെ
സത്യമായിട്ടുഗണിച്ചി,ല്ലതു ജഡ-
വസ്തുവായിട്ടേ കരുതിയുള്ളൂ നൃപാ! 38
താനിരിക്കുന്നു ചരിക്കുന്നശിക്കുന്നു
പാനംസമാചരിക്കുന്നു ശയിക്കുന്നു
ഭാഷണംചെയ്യുന്നിതൊന്നുമോരുന്നീല
കേശവാശ്ലേഷരസലീനനാകയാൽ 39
ധ്യാനസ്ഥനായിരിക്കും ചിലവേളയിൽ
ഖിന്നാനനനായ് ചിലപ്പോൾകരഞ്ഞിടും,
താനേചിലപൊഴുതാഹ്ലാദപൂരിത-
മാനസനായിട്ടു പൊട്ടിച്ചിരിച്ചിടും.
പിന്നെച്ചിലനേരമുച്ചത്തിലാനന്ദ-
തുന്ദിലനായ് ചില പാട്ടുകൾ പാടിടും. 40
ദൂരെച്ചിലപ്പോൾ ഭഗവാനെയീക്ഷിച്ചു
"ഹേ രമാജാനേ! വിഭോ! ഭക്തവത്സലാ!"
എന്നുച്ചമുത്ക്കണ്ഠയോട്ടു വിളിച്ചിടും
പിന്നെവിലജ്ജനായ്നർത്തനം ചെയ്തിടും
മററുചിലപ്പോൾ ഭഗവന്മയനായി
മുററുമനുകരിക്കും ഹരിലീലകൾ. 41
കോൾമയിർക്കൊണ്ടും ഹരികരസംസ്പർശ-
നാമോദനിർവൃതി മാണ്ടുമിടയ്ക്കിടെ
പ്രേമജാതാനന്ദസൂചകമാം ജല-
മാമീലിതനയനങ്ങളിൽത്തങ്ങിയും
മൌനം ഭജിച്ചോരനക്കമെന്യേപ്രണ-
യാനന്ദവാധിയിൽ മുങ്ങിക്കിടന്നിട്ടും. 42
നിഷ്കിഞ്ചനസംഗമത്തിനാൽ സിദ്ധമാ-
മക്കൃഷ്ണപാദ പങ്കേരുഹസേവയാൽ
തന്നിൽ പരനിർവൃതിയുമസത്സംഗ-
ഖിന്നരിൽശാന്തിയും ജാതമാക്കീടിനാൻ. 43
ഭക്തശിരോമണിമദ്ധ്യമാണിക്യമായ്
ഭാഗ്യവാരാന്നിധിയായ് മാഹാത്മാവുമാം
ഇപ്പുത്രനെയാ ഹിരണ്യകശിപുതാൻ
നിരന്തരംദ്രോഹിച്ചു പൃഥ്വീശ സത്തമാ! 44

യുധിഷ്ഠിരൻ പറഞ്ഞു

ശുദ്ധനായ് സാധുവായ് സുവ്രതനായിട്ടും
പുത്രനെദ്രോഹിച്ചതെന്തിനദ്ദാനവൻ
അക്കാര്യവൃത്തവിട്ട,ന്നതുകേൾക്കുവാ-
നത്ക്കണ്ഠവാഞ്ഛമന്നോടരുളീടണം. 45
[1] വിപ്രർഷികുലരായാലും തനുജരെ-
ച്ചൊൽപടിക്കാക്കുവാൻ ശാസിപ്പതെന്നിയേ
പുത്രവാത്സല്യമിയലും പിതൃജന-
മിത്തരംദ്രോഹിക്കയില്ലന്യനെന്നപോൽ.
എന്നിരിക്കുമ്പോൾ ഗുരുജനത്തെദൈവ-
മെന്നോർത്തവർക്കു വശവർത്തിയായിട്ടും
സാധുക്കളാകിയ താദൃശപുത്രരി-
ലാധിചേർക്കാൻതക്ക കാരണമെന്തുവാൻ? 46
പുത്രന്റെനേർക്കുള്ളവിദ്വേഷമച്ഛനു
മൃത്യുവിൻകാരണമായ്ഭവിച്ചെന്നതു
വിസ്മയം താ,നതറിയുവാൻകൌതുക-
മസ്മദീയർക്കുണ്ടലിഞ്ഞരുൾചെയ്യണം. 47

# അദ്ധ്യായം 5

നാരദൻ പറഞ്ഞു

ശുക്രമഹർഷിയെ ദൈത്യർപുരോഹിത-
നാക്കിയ സംഗതിയെങ്ങും പ്രസിദ്ധമാം
ശണ്ഡാമർക്കാഖ്യരാം തൽസുതർദൈത്യേന്ദ്ര-
മന്ദിരപ്രാന്തത്തിൽ വാണിതു രണ്ടുപേർ. 1
ദാനവാധീശാജ്ഞയാലേ പ്രഹ്ളാദനാം
സൂനുവിനേയുമസുരാത്മജരെയും
ശുക്രാത്മജരമ്മഹീസുരർബോധന-
യോഗ്യപാഠങ്ങൾ പഠിപ്പിച്ചുവന്നിതു. 2
ദേശികപ്രോക്തങ്ങളായവയാകവേ-
യശ്രമമാശു ധരിച്ചീടിനാനവൻ
താനുമിതരനുമെന്നുള്ള മിഥ്യാഭി-
മാനത്തെയാശ്രയിച്ചീടും വിഷയങ്ങൾ
ഒന്നുമേ ദോഷരഹിതങ്ങളാണെന്നു
തോന്നീലവനു ചെറുതിലും ഭൂപതേ! 3
മേളമായ്വിദ്യാഭ്യസനം തുടന്നിട്ടും-
വേളയിൽ പ്രഹ്ലാദബാലനെയേകദാ
അച്ഛനെടുത്തുമടിയിൽവച്ചോമനി-
ച്ചുച്ചിയിൽചുംബിച്ചു ചോദിച്ചിതിങ്ങനെ
"ഇത്രനാളുംനീപഠിച്ചതിലേററവു-
മുത്തമമെന്തെന്നുചൊല്ലുക ബാലക!" 4

1 വരുതിവിട്ടു നടക്കുന്നവർ

പ്രഹ്ലാദ ഉവാച

തത്സാധു മന്യേഽസുരവര്യ ദേഹിനാം
സദാ സമുദ്വിഗ്നധിയാമസദ്ഗ്രഹാൽ
ഹിത്വാഽഽത്മപാതം ഗൃഹമന്ധകൂപം
വനം ഗതോ യദ്ധരിമാശ്രയേത. 5

നാരദ ഉവാച

ശ്രുത്വാ പുത്രഗിരോ ദൈത്യഃ പരപക്ഷസമാഹിതാഃ
ജഹാസ ബുദ്ധിർബ്ബാലാനാം ഭിദ്യതേ പരബുദ്ധിഭിഃ 6

സമ്യഗ്വിധാര്യതാം ബാലോ ഗുരുഗേഹേ ദ്വിജാതിഭിഃ
വിഷ്ണുപക്ഷൈഃ പ്രതിച്ഛന്നൈർന്ന ഭിദ്യേതാസ്യ ധീര്യഥാ. 7

ഗൃഹമാനീതമാഹൂയ പ്രഹ്ലാദം ദൈത്യയാജകാഃ
പ്രശസ്യ ശ്ലക്ഷ്ണയാ വാചാ സമപൃച്ഛന്ത സാമഭിഃ 8

വത്സ പ്രഹ്ലാദ ഭദ്രം തേ സത്യം കഥയ മാ മൃഷാ
ബാലാനതി കുതസ്തുഭ്യമേഷ ബുദ്ധിവിപര്യയഃ. 9

ബുദ്ധിഭേദഃ പരകൃത ഉതാഹോ തേ സ്വതോഽഭവൽ
ഭണ്യതാം ശ്രോതുകാമാനാം ഗുരൂണാം കുലനന്ദന. 10

പ്രഹ്ലാദ ഉവാച

സ്വഃ പരശ്ചേത്യസദ്ഗ്രാഹഃ പുംസാം യന്മായയാ കൃതഃ
വിമോഹിതധിയാം ദൃഷ്ടസ്തസ്മൈ ഭഗവതേ നമഃ 11

സ യദാനുവ്രതഃ പുംസാം പശുബുദ്ധിർവ്വിഭിദ്യതേ
അന്യ ഏഷ തഥാന്യോഽഹമിതി ഭേദഗതാസതീ. 12

സ ഏഷ ആത്മാ സ്വപരേത്യബുദ്ധിഭിർ-
ദ്ദുരത്യയാനുക്രമണോ നിരൂപ്യതേ
മുഹ്യന്തി യദ്വർത്മനി വേദവാദിനോ
ബ്രഹ്മാദയോ ഹ്യേഷ ഭിനത്തി മേ മതിം. 13

യഥാ ഭ്രാമ്യത്യയോ ബ്രഹ്മൻ സ്വയമാകർഷസന്നിധൌ
തഥാ മേ ഭിദ്യതേ ചേതശ്ചക്രപാണേര്യദൃച്ഛയാ. 14

നാരദ ഉവാച

ഏതാവൽ ബ്രാഹ്മണായോക്ത്വാ വിരരാമ മഹാമതിഃ
തം നിർഭർത്സ്യാഥ കുപിതഃ സ ദീനോ രാജസേവകഃ 15

ആനീയതാമരേ വേത്രമസ്മാകമയശസ്കരഃ
കുലാംഗാരസ്യ ദുർബ്ബുദ്ധേശ്ചതുർത്ഥോഽസ്യോദിതോ ദമഃ 16

ദൈതേയചന്ദനവനേ ജാതോഽയം കണ്ടകദ്രുമഃ
യന്മൂലോന്മൂലപരശോർവ്വിഷ്ണോർന്നാലായിതോഽർഭകഃ 17

ഇതി തം വിവിധോപായൈർഭീഷയംസ്തർജ്ജനാദിഭിഃ
പ്രഹ്ലാദം ഗ്രാഹയാമാസ ത്രിവർഗ്ഗസ്യോപപാദനം. 18

തത ഏനം ഗുരുർജ്ഞാത്വാ ജ്ഞാതജ്ഞേയചതുഷ്ടയം
ദൈത്യേന്ദ്രം ദർശയാമാസ മാതൃമൃഷ്ടമലങ്കൃതം. 19

പാദയോഃ പതിതം ബാലം പ്രതിനന്ദ്യാശിഷാസുരഃ
പരിഷ്വജ്യ ചിരം ദോർഭ്യാം പരമാമാപ നിർവൃതിം. 20

ആരോപ്യാങ്കമവഘ്രായ മൂർദ്ധന്യശ്രുകലാംബുഭിഃ
ആസിഞ്ചൻ വികസദ്വക്ത്രമിദമാഹ യുധിഷ്ഠിര. 21

പ്രഹ്ലാദാനൂച്യതാം താത സ്വധീതം കിഞ്ചിദുത്തമം
കാലേനൈതാവതാഽഽയുഷ്മൻ യദശിക്ഷദ്ഗുരോർഭവാൻ. 22

**പ്രഹ്ളാദൻ പറഞ്ഞു**

ദൈത്യേശ്വരാ! കേളസദ്വസ്തുവിൽ സത്യ-
ബുദ്ധിയാൽഭീതരാം ദേഹികൾക്കെപ്പൊഴും
ആത്മനാശത്തിനു കാരണമാകുമീ
സദ്മമാമന്ധകൂപത്തെയുപേക്ഷിച്ചു
കാനനമാർന്നു നാരായണസ്വാമിയെ
ധ്യാനിച്ചിരിപ്പതു നല്ലതായ്ക്കാൺമു ഞാൻ. 5

**നാരദൻ പറഞ്ഞു**

ശത്രുപക്ഷത്തിൽ മതിയുറപ്പിച്ചൊരി-
പ്പുത്രന്റെ വാക്യം ശ്രവിച്ചുഹസിച്ചവൻ
അന്യമതിഗതിക്കൊത്തു ചായുന്നതു-
തന്നെയല്ലോ ബാലചിത്തമെന്നോതിനാൻ. 6
"ദേശികഗേഹത്തിൽ വിഷ്ണുപക്ഷദ്വിജർ
വേഷവുംമാറിയെറിച്ചെറുബാലനെ
മുറ്റുദുരുപദേശങ്ങളാൽതന്മതി
മാററിയതാണിനിസ്സൂക്ഷിച്ചുകൊള്ളുവിൻ" 7
എന്നുചൊല്ലിബ്ഭൃത്യരൊത്തു വീണ്ടുംഗുരു-
മന്ദിരംതന്നിലയച്ചാൻ കുമാരനെ
പിന്നെസ്സമീപമവനേവിളിച്ചഭി-
നന്ദിച്ചിരുത്തിപ്പുകഴ്ത്തിയദ്ദേശികർ
ചോദിച്ചുസാമമുപായമംഗീകരി- 8
ച്ചാദരപൂർവം മൃദുലവാക്യങ്ങളിൽ
"മംഗലം പ്രഹ്ളാദ! വത്സാ! ഭവാനോടു
ഞങ്ങൾചോദിക്കുന്നു സത്യമോതീടണം.
അങ്ങയിലീ വിപരീതധീയാരിൽനി-
ന്നെങ്ങിനെവന്നു കളവുചൊല്ലീടൊലാ. 9
അന്യോപദേശത്തിൽ നിന്നിതുവന്നതോ
നിന്നിൽസ്വതേ ജാതമോ കുലനന്ദനാ!
താവകാചാര്യരായീടുന്നഞങ്ങളെ-
യീവിവരംശരിയായ്ധരിപ്പിക്കുക" 10

**പ്രഹ്ളാദൻ പറഞ്ഞു**

ഞാനന്യനെന്ന വിധമെഴും മിഥ്യാഭി-
മാനംവളർത്തി ജനങ്ങളെയാകവേ
മോഹിതരാക്കുമമ്മായയ്ക്കധീശ്വരൻ
ശ്രീഹരിയാംഭഗവാനുനമസ്കൃതി. 11
എന്നബ്ഭഗവാൻ പുമാന്നനുകൂലനാ-
ണന്നുഞാനെൻെറയെന്നുള്ള ഭേദഭ്രമം
തോന്നുന്ന നാശകരമാം മൃഗബുദ്ധി
ഭിന്നമായ്പ്പോമവന്നില്ലൊരു സംശയം 12
ഓർത്താൽദുരത്യയാനുക്രമണംപെട്ട-
മദ്ദേവനേകനാകുംപരാത്മാവുതാൻ
ബുദ്ധിയില്ലാത്തവർ ഞാ, നന്യനീവിധം
വ്യർത്ഥംവിഭിന്നതകല്പിച്ചിട്ടുന്നിതു.
ആഗമകർത്താക്കളാകുമജാദിക-
ളാകെയവന്റെ മാർഗ്ഗത്തിൽമോഹിപ്പതേ
എന്നാലുമെന്മതിയന്യബാലന്മാരിൽ
നിന്നവൻ വ്യത്യസ്തമാക്കി ഭാഗ്യത്തിനാൽ. 13
ചക്രപാണീസന്നിധാനത്തിലെന്മനം
ചിക്കനെക്കാന്താന്തികത്തിലയസ്സുപോൽ
യാദൃച്ഛികമായ് ചലിച്ചുപോകുന്നിതു
മേദിനീദേവവരേണ്യ ഗുരുത്തമാ! 14

**നാരദൻ പറഞ്ഞു**

ഇത്രയുമമ്മഹീ ദേവനോടോതിയ-
ബ്ബുദ്ധിമാൻ മൗനംഭജിച്ചിരുന്നീടിനാൻ
കോപിച്ചുപിന്നെയബ്ബാലനെബ് ഭർത്സിച്ചു
ഭൂപതിസേവകൻ ഭീതനദ്ദേശികൻ
കൊണ്ടുവന്നീടെടോ ചൂരലിവൻനമു-
ക്കുണ്ടാക്കിട്ടുന്നുണ്ടപകീർത്തിവേണ്ടപോൽ.
ദുർബുദ്ധിയും കുലാംഗാരവുമാ മിവ-
ന്നിപ്പോളിതി നടിതന്നെകൊടുക്കണം 15-16
ദൈത്യാന്വയചന്ദനവനം തന്നിലി-
ദ്ധൂർത്തൻജനിച്ചിതൊരു മുള്ളുവൃക്ഷമായ്
ചോടെയസുരദ്രുമങ്ങൾവെട്ടീടുന്ന
കോടാലിയാം വിഷ്ണുവിൻെറകയ്യാണിവൻ 17
ആചാര്യനീവിധം ഭർത്സനദണ്ഡങ്ങ-
ളാചരിച്ചേററം ഭയപ്പെടുത്തീട്ടഥ
ധർമ്മാർത്ഥകാമപ്രതിപാദകങ്ങളാം
ധർമ്മശാസ്ത്രങ്ങളെയഭ്യസിപ്പിച്ചിതു. 18
[1] നാലുകാര്യങ്ങളറിയേണ്ടതുണ്ടവ-
നാലുമിവൻപഠിച്ചെന്നുകണ്ടദ്വിജൻ
ബാലനെപ്പിന്നെയൊരുനാളിലമ്മത-
ന്നാലയത്തിൽക്കൊണ്ടുചെന്നീടിനാൻ മുദാ.
അമ്മകുളിപ്പിച്ചണിയിച്ചുടൻതന്നെ
സമ്മോദമച്ഛനെക്കാണ്മാനയച്ചിതു. 19
കാലുകളിൽപ്പതിച്ചാനമിച്ചീട്ടമ-
ബ്ബാലനെയാശിസ്സരുളിദൈത്യേശ്വരൻ
രണ്ടുകൈകൊണ്ടും പിടിച്ചുമാറിൽചേർത്തു
പൂണ്ടുചിരം പൂണ്ടിതാനന്ദനിർവൃതി. 20
അങ്കതലത്തിലെടുത്തിരുത്തിശ്ശിര-
സ്സിങ്കലടിക്കടി ചുംബനംചെയ്തഥ
ആനന്ദബാഷ്പത്തിനാലത്തനുജനെ
സ്നാനവുംചെയ്യിച്ചു ചോദിച്ചുമെല്ലവേ 21
"കുഞ്ഞേ!യിതുവരെയാചാര്യനിൽനിന്നു
സഞ്ജാതമോദം പഠിച്ച കാര്യങ്ങളിൽ
നല്ലതേതെങ്കിലുമുല്ലാസമോടൊന്നു
ചൊല്ലി നിന്നച്ഛനെക്കേൾപ്പിക്കനന്ദനാ!" 22

---

[1] സാമദാനഭേദദണ്ഡങ്ങളായ ചതുരുപായങ്ങളെക്കുറിച്ചും അറിയേണ്ടതറിഞ്ഞവൻ.

പ്രഹ്ലാദ ഉവാച

ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം. 23
ഇതി പുംസാർപ്പിതാ വിഷ്ണൗ ഭക്തിശ്ചേന്നവലക്ഷണാ
ക്രിയതേ ഭഗവത്യദ്ധാ തന്മന്യേഽധീതമുത്തമം. 24
നിശമ്യൈതത്സുതവചോ ഹിരണ്യകശിപുസ്തദാ
ഗുരുപുത്രമുവാചേദം രുഷാ പ്രസ്ഫുരിതാധരഃ 25
ബ്രഹ്മബന്ധോ കിമേതത്തേ വിപക്ഷം ശ്രയതാസതാ
അസാരം ഗ്രാഹിതോ ബാലോ മാമനാദൃത്യ ദുർമ്മതേ. 26
സന്തി ഹ്യസാധവോ ലോകേ ദുർമ്മൈത്രാശ്ഛദ്മവേഷിണഃ
തേഷാമുദേത്യഘം കാലേ രോഗഃ പാതകിനാമിവ. 27

ഗുരുപുത്ര ഉവാച

ന മൽപ്രണീതം ന പരപ്രണീതം
സുതോ വദത്യേഷ തവേന്ദ്രശത്രോ
നൈസർഗ്ഗികീയം മതിരസ്യ രാജൻ
നിയച്ഛ മന്യും കദദാഃ സ്മ മാ നഃ 28

നാരദ ഉവാച

ഗുരുണൈവം പ്രതിപ്രോക്തോ ഭൂയ ആഹാസുരഃ സുതം
ന ചേദ്ഗുരുമുഖീയം തേ കുതോഽഭദ്രാസതീ മതിഃ 29

പ്രഹ്ലാദ ഉവാച

മതിർന്ന കൃഷ്ണേ പരതഃ സ്വതോ വാ
മിഥോഽഭിപദ്യേത ഗൃഹവ്രതാനാം
അദാന്തഗോഭിർവ്വിശതാം തമിസ്രം
പുനഃ പുനശ്ചർവ്വിതചർവ്വണാനാം. 30
ന തേ വിദുഃ സ്വാർത്ഥഗതിം ഹി വിഷ്ണും
ദുരാശയാ യേ ബഹിരർത്ഥമാനിനഃ
അന്ധാ യഥാന്ധൈരുപനീയമാനാ
വാചീശതന്ത്യാമുരുദാമ്നി ബദ്ധാഃ 31
നൈഷാം മതിസ്താവദുരുക്രമാങ്ഘ്രിം
സ്പൃശത്യനർത്ഥാപഗമോ യദർത്ഥഃ
മഹീയസാം പാദരജോഽഭിഷേകം
നിഷ്കിഞ്ചനാനാം ന വൃണീത യാവൽ. 32
ഇത്യുക്തേ്വാപരതം പുത്രം ഹിരണ്യകശിപു രുഷാ
അന്ധീകൃതാത്മാ സ്വോത്സംഗാന്നിരസ്യത മഹീതലേ. 33
ആഹാമർഷരുഷാവിഷ്ടഃ കഷായീഭൂതലോചനഃ
വധ്യതാമാശ്വയം വധ്യോ നിഃസാരയത നൈരൃതാഃ 34
അയം മേ ഭ്രാതൃഹാ സോഽയം ഹിത്വാ സ്വാൻ സുഹൃദോഽധമഃ
പിതൃവ്യഹന്തുര്യഃ പാദൗ വിഷ്ണോർദ്ദാസവദർച്ചതി 35
വിഷ്ണോർവ്വാ സാധ്വസൗ കിം നു കരിഷ്യത്യസമഞ്ജസഃ
സൗഹൃദം ദുസ്ത്യജം പിത്രോരഹാദ്യഃ പഞ്ചഹായനഃ 36
പരോഽപ്യപത്യം ഹിതകൃദ്യഥൗഷധം
സ്വദേഹജോഽപ്യാമയവത്സുതോഽഹിതഃ
ഛിന്ദ്യാത്തദംഗം യദുതാത്മനോഽഹിതം
ശേഷം സുഖം ജീവതി യദ്വിവർജ്ജനാൽ. 37
സർവ്വൈരുപായൈർഹന്തവ്യഃ സംഭോജശയനാസനൈഃ
സുഹൃല്ലിംഗധരഃ ശത്രുർമ്മുനേർദ്ദുഷ്ടമിവേന്ദ്രിയം 38
നൈരൃതാസ്തേ സമാദിഷ്ടാ ഭർത്രാ വൈ ശൂലപാണയഃ
തിഗ്മദംഷ്ട്രകരാളാസ്യാസ്താമ്രശ്മശ്രുശിരോരുഹാഃ 39
നദന്തോ ഭൈരവാന്നാദാംശ്ഛിന്ധി ഭിന്ധീതി വാദിനഃ
ആസീനം ചാഹനൻ ശൂലൈഃ പ്രഹ്ലാദം സർവ്വമർമ്മസു. 40

**പ്രഹ്ളാദൻ പറഞ്ഞു.**

ശ്രീവാസുദേവഭഗവത്പദാംബുജ-
സേവന,മച്ചന,മാത്മനിവേദനം,
വന്ദനം, കീർത്തനം, സഖ്യമാകണ്ണനം
പിന്നെസ്മൃതി,ദാസ്യ,മീനവലക്ഷണം
ചേരുന്നഭക്തിയഥാർത്ഥമായ്പ്പൂരുഷൻ
നേരേഭഗവാനിലർപ്പണംചെയ്യുവാൻ
ശ്രദ്ധയോടഭ്യസിച്ചീടുകിലായതാ-
ണുത്തമമെന്നുവിചാരിച്ചിടുന്നു ഞാൻ. 23-24

**നാരദൻ പറഞ്ഞു**

പുത്രവാക്യംകേട്ട ദൈത്യാധിപനതി-
ക്രുദ്ധനായ്ച്ചുണ്ടുംവിറപ്പിച്ചുകൊണ്ടുടൻ
ആചാര്യനന്ദനൻ തന്നെ നോക്കിപ്പരം
നീചമാംഭാഷയിലിങ്ങിനെചൊല്ലിനാൻ:- 25
"ദുർമ്മതേ! നീയിഹ കാണിച്ചതെന്തെടാ
ബ്രാഹ്മണാഭാസാ! പറയുകെന്നോടുനീ
ശത്രുപക്ഷത്തുചേർന്നെന്നെയനാദരി-
ച്ചിത്തരമോ നീ പഠിപ്പിച്ചുബാലനെ? 26
ദുർമ്മൈത്രിയാന്ന കപടവേഷംധരി-
ച്ചിമ്മട്ടിലുണ്ടേറെയാളുകളൂഴിയിൽ
സ്പഷ്ടമായീടും ചിലപ്പോളവക്കേഴം
ദുഷ്ടത,പാപികളിൽ ഗദമെന്നപോൽ." 27

**ഗുരുപുത്രൻ പറഞ്ഞു**

ഇന്ദ്രശത്രോ! ഞാൻ പഠിപ്പിച്ചതല്ലിവ-
യന്യനിൽനിന്നുംഗ്രഹിച്ചതുമല്ലിവൻ
സ്വാഭാവികമാണിവനിലി,താററുക
കോപ,മിക്കുററം ചുമത്തായ്ക ഞങ്ങളിൽ. 28

**നാരദൻ പറഞ്ഞു**

ദേശികവാക്യങ്ങളിങ്ങനെ കേട്ടതിൻ-
ശേഷം തനയനോടീവിധമോതിനാൻ:-
"വംശഹതകാ! നിനക്കീയസദ്ബുദ്ധി
ദേശികൻമൂലമുണ്ടായതല്ലെങ്കിലോ
പിന്നെയെവിടെനിന്നാണുള വായതെ-
ന്നെന്നോടു വേഗം മറയ്ക്കാതെ ചൊല്ലുനീ" 29

**പ്രഹ്ളാദൻ പറഞ്ഞു**

മന്ദിരസൌഖ്യത്തിലാണ്ട [1] ദാന്തേന്ദ്രിയ-
വൃന്ദം നിമിത്തം നരകത്തിൽ വീണഹോ!
വീണ്ടുമതിൽത്താനുഴലുന്നവർക്ക വൈ-
കുണ്ഠനിൽ ഭക്തിഭവിപ്പതു പാർക്കുകിൽ
അന്യനിൽനിന്നും സ്വയമായുമല്ല കേ-
ളന്യോന്യസാഹായ്യമൂലവുമല്ല താൻ 30
ബാഹ്യവിഷയങ്ങൾ സത്യമായുള്ളതെ-
ന്നൂഹിച്ചുവാഴും മലിനചേതസ്സുകൾ
സ്വാത്മഗതിയാം ഭഗവാൻ മുകുന്ദനെ-
പ്പേർത്തുമറിയുന്നതില്ലവരും സദാ
അന്ധനീതാന്ധർ മട്ടീശ്വരൻതൻകര-
തന്തുവിലൊന്നിൽക്കുരുങ്ങിക്കിടപ്പിതേ. 31
നിഷ്കിഞ്ചനരാം മഹാത്മാക്കൾതൻ പദ-
യുഗ്മളധൂളിയണിയുന്നനാൾവരെ
ഇക്കൂട്ടർതൻ മതിയാപത്തകററിട്ടു-
മക്കൃഷ്ണപാദാംബുജത്തിൽപ്പതിഞ്ഞിടാ. 32
ഇത്രയും ചൊല്ലി മിണ്ടാതിരുന്നീടുമ-
പ്പുത്രനെത്തൻമടിതന്നിൽനിന്നക്ഷണം
വീരോട്ടുതാഴത്തുതള്ളിയിട്ടീടിനാൻ
ക്രൂരനുമന്ധീകൃതാത്മാവുമാമവൻ. 33
കണ്ണുംചുവപ്പിച്ചമർഷരോഷത്തൊടു
ചൊന്നാനുടൻ,നയേ രാക്ഷസവീരരേ!
നിങ്ങളിവനെയകലത്തു കൊണ്ടുപോ-
യങ്ങുടൻ കൊല്ലുവിൻ വധ്യനത്രേയിവൻ. 34
എന്റെയനുജനെക്കൊന്നവനാണിവൻ-
തന്റെ സുഹൃത്ബാന്ധവരെയുപേക്ഷിച്ചു
താതാനുജാതഹന്താവായ വിഷ്ണുവിൻ
പാദങ്ങളെദ്ദാസമട്ടിലർച്ചിച്ചിട്ടും
ഈയധമൻ ദാനവാരിയായീടുമാ-
മായാമയൻതന്നെയില്ലൊരു സംശയം. 35
അഞ്ചുവയസ്സിലേ താതമാതാക്കളിൽ-
ത്തഞ്ചീടും ദുസ്ത്യജസ്നേഹമുപേക്ഷിച്ച
നിന്ദ്യനിവൻ നിനച്ചീടുകിൽ വിഷ്ണുവി-
ന്നൊന്നുമേയില്ലൊരുപകൃതി ചെയ്യുവാൻ.. 36
അന്യനായാലുമുപകാരിയെ,മരു-
ന്നെന്നപോൽ,സ്വീകരിച്ചീടണമെപ്പൊഴും
പുത്രനെന്നാലുമഹിതകൃത്താവുകിൽ
സത്തരംതള്ളണം,മാമയമെന്നപോൽ.
ദുഷ്ടമാമംഗം മുറിച്ചുകളഞ്ഞുടൻ
ശിഷ്ടമവയവം രക്ഷിച്ചിടേണ്ടതാം. 37
മാമുനി തൻദുഷ്ടമിന്ദ്രിയമെന്നപോൽ
കാമം സുഹൃല്ലക്ഷണം പൂണ്ടിരുന്നിട്ടും
ശത്രുവായീടുമിവനെയിരിപ്പിലും
നിദ്രയിലുമശനത്തിലും കൊന്നിടാം" 38
കല്പനയീവിധം സ്വാമിയിൽനിന്നുകേ-
ട്ടപ്പൊഴേ മൂർച്ചകലന്ന ദന്തങ്ങളാൽ
പേടിതോന്നീടുന്നവക്ത്രവും ചെമ്പിച്ച
താടിയും മീശയും കേശവുമാർന്നിട്ടും
രാക്ഷസർ ഭൈരവശബ്ദത്തൊടുകൂടി-
യക്ഷണം വെട്ടുവിൻ കുത്തുവിനെന്നുടൻ
ആർത്തട്ടഹസിച്ചഹോ പ്രഹ്ളാദബാലനെ-
യാത്തരോഷം പ്രഹരിച്ചു മർമ്മങ്ങളിൽ. 39-40

---
[1] അടക്കമില്ലാത്ത ഇന്ദ്രിയസമൂഹം

പരേ ബ്രഹ്മണ്യനിർദ്ദേശ്യേ ഭഗവത്യഖിലാത്മനി
യുക്താത്മന്യഫലാ ആസന്നപുണ്യസ്യേവ സൽക്രിയാഃ 41

പ്രയാസേഽപഹതേ തസ്മിൻ ദൈത്യേന്ദ്രഃ പരിശങ്കിതഃ
ചകാര തദ്വധോപായാന്നിർബ്ബന്ധേന യുധിഷ്ഠിര. 42

ദിഗ്ഗജൈർദ്ദന്ദശൂകൈശ്ച ആഭിചാരാവപാതനൈഃ
മായാഭിഃ സംനിരോധൈശ്ച ഗരദാനൈരഭോജനൈഃ 43

ഹിമവായ്വഗ്നിസലിലൈഃ പർവ്വതാക്രമണൈരപി
ന ശശാക യദാ ഹന്തുമപാപമസുരഃ സുതം
ചിന്താം ദീർഘതമാം പ്രാപ്തസ്തൽ കർത്തും നാഭ്യപദ്യത. 44

ഏഷ മേ ബഹ്വസാധൂക്തോ വധോപായാശ്ച നിർമ്മിതാഃ
തൈസ്തൈർദ്രോഹൈരസദ്ധർമ്മൈർമ്മുക്തഃ സ്വേനൈവ
തേജസാ. 45

വർത്തമാനോഽവിദൂരേ വൈ ബാലോഽപ്യജഡധീരയം
ന വിസ്മരതി മേഽനാര്യം ശുനഃശേഫ ഇവ പ്രഭുഃ 46

അപ്രമേയാനുഭാവോഽയമകുതശ്ചിദ്ഭയോഽമരഃ
നൂനമേതദ്വിരോധേന മൃത്യുർമ്മേ ഭവിതാ ന വാ. 47

ഇതി തം ചിന്തയാ കിഞ്ചിൽ മ്ലാനശ്രിയമധോമുഖം
ശണ്ഡാമർക്കാവൗശനസൗ വിവിക്ത ഇതി ഹോചതുഃ 48

ജിതം ത്വയൈകേന ജഗത്ത്രയം ഭ്രുവോർ-
വ്വിജൃംഭണത്രസ്തസമസ്തധിഷ്ണ്യപം
ന തസ്യ ചിന്ത്യം തവ നാഥ ചക്ഷ്മഹേ
ന വൈ ശിശൂനാം ഗുണദോഷയോഃ പദം. 49

ഇമം തു പാശൈർവ്വരുണസ്യ ബദ്ധ്വാ
നിധേഹി ഭീതോ ന പലായതേ യഥാ
ബുദ്ധിശ്ച പുംസോ വയസാഽഽര്യസേവയാ
യാവൽ ഗുരുർഭാർഗ്ഗവ ആഗമിഷ്യതി. 50

തഥേതി ഗുരുപുത്രോക്തമനുജ്ഞായേദമബ്രവീൽ
ധർമ്മോ ഹ്യസ്യോപദേഷ്ടവ്യോ രാജ്ഞാം യേ ഗൃഹമേധിനാം. 51

ധർമ്മമർത്ഥം ച കാമം ച നിതരാം ചാനുപൂർവ്വശഃ
പ്രഹ്ലാദായോചതൂ രാജൻ പ്രശ്രിതാവനതായ ച 52

യഥാ ത്രിവർഗ്ഗം ഗുരുഭിരാത്മനേ ഉപശിക്ഷിതം
ന സാധു മേനേ തച്ഛിക്ഷാം ദ്വന്ദ്വാരാമോപവർണ്ണിതാം. 53

യദാഽഽചാര്യഃ പരാവൃത്തോ ഗൃഹമേധീയകർമ്മസു
വയസ്യൈർബ്ബാലകൈസ്തത്ര സോപഹൂതഃ കൃതക്ഷണൈഃ 54

അഥ താഞ്ശ്ലക്ഷ്ണയാ വാചാ പ്രത്യാഹൂയ മഹാബുധഃ
ഉവാച വിദ്വാംസ്തന്നിഷ്ഠാം കൃപയാ പ്രഹസന്നിവ. 55

തേ തു തദ്ഗൗരവാത്സർവ്വേ ത്യക്തക്രീഡാപരിച്ഛദാഃ
ബാലാ ന ദൂഷിതധിയോ ദ്വന്ദ്വാരാമേരിതേഹിതൈഃ 56

പര്യുപാസത രാജേന്ദ്ര തന്ന്യസ്തഹൃദയേക്ഷണാഃ
താനാഹ കരുണോ മൈത്രോ മഹാഭാഗവതോഽസുരഃ 57

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
പ്രഹ്ലാദാനുചരിതേ പഞ്ചമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5826 സപ്തമസ്കന്ധേ ശ്ലോകാഃ 249

---

സർവചരാചരാത്മാവായ വാച്യാനു-
ഭാവയുതനായ് വികാരവിഹീനനാം-
ഈശനിൽച്ചിത്തം ലയിപ്പിച്ചിരിക്കുമ-
പ്പേശലബാലനിലപ്പുരു പീഡകൾ
പുണ്യരഹിതൻെറ സത്ക്രിയാസഞ്ചയ-
മെന്നപോൽ,നിഷ്ഫലമായിബ്ഭവിച്ചിതേ. 41

ആ പ്രയത്നങ്ങൾ വിഫലീഭവിച്ചുക-
ണ്ടപ്പോൾ ഹിരണ്യകശിപുവിൻ മാനസം
ശങ്കാകുലമായ് പലപണിനോക്കിനാൻ
കിങ്കരർമൂലമബ്ബാലനെക്കൊല്ലുവാൻ. 42

ദിക്കരി വൃന്ദത്തെവിട്ടു കുത്തിച്ചു,പി-
ന്നുഗ്രനാഗങ്ങളെക്കൊണ്ടു കടിപ്പിച്ചു,
ആഭിചാരത്താൽ സ്രുജിച്ച ഭൂതങ്ങളാൽ
സ്വാഭിലാഷം കൈവരുത്താൻ ശ്രമിച്ചിതു.
മായാപ്രയോഗം പരീക്ഷിച്ചു,കാററിലും
തീയിലുമിട്ടുകൊടിയ ഹിമത്തിലും,
പട്ടിണിയിട്ടു,വിഷംകൊട്ടു,ത്തുച്ചമാ-
മദ്രിശിഖരത്തിൽനിന്നു നിലത്തിട്ടു
മന്നിൽക്കുഴിച്ചിട്ടു വീർപ്പുമുട്ടിച്ചതിൽ-
പ്പിന്നെ മലമറിച്ചിട്ടിതു മേനിയിൽ.
മെയ്യോട്ടു കൈകാൽകൾകെട്ടിക്കയത്തിലി-
ട്ടയ്യോ! പഠിച്ച പണിയൊക്കെനോക്കിനാൻ
ഒന്നിനാലും പാപഹീനനാം ബാലനെ-
ക്കൊന്നീടുവാൻ കഴിഞ്ഞില്ലവന്നുഴിപാ!
പിന്നെഹിരണ്യകശിപുവാം ദാനവ-
മന്നവൻ ചിന്താനിമഗ്നനായ്ത്തീർന്നിതു. 43-44

"ഞാനിവനെഗ്ഗുണദോഷിച്ചു വേണ്ടപോൽ
ഹീനൻ വകവച്ചതില്ലതു കാരണം
നാനാ നിഷിദ്ധകർമ്മങ്ങളാൽ തജ്ജീവ-
ഹാനിവരുത്തുവാൻ നോക്കിയതൊക്കെയും
സ്വന്തമാംശക്തിയാൽ നിഷ്ഫലമാക്കിയി-
തെന്തൊരു വിസ്മയം! മുക്തനായാനിവൻ. 45

എന്നരികത്തു വസിച്ചിട്ടും ബാലനാ-
ണെന്നാകിലും നിശ്ചലബുദ്ധിയാമിവൻ
അശ്ശുനശേഫൻകണക്കേ മറക്കുകി-
ല്ലാശയംതന്നിലെൻ ദ്രോഹപ്രവൃത്തികൾ. 46

അപ്രമേയാനുഭാവം കലർന്നോരിവൻ
നിർഭയനമൃത്യുഹീനനും താൻദൃഢം
മൃത്യുവെനിക്കു ഭവിക്കുമിവൻ തൻെറ
ശത്രുതയാലന്യഥാ സംഭവിച്ചിടാ." 47

ഇത്തരം ചിന്തിച്ചു മങ്ങിയങ്ങാനനം-
താഴ്ത്തിയിരിക്കുമദ്ദാനവശ്രേഷ്ഠനെ
നീതിനിപുണരാം ശുക്രജർ ഗൂഢമായ്
സാദരംവന്നു വണങ്ങിക്കഥിച്ചിതു. 48

"ലോകപാലാനപിതമാകും ജഗത്ത്രയ-
മാകവേ സ്വഭ്രൂചലനമാത്രത്തിനാൽ
ഏകനായ്ത്തന്നെ ജയിച്ചരുളീടിന
പാകാരിതെ വരിയാം വീരശിഖാമണേ!
ചിന്തിക്കുവാനെന്തിതിൽ ഭവാനിത്രമേൽ
ബന്ധമൊന്നും ഞങ്ങൾ കാണുന്നതില്ല കേൾ
ഭാസുരകീർത്തേ! നമുക്കു ശിശുക്കൾതൻ-
ദോഷഗുണങ്ങൾ വിഷയങ്ങളല്ലിഹ. 49
പേടിച്ചിവനെങ്ങുമോടിയൊളിക്കാതെ
ബാഢം വരുണപാശങ്ങളാൽ കെട്ടണം.
അച്ഛൻ വരുവോളമക്കിടപ്പിൽത്തന്നെ
പിച്ചനിവൻ കിടന്നൊന്നു പഠിക്കണം.
ബാലകബുദ്ധി സത്സംഗമം മൂലമായ്
കാലക്രമത്തിൽത്തെളിഞ്ഞെന്നു വന്നിടാം." 50
ദേശികപുത്രവാക്യങ്ങളെയാദരി-
ച്ചാശരാധീശനവരോടു ചൊല്ലിനാൻ.
"നിങ്ങളിവനെ ഗൃഹസ്ഥനൃപധർമ്മ-
മങ്ങാനയിച്ചിനിയഭ്യസിപ്പിക്കുവിൻ." 51
ധർമ്മാർത്ഥകാമങ്ങളാം പുമർത്ഥങ്ങളെ
നന്മട്ടപ്പിന്നെ മുറയ്ക്കുനൃപാജ്ഞയാൽ
ശുക്രശിഷ്യന്മാരൊതുങ്ങിവിനീതനായ്
നിൽക്കുമശ്ശിഷ്യനെയഭ്യസിപ്പിച്ചിതേ. 52
എന്നാലവർചൊന്നതാകും [1] ത്രിവർഗ്ഗവും
ദ്വന്ദ്വപരതരാമവരുടെ ശിക്ഷയും
ഒന്നുമേ ദോഷരഹിതങ്ങളെന്നൊരു
തോന്നലപ്രഹ്ളാദനുള്ളിലുണ്ടായീല. 53
അദ്ധ്യാപനം നിറുത്തിദ്ദേശികേശ്വരൻ
പത്തനജോലിയിലേർപ്പെട്ടിരിക്കവേ
കിട്ടിയനേരം വിനോദിക്കുവാൻ മററു-
കുട്ടികൾക്കൂടിവിളിച്ചാരിവനെയും. 54
തത്സഹിതിനേരേയറിഞ്ഞിരിക്കും മഹാ-
വിദ്വദ്വരേണ്യനാം പ്രഹ്ളാദനക്ഷണം
തന്നന്തികത്തേക്കവരേ വിളിച്ചുടൻ
മന്ദഹാസത്തോടകമലിഞ്ഞോതിനാൻ 55
ദ്വന്ദ്വപരതർ തന്നുപദേശ,മീഹിത-
മെന്നിവയാൽ ദൂഷിക്കാത്തധീയാർന്നിട്ടും
കുട്ടികളെല്ലാം കളിക്കോപ്പുപേക്ഷിച്ചു
പെട്ടെന്നവർക്കു ബഹുമാന്യനായിട്ടും
തോഴനാം പ്രഹ്ളാദബാലകൻ തന്നുടെ
ചൂഴവും ചെന്നങ്ങിരുന്നിതു തുഷ്ടരായ്. 56
കണ്ണുംകരളുമബ്ബാലകരേവരും
തന്നിലുറപ്പിച്ചിരിപ്പതു കാൺകയാൽ
മൈത്രികലർന്നു കൃപാപരാധീനനായ്
ഭക്തനാം പ്രഹ്ളാദനോതിനാനീവിധം. 57

---

[1] ധർമ്മവും അർത്ഥവും കാമവുമാകുന്ന മൂന്നു പുരുഷാർത്ഥം

# ഷഷ്ഠോƒധ്യായഃ

പ്രഹ്ലാദ ഉവാച

കൌമാര ആചരേൽ പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ
ദുർല്ലഭം മാനുഷം ജന്മ തദപ്യധ്രുവമർത്ഥദം. 1
യഥാ ഹി പുരുഷസ്യേഹ വിഷ്ണോഃ പാദോപസർപ്പണം
യദേഷ സർവ്വഭൂതാനാം പ്രിയ ആത്മേശ്വരഃ സുഹൃൽ. 2
സുഖമൈന്ദ്രിയകം ദൈത്യാ ദേഹയോഗേന ദേഹിനാം
സർവ്വത്ര ലഭ്യതേ ദൈവാദ്യഥാ ദുഃഖമയത്നതഃ 3
തൽപ്രയാസോ ന കർത്തവ്യോ യത ആയുർവ്യയഃ പരം
ന തഥാ വിന്ദതേ ക്ഷേമം മുകുന്ദചരണാംബുജം. 4
തതോ യതേത കുശലഃ ക്ഷേമായ ഭയമാശ്രിതഃ
ശരീരം പൌരുഷം യാവന്ന വിപദ്യേത പുഷ്കലം. 5
പുംസോ വർഷശതം ഹ്യായുസ്തദർദ്ധം ചാജിതാത്മനഃ
നിഷ്ഫലം യദസൌ രാത്ര്യാം ശേതേƒന്ധം പ്രാപിതസ്തമഃ 6
മുഗ്ദ്ധസ്യ ബാല്യേ കൌമാരേ ക്രീഡതോ യാതി വിംശതിഃ
ജരയാ ഗ്രസ്തദേഹസ്യ യാത്യകല്പസ്യ വിംശതിഃ 7
ദുരാപൂരേണ കാമേന മോഹേന ച ബലീയസാ
ശേഷം ഗൃഹേഷു സക്തസ്യ പ്രമത്തസ്യാപയാതി ഹി. 8
കോ ഗൃഹേഷു പുമാൻ സക്തമാത്മാനമജിതേന്ദ്രിയഃ
സ്നേഹപാശൈർദൃഢൈർബ്ബദ്ധമുത്സഹേത വിമോചിതും. 9
കോ ന്വർത്ഥതൃഷ്ണാം വിസൃജേൽ പ്രാണേഭ്യോƒപി യ ഈപ്സിതഃ
യം ക്രീണാത്യസുഭിഃ പ്രേഷ്ഠൈസ്തസ്കരഃ സേവകോ വണിക് 10

കഥം പ്രിയായാ അനുകമ്പിതായാഃ
സംഗം രഹസ്യം രുചിരാംശ്ച മന്ത്രാൻ
സുഹൃൽസു ച സ്നേഹസിതഃ ശിശൂനാം
കലാക്ഷരാണാമനുരക്തചിത്തഃ 11
പുത്രാൻ സ്മരംസ്താ ദുഹിതൄർഹൃദയ്യാ
ഭ്രാതൄൻ സ്വസൄർവ്വാ പിതരൌ ച ദീനൌ
ഗൃഹാൻ മനോജ്ഞോരുപരിച്ഛദാംശ്ച
വൃത്തീശ്ച കുല്യാഃ പശുഭൃത്യവർഗ്ഗാൻ. 12
ത്യജേത കോശസ്കൃദിവേഹമാനഃ
കർമ്മാണി ലോഭാദവിതൃപ്തകാമഃ
ഔപസ്ഥ്യജൈഹ്വ്യം ബഹു മന്യമാനഃ
കഥം വിരജ്യേത ദുരന്തമോഹഃ 13
കുടുംബപോഷായ വിയൻ നിജായുർ-
ന്ന ബുദ്ധ്യതേƒർത്ഥം വിഹതം പ്രമത്തഃ
സർവ്വത്ര താപത്രയദുഃഖിതാത്മാ
നിർവ്വിദ്യതേ ന സ്വകുടുംബരാമഃ 14

വിത്തേഷു നിത്യാഭിനിവിഷ്ടചേതാ
വിദ്വാംശ്ച ദോഷം പരവിത്തഹർത്തുഃ
പ്രേത്യേഹ ചാഥാപ്യജിതേന്ദ്രിയസ്ത-
ദശാന്തകാമോ ഹരതേ കുടുംബീ. 15
വിദ്വാനപീത്ഥം ദനുജാഃ കുടുംബം
പുഷ്ണൻ സ്വലോകായ ന കല്പതേ വൈ
യഃ സ്വീയപാരക്യവിഭിന്നഭാവ-
സ്തമഃ പ്രപദ്യേത യഥാ വിമൂഢഃ 16

യതോ ന കശ്ചിൽ ക്വ ച കുത്രചിദ്വാ
ദീനഃ സ്വമാത്മാനമലം സമർത്ഥഃ
വിമോചിതും കാമദൃശാം വിഹാര-
ക്രീഡാമൃഗോ യന്നിഗഡോ വിസർഗ്ഗഃ 17
തതോ വിദൂരാൽ പരിഹൃത്യ ദൈത്യാ
ദൈത്യേഷു സംഗം വിഷയാത്മകേഷു
ഉപേത നാരായണമാദിദേവം
സ മുക്തസംഗൈരിഷിതോƒപവർഗ്ഗഃ 18

## അദ്ധ്യായം 6

### പ്രഹ്ലാദൻ പറഞ്ഞു

ലോകത്തു കൌമാരകാലത്തു പണ്ഡിതൻ
ഭാഗവതധർമ്മമാചരിച്ചീടണം
മർത്ത്യജന്മം ലഭിപ്പാൻ പണിയെങ്കിലു-
മത്ഥപ്രദമാമതു നശിക്കുന്നതാം. 1
മർത്ത്യനാമാധവപാദപങ്കേരുഹം
മാത്രം ശരണംഗമിപ്പതാണുത്തമം
അദ്ദേഹമത്രേ സമസ്തഭൂതത്തിനും
മിത്രമീശൻ സുഹൃത്താത്മാവുമാകുകിൽ 2
ദേഹികൾക്കെല്ലാം ശരീരയോഗത്തിനാൽ
സാഹസംകൂടാതെയൈന്ദ്രിയകങ്ങളാം
ദുഃഖസുഖങ്ങളിടചേർന്നുവന്നിടും
നീക്കമെന്യേ പൂർവകർമ്മാനുസാരമായ്. 3
നന്നല്ലതിനാൽ വിഷയസൗഖ്യപ്രദ-
സുന്ദരവസ്തുക്കൾ നേടുവാനായ് ശ്രമം.
ആയുർവ്യയമാണതിൻഫലം പിന്നെയാ
മായാമയൻതൻ പദാംബുജസേവയാൽ
അക്ഷയമായിട്ടും ക്ഷേമമുണ്ടാമതു-
നിശ്ചയം മറെറങ്ങുനിന്നും ലഭിച്ചിടാ. 4
ആകയാൽ ഭീതനായുള്ളവൻ ബുദ്ധിമാ-
നാകിലാരോഗ്യം നശിപ്പതിൻ മുന്നമേ
പൂർണ്ണമായ് ദുഃഖനിവൃത്തിക്കുമാനന്ദ-
മാർന്നീടുവാനും പരിശ്രമിച്ചീടണം. 5
ആയുസ്സു നൂറുവർഷം മർത്ത്യനുള്ളതിൽ
പോയിടുമർദ്ധമജിതേന്ദ്രിയന്നവൻ
അന്ധംതമസ്സിൽ മുഴുകീട്ടുരാത്രിയിൽ
സന്ധ്യമുതൽ കിടന്നങ്ങുറങ്ങുന്നിതേ 6
ബാല്യത്തിൽ മുഗ്ദ്ധനായ്ക്കൌമാരകാലത്തി-
ലെല്ലാം കളിയായിരുപതാണ്ടങ്ങുപോം
പിന്നെജ്ജരയാലിരുപതുവർഷവും
ശൂന്യമായിട്ടു കഴിഞ്ഞുപോകുന്നിതു. 7
ദുഃഖസമ്പൂർണ്ണമാം കാമംനിമിത്തവും
ശക്തിയേറീടുന്ന മോഹത്തിനാലുമേ
ആസക്തിഗേഹത്തിലാളും പ്രമത്തനെൻറ
ശേഷമായുസ്സും വിഫലമാകുംദൃഢം. 8
ഗേഹങ്ങളിൽ സക്തനായി ദൃഢാതുല-
സ്നേഹപാശാബദ്ധനാകുമാത്മാവിനെ
മുക്തനാക്കാനജിതേന്ദ്രിയനായവൻ
ശക്തനായിബ്ഭവിക്കുന്നതുമെങ്ങിനെ? 9
പ്രാണനേക്കാളും പ്രിയതരമായിഹ
കാണുന്നതായുള്ളതേതൊന്നു തോഴരേ!
പ്രാണനെയേകിയും ചോരരുമാവണിക്-
ശ്രേണിയും ഭൃത്യരും നേടുവതേതുതാൻ
ആ ധനത്തിൻതൃഷ്ണ സന്ത്യജിച്ചീടുവാൻ
ഭൂതലത്തിൽ കഴിവുള്ളവനേതവൻ 10
ആനുകൂല്യത്തോടതിപ്രേമമാർന്ന തൻ-
മാനിനീമൌലിതന്നേകാന്തസംഗവും
ആ രഹസ്സല്ലാപവും സുഹൃത്സ്നേഹവും
നേരേസ്മരിപ്പോനതെങ്ങിനെ കൈവിടും?
മഞ്ജുളമാം കൊഞ്ചവാക്കുകളാർന്നിടും
കുഞ്ഞുങ്ങൾതൻ സഹവാസസുഖത്തെയും
പുത്രരേയും മനോമോഹിനിമാരായ
പുത്രിമാരേയും തദാത്മജന്മാരെയും
സോദരീസോദരന്മാരെയും ദീനരാം
മാതാപിതാക്കളെയും മനോജ്ഞങ്ങളാം
നാനാവിധോപകരണങ്ങൾചേർന്നിടും
ചേണാർന്നഗേഹങ്ങളും കുലവൃത്തിയും
ഭൃത്യഗോസംഘവുമെങ്ങിനെതള്ളിടും
പേർത്തുമിവയിലനുരക്തനാംപുമാൻ
കൂട്ടു പുഴുപോലെ ലോഭത്തിനാൽതൃപ്തി
തേടാത്തകാമത്തൊടും വിമോഹത്തൊടും
സ്വന്തമുപസ്ഥത്തിനും നാവിനുംസുഖം
സന്ധിക്കുമാവിഷയങ്ങളെ മാനിച്ചു
പിന്നെയും കർമ്മത്തിലേർപ്പെട്ടു പൂരുഷ-
നെന്നാണിതിൽനിന്നു മോചിച്ചിടുന്നതും. 11-13
ഏവം കുടുംബവൃദ്ധിക്കായ് നിജായുസ്സു
പോവുന്നതും പുരുഷാർത്ഥംനശിപ്പതും
മത്തനായോനറിയുന്നതില്ലെപ്പൊഴ-
മാദ്ധ്യാത്മികാദിതാപത്രയം മൂലമായ്
ദുഃഖിതമാനസനാകില്ലമാലയാ-
സക്തനൊരിക്കലുമാർന്നിടാ നിർവൃതി 14
വിത്തത്തിലത്യാശയാർന്നിടുവോൻ പര-
സ്വത്തടക്കീടിലിഹത്തിൽ പരത്തിലും
എത്തുംവിപത്തറിഞ്ഞും പരധനം
നിത്യംഹരിപ്പു ഗൃഹരതിമൂലമായ്. 15
മർത്ത്യൻവിവേകിയെന്നാലും കുടുംബാഭി-
വൃദ്ധിക്കിയലും പരിശ്രമംമൂലമായ്
സ്വന്തരൂപത്തെക്കുറിച്ചു ചിന്തിക്കുവാൻ
ഹന്ത! ബലഹീനനായിബ്ഭവിച്ചിടും. 16
ദാനവന്മാരേ! വിഷയാശയാർന്നിടും
ദീനനാത്മാവിൻ വിമുക്തിയൊരിക്കലും
എങ്ങുംലഭിച്ചിടാ കാമദുക്കാർന്നിടു-
മംഗനമാർക്കു കളിക്കുരങ്ങായവൻ
നിത്യമാസ്ത്രീകളിൽ ശൃംഖലാതുല്യമാം
പുത്രരൂപത്തിൽ പിണഞ്ഞു കിടക്കയാൽ.
അത്യരം നിങ്ങൾ വിഷയനിമഗ്നരാം
ദൈത്യരുമായുള്ള സംഗമുപേക്ഷിച്ചു
ദൈത്യാരിദേവനെയാശ്രയിച്ചീടുവിൻ
[1] മുക്തസംഗക്കവൻ മോക്ഷസ്വരൂപനാം. 17-18

---
[1] സംഗമററവർ

ന ഹ്യച്യുതം പ്രീണയതോ ബഹ്വായാസോഽസുരാത്മജാഃ
ആത്മത്വാൽ സർവ്വഭൂതാനാം സിദ്ധത്വാദിഹ സർവ്വതഃ 19
പരാവരേഷു ഭൂതേഷു ബ്രഹ്മാന്തസ്ഥാവരാദിഷു
ഭൗതികേഷു വികാരേഷു ഭൂതേഷ്വഥ മഹൽസു ച. 20
ഗുണേഷു ഗുണസാമ്യേ ച ഗുണവ്യതികരേ തഥാ
ഏക ഏവ പരോ ഹ്യാത്മാ ഭഗവാനീശ്വരോവ്യയഃ 21
പ്രത്യഗാത്മസ്വരൂപേണ ദൃശ്യരൂപേണ ച സ്വയം
വ്യാപ്യവ്യാപകനിർദ്ദേശ്യോ ഹ്യനിർദ്ദേശ്യോഽവികല്പിതഃ 22
കേവലാനുഭവാനന്ദസ്വരൂപഃ പരമേശ്വരഃ
മായയാന്തർഹിതൈശ്വര്യ ഈയതേ ഗുണസർഗ്ഗയാ. 23
തസ്മാൽ സർവ്വേഷു ഭൂതേഷു ദയാം കുരുത സൗഹൃദം
ആസുരം ഭാവമുന്മുച്യ യയാ തുഷ്യത്യധോക്ഷജഃ 24

തുഷ്ടേ ച തത്ര കിമലഭ്യമനന്ത ആദ്യേ
കിം തൈർഗ്ഗുണവ്യതികരാദിഹ യേ സ്വസിദ്ധാഃ
ധർമ്മാദയഃ കിമഗുണേന ച കാങ്ക്ഷിതേന
സാരംജുഷാം ചരണയോരുപഗായതാം നഃ 25
ധർമ്മാർത്ഥകാമ ഇതി യോഽഭിഹിതസ്ത്രിവർഗ്ഗ
ഈക്ഷാ ത്രയീ നയദമൗ വിവിധാ ച വാർത്താ
മന്യേ തദേതദഖിലം നിഗമസ്യ സത്യം
സ്വാത്മാർപ്പണം സ്വസുഹൃദഃ പരമസ്യ പുംസഃ 26
ജ്ഞാനം തദേതദമലം ദുരവാപമാഹ
നാരായണോ നരസഖഃ കില നാരദായ
ഏകാന്തിനാം ഭഗവതസ്തദകിഞ്ചനാനാം
പാദാരവിന്ദരജസാഽഽപ്ലുതദേഹിനാം സ്യാൽ. 27

ശ്രുതമേതന്മയാ പൂർവ്വം ജ്ഞാനം വിജ്ഞാനസംയുതം
ധർമ്മം ഭാഗവതം ശുദ്ധം നാരദാൽ ദേവദർശനാൽ. 28

ദൈത്യപുത്രാ ഊചുഃ

പ്രഹ്ലാദ ത്വം വയം ചാപി നർത്തേഽന്യം വിദ്മഹേ ഗുരും
ഏതാഭ്യാം ഗുരുപുത്രാഭ്യാം ബാലാനാമപി ഹീശ്വരൌ. 29
ബാലസ്യാന്തഃപുരസ്ഥസ്യ മഹത്സംഗോ ദുരന്വയഃ
ഛിന്ധി നഃ സംശയം സൌമ്യ സ്യാച്ചേദ്വിശ്രംഭകാരണം. 30

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ**
**പ്രഹ്ലാദാനുചരിതേ ഷഷ്ഠോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5856** **സപ്തമസ്കന്ധേ ശ്ലോകാഃ 279**

---

# സപ്തമോഽധ്യായഃ

നാരദ ഉവാച

ഏവം ദൈത്യസുതൈഃ പൃഷ്ടോ മഹാഭാഗവതോഽസുരഃ
ഉവാച സ്മയമാനസ്താൻ സ്മരൻ മദനുഭാഷിതം. 1
പിതരി പ്രസ്ഥിതേഽസ്മാകം തപസേ മന്ദരാചലം
യുദ്ധോദ്യമം പരം ചക്രുർവ്വിബുധാ ദാനവാൻ പ്രതി. 2
പിപീലികൈരഹിരിവ ദിഷ്ട്യാ ലോകോപതാപനഃ
പാപേന പാപോഽഭക്ഷീതി വാദിനോ വാസവാദയഃ 3
തേഷാമതിബലോദ്യോഗം നിശമ്യാസുരയൂഥപാഃ
വധ്യമാനാഃ സുരൈർഭീതാ ദുദ്രുവുഃ സർവ്വതോദിശം. 4
കളത്രപുത്രമിത്രാപ്താൻ ഗൃഹാൻ പശുപരിച്ഛദാൻ
നാവേക്ഷമാണാസ്ത്വരിതാഃ സർവ്വേ പ്രാണപരീപ്സവഃ 5
വ്യലുമ്പൻ രാജശിബിരമമരാ ജയകാംക്ഷിണഃ
ഇന്ദ്രസ്തു രാജമഹിഷീം മാതരം മമ ചാഗ്രഹീൽ. 6
നീയമാനാം ഭയോദ്വിഗ്നാം രുദതീം കുരരീമിവ
യദൃച്ഛയാഽഽഗതസ്തത്ര ദേവർഷിർദദൃശേ പഥി. 7
പ്രാഹ നൈനാം സുരപതേ നേതുമർഹസ്യനാഗസം
മുഞ്ച മുഞ്ച മഹാഭാഗ സതീം പരപരിഗ്രഹം. 8

സർവ്വഭൂതാത്മഭാവത്തിനാലും സദാ
സർവ്വത്തിലും വിളങ്ങീടുകമൂലവും
അച്യുതനെ പ്രസാദിപ്പിച്ചിട്ടുവോനു
നിശ്ചയംനേരിട്ടുന്നില്ല പരിശ്രമം. 19

സ്ഥാവരാദിബ്രഹ്മപര്യന്തനീചോച്ച-
ജീവജാലത്തിലഖിലത്തിലും തഥാ
ഭൌതികമാം വികാരങ്ങളിലും മഹാ-
ഭൂതങ്ങളിലും ഗുണസമൂഹത്തിലും
പിന്നെഗ്ഗുണ സാമ്യമാം പ്രധാനത്തിലു-
മെന്നകണക്കേമഹദാദിയായിട്ടും
തത്വങ്ങളിലുമേകൻ പരമാത്മാവു
നിത്യനിയാമകനീശൻ ലസിപ്പിതേ. 20-21

ഓത്താലനിർദ്ദേശ്യനായ് വികല്പത്തിനു
പാത്രമല്ലാതെയിരിപ്പവനെങ്കിലും
പ്രത്യഗാത്മാകൃതിയായി സ്വയംദൃശ്യ-
മൂർത്തിയായ് വ്യാപകവ്യാപ്യനാമാർഹനായ്
കേവലാനന്ദാനുഭൂതി സ്വരൂപനായ്
സർവ്വേശ്വരനായ് ഗുണസൃഷ്ടിയാന്നിട്ടും
മായയാലൈശ്വര്യമെല്ലാം മറയ്ക്കുവോ-
നായവൻ കാണപ്പെട്ടുന്നിതു ദൈത്യരേ! 22-23

ആകയാൽ സർവ്വഭൂതത്തിലുമാസുര-
മാകും സ്വഭാവമശേഷം ത്യജിച്ചുടൻ
സ്നേഹവും കാരുണ്യവുമിയന്നീട്ടവിൻ
ശ്രീഹരിമറെറാന്നിനാലും തെളിഞ്ഞിടാ. 24

അന്തമറേറാരബ്ഭഗവാൻ കനിഞ്ഞീടി-
ലെന്താണമറെറാന്നു ലബ്ധമാകേണ്ടതായ്!
സത്വരജസ്തമസ്സംഗമത്താൽ സ്വത-
സ്സിദ്ധമാംധർമ്മങ്ങൾ കൊണ്ടെന്തുതാൻഫലം?
തച്ചരണാസവം സേവിച്ചിട്ടും നമ്മ-
ളിച്ഛിക്കവേണ്ട നിർഗ്ഗുണബ്രഹ്മവും. 25

ധർമ്മാർത്ഥകാമങ്ങളുമാത്മവിദ്യയും
കർമ്മശാസ്ത്രങ്ങളുമാദണ്ഡനീതിയും
തർക്കശാസ്ത്രങ്ങളും മററുപജീവന-
മാർഗ്ഗപ്രതിപാദകവിഷയങ്ങളും
എല്ലാം നിഗമസത്യംതന്നെയെങ്കിലു-
മെല്ലാക്കുമെന്നും ഹിതങ്കരനായിട്ടും
മല്ലാരിയിൽ സമസ്തം സമർപ്പിക്കിലേ
യല്ലലിൽനിന്നുമൊഴിയാൻ കഴിഞ്ഞിട്ടു. 26

നാരദനോട്ടു നരസഖനാകുമാ
നാരായണർഷിയാൽ പണ്ടുപദിഷ്ടമാം
ജ്ഞാനമിതേകാന്തികളാമകിഞ്ചനർ-
ക്കുനമൊഴിഞ്ഞുതെളിഞ്ഞു വിളങ്ങിടും 27

ഭാഗവതമഹാധർമ്മവും വിജ്ഞാന-
സാകം പരിശുദ്ധമാകുമിജ്ഞാനവും
നാരദമാമുനിയോട്ടു ഞാൻ മുന്നമേ
നേരേധരിച്ചിരിക്കുന്നു സഖാക്കളേ! 28

ദൈത്യപുത്രന്മാർ പറഞ്ഞു.

അല്ലയോ പ്രഹ്ളാദ! നീയുമീഞങ്ങളും
ചൊല്ലേറുമിശ്ശുക്രപുത്രരെയെന്നിയേ
അന്യഗുരുവിനെ സ്വീകരിച്ചില്ലവർ-
തന്നെനമ്മേക്കാത്തു രക്ഷിച്ചിട്ടുന്നതും. 29

അന്തഃപുരത്തിലിരിക്കുന്ന ബാലനു
ബന്ധം മഹത്സംഗമത്തിനില്ലേതുമേ
ഞങ്ങൾക്കവിശ്വസനീയമീ നാരദ-
സംഗമം സംശയംതീർത്തരുളീടണം. 30

---

# അദ്ധ്യായം 7

നാരദൻ പറഞ്ഞു

ദൈത്യബാലന്മാരിവണ്ണം കഥിക്കവേ
ഭക്തപ്രമുഖനാം പ്രഹ്ളാദബാലകൻ
അദ്ഭുതസ്തബ്ധരാമക്കൂട്ടുകാരൊടായ്
ക്ഷിപ്രം മദീയോപദേശമോത്തോതിനാൻ. 1

താതൻ തപസ്സുചെയ്യിടുവാൻ മന്ദര-
ഭൂധരംതന്നിൽ പ്രവേശിച്ചവേളയിൽ
പാരിടം പാടേയുപതപിപ്പിച്ചോരു
ഘോരനായീടുമസുരവരേണ്യനെ
ഉഗ്രസർപ്പത്തെയെറുമ്പുകൾപോലെ, തദ്-
ദുഷ്കൃതംതന്നെ നശിപ്പിച്ചു ഭാഗ്യമായ്
എന്നോത്തു വിണ്ണവർ ദൈത്യരുമായൊരു
ജന്യത്തിനുള്ള കരുക്കളൊരുക്കിനാർ. 2-3

വമ്പിച്ച നിർജ്ജരസൈന്യസന്നാഹസം-
രംഭംശ്രവിച്ചു,മസുരരെ വിണ്ണവർ
കൊല്ലുന്നതുകണ്ടുമദൈത്യസേനേശ-
രെല്ലാംഭയന്നു പല വഴിമണ്ടിനാർ. 4

പുത്രകളത്രസുഹൃന്മിത്രഗോധന-
പത്തനാദ്യങ്ങളുപകരണങ്ങളും
തള്ളിസ്വജീവരക്ഷേച്ഛക്കളായവ-
രെല്ലാവരും ത്വരിതം പാഞ്ഞൊളിച്ചിതേ. 5

പിന്നെജ്ജയകാംക്ഷയാന്നിട്ടമസ്സുര-
വൃന്ദം നൃപമന്ദിരത്തിൽ പ്രവേശിച്ചു
കൊള്ളയിട്ടൊക്കെമുടിച്ചു ദേവേന്ദ്രനെൻ-
തള്ളയെപ്പോലുമപഹരിച്ചീടിനാൻ. 6

ഇന്ദ്രൻപിടിച്ചുകെട്ടിക്കൊണ്ടുപോകവേ
പൊന്നുംഭയത്താൽ വിറച്ചുകുരരിപോൽ
ക്രന്ദനംചെയ്യുന്ന മാതാവിനെ വഴി-
തന്നിൽ വീണാധരമാമുനി കണ്ടിതേ. 7

നാകാധിപാ! പിഴയറെറാരിസ്സാദ്ധ്വിയെ
വേഗം വിട്ടു വിട്ടു നിന്ദ്യമിതേറെവും
അണ്ടർകോനാം ഭവാനിപ്പരഭാര്യയെ-
ക്കൊണ്ടുപോകുന്നതകീർത്തികരംപരം.” 8

ഇന്ദ്ര ഉവാച

ആസ്തേ ഽസ്യാ ജഠരേ വീര്യമവിഷഹ്യം സുരദ്വിഷഃ
ആസ്യതാം യാവൽപ്രസവം മോക്ഷ്യേഽർത്ഥപദവീം ഗതഃ 9

നാരദ ഉവാച

അയം നിഷ്കിൽബിഷഃ സാക്ഷാന്മഹാഭാഗവതോ മഹാൻ
ത്വയാ ന പ്രാപ്സ്യതേ സംസ്ഥാമനന്താനുചരോ ബലീ. 10

ഇത്യുക്തസ്താം വിഹായേന്ദ്രോ ദേവർഷേർമ്മാനയന്വചഃ
അനന്തപ്രിയഭക്ത്യൈനാം പരിക്രമ്യ ദിവം യയൗ. 11

തതോ നോ മാതരമൃഷിഃ സമാനീയ നിജാശ്രമം
ആശ്വാസ്യേഹോഷ്യതാം വത്സേ യാവത്തേ ഭർത്തുരാഗമഃ 12

തഥേത്യവാത്സീൽ ദേവർഷേരന്തി സാപ്യകുതോഭയാ
യാവദ്ദൈത്യപതിർഘോരാൽ തപസോ ന ന്യവർത്തത. 13

ഋഷിം പര്യചരൽ തത്ര ഭക്ത്യാ പരമയാ സതീ
അന്തർവ്വത്നീ സ്വഗർഭസ്യ ക്ഷേമായേച്ഛാപ്രസൂതയേ. 14

ഋഷിഃ കാരുണികസ്തസ്യാഃ പ്രാദാദുഭയമീശ്വരഃ
ധർമ്മസ്യ തത്ത്വം ജ്ഞാനം ച മാമപ്യുദ്ദിശ്യ നിർമ്മലം. 15

തത്തു കാലസ്യ ദീർഘത്വാൽ സ്ത്രീത്വാന്മാതുസ്തിരോദധേ
ഋഷിണാനുഗൃഹീതം മാം നാധുനാപ്യജഹാൽ സ്മൃതിഃ 16

ഭവതാമപി ഭൂയാന്മേ യദി ശ്രദ്ദധതേ വചഃ
വൈശാരദീ ധീഃ ശ്രദ്ധാതഃ സ്ത്രീബാലാനാം ച മേ യഥാ. 17

ജന്മാദ്യാഃ ഷഡിമേ ഭാവാ ദൃഷ്ടാ ദേഹസ്യ നാത്മനഃ
ഫലാനാമിവ വൃക്ഷസ്യ കാലേനേശ്വരമൂർത്തിനാ. 18

ആത്മാ നിത്യോഽവ്യയഃ ശുദ്ധ ഏകഃ ക്ഷേത്രജ്ഞ ആശ്രയഃ
അവിക്രിയഃ സ്വദൃഗ് ഹേതുർവ്യാപകോഽസംഗ്യനാവൃതഃ 19

ഏതൈർദ്വാദശഭിർവ്വിദ്വാനാത്മനോ ലക്ഷണൈഃ പരൈഃ
അഹം മമേത്യസദ്ഭാവം ദേഹാദൗ മോഹജം ത്യജേൽ. 20

സ്വർണ്ണം യഥാ ഗ്രാവസു ഹേമകാരഃ
ക്ഷേത്രേഷു യോഗൈസ്തദഭിജ്ഞ ആപ്നുയാൽ
ക്ഷേത്രേഷു ദേഹേഷു തഥാഽഽത്മയോഗൈ-
രധ്യാത്മവിദ് ബ്രഹ്മഗതിം ലഭേത. 21

അഷ്ടൗ പ്രകൃതയഃ പ്രോക്താസ്ത്രയ ഏവ ഹി തദ്ഗുണാഃ
വികാരാഃ ഷോഡശാചാര്യൈഃ പുമാനേകഃ സമന്വയാൽ. 22

ദേഹസ്തു സർവ്വസംഘാതോ ജഗൽ തസ്ഥുരിതി ദ്വിധാ
അത്രൈവ മൃഗ്യഃ പുരുഷോ നേതിനേതീത്യതത്ത്യജൻ. 23

അന്വയവ്യതിരേകേണ വിവേകേനോശതാഽഽത്മനാ
സർഗ്ഗസ്ഥാനസമാമ്നായൈർവ്വിമൃശദ്ഭിരസത്വരൈഃ 24

ബുദ്ധേർജ്ജാഗരണം സ്വപ്നഃ സുഷുപ്തിരിതി വൃത്തയഃ
താ യേനൈവാനുഭൂയന്തേ സോഽധ്യക്ഷഃ പുരുഷഃ പരഃ 25

ഏഭിസ്ത്രിവർണ്ണൈഃ പര്യസ്തൈർബ്ബുദ്ധിഭേദൈഃ ക്രിയോദ്ഭവൈഃ
സ്വരൂപമാത്മനോ ബുദ്ധ്യേദ്ഗന്ധൈർവ്വായുമിവാന്വയാൽ. 26

ഏതദ്ദ്വാരോ ഹി സംസാരോ ഗുണകർമ്മനിബന്ധനഃ
അജ്ഞാനമൂലോഽപാർത്ഥോഽപി പുംസഃ സ്വപ്ന ഇവേഷ്യതേ. 27

തസ്മാദ്ഭവദ്ഭിഃ കർത്തവ്യം കർമ്മണാം ത്രിഗുണാത്മനാം
ബീജനിർഹരണം യോഗഃ പ്രവാഹോപരമോ ധിയഃ 28

**ഇന്ദ്രൻ പറഞ്ഞു**

ദേവാരിയാകും ഹിരണ്യകശിപുവിൻ-
ദുർവ്വഹവീര്യമിന്നാരീജഠരത്തിൽ
ഉള്ളതുമൂലം പ്രസവംകഴിഞ്ഞു ഞാൻ
തള്ളിടാം കാര്യസിദ്ധിക്കശേഷം മുനേ! 9

**നാരദൻ പറഞ്ഞു**

ഗർഭസ്ഥനാം ശിശു സക്ഷാൽമഹാത്മാവു
നിഷ്പാപ,നുത്തമവിഷ്ണുഭക്തൻ, ബലി
നീ വിചാരിച്ചാലവയെ വധിക്കുവാൻ
ദേവേന്ദ്ര! സാധിക്കയില്ലൊരുകാലവും. 10
നാരദവാക്കുകൾ മാനിച്ചുടൻ പാക-
വൈരി വിഷ്ണു പ്രിയഭക്തിനിമിത്തമായ്
എന്നമ്മതന്നെ വിട്ടിട്ടു വലംവച്ചു
വന്ദിച്ചു ദേവലോകം ഗമിച്ചീടിനാൻ. 11
അമ്മയെപ്പിന്നെസ്സുരമുനികൊണ്ടുപോയ്
ചെമ്മേ നിജാശ്രമം തന്നിൽവസിപ്പിച്ചു,
ശാന്തവാക്കാലെ വസിച്ചുകൊൾകിങ്ങുനീ
കാന്താഗമംവരെയെന്നുചൊല്ലീടിനാൻ. 12
അമ്മയതുസമ്മതിച്ചു ഭയം വെടി-
ഞ്ഞമ്മുനിതൻ സമീപത്തുവസിച്ചിതു 13
ഗർഭിണിയാമപ്പതിവ്രതയമ്മയും
സ്വപ്രസവംകാന്തനെത്തീടുവോളവും
സംഭവിക്കായ്വാനുമന്നുവരെ ക്ഷേമ-
സമ്പൂർത്തിയോടിരുന്നീടുവാനുംസദാ
സങ്കല്പമാർന്നതിഭക്ത്യാ മുനീന്ദ്രനെ
ശങ്കവെടിഞ്ഞു പരിചരിച്ചീടിനാൾ. 14
കാരുണ്യവാനായ് സമർത്ഥനാമമ്മുനി
നാരദനെന്നെയുമുന്നി മാതാവോടായ്
ശുദ്ധമായീടുന്ന ധർമ്മതത്ത്വങ്ങളു-
മദ്വൈതമായിടും ജ്ഞാനവുമോതിനാൻ. 15
കാലംവളരെക്കഴിഞ്ഞിരിക്കുന്നതു-
മൂലവും സ്ത്രീയായതിനാലുമായവ
അമ്മ മറന്നുപോയീശ്വരാനുഗ്രഹാ-
ലോർമ്മിച്ചിടുന്നുണ്ടു ഞാനതശേഷവും 16
ശ്രദ്ധയോടെൻവാക്കു നിങ്ങൾകേട്ടീടിലി-
തത്ത്വമുദിക്കട്ടെ നിങ്ങളിൽ നല്ലപോൽ
ശ്രദ്ധയേറും ശിശുക്കൾക്കും വധുക്കൾക്കു-
മത്യന്തശുദ്ധമാം ധീ,യിതുകേൾക്കുകിൽ. 17
ഈശസ്വരൂപമാം കാലത്തിനാൽ,തരു-
രാശിക്കെഴും ഫലജാലത്തിനെന്നപോൽ,
ജന്മാദിയായിടും ഷഡ്ഭാവമൊക്കെയും
കാണ്മതുമെയ്ക്കുതാനാത്മാവിനല്ലഹോ. 18
ആത്മാവുനിത്യ,നേകൻ,ശുദ്ധ,നവ്യയൻ
ക്ഷേത്രജ്ഞ,നാശ്രയൻ,ഹേതു,വവിക്രിയൻ
സംഗവിഹീനൻ,സ്വയം പ്രകാശിപ്പവ,-
നെങ്ങു നിറഞ്ഞോനനാവൃതനീവിധം
പന്ത്രണ്ടു ചിഹ്നങ്ങളാലാത്മവിജ്ഞനായ്
പണ്ഡിതൻ മോഹത്തിനാലെ ദേഹാദിയിൽ
ഞാനെൻറെയെന്നീ വിധമുള്ളതാമഭി-
മാനം മുഴുവൻ പരിത്യജിക്കേണ്ടതാം 19-20

മന്നിൽ ശിലകളിൽനിന്നു മഭിജ്ഞനാം-
സ്വർണ്ണകാരൻചില യോഗതന്ത്രങ്ങളാൽ
സ്വർണ്ണംശരിയായ് തിരിച്ചെടുക്കുംവിധ-
മുന്നതയോഗങ്ങളാലാത്മവിജ്ഞനും
ദേഹമാംക്ഷേത്രത്തിൽനിന്നുമാത്മാവിനെ
സ്നേഹിതരേ! വേർതിരിച്ചുകാണുന്നിതു. 21

മുന്നേ പ്രകൃതികളെട്ടും തദ്ഗുണം
മൂന്നെന്നതും വികാരങ്ങളീരെട്ടും
എന്നിവയിൽ ച്ചേർന്നിരിക്കും പുമാനേക-
നെന്നതും കീർത്തിച്ചിരിപ്പൂ ഗുരുത്തമർ. 22

ദേഹം, പ്രകൃതിവികൃതി വികാരസ-
മൂഹം, ചലവുമചലവുമിങ്ങനെ
രണ്ടുതരത്തിലാ,ണസ്സുരീരംതന്നിൽ
വേണ്ടപോലാരാഞ്ഞതല്ലതല്ലെന്നുടൻ
അന്യമാമോരോന്നു തള്ളിനോക്കീടുകിൽ
നന്നായ്ത്തെളിഞ്ഞു കാണാകുമാത്മാവിനെ. 23

അന്വയവും വ്യതിരേകവും കൊണ്ടുമ-
വ്വണ്ണംവിവേകത്തിനാലും വിശുദ്ധമാം
ഹൃത്തിനാൽ സൃഷ്ടിസ്ഥിതികളോതുംശ്രുതി
മുററും വിമർശിച്ചു മെല്ലെയാരായണം. 24

ജാഗ്രത്തു,പിന്നെയാസ്വപ്നം, സുഷുപ്തിയെ-
ന്നിക്കണക്കുള്ള ധീവൃത്തികൾ മൂന്നിലും
സാക്ഷിയായ്നിന്നു സമസ്തകൃത്യങ്ങളും
വീക്ഷിച്ചിടുന്നവനത്രേ പരൻപുമാൻ. 25

ഇമ്മൂന്നവസ്ഥയിൽനിന്നുമുദിച്ചിടും
കർമ്മങ്ങൾമൂലമുളവായിടുന്നതാം
ബുദ്ധിഭേദം നിരസിക്കുകിലാത്മാവു
ബോധ്യനാം ഗന്ധത്തിനാൽ വായുവെന്ന-
പോൽ. 26

നിശ്ചയംതാൻ, [1] ഗുണകർമ്മനിബന്ധന-
സംസൃതി, ധീവൃത്തിരന്ധ്രസംയുക്തമാം
അർത്ഥമില്ലാത്തതായജ്ഞാനമൂലത്തോ-
ടൊത്തതത്രേ ഭവവൃക്ഷം നിനയ്ക്കുകിൽ.
സ്വപ്നത്തിനു സമമായിപ്പുമാനിഹ
നില്പതായത്രേ പറയപ്പെടുന്നതും. 27

ആകയാൽ കർമ്മബീജത്തെദ്ദഹിപ്പിച്ചു
വേഗമാബുദ്ധി പ്രവാഹംതടഞ്ഞിടും
യോഗത്തെനിങ്ങളനുഷ്ഠിക്കുവിൻ, ഭവ-
സാഗരംതന്നിൽനിന്നും കരകേറുവിൻ. 28

1 ത്രിഗുണങ്ങളും കർമ്മങ്ങളും കൊണ്ടുണ്ടാകുന്ന സംസാരം

തത്രോപായസഹസ്രാണാമയം ഭഗവതോദിതഃ
യദീശ്വരേ ഭഗവതി യഥാ യൈരഞ്ജസാ രതിഃ 29
ഗുരുശുശ്രൂഷയാ ഭക്ത്യാ സർവ്വലബ്ധാർപ്പണേന ച
സംഗേന സാധുഭക്താനാമീശ്വരാരാധനേന ച. 30
ശ്രദ്ധയാ തൽകഥായാം ച കീർത്തനൈർഗ്ഗുണകർമ്മണാം
തൽപാദാംബുരുഹധ്യാനാൽ തല്ലിംഗേക്ഷാർഹണാദിഭിഃ 31
ഹരിഃ സർവ്വേഷു ഭൂതേഷു ഭഗവാനാസ്ത ഈശ്വരഃ
ഇതി ഭൂതാനി മനസാ കാമൈസ്തൈഃ സാധു മാനയേൽ. 32
ഏവം നിർജ്ജിതഷഡ്വർഗ്ഗൈഃ ക്രിയതേ ഭക്തിരീശ്വരേ
വാസുദേവേ ഭഗവതി യയാ സംലഭതേ രതിം. 33

നിശമ്യ കർമ്മാണി ഗുണാനതുല്യാൻ
വീര്യാണി ലീലാതനുഭിഃ കൃതാനി
യദാതിഹർഷോൽപുളകാശ്രുഗദ്ഗദം
പ്രോൽകണ്ഠ ഉദ്ഗായതി രൗതി നൃത്യതി. 34
യദാ ഗ്രഹഗ്രസ്ത ഇവ ക്വചിദ്ധസ-
ത്യാക്രന്ദതേ ധ്യായതി വന്ദതേ ജനം
മുഹുഃ ശ്വസൻ വക്തി ഹരേ ജഗൽപതേ
നാരായണേത്യാത്മമതിർഗ്ഗതത്രപഃ 35
തദാ പുമാന്മുക്തസമസ്തബന്ധന-
സ്തൽഭാവഭാവാനുകൃതാശയാകൃതിഃ
നിർദ്ദഗ്ദ്ധബീജാനുശയോ മഹീയസാ
ഭക്തിപ്രയോഗേണ സമേത്യധോക്ഷജം. 36
അധോക്ഷജാലംഭമിഹാശുഭാത്മനഃ
ശരീരിണഃ സംസൃതിചക്രശാതനം
തൽ ബ്രഹ്മനിർവ്വാണസുഖം വിദുർബ്ബുധാ
സ്തതോ ഭജധ്വം ഹൃദയേ ഹൃദീശ്വരം. 37
കോഽതിപ്രയാസോഽസുരബാലകാ ഹരേ-
രുപാസനേ സ്വേ ഹൃദി ഛിദ്രവൽ സതഃ
സ്വസ്യാത്മനഃ സഖ്യുരശേഷദേഹിനാം
സാമാന്യതഃ കിം വിഷയോപപാദനൈഃ 38
രായഃ കളത്രം പശവഃ സുതാദയോ
ഗൃഹാ മഹീ കുഞ്ജരകോശഭൂതയഃ
സർവ്വേഽർത്ഥകാമാഃ ക്ഷണഭംഗുരായുഷഃ
കുർവ്വന്തി മർത്ത്യസ്യ കിയൽ പ്രിയം ചലാഃ 39
ഏവം ഹി ലോകാഃ ക്രതുഭിഃ കൃതാ അമീ
ക്ഷയിഷ്ണവഃ സാതിശയാ ന നിർമ്മലാഃ
തസ്മാദദൃഷ്ടശ്രുതദൂഷണം പരം
ഭക്ത്യൈകയേശം ഭജതാത്മലബ്ധയേ. 40

യദധ്യർത്ഥ്യേഹ കർമ്മാണി വിദ്വന്മാന്യസകൃന്നരഃ
കരോത്യതോ വിപര്യാസമമോഘം വിന്ദതേ ഫലം. 41
സുഖായ ദുഃഖമോക്ഷായ സങ്കല്പ ഇഹ കർമ്മിണഃ
സദാഽഽപ്നോതീഹയാ ദുഃഖമനീഹായാഃ സുഖാവൃതഃ 42
കാമാൻ കാമയതേ കാമ്യൈര്യദർത്ഥമിഹ പൂരുഷഃ
സ വൈ ദേഹസ്തു പാരക്യോ ഭംഗുരോ യാത്യുപൈതി ച. 43
കിമു വ്യവഹിതാപത്യദാരാഗാരധനാദയഃ
രാജ്യം കോശഗജാമാത്യഭൃത്യാപ്താ മമതാസ്പദാഃ 44
കിമേതൈരാത്മനസ്തുച്ഛൈഃ സഹ ദേഹേന നശ്വരൈഃ
അനർത്ഥൈരർത്ഥസങ്കാശൈർന്നിത്യാനന്ദമഹോദധേഃ 45

ആയിരംമാർഗ്ഗങ്ങളുണ്ടിതി,നായതി-
ലുീയോഗമബ്ഭഗവാൻതാൻ കഥിച്ചതാം
മററുപായങ്ങളാലിത്രവേഗം മതി-
പററുകയില്ല ഭഗവാനിൽനിർണ്ണയം. 29
സദ്ഗുരുശുശ്രൂഷ, സർവംസമപ്പണം,
ഭക്തി,യീശാർച്ചനം, സാധുസമാഗമം. 30
ഈശഗുണോത്കരസങ്കീർത്തനംതഥാ
ഭാസുരതത്പദപങ്കജധ്യാനവും,
തല്ലിംഗസന്ദർശനപൂജനങ്ങളും
നല്ലപോൽതത്ക്കഥാകർണ്ണനശ്രദ്ധയും. 31
സർവഭൂതങ്ങളിലും ഭഗവാൻഹരി-
യാവസിക്കുന്നെന്നഭാവനയോട്ടതാൻ
സർവഭൂതപ്രിയമായ് പ്രവർത്തിക്കയെ-
ന്നീവകസാമാന്യഭക്തിചിഹ്നങ്ങളാം. 32
ഈമട്ടു കാമലോഭാദിയെവെന്നതി-
പ്രേമത്തൊടുംഭഗവാൻ വാസുദേവനിൽ
ഭക്തിഭവിക്കിലതു പരിപാകത്തി-
ലുത്ക്കടമാകും രതിയായുറച്ചിടും. 33
നിസ്തുലമാകുംഭഗവദ്ഗുണങ്ങളും
പൃഥ്വിയിലന്നന്നവതരിച്ചാർന്നിട്ടും
നാനാപരാക്രമകർമ്മങ്ങളും ശ്രവി-
ച്ചാനന്ദരോമാഞ്ചബാഷ്പസമേതനായ്
പാടീട്ടുമെപ്പൊഴുതുച്ചമായ്,ഗദ്ഗദ-
ത്തോടുകരഞ്ഞിട്ടും,നർത്തനംചെയ്തിട്ടും. 34
ഭൂതംപിടിച്ചവനെന്നകണക്കേതു
പോതിൽചിരിക്കും പ്രലപനംചെയ്തിട്ടും
ധ്യാനിക്കുമെപ്പോൾ ജനത്തെവന്ദിച്ചിട്ടും
മാനസമാത്മാവിൽ നന്നായുറപ്പിച്ചു
പ്രാണനടക്കിശ്വസിച്ചുകൂടെക്കൂടെ
നാണംവെടിഞ്ഞു ഹരേ! ജഗന്നായകാ!
നാരായണ! ഭക്തവത്സലാ! എന്നുള്ള
പേരുകളെപ്പോളുറക്കെ വിളിച്ചിട്ടും. 35
അപ്പോൾപുമാൻസർവബന്ധവിമുക്തനായ്
തദ്ഭാവഭാവനം മുററുകമൂലമായ്
തദ്രൂപവും തദീയാശയവുംപൂണ്ടു
വിദ്രുതമജ്ഞാനവും വാസനാളിയും
അക്ഷയഭക്തിയോഗത്താലൊഴിവാക്കി
അച്യുതദേവനെ പ്രാപിച്ചിട്ടുന്നിതേ. 36
പാരിലശുഭാശയരാം നരക്കുസം-
സാരവിനാശനമായിരിക്കുന്നതു
നാരായണസ്പർശമാണതിനെബുധ-
രോരുന്നിതേബ്രഹ്മനിർവാണസൗഖ്യമായ്
എന്നതിനാൽ ഹൃദയത്തിലെല്ലാവരും
നന്നായ് ഹൃദയേശ്വരനെബ്ഭജിക്കുവിൻ. 37
ദാനവബാലരേ! സ്വന്തംഹൃദയത്തിൽ
വാനംകണക്കിൽ സ്ഥിതനായനാരതം
ദേഹികൾക്കെല്ലാം സഖാവുമാത്മാവുമാം
ശ്രീഹരിയെശ്ശരിയായുപാസിക്കുവാൻ. 38
വല്ലതുംപാടോ! വിഷയപദാർത്ഥങ്ങ-
ളെല്ലാംചരതിപ്പതിന്ഫലമെന്തുവാൻ?
പുത്രകളത്രാദിഭോഗാക്കൾധനംമഹി
പത്തനംകോശങ്ങൾ കുഞ്ജരശാലകൾ
ഭൂതികളും ചഞ്ചലങ്ങളാകും മററു-
ഭൌതികകാമാർത്ഥപൂരവുമാകവേ
എത്രമാത്രം, ക്ഷണഭംഗുരായുസ്സായ
മർത്ത്യനിഷ്ടംചെയ്യുമെന്നു ചിന്തിക്കുവിൻ! 39
ഇക്കണക്കിൽത്താൻ [1] ക്രതുക്കളാൽനേടുമാ
സ്വർഗ്ഗലോകങ്ങളും നശ്യങ്ങൾതാൻദൃഢം.
മുററുമതിശയസംയുക്തമാമതു-
മൊട്ടും വിശുദ്ധങ്ങളല്ല സഖാക്കളേ!
ആയതിനാൽനമ്മൾ കാണ്മതും കേൾപ്പതു-
മായ ദോഷങ്ങളിൽനിന്നു വിമുക്തനാം
ഈശനെയാത്മലാഭാർത്ഥം ഫലകാംക്ഷ
ലേശമെന്യേ ഭക്തിപൂർവ്വം ഭജിക്കുവിൻ. 40
സന്ദേഹമെന്നിയേതൊന്നിനായ് പണ്ഡിത-
മ്മന്യർചെയ്യുന്ന കർമ്മങ്ങൾ പലപ്പൊഴും
നേരേവിപരീതമായപ്പൊഴൊക്കെയും
ചേരുന്നു തത്ഫലമെന്നുകാണുന്നു നാം. 41
സൌഖ്യലാഭത്തിനും ദുഃഖനിവൃത്തിക്കു-
മായിക്കൊണ്ടുകർമ്മങ്ങൾചെയ്യുന്നു ലൌകികൻ.
നിർഭരംദുഃഖമാം തത്ഫലം, കർമ്മങ്ങ-
ളെപ്പോൾവിട്ടുമപ്പൊഴേ സുഖംകിട്ടിടൂ. 42
ഏതൊന്നിനായ്ക്കാമ്യകർമ്മങ്ങളാൽപ്പുമാൻ
സാദരംകാമങ്ങൾകാമിച്ചിട്ടുന്നുവോ
അത്തനു ഭംഗുരവും പരകീയവും
നിത്യംവരുന്നതും പോവതുംതന്നെയാം. 43
ഞാനെന്നുഭാവിച്ചിരുന്നീട്ടുമിത്തനു
താനും പരകീയമെന്നിരുന്നീടവേ
ആവൃതമായുമകന്നുമിരുന്നിട്ടും
കേവലം പുത്രകളത്രധനങ്ങളും
പത്തനരാജ്യഭണ്ഡാരഗജാദിയു-
മാപ്തസുഹൃത്തുക്കൾ മന്ത്രിമാർ ഭൃത്യരും
ധന്യവസ്തുക്കളും ബാന്ധവവൃന്ദവും
പിന്നെപ്പരകീയമെന്നുചൊല്ലേണമോ? 44
തുച്ഛങ്ങളായ് ശരീരത്തിനോടൊത്തുതാൻ
നശ്യങ്ങളുമായനർത്ഥകരങ്ങളായ്
[2] സാർത്ഥങ്ങളെന്നുതോന്നിക്കുന്നതാകുമീ
വസ്തുക്കളെക്കൊണ്ടുചിന്തിച്ചുനോക്കിയാൽ
നിത്യശുദ്ധാനന്ദവാരാന്നിധിയായി
വർത്തിക്കുമാത്മാവിനെന്താം പ്രയോജനം? 45

1 യാഗങ്ങരം 2 പ്രയോജനമുള്ളവ

നിരൂപ്യതാമിഹ സ്വാർത്ഥഃ കിയാന്ദേഹഭൃതോഽസുരാഃ
നിഷേകാദിഷ്വവസ്ഥാസു ക്ലിശ്യമാനസ്യ കർമ്മഭിഃ 46
കർമ്മാണ്യാരഭതേ ദേഹീ ദേഹേനാത്മാനുവർത്തിനാ
കർമ്മഭിസ്തനുതേ ദേഹമുഭയം ത്വവിവേകതഃ 47
തസ്മാദർത്ഥാശ്ച കാമാശ്ച ധർമ്മാശ്ച യദപാശ്രയാഃ
ഭജതാനീഹയാഽഽത്മാനമനീഹം ഹരിമീശ്വരം. 48
സർവ്വേഷാമപി ഭൂതാനാം ഹരിരാത്മേശ്വരഃ പ്രിയഃ
ഭൂതൈർമ്മഹദ്ഭിഃ സ്വകൃതൈഃ കൃതാനാം ജീവസംജ്ഞിതഃ 49
ദേവോഽസുരോ മനുഷ്യോ വാ യക്ഷോ ഗന്ധർവ്വ ഏവ ച
ഭജൻ മുകുന്ദചരണം സ്വസ്തിമാൻ സ്യാദ്യഥാ വയം. 50
നാലം ദ്വിജത്വം ദേവത്വമൃഷിത്വം വാസുരാത്മജാഃ
പ്രീണനായ മുകുന്ദസ്യ ന വൃത്തം ന ബഹുജ്ഞതാ. 51
ന ദാനം ന തപോ നേജ്യാ ന ശൗചം ന വ്രതാനി ച
പ്രീയതേഽമലയാ ഭക്ത്യാ ഹരിരന്യദ്വിഡംബനം. 52
തതോ ഹരൗ ഭഗവതി ഭക്തിം കുരുത ദാനവാഃ
ആത്മൗപമ്യേന സർവ്വത്ര സർവ്വഭൂതാത്മനീശ്വരേ. 53
ദൈതേയാ യക്ഷരക്ഷാംസി സ്ത്രിയഃ ശൂദ്രാ വ്രജൗകസഃ
ഖഗാ മൃഗാഃ പാപജീവാഃ സന്തി ഹ്യച്യുതതാം ഗതാഃ 54
ഏതാവാനേവ ലോകേഽസ്മിൻ പുംസഃ സ്വാർത്ഥഃ പരഃ സ്മൃതഃ
ഏകാന്തഭക്തിർഗ്ഗോവിന്ദേ യത്സർവ്വത്ര തദീക്ഷണം. 55

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ**
**പ്രഹ്ലാദാനുചരിതേ ദൈത്യപുത്രാനുശാസനം നാമ സപ്തമോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5911 സപ്തമസ്കന്ധേ ശ്ലോകാഃ 334**

---

## അഷ്ടമോഽധ്യായഃ

**നാരദ ഉവാച**

അഥ ദൈത്യസുതാഃ സർവ്വേ ശ്രുത്വാ തദനുവർണ്ണിതം
ജഗൃഹുർന്നിരവദ്യത്വാന്നൈവ ഗുർവ്വനുശിക്ഷിതം. 1
അഥാചാര്യ്യസുതസ്തേഷാം ബുദ്ധിമേകാന്തസംസ്ഥിതാം
ആലക്ഷ്യ ഭീതസ്ത്വരിതോ രാജ്ഞ ആവേദയദ്യഥാ. 2
ശ്രുത്വാ തദപ്രിയം ദൈത്യോ ദുഃസഹം തനയാനയം
കോപാവേശചലദ്ഗാത്രഃ പുത്രം ഹന്തും മനോ ദധേ. 3
ക്ഷിപ്ത്വാ പരുഷയാ വാചാ പ്രഹ്ലാദമതദർഹണം
ആഹേക്ഷമാണഃ പാപേന തിരശ്ചീനേന ചക്ഷുഷാ. 4
പ്രശ്രയാവനതം ദാന്തം ബദ്ധാഞ്ജലിമവസ്ഥിതം
സർപ്പഃ പദാഹത ഇവ ശ്വസൻ പ്രകൃതിദാരുണഃ 5
ഹേ ദുർവ്വിനീത മന്ദാത്മൻ കുലഭേദകരാധമ
സ്തബ്ധം മച്ഛാസനോദ്വൃത്തം നേഷ്യേ ത്വാദ്യ യമക്ഷയം. 6
ക്രുദ്ധസ്യ യസ്യ കമ്പന്തേ ത്രയോ ലോകാഃ സഹേശ്വരാഃ
തസ്യ മേഽഭീതവന്മൂഢ ശാസനം കിംബലോഽത്യഗാഃ 7

**പ്രഹ്ലാദ ഉവാച**

ന കേവലം മേ ഭവതശ്ച രാജൻ
സ വൈ ബലം ബലിനാം ചാപരേഷാം
പരേഽവരേഽമീ സ്ഥിരജംഗമാ യേ
ബ്രഹ്മാദയോ യേന വശം പ്രണീതാഃ 8
സ ഈശ്വരഃ കാല ഉരുക്രമോഽസാ-
വോജഃസഹഃസത്വബലേന്ദ്രിയാത്മാ
സ ഏവ വിശ്വം പരമഃ സ്വശക്തിഭിഃ
സൃജത്യവത്യത്തി ഗുണത്രയേശഃ 9
ജഹ്യാസുരം ഭാവമിമം ത്വമാത്മനഃ
സമം മനോ ധത്സ്വ ന സന്തി വിദ്വിഷഃ
ഋതേഽജിതാദാത്മന ഉത്പഥസ്ഥിതാൽ
തദ്ധി ഹ്യനന്തസ്യ മഹത് സമർഹണം. 10

ദൈത്യകിശോരരേ! നിങ്ങൾ ശരീരിതൻ-
സ്വാർത്ഥത്തിനെപ്പററിയൊന്നു ചിന്തിക്കുവിൻ
താതവീര്യത്തൊട്ടുചേർന്നു ഗർഭസ്ഥനായ്
ഭൂതലമാർന്നുവളർന്നു ഗൃഹസ്ഥനായ്
സ്വാർത്ഥലാഭത്തിനു കർമ്മപ്രസക്തനായ്
പട്ടുപോകുന്നനാൾവരെയാർന്നിട്ടും
കഷ്ടതകൾക്കൊരറുതിയുണ്ടോ? പിന്നെ-
യൊട്ടൊരുതൃപ്തിയോ തുഷ്ടിയോ കിട്ടുമോ? 46
ആത്മാനുവർത്തിയാം ദേഹത്തിനാൽ ദേഹി
കർമ്മമാരംഭിച്ചിട്ടുന്നതുമൂലമായ്
വീണ്ടുമാർജ്ജിക്കുന്നു ദേഹ,മെന്നാലിതു-
രണ്ടിനുമജ്ഞാനമൊന്നാണു കാരണം 47
ആകയാൽ കാമാർത്ഥധർമ്മത്രയത്തിനു-
മേകാശ്രയനായ് പ്രവൃത്തിനിവൃത്തനായ്
സർവാത്മകനാം ഹരിയെബ്ഭജിക്കുവിൻ
സർവദാ നിങ്ങൾ ഫലകാംക്ഷയെന്നിയേ. 48
തന്നാൽകൃതമാം മഹാഭൂതസഞ്ചയം,
തന്നാൽവിനിർമ്മിതം സർവഭൂതത്തിനും
ജീവാഖ്യനാകുമാത്മാവും സുഹൃത്തുമാ-
ശ്രീവാസുദേവൻ ഭഗവാനൊരുത്തനാം. 49
ദേവാസുരരോ,മനുഷ്യരോ, യക്ഷരോ,
കേവലം ഗന്ധർവകിന്നരവർഗ്ഗമോ,
ആരുഭജിക്കിലും നമ്മളെപ്പോലതാ-
നോരുംവിധമെഴും സ്വസ്ഥികൈവന്നിടും. 50
വാനവത്വം ബ്രാഹ്മണത്വമൃഷിത്വവും
ദാന തപോ യജ്ഞശൌചവ്രതാദിയും
ജ്ഞാനവുമൊന്നും ഹരിപ്രീണനത്തിനു
ദാനവരേ! മതിയായതല്ലേതുമേ
ശുദ്ധമായീടുന്ന ഭക്തികൊണ്ടെന്നിയേ
ദൈത്യാരിദേവൻ പ്രസന്നനാകാദൃഢം. 51-52
ആകയാൽ നിങ്ങളഖിലസ്വരൂപനായ്
വൈകുണ്ഠവാസിയായീടും ഭഗവാനിൽ
നിത്യവുമാത്മസമാനഭാവത്തോടു-
യുക്തമാം ഭക്തിയാർന്നീടുവിൻ തോഴരേ! 53
യക്ഷരും ഗോപരും രാക്ഷസവൃന്ദവും
പക്ഷിമൃഗങ്ങളും സ്ത്രീകളും ശൂദ്രരും
ദൈത്യരുമീവിധമെത്രയോ പാപികൾ
ഭക്തിയാൽ ചേർന്നിരിക്കുന്നു ഭഗവാനിൽ 54
ശ്രീകൃഷ്ണദേവനിലേകാന്തഭക്തിയും
സർവത്രതദ്ദർശനമതും മാത്രമാം
തക്കമില്ലിങ്ങുപുമാനു സാധിക്കേണ്ട
മുഖ്യാർത്ഥമെന്നു പരക്കെസ്സുസമ്മതം. 55

## അദ്ധ്യായം 8

### നാരദൻ പറഞ്ഞു

പ്രഹ്ലാദനീങ്ങിനെചൊല്ലിയവാക്കുക-
ളാഹ്ലാദപൂർവംശ്രവിച്ചുദൈത്യാത്മജർ
നിർദ്ദോഷമാകയാലംഗീകരിച്ചുട-
നുദ്ദേശികോക്തിയിലശ്രദ്ധരായിതേ. 1
ഏകനാകും പരമാത്മാവിലശ്ശിഷ്യ-
രാകെയൊരുപോൽമനമുറപ്പിച്ചതു
കണ്ടു ശുക്രാചാര്യപുത്രർ ഭയന്നുട-
നിണ്ടലോടും ചെന്നറിയിച്ചു ഭൂപനെ. 2
ദുസ്സഹമായതിവിപ്രിയമായിട്ടു-
മസ്സുതദുർന്നയംകേട്ടു കോപത്തിനാൽ
ദേഹമശേഷം വിറച്ചുടൻ പുത്രനെ
സംഹരിപ്പാനുറച്ചാൻ ദനുജാധിപൻ. 3
ദാന്തനായ്‌വീണു നമസ്കരിച്ചഞ്ജലി
ബന്ധിച്ചുനിൽക്കുമപ്രഹ്ലാദബാലനെ
ഉഗ്രരോഷത്തിനാൽ വക്രമാമക്ഷിയാൽ
നോക്കിയതിന്നർഹനല്ലെന്നിരിക്കിലും
പാരുഷ്യമായ് പരം ഭർത്സനം ചെയ്തുടൻ
കേറിച്ചവുട്ടിയ പാമ്പെന്നപോലവേ,
ചീറിസ്വതേതാൻഭയാനകനാകുമാ
വീരാഗ്രിമൻ ശ്വസിച്ചീവിധമോതിനാൻ. 4-5
"ഹേ ദുർവിനീതാ! കുലനാശകാധമാ!
ബോധഹീനാ! മമകല്പനലംഘിച്ച
ധിക്കാരിയായിട്ടും നിന്നെഞാനിക്ഷണ-
മർക്കാത്മജന്റെ പുരത്തിലയയ്ക്കുവൻ. 6
മൂഢാ! മമ നേത്രമല്പം ചുവക്കുകിൽ
പാടേ ത്രിലോകംസപാലകംഭീതിയാൽ
പാരംവിറയ്ക്കവേ നിർഭയൻമട്ടിലി-
ങ്ങാരുടെശക്തികണ്ടെന്നാജ്ഞതള്ളി നീ? 7

### പ്രഹ്ലാദൻ പറഞ്ഞു.

മന്നവാ! തൻമഹിമാവിനാൽബ്രഹ്മാദി-
വിണ്ണവരേയും ചരാചരയുക്തമാം
ഇത്രിലോകത്തെയും സ്വാധീനമാക്കീട്ടു-
വർത്തിപ്പതാരവനാണെനിക്കാശ്രയം.
അങ്ങേയ്ക്കുമന്യബലികൾക്കുമാക്കുമാ-
മംഗലാത്മാവാണു നിത്യാവലംബനം. 8
മൂവടിയാലെ മുപ്പാരുമടക്കിയോ-
രാവിഭുകാലംമനശ്ശക്തിയോജസ്സു
ധൈര്യബലേന്ദ്രിയങ്ങൾക്കും നിധാനമാം
പാരിതവൻ തീർത്തു കാത്തഴിക്കുന്നിതേ. 9
ഹേ വീരമൌലേ! വെടിഞ്ഞാലുമാസുര-
ഭാവമി,തന്തരംഗം സമമാക്കുക
പദ്ധതിതെററിച്ചരിക്കുമജയ്യമാം
ചിത്തമാണങ്ങേരിപു,വന്യനല്ലകേൾ
മുററുംമനസ്സിൻ സമീകരണം തന്നെ-
യേററവും മുഖ്യമായീടുമീശാർച്ചനം. 10

ദസ്യൂൻ പുരാ ഷണ്ണ വിജിത്യ ലുമ്പതോ
മന്യന്ത ഏകേ സ്വജിതാ ദിശോ ദശ
ജിതാത്മനോ ജ്ഞസ്യ സമസ്യ ദേഹിനാം
സാധോഃ സ്വമോഹപ്രഭവാഃ കുതഃ പരേ. 11

ഹിരണ്യകശിപുരുവാച

വ്യക്തം ത്വം മർത്തുകാമോഽസി യോഽതിമാത്രം വികത്ഥസേ
മുമൂർഷൂണാം ഹി മന്ദാത്മൻ നനു സ്യുർവ്വിക്ലവാ ഗിരഃ 12
യസ്ത്വയാ മന്ദഭാഗ്യോക്തോ മദന്യോ ജഗദീശ്വരഃ
ക്വാസൗ യദി സ സർവ്വത്ര കസ്മാൽ സ്തംഭേ ന ദൃശ്യതേ. 13
സോഽഹം വികത്ഥമാനസ്യ ശിരഃ കായാദ്ധരാമി തേ
ഗോപായേത ഹരിസ്ത്വാദ്യ യസ്തേ ശരണമീപ്സിതം. 14

ഏവം ദുരുക്തൈർമ്മുഹുരർദ്ദയൻ രുഷാ
സുതം മഹാഭാഗവതം മഹാസുരഃ
ഖഡ്ഗം പ്രഗൃഹ്യോൽപതിതോ വരാസനാൽ
സ്തംഭം തതാഡാതിബലഃ സ്വമുഷ്ടിനാ. 15
തദൈവ തസ്മിൻ നിനദോഽതിഭീഷണോ
ബഭൂവ യേനാണ്ഡകടാഹമസ്ഫുടൽ
യം വൈ സ്വധിഷ്ണ്യോപഗതം ത്വജാദയ-
ശ്ശ്രുത്വാ സ്വധാമാത്യയമംഗ മേനിരേ. 16
സ വിക്രമൻ പുത്രവധേപ്സുരോജസാ
നിശമ്യ നിർഹ്രാദമപൂർവ്വമത്ഭുതം
അന്തഃസഭായാം ന ദദർശ തൽപദം
വിതത്രസുര്യേന സുരാരിയൂഥപാഃ 17
സത്യം വിധാതും നിജഭൃത്യഭാഷിതം
വ്യാപ്തിം ച ഭൂതേഷ്വഖിലേഷു ചാത്മനഃ
അദൃശ്യതാത്യത്ഭുതരൂപമുദ്വഹൻ
സ്തംഭേ സഭായാം ന മൃഗം ന മാനുഷം. 18

സ സത്ത്വമേനം പരിതോഽപി പശ്യൻ
സ്തംഭസ്യ മധ്യാദനു നിർജ്ജിഹാനം
നായം മൃഗോ നാപി നരോ വിചിത്ര-
മഹോ കിമേതന്നൃമൃഗേന്ദ്രരൂപം. 19

മീമാംസമാനസ്യ സമുത്ഥിതോഽഗ്രതോ
നൃസിംഹരൂപസ്തദലം ഭയാനകം
പ്രതപ്തചാമീകരചണ്ഡലോചനം
സ്ഫുരത്സടാകേസരജൃംഭിതാനനം. 20

കരാളദംഷ്ട്രം കരവാളചഞ്ചല-
ക്ഷുരാന്തജിഹ്വം ഭ്രുകുടീമുഖോൽബണം
സ്തബ്ധോർദ്ധ്വകർണ്ണം ഗിരികന്ദരാത്ഭുത-
വ്യാത്താസ്യനാസം ഹനുഭേദഭീഷണം. 21

ദിവിസ്പൃശൽകായമദീർഘപീവര-
ഗ്രീവോരുവക്ഷഃസ്ഥലമൽപമധ്യമം
ചന്ദ്രാംശുഗൌരൈശ്ഛുരിതം തനൂരുഹൈ-
ർവ്വിഷ്വഗ്ഭുജാനീകശതം നഖായുധം. 22

ദുരാസദം സർവ്വനിജേതരായുധ-
പ്രവേകവിദ്രാവിതദൈത്യദാനവം
പ്രായേണ മേഽയം ഹരിണോരുമായിനാ
വധഃ സ്മൃതോഽനേന സമുദ്യതേന കിം. 23

ഏവം ബ്രുവംസ്ത്വഭ്യപതദ്ഗദായുധോ
നദൻ നൃസിംഹം പ്രതി ദൈത്യകുഞ്ജരഃ
അലക്ഷിതോഽഗ്നൌ പതിതഃ പതംഗമോ
യഥാ നൃസിംഹൌജസി സോഽസുരസ്തദാ. 24

ന തദ്വിചിത്രം ഖലു സത്ത്വധാമനി
സ്വതേജസാ യോ നു പുരാപിബൽ തമഃ
തതോഽഭിപദ്യാഭ്യഹനന്മഹാസുരോ
രുഷാ നൃസിംഹം ഗദയോരുവേഗയാ. 25

തം വിക്രമന്തം സഗദം ഗദാധരോ
മഹോരഗം താർക്ഷ്യസുതോ യഥാഗ്രഹീൽ
സ തസ്യ ഹസ്തോൽകലിതസ്തദാസുരോ
വിക്രീഡതോ യദ്വദഹിർഗ്ഗരുത്മതഃ 26

ആദ്യമേ,തന്നേയപഹരിച്ചീട്ടമ-
ശ്ശത്രുഷൾക്കത്തെജ്ജയിക്കാതഹോ ചിലർ
പത്തു ദിക്കും ജയിച്ചെന്നനിനയ്ക്കുന്നു
ചിത്തം ജയിച്ചു സകല ഭൂതത്തെയും
തുല്യമായ്ക്കാണുന്ന സാധുവിന്നിപ്പാരി-
ലില്ല നിജാജ്ഞാനജാതരാം വൈരികൾ. 11

ഹിരണ്യകശിപു പറഞ്ഞു

മൃത്യുവിനെത്താൻകൊതിക്കുന്ന നീ ദൃഢം
മാത്രയ്ക്കുമപ്പുറം പോയ് നിൻെറ [1] വികത്ഥനം.
മന്ദമതേ! മരിക്കാനൊരുങ്ങുന്നവൻ-
തന്നുടെ വാക്കനുയോജ്യമായ് വന്നിടാ. 12
ഭാഗ്യഹീനാ! നീ കഥിച്ചതെന്തെന്നിലും
മുഖ്യനായുണ്ടൊരീശൻ നിനക്കെന്നതോ?
എങ്ങവൻ? സർവ്വത്രകാണുമെന്നാകിലി-
ത്തുംഗമാമിത്തൂണിലില്ലാത്തതെന്തെടാ?
അപ്പൊഴസ്തംഭത്തിൽ നോക്കിനമിച്ചുകൊ-
"ണ്ടപ്രഭുവുണ്ടതി"ലെന്നുചൊന്നാൻ സുതൻ. 13
"നേരേ വിപരീതമോതിടും നിൻശിര-
സ്സാരാലരിഞ്ഞു നിലത്തിടുന്നുണ്ടു ഞാൻ
കാണട്ടെ നിന്നിഷ്ടനായിരിക്കുംഹരി
താനിവിടെത്തി രക്ഷിക്കട്ടെയിക്ഷണം." 14
രുഷ്ടനായിങ്ങിനെ ദുർവ്വചനങ്ങളാൽ
ദൈത്യാരിഭക്തനായീടുമപ്പുത്രനെ
പിന്നെയുംപിന്നെയും പീഡനംചെയ്തുകൊ-
ണ്ടുന്നതനാമദ്ദനുജകുലാധിപൻ
ക്ഷിപ്രമസിയാർന്നു സിംഹാസനത്തിൽനി-
ന്നുത്പതിച്ചത്തൂണിലൊന്നിടിച്ചീടിനാൻ. 15
അപ്പോളതിൽനിന്നൊരു മഹാഭീകര-
ശബ്ദമുണ്ടാ,യതിൻമാറെറാലിയക്ഷണം
ബ്രഹ്മാണ്ഡവും തകർത്തങ്ങു പരക്കയാൽ
ബ്രഹ്മാദ്യർതത്സ്ഥാനനാശഭീയാർന്നിതു. 16
മുമ്പുകേൾക്കാത്തതായത്ഭുതഹേതുവായ്
ഗംഭീരമാമീയലർച്ചകേട്ടിട്ടുമേ
സംഭ്രമിച്ചീടാതെ പുത്രവധേച്ഛുവാം
ജംഭാരിവൈരി വിജൃംഭിതൌജസ്സോടും
വിക്രമത്തെ പ്രദർശിപ്പിച്ചുടൻ സഭ-
യൊക്കെയതെങ്ങെന്നു നോക്കിനാൻ നിഷ്ഫലം
എന്നാലവൻെറസേനാധിപർ നിശ്ചലം
നിന്നതേയുള്ളു വളരും ഭയത്തിനാൽ. 17
ഭൃത്യൻെറവാക്യവും സർവ്വഭൂതത്തിലും
വർത്തിച്ചിടുന്നുണ്ടുതാനെന്നകാര്യവും
സത്യമാക്കിത്തീർക്കുവാൻ ഭഗവാൻഹരി
മർത്ത്യനല്ലെന്നാൽ മൃഗവുമല്ലത്തരം
അത്യത്ഭുതകരരൂപം ധരിച്ചുകൊ-
ണ്ടത്തൂണിൽനിന്നുടൻ പ്രത്യക്ഷനായിതേ. 18

സംഭ്രമത്തോടവൻ ചുററിനും നോക്കവേ
സ്തംഭംപിളർന്നു പുറപ്പെട്ട ജന്തുവേ
പാർത്തന്തിതു മൃഗമല്ല നരനുമ
ല്ലെത്രവിചിത്രം നരസിംഹരൂപമോ? 19

ഈവട്ടുചിന്തിച്ചു നിന്നീടുമിന്ദ്രാരി-
തൻമുമ്പിലാവിർഭവിച്ചു നൃസിംഹവും
ചുട്ടു പഴുപ്പിച്ചപൊന്നുപോലുജ്ജ്വലദ്-
ദൃഷ്ടികൾ മിന്നിസ്സടകൾ ചിന്നുംമുഖം 20

കത്തിവാളെപ്പോലതി തീക്ഷ്ണമായ്ഖഡ്ഗത്തി-
നൊത്തിളകുന്ന നാക്കുഗ്രമാം ദംഷ്ട്രകൾ
വക്ത്രം ഭയങ്കരമാക്കിടുംഭ്രൂകുടി
സ്തബ്ധോർദ്ധ്വകർണ്ണങ്ങൾ, ഗഹ്വരതുല്യമായ്
വിസ്തൃതമാം മുഖനാസാവിവരങ്ങൾ
ശ്രോത്രാന്തമായ് ഘോരമായകോർവായകൾ. 21

വാനത്തുമുട്ടും ശരീരം, കുറുകിയ
പീനകണ്ഠം, സുവിശാലവക്ഷഃസ്ഥലം,
അല്പമാം മദ്ധ്യം, നിശാകരരശ്മിപോൽ
ശുഭ്രമാം രോമങ്ങൾ ചുററിനും വ്യാപ്തമാം
എണ്ണമററുള്ള കരങ്ങളുമായവ-
തന്നിൽവിളങ്ങും നഖരായുധങ്ങളും. 22

ഒത്തുതൻ ശംഖചക്രാദ്യായുധങ്ങളും
വൃത്രാരിതൊട്ടവർതന്നായുധങ്ങളും
കൈക്കൊണ്ടുദൈത്യരെയാകെയോടിച്ചവൻ-
നേക്കമ്പ് ഭയങ്കരമൂർത്തി തിരിയവേ
മായാപ്രയോഗസമർത്ഥൻ സ്വഭൂവിൽനി-
ന്നായിടാമെൻമൃതി,യെന്തതിലെന്നോതി. 23

അന്നൃസിംഹത്തിൻെറ നേർക്കു ചാടി ഗദ-
യാന്നൊന്നലറിയിട്ടു [2] ദൈത്യകുഞ്ജരൻ
വഹ്നിയിൽ വീണൊരു പാററകണക്കവൻ
[3] നിഹ്നുതനായാൻ നൃസിംഹതേജസ്സിനാൽ
കണ്ടില്ലവനെക്കുറച്ചുനേരത്തേക്കു
വേണ്ടചെറുതുമിതിലാക്കുമദ്ഭുതം. 24

പണ്ടുതൻതേജസ്സിനാൽ തമസ്സാകവേ
ഉണ്ടോരുസത്ത്വാശ്രയൻതന്നെയാണിവൻ
ഹുംകൃതിയോടന്നരസിംഹമൂർത്തിയെ-
ത്തൻഗദകൊണ്ടവനൊന്നടിച്ചാനുടൻ. 25

വിക്രമിയായിഗ്ഗദയും വഹിച്ചങ്ങു
നിൽക്കും ഹിരണ്യകശിപുവിനെദ്രുതം
സാക്ഷാൽ ഗദാധാരിയങ്ങു പിടിച്ചിതേ
താർക്ഷ്യൻ മഹാഭുജഗത്തിനെയെന്നപോൽ
അക്ഷണം ഹസ്തത്തിൽനിന്നവൻ ചാടിനാൻ
പക്ഷിരാജൻ കളിപ്പിക്കുന്ന പാമ്പുപോൽ. 26

1 പൊങ്ങച്ചവാക്ക്
2 ദൈത്യനാകുന്ന ആന.
3 മറയ്ക്കപ്പെട്ടവൻ.

അസാധ്വമന്യന്ത ഹൃതൗകസോഽമരാ
ഘനച്ഛദാ ഭാരത സർവ്വധിഷ്ണ്യപാഃ
തം മന്യമാനോ നിജവീര്യശങ്കിതം
യദ്ധസ്തമുക്തോ നൃഹരിം മഹാസുരഃ
പുനസ്തമാസജ്ജത ഖഡ്ഗചർമ്മണീ
പ്രഗൃഹ്യ വേഗേന ജിതശ്രമോ മൃധേ. 27
തം ശ്യേനവേഗം ശതചന്ദ്രവർത്മഭി-
ശ്ചരന്തമച്ഛിദ്രമുപര്യധോ ഹരിഃ
കൃത്വാട്ടഹാസം ഖരമുത്സ്വനോൽബണം
നിമീലിതാക്ഷം ജഗൃഹേ മഹാജവഃ 28
വിഷ്വക് സ്ഫുരന്തം ഗ്രഹണാതുരം ഹരി-
ർവ്യാളോ യഥാഽഽഖും കുലിശാക്ഷതത്വചം
ദ്വാര്യൂര ആപാത്യ ദദാര ലീലയാ
നഖൈര്യഥാഹിം ഗരുഡോ മഹാവിഷം. 29
സംരംഭദുഷ്പ്രേക്ഷ്യകരാളലോചനോ
വ്യാത്താനനാന്തം വിലിഹൻ സ്വജിഹ്വയാ
അസൃഗ്ലവാക്താരുണകേസരാനനോ
യഥാന്ത്രമാലീ ദ്വിപഹത്യയാ ഹരിഃ 30
നഖാങ്കുരോൽപാടിതഹൃത്സരോരുഹം
വിസൃജ്യ തസ്യാനുചരാനുദായുധാൻ
അഹൻ സമസ്താന്നഖശസ്ത്രപാർഷ്ണിഭി-
ർദ്ദോർദ്ദണ്ഡയൂഥോഽനുപഥാൻ സഹസ്രശഃ 31
സടാവധൂതാ ജലദാഃ പരാപതൻ
ഗ്രഹാശ്ച തദ്ദൃഷ്ടിവിമുഷ്ടരോചിഷഃ
അംഭോധയഃ ശ്വാസഹതാ വിചുക്ഷുഭു-
ർന്നിർഹ്രാദഭീതാ ദിഗിഭാ വിചുക്രുശുഃ 32
ദ്യൗസ്തത്സടോൽക്ഷിപ്തവിമാനസങ്കുലാ
പ്രോത്സർപ്പത ക്ഷ്മാ ച പദാതിപീഡിതാ
ശൈലാഃ സമുത്പേതുരമുഷ്യ രംഹസാ
തത്തേജസാ ഖം കകുഭോ ന രേജിരേ. 33
തതഃ സഭായാമുപവിഷ്ടമുത്തമേ
നൃപാസനേ സംഭൃതതേജസം വിഭും
അലക്ഷിതദ്വൈരഥമത്യമർഷണം
പ്രചണ്ഡവക്ത്രം ന ബഭാജ കശ്ചന. 34
നിശമ്യ ലോകത്രയമസ്തകജ്വരം
തമാദിദൈത്യം ഹരിണാ ഹതം മൃധേ
പ്രഹർഷവേഗോൽകലിതാനനാ മുഹുഃ
പ്രസൂനവർഷൈർവ്വവൃഷുഃ സുരസ്ത്രിയഃ 35
തദാ വിമാനാവലിഭിർന്നഭസ്തലം
ദിദൃക്ഷതാം സങ്കുലമാസ നാകിനാം
സുരാനകാ ദുന്ദുഭയോഽഥ ജഘ്നിരേ
ഗന്ധർവ്വമുഖ്യാ നനൃതുർജ്ജഗുഃ സ്ത്രിയഃ 36
തത്രോപവ്രജ്യ വിബുധാ ബ്രഹ്മേന്ദ്രഗിരിശാദയഃ
ഋഷയഃ പിതരഃ സിദ്ധാ വിദ്യാധരമഹോരഗാഃ 37
മനവഃ പ്രജാനാം പതയോ ഗന്ധർവ്വാപ്സരചാരണാഃ
യക്ഷാഃ കിംപുരുഷാസ്താത വേതാളാഃ സിദ്ധകിന്നരാഃ
തേ വിഷ്ണുപാർഷദാഃ സർവ്വേ സുനന്ദകുമുദാദയഃ 38
മൂർദ്ധ്നി ബദ്ധാഞ്ജലിപുടാ ആസീനം തീവ്രതേജസം
ഈഡിരേ നരശാർദ്ദൂലം നാതിദൂരചരാഃ പൃഥക്. 39

ബ്രഹ്മോവാച

നതോഽസ്മ്യനന്തായ ദുരന്തശക്തയേ
വിചിത്രവീര്യായ പവിത്രകർമ്മണേ
വിശ്വസ്യ സർഗ്ഗസ്ഥിതിസംയമാൻ ഗുണൈഃ
സ്വലീലയാ സന്ദധതേഽവ്യയാത്മനേ. 40

ശ്രീരുദ്ര ഉവാച

കോപകാലോ യുഗാന്തസ്തേ ഹതോഽയമസുരോഽല്പകഃ
തത്സുതം പാഹ്യുപസൃതം ഭക്തം തേ ഭക്തവത്സല. 41

സ്ഥാനവിഭ്രഷ്ടരായന്തരീക്ഷത്തിൽവി-
മാനങ്ങളിൽവന്നു മേഘാവൃതാംഗരായ്
യുദ്ധമിതുകണ്ടു നിൽക്കുമിന്ദ്രാദികൾ
ഹസ്തമുക്തൻദൈത്യനെന്നതു കാൺകയാൽ
ശങ്കാകുലരായശോഭനമെന്നു താൻ
സങ്കടപ്പെട്ടു വിചാരിച്ചുഴന്നിതു
എൻെറ വീര്യത്തിൽ ഹരിശങ്കിതനെന്നു
താൻെറമനസ്സിൽ കരുതിനാൻ ദൈത്യനും. 27
പിന്നെയും വാളും പരിശയും കൈക്കൊണ്ടു
ചെന്നാൻ ഭഗവാൻെറനേക്കു ചൊടിച്ചവൻ
വാളുംപരിശയുംകൊണ്ടു ദേഹം നല്ല-
പോലെമറച്ചു പഴുതേതുമെന്നിയേ
ശ്യേനവേഗാൽക്കീഴമേലിലും ചുഴവും
ക്ഷീണമെന്യേ ചരിക്കും ദനുജേന്ദ്രനെ
വീണ്ടുംകഠിനമായ് ഗംഭീരനിസ്വനം-
കൊണ്ടു ഭയാനകമാമൊരലർച്ചയാൽ
കണ്ണടപ്പിച്ചു ഗതിവേഗമാർന്നിട്ട-
മന്നൃസിംഹം നിജകയ്യിലാക്കീടിനാൻ. 28
കെല്പാർന്നബാഹുക്കളിലമർന്നേററവും
വിഭ്രമിക്കും,കുലിശാക്ഷതചർമ്മകം
ഘോരാസുരാധീശ്വരനെ നൃസിംഹവും
ദ്വാരത്തിൽ മൂഷികനെ ഫണിയെന്നപോൽ-
ഊരുവിൽവീഴ്ത്തി മലർത്തിക്കിടത്തീട്ടു
വീരോട്ടദരം ഖരനഖരങ്ങളാൽ
ലീലയായ്ക്കീറിനാൻ കാളാംവിഷംപെടും
വ്യാളത്തെയാ വിഹഗേശ്വരനെന്നപോൽ. 29
ക്രോധാതിരേകത്തിനാലെ ദുഷ്പ്രേക്ഷ്യവും
ഭീതിപ്രദവുമാം നേത്രയുഗത്തോടും
നന്നായ്പ്പിളർന്ന വക്ത്രത്തിന്നിടംവലം
തൻനാവുനീട്ടിക്കടവാക്കുകൾ നക്കിയും
രക്തലവാക്തകാരുണ കേസരാസ്യനാ-
യക്കുടൽമാല ഗളത്തിലണിഞ്ഞുമേ
ഹസ്തിയെക്കൊന്നു നിന്നീടുമക്കേസരി-
ക്കൊത്തു വിളങ്ങിനാനന്നരകേസരി. 30
ഹൃത്താം സരോജം നഖരാങ്കുരങ്ങളാൽ
കുത്തിപ്പറിച്ചു മെയ് ദൂരത്തെറിഞ്ഞുടൻ
നീണ്ടുവടിച്ചുമിന്നുന്ന നാനാകര-
ദണ്ഡങ്ങൾപൂണ്ട നരഹരിയാംഹരി
ആയുധംപൊക്കിപ്പിടിച്ചു തന്നോടട-
ക്കായിനിരന്നു നിന്നീടും ബലിഷ്ഠരാം
ദൈത്യാനുചാരികളേയും തഥാ പാർശ്വ-
വർത്തികളേയും സഹസ്രക്കണക്കുടൻ
തന്നഖരാസ്ത്രങ്ങളാർത്ത്പ്പിളർന്നും പദ-
ദ്വന്ദ്വങ്ങൾകൊണ്ടു ചവുട്ടിയുംകൊന്നിതേ. 31
കൊണ്ടൽക്കുലത്തെസ്സടയാൽച്ചിതറിച്ചു-
കൊണ്ടും ഗ്രഹഭാസ്സടക്കിയുമക്ഷിയാൽ,
അംഭോധിയെശ്വസനത്താൽക്കലക്കിയും,
ഗംഭീരഗർജ്ജനത്താൽ ദിഗ്ഗജങ്ങളെ
ഭീതരാക്കിക്കരയിച്ചും സടോദ്ഭൂത-
വാതാഹതികളാലന്തരീക്ഷത്തെയും
വ്യോമയാനാവലിയേയുമിളക്കിയും
ഭൂമിയെക്കാൽവയ്പിനാൽ ഖിന്നയാക്കിയും
അദ്രികളെപ്പതിപ്പിച്ചുമുടൻദിക്കു-
പത്തുമാകാശവുമപ്രഭമാക്കിനാൻ. 32-33
പിന്നെസ്സഭയിൽ നൃവരസിംഹാസനം-
തന്നിൽസ്ഥിതനായലക്ഷി[1] താരാതിയായ്
അത്യമർഷത്തൊടുമുച്ചണ്ഡവക്ത്രനായ്
നിസ്തുലതേജസ്വിയായ് പ്രശോഭിച്ചിട്ടും
അന്നൃസിംഹഭഗവാൻെറ ചാരത്തു
ചെന്നു വന്ദിച്ചതില്ലാരും ഭയത്തിനാൽ. 34
ഇത്രിലോകത്തിനുമുത്തമാംഗജ്വരം
നിത്യംവളർത്തിയിരുന്ന ദൈത്യേന്ദ്രനെ
പോരിൽ ഭഗവാൻ വധിച്ചെന്നുകേൾക്കയാൽ
സ്മേരാസ്യമാരായ് സുരാംഗനാസഞ്ചയം
ചാരുവിമാനങ്ങളേറിവന്നക്ഷണം
ധാരാളമായ് മലർമാരിചൊരിഞ്ഞിതേ. 35
ഈമൂർത്തികാണ്മാനണഞ്ഞ സുരാളിതൻ-
വ്യോമയാനാവലിയാലെ നഭഃസ്ഥലം
സങ്കുലമായുടനാനകദുന്ദുഭി-
ശംഖാദിദേവവാദ്യങ്ങൾ ഘോഷിച്ചിതു. 36
ഗന്ധർവ്വർനൃത്തംചെയ്തിതു കിന്നരീ-
വൃന്ദംമധുരമായ് ഗാനംതുടർന്നിതു
ബ്രഹ്മേന്ദ്രശംഭ്വാദിദേവകദംബവും 37
ചെമ്മേ മഹർഷിമാർ സിദ്ധരും സാധ്യരും
കിന്നരവിദ്യാധര ചാരണർതന്നു-
വൃന്ദവും കിംപുരുഷന്മാർ പിതൃക്കളും
ഗന്ധർവ്വർയക്ഷരുമപ്സരഃസ്ത്രീകളു-
മന്തമില്ലാതുള്ള വേതാളപാളിയും
പിന്നെ പ്രജാപതിമാരും കുമുദസു-
നന്ദാദ്യരാം വിഷ്ണുപാർഷദവൃന്ദവും
വന്നൊട്ടകലത്തുമാറിക്കരംകൂപ്പി
നിന്നുവെവ്വേറെസ്തുതിച്ചാർ ബഹുവിധം 38-39

ബ്രഹ്മാവു പറഞ്ഞു

അദ്ഭുതവീര്യബലത്തൊടും ലീലയാ-
യിപ്പാരുനിർമ്മിച്ചു പാലിച്ചൊടുക്കിടും
ദിവ്യകർമ്മാവുമനന്തനുമായിടു-
മവ്യയമൂർത്തേ! ഭവാനു നമസ്കൃതി. 40

ശ്രീരുദ്രൻ പറഞ്ഞു

കല്പാന്തമല്ലിതടക്കീടുക കോപ-
മല്പനപ്പാപിഹതനായ്ക്കഴിഞ്ഞിതു
ഭക്തവാത്സല്യനിധേ! സമീപത്തിലായ്
നിൽക്കുമിബ്ബാലനെപ്പാലിച്ചുകൊള്ളുക. 41

---

1 ശത്രുക്കളെ കാണാത്തവൻ.

ഇന്ദ്ര ഉവാച

പ്രത്യാനീതാഃ പരമ ഭവതാ ത്രായതാ നഃ സ്വഭാഗാ
ദൈത്യാക്രാന്തം ഹൃദയകമലം ത്വദ്ഗൃഹം പ്രത്യബോധി
കാലഗ്രസ്തം കിയദിദമഹോ നാഥ ശുശ്രൂഷതാം തേ
മുക്തിസ്തേഷാം ന ഹി ബഹുമതാ നാരസിംഹാപരൈഃ കിം. 42

ഋഷയ ഊചുഃ

ത്വം നസ്തപഃ പരമമാത്ഥ യദാത്മതേജോ
യേനേദമാദിപുരുഷാത്മഗതം സസര്‍ജ്ജ
തദ്വിപ്രലുപ്തമമുനാദ്യ ശരണ്യപാല
രക്ഷാഗൃഹീതവപുഷാ പുനരന്വമംസ്ഥാഃ 43

പിതര ഊചുഃ

ശ്രാദ്ധാനി നോഽധിബുഭുജേ പ്രസഭം തനൂജൈര്‍-
ദത്താനി തീര്‍ത്ഥസമയേഽപ്യപിബല്‍ തിലാംബു
തസ്യോദരാന്നഖവിദീര്‍ണ്ണവപാദ്യ ആര്‍ച്ഛല്‍
തസ്മൈ നമോ നൃഹരയേഽഖിലധര്‍മ്മഗോപ്ത്രേ.

സിദ്ധാ ഊചുഃ

യോ നോ ഗതിം യോഗസിദ്ധാമസാധു-
രഹാഷീദ് യോഗതപോബലേന
നാനാദര്‍പ്പം തം നഖൈര്‍ന്നിര്‍ദ്ദദാര
തസ്മൈ തുഭ്യം പ്രണതാഃ സ്മോ നൃസിംഹ. 45

വിദ്യാധരാ ഊചുഃ

വിദ്യാം പൃഥഗ്ധാരണയാനുരാദ്ധാം
ന്യഷേധദജ്ഞോ ബലവീര്യദൃപ്തഃ
സ യേന സംഖ്യേ പശുവദ്ധതസ്തം
മായാനൃസിംഹം പ്രണതാഃ സ്മ നിത്യം. 46

നാഗാ ഊചുഃ

യേന പാപേന രത്നാനി സ്ത്രീരത്നാനി ഹൃതാനി നഃ
തദ്വക്ഷഃപാടനേനാസാം ദത്താനന്ദ നമോഽസ്തു തേ. 47

മനവ ഊചുഃ

മനവോ വയം തവ നിദേശകാരിണോ
ദിതിജേന ദേവ പരിഭൂതസേതവഃ
ഭവതാ ഖലഃ സ ഉപസംഹൃതഃ പ്രഭോ
കരവാമ തേ കിമനുശാധി കിങ്കരാന്‍. 48

പ്രജാപതയ ഊചുഃ

പ്രജേശാ വയം തേ പരേശാഭിസൃഷ്ടാ
ന യേന പ്രജാ വൈ സൃജാമോ നിഷിദ്ധാഃ
സ ഏഷ ത്വയാ ഭിന്നവക്ഷാ നു ശേതേ
ജഗന്മംഗലം സത്ത്വമൂര്‍ത്തേഽവതാരഃ 49

ഗന്ധര്‍വ്വാ ഊചുഃ

വയം വിഭോ തേ നടനാട്യഗായകാ
യേനാത്മസാദ്വീര്യബലൌജസാ കൃതാഃ
സ ഏഷ നീതോ ഭവതാ ദശാമിമാം
കിമുത്പഥസ്ഥഃ കുശലായ കല്പതേ. 50

ചാരണാ ഊചുഃ

ഹരേ തവാംഘ്രിപങ്കജം ഭവാപവര്‍ഗ്ഗമാശ്രിതാഃ
യദേഷ സാധുഹൃച്ഛയസ്ത്വയാസുരഃ സമാപിതഃ 51

യക്ഷാ ഊചുഃ

വയമനുചരമുഖ്യാഃ കര്‍മ്മഭിസ്തേ മനോജ്ഞൈ-
സ്ത ഇഹ ദിതിസുതേന പ്രാപിതാ വാഹകത്വം
സ തു ജനപരിതാപം തത്കൃതം ജാനതാ തേ
നരഹര ഉപനീതഃ പഞ്ചതാം പഞ്ചവിംശ. 52

**ഇന്ദ്രൻ പറഞ്ഞു**

ഞങ്ങളെരക്ഷിച്ചു സർവ്വേശ്വരാ! ഭവാം
നങ്ങേക്കുഴം ഭാഗവും വീണ്ടെടുത്തിതു
ദൈത്യാക്രമത്തിനു പാത്രീഭവിച്ച നിൻ-
പത്തനമായിടും ഹൃത്സരസീരുഹം
നിന്തിരുമേനിവിട്ടുത്തുനേരേ, കാല-
മന്തമണയ്ക്കുമബ് ഭൂതികളെന്തിനാം?
നിന്തിരുസേവകരാകിയ ഞങ്ങൾക്കു
ചിന്ത മോക്ഷത്തില്പുമില്ലാതിരിക്കവേ,
അല്ലയോ വൈകുണ്ഠ! മററുള്ളതുകളാൽ
വല്ലതുമുണ്ടോ നിനയ്ക്കിൽ പ്രയോജനം. 42

**ഋഷികരം പറഞ്ഞു**

ആദിപുമാൻ ഭവാനാത്മനിലീനമാ-
മേതുവീര്യത്താൽ ചമച്ചു ജഗത് ത്രയം
അപ്പരമംതപസ്സുണ്ടുന്നലിവോട്ട-
മിപ്പരിഷയ്ക്കുപദേശിച്ചുതന്നിതു
ദോഷമതിനു വരുത്തിനാനീസുര-
ദ്വേഷി,രക്ഷാവപുസ്സാന്നിദാനീം ഭവാൻ
കണ്ടകനാമവനെ ഹനിച്ചീവിധം
രണ്ടാമതുമതിനേകീയനുമതി. 43

**പിതൃക്കരം പറഞ്ഞു**

പുണ്യകാലങ്ങളിൽ ഞങ്ങൾക്കു സന്താന-
സന്ദോഹമേകിട്ടും ശ്രാദ്ധമെല്ലാം ബലാൽ
ഏതവനാണോ ഹരിച്ചു തിലാംബുവും
മോദാൽ ഭുജിച്ചതവൻെറ പെരുംവയർ
ക്രൂരനഖങ്ങളാൽ കീറിയതിൽനിന്നു-
പാരാതെടുത്തതിവക്കരുളീടിന-
ധർമ്മസംരക്ഷകാ! നാരസിംഹാകൃതേ!
സമ്മോദമാർന്നു നമസ്കരിക്കുന്നിതേ. 44

**സിദ്ധന്മാർ പറഞ്ഞു**

ദുഷ്ടനാമേവൻ തപസ്സുനിമിത്തമായ്
കിട്ടിയ ശക്തിയാൽ ഞങ്ങടെ സിദ്ധിയെ
നഷ്ടപ്പെടുത്തി,യഗ്ഗർവ്വിഷ്ഠനെബ് ഭവാൻ
കൂർത്തനഖങ്ങളാൽ കീറിയിട്ടീടിനാൻ
നിന്തിരുമേനിയെയീഞങ്ങളന്യമാം-
ചിന്തകളെന്യേ നമസ്കരിക്കുന്നിതു. 45

**വിദ്യാധരന്മാർ പറഞ്ഞു**

നാനാതരമനോധാരണയാലിവ-
രൂനമററാർജ്ജിച്ചിരുന്നൊരാവിദ്യയെ
വീര്യബലദൃപ്തനായവിവേകിയാ-
മാരൊരുവൻ നിരോധിച്ചിരുന്നോ സദാ
യുദ്ധത്തിലദ്ദുഷ്ടനെപ്പശുപ്രായമായ്
മൃത്യുവക്ത്രത്തിലാക്കിസ്ഥിതിചെയ്തിട്ടും
മായാനരസിംഹവിഗ്രഹാ! ദുർഗ്രഹാ!
മായമെന്യേ ഞങ്ങളെന്നും നമിപ്പതേ. 46

**നാഗന്മാർ പറഞ്ഞു**

അസ്മത് ഫണമണിയെല്ലാം ഹരിച്ചുടൻ
സുസ്മിതാസ്യാംഗനമാരെയും പൂണ്ടൊരു
ദുഷ്ടൻെറ മാറുപിളർന്നവക്കത്യന്ത-
തുഷ്ടിയരുളിയദേവാ! നമസ്കൃതി 47

**മനുക്കരം പറഞ്ഞു**

ഞങ്ങൾ മനുക്കൾ ഭവാൻെറയാജ്ഞാകര-
രെങ്ങുമേ വർണ്ണാശ്രമാദി പാലിക്കുവോർ
ഭംഗമതിനുളവാക്കിനാനിഖലം-
നങ്ങവനെസ്സംഹരിക്കയും ചെയ്തിതു
ഇങ്ങിനിക്കിങ്കരരാമിവർ ചെയ്യേണ്ട-
സംഗതിയെന്തെന്നു കല്പിക്കണം പ്രഭോ! 48

**പ്രജാപതികരം പറഞ്ഞു**

നാരസിംഹാകൃതേ! നിന്തിരുമേനിയാൽ
പാരിൽപ്രജാഭിവൃദ്ധ്യർത്ഥമായാദിയിൽ
നിർമ്മിതരാമപ്രജാപതിമാർ ഞങ്ങ-
ളിമ്മഹാദുഷ്ടനക്കർമ്മം മുടക്കിനാൻ
ഇന്നവൻ ഭിന്നവക്ഷസ്സായിതാ കിട-
ക്കുന്നു, മേലാലെഴനേൽക്കയുമില്ലതാൻ
സത്ത്വസ്വരൂപാ! ഭവദവതാരമി-
തെത്രയും ശ്രേഷ്ഠം ജഗന്മംഗലപ്രദം. 49

**ഗന്ധർവ്വന്മാർ പറഞ്ഞു**

താവകനാട്യകലാവിദ്യയിലിവർ
ദേവദേവാ! നടന്മാർ നാട്യഗായകർ
വീര്യബലൌജസ്വിയീയസുരൻ ബലാൽ-
ക്കാരമിവരേ വരുതിയിലാക്കിനാൻ
അങ്ങവനേയിസ്ഥിതിയിലാക്കീ പാക്കി-
ലെങ്ങുള്ള മാർഗ്ഗംപിഴച്ചോനുമംഗലം. 50

**ചാരണന്മാർ പറഞ്ഞു**

ഭക്തജനത്തിനു നിശ്ശേഷമായ് ബ് ഭവ-
ദുഃഖമൊഴിച്ചുടൻ മുക്തിയേകും ഹരേ!
നിന്തിരുപ്പാദം ഭജിക്കുമീഞങ്ങടെ
സന്താപമററു സമാധാനമാന്നിതു
സാധുമനസ്സിൽ ശയാനനായീടുമി-
പ്പാതകിക്കന്തമണച്ചുവല്ലോ ഭവാൻ. 51

**യക്ഷന്മാർ പറഞ്ഞു**

തത്ത്വമിരുപത്തിനാലും നിയന്ത്രിക്കു-
മുത്തമപൂരുഷാ! ചേതോഹരങ്ങളാം
താവകകർമ്മങ്ങളാദരിക്കും ഭവത്-
സേവകന്മാരിൽ പ്രമുഖരത്രേയിവർ.
ദുന്നയനാമിവൻ ഞങ്ങളെയൊക്കെയു-
മെന്നും ചുമട്ടുകാരാക്കിയിരുന്നിതേ
ഇഖ് ഖലൻതൻ ജനപീഡനമങ്ങു സു-
വ്യക്തംധരിച്ചിവനിൽചേർത്തു പഞ്ചത. 52

കിംപുരുഷാ ഊചുഃ

വയം കിംപുരുഷാസ്ത്വം തു മഹാപുരുഷ ഈശ്വരഃ
അയം കുപുരുഷോ നഷ്ടോ ധിക്കൃതഃ സാധുഭിര്യദാ. 53

വൈതാളികാ ഊചുഃ

സഭാസു സത്രേഷു തവാമലം യശോ
ഗീത്വാ സപര്യാം മഹതീം ലഭാമഹേ
യസ്താം വ്യനൈഷീദ് ഭൃശമേഷ ദുർജ്ജനോ
ദിഷ്ട്യാ ഹതസ്തേ ഭഗവന്യഥാऽऽമയഃ 54

കിന്നരാ ഊചുഃ

വയമീശ കിന്നരഗണാസ്തവാനുഗാ
ദിതിജേന വിഷ്ടിമമുനാനുകാരിതാഃ
ഭവതാ ഹരേ സ വൃജിനോऽവസാദിതോ
നരസിംഹ നാഥ വിഭവായ നോ ഭവ. 55

വിഷ്ണുപാർഷദാ ഊചുഃ

അദ്യൈതദ്ധരിനരരൂപമത്ഭുതം തേ
ദൃഷ്ടം നഃ ശരണദ സർവ്വലോകശർമ്മ
സോऽയം തേ വിധികര ഈശ വിപ്രശപ്ത-
സ്തസ്യേദം നിധനമനുഗ്രഹായ വിദ്മഃ 56

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
പ്രഹ്ലാദാനുചരിതേ ദൈത്യരാജവധേ നൃസിംഹസ്തവോ
നാമാഷ്ടമോऽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 5967 സപ്തമസ്കന്ധേ ശ്ലോകാഃ 390

---

# നവമോऽധ്യായഃ

നാരദ ഉവാച

ഏവം സുരാദയഃ സർവ്വേ ബ്രഹ്മരുദ്രപുരഃസരാഃ
നോപൈതുമശകന്മന്യുസംരംഭം സുദുരാസദം. 1
സാക്ഷാച്ഛ്രീഃ പ്രേഷിതാ ദേവൈർദൃഷ്ട്വാ തന്മഹദത്ഭുതം
അദൃഷ്ടാശ്രുതപൂർവ്വത്വാൽ സാ നോപേയായ ശങ്കിതാ. 2
പ്രഹ്ലാദം പ്രേഷയാമാസ ബ്രഹ്മാവസ്ഥിതമന്തികേ
താത പ്രശമയോപേഹി സ്വപിത്രേ കുപിതം പ്രഭും. 3
തഥേതി ശനകൈ രാജന്മഹാഭാഗവതോऽർഭകഃ
ഉപേത്യ ഭുവി കായേന നനാമ വിധൃതാഞ്ജലിഃ 4
സ്വപാദമൂലേ പതിതം തമർഭകം
വിലോക്യ ദേവഃ കൃപയാ പരിപ്ലുതഃ
ഉത്ഥാപ്യ തച്ഛീർഷ്ണ്യദധാൽ കരാംബുജം
കാലാഹിവിത്രസ്തധിയാം കൃതാഭയം. 5
സ തത്കരസ്പർശധുതാഖിലാശുഭഃ
സപദ്യഭിവ്യക്തപരാത്മദർശനഃ
തൽപാദപത്മം ഹൃദി നിർവൃതോ ദധൗ
ഹൃഷ്യത്തനുഃ ക്ലിന്നഹൃദശ്രുലോചനഃ 6
അസ്തൗഷീദ്ധരിമേകാഗ്രമനസാ സുസമാഹിതഃ
പ്രേമഗദ്ഗദയാ വാചാ തന്ന്യസ്തഹൃദയേക്ഷണഃ 7

പ്രഹ്ലാദ ഉവാച

ബ്രഹ്മാദയഃ സുരഗണാ മുനയോऽഥ സിദ്ധാഃ
സത്ത്വൈകതാനമതയോ വചസാം പ്രവാഹൈഃ
നാരാധിതും പുരുഗുണൈരധുനാപി പിപ്രുഃ
കിം തോഷ്ടുമർഹതി സ മേ ഹരിരുഗ്രജാതേഃ 8
മന്യേ ധനാഭിജനരൂപതപഃശ്രുതൗജ-
സ്തേജഃപ്രഭാവബലപൗരുഷബുദ്ധിയോഗാഃ
നാരാധനായ ഹി ഭവന്തി പരസ്യ പുംസോ
ഭക്ത്യാ തുതോഷ ഭഗവാൻ ഗജയൂഥപായ. 9

വിപ്രാദ്ദ്വിഷഡ്ഗുണയുതാദരവിന്ദനാഭ-
പാദാരവിന്ദവിമുഖാച്ഛ്വപചം വരിഷ്ഠം
മന്യേ തദർപ്പിതമനോവചനേഹിതാർത്ഥ-
പ്രാണം പുനാതി സ കുലം ന തു ഭൂരിമാനഃ 10

**കിംപുരുഷന്മാർ പറഞ്ഞു**

ഞങ്ങളോ കിംപുരുഷന്മാർ നിനക്കുകി-
ങ്കരന്മാരാണഖിലനിയാമകനീശ്വരൻ
അങ്ങേക്കിവൻവെറും തുച്ഛനിവനെയി-
സ്സംഗരത്തിൽ ഭവാൻകൊന്നതായിന്നിവർ
ചിന്തിച്ചിട്ടുന്നില്ല സാധുക്കൾതൻശാപ-
മന്തമണച്ചുതന്നെയിസ്സന്ധിയിൽ. 53

**വൈതാളികന്മാർ പറഞ്ഞു**

സത്രങ്ങളിലും സഭകളിലും ഞങ്ങൾ
ശുദ്ധമാകും ഭവത്കീർത്തിപുഞ്ജങ്ങളെ
പാടിബ്ബഹുമതി നേടിയിരുന്നതി-
മ്മൂഢധീമൂലമായ് പാടേനിലച്ചിതു
ആ ദുഷ്ടനെ ബ്ഭവാ,നാമയത്തെയെന്ന-
മാതിരി,യിപ്പോൾ നിഹനിച്ചു ഭാഗ്യമായ്. 54

**കിന്നരന്മാർ പറഞ്ഞു**

പുണ്ഡരീകാക്ഷാ! ഭവത്സഹഗാമികൾ
കിന്നരന്മാരാണു ഞങ്ങൾ നരഹരേ!
ഞങ്ങളേയിട്ടിമ്മഹാപാപി നിത്യവും
തുംഗമായീട്ടും പണികൾ ചെയ്യിച്ചിതു
അങ്ങുന്നിവനെയിദാനീംനിഹനിച്ചു
ഞങ്ങൾക്കിനിയങ്ങരുളുക ഭൃതികൾ. 55

**വിഷ്ണുപാർഷദന്മാർ പറഞ്ഞു**

സർവാശ്രയഭൃത! സർവസുഖപ്രദാ!
സർവചരാചരാത്മാവേ! സനാതനാ!
അത്ഭുതദായിയാം നിൻ നൃസിംഹാകൃതി-
യിപ്പൊളീക്ഷിച്ചിതു ഞങ്ങളധീശ്വരാ!
വിപ്രശാപഗ്രസ്തനാമിവൻ,പാർക്കുകിൽ
ത്വത്പ്പാർഷദനെന്നുമീ നിധനംപരം
ശ്രേയസ്സിനായിബ്ഭവിക്കുമിവനെന്നു-
മീയുള്ളവരിങ്ങറിഞ്ഞിരിക്കുന്നിതേ. 56

---

# അദ്ധ്യായം 9

**നാരദൻ പറഞ്ഞു**

ശ്രീരുദ്രശക്രവിരിഞ്ചാദി നിർജ്ജര-
രാരുമേ രോഷദുരാസദനായിട്ടം
അന്നരസിംഹഭഗവാന്റെ സന്നിധി
ചെന്നീടുവാൻ ശക്തരായില്ല ഭീതിയാൽ. 1
ഉമ്പരാലർത്ഥിതയാം രമാദേവിയും
മുൻപുകേട്ടീടാത്തതും കണ്ടിടാത്തതും
ആശ്ചര്യദവുമാമാ സ്വരൂപം കണ്ടു
സംശയിച്ചങ്ങാട്ടടുത്തില്ലതെല്ലുമേ. 2
ചാരത്തുനിൽക്കുമാ പ്രഹ്ലാദബാലനെ
പ്രേരണചെയ്തുധാതാ,വത്സ ബാലകാ!
നിൻതാതനോടു കുപിതനാം ദേവനെ
ശാന്തനാക്കീടുക ചാരത്തുചെല്ലു നീ '' 3
''ചെന്നിടാംഞാ''നെന്നു ചൊല്ലിയുടൻമന്ദ-
മന്ദമബ്ഭാഗവതോത്തമൻ ബാലകൻ
അബ്ഭഗവാനുടെ മുന്നിലണഞ്ഞു കൈ-
കൂപ്പിപ്പദങ്ങളിൽ വീണു നമിച്ചിതേ. 4
തൻപാദമൂലം നമിക്കുബ്ബാലനെ-
യൻപാർന്നുടനേ പിടിച്ചെഴുന്നേല്പിച്ചു
കാലാഹിഭീതഹരങ്ങൾ കരങ്ങൾ ത-
ന്മൌലിയിൽ,വച്ചങ്ങനുഗ്രഹിച്ചാൻ ഹരി. 5
ആ ഭഗവത്കരസ്പർശനമാത്രയിൽ
പാപം മുഴുക്കെ നശിച്ചകുമാരകൻ
മാനസത്തിൽ പരാത്മാവിനെക്കണ്ടുട-
നാനന്ദമഗ്നനായ് രോമാഞ്ചയുക്തനായ്
ഉള്ളംദ്രവിച്ചശ്രുനേത്രനായ് തല്പദ-
പല്ലവംതന്നുൾത്തളിരിലണച്ചിതേ. 6
കണ്ണുംകരളും ഭഗവാൻ മുകുന്ദനിൽ
നന്നായുറപ്പിച്ചവധാനപൂർവകം
ചിത്തമേകാഗ്രമാക്കി പ്രേമവാഗ്ഗിനാ-
ലിത്തരം കണ്ഠമിടറിസ്തുതിച്ചിതേ. 7

**പ്രഹ്ലാദൻ പറഞ്ഞു**

സാത്ത്വികന്മാരാമജാദിസുരാളിയും
സിദ്ധരും മാമുനിമാരും സ്വകീയമാം-
ഭൂരിഗുണോത്കൃഷ്ടവാക്പ്രവാഹങ്ങളാ-
ലാരെവാഴ്ത്തീടുവാനപ്രാപ്തരായിതാ
അശ്ശൌരിയെ പ്രസാദിപ്പിക്കുവാനുഗ്ര-
വംശജൻ ഞാനർഹനാവതുമെങ്ങിനെ? 8
ശാസ്ത്രപാണ്ഡിത്യം, തപസ്സു, സൌന്ദര്യവും
വിത്തവുംസത്കുലത്തിങ്കലെജ്ജന്മവും
തേജസ്സു,ബുദ്ധിസാമർത്ഥ്യവും യോഗവു-
മോജഃപ്രതാപബലപൌരുഷങ്ങളും
ഒന്നും പരൻപുമാൻതൻ പ്രസാദത്തിനു
തീർന്നിടാ ശുദ്ധമാം ഭക്തിയൊന്നെന്നിയേ
കേവലം വാരണശ്രേഷ്ഠനുപോലുമി-
ദ്ദേവൻകനിവാന്നരുളീയനുഗ്രഹം. 9
ശ്രീമുകുന്ദൻതൻ പദാംഭോരുഹങ്ങളിൽ
വൈമുഖ്യമാളുന്ന ചേതസ്സിയന്നഥ
സമ്പത്തുതൊട്ടു പന്ത്രണ്ടു ഗുണങ്ങളാൽ
സമ്പൂർണ്ണനാം വിപ്രനേക്കാളുമുത്തമൻ
അർത്ഥം മനം വാക്കു കർമ്മവും പ്രാണനു-
മദ്ദേവനിൽ സമർപ്പിച്ചചണ്ഡാലനാം. 10

നൈവാത്മനഃ പ്രഭുരയം നിജലാഭപൂർണ്ണോ
മാനം ജനാദവിദുഷഃ കരുണോ വൃണീതേ
യദ്യജ്ജനോ ഭഗവതേ വിദധീത മാനം
തച്ചാത്മനേ പ്രതിമുഖസ്യ യഥാ മുഖശ്രീഃ 11

തസ്മാദഹം വിഗതവിക്ലബ ഈശ്വരസ്യ
സർവ്വാത്മനാ മഹി ഗൃണാമി യഥാമനീഷം
നീചോഽജയാ ഗുണവിസർഗ്ഗമനുപ്രവിഷ്ടഃ
പൂയേത യേന ഹി പുമാനനുവർണ്ണിതേന. 12

സർവ്വേ ഹ്യമീ വിധികരാസ്തവ സത്ത്വധാമ്നോ
ബ്രഹ്മാദയോ വയമിവേശ ന ചോദ്വിജന്തഃ
ക്ഷേമായ ഭൂതയ ഉതാത്മസുഖായ ചാസ്യ
വിക്രീഡിതം ഭഗവതോ രുചിരാവതാരൈഃ 13

തദ്യച്ഛ മന്യുമസുരശ്ച ഹതസ്ത്വയാദ്യ
മോദേത സാധുരപി വൃശ്ചികസർപ്പഹത്യാ
ലോകാശ്ച നിർവൃതിമിതാഃ പ്രതിയന്തി സർവ്വേ
രൂപം നൃസിംഹ വിഭയായ ജനാഃ സ്മരന്തി. 14

നാഹം ബിഭേമ്യജിത തേഽതിഭയാനകാസ്യ-
ജിഹ്വാർക്കനേത്രഭ്രുകുടീരഭസോഗ്രദംഷ്ട്രാൽ
ആന്ത്രസ്രജഃ ക്ഷതജകേസരശങ്കുകർണ്ണാ-
ന്നിർഹ്രാദഭീതദിഗിഭാദരിഭിന്നഖാഗ്രാൽ. 15

ത്രസ്തോഽസ്മ്യഹം കൃപണവത്സല ദുഃസഹോഗ്ര-
സംസാരചക്രകദനാൽ ഗ്രസതാം പ്രണീതഃ
ബദ്ധഃ സ്വകർമ്മഭിരുശത്തമ തേഽങ്ഘ്രിമൂലം
പ്രീതോഽപവർഗ്ഗമരണം ഹ്വയസേ കദാ നു. 16

യസ്മാൽ പ്രിയാപ്രിയവിയോഗസയോഗജന്മ-
ശോകാഗ്നിനാ സകലയോനിഷു ദഹ്യമാനഃ
ദുഃഖൗഷധം തദപി ദുഃഖമതദ്ധിയാഹം
ഭൂമൻ ഭ്രമാമി വദ മേ തവ ദാസ്യയോഗം. 17

സോഽഹം പ്രിയസ്യ സുഹൃദഃ പരദേവതായാ
ലീലാകഥാസ്തവ നൃസിംഹ വിരിഞ്ചഗീതാഃ
അഞ്ജസ്തിതർമ്യനുഗൃണൻ ഗുണവിപ്രമുക്തോ
ദുർഗ്ഗാണി തേ പദയുഗാലയഹംസസംഗഃ 18

ബാലസ്യ നേഹ ശരണം പിതരൌ നൃസിംഹ
നാർത്തസ്യ ചാഗദമുദന്വതി മജ്ജതോ നൌഃ
തപ്തസ്യ തൽപ്രതിവിധിര്യ ഇഹാഞ്ജസേഷ്ട-
സ്താവദ്വിഭോ തനുഭൃതാം ത്വദുപേക്ഷിതാനാം. 19

യസ്മിന്യതോ യർഹി യേന ച യസ്യ യസ്മാ-
ദ്യസ്മൈ യഥാ യദുത യസ്ത്വപരഃ പരോ വാ
ഭാവഃ കരോതി വികരോതി പൃഥക് സ്വഭാവഃ
സഞ്ചോദിതസ്തദഖിലം ഭവതഃ സ്വരൂപം. 20

മായാ മനഃ സൃജതി കർമ്മമയം ബലീയഃ
കാലേന ചോദിതഗുണാനുമതേന പുംസഃ
ഛന്ദോമയം യദജയാർപ്പിതഷോഡശാരം
സംസാരചക്രമജ കോഽതിതരേൽ ത്വദന്യഃ 21

സ്വന്തവംശം ശുദ്ധമാക്കുന്നിതങ്ങവൻ
പൊന്നുമഹന്തപരിശുദ്ധിചേർത്തിടാ.
വേണമെന്നില്ല ബഹുമതിയാത്മലാ-
ഭാനന്ദപൂർണ്ണൻ ഭഗവാനശേഷവും.
അജ്ഞരായീട്ടും ജനങ്ങളിൽനിന്നേൽക്കു-
മർച്ചയവർക്കുഗുണത്തിനുതന്നെയാം.
കണ്ണാടിയിൽ പ്രതിബിംബിച്ചിട്ടും മുഖ-
മണ്ഡനത്താൽ പ്രതിബിംബത്തിനെന്നിയേ
ആനനത്തിന്നു വിശേഷമില്ലാത്തപോ-
ലാണോർത്തുകാണുകിലീശ്വരപൂജയും. 11

ആകയാൽ ഞാൻ നീചവംശജനെങ്കിലും
ശോകമേലാതെ സർവ്വാത്മഭാവത്തൊടും
കീർത്തിച്ചിടുന്നു ഭഗവന്മഹത്വമെൻ-
ബുദ്ധിയിലെത്തും വിധത്തിലെല്ലാം വിഭോ! 12

ഈശഗുണകീർത്തനത്തിനാൽ സംസൃതി-
ക്ലേശയുക്തൻ പരിശുദ്ധനാകുന്നിതു
ഭീതരായ് നിൽക്കുമീ ബ്രഹ്മാദികൾ സത്ത്വ-
പാഥോധിയാകും ഭവാന്റെയാജ്ഞാകരർ
ഞങ്ങളെപ്പോലുള്ളവരല്ലപാർക്കുകി-
ലങ്ങുന്നുകാട്ടുമവതാരലീലകൾ
ലോകത്തിനാകെസ്സുഖവുമൈശ്വര്യവു- 13
മേകുന്ന തന്മൂലമങ്ങു കൃതാർത്ഥനാം.
പാപനസുരൻ ഹതനായിതങ്ങയാൽ
കോപമടക്കുകവേണം ഭവാനിനി
തേ, ളഹിതൊട്ടു വിഷജന്തുവിൻ വധം-
പോലിദ്ദനുജാധിനാഥ സംഹാരവും
സാധുജനതതിക്കാകമാനം മോദ-
ഹേതുകമായിബ്ഭവിച്ചിരിക്കുന്നിതു
ലോകങ്ങൾ നിർവൃതിയാർന്നു ജനം ഭീതി-
പോകാൻസ്മരിക്കും നൃഹരേ! തവാകൃതി. 14

ത്വദ്ഭീകരവക്ത്രമർക്കനേത്രങ്ങളു-
മാഭ്രൂകുടിജിഹ്വായുഗ്മമാം ദംഷ്ട്രയും
[1] ആടോപവുമക്കുടൽമാലയും ചോര-
പാടേപുരണ്ടു ചെമ്പിച്ച സടകളും
ഉന്നതകർണ്ണദ്വിതയവും ദിക്കരി-
വൃന്ദം ഭയപ്പെട്ടമട്ടഹാസങ്ങളും
ഘോരനാം വൈരിതൻ മാറുപിളർക്കയാൽ
ചോരയിററിറ്റുവീഴും നഖാഗ്രങ്ങളും
ഒത്തു പരമഭയാനകമാകുമീ
മൂർത്തികണ്ടൊട്ടും ഭയപ്പെടുന്നില്ല ഞാൻ. 15

ഉഗ്രമായ് ദുസ്സഹമായിരിക്കും ഭവ-
ചക്രത്തെയേററവും പേടിച്ചിടുന്നിതേ
കർമ്മദോഷത്തിനാൽ ഞാനകപ്പെട്ടുപോ-
യിമ്മഹാഹിംസകന്മാർക്കിടയ്ക്കീവിധം.

ദീനബന്ധോ! മനോമോഹനാ! നിർവാണ-
ദാനചണവും ശരണവുമായിട്ടും
നിന്നുടെപാദമൂലത്തിലേക്കായ് ഭവാ-
നെന്നെത്തെളിഞ്ഞിനിയെന്നു വിളിക്കുമോ? 16

ഇഷ്ടവസ്തുക്കളോടുള്ള വിയോഗവു-
മിഷ്ടമില്ലാത്തവയോടു സംയോഗവും
ചേർത്തിട്ടും ദുഃഖാഗ്നിയേതൊരു യോനിജ-
മർത്ത്യനേയും ദഹിപ്പിക്കാതെവിട്ടിടാ.
ദുഃഖശമനത്തിനുള്ളോരുപായങ്ങൾ
മിക്കതും ദുഃഖമേറ്റുന്നവതന്നെയാം
അത്തലിനൊക്കെ മുരടായിരിക്കുമാ-
മിഥ്യാഭിമാനം വിടുന്നതില്ലെന്നെയും
ആകയാലങ്ങെനിക്കായിബ്ഭവദ്ദാസ്യ-
യോഗം കനിഞ്ഞുപദേശിച്ചിടേണമേ. 17

വിശ്വത്തിനെല്ലാം പ്രിയസുഹൃത്തും പര-
മേശനുമായ് പ്രശോഭിക്കും നൃസിംഹമേ!
നാലാനനനാൽ പ്രകീർത്തിതമാംഭവ-
ല്ലീലാവതാരാപദാനങ്ങൾ പാടിയും
നിന്നംഘ്രിമൂലം നികേതനമാക്കിയു-
മാർന്നും പരമഹംസോത്കൃഷ്ടസംഗമം
ശീഘ്രംഗുണബന്ധമുക്തനായ് ഞാനുമ-
ദ്ദുർഗ്ഗങ്ങളെല്ലാമതിക്രമിച്ചീടുവൻ. 18

നിന്തിരുമേനി വെടിഞ്ഞാൽ ശരീരികൾ-
ക്കെന്തൊരുരക്ഷ നരഹരേ! പാർക്കിൽ
തപ്തനുതാപപ്രതിവിധിലോകത്തി-
ലപ്പൊഴേചെയ്യുവതത്രേഹിതങ്കരം
ബാലകർക്കച്ഛനും, രോഗികൾക്കൌഷധ-
ജാലവുമംബുധിമഗ്നനു കപ്പലും
അങ്ങേക്കരുണാകടാക്ഷമില്ലാത്തവ-
ർക്കെങ്ങിനെ രക്ഷാസമർത്ഥങ്ങളായിട്ടും? 19

ഭിന്നസ്വഭാവം ചിലടത്തു കാണ്മതും
നിന്നന്തരംഗപ്രചോദനമൂലമാം
സർവ്വാത്മകനാം ഭവാനിൽനിന്നന്യമായ്
നിർവചിച്ചീടുവാനില്ലിവിടൊന്നുമേ. 20

കാലസ്വരൂപനാമങ്ങേയനുഗ്രഹം—
മൂലം ക്ഷുഭിതം ഗുണത്രയമാർന്നിട്ടും
നിന്മായ നിർമ്മിച്ചിടുന്നതായ് വേദോക്ത
ധർമ്മകർമ്മാത്മകമായ് ബലമേറിട്ടും
മാനസത്തിന്റെ രൂപത്തിലവിദ്യയ-
ന്യൂനമുറപ്പിച്ചു[2] ഷോഡശാരത്തൊടും
ചുററുമീസ്സംസാരചക്രം കടക്കുവാൻ
മററാരിരിക്കുന്നിതങ്ങൊരാളെന്നിയേ. 21

1 ഗർവ്വം, ആഡംബരം

2 കർമ്മേന്ദ്രിയജ്ഞാനേന്ദ്രിയങ്ങൾ മനസ്സ്, പഞ്ചഭൂതങ്ങൾ ഇവ

സ ത്വം ഹി നിത്യവിജിതാത്മഗുണഃ സ്വധാമ്നാ
കാലോ വശീകൃതവിസൃജ്യവിസർഗ്ഗശക്തിഃ
ചക്രേ വിസൃഷ്ടമജയേശ്വര ഷോഡശാരേ
നിഷ്പീഡ്യമാനമുപകർഷ വിഭോ പ്രപന്നം. 22

ദൃഷ്ടാ മയാ ദിവി വിഭോഽഖിലധിഷ്ണ്യപാനാ-
മായുഃ ശ്രിയോ വിഭവ ഇച്ഛതി യാഞ്ജനോഽയം
യേഽസ്മൽപിതുഃ കുപിതഹാസവിജൃംഭിതഭ്രൂ-
വിസ്ഫൂർജ്ജിതേന ലുളിതാഃ സ തു തേ നിരസ്തഃ. 23

തസ്മാദമൂസ്തനുഭൃതാമഹമാശിഷോ ജ്ഞ
ആയുഃ ശ്രിയം വിഭവമൈന്ദ്രിയമാ വിരിഞ്ചാൽ
നേച്ഛാമി തേ വിലുളിതാനുരുവിക്രമേണ
കാലാത്മനോപനയ മാം നിജഭൃത്യപാർശ്വം 24

കുത്രാശിഷഃ ശ്രുതിസുഖാ മൃഗതൃഷ്ണിരൂപാഃ
ക്വേദം കളേബരമശേഷരുജാം വിരോഹഃ
നിർവ്വിദ്യതേ ന തു ജനോ യദപീതി വിദ്വാൻ
കാമാനലം മധുലവൈഃ ശമയന്ദുരാപൈഃ. 25

ക്വാഹം രജഃപ്രഭവ ഈശ തമോഽധികേഽസ്മിൻ
ജാതഃ സുരേതരകുലേ ക്വ തവാനുകമ്പാ
ന ബ്രഹ്മണോ ന തു ഭവസ്യ ന വൈ രമായാ
യന്മേഽർപ്പിതഃ ശിരസി പത്മകരഃ പ്രസാദഃ 26

നൈഷാ പരാവരമതിർഭവതോ നനു സ്യാ-
ജ്ജന്തോര്യഥാഽഽത്മസുഹൃദോ ജഗതസ്തഥാപി
സംസേവയാ സുരതരോരിവ തേ പ്രസാദഃ
സേവാനുരൂപമുദയോ ന പരാവരത്വം 27

ഏവം ജനം നിപതിതം പ്രഭവാഹികൂപേ
കാമാഭികാമമനു യഃ പ്രപതൻ പ്രസംഗാൽ
കൃത്വാഽഽത്മസാൽ സുരർഷിണാ ഭഗവൻ ഗൃഹീതഃ
സോഽഹം കഥം നു വിസൃജേ തവ ഭൃത്യസേവാം 28

മൽപ്രാണരക്ഷണമനന്ത പിതുർവ്വധശ്ച
മന്യേ സ്വഭൃത്യഋഷിവാക്യമൃതം വിധാതും
ഖഡ്ഗംപ്രഗൃഹ്യ യദവോചദസദ്വിധിത്സു-
സ്ത്വാമീശ്വരോ മദപരോഽവതു കം ഹരാമി. 29

ഏകസ്ത്വമേവ ജഗദേതദമുഷ്യ യൽ ത്വ-
മാദ്യന്തയോഃ പൃഥഗവസ്യസി മധ്യതശ്ച
സൃഷ്ട്വാ ഗുണവ്യതികരം നിജമായയേദം
നാനേവ തൈരവസിതസ്തദനുപ്രവിഷ്ടഃ. 30

ത്വം വാ ഇദം സദസദീശ ഭവാംസ്തതോഽന്യോ
മായാ യദാത്മപരബുദ്ധിരിയം ഹ്യപാർത്ഥാ
യദ്യസ്യ ജന്മ നിധനം സ്ഥിതിരീക്ഷണം ച
തദ്വൈ തദേവ വസുകാലവദഷ്ടിതർവ്വോഃ. 31

ന്യസ്യേദമാത്മനി ജഗദ്വിലയാംബുമധ്യേ
ശേഷേഽഽത്മനാ നിജസുഖാനുഭവോ നിരീഹഃ
യോഗേന മീലിതദൃഗാത്മനിപീതനിദ്ര-
സ്തുര്യ്യേ സ്ഥിതോ ന തു തമോ ന ഗുണാംശ്ച
യുങ്ക്ഷേ. 32

തസ്യൈവ തേ വപുരിദം നിജകാലശക്ത്യാ
സഞ്ചോദിതപ്രകൃതിധർമ്മണ ആത്മഗൂഢം
അംഭസ്യനന്തശയനാദ്വിരമത്സമാധേ-
ർന്നാഭേരഭൂൽ സ്വകണികാവടവന്മഹാബ്ജം. 33

നിത്യവും ചിച്ഛക്തിയാൽ വിജയിച്ചെഴും
ബുദ്ധിഗുണങ്ങളിണങ്ങി വിശേഷമായ്
കാരണകാര്യപദാർത്ഥങ്ങൾതൻ സർവ-
സാരവുംതൻവശമാക്കി വർത്തിച്ചിട്ടും
കാലാത്മകാ! ദുസ്സ്യജയാം ഭവന്മായ
ചാലവേയാരം പതിനാറിയന്നിട്ടും-
ചക്രത്തിലിട്ടെന്നമാട്ടിപ്പിഴിയുമീ-
ദുഃഖിതനേയുടൻ ചാരത്തണയ്ക്കുക. 22

സർവേശ്വരാ! ജനരാശിയിച്ഛിച്ചിട്ടും
സ്വർവാസികൾതൻ സമസ്തഭോഗങ്ങളും
ശ്രീയുമായുസ്സുമശേഷവും തുച്ഛമെ
ന്നീയുള്ളവൻ കണ്ടറിഞ്ഞിരിക്കുന്നിതേ.
മൽപിതാവിൻെറ രുഷ്ടാട്ടഹാസത്തിൽനി-
ന്നദ്ഭുതമായൊരാഭ്രൂചലനത്തിനാൽ
കണ്ടതേയില്ലവയൊന്നുമേ താതനെ-
ക്കൊണ്ടുള്ള ശല്യവും തീർത്തുവല്ലോ ഭവാൻ. 23

ആകയാലിന്ദ്രിയഗ്രാഹ്യങ്ങളായിട്ടും
ഭോഗങ്ങൾ നശ്യങ്ങളെന്നായറിഞ്ഞഞാൻ
ബ്രഹ്മദേവൻ മുതലവരുമാന്നിട്ടും
മേന്മയായുസ്സു വിഭവമൈശ്വര്യവും
എന്നല്ല കാലം നശിപ്പിച്ചിട്ടുന്നവ-
യൊന്നുമേ തീരെയിച്ഛിച്ചിട്ടുന്നില്ല ഞാൻ.
എന്നെബ്ഭവാനുടൻ ത്വല്പാദസേവക-
സന്നിധാനത്തിലണച്ചുകൊണ്ടാൽമതി. 24

കണ്ണുസുഖദങ്ങളായ് മൃഗതൃഷ്ണപോ-
ലെണ്ണിടേണ്ടും സുഖഭോഗങ്ങളെങ്ങുവാൻ?
സർവരോഗോല്പത്തിഭൂവാം ശരീരമെ-
ങ്ങീവകഭേദം ജനമറിഞ്ഞീടിലും
ദുർല്ലഭമായിട്ടും നെയ്ത്തുള്ളികൾകൊണ്ടു
തുല്ലബാണാഗ്നികെടുക്കാൻ ശ്രമിച്ചവർ
വീണ്ടുമഴലിൽ മുഴുകുന്നതെന്നിയേ
വേണ്ടപോൽ നിർവേദമാന്നിട്ടുന്നില്ലഹോ! 25

നേരേ രജസ്സിൽനിന്നുണ്ടായ്തമോഗുണ-
മേറിട്ടും ദൈത്യവംശത്തിൽ ജനിച്ചവൻ
ഞാനെവിടെസ്സമസ്തേശ്വരാ! നിന്തിരു-
മേനിതൻകാരുണ്യമെങ്ങു നിനയ്ക്കുകിൽ!
നാലാനനനും ഭഗവാനുമേശനും
പാലാഴിമങ്കയും നോക്കിനിന്നീടവേ
എന്നുച്ചിയിൽത്തന്നെവച്ചുവല്ലോ ഭവാൻ
പുണ്യകരമക്കരസരസീരുഹം. 26

പാരിതിന്നാത്മസുഹൃത്താം ഭവാനു സാ-
ധാരണജന്തുമട്ടുച്ചനീചങ്ങളിൽ
ഭേദമതിയില്ല നിശ്ചയമെങ്കിലും
സാദരം കല്പകപാദപമെന്നപോൽ.
സേവനത്താൽ പ്രസാദിക്കുമഭിവൃദ്ധി
സേവനത്തിൻ താരതമ്യാനുസാരമാം.
ഉത്കൃഷ്ടനെന്നും നികൃഷ്ടനെന്നും ഭേദ-
മുൾക്കാമ്പിലില്ല ഭവാനൊരുനേരവും. 27

ചാലവേ ജന്മമരണസ്വരൂപനാം
കാലസർപ്പം കുടികൊള്ളും ഭവാന്ധുവിൽ-
വീണുകാമങ്ങളെയാരാഞ്ഞുഴന്നിട്ടും
ഹീനജനങ്ങളുമായുള്ള വേഴ്ചയാൽ
ഞാനുമടിഞ്ഞീടവേ ഭവദ്ദാസനാം
വാനോർ മുനീശ്വരനെന്നെക്കരയേററി
അംഗീകരിച്ചാൻ സ്വകീയനായി,പ്പുന-
രെങ്ങിനെ ഞാൻ വിട്ടും ത്വദ്ഭൃത്യസേവനം. 28

"എന്നേക്കവിഞ്ഞു നിനക്കെഴുമീശ്വരൻ-
വന്നു രക്ഷിക്കട്ടെ, നിൻതല കോതുവൻ"
എന്നോതിവാളുമായ്വന്ന പിതാവിനെ-
ക്കൊന്നെന്നെയങ്ങുന്നു രക്ഷിച്ചതോർക്കുകിൽ
ത്വദ്ദാസനാമമുനിതൻ വചസ്സുകൾ
സത്യമാക്കാൻതന്നെയെന്നോർത്തിട്ടുന്നു ഞാൻ. 29

ഈ ലോകമേകൻ ഭവാൻതാൻ, തദാദ്യന്ത-
കാലങ്ങളിലങ്ങു വേറായിനില്പിതേ
മദ്ധ്യകാലത്തവിട്ടുന്നു ഗുണരൂപ-
മിത്രിലോകം മായയാൽച്ചമച്ചായതിൽ
താനേയനുപ്രവേശിച്ചു നിരന്തരം
കാണപ്പെട്ടുന്നു വിവിധസ്വരൂപനായ്. 30

സത്തുമസത്തുമാമിജ്ജഗത്താകവേ
സത്യത്തിലങ്ങൊരാൾതന്നെ,യതിൽനിന്നു
വ്യത്യസ്തമായെൻെറയന്യൻെറയിബ്ഭേദ-
ബുദ്ധിയപാത്ഥമായീട്ടുമാ മായതാൻ.
ലോകത്തു ബീജത്തിനുകാലവും തഥാ
ശാഖിക്കുഭൂമിയും കാരണമാംവിധം
അങ്ങുതാനിജ്ജഗത്തിൻെറ ജന്മസ്ഥിതി
ഭംഗം പ്രകാശമിതുകൾക്കു കാരണം. 31

ലോകമിതാത്മാവിലാത്മബലത്തിനാ-
ലേകനാകും ഭവാനാലയിപ്പിച്ചഥ
നിഷ്ക്രിയനായ് നിജാനന്ദാനുഭൂതനായ്
ദൃക്കുകൾമീലിതമാക്കി യോഗത്തിനാൽ
സുപ്തിയെന്യേ സ്വരൂപസ്ഥിതനായ്സ്വയം
കല്പജലത്തിൽ ശയിക്കുന്നിതങ്ങിനെ
അല്പവുമങ്ങേയ്ക്കു ബാധകമാവതി-
ല്ലപ്പോൾത്തമസ്സും ഗുണവിഷയങ്ങളും 32

പിന്നെജ്ജലത്തിലനന്തനാം ശയ്യയിൽ-
നിന്നുസമാധിവിട്ടുത്ഥിതനാകവേ
കാലബലത്താൽ പ്രകൃതിഗുണത്രയം
ചാലെച്ചലിച്ചു ഭവാനിലൊതുങ്ങിട്ടും-
നിൻതനു-വിപ്പാരു-നാഭീ മഹാബ്ജമായ്-
പ്പൊന്തിയണുബീജജാതമാമാല്യപോൽ. 33

തത്സംഭവഃ കവിരതോഽന്യദപശ്യമാന-
സ്ത്വാം ബീജമാത്മനി തതം സ്വബഹിർവ്വിചിന്ത്യ
നാവിന്ദദബ്ദശതമപ്സു നിമജ്ജമാനോ
ജാതേഽങ്കുരേ കഥമു ഹോപലഭേത ബീജം. 34
സ ത്വാത്മയോനിരതിവിസ്മിത
ആസ്ഥിതോഽബ്ജം
കാലേന തീവ്രതപസാ പരിശുദ്ധഭാവഃ
ത്വാമാത്മനീശ ഭുവി ഗന്ധമിവാതിസൂക്ഷ്മം
ഭൂതേന്ദ്രിയാശയമയേ വിതതം ദദർശ. 35
ഏവം സഹസ്രവദനാങ്ഘ്രിശിരഃകരോരു-
നാസാസ്യകർണ്ണനയനാഭരണായുധാഢ്യം
മായാമയം സദുപലക്ഷിതസന്നിവേശം
ദൃഷ്ട്വാ മഹാപുരുഷമാപ മുദം വിരിഞ്ചഃ 36
തസ്മൈ ഭവാൻ ഹയശിരസ്തനുവം ച ബിഭ്ര-
ദ്വേദദ്രുഹാവതിബലൌ മധുകൈടഭാഖ്യൌ
ഹത്വാഽനയച്ഛ്രുതിഗണാംശ്ച രജസ്തമശ്ച
സത്ത്വം തവ പ്രിയതമാം തനുമാമനന്തി 37
ഇത്ഥം നൃതിര്യഗൃഷിദേവഝഷാവതാരൈർ-
ല്ലോകാൻ വിഭാവയസി ഹംസി ജഗത്-
പ്രതീപാൻ
ധർമ്മം മഹാപുരുഷ പാസി യുഗാനുവൃത്തം
ഛന്നഃ കലൌ യദഭവസ്ത്രിയുഗോഽഥ സ ത്വം. 38
നൈതന്മനസ്തവ കഥാസു വികുണ്ഠനാഥ
സമ്പ്രീയതേ ദുരിതദുഷ്ടമസാധു തീവ്രം
കാമാതുരം ഹർഷശോകഭയൈഷണാർത്തം
തസ്മിൻ കഥം തവ ഗതിം വിമൃശാമി ദീനഃ 39
ജിഹ്വൈകതോഽച്യുത വികർഷതി മാവിതൃപ്താ
ശിശ്നോഽന്യതസ്ത്വഗുദരം ശ്രവണം കുതശ്ചിൽ
ഘ്രാണോഽന്യതശ്ചപലദൃക് ക്വ ച
കർമ്മശക്തിർ-
ബഹ്വ്യഃ സപത്ന്യ ഇവ ഗേഹപതിം ലുനന്തി 40
ഏവം സ്വകർമ്മപതിതം ഭവവൈതരണ്യാ-
മന്യോന്യജന്മമരണാശനഭീതഭീതം
പശ്യഞ്ജനം സ്വപരവിഗ്രഹവൈരമൈത്രം
ഹന്തേതി പാരചര പീപൃഹി മൂഢമദ്യ. 41
കോ ന്വത്ര തേഽഖിലഗുരോ ഭഗവൻ പ്രയാസ
ഉത്താരണേഽസ്യ ഭവസംഭവലോപഹേതോഃ
മൂഢേഷു വൈ മഹദനുഗ്രഹ ആർത്തബന്ധോ
കിം തേന തേ പ്രിയജനാനനുസേവതാം നഃ 42
നൈവോദ്വിജേ പര ദുരത്യയവൈതരണ്യാ-
സ്ത്വദ്വീര്യഗായനമഹാമൃതമഗ്നചിത്തഃ
ശോചേ തതോ വിമുഖചേതസ ഇന്ദ്രിയാർത്ഥ-
മായാസുഖായ ഭരമുദ്വഹതോ വിമൂഢാൻ. 43

പ്രായേണ ദേവ മുനയഃ സ്വവിമുക്തികാമാ
മൌനം ചരന്തി വിജനേ ന പരാർത്ഥനിഷ്ഠാഃ
നൈതാൻ വിഹായ കൃപണാൻ വിമുമുക്ഷ ഏകോ
നാന്യം ത്വദസ്യ ശരണം ഭ്രമതോഽനുപശ്യേ. 44

യന്മൈഥുനാദി ഗൃഹമേധിസുഖം ഹി തുച്ഛം
കണ്ഡൂയനേന കരയോരിവ ദുഃഖദുഃഖം
തൃപ്യന്തി നേഹ കൃപണാ ബഹുദുഃഖഭാജഃ
കണ്ഡൂതിവന്മനസിജം വിഷഹേത ധീരഃ 45

അപ്പങ്കജത്തിൽജനിച്ചോരജൻ കവി-
യപ്പൊഴുതാരെയുമങ്ങു കാണായ്കയാൽ
ഉദ്ഭവസ്ഥാനമറിയുവാൻ നീരതി
ലുൾപ്പുക്കുനാളുംവഴി നൂറുവത്സരം
തപ്പിത്തിരഞ്ഞിതുകാരണനാംഭവാ-
നൾപ്പുവില്ലെന്നറിയാതഹോ! വൃഥാ
ന്യായമത്രേയതുമങ്കുരമാംതരു
ബീജത്തെയെങ്ങിനെകണ്ടു പിടിച്ചിടും? 34
ധാതാവുപിന്നെബ്ബ്രഹ്മവത്സരം സരോ-
ജാതത്തിലത്ഭുതമാന്നു നിവസിച്ചു
തീവ്രതപസ്സനുഷ്ഠിച്ചു പരിശുദ്ധ-
ഭാവത്തെയാവഹിക്കുന്നവനായുടൻ
മേദിനിയിൽ സൂക്ഷ്മഗന്ധമെന്നുള്ളപോൽ
ഭൂതേന്ദ്രിയാന്തരംഗാത്മകമായിടും
സ്വന്തദേഹത്തിലഖിലവും വ്യാപിച്ചു
ബന്ധിച്ചിരിക്കും ഭവാനെ വീക്ഷിച്ചിതേ. 35
ആയിരമാനന,മംഘ്രി,ശിര,സ്സൂരു-
വായിരംനാസ, നയനകണ്ണങ്ങളും
ആയുധഭൂഷണജാലവുമൊത്തതായ്
മായാപ്രധാനമായ് സത്തോടുചേന്നിട്ടും
അംഗമിയന്ന മഹാപുമാനായിട്ടു-
മങ്ങയെക്കണ്ടജൻ സന്തുഷ്ടനായിതേ. 36
നിസ്തുലമാം ബലംപൂണ്ടുരജസ്തമോ-
വൃദ്ധികലന്ന മധുകൈടഭാഖ്യരാം
ദാനവന്മാരെ ഹയഗ്രീവമൂത്തിയായ്-
ത്താനേയവതാരമാന്നു നിഹനിച്ചു
വേദങ്ങളെ വീണ്ടുകൊണ്ടുവന്നായതു
ധാതാവിനായിക്കൊടുത്തുവല്ലോഭവാൻ
സത്ത്വപ്രധാനമാമാത്രൂപമങ്ങേറെ-
യിഷ്ടപ്പെടുന്നതാണെന്നു കീത്തിപ്പതേ, 37
ഈവിധമന്നന്നു [1] തിര്യഗൃഷിഝഷ-
ദേവമനുഷ്യാദിയോനികളിൽ ഭവാൻ
വന്നുപിറന്നുലോകത്തെ രക്ഷിക്കുന്നു
കൊന്നിട്ടന്നു ജഗദ്ദ്വേഷിജനത്തെയും
കാലോചിതധമ്മവും കാത്തഥ കലി-
കാലത്തിലാച്ഛന്നനായിരിക്കുന്നിതേ
ആയതുമൂലം ത്രിയുഗനെന്നും നാമ-
ധേയംഭവിച്ചു ഭവാനു വിശ്വേശ്വരാ! 38
ദുഷ്കൃതംമൂലം ദുഷിച്ചതായ് സജ്ജന-
മാർഗ്ഗങ്ങളിൽചരിക്കാത്തതായ്തീവ്രമായ്
കാമാത്തമായ് ഹർഷശോകഭയൈഷണ-
സ്തോമങ്ങളാൽ നിത്യപീഡിതമായിട്ടും
എന്നുടെമാനസം നിൻചരിതങ്ങളിൽ
നന്നായ് പതിയുന്നതില്ല ദാമോദരാ!
ഇങ്ങിനെയുള്ള ഞാൻ ചിന്തിപ്പതെങ്ങിനെ-
യങ്ങേക്കെഴും തത്ത്വരൂപത്തെവേണ്ടപോൽ. 39

എന്നുമതൃപ്തമാം ജിഹ്വയൊരിടത്തു
പിന്നെവേറെയൊരിടത്തിലായ് ശിശ്നവും,
ത്വക്കൊരുഭാഗത്തു, ചഞ്ചലമായിട്ടും
ദൃക്കൊരുദിക്കിൽ, വയറുവേറേ വഴി,
കർണ്ണദ്വിതയമിതരഭോഗത്തിലു-
മന്യസ്ഥലത്തിലക്കർമ്മേന്ദ്രിയങ്ങളും,
ഇത്തരമെന്നെയുപദ്രവിക്കുന്നിതു
ഭർത്താവിനെബ്ബഹുപത്നികളെന്നപോൽ. 40
ഇമ്മട്ടു സംസാരമാം വൈതരണിയിൽ
കർമ്മദോഷത്താൽ പതിച്ചു പരസ്പരം
ജന്മമരണങ്ങൾ കണ്ടതിഭീതരായ്
തമ്മിലിഷ്ടവുമന്യവപുസ്സതിൽ
വൈരവുംകൈക്കൊണ്ടുമാഴ്കും ജനങ്ങളെ
തീരത്തിരുന്നുകാണും കരുണാനിധേ!
കഷ്ടമിതെന്നോത്തവരെയിപ്പോൾത്തന്നെ
വിഷ്ടപേശാ! ഭവാൻരക്ഷിച്ചിടേണമേ. 41
സൃഷ്ടിസ്ഥിതിലയകാരണഭൂതനാം
വിഷ്ടപാചാര്യ്യാ! ഭവാൻ നിനച്ചീടുകിൽ
വല്ലതുമുണ്ടോ വിഷമം ജനത്തെയീ-
യല്ലലിൽ നിന്നും സമുദ്ധരിച്ചീടുവാൻ?
ആത്മബന്ധോ! മഹാന്മാർതന്നനുഗ്രഹം
പേത്തുമർഹിപ്പതു മൂഢജനങ്ങളാം
ത്വത്പ്രിയഭൃത്യാനുസേവനംചെയ്തിട്ടു-
മിപ്പരിഷയ്ക്കുന്തതിനാൽ പ്രയോജനം? 42
ത്വദ്വീര്യ്യകീർത്തനപീയൂഷമഗ്നമാം
ചിത്തമിയന്നീടുമീ ഞാൻ കൃപാനിധേ!
ദുസ്തരയായിടുമാവൈതരണിയെ
ച്ചെറ്റും ഭയപ്പെട്ടിടുന്നില്ല, പിന്നെയോ
ചൊൽക്കൊള്ളുമങ്ങേച്ചരിതാമൃതത്തിൽ വൈ-
മുഖ്യമിയന്നുപരം ദുർവഹംഭരം
ഇന്ദ്രിയപ്രീതിക്കു ചിമ്മുമമ്മൂഢരെ-
ക്കണ്ടിട്ടെനിക്കുള്ളുരുകുന്നിതച്യുതാ! 43
മിക്കദേവഷിമാരും വിജനസ്ഥലം
പുക്കുമോക്ഷത്തിനായ് മൌനംഭജിപ്പതേ
അക്കൂട്ടരാലില്ലൊരുഫലമന്യ,നീ-
ദുഃഖിതരെക്കണ്ടുകൊണ്ടു ഞാനേകനായ്
മുക്തിനേടീടുവാനിച്ഛിച്ചിടുന്നതി,-
ല്ലാത്തലോകത്തിനേകാശ്രയമങ്ങുതാൻ. 44
എങ്ങും ഗൃഹസ്ഥാശ്രമികളിയന്നിട്ടു-
മംഗനാസംഗമസൌഖ്യം നിനയ്ക്കുകിൽ,
പാണികളിലെച്ചൊറി ശമിപ്പിക്കുവാൻ
പാണികൾതമ്മിലുരുമ്മിടുംവേളയിൽ
ചേരുമനുഭവംപോൽ ദുഃഖദുഃഖവു-
മോരുകിലെത്രയോതുച്ഛവുമെങ്കിലും
ശോകനിമഗ്നർകൃപണരിതിൽ തൃപ്ത-
രാകില്ല ധീരർകാമത്തെസ്സഹിപ്പിതേ. 45

[1] ഇഴജന്തുക്കൾ, ഋഷികൾ, ദേവന്മാർ, മനുഷ്യർ ഇവരുടെ യോനികളിൽ

മൌനവ്രതശ്രുതതപോ/ധ്യയനസ്വധമ്മ-
വ്യാഖ്യാരഹോജപസമാധയ ആപവഗ്ഗ്യാഃ
പ്രായഃ പരം പുരുഷ തേ ത്വജിതേന്ദ്രിയാണാം
വാത്താ ഭവന്ത്യുത ന വാത്ര തു ദാംഭികാനാം. 46
രൂപേ ഇമേ സദസതീ തവ വേദസൃഷ്ടേ
ബീജാങ്കുരാവിവ ന ചാന്യദരൂപകസ്യ
യുക്താഃ സമക്ഷമുഭയത്ര വിചിന്വതേ ത്വാം
യോഗേന വഹ്നിമിവ ദാരുഷു നാന്യതഃ സ്യാൽ. 47
ത്വം വായുരഗ്നിരവനിർവ്വിയദംബുമാത്രാഃ
പ്രാണേന്ദ്രിയാണി ഹൃദയം ചിദനുഗ്രഹശ്ച
സർവ്വം ത്വമേവ സഗുണോ വിഗുണശ്ച ഭൂമൻ
നാന്യൽ ത്വദസ്ത്യപി മനോവചസാ നിരുക്തം
48

നൈതേ ഗുണാ ന ഗുണിനോ മഹദാദയോ യേ
സർവ്വേ മനഃപ്രഭൃതയഃ സഹദേവമർത്ത്യാഃ
ആദ്യന്തവന്ത ഉരുഗായ വിദന്തി ഹി ത്വാ-
മേവം വിമൃശ്യ സുധിയോ വിരമന്തി ശബ്ദാൽ. 49
തൽ തേ/ർഹത്തമ നമഃസ്തുതികർമ്മപൂജാഃ
കർമ്മ സ്മൃതിശ്ചരണയോഃ ശ്രവണം കഥായാം
സംസേവയാ ത്വയി വിനേതി ഷഡംഗയാ കിം
ഭക്തിം ജനഃ പരമഹംസഗതൌ ലഭേത. 50

നാരദ ഉവാച

ഏതാവദ്വർണ്ണിതഗുണോ ഭക്ത്യാ ഭക്തേന നിർഗ്ഗുണഃ
പ്രഹ്ലാദം പ്രണതം പ്രീതോ യതമന്യുരഭാഷത. 51
പ്രഹ്ലാദ ഭദ്ര ഭദ്രം തേ പ്രീതോ/ഹം തേ/സുരോത്തമ
വരം വൃണീഷ്വാഭിമതം കാമപൂരോ/സ്മ്യഹം നൃണാം. 52
മാമപ്രീണത ആയുഷ്മന്ദർശനം ദുർലഭം ഹി മേ
ദൃഷ്ട്വാ മാം ന പുനർജ്ജന്തുരാത്മാനം തപ്തുമർഹതി. 53
പ്രീണന്തി ഹ്യഥ മാം ധീരാഃ സർവ്വഭാവേന സാധവഃ
ശ്രേയസ്കാമാ മഹാഭാഗാഃ സർവ്വാസാമാശിഷാം പതിം. 54
ഏവം പ്രലോഭ്യമാനോ/പി വരൈർല്ലോകപ്രലോഭനൈഃ
ഏകാന്തിത്വാദ്ഭഗവതി നൈച്ഛൽ താനസുരോത്തമഃ 55

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
പ്രഹ്ലാദചരിതേ ഭഗവൽസ്തവോ നാമ നവമോ/ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6022 സപ്തമസ്കന്ധേ ശ്ലോകാഃ 445

## ദശമോ/ധ്യായഃ

നാരദ ഉവാച

ഭക്തിയോഗസ്യ തൻ സർവ്വമന്തരായതയാർഭകഃ
മന്യമാനോ ഹൃഷീകേശം സ്മയമാന ഉവാച ഹ. 1
മാ മാം പ്രലോഭയോൽപത്ത്യാ/ഽസക്തം കാമേഷു തൈർവ്വരൈഃ
തത്സംഗഭീതോ നിർവ്വിണ്ണോ മുമുക്ഷുസ്ത്വാമുപാശ്രിതഃ 2
ഭൃത്യലക്ഷണജിജ്ഞാസുർഭക്തം കാമേഷ്വചോദയൽ
ഭവാൻ സംസാരബീജേഷു ഹൃദയഗ്രന്ഥിഷു പ്രഭോ. 3
നാന്യഥാ തേ/ഖിലഗുരോ ഘടേത കരുണാത്മനഃ
യസ്ത ആശിഷ ആശാസ്തേ ന സ ഭൃത്യഃ സ വൈ വണിക്. 4
ആശാസാനോ ന വൈ ഭൃത്യഃ സ്വാമിന്യാശിഷ ആത്മനഃ
ന സ്വാമീ ഭൃത്യതഃ സ്വാമ്യമിച്ഛൻ യോ രാതി ചാശിഷഃ 5

മൗനംവ്രതംശ്രുതമദ്ധ്യയനംരഹഃ-
സ്ഥാനവാസംസ്വധർമ്മാചരണം ജപം
വ്യാഖ്യാനഭേദം തപസ്സുസമാധിയി-
തൊക്കെയും മോക്ഷപദാർത്ഥങ്ങൾ തന്നെയാം
പക്ഷേ യജിതേന്ദ്രിയർക്കിവകേവലം
[1] കുക്ഷിസംപൂരണമാർഗ്ഗങ്ങളായിതു
ദാംഭികന്മാർക്കാവിധവും പ്രയോജനം
സംഭവിക്കാതെയിരുന്നുവെന്നുംവരാം. 46
വിത്തിൽനിന്നുംതരു, വൃക്ഷത്തിൽനിന്നുവി-
ത്തിത്തരം കാരണകാര്യങ്ങളായിട്ടും
രണ്ടുരൂപങ്ങളെ നിന്തിരുമേനിക്ക
പണ്ടേ വിധിച്ചിരിക്കുന്നു വേദങ്ങളും
എന്നാലരൂപനാമങ്ങേയ്ക്കുരൂപങ്ങ-
ളൊന്നുംസ്വകീയങ്ങളല്ലതു നിശ്ചയം
ശ്രേഷ്ഠയോഗീന്ദ്രരീരണ്ടു രൂപത്തിലും
കാഷ്ഠത്തിലഗ്നികണക്കിലിരുന്നിട്ടും
അങ്ങയെയാരാഞ്ഞിട്ടുന്നു നിരന്തരം
മങ്ങാതെയോഗമാർഗ്ഗങ്ങളിലൂടവ
എങ്ങുമന്തര്യാമിയായെഴുമങ്ങയെ-
യിങ്ങനെയല്ലാതെകാണ്മാൻ കഴിയുമോ? 47
അപ്പഗ്നിവായുവവനിയാകാശവും
ശബ്ദാദിയുമിന്ദ്രിയങ്ങളും പ്രാണനും
ചിത്തം ഹൃദയമഹങ്കാരമെന്നിവ-
യിത്രയും സ്ഥൂലസൂക്ഷ്മാകൃതിയാന്നതായ്
വാങ്മനോഗോചരമായവ സർവ്വവു- 48
മങ്ങുന്നുതാനില്ലയാതൊന്നുമന്യമായ്
സത്ത്വാദിയാകും ഗുണങ്ങളുമാ മഹ-
ത്തത്ത്വാദിയും മാനസാദിയും മർത്ത്യരും
ആദിതേയന്മാരുമാകവേയന്തവു-
മാദിയുമാന്നിരിക്കുന്നതു മൂലമായ്
തീരെയറിയുന്നതില്ലഖിലാച്യുതനായ്
പാരിൽപ്പുകഴ്ന്നിട്ടും നിന്തിരുമേനിയെ
സൂരികൾ ശബ്ദരീതിയുപാത്തു ശബ്ദത്തിൽനി-
ന്നാരാൽവിരമിച്ചിരിക്കുന്നിതെപ്പൊഴും 49
എന്നതിനാലരുഗായ! ഹരേ!ഭവത്-
സന്നമനം, സ്തുതി, സർവകർമ്മാർപ്പണം,
അർച്ച,പാദസ്മരണം, കഥാകീർത്തന-
മിച്ചൊന്നലക്ഷണമാറും തികഞ്ഞിട്ടും
സേവകൊണ്ടെന്യേ പരമഹംസാശ്രയ-
ഭൂവാം ഭവാനിൽ ദൃഢഭക്തികൈവരാ. 50

നാരദൻ പറഞ്ഞു

ഇത്തരം പ്രഹ്ലാദനാൽ ഭക്തിപൂർവ്വകം
കീർത്തിതം നാനാഗുണവിശേഷത്തിനാൽ
ഉൽക്കടക്രോധം വെടിഞ്ഞങ്ങിരുന്നിട്ടും
നിർഗ്ഗുണനാമന്നൃസിംഹരൂപൻഹരി
പ്രീതനായ്ത്തൻപദതാരിൽ നമസ്കൃതി-
ചെയ്തു നിന്നീടുമവനോടു ചൊല്ലിനാൻ. 51
"ഭദ്രപ്രഹ്ലാദാ! ഭവിക്ക ഭവ്യം നിന-
ക്കെത്രയും തുഷ്ടനായേൻവരംവാങ്ങുക.
പ്രേമനിധാനമേ! ഞാൻ നരന്മാരുടെ
കാമസംപൂർത്തിക്കു ദേവാനാണുകേൾ. 2
എൻപ്രസാദംനേടിടാത്തവർക്കാർക്കുമേ
സംഭവിച്ചീടുകയില്ലെന്റെദർശനം
എന്നെ വീക്ഷിച്ചിട്ടും തപ്പുന്റെയാത്മാവു
പിന്നെയായുഷ്മൻ! തപിക്കേണ്ടതായ്വരാ. 53
ആകയാൽ ശ്രേയോഭിലാഷികളായ്മഹാ-
ഭാഗധേയാഢ്യരായ് ധീരരുമായിട്ടും
സാധുക്കൾ സർവാത്മഭാവത്തൊടും മോക്ഷ-
നാഥനാമെന്നെ മുദിതനാക്കുന്നിതേ." 54
ലോകപ്രലോഭനശ്രേഷ്ഠവരങ്ങള-
ങ്ങേകുവാൻ ശ്രീഹരി സന്നദ്ധനാകിലും
ഏകാന്തഭാവംനിമിത്തമിച്ഛിച്ചീല
ശ്രീകാന്തഭക്തനദൈത്യകുലേശ്വരൻ. 55

---

# അദ്ധ്യായം 10

നാരദൻ പറഞ്ഞു

ഭക്തിയോഗത്തിനതെല്ലാം പലതരം
വിഘ്നങ്ങൾചേപ്പതെന്നോർത്തിരുന്നീടുവോൻ
അത്ഭുതസ്തംഭനപ്രഹ്ലാദബാലക-
നിപ്രകാരം ഹൃഷീകേശനോടോതിനാൻ:- 1
"ഉല്പത്തിയാൽത്താൻ വിഷയപ്രസക്തനാ-
മീബ്ബാലനെ ബ്ഭവാൻ കാമവരങ്ങളാൽ
ചെററും പ്രലോഭനം ചെയ്യരുതെന്നുണ്ടു
മുററുമപേക്ഷഞാൻ തത്സംഗഭീതനാം.
വൈരാഗ്യമാന്നു മുമുക്ഷുവായ്ത്വല്പദ-
സാരസത്തെശ്ശരണം ഗമിക്കുന്നിതാ. 2
ചിന്തിക്കകിൽ ബ്ഭവബീജങ്ങളായിഹൃദ്-
ഗ്രന്ഥികളാകുമിക്കാമവരങ്ങളാൽ
എന്നെബ്ഭവാൻ പ്രലോഭിപ്പിച്ചതു [2] ഭൃത്യ-
ചിഹ്നപരീക്ഷണമെന്നോർത്തിടുന്നു ഞാൻ. 3
അല്ലാതിണങ്ങുകയില്ല ജഗദ്ഗുരോ!
തെല്ലും, കൃപാനിധിയാം തിരുമേനിയിൽ
ആശിസ്സിനായിബ്ഭവാനെ ബ്ഭജിക്കുവോൻ
ദോശ,മവൻഭക്തനല്ല, വണിക്കുതാൻ. 4
സ്വാമിയിൽനിന്നും സ്വസേവനത്തിൻഫലം
കാമിച്ചിടുന്നൊരു ഭൃത്യനു,മാവിധം
സ്വാമിഭാവം പുലത്തീടുവാൻ ശിഷ്യനു-
കാമിതമേകിടുമായജമാനനും
രണ്ടുപേരും ക്രയവിക്രയവൃത്തിയാൽ
രണ്ടുവണിക്കുകളെന്നേവരുദൃഢം. 5

---

1 വയറുനിറപ്പാനുള്ള വഴികൾ 2 ഭൃത്യന്റെ ലക്ഷണം പരീക്ഷിച്ചുനോക്കൽ

അഹം ത്വകാമസ്ത്വൽഭക്തസ്ത്വം ച സ്വാമ്യനപാശ്രയഃ
നാന്യഥേഹാവയോരർത്ഥോ രാജസേവകയോരിവ. 6
യദി രാസീശ മേ കാമാൻ വരാംസ്ത്വം വരദർഷഭ
കാമാനാം ഹൃദ്യസംരോഹം ഭവതസ്തു വൃണേ വരം. 7
ഇന്ദ്രിയാണി മനഃ പ്രാണ ആത്മാ ധർമ്മോ ധൃതിർമ്മതിഃ
ഹ്രീഃ ശ്രീസ്തേജഃ സ്മൃതിഃ സത്യം യസ്യ നശ്യന്തിജന്മനാ. 8
വിമുഞ്ചതി യദാ കാമാന്മാനവോ മനസി സ്ഥിതാൻ
തർഹ്യേവ പുണ്ഡരീകാക്ഷ ഭഗവത്ത്വായ കല്പതേ. 9
നമോ ഭഗവതേ തുഭ്യം പുരുഷായ മഹാത്മനേ
ഹരയേഽത്ഭുതസിംഹായ ബ്രഹ്മണേ പരമാത്മനേ. 10

നൃസിംഹ ഉവാച

നൈകാന്തിനോ മേ മയി ജാത്വിഹാശിഷ
ആശാസതേഽമുത്ര ച യേ ഭവദ്വിധാഃ
അഥാപി മന്വന്തരമേതദത്ര
ദൈത്യേശ്വരാണാമനുഭുങ്ക്ഷ്വ ഭോഗാൻ. 11
കഥാ മദീയാ ജുഷമാണഃ പ്രിയാസ്ത്വ-
മാവേശ്യ മാമാത്മനി സന്തമേകം
സർവ്വേഷു ഭൂതേഷ്വധിയജ്ഞമീശം
യജസ്വ യോഗേന ച കർമ്മ ഹിന്വൻ. 12
ഭോഗേന പുണ്യം കുശലേന പാപം
കളേബരം കാലജവേന ഹിത്വാ
കീർത്തിം വിശുദ്ധാം സുരലോകഗീതാം
വിതായ മാമേഷ്യസി മുക്തബന്ധഃ 13
യ ഏതത് കീർത്തയേന്മഹ്യം ത്വയാ ഗീതമിദം നരഃ
ത്വാം ച മാം ച സ്മരൻ കാലേ കർമ്മബന്ധാൽ പ്രമുച്യതേ. 14

പ്രഹ്ലാദ ഉവാച

വരം വരയ ഏതത് തേ വരദേശാന്മഹേശ്വര
യദനിന്ദൽ പിതാ മേ ത്വാമവിദ്വാംസ്തേജ ഐശ്വരം. 15
വിദ്ധാമർഷാശയഃ സർവ്വലോകഗുരും പ്രഭും
ഭ്രാതൃഹേതി മൃഷാദൃഷ്ടിസ്ത്വൽഭക്തേ മയി ചാഘവാൻ. 16
തസ്മാൽ പിതാ മേ പൂയേത ദുരന്താദ്ദുസ്തരാദഘാൽ
പൂതസ്തേഽപാംഗസംദൃഷ്ടസ്തദാ കൃപണവത്സല. 17

ശ്രീഭഗവാനുവാച

ത്രിഃസപ്തഭിഃ പിതാ പൂതഃ പിതൃഭിഃ സഹ തേഽനഘ
യൽ സാധോഽസ്യ ഗൃഹേ ജാതോ ഭവാനൈവ കുലപാവനഃ. 18
യത്ര യത്ര ച മത്ഭക്താഃ പ്രശാന്താഃ സമദർശിനഃ
സാധവഃ സമുദാചാരാസ്തേ പൂയന്ത്യപി കീകടാഃ 19
സർവ്വാത്മനാ ന ഹിംസന്തി ഭൂതഗ്രാമേഷു കിഞ്ചന
ഉച്ചാവചേഷു ദൈത്യേന്ദ്ര മത്ഭാവേന ഗതസ്പൃഹാഃ 20
ഭവന്തി പുരുഷാ ലോകേ മത്ഭക്താസ്ത്വാമനുവ്രതാഃ
ഭവാന്മേ ഖലു ഭക്താനാം സർവ്വേഷാം പ്രതിരൂപധൃക് 21
കുരു ത്വം പ്രേതകാര്യാണി പിതുഃ പൂതസ്യ സർവ്വശഃ
മദംഗസ്പർശനേനാംഗ ലോകാന്യാസ്യതി സുപ്രജാഃ 22
പിത്ര്യം ച സ്ഥാനമാതിഷ്ഠ യഥോക്തം ബ്രഹ്മവാദിഭിഃ
മയ്യാവേശ്യ മനസ്താത കുരു കർമ്മാണി മത്പരഃ 23

നാരദ ഉവാച

പ്രഹ്ലാദോഽപി തഥാ ചക്രേ പിതുര്യത്സാംപരായികം
യഥാഽഽഹ ഭഗവാൻ രാജന്നഭിഷിക്തോ ദ്വിജോത്തമൈഃ 24

ഞാനാഭവാനിൽനിന്നൊന്നുമാശിക്കാതെ
വാണിടും തവ കിങ്കരൻ, തിരുമേനിയോ
ഒന്നുമെന്നെക്കൊണ്ടു നേടുവാനില്ലാത്ത
ധന്യൻപ്രഭു, നമുക്കില്ലപാർത്തീടുകിൽ
മന്നിതിൽ സേവകനും നരപാലനും
മന്യോന്യമാളും പ്രയോജനമേതുമേ. 6

ഹേ വരദർഷഭാ! മേ വരമേകുവാൻ
ഭാവിക്കയാണുഭവാനെന്നിരിക്കുകിൽ
കാമബീജങ്ങളെന്നുള്ളത്തിലൊന്നുമേ
സ്വാമിൻ! മുളയ്ക്കാതിരിക്കാൻ തരൂ വരം. 7

പ്രാണൻ, മന,സ്സിന്ദ്രിയങ്ങൾ, ധർമ്മം, മതി
നാണം, സ്മൃതി, മഹസ്സാത്മാവു, സത്യവും
ഐശ്വര്യവും ധൃതിയും നശിക്കുന്നഹോ!
നിശ്ചയം, കാമംമുളയ്ക്കുകിലക്ഷണം. 8

തൻമാനസസ്ഥിത കാമങ്ങളെയാകെ-
യുന്മൂലനാശംവരുത്തിടും മാത്രയിൽ
മർത്ത്യൻ ഭഗവാന്റെ ഭാവമിയന്നുടൻ
ശുദ്ധനായ്ത്തീരുന്നനൂനം നൃസിംഹമേ! 9

ഓം മഹാത്മാവായ് ഹരിയായ് പുരുഷനായ്
ബ്രഹ്മമായദ്ഭുതസിംഹാകൃതിയായി
ആനന്ദരൂപനായിപ്പരാത്മാവുമായ്
ഭാനിച്ചിടും ഭഗവാനു നമസ്കൃതി. 10

നൃസിംഹം പറഞ്ഞു

എന്നിലേകാന്തമതികളാം ത്വാദൃശ-
രൊന്നുമേയൈഹികപാരത്രികങ്ങളാം
ഭോഗങ്ങളേതുമാശിച്ചിടുന്നില്ലെന്ന-
താകിലും നീയീമന്വന്തരകാലമിത്രയും
ദാനവാധീശ്വരഭോഗങ്ങളാർന്നിഹ
വാണീടുക സുഖമായിക്കുമാരകാ! 11

മോദകരമാകുമെൻചരിതാമൃതം
സാദരമാർന്നു നീ, സർവ്വഭൂതത്തിലും
ആവാസിയായധ്വരങ്ങൾക്കധിഷ്ഠാന-
ദേവനായേകനാമീശ്വരനായിടും
എന്നെമനസ്സിലാരോപിച്ചുയോഗമ-
തൊന്നിനാൽ കർമ്മംത്യജിച്ചുയജിക്കുക. 12

ഭോഗത്തിനാൽ പുണ്യവും കുശലത്തിനാ-
ലാകെദുരിതവും കാലവേഗത്തിനാൽ
ഗാത്രവും സന്ത്യജിച്ചെങ്ങും സുരാവലി
വാഴ്ത്തിടും സംശുദ്ധകീർത്തി പരത്തി നീ
സർവേശ്വരനാകുമെന്നോടു ചേർന്നിടും
നിർവിശങ്കംഭക്തമൌലിമാണിക്യമേ! 13

എന്നുംപ്രഭാതത്തിലെന്നെയും നിന്നെയും
നന്നായ് സ്തുതിച്ചുകൊണ്ടീനിൻസ്തുതിവരം
നന്മട്ടുകീർത്തിച്ചിടുന്ന പുമാനുടൻ
കർമ്മബന്ധങ്ങളിൽനിന്നു വിമുക്തനാം. 14

പ്രഹ്ളാദൻ പറഞ്ഞു

അംഗീകരിക്കുന്നു ഞാൻവരദേശനാ-
മങ്ങയിൽനിന്നുമൊരുവരമീവിധം
ഏതുമധീശപ്രഭാവമറിയാതെ
ഭ്രാതൃഹന്താവെന്നു തെററിദ്ധരിക്കയാൽ
നിന്തിരുമേനിയെ നിന്ദിച്ചു ഭക്തനും
ശാന്തനുമാമെന്നെ മർദ്ദിച്ചിതെൻപിതാ.
ദുസ്തരമായിടുംരന്തമാമീയഘം
മത്താതനിൽനിന്നൊഴിച്ചീടണം ഭവാൻ
ദീനബന്ധോ! കൃപണാധികവത്സലാ!
ദാനവേന്ദ്രൻതവദപാംഗേക്ഷണത്തിനാൽ
അപ്പൊഴേ ശുദ്ധനായെന്നതോർക്കാതുള്ളൊ-
രഭ്യർത്ഥനയിതങ്ങുന്നു പൊറുക്കണം. 15-17

ഭഗവാൻ പറഞ്ഞു

സാധോ! ദുരിതരഹിതാ! ശ്രവിക്കനീൻ.
താതൻതനിച്ചല്ല നിൻവംശജാതരായ്
പൂർവ്വമിരുപത്തിയൊന്നുതലമുറ-
താവും പിതൃക്കളും സംശുദ്ധരായിതു
വംശവിശുദ്ധികരൻനീയവർക്കെഴും
വംശജനായതത്രയതിൻകാരണം. 18

സന്തതസന്മാർഗ്ഗചാരികളായതി-
ശാന്തരായിസ്സമദർശികളായിടും
മത്ഭക്തർവാണിടും കീകടദേശവും
നിഷ്പാപമാം സർവ്വജീവിജാലത്തൊടും. 19

സർവ്വാത്മകനാകുമെന്നിലിയന്നിടും
ഭാവനമൂലം ഗതസ്പൃഹരായവർ
ഉച്ചനീചങ്ങളാം ജീവിജാലങ്ങളിൽ
വച്ചൊന്നിനേയുമുപദ്രവിക്കാദൃഢം. 20

ലോകത്തുനിന്നെയനുസരിക്കുന്നവ-
രാകമാനം മമ ഭക്തരായ്ത്തീർന്നിടും
ആയവർക്കെല്ലാമുപമാനഭാവവും
നീയാവഹിച്ചീടുമില്ലൊരു സംശയം. 21

മത്സ്പർശനത്താൽ പരിശുദ്ധനായിടും
താവൽപിതാവിൻ പ്രേതശുദ്ധികർമ്മങ്ങളെ
സത്വരമാചരിച്ചീടുക സൽസുത-
യുക്തനവൻ പുണ്യലോകം ഗമിച്ചിടും. 22

നീയപ്പിതൃസ്ഥാനസംസ്ഥനായ് ദാനവ-
നായകത്വംവഹിച്ചീടുകവത്സകാ!
എന്നിൽമനംവച്ചു മൽപരനായ്ക്കർമ്മ-
മാർന്നിടു ബ്രഹ്മവിജ്ഞോപദേശത്തൊടും. 23

നാരദൻ പറഞ്ഞു

മന്നവാ! പിന്നെബ്ഭഗവാനരുൾചെയ്ത-
വണ്ണമവൻ പിതൃസംസ്കൃതി തൊട്ടവ
പാരാതനുഷ്ഠിച്ചു ദാനവാധീശനാ-
യാരണരാലഭിഷിക്തനായീടിനാൻ. 24

പ്രസാദസുമുഖം ദൃഷ്ട്വാ ബ്രഹ്മാ നരഹരിം ഹരിം
സ്തുത്വാ വാഗ്ഭിഃ പവിത്രാഭിഃ പ്രാഹ ദേവാദിഭിർവൃതഃ 25
ദേവദേവാഖിലാധ്യക്ഷ ഭൂതഭാവന പൂർവ്വജ
ദിഷ്ട്യാ തേ നിഹതഃ പാപോ ലോകസന്താപനോഽസുരഃ 26
യോഽസൌ ലബ്ധവരോ മത്തോ ന വധ്യോ മമ സൃഷ്ടിഭിഃ
തപോയോഗബലോന്നദ്ധഃ സമസ്തനിഗമാനഹൻ. 27
ദിഷ്ട്യാസ്യ തനയഃ സാധുർമ്മഹാഭാഗവതോഽർഭകഃ
ത്വയാവിമോചിതോ മൃത്യോർദ്ദിഷ്ട്യാ ത്വാം സമിതോഽധുനാ. 28
ഏതദ്വപുസ്തേ ഭഗവന്ധ്യായതഃ പ്രയതാത്മനഃ
സർവ്വതോ ഗോപ്തൃ സംത്രാസാന്മൃത്യോരപി ജിഘാംസതഃ 29

നൃസിംഹ ഉവാച

മൈവം വരോഽസുരാണാം തേ പ്രദേയഃ പത്മസംഭവ
വരഃ ക്രൂരനിസർഗ്ഗാണാമഹീനാമമൃതം യഥാ. 30

നാരദ ഉവാച

ഇത്യുക്ത്വാ ഭഗവാൻ രാജംസ്തത്രൈവാന്തർദ്ദധേ ഹരിഃ
അദൃശ്യഃ സർവ്വഭൂതാനാം പൂജിതഃ പരമേഷ്ഠിനാ. 31
തതഃ സമ്പൂജ്യ ശിരസാ വവന്ദേ പരമേഷ്ഠിനം
ഭവം പ്രജാപതീന്ദേവാൻ പ്രഹ്ലാദോ ഭഗവൽകലാഃ 32
തതഃ കാവ്യാദിഭിഃ സാർധം മുനിഭിഃ കമലാസനഃ
ദൈത്യാനാം ദാനവാനാം ച പ്രഹ്ലാദമകരോൽ പതിം. 33
പ്രതിനന്ദ്യ തതോ ദേവാഃ പ്രയുജ്യ പരമാശിഷഃ
സ്വധാമാനി യയു രാജൻ ബ്രഹ്മാദ്യാഃ പ്രതിപൂജിതാഃ 34
ഏവം തൌ പാർഷദൌ വിഷ്ണോഃ പുത്രത്വം പ്രാപിതൌ ദിതേഃ
ഹൃദി സ്ഥിതേന ഹരിണാ വൈരഭാവേന തൌ ഹതൌ. 35
പുനശ്ച വിപ്രശാപേന രാക്ഷസൌ തൌ ബഭൂവതുഃ
കുംഭകർണ്ണദശഗ്രീവൌ ഹതൌ തൌ രാമവിക്രമൈഃ 36
ശയാനൌ യുധി നിർഭിന്നഹൃദയൌ രാമസായകൈഃ
തച്ചിത്തൌ ജഹതുർദ്ദേഹം യഥാ പ്രാക്തനജന്മനി. 37
താവിഹാഥ പുനർജ്ജാതൌ ശിശുപാലകരൂഷജൌ
ഹരൌ വൈരാനുബന്ധേന പശ്യതസ്തേ സമീയതുഃ 38
ഏനഃ പൂർവ്വകൃതം യത്തദ്രാജാനഃ കൃഷ്ണവൈരിണഃ
ജഹുസ്ത്വന്തേ തദാത്മാനഃ കീടഃ പേശസ്കൃതോ യഥാ. 39
യഥാ യഥാ ഭഗവതോ ഭക്ത്യാ പരമയാഭിദാ
നൃപാശ്ചൈദ്യാദയഃ സാത്മ്യം ഹരേസ്തച്ചിന്തയാ യയുഃ 40
ആഖ്യാതം സർവ്വമേതൽ തേ യന്മാം ത്വം പരിപൃഷ്ടവാൻ
ദമഘോഷസുതാദീനാം ഹരേഃ സാത്മ്യമപി ദ്വിഷാം. 41
ഏഷാ ബ്രഹ്മണ്യദേവസ്യ കൃഷ്ണസ്യ ച മഹാത്മനഃ
അവതാരകഥാ പുണ്യാ വധോ യത്രാദിദൈത്യയോഃ 42
പ്രഹ്ലാദസ്യാനുചരിതം മഹാഭാഗവതസ്യ ച
ഭക്തിർജ്ഞാനം വിരക്തിശ്ച യാഥാത്മ്യം ചാസ്യ വൈ ഹരേഃ 43
സർഗ്ഗസ്ഥിത്യപ്യയേശസ്യ ഗുണകർമ്മാനുവർണ്ണനം
പരാവരേഷാം സ്ഥാനാനാം കാലേന വ്യത്യയോ മഹാൻ. 44
ധർമ്മോ ഭാഗവതാനാം ച ഭഗവാന്യേന ഗമ്യതേ
ആഖ്യാനേഽസ്മിൻ സമാമ്നാതമാധ്യാത്മികമശേഷതഃ 45
യ ഏതൽ പുണ്യമാഖ്യാനം വിഷ്ണോർവ്വീര്യോപബൃംഹിതം
കീർത്തയേച്ഛ്റദ്ധയാ ശ്രുത്വാ കർമ്മപാശൈർവ്വിമുച്യതേ. 46

പിന്നെവിരിഞ്ചൻ നരഹരിയാം ഹരി-
തന്നെ പ്രസന്നവദനനായ് ക്കണ്ടുടൻ
ദേവാദികളാൽ പരീതനായീവിധം
പാവനവാക്യങ്ങളാൽ സ്തുതിച്ചീടിനാൻ. 25
“ദേവദേവാ! സമസ്താദ്ധ്യക്ഷ! ഹേഭൂത-
ഭാവനപൂർവ്വജാ! ഭാഗധേയത്തിനാൽ
ലോകംതപിപ്പിച്ചോരമ്മഹാപാപിയെ
നീ കൊന്നു വന്നുജഗത്തിനുമംഗലം. 26
യോഗംതപസ്സുംക്കിവയാൽമദിച്ചു, ഞാ-
നേകിയതാം വരത്തിൻ പ്രഭാവത്തൊടും
മാമകസൃഷ്ടിവർഗ്ഗത്താലവധ്യനാ-
മാമൂഢനാഗമമാകെ ഹനിച്ചിതു. 27
ഭാഗവതാഗ്ര്യനായ് സാധുവായ്ത്തത്സുത-
നാകുമീബാലനെ ബ്ഭാഗ്യത്തിനാൽഭവാൻ
മൃത്യുവിൽനിന്നുകാത്താ, നിപ്പൊഴങ്ങയെ-
യാത്തബന്ധോ! ശരണംഗമിച്ചാനിവൻ. 28
നിന്തിരുമേനിതൻ ദിവ്യസ്വരൂപമി-
തന്തരംഗത്തിലവധാനപൂർവകം
ചിന്തിച്ചിട്ടുന്നവൻ സർവഭയത്തിലു-
മന്തകൻതന്നിലും നിന്നുമോചിച്ചിടും.” 29

നൃസിംഹം പറഞ്ഞു

ക്രൂരരായീടുമസുരർക്കിനിബ്ഭവാൻ,
ഘോരസപ്പത്തിനു പാലെന്നപോലവേ,
ഇത്തരമുള്ള വരങ്ങളേകീടൊലാ
ബുദ്ധിമോശംതാനിതു ചതുരാനനാ! 30

നാരദൻ പറഞ്ഞു

ഇത്ഥമോതിസ്സമസ്താദൃശ്യനാം ഹരി
തത്രതാൻ ബ്രഹ്മാർച്ചിതനായ് മറഞ്ഞിതു. 31
പിന്നെബ്ഭഗവൽക്കലാഭൂതരായ്ത്തത്ര
മിന്നുമജനെയും ദേവഗണത്തെയും
ശ്രീഹരനേയും പ്രജാപതിമാരെയും
പ്രഹ്ലാദനർച്ചിച്ചു ഭക്ത്യാ നമിച്ചിതു. 32
ശുക്രാദിമാമുനിമാരൊത്തജൻ വിഷ്ണു-
ഭക്താഗ്രഗണ്യനാം പ്രഹ്ളാദബാലനെ
ദാനവദൈത്യവർഗ്ഗങ്ങൾക്കധീശനായ്
മാനിച്ചുനിശ്ചയിച്ചീടിനാൻ സാദരം. 33
പിന്നെയബ്ഭക്താഗ്രഗണ്യനെ ബ്രഹ്മാദി-
വിണ്ണവർനന്നായനുഗ്രഹിച്ചിട്ടഥ
തൽകൃതസൽകൃതിയാന്നു സന്തുഷ്ടരായ്
നിഷ്ക്രമിച്ചീടിനാർ സ്വസ്വാലയംപ്രതി. 34
ഇത്ഥമാശ്രീവിഷ്ണുപാർഷദന്മാർദിതി-
പുത്രരായ് വന്നു വിദ്വേഷഭാവത്തിനാൽ
അന്തരംഗസ്ഥിതനായിട്ടുമിന്ദിരാ-
കാന്തനാലാഹതരായാരിരുവരും 35
ഭൂസുരശാപംനിമിത്തമവർവീണ്ടു-
മാസുരവംശത്തിൽ വന്നു പിറന്നിതു

രാവണകുംഭകർണ്ണാഖ്യരായീട്ടുമ-
ദ്ദേവരിപുക്കളെ രാഘവൻകൊന്നിതു. 36
രാമബാണത്തിനാൽ ഭിന്നഹൃദയരായ്
പോർമന്നിൽവീണുകിടന്നോരുപോതിലും
പോയജന്മത്തിലെപ്പോലെതാൻമാനസം
മായവനിൽത്തന്നെ വച്ചുമരിച്ചിതേ. 37
രണ്ടുപേരുംവന്നു ഭുവിൽപിറന്നിതു
വീണ്ടുംശിശുപാലദന്തവക്ത്രാഖ്യരായ്
വൈരാനുബന്ധത്തിനാൽ ചെന്നുചേർന്നിതു
നാരായണനിൽ ഭവാൻകണ്ടിരിക്കവേ. 38
പിന്നിവരെന്നിയേ വിഷ്ണുവിദ്വേഷികൾ
മന്നവർ വേറേ പലരുമപാപരായ്
വിഷ്ണുപനാഥനിൽചേർന്നു വേട്ടാളൻെറ
കുട്ടിലകപ്പെട്ട കീടമെല്ലായ്പൊഴും
വേട്ടാളനെത്താൻ സ്മരിച്ചിരുന്നന്ത്യമായ്
വേട്ടാളനായ്ത്താൻ പരിണമിക്കുംവിധം. 39
ഭേദധീയററപരമമാം ഭക്തിയാൽ
സാധുക്കളേതേതുമട്ടിൽ മുകുന്ദനിൽ
സായൂജ്യമാന്നോ തഥാ ചേദിപാദ്യരും
മായാമയനിലംനഞ്ഞുതച്ചിന്തയാൽ. 40
വൈരികളായിട്ടും ചൈദ്യാദ്യർമാധവ-
സാരൂപ്യമെങ്ങിനെയാന്നെന്നശങ്കയാൽ
അങ്ങുചോദിച്ച ചോദ്യത്തിനുമുത്തര-
മിങ്ങിനെയങ്ങയോടായതുളീടിനേൻ. 41
വിപ്രഹിതങ്കരനായിട്ടും വിഷ്ണുവിൻ-
ചൊല്ലൊങ്ങിട്ടുമീയവതാരസൽക്കഥ
പുണ്യസംവദ്ധകമാണാദിദൈത്യരെ-
ക്കൊന്നതും വിസ്തരിച്ചോതിയിട്ടുണ്ടിതിൽ. 42
ഭക്തനാംപ്രഹ്ലാദനാന്നിട്ടും ജ്ഞാനവും
നിഷ്കാമഭക്തിയും ഭോഗവിരക്തിയും
ഇന്ദിരാകാന്തയഥാത്മസ്വരൂപവും
വണ്ണിച്ചിരിപ്പു സവിശേഷമായിതിൽ. 43
സൃഷ്ടിസ്ഥിതിലയകാരണനായിട്ടും
വിഷ്ണുപേശൻതൻ ഗുണവിശേഷങ്ങളും
കർമ്മങ്ങളും സുരന്മാർതൻപദവിയും
നിർമ്മലാത്മൻ! കാലവേഗംനിമിത്തമായ്
ഉച്ചനീചങ്ങളാം സ്ഥാനങ്ങൾതൻമഹാ-
വിച്യുതിയുംതെളിഞ്ഞീക്ഷിച്ചിടാമിതിൽ. 44
ഏതാണുഭാഗവതധർമ്മമെന്നതു-
മേതിനാലീശ്വരൻ പ്രാപ്യനെന്നുള്ളതും
അദ്ധ്യാത്മതത്വം സമസ്തവുംവേണ്ടപോൽ
വിസ്തരിച്ചോതിയിട്ടുണ്ടിതിൽമന്നവാ. 45
പുണ്യകരമാം ഹരിവീര്യമാകവേ
നന്നായ് വിശദീകരിക്കുമിസ്സത്ക്കഥ
നല്ലവണ്ണംകേട്ടു കീർത്തിച്ചിട്ടുന്നവൻ
കില്ബിഷകർമ്മപാശത്തെയറുത്തിടും. 46

ഏതത്ത്യ ആദിപുരുഷസ്യ മൃഗേന്ദ്രലീലാം
ദൈത്യേന്ദ്രയൂഥപവധം പ്രയതഃ പഠേത
ദൈത്യാത്മജസ്യ ച സതാം പ്രവരസ്യ പുണ്യം
ശ്രുത്വാനുഭാവമകുതോഭയമേതി ലോകം. 47
യൂയം നൃലോകേ ബത ഭൂരിഭാഗാ
ലോകം പുനാനാ മുനയോഽഭിയന്തി
യേഷാം ഗൃഹാനാവസതീതി സാക്ഷാൽ
ഗൂഢം പരം ബ്രഹ്മ മനുഷ്യലിംഗം. 48
സ വാ അയം ബ്രഹ്മ മഹദ്വിമൃഗ്യ-
കൈവല്യനിർവ്വാണസുഖാനുഭൂതിഃ
പ്രിയഃ സുഹൃദ്വഃ ഖലു മാതുലേയ
ആത്മാഽർഹണീയോ വിധികൃൽ ഗുരുശ്ച. 49
ന യസ്യ സാക്ഷാദ്ഭവപത്മജാദിഭീ
രൂപം ധിയാ വസ്തുതയോപവർണ്ണിതം
മൗനേന ഭക്ത്യോപശമേന പൂജിതഃ
പ്രസീദതാമേഷ സ സാത്വതാം പതിഃ 50
സ ഏഷ ഭഗവാൻ രാജൻ വ്യതനോദ്വിഹതം യശഃ
പുരാ രുദ്രസ്യ ദേവസ്യ മയേനാനന്തമായിനാ. 51

രാജോവാച

കസ്മിൻ കർമ്മണി ദേവസ്യ മയോഽഹഞ്ജഗദീശിതുഃ
യഥാ ചോപചിതാ കീർത്തിഃ കൃഷ്ണേനാനേന കഥ്യതാം. 52

നാരദ ഉവാച

നിർജ്ജിതാ അസുരാ ദേവൈര്യുദ്ധ്യനേനോപബൃംഹിതൈഃ
മായിനാം പരമാചാര്യം മയം ശരണമായയുഃ 53
സ നിർമ്മായ പുരസ്തിസ്രോ ഹൈമീരൗപ്യായസീർവ്വിഭുഃ
ദുർല്ലക്ഷ്യാപായസംയോഗാ ദുർവ്വിതർക്ക്യപരിച്ഛദാഃ 54
താഭിസ്തേഽസുരസേനാന്യോ ലോകാംസ്ത്രീൻ സേശ്വരാൻ നൃപ
സ്മരന്തോ നാശയാഞ്ചക്രുഃ പൂർവ്വവൈരമലക്ഷിതാഃ 55
തതസ്തേ സേശ്വരാ ലോകാ ഉപാസാദ്യേശ്വരം വിഭോ
ത്രാഹി നസ്താവകാന്ദേവ വിനഷ്ടാംസ്ത്രിപുരാലയൈഃ 56
അഥാനുഗൃഹ്യ ഭഗവാന്മാ ഭൈഷ്ടേതി സുരാന്വിഭുഃ .
ശരം ധനുഷി സന്ധായ പുരേഷ്വസ്ത്രം വ്യമുഞ്ചത. 57
തതോഽഗ്നിവർണ്ണാ ഇഷവ ഉൽപേതുഃ സൂര്യമണ്ഡലാൽ
യഥാ മയൂഖസംദോഹാ നാദൃശ്യന്ത പുരോ യതഃ 58
തൈഃ സ്പൃഷ്ടാ വ്യസവഃ സർവ്വേ നിപേതുഃ സ്മ പുരൗകസഃ
താനാനീയ മഹായോഗീ മയഃ കൂപരസേഽക്ഷിപൽ. 59
സിദ്ധാമൃതരസസ്പൃഷ്ടാ വജ്രസാരാ മഹൗജസഃ
ഉത്തസ്ഥുർമ്മേഘദലനാ വൈദ്യുതാ ഇവ വഹ്നയഃ 60
വിലോക്യ ഭഗ്നസങ്കല്പം വിമനസ്കം വൃഷധ്വജം
തദായം ഭഗവാൻ വിഷ്ണുസ്തത്രോപായമകല്പയൽ. 61
വത്സ ആസീത്തദാ ബ്രഹ്മാ സ്വയം വിഷ്ണുരയം ഹി ഗൌഃ
പ്രവിശ്യ ത്രിപുരം കാലേ രസകൂപാമൃതം പപൌ. 62
തേഽസുരാ ഹ്യപി പശ്യന്തോ ന ന്യഷേധന്വിമോഹിതാഃ
തദ്വിജ്ഞായ മഹായോഗീ രസപാലാനിദം ജഗൌ 63
സ്വയം വിശോകഃ ശോകാർത്താൻ സ്മരന്ദൈവഗതിം ച താം
ദേവോഽസുരോ നരോഽന്യോ വാ നേശ്വരോ സ്തീഹ കശ്ചന. 64
ആത്മനോഽന്യസ്യ വാ ദിഷ്ടം ദൈവേനാപോഹിതും ദ്വയോഃ
അഥാസൌ ശക്തിഭിഃ സ്വാഭിഃ ശംഭോഃ പ്രാധനികം വ്യധാൽ. 65

ആദിപുമാൻതൻ മൃഗാധിപലീലയും
ദൈതേയസംഘാധിനാഥസംഹാരവും
പുണ്യജനകമാം ദൈത്യേന്ദ്രപുത്രൻെറ-
യെണ്ണമററുള്ള മാഹാത്മ്യവുമേതവൻ
നിത്യവുംകേൾക്കും പഠിക്കുമപ്പൂരുഷ-
നെത്തുന്ന നിർഭയമാം ഭഗവല്പദം. 47
ഗൂഢസ്ഥമാം പരബ്രഹ്മമീ നിങ്ങടെ
വീട്ടുതോറും മർത്ത്യനായ് വന്നുവാഴ്കയാൽ
ലോകംവിശുദ്ധമാക്കീട്ടുന്ന മാമുനി-
ലോകംമുറയ്ക്കിങ്ങു വന്നുചേരുന്നിതു
മർത്ത്യലോകസ്ഥരാം നിങ്ങൾതൻഭാവുക-
മെത്രയെന്നോതാൻ കഴിവില്ലൊരുത്തനും. 48
ഭൂവാ സവാ! മഹത്തുക്കളൊരാഞ്ഞിട്ടും
[1] കേവലനിർവാണസൌഖ്യാനുഭൂതിയാം
സാക്ഷാൽപരബ്രഹ്മമല്ലയോ നിങ്ങൾത-
ന്നീക്ഷണങ്ങൾക്കുവിഷയമായ്സന്തതം
യുഷ്മൽസുഹൃത്തും പ്രിയനുമാചാര്യ്യനു-
മാത്മാവുമർച്ച്യനും മാതുലപുത്രനും
കിങ്കരൻതാനും ഹിതങ്കരനുംവേണ-
മെങ്കിലങ്ങാരുമായും നിലകൊൾവതും. 49
ആരുടെരൂപമജനും മഹേശനും
നേരേമതിയാൽ വിചിന്തനംചെയ്കയോ
വണ്ണിക്കയോചെയ്തിട്ടുവാൻ സമത്ഥരായ്-
ത്തീന്നതി, ല്ലീണങ്ങൾമൌനവും ഭക്തിയും
ഇന്ദ്രിയൌഘത്തിൻ യമനവുംമൂലമായ്
സന്തതമാരാധനംചെയ്തുപോന്നിട്ടും
ഭക്തവാത്സല്യനിധിയായ്വിളങ്ങുമ-
ച്ചിദ്ഘനനാം ഭഗവാൻ പ്രസാദിക്കണം. 50
മായാപ്രയോഗചാതുര്യ്യമേറും മയ-
നായ ദൈതേയൻ ഹനിച്ചുകളഞ്ഞതാം
രുദ്രയശസ്സുബ്ഭഗവാൻ ജനാർദ്ദനൻ
ഭദ്രമായ്വീണ്ടും നിലനിറുത്തീടിനാൻ. 51

രാജാവു പറഞ്ഞു

എങ്ങിനെ രുദ്രയശസ്സുപോക്കീ മയ-
നെങ്ങിനെയുദ്ധരിച്ചാനതധോക്ഷജൻ? 52

നാരദൻ പറഞ്ഞു

ശൌരിയാൽ വൃദ്ധിയിയന്നിട്ടും വാനവർ
പോരിലസുരരെത്തോല്പിക്കയാലവർ
മായാവിവൃന്ദത്തിനൊക്കെയുമാചാര്യ്യ-
നായ മയനെ ശ്ശരണംഗമിച്ചിതേ. 53
പൊന്നു,രജത,മിരുമ്പെന്നിവററിനാൽ
മൂന്നുപുരമവൻതീത്തവർക്കേകിനാൻ
എണ്ണമററുള്ളോരുപകരണങ്ങളാൽ
പൂണ്ണമായീട്ടമാമൂന്നുപുരങ്ങളും
ആഗമിക്കുന്നതും പോവതും കാണുവാ-
നാകുന്നതല്ലാക്കുമത്രവിശിഷ്ടമാം. 54

പൂർവ്വവിരോധംസ്മരിച്ചുകൊണ്ടേററവും
ഗർവ്വിതരാകുമസുരസേനാധിപർ
ലോകപാലാനപിതമീഭുവനത്രയ-
മാകവേ നാമാവശേഷമാക്കീടിനാർ. 55
പിന്നെജ്ജനങ്ങളും ലോകപാലന്മാരു-
മൊന്നിച്ചുരുദ്രനെപ്രാപിച്ചുചൊല്ലിനാർ
"ഹേ വിഭോ! മുപ്പുരംമൂലംനശിക്കുമീ-
ത്താവകസാധുജനത്തെരക്ഷിക്കുക. 56
ഭീതിവിട്ടീട്ടുവിനുണ്ടുനിവൃത്തി"യെ-
ന്നോതിശ്ശരാസനം കയ്യിലാന്നാവിഭു
മുപ്പുരത്തേ ലക്ഷ്യമാക്കിയതിദ്രുതം
കെല്പോടുബാണംതൊടുത്തുവിട്ടീടിനാൻ. 57
സൂര്യ്യനിൽനിന്നും കിരണങ്ങളെന്നപോൽ,
പാരാതതിൽനിന്നനലാഭമായിട്ടും
നാരാചപൂരംപുറപ്പെട്ടുമുപ്പുരം
തീരെയദൃശ്യമാമ്മാറു മറച്ചിതേ 58
അമ്പുകളേററപ്പുരസ്ഥിതരേവരും
സാമ്പ്രതം ചത്തുനിലത്തുപതിച്ചിതു
മായാവിയാംമയൻ കൂപമൊന്നുണ്ടാക്കി-
യായതിൻനീരിൽ ശവങ്ങളിട്ടീടിനാൻ. 59
സിദ്ധാമൃതരസസംസ്പർശനത്തിനാൽ
ചത്തവരെല്ലാം ദൃഢശരീരത്തൊടും
ഓജസ്സൊടുമെഴുന്നേററിതുടൻ മേഘ-
രാജിയിൽനിന്നും തടിത്തുകളെന്നപോൽ. 60
വ്യത്ഥമായീ നിജസങ്കല്പമെന്നതി-
ലത്തൽമുഴുത്തിരിക്കുന്നമഹേശനെ
കണ്ടുഭഗവാൻ മുകുന്ദനതിന്നുടൻ
വേണ്ടുമുപായമാലോചിച്ചുറച്ചിതു. 61
താനൊരുഗാവും പിതാമഹനായതിൻ-
സൂനുവുമായ് മുപ്പുരമേറിയുച്ചയിൽ
ആയതിലുള്ള കിണറുനിറഞ്ഞെഴും
പീയൂഷമെല്ലാംകുടിച്ചുവററിച്ചിതു. 62
കണ്ടുനിന്നീടിലും ദൈത്യരിലാരുമേ
മിണ്ടിയില്ലൊന്നും ഭഗവാൻെറ മായയാൽ
ദൈവഗതിയോത്തു ശോകംസ്വയംവെടി-
ഞ്ഞേവംമയൻകൂപപാലരോടോതിനാൻ. 63
"പാരിതിൽദേവനും ദൈത്യനും മർത്ത്യനു-
മാരുംസമത്ഥരല്ലൊന്നിനുമോരുകിൽ. 64
അന്യനിലോ തന്നിലോ രണ്ടുപേരിലും
തന്നെയോ ദൈവംവിധിച്ചതെന്താകിലും
നേരെയനുഭവിച്ചീടണമല്ലാതെ-
യാരും നിഷേധിക്കുവാൻ ശക്തരായിടാ
ഇക്കൃഷ്ണനാത്മബലത്താൽ പദാത്ഥങ്ങ-
ളൊക്കെക്കൊടുത്തുതുണപ്പു മഹേശനെ-" 65

---

1 കേവലമായ മോക്ഷമാകുന്ന അനുഭവം.

ധർമ്മജ്ഞാനവിരക്ത്യർദ്ധിതപോവിദ്യാക്രിയാദിഭിഃ
രഥം സൂതം ധ്വജം വാഹാന്ധനുർവ്വർമ്മ ശരാദി യൽ. 66
സന്നദ്ധോ രഥമാസ്ഥായ ശരം ധനുരുപാദദേ
ശരം ധനുഷി സന്ധായ മുഹൂർത്തേഽഭിജിതീശ്വരഃ 67
ദദാഹ തേന ദുർഭേദ്യാ ഹരോഽഥ ത്രിപുരോ നൃപ
ദിവി ദുന്ദുഭയോ നേദുർവ്വിമാനശതസങ്കുലാഃ 68
ദേവർഷിപിതൃസിദ്ധേശാ ജയേതി കുസുമോൽകരൈഃ
അവാകിരഞ്ജഗുർഹൃഷ്ടാ നനൃതുശ്ചാപ്സരോഗണാഃ 69
ഏവം ദഗ്ധ്വാ പുരസ്തിസ്രോ ഭഗവാൻ പുരഹാ നൃപ
ബ്രഹ്മാദിഭിഃ സ്തൂയമാനഃ സ്വധാമ പ്രത്യപദ്യത 70
ഏവംവിധാന്യസ്യ ഹരേഃ സ്വമായയാ
വിഡംബമാനസ്യ നൃലോകമാത്മനഃ
വീര്യാണി ഗീതാന്യൃഷിഭിർജ്ജഗദ്ഗുരോർ-
ല്ലോകാൻ പുനാനാന്യപരം വദാമി കിം 71

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ**

**യുധിഷ്ഠിരനാരദസംവാദേ ത്രിപുരവിജയോ നാമ ദശമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6093 സപ്തമസ്കന്ധേ ശ്ലോകാഃ 516**

---

## ഏകാദശോഽധ്യായഃ

**ശ്രീശുക ഉവാച**

ശ്രുത്വേഹിതം സാധുസഭാസഭാജിതം
മഹത്തമാഗ്രണ്യ ഉരുക്രമാത്മനഃ
യുധിഷ്ഠിരോ ദൈത്യപതേർമ്മുദാ യുതഃ
പപ്രച്ഛ ഭൂയസ്തനയം സ്വയംഭുവഃ 1
ഭഗവഞ്ഛ്രോതുമിച്ഛാമി നൃണാം ധർമ്മം സനാതനം
വർണ്ണാശ്രമാചാരയുതം യൽ പുമാന്വിന്ദതേ പരം 2
ഭവാൻ പ്രജാപതേഃ സാക്ഷാദാത്മജഃ പരമേഷ്ഠിനഃ
സുതാനാം സമ്മതോ ബ്രഹ്മംസ്തപോയോഗസമാധിഭിഃ 3
നാരായണപരാ വിപ്രാ ധർമ്മം ഗുഹ്യം പരം വിദുഃ
കരുണാഃ സാധവഃ ശാന്താസ്ത്വദ്വിധാ ന തഥാപരേ. 4

**നാരദ ഉവാച**

നത്വാ ഭഗവതേഽജായ ലോകാനാം ധർമ്മഹേതവേ
വക്ഷ്യേ സനാതനം ധർമ്മം നാരായണമുഖാച്ഛ്രുതം. 5
യോഽവതീര്യാത്മനോംഽശേന ദാക്ഷായണ്യാം തു ധർമ്മതഃ
ലോകാനാം സ്വസ്തയേഽധ്യാസ്തേ തപോ ബദരികാശ്രമേ. 6
ധർമ്മമൂലം ഹി ഭഗവാൻ സർവ്വവേദമയോ ഹരിഃ
സ്മൃതം ച തദ്വിദാം രാജന്യേന ചാത്മാ പ്രസീദതി. 7
സത്യം ദയാ തപഃ ശൌചം തിതിക്ഷേക്ഷാ ശമോ ദമഃ
അഹിംസാ ബ്രഹ്മചര്യം ച ത്യാഗഃ സ്വാധ്യായ ആർജ്ജവം. 8
സന്തോഷഃ സമദൃക് സേവാ ഗ്രാമ്യേഹോ പരമഃ ശനൈഃ
നൃണാം വിപര്യയേഹേക്ഷാ മൌനമാത്മവിമർശനം. 9
അന്നാദ്യാദേഃ സംവിഭാഗോ ഭൂതേഭ്യശ്ച യഥാർഹതഃ
തേഷ്വാത്മദേവതാബുദ്ധിഃ സുതരാം നൃഷു പാണ്ഡവ. 10
ശ്രവണം കീർത്തനം ചാസ്യ സ്മരണം മഹതാം ഗതേഃ
സേവേജ്യാവതിർദ്ദാസ്യം സഖ്യമാത്മസമർപ്പണം. 11
നൃണാമയം പരോ ധർമ്മഃ സർവ്വേഷാം സമുദാഹൃതഃ
ത്രിംശല്ലക്ഷണവാൻ രാജൻ സർവ്വാത്മാ യേന തുഷ്യതി. 12

[1]ജന്മവിവേകവൈരാഗ്യവിഭൂതികൾ
കർമ്മങ്ങൾവിദ്യതപസ്സാദിയാൽ ഹരി-
തീർത്താൻ രഥംസാരഥികേതുവശ്വവു-
മസ്ത്രചാപങ്ങൾ കവചങ്ങൾതൊട്ടവ. 66

സന്നദ്ധനായ്ത്തേരിലേറിയമ്പുംവില്ലു-
മാർന്നഭിജിന്മുഹൂർത്തത്തിൽ മഹേശ്വരൻ
ദുർഭേദ്യമാകുമാ മൂന്നുപുരത്തെയും
ക്ഷിപ്രം ദഹിപ്പിച്ചിതമ്പയച്ചശ്രമം
ആകാശമെങ്ങും വിമാനം നിറഞ്ഞിതു
നാകികൾ ദുന്ദുഭിധ്വാനംമുഴക്കിനാർ. 67-68

ദേവർഷിമാരും പിതൃക്കൾസിദ്ധേശരും
ദേവാ! ജയിക്കെന്നു പുഷ്പങ്ങൾതൂവിനാർ
സന്തുഷ്ടരായിപ്പുനരപ്സരസ്സുകൾ
ചന്തമായ് പാട്ടുകൾ പാടിയാടീടിനാർ. 69

ഏവം ത്രിപുരംദഹിപ്പിച്ചജമുഖ-
ദേവസ്തുതനായ്സ്വധാമമാർന്നാൻ ഹരൻ. 70

ഈവിധം മായാബലത്തിനാൽ മാനുഷ-
ഭാവംകലർന്ന ഗുരുവുമാത്മാവുമാം
നാരായണൻതൻജഗച്ഛുദ്ധിദങ്ങളാം
വീര്യങ്ങളങ്ങൃഷിശ്രേഷ്ഠർപാടുന്നതു
വേറെയുമുണ്ടേറെയങ്ങേക്കതിലാശ-
യേറുകിൽ കേൾക്കേണ്ടതേതെന്നു ചൊല്ലുക. 71

---

# അദ്ധ്യായം 11

### ശ്രീശുകൻ പറഞ്ഞു

മാധവഭക്താഗ്ര്യനാം ദനുജേന്ദ്രന്റെ
സാധുസഭാദ്ഭുതമാം ചരിതോത്തമം
കേട്ടുമുദിതനാം ധർമ്മജന്മാവതി-
ശ്രേഷ്ഠനാം നാരദനോടുചൊല്ലീടിനാൻ:- 1

'ബ്രഹ്മജ്ഞമാമുനേ! വർണ്ണാശ്രമാചാര-
സമ്മതമായിസ്സനാതനമായിടും
ധർമ്മംശ്രവിക്കുവാനിച്ഛിച്ചിടുന്നു ഞാൻ
നിർമ്മലജ്ഞാനമതിനാലെ ലബ്ധമാം. 2

അങ്ങാപ്രജാപതിയാം പരമേഷ്ഠിതൻ
മംഗലാത്മാവായ്‌വിളങ്ങുന്ന നന്ദനൻ
യോഗംതപസ്സുസമാധിയിവ്വാറിനാൽ
ലോകേശപുത്രരിലേററവും സമ്മതൻ. 3
ശാന്തരായ്സാധുക്കളായ്പരമിന്ദിരാ-
കാന്ത പാദാർച്ചകരായ്ക്കൃപാത്മാക്കളാം
ത്വാദൃശന്മാരിതിഗുഹ്യധർമ്മങ്ങളും
ബോധിച്ചിരിക്കുമന്യർക്കതലഭ്യമാം. 4

### നാരദൻ പറഞ്ഞു

ജന്മവിഹീനനായ്ലോകധർമ്മങ്ങൾതൻ-
ജന്മഭൂവായിടുംനാരായണർഷിയെ
നന്മട്ടുഞാൻനമി,ച്ചദ്ദേവനോതിയ
ധർമ്മം സനാതനംചൊല്ലാം,ശ്രവിക്കുക. 5
ആത്മാംശമാംനരനൊത്തു നാരായണൻ
ധർമ്മനിൽനിന്നുദിച്ചാൻ ദക്ഷപുത്രിയിൽ
ഇന്നുംബദര്യാശ്രമത്തിൽ ജഗത്ക്ഷേമ-
മുന്നിയദ്ദേഹം തപസ്സുചെയ്‌വൂ നൃപാ! 6
ധർമ്മമൂലം സർവ്വദേവതാരൂപനാ-
മമ്മഹാവിഷ്ണുവെന്നുള്ളതു നിർണ്ണയം
വേദജ്ഞനിർമ്മിതമാം സ്മൃതിയുംപരം
മോദമാത്മാവിന്നുളവാക്കിടുന്നതാം. 7
സത്യം,ദയ,തപ,സ്സാർജ്ജവം, ശൌചവും
സ്വാദ്ധ്യയവും,ബ്രഹ്മചര്യം,ശമം,ദമം,
സന്തോഷവും,മൌന,മാത്മവിമർശനം
സന്തതം ഭക്തജനസേവ,യീക്ഷയും
ഗ്രാമ്യകർമ്മൌഘനിവൃത്തിയതിർഫല-
കർമ്മവിചിന്ത,തിതിക്ഷ,യഹിംസയും
പിന്നെയുക്തായുക്തചിന്തയും പ്രാണികൾ—
ക്കന്നാദിപങ്കിട്ടു യോഗ്യമായേകുക
ഭൂതങ്ങളിലും വിശേഷിച്ചു മാനുഷ—
ജാതിയിലും സ്വാത്മദേവതാബുദ്ധിയും
ഭക്തജനാശ്രയനാകും ഭഗവാന്റെ
കീർത്തനംദാസ്യംശ്രവണവും സംസ്മൃതി
അർച്ചനംസേവനമസ്കാരവും സഖ്യ-
മച്യുതങ്കൽ സകലംസമർപ്പിക്കലും
ഇമ്മട്ടുമുപ്പതുലക്ഷണമൊത്തിടും
ധർമ്മംനരക്കു വിധിച്ചുനരേശ്വരാ!
ശ്രേഷ്ഠമായീടുമിദ്ധർമ്മംനിമിത്തമായ്
തുഷ്ടനായീടുന്നുസർവ്വാത്മകൻഹരി. 8–12

---

1 ജന്മവും ജ്ഞാനവും വൈരാഗ്യവും ഐശ്വര്യവും

സംസ്കാരാ യത്രാവിച്ഛിന്നാഃ സ ദ്വിജോƒജോ ജഗാദ യം
ഇജ്യാധ്യയനദാനാനി വിഹിതാനി ദ്വിജന്മനാം

ജന്മകർമ്മാവദാതാനാം ക്രിയാശ്ചാശ്രമചോദിതാഃ 13
വിപ്രസ്യാധ്യയനാദീനി ഷഡന്യസ്യാപ്രതിഗ്രഹഃ

രാജ്ഞോ വൃത്തിഃ പ്രജാഗോപ്തുരവിപ്രാദ്വാ കരാദിഭിഃ 14
വൈശ്യസ്തു വാർത്താവൃത്തിശ്ച നിത്യം ബ്രഹ്മകുലാനുഗഃ

ശൂദ്രസ്യ ദ്വിജശുശ്രൂഷാ വൃത്തിശ്ച സ്വാമിനോ ഭവേൽ. 15
വാർത്താ വിചിത്രാ ശാലീനയായാവരശിലോഞ്ഛനം

വിപ്രവൃത്തിശ്ചതുർധേയം ശ്രേയസീ ചോത്തരോത്തരാ. 16
ജഘന്യോ നോത്തമാം വൃത്തിമനാപദി ഭജേന്നരഃ

ഋതേ രാജന്യമാപത്സു സർവ്വേഷാമപി സർവ്വശഃ 17
ഋതാമൃതാഭ്യാം ജീവേത മൃതേന പ്രമൃതേന വാ

സത്യാനൃതാഭ്യാം ജീവേത ന ശ്വവൃത്ത്യാ കഥഞ്ചന. 18
ഋതമുഞ്ഛശിലം പ്രോക്തമമൃതം യദയാചിതം

മൃതം തു നിത്യയാച്ഞാ സ്യാൽ പ്രമൃതം കർഷണം സ്മൃതം. 19
സത്യാനൃതം തു വാണിജ്യം ശ്വവൃത്തിർന്നീചസേവനം

വർജ്ജയേൽ താം സദാ വിപ്രോ രാജന്യശ്ച ജുഗുപ്സിതാം
സർവ്വവേദമയോ വിപ്രഃ സർവ്വദേവമയോ നൃപഃ 20

ശമോ ദമസ്തപഃ ശൌചം സന്തോഷഃ ക്ഷാന്തിരാർജ്ജവം
ജ്ഞാനം ദയാച്യുതാത്മത്വം സത്യം ച ബ്രഹ്മലക്ഷണം. 21

ശൌര്യം വീര്യം ധൃതിസ്തേജസ്ത്യാഗ ആത്മജയഃ ക്ഷമാ
ബ്രഹ്മണ്യതാ പ്രസാദശ്ച രക്ഷാ ച ക്ഷത്രലക്ഷണം. 22

ദേവഗുർവ്വച്യുതേ ഭക്തിസ്ത്രിവർഗ്ഗപരിപോഷണം
ആസ്തിക്യമുദ്യമോ നിത്യം നൈപുണം വൈശ്യലക്ഷണം. 23

ശൂദ്രസ്യ സംനതിഃ ശൌചം സേവാ സ്വാമിന്യമായയാ
അമന്ത്രയജ്ഞോ ഹ്യസ്തേയം സത്യം ഗോവിപ്രരക്ഷണം. 24

സ്ത്രീണാം ച പതിദേവാനാം തച്ഛുശ്രൂഷാനുകൂലതാ
തദ്ബന്ധുഷ്വനുവൃത്തിശ്ച നിത്യം തദ്വ്രതധാരണം. 25

സംമാർജ്ജനോപലേപാഭ്യാം ഗൃഹമണ്ഡലവർത്തനൈഃ
സ്വയം ച മണ്ഡിതാ നിത്യം പരിമൃഷ്ടപരിച്ഛദാ. 26

കാമൈരുച്ചാവചൈഃ സാധ്വീ പ്രശ്രയേണ ദമേന ച
വാക്യൈഃ സത്യൈഃ പ്രിയൈഃ പ്രേമ്ണാ കാലേ കാലേ
ഭജേൽ പതിം. 27

സന്തുഷ്ടാലോലുപാ ദക്ഷാ ധർമ്മജ്ഞാ പ്രിയസത്യവാക്
അപ്രമത്താ ശുചിഃ സ്നിഗ്ധാ പതിം ത്വപതിതം ഭജേൽ. 28

ആരിലവിച്ഛിന്നമായ്ക്കാൺമു സംസ്കൃതി
പാരിലവൻദ്വിജനെന്നജകല്പിതം.
അദ്ധ്യാപനംവേദപാഠംദാനമെന്നിവ-
യദ്വിജവർഗ്ഗമനുഷ്ഠിച്ചിടേണ്ടതാം
ജന്മകർമ്മങ്ങളാൽ ശുദ്ധരായോക്കെന്നി
സമ്മതമല്ലാശ്രമോചിതമാംക്രിയ, 13
ബ്രാഹ്മണന്നദ്ധ്യയനാദ്ധ്യാപനാദിഷൾ-
ക്കർമ്മങ്ങളുണ്ടു വിഹിതങ്ങളായിഹ
എന്നാൽപ്രതിഗ്രഹമെന്നുള്ളതൊന്നൊഴി-
ഞ്ഞന്യക്കമെന്നുമനുഷ്ഠേയമായിടും
മന്നനസിധാരണവുമവിപ്രനിൽ-
നിന്നു നികുതിപിരിക്കലും വൃത്തികൾ. 14
നിത്യംദ്വിജാനുഗമനവുംവാർത്തയു-
മത്രേവിധിച്ചതുവൈശ്യനുവൃത്തികൾ
സ്വാമി,ഭൂദേവനിവരുടെ ശുശ്രൂഷ-
ഭൂമിപാ! ശൂദ്രോപജീവനവൃത്തിയാം. 15
ഉത്തമവൃത്തിയെ സ്വീകരിച്ചീടരു-
തത്യന്തമാപത്തിലെന്ന്യധഃസ്ഥിതൻ
ആപത്തുകാലത്തിങ്കലതൊരു വൃത്തിയും
ഭൂപതിയല്ലെങ്കിലാചരിക്കാവതാം
വിപ്രനുപൂർവ്വോക്തവൃത്തിമുടങ്ങിയാ-
ലേപ്പെട്ടിടാംകൃഷികച്ചവടങ്ങളിൽ
ഗോരക്ഷയിൽക്കുസീദത്തിലുമായിടാം
ആരണന്നാപത്തിൽ നാനാവിധമെഴും
വാർത്തയുംശാലീനയായാവരങ്ങളും
വൃത്തികളത്രേശിലോഞ്ഛരമെന്നുള്ളതും
ഇച്ചൊന്നരീതിക്കിതോരോന്നുമേല്ക്കുമേൽ
മെച്ചമായിട്ടുഗണിക്കപ്പെട്ടുന്നിതു. 16-17
എല്ലാക്കുമുള്ളവിപദ്ധർമ്മവുമിനി
ചൊല്ലാമൃതവുമമൃതം പ്രമൃതവും
സത്യാനൃതം മുതമെന്നുണ്ടു മാർഗ്ഗങ്ങൾ
മർത്ത്യൻശ്വവൃത്തിയാന്നീടായ്കൊരിക്കലും. 18
ഉഞ്ഛശിലങ്ങൾക്കുപേരമൃതമെന്നതാം
കെഞ്ചാതെകിട്ടുന്നവസ്തുമമൃതാഖ്യയും
നിത്യമിരന്നേല്പതാം മൃതം,കർഷക-
വൃത്തിക്കുചൊൽവൂപ്രമൃതമെന്നും നൃപാ! 19
വാണിജ്യവൃത്തിതാൻ സത്യാനൃതം,വെറും-
താണനീചാച്ച്നമത്രേശ്വവൃത്തികേൾ
ആ വൃത്തിയംഗീകരിക്കരുതദ്ധരാ-
ദേവനുംഭൂപാലനുമതുനിന്ദ്യമാം.
സർവ്വവേദസ്വരൂപൻ ധരണീസുര-
നർവ്വരാധീശനഖിലദേവാത്മകൻ. 20
അന്തഃകരണത്തെവെല്ലുക,ബാഹ്യമാ-
മിന്ദ്രിയൌഘം തന്നധീനമാക്കീടുക
സ്നാനത്തിനാൽ ദേഹശുദ്ധിവരുത്തുക
നാനാവ്രതങ്ങളുമാചരിച്ചീടുക.
യാദൃച്ഛികമായ്ലഭിപ്പതിൽ സംതൃപ്തി
ക്രോധമില്ലായ്മ, വിവേക,മൃജുത്വവും

അന്യദുഃഖത്തിലലിവും ഭഗവാനി-
ലെന്നും മനസ്സുറപ്പിക്കും സ്വഭാവവും
സത്യവുമേവം പതിനൊന്നുലക്ഷണ-
മൊത്തവൻ ബ്രാഹ്മണനെന്നറിഞ്ഞീടണം. 21
ശൌര്യ്യവീര്യ്യങ്ങളും തേജസ്സുധൈര്യ്യമൗ-
ദാര്യ്യവുമാത്മജയവും സഹിഷ്ണുത
ബ്രാഹ്മണഭക്തിയനുഗ്രഹം രക്ഷയും
പൂണ്ടവൻ ക്ഷത്രിയനെന്നും ധരിക്കണം. 22
വിദ്വജ്ജനാരിലും ഗുരുക്കന്മാരിലും ഹരി-
തന്നിലും ഭക്തി, ധർമ്മാർത്ഥകാമങ്ങളെ
പുഷ്ടമാക്കീടും സ്വഭാവമാസ്തിക്യവു-
മുദ്യമംനൈപുണ്യവും വൈശ്യചിഹ്നമാം. 23
സന്നതി, ശൌചം, നിജയജമാനനി-
ലെന്നും കപടമില്ലാതുള്ള സേവനം,
മന്ത്രമില്ലാതെ ഹരിനാമധേയങ്ങ
ളന്ത്യം നമശ്ശബ്ദമൊത്തുച്ചരിക്കുക
പഞ്ചമഹായജ്ഞമാചരിച്ചീടുക,
വഞ്ചനയും കളവും വെടിഞ്ഞീടുക,
സത്യം പറയുക, ഗോവിപ്രപാലന-
മിത്രയും ശൂദ്രനു ലക്ഷണമാക്കുക 24
സ്ത്രീകൾക്കുഭർത്താവു ദൈവമെന്നാകയാ-
ലേകാഗ്രതയോടു കാന്തനെ വേണ്ടപോൽ
ശുശ്രൂഷചെയ്യ,യനുസരിച്ചീടുക
സശ്രദ്ധമബ്ഭർത്തൃബന്ധുജനത്തെയും
സാനുസരണം സഹായിക്ക സർവദാ,
താനും വരനൊത്തു നോമ്പുകൾ നോൽക്കുക,
അന്യഭവനം ഗമിക്കാതിരിക്കുക-
യെന്നിവ തന്വീജനത്തിൻെറ ധർമ്മമാം. 25
ഭർത്തൃഭവനമടിച്ചുതളിച്ചു സം-
ശുദ്ധിവരുത്തിയലങ്കരിച്ചീടുക,
വൃത്തിയായ്തേച്ചു മിനുക്കിവച്ചീടുക
പാത്രങ്ങളെല്ലാം ക്രമത്തിനു നിത്യവും,
സ്നാനാദിയാൽ സ്വശരീരമെല്ലായ്പ്പൊഴും
മേനിപ്പെടുത്തി വച്ചീടുകെന്നിങ്ങിനെ
നാനാവിധത്തിലും ഭർത്തൃപ്രസാദമ-
ന്യൂനമായ്നേടുകനാരിതൻധർമ്മമാം. 26
സാദ്ധ്വിയാം നാരി തദ്ഭർത്താവിനെയിഷ്ട-
വസ്തുക്കൾകൊണ്ടുമടക്കമൊതുക്കവും
പൂണ്ടുമമൃതവും ഹിതവുമാം വാക്കുകൾ-
കൊണ്ടും യഥാകാലമാദരിച്ചീടണം. 27
കിട്ടുന്നതുകൊണ്ടു തുഷ്ടയാ, യിത്രമേൽ
കിട്ടണമെന്നുള്ള നിർബ്ബന്ധമെന്നിയേ,
ധർമ്മം ശരിയായറിഞ്ഞു, നിപുണത
കർമ്മങ്ങളിൽ പ്രദർശിപ്പിച്ചു നിത്യവും-
സത്യമായും പ്രിയമായുമിരിപ്പതു-
മാത്രം കഥി, ച്ചപ്രമത്തയായ്,സ്നിഗ്ദ്ധയായ്,
ശുദ്ധയായീടുന്ന നാരീമണി നിജ-
ഭർത്താവിനെ ഭജിക്കുന്നതു ധർമ്മമാം. 28

യാ പതിം ഹരിഭാവേന ഭജേച്ഛ്റീരിവ തൽപരാ
ഹര്യാത്മനാ ഹരേർല്ലോകേ പത്യാ ശ്രീരിവ മോദതേ. 29
വൃത്തിഃ സങ്കരജാതീനാം തത്തത്കുലകൃതാ ഭവേൽ
അചൌരാണാമപാപാനാമന്ത്യജാന്തേഽവസായിനാം. 30
പ്രായഃ സ്വഭാവവിഹിതോ നൃണാം ധർമ്മോ യുഗേ യുഗേ
വേദദൃഗ്ഭിഃ സ്മൃതോ രാജൻ പ്രേത്യ ചേഹ ച ശർമ്മകൃൽ. 31
വൃത്ത്യാ സ്വഭാവകൃതയാ വർത്തമാനഃ സ്വകർമ്മകൃൽ
ഹിത്വാ സ്വഭാവജം കർമ്മ ശനൈർന്നിർഗ്ഗുണതാമിയാൽ. 32
ഉപ്യമാനം മുഹുഃ ക്ഷേത്രം സ്വയം നിർവ്വീര്യതാമിയാൽ
ന കല്പതേ പുനഃ സൂത്യൈ ഉപ്തം ബീജം ച നശ്യതി 33
ഏവം കാമാശയം ചിത്തം കാമാനാമതിസേവയാ
വിരജ്യേത യഥാ രാജന്നാഗ്നിവൽ കാമബിന്ദുഭിഃ 34
യസ്യ യല്ലക്ഷണം പ്രോക്തം പുംസോ വർണ്ണാഭിവ്യഞ്ജകം
യദന്യത്രാപി ദൃശ്യേത തൽ തേനൈവ വിനിർദ്ദിശേൽ. 35

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
യുധിഷ്ഠിരനാരദസംവാദേ സദാചാരനിർണ്ണയോ നാമ ഏകാദശോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 6128 സപ്തമസ്കന്ധേ ശ്ലോകാഃ 551

---

## ദ്വാദശോഽധ്യായഃ

നാരദ ഉവാച

ബ്രഹ്മചാരീ ഗുരുകുലേ വസന്ദാന്തോ ഗുരോർഹിതം
ആചരന്ദാസവന്നീചോ ഗുരൗ സുദൃഢസൌഹൃദഃ 1
സായം പ്രാതരുപാസീത ഗുർവ്വഗ്ന്യർക്കസുരോത്തമാൻ
ഉഭേ സന്ധ്യേ ച യതവാഗ്ജപൻ ബ്രഹ്മ സമാഹിതഃ 2
ഛന്ദാംസ്യധീയീത ഗുരോരാഹൂതശ്ചേൽ സുയന്ത്രിതഃ
ഉപക്രമേഽവസാനേ ച ചരണൗ ശിരസാ നമേൽ. 3
മേഖലാജിനവാസാംസി ജടാദണ്ഡകമണ്ഡലൂൻ
ബിഭൃയാദുപവീതം ച ദർഭപാണിര്യഥോദിതം 4
സായം പ്രാതശ്ചരേദ്ഭൈക്ഷം ഗുരവേ തന്നിവേദയേൽ
ഭുഞ്ജീത യദ്യനുജ്ഞാതോ നോ ചേദുപവസേൽ ക്വചിൽ. 5
സുശീലോ മിതഭുഗ്ദക്ഷഃ ശ്രദ്ദധാനോ ജിതേന്ദ്രിയഃ
യാവദർത്ഥം വ്യവഹരേൽ സ്ത്രീഷു സ്ത്രീനിർജ്ജിതേഷു ച. 6
വർജ്ജയേൽ പ്രമദാഗാഥാമഗൃഹസ്ഥോ ബൃഹദ്വ്രതഃ
ഇന്ദ്രിയാണി പ്രമാഥീനി ഹരന്ത്യപി യതേർമ്മനഃ 7
കേശപ്രസാധനോന്മർദ്ദസ്നപനാഭ്യഞ്ജനാദികം
ഗുരുസ്ത്രീഭിര്യുവതിഭിഃ കാരയേന്നാത്മനോ യുവാ. 8
നന്വഗ്നിഃ പ്രമദാ നാമ ഘൃതകുംഭസമഃ പുമാൻ
സുതാമപി രഹോ ജഹ്യാദന്യദാ യാവദർത്ഥകൃൽ. 9
കല്പയിത്വാത്മനാ യാവദാഭാസമിദമീശ്വരഃ
ദ്വൈതം താവന്ന വിരമേൽ തതോഹ്യസ്യ വിപര്യയഃ 10
ഏതത്സർവ്വം ഗൃഹസ്ഥസ്യ സമാമ്നാതം യതേരപി
ഗുരുവൃത്തിർവ്വികല്പേന ഗൃഹസ്ഥസ്യർത്തുഗാമിനഃ 11
അഞ്ജനാഭ്യഞ്ജനോന്മർദ്ദസ്ത്ര്യവലേഖാമിഷം മധു
സ്രഗ്ഗന്ധലേപാലങ്കാരാംസ്ത്യജേയുര്യേ ധൃതവ്രതാഃ 12

ഏവളോ കാന്തനെ ശ്രീകൃഷ്ണനെന്നുള്ള
ഭാവത്തോടും ഭജിക്കുന്നിതു ലക്ഷ്മിപോൽ
ആ സ്ത്രീ രമപോൽ ഹരിരൂപനാം വര-
നൊത്തു വൈകുണ്ഠലോകത്തു മോദിച്ചിടും. 29

ദുഷ്കൃതം ചെയ്യാത്തവരു[1]മചോരരു-
മുൾക്കൊൾവതാണന്ത്യജാന്തേവസായികൾ
സങ്കരജാതിയേവംരണ്ടുമട്ടിലാം
തൻകുലവൃത്തിയുപജീവനത്തിനാം 30

മിക്കവാറും നരക്കാത്മസ്വഭാവത്തി-
നൊക്കുന്നധർമ്മം ചരിപ്പതിഹത്തിലും
പ്രേതലോകത്തും സുഖകാരണമെന്നു
വേദജ്ഞരാൽ സ്മൃതമത്രേ യുഗംപ്രതി 31

സ്വസ്വഭാവാനുഗുണമായ വൃത്തിയെ-
യാശ്രയിപ്പോൻ തത്സ്വഭാവത്തിൽനിന്നെഴും
കർമ്മമുപേക്ഷിച്ചു മെല്ലെയാ നിർഗ്ഗുണ-
ബ്രഹ്മപദത്തിലെത്തിച്ചേർന്നിടുന്നിതേ 32

വീണ്ടുംവിതയ്ക്കും വിളനിലമൊട്ടുനാൾ
കൊണ്ടതിൻ വീര്യബലമററതായിടും
വിത്തുവിതച്ചാൽ മുളയ്ക്കയില്ലെന്നല്ല
വിത്തിന്റെ വീര്യവുംകൂടെ നശിച്ചുപോം. 33

കാമനികേതനമാകുംമനം ഭൂരി
കാമം ഭുജിച്ചുവിരക്തമായീടാതെ
അല്പാല്പഭോഗങ്ങളാൽ ശമമാർന്നിടാ
സർപ്പിഷ്കണങ്ങളാൽ വൈശ്വാനരൻവിധം 34

ഏതുവർണ്ണത്തിലും കണ്ടിടാമന്യമാം
ജാതിചിഹ്നംപെട്ടും മർത്ത്യനെ പൃഥ്വിയിൽ
എന്നാലെവിടെയും സംസ്കാരലക്ഷണ-
മൊന്നുകൊണ്ടാം ജാതിനിർണ്ണയിക്കേണ്ടതും. 35

## അദ്ധ്യായം 12

### നാരദൻ പറഞ്ഞു

എന്നുമാ ബ്രഹ്മചര്യാശ്രമസ്ഥൻ, ഗുരു-
മന്ദിരാവാസിയായേററവും ദാന്തനായ്
ദേശികാഭീഷ്ടം ശരിയായറിഞ്ഞൊരു
ദാസനെപ്പോലെയെളിയവനായ്പരം
തന്നുടെയാചാര്യനിൽ ദൃഢസൗഹൃദ
മാർന്നുഷസ്സന്ധിയിസ്സന്ധ്യകൾരണ്ടിലും
വാക്കും മനവുമടക്കി മന്ത്രം ജപി-
ച്ചഗ്നിയാദിത്യനാര്യനിവരെയും
നാരായണഭഗവാനെയും ഭക്തിയോ-
ടാരാധനംചെയ്തിടേണമനാകുലം. 1-2

ദേശികേന്ദ്രൻവിളിച്ചീടിൽ വിനീതനാ-
യാശു സമീപത്തുചെന്നിരുന്നാഗമം
മോദമോടഭ്യസിച്ചീടണമദ്ധ്യയ-
നാദിയിലും നമിച്ചീടണമന്ത്യവും. 3
മൂറുംവിധിക്കൊത്തരയിൽ മുഞ്ഞക്കയർ
ചുററിമാൻതോലും ധരിച്ചുവസനവും
ദണ്ഡം, കമണ്ഡലു, പൂണൂൽ ജടയിവ-
യാർന്നു കരത്തിൽ ധരിക്കണം ദർഭയും 4
സായത്തിലും പ്രഭാതത്തിലും ഭിക്ഷയെ-
ററായതാചാര്യനർപ്പിച്ചശേഷം ഗുരു
കില്ലററനുവദിച്ചാകിൽ ഭുജിച്ചിടാ,-
മില്ലെങ്കിലന്നാളുപവസിച്ചീടണം. 5
സത്സ്വഭാവം, മിതഭോജനം, ശ്രദ്ധയു-
മുത്സാഹ,മിന്ദ്രിയൌഘത്തിൻ ജയമിവ
ഒത്തിണങ്ങി സ്ത്രീജനത്തൊടും തദ്വശ-
വർത്തികളോടും കുറയ്ക്കണം ഭാഷണം. 6
നാരീജൻവൃത്തം കഥിച്ചീടൊലാ ബ്രഹ്മ-
ചാരി ഗൃഹാശ്രമിയല്ലെന്നിരിക്കുകിൽ.
എന്നും മഥനസമർത്ഥമാമിന്ദ്രിയ-
വൃന്ദമിളക്കും യതിമാനസത്തെയും. 7
തദ്വ്രതൻ യൌവ്വനയുക്തനെന്നാൽ ഗുരു-
പത്നിമാരേയും യുവത്വമിയന്നിടും
കാമിനിമാരെയുംകൊണ്ടു തലമുടി
ചീകിക്ക,യെണ്ണതേപ്പിക്ക, കുളിപ്പിക്ക,
പിന്നെത്തനുതടവിക്കുകയിത്യാദി-
യൊന്നുമൊരിക്കലും ചെയ്യിച്ചുപോകൊലാ. 8
നാരിതീയുംപുമാൻനെയ്ക്കുംഭവുമെന്നു
പാരിൽപ്രസിദ്ധമാണായതുകാരണം
അത്യന്തമാവശ്യകാര്യത്തിലെന്നിയേ
പുത്രിയുമായും രഹസ്സിൽ വർത്തിക്കൊലാ. 9
വേദശാസ്ത്രാദിപഠിച്ച വിജ്ഞാനിയും
ദ്വൈതഭാവം നിലനിന്നിടും നാൾവരെ
ഞാൻ പുമാൻ, സ്ത്രീയവളെന്നഭാവം വിടാ,
സംഭവിച്ചീടുമതിനാലകൃത്യവും. 10
സന്യാസിമാരും ഗൃഹസ്ഥാശ്രമികളു
മെന്നുമിധർമ്മമനുഷ്ഠിച്ചിടേണ്ടതാം
നാരീഗമനമൃതുവേളയിൽ വിധി
ച്ചോരുഗൃഹസ്ഥനു കെല്പിയന്നീടുകിൽ
ആചാര്യവൃത്തിയുപജീവനത്തിനാ-
യാചരിച്ചീടാം വിരോധമില്ലായതിൽ. 11
മന്ദിരസ്ഥൻ വ്രതദീക്ഷിതനാവുകി-
ലെണ്ണതേച്ചുള്ളകുളി, മാംസഭക്ഷണം,
പെണ്ണിനെനോക്കുക പൂമാലചൂടുക
ചന്ദനലേപനം, ഭൂഷണാലംകൃതി
കള്ളുകുടി,യംഗമർദ്ദനമെന്നിവ-
യെല്ലാമുപേക്ഷിച്ചിടേണ്ട കാര്യങ്ങൾ താൻ, 12

1 ചോരന്മാരല്ലാത്തവർ

ഉഷിത്വൈവം ഗുരുകുലേ ദ്വിജോഽധീത്യാവബുധ്യ ച
ത്രയീം സാംഗോപനിഷദാം യാവദർത്ഥം യഥാബലം. 13

ദത്ത്വാ വരമനുജ്ഞാതോ ഗുരോഃ കാമം യദീശ്വരഃ
ഗൃഹം വനം വാ പ്രവിശേൽ പ്രവ്രജേൽ തത്ര വാ വസേൽ. 14

അഗ്നൗ ഗുരാവാത്മനി ച സർവ്വഭൂതേഷ്വധോക്ഷജം
ഭൂതൈഃ സ്വധാമഭിഃ പശ്യേദപ്രവിഷ്ടം പ്രവിഷ്ടവൽ. 15

ഏവംവിധോ ബ്രഹ്മചാരീ വാനപ്രസ്ഥോ യതിർഗൃഹീ
ചരന്വിദിതവിജ്ഞാനഃ പരം ബ്രഹ്മാധിഗച്ഛതി. 16

വാനപ്രസ്ഥസ്യ വക്ഷ്യാമി നിയമാന്മുനിസമ്മതാൻ
യാനാതിഷ്ഠൻ മുനിർഗച്ഛേദൃഷിലോകമിഹാഞ്ജസാ 17

ന കൃഷ്ടപച്യമശ്നീയാദകൃഷ്ടം ചാപ്യകാലതഃ
അഗ്നിപക്വമഥാമം വാ അർക്കപക്വമുതാഹരേൽ. 18

വന്യൈശ്ചരുപുരോഡാശാൻ നിർവ്വപേൽ കാലചോദിതാൻ
ലബ്ധേ നവേ നവേഽന്നാദ്യേ പുരാണം തു പരിത്യജേൽ. 19

അഗ്ന്യർത്ഥമേവ ശരണമുടജം വാദ്രികന്ദരാം
ശ്രയേത ഹിമവായ്വഗ്നിവർഷാർക്കാതപഷട് സ്വയം. 20

കേശരോമനഖശ്മശ്രുമലാനി ജടിലോ ദധൽ
കമണ്ഡല്വജിനേ ദണ്ഡവല്ക്കലാഗ്നിപരിച്ഛദാൻ. 21

ചരേദ്വനേ ദ്വാദശാബ്ദാനഷ്ടൗ വാ ചതുരോ മുനിഃ
ദ്വാവേകം വാ യഥാ ബുദ്ധിർന്ന വിപദ്യേത കൃച്ഛ്റതഃ 22

യദാകല്പഃ സ്വക്രിയായാം വ്യാധിഭിർജ്ജരയാഥവാ
ആന്വീക്ഷിക്യാം വാ വിദ്യായാം കുര്യാദനശനാദികം. 23

ആത്മന്യഗ്നീൻ സമാരോപ്യ സംന്യസ്യാഹംമമാത്മതാം
കാരണേഷു ന്യസേൽ സമ്യക് സംഘാതം തു യഥാർഹതഃ 24

ഖേ ഖാനി വായൗ നിഃശ്വാസാംസ്തേജസ്യൂഷ്മാണമാത്മവാൻ
അപ്സ്വസൃക്ശ്ലേഷ്മപൂയാനി ക്ഷിതൗ ശേഷം യഥോദ്ഭവം. 25

വാചമഗ്നൗ സവക്തവ്യാമിന്ദ്രേ ശില്പം കരാവപി
പദാനി ഗത്യാ വയസി രത്യോപസ്ഥം പ്രജാപതൗ. 26

മൃത്യൗ പായും വിസർഗ്ഗം ച യഥാസ്ഥാനം വിനിർദ്ദിശേൽ
ദിക്ഷു ശ്രോത്രം സനാദേന സ്പർശമധ്യാത്മനി ത്വചം 27

രൂപാണി ചക്ഷുഷാ രാജൻ ജ്യോതിഷ്യഭിനിവേശയേൽ
അപ്സു പ്രചേതസാ ജിഹ്വാം ഘ്രേയൈർഘ്രാണം
ക്ഷിതൗ ന്യസേൽ. 28

മനോ മനോരഥൈശ്ചന്ദ്രേ ബുദ്ധിം ബോദ്ധ്യൈഃ കവൗ പരേ
കർമ്മാണ്യധ്യാത്മനാ രുദ്രേ യദഹംമമതാക്രിയാ
സത്ത്വേന ചിത്തം ക്ഷേത്രജ്ഞേ ഗുണൈർവ്വൈകാരികം പരേ. 29

അപ്സു ക്ഷിതിമപോ ജ്യോതിഷ്യദോ വായൗ നഭസ്യമും
കൂടസ്ഥേ തച്ച മഹതി തദവ്യക്തേഽക്ഷരേ ച തൽ. 30

ഏവംഗുരുകുലവാസിയായ് മേദിനീ-
ദേവൻ ശരീരമയുപനിഷത്തുക്കളും
അംഗങ്ങളുമൊത്തു മൂന്നാഗമങ്ങളും
ഭംഗിയായഭ്യസിച്ചർത്ഥംധരിച്ചഥ
ഇഷ്ടപദാർത്ഥം ഗുരുവിനേകിത്തുഷ്ടി-
ചേർത്തുതദാജ്ഞയോടും പ്രാപ്തനെങ്കിലോ
മന്ദിരമോ വനമോ പൂകിവാണിടാം
സന്യസിച്ചോ സന്യസിക്കാതെതന്നെയോ 13-14
താനാശ്രയമാം സമസ്തഭൂതത്തിലും
താനേഗുരുവഗ്നിയാത്മാവീവരിലും
അപ്രവിഷ്ടൻ ശ്രീഹരിയെപ്രവിഷ്ടനായ്
കല്പിച്ചുപാസനം ചെയ്യണം നിത്യവും. 15
ഏവമെങ്ങും ഭഗവാനെവീക്ഷിച്ചിട്ടും
സർവാശ്രമസ്ഥിതരായ മനുഷ്യരും
ബ്രഹ്മതത്ത്വത്തെശ്ശരിയായറിഞ്ഞുടൻ
ബ്രഹ്മമായ്ത്തന്നെ പരിണമിക്കും ദൃഢം. 16
ചൊല്ലാമിനിഞാൻ മുനിമാർ വിധിച്ചതാ-
യുള്ള വാനപ്രസ്ഥധർമ്മകർമ്മങ്ങളെ
നേരേ നിയമമിതാചരിക്കും മുനി
പാരാതൃഷിലോകമെത്തി വസിച്ചിടും 17
വാനപ്രസ്ഥൻ കൃഷിചെയ്തെടുത്തീടുന്ന
ധാന്യങ്ങളും സ്വയമുണ്ടായിടുന്നതാം
ധാന്യസസ്യങ്ങളിൽ പാകമാകാത്തതു-
മൊന്നുമൊരിക്കലും ഭക്ഷിച്ചുപോകൊലാ
തീയിൽവേവിച്ചതും പച്ചയായുള്ളതും
വയ്യാ, വെയിലിൽ വരണ്ടതേയായിടു. 18
വന്യങ്ങളായിട്ടും ധാന്യങ്ങൾശേഖരി-
ച്ചെന്നും നിവേദ്യത്തിനായ്ക്കരുതീടണം.
പുത്തനായ് ഭക്ഷ്യപദാർത്ഥങ്ങൾ കിട്ടീടും-
മാത്രയിൽ സന്ത്യജിക്കേണം പഴയവ. 19
ആരാധനാഗ്നി സംരക്ഷയ്ക്കുവേണ്ടുകിൽ-
ച്ചേരാ [1] മുടജത്തിലോ ഗഹ്വരത്തിലോ
കാററുമഴമഞ്ഞു തീ വെയിലും പര-
മേററുസഹിക്കുവോനെന്തിനല്ലാതവ. 20
പിന്നെ [2] ജ്ജടിലനായ്ക്കേശരോമങ്ങളും
നന്നായ്‌വളർത്തണം ശ്മശ്രുനഖങ്ങളും
ദണ്ഡവുംമാൻതോൽ കമണ്ഡലുതൊട്ടതും
വഹ്ന്യർച്ചനാ സാധനങ്ങളുമാളണം. 21
പന്ത്രണ്ടുവർഷമല്ലെങ്കിലെട്ടായതും
പന്തിയല്ലെങ്കിൽ നാലല്ലെങ്കിൽരണ്ടുമാം
ശേഷിയതിനുമില്ലാത്തവനോരാണ്ടു-
വാസം വിപിനത്തിലാന്നാകിലും മതി.
ആപത്തതിനാലിയലുമെന്നാവുകി-
ലീപരിപാടി വിട്ടുകയുംചെയ്യിടാം. 22
വ്യാധികൾകൊണ്ടോ ജരാനരമൂലമോ
മേധാബലത്തിൻകുറവു നിമിത്തമോ
സ്വന്തകർമ്മത്തിനോ വേദവേദാന്താദി-
ചിന്തനത്തിന്നോ കഴിയാതെയാവുകിൽ
മർത്യനപ്പോളുപവാസാദിയായിട്ടും
പദ്ധതിയിൽ പ്രവേശിപ്പതു യോഗ്യമാം. 23
ആത്മാവിലഗ്നികളെ സമർപ്പിച്ചപിൻ-
പാത്മതവിട്ടു ശരീരഹേതുക്കളാം
പഞ്ചഭൂതങ്ങളിൽ മെയ്‌ലയിപ്പിപ്പതാ-
യഞ്ചാതെ ഭാവനചെയ്തുറപ്പിക്കണം. 24
സ്വന്തംശരീരത്തിലെ നവദ്വാരങ്ങ-
ളന്തരിക്ഷത്തിലും, നിശ്വാസസഞ്ചയം
വായുവിലും, ചൂടുതേജസ്സിലും, രക്ത-
പൂയകഫാദി സലിലത്തിലും തഥാ
ശിഷ്ടമെല്ലാം ഭൂമിതന്നിലു, മുണ്ടായ-
മട്ടുതാൻ ചാലവേ യാലയിപ്പിക്കണം 25
വാക്കോടുവാഗിന്ദ്രിയം തീയിലുംപാണി
യുഗ്മളംശില്പമോടൊത്തു ശക്രങ്കലും
പാദം ഗതിയൊത്തു വിഷ്ണുവിലും, രത്യു-
പേതമുപസ്ഥം പ്രജാപതിതന്നിലും 26
പിന്നെ വിസർഗ്ഗത്തൊടൊത്തു ഗുദം മൃത്യു-
തന്നിലും സ്ഥാനം പ്രതിയുറപ്പിക്കണം. 27
ശ്രോത്രേന്ദ്രിയം നാദമോടൊത്തു ദിക്കുകൾ
പത്തിലും,സ്പർശത്തോടൊപ്പം ത്വഗിന്ദ്രിയം
വായുവിലും, നേത്രമൊത്തു രൂപം ദിന-
നായകൻതന്നിലുമർപ്പണം ചെയ്യണം.
നാവുപ്രചേതസ്സോടൊത്തു ജലത്തിലു,-
മാവിധം ഘ്രാണേന്ദ്രിയം ഘ്രേയസംയുതം
ഭൂമിയിലും, മനോരാജ്യയുതം മനം
സോമനിലും, ബുദ്ധി ബോദ്ധ്യസമന്വിതം
ബ്രഹ്മാവിലു,മഹങ്കാര സമേതമ-
ക്കർമ്മങ്ങൾരുദ്രനിലും സമർപ്പിക്കണം.
ഞാനെന്റെയെന്നുള്ളഭാവംകലർന്നിടും
നാനാക്രിയയ്ക്കും വിളഭൂവഹന്തയാം
സത്ത്വഗുണവൃത്തിയോടും മനസ്സിനെ
ക്ഷേത്രജ്ഞനാം ജീവനിൽ സമർപ്പിക്കണം.
പിന്നെഗ്ഗുണകാര്യസാത്ത്വികാഹങ്കാര-
മൊന്നായണയ്ക്ക മഹത്തത്ത്വമെന്നതിൽ 28-29
ഭൂമിയെയപ്പിലു, മപ്പുതേജസ്സിലു,
മാമട്ടു തേജസ്സിനെ വായുവിങ്കലും,
വായുവിനെയന്തരിക്ഷത്തിലും, പുന-
രായതുതാമസാഹങ്കാരരൂപമാം
കൂടസ്ഥനിലു,മക്കൂടസ്ഥനെ മടി-
ച്ചീടാതുടൻ മഹത്തത്ത്വത്തിലും, തഥാ
അമ്മഹത്തത്ത്വമവ്യക്തത്തിലു,മതു
ബ്രഹ്മത്തിലും ലയിപ്പിക്കണം നല്ലപോൽ. 30

---
1 വല്ലിക്കുടിൽ 2 ജടാധാരി

ഇത്യക്ഷരതയാ ഽത്മാനം ചിന്മാത്രമവശേഷിതം
ജ്ഞാത്വാദ്വയോ ഽഥ വിരമേൽ ദഗ്ദ്ധയോനിരിവാനലഃ 31

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
യുധിഷ്ഠിരനാരദസംവാദേ സദാചാരനിർണ്ണയോ നാമ ദ്വാദശോ ഽദ്ധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 6159 സപ്തമസ്കന്ധേ ശ്ലോകാഃ 582

---

## ത്രയോദശോ ഽദ്ധ്യായഃ

നാരദ ഉവാച

കല്പസ്ത്വേവം പരിവ്രജ്യ ദേഹമാത്രാവശേഷിതഃ
ഗ്രാമൈകരാത്രവിധിനാ നിരപേക്ഷശ്ചരേന്മഹീം. 1
ബിഭൃയാദ്യദ്യസൗ വാസഃ കൌപീനാച്ഛാദനം പരം
ത്യക്തം ന ദണ്ഡലിംഗാദേരന്യൽ കിഞ്ചിദനാപദി. 2
ഏക ഏവ ചരേത്ഭിക്ഷുരാത്മാരാമോ ഽനപാശ്രയഃ
സർവ്വഭൂതസുഹൃച്ഛാന്തോ നാരായണപരായണഃ 3
പശ്യേദാത്മന്യദോ വിശ്വം പരേ സദസതോ ഽവ്യയേ
ആത്മാനം ച പരം ബ്രഹ്മ സർവ്വത്ര സദസന്മയേ. 4
സുപ്തിപ്രബോധയോഃ സന്ധാവാത്മനോ ഗതിമാത്മദൃക്
പശ്യൻ ബന്ധം ച മോക്ഷം ച മായാമാത്രം ന വസ്തുതഃ 5
നാഭിനന്ദേദ്ധ്രുവം മൃത്യുമധ്രുവം വാസ്യ ജീവിതം
കാലം പരം പ്രതീക്ഷേത ഭൂതാനാം പ്രഭവാപ്യയം. 6
നാസച്ഛാസ്ത്രേഷു സജ്ജേത നോപജീവേത ജീവികാം
വാദവാദാംസ്ത്യജേൽ തർക്കാൻ പക്ഷം കം ച ന സംശ്രയേൽ. 7
ന ശിഷ്യാനനുബധ്നീത ഗ്രന്ഥാന്നൈവാഭ്യസേൽ ബഹൂൻ
ന വ്യാഖ്യാമുപയുഞ്ജീത നാരംഭാനാരഭേൽ ക്വചിൽ. 8
ന യതേരാശ്രമഃ പ്രായോ ധർമ്മഹേതുർമ്മഹാത്മനഃ
ശാന്തസ്യ സമചിത്തസ്യ ബിഭൃയാദുത വാ ത്യജേൽ. 9
അവ്യക്തലിംഗോ വ്യക്താർത്ഥോ മനീഷ്യുന്മത്തബാലവൽ
കവിർമ്മൂകവദാത്മാനം സ ദൃഷ്ട്യാ ദർശയേന്നൃണാം. 10
അത്രാപ്യുദാഹരന്തീമമിതിഹാസം പുരാതനം
പ്രഹ്ലാദസ്യ ച സംവാദം മുനേരാജഗരസ്യ ച 11
തം ശയാനം ധരോപസ്ഥേ കാവേര്യാം സഹ്യസാനുനി
രജസ്വലൈസ്തനൂദേശൈർന്നിഗൂഢാമലതേജസം. 12
ദദർശ ലോകാനവിചരംല്ലോകതത്ത്വവിവിത്സയാ
വൃതോ ഽമാത്യൈഃ കതിപയൈഃ പ്രഹ്ലാദോ ഭഗവൽപ്രിയഃ 13
കർമ്മണാ ഽകൃതിഭിർവ്വാചാ ലിംഗൈർവ്വർണ്ണാശ്രമാദിഭിഃ
ന വിദന്തി ജനാ യം വൈ സോ ഽസാവിതി ന വേതി ച. 14
തം നത്വാഭ്യർച്ച്യ വിധിവൽ പാദയോഃ ശിരസാ സ്പൃശൻ
വിവിത്സുരിദമപ്രാക്ഷീന്മഹാഭാഗവതോ ഽസുരഃ 15
ബിഭർഷി കായം പീവാനം സോദ്യമോ ഭോഗവാന്യഥാ
വിത്തം ചൈവോദ്യമവതാം ഭോഗോ വിത്തവതാമിഹ
ഭോഗിനാം ഖലു ദേഹോ ഽയം പീവാ ഭവതി നാന്യഥാ. 16

ന തേ ശയാനസ്യ നിരുദ്യമസ്യ
ബ്രഹ്മൻ നു ഹാ ഽർത്ഥോ യത ഏവ ഭോഗഃ
അഭോഗിനോ ഽയം തവ വിപ്ര ദേഹഃ
പീവാ യതസ്തദ്വദ നഃ ക്ഷമം ചേൽ. 17

കവിഃ കല്പോ നിപുണദൃക് ചിത്രപ്രിയകഥഃ സമഃ
ലോകസ്യ കുർവ്വതഃ കർമ്മ ശേഷേ തദ്വീക്ഷിതാപി വാ. 18

ഇമ്മട്ട ചിന്മാത്രമായവശേഷിക്കു-
മാത്മാവുതാനക്ഷരബ്രഹ്മമെന്നതു
നേരേ ധരിച്ചദ്വയനായ്,വിറകൊക്കെ-
യാരാൽ ദഹിച്ചടങ്ങീടുന്ന വഹ്നിപോൽ,
വാനപ്രസ്ഥൻ നിജകർമ്മങ്ങളിൽനിന്നു
താനേ വിരമിച്ചുവാണീടണം സുഖം. 31

# അദ്ധ്യായം 13

**നാരദൻ പറഞ്ഞു**

കെല്പുള്ള പക്ഷം ശരീരാവശേഷനാ-
യല്പവുമാശ യാതൊന്നിലുമെന്നിയേ
എല്ലാംത്യജിച്ചവധൂതനായ് ച്ചുററണ-
മല്ലൊന്നൊരുദിക്കിലെന്നുള്ള രീതിയിൽ. 1
വസ്ത്രംധരിക്കിൽ മറഞ്ഞീടണംഗുഹ്യ-
മത്രയേ പാട്ടുള്ളു, തള്ളിക്കളഞ്ഞതിൽ-
ദണ്ഡാദിയെന്നിയേ യന്യമായൊന്നുമേ-
യാന്നീടരുതു വിപത്തററവേളയിൽ. 2
ശാന്തനായ് സർവ്വഹിതങ്കരനായ് രമാ-
കാന്തനെത്താനനന്യാശ്രയനായ്പരം
സേവിച്ചു ഭിക്ഷുവായേകനായ്ത്തന്നെയി-
ബ്ഭുവിലാത്മാരാമനായ് സഞ്ചരിക്കണം. 3
അക്ഷയമായ് സദസൽപരമായ് പ്രശോ-
ഭിക്കമാത്മാവിൽവിശപത്തെയുമാവിധം
കാരണകാര്യപ്രപഞ്ചത്തിൽവീക്ഷിക്ക
നേരേപരബ്രഹ്മമാകുമാത്മാവെയും. 4
ജാഗ്രത്സുഷുപ്തികൾതൻ സന്ധിയിലാത്മ-
ദൃക്കാം പുരുഷനാത്മാവിൻഗതിപാർത്തു
ബന്ധമോക്ഷങ്ങൾ മായാമാത്രമെന്ന താ-
നന്താംഗത്തിൽശരിയായ്ധരിക്കുന്നു. 5
നിശ്ചിതമാകും മരണത്തെയും തഥാ
നശ്വരജീവിതത്തേയുമിച്ഛിക്കാതെ
ഭൂതജാലത്തിന്നുദയലയങ്ങൾക്കു
ഹേതുവാം കാലം പ്രതീക്ഷിച്ചിരിക്കണം. 6
വിത്താർജ്ജനാദിയസൽപദ്ധതിയെഴും
ശാസ്ത്രങ്ങളിൽ മനംവയ്ക്കരുതേതുമേ
ശാസ്ത്രാഭ്യസനമുപജീവനത്തിനു-
മാത്രമായിട്ടും ഗണിച്ചീടൊലാ യതി.
വാദബഹുലങ്ങളാം വിഷയങ്ങളെ-
യാദരിക്കാതെ നിഷ്പക്ഷനായ്വാഴണം. 7
നേടൊലാ ശിഷ്യരെ, ഗ്രന്ഥങ്ങളഭ്യസി-
ച്ചീടരുതേറെ,വായിക്കൊലാ വ്യാഖ്യയും
ഒന്നുമാരംഭിക്കരുതു യതിക്കായ-
തെന്നും പ്രശാന്തസ്ഥിതിക്കു വിഘാതമാം. 8
തുല്യമതിശാന്തതയാത്മശുദ്ധിയു-
മുള്ള യതീശ്വരന്മാരുടെയാശ്രമം
മിക്കവാറും ധർമ്മകാരണമല്ലവർ
കൈക്കൊണ്ടിടും ചിലപ്പോളതു തള്ളിടും. 9
സൂരിയായ് വാഗ്മിയായവ്യക്തചിഹ്നനായ്
പാരിതിൽ [1] സ്വപുരുഷാർത്ഥനായ് ജനദൃഷ്ടിയിൽ
ബാലകോന്മത്തർകണക്കിലും മൂകനെ-
പ്പോലെയും കാട്ടുന്നു സ്വസ്വരൂപം യതി. 10
ഭക്തനാം പ്രഹ്ലാദനുമങ്ങജഗര-
വൃത്തിയാർന്നോരു മുനിയുമായുണ്ടായ
പൂർവ്വസംവാദമിതിന്നു ദൃഷ്ടാന്തമായ്
നിർവചിക്കുന്നേൻ ശ്രവിക്കുക മന്നവാ! 11
ശ്രീകാന്തനേററം പ്രിയതമൻ പ്രഹ്ലാദ-
നേകദാ ലോകസ്ഥിതി പാർത്തറിഞ്ഞീടാൻ
ഒട്ടമാത്യന്മാരുമായെങ്ങുമങ്ങിനെ
ചുററിച്ചരിക്കവേ സഹ്യാദ്രിസാനുവിൽ
കാവേരിയാം നദിക്കേററമടുത്തൊരു
ഭൂവിലൊരേടത്തവയവമാകവേ
പാരമഴക്കാർന്നു ഗൂഢതേജസ്വിയായ്
പാരിൽശയിക്കും മുനിയെ വീക്ഷിച്ചിതു. 12-13
എന്നാൽ സ്വരൂപമോ വാക്കോ പ്രവൃത്തിയോ
വർണ്ണാശ്രമലക്ഷണങ്ങളോ മൂലമായ്
ഇന്നവനാണിവനെന്നുള്ളതാക്കുമേ
നിർണ്ണയിക്കാൻ കഴിയാതെയിരുന്നിതു. 14
അമ്മുനിയെ വിധിപോൽ നമിച്ചർച്ചിച്ചു
തന്മൌലിയാൽ പദസ്പർശനംചെയ്തുടൻ
ഭക്താഗ്രഗണ്യനാം പ്രഹ്ലാദനമ്മുനി-
മുഖ്യനോടീവിധം ചോദിച്ചു സാദരം 15
"ഉദ്യമത്താൽ സുഖഭോഗസമൃദ്ധിയി-
ലെത്തിയോൻമട്ടതിസ്ഥൂലശരീരനായ്
കാൺമൂ ഭവാനെ, പ്രവൃത്തിചെയ്യുന്നവൻ-
താൻമാത്രമാണു സാധാരണവിത്തവാൻ
നിത്യം സുഖഭോഗമാർന്നു തടിപ്പതു-
മ്മർത്ത്യനത്രേ, യന്യനല്ലതു നിർണ്ണയം. 16
എപ്പൊഴും കൃത്യവിഹീനനായുഴിയാം
തല്പതലത്തിലിമ്മട്ടിൽക്കിടന്നിട്ടും
അങ്ങേയ്ക്കു ഭോഗകരമായിടും ധന-
മിങ്ങു ലവലേശമില്ലാതിരിക്കവേ,
അംഗമീമട്ടിൽത്തടിച്ചിരിക്കുന്നതു-
മെങ്ങിനെയാണെന്നറിയുവാനാശ മേ
ആയതുകേൾക്കുവാൻ ഞാനർഹനെങ്കിലോ
മായമകന്നരുൾചെയ്കവേണം ഭവാൻ 17
വിത്തമാർജ്ജിക്കും പണിയിൽപ്പെട്ടുന്നതായ്
മർത്ത്യരെ നിത്യവും കണ്ടിരുന്നീടിലും
കർമ്മസമർത്ഥനും ചിത്രപ്രിയകഥാ-
നിർമ്മാണദക്ഷനും വിദ്വാനുമാം ഭവാൻ
എന്താണുദാസീനനായിക്കിടക്കുവാൻ,
ബന്ധമെന്നെന്നോടരുളിയാലും മുനേ!" 18

---

1 പുരുഷാർത്ഥം നേടിയവനെന്ന ലക്ഷണമുള്ളവൻ

നാരദ ഉവാച

സ ഇത്ഥം ദൈത്യപതിനാ പരിപ്പഷ്ടോ മഹാമുനിഃ
സ്മയമാനസ്തമഭ്യാഹ തദ്വാഗമൃതയന്ത്രിതഃ 19

ബ്രാഹ്മണ ഉവാച

വേദേദമസുരശ്രേഷ്ഠ ഭവാൻ നന്വാര്യസമ്മതഃ
ഈഹോ പരമയോന്നൄണാം പദാന്യധ്യാത്മചക്ഷുഷാ. 20
യസ്യ നാരായണോ ദേവോ ഭഗവാൻ ഹൃദ്ഗതഃ സദാ
ഭക്ത്യാ കേവലയാജ്ഞാനം ധുനോതി ധ്വാന്തമക്കവൽ. 21
അഥാപി ബ്രൂമഹേ പ്രശ്നാംസ്തവ രാജന്യഥാശ്രുതം
സംഭാഷണീയോ ഹി ഭവാനാത്മന ശ്ശുദ്ധിമിച്ഛതാം. 22
തൃഷ്ണയാ ഭവവാഹിന്യാ യോഗ്യൈഃ കാമൈരപൂരയാ
കർമ്മാണി കാര്യമാണോഽഹം നാനായോനിഷു യോജിതഃ 23
യദൃച്ഛയാ ലോകമിമം പ്രാപിതഃ കർമ്മഭിർഭ്രമൻ
സ്വർഗ്ഗാപവർഗ്ഗയോർദ്വാരം തിരശ്ചാം പുനരസ്യ ച. 24
അത്രാപി ദമ്പതീനാം ച സുഖായാന്യാപനുത്തയേ
കർമ്മാണി കുർവ്വതാം ദൃഷ്ട്വാ നിവൃത്തോഽസ്മി വിപര്യയം. 25
സുഖമസ്യാത്മനോ രൂപം സർവ്വേഹോപരതിസ്തനുഃ
മനഃസംസ്പർശജാൻ ദൃഷ്ട്വാ ഭോഗാൻ സ്വപ്സ്യാമി സംവിശൻ. 26
ഇത്യേതദാത്മനഃ സ്വാർത്ഥം സന്തം വിസ്മൃത്യ വൈ പുമാൻ
വിചിത്രാമസതി ദ്വൈതേ ഘോരാമാപ്നോതി സംസൃതിം. 27
ജലം തദുത്ഭവൈശ്ഛന്നം ഹിത്വാജ്ഞോ ജലകാമ്യയാ
മൃഗതൃഷ്ണാമുപാധാവേദ്യഥാന്യത്രാർത്ഥദൃക് സ്വതഃ 28
ദേഹാദിഭിർദ്ദൈവതന്ത്രൈരാത്മനഃ സുഖമീഹതഃ
ദുഃഖാത്യയം ചാനീശസ്യ ക്രിയാ മോഘാഃ കൃതാഃ കൃതാഃ 29
ആധ്യാത്മികാദിഭിർദ്ദുഃഖൈരവിമുക്തസ്യ കർഹിചിൽ
മർത്ത്യസ്യ കൃച്ഛ്റോപനതൈരർത്ഥൈഃ കാമൈഃ ക്രിയതേ കിം. 30
പശ്യാമി ധനിനാം ക്ലേശം ലുബ്ധാനാമജിതാത്മനാം
ഭയാദലബ്ധനിദ്രാണാം സർവ്വതോഽഭിവിശങ്കിനാം. 31
രാജതശ്ചോരതഃ ശത്രോഃ സ്വജനാൽ പശുപക്ഷിതഃ
അർത്ഥിഭ്യഃ കാലതഃ സ്വസ്മാന്നിത്യം പ്രാണാർത്ഥവദ്ഭയം. 32
ശോകമോഹഭയക്രോധരാഗക്ലൈബ്യശ്രമാദയഃ
യന്മൂലാഃ സ്യുർനൃണാം ജഹ്യാൽ സ്പൃഹാം
പ്രാണാർത്ഥയോർബ്ബുധഃ 33
മധുകാരമഹാസർപ്പൌ ലോകേഽസ്മിന്നോ ഗുരൂത്തമൌ
വൈരാഗ്യം പരിതോഷം ച പ്രാപ്താ യച്ഛിക്ഷയാ വയം. 34
വിരാഗഃ സർവ്വകാമേഭ്യഃ ശിക്ഷിതോ മേ മധുവ്രതാൽ
കൃച്ഛ്റാപ്തം മധുവദ്വിത്തം ഹത്വാപ്യന്യോ ഹരേൽ പതിം. 35
അനീഹഃ പരിതുഷ്ടാത്മാ യദൃച്ഛോപനതാദഹം
നോ ചേച്ഛയേ ബഹ്വഹാനി മഹാഹിരിവ സത്ത്വവാൻ. 36
ക്വചിദല്പം ക്വചിദ്ഭൂരി ഭുഞ്ജേഽന്നം സ്വാദ്വസ്വാദു വാ
ക്വചിദ്ഭൂരിഗുണോപേതം ഗുണഹീനമുത ക്വചിൽ. 37
ശ്രദ്ധയോപാഹൃതം ക്വാപി കദാചിന്മാനവർജ്ജിതം
ഭുഞ്ജേ ഭുക്ത്വാഥ കസ്മിംശ്ചിദ്ദിവാ നക്തം യദൃച്ഛയാ. 38
ക്ഷൌമം ദുകൂലമജിനം ചീരം വല്ക്കലമേവ വാ
വസേഽന്യദപി സമ്പ്രാപ്തം ദിഷ്ടഭുക് തുഷ്ടധീരഹം. 39
ക്വചിച്ഛയേ ധരോപസ്ഥേ തൃണപർണ്ണാശ്മഭസ്മസു
ക്വചിൽ പ്രാസാദപര്യങ്കേ കശിപൌ വാ പരേച്ഛയാ. 40

നാരദൻ പറഞ്ഞു
ഈവിധം പ്രഹ്ലാദവാക്കുകൾ കേട്ടട-
നാവിർമ്മുദാ ചിരിച്ചോതിനാൻ മാമുനി. 19
ബ്രാഹ്മണൻ പറഞ്ഞു
"മർത്ത്യപ്രവൃത്തിനിവൃത്തികൾ രണ്ടിനും
സിദ്ധമാം സ്ഥാനമദ്ധ്യാത്മചക്ഷുസ്സിനാൽ
നേരേനിരീക്ഷിച്ചിട്ടു ദനുജേന്ദ്ര! നീ-
യാര്യസുസമ്മതനെന്നറിയുന്നുഞാൻ 20
അങ്ങേയ്ക്കുകാരണമായുദിച്ചീടിന
തുംഗമാം ഭക്തിയാൽ ശ്രീഹരിതുഷ്ടനായ്
നിന്നന്തരംഗസ്ഥിതനായ്തവാജ്ഞത-
യൊന്നായകററുന്നു, സൂര്യനിരുട്ടുപോൽ. 21
എങ്കിലും നിൻചോദ്യമാദരിച്ചോതിടാം
ശങ്കവെടിഞ്ഞുത്തരം ഞാൻ യഥാശ്രുതം
ശുദ്ധിയാത്മാവിനിച്ഛിപ്പവക്കൊക്കെയും
നിത്യവും സംഭാഷണോചിതൻ താൻ ഭവാൻ. 22
ഭീമസംസാരപ്രവാഹംവഹിപ്പതായ്
കാമഭോഗങ്ങളാൽ പൂർണ്ണമാകാത്തതാം
വമ്പിച്ച തൃഷ്ണയാൽ ചെയ്ത കർമ്മങ്ങളാ-
ലെമ്പാടുയോനികളിൽ ജനിച്ചീടിനേൻ. 23
കർമ്മബലത്താൽ പലയോനിപൂണ്ട ഞാ-
നിമ്മാനുഷയോനിയാന്നു യദൃച്ഛയായ്
പുണ്യകർമ്മങ്ങളാൽ സ്വർഗ്ഗഭോഗങ്ങളും
നിന്ദ്യക്രിയകളാൽ നീചജന്മങ്ങളും
ജ്ഞാനയോഗങ്ങളാൽ മോക്ഷവുമേകിടും
സ്ഥാനമാണീ നരജന്മമോർത്തീടുകിൽ. 24
ഇങ്ങുസുഖംലഭിച്ചീടുവാനും ദുഃഖ-
സംഗമൊഴിവാക്കുവാനും ശ്രമിച്ചിടും
ദമ്പതിമാക്കു വിപരീതമാംഫലം
സംഭൂതമായ്ക്കണ്ടുഞാൻ വിരമിച്ചിതു 25
ആത്മാവു സൌഖ്യസ്വരൂപമെന്നാലതു
കർമ്മനിവൃത്തികൊണ്ടേ പ്രകാശിച്ചിടൂ.
മാനസസ്പർശത്തിൽനിന്നുളവാകുന്ന-
താണു സമസ്തഭോഗങ്ങളുമെന്നതു
നേരേധരിച്ചു മനസ്സുംയമത്തോടും
പാരിലേകത്ര കിടന്നുറങ്ങുന്നു ഞാൻ 26
ഇത്ഥമീയാത്മാവുതൻ രൂപമാം പുരു-
ഷാത്ഥംമറന്നു പുമാനയഥാത്ഥമാം
ദ്വൈതപ്രപഞ്ചത്തിൽ നാനാവിധമെഴും
ഭീതിദമാം ഭവാംഭോധിയാളുന്നിതേ. 27
നീരത്തിലുള്ള തൃണാദിയാൽ മന്നമാം
നീരംവെടിഞ്ഞു ജലംതേടിയെപ്പൊഴും
ആരാൽ മരീചികകണ്ടതിൻപിന്നാലെ
നേരേ ഭ്രമിച്ചു പാഞ്ഞീടുന്നപോലവേ
തന്നിലിരിക്കും സുഖത്തെ വീക്ഷിക്കാതെ-
യന്യത്തിലത്ഥദൃക്കായുഴലുന്നിതേ. 28
കർമ്മവശസ്ഥമാംദേഹേന്ദ്രിയാദിയാ-
ലാത്മസൌഖ്യത്തിനും ദുഃഖാത്യയത്തിനും
ഇച്ഛിച്ചിട്ടുമീശനല്ലാത്തവനുടെ
നിശ്ശേഷകർമ്മവും നിഷ്ഫലമായിടും. 29
ആദ്ധ്യാത്മികാദിയാം ദുഃഖങ്ങളിൽനിന്നു
മർത്ത്യനൊരിക്കലും മുക്തനല്ലായ്കയാൽ
ക്ലേശിച്ചവൻ നേടുമത്ഥകാമാദിക-
ളീഷൽ സുഖവുമവന്നരുളീടുമോ? 30
ചിത്തജയമററു ലുബ്ധരായ് ഭീതിയാൽ
നിദ്രവെടിഞ്ഞരിലും ശങ്കയാന്നിട്ടു
വിത്തവാന്മാരാം മനുജരിലെപ്പൊഴു-
മത്തൽകാണുന്നുഞാൻ ദാനവാധീശ്വരാ! 31
അത്ഥത്തിലും നിജപ്രാണങ്കലുമാശ
മെത്തുന്നവനു നൃപനിൽനിന്നും തഥാ
ശത്രുമിത്രജ്ഞാതിവൃന്ദത്തിലും ചോര-
രത്ഥികൾ പക്ഷിമൃഗങ്ങളിവററിലും
കാലം സ്വദേഹമിവയിലും നിന്നേതു-
കാലവും പാത്താൽ ഭയംതന്നെ മന്നവാ! 32
പ്രാണധനങ്ങളിൽ വാച്ചിടുമാഗ്രഹം
താനേ വിവേകി പരിത്യജിച്ചീടണം
ഇന്നതുരണ്ടു നിമിത്തമത്രേ മർത്ത്യ-
നുന്നതഭീക്ലേശമോഹശ്രമാദികൾ. 33
തേനീച്ചയും പെരുമ്പാമ്പുമാം ഞങ്ങടെ
മാനിതരാം രണ്ടുദേശികർ ഭൂപതേ!
ആ രണ്ടുപേരിലും നിന്നഭ്യസിച്ചിതു
വൈരാഗ്യവും പരിതോഷവും വേണ്ടപോൽ. 34
കാമങ്ങളതിലുംനിന്നു വിരാഗത-
യാമധുമക്ഷികയോടു പഠിച്ചു ഞാൻ
പാടുപെട്ടാന്ന തേനെന്നപോൽ, വിത്തവും
നേടിയോനെക്കൊന്നപരൻ ഹരിച്ചിടും. 35
ഒന്നും പ്രവത്തിച്ചിടാതെയജഗര-
മെന്നപോൽ ഞാനും വശാൽക്കിട്ടിടുന്നതിൽ
തൃപ്തനായല്ലാത്തപക്ഷം സുധീരനായ്
കെല്ലെ ടീമട്ടിൽശയിച്ചിട്ടുമേറെനാൾ 36
അല്പം ചിലെട,ത്തനല്പം ചിലദിക്കി,-
ലപ്പുറം രുച്യം, ചിലടത്തരുച്യവും,
ഏററംഗുണമുള്ള,തില്ലാത്തതീവിധം
കിട്ടിടുമന്നമെല്ലാം ഞാൻഭുജിച്ചിട്ടും. 37
ശ്രദ്ധയോടേകം ചിലടത്തു ഭക്ഷണം,
ശ്രദ്ധയില്ലാതെയുമന്യത്ര തന്നിട്ടും
രണ്ടും ഗണിക്കാതശിച്ചിട്ടും, രാത്രിയിൽ
കൊണ്ടുവന്നേകം, ചിലപ്പോളഹസ്സിലും. 38
പട്ടാംബരം ചിലപ്പോൾ ശുഭ്രവസ്ത്രവും
ശുദ്ധമൃഗത്തോൽ മരത്തോലുമിങ്ങിനെ
കിട്ടുന്നതെന്താണതുകളുന്നു ഞാൻ
തുഷ്ടികലന്നു ധരിക്കുന്നു മന്നവാ! 39
പൂഴിമണ്ണിൽ ചിലടത്തു കിടന്നിട്ടും
കേഴാതെ കല്ലു, ചാരം, പുല്ലിവററിലും
കിട്ടും ചിലടത്തു മാളിക, കട്ടിലും
മെത്തയുമന്യേച്ഛയാലൊക്കെയാന്നിട്ടും. 40

കച്ചിൽ സ്നാതോഽനുലിപ്താംഗഃ സുവാസാഃ സ്രഗ്വ്യലംകൃതഃ
രഥേഭാശ്വൈശ്ചരേ കാപി ദിഗ്വാസാ ഗ്രഹവദ്വിഭോ. 41
നാഹം നിന്ദേ ന ച സ്തൌമി സ്വഭാവവിഷമം ജനം
ഏതേഷാം ശ്രേയ ആശാസേ ഉതൈകാത്മ്യം മഹാത്മനി. 42
വികല്പം ജുഹുയാച്ചിത്തൌ താം മനസ്യർത്ഥവിഭ്രമേ
മനോ വൈകാരികേ ഹുത്വാ തന്മായായാം ജുഹോത്യനു. 43
ആത്മാനുഭൂതൌ താം മായാം ജുഹുയാൽ സത്യദൃങ്മുനിഃ
തതോ നിരീഹോ വിരമേൽ സ്വാനുഭൂത്യാഽഽത്മനി സ്ഥിതഃ 44
സ്വാത്മവൃത്തം മയേതാം തേ സുഗുപ്തമപി വർണ്ണിതം
വ്യപേതം ലോകശാസ്ത്രാഭ്യാം ഭവാൻ ഹി ഭഗവൽപ്രിയഃ 45

നാരദ ഉവാച

ധർമ്മം പാരമഹംസ്യം വൈ മുനേഃ ശ്രുത്വാസുരേശ്വരഃ
പൂജയിത്വാ തതഃ പ്രീത ആമന്ത്ര്യ പ്രയയൌ ഗൃഹം. 46

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ**

**യുധിഷ്ഠിരനാരദസംവാദേ യതിധർമ്മേ ത്രയോദശോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6205 സപ്തമസ്കന്ധേ ശ്ലോകാഃ 628**

---

# ചതുർദ്ദശോഽധ്യായഃ

യുധിഷ്ഠിര ഉവാച

ഗൃഹസ്ഥ ഏതാം പദവീം വിധിനാ യേന ചാഞ്ജസാ
യാതി ദേവഋഷേ ബ്രൂഹി മാദൃശോ ഗൃഹമൂഢധീഃ 1

നാരദ ഉവാച

സാധുപ്പൃഷ്ടം മഹാഭാഗ! ലോകാൻ സ്വനുഗൃഹ്ണതാ
തതോ ന തദഹം വക്ഷ്യേ നൈഷ്കർമ്മ്യം യേന കർമ്മണാം. 2
ഗൃഹേഷ്വവസ്ഥിതോ രാജൻ ക്രിയാഃ കർവ്വൻ ഗൃഹോചിതാഃ
വാസുദേവാർപ്പണം സാക്ഷാദുപാസീത മഹാമുനീൻ. 3
ശൃണ്വൻ ഭഗവതോഽഭീക്ഷ്ണമവതാരകഥാമൃതം
ശ്രദ്ദധാനോ യഥാകാലമുപശാന്തജനാവൃതഃ 4
സത്സംഗാച്ഛനകൈഃ സംഗമാത്മജായാത്മജാദിഷു
വിമുച്യേന്മുച്യമാനേഷു സ്വയം സ്വപ്നവദുത്ഥിതഃ 5
യാവദർത്ഥമുപാസീനോ ദേഹേ ഗേഹേ ച പണ്ഡിതഃ
വിരക്തോ രക്തവൽ തത്ര നൃലോകേ നരതാം ന്യസേൽ. 6
ജ്ഞാതയഃ പിതരൌ പുത്രാ ഭ്രാതരഃ സുഹൃദോഽപരേ
യദ്വദന്തി യദിച്ഛന്തി ചാനുമോദേത നിർമ്മമഃ 7
ദിവ്യം ഭൌമം ചാന്തരിക്ഷം വിത്തമച്യുതനിർമ്മിതം
തത്സർവ്വമുപഭുഞ്ജാന ഏതൽ കുര്യാൽ സ്വതോ ബുധഃ 8
യാവൽ ഭ്രിയേത ജഠരം താവത്സ്വത്വം ഹി ദേഹിനാം
അധികം യോഽഭിമന്യേത സ സ്തേനോ ദണ്ഡമർഹതി. 9
മൃഗോഷ്ട്രഖരമർക്കാഖുസരീസൃപ്ഖഗമക്ഷികാഃ
ആത്മനഃ പുത്രവൽ പശ്യേത്തൈരേഷാമന്തരം കിയൽ. 10
ത്രിവർഗ്ഗം നാതികൃച്ഛ്റേണ ഭജേത ഗൃഹമേധ്യപി
യഥാദേശം യഥാകാലം യാവദ്ദൈവോപപാദിതം. 11
ആശ്വാഘാന്തേഽവസായിഭ്യഃ കാമാൻ സംവിഭജേദ്യഥാ
അപ്യേകാമാത്മനോ ദാരാം നൃണാം സ്വത്വഗ്രഹോ യതഃ 12
ജഹ്യാദ്യദർത്ഥേ സ്വപ്രാണാൻ ഹന്യാദ്വാ പിതരം ഗുരും
തസ്യാം സ്വത്വം സ്ത്രിയാം ജഹ്യാദ്യസ്തേന ഹ്യജിതോ ജിതഃ 13

ചേലായ് ചിലപ്പോൾക്കുളിച്ചു കുറിയിട്ടു
മാലധരിച്ചലങ്കാര സമേതനായ്
പട്ടുമുടുത്തു രഥദന്തിവാജികൾ
തൊട്ടുള്ള വാഹനമേറിച്ചരിച്ചിട്ടും
മററു ചിലപ്പോൾ ദിഗംബരനായ് ഭൂത-
മട്ടിലുമെങ്ങും ചരിച്ചിട്ടുന്നുണ്ടു ഞാൻ. 41
ധിക്കരിപ്പോരെയും സത്ക്കരിപ്പോരെയും
ധിക്കരിക്കാഞ്ഞാൻ സ്തുതിക്കയും ചെയ്തിടാ
ആയവക്കെല്ലാം ഹരിയിലൈകാത്മ്യമാം
ശ്രേയസ്സിലുവാനർത്ഥിച്ചിട്ടുന്നു ഞാൻ 42
ദൈത്യാധിനാഥാ! വികല്പത്തിനെച്ചിത്ത-
വൃത്തിയിലും പിന്നെയച്ചിത്തവൃത്തിയെ
നാനാർത്ഥവിഭ്രമമാളും മനസ്സിലും,
മാനസം സാത്ത്വികാഹംകൃതിതന്നിലും,
പിന്നെയസ്സാത്ത്വികാഹംകൃതിയെ മായ-
തന്നിലുമങ്ങു ദഹിപ്പിക്കണം ക്രമാൽ 43
ആ മായയെപ്പിന്നെയാത്മാനുഭൂതിയിൽ
ഹോമിക്കണം സത്യദർശനനായ് മുനി.
സപ്രകാശാത്മകനായ് വിരമിക്കണം
ക്ഷിപ്രം സമസ്തകർമ്മത്തിൽനിന്നും സ്വയം. 44
എൻ ചരിതം ഗൂഢവും ശാസ്ത്രമര്യാദ-
യഞ്ചാതതിക്രമിക്കുന്നതുമെങ്കിലും
ഞാനരുളീടിനേനേവം ഭവാനോടു
ശ്രീനിവാസപ്രിയഭക്തനല്ലോ ഭവാൻ. 45

നാരദൻ പറഞ്ഞു

നേരിട്ടിവണ്ണമാമാമുനിതന്നോടു
[1] പാരമഹംസ്യമാം ധർമ്മം ധരിച്ചുടൻ
തുഷ്ടനായ് പ്രഹ്ലാദനർച്ചിച്ചു ഹർഷമോടു
യാത്രയും ചൊല്ലി നിജാലയം പൂകിനാൻ. 46

---

## അദ്ധ്യായം 14

യുധിഷ്ഠിരൻ പറഞ്ഞു

ഏതുവിധം ധർമ്മമാചരിച്ചീടുകിൽ
മാദൃശന്മാരാം ഗൃഹസ്ഥിതരഞ്ജസാ
മുക്തരായിബ്ഭവിച്ചീടുമെന്നുള്ളതു
ചൊൽക്കൊണ്ട ദേവമുനേ! കഥിച്ചീടുക. 1

നാരദൻ പറഞ്ഞു

ലോകരെ നന്നായനുഗ്രഹിക്കും മഹാ-
ഭാഗാ! ഭവച്ചോദ്യമേററവും യോഗ്യമാം
ജ്ഞാനനിദാനമാം നൈഷ്കർമ്മ്യമാർഗ്ഗങ്ങൾ
ഞാനിനിച്ചൊല്ലാം യഥാർത്ഥമായ് ധർമ്മജ! 2
ഗേഹസ്ഥിതൻ ഗൃഹയോഗ്യകർമ്മങ്ങളെ
ശ്രീഹരിയിൽ ഫലഹീനമർപ്പിക്കണം
പിന്നെയവൻ മാമുനീശപ്രന്മാരെയും
നന്നായുപാസിച്ചിടേണം നരാധിപാ! 3
മന്ദിരധർമ്മങ്ങളാചരിച്ചാലുടൻ
ചെന്നുപശാന്തരാം മാമുനിമാരുടെ
സന്നിധിതന്നിൽത്തദാവൃതനായിരു-
ന്നെന്നും ഭഗവത്ക്കഥകൾ കേട്ടിടണം
സ്വാംഗം, കളത്രം, തനുജരെന്നീവിഷ-
യങ്ങളെ സത്സംഗമത്താലകററണം
ഉത്ഥിതനായവൻ സ്വപ്നത്തിലീക്ഷിച്ച
വസ്തുക്കളെയെന്നതുപോലെ മെല്ലവേ 4-5
എത്രയുണ്ടാവശ്യമത്രയ്ക്കുമാത്രമേ
ശ്രദ്ധവെയ്ക്കേണ്ടു ഭവനദേഹങ്ങളിൽ
രാഗമവററയിലുള്ളതു തള്ളണം
ലോകരെബ്ബോദ്ധ്യപ്പെടുത്താതെ പണ്ഡിതൻ. 6
നേരേ മനുഷ്യലോകത്തിൽത്തനിക്കുള്ള
പൌരുഷം പാരം തെളിക്കയുംചെയ്യണം
ജ്ഞാതികളുമച്ഛനമ്മമാരും സുതർ
ഭ്രാതാക്കളും സുഹൃത്തുക്കളുമന്യരും
ഓതുന്നതിലുമിച്ഛിപ്പതിലും തുലോം
മോദിച്ചു നിർമ്മമനായിരുന്നീടണം. 7
ദിവ്യഭൗമാന്തരീക്ഷങ്ങളാം ദ്രവ്യങ്ങൾ
സർവ്വവുമീശൻ നമുക്കു തരുന്നിതേ
അദ്ധ്വാനംകൊണ്ടുതാൻ ജീവിതാവശ്യങ്ങൾ
ബുദ്ധിമാൻ നിർവ്വഹിക്കണമുത്തമം. 8
സ്വന്തമുദരം ഭരിക്കുവാനാവശ്യ-
മെന്തതത്രേ തനിക്കുള്ളതാകുമുതൽ
എന്നതിലേറെ ധനം തനിക്കുള്ളതാ-
യുന്നുവോൻ ചോരനും ദണ്ഡ്യനുമാം നൃപാ! 9
പൂച്ച,പശു,പാ,മ്പെലി, കുര,ങ്ങുഷ്ട്രങ്ങ-
ളീച്ച കഴുതകാകാദി ഖഗങ്ങളും
സ്വന്തംസുതരെന്നു ചിന്തിച്ചവററിനും
സന്തോഷമോടുകൊടുക്കണം ഭക്ഷണം. 10
ധർമ്മാർത്ഥകാമപുമർത്ഥങ്ങൾ മൂന്നുമ-
ബ്രഹ്മചാരിക്കൊത്തു കഷ്ടം സഹിച്ചുതാൻ
നേടൊലാ,ദൈവികകാലദേശാപ്തമാ-
യീടുന്നതിൽ തൃപ്തനായിരുന്നീടണം. 11
ശ്വാക്കൾ പതിതർ നീചക്കും ഗൃഹമേധി
യോഗ്യമായ്ക്കാമങ്ങൾ പങ്കിടുനൽകണം
ഭാര്യയെക്കൊണ്ടും നടത്തണമാതിഥ്യ-
കാര്യം, പുമാനു മമത്വം പ്രിയയിലാം. 12
പ്രാണങ്ങളേയും ഗുരുജനത്തെയുമേ-
തേണാക്ഷിയാൾക്കായ് പുമാൻ ഹനിച്ചീടുമോ
ആ നാരിയിലെ മമത്വം വെടിഞ്ഞിടും
മാനവനാൽ ജിതനാണജിതൻ ഹരി. 13

---

[1] പരമഹംസന്മാരെ സംബന്ധിച്ചതു്

ക്രിമിവിഡ്ഭസ്മനിഷ്ഠാന്തം ക്വേദം തുച്ഛം കളേബരം
ക്വ തദീയരതിർഭാര്യാ ക്വായമാത്മാ നഭശ്ഛദിഃ 14

സിദ്ധൈര്യജ്ഞാവശിഷ്ടാർത്ഥൈഃ കല്പയേദ്വൃത്തിമാത്മനഃ
ശേഷേ സ്വത്വം ത്യജൻ പ്രാജ്ഞഃ പദവീം മഹതാമിയാൽ. 15

ദേവാനൃഷീൻ നൃഭൂതാനി പിതൄനാത്മാനമന്വഹം
സ്വവൃത്ത്യാഗതവിത്തേന യജേത പുരുഷം പൃഥക്. 16

യർഹ്യാത്മനോഽധികാരാദ്യാഃ സർവ്വാഃ സ്യുര്യജ്ഞസംപദഃ
വൈതാനികേന വിധിനാ അഗ്നിഹോത്രാദിനാ യജേൽ. 17

ന ഹ്യഗ്നിമുഖതോഽയം വൈ ഭഗവാൻ സർവ്വയജ്ഞഭുക്
ഇജ്യേത ഹവിഷാ രാജന്യഥാ വിപ്രമുഖേ ഹുതൈഃ 18

തസ്മാൽ ബ്രാഹ്മണദേവേഷു മർത്ത്യാദിഷു യഥാർഹതഃ
തൈസ്തൈഃ കാമൈര്യജസ്വൈനം ക്ഷേത്രജ്ഞം
ബ്രാഹ്മണാനനു. 19

കുര്യാദാപരപക്ഷീയം മാസി പ്രൌഷ്ഠപദേ ദ്വിജഃ
ശ്രാദ്ധം പിത്രോര്യഥാവിത്തം തദ്ബന്ധൂനാം ച വിത്തവാൻ.20

അയനേ വിഷുവേ കുര്യാദ്വ്യതീപാതേ ദിനക്ഷയേ
ചന്ദ്രാദിത്യോപരാഗേ ച ദ്വാദശ്യാം ശ്രവണേഷു ച. 21

തൃതീയായാം ശുക്ലപക്ഷേ നവമ്യാമഥ കാർത്തികേ
ചതസൃഷ്വപ്യഷ്ടകാസു ഹേമന്തേ ശിശിരേ തഥാ. 22

മാഘേ ച സിതസപ്തമ്യാം മഘാരാകാസമാഗമേ
രാകയാ ചാനുമത്യാ വാ മാസർക്ഷാണി യുതാന്യപി. 23

ദ്വാദശ്യാമനുരാധാ സ്യാച്ഛ്രവണസ്തിസ്ര ഉത്തരാഃ
തിസൃഷ്വേകാദശീ വാഽഽസു ജന്മർക്ഷശ്രോണയോഗയുക്. 24

ത ഏതേ ശ്രേയസഃ കാലാ നൃണാം ശ്രേയോവിവർദ്ധനാഃ
കുര്യാൽ സർവ്വാത്മനൈതേഷു ശ്രേയോഽമോഘം തദായുഷഃ 25

ഏഷു സ്നാനം ജപോ ഹോമോ വ്രതം ദേവദ്വിജാർച്ചനം
പിതൃദേവനൃഭൂതേഭ്യോ യദ്ദത്തം തദ്ധ്യനശ്വരം 26

സംസ്കാരകാലോ ജായായാ അപത്യസ്യാത്മനസ്തഥാ
പ്രേതസംസ്ഥാ മൃതാഹശ്ച കർമ്മണ്യഭ്യുദയേ നൃപ. 27

അഥ ദേശാൻ പ്രവക്ഷ്യാമി ധർമ്മാദിശ്രേയ ആവഹാൻ
സ വൈ പുണ്യതമോ ദേശഃ സൽപാത്രം യത്ര ലഭ്യതേ. 28

ബിംബം ഭഗവതോ യത്ര സർവ്വമേതച്ചരാചരം
യത്ര ഹ ബ്രാഹ്മണകുലം തപോവിദ്യാദയാന്വിതം. 29

യത്ര യത്ര ഹരേരർച്ചാ സ ദേശഃ ശ്രേയസാം പദം
യത്ര ഗംഗാദയോ നദ്യഃ പുരാണേഷു ച വിശ്രുതാഃ 30

സരാംസി പുഷ്കരാദീനി ക്ഷേത്രാണ്യർഹാശ്രിതാന്യുത
കുരുക്ഷേത്രം ഗയശിരഃ പ്രയാഗഃ പുലഹാശ്രമഃ 31

നൈമിഷം ഫാൽഗുനം സേതുഃ പ്രഭാസോഽഥ കുശസ്ഥലീ
വാരാണസീ മധുപുരീ പമ്പാ ബിന്ദുസരസ്തഥാ. 32

നാരായണാശ്രമോ നന്ദാ സീതാരാമാശ്രമാദയഃ
സർവ്വേ കുലാചലാ രാജന്മഹേന്ദ്രമലയാദയഃ 33

ഏതേ പുണ്യതമാ ദേശാ ഹരേരർച്ചാശ്രിതാശ്ച യേ
ഏതാന്ദേശാൻ നിഷേവേത ശ്രേയസ്കാമോ ഹ്യഭീക്ഷ്ണശഃ
ധർമ്മോ ഹ്യത്രേഹിതഃ പുംസാം സഹസ്രാധിഫലോദയഃ 34

ചാരം മലംകൃമിയെന്നവസ്തുക്കളായ്
മാറുമിത്തുച്ഛശരീരമെങ്ങോർകകിൽ
അങ്ങിനെയുള്ള ദേഹത്തെസ്സുഖിപ്പിക്ക-
മംഗനതൻസ്ഥിതിയെങ്ങു യുധിഷ്ഠിരാ!
'അന്തരിക്ഷത്തെ മറച്ചുവിളങ്ങിട്ട-
മന്തരാത്മാവിൻ പദവിയെങ്ങോർകകിൽ? 14
എന്നുമപ്പഞ്ചയജ്ഞാനന്തരം ബാക്കി-
വന്നിട്ടും സാധനമെല്ലാം ഗൃഹാശ്രമി
സ്വതാഭിമാനമെന്യേ പരക്കേകണ-
മെത്തുമവൻ മഹാന്മാർ തൻ പദവിയിൽ. 15
ആദിതേയന്മാർ നരർ മുനിമാർ പിതൃ
ഭൂതഗണത്തെയുമാത്മാവുതന്നെയും
തന്നുടെവൃത്തിയാൽ നേടും ധനത്തിനാ-
ലനപഹമീശഭാവത്തൊടർച്ചിക്കണം. 16
അൻപോടധികാരമാദിയാമദ്ധ്വര-
സമ്പത്തശേഷം ഗൃഹസ്ഥനുണ്ടാവുകിൽ
യാഗവിധിപോലെയഗ്നിഹോത്രാദിയാ-
ലേകനാം സർവ്വേശ്വരനെയർച്ചിക്കണം. 17
എപ്പൊഴും യജ്ഞഭുക്കാം ഭഗവാൻ ഹരി
വിപ്രമുഖാഹുതികൊണ്ടെന്നപോലവേ
വഹ്നിമുഖത്തിലെയാഹുതിമൂലമായ്
നന്നായ് പ്രസാദിച്ചിട്ടുന്നില്ലനിർണ്ണയം 18
ധാത്രീസുരദേവമർത്ത്യാദിസംസ്ഥനാം
[1] ക്ഷേത്രജ്ഞനെയിഷ്ടവസ്തുക്കളാൽ മുദാ
ആരണാർച്ചയ്ക്കുശേഷം യജിച്ചീടുക
ഭൂരമണാ! യോഗ്യതാനുസാരം ഭവാൻ. 19
സമ്പന്നനാം ദ്വിജൻ സമ്പത്തിനൊത്തപോൽ
തൻപിതൃക്കൾക്കും പിതൃബാന്ധവർക്കുമേ
കന്നിമാസാപരപക്ഷ 'മഹാലയ'-
പുണ്യനാളിൽ ശ്രാദ്ധമൂട്ടണം സാദരം. 20
രണ്ടയനത്തിൽ, വിഷുവത്തിലും ചന്ദ്ര-
ചണ്ഡകിരണഗ്രഹണകാലങ്ങളിൽ,
ദ്വാദശിയിൽ, വ്യതീപാതകാലത്തോണ-
മാദിനാൾ മൂന്നിലും, വാവിന്നൊട്ടുവിലും
ആരാധനംചെയ്യണം സുരന്മാരെയും
നേരേ പിതൃജനത്തേയും ഗൃഹാശ്രമി. 21
വൈശാഖകാർത്തിക ശുക്ലപക്ഷങ്ങളി-
ലക്ഷയാഖ്യതൃതീയയ്ക്കു, നവമിയിൽ
ഹേമന്തകാലത്തിലും ശിശിരത്തിലും
ധീമൻ! വിശേഷമിസ്സത്ക്രിയയൊക്കെയും. 22
മാഘമാസത്തെസ്സിതസപ്തമിയിലും
രാകയാംപൌർണ്ണമിയൊത്തമഖത്തിലും
പിന്നെയനുമതിയായിട്ടും പൌർണ്ണമി
ചേർന്നിട്ടും മാസനക്ഷത്രത്തിലും തഥാ. 23
ഉത്തിരമൂത്രാടമുത്തിരട്ടാതിയെ-
ന്നീത്രയുംനാൾ ചേരുമേകാദശിയിലും,
പിന്നനിഴത്തൊട്ടുമോണത്തൊട്ടുമൊത്തു
വന്നിട്ടും ദ്വാദശിയെന്ന പക്കത്തിലും,
ഓണമോജന്മനക്ഷത്രമോ ചേർന്നിട്ട-
മേകാദശിയിലും ശ്രാദ്ധമൂട്ടേണ്ടതാം. 24
ഇപ്പുണ്യകാലങ്ങൾ മേൽ വിവരിച്ചതാം
സത്പ്രവൃത്തിക്കൊക്കെയേററം വിശിഷ്ടമാം
അത്തവ്വും നോമ്പുവിട്ടും ശ്രാദ്ധമൂട്ടണം
മർത്ത്യനു ജന്മസാഫല്യമതേകിടും. 25
ഇച്ചൊന്നകാലങ്ങളിൽ പിതൃനിർജ്ജരാ-
ഭ്യർച്ചനം തീർത്ഥാടനം വ്രതം സ്നാനവും
ഹോമവും മന്ത്രജപവും സുരമർത്ത്യ-
ഭൂമീസുരക്കും പിതൃക്കൾക്കുമർപ്പണം
എന്നിതെല്ലാമക്ഷയമായിട്ടും ഫല-
മെന്നുമരുളീട്ടുമില്ലൊരു സംശയം 26
ഭാര്യതൻ സംസ്കാരകാലം, നിജസുത-
ന്മാരുടെ ജാതകർമ്മാവസരം തഥാ
സത്രദീക്ഷാപ്രേതസംസ്കാരവേളകൾ
ചത്തനാളഹൃദയത്തിനായ്ചെയ്തിടും
കർമ്മങ്ങൾതൻകാല,മെന്നിതെല്ലാപ്പുണ്യ-
കർമ്മത്തിനും വിശിഷ്ടംതന്നെ മന്നവാ! 27
ഞാനിനിധർമ്മാദിശ്രേയസ്സരുളിട്ടും
സ്ഥാനങ്ങളേതൊക്കെയെന്നും കഥിച്ചിടാം
സത്പുമാനേയേതു ദേശത്തു കിട്ടിട്ട-
മപ്പദേശംതന്നെ പുണ്യതമം ദൃഢം. 28
ഇപ്രപഞ്ചത്തെയുൾക്കൊള്ളും ഭഗവാൻെറ
നൽപ്രതിരൂപമിയലുന്നദേശവും
കാരുണ്യവുംതപോവിദ്യകളും പെട്ട-
മാരണവംശങ്ങളാളും പ്രദേശവും. 29
നാരായണഭഗവാനെ നിരന്തര-
മാരാധനംചെയ്യുപോരും സ്ഥലങ്ങളും
പിന്നെപ്പുരാണപ്രസിദ്ധങ്ങളായിട്ടും
വിണ്ണാറുതൊട്ടുനദികൾ ചേരുന്നിടം,
എന്നിവയെല്ലാമുലകിലിന്നുള്ളതാം
പുണ്യസ്ഥലങ്ങളിലേറെ മുഖ്യങ്ങളാം. 30
പുഷ്കരംതൊട്ടു സരസ്സുകൾ സത്സേവ്യ-
മക്കുരുക്ഷേത്രം, പുലഹാശ്രമം, ഗയ, 31
നൈമിശാരണ്യം, പ്രഭാസം, പ്രയാഗയു-
മാമഥുരാപുരം, ശ്രീരാമസേതുവും,
ബിന്ദുസരസ്സും, ജനകജ രാമനോ-
ടൊന്നിച്ചു വാണിരുന്നോരാശ്രമങ്ങളും,
നന്ദയും പമ്പയും പിന്നെമലയമാ
ഹേന്ദ്രാദിയാം കുലശൈലങ്ങൾഫൽഗുനം
ശ്രീഹരിഭക്തർ വസിക്കും സ്ഥലങ്ങളും
ശ്രീഹൃഷീകേശപ്രതിഷ്ഠാപദങ്ങളും
പുണ്യസ്ഥലങ്ങൾതാൻ,തത്രചെയ്യും ധർമ്മ-
മെന്നും സഹസ്രാധികഫലദായകം.
ശ്രേയസ്സഭിലഷിച്ചീടും പുമാനെന്നു-
മായവ സേവിച്ചിടേണ്ടതാം നിർണ്ണയം 32–34

പാത്രം ത്വത്ര നിരുക്തം വൈ കവിഭിഃ പാത്രവിത്തമൈഃ
ഹരിരേവൈക ഉർവ്വീശ യന്മയം വൈ ചരാചരം 35
ദേവർഷ്യർഹത്സു വൈ സത്സു തത്ര ബ്രഹ്മാത്മജാദിഷു
രാജന്യദഗ്രപൂജായാം മതഃ പാത്രതയാച്യുതഃ 36
ജീവരാശിഭിരാകീർണ്ണ ആണ്ഡകോശാങ്ഘ്രിപോ മഹാൻ
തന്മൂലത്വാദച്യുതേജ്യാ സർവ്വജീവാത്മതർപ്പണം. 37
പുരാണ്യനേന സൃഷ്ടാനി നൃതിര്യഗൃഷിദേവതാഃ
ശേതേ ജീവേന രൂപേണ പുരേഷു പുരുഷോ ഹ്യസൌ 38
തേഷ്വേഷു ഭഗവാൻ രാജംസ്താരതമ്യേന വർത്തതേ
തസ്മാൽ പാത്രം ഹി പുരുഷോ യാവാനാത്മാ യഥേയതേ 39
ദൃഷ്ട്വാ തേഷാം മിഥോ നൃണാമജ്ഞാനാത്മതാം നൃപ
ത്രേതാദിഷു ഹരേരർച്ചാ ക്രിയായൈ കവിഭിഃ കൃതാ. 40
തതോഽർച്ചായാം ഹരിം കേചിൽ സംശ്രദ്ധായ സപര്യയാ
ഉപാസത ഉപാസ്താപി നാർത്ഥദാ പുരുഷദ്വിഷാം. 41
പുരുഷേഷ്വപി രാജേന്ദ്ര സുപാത്രം ബ്രാഹ്മണം വിദുഃ
തപസാ വിദ്യയാ തുഷ്ട്യാ ധത്തേ വേദം ഹരേസ്തനും 42
നന്വസ്യ ബ്രാഹ്മണാ രാജൻ കൃഷ്ണസ്യ ജഗദാത്മനഃ
പുനന്തഃ പാദരജസാ ത്രിലോകീം ദൈവതം മഹൽ. 43

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
സദാചാരനിർണ്ണയോ നാമ ചതുർദ്ദശോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6247 സപ്തമസ്കന്ധേ ശ്ലോകാഃ 670

## പഞ്ചദശോഽധ്യായഃ

നാരദ ഉവാച

കർമ്മനിഷ്ഠാ ദ്വിജാഃ കേചിൽ തപോനിഷ്ഠാ നൃപാപരേ
സ്വാധ്യായേഽന്യേ പ്രവചനേ യേ കേചിജ്ജ്ഞാനയോഗയോഃ 1
ജ്ഞാനനിഷ്ഠായ ദേയാനി കവ്യാന്യാനന്ത്യമിച്ഛതാ
ദൈവേ ച തദഭാവേ സ്യാദിതരേഭ്യോ യഥാർഹതഃ 2
ദ്വൌ ദൈവേ പിതൃകാര്യേ ത്രീനേകൈകമുഭയത്ര വാ
ഭോജയേൽ സുസമൃദ്ധോഽപി ശ്രാദ്ധേ കുര്യാന്ന വിസ്തരം. 3
ദേശകാലോചിതശ്രദ്ധാദ്രവ്യപാത്രാർഹണാനി ച
സമ്യഗ്ഭവന്തി നൈതാനി വിസ്തരാൽ സ്വജനാർപ്പണാൽ. 4
ദേശേ കാലേ ച സമ്പ്രാപ്തേ മുന്യന്നം ഹരിദൈവതം
ശ്രദ്ധയാ വിധിവൽ പാത്രേ ന്യസ്തം കാമധുഗക്ഷയം 5
ദേവർഷിപിതൃഭൂതേഭ്യ ആത്മനേ സ്വജനായ ച
അന്നം സംവിഭജൻ പശ്യേത്സർവ്വം തൽ പുരുഷാത്മകം. 6
ന ദദ്യാദാമിഷം ശ്രാദ്ധേ ന ചാദ്യാദ്ധർമ്മതത്ത്വവിൽ
മുന്യന്നൈഃ സ്യാൽ പരാ പ്രീതിര്യഥാ ന പശുഹിംസയാ. 7
നൈതാദൃശഃ പരോ ധർമ്മോ നൃണാം സദ്ധർമ്മമിച്ഛതാം
ന്യാസോ ദണ്ഡസ്യ ഭൂതേഷു മനോവാക്കായജസ്യ യഃ 8
ഏകേ കർമ്മമയാൻ യജ്ഞാൻ ജ്ഞാനിനോ യജ്ഞവിത്തമാഃ
ആത്മസംയമനേഽനീഹാ ജുഹ്വതി ജ്ഞാനദീപിതേ. 9
ദ്രവ്യയജ്ഞൈര്യക്ഷ്യമാണം ദൃഷ്ട്വാ ഭൂതാനി ബിഭ്യതി
ഏഷ മാകരുണോ ഹന്യാദതജ്ജ്ഞോ ഹ്യസുതൃബ്ധ്രുവം. 10
തസ്മാൽ ദൈവോപപന്നേന മുന്യന്നേനാപി ധർമ്മവിൽ
സന്തുഷ്ടോഽഹരഹഃ കുര്യാന്നിത്യനൈമിത്തികീഃ ക്രിയാഃ 11

പാത്രജ്ഞരാം പണ്ഡിതന്മാർ ചരാചര-
മൂർത്തിയാകും ഭഗവാൻ വാസുദേവനെ
ഏകനാം പൂജ്യതമനെന്നു മുന്നമേ-
യൈകകണ്ഠ്യം തീരുമാനിച്ചിരിപ്പിതേ. 35
അക്കാര്യമങ്ങേക്കറിയാവതല്ലയോ
ചൊൽക്കൊണ്ട രാജസൂയംതന്നിലാരെയാം
അഗ്ര്യപൂജയ്ക്കജപുത്രാദ്യരാം യോഗ്യ-
രൊക്കെയുള്ളപ്പൊഴുമേററിയർച്ചിച്ചതാം 36
എണ്ണമററീടുന്ന ജീവസമൂഹസം-
പൂർണ്ണമാമണ്ഡകോശാകൃതിയായിട്ടും
ഉന്നതപാദപത്തിൻതായിവേരായി
മിന്നുമാശ്രീഹരിതന്നെയർച്ചിക്കുകിൽ
ആയതഖിലജീവാത്മസന്തർപ്പണ-
മായിബ്ഭവിച്ചിടും ഭൂപശിഖാമണേ! 37
മാനുഷതിര്യഗൃഷി സുരാദിക്കെഴും
നാനാശരീരങ്ങൾ നിർമ്മിച്ചതാകവേ
തൻപുരമാക്കിയതിൽജ്ജീവരൂപനാ-
യൻപിൽ ശയിക്കും പുരുഷനത്രേ ഹരി. 38
താരതമ്യാനുസാരം വിളങ്ങുന്നിതി-
പ്പൂരുഷൻ ജീവിജാലത്തിലശേഷവും
എത്രയ്ക്കുമാത്രമുണ്ടാത്മപ്രകാശന-
മത്രയ്ക്കുമാത്രം പുരുഷനും പാത്രമാം. 39
ത്രേതാദിയിൽ മനുഷ്യർക്കു പരസ്പരം
ബാധിച്ച നിന്ദാസ്വഭാവം നിമിത്തമായ്
മുന്നമേതാൻ ശ്രീഹരിതൻ സമർച്ചന-
ത്തിന്നായ് പ്രതിമകൾവച്ചാർമനീഷികൾ. 40
അന്നുമുതൽചിലർ ശ്രദ്ധാപുരസ്സര-
മെന്നുമർച്ചിപ്പൂ പ്രതിമയിൽവിഷ്ണുവേ
എന്നാൽ, ജനദ്രോഹികൾക്കമ്മൂലവും
വന്നിടുന്നില്ല പുരുഷാർത്ഥമേതുമേ. 41
മർത്ത്യരിലേവൻ തപോവിദ്യകളൊടു-
മൊത്തു ഹരിരൂപമാമാഗമത്തിനെ
തുഷ്ട്യാധരിക്കുന്നിതദ്ധരണീസുര-
സത്തമനെണ്ണുന്നിക്കുന്നു സത്പാത്രമായ്. 42
പാദരജസ്സിനാൽ മൂന്നുലോകത്തെയും
പൂതമാക്കീടുമബ് ഭൂസുരസത്തമൻ
ലോകത്രയത്തിനാത്മാവായ് വിളങ്ങിടും
ശ്രീകൃഷ്ണനും മഹദ്ദൈവതമല്ലയോ? 43

---

# അദ്ധ്യായം 15

**നാരദൻ പറഞ്ഞു**

ഒട്ടുപേർ വിപ്രരിൽക്കർമ്മനിഷ്ഠന്മാരു-
മൊട്ടുപേർപിന്നെത്തപോനിഷ്ഠരും ചിലർ
വേദംപഠിപ്പോർ ചിലർ പഠിപ്പിക്കുവോർ
മേദിനീശാ! ജ്ഞാനയോഗികളും ചിലർ. 1
എന്നതിൽ സത്പാത്രമാം ജ്ഞാനനിഷ്ഠനു
നന്ദിച്ചനന്തഫലേച്ഛുക്കളായവർ
ദാനംകൊടുക്കണം [1]ഹവ്യവും [2]കവ്യവും
ജ്ഞാനിയെയെങ്ങും ലഭിക്കാതിരിക്കുകിൽ
കർമ്മനിഷ്ഠന്മാർക്കുടൻ യോഗ്യതാ താര-
തമ്യവിവേചനത്തോടു നൽകീടണം. 2
ദേവാർച്ചയിലിരുവിപ്രരെയും പിതൃ
ദേവതാശ്രാദ്ധത്തിൽ വിപ്രത്രയത്തെയും
ഊട്ടണമെന്നു,ണ്ടൊരാളെ വീതം മാത്ര-
മൂട്ടിയാലുംമതി രണ്ടുകർമ്മത്തിനും
വിത്തവാനാകിലും കൂട്ടരുതേതുമേ
ശ്രാദ്ധത്തിലാളിന്റെ സംഖ്യയൊരിക്കലും. 3
ദേശകാലോചിതശ്രദ്ധയും സാധന-
രാശിയും സത്ക്കാരവും സജ്ജനങ്ങളും
ഒത്തുവന്നീടാ, സ്വജനത്തെയാകവേ
ചേർത്തു നടത്തുവാനുദ്യമിച്ചീടുകിൽ. 4
ദേശകാലപ്രാപ്തമുന്യാചിതമന്ന-
മീശനായാദ്യം നിവേദനം ചെയ്തഥ
സന്മനസ്സോടു സാധുക്കൾക്കരുളീടു-
മമ്മർത്ത്യനെത്തുമഖിലകാമങ്ങളും. 5
അന്നം തനിക്കുംതഥാ സ്വജനത്തിനും
പിന്നെമററുള്ളവർക്കും വിഭജിക്കവേ,
ആയവരേവരും ശ്രീഹരിയെന്നുതാൻ
മായമകന്നു വിചാരിച്ചുകൊള്ളണം. 6
ധർമ്മതത്ത്വത്തെയറിയുന്നവൻ ശ്രാദ്ധ-
കർമ്മത്തിൽമാംസംഭുജിക്കയും നൽകയും
ചെയ്തുകൂടാ, മുനീന്ദ്രാന്നത്തിലെന്നപോൽ
പ്രീതി പിതൃക്കൾക്കു ഹിംസയിൽവരാ. 7
പ്രാണികളെ മനോവാക്ശരീരങ്ങളാൽ
കാണിയും ഹിംസിച്ചീടാതെയിരിക്കുക
എന്നതിൽക്കൂട്ടലായൊരുധർമ്മമി-
ല്ലെന്നുമുലകിതിലുർവ്വരാധീശ്വരാ! 8
യജ്ഞരൂപജ്ഞർ ചിലർ കർമ്മരൂപമാം
യജ്ഞങ്ങളെ ജ്ഞാനദീപിതമായിട്ടും
ആത്മസുസംയമവഹ്നിതന്നിൽ സ്വയം
കർമ്മനിരീഹരായ് ഹോമിച്ചിടുന്നിതേ. 9
പശ്വാദിവസ്തുക്കൾ സംഭരിച്ചധ്വരം
സ്വർശ്രേയസ്സിന്നായ് നടത്താൻതുടങ്ങിടും
മർത്ത്യനെക്കണ്ടി"ട്ടിവൻ നിർദ്ദയൻസ്വന്ത-
ഗാത്രത്തെമാത്രം പുലർത്തുവാനുന്നവോൻ
നമ്മെയുംകൊന്നിടും യോഗജ്ഞനല്ലിവ"-
നിമ്മട്ടുപേടിച്ചിടുന്നു ഭൂതാവലി. 10
എന്നതിനാൽ ദൈവികമുളച്ചുണ്ടായ
ധാന്യംപചിച്ചുമുനിവരാന്നത്തിനാൽ
ചെമ്മേമുദിതനായ് നിത്യനൈമിത്തിക-
കർമ്മങ്ങൾധർമ്മവിത്താചരിച്ചീടണം. 11

---

1 പിതൃപൂജയ്ക്കുള്ളതു്   2 ദേവപൂജയ്ക്കുള്ളതു്

വിധർമ്മഃ പരധർമ്മശ്ച ആഭാസ ഉപമാ ഛലഃ
അധർമ്മശാഖാഃ പഞ്ചേമാ ധർമ്മജ്ഞോഽധർമ്മവൽ ത്യജേൽ. 12
ധർമ്മബാധോ വിധർമ്മഃ സ്യാൽ പരധർമ്മോഽന്യചോദിതഃ
ഉപധർമ്മസ്തു പാഖണ്ഡോ ദംഭോ വാ ശബ്ദഭിച്ഛലം 13
യസ്ത്വിച്ഛയാ കൃതഃ പുംഭിരാഭാസോ ഹ്യാശ്രമാൽ പൃഥക്
സ്വഭാവവിഹിതോ ധർമ്മഃ കസ്യ നേഷ്ടഃ പ്രശാന്തയേ. 14
ധർമ്മാർത്ഥമപി നേഹേത യാത്രാർത്ഥം വാധനോ ധനം
അനീഹാനീഹമാനസ്യ മഹാഹേരിവ വൃത്തിദാ. 15
സന്തുഷ്ടസ്യ നിരീഹസ്യ സ്വാത്മാരാമസ്യ യൽ സുഖം
കുതസ്തൽ കാമലോഭേന ധാവതോഽർത്ഥേഹയാ ദിശഃ 16
സദാ സന്തുഷ്ടമനസഃ സർവ്വാഃ സുഖമയാ ദിശഃ
ശർക്കരാകണ്ടകാദിഭ്യോ യഥോപാനൽപദഃ ശിവം. 17
സന്തുഷ്ടഃ കേന വാ രാജന്ന വർത്തേതാപി വാരിണാ
ഔപസ്ഥ്യജൈഹ്വ്യകാർപ്പണ്യാദ് ഗൃഹപാലായതേ ജനഃ 18
അസന്തുഷ്ടസ്യ വിപ്രസ്യ തേജോ വിദ്യാ തപോ യശഃ
സ്രവന്തീന്ദ്രിയലൗല്യേന ജ്ഞാനം ചൈവാവകീര്യതേ. 19
കാമസ്യാന്തം ച ക്ഷുത്തൃഡ്ഭ്യാം ക്രോധസ്യൈതൽഫലോദയാൽ
ജനോ യാതി ന ലോഭസ്യ ജിത്വാ ഭുക്ത്വാ ദിശോ ഭുവഃ 20
പണ്ഡിതാ ബഹവോ രാജൻ ബഹുജ്ഞാഃ സംശയച്ഛിദഃ
സദസസ്പതയോഽപ്യേകേ അസന്തോഷാൽ പതന്ത്യധഃ 21
അസങ്കല്പാജ്ജയേൽ കാമം ക്രോധം കാമവിവർജ്ജനാൽ
അർത്ഥാനർത്ഥേക്ഷയാ ലോഭം ഭയം തത്ത്വാവമർശനാൽ. 22
ആന്വീക്ഷിക്യാ ശോകമോഹൗ ദംഭം മഹദുപാസയാ
യോഗാന്തരായാൻ മൗനേന ഹിംസാം കായാദ്യനീഹയാ. 23
കൃപയാ ഭൂതജം ദുഃഖം ദൈവം ജഹ്യാൽ സമാധിനാ
ആത്മജം യോഗവീര്യേണ നിദ്രാം സത്ത്വനിഷേവയാ. 24
രജസ്തമശ്ച സത്ത്വേന സത്ത്വം ചോപശമേന ച
ഏതത്സർവ്വം ഗുരൗ ഭക്ത്യാ പുരുഷോ ഹ്യഞ്ജസാ ജയേൽ. 25
യസ്യ സാക്ഷാദ്ഭഗവതി ജ്ഞാനദീപപ്രദേ ഗുരൗ
മർത്ത്യാസദ്ധീഃ ശ്രുതം തസ്യ സർവ്വം കുഞ്ജരശൗചവൽ 26
ഏഷ വൈ ഭഗവാൻ സാക്ഷാൽ പ്രധാനപുരുഷേശ്വരഃ
യോഗേശ്വരൈർവ്വിമൃഗ്യാംഘ്രിർല്ലോകോ വൈ മന്യതേ നരം. 27
ഷഡ്വർഗ്ഗസംയമൈകാന്താഃ സർവ്വാ നിയമചോദനാഃ
തദന്താ യദി നോ യോഗാനാവഹേയുഃ ശ്രമാവഹാഃ 28
യഥാ വാർത്താദയോ ഹ്യർത്ഥാ യോഗസ്യാർത്ഥം ന ബിഭ്രതി
അനർത്ഥായ ഭവേയുസ്തേ പൂർത്തമിഷ്ടം തഥാസതഃ 29
യശ്ചിത്തവിജയേ യത്തഃ സ്യാന്നിഃസംഗോഽപരിഗ്രഹഃ
ഏകോ വിവിക്തശരണോ ഭിക്ഷുർഭിക്ഷാമിതാശനഃ 30

പിന്നെവിധർമ്മം, പരധർമ്മ,മാഭാസ-
മെന്നല്ലുപമയതും ഛലമെന്നതും
അഞ്ചുണ്ടധർമ്മമഹീരുഹശാഖക,-
ളുഞ്ചും വിവേകി പരിത്യജിച്ചീടണം 12
എന്നുംവിധർമ്മം സ്വധർമ്മവിരോധക-
മന്യധർമ്മാചരണം പരധർമ്മമാം.
വേദവിരുദ്ധങ്ങൾഗ്രന്ഥങ്ങളിൽപ്രതി-
പാദിതംപാഖണ്ഡധർമ്മമുപമയാം
ധർമ്മവാക്യങ്ങൾക്കു മറെറാരർത്ഥം കൂടി
നിർമ്മിച്ചതുപോലനുഷ്ഠിച്ചിടുന്നതും
ദംഭത്തിനായി നടത്തപ്പെട്ടുന്നതും
ജംഭാരിതുല്യ! ഛലമെന്നതായിട്ടും. 13
തന്നാശ്രമമുറകൾക്കു വിരുദ്ധമായ്
തോന്ന്യാസമാചരിക്കുന്നതാഭാസമാം
ചെമ്മേസ്വഭാവവിഹിതമായ്‌വച്ചുള്ള
ധർമ്മംപ്രശാന്തിയരുളുന്നിതാക്കുമേ. 14
നിർദ്ധനനാം നിരക്തൻസ്വധർമ്മംനിച-
നിത്തുവാനും നിത്യവൃത്തിക്കുമായ്ധനം
ഇച്ഛിക്കരുത,തനീഹന്നരുളീടുന്നു
ഭക്ഷ്യ[1] മനീഹതാൻ, [2]വാഹസത്തിന്നുപോൽ. 15
കിട്ടുന്നതിൽതൃപ്തനായ്ക്കാമസങ്കല്പ-
മൊട്ടുമില്ലാത്തൊരാത്മാരാമനായിട്ടും
മർത്ത്യനുകിട്ടുംസുഖം കാമലോഭവു-
മർത്ഥാശയുംകൊണ്ടുഴൽവോനു ലഭ്യമോ? 16
പാതയിലേക്കല്ലു മുള്ളെന്നിവയുടെ
ബാധചെരിപ്പിട്ടവനു വരാത്തപോൽ,
നിത്യസന്തുഷ്ടമാം മാനസമുള്ളവ-
നത്തലെന്താ പത്തുദിക്കിലും ചെററുമെ. 17
എന്താണു നീരംലഭിക്കിലതുകൊണ്ടു
സന്തുഷ്ടരായിരിക്കാത്തു ജനാവലി
നവ്യൂപസ്ഥവും സംതൃപ്തമാക്കുവാൻ
ശ്വാവിനെപ്പോലെയവനലയുന്നിതു. 18
സന്തുഷ്ടിയേതുമില്ലാത്തമഹീസുര-
ന്നിന്ദ്രിയപ്രീതിയിലാശമുഴക്കയാൽ
തൻപ്രഭാവംവിദ്യസത്ക്കീർത്തിയും തപ-
സ്സമ്പത്തുമാശുനശിപ്പുവിഭവകവും. 19
ക്ഷുത്തൊട്ടദാഹവുംവന്നുവദ്ധിച്ചിട്ടും-
മാത്രയിൽക്കാമവികാരമടങ്ങിട്ടും
അന്യഹിംസാസ്വഭാവംപെട്ടുംക്രോധവു-
മൊന്നടങ്ങുംഹിംസചെയ്യുതീന്നീട്ടകിൽ.
ദിക്കുപത്തുംവെന്നു ഭോഗങ്ങളാന്നിട്ടാം
ചക്രവത്തിക്കുമേ ലോഭമടങ്ങിടാ. 20
വൈദികലൌകിക നാനാവിഷയങ്ങൾ
ബോധിച്ചിതരസന്ദേഹങ്ങൾതീക്കുവാൻ
ശക്തരായിസ്സഭാദ്ധ്യക്ഷരുമായിട്ടു
ചൊൽക്കൊണ്ടപണ്ഡിതവര്യരിൽമിക്കതും
യാദൃച്ഛികലാഭസന്തുഷ്ടിയേലായ്ക-
ഹേതുവാൽ ഹാ! നരകത്തിൽപതിച്ചിതേ. 21
സങ്കല്പമില്ലായ്മകൊണ്ടു കാമത്തെയും,
തങ്കമകാമതയാലെ കോപത്തെയും
അത്ഥമനത്ഥമെന്നോത്തു ലോഭത്തെയും,
തത്ത്വവിചിന്തയാൽ വെൽക ഭയത്തെയും. 22
വേഗമാത്മാനാത്മസഞ്ചിന്തയാൽമോഹം
ശോകങ്ങളേയും, മഹത്സംഗമത്തിനാൽ
ദംഭത്തെയും, മൌനവൃത്തിമൂലം യോഗ-
സ്തംഭനത്തേയും, ശരീരേന്ദ്രിയങ്ങളെ
കർമ്മങ്ങളിൽനിന്നൊഴിക്കുകമൂലമായ്
ചെമ്മേപരഹിംസയേയും ജയിക്കണം. 23
ഭൂതജംദുഃഖം കരുണകൊണ്ടും,ദൈവ-
ഭൂതദുഃഖത്തെസ്സമാധിയാലും, തഥാ
രോഗാദിയാകും ശരീരജക്ലേശങ്ങൾ
യോഗപ്രഭാവത്തിനാലും, മടിവിട്ടു
നിദ്രയെപ്പിന്നെ പ്രതിദിനമാന്നിട്ടും
സാത്ത്വികാഹാരങ്ങൾകൊണ്ടും ജയിക്കണം. 24
സത്ത്വത്തിനാൽ മററുരണ്ടു ഗുണത്തെയും
സത്ത്വഗുണത്തെയുപശമംകൊണ്ടുമേ
നേരേ വിജയിച്ചിടേണം ഗുരുനാഥ-
കാരുണ്യമൂലമായ് നിഷ്പ്രയാസംനൃപ! 25
ജ്ഞാനദീപം പ്രദാനംചെയ്യരുളിട്ടും
ചേണാന്ന സാക്ഷാദ്ഗുരുവാം ഭഗവാനെ
മർത്ത്യനായ്ത്തെററിദ്ധരിക്കുന്നവക്കെഴും
വിദ്യയെല്ലാം ഗജസ്നാനസമാനമാം. 26
ആത്മസാക്ഷാൽക്കാരകാരണനായിട്ടു-
മാത്മഗുരുദേവനെ ഭ്രാന്തിയാൽ ജനം
മർത്ത്യനെന്നോർപ്പു പ്രകൃതിപുമാന്മാരെ
നിത്യംനിയന്ത്രിച്ചിട്ടും ജഗദീശനും
യോഗസിദ്ധന്മാർതിരയും പരേശനു-
മാകുന്നദേശികൻ സംശയമില്ലതിൽ. 27
ഈവിധം ഷഡ്വർഗ്ഗസംയമത്തിന്നെഴും
സർവനിയമവിധിയുമതോട്ടതാൻ-
തീരുകിൽ നഷ്ടമാം,ധ്യാനാദികൾക്കവ-
തീരെയുതകായ്കിൽ യത്നമാത്രംഫലം. 28
കൃഷ്യാദിവൃത്തികളും തത്ഫലങ്ങളും
മോക്ഷസമർത്ഥങ്ങളായ് ഭവിക്കാത്തപോൽ
ഭക്തിയില്ലാത്തോരസത്പുമാനാന്നിട്ടും
പൂർത്തമിഷ്ടംതൊട്ടവയുംനിരർത്ഥമാം. 29
ചിത്തവിജയത്തിനായ് ശ്രമിക്കുന്നവൻ
പത്തനബന്ധവും വിത്താദിയുംവിട്ടു
ഭിക്ഷുവായ്ഭിക്ഷയെടുത്തതെന്നുംമിതം
ഭക്ഷിച്ചു വാഴണമേകാന്തമകനായ്. 30

1 ഇച്ഛയില്ലായ്മ 2 പെരുമ്പാമ്പ്

ദേശേ ശുചൌ സമേ രാജൻ സംസ്ഥാപ്യാസനമാത്മനഃ
സ്ഥിരം സമം സുഖം തസ്മിന്നാസീതജ്ജ്വംഗ ഓമിതി. 31
പ്രാണാപാനൌ സന്നിരുന്ധ്യാൽ പൂരകുംഭകരേചകൈഃ
യാവന്മനസ്ത്യജേൽ കാമാൻ സ്വനാസാഗ്രനിരീക്ഷണഃ 32
യതോ യതോ നിഃസരതി മനഃ കാമഹതം ഭ്രമൽ
തതസ്തത ഉപാഹൃത്യ ഹൃദി രുന്ധ്യാച്ഛനൈർബ്ബുധഃ 33
ഏവമഭ്യസതശ്ചിത്തം കാലേനാല്പീയസാ യതേഃ
അനിശം തസ്യ നിർവ്വാണം യാത്യനിന്ധനവഹ്നിവൽ. 34
കാമാദിഭിരനാവിദ്ധം പ്രശാന്താഖിലവൃത്തി യൽ
ചിത്തം ബ്രഹ്മസുഖസ്പൃഷ്ടം നൈവോത്തിഷ്ഠേത കർഹിചിൽ 35
യഃ പ്രവ്രജ്യ ഗൃഹാത് പൂർവ്വം ത്രിവർഗ്ഗാവപനാൽ പുനഃ
യദി സേവേത താൻ ഭിക്ഷുഃ സ വൈ വാന്താശ്യപത്രപഃ 36
യൈഃ സ്വദേഹഃ സ്മൃതോ നാത്മാ മർത്ത്യോ വിട്ക്രിമിഭസ്മസാൽ
ത ഏനമാത്മസാൽകൃത്വാ ശ്ലാഘയന്തി ഹ്യസത്തമാഃ 37
ഗൃഹസ്ഥസ്യ ക്രിയാത്യാഗോ വ്രതത്യാഗോ വടോരപി
തപസ്വിനോ ഗ്രാമസേവാ ഭിക്ഷോരിന്ദ്രിയലോലതാ. 38
ആശ്രമാപസദാ ഹ്യേതേ ഖല്വാശ്രമവിഡംബകാഃ
ദേവമായാവിമൂഢാംസ്താനുപേക്ഷേതാനുകമ്പയാ. 39
ആത്മാനം ചേദ്വിജാനീയാൽ പരം ജ്ഞാനധുതാശയഃ
കിമിച്ഛൻ കസ്യ വാ ഹേതോർദ്ദേഹം പുഷ്ണാതി ലമ്പടഃ 40

ആഹുഃ ശരീരം രഥമിന്ദ്രിയാണി
ഹയാനഭീഷൂൻ മന ഇന്ദ്രിയേശം
വർത്മാനി മാത്രാ ധിഷണാം ച സൂതം
സത്ത്വം ബൃഹദ്ബന്ധുരമീശസൃഷ്ടം. 41
അക്ഷം ദശപ്രാണമധർമ്മധർമ്മൌ
ചക്രേfഭിമാനം രഥിനം ച ജീവം
ധനുർഹി തസ്യ പ്രണവം പഠന്തി
ശരം തു ജീവം പരമേവ ലക്ഷ്യം. 42

രാഗോ ദ്വേഷശ്ച ലോഭശ്ച ശോകമോഹൌ ഭയം മദഃ
മാനോfവമാനോfസൂയാ ച മായാ ഹിംസാ ച മത്സരഃ 43
രജഃ പ്രമാദഃ ക്ഷുന്നിദ്രാ ശത്രവസ്ത്വേവമാദയഃ
രജസ്തമഃപ്രകൃതയഃ സത്ത്വപ്രകൃതയഃ ക്വചിൽ. 44

യാവന്നൃകായരഥമാത്മവശോപകല്പം
ധത്തേ ഗരിഷ്ഠചരണാർച്ചനയാ നിശാതം
ജ്ഞാനാസിമച്യുതബലോ ദധദസ്തശത്രുഃ
സ്വാരാജ്യതുഷ്ട ഉപശാന്ത ഇദം വിജഹ്യാൽ. 45
നോ ചേൽ പ്രമത്തമസദിന്ദ്രിയവാജിസൂതാ
നീത്വോൽപഥം വിഷയദസ്യുഷു നിക്ഷിപന്തി
തേ ദസ്യവഃ സഹയസൂതമമും തമോfന്ധേ
സംസാരകൂപ ഉരുമൃത്യുഭയേ ക്ഷിപന്തി. 46

പ്രവൃത്തം ച നിവൃത്തം ച ദ്വിവിധം കർമ്മ വൈദികം
ആവർത്തേത പ്രവൃത്തേന നിവൃത്തേനാശ്നുതേfമൃതം. 47
ഹിംസ്രം ദ്രവ്യമയം കാമ്യമഗ്നിഹോത്രാദ്യശാന്തിദം
ദർശശ്ച പൂർണ്ണമാസശ്ച ചാതുർമ്മാസ്യം പശുഃ സുതഃ 48
ഏതദിഷ്ടം പ്രവൃത്താഖ്യം ഹുതം പ്രഹുതമേവ ച
പൂർത്തം സുരാലയാരാമകൂപാജീവ്യാദിലക്ഷണം. 49

ശുദ്ധസമതലംതന്നിൽസുഖാസനം
തീർത്തുറപ്പിച്ചൃജുകായനായായതിൽ
ചഞ്ചലഹീനം സുഖമായിരുന്നവൻ
തഞ്ചമായ് ഓമെന്നമന്ത്രംജപിക്കണം. 31
പൂരകം, കുംഭകം, രേചകമിങ്ങിനെ
പേരെഴുംയോഗക്രിയകളാൽസാധകൻ
പ്രാണനപാനനെന്നുള്ള വായുക്കളെ
സ്ഥാനങ്ങളിൽത്താൻനിലനിറുത്തീടണം
വൈഷയികാശമനസ്സുവിട്ടുംവരെ
നാസികാഗ്രത്തിൽ മിഴിയുറപ്പിക്കണം. 32
പണ്ഡിതൻ കാമാഹതമാം ചലമനം
ചെന്നു പാടീട്ടും വിഷയങ്ങളിൽനിന്നു
മന്ദമന്ദം പിൻതിരിച്ചു ഹൃദയത്തിൽ
മിന്നും ഭഗവാനിലങ്ങുറപ്പിക്കണം. 33
ഇമ്മട്ടുനിത്യവുമഭ്യസിക്കും യോഗി
തന്മനസ്സല്പനാൾ കൊണ്ടിളകാതെയായ്
കത്തിപിറകൊട്ടങ്ങീട്ടടങ്ങും ശിഖി-
ക്കൊത്തു നിർവാണമടയുന്നു ഭൂമിപാ! 34
കാമാദിവൃത്തി സംസ്പർശവിഹീനമായ്
ഭൂമീശരാ! സർവ്വവൃത്തിയുമററതായ്
ബ്രഹ്മസുഖസ്പർശമാസ്വാദിച്ചീടിനോ-
രമ്മനംപിന്നെബ്ബഹിർഗ്ഗമിക്കാദൃഢം. 35
സന്ന്യാസിയായ് ഗൃഹസ്ഥാശ്രമംകൈവിട്ടു
പോന്നവൻപിന്നെയും ഗാർഹസ്ഥ്യമാളുകിൽ
ഹീനനവൻസ്വയം ഛർദ്ദിച്ചതുതന്നെ
നാണംവെടിഞ്ഞു വീണ്ടുംഭുജിക്കുന്നിതേ 36
തൻതനുനശ്യവുമാത്മവിഭിന്നവു-
മന്ത്യംകൃമിമലംചാർവുമൊക്കെയായ്
മാറുന്നതുമെന്നറിഞ്ഞുമാത്മാവെന്നു
തേറിസ്തുതിപ്പവനേററവും മൂഢനാം. 37
കർമ്മംഗൃഹാശ്രമിസന്ത്യജിക്കുന്നതും
ബ്രഹ്മചര്യംവട്ടു വിട്ടൊഴിയുന്നതും
സന്ന്യാസിനാട്ടിൽ സുഖിക്കുന്നതും ഭിക്ഷു-
വിന്ദ്രിയലോലനായിബ്ഭവിക്കുന്നതും
നിന്ദ്യമാ,ണിക്കൂട്ടർ തന്നാശ്രമങ്ങളെ
യെന്നും ദൂഷിപ്പുവെറുംവേഷധാരികൾ
ഈശമായാഹതരാമിവരെജ്ജന
രാശിയനുകമ്പയോട്ടുപേക്ഷിക്കണം 38-39
ആത്മാവിനദ്ദേഹഭിന്നനാണെന്നുള്ള-
താത്മീയചിന്തനത്താലറിഞ്ഞീടുകിൽ
[1] ബോധഹതവാസനനാമവന്നാശ-
യേതിനാ?ണെന്തിനംഗാതടിപ്പിക്കണം? 40
ഈശസൃഷ്ടം ശരീരം രഥ, മിന്ദ്രിയ-
രാശിയശ്വങ്ങൾ, കടിഞ്ഞാണുമാനസം,
ശബ്ദാദിയഞ്ചു മാർഗ്ഗങ്ങൾ, വിവേചന
ബുദ്ധിതേരാളി, ചിത്തം ബന്ധപാശവും. 41

എന്നതെന്യേ ദശപ്രാണൻ പുനരക്ഷ-
ദണ്ഡ,മധർമ്മ ധർമ്മങ്ങൾ ചക്രങ്ങളും,
കായാഭിമാനമാളുന്ന ജീവൻ രഥി,-
യായതില്ലാത്തജീവൻ ശരവും തഥാ
പിന്നെ പ്രണവം ധനുസ്സും പരൻ ലക്ഷ്യ-
മെന്നുംപറഞ്ഞുവരുന്നു മനീഷികൾ. 42

രാഗവും ദ്വേഷവും ലോഭവുംമോഹവും
ശോകവും ഭീയും മദമത്സരങ്ങളും
മാനവും ഹിംസയസൂയയും പിന്നവ-
മാനവുംമായ, രജസ്സിൻ പ്രമാദവും
ക്ഷുത്തുമുറക്കവുമിത്യാദിയൊക്കെയും
ശത്രുക്കളത്രേ നരർക്കു നരാധിപാ!
വൃദ്ധരജസ്തമോശീലർ ചിലർ, ചിലർ
സത്വഗുണവൃദ്ധിയാന്നോരുമായിട്ടും. 43-44

എന്നോളമിന്നരകായരഥമിന്ദ്രി-
യാനുചിതംതന്നധീനത്തിലിരിക്കുമോ
അന്നുതന്നാചാര്യസംസേവയാൽമൂർച്ഛ-
യന്നൊരാത്മവിവേകഖഡ്ഗത്തിനാൽ
രാഗാദിയാംശത്രുസഞ്ചയത്തിന്നന്ത-
മേകിസ്വരൂപലാഭത്താൽ സുതൃപ്തനായ്
അച്യുതൻതൻബലത്തോടുമുപശാന്തി-
യാർജ്ജിച്ചുശേഷമിത്തേരുപേക്ഷിക്കണം. 45

മത്തനാകുംരഥി പിന്നെയും തേരതിൽ
വർത്തിക്കിലായവന്നായസത്തുക്കളാം
ഇന്ദ്രിയാശ്വങ്ങളും സൂതനുംകൂടി ദുഷ്-
പന്ഥാവിലൂടെ വിഷയശത്രുക്കളിൽ
തള്ളമത്തസ്സൂരന്മാരാ രഥികനെ
കില്ലററു വാജി സൂതാദിസമേതനായ്
ഘോരമൃതിഭയം ചേരുംതമോന്ധസം-
സാരാന്ധുവിൽക്കൊണ്ടു ചെന്നെറിയുന്നിതു. 46

രണ്ടുവിധത്തിലാ വൈദികകർമ്മങ്ങ-
ളുണ്ടാം പ്രവൃത്തം നിവൃത്തമെന്നിങ്ങനെ
ഒന്നു സംസാരമാവർത്തിപ്പിച്ചിടുന്നതു
മന്യമമൃതമശിപ്പിച്ചിടുന്നതും. 47

മന്നവാ! ഹിംസ്രവും ദ്രവ്യമയവുമാ-
മഗ്നിഹോത്രാദി, ബലിസമർപ്പിക്കലും
വൈശ്വദേവം, പൂർണ്ണമാസ്യ ചാതുർമ്മാസ്യ-
ദർശങ്ങൾ,ഗോയാഗസോമയാഗാദിയും
ഇക്കാമ്യകർമ്മങ്ങളിഷ്ടമെന്നാം പ്രപ-
തീക്കുക ദേവാലയങ്ങളുണ്ടാക്കുക
പൂവനംവച്ചു കിണർകുഴിപ്പിക്കുകെ-
ന്നീവകപൂർത്തമെന്നും കഥിതം നൃപാ!
രണ്ടിനും കർമ്മവുമീശനിലർപ്പിച്ചു
കൊണ്ടുഫലാശയററായാൽ നിവൃത്തമാം. 48-49

1 ജ്ഞാനംകൊണ്ടു പൂർവ്വവാസനകളെ നശിപ്പിച്ചവൻ

ദ്രവ്യസൂക്ഷ്മവിപാകശ്ച ധൂമോ രാത്രിരപക്ഷയഃ
അയനം ദക്ഷിണം സോമോ ദർശ ഔഷധിവീരുധഃ 50

അന്നം രേത ഇതി ക്ഷ്മേശ പിതൃയാനം പുനർഭവഃ
ഏകൈകശ്യേനാനുപൂർവ്വം ഭൂത്വാ ഭൂത്വേഹ ജായതേ. 51
നിഷേകാദിശ്മശാനാന്തൈഃ സംസ്കാരൈഃ സംസ്കൃതോ ദ്വിജഃ
ഇന്ദ്രിയേഷു ക്രിയായജ്ഞാൻ ജ്ഞാനദീപേഷു ജുഹ്വതി. 52
ഇന്ദ്രിയാണി മനസ്യൂർമ്മൗ വാചി വൈകാരികം മനഃ
വാചം വർണ്ണസമാമ്നായേ തമോങ്കാരേ സ്വരേ ന്യസേൽ
ഓങ്കാരം ബിന്ദൗ നാദേ തം തം തു പ്രാണേ മഹത്യമും. 53
അഗ്നിഃ സൂര്യോ ദിവാ പ്രാഹ്ണഃ ശുക്ലോ രാകോത്തരം സ്വരാട്
വിശ്വശ്ച തൈജസഃ പ്രാജ്ഞസ്തുര്യ്യ ആത്മ സമന്വയാൽ. 54
ദേവയാനമിദം പ്രാഹുർഭൂത്വാ ഭൂത്വാനുപൂർവ്വശഃ
ആത്മയാജ്യുപശാന്താത്മാ ഹ്യാത്മസ്ഥോ ന നിവർത്തതേ. 55
യ ഏതേ പിതൃദേവാനാമയനേ വേദനിർമ്മിതേ
ശാസ്ത്രേണ ചക്ഷുഷാ വേദ ജനസ്ഥോഽപി ന മുഹ്യതി. 56
ആദാവന്തേ ജനാനാം സദ് ബഹിരന്തഃ പരാവരം
ജ്ഞാനം ജ്ഞേയം വചോ വാച്യം തമോ ജ്യോതിസ്ത്വയം
സ്വയം. 57
ആബാധിതോഽപി ഹ്യാഭാസോ യഥാ വസ്തുതയാ സ്മൃതഃ
ദുർഘടത്വാദൈന്ദ്രിയകം തദ്വദർത്ഥ വികല്പിതം. 58
ക്ഷിത്യാദീനാമിഹാർത്ഥാനാം ഛായാ ന കതമാപി ഹി
ന സംഘാതോ വികാരോഽപി ന പൃഥങ്നാന്വിതോ മൃഷാ. 59
ധാതവോഽവയവിത്വാച്ച തന്മാത്രാവയവൈർവ്വിനാ
ന സ്യുർഹ്യസത്യവയവിന്യസന്നവയവോഽന്തതഃ 60
സ്യാൽ സാദൃശ്യഭ്രമസ്താവദ്വികല്പേ സതി വസ്തുനഃ
ജാഗ്രത്സ്വാപൗ യഥാ സ്വപ്നേ തഥാ വിധിനിഷേധതാ. 61
ഭാവാദ്വൈതം ക്രിയാദ്വൈതം ദ്രവ്യാദ്വൈതം തഥാഽഽത്മനഃ
വർത്തയൻ സ്വാനുഭൂത്യേഹ ത്രീൻ സ്വപ്നാന്ധുനുതേ മുനിഃ 62
കാര്യ്യകാരണവസ്ത്വൈക്യദർശനം പടതന്തുവൽ
അവസ്തുത്വാദ്വികല്പസ്യ ഭാവാദ്വൈതം തദുച്യതേ. 63
യദ് ബ്രഹ്മണി പരേ സാക്ഷാൽ സർവ്വകർമ്മസമർപ്പണം
മനോവാക്തനുഭിഃ പാർത്ഥ ക്രിയാദ്വൈതം തദുച്യതേ. 64
ആത്മജായാസുതാദീനാമന്യേഷാം സർവ്വദേഹിനാം
യൽ സ്വാർത്ഥകാമയോരൈക്യം ദ്രവ്യാദ്വൈതം തദുച്യതേ. 65
യദ്യസ്യ വാനിഷിദ്ധം സ്യാദ്യേന യത്ര യതോ നൃപ
സ തേനേഹേത കർമ്മാണി നരോ നാന്യൈരനാപദി. 66
ഏതൈരന്യൈശ്ച വേദോക്തൈർവ്വർത്തമാനഃ സ്വകർമ്മഭിഃ
ഗൃഹേഽപ്യസ്യ ഗതിം യായാദ്രാജംസ്തത്ഭക്തിഭാങ്നരഃ 67

ദ്രവ്യങ്ങൾതൻസൂക്ഷ്മമാം പരിണാമമ-
ജ്ജീവൻഗ്രഹിച്ചു പരലോകമാൎന്നഥ
ധൂമം,നിശ,കൃഷ്ണപക്ഷവും ദക്ഷിണ-
മാമയനം ദശമെന്നിവപിന്നിട്ട
സോമനിലെത്തിയുപാധിക്ഷയത്തിനാൽ
ഭൂമിയിൽവീണ വ്രീഹ്യാദിച്ചെടികളായ്. 50
അന്നമായ് ശുക്ളമായ് മാറിയോരോഭാവ-
മാൎന്നുമുറയ്ക്കിവിടെജ്ജനിക്കുന്നിതു
ഇങ്ങിനെയോരോന്നു മാറിമാറീട്ടൊട്ട-
വംഗംധരിപ്പതിൻ പേർ പിതൃയാനമാം. 51
ഗർഭോദ്ഭവം മുതൽക്കാശ്മശാനാന്തമാ-
യപ്പൊഴപ്പോഴാൎന്നിട്ടുന്ന കർമ്മങ്ങളാൽ
സംസ്കൃതനാം ദ്വിജൻ, കർമ്മയജ്ഞങ്ങളെ-
യൊക്കെയുംജ്ഞാനദീപത്താൽ വിളങ്ങിട്ടും
ഇന്ദ്രിയൌഘത്തിലും പിന്നെയവററിനെ-
ത്തന്നുടെ സങ്കല്പരൂപമനസ്സിലും,
വൈകാരികമാകുമാ മാനസത്തിനെ
വൈകാതെ വാക്കിലുമാഹുതിചെയ്യണം. 52
വാക്കിനെ വൎണ്ണസമൂഹത്തിലും, വൎണ്ണ-
മൊക്കെയുംപിന്നെയോങ്കാരസ്വരത്തിലും,
പിന്നെയോങ്കാരത്തിനെ ബിന്ദുതന്നിലും,
ബിന്ദുവേനാദത്തിലു,മതിനേയുടൻ
പ്രാണങ്കലും പ്രാണനെ മഹത്താംപര-
മാനന്ദ ബ്രഹ്മത്തിലും ലയിപ്പിക്കണം. 53
ജീവൻനിജസ്ഥൂല ദേഹമുപേക്ഷിച്ചു
പാവകനർക്കൻ ദിനദിനാന്തങ്ങളും
ശുക്ളപക്ഷം പൂൎണ്ണചന്ദ്രനിതുകളെ-
യുൽക്രമണംചെയ്തുജലോകമെത്തുന്നു
പിന്നെ വിശ്വാഭിഖ്യനാമനിരുദ്ധനെ-
ത്തന്നെയും തൈജസനാമകനായിട്ടും
പ്രദ്യുമ്നനേയുമനന്തരം പ്രാജ്ഞനായ്
കീൎത്തിതനായിട്ടും സങ്കർഷണനെയും
ആശ്രയിച്ചിട്ടു തുര്യസ്ഥനായ്മിന്നുമാ
വാസുദേവങ്കൽ വിലയിച്ചിട്ടുന്നിതേ. 54
ഇത്ഥമോരോന്നായ് ക്രമത്തിൽപ്പരിണമി-
ച്ചെത്തുമാ മുക്തിക്കുപേർ ദേവയാനമാം
ആത്മാവിനെ പ്രണവംവഴിയർച്ചിച്ചു
സാത്മ്യംകലൎന്നുപശാന്തഹൃദന്തനായ്
സ്വസ്വരൂപാനന്ദ നിർവൃതനായവൻ
നിശ്ചയം പിൻതിരിയുന്നില്ലൊരിക്കലും. 55
ദേവയാനം പിതൃയാനമെന്നുള്ളതാ-
മീവഴിരണ്ടുമശ്ശാസ്ത്രവിചിന്തയാൽ
നന്നായറിഞ്ഞ പുമാൻ ജനസംസ്ഥിത-
നെന്നാകിലും മോഹമാൎന്നിടാനിൎണ്ണയം. 56
എല്ലാക്കുമാദിയിലന്ത്യത്തിലും പുറ-
ത്തുള്ളിലും സത്തും പരാപരവുംതഥാ
ജ്ഞാനവും ജ്ഞേയം തമസ്സും ദ്യുതിയുമായ്
ഭാനിപ്പതീവാസുദേവനാം ദേവനാം. 57
അംബുവിൽനന്നായ്ത്തെളിഞ്ഞുകാണും പ്രതി-
ബിംബം യഥാത്മസ്വരൂപമല്ലെന്നതു
നിൎണ്ണയിക്കാവതാണെങ്കിലുമിന്ദ്രിയ-
വൃന്ദത്തിനുസത്യമായ്തോന്നിട്ടുന്നിതു
എന്നതിനാലാ പ്രതീതി യഥാത്മമായ്
വന്നിടാ നിൎണ്ണയം ദുർഘടത്വത്തിനാൽ. 58
പേൎത്തുംഭഗവത്സ്വരൂപത്തിലില്ലകേൾ
പൃഥ്വ്യാദിവസ്തുക്കൾതൻ ഛായ ലേശവും
ഭൂതവികാര സംഘാത സംബന്ധവു-
മേതുമില്ലുണ്ടെന്ന തോന്നലോ മിഥ്യതാൻ. 59
തന്മാത്രകളാമവയവമെന്നിയേ
സന്മതേ!ധാതുക്കളെങ്ങും ഭവിച്ചിടാ
നശ്യമവയവിയെന്നിരുന്നീടവേ
നിശ്ചിതമന്ത്യമവയവത്തിൻക്ഷതി. 60
ഭേദംഭഗവാനിലില്ലെന്നിരിക്കിലും
സാദൃശ്യവിഭ്രമമുണ്ടായിട്ടുന്നിതേ
സ്വപ്നത്തിലെങ്ങിനെ ജാഗ്രത്സുഷുപ്തിക-
ളപ്പോലെയില്ല വിധിനിഷേധങ്ങളും. 61
ഭൂവരാ! ഭാവം ക്രിയയതും ദ്രവ്യവു-
മീവിധമാളുമദ്വൈതത്രയത്തെയും
ചിന്തിച്ചിട്ടും മുനിതന്നനുഭൂതിയാൽ
സന്ത്യജിക്കുന്നിതേ സ്വപ്നത്രയത്തെയും. 62
സത്യത്വമില്ല വികല്പത്തിനാകയാൽ
വസ്തുവും തുല്യമെന്നുള്ളതാം രീതിയിൽ
[1] കാരണകാൎയ്യവസ്ത്വൈക്യസന്ദൎശനം
സാരജ്ഞ! ഭാവാദ്വൈതാഖ്യമെന്നോൎക്കുക. 63
മാനസംവാക്കു ശരീരമിവററിനാൽ
താനേപുരുഷൻ പരബ്രഹ്മവസ്തുവിൽ
ചെയ്യുംസമസ്തകർമ്മത്തിൻ സമൎപ്പണ-
മായിരിക്കുംക്രിയാദ്വൈതമെന്നുള്ളതും. 64
ഭാൎയ്യാസുതാദ്യൎക്കുമന്യജനത്തിനും
നേരേ തനിക്കുമുപയോഗയോഗ്യമാം
ദ്രവ്യങ്ങൾ ഭോഗങ്ങൾ ദേഹങ്ങൾ ജീവനും
സൎവ്വംസമം കാണ്മതാം ദ്രവ്യനാമകം. 65
ഏതവന്നെന്തുപായത്തിനാലാരിൽനി-
ന്നേതുവിധം ധനംനേടാൻ വിധിച്ചുവോ
അപ്പമാനപ്രതിഷേദ്ധ്യമാമദ്ധന-
പ്രാപ്തിക്കു നല്ലനാളിൽ പ്രവൎത്തിക്കണം. 66
ഇത്തരമുള്ളതും മററുവിധവുമായ്
ശാസ്ത്രവിധിക്കൊത്തതായ കർമ്മങ്ങളെ
ഈശ്വരനിൽ ഭക്തിയോടനുഷ്ഠിച്ചിട്ടും
വേശ്മസ്ഥനും വിഷ്ണുസായൂജ്യമാൎന്നിടാം. 67

---

1 കാൎയ്യവും കാരണവും ഒന്നുതന്നെയാണെന്നു കാണുന്നതു്

യഥാ ഹി യൂയം നൃപദേവ ദുസ്ത്യജാ-
ദാപദ്ഗണാദുത്തരതാത്മനഃ പ്രഭോഃ
യൽപാദപങ്കേരുഹസേവയാ ഭവാ-
നഹാഷീന്നിർജ്ജിതദിഗ്ഗജഃ ക്രതൂൻ. 68

അഹം പുരാഭവം കശ്ചിദ്ഗന്ധർവ്വ ഉപബർഹണഃ
നാമ്നാതീതേ മഹാകല്പേ ഗന്ധർവ്വാണാം സുസമ്മതഃ 69

രൂപപേശലമാധുര്യ്യസൗഗന്ധ്യപ്രിയദർശനഃ
സ്ത്രീണാം പ്രിയതമോ നിത്യം മത്തസ്സു പുരലംപടഃ 70

ഏകദാ ദേവസത്രേഷു ഗന്ധർവ്വാപ്സരസാം ഗണാഃ
ഉപഹൂതാ വിശ്വസൃഗ്ഭിർഹരിഗാഥോപഗായനേ. 71

അഹം ച ഗായംസ്തദ്വിദ്വാൻ സ്ത്രീഭിഃ പരിവൃതോ ഗതഃ
ജ്ഞാത്വാ വിശ്വസൃജസ്തന്മേ ഹേളനം ശേപുരോജസാ
യാഹി ത്വം ശൂദ്രതാമാശു നഷ്ടശ്രീഃ കൃതഹേളനഃ 72

താവദ്ദാസ്യാമഹം ജജ്ഞേ തത്രാപി ബ്രഹ്മവാദിനാം
ശുശ്രൂഷണാനുഷംഗേണ പ്രാപ്തോ൝ഹം ബ്രഹ്മപുത്രതാം. 73

ധർമ്മസ്തേ ഗൃഹമേധീയോ വർണ്ണിതഃ പാപനാശനഃ
ഗൃഹസ്ഥോ യേന പദവീമഞ്ജസാ ന്യാസിനാമിയാൽ. 74

യൂയം നൃലോകേ ബത ഭൂരിഭാഗാ
ലോകം പുനാനാ മുനയോ൝ഭിയന്തി
യേഷാം ഗൃഹാനാവസതീതി സാക്ഷാദ്-
ഗൂഢം പരം ബ്രഹ്മ മനുഷ്യലിംഗം. 75

സ വാ അയം ബ്രഹ്മ മഹദ്വിമൃഗ്യം
കൈവല്യനിർവ്വാണസുഖാനുഭൂതിഃ
പ്രിയഃ സുഹൃദ്വഃ ഖലു മാതുലേയ
ആത്മാർഹണീയോ വിധികൃദ്ഗുരുശ്ച 76

ന യസ്യ സാക്ഷാദ്ഭവപത്മജാദിഭി-
രൂപം ധിയാ വസ്തുതയോപവർണ്ണിതം
മൗനേന ഭക്ത്യോപശമേന പൂജിതഃ
പ്രസീദതാമേഷ സ സാത്വതാം പതിഃ 77

ശ്രീശുക ഉവാച

ഇതി ദേവർഷിണാ പ്രോക്തം നിശമ്യ ഭരതർഷഭഃ
പൂജയാമാസ സുപ്രീതഃ കൃഷ്ണം ച പ്രേമവിഹ്വലഃ 78

കൃഷ്ണപാർത്ഥാവുപാമന്ത്ര്യ പൂജിതഃ പ്രയയൗ മുനിഃ
ശ്രുത്വാ കൃഷ്ണം പരം ബ്രഹ്മ പാർത്ഥഃ പരമവിസ്മിതഃ 79

ഇതി ദാക്ഷായണീനാം തേ പൃഥഗ്വംശാഃ പ്രകീർത്തിതാഃ
ദേവാസുരമനുഷ്യാദ്യാ ലോകാ യത്ര ചരാചരാഃ 80

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ പ്രഹ്ലാദാനുചരിതേ
യുധിഷ്ഠിരനാരദസംവാദേ സദാചാരനിർണ്ണയോ നാമ
പഞ്ചദശോ൝ധ്യായഃ

സമാപ്തോ൝യം സപ്തമസ്കന്ധഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6327 സപ്തമസ്കന്ധേ ശ്ലോകാഃ 750

---

## അഷ്ടമസ്കന്ധഃ

# പ്രഥമോ൝ധ്യായഃ

രാജോവാച

സ്വായംഭുവസ്യേഹ ഗുരോ വംശോ൝യം വിസ്തരാച്ഛ്രുതഃ
യത്ര വിശ്വസൃജാം സർഗ്ഗോ മനൂനന്യാൻ വദസ്വ നഃ 1

യത്ര ധർമ്മാശ്വ വിവിധാശ്ചാതുർവർണ്യാശ്രിതാഃ ശുഭാഃ
യത്ര യത്ര ഹരേർജ്ജന്മകർമ്മാണി ച മഹീയസഃ
ഗൃണന്തി കവയോ ബ്രഹ്മം സ്താനി നോ വദ ശൃണ്വതാം. 2

യദ്യസ്മിന്നന്തരേ ബ്രഹ്മൻ ഭഗവാൻ വിശ്വഭാവനഃ
കൃതവാൻ കുരുതേ കർത്താ ഹ്യതീതേ൝നാഗതേ൝ദ്യ വാ. 3

ഹേ നൃപാ! നിങ്ങളാത്മാവായ്‌വിളങ്ങുമാ-
ശ്രീനിവാസൻതൻ കൃപമൂലമല്ലയോ
ദുസ്ത്യജമായങ്ങടിക്കടിയെത്തിയോ-
രുത്തുംഗമാം വിപത്താകെയൊഴിച്ചതും
പിന്നെത്തദംഘ്രിസംസേവകൊണ്ടല്ലയോ
മന്നവന്മാരെയഖിലവും വെന്നുടൻ
സാദരമന്യരാലാകാത്ത രാജസൂ-
യാദിയാഗങ്ങൾ നടത്തിയതും ഭവാൻ 68
പണ്ടു മഹാകല്പകാലത്തു ഞാൻ പുകൾ-
പൂണ്ടുപബർഹണനെന്ന നാമത്തൊടും
ഗന്ധർവലോക സുസമ്മതനായൊരു
ഗന്ധർവനായിജ്ജനിച്ചേൻ ധരാപതേ! 69
സൌന്ദര്യസൌഗന്ധ്യ ചാരുവചസ്സുകൾ
ചേർന്നോരാസക്തനും മത്തനുമായിട്ടും
എന്നിൽക്കമനീജനത്തിനെല്ലാം പ്രിയ-
മന്നന്നുവർദ്ധിച്ചുവന്നു ധർമ്മാത്മജാ! 70
ദേവസത്രത്തിലൊരുനാളിലപ്സരഃ-
സ്ത്രീവൃന്ദമൊത്തു ഗന്ധർവസംഘത്തിനെ
സത്രംനടത്തും പ്രജാപതിമാർ ഹരി
കീർത്തനത്തിന്നായ് ക്ഷണിച്ചുവരുത്തിനാർ. 71
അക്കഥയന്നു ധരിച്ചധ്വരത്തിനു
മക്കണ്ണിമാരാൽ സമാവൃതനായുടൻ
ഞാനുമവരൊത്തു ഗാനം തുടർന്നുകൊ-
ണ്ടാനന്ദവാനായ് സഭയിൽക്കടന്നിതേ.
എൻതോന്ന്യവാസം പ്രജാപതിമാർ കണ്ടു
പൊന്തുംക്രുധയോടുമേവം ശപിച്ചിതു
"ഞങ്ങളേ നിന്ദിച്ചനീയൊളിയററുപോ-
യങ്ങാശു ശൂദ്രവംശത്തിൽ ജനിക്കുക" 72
പിന്നെഞാനങ്ങൊരു ദാസിയിൽജാതനാ-
യന്നുമാബ്രഹ്മജ്ഞശുശ്രൂഷ ചെയ്കയാൽ
അമ്മഹാന്മാർതന്നനുഗ്രഹം മൂലമായ്
ബ്രഹ്മാത്മജഭാവമേവമാർന്നീടിനേൻ. 73
സന്ന്യാസിതൻ പദമേതൊന്നിനാൽ ഗ്രഹി-
യാന്നിട്ടുമാധർമ്മമിങ്ങനെചൊല്ലിനേൻ. 74
നിങ്ങളെപ്പോലതിഭാഗ്യവാന്മാർ ഭുവി-
ലെങ്ങുമില്ലെന്നതിലില്ലൊരു സംശയം
ശുദ്ധമാമപ്പരബ്രഹ്മം മനുഷ്യനായ്
കൂടിയുഷ്മദ്ഭവനത്തിൽവസിക്കയാൽ
ചിത്രം! ഭുവനശുദ്ധിക്കു സമർത്ഥരാ-
മെത്രമഹർഷീശ്വരന്മാർ ദിനംപ്രതി
നാലുഭാഗത്തിലുംനിന്നുനിങ്ങൾക്കെഴു-
മാലയമെത്തിനിവസിച്ചിടുന്നിതേ. 75
സർവമഹാന്മാരുമെന്നുമാരാഞ്ഞിട്ടും
കൈവല്യനിർവാണ സൌഖ്യാനുഭൂതിയാം
അപ്പരബ്രഹ്മം ഭഗവാൻഹൃഷീകേശ-
നെപ്പൊഴും യുഷ്മത്സുഹൃത്തും പ്രിയാഗ്ര്യനും
മാതുലപുത്രനുമാത്മാവുമച്ച്യനു-
മേതാജ്ഞയുമാദരിക്കും സുശീലനും
എന്നുംഹിതോപദേശങ്ങൾ ചെയ്തീടുന്ന-
ധന്യനാമാചാര്യനുമായ്‌ലസിപ്പിതേ 76
ആരുടെ സാക്ഷാൽസ്വരൂപം യഥാർത്ഥമാ-
യീരണംചെയ്വാനശക്തരജാദ്യരും
[1] ഭക്തിമൌനോപശമാർച്ചിതനാകുമ-
ബ്ഭക്തപാലൻ ഭഗവാൻ പ്രസാദിക്കണം. 77

ശ്രീശുകൻ പറഞ്ഞു

ഇപ്രകാരം നാരദേരിതം കേൾക്കയാൽ
സുപ്രീതനായ് പ്രേമവിഹ്വലനായ്പരം
അമ്മുനിശ്രേഷ്ഠനേയും ഭഗവാനെയും
ധർമ്മജന്മാവു പൂജിച്ചിതു വേണ്ടപോൽ. 78
മല്ലാരിയോടു മബ്ഭൂപനോടും യാത്ര-
ചൊല്ലിത്തദർച്ചിതനായഥ നാരദൻ
നിർഗ്ഗമിച്ചാൻ,നന്ദജൻ ബ്രഹ്മമാണെന്ന-
വാക്കോർത്തു വിസ്മയപ്പെട്ടിതു ധർമ്മജൻ. 79
ഈവിധം ദക്ഷജാവംശപരമ്പര
വെവ്വേറെ ഞാൻ ഭവാനോടുകഥിച്ചിതു
ആ വംശജരാം സുരാസുരമർത്ത്യാദി-
യീവിശ്വമാകെ നിറഞ്ഞിരിക്കുന്നിതേ. 80

സപ്തമസ്കന്ധം സമാപ്തം.

---

## അഷ്ടമസ്കന്ധം

## അദ്ധ്യായം 1

രാജാവു പറഞ്ഞു

സദ്ഗുരോ! സ്വായംഭുവമനുവംശവും വിശ്വ-
സ്രഷ്ടാക്കൾതൻസൃഷ്ടിയും വിസ്തരിച്ചിങ്ങുകേട്ടേൻ
ഇനിയങ്ങലിവാർന്നു കഥിച്ചീടണം മററു
മനുക്കളേയുമന്യപ്രജേശ സംസൃഷ്ടിയും. 1
മന്വന്തരങ്ങൾതോറും ശുഭമാം ചാതുർവർണ്യ-
ഭിന്നധർമ്മങ്ങളേയും പൂജ്യനാം ശ്രീവിഷ്ണുവിൻ-
ജന്മകർമ്മങ്ങളേയും സൂരീന്ദ്രർചൊല്ലിയിട്ടു-
ണ്ടമ്മട്ടതെല്ലാം ബ്രഹ്മൻ! ഞങ്ങളെകേൾപ്പി-
ച്ചാലും. 2
ഭൂതമന്വന്തരത്തിൽ ജഗൽപാലകൻ കൃഷ്ണൻ
ചെയ്തതും ഭാവിമന്വന്തരത്തിൽചെയ്യുന്നതും
ഇപ്പൊഴാചരിപ്പതുമായിട്ടും കർമ്മങ്ങളെ
യെപ്പേരും ബ്രഹ്മൻ! ഭവാൻ ഞങ്ങളോടോതി-
യാലും. 3

---

1 ഭക്തികൊണ്ടും മൌനംകൊണ്ടും അടക്കംകൊണ്ടും പൂജിക്കപ്പെടുന്നവൻ.

ഋഷിരുവാചാ

മനവോഽസ്മിന്വ്യതീതാഃ ഷട് കല്പേ സ്വായംഭുവാദയഃ
ആദ്യസ്തേ കഥിതോ യത്ര ദേവാദീനാം ച സംഭവഃ 4
ആകൂത്യാം ദേവഹൂത്യാം ച ദുഹിത്രോസ്തസ്യ വൈ മനോഃ
ധർമ്മജ്ഞാനോപദേശാർത്ഥം ഭഗവാൻ പുത്രതാം ഗതഃ 5
കൃതം പുരാ ഭഗവതഃ കപിലസ്യാനുവർണ്ണിതം
ആഖ്യാസ്യേ ഭഗവാന്യജ്ഞോ യച്ചകാര കുരൂദ്വഹ. 6
വിരക്തഃ കാമഭോഗേഷു ശതരൂപാപതിഃ പ്രഭുഃ
വിസൃജ്യ രാജ്യം തപസേ സഭാര്യോ വനമാവിശൽ. 7
സുനന്ദായാം വർഷശതം പദൈകേന ഭുവം സ്പൃശൻ
തപ്യമാനസ്തപോ ഘോരമിദമന്വാഹ ഭാരത. 8
വാസുദേവോ വസത്യേഷ സർവഭൂതേഷ്വനന്യദൃക്
യേന ചേതയതേ വിശ്വം വിശ്വം ചേതയതേ ന യം
യോ ജാഗർത്തി ശയാനേഽസ്മിന്നായം തം വേദ വേദ സഃ 9
ആത്മാവാസ്യമിദം വിശ്വം യൽകിഞ്ചിജ്ജഗത്യാം ജഗൽ
തേന ത്യക്തേന ഭുഞ്ജീഥാ മാ ഗൃധഃ കസ്യസ്വിദ്ധനം. 10
യം ന പശ്യതി പശ്യന്തം ചക്ഷുര്യസ്യ ന രിഷ്യതി
തം ഭൂതനിലയം ദേവം സുപർണ്ണമുപധാവത 11
ന യസ്യാദ്യന്തൗ മധ്യം ച സ്വഃ പരോ നാന്തരം ബഹിഃ
വിശ്വസ്യാമൂനി യദ്യസ്മാദ്വിശ്വം ച തദൃതം മഹൽ. 12

സ വിശ്വകായഃ പുരുഹൂത ഈശഃ
സത്യഃ സ്വയംജ്യോതിരജഃ പുരാണഃ
ധത്തേഽസ്യ ജന്മാദ്യജയാഽഽത്മശക്ത്യാ
താം വിദ്യയോദസ്യ നിരീഹ ആസ്തേ. 13

അഥാഗ്രേ ഋഷയഃ കർമ്മാണീഹന്തേഽകർമ്മഹേതവേ
ഈഹമാനോ ഹി പുരുഷഃ പ്രായോഽനീഹാം പ്രപദ്യതേ. 14
ഈഹതേ ഭഗവാനീശോ ന ഹി തത്ര വിഷജ്ജതേ
ആത്മലാഭേന പൂർണ്ണാർത്ഥോ നാവസീദന്തി യേഽനു തം. 15

തമീഹമാനം നിരഹങ്കൃതം ബുധം
നിരാശിഷം പൂർണ്ണമനന്യചോദിതം
നൄഞ്ശിക്ഷയന്തം നിജവർത്മസംസ്ഥിതം
പ്രഭും പ്രപദ്യേഽഖിലധർമ്മഭാവനം. 16

ശ്രീശുക ഉവാച

ഇതി മന്ത്രോപനിഷദം വ്യാഹരന്തം സമാഹിതം
ദൃഷ്ട്വാസുരാ യാതുധാനാ ജഗ്ധുമഭ്യദ്രവൻ ക്ഷുധാ. 17
താംസ്തഥാവസിതാൻ വീക്ഷ്യ യജ്ഞഃ സർവ്വഗതോ ഹരിഃ
യാമൈഃ പരിവൃതോ ദേവൈർഹത്വാശാസൽ ത്രിവിഷ്ടപം. 18
സ്വാരോചിഷോ ദ്വിതീയസ്തു മനുരഗ്നേഃ സുതോഽഭവൽ
ദ്യുമത്സുഷേണരോചിഷ്മൽപ്രമുഖാസ്തസ്യ ചാത്മജാഃ 19
തത്രേന്ദ്രോ രോചനസ്ത്വാസീദ്ദേവാശ്ച തുഷിതാദയഃ
ഊർജ്ജസ്തംഭാദയഃ സപ്ത ഋഷയോ ബ്രഹ്മവാദിനഃ 20
ഋഷേസ്തു വേദശിരസസ്തുഷിതാ നാമ പത്ന്യഭൂൽ
തസ്യാം ജജ്ഞേ തതോ ദേവോ വിഭുരിത്യഭിവിശ്രുതഃ 21
അഷ്ടാശീതിസഹസ്രാണി മുനയോ യേ ധൃതവ്രതാഃ
അന്വശിക്ഷൻ വ്രതം തസ്യ കൗമാരബ്രഹ്മചാരിണഃ 22
തൃതീയ ഉത്തമോ നാമ പ്രിയവ്രതസുതോ മനുഃ
പവനഃ സൃഞ്ജയോ യജ്ഞഹോത്രാദ്യാസ്തത്സുതാ നൃപ. 23

ഋഷി പറഞ്ഞു

ഇക്കല്പംതന്നിലാറുമനുക്കൾ കഴിഞ്ഞതി-
ലൊക്കെയുമാദ്യൻ സ്വായംഭുവനെക്കഥിച്ചു-
ഞാൻ
അതിലെദ്ദേവാസുരമാനവതിര്യഗ്ഭവ-
കഥയും നിങ്ങളോടു പറഞ്ഞുകഴിഞ്ഞിതു. 4
ആകൂതി, ദേവഹൂതിയെന്നുപേരുകളാളു-
മാകന്യാംഗികളാമമ്മനുനന്ദിനിമാരിൽ
ശ്രീകൃഷ്ണ പരമാത്മാവാർന്നിതു പുത്രഭാവം
ലോകക്ഷേമം ധർമ്മജ്ഞാനോപദേശം-
ചെയ്വാൻ.
എന്നതിൽക്കപിലന്റെ കർമ്മങ്ങൾമുന്നം-
ചൊന്നേ-
നിന്നിനിച്ചൊല്ലുന്നു ഞാൻ യജ്ഞമൂർത്തിതൻ-
കൃത്യം.
കാമഭോഗാശയാകെ വെടിഞ്ഞു വിരക്തനായ്
ഭൂമിയും ത്യജിച്ചുതൻ പ്രേമഭാജനമൊത്തു
തപസ്സുചെയ്വാനായി പ്രഭുവാം സ്വായംഭുവൻ
വിപിനംഗതനായിവസിച്ചാൻനൃപോത്തമ! 5-7
സുനന്ദാതീരത്തൊററക്കാലൂന്നി നിന്നുകൊണ്ടു-
മ്മനു,നൂറാണ്ടുചെയ്തതീവ്രമാം തപസ്സിനാൽ
അമ്മഹാൻ സമാധിയിൽക്കണ്ട സംഗതിയെല്ലാ-
മിമ്മട്ടിലരുളിച്ചെയ്തീടിനാൻ കുരുദ്വഹ! 8
"പാരിതിന്നാരാണുണർവ്വേകീടുന്നതും പിന്നെ
പാരാക്കുചൈതന്യമേകീടുവാനശക്തമോ
പാരുറങ്ങുമ്പോളുണർന്നിരിക്കുമവനേയി-
ങ്ങാരുമേയറിയുന്നില്ലായവൻ കാൺമൂസർവ്വം. 9
ഇച്ചരാചരവിശ്വം ചൈതന്യസ്വരൂപനാ-
മച്യുതൻതന്നാൽ വ്യാപ്തം,മജ്ജഗദധീശ്വരൻ-
തന്നീടുന്നതുനിങ്ങൾ ഭുജിപ്പി,നതെന്നിയേ
യന്യന്മാരുടെ വിത്തമാഗ്രഹിക്കായ്കിൻതെല്ലും 10
എല്ലാംതാൻകണ്ടിരിക്കുമാറെ നാം കാണ്മീലയോ
തെല്ലുമേനാശമററനേത്രവുമാക്കോരുകിൽ
പ്രാണനുസുഹൃത്തായിബ്ഭൂതമന്ദിരമാമാ-
ശ്രീനിവാസനെത്തന്നെ ഭജിപ്പിനെല്ലാവരും. 11
[1] ആദിമദ്ധ്യാന്തബാഹ്യാഭ്യന്തരാപേതമായി
ട്ടേതൊന്നുശോഭിക്കുന്നോ സ്വപരഭേദമെന്യേ
ഈവക ഭേദങ്ങളും വിശ്വവുമേതിൽനിന്നു-
മാവിർഭവിച്ചോ സത്യമാമഹദ്വസ്തുവത്രേ. 12
വിശ്വരൂപനായ് സ്വയംഭാസ്യനായ് പുരാ-
ണനായ്
നാശഹീനനായ് പുരുഹൂതനായജനാകും
സത്യാത്മാവീശൻനിജശക്തിയാംമായയേയാ-
ന്നിത്രിലോകത്തെത്തീർത്തു കാത്തഴിച്ചിട്ടുപിന്നെ
ജ്ഞാനശക്തിയാൽ മായതന്നെയും നിരസിച്ചു
താനേനിഷ്ക്രിയനായി സ്ഥിതിചെയ്തിടു-
ന്നിതേ. 13
ആകയാലാദ്യമേതാൻ കർമ്മസംബന്ധമൊഴി-
വാകുവാനൃർഷീശ്വരർ കർമ്മങ്ങൾ ചെയ്യുന്നിതു
കർമ്മങ്ങളീശ്വരങ്കലർപ്പിച്ചു ചെയ്യുവോൻ നൈ-
ഷ്കർമ്മ്യാവസ്ഥയിലെത്തീടുന്നിതേയനുക്രമം. 14
ആത്മലാഭത്താൽ പരിതൃപ്തനായസക്തനായ്
പത്മനാഭനാമീശൻ പ്രവർത്തിച്ചീടുന്നിതു
അവനെനേരേയനുസരിക്കും പുമാന്മാരു-
മവശനായീടുകയില്ല കർമ്മങ്ങളാലെ 15
നിരഹങ്കൃതിയായി, പ്രവർത്തിപ്പവനായ് സ്വ-
സരണിസ്ഥിതനായി ബുധനായ് നിരാശനായ്
പരിപൂർണ്ണനായ് സർവധർമ്മസംരക്ഷിതാവായ്
പരപ്രേരണയററ വിഭുവായ് മനുഷ്യരെ
നിത്യവും സ്വധർമ്മത്തെയഭ്യസിപ്പിച്ചീടുമ-
ദ്ദൈത്യാരിഭഗവാനെശ്ശരണംഗമിക്കുന്നേൻ. 16

ശ്രീശുകൻ പറഞ്ഞു

ഈയുപനിഷന്മന്ത്രം ജപിച്ചു സമാധിസ്ഥ-
നായിരുന്നീടും സ്വായംഭുവനെക്കണ്ടിട്ടുടൻ
അസുരന്മാരും രക്ഷോഗണവുംവിശപ്പിനാ-
ലശിപ്പാനായിച്ചുററുമടുത്തുകൂടീടിനാർ. 17
അവർതൻഭാവം സർവവ്യാപിയാംഭഗവാൻത-
ന്നവതാരമാംയജ്ഞൻ വീക്ഷിച്ചിതക്ഷണത്തിൽ
യാമദേവന്മാരുമൊത്തവരെനിഹനിച്ചു
കേമമായ് സ്വർഗ്ഗലോകം ഭരിച്ചുവാണീടിനാൻ.
18
വഹ്നിജൻ സ്വാരോചിഷൻദ്വിതീയമനു-
വായ്ത്ത
ന്നന്ദനർദ്യുമാൻസുഷേണാഖ്യൻരോചിഷ്മാൻ-
തൊട്ടോർ 19
അവിടെയിന്ദ്രനായിരോചനൻതുഷിതൻ തൊ-
ട്ടുവരന്നാദിതേയന്മാരുമായ്ത്തീർന്നീടിനാർ
വേദവാദികളാകുമൂർജ്ജസ്തംഭാദ്യരേഴ
മേദിനീസുരർ പിന്നെസ്സപ്തർഷിമാരായിതു. 20
ദേവനാംഹരിവേദശിരസ്സിൻപുത്രനായി-
ട്ടാവിർഭവിച്ചാൻവിഭുനാമത്തിൽതുഷിതയിൽ 21
കൌമാരംമുതൽബ്രഹ്മചര്യത്തെദ്ദീക്ഷിച്ചുള്ളോ-
രാമഹാൻതന്നോടെൺപതായിരം മഹർഷിമാർ
അവന്റെയാവ്രതത്തെ നല്ലപോലഭ്യസിച്ചാർ
നൃവര! യമനിയമാദിയിൽ നിഷ്ഠയോടും. 22
ഉത്തമാഖ്യനാം പ്രിയവ്രതനന്ദനൻപിന്നെ
പൃഥ്വീശ! മൂന്നാമത്തെ മനുവായ് ഭവിച്ചിതു
പവനസൃഞ്ജയന്മാർയജ്ഞഹോത്രാദ്യന്മാരു-
മവന്റെതനയന്മാരെന്നതും ധരിച്ചാലും. 23

1 ആദിമദ്ധ്യം അന്തം പുറം അകം ഇവയില്ലാത്തതു്

വസിഷ്ഠതനയാഃ സപ്ത ഋഷയഃ പ്രമദാദയഃ
സത്യാ വേദശ്രുതാ ഭദ്രാ ദേവാ ഇന്ദ്രസ്തു സത്യജിൽ. 24
ധർമ്മസ്യ സൂനൃതായാം തു ഭഗവാൻ പുരുഷോത്തമഃ
സത്യസേന ഇതി ഖ്യാതോ ജാതഃ സത്യവ്രതൈഃ സഹ 25
സോഽനൃതവ്രതദുശ്ശീലാനസതോ യക്ഷരാക്ഷസാൻ
ഭൂതദ്രുഹോ ഭൂതഗണാംസ്ത്വവധീൽ സത്യജിത്സഖഃ 26
ചതുർത്ഥ ഉത്തമഭ്രാതാ മനുർന്നാമ്നാ ച താമസഃ
പൃഥുഃ ഖ്യാതിർന്നരഃ കേതുരിത്യാദ്യാ ദശ തത്സുതാഃ 27
സത്യകാ ഹരയോ വീരാ ദേവാസ്ത്രിശിഖ ഈശ്വരഃ
ജ്യോതിർദ്ധാമാദയഃ സപ്ത ഋഷയസ്താമസേഽന്തരേ. 28
ദേവാ വൈധൃതയോ നാമ വിധൃതേസ്തനയാനൃപ
നഷ്ടാഃ കാലേന യൈർവ്വേദാ വിധൃതാഃ സ്വേന തേജസാ. 29
തത്രാപി ജജ്ഞേ ഭഗവാൻ ഹരിണ്യാം ഹരിമേധസഃ
ഹരിരിത്യാഹൃതോ യേന ഗജേന്ദ്രോ മോചിതോ ഗ്രഹാൽ. 30

രാജോവാച

ബാദരായണ ഏതൽ തേ ശ്രോതുമിച്ഛാമഹേ വയം
ഹരിർ യഥാ ഗജപതിം ഗ്രാഹഗ്രസ്തമമൂമുചൽ 31
തത്കഥാ സുമഹൽ പുണ്യം ധന്യം സ്വസ്ത്യയനം ശുഭം
യത്ര യത്രോത്തമശ്ലോകോ ഭഗവാൻ ഗീയതേ ഹരിഃ 32

സൂത ഉവാച

പരീക്ഷിതൈവം സ തു ബാദരായണിഃ
പ്രായോപവിഷ്ടേന കഥാസു ചോദിതഃ
ഉവാച വിപ്രാഃ പ്രതിനന്ദ്യ പാർത്ഥിവം
മുദാ മുനീനാം സദസി സ്മ ശൃണ്വതാം. 33

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
മന്വന്തരാനുചരിതേ പ്രഥമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6360 അഷ്ടമസ്കന്ധേ ശ്ലോകാഃ 33

## ദ്വിതീയോഽധ്യായഃ

ശ്രീശുക ഉവാച

ആസീദ്ഗിരിവരോ രാജംസ്ത്രികൂട ഇതി വിശ്രുതഃ
ക്ഷീരോദേനാവൃതഃ ശ്രീമാന്യോജനായുതമുച്ഛ്രിതഃ 1
താവതാ വിസ്തൃതഃ പര്യക് ത്രിഭിഃ ശൃംഗൈഃ പയോനിധിം
ദിശഃ ഖം രോചയന്നാസ്തേ രൗപ്യായസഹിരണ്മയൈഃ 2
അന്യൈശ്ച കകുഭഃ സർവ്വാ രത്നധാതുവിചിത്രിതൈഃ
നാനാദ്രുമലതാഗുൽമൈർന്നിർഘോഷൈർന്നിർഝരാംഭസാം. 3
സ ചാവനിജ്യമാനാംഘ്രിഃ സമന്താൽ പയഊർമ്മിഭിഃ
കരോതി ശ്യാമളാം ഭൂമിം ഹരിന്മരതകാശ്മഭിഃ 4
സിദ്ധചാരണഗന്ധർവ്വവിദ്യാധരമഹോരഗൈഃ
കിന്നരൈരപ്സരോഭിശ്ച ക്രീഡദ്ഭിർജ്ജുഷ്ടകന്ദരഃ 5
യത്ര സംഗീതസന്നാദൈർന്നദദ്ഗുഹമമർഷയാ
അഭിഗർജ്ജന്തി ഹരയഃ ശ്ലാഘിനഃ പരശങ്കയാ. 6
നാനാരണ്യപശുവ്രാതസങ്കുലദ്രോണ്യലംകൃതഃ
ചിത്രദ്രുമസുരോദ്യാനകളകണ്ഠവിഹംഗമഃ 7
സരിത്സരോഭിരച്ഛോദൈഃ പുളിനൈർമ്മണിവാലുകൈഃ
ദേവസ്ത്രീമജ്ജനാമോദസൗരഭാംബ്വനിലൈര്യുതഃ 8
തസ്യ ദ്രോണ്യാം ഭഗവതോ വരുണസ്യ മഹാത്മനഃ
ഉദ്യാനമൃതുമന്നാമ ആക്രീഡം സുരയോഷിതാം. 9

വസിഷ്ഠപുത്രന്മാരാം പ്രമദാദികളേഴ-
മൃഷികളായും സത്യർവേദശ്രുതാഭിഖ്യരും
ഭദ്രാദ്യന്മാരുമന്നുദേവന്മാരായും സത്യ-
ജിത്തെന്നുപേരായവൻ ദേവേന്ദ്രനായുംതീർന്നു 24
ധർമ്മൻെറഭാര്യയാകും സൂനൃതതന്നിലന്നു
ജന്മമംഗീകരിച്ചുഭഗവാൻ ജനാർദ്ദനൻ
സത്യസേനാഭിധാനമാവഹിച്ചനുപമ-
കീർത്തിമാനായിത്തീർന്നാൻ സത്യവ്രതാദ്യരോടും 25

അസന്യനിഷ്ഠന്മാരും ദുശ്ശീലന്മാരു പാര-
മസത്തുക്കളും ഭൂതഹിംസകന്മാരുമാകും
യക്ഷരാക്ഷസഭൂതഗണത്തെസ്സത്യസേന-
നക്ഷണംസംഹരിച്ചാൻ സത്യജിത്സഖനായി. 26
ഉത്തമഭ്രാതാവായതാമസൻനാലാമന്നു
പുത്രർതാൻ പൃഥുഖ്യാതിനരകേതുപാദ്യർ പത്തും 27
അന്നാളിൽസത്യകന്മാർ ഹരികൾവീരാദ്യരും
വിണ്ണവരായിത്തീർന്നു ത്രിശിഖനിന്ദ്രനായി
താമസമന്വന്തരകാലത്തിങ്കലജ്യോതി-
ർധാമാദ്യരേഴുപേരും സപ്തർഷിമാരായ്ത്തീർന്നാർ 28

കാലത്താൽ നഷ്ടമായവേദങ്ങൾ സ്വധീയാല-
ക്കാലത്തു വൈധൃതികൾ വീണ്ടിതു വിധൃതിജർ 29
ഹരിമേധസ്സിൽനിന്നും ഹരിണിതന്നിലന്നും
പിറന്നാൻഹരിനാമംപൂണ്ടു പുണ്ഡരീകാക്ഷൻ
നക്രവക്ത്രത്തിൽനിന്നും ഗജേന്ദ്രൻതന്നെപ്പാര-
മുൾകൃപയാൻചെന്നു മുക്തനാക്കിയദ്ദേവൻ. 30

രാജാവു പറഞ്ഞു

ഗ്രാഹഗ്രസ്തനാം ഗജശ്രേഷ്ഠനെയേതുമട്ടിൽ
ശ്രീഹരിമോചിപ്പിച്ചെന്നറിയാനിച്ഛിക്കുന്നേൻ 31

ഉത്തമശ്ലോകനാകും ഭഗവാൻ മുകുന്ദൻതൻ
കീർത്തനമടങ്ങിയ കഥകളെല്ലാംതന്നെ
ധന്യവും മഹത്താകും സ്വാസ്ഥ്യത്തെയേച്ചക്കുന്നതും
പുണ്യദായകവും നിർവാണഹേതുവുമല്ലോ. 32

സൂതൻ പറഞ്ഞു

പ്രായോപവേശമാളുമപ്പരീക്ഷിത്തു തൻെറ-
യീയപേക്ഷയാൽ ബാദരായണിതുഷ്ടനായി
നൃപനെയഭിനന്ദിച്ചൃഷികളെല്ലാം കേൾക്കെ
സഭയിലിപ്രകാരമരുളിച്ചെയ്തീടിനാൻ. 33

---

## അദ്ധ്യായം 2

ശ്രീശുകൻ പറഞ്ഞു

ക്ഷീരാബ്ധിനീരംചൂഴ്ന്നുയോജനായുതം പൊങ്ങി
പേരാളുംശ്രീമാൻ സമുല്ലസിപ്പൂത്രികൂടാദ്രി
ശൃംഗങ്ങൾമൂന്നുപൊന്നും വെള്ളിയുമിരുമ്പുമായ്
തങ്ങിയുന്നതിക്കൊക്കും വിസ്തൃതിയോടുകൂടി
ദിക്കുകളേയുമംബുരാശികളേയും മിന്നി-
ച്ചിഗ്ഗിരിവരൻ നിലകൊള്ളുന്നു ഗംഭീരനായ്. 1

നാനാരത്നങ്ങൾ ലതാവൃക്ഷങ്ങൾ ധാതുരാജി
നാനാശൃംഗങ്ങൾ ഗുല്മനിരയെന്നിവയാലും
ഗിരിവാഹിനികൾതൻ നിർഝരഘോഷ-
ത്താലും
പെരികെശ്ശോഭിപ്പിച്ചാൻ പത്തുദിക്കുക-
ളേയും. 2-3

പാൽക്കടൽത്തിരനിരപാദങ്ങൾ കഴുകീട്ടു-
മൂക്കനിപ്പർവതേന്ദ്രൻ പച്ചരത്നങ്ങളാലെ
ശ്യാമളനിറമേകിക്കോമളമാക്കീടിനാൻ
ഭൂമിതന്നെയും പരിസരദേശങ്ങളേയും. 4

കിന്നരവിദ്യാധരചാരണസിദ്ധോരഗ-
വൃന്ദവും ഗന്ധർവന്മാരപ്സരസ്സമൂഹവും
എന്നുമിഗ്ഗിരിസാർവഭൗമൻതൻ ഗുഹാതോറും
ചെന്നിരുന്നല്ലാസമായ്ക്കേളിയാടീടുന്നിതേ. 5

വീരന്മാർ തങ്ങളെന്നായഭിമാനിച്ചുകൊണ്ടു
ഘോരഗഹ്വരങ്ങളിൽ വാണീടും സിം-
ഹോൽക്കരം.
കിന്നരന്മാർതൻ ചാരുസംഗീതപ്രതിധ്വനി
ചെന്നലയ്ക്കവേശത്രുശങ്കയാലുടൻതന്നെ
ഉത്കടക്രോധത്തോടഗ്ഗഹ്വരം ഭേദിക്കുമാ-
റുഗ്രമായടിക്കടിയനുഗർജ്ജിച്ചീടുന്നു. 6

ബഹുജാതിയിൽപെട്ടംവനജന്തുക്കൾതിങ്ങും
ഗുഹകളാലും പലവിധവൃക്ഷങ്ങളാലും
സ്വാരാരാമത്തിലുള്ള കോകിലവൃന്ദത്താലും
പരിചിലലംകൃതമായിരുന്നിപ്പർവതം. 7

നിർമ്മലജലമാളും നദികൾ തടാകങ്ങൾ
നന്മണിഗണതുല്യവെണ്മണൽത്തീരങ്ങളും
[1] ദേവസ്ത്രീജനസ്നാനസുരഭിലാംബുപൂര-
മാവഹിച്ചീടും മന്ദവായുവുമൊത്തിണങ്ങും. 8

നഗോത്തംസമാമിതിൻ താഴ്വരതന്നിൽപാശി-
ഭഗവാൻതൻെറയൃതുമത്തെന്നപേരാർന്നിട്ടും
കാമിനീയകമാമൊരുദ്യാനമുണ്ടുസുര-
കാമിനീവൃന്ദംനിത്യംകേളിയാടുന്നതായി. 9

---

1 ദേവസ്ത്രീകളുടെ സ്നാനത്താൽ സുഗന്ധം ചേർന്ന ജലഗണങ്ങൾ

സർവ്വതോഽലംകൃതം ദിവ്യൈർന്നിത്യം പുഷ്പഫലദ്രുമൈഃ
മന്ദാരൈഃ പാരിജാതൈശ്ച പാടലാശോകചമ്പകൈഃ 10
ചൂതൈഃ പ്രിയാളൈഃ പനസൈരാമ്രൈരാമ്രാതകൈരപി
ക്രമുകൈർന്നാളികേരൈശ്ച ഖർജ്ജൂരൈർബ്ബീജപൂരകൈഃ 11
മധൂകൈഃ സാലതാലൈശ്ച തമാലൈരസനാർജ്ജുനൈഃ
അരിഷ്ടോദുംബരപ്ലക്ഷൈർവ്വടൈഃ കിംശുകചന്ദനൈഃ 12
പിചുമന്ദൈഃ കോവിദാരൈഃ സരളൈഃ സുരദാരുഭിഃ
ദ്രാക്ഷേക്ഷുരംഭാജംബൂഭിർബ്ബദര്യക്ഷാഭയാമലൈഃ 13
ബില്വൈഃ കപിത്ഥൈർജ്ജംബീരൈർവ്വൃതോ ഭല്ലാതകാദിഭിഃ
തസ്മിൻ സരഃ സുവിപുലം ലസൽകാഞ്ചനപങ്കജം. 14
കുമുദോൽപലകൽഹാരശതപത്രശ്രിയോർജ്ജിതം
മത്തഷൾപദനിർഘുഷ്ടം ശകുന്തൈശ്ച കളസ്വനൈഃ 15
ഹംസകാരണ്ഡവാകീർണ്ണം ചക്രാഹ്വൈഃ സാരസൈരപി
ജലകുക്കുടകോയഷ്ടിദാത്യൂഹകുലകൂജിതം. 16
മത്സ്യകച്ഛപസഞ്ചാരചലൽപത്മരജഃപയഃ
കദംബവേതസനളനീപവഞ്ജുളകൈർവ്വൃതം. 17
കുന്ദൈഃ കുരബകാശോകൈഃ ശിരീഷൈഃ കുടജേംഗുദൈഃ
കുബ്ജകൈഃ സ്വർണ്ണയൂഥീഭിർന്നാഗപുന്നാഗജാതിഭിഃ 18
മല്ലികാശതപത്രൈശ്ച മാധവീജാലകാദിഭിഃ
ശോഭിതം തീരജൈശ്ചാന്യൈർന്നിത്യർത്തുഭിരലം ദ്രുമൈഃ 19

തത്രൈകദാ തദ്ഗിരികാനനാശ്രയഃ
കരേണുഭിർവ്വാരണയൂഥപശ്ചരൻ
സകണ്ടകാൻ കീചകവേണുവേത്രവ-
ദ്വിശാലഗുല്മം പ്രരുജൻ വനസ്പതീൻ. 20
യദ്ഗന്ധമാത്രാദ്ധരയോ ഗജേന്ദ്രാ
വ്യാഘ്രാദയോ വ്യാളമൃഗാഃ സഖഡ്ഗാഃ
മഹോരഗാശ്ചാപി ഭയാദ്ദ്രവന്തി
സഗൗരകൃഷ്ണാഃ ശരഭാശ്ചമര്യഃ 21
വൃകാ വരാഹാ മഹിഷർക്ഷശല്യാ
ഗോപുച്ഛസാലാവൃകമർക്കടാശ്ച
അന്യത്ര ക്ഷുദ്രാ ഹരിണാഃ ശശാദയ-
ശ്ചരന്ത്യഭീതാ യദനുഗ്രഹേണ. 22

സ ഘർമ്മതപ്തഃ കരിഭിഃ കരേണുഭിർ-
വ്വൃതോ മദച്യുൽകളഭൈരനുദ്രുതഃ
ഗിരിം ഗരിമ്ണാ പരിതഃ പ്രകമ്പയൻ
നിഷേവ്യമാണോഽളികുലൈർമ്മദാശനൈഃ 23
സരോഽനിലം പങ്കജരേണുരൂഷിതം
ജിഘ്രൻ വിദൂരാന്മദവിഹ്വലേക്ഷണഃ
വൃതഃ സ്വയൂഥേന തൃഷാർദ്ദിതേന തൽ
സരോവരാഭ്യാശമഥാഗമദ്ദ്രുതം. 24
വിഗാഹ്യ തസ്മിന്നമൃതാംബു നിർമ്മലം
ഹേമാരവിന്ദോൽപലരേണുവാസിതം
പപൗ നികാമം നിജപുഷ്കരോദ്ധൃത-
മാത്മാനമദ്ഭിഃ സ്നപയൻ ഗതക്ലമഃ 25
സ്വപുഷ്കരേണോദ്ധൃതശീകരാംബുഭി-
ർന്നിപായയൻ സംസ്നപയന്യഥാ ഗൃഹീ
ഘൃണീ കരേണുഃ കളഭാംശ്ച ദുർമ്മദോ
നാചഷ്ട കൃച്ഛ്റം കൃപണോഽജമായയാ. 26

തം തത്ര കശ്ചിന്നൃപ ദൈവചോദിതോ
ഗ്രാഹോ ബലീയാംശ്ചരണേ രുഷാഗ്രഹീൽ
യദൃച്ഛയൈവം വ്യസനം ഗതോ ഗജോ
യഥാബലം സോഽതിബലോ വിചക്രമേ. 27
തഥാഽഽതുരം യൂഥപതിം കരേണവോ
വികൃഷ്യമാണം തരസാ ബലീയസാ
വിചുക്രുശുർദീനധിയോഽപരേ ഗജാഃ
പാർഷ്ണിഗ്രഹാസ്താരയിതും ന ചാശകൻ. 28
നിയുദ്ധ്യതോരേവമിഭേന്ദ്രനക്രയോ-
ർവ്വികർഷതോരന്തരതോ ബഹിർമ്മിഥഃ
സമാഃ സഹസ്രം വ്യഗമൻ മഹീപതേ
സപ്രാണയോശ്ചിത്രമമംസതാമരാഃ 29
തതോ ഗജേന്ദ്രസ്യ മനോബലൗജസാം
കാലേന ദീർഘേണ മഹാനഭൂദ്വ്യയഃ
വികൃഷ്യമാണസ്യ ജലേഽവസീദതോ
വിപര്യയോഽഭൂൽ സകലം ജലൗകസഃ 30

എപ്പൊഴും പുഷ്പഫലദലങ്ങളിയന്നിട്ടും
കല്പകം,പാരിജാതം, പാടല,മശോകവും
ചൂതം,ചെമ്പകം, പ്ലാവും,പ്രിയാളം, തെങ്ങും-
മാവും
മാതളം,കരിങ്ങാലി, കമുകുമിലിപ്പയും
താലം,തമാലം വേങ്ങ,യജ്ജുന,മരിഷ്ടവും
സാലവും വടം, പ്ലക്ഷം,ചന്ദന,മുദ്ദുംബരം,
ദേവദാരുവും പ്ലാച്ചി, സരളം, പിചുമന്ദം,
കോവിദാരവും പ്ലാരം,മുന്തിരിയിലന്തയും
നെല്ലിയും നാരകവും കരിമ്പു, കടുക്കയും
വില്വവും വാഴ ഭല്ലാതകവു മിത്യാദിയാം
തരുക്കളാലും ലതകളാലും ചുററും മനോ-
ഹരമായലംകൃതമാകുമിപ്പൂവനത്തിൽ
എങ്ങുമേ പൊന്താമരവിടൎന്നു വിശാലമായ്
ഭംഗിയേറുന്ന നല്ലതടാകമൊന്നുകാണാം. 10-14
കുമുദോല്പലശതപത്രകൽഹാരാദിയാം
സുമസഞ്ചയത്തിൽനിന്നുളവാമർച്ചിസ്സിനാൽ
ശ്രേഷ്ഠമാമസ്സരസ്സവിഹംഗഭൃംഗങ്ങൾതൻ
കൂട്ടത്തിൻശബ്ദത്തിനാലേററവും രമ്യമത്രേ. 15
ദാത്യൂഹം ചക്രവാകംസാരസഹംസങ്ങൾകോ-
യഷ്ടിയുംകാരണ്ഡവമിപ്പറവകൾക്കെഴും
കൂജിതങ്ങളാലെങ്ങും വ്യാപിക്കപ്പെട്ടപാരം
രാജിതമായിരുന്നിത്തടാകം ധരാപതേ! 16
ആമകൾ,മത്സ്യങ്ങളും ചരിക്കമൂലം ജലം
താമരത്താരിൻപൊടിചിന്നിയും പുളിനങ്ങൾ
രാമച്ച,മാററുവഞ്ചി,കടമ്പുവഞ്ചുളാദി
മാമരച്ചെടിക്കൂട്ടം തിങ്ങിയും ശോഭിച്ചിതേ. 17
കുന്ദവുംകുരവക,മശോകം,ശിരീഷവും
പുന്നാഗം,ശതപത്ര മിംഗുദകുബ്ജകങ്ങൾ
ജാതി,മല്ലിക നാഗം, ജാലകം,സ്വൎണ്ണയൂഥി,
മാധവി,കുടജമിത്യാദിയാംചെടികളും
മററുപാദപങ്ങളുമാരമ്യസരസ്സിനെ
ചുററിനിന്നതിവേലം ലാലസിച്ചിരുന്നിതു 18-19
ഒരുനാളവിടെയഗ്ഗിരികാനനങ്ങളിൽ
മരുവിപ്പോരുന്നോരു വാരണസംഘാധിപൻ
കരിണീവൃന്ദമൊത്തുസഞ്ചാരംചെയ്തങ്ങനെ
പരുവാക്കൂട്ടം ചൂരൽവള്ളികളെന്നിതെല്ലാം
പടന്നകുടിൽ കളുംമുൾമരങ്ങളുംവലി-
ച്ചോടിച്ചുനശിപ്പിച്ചുസോല്ലാസംസഞ്ചരിച്ചാൻ.
20
ഇഗ്ഗജേന്ദ്രന്റെ കാററുതട്ടിയ പഞ്ചാനന,
വ്യാഘ്രങ്ങൾ,ഖഡ്ഗവ്യാളമൃഗങ്ങൾ,വൻ
ഭോഗികൾ
ആനകൾ ചമരികൾ,ഗൗരകൃഷ്ണങ്ങളാകും-
മാനുകൾ,ശരഭങ്ങളെന്നിവപേടിച്ചോടീ. 21

ചെന്നായ,പന്നി, യൃക്ഷാകുരങ്ങുമപാത്തുമുള്ളൻ-
പന്നി,ഗോപുച്ഛസാലാവൃകങ്ങൾ ശശമാദി
ക്ഷുദ്രജന്തുക്കളെല്ലാം തദനുഗ്രഹത്താൽത്ത-
ദ്ദൃഷ്ടിമാർഗ്ഗത്തെ വിട്ടു നിർഭയം സഞ്ചരിച്ചാർ.
22
ഇതരേഭങ്ങളാലും കരിണികളാലുമാ-
വൃതനായ്ക്കളഭാനുഗതനായവൻ വെയിലാൽ
തളൎന്നുമദനീരമൊഴുക്കിവലിപ്പത്താ
ലിളക്കീഗ്ഗിരി മദജലപാനാസക്തമാം
ഭൃംഗസന്ദോഹത്തിനാൽ പരിസേവിതനായി-
ട്ടങ്ങിങ്ങു സഞ്ചരിച്ചാനമ്മഹാടവിതന്നിൽ 23
അത്തടാകത്തിൽനിന്നും പങ്കജമധൂളിയാ-
ന്നെത്തുന്ന കാററാഘ്രാണിച്ചമ്മദവിഹ്വലാക്ഷൻ
ദാഹപീഡിതസംഘാവൃതനായ്‌വേഗത്തില-
മ്മോഹനതടാകാഭിമുഖമായ്ത്തിരിച്ചിതേ. 24
സരസ്സിൽച്ചെന്നിറങ്ങി [1] ഹേമാബ്ജോല്പലപാംസൂത്
കരത്താത് സുരഭിലമമൃതോപമംജലം
തുമ്പിക്കൈകൊണ്ടുകോരിക്കുടിച്ചും ശരീരത്തി-
ലെമ്പാടുംകോരിവീഴ്ത്തിക്കുളിച്ചും ക്ഷീണം-
തീർത്താൻ. 25
മായയാൽമത്തനായിദീനനായ്കൃപാലുവും
മായിട്ടുംഗൃഹസ്ഥൻമട്ടിഭേന്ദ്രൻ തുമ്പിക്കയ്യാൽ
ശീതളനീരംകോരിപ്പിടിയാനകളേയും
പോതങ്ങളേയുംപാനംചെയ്യിച്ചുംകുളിപ്പിച്ചും
തുഷ്ടനായ്നിന്നനേരത്തൊട്ടുമേയോത്തതില്ല
പെട്ടെന്നതന്നെസ്സമീപിച്ചോരാവിപത്തിനെ 26
ശക്തനാമൊരുനക്രമപ്പോൾതത് പ്രാരബ്ധത്താൽ
ക്രുദ്ധനായ്ക്ഷിപ്രമെത്തിപ്പിടിച്ചാൻ തല്പാദ
ത്തിൽ
ഊക്കനാവാരണേന്ദ്രൻ ദുഃഖിതനായിട്ടുടൻ
ശക്തിപോലശ്രമംചെയ്താനപ്പിടിവിട്ടുത്തുവാൻ
27
ശക്തനാംനക്രാബലാലുള്ളിലേക്കായ്‌വലിച്ചു
ദുഃഖിപ്പിച്ചിട്ടും സംഘനാഥനെക്കണ്ടുപാരം
കരഞ്ഞാർകരിണികൾ, പിമ്പിൽനിന്നി-
ങ്ങോട്ടാഞ്ഞു
ക്കരികൾപിടിച്ചതും വിഫലമായിത്തീൎന്നു 28
ഇങ്ങിനെബാഹ്യത്തിലുമുള്ളിലുംനിന്നതമ്മിൽ-
സംഗരംചെയ്യും ഗജനാഥനുമന്നക്രവും
ആ നിലയ്ക്കായ്ക്കായിരംവത്സരംതത്-
സ്ഥാനത്തുനിന്നാരതിലതുഷ്ടപ്പെട്ടാർവിണ്ണോർ29
ഏറെനാളേ സംഗ്രാഹപീഡിതനായഗ്ഗജം
നീരിൽനില്ക്കയാൽമനോബലവുമോജസ്സതും
തീരെ ക്ഷയിച്ചു ജലവാസിയാംമുതലയ്ക്കാ
നേരേമറിച്ചാണവ വദ്ധിച്ചുവന്നുതാനും. 30

[1] ചെന്താമരപ്പൂക്കളുടെ ധൂളിവൃന്ദം

ഇത്ഥം ഗജേന്ദ്രഃ സ യദാഽഽപ സങ്കടം
പ്രാണസ്യ ദേഹീ വിവശോ യദൃച്ഛയാ
അപാരയന്നാത്മവിമോക്ഷണേ ചിരം
ദധ്യാവിമാം ബുദ്ധിമഥാഭ്യപദ്യത. 31
ന മാമിമേ ജ്ഞാതയ ആതുരം ഗജാഃ
കുതഃ കരിണ്യഃ പ്രഭവന്തി മോചിതും
ഗ്രാഹേണ പാശേന വിധാതുരാവൃതോഽ-
പ്യഹം ച തം യാമി പരം പരായണം. 32
യഃ കശ്ചനേശോ ബലിനോഽന്തകോരഗാൽ
പ്രചണ്ഡവേഗാദഭിധാവതോ ഭൃശം
ഭീതം പ്രപന്നം പരിപാതി യദ്ഭയാ-
ന്മൃത്യുഃ പ്രധാവത്യരണം തമീമഹി. 33

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
മന്വന്തരാനുവർണ്ണനേ ഗജേന്ദ്രോപാഖ്യാനേ ദ്വിതീയോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 6393 അഷ്ടമസ്കന്ധേ ശ്ലോകാഃ 66

---

# തൃതീയോഽധ്യായഃ

**ശ്രീശുക ഉവാച**

ഏവം വ്യവസിതോ ബുദ്ധ്യാ സമാധായ മനോ ഹൃദി
ജജാപ പരമം ജാപ്യം പ്രാഗ്ജന്മന്യനുശിക്ഷിതം. 1

ഓം നമോ ഭഗവതേ തസ്മൈ യത ഏതച്ചിദാത്മകം
പുരുഷായാദിബീജായ പരേശായാഭിധീമഹി. 2

യസ്മിന്നിദം യതശ്ചേദം യേനേദം യ ഇദം സ്വയം
യോഽസ്മാൽ പരസ്മാച്ച പരസ്തം പ്രപദ്യേ സ്വയംഭുവം. 3

യഃ സ്വാത്മനീദം നിജമായയാർപ്പിതം
ക്വചിദ്വിഭാതം ക്വ ച തൽ തിരോഹിതം
അവിദ്ധദൃക്സാക്ഷ്യുഭയം തദീക്ഷതേ
സ ആത്മമൂലോഽവതു മാം പരാൽപരഃ 4

കാലേന പഞ്ചത്വമിതേഷു കൃത്സ്നശോ
ലോകേഷു പാലേഷു ച സർവ്വഹേതുഷു
തമസ്തദാഽഽസീദ്ഗഹനം ഗഭീരം
യസ്തസ്യ പാരേഽഭിവിരാജതേ വിഭുഃ 5
ന യസ്യ ദേവാ ഋഷയഃ പദം വിദു-
ർജ്ജന്തുഃ പുനഃ കോഽർഹതി ഗന്തുമീരിതും
യഥാ നടസ്യാകൃതിഭിർവ്വിചേഷ്ടതോ
ദുരത്യയാനുക്രമണഃ സ മാവതു. 6
ദിദൃക്ഷവോ യസ്യ പദം സുമംഗലം
വിമുക്തസംഗാ മുനയഃ സുസാധവഃ
ചരന്ത്യലോകവ്രതമവ്രണം വനേ
ഭൂതാത്മഭൂതാഃ സുഹൃദഃ സ മേ ഗതിഃ 7
ന വിദ്യതേ യസ്യ ച ജന്മ കർമ്മ വാ
ന നാമരൂപേ ഗുണദോഷ ഏവ വാ
തഥാപി ലോകാപ്യയസംഭവായ യഃ
സ്വമായയാ താന്യനുകാലമൃച്ഛതി. 8

തസ്മൈ നമഃ പരേശായ ബ്രഹ്മണേഽനന്തശക്തയേ
അരൂപായോരുരൂപായ നമ ആശ്ചര്യകർമ്മണേ. 9

നമ ആത്മപ്രദീപായ സാക്ഷിണേ പരമാത്മനേ
നമോ ഗിരാം വിദൂരായ മനസശ്ചേതസാമപി. 10

സത്ത്വേന പ്രതിലഭ്യായ നൈഷ്കർമ്മ്യേണ വിപശ്ചിതാ
നമഃ കൈവല്യനാഥായ നിർവ്വാണസുഖസംവിദേ. 11

നമഃ ശാന്തായ ഘോരായ മൂഢായ ഗുണധർമ്മിണേ
നിർവ്വിശേഷായ സാമ്യായ നമോ ജ്ഞാനഘനായ ച. 12

ക്ഷേത്രജ്ഞായ നമസ്തുഭ്യം സർവ്വാദ്ധ്യക്ഷായ സാക്ഷിണേ
പുരുഷായാത്മമൂലായ മൂലപ്രകൃതയേ നമഃ 13

സർവ്വേന്ദ്രിയഗുണദ്രഷ്ട്രേ സർവ്വപ്രത്യയഹേതവേ
അസതാച്ഛായയാക്തായ സദാഭാസായ തേ നമഃ 14

പെട്ടെന്നുവിപത്തിലാപ്പെട്ടേവമാത്മരക്ഷ–
യ്ക്കൊട്ടുമേ ശേഷിയററ ദേഹഭൃത്താമഗ്ഗജം
ഏറെനാൾപ്രാണരക്ഷാമാർഗ്ഗങ്ങൾചിന്തിക്കയാൽ
നേരേ തന്മനസ്സിലൊരുപായമുദിച്ചിതു. 31
ആതുരനാകുമെന്നെയിവിടെരക്ഷിക്കാനി
ജ്ജ്ഞാതികളൊട്ടുംതന്നെ ശക്തരല്ലെന്നു കണ്ടേൻ
കരിണീഗണത്തിനാൽ പിന്നെയെന്തുമൂലം
പരമേശ്വരപാശഗ്രാഹത്താലാവൃതൻ ഞാൻ
ബ്രഹ്മാദിദേവന്മാർക്കുമാശ്രയസ്ഥാനമാകു–
മമ്മഹാപുരുഷനെശ്ശരണംപ്രാപിക്കുന്നു 32
ഏററവുംബലിഷ്ഠനായുച്ചണ്ഡവേഗത്തോട്ടും
ചുററിലുംസഞ്ചരിക്കുംകാലസർപ്പത്തിൽനിന്നും
ഭീതനായാശ്രയിക്കും ദീനനെ രക്ഷിച്ചീട്ടു–
മേതുദേവനെപ്പേടിച്ചോടുന്നുമൃത്യുതാനും
കാരുണ്യവാരാശിയായ് പരമാത്മാവാകുമാ–
നാരായണസ്വാമിയെശ്ശരണംഗമിക്കുന്നേൻ. 33

# അദ്ധ്യായം 3

**ശ്രീശുകൻ പറഞ്ഞു**

ഇത്തരം ബലമായിച്ചിന്തിച്ചുമനസ്സിനെ
ഹൃത്തിലങ്ങുറപ്പിച്ചുനിർത്തിയാ വാരണേന്ദ്രൻ
പൂർവ്വജന്മത്തിൽ നേരേയഭ്യസിച്ചിരുന്നതാം
ദിവ്യമന്ത്രത്തെജ്ജപിച്ചീടിനാൻ നിരന്തരം. 1
വിശ്വരൂപനാമേതുദേവനിശ്ശരീരാദി
വിശ്വത്തെയാകവേസചേതനമാക്കുന്നുവോ
പ്രകൃതിപുരുഷസ്വരൂപനായ്പരേശനായ്
ഭഗവാനാകുമാ ശ്രീഹരിയെ നമിക്കുന്നേൻ. 2
ഈ ലോകമാരിൽസ്ഥിതിചെയ്യുന്നു,രചിച്ചതാ,–
രാലോചിക്കുകിലാരാണിച്ചരാചരവിശ്വം,
സ്വയംഭൂവായിക്കാര്യകാരണാതീതനായി
നിയതംവിളങ്ങുമദ്ദേവനു നമസ്കാരം. 3
അധിഷ്ഠാനമായ് പരാൽപരനായ് സാക്ഷി–
യായി–
സ്സതതംതടവററ ദൃക്കാളുമേതുദേവൻ
തന്നിൽമായയാൽവിനിർമ്മിതമിജ്ജഗത്തിനെ
നന്നായ് ചിലപ്പോൾ ദ്യോതിപ്പിക്കയും ചില–
നേരം
താനേതാൻമറയ്ക്കയും നിരീക്ഷിക്കയുംചെയ്യു–
മാനാരായണദേവനീയെന്നെരക്ഷിക്കട്ടെ 4
ലോകവും ലോകപാലന്മാരും തത്കാരണങ്ങ–
ളാകുന്നവസ്തുക്കളും കാലത്താൽ നശിക്കുമ്പോൾ
ദുരവഗാഹമായിഗ്ഗംഭീരം വ്യാപിച്ചീട്ടു–
മിരുളിന്നപ്പുറത്തായാവിഭു വിളങ്ങുന്നു 5
വേഷമിട്ടാടീടുന്ന നടൻതൻസ്വരൂപത്തെ
ലേശവും സാമാന്യന്മാരറിയാത്തതുപോലെ
ആരുടെപദംനേരേയറിയുന്നില്ല ദേവ–
ന്മാരുമമ്മഹർഷീശർപോലുമെന്നിരിക്കുമ്പോൾ
മററുള്ളോർക്കറിവാനും പ്രാപിക്കുവാനും പിന്നെ
ചെററുമേ സാധിക്കയില്ലെന്നതു ചൊല്ലേണമോ
ആവിധമജ്ഞേയമാം ചരിത്രമിയന്നീട്ടു–
മാവാസുദേവനാകുംഭഗവാൻരക്ഷിക്കമാം. 6
ഭൂതാത്മഭൂതന്മാരായ് വിശുദ്ധചിത്തരായി
വീതസംഗന്മാരാം സാധുക്കൾമുനീന്ദ്രന്മാർ
ആരുടെസുശോഭനപദത്തെക്കാണ്മാനാശി–
ച്ചാരണ്യവാസമാർന്നിട്ടലോകബ്രഹ്മചര്യം
നിത്യവുമനുഷ്ഠിച്ചുവരുന്നബ്ഭഗവാനാ–
മുത്തമപുമാനെനിക്കാശ്രയമായീടണം. 7
ജന്മങ്ങൾകർമ്മങ്ങളും നാമങ്ങൾ രൂപങ്ങളു–
മമ്മട്ടുഗുണങ്ങളുമാക്കില്ല ദോഷങ്ങളും,
ലോകത്തിൻസൃഷ്ടിക്കും സംഹതിക്കുംമായയാലെ
സ്വീകരിക്കുന്നതാരാണീവക കാലംതോറും. 8
അനന്തശക്തനായുമരൂപബ്രഹ്മമായു–
മനേകരൂപനായുമത്ഭുതകർമ്മാവായു–
പരിശോഭിച്ചീട്ടുമപ്പരമേശ്വരന്നായ്,
പരിചിൽ ഭക്തിപൂർവ്വം നമസ്കരിക്കുന്നു ഞാൻ. 9
പരമാത്മാവായ് സ്വയംഭാസ്യനായ് സാക്ഷി–
യായി
തരിമ്പും മനസ്സിനും മാനസവൃത്തികൾക്കും
വാക്കിനും വിഷയമായീടാതെയെങ്ങും മിന്നും
ചിത്ക്കാമ്പാമീശനായിക്കൊണ്ടിതാ നമ–
സ്കാരം. 10
പണ്ഡിതന്മാരാൽ സത്ത്വഗുണസംയുതമാകും
സന്ന്യാസയോഗത്തിനാൽ പ്രാപ്യനായ്–
മോക്ഷേശനായ്
നിഗമജ്ഞാനാനന്ദരൂപനായ് വിളങ്ങീട്ടും
ഭഗവൻ! ശ്രീനിവാസാ! ഭവാനായ് നമസ്കാരം! 11
ശാന്തനായ് ഘോരനായി മൂഢനായ് സമനായി
സന്തതം ഗുണയുതംധർമ്മങ്ങൾധരിപ്പോനായ്
നിർവിശേഷനായ് ജ്ഞാനഘനനായിരുന്നിട്ടും
സർവഭൂതാധീശനെ ഞാൻ നമസ്കരിക്കുന്നു. 12
ക്ഷേത്രജ്ഞനായിസ്സർവാദ്ധ്യക്ഷനായ് സാക്ഷി
യായി–
ട്ടാത്മമൂലമായ് മൂലപ്രകൃതിതാനുമായി
പരമപുമാനായിപ്പരിശോഭിച്ചീട്ടും നി–
ന്തിരുമേനിക്കായിതാ മാമക നമസ്കാരം. 13
സമസ്തേന്ദ്രിയഗുണഗണത്തിൻ ദ്രഷ്ടാവായി
[1] സമസ്തപ്രത്യയത്തിൻ ഹേതുവായസത്യമാം
ഛായയാർന്നീട്ടുവോനും സദ്രൂപാഭാസൻതാനു–
മായിട്ടും ഭവാനായി നമസ്കരിക്കുന്നു ഞാൻ. 14

1 ശ്രുതി, ജ്ഞാനം, ആകാരം

നമോ നമസ്തേfഖിലകാരണായ
നിഷ്കാരണായാത്ഭുതകാരണായ
സർവ്വാഗമാമ്നായമഹാർണ്ണവായ
നമോfപവർഗ്ഗായ പരായണായ. 15
ഗുണാരണിച്ഛന്നചിദൂഷ്മപായ
തൽക്ഷോഭവിസ്ഫൂർജ്ജിതമാനസായ
നൈഷ്കർമ്മ്യഭാവേന വിവർജ്ജിതാഗമ-
സ്വയംപ്രകാശായ നമസ്കരോമി. 16
മാദൃക്പ്രപന്നപശുപാശവിമോക്ഷണായ
മുക്തായ ഭൂരികരുണായ നമോfലയായ
സ്വാംശേന സർവ്വതനുഭൃന്മനസി പ്രതീത
പ്രത്യഗ്ദൃശേ ഭഗവതേ ബൃഹതേ നമസ്തേ. 17
ആത്മാത്മജാപ്തഗൃഹവിത്തജനേഷു സക്തൈർ-
ദുഷ്പ്രാപണായ ഗുണസംഗവിവർജ്ജിതായ
മുക്താത്മഭിഃ സ്വഹൃദയേ പരിഭാവിതായ
ജ്ഞാനാത്മനേ ഭഗവതേ നമ ഈശ്വരായ. 18
യം ധർമ്മകാമാർത്ഥവിമുക്തികാമാ
ഭജന്ത ഇഷ്ടാം ഗതിമാപ്നുവന്തി
കിം ത്വാശിഷോ രാത്യപി ദേഹമവ്യയം
കരോതു മേfദഭ്രദയോ വിമോക്ഷണം. 19
ഏകാന്തിനോ യസ്യ ന കഞ്ചനാർത്ഥം
വാഞ്ഛന്തി യേ വൈ ഭഗവൽപ്രപന്നാഃ
അത്യത്ഭുതം തച്ചരിതം സുമംഗളം
ഗായന്ത ആനന്ദസമുദ്രമഗ്നാഃ 20

തമക്ഷരം ബ്രഹ്മപരം പരേശ-
മവ്യക്തമാധ്യാത്മികയോഗഗമ്യം
അതീന്ദ്രിയം സൂക്ഷ്മമിവാതിദൂര-
മനന്തമാദ്യം പരിപൂർണ്ണമീഡേ 21
യസ്യ ബ്രഹ്മാദയോ ദേവാ വേദാ ലോകാശ്ചരാചരാഃ
നാമരൂപവിഭേദേന ഫല്ഗ്വ്യാ ച കലയാ കൃതാഃ 22
യഥാർച്ചിഷോfഗ്നേഃ സവിതുർഗ്ഗഭസ്തയോ
നിര്യാന്തി സംയാന്ത്യസകൃൽ സ്വരോചിഷഃ
തഥാ യതോfയം ഗുണസംപ്രവാഹോ
ബുദ്ധിർമ്മനഃ ഖാനി ശരീരസർഗ്ഗാഃ 23
സ വൈ ന ദേവാസുരമർത്ത്യതിര്യങ്
ന സ്ത്രീ ന ഷണ്ഡോ ന പുമാൻ ന ജന്തുഃ
നായം ഗുണഃ കർമ്മ ന സന്ന ചാസ-
ന്നിഷേധശേഷോ ജയതാദശേഷഃ 24
ജിജീവിഷേ നാഹമിഹാമുയാ കി-
മന്തർബ്ബഹിശ്ചാവൃതയേഭയോന്യാ
ഇച്ഛാമി കാലേന ന യസ്യ വിപ്ലവ-
സ്തസ്യാത്മലോകാവരണസ്യ മോക്ഷം. 25
സോfഹം വിശ്വസൃജം വിശ്വമവിശ്വം വിശ്വവേദസം
വിശ്വാത്മാനമജം ബ്രഹ്മ പ്രണതോfസ്മി പരം പദം. 26
യോഗരന്ധിതകർമ്മാണോ ഹൃദി യോഗവിഭാവിതേ
യോഗിനോ യം പ്രപശ്യന്തി യോഗേശം തം നതോfസ്മ്യഹം. 27
നമോ നമസ്തുഭ്യമസഹ്യവേഗ-
ശക്തിത്രയായാഖിലധീഗുണായ
പ്രപന്നപാലായ ദുരന്തശക്തയേ
കദിന്ദ്രിയാണാമനവാപ്യവർത്മനേ. 28
നായം വേദ സ്വമാത്മാനം യച്ഛക്ത്യാഹംധിയാ ഹതം
തം ദുരത്യയമാഹാത്മ്യം ഭഗവന്തമിതോfസ്മ്യഹം. 29

ശ്രീശുക ഉവാച

ഏവം ഗജേന്ദ്രമുപവർണ്ണിതനിർവ്വിശേഷം
ബ്രഹ്മാദയോ വിവിധലിംഗഭിദാഭിമാനാഃ
നൈതേ യദോപസസൃപുർന്നിഖിലാത്മകത്വാൽ
തത്രാഖിലാമരമയോ ഹരിരാവിരാസീൽ. 30

സമസ്തനിദാനനായ് കാരണവിഹീനനായ്-
സമർത്ഥനായിപ്പരമത്ഭുതഹേതുവായി
സമസ്താഗമശാസ്ത്രനിധിയായ് മോക്ഷാത്മാവായ്
സമസ്താശ്രയനാകും ഭവാനു നമസ്കാരം. 15

സത്വാദിഗുണങ്ങളാമരണിയാലെ നന്നായ്
ച്ചിത്താകും സത്രൂപാഗ്നിമറയപ്പെട്ടന്നിതേ
ഭാവത്കമനം ഗുണക്ഷോഭത്താൽ സൃഷ്ട്യന്മുഖ-
മാവുന്ന പുനരാത്മഭാവനംനിമിത്തമായ്
വേദോക്തകർമ്മങ്ങളിൽനിന്നൊഴിഞ്ഞോരാദരം
സാദരംതത്സ്വരൂപം ധ്യാനംചെയ്തീടുവോരിൽ
അന്തരാമേതുമെന്യേ പ്രകാശിച്ചരുളീടും
നിന്തിരുമേനിയെ ഞാൻ നമസ്കരിക്കുന്നിതാ 16

എന്നെപ്പോൽ വിപന്നരാംപശുപ്രായർതൻ-
പാശം
ഛിന്നമാക്കുവോനായി മുക്തനായ് കൃപാലു-
വായ്
ആലസ്യാപേതനായിസ്വാംശത്തിനാലെ ദേഹി-
ജാലത്തിനുള്ളിൽമിന്നും പ്രത്യഗ്സ്വരൂപനായി
ഐശ്വര്യസംപൂർണ്ണനായപരിച്ഛേദ്യനാകു-
മീശ്വരാ! നമസ്കാരം ശാശ്വതാ! നമ-
സ്കാരം. 17

ശരീരാത്മജമിത്ര മന്ദിരധനാദിയിൽ
പരമാസക്തിയാളുന്നവർക്കു ദുഷ്പ്രാപ്യനായ്
ഗുണസംഗാപേതനായ് സംഗഹീനന്മാരുടെ
മനസ്സിൽ നിരന്തരം പരിഭാവിതനായി
ജ്ഞാനസ്വരൂപനാകും ഭഗവൻ! ഭവാനായി
ദീനനായീടുന്ന ഞാൻ നമസ്കരിച്ചീടുന്നു. 18

ധർമ്മാർത്ഥകാമനിർവാണേച്ഛുക്കളേതീശനെ
നിർമ്മായം ഭജിക്കുകിലഭീഷ്ടഫലങ്ങളും
ആശിസ്സു ക്ഷയിക്കാത്ത ദേഹവുംകിട്ടു കൃപാ-
രാശിയബ്ഭഗവാൻതാൻ മോചിപ്പിക്കണ-
മെന്നെ. 19

നിന്തിരുമേനിക്കെഴുമേകാന്ത ഭക്തന്മാർക്കി-
ല്ലന്തരംഗത്തിലാശ പുമർത്ഥങ്ങളിലേതും
അദ്ഭുതകരമാം നിന്മംഗലഗാഥയവ-
രെപ്പൊഴും പാടിയാനന്ദാബ്ധിയിലാറാടുന്നു. 20

നാശഹീനനായ് പരബ്രഹ്മമായജാദ്യർക്കു
മീശനായ് പരേശനായസ്പഷ്ടസ്വരൂപനായ്
ഭക്തിയോഗത്തിനാൽ സുഗമ്യനായതിദൂര-
വർത്തിയായ്സൂക്ഷ്മവസ്തുമട്ടതീന്ദ്രിയനായി
ആദ്യനായനന്തനായ് പരിപൂർണ്ണനായ് വേദ-
വേദ്യനാം ഭഗവാനെ സ്തുതിച്ചീടുന്നിതാ ഞാൻ21

ആഗമങ്ങളും ചരാചരങ്ങൾക്കൊള്ളുമീ-
ലോകവും വിരിഞ്ചാദി വാനവന്മാരുമെല്ലാം
നാമരൂപങ്ങളാകും ഭേദങ്ങളോടുകൂടി
കാമമാരുടെയംശകലയാൽ സംസൃഷ്ടമോ. 22

വഹ്നിയിൽ നിന്നും സ്ഫുലിംഗങ്ങളും
മാർത്താണ്ഡനിൽ-
നിന്നുദീധിതികളുമുണ്ടായീടുന്നപോലെ
ആരിൽനിന്നെല്ലായ്പ്പൊഴും സ്വരോചസ്സിനാൽ
ഗുണ-
പൂരത്തിൻപരിണാമരൂപമായ് മാനസവും
ബുദ്ധിയും ദേഹങ്ങളുമിന്ദ്രിയങ്ങളുമെല്ലാം
സതതമുണ്ടാകുന്നു വിലയംഗമിക്കുന്നു 23
ദേവനും ദൈത്യനും മർത്യനും തിര്യക്കുമ-
ല്ലാവിഭുവാണും പെണ്ണും നപുംസകവുമല്ല
പിന്നെ ജന്തുവും ഗുണം കർമ്മവും സത്തസത്തു-
മൊന്നുമേയല്ല നിഷേധാവധിഭൂതനായും
തന്നുടെ മായാശക്തികൊണ്ടിവയെല്ലാമായും
മിന്നുമേവൻതന്നെയാണബ് ഭഗവാൻ ജയി-
ക്കട്ടെ! 24

അല്ലയോ ഭഗവാനെ! ജീവിച്ചിരുന്നീടുവാൻ
തെല്ലുമേയാഗ്രഹിക്കുന്നില്ല ഞാനീലോകത്തിൽ
അകത്തും പുറത്തുമാവരണമുള്ളതാമീ-
മൃഗത്തിൻശരീരത്താലെന്തുള്ളു പ്രയോജനം?
കാലത്താൽ നാശമെന്യേയാത്മപ്രകാശം മറ-
ച്ചാളുമജ്ഞാനത്തിൽനിന്നെന്നെ മോചിപ്പി
ച്ചാലും 25

വിശ്വസ്രഷ്ടാവും വിശ്വരൂപനുമവിശ്വനും
വിശ്വമാംകളിക്കോപ്പുള്ളവനും വിശ്വാത്മാവും
ജന്മഹീനനും പരംപദവുമായീടുമാ-
ബ്രഹ്മത്തെ ഞാനിദാനീം നമസ്കരിക്കുന്നിതേ. 26
ഭക്തിയോഗത്താൽകർമ്മം നശിപ്പിച്ചെഴും
യോഗി-
മുഖ്യന്മാർ പരിശുദ്ധമായിട്ടും മാനസത്തിൽ
നിത്യവും ദർശിച്ചീടും യോഗേശനായീടുമാ-
ദൈത്യാരിഭഗവാനെ ഞാൻ നമസ്കരിക്കുന്നു. 27
അസഹ്യവേഗംപെട്ടാ ശക്തിത്രയത്തിനോടു-
മശേഷേന്ദ്രിയഗുണവിശേഷത്തോടുംകൂടി
കുത്സിതേന്ദ്രിയങ്ങളാലപ്രാപ്യമായീടുമാ
സത്സരണിയിൽ സദാ സഞ്ചരിക്കുമോനായി
ശരണാഗതന്മാരെക്കാത്തുരക്ഷിച്ചീടുമ-
ക്കരുണാപയോധിക്കു തുടരെ നമസ്കാരം. 28
ആരുടെമായതൻെറ മറയാലാത്മരൂപം
നേരോസന്ദർശിക്കുവാൻ കഴിയാതിരിക്കുന്നു
ആരാലുമനാക്രാന്തമായിട്ടും മാഹാത്മ്യമുൾ-
ച്ചേരുമബ്ഭഗവാനെശ്ശരണം ഗമിക്കുന്നേൻ. 29

**ശ്രീശുകൻ പറഞ്ഞു**

ഇത്തരം മൂർത്തിഭേദമററെഴുമത്കൃഷ്ടമാം
തത്വത്തെ നന്നായ് സ്തുതിച്ചീടുമഗ്ഗജേന്ദ്രനെ
നാനാമൂർത്തിഭേദാഭിമാനികളജാദ്യരാം
വാനവവര്യരാരും തിരിഞ്ഞുനോക്കാഞ്ഞപ്പോൾ
നിഖിലാത്മകത്വത്താലഖിലദേവരൂപൻ
സുകൃതിഗമ്യൻദേവൻ പ്രത്യക്ഷപ്പെട്ടീടിനാൻ. 30

തം തദ്വദാർത്തമുപലഭ്യ ജഗന്നിവാസഃ
സ്തോത്രം നിശമ്യ ദിവിജൈഃ സഹ സംസ്തുവദ്ഭിഃ
ഛന്ദോമയേന ഗരുഡേന സമുഹ്യമാന-
ശ്ചക്രായുധോഽഭ്യഗമദാശു യതോ ഗജേന്ദ്രഃ 31
സോഽന്തഃസരസ്യുരുബലേന ഗൃഹീത ആർത്തോ
ദൃഷ്ട്വാ ഗരുത്മതി ഹരിം ഖ ഉപാത്തചക്രം
ഉൽക്ഷിപ്യ സാംബുജകരം ഗിരമാഹ കൃച്ഛ്റാ-
ന്നാരായണാഖിലഗുരോ ഭഗവൻ നമസ്തേ. 32
തം വീക്ഷ്യ പീഡിതമജഃ സഹസാവതീര്യ
സഗ്രാഹമാശു സരസഃ കൃപയോജ്ജഹാര
ഗ്രാഹാദ്വിപാടിതമുഖാദരിണാ ഗജേന്ദ്രം
സംപശ്യതാം ഹരിരമൂമുചദുസ്രിയാണാം. 33

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
ഗജേന്ദ്രമോക്ഷണേ തൃതീയോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 6426 അഷ്ടമസ്കന്ധേ ശ്ലോകാഃ 99

## ചതുർത്ഥോഽധ്യായഃ

ശ്രീശുക ഉവാച

തദാ ദേവർഷിഗന്ധർവ്വാ ബ്രഹ്മേശാനപുരോഗമാഃ
മുമുചുഃ കുസുമാസാരം ശംസന്തഃ കർമ്മ തദ്ധരേഃ 1
നേദുർദ്ദുന്ദുഭയോ ദിവ്യാ ഗന്ധർവ്വാ നനൃതുർജ്ജഗുഃ
ഋഷയശ്ചാരണാഃ സിദ്ധാസ്തുഷ്ടുവുഃ പുരുഷോത്തമം. 2
യോഽസൗ ഗ്രാഹഃ സ വൈ സദ്യഃ പരമാശ്ചര്യരൂപധൃക്
മുക്തോ ദേവലശാപേന ഹൂഹൂർഗ്ഗന്ധർവ്വസത്തമഃ 3
പ്രണമ്യ ശിരസാധീശമുത്തമശ്ലോകമവ്യയം
അഗായത യശോധാമ കീർത്തന്യഗുണസൽകഥം. 4
സോഽനുകമ്പിത ഈശേന പരിക്രമ്യ പ്രണമ്യ തം
ലോകസ്യ പശ്യതോ ലോകം സ്വമഗാന്മുക്തകില്ബിഷഃ 5
ഗജേന്ദ്രോ ഭഗവൽസ്പർശാദ്വിമുക്തോഽജ്ഞാനബന്ധനാൽ
പ്രാപ്തോ ഭഗവതോ രൂപം പീതവാസാശ്ചതുർഭുജഃ 6
സ വൈ പൂർവ്വമഭൂൽ രാജാ പാണ്ഡ്യോ ദ്രവിഡസത്തമഃ
ഇന്ദ്രദ്യുമ്ന ഇതി഼ ഖ്യാതോ വിഷ്ണുവ്രതപരായണഃ 7
സ ഏകദാഽഽരാധനകാല ആത്മവാൻ
ഗൃഹീതമൗനവ്രത ഈശ്വരം ഹരിം
ജടാധരസ്താപസ ആപ്ലുതോഽച്യുതം
സമർച്ചയാമാസ കുലാചലാശ്രമഃ 8
യദൃച്ഛയാ തത്ര മഹായശാ മുനിഃ
സമാഗമച്ഛിഷ്യഗണൈഃ പരിശ്രിതഃ
തം വീക്ഷ്യ തൂഷ്ണീമകൃതാർഹണാദികം
രഹസ്യുപാസീനമൃഷിശ്ചുകോപ ഹ. 9
തസ്മാ ഇമം ശാപമദാദസാധു-
രയം ദുരാത്മാകൃതബുദ്ധിരദ്യ
വിപ്രാവമന്താ വിശതാം തമോഽന്ധം
യഥാ ഗജഃ സ്തബ്ധമതിഃ സ ഏവ. 10

ശ്രീശുക ഉവാച

ഏവം ശപ്ത്വാ ഗതോഽഗസ്ത്യോ ഭഗവാൻ നൃപ സാനുഗഃ
ഇന്ദ്രദ്യുമ്നോഽപി രാജർഷിർദ്ദിഷ്ടം തദുപധാരയൻ. 11
ആപന്നഃ കൗഞ്ജരീം യോനിമാത്മസ്മൃതിവിനാശിനീം
ഹര്യർച്ചനാനുഭാവേന യദ്ഗജത്വേഽപ്യനുസ്മൃതിഃ 12

ഏവം വിമോക്ഷ്യ ഗജയൂഥപമബ്ജനാഭ-
സ്തേനാപി പാർഷദഗതിം ഗമിതേന യുക്തഃ
ഗന്ധർവ്വസിദ്ധവിബുധൈരുപഗീയമാന-
കർമ്മാദ്ഭുതം സ്വഭവനം ഗരുഡാസനോഽഗാൽ. 13
ഏതന്മഹാരാജ തവേരിതോ മയാ
കൃഷ്ണാനുഭാവോ ഗജരാജമോക്ഷണം
സ്വർഗ്ഗ്യം യശസ്യം കലികല്മഷാപഹം
ദുഃസ്വപ്നനാശം കുരുവര്യ ശൃണ്വതാം. 14

സാദരം ചുററുംനിന്നുവാഴ്ത്തീടും സുരരൊത്തു
വേദമൂർത്തിയാം താർക്ഷ്യവാഹനം തന്നിലേറി
ദുഃഖിതനായീടുമാവാരണേന്ദ്രനെപ്പാർത്തും
ഭക്തിനിർഭരമാം തത്സ്തുതികൾ കേട്ടുകൊണ്ടും
വേഗത്തിൽഗജശ്രേഷ്ഠൻ നിന്നിടും സ്ഥാനത്തേക്കാ-
യാഗമിച്ചീടിനാനബ്ഭഗവാൻ ചക്രപാണി. 31
തടാകമദ്ധ്യത്തിങ്കലതിശക്തനാം നക്രം
കടിച്ചുവലിക്കയാലത്യാർത്തനഗ്ഗജേന്ദ്രൻ
അന്തരീക്ഷത്തിൽ താർക്ഷ്യഗളത്തിൽ ചക്രായുധം
പൊന്തിച്ചുപിടിച്ചെഴും ശ്രീഹരിതന്നെക്കണ്ടു
താമരപ്പൂക്കളാലുമത്തുമ്പിക്കൈയുയർത്തി
"ഹേ മധുരിപോ! ലോകഗുരോ! തേ നമസ്കാരം"
എന്നവാക്കുകൾമാത്രം വളരെപ്പണിപ്പെട്ടു
തന്നുടെനാവിൽനിന്നും ബഹിർഗമിപ്പിച്ചിതു 32
അജനാംഹരി സരോമദ്ധ്യത്തിൽ പ്രപീഡിതൻ
ഗജശ്രേഷ്ഠനെക്കണ്ടു കാരുണ്യാധീനനായി
പെട്ടെന്നിറങ്ങിച്ചെന്നത്തടാകം തന്നിൽനിന്നും
തിട്ടയിൽഗ്രാഹത്തോടഗ്ഗജത്തെവലിച്ചേററി
ചക്രത്താലന്നക്രത്തിൻ വക്ത്രത്തെക്കീറിസ്സുര-
ചക്രംകാൺകവേഗജമുഖ്യനെമോചിപ്പിച്ചാൻ. 33

---

## അദ്ധ്യായം 4

### ശുകൻ പറഞ്ഞു

ബ്രഹ്മാവു ശിവൻ മുൻപാമുമ്പരും ഗന്ധർവരും
ചെമ്മേദേവർഷിമാരുമപ്പൊഴബ്ഭഗവാനെ
ഭക്തവാത്സല്യം സ്പഷ്ടമാക്കുമീശ്രേഷ്ഠകർമ്മം
മേൽക്കുമേൽ പ്രശംസിച്ചു പൂമാരിച്ചൊരിഞ്ഞിതു. 1
മുഴങ്ങി ദുന്ദുഭ്യാദി ദിവ്യവാദ്യങ്ങൾമോദം-
മുഴുത്തുഗന്ധർവന്മാർ പാടിനൃത്തംചെയ്താർ.
സിദ്ധചാരണന്മാരും മഹർഷിമാരുംപിന്നെ-
ഉത്തമപുമാൻതന്നെ സ്തുതിച്ചാർ പലേവിധം 2
ഹൂഹൂവെന്നാഖ്യയാളുമൊരു ഗന്ധർവനാണീ
ഗ്രാഹമായ്ഭവിച്ചതു ദേവലശാപത്തിനാൽ
ഈവിധംവീണ്ടും ശാപമോക്ഷ വാക്യാനുസാരം
കൈവരിച്ചിതുനിജമാശ്ചര്യകരംരൂപം 3
ഉത്തമശ്ലോകനായിക്കീർത്തനീയങ്ങളാകും
സത്യമാം ചരിതങ്ങളൊത്തുചേർന്നവനായി
കീർത്തിധാമമായ് നാശഹീനനാമീശനെത്ത-
ന്മൂർദ്ധാവാൽനമിച്ചവൻ സ്തുതിച്ചുഗാനം ചെയ്താൻ. 4
പിന്നെയബ്ഭഗവാനാലനുഗ്രഹീതനായി-
ട്ടനൂനം പ്രദക്ഷിണ നമസ്കാരങ്ങൾചെയ്തു
എല്ലാരും നോക്കിനിൽക്കേ,പ്പാപനിർമ്മുക്തനായി-
സ്സോല്ലാസംപോയാനവൻ ഗന്ധർവലോകത്തേക്കായ്. 5
ഭഗവൽസ്പർശനത്താലജ്ഞാനബന്ധത്തിൽനി-
ന്നകന്നുമുക്തനായിട്ടക്ഷണമഗ്ഗജേന്ദ്രൻ
പീതവസ്ത്രവുംനാലുകൈകളുമൊത്തിണങ്ങി
ദൈതേയവൈരിയാകും ഹരിതൻരൂപംപൂണ്ടാൻ 6
പൂർവജന്മത്തിപ്പുമാൻ വൈഷ്ണവവ്രതങ്ങളിൽ
തീവ്രനിഷ്ഠനായ് പാണ്ഡ്യദേശാധിപതിയായി
ഇന്ദ്രദ്യുമ്നാഭിഖ്യയാൽവിഖ്യാതനായുള്ളൊരു
മന്നവനായിരുന്നെന്നറിക ധരാപതേ! 7
ജടാധാരിയായ് സ്നാനം കഴിച്ചു മനംനന്നാ-
യടക്കി മൗനംപൂണ്ടുകുലശൈലാശ്രമത്തിൽ
തപസ്സാചരിച്ചവൻ വാഴവേയൊരുനാളിൽ
തപിക്കുന്നവർക്കുള്ള സങ്കടംതീർത്തുപോററും
അച്യുതഭഗവാനെയേകാന്തഭാവത്തോട-
ർച്ചനം ചെയ്തുകൊണ്ടങ്ങിരിക്കയായിരുന്നു. 8
പെട്ടെന്നഗസ്ത്യൻ മഹാകീർത്തിമാൻ മുനീശ്വര-
നൊട്ടേറെശ്ശിഷ്യന്മാരുമൊത്തങ്ങുചെന്നുകേറി
മൗനിയായ് സൽക്കരിക്കാതേകാന്തമിരിക്കും ഭൂ-
ജാനിയെക്കണ്ടുകോപാവിഷ്ടനായ്ത്തീർന്നീടിനാൻ. 9
"ദുർബ്ബുദ്ധിയായിച്ചിന്താശൂന്യനായസാധുവാ-
മിപ്പുമാനിപ്പോൾ വിപ്രനിന്ദയാചരിക്കയാൽ
ഇവന്റെ മതി ഗജബുദ്ധിപോൽസ്തംഭിച്ചുപോ-
യിവനിക്ഷണം ഗാഢതമസ്സിൽ പതിക്കട്ടെ". 10

### ശ്രീശുകൻ പറഞ്ഞു

ഇത്തരം ശാപമേകിയഗസ്ത്യമുനീശ്വരൻ
സത്വരം നിർഗ്ഗമിച്ചാൻ ശിഷ്യസംഘങ്ങളോടും
തന്നുടെ പൂർവകർമ്മഫലമായിതു വന്നു
ചേർന്നതായോർത്താനിന്ദ്രദ്യുമ്നനാം രാജർഷിയും. 11
പിന്നവനാത്മചിന്താനർഹമാം ഗജയോനി-
തന്നിൽപോയ്ജനിച്ചിതു ശാപത്തിൻഫലമായി
മുന്നമീ നൃപൻചെയ്ത ഹരിപൂജനത്തിനാൽ
നിന്നതാണവനിലിപ്പൂർവജന്മത്തിൻ സ്മൃതി 12
ബ്രഹ്മാദിദേവന്മാർക്കുമുല്ലത്തിസ്ഥാനമാകു-
മമ്മഹാവിഷ്ണുദേവനിമ്മട്ടഗ്ഗജേന്ദ്രനെ
പാർഷദനാക്കിവരിച്ച്,വനൽപ്പെട്ട ഭൃത്യ-
രാശിയുമൊത്തു ദേവഗന്ധർവ്വസ്തുതനായി
ഗരുഡോപരിസ്ഥനായ്വേഗമത്യന്താത്ഭുത-
കരമായീടും നിജനിലയം പൂകീടിനാൻ. 13
കേൾക്കുന്നവർക്കശേഷം കലികന്മഷംപാടേ
പോക്കുവാൻ ശക്തമായ്ദുസ്സ്വപ്നങ്ങളൊഴിപ്പതായ്
യശസ്യമായി സ്വർഗ്ഗ്യമായി ശ്രീഹരികഥാ-
പ്രശസ്തമീഗജേന്ദ്രമോക്ഷമിങ്ങിനെചൊന്നേൻ. 14

യഥാനുകീർത്തയന്ത്യേതച്ഛ്റേയസ്കാമാ ദ്വിജാതയഃ
ശുചയഃ പ്രാതരുത്ഥായ ദുഃസ്വപ്നാദ്യുപശാന്തയേ. 15
ഇദമാഹ ഹരിഃ പ്രീതോ ഗജേന്ദ്രം കുരുസത്തമ
ശൃണ്വതാം സർവ്വഭൂതാനാം സർവ്വഭൂതമയോ വിഭുഃ 16
യേ മാം ത്വാം ച സരശ്ചേദം ഗിരികന്ദരകാനനം
വേത്രകീചകവേണൂനാം ഗുല്മാനി സുരപാദപാൻ. 17
ശൃങ്ഗാണീമാനി ധിഷ്ണ്യാനി ബ്രഹ്മണോ മേ ശിവസ്യ ച
ക്ഷീരോദം മേ പ്രിയം ധാമ ശ്വേതദ്വീപം ച ഭാസ്വരം. 18
ശ്രീവത്സം കൌസ്തുഭം മാലാം ഗദാം കൌമോദകീം മമ
സുദർശനം പാഞ്ചജന്യം സുപർണ്ണം പതഗേശ്വരം. 19
ശേഷം ച മത്കലാം സൂക്ഷ്മാം ശ്രിയം ദേവീം മദാശ്രയാം
ബ്രഹ്മാണം നാരദമൃഷിം ഭവം പ്രഹ്ലാദമേവ ച. 20
മത്സ്യകൂർമ്മവരാഹാദ്യൈരവതാരൈഃ കൃതാനി മേ
കർമ്മാണ്യനന്തപുണ്യാനി സൂര്യം സോമം ഹുതാശനം. 21
പ്രണവം സത്യമവ്യക്തം ഗോവിപ്രാൻ ധർമ്മമവ്യയം
ദാക്ഷായണീർധർമ്മപത്നീഃ സോമകശ്യപയോരപി. 22
ഗംഗാം സരസ്വതീം നന്ദാം കാളിന്ദീം സിതവാരണം
ധ്രുവം ബ്രഹ്മർഷീൻ സപ്ത പുണ്യശ്ലോകാംശ്ച മാനവാൻ. 23
ഉത്ഥായാപരരാത്രാന്തേ പ്രയതാഃ സുസമാഹിതാഃ
സ്മരന്തി മമ രൂപാണി മുച്യന്തേ ഹ്യേനസോഽഖിലാൽ. 24
യേ മാം സ്തുവന്ത്യനേനാംഗ പ്രതിബുദ്ധ്യ നിശാത്യയേ
തേഷാം പ്രാണാത്യയേ ചാഹം ദദാമി വിമലാം മതിം. 25

ശ്രീശുക ഉവാച

ഇത്യാദിശ്യ ഹൃഷീകേശഃ പ്രധ്മായ ജലജോത്തമം
ഹർഷയന്വിബുധാനീകമാരുരോഹ ഖഗാധിപം 26

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
ഗജേന്ദ്രമോക്ഷണം നാമ ചതുർത്ഥോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6452 അഷ്ടമസ്കന്ധേ ശ്ലോകാഃ 125

## പഞ്ചമോഽധ്യായഃ

ശ്രീശുക ഉവാച

രാജന്നുദിതമേതത് തേ ഹരേഃ കർമ്മാഘനാശനം
ഗജേന്ദ്രമോക്ഷണം പുണ്യം രൈവതം ത്വന്തരം ശൃണു. 1
പഞ്ചമോ രൈവതോ നാമ മനുസ്താമസസോദരഃ
ബലിവിന്ധ്യാദയസ്തസ്യ സുതാ അർജ്ജുനപൂർവ്വകാ. 2
വിഭുരിന്ദ്രഃ സുരഗണാ രാജൻ ഭൂതരയാദയഃ
ഹിരണ്യരോമാ വേദശിരാ ഊർദ്ധ്വബാഹ്വാദയോ ദ്വിജാഃ 3
പത്നീ വികുണ്ഠാ ശുഭ്രസ്യ വൈകുണ്ഠൈഃ സുരസത്തമൈഃ
തയോഃ സ്വകലയാ ജജ്ഞേ വൈകുണ്ഠോ ഭഗവാൻ സ്വയം. 4
വൈകുണ്ഠഃ കല്പിതോ യേന ലോകോ ലോകനമസ്കൃതഃ
രമയാ പ്രാർത്ഥ്യമാനേന ദേവ്യാ തത്പ്രിയകാമ്യയാ. 5
തസ്യാനുഭാവഃ കഥിതോ ഗുണാശ്ച പരമോദയാഃ
ഭൌമാൻ രേണൂൻ സ വിമമേ യോ വിഷ്ണോർവ്വർണ്ണയേദ്ഗുണാൻ, 6
ഷഷ്ഠശ്ച ചക്ഷുഷഃ പുത്രശ്ചാക്ഷുഷോ നാമ വൈ മനുഃ
പൂരുപൂരുഷസുദ്യുമ്നപ്രമുഖാശ്ചാക്ഷുഷാത്മജാഃ 7
ഇന്ദ്രോ മന്ത്രദ്രുമസ്തത്ര ദേവാ ആപ്യാദയോ ഗണാഃ
മുനയസ്തത്ര വൈ രാജൻ ഹവിഷ്മദ്വീരകാദയഃ 8
തത്രാപി ദേവഃ സംഭൂത്യാം വൈരാജസ്യാഭവത് സുതഃ
അജിതോ നാമ ഭഗവാനംശേന ജഗതഃ പതിഃ 9

ശ്രേയസ്സാഗ്രഹിക്കും ദ്വിജാതികളുഷസ്സിങ്കൽ
പോയിക്കുളിച്ചു ശുദ്ധമായിരുന്നെല്ലാനാളും
ദുഃസ്വപ്നാദ്യങ്ങളെല്ലാം ശമിപ്പാനിച്ചരിത്രം
ഔത്സുക്യത്തോടുനിത്യം കീർത്തനം ചെയ്തീടുന്നു 15

ഭഗവാൻ ഹരിസർവ്വഭൂതസ്വരൂപൻവിഭു
സകലജനങ്ങളും കേൾക്കുമാറിപ്രകാരം
സരസ്തീരത്തു വെച്ചുബ്ഭക്തപ്രധാനനോടാ-
യരുളിച്ചെയ്തോനതും ഭവാനോടരുളാംഞാൻ. 16

എന്നെയുംനിന്നെയുമിത്തടാകത്തെയുംപുന-
രുന്നതഗിരിവനം ഗുഹയെന്നിവയേയും
ചൂരലുംമുളകളുംമുട്ടുമിക്കുടിലുകൾ
ചാരുമന്ദാരദാരുനിവഹമിശ്ശൃംഗങ്ങൾ
എന്റെയും ശ്രീമഹേശൻതന്റെയും നിവാസങ്ങൾ
എൻറയാ പ്രിയപ്പെട്ടധാമമാം ക്ഷീരോദധി
ഭാസുരശ്വേതദ്വീപം, ശ്രീവത്സം,വനമാല
കൌസ്തുഭം കൌമോദകീഗദ മത്പാഞ്ചജന്യം
സുദർശനാഖ്യം ചക്രമെന്നിവയേയും താർക്ഷ്യൻ,
മദീയാശ്രയലക്ഷ്മി മത്സൂക്ഷ്മകലശേഷൻ,
ബ്രഹ്മാവു,മഹേശ്വരൻ,പ്രഹ്ലാദൻ നാരദർഷി-
യെന്മത്സ്യകൂർമ്മാദ്യവതാരമൂർത്തികൾക്കെഴും
അനന്തപുണ്യപ്രദകർമ്മങ്ങൾ,സൂര്യൻ, ചന്ദ്ര-
നനല,നവ്യയമാം ധർമ്മ,മവ്യക്തം,സത്യം.
പ്രണവംഗോക്കൾവിപ്രർ സോമകശ്യപകാന്താ
ജനങ്ങൾ, ധർമ്മപത്നിമാരാംദക്ഷജമാരും
ഗങ്ഗയും,സരസ്വതി, നന്ദയും, കാളിന്ദിയെ-
ന്നിങ്ങിനെയുള്ള പുണ്യനദികളൈരാവതം
സപ്തർഷിമാരും ധ്രുവമേദിനീപാലൻ പിന്നെ
സത്പുരുഷന്മാരുമെന്നിച്ചൊന്ന സർവത്തെയും.
സ്മരിച്ചിട്ടുഷഃകാലത്തെഴുന്നേറ്റെന്നിലുള്ള-
മുറപ്പിച്ചുററം ഭക്തിപൂർവമെൻരൂപങ്ങളെ
ധ്യാനിക്കുന്നവൻ സർവ [1] കില്ബിഷങ്ങളിൽ നിന്നും
താനേ വിമോചിച്ചീടുമില്ല സംശയമേതും 17-24

പ്രാതഃകാലത്തുണർന്നിട്ടേതവനീനിൻസ്തോത്രം
സാദരം ചൊല്ലീയെന്നെസ്തുതിക്കുമവന്നുഞാൻ
പ്രാണാവസാനകാലം സദ്വിഷയത്തിൽ നില്ക്കും
ചേണാന്ന ബുദ്ധിദാനംചെയ്തീടുമസംശയം. 25

ശ്രീശുകൻ പറഞ്ഞു

ഇത്തരമവനോടായരുളിപ്പാഞ്ചജന്യ-
മുത്തമശംഖമൂതിയമർത്ത്യക്കാകമാനം
മുത്തലംചേർത്തുകൊണ്ടുബ്ഭഗവാൻഹൃഷീകേശൻ
പത്രീന്ദ്രവാഹനത്തിൽക്കയറിയിരുന്നിതു. 26

1 പാപം

# അദ്ധ്യായം 5

ശ്രീശുകൻ പറഞ്ഞു

കന്മഷാപഹമായി ശ്രീഹരിയുടെ പുണ്യ-
കർമ്മമാമഗ്ഗജേന്ദ്രമോക്ഷണം ചൊന്നശേഷം
രൈവതമനന്തരം പറയാൻ തുടങ്ങുന്നു
ഭൂവരശിഖാമണേ! ശ്രദ്ധിച്ചുകേട്ടുകൊൾക. 1

താമസമനുസഹോദരനായ് പ്രിയവ്രത-
ഭൂമീശപുത്രനാകും രൈവതനഞ്ചാംമനു
തദീയതനുജന്മാരർജ്ജുനൻ, ബലി,വിന്ധ്യൻ
മുതലായവരെന്നുമറിഞ്ഞീടുക ധീമൻ! 2

വിഭുവാണിന്ദ്രൻ, ഭൂതരയാദ്യരത്രേ വിണ്ണോർ
നൃപതേ! വേദശിരസ്സൂർദ്ധ്വബാഹുവും പിന്നെ
ദേവബാഹുവു,മഥ ഹിരണ്യരോമാ,സുധാ-
മാവുപർജ്ജന്യൻ, മഹാമുനിയും സപ്തർഷികൾ 3

ശുഭ്രനു വികുണ്ഠയായീടുന്ന പത്നിയിൽത്ത-
ദർഭകനായി വിഷ്ണുഭഗവാൻസ്വാംശത്തിനാൽ
വൈകുണ്ഠാഖ്യരാം ദേവന്മാരൊട്ടുംസ്വേച്ഛയാലെ
വൈകുണ്ഠനാമംപൂണ്ടിട്ടുന്നവതരിച്ചിതു. 4

ലോകങ്ങളശേഷവും നിത്യവും നമിക്കുമാ-
വൈകുണ്ഠലോകം നിജസങ്കല്പശക്തിയാലെ
രമയാലഭ്യർത്ഥിതൻ വൈകുണ്ഠദേവനന്നു
ചമച്ചാൻ പ്രിയാകാമ സമ്പൂർത്തിവരുത്തുവാൻ. 5

ഭഗവാൻ വൈകുണ്ഠൻതൻപ്രഭാവം ഗുണങ്ങളും
മികച്ചവൃദ്ധിയും ഞാൻ ചൊന്നിതു ഭവാനോടായ്
ആ ദേവൻതൻഗുണൌഘം വർണ്ണിപ്പാൻഭാവിപ്പതു
മേദിനീരേണുക്കളെയെണ്ണുവാൻ ശ്രമിക്കയാം 6

ആറാമൻമനു, ചക്ഷുസ്സുതനാം ചാക്ഷുഷൻ താൻ
പൂരു,പൂരുഷൻ, സുദ്യുമ്നാദ്യരും തത്സുതന്മാർ. 7

സ്വർപ്പതിമന്ത്രദ്രുമനായിരുന്നാനക്കാല-
ത്താപ്യാദ്യർസുരന്മാരും വീരകൻ ഹവിഷ്മാവും
മധുവും സുമേധസ്സുമുത്തമനസഹിഷ്ണു-
വതിനാമാവെന്നിവർ സപ്തർഷിമാരുമായി. 8

അക്കാലം ജഗല്പതി ഭഗവാനജിതാഖ്യ-
കൈക്കൊണ്ടുവൈരാജൻെറ പത്നിയാം സംഭൂതിയിൽ
തത്പുത്രനായി സ്വാംശത്തോടവതാരം—കൈക്കൊ-
ണ്ടത്ഭുതപ്രവൃത്തികളധികം ചെയ്തീടിനാൻ. 9

പയോധിം യേന നിർമ്മഥ്യ സുരാണാം സാധിതാ സുധാ
ഭ്രമമാണോഽംഭസി ധൃതഃ കൂർമ്മരൂപേണ മന്ദരഃ 10

രാജോവാച

യഥാ ഭഗവതാ ബ്രഹ്മൻ മഥിതഃ ക്ഷീരസാഗരഃ
യദർത്ഥം വാ യതശ്ചാദ്രിം ദധാരാംബുചരാത്മനാ. 11
യഥാമൃതം സുരൈഃ പ്രാപ്തം കിഞ്ചാന്യദഭവൽ തതഃ
ഏതദ് ഭഗവതഃ കർമ്മ വദസ്വ പരമാത്ഭുതം. 12
ത്വയാ സങ്കഥ്യമാനേന മഹിമ്നാ സാത്വതാം പതേഃ
നാതിതൃപ്യതി മേ ചിത്തം സുചിരം താപതാപിതം. 13

സൂത ഉവാച

സംപൃഷ്ടോ ഭഗവാനേവം ദ്വൈപായനസുതോ ദ്വിജാഃ
അഭിനന്ദ്യ ഹരേർവ്വീര്യമഭ്യാചഷ്ടും പ്രചക്രമേ. 14

ശ്രീശുക ഉവാച

യദാ യുദ്ധേഽസുരൈർദ്ദേവാ ബാധ്യമാനാഃ ശിതായുധൈഃ
ഗതാസവോ നിപതിതാ നോത്തിഷ്ഠേരൻ സ്മ ഭൂയശഃ 15
യദാ ദുർവ്വാസസഃ ശാപാൽ സേന്ദ്രാ ലോകാസ്ത്രയോ നൃപ
നിഃശ്രീകാശ്ചാഭവംസ്തത്ര നേശുരിജ്യാദയഃ ക്രിയാഃ 16
നിശാമ്യൈതൽ സുരഗണാ മഹേന്ദ്രവരുണാദയഃ
നാധ്യഗച്ഛൻ സ്വയം മന്ത്രൈർമ്മന്ത്രയന്തോ വിനിശ്ചയം. 17
തതോ ബ്രഹ്മസഭാം ജഗ്മുർമ്മേരോർമ്മൂർദ്ധനി സർവ്വശഃ
സർവ്വം വിജ്ഞാപയാഞ്ചക്രുഃ പ്രണതാഃ പരമേഷ്ഠിനേ. 18
സ വിലോക്യേന്ദ്രവായ്വാദീൻ നിഃസത്ത്വാന്വിഗതപ്രഭാൻ
ലോകാനമംഗലപ്രായാനസുരാനയഥാ വിഭുഃ 19
സമാഹിതേന മനസാ സംസ്മരൻ പുരുഷം പരം
ഉവാചോൽഫുല്ലവദനോ ദേവാൻ സ ഭഗവാൻ പരഃ 20

അഹം ഭവോ യൂയമഥോഽസുരാദയോ
മനുഷ്യതിര്യഗ്ദ്രുമഘർമ്മജാതയഃ
യസ്യാവതാരാംശകലാവിസർജ്ജിതാ
വ്രജാമ സർവ്വേ ശരണം തമവ്യയം. 21
ന യസ്യ വധ്യോ ന ച രക്ഷണീയോ
നോപേക്ഷണീയാദരണീയപക്ഷഃ
അഥാപി സർഗ്ഗസ്ഥിതിസംയമാർത്ഥം
ധത്തേ രജസ്സത്ത്വതമാംസി കാലേ 22
അയം ച തസ്യ സ്ഥിതിപാലനക്ഷണഃ
സത്ത്വം ജുഷാണസ്യ ഭവായ ദേഹിനാം
തസ്മാദ്വ്രജാമഃ ശരണം ജഗദ്ഗുരും
സ്വാനാം സ നോ ധാസ്യതി ശം സുരപ്രിയഃ 23

ശ്രീശുക ഉവാച

ഇത്യാഭാഷ്യ സുരാന്വേധാഃ സഹ ദേവൈരരിന്ദമ
അജിതസ്യ പദം സാക്ഷാജ്ജഗാമ തമസഃ പരം. 24
തത്രാദൃഷ്ടസ്വരൂപായ ശ്രുതപൂർവ്വായ വൈ വിഭോ
സ്തുതിമബ്രൂത ദൈവീഭിർഗ്ഗീർഭിസ്ത്വവഹിതേന്ദ്രിയഃ 25

അവിക്രിയം സത്യമനന്തമാദ്യം
ഗുഹാശയം നിഷ്കലമപ്രതർക്ക്യം
മനോഽഗ്രയാനം വചസാനിരുക്തം
നമാമഹേ ദേവവരം വരേണ്യം. 26

വിപശ്ചിതം പ്രാണമനോധിയാത്മനാ-
മർത്ഥേന്ദ്രിയാഭാസമനിദ്രമവ്രണം
ഛായാതപൌ യത്ര ന ഗൃധ്രപക്ഷൌ
തമക്ഷരം ഖം ത്രിയുഗം വ്രജാമഹേ. 27

അംബുധിമഥനം ചെയ്തജിതൻ സുരന്മാക്കു
സമ്മാനിച്ചിതു സുധ,സമുദ്രമന്ഥനത്തിൽ
മത്തായ മന്ദരാദ്രിയബ്ധിയിൽത്താഴ്വതീക്ഷി-
ച്ചത്യരം കൂർമ്മമായിത്താങ്ങിനാൻ പൃഷ്ഠത്തി-
നാൽ. 10

രാജാവു പറഞ്ഞു

എങ്ങനെ മഥിച്ചു പാലാഴിയെബ്ഭഗവാനു-
ത്തുംഗമാം പരിശ്രമമാക്കുവേണ്ടിട്ടുചെയ്തു
ആമയായാവിർഭവിച്ചാമന്ദരാഭിഖ്യമാം
മാമല പൃഷ്ഠംകൊണ്ടു താങ്ങാനുമെന്തുമൂലം? 11

ഏതുമട്ടമരന്മാക്കമൃതം ലഭിച്ചു പി-
ന്നേതെല്ലാം വിശേഷമായതിൽനിന്നുണ്ടായിതു
ഭഗവത്കഥയെല്ലാമത്ഭുത കരങ്ങളാ
ണഖിലംവിസ്തരിച്ചങ്ങരുളിച്ചെയ്തീടണം. 12

താവകമുഖാബ്ജത്തിൽനിന്നിഴിഞ്ഞീടും വാസു-
ദേവമാഹാത്മ്യാമൃതം പാരമാസ്വദിക്കിലും
ചിരതൃപ്തമാം മമ മാനസത്തിന്നു മതി-
വരുന്നില്ലെന്നുള്ളതുധരിക്ക മഹാമുനേ! 13

സൂതൻ പറഞ്ഞു

ഈവിധം പരീക്ഷിത്തിൻ ചോദ്യങ്ങൾ-
കേട്ടിട്ടനു-
ഭാവത്തോടാമന്നനെയഭിനന്ദിച്ചുപാരം
ശ്രീശുകമുനീശ്വരനരുളിച്ചെയ്തീടിനാൻ
ശ്രീശനാംഭഗവാന്റെ വിക്രമമനുക്രമം. 14

ശ്രീശുകൻ പറഞ്ഞു.

യുദ്ധത്തിൽ നിർജ്ജരന്മാർ ദൈത്യവർഗ്ഗത്തിൻ-
ശിത-
ശസ്ത്രങ്ങളേററു ചത്തുനിലത്തു വീണീടവേ 15

ദുർവ്വാസസ്സിന്റെ ശാപംനിമിത്തം ദേവേന്ദ്രനും
മൂവുലകരുംപാരമശ്രീകരായീടവേ
യാഗാദി കർമ്മങ്ങളും സർവ്വത്രമുടങ്ങവേ,
പാകാരിപാശ്യാദ്യരാം സുരന്മാരിതുപാർത്തു. 16

കൂടിയാലോചിച്ചതിലിതിന്നുവേണ്ടുംപരി-
പാടിയെന്തെന്നതീർച്ചയാക്കാതെ കുഴങ്ങീനാർ.17

പിന്നെയേവരും ചേർന്നുമേരുവിൻ മൂർദ്ധാവിങ്കൽ
മിന്നിടുംപിതാമഹധാമത്തിലേറിച്ചെന്നു
പരമേഷ്ഠിയെ വീണുനമസ്കരിച്ചശേഷം
പരിചിൽപരമാത്മമാകവേ ധരിപ്പിച്ചാർ. 18

ശക്രാനിലാദിദേവന്മാക്കേഴമനൈശ്വര്യം
ശക്തിഹാനിയും ലോകക്കാകവേയഭദ്രവും
ദാനവന്മാക്കു വന്നോരഭിവൃദ്ധിയും ചതു-
രാനനൻശരിയായി മനസ്സിലാക്കീടിനാൻ. 19

മനമേകാഗ്രമാക്കിപ്പരമപുമാൻതന്നെ
മനനംചെയ്തീടിനാൻപരനാം പിതാമഹൻ
വികസിതാസ്യനായി ബ്ഭഗവാനജൻ പിന്നെ
നിഗദിച്ചീടിനാനാനിർജ്ജരന്മാരോടേവം:- 20

ഞാനും ശ്രീമഹേശനും നിങ്ങളും മർത്ത്യന്മാരും
ദാനവ പക്ഷിമൃഗസ്വേദജ വൃക്ഷാദിയും
ഏവൻ തന്നംശമായിട്ടായിടാം ജനിച്ചതാ
ദേവനെത്തന്നെ നമ്മൾശരണംപ്രാപിക്കണം.21

ഇല്ലവന്നാരും വധ്യൻ രക്ഷണീയനുംപാക്കി
ലില്ലാരുംത്യജിപ്പാനുമാദരിച്ചീടുവാനും
എങ്കിലുംസൃഷ്ടിസ്ഥിതിസംഹാരകാര്യങ്ങൾ
ക്കായ്
ശങ്കയെന്നിയേ ഗുണത്രയത്തെധരിക്കുന്നു. 22

ദേഹിക്ഷേമാത്ഥം സത്ത്വഗുണത്തെസ്വീകരിക്കും
ശ്രീഹരിക്കിപ്പോൾ സ്ഥിതിപാലനയോഗ്യ
കാലം
അതിനാൽജഗദ്ഗുരുവാകുമബ്ഭഗവാനെ-
യധുനാ നമുക്കെല്ലാം ശരണംഗമിച്ചിടാം.
അമർത്ത്യപ്രിയംകരനദ്ദേഹം സ്വകീയരാം
നമുക്കു സുഖമേകിയനുഗ്രഹിക്കും ദൃഢം. 23

ശ്രീശുകൻ പറഞ്ഞു

ഈവിധമജൻ ദേവന്മാരോടുരചൊല്ലിട്ടവ-
രേവരുമൊത്തു തമഃപരമായ്ശോഭിച്ചീടും
അജിതനാമപ്പരൻപുരുഷൻ തന്റെസാക്ഷാൽ
വ്രജിനഹരംപദം പ്രാപിച്ചാരരിംദമ! 24
അവിടെയദൃഷ്ടസ്വരൂപനായ് മുന്നമേത-
ഛ്റവണ പ്രവിഷ്ടനായീടിന ഭഗവാനെ
മാനസേന്ദ്രിയങ്ങളെയടക്കി യാഗമോക്ത-
സൂനൃതവാക്യങ്ങളാൽ സ്തുതിച്ചാൻപിതാമഹൻ25
ആദ്യനായനന്തനായ് സത്യരൂപനായ്വേദ-
വേദ്യനായ്നിരംശനായ് [1] ഹൃദ്ഗുഹാശയാന
നായ്
മനസ്സിനുംപേഗമിപ്പവനായ് വചസ്സിനാ-
ലനിർവാച്യനായ് ദേവവരനായ് വരേണ്യ
നായ്
ആരാലുമനൂഹ്യനമായി പ്രശോഭിച്ചിട്ടും
ശ്രീരമാജാനേ! നമസ്കരിച്ചീടുന്നു ഞങ്ങൾ 26
ചേതസ്സു,ബുദ്ധി,ജീവൻപ്രാണനെന്നുള്ളവററിൻ
ജ്ഞാതാവായിന്ദ്രിയാത്ഥദ്യോതകമായ്വിളങ്ങും
ചൈതന്യമായിസ്സർവവ്യാപിയായനന്തനായ്-
കൃതാദിയുഗം മൂന്നിലവതരിപ്പോനായി
ജീവനിൽപോലവിദ്യ,വിദ്യയെന്നിവയ്ക്കേഴും
ഭാവവും ലേശം കലന്നീടാതെയനാരതം
ശോകഹീനനായ് നിദ്രയെന്നിയേലസിച്ചീടും
വൈകുണ്ഠഭഗവാനെ നമിച്ചീടുന്നുഞങ്ങൾ 27

1 ഹൃദയമാകുന്ന ഗുഹയിൽ ശയിക്കുന്നവൻ

അജസ്യ ചക്രം ത്വജയേര്യമാണം
മനോമയം പഞ്ചദശാരമാശു
ത്രിണാഭി വിദ്യുച്ചലമഷ്ടനേമി
യദക്ഷമാഹുസ്തമൃതം പ്രപദ്യേ. 28

യ ഏകവർണ്ണം തമസഃ പരം ത-
ദലോകമവ്യക്തമനന്തപാരം
ആസാഞ്ചകാരോപസുപർണ്ണമേന-
മുപാസതേ യോഗരഥേന ധീരാഃ 29

ന യസ്യ കശ്ചാതിതിതർത്തി മായാം
യയാ ജനോ മുഹ്യതി വേദ നാർത്ഥം
തം നിർജ്ജിതാത്മാത്മഗുണം പരേശം
നമാമ ഭൂതേഷു സമം ചരന്തം. 30

ഇമേ വയം യത്പ്രിയയൈവ തന്വാ
സത്ത്വേന സൃഷ്ടാ ബഹിരന്തരാവിഃ
ഗതിം ന സൂക്ഷ്മാമൃഷയശ്ച വിദ്മഹേ
കുതോ ƒസുരാദ്യാ ഇതരപ്രധാനാഃ 31

പാദൌ മഹീയം സ്വകൃതൈവ യസ്യ
ചതുർവ്വിധോ യത്ര ഹി ഭൂതസർഗ്ഗഃ
സ വൈ മഹാപൂരുഷ ആത്മതന്ത്രഃ
പ്രസീദതാം ബ്രഹ്മ മഹാവിഭൂതിഃ 32

അംഭസ്തു യദ്രേത ഉദാരവീര്യം
സിധ്യന്തി ജീവന്ത്യുത വർദ്ധമാനാഃ
ലോകാസ്ത്രയോ ƒഥാഖിലലോകപാലാഃ
പ്രസീദതാം ബ്രഹ്മ മഹാവിഭൂതിഃ 33

സോമം മനോ യസ്യ സമാമനന്തി
ദിവൌകസാം വൈ ബലമന്ധ ആയുഃ
ഈശോ നഗാനാം പ്രജനഃ പ്രജാനാം
പ്രസീദതാം നഃ സ മഹാവിഭൂതിഃ 34

അഗ്നിർമ്മുഖം യസ്യ തു ജാതവേദാ
ജാതഃ ക്രിയാകാണ്ഡനിമിത്തജന്മാ
അന്തഃസമുദ്രേ ƒനുപചൻ സ്വധാതൂൻ
പ്രസീദതാം നഃ സ മഹാവിഭൂതിഃ 35

യച്ചക്ഷുരാസീൽ തരണിർദ്ദേവയാനം
ത്രയീമയോ ബ്രഹ്മണ ഏഷ ധിഷ്ണ്യം
ദ്വാരം ച മുക്തേരമൃതം ച മൃത്യുഃ
പ്രസീദതാം നഃ സ മഹാവിഭൂതിഃ 36

പ്രാണാദഭൂദ്യസ്യ ചരാചരാണാം
പ്രാണഃ സഹോ ബലമോജശ്ച വായുഃ
അന്വാസ്മ സമ്രാജമിവാനുഗാ വയം
പ്രസീദതാം നഃ സ മഹാവിഭൂതിഃ 37

ശ്രോത്രാദ്ദിശോ യസ്യ ഹൃദശ്ച ഖാനി
പ്രജജ്ഞിരേ ഖം പുരുഷസ്യ നാഭ്യാഃ
പ്രാണേന്ദ്രിയാത്മാസുശരീരകേതം
പ്രസീദതാം നഃ സ മഹാവിഭൂതിഃ 38

ബലാന്മഹേന്ദ്രസ്ത്രിദശാഃ പ്രസാദാ-
ന്മന്യോർഗ്ഗിരീശോ ധിഷണാദ്വിരിഞ്ചഃ
ഖേഭ്യശ്ച ഛന്ദാംസ്യൃഷയോ മേഢ്രതഃ കഃ
പ്രസീദതാം നഃ സ മഹാവിഭൂതിഃ 39

ശ്രീർവ്വക്ഷസഃ പിതരശ്ഛായയാ ƒƒസൻ
ധർമ്മഃ സ്തനാദിതരഃ പൃഷ്ഠതോ ƒഭൂൽ
ദ്യൌര്യസ്യ ശീർഷ്ണോ ƒപ്സരസോ വിഹാരാൽ
പ്രസീദതാം നഃ സ മഹാവിഭൂതിഃ 40

വിപ്രോ മുഖം ബ്രഹ്മ ച യസ്യ ഗുഹ്യം
രാജന്യ ആസീദ്ഭുജയോർബ്ബലം ച
ഊർവ്വോർവ്വിഡോജോ ƒങ്ഘ്രിരവേദശൂദ്രൌ
പ്രസീദതാം നഃ സ മഹാവിഭൂതിഃ 41

ലോഭോ ƒധരാൽ പ്രീതിരുപര്യഭൂദ്ദ്യുതി-
ർന്നസ്തഃ പശവ്യഃ സ്പർശേന കാമഃ
ഭ്രുവോര്യമഃ പക്ഷ്മഭവസ്തു കാലഃ
പ്രസീദതാം നഃ സ മഹാവിഭൂതിഃ 42

ആരുടെയനാദിയായീട്ടുന്ന മായയാലെ
പ്രേരിതമായിജ്ജീവാത്മാവിന്റെ ചക്രംമട്ടിൽ
മാനസപ്രധാനമായ് പത്തിന്ദ്രിയങ്ങൾ പിന്നെ
പ്രാണങ്ങളഞ്ചിങ്ങനെ പതിനഞ്ചാരത്തൊട്ടും
സത്ത്വാദിഗുണങ്ങളാം ദ്വാരത്രയത്തിനോട്ടും
സത്വരംസഞ്ചരിക്കും മിന്നലെന്നതുപോലെ
പെട്ടെന്നുമിന്നിപ്പരം മറഞ്ഞീട്ടുന്നതായും
പൃഥ്വിയുംജലം വഹ്നിവായുവാകാശം മനം
ബുദ്ധിയുമഹങ്കാരമെന്നെട്ടുനേമിയൊത്തും
ചുററിത്തിരിഞ്ഞീട്ടുമീശരീരചക്രത്തിനു
നിത്യവുമച്ചുതണ്ടായ് പരിശോഭിച്ചിട്ടുമാ-
സത്യമൂർത്തിയെ ഞങ്ങൾ ശരണംഗമിക്കുന്നു 28
ജീവനെനിയന്ത്രിച്ചു തത്സന്നിധാനത്തിൽത്താ-
നാവസിക്കുന്നെങ്കിലുമത്യന്തമവ്യക്തനായ്
ജ്ഞാനൈകരസാദ്ധ്യനായ് തമോഭിന്നനായാക്കും
കാണുവാനാകാത്തോനായാദ്യന്തഹീനനായി
സ്ഥിതനാമദ്ദേവനെ യോഗസ്യന്ദനം വഴി
മതിധീരതയാലും യോഗികളുപാസിപ്പൂ. 29
ഏതൊന്നാൽ ജനരാശി മോഹിതരായിപ്പ് ഭവി-
ച്ചേതുമേയാത്മാവിനെയറിയാതിരിക്കുമോ
നിന്തിരുവടിയുടെയാ മായതന്നേയാക്കും
ചിന്തിച്ചാലതിക്രമിച്ചീട്ടുവാൻ സാധ്യമല്ല.
മായയെഗ്ഗുണത്രയസഹിതം ജയിച്ചാദി-
തേയന്മാക്കെന്നല്ലെല്ലാജീവിക്കുമീശനായി
സർവഭൂതൗഘത്തിലും സമാനസ്വരൂപനാം
ഗോവിന്ദഭഗവാനെ നമിച്ചീട്ടുന്നു ഞങ്ങൾ. 30
ഏതവന്നെഴും പ്രിയദേഹമാം സത്ത്വത്തിനാൽ
ജാതരാമീഞങ്ങളും മഹർഷീശ്വരന്മാരും
അന്തർബ്ബഹിഃപ്രകാശമാനൻ താനായിട്ടുമാ-
നിന്തിരുവടിയുടെ സൂക്ഷ്മമായീട്ടുംഗതി
അറിയുന്നില്ലപിന്നെയങ്ങന്യഗുണമുഖ്യ-
രറിഞ്ഞീട്ടുമോ ഖലവൃത്തികളസുരാദ്യർ. 31
ഏതൊന്നിൽ ചതുർവിധസൃഷ്ടികൾവാഴുന്നിതാ
മേദിനിയങ്ങേയ്ക്കുള്ള പാദങ്ങൾതന്നെയല്ലോ
മഹദൈശ്വര്യസമവേതനായ്സ്വതന്ത്രനായ്
മഹാനായ് ബ്രഹ്മമാകുമദ്ദേവൻ പ്രസാദിക്ക 32
മൂന്നുലോകവും ലോകപാലരുമെല്ലാംതാനേ-
തൊന്നിൽനിന്നുണ്ടായഭിവൃദ്ധമായ് ജീവിക്കുന്നു.
ഭൂരിവീര്യത്തോടെങ്ങും പരന്നുകിടക്കുമാ-
നീരമാരുടെരേതസ്സായിട്ടുഭവിക്കുന്നു. 33
ആദിതേയന്മാക്കന്നമായു,സ്സൌക്കിവയായും
പാദപസമൂഹത്തിന്നശേഷം രാജാവായും
അനഘംപ്രജോല്പത്തിസ്ഥാനമായിട്ടുംമിന്നു-
മിന്ദുവാരുടെ മനസ്സാണെന്നുചൊല്ലുന്നുവോ. 34
ജാതമാംവേദത്തോട്ടുചേർന്നതായ് ക്രിയാകാണ്ഡ-
ഹേതുജന്മാവായന്തസ്സൂമുദ്രം തന്നിൽനിത്യം
നന്നായ്സ്വധാതുക്കളെപ്പചിച്ചീട്ടുന്നൊരാ-
വഹ്നിയാരുടെ മുഖമായിട്ടു ഭവിച്ചുവോ. 35
ദേവയാനമായ് വേദസ്വരൂപനായ് പരബ്ര-
ഹ്മാവാസമായിമുക്തിദ്വാരമായ്പീയൂഷമായ്
നാശകരണഭൂവായുല്ലസിച്ചീട്ടുന്നൊരു
ഭാസ്വാനാക്കെഴുമക്ഷിയായിട്ടു ഭവിച്ചുവോ. 36
ചരാചരങ്ങളുടെയോജസ്സു മനോബലം
ശരീരശക്തിയെന്നീമൂന്നുപത്തിലിരുന്നിട്ടും
പ്രാണനാക്കെഴും പ്രാണൻതന്നിൽനിന്നുണ്ടാ
യിതോ
ക്ഷോണീനാഥാജ്ഞയെസ്സാത്തുഭൃത്യന്മാരെന്ന
പോലെ
ആരുടെചൊൽക്കീഴിലിങ്ങാവസിക്കുന്നു ഞങ്ങൾ
മാരുതനേതവൻതൻ പ്രാണനിൽനിന്നുണ്ടായോ
37
ആക്കെഴും ശ്രോത്രങ്ങളിൽനിന്നുമുദ്ഭവിച്ചുവോ
ദിക്കുകൾ, ചിത്രങ്ങളിൽനിന്നുദിച്ചോരന്ധ്രങ്ങളും
ഇന്ദ്രിയപ്രാണാസുക്കളാത്മാവുശരീരങ്ങ-
ളെന്നിവയ്ക്കാശ്രയമായിരിക്കുമാകാശവും
ശ്രീമാനാമേതുപുമാൻ തന്നാഭിയിങ്കേന്നുണ്ടാ-
യാമഹാവിഭൂതിയാം ഭഗവാൻപ്രസാദിക്ക. 38
ശക്തിയിൽ നിന്നിന്ദ്രനുംതോഷത്തിൽനിന്നുസുര-
വർഗ്ഗവും മന്യുവിങ്കൽ നിന്നുരുദ്രനുംപിന്നെ
ബുദ്ധിയിൽനിന്നും ബ്രഹ്മദേവനും ശരീരത്തിൻ-
ച്ഛിദ്രങ്ങൾതന്നിൽനിന്നുമൃഷികൾ വേദങ്ങളും
[1] മേഢ്രത്തിൽനിന്നും പ്രജാപതിയുമുണ്ടായിതു
ശ്രേഷ്ഠമാമാവിഭൂതി ഞങ്ങളിൽ പ്രസാദിക്ക 39
ഛായയിൽ നിന്നും പിതൃഗണവുംമാറിൽനിന്നും
ശ്രീയുമമ്മുലകളിൽ നിന്നുധർമ്മവും തഥാ
പൃഷ്ഠത്തിൽ നിന്നധർമ്മം ശിരസ്സിൽനിന്നും
സ്വർഗ്ഗം
ശ്രേഷ്ഠമാം ക്രീഡയിൽനിന്നപ്സരസ്സമൂഹവും
സംജാതമായിനേരേയാ മഹാവിഭൂതിയാം
കഞ്ജനാഭാഭിധാനൻ ഭഗവാൻ പ്രസാദിക്ക 40
ഏതവൻതന്നാസ്യത്തിൽനിന്നു വിപ്രനും ഗുഹ്യ-
വേദവും, ഭുജങ്ങളിൽനിന്നും ക്ഷത്രിയൻതാനും
ശക്തിയു, മൂരുവിൽ നിന്നോജസ്സും വൈശ്യ-
ന്താനു-
മക്കണക്കംഘ്രിയിൽനിന്നവേദൻശൂദ്രൻതാനും 41
അധരത്തിങ്കൽനിന്നു ലോഭവു, മോഷ്ഠത്തിൽനി-
ന്നുദിച്ചുസന്തോഷവും നാസികതന്നിൽനിന്നും
[2] ദ്യുതിയും, സ്പർശത്തിൽനിന്നപ്പശുവർഗ്ഗത്തിന്റെ
കാമവും, ചില്ലികളിൽനിന്നുമന്തകൻതാനും,
പക്ഷ്മങ്ങൾതന്നിൽനിന്നും കാലവുമുളവായി
രക്ഷിച്ചീടണമിപ്പോൾ ഞങ്ങളെയാവിഭൂതി. 42

---

1 ഗുഹ്യപ്രദേശം    2 അഴക്

ദ്രവ്യം വയഃ കർമ്മ ഗുണാനവിശേഷം
യദ്യോഗമായാവിഹിതാന്വദന്തി
യദ്ദുർവ്വിഭാവ്യം പ്രബുധാപബാധം
പ്രസീദതാം നഃ സ മഹാവിഭൂതിഃ 43

നമോഽസ്തു തസ്മാ ഉപശാന്തശക്തയേ
സ്വാരാജ്യലാഭപ്രതിപൂരിതാത്മനേ
ഗുണേഷു മായാരചിതേഷു വൃത്തിഭി-
ന്ന സജ്ജമാനായ നഭസ്വദൂതയേ. 44

സ ത്വം നോ ദർശയാത്മാനമസ്മത്കരണഗോചരം
പ്രപന്നാനാം ദിദൃക്ഷൂണാം സസ്മിതം തേ മുഖാംബുജം. 45
തൈസ്തൈഃ സ്വേച്ഛാഭൂതൈ രൂപൈഃ കാലേ കാലേ സ്വയം വിഭോ
കർമ്മ ദുർവ്വിഷഹം യന്നോ ഭഗവാംസ്തത് കരോതി ഹി. 46
ക്ലേശഭൂര്യല്പസാരാണി കർമ്മാണി വിഫലാനി വാ
ദേഹിനാം വിഷയാർത്താനാം ന തഥൈവാർപ്പിതം ത്വയി. 47
നാവമഃ കർമ്മകല്പോഽപി വിഫലായേശ്വരാർപ്പിതഃ
കല്പതേ പുരുഷസ്യൈവ സ ഹ്യാത്മാ ദയിതോ ഹിതഃ 48
യഥാ ഹി സ്കന്ധശാഖാനാം തരോർമ്മൂലാവസേചനം
ഏവമാരാധനം വിഷ്ണോഃ സർവ്വേഷാമാത്മനശ്ച ഹി. 49
നമസ്തുഭ്യമനന്തായ ദുർവ്വിതർക്ക്യാത്മകർമ്മണേ
നിർഗ്ഗുണായ ഗുണേശായ സത്ത്വസ്ഥായ ച സാമ്പ്രതം. 50

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ**
**അമൃതമഥനേ പഞ്ചമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6502 അഷ്ടമസ്കന്ധേ ശ്ലോകാഃ 175**

## ഷഷ്ഠോഽധ്യായഃ

**ശ്രീശുക ഉവാച**

ഏവം സ്തുതഃ സുരഗണൈർഭഗവാൻ ഹരിരീശ്വരഃ
തേഷാമാവിരഭൂദ്രാജൻ സഹസ്രാർക്കോദയദ്യുതിഃ 1
തേനൈവ മഹസാ സർവ്വേ ദേവാഃ പ്രതിഹതേക്ഷണാഃ
നാപശ്യൻ ഖം ദിശഃ ക്ഷോണിമാത്മാനം ച കുതോ വിഭും. 2
വിരിഞ്ചോ ഭഗവാൻ ദൃഷ്ട്വാ സഹ ശർവ്വേണ താം തനും
സ്വച്ഛാം മരതകശ്യാമാം കഞ്ജഗർഭാരുണേക്ഷണാം. 3
തപ്തഹേമാവദാതേന ലസത്കൌശേയവാസസാ
പ്രസന്നചാരുസർവ്വാംഗീം സുമുഖീം സുന്ദരഭ്രുവം. 4
മഹാമണികിരീടേന കേയൂരാഭ്യാം ച ഭൂഷിതാം
കർണ്ണാഭരണനിർഭാതകപോലശ്രീമുഖാംബുജാം. 5
കാഞ്ചീകലാപവലയഹാരനൂപുരശോഭിതാം
കൌസ്തുഭാഭരണാം ലക്ഷ്മീം ബിഭ്രതീം വനമാലിനീം. 6
സുദർശനാദിഭിഃ സ്വാസ്ത്രൈർമൂർത്തിമദ്ഭിരുപാസിതാം
തുഷ്ടാവ ദേവപ്രവരഃ സശർവ്വഃ പുരുഷം പരം
സർവ്വാമരഗണൈഃ സാകം സർവ്വാംഗൈരവനിം ഗതൈഃ 7

**ബ്രഹ്മോവാച**

അജാതജന്മസ്ഥിതിസംയമായാ-
ഗുണായ നിർവ്വാണസുഖാർണ്ണവായ
അണോരണിമ്നേഽപരിഗണ്യധാമ്നേ
മഹാനുഭാവായ നമോ നമസ്തേ. 8
രൂപം തവൈതത് പുരുഷർഷഭേജ്യം
ശ്രേയോഽർത്ഥിഭിർവ്വൈദികതാന്ത്രികേണ
യോഗേന ധാതഃ സഹ നസ്ത്രിലോകാൻ
പശ്യാമ്യമുഷ്മിൻ നു ഹ വിശ്വമൂർത്തൌ. 9

ത്വയ്യഗ്ര ആസീത് ത്വയി മധ്യ ആസീത്
ത്വയ്യന്ത ആസീദിദമാത്മതന്ത്രേ
ത്വമാദിരന്തോ ജഗതോഽസ്യ മധ്യം
ഘടസ്യ മൃത്സ്നേവ പരഃ പരസ്മാത്. 10
ത്വം മായയാഽഽത്മാശ്രയയാ സ്വയേദം
നിർമ്മായ വിശ്വം തദനുപ്രവിഷ്ടഃ
പശ്യന്തി യുക്താ മനസാ മനീഷിണോ
ഗുണവ്യവായേഽപ്യഗുണം വിപശ്ചിതഃ 11

ദ്രവ്യവുമദൃഷ്ടവുംകാലവും ഗുണങ്ങളും
ദുർവിഭാവ്യവും ബുധത്യാജ്യവുമായിരിക്കും
ഭൗതികപ്രപഞ്ചവും മററുള്ള സമസ്തവു-
മേതവനുടെ മായാവിലാസമെന്നു ചൊൽവൂ.
ആമഹാവിഭൂതിതാനാപന്നരീ ഞങ്ങളിൽ
ക്ഷേമത്തിനായിദാനീം പ്രസാദിക്കുകവേണം. 43

ആരിലാം ഗുണത്രയം കലന്നിട്ടില്ലതെല്ലു-
മാരുടെ മാനസമോ സ്വരൂപാനന്ദപൂർണ്ണം
ആരിലോമായാഗുണവൃത്തികളില്ലതെല്ലും
മാരുതലീലയാള മവനേനമിക്കുന്നു 44

സഗുണൻതാനും ഗുണാതീതനുമായിരിക്കും
ഭഗവൻ! ഭവൽസുസ്മിതാനനാംബുജംനേരേ
കാണുവാനാഗ്രഹിച്ചു ശരണമണഞ്ഞിട്ടും
വാനോക്കുനിന്തിരുസ്വരൂപത്തെക്കാട്ടേണമേ. 45

അങ്ങുന്നതാതുകാലം ശരീരംധരിച്ചെത്തി
ഞങ്ങളാലശക്യങ്ങളായ കർമ്മങ്ങളെല്ലാം
ഹേവിഭോ! നിർവഹിച്ചുതരികയല്ലോപതി-
വാവിധമാവിർഭവിച്ചീട്ടുവാനർത്ഥിക്കുന്നു. 46

വിഷയാസക്തന്മാർ തൻകർമ്മങ്ങളെല്ലാമ്പ്പൊഴും
വിഷമങ്ങളായ്‌വരാം നിഷ്ഫലങ്ങളുമാവാം
ഞങ്ങളങ്ങയിലർപ്പിച്ചീട്ടുമീയപേക്ഷക -
ളങ്ങനെവിഫലമായ്ത്തീരുകയില്ലന്നൂനം. 47

അല്പമാകിലും കർമ്മാഭാസമാകിലുമീശ്വ-
രാർപ്പിതമെന്നാൽ കർമ്മം നിഷ്ഫലമാകാദൃഢം
കർമ്മകർത്താവിനെന്നും ഹിതമാചരിപ്പോനു-
മാത്മാവുമീശനാകുംനിന്തിരുമേനിയല്ലോ. 48

തരുമൂലത്തിൽ ജലമൊഴിച്ചുനനച്ചീടിൽ
പരിപോഷിക്കുന്നിതു ശാഖകളതുപോലെ
ഹരിതന്നാരാധനംമൂലമായ്ത്തദംശമാം
സുരസന്ദോഹംപാടേപ്രീതരായ്ത്തീന്നീടുന്നു. 49

അനന്തനായിഗ്ഗുണഹീനനാമങ്ങേക്കർമ്മ-
ഗണങ്ങളാക്കുമോക്കിലനൂഹ്യമത്രേ ഹരേ!
ഗുണേശനായിസ്സത്ത്വഗുണസംസ്ഥിതനാകും
മുനീന്ദ്രഗമ്യാ! ഭവാനായ്ക്കൊണ്ടുനമസ്കാരം. 50

## അദ്ധ്യായം 6

### ശ്രീശുകൻ പറഞ്ഞു

ദേവസഞ്ചയമേവം വാഴ്ത്തവേശോകാപഹ-
നാവിഭുസഹസ്രാർക്കോദയസുപ്രഭനായി
വാനവന്മാർതൻമുമ്പിൽ പ്രത്യക്ഷപ്പെട്ടീടിനാൻ
ദീനതയവർക്കൊഴിവാക്കിരക്ഷിച്ചീട്ടുവാൻ. 1

ഭഗവത്തേജസ്സിനാലടഞ്ഞുപോയീനേത്ര-
യുഗളംപെട്ടെന്നവർക്കേവർക്കുമതുമൂലം
ആകാശംഭൂമിദിക്കും സ്വാകാരംപോലും കാണാ-
നാകാതെപോയിപ്പിന്നെയീശനെക്കാണാ-
വതോ? 2

തെളിഞ്ഞപച്ചക്കല്ലിൻനിറവും [1] പങ്കജാന്ത-
ർമ്മിളിതമിളം ചുവപ്പണിയും നേത്രങ്ങളും
തപ്തഹേമംപോലഴക്കററുമിന്നുന്ന മഞ്ഞ-
പ്പട്ടാടതെളിഞ്ഞുള്ള ചാരുസർവാംഗങ്ങളും
സുന്ദരഭ്രൂയുഗ്മവും മഹാരത്നങ്ങൾചേർന്നു
മിന്നുന്നമൗലിയാലും സ്വർണ്ണാംഗദങ്ങളാലും
അലങ്കരിക്കപ്പെട്ട കർണ്ണാലങ്കാരങ്ങളാൽ
വിളക്കുംഗണ്ഡച്ഛവികലരും മുഖാബ്ജവും.
കാഞ്ചീകലാപവും കൈവളകൾമുത്തുമാല
കാഞ്ചനക്കാൽച്ചിലമ്പു കൗസ്തുഭാഭരണവും
വനമാലയുംപൂണ്ട ലക്ഷ്മിയെമാറിൽച്ചേർത്തു
തനതുസുദർശനാദ്യസ്ത്രങ്ങൾ തനുവാർന്നു
പരിചോടുപാസിച്ചുമിന്നുമാ ഭഗവാൻ തൻ-
സ്വരൂപംനിരീക്ഷിച്ചു ശിവനും വിധാതാവും
മററുള്ള സർവാമരവൃന്ദവുമൊരുപോലെ
തെറെറന്നുഭുവിൽവീണുവണങ്ങിവാഴ്ത്തീ-
ടിനാർ. 3-7

### ബ്രഹ്മാവു പറഞ്ഞു

ജന്മസ്ഥിത്യന്തഹീനമായീട്ടുമനിർഗ്ഗുണ-
ബ്രഹ്മമായ്പരമമാംനിർവാണസൗഖ്യാബ്ധി-
യായ്
അണുവിലണുവായിഗ്ഗുണാതീതനായ് പരി-
ഗണിക്കാനാവാത്തമട്ടനന്തധാമാവായി
മഹത്താമനുഭാവം കലന്നുവിളങ്ങിട്ടും
മഹാപുരുഷാ! നമസ്കാരം, തേ നമസ്കാരം 8

ധാതാവേ! ഭവാൻറെയീരൂപത്തെ ശ്രേയോർത്ഥി-
കൾ
വൈദികതാന്ത്രികോപായങ്ങളാലർച്ചിക്കുന്നു
ഈ വിശ്വമൂർത്തിതന്നിൽ ത്രിലോകത്തോടുകൂടി
ദേവന്മാരായീട്ടുമീ ഞങ്ങളേയും ഞാൻകാണ്മൂ. 9

ഈലോകമാദ്യത്തിലും മദ്ധ്യത്തിലന്ത്യത്തിലും
ചേലായിസ്വതന്ത്രനാം ഭവാനിലിരിക്കുന്നു
ആദിമദ്ധ്യാന്തം കുടംമണ്ണുതാൻ,തഥാകാല-
മേതിലുംപരാൽപരനങ്ങുതാനിപ്രപഞ്ചം 10

സ്വീയയാംമായയാലീവിശ്വത്തെബ്ഭവാൻ നിർമ്മി-
ച്ചായതിലന്തര്യാമിയായിത്താൻസ്ഥിതിചെയ്വൂ
ചിന്തകന്മാരായ് ശാസ്ത്രവിജ്ഞരാം സുതീശ്വരർ
നിന്തിരുവടിയെ നിർഗ്ഗുണനായ് തന്നെകാണ്മൂ 11

1 താമരയുടെ ഉള്ളിൽ കലന്നിരിക്കുന്നതു്

യഥാഗ്നിമേധസ്യമൃതം ച ഗോഷു
ഭുവ്യന്നമംബൂദ്യമനേ ച വൃത്തിം
യോഗൈർമ്മനുഷ്യാ അധിയന്തി ഹി ത്വാം
ഗുണേഷു ബുദ്ധ്യാ കവയോ വദന്തി 12

തം ത്വാം വയം നാഥ സമുജ്ജിഹാനം
സരോജനാഭാതിചിരേപ്സിതാർത്ഥം
ദൃഷ്ട്വാ ഗതാ നിർവൃതിമദ്യ സർവ്വേ
ഗജാ ദവാർത്താ ഇവ ഗാംഗമംഭഃ 13

സ ത്വം വിധത്സ്വാഖിലലോകപാലാ
വയം യദർത്ഥാസ്തവ പാദമൂലം
സമാഗതാസ്തേ ബഹിരന്തരാത്മൻ
കിം വാന്യവിജ്ഞാപ്യമശേഷസാക്ഷിണഃ 14

അഹം ഗിരിത്രശ്ച സുരാദയോ യേ
ദക്ഷാദയോഽഗ്നേരിവ കേതവസ്തേ
കിം വാ വിദാമേശ പൃഥഗ്വിഭാതാ
വിധത്സ്വ ശം നോ ദ്വിജദേവമന്ത്രം. 15

ശ്രീശുക ഉവാച

ഏവം വിരിഞ്ചാദിഭിരീഡിതസ്ത-
ദ്വിജ്ഞായ തേഷാം ഹൃദയം തഥൈവ
ജഗാദ ജീമൂതഗഭീരയാ ഗിരാ
ബദ്ധാഞ്ജലീൻ സംവൃതസർവ്വകാരകാൻ. 16

ഏക ഏവേശ്വരസ്തസ്മിൻ സുരകാര്യേ സുരേശ്വരഃ
വിഹർത്തുകാമസ്താനാഹ സമുദ്രോന്മഥനാദിഭിഃ 17

ശ്രീഭഗവാനുവാച

ഹന്ത ബ്രഹ്മന്നഹോ ശംഭോ ഹേ ദേവാ മമ ഭാഷിതം
ശൃണുതാവഹിതാഃ സർവ്വേ ശ്രേയോ വഃ സ്യാദ്യഥാ സുരാഃ 18

യാത ദാനവദൈതേയൈസ്താവത്സന്ധിർവ്വിധീയതാം
കാലേനാനുഗൃഹീതൈസ്തൈർയ്യാവദ്വോ ഭവ ആത്മനഃ 19

അരയോഽപി ഹി സന്ധേയാഃ സതി കാര്യ്യാർത്ഥഗൌരവേ
അഹിമൂഷകവദ്ദേവാ ഹ്യർത്ഥസ്യ പദവീം ഗതൈഃ 20

അമൃതോൽപാദനേ യത്നഃ ക്രിയതാമവിളംബിതം
യസ്യ പീതസ്യ വൈ ജന്തുർമ്മൃത്യുഗ്രസ്തോഽമരോ ഭവേൽ. 21

ക്ഷിപ്ത്വാ ക്ഷീരോദധൌ സർവ്വാ വീരുത്തൃണലതൌഷധീഃ
മന്ഥാനം മന്ദരം കൃത്വാ നേത്രം കൃത്വാ തു വാസുകിം. 22

സഹായേന മയാ ദേവാ നിർമ്മന്ഥധ്വമതന്ദ്രിതാഃ
ക്ലേശഭാജോ ഭവിഷ്യന്തി ദൈത്യാ യൂയം ഫലഗ്രഹാഃ 23

യൂയം തദനുമോദധ്വം യദിച്ഛന്ത്യസുരാഃ സുരാഃ
ന സംരംഭേണ സിധ്യന്തി സർവ്വേഽർത്ഥാഃ സാന്ത്വയാ യഥാ. 24

ന ഭേതവ്യം കാളകൂടാദ്വിഷാജ്ജലധിസംഭവാൽ
ലോഭഃ കാര്യ്യോ ന വോ ജാതു രോഷഃ കാമസ്തു വസ്തുഷു 25

ശ്രീശുക ഉവാച

ഇതി ദേവാൻ സമാദിശ്യ ഭഗവാൻ പുരുഷോത്തമഃ
തേഷാമന്തർദധേ രാജൻ സ്വച്ഛന്ദഗതിരീശ്വരഃ 26

അഥ തസ്മൈ ഭഗവതേ നമസ്കൃത്യ പിതാമഹഃ
ഭവശ്ച ജഗ്മതുഃ സ്വം സ്വം ധാമോപേയുർബ്ബലിം സുരാഃ 27

ദൃഷ്ട്വാരീനപ്യസംയത്താഞ്ജാതക്ഷോഭാൻ സ്വനായകാൻ
ന്യഷേധദ്ദൈത്യരാട് ശ്ലോക്യഃ സന്ധിവിഗ്രഹകാലവിൽ. 28

തേ വൈരോചനിമാസീനം ഗുപ്തം ചാസുരയൂഥപൈഃ
ശ്രിയാ പരമയാ ജുഷ്ടം ജിതാശേഷമുപാഗമൻ. 29

ക്ഷീരത്തിൽനിന്നു നെയ്യും വിറകിൽനിന്നു തീയും
നേരേയുന്മഥനംചെയ്തെടുക്കും വിധത്തിലും
ഭൂമിയിൽകൃഷിചെയ്തിട്ടന്നവും മണ്ണിൽക്കുഴി-
ച്ചാലട്ടജലവും സംഭരിക്കും വിധത്തിലും
വൻപരിശ്രമത്തിനാൽ ജീവനത്തിനുവേണ്ടും
സമ്പത്തുസമ്പാദിക്കും മട്ടിലും മനുജന്മാർ
യോഗാഭ്യാസംനിമിത്തം ഭവാനെ ഗുണകാര്യ-
യോഗത്തിൽനിന്നു വേറായ്പ്പില്ലവനെന്നുതന്നെ
മനസ്സിലാക്കുന്നതായ് ചിന്താശീലന്മാരാകും
മനീഷിപ്രവരന്മാരരുൾചെയ്തിരിക്കുന്നു. 12
ഏറിയകാലമായി പ്രതീക്ഷിച്ചിരുന്നനിൻ-
ചാരുദർശനം ലഭിച്ചീടിന ഞങ്ങൾക്കിപ്പോൾ
ദാവാർത്തരാകും ഗജങ്ങൾക്കടനെ ഗംഗാജലം
കൈവന്നാലുള്ള തുഷ്ടിലഭിച്ചുപത്മനാഭ! 13
ഏതൊരുകാര്യത്തിനായ് ലോകപാലന്മാർ ഞങ്ങൾ
സാദരമാശ്രയിച്ചോ നിന്തിരുപ്പാദമൂലം
അക്കാര്യമുടൻതന്നെ സാധിതപ്രായമാക്കാൻ
തവ കൃപാമൃതവർഷം ഞങ്ങളിൽചൊ-രിഞ്ഞാലും.
എങ്ങുമേ നിറഞ്ഞെല്ലാമറിഞ്ഞുകൊണ്ടിരിക്കു-
മങ്ങയോടീതിലേറെച്ചൊല്ലേണ്ടതില്ലയല്ലോ. 14
വഹ്നിയിൽനിന്നും ചിന്നിമിന്നിടും സ്ഫുലിംഗങ്ങ-
ളെന്നപോൽ ഞാനുമീശൻസുരന്മാർദക്ഷാദ്യരും
നിന്തിരുമേനിയേവേർപിരിഞ്ഞു നിൽക്കുമല-
മെന്തറിയുന്നു സുരന്മാർക്കും ഭൂസുരന്മാർക്കും
പൊതുവേ ഹിതമായിസ്സുഖദായകമാകും
വിധത്തിൽ തിരുമേനിതാനുപദേശിച്ചാലും. 15

**ശ്രീശുകൻ പറഞ്ഞു**

ഈവിധം ബ്രഹ്മാദ്യരാൽ സ്തുതനാംഭഗവാൻതദ്-
ഭാവവിജ്ഞനായ് മേഘഗംഭീര നിസ്വനത്തിൽ
ഇന്ദ്രിയങ്ങളെയെല്ലാമടക്കിക്കൈകൾകൂപ്പി
യന്തികത്തിങ്കൽ നിൽക്കുമവരോടായിപ്പിന്നെ 16
അമർത്ത്യകാര്യത്തിനദ്ദേവാധീശ്വരനേകൻ
സമർത്ഥനാണെങ്കിലും പാലാഴിമഥനാദി
ലീലകൾ കാട്ടീടുവാനുള്ള കൗതുകത്തൊടും
ചാലവേയരുളിച്ചെയ്തീടിനാനിപ്രകാരം. 17

**ശ്രീഭഗവാൻ പറഞ്ഞു**

അല്ലയോ ബ്രഹ്മാദ്യരേ! നിങ്ങൾതൻശ്രേയസ്സിനു
നല്ലതാമുപായംഞാൻ ചൊല്ലുന്നുകേട്ടീടുവിൻ. 18
തെല്ലുമേശങ്കവേണ്ടാ ദൈത്യദാനവർക്കിപ്പോൾ
നല്ലൊരുകാലമെന്നു ധരിച്ചീടുവിൻനിങ്ങൾ
കാലാനുകൂല്യംനിങ്ങൾക്കുണ്ടാകുംവരെസ്സന്ധി-
പാലിപ്പിനക്കൂട്ടരോടതിനായ് പോയ്
ശ്രമിപ്പിൻ 19

അർത്ഥഗൗരവം കാര്യമായിടുംസന്ദർഭത്തിൽ
ശത്രുക്കളോടുംസന്ധിചെയ്യേണ്ടതാവശ്യമാം
കാര്യസിദ്ധിക്കുശേഷംപിന്നെയും പണ്ടത്തെ-
പ്പോൽ
വൈരികളായിരിക്കാമെലിയും പാമ്പുംപോലെ 20
പാലാഴികടഞ്ഞുടനമൃതമാർന്നീടുവാൻ
കാലതാമസമെന്യേ ശ്രമിക്കിൻ നല്ലപോലെ
പീയൂഷപാനത്തിനാൽ മരണമില്ലാത്തവ-
രായീടും [1]മൃത്യുഗ്രസ്തജന്തുക്കളശേഷവും. 21
വീരുത്തു തൃണം, വല്ലിതൊട്ടുള്ള സർവ്വൌഷധീ
പൂരമാക്ഷീരാബ്ധിയിൽകൊണ്ടുചെന്നിട്ടശേഷം
മന്ദരാദ്രിയെ മന്ഥമായിട്ടുമാവാസുകീ-
പന്നഗേന്ദ്രനെപ്പാശമായിട്ടുംകല്പിക്കണം. 22
വിണ്ണവന്മാരേ! നിങ്ങളേവരുംസഹായിയാ-
മെന്നോടുചേർന്നു മടിയെന്നിയേമഥിക്കുവിൻ.
ദൈത്യന്മാർ ദുഃഖപാത്രീഭൂതരും നിങ്ങൾ [2]ഫല-
യുക്തകർമ്മാപേതരുമായിടും തർക്കമില്ല 23
ഏതിലാണിച്ഛദൈത്യന്മാർക്കെന്നാലതിലെല്ലാം
സാദരംനിങ്ങളനുസരിക്കിൻ ദേവന്മാരേ!
സാന്ത്വനംകൊണ്ടുകാര്യം സാധിക്കുന്നതുപോലെ
പന്തിയായ് സാധിച്ചീടാ ക്രോധത്താലൊരി-
ക്കലും. 24
അബ്ധിയിൽനിന്നും കാളകൂടമാകിയവിഷ-
മുത്ഭവിച്ചീടും നിങ്ങളതിനാൽ പേടിക്കൊലാ
കാമലോഭക്രോധങ്ങളൊന്നില്ലുമൊരിക്കലും
മാമകാംശങ്ങളാകും നിങ്ങൾക്കുവന്നുകൂടാ. 25

**ശ്രീശുകൻ പറഞ്ഞു**

ഈവിധം ദേവന്മാരോടരുളിസ്വതന്ത്രനാ-
മാവിഭുവക്കൂട്ടർതൻമുമ്പിൽ താൻമറഞ്ഞിതേ. 26
ബ്രഹ്മരുദ്രാദ്യരന്തർഹിതനബ്‌ഭഗവാനെ
സമ്മോദാൽനമിച്ചാത്മസ്ഥാനങ്ങൾ പൂകീടിനാർ
സുരന്മാരുടൻതന്നെ ദൈത്യരാജാവുവാഴും
പുരത്തിലെത്തീടിനാർ സന്ധിസംഭാഷണാ-
ർത്ഥം. 27
ആയുധവിഹീനരായ് സന്ധിക്കുചെല്ലുമാദി
തേയരെക്കണ്ടുദൈത്യസേനാനായകരെല്ലാം
ക്രുദ്ധന്മാരായീടിലും സന്ധിവിഗ്രഹകാല-
വിത്താമമ്മഹാബലിയവരേ നിയന്ത്രിച്ചാൻ. 28
ത്രിലോകത്തെയും വെന്നു സർവ്വസമ്പത്തുമാർന്നു
ബലിഷ്ഠന്മാരാം സേനാധിപരാൽ ഗുപ്തനായി
ഭ്രാജത്സിംഹാസനത്തിലിരിക്കും ദൈത്യവർഗ്ഗ-
രാജാവാംബലിയുടെമുമ്പിൽ ചെന്നിതുവിണ്ണോർ
29

---

1 മരണത്താൽ ഗ്രസിക്കപ്പെട്ട ജന്തുക്കൾ 2 കർമ്മഫലം സിദ്ധിച്ചവർ

മഹേന്ദ്രഃ ശ്ലക്ഷ്ണയാ വാചാ സാന്ത്വയിത്വാ മഹാമതിഃ
അഭ്യഭാഷത തൽ സർവ്വം ശിക്ഷിതം പുരുഷോത്തമാൽ. 30
തദരോചത ദൈത്യസ്യ തത്രാന്യേ യേഽസുരാധിപാഃ
ശംബരോഽരിഷ്ടനേമിശ്ച യേ ച ത്രിപുരവാസിനഃ 31
തതോ ദേവാസുരാഃ കൃത്വാ സംവിദം കൃതസൌഹൃദാഃ
ഉദ്യമം പരമം ചക്രുരമൃതാർത്ഥേ പരന്തപ. 32
തതസ്തേ മന്ദരഗിരിമോജസോൽപാട്യ ദുർമ്മദാഃ
നദന്ത ഉദധിം നിന്യുഃ ശക്താഃ പരിഘബാഹവഃ 33
ദൂരഭാരോദ്വഹശ്രാന്താഃ ശക്രവൈരോചനാദയഃ
അപാരയന്തസ്തം വോഢും വിവശാ വിജഹുഃ പഥി. 34
നിപതൻ സ ഗിരിസ്തത്ര ബഹൂനമരദാനവാൻ
ചൂർണ്ണയാമാസ മഹതാ ഭാരേണ കനകാചലഃ 35
താംസ്തഥാ ഭഗ്നമനസോ ഭഗ്നബാഹൂരുകന്ധരാൻ
വിജ്ഞായ ഭഗവാംസ്തത്ര ബഭൂവ ഗരുഡധ്വജഃ 36
ഗിരിപാതവിനിഷ്പിഷ്ടാനവിലോക്യാമരദാനവാൻ
ഈക്ഷയാ ജീവയാമാസ നിർജ്ജരാൻ നിർവ്രണാനൃഥാ. 37
ഗിരിം ചാരോപ്യ ഗരുഡേ ഹസ്തേനൈകേന ലീലയാ
ആരുഹ്യ പ്രയയാവബ്ധിം സുരാസുരഗണൈർവൃതഃ 38
അവരോപ്യ ഗിരിം സ്കന്ധാൽ സുപർണ്ണഃ പതതാം വരഃ
യയൌ ജലാന്ത ഉത്സൃജ്യ ഹരിണാ സ വിസർജ്ജിതഃ 39

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ**
**അമൃതമഥനേ മന്ദരാചലാനയനം നാമ ഷഷ്ഠോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6541 അഷ്ടമസ്കന്ധേ ശ്ലോകാഃ 214**

---

## സപ്തമോഽധ്യായഃ

**ശ്രീശുക ഉവാച**

തേ നാഗരാജമാമന്ത്ര്യ ഫലഭാഗേന വാസുകിം
പരിവീയ ഗിരൌ തസ്മിൻ നേത്രമബ്ധിം മുദാന്വിതാഃ 1
ആരേഭിരേ സുസംയത്താ അമൃതാർത്ഥം കുരൂദ്വഹ
ഹരിഃ പുരസ്താജ്ജഗൃഹേ പൂർവ്വം ദേവാസ്തതോഽഭവൻ. 2
തന്നൈച്ഛൻ ദൈത്യപതയോ മഹാപുരുഷചേഷ്ടിതം
ന ഗൃഹ്ണീമോ വയം പുച്ഛമഹേരംഗമമംഗലം. 3
സ്വാധ്യായശ്രുതസംപന്നാഃ പ്രഖ്യാതാ ജന്മകർമ്മഭിഃ
ഇതി തൂഷ്ണീം സ്ഥിതാന്ദൈത്യാൻ വിലോക്യ പുരുഷോത്തമഃ
സ്മയമാനോ വിസൃജ്യാഗ്രം പുച്ഛം ജഗ്രാഹ സാമരഃ 4
കൃതസ്ഥാനവിഭാഗാസ്ത ഏവം കശ്യപനന്ദനാഃ
മമന്ഥുഃ പരമായത്താ അമൃതാർത്ഥം പയോനിധിം. 5
മഥ്യമാനേഽർണ്ണവേ സോഽദ്രിരനാധാരോ ഹ്യപോഽവിശൽ
ധ്രിയമാണോഽപി ബലിഭിർഗ്ഗൌരവാൽ പാണ്ഡുനന്ദന. 6
തേ സുനിർവ്വിണ്ണമനസഃ പരിമ്ലാനമുഖശ്രിയഃ
ആസൻ സ്വപൌരുഷേ നഷ്ടേ ദൈവേനാതിബലീയസാ. 7

വിലോക്യ വിഘ്നേശവിധിം തദേശ്വരോ
ദുരന്തവീര്യോഽവിതഥാഭിസന്ധിഃ
കൃത്വാ വപുഃ കാച്ഛപമത്ഭുതം മഹൽ
പ്രവിശ്യ തോയം ഗിരിമുജ്ജഹാര 8
തമുത്ഥിതം വീക്ഷ്യ കുലാചലം പുനഃ
സമുത്ഥിതാ നിർമ്മഥിതും സുരാസുരാഃ
ദധാര പൃഷ്ഠേന സ ലക്ഷയോജന-
പ്രസ്താരിണാ ദ്വീപ ഇവാപരോ മഹാൻ. 9
സുരാസുരേന്ദ്രൈർഭുജവീര്യവേപിതം
പരിഭ്രമന്തം ഗിരിമംഗ പൃഷ്ഠതഃ
ബിഭ്രത്തദാവർത്തനമാദികച്ഛപോ
മേനേഽംഗകണ്ഡൂയനമപ്രമേയഃ 10

മതിമാനാകുമിന്ദ്രൻ മധുരവാക്യങ്ങളാൽ
ദിതിജഭൂപാലനെസ്സാന്ത്വനം ചെയ്തശേഷം
പുരുഷോത്തമങ്കൽനിന്നറിഞ്ഞ കാര്യമെല്ലാം-
പറഞ്ഞു കേൾപ്പിച്ചിതു സന്തോഷത്തോടുകൂടി 30

സുരേശവാക്യം മഹാബലിക്കും ശംബരനു-
മരിഷ്ടനേമിക്കു മത്രിപുരംതന്നിൽവാഴും
ദിതിജന്മാക്കു മപ്പോളങ്ങുണ്ടായിരുന്നതാ-
മിതരന്മാർക്കും ഹിതകരമായിരുന്നിതു. 31

പിന്നെസ്സുരാസുരന്മാരിണങ്ങിപ്പരിപാടി
നിർണ്ണയിച്ചമൃതത്തിൻ ലബ്ധിക്കായ് ശ്രമിച്ചിതു 32

പരിഘബാഹുക്കളായ് ദുർമ്മദാന്ധന്മാരായി-
പ്പുരുശക്തരാമവർ മന്ദരാദ്രിയെബ്ബലാൽ
പുഴക്കിയെടുത്താർത്തു വിജയഘോഷങ്ങളും
മുഴക്കിയാദ്യമാഴിതന്നിലേക്കാനയിച്ചാർ 33

ഉമ്പർകോൻ വിരോചനനന്ദനൻ മുൻപായിട്ടും
വമ്പന്മാരേറെദ്ദൂരമബ്ഭരം വഹിക്കയാൽ
ക്ഷീണിതരായി മാറിക്കളഞ്ഞെന്നതുമൂലം
വീണുപോയിതുവഴിതന്നിലമ്മഹാഗിരി 34

വമ്പിച്ച ഭാരമാളും സുവർണ്ണമയാദ്രിയ-
തമ്പോടുപിടിവിട്ട നിലത്തുപതിക്കവേ
ആയതിന്നടിയിലാപ്പെട്ടങ്ങു ധൂളിയായി-
പ്പോയിതു സംഖ്യയെന്യേ ദൈത്യരുമമർത്യരും 35

കഴുത്തുകൈകാൽതുടയെന്നിവ മുറിഞ്ഞു മാൽ-
മുഴുത്തിട്ടവർ ഭഗ്നചിത്തരായെന്ന കാര്യം
അറിഞ്ഞക്ഷണംതന്നെയസ്ഥലത്താഗമിച്ചാൻ
ഗരുഡോപരിസ്ഥനായ് ഭഗവാൻ ഹൃഷീ-
കേശൻ 36

പർവതംവീണു ചൂർണ്ണപ്രായരായ്ക്കിടന്നിട്ടും
സർവദേവന്മാരെയും ദാനവരേയും കണ്ടു
സുരന്മാരുംഗർഭംഗഹീനന്മാരാകുമാറു
കരുണാകടാക്ഷങ്ങൾ ചൊരിഞ്ഞീടിനാൻ
ദേവൻ. 37

ഗിരിപിന്നൊററക്കയ്യാലെടുത്തു ഗരുഡൻതൻ
പുറത്തുവച്ചുതാനും കരേറിയവിളംബം
കടൽത്തീരത്തിലേക്കായ് തിരിച്ചാൻ സുരാസുര-
പടലിപിൻപേ നടന്നെത്തിനാരങ്ങുത്വരം. 38

ഗരുഡനപ്പർവതം പാലാഴിവേലതന്നി-
ലിറക്കിയച്യുതാനുമതിയോടങ്ങുപോയാൻ. 39

---

# അദ്ധ്യായം 7

**ശ്രീശുകൻ പറഞ്ഞു**

അമൃതമേകാമെന്നു പറഞ്ഞു സമ്മതിപ്പി-
ച്ചമരദൈതേയന്മാർ വാസുകീസർപ്പത്തിനെ
മന്ദരപർവതത്തിൽ കയറായ്ച്ചുററിയിട്ടി-
ട്ടുന്നതമോദത്തൊടും മഥിക്കാനാരംഭിച്ചാർ. 1

ആദിയിൽ ഭഗവാൻ താൻപാശത്തിൻതലപിടി
ച്ചാദിതേയരും ചെന്നങ്ങവിടം ഗ്രഹിച്ചിതു. 2

മുൻപേയസ്സർപ്പശീർഷഭാഗമപ്പ്ഭഗവാനു-
മുമ്പരും പിടിച്ചതു ദൈത്യർക്കു പിടിച്ചീല
ജന്മകർമ്മങ്ങളാൽ പ്രഖ്യാതരായ്വേദങ്ങളും
നന്മട്ടിലഭ്യസിച്ചു ശാസ്ത്രജ്ഞാനവുമാളും
ഞങ്ങൾക്കുവയ്യേ പാരമശുഭം സർപ്പപുച്ഛം
താങ്ങുവാനെന്ന മട്ടിൽ മൗനമായ്നിന്നാരവർ 3-4

ചിരിച്ചുകൊണ്ടക്ഷണം ഭഗവാൻ തലവിട്ടു
സുരന്മാരൊത്തുചേർന്നു പുച്ഛത്തു പിടിച്ചിതു
കശ്യപാത്മജരേവം സ്ഥാനനിർണ്ണയം ചെയ്തു
പുച്ഛത്തും തലയ്ക്കുമായങ്ങുമിങ്ങും നിരന്നാർ 5

അതിയാം യത്നത്തൊടുമമൃതലാഭത്തിനാ-
യുദധിയനന്തരം മഥനം ചെയ്തീടിനാർ
അടിയിലവലംബമൊന്നുമില്ലായ്കമൂലം
കടലിൽത്താണുപോയി മന്ദരമഹാഗിരി. 6

ഇരുഭാഗത്തും ബലശാലികൾ പിടിച്ചിട്ടും
ഗിരിതൻപുരുഭരം വഹിപ്പാനപ്രാപ്തരായ്
ദൈവത്താൽ സ്വപൗരുഷംധിക്കൃതമെന്നായ്മുഖ-
വൈവർണ്ണ്യമാർന്ദുഃഖനിമഗ്നരായീടിനാർ. 7

വാരണമുഖൻചെയ്ത വിഘ്നമാണിതിനുടെ
കാരണമെന്നായ്പ്പാർത്തു ദുരന്തവീരൻഹരി
പെരുതായത്യത്ഭുതകരമാം കൂർമ്മാകൃതി
ധരിച്ചു ജലത്തിൽത്താണദ്രിയെയുയർത്തിനാൻ 8

മന്ദരമുയർന്നപ്പോൾ ദേവന്മാർ ദൈത്യന്മാരും
ചേർന്നുമന്ഥനംചെയ്യാൻ തുടങ്ങിരണ്ടാമതും
അന്യമാം ദ്വീപെന്നപോൽ യോജനലക്ഷംപര-
പ്പാർന്നീടും കൂർമ്മംഗിരിപ്പൃഷ്ഠത്താൽ താങ്ങി-
ക്കൊണ്ടാൻ. 9

അപ്രമേയനാമാദികൂർമ്മം,മാദേവാസുര-
രൊപ്പമായ് പരാക്രമത്തോടുതദ്ബാഹുക്കളാൽ
വലിച്ചുപമ്പരംപോൽ കറക്കും മന്ദരത്തിൻ
ചലനംചൊറിച്ചിലായ്മാത്രമേഗണിച്ചുള്ളൂ. 10

തഥാസുരാനാവിശദാസുരേണ
രൂപേണ തേഷാം ബലവീര്യമീരയൻ
ഉദ്ദീപയൻ ദേവഗണാംശ്ച വിഷ്ണു-
ർദൈവേന നാഗേന്ദ്രമബോധരൂപഃ 11
ഉപര്യഗേന്ദ്രം ഗിരിരാഡിവാന്യ
ആക്രമ്യ ഹസ്തേന സഹസ്രബാഹുഃ
തസ്ഥൌ ദിവി ബ്രഹ്മഭവേന്ദ്രമുഖ്യൈ-
രഭിഷ്ടുവദ്ഭിഃ സുമനോഽഭിവൃഷ്ടഃ 12
ഉപര്യധശ്ചാത്മനി ഗോത്രനേത്രയോഃ
പരേണ തേ പ്രാവിശതാ സമേധിതാഃ
മമന്ഥുരബ്ധിം തരസാ മദോൽകടാ
മഹാദ്രിണാ ക്ഷോഭിതനക്രചക്രം. 13
അഹീന്ദ്രസാഹസ്രകഠോരദൃങ്മുഖ-
ശ്വാസാഗ്നിധൂമാഹതവർച്ചസോഽസുരാഃ
പൌലോമകാലേയബലീല്വലാദയോ
ദവാഗ്നിദഗ്ദ്ധാഃ സരളാ ഇവാഭവൻ. 14
ദേവാംശ്ച തച്ഛ്വാസശിഖാഹതപ്രഭാൻ
ധൂമ്രാംബരസ്രഗ്വരകഞ്ചുകാനനാൻ
സമഭ്യവർഷൻ ഭഗവദ്വശാ ഘനാ
വവുഃ സമുദ്രോർമ്മ്യുപഗൂഢവായവഃ 15

മഥ്യമാനാൽ തഥാ സിന്ധോർദേവാസുരവരൂഥപൈഃ
യദാ സുധാ ന ജായേത നിർമ്മമന്ഥാജിതഃ സ്വയം. 16
മേഘശ്യാമഃ കനകപരിധിഃ കർണ്ണവിദ്യോതവിദ്യു-
ന്മൂർദ്ധ്നി ഭ്രാജദ്വിലുളിതകചഃ സ്രഗ്ധരോ രക്തനേത്രഃ
ജൈത്രൈർദ്ദോർഭിർജ്ജഗദഭയദൈർദന്ദശൂകം ഗൃഹീത്വാ
മഥ്നൻ മഥ്നാ പ്രതിഗിരിരിവാശോഭതാഥോ ധൃതാദ്രിഃ 17

നിർമ്മഥ്യമാനാദുദധേരഭൂദ്വിഷം
മഹോൽബണം ഹാലഹലാഹ്വമഗ്രതഃ
സംഭ്രാന്തമീനോന്മകരാഹികച്ഛപാൽ
തിമിദ്വിപഗ്രാഹതിമിംഗിലാകുലാൽ. 18
തദുഗ്രവേഗം ദിശി ദിശ്യുപര്യധോ
വിസർപ്പദുത്സർപ്പദസഹ്യമപ്രതി
ഭീതാഃ പ്രജാ ദുദ്രുവുരംഗ സേശ്വരാ
അരക്ഷ്യമാണാഃ ശരണം സദാശിവം. 19
വിലോക്യ തം ദേവവരം ത്രിലോക്യാ
ഭവായ ദേവ്യാഭിമതം മുനീനാം
ആസീനമദ്രാവപവർഗ്ഗഹേതോ-
സ്തപോ ജുഷാണം സ്തുതിഭിഃ പ്രണേമുഃ 20

പ്രജാപതയ ഊചുഃ

ദേവദേവ മഹാദേവ ഭൂതാത്മൻ ഭൂതഭാവന
ത്രാഹി നഃ ശരണാപന്നാംസ്ത്രൈലോക്യദഹനാദ്വിഷാൽ. 21
ത്വമേകഃ സർവ്വജഗത ഈശ്വരോ ബന്ധമോക്ഷയോഃ
തം ത്വാമർച്ചന്തി കുശലാഃ പ്രപന്നാർത്തിഹരം ഗുരും. 22
ഗുണമയ്യാ സ്വശക്ത്യാസ്യ സർഗ്ഗസ്ഥിത്യപ്യയാന്വിഭോ
ധത്സേ യദാ സ്വദൃഗ് ഭൂമൻ ബ്രഹ്മവിഷ്ണുശിവാഭിധാം. 23
ത്വം ബ്രഹ്മ പരമം ഗുഹ്യം സദസദ്ഭാവഭാവനഃ
നാനാശക്തിഭിരാഭാതസ്ത്വമാത്മാ ജഗദീശ്വരഃ 24

ത്വം ശബ്ദയോനിർജ്ജഗദാദിരാത്മാ
പ്രാണേന്ദ്രിയദ്രവ്യഗുണസ്വഭാവഃ
കാലഃ ക്രതുഃ സത്യമൃതം ച ധർമ്മ-
സ്ത്വയ്യക്ഷരം യത് ത്രിവൃദാമനന്തി. 25
അഗ്നിർമ്മുഖം തേഽഖിലദേവതാത്മാ
ക്ഷിതിം വിദുർല്ലോകഭവാംഘ്രിപങ്കജം
കാലം ഗതിം തേഽഖിലദേവതാത്മനോ
ദിശശ്ച കർണ്ണൌ രസനം ജലേശം. 26
നാഭിർന്നഭസ്തേ ശ്വസനം നഭസ്വാൻ
സൂര്യശ്ച ചക്ഷൂംഷി ജലം സ്മ രേതഃ
പരാവരാത്മാശ്രയണം തവാത്മാ
സോമോ മനോ ദ്യൌർഭഗവഞ്ഛിരസ്തേ. 27
കുക്ഷിഃ സമുദ്രാ ഗിരയോഽസ്ഥിസംഘാ
രോമാണി സർവ്വൌഷധിവീരുധസ്തേ
ഛന്ദാംസി സാക്ഷാൽ തവ സപ്ത ധാതവ-
സ്ത്രയീമയാത്മൻ ഹൃദയം സഃ ധർമ്മഃ 28
മുഖാനി പഞ്ചോപനിഷദസ്തവേശ
യൈസ്ത്രിംശദഷ്ടോത്തരമന്ത്രവർഗ്ഗഃ
യൽ തച്ഛിവാഖ്യം പരമാത്മതത്ത്വം
ദേവ സ്വയംജ്യോതിരവസ്ഥിതിസ്തേ. 29

ദേവദൈത്യരും ഭോഗിവര്യനും ക്ഷീണിച്ചതായ്
ശ്രീവിഷ്ണുഭഗവാൻ കണ്ടമർത്ത്യാസുരന്മാരിൽ
തദ്രൂപത്തിലും സർപ്പശ്രേഷ്ഠനിൽ നിദ്രയായു-
മത്യരമെത്തിബ്ബലവീര്യമുദ്ദീപിപ്പിച്ചാൻ 11
അന്യപർവതംപോലെ സഹസ്രബാഹുവായി
മന്ദരോപരിസ്ഥനായ് നിന്നിട്ടശ്ശൈലാഗ്രത്തിൻ
കമ്പനമൊററക്കയ്യാൽത്തീർത്ത [1]ജേശേന്ദ്രാദ്യരാ-
മുമ്പർകീർത്തിച്ചു വിണ്ണിൽത്തൂവുംപൂമാരിയാ-
ന്നാൻ 12
മേലിലുംകീഴും ഗിരിതന്നിലുമാത്മാവിലും
വ്യാളേന്ദ്രങ്കലും പരമാത്മാവിൻപ്രഭാവശത്താൽ
ഊക്കിയന്നുത്സാഹിച്ചു മഥിച്ചാർവീണ്ടും ക്ഷുബ്ധ-
നക്രചക്രങ്ങളോടുകൂടിയ പാലാഴിയെ 13
വാസുകിതൻ കഠോരദൃങ്മുഖങ്ങളിൽനിന്നും
ശ്വാസാഗ്നധൂമങ്ങളേറ്റാഭായററസുരന്മാർ
കാട്ടുതീജ്ജ്വാലതട്ടിവാടിക്കരിഞ്ഞുനില്ക്കു-
മൂററമാംസരളഭൂരുഹങ്ങൾക്കൊപ്പമായി. 14
തച്ശ്വാസശിഖാഹതപ്രഭരായ് കുപ്പായങ്ങൾ
വസ്ത്രമാല്യങ്ങൾ മുഖാബ്ജങ്ങളും ധൂമ്രമായി
നിന്നിട്ടും ദേവന്മാർക്കു ഭഗവദ്വശമേഘ-
സന്ദോഹം തൂവി മഴവീശിയക്കടൽക്കാററും. 15
അമരംസുരമുഖ്യരേവരും, മഥിച്ചിട്ടു-
മമൃതമംഭോധിയിൽനിന്നുദിച്ചീടായ്കയാൽ
അജിതൻ ഭഗവാനാമച്യുതൻ സ്വയം ചെന്നു
നിജവീര്യത്താലബ്ധിമഥനം നിർവ്വഹി-
ച്ചാൻ. 16
അംബുദശ്യാമവർണ്ണം, പൊൻനിറംകലർന്നീടു-
മംബരം,മിന്നുംപ്രഭചിന്നുമക്കുണ്ഡലങ്ങൾ
ശിരസ്സിൽ ചിന്തിപ്പാറിക്കിടക്കും വാർകുന്തള-
മരിയവനമാലരക്താക്ഷികളുമാളും
ശ്രീഹരിജൈത്രങ്ങളായഭയപ്രദങ്ങളാം
ബാഹുക്കൾകൊണ്ടപ്പാശം വലിച്ചുമഥി-
ച്ചിതേ. 17
അന്നേരം ഭഗവാൻ ശ്രീനിവാസനന്യമായോ-
രുന്നതഗിരിക്കൊപ്പം ശോഭിച്ചുകാണായിതു
കെല്പോടു മഥിക്കയാൽ വിഭ്രമിച്ചുയർന്നീടും
സർപ്പങ്ങൾ മീനങ്ങളും മകരമത്സ്യങ്ങളും
ആമകൾ നക്രങ്ങളുമാനകൾ തിമിംഗല
സ്തോമമെന്നിതുകളാൽ കലങ്ങിമറിഞ്ഞിട്ടും
ജലധിതന്നിൽനിന്നും മഹോഗ്രതരഹാലാ-
ഹലാഖ്യമാകും വിഷമാദ്യമായുദിച്ചിതു. 18
ഉഗ്രവേഗത്തിലൂർദ്ധ്വംഗതമായ് കീഴ്മേൽപത്തു-
ദിക്കിലും വ്യാപിപ്പതായൊഴിവററസഹ്യമാം
ആ വിഷംകണ്ടു ജഗൽപാലകസമേതരാ-
മേവരും ഭീതരായ്ശ്ശിവനെയാശ്രയിച്ചാർ. 19
ഗിരിജയോടുംകൂടി ത്രൈലോക്യവൃദ്ധിക്കായി
ഗിരിയിൽവാണു മുനിനിർവ്വാണഹേതുവായി
സമ്മതമാകും തപസ്സാചരിച്ചിരുന്നിടു-
മമ്മഹേശനെ നമിച്ചത്യന്തം സ്തുതിച്ചിതേ. 20

പ്രജാപതികരം പറഞ്ഞു

ഭൂതാത്മൻ! ഭൂതനാഥാ! ദേവദേവേശാ! സർവ്വ-
ഭൂതജാലത്തിൻ രക്ഷാകർത്താവേ! മഹാദേവാ!
ത്രൈലോക്യംദഹിപ്പിക്കുമിക്കാകോളത്തിൽ-
നിന്നും
പാലിക്കഭവാൻ ശരണാർത്ഥികളീഞങ്ങളെ. 21
സർവ്വമാംജഗത്തിനും ബന്ധമോക്ഷങ്ങൾക്കീശൻ
ശർവ്വനാം തിരുമേനിയൊരുവൻ തന്നെനൂനം
അഭയംപ്രാപിക്കുവോർക്കാർത്തിയെത്തീർത്തിയങ്ങു-
മുപദേഷ്ടാവാമങ്ങേയഭിജ്ഞരർച്ചിക്കുന്നു. 22
ഭൂമൻ! സ്വദൃക്കാംഭവാൻ സംസൃഷ്ടിസ്ഥിതിലയ-
കാമനായതിലേക്കായാരംഭിക്കുന്നനേരം
ബ്രഹ്മാവും മഹാവിഷ്ണുതാനും ശ്രീശിവനുമെ-
ന്നിമ്മൂന്നു നാമങ്ങളെയംഗീകരിക്കുന്നിതേ 23
ഉച്ചനീചങ്ങളാകും ജീവരാശിയെയെല്ലാം
നിച്ചലുംസൃഷ്ടിച്ചീടുമീശനായ്ലോകാത്മാവായ്
അത്ഭുതതരനാനാശക്തിയുക്തനാം ഭവാൻ
ഗോപ്യവുംപരമവുമായിട്ടും ബ്രഹ്മമത്രേ 24
വേദയോനിയും, ജഗദാദിയും പ്രാണേന്ദ്രിയ-
സാധനഗുണശീലനായിട്ടും പുമാൻതാനും
ക്രതുവു,മഹങ്കാരം കാലവും സത്യം ധർമ്മ-
മൃതവും മഹേശ്വരാ! നിന്തിരുവടിതന്നെ.
സത്വാദിഗുണത്രയാത്മകമാം പ്രധാനവും
സത്യത്തില വിടുന്നെന്നഭിജ്ഞരോതീടുന്നു. 25
നാനാദേവതാരൂപമായീടുമഗ്നിയങ്ങേ-
യാനനമായീടുന്നു ഭുവനജന്മഭൂവേ!
സർവദേവതാമയനായിപ്രോല്ലസിച്ചീടും
ശർവാ നിന്തിരുപ്പാദമാകുന്നു ധരാതലം
കണ്ണുങ്ങൾദിക്കുകളും ഗതികാലവും ജിഹ്വാ-
[2] യംഭോധിപതിയുമെന്നറിയുന്നുണ്ടു ഞങ്ങൾ. 26
താന്നാഭിനഭസ്സത്രേ,ശ്വാസനംവായു, മന
സ്സിന്ദുവാം,രേതസ്സംബു,ശിരസ്സു സ്വർല്ലോകം
ഈശനാംഭവാൻെറ കണ്ണുക്കനാണാത്മാവോക്കി-
ലുച്ചനീചാത്മാക്കൾതന്നാശ്രയസ്ഥാനമല്ലോ 27
ഹേ വേദമൂർത്തേ! ഭവത്കുക്ഷിയാണംഭോധികൾ
താവകാസ്ഥികൾ പാർക്കിൽ പർവതനിരയല്ലോ
രോമങ്ങളൗഷധികൾ സപ്തധാതുക്കൾഛന്ദഃ-
സ്തോമമാംഹൃദയമോ യഥാർത്ഥധർമ്മവുംതാൻ 28
തവൽപഞ്ചമുഖങ്ങളാണഞ്ചുപനിഷത്തുകൾ
തദ്ഭവമത്രേ മന്ത്രകലകൾ മുപ്പത്തെട്ടും
പരിശുദ്ധമായ് സ്വയംഭാസ്യമായ് ശിവനാമം
ധരിക്കുമത്തത്ത്വംതാൻ ഭവാൻെറയവസ്ഥിതി 29

1 ബ്രഹ്മാവ് ശിവൻ ഇന്ദ്രൻ തുടങ്ങിയവർ
2 ജലത്തിൻെറ നാഥൻ (വരുണൻ)

ഛായാ ത്വധർമ്മോർമ്മിഷു യൈർവ്വിസർഗ്ഗോ
നേത്രത്രയം സത്ത്വരജസ്തമാംസി
സാംഖ്യാത്മനഃ ശാസ്ത്രകൃതസ്തവേക്ഷാ
ഛന്ദോമയോ ദേവ ഋഷിഃ പുരാണഃ 30

ന തേ ഗിരിത്രാഖിലലോകപാല-
വിരിഞ്ചവൈകുണ്ഠസുരേന്ദ്രഗമ്യം
ജ്യോതിഃ പരം യത്ര രജസ്തമശ്ച
സത്ത്വം ന യൽ ബ്രഹ്മ നിരസ്തഭേദം. 31

കാമാധ്വരത്രിപുരകാലഗരാദ്യനേക-
ഭൂതദ്രുഹഃ ക്ഷപയതഃ സ്തുതയേ ന തൽ തേ
യസ്ത്വന്തകാല ഇദമാത്മകൃതം സ്വനേത്ര-
വഹ്നിസ്ഫുലിംഗശിഖയാ ഭസിതം ന വേദ. 32

യേ ത്വാത്മരാമഗുരുഭിർഹൃദി ചിന്തിതാംഘ്രി-
ദ്വന്ദ്വം ചരന്തമുമയാ തപസാഭിതപ്തം
കത്ഥന്ത ഉഗ്രപരുഷം നിരതം ശ്മശാനേ
തേ നൂനമൂതിമവിദംസ്തവ ഹാതലജ്ജാഃ 33

തൽ തസ്യ തേ സദസതോഃ പരതഃ പരസ്യ
നാഞ്ജഃ സ്വരൂപഗമനേ പ്രഭവന്തി ഭൂമ്നഃ
ബ്രഹ്മാദയഃ കിമുത സംസ്തവനേ വയം തു
തത്സർഗ്ഗസർഗ്ഗവിഷയാ അപി ശക്തിമാത്രം. 34

ഏതൽ പരം പ്രപശ്യാമോ ന പരം തേ മഹേശ്വര
മൃഡനായ ഹി ലോകസ്യ വ്യക്തിസ്തേഽവ്യക്തകർമ്മണഃ 35

ശ്രീശുക ഉവാച

തദ്വീക്ഷ്യ വ്യസനം താസാം കൃപയാ ഭൃശപീഡിതഃ
സർവ്വഭൂതസുഹൃദ്ദേവ ഇദമാഹ സതീം പ്രിയാം. 36

അഹോ ബത ഭവാന്യേതൽ പ്രജാനാം പശ്യ വൈശസം
ക്ഷീരോദമഥനോദ്ഭൂതാൽ കാളകൂടാദുപസ്ഥിതം. 37

ആസാം പ്രാണപരീപ്സൂനാം വിധേയമഭയം ഹി മേ
ഏതാവാൻ ഹി പ്രഭോരർത്ഥോ യൽ ദീനപരിപാലനം. 38

പ്രാണൈഃ സ്വൈഃ പ്രാണിനഃ പാന്തി സാധവഃ ക്ഷണഭംഗുരൈഃ
ബദ്ധവൈരേഷു ഭൂതേഷു മോഹിതേഷ്വാത്മമായയാ. 39

പുംസഃ കൃപയതോ ഭദ്രേ സർവ്വാത്മാ പ്രീയതേ ഹരിഃ
പ്രീതേ ഹരൗ ഭഗവതി പ്രീയേഽഹം സചരാചരഃ
തസ്മാദിദം ഗരം ഭുഞ്ജേ പ്രജാനാം സ്വസ്തിരസ്തു മേ. 40

ശ്രീശുക ഉവാച

ഏവമാമന്ത്ര്യ ഭഗവാൻ ഭവാനീം വിശ്വഭാവനഃ
തദ്വിഷം ജഗ്ധുമാരേഭേ പ്രഭാവജ്ഞാന്വമോദത. 41

തതഃ കരതലീകൃത്യ വ്യാപി ഹാലാഹലം വിഷം
അഭക്ഷയന്മഹാദേവഃ കൃപയാ ഭൂതഭാവനഃ 42

തസ്യാപി ദർശയാമാസ സ്വവീര്യം ജലകല്മഷഃ
യച്ചകാര ഗളേ നീലം തച്ച സാധോർവ്വിഭൂഷണം. 43

തപ്യന്തേ ലോകതാപേന സാധവഃ പ്രായശോ ജനാഃ
പരമാരാധനം തദ്ധി പുരുഷസ്യാഖിലാത്മനഃ 44

നിശമ്യ കർമ്മ തച്ഛംഭോർദ്ദേവദേവസ്യ മീഢുഷഃ
പ്രജാ ദാക്ഷായണീ ബ്രഹ്മാ വൈകുണ്ഠശ്ച ശശംസിരേ. 45

പ്രസ്കന്നം പിബതഃ പാണേര്യൽ കിഞ്ചിജ്ജഗൃഹുഃ സ്മ തൽ
വൃശ്ചികാഹിവിഷൗഷധ്യോ ദന്ദശൂകാശ്ച യേഽപരേ. 46

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
അമൃതമഥനേ സപ്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6587 അഷ്ടമസ്കന്ധേ ശ്ലോകാഃ 260

അധർമ്മോർമ്മികൾനിഴൽ, സൃഷ്ട്യാദിഹേതുഗുണ-
ത്രിതയം നേത്രത്രയം, സാംഖ്യതത്ത്വാത്മാവായി
ശാസ്ത്രകർത്താവാമദ്ദേങ്ങക്കടാക്ഷംഛന്ദോമയ-
സംസ്ഥമായനാദിയായീട്ടുന്നവേദവും താൻ. 30
സത്ത്വാദിഗുണത്രയാതീതമായഭേദമായ്
സത്യമായ്പരംജ്യോതിസ്സാകും ത്വത്സ്വരൂപത്തെ
ലോകപാലകന്മാരുമാദിതേയാധീശരും
വൈകുണ്ഠഭഗവാനും പ്രാപിക്കാൻ സാധിച്ചീടാ. 31

ഭൂതദ്രോഹികളായമന്മഥൻ, ത്രിപുരാഖ്യ
ദൈതേയൻ യമൻതൊട്ടുള്ളവരെ ഹനിച്ചതും
ദക്ഷയാഗവും കാളകൂടമാം വിഷവുംവി-
ദ്ധ്വംസിച്ചെന്നതും മറ്റുമഹാകൃത്യങ്ങളൊന്നും
സ്തുത്യർഹമല്ല, ഭവാൻ തീർത്ഥലോകത്തെയന്ത്യം
നേത്രാഗ്നിജ്വാലയാലെഭസ്മമാക്കുന്നതോർത്താൽ 32
ആത്മാരാമന്മാരായിട്ടശേഷലോകത്തിനു-
മാത്മജ്ഞാനോപദേശം ചെയ്യുന്നിടും മഹാത്മാക്കൾ
താവകപാദയുഗ്മം ഭജിപ്പൂ, തിരുമേനി
പാർവതിയോടുകൂടിച്ചരിക്കുന്നവനെന്നും
ഘോരമാം തപസ്സിനാൽ തപിക്കുന്നവനെന്നും
പാരിച്ചോരുഗ്രനെന്നും പരുഷശീലനെന്നും
ശ്മശാനപ്രിയനെന്നും പ്രലപിച്ചീടുന്നവ-
രശേഷം ലജ്ജയില്ലാത്തവർതാ,നവരാരും
ലേശവുമറിയുന്നതില്ല ഭാവൽക്കലീലാ-
വൈശിഷ്ട്യമെന്നുള്ളതിലില്ല സംശയമേതും. 33
കാരണകാര്യങ്ങളായിങ്ങു കാണ്മതിനെല്ലാം
കാരണമായിരിക്കുമാപ്രധാനത്തിന്റെയും
കാരണമായിസ്സർവവ്യാപിയായ് വിളങ്ങീടും
മാരാരേ! ഭവത്തത്ത്വമറിവാനജാദ്യരും
അപ്രാപ്തരായീടുമ്പോൾ ഭവാനെവാഴ്ത്തീടുവാ-
നിപ്പരിഷകൾക്കാവതില്ലെന്നു ചൊല്ലേണമോ?
അപരൻ സൃഷ്ടിവർഗ്ഗംസൃഷ്ടിച്ചുവിട്ടിട്ടുള്ളോ-
രിവരുംകഴിയുംപോൽ സ്തുതിക്കുന്നെന്നേയുള്ളു 34
നിന്തിരുവടിക്കുള്ള പരമം തത്ത്വംഞങ്ങ-
ളുന്തകാന്തക! ധരിച്ചീടുന്നതില്ലപിന്നെ
അവ്യക്തകർമ്മങ്ങളാന്നീടുമിത്വത്സ്വരൂപം
സുവ്യക്തംലോകരക്ഷയ്ക്കുള്ളതെന്നറിയുന്നു.
അതിലപ്പുറമൊന്നുമറിഞ്ഞീടുവാനുള്ള
മതിവൈഭവമില്ല ഞങ്ങൾക്കു ഗംഗാധരാ! 35

**ശ്രീശുകൻ പറഞ്ഞു**

അക്കൂട്ടരുടെ ദുഃഖാവസ്ഥകണ്ടനുകമ്പ-
വാഴ്ചയാൽ ഖിന്നനായിസ്സമസ്തഭൂതപ്രിയൻ
ശ്രീമഹാദേവൻ പ്രിയതമയാമുമയോടാ
യീമട്ടിലരുളിച്ചെയ്തീടിനാൻ നരാധിപാ! 36
"എന്തൊരുകഷ്ടമാണിതംബുധി മന്ഥനത്താൽ
പൊന്തിയകാളകൂടവിഷംകാരണമായി
ജനതക്കെല്ലാം നേരിട്ടിരിക്കുംദുഃഖം ലോക-
ജനനിയായീടും നീയറിയുന്നില്ലയെന്നോ? 37
പ്രാണരക്ഷണമിച്ഛിച്ചെത്തിയോരിവർക്കുഞാൻ
താമനകിടേണമിപ്പോളഭയമസംശയം
ദീനസങ്കടംതീർത്തു രക്ഷിച്ചിടുന്നതത്രേ
മാനനീയനായീടും പ്രഭുവിൻ മുഖ്യധർമ്മം. 38
ഈശ്വരമായയാൽ ധീമോഹിച്ചുജനാവലി
മാത്സര്യബുദ്ധിമൂലം കൊട്ടുംവൈരികളായി
അന്യോന്യം നശിപ്പിക്കാൻശ്രമിച്ചുകൊ-
ണ്ടിരിക്കെ-
യുന്നതകൃപാശീലം കലരും സാധുവൃന്ദം
ക്ഷണഭംഗുരമാം സ്വപ്രാണനെയുപേക്ഷിച്ചും
തുണചെയ്യുന്നുവല്ലോ സാധുവൃന്ദത്തിനെല്ലാം. 39
കരുണാത്മാക്കൾക്കെന്യേ സർവാത്മാവായീടും
ശ്രീ-
ഹരിതൻപ്രീതിയേതുംനേടുവാൻ സാധിച്ചിടാ
ഭഗവാൻ ഹരി തുഷ്ടനാകുമ്പോൾ ചരാചര-
മഖിലമെന്നോടൊപ്പം പ്രസാദിക്കുന്നുപ്രിയേ!
അതിനാൽ ഞാനീവിഷംഭുജിക്കാം ഞാന്മൂലമാ-
യധികം ജനങ്ങൾക്കു രക്ഷയുണ്ടായിടട്ടെ" 40

**ശ്രീശുകൻ പറഞ്ഞു**

വിശ്വപാലകനായ ഭഗവാൻ മഹേശ്വര-
നീശ്വരിയോടായേവമരുളിച്ചെയ്തശേഷം
ആവിഷംകുടിക്കുവാൻഭാവിച്ചാൻ സ്വഭർതൃപ്ര-
ഭാവജ്ഞയായ ദേവിയനുമോദിച്ചീടിനാൽ 41
ഭൂതസംരക്ഷിതാവായീടിന മഹാദേവ-
നേതുമേ വൈകാതവിടൊക്കെയുംപരന്നീടും
ഹാലാഹലാഖ്യം വിഷംകൈത്തലംകൊ-
ണ്ടെടുത്തു
ചാലവേ ഭുജിച്ചുകൊണ്ടീടിനാൻ മടിയാതെ. 42
സലിലദോഷാംശമായീടുമാവിഷം നിജ-
ബലവീര്യത്തെക്കാട്ടിക്കൊട്ടത്തിതീശൻനേക്കും
ഗളത്തിലതു നീലവർണ്ണത്തെയുളവാക്കി-
യലങ്കാരമായ്ത്തന്നെ തീന്നിതബ്ഭഗവാ-
നിൽ. 43
സാധുക്കളായീടുന്ന ജനങ്ങൾ മിക്കവാറു-
മാധിയാൽ തപിക്കുന്ന ജഗത്തുതപിക്കുമ്പോൾ
ആത്മാവനത്തിലാളുമാക്ലേശം സർവ്വാത്മാവാം
ദൈത്യാരിഭഗവാനു ചെയ്യുന്ന പൂജയത്രേ. 44
ദേവദേവനായ്പരം പൂജ്യനായീടും മഹാ-
ദേവന്റെയിക്കൃത്യത്തെ സകല ജനങ്ങളും
ദക്ഷപുത്രിയാമുമാദേവിയുമാത്മഭൂവും
സാക്ഷാൽ ശ്രീനാരായണ സ്വാമിയും പ്രശം-
സിച്ചാർ. 45
മുപ്പുരാരാതിവിഷംകുടിക്കുമന്നേരത്തതി-
ലല്പാംശംതാഴെവീണുപോയതു പാമ്പും തേളും
ഇതരജന്തുക്കളിൽ ചിലതും വിഷൌഷധീ-
തതിയും ഭക്ഷിച്ചിട്ടുണ്ടെന്നതും ധരിച്ചാലും. 46

# അഷ്ടമോഽധ്യായഃ

ശ്രീശുക ഉവാച

പീതേ ഗരേ വൃഷാങ്കേണ പ്രീതാസ്തേഽമരദാനവാഃ
മമന്ഥുസ്തരസാ സിന്ധും ഹവിർധാനീ തതോഽഭവൽ. 1

താമഗ്നിഹോത്രീമൃഷയോ ജഗൃഹുർബ്രഹ്മവാദിനഃ
യജ്ഞസ്യ ദേവയാനസ്യ മേധ്യായ ഹവിഷേ നൃപ. 2

തത ഉച്ചൈഃശ്രവാ നാമ ഹയോഽഭൂച്ചന്ദ്രപാണ്ഡുരഃ
തസ്മിൻ ബലിഃ സ്പൃഹാം ചക്രേ നേന്ദ്ര ഈശ്വരശിക്ഷയാ. 3

തത ഐരാവതോ നാമ വാരണേന്ദ്രോ വിനിർഗ്ഗതഃ
ദന്തൈശ്ചതുർഭിഃ ശ്വേതാദ്രേർഹരൻ ഭഗവതോ മഹിം 4

കൌസ്തുഭാഖ്യമഭൂദ്രത്നം പത്മരാഗോ മഹോദധേഃ
തസ്മിൻ ഹരിഃ സ്പൃഹാം ചക്രേ വക്ഷോഽലങ്കരണേ മണൌ. 5

തതോഽഭവൽ പാരിജാതഃ സുരലോകവിഭൂഷണം
പൂരയത്യർത്ഥിനോ യോഽർത്ഥൈഃ ശശ്വദ്ഭുവി യഥാ ഭവാൻ. 6

തതശ്ചാപ്സരസോ ജാതാ നിഷ്കകണ്ഠ്യഃ സുവാസസഃ
രമണ്യഃ സ്വർഗ്ഗിണാം വൽഗുഗതിലീലാവലോകനൈഃ 7

തതശ്ചാവിരഭൂൽ സാക്ഷാച്ഛ്രീ രമാ ഭഗവൽപരാ
രഞ്ജയന്തീ ദിശഃ കാന്ത്യാ വിദ്യുൽസൌദാമിനീ യഥാ. 8

തസ്യാം ചക്രുഃ സ്പൃഹാം സർവ്വേ സസുരാസുരമാനവാഃ
രൂപൌദാര്യവയോവർണ്ണമഹിമാക്ഷിപ്തചേതസഃ 9

തസ്യാ ആസനമാനിന്യേ മഹേന്ദ്രോ മഹദത്ഭുതം
മൂർത്തിമത്യഃ സരിച്ഛ്രേഷ്ഠാ ഹേമകുംഭൈർജ്ജലം ശുചി. 10

ആഭിഷേചനികാ ഭൂമിരാഹരൽ സകലൌഷധീഃ
ഗാവഃ പഞ്ച പവിത്രാണി വസന്തോ മധുമാധവൌ. 11

ഋഷയഃ കല്പയാഞ്ചക്രുരഭിഷേകം യഥാവിധി
ജഗുർഭദ്രാണി ഗന്ധർവ്വാ നട്യശ്ച നനൃതുർജ്ജഗുഃ 12

മേഘാ മൃദംഗപണവമുരജാനകഗോമുഖാൻ
വ്യനാദയഞ്ഛംഖവേണുവീണാസ്തുമുലനിഃസ്വനാൻ. 13

തതോഽഭിഷിഷിചുർദ്ദേവീം ശ്രിയം പത്മകരാം സതീം
ദിഗിഭാഃ പൂർണ്ണകലശൈഃ സൂക്തവാക്യൈർദ്വിജേരിതൈഃ 14

സമുദ്രഃ പീതകൌശേയവാസസീ സമുപാഹരൽ
വരുണഃ സ്രജം വൈജയന്തീം മധുനാ മത്തഷട്പദാം. 15

ഭൂഷണാനി വിചിത്രാണി വിശ്വകർമ്മാ പ്രജാപതിഃ
ഹാരം സരസ്വതീ പത്മമജോ നാഗാശ്ച കുണ്ഡലേ. 16

തതഃ കൃതസ്വസ്ത്യയനോൽപലസ്രജം
നദദ്ദ്വിരേഫാം പരിഗൃഹ്യ പാണിനാ
ചചാല വക്ത്രം സുകപോലകുണ്ഡലം
സവ്രീഡഹാസം ദധതീ സുശോഭനം. 17

സ്തനദ്വയം ചാതികൃശോദരീ സമം
നിരന്തരം ചന്ദനകുങ്കുമോക്ഷിതം
തതസ്തതോ നൂപുരവൽഗുശിഞ്ജിതൈ-
ർവ്വിസർപ്പതീ ഹേമലതേവ സാ ബഭൌ. 18

വിലോകയന്തീ നിരവദ്യമാത്മനഃ
പദം ധ്രുവം ചാവ്യഭിചാരിസദ്ഗുണം
ഗന്ധർവ്വയക്ഷാസുരസിദ്ധചാരണ-
ത്രൈവിഷ്ടപേയാദിഷു നാന്വവിന്ദത. 19

നൂനം തപോ യസ്യ ന മന്യുനിർജ്ജയോ
ജ്ഞാനം ക്വചിൽ തച്ച ന സംഗവർജ്ജിതം
കശ്ചിന്മഹാംസ്തസ്യ ന കാമനിർജ്ജയഃ
സ ഈശ്വരഃ കിം പരതോവ്യപാശ്രയഃ 20

## അദ്ധ്യായം 8

ശ്രീശുകൻ പറഞ്ഞു

[1]വൃഷാങ്കനിപ്രകാരം വിഷംഭക്ഷിച്ചശേഷ-
മസുരസുരന്മാർ സന്തുഷ്ടരായുത്സാഹത്താൽ
ക്ഷീരവാരിധി വീണ്ടും മഥിച്ചാരതിൽനിന്നും
പാരാതെ കാമധേനുവുണ്ടായിമഹീപതേ! 1
അഗ്നിഹോത്രത്തിനുപകരിക്കുമഗ്ഗോവിനെ-
യക്കാലംദേവയാനമിച്ഛിച്ചനുഷ്ഠിച്ചിട്ടും
യജ്ഞത്തിൽശുദ്ധഹവിസ്സിന്നായിബ്രഹ്മർഷിക-
ളഞ്ജസാസസന്തോഷമംഗീകരിച്ചീടിനാർ. 2
ഇന്ദുവെന്നപോൽ ശുഭ്രവർണ്ണമാമുച്ചൈശ്രവ-
സ്സെന്നപേരാളുമശ്വമുണ്ടായിതതിൽ നിന്നും
ഇച്ഛിച്ചാൻ മഹാബലിയതിനെദ്ദേവാധിപ-
നച്യുതാഭിപ്രായത്താലാഗ്രഹിച്ചില്ല തെല്ലും. 3
ചന്ദ്രവർണ്ണത്തിൽപ്പുനരൈരാവതാഖ്യംഗജ-
മുന്നതങ്ങളാം നാലുകൊമ്പുകളോട്ടുകൂടി
ശ്വേതശൈലാഭവെല്ലും വിധമങ്ങതിൽനിന്നു
ജാതമായ്, സ്വീകരിച്ചാനതിനെദ്ദേവാധിപൻ 4
കൌസ്തുഭാഭിഖ്യയാർന്ന പത്മരാഗമാംരത്നം
സത്വരമാമഹാബ്ധിതന്നിൽനിന്നുദിച്ചിതു
വക്ഷസ്സിന്നലങ്കാരമാകുമമ്മഹാമണി-
യക്ഷണമാഗ്രഹിച്ചാൻ ഭഗവാൻ പക്ഷിദ്ധ്വജൻ 5
ജാതമായിതു പിന്നെ സ്വർഗ്ഗഭൂഷയാം പാരി-
ജാതപാദപമതു ഭൂമിയിൽ ഭവാനെപ്പോൽ
നാകലോകത്തിൽ വിണ്ണോരാഗ്രഹിക്കുന്നതെല്ലാ-
മേകിയങ്ങക്കൂട്ടരെയാരാധിക്കുന്നു നിത്യം. 6
മന്ദസഞ്ചാരം, ലീല,കടാക്ഷമിത്യാദിയാൽ
വിണ്ണോരെരമിപ്പിക്കാൻ ചാതുര്യമിയന്നിട്ടും
കണ്ഠഭൂഷാംബരാലംകൃതരാമപ്സരഃസ്ത്രീ-
മണ്ഡലമനന്തരമതിൽനിന്നുണ്ടായിതു. 7
പിന്നെയസ്സുദാമാവാം ഗിരിയിൽ മിന്നീടുന്ന-
മിന്നൽപോൽ ശ്രീയാൽപത്തുദിക്കും പ്രകാശി-
പ്പിച്ചു
ഭഗവൽപരയായി രമയായ് വിളങ്ങീടും
ജഗൽസുന്ദരി സാക്ഷാൽ ശ്രീദേവിയുളവായി. 8
സൌന്ദര്യം,വർണ്ണം,പ്രിയം,മാധുരി,മഹിമാന-
മെന്നിവയാലസ്സുരാസുരമാനവരെല്ലാം
മാനസഭ്രമം കലർന്നെന്നിക്കെന്നിക്കിക്ഷണം
വേണമിസ്ത്രീരത്നത്തെയെന്നാശവച്ചീടിനാർ. 9
ദേവേന്ദ്രൻമഹത്തായൊരത്ഭുതതരാസനം
ദേവിക്കായ്സമർപ്പിച്ചാൻ, സരിദ്ദേവതാവൃന്ദം
പൊൻകുടങ്ങളിൽ ശുദ്ധസലിലംകൊണ്ടുചെന്നു-
മ്മങ്കമാർ മണിയാൾക്കു കാഴ്ചയായ്വച്ചീടി-
നാർ. 10
അഭിഷേകത്തിന്നുടൻ വേണ്ടുമോഷധിയെല്ലാ-
മഭിനന്ദിച്ചു ഭൂവുംശുദ്ധമാം ഗവ്യങ്ങളും
മധുമാധവമാസമനോജ്ഞപുഷ്പങ്ങളും
ഋതമാവസന്തവും സാദരമർപ്പിച്ചിതു. 11
മുറപോലഭിഷേകം കഴിച്ചാർ മഹർഷിമാർ,
സരസം ഗന്ധർവ്വന്മാർ മംഗലഗീതംപാടി
നടികൾ നടന്മാരുമാനന്ദത്തോടുകൂടി
ഉടനെപ്പാട്ടുപാടി നർത്തനംചെയ്തീടിനാർ. 12
കാർമേഘാവലിമന്ദം ഗർജ്ജിച്ചു,മൃദംഗവും
ഗോമുഖപണവങ്ങൾ മുരജാനകങ്ങളും
വീണവേണുവും ശംഖമിവററിൻ മനോഹര-
സ്വാനങ്ങൾദിക്കിലെങ്ങും മുഴങ്ങിയൊന്നു-
പോലെ 13
പിന്നെക്കൈത്താരിൽ ക്രീഡാപങ്കജത്തോടുകൂടി
മിന്നിടുംസതിയാകുമിന്ദിരാദേവിയാളെ
പൂർണ്ണകുംഭങ്ങൾകൊണ്ടു ദ്വിപ്രസൂക്തികളോടു-
മുന്നതദിഗ്ഗജങ്ങൾ കഴിച്ചിതഭിഷേകം. 14
ഉടനെരണ്ടുമഞ്ഞപ്പട്ടുകൾ സമുദ്രവും,
തുടരെപ്പൂന്തേൻപാരം കുടിച്ചുമദിച്ചിട്ടും
വണ്ടുകൾചുററുംപാറും വൈജയന്തിയെന്നാഖ്യ-
യാണ്ടിടും മാലജലനാഥനുമർപ്പിച്ചിതേ 15
ഹാരമാസരസ്വതീദേവിയും വിചിത്രത
ചേരുന്ന വിഭൂഷകൾ വിശ്വകർമ്മാവുതാനും
താമരപ്പൂവപ്പിതാമഹനും കുണ്ഡലങ്ങൾ
സാമോദംനാഗങ്ങളുമിന്ദിരയ്ക്കേകീടിനാർ. 16
അലങ്കാരങ്ങളെല്ലാമണിഞ്ഞു നൽസുഗന്ധ-
കളഭങ്ങളും മെയ്യിൽപൂശിയപ്പേശലാംഗി
അളിനിസ്വനംചേരുമുല്ലമാലപാണി-
തലത്തിലെടുത്തുൽക്കുണ്ഡലദ്യുതിയാലെ
തിളങ്ങുംകപോലങ്ങളിയന്നു ലജ്ജാചാരു-
ലളിതസ്മിതാസ്യയായ് ചരിച്ചാൾ മന്ദമന്ദം. 17
ചന്ദനകുങ്കുമാംഗലേപനമണിഞ്ഞിട
തൂർന്നതായ് സമങ്ങളാംസ്തനങ്ങളാൻപാരം
മിന്നിടുംകൃശോദരിയിന്ദിരപാദസര-
ദ്ധ്വന്ദ്വമഞ്ജുളസ്വനത്തോടവിടങ്ങുമിങ്ങും
മന്ദമന്ദമായ് ചരിച്ചീടുന്നനേരത്തൊരു
സ്വർണ്ണവല്ലരിയെന്നപോലലം ശോഭിച്ചിതേ. 18
ദോഷാംശവിഹീനമായ്നാശമററുള്ളതായി
ശാശ്വതഗുണഗണാസ്ഥാനമാം ഭർത്തൃസ്ഥാനം
സൂക്ഷിച്ചുവീക്ഷിച്ചിട്ടും കണ്ടില്ല സുരാസുര-
യക്ഷകിന്നരസിദ്ധ ഗന്ധർവന്മാരിലെങ്ങും. 19
തപസ്സുണ്ടൊരുവനെന്നാകിലായവനേററം
കുപിതൻ, ചിലരറിവുള്ളവരുണ്ടെന്നാകിൽ
സംഗഹീനന്മാരല്ല, മഹാനായൊരുത്തനിൽ
തിങ്ങുന്നകാമംപാര,മിങ്ങിനെനോക്കീടുകിൽ
ചുരുക്കം കുററമററൊരന്യനെയാശ്രയിക്കും-
പുരുഷനീശനായിബ്ഭവിക്കുന്നില്ലയല്ലോ. 20

---
1 ശിവൻ

ധർമ്മഃ ക്വചിൽ തത്ര ന ഭൂതസൗഹൃദം
ത്യാഗഃ ക്വചിൽ തത്ര ന മുക്തികാരണം
വീര്യം ന പുംസോഽസ്ത്യജവേഗനിഷ്കൃതം
ന ഹി ദ്വിതീയോ ഗുണസംഗവർജ്ജിതഃ 21

ക്വചിച്ചിരായുർന്ന ഹി ശീലമംഗലം
ക്വചിൽ തദപ്യസ്തി ന വേദ്യമായുഷഃ
യത്രോഭയം കുത്ര ച സോഽപ്യമംഗലഃ
സുമംഗലഃ കശ്ച ന കാങ്ക്ഷതേ ഹി മാം 22

ഏവം വിമൃശ്യാവ്യഭിചാരിസദ്ഗുണൈ-
ർവ്വരം നിജൈകാശ്രയതാഗുണാശ്രയം
വവ്രേ വരം സർവ്വഗുണൈരപേക്ഷിതം
രമാ മുകുന്ദം നിരപേക്ഷമീപ്സിതം. 23

തസ്യാംസദേശ ഉശതീം നവകഞ്ജമാലാം
മാദ്യന്മധുവ്രതവരൂഥഗിരോപഘുഷ്ടാം
തസ്ഥൗ നിധായ നികടേ തദുരഃ സ്വധാമ
സവ്രീഡഹാസവികസന്നയനേന യാതാ. 24

തസ്യാഃ ശ്രിയസ്ത്രിജഗതോ ജനകോ ജനന്യാ
വക്ഷോനിവാസമകരോൽ പരമം വിഭൂതേഃ
ശ്രീഃ സ്വാഃ പ്രജാഃ സകരുണേന നിരീക്ഷണേന
യത്ര സ്ഥിതൈധയത സാധിപതീംസ്ത്രിലോകാൻ 25

ശംഖതൂര്യമൃദംഗാനാം വാദിത്രാണാം പൃഥുഃ സ്വനഃ
ദേവാനുഗാനാം സസ്ത്രീണാം നൃത്യതാം ഗായതാമഭൂൽ. 26

ബ്രഹ്മരുദ്രാംഗിരോമുഖ്യാഃ സർവ്വേ വിശ്വസൃജോ വിഭും
ഈഡിരേഽവിതഥൈർമ്മന്ത്രൈസ്തല്ലിംഗൈഃ പുഷ്പവർഷിണഃ 27

ശ്രിയാവലോകിതാ ദേവാഃ സപ്രജാപതയഃ പ്രജാഃ
ശീലാദിഗുണസംപന്നാ ലേഭിരേ നിർവൃതിം പരാം. 28

നിഃസത്ത്വാ ലോലുപാ രാജൻ നിരുദ്യോഗാ ഗതത്രപാഃ
യദാ ചോപേക്ഷിതാ ലക്ഷ്മ്യാ ബഭൂവുർദൈത്യദാനവാഃ 29

അഥാസീൽ വാരുണീ ദേവീ കന്യാ കമലലോചനാ
അസുരാ ജഗൃഹുസ്താം വൈ ഹരേരനുമതേന തേ. 30

അഥോദധേർമ്മഥ്യമാനാൽ കാശ്യപൈരമൃതാർത്ഥിഭിഃ
ഉദതിഷ്ഠന്മഹാരാജ പുരുഷഃ പരമാത്ഭുതഃ 31

ദീർഘപീവരദോർദ്ദണ്ഡഃ കംബുഗ്രീവോഽരുണേക്ഷണഃ
ശ്യാമളസ്തരുണഃ സ്രഗ്വീ സർവ്വാഭരണഭൂഷിതഃ 32

പീതവാസാ മഹോരസ്കഃ സുമൃഷ്ടമണികുണ്ഡലഃ
സ്നിഗ്ദ്ധകുഞ്ചിതകേശാന്തഃ സുഭഗഃ സിംഹവിക്രമഃ 33

അമൃതാപൂർണ്ണകലശം ബിഭ്രദ്വലയഭൂഷിതഃ
സ വൈ ഭഗവതഃ സാക്ഷാദ്വിഷ്ണോരംശാംശസംഭവഃ 34

ധന്വന്തരിരിതി ഖ്യാത ആയുർവ്വേദദൃഗിജ്യഭാക്
തമാലോക്യാസുരാഃ സർവ്വേ കലശം ചാമൃതാഭൃതം. 35

ലിപ്സന്തഃ സർവ്വവസ്തൂനി കലശം തരസാഹരൻ
നീയമാനേഽസുരൈസ്തസ്മിൻ കലശേഽമൃതഭാജനേ. 36

വിഷണ്ണമനസോ ദേവാ ഹരിം ശരണമായയുഃ
ഇതി തദ്ദൈന്യമാലോക്യ ഭഗവാൻ ഭൃത്യകാമകൃൽ
മാ ഖിദ്യത മിഥോഽർത്ഥം വഃ സാധയിഷ്യേ സ്വമായയാ. 37

മിഥഃ കലിരഭൂത്തേഷാം തദർത്ഥേ തർഷചേതസാം
അഹം പൂർവ്വമഹം പൂർവ്വം ന ത്വം ന ത്വമിതി പ്രഭോ. 38

ധർമ്മിഷ്ഠരത്രേ ചിലരവരിൽ ഭൂതസ്നേഹം
കാണ്മീല, കാണുന്നുണ്ടു ചിലരിൽ സ്വാർത്ഥ-
ത്യാഗം
മുക്തിക്കുതകുന്നി,ല്ലന്യനുപരാക്രമ-
ശക്തിയു,ണ്ടതു കാലം നശിപ്പിക്കുന്നതത്രേ
ഗുണസംഗമമില്ലാതുള്ളവനുണ്ടപ്പുമാൻ
കണവനായാൽ പ്രയോജനമൊട്ടില്ലതാനും. 21
ദീർഘായുഷ്മാനാണേകൻ സത്സ്വഭാവിയല്ലന്യ-
നിർഗ്ഗുണമുണ്ടെന്നാകിലായുസ്സിൽ സ്ഥൈര്യമില്ല.
സൌശീല്യം ചിരായുസ്സീരണ്ടുമുണ്ടേകന്നെങ്കി-
ലംശവുംകാണുന്നതില്ലവനിൽ മംഗലങ്ങൾ
എല്ലാമേതികഞ്ഞൊരാളുണ്ടുഞാനാരാഞ്ഞതിൽ
തെല്ലുമദ്ദേഹമെന്നെക്കാമിക്കുന്നതുമില്ല. 22
ഈവിധം വിമർശനം ചെയ്തശേഷമാ രമാ-
ദേവി [1]യവ്യഭിചാരിഗുണങ്ങൾക്കാസ്ഥാനമായ്
സ്വാശ്രയഭൂതനായി പ്രകൃതിഗുണങ്ങളെ-
യാശ്രയിച്ചിടാത്തോനായ് [2]ഗുണാപേക്ഷിത-
നായി
ഏററവും നിരപേക്ഷനായിത്താൻ കാമിച്ചിട്ടും
ശ്രേഷ്ഠനാം മുകുന്ദനെബ്ഭർത്താവായ് വരി-
ച്ചിതേ 23
മത്തഭൃംഗൌഘത്തിൽ നിന്നുതിത്തം നിസ്വ-
നത്തോ-
ടൊത്തതായ് നവീനമായ്ക്കമനീയമായിട്ടും
താമരദലമാലഭഗവദ്ഗളംതന്നിൽ
സാമോദം സമപ്പിച്ചുലജ്ജാവനമ്രയായി
പുഞ്ചിരിയോടുംകൂടി വിടർന്നനേത്രങ്ങളാ-
ലഞ്ചിതമാമ്മാറുതദ്വക്ഷസ്സിലുററുനോക്കി
തനിക്കിരുന്നീടുവാനാസ്ഥാനംവേണമെന്ന-
മനസ്സങ്കല്പത്തോടും ചാരത്തുതന്നെനിന്നാൾ. 24
ത്രൈലോക്യമാതാവാകും ലക്ഷ്മിക്കുവസിക്കുവാൻ
മൂലോകപിതാവേകി ശ്രേഷ്ഠമാംതന്മാറിടം.
അവിടെവസിച്ചുകൊണ്ടെന്നുമബ്ഭഗവതി
ഭുവനപാലന്മാരൊടൊത്തതൻ പ്രജാളിയെ
കരുണാകടാക്ഷത്താൽ സർവ്വസമ്പത്സമൃദ്ധി
വരുത്തിയീശേച്ഛയ്ക്കൊത്തനുഗ്രഹിക്കുന്നിതേ. 25
തന്ത്രികളൊത്തനൃത്തവിദഗ്ദ്ധർ പാട്ടുകാരും
ചേർന്നതാമുപദേവസംഘത്തിൽനിന്നുമപ്പോൾ
മൃദംഗശംഖതൂര്യമംഗലവാദ്യങ്ങൾ തൻ-
പ്പൃഥുനിസ്വനമെങ്ങും മുഴങ്ങീയൊന്നുപോലെ. 26
ശിവനംഗിരസ്സാത്മഭൂവാദിപ്രജാപതി-
നിവഹംമലർമാരി ചൊരിഞ്ഞുകൊണ്ടക്ഷണം
വൈകുണ്ഠമാഹാത്മ്യത്തെ പ്രതിപാദിക്കും സത്യ-
മാകിനമന്ത്രങ്ങളാൽ വിവിധം സ്തുതിച്ചിതു. 27
ശ്രീദേവീകടാക്ഷത്താൽ സമസ്തപ്രജകളു-
മാദിതേയരും ലോകപാലകന്മാരുമെല്ലാം
ശീലാദിഗുണഗണസമ്പന്നന്മാരായതി-
വേലമനസ്വഹം പരമാനന്ദലീനരായാർ. 28
ഹേ നൃപാ! ലക്ഷ്മീദേവിസന്ത്യജിച്ചുള്ള ദൈത്യ-
ദാനവർധൈര്യം ലജ്ജയുത്സാഹമാദിയാകും
സദ്ഗുണം ലേശമെന്യേവിഷയാസക്തന്മാരായ്
ദുർഗ്ഗുണസമൂഹത്തിൻ നിധാനങ്ങളായ്-
ത്തീർന്നാർ. 29
പിന്നെയുമംഭോധിയെ മഥിച്ചനേരത്തതിൽ—
നിന്നംബുജാക്ഷികന്യ വാരുണീദേവിയുണ്ടായ്
അവളെബ്ഭഗവാന്റെ സമ്മതത്തോടുകൂടി-
യവിളംബിതം ദൈത്യരംഗീകരിച്ചീടിനാർ. 30
അമൃതലോലരാമക്കശ്യപപുത്രർവീണ്ടും
സമുദ്രം സോത്സാഹമുന്മഥനം ചെയ്തീടവേ
അത്ഭുതതരാകൃതിപൂണ്ടൊരുമഹാപുമാ-
നത്ഭുതനായീടിനാനതിൽനിന്നക്ഷണത്തിൽ. 31
നീണ്ടുരുണ്ടുള്ളതാം ദോർദ്ദണ്ഡങ്ങൾകാംബുഗ്രീവ
തണ്ടാരിൻദലമൊക്കുമരുണായതാക്ഷികൾ
ശ്യാമളനിറം, ചാരുമാല്യം, യൌവ്വനപ്രായം
കോളനാനാതരഭൂഷണാലങ്കാരങ്ങൾ 32
മഞ്ഞപ്പട്ടുടയാട, യതിവിസ്തൃതമാകും
മഞ്ജുളവക്ഷസ്ഥലം, തിളങ്ങും കുണ്ഡലങ്ങൾ
മിനുപ്പേറിടും ചുരുൾമുടികൾ, സുഭഗത്വ—
മനന്തസിംഹപരാക്രമവും പൂണ്ടിരുന്നു 33
വളകളണിഞ്ഞിട്ടും തൻകരങ്ങളാൽസുധ-
തുളുമ്പും കലശത്തെ വഹിച്ചങ്ങുയർന്നീട്ടും
അമ്മഹാപുമാൻ സാക്ഷാൽ ഭഗവാൻമഹാ-
വിഷ്ണു
തന്മഹനീയാംശാംശസംഭൂതനത്രേ നൃപ! നം. 34
അദ്ധ്വരഭാഗഭുക്കായായുർവ്വേദാദ്ധ്യക്ഷനായ്
കീർത്തിതൻ ധന്വന്തരി മൂർത്തിയാണപ്പുരുഷൻ
അവനിൽനിന്നും സർവ്വകാമികളസുരന്മാർ
ജവമസ്സുധാകുംഭം പിടിച്ചുപറിച്ചിതു. 35
അമൃതകുംഭംബലാൽ ദൈത്യന്മാർ ഹരിക്കവേ—
യമരരാകമാനം വിഷണ്ണചിത്തന്മാരായ്
ഭഗവാനാകും സാക്ഷാൽ വിഷ്ണുരശ്രവസ്സുതൻ-
നികടമെത്തിച്ചേർന്നു സങ്കടമറിയിച്ചാർ. 36
ദേവന്മാരുടെ ദീനാവസ്ഥയെപ്പാർത്തു ഭൃത്യ-
സർവ്വാഭിലാഷങ്ങളുമേകീടും ശ്രീമുകുന്ദൻ
ഖേദിച്ചിടേണ്ട മമ മായാപ്രയോഗത്തിനാൽ
സാധിക്കുന്നുണ്ടുടൻ ഞാനിക്കാര്യമെന്നു ചൊ-
ന്നാൻ. 37
സുധയിൽക്കൊതിവാച്ചുമസുരർമുൻപേയെനി-
ക്കതെല്ലീയെനിക്കെന്നായേവരും തമ്മിൽ തമ്മിൽ
പീയൂഷംവിളമ്പുവാൻ ഭാവിച്ചനേരത്തീശ-
മായാവൈഭവത്തിനാൽ കലഹമുണ്ടായിതു. 38

1 വിട്ടുപിരിയാത്ത സദ്ഗുണങ്ങൾ 2 ഗുണങ്ങളാൽ അപേക്ഷിക്കപ്പെട്ടവൻ

ദേവാഃ സ്വം ഭാഗമർഹന്തി യേ തുല്യായാസഹേതവഃ
സത്രയാഗ ഇവൈതസ്മിന്നേഷ ധർമ്മഃ സനാതനഃ 39
ഇതി സ്വാൻ പ്രത്യഷേധന്വൈ ദൈതേയാ ജാതമത്സരാഃ
ദുർബ്ബലാഃ പ്രബലാൻ രാജൻ ഗൃഹീതകലശാൻ മുഹുഃ 40
ഏതസ്മിന്നന്തരേ വിഷ്ണുഃ സർവ്വോപായവിദീശ്വരഃ
യോഷിദ്രൂപമനിർദ്ദേശ്യം ദധാര പരമാത്ഭുതം. 41
പ്രേക്ഷണീയോല്പലശ്യാമം സർവ്വാവയവസുന്ദരം
സമാനകർണ്ണാഭരണം സുകപോലോന്നസാനനം. 42
നവയൌവനനിർവൃത്തസ്തനഭാരകൃശോദരം
മുഖാമോദാനുരക്താളിഝംകാരോദ്വിഗ്നലോചനം. 43
ബിഭ്രൽ സ്വകേശഭാരേണ മാലാമുൽഫുല്ലമല്ലികാം
സുഗ്രീവകണ്ഠാഭരണം സുഭുജാംഗദഭൂഷിതം. 44
വിരജാംബരസംവീതനിതംബദ്വീപശോഭയാ
കാഞ്ച്യാ പ്രവിലസദ്വൽഗുചലച്ചരണനൂപുരം. 45
സവ്രീഡസ്മിതവിക്ഷിപ്തഭ്രൂവിലാസാവലോകനൈഃ
ദൈത്യയൂഥപചേതസ്സു കാമമുദ്ദീപയൻ മുഹുഃ 46

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
ഭഗവന്മായോപലംഭനം നാമാഷ്ടമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 6633 അഷ്ടമസ്കന്ധേ ശ്ലോകാഃ 306

## നവമോഽധ്യായഃ

ശ്രീശുക ഉവാച

തേഽന്യോന്യതോഽസുരാഃ പാത്രം ഹരന്തസ്ത്യക്തസൌഹൃദാഃ
ക്ഷിപന്തോ ദസ്യുധർമ്മാണ ആയാന്തീം ദദൃശുഃ സ്ത്രിയം. 1
അഹോ രൂപമഹോ ധാമ അഹോ അസ്യാ നവം വയഃ
ഇതി തേ താമഭിദ്രുത്യ പപ്രച്ഛുർജ്ജാതഹൃച്ഛയാഃ 2
കാ ത്വം കഞ്ജപലാശാക്ഷി കുതോ വാ കിം ചികീർഷസി
കസ്യാസി വദ വാമോരു മഥ്നന്തീവ മനാംസി നഃ 3
ന വയം ത്വാമമരൈർദൈത്യൈഃ സിദ്ധഗന്ധർവ്വചാരണൈഃ
നാസ്പൃഷ്ടപൂർവ്വാം ജാനീമോ ലോകേശൈശ്ച കുതോ നൃഭിഃ 4
നൂനം ത്വം വിധിനാ സുഭ്രൂഃ പ്രേഷിതാസി ശരീരിണാം
സർവ്വേന്ദ്രിയമനഃപ്രീതിം വിധാതും സഘൃണേന കിം. 5
സാ ത്വം നഃ സ്പർദ്ധമാനാനാമേകവസ്തുനി മാനിനി
ജ്ഞാതീനാം ബദ്ധവൈരാണാം ശം വിധത്സ്വ സുമധ്യമേ 6
വയം കശ്യപദായാദാ ഭ്രാതരഃ കൃതപൌരുഷാഃ
വിഭജസ്വ യഥാന്യായം നൈവ ഭേദോ യഥാ ഭവേൽ. 7
ഇത്യുപാമന്ത്രിതോ ദൈത്യൈർമ്മായായോഷിദ്വപുർഹരിഃ
പ്രഹസ്യ രുചിരാപാംഗൈർന്നിരീക്ഷന്നിദമബ്രവീൽ. 8
കഥം കശ്യപദായാദാഃ പുംശ്ചല്യാം മയി സംഗതാഃ
വിശ്വാസം പണ്ഡിതോ ജാതു കാമിനീഷു ന യാതി ഹി. 9
സാലാവൃകാണാം സ്ത്രീണാം ച സ്വൈരിണീനാം സുരദ്വിഷഃ
സഖ്യാന്യാഹുരനിത്യാനി നൂത്നം നൂത്നം വിചിന്വതാം. 10

ശ്രീശുക ഉവാച

ഇതി തേ ക്ഷ്വേളിതൈസ്തസ്യാ ആശ്വസ്തമനസോഽസുരാഃ
ജഹസുർഭാവഗംഭീരം ദദുശ്ചാമൃതഭാജനം. 11
തതോ ഗൃഹീത്വാമൃതഭാജനം ഹരി-
ർബ്ബഭാഷ ഈഷൽസ്മിതശോഭയാ ഗിരാ
യദ്യഭ്യുപേതം ക്വ ച സാധ്വസാധു വാ
കൃതം മയാ വോ വിഭജേ സുധാമിമാം. 12

ഒന്നുപോലിതിൽശ്രമം ചെയ്യുള്ള ദേവന്മാരു-
മന്യൂനം സത്രയാഗത്തിങ്കലെന്നതുപോലെ
തുല്യഭാഗത്തിന്നിതിലർഹന്മാരാണിദ്ധർമ്മ-
മെല്ലായിടത്തുമേതുകാലത്തുമുള്ളതല്ലോ. 39
മത്സരമിപ്രകാരം വളർന്നു ദുർബലന്മാ
രസുധബലാലപഹരിച്ചുവച്ചിരിക്കും
ദൈതേയന്മാരെ പ്രതിഷേധിച്ചുബലമായി
വാദിച്ചാരൊട്ടുനേരമന്യോന്യം ധരാപതേ. 40
നിഖിലോപായങ്ങളുമറിയുമീശനാകും
ഭഗവാൻമുരാരിയീവേളയിൽ സ്വമായയാൽ
ശരിയായ് നിർദ്ദേശിക്കാനാക്കുമേകഴിയാത്ത
പരമാത്ഭുതമൊരുയോഷതൻ വേഷമാന്നാൻ. 41
കണ്ണിനാനന്ദമേകുമുത്പലശ്യാമവണ്ണ-
മാന്നസർവാവയവസൗന്ദര്യസമേതയായ്
സ്വപദിസമകണ്ണഭൂഷാലംകൃതയായ് സു-
കപോലോന്നതനാസാഭാസുരാനനത്തൊട്ടും 42
നവയൗവനത്തിനാൽ വൃത്തമൊത്തുരഃസ്ഥലം
കവിയും സ്തനങ്ങൾതന്നതിയാം ഭാരംമൂലം
കൃശമധ്യയായ് മുഖസൗരഭ്യാസക്തഭൃംഗ-
നിചയഝങ്കാരത്താൽ [1] ചലിതനേത്രയായി 43
ഫുല്ലമല്ലികാ പുഷ്പമാലമൗലിയിൽ ചൂടി
യുല്ലസൽകണ്ണഭൂഷയംഗദങ്ങളും പൂണ്ടു 44
നേത്തനിർമ്മലമാകുമംബരം ധരിച്ചതി-
വിസ്തൃതനിതംബമാം ദ്വീപത്തെച്ചുഴന്നിട്ടും
കാഞ്ചിയാൽമിന്നും കഴലിണയാൽ പാദസരോ-
ദഞ്ചിതസ്വനത്തൊട്ടും ചരിച്ചാൾ മന്ദംമന്ദം 45
നാണമുൾക്കൊള്ളും മന്ദസ്മിതത്താലിളകീട്ടും
ചേണാളും ഭ്രൂവല്ലരിവിലസൽകടാക്ഷത്താൽ
ദൈത്യേശചിത്തങ്ങളിൽ കാമാത്തിയടിക്കടി-
യുദ്ദീപിപ്പിച്ചിതേയമ്മോഹിനിമോഹനാംഗി. 46

---

## അദ്ധ്യായം 9

### ശ്രീശുകൻ പറഞ്ഞു

അന്യോന്യമസുരന്മാർസൗഹാർദ്ദംകൈവെടിഞ്ഞു
നിന്ദാവാക്കുകളോതിത്തസ്കരന്മാർ കണക്കേ
ഏതുമട്ടിലും സുധാകലശംതാന്താങ്ങൾക്കു
സ്വാധീനമാക്കാനുന്നിബ്ബലപ്രയോഗംചെയ്താർ.
ഏകനോടന്യനവനോട്ട മറ്റൊരുത്തനും
വേഗത്തിൽ കയ്യടക്കീട്ടങ്ങിനെ തമ്മിൽ തമ്മിൽ
പിടിച്ചും വലിച്ചും വൻശണ്ഠകൂടവേമന്ദം
നടന്നുട്ടത്തീട്ടമാ മോഹനാംഗിയെക്കണ്ടാർ. 1
എന്തൊരുരൂപമാണിതെന്തുസൌന്ദര്യമാണി-
തെന്തൊരുകാന്തി, നവയൌവ്വനമാധുര്യംതാൻ
ഈവിധമോരോന്നോതിക്കാമാന്ധന്മാരാമവ-
രേവരും തത്സമീപമണഞ്ഞുചോദ്യമായി. 2
"അല്ലയോസാരസാക്ഷീ! വാമോരു!ഞങ്ങൾ-
ക്കെല്ലാ-
മുള്ളതാമുള്ളം മഥിക്കുന്ന നീയാരോമലേ!
ആരുടെകന്യയാംനീയിവിടെയിപ്പോളെന്തു-
കാര്യമുദ്ദേശിച്ചാണു വന്നതെന്നതുംചൊൽക. 3
സുന്ദരീമണേ!നിന്നെദ്ദേവന്മാർ ദൈത്യന്മാരും
കിന്നരഗന്ധർവന്മാർ സിദ്ധാദ്യർ ദിക്പാലരും
ആരുമേതൊട്ടിട്ടില്ലെന്നറിയുന്നുണ്ട്, നര-
ന്മാരുടെകഥ പിന്നെ ചൊല്ലേണ്ടതില്ലയല്ലോ. 4
സന്ദേഹമില്ലഭദ്രേ! ദേഹികൾക്കെല്ലാം മാന-
സേന്ദ്രിയങ്ങൾക്കു പാരമാനന്ദമേകീടുവാൻ
കരുണാവാരാന്നിധിയീശനിങ്ങയച്ചോരു
തരുണീവൃന്ദമൌലിമാണിക്യം തന്നെയാംനീ. 5
മാനിനീ! സുമധ്യമേ! യേകകാര്യത്തിനായി-
ത്താനേമത്സരിച്ചേറെവിരോധപ്പെട്ടുവാഴും
ജ്ഞാതികളായീട്ടമീ ഞങ്ങളെരഞ്ജിപ്പിച്ചു
ഖേദങ്ങളകററി നീയേകണം പരംക്ഷേമം. 6
ഞങ്ങൾസോദരന്മാരും കശ്യപാത്മജന്മാരും
മങ്ങാതെതുല്യം ശ്രമിച്ചവരുംതന്നെപാത്താൽ
യാതൊരുഭേദമെന്യ ന്യായമായ്ത്തന്നെയിതു
വീതിച്ചുഞങ്ങൾക്കെല്ലാം നീതന്നെതന്നീടുക." 7
ദാനവന്മാക്കളെല്ലാരീയത്ഥനകേട്ടപ്പൊഴേ
മാനിനീവേഷമാന്നഭഗവാൻ നാരായണൻ
പുഞ്ചിരി കടാക്ഷങ്ങളിവയാൽത്തന്മാനസ-
മഞ്ചാതെയപഹരിച്ചീവിധംചൊല്ലീടിനാൻ:- 8
"കശ്യപാത്മജന്മാരേ! നിങ്ങൾക്കെങ്ങിനെവന്നു
പുംശ്ചലിയാകുമെന്നിൽ വിശ്വാസമിത്രവേഗം
പണ്ഡിതന്മാരായുള്ളോരാരുമേയീവിധത്തിൽ
തന്വംഗിമാരെ വിശ്വസിക്കുമാറില്ലയല്ലോ. 9
നിത്യവും നവനവപുമാന്മാരെയും പിന്നെ-
യത്യന്തംസുഖകരവസ്തുക്കളേയും തേടും
കുലടാജനത്തൊട്ടും ചെന്നായ്ക്കളോട്ടും സഖ്യം
നിലനിൽക്കുകയില്ലെന്നോതുന്നു മനീഷികൾ."10

### ശ്രീശുകൻ പറഞ്ഞു

ഇത്തരമവൾചൊന്ന കാപട്യവാക്യങ്ങളാൽ
ദൈത്യന്മാരെല്ലാവരും മാനസാശ്വാസമാന്നു
വിശ്വാസം സൂചിപ്പിക്കും വിധത്തിൽ
ചിരിച്ചുകൊ-
ണ്ടസ്സുധാകുംഭമേകീഗംഭീരഭാവത്തൊട്ടും. 11
അമൃതകുംഭംവാങ്ങിബ്ഭഗവാനുടൻതന്നെ
സുമന്ദഹാസത്തൊട്ടുംചൊല്ലിനാൻ,ദൈത്യ
ന്മാരേ!
ശരിയായാലുമതെറോചെയ്യുംഞാൻ,നതുനിങ്ങളംഗീ-
കരിക്കാമെങ്കിൽ ഞാനീയമൃതം ഭാഗിച്ചേകാം"12

---

[1] മുഖസൗരഭ്യത്തിൽ ആസക്തങ്ങളായ വണ്ടുകളുടെ ഝങ്കാരത്താൽ

ഇത്യഭിവ്യാഹൃതം തസ്യാ ആകർണ്ണ്യാസുരപുംഗവാഃ
അപ്രമാണവിദസ്തസ്യാസ്തൽ തഥേത്യന്വമംസത. 13
അഥോപോഷ്യ കൃതസ്നാനാ ഹുത്വാ ച ഹവിഷാനലം
ദത്ത്വാ ഗോവിപ്രഭൂതേഭ്യഃ കൃതസ്വസ്ത്യയനാ ദ്വിജൈഃ 14
യഥോപജോഷം വാസാംസി പരിധായാഹതാനി തേ
കുശേഷു പ്രാവിശൻ സർവ്വേ പ്രാഗഗ്രേഷ്വഭിഭൂഷിതാഃ 15
പ്രാങ്മുഖേഷൂപവിഷ്ടേഷു സുരേഷു ദിതിജേഷു ച
ധൂപാമോദിതശാലായാം ജുഷ്ടായാം മാല്യദീപകൈഃ 16

തസ്യാം നരേന്ദ്ര കരഭോരുരുശദ്ദുകൂല-
ശ്രോണീതടാലസഗതിർമ്മദവിഹ്വലാക്ഷീ
സാ കൂജതീ കനകനൂപുരശിഞ്ജിതേന
കുംഭസ്തനീ കലശപാണിരഥാവിവേശ 17

താം ശ്രീസഖീം കനകകുണ്ഡലചാരുകർണ്ണ-
നാസാകപോലവദനാം പരദേവതാഖ്യാം
സംവീക്ഷ്യ സംമുമുഹുരുൽസ്മിതവീക്ഷണേന
ദേവാസുരാ വിഗളിതസ്തനപട്ടികാന്താം. 18

അസുരാണാം സുധാദാനം സർപ്പാണാമിവ ദുർന്നയം
മത്വാ ജാതിനൃശംസാനാം ന താം വ്യഭജദച്യുതഃ 19
കല്പയിത്വാ പൃഥക് പംക്തീരുഭയേഷാം ജഗൽപതിഃ
താംശ്ചോപവേശയാമാസ സ്വേഷു സ്വേഷു ച പംക്തിഷു. 20
ദൈത്യാൻ ഗൃഹീതകലശോ വഞ്ചയന്നുപസഞ്ചരൈഃ
ദൂരസ്ഥാൻ പായയാമാസ ജരാമൃത്യുഹരാം സുധാം. 21
തേ പാലയന്തഃ സമയമസുരാഃ സ്വകൃതം നൃപ
തൂഷ്ണീമാസൻ കൃതസ്നേഹാഃ സ്ത്രീവിവാദജുഗുപ്സയാ. 22
തസ്യാം കൃതാതിപ്രണയാഃ പ്രണയാപായകാതരാഃ
ബഹുമാനേന ചാബദ്ധാ നോചുഃ കിഞ്ചന വിപ്രിയം. 23
ദേവലിംഗപ്രതിച്ഛന്നഃ സ്വർഭാനുർദ്ദേവസംസദി
പ്രവിഷ്ടഃ സോമമപിബച്ചന്ദ്രാർക്കാഭ്യാം ച സൂചിതഃ 24
ചക്രേണ ക്ഷുരധാരേണ ജഹാര പിബതഃ ശിരഃ
ഹരിസ്തസ്യ കബന്ധസ്തു സുധയാപ്ലാവിതോഽപതൽ. 25
ശിരസ്ത്വമരതാം നീതമജോ ഗ്രഹമചീക്ലൃപൽ
യസ്തു പർവ്വണി ചന്ദ്രാർക്കാവഭിധാവതി വൈരധീഃ 26
പീതപ്രായേഽമൃതേ ദേവൈർഭഗവാംല്ലോകഭാവനഃ
പശ്യതാമസുരേന്ദ്രാണാം സ്വം രൂപം ജഗൃഹേ ഹരിഃ 27

ഏവം സുരാസുരഗണാഃ സമദേശകാല-
ഹേത്വർത്ഥകർമ്മമതയോഽപി ഫലേ വികല്പാഃ
തത്രാമൃതം സുരഗണാഃ ഫലമഞ്ജസാഽഽപു-
ര്യൽപാദപങ്കജരജഃശ്രയണാന്ന ദൈത്യാഃ 28

യദ്യുജ്യതേഽസുവസുകർമ്മമനോവചോഭി-
ർദ്ദേഹാത്മജാദിഷു നൃഭിസ്തദസൽ പൃഥക്ത്വാൽ
തൈരേവ സദ്ഭവതി യൽ ക്രിയതേഽപൃഥ-
ക്ത്വാൽ
സർവ്വസ്യ തദ്ഭവതി മൂലനിഷേചനം യൽ. 29

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
അമൃതമഥനേ നവമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 6662 അഷ്ടമസ്കന്ധേ ശ്ലോകാഃ 335

# ദശമോഽധ്യായഃ

ശ്രീശുക ഉവാച

ഇതി ദാനവദൈതേയാ നാവിന്ദന്നമൃതം നൃപ
യുക്താഃ കർമ്മണി യത്താശ്ച വാസുദേവപരാങ്മുഖാഃ 1
സാധയിത്വാമൃതം രാജൻ പായയിത്വാ സ്വകാൻ സുരാൻ
പശ്യതാം സർവ്വഭൂതാനാം യയൗ ഗരുഡവാഹനഃ 2
സപത്നാനാം പരാമൃദ്ധിം ദൃഷ്ട്വാ തേ ദിതിനന്ദനാഃ
അമൃഷ്യമാണാ ഉൽപേതുർദ്ദേവാൻ പ്രത്യുദ്യതായുധാഃ 3

അതുകേട്ടപ്പോൾതന്നെ തത് പ്രഭാവാജ്ഞരാമ-
ട്ടിതിജരെല്ലാം നിൻെറയിഷ്ടംപോൽചെയ്യാ-
മെന്നായ് 13
പിന്നെയങ്ങുപവാസം ദീക്ഷിച്ചുകുളികഴി-
ച്ചൊന്നിച്ചുഹവിസ്സുചേർത്തഗ്നിഹോത്രംകഴിച്ചു.
അന്നംഭൂസുരപശുഭൂതരാശിക്കുനൽകി
നന്നായിട്ടനുഗ്രഹം വാങ്ങിയിച്ഛാനുസാരം 14
കോടിമുണ്ടുടുത്തലങ്കാരങ്ങളണിഞ്ഞുട-
നേടലർശരപരവശന്മാരായിപ്പരം
കിഴക്കോട്ടഗ്രമാക്കിവിരിച്ചകുശതന്നിൽ
മുഴുത്തമോദത്തോടുമങ്ങുചെന്നിരുന്നിതു 15
മാലാദീപാദിയാലെയലങ്കരിച്ചും ധൂപ
ജാലത്താൽപരിമളമെങ്ങുമേ വ്യാപിപ്പിച്ചും
വിളങ്ങും ശാലതന്നിലമരാസുരരൊപ്പം
തെളിഞ്ഞു സുധയുണ്മാൻ കിഴക്കോട്ടിരുന്നിതു. 16
വിലസത് പട്ടു വസ്ത്രംധരിച്ചു കുചകുംഭ-
മുലച്ചു മദാലസ ചാരുലോചനയായി
പൊൻനൂപുരസ്വനത്തോടസ്സുധാകുംഭമേന്തി-
യന്നേരമസ്സുന്ദരി ചെന്നിതുമന്ദമന്ദം 17
സ്വർണ്ണഭൂഷാലംകൃതകർണ്ണങ്ങൾ, സുനാസിക-
മിന്നിടും കപോലങ്ങളെന്നിവയൊത്തിണങ്ങും
സുന്ദരമുഖത്തൊടും കഞ്ചുകമഴിഞ്ഞുള്ളൊ-
രുന്നതങ്ങളാം കൊങ്കക്കുടങ്ങളോടുംകൂടി
പരദേവതാഖ്യയായിന്ദിരാസമാനയായ്
പരിശോഭിച്ചീടുമപ്പാരവളെ നേരേകണ്ടു
തന്മന്ദഹാസാഞ്ചിതചാരുവീക്ഷണത്താലെ
സമ്മോഹിതന്മാരായീ സുരാസുരന്മാരെല്ലാം. 18
ക്രൂരരാമസുരന്മാർക്കമൃതം കൊടുപ്പതു
ഘോരസർപ്പങ്ങൾക്കെന്നമട്ടിലന്യായമായി
ഭഗവാൻ വാസുദേവൻ ചിന്തിച്ചപ്പീയൂഷത്തെ
പകുത്തുകൊടുത്തതില്ലവരിലാർക്കുംതന്നെ 19
വിശേഷജ്ഞൻവേറേവേറേയിരുകക്ഷിക്കുംസ്ഥാനം
നിശ്ചയിച്ചിരുത്തിനാൻ രണ്ടു പന്തിയിലായി. 20
അമൃതകുംഭത്തെയും കയ്യിലാന്നസുരാളീ-
സമീപത്തിലൂടങ്ങു നടന്നുചെന്നുദേവൻ
അവരെവഞ്ചിച്ചുകൊണ്ടകലത്താളുംസുര-
നിവഹത്തിന്നെന്നായമൃതം ഭുജിപ്പിച്ചാൻ 21
അവളോടാദ്യംചെയ്ത സത്യത്തെ സംസ്മരിച്ചു
മവളിൽഗാഢസ്നേഹം ദൃഢമായതിനാലും
മാനിനീവിവാദത്തിലനൌചിത്യം സ്മരിച്ചും
ദാനവദൈത്യരിതുകണ്ടു മിണ്ടാതിരുന്നാർ. 22
പ്രണയാപായം ഭയപ്പെട്ടുമന്നാരീശിരോ-
മണിയിലാളുംസ്നേഹ ബഹുമാനാധിക്യത്താൽ
ദൃഢബദ്ധരായ് പോകയാലുമപ്രിയമൊന്നു-
മുടനേദൈത്യന്മാരിലാരുമേചൊല്ലിയില്ല 23

സുരവേഷം ചമഞ്ഞു ദൈത്യവംശജൻരാഹു
വിരവോടമർത്ത്യന്മാർക്കിടയിൽചെന്നിരുന്നു.
അമൃതുണ്ടതു സൂര്യചന്ദ്രന്മാർ സൂചിപ്പിച്ച-
സമയം ചക്രത്തിനാൽ തച്ഛിരശ്ഛേദംചെയ്തു
സുധാസ്പർശമേററശരീരം നിലത്തങ്ങു
പതിപ്പിച്ചിതുഹരി നിമിഷാർദ്ധത്തിനുള്ളിൽ 24.25
പീയൂഷപ്രഭാവത്താൽ ചൈതന്യംവിട്ടിടാത്ത-
തായ തച് ശിരസ്സീശൻ ഗ്രഹമായ്ക്കല്പിച്ചിതു
സൂര്യചന്ദ്രന്മാർ,തന്നേച്ചൂണ്ടിക്കാണിച്ചുവെന്ന
വൈരത്താലവൻ വാവിലവരോടെതിർക്കുന്നു 26
നാകികളെല്ലാം സുധപാനംചെയ്തിരിക്കവേ
ലോകപാലകനാമബ് ഭഗവാൻ വാസുദേവൻ
ദാനവർകാൺകെത്തന്നെമോഹിനീവേഷം
മാററി-
യുന്നമററിട്ടും നിജരൂപത്തെദ്ധരിച്ചിതു. 27
അർത്ഥകാമങ്ങൾ,ദേശം,കാലം,കാരണം,ചിന്ത-
യിത്രയും ദേവാസുരർക്കൊപ്പമാണെന്നാകിലും
ഒന്നുപോലല്ലഫലം ഭവിച്ചതവർക്കതിൽ,
വിണ്ണവർനിരന്തരം ഹരിയെപ്പൂജിക്കയാൽ
അമൃതമവർക്കുതാൻസിദ്ധിച്ചു,ദാനവർക്കോ
ശ്രമമൊക്കെയും ഫലശൂന്യമായ്ക്കലാശിച്ചു. 28
[1] അസുവുംഗീരംപിന്നെ കർമ്മേന്ദ്രിയങ്ങൾചിത്തം
[2] വസുവും കൊണ്ടു നിജസുതക്കും മെയ്യുമായി
ഭേദഭാവനയോടു ജനങ്ങൾചെയ്യുംകർമ്മ-
മേതുമേഫലവത്തായ് ഭവിക്കയില്ലനൂനം
അവയാൽത്തന്നെ ഭേദമതിയെന്നിയേചെയ്യും
പ്രവൃത്തിഫലയുക്തമായീടുന്നുണ്ടുതാനും
മൂലത്തിൽനനച്ചീടിൽ പോരുമത്തരുശാഖാ-
ജാലമാകവേ ചേലായ് തഴച്ചുഫലിക്കുവാൻ.29

---

# അദ്ധ്യായം 10

### ശ്രീശുകൻ പറഞ്ഞു

ഹേ രാജൻ! ദനുജന്മാർ ദൈത്യരും വേണ്ടുംമട്ടിൽ
ക്ഷീരാബ്ധിമഥനത്തിൽ പ്രയത്നിച്ചെന്നാകിലും
ദൈത്യാരിഭഗവാനിൽ ഭക്തിയില്ലായ്കമൂലം
സിദ്ധമായില്ലവർക്കസ്സുധതന്നംശംപോലും. 1
പീയൂഷമെട്ടത്തേവം സ്വീയരാമമർത്ത്യന്മാ-
ർക്കായേകിയക്കൂട്ടരെയശിപ്പിച്ചതിൽപ്പിന്നെ
ഗരുഡസ്കന്ധമേറിയസ്ഥലംവിട്ടീടിനാൻ
താപസാരമാജാനിയേവരും നോക്കിനിൽക്കേ. 2
ദിതിനന്ദനന്മാരശ്ശത്രുവർഗ്ഗത്തിന്നെഴ-
മതിയാമഭിവൃദ്ധികണ്ടസഹിഷ്ണുക്കളായ്
സമരത്തിന്നായുടനായുധങ്ങളും പൊക്കി-
യമരന്മാർക്കുനേരേയമർഷത്തോടടുത്താർ. 3

---

1 ജീവൻ 2 ധനം

തതഃ സുരഗണാഃ സർവ്വേ സുധയാ പീതയൈധിതാഃ
പ്രതിസംയുയുധുഃ ശസ്ത്രൈർന്നാരായണപദാശ്രയാഃ 4
തത്ര ദൈവാസുരോ നാമ രണഃ പരമദാരുണഃ
രോധസ്യുദന്വതോ രാജംസ്തുമുലോ രോമഹർഷണഃ 5
തത്രാന്യോന്യം സപത്നാസ്തേ സംരബ്ധമനസോ രണേ
സമാസാദ്യാസിഭിർബ്ബാണൈർന്നിജഘ്നുർവ്വിവിധായുധൈഃ 6
ശംഖതൂര്യമൃദംഗാനാം ഭേരീഡമരിണാം മഹാൻ
ഹസ്ത്യശ്വരഥപത്തീനാം നദതാം നിസ്വനോഽഭവൽ. 7
രഥിനോ രഥിഭിസ്തത്ര പത്തിഭിഃ സഹ പത്തയഃ
ഹയാ ഹയൈരിഭാശ്ചേഭൈഃ സമസജ്ജന്ത സംയുഗേ. 8
ഉഷ്ട്രൈഃ കേചിദിഭൈഃ കേചിദപരേ യുയുധുഃ ഖരൈഃ
കേചിദ്ഗൗരമുഖൈഃ ഋക്ഷൈർദ്വീപിഭിർഹരിഭിർഭടാഃ 9
ഗൃധ്രൈഃ കങ്കൈർബ്ബകൈരന്യേ ശ്യേനഭാസൈസ്തിമിംഗിലൈഃ
ശരഭൈർമ്മഹിഷൈഃ ഖഡ്ഗൈർഗ്ഗോവൃഷൈർഗ്ഗവയാരുണൈഃ 10
ശിവാഭിരാഖുഭിഃ കേചിൽ കൃകലാസൈഃ ശശൈർന്നരൈഃ
ബസ്തൈരേകേ കൃഷ്ണസാരൈർഹംസൈരന്യേ ച സൂകരൈഃ 11
അന്യേ ജലസ്ഥലഖഗൈഃ സത്ത്വൈർവ്വികൃതവിഗ്രഹൈഃ
സേനയോരുഭയോ രാജന്നാവിവിശുസ്തേഽഗ്രതോഽഗ്രതഃ 12
ചിത്രധ്വജപടൈ രാജന്നാതപത്രൈഃ സിതാമലൈഃ
മഹാധനൈർവ്വജ്രദണ്ഡൈർവ്യജനൈർബ്ബർഹചാമരൈഃ 13
വാതോദ്ധൂതോത്തരോഷ്ണീഷൈരർച്ചിർഭിർവ്വർമ്മഭൂഷണൈഃ
സ്ഫുരദ്ഭിർവ്വിശദൈഃ ശസ്ത്രൈഃ സുതരാം സൂര്യരശ്മിഭിഃ 14
ദേവദാനവവീരാണാം ധ്വജിന്യൗ പാണ്ഡുനന്ദന
രേജതുർവ്വീരമാലാഭിര്യാദസാമിവ സാഗരൗ. 15
വൈരോചനോ ബലിഃ സംഖ്യേ സോഽസുരാണാം ചമൂപതിഃ
യാനം വൈഹായസം നാമ കാമഗം മയനിർമ്മിതം. 16
സർവ്വസാംഗ്രാമികോപേതം സർവ്വാശ്ചര്യമയം പ്രഭോ
അപ്രതർക്ക്യമനിർദ്ദേശ്യം ദൃശ്യമാനമദർശനം 17
ആസ്ഥിതസ്തദ്വിമാനാഗ്ര്യം സർവ്വാനീകാധിപൈർവ്വൃതഃ
വാലവ്യജനഛത്രാഗ്ര്യൈ രേജേ ചന്ദ്ര ഇവോദയേ 18
തസ്യാസൻ സർവ്വതോ യാനൈര്യൂഥാനാം പതയോഽസുരാഃ
നമുചിഃ ശംബരോ ബാണോ വിപ്രചിത്തിരയോമുഖഃ 19
ദ്വിമൂർദ്ധാ കാലനാഭോഽഥ പ്രഹേതിർഹേതിരില്വലഃ
ശകുനിർഭൂതസന്താപോ വജ്രദംഷ്ട്രോ വിരോചനഃ 20
ഹയഗ്രീവഃ ശങ്കുശിരാഃ കപിലോ മേഘദുന്ദുഭിഃ
താരകശ്ചക്രദൃക് സുംഭോ നിസുംഭോ ജംഭ ഉൽകലഃ 21
അരിഷ്ടോഽരിഷ്ടനേമിശ്ച മയശ്ച ത്രിപുരാധിപഃ
അന്യേ പൌലോമകാലേയാ നിവാതകവചാദയഃ 22
അലബ്ധഭാഗാഃ സോമസ്യ കേവലം ക്ലേശഭാഗിനഃ
സർവ്വ ഏതേ രണമുഖേ ബഹുശോ നിർജ്ജിതാമരാഃ 23
സിംഹനാദാന്വിമുഞ്ചന്തഃ ശംഖാന്ദധ്മുർമ്മഹാരവാൻ
ദൃഷ്ട്വാ സപത്നാനുത്സിക്താൻ ബലഭിൽ കുപിതോ ഭൃശം. 24
ഐരാവതം ദിക്കരിണമാരൂഢഃ ശുശുഭേ സ്വരാട്
യഥാ സ്രവൽപ്രസ്രവണമുദയാദ്രിമഹർപ്പതിഃ 25
തസ്യാസൻ സർവ്വതോ ദേവാ നാനാവാഹധ്വജായുധാഃ
ലോകപാലാഃ സഹ ഗണൈർവ്വായ്വഗ്നിവരുണാദയഃ 26
തേഽന്യോന്യമഭിസംസൃത്യ ക്ഷിപന്തോ മർമ്മഭിർമ്മിഥഃ
ആഹ്വയന്തോ വിശന്തോഽഗ്രേ യുയുധുർദ്വന്ദ്വയോധിനഃ 27

ശ്രീനാരായണ പാദഭക്തരാം സുരർ സുധാ-
പാനത്താലക്ഷീണരായുക്കവാസ്സുകമൂലം
ശസ്ത്രധാരികളായിച്ചെന്നെതിർത്തവരോട്ട-
യുദ്ധവും തുടങ്ങിനാർ ലേശവുംക്ലേശലെന്യേ. 4

അക്കടൽപ്പുറത്തു വച്ചമരാസുരർതമ്മി
ലുൽക്കടമായിബ്ഭയാനകമാം പോരുണ്ടായി. 5

ശത്രുക്കളാകുമവരന്യോന്യം വാളുമമ്പും
മററായുധൗഘങ്ങളും പ്രയോഗിച്ചേററിനാശം 6

പോരതിൽ ശംഖതൂര്യ്യഡമരി മൃദംഗങ്ങൾ
ഭേരിമെന്നിവയുടെ വമ്പിച്ചശബ്ദങ്ങളും
തേരാനയശ്വം കാലാളീ സേനാഭാഗങ്ങൾതൻ
ഘോരമാം നാദങ്ങളുമെങ്ങുമേ പൊങ്ങി പാരം. 7

തേപ്പടരഥസേനയോട്ടമക്കാലാൾപ്പട-
കാലൾപ്പടയോട്ടമാനപ്പടയപ്പടയോട്ടം
കുതിരപ്പടയശ്വസൈന്യത്തിനോട്ടം നേരേ-
യെതിർത്തുഭയങ്കരമാംവിധം യുദ്ധംചെയ്തു. 8

ചിലരൊട്ടകത്തിന്മേൽ ചിലരാനപ്പുറത്തും
ചിലപേർ ഖരത്തിന്മേൽ ചമരിമേലും ചിലർ
കരടിസിംഹംപുലിയിഘോര മൃഗങ്ങൾതൻ-
പുറത്തുമേറിവന്ന ഭടന്മാർ പോരാടിനാർ. 9

ഗൃദ്ധ്റങ്ങൾകഴുകന്മാർകൊററികൾ പരുന്തുക-
ളിത്തരംപക്ഷികളാം ചിലക്കുവാഹനങ്ങൾ
ശരഭംതിമിംഗലം ഗവയംഖഡ്ഗം പോത്തു-
മരുണം വൃഷഭങ്ങൾ പന്നികളന്നങ്ങളും 10

കുറുക്കനെലിയോന്തുമുയലുംമേഷങ്ങളും
നരന്മാർകൃഷ്ണമൃഗമിത്തരമുള്ളതാകും
ജലസ്ഥലസ്ഥങ്ങളാം പലജീവികളേയും
ചിലർ വാഹനമാക്കിസ്സംഗരം ചെയ്തീടി-
നാർ. 11-12

ശുദ്ധശുഭ്രങ്ങളാകുമാതപത്രങ്ങളാലു-
മെത്രയുംവിചിത്രമാം കൊടിക്കൂറകളാലും
വിലതീരാത്തവൈരക്കല്ലുകൾപതിച്ചേറെ
വിലസും മനോഹര [1] വ്യജനരാജിയാലും
വെഞ്ചാമരങ്ങളാലും ശോഭിച്ചുപാരംതത്ര
തഞ്ചിടും സുരാസുരസേനാവിഭാഗം നൃപ! 13

കാററിനാലുച്ചലിക്കുമുത്തരീയങ്ങൾ തല-
ക്കെട്ടുകളി,വകൊണ്ടുമക്കാംശുവഗ്നിജ്വാല
ഇവയാൽ പ്രകാശിക്കും ഭൂഷണശുദ്ധവസ്ത്ര-
നിവഹംകൊണ്ടുമേററംശോഭിച്ചുസേനാഗണം 14

അല്ലയോ പാണ്ഡുപുത്രാ! വീരാഗ്ര്യവൃന്ദ-
ത്താൽസ-
മുല്ലസിച്ചീടുംസുരാസുരസേനകളാത്താൽ
സലിലജന്തുപൂർണ്ണമനതിക്രമ്യം രണ്ടു-
ജലധിയെന്നപോലെ പരിശോഭിച്ചുപാരം 15

അസുരസേനാപതിയാകുമമ്മഹാബലി
വിചിത്രമായി മയാസുരനിർമ്മിതമായി
യുദ്ധക്കോപ്പുകളെല്ലാമൊത്തതായന്ത്യഹൃമായ്
നിർദ്ദേശ്യമല്ലാത്തതായാശ്ചര്യകരമായി
കാമഗമായദൃശ്യമാനമായ് വൈഹായസ-
നാമമാവഹിപ്പനായ് ചിലപ്പോൾ കാണാവതാം
ഉത്കൃഷ്ടവിമാനത്തിലിരുന്നു സർവസേനാ-
മുഖ്യരാൽവൃതനായ് വെൺചാമരഛത്രാദിയാൽ
ജന്യത്തിലുദയാദ്രിതന്നിലസ്സുധാരശ്മി-
യെന്നപോലെഠാം വിളങ്ങീടിനാൻ മന്നവേന്ദ്രാ!
16-18

നമുചി ബാണൻതാനും ശംബരൻ വിപ്രചിത്തി-
നാമൂദ്ധാവയോമുഖൻ പ്രഹേതി കാലനാഭൻ
ഹേതി,യില്വലൻ,വജ്രദംഷ്ട്രനും വിരോചനൻ,
ഭൂതസന്താപൻ,ശങ്കുശിരസ്സും ശകുനിയും
ശുംഭനും,ഹയഗ്രീവൻ,താരകൻ, കപിലൻനി-
ശുംഭനും ജംഭൻ മേഘദുന്ദുഭി ചക്രദൃക്കും
ഉൽക്കല, നരിഷ്ടനുമരിഷ്ടനേമിതാനും
ചൊൽക്കൊണ്ടമുപ്പുരാധിനാഥനാം മയൻതാനും
അന്യരാം പൌലോമന്മാർ നിവാതകവചന്മാർ
പിന്നെയക്കാലകേയരെന്നു പേരിയന്നോരും
ഇത്തരം സേനേശന്മാരാവൈരോചനൻതന്റെ
ചുററിനുംസ്ഥിതിചെയ്താരോരോ വാഹനങ്ങളിൽ
19-22

സുധാംശംകിട്ടാഞ്ഞു നിരാശരായ് ക്ലേശംമാത്ര-
മധികം ഭാഗിച്ചെട്ടത്തവരായ് പലപ്പൊഴും
അമരന്മാരെമുന്നം ജയിച്ചോരിവരെല്ലാം
സമരമുഖത്തിൽ മുന്നിട്ടിതുജയേച്ഛയാൽ. 23

സിംഹനാദത്തോടുമങ്ങലറിയായുധംപൂ
ണ്ടാഹവത്തിനായ് ശംഖമഹാനിസ്വനത്തോടും
എത്തുമശ്ശത്രുക്കളെ വീക്ഷിച്ചുസഹസ്രാക്ഷ-
നത്യന്ത കോപാവിഷ്ടനായിതു നരാധിപാ! 24

സലിലധാരതോരാതൊഴുകീടുന്നപൂർവ്വാ
ചലത്തിന്നുപരിസ്ഥനാദിത്യനെന്നപോലെ
മദാംബുവൊഴുക്കുമൈരാവത വാരണത്തിൻ-
മുതുകിലേറിയേററം ശോഭിച്ചു സുരാധിപൻ. 25

അവന്നുചുററുംസ്വന്തംവാഹനങ്ങളിലേറി
വിവിധധ്വജായുധയുതരായ് സുരന്മാരും
വായ്വഗ്നിവരുണാദി ലോകപാലകന്മാരു-
മായുധം ധരിച്ചുസന്നദ്ധരായെത്തീടിനാർ. 26

പിന്നവരേററുമുട്ടി മർമ്മഭേദകങ്ങളാം
നിന്ദാവാക്കുകളോതിയധിക്ഷേപിച്ചുപാരം
അന്യോന്യംവാശിമൂത്തു സമസ്തയോദ്ധാക്കളും
മുന്നണിക്കുശിപ്പൊട്ടുംതുടങ്ങീ ദ്വന്ദ്വയുദ്ധം. 27

1 വിശറികളുടെ കൂട്ടം.

യുയോധ ബലിരിന്ദ്രേണ താരകേണ ഗുഹോഽസ്യത
വരുണോ ഹേതിനായുധ്യന്മിത്രോ രാജൻ പ്രഹേതിനാ. 28
യമസ്തു കാലനാഭേന വിശ്വകർമ്മാ മയേന വൈ
ശംബരോ യുയുധേ ത്വഷ്ട്രാ സവിത്രാ തു വിരോചനഃ 29
അപരാജിതേന നമുചിരശ്വിനൌ വൃഷപർവ്വണാ
സൂര്യോ ബലിസുതൈർദ്ദേവോ ബാണജ്യേഷ്ഠൈഃ ശതേന ച. 30
രാഹുണാ ച തഥാ സോമഃ പുലോമ്നാ യുയുധേഽനിലഃ
നിസുംഭസുംഭയോർദ്ദേവീ ഭദ്രകാളീ തരസ്വിനീ 31
വൃഷാകപിസ്തു ജംഭേന മഹിഷേണ വിഭാവസുഃ
ഇല്വലഃ സഹ വാതാപിർബ്രഹ്മപുത്രൈരരിന്ദമ. 32
കാമദേവേന ദുർമ്മഷ ഉൽകലോ മാതൃഭിഃ സഹ
ബൃഹസ്പതിശ്ചോശനസാ നരകേണ ശനൈശ്ചരഃ 33
മരുതോ നിവാതകവചൈഃ കാലേയൈർവ്വസവോഽമരാഃ
വിശ്വേദേവാസ്തു പൌലോമൈ രുദ്രാഃ ക്രോധവശൈഃ സഹ. 34
ത ഏവമാജാവസുരാഃ സുരേന്ദ്രാ
ദ്വന്ദ്വേന സംഹത്യ ച യുധ്യമാനാഃ
അന്യോന്യമാസാദ്യ നിജഘ്നുരോജസാ
ജിഗീഷവസ്തീക്ഷ്ണശരാസിതോമരൈഃ 35
ഭുശുണ്ഡിഭിശ്ചക്രഗദർഷ്ടിപട്ടിശൈഃ
ശക്ത്യുല്മുകൈഃ പ്രാസപരശ്വധൈരപി
നിസ്ത്രിംശഭല്ലൈഃ പരിഘൈഃ സമുദ്ഗരൈഃ
സഭിന്ദിപാലൈശ്ച ശിരാംസി ചിച്ഛിദുഃ 36
ഗജാസ്തുരംഗാഃ സരഥാഃ പദാതയഃ
സാരോഹവാഹാ വിവിധാ വിഖണ്ഡിതാഃ
നികൃത്തബാഹൂരുശിരോധരാങ്ഘ്രയഃ
ഛിന്നധ്വജേഷ്വാസതനുത്രഭൂഷണാഃ 37

തേഷാം പദാഘാതരഥാംഗചൂർണ്ണിതാ-
ദായോധനാദുല്ബണ ഉത്ഥിതസ്തുദാ
രേണുർദ്ദിശഃ ഖം ദ്യുമണിം ച ഛാദയൻ
ന്യവർത്തതാസൃക്സ്രുതിഭിഃ പരിപ്ലുതാൽ. 38

ശിരോഭിരുദ്ധൂതകിരീടകുണ്ഡലൈഃ
സംരംഭദൃഗ്ഭിഃ പരിദഷ്ടദച്ഛദൈഃ
മഹാഭുജൈഃ സാഭരണൈഃ സഹായുധൈഃ
സാ പ്രാസ്തൃതാ ഭൂഃ കരഭോരുഭിർബ്ബഭൌ. 39

കബന്ധാസ്തത്ര ചോൽപേതുഃ പശ്യന്തസ്വശിരോഽക്ഷിഭിഃ
ഉദ്യതായുധദോർദ്ദണ്ഡൈരാധാവന്തോ ഭടാൻ മൃധേ. 40
ബലിർമ്മഹേന്ദ്രം ദശഭിസ്ത്രിഭിരൈരാവതം ശരൈഃ
ചതുർഭിശ്ചതുരോ വാഹാനേകേനാരോഹമാർച്ഛയൽ. 41
സ താനാപതതഃ ശക്രസ്താവദ്ഭിഃ ശീഘ്രവിക്രമഃ
ചിച്ഛേദ നിശിതൈർഭല്ലൈരസംപ്രാപ്താൻ ഹസന്നിവ. 42
തസ്യ കർമ്മോത്തമം വീക്ഷ്യ ദുർമ്മഷഃ ശക്തിമാദദേ
താം ജ്വലന്തീം മഹോൽകാഭാം ഹസ്തസ്ഥാമച്ഛിനദ്ധരിഃ 43
തതഃ ശൂലം തതഃ പ്രാസം തതസ്തോമരമൃഷ്ടയഃ
യദ്യച്ഛസ്ത്രം സമാദദ്യാത്സർവ്വം തദച്ഛിനദ്വിഭുഃ 44
സസർജ്ജാഥാസുരീം മായാമന്തർദ്ധാനഗതോഽസുരഃ
തതഃ പ്രാദുരഭൂച്ഛൈലഃ സുരാനീകോപരി പ്രഭോ. 45
തതോ നിപേതുസ്തരവോ ദഹ്യമാനാ ദവാഗ്നിനാ
ശിലാഃ സടങ്കശിഖരാശ്ചൂർണ്ണയന്ത്യോ ദ്വിഷദ്ബലം. 46
മഹോരഗാഃ സമുൽപേതുർദ്ദന്ദശൂകാഃ സവൃശ്ചികാഃ
സിംഹവ്യാഘ്രവരാഹാശ്ച മർദ്ദയന്തോ മഹാഗജാൻ. 47
യാതുധാന്യശ്ച ശതശഃ ശൂലഹസ്താ വിവാസസഃ
ഛിന്ധി ഭിന്ധീതി വാദിന്യസ്തഥാ രക്ഷോഗണാഃ പ്രഭോ. 48

ദേവേന്ദ്രൻബലിയോടും ഗുഹൻതാരകനോടു-
മാവിധംജലേശ്വരൻ ഹേതിയാം ദൈത്യനോടും
മിത്രനാപ്രഹേതിയാം ദൈതേയനോടുമേററി-
ട്ടേററവുംവാശിപൂർവം സമരംചെയ്തീടിനാർ. 28
ധർമ്മരാജാവുകാലനാഭൻതന്നോടും വിശ്വ-
കർമ്മാവുമയനോടും ശംബരൻത്വഷ്ടാവൊടും
നമുചിയപരാജിതാഭിഖ്യനോടും പിന്നി-
ക്രമത്തിൽ വിരോചനൻതന്നോടുസവിതാവും
ബാണാദിബലിസുതർനൂറുപേരോടുമായി-
ബ്ഭാനുവും വൃഷപർവാതന്നോടശ്വിനികളും
ഭദ്രകാളിയെശ്ശുംഭനിശുംഭന്മാർ തമ്മൊടും
രാത്രീശൻരാഹുവോടും വായു പുലോമാവൊടും
ബ്രഹ്മജന്മാരോടായങ്ങില്വലവാതാപിമാ-
രമ്മഹിഷനോടഗ്നിജംഭനോടിന്ദ്രൻതാനും
ശുക്രനാവ്യാഴത്തൊടും ദുർമ്മർഷൻ കാമനോടു-
മുത്കലൻസപ്തമാതാക്കളോടുംശനൈശ്ചരൻ
നരകാസുരനോടും, നിവാതകവചന്മാർ
മരുദ്ദേവന്മാരൊടും, കാലകേയന്മാരോടായ്
വസുനിർജ്ജരന്മാരും രുദ്രന്മാരോടായ്ക്രോധ-
വശരാംദൈതേയരും പൗലോമന്മാരോടായി
വിശ്വേദേവന്മാരുമങ്ങന്യോന്യമെതിർത്തുട-
നാശ്ചര്യകരമായിനടന്നു ദ്വന്ദ്വയുദ്ധം 29-34
ദ്വന്ദ്വാഹവത്തിലിമ്മട്ടേറ്റപ്പോരിവരെല്ലാ-
മന്യോന്യംജയേച്ഛയോടടുത്തു തീക്ഷ്ണമായി
[1]ശരാസിതോമരാദിനിശിതായുധങ്ങളാ-
ലരാതിക്കംഗക്ഷതമണച്ചാർ ശക്തിയുക്തം. 35
ഭൂഷ്ടികൾഭുശുണ്ഡികൾ ഗദകൾചക്രങ്ങളും
പട്ടിശങ്ങളുംപിന്നെശ്ശക്തികളുന്മുകങ്ങൾ
വാളുകൾകോടാലികൾ കുന്തങ്ങൾ ഭല്ലഭിന്ദി-
പാലങ്ങൾ മുദ്ഗലങ്ങൾ പരിഘജാലാദിയാം
വിവിധായുധവിശേഷങ്ങളെ പ്രയോഗിച്ചു-
ങ്ങവധിയെന്യേകോതിയിട്ടിതു ശിരസ്സുകൾ 36
ദന്തിയുംതുരംഗവും കാലാളും വഹിച്ചീടും
സ്യന്ദനാദിയുമതിൽ സ്ഥിതിചെയ്തീടുവോരും
കരങ്ങൾപാദങ്ങളും തുടകൾശീർഷങ്ങളും
ശരം വിൽ കൊടിക്കൂറ കവചഭൂഷാദിയും
ഛിന്നഭിന്നമായെങ്ങും നിരന്നുകിടക്കമ-
ജ്ജന്യഭൂവാക്കുംചേർത്തു ഭയവുമാശ്ചര്യവും. 37
തത്പാദാഘാതത്താലും രഥചംക്രമത്താലും
നൽപ്പൊടിയായിദ്ധൂളിയുയർന്നുസൂര്യനേയും
ദിക്കുകളാകാശമെന്നിവയും മറച്ചുടൻ
രക്താർദ്രമാകയാലെ മടങ്ങീഭൂവിലേക്കായ്. 38
കിരീടകുണ്ഡലങ്ങൾ തെറിച്ചുത്കടക്രോധം
സ്ഫുരിക്കും നയനങ്ങളാൻ ചുണ്ടുംകടിച്ചു
കിടക്കുംശീർഷങ്ങളുമായുധഭൂഷണങ്ങൾ
ധരിച്ചുവിളങ്ങിടുമായതബാഹുക്കളും
വാരണകരതുല്യമാകുമൂരുക്കളുംകൊ-
ണ്ടാ രണഭൂമിയാകെ മൂടിയെന്നതേവേണ്ടു. 39
ശിരസ്സില്ലാതെ രണഭൂമിയിൽക്കിടക്കുമ-
ശ്ശരീരഗണത്തെത്തത്സമീപസ്ഥിതങ്ങളാം
ശിരസ്സുകളിലെഴും സ്വന്തംകണ്ണുകൾകൊണ്ടു,
നിരീക്ഷിച്ചായുധങ്ങളാളുമക്കൈകൾ പൊക്കി
ശത്രുവർഗ്ഗത്തിൻനേരേ പാഞ്ഞുചെല്ലുവാനായി
ബദ്ധപ്പെട്ടുന്നമട്ടത് പതിച്ചൂ [2]കബന്ധങ്ങൾ. 40
പത്തുബാണങ്ങളുമ്പർകോൻനേക്കുമൈരാവത-
ഹസ്തീന്ദ്രൻനേക്കു മൂന്നുശരവും, നാല്പുകൾ
വാരണ പാദരക്ഷിവൃന്ദത്തിൻനേക്കു, മാന-
ക്കാരന്റെനേരേയൊരു ബാണവുംവിട്ടാൻബലി. 41
ശീഘ്രവിക്രമൻശക്രൻ ചിരിച്ചുകൊണ്ടക്ഷണം
നേക്കുവന്നടുക്കും മുൻപശ്ശരങ്ങളെയെല്ലാം
അത്രയും മൂർച്ചയേററുമസ്ത്രങ്ങൾകൊണ്ടുതന്നെ
മാത്രയ്ക്കുമുമ്പുഖണ്ഡിച്ചീടിനാനനായാസം 42
ഉത്തമകൃത്യമിതുകണ്ടൊട്ടും സഹിയാതെ
ശക്ത്യായുധത്തെക്കയ്യിലെടുത്താൻ മഹാബലി
കത്തുന്നതീക്കൊള്ളിപോൽ ജ്വലിക്കുമതിനെയ-
ക്കൈത്തലത്തിൽത്താൻവച്ചുമുറിച്ചാൻദേവാധി
പൻ 43
പിന്നൊരുശ്ശൂലംബലിയെടുത്തതിന്ദ്രൻച്ഛേദി-
ച്ചുന്നതപ്രാസംപെട്ടെന്നാന്നതും ഖണ്ഡിച്ചിതു.
തോമരമൃഷ്ടിതൊട്ടു ശസ്ത്രങ്ങളെടുത്തതു-
മാമാത്രയ്ക്കുമർത്ത്യേശൻച്ഛേദിച്ചാനെന്നേവേണ്ടു. 44
ശസ്ത്രങ്ങൾ നിഷ്ഫലങ്ങളാകവേ മഹാബലി
ദൈത്യമായയെ സൃഷ്ടിച്ചപ്പോഴേ മറഞ്ഞിതു
കാണായിതാകാശത്തിലമരസൈന്യോപരി
ക്ഷോണീനായകാ! പെട്ടെന്നുന്നതമൊരുശൈലം. 45
അതിൽനിന്നുടൻ കാട്ടുതീപെട്ടുദഹിച്ചിട്ടും
ക്ഷിതിരുഹൗഘങ്ങളുമുളിപോൽ മുനയാളും
ശിഖരതുല്യങ്ങളാംശിലാജാലവും ശത്രു-
നികരത്തെപ്പൊടിച്ചു നിലത്തുപതിച്ചിതേ. 46
വ്യാളങ്ങൾ,സിംഹവ്യാഘ്രപാളികൾ,വരാ
ഹങ്ങൾ
തേളുകൾ, ദന്ദശൂകവിശേഷങ്ങളുമെല്ലാം
ആനക്കൂട്ടത്തെയാകെമർദ്ദിക്കുന്നവകളായ്
വീണിതു തുരുതുരെയാകാശം തന്നിൽനിന്നും 47
ശൂലങ്ങൾ കരങ്ങളിലെടുത്ത ദൈത്യസ്ത്രീകൾ
ചേലകളഴിച്ചിട്ടു തുറന്നമട്ടിൽത്തന്നെ
'ച്ഛേദിക്കിൻ' 'ഭേദിക്കുവിൻ'എന്നെല്ലാം ചൊല്ലി
ക്കൊണ്ടു,
ഭീതിദകളായ് നേരേവന്നിതു സംഖ്യയെന്യേ. 48

1 ശരം വാൾ തോമരം തുടങ്ങിയ ആയുധങ്ങൾ

2 ശിരസ്സില്ലാത്ത ശരീരം

തതോ മഹാഘനാ വ്യോമ്നി ഗംഭീരപരുഷസ്വനാഃ
അംഗാരാന്മുമുചുർവ്വാതൈരാഹതാഃ സ്തനയിത്നവഃ 49
സൃഷ്ടോ ദൈത്യേന സുമഹാനപഹ്നിഃ ശ്വസനസാരഥിഃ
സാംവർത്തക ഇവാത്യുഗ്രോ വിബുധധ്വജിനീമധാക്. 50
തതഃ സമുദ്ര ഉദ്വേലഃ സർവ്വതഃ പ്രത്യദൃശ്യത
പ്രചണ്ഡവാതൈരുദ്ധൂതതരംഗാവർത്തഭീഷണഃ 51
ഏവം ദൈത്യൈർമ്മഹാമായൈരലക്ഷ്യഗതിഭീഷണൈഃ
സൃജ്യമാനാസു മായാസു വിഷേദുഃ സുരസൈനികാഃ 52
ന തൽപ്രതിവിധിം യത്ര വിദുരിന്ദ്രാദയോ നൃപ
ധ്യാതഃ പ്രാദുരഭൂൽ തത്ര ഭഗവാൻവിശ്വഭാവനഃ 53

തതഃ സുപർണ്ണാംസകൃതാംഘ്രിപല്ലവഃ
പിശംഗവാസാ നവകഞ്ജലോചനഃ
അദൃശ്യതാഷ്ടായുധബാഹുരുല്ല സ-
ച്ഛ്‌റീകൌസ്തുഭാനർഘ്യകിരീടകുണ്ഡലഃ 54
തസ്മിൻ പ്രവിഷ്ടേ ഽസുരകൂടകർമ്മജാ
മായാ വിനേശുർമ്മഹിനാ മഹീയസഃ
സ്വപ്നോ യഥാ ഹി പ്രതിബോധ ആഗതേ
ഹരിസ്മൃതിഃ സർവ്വവിപദ്വിമോക്ഷണം. 55

ദൃഷ്ട്വാ മൃധേ ഗരുഡവാഹമിഭാരിവാഹ
ആവിധ്യ ശൂലമഹിനോദഥ കാലനേമിഃ
തല്ലീലയാ ഗരുഡമൂർദ്ധ്നി പതദ്ഗൃഹീത്വാ
തേനാഹനന്നൃപ സവാഹമരിം ത്ര്യധീശഃ 56
മാലീ സുമാല്യതിബലൌ യുധി പേതതുര്യ-
ച്ചക്രേണ കൃത്തശിരസാവഥ മാല്യവാംസ്തം
ആഹത്യ തിഗ്മഗദയാഹനദണ്ഡജേന്ദ്രം
താവച്ഛിരോഽച്ഛിനദരേർന്നദതോഽരിണാഽദ്യഃ 57

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
ദേവാസുരസംഗ്രാമേ ദശമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6719 അഷ്ടമസ്കന്ധേ ശ്ലോകാഃ 392

---

## ഏകാദശോഽധ്യായ:

ശ്രീശുക ഉവാച

അഥോ സുരാഃ പ്രത്യുപലബ്ധചേതസഃ
പരസ്യ പുംസഃ പരയാനുകമ്പയാ
ജഘ്നുർഭൃശം ശക്രസമീരണാദയ-
സ്താംസ്താൻ രണേ യൈരഭിസംഹതാഃ പുരാ. 1
വൈരോചനായ സംരബ്ധോ ഭഗവാൻ പാകശാസനഃ
ഉദയച്ഛദ്യദാ വജ്രം പ്രജാ ഹാ ഹേതി ചുക്രുശുഃ 2
വജ്രപാണിസ്തമാഹേദം തിരസ്കൃത്യ പുരഃസ്ഥിതം
മനസ്വിനം സുസമ്പന്നം വിചരന്തം മഹാമൃധേ. 3
നടവന്മൂഢ മായാഭിർമ്മായേശാൻ നോ ജിഗീഷസി
ജിത്വാ ബാലാൻ നിബദ്ധാക്ഷാൻ നടോ ഹരതി തദ്ധനം. 4
ആരുരുക്ഷന്തി മായാഭിരുത്സിസൃപ്സന്തി യേ ദിവം
താൻ ദസ്യൂൻ വിധുനോമ്യജ്ഞാൻ പൂർവ്വസ്മാച്ച പദാദധഃ 5
സോഽഹം ദുർമ്മായിനസ്തേഽദ്യ വജ്രേണ ശതപർവ്വണാ
ശിരോ ഹരിഷ്യേ മന്ദാത്മൻ ഘടസ്വ ജ്ഞാതിഭിഃ സഹ. 6

ബലിരുവാച

സംഗ്രാമേ വർത്തമാനാനാം കാലചോദിതകർമ്മണാം
കീർത്തിർജ്ജയോഽജയോ മൃത്യുഃ സർവ്വേഷാം സ്യുരനുക്രമാൽ. 7
തദിദം കാലരശനം ജനാഃ പശ്യന്തി സൂരയഃ
ന ഹൃഷ്യന്തി ന ശോചന്തി തത്ര യൂയമപണ്ഡിതാഃ 8
ന വയം മന്യമാനാനാമാത്മാനം തത്ര സാധനം
ഗിരോ വഃ സാധുശോച്യാനാം ഗൃഹ്ണീമോ മർമ്മതാഡനാഃ 9

ശ്രീശുക ഉവാച

ഇത്യാക്ഷിപ്യ വിഭും വീരോ നാരാചൈർവ്വീരമർദ്ദനഃ
ആകർണ്ണപൂർണ്ണൈരഹനദാക്ഷേപൈരാഹതം പുനഃ 10

കണ്ണുങ്ങൾപൊട്ടുംമട്ടിലിടികൾവെട്ടും മേഘ-
വൃന്ദത്തെക്കാററുപററിയന്തരീക്ഷത്തിൽനിന്നും
തീമഴയുണ്ടായ് പിന്നെ ദൈത്യനിർമ്മിതമായ
ഭീമമാംമഹാവഹ്നി കൊടുങ്കാറേറാടുകൂടി 49
കാലാഗ്നിമട്ടിൽ ജ്വലിച്ചക്ഷണം ദേവസേനാ-
ജാലത്തെയെല്ലാം ദഹിപ്പിച്ചിതു ഘോരഘോരം
50

പിന്നെയക്കൊടുങ്കാററും കോളുമത്യുഗ്രമായി-
ട്ടുന്നതതരംഗങ്ങൾ ചുഴികളെന്നിതെല്ലാം
കലരുന്നതായ് ഭയങ്കരങ്ങളാകും മഹാ
ജലധികളെ നാലുഭാഗത്തും കാണായിതു. 51
അദൃശ്യഗതികളാൽ ഭീഷണന്മാരായ്മായാ-
ന്വിതരാം ദൈതേയന്മാരാന്നിട്ടമീമട്ടെഴും
കൂടപ്രയോഗങ്ങളാലാദിതേയന്മാരെല്ലാം
പേടിച്ചുപാരം ദുഃഖനിമഗ്നരായീടിനാർ. 52
ഇതരമാർഗ്ഗമൊന്നുമിതിനുകാണാതുള്ളം
പതറിയിന്ദ്രാദ്യരാം വാനവരനന്തരം
ധ്യാനിച്ചുലോകരക്ഷാകരനാം മുകുന്ദനെ
താനേ പ്രത്യക്ഷനായിഭവിച്ചാൻ ഭഗവാനും 53
പല്ലവപദങ്ങളെ ഗരുഡസ്കന്ധംതന്നിൽ
മെല്ലവേചേർത്തു മഞ്ഞപ്പട്ടുടുത്തെട്ടായുധം
എട്ടുകൈകളിലാന്നു കിരീടം കുണ്ഡലങ്ങൾ
കൌസ്തുഭമിവയൊത്തു കാണായി കഞ്ജാക്ഷനെ 54
ശ്രീഹരിയസ്ഥലത്തിലെത്തിയമാത്രയിൽത്ത-
ന്മാഹാത്മ്യത്തിനാൽ ദൈത്യമായകളശേഷവും
സ്വപ്നസന്നിഭംപെട്ടെന്നപ്രത്യക്ഷമായങ്ങ-
ച്ചില്പുമാൻ സർവവിപന്നാശകാരണനല്ലോ 55
യുദ്ധത്തിൽപത്രീശ്വരവാഹനസ്ഥനായ്മിന്നും
ദൈത്യാരിതന്നെക്കണ്ടു സിംഹസ്ഥൻകാലനേമി
ശൂലമൊന്നെടുത്തുടൻ ചുഴററിയെറിഞ്ഞിതു
ചാലവേ ഗരുഡോത്തമാംഗത്തിൻനേക്കത്തവേ
ലീലയായതക്ഷണം ഗ്രഹിച്ചാത്രിലോകേശൻ
കാലനുക്കവനെയാവാഹനമൊത്തയച്ചാൻ 56
പോരിനായ് ബലിഷ്ഠരാം മാലിയും സുമാലിയും
നേരിട്ടുവന്നതപ്പോൾ ഭഗവാൻ ചക്രത്തിനാൽ
തച്ഛിരച്ഛേദംചെയ്താൻ,മാല്യവാനലറിക്കൊ-
ണ്ടാശു പാഞ്ഞെത്തിത്തീക്ഷ്ണഗദയാൽ
പത്രീന്ദ്രനെ
തിറമോടാഞ്ഞടിച്ചാനക്ഷണം തച്ഛിരസ്സു-
മറുത്തുതാഴെയിട്ടാനാദിപൂരുഷൻ ഹരി. 57

---

## അദ്ധ്യായം 11

### ശ്രീശുകൻ പറഞ്ഞു

ഉത്തമപൂരുഷൻതൻ കാരുണ്യത്തിനാൽവീണ്ടും
വദ്ധിതവീര്യത്തോടുമിന്ദ്രാനിലാദിവിണ്ണോർ
യുദ്ധത്തിൽമുന്നം തോല്പിച്ചീടിന ദൈത്യന്മാരെ-
യത്രയും നിഹനിച്ചിതായോധനത്തിൽ ദ്രുതം. 1

ഉമ്പർകോൻക്രുദ്ധനായിട്ടാനവസമൂഹത്തിൽ
മുൻപനാംബലിതൻ നേക്കായുധമോങ്ങീടവേ
തൽപ്രജകളായിടും ദാനവന്മാരശേഷ-
മുൾഭയത്തോടും മുഴക്കീടിനാർഹാഹാകാരം. 2

ധീരനായെല്ലാവിധസംഗ്രാമസാമഗ്രിയും
ധാരാളമാന്നുമഹാസമരസന്നദ്ധനായ്
തന്നുടെമുന്നിൽച്ചരിച്ചീടുമാ മഹാബലി
തന്നെയും ധിക്കരിച്ചു ചൊല്ലിനാനിന്ദ്രനേവം 3

ബാലലോചനങ്ങളെക്കൺകെട്ടുവിദ്യകൊണ്ടു
ചാലവേകെട്ടിദ്ധനം പിടുങ്ങും നടന്മാട്ടിൽ
മായാപ്രയോഗങ്ങളാൽ മായേശരാംഞങ്ങളെ
നീയിപ്പോൾ തോല്പിപ്പാനോ ഭാവിപ്പതെടാമൂഢ!
4

കപടത്തിനാൽ സ്വർഗ്ഗപ്രാപ്തിക്കുമതിനേക്കാ-
ളുപരിയാകും മോക്ഷപദത്തെ പ്രാപിക്കാനും
ഇച്ഛിക്കുമറിവററ ദസ്യുവൃന്ദത്തെയെല്ലാം
നിശ്ചയമായുമധഃപതിപ്പിച്ചീടുവൻഞാൻ. 5

അത്രമേൽ പ്രഭാവമാന്നീടുംഞാനെടാ ഭോഷാ!
സത്വരം മായാവിയാം നിന്നുടെയുത്തമാംഗം
ഉഗ്രമാംവജ്രായുധംകൊണ്ടുടനരിഞ്ഞീടും
ശീഘ്രംപോയ് നീയും കൂട്ടുകാരോടു ചേന്നു
കൊൾക. 6

### മഹാബലി പറഞ്ഞു

നീയത്രേഭോഷൻ പാത്താൽ കാലചോദിതകമ്മ-
സംയുതന്മാരായടരാടുവോക്കെല്ലാംതന്നെ
ജയാപജയങ്ങളും കീത്തിയും മൃതിതാനും
നിയതംഭവിക്കുന്നു കർമ്മാനുസാരമായി 7

കാലത്തിന്നധീനമാണിതെല്ലാമെന്നു നല്ല-
പോലെതാനറിയുന്ന പണ്ഡിതന്മാരിലാരും
ക്ലേശിക്കയില്ല സന്തോഷിക്കയുമില്ലീവിധം,
മോശക്കാർതന്നെനിങ്ങൾ, ബുധന്മാരല്ലനൂനം. 8

കീത്ത്യാദിനേടീടുവാൻ കാരണമാത്മാവെന്നു്
പാത്തിടുംതവാദൃശരെക്കുറിച്ചു സജ്ജനങ്ങൾ
ഖേദിക്കും നിങ്ങടെയീവാക്കുകൾ മർമ്മങ്ങളെ
ഭേദിപ്പതെന്നാകിലുമേശുക്കുന്നില്ല ഞങ്ങൾ. 9

### ശ്രീശുകൻ പറഞ്ഞു

വീരമർദ്ദനൻ ബലിയീവിധം ദേവേന്ദ്രനെ
സാരവാക്ശരങ്ങളാലേററവും പീഡിപ്പിച്ചു
കണ്ണാന്തംവിൽവലിച്ചു ബാണങ്ങൾ തുരുതുരെ
പിന്നെയും വിട്ടു ശല്യപ്പെടുത്തീടിനാൻപാരം. 10

ഏവം നിരാകൃതോ ദേവോ വൈരിണാ തഥ്യവാദിനാ
നാമൃഷ്യൽ തദധിക്ഷേപം തോത്രാഹത ഇവ ദ്വിപഃ 11
പ്രാഹരൽ കുലിശം തസ്മാ അമോഘം പരമർദ്ദനഃ
സയാനോ ന്യപതദ്ഭൂമൌ ഛിന്നപക്ഷ ഇവാചലഃ 12
സഖായം പതിതം ദൃഷ്ട്വാ ജംഭോ ബലിസഖഃ സുഹൃൽ
അഭ്യയാൽ സൌഹൃദം സഖ്യുർഹതസ്യാപി സമാചരൻ. 13
സ സിംഹവാഹ ആസാദ്യ ഗദാമുദ്യമ്യ രംഹസാ
ജത്രാവതാഡയച്ഛക്രം ഗജം ച സുമഹാബലഃ 14
ഗദാപ്രഹാരവ്യഥിതോ ഭൃശം വിഹ്വലിതോ ഗജഃ
ജാനുഭ്യാം ധരണീം സ്പൃഷ്ട്വാ കശ്മലം പരമം യയൌ. 15
തതോ രഥോ മാതലിനാ ഹരിഭിർദ്ദശശതൈർവൃതഃ
ആനീതോ ദ്വിപമുത്സൃജ്യ രഥമാരുരുഹേ വിഭുഃ 16
തസ്യ തൽ പൂജയൻ കർമ്മ യന്തുർദ്ദാനവസത്തമഃ
ശൂലേന ജ്വലതാ തം തു സ്മയമാനോഽഹനന്മൃധേ. 17
സേഹേ രുജം സുദുർമ്മർഷാം സത്ത്വമാലംബ്യ മാതലിഃ
ഇന്ദ്രോ ജംഭസ്യ സംക്രുദ്ധോ വജ്രേണാപാഹരച്ഛിരഃ 18
ജംഭം ശ്രുത്വാ ഹതം തസ്യ ജ്ഞാതയോ നാരദാദൃഷേഃ
നമുചിശ്ച ബലഃ പാകസ്തത്രാപേതുസ്ത്വരാന്വിതാഃ 19
വചോഭിഃ പരുഷൈരിന്ദ്രമർദ്ദയന്തോഽസ്യ മർമ്മസു
ശരൈരവാകിരൻ മേഘാ ധാരാഭിരിവ പർവ്വതം 20
ഹരീൻദശശതാന്യാജൌ ഹര്യശ്വസ്യ ബലഃ ശരൈഃ
താവദ്ഭിരർദ്ദയാമാസ യുഗപല്ലഘുഹസ്തവാൻ. 21
ശതാഭ്യാം മാതലിം പാകോ രഥം സാവയവം പൃഥക്
സകൃത്സന്ധാനമോക്ഷേണ തദദ്ഭുതമഭൂദ്രണേ. 22
നമുചിഃ പഞ്ചദശഭിഃ സ്വർണ്ണപുംഖൈർമ്മഹേഷുഭിഃ
ആഹത്യ വ്യനദത്സംഖ്യേ സതോയ ഇവ തോയദഃ 23
സർവ്വതഃ ശരകൂടേന ശക്രം സരഥസാരഥിം
ഛാദയാമാസുരസുരാഃ പ്രാവൃട്സൂര്യമിവാംബുദാഃ 24

അലക്ഷയന്തസ്തമതീവ വിഹ്വലാ
വിചുക്രുശുർദ്ദേവഗണാഃ സഹാനുഗാഃ
അനായകാഃ ശത്രുബലേന നിർജ്ജിതാ
വണിക്പഥാ ഭിന്നനവോ യഥാർണ്ണവേ 25

തതസ്തുരാഷാഡിഷുബദ്ധപഞ്ജരാ-
ദ്വിനിർഗ്ഗതഃ സാശ്വരഥധ്വജാഗ്രണീഃ
ബഭൌ ദിശഃ ഖം പൃഥിവീം ച രോചയൻ
സ്വതേജസാ സൂര്യ ഇവ ക്ഷപാത്യയേ. 26

നിരീക്ഷ്യ പൃതനാം ദേവഃ പരൈരഭ്യർദ്ദിതാം രണേ
ഉദയച്ഛദ്രിപും ഹന്തും വജ്രം വജ്രധരോ രുഷാ 27
സ തേനൈവാഷ്ടധാരേണ ശിരസീ ബലപാകയോഃ
ജ്ഞാതീനാം പശ്യതാം രാജഞ്ജഹാര ജനയൻ ഭയം. 28
നമുചിസ്തദ്വധം ദൃഷ്ട്വാ ശോകാമർഷരുഷാന്വിതഃ
ജിഘാംസുരിന്ദ്രം നൃപതേ ചകാര പരമോദ്യമം. 29
അശ്മസാരമയം ശൂലം ഘണ്ടാവദ്ധേമഭൂഷണം
പ്രഗൃഹ്യാഭ്യദ്രവൽ ക്രുദ്ധോ ഹതോഽസീതി വിതർജ്ജയൻ
പ്രാഹിണോദ്ദേവരാജായ നിനദൻ മൃഗരാഡിവ 30

തദാപതദ്ഗഗനതലേ മഹാജവം
വിചിച്ഛിദേ ഹരിരിഷുഭിഃ സഹസ്രധാ
തമാഹനന്നൃപ കുലിശേന കന്ധരേ
രുഷാന്വിതസ്ത്രിദശപതിഃ ശിരോ ഹരൻ. 31

ന തസ്യ ഹി ത്വചമപി വജ്ര ഊർജ്ജിതോ
ബിഭേദ യഃ സുരപതിനൌജസേരിതഃ
തദദ്ഭുതം പരമതിവീര്യവൃത്രഭിൽ
തിരസ്കൃതോ നമുചിശിരോധരത്വചാ. 32

തസ്മാദിന്ദ്രോഽബിഭേച്ഛത്രോർവ്വജ്രഃ പ്രതിഹതോ യതഃ
കിമിദം ദൈവയോഗേന ഭൂതം ലോകവിമോഹനം. 33

ദൈത്യേന്ദ്രവാക്യം സത്യമെന്നാലും സഹിച്ചീല
വൃത്രാരിതെല്ലുമങ്കുശാക്രാന്ത ദന്തിമട്ടിൽ. 11
ബലിയെസ്സംഹരിപ്പാൻ പരമർദ്ദനനിന്ദ്രൻ
കുലിശം പ്രയോഗിച്ചാനതേററു മഹാബലി
പക്ഷങ്ങളറുത്തിട്ടപർവതമെന്നപോലെ-
യക്ഷണം താഴെവീണാൻ വാഹനസമേത-
നായ്, 12
തത്രസ്ഥൻ ജംഭാസുരൻ തത്സുഹൃത്തിതു കണ്ടു
ചത്താലും സഖന്നിഷ്ടമാചരിക്കുവാൻതന്നെ
ചിത്തത്തിലുറച്ചുതൻ ഗദയുമാന്റു ശചീ
ഭർത്താവിൻനേരേയതി വേഗത്തിൽപാഞ്ഞ-
ട്ടത്താൻ 13
ശക്തനായ് സിംഹോപരിസ്ഥിതനാമവൻ ഗദ-
പൊക്കിയുമക്കോട്ട വേഗമൈരാവതത്തിനേയും
അണ്ടർകോൻ തൻപിരടിയെല്ലിലു താഡിച്ചുതു-
കൊണ്ടുടൻദേവാധിപൻവിഹ്വലിതനായ്-
ത്തീർന്നാൻ 14
അടികൊണ്ടൈരാവതം മുട്ടുകൾരണ്ടുംകുത്തി-
യുടനേവശംകെട്ടു നിലത്തു പതിച്ചിതു 15
മാതലികൊണ്ടുവന്നാനക്ഷണം സഹസ്രാശ്വ-
നീതമാം തേരൊ,ന്നതിലേറിനാൻ പുരന്ദരൻ. 16
സൂതൻെറ സമുചിതമാകുമക്കർമ്മം കണ്ടി-
ട്ടാദരിച്ചൊന്നു ചിരിച്ചപ്പൊഴജ്ജംഭാസുരൻ
ജ്വലിക്കുംനിജശ്ശൂലം കൊണ്ടമർഷാധീനനാ-
യലഘുതരക്ഷതം മാതലിക്കേല്പിച്ചിതു 17
മാതലിയാവേദന സഹിച്ചാൻ ധൈര്യപൂർവം
ക്രോധത്തോടിന്ദ്രൻ ജംഭശിരശ്ഛേദനം
ചെയ്താൻ. 18
നാരദേരിതത്തിനാൽ ജംഭസംഹാരവാർത്ത
പാരാതെധരിച്ചു തദ്ബാന്ധവന്മാരായിട്ടും
നമുചി, ബലൻ, പാകൻതൊട്ടുദുഷ്ടന്മാരെല്ലാ-
മമന്ദംസംഭ്രമത്തോടോടിയണഞ്ഞെത്തീടിനാർ 19
മർമ്മഭേദകങ്ങളാം വാക്കുകൾകൊണ്ടിന്ദ്രനെ
സമ്മർദ്ദിച്ചനന്തരമക്കൂട്ടരടിക്കടി
ക്രൂരമ്പുവർഷിച്ചിതു കൊണ്ടലിൽനിര ജല-
ധാരയാൽ പർവതത്തെയെന്നപോലനാരതം. 20
കരവേഗവാൻ ബലനായിരമമ്പുവിട്ടു
മുറിച്ചാനിന്ദ്രവാജീ സഹസ്രത്തെയുമപ്പോൾ. 21
ഒരേകാലത്തുശതക്കണക്കിൽ വിട്ടംശര-
നിരയാലാമാതലിതന്നെയും രഥത്തേയും
അംഗങ്ങൾതോറും മുറിപ്പെട്ടുത്തീ പാകാസുര-
നങ്ങെല്ലാപേക്കമതൊരത്ഭുതമായിത്തീർന്നു. 22
പൊൻപിടിയിണക്കിയ പതിനഞ്ചുഗ്രമാകു-
മമ്പിനാലുമ്പർകോനെ പ്രഹരിച്ചാരണത്തിൽ
തോയമുൾക്കൊണ്ടീട്ടമക്കൊണ്ടലിൻ കണക്കതി-
ഭീയണക്കുമാറുച്ചം ഗർജ്ജനംചെയ്താനവൻ. 23
മററുള്ള ദൈത്യന്മാരും ചുററിനും നിന്നുകൊണ്ടു-
ങ്ങറെമന്നിയേ ശരനിരയാൽ മഹേന്ദ്രനെ
തേരാളിയോട്ടും സ്യന്ദനത്തോട്ടും മറച്ചിതേ
മാരിനാൾ മാർത്താണ്ഡനെ മേഘങ്ങളെന്ന-
പോലെ. 24
ഇന്ദ്രനെക്കാണാതായസമയം സഹാനുഗർ
വിണ്ണവരനാഥരായ് [1] ശത്രുനിർജ്ജിതന്മാരായ്
കപ്പലഞ്ഞിമിൽത്തകർന്നുഴലും വണിക്കുകൾ
ക്കൊപ്പമായ്ക്കേണീടിനാർ വിഹ്വലചിത്ത-
രായി. 25
ഇന്ദ്രൻതന്നശ്വരഥധ്വജങ്ങൾ തേരാളിയു-
മൊന്നിച്ചുശത്രുശരകൂടത്തിൽനിന്നുവേഗം
വെളിയിൽവന്നുനിശാന്തത്തിലാമാർത്താണ്ഡൻമ-
ട്ടൊളിയാൽശോഭിപ്പിച്ചാൻ ദിക്കുകൾമന്നും-
വിണ്ണും. 26
അരികൾ നാലുപാടും നിന്നുതൻ സൈന്യങ്ങളെ
പെരികെശ്ശല്യപ്പെടുത്തുന്നതു കണ്ടു ശക്രൻ
ശത്രുസംഹതിക്കായി വർദ്ധിച്ചരോഷത്തൊട്ടു-
മത്യുരംവജ്രായുധമുയർത്തിപ്പിടിച്ചിതു. 27
മുനയെട്ടാന്നീട്ടമാവജ്രത്താൽ, ക്കണ്ടുനില്ക്കും
ദനുജനിവഹത്തിന്നേററവും ഭീതിയേററി
ബലപാകന്മാരാംരണ്ടസുരന്മാരുടേയും
തലകളറുത്തുടൻ നിലത്തുവീഴ്ത്തീടിനാൻ. 28
തദ്വധംനമുചിയും കണ്ടസഹിഷ്ണുവായി
ക്രുദ്ധനായ്ദേവേന്ദ്രനെ വധിപ്പാൻയത്നം-
ചെയ്താൻ. 29
പൊന്നണി [2] ഞ്ഞശ്മസാരമയമായ്മണിപൂരം
ചേർന്നമിന്നിടംശ്ശൂലം നമുചി കയ്യിലേന്തി
എതിരേപാഞ്ഞുവന്നു"ചത്തെടാ"നീയെ-
ന്നോതി-
യതിവേഗത്തിൽവിട്ടാൻ ദേവാധിപൻെറ-
നേരേ 30
ദ്രുതംതൻനേരേവരുമതിനെ ദ്യോവിൽവച്ചു
ശിതാസ്ത്രങ്ങളാലുടനായിരം ഖണ്ഡമാക്കി
ദുശ്ച്യവനനുംപിന്നെയവനേ ഹനിക്കുവാ-
നിച്ഛിച്ചുതത്ഗളത്തിൽ ക്ഷേപിച്ചാൻ വജ്രാ-
യുധം. 31
ശക്രനുക്കോട്ടുംവിട്ട വജ്രമദ്ദനുജൻ തൻ-
ത്വക്കൊന്നുപോറുവാനും ശക്തമായില്ലത്ഭുതം!
അത്യന്തംവീര്യംപെട്ടമാവൃത്രഹന്താവിനെ-
യിത്തവ്വിൽനമുചിതൻ തൊലിതോല്പിച്ചുവല്ലോ,
ആരിലാവജ്രായുധം ഫലിക്കാതിരുന്നിതാ-
വൈരിയെപ്പാരം ഭയപ്പെട്ടിതുസഹസ്രാക്ഷൻ
പ്രാരബ്ധബലത്തിനാലത്ഭുതകരമാമി-
ക്കാര്യവും സംഭവിച്ചെന്നല്ലാതെയെന്തു ചൊൽവു!
33

1 ശത്രുക്കളാൽ ജയിക്കപ്പെട്ടവർ 2 കാരിരിമ്പുപോലെ ഉറപ്പുള്ളതു്

യേന മേ പൂർവ്വമദ്രീണാം പക്ഷച്ഛേദഃ പ്രജാത്യയേ
കൃതോ നിവിശതാം ഭാരൈഃ പതത്ത്രൈഃ പതതാം ഭുവി. 34
തപഃസാരമയം ത്വാഷ്ട്രം വൃത്രോ യേന വിപാടിതഃ
അന്യേ ചാപി ബലോപേതാഃ സർവ്വാസ്ത്രൈരക്ഷതത്വചഃ 35
സോഽയം പ്രതിഹതോ വജ്രോ മയാ മുക്തോഽസുരേഽല്പകേ
നാഹം തദാദദേ ദണ്ഡം ബ്രഹ്മതേജോഽപ്യകാരണം. 36
ഇതി ശക്രം വിഷീദന്തമാഹ വാഗശരീരിണീ
നായം ശുഷ്കൈരഥോ നാർദ്രൈർവ്വധമർഹതി ദാനവഃ 37
മയാസ്മൈ യദ്വരോ ദത്തോ മൃത്യുന്നൈവാർദ്രശുഷ്കയോഃ
അതോഽന്യശ്ചിന്തനീയസ്തേ ഉപായോ മഘവൻ രിപോഃ 38
താം ദൈവീം ഗിരമാകർണ്ണ്യ മഘവാൻ സുസമാഹിതഃ
ധ്യായൻ ഫേനമഥാപശ്യദുപായമുഭയാത്മകം. 39
ന ശുഷ്കേണ ന ചാർദ്രേണ ജഹാര നമുചേഃ ശിരഃ
തം തുഷ്ടുവുർമ്മുനിഗണാ മാല്യൈശ്ചാവാകിരന്വിഭും. 40
ഗന്ധർവ്വമുഖ്യൗ ജഗതുർവ്വിശ്വാവസുപരാവസൂ
ദേവദുന്ദുഭയോ നേദുർന്നർത്തക്യോ നനൃതുർമ്മുദാ. 41
അന്യേഽപ്യേവം പ്രതിദ്വന്ദ്വാൻ വായ്വഗ്നിവരുണാദയഃ
സൂദയാമാസുരസ്ത്രൗഘൈർമ്മൃഗാൻ കേസരിണോ യഥാ. 42
ബ്രഹ്മണാ പ്രേഷിതോ ദേവാൻ ദേവർഷിർന്നാരദോ നൃപ
വാരയാമാസ വിബുധാൻ ദൃഷ്ട്വാ ദാനവസംക്ഷയം. 43

നാരദ ഉവാച

ഭവദ്ഭിരമൃതം പ്രാപ്തം നാരായണഭുജാശ്രയൈഃ
ശ്രിയാ സമേധിതാഃ സർവ്വ ഉപാരമത വിഗ്രഹാൽ. 44

ശ്രീശുക ഉവാച

സംയമ്യ മന്യുസംരംഭം മാനയന്തോ മുനേർവ്വചഃ
ഉപഗീയമാനാനുചരൈര്യയുഃ സർവ്വേ ത്രിവിഷ്ടപം. 45
യേഽവശിഷ്ടാ രണേ തസ്മിൻ നാരദാനുമതേന തേ
ബലിം വിപന്നമാദായ അസ്തം ഗിരിമുപാഗമൻ 46
തത്രാവിനഷ്ടാവയവാൻ വിദ്യമാനശിരോധരാൻ
ഉശനാ ജീവയാമാസ സംജീവിന്യാ സ്വവിദ്യയാ. 47
ബലിശ്ചോശനസാ സ്പൃഷ്ടഃ പ്രത്യാപന്നേന്ദ്രിയസ്മൃതിഃ
പരാജിതോഽപി നാഖിദ്യല്ലോകതത്ത്വവിചക്ഷണഃ 48

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
ദേവാസുരസംഗ്രാമേ ഏകാദശോഽധ്യായഃ

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6767 — അഷ്ടമസ്കന്ധേ ശ്ലോകാഃ 440**

---

## ദ്വാദശോഽധ്യായഃ

ശ്രീബാദരായണിരുവാച

വൃഷധ്വജോ നിശമ്യേദം യോഷിദ്രൂപേണ ദാനവാൻ
മോഹയിത്വാ സുരഗണാൻ ഹരിഃ സോമമപായയൽ. 1
വൃഷമാരുഹ്യ ഗിരിശഃ സർവ്വഭൂതഗണൈർവൃതഃ
സഹ ദേവ്യാ യയൗ ദ്രഷ്ടും യത്രാസ്തേ മധുസൂദനഃ 2
സഭാജിതോ ഭഗവതാ സാദരം സോമയാ ഭവഃ
സൂപവിഷ്ട ഉവാചേദം പ്രതിപൂജ്യ സ്മയൻ ഹരിം. 3
ദേവ ദേവ ജഗദ്വ്യാപിഞ്ജഗദീശ ജഗന്മയ
സർവ്വേഷാമപി ഭാവാനാം ത്വമാത്മാ ഹേതുരീശ്വരഃ 4
ആദ്യന്താവസ്യ യന്മധ്യമിദമന്യദഹം ബഹിഃ
യതോഽവ്യയസ്യ നൈതാനി തൽ സത്യം ബ്രഹ്മ ചിദ്ഭവാൻ. 5

പണ്ടെല്ലാംപക്ഷം വീശിപ്പറന്നിട്ട തിഭാരം-
കൊണ്ടങ്ങുമിങ്ങും ഭുവിൽപതിച്ചുനാശംചെയ്യും
മേദുരഗിരികൾതൻ പക്ഷങ്ങളെതൊന്നിനാൽ
ഛേദിച്ചുകളഞ്ഞു ഞാൻ വളർത്തീ ജനക്ഷേമം. 34

ത്വഷ്ടാവിൻ ശക്തിമത്താം തപസ്സിൻരൂപംപൂണ്ട
ദുഷ്ടനാംവൃത്രനേഞ്ഞാനതിനാൽ ഭേദിച്ചുവോ,
അന്യശസ്ത്രങ്ങളേതുമശേഷമേല്ക്കാതുള്ളോ-
രുന്നതശത്രുക്കളേയേതിനാൽക്കൊന്നുവോ ഞാൻ. 35

കെല്പേറുമാവജ്രമത്യല്പനാമീദൈത്യനി
ലിപ്പോൾഞാനയച്ചതുനിഷ്ഫലമായിപ്പോയി
ദധീചിമഹർഷിതൻ ബ്രഹ്മതേജസ്സുമിപ്പോൾ
വൃഥാവിലെന്നുവന്നീ ദണ്ഡിനിക്കിനിവേണ്ടാ " 36

ഇന്ദ്രനീവിധം ദുഃഖിച്ചിരിക്കുംസമയത്തി-
ലന്തരീക്ഷത്തിൽ നിന്നുകേൾക്കായിതശരീരി. 37

"ശുഷ്കമോ സമാർദ്രമോ മാത്രമാംവസ്തുക്കളാ-
ലൊക്കുകില്ലിദൈത്യനെക്കൊല്ലുവാൻസുരേശ്വര!
ആവിധമൊരുവരം ഞാനവന്നേകീട്ടുണ്ട്,
സാവധാനമായ് മറ്റുമാർഗ്ഗമാലോചി
ച്ചാലും!" 38

ഈശവാക്കിതുകേട്ട മനമേകാഗ്രമാക്കി-
യസ്സുരനാഥൻ ധ്യാനിച്ചിരിക്കും സമയത്തിൽ
രണ്ടുമട്ടിലുമിരുന്നീട്ടുന്ന ജലനുര
കൊണ്ടുകൊന്നീടാമെന്നൊരുപായമുദിച്ചിതേ. 39

ഉഭയാത്മകമാകുമാ സാധനത്തിനാലെ
നൃപതേ! നമുചിയെ വധിച്ചാൻസുരേശ്വരൻ
മാമുനിമാരേവരുമന്നേരം സന്തുഷ്ടനാ-
മാമഹേന്ദ്രനെവാഴ്ത്തിപ്പൂ മാരിചൊരിഞ്ഞിതു. 40

ചന്തമായ്വിശ്വാവസുപരാവസ്വാഭിഖ്യക-
ഗന്ധർവ്വമുഖ്യർ പാട്ടുപാടി,യപ്സരസ്ത്രീകൾ
നർത്തനംചെയ്തു ദേവദുന്ദുഭിതൊട്ടനാനാ-
വാദ്യങ്ങൾമുഴക്കിനാർ വിണ്ണവർസന്തോഷ-
ത്താൽ. 41

വരുണൻ വഹ്നിവായുവിവരുമെതിർത്തീട്ട-
മരിവൃന്ദത്തെ, സിംഹം മൃഗപാളിയെപ്പോലെ
ഘോരമായീട്ടും നിജനാരാചഗണത്തിനാൽ
പാരാതെസംഹരിച്ചാർ കുരുവംശാധീശ്വരാ! 42

ദാനവനാശംകണ്ടു നാരദനേയയച്ചു
വാനോരെയതിൽനിന്നു പിന്തിരിപ്പിച്ചാനജൻ 43

നാരദൻ പറഞ്ഞു

ശ്രീനാരായണകരപത്മത്തെയാശ്രയിക്കും
വാനവരാകും നിങ്ങൾക്കമൃതം ലഭിച്ചിതു
ധാരാളമൈശ്വര്യാഭിവൃദ്ധിയുമുണ്ടായതു
പോരുമിപ്പോരിൽനിന്നുമിനിപ്പിന്മാറീട്ടവിൻ! 44

ശ്രീശുകൻ പറഞ്ഞു

മുനിവാക്യത്തെ മാനിച്ചമർഷമടക്കിത്ത-
ന്നനുചാരികളൊത്തസ്സുരനായകൻതാനും
സമസ്തദേവന്മാരും സ്വർഗ്ഗലോകത്തിലേക്കായ്
സമരമുപേക്ഷിച്ചുപോയിതു മഹാമതേ! 45

യുദ്ധത്തിലവശേഷിച്ചീടിന ദാനവന്മാ-
രൊത്തംഗഭംഗത്തൊട്ടുമവിടെക്കിടന്നിട്ടും
ബലിയെനാരദാനുമതിയോടെട്ടത്തസ്താ-
ചലത്തിലേക്കായ് പിന്നെക്കൊണ്ടുപോയിതു
ശീഘ്രം 46

അസ്ഥലംതന്നിൽ ശുക്രൻതൻമൃതസഞ്ജീവിനി
വിദ്യയാ,ലവയവം നശിക്കാത്തവരെയും
കണ്ഠവുംകൈകാലുകൾമുതലാമംഗകങ്ങൾ
രണ്ടാകാത്തവരെയും,പെട്ടെന്നുജീവിപ്പിച്ചാൻ 47

ശുക്രമാമുനി തൊട്ടമാത്രയിൽ സർവേന്ദ്രിയ-
ശക്തിയുംബുദ്ധിക്കുറ്റമുണർവും സിദ്ധിച്ചെഴും
ബലിയാംബലിയുദ്ധംതോൽക്കിലുംഖേദിച്ചീല
നലമായ്ലോകതത്ത്വമറിഞ്ഞിരിക്കമൂലം. 48

---

# അദ്ധ്യായം 12

ശ്രീശുകൻ പറഞ്ഞു

മോഹിനീവേഷമാർന്ന ഭഗവാൻ ദൈത്യന്മാരെ 1
മോഹിപ്പിച്ചമൃതം വീണ്ടമർത്ത്യക്കേകിയെന്നായ്
മുക്കണ്ണൻ കേട്ടു ഭൂതസമൂഹാവൃതനായി
ചിക്കെന്നു വൃഷോപരികയറിദ്ദേവിയോടും
ആ രൂപമൊന്നു കാണ്മാനാഗ്രഹം വർദ്ധിക്കയാൽ
നേരേതിരിച്ചാൻ ഹരിയിരിക്കുംദിക്കിലേക്കായ് 2

വൈകുണ്ഠൻ ശിവനേയും പാർവതീദേവിയേയും
സ്വാഗതംചൊല്ലി മെല്ലെസ്സൽക്കരിച്ചിരുത്തവേ
സാദരം പ്രതിപൂജയാചരിച്ചുമാകാന്ത-
നോതിനാനത്ഭുതത്തെ പ്രദർശിപ്പിച്ചീവിധം:– 3

ഹേദേവദേവാ! ജഗത്സ്വരൂപാ! ഭവാൻ ലോക-
ഹേതുവും സമസ്തഭൂതാത്മാവുമല്ലോ വിഭോ! 4

ജഗദാദിയുമന്ത്യം മദ്ധ്യവുമങ്ങുതന്നെ
ഭഗവൻ! മറ്റുള്ളവസർവവും ഭവാനേകൻ,
ഞാനെന്നൊരഹമ്മതിയേതിനാണതുമെൻേറ-
താണെന്നുമാനിപ്പതേ,തായതും സമസ്തവും
സത്യവും ജ്ഞാനവുമായീട്ടമപ്പരബ്രഹ്മ-
വസ്തുവായതുംപാർത്താൽ നിന്തിരുവടിയത്രേ. 5

തമൈവ ചരണാംഭോജം ശ്രേയസ്കാമാ നിരാശിഷഃ
വിസൃജ്യോഭയതഃ സംഗം മുനയഃ സമുപാസതേ 6

ത്വം ബ്രഹ്മ പൂർണ്ണമമൃതം വിഗുണം വിശോക-
മാനന്ദമാത്രമവികാരമനന്യദന്യൽ
വിശ്വസ്യ ഹേതുരുദയസ്ഥിതിസംയമാനാ-
മാത്മേശ്വരശ്ച തദപേക്ഷതയാനപേക്ഷഃ 7
ഏകസ്ത്വമേവ സദസദ്ദ്വയമദ്വയം ച
സ്വർണ്ണം കൃതാകൃതമിവേഹ ന വസ്തുഭേദഃ
അജ്ഞാനതസ്ത്വയി ജനൈർവ്വിഹിതോ വികല്പോ
യസ്മാദ്ഗുണൈർവ്യതികരോ നിരുപാധികസ്യ. 8
ത്വാം ബ്രഹ്മ കേചിദവയന്ത്യുത ധർമ്മമേകേ
ഏകേ പരം സദസതോഃ പുരുഷം പരേശം
അന്യേഽവയന്തി നവശക്തിയുതം പരം ത്വാം
കേചിന്മഹാപുരുഷമവ്യയമാത്മതന്ത്രം. 9
നാഹം പരായുരൃഷയോ ന മരീചിമുഖ്യാ
ജാനന്തി യദ്വിരചിതം ഖലു സത്ത്വസർഗ്ഗാഃ
യന്മായയാ മുഷിതചേതസ ഈശ ദൈത്യ-
മർത്ത്യാദയഃ കിമുത ശശ്വദഭദ്രവൃത്താഃ 10
സ ത്വം സമീഹിതമദഃ സ്ഥിതിജന്മനാശം
ഭൂതേഹിതം ച ജഗതോ ഭവബന്ധമോക്ഷൗ
വായുര്യഥാ വിശതി ഖം ച ചരാചരാഖ്യം
സർവ്വം തദാത്മകതയാവഗമോഽവരുൻത്സേ 11

അവതാരാ മയാ ദൃഷ്ടാ രമമാണസ്യ തേ ഗുണൈഃ
സോഽഹം തദ്രഷ്ടുമിച്ഛാമി യൽ തേ യോഷിദ്വപുർദ്ധൃതം. 12
യേന സമ്മോഹിതാ ദൈത്യാഃ പായിതാശ്ചാമൃതം സുരാഃ
തദ്ദിദൃക്ഷവ ആയാതാഃ പരം കൌതൂഹലം ഹി നഃ 13

**ശ്രീശുക ഉവാച**

ഏവമഭ്യർത്ഥിതോ വിഷ്ണുർഭഗവാൻ ശൂലപാണിനാ
പ്രഹസ്യ ഭാവഗംഭീരം ഗിരിശം പ്രത്യഭാഷത. 14
കൌതൂഹലായ ദൈത്യാനാം യോഷിദ്വേഷോ മയാ കൃതഃ
പശ്യതാ സുരകാര്യാണി ഗതേ പീയൂഷഭാജനേ. 15
തത്തേഽഹം ദർശയിഷ്യാമി ദിദൃക്ഷോഃ സുരസത്തമ
കാമിനാം ബഹു മന്തവ്യം സങ്കല്പപ്രഭവോദയം. 16

**ശ്രീശുക ഉവാച**

ഇതി ബ്രുവാണോ ഭഗവാംസ്തത്രൈവാന്തരധീയത
സർവ്വതശ്ചാരയംശ്ചക്ഷുർഭവ ആസ്തേ സഹോമയാ. 17

തതോ ദദർശോപവനേ വരസ്ത്രിയം
വിചിത്രപുഷ്പാരുണപല്ലവദ്രുമേ
വിക്രീഡതീം കന്ദുകലീലയാ ലസ-
ദ്ദുകൂലപര്യസ്തനിതംബമേഖലാം 18
ആവർത്തനോദ്വർത്തനകമ്പിതസ്തന-
പ്രകൃഷ്ടഹാരോരുഭരൈഃ പദേ പദേ
പ്രഭജ്യമാനാമിവ മധ്യതശ്ചലൽ-
പദപ്രവാളം നയതീം തതസ്തതഃ 19
ദിക്ഷു ഭ്രമൽകന്ദുകചാപലൈർഭൃശം
പ്രോദ്വിഗ്നതാരായതലോലലോചനാം
സ്വകർണ്ണവിഭ്രാജിതകുണ്ഡലോല്ലസൽ-
കപോലനീലാളകമണ്ഡിതാനനാം. 20
ശ്ലഥദ്ദുകൂലം കബരീം ച വിച്യുതാം
സന്നഹ്യതീം വാമകരേണ വല്ഗുനാ
വിനിഘ്നതീമന്യകരേണ കന്ദുകം
വിമോഹയന്തീം ജഗദാത്മമായയാ. 21
താം വീക്ഷ്യ ദേവ ഇതി കന്ദുകലീലയേഷദ്-
വ്രീഡാസ്ഫുടസ്മിതവിസൃഷ്ടകടാക്ഷമുഷ്ടഃ
സ്ത്രീപ്രേക്ഷണപ്രതിസമീക്ഷണവിഹ്വലാത്മാ
നാത്മാനമന്തിക ഉമാം സ്വഗണാംശ്ച വേദ. 22

രണ്ടുലോകത്തുമുള്ള വിഷയഭോഗങ്ങളെ
വേണ്ടെന്നുവച്ച മോക്ഷേച്ഛുക്കളാം
മുനീന്ദ്രന്മാർ
അനാസക്തന്മാരായിതപല്ലവപത്മം മാത്ര-
മനവാസരമുപാസിച്ചു പോരുന്നിതീശാ! 6
അന്യമായനന്യമായാനന്ദമാത്രമായി
പൂർണ്ണമായ്‌വിശോകമായ് വികാരവിഹീനമായ്
ജഗത്സംസൃഷ്ടിസ്ഥിതി സംഹാരഹേതുവായി
വിഗുണമായൊന്നിലുമപേക്ഷയില്ലാത്തതായ്
വിലസുംപരബ്രഹ്മം, പരമാത്മാവും കർമ്മ-
ഫലദാതാവുമാകും നിന്തിരുവടിയത്രേ 7
സ്ഥൂലസൂക്ഷ്മങ്ങൾരണ്ടും രണ്ടല്ലാതിരിപ്പതു-
മീലോകംതന്നിൽ കൃതാകൃതങ്ങളായുള്ളതും
പൊന്നുകൊണ്ടുണ്ടാക്കിയഭൂഷണാദിയും പൊന്നും
ഭിന്നമല്ലാതെകാണുംപോലെയങ്ങേകനത്രേ. 8
നിരുപാധികനാകുമങ്ങയിൽ ഗുണഭേദ-
മറിവററീടുംജനം വെറുതേകല്പിക്കുന്നു
ചിലരങ്ങയെ ബ്രഹ്മമെന്നറിയുന്നു വേറേ-
ചിലരങ്ങുന്നുധർമ്മമാണെന്നു പറയുന്നു
സ്ഥൂലസൂക്ഷ്മങ്ങളോടു ഭിന്നനായ്പരേശനായ്
വിലസിച്ചീടുംപുമാനാണെന്നും ചൊൽവൂ-
ചിലർ. 9
അന്യന്മാർ നവശക്തിയുക്തനാം പരനായും
വർണ്ണിപ്പൂ സ്വതന്ത്രനാം മഹാപൂരുഷനായും
ബ്രഹ്മാവും സത്തജാതർ മരീച്യാദ്യരുംഞാനും
തന്മായയാലെപാരം മോഹിതചിത്തരായി
നിന്തിരുവടിതന്റെ സൃഷ്ടിതൻ രഹസ്യങ്ങ-
ളെന്തെന്നുലേശംപോലുമറിയാതിരിക്കുമ്പോൾ
നിത്യവുമമംഗലവൃത്തരാം ദൈത്യരും മ-
ർത്ത്യാദ്യരുമറിയുന്നതില്ലെന്നു ചൊല്ലേണമോ? 10
അത്തിരുമേനിചെയ്യുംലോകസൃഷ്ട്യന്തരക്ഷാ-
കൃത്യങ്ങളെന്നല്ലഭൂതവ്യാപാരങ്ങളും
ജഗത്തിൻ ഭവബന്ധനിർവ്വാണങ്ങളുമെല്ലാം
ഗഗനത്തിലും സർവ്വചരാചരൌഘത്തിലും
ചരിക്കുംവായുമട്ടിൽ, സർവ്വാത്മകതയാലെ-
യറിയുന്നിതേജ്ഞാനസ്വരൂപൻ ഭവാൻമാത്രം 11
സത്വാദിഗുണത്തൊടുമങ്ങാന്നോരവതാര-
മൂർത്തികളെല്ലാംതന്നെഞാൻകണ്ടിട്ടുണ്ടെങ്കിലും
ഈയിടഭവാനൊരുനാരിതൻരൂപംപൂണ്ട-
തായിശ്രവിച്ചേനതുകാണ്മാൻകൊതിക്കു-
ന്നേൻ. 12
ദാനവദൈത്യന്മാരെയതിനാൽമോഹിപ്പിച്ചു
പാനംചെയ്യിച്ചു സുധ സുരവൃന്ദത്തെബ്ഭവാൻ
മാധുരിയുള്ളന്നുമാരൂപമീക്ഷിപ്പാനുള്ളിൽ
കൌതുകം വർദ്ധിക്കയാലിങ്ങോട്ടുപോന്നേനി-
പ്പോൾ. 13

ശ്രീശുകൻ പറഞ്ഞു

ഈവിധം ശിവനാലഭ്യർത്ഥിതൻ മഹാവിഷ്ണു
ഭാവഗാംഭീര്യത്തൊടു ചിരിച്ചോതിനാനേവം. 14
"അമൃതകുംഭംപരാധീനമായതു നേര-
മമരകാര്യംപരം മോശമായെന്നോർത്തുടൻ
ദാനവസമൂഹത്തെ മയക്കാൻതക്കവണ്ണം
ഞാനൊരുനാരിയായിച്ചമഞ്ഞെന്നതേയുള്ളൂ. 15
സോമശേഖരാ! കാമവികാരമേററുന്നതും
കാമികൾമാനിപ്പതുമാകുമന്നാരീരൂപം
ഇക്ഷണംതന്നെകണ്ടുകഴിയു ഭവാനെങ്കിൽ
വീക്ഷിച്ചുകൊൾക,നേരേകാണിച്ചുതന്നീടാം
ഞാൻ. 16

ശ്രീശുകൻ പറഞ്ഞു

ഇങ്ങിനെ പറഞ്ഞങ്ങുമറഞ്ഞാൻ ഹരി ശിവ-
നങ്ങതും പ്രതീക്ഷിച്ചുപാർത്തിളയാത്തിരുന്നാൻ 17
ചാരുപുഷ്പങ്ങളും ചെന്തളിരും നിറഞ്ഞിട്ടും
ഭൂരുഹനിരതിങ്ങിവിളങ്ങുമുദ്യാനത്തിൽ
മൃദുലശുഭ്രവസ്ത്രാവൃതമായ്‌ലസിച്ചീടും
പൃഥുലനിതംബത്തിൽ കാഞ്ചീകലാപത്തൊടും
ചന്തമായ്പന്തടിച്ചുകളിയാടീടുന്നൊരു
ബന്ധുരഗാത്രിയാളെക്കണ്ടിതു ഗംഗാധരൻ. 18
പന്തുതാഴുമ്പോൾ താണു,മുയർന്നീടുന്നനേരം
പൊന്തിയും, കുലുങ്ങുമക്കൊങ്കകൾ രണ്ടിൻെറയും
ശ്രേഷ്ഠഹാരത്തിൻെറയും ഭാരമാവഹിക്കുവാ-
നൊട്ടും കെല്പററമദ്ധ്യമോരോരോകാൽവയ്പിലും
ഒടിഞ്ഞുപോകുമെന്നു തോന്നീടുമാറു തളി-
രടികളങ്ങണച്ചങ്ങിനെ പന്താടിനാൾ 19
പലദിക്കിലും തെറിച്ചീടുമപ്പന്തോടൊപ്പം
ചലിക്കുംമനോജ്ഞമാം നീണ്ടകണ്ണുകളാലും
[1] കുണ്ഡലോല്ലസദ്ഗണ്ഡതലങ്ങളാലും നെററി-
ത്തന്നിലായിഴഞ്ഞീടും നീലാളകങ്ങളാലും
അത്യന്തംശോഭിച്ചീടുമാനനാംബുജമാളും
മത്തകാശിനിതന്നെ വീക്ഷിച്ചാനുക്ഷവാഹൻ. 20
അഴിയുംപൂവാടയുമിഴിയും കേശവുംതേൻ-
മൊഴിയാൾ ചാരുവാമകരത്താൽ നിബന്ധിച്ചും
വലതുകൈകൊണ്ടു പന്തടിച്ചും വിലാസത്താ-
ലുലകംമോഹിപ്പിച്ചുചാടിച്ചാൾ മെല്ലെമെല്ലെ 21
കന്ദുകക്രീഡതന്നി,ലല്പലജ്ജാസ്പഷ്ടമാം
മന്ദഹാസത്തോടവൾ വിട്ടിട്ടുംനോട്ടങ്ങളാൽ
വഞ്ചിതനായിപ്പുനരന്യോന്യ കടാക്ഷത്താൽ
നെഞ്ചകംപാരം പരവശമായ് പരമേശൻ
തന്നെയുംതൻസമീപമിരിക്കുമുമയെയും
തന്നുടെഗണത്തെയുമറിഞ്ഞില്ലഹോ! ചിത്രം! 22

1 കണ്ണാഭരണത്താൽ ശോഭിക്കുന്ന കവിൾത്തടം.

തസ്യാഃ കരാഗ്രാൽ സ തു കന്ദുകോ യദാ
ഗതോ വിദൂരം തമനുവ്രജൽസ്ത്രിയാഃ
വാസഃ സസൂത്രം ലഘു മാരുതോഽഹരൽ
ഭവസ്യ ദേവസ്യ കിലാനുപശ്യതഃ 23

ഏവം താം രുചിരാപാംഗീം ദർശനീയാം മനോരമാം
ദൃഷ്ട്വാ തസ്യാം മനശ്ചക്രേ വിഷജ്ജന്ത്യാം ഭവഃ കില. 24
തയാപഹൃതവിജ്ഞാനസ്തൽകൃതസ്മരവിഹ്വലഃ
ഭവാന്യാ അപി പശ്യന്ത്യാ ഗതഹ്രീസ്തൽപദം യയൗ. 25
സാ തമായാന്തമാലോക്യ വിവസ്ത്രാ വ്രീഡിതാ ഭൃശം
നിലീയമാനാ വൃക്ഷേഷു ഹസന്തീ നാന്വതിഷ്ഠത. 26
താമന്വഗച്ഛദ് ഭഗവാൻ ഭവഃ പ്രമുഷിതേന്ദ്രിയഃ
കാമസ്യ ച വശം നീതഃ കരേണുമിവ യൂഥപഃ 27
സോഽനുവ്രജ്യാതിവേഗേന ഗൃഹീത്വാനിച്ഛതീം സ്ത്രിയം
കേശബന്ധ ഉപാനീയ ബാഹുഭ്യാം പരിഷസ്വജേ. 28
സോപഗൂഢാ ഭഗവതാ കരിണാ കരിണീ യഥാ
ഇതസ്തതഃ പ്രസർപ്പന്തീ വിപ്രകീർണ്ണശിരോരുഹാ. 29
ആത്മാനം മോചയിത്വാംഗ സുരർഷഭഭുജാന്തരാൽ
പ്രാദ്രവത്സാ പൃഥുശ്രോണീ മായാ ദേവവിനിർമ്മിതാ. 30
തസ്യാസൗ പദവീം രുദ്രോ വിഷ്ണോരത്ഭുതകർമ്മണഃ
പ്രത്യപദ്യത കാമേന വൈരിണേവ വിനിർജ്ജിതഃ 31
തസ്യാനുധാവതോ രേതശ്ചസ്കന്ദാമോഘരേതസഃ
ശുഷ്മിണോ യൂഥപസ്യേവ വാസിതാമനു ധാവതഃ 32
യത്ര യത്രാപതന്മഹ്യാം രേതസ്തസ്യ മഹാത്മനഃ
താനി രൂപ്യസ്യ ഹേമ്നശ്ച ക്ഷേത്രാണ്യാസന്മഹീപതേ. 33
സരിത്സരസ്സു ശൈലേഷു വനേഷൂപവനേഷു ച
യത്ര ക്വ ചാസന്നൃഷയസ്തത്ര സന്നിഹിതോ ഹരഃ 34
സ്കന്നേ രേതസി സോഽപശ്യദാത്മാനം ദേവമായയാ
ജഡീകൃതം നൃപശ്രേഷ്ഠ സന്ന്യവർത്തത കശ്മലാൽ. 35
അഥാവഗതമാഹാത്മ്യ ആത്മനോ ജഗദാത്മനഃ
അപരിജ്ഞേയവീര്യസ്യ ന മേനേ തദു ഹാത്ഭുതം. 36
തമവിക്ലബമവ്രീഡമാലക്ഷ്യ മധുസൂദനഃ
ഉവാച പരമപ്രീതോ ബിഭ്രത്സ്വാം പൗരുഷീം തനും. 37
ദിഷ്ട്യാ ത്വം വിബുധശ്രേഷ്ഠ സ്വാം നിഷ്ഠാമാത്മനാ സ്ഥിതഃ
യന്മേ സ്ത്രീരൂപയാ സ്വൈരം മോഹിതോഽപ്യംഗ മായയാ. 38
കോ നു മേഽതിതരേന്മായാം വിഷക്തസ്ത്വദൃതേ പുമാൻ
താംസ്താന്വിസൃജതീം ഭാവാന്ദുസ്തരാമകൃതാത്മഭിഃ 39
സേയം ഗുണമയീ മായാ ന ത്വാമഭിഭവിഷ്യതി
മയാ സമേതാ കാലേന കാലരൂപേണ ഭാഗശഃ 40

ശ്രീശുക ഉവാച

ഏവം ഭഗവതാ രാജൻ ശ്രീവത്സാങ്കേന സൽകൃതഃ
ആമന്ത്ര്യ തം പരിക്രമ്യ സഗണഃ സ്വാലയം യയൗ. 41
ആത്മാംശഭൂതാം താം മായാം ഭവാനീം ഭഗവാൻ ഭവഃ
ശംസതാമൃഷിമുഖ്യാനാം പ്രീത്യാഽഽചഷ്ടാഥ ഭാരത. 42

അപി വ്യപശ്യസ്ത്വമജസ്യ മായാം
പരസ്യ പുംസഃ പരദേവതായാഃ
അഹം കലാനാമൃഷഭോ വിമുഹ്യേ
യയാവശോഽന്യേ കിമുതാസ്വതന്ത്രാഃ 43

വ്യാളഭൂഷണൻ നേരേനോക്കിയങ്ങിരിക്കവേ,
[1] കേളീകന്ദുകം ദൂരെത്തെറിച്ചതെടുക്കുവാൻ
ചഞ്ചലാക്ഷിയാളനുഗമിക്കെസ്സമീരണൻ
കാഞ്ചിയൊത്തവൾക്കെഴും വസനംഹരിച്ചിതു 23
സുന്ദരിയായി മനോഹരമായീടും കട
ക്കണ്ണുകളാൽപാരം ദർശനീയയായ് വീണ്ടും
തന്നേത്താനനുരാഗപൂർവ്വകംനോക്കീടുമ-
ത്തനപിയിൽ ശിവചിത്തം ലയിച്ചുപോയി
ചിത്രം! 24
അവൾവിജ്ഞാനംപാടേയപഹരിച്ചു കാമ-
വിവശനാക്കീടിന ഭഗവാൻ വാമദേവൻ
പാർവതീദേവി നോക്കിയിരിക്കെ ലജ്ജതീരെ-
യെക്കെവിട്ടക്കാർവേണിതൻ ചാരത്തു ചെന്നീ-
ടിനാൻ. 25
നഗ്നയായീടുമവളന്തികമായാതനാം
മുക്കണ്ണൻതന്നെക്കണ്ടിട്ടധികം ലജ്ജപൂണ്ടു
നേരേനിൽക്കാതെ മന്ദസ്മിതവും ചെയ്തുകൊണ്ടു
ഭൂരുഹസമൂഹത്തിനിടയിൽ മറഞ്ഞിതേ. 26
അവളാൽഹൃതചിത്തൻ ഭഗവാൻ ഭവൻകാമ-
വിവശനായിപ്പിടിയാനയെമത്തഹസ്തി
അനുഗമിക്കുംവിധം വിഭ്രാന്തചിത്തനായ-
ശ്ലഥനവേണിയാൾ പിൻപേയമ്പോട്ടു-
നടകൊണ്ടാൻ. 27
ലേശവുമാശയെപ്രകാശിപ്പിച്ചീടാത്തൊരാ-
പ്പേശലാംഗിയെയീശൻ പിന്നാലെപാഞ്ഞു
ചെന്നു
കേശപാശത്തിൽ പിടികൂടിത്തന്മാറോടണ-
ച്ചാശു കൈരണ്ടുകൊണ്ടുമാശ്ലേഷം ചെയ്തീടിനാൻ
പിടിയാനയെ മത്തഹസ്തീന്ദ്രനെന്നമട്ടിൽ
മൂഢനാലാശ്ലിഷ്ടയദ്ദേവസൃഷ്ടയാംമായ
പന്താടിയങ്ങുമിങ്ങും സഞ്ചരിക്കയാൽ നീല-
കുന്തളംചുററും പാറിപ്പറക്കും വടിവിൽത്താൻ
ധാടിയോടീശകരപാശത്തിൽ നിന്നൊഴിഞ്ഞ-
ങ്ങോടിനാൾപാരം പൃഥുനിതംബയായീടിലും
29-30
കാമനെമുന്നംവെന്ന മഹേശൻവൈരിയാകും
കാമനാൽവിജയിക്കപ്പെട്ടവൻ മട്ടിലിപ്പോൾ
അത്ഭുതകർമ്മാവാകും വിഷ്ണുവിന്നിച്ഛയ്ക്കൊത്തി-
ട്ടിപ്പരാധീനാവസ്ഥകൈക്കൊണ്ടെന്നതേയുള്ളു 31
ഗർഭധാരണത്തിനായിച്ഛിക്കും ഗോവിൻപിൻപേ
വിഭ്രമിച്ചോടിച്ചെല്ലും മത്തനാം വൃഷംമട്ടിൽ
മോഹിനീവേഷമാളുംവിഷ്ണുവിൻ പിൻപേ-
പോകും
ശ്രീഹരൻതൻസഫലരേതസ്സു പതിച്ചിതു 32
സാധുസമ്മതാ! മഹാത്മാവാകും ശ്രീശിവൻതൻ-
രേതസ്സുധരിത്രിയിൽ വീണഭാഗങ്ങളെല്ലാം
പൊന്നുംവെള്ളിയും വിളഞ്ഞീടുമാകരങ്ങളായ്
പിന്നീടുഭവിച്ചെന്നു ധരിക്ക ധരാപതേ! 33
മോഹിനിയുടെ പിൻപേയീവിധം ഹരൻസരോ-
വാഹിനീകാനനോപകാനനശൈലങ്ങളിൽ
എങ്ങെങ്ങുമുനിവൃന്ദം തപസ്സുചെയ്തിരുന്നി-
തങ്ങങ്ങുലേശംകൂസലെന്നിയേ സഞ്ചരിച്ചാൻ. 34
സ്ഖലിച്ചുരേതസ്സപ്പോളപ്പോഴേദേവമായാ-
വിലാസമിതെന്നോർത്തു മഹേശൻപിൻതിരി-
ഞ്ഞാൻ. 35
തനിക്കും വിഷ്ണുവിനുമുള്ളതാം മഹത്വങ്ങൾ
തനിയേതാരതമ്യപ്പെടുത്തി ചിന്തിച്ചീശൻ
താനെന്നും നിയമ്യനും ശ്രീവിഷ്ണു നിയന്താവു-
മെന്നറിഞ്ഞു തെല്ലുമത്ഭുതപ്പെട്ടില്ലിതിൽ. 36
ചാപല്യമീവിധത്തിൽത്തനിക്കു പിണഞ്ഞതിൽ
താപവുംതെല്ലുപോലും നാണവുമെന്യേഹരൻ
ഇരിക്കുന്നതുകണ്ടു തുഷ്ടനായ് സ്വന്തരൂപം
ധരിച്ചീവിധം ഹരിയരുളിച്ചെയ്തീടിനാൻ. 37
മോഹിനീരൂപംപൂണ്ടമന്മായമൂലംഭവാൻ
മോഹിച്ചുകാട്ടീടിനഗോഷ്ഠിയിൽനിന്നുമിപ്പോൾ
ഹേ പാർവതീശാ! ഭവാൻതനിയേ സ്വസ്ഥാ-
നത്തെ
പ്രാപിച്ചതേതായാലും മംഗലകരമത്രേ. 38
നൂതനഭാവങ്ങളെമുററും സൃഷ്ടിപ്പതായ്
പൂതമാനസക്കെന്യേ തരിപ്പാനസാധ്യമാം
മന്മഹാമായതന്നെയങ്ങൊരാളൊഴിഞ്ഞിഹ
ചെമ്മേയതിക്രമിപ്പാനേതൊരുപുമാനുള്ളൂ. 39
കാലസ്വരൂപനാം ഞാൻ ഗുണഭാഗാനുസാരം
ചാലവേകൈക്കൊൾവതായ് ഗുണരൂപിണി
യായി
കാലചോദിതയാമീമാമകമായയിനി-
മേലിലങ്ങയെയൊരുകാലവും ബാധിച്ചീടാ. 40

**ശ്രീശുകൻ പറഞ്ഞു**

ശ്രീവത്സാങ്കിതനാകും ഹരിയോടുമാകാന്ത-
നീവിധമനുഗ്രഹംകൈക്കൊണ്ടു ദേവിയോടും
ഭൂതസഞ്ചയത്തോടും ശൌരിയെപ്രദക്ഷിണം
ചെയ്തു വന്ദിച്ചശേഷം സ്വസ്ഥാനംപ്രാപിച്ചിതു.
41
ഭഗവാൻഹരൻപുനരൃഷീന്ദ്രസ്തുതനായ്ത്ത-
ന്നകതാർതെളിഞ്ഞംശഭൂതയായ് സ്ഥിതിചെയ്യും
തന്നുടെ മായയാകും ഭവാനീദേവിയോടായ്
മന്നവശ്രേഷ്ഠാ! പിന്നെക്കഥിച്ചാനിപ്രകാരം:- 42
"പരദൈവതമായിജ്ജനനവിഹീനനാം
പുരുഷോത്തമൻതൻറലീല നീ കണ്ടുവല്ലോ?
ഞാനതുനിരീക്ഷിച്ചു മോഹിച്ചുപോയി, പരാ-
ധീനരാം പുമാന്മാർതൻ കഥ പിന്നെന്തുചൊൽവൂ?
43

1 കളിപ്പന്തു്

യം മാമപൃച്ഛസ്ത്വമുപേത്യ യോഗാൽ
സമാസഹസ്രാന്ത ഉപാരതം വൈ
സ ഏഷ സാക്ഷാൽ പുരുഷഃ പുരാണോ
ന യത്ര കാലോ വിശതേ ന വേദഃ 44

ശ്രീശുക ഉവാച

ഇതി തേƒഭിഹിതസ്താത വിക്രമഃ ശാർങ്ഗധന്വനഃ
സിന്ധോർന്നിർമ്മഥനേ യേന ധൃതഃ പൃഷ്ഠേ മഹാചലഃ 45

ഏതന്മുഹുഃ കീർത്തയതോƒനുശൃണ്വതോ
ന രിഷ്യതേ ജാതു സമുദ്യമഃ ക്വചിൽ
യദുത്തമശ്ലോകഗുണാനുവർണ്ണനം
സമസ്തസംസാരപരിശ്രമാപഹം. 46

അസദവിഷയമങ്ഘ്രിം ഭാവഗമ്യം പ്രപന്നാ-
നമൃതമമരവര്യാനാശയൽ സിന്ധുമഥ്യം
കപടയുവതിവേഷോ മോഹയന്യഃ സുരാരീം-
സ്തമഹമുപസൃതാനാം കാമപൂരം നതോƒസ്മി. 47

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
ശങ്കരമോഹനം നാമ ദ്വാദശോƒധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 6814 അഷ്ടമസ്കന്ധേ ശ്ലോകാഃ 487

## ത്രയോദശോƒധ്യായഃ

ശ്രീശുക ഉവാച

മനുർവ്വിവസ്വതഃ പുത്രഃ ശ്രാദ്ധദേവ ഇതി ശ്രുതഃ
സപ്തമോ വർത്തമാനോ യസ്തദപത്യാനി മേ ശൃണു. 1
ഇക്ഷ്വാകുർന്നഭഗശ്ചൈവ ധൃഷ്ടഃ ശര്യാതിരേവ ച
നരിഷ്യന്തോƒഥ നാഭാഗഃ സപ്തമോ ദിഷ്ട ഉച്യതേ. 2
കരൂഷശ്ച പൃഷധ്രശ്ച ദശമോ വസുമാൻ സ്മൃതഃ
മനോർവ്വൈവസ്വതസ്യൈതേ ദശ പുത്രാഃ പരന്തപ. 3
ആദിത്യാ വസവോ രുദ്രാ വിശ്വേദേവാ മരുദ്ഗണാഃ
അശ്വിനാവൃഭവോ രാജന്നിന്ദ്രസ്തേഷാം പുരന്ദരഃ 4
കശ്യപോƒത്രിർവ്വസിഷ്ഠശ്ച വിശ്വാമിത്രോƒഥ ഗൌതമഃ
ജമദഗ്നിർഭരദ്വാജ ഇതി സപ്തർഷയഃ സ്മൃതാഃ 5
അത്രാപി ഭഗവജ്ജന്മ കശ്യപാദദിതേരഭൂൽ
ആദിത്യാനാമവരജോ വിഷ്ണുർവ്വാമനരൂപധൃക്. 6
സംക്ഷേപതോ മയോക്താനി സപ്ത മന്വന്തരാണി തേ
ഭവിഷ്യാണ്യഥ വക്ഷ്യാമി വിഷ്ണോഃ ശക്ത്യാന്വിതാനി ച. 7
വിവസ്വതശ്ച ദ്വേ ജായേ വിശ്വകർമ്മസുതേ ഉഭേ
സംജ്ഞാ ഛായാ ച രാജേന്ദ്ര യേ പ്രാഗഭിഹിതേ തവ. 8
തൃതീയാം ബഡവാമേകേ താസാം സംജ്ഞാസുതാസ്ത്രയഃ
യമോ യമീ ശ്രാദ്ധദേവഃ ഛായായാശ്ച സുതാഞ്ഛൃണു. 9
സാവർണ്ണിസ്തപതീ കന്യാ ഭാര്യാ സംവരണസ്യ യാ
ശനൈശ്ചരസ്തൃതീയോƒഭൂദശ്വിനൌ ബഡവാത്മജൌ. 10
അഷ്ടമേƒന്തര ആയാതേ സാവർണ്ണിർഭവിതാ മനുഃ
നിർമ്മോകവിരജസ്കാദ്യാഃ സാവർണ്ണിതനയാ നൃപ. 11
തത്ര ദേവാഃ സുതപസോ വിരജാ അമൃതപ്രഭാഃ
തേഷാം വിരോചനസുതോ ബലിരിന്ദ്രോ ഭവിഷ്യതി. 12
ദത്ത്വേമാം യാചമാനായ വിഷ്ണവേ യഃ പദത്രയം
രാദ്ധമിന്ദ്രപദം ഹിത്വാ തതഃ സിദ്ധിമവാപ്സ്യതി. 13
യോƒസൌ ഭഗവതാ ബദ്ധഃ പ്രീതേന സുതലേ പുനഃ
നിവേശിതോƒധികേ സ്വർഗ്ഗാദധുനാƒƒസ്തേ സ്വരാഡിവ. 14
ഗാലവോ ദീപ്തിമാൻ രാമോ ദ്രോണപുത്രഃ കൃപസ്തഥാ
ഋഷ്യശൃംഗഃ പിതാസ്മാകം ഭഗവാൻ ബാദരായണഃ 15
ഇമേ സപ്തർഷയസ്തത്ര ഭവിഷ്യന്തി സ്വയോഗതഃ
ഇദാനീമാസതേ രാജൻ സ്വേ സ്വ ആശ്രമമണ്ഡലേ. 16

ആയിരം സംവത്സരം ഞാൻ ധ്യാനസമാധിയി-
ലായിരുന്നതിൽനിന്നുമുണൎന്ന സമയത്തിൽ
ധ്യാനിപ്പതാരെയെന്നു ചോദിച്ചുവല്ലോനീയാ-
ശ്രീനിവാസൻ പുരാണപൂരുഷനിവനല്ലോ
ഇവനു കാലംമൂലം നാശമോവേദോക്തമാം
വിവിധകർമ്മങ്ങളാൽ ജന്മമോ ഭവിച്ചീടാ." 44

ശ്രീഭഗവാൻ പറഞ്ഞു

ക്ഷീരാബ്ധിമഥനത്തിൽ മഹത്താം മന്ദരാദ്രി
ധാരണംചെയ്യതാരോ പെട്ടെന്നു പൃഷ്ഠത്തിനാൽ
ശാർങ്ഗധന്വാവാകുമബ്ഭഗവാൻ തൻ ചരിത്ര-
ങ്ങളെയോടീവിധത്തിൽ ചൊല്ലിനേൻമഹീപതേ!
ഇക്കഥവീണ്ടുംവീണ്ടും കീൎത്തിക്കുന്നവൻെറയും
കേൾക്കുവോൻെറയും ശ്രമം നിഷ്ഫലമാകാനൂനം
ഭഗവൽക്കഥയേതു ശ്രവണമാത്രത്തിൽത്താൻ
സകലഭവപരിശ്രമവുമൊഴിക്കുന്നു. 45-46

മായാമോഹിനിയായി ദൈത്യരെ വഞ്ചിച്ചാദി-
തേയരെയബ്ധിലബ്ധമമൃതമാശുട്ടീയോ
ഭാവഗമ്യമായസജ്ജനങ്ങൾക്കപ്രാപ്യമാം
പാവനപാദാംബുജമൊത്തു ശോഭിപ്പതാരോ
ശരണാഗതന്മാർ തന്നഖിലാഭീഷ്ടങ്ങളും
നിറവേററീടുമാ ശ്രീഹരിയേ നമിക്കുന്നേൻ. 47

---

# അദ്ധ്യായം 13

ശ്രീശുകൻ പറഞ്ഞു

വിവസ്വത്തനൂജനായ് ശ്രാദ്ധദേവാഭിഖ്യയിൽ
ഭുവനപ്രസിദ്ധനായിക്കാലം വൎത്തിച്ചിട്ടും
സപ്തമമനുവിൻെറ സന്താനങ്ങളേയുംഞാ-
നിപ്പോഴുരതുളുന്നു കേൾക്കുക ധരാപതേ! 1

ഇക്ഷ്വാകു, നഭഗനും ധൃഷ്ടനും, ശര്യാതി, ന-
രിഷ്യന്തൻ, നാഭാഗനുംസപ്തമൻ ദിഷ്ടൻതാനും
പൃഷധ്രൻകരൂഷനും പത്താമൻ വസുമാനും
രസാധീശ്വരാ! വൈവസ്വതനന്ദനരത്രേ. 2-3

വസുക്കളാദിത്യന്മാർ രുദ്രന്മാർ വിശ്വേദേവ-
രൃഷഭൻമരുദ്ഗണമശ്വികളിവരെല്ലാം
ദേവന്മാരത്രേയിവൎക്കൊക്കെയുമധീശനായ്-
ബ്ഭുവരാ! പുരന്ദരനിന്ദ്രനായ് തീൎന്നീടിനാൻ 4

അത്രി, കശ്യപൻ, ജമദഗ്നി, ഗൌതമൻ, വിശ്വാ-
മിത്രൻ, വസിഷ്ഠൻ, ഭരദ്വാജനുംസപ്തൎഷികൾ. 5

ചൊല്ലെഴാള്ളും കശ്യപൻതൻ പുത്രനായവതാരം
കൈക്കൊണ്ടാനദിതിയിലിക്കാലം ജഗന്നാഥൻ 6

വാമനരൂപത്തിലാണാദിത്യാനുജനായി
ശ്രീമഹാവിഷ്ണുദേവനാജന്മംവരിച്ചതും
കഴിഞ്ഞമനന്തരമേഴും ഞാൻ ഭവാനോടു
മൊഴിഞ്ഞു സംക്ഷേപമായിനിമേലുണ്ടായിട്ടും;
മനന്തരങ്ങളേയുമവതാരങ്ങളേയും
ചൊന്നിടാം നേരേകേട്ടുകൊള്ളുകമന്നവേന്ദ്രാ! 7

പൃഥ്വീശാ; സംജ്ഞയെന്നും ഛായയെന്നു-
മായ്രണ്ടു
പുത്രിമാരുണ്ടു വിശ്വകർമ്മാവിനെന്നുള്ളതും
ആയവരിരുപേരും വിവസ്വാൻ തനിക്കുള്ള
ജായമാരാണെന്നതും മുന്നേഞാൻ ചൊല്ലി-
യല്ലോ. 8

മൂന്നാമതായവന്നു വഡവയെന്നായൊരു
തന്വംഗീമണികൂടിയുണ്ടെന്നു ചൊൽവൂചിലർ
യമനും യമിതാനും ശ്രാദ്ധദേവനും സംജ്ഞാ-
കമനീജാതർ, ചൊല്ലാം ഛായതൻ പുത്രരേയും 9
സാവൎണ്ണി, ശനൈശ്വരനെന്നിരുസുതന്മാരും
ഭൂവരാ! തപതിയാം പുത്രിയും ഛായയ്ക്കുണ്ടായ്
തപതിസംവരണപത്നിയാ, യശ്വിനികൾ
നൃപതേ! വഡവതന്നാത്മജരെന്നോൎക്കണം. 10
എട്ടാം മനന്തരത്തിൽ മനുവാംസാവൎണ്ണിതത്-
പുത്രരാം നിൎമ്മോകനും വിരജസ്കാദ്യന്മാരും 11
അമൃതപ്രഭന്മാരും സുതപസ്സുന്ദോഹവ്യ-
മമരന്മാരായിട്ടും വിരജന്മാരുമന്നാൾ
അവൎക്കിന്ദ്രനായ് വിരോചനപുത്രനാംബലി
ഭവിക്കുമെന്നും ധരിച്ചീടുക കരുദ്വഹാ! 12
ഏതൊരുമഹാൻ യാചിച്ചീടിനവിഷ്ണുവിന്നീ-
മേദിനിയടിമൂന്നായ് ദാനമേകിയശേഷം
തനിക്കു ലഭിക്കുമദ്ദേവേന്ദ്രപദംപോലും
തൃണംപോൽ സന്ത്യജിച്ചു സിദ്ധിയെ പ്രാപി
ച്ചുവോ 13

ദിതിജാരിയാൽ ബദ്ധനായനേരവുംനേരേ
പ്രദർശിപ്പിച്ച സത്യംതൊട്ടു സദ്ഗുണങ്ങളാൽ
തുഷ്ടനായ് ഭഗവാനസ്സ്വർഗ്ഗലോകത്തിനേക്കാൾ
പുഷ്ടഭൂതികളാളും സുതലമാക്കേകിയോ
ആ വൈരോചനിയിന്നും സുതലാധീശനായി
ദേവേന്ദ്രനെപ്പോലും തത്ര വാഴുന്നു സുഖമായി. 14
ഗാലവൻദീപ്തിമാനും പരശുരാമൻകൃപൻ
നാലുപേർ പിന്നെ ദ്രോണപുത്രനാമശ്വത്ഥാമാ
ഋശ്യശൃംഗാഖ്യൻ മുനി ഞങ്ങടെ പിതാവാകും
വ്യാസനും സപ്തൎഷിമാരായിട്ടും ധരാപതേ! 15-16

ദേവഗുഹ്യാത്സരസ്വത്യാം സാർവ്വഭൗമ ഇതി പ്രഭുഃ
സ്ഥാനം പുരന്ദരാദ്ധൃത്വാ ബലയേ ദാസ്യതീശ്വരഃ 17
നവമോ ദക്ഷസാവർണ്ണിർമ്മനുർവ്വരുണസംഭവഃ
ഭൂതകേതുർദ്ദീപ്തകേതുരിത്യാദ്യാസ്തത്സുതാ നൃപ 18
പാരാ മരീചിഗർഭാദ്യാ ദേവാ ഇന്ദ്രോഽത്ഭുതഃ സ്മൃതഃ
ദ്യുതിമത്പ്രമുഖാസ്തത്ര ഭവിഷ്യന്ത്യൃഷയസ്തതഃ 19
ആയുഷ്മതോഽംബുധാരായാമൃഷഭോ ഭഗവത്കലാ
ഭവിതാ യേന സംരാദ്ധാം ത്രിലോകീം ഭോക്ഷ്യതേഽത്ഭുതഃ 20
ദശമോ ബ്രഹ്മസാവർണ്ണിരുപശ്ലോകസുതോ മഹാൻ
തത്സുതാ ഭൂരിഷേണാദ്യാ ഹവിഷ്മൽപ്രമുഖാ ദ്വിജാഃ 21
ഹവിഷ്മാൻ സുകൃതിഃ സത്യോ ജയോ മൂർത്തിസ്തദാ ദ്വിജാഃ
സുവാസനവിരുദ്ധാദ്യാ ദേവാഃ ശംഭുഃ സുരേശ്വരഃ 22
വിഷ്വക്സേനോ വിഷൂച്യാം തു ശംഭോഃ സഖ്യം കരിഷ്യതി
ജാതഃ സ്വാംശേന ഭഗവാൻ ഗൃഹേ വിശ്വസൃജോ വിഭുഃ 23
മനുർവ്വൈ ധർമ്മസാവർണ്ണിരേകാദശമ ആത്മവാൻ
അനാഗതാസ്തത്സുതാശ്ച സത്യധർമ്മാദയോ ദശ 24
വിഹംഗമാഃ കാമഗമാ നിർവ്വാണരുചയഃ സുരാഃ
ഇന്ദ്രശ്ച വൈധൃതസ്തേഷാമൃഷയശ്ചാരുണാദയഃ 25
ആര്യകസ്യ സുതസ്തത്ര ധർമ്മസേതുരിതി സ്മൃതഃ
വൈധൃതായാം ഹരേരംശസ്ത്രിലോകീം ധാരയിഷ്യതി. 26
ഭവിതാ രുദ്രസാവർണ്ണീ രാജൻ ദ്വാദശമോ മനുഃ
ദേവവാനുപദേവശ്ച ദേവശ്രേഷ്ഠാദയഃ സുതാഃ 27
ഋതധാമാ ച തത്രേന്ദ്രോ ദേവാശ്ച ഹരിതാദയഃ
ഋഷയശ്ച തപോമൂർത്തിസ്തപസ്വ്യാഗ്നീധ്രകാദയഃ 28
സ്വധാമാഖ്യോ ഹരേരംശഃ സാധയിഷ്യതി തന്മനോഃ
അന്തരം സത്യസഹസഃ സൂനൃതായാഃ സുതോ വിഭുഃ 29
മനുസ്ത്രയോദശോ ഭാവ്യോ ദേവസാവർണ്ണിരാത്മവാൻ
ചിത്രസേനവിചിത്രാദ്യാ ദേവസാവർണ്ണിദേഹജാഃ 30
ദേവാഃ സുകർമ്മസുത്രാമസംജ്ഞാ ഇന്ദ്രോ ദിവസ്പതിഃ
നിർമ്മോകതത്ത്വദർശാദ്യാ ഭവിഷ്യന്ത്യൃഷയസ്തദാ. 31
ദേവഹോത്രസ്യ തനയ ഉപഹർത്താ ദിവസ്പതേഃ
യോഗേശ്വരോ ഹരേരംശോ ബൃഹത്യാം സംഭവിഷ്യതി. 32
മനുർവ്വാ ഇന്ദ്രസാവർണ്ണിശ്ചതുർദ്ദശമ ഏഷ്യതി
ഉരുഗംഭീരബുദ്ധ്യാദ്യാ ഇന്ദ്രസാവർണ്ണിവീര്യജാഃ 33
പവിത്രാശ്ചാക്ഷുഷാ ദേവാഃ ശുചിരിന്ദ്രോ ഭവിഷ്യതി
അഗ്നിർബ്ബാഹുഃ ശുചിഃ ശുദ്ധോ മാഗധാദ്യാസ്തപസ്വിനഃ 34
സത്രായണസ്യ തനയോ ബൃഹത്ഭാനുസ്തദാ ഹരിഃ
വിതാനായാം മഹാരാജ ക്രിയാതന്തൂന്വിതായിതാ. 35
രാജംശ്ചതുർദ്ദശൈതാനി ത്രികാലാനുഗതാനി തേ
പ്രോക്താന്യേഭിർമ്മിതഃ കല്പോ യുഗസാഹസ്രപര്യയഃ 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
മന്വന്തരാനുവർണ്ണനം നാമ ത്രയോദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6850 അഷ്ടമസ്കന്ധേ ശ്ലോകാഃ 523

---

## ചതുർദ്ദശോഽധ്യായഃ

**രാജോവാച**

മന്വന്തരേഷു ഭഗവന്യഥാ മന്വാദയസ്ത്വിമേ
യസ്മിൻ കർമ്മണി യേ യേന നിയുക്താസ്തദ്വദസ്വ മേ. 1

ഇക്കാലമവരെല്ലാം യോഗപ്രഭാവത്തോട്ടം
സൗഖ്യമായ് താന്താങ്ങൾതന്നാശ്രമങ്ങളിൽ
വാഴ്വു
ആ മനുവിൻെറകാലം തന്നിലാദേവഗുഹ്യ
നാമാവിൻ സുതനായിസ്സരസ്വതീദേവിയിൽ
സാർവഭൌമാഖ്യയോട്ട ജനിച്ചിട്ടഖിലേശൻ
ദേവേന്ദ്രസ്ഥാനം ഹരിച്ചേകിട്ടം ബലിക്കായി 17
ഒൻപതാം മനുവായിപ്പാശിതൻ തനൂജനും
വൻപനുമാകും ദക്ഷസാവർണ്ണി ഭവിച്ചീട്ടം
ഭൂതകേതുവും ദീപ്തകേതുവും മററുമാത്മ-
ജാതരായ്ഭവിക്കുമാമനുവിനക്കാലത്തിൽ 18
പാരന്മാർ മരീചിഗർഭാദ്യരും ദേവന്മാരായ്-
ത്തീരും സുപ്രസിദ്ധനാമത്ഭുതനിന്ദ്രനാകും
ദ്യുതിമാൻ,വസു,ഹവ്യൻ, ജ്യോതിഷ്മാൻ,സത്യൻ
മേധാ-
തിഥിയും, സവനനുമാമനു സപ്തർഷികൾ. 19
ആയുഷ്മാനെന്ന താതൻതന്നിൽനിന്നംബുധാര-
യായിട്ടം മാതാവിലന്നൃഷഭനെന്നപേരിൽ
ചില്ലമാൻ പിറന്നു മൂപ്പാരിൻെറയാധിപത്യ-
മത്ഭുതാഖ്യനാം സുരനാഥനായർപ്പിച്ചീട്ടം 20
സന്മതേ! ഉപശ്ലോകപുത്രനായ് മഹാത്മാവാം
ബ്രഹ്മസാവർണ്ണിപത്താം മനുവായ് ഭവിച്ചീട്ടം
ഭൂരിഷേണാദ്യർ മനുപുത്രരായീട്ടം നൃപ-
ഹീരമേ! ഹവിഷ്മാൻ തൊട്ടവരാം സപ്തർഷികൾ
21
ഹവിഷ്മാൻ സത്യൻ, ജയൻ,സുകൃതി പൌലോ
ഹനും
ന്നവരാ! ഭാർഗ്ഗവനും മൂർത്തിയുമത്രേയവർ
സുവാസനന്മാർ വിരുദ്ധാദ്യരും സുരന്മാരായ്-
ഭവിക്കും ശംഭുനാമാവായീട്ടം ദേവാധിപൻ. 22
അന്നീശൻ,വിശ്വസൃക്കിൻ ജായയാം വിഷൂചി-
യിൽ
വന്നവതരിച്ചുററം സൈന്യസന്നാഹത്തൊട്ടം
ഇന്ദ്രനായിരിക്കുമശ്ശംഭുവിന്നപ്പൊഴപ്പോ
ളന്യൂനളംതുണചെയ്യം വിഷ്വക്സേനാഖ്യനായി
മന്നവാ! വിഷ്ണുഭക്തൻ ധർമ്മസാവർണ്ണിപതി-
നൊന്നാമൻ മനു,സത്യധർമ്മാദ്യർ തത്സുതന്മാർ 24
കാമഗർ,വിഹംഗമർ,നിർവാണരുച്യാദ്യരു-
മാമന്നു സുരവൃന്ദം വൈധൃതനിന്ദ്രനാകും
അരുണാദികളേഴുമൃഷികളാകുമെന്നു-
മറിഞ്ഞീട്ടകപാണ്ഡവേയഭൂപാലമൗലേ! 25
ആര്യകഭാര്യയാകും വൈധൃതിതന്നിലന്നാൾ
നാരായണൻതാൻ ധർമ്മസേതുവെന്നാഖ്യയോട്ടം
സ്വാംശത്താലവതരിച്ചഖിലലോകത്തിനു-
മൈശ്വര്യാഭിവൃദ്ധിയും സൌഖ്യവുമരുളീട്ടം. 26

രുദ്രസാവർണ്ണിയാകും ദ്വാദശമനു,ദേവ-
ശ്രേഷ്ഠനൃതുധാമാവു, ഹരിതാദ്യർ,
വിണ്ണോരാം തപോമൂർത്തി [1] തപസ്വാഗ്നീധ്റ-
കാദ്യർ
സപ്തർഷിമാർതാൻ സത്യസഹസ്സിൻ പുത്രനായി-
ട്ടത്തവ്വിൽ സൂനൃതയാം മാതാവിൽ സ്വധാമാവാം
നാമത്തിൽപിറന്നീട്ടം വിഷ്ണ്വംശമക്കാലത്തെ-
ഭൂമിപാലകന്മാരെയഖിലം രക്ഷിച്ചീട്ടം. 28-29
ശ്രീവിഷ്ണഭക്തനാകും ദേവസാവർണ്ണി നാമാ-
വായുള്ളതും പതിമൂന്നാം മനു,ഭൂപാലമൌലേ!
ചിത്രസേനൻ വിചിത്രൻ മുതലായവർമനു-
പുത്രന്മാരായും ഭവിച്ചീട്ടമെന്നറിഞ്ഞാലും 30
അന്നാൾ സുകർമ്മാവു സുത്രാമാവുതൊട്ടോർ സുര-
രിന്ദ്രനായ് ഭവിച്ചീട്ടം ചൊൽക്കൊള്ളും ദിവ-
സ്പതി
നിർമ്മോകൻതത്ത്വദർശനാമകൻ തുടങ്ങിയ
ബ്രഹ്മജ്ഞാനികളേഴുമൃഷികളായും വരും, 31
ദേവഹോത്രാഖ്യൻതൻെറ പുത്രനായ് ബൃഹതി-
യിൽ
ശ്രീവാസുദേവാംശം സംജാതമാമതുപിന്നെ
യോഗേശനാമമാൻ വിവിധമുപകാരം
നാകാധിനാഥനരുളീട്ടമെന്നറിഞ്ഞാലും. 32
ഇന്ദ്രസാവർണ്ണിപതിന്നാലാമൻ മനുവാംത-
ന്നന്ദനരത്രേയുരുഗംഭീരബുദ്ധ്യാദികൾ 33
പവിത്രന്മാരും ചാക്ഷുഷാദ്യരും ദേവന്മാരായ്-
ഭവിക്കുമിന്ദ്രനായിത്തീർന്നിട്ടം ശുചിയന്നാൾ
അഗ്നിബാഹുവും, ശുചി, ശുദ്ധൻതൊട്ടുള്ള-
വിപ്ര-
രന്നത്തെ സ്സപ്തർഷിമാരായിട്ടം ഭവിച്ചീട്ടം. 34
ആ മന്വന്തരംതന്നിൽ ഭഗവാൻ സത്രായണ-
നാമാവിൻ തനൂജനായ് വിതാനാമാതാവിങ്കൽ
ബൃഹദ്ഭാനവാഖ്യാതനായ് ജനിച്ചുകർമ്മമാർഗ്ഗം
മഹിയിലെങ്ങും നടപ്പാക്കീട്ടം വേണ്ടുംവിധം. 35
ഭൂപതേ! കഴിഞ്ഞതും നടക്കുന്നതുംമേലാൽ
പ്രാപിക്കുന്നതുമാം മന്വന്തരം പതിന്നാലും
കേൾപ്പിച്ചീടിനേൻ യുഗസാഹസ്രപര്യന്തമാം
കല്പമിപ്പതിന്നാലുമനുകാലത്താൽ ഗണ്യം. 36

## അദ്ധ്യായം 14

രാജാവു പറഞ്ഞു

ഓരോരോമന്വന്തരം തന്നിലും മന്വാദിക
ളാരാരെയേതേതിനു നിയോഗിച്ചെന്നുചൊൽക 1

[1] തപസ്വി അഗ്നീധ്റകൻ തുടങ്ങിയവർ

ശ്രീശുക ഉവാച

മനവോ മനുപുത്രാശ്ച മുനയശ്ച മഹീപതേ
ഇന്ദ്രാഃ സുരഗണാശ്ചൈവ സർവ്വേ പുരുഷശാസനാഃ 2
യജ്ഞാദയോ യാഃ കഥിതാഃ പൌരുഷ്യസ്തനവോ നൃപ
മന്വാദയോ ജഗദ്യാത്രാം നയന്ത്യാഭിഃ പ്രചോദിതാഃ 3
ചതുർയ്യുഗാന്തേ കാലേന ഗ്രസ്താഞ്ഛ്രുതിഗണാന്യഥാ
തപസാ ഋഷയോഽപശ്യന്യതോ ധർമ്മഃ സനാതനഃ 4
തതോ ധർമ്മം ചതുഷ്പാദം മനവോ ഹരിണോദിതാഃ
യുക്താഃ സഞ്ചാരയന്ത്യദ്ധാ സ്വേ സ്വേ കാലേ മഹീം നൃപ. 5
പാലയന്തി പ്രജാപാലാ യാവദന്തം വിഭാഗശഃ
യജ്ഞഭാഗഭുജോ ദേവാ യേ ച തത്രാന്വിതാശ്ച തൈഃ 6
ഇന്ദ്രോ ഭഗവതാ ദത്താം ത്രൈലോക്യശ്രിയമൂർജ്ജിതാം
ഭുഞ്ജാനഃ പാതി ലോകാംസ്ത്രീൻ കാമം ലോകേ പ്രവർഷതി. 7
ജ്ഞാനം ചാനുയുഗം ബ്രൂതേ ഹരിഃ സിദ്ധസ്വരൂപധൃക്
ഋഷിരൂപധരഃ കർമ്മ യോഗം യോഗേശരൂപധൃക്. 8
സർഗ്ഗം പ്രജേശരൂപേണ ദസ്യൂൻ ഹന്യാൽ സ്വരാഡ്വപുഃ
കാലരൂപേണ സർവ്വേഷാമഭാവായ പൃഥഗ്ഗുണഃ 9
സ്തൂയമാനോ ജനൈരേഭിർമ്മായയാ നാമരൂപയാ
വിമോഹിതാത്മഭിർന്നാനാദർശനൈർന്ന ച ദൃശ്യതേ. 10
ഏതൽ കല്പവികല്പസ്യ പ്രമാണം പരികീർത്തിതം
യത്ര മന്വന്തരാണ്യാഹുശ്ചതുർദ്ദശ പുരാവിദഃ 11

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ ചതുർദ്ദശോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6861 അഷ്ടമസ്കന്ധേ ശ്ലോകാഃ 534**

---

## പഞ്ചദശോഽധ്യായഃ

രാജോവാച

ബലേഃ പദത്രയം ഭൂമേഃ കസ്മാദ്ധരിരയാചത
ഭൂതേശ്വരഃ കൃപണവല്ലബ്ധാർത്ഥോഽപി ബബന്ധ തം. 1
ഏതദ്വേദിതുമിച്ഛാമോ മഹൽ കൌതൂഹലം ഹി നഃ
യജ്ഞേശ്വരസ്യ പൂർണ്ണസ്യ ബന്ധനം ചാപ്യനാഗസഃ 2

ശ്രീശുക ഉവാച

പരാജിതശ്രീരസുഭിശ്ച ഹാപിതോ
ഹീന്ദ്രേണ രാജൻ ഭൃഗുഭിഃ സ ജീവിതഃ
സർവ്വാത്മനാ താനഭജദ്ഭൃഗൂൻ ബലിഃ
ശിഷ്യോ മഹാത്മാർത്ഥനിവേദനേന. 3
തം ബ്രാഹ്മണാ ഭൃഗവഃ പ്രീയമാണാ
അയാജയന്വിശ്വജിതാ ത്രിണാകം
ജിഗീഷമാണം വിധിനാഭിഷിച്യ
മഹാഭിഷേകേണ മഹാനുഭാവാഃ 4
തതോ രഥഃ കാഞ്ചനപട്ടനദ്ധോ
ഹയാശ്ച ഹര്യശ്വതുരംഗവർണ്ണാഃ
ധ്വജശ്ച സിംഹേന വിരാജമാനോ
ഹുതാശനാദാസ ഹവിർഭിരിഷ്ടാൽ. 5
ധനുശ്ച ദിവ്യം പുരടോപനദ്ധം
തൂണാവരിക്തൌ കവചം ച ദിവ്യം
പിതാമഹസ്തസ്യ ദദൌ ച മാലാ-
മമ്ലാനപുഷ്പാം ജലജം ച ശുക്രഃ 6
ഏവം സ വിപ്രാർജ്ജിതയോധനാർത്ഥ-
സ്തൈഃ കല്പിതസ്വസ്ത്യയനോഽഥ വിപ്രാൻ
പ്രദക്ഷിണീകൃത്യ കൃതപ്രണാമഃ
പ്രഹ്ലാദമാമന്ത്ര്യ നമശ്ചകാര. 7
അഥാരുഹ്യ രഥം ദിവ്യം ഭൃഗുദത്തം മഹാരഥഃ
സുസ്രഗ്ധരോഽഥ സംനഹ്യ ധന്വീ ഖഡ്ഗീ ധൃതേഷുധിഃ 8
ഹേമാംഗദലസദ്ബാഹുഃ സ്ഫുരന്മകരകുണ്ഡലഃ
രരാജ രഥമാരൂഢോ ധിഷ്ണ്യസ്ഥ ഇവ ഹവ്യവാട്. 9

ശ്രീശുകൻ പറഞ്ഞു

മനുക്കൾ, മനുപുത്രർ, സപ്തർഷിമാരും സുര-
ഗണവുംദേവേന്ദ്രനും പുരുഷാജ്ഞാകർമ്മാർ 2
മന്വന്തരങ്ങൾതോറും ഭഗവാൻ ജന്മംവരി-
ച്ചുന്നന്നവാഴും മനുഭൂപരെക്കൊണ്ടുതന്നെ
ലോകമര്യാദതെററിച്ചീടാതെ കാര്യങ്ങളെ
ലോകത്തിൽവിഘ്നമെന്യേ നടത്തിച്ചീടുന്നതു. 3
കാലത്താൽ ഗ്രസ്തമാകുമാഗമങ്ങളെയെല്ലാം
ചാലവേ ചതുര്യുഗാന്തത്തിലമ്മഹർഷിമാർ
തപസ്സുകൊണ്ടു കണ്ടുപിടിക്കുന്നിതുവീണ്ടും
നൃപതേ!സനാതനധർമ്മമായതിലല്ലോ 4
പിന്നെ ശ്രീഹരിതന്നാൽ പ്രേരിതരായ് മനുക്കൾ
നന്നായിസ്സമാഹിതരായിത്തത്കാലങ്ങളിൽ
നാലുപാദങ്ങളാലും ധർമ്മത്തെ വഴിപോലെ
ചേലായീലോകമെങ്ങും പ്രചരിപ്പിക്കുന്നിതു. 5
മനുപുത്രരാം ധരാധീശരുമവക്കേഴും
തനയന്മാരും യജ്ഞഭുക്കുകൾ സുരന്മാരും
തത്ഗണങ്ങളുംചേന്നാമന്വന്തരത്തിൻ കാല-
മൊക്കെയും പാലിക്കുന്നു ധർമ്മത്തിനൊത്തു-
ലോകം. 6
ഭഗവദ്ദത്തമായിപ്പരമൂർജ്ജിതമാം ത്രി
ജഗദൈശ്വര്യമനുഭവിക്കും സുരേശ്വരൻ
കാലാനുകൂലം മഴചൊരിഞ്ഞു സസ്യങ്ങളെ
ചേലായിവർദ്ധിപ്പിച്ചു പാലിപ്പു ജഗത്ത്രയം 7
ശ്രീനിവാസനാംദേവനോരോരോയുഗത്തിലും
ജ്ഞാനോപദേശം ചെയ്വൂ സിദ്ധാവതാ-
രങ്ങളാൽ
ഋഷിരൂപം ധരിച്ചുകർമ്മവും യോഗേശനാ-
മൃഷിയായ്ത്തീന്നു യോഗമാർഗ്ഗവുമരുളുന്നു. 8
ശ്രീപതിപിന്നെ പ്രജാപതിയായ് സൃഷ്ടിക്കുന്നു
ഭൂപനായ്ചോരാദിയെ നിഹനിച്ചീടുന്നിതു
കാലസ്വരൂപനായിട്ടഖിലലോകത്തെയു-
മാലയിപ്പിക്കയെന്ന കൃത്യവും നിർവഹിപ്പു. 9
[1] നാമരൂപസ്വരൂപയായിട്ടും മായമൂലം
വ്യാമോഹിച്ചിട്ടും ജനം നാനാശാസ്ത്രാനുസാരം
സ്തുതിച്ചീടിലുമവരാരുമിബ്ഭഗവാന്റെ തൻ-
യഥാർത്ഥസ്വരൂപത്തെക്കാണുന്നതില്ലനൂനം. 10
പരാർദ്ധദ്വയമായുസ്സിയലും ബ്രഹ്മാവിന്റെ-
യൊരഹസ്സത്രേയവാന്തരമായിട്ടും കല്പം
ആയതിലൊന്നിൽ പതിന്നാലു മന്വന്തരങ്ങൾ
പോയീടുമെന്നോതുന്നു പുരാവിത്തുക്കളെല്ലാം
ഈവിധംകല്പവികല്പങ്ങൾ തൻകാലാവധി-
ഭൂപതിലലാമമേ! ചൊല്ലിനേൻ ഭവാനോടായ് 11

---

# അദ്ധ്യായം 15

രാജാവു പറഞ്ഞു

ശ്രീവിഷ്ണുദേവനീശനായിട്ടും ലുബ്ധൻമട്ടിൽ
മൂവടിസ്ഥലമെന്തിനിരന്നു ബലിയോടായ്
അതുസമ്മനസ്സോടുമേകീട്ടുമെന്തിനായ-
ദ്ദിതിജസമ്രാട്ടിനെബ്ബന്ധിച്ചു യജ്ഞേശ്വരൻ
ഒരുകുററവുംചെയ്യാത്തവനെ ദണ്ഡിപ്പതു
ശരിയല്ലിക്കാര്യങ്ങൾ വിശദംവദിച്ചാലും 1-2

ശ്രീശുകൻ പറഞ്ഞു.

അടരിൽമഹാബലിതൻസമമൈശ്വര്യവു-
മടക്കിയിന്ദ്രൻ പ്രാണനാശവും വരുത്തവേ
പുനർജ്ജീവിപ്പിച്ചുള്ള ശുക്രാദ്യക്കസുരേന്ദ്ര-
നനേകപദാത്ഥങ്ങളർപ്പിച്ചു ഭജിച്ചിതു. 3
ധനധാന്യാദിയെല്ലാം വേണ്ടപോലേകീട്ടമ-
ദ്ദനുജേന്ദ്രനിലതിപ്രീതരായ് ബ്ഭൃഗുവംശ്യർ
സ്വർല്ലോകവിജയേച്ഛുവായീടുമാമഹാനെ
കില്ലെന്യേയഭിഷേകം കഴിച്ചുവഴിപോലെ
വിശ്വജിത്തെന്നുപേരാം യാഗവും നടത്തിച്ചാ-
രിച്ഛസാധിക്കുവാനായ് ശുക്രാദിദ്വിജോത്തമർ 4
ഹവിസ്സാൽ സമർച്ചിതനാകുമഗ്നിയിൽനിന്നു
സുവർണ്ണാംബരാച്ഛന്നമായീടുമൊരുരഥം
ഇന്ദ്രാശ്വതുല്യങ്ങളാം തുരഗങ്ങളും സിംഹ-
ചിഹ്നങ്ങളൊത്തുമിന്നിപ്പാറുന്നപതാകയും. 5
പൊന്നു പൊതിഞ്ഞുള്ള ദിവ്യചാപവുമൊരിക്കലു-
മമ്പുകളൊടുങ്ങീടാതുള്ളൊരാവനാഴിയും
ദിവ്യമാംകവചവുമുളവായിതുപിന്നെ
ഭവ്യനാം ബലിക്കായിത്തത്പ്പിതാമഹനേകി
വാടാത്തമലർമാലയാചാര്യനാകും ശുക്രൻ
കേടററശംഖത്തെയും നന്ദിച്ചുനൽകീടിനാൻ 6
യുദ്ധസാമഗ്രിയെല്ലാമീവിധം മഹാബലി-
യുത്തമദ്വിജന്മാരിൽനിന്നനുഗ്രഹപൂർവ്വം
കൈക്കൊണ്ടുവലംവച്ചിട്ടവരെ പ്രണമിച്ചു
ചിക്കെന്നു പ്രഹ്ലാദനെ വന്ദിച്ചു വിടവാങ്ങി 7
പോരിനമ്മഹാരഥനൊരുങ്ങിദ്ദിവ്യമാലാ-
ധാരിയായ് വില്ലുമമ്പുമാവനാഴിയുംവാളും
എടുത്തുഹേമാംഗദകുണ്ഡലങ്ങളും പൂണ്ടു
പടുത്വമോടും ഭൃഗുദത്തമാം തേരിലേറി
ഇരുന്നീടവേപരം പരിശോഭിച്ചീടിനാൻ
സ്ഫുരദാഹവനീയ വഹ്നിയെന്നതുപോലെ 8-9

---

[1] നാമരൂപങ്ങളോടുകൂടിയവം

തുല്യൈശ്വര്യബലശ്രീഭിഃ സ്വയുതൈർദൈത്യയൂഥപൈഃ
പിബത്ഭിരിവ ഖം ദൃഗ്ഭിർദ്ദഹത്ഭിഃ പരിധീനിവ. 10
വൃതോ വികർഷൻ മഹതീമാസുരീം ധ്വജിനീം വിഭുഃ
യയാവിന്ദ്രപുരീം സ്വൃദ്ധാം കമ്പയന്നിവ രോദസീ. 11
രമ്യാമുപവനോദ്യാനൈഃ ശ്രീമദ്ഭിർന്നന്ദനാദിഭിഃ
കൂജദ്വിഹംഗമിഥുനൈർഗ്ഗായന്മത്തമധുവ്രതൈഃ 12
പ്രവാളഫലപുഷ്പോരുഭാരശാഖാമരദ്രുമൈഃ
ഹംസസാരസചക്രാഹ്വകാരണ്ഡവകുലാകുലാഃ
നളിന്യോ യത്ര ക്രീഡന്തി പ്രമദാഃ സുരസേവിതാഃ 13
ആകാശഗംഗയാ ദേവ്യാ വൃതാം പരിഖഭൂതയാ
പ്രാകാരേണാഗ്നിവർണ്ണേന സാട്ടാലേനോന്നതേന ച. 14
രുക്മപട്ടകപാടൈശ്ച ദ്വാരൈഃ സ്ഫടികഗോപുരൈഃ
ജുഷ്ടാം വിഭക്തപ്രപഥാം വിശ്വകർമ്മവിനിർമ്മിതാം. 15
സഭാചത്വരരഥ്യാഢ്യാം വിമാനൈർന്ന്യർബ്ബുദൈർയ്യുതാം
ശൃംഗാടകൈർമ്മണിമയൈർവ്വജ്രവിദ്രുമവേദിഭിഃ 16
യത്ര നിത്യവയോരൂപാഃ ശ്യാമാ വിരജവാസസഃ
ഭ്രാജന്തേ രൂപവന്നാര്യോ ഹ്യർച്ചിഭിരിവ വഹ്നയഃ 17
സുരസ്ത്രീകേശവിഭ്രഷ്ടനവസൌഗന്ധികസ്രജാം
യത്രാമോദമുപാദായ മാർഗ്ഗ ആവാതി മാരുതഃ 18
ഹേമജാലാക്ഷനിർഗ്ഗച്ഛദ്ധൂമേനാഗരുഗന്ധിനാ
പാണ്ഡുരേണ പ്രതിച്ഛന്നമാർഗ്ഗേ യാന്തി സുരപ്രിയാഃ 19

മുക്താവിതാനൈർമ്മണിഹേമകേതുഭി-
ർന്നാനാപതാകാവലഭീഭിരാവൃതാം
ശിഖണ്ഡിപാരാവതഭൃംഗനാദിതാം
വൈമാനികസ്ത്രീകലഗീതമംഗളാം. 20
മൃദംഗശംഖാനകദുന്ദുഭിസ്വനൈഃ
സതാലവീണാമുരജർഷ്ടിവേണുഭിഃ
നൃത്യൈഃ സവാദ്യൈരുപദേവഗീതകൈ-
ർമ്മനോരമാം സ്വപ്രഭയാ ജിതപ്രഭാം. 21

യാം ന വ്രജന്ത്യധർമ്മിഷ്ഠാഃ ഖലാ ഭൂതദ്രുഹഃ ശഠാഃ
മാനിനഃ കാമിനോ ലുബ്ധാ ഏഭിർഹീനാ വ്രജന്തി യൽ. 22

താം ദേവധാനീം സ വരൂഥിനീപതി-
ർബ്ബഹിഃ സമന്താൽ രുരുധേ പൃതന്യയാ
ആചാര്യദത്തം ജലജം മഹാസ്വനം
ദധ്മൌ പ്രയുഞ്ജൻ ഭയമിന്ദ്രയോഷിതാം. 23

മഘവാംസ്തമഭിപ്രേത്യ ബലേഃ പരമമുദ്യമം
സർവ്വദേവഗണോപേതോ ഗുരുമേതദുവാച ഹ. 24
ഭഗവന്നുദ്യമോ ഭൂയാൻ ബലേർന്നഃ പൂർവ്വവൈരിണഃ
അവിഷഹ്യമിമം മന്യേ കേനാസീത്തേജസോർജ്ജിതഃ
നൈനം കശ്ചിൽ കുതോ വാപി പ്രതിവ്യോഢുമധീശ്വരഃ 25
പിബന്നിവ മുഖേനേദം ലിഹന്നിവ ദിശോ ദശ
ദഹന്നിവ ദിശോ ദൃഗ്ഭിഃ സംവർത്താഗ്നിരിവോത്ഥിതഃ 26
ബ്രൂഹി കാരണമേതസ്യ ദുർധർഷത്വസ്യ മദ്രിപോഃ
ഓജഃ സഹോ ബലം തേജോ യത ഏതത്സമുദ്യമഃ 27

ഗുരുരുവാച

ജാനാമി മഘവഞ്ഛത്രോരുന്നതേരസ്യ കാരണം
ശിഷ്യായോപഭൃതം തേജോ ഭൃഗുഭിർ ബ്രഹ്മവാദിഭിഃ 28

തന്നോടുതുല്യം ബലമൈശ്വര്യം ശ്രീയുമാൻറു-
കണ്ണുകൊണ്ടാകാശത്തെ നുകരും പ്രകാരവും
ദിക്കുകളെല്ലാം ദഹിപ്പിച്ചീടും വിധത്തിലും
വിക്രമമീയന്നിടുംദൈത്യസേനേശർ ചൂഴ്ന്നു
വമ്പിച്ചസൈന്യ സന്നാഹത്തോടും മന്നും പിന്നും
കമ്പിപ്പിച്ചു ബലിമിന്ദ്രനഗരം പ്രതി പോയാൻ.
10-11

കൂജിതവിഹംഗമമിഥുനങ്ങളാൽ പരം
രാജിതമായിമത്തഭൃംഗങ്ങൾപാടുന്നതായ്
പല്ലവപുഷ്പഫലനിർഭരശാഖാളിയാ-
ലുല്ലസിച്ചീടും സുരപാദപനിരതിങ്ങും
നന്ദനാദ്യുപവനാരാമങ്ങളാലെരമ്യ-
മിന്ദ്രൻതൻപുരവരമത്യന്തം ശോഭിച്ചിതേ. 12
സാരസഹംസ ചക്രവാകങ്ങൾ ബകങ്ങൾ
കാരണ്ഡവങ്ങളെന്നിപ്പക്ഷികൾ രമിച്ചീടും
നളിനീനിരയെഴമപ്പുരിതന്നിൽസ്സുര-
ലലനാവൃന്ദം കാന്തന്മാരൊത്തുകളിക്കുന്നു. 13
അപ്പുരി,യൊരു കിടങ്ങെന്നപോൽക്കിടന്നിടും
ചൊൽപ്പൊങ്ങും ഗംഗയാലും സ്വർണ്ണനിർമ്മി-
തങ്ങളാം
[1] ഉന്നത താരാട്ടാലപ്രാകാരവൃന്ദത്താലും
നന്നായി ചുററപ്പെട്ടും ശോഭിച്ചിരുന്നുപാരം. 14
പൊൻപട്ടക്കവാടങ്ങൾ സ്ഫടികഗോപുരങ്ങ-
ളെമ്പാടും രാജപാതയീമട്ടുവിശിഷ്ടമായ്
വിശ്വകർമ്മാവിനാലെ നിർമ്മിതമായിരുന്നു
വിശ്വാതിശായിയാകും ദേവേന്ദ്രരാജധാനി. 15
ഇരിപ്പാൻ സഭകളും ലാത്തുവാൻ മുററങ്ങളും
ചരിപ്പാൻ മാർഗ്ഗങ്ങളുമസംഖ്യം വിമാനവും
പവിഴവജ്രങ്ങളാൽനിർമ്മിച്ചതലങ്ങളാ-
ലവികലാഭയാളും ശൃംഗാടകൗഘങ്ങളും
ഒത്തുചേർന്നതായ് നിത്യവയോരൂപങ്ങളാർന്നു
ശുദ്ധവസ്ത്രാലങ്കാരഭൂഷിതാംഗികളായി
ശ്യാമാഖ്യയിണങ്ങിടും നാരിമാർജ്വാലാവലീ-
വ്യാമുഗ്ദ്ധവഹ്നിമട്ടിലവിടെ ലസിച്ചിതേ.
16-17

ചേണാർന്ന ദേവാംഗനാകുന്തളങ്ങളിൽ നിന്നും
വീണിടും സൗഗന്ധിക മാലകൾതൻ സുഗന്ധം
മാരുതനനാരതം വഹിച്ചുകൊണ്ടുമാർഗ്ഗം-
തോറുമങ്ങനെ മന്ദം സഞ്ചരിച്ചിരുന്നിതേ. 18
ഒളിചിന്തിടും സ്വർണ്ണജനാലകളിലൂടെ-
വെളിക്കങ്ങകിലിൻെറ വെൺപുക പരന്നീടും
സരണിതോറും ചേർന്നു സഞ്ചരിച്ചിതു മന്ദം
സുരസുന്ദരീജനം സോല്ലാസമെല്ലായ്പ്പോഴും. 19
മുത്തുമാലകളിണങ്ങീടിന വിതാനങ്ങൾ
രത്നഹേമാരചിതധ്വജങ്ങൾ കൊടികളും

ഒത്തമേല്പുരകളാലാവൃതമായിപ്രാക്കൾ
മത്തകോകിലങ്ങളും ഭ്രമരസന്ദോഹവും
എങ്ങുമേശബ്ദിപ്പതായ് വൈമാനികസ്ത്രീ കള-
സംഗീതംചേർന്നേററവും ശുഭദമായിരുന്നു. 20
മൃദംഗാനകശംഖദുന്ദുഭിധ്വാനങ്ങളും
മുരളവീണാവേണുമുരജർഷ്ടിസ്വാനവും
ഉപദേവർതൻഗീതനർത്തനങ്ങളും ചേർന്നു
പ്രഭയാൽ മിന്നീ സാക്ഷാൽ പ്രഭയെപ്പോ
ലിപ്പുരി. 21
പ്രാണിഹിംസകർ,ഖലർ,പാപികൾ,ശഠർ,-
ലുബ്ധർ
മാനികൾകാമികൾക്കുമില്ലവിടെ പ്രവേശം
അങ്ങിനെയൊന്നുമല്ലാതുള്ള സാധുക്കളുടെ
സംഗമസ്ഥാനമത്രേ ദേവേന്ദ്രരാജധാനി. 22
ആ ദേവനഗരത്തെസ്സേനാധിപതിയാമാ-
ദൈതേയേശ്വരൻ ചുററും വളഞ്ഞാൻസൈ-
ന്യങ്ങളാൽ
ശത്രുസ്ത്രീകൾക്കു ഭീതിചേർത്തീടുമാറുഗ്രക്ര-
ദത്തമാം ശംഖം ധ്വനിപ്പിക്കയും ചെയ്തീടി-
നാൻ. 23
ബലിതൻ സമുദ്യമമഖിലംധരിച്ചുടൻ
വലശാസനൻ സർവസുരസന്ദോഹത്തോടും
തന്നുടെ കുലഗുരുവായിടും ബൃഹസ്പതി-
തന്നോടുചൊല്ലീടിനാനീവിധം സ്പഷ്ടമായി. 24
ഭഗവൻ! മഹാബലി മുൻശത്രുവസ്മദ്ഭൂതി-
യഖിലമടക്കുവാൻതയാറായ് വന്നിരിപ്പൂ
വദ്ധിച്ചതേജസ്സാടുമെത്തീടുമവനോടു
യുദ്ധത്തിനില്ലശക്തിനമുക്കെന്നാണെന്മതം.
എത്രമട്ടിലോബലംനേടിനാനിവൻ,ദൃഢം.
മേതവനവനോടിന്നേററാലും തോററുപോ-
കും. 25
മുഖത്താൽജഗത്ത്രയംപാനംചെയ്യുവോനുട്ടും
ദിഗന്തങ്ങളെ നാവാൽ നക്കുവോൻ വിധത്തിലും
ദൃക്കിനാൽദിക്കുപത്തും ദഹിപ്പിക്കുവാൻ മട്ടു-
മുല്ലൂടംകല്പവഹ്നിക്കൊത്തവനുജ്ജ്വലിപ്പൂ. 26
ഇമ്മഹദുദ്യമത്തിൻ ഹേതുവാമോജസ്സേതും
നമ്മുടെമനോബലം പ്രഭാവം കായശക്തി
ഇതെല്ലാമേതുമട്ടിലെ വിടുന്നിവനുണ്ടായ്
മതിമൻ! ഭവാനതുചൊല്ലണമെന്നോടിപ്പോൾ 27

ഗുരു പറഞ്ഞു

"വൃത്രാരേ! നല്ലപോലെധരിച്ചിരിക്കുന്നുഞാൻ
ശത്രുവിൻവദ്ധനയ്ക്കു കാരണമെന്തെന്നതും
ബ്രഹ്മജ്ഞന്മാരാം ശുക്രാചാര്യാദിഭൃഗുവംശ്യർ
സമ്മാനിച്ചിരിപ്പതത്തേജസ്സിശ്ശിഷ്യനായി 28

[1] യുദ്ധത്തിൻെറ ഉപയോഗത്തിനു ഉയർത്തിക്കെട്ടിയിരിക്കുന്ന വീടുകളുടേയും കോട്ടകളുടേയും കൂട്ടം.

ഭവദ്വിധോ ഭവാന്വാപി വർജ്ജയിത്വേശ്വരം ഹരിം
നാസ്യ ശക്തഃ പുരഃ സ്ഥാതും കൃതാന്തസ്യ യഥാ ജനാഃ 29
തസ്മാന്നിലയമുത്സൃജ്യ യൂയം സർവ്വേ ത്രിവിഷ്ടപം
യാത കാലം പ്രതീക്ഷന്തോ യതഃ ശത്രോർവ്വിപര്യയഃ 30
ഏഷ വിപ്രബലോദർക്കഃ സമ്പ്രത്യൂർജ്ജിതവിക്രമഃ
തേഷാമേവാപമാനേന സാനുബന്ധോ വിനങ്ക്ഷ്യതി. 31
ഏവം സുമന്ത്രിതാർത്ഥാസ്തേ ഗുരുണാർത്ഥാനുദർശിനാ
ഹിത്വാ ത്രിവിഷ്ടപം ജഗ്മുർഗ്ഗീർവ്വാണാഃ കാമരൂപിണഃ 32
ദേവേഷ്വഥ നിലീനേഷു ബലിർവ്വൈരോചനഃ പുരീം
ദേവധാനീമധിഷ്ഠായ വശം നിന്യേ ജഗത്ത്രയം. 33
തം വിശ്വജയിനം ശിഷ്യം ഭൃഗവഃ ശിഷ്യവത്സലാഃ
ശതേന ഹയമേധാനാമനുവ്രതമയാജയൻ. 34
തതസ്തദനുഭാവേന ഭുവനത്രയവിശ്രുതാം
കീർത്തിം ദിക്ഷു വിതന്വാനഃ സ രേജ ഉഡുരാഡിവ. 35
ബുഭുജേ ച ശ്രിയം സ്വൃദ്ധാം ദ്വിജദേവോപലംഭിതാം
കൃതകൃത്യമിവാത്മാനം മന്യമാനോ മഹാമനാഃ 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
പഞ്ചദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6897 — അഷ്ടമസ്കന്ധേ ശ്ലോകാഃ 570

---

## ഷോഡശോഽധ്യായഃ

ശ്രീശുക ഉവാച

ഏവം പുത്രേഷു നഷ്ടേഷു ദേവമാതാദിതിസ്തദാ
ഹൃതേ ത്രിവിഷ്ടപേ ദൈത്യൈഃ പര്യതപ്യദനാഥവത്. 1
ഏകദാ കശ്യപസ്തസ്യാ ആശ്രമം ഭഗവാനഗാത്
നിരുത്സവം നിരാനന്ദം സമാധേർവ്വിരതശ്ചിരാത്. 2
സ പത്നീം ദീനവദനാം കൃതാസനപരിഗ്രഹഃ
സഭാജിതോ യഥാന്യായമിദമാഹ കുരൂദ്വഹ 3
അപ്യഭദ്രം ന വിപ്രാണാം ഭദ്രേ ലോകേഽധുനാഽഽഗതം
ന ധർമ്മസ്യ ന ലോകസ്യ മൃത്യോശ്ഛന്ദാനുവർത്തിനഃ 4
അപി വാകുശലം കിഞ്ചിൽ ഗൃഹേഷു ഗൃഹമേധിനി
ധർമ്മസ്യാർത്ഥസ്യ കാമസ്യ യത്ര യോഗോ ഹ്യയോഗിനാം. 5
അപി വാതിഥയോഽഭ്യേത്യ കുടുംബാസക്തയാ ത്വയാ
ഗൃഹാദപൂജിതാ യാതാഃ പ്രത്യുത്ഥാനേന വാ ക്വചിൽ. 6
ഗൃഹേഷു യേഷ്വതിഥയോ നാർച്ചിതാഃ സലിലൈരപി
യദി നിര്യാന്തി തേ നൂനം ഫേരുരാജഗൃഹോപമാഃ 7
അപ്യഗ്നയസ്തു വേലായാം ന ഹുതാ ഹവിഷാ സതി,
ത്വയോദ്വിഗ്നധിയാ ഭദ്രേ പ്രോഷിതേ മയി കർഹിചിൽ. 8
യൽപൂജയാ കാമദുഘാന്യാതി ലോകാൻ ഗൃഹാന്വിതഃ
ബ്രാഹ്മണോഽഗ്നിശ്ച വൈ വിഷ്ണോഃ സർവ്വദേവാത്മനോ മുഖം. 9
അപി സർവ്വേ കുശലിനസ്തവ പുത്രാ മനസ്വിനി
ലക്ഷയേഽസ്വസ്ഥമാത്മാനം ഭവത്യാ ലക്ഷണൈരഹം. 10

അദിതിരുവാച

ഭദ്രം ദ്വിജഗവാം ബ്രഹ്മൻ ധർമ്മസ്യാസ്യ ജനസ്യ ച
ത്രിവർഗ്ഗസ്യ പരം ക്ഷേത്രം ഗൃഹമേധിൻ ഗൃഹാ ഇമേ. 11
അഗ്നയോഽതിഥയോ ഭൃത്യാ ഭിക്ഷവോ യേ ച ലിപ്സവഃ
സർവ്വം ഭഗവതോ ബ്രഹ്മന്നനുധ്യാനാന്ന രിഷ്യതി. 12

ഈശനാംഹരിയെന്യേ ഭവാനോഭവാനെപ്പോൾ
ശേഷിമാനന്യനോ ചെന്നവനോടെതിർത്തിടിൽ
അന്തകനോട്ടവെറും സാമാന്യജനമേററാ-
ലെന്തുണ്ടാമതിൽക്കാപിഞ്ഞൊന്നുമില്ലാശിക്ക
വാൻ 29

അതിനാൽ നിങ്ങളെല്ലാമവൻെറ ദുഷ്ടാലത്തെ
പ്രതീക്ഷിച്ചടൻ വിണ്ണുവിട്ടുപോയൊളിക്കുവിൻ
30

ക്രമത്തിലുത്ക്കർഷത്തെ പ്രാപിച്ചിട്ടിവൻപരാ-
ക്രമിയായ്ത്തീന്നാനിപ്പോളാവിപ്രർതൻബല
ത്താൽ

അവരെയവമാനിക്കുന്നതുകൊണ്ടുതന്നെ-
യിവനും ബന്ധുക്കളും നശിക്കും തക്കമില്ല.'' 31

ഭാവിവിജ്ഞനാം ഗുരുചൊന്നൊരീവാക്യംകേട്ട
ദേവന്മാർ കാമരൂപംപൂണ്ടു വിൺവിട്ടുപോയാർ

ഈവിധമവർ മറഞ്ഞീടവേ ദേവധാനി- 32
യാവാസമാക്കിബ്ബലിമുപ്പാരുമടക്കിനാൻ. 33

വിശ്വജേതാവായനുസരണമാന്നീട്ടമാ
ശിഷ്യനെവത്സലന്മാർ ശുക്രാദിമഹീസുരർ
ബലത്താലവനടക്കീടിനോരൈന്ദ്രംപദം
നിലനിർത്തുവാൻ യജിപ്പിച്ചു നൂറശ്വമേധം. 34

അതിൻെറ മഹാത്മ്യത്താലാ മഹാബലിലോക-
ത്രിതയത്തിലും ഖ്യാതം തന്നുടെ കീർത്തിപുഞ്ജം
പത്തുദിക്കിലും പരംപരത്തി ഹിമരശ്മി
ക്കൊത്തുലാലസിച്ചിതു പൃഥ്വീശശിഖാമണേ!35

ഇത്രയുംകൊണ്ടുകൃതകൃത്യനായെന്നമട്ടിൽ
വത്തിക്കും മഹാബലി ഭൂദേവാനുഗ്രഹത്താൽ
സ്വായത്തമായി ക്രമവൃദ്ധിയെ പ്രാപിച്ചതാം
ശ്രീയാൽസമാശ്ലിഷ്ടനായ്വസിച്ചാൻ വിണ്ണിൽ-
സുഖം. 36

---

## അദ്ധ്യായം 16

### ശ്രീശുകൻ പറഞ്ഞു

ഈവിധം ദേവന്മാരെക്കാണാതാകയും സ്വർഗ്ഗം
ദേവാരിവർഗ്ഗം ഹരിക്കുകയും ചെയ്തീടവേ
അദിതി, നാഥനില്ലാത്തവളെന്നുള്ളമട്ടി-
ലതിയായ് പരിതാപം വഹിച്ചാൾ ധരാപതേ!1

ഒട്ടേറെനാളായാൻപോന്നതാം സമാധിയെ
വിട്ടമാമുനിശ്രേഷ്ഠൻ കശ്യപനൊരുനാളിൽ
നിരുത്സാഹയായ്ച്ചെററുമാനന്ദമിയലാതെ-
യിരിക്കുമവൾക്കെഴമാശ്രമം പ്രാപിച്ചിതു. 2

ആഗതനായ നിജകാന്തനെസ്സത്ക്കരിച്ചു
വേഗത്തിലാസനത്തിലിരുത്തിപ്പൂജിക്കവേ
മ്ലാനാസ്യയായീടും തൻപ്രേയസിതന്നോടായ-
ന്യൂനമാമുനിവര്യൻ ചൊല്ലിനാനിപ്രകാരം 3

ചൊല്ലുകകല്യാണീ! നിൻദൈന്യകാരണം
പാരിൽ

വല്ലതുമല്ലലിപ്പോൾ വിപ്രന്മാക്കുണ്ടായിതോ
അതുകാരണമായിദ്ധർമ്മഹാനിയും ലോക-
ക്കധികം വിനാശവും സംഭവിച്ചുവോ ഭദ്രേ! 4

സദനേശ്വരീ! ഗൃഹാശ്രമത്തിൽ ധർമ്മത്തിനോ
തദനുകാമമത്ഥമിവക്കോ തെല്ലെങ്കിലും
അശുഭംനേരിട്ടുവോ യോഗികളല്ലാത്തോക്കു-
കുശലപ്രദമല്ലോ ഗൃഹസ്ഥാശ്രമം കാന്തേ! 5

സദനകാര്യസക്തയായിനീ വല്ലപോതു-
മതിഥിസൽക്കാരത്തിലശ്രദ്ധകാണിച്ചുവോ
ആഗതരാരെങ്കിലും നീയാദരിക്കായ്കയാൽ
പോകുവാനിടയായോ നിൻെറഗേഹത്തിൽ
നിന്നും 6

ഏതൊരുമന്ദിരത്തിലതിഥി ജനങ്ങളെ
പാദക്ഷാളനനീരംകൊണ്ടുമച്ചിപ്പീലയോ
ഗൃഹമതോർത്തീടുകിൽക്കുറുക്കൻ വസിച്ചിടും
ഗുഹയ്ക്കുതുല്യമായേ ഗണിച്ചീടുമാറുള്ളൂ. 7

ഞാനിവിടില്ലാതുള്ള നല്ല സന്ദർഭത്തിലും
ദീനമാനസയായി നീയമേ സുമംഗലേ!
ഹവിസ്സുണ്ടാക്കിയഗ്നിദേവനെയർച്ചിക്കാതെ
നിവസിക്കുവാനിടയായിതോ? പതിവ്രതേ!. 8

ഗൃഹസ്ഥാശ്രമിയഗ്നിപൂജയാൽ പ്രാപിക്കുന്ന
ഗൃഹനായികേ! സർവ്വകാമദം പുണ്യലോകം
അഗ്നിയും ഭൂദേവനും സർവ്വദേവതാരൂപ-
യുക്തനാം ശ്രീവിഷ്ണുവിൻമുഖമെന്നുദ്ഘോ-
ഷിപ്പൂ 9

അല്ലയോ മനസ്വിനീ! നിന്നുടെനന്ദനന്മാ-
ക്കെല്ലാക്കും സുഖമല്ലേ! നിൻെറ ലക്ഷണംകണ്ടാൽ
തെല്ലുമേ മനസ്സുഖമില്ലാത്തതായെനിക്കു
വല്ലഭേ! തോന്നീടുന്നു കാരണമെന്തുചൊല്ലു. 10

### അദിതി പറഞ്ഞു

ബ്രഹ്മജ്ഞാ! ഗൃഹമേധിൻ! ഗോക്കൾക്കും
ദ്വിജന്മാക്കും

നമ്മൾക്കും ധർമ്മത്തിനും മംഗലംഭവിക്കട്ടെ!
ധർമ്മാത്ഥകാമങ്ങൾ തന്നുത്പത്തിസ്ഥാനമെന്നു
സമ്മതിക്കപ്പെട്ടതുതന്നെയിഗ്ഗൃഹാശ്രമം. 11

സർവജ്ഞാ!ഭഗവൻ! ത്വദനുധ്യാനത്തിനാലെ
സർവവുംഹാനിയെന്യേ നടന്നുവരുന്നിതു
അഗ്നികളതിഥികൾ ഭൃത്യരെന്നിവരെഞാൻ
വിഘ്നമെന്നിയെ നിത്യമച്ചനംചെയ്യുന്നിതു. 12

കോ നു മേ ഭഗവൻ കാമോ ന സമ്പദ്യേത മാനസഃ
യസ്യാ ഭവാൻ പ്രജാധ്യക്ഷ ഏവം ധർമ്മാൻ പ്രഭാഷതേ. 13

തഥൈവ മാരീച മനഃശരീരജാഃ
പ്രജാ ഇമാഃ സത്ത്വരജസ്തമോജുഷഃ
സമോ ഭവാംസ്താസ്വസുരാദിഷു പ്രഭോ
തഥാപി ഭക്തം ഭജതേ മഹേശ്വരഃ 14

തസ്മാദീശ ഭജന്ത്യാ മേ ശ്രേയശ്ചിന്തയ സുവ്രത
ഹൃതശ്രിയോ ഹൃതസ്ഥാനാൻ സപത്നൈഃ പാഹി നഃ പ്രഭോ 15
പരൈർവ്വിവാസിതാ സാഹം മഗ്നാ വ്യസനസാഗരേ
ഐശ്വര്യം ശ്രീര്യശഃ സ്ഥാനം ഹൃതാനി പ്രബലൈർമ്മമ. 16
യഥാ താനി പുനഃ സാധോ പ്രപദ്യേരൻ മമാത്മജാഃ
തഥാ വിധേഹി കല്യാണം ധിയാ കല്യാണകൃത്തമ. 17

ശ്രീശുക ഉവാച

ഏവമഭ്യർത്ഥിതോഽദിത്യാ കസ്താമാഹ സ്മയന്നിവ
അഹോ മായാബലം വിഷ്ണോഃ സ്നേഹബദ്ധമിദം ജഗൽ. 18
ക്വ ദേഹോ ഭൌതികോഽനാത്മാ ക്വ ചാത്മാ പ്രകൃതേഃ പരഃ
കസ്യ കേ പതിപുത്രാദ്യാ മോഹ ഏവ ഹി കാരണം. 19
ഉപതിഷ്ഠസ്വ പുരുഷം ഭഗവന്തം ജനാർദ്ദനം
സർവ്വഭൂതഗുഹാവാസം വാസുദേവം ജഗൽഗുരും 20
സ വിധാസ്യതി തേ കാമാൻ ഹരിർദ്ദീനാനുകമ്പനഃ
അമോഘാ ഭഗവത്ഭക്തിർന്നേതരേതി മതിർമ്മമ. 21

അദിതിരുവാച

കേനാഹം വിധിനാ ബ്രഹ്മന്നുപസ്ഥാസ്യേ ജഗൽപതിം
യഥാ മേ സത്യസങ്കല്പോ വിദധ്യാൽ സ മനോരഥം. 22
ആദിശ ത്വം ദ്വിജശ്രേഷ്ഠ വിധിം തദുപധാവനം
ആശു തുഷ്യതി മേ ദേവഃ സീദന്ത്യാഃ സഹ പുത്രകൈഃ 23

കശ്യപ ഉവാച

ഏതന്മേ ഭഗവാൻ പൃഷ്ടഃ പ്രജാകാമസ്യ പത്മജഃ
യദാഹ തേ പ്രവക്ഷ്യാമി വ്രതം കേശവതോഷണം. 24
ഫാല്ഗുനസ്യാമലേ പക്ഷേ ദ്വാദശാഹം പയോവ്രതഃ
അർച്ചയേദരവിന്ദാക്ഷം ഭക്ത്യാ പരമയാന്വിതഃ 25
സിനീവാല്യാം മൃദാഽഽലിപ്യ സ്നായാൽ ക്രോഡവിദീർണ്ണയാ
യദി ലഭ്യേത വൈ സ്രോതസ്യേതം മന്ത്രമുദീരയേൽ. 26
ത്വം ദേവ്യാദിവരാഹേണ രസായാഃ സ്ഥാനമിച്ഛതാ
ഉദ്ധൃതാസി നമസ്തുഭ്യം പാപ്മാനം മേ പ്രണാശയ. 27
നിർവ്വർത്തിതാത്മനിയമോ ദേവമർച്ചേൽ സമാഹിതഃ
അർച്ചായാം സ്ഥണ്ഡിലേ സൂര്യേ ജലേ വഹ്നൌ ഗുരാവപി. 28
നമസ്തുഭ്യം ഭഗവതേ പുരുഷായ മഹീയസേ
സർവ്വഭൂതനിവാസായ വാസുദേവായ സാക്ഷിണേ. 29
നമോഽവ്യക്തായ സൂക്ഷ്മായ പ്രധാനപുരുഷായ ച
ചതുർവ്വിംശദ്ഗുണജ്ഞായ ഗുണസംഖ്യാനഹേതവേ. 30
നമോ ദ്വിശീർഷ്ണേ ത്രിപദേ ചതുഃശൃംഗായ തന്തവേ
സപ്തഹസ്തായ യജ്ഞായ ത്രയീവിദ്യാത്മനേ നമഃ 31
നമഃ ശിവായ രുദ്രായ നമഃ ശക്തിധരായ ച
സർവ്വവിദ്യാധിപതയേ ഭൂതാനാം പതയേ നമഃ 32

ഏതൊരുത്തിതൻ പ്രജാവൃന്ദത്തിൻനാഥൻ
ഭവാൻ
നീതിമാർഗ്ഗങ്ങളേവം കഥിക്കുന്നവോ നിത്യം
ആ മമ മാനസത്തിലുദയംചെയ്യുമേതു-
കാമിതങ്ങളുമുടൻ സാധിതപ്രായങ്ങൾതാൻ. 13
മരീചിമുനിസൂനോ! ഗുണത്രയത്തോടെഴും
ശരീരാനുചിതരെല്ലാം [1]തന്മനോദേഹജന്മാർ
അസുരാദ്യന്മാരാകുമവരിലാരിലും തെ-
ല്ലുസമഭാവമങ്ങേക്കില്ലെല്ലാം തുല്യംതന്നെ.
എന്നിരുന്നാലും ശക്തനായീടുമീശനെന്നും
തന്നുടെഭക്തനേസംസേവിച്ചീടുന്നുവല്ലോ. 14
അതിനാൽസമർത്ഥനായ് സുവ്രതനാകുമങ്ങേ-
സ്സുതതംഭജിക്കുമെൻ ശ്രേയസ്സു ചിന്തിച്ചാലും
അരികളപഹരിച്ചിരിപ്പു ഞങ്ങൾക്കുള്ള
പുരിയുമൈശ്വര്യവു,മങ്ങുടൻ രക്ഷിച്ചാലും. 15
അതിശക്തരാം ശത്രുവൃന്ദങ്ങളെനിക്കുള്ള
പദവി, വിഭൂതികൾ കീർത്തിയുമാവാസവും
അടക്കിസ്ഥാനത്തുനിന്നാട്ടിയോടിച്ചോരാഞാൻ
കടക്കാൻകഴിയാത്ത കദനാബ്ധിയിൽവീണേൻ 16
മംഗലകൃത്ത! സാധോ! മത് പുത്രരിവയെല്ലാ-
മെങ്ങിനെയായാൽവീണ്ടും പ്രാപിക്കാൻ
സാധിക്കുമോ
ആവിധമെല്ലാം ചിന്തിച്ചുപദേശിച്ചുടൻ
സർവവുംസാധിപ്പിച്ചു മംഗലംചേർത്തീടണം. 17

ശ്രീശുകൻ പറഞ്ഞു

അദിതിതന്നാലേവമർത്ഥിതനക്കശ്യപ-
നധികാശ്ചര്യയുക്തനുട്ടവളോടുചൊന്നാൻ
ഭഗവന്മായാശക്തിയത്ഭുതകരം പരം
ജഗത്തുപാടേ സ്നേഹപാശത്താൽബദ്ധമത്രേ. 18
ഭൗതികമായിജ്ജഡമായീടും ദേഹമെങ്ങോ
ഏതുമേഗുണസംഗഹീനമാമാത്മാവെങ്ങോ
സത്യത്തിലിങ്ങാരാണുള്ളതു കാന്തനോടും
പുത്രാദ്യരോടുമോർത്താൽ വല്ലതും ബന്ധമുണ്ടോ 19
ശരീരമാത്മാവെന്നായ് മോഹത്തിനാലെതെറ്റി
ദ്ധരിപ്പതാണു ദുഃഖകാരണം മറ്റൊന്നല്ല
ത്രിജഗദ്ഗുരുവായി വാസുദേവനായ്ജന്തു-
വ്രജമാനസഗുഹാവാസിയായ് സർവേശനായ്
അഖിലാഭീഷ്ടപ്രദനാകിയ ജനാർദ്ദന-
ഭഗവാൻതന്നെ ഭജിച്ചീടുക വല്ലഭേ! നീ 20
ദീനരിലനുകമ്പയാർന്നീടുമാമുകുന്ദൻ
മാനിനീമണേ! സാധിപ്പിച്ചീടും നിൻകാമിതം
അന്യദേവോപാസനപോലെ നിഷ്ഫലമായി
വന്നീടാഹരിയിലെ ഭക്തിയെന്നാണെന്മതം 21

അദിതി പറഞ്ഞു

എങ്ങിനെഭജിച്ചീടിൽ സത്യസങ്കല്പൻഹരി-
യിംഗിതമെനിക്കുടൻ സാധിച്ചുതരുമെന്നായ്
സർവജ്ഞനായീടുന്നമാമുനേ! ഭവാനിപ്പോൾ
നിർവചിച്ചെന്നെയനുഗ്രഹിക്കുമാറാകണം. 22
പുത്രന്മാരോടുകൂടിയത്യന്തംദുഃഖിച്ചീടു-
മിത്തനുചിതന്നിൽശീഘ്രം ഭഗവാൻപ്രസാദി-
പ്പാൻ
ഉത്തമമായവിധിയേതെന്നു സവിസ്തരം
പൃഥുചീസുരോത്തംസമേ! ഭർത്താവേ! ചൊല്ലിയാലും
23

കശ്യപൻ പറഞ്ഞു

പ്രജാവൃദ്ധിയിലാശയാർന്നീടുംഞാനൊരിക്ക-
ലജനോടിച്ചോദ്യംതാൻപ്രേയസീ! ചോദിച്ചിതു
അതിന്നുത്തരമായിട്ടദ്ദേഹം ഹരിഭക്തി-
പ്രദമാംവ്രതമിതു ചൊന്നതു നിന്നോടോതാം. 24
മീനമാസത്തിൽ ശുക്ലപക്ഷത്തിലാദ്യനാൾതൊ-
ട്ടുനമെന്നിയേദിനംപന്ത്രണ്ടും പാലുമാത്രം
ആഹാരമാക്കിപ്പരിശുദ്ധമാംഭക്തിയോടും
ശ്രീഹരിഭഗവാനെയർച്ചനംചെയ്തീടണം. 25
കിട്ടുമെന്നാകിൽപന്നിതേറ്റയാൽകുത്തിക്കിള-
ച്ചിട്ടിരിക്കുന്നമണ്ണോ സാമാന്യമണ്ണുതാനോ
നല്ലപോൽ മെയ്യിൽ പൂശി നദിയിൽസ്നാനംചെയ്തു
മെല്ലവേ ഞാനോതുമീ മന്ത്രത്തെജ്ജപിക്കണം 26
ഭൂതജാലത്തിനെല്ലാം വസിക്കാനാസ്ഥാനമാ-
യാദിവരാഹമൂർത്തി പാതാളം തന്നിൽനിന്നും
ഉദ്ധരിച്ചോരുധരിത്രീശ്വരി! നമസ്കാര-
മസ്തുമാക്കുകവേഗം ഭവതിമത്ദുഷ്കൃതം. 27
മന്ത്രോച്ചാരണശേഷമാമണ്ണുശരീരത്തിൽ
പന്തിയായ്രണ്ടാമതും പുരട്ടിക്കുളിച്ചുടൻ
ഹരിയെബിംബത്തിലോ നിലത്തോ
പിന്നെ ദ്വിന
കരമണ്ഡലത്തിലോതീയിലോജലത്തിലോ
ഗുരുവിൽത്താനോ നന്നായ് മനസംനിയന്ത്രിച്ചു
ശരിയായാരാധനമാചരിക്കുകവേണം. 28
ബ്രഹ്മാദിദേവന്മാർക്കുമാരാധ്യനായിസ്സർവ
കർമ്മസാക്ഷിയായ് പരംപുരുഷൻതാനുമായി
സകലഭൂതസമൂഹാന്തരാഗാവാസിയാം
ഭഗവൻ! വാസുദേവാ! ഭവാനുനമസ്കാരം. 29
അവ്യക്തനായി സൂക്ഷ്മരൂപനായ് പ്രകൃതിയെ
സർവദാ പ്രേരിപ്പിക്കും പരമപുമാനായി
ചതുർവിംശതിമായാഗുണവുംസാംഖ്യശാസ്ത്ര-
വിധവുമറിഞ്ഞീടും ഭഗവൻ! നമസ്കാരം. 30
ഇരുശീർഷങ്ങൾ പാദത്രിതയം നാലുശൃംഗം
കരമേഴിവയെഴും യജ്ഞാത്മൻ! നമസ്കാരം.
മൂന്നംഗമെഴും ശ്രുതിക്കാത്മാവായ്തന്തുവായി
മിന്നീടുംഭഗവാനായ് നമസ്കരിച്ചീടുന്നേൻ. 31
രുദ്രനായ്നമസ്കാരം ശിവനായ്നമസ്കാരം
വിദ്യോപദേഷ്ടാവാകും ദേവനുനമസ്കാരം
സമസ്തശക്തിയുക്താ! സമസ്തപ്രാണിരക്ഷാ
സമർത്ഥാ! സർവഭൂതനാഥാതേ നമസ്കാരം. 32

നമോ ഹിരണ്യഗർഭായ പ്രാണായ ജഗദാത്മനേ
യോഗൈശ്വര്യശരീരായ നമസ്തേ യോഗഹേതവേ. 33
നമസ്ത ആദിദേവായ സാക്ഷിഭൂതായ തേ നമഃ
നാരായണായ ഋഷയേ നരായ ഹരയേ നമഃ 34
നമോ മരതകശ്യാമവപുഷേഽധിഗതശ്രിയേ
കേശവായ നമസ്തുഭ്യം നമസ്തേ പീതവാസസേ. 35
ത്വം സർവ്വവരദഃ പുംസാം വരേണ്യ വരദർഷഭ
അതസ്തേ ശ്രേയസേ ധീരാഃ പാദരേണുമുപാസതേ. 36
അന്വവർത്തന്ത യം ദേവാഃ ശ്രീശ്ച തൽപാദപത്മയോഃ
സ്പൃഹയന്ത ഇവാമോദം ഭഗവാന്മേ പ്രസീദതാം, 37
ഏതൈർമന്ത്രൈർഹൃഷീകേശമാവാഹനപുരസ്കൃതം
അർച്ചയേച്ഛ്രദ്ധയാ യുക്തഃ പാദ്യോപസ്പർശനാദിഭിഃ 38
അർച്ചിത്വാ ഗന്ധമാല്യാദ്യൈഃ പയസാ സ്നപയേദ്വിഭും
വസ്ത്രോപവീതാഭരണപാദ്യോപസ്പർശനൈസ്തതഃ
ഗന്ധപുഷ്പാദിഭിശ്ചാർച്ചേൽ ദ്വാദശാക്ഷരവിദ്യയാ. 39
ശൃതം പയസി നൈവേദ്യം ശാല്യന്നം വിഭവേ സതി
സസർപ്പിഃ സഗുഡം ദത്ത്വാ ജുഹുയാന്മൂലവിദ്യയാ. 40
നിവേദിതം തദ്ഭക്തായ ദദ്യാദ്ഭുഞ്ജീത വാ സ്വയം
ദത്ത്വാഽഽചമനമർച്ചിത്വാ താംബൂലം ച നിവേദയേൽ. 41
ജപേദഷ്ടോത്തരശതം സ്തുവീത സ്തുതിഭിഃ പ്രഭും
കൃത്വാ പ്രദക്ഷിണം ഭൂമൌ പ്രണമേദ്ദണ്ഡവന്മുദാ. 42
കൃത്വാ ശിരസി തച്ഛേഷാം ദേവമുദ്വാസയേൽ തതഃ
ദ്വ്യവരാൻ ഭോജയേദ്വിപ്രാൻ പ്രായസേന യഥോചിതം. 43
ഭുഞ്ജീത തൈരനുജ്ഞാതഃ ശേഷം സേഷ്ടഃ സഭാജിതൈഃ
ബ്രഹ്മചാര്യഥ തദ്രാത്ര്യം ശ്വോഭൂതേ പ്രഥമേഽഹനി. 44
സ്നാതഃ ശുചിര്യഥോക്തേന വിധിനാ സുസമാഹിതഃ
പയസാ സ്നാപയിത്വാർച്ചേദ്യാവദ്വ്രതസമാപനം. 45
പയോഭക്ഷോ വ്രതമിദം ചരേദ്വിഷ്ണ്വർച്ചനാദൃതഃ
പൂർവ്വവജ്ജുഹുയാദഗ്നിം ബ്രാഹ്മണാംശ്ചാപി ഭോജയേൽ. 46
ഏവം ത്വഹരഹഃ കുർയ്യാദ്ദ്വാദശാഹം പയോവ്രതഃ
ഹരേരാരാധനം ഹോമമർഹണം ദ്വിജതർപ്പണം 47
പ്രതിപദ്ദിനമാരഭ്യ യാവച്ഛുക്ലത്രയോദശീ
ബ്രഹ്മചര്യമധഃസ്വപ്നം സ്നാനം ത്രിഷവണം ചരേൽ. 48
വർജ്ജയേദസദാലാപം ഭോഗാനുച്ചാവചാംസ്തഥാ
അഹിംസ്രഃ സർവ്വഭൂതാനാം വാസുദേവപരായണഃ 49
ത്രയോദശ്യാമഥോ വിഷ്ണോഃ സ്നപനം പഞ്ചകൈർവ്വിഭോഃ
കാരയേച്ഛാസ്ത്രദൃഷ്ടേന വിധിനാ വിധികോവിദൈഃ 50
പൂജാം ച മഹതീം കുര്യാദ്വിത്തശാഠ്യവിവർജ്ജിതഃ
ചരും നിരൂപ്യ പയസി ശിപിവിഷ്ടായ വിഷ്ണവേ. 51
ശൃതേന തേന പുരുഷം യജേത സുസമാഹിതഃ
നൈവേദ്യം ചാതിഗുണവദ്ദദ്യാൽ പുരുഷതുഷ്ടിദം. 52
ആചാര്യം ജ്ഞാനസമ്പന്നം വസ്ത്രാഭരണധേനുഭിഃ
തോഷയേദൃത്വിജശ്ചൈവ തദ്വിദ്ധ്യാരാധനം ഹരേഃ 53
ഭോജയേൽ താൻ ഗുണവതാ സദന്നേന ശുചിസ്മിതേ
അന്യാംശ്ച ബ്രാഹ്മണാഞ്ഛക്ത്യാ യേ ച തത്ര സമാഗതാഃ 54
ദക്ഷിണാം ഗുരവേ ദദ്യാദൃത്വിഗ്ഭ്യശ്ച യഥാർഹതഃ
അന്നാദ്യേനാശ്വപാകാംശ്ച പ്രീണയേത്സമുപാഗതാൻ. 55

ഹിരണ്യഗർഭനായിജ്ജഗദാത്മാവായ് പ്രാണ-
സ്വരൂപനാകും തിരുമേനിക്കുനമസ്കാരം
യോഗേശനായീടുന്ന ഭവാനുനമസ്കാരം
യോഗൈശ്വര്യാംഗനാകുമങ്ങേയ്ക്കു നമസ്കാരം 33
ആദിദേവനായിട്ടമങ്ങേയ്ക്കു നമസ്കാര
മേതിനുംസാക്ഷിയാകും ഭവാനുനമസ്കാരം.
ധർമ്മനിൽ നിന്നും നരനാരായണഋഷിയായി
ജന്മത്തെ വരിച്ചോരു ഭവാനുനമസ്കാരം. 34
മരതകശ്യാമളവപുസ്സായ് ശ്രീദേവിയെ-
യുരസ്സിൽധരിച്ചീടുംഭഗവൻ! നമസ്കാരം.
പീതവാസസ്സായ്കേശവാഭിധാനത്തിനാൽവി-
ഖ്യാതനാംഭാവാനായിഞാനിതാ നമിക്കുന്നു. 35
വരേണ്യാ! പുമാന്മാർക്കു സർവാഭിലാഷങ്ങളു
മരുളീടുന്ന വരദർഷഭനാകുംഭവാൻ
അതിനാൽശ്രേയസ്സിനായ്ധീരരാംവിവേകികൾ
സതതം ഭവല്പാദ ധൂളിയെസ്സേവിക്കുന്നു. 36
ത്വത്പദാംബുജഗന്ധമാഗ്രഹിച്ചെന്നമട്ടി-
ലെപ്പൊഴുംഭവാനെയാ ലക്ഷ്മിയും സുരന്മാരും
പിരിയാതാശ്രയിച്ചുവരുന്നതിരുമേനി
പരമപ്രീതനായിബ്ഭവിച്ചീടണമെന്നിൽ. 37
ഇമ്മന്ത്രം ചൊല്ലിപ്പൂരോഭാഗത്തിലാവാഹിച്ചു
സമ്മാനിച്ചിരുത്തി ശ്രീഹരിയാംഭഗവാനെ
പാദ്യോപസ്പർശനാദിയായസൽക്കാരങ്ങളാൽ
ശ്രദ്ധയോടാചരിച്ചു പൂജിച്ചീടുകവേണം. 38
ചന്ദന മാല്യാദിയാലർച്ചിച്ചു പാലുകൊണ്ടു
തന്നഭിഷേകം ചെയ്തു പൂണനൂൽ ഗന്ധപുഷ്പം
ഭൂഷണാചമനീയവസ്ത്രങ്ങളിത്യാദിയാൽ
ഭേഷായ് ദ്വാദശാക്ഷരിചൊല്ലിയർച്ചിച്ചീ-
ടണം. 39
ധനവാനുപാസകനായീടിൽ പാല്പായസ-
മിനിയ നെയ്യായസംശാല്യന്നമെന്നിതെല്ലാം
ദ്വാദശാക്ഷരമന്ത്രോച്ചാരണത്തോടുകൂടി
സാദരം സമർപ്പണം ചെയ്തു ഹോമിച്ചീടേണം. 40
ആ നിവേദ്യത്തെ ഭക്തമുഖ്യർക്കു കൊടുക്കയോ
താനേതാൻഭക്ഷിക്കയോ ചെയ്യണമതിൽപിന്നെ
ഭംഗമററാചമനമർപ്പിച്ചർച്ചനംചെയ്തു
ഭംഗിയായ്ത്താംബൂലവുംനിവേദിക്കകവേണം 41
നൂററിയെട്ടുരുപിന്നെ ദ്വാദശാക്ഷരമന്ത്രം
തെററാതെജപിച്ചവതാരലീലകളാലും
സ്തോത്രങ്ങൾചൊല്ലി വലംവച്ചതിവിനീതനായ്
ദൈത്യാരിതന്നെ ദണ്ഡംപോൽ വീണുനമി-
ക്കണം 42
ധരിച്ചീടണംപിന്നെ പ്രസാദം ശിരസ്സിങ്കൽ
ഹരിയെബിംബത്തിൽനിന്നുദ്വസിക്കണംപിന്നെ
പായസയുക്തംരണ്ടു ഭൂസുരന്മാർക്കെങ്കിലും
ന്യായമായേകീടണം വിഭവപൂർണ്ണമന്നം 43
സത്കൃത ഭൂസുരാനുവാദത്തോടൊത്തു ബന്ധു-
യുക്തമുച്ഛിഷ്ടമന്നം ഭുജിച്ചീടുകവേണം
രാവതിൽ ബ്രഹ്മചര്യം പാലിച്ചുപിറേറദ്ദിനം
രാവിലേസ്സ്നാനംചെയ്തു ശുദ്ധനായ്മുൻചൊന്ന-
പോൽ.
ദേവനെനേരംക്ഷീരാഭിഷേകാദ്യുപചാര-
പൂർവ്വകമാവ്രതാന്തമൈകാഗ്ര്യം പൂജിക്കണം44-45
ഈവിധം പാലുമാത്രമശിച്ചുകൊണ്ടീവ്രതം
ശ്രീവിഷ്ണുപൂജയോടുമാചരിക്കകവേണം
നിത്യവുംമുമ്പട്ടഗ്നിഹോത്രവും മഹീസുര-
സദ്യയുംമുടങ്ങാതെ നടത്തുകയുംവേണം. 46
ദ്വാദശദിനത്തിലുമീവണ്ണം ഹരിപൂജ-
സാദരംനമസ്കാരം സ്തോത്രവുമഗ്നിഹോത്രം
ബ്രാഹ്മണഭോജനംതൊട്ടവയും മുടക്കാതെ
നന്മട്ടിപ്പയോവ്രതമാചരിക്കകവേണം 47
[1] പ്രതിപദ്ദിനം മുതൽ വിടൊല്ലാ ബ്രഹ്മചര്യ-
വ്രതത്തെയേതും ശുക്ലപക്ഷത്രയോദശ്യന്തം
മൂന്നുനേരത്തെക്കുളി നിലത്തു ശയിക്കയു-
മന്യരോടസത്ക്കാര്യമോതാതെയിരിക്കയും
സുഖഭോഗങ്ങളെല്ലാം സന്ത്യജിക്കയുംപിന്നെ
സകലവിധമാകും ഹിംസയുമൊഴിക്കയും
ഈവിധം വാസുദേവദേവനെച്ചിന്തിച്ചുകൊ-
ണ്ടാവസിക്കകവേണം നിശ്ചലഭക്തിപൂർവം.
48-49
ഇവണ്ണംപന്ത്രണ്ടുനാൾകഴിഞ്ഞാ ത്രയോദശി-
ദിവസംശാസ്ത്രജ്ഞരാം ഭൂസുരന്മാരെക്കൊണ്ടു
പഞ്ചാമൃതത്തിനാലബ്ഭഗവാനഭിഷേക-
മഞ്ചാതെ നടത്തിച്ചുകൊൾകയുംവേണംനേരേ. 50
ധനത്തിൽ ശാഠ്യമെന്യേ മഹത്തായിട്ടു പൂജ-
യനുവാസരമാചരിക്കണമതിൽപിന്നെ
ചരുവുണ്ടാക്കി പാലിൽപാകംചെയ്തുകൊണ്ടു
പുരുഷൻതന്നെസ്സമാഹിതനായ്പൂജിക്കണം
ഗുണമേറിടുന്നതും ഭഗവാനതിപ്രീതി
ജനിക്കുന്നതുമായ നിവേദ്യമർപ്പിക്കണം 51-52
ജ്ഞാനിയാംഗുരുവിനുമൃത്വിക്കുകൾക്കും പിന്നെ
ദാനമായ് വസ്ത്രങ്ങളും ഗോഭൂഷണാദ്യങ്ങളും
കൊടുത്തു മോദിപ്പിക്കവേണമായതും പാത്താൽ
സ്സുംഭമായിട്ടും ഹരിപൂജനംതന്നെനൂനം. 53
ഹേ ശുചിസ്മിതേ!പിന്നെ യാജകദ്വിജരെയും
ദേശികവര്യനേയും സമസ്താഗതരേയും
ശക്തിക്കൊക്കുന്നമട്ടിൽ പരിശുദ്ധവുംഗുണ
യുക്തവുമാകുമന്നം ഭുജിപ്പിക്കണംമൃഷ്ടം 54
ആചാര്യൻതനിക്കുമക്കാർമ്മികന്മാർക്കുംദാന-
മാചരിച്ചവരെസ്സംതൃപ്തരാക്കണംപിന്നെ
കഴിവുണ്ടെങ്കിൽ ചണ്ഡാളാന്തമാരെയുംതീരെ-
യൊഴിക്കാതെല്ലാവർക്കും ദക്ഷിണയേകീടണം. 55

---
1 പ്രഥമ

ഭുക്തവത്സു ച സർവ്വേഷു ദീനാന്ധകൃപണേഷു ച
വിഷ്ണോസ്തൽപ്രീണനം വിദ്വാൻ ഭുഞ്ജീത സഹ ബന്ധുഭിഃ 56
നൃത്യവാദിത്രഗീതൈശ്ച സ്തുതിഭിഃ സ്വസ്തിവാചകൈഃ
കാരയേത്തൽകഥാഭിശ്ച പൂജാം ഭഗവതോഽന്വഹം 57
ഏതത് പയോവ്രതം നാമ പുരുഷാരാധനം പരം
പിതാമഹേനാഭിഹിതം മയാ തേ സമുദാഹൃതം 58
ത്വം ചാനേന മഹാഭാഗേ സമ്യക്ചീർണ്ണേന കേശവം
ആത്മനാ ശുദ്ധഭാവേന നിയതാത്മാ ഭജാവ്യയം. 59
അയം വൈ സർവ്വയജ്ഞാഖ്യഃ സർവ്വവ്രതമിതി സ്മൃതം
തപഃസാരമിദം ഭദ്രേ ദാനം ചേശ്വരതർപ്പണം. 60
ത ഏവ നിയമാഃ സാക്ഷാത്ത ഏവ ച യമോത്തമാഃ
തപോ ദാനം വ്രതം യജ്ഞോ യേന തുഷ്യത്യധോക്ഷജഃ 61
തസ്മാദേതദ്വ്രതം ഭദ്രേ പ്രയതാ ശ്രദ്ധയാ ചര
ഭഗവാൻ പരിതുഷ്ടസ്തേ വരാനാശു വിധാസ്യതി. 62

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
അദിതിപയോവ്രതകഥനം നാമ ഷോഡശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6959 അഷ്ടമസ്കന്ധേ ശ്ലോകാഃ 632

---

## സപ്തദശോഽധ്യായഃ

### ശ്രീശുക ഉവാച

ഇത്യുക്താ സാദിതീ രാജൻ സ്വഭർത്രാ കശ്യപേന വൈ
അന്വതിഷ്ഠൽ വ്രതമിദം ദ്വാദശാഹമതന്ദ്രിതാ. 1
ചിന്തയന്ത്യേകയാ ബുദ്ധ്യാ മഹാപുരുഷമീശ്വരം
പ്രഗൃഹ്യേന്ദ്രിയദുഷ്ടാശ്വാന്മനസാ ബുദ്ധിസാരഥിഃ 2
മനശ്ചൈകാഗ്രയാ ബുദ്ധ്യാ ഭഗവത്യഖിലാത്മനി
വാസുദേവേ സമാധായ ചചാര ഹ പയോവ്രതം 3
തസ്യാഃ പ്രാദുരഭൂത്താത ഭഗവാനാദിപൂരുഷഃ
പീതവാസാശ്ചതുർബ്ബാഹുഃ ശംഖചക്രഗദാധരഃ 4
തം നേത്രഗോചരം വീക്ഷ്യ സഹസോത്ഥായ സാദരം
നനാമ ഭുവി കായേന ദണ്ഡവൽ പ്രീതിവിഹ്വലാ. 5

സോത്ഥായ ബദ്ധാഞ്ജലിരീഡിതും സ്ഥിതാ
നോത്സേഹ ആനന്ദജലാകുലേക്ഷണാ
ബഭൂവ തൂഷ്ണീം പുളകാകുലാകൃതി-
സ്തദ്ദർശനാത്യുത്സവഗാത്രവേപഥുഃ 6
പ്രീത്യാ ശനൈർഗ്ഗദ്ഗദയാ ഗിരാ ഹരിം
തുഷ്ടാവ സാ ദേവ്യദിതിഃ കുരൂദ്വഹ
ഉദ്വീക്ഷതീ സാ പിബതീവ ചക്ഷുഷാ
രമാപതിം യജ്ഞപതിം ജഗൽപതിം. 7
യജ്ഞേശ യജ്ഞപുരുഷാച്യുത തീർത്ഥപാദ
തീർത്ഥശ്രവഃ ശ്രവണമംഗലനാമധേയ
ആപന്നലോകവൃജിനോപശമോദയാദ്യ
ശം നഃ കൃധീശ ഭഗവന്നസി ദീനനാഥഃ 8
വിശ്വായ വിശ്വഭവനസ്ഥിതിസംയമായ
സ്വൈരം ഗൃഹീതപുരുശക്തിഗുണായ ഭൂമ്നേ
സ്വസ്ഥായ ശശ്വദുപബൃംഹിതപൂർണ്ണബോധ-
വ്യാപാദിതാത്മതമസേ ഹരയേ നമസ്തേ. 9
ആയുഃ പരം വപുരഭീഷ്ടമതുല്യലക്ഷ്മീർ-
ദ്യോഭൂരസാഃ സകലയോഗഗുണാസ്ത്രിവർഗ്ഗഃ
ജ്ഞാനം ച കേവലമനന്ത ഭവന്തി തുഷ്ടാത്
ത്വത്തോ നൃണാം കിമു സപത്നജയാദിരാശീഃ 10

### ശ്രീശുക ഉവാച

അദിത്യൈവം സ്തുതോ രാജൻ ഭഗവാൻ പുഷ്കരേക്ഷണഃ
ക്ഷേത്രജ്ഞഃ സർവ്വഭൂതാനാമിതി ഹോവാച ഭാരത. 11

ദീനാന്ധകൃപണന്മാരേവരും മൃഷ്ടാന്നത്താൽ
പ്രീണിച്ചീടുമ്പോൾ സ്വയംഭഗവാൻതോഷിച്ച-
തായ്
അന്തരംഗത്തിൽ നന്നായുറപ്പിച്ചനന്തരം
ബന്ധുക്കളോടുകൂടിഭുജിച്ചീടണംതാനും 56
പ്രഥമമുടങ്ങിദ്വാദശിനാൾവരെനൃത്തം
സ്തുതികൾവാദ്യഘോഷം സ്വസ്തിവാചകങ്ങളും
കഥാപ്രസംഗം ഗാനം തൊട്ട വട്ടങ്ങളോടും
പതിവായ്ഭഗവാനെയർച്ചിപ്പതത്യുത്തമം. 57
ഈശ്വരാർച്ചനയ്ക്കുള്ള മററുമാർഗ്ഗത്തിലെല്ലാം
ഹേ ശുഭേ! പയോവ്രതമാമിതാണതിശ്രേഷ്ഠം
എനിക്കുബ്രഹ്മാവുപദേശിച്ചുതന്നോരിതു
നിനക്കുഞാനിങ്ങനെ പറഞ്ഞുതന്നീടിനേൻ 58
ശുദ്ധമാംഭാവംപെടും ബുദ്ധിയാൽനിയന്ത്രിച്ച
ചിത്തത്തൊടൊത്തു ഭാഗ്യശാലിനി! നീയുമേവം
എത്രയുമുത്കൃഷ്ടമാമീവ്രതമനുഷ്ഠിച്ചു
ദൈത്യാരിഭഗവാനെയാരാധിക്കുകനേരേ 59
ശ്രീമഹാവിഷ്ണു പ്രീതികരമായ്സ്സർവയജ്ഞ-
നാമകവ്രതമിതു സമസ്തവ്രതമെന്നും
പെരുതാംദാനമെന്നും തപസ്സിൻസാരമെന്നും
സ്മരിപ്പൂ, പരിശുദ്ധേ! മഹാന്മാരെല്ലാവരും 60
ഇന്ദ്രിയജന്യജ്ഞാനാവിഷയനധോക്ഷജൻ
സന്തോഷിപ്പതാം ശ്രേഷ്ഠനിയമം മറെറാന്നല്ല
യമവുംദാനംയജ്ഞംതപസ്സും വ്രതങ്ങളും
സമസ്തമതുതന്നെയെന്നോക്ക മനസ്വിനി! 61
അതിനാൽഭദ്രേ! യത്നംചെയ്തിട്ടു ശ്രദ്ധായുക്ത-
മതിയോടീവ്രതം നീയാചരിക്കുകനേരേ
തുഷ്ടനായ്ശ്രീഹരിനിൻ സമസ്തസങ്കല്പവു-
മൊട്ടുമേവൈകിക്കാതെ സാധിപ്പിച്ചീടുംനൂനം 62

# അദ്ധ്യായം 17

### ശ്രീശുകൻ പറഞ്ഞു

ഈവിധം സ്വഭർത്താവാം കശ്യപൻചൊന്ന
തെല്ലാം
ദേവമാതാവായീടുമദിതി കൈക്കൊണ്ടുടൻ
ഏതുമാലസ്യമെന്യേ പന്ത്രണ്ടുദിവസവും
സാദരമീവ്രതത്തെ കൃത്യമായനുഷ്ഠിച്ചാൾ 1
ബുദ്ധിസാരഥിയോടൊത്തിന്ദ്രിയങ്ങളായീടും
ദുഷ്ടാശ്വനിചയത്തെ വേണ്ടപോൽ നിയന്ത്രിച്ചു
ഏകാഗ്രബുദ്ധിയോടു സർവാത്മാവായിമിന്നും
ശ്രീകാന്തഭഗവാനെ ധ്യാനിച്ചുകൊണ്ടജസ്രം. 2
നിഷ്ഠർഷയോടുകൂടി മററുള്ള വ്രതങ്ങളിൽ
മുഖ്യമിപ്പയോവ്രതമദിതിയാചരിച്ചാൾ. 3

ആദിമാനുഷൻ ദേവൻ തദ്പുരോഭാഗത്തിങ്കൽ
പീതവാസസ്സായ് ചതുർബാഹുവായ് ശംഖ-
ചക്രം,
ഗദ,പങ്കജമിവധരിച്ചിട്ടതിദ്രുതം
മുദിതാനനനായി പ്രത്യക്ഷപ്പെട്ടീടിനാൻ 4
പെട്ടെന്നീവിധം സമസ്തേശനാം വാസുദേവൻ
ദൃഷ്ടിഗോചരനായിബ്ഭവിച്ചീടവേയവൾ
പ്രീതിയാൽപ്പരവശയായുടനെഴുന്നേററു
സാദരം ദണ്ഡനമസ്കാരമാചരിച്ചിതു. 5
തദ്ദർശനോത്സവത്താൽ ശരീരം വിറപൂണ്ട-
മ്മട്ടുദ്വംഗിപുളകിതഗാത്രിയായെഴുന്നേററു
ആനന്ദബാഷ്പം പൊഴിച്ചഞ്ജലിബന്ധ-
ത്തൊടും
മൌനമായ് നിന്നീടിനാൾ സ്തുതിക്കാനാവ-
തെന്യേ. 6
അദിതി,നേത്രങ്ങളാൽയജ്ഞേശനാമജ്ജഗത്-
പതിയെപ്പാനംചെയ്യും മട്ടിലങ്ങൊട്ടുനേരം
അനന്യനശ്രദ്ധാപൂർവം നോക്കിനിന്നിട്ടുപിന്നെ
മന്ദമായ്സ്തോത്രംചെയ്താൾ ഗദ്ഗദവാക്യ-
ങ്ങളാൽ. 7
അച്യുതാ! യജ്ഞഫലദാതാവേ! യജ്ഞമൂർത്തേ!
ആശ്ചര്യവൃത്താ! തീർത്ഥപാദ! ഹേ പുണ്യ-
കീർത്തേ!
[1] പ്രപന്നജനശുഭപ്രദനായീടും ഹരേ!
വിപന്നപാപൌഘവിധ്വംസിയാമാദിദേവാ!
ദീനരക്ഷകനാകുമീശ്വരാ! ഞങ്ങൾക്കെല്ലാം
ദീനതയാകെത്തീർത്തു സൌഖ്യമിങ്ങേകീടണം. 8
വിശ്വരൂപനായ് സൃഷ്ടിസ്ഥിത്യന്തഹേതുവായി
സ്വേച്ഛയായ് മായാഗുണംസ്വീകരിച്ചാത്മ-
സ്ഥനായ്
ആത്മാവെ മറച്ചീടുമുന്നത [2] മായാന്ധ്യത്തെ-
യാത്മജ്ഞാനത്താൽ പാടേയകററുന്നവനായി
സന്താപഹന്താവായിസ്സാധുക്കൾക്കെല്ലാമുററ
ബന്ധുവാം ശ്രീമുകുന്ദാ! ഭവാനുനമസ്കാരം. 9
പരമായുസ്സുമിച്ഛപോലുള്ള ശരീരവും
പുരുസമ്പത്തും ദ്യോവുംമഹിയും പാതാളവും
നിഖിലയോഗോത്കൃഷ്ടസിദ്ധികൾ ത്രിവർഗ്ഗവും
തികഞ്ഞവിവേകവും മാനുഷക്കാകമാനം
സപദിലഭിക്കുന്നു നിന്തിരുപ്രസാദത്താ
ലപരിച്ഛിന്നാ! വിഭോ! ശത്രുഭീയെന്തുപിന്നെ. 10

### ശ്രീശുകൻ പറഞ്ഞു

ഇത്താം സുരാംബയാൽ സ്തുതനാം സർവഭൂത-
ക്ഷേത്രജ്ഞൻ പത്മദലലോചനനരുൾ-
ചെയ്താൻ. 11

---
1 ആശ്രിതന്മാർക്കു മംഗലപ്രദൻ    2 മായയാകുന്ന ഇരുട്ട്

ദേവമാതർഭവത്യാ മേ വിജ്ഞാതം ചിരകാങ്ക്ഷിതം
യൽ സപത്നൈർഹൃതശ്രീണാം ച്യാവിതാനാം സ്വധാമതഃ 12
താന്വിനിർജ്ജിത്യ സമരേ ദുർമ്മദാനസുരർഷഭാൻ
പ്രതിലബ്ധജയശ്രീഭിഃ പുത്രൈരിച്ഛസ്യുപാസിതും. 13
ഇന്ദ്രജ്യേഷ്ഠൈഃ സ്വതനയൈർഹതാനാം യുധി വിദ്വിഷാം
സ്ത്രീയോ രുദന്തീരാസാദ്യ ദ്രഷ്ടുമിച്ഛസി ദുഃഖിതാഃ 14
ആത്മജാൻ സുസമൃദ്ധാംസ്ത്വം പ്രത്യാഹൃതയശഃശ്രിയഃ
നാകപൃഷ്ഠമധിഷ്ഠായ ക്രീഡതോ ദ്രഷ്ടുമിച്ഛസി. 15

പ്രായോഽധുനാ തേഽസുരയൂഥനാഥാ
അപാരണീയാ ഇതി ദേവി മേ മതിഃ
യത്തേഽനുകൂലേശ്വരവിപ്രഗുപ്താ
ന വിക്രമസ്തത്ര സുഖം ദദാതി 16
അഥാപ്യുപായോ മമ ദേവി ചിന്ത്യഃ
സന്തോഷിതസ്യ വ്രതചര്യയാ തേ
മമാർച്ചനം നാർഹതി ഗന്തുമന്യഥാ.
ശ്രദ്ധാനുരൂപം ഫലഹേതുകത്വാൽ 17
ത്വയാർച്ചിതശ്ചാഹമപത്യഗുപ്തയേ
പയോവ്രതേനാനുഗുണം സമീഡിതഃ
സ്വാംശേന പുത്രത്വമുപേത്യ തേ സുതാൻ
ഗോപ്താസ്മി മാരീചതപസ്യധിഷ്ഠിതഃ 18

ഉപധാവ പതിം ഭദ്രേ പ്രജാപതിമകല്മഷം
മാം ച ഭാവയതീ പത്യാവേവംരൂപമവസ്ഥിതം. 19
നൈതൽ പരസ്മാ ആഖ്യേയം പൃഷ്ടയാപി കഥഞ്ചന
സർവ്വം സമ്പദ്യതേ ദേവി ദേവഗുഹ്യം സുസംവൃതം. 20

**ശ്രീശുക ഉവാച**

ഏതാവദുക്ത്വാ ഭഗവാംസ്തത്രൈവാന്തരധീയത
അദിതിർദ്ദുർല്ലഭം ലബ്ധ്വാ ഹരേർജ്ജന്മാത്മനി പ്രഭോ. 21
ഉപാധാവൽ പതിം ഭക്ത്യാ പരയാ കൃതകൃത്യവൽ
സ വൈ സമാധിയോഗേന കശ്യപസ്തദബുധ്യത. 22

പ്രവിഷ്ടമാത്മനി ഹരേരംശം ഹ്യവിതഥേക്ഷണഃ
സോഽദിത്യാം വീര്യമാധത്ത തപസാ ചിരസംഭൃതം
സമാഹിതമനാ രാജൻദാരുണ്യഗ്നിം യഥാനിലഃ 23

അദിതേർധിഷ്ഠിതം ഗർഭം ഭഗവന്തം സനാതനം
ഹിരണ്യഗർഭോ വിജ്ഞായ സമീഡേ ഗുഹ്യനാമഭിഃ 24

ജയോരുഗായ ഭഗവന്നുരുക്രമ നമോഽസ്തു തേ
നമോ ബ്രഹ്മണ്യദേവായ ത്രിഗുണായ നമോ നമഃ 25

നമസ്തേ പൃശ്നിഗർഭായ വേദഗർഭായ വേധസേ
ത്രിനാഭായ ത്രിപൃഷ്ഠായ ശിപിവിഷ്ടായ വിഷ്ണവേ. 26

ത്വമാദിരന്തോ ഭുവനസ്യ മധ്യ-
മനന്തശക്തിം പുരുഷം യമാഹുഃ
കാലോ ഭവാനാക്ഷിപതീശ വിശ്വം
സ്രോതോ യഥാന്തഃപതിതം ഗഭീരം. 27

ത്വം വൈ പ്രജാനാം സ്ഥിരജംഗമാനാം
പ്രജാപതീനാമസി സംഭവിഷ്ണുഃ
ദിവൗകസാം ദേവ ദിവശ്ച്യുതാനാം
പരായണം നൗരിവ മജ്ജതോഽപ്സു. 28

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ**
**വാമനപ്രാദുർഭാവേ സപ്തദശോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 6987** **അഷ്ടമസ്കന്ധേ ശ്ലോകാഃ 660**

---

“ദേവമാതാവേ! തവപുത്രരെ സ്വസ്ഥാനമാം
ദ്യോവിൽനിന്നോടിച്ചുതദൈശ്വര്യമശേഷവും
ശത്രുക്കളപഹരിച്ചെന്നതോർത്തേറ്റനാളാ-
യത്തലിൽമഗ്നയായ് നീവാഴുന്നെന്നറിഞ്ഞു-
ഞാൻ. 12

ദുർമ്മദന്മാരാകുമദ്ദാനവശ്രേഷ്ഠന്മാരെ
നിന്മക്കൾ പോരിൽവെന്നു ജയശ്രീവീണ്ടുനിന്നെ
പാദവന്ദനംചെയ്തു ശുശ്രൂഷിപ്പതുകണ്ടു
മോദിച്ചീടുവാൻ ഞാനും പാരമാശിപ്പൂദേവി! 13
ഇന്ദ്രനാം ജ്യേഷ്ഠനോടുകൂടിയ നിൻപുത്രരാ-
ലന്തമാർന്നിടും ശത്രുവൃന്ദത്തിൻകാന്താജനം
മരിച്ചകാന്തന്മാർതന്നരികിൽവന്നുനിന്നു
കരയുന്നതുകണ്ടുകൊള്ളാനുമാശിപ്പൂ നീ. 14
കീർത്തിയുമൈശ്വര്യവും വീണ്ടുനിൻമക്കളഭി-
വൃദ്ധിയാർന്നാസ്ഥാനമായീടുമാ സ്വർഗ്ഗംതന്നിൽ
സ്വേച്ഛപോൽ കേളിയാടി മേളിപ്പതീക്ഷിക്കാനു-
മിച്ഛിച്ചീടുന്നുണ്ടു നീയെന്നറിഞ്ഞിരിപ്പൂ ഞാൻ15
ഹേ ദേവീ! ദൈത്യസംഘാധീശരെവെല്ലാ-
നിപ്പോ-

ളേതുമേസാധിക്കയില്ലെന്നാണെന്നഭിപ്രായം
ഇക്കാലമവർശക്തരായിട്ടും ദ്വിജന്മാരാൽ
രക്ഷിതരാകയാലെ വിക്രമം ഫലിച്ചീടാ. 16
എങ്കിലുമെന്നെനീയീ വ്രതാനുഷ്ഠാനത്തിനാൽ
മങ്കമാർമണേ! പാരം പ്രസാദിപ്പിച്ചിരിപ്പൂ
മാമകാർച്ചനം ഫലശൂന്യമായ്‌വന്നുകൂടാ
നാമതിന്നുപായമെന്തെങ്കിലും ചിന്തിച്ചിടാം. 17
പുത്രരക്ഷയ്ക്കായുന്നിബ്ഭവതി വഴിപോലീ
യുത്തമ പയോവ്രതംപൂണ്ടെന്നെയാരാധിച്ചു
സ്തോത്രം ചെയ്തിരിക്കയാൽക്കശ്യപതപസ്തേജോ-
വർത്തിയായെന്നംശത്താൽ ഞാൻ തവപുത്രനായി
അവതരിച്ചശേഷം നിന്നുടെ പുത്രന്മാരെ
യവനംചെയ്തീടുവൻ സന്ദേഹമില്ലദേവീ! 18
പാവനേ! ഞാനീമട്ടിൽനിന്നുടെ കമിതാവി-
ലാവസിക്കുന്നതായിബ്ഭാവനം ചെയ്തുകൊണ്ടു
പാപഹീനനായ് പ്രജാപതിയായ്‌ഭർത്താവാമ-
ത്താപസൻതന്നെസ്സതീ! സമീപിച്ചാലുംഭക്ത്യാ19
ആരുതാൻ ചോദിച്ചാലും നിന്നോടിച്ചൊന്ന-
തൊന്നു-

മാരോടുംചൊല്ലായ്കാൻ നീനല്ലപോൽ ശ്രദ്ധി-
ക്കണം
ദേവകാര്യങ്ങളെല്ലാം ഗോപ്യമായ്‌പ്രവർത്തിച്ചു
കൈവരുത്തേണ്ടതായിവന്നിരിക്കയാണി
പ്പോൾ” 20

ശ്രീശുകൻ പറഞ്ഞു

ഇത്രയുംമാത്രം ചൊല്ലിബ്ഭഗവാൻ ശ്രീനിവാ
സൻ
തത്രതാനന്തർദ്ധാനം ചെയ്തിതു,ദേവമാതാ
തന്നിൽദുർല്ലഭനാകും ശ്രീഹരിജനിച്ചീടു-
മെന്നുള്ളസന്തോഷത്താൽ കൃതകൃത്യയെപ്പോലെ
ഉന്നതഭക്തിപൂർവം തന്നുടെഭർത്താവുതൻ-
സന്നിധിതന്നിലണഞ്ഞീടിനാളവിളംബം. 21

സത്യദർശനനാമക്കശ്യപൻ സമാധിയാൽ
പ്രത്യക്ഷപ്പെട്ടുത്താത്തതില്ലൊന്നുമെന്നാകയാൽ
ഹരിതന്നംശംതന്നിൽ പ്രവേശിച്ചിരിപ്പതായ്
ധരിച്ചിരുന്നാനവൾ ചെന്നിട്ടുമുൻപമ്മഹാൻ 22

പലകാലമായ്‌സമാഹിതനായാചരിച്ച
വലുതാം തപസ്സിനാലാമുനി സംഭരിച്ച
വീര്യത്തെയദിതിയിൽ[1]ആധാനം ചെയ്തീടിനാൻ,
മാരുതൻ ദാരുതന്നിൽ വഹ്നിയെയെന്ന
പോലെ 23

അദിതീഗർഭത്തിങ്കലാവസിച്ചീടുന്ന ത-
ദ്ദിതിജവൈരിയാകും ഭഗവാനെന്നതപ്പോൾ
ബ്രഹ്മാവുധരിച്ചുടൻ ഗുഹ്യമാം നാമങ്ങളാൽ
നന്മട്ടിൽ സ്തുതിച്ചിതപ്പുരുഷൻതന്നെ. 24

“ഭഗവൻ! ജയിച്ചാലും ഹേ വിശിഷ്ടോരുക്രമാ!
ത്രിഗുണാത്മകാ! നമിക്കുന്നുഞാനുരുഗായാ!
ബ്രാഹ്മണഹിതചിന്താലോലനായ്‌വിളങ്ങീടും
ബ്രഹ്മസ്വരൂപാ! ഭവാനായിതാ നമസ്കാരം 25

ഭൂതിദ! പൃശ്നിഗർഭജാത! തേ നമസ്കാരം
വേദഗർഭസ്ഥനാകുമങ്ങേയ്ക്കു നമസ്കാരം
സൃഷ്ടികർത്താവായ് ലോകത്രയോപരിസ്ഥ-
നായ് ത്രി-

വിഷ്ടപം നാഭിതന്നിലടക്കിയിരിപ്പോനായ്
ജീവിലോകത്തിലെല്ലാം പ്രവേശിച്ചിരുന്നിടും
കൈവല്യമൂർത്തിയാകും ഭവാനു നമസ്കാരം. 26

ഭുവനത്തിന്നാദിയും മദ്ധ്യമന്തവും പാർത്താ-
ലവിടുന്നത്രേ; സർവമായീടാൻ സമർത്ഥനാം-
നിന്തിരുവടിയെന്നും നിർവികാരനാണെന്നു
ചിന്തയാൽ പണ്ഡിതന്മാരശേഷമറിയുന്നു
ഊക്കെഴുമൊഴുക്കിൽ പെട്ടീടിനതൃണത്തെപ്പോ-
ലോക്കിൽനയിക്കുന്നു ഭവാനീജഗത്തെല്ലാം. 27

ചരാചരങ്ങളാമിപ്രജാസഞ്ചയത്തിനും
പരിചിൽ പ്രജാപതിമാരാകുമീശന്മാർക്കും
നിമിത്തഹേതുഭൂതനായിട്ടുദേവാ! ഭവാ-
നമർത്യലോകഭ്രഷ്ടരായിട്ടു സുര,ക്കോർത്താൽ
അബ്ധിതൻ സലിലത്തിൽ വീണടിഞ്ഞ-
വന്നൊരു
കപ്പലെന്നതുകണക്കാശ്രയസ്ഥാനമല്ലോ. 28

---

[1] നിക്ഷേപിച്ചു

# അഷ്ടാദശോഽധ്യായ:

ശ്രീശുക ഉവാച
ഇത്ഥം വിരിഞ്ചസ്തുതകർമ്മവീര്യഃ
പ്രാദുർബ്ബഭൂവാമൃതഭൂരദിത്യാം
ചതുർഭുജഃ ശംഖഗദാബ്ജചക്രഃ
പിശംഗവാസാ നളിനായതേക്ഷണഃ 1
ശ്യാമാവദാതോ ഝഷരാജകുണ്ഡല-
ത്വിഷോല്ലസച്ഛ്രീവദനാംബുജഃ പുമാൻ
ശ്രീവത്സവക്ഷാ വലയാംഗദോല്ലസത്-
കിരീടകാഞ്ചീഗുണചാരുനൂപുരഃ 2

മധുവ്രതവ്രാതവിഘുഷ്ടയാ സ്വയാ
വിരാജിതഃ ശ്രീവനമാലയാ ഹരിഃ
പ്രജാപതേർവ്വേശ്മതമഃ സ്വരോചിഷാ
വിനാശയൻ കണ്ഠനിവിഷ്ടകൌസ്തുഭഃ 3

ദിശഃ പ്രസേദുഃ സലിലാശയാസ്തദാ
പ്രജാഃ പ്രഹൃഷ്ടാ ഋതവോ ഗുണാന്വിതാഃ
ദ്യൌരന്തരിക്ഷം ക്ഷിതിരഗ്നിജിഹ്വാ
ഗാവോ ദ്വിജാഃ സംജഹൃഷുർന്നഗാശ്ച. 4

ശ്രോണായാം ശ്രവണദ്വാദശ്യാം മുഹൂർത്തേഽഭിജിതി പ്രഭുഃ
സർവ്വേ നക്ഷത്രതാരാദ്യാശ്ചക്രുസ്തജ്ജന്മ ദക്ഷിണം. 5
ദ്വാദശ്യാം സവിതാതിഷ്ഠന്മധ്യംദിനഗതോ നൃപ
വിജയാ നാമ സാ പ്രോക്താ യസ്യാം ജന്മ വിദുർഹരേഃ 6
ശംഖദുന്ദുഭയോ നേദുർമ്മൃദംഗപണവാനകാഃ
ചിത്രവാദിത്രതൂര്യാണാം നിർഘോഷസ്തുമുലോഽഭവൽ. 7
പ്രീതാശ്ചാപ്സരസോഽനൃത്യൻ ഗന്ധർവ്വപ്രവരാ ജഗുഃ
തുഷ്ടുവുർമ്മുനയോ ദേവാ മനവഃ പിതരോഽഗ്നയഃ 8
സിദ്ധവിദ്യാധരഗണാഃ സകിംപുരുഷകിന്നരാ
ചാരണാ യക്ഷരക്ഷാംസി സുപർണ്ണാ ഭുജഗോത്തമാഃ 9
ഗായന്തോഽതിപ്രശംസന്തോ നൃത്യന്തോ വിബുധാനുഗാഃ
അദിത്യാ ആശ്രമപദം കുസുമൈഃ സമവാകിരൻ 10

ദൃഷ്ട്വാദിതിസ്തം നിജഗർഭസംഭവം
പരം പുമാംസം മുദമാപ വിസ്മിതാ
ഗൃഹീതദേഹം നിജയോഗമായയാ
പ്രജാപതിശ്ചാഹ ജയേതി വിസ്മിതഃ 11

യത്തദ്വപുർഭാതി വിഭൂഷണായുധൈ-
രവ്യക്തചിദ്വ്യക്തമധാരയദ്ധരിഃ
ബഭൂവ തേനൈവ സ വാമനോ വടുഃ
സംപശ്യതോർദ്ദിവ്യഗതിര്യഥാ നടഃ 12

തം വടും വാമനം ദൃഷ്ട്വാ മോദമാനാ മഹർഷയഃ
കർമ്മാണി കാരയാമാസുഃ പുരസ്കൃത്യ പ്രജാപതിം. 13

തസ്യോപനീയമാനസ്യ സാവിത്രീം സവിതാബ്രവീൽ
ബൃഹസ്പതിർബ്രഹ്മസൂത്രം മേഖലാം കശ്യപോഽദദാൽ. 14

ദദൌ കൃഷ്ണാജിനം ഭൂമിർദ്ദണ്ഡം സോമോ വനസ്പതിഃ
കൌപീനാച്ഛാദനം മാതാ ദ്യൌഃ ഛത്രം ജഗതഃ പതേഃ 15

കമണ്ഡലും വേദഗർഭഃ കുശാൻ സപ്തർഷയോ ദദുഃ
അക്ഷമാലാം മഹാരാജ സരസ്വത്യവ്യയാത്മനഃ 16

തസ്മാ ഇത്യുപനീതായ യക്ഷരാട് പാത്രികാമദാൽ
ഭിക്ഷാം ഭഗവതീ സാക്ഷാദുമാദാദംബികാ സതീ, 17

സ ബ്രഹ്മവർച്ചസേനൈവം സഭാം സംഭാവിതോ വടുഃ
ബ്രഹ്മർഷിഗണസഞ്ജുഷ്ടാമത്യരോചത മാരിഷഃ 18

സമിദ്ധമാഹിതം വഹ്നിം കൃത്വാ പരിസമൂഹനം
പരിസ്തീര്യ സമഭ്യർച്ച്യ സമിദ്ഭിരജുഹോദ്ദ്വിജഃ 19

ശ്രുത്വാശ്വമേധൈര്യജമാനമൂർജ്ജിതം
ബലിം ഭൃഗൂണാമുപകല്പിതൈസ്തതഃ
ജഗാമ തത്രാഖിലസാരസംഭൃതോ
ഭാരേണ ഗാം സന്നമയൻ പദേ പദേ. 20

# അദ്ധ്യായം 18

**ശ്രീശുകൻ പറഞ്ഞു**

ബ്രഹ്മാവുതന്നാലേവംസ്തുതമാം വീര്യത്തോടും
കർമ്മങ്ങളോടും ജന്മമരണവിഹീനനായ്
കരങ്ങൾനാലിലും ശംഖഗദാചക്രാബ്ജങ്ങളു-
മരയിൽ മഞ്ഞപ്പട്ടും ധരിച്ചുപത്മാക്ഷനായ്
ദേവമാതാവായീടുമദിതീദേവിതന്നിൽ
ശ്രീവിഷ്ണുഭഗവാൻ വന്നവതരിച്ചീടിനാൻ. 1

ശ്യാമളചാരുവർണ്ണം, മകരകുണ്ഡലാഭാ-
വ്യാമുഗ്ധമായീടുമാ വദനസരോരുഹം
ശ്രീവത്സം മാറിടത്തിൽ, കാഞ്ചികങ്കണങ്ങളും
തോൾവളകളും സ്ഫുരൽക്കിരീടംനൂപുരങ്ങൾ
വണ്ടുകൾ മുരണ്ടീടും വനമാലയും ചേലായ്
പൂണ്ടുകൗസ്തുഭരത്നം കണ്ഠത്തിലണിഞ്ഞു മേ. 2

സാന്ദ്രമാമംഗാഭയാൽ കശ്യപഭവനത്തി-
ന്നന്തർഭാഗാന്ധകാരമകററിജ്ജാതനായാൻ. 3

തെളിഞ്ഞുപത്തുദിക്കും സലിലാശയങ്ങളു-
മളവററാനന്ദിച്ചു ജനങ്ങളെല്ലാമപ്പോൾ
ഋതുക്കൾ ഫലപുഷ്പസമൃദ്ധമായി,സ്വർഗ്ഗം
ക്ഷിതിയന്തരീക്ഷമെന്നിവയും പ്രവൃദ്ധമായ്
ഗോദേവദ്വിജാദിയും പർവ്വങ്ങളുംപരം
മോദിച്ചുപരൻെറയീ വാമനാവതാരത്തിൽ. 4

ചിങ്ങദ്വാദശിതിരുവോണനാളഭിജിത്താം
മംഗലമുഹൂർത്തത്തിൽ പിറന്നാനഖിലേശൻ
താരങ്ങളൃക്ഷാദിയും ശുഭസ്ഥാനത്തുനിന്നു
ശൗരിതന്നവതാരമുദാരമാക്കിത്തീർത്തു 5

ഭഗവാൻജനിച്ചോരാ ദ്വാദശിക്കഭിധാനം
നിഗദിച്ചീടുന്നിതു വിജയയെന്നേവരും
സവിതാവന്നുദിനമദ്ധ്യത്തിൽ സ്ഥിതിചെയ്തോ-
രവസരത്തിലത്രേ ഭഗവദവതാരം. 6

പണവാനകശംഖമൃദംഗദുന്ദുഭ്യാദി-
സ്വനങ്ങളെങ്ങും തൂര്യധ്വനിയോടൊത്തു-
പൊങ്ങി. 7

മോദിച്ചുനൃത്തംവച്ചാരപ്സരസ്ത്രീകളെല്ലാം,
പ്രീതരായ്ഗാനംചെയ്താർ ഗന്ധർവ്വപ്രവരന്മാർ
മനുക്കൾദേവന്മാരുമഗ്നികൾ പിതൃക്കളും
മുനിശ്രേഷ്ഠരുംസ്തോത്രംചെയ്തിതു യഥായോഗ്യം 8

സിദ്ധവിദ്യാധരകിംപുരുഷകിന്നരന്മാ-
രുത്തമസർപ്പങ്ങളും താർക്ഷ്യാദി പക്ഷീന്ദ്രരും
സ്തുതിച്ചുംനൃത്തംചെയ്തും പാടിയും ദേവന്മാരൊ-
ത്തദിത്യാശ്രമം ചുററുംപൂമഴപൊഴിച്ചിതേ. 9-10

സ്വഗർഭംതന്നിൽ നിന്നും മായാശക്തിയാൽ-
ജാതൻ
ഭഗവാൻതന്നെക്കണ്ടിട്ടത്ഭുതത്തോടുകൂടി
അദിതിയാനന്ദിച്ചുകശ്യപപ്രജാപതി
മുദിതനായി'ജ്ജയിച്ചാലു'മെന്നോതീടിനാൻ. 11
അവ്യക്തചിത്സ്വരൂപൻഭൂഷണായുധങ്ങളാൽ
സുവ്യക്തം ശോഭിച്ചീടുമാകൃതിയോടുകൂടി
ദിവ്യമാം ഗതിയാലും നടൻെറമട്ടങ്ങവ-
രേവരും കാൺകയൊരു വാമനവടുവായാൻ. 12
ഹ്രസ്വാംഗനാമദ്വിജബാലനെക്കണ്ടൃഷീന്ദ്രർ
കശ്യപൻതന്നെക്കൊണ്ടു ചെയ്യിച്ചു സംസ്കാര-
ങ്ങൾ 13

അക്കുമാരൻതന്നുപനയനസന്ദർഭത്തി-
ലക്കൻഗായത്രീമന്ത്രമുപദേശിച്ചീടിനാൻ
ബ്രഹ്മസൂത്രത്തെദ്ധരിപ്പിച്ചിതു ബൃഹസ്പതി
നന്മട്ടുകടീസൂത്രം കശ്യപൻഘടിപ്പിച്ചാൻ. 14
വാമനമൂർത്തിയാമബ്രഹ്മചാരിക്കുടപ്പാൻ
ഭൂമി നൽകൃഷ്ണാജിനം വൃക്ഷനാഥനാം ചന്ദ്രൻ
ദണ്ഡവു മദിതികൗപീനവും വിൺദേവത
നന്ദിപൂർവകമൊരുകുടയും കൊടുത്തിതു. 15
അക്ഷയൻഭഗവാനായക്ഷണം സരസ്വതി-
യക്ഷമാലയും കുശ സപ്തർഷിമാരുംപിന്നെ 16
ബ്രഹ്മാവുകമണ്ഡലു, കുബേരൻഭിക്ഷാപാത്രം
അംബികാഭഗവതിഭിക്ഷയും സമ്മാനിച്ചു. 17
ഇമ്മട്ടുസംഭാവിതനാകുമാ ബ്രഹ്മചാരി
ബ്രഹ്മതേജസ്സിനാലബ്രഹ്മർഷിസംഘംതിങ്ങും
ആ മഹാസഭാതലമതിക്രമിച്ചു [1]കാന്തി
ഭൂമാവായ് പരിലസിച്ചീടിനാൻ മേദിനീശാ! 18
നന്നായിജ്വലിക്കുന്നവിധത്തിൽസ്ഥാപിച്ചുള്ള
വഹ്നിയെയൊന്നുവെച്ചു നെയ്യൊഴിച്ചർച്ചിച്ചുടൻ
ഹോമദ്രവ്യങ്ങളതിലിട്ടുഹോമിച്ചീടിനാൻ
വാമനമൂർത്തിയാമബ്രാഹ്മണകുമാരകൻ 19
സമ്പത്സമൃദ്ധിയാലും, ദൈത്യേന്ദ്രൻ മഹാബലി
വൻപാർന്നുശുക്രാചാര്യാദ്യുപദേശാനുസാരം
അശ്വമേധങ്ങളാലെയജിക്കുന്നതായ്ക്കേട്ടു
വിശ്വസാരം സമസ്തം സംഭരിച്ചോരാവടു
അടിയോരോന്നുവച്ചു ഭൂമിയെനമിപ്പിച്ചു
നടന്നാനുടൻനേരേയാഗശാലയിലേക്കായ്. 20

1 ശോഭയുടെ ഇരിപ്പിടം

തം നർമ്മദായാസ്തട ഉത്തരേ ബലേ-
ര്യ ഋത്വിജസ്തേ ഭൃഗുകച്ഛസംജ്ഞകേ
പ്രവർത്തയന്തോ ഭൃഗവഃ ക്രതൂത്തമം
വ്യചക്ഷതാരാദുദിതം യഥാ രവിം. 21
ത ഋത്വിജോ യജമാനഃ സദസ്യാ
ഹതത്വിഷോ വാമനതേജസാ നൃപ
സൂര്യഃ കിലായാത്യുത വാ വിഭാവസുഃ
സനൽകുമാരോഽഥ ദിദൃക്ഷയാ ക്രതോഃ 22
ഇത്ഥം സശിഷ്യേഷു ഭൃഗുഷ്വനേകധാ
വിതർക്ക്യമാണോ ഭഗവാൻ സ വാമനഃ
ഛത്രം സദണ്ഡം സജലം കമണ്ഡലും
വിവേശ ബിഭ്രദ്ധയമേധവാടം. 23
മൌഞ്ജ്യാ മേഖലയാ വീതമുപവീതാജിനോത്തരം
ജടിലം വാമനം വിപ്രം മായാമാണവകം ഹരിം. 24
പ്രവിഷ്ടം വീക്ഷ്യ ഭൃഗവഃ സശിഷ്യാസ്തേ സഹാഗ്നിഭിഃ
പ്രത്യഗൃഹ്ണൻ സമുത്ഥായ സംക്ഷിപ്താസ്തസ്യ തേജസാ. 25
യജമാനഃ പ്രമുദിതോ ദർശനീയം മനോരമം
രൂപാനുരൂപാവയവം തസ്മാ ആസനമാഹരൽ. 26
സ്വാഗതേനാഭിനന്ദ്യാഥ പാദൌ ഭഗവതോ ബലിഃ
അവനിജ്യാർച്ചയാമാസ മുക്തസംഗമനോരമം. 27
തൽപാദശൌചം ജനകല്മഷാപഹം
സ ധർമ്മവിന്മൂർദ്ധ്ന്യദധാൽ സുമംഗലം
യദ്ദേവദേവോ ഗിരിശശ്ചന്ദ്രമൌലി-
ർദ്ദധാര മൂർദ്ധ്നാ പരയാ ച ഭക്ത്യാ. 28

ബലിരുവാച

സ്വാഗതം തേ നമസ്തുഭ്യം ബ്രഹ്മൻ കിം കരവാമ തേ
ബ്രഹ്മർഷീണാം തപഃ സാക്ഷാന്മന്യേ ത്വാർയ്യ വപുർദ്ധരം. 29
അദ്യ നഃ പിതരസ്തൃപ്താ അദ്യ നഃ പാവിതം കുലം
അദ്യ സ്വിഷ്ടഃ ക്രതുരയം യദ്ഭവാനാഗതോ ഗൃഹാൻ. 30
അദ്യാഗ്നയോ മേ സുഹുതാ യഥാവിധി
ദ്വിജാത്മജ ത്വച്ചരണാവനേജനൈഃ
ഹതാംഹസോ വാർഭിരിയം ച ഭൂരഹോ
തഥാ പുനീതാ തനുഭിഃ പദൈസ്തവ. 31
യദ്യദ്വടോ വാഞ്ഛസി തൽ പ്രതീച്ഛ മേ
ത്വാമർത്ഥിനം വിപ്രസുതാനുതർക്കയേ
ഗാം കാഞ്ചനം ഗുണവദ്ധാമ മൃഷ്ടം
തഥാന്നപേയമുത വാ വിപ്ര കന്യാം
ഗ്രാമാൻ സമൃദ്ധാംസ്തുരഗാൻ ഗജാൻ വാ
രഥാംസ്തഥാർഹത്തമ സമ്പ്രതീച്ഛ. 32

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ
വാമനപ്രാദുർഭാവേ ബലിവാമനസംവാദേ അഷ്ടാദശോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 7019 അഷ്ടമസ്കന്ധേ ശ്ലോകാഃ 692

---

# ഏകോനവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഇതി വൈരോചനേർവ്വാക്യം ധർമ്മയുക്തം സ സൂനൃതം
നിശമ്യ ഭഗവാൻ പ്രീതഃ പ്രതിനന്ദ്യേദമബ്രവീൽ. 1
വചസ്തവൈതജ്ജനദേവ സൂനൃതം
കുലോചിതം ധർമ്മയുതം യശസ്കരം
യസ്യ പ്രമാണം ഭൃഗവഃ സാമ്പരായേ
പിതാമഹഃ കുലവൃദ്ധഃ പ്രശാന്തഃ 2
ന ഹ്യേതസ്മിൻ കുലേ കശ്ചിന്നിഃസത്ത്വഃ കൃപണഃ പുമാൻ
പ്രത്യാഖ്യാതാ പ്രതിശ്രുത്യ യോ വാദാതാ ദ്വിജാതയേ. 3
ന സന്തി തീർത്ഥേ യുധി വാർത്ഥിനാർത്ഥിതാഃ
പരാങ്മുഖാ യേ ത്വമനസ്വിനോ നൃപാഃ
യുഷ്മൽകുലേ യദ്യശസാമലേന
പ്രഹ്ലാദ ഉദ്ഭാതി യഥോഡുപഃ ഖേ 4

നർമ്മദോത്തരതീരം തന്നിലബ്ഭൃഗുകച്ഛ-
നാമകക്ഷേത്രംതന്നിലുത്തമമശ്വമേധം-
നടത്തും ഭൃഗുവംശ്യ വിപ്രന്മാർ കണ്ടിതങ്ങോ-
ട്ടടുത്തുചെല്ലും ബ്രഹ്മചാരിയെസ്സൂര്യന്മട്ടിൽ 21
ഋത്വിക്കുകളും യജമാനനും സദസ്യരും
തത്തേജസ്സപഹരിച്ചങ്ങോട്ടു നേരേചെല്ലും
അദ്ദേഹത്തിനെക്കണ്ടു വിസ്മയം പൂണ്ടുപാര-
മദ്ധ്വരംകാണ്മാനായിസ്സനൽക്കുമാരൻതാനോ
മിത്രനോ വഹ്നിതാനോ യാഗശാലയിലേ-
ക്കായ്
സത്വരംവരികയോയെന്നു ശങ്കിച്ചിരുന്നാർ. 22
ശുക്രാദിമുനിമാരും ശിഷ്യരും സംശയിച്ചു
നിൽക്കവേ നീർക്കിണ്ടിയും ഛത്രവും ധരിച്ചുടൻ
വാമനമൂർത്തിയാകും ഭഗവാൻ മഹാവിഷ്ണു-
വാമഹാദ്ധ്വരശാലതന്നിൽച്ചെന്നേറീടിനാൻ. 23
അരയിൽമുഞ്ഞക്കയർ ചുററിയുമുത്തരീയം
ധരിക്കുംവിധം മൃഗചർമ്മോപവീതമാർന്നും
മായാബ്രഹ്മചാരിയായ് ജടാധാരിയായ് ഹ്രസ്വ-
കായനായ് വിപ്രനാമബ്ഭഗവാൻമുകുന്ദനെ
തദ്ദിവ്യതേജസ്സിനാൽ നഷ്ടപ്രകാശന്മാരാ-
മൃത്വിഗ്വൃന്ദവും ശുക്രമുനിതൻശിഷ്യന്മാരും
എഴുന്നേററതിരേററു സാഗ്നികളായിച്ചെന്നു
തൊഴുതുവേണ്ടുംവിധമൊക്കെയും സല്ക്കരിച്ചാർ.
24.25
ആകൃതിക്കൊത്തിണങ്ങുമവയവങ്ങൾമൂല-
മാകർഷണീയനായിദ്ദർശനയോഗ്യനാകും
ആ വടുവിന്നിരിപ്പാൻ സന്തോഷത്തോടുകൂടി
മാബലിതന്നെ കൊടുത്തീടിനാൻ മാന്യാസനം 26
സ്വാഗതമോതിപ്പിന്നെ [1]മുക്തസംഗാന്തരംഗം
പൂകിയാരമിച്ചീടുമബ്ഭഗവാനെബ്ബലി
അഭിനന്ദിച്ചുടൻ തൽപാദക്ഷാളനംചെയ്തു
സപര്യവേണ്ടുംവിധം സാദരമാചരിച്ചാൻ. 27
ആരുടെപാദതീർത്ഥം കൈലാസവാസിയാകും
ഗൌരീശൻപോലുമെന്നും മൂർദ്ധാവിൽ
ഭക്തിപൂർവ്വം
ധരിച്ചിരിക്കുന്നുവോ, മംഗലകരമായി
ദുരിതസമൂഹത്തെ നശിപ്പിച്ചീടുന്നതാം
ആ മഹനീയതീർത്ഥം ദൈതേന്ദ്രൻ മഹാബലി-
യാമോദപുരസ്സരം ശിരസ്സിൽ ധരിച്ചിതേ. 28

മഹാബലി പറഞ്ഞു

സ്വാഗതമയേബ്രഹ്മൻ!ഭവാനുനമസ്കാര-
മാഗമനോദ്ദേശമതെന്തെന്നുചൊല്ലിയാലും
ബ്രഹ്മർഷിമാർതൻതപസ്സാകാരം ധരിച്ചേവ-
മെന്മുന്നിൽവന്നെന്നു താനങ്ങയെക്കരുതുന്നേൻ. 29
ഞങ്ങടെ ഭവനത്തിൽ ഭവാൻവന്നതുമൂലം
മംഗലരായിത്തീർന്നു ഞങ്ങടെ പിതൃക്കളും
ശുദ്ധമായ് ഭവിച്ചിതു വംശവുമെന്നതല്ലീ-
യദ്ധ്വരമതും നേരേ യജിക്കപ്പെട്ടതായി. 30
വിപ്രബാലക! ഭവൽപാദക്ഷാളനനീര-
മല്പംഞാൻധരിച്ചപ്പോൾപൊയ്പോയി മദ്-
ദുഷ്കൃതം
മാമകാഗ്നികൾനേരേ ഹോമിക്കപ്പെട്ടിതിന്നെൻ
ഭൂമിയും ശുദ്ധമാക്കീതൽസൂക്ഷ്മപാദസ്പർശം. 31
ഹേ വിപ്രബാലാ! സാധോ! മഹാത്മാവാകു-
മങ്ങേ-
ക്കേവലമർത്ഥിയെന്നുതന്നെ ഞാൻ വിചാരിപ്പു
ചൊന്നാലുമഭിലാഷമെന്തെന്നുമടിയാതെ
സന്ദേഹം വിട്ടതെന്നോടിക്ഷണം വരിച്ചാലും
ധേനുവോ സുവർണ്ണമോ ഗുണയുക്തമാം വാസ-
സ്ഥാനമോ ശുദ്ധമാകുമന്നമോ പേയങ്ങളോ
സ്യന്ദനങ്ങളോ പിന്നെയല്ലെങ്കിലനുരൂപ-
കന്യയോ സമൃദ്ധങ്ങളായീടും ഗ്രാമങ്ങളോ
കുതിരകളോ ഗജഗണമോ വേണ്ടതെന്താ-
ണതെല്ലാമർഹനാകുമങ്ങിതാവാങ്ങിയാലും 32

---

# അദ്ധ്യായം 19

ശ്രീശുകൻ പറഞ്ഞു

ധർമ്മസംയുതമായി ഹിതമായ് യഥാർത്ഥമാ-
മമ്മഹാബലിയുടെ വാക്യമീവിധംകേട്ടു
അത്യന്തം സന്തുഷ്ടനായ് ഭഗവാൻ പ്രതിനന്ദി-
ച്ചിത്തരം ദൈത്യരാജൻതന്നോടു ചൊന്നീടി
നാൻ 1
അല്ലയോ ജനപാലനായീടും ദേവാ! തവ!
ചൊല്ലിതുധർമ്മ്യം സത്യം യശസ്യം കുലോചിതം
പ്രമാണമങ്ങേക്കിഹ ഭൃഗുക്കൾ പരത്തിലോ
പ്രശാന്തൻ കുലവൃദ്ധൻ പ്രഹ്ലാദൻതാനുമല്ലോ 2
ഇക്കുലംതന്നിൽ ധൈര്യഹീനനോ ലുബ്ധനോതൻ
വാഗ്ദാനംലംഘിച്ചീടുന്നവനോ ബ്രാഹ്മണർ-
ക്കായ്
ദാനമാചരിക്കുവാൻ മടിച്ചുമാറുവോനോ
ദാനവശ്രേഷ്ഠാ! ജാതരായിട്ടില്ലിന്നോളവും. 3
ദാനയോഗ്യമായീടും സമയത്തർത്ഥികൾക്കു
ദാനമേകുവാനായിസ്സന്മനസ്സില്ലാതെയോ
പോരിനു വിളിക്കുമ്പോൾ നേരിടാൻധൈര്യ-
മേററോ
ആരുമുണ്ടായിട്ടില്ലീ മന്നവാന്വയംതന്നിൽ
നിർമ്മലകീർത്തിമാനായ് മിന്നുന്നു ചന്ദ്രനേപ്പോ-
ലംബരത്തിലീവംശ്യൻ പ്രഹ്ലാദൻ ഭക്തോ-
ത്തമൻ.

---

1 അസംഗന്മാരുടെ മനസ്സ്

യതോ ജാതോ ഹിരണ്യാക്ഷശ്ചരന്നേക ഇമാം മഹീം
പ്രതിവീരം ദിഗ്വിജയേ നാവിന്ദത ഗദാ ധരഃ 5
യം വിനിർജ്ജിത്യ കൃച്ഛ്റേണ വിഷ്ണുഃ ക്ഷ്മോദ്ധാര ആഗതം
ആത്മാനം ജയിനം മേനേ തദ്വീര്യം ഭൂര്യനുസ്മരൻ. 6
നിശമ്യ തദ്വധം ഭ്രാതാ ഹിരണ്യകശിപുഃ പുരാ
ഹന്തും ഭ്രാതൃഹണം ക്രുദ്ധോ ജഗാമ നിലയം ഹരേഃ 7
തമായാന്തം സമാലോക്യ ശൂലപാണിം കൃതാന്തവൽ
ചിന്തയാമാസ കാലജ്ഞോ വിഷ്ണുർമ്മായാവിനാം വരഃ 8
യതോ യതോഽഹം തത്രാസൗ മൃത്യുഃ പ്രാണഭൃതാമിവ
അതോഽഹമസ്യ ഹൃദയം പ്രവേക്ഷ്യാമി പരാഗ്ദൃശഃ 9

ഏവം സ നിശ്ചിത്യ രിപോഃ ശരീര-
മാധാവതോ നിർവ്വിവിശേഽസുരേന്ദ്ര
ശ്വാസാനിലാന്തർഹിതസൂക്ഷ്മദേഹ-
സ്തത്പ്രാണരന്ധ്രേണ വിവിഗ്നചേതാഃ 10
സ തന്നികേതം പരിമൃശ്യ ശൂന്യ-
മപശ്യമാനഃ കുപിതോ നനാദ
ക്ഷ്മാം ദ്യാം ദിശഃ ഖം വിവരാൻ സമുദ്രാൻ
വിഷ്ണും വിചിന്വൻ ന ദദർശ വീരഃ 11

അപശ്യന്നിതി ഹോവാച മയാന്വിഷ്ടമിദം ജഗൽ
ഭ്രാതൃഹാ മേ ഗതോ നൂനം യതോ നാവർത്തതേ പുമാൻ. 12
വൈരാനുബന്ധ ഏതാവാനാമൃത്യോരിഹ ദേഹിനാം
അജ്ഞാനപ്രഭവോ മന്യുരഹംമാനോപബൃംഹിതഃ 13
പിതാ പ്രഹ്ലാദപുത്രസ്തേ തദ്വിദ്വാന്ദ്വിജവത്സലഃ
സ്വമായുർദ്വിജലിംഗേഭ്യോ ദേവേഭ്യോഽദാൽ സ യാചിതഃ 14
ഭവാനാചരിതാന്ധർമ്മാനാസ്ഥിതോ ഗൃഹമേധിഭിഃ
ബ്രാഹ്മണൈഃ പൂർവ്വജൈഃ ശൂരൈരന്യൈശ്ചോദ്ദാമകീർത്തിഭിഃ 15
തസ്മാൽ ത്വത്തോ മഹീമീഷദ്വൃണേഽഹം വരദർഷഭാൽ
പദാനി ത്രീണി ദൈത്യേന്ദ്ര സംമിതാനി പദാ മമ. 16
നാന്യൽ തേ കാമയേ രാജന്വദാന്യാജ്ജഗദീശ്വരാൽ
നൈനഃ പ്രാപ്നോതി വൈ വിദ്വാന്യാവദർത്ഥപ്രതിഗ്രഹഃ 17

ബലിരുവാച

അഹോ ബ്രാഹ്മണദായാദ വാചസ്തേ വൃദ്ധസംമതാഃ
ത്വം ബാലോ ബാലിശമതിഃ സ്വാർത്ഥം പ്രത്യബുധോ യഥാ. 18
മാം വചോഭിഃ സമാരാധ്യ ലോകാനാമേകമീശ്വരം
പദത്രയം വൃണീതേ യോഽബുദ്ധിമാൻ ദ്വീപദാശുഷം. 19
ന പുമാൻ മാമുപവ്രജ്യ ഭൂയോ യാചിതുമർഹതി
തസ്മാദ്വൃത്തികരീം ഭൂമിം വടോ കാമം പ്രതീച്ഛ മേ. 20

ശ്രീഭഗവാനുവാച

യാവന്തോ വിഷയാഃ പ്രേഷ്ഠാസ്ത്രിലോക്യാമജിതേന്ദ്രിയം
ന ശക്നുവന്തി തേ സർവ്വേ പ്രതിപൂരയിതും നൃപ. 21
ത്രിഭിഃ ക്രമൈരസന്തുഷ്ടോ ദ്വീപേനാപി ന പൂര്യതേ
നവവർഷസമേതേന സപ്തദ്വീപവരേച്ഛയാ. 22
സപ്തദ്വീപാധിപതയോ നൃപാ വൈന്യഗയാദയഃ
അർത്ഥൈഃ കാമൈർഗ്ഗതാ നാന്തം തൃഷ്ണായാ ഇതി നഃ ശ്രുതം. 23
യദൃച്ഛയോപപന്നേന സന്തുഷ്ടോ വർത്തതേ സുഖം
നാസന്തുഷ്ടസ്ത്രിഭിർല്ലോകൈരജിതാത്മോപസാദിതൈഃ 24
പുംസോഽയം സംസൃതേർഹേതുരസന്തോഷോഽർത്ഥകാമയോഃ
യദൃച്ഛയോപപന്നേന സന്തോഷോ മുക്തയേ സ്മൃതഃ 25

കലശംതിങ്ങും വിധമാരാത്രികൊണ്ടുതന്നെ-
വളൎന്നജലേചരം ഭൂപനോടോതിയേവം. 17
"ഇച്ചെറുപാത്രത്തിൽ ഞാൻകഷ്ടപ്പെട്ടാവ-
സിപ്പാ-
നിച്ഛിക്കുന്നില്ലമററു വിസ്തൃതസ്ഥാനമേകു." 18
അതിനെപ്പിന്നങ്ങൊരു കുട്ടകംതന്നിൽനീരിൽ
ക്ഷിതിനായകനിട്ടാനാ മത്സ്യം മുഹൂൎത്തത്താൽ
മൂന്നുമാറള വങ്ങു വളൎന്നതായിക്കണ്ട-
ന്നവനത്ഭുതാംഭോനിധിയിൽ മഗ്നനായാൻ 19
നൃപതേ! യിതുപോരാസുഖമായ്‌വസിക്കുവാൻ
വിപുലമാകും സ്ഥലമങ്ങിനിക്കേകീടണം
അതിനായ്‌ത്തന്നെയല്ലോ ഭവാനെഞാനന്യമാം
ഗതിയെന്നിയേ വന്നു ശരണം പ്രാപിച്ചതും 20
ഉടനെയക്കടാഹം തന്നിൽനിന്നെടുത്തൊരു-
തടാകസലിലത്തിൽ കൊണ്ടുചെന്നിട്ടീടിനാൻ
അസ്സരസ്സാവരണം ചെയ്യുമൊരുമഹാ
മത്സ്യമായതുതീൎന്നു ശരീരസംവൃദ്ധിയാൽ. 21
"പതിവായ് സലിലത്തിൽ ക്രീഡിക്കുമെനി
ക്കിന്നീ-
യുദകസ്ഥാനംപോരാ സുഖമായ്‌വാണീടുവാൻ
അക്ഷയനീരംപെട്ടുംഹ്രദത്തിലെന്നെബ്ഭവാൻ
നിക്ഷേപിച്ചാലുംവേണ്ടും രക്ഷോപായങ്ങ
ളോടും." 22
ഇത്തരംകഥിക്കവേയതിനെവസിക്കുവാ-
നൊത്തതാം ജലാശയംതോറുമാക്കിനാൻ നൃപൻ.
തുടരുംവളൎച്ചയാലതുകളൊന്നുംപോരാ
തൊട്ടവിൽക്കടലിൽത്താനെത്തിച്ചാനൊരു
മട്ടിൽ. 23
അംബുധിതന്നിലിട്ടനേരത്താരാജാവിനോ
ടമ്മത്സ്യംകഥിച്ചിതു,"ഹേ ശൂര! ഭൂപാലകാ!
അങ്ങെന്നെയിതിലിട്ടിട്ടങ്ങുപോയീടുന്നാകിൽ
തുംഗമാംമകരാദിക്കിക്ഷണം ഭക്ഷ്യമാംഞാൻ 24
ഈമട്ടുമനോഹരവാക്യത്താൽ മോഹിപ്പിക്കു-
മാമത്സ്യമൂൎത്തിയോടായ് പിന്നെയാസത്യവ്രതൻ
"ഞങ്ങളേമത്സ്യരൂപം ധരിച്ചുമോഹിപ്പിക്കു-
മങ്ങുന്നാരാണെന്നുള്ളതു ചൊല്ലണ"മെന്നു-
ചൊന്നാൻ. 25
"കണ്ടിട്ടുംകേട്ടിട്ടുമില്ലിക്കണക്കെഴുംവീൎയ്യ-
മുണ്ടായിട്ടൊരുജലജന്തുവേ മുന്നംഞങ്ങൾ
ഒരുനാൾകൊണ്ടു ശതയോജനവിസ്തീൎണ്ണമാം
സരസ്സിൽകൊള്ളാത്തമട്ടല്ലയോ വളൎന്നതും. 26
നിശ്ചയമായിബ്ഭവാൻ ഭഗവാൻഹരി,ഭൂത
രക്ഷണത്തിനു മത്സ്യാവതാരം കൈക്കൊ-
ണ്ടതാം 27
സമസ്തജഗൽസൃഷ്ടിസ്ഥിതികൎത്താവേ!വിഭോ!
നമസ്കരിക്കുന്നു ഞാനങ്ങയെയാശ്രയിക്കും;
ഭക്തരാംഞങ്ങൾക്കെല്ലാം മുഖ്യമാമാത്മപ്രാപ്തി
മാൎഗ്ഗമതങ്ങേക്കൃപാകടാക്ഷം തന്നെയല്ലോ. 28
ഭവല്ലീലാവതാരമഖിലം സർവഭൂത-
നിവഹരക്ഷയ്ക്കെന്നതറിയാമെനിക്കെന്നാൽ
ഈരൂപംഭവാനിപ്പോൾ ധരിക്കാൻതക്കതായ
കാരണമെന്തെന്നറിഞ്ഞീടുവാനിച്ഛിക്കുന്നേൻ 29
അരവിന്ദാക്ഷാ! ദേഹമാത്മാവെന്നുന്നീടുന്ന
പരന്മാരുടെപാദാശ്രയത്താൽ ഫലമെന്തേ?
സതതം [1] സർവസുഹൃൽപ്രിയാത്മാവാകുമങ്ങേ-
പ്പദതാർ സജ്ജനങ്ങൾ സേവിച്ചാൽവ്യൎത്ഥമാകാ
ഭവദത്ഭുതരൂപമീദൃശം കാട്ടീടുവാ
നവിടേക്കുണ്ടായല്ലോ കാരുണ്യമെന്നി-
ലേററം." 30

ശ്രീശുകൻ പറഞ്ഞു

ഏകാന്തഭക്തജനപ്രിയനായ് യുഗാന്തത്തിൽ
ഭീകരപ്രളയാബ്ധിക്രീഡാതല്പരനായി
മത്സ്യസ്വരൂപംപൂണ്ടാരാജാവിൻ പ്രിയംചെയ്യാ-
നുത്സുകൻസ്വഭ്രുവുമീവാക്കുകൾകേട്ടുചൊന്നാൻ 31
ഇന്നുതൊട്ടേഴാംനാളിൽ സംവൎത്തസലിലത്തിൽ
മന്നവാ! മുങ്ങിപ്പോകുമിത്രിലോകംസമസ്തം. 32
മുപ്പാരും കല്പാബ്ധിയിലാലയിക്കുമ്പോൾ മമ-
കല്പനയാലെ കപ്പലൊന്നുനിന്നടുത്തെത്തും 33
അത്തരിൽ ഭവാൻ സർവൌഷധികൾബീജങ്ങളും
സത്വരംശേഖരിച്ചു സപ്തൎഷിമാരുമായി
സമസ്തപ്രാണിസാന്നിദ്ധ്യത്തിനാൽ സമൃദ്ധനായ്
സമീപമെത്തീടുമാബ്ധഹത്താം കപ്പലേറി
വെളിച്ചമറെറാരേകാൎണ്ണവത്തിൽ ക്ലേശമെന്യേ
മിളത്സപ്തൎഷിപ്രകാശത്തൊടും സഞ്ചരിക്കു.
34-35
ഊക്കാളും സമീരനാലത്യന്തം ചഞ്ചലിക്കു-
മക്കപ്പൽസമീപസംസ്ഥിതനാമെന്റെ കൊമ്പിൽ
അന്നേരമങ്ങുവന്നുചേൎന്നീടുമാവാസുകീ-
പന്നഗത്തിനെക്കൊണ്ടുബന്ധിച്ചു നിൎത്തി-
ക്കൊൾക. 36
അല്ലയോപ്രഭോ! ചതുരാനനദേവൻതന്റെ
യല്ലവസാനിച്ചീടും നാൾവരെബ്ഭവാനെയും
സപ്തൎഷിമാരേയുമക്കപ്പലിലാവഹിച്ചു
കെല്പോടുംകല്പ പാരാവാരത്തിൽ സഞ്ചരിപ്പൻ 37
നമ്മളൊന്നിച്ചുചെയ്യുമായാത്രതന്നിൽ സാക്ഷാൽ-
ബ്രഹ്മാഖ്യയിയന്നീടുമെൻ തത്ത്വംചോദിക്കുക
അപ്പോൾഞാനനുഗ്രഹരൂപത്തിൽ വിവരിപ്പ-
തെപ്പേരുമങ്ങേയുള്ളിൽദൃഢമായ് പതി-
ഞ്ഞീടും. 38

1 എല്ലാവരുടേയും സുഹൃത്തും പ്രിയനും ആത്മാവുമായിട്ടുള്ളവൻ.

ഇത്ഥമാദിശ്യ രാജാനാം ഹരിരന്തരധീയത
സോഽന്വവൈക്ഷത തം കാലം യം ഹൃഷീകേശ ആദിശൽ. 39

ആസ്തീര്യ ദർഭാൻ പ്രാക്കൂലാൻ രാജർഷിഃ പ്രാഗുദങ്മുഖഃ
നിഷസാദ ഹരേഃ പാദൗ ചിന്തയൻ മത്സ്യരൂപിണഃ 40

തതഃ സമുദ്ര ഉദ്വേലഃ സർവ്വതഃ പ്ലാവയൻ മഹീം
വർദ്ധമാനോ മഹാമേഘൈർവ്വർഷദ്ഭിഃ സമദൃശ്യത. 41

ധ്യായൻ ഭഗവദാദേശം ദദൃശേ നാവമാഗതാം
താമാരുരോഹ വിപ്രേന്ദ്രൈരാദായൌഷധിവീരുധഃ 42

തമൂചുർമ്മുനയഃ പ്രീതാ രാജൻ ധ്യായസ്വ കേശവം
സ വൈ നഃ സങ്കടാദസ്മാദവിതാ ശം വിധാസ്യതി. 43

സോഽനുധ്യാതസ്തതോ രാജ്ഞാ പ്രാദുരാസീന്മഹാർണ്ണവേ
ഏകശൃംഗധരോ മത്സ്യോ ഹൈമോ നിയുതയോജനഃ 44

നിബധ്യ നാവം തച്ഛൃംഗേ യഥോക്തോ ഹരിണാ പുരാ
വരത്രേണാഹിനാ തുഷ്ടസ്തുഷ്ടാവ മധുസൂദനം. 45

അനാദ്യവിദ്യോപഹതാത്മസംവിദ-
സ്തന്മൂലസംസാരപരിശ്രമാതുരാഃ
യദൃച്ഛയേഹോപസൃതാ യമാപ്നുയു-
ർവ്വിമുക്തിദോ നഃ പരമോ ഗുരുർഭവാൻ. 46

ജനോഽബുധോഽയം നിജകർമ്മബന്ധനഃ
സുഖേച്ഛയാ കർമ്മ സമീഹതേഽസുഖം
യത്സേവയാ താം വിധുനോത്യസന്മതിം
ഗ്രന്ഥിം സ ഭിന്ദ്യാദ്ധൃദയം സ നോ ഗുരുഃ 47

യത്സേവയാഗ്നേരിവ രുദ്രരോദനം
പുമാൻ വിജഹ്യാന്മലമാത്മനസ്തമഃ
ഭജേത വർണ്ണം നിജമേഷ സോഽവ്യയോ
ഭൂയാൽ സ ഈശഃ പരമോ ഗുരോർഗ്ഗുരുഃ 48

ന യൽപ്രസാദായുതഭാഗലേശ-
മന്യേ ച ദേവാ ഗുരവോ ജനാഃ സ്വയം
കർത്തും സമേതാഃ പ്രഭവന്തി പുംസ-
സ്തമീശ്വരം ത്വാം ശരണം പ്രപദ്യേ. 49

അചക്ഷുരന്ധസ്യ യഥാഗ്രണീഃ കൃത-
സ്തഥാ ജനസ്യാവിദുഷോഽബുധോ ഗുരുഃ
ത്വമർക്കദൃക് സർവ്വദൃശാം സമീക്ഷണോ
വൃതോ ഗുരുർന്നഃ സ്വഗതിം ബുഭുത്സതാം. 50

ജനോ ജനസ്യാദിശതേഽസതീം മതിം
യയാ പ്രപദ്യേത ദുരത്യയം തമഃ
ത്വം ത്വവ്യയം ജ്ഞാനമമോഘമഞ്ജസാ
പ്രപദ്യതേ യേന ജനോ നിജം പദം. 51

ത്വം സർവ്വലോകസ്യ സുഹൃൽ പ്രിയേശ്വരോ
ഹ്യാത്മാ ഗുരുർജ്ഞാനമഭീഷ്ടസിദ്ധിഃ
തഥാപി ലോകോ ന ഭവന്തമന്ധധീ-
ർജ്ജാനാതി സന്തം ഹൃദി ബദ്ധകാമഃ 52

തം ത്വാമഹം ദേവവരം വരേണ്യം
പ്രപദ്യ ഈശം പ്രതിബോധനായ
ഛിന്ധ്യർത്ഥദീപൈർഭഗവൻ വചോഭിർ-
ഗ്രന്ഥീൻ ഹൃദയ്യാൻ വിവൃണു സ്വമോകഃ 53

ശ്രീശുക ഉവാച

ഇത്യുക്തവന്തം നൃപതിം ഭഗവാനാദിപൂരുഷഃ
മത്സ്യരൂപീ മഹാംഭോധൌ വിഹരംസ്തത്ത്വമബ്രവീൽ. 54

പുരാണസംഹിതാം ദിവ്യാം സാംഖ്യയോഗക്രിയാവതീം
സത്യവ്രതസ്യ രാജർഷേരാത്മഗുഹ്യമശേഷതഃ 55

ഇത്ഥമസ്സത്യവ്രതഭൂപനോട്ടപദേശി-
ച്ചുത്തമപൂമാൻതാനും മറഞ്ഞാനവിടത്തിൽ
മന്നവൻതാനും ദേവൻചൊല്ലിയോരേഴാംദിന-
മെണ്ണിത്താൻപേർത്തും കാത്തുവാണിതുമേഷ-
പൂർവ്വം. 39
കിഴക്കുമുഖമാക്കിദ്ദർഭകൾ വിരിച്ചതിൽ-
ത്തൊഴുതീശകോൺനോക്കിഹരിയെയോർത്തി-
രുന്നാൻ 40
പിന്നെപ്പേമാരികോരിച്ചൊരിയും മഹാമേഘ-
വൃന്ദത്താലതിവൃദ്ധിപ്പെട്ട തീരംകവിഞ്ഞു
ഭൂഖണ്ഡമെങ്ങും മുക്കിയിരമ്പിക്കൊണ്ടെത്തിട്ടും
ഭീകരപാരാവാരം വീക്ഷിച്ചാനാക്ഷമാശൻ. 41
ഹരിതന്നാദേശത്തെ ധ്യാനിച്ചിരുന്നീട്ടമ-
ദ്ധരേശൻകണ്ടാനപ്പോളൃഷീന്ദ്രരൊത്തക്കപ്പൽ.
വിത്തുകൾസമസ്തവുമോഷധിസമൂഹവു-
മൊത്തപ്പോളക്കപ്പലിലേറിനാൻ നരപാലൻ 42
തുഷ്ടരായ് സപ്തർഷികൾചൊല്ലിനാർ ഭൂപാ-
ലനോ-
ടൊട്ടുമേഖേദിക്കൊലാ ചൊല്ലെഴും രാജശ്രേഷ്ഠ!
ഹരിയെധ്യാനിക്കുക നിതരാംഭവാനെന്നാൽ
ഹരിക്കുമദ്ദേഹംതാൻ നമ്മുടെദുഃഖമെല്ലാം.'' 43
പിന്നെയമ്മഹീശനാലനുധ്യാതനാംഹരി-
സ്വർണ്ണത്തിൻവർണ്ണംചേർന്നൊറ്റക്കൊമ്പുള്ളതായും
യോജനലക്ഷംവ്യാസമാർന്നീട്ടമൊരുമത്സ്യ-
മായിട്ടമ്മഹാബ്ധിയിൽ പ്രത്യക്ഷപ്പെട്ടീടി-
നാൻ 44
മുന്നമേയീശാജ്ഞയാൽ പാശമായിബ്ഭവിച്ച
പന്നഗത്തിനെക്കൊണ്ടമ്മത്സ്യത്തിൻകൊമ്പു-
തന്നിൽ
അന്നൌകബന്ധിച്ചഥ മന്നവൻ സന്തുഷ്ടനാ-
യിന്ദിരാമണാളനെ സ്തുതിച്ചാനിപ്രകാരം! 45
അനാദിയായ മായബാധിച്ചിട്ടാത്മബോധം
ഹനിക്കപ്പെട്ട ഭവദുഃഖത്തിൽ നിമഗ്നരായ്
ഇങ്ങെത്തിയാദൃശ്ചികം ശരണംഗമിച്ചീട്ടും
ഞങ്ങളെമോചിപ്പിക്കുമങ്ങുതാനസ്മദ്ഗുരു. 46
കർമ്മബന്ധത്തിൽ പെട്ടിട്ടിജ്ജനമാത്മാവിനെ-
യുണ്മയായറിയാതെ സുഖമിച്ഛിച്ചുവീണ്ടും
കർമ്മങ്ങൾചെയ്തീടിലും വിപരീതമായ്ദുഃഖ-
നിർമ്മഗ്നരായിബ്ഭവിച്ചീട്ടുന്നിതടിക്കടി
ആരുടെസേവനത്താലീയസദ്ബുദ്ധിപാടേ
പാരാതെനശിക്കുവാനിടയായീട്ടുന്നുദേവാ
സദ്ഗുരുവായീട്ടമാ നിന്തിരുവടിയസ്മൽ-
ഹൃദ്ഗ്രന്ഥിയറുത്തുടൻ മോചനമേകിയാലും. 47
രുദ്രരോദനമെന്നപേരെഴുംപൊൻവെള്ളിയും
ശുദ്ധിക്കായ് വഹ്നിതന്നിൽ ദഹിപ്പിക്കുക-
വേണം
അതുപോൽപുമാൻ ഭവൽസേവനരൂപാഗ്നിയിൽ
മതിയർപ്പിച്ചിട്ടാത്മമാലിന്യം നശിപ്പിച്ചു
സ്വവർണ്ണമാർന്നീടണമാചാര്യനാകു-
മവിടുന്നായീടണം ഞങ്ങടെ ഗുരുദേവൻ. 48
അന്യരാംദേവന്മാരുമാചാര്യന്മാരും ജന-
വൃന്ദവുമൊന്നുചേർന്നങ്ങനുഗ്രഹിച്ചീടിലും
ആക്കേഴം പ്രസാദത്തിന്നയുതാംശവുമാകി-
ല്ലഗ്ഗുരുവരനെ ഞാൻശരണംപ്രാപിക്കുന്നു. 49
അന്ധനന്ധനെ നയിച്ചീട്ടുംപോലത്രേ [1]യജ്ഞാ-
നന്ധനെയപണ്ഡിതൻ ഗുരുവായ്നയിപ്പതും
മാർത്താണ്ഡൻമട്ടിൽസ്വയംപ്രകാശിക്കയുംസർവ-
വസ്തുക്കളേയും നന്നായ്ദ്യോതിപ്പിക്കയും ചെയ്യും
അങ്ങയെസ്വസ്വരൂപജ്ഞാനമിച്ഛിച്ചീട്ടമീ-
ഞങ്ങളാചാര്യനായിട്ടംഗീകരിച്ചിതിപ്പോൾ. 50
പ്രാകൃതജനങ്ങളിൽ തത്തുല്യനാകുംഗുരു-
വേകുന്നിതത്ഥകാമവർദ്ധനമുപദേശം.
അതിനാൽ ദുരത്യയതമസ്സിലവർവീഴ്വൂ
സതതം ഭവാൻ ജ്ഞാനമുപദേശിച്ചിട്ടുന്നു.
ജ്ഞാനത്താലത്രേ ജനം സ്വന്തരൂപത്തെയറി-
ഞ്ഞാനന്ദപദം പ്രാപിക്കുന്നതും നിഷ്പ്ര-
യാസം. 51
നിന്തിരുവടിയല്ലോ സമസ്തലോകത്തിനും
ബന്ധുവും പ്രിയനാകുമീശനുമാത്മാവതും,
ഇഷ്ടദാതാവും ബോധരൂപനുംപരമുപ-
ദേഷ്ടാവുമെന്നാകിലും ബദ്ധകാമന്മാരായി
മന്ദബുദ്ധികളായ ജനങ്ങളറിയുന്നി-
ല്ലെന്നുംതദന്തരംഗവാസിയാമങ്ങേയേതും. 52
ദേവദേവനായധീശ്വരനായ് വരേണ്യനായ്-
ത്താവുമങ്ങയെയുപദേശത്തിനായിഞ്ഞാനും
ശരണംഗമിക്കുന്നു ഭഗവാൻ! പരമാത്മം
ശരിയായ് പ്രകാശിപ്പിച്ചീട്ടുന്ന വാക്യങ്ങളാൽ
ഹൃദയഗ്രന്ഥിഖണ്ഡിച്ചിക്ഷണമാത്മരൂപ-
സ്ഥിതിതാൻ ധരിക്കുമാറുപദേശിച്ചീടുക. 53

**ശ്രീശുകൻ പറഞ്ഞു**

ഈവിധമർത്ഥിച്ചിട്ടും ഭൂവരനോടായ് മത്സ്യ-
ഭാവമാർന്നീട്ടമാദിപുരുഷൻ ഹൃഷീകേശൻ
സ്ഫീതമാം പ്രളയാംബുരാശിയിൽ-
ക്രീഡിച്ചുകൊ-
ണ്ടോതിനാൻവേണ്ടുംവിധംതത്ത്വത്തെ-
പ്പൃഥ്വീപതേ! 54
കർമ്മവുംവിവേകവും ഭക്തിയുമുൾക്കൊൾവതായ്
ധർമ്മ്യമായ്സമസ്താത്മഗുഹ്യമായ് ദിവ്യമാകും
പുരാണസംഹിതയെയാസത്യവ്രതനോടാ-
യരുളിച്ചെയ്തീടിനാൻ ഭഗവാൻമത്സ്യമൂർത്തി. 55

[1] അജ്ഞാനത്താൽ കണ്ണുകാണാത്തവൻ

അശ്രൗഷീദൃഷിഭിഃ സാകമാത്മതത്ത്വമസംശയം
നാവ്യാസീനോ ഭഗവതാ പ്രോക്തം ബ്രഹ്മ സനാതനം. 56
അതീതപ്രളയാപായ ഉത്ഥിതായ സ വേധസേ
ഹത്വാസുരം ഹയഗ്രീവം വേദാൻ പ്രത്യാഹരദ്ധരിഃ 57
സ തു സത്യവ്രതോ രാജാ ജ്ഞാനവിജ്ഞാനസംയുതഃ
വിഷ്ണോ പ്രസാദാൽ കല്പേഽസ്മിന്നാസീദ്വൈവസ്വതോ മനുഃ 58
സത്യവ്രതസ്യ രാജർഷേർമ്മായാമത്സ്യസ്യ ശാർങ്ഗിണഃ
സംവാദം മഹദാഖ്യാനം ശ്രുത്വാ മുച്യേത കിൽബിഷാൽ. 59
അവതാരോ ഹരേര്യോഽയം കീർത്തയേദന്വഹം നരഃ
സങ്കല്പാസ്തസ്യ സിദ്ധ്യന്തി സ യാതി പരമാം ഗതിം. 60

പ്രളയപയസി ധാതുഃ സുപ്തശക്തേർമ്മുഖേഭ്യഃ
ശ്രുതിഗണമപനീതം പ്രത്യുപാദത്ത ഹത്വാ
ദിതിജമകഥയദ്യോ ബ്രഹ്മ സത്യവ്രതാനാം
തമഹമഖിലഹേതും ജിഹ്മമീനം നതോഽസ്മി. 61

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ അഷ്ടമസ്കന്ധേ**
**മത്സ്യാവതാരചരിതാനുവർണ്ണനം നാമ ചതുർവ്വിംശതിതമോഽദ്ധ്യായഃ**

സമാപ്തോഽയം അഷ്ടമസ്കന്ധഃ

**ശ്രീമൽഭാഗവതേ ശ്ലോകാഃ 7258** **അഷ്ടമസ്കന്ധേ ശ്ലോകാഃ 931**

## നവമസ്കന്ധഃ

## പ്രഥമോഽദ്ധ്യായഃ

**രാജോവാച**

മന്വന്തരാണി സർവ്വാണി ത്വയോക്താനി ശ്രുതാനി മേ
വീര്യാണ്യനന്തവീര്യസ്യ ഹരേസ്തത്ര കൃതാനി ച. 1
യോഽസൗ സത്യവ്രതോ നാമ രാജർഷിർദ്രവിഡേശ്വരഃ
ജ്ഞാനം യോഽതീതകല്പാന്തേ ലേഭേ പുരുഷസേവയാ. 2
സ വൈ വിവസ്വതഃ പുത്രോ മനുരാസീദിതി ശ്രുതം
ത്വത്തസ്തസ്യ സുതാശ്ചോക്താ ഇക്ഷ്വാകുപ്രമുഖാ നൃപാഃ 3
തേഷാം വംശം പൃഥക് ബ്രഹ്മൻ വംശ്യാനുചരിതാനി ച
കീർത്തയസ്വ മഹാഭാഗ നിത്യം ശുശ്രൂഷതാം ഹി നഃ 4
യേ ഭൂതാ യേ ഭവിഷ്യാശ്ച ഭവന്ത്യദ്യതനാശ്ച യേ
തേഷാം നഃ പുണ്യകീർത്തീനാം സർവ്വേഷാം വദ വിക്രമാൻ. 5

**സൂത ഉവാച**

ഏവം പരീക്ഷിതാ രാജ്ഞാ സദസി ബ്രഹ്മവാദിനാം
പൃഷ്ടഃ പ്രോവാച ഭഗവാഞ്ഛുകഃ പരമധർമ്മവിൽ. 6
ശ്രൂയതാം മാനവോ വംശഃ പ്രാചുര്യേണ പരന്തപ
ന ശക്യതേ വിസ്തരതോ വക്തും വർഷശതൈരപി. 7
പരാവരേഷാം ഭൂതാനാമാത്മാ യഃ പുരുഷഃ പരഃ
സ ഏവാസീദിദം വിശ്വം കല്പാന്തേഽന്യന്ന കിഞ്ചന. 8
തസ്യ നാഭേഃ സമഭവൽ പത്മകോശോ ഹിരണ്മയഃ
തസ്മിഞ്ജജ്ഞേ മഹാരാജ സ്വയംഭൂശ്ചതുരാനനഃ 9
മരീചിർമ്മനസസ്തസ്യ ജജ്ഞേ തസ്യാപി കശ്യപഃ
ദാക്ഷായണ്യാം തതോഽദിത്യാം വിവസ്വാനഭവൽ സുതഃ 10
തതോ മനുഃ ശ്രാദ്ധദേവഃ സംജ്ഞായാമാസ ഭാരത
ശ്രദ്ധായാം ജനയാമാസ ദശ പുത്രാൻ സ ആത്മവാൻ. 11
ഇക്ഷ്വാകുനൃഗശര്യാതിദിഷ്ടധൃഷ്ടകരൂഷകാൻ
നരിഷ്യന്തം പൃഷധ്രം ച നഭഗം ച കവിം വിദുഃ 12

ഭഗവൽപ്രോക്തം സനാതനമാമാത്മജ്ഞാനം
നിഗമജ്ഞരാം മുനിമാരുമൊത്തസംശയം
കപ്പലിൽവസിക്കുമാരാജർഷിസത്യവ്രത-
നൾപ്പൂവിൽ പതിയുമാറെപ്പേരും ശ്രവി-
ച്ചിതേ. 56

പിന്നെയാമത്സ്യമൂർത്തിഹയഗ്രീവനെച്ചെന്നു
കൊന്നുവേദങ്ങൾവീണ്ടുമുൻപ്രളയാനന്തരം
നിദ്രവിട്ടെഴനേററനാന്മുഖൻ തനിക്കായി
ട്ടുൾത്തുന്നമോദത്തോട്ടക്കുടിയങ്ങേകീടിനാൻ 57

ജ്ഞാനവിജ്ഞാനോപേതനാകുമസ്സത്യവ്രത-
മാനവേശ്വരൻ വിഷ്ണുപ്രസാദംനിമിത്തമായ്
ഇക്കല്പകാലത്തിങ്കൽ വൈവസ്വതാഭിഖ്യയിൽ
ചൊൽക്കൊള്ളും മനുവായിത്തീർന്നിതെന്നറി-
ഞ്ഞാലും 58

രാജർഷിയാകും സത്യവ്രതനുംമായാമത്സ്യ-
മായൊരബ്ഭഗവാനും തമ്മിലന്നുണ്ടായതാം
ഭാഷണരൂപമാമീയാഖ്യാനം കേൾക്കുന്നവ-
നീഷലില്ലക്ഷണം താൻകിൽബിഷമുക്ത-
നാകും. 59

നിത്യവുമേവനാണീ ഹരിതന്നവതാരം
കീർത്തിച്ചീടുന്നു നേരെയവന്റെയഭിലാഷം
സകലം, സഫലംതാനന്ത്യകാലത്തിലവൻ
ഭഗവത്സായുജ്യവും പ്രാപിക്കുമസംശയം. 60

പ്രളയസലിലത്തിൽ ശക്തികൾസമസ്തവും
വിലയിക്കവേവിധിതൻവദനത്തിൽനിന്നും
ഉതിർന്നവേദങ്ങളെ ഹരിച്ച ഹയഗ്രീവ-
ദിതിജൻതന്നെവധിച്ചവയെ വീണ്ടെടുത്തു
ബ്രഹ്മാവിനേകിസ്സത്യവ്രതന്മാക്കായിട്ടുടൻ
നന്മട്ടിലാത്മതത്ത്വമാരുപദേശിച്ചവോ
വിശ്വഹേതുവായ്മായാമത്സ്യമായ്-
ശോഭിച്ചോരാ
ചിത്സ്വരൂപനാം ഭഗവാനായി നമസ്കാരം 61

---

# നവമസ്കന്ധം

## അദ്ധ്യായം 1

### രാജാവു പറഞ്ഞു

മന്വന്തരങ്ങൾ പതിന്നാലു,മായവ
തന്നിലനന്തവീര്യൻ ശ്രീമുരാരിതൻ-
വിക്രമകൃത്യങ്ങളും ഭവാൻ ചൊന്ന വ-
യൊക്കെയും ശ്രദ്ധിച്ചുകേട്ടിതു ഞാൻമുനേ! 1

സത്യവ്രതനെന്നപേരിൽ ദ്രവിഡഭൂ-
ഭൃത്തായ് പ്രസിദ്ധനാമേതു രാജർഷിയോ
അച്യുതസേവയാൽപൂർവ്വകല്പാന്തത്തിൽ
നിശ്ചലജ്ഞാനത്തെയാർന്നു വേണ്ടപോൽ. 2
അന്നുപനാണു വിവസ്വാത്മജൻ മനു-
വെന്നപേരിൽ ഖ്യാതനായ്ഭവിച്ചെന്നതും
തന്നന്ദനർതന്നെയിക്ഷ്വാകുമുഖ്യരാം
മന്നവന്മാരെന്നുമങ്ങരുൾചെയ്തിതു. 3
ഹേ മഹാഭാഗ! തദ്വംശവും തദ്വംശ്യ-
ഭൂമിപർതൻ ക്രമമൊത്തചരിത്രവും
എപ്പൊഴും കേൾപ്പാൻ കൊതിക്കുന്ന ഞങ്ങളോ-
ടിപ്പോൾ കഥിക്കണം ബ്രഹ്മജ്ഞനാം ഭവാൻ. 4
ആരൊക്കെയുണ്ടായിരുന്നിനിയുണ്ടാവ-
താരൊക്കെയിപ്പൊഴിവംശത്തിലുള്ളവർ
ഏവരെന്നും പുണ്യകീർത്തികളാമവ-
ർക്കേവർക്കുമുള്ള വീര്യങ്ങളും കേൾക്കണം. 5

### സൂതൻ പറഞ്ഞു

വേദവാദീപരിഷത്തിൽ പരീക്ഷിത്തു
മേദിനീപാലനീമട്ടുചോദിക്കവേ
ഉത്കൃഷ്ടധർമ്മവിത്താം ഭഗവാൻ ശുക-
നിക്കണക്കായതിനുത്തരമോതിനാൻ. 6
ശത്രുജിത്തേ! മനുവംശത്തിൽ മുഖ്യരാം
പൃഥ്വീശർ തൻചരിതം കേട്ടുകൊള്ളുക.
ഒക്കെയുംവിസ്തരിച്ചത്ര പറഞ്ഞിടാ-
നൊക്കുകില്ലബ്ദശതങ്ങൾകൊണ്ടും നൃപാ! 7
പാരിൽപരാവരഭൂത ജാലാത്മാവു
നാരായണൻ ഭഗവാനീശ്വരൻ സ്വയം
കല്പകാലാന്തത്തിലീ വിശ്വമായ്ത്തീർന്നു;
തദ്ഭിന്നമായൊന്നുമില്ലായിരുന്നിതേ. 8
തന്നാഭിയിൽനിന്നുമുത്ഭൂതമായ് സ്വർണ്ണ-
വർണ്ണമാളുന്നൊരു [1] സാരസകുഡ്മളം
പിന്നെച്ചതുർമ്മുഖനാം സ്വയംഭൂവതിൽ
നിന്നുസംജാതനായ്വന്നു മഹീപതേ! 9
ധാതൃഹൃദയത്തിൽനിന്നും മരീചിയു-
ത്ഭൂതനായ് തത്സുതനായ്ത്തീർന്നുകശ്യപൻ
ദാക്ഷായണിയാമദിതിമിലമ്മഹ-
ഷീശ്നുളവായിതു വിവസ്വാൻസുതൻ. 10
അഥന്യനിൽനിന്നു സംജ്ഞയാം ദേവിയിൽ
ശ്രാദ്ധദേവൻ മനു സംജാതനായിതു
ശ്രദ്ധയാം ഭാര്യയിലാത്മവാനമ്മഹാൻ
പത്തുതനയരെയുത്ഭവിപ്പിച്ചിതു 11
ഇക്ഷ്വാകുവുംനൃഗൻശര്യാതിദിഷ്ടനും
ധൃഷ്ടൻകരൂഷകൻതാനും നരിഷ്യന്തും
പിന്നെപൃഷധ്രൻനഭഗൻകവിയുമീ-
വണ്ണമത്രേ തത്തനയർ തൻപേരുകൾ. 12

---

1 താമരപ്പൂമൊട്ട്

അപ്രജസ്യ മനോഃ പൂർവ്വം വസിഷ്ഠോ ഭഗവാൻ കില
മിത്രാവരുണയോരിഷ്ടിം പ്രജാർത്ഥമകരോൽ പ്രഭുഃ 13
തത്ര ശ്രദ്ധാ മനോഃ പത്നീ ഹോതാരം സമയാചത
ദുഹിത്രർത്ഥമുപാഗമ്യ പ്രണിപത്യ പയോവ്രതാ. 14
പ്രേഷിതോഽധ്വര്യുണാ ഹോതാ ധ്യായംസ്തൽ സുസമാഹിതഃ
ഹവിഷി വ്യചരൽ തേന വഷട്കാരം ഗൃണൻ ദ്വിജഃ 15
ഹോതുസ്തദ്വ്യഭിചാരേണ കന്യേളാ നാമ സാഭവൽ
താം വിലോക്യ മനുഃ പ്രാഹ നാതിഹൃഷ്ടമനാ ഗുരും. 16
ഭഗവൻ കിമിദം ജാതം കർമ്മ വോ ബ്രഹ്മവാദിനാം
വിപര്യയമഹോ കഷ്ടം മൈവം സ്യാദ് ബ്രഹ്മവിക്രിയാ. 17
യൂയം മന്ത്രവിദോ യുക്താസ്തപസാ ദഗ്ദ്ധകിൽബിഷാഃ
കുതഃ സങ്കല്പവൈഷമ്യമനൃതം വിബുധേഷ്വിവ 18
തന്നിശമ്യ വചസ്തസ്യ ഭഗവാൻ പ്രപിതാമഹഃ
ഹോതുർവ്യതിക്രമം ജ്ഞാത്വാ ബഭാഷേ രവിനന്ദനം. 19
ഏതൽ സങ്കല്പവൈഷമ്യം ഹോതുസ്തേ വ്യഭിചാരതഃ
തഥാപി സാധയിഷ്യേ തേ സുപ്രജാസ്ത്വം സ്വതേജസാ. 20
ഏവം വ്യവസിതോ രാജൻ ഭഗവാൻ സ മഹായശാഃ
അസ്തൗഷീദാദിപുരുഷമിളായാഃ പുംസ്ത്വകാമ്യയാ. 21
തസ്മൈ കാമവരം തുഷ്ടോ ഭഗവാൻ ഹരിരീശ്വരഃ
ദദാവിളാഭവൽ തേന സുദ്യുമ്നഃ പുരുഷർഷഭഃ 22
സ ഏകദാ മഹാരാജ വിചരൻ മൃഗയാം വനേ
വൃതഃ കതിപയാമാത്യൈരശ്വമാരുഹ്യ സൈന്ധവം. 23
പ്രഗൃഹ്യ രുചിരം ചാപം ശരാംശ്ച പരമാത്ഭുതാൻ
ദംശിതോഽനുമൃഗം വീരോ ജഗാമ ദിശമുത്തരാം. 24
സ കുമാരോ വനം മേരോരധസ്താൽ പ്രവിവേശ ഹ
യത്രാസ്തേ ഭഗവാഞ്ഛർവ്വോ രമമാണഃ സഹോമയാ. 25
തസ്മിൻ പ്രവിഷ്ട ഏവാസൌ സുദ്യുമ്നഃ പരവീരഹാ
അപശ്യൽ സ്ത്രിയമാത്മാനമശ്വം ച ബഡവാം നൃപ. 26
തഥാ തദനുഗാഃ സർവ്വേ ആത്മലിംഗവിപര്യയം
ദൃഷ്ട്വാ വിമനസോഽഭുവൻ വീക്ഷമാണാഃ പരസ്പരം. 27

രാജോവാച

കഥമേവംഗുണോ ദേശഃ കേന വാ ഭഗവൻ കൃതഃ
പ്രശ്നമേനം സമാചക്ഷ്വ പരം കൌതൂഹലം ഹി നഃ 28

ശ്രീശുക ഉവാച

ഏകദാ ഗിരിശം ദ്രഷ്ടുമൃഷയസ്തത്ര സുവ്രതാഃ
ദിശോ വിതിമിരാഭാസാഃ കുർവ്വന്തഃ സമുപാഗമൻ. 29
താൻ വിലോക്യാംബികാ ദേവീ വിവാസാ വ്രീഡിതാ ഭൃശം
ഭർത്തുരങ്കാൽ സമുത്ഥായ നീവീമാശ്വഥ പര്യധാൽ. 30
ഋഷയോഽപി തയോർവ്വീക്ഷ്യ പ്രസംഗം രമമാണയോഃ
നിവൃത്താഃ പ്രയയുസ്തസ്മാന്നരനാരായണാശ്രമം. 31
തദിദം ഭഗവാനാഹ പ്രിയായാഃ പ്രിയകാമ്യയാ
സ്ഥാനം യഃ പ്രവിശേദേതൽ സ വൈ യോഷിദ്ഭവേദിതി. 32
തത ഊർദ്ധ്വം വനം തദ്വൈ പുരുഷാ വർജ്ജയന്തി ഹി
സാ ചാനുചരസംയുക്താ വിചചാര വനാദ്വനം. 33
അഥ താമാശ്രമാഭ്യാശേ ചരന്തീം പ്രമദോത്തമാം
സ്ത്രീഭിഃ പരിവൃതാം വീക്ഷ്യ ചകമേ ഭഗവാൻ ബുധഃ 34
സാപി തം ചകമേ സുഭ്രൂഃ സോമരാജസുതം പതിം
സ തസ്യാം ജനയാമാസ പുരൂരവസമാത്മജം. 35

ആദ്യംപ്രജാഹീനനായ മനുവിന്നു-
പുത്രലാഭത്തിനു മിത്രാവരുണന്മാർതൻ
പ്രീത്യർത്ഥമങ്ങൊരു സത്രം ഭഗവാൻ സ-
മർത്ഥൻവസിഷ്ഠൻ നടത്തീടിനാൻ നൃപ! 13
അന്നാൾപയോവ്രതയായ് ശ്രദ്ധയാംമനു-
പത്നിഹോതാവിൻ സമീപത്തുചെന്നഥ
പുത്രിയവൾക്കൊന്നുളവാകുവാൻ തക്ക-
സത്രംനടത്താൻ നമിച്ചുയാചിച്ചിതു. 14
അദ്ധ്വര്യുചോദിതൻ ഹോതാവതിലേക്കു-
ചിത്തമേകാഗ്രമാക്കിധ്യാനമാർന്നഥ
നേരേഹവിസ്സു ഗ്രഹിച്ചിട്ടതു വഷട്-
ക്കാരംജപിച്ചുഹോമിച്ചിതു വഹ്നിയിൽ. 15
ഹോതൃസങ്കല്പവ്യത്യാസം നിമിത്തമായ്
ജാതയായാളിളയെന്നൊരു കന്യക
തന്മൂലമായതിസന്തുഷ്ടിയെന്നിയേ-
യമ്മനുചൊന്നാൻ ഗുരുവിനോടീവിധം. 16
എങ്ങനെവന്നിതു വേദവിത്തുക്കളാം
നിങ്ങൾതൻ കർമ്മം വിരുദ്ധഫലാഢ്യമായ്
കഷ്ടമഹോ! ഭഗവാനേയിതുവിധം
തെററിവന്നീടാവതോ മന്ത്രവിക്രിയ 17
മന്ത്രജ്ഞരായ് വിജിതേന്ദ്രിയചിത്തരായ്
വൻതപസ്സാൽ ദഗ്ദ്ധകില്ബിഷന്മാരുമാം
നിങ്ങളിൽ സങ്കല്പവൈഷമ്യമുണ്ടായ-
തെങ്ങനെ, കള്ളം സുരന്മാരിലെന്നപോൽ. 18
അമ്മനുഭാഷിതം കേട്ടു വസിഷ്ഠനാം
നിർമ്മലജ്ഞാനിമുനിദിവ്യദൃക്കിനാൽ
ഹോതൃവ്യതിക്രമമുള്ളതുപോലെ പാ-
ർത്തോതീടിനാനാമനുവിനോടീവിധം 19
ഇത്തകരാറു ഭവാൻെറഹോതാവിൻവ്യ-
വസ്ഥയില്ലായ്മകൊണ്ടുണ്ടായതാണെടോ
എങ്കിലുംമത്തപശ്ശക്തിമൂലംവീത-
ശങ്കംഭവാനെസ്സുപുത്രാഢ്യനാക്കുവൻ. 20
ഏവമുറച്ചു മഹാകീർത്തിമാനാകു-
മാവസിഷ്ഠർഷിയിളപുമാനാകുവാൻ
കാംക്ഷിച്ചുകൊണ്ടാദിപൂരുഷനെപ്പരം
വിശ്വാസമോടും സ്തുതിച്ചുമഹീപതേ! 21
ജ്ഞാനസ്വരൂപനീശൻഹരിതുഷ്ടനായ്
വേണുംവരമമ്മഹർഷിക്കു നൽകിനാൻ
മാനവാത്മജയിളസുദ്യുമ്നനെന്നപേ-
രാർന്നു പുരുഷർഷഭനായ് ഭവിച്ചിതേ. 22
സൈന്ധവാശ്വത്തിലൊരുനാളവൻ ചില-
മന്ത്രിമാരൊത്തു വേട്ടയ്ക്കുതിരിച്ചിതു
ചാരു [1] ശരാസവുമത്യത്ഭുതകര-
ഭൂരിബാണങ്ങളുമാർന്നു സന്നദ്ധനായ്
ചെന്നുകാടൊക്കെയിളക്കിമൃഗങ്ങൾതൻ-
പിന്നാലെപോയാൻവടക്കോരററംവരെ. 23-24
ഗൌരിയൊത്തീശൻ രമിച്ചിരുന്നീടുന്ന
മേരുവിൻതാഴ്വരയിൽ ഭൂപനെത്തിനാൻ. 25
വൈരിവീരാന്തകനാകുമസ്സുദ്യുമ്ന-
വീരനുമശ്വവും പെണ്ണായിതഞ്ജസാ. 26
സ്ത്രീകളായ്പോയാരനുഗരു,മാവിധ-
മാകയാൽത്തമ്മിലവീക്ഷിച്ചു ദുഃഖിച്ചിതു. 27

**രാജാവു പറഞ്ഞു**

ഈദൃശമാഹാത്മ്യമാളുന്ന ദേശമീ-
തേതുമട്ടുണ്ടായീ? യിതാരു നിർമ്മിച്ചതാം?
ഞങ്ങൾക്കുകൌതുകമുണ്ടിതറിഞ്ഞിടാ-
നങ്ങലിഞ്ഞെല്ലാമരുൾചെയ്കിടേണമേ. 28

**ശ്രീശുകൻ പറഞ്ഞു**

ദിക്കുകളുംഗതാസ്സാൽത്തിമിരാപേത-
മാക്കിയുമന്യഭാസ്സൊക്കെയടക്കിയും
സുവ്രതന്മാരാമൃഷീശ്വരരേകദാ
ശർവനെക്കാണ്മാനവിടത്തിലെത്തിനാർ. 29
നഗ്നയായ്കാന്താങ്കമേറിയിരുന്നിടും
കുന്നിന്മകളവരെക്കാൺകകാരണം
ഏററവുംലജ്ജിതയായുഴറേറാടെഴു-
നേററുവസനമെടുത്തുടുത്തീടിനാൾ. 30
കാമകേളീലോലരാകുമവരിൽനി-
ഷ്കാമരതിഭ്രമം കണ്ടമ്മുനീശ്വരർ
അങ്ങുനിന്നും നിവർത്തിച്ചുപോയ്പ്രാപിച്ചു-
സംഗാപഹം നരനാരായണാശ്രമം. 31
അപ്പോൾ പ്രിയതൻ പ്രിയമാചരിക്കുവാൻ
മുപ്പുരവൈരിഭഗവാൻ കൊതിക്കയാൽ
പൂരുഷനിപ്രദേശത്തു വന്നാലുടൻ
നാരിയായ് പോകട്ടെയെന്നു ശപിച്ചിതു. 32
അന്നുമുതൽ പുമാന്മാരാരുമാവനം-
തന്നിൽക്കടക്കുമാറില്ലെന്നു വിശ്രുതം
സുദ്യുമ്നനങ്ങനെ പെണ്ണായനുഗരോ-
ടൊത്തുവനംതോറുമങ്ങുചരിച്ചിതു. 33
ആശ്രമോപാന്തം ലലനാപരീതയായ്
യോഷാമണിയവൾ സഞ്ചരിച്ചീടവേ
ഇന്ദുസുതൻ ഭഗവാൻ ബുധൻ കണ്ടുടൻ
കന്ദർപ്പപീഡിതനായ് ചമഞ്ഞീടിനാൻ. 34
സുഭ്രൂവവളുമക്കോമളഗാത്രനെ-
ത്തത്പതിയാക്കുവാനാഗ്രഹിച്ചീടിനാൾ
ഇത്ഥമവളിൽപ്പുരൂരവസ്സെന്നൊരു-
പുത്രൻബുധന്നുളവായി മഹീപതേ! 35

---
1 വില്ല്

ഏവം സ്ത്രീത്വമനുപ്രാപ്തഃ സുദ്യുമ്നോ മാനവോ നൃപഃ
സസ്മാര സ്വകുലാചാര്യം വസിഷ്ഠമിതി ശുശ്രുമ. 36
സ തസ്യ താം ദശാം ദൃഷ്ട്വാ കൃപയാ ഭൃശപീഡിതഃ
സുദ്യുമ്നസ്യാശയൻ പുംസ്ത്വമുപാധാവത ശങ്കരം. 37
തുഷ്ടസ്തസ്മൈ സ ഭഗവാനൃഷയേ പ്രിയമാവഹൻ
സ്വാം ച വാചമൃതാം കുർവ്വന്നിദമാഹ വിശാം പതേ. 38
മാസം പുമാൻ സ ഭവിതാ മാസം സ്ത്രീ തവ ഗോത്രജഃ
ഇത്ഥം വ്യവസ്ഥയാ കാമം സുദ്യുമ്നോഽവതു മേദിനീം 39
ആചാര്യാനുഗ്രഹാൽ കാമം ലബ്ധ്വാ പുംസ്ത്വം വ്യവസ്ഥയാ
പാലയാമാസ ജഗതീം നാഭ്യനന്ദൻ സ്മ തം പ്രജാഃ 40
തസ്യോൽകലോ ഗയോ രാജൻ വിമലശ്ച സുതാസ്ത്രയഃ
ദക്ഷിണാപഥരാജാനോ ബഭൂവുർദ്ധർമ്മവത്സലാഃ 41
തതഃ പരിണതേ കാലേ പ്രതിഷ്ഠാനപതിഃ പ്രഭുഃ
പുരൂരവസ ഉത്സൃജ്യ ഗാം പുത്രായ ഗതോ വനം. 42

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ**
**ഇളോപാഖ്യാനേ പ്രഥമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7300 നവമസ്കന്ധേ ശ്ലോകാഃ 42**

## ദ്വിതീയോഽധ്യായഃ

**ശ്രീശുക ഉവാച**

ഏവം ഗതേഽഥ സുദ്യുമ്നേ മനുർവ്വൈവസ്വതഃ സുതേ
പുത്രകാമസ്തപസ്തേപേ യമുനായാം ശതം സമാഃ 1
തതോഽയജന്മനുർദ്ദേവമപത്യാർത്ഥം ഹരിം പ്രഭും
ഇക്ഷ്വാകുപൂർവ്വജാൻ പുത്രാംല്ലേഭേ സ്വസദൃശാൻ ദശ. 2
പൃഷധ്രസ്തു മനോഃ പുത്രോ ഗോപാലോ ഗുരുണാ കൃതഃ
പാലയാമാസ ഗാ യത്തോ രാത്ര്യാം വീരാസനവ്രതഃ 3
ഏകദാ പ്രാവിശദ്ഗോഷ്ഠം ശാർദ്ദൂലോ നിശി വർഷതി
ശയാനാ ഗാവ ഉത്ഥായ ഭീതാസ്താ ബഭ്രമുർവ്വ്രജേ. 4
ഏകാം ജഗ്രാഹ ബലവാൻ സാ ചുക്രോശ ഭയാതുരാ
തസ്യാസ്തൽ ക്രന്ദിതം ശ്രുത്വാ പൃഷധ്രോഽഭിസസാര ഹ, 5
ഖഡ്ഗമാദായ തരസാ പ്രലീനോഡുഗണേ നിശി
അജാനന്നഹനദ്ബഭ്രോഃ ശിരഃ ശാർദ്ദൂലശങ്കയാ. 6
വ്യാഘ്രോഽപി വൃക്ണശ്രവണോ നിസ്ത്രിംശാഗ്രാഹതസ്തതഃ
നിശ്ചക്രാമ ഭൃശം ഭീതോ രക്തം പഥി സമുൽസൃജൻ. 7
മന്യമാനോ ഹതം വ്യാഘ്രം പൃഷധ്രഃ പരവീരഹാ
അദ്രാക്ഷീൽ സ്വഹതാം ബഭ്രും വ്യുഷ്ടായാം നിശി ദുഃഖിതഃ 8
തം ശശാപ കുലാചാര്യഃ കൃതാഗസമകാമതഃ
ന ക്ഷത്രബന്ധുഃ ശൂദ്രസ്ത്വം കർമ്മണാ ഭവിതാമുനാ 9
ഏവം ശപ്തസ്തു ഗുരുണാ പ്രത്യഗൃഹ്ണാൽ കൃതാഞ്ജലിഃ
അധാരയദ്വ്രതം വീര ഊർദ്ധ്വരേതാ മുനിപ്രിയം. 10
വാസുദേവേ ഭഗവതി സർവ്വാത്മനി പരേഽമലേ
ഏകാന്തിത്വം ഗതോ ഭക്ത്യാ സർവ്വഭൂതസുഹൃത്സമഃ 11
വിമുക്തസംഗഃ ശാന്താത്മാ സംയതാക്ഷോഽപരിഗ്രഹഃ
യദൃച്ഛയോപപന്നേന കല്പയൻ വൃത്തിമാത്മനഃ 12
ആത്മന്യാത്മാനമാധായ ജ്ഞാനതൃപ്തഃ സമാഹിതഃ
വിചചാര മഹീമേതാം ജഡാന്ധബധിരാകൃതിഃ 13
ഏവം വൃത്തോ വനം ഗത്വാ ദൃഷ്ട്വാ ദാവാഗ്നിമുത്ഥിതം
തേനോപയുക്തകരണോ ബ്രഹ്മ പ്രാപ പരം മുനിഃ 14

സ്ത്രീത്വമിമ്മട്ട രണ്ടാമതുമാമെന്നൊരു
സുദ്യുമ്നനായിട്ടും മാനവഭൂപതി
തത്കുലാചാര്യനായീട്ടും വസിഷ്ഠനെ
ദുഃഖശാന്തിക്കായ് സ്മരിച്ചെന്നുകേൾപ്പിതേ. 36
പ്രത്യക്ഷനായ് വസിഷ്ഠനവൻെറയി-
ദുഃസ്ഥിതി കണ്ടുകൃപാർദ്രനായിപ്പരം
പുംസ്ത്വമവന്നു വരുത്തുവാനിച്ഛിച്ചു
മൃത്യുഞ്ജയ ഭഗവാനെസ്തുതിച്ചിതേ 37
തുഷ്ടികലർന്നു ഭഗവാൻ വസിഷ്ഠൻെറ-
യിഷ്ടംനടത്തുവാനാഗ്രഹിച്ചും തഥാ
സ്വന്തവചസ്സു യഥാർത്ഥമാകത്തക്ക
പത്തിക്കമിപ്രകാരം കഥിച്ചീടിനാൻ. 38
"ത്വദ്ഗോത്രജനവനേകമാസംപെണ്ണു-
മക്കണക്കേയൊരുമാസം പുമാനുമാം
ഇങ്ങനെയുള്ള കരാറിലസ്സുദ്യുമ്ന-
നിംഗിതംപോലെ ഭരിക്കട്ടെ മേദിനീ. 39
ദേശികാനുഗ്രഹത്താലീവ്യവസ്ഥയി
ലാശാനുകൂലം പുരുഷത്വമാർന്നവൻ
മന്നിടംനേരേ ഭരിച്ചീടിലുമഭി
നന്ദിച്ചതില്ലവനെ പ്രജാസഞ്ചയം. 40
ഉത്കലൻ പിന്നെഗ്ഗയൻ വിമലാഖ്യനും
മക്കളെവന്നുളവായിതു മൂന്നുപേർ
ദക്ഷിണദേശാധിനാഥരായിദ്ധർമ്മ-
ദീക്ഷികരായും ഭവിച്ചിതു മൂവരും. 41
പിന്നെ വാർദ്ധക്യകാലത്തപ്പുരൂരവ-
സ്സെന്നമകനിലബ്ഭൂമണ്ഡലാധിപൻ
ക്ഷോണീഭരം സമർപ്പിച്ചതി ശാന്തനായ്-
ക്കാനനംപ്രാപിച്ചു വാണീടിനാൻ പ്രഭോ! 42

---

## അദ്ധ്യായം 2

### ശ്രീശുകൻ പറഞ്ഞു

സുദ്യുമ്നനാംസുതൻ കാനനം പൂകവേ,
പുത്രരുണ്ടാകണമെന്ന സങ്കല്പത്തിൽ
വൈവസ്വതമനു കാളിന്ദിതൻ തട-
ഭൂവിൽ നൂറാണ്ടു തപസ്സാചരിച്ചിതു. 1
പിന്നെപ്രഭുവാം ഹരിയെസ്സുതലാഭ-
മുന്നി യജിക്കയും ചെയ്യുക മൂലമായ്
തന്നോടുതുല്യരായിക്ഷ്വാകുതൊട്ടുള്ള
നന്ദനർ പത്തമ്മനുവിനുണ്ടായിതു. 2
അപ്പിതാവാത്മജന്മാരിൽ പൃഷധ്രനെ-
ക്കല്പിച്ചയച്ചിതു ഗോരക്ഷണത്തിനായ്
രാവിലും വീരാസനസ്ഥനായ് നിദ്രയും
കൈവെടിഞ്ഞാജോലി നിർവ്വഹിച്ചാനവൻ. 3
തോരാതെമാരിപെയ്യുന്ന നാളങ്ങൊരു
ഘോരൻപുലിയേറിവന്നു ഗോശാലയിൽ
ഗോക്കളതു കണ്ടു പാരം പരിഭ്രമി-
ച്ചുൽക്കടഭീതിയോടങ്ങിങ്ങുപാഞ്ഞിതു 4
ശക്തൻപുലിയൊന്നിനെപ്പിടികൂടവേ
വാസ്സും ഭയത്തോടതുച്ചംകരഞ്ഞിതേ
ക്രന്ദനംകേട്ടപ്പശുവിന്നടുത്തോടി-
വന്നിതു തത്പാലകൻ പൃഷധ്രൻദ്രുതം. 5
ചീളെന്നുവാളെടു,ത്തൃക്ഷങ്ങളസ്തമായ്
കാളുംതമസ്സാളുമാരാത്രിയിൽ,ങ്ങവൻ
വ്യർത്ഥമൊരു കപിലപ്പശുവിൻതല
ശാർദ്ദൂലമെന്നോർത്തു കോതിയിട്ടീടിനാൻ. 6
വ്യാഘ്രമാവാളിന്നുനയേററു കാതററു-
മാർഗ്ഗങ്ങൾതോറും നിണംചൊരിഞ്ഞിട്ടടൻ
വാസ്സുംഭയത്തോടവിടെനിന്നുംപാഞ്ഞു-
ചിക്കെന്നു നിർഗ്ഗമിച്ചീടിനാൻ ഭൂപതേ! 7
കൊന്നുപുലിയെയെന്നോർത്തിരിക്കും ശത്രു-
വൃന്ദാന്തകൻ പൃഷധ്രൻ രാത്രിയപാകവേ
തന്നാൽഹതമായതു കപിലപ്പശു-
വെന്നുകണ്ടത്യന്തദുഃഖിതനായിതു. 8
ഓർക്കാതെചെയ്തോരപരാധമാകിലും
തത്കുലാചാര്യനവനെശ്ശപിച്ചിതു
"ക്ഷത്രിയനീചനുമാകാതെ നീയൊരു
ശൂദ്രനാകട്ടെയിഗ്ഗോഹത്യമൂലമായ്." 9
ഇത്ഥം ഗുരുശപ്തനാവീരനഞ്ജലി-
ബദ്ധനായ് സ്വീകരിച്ചാനതനാകുലം.
പിന്നെയവൻ വിജിതേന്ദ്രിയനായ് മുനി-
വൃന്ദപ്രിയമാം വ്രതമാചരിച്ചിതു 10
സർവ്വാത്മകനായ് സമനായ് വിശുദ്ധനായ്
സർവ്വഭൂതൈകസുഹൃത്തായ്വരിഷ്ഠനാം
ശ്രീവാസുദേവ ഭഗവാനിലെബ്ഭക്തി-
ഭാവത്തിനാലാർന്നി [1] ഐകാന്തികത്വവും. 11
ശാന്തനായ് സംഗവിഹീനനായ് ഭോഗങ്ങൾ
സന്ത്യജിച്ചിന്ദ്രിയസംയമനം ചെയ്തു-
വല്ലതും യാദൃച്ഛികം ലഭിക്കുന്നതു
തെല്ലശിച്ചംഗം നിലനിർത്തിനാനവൻ. 12
ചിത്തം പരമാത്മബദ്ധമാക്കി ജ്ഞാന-
തൃപ്തനായിസ്സുസമാഹിതനായ് സദാ
അന്ധൻ ബധിരൻ ജഡനെന്നെമട്ടുഭൂ-
മണ്ഡലമൊക്കെയും ചുററിച്ചരിച്ചിതു. 13
ഇങ്ങനെ സഞ്ചരിച്ചീടുമ്പൊഴമ്മുനി-
യങ്ങൊരുകാട്ടിൽക്കടന്നു ചെന്നീടിനാൻ
കത്തുന്നകാട്ടുതീ തത്ര പാർത്തിട്ടതിൽ
തത്തനു നീററിപ്പരഗതിയാർന്നിതു, 14

---

1 ഏകാന്തിയുടെ ഭാവം, അന്യവിചാരമില്ലായ്ക.

കവിഃ കനീയാൻ വിഷയേഷു നിഃസ്പൃഹോ
വിസൃജ്യ രാജ്യം സഹ ബന്ധുഭിർവ്വനം
നിവേശ്യ ചിത്തേ പുരുഷം സ്വരോചിഷം
വിവേശ കൈശോരവയാഃ പരം ഗതഃ 15

കരൂഷാന്മാനവാദാസൻ കാരൂഷാഃ ക്ഷത്രജാതയഃ
ഉത്തരാപഥഗോപ്താരോ ബ്രഹ്മണ്യാ ധർമ്മവത്സലാഃ 16

ധൃഷ്ടാദ്ധാർഷ്ടമഭൂൽ ക്ഷത്രം ബ്രഹ്മഭൂയം ഗതം ക്ഷിതൌ
നൃഗസ്യ വംശഃ സുമതിർഭൂതജ്യോതിസ്തതോ വസുഃ 17

വസോഃ പ്രതീകസ്തൽപുത്ര ഓഘവാനോഘവൽ പിതാ
കന്യാ ചൌഘവതീ നാമ സുദർശന ഉവാഹ താം. 18

ചിത്രസേനോ നരിഷ്യന്താദൃക്ഷസ്തസ്യ സുതോഽഭവൽ
തസ്യ മീഢ്വാംസ്തതഃ കൂർച്ച് ഇന്ദ്രസേനസ്തു തത്സുതഃ 19

വീതിഹോത്രസ്ത്വിന്ദ്രസേനാൽ തസ്യ സത്യശ്രവാ അഭൂൽ
ഉരുശ്രവാഃ സുതസ്തസ്യ ദേവദത്തസ്തതോഽഭവൽ 20

തതോഽഗ്നിവേശ്യോ ഭഗവാനഗ്നിഃ സ്വയമഭൂൽ സുതഃ
കാനീന ഇതി വിഖ്യാതോ ജാതൂകർണ്ണ്യോ മഹാനൃഷിഃ 21

തതോ ബ്രഹ്മകുലം ജാതമാഗ്നിവേശ്യായനം നൃപ
നരിഷ്യന്താന്വയഃ പ്രോക്തോ ദിഷ്ടവംശമതഃ ശൃണു. 22

നാഭാഗോ ദിഷ്ടപുത്രോഽന്യഃ കർമ്മണാ വൈശ്യതാം ഗതഃ
ഭലന്ദനഃ സുതസ്തസ്യ വത്സപ്രീതിർഭലന്ദനാൽ. 23

വത്സപ്രീതേഃ സുതഃ പ്രാംശുസ്തത്സുതം പ്രമതിം വിദുഃ
ഖനിത്രഃ പ്രമതേസ്തസ്മാച്ചാക്ഷുഷോഽഥ വിവിംശതിഃ 24

വിവിംശതിസുതോ രംഭഃ ഖനിനേത്രോഽസ്യ ധാർമ്മികഃ
കരന്ധമോ മഹാരാജ തസ്യാസീദാത്മജോ നൃപ 25

തസ്യാവീക്ഷിൽ സുതോ യസ്യ മരുത്തശ്ചക്രവർത്ത്യഭൂൽ
സംവർത്തോഽയാജയദ്യം വൈ മഹായോഗ്യംഗിരഃസുതഃ 26

മരുത്തസ്യ യഥാ യജ്ഞോ ന തഥാന്യസ്യ കശ്ചന
സർവ്വം ഹിരണ്മയം ത്വാസീദ്യൽ കിഞ്ചിച്ചാസ്യ ശോഭനം. 27

അമാദ്യദിന്ദ്രഃ സോമേന ദക്ഷിണാഭിർദ്വിജാതയഃ
മരുതഃ പരിവേഷ്ടാരോ വിശ്വേദേവാഃ സഭാസദഃ 28

മരുത്തസ്യ ദമഃ പുത്രസ്തസ്യാസീദ്രാജ്യവർദ്ധനഃ
സുധൃതിസ്തത്സുതോ ജജ്ഞേ സൌധൃതേയോ നരഃ സുതഃ 29

തത്സുതഃ കേവലസ്തസ്മാദ്ബന്ധുമാൻ വേഗവാംസ്തതഃ
ബന്ധുസ്തസ്യാഭവദ്യസ്യ തൃണബിന്ദുർമ്മഹീപതിഃ 30

തം ഭേജേഽലംബുഷാ ദേവീ ഭജനീയഗുണാലയം
വരാപ്സരാ യതഃ പുത്രാഃ കന്യാ ചേഡവിഡാഭവൽ. 31

തസ്യാമുൽപാദയാമാസ വിശ്രവാ ധനദം സുതം
അവാപ വിദ്യാം പരമാമൃഷിര്യോഗേശ്വരാൽ പിതുഃ 32

വിശാലഃ ശൂന്യബന്ധുശ്ച ധൂമ്രകേതുശ്ച തത്സുതാഃ
വിശാലോ വംശകൃദ്രാജാ വൈശാലീം നിർമ്മമേ പുരീം. 33

ഹേമചന്ദ്രഃ സുതസ്തസ്യ ധൂമ്രാക്ഷസ്തസ്യ ചാത്മജഃ
തൽപുത്രാൽ സംയമാദാസീൽ കൃശാശ്വഃ സഹദേവജഃ 34

കൃശാശ്വാൽ സോമദത്തോഽഭൂദ്യോഽശ്വമേധൈരിഡസ്പതിം
ഇഷ്ട്വാ പുരുഷമാപാഗ്ര്യാം ഗതിം യോഗേശ്വരാശ്രിതഃ 35

ഇക്ഷ്വാകു തൊട്ടവരിൽക്കനിഷ്ഠൻകവി-
കൊച്ചിലേതന്നെ വിഷയവിരക്തനായ്
ബന്ധുക്കളോടൊത്തു രാജ്യമുപേക്ഷിച്ചു
കാന്താരമെത്തി പ്രകാശസ്വരൂപനെ
അന്തരംഗത്തിലുറപ്പിച്ചുമെല്ലവേ
ചിന്താനുകൂലം ഗമിച്ചാൻപരംപദം. 15

മാനവനാം കരൂഷങ്കൽ നിന്നുത്തരാ-
സ്ഥാനദേശാധിപരായ് ദ്വിജഭക്തരായ്
ധർമ്മസംസ്കൃതരായ് കാരൂഷസംജ്ഞരാം
നിർമ്മലക്ഷത്രിയജാതി ഭവിച്ചിതു. 16

ധൃഷ്ടനിൽനിന്നുമുണ്ടായി ധാർഷ്ടാഭിധ-
ക്ഷത്രിയവംശ,മവർവിപ്രരായിതു
ഭൂപാ! നൃഗനുസുമതി,യവനിൽനി-
ന്നാഭൂതജ്യോതി,സ്സവനു മകൻ വസു. 17

തത്തനയൻ താൻ പ്രതീക,നവനുള്ള
പുത്രനാമോഘവാന,പ്പേരിയന്നൊരു
സൂനുവുമോഘവതിയെന്നൊരു സുത
താനുമുണ്ടായിതു ദൈവേച്ഛമൂലമായ്. 18

ഓഘവതിയെസ്സുദർശനനെന്നൊരു
ഭൂകാമുകൻ വിവാഹം കഴിച്ചീടിനാൻ
ചിത്രസേനൻ നരിഷ്യന്താത്മജൻ, ദക്ഷ-
നത്രേ തദീയസുതനായ്ഭവിച്ചതും
തത്സുതനു മീഢ്വാനവൻ കൂർച്ചൻ മകൻ,
തത്സുതനിന്ദ്രസേനൻതാനുമാണകേൾ. 19

ഇന്ദ്രസേനാത്മജനാം വീതിഹോത്രന്റെ
നന്ദനൻ സത്യശ്രവസ്സാണുമന്നവാ!
സത്യശ്രവസ്സിന്നുരുശ്രവസ്സും ദേവ-
ദത്തനവന്നും സുതരായ് ജനിച്ചിതു. 20

അഗ്നിദേവൻ താനവന്നു തനൂജനാ-
യഗ്നിവേശ്യാഭിഖ്യ കൈക്കൊണ്ടുജാതനായ്.
കാനീനനും ജാതുകർണ്ണനുമെന്നപേർ
പൂണ്ടം മഹാനാം മഹർഷിയിദ്ദേഹമാം. 21

അഗ്നിവേശ്യായനബ്രഹ്മാന്വയമവൻ-
തന്നിൽനിന്നും ജാതമായി നരാധിപാ!
ഇങ്ങനെ ഞാൻ നരിഷ്യന്തവംശംചൊല്ലി-
യിങ്ങിനിമേൽ ദിഷ്ടവംശം ശ്രവിക്കുക. 22

മറെറാരു നാഭാഗനുണ്ടായിതു ദിഷ്ട-
പുത്രനായ്, കർമ്മത്തിനാലവൻ വൈശ്യനായ്.
തത്സുതനാണു ഭലന്ദനനെന്നവൻ,
തത്സുതനോക്ക വത്സപ്രീതിനാമകൻ. 23

പ്രാംശുതല്പുത്രൻ, പ്രമതിയവന്മകൻ
തത്സുതൻ ഖനിത്രനെന്നും ധരിക്കുക
ചാക്ഷുഷൻ ഖനിത്രസൂനുവും, പിന്നെ വി-
വിംശതി, ചാക്ഷുഷപുത്രനുമായിതു. 24

തത്തനുജൻ രംഭനും, ധാർമ്മികൻ ഖനീ-
നേത്രൻ തദീയസുതനുമാം മന്നവാ!
തത്തനയൻതാൻ കരന്ധമൻ, തത്സുത-
നത്രേയവീക്ഷിത്തുനാമമിയന്നവൻ. 25

തല്പുത്രനല്ലോ മരുത്തൻ, മഹാനവൻ
ചൊല്ലൊണ്ടിട്ടു ചക്രവർത്തിയായ്ത്തീർന്നിതു.
അംഗിരഃപുത്രൻ മഹായോഗി സംവർത്ത-
നങ്ങു നേരേ യജിപ്പിച്ചാൻ മരുത്തനെ. 26

പാരിലിബ്ഭൂപഭൂപന്റെ യജ്ഞംപോലെ-
യാരും നടത്തിയിട്ടില്ലൊരു യജ്ഞവും
തദ്യാഗസാധനസാമഗ്രിസർവവും
ശുദ്ധസുവർണ്ണമയമായിരുന്നിതു. 27

സോമപാനംമൂലമിന്ദ്രനും ദക്ഷിണാ-
ഭൂമാവിനാൽ ദ്വിജരും തുഷ്ടരായിതു
വിശ്വദേവന്മാർ സദസ്യർ, വിളമ്പുകാർ
വിശ്രപ്രസിദ്ധർ മരുദ്ദേവർ താൻപ്രഭോ! 28

ആ മരുത്തന്റെസുതൻ ദമൻ, തത്സുതൻ
ഭൂമിപാലാ! രാജ്യവർദ്ധനനെന്നവൻ
തത്സൂനുവത്രേ സുധൃതിനരാധിപ.
നസ്സുധൃത്യാത്മജനാം നരനാമകൻ. 29

കേവലൻതാൻ നരസൂനു,വവങ്കൽ നി-
ന്നാവിന്ദുമാനവനുണ്ടായി വേഗവാൻ.
ബന്ധുവത്രേ വേഗവത്തനയൻ,തൃണ,
ബിന്ദുമഹീപതിതാൻ ബന്ധുനന്ദനൻ. 30

ശ്രേഷ്ഠാപ്സരസ്സാമലംബുഷാദേവിയുത്-
കൃഷ്ടഗുണാലയനാകുമബ്ഭൂപനെ
കാന്തനാക്കിസ്സുതന്മാരുമവളിൽനി-
ന്നുണ്ടായിഡവിഡയെന്നൊരു കന്യയും. 31

ഉത്ഭവിപ്പിച്ചാനവളിൽധനേശനാം
സല്പുത്രനെ വിശ്രവസ്സാംമുനീശ്വരൻ
യോഗേശനാമച്ഛനിൽനിന്നു സൂക്ഷ്മധീ-
യാകുമവൻ പരമം വിദ്യയാർന്നിതു. 32

ധന്യൻ വിശാല,നശൂന്യബന്ധുവും
മന്നോർമണേ! ധൂമ്രകേതുവുമിങ്ങനെ
മൂന്നുതൃണബിന്ദുനന്ദനന്മാരിൽ വ-
ച്ചൊന്നാമനായ് വംശകൃത്താം വിശാലനാം-
വൈശാലിയെന്ന പുരിവിനിർമ്മിച്ചതി
വിശ്രുതനായി ബ്ഭവിച്ചുമഹീപതി 33

ഹേമചന്ദ്രൻതത്തനുജനാം ധൂമ്രാക്ഷ-
നാമഹീപാലന്റെ പുത്രനാം, സംയമൻ
തൽസുതനാം, തൽസുതൻ സഹദേവനാം,
തൽസുതനല്ലോ കൃശാശ്വനരേശ്വരൻ. 34

സോമദത്തൻ തദീയാത്മജനാമഹാൻ
സീമാധികമശ്വമേധം കഴിച്ചഥ
യോഗേശനാകും പുമാനെ യജിച്ചുടൻ
യോഗേശ്വരാശ്രിതനായാൻ സദ്ഗതി. 35

സൌമദത്തിസ്തു സുമതിസ്തത്സുതോ ജനമേജയഃ
ഏതേ വൈശാലഭൂപാലാസ്തൃണബിന്ദോര്യശോധരാഃ 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ദ്വിതീയോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7336 നവമസ്കന്ധേ ശ്ലോകാഃ 78

---

# തൃതീയോഽധ്യായഃ

**ശ്രീശുക ഉവാച**

ശര്യാതിർമ്മാനവോ രാജാ ബ്രഹ്മിഷ്ഠഃ സ ബഭൂവ ഹ
യോ വാ അംഗിരസാം സത്രേ ദ്വിതീയമഹ ഊചിവാൻ. 1
സുകന്യാ നാമ തസ്യാസീൽ കന്യാ കമലലോചനാ
തയാ സാർദ്ധം വനഗതോ ഹ്യഗമച്ച്യവനാശ്രമം 2
സാ സഖീഭിഃ പരിവൃതാ വിചിന്വന്ത്യങ്ഘ്രിപാൻ വനേ
വല്മീകരന്ധ്രേ ദദൃശേ ഖദ്യോതേ ഇവ ജ്യോതിഷീ 3
തേ ദൈവചോദിതാ ബാലാ ജ്യോതിഷീ കണ്ടകേന വൈ
അവിധ്യന്മുഗ്ദ്ധഭാവേന സുസ്രാവാസൃക് തതോ ബഹു. 4
ശകൃന്മൂത്രനിരോധോഽഭൂൽ സൈനികാനാം ച തൽക്ഷണാൽ
രാജർഷിസ്തമുപാലക്ഷ്യ പുരുഷാൻ വിസ്മിതോഽബ്രവീൽ. 5
അപ്യഭദ്രം ന യുഷ്മാഭിർഭാർഗ്ഗവസ്യ വിചേഷ്ടിതം
വ്യക്തം കേനാപി നസ്തസ്യ കൃതമാശ്രമദൂഷണം 6
സുകന്യാ പ്രാഹ പിതരം ഭീതാ കിഞ്ചിൽ കൃതം മയാ
ദ്വേ ജ്യോതിഷീ അജാനന്ത്യാ നിർഭിന്നേ കണ്ടകേന വൈ. 7
ദുഹിതുസ്തദ്വചഃ ശ്രുത്വാ ശര്യാതിർജ്ജാതസാധ്വസഃ
മുനിം പ്രസാദയാമാസ വല്മീകാന്തർഹിതം ശനൈഃ 8
തദഭിപ്രായമാജ്ഞായ പ്രാദാദ്ദുഹിതരം മുനേഃ
കൃച്ഛ്റാന്മുക്തസ്തമാമന്ത്ര്യ പുരം പ്രായാൽ സമാഹിതഃ 9
സുകന്യാ ച്യവനം പ്രാപ്യ പതിം പരമകോപനം
പ്രീണയാമാസ ചിത്തജ്ഞാ അപ്രമത്താനുവൃത്തിഭിഃ 10
കസ്യചിൽ ത്വഥ കാലസ്യ നാസത്യാവാശ്രമാഗതൌ
തൌ പൂജയിത്വാ പ്രോവാച വയോ മേ ദത്തമീശ്വരൌ. 11
ഗ്രഹം ഗ്രഹീഷ്യേ സോമസ്യ യജ്ഞേ വാമപ്യസോമപോഃ
ക്രിയതാം മേ വയോ രൂപം പ്രമദാനാം യദീപ്സിതം. 12
ബാഢമിത്യൂചതുർവ്വിപ്രമഭിനന്ദ്യ ഭിഷക്തമൌ
നിമജ്ജതാം ഭവാനസ്മിൻ ഹ്രദേ സിദ്ധവിനിർമ്മിതേ. 13
ഇത്യുക്ത്വാ ജരയാ ഗ്രസ്തദേഹോ ധമനിസന്തതഃ
ഹ്രദം പ്രവേശിതോഽശ്വിഭ്യാം വലീപലിതവിപ്രിയഃ 14
പുരുഷാസ്ത്രയ ഉത്തസ്ഥുരപീച്യാ വനിതാപ്രിയാഃ
പത്മസ്രജഃ കുണ്ഡലിനസ്തുല്യരൂപാഃ സുവാസസഃ 15
താൻ നിരീക്ഷ്യ വരാരോഹാ സരൂപാൻ സൂര്യവർച്ചസഃ
അജാനതീ പതിം സാധ്വീ അശ്വിനൌ ശരണം യയൌ. 16
ദർശയിത്വാ പതിം തസ്യൈ പാതിവ്രത്യേന തോഷിതൌ
ഋഷിമാമന്ത്ര്യ യയതുർവ്വിമാനേന ത്രിവിഷ്ടപം. 17
യക്ഷ്യമാണോഽഥ ശര്യാതിശ്ച്യവനസ്യാശ്രമം ഗതഃ
ദദർശ ദുഹിതുഃ പാർശ്വേ പുരുഷം സൂര്യവർച്ചസം. 18
രാജാ ദുഹിതരം പ്രാഹ കൃതപാദാഭിവന്ദനാം
ആശിഷശ്ചാപ്രയുഞ്ജാനോ നാതിപ്രീതമനാ ഇവ. 19

ഭസാമദത്തനു സുമതി, സുമതിക്കു
ഭൂമീപതേ! ജനമേജയ ഭൂപനും
പുത്രരാ,ണേവരും വൈശാലമന്നരാ-
യത്തൃണബിന്ദുവിൻകീർത്തിവളർത്തിനാർ. 36

## അദ്ധ്യായം 3

**ശ്രീശുകൻ പറഞ്ഞു**

മനുപാത്മജനായ മന്നവൻ ശര്യാതി-
യുന്നത വേദാർത്ഥവിജ്ഞാനിയായിതു
അംഗിരസ്സുക്കൾ നടത്തിയോരദ്ധ്വരം
ഭംഗംവരാതെ രണ്ടാംനാളിൽ മുഖ്യമായ്
വേണ്ടുന്ന മന്ത്രങ്ങൾ ചൊല്ലിക്കൊടുത്തതി-
പ്പണ്ഡിതാഗ്രേസരൻ താനായിരുന്നിതു. 1
അമ്മന്നവന്നുളവായി സുകന്യയെ-
ന്നംബുജലോചനയാമൊരു കന്യക
ആയവളോടൊത്തൊരിക്കൽ വനംഗത-
നായവനാ ച്യവനാശ്രമമെത്തിനാൻ. 2
കാട്ടിൽത്തരുശോഭകണ്ടന്നൃപാത്മജ
തുഷ്ടയായ്ത്തോഴിമാരൊത്തു ചരിക്കവേ
മിന്നാമിനുങ്ങുപോൽ മിന്നും പ്രഭാഗോള-
ഖണ്ഡദ്വയം കണ്ടിതങ്ങൊരു പുററിലായ്. 3
അക്കന്യ, ദൈവപ്രചോദിതയായൊരു-
മുൾക്കൊമ്പുകൊണ്ടൊന്നു കുത്തിനോക്കീടിനാൾ
ധാരയായ്ച്ചോരയപ്പുററിൽനിന്നക്ഷണം
ധാരാളമായ്പ്രവഹിച്ചിതു ഭൂപതേ! 4
പെട്ടെന്നതുമുതൽക്കന്നൃപസേനകൾ
ക്കൊട്ടുക്കു മുട്ടീമലമൂത്രമൊന്നുപോൽ
ആയതുകണ്ടേററമത്ഭുതപ്പെട്ടിട്ടു-
മായവരോടു ശര്യാതി കഥിച്ചിതു 5
ചൊല്ലുന്നിട്ടുമാ ച്യവനമുനിക്കിഹ
വല്ലതും ശല്യമുണ്ടാക്കിയോ ചൊല്ലുവിൻ?
വിശ്രുതവീരരേ! നമ്മിലാരെങ്കിലു-
മാശ്രമദൂഷണം ചെയ്തിരിക്കും ദൃഢം 6
ഭീതയായപ്പോൾ സുകന്യപിതാവിനോ-
ടോതിനാൾ "ചെയ്തുപോയീപിഴയൊന്നു ഞാൻ
രണ്ടുതേജഃഖണ്ഡമിപ്പുററിനുള്ളിലായ്-
ക്കണ്ടതു മുള്ളിനാൽ കുത്തിമുറിച്ചിതേ" 7
പുത്രിപറഞ്ഞതു കേട്ടു ശര്യാതിഭൂ-
ഭൃത്തു പരം ഭയവിഹ്വലനായുടൻ
പുററിനാലന്തർഹിതനായിട്ടുംമുനി
ശ്രേഷ്ഠനെ പ്രീതനാക്കാൻ ശ്രമിച്ചീടിനാൻ. 8
മാമുനിതന്നഭിപ്രായമറിഞ്ഞു ത-
ന്നോമനയെയമ്മഹാനു ദാനം ചെയ്തു
ചിത്തസമാധാനയുക്തം മുനിയോടു-
യാത്രപറഞ്ഞു തൻപത്തനം പൂകിനാൻ. 9

അത്യന്തകോപിഷ്ഠനാം ച്യവനർഷിയെ
ബ്ഭർത്തൃപദത്തിൽ വരിച്ചു [1] ചിത്തജ്ഞയാം
അപ്പെണ്മണിയപ്രമത്തയായ്ക്കാന്തന്റെ
നൽപ്രിയംനേടീയനുസരണങ്ങളാൽ. 10
ഒട്ടുകാലംകഴിഞ്ഞേകദാ വന്നിതു
തത്ര നാസത്യ,രർച്ചിച്ചുചൊന്നാൻമുനി
"ഈശ്വരന്മാർ നിങ്ങളെൻവാർദ്ധകസ്ഥിതി-
യാശ്രമാററിത്തരുണത്വമേകീടുവിൻ. 11
യാഗത്തിൽ നിങ്ങൾക്കിദാനീം ലഭിക്കാത്ത-
താകുമസ്സോമരസം തന്നിടാമിവൻ
നിങ്ങളെനിക്കുടൻ നാരികൾക്കിഷ്ടമാ-
മംഗസൌന്ദര്യവുമായുസ്സുമേകുവിൻ" 12
ദേവവൈദ്യന്മാരവരഭിനന്ദന
പൂർവ്വം മുനിവാക്യമംഗീകരിച്ചുടൻ
സിദ്ധകൃതമീഹ്രദത്തിൽ മുങ്ങീട്ടുകെ-
ന്നദ്വിജനോടു ചൊല്ലീടിനാരക്ഷണം. 13
അംഗം ജരയാലെ ജീർണ്ണിച്ചലം തൊലി-
തൂങ്ങി,രോമങ്ങൾനരച്ചു,ഞരമ്പുകൾ
പൊങ്ങിയ വശനാമച്യവനന്റെ ക-
യ്യുങ്ങുപിടിച്ചാഹ്രദത്തിലിറങ്ങിനാർ. 14
അല്പംകഴിഞ്ഞ പർമൂന്നുപേരുംഹ്രദ-
ഗർഭത്തിൽനിന്നു കരയ്ക്കുകേറീടിനാർ
ഏതൊരു നാരിയും കാമിക്കുമാറംഗ-
മാധുരിയാന്നു സരസിജമാലയും
കണ്ണാഭരണങ്ങൾ ശോഭനവസ്ത്രവു-
മാന്നുശോഭിച്ചിതു മൂവരുമൊന്നുപോൽ. 15
തുല്യരൂപത്തൊടുമക്കു സമാഭരാ-
യുല്ലസിച്ചീടുമവരെയസ്സാധ്വിയാൾ
കണ്ടതിൽ തൻകാന്തനേതെന്നറിഞ്ഞിടാ-
ണ്ടായവൈവശ്യമോത്തു വിനീതയായ്
അർത്ഥിച്ചിതശ്വികളോടായവർ നിജ-
ഭർത്താവിനെവിട്ടു കന്നുനിന്നീടുവാൻ. 16
പാതിവ്രത്യത്തിലവൾക്കെഴും നിഷ്ഠയാൽ
മോദിച്ചുപിന്നെസുകന്യകയ്ക്കശ്വികൾ
കാന്തനെക്കാട്ടിത്തദാജ്ഞയോടക്ഷണം
സ്വന്തംവിമാനത്തിലേറി വിണ്ണെത്തിനാർ. 17
പിന്നെക്കുറേനാൾ കഴിഞ്ഞദ്ധ്വരത്തിനു
സന്നദ്ധനായ്ച്യവനാശ്രമമെത്തവേ
പുത്രീസമീപമിനപ്രഭനാമൊരു
മർത്ത്യനെക്കണ്ടിതു ശര്യാതിഭൂപതി. 18
താതനെക്കണ്ടരികത്തുചെന്നിട്ടതി-
പ്രീതിപൂർവ്വം നമിച്ചാളസ്സുകന്യക.
എന്നിട്ടനുഗ്രഹിക്കാത സന്തുഷ്ടനാ-
ണെന്നഭാവത്തൊടുചൊന്നാൻ നൃപാലകൻ 19

1 മനോഗതമറിയുന്നവൾ

ചികീർഷിതം തേ കിമിദം പതിസ്ത്വയാ
പ്രലംഭിതോ ലോകനമസ്കൃതോ മുനിഃ
യൽ ത്വം ജരാഗ്രസ്തമസത്യസമ്മതം
വിഹായ ജാരം ഭജസേ/മുമധ്വഗം. 20

കഥം മതിസ്തേ/വഗതാന്യഥാ സതാം
കുലപ്രസൂതേ കുലദൂഷണം ത്വിദം
ബിഭർഷി ജാരം യദപത്രപാ കുലം
പിതുശ്ച ഭർത്തുശ്ച നയസ്യധസ്തമഃ 21

ഏവം ബ്രുവാണം പിതരം സ്മയമാനാ ശുചിസ്മിതാ
ഉവാച താത ജാമാതാ തവൈഷ ഭൃഗുനന്ദനഃ 22
ശശംസ പിത്രേ തത്സർവ്വം വയോരൂപാഭിലംഭനം
വിസ്മിതഃ പരമപ്രീതസ്തനയാം പരിഷസ്വജേ. 23
സോമേന യാജയൻ വീരം ഗ്രഹം സോമസ്യ ചാഗ്രഹീൽ.
അസോമപോരപ്യശ്വിനോശ്ച്യവനഃ സ്വേന തേജസാ. 24
ഹന്തും തമാദദേ വജ്രം സദ്യോമന്യുരമർഷിതഃ
സവജ്രം സ്തംഭയാമാസ ഭുജമിന്ദ്രസ്യ ഭാർഗ്ഗവഃ 25
അന്വജാനംസ്തതഃ സർവ്വേ ഗ്രഹം സോമസ്യ ചാശ്വിനോഃ
ഭിഷജാവിതി യൽ പൂർവ്വം സോമാഹുത്യാ ബഹിഷ്കൃതൗ. 26
ഉത്താനബർഹിരാനർത്തോ ഭൂരിഷേണ ഇതി ത്രയഃ
ശര്യാതേരഭവൻ പുത്രാ ആനർത്താദ്രേവതോ/ഭവൽ. 27
സോ/ന്തഃസമുദ്രേ നഗരീം വിനിർമ്മായ കുശസ്ഥലീം
ആസ്ഥിതോ/ഭുങ്ക്ത വിഷയാനാനർത്താദീനരിന്ദമ. 28
തസ്യ പുത്രശതം ജജ്ഞേ കകുദ്മിജ്യേഷ്ഠമുത്തമം
രേവതോ രേവതീം കന്യാം സ്വാമാദായ വിഭും ഗതഃ 29
കന്യാവരം പരിപ്രഷ്ടും ബ്രഹ്മലോകമപാവൃതം
ആവർത്തമാനേ ഗാന്ധർവ്വേ സ്ഥിതോ/ലബ്ധക്ഷണഃ ക്ഷണം. 30
തദന്ത ആദ്യമാനമ്യ സ്വാഭിപ്രായം ന്യവേദയൽ
തച്ഛ്രുത്വാ ഭഗവാൻ ബ്രഹ്മാ പ്രഹസ്യ തമുവാച ഹ. 31
അഹോ രാജൻ നിരുദ്ധാസ്തേ കാലേന ഹൃദി യേ കൃതാഃ
തൽപുത്രപൌത്രനപ്തൄണാം ഗോത്രാണി ച ന ശൃണ്മഹേ 32
കാലോ/ഭിയാതസ്ത്രിണവചതുര്യ്യുഗവികല്പിതഃ
തദ്ഗച്ഛ ദേവദേവാംശോ ബലദേവോ മഹാബലഃ 33
കന്യാരത്നമിദം രാജൻ നരരത്നായ ദേഹി ഭോഃ
ഭുവോ ഭാരാവതാരായ ഭഗവാൻ ഭൂതഭാവനഃ 34
അവതീർണ്ണോ നിജാംശേന പുണ്യശ്രവണകീർത്തനഃ
ഇത്യാദിഷ്ടോ/ഭിവന്ദ്യാജം നൃപഃ സ്വപുരമാഗതഃ
ത്യക്തം പുണ്യജനത്രാസാദ്ഭ്രാതൃഭിർദ്ദിക്ഷ്വവസ്ഥിതൈഃ 35
സുതാം ദത്ത്വാനവദ്യാംഗീം ബലായ ബലശാലിനേ
ബദര്യാഖ്യം ഗതോ രാജാ തപ്തും നാരായണാശ്രമം. 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
തൃതീയോ/ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7372 നവമസ്കന്ധേ ശ്ലോകാഃ 115

---

## ചതുർത്ഥോ/ധ്യായഃ

ശ്രീശുക ഉവാച

നാഭാഗോ നഭഗാപത്യം യം തതം ഭ്രാതരഃ കവിം
യവിഷ്ഠം വ്യഭജൻ ദായം ബ്രഹ്മചാരിണമാഗതം. 1
ഭ്രാതരോ/ഭാങ്ക്ത കിം മഹ്യം ഭജാമ പിതരം തവ
ത്വാം മമാര്യാസ്തതാഭാങ്ക്ഷുർമ്മാ പുത്രക തദാദൃഥാഃ 2

"എന്താണസതീ! നീ കാട്ടുവ,തോക്കിൽനിൻ-
കാന്തൻ ജഗദചന്ദ്യനാം മഹാനല്ലയോ?
വഞ്ചിച്ചുനീയമ്മുനിയെ, നിൻചാരത്തു
തഞ്ചുമിവൻ വഴിപോക്കനെന്നേവരു
വൃദ്ധനാംകാന്തനെയിഷ്ടപ്പെടാതെ യീ-
യദ്ധ്വഗനെജ്ജാരനായ് നീവരിക്കയോ? 20
സൽക്കുലജാതയാം നിന്നുടെബുദ്ധിയെ-
ന്തിക്കണക്കേ വിപരീതമായ്ത്തീരുവാൻ
നിന്ദ്യേ!യിതു കുലദൂഷണംതാൻ, നാണ-
മെന്നിയേ ജാരനെയംഗീകരിച്ചുനീ
അച്ഛന്റെയും പ്രാണനാഥന്റെയുംകുലം
ദുശ്ചരിതേ! നരകത്തിലാഴ്ത്തുന്നിതേ." 21
താതവാക്യങ്ങൾകേട്ടത്ഭുതപ്പെട്ടുകൊ-
ണ്ടോതിനാൾ മന്ദഹാസത്തൊടസ്സുന്ദരി.
"അച്ഛാ! ഭവത്സുതാവല്ലഭനംഭൃഗു-
സചഛ്യവംശ്യേന്ദ്രനമാണിമ്മഹാമതി. 22
പിന്നെസചവല്ലഭനശ്വികളിൽനിന്നു
സൌന്ദര്യമാർന്നകഥ ധരിപ്പിക്കവേ
അത്യന്തമത്ഭുതത്തോടുമാ വത്സല-
പുത്രിയെപ്പുണർന്നിതു തുഷ്ടിയാലന്നൃപൻ. 23
ക്ഷേമനാംശര്യാതിയെക്കൊണ്ടനന്തരം
സോമയാഗം ച്യവനൻനടത്തിച്ചിതു
സോമരസത്തെയനർഹരാമശ്വികൾ-
ക്കാമുനിയർപ്പിച്ചുതൻതപശ്ശക്തിയാൽ 24
ഉത്ക്കടക്രോധവിവശനായക്ഷണം
ശക്രൻ ച്യവനമുനിയെ വധിക്കുവാൻ
കയ്യിലെടുത്തിതു വജ്രം, കരമതു
കയ്യോടെഭാർഗ്ഗവൻ സ്തബ്ധമാക്കീടിനാൻ. 25
മുന്നേഭിഷഗ്വൃത്തിയാലെ സോമാഹുതി-
തന്നിൽനിന്നും ഭ്രഷ്ടരാമശ്വികൾക്കതു
അർപ്പിച്ചതു തടഞ്ഞീടാനമർത്ത്യക്ക
കെല്ലെഴാതായ് നടപ്പായിതന്നാൾമുതൽ. 26
മൂന്നുപുത്രന്മാരുളവായിശര്യാതി-
ക്കന്നുത്താനബർഹിസ്സുമാനർത്തനും
ഭൂരിഷേണൻതാനു,മെന്നതിലാനർത്ത
ഭൂരമണന്റെ തനൂജനാം രേവതൻ
വാരിധിക്കുള്ളിൽകുശസ്ഥലിയെന്നൊരു
ചാരുപുരംതീർത്തതിൽ വസിച്ചങ്ങനെ
ആനർത്തമാദിദേശങ്ങൾക്കധീശനായ്
നാനാവിഭൂതികളാർന്നു സുഖിച്ചിതു. 27-28
ഉത്തമരായ് കകുത്മ്യാദ്യരാകും നൂറു-
പുത്രരാ രേവതഭൂപനുണ്ടായിതു
പുത്രിയാംരേവതിയോടുമൊത്തധരാ-
ഭൃത്തുതൽക്കാന്തനാരെന്നു ചിന്തിക്കുവാൻ
സത്യലോകത്തു തടസ്സമറ്റെത്തവേ
നൃത്തഗീതാദി രസലീനനായജൻ
ഗന്ധർവ്വവൃന്ദാവൃതനായിരിക്കയാൽ
സന്ധിക്കുവാൻ ചെററിടകാത്തുനിന്നഥ
നൃത്തഗാനങ്ങളെല്ലാം നിലച്ചീടവേ-
യാദ്യനാം ബ്രഹ്മാവിനെയന്നരേശചരൻ. 29-30
ആനമിച്ചിച്ഛയറിയിച്ചിതു ചതു-
രാനനൻകേട്ടു ചിരിച്ചരുളീടിനാൻ:- 31
"ആരെയെല്ലാം ഭവാനുന്നിതങ്ങവ-
രാരുമില്ലേവരും കാലവശംഗതർ.
തത്പുത്രപൌത്രനപ്താക്കൾതൻ വംശവു-
മിപ്പോൾ ശ്രവിക്കാനുമില്ല, കാലാഹൃതം. 32
ഇപ്പോളിരുപത്തിമൂന്നു ചതുര്യുഗം
പൊയ്പ്പോകയാൽഭവാൻ പോവുകഭൂമിയിൽ
ദേവദേവാംശമായ് ശക്തനാകുംബല-
ദേവനവതരിച്ചിട്ടുണ്ടു ഭൂമിയിൽ
അന്നരരത്നത്തിനായിക്കൊടുക്കുക
മന്നവാ! കന്യകാരത്നത്തിനെബ്ഭവാൻ. 33
ഭുവിൻഭരം ഹരിച്ചീടുവാനായ്[1]ഭൂത
ഭാവനൻ സചാംശത്തൊടുംജനിച്ചാൻഹരി." 34
ഈവിധം ബ്രഹ്മാജ്ഞകേട്ടു നമിച്ചുടൻ
ഭൂവരൻതാനും തിരിച്ചുപോന്നീടിനാൻ
ഭ്രാതാക്കളപ്പുരി സന്ത്യജിച്ചാസുര-
ഭീതിയാലെങ്ങോ ഗമിച്ചിരുന്നു തദാ. 35
സർവാംഗസുന്ദരിയാം നിജപുത്രിയെ-
യുർവീശചരൻപിന്നതിബലശാലിയാം
വീരൻബലഭദ്രനേകിബ്ബദര്യാഖ്യ-
നാരായണാശ്രമം പൂകിതപസ്സിനായ്. 36

---

# അദ്ധ്യായം 4

**ശ്രീശുകൻ പറഞ്ഞു**

മനചാത്മജനാം നഭഗഭൂഭൃത്തുതൻ-
നന്ദനന്മാരിൽക്കനിഷ്ഠനാകുംകവി
ബ്രഹ്മചര്യാശ്രമിയാകയാൽ സോദരർ-
തമ്മിൽധരയെതദംശമേകീടാതെ
ഭാഗിച്ചെടുത്താർ, കവി,യാശ്രമംവെടി-
ഞ്ഞാഗതനായ് നിജഭാഗമേതെന്നുടൻ
ഭ്രാതാക്കളോടുചോദിച്ചളവായവർ
താതനത്രേ നിന്റെ പങ്കെന്നുചൊല്ലിനാർ
പിന്നെപ്പിതാവോടതുചെന്നുചൊല്ലവേ
നിന്നെയവർ കളിയാക്കിയതെന്നിയേ
ഒന്നുമില്ലെന്നു സമാശചസിപ്പിച്ചഥ
ചൊന്നാൻ ജനകനപ്പുത്രനോടീവിധം. 1-2

1 ഭൂതജാലത്തെ അഭിവൃദ്ധിപ്പെടുത്തുന്നവൻ

ഇമേ അംഗിരസഃ സത്രമാസതേƒദ്യ സുമേധസഃ
ഷഷ്ഠം ഷഷ്ഠമുപേത്യാഹഃ കവേ മുഹ്യന്തി കർമ്മണി. 3
താംസ്ത്വം ശംസയ സൂക്തേ ദ്വേ വൈശ്വദേവേ മഹാത്മനഃ
തേ സ്വര്യന്തോ ധനം സത്രപരിശേഷിതമാത്മനഃ 4
ദാസ്യന്തി തേƒഥ താൻ ഗച്ഛ തഥാ സ കൃതവാൻ യഥാ
തസ്മൈ ദത്ത്വാ യയുഃ സ്വർഗ്ഗം തേ സത്രപരിശേഷിതം. 5
തം കശ്ചിൽ സ്വീകരിഷ്യന്തം പുരുഷഃ കൃഷ്ണദർശനഃ
ഉവാചോത്തരതോƒഭ്യേത്യ മമേദം വാസ്തുകം വസു. 6
മമേദമൃഷിഭിർദ്ദത്തമിതി തർഹി സ്മ മാനവ.
സ്യാന്നൌ തേ പിതരി പ്രശ്നഃ പൃഷ്ടവാൻ പിതരം തഥാ. 7
യജ്ഞവാസ്തുഗതം സർവ്വമുച്ഛിഷ്ടമൃഷയഃ ക്വചിൽ
ചക്രുർഹിഭാഗം രുദ്രായ സ ദേവഃ സർവ്വമർഹതി 8
നാഭാഗസ്തം പ്രണമ്യാഹ തവേശ കില വാസ്തുകം
ഇത്യാഹ മേ പിതാ ബ്രഹ്മഞ്ഛിരസാ ത്വാം പ്രസാദയേ. 9
യൽ തേ പിതാവദദ്ധർമ്മം ത്വം ച സത്യം പ്രഭാഷസേ
ദദാമി തേ മന്ത്രദൃശേ ജ്ഞാനം ബ്രഹ്മ സനാതനം. 10
ഗൃഹാണ ദ്രവിണം ദത്തം മത്സത്രേ പരിശേഷിതം
ഇത്യുക്ത്വാന്തർഹിതോ രുദ്രോ ഭഗവാൻ സത്യവത്സലഃ 11
യ ഏതൽ സംസ്മരേൽ പ്രാതഃ സായം ച സുസമാഹിതഃ
കവിർഭവതി മന്ത്രജ്ഞോ ഗതിം ചൈവ തഥാƒƒത്മനഃ 12
നാഭാഗാദംബരീഷോƒഭൂന്മഹാഭാഗവതഃ കൃതീ
നാസ്പൃശദ്ബ്രഹ്മശാപോƒപി യം ന പ്രതിഹതഃ ക്വചിൽ. 13

രാജോവാച

ഭഗവൻ ശ്രോതുമിച്ഛാമി രാജർഷേസ്തസ്യ ധീമതഃ
ന പ്രാഭൂദ്യത്ര നിർമ്മുക്തോ ബ്രഹ്മദണ്ഡോ ദുരത്യയഃ 14

ശ്രീശുക ഉവാച

അംബരീഷോ മഹാഭാഗഃ സപ്തദ്വീപവതീം മഹീം
അവ്യയാം ച ശ്രിയം ലബ്ധ്വാ വിഭവം ചാതുലം ഭുവി. 15
മേനേƒതിദുർല്ലഭം പുംസാം സർവ്വം തൽ സ്വപ്നസംസ്തുതം
വിദ്വാൻ വിഭവനിർവ്വാണം തമോ വിശതി യൽ പുമാൻ. 16
വാസുദേവേ ഭഗവതി തത്ഭക്തേഷു ച സാധുഷു
പ്രാപ്തോ ഭാവം പരം വിശ്വം യേനേദം ലോഷ്ടവൽ സ്മൃതം. 17

സ വൈ മനഃ കൃഷ്ണപദാരവിന്ദയോ-
ർവ്വചാംസി വൈകുണ്ഠഗുണാനുവർണ്ണനേ
കരൌ ഹരേർമ്മന്ദിരമാർജ്ജനാദിഷു
ശ്രുതിം ചകാരാച്യുതസത്കഥോദയേ. 18

മുകുന്ദലിംഗാലയദർശനേ ദൃശൌ
തദ്ഭൃത്യഗാത്രസ്പർശേƒംഗസംഗമം
ഘ്രാണം ച തൽപാദസരോജസൌരഭേ
ശ്രീമത്തുളസ്യാ രസനാം തദർപ്പിതേ. 19

പാദൌ ഹരേഃ ക്ഷേത്രപദാനുസർപ്പണേ
ശിരോ ഹൃഷീകേശപദാഭിവന്ദനേ
കാമം ച ദാസ്യേ ന തു കാമകാമ്യയാ
യഥോത്തമശ്ലോകജനാശ്രയാ രതിഃ 20

"ഇപ്പൊഴതംഗിരോവംശജരായിട്ടം
വിപ്രർനടത്തുന്നതുണ്ടങ്ങൊരധ്വരം.
മോഹകവേ! നീയറിയുന്ന നേരേ സമ-
സ്താഗമം, ബുദ്ധിമാന്മാരാകിലുമവർ
ആറാറുനാൾ കൂടിടുമ്പോൾവേണ്ടുംക്രിയ-
നേരേയറിയാതുഴലുന്ന നന്ദനാ! 3
അഭ്യസിപ്പിക്ക മഹാത്മാക്കളാകുമാ-
വിപ്രരേ രണ്ടു വിശേഷദേവസൂക്തികൾ
യാഗശിഷ്ടം ധനമാകെയവർ വിണ്ണു-
പൂകിടുമ്പോൾ നിനക്കേകിടും നിണ്ണയം. 4
ആകയാലസ്ഥലത്തേക്കുതാൻ നീയുടൻ
പോ"കെന്ന താതൻെറ ചൊല്ലുകേട്ടക്കവി
ചെൽകയും സത്രംകഴിഞ്ഞു ധനമേകി
നാകത്തിലേക്കവർ പോകയും ചെയ്തിതു. 5
വിത്തമതംഗീകരിച്ചോരവനൊടാ-
യുത്തരദിക്കിൽനിന്നെത്തിക്കറുത്തൊരാൾ
'അധ്വരശിഷ്ടംധനമെനിക്കുള്ള'തെ-
ന്നത്തവ്വവകാശവാദം തുടങ്ങിനാൻ 6
"അല്ലല്ലൃഷികളെനീക്കിതുതന്നു,താൻ
കള്ളംപറകയാ"ണെന്നായുടൻ കവി.
"എങ്കിൽനമുക്കുനിൻ താതനോടോതിയി-
ശ്ശങ്കതീർക്കാ,മെന്നു ചൊന്നിതാ വന്നവൻ.
അപ്രകാരം സമ്മതിച്ചുടനേകവി
തൽപിതാവോടിക്കഥ ചെന്നുചൊല്ലിനാൻ. 7
"അധ്വരശിഷ്ടം ധനത്തിനശേഷവും
രുദ്രനത്രേയവകാശിയെന്നായ്പുരാ
ദക്ഷാധ്വരത്തിലൃഷികളെല്ലാമേക-
പക്ഷമായ് നിശ്ചയി"ച്ചെന്നച്ഛനോതിനാൻ. 8
എന്നതുകേട്ടുനാഭാഗനാ രുദ്രനെ-
ച്ചെന്നുനമസ്കരിച്ചോതിനാനീവിധം.
അധ്വരഭൂമിയിൽ ശേഷിച്ചിട്ടുന്നതാം
വിത്തമങ്ങേയ്ക്കുള്ളതെന്നുതാനച്ഛനും
ചൊന്നാനതാൻ ഞാനെന്നതിനങ്ങയെ-
യിന്നുബോധിപ്പിച്ചിട്ടുന്നു നമസ്തിനാൽ. 9
എന്നോതിവീണ്ടും നമിച്ചതുമൂലമായ്
നന്നായ്പ്രസാദിച്ചു രുദ്രൻ കഥിച്ചിതു.
"ധർമ്മമോതിനിൻപിതാവു, സത്യംതന്നെ
നിർമ്മലനായനീയും പറഞ്ഞെന്നതിൽ
ചിത്തംതെളിഞ്ഞു സനാതനമായിട്ടം
തത്ത്വംനിനക്കു ദാനംചെയ്തിട്ടുന്നുഞാൻ. 10
തന്നിരിക്കുന്നുമൽ സത്രശിഷ്ടം ധന-
മൊന്നായതു നീയെടുത്തുകൊള്ളുകവേ!"
ഇത്ഥമോതിസ്സത്യവത്സലനായിട്ടം
രുദ്രൻഭഗവാനവിടെമറഞ്ഞിതു. 11
ഇക്കഥയാരന്തിനേരമുഷസ്സിലു-
മുത്ക്കടശ്രദ്ധയോടും സ്മരിക്കുന്നവോ
മന്ത്രജ്ഞനും മഹാവിദ്വാനുമായവ-
നന്ത്യംപരമപദവുമണഞ്ഞിടും. 12
നാഭാഗനന്ദനനത്രേ സുധീന്ദ്രനാം
ശ്രീപതിഭക്താഗ്ര്യനംബരീഷൻനൃപൻ
അപ്രതിരോധ്യമാം ബ്രാഹ്മണശാപവു-
മല്പവുമേററതില്ലമ്മഹാമർത്ത്യനിൽ. 13

രാജാവു പറഞ്ഞു

ആക്രമവായ്പമാം ഭൂസുരശാപത്തെ-
യേൽക്കാത്തമട്ടിൽ പ്രഭാവമിയന്നിടും
ബുദ്ധിമാനാമന്നരവരൻ തൻകഥ
വിസ്തരിച്ചിന്നാട്ടു ചൊല്ലുകമാമുനേ! 14

ശ്രീശുകൻ പറഞ്ഞു

ഭാഗവതാഗ്ര്യനായ് ദ്വീപങ്ങളേഴിനു-
മേകാധിപനാകുമംബരീഷൻനൃപൻ
അവ്യയമായീട്ടമൈശ്വര്യവുംതഥാ
ഭൂവിലിയലും വിഭവം സമസ്തവും,
സാധാരണപുരുഷന്മാരിലാക്കമേ-
യേതുംപരംദുർല്ലഭമെന്നിരിക്കിലും,
ലബ്ധമായൈശ്വര്യനിർ വാണവൂകണ്ടു
സ്വപ്നസമാനമവയെ നിരൂപിച്ചു
മർത്ത്യനെയൈശ്വര്യമത്രേ നരകത്തി-
ലാഴ്ത്തുന്നതെന്നുറച്ചങ്ങു വാണീടിനാൻ 15-16
നശ്വരമത്രേ വിഷയസുഖമെന്നു
നിശ്ചയിച്ചാ വാസുദേവനിലുംതഥാ
തത്ഭക്തരാകിയ സാധുജനത്തിലും
നിർഭരപ്രേമമിയന്നു സമസ്തവും
ലോഷ്ടസദൃശം സ്മരിച്ചുയാതൊന്നിലും
പററലില്ലാതിരുന്നീടിനാനമ്മഹാൻ 17
ശ്രീകൃഷ്ണപാദാരവിന്ദങ്ങളിലവ-
നേകാഗ്രമാക്കിയുറപ്പിച്ചു മാനസം.
തദ്ഗുണവിക്രമവണ്ണനത്തിന്നുതാൻ
വാക്കുകളും, ഹരിക്ഷേത്രങ്ങൾ നിത്യവും
ശുദ്ധമാക്കാനായ്കരങ്ങളും, തത്കഥ
ശ്രദ്ധിച്ചുകേൾക്കാൻ ചെവിയുമപ്പിച്ചിതേ. 18
മുക്തിദനാമബ്ഭഗവാൻെറ ഗേഹവും
വിഗ്രഹവും കാണ്മതിന്നു നേത്രങ്ങളും,
തത്ഭക്തസംസ്പർശനത്തിനായ് ദേഹവു-
മെപ്പോഴുമപ്പിച്ചിരുന്നു മഹാശയൻ.
ചാരുതുളസീമണമെഴും തല്പദ-
താരിൻപരിമളമാളുവാൻ നാസയെ,
ആ വിഭുവിൻ നിവേദ്യത്തെസ്വദിക്കുവാൻ
നാവിനേയും നിയോഗിച്ചിരുന്നാനവൻ. 19
ശ്രീഹരിക്ഷേത്ര പദങ്ങളിലെപ്പൊഴു-
മാഹ്ളാദപൂർവ്വം ചരിപ്പാൻ പദങ്ങളും
തല്പാദപങ്കജദ്വന്ദ്വം നമിക്കുവാൻ
കല്പിച്ചിരുന്നു തന്നുത്തമാംഗത്തെയും.
കാമാശയാലല്ലിതാ രമാജാനിയിൽ
പ്രേമവായ്പാലാണനുഷ്ഠിച്ചതാമഹാൻ. 20

ഏവം സദാ കർമ്മകലാപമാത്മനഃ
പരേഽധിയജ്ഞേ ഭഗവത്യധോക്ഷജേ
സർവ്വാത്മഭാവം വിദധന്മഹീമിമാം
തന്നിഷ്ഠവിപ്രാഭിഹിതഃ ശശാസ ഹ. 21

ഈജേഽശ്വമേധൈരധിയജ്ഞമീശ്വരം
മഹാവിഭൂത്യോപചിതാംഗദക്ഷിണൈഃ
തതൈർവ്വസിഷ്ഠാസിതഗൌതമാദിഭി-
ർധന്വന്യഭിസ്രോതമസൌ സരസ്വതീം 22

യസ്യ ക്രതുഷു ഗീർവ്വാണൈഃ സദസ്യാ ഋത്വിജോ ജനാഃ
തുല്യരൂപാശ്ചാനിമിഷാ വ്യദൃശ്യന്ത സുവാസസഃ 23

സ്വർഗ്ഗോ ന പ്രാർത്ഥിതോ യസ്യ മനുജൈരമരപ്രിയഃ
ശൃണ്വദ്ഭിരുപഗായദ്ഭിരുത്തമശ്ലോക ചേഷ്ടിതം. 24

സമർദ്ധയന്തി താൻ കാമാഃ സ്വാരാജ്യപരിഭാവിതാഃ
ദുർല്ലഭാ നാപി സിദ്ധാനാം മുകുന്ദം ഹൃദി പശ്യതഃ 25

സ ഇത്ഥം ഭക്തിയോഗേന തപോയുക്തേന പാർത്ഥിവഃ
സ്വധർമ്മേണ ഹരിം പ്രീണൻ സംഗാൻ സർവ്വാഞ്ഛനൈർജ്ജഹൌ

ഗൃഹേഷു ദാരേഷു സുതേഷു ബന്ധുഷു
ദ്വിപോത്തമസ്യന്ദനവാജിപത്തിഷു
അക്ഷയ്യരത്നാഭരണായുധാദി-
ഷ്വനന്തകോശേഷ്വകരോദസന്മതിം. 27

തസ്മാ അദാദ്ധരിശ്ചക്രം പ്രത്യനീകഭയാവഹം
ഏകാന്തഭക്തിഭാവേന പ്രീതോ ഭൃത്യാഭിരക്ഷണം. 28

ആരിരാധയിഷുഃ കൃഷ്ണം മഹിഷ്യാ തുല്യശീലയാ
യുക്തഃ സാംവത്സരം വീരോ ദധാര ദ്വാദശീവ്രതം. 29

വ്രതാന്തേ കാർത്തികേ മാസി ത്രിരാത്രം സമുപോഷിതഃ
സ്നാതഃ കദാചിൽ കാളിന്ദ്യാം ഹരിം മധുവനേഽർച്ചയൽ. 30

മഹാഭിഷേകവിധിനാ സർവ്വോപസ്കരസംപദാ
അഭിഷിച്യാംബരാകല്പൈർഗ്ഗന്ധമാല്യാർഹണാദിഭിഃ 31

തദ്ഗതാന്തരഭാവേന പൂജയാമാസ കേശവം
ബ്രാഹ്മണാംശ്ച മഹാഭാഗാൻ സിദ്ധാർത്ഥാനപി ഭക്തിതഃ 32
ഗവാം രുക്മവിഷാണീനാം രൂപ്യാങ്ഘ്രീണാം സുവാസസാം
പയഃശീലവയോരൂപവത്സോപസ്കരസംപദാം. 33
പ്രാഹിണോൽ സാധുവിപ്രേഭ്യോ ഗൃഹേഷു ന്യർബ്ബുദാനി ഷട്
ഭോജയിത്വാ ദ്വിജാനഗ്രേ സ്വാദ്വന്നം ഗുണവത്തമം. 34
ലബ്ധകാമൈരനുജ്ഞാതഃ പാരണായോപചക്രമേ
തസ്യ തർഹ്യതിഥിഃ സാക്ഷാദ്ദുർവ്വാസാ ഭഗവാനഭൂൽ. 35
തമാനർച്ചാതിഥിം ഭൂപഃ പ്രത്യുത്ഥാനാർഹണൈഃ
യയാചേഽഭ്യവഹാരായ പാദമൂലമുപാഗതഃ 36
പ്രതിനന്ദ്യ സ തദ്യാച്ഞാം കർത്തുമാവശ്യകം ഗതഃ
നിമമജ്ജ ബൃഹദ്ധ്യായൻ കാളിന്ദീസലിലേ ശുഭേ. 37
മുഹൂർത്താർദ്ധാവശിഷ്ടായാം ദ്വാദശ്യാം പാരണം പ്രതി
ചിന്തയാമാസ ധർമ്മജ്ഞോ ദ്വിജൈസ്തദ്ധർമ്മസങ്കടേ 38
ബ്രാഹ്മണാതിക്രമോ ദോഷോ ദ്വാദശ്യാം യദപാരണേ
യൽ കൃത്വാ സാധു മേ ഭൂയാദധർമ്മോ വാ ന മാം സ്പൃശേൽ. 39
അംഭസാ കേവലേനാഥ കരിഷ്യേ വ്രതപാരണം
പ്രാഹുരബ്ഭക്ഷണം വിപ്രാ ഹ്യശിതം നാശിതം ച തൽ. 40

ഇമ്മട്ടവനിന്ദ്രിയങ്ങൾക്കതീതനായ്
കർമ്മഫലപ്രദനായ വൈകുണ്ഠനിൽ
കർമ്മങ്ങളെല്ലാം സമർപ്പിച്ചുദേശിക-
ബ്രാഹ്മണവാക്കാദരിച്ചുകാത്താൻ മഹി. 21
ഐശ്വര്യവൃദ്ധിയാൽ വമ്പിച്ചതോതിലാ-
യശ്വമേധങ്ങളനേകമിബ്ഭൂപതി,
അംഗങ്ങൾദക്ഷിണയെന്നിവയേററിവ-
ച്ചുങ്ങസ്സരസ്വതീ വാഹിനിതന്നുടെ
ചാരത്തതിനെതിരായ്ക്കിടക്കും മണ-
ലാരണ്യഭൂമിയിൽവച്ചു സവിസ്തരം
പേർത്തുംവസിഷ്ഠാസിതഗൌതമാദ്യരെ
ച്ചേർത്തുനടത്തിയർച്ചിച്ചു യജ്ഞേശനേ. 22
ആ മഹായാഗങ്ങളിലെസ്സദസ്യരും
[1] സീമാധികാഗതരൃത്വിക്ദ്വിജൌഘവും
ശുദ്ധവസ്ത്രാലംകൃതരായനിമേഷ-
നേത്രരായ്ശോഭിച്ചു വിണ്ണവരെന്നപോൽ. 23
ഉത്തമശ്ലോകചരിതം നിരന്തരം
കീർത്തനംചെയ്തും ശ്രവിച്ചും വസിച്ചിട്ടും
അന്നൃപകിങ്കരർപോലുമർത്ഥിച്ചീല
വിണ്ണവർക്കിഷ്ടമാം സ്വർഗ്ഗത്തെയേതുമേ. 24
സിദ്ധക്കമെത്താത്തതായ് സ്വരൂപാനന്ദ-
സിദ്ധിയാൽ തുച്ഛീകൃതം കാമസഞ്ചയം
ചിത്തത്തിലെന്നും മുകുന്ദനെക്കണ്ടിട്ടും
സത്തുക്കളെത്തുഷ്ടരാക്കിടാനിണ്ണയം. 25
ഇമ്മട്ടിലംബരീഷൻ തപോയുക്തമാം
ധർമ്മവും നിർമ്മലഭക്തിയുംകൊണ്ടടൻ
സന്തുഷ്ടനാക്കിനാൻ ശ്രീഹരിയെ സമ-
സ്തേന്ദ്രിയൌഘത്തെജ്ജയിക്കയുംചെയ്തിതേ. 26
ഭാര്യാസുതഗേഹബന്ധുക്കൾ സേനകൾ
വാരണാശ്വങ്ങൾ രഥങ്ങൾകാലാൾപ്പട
അക്ഷയരത്നാഭരണായുധങ്ങളും
ലക്ഷക്കണക്കിനിയലും ധനങ്ങളും
പൂർണ്ണമായീട്ടും സ്വഭണ്ഡാരപൂരവു-
മൊന്നുമേകാര്യമായെണ്ണിയതില്ലവൻ. 27
ഏകാന്തഭക്തിഭാവത്താൽ പ്രസന്നനാം
ശ്രീകാന്തനാത്മഭൃത്യാവനലോലവും
ശത്രുസംഹാരചണവുമാം ചക്രമ-
തദ്ധരാധീശനു ദാനമായേകിനാൻ 28
തുല്യസ്വഭാവയാം പത്നിയോടുംകൂടി
മല്ലാരിസേവനമിച്ഛിച്ചു വീരനാം
അംബരീഷൻ നൃപൻ ദ്വാദശിയാംവ്രതം
ചെമ്മേയനുഷ്ഠിച്ചിതങ്ങൊരുവത്സരം 29
എന്നും ദശമിതൊട്ടുള്ളനാൾ മൂന്നിലും
മന്നൻനിശയിലുപവസിച്ചന്ത്യമായ്
കാർത്തികമാസമേകാദശിക്കീവ്രത-
പൂർത്തിക്കു കാളിന്ദിതൻ നിർമ്മലാംബുവിൽ
സ്നാനംകഴിച്ചു മധുവനത്തിൽക്കട-
ന്നാനന്ദമൂർത്തിയെയർച്ചനംചെയ്തിതു. 30
ചന്ദനപുഷ്പാദ്യുപഹാരപൂർവ്വകം
നന്നായ് മുറയ്ക്കഭിഷേകം കഴിച്ചഥ
വിഗ്രഹത്തിൽ ശുഭവസ്ത്രങ്ങൾചാർത്തിയി-
ട്ടർഘ്യപാദ്യാചമനീയധൂപാദിയാൽ
അർച്ചിച്ചുമാനസമച്യുതദേവനിൽ
നിശ്ചലമായുറപ്പിച്ചു പൂജിച്ചിതു
ഭാഗ്യവാന്മാരായ് സമസ്താർത്ഥസിദ്ധിയാ-
ലാഗ്രഹമററുള്ള ഭൂസുരന്മാരെയും. 31-32
പൊന്നിനാൽ കൊമ്പുകളും രജതത്തിനാൽ
നന്നായ്ക്കുളമ്പുകളും പൊതിഞ്ഞുള്ളതായ്
ചേലാർന്നവസ്ത്രം ധരിച്ചതായ്ശീലവും
പാലുംവയസ്സുമഴകും സുവത്സരും
മററുമുപകരണങ്ങളും ഭംഗിയി-
ലൊത്തോരറുപതുകോടിപ്പശുക്കളെ
സാധുക്കളായ് ഗൃഹാവാസികളായിട്ടു
ഭൂദേവവൃന്ദത്തിനേകി, ഗുണമെഴും
അന്നവുംനൽകിപ്പരിതൃപ്തരാമവർ-
തന്നനുവാദവും വാങ്ങിവേണ്ടുംവിധം
മന്നവൻപാരണയ്ക്കായിത്തുടങ്ങവേ
വന്നാനതിഥിയായ് ദുർവാസസ്സാംമുനി. 33-35
വേഗമെഴുന്നേററിരേററു നൽപീഠ-
മേകിയർച്ചിച്ചുടനർഘ്യപാദ്യാദിയാൽ
"സ്വീകരിച്ചാലുമെൻ ഭിക്ഷ ഭവാ"നെന്നു
ഭൂകാന്തനാദരപൂർവ്വമർത്ഥിച്ചിത
നന്ദിച്ചുരാജാർത്ഥനം സ്വീകരിച്ചു [2] മാ-
ദ്ധ്യാഹ്നികത്തിനു മഹർഷി കാളിന്ദിയിൽ
ചെന്നു പരബ്രഹ്മവസ്തുവെ ധ്യാനിച്ചു
നന്നായ് മുഴുകിക്കിടന്നീടിനാനതിൽ. 37
ദ്വാദശിപിന്നീടൊരുനാഴികമാത്ര-
മാദിനത്തിൽ ശിഷ്ടമായീട്ടവോളവും
കാത്തിരുന്നിട്ടും മുനീന്ദ്രൻവരായ്കയാ-
ലാർത്തനായ് ധർമ്മജ്ഞനാകുമമ്മന്നവൻ
ധർമ്മാകുലിതനായ് പാരണയെക്കുറി-
ച്ചമ്മേദിനീസുരരോടു ചോദിച്ചിതു. 38
"ആരണനാകുമതിഥിയെയൂട്ടാതെ
പാരണചെയ്യതോ ദ്വാദശയിൽത്തന്നെ
പാരണചെയ്യാത്തതോ ധർമ്മമേ, തിതി-
ലാരണരേ! ദോഷമെന്നിലേശീടൊലാ." 39
വിപ്രരുമായ് വിചാരിച്ചല്പനീർകുടി-
ച്ചബ്ഭൂമിപൻ വ്രതപാരണചെയ്യുവാൻ
നിശ്ചയിച്ചാ, നശനം പിന്നനശന-
മിച്ചൊന്നരണ്ടിലുമംബുപാനംപെട്ടും. 40

---

1 സംഖ്യയെന്യേവന്നവർ     2 ഉച്ചയ്ക്കുള്ള കർമ്മം

ഇത്യപഃ പ്രാശ്യ രാജർഷിശ്ചിന്തയൻ മനസാച്യുതം
പ്രത്യാചഷ്ട കുരുശ്രേഷ്ഠ ദ്വിജാഗമനമേവ സഃ 41
ദുർവ്വാസാ യമുനാകൂലാൽ കൃതാവശ്യക ആഗതഃ
രാജ്ഞാഭിനന്ദിതസ്തസ്യ ബുബുധേ ചേഷ്ടിതം ധിയാ. 42
മന്യുനാ പ്രചലദ്ഗാത്രോ ഭ്രുകുടീകുടിലാനനഃ
ബുഭുക്ഷിതശ്ച സുതരാം കൃതാഞ്ജലിമഭാഷത. 43
അഹോ അസ്യ നൃശംസസ്യ ശ്രിയോന്മത്തസ്യ പശ്യത
ധർമ്മവ്യതിക്രമം വിഷ്ണോരഭക്തസ്യേശമാനിനഃ 44
യോ മാമതിഥിമായാന്തമാതിഥ്യേന നിമന്ത്ര്യ ച
അദത്ത്വാ ഭുക്തവാംസ്തസ്യ സദ്യസ്തേ ദർശയേ ഫലം. 45
ഏവം ബ്രുവാണ ഉൽകൃത്യ ജടാം രോഷവിദീപിതഃ
തയാ സ നിർമ്മമേ തസ്മൈ കൃത്യാം കാലാനലോപമാം. 46
താമാപതന്തീം ജ്വലതീമസിഹസ്താം പദാ ഭുവം
വേപയന്തീം സമുദ്വീക്ഷ്യ ന ചചാല പദാന്നൃപഃ 47
പ്രാഗ്ദിഷ്ടം ഭൃത്യരക്ഷായാം പുരുഷേണ മഹാത്മനാ
ദദാഹ കൃത്യാം താം ചക്രം ക്രുദ്ധാഹിമിവ പാവകഃ 48
തദഭിദ്രവദുദ്വീക്ഷ്യ സ്വപ്രയാസം ച നിഷ്ഫലം
ദുർവ്വാസാ ദുദ്രുവേ ഭീതോ ദിക്ഷു പ്രാണപരീപ്സയാ. 49

തമന്വധാവദ്ഭഗവദ്രഥാംഗം
ദാവാഗ്നിരുദ്ധൂതശിഖോ യഥാഹിം
തഥാനുഷക്തം മുനിരീക്ഷമാണോ
ഗുഹാം വിവിക്ഷുഃ പ്രസസാര മേരോഃ 50

ദിശോ നഭഃ ക്ഷ്മാം വിവരാൻ സമുദ്രാം-
ല്ലോകാൻ സപാലാംസ്ത്രിദിവം ഗതഃ സഃ
യതോ യതോ ധാവതി തത്ര തത്ര
സുദർശനം ദുഷ്പ്രസഹം ദദർശ. 51
അലബ്ധനാഥഃ സ യദാ കുതശ്ചിൽ
സന്ത്രസ്തചിത്തോഽരണമേഷമാണഃ
ദേവം വിരിഞ്ചം സമഗാദ്വിധാത
സ്ത്രാഹ്യാത്മയോനേഽജിതതേജസോ മാം 52

ബ്രഹ്മോവാച

സ്ഥാനം മദീയം സഹവിശ്വമേതൽ
ക്രീഡാവസാനേ ദ്വിപരാർദ്ധസംജ്ഞേ
ഭ്രൂഭംഗമാത്രേണ ഹി സംദിധക്ഷോഃ
കാലാത്മനോ യസ്യ തിരോഭവിഷ്യതി 53
അഹം ഭവോ ദക്ഷഭൃഗുപ്രധാനാഃ
പ്രജേശഭൂതേശസുരേശമുഖ്യാഃ
സർവ്വേ വയം യന്നിയമം പ്രപന്നാ
മൂർദ്ധ്ന്യർപ്പിതം ലോകഹിതം വഹാമഃ 54

പ്രത്യാഖ്യാതോ വിരിഞ്ചേന വിഷ്ണുചക്രോപതാപിതഃ
ദുർവ്വാസാഃ ശരണം യാതഃ ശർവ്വം കൈലാസവാസിനം. 55

ശ്രീരുദ്ര ഉവാച

വയം ന താത പ്രഭവാമ ഭൂമ്നി
യസ്മിൻ പരേഽന്യേഽപ്യജജീവകോശാഃ
ഭവന്തി കാലേ ന ഭവന്തി ഹീദൃശാഃ
സഹസ്രശോ യത്ര വയം ഭ്രമാമഃ 56

അഹം സനൽകുമാരശ്ച നാരദോ ഭഗവാനജഃ
കപിലോഽപാന്തരതമോ ദേവലോ ധർമ്മ ആസുരിഃ 57
മരീചിപ്രമുഖാശ്ചാന്യേ സിദ്ധേശാഃ പാരദർശനാഃ
വിദാമ ന വയം സർവ്വേ യന്മായാം മായയാഽഽവൃതാഃ 58
തസ്യ വിശ്വേശ്വരസ്യേദം ശസ്ത്രം ദുർവ്വിഷഹം ഹി നഃ
തമേവ ശരണം യാഹി ഹരിസ്തേ ശം വിധാസ്യതി. 59
തതോ നിരാശോ ദുർവ്വാസാഃ പദം ഭഗവതോ യയൌ
വൈകുണ്ഠാഖ്യം യദധ്യാസ്തേ ശ്രീനിവാസഃ ശ്രിയാ സഹ. 60

ഭൂനാഥനേവമുറച്ചു നാരായണ-
ധ്യാനത്തോടും ജലപാനത്തിനാൽ വ്രതം
പൂരണംചെയ്തു മുന്യാഗമനംകാത്തു
സ്വൈരമില്ലാതെ വസിച്ചാൻ കുരൂദ്വഹാ! 41
സ്നാനവുംമാദ്ധ്യാഹ്നികാദിയുംസാധിച്ചു
ഭാനുതനയാതടത്തിൽനിന്നുംമുനി
വന്നു, നൃപൻ സൽക്കരിച്ചു, യോഗത്തിനാൽ
മന്നവചേഷ്ടിതമെല്ലാമറിഞ്ഞിതേ. 42
ക്ഷുത്തിനാലാർത്തനായ്ക്കോപത്തിനാൽ ചലത്
ഗാത്രനായ് ഭ്രൂകുടീവക്ത്രാസ്യനായ്മുനി
തന്നരികത്തുതൊഴുതുനിന്നീടുമാ-
മന്നനെനോക്കിയീമട്ടിൽക്കഥിച്ചിതു. 43
"എന്തോരന്യായമിതീശാഭിമാനിയാ-
യന്തമററുള്ള വിഭൂതിയാൽ മത്തനായ്
ചെമ്മേ ഹരിഭക്തിയററോരിക്രൂരന്റെ
ധർമ്മവ്യതിക്രമംകാണ്മിൻ ജനങ്ങളേ! 44
വീട്ടിലതിഥിയായ് വന്നൊരെന്നെക്ഷണി-
ച്ചൂട്ടാതെയൈശ്വര്യമത്തു മുഴുക്കയാൽ
താനേ ഭുജിച്ചവമാനിച്ച നിന്നെ ഞാൻ
കാണിച്ചുതന്നിടാമിക്ഷണം തത്ഫലം. 45
ഈവിധംചൊല്ലി ക്രുധോജ്ജ്വലനേത്രനായ്
ഭുവിൽജ്ജടവലിച്ചൊന്നടിച്ചമ്മുനി
കാലാഗ്നിതുല്യയാം കൃത്യയെയമ്മഹീ-
പാലഹനനത്തിനായ് ജനിപ്പിച്ചിതേ 46
വാളുംധരിച്ചുജ്ജ്വലിച്ചുമടിക്കടി
കാലടിവച്ചിനാൽ ഭൂമികുലുക്കിയും
തൻനേർക്കടുക്കുമക്കൃത്യയെക്കണ്ടിട്ടു
നിന്നീടിനാനിളകാതെയമ്മന്നവൻ. 47
തന്നുടെ ഭൃത്യനെ രക്ഷിക്കുവാൻ ഹരി
മുന്നേനിയമിച്ചിരുന്ന സുദർശനം
ക്രുദ്ധസർപ്പത്തെ ജ്വലനൻവിധംദ്രുത-
മെത്തിയക്കൃത്യയെച്ചുട്ടുപൊട്ടിച്ചിതേ. 48
പാഞ്ഞുതൻനേർക്കണയുന്ന ചക്രത്തെയും
താൻജനിപ്പിച്ചോരക്കൃത്യതൻ നാശവും
കണ്ടതിഭീതനായ് സ്വപ്രാണരക്ഷയ്ക്കു-
വേണ്ടിമണ്ടിത്തുടങ്ങീ മുനിനായകൻ. 49
സർപ്പത്തിനെപ്പിൻതുടരുന്ന കാട്ടുതീ-
യ്ക്കൊപ്പമായ് പിന്നാലെ ചെന്നിതു ചക്രവും
ആരാൽമുനിയും തിരിഞ്ഞുനോക്കിജ്ജവം
മേരുഗുഹയിൽക്കടക്കുവാനോടിനാൻ. 50
ദിക്കുകൾ ഭൂമി ഗുഹകളാകാശവും
സ്വർഗ്ഗംസപാലകലോകവുമാകവേ
ഓടിനാൻമാമുനിയസ്ഥലത്തൊക്കെയും
കൂടെസ്സുദർശനം ചെൽവതായ്ക്കണ്ടിതേ. 51
എങ്ങുമഭയം ലഭിക്കാതെയാകയാൽ
തിങ്ങീമുനിക്കു ഭയമുള്ളിലേററവും
രക്ഷിതാവാരിനിയെന്നു ചിന്തിച്ചുചെ-
ന്നക്ഷണം ബ്രഹ്മാവിനെയാശ്രയിച്ചിതേ.
"സൃഷ്ടികർത്താവേ! അജിതതേജസ്സെന്നെ
നഷ്ടമാക്കീടാതെ രക്ഷിക്കണേ ഭവാൻ." 52

ബ്രഹ്മാവു പറഞ്ഞു

ശ്രീവിഷ്ണുതേജസ്സിൽനിന്നു രക്ഷിക്കുവാ-
നാവതില്ലിപ്പോളെനിക്കങ്ങയേ മുനേ!
മാമകമിപ്പദത്തോടു ജഗത്ത്രയം
മാമുനേ! സംഹരിച്ചീടുവാനുന്നിടും
കാലസ്വരൂപനാമബ്ഭഗവാൻതന്റെ
ലീലാവിലസിതഭ്രൂചലനത്തിനാൽ
[1] അദ്വിപരാർദ്ധകാലാവസാനത്തിലി-
തൊട്ടുക്കപെട്ടെന്നു നഷ്ടമാകുന്നിതു 53
ഞാനും മഹേശ്വരനും ഭൃഗുദക്ഷപ്ര-
ധാനപ്രജേശഭൂതേശ സുരേശരും
ഏവരുമബ്ഭഗവദ്വിധി മൌലിയി-
ലാവഹിച്ചാചരിക്കുന്നു ലോകപ്രിയം. 54
ഏവം കഥിച്ചജൻ സന്ത്യജിച്ചീടവേ
ശ്രീവിഷ്ണുതേജസ്സിനാൽ ദഹ്യമാനനാം
ആ മുനികൈലാസശൈലം പ്രവേശിച്ചു
കാമാരിയെശ്ശരണം ഗമിച്ചീടിനാൻ. 55

ശിവൻ പറഞ്ഞു

അല്ലയോ വത്സ! മുനിപുംഗവ! ഞങ്ങ-
ളെല്ലാം ചരിക്കുമിബ്രഹ്മാണ്ഡമെന്നപോൽ
എത്രയോ ബ്രഹ്മാണ്ഡമാമഹാൻതന്നിൽനി-
ന്നത്യരംസൃഷ്ടികാലത്തുളവാകയും
കല്പകാലത്തു നശിക്കയും ചെയ്യുന്നി-
തപ്രകാരം മഹാപ്രാഭവമാർന്നിടും
ആ പ്രഭുവിൻ മഹച്ചക്രം തടുക്കുവാൻ
കെല്പില്ല ഞങ്ങളിലാർക്കുമേയോർക്കുകിൽ. 56
ഞാനും സനൽക്കുമാരൻ മുനിനാരദൻ
താനും ഭഗവാനജൻ, കപിലർഷിയും
ആസുരി, ദേവലൻ, ധർമ്മൻ, മരീചിയു-
മാസൗഭരിതൊട്ടു നാനാപ്രജേശരും
സിദ്ധേശരുമഖിലജ്ഞരെന്നാകിലും
ദൈത്യാരിദേവസങ്കല്പമറിഞ്ഞിടാ 57-58
മായേശനാമബ്ഭഗവാൻ ഹരിക്കെഴും
മായയാലാവൃതർതന്നെയെല്ലാവരും
വിശ്വേശ്വരനാകുമബ്ഭഗവാന്റെയീ-
ശസ്ത്രം സഹിക്കുവാൻ ഞങ്ങൾക്കസാദ്ധ്യമാം
അങ്ങോട്ടുതന്നെ ചെന്നാശ്രയിക്കു ഭവാ,-
നങ്ങയെ ശ്രീഹരി രക്ഷിച്ചിടും ദൃഢം. 59
രക്ഷയില്ലെങ്ങുമേ പായാലുമിനിയെന്ന-
തക്ഷണം പാർത്തു നിരാശനായമ്മുനി
ശ്രീകാമുകൻ രമയോടൊത്തുമേവിടും
വൈകുണ്ഠധാമത്തിലെത്തിനാൻ സത്വരം. 60

1 ദ്വിപരാർദ്ധമെന്നു പേരുള്ള ക്രീഡാകാലത്തിന്റെ അവസാനം

സംദഹ്യമാനോഽജിതശസ്ത്രവഹ്നിനാ
തൽപാദമൂലേ പതിതഃ സവേപഥുഃ
ആഹാച്യുതാനന്ത സദീപ്സിത പ്രഭോ
കൃതാഗസം മാവ ഹി വിശ്വഭാവന. 61

അജാനതാ തേ പരമാനുഭാവം
കൃതം മയാഘം ഭവതഃ പ്രിയാണാം
വിധേഹി തസ്യാപചിതിം വിധാത-
ർമ്മുച്യേത യന്നാമ്ന്യുദിതേ നാരകോഽപി. 62

ശ്രീഭഗവാനുവാച

അഹം ഭക്തപരാധീനോ ഹ്യസ്വതന്ത്ര ഇവ ദ്വിജ
സാധുഭിർഗ്രസ്തഹൃദയോ ഭക്തൈർഭക്തജനപ്രിയഃ 63
നാഹമാത്മാനമാശാസേ മത്ഭക്തൈഃ സാധുഭിർവ്വിനാ
ശ്രിയം ചാത്യന്തികീം ബ്രഹ്മൻ യേഷാം ഗതിരഹം പരാ. 64
യേ ദാരാഗാരപുത്രാപ്താൻ പ്രാണാൻ വിത്തമിമം പരം
ഹിത്വാ മാം ശരണം യാതാഃ കഥം താംസ്ത്യക്തുമുത്സഹേ. 65
മയി നിർബ്ബദ്ധഹൃദയാഃ സാധവഃ സമദർശനാഃ
വശീകുർവ്വന്തി മാം ഭക്ത്യാ സൽസ്ത്രിയഃ സൽപതിം യഥാ. 66
മത്സേവയാ പ്രതീതം ച സാലോക്യാദിചതുഷ്ടയം
നേച്ഛന്തി സേവയാ പൂർണ്ണാഃ കുതോഽന്യൽ കാലവിദ്രുതം. 67
സാധവോ ഹൃദയം മഹ്യം സാധൂനാം ഹൃദയം ത്വഹം
മദന്യൽ തേ ന ജാനന്തി നാഹം തേഭ്യോ മനാഗപി. 68
ഉപായം കഥയിഷ്യാമി തവ വിപ്ര ശൃണുഷ്വ തൽ
അയം ഹ്യാത്മാഭിചാരസ്തേ യതസ്തം യാതു വൈ ഭവാൻ
സാധുഷു പ്രഹിതം തേജഃ പ്രഹർത്തുഃ കുരുതേഽശിവം. 69
തപോ വിദ്യാ ച വിപ്രാണാം നിഃശ്രേയസകരേ ഉഭേ
ത ഏവ ദുർവ്വിനീതസ്യ കല്പേതേ കർത്തുരന്യഥാ. 70
ബ്രഹ്മംസ്തദ്ഗച്ഛ ഭദ്രം തേ നാഭാഗതനയം നൃപം
ക്ഷമാപയ മഹാഭാഗം തതഃ ശാന്തിർഭവിഷ്യതി. 71

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
അംബരീഷചരിതേ ചതുർത്ഥോഽധ്യായ:

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7443 നവമസ്കന്ധേ ശ്ലോകാഃ 185

---

## പഞ്ചമോഽധ്യായഃ

ശ്രീശുക ഉവാച

ഏവം ഭഗവതാഽഽദിഷ്ടോ ദുർവ്വാസാശ്ചക്രതാപിതഃ
അംബരീഷമുപാവൃത്യ തൽപാദൗ ദുഃഖിതോഽഗ്രഹീൽ. 1
തസ്യ സോദ്യമനം വീക്ഷ്യ പാദസ്പർശവിലജ്ജിതഃ
അസ്താവീൽ തദ്ധരേരസ്ത്രം കൃപയാ പീഡിതോ ഭൃശം. 2
ത്വമഗ്നിർഭഗവാൻ സൂര്യസ്ത്വം സോമോ ജ്യോതിഷാം പതിഃ
ത്വമാപസ്ത്വം ക്ഷിതിർവ്വ്യോമ വായുർമ്മാത്രേന്ദ്രിയാണി ച. 3
സുദർശന നമസ്തുഭ്യം സഹസ്രാരാച്യുതപ്രിയ
സർവ്വാസ്ത്രഘാതിൻ വിപ്രായ സ്വസ്തി ഭൂയാ ഇഡസ്പതേ. 4
ത്വം ധർമ്മസ്ത്വമൃതം സത്യം ത്വം യജ്ഞോഽഖിലയജ്ഞഭുക്
ത്വം ലോകപാലഃ സർവ്വാത്മാ ത്വം തേജഃ പൌരുഷം പരം. 5

നമഃ സുനാഭാഖിലധർമ്മസേതവേ
ഹ്യധർമ്മശീലാസുരധൂമകേതവേ
ത്രൈലോക്യഗോപായ വിശുദ്ധവർച്ചസേ
മനോജവായാത്ഭുതകർമ്മണേ ഗൃണേ. 6
ത്വത്തേജസാ ധർമ്മമയേന സംഹൃതം
തമഃപ്രകാശശ്ച ധൃതോ മഹാത്മനാം
ദുരത്യയസ്തേ മഹിമാ ഗിരാം പതേ
ത്വദ്രൂപമേതൽ സദസൽ പരാവരം. 7
യദാ വിസൃഷ്ടസ്ത്വമനഞ്ജനേന വൈ
ബലം പ്രവിഷ്ടോഽജിത ദൈത്യദാനവം
ബാഹൂദരോർവ്വംഘ്രിശിരോധരാണി
വൃക്ണന്നജസ്രം പ്രധനേ വിരാജസേ. 8

ശസ്ത്രാഗ്നിതന്നിൽദഹിച്ചുമവയവ-
മത്രയുംനന്നായ് വിറച്ചുമത്താപസൻ
ചേണാളുമമ്ബ്ഭഗവൽപദമൂലത്തിൽ
വീ,"ണച്യുതാ! ലോകരക്ഷിതാവേ! വിഭോ!
അങ്ങുന്നപരാധിയാമെന്നെയിക്ഷണം
മങ്ങാതെരക്ഷിക്ക"കെന്നിരന്നീടിനാൻ. 61
"കൂട്ടംഭവന്മഹിമാനമറിയാത്ത
മൂഢനിവൻതവ ഭക്തജനങ്ങളിൽ
പാതകംചെയ്യപോയേനവിട്ടന്നതു
ബോധമില്ലായ്കയെന്നോത്തു പൊറുത്തുടൻ
പ്രായശ്ചിത്തംവിധിച്ചാലും, ഭവന്നാമ-
ധേയമോതുന്നവൻ പാപനിർമ്മുക്തനാം." 62

**ശ്രീഭഗവാൻ പറഞ്ഞു**

ഞാനെൻെറ ഭക്തജനങ്ങൾക്കധീനനാം
ക്ഷോണീസുരാ! തദ്വശീകൃതമെന്മനം
ഉണ്ടിനിക്കേററം പ്രിയമവരോടതു
കൊണ്ടസ്വതന്ത്രനെൻറമട്ടിൽ വാഴുന്നുഞാൻ. 63
എന്നെപ്പരമാശ്രയമായുറച്ചെഴും
ധന്യരാം സാധുജനതയെക്കൂടാതെ
എന്നെയുമവ്യഭിചാരിണിയായിട്ട-
ഥീന്ദിരതന്നെയുമിച്ഛിപ്പതില്ലഞാൻ. 64
പത്തനപുത്രകളത്രാപ്തർജീവനും
വിത്തമിഹപരലോകങ്ങളുംതള്ളി
എന്നെയേകാലംബമാക്കിയ മത്ഭക്ത-
വൃന്ദത്തെയെങ്ങനെ ഞാൻകൈവെടിഞ്ഞീടും? 65
എന്നിൽ നിർബദ്ധഹൃദയരായേതില്ല
മെന്നംഗമീക്ഷിക്കുമസ്സമദൃക്കുകൾ
ഭക്തിയാലെന്നെ വശീകരിച്ചീടുന്നു,
നിഷ്കാമനാംപതിയെസ്സതിമാർവിധം 66
സേവാപരിപൂർണ്ണരാമവർ മാമക-
സേവനിമിത്തം കരഗതമായിടും
സാലോക്യമാദി നിർവാണ ചതുഷ്ടയം-
പോലുമശേഷമിച്ഛിക്കാതിരിക്കവേ,
കാലത്തിനാലെ നശിക്കുന്നതാമന്യ-
ലോലഭോഗങ്ങളെയാഗ്രഹിച്ചീടുമോ? 67
സാധുക്കളാണെൻ ഹൃദയമവക്കെഴും
ചേതസ്സുതന്നെഞാനും ഹേ മുനീശ്വരാ!
എന്നിൽനിന്നന്യമായൊന്നുമവരും ത-
ദന്യമായൊന്നുമീഞാനുമറിഞ്ഞിടാ. 68
ഓതാമതിന്നൊരുപായംമുനേ!കേൾക്ക.
ഏതവനോടപകൃത്യമാന്നോ ഭവാൻ
ആയവനെത്തന്നെ മായമൊഴിഞ്ഞുടൻ
പോയാശ്രയിച്ചാലു,മില്ല വേറെഗതി
സാധുക്കളിൽ പ്രയോഗിച്ചീടുമാശക്തി
ബാധിച്ചീടും തിരിഞ്ഞാപ്രയോക്താവിനെ, 69
വിദ്യയുംപിന്നെത്തപസ്സും ദ്വിജന്മാക്കു
മുക്തിയരുളുന്നവയെന്നിരിക്കിലും
ദുർവ്വിനീതക്കു വിപരീതമാംഫലം
കൈവരുത്തീടുമവയെന്നുമോക്കുക. 70
ആകയാൽഭൂസുരാ!നാഭാഗപുത്രനാം
ഭൂകാന്തനെത്താൻ സമീപിച്ചുസത്വരം
സ്വന്തംപിഴപൊറുത്തീടുവാനർത്ഥിക്ക,
ശാന്തിവരും,ഗമിച്ചീടുക, മംഗലം! 71

---

# അദ്ധ്യായം 5

**ശ്രീശുകൻ പറഞ്ഞു**

ചക്രാഗ്നിയാലതിതപ്തനാമമ്മുനി
ചക്രപാണീവാക്കമാനിച്ചനന്തരം
അംബരീഷാവനീപാലാന്തികം ദുഃഖ-
നിമ്മഗ്നനായ്ച്ചെന്നു തത്പദം കൂപ്പിനാൻ. 1
മാമുനീന്ദ്രോദ്യമം പാത്തുനിജ പദ-
മാമഹാൻ സ്പർശിച്ചതോത്തു ലജ്ജിച്ചുടൻ
തദ്വ്യസനത്തിലലിഞ്ഞംബരീഷനാ-
ശസ്ത്രോത്തമത്തെയേവം സ്തുതിച്ചീടിനാൻ: 2
"ചക്രസ്വരൂപാ! ഭഗവൻ! ഭവാൻതന്നെ-
യക്കനുമഗ്നിയും താരാധിനാഥനും
അപ്പു,മനിലനും, ഭൂവുമാകാശവും
ശബ്ദാദിയുമിന്ദ്രിയങ്ങളുമങ്ങുതാൻ. 3
ആരങ്ങളായിരമാളും സുദർശനാ!
ശൗരിപ്രിയാ! നമിക്കുന്നു ഭവാനെ ഞാൻ.
സർവ്വാസ്ത്രസംഹാരദക്ഷാ! ധരാപതേ!
യുവ്വീസുരന്നരുളീടണം സ്വസ്ഥത. 4
ധമ്മസ്വരൂപനും സത്യസ്വരൂപനും
കർമ്മാത്മകനമൃതാത്മകനും ഭവാൻ
സർവാത്മകനും പരൻപുമാൻതാനുമ-
സ്സർവ്വേശനുമായ്‌വിളങ്ങുന്നതങ്ങുതാൻ. 5
കോമളനാഭാ! നമിക്കുന്നുഞാൻ,ധർമ്മ-
സീമാത്മകാ! ഭവാനായി നമസ്കൃതി!
ധർമ്മഹീനാസുരധ്വംസന പാവകാ!
തന്മഹസ്സാൽ മൂവുലകു കാക്കുംവിഭോ!
മാനസതുല്യവേഗാ! മഹിതാത്ഭുത-
നാനാവിശിഷ്ടകർമ്മാവേ! നമസ്കൃതി. 6
വാക്പതേ! ധർമ്മമയമാം തവമഹ
സ്സോക്കിൽ മഹാത്മാക്കൾതൻ തമസ്സാകവേ
പോക്കിവിവേകപ്രകാശമരുളുന്നി
താക്കുമങ്ങേ മഹിമാനമലംഘ്യമാം,
ഉൽകൃഷ്ടനീചചരാചരമൊക്കെയു-
മുൾക്കൊണ്ട പാരിൻ പ്രകാശകനങ്ങുതാൻ. 7
വെല്ലുവാനാരാലുമാകാത്തൊരങ്ങയെ
മല്ലാരിസൃഷ്ടിച്ചുവിട്ടനാൾ തൊട്ടുതാൻ
ദാനവസൈന്യഗണത്തിൽക്കടന്നുടൻ
പാണി,വയർ,തുട കാൽ കണ്ഠമെന്നിവ
എണ്ണമെന്യേ ഖണ്ഡനംചെയ്തനാരതം
ജന്യത്തിലേററവും ശോഭിച്ചീടുന്നിതേ. 8

സ ത്വം ജഗൽത്രാണ ഖലപ്രഹാണയേ
നിരൂപിതഃ സർവ്വസഹോ ഗദാഭൃതാ
വിപ്രസ്യ ചാസ്മൽകുലദൈവഹേതവേ
വിധേഹി ഭദ്രം തദനുഗ്രഹോ ഹി നഃ 9
യദ്യസ്തി ദത്തമിഷ്ടം വാ സ്വധർമ്മോ വാ സ്വനുഷ്ഠിതഃ
കുലം നോ വിപ്രദൈവം ചേദ്ദ്വിജോ ഭവതു വിജ്വരഃ 10
യദി നോ ഭഗവാൻ പ്രീത ഏകഃ സർവ്വഗുണാശ്രയഃ
സർവ്വഭൂതാത്മഭാവേന ദ്വിജോ ഭവതു വിജ്വരഃ 11

ശ്രീശുക ഉവാച

ഇതി സംസ്തുവതോ രാജ്ഞോ വിഷ്ണുചക്രം സുദർശനം
അശാമ്യത്സർവ്വതോ വിപ്രം പ്രദഹദ്രാജയാച്ഞയാ. 12
സ മുക്തോഽസ്ത്രാഗ്നിതാപേന ദുർവ്വാസാഃ സ്വസ്തിമാംസ്തതഃ
പ്രശശംസ തമുർവ്വീശം യുഞ്ജാനഃ പരമാശിഷഃ 13
അഹോ അനന്തദാസാനാം മഹത്ത്വം ദൃഷ്ടമദ്യ മേ
കൃതാഗസോഽപി യദ്രാജൻ മംഗലാനി സമീഹസേ 14
ദുഷ്കരഃ കോ നു സാധൂനാം ദുസ്ത്യജോ വാ മഹാത്മനാം
യൈഃ സംഗൃഹീതോ ഭഗവാൻ സാത്വതാമൃഷഭോ ഹരിഃ 15
യന്നാമശ്രുതിമാത്രേണ പുമാൻ ഭവതി നിർമ്മലഃ
തസ്യ തീർത്ഥപദഃ കിം വാ ദാസാനാമവശിഷ്യതേ. 16
രാജന്നനുഗൃഹീതോഽഹം ത്വയാതികരുണാത്മനാ
മദഘം പൃഷ്ഠതഃ കൃത്വാ പ്രാണാ യന്മേഽഭിരക്ഷിതാഃ 17
രാജാ തമകൃതാഹാരഃ പ്രത്യാഗമനകാങ്ക്ഷയാ
ചരണാവുപസംഗൃഹ്യ പ്രസാദ്യ സമഭോജയൽ 18
സോഽശിത്വാഽഽദൃതമാനീതമാതിഥ്യം സാർവ്വകാമികം
തൃപ്താത്മാ നൃപതിം പ്രാഹ ഭുജ്യതാമിതി സാദരം. 19
പ്രീതോഽസ്മ്യനുഗൃഹീതോഽസ്മി തവ ഭാഗവതസ്യ വൈ
ദർശനസ്പർശനാലാപൈരാതിഥ്യേനാത്മമേധസാ. 20
കർമ്മാവദാതമേതൽ തേ ഗായന്തി സ്വഃസ്ത്രിയോ മുഹുഃ
കീർത്തിം പരമപുണ്യാം ച കീർത്തയിഷ്യതി ഭൂരിയം. 21

ശ്രീശുക ഉവാച

ഏവം സങ്കീർത്ത്യ രാജാനം ദുർവ്വാസാഃ പരിതോഷിതഃ
യയൗ വിഹായസാഽഽമന്ത്ര്യ ബ്രഹ്മലോകമഹൈതുകം. 22
സംവത്സരോഽത്യഗാൽ താവദ്യാവതാ നാഗതോ ഗതഃ
മുനിസ്തദ്ദർശനാകാങ്ക്ഷോ രാജാഽബ്ഭക്ഷോ ബഭൂവ ഹ. 23

ഗതേ ച ദുർവ്വാസസി സോഽംബരീഷോ
ദ്വിജോപയോഗാതിപവിത്രമാഹരൽ
ഋഷേർവ്വിമോക്ഷം വ്യസനം ച ബുദ്ധ്വാ
മേനേ സ്വവീര്യം ച പരാനുഭാവം. 24
ഏവംവിധാനേകഗുണഃ സ രാജാ
പരാത്മനി ബ്രഹ്മണി വാസുദേവേ
ക്രിയാകലാപൈഃ സമുവാഹ ഭക്തിം
യയാഽഽവിരിഞ്ച്യാൻ നിരയാംശ്ചകാര. 25
അഥാംബരീഷസ്തനയേഷു രാജ്യം
സമാനശീലേഷു വിസൃജ്യ ധീരഃ
വനം വിവേശാത്മനി വാസുദേവേ
മനോ ദധദ്ധ്വസ്തഗുണപ്രവാഹഃ 26

ഇത്യേതൽ പുണ്യമാഖ്യാനമംബരീഷസ്യ ഭൂപതേഃ
സങ്കീർത്തയന്നനുധ്യായൻ ഭക്തോ ഭഗവതോ ഭവേൽ. 27

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ നവമസ്കന്ധേ**
**അംബരീഷചരിതം നാമ പഞ്ചമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 7470** **നവമസ്കന്ധേ ശ്ലോകാഃ 212**

---

സർവംസഹനാകുമബ്ഭവാനിജ്ജഗത്-
സ്സർവ്വരക്ഷയ്ക്കും ഖലസംഹൃതിക്കുമായ്
ശ്രീവിഷ്ണുവിനാൽ നിയമിതനാകയാ-
ലീവിപ്രനെയുടൻ രക്ഷിച്ചീടേണമേ. 9
എന്നാകിലസ്മത്കുലത്തിനു ഭാഗ്യവു-
മെന്നുമിവക്കനുഗ്രഹവും പ്രഭോ!
സൽപാത്രദാനമീഞാൻ നൽകയോ വിധി-
ക്കൊപ്പിച്ചു യജ്ഞമനുഷ്ഠിക്കയോ മമ
വർണ്ണാശ്രമാദിധർമ്മങ്ങൾ തെററിക്കാതെ-
തന്നെരക്ഷിക്കയോ ചെയ്തെന്നിരിക്കിലോ
എപ്പൊഴും വിപ്രരെയീശ്വരന്മാരെന്ന-
ുൾപ്പൂവിലോർത്തു വസിച്ചീടുന്നെങ്കിലോ
ഇദ്ദ്വിജശ്രേഷ്ഠനു നേരിട്ടിരിക്കുമീ-
യത്തലകലുമാറാകട്ടെയിക്ഷണം. 10
സർവ്വത്തിലുമാത്മഭാവനംകാരണം
സർവ്വസ്വരൂപനായേകനാകുംഹരി
ഞങ്ങളിലിപ്പോൾ പ്രസന്നനായീടുകി-
ലിങ്ങിദ്ദ്വിജൻ വിജ്വരനായ് ഭവിക്കണം." 11

**ശ്രീശുകൻ പറഞ്ഞു**

ഇമ്മട്ടിലംബരീഷാവനീപാലൻെറ
നിർമ്മായമായിട്ടമത്ഥന മൂലമായ്
ശാന്തമായ്ത്തീർന്നിതു ചുററുമാ വിപ്രനെ
സന്തപിപ്പിക്കുമാവിഷ്ണുചക്രംപരം. 12
ചക്രാഗ്നിതാപവിമുക്തനായീ സ്വസ്തി-
കൈക്കൊണ്ടുദുർവ്വാസസ്സാകുമാമാമുനി
നന്ദിച്ചനുഗ്രഹിച്ചന്നരപാലനെ
നന്നായ്പ്രശംസിച്ചു ചൊല്ലിനാനീവിധം: 13
"അത്ഭുതമേററവുമത്ഭുതം ഭൂപതേ!
യിപ്പൊഴറിഞ്ഞേൻ ഹരിഭക്തർ തൻഗുണം
ഉച്ചതരാപരാധം ചെയ്തൊരെന്നില്ലു-
മിച്ഛിച്ചിടുന്നുവല്ലോ ഭവാൻമംഗലം. 14
ഭക്തരക്ഷാകരനാം രമാജാനിത-
ന്നൽക്കാമ്പപഹരിച്ചേററം വിളങ്ങിടും
സാധുക്കളാമമ്മഹാന്മാർക്കു പാർക്കുകി-
ലേതുണ്ടുദുഷ്കരമേതുണ്ടു ദുസ്ത്യജം? 15
ഏതുഭഗവാൻെറനാമം ശ്രവിച്ചീടും-
പോതിൽ പുരുഷൻ പരിശുദ്ധനാകുമോ
അക്കൃഷ്ണമൂർത്തിതൻ സേവകർക്കോർക്കുകിൽ
ബാക്കിയില്ലൊന്നുമേ സാധിച്ചിടേണ്ടതായ്. 16
ദീനകരുണാകരനാം ഭവാനാലെ
ഞാനിന്നനുഗ്രഹീതൻതാൻ നരാധിപാ!
എന്നുടെ ഘോരാപരാധം ഗണിക്കാതെ-
തന്നെരക്ഷിച്ചിരിക്കുന്നു മൽപ്രാണനെ" 17
പ്രത്യാഗമിക്കും മുനീന്ദ്രനെന്നുൾക്കാമ്പി-
ലോർത്തുണ്ണപേക്ഷിച്ചിരുന്നൊരബ്ഭൂമിപൻ
താനേമുനിവരപാദങ്ങളിൽപ്പതി-
ച്ചാനമിച്ചാമോദമേററി ബ്ഭജിച്ചിതേ. 18
സാദരം സർവകാമങ്ങളൊത്തേകീട്ടു-
മാതിഥ്യമാ മാമുനിയാർന്നന്തരം
സന്തൃപ്തനായഥ ഭക്ഷിച്ചുകൊള്ളുവാൻ
ശാന്തനാകും നൃപനോടുചൊല്ലീടിനാൻ. 19
"കേശവഭക്താഗ്രിമനാം ഭവാനുടെ
ദർശനസ്പർശനസംഭാഷണങ്ങളും
സർവാത്മഭാവനയോടുമേകീടുമീ-
സർവോത്തമാതിഥ്യവും കൊണ്ടുഞാൻപരം
പ്രീതനായിബ്ഭവിച്ചേനിദാനീമയേ
സാധോ! സമനുഗ്രഹീതനുമായിതു. 20
പാവനമാം ഭവൽക്കർമ്മമിതെപ്പൊഴും
ദേവനിതംബിനീസഞ്ചയം പാടിടും
പുണ്യപരിപൂർണ്ണമാം തവകീർത്തിയെ-
യെന്നുംജനങ്ങൾകീർത്തിക്കയും ചെയ്തിടും" 21

**ശ്രീശുകൻ പറഞ്ഞു**

തോഷാപ്ലുതചിത്തനാം മുനിയീവിധം
ഭാഷിച്ചരചനോടായ് യാത്രചൊന്നുടൻ
[1] ഹേതുവിവാദികളില്ലാത്തതാകുമാ-
ധാതൃലോകംഗമിച്ചാൻ നഭോമാർഗ്ഗമായ്. 22
ചക്രഭയത്താലവിടെനിന്നമ്മുനി-
നിഷ്ക്രമിച്ചിട്ടു തിരിയെവരും വരെ
പ്രത്യാഗമംകാത്തൊരാണ്ടുകാലം ജലം-
മാത്രംഭുജിച്ചുവാണാൻ നൃപൻ വിസ്മയം! 23
പിന്നെദ്വിജോപയോഗത്താൽ പവിത്രമാ-
മന്നമശിച്ചമ്മുനിയുടെ ദുഃഖവും
തന്നുക്തിയുമതിൽത്താനാർന്നധൈര്യവു-
മംബരീഷൻ നല്ലവണ്ണം ധരിക്കിലും
എല്ലാംഭഗവൽക്കരുണാതിരേകമെ-
ന്നല്ലാതെ തന്മിടുക്കായ്ഗണിച്ചീലതാൻ. 24
ഈവിധം നാനാഗുണങ്ങളാർന്നീടുമ-
ബ്ഭൂവരൻബ്രഹ്മാവുമാത്മാവുമായ്പരം
മിന്നീടുമബ്ഭഗവാൻ വാസുദേവനിൽ-
ത്തന്നുടെ സർവകർമ്മങ്ങളുമർപ്പിച്ചു
നിർമ്മലഭക്തിപൂണ്ടോർത്താൻ നരകമായ്
ബ്രഹ്മലോകംവരെയുള്ള ഭോഗങ്ങളെ. 25
ധീരനാമംബരീഷനീനായകൻ
പാരിടം പിന്നെസ്വതുല്യസ്വഭാവരാം
പുത്രർക്കരുളിവനമാർന്നു വിഷ്ണുവിൽ
ചിത്തംനിറുത്തിനേടീഭവമോചനം. 26
പുണ്യകരമംബരീഷചരിതമി-
തന്യൂനഭക്തിപൂർവം പ്രകീർത്തിക്കയും
ചിന്തിക്കയും ചെയ്തിടുന്ന പുമാൻ രമാ-
കാന്തഭക്തോത്തമനായി ബ്ഭവിച്ചിടും. 27

---

1 ശുഷ്കവാദികൾ

## ഷഷ്ഠോƒധ്യായഃ

ശ്രീശുക ഉവാച

വിരൂപഃ കേതുമാഞ്ഛംഭുരംബരീഷസുതാസ്ത്രയഃ
വിരൂപാൽ പൃഷദശ്വോƒഭൂൽ തൽപുത്രസ്തു രഥീതരഃ 1

രഥീതരസ്യാപ്രജസ്യ ഭാര്യായാം തന്തവേƒർത്ഥിതഃ
അംഗിരാ ജനയാമാസ ബ്രഹ്മവർച്ചസ്വിനഃ സുതാൻ. 2

ഏതേ ക്ഷേത്രേ പ്രസൂതാ വൈ പുനസ്ത്വാംഗിരസാഃ സ്മൃതാഃ
രഥീതരാണാം പ്രവരാഃ ക്ഷത്രോപേതാ ദ്വിജാതയഃ 3

ക്ഷുവതസ്തു മനോർജ്ജജ്ഞേ ഇക്ഷ്വാകുർഘ്രാണതഃ സുതഃ
തസ്യ പുത്രശതജ്യേഷ്ഠാ വികുക്ഷിനിമിദണ്ഡകാഃ 4

തേഷാം പുരസ്താദഭവന്നാര്യാവർത്തേ നൃപാ നൃപ
പഞ്ചവിംശതി പശ്ചാച്ച ത്രയോ മധ്യേ പരേƒന്യതഃ 5

സ ഏകദാഷ്ടകാശ്രാദ്ധേ ഇക്ഷ്വാകുഃ സുതമാദിശൽ
മാംസമാനീയതാം മേധ്യം വികുക്ഷേ ഗച്ഛ മാചിരം. 6

തഥേതി സ വനം ഗത്വാ മൃഗാൻ ഹത്വാ ക്രിയാർഹണാൻ
ശ്രാന്തോ ബുഭുക്ഷിതോ വീരഃ ശശം ചാദദപസ്മൃതിഃ 7

ശേഷം നിവേദയാമാസ പിത്രേ തേന ച തദ്ഗുരുഃ
ചോദിതഃ പ്രോക്ഷണായാഹ ദുഷ്ടമേതദകർമ്മകം. 8

ജ്ഞാത്വാ പുത്രസ്യ തൽ കർമ്മ ഗുരുണാഭിഹിതം നൃപഃ
ദേശാന്നിഃസാരയാമാസ സുതം ത്യക്തവിധിം രുഷാ. 9

സ തു വിപ്രേണ സംവാദം ജാപകേന സമാചരൻ
ത്യക്ത്വാ കളേബരം യോഗീ സ തേനാവാപ യൽ പരം. 10

പിതര്യുപരതേƒഭ്യേത്യ വികുക്ഷിഃ പൃഥിവീമിമാം
ശാസദീജേ ഹരിം യജ്ഞൈഃ ശശാദ ഇതി വിശ്രുതഃ 11

പുരഞ്ജയസ്തസ്യ സുത ഇന്ദ്രവാഹ ഇതീരിതഃ
കകുൽസ്ഥ ഇതി ചാപ്യുക്തഃ ശൃണു നാമാനി കർമ്മഭിഃ 12

കൃതാന്ത ആസീൽ സമരോ ദേവാനാം സഹ ദാനവൈഃ
പാർഷ്ണിഗ്രാഹോ വൃതോ വീരോ ദേവൈർദൈത്യപരാജിതൈഃ 13

വചനാദ്ദേവദേവസ്യ വിഷ്ണോർവ്വിശ്വാത്മനഃ പ്രഭോഃ
വാഹനത്വേ വൃതസ്തസ്യ ബഭൂവേന്ദ്രോ മഹാവൃഷഃ 14

സ സംനദ്ധോ ധനുർദ്ദിവ്യമാദായ വിശിഖാഞ്ഛിതാൻ
സ്തൂയമാനഃ സമാരുഹ്യ യുയുത്സുഃ കകുദി സ്ഥിതഃ 15

തേജസാƒƒപ്യായിതോ വിഷ്ണോഃ പുരുഷസ്യ പരാത്മനഃ
പ്രതീച്യാം ദിശി ദൈത്യാനാം ന്യരുണൽ ത്രിദശൈഃ പുരം. 16

തൈസ്തസ്യ ചാഭൂൽ പ്രധനം തുമുലം ലോമഹർഷണം
യമായ ഭല്ലൈരനയദ്ദൈത്യാൻ യേƒഭിയയുർമ്മൃധേ. 17

തസ്യേഷുപാതാഭിമുഖം യുഗാന്താഗ്നിമിവോൽബണം
വിസൃജ്യ ദുദ്രുവുർദ്ദൈത്യാ ഹന്യമാനാഃ സ്വമാലയം. 18

ജിത്വാ പുരം ധനം സർവ്വം സശ്രീകം വജ്രപാണയേ
പ്രത്യയച്ഛൽ സ രാജർഷിരിതി നാമഭിരാഹൃതഃ 19

പുരഞ്ജയസ്യ പുത്രോƒഭൂദനേനാസ്തത്സുതഃ പൃഥുഃ
വിശ്വരന്ധിസ്തതശ്ചന്ദ്രോ യുവനാശ്വശ്ച തൽസുതഃ 20

# അദ്ധ്യായം 6

**ശ്രീശുകൻ പറഞ്ഞു**

അംബരീഷന്നു വിരൂപനും കേതുമാൻ,
ശംഭുവെന്നിമൂന്നു പുത്രർ ജനിച്ചിതു
ആ വിരൂപന്റെ സുതനായ് പൃഷദശ്വ-
നാവിർഭവിച്ചു, രഥീതരൻതത്സുതൻ. 1
അപ്രജനായാൻ രഥീതരനദ്ദേഹ-
മപ്പൊഴുതംഗിരസ്സോടു മടിയാതെ
തത്പത്നിയിൽ സുതോല്പത്തിക്കിരക്കയാൽ
വിപ്രതേജസ്സൊടവൻ തീർത്തു പുത്രരെ. 2
അംഗിരസ്സിന്നാരഥീതര ഭാര്യയി-
ലിങ്ങനെ സംജാതരാണാംഗിരസ്സുകൾ
മററുള്ളതത്പത്നിമാരുടെ പുത്രരി-
ലേററമുൽകൃഷ്ടരിവരാണസംശയം.
ക്ഷാത്രധർമ്മജ്ഞരാം ബ്രാഹ്മണരെന്നുള്ള
കീർത്തിയാർജ്ജിച്ചിരുന്നാരാംഗിരസ്സുകൾ. 3
തുമ്മിയനേരം മനുനാസയിൽനിന്നു
ജന്മമിയന്നിട്ടമിക്ഷ്വാകുമന്നനു
നന്ദനർ നൂറിൽവികുക്ഷി,യഥ നിമി,-
ദണ്ഡകനും ക്രമാൽപൂർവ്വജന്മാർ നൃപാ! 4
പുത്രശതത്തിലിരുപത്തിയഞ്ചാര്യാ-
വർത്തത്തിനും കിഴക്കുള്ളദേശത്തിലും,
അത്രപേർപശ്ചിമഭൂവിലും മൂന്നുപേർ
മദ്ധ്യദേശത്തിലും, ശേഷിച്ചനന്ദനർ
തെക്കുംവടക്കുമെഴും പ്രദേശത്തിലും
ചൊൽക്കൊണ്ട ഭൂപാലരായിബ്ഭവിച്ചിതേ. 5
ഇക്ഷ്വാകുവഷ്ടകാശ്രാദ്ധകാലത്തു, വി-
കുക്ഷേ! പരിശുദ്ധമാം പലലത്തെ നീ
സത്വരം കൊണ്ടുവന്നീടണമിങ്ങെന്നു
പുത്രനോടായൊരുനാളിലോതീടിനാൻ. 6
വീരനവൻവിപിനത്തിൽ പ്രവേശിച്ചു
പാരാതെ കർമ്മയോഗ്യങ്ങൾമൃഗങ്ങളെ-
ക്കൊന്നു, വിശന്നുതളർന്നു ശശാമിഷം
തിന്നശേഷം കൊണ്ടുവന്നുകൊടുത്തിതു. 7
മാംസമതദ്ധ്വരയോഗ്യമാക്കീടുവാൻ
സംസ്കരണാർത്ഥം വസിഷ്ഠമുനീന്ദ്രനെ
രാട്ടുടൻ പ്രേരണചെയ്യവേ, ''മാംസമു-
ച്ഛിഷ്ടമിതു ദുഷ്ട''മെന്നോതിനാൻമുനി. 8
പുത്രദുഷ്കൃത്യംവസിഷ്ഠൻ പറഞ്ഞറി-
ഞ്ഞത്യന്തരുഷ്ടനായ്ത്തീർന്നമഹീപതി
ശാസ്ത്രമര്യാദലംഘിക്കുകമൂലമ-
പ്പുത്രനെയന്നാട്ടിൽനിന്നു കടത്തിനാൻ. 9
പിന്നെയിക്ഷ്വാകുനൃവരനാചാര്യനു-
മൊന്നിച്ചുവേദാന്തചിന്തനം ചെയ്തുടൻ
ലൌകികഭോഗവിഷയവിരക്തനായ്
യോഗിയായ് പ്രാപിച്ചിതു പരമംപദം. 10
താതൻമരിക്കെ, ശ്ശശാദനെന്നായിവി-
ഖ്യാതൻവികുക്ഷി തിരിയെവന്നാമഹി
പാലിച്ചു യജ്ഞമസംഖ്യം നടത്തിയ-
പ്പാലാഴിമാതിൻ പതിയെയർച്ചിച്ചിതേ. 11
തല്പുത്രനാകും പുരഞ്ജയഭൂപനു
കല്പിച്ചിടുന്നു തൽകർമ്മങ്ങൾമൂലമായ്
ഇന്ദ്രവാഹൻ, കകുസ്ഥൻതൊട്ടുപേരുകൾ;
ചൊന്നിടാമായവ നേടിയരീതിയും. 12
നാകികളും ദാനവന്മാരുമായന്നു
ഭീകരമായൊരു യുദ്ധമുണ്ടായിതു
പോരിൽപരാജിതർ വിണ്ണവർഭൂലോക-
വീരനിവനെത്തുണയ്ക്കായ് വരിച്ചുതേ. 13
വാനവർകോനെന്റെ വാഹനമാവുകിൽ
ദാനവരെസ്സംഹരിച്ചീടാമെന്നുടൻ
ചൊന്നാൻ പുരഞ്ജയൻ, ലജ്ജനിമിത്തമാ-
യന്നതു സമ്മതിച്ചില്ല പുരന്ദരൻ
പിന്നെപ്രഭുവാം ഹരിതൻവചസ്സിനാ-
ലുന്നതമാമുക്ഷമായാൻ ശചീപതി. 14
പോരിനൊരുങ്ങിക്കവചംധരിച്ചുടൻ
കൂരമ്പുകൾ ദിവ്യചാപവുമാർന്ന,വൻ
പാരം സുതനായ് പരമപുമാനെഴും
ഭൂരിതേജസ്സാൽ പരിപുഷ്ടിയെക്കൈക്കൊണ്ടു
കാളതൻ തോളിലേറിത്രിദശാന്വിതം.
ചീളെന്നു പശ്ചിമദിക്കിൽക്കടന്നഥ
നാനാവിഭവസമൃദ്ധമായീടിന
ദാനവന്മാർ തൻപുരംനിരോധിച്ചിതു. 15-16
രോമാഞ്ചമാക്കും ജനിക്കുംവിധമതി-
ഭീമമായിട്ടപ്പോരിൽപ്പുരഞ്ജയൻ
നേരിട്ടുദൈത്യവൃന്ദത്തെയശേഷവും
കൂരമ്പുകൾവിട്ടുകൊന്നൊടുക്കീടിനാൻ. 17
കല്പാന്തവഹ്നിപോലുൽബണമായിട്ടും
തദ്ബാണപൂരം പതിക്കുമിടങ്ങളിൽ
നില്പാനരുതാതസുരരടക്കളം
ക്ഷിപ്രംവെടിഞ്ഞുപാഞ്ഞെത്തിഗേഹങ്ങ-
ളിൽ. 18
ഇത്ഥമാരാജർഷി സശ്രീകമാം ദൈത്യ-
[1] പത്തനാർത്ഥങ്ങൾ ജയിച്ചിന്ദ്രനേകിനാൻ
അന്നുതൊട്ടാണിന്ദ്രവാഹാദിനാമങ്ങ-
ളന്ത്യപന്നുണ്ടായിവന്നതും മന്നവാ! 19
അന്നരപാലന്റെപുത്രനനേനസ്സു;
തന്നന്ദനൻപൃഥു, തത്സുതനായതു
വിശ്വരന്ധ്യാഖ്യനാം, തത്സുതൻചന്ദ്രനും,
തത്സുതനത്രേ യുവനാശ്വമന്നവൻ. 20

1 പത്തനങ്ങളും അർത്ഥങ്ങളും

ശാബസ്തസ്തൽസുതോ യേന ശാബസ്തീ നിർമ്മമേ പുരീ
ബൃഹദശ്വസ്തു ശാബസ്തിസ്തതഃ കുവലയാശ്വകഃ 21

യഃ പ്രിയാത്ഥമുദങ്കസ്യ ധുന്ധുനാമാസുരം ബലീ
സുതാനാമേകവിംശത്യാ സഹസ്രൈരഹനദ്വൃതഃ 22

ധുന്ധുമാര ഇതി ഖ്യാതസ്തൽസുതാസ്തേ ച ജജ്വലുഃ
ധുന്ധോർമ്മുഖാഗ്നിനാ സർവ്വേ ത്രയ ഏവാവശേഷിതാഃ 23

ദൃഢാശ്വഃ കപിലാശ്വശ്ച ഭദ്രാശ്വ ഇതി ഭാരത
ദൃഢാശ്വപുത്രോ ഹര്യശ്വോ നികുംഭസ്തൽസുതഃ സ്മൃതഃ 24

ബർഹണാശ്വോ നികുംഭസ്യ കൃശാശ്വോഽഥാസ്യ സേനജിൽ
യുവനാശ്വോഽഭവൽ തസ്യ സോഽനപത്യോ വനം ഗതഃ 25

ഭാര്യാശതേന നിർവ്വിണ്ണ ഋഷയോഽസ്യ കൃപാലവഃ
ഇഷ്ടിം സ്മ വർത്തയാഞ്ചക്രുരൈന്ദ്രീം തേ സുസമാഹിതാഃ 26

രാജാ തദ്യജ്ഞസദനം പ്രവിഷ്ടോ നിശി തർഷിതഃ
ദൃഷ്ട്വാ ശയാനാൻ വിപ്രാംസ്താൻ പപൗ മന്ത്രജലം സ്വയം. 27

ഉത്ഥിതാസ്തേ നിശാമ്യാഥ വ്യുദകം കലശം പ്രഭോ
പപ്രച്ഛുഃ കസ്യ കർമ്മേദം പീതം പുംസവനം ജലം. 28

രാജ്ഞാ പീതം വിദിത്വാഥ ഈശ്വരപ്രഹിതേന തേ
ഈശ്വരായ നമശ്ചക്രുരഹോ ദൈവബലം ബലം. 29

തതഃ കാല ഉപാവൃത്തേ കുക്ഷിം നിർഭിദ്യ ദക്ഷിണം
യുവനാശ്വസ്യ തനയശ്ചക്രവർത്തീ ജജാന ഹ. 30

കം ധാസ്യതി കുമാരോഽയം സ്തന്യം രോരൂയതേ ഭൃശം
മാം ധാതാ വത്സ മാ രോദീരിതീന്ദ്രോ ദേശിനീമദാൽ. 31

ന മമാര പിതാ തസ്യ വിപ്രദേവപ്രസാദതഃ
യുവനാശ്വോഽഥ തത്രൈവ തപസാ സിദ്ധിമന്വഗാൽ. 32

ത്രസദ്ദസ്യുരിതീന്ദ്രോഽങ്ഗ വിദധേ നാമ തസ്യ വൈ
യസ്മാൽ ത്രസന്തി ഹ്യുദ്വിഗ്നാ ദസ്യവോ രാവണാദയഃ 33

യൗവനാശ്വോഽഥ മാന്ധാതാ ചക്രവർത്ത്യവനീം പ്രഭുഃ
സപ്തദ്വീപവതീമേകഃ ശശാസാച്യുതതേജസാ. 34

ഈജേ ച യജ്ഞം ക്രതുഭിരാത്മവിദ് ഭൂരിദക്ഷിണൈഃ
സർവ്വദേവമയം ദേവം സർവ്വാത്മകമതീന്ദ്രിയം. 35

ദ്രവ്യം മന്ത്രോ വിധിര്യജ്ഞോ യജമാനസ്തഥർത്വിജഃ
ധർമ്മോ ദേശശ്ച കാലശ്ച സർവ്വമേതദ്യദാത്മകം. 36

യാവൽ സൂര്യ ഉദേതി സ്മ യാവച്ച പ്രതിതിഷ്ഠതി
സർവ്വം തദ്യൗവനാശ്വസ്യ മാന്ധാതുഃ ക്ഷേത്രമുച്യതേ. 37

ശശബിന്ദോർദ്ദുഹിതരി ബിന്ദുമത്യാമധാന്നൃപഃ
പുരുകുത്സമംബരീഷം മുചുകുന്ദം ച യോഗിനം
തേഷാം സ്വസാരഃ പഞ്ചാശൽ സൗഭരിം വവ്രിരേ പതിം. 38

യമുനാന്തർജ്ജലേ മഗ്നസ്തപ്യമാനഃ പരംതപഃ
നിർവൃതിം മീനരാജസ്യ വീക്ഷ്യ മൈഥുനധർമ്മിണഃ 39

ജാതസ്പൃഹോ നൃപം വിപ്രഃ കന്യാമേകാമയാചത
സോഽപ്യാഹ ഗൃഹ്യതാം ബ്രഹ്മൻ കാമം കന്യാ സ്വയംവരേ. 40

ശാബസ്തനല്ലോയുവനാശ്വപുത്ര,ന-
ബ്ഭൂപൻരചിച്ചതാം ശാബസ്തിയാംപുരം
ശാബസ്തജൻ ബൃഹദശ്വനാംതത്സുതൻ
പേർപെററിട്ടും കുവലയാശ്വകാഖ്യനാം. 21
ഏററംബലിയാമവ,നുതങ്കർഷിത-
ന്നിഷ്ടത്തിനായിരുപത്തിയോരായിരം
പുത്രരോടൊത്തുപോയ് ധുന്ധുവെന്നുള്ളൊരു
ദൈത്യവരനെത്തരസാ ഹനിച്ചിതേ. 22
ധുന്ധുമാരാഖ്യയുമായതുകാരണം
സന്ധിച്ചിരുന്നിതക്ഷോണീമണാളനിൽ
ധുംധുവിന്നാനനവഹ്നിയിൽതത്സുതർ
വെന്തുപോയ് മൂവരല്ലാത്തവരേവരും. 23
ജ്യേഷ്ഠനാകും ദൃഢാശ്വൻ കപിലാശ്വനും
ഭദ്രാശ്വനുമാണു മൂന്നുപേരസ്സുതർ
ഹര്യശ്വനത്രേ ദൃഢാശ്വന്റെനന്ദനൻ,
ഹര്യശ്വഭൂപതനയൻ നികുംഭനാം. 24
തത്തനയൻ ബർഹണാശ്വ,നവനുടെ
പുത്രൻകൃശാശ്വാഭിധാനനുമാം നൃപ!
സേനജിത്താണു തന്നന്ദനൻ,സേനജിത്-
സൂനുവല്ലോയുവനാശ്വനരേശ്വരൻ
ഭാര്യമാർനൂറവനുണ്ടായിരുന്നിട്ടു-
മാരിലും സന്താനമുത്ഭവിക്കായ്കയാൽ
കാന്തമാരോട്ടുമൊന്നിച്ചു സന്തപ്തനായ്
കാന്താരമാർന്നു വസിച്ചീടിനാനവൻ. 25
കാരുണ്യമാർന്നു മഹർഷികളായതിൻ
കാരണംകണ്ടു മഹേന്ദ്രതുഷ്ടിക്കുടൻ
ഭൂകാന്തനെക്കൊണ്ടു പുത്രലാഭത്തിനായ്
യാഗംനടത്തിച്ചിതു വിധിപൂർവകം. 26
ദാഹാർത്തനായൊരു രാത്രിയവൻയജ്ഞ-
ഗേഹംഗമിച്ചു മഹീസുരരേവരും
നിദ്രയിലാണ്ടുകിടക്കുന്നതായ്ക്കണ്ടു
വിദ്രുതംനീരംകുടിച്ചുപോന്നീടിനാർ
പുത്രസങ്കല്പത്തിൽ മന്ത്രംജപിച്ചുവി-
ടദ്വിജർസൂക്ഷിച്ചതായിരുന്നജ്ജലം. 27
വിപ്രരെഴുന്നേററു പാത്രത്തിൽവെള്ളമൊ-
രല്പവുംകാണാഞ്ഞു രാജാവിനോട്ടുടൻ
പൂരുഷസന്തതിക്കായുള്ളതാംമന്ത്ര
നീരംകുടിച്ചതാരെന്നു ചോദിച്ചിതു. 28
ഈശ്വരപ്രേരിതനായണഞ്ഞുധരാ-
ധീശ്വരൻതാനതു പാനംകഴിച്ചതായ്
പാർത്തഥഭൂസുരരത്ഭുതമീശ്വര-
ശക്തിതാൻ ശക്തിയെന്നോർത്തുനമിച്ചിതേ. 29
പിന്നെസ്സമയമായപ്പോൾ യുവനാശ്വ-
മന്നന്റെ ദക്ഷിണകുക്ഷിപിളർന്നുടൻ
ജാതനായാനൊരു പുത്രനവനഥ
ഭൂതലത്തിൽ ചക്രവർത്തിയായ്ത്തീർന്നിതു. 30

ഇക്കുമാരൻകരയുന്നു മുലപ്പാലി-
നാർക്കുതേകാമെന്നൃഷികൾ ചോദിക്കവേ,
യാഗത്തിലാരാധിതനാം സുരാധിപ-
നേകിടാംഞാൻ പാൽ കരയായ്കവത്സ!നീ
എന്നുപറഞ്ഞുതൻ ചൂണ്ടുവിരൽനൃപ-
നന്ദനൻതൻവദനത്തിലർപ്പിച്ചിതു. 31
മാന്ധാതാവെന്നുപറഞ്ഞുകൊണ്ടാവിര-
ലിന്ദ്രനക്കുഞ്ഞിൻമുഖത്തിലർപ്പിക്കയാൽ
സന്ധിച്ചുമാന്ധാതൃനാമമബ്ബാലക-
നന്തമാർന്നീല,സുരദ്വിജപ്രീതിയാൽ
പിന്നെയുവനാശ്വമന്നവനാവനം-
തന്നിൽതപസ്സിനാൽ സിദ്ധിയാർന്നീടിനാൻ. 32
ആരെയാണാരാവണാദിഘോരാസുര-
രേറെബ്ഭയപ്പെട്ടിരുന്നതങ്ങെപ്പൊഴും
വീരാഗ്ര്യനാകുമാമാന്ധാതൃഭൂപനു
പേരും ത്രസദ്ദസ്യുവെന്നിന്ദ്രനേകിനാൻ. 33
അച്യുതതേജസ്സിനാൽ പ്രഭുവായതി-
വിശ്രുതനായ മാന്ധാതൃമഹീപതി
സപ്തദ്വീപാന്വിതമാകും ധരിത്രിയെ
യെപ്പേരുമേകനായ് പാലിച്ചുവേണ്ടപോൽ. 34
ആത്മതത്വജ്ഞനായിട്ടുമവൻ സമ-
സ്താത്മകനായ് സർവദേവസ്വരൂപനാം
ശ്രീകാന്തനെബ്ഭൂരിദക്ഷിണായുക്തമാം
യാഗങ്ങളാൽ സമാരാധനംചെയ്തിതു. 35
യജ്ഞവുംദ്രവ്യവും മന്ത്രംവിധികളും
യജ്ഞഫലപ്രദനും യജമാനനും
ഋത്വിക്കുകൾ കാലദേശങ്ങൾധർമ്മവും
സത്യത്തിലാരുടെ രൂപമാകുന്നുവോ
ആവാസുദേവഭഗവാനെയന്നൃപൻ
സർവാത്മഭാവത്തൊടും സമർച്ചിച്ചിതു. 36
സൂര്യോദയാസ്തമയാചലങ്ങൾക്കകം-
ചേരുന്ന പാരിന്നധീശനായാനവൻ. 37
ഇന്നൃപനശ്ശശബിന്ദുവിൻപുത്രിയാം
ബിന്ദുമതിയിലുണ്ടായി സുതത്രയം
ഏകൻ പുരുകുത്സ,നംബരീഷൻപിന്നെ
യോഗിമുചുകുന്ദനുമാണു മൂന്നുപേർ.
അൻപതുസോദരിമാരുണ്ടിവർക്കവ-
രൻപത്തുംസൌഭരിയെ വരിച്ചീടിനാർ. 38
കാളിന്ദിതൻ ജലമദ്ധ്യത്തിൽമഗ്നനായ്
കാലംതപസ്സാചരിക്കുമസ്സൌഭരി
താനേനിരീക്ഷിച്ചു മൈഥുനത്താലൊരു
മീനരാജാവിയന്നീടുന്ന[1]നിർവൃതി 39
മൈഥുനകാംക്ഷയോടക്ഷണംസൌഭരി
സാദരം മാന്ധാതൃസന്നിധിയിൽചെന്നു
കന്യയേയേകുവാനർത്ഥിക്കവേനൃപൻ
ചൊന്നാൻ സ്വയംവരത്തിൽ സ്വീകരിക്കുവാൻ 40

1 മോക്ഷം, ആനന്ദം

സ വിചിന്ത്യാപ്രിയം സ്ത്രീണാം ജരഠോഽയമസംമതഃ
വലീപലിത ഏജൽക ഇത്യഹം പ്രത്യുദാഹൃതഃ 41

സാധയിഷ്യേ തഥാഽഽത്മാനം സുരസ്ത്രീണാമപീപ്സിതം
കിം പുനർമ്മനുജേന്ദ്രാണാമിതി വ്യവസിതഃ പ്രഭുഃ 42

മുനിഃ പ്രവേശിതഃ ക്ഷത്ത്രാ കന്യാന്തഃപുരമൃദ്ധിമൽ
വൃതശ്ച രാജകന്യാഭിരേകഃ പഞ്ചാശതാ വരഃ 43

താസാം കലിരഭൂദ്ഭൂയാംസ്തദർത്ഥേഽപോഹ്യ സൗഹൃദം
മമാനുരൂപോ നായം വ ഇതി തദ്ഗതചേതസാം. 44

സ ബഹ്വൃചസ്താഭിരപാരണീയ-
തപഃശ്രിയാനർഘ്യപരിച്ഛദേഷു
ഗൃഹേഷു നാനോപവനാമലാംഭഃ-
സരസ്സു സൗഗന്ധികകാനനേഷു 45

മഹാർഹശയ്യാസനവസ്ത്രഭൂഷണ-
സ്നാനാനുലേപാഭ്യവഹാരമാല്യകൈഃ
സ്വലംകൃതസ്ത്രീപുരുഷേഷു നിത്യദാ
രേമേഽനുഗായദ്ദ്വിജഭൃംഗവന്ദിഷു 46

യദ്ഗാർഹസ്ഥ്യം തു സംവീക്ഷ്യ സപ്തദ്വീപവതീപതിഃ
വിസ്മിതഃ സ്തംഭമജഹാൽ സാർവ്വഭൗമശ്രിയാന്വിതം. 47

ഏവം ഗൃഹേഷ്വഭിരതോ വിഷയാൻ വിവിധൈഃ സുഖൈഃ
സേവമാനോ ന ചാതുഷ്യദാജ്യസ്തോകൈരിവാനലഃ 48

സ കദാചിദുപാസീന ആത്മാപഹ്നവമാത്മനഃ
ദദർശ ബഹ്വൃചാചാര്യോ മീനസംഗസമുത്ഥിതം. 49

അഹോ ഇമം പശ്യത മേ വിനാശം
തപസ്വിനഃ സച്ചരിതവ്രതസ്യ
അന്തർജ്ജലേ വാരിചരപ്രസംഗാൽ
പ്രച്യാവിതം ബ്രഹ്മ ചിരം ധൃതം യൽ. 50

സംഗം ത്യജേത മിഥുനവ്രതിനാം മുമുക്ഷുഃ
സർവ്വാത്മനാ ന വിസൃജേദ്ബഹിരിന്ദ്രിയാണി
ഏകശ്ചരൻ രഹസി ചിത്തമനന്ത ഈശേ
യുഞ്ജീത തദ്വ്രതിഷു സാധുഷു ചേൽ പ്രസംഗഃ 51

ഏകസ്തപസ്വ്യഹമഥാംഭസി മത്സ്യസംഗാൽ
പഞ്ചാശദാസമുത പഞ്ചസഹസ്രസർഗ്ഗഃ
നാന്തം വ്രജാമ്യുഭയകൃത്യമനോരഥാനാം
മായാഗുണൈർഹൃതമതിർവ്വിഷയേഽർത്ഥഭാവഃ 52

ഏവം വസൻ ഗൃഹേ കാലം വിരക്തോ ന്യാസമാസ്ഥിതഃ
വനം ജഗാമാനുയയുസ്തൽപത്ന്യഃ പതിദേവതാഃ 53

തത്ര തപ്ത്വാ തപസ്തീക്ഷ്ണമാത്മകർഷനമാത്മവാൻ
സഹൈവാഗ്നിഭിരാത്മാനം യുയോജ പരമാത്മനി. 54

താഃ സ്വപത്യുർമ്മഹാരാജ നിരീക്ഷ്യാധ്യാത്മികീം ഗതിം
അന്വീയുസ്തൽപ്രഭാവേണ അഗ്നിം ശാന്തമിവാർച്ചിഷഃ 55

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
സൗഭര്യാഖ്യാനേ ഷഷ്ഠോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 7525 നവമസ്കന്ധേ ശ്ലോകാഃ 267

"ഞാൻ പടുവൃദ്ധൻ, നരയും ചുളികളു-
മെമ്പാടുമാന്നോൻ തലവിറയ്ക്കുന്നവൻ
മങ്കമാർകാമിക്കയില്ലെന്നെ, യെന്നല്ല
കാൺകിലുടൻതാൻ നിരാകരിക്കുംദൃഢം
എന്നതോർത്തന്നെനിന്ദിക്കവാനായ്നൃപൻ
ചൊന്നതത്രേയി സ്വയംവരത്തിൻകഥ 41
വാനവസ്ത്രീകളുമാഗ്രഹിക്കുംവിധം
ഞാനൊരു സുന്ദരനായ്ച്ചമഞ്ഞീടുവൻ
പിന്നെനരവരകന്യകമാർക്കാശ-
വന്നീടുമെന്നതിലില്ലൊരു സംശയം" 42
എന്നോക്കെയാവിധമായ്ത്തീർന്നൊരാമുനി-
തന്നെനൃപാജ്ഞയാൽ രാജപ്രതിനിധി
വന്നുകൂട്ടിക്കൊണ്ടുപോയിസ്സമൃദ്ധമാം
കന്യകാന്തഃപുരംതന്നിലാക്കീടിനാൻ
അൻപതുകന്യകമാരുമധന്യനെ-
യമ്പോടുകാമിച്ചു കാന്തനാക്കീടിനാർ. 43
സുന്ദരനാമമ്മുനിയിലീയൻപതു
കന്യകമാരും മനമൂന്നിയൊന്നുപോൽ
സുന്ദരിയാകുമെനിക്കനുരൂപനി-
ധന്യൻ നിനക്കനുയോജ്യനല്ലുത്തമ
അന്യോന്യമേവംപറഞ്ഞും പിണങ്ങിയും
മന്യുവളർന്നുകലഹംഭവിച്ചിതു. 44
അന്തമററീടും തപഃപ്രഭാവത്തൊടു
മന്ത്രസംസിദ്ധിയുമാളുമസ്സൌഭരി
ചിന്തിച്ചമാത്രയിൽത്താൻ തടവെന്നിയേ
സന്ധിച്ചിതുസർവഭോഗവസ്തുക്കളും
നാനാതരോപവനങ്ങൾ സൌഗന്ധിക-
സൂനങ്ങളാർന്നവിമലജലാഢ്യമായ്
ഭൃംഗവിഹംഗമവന്ദികളെപ്പൊഴും
ഭംഗിയായ്ഗാനംതുടരുംസരസ്സുകൾ,
നാനാവിശിഷ്ടശയ്യാസനഭൂഷണ-
സ്നാനാനുലേപനഭക്ഷ്യമാല്യാദികൾ
ചേർന്നിട്ടനർഘപരിച്ഛദവൃന്ദസം-
പൂർണ്ണമായീടും മനോജ്ഞസൗധാവലി.
ഭാസുരവസ്ത്രവിഭൂഷണാലംകൃത-
ദാസികൾ,വേണ്ടുന്നകിങ്കരസംഘവും
എല്ലാമിണങ്ങിടും ക്രീഡാസ്ഥലങ്ങളിൽ
മല്ലാക്ഷിമാരോടുമൊത്തു രമിച്ചിതേ. 45-46
സൌഭരിതൻ ഗൃഹസ്ഥാശ്രമംകണ്ടിട്ടു
ഭൂപേന്ദ്രനായമാന്ധാതാവുമേററവും
അത്ഭുതപ്പെട്ടുടനെൻെറവിഭൂതിക-
ളല്പിതമെന്നോർത്തു ഗർവംവെടിഞ്ഞിതു. 47
ഇത്തരമൻപതുഭാര്യമാരൊത്തു സ-
മൃദ്ധസുഖസാധനാന്വിതനായ് സദാ
ഗേഹാശ്രമതത്പരനായ് വിഷയങ്ങൾ
മോഹിച്ചുസേവിച്ചുകൊണ്ടിരുന്നീടിലും
തൃപ്തനായ് സന്തുഷ്ടിയാർന്നീലസൌഭരി,
നെയ്ത്തുള്ളികൾകൊണ്ടു വീതിഹോത്രൻ-
വിധം 48

നാനാവിധമന്ത്രദ്രഷ്ടാവവനഥ
മാനസശാന്തികലർന്നിരുന്നോരുനാൾ
മീനസമാഗമംമൂലംനിജതപോ-
ഹാനിതനിക്കു ഭവിച്ചെന്നുകണ്ടിതു. 49
"കഷ്ടം!സദാചാരനിഷ്ഠയോടുംതപ-
സ്സൊട്ടേറെനാൾ ഞാനനുഷ്ഠിച്ചതിൻഫലം
പെട്ടെന്നുമീനസംഗത്തിനാലീവിധം
നഷ്ടമായ്പ്പോയതു കാണ്മിൻ ജനങ്ങളേ! 50
ദമ്പതിമാരുമായുള്ളസംഗം മോക്ഷ-
സമ്പാദനേച്ഛുക്കൾ സന്ത്യജിക്കേണ്ടതാം.
ഇന്ദ്രിയൌഘത്തെപ്പുറത്തുവിടാതെ,യേ-
കാന്തചരനായനന്തനാമീശനിൽ
ചേതസ്സുറപ്പിച്ചുകൊള്ളണം സംഗമം
സാധുജനത്തോടുമാത്രമായീടണം. 51
ഞാനേകനായിത്തപസ്സാചരിച്ചിതൊ-
ട്ടൂനമെന്യേചിരം നീരനിമഗ്നനായ്
[1] വാരിചരമൈഥുനനിർവൃതികണ്ടു
മാരപരവശനായ്ച്ചമഞ്ഞീടിനേൻ.
അൻപതുനാരിമാരേവേട്ടൊരേകാല-
മൻപതിനേയും രമിപ്പിച്ചുകൊള്ളുവാൻ
അൻപതായ്പ്പിന്നെയവരിലോരോന്നിലു-
മൻപോടു പുത്രരൂപത്തിൽശതംവീതം
അയ്യായിരമായിഹ പരകൃത്യങ്ങൾ
ചെയ്യേണ്ടതെന്തെന്നറിയാതുഴലുന്നു.
മായാഗുണഹൃതഹൃത്തായ് പുരുഷാത്മ-
മായോർത്തുപോയേൻ വിഷയങ്ങളെയഹോ!" 52
കാലംവളരെയായ് ഗാർഹസ്ഥ്യവൃത്തിയെ-
യാളുമസ്സൌഭരിയിത്തരം ചിന്തയാൽ
പിന്നെ വിഷയവിരക്തനായ്കർമ്മങ്ങ-
ളൊന്നായ്ത്യജിച്ചു സതീമൌക്തികങ്ങളാം
തന്നുടെദാരങ്ങളോടൊത്തുകാനനം-
തന്നിൽഗമിച്ചാൻ തപസ്സാചരിക്കുവൻ. 53
തത്രജിതനായവനംഗം വെലിയുമാ-
റത്യന്തതീക്ഷ്ണതപസ്സനുഷ്ഠിച്ചഥ
ആത്മാവിനേയഗ്നികളോടുമപ്പര-
മാത്മാവുതന്നിലങ്ങാലയിപ്പിച്ചിതു. 54
സാദ്ധ്വികൾ കാന്തമാർഭർത്തൃസായൂജ്യത്തെ
യത്തുവ്വിലീക്ഷിച്ചു തത്പ്രഭാവത്തിനാൽ
ശാന്തമാമഗ്നിയെജ്വാലകൾമട്ടില-
ക്കാന്തനെപ്പെട്ടെന്നനുഗമിച്ചീടിനാർ 55

---

1 മത്സ്യം.

# സപ്തമോഽധ്യായഃ

**ശ്രീശുക ഉവാച**

മാന്ധാതുഃ പുത്രപ്രവരോ യോഽംബരീഷഃ പ്രകീർത്തിതഃ
പിതാമഹേന പ്രവൃതോ യൌവനാശ്വസ്തു തത്സുതഃ
ഹാരീതസ്തസ്യ പുത്രോഽഭൂന്മാന്ധാതൃപ്രവരാ ഇമേ. 1

നർമ്മദാ ഭ്രാതൃഭിർദ്ദത്താ പുരുകുത്സായ യോരഗൈഃ
തയാ രസാതലം നീതോ ഭുജഗേന്ദ്രപ്രയുക്തയാ. 2

ഗന്ധർവ്വാനവധീത് തത്ര വധ്യാൻ വൈ വിഷ്ണുശക്തിധൃക്
നാഗാല്ലബ്ധവരഃ സർപ്പാദഭയം സ്മരതാമിദം. 3

ത്രസദ്ദസ്യുഃ പൌരുകുത്സോ യോഽനരണ്യസ്യ ദേഹകൃത്
ഹര്യശ്വസ്തത്സുതസ്തസ്മാദരുണോഽഥ ത്രിബന്ധനഃ 4

തസ്യ സത്യവ്രതഃ പുത്രസ്ത്രിശങ്കുരിതി വിശ്രുതഃ
പ്രാപ്തശ്ചാണ്ഡാലതാം ശാപാദ്ഗുരോഃ കൌശികതേജസാ. 5

സശരീരോ ഗതഃ സ്വർഗ്ഗമദ്യാപി ദിവി ദൃശ്യതേ
പാതിതോഽവാക്ശിരാ ദേവൈസ്തേനൈവ സ്തംഭിതോ ബലാത്. 6

ത്രൈശങ്കവോ ഹരിശ്ചന്ദ്രോ വിശ്വാമിത്രവസിഷ്ഠയോഃ
യന്നിമിത്തമഭൂദ്യുദ്ധം പക്ഷിണോർബ്ബഹുവാർഷികം. 7

സോഽനപത്യോ വിഷണ്ണാത്മാ നാരദസ്യോപദേശതഃ
വരുണം ശരണം യാതഃ പുത്രോ മേ ജായതാം പ്രഭോ. 8

യദി വീരോ മഹാരാജ തേനൈവ ത്വാം യജേ ഇതി
തഥേതി വരുണേനാസ്യ പുത്രോ ജാതസ്തു രോഹിതഃ 9

ജാതഃ സുതോ ഹ്യനേനാംഗ മാം യജസ്വേതി സോഽബ്രവീത്
യദാ പശുർന്നിർദ്ദശഃ സ്യാദഥ മേധ്യോ ഭവേദിതി. 10

നിർദ്ദശേ ച സ ആഗത്യ യജസ്വേത്യാഹ സോഽബ്രവീത്
ദന്താഃ പശോര്യജ്ജായേരന്നഥ മേധ്യോ ഭവേദിതി. 11

ജാതാ ദന്താ യജസ്വേതി സ പ്രത്യാഹാഥ സോഽബ്രവീത്
യദാ പതന്ത്യസ്യ ദന്താ അഥ മേധ്യോ ഭവേദിതി. 12

പശോർന്നിപതിതാ ദന്താ യജസ്വേത്യാഹ സോഽബ്രവീത്
യദാ പശോഃ പുനർദ്ദന്താ ജായന്തേഽഥ പശുഃ ശുചിഃ 13

പുനർജ്ജാതാ യജസ്വേതി സ പ്രത്യാഹാഥ സോഽബ്രവീത്
സാന്നാഹികോ യദാ രാജൻ രാജന്യോഽഥ പശുഃ ശുചിഃ 14

ഇതി പുത്രാനുരാഗേണ സ്നേഹയന്ത്രിതചേതസാ
കാലം വഞ്ചയതാ തം തമുക്തോ ദേവസ്തമൈക്ഷത 15

രോഹിതസ്തദഭിജ്ഞായ പിതുഃ കർമ്മ ചികീർഷിതം
പ്രാണപ്രേപ്സുർദ്ധനുഷ്പാണിരരണ്യം പ്രത്യപദ്യത. 16

പിതരം വരുണഗ്രസ്തം ശ്രുത്വാ ജാതമഹോദരം
രോഹിതോ ഗ്രാമമേയായ തമിന്ദ്രഃ പ്രത്യഷേധത. 17

ഭൂമേഃ പര്യടനം പുണ്യം തീർത്ഥക്ഷേത്രനിഷേവണൈഃ
രോഹിതായാദിശച്ഛക്രഃ സോഽപ്യരണ്യേഽവസത് സമാം. 18

## അദ്ധ്യായം 7

**ശ്രീശുകൻ പറഞ്ഞു**

മാന്ധാതൃപുത്രവരനംബരീഷനും
സ്വന്തംപിതാമഹനാൽ സുതനെന്നപോൽ
സ്വീകൃതനാകയാൽ മദ്ധ്യമനെങ്കിലും
ലോകപ്രസിദ്ധനായ്ത്തീർന്ന മഹാമതേ!
തത്തനയൻ യൌവനാശ്വനവനുടെ
പുത്രനാംഹാരീതനെന്നധരാധവൻ
ഏവമാമാന്ധാതൃവംശജന്മാരിലീ-
മൂവരുമാണതിവിഖ്യാതരായവർ. 1
നാഗാംഗന നർമ്മദയെ പുരുകുത്സ-
ഭൂപാലനായ്ത്തത്സഹോദരരേകിനാർ
ഭ്രാതൃപ്രചോദിതയായവനേയവൾ
പാതാളലോകത്തുകൊണ്ടുപോയീടിനാൾ. 2
വേണ്ടുംഭഗവദനുഗ്രഹമുള്ളതു-
കൊണ്ടശ്രമം പുരുകുത്സൻ വധാർഹരാം
ഗന്ധർവരെക്കൊന്നൊടുക്കിയതു കണ്ടു
സന്തുഷ്ടരായനാഗങ്ങളിൽനിന്നുടൻ
സർപ്പഭയമിച്ചരിതമോർക്കുന്നവ-
ർക്കില്ലവുമെത്താത്തതാം വരംവാങ്ങിനാൻ. 3
അപ്പുരുകുത്സന്റെ പുത്രൻത്രസദ്ദസ്യു
തല്പുത്രനാണനരണ്യനവന്നെഴും
സൂനുഹര്യശ്വനാം ഹര്യശ്വനന്ദനൻ-
താ,നരുണൻ, തൽസുതനാംത്രിബന്ധനൻ 4
സത്യവ്രതൻതാൻ ത്രിബന്ധനനന്ദനൻ
കീർത്തിച്ചിട്ടുന്നുണ്ടവനെ ത്രിശങ്കുവായ്
ചണ്ഡാലനായ് ഗുരുശാപത്തിനാലവൻ
പിന്നെവിശ്വാമിത്രമാമുനി പ്രാഭവാൽ
സ്വർഗ്ഗതനായാൻവപുസ്സോടുംനക്ഷത്ര-
മാർഗ്ഗത്തിലിന്നുമവനെയീക്ഷിച്ചിടാം
ചണ്ഡാലമെയ്യോടും വിണ്ണേറുകയാലെ
വിണ്ണോർതലകുത്തിയിട്ടു കീഴോട്ടുടൻ
വിണ്ണുവേറൊന്നുചമയ്ക്കുവാനമ്മുനി-
യുന്നിയതിന്നു തുനിഞ്ഞനേരംസുരർ
ഭീതരായ് സ്വർഗ്ഗലോകത്തവൻവാഴവാൻ
സാദരംസമ്മതിച്ചിട്ടങ്ങുവാഴ്കയാം. 5-6
കീർത്തനീയൻഹരിശ്ചന്ദ്രൻ ത്രിശങ്കുവിൻ-
പുത്രനാണന്നൃപൻമൂലംവസിഷ്ഠനും
കൌശികനും പക്ഷികളായ് പരസ്പരം
വർഷമസംഖ്യംതുടർന്നുപോരാടിനാർ. 7
സന്താനമുണ്ടായിടാഞ്ഞതുമൂലമായ്
സന്താപമഗ്നനായ്ത്തീർന്നിതബ്ഭൂവരൻ
നാരദവാക്യാനുസാരം ജലേശനെ
നേരേശരണംഗമിച്ചുചൊല്ലീടിനാൻ

"ഈശാ! ഭവാൻകനിവാന്നാശു സന്താന-
മാശിക്കുമെന്നെയനുഗ്രഹിച്ചീടണം. 8
ഹേപ്രഭോ! വീരതനയനുണ്ടാവുകി-
ലപ്പുത്രനെക്കൊണ്ടുതന്നെ ഭവാനെഞാൻ
യാഗംനടത്തിയർച്ചിച്ചിടാം'' പാശിയു-
മാകട്ടെയെന്നായ് ജനിച്ചതാം രോഹിതൻ. 9
പ്രത്യക്ഷനായ് പാശിചൊല്ലിനാനെന്നെനിൻ-
പുത്രനെക്കൊണ്ടു യജിപ്പിക്കുകെന്നുടൻ
പത്തുദിനംകഴിയട്ടെ സുതൻ പരി-
ശുദ്ധനാകട്ടെയെന്നോതി ധരാധവൻ. 10
പത്തുദിവസം കഴിഞ്ഞു ജലാധിപ-
നെത്തവേ, പല്ലുകളങ്കുരിച്ചീടാതെ
യാഗപശുവാകുവാനെന്മകൻ ശുദ്ധ-
നാകയില്ലെന്നു ചൊന്നാൻ ഹരിശ്ചന്ദ്രനും. 11
പല്ലുമുളയ്ക്കവേ, വന്നു യജിക്കുവാൻ
ചൊല്ലിയപാശിയോടന്നരപാലകൻ
പല്ലുകിളിച്ചാലതു കൊഴിഞ്ഞെങ്കിലേ-
യുള്ളു പരിശുദ്ധിയെന്നായി പിന്നെയും. 12
ദന്തങ്ങളെല്ലാം കൊഴിഞ്ഞപ്പൊഴും പാശി-
യെന്താ തടസ്ഥമിനിയെന്നു ചൊല്ലവേ
രണ്ടാമതും യാഗഗോവിനു പല്ലുക-
ളുണ്ടായിടാതില്ല ശുദ്ധിയെന്നാൻ നൃപൻ. 13
അപ്പൊഴുംവന്നു വരുണനർച്ചിക്കുവാൻ
നിർബന്ധപൂർവം കഥിക്കവേ ഭൂമിപൻ
ക്ഷത്രിയനായിട്ടും യാഗപശുവിനു
ശുദ്ധിഭവിക്കണമെന്നാകിലായവൻ
ബദ്ധപരികരനായ്ക്കവചം പൂണ്ടു
യുദ്ധസന്നദ്ധനാകേണമെന്നോതിനാൻ. 14
പുത്രാഭിവൃദ്ധിയിലേററമനുരക്ത-
ചിത്തനാംഭൂപന്റെയിച്ചതിവാക്കുകൾ
സത്യമെന്നോർത്തിട്ടുമർത്യൻ ജലാധിപൻ
കാത്തിരുന്നീടിനാനഗ്ഗുഢുവൊക്കെയും. 15
രോഹിതൻപ്രാപ്തനായ്ത്തന്നേവരുണനാ-
യാഹുതിചെയ്യാൻ പിതാവിന്റെ നിശ്ചയം
നേരേധരിച്ചു തൻപ്രാണരക്ഷാർത്ഥമാ-
യാരണ്യമാന്നാൻ ധനുഷ്പാണിയായുടൻ. 16
രുഷ്ടനാംപാശിബാധിച്ചു [1] മഹോദര-
ക്ലിഷ്ടനായ്ത്തീർന്നു നിജപിതാവെന്നവൻ
കേട്ടുപുരത്തിലേക്കായ് പുറപ്പെട്ടിട്ടും-
ഷട്ടത്തിലിന്ദ്രൻ തടുത്തു നിർത്തീടിനാൻ. 17
പുണ്യതീർത്ഥക്ഷേത്ര സേവനംചെയ്തു നീ
മന്നിടം ചുററിച്ചരിക്കുവതേററവും
പുണ്യമെന്നുള്ള സുരേശവാക്യത്തിനാൽ
പിന്നെയുമോരാണ്ടരണ്യത്തിൽ വാണിതു 18

1 മഹോദരം എന്ന രോഗത്താൽ പീഡിതൻ

ഏവം ദ്വിതീയേ തൃതീയേ ചതുർത്ഥേ പഞ്ചമേ തഥാ
അഭ്യേത്യാഭ്യേത്യ സ്ഥവിരോ വിപ്രോ ഭൂത്വാഽഽഹ വൃത്രഹാ. 19
ഷഷ്ഠം സംവത്സരം തത്ര ചരിത്വാ രോഹിതഃ പുരീം
ഉപവ്രജന്നജീഗർത്താദക്രീണാന്മധ്യമം സുതം. 20
ശുനഃശേപം പശും പിത്രേ പ്രദായ സമവന്ദത
തതഃ പുരുഷമേധേന ഹരിശ്ചന്ദ്രോ മഹായശാഃ
മുക്തോദരോഽയജദ്ദേവാൻ വരുണാദീൻ മഹൽകഥഃ 21
വിശ്വാമിത്രോഽഭവൽ തസ്മിൻ ഹോതാ ചാധ്വര്യുരാത്മവാൻ
ജമദഗ്നിരഭൂദ് ബ്രഹ്മാ വസിഷ്ഠോഽയാസ്യസാമഗഃ
തസ്മൈ തുഷ്ടോ ദദാവിന്ദ്രഃ ശാതകൌംഭമയം രഥം. 22
ശുനഃശേപസ്യ മാഹാത്മ്യമുപരിഷ്ടാൽ പ്രചക്ഷ്യതേ
സത്യസാരാം ധൃതിം ദൃഷ്ട്വാ സഭാര്യസ്യ ച ഭൂപതേഃ 23
വിശ്വാമിത്രോ ഭൃശം പ്രീതോ ദദാവവിഹതാം ഗതിം
മനഃ പൃഥിവ്യാം താമദ്ഭിസ്തേജസാപോഽനിലേന തൽ. 24
ഖേ വായും ധാരയംസ്തച്ച ഭൂതാദൌ തം മഹാത്മനി
തസ്മിൻ ജ്ഞാനകലാം ധ്യാത്വാ തയാജ്ഞാനം വിനിർദ്ദഹൻ 25
ഹിത്വാ താം സ്വേന ഭാവേന നിർവ്വാണസുഖസംവിദാ
അനിർദ്ദേശ്യാപ്രതർക്ക്യേണ തസ്ഥൌ വിധ്വസ്തബന്ധനഃ 26

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ നവമസ്കന്ധേ**
**ഹരിശ്ചന്ദ്രോപാഖ്യാനം നാമ സപ്തമോഽധ്യായഃ**
**ശ്രീമൽഭാഗവതേ ശ്ലോകാഃ 7552 നവമസ്കന്ധേ ശ്ലോകാഃ 294**

## അഷ്ടമോഽധ്യായ:

**ശ്രീശുക ഉവാച**

ഹരിതോ രോഹിതസുതശ്ചമ്പസ്തസ്മാദ്വിനിർമ്മിതാ
ചമ്പാപുരീ സുദേവോഽതോ വിജയോ യസ്യ ചാത്മജഃ 1
ഭരുകസ്തത്സുതസ്തസ്മാദ് വൃകസ്തസ്യാപി ബാഹുകഃ
സോഽരിഭിർഹൃതഭൂ രാജാ സഭാര്യോ വനമാവിശൽ. 2
വൃദ്ധം തം പഞ്ചതാം പ്രാപ്തം മഹിഷ്യനു മരിഷ്യതീ
ഔർവ്വേണ ജാനതാഽഽത്മാനം പ്രജാവന്തം നിവാരിതാ. 3
ആജ്ഞായാസ്യൈ സപത്നീഭിർഗ്ഗരോ ദത്തോഽന്ധസാ സഹ
സഹ തേനൈവ സംജാതഃ സഗരാഖ്യോ മഹായശാഃ 4
സഗരശ്ചക്രവർത്ത്യാസീൽ സാഗരോ യത്സുതൈഃ കൃതഃ
യസ്താലജംഘാൻ യവനാഞ്ഛകാൻ ഹൈഹയബർബ്ബരാൻ
അവധീദ് ഗുരുവാക്യേന ചക്രേ വികൃതവേഷിണഃ 5
മുണ്ഡാൻ ശ്മശ്രുധരാൻ കാംശ്ചിന്മുക്തകേശാർദ്ധമുണ്ഡിതാൻ
അനന്തർവ്വാസസഃ കാംശ്ചിദബഹിർവ്വാസസോഽപരാൻ. 6
സോഽശ്വമേധൈരയജത സർവ്വവേദസുരാത്മകം
ഔർവ്വോപദിഷ്ടയോഗേന ഹരിമാത്മാനമീശ്വരം. 7
തസ്യോത്സൃഷ്ടം പശും യജ്ഞേ ജഹാരാശ്വം പുരന്ദരഃ
സുമത്യാസ്തനയാ ദൃപ്താഃ പിതുരാദേശകാരിണഃ
ഹയമന്വേഷമാണാസ്തേ സമന്താന്ന്യഖനൻ മഹീം. 8
പ്രാഗുദീച്യാം ദിശി ഹയം ദദൃശുഃ കപിലാന്തികേ
ഏഷ വാജിഹരശ്ചോര ആസ്തേ മീലിതലോചനഃ 9
ഹന്യതാം ഹന്യതാം പാപ ഇതി ഷഷ്ടിസഹസ്രിണഃ
ഉദായുധാ അഭിയയുരുന്മിമേഷ തദാ മുനിഃ 10
സ്വശരീരാഗ്നിനാ താവന്മഹേന്ദ്രഹൃതചേതസഃ
മഹദ്വ്യതിക്രമഹതാ ഭസ്മസാദഭവൻ ക്ഷണാൽ. 11

ഈ വിധമഞ്ചുവഷംവരെയും ധരാ-
ദേവവൃദ്ധാകൃതിപൂണ്ട സുരേശ്വരൻ
ചെന്നാണ്ടുതോറും പുരപ്രവേശാശയിൽ
നിന്നുമവനെബ്ബലമായ് തടഞ്ഞിതു. 19
ആറാമതാമാണ്ടടവിയിൽ സഞ്ചരി-
ച്ചാരോഹിതൻതൻപുരിയിലെത്തീടിനാൻ
തേടിയജീഗത്തമധ്യമപുത്രനാ-
യീട്ടുംശ്ശുനശ്ശേഫനെ വിലയ്ക്കേററുടൻ
ഗോവായ് പിതാവിന്നുനൽകിവണങ്ങിനാൻ.20
ഭൂവരൻപിന്നെപ്പുരുഷമേധത്തിനാൽ
നേരേവരുണാദിദേവപ്രധാനരെ-
യാരാധനചെയ്യൊഴിച്ചാൻ മഹോദരം,
സത്തുക്കൾകീത്തിച്ചിട്ടും സച്ചരിതത്തൊ-
ടൊത്തഹരിശ്ചന്ദ്രനേററവും കീത്തിമാൻ. 21
അദ്ധ്വരമായതിൽ ഹോതാവുകൌശിക-
നദ്ധ്വര്യുവാത്മവാനാം ജമദഗ്നിയും
ആയാസ്യനെന്ന മഹഷിയുദ്ഗാതാവു-
മായിരുന്നാൻവിധാതാവായ്‌വസിഷ്ഠനും. 22
തുഷ്ടനായിന്ദ്രൻ സുവണ്ണമയംരഥം
പെട്ടെന്നുഭൂപനു ദാനമായേകിനാൻ
ചൊല്ലുവൻ മേലിൽ ശ്ശുനശ്ശേഫമാഹാത്മ്യ-
മെല്ലാം വിവരിച്ചു ചൊല്ലെഴും ഭൂപതേ! 23
ഉത്തമപത്നീയുതൻ ഹരിശ്ചന്ദ്രൻെറ
സത്യബലധീരതകണ്ടു തുഷ്ടനായ്
ശാശ്വതമായിട്ടും ജ്ഞാനസമ്പത്തങ്ങു
കൌശികമാമുനി ദാനമായേകിനാൻ. 24
മാനസംഭൂവിലും ഭൂവംബുവിലു,മ-
ന്യൂനം ജലമഗ്നിതന്നിലും,തേജസ്സു
വായുവിലും,തഥാ വായു നഭസ്സിലു-
മായതുഭൂതാദിതന്നിലുമാവിധം
ഭൂതാദിയെമഹത്തത്ത്വത്തിലു,മതു
ബോധകലയിലും ധ്യാനത്തിനാൽപരം
ആലയിച്ചു വിവേകാവരണവും
ചാലെദ്ദഹിപ്പിച്ചനന്തരം ധ്യാനവും
സന്ത്യജിച്ചാക്കമേ വാങ്മാനസങ്ങളാൽ
ചിന്തിക്കുവാനുമോതാനുമാവാത്തതാം
സന്തതാനന്ദചിദാത്മകമായിട്ടും
സ്വന്തരൂപത്തിൽ സ്ഥിതനായ് വിളങ്ങി-
നാൻ. 25-26

---

# അദ്ധ്യായം 8

**ശ്രീശുകൻ പറഞ്ഞു**

രോഹിതപുത്രൻ, ഹരിതൻ ഹരിതജൻ
സ്നേഹമതേ! ചമ്പനെന്ന മഹീപതി
തത്കൃതമാണു ചേർപെററചമ്പാപുരി,
ചൊൽക്കൊണ്ടിട്ടുന്ന സുദേവനാംതത്സുതൻ
തത്പുത്രനല്ലോ വിജയൻ ഭരുകൻത-
ദ്ഭകൻതത്തനുജൻ വൃകൻ,തത്സുതൻ
ബാഹുകൻ ശത്രുവൃന്ദത്താൽ സ്വമേദിനി-
യാഹൃതമായ് വനമാന്നാൻ സഭാര്യനായ്. 1-2
വൃദ്ധനവനാവനത്തിൽ കിടന്നങ്ങു-
ചത്താനനുമൃതിക്കായൊരുമ്പെട്ടിട്ടും
തത്പത്നിയെ ഗ്ഗർഭിണിയെന്നു കാൺകയാ-
ലപ്പോഴേയൌർവൻ തടഞ്ഞിതസ്സാഹസം. 3
ഗർഭിണിയാണെന്നറിഞ്ഞു ശത്രുസ്ത്രീക-
ളപ്പെണ്മണിക്കു വിഷാന്നംകൊടുത്തിതു
ആ വിഷത്തോടുജനിച്ചു പുകൾപൂണ്ട
ഭൂവാസവനാം സഗരൻ മഹാശയൻ. 4
ചക്രവത്തിത്വം സഗരനാന്നീടിനാൻ,
ചൊൽക്കൊണ്ട തത്സുതർ നിർമ്മിച്ചു സാഗരം.
ചാലേഗുരുവാകുമൌർവ്വൻെറ ചൊല്ലിനാൽ
താലജംഘാഖ്യരാം ക്ഷത്രിയന്മാരെയും
ഘോരയവനശകഹൈഹയരെയും
വീരൻവധിച്ചിതു ബർബരന്മാരെയും
പിന്നെച്ചിലക്കുവൈരത്തു പ്യമണച്ചിട്ടു
കൊന്നിടാതന്നൃപൻ വിട്ടയച്ചീടിനാൻ. 5
മുണ്ഡികളാക്കീ ചിലരേപ്പുനരദ്ധ-
മുണ്ഡിതരാക്കിയുമൊട്ടപരേന്നൃപൻ
കേശമഴിഞ്ഞും ചിലക്കു വികൃതമായ്
മീശവയ്പിച്ചും ചിലരുടെ ബാഹ്യമാം
വസ്ത്രവുമന്യർതന്നന്തർവസനവു-
മദ്ധമോദം ഹരിച്ചും വിട്ടയച്ചിതു. 6
ഔവ്വോപദിഷ്ടമാം യാഗത്തിനാലവൻ
സവ്വാഗമദേവരൂപനുമീശനും
ആത്മാവുമാം ശ്രീഹരിയെയുപാസിച്ചി-
താത്മഭാവത്തൊടുമാശാവിഹീനനായ്. 7
അസ്സഗരാവനീപാലയജ്ഞം തന്നി-
ലുൽസൃഷ്ടമാംപശുവാകുമശ്വത്തിനെ
ദേവാധിപൻ ഹരിക്കെ, ജനകാജ്ഞയാൽ
ഗർവിഷ്ഠരാം തത്സുമതീകളത്രജർ
അശ്വത്തെയാരാഞ്ഞു വിശ്വമെങ്ങും ചുററി
വാശിയോടും ഭൂമിചുററും കുഴിച്ചിതു. 8
പിന്നെവടക്കുകിഴക്കുദിക്കിൽ തത്ര
കണ്ണുമടച്ചിരുന്നീടും കപിലൻെറ
സന്നിധിതന്നിൽക്കുതിരയെക്കണ്ടുടൻ
മന്നവപുത്രരറുപതിനായിരം
ഒന്നിച്ചുചേൻറു "കുതിരയെക്കട്ടിട്ടു
കണ്ണുമടച്ചിങ്ങിരിക്കുന്ന തസ്കരൻ
വന്നുപിടിക്കുവിൻ കെട്ടുവിൻപെട്ടെന്നു
ദണ്ഡിക്കുവിൻ ഹനിച്ചീടുവി''നീവിധം
ആത്തശസ്ത്രങ്ങളുയത്തിയടുക്കവേ
പാത്തീടിനാൻ കണ്മിഴിച്ചവരേമുനി. 9-10
വിസ്മയം! സ്വന്തം ശരീരാഗ്നിയിൽത്തന്നെ
ഭസ്മമായാരവർ ഷഷ്ടിസഹസ്രവും
ഇന്ദ്രാഹൃതചിത്തരായ് മഹാത്മാക്കളെ
നിന്ദിച്ചതിനാൽ ഹതരായിതേ സ്വയം. 11

ന സാധുവാദോ മുനികോപഭജ്ജിതാ
നൃപേന്ദ്രപുത്രാ ഇതി സത്ത്വധാമനി
കഥം തമോ രോഷമയം വിഭാവ്യതേ
ജഗൽപവിത്രാത്മനി ഖേ രജോ ഭുവഃ 12

യസ്യേരിതാ സാംഖ്യമയീ ദൃഢേഹ നൗ-
ര്യയാ മുമുക്ഷുസ്തരതേ ദുരത്യയം
ഭവാർണ്ണവം മൃത്യുപഥം വിപശ്ചിതഃ
പരാത്മഭൂതസ്യ കഥം പൃഥങ്മതിഃ 13

യോഽസമഞ്ജസ ഇത്യുക്തഃ സ കേശിന്യാ നൃപാത്മജഃ
തസ്യ പുത്രോംഽശുമാൻ നാമ പിതാമഹഹിതേ രതഃ 14
അസമഞ്ജസ ആത്മാനം ദർശയന്നസമഞ്ജസം
ജാതിസ്മരഃ പുരാ സംഗാദ്യോഗീ യോഗാദ്വിചാലിതഃ 15
ആചരൻ ഗർഹിതം ലോകേ ജ്ഞാതീനാം കർമ്മ വിപ്രിയം
സരയ്വാം ക്രീഡതോ ബാലാൻ പ്രാസ്യദുദ്വേജയഞ്ജനം. 16
ഏവംവൃത്തഃ പരിത്യക്തഃ പിത്രാ സ്നേഹമപോഹ്യ വൈ
യോഗൈശ്വര്യേണ ബാലാംസ്താൻ ദർശയിത്വാ തതോ യയൗ. 17
അയോധ്യാവാസിനഃ സർവ്വേ ബാലകാൻ പുനരാഗതാൻ
ദൃഷ്ട്വാ വിസിസ്മിരേ രാജൻ രാജാ ചാപ്യന്വതപ്യത. 18
അംശുമാംശ്ചോദിതോ രാജ്ഞാ തുരംഗാന്വേഷണേ യയൗ
പിതൃവ്യഖാതാനുപഥം ഭസ്മാന്തി ദദൃശേ ഹയം. 19
തത്രാസീനം മുനിം വീക്ഷ്യ കപിലാഖ്യമധോക്ഷജം
അസ്തൗൽ സമാഹിതമനാഃ പ്രാഞ്ജലിഃ പ്രണതോ മഹാൻ. 20

അംശുമാനുവാച

ന പശ്യതി ത്വാം പരമാത്മനോഽജനോ
ന ബുധ്യതേഽദ്യാപി സമാധിയുക്തിഭിഃ
കുതോഽപരേ തസ്യ മനഃശരീരധീ-
വിസർഗ്ഗസൃഷ്ടാ വയമപ്രകാശാഃ 21
യേ ദേഹഭാജസ്ത്രിഗുണപ്രധാനാ
ഗുണാൻ വിപശ്യന്ത്യുത വാ തമശ്ച
യന്മായയാ മോഹിതചേതസസ്തേ
വിദുഃ സ്വസംസ്ഥം ന ബഹിഃപ്രകാശാഃ 22
തം ത്വാമഹം ജ്ഞാനഘനം സ്വഭാവ-
പ്രധ്വസ്തമായാഗുണഭേദമോഹൈഃ
സനന്ദനാദ്യൈർമ്മുനിഭിർവ്വിഭാവ്യം
കഥം ഹി മൂഢഃ പരിഭാവയാമി. 23
പ്രശാന്തമായാഗുണകർമ്മലിംഗ-
മനാമരൂപം സദസദ്വിമുക്തം
ജ്ഞാനോപദേശായ ഗൃഹീതദേഹം
നമാമഹേ ത്വാം പുരുഷം പുരാണം. 24

ത്വന്മായാരചിതേ ലോകേ വസ്തുബുദ്ധ്യാ ഗൃഹാദിഷു
ഭ്രമന്തി കാമലോഭേർഷ്യാമോഹവിഭ്രാന്തചേതസഃ 25
അദ്യ നഃ സർവ്വഭൂതാത്മൻ കാമകർമ്മേന്ദ്രിയാശയഃ
മോഹപാശോ ദൃഢശ്ഛിന്നോ ഭഗവംസ്തവ ദർശനാൽ. 26

ശ്രീശുക ഉവാച

ഇത്ഥംഗീതാനുഭാവസ്തം ഭഗവാൻ കപിലോ മുനിഃ
അംശുമന്തമുവാചേദമനുഗൃഹ്യ ധിയാ നൃപ. 27

ശ്രീഭഗവാനുവാച

അശ്വോഽയം നീയതാം വത്സ പിതാമഹപശുസ്തവ
ഇമേ ച പിതരോ ദഗ്ദ്ധാ ഗംഗാംഭോഽർഹന്തി നേതരൽ. 28
തം പരിക്രമ്യ ശിരസാ പ്രസാദ്യ ഹയമാനയൽ
സഗരസ്തേന പശുനാ ക്രതുശേഷം സമാപയൽ. 29

ഭൂപേന്ദ്രപുത്രരവരമ്മുനീശ്വര-
കോപാഗ്നിയിൽ ദഗ്ദ്ധരായതല്ലേതുമേ
സത്വധാമാവായുലകമാകെപ്പരി-
ശുദ്ധമാക്കീടും ശരീരംധരിച്ചിടും
ആ മുനിതന്നിലരിശമയംതമ-
സ്സാമല്പതെല്ലും വിഭാവനംചെയ്യുവാൻ
ഭൂമിയിലെപ്പൊടിയെങ്ങിനെയാകാശ-
സീമയിലീക്ഷിക്കുവാൻ സാധ്യമായിടും? 12
ഇപ്പാരിലെങ്ങുമുറപ്പാർന്ന സാംഖ്യമാം
കപ്പലിലേററിമോക്ഷേച്ഛുജനങ്ങളെ
മൃത്യുമാർഗ്ഗത്തോടുകൂടിയതായ്ത്തീരെ-
യുത്തരിക്കാൻകഴിയാത്ത ഭവാർണ്ണവം
പാരാതെനേരെ കടത്തിവിട്ടീടുന്ന
സൂരീന്ദ്രനായ്പരമാത്മാവുമായിടും
അമ്മഹാനിൽഭേദബുദ്ധിയണുപോലു-
മെങ്ങട്ടിലുണ്ടായിടും? നൃപപുംഗവാ. 13
കേശിനീജാതനസമഞ്ജസനെന്ന
ഭൂശാസിതാവിൻ സുതനാകുമംശുമാൻ
അപ്പൂപ്പനാമസ്സഗരനൃപാലന്റെ
കല്പനകാത്തുവസിച്ചിരുന്നാൻസദാ. 14
പൂർവജന്മത്തിലസമഞ്ജസനൊരു
ദിവ്യനാം യോഗീശ്വരനായിരുന്നിതു
സംഗദോഷത്തിനാൽ യോഗവിഭ്രഷ്ടനാ-
യങ്ങധഃപാതംഭവിച്ചുപോയീടിലും
പൂർവജന്മസ്മൃതിവിട്ടില്ല സംഗമം
സർവവും സന്ത്യജിക്കാനൊരുപായമായ്
ഉർവീനിവാസികളാകെ വെറുത്തിടും
ദുർവൃത്തികൾതുടർന്നീടിനാൻസർവദാ. 15
ഇങ്ങിനെലോകവിനിന്ദിതകർമ്മങ്ങ-
ളെങ്ങുംപ്രവർത്തിച്ചു സഞ്ചരിച്ചീടവേ
അങ്ങൊരുദിക്കിൽക്കളിച്ചിടുംബാലരെ-
യങ്ങസ്സരയൂനദിയിലെറിഞ്ഞിതേ. 16
ഇത്ഥംജനദ്രോഹവൃത്തിയാൽതാതനും
പുത്രവാത്സല്യംവെടിഞ്ഞുതള്ളീടിനാൻ
യോഗപ്രഭാവത്തിനാലക്കുമാരരെ
ലോകരെക്കാട്ടീട്ടു നാട്ടുവിട്ടാനവൻ. 17
നഷ്ടരാംബാലരെക്കണ്ടയോദ്ധ്യാജന-
മൊട്ടുക്കുവിസ്മയാംഭോധിനിമഗ്നരായ്
മന്നനുംപശ്ചാത്തപിച്ചീടിനാനിത്ര-
ധന്യതനയനെയാട്ടിയോടിച്ചതിൽ. 18
യാഗപശുവാകുമശ്വത്തെയാരാഞ്ഞു
വേഗമെത്തിക്കുവാനംശുമാനോടഥ
ചൊന്നാൻ [1] പിതൃവ്യഖാതാധ്വാവിലൂടവൻ
ചെന്നതദ്ഭസ്മാന്തികം കണ്ടുവാജിയെ. 19
തത്രവാണീടും ഭഗവദവതാര-
മൂർത്തികപില മഹർഷിയേപ്പാർത്തവൻ
ഭക്തിപൂർവം നമിച്ചഞ്ജലികൂപ്പിയേ-
കാഗ്രമനസ്കനായി സ്തുതിച്ചീടിനാൻ. 20

അംശുമാൻ പറഞ്ഞു

“ആത്മവിഭിന്നനാമങ്ങയെയിപ്പൊഴും
നാന്മുഖൻപോലും സമാധിയോഗങ്ങളാൽ
ബോധിച്ചിടാതിരിക്കുമ്പോ,ഴവൻ നിജ-
ചേതസ്സു,ദേഹം ഗുണങ്ങൾധീയാദിയാൽ
നിർമ്മിച്ചവരായ്പ്രകാശവിഹീനരാ-
മിമ്മന്ദധീകളറിയുന്നതെങ്ങിനെ? 21
പേർത്തുംഗുണത്രയാധീനരാമീദേഹ-
ഭൃത്തുക്കളേവരുമാരുടെമായയാൽ
മോഹിച്ചുബാഹ്യപ്രകാശകരായ് ഗുണ-
വ്യൂഹത്തെയോ വെറുമന്ധകാരത്തെയോ
കാണുന്നതെന്നിയേതാന്താങ്ങളിൽസദാ
ഭാനിക്കുമബ്ഭവാനെദ്ധരിപ്പീലഹോ! 22
സ്വാനുഭവത്തിനാൽ ഭേദവുംദേഹാഭി-
മാനവുമററസനന്ദനാദ്യർക്കുമേ
ചിന്ത്യനല്ലാത്തതിരുമേനിയെവെറു-
മന്ധനാം ഞാൻ സ്മരിക്കാനുമാളാകുമോ. 23
മായാഗുണസംഗഹീനൻഭവാനില്ല
മായാഗുണകൃതകർമ്മലിംഗാദികൾ
സ്ഥൂലസൂക്ഷ്മങ്ങളും നാമരൂപങ്ങളു-
മേലാത്ത ചിദ്രൂപനാം നിന്തിരുവടി
തത്വംജഗത്തിൽ പരത്തുവാനായൊരു
മർത്ത്യശരീരം ധരിച്ചിരിക്കുന്നിതു
സത്യാത്മകനായ് പുരാണപുമാനാകു-
മത്തിരുമേനിക്കു നിത്യംനമസ്കൃതി. 24
കാമലോഭക്രോധമോഹങ്ങളാൽമനം
കാമംഭ്രമിച്ചവർ ഭാവൽക്കമായയാൽ
നിർമ്മിച്ചലോകം യഥാർത്ഥമെന്നോർത്തഹോ!
ചെമ്മെയുഴലുന്നു ഗേഹധനാദിയിൽ. 25
സർവഭൂതാത്മൻ! ഭഗവൻ! മഹാമുനേ!
ഭാവത്കദർശനത്താലെ ഞങ്ങൾക്കെഴും
കാമകർമ്മേന്ദ്രിയമാനസരൂപമാം
വ്യാമോഹബന്ധനം വിച്ഛിന്നമായിതു.” 26

ശ്രീശുകൻ പറഞ്ഞു

ഇത്ഥംസ്തുതിച്ചീടുമംശുമാനേ മുനി-
സത്തമൻനേരേയനുഗ്രഹിച്ചോതിനാൻ. 27
വത്സാ! ഇതു നിൻപിതാമഹൻവിട്ടയാ-
ഗാശ്വമാം നീയാശു കൊണ്ടുപോയീടുക.
ഇങ്ങുദഹിച്ചിരിക്കും നിൻപിതൃവ്യർക്കു
ഗംഗാംബുവാലെന്നിയേ ശുദ്ധികൈവരാ. 28
അംശുമാൻ പിന്നെബ്ഭഗവാൻകപിലനെ-
യാശുവലംവച്ചുവന്ദിച്ചുപോയിതു
യാഗതുരഗമാമക്കുതിരയെക്കൊണ്ടഥ
യാഗം സഗരനുംപൂർത്തിയാക്കീടിനാൻ. 29

1 പിതൃസ്ഥാനഭൂതന്മാരായ സഗരപുത്രന്മാരുണ്ടാക്കിയ വഴി

രാജ്യമംശുമതി ന്യസ്യ നിഃസ്പൃഹോ മുക്തബന്ധനഃ
ഔർവ്വോപദിഷ്ടമാർഗ്ഗേണ ലേഭേ ഗതിമനുത്തമാം. 30

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ**
**സഗരോപാഖ്യാനേ അഷ്ടമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7583** **നവമസ്കന്ധേ ശ്ലോകാഃ 325**

# നവമോഽധ്യായഃ

**ശ്രീശുക ഉവാച**

അംശുമാംശ്ച തപസ്തേപേ ഗംഗാനയനകാമ്യയാ
കാലം മഹാന്തം നാശക്നോൽ തതഃ കാലേന സംസ്ഥിതഃ 1
ദിലീപസ്തത്സുതസ്തദ്വദശക്തഃ കാലമേയിവാൻ
ഭഗീരഥസ്തസ്യ പുത്രസ്തേപേ സ സുമഹൽ തപഃ 2
ദർശയാമാസ തം ദേവീ പ്രസന്നാ വരദാസ്മി തേ
ഇത്യുക്തഃ സ്വമഭിപ്രായം ശശംസാവനതോ നൃപഃ 3
കോഽപി ധാരയിതാ വേഗം പതന്ത്യാ മേ മഹീതലേ
അന്യഥാ ഭൂതലം ഭിത്ത്വാ നൃപ യാസ്യേ രസാതലം. 4
കിം ചാഹം ന ഭുവം യാസ്യേ നരാ മയ്യാമൃജന്ത്യഘം
മൃജാമി തദഘം കുത്ര രാജംസ്തത്ര വിചിന്ത്യതാം. 5

**ഭഗീരഥ ഉവാച**

സാധവോ ന്യാസിനഃ ശാന്താ ബ്രഹ്മിഷ്ഠാ ലോകപാവനാഃ
ഹരന്ത്യഘം തേഽംഗസംഗാൽ തേഷ്വാസ്തേ ഹ്യഘഭിദ്ധരിഃ 6
ധാരയിഷ്യതി തേ വേഗം രുദ്രസ്ത്വാത്മാ ശരീരിണാം
യസ്മിന്നോതമിദം പ്രോതം വിശ്വം ശാടീവ തന്തുഷു 7
ഇത്യുക്ത്വാ സ നൃപോ ദേവം തപസാതോഷയച്ഛിവം
കാലേനാല്പീയസാ രാജംസ്തസ്യേശഃ സമതുഷ്യത. 8
തഥേതി രാജ്ഞാഭിഹിതം സർവ്വലോകഹിതഃ ശിവഃ
ദധാരാവഹിതോ ഗംഗാം പാദപൂതജലാം ഹരേഃ 9
ഭഗീരഥഃ സ രാജർഷിർന്നിന്യേ ഭുവനപാവനീം
യത്ര സ്വപിതൄണാം ദേഹാ ഭസ്മീഭൂതാഃ സ്മ ശേരതേ. 10
രഥേന വായുവേഗേന പ്രയാന്തമനുധാവതീ
ദേശാൻ പുനന്തീ നിർദ്ദഗ്ധാനാസിഞ്ചത്സഗരാത്മജാൻ. 11
യജ്ജലസ്പർശമാത്രേണ ബ്രഹ്മദണ്ഡഹതാ അപി
സഗരാത്മജാ ദിവം ജഗ്മുഃ കേവലം ദേഹഭസ്മഭിഃ 12
ഭസ്മീഭൂതാംഗസംഗേന സ്വര്യാതാഃ സഗരാത്മജാഃ
കിം പുനഃ ശ്രദ്ധയാ ദേവീം യേ സേവന്തേ ധൃതവ്രതാഃ 13
ന ഹ്യേതൽ പരമാശ്ചര്യം സ്വർധുന്യാ യദിഹോദിതം
അനന്തചരണാംഭോജപ്രസൂതായാ ഭവച്ഛിദഃ 14
സംനിവേശ്യ മനോ യസ്മിഞ്ഛ്രദ്ധയാ മുനയോഽമലാഃ
ത്രൈഗുണ്യം ദുസ്ത്യജം ഹിത്വാ സദ്യോ യാതാസ്തദാത്മതാം. 15
ശ്രുതോ ഭഗീരഥാജ്ജജ്ഞേ തസ്യ നാഭോഽപരോഽഭവൽ
സിന്ധുദ്വീപസ്തതസ്തസ്മാദയുതായുസ്തതോഽഭവൽ. 16
ഋതുപർണ്ണോ നളസഖോ യോഽശ്വവിദ്യാമയാന്നളാൽ
ദത്ത്വാക്ഷഹൃദയം ചാസ്മൈ സർവ്വകാമസ്തു തത്സുതഃ 17
തതഃ സുദാസസ്തൽപുത്രോ മദയന്തീപതിർന്നൃപ
ആഹുർമ്മിത്രസഹം യം വൈ കല്മാഷാങ്ഘ്രിമുത ക്വചിൽ
വസിഷ്ഠശാപാദ്രക്ഷോഽഭൂദനപത്യഃ സ്വകർമ്മണാ. 18

**രാജോവാച**

കിം നിമിത്തോ ഗുരോഃ ശാപഃ സൌദാസസ്യ മഹാത്മനഃ
ഏതദ്വേദിതുമിച്ഛാമഃ കഥ്യതാം ന രഹോ യദി. 19

രാജ്യംപുനരംശുമാനിൽസമർപ്പിച്ചു
പൂജ്യൻസഗരൻ വിഷയാശവിട്ടുടൻ
സംസാരബന്ധവിമുക്തനായൌർവോപ–
ദേശമാർഗ്ഗത്താൽ പരഗതിനേടിനാൻ. 30

---

## അദ്ധ്യായം 9

**ശ്രീശുകൻ പറഞ്ഞു**

വാനവഗംഗയെ മേദിനിയിങ്കലേ-
ക്കാനയിച്ചീടണമെന്നുസങ്കല്പിച്ചു
അംശുമാൻ രാജ്യം സ്വപുത്രനെയേല്പിച്ച-
ശേഷംചിരംതപസ്സാചരിച്ചീടിനാൻ
ഉദ്ദേശ്യസിദ്ധിയിലപ്രാപ്തനായഥ
മൃത്യുവശംഗതനായികാലത്തിനാൽ. 1
അംശുമൽപുത്രൻ ദിലീപനും ഗംഗത-
ന്നുദ്ധരണാർത്ഥം വിഫലംശ്രമംചെയ്തു
മന്നുവെടിഞ്ഞു, ഭഗീരഥൻ തൽസുതൻ
പിന്നെയതിനായ്ത്തപസ്സുതുടങ്ങിനാൻ. 2
അത്യന്തതുഷ്ടയായ് ഗംഗാഭഗവതി
പ്രത്യക്ഷയായ്, “യെന്തുവേണ്ടൂ?തരാംവരം”
എന്നവനോടുചൊന്നപ്പോൾനമിച്ചുടൻ
തന്നഭിലാഷമറിയിച്ചുസാദരം. 3
ഭൂകാമുകാ! മഹിയിൽപതിച്ചീടിലെൻ-
വേഗംധരിപ്പാനൊരാളില്ലയെങ്കിലോ
പോകുംധരണിപിളർന്നുഞാൻ പാതാള-
ലോകത്തിലേക്കെന്നറിഞ്ഞീടുക ഭവാൻ. 4
എന്നല്ലവേറെയും വൈഷമ്യമുണ്ടതിൽ,
മന്നവാ! ഞാൻ വരുന്നില്ലധരിത്രിയിൽ
വന്നാൽമനുഷ്യരവർക്കുള്ള പാപങ്ങ-
ളെന്നിൽക്കലർത്തിടും സ്നാനപാനങ്ങളാൽ
പിന്നെയതുഞാനെവിടെക്കളഞ്ഞിടു-
മെന്നുചിന്തിച്ചുനോക്കീടുകഭൂപതേ! 5

**ഭഗീരഥൻ പറഞ്ഞു**

ബ്രഹ്മിഷ്ഠരായ്ജഗത്പാവനരായ്, [1]ന്യസ്ത-
കർമ്മാക്കളായ്ശാന്തരാം ഹരിസേവകർ
തീർത്തിടുംസംഗമത്താൽനിന്നഘം, പാപ-
ഭിത്താംഭഗവാനവരിലാംവാഴ്വതും. 6
ദേഹികൾക്കാകെയാത്മാവായ്വിളങ്ങിടും
ശ്രീഹരൻതാങ്ങും പതനവേഗം തവ
ഊനമെന്യേ നൂലിൽമുണ്ടുപോലബ്ഭഗ-
വാനിലോതപ്രോതമിപ്പാരിരിപ്പിതേ. 7
ഗംഗയോടീങ്ങനെ ചൊന്നനുവാദവും
വാങ്ങിയശേഷം ഭഗീരഥഭൂവരൻ
ക്ഷിപ്രംതപസ്സാൽപ്രസന്നനാക്കീടിനാൻ
മുപ്പുരാരാതിയാമബ്ഭഗവാനെയും. 8
സർവപ്രപഞ്ചഹിതങ്കരനാകുമ
ശ്ശർവൻ നൃപാർത്ഥനകൈക്കൊണ്ടുതൽക്ഷണം
ശ്രീഹരിപാദപൂതാംബുവാളുംസുര-
വാഹിനിയെദ്ധരിച്ചീടിനാൻമൌലിയാൽ. 9
തൻപിതൃവ്യന്മാർക്കുടയശരീരങ്ങൾ
ചാമ്പലായിക്കിടക്കുന്നിടത്തേക്കുടൻ
നേരേജഗത്പാവനിയായ ഗംഗയെ-
യാ രാജശേഖരനാനയിച്ചീടിനാൻ. 10
വായുവേഗസ്യന്ദനത്തിൽ ഗമിച്ചീടു-
മായവനെപ്പിന്തുടർന്നുസുരാപഗ
ദേശങ്ങൾശുദ്ധമാക്കിസ്സഗരാത്മജ-
രാശിദഹിച്ചോരിടം നനച്ചീടിനാൾ. 11
ഭൂസുരദ്രോഹത്തിനാൽ ഹതരെങ്കില്യ-
മസ്സഗരാത്മജർതൻ ദേഹധൂളിയിൽ
ഗംഗാജലസ്പർശമേറ്റൊരുമാത്രയി-
ലങ്ങവരേവരും സ്വർഗ്ഗംഗമിച്ചിതേ. 12
ഗംഗാജലസ്പർശമംഗഭസ്മത്തിലേ–
റ്റിങ്ങനെയങ്ങവർ വിണ്ണണഞ്ഞീടുകിൽ
കൂട്ടംവ്രതത്തോടുമദ്ദേവിയെബ്ഭജി-
ച്ചീടുവോർതൻകഥയെന്തുചൊല്ലീടുവാൻ? 13
വിശ്വവിഖ്യാതമാം ഗംഗാമഹത്ത്വത്തി-
ലാശ്ചര്യമന്യരാകേണ്ടതില്ലൊരുമേ
ശ്രീഹരിപാദാബ്ജജാതയാമിസ്സുര-
വാഹിനിസംസാരഹാരിണിതാൻദൃഢം. 14
ശുദ്ധരായീടുംമുനികൾയാതൊന്നിനെ
ശ്രദ്ധാപുരസ്സരമുള്ളിലുറപ്പിച്ചു
ദുസ്ത്യജമാകും ശരീരാത്മഭാവന–
മത്യരംവിട്ടു [2]താദാത്മ്യമിയന്നുവോ
അബ്ഭഗവത്പാദപത്മങ്ങളിൽനിന്നു
മുൽഭൂതഗംഗയവാച്യപ്രഭാവതാൻ. 15
ഭാഗീരഥൻ ശ്രുതനത്രേശ്രുതാത്മജ-
നാകുന്നനാഭനുസിന്ധുദ്വീപൻസുതൻ
തത്സുതനാണയുതായുസ്സുതസ്സുത
നക്ഷഹൃദയംസഖനാം നളന്നേകി-
യശ്വവിദ്യാരത്നമാന്നോരൃതുപർണ്ണ-
കശ്യപീശൻ, തൽസുതൻ സർവകാമനാം. 16-17
പുത്രൻസുദാമനവന്നു,മദയന്തീ-
ഭർത്താവു, സൗദാസനത്രേതദാത്മജൻ.
മിത്രസഹനഥ കന്മാഷപാദനെ-
ന്നിത്ഥംപേരുമവന്നു ഭവിച്ചിതു
ഹീനകർമ്മത്താലപുത്രനായക്ഷമാ-
ജാനിരക്ഷസ്സായ് വസിഷ്ഠശാപത്തിനാൽ. 18

**രാജാവു പറഞ്ഞു**

ഹേതുവെന്താം ഗുരുശാപം മഹാനായ
സൌദാസനിൽ വന്നിടാനെന്നറിഞ്ഞിടാൻ
താല്പര്യമുള്ളോരീഞങ്ങളോടങ്ങതു
ഗോപ്യമല്ലെങ്കിൽപറഞ്ഞുകേൾപ്പിക്കണം. 19

---

1 കർമ്മമുപേക്ഷിച്ചവർ 2 തത്സ്വരൂപമായിത്തീരുകയെന്നു് (ഹരിസ്വരൂപമായിത്തീരുക)

ശ്രീശുക ഉവാച

സൌദാസോ മൃഗയാം കിഞ്ചിച്ചരൻ രക്ഷോ ജഘ്നിവാന ഹ
മുമോച ഭ്രാതരം സോ/ഥ ഗതഃ പ്രതിചികീർഷയാ. 20
സംചിന്തയന്നഘം രാജ്ഞഃ സൂദരൂപധരോ ഗൃഹേ
ഗുരവേ ഭോക്തുകാമായ പക്ത്വാ നിന്യേ നരാമിഷം. 21
പരിവേക്ഷ്യമാണം ഭഗവാൻ വിലോക്യാഭക്ഷ്യമഞ്ജസാ
രാജാനമശപൽ ക്രുദ്ധോ രക്ഷോ ഹ്യേവം ഭവിഷ്യസി. 22
രക്ഷഃകൃതം തദ്വിദിത്വാ ചക്രേ ദ്വാദശവാർഷികം
സോ/പ്യപോ/ഞ്ജലിനാ//ദായ ഗുരും ശപ്തും സമുദ്യതഃ 23
വാരിതോ മദയന്ത്യാപോ രുശതീഃ പാദയോർജ്ജഹൌ
ദിശഃ ഖമവനീം സർവ്വം പശ്യഞ്ജീവമയം നൃപഃ 24
രാക്ഷസം ഭാവമാപന്നഃ പാദേ കല്മാഷതാം ഗതഃ
വ്യവായകാലേ ദദൃശേ വനൌകോദംപതീ ദ്വിജൌ. 25
ക്ഷുധാർത്തോ ജഗൃഹേ വിപ്രം തൽപത്ന്യാഹാകൃതാർത്ഥവൽ
ന ഭവാൻ രാക്ഷസഃ സാക്ഷാദിക്ഷ്വാകൂണാം മഹാരഥഃ 26
മദയന്ത്യാഃ പതിർവ്വീര നാധർമ്മം കർത്തുമർഹസി
ദേഹി മേ/പത്യകാമായാ അകൃതാർത്ഥം പതിം ദ്വിജം. 27
ദേഹോ/യം മാനുഷോ രാജൻ പുരുഷസ്യാഖിലാർത്ഥദഃ
തസ്മാദസ്യ വധോ വീര സർവ്വാർത്ഥവധ ഉച്യതേ. 28
ഏഷ ഹി ബ്രാഹ്മണോ വിദ്വാംസ്തപഃശീലഗുണാന്വിതഃ
ആരിരാധയിഷുർബ്രഹ്മ മഹാപുരുഷസംജ്ഞിതം
സർവ്വഭൂതാത്മഭാവേന ഭൂതേഷ്വന്തർഹിതം ഗുണൈഃ 29
സോ/യം ബ്രഹ്മർഷിവര്യസ്തേ രാജർഷിപ്രവരാദ്വിഭോ
കഥമർഹതി ധർമ്മജ്ഞ വധം പിതുരിവാത്മജഃ 30
തസ്യ സാധോരപാപസ്യ ഭ്രൂണസ്യ ബ്രഹ്മവാദിനഃ
കഥം വധം യഥാ ബഭ്രോർമ്മന്യതേ സന്മതോ ഭവാൻ. 31
യദ്യയം ക്രിയതേ ഭക്ഷസ്തർഹി മാം ഖാദ പൂർവ്വതഃ
ന ജീവിഷ്യേ വിനാ യേന ക്ഷണം ച മൃതകം യഥാ. 32
ഏവം കരുണഭാഷിണ്യാ വിലപന്ത്യാ അനാഥവൽ
വ്യാഘ്രഃ പശുമിവാഖാദൽ സൌദാസഃ ശാപമോഹിതഃ 33
ബ്രാഹ്മണീ വീക്ഷ്യ ദിധിഷും പുരുഷാദേന ഭക്ഷിതം
ശോചന്ത്യാത്മാനമുർവ്വീശമശപൽ കുപിതാ സതീ. 34
യസ്മാന്മേ ഭക്ഷിതഃ പാപ കാമാർത്തായാഃ പതിസ്ത്വയാ
തവാപി മൃത്യുരാധാനാദകൃതപ്രജ്ഞ ദർശിതഃ 35
ഏവം മിത്രസഹം ശപ്ത്വാ പതിലോകപരായണാ
തദസ്ഥീനി സമിദ്ധേ/ഗ്നൌ പ്രാസ്യ ഭർത്തുർഗ്ഗതിം ഗതാ. 36
വിശാപോ ദ്വാദശാബ്ദാന്തേ മൈഥുനായ സമുദ്യതഃ
വിജ്ഞായ ബ്രാഹ്മണീശാപം മഹിഷ്യാ സ നിവാരിതഃ 37

**ശ്രീശുകൻ പറഞ്ഞു.**

അക്ഷമാപാലകൻ നായാട്ടിലങ്ങൊരു
രാക്ഷസനെക്കൊന്നു തത്സഹജാതനെ-
വിട്ടയച്ചാൻ,പ്രതികാരേച്ഛയോടവൻ
രാട്ടിൻ ഗൃഹത്തിലരിവയ്പുകാരനായ്
പാർത്തിട്ടൊരിക്കൽ ഗുരുവാംവസിഷ്ഠർഷി
ക്ഷുത്തിനാലാർത്തനായുണ്ണാനിരിക്കവേ
പൃഥ്വീശനിൽദോഷമേററുവാൻകല്പിച്ചു
മർത്ത്യമാംസം പചിച്ചങ്ങു വിളമ്പിനാൻ. 20-21

ഭക്ഷണയോഗ്യമല്ലാ മാംസമെന്നുടൻ
വീക്ഷിച്ചു രുഷ്ടനായാചാര്യസത്തമൻ
"ഭക്ഷണദോഷംവരുത്തിയനീയൊരു
രാക്ഷസനായീട്ട"മെന്നു ശപിച്ചിതു. 22

പിന്നെയിതുരാക്ഷസൻചെയ്തകൃത്രിമ-
മെന്നറിഞ്ഞാശിക്ഷ പന്ത്രണ്ടുവർഷമായ്
ഭേദപ്പെടുത്തീ,പ്രതിശാപമേകുവാൻ
ഭൂധവനും ജലംകയ്യിൽധരിക്കവേ. 23

ദേശികനെശ്ശപിച്ചീടുന്നതുമഹാ-
ദോഷമെന്നായ് മദയന്തിതടുക്കയാൽ
മന്നവൻദിക്കുകൾ പത്തുമാകാശവും
മന്നിടവുംജീവരൂപമായ്‌വീക്ഷിച്ചു
മന്ത്രത്തിനാലതിതീക്ഷ്ണമാകുംജലം
സ്വന്തംപദങ്ങളിൽത്തന്നെയൊഴിച്ചിതു. 24

ശാപോദകംപതിച്ചീടുകമൂലമായ്
ഭൂപ പാദങ്ങൾ കറുത്തതുകാരണം
കന്മാഷപാദാഖ്യയാന്നവൻ രാക്ഷസ-
ജന്മംവരിക്കയുംചെയ്തു ശാപത്തിനാൽ,
രാക്ഷസനായി ബ്ഭവിച്ചുവനങ്ങളി-
ലിക്ഷമാപാലൻ ചരിച്ചിടുംവേളയിൽ
മുമ്പേയവിടെവസിച്ചിടും ബ്രാഹ്മണ-
ദമ്പതിമാരുടെമൈഥുനംകണ്ടിതു. 25

അപ്പോൾവിശപ്പിനാലാർത്തനായിട്ടവൻ
വിപ്രനെക്കേറിപ്പിടിച്ചാനശിക്കുവാൻ
അക്ഷണംദീനയായ് തൽപത്നിചൊല്ലിനാൾ
"ഭക്ഷിക്കരുതെന്റെ വല്ലഭനെബ്ഭവാൻ. 26

ഇക്ഷ്വാകുവംശജനങ്ങു മഹാരഥൻ
സുക്ഷമാഭൃത്തു, മദയന്തിതൻപ്രിയൻ
സാക്ഷാലൊരുരാക്ഷസനല്ലനിശ്ചയം
രക്ഷിക്കകെന്നെയിദാനീം കൃപാംബുധേ!
അങ്ങധർമ്മാനർഹനെന്നോരുക,ഞാനൊ-
രംഗന,സന്താനമിച്ഛിച്ചിടുന്നവൾ,
എന്നകൃതാത്ഥപതിദ്വിജനേയുടൻ-
തന്നെ മന്നോർമണേ! വിട്ടയച്ചീടുക.
മാനവദേഹമഖിലപുരുഷാർത്ഥ-
ദാനനിപുണപദാർത്ഥമെന്നോക്കണം. 27

എന്നതിനാൽ മർത്ത്യദേഹംനശിപ്പിക്ക-
ലെന്നാൽപുമർത്ഥംഹനിക്കുകയെന്നതാൻ
വിദ്വജ്ജനമരുളുന്നു, വിശേഷിച്ചു-
മിദ്ദേഹമുത്തമവിപ്രൻ സുധീമണി.
സത്വഭാവം,തപസ്സദ്ധ്യയനാദിയാം
സത്സേവ്യസർവ്വഗുണങ്ങൾക്കുമാകരം. 28

സത്വാദിയാൽ മറവാന്നുഭൂതാഖില-
സംസ്ഥിതിമൂലം മഹാപുമാനെന്നുപേർ
താവുംപരബ്രഹ്മവസ്തുവെസ്സർവാത്മ-
ഭാവത്തിലർച്ചിക്കുവാൻ കൊതിപ്പോനുമാം. 29

ധർമ്മജ്ഞനായ രാജർഷിയങ്ങോക്കിലി-
ബ്രഹ്മർഷിയെ വധിക്കുന്നതുയോഗ്യമോ?
അച്ഛൻമകനെ വധിപ്പതായേയിതു
നിശ്ചയമായിഗ്ഗണിച്ചിടു സജ്ജനം. 30

വേദംപഠിച്ചു പദേശസമർത്ഥനായ്
സാധുവായ് നിഷ്പാപനാകുമീവിപ്രനെ
ഗോവിനെയെന്നപോൽ കൊല്ലുവാൻ സമ്മതൻ
ഭൂവരനങ്ങൊരുങ്ങുന്നതു ഭംഗിയോ? 31

ആരൊരാളില്ലാതെ മാത്രജീവിക്കുവാ-
നോരുന്നതില്ല ഞാനാജീവിതേശനെ
കുക്ഷിയിലാക്കാനൊരച്ചെങ്കിലാദ്യമായ്
ഭക്ഷിച്ചുകൊൾകീ മൃതപ്രായയെബ്ഭവാൻ" 32

ഏവംകരുണം കഥിച്ചൊരനാഥപ്രാ-
ലാവിലമാനസയായ്ക്കാഞ്ഞീടിലും,
ഭക്ഷിച്ചു വിപ്രനെ [1] ശാപവിമോഹിത-
നക്ഷമേശൻ, ഗോവിനെ വ്യാഘ്രമെന്നപോൽ 33

സന്താനകാമിയാം കാന്തനെരാക്ഷസൻ
ഹന്ത!ഭക്ഷിപ്പതു കണ്ടുപ്പതിവ്രത
സ്വന്തമനാഥസ്ഥിതിയോർത്തുദുഃഖിച്ചു
പൊന്തും ക്രുധയാൽ ശപിച്ചാൾനൃപാലനെ. 34

"കാമാർത്തനാം മൽക്കണവനെബ്ഭക്ഷിച്ച-
സീമാധികദുരിതാചാര! ദുർമ്മതേ!
മൈഥുനംമൂലമായ്നീയുംമരിപ്പതു
ബോധഹീനാ!തവ കാണിച്ചുതന്നിടാം" 35

ഇത്ഥമസ്സൌദാസനെശ്ശപിച്ചസ്സതി
ഭർത്തൃലോകംഗമിപ്പാനാശവച്ചുമാൽ
ഉജ്ജ്വലദഗ്നിയിൽ കാന്താസ്ഥികളിട്ടു
മജ്ജനംചെയ്തുവരഗതിയാന്നിതു. 36

ദ്വാദശവർഷം കഴിഞ്ഞുവിശാപനായ്
സൌദാസനും തത് പ്രിയയെസ്സമീപിച്ചു
മൈഥുനത്തിന്നുദ്യമിക്കവേ ബ്രാഹ്മണ-
സ്ത്രീതന്റെ ശാപവൃത്താന്തം ധരിച്ചിടും
പത്നിമദയന്തി സമ്മതിക്കാതെയാ-
യത്നത്തിൽനിന്നു വിരമിച്ചുവാണിതു. 37

---
1 ശാപത്താൽ മോഹിക്കപ്പെട്ടവൻ

തത ഊർധ്വം സ തത്യാജ സ്ത്രീസുഖം കർമ്മണാപ്രജാഃ
വസിഷ്ഠസ്തദനുജ്ഞാതോ മദയന്ത്യാം പ്രജാമധാൽ. 38
സാ വൈ സപ്ത സമാ ഗർഭമബിഭ്രന്ന വ്യജായത
ജഘ്നേഽശ്മനോദരം തസ്യാഃ സോഽശ്മകസ്തേന കഥ്യതേ. 39
അശ്മകാന്മൂലകോ ജജ്ഞേ യഃ സ്ത്രീഭിഃ പരിരക്ഷിതഃ
നാരീകവച ഇത്യുക്തോ നിഃക്ഷത്രേ മൂലകോഽഭവൽ. 40
തതോ ദശരഥസ്തസ്മാൽ പുത്ര ഐഡവിഡസ്തതഃ
രാജാ വിശ്വസഹോ യസ്യ ഖട്വാംഗശ്ചക്രവർത്ത്യഭൂൽ. 41
യോ ദേവൈരർത്ഥിതോ ദൈത്യാനവധീദ്യുധി ദുർജ്ജയഃ
മുഹൂർത്തമായുർജ്ഞാത്വൈത്യ സ്വപുരം സന്ദധേ മനഃ 42
ന മേ ബ്രഹ്മകുലാൽ പ്രാണാഃ കുലദൈവാന്ന ചാത്മജാഃ
നിഃശ്രേയോ ന മഹീ രാജ്യം ന ദാരാശ്ചാതിവല്ലഭാഃ 43
ന ബാല്യേഽപി മതിർമ്മഹ്യമധർമ്മേ രമതേ ക്വചിൽ
നാപശ്യമുത്തമശ്ലോകാദന്യൽ കിഞ്ചന വസ്ത്വഹം 44
ദേവൈഃ കാമവരോ ദത്തോ മഹ്യം ത്രിഭുവനേശ്വരൈഃ
ന വൃണേ തമഹം കാമം ഭൂതഭാവനഭാവനഃ 45
യേ വിക്ഷിപ്തേന്ദ്രിയധിയോ ദേവാസ്തേ സ്വഹൃദി സ്ഥിതം
ന വിന്ദന്തി പ്രിയം ശശ്വദാത്മാനം കിമുതാപരേ 46

അഥേശമായാരചിതേഷു സംഗം
ഗുണേഷു ഗന്ധർവ്വപുരോപമേഷു
രൂഢം പ്രകൃത്യാഽഽത്മനി വിശ്വകർത്തു-
ർഭാവേന ഹിത്വാ തമഹം പ്രപദ്യേ. 47

ഇതി വ്യവസിതോ ബുദ്ധ്യാ നാരായണഗൃഹീതയാ
ഹിത്വാന്യഭാവമജ്ഞാനം തതഃ സ്വം ഭാവമാശ്രിതഃ 48
യൽ തദ്ബ്രഹ്മ പരം സൂക്ഷ്മമശൂന്യം ശൂന്യകല്പിതം
ഭഗവാൻ വാസുദേവേതി യം ഗൃണന്തി ഹി സാത്വതാഃ 49

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ**
**സൂര്യവംശാനുവർണ്ണനേ നവമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7632** **നവമസ്കന്ധേ ശ്ലോകാഃ 374**

## ദശമോഽധ്യായഃ

**ശ്രീശുക ഉവാച**

ഖട്വാംഗാദ്ദീർഘബാഹുശ്ച രഘുസ്തസ്മാൽ പൃഥുശ്രവാഃ
അജസ്തതോ മഹാരാജസ്തസ്മാദ്ദശരഥോഽഭവൽ. 1
തസ്യാപി ഭഗവാനേഷ സാക്ഷാദ്ബ്രഹ്മമയോ ഹരിഃ
അംശാംശേന ചതുർദ്ധാഗാൽ പുത്രത്വം പ്രാർത്ഥിതഃ സുരൈഃ
രാമലക്ഷ്മണഭരതശത്രുഘ്നാ ഇതി സംജ്ഞയാ. 2
തസ്യാനുചരിതം രാജന്നൃഷിഭിസ്തത്ത്വദർശിഭിഃ
ശ്രുതം ഹി വർണ്ണിതം ഭൂരി ത്വയാ സീതാപതേർമ്മുഹുഃ 3

ഗുർവ്വർത്ഥേ ത്യക്തരാജ്യോ വ്യചരദനുവനം
പത്മപദ്ഭ്യാം പ്രിയായാഃ
പാണിസ്പർശാക്ഷമാഭ്യാം മൃജിതപഥരുജോ
യോ ഹരീന്ദ്രാനുജാഭ്യാം
വൈരൂപ്യാച്ഛൂർപ്പണഖ്യാഃ പ്രിയവിരഹരുഷാ-
ഽഽരോപിതഭ്രൂവിജൃംഭ-
ത്രസ്താബ്ധിർബ്ബദ്ധസേതുഃ ഖലദവദഹനഃ
കോസലേന്ദ്രോഽവതാന്നഃ 4

അംഗനാസംഗമസൌഖ്യം ത്യജിച്ചവ-
നിങ്ങനെയപ്രജനായിബ്ഭവിക്കയാൽ
പിന്നെത്തദനുജ്ഞയോടും വസിഷ്ഠനിൽ
നിന്നു മദയന്തി സന്താനയുക്തയായ്. 38
ഗർഭംധരിച്ചവളേഴാണ്ടുചെന്നിട്ടു-
മർഭകനെ പ്രസവിക്കാതിരിക്കയാൽ
മർദ്ദിച്ചിതുവയർ കല്ലുകൊണ്ടമ്മുനി,
പുത്രൻജനിച്ചിതു കശ്മകാഭിഖ്യയിൽ. 39
ക്ഷത്രിയവംശമൊടുക്കുവാൻ ഭാർഗ്ഗവ-
നദൃക്തനായ് സഞ്ചരിക്കുന്നവേളയിൽ
നാരികൾ കൂട്ടത്തിൽവച്ചു രക്ഷിക്കയാൽ
നാരീകവചനെന്നും ക്ഷത്രിയാന്വയം-
ചാലവേതാൻ നിലനിർത്തുകകാരണം
മൂലകനെന്നുമവനുപേർവന്നിതു. 40
മൂലകപുത്രൻദശരഥൻ, തത്സുത-
നൈലവിലനെന്നവൻ, തദീയാത്മജൻ
വിശ്വസഹൻ,തത്തനയനാം ഖട്വാംഗ-
നത്യുൽകീർത്തി! ചക്രവർത്തിയായ്ത്തീർന്നിതേ. 41
ദുർജ്ജയനായിട്ടും ഖട്വാംഗഭൂപതി
നിർജ്ജരന്മാർവന്നപേക്ഷിക്കയാലുടൻ
ചെന്നുദൈത്യന്മാരെയെല്ലാം വധിക്കയാൽ
നന്ദിച്ചുവേണ്ടും വരങ്ങളേകീടുവാൻ
വിണ്ണോരൊരുങ്ങി മുഹൂർത്തമേയായുസ്സു-
തന്നിലിനിയുള്ളവെന്നറിഞ്ഞായതും
സന്ത്യജിച്ചാശു പുരംപൂകിയീശനി-
ലന്തഃകരണമുറപ്പിച്ചിരുന്നിതു. 42
മൽക്കുലദൈവമാം ബ്രഹ്മകുലത്തിലു-
മുൽകൃഷ്ടമല്ലെനിക്കോർക്കിലെൻ ജീവനും
പത്തനംപുത്രർകളത്രവും മേദിനി
വിത്തവും പിന്നെപ്പരംപുരുഷാർത്ഥവും 43
ബാല്യകാലത്തുമധർമ്മത്തിലെന്മനം
ചെല്ലുമാറില്ല, രമിച്ചതില്ലാവിധം
ഉത്തമശ്ലോകൻ ഭഗവാനെയെന്നിയേ
സത്യത്തിൽ മറ്റൊന്നുമീക്ഷിച്ചുമില്ലഞാൻ. 44
മുപ്പാരിനീശ്വരന്മാരാം സുരാവലി-
യർപ്പിച്ചുവേണ്ടും വരങ്ങളെനിക്കുടൻ
നാനാവിധ ഭൂതരക്ഷകനീശനെ
ധ്യാനിച്ചിട്ടുമെനിക്കെന്തിനാണാവക. 45
ഇന്ദ്രിയൌഘത്തെയും ധീവൃത്തികളെയും
യന്ത്രണംചെയ്യാനരുതാതെ വാണിട്ടും
വിണ്ണവരുംതന്മനോവാസിയാം പ്രിയൻ-
തന്നെയീക്ഷിക്കാ, പുനരന്യർകാണുമോ? 46
ഈശ്വരമായാകൃതങ്ങളായ് ഗന്ധർവ-
വേശ്മതുല്യങ്ങളായീടും ഗുണങ്ങളിൽ
ബാധംസ്വതേ താനുറച്ചുള്ള സംഗമം
പാടേവെടിഞ്ഞു ഭുവനകർത്താവിട്ടും
ഈശനെസന്തതം ഭാവനംചെയ്തുകൊ-
ണ്ടാശ്രയിപ്പേനപ്പരൻപുമാനെയിവൻ 47

നാരായണാകൃഷ്ടധീയായിവണ്ണമുൾ-
ത്താരുറപ്പിച്ചുടൻ ഖട്വാംഗഭൂമിപൻ
ആവൃതിനീക്കിയജ്ഞാനജമാമന്യ-
ഭാവവും വിട്ടാ സ്വരൂപംഗമിച്ചിതേ. 48

സൂക്ഷ്മമായിശ്ശൂന്യമെന്നു കല്പിപ്പതായ്
സാക്ഷാൽ പരബ്രഹ്മവുമായശൂന്യമായ്
ഭക്തജനം വാസുദേവനെന്നിങ്ങസു-
വ്യക്തംനിതാന്തം പ്രകീർത്തിച്ചിടുന്നതായ്
അദ്വയജ്ഞാനമായി പ്രശോഭിച്ചിടും
സത്യസ്വരൂപത്തിലാലയിച്ചീടിനാൻ. 49

---

# അദ്ധ്യായം 10

### ശ്രീശുകൻ പറഞ്ഞു

ഖട്വാംഗജൻ ദീർഘബാഹു, തദാത്മജൻ
കീർത്തിമാനാം രഘു, തൽപുത്രനാണജൻ
പിന്നെയജമഹീപാല തനൂജനായ്
വന്നുപിറന്നാൻ ദശരഥമന്നവൻ. 1

വിണ്ണവരർത്ഥിക്കയാൽ ഭഗവാൻഹരി-
തന്നുടെയംശാംശഭാവങ്ങളാലഥ
മന്നവനാമദ്ദശരഥൻതന്നാലു-
നന്ദനന്മാരായവതാരമാർന്നിതു. 2

ശ്രീരാമനും ലക്ഷ്മണനും ഭരതനും
വീരാഗ്ര്യ! ശത്രുഘ്നനുമാണു നാലുപേർ
ജ്ഞാനികളായ വാത്മീകിമുതലായ
നാനാമുനീന്ദ്രരാൽ വർണ്ണിതമായിട്ടും
ശ്രീരാമചന്ദ്രചരിതം ഭവാൻമുമ്പു-
ധാരാളമായ്ക്കേട്ടിരിക്കും പലപ്പൊഴും. 3

താതനുവേണ്ടീട്ടു രാജ്യമുപേക്ഷിച്ചു
സീതതൻ ചാരുകരസരോജങ്ങളാൽ
മെല്ലെത്തലോടുമ്പൊഴും നൊന്തിടുംപദ-
പല്ലവദ്വന്ദ്വങ്ങളാൽ ശിലാപൂർണ്ണമാം
കാനനംതോറും ചരിച്ചതാരാണഥ
വാനരരാജനും ലക്ഷ്മണനുംപരം
ചാരുതചേരും പ്രശാന്തവാക്യങ്ങളാ-
ലാരുടമാർഗ്ഗഖേദം ശമിപ്പിച്ചുവോ,
ശൂർപ്പണഖയ്ക്കംഗഭംഗത്തിനാലെവൈ-
രൂപ്യംവരുത്തിയതിനാൽ ഭവിച്ചതാം
ഭാര്യാവിരഹംനിമിത്തമുണ്ടാം കോപ-
ഭാരത്തിനാലെഴും ഭ്രൂചലനത്തിനാൽ
പേടിച്ചുവാരിധിയേകിയമാർഗ്ഗത്തി-
ലൂടെയാരാം സേതുബന്ധനം ചെയ്തതും,
ദുർജ്ജനദാവാഗ്നിയാകുമക്കോസല-
രാജ്യേശ്വരൻ കാത്തിടട്ടെയീനമ്മളെ. 4

വിശ്വാമിത്രാധ്വരേ യേന മാരീചാദ്യാ നിശാചരാഃ
പശ്യതോ ലക്ഷ്മണസ്യൈവ ഹതാ നൈരൃതപുംഗവാഃ 5

യോ ലോകവീരസമിതൌ ധനുരൈശമുഗ്രം
സീതാസ്വയംവരഗൃഹേ ത്രിശതോപനീതം
ആദായ ബാലഗജലീല ഇവേക്ഷുയഷ്ടിം
സജ്ജീകൃതം നൃപ വികൃഷ്യ ബഭഞ്ജ മധ്യേ. 6

ജിത്വാനുരൂപഗുണശീലവയോഽംഗരൂപാം
സീതാഭിധാം ശ്രിയമുരസ്യഭിലബ്ധമാനാം
മാർഗ്ഗേ വ്രജൻ ഭൃഗുപതേർവ്യനയൽ പ്രരൂഢം
ദർപ്പം മഹീമകൃത യസ്ത്വിരരാജബീജാം. 7

യഃ സത്യപാശപരിവീതപിതുർന്നിദേശം
സ്ത്രൈണസ്യ ചാപി ശിരസാ ജഗൃഹേ സഭാര്യഃ
രാജ്യം ശ്രിയം പ്രണയിനഃ സുഹൃദോ നിവാസം
ത്യക്ത്വാ യയൌ വനമസൂനിവ മുക്തസംഗഃ 8

രക്ഷഃസ്വസുർവ്യകൃത രൂപമശുദ്ധബുദ്ധേ-
സ്തസ്യാഃ ഖരത്രിശിരദൂഷണമുഖ്യബന്ധൂൻ
ജഘ്നേ ചതുർദ്ദശസഹസ്രമപാരണീയ-
കോദണ്ഡപാണിരടമാന ഉവാസ കൃച്ഛ്റം. 9

സീതാകഥാശ്രവണദീപിതഹൃച്ഛയേന
സൃഷ്ടം വിലോക്യ നൃപതേ ദശകന്ധരേണ
ജഘ്നേഽദ്ഭുതൈണവപുഷാഽഽശ്രമതോഽപകൃഷ്ടോ
മാരീചമാശു വിശിഖേന യഥാ കമുഗ്രഃ 10

രക്ഷോഽധമേന വൃകവദ്വിപിനേഽസമക്ഷം
വൈദേഹരാജദുഹിതര്യപയാപിതായാം
ഭ്രാത്രാ വനേ കൃപണവൽ പ്രിയയാ വിയുക്തഃ
സ്ത്രീസംഗിനാം ഗതിമിതി പ്രഥയംശ്ചചാര. 11

ദഗ്ധ്വാഽഽത്മകൃത്യഹതകൃത്യമഹൻ കബന്ധം
സംഖ്യം വിധായ കപിഭിർദ്ദയിതാഗതിം തൈഃ
ബുദ്ധ്വാഥ ബാലിനി ഹതേ പ്ലവഗേന്ദ്ര
സൈന്യൈ-
ർവ്വേലാമഗാൽ സ മനുജോഽജഭവാർച്ചിതാങ്ഘ്രിഃ 12

യദ്രോഷവിഭ്രമവിവൃത്തകടാക്ഷപാത-
സംഭ്രാന്തനക്രമകരോ ഭയഗീർണ്ണഘോഷഃ
സിന്ധുഃ ശിരസ്യർഹണം പരിഗൃഹ്യ രൂപീ
പാദാരവിന്ദമുപഗമ്യ ബഭാഷ ഏതൽ. 13

ന ത്വാം വയം ജഡധിയോ നു വിദാമ ഭൂമൻ
കൂടസ്ഥമാദിപുരുഷം ജഗതാമധീശം
യത്സത്ത്വതഃ സുരഗണാ രജസഃ പ്രജേശാ
മന്യോശ്ച ഭൂതപതയഃ സ ഭവാൻ ഗുണേശഃ 14

കാമം പ്രയാഹി ജഹി വിശ്രവസോഽവമേഹം
ത്രൈലോക്യരാവണമവാപ്നുഹി വീര പത്നീം
ബധ്നീഹി സേതുമിഹ തേ യശസോ
വിതത്യൈ
ഗായന്തി ദിഗ്വിജയിനോ യമുപേത്യ ഭൂപാഃ 15

അക്കുശികാത്മജൻതന്നദ്ധ്വരത്തിനു-
വിഘ്നമണച്ച മാരീചാദി ദുഷ്ടരെ-
ഒക്കെയും ലക്ഷ്മണൻനോക്കിനിൽക്കെക്കൊന്ന
വിക്രമിനമ്മളെക്കാത്തുരക്ഷിക്കണം. 5

ഏതൊരാൾ ലോകവീരാഗ്ര്യസദസ്സതിൽ
സീതാസ്വയംവരാത്ഥം തീൎത്ത ശാലയിൽ
മുന്നൂറുപേരാവഹിച്ചാനയിച്ചുള്ളോ-
രുന്നതമാം ഹരചാപമെടുത്തുടൻ
ഞാണുവലിച്ചു കുഞ്ഞാനതൻ ലീലകൾ
കാണിച്ചുകൊണ്ടു കരിമ്പൊടിക്കുംവിധം
നിഷ്പ്രയാസം നടുവേമുറിച്ചിട്ടുപോ
കെല്ലേറുമാരാമചന്ദ്രൻ തുണയ്ക്കുക 6

ശീലവയോഗുണദേഹസൌന്ദൎയ്യാദി-
യാലെ തനിക്കനുരൂപയായ് മാറിടം
തന്നിൽമുന്നേ സൽകൃതയായസീതയാ-
മിന്ദിരയേവെന്നവളോടുകൂടവേ
വന്നവഴിക്കെതിരിട്ടവനെ—ക്ഷാത്ര-
വൃന്ദത്തെമൂവേഴവട്ടം മുടിച്ചുള്ള
ഭാർഗ്ഗവനെ-ഗ്ഗർവ്വുപോക്കിവിട്ടുള്ളോരു
വിക്രമി രക്ഷിച്ചിടട്ടെയീനമ്മളെ. 7

സ്ത്രീവശനാകിലും സത്യപാശാബദ്ധ-
നാവന്ദ്യതാതന്റെ കല്പനസാദരം—
ഭാൎയ്യാന്വിതനായ് ശിരസ്സിൽധരിച്ചു,തൻ-
ഭൂരിവിഭൂതിയും രാജ്യാധികാരവും
പ്രീതരാംബന്ധുക്കളേയും സുഹൃത്പദ-
നാദിയും, യോഗീശ്വരന്മാരസുക്കളെ
സന്ത്യജിക്കുംവിധം, നിസ്സാരമായ്‌വിട്ടു
കാന്താരവാസം വരിച്ചവനാരുവാൻ? 8

ദുർമ്മാനസയായ രക്ഷസ്സഹജയെ-
ച്ചെമ്മേവിരൂപിണിയാക്കീട്ടവൾക്കെഴും
വംശജരാകും ഖരദൂഷണത്രിശി-
രസ്സുകളെപ്പതിനാലായിരത്തെയും
കോദണ്ഡപാണിയായ് സംഹരിച്ചാമാർഗ്ഗ-
ഖേദംസഹിച്ചാരുകാട്ടിൽക്കഴിച്ചുവോ. 9

സീതതൻരൂപഗുണങ്ങൾ ചൊല്ലിക്കേട്ടു
ചൂതശരാൎത്തിതനാം ദശകണ്ഠനാൽ
പ്രേരിതനായ് ചാരുപൊന്മാൻവടിവാൻ്റ
ചാരത്തണഞ്ഞാശ്രമസ്ഥയാം സീതയെ
ദൂരെയാകർഷിച്ച മാരീചനെയാരു
വീരഭദ്രൻ ദക്ഷനെപ്പോൽ ഹനിച്ചുവോ. 10

കൂട്ടുവിട്ടുകാട്ടിലൊററയ്ക്കുഴന്നിട്ടും
സാദ്ധ്വിയാം ജാനകിതന്നെദശാനനൻ
ചെന്നായമട്ടു തട്ടിക്കൊണ്ടുപോകയാ-
ലന്യൂനകാന്താവിയോഗത്തിനാൽപരം
ഖിന്നനെന്നുള്ള ഭാവംപൂണ്ടനുജനോ-
ടൊന്നിച്ചു കാമിനീസംഗികൾ തൻസ്ഥിതി
വ്യക്തമായ്ക്കാട്ടിക്കൊടുക്കുന്നവന്മട്ടി-
ലുഗ്രവനങ്ങളിലാരു ചരിച്ചുവോ 11

തന്നുടെകാൎയ്യത്തിലേർപ്പെട്ടുടൽവിട്ട-
ധന്യൻജടായുവിൻ ദേഹം ദഹിപ്പിച്ചു,
തന്നെയശിക്കാനണഞ്ഞ കബന്ധനെ-
ക്കൊന്നുപ്ലവാനരസഖ്യം സമാൎജ്ജിച്ചു,
അക്കൂട്ടരെവിട്ടു ജാനകീവൃത്താന്ത-
മൊക്കെയറിഞ്ഞു, കൊലചെയ്തുബാലിയെ,
പിന്നെപ്പ്ലവഗേന്ദ്രസേനയോടൊരുമിച്ചുകൂടി
മന്ദേതര [1]മജേശാരാധിതാംഘ്രിയായ്
മന്നിൽ നരനായവതരിച്ചുള്ളൊര-
പ്പുണ്യസ്വരൂപൻ കടൽത്തീരമെത്തിനാൻ. 12

മാർഗ്ഗമേകാഞ്ഞു കോപിച്ചുടൻ ചില്ലികൾ
വക്രമാക്കിക്കൺചുഴററിച്ചുവപ്പിച്ചു
ഉഗ്രതരമൊന്നുനോക്കിനാൻ വാദ്ധിതൻ
നേൎക്കുദശരഥനന്ദനൻ രാഘവൻ.
പേടിച്ചുടൻകടൽ നിശ്ശബ്ദമായ്ഭയ-
ന്നോടിത്തുടങ്ങീ മകരനക്രാദിയും
വാരാന്നിധി നിജരൂപം ധരിച്ചുപ-
ഹാരം ശിരസ്സിൽ വഹിച്ചുവന്നക്ഷണം
തത്പാദാംഭോജങ്ങളിൽ സമൎപ്പിച്ചുകൊ-
ണ്ടിപ്രകാരം കഥിച്ചീടിനാൻ സാദരം. 13

“ആദിപുമാനായഖിലലോകേശനാ-
യേതുംവികൃതിയെന്യേ വിളങ്ങുംവിഭോ!
അങ്ങയെമോഹിതബുദ്ധികളാകുമീ
ഞങ്ങളറിയുന്നതില്ല നേരേദൃഢം.
സത്വഗുണത്താൽ സുരസമൂഹത്തെയും
നിത്യംരജസ്സാൽ പ്രജാപതിമാരെയും
പിന്നെത്തമോഗുണംകൊണ്ടു ഭൂതാധിപ-
വൃന്ദത്തെയും ഭവാൻ നിർമ്മിച്ചിട്ടുന്നിതേ.
സത്വാദിയാകും ഗുണത്രയത്തിന്നെഴും
നിത്യനിയന്താവുമങ്ങുന്നുതന്നെയാം. 14

വീരാ! ഭവാൻ യഥേഷ്ടം ഗമിച്ചീടുക,
പാരാതെയാവിശ്രവസ്സിൻ പുരീഷമായ്
നിത്യംജഗത്ത്രയത്തെക്കരയിക്കുമാ
ദുഷ്ടനിശാചരാധീശനെക്കൊന്നുടൻ
വിപ്രയോഗാൎത്തയാം ത്വൽപ്രിയപത്നിയെ
ക്ഷിപ്രം സമാശ്വസിപ്പിക്കുകവേണ്ടപോൽ
ത്വൽക്കീർത്തിയെങ്ങും വിളങ്ങുംവിധമിഹ-
ദുഷ്കരമാം സേതുബന്ധനം ചെയ്യുക
ദിഗ്വിജയേ ശത്രുക്കൾ വീരർ കണ്ടിട്ടുനിൻ-
വിക്രമംപാടിപ്പുകഴ്ത്തട്ടെ മേലിലും” 15

[1] ബ്രഹ്മാവും ശിവനുമാരാധിക്കുന്ന പാദത്തോടുകൂടിയവൻ

ബദ്ധ്വോദധൌ രഘുപതിർവ്വിവിധാദ്രികൂടൈഃ
സേതും കപീന്ദ്രകരകംപിതഭൂരുഹാംഗൈഃ
സുഗ്രീവനീലഹനുമൽപ്രമുഖൈരനീകൈർ-
ല്ലങ്കാം വിഭീഷണദൃശാഽവിശദഗ്രദഗ്ദ്ധാം. 16
സാ വാനരേന്ദ്രബലരുദ്ധവിഹാരകോഷ്ഠ-
ശ്രീദ്വാരഗോപുരസദോവളഭീവിടങ്കാ
നിർഭജ്യമാനധിഷണധ്വജഹേമകുംഭ-
ശൃംഗാടകാ ഗജകുലൈർഹ്രദിനീവ ഘൂർണ്ണാ 17
രക്ഷഃപതിസ്തദവലോക്യ നികുംഭകുംഭ-
ധൂമ്രാക്ഷദുർമ്മുഖസുരാന്തനരാന്തകാദീൻ
പുത്രം പ്രഹസ്തമതികായവികംപനാദീൻ
സർവ്വാനുഗാൻ സമഹിനോദഥ കുംഭകർണ്ണം. 18
താം യാതുധാനപൃതനാമസിശൂലചാപ-
പ്രാസർഷ്ടിശക്തിശരതോമരഖഡ്ഗദുർഗ്ഗാം
സുഗ്രീവലക്ഷ്മണമരുൽസുതഗന്ധമാദ-
നീലാംഗദർക്ഷപനസാദിഭിരന്വിതോഽഗാൽ. 19
തേഽനീകപാ രഘുപതേരഭിപത്യ സർവ്വേ
ദ്വന്ദ്വം വരൂഥമിഭപത്തിരഥാശ്വയോധൈഃ
ജഘ്നുർദ്രുമൈർഗ്ഗിരിഗദേഷുഭിരംഗദാദ്യാഃ
സീതാഭിമർശഹതമംഗലരാവണേശാൻ. 20
രക്ഷഃപതിഃ സ്വബലനഷ്ടിമവേക്ഷ്യ രുഷ്ട
ആരുഹ്യ യാനകമഥാഭിസസാര രാമം
സ്വഃസ്യന്ദനേ ദ്യുമതി മാതലിനോപനീതേ
വിഭ്രാജമാനമഹനന്നിശിതൈഃ ക്ഷുരപ്രൈഃ 21
രാമസ്തമാഹ പുരുഷാദപുരീഷ യന്നഃ
കാന്താസമക്ഷമസതാപഹൃതാ ശ്വവത് തേ
ത്യക്തത്രപസ്യ ഫലമദ്യ ജുഗുപ്സിതസ്യ
യച്ഛാമി കാല ഇവ കർത്തുരലംഘ്യവീര്യഃ 22
ഏവം ക്ഷിപൻ ധനുഷി സന്ധിതമുത്സസർജ്ജ
ബാണം സ വജ്രമിവ തദ്ധൃദയം ബിഭേദ
സോഽസൃഗ്വമൻ ദശമുഖൈർന്ന്യപതദ്വിമാനാ-
ദ്ധാഹേതി ജല്പതി ജനേ സുകൃതീവ രിക്തഃ 23

തതോ നിഷ്ക്രമ്യ ലങ്കായാ യാതുധാന്യഃ സഹസ്രശഃ
മണ്ഡോദര്യാ സമം തസ്മിൻ പ്രരുദത്യ ഉപാദ്രവൻ. 24
സ്വാൻ സ്വാൻ ബന്ധൂൻ പരിഷ്വജ്യ ലക്ഷ്മണേഷുഭിരർദ്ദിതാൻ
രുരുദുഃ സുസ്വരം ദീനാ ഘ്നന്ത്യ ആത്മാനമാത്മനാ 25
ഹാ ഹതാഃ സ്മ വയം നാഥ ലോകരാവണ രാവണ
കം യായാച്ഛരണം ലങ്കാ ത്വദ്വിഹീനാ പരാർദ്ദിതാ. 26
നൈവം വേദ മഹാഭാഗ ഭവാൻ കാമവശം ഗതഃ
തേജോഽനുഭാവം സീതായാ യേന നീതോ ദശാമിമാം. 27
കൃതൈഷാ വിധവാ ലങ്കാ വയം ച കുലനന്ദന
ദേഹഃ കൃതോഽന്നം ഗൃധ്രാണാമാത്മാ നരകഹേതവേ. 28

ശ്രീശുക ഉവാച

സ്വാനാം വിഭീഷണശ്ചക്രേ കോസലേന്ദ്രാനുമോദിതഃ
പിതൃമേധവിധാനേന യദുക്തം സാംപരായികം. 29
തതോ ദദർശ ഭഗവാനശോകവനികാശ്രമേ
ക്ഷാമാം സ്വവിരഹവ്യാധിം ശിംശപാമൂലമാസ്ഥിതാം; 30

പിന്നെച്ചലത്തരുവൃന്ദമിയന്നിട്ടു-
മുന്നതനാനാഗിരി ശിഖരങ്ങളെ
വാനരേന്ദ്രന്മാർ കരംകൊണ്ടിളക്കിയ-
ങ്ങാനയിച്ചാശു നിബന്ധിച്ചുസേതുവും.
ഭക്തൻവിഭീഷണൻ ചൊന്നമാർഗ്ഗംവഴി
സുഗ്രീവനീലഹനൂമൽ പ്രധാനരാൽ
ശക്തമാമക്കപിസേനയോടൊത്തഥ
മുക്കാലുമാദ്യം ഹനൂമാൻദഹിപ്പിച്ച
ലങ്കാപുരത്തിൽക്കടന്നീടിനാനുടൻ
ശങ്കാവിഹീനം, രഘുകുലപുംഗവൻ 16
ആനകൾ പൊയ്കയെയെന്നപോൽ വാനര-
സേനകൾ ലങ്കാനഗരം തകർത്തിതു
ഭണ്ഡാര,മുന്നതഗോപുരം സൌധവും
ധാന്യസദനവരങ്ങൾ വിഹാരവും
ചാരുസദസ്സു,വളഭി, വിടങ്കവും
[1]ദ്വാരവുംകോലായ, പൊന്താഴികക്കടം,
[2]ശൃംഗാടകം,തൊട്ടതാകവേയൊന്നുപോ-
ലങ്ങുരോധിച്ചു നശിപ്പിച്ചുമിക്കതും. 17
വമ്പൻദശാസ്യനതുകണ്ടയച്ചിതു
കുംഭൻ,നികുംഭൻ, ദുരാന്തകൻ, ദുർജ്ജയൻ.
പിന്നെ നരാന്തകൻ, ധൂമ്രാക്ഷനാമക-
നെന്നിവരെ,യവരെല്ലാം നശിക്കവേ,
നന്ദനനാമിന്ദ്രജിത്തും പ്രഹസ്തനു-
മുന്നതനാമതികായൻ, വികമ്പനൻ
എന്നിവരേയുമനുഗരേയുംവിട്ട
ജന്യത്തിനായ് കുംഭകർണ്ണനെത്തന്നെയും. 18
വാളുവില്ലമ്പൃഷ്ടിശക്തിയും പ്രാസവും
ശൂലവും തോമരവും ധരിച്ചെത്തിടും
രാക്ഷസസേനയെ ലക്ഷ്മണൻസുഗ്രീവ-
നൃക്ഷൻഹനുമാനുമംഗദൻ ജാംബവാൻ
ഗന്ധമാദൻ നീലനാദിയാം വാനര-
വൃന്ദത്തൊടൊത്തെതിർത്താനുടൻ രാഘവൻ 19
സീതയെസ്പർശിച്ചതിനാൽ ശുഭമററ
പാതകിയായ ദശാസ്യനാൽനീതമാം
ആനതേരശ്വം പദാതിയും ചേരുമ-
സ്സേനയെ വൃക്ഷഗിരിഗദേഷുക്കളാൽ
സംഹരിച്ചീടിനാരംഗദൻ തൊട്ടവ-
രാഹവത്തിൽ ബാഹുവീര്യസമന്വിതം
സൈന്യനാശംകണ്ടു കോപിച്ചു രാവണൻ
പിന്നെ സ്വപുഷ്പകവ്യോമയാനസ്ഥനായ് 20
ശ്രീരാമനോടടരിന്നടുത്തീടവേ
ചാരത്തുമാതലിയാൽനീതമായിട്ടും
ഇന്ദ്രരഥത്തിൽക്കരേറിയരാമനെ-
യിന്ദ്രാരി ക്രൂരമ്പുകളാൽ മുറിച്ചിതേ. 21
"വിട്ടീട്ടുമോനിന്നെ നീചനിശാചരാ!
ദുഷ്ടനാംനീയാരുമില്ലാത്തവേളയിൽ
പട്ടിപോലെന്നാശ്രമത്തിൽനിന്നുംത്രപ-
വിട്ടെൻപ്രിയയെയപഹരിച്ചില്ലയോ?
കാട്ടിത്തരാംനിനക്കിപ്പാളതിൻഫലം
കർത്തൃഫലംകാലമെന്നതുപോലവേ
ഇത്രിജഗത്തിലാരാലുമധൃഷ്യമായ്
മെത്തും മഹാവീര്യമൊത്തിയലുന്നഞാൻ." 22
ഇത്തരം ഭർത്സിച്ചുവില്ലുപൂട്ടിശ്ശരം
വിട്ടാനതുവജ്രതുല്യമാദുഷ്ടന്റെ
ഹൃത്തലംഭേദിച്ചു ചോരധാരാളമായ്
പത്തുമുഖങ്ങളിൽനിന്നും വമിച്ചിതു.
കാണികൾ ഹാ! കഷ്ട! മെന്നുചൊല്ലീടവേ
വീണാൻ മരിച്ചുവിമാനത്തിൽനിന്നവൻ
പുണ്യക്ഷയത്തിൽ സുകൃതിയായുള്ളവൻ
വിണ്ണിൽനിന്നും പതിച്ചീടുന്നപോലവേ. 23
മണ്ഡോദരിയോട്ടുകൂടി നിശാചരീ
വൃന്ദമുച്ചത്തിൽക്കരഞ്ഞുകൊണ്ടക്ഷണം
ലങ്കാപുരാന്തർഭവനങ്ങളിൽനിന്നു
സങ്കടത്തോടുമടക്കളമെത്തിനാർ. 24
ലക്ഷ്മണബാണങ്ങളേററുമൃതിയട-
ഞ്ഞക്ഷിതിയിൽക്കിടക്കുന്ന വീരാഗ്ര്യരാം
ഭർത്തൃജനത്തെയാലിംഗനംചെയ്തവ-
രത്തലാൽമാറത്തറഞ്ഞു കരഞ്ഞിതേ 25
"ഹേ ലോകരാവണാ! രാവണ! ഞങ്ങളി-
ക്കാലംമൃതപ്രായരായിതു രക്ഷകാ!
അങ്ങൊഴിഞ്ഞീയരിപീഡകളേററിനി-
യെങ്ങനെഞങ്ങൾ വസിക്കമീലങ്കയിൽ?
ഘോരരിപുക്കളാൽ മർദ്ദിതമായൊരി-
ച്ചാരുലങ്കാപുരിക്കാരിനിയാശ്രയം? 26
സീമന്തിനീരത്നമായിട്ടും സീതതൻ-
സീമാധികപ്രാഭവത്തെയറിയാതെ
ഹേ മഹാഭാഗാ! ഭവാനാപ്വധൂടിയെ-
ക്കാമിച്ചുകഷ്ടമതിനാൽ നശിച്ചിതു. 27
ശ്രീധാമമാകുമീ ലങ്കയും ഞങ്ങളും
വൈധവ്യമാർന്നിതിപ്പോൾ കുലനന്ദനാ!
ഗൃദ്ധ്രഗണത്തിനാഹാരമാക്കീ തനു-
വെത്തിച്ചു ജീവനെ ഹാ! നരകത്തിലും." 28

### ശ്രീശുകൻ പറഞ്ഞു

പിന്നെമരിച്ചുകിടക്കും നിജജന-
ത്തിന്നു പരഗതിയുന്നിവിഭീഷണൻ
ശ്രീരാമചന്ദ്രാജ്ഞയാൽ പിതൃകർമ്മങ്ങൾ
നേരേയനുഷ്ഠിക്കയും ചെയ്തു ഭൂപതേ! 29
കോസലേശൻപിന്നശോകവനികയി-
ലാശ്രമത്തിൽ ശിംശപാതരുചരായയിൽ
ഭർത്തൃവിരഹാതുരയായ് കൃശാംഗിയായ്
വർത്തിച്ചിടും ദേവിയെച്ചെന്നുകണ്ടിതു. 30

---

1 വാതിൽ 2 നാലുകൂടുന്ന വഴി

രാമഃ പ്രിയതമാം ഭാര്യാം ദീനാം വീക്ഷ്യാന്വകമ്പത
ആത്മസന്ദർശനാഹ്ലാദവികസന്മുഖപങ്കജാം. 31
ആരോപ്യാരുരുഹേ യാനം ഭ്രാതൃഭ്യാം ഹനുമദ്യുതഃ
വിഭീഷണായ ഭഗവാൻ ദത്ത്വാ രക്ഷോഗണേശതാം
ലങ്കാമായുശ്ച കല്പാന്തം യയൗ ചീർണ്ണവ്രതഃ പുരീം. 32
അവകീര്യമാണഃ കുസുമൈർല്ലോകപാലാർപ്പിതൈഃ പഥി
ഉപഗീയമാനചരിതഃ ശതധൃത്യാദിഭിർമ്മുദാ 33
ഗോമൂത്രയാവകം ശ്രുത്വാ ഭ്രാതരം വല്ക്കലാംബരം
മഹാകാരുണികോഽതപ്യജ്ജടിലം സ്ഥണ്ഡിലേശയം. 34
ഭരതഃ പ്രാപ്തമാകർണ്ണ്യ പൗരാമാത്യപുരോഹിതൈഃ
പാദുകേ ശിരസി ന്യസ്യ രാമം പ്രത്യുദ്യതോഽഗ്രജം. 35
നന്ദിഗ്രാമാൽ സ്വശിബിരാദ് ഗീതവാദിത്രനിഃസ്വനൈഃ
ബ്രഹ്മഘോഷേണ ച മുഹുഃ പഠദ്ഭിർബ്രഹ്മവാദിഭിഃ 36
സ്വർണ്ണകക്ഷപതാകാഭിർഹൈമൈശ്ചിത്രധ്വജൈ രഥൈഃ
സദശ്വൈ രുക്മസന്നാഹൈർഭടൈഃ പുരടവർമ്മഭിഃ 37
ശ്രേണീഭിർവ്വാരമുഖ്യാഭിർഭൃത്യൈശ്ചൈവ പദാനുഗൈഃ
പാരമേഷ്ഠ്യാന്യുപാദായ പണ്യാന്യുച്ചാവചാനി ച. 38
പാദയോർന്യപതൽ പ്രേമ്ണാ പ്രക്ലിന്നഹൃദയേക്ഷണഃ
പാദുകേ ന്യസ്യ പുരതഃ പ്രാഞ്ജലിർബ്ബാഷ്പലോചനഃ 39
തമാശ്ലിഷ്യ ചിരം ദോർഭ്യാം സ്നാപയൻ നേത്രജൈർജ്ജലൈഃ
രാമോ ലക്ഷ്മണസീതാഭ്യാം വിപ്രേഭ്യോ യേഽർഹസത്തമാഃ
തേഭ്യഃ സ്വയം നമശ്ചക്രേ പ്രജാഭിശ്ച നമസ്കൃതഃ 40
ധുന്വന്ത ഉത്തരാസംഗാൻ പതിം വീക്ഷ്യ ചിരാഗതം
ഉത്തരാഃ കോസലാ മാല്യൈഃ കിരന്തോ നനൃതുർമ്മുദാ. 41
പാദുകേ ഭരതോഽഗൃഹ്ണാച്ചാമരവ്യജനോത്തമേ
വിഭീഷണഃ സസുഗ്രീവഃ ശ്വേതച്ഛത്രം മരുത്സുതഃ 42
ധനുർന്നിഷംഗാഞ്ഛത്രുഘ്നഃ സീതാ തീർത്ഥകമണ്ഡലും
അബിഭ്രദംഗദഃ ഖഡ്ഗം ഹൈമം ചർമ്മർക്ഷരാൺ നൃപ. 43
പുഷ്പകസ്ഥോഽന്വിതഃ സ്ത്രീഭിഃ സ്തൂയമാനശ്ച വന്ദിഭിഃ
വിരേജേ ഭഗവാൻ രാജൻ ഗ്രഹൈശ്ചന്ദ്ര ഇവോദിതഃ 44
ഭ്രാതൃഭിർന്നന്ദിതഃ സോഽപി സോത്സവാം പ്രാവിശൽ പുരീം. 45
പ്രവിശ്യ രാജഭവനം ഗുരുപത്നീഃ സ്വമാതരം
ഗുരൂൻ വയസ്യാവരജാൻ പൂജിതഃ പ്രത്യപൂജയൽ 46
വൈദേഹീ ലക്ഷ്മണശ്ചൈവ യഥാവൽ സമുപേയതുഃ 47
പുത്രാൻ സ്വമാതരസ്താസ്തു പ്രാണാംസ്തന്വ ഇവോത്ഥിതാഃ
ആരോപ്യാങ്കേഽഭിഷിഞ്ചന്ത്യോ ബാഷ്പൗഘൈർവ്വിജഹുഃ ശുചഃ 48
ജടാ നിർമ്മുച്യ വിധിവൽ കുലവൃദ്ധൈഃ സമം ഗുരുഃ
അഭ്യഷിഞ്ചദ്യഥൈവേന്ദ്രം ചതുഃസിന്ധുജലാദിഭിഃ 49
ഏവം കൃതശിരഃസ്നാനഃ സുവാസാഃ സ്രഗ്വ്യലംകൃതഃ
സ്വലംകൃതൈഃ സുവാസോഭിർഭ്രാതൃഭിർഭാര്യയാ ബഭൗ. 50

ദീനയായിത്തന്റെ സന്ദർശനത്തിനാ-
ലാനന്ദമാന്റു വിടന്നുമുഖത്തൊട്ടും
പ്രേമനിധാനമാം പ്രേയസിയെക്കണ്ടു
രാമചന്ദ്രന്നനുകമ്പ വളൎന്നിതു. 31
കല്പാന്തമായുസ്സുമാശരേശനുമവു-
മൊപ്പം വിഭീഷണന്നേകിനാൻ ലങ്കയും.
സോദരരോടും വിഭീഷണസുഗ്രീവ-
വാതാത്മജരൊടും കൂടിയനന്തരം
സീതാന്വിതനായ് വിമാനത്തിലസ്സുര-
ഗീതചരിതനയോദ്ധ്യയണഞ്ഞിതേ
ഈവിധത്തിൽ പിതൃശാസനാരൂപമാ-
മാവ്രതം പൂർത്തിയാക്കീടിനാൻ രാഘവൻ. 32
ആകാശമാർഗ്ഗമായിന്നരപാലകൻ
പോകവേ പൂമഴതൂവിദിക്പാലകർ
ബ്രഹ്മാദ്യരുമിബ്ഭഗവദവതാര-
നിർമ്മലവൃത്തംതെളിഞ്ഞു കീർത്തിച്ചിതു. 33
വല്ക്കലംപൂണ്ടു [1] ഗോമൂത്രപചിതമാം
ഭക്തമശിച്ചു ജടാധരനായ്സദാ
ദർഭയിൽത്താഴെ ബ്ഭരതൻ കിടപ്പതാ-
യാപ്രഭുകേട്ടലിവാന്റു തപിച്ചതു. 34
സോദരൻ വന്നിരിക്കുന്നതായ്ക്കേട്ടതൽ-
[2]പാദുകദ്വന്ദ്വം ശിരസ്സിൽ വഹിച്ചുടൻ
പൌരപുരോഹിതാമാത്യരൊത്താഗമ-
ഗീതുകളുച്ചമോതും ദ്വിജസംഘവും
തങ്കത്തിനാൽതീർത്ത ചിത്രകേതുക്കളും
പൊൻകസവിട്ട പതാകാഗണങ്ങളും
സ്വൎണ്ണവിഭൂഷിതാശ്വങ്ങളിണങ്ങിടും
സ്യന്ദനവൃന്ദവും, പൊൻചട്ടയിട്ടുള്ള
നാനാഭടരും, ബഹുവാദ്യഘോഷവും,
ഗാനങ്ങളുമായ് ഭരതകുമാരകൻ
നന്ദിഗ്രാമാശ്രമംതന്നിൽനിന്നക്ഷണം
ചെന്നെതിരേററാൻ വിനയപുരസ്സരം. 35-37
ശ്രേഷ്ഠങ്ങളാകും വിവിധപദാർത്ഥങ്ങൾ
കെട്ടിച്ചുമന്നിടും ഭൃത്യജനത്തൊടും
കച്ചവടക്കാരുമാഘോഷയാത്രയിൽ
പുംശ്ചലീസംഘവും പങ്കെടുത്തീടിനാർ. 38
പ്രേമവായ്പാൽ നിജഹൃത്തും മിഴികളും
കാമംദ്രവീഭവിച്ചോരന്നൃപാത്മജൻ
പാദുകംരണ്ടുമാരാമഭദ്രൻമുമ്പി-
ലാദരപൂർവ്വം സമർപ്പണം ചെയ്തുടൻ
തൽപദാബ്ജങ്ങളിൽ വീണുനമിച്ചുകൈ-
ക്കൂപ്പിയെണീററശ്രുനേത്രനായ്നിന്നിതു. 39
രണ്ടുകൈകൊണ്ടും തഴുകി നയനാശ്രു-
കൊണ്ടവനെയഭിഷേകം കഴിച്ചുടൻ
സീതാസഹജസമേതനായ് പൂജ്യരാം
ഭൂദേവരെ സ്വയമേവ നമിച്ചഥ
പൌരാവലിയാൽ നമസ്കൃതനായ്പരം
ശ്രീരാമചന്ദ്രൻ തെളിഞ്ഞു വിളങ്ങിനാൻ. 40
ഉത്തരകോസലന്മാർ, ചിരകാലമാ-
യെത്തിയ നാഥനെക്കണ്ടതിതുഷ്ടരായ്
ഉത്തരീയങ്ങളെറിഞ്ഞു പിടിച്ചങ്ങു
നൎത്തനംചെയ്തു വിതറിനാർമാലകൾ. 41
സീതാപതിതൻ പുരപ്രവേശത്തില-
പ്പാദുകാദ്വന്ദ്വം ഭരതൻവഹിച്ചിതു
ആലവട്ടങ്ങളും വെൺചാമരങ്ങളും
ചാലെക്കപീശനിശാചരാധീശരും
മിന്നും സിതാതപത്രംപിന്നെമാരുത-
നന്ദനനും നന്ദിപൂർവ്വംപിടിച്ചിതു 42
തീർത്ഥപാത്രംസീത താനും ശരാസത്തൊ-
ടൊത്താവനാഴിയശ്ശത്രുഘ്നനും, തഥാ
പൊന്നിൻപരിശയജ്ജാംബവാനും, പരം
മിന്നിടും വാളംഗദനും ധരിച്ചിതു. 43
നാരീജനാവൃതനായ് സ്തുതിപാഠക-
ന്മാരാൽസ്തുതനായ് വിമാനസ്ഥനായിട്ടും
ശ്രീരാമഭദ്രഭഗവാ,നുദിച്ചുയ-
ർന്നോരുശശാങ്കൻകണക്കു, ശോഭിച്ചിതു. 44
സോദരനാലഭിവന്ദിതനായനു-
മോദിതനാം ഭഗവാൻ രഘുനായകൻ
ഉത്സവാഘോഷം തുടരുമയോദ്ധ്യയി-
ലുത്സാഹപൂർവമെഴുന്നരുളീടിനാൻ. 45
രാജസദനം പ്രവേശിച്ചു സാദരം
പൂജിതനായ് ഗുരുപത്നിജനത്തെയും
മാതാവിനേയും വസിഷ്ഠാദികളെയും
സോദരരേയും വയസ്യരേയുംമുദാ
അർച്ചിച്ചവരങ്ങകമഴിഞ്ഞേകിട്ട-
മച്ചുനാശിസ്സുകൾ ധാരാളമാന്നിതു. 46
സീതയുംലക്ഷ്മണനും തഥാപൂജകൾ
ചെയ്താൻകൊണ്ടാരവരോടനുഗ്രഹം
പുത്രരെക്കണ്ടജ്ജനനീജനംമൃതം
ചത്തവർ ചാടിയെണീററുവരുംവിധം
ഉത്ഥിതരായങ്കമേററി മിഴിനീരു
വാൎത്തഭിഷേകം കഴിച്ചഴലാററിനാർ. 47 48
പേർത്തുംവസിഷ്ഠമഹർഷിപിന്നെക്കുല-
വൃദ്ധരോടൊത്തു ചതുസ്സിന്ധുനീരവും
ഗംഗാദി നാനാനദീജലപൂരവു-
മങ്ങുചേർത്തജ്ജടമാററി വിധിപ്പടി
ദേവാധിനാഥനെയെന്നപോൽ,ശ്രീരാമ-
ദേവനെയങ്ങഭിഷേകം കഴിച്ചിതു. 49
മുങ്ങിക്കുളിച്ചുസുവസ്ത്രം ധരിച്ചതി-
ഭംഗിയിൽ മാലയണിഞ്ഞു രഘൂത്തമൻ
താദൃശാലംകൃതരായിട്ടും സീതയും
സോദരരുംചേർന്നു പാരംവിളങ്ങിനാൻ 50

1 ഗോമൂത്രത്തിൽ പാകപ്പെടുത്തിയതു്    2 മെതിയടി രണ്ടും

അഗ്രഹീദാസനം ഭ്രാത്രാ പ്രണിപത്യ പ്രസാദിതഃ
പ്രജാഃ സ്വധർമ്മനിരതാ വർണ്ണാശ്രമഗുണാന്വിതാഃ
ജുഗോപ പിതൃവദ്രാമോ മേനിരേ പിതരം ച തം. 51
ത്രേതായാം വർത്തമാനായാം കാലഃ കൃതസമോഽഭവൽ
രാമേ രാജനി ധർമ്മജ്ഞേ സർവ്വഭൂതസുഖാവഹേ. 52
വനാനി നദ്യോ ഗിരയോ വർഷാണി ദ്വീപസിന്ധവഃ
സർവ്വേ കാമദുഘാ ആസൻ പ്രജാനാം ഭരതർഷഭ. 53
നാധിവ്യാധിജരാഗ്ലാനിദുഃഖശോകഭയക്ലമാഃ
മൃത്യുശ്ചാനിച്ഛതാം നാസീദ്രാമേ രാജന്യധോക്ഷജേ. 54
ഏകപത്നീവ്രതധരോ രാജർഷിചരിതഃ ശുചിഃ
സ്വധർമ്മം ഗൃഹമേധീയം ശിക്ഷയൻ സ്വയമാചരൽ. 55
പ്രേമ്ണാനുവൃത്ത്യാ ശീലേന പ്രശ്രയാവനതാ സതീ
ധിയാ ഹ്രിയാ ച ഭാവജ്ഞാ ഭർത്തുഃ സീതാഹരന്മനഃ 56

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ**
**രാമചരിതേ ദശമോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7688 നവമസ്കന്ധേ ശ്ലോകാഃ 430**

## ഏകാദശോഽധ്യായഃ

**ശ്രീശുക ഉവാച**

ഭഗവാനാത്മനാഽഽത്മാനം രാമ ഉത്തമകല്പകൈഃ
സർവ്വദേവമയം ദേവമീജ ആചാര്യവാൻ മഖൈഃ 1
ഹോത്രേഽദദാദ്ദിശം പ്രാചീം ബ്രഹ്മണേ ദക്ഷിണാം പ്രഭുഃ
അധ്വര്യവേ പ്രതീചീം ച ഉദീചീം സാമഗായ സഃ 2
ആചാര്യായ ദദൗ ശേഷാം യാവതീ ഭൂസ്തദന്തരാ
മന്യമാന ഇദം കൃത്സ്നം ബ്രാഹ്മണോഽർഹതി നിഃസ്പൃഹഃ 3
ഇത്യയം തദലങ്കാരവാസോഭ്യാമവശേഷിതഃ
തഥാ രാജ്ഞ്യപി വൈദേഹീ സൗമംഗല്യാവശേഷിതാ. 4
തേ തു ബ്രാഹ്മണദേവസ്യ വാത്സല്യം വീക്ഷ്യ സൽസ്തുതത്
പ്രീതാഃ ക്ലിന്നധിയസ്തസ്മൈ പ്രത്യർപ്പ്യേദം ബഭാഷിരേ. 5

**ബ്രാഹ്മണാ ഊചുഃ**

അപ്രത്തം നസ്ത്വയാ കിം നു ഭഗവൻ ഭുവനേശ്വര
യന്നോഽന്തർഹൃദയം വിശ്യ തമോ ഹംസി സ്വരോചിഷാ. 6
നമോ ബ്രഹ്മണ്യദേവായ രാമായാകുണ്ഠമേധസേ
ഉത്തമശ്ലോകധുര്യായ ന്യസ്തദണ്ഡാർപ്പിതാങ്ഘ്രയേ. 7
കദാചില്ലോകജിജ്ഞാസുർഗ്ഗൂഢോ രാത്ര്യാമലക്ഷിതഃ
ചരൻ വാചോഽശൃണോദ്രാമോ ഭാര്യാമുദ്ദിശ്യ കസ്യചിൽ. 8
നാഹം ബിഭർമ്മി ത്വാം ദുഷ്ടാമസതീം പരവേശ്മഗാം
സ്ത്രീലോഭീ ബിഭൃയാൽ സീതാം രാമോ നാഹം ഭജേ പുനഃ 9
ഇതി ലോകാദ്ബഹുമുഖാദ്ദുരാരാധ്യാദസംവിദഃ
പത്യാ ഭീതേന സാ ത്യക്താ പ്രാപ്താ പ്രാചേതസാശ്രമം. 10
അന്തർവ്വത്ന്യാഗതേ കാലേ യമൗ സാ സുഷുവേ സുതൗ
കുശോ ലവ ഇതി ഖ്യാതൗ തയോശ്ചക്രേ ക്രിയാ മുനിഃ 11
അംഗദശ്ചിത്രകേതുശ്ച ലക്ഷ്മണസ്യാത്മജൗ സ്മൃതൗ
തക്ഷഃ പുഷ്കല ഇത്യാസ്താം ഭരതസ്യ മഹീപതേ. 12
സുബാഹുഃ ശ്രുതസേനശ്ച ശത്രുഘ്നസ്യ ബഭൂവതുഃ
ഗന്ധർവ്വാൻ കോടിശോ ജഘ്നേ ഭരതോ വിജയേ ദിശാം. 13
തദീയം ധനമാനീയ സർവ്വം രാജ്ഞേ ന്യവേദയൽ
ശത്രുഘ്നശ്ച മധോഃ പുത്രം ലവണം നാമ രാക്ഷസം
ഹത്വാ മധുവനേ ചക്രേ മഥുരാം നാമ വൈ പുരീം. 14

കമ്പിട്ടുകൂപ്പിബ്ഭരതനത്ഥിക്കയാ-
ലൻപാൻപിന്നെ ഗ്രഹിച്ചു സിംഹാസനം
വണ്ണാശ്രമധർമ്മതല്പരരാം പ്രജാ-
വൃന്ദത്തെരക്ഷിച്ചുവാണാൻ,പതിവുപോൽ. 51

ധമ്മജ്ഞനായ് സർവഭൂതജാലത്തിനും
ശർമ്മപ്രദൻ രാമനൂഴിവാഴുന്നനാൾ
ത്രേതായുഗകാലമായിരുന്നെങ്കിലു-
മാദിയുഗത്തൊടു സാമ്യം വഹിച്ചിതു. 52

അന്നുവനങ്ങൾ,നദി,കളംഭോധിഭൂ-
ഖണ്ഡങ്ങളും ദ്വീപവൃന്ദവുമാകവേ
എന്നുംജനാഭിലാഷത്തെവർഷിച്ചിതു,-
ന്നെന്നല്ലൊരാധിയും വ്യാധിയുംക്ഷീണവും
അല്ലലും മൃത്യുജരാനരതൊട്ടതു-
മില്ല ദുഃഖംഭയമിത്യാദിയൊന്നുമേ.
ഏകപത്നീവ്രതമാൻരാജർഷിമാ-
ക്കാകെ രാമൻമാർഗ്ഗദർശിയായ് മിന്നിനാൻ 53-54

നിർമ്മലൻതാനേ ഗൃഹസ്ഥാശ്രമികൾതൻ
ധർമ്മവും നേരേയനുഷ്ഠിച്ചുകാട്ടിനാൻ
പ്രേമം,സുശീല,മനുസരണം,പരം
താഴ്മ,യടക്കമിവയൊത്തിണങ്ങിട്ടും
സാധ്വീമണിയാം ജനകജലജ്ജയും
ബുദ്ധിവിശേഷവും ഭാവവിജ്ഞാനവും
പ്രത്യക്ഷമാക്കിയാശ്രീരാമചന്ദ്രന്റെ
ചിത്തമപഹരിച്ചാവസിച്ചീടിനാൾ 55-56

---

## അദ്ധ്യായം 11

### ശ്രീശുകൻ പറഞ്ഞു

ഉത്തമാചാര്യവാനായ് ഭഗവാൻരഘു-
സത്തമൻ സദ്വസ്തുപൂർണ്ണമഖങ്ങളാൽ
പിന്നെസ്സമസ്തദേവാത്മകനായിട്ടും-
തന്നെയജിച്ചിതുതാൻതന്നെവേണ്ടപോൽ. 1

ക്ഷോണിക്കധിപതിയായീട്ടമ്മഹാൻ
ദാനമായ് പൂർവദിക്കേകി [1]ഹോതാവിനായ്
അധ്വര്യുവിന്നഥ പശ്ചിമദേശവും
മുത്താൻ [2]സാമഗനുത്തരദേശവും 2

ശേഷിച്ചഭൂമിയശേഷവും ദേശിക-
ഭൂസുരന്നായും സമപ്പിച്ചുസാദരം
നിസ്പൃഹനായ് സർവഭൂമിക്കുമർഹത
വിപ്രനാണെന്നുറപ്പിച്ചു വാണീടിനാൻ. 3

ഭൂഷകളും വസനങ്ങളുമെന്നിയേ
ശേഷിച്ചതില്ലമ്മഹാത്മാവിനൊന്നുമേ
മംഗല്യമൊന്നൊഴിച്ചുള്ളതശേഷവു-
മങ്ങാരണക്കായതുളിനാൾ സീതയും. 4

ഭൂമീസുരർ പൂജ്യരെന്നുനിനസ്സമാ-
രാമചന്ദ്രൻ തൻസുജനവാത്സല്യവും
ഔദാര്യവും കണ്ടുതുഷ്ടരായുള്ള ലി-
ഞ്ഞോതിനാരെല്ലാം തിരിച്ചുകിയിട്ടവർ. 5

"മുപ്പാരിനീശാ! ഭഗവൻ! ഭവാൻഹൃത്തി-
ലുൾപ്പുക്കു ചിത്പ്രകാശത്താലിവക്കെഴും
അജ്ഞതാന്ധ്യം പോക്കിയെന്നുള്ളതൊന്നിനാ-
ലിജ്ജനത്തിന്നു ഭവാൻതന്നു സർവവും. 6

ഉത്തമശ്ലോകരിൽമുൻപരാംബ്രാഹ്മണ-
സത്തമരെദൈവമായോത്തുവാണിട്ടും
ന്യസ്തദണ്ഡാപ്പിതപാദനായൂർജ്ജിത-
ബുദ്ധിയാം രാമഭദ്രന്നായ്നമസ്കൃതി" 7

ലോകജിജ്ഞാസുവായ് ഗൂഢമൊരുരാവി-
ലേകനായ്വേഷം മറച്ചു ചരിക്കവേ
കേട്ടാനൊരിടത്തൊരുത്തൻ സ്വഭാര്യയെ-
പ്പറ്റിപ്പറയും വചനം രഘൂത്തമൻ. 8

"ദുഷ്ടയായ് പാതിവ്രത്യവ്രതംവിട്ടന്യ-
പത്തനത്തിൽ പാത്ത നിന്നെബ്ഭരിക്കുവാൻ
ഇച്ഛിച്ചിട്ടുന്നില്ലഞാനിനി, രാഘവൻ
വച്ചുപുലത്തട്ടെ വീണ്ടുമസ്സീതയെ." 9

ഏവം വിവേകരഹിതജനത്തിൽനി-
ന്നാവിർഭവിച്ചു ദുരാരാധ്യമായിട്ടും
ലോകാപവാദം ഭയപ്പെട്ടുസീതയെ-
യേകാന്തഭൂവിൽത്യജിച്ചിതു രാഘവൻ. 10

ആദികവിയായ വാത്മീകിതൻ പരി-
പൂതാശ്രമത്തെ സമാശ്രയിച്ചാളവൾ.
കാലമായപ്പോൾ പ്രസവിച്ചിതുരണ്ടു
ബാലകന്മാരെയഗ്ഗർഭിണിജാനകി
ജാതകർമ്മങ്ങൾ നടത്തിച്ചുമാമുനി,
ഖ്യാതരായ്ത്തു മക്കൾ ലവർ പാരിതിൽ. 11

ജാതരായാർ ലക്ഷ്മണനു,ഗദൻ ചിത്ര-
കേതുവെന്നുംരണ്ടുപുത്രർ, ഭരതനു
പുഷ്കലൻതക്ഷനും,ശത്രുഘ്നനുപിന്നെ
മക്കളായിശ്രുതസേനൻ സുബാഹുവും. 12

ദിഗ്വിജയത്തിൽ ഭരതനഗ്ഗന്ധർവ-
വർഗ്ഗത്തെയങ്ങു കോടിക്കണക്കിന്നുതാൻ
കൊന്നവക്കുള്ള ധനമൊക്കെയുംകൊണ്ടു-
വന്നുസമപ്പിച്ചു രാമഭൂമീശനായ്. 13

ശത്രുഘ്നനും ലവണാഖ്യയാളുംമധു-
പുത്രനാംരാക്ഷസനെ നിഹനിച്ചഥ
തീർത്താൻമധുവനംതന്നിൽ മധുരയാം
പട്ടണമെന്നതു സുപ്രസിദ്ധംനൃപാ. 14

---

1 ഹോമിക്കുന്നവൻ 2 സാമവേദം പാടുന്നവർ

മുനൌ നിക്ഷിപ്യ തനയൌ സീതാ ഭർത്രാ വിവാസിതാ
ധ്യായന്തീ രാമചരണൌ വിവരം പ്രവിവേശ ഹ. 15
തച്ഛ്രുത്വാ ഭഗവാൻ രാമോ രുന്ധന്നപി ധിയാ ശുചഃ
സ്മരംസ്തസ്യാ ഗുണാംസ്താംസ്താന്നാശക്നോദ്രോദ്ധുമീശ്വരഃ 16
സ്ത്രീപുംപ്രസംഗ ഏതാദൃക്സർവ്വത്ര ത്രാസമാവഹഃ
അപീശ്വരാണാം കിമുത ഗ്രാമ്യസ്യ ഗൃഹചേതസഃ 17
തത ഊർദ്ധ്വം ബ്രഹ്മചര്യം ധാരയന്നജുഹോൽ പ്രഭുഃ
ത്രയോദശാബ്ദസാഹസ്രമഗ്നിഹോത്രമഖണ്ഡിതം. 18
സ്മരതാം ഹൃദി വിന്യസ്യ വിദ്ധം ദണ്ഡകകണ്ടകൈഃ
സ്വപാദപല്ലവം രാമ ആത്മജ്യോതിരഗാൽ തതഃ 19

നേദം യശോ രഘുപതേഃ സുരയാച്ഞയാऽऽത്ത-
ലീലാതനോരധികസാമ്യവിമുക്തധാമ്നഃ
രക്ഷോവധോ ജലനിബന്ധനമസ്ത്രപൂഗൈഃ
കിം തസ്യ ശത്രുഹനനേ കപയഃ സഹായാഃ 20
യസ്യാമലം നൃപസദസ്സു യശോऽധുനാപി
ഗായന്ത്യഘഘ്നമൃഷയോ ദിഗിഭേന്ദ്രപട്ടം
തം നാകപാലവസുപാലകിരീടജുഷ്ട-
പാദാംബുജം രഘുപതിം ശരണം പ്രപദ്യേ. 21

യൈഃ സംസ്പൃഷ്ടോऽഭിദൃഷ്ടോ വാ സംവിഷ്ടോऽനുഗതോऽപി വാ
കോസലാസ്തേ യയുഃ സ്ഥാനം യത്ര ഗച്ഛന്തി യോഗിനഃ 22
പുരുഷോ രാമചരിതം ശ്രവണൈരുപധാരയൻ
ആനൃശംസ്യപരോ രാജൻ കർമ്മബന്ധൈർവ്വിമുച്യതേ. 23

**രാജോവാച**

കഥം സ ഭഗവാൻ രാമോ ഭ്രാതൄൻ വാ സ്വയമാത്മനഃ
തസ്മിൻ വാ തേऽന്വവർത്തന്ത പ്രജാഃ പൌരാശ്ച ഈശ്വരേ. 24

**ശ്രീശുക ഉവാച**

അഥാദിശദ്ദിഗ്വിജയേ ഭ്രാതൄംസ്ത്രിഭുവനേശ്വരഃ
ആത്മാനം ദർശയൻ സ്വാനാം പുരീമൈക്ഷത സാനുഗഃ 25
ആസിക്തമാർഗ്ഗാം ഗന്ധോദൈഃ കിരണാം മദശീകരൈഃ
സ്വാമിനം പ്രാപ്തമാലോക്യ മത്താം വാ സുതരാമിവ. 26
പ്രാസാദഗോപുരസഭാചൈത്യദേവഗൃഹാദിഷു
വിന്യസ്തഹേമകലശൈഃ പതാകാഭിശ്ച മണ്ഡിതാം. 27
പൂഗൈഃ സവൃന്തൈ രംഭാഭിഃ പട്ടികാഭിഃ സുവാസസാം
ആദർശൈരംശുകൈഃ സ്രഗ്ഭിഃ കൃതകൌതുകതോരണാം. 28
തമുപേയുസ്തത്ര തത്ര പൌരാ അർഹണപാണയഃ
ആശിഷോ യുയുജുർദ്ദേവ പാഹീമാം പ്രാക് ത്വയോദ്ധൃതാം. 29

തതഃ പ്രജാ വീക്ഷ്യ പതിം ചിരാഗതം
ദിദൃക്ഷയോത്സൃഷ്ടഗൃഹാഃ സ്ത്രിയോ നരാഃ
ആരുഹ്യ ഹർമ്മ്യാണ്യരവിന്ദലോചന-
മതൃപ്തനേത്രാഃ കുസുമൈരവാകിരൻ. 30

ഭർത്താവുതള്ളിയസീത തനൂജരെ
ശുദ്ധഹൃത്താമമ്മുനിയെയേല്പിച്ചഥ
രാമപാദാംബുജം ധ്യാനിച്ചുകൊണ്ടുതാൻ
ഭൂമിക്കടിയിൽ മറഞ്ഞിതുവിസ്മയം. 15

അക്കഥകേട്ടബ് ഭഗവാൻ രഘൂത്തമ-
നൾക്കൊണ്ടദുഃഖം കഥിക്കാൻപ്രയാസമാം
ചിന്താബലത്തിനാലെത്രയത്നിക്കിലും
ഹന്ത! മിഴിനീരടക്കാനശക്തനായ്. 16

അംഗനാപൂരുഷസംഗജമാംവിപ-
ത്തെങ്ങുമിതുപോൽ ഭയാവഹമാംനൃപാ!
ഈശ്വരന്മാർക്കുമിമ്മട്ടാകി,ലിഗ്ഗൃഹ-
സ്ഥാശ്രമിമാരെപ്പഴിപ്പതെന്തിന്നിതിൽ 17

പിന്നെ പ്രഭു പതിമൂവായിരംവർഷ-
മൊന്നുപോൽ ബ്രഹ്മചര്യവ്രതനിഷ്ഠനായ്
വിഘ്നമിയലാതെയെല്ലാദിവസവു-
മഗ്നിഹോത്രത്തെയനുഷ്ഠിച്ചിരുന്നിതു. 18

പിന്നെ ബ് ഭഗവാൻദശരഥനന്ദനൻ
ദണ്ഡകകാനനകണ്ടകഹരിന്നമാം
തൻപദപല്ലവം ഭക്താശയങ്ങളി-
ലൻപോടണച്ചുതൻജ്യോതിസ്സണഞ്ഞിതു. 19

തുല്യമായും കൂടുതലായുമാർക്കുമേ-
യില്ലാത്തമട്ടമേയപ്രഭാവത്തോടും
ദേവാർത്ഥനയാലെ ലീലാതനുവാൻ
ഭുവിൽപിറന്ന രഘുപതിക്കോർക്കുകിൽ
കീർത്തികരമല്ല രാക്ഷസഹത്യയും
വാർദ്ധിയെയസ്ത്രങ്ങൾകൊണ്ടുബന്ധിച്ചതും
ഹേ നൃപാ! ശത്രുവധത്തിനീവീരനു
വാനരന്മാരുടെ പിന്തുണവേണമോ? 20

[1] ദിഗ്ഗജേന്ദ്രാസ്യാഭരണമായ് ശുദ്ധമായ്
ദുഷ്കൃതധ്വംസകമായ തൽകീർത്തിയെ
രാജസഭകളിലിന്നും തെളിവോടു
തേജോനിധികളൃഷീന്ദ്രർപാടുന്നിതു
നാകവസുപകിരീടജുഷ്ടാംഘ്രിയാം-
രാഘവനെശ്ശരണം ഗമിക്കുന്നു ഞാൻ. 21

ആരാരയോദ്ധ്യാനിവാസിജനങ്ങളിൽ
ശ്രീരാമദേവനെ സ്പർശിച്ചിടുകയോ,
കാൺകയോ,നേരെയൊരുമിച്ചുവാഴ്കയോ,
കിങ്കരനായ് പിൻചരിക്കയോ ചെയ്തവോ
ലോകോത്തരരാമവരേവരും ദ്രുതം
യോഗീന്ദ്രഗമ്യപരം പദമെത്തിനാർ. 22

അന്യപീഡാസക്തിയില്ലാത്തപൂരുഷൻ
ധന്യമീ രാമചരിതം ശ്രവിച്ചുടൻ
നേരേധരിക്കുകിൽ ജന്മമൃതിദുഃഖ-
കാരണകർമ്മങ്ങളിൽനിന്നുമുക്തനാം. 23

രാജാവു പറഞ്ഞു

ശ്രീരാമനെങ്ങനെ വർത്തിച്ചു, സോദര-
ന്മാരിലെമ്മ,ട്ടവരങ്ങോട്ടുമെങ്ങിനെ?
പൌരപ്രജകളോടേതുവിധംപെരു-
മാറിയദ്ദേഹ,മവരമ്മഹാനൊടും? 24

**ശ്രീശുകൻ പറഞ്ഞു**

ദിഗ്ജയത്തിന്നു രാമൻ ത്രിലോകാധിപൻ
ചൊൽക്കൊണ്ടതത്സോദരന്മാരെവിട്ടിതു
സ്വപ്രജാദുഃഖസുഖങ്ങളറിഞ്ഞിടാൻ
തത്തടരൊത്തുചരിച്ചാൻ പുരങ്ങളിൽ. 25

ഗന്ധാംബു, ദന്തിമദജലമെന്നിവ
ചിന്തിനനഞ്ഞ പലപാതയാർന്നിട്ടും
അപ്പുരം സ്വസ്വാമിതൻ വരവീക്ഷിച്ചു
വിഭ്രമംപൂണ്ട വിധമായിരുന്നിതേ 26

പ്രാസാദഗോപുരചൈത്യദേവാലയാ-
വാസസഭാദിസ്ഥലമുഖമാകവേ
സ്വർണ്ണകലശ വിചിത്രപതാകാളി
മിന്നിസ്സമലംകൃതമായിരുന്നിതു. 27

പൂങ്കുലതങ്കും കമുക,കുലവാഴ,
തങ്കക്കസവുവസനം,സുതോരണം,
കണ്ണാടി, പൂമാലയെന്നിപ്പദാർത്ഥങ്ങ-
ളെണ്ണമെന്യേ സംഭരിച്ചു വിതാനിച്ചു
തമ്പുരാനിൽ തൻപ്രജകൾക്കിയന്നിട്ടും
സംപ്രീതിനന്നായ് പ്രകടമാക്കീജനം 28

കാഴ്ചവയ്ക്കാൻ പലവസ്തുക്കൾകൈകളിൽ
വച്ചുകൊണ്ടങ്ങു നിരന്നുപൌരാവലി
പണ്ടദേവാനുദ്ധരിച്ചോരിബ്ഭുവിനെ
വേണ്ടപോൽക്കാത്താലുമെന്നുചൊന്നിട്ടുടൻ
കൊണ്ടുവന്നോരുപദാർത്ഥങ്ങളങ്ങു കാൽ-
ത്തണ്ടാരിൽവർഷിച്ചരുളിയാശിസ്സുകൾ. 29

ഏറെനാളായ് വനവാസംകഴിഞ്ഞെത്തും
മാരക്ഷിതാവിനെക്കാണ്മാൻകൊതിയോടും
വീടുകൾവിട്ടുടൻ സ്ത്രീപുമാന്മാർമണി-
മേടമുകളിൽകയറിനിന്നങ്ങനെ
ഏറെസ്സമയമത്താമരക്കണ്ണനെ
മാറാതെയൌത്സുക്യമോടുനോക്കീടിനാർ
എന്നിട്ടുമേതുമലംഭാവമെന്നിയേ
നന്ദിച്ചുപിന്നെമലർമാരി തൂവിനാർ. 30

1 ദിഗ്ഗജങ്ങളുടെ മുഖാലങ്കാരം

അഥ പ്രവിഷ്ടഃ സ്വഗൃഹം ജുഷ്ടം സ്വൈഃ പൂർവ്വരാജഭിഃ
അനന്താഖിലകോശാഢ്യമനർഘ്യോരുപരിച്ഛദം 31
വിദ്രുമോദുംബരദ്വാരൈർവൈഡൂര്യസ്തംഭപങ്ക്തിഭിഃ
സ്ഥലൈർമ്മാരതകൈഃ സ്വച്ഛൈർഭ്രാജത്സ്ഫടികഭിത്തിഭിഃ 32
ചിത്രസ്രഗ്ഭിഃ പട്ടികാഭിർവ്വാസോമണിഗണാംശുകൈഃ
മുക്താഫലൈശ്ചിദുല്ലാസൈഃ കാന്തകാമോപപത്തിഭിഃ 33
ധൂപദീപൈഃ സുരഭിഭിർമ്മണ്ഡിതം പുഷ്പമണ്ഡനൈഃ
സ്ത്രീപുംഭിഃ സുരസംകാശൈർജ്ജുഷ്ടം ഭൂഷണഭൂഷണൈഃ 34
തസ്മിൻ സ ഭഗവാൻ രാമഃ സ്നിഗ്ദ്ധയാ പ്രിയയേഷ്ടയാ
രേമേ സ്വാരാമധീരാണാമൃഷഭഃ സീതയാ കില. 35
ബുഭുജേ ച യഥാകാലം കാമാൻ ധർമ്മമപീഡയൻ
വർഷപൂഗാൻ ബഹൂൻ നൄണാമഭിധ്യാതാംഘ്രിപല്ലവഃ 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ശ്രീരാമോപാഖ്യാനേ ഏകാദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7724 നവമസ്കന്ധേ ശ്ലോകാഃ 466

## ദ്വാദശോഽധ്യായഃ

ശ്രീശുക ഉവാച

കുശസ്യ ചാതിഥിസ്തസ്മാന്നിഷധസ്തത്സുതോ നഭഃ
പുണ്ഡരീകോഽഥ തത്പുത്രഃ ക്ഷേമധന്വാഭവത്തതഃ 1
ദേവാനീകസ്തതോഽനീഹഃ പാരിയാത്രോഽഥ തത്സുതഃ
തതോ ബലസ്ഥലസ്തസ്മാദ്വജ്രനാഭോഽർക്കസംഭവഃ 2
ഖഗണസ്തത്സുതസ്തസ്മാദ്വിധൃതിശ്ചാഭവത് സുതഃ
തതോ ഹിരണ്യനാഭോഽഭൂദ്യോഗാചാര്യസ്തു ജൈമിനേഃ 3
ശിഷ്യഃ കൗസല്യ ആധ്യാത്മം യാജ്ഞവല്ക്യോഽധ്യഗാദ്യതഃ
യോഗം മഹോദയമൃഷിർഹൃദയഗ്രന്ഥിഭേദകം. 4
പുഷ്യോ ഹിരണ്യനാഭസ്യ ധ്രുവസന്ധിസ്തതോഽഭവത്
സുദർശനോഽഥാഗ്നിവർണ്ണഃ ശീഘ്രസ്തസ്യ മരുഃ സുതഃ 5
യോഽസാവാസ്തേ യോഗസിദ്ധഃ കലാപഗ്രാമമാസ്ഥിതഃ
കലേരന്തേ സൂര്യവംശം നഷ്ടം ഭാവയിതാ പുനഃ 6
തസ്മാത് പ്രസുശ്രുതസ്തസ്യ സന്ധിസ്തസ്യാപ്യമർഷണഃ
മഹസ്വാംസ്തത്സുതസ്തസ്മാദ്വിശ്വബാഹ്വോഽഭ്യജായത. 7
തതഃ പ്രസേനജിത് തസ്മാത് തക്ഷകോ ഭവിതാ പുനഃ
തതോ ബൃഹദ്ബലോ യസ്തു പിത്രാ തേ സമരേ ഹതഃ
ഏതേ ഹീക്ഷ്വാകുഭൂപാലാ അതീതാഃ ശൃണ്വനാഗതാൻ 8
ബൃഹദ്ബലസ്യ ഭവിതാ പുത്രോ നാമ ബൃഹദ്രണഃ
ഉരുക്രിയസ്തതസ്തസ്യ വത്സവൃദ്ധോ ഭവിഷ്യതി 9
പ്രതിവ്യോമസ്തതോ ഭാനുർദ്ദിവാകോ വാഹിനീപതിഃ
സഹദേവസ്തതോ വീരോ ബൃഹദശ്വോഽഥ ഭാനുമാൻ 10
പ്രതീകാശ്വോ ഭാനുമതഃ സുപ്രതീകോഽഥ തത്സുതഃ
ഭവിതാ മരുദേവോഽഥ സുനക്ഷത്രോഽഥ പുഷ്കരഃ 11
തസ്യാന്തരിക്ഷസ്തത്പുത്രഃ സുതപാസ്തദമിത്രജിത്
ബൃഹദ്രാജസ്തു തസ്യാപി ബർഹിസ്തസ്മാത് കൃതഞ്ജയഃ 12
രണഞ്ജയസ്തസ്യ സുതഃ സഞ്ജയോ ഭവിതാ തതഃ
തസ്മാച്ഛാക്യോഽഥ ശുദ്ധോദോ ലാംഗലസ്തത്സുതഃ സ്മൃതഃ 13
തതഃ പ്രസേനജിത് തസ്മാത് ക്ഷുദ്രകോ ഭവിതാ തതഃ
രണകോ ഭവിതാ തസ്മാത് സുരഥസ്തനയസ്തതഃ
സുമിത്രോ നാമ നിഷ്ഠാന്ത ഏതേ ബാർഹദ്ബലാന്വയാഃ 14

അന്തവിഹീനവിവിധകോശാഢ്യമായ്
സ്വാന്തപൂർവാവനീപാലർ ഭരിച്ചതായ്
കൂടിയമട്ടിലുപകരണങ്ങളും
വൈഡൂര്യനിർമ്മിതസ്ഥൂണഗണങ്ങളും
വാതുററ വിദ്രുമനിർമ്മിതവിഗ്രഹ-
ദ്വാരങ്ങളും നീലരത്നതലങ്ങളും
സ്ഫാടികഭിത്തികൾ, ചിത്രവർണ്ണത്തോടു-
കൂടിയമാലകൾ, ചാരുകേതുക്കളും
വസ്ത്രമണിഗണഭാസ്സുകൾ, ചൈതന്യ-
വസ്തുവിനെപ്പോൽ വിളങ്ങിടും മുത്തുകൾ,
കാമോപഭോഗങ്ങൾ,സൂനവിഭൂഷക
ളീവകയഖിലവുമൊത്തിണങ്ങുന്നതായ്,
ദേവസമാനരായ് ഭൂഷണഭൂഷണ-
ഭാവംപെടും സ്ത്രീപുമാന്മാരിയന്നതായ്,
മിന്നുംസ്വഗേഹം ഗമിച്ചു ഹിതകൃത്യ-
സന്നദ്ധയാം ജനകാത്മജതന്നോടും
[1] സ്വാരാമവീരാഗ്രഗണ്യനായീടുമാ-
ശ്രീരാമചന്ദ്രദേവൻ രമിച്ചീടിനാൻ. 31-35
സ്വപ്രജാരാധിതപാദനായ് ശോഭിക്ക-
മാപ്രഭു ധർമ്മലോപംവരുത്താതെതാൻ
ധാരാളമായ് നൃവരോചിതഭോഗങ്ങ-
ളേറിയകാലമനുഭവിച്ചീടിനാൻ. 36

---

## അദ്ധ്യായം 12

### ശ്രീശുകൻ പറഞ്ഞു

പൃഥ്വീപതേ! കുശപുത്രനതിഥി, തൽ-
പുത്രൻനിഷധൻ, തദീയസുതൻനഭൻ,
പുണ്ഡരീകൻതാൻ നഭനന്ദനൻ, ക്ഷേമ-
ധന്വാവുപുണ്ഡരീകന്റെ തനൂജനാം. 1
ക്ഷോണീശ്വരാ! തത്തനയൻധരിക്കദേ-
വാനീകനാം, തത്തനൂജനനീഹനും
തത്സുതൻ പാരിയാത്രൻ, ബലൻ തത്സുതൻ,
തത്സുതനത്രേ സ്ഥലനെന്നമന്നവൻ,
അസ്ഥലൻതൻസുതനായിബ്ഭവിച്ചിതു
മിത്രാംശസംഭവൻ വജ്രനാഭൻനൃപാ! 2
തൽപുത്രനല്ലോ സ്വഗണൻ, വിധൃതിത-
ദ്ഭകൻ, പിന്നെഹിരണ്യനാഭാഭിധൻ
തീർന്നാൻവിധൃതിതനയനാ,യമ്മഹാ-
നാർന്നിതു ജൈമിനിയോടഥ യോഗവും. 3
ജൈമിനീശിഷ്യനായീടുമവനിൽനി
ന്നാമഹായോഗ,മാധ്യാത്മമഹോദയം
സംസാരനാശനമഭ്യസിച്ചീടിനാൻ
കോസലദേശ്യനാംയാജ്ഞവൽക്യൻമുനി. 4

പുഷ്യൻഹിരണ്യനാഭാത്മജനാണുകേൾ
തത്സുതനാം ധ്രുവസന്ധി, സുദർശനൻ
തത്സുത,നഗ്നിവർണ്ണൻ തദീയാത്മജൻ
തത്സുതൻ ശീഘ്രൻതദീയസുതൻമരു 5
ആ മരു,യോഗസംസിദ്ധൻ, കലാപമാം
ഗ്രാമത്തിലസ്ഥലവാസീജനത്തൊടും
പാർക്കുന്നു, പുഷ്ടമാക്കീടുമിവൻനഷ്ട-
മക്ഷ്വാകുവംശം കലികാലാന്തവേളയിൽ. 6
അമ്മരുവിന്റെ തനയൻ പ്രസുശ്രുതൻ
തന്മകൻസന്ധി,യമർഷണൻതൽസുതൻ,
തത്തനയൻ മഹസ്വാ,നവനുണ്ടായ
പുത്രനത്രേ വിശ്വബാഹു മഹീപതേ! 7
തൽസുതനാകും പ്രസേനജിത്തിൻസുതൻ
തക്ഷകൻ, തത്പുത്രനത്രേ ബൃഹദ്ബലൻ,
കൊന്നാനവനെ ബ്ഭവത്പിതാവാമഭി-
മന്യുവടരിൽ പരീക്ഷിൽക്ഷമാപതേ!
ഇക്ഷ്വാകുവംശജരാണിവരേ വരു,-
മിക്ഷണം ചൊല്ലാമിനിജ്ജനിപ്പോരെയും. 8
ശ്രീമൻ! ബൃഹദ്ബലനുണ്ടാം ബൃഹദ്രണ-
നാമാ;വുരുക്രിയൻ തൽസുതനായിടും
തത്പുത്രനാം വത്സവൃദ്ധന്റെപുത്രനാ-
യുത്ഭവിച്ചീടും പ്രതീവ്യോമനാമകൻ
തൽസുതൻഭാനുവിൻപുത്രൻദിവാകനാം
നിശ്ചയം ദേവസേനാപതിയാമവൻ
ആയവനിൽ സഹദേവനും തൽസുത-
നായിബ്ബൃഹദശ്വനും ജാതരായിടും
വീരനാകും ബൃഹദശ്വരാജാവിൽ നി-
ന്നാരാലുദിച്ചിടും ഭാനുമാനുംനൃപാ! 9-10
ഭാനുമത്പുത്രൻ പ്രതീകാശ്വനെന്നവൻ
ക്ഷോണീപതേ! സുപ്രതീകനാം തൽസുതൻ
സുപ്രതീകാത്മജനായ് മരുദേവനും
തത്പുത്രനായ് സുനക്ഷത്രനുംജാതനാം. 11
പുഷ്കരനത്രേ തദീയാത്മജനന്ത-
രിക്ഷൻഭവിക്കുമവന്നുതനൂജനായ്
തന്നന്ദനൻ സുതപസ്സിന്നമിത്രജി-
ത്തെന്നവൻ പുത്ര,നവനുടെ പുത്രനായ്
പിന്നെബൃഹദ്രാജനുണ്ടാമവനുടെ
നന്ദനൻ ബർഹിസ്സിനുണ്ടാം കൃതഞ്ജയൻ. 12
ആയവന്നുണ്ടാം രണഞ്ജയൻ, സഞ്ജയ-
നായിടുംതൽസുതൻ, തൽസുതൻശാക്യനും
ശാക്യതനയനാം ശുദ്ധോദനേററവും
ശ്ലാഘ്യനാം ലാംഗലൻ നന്ദനനായിടും. 13
ലാംഗലപുത്രൻ പ്രസേനജിത്തായ്വരും,
മംഗലാത്മൻ! ക്ഷുദ്രകാഖ്യനാം തൽസുതൻ
ക്ഷുദ്രകസൂനു രണക, നവന്നെഴ-
മഭ്കനായിസ്സുരഥനും തീർന്നിടും. 14

---

[1] ആത്മാരാമന്മാരും ധീരന്മാരുമായവരിൽ ശ്രേഷ്ഠൻ

ഇക്ഷ്വാകൂണാമയം വംശഃ സുമിത്രാന്തോ ഭവിഷ്യതി
യതസ്തം പ്രാപ്യ രാജാനം സംസ്ഥാം പ്രാപ്സ്യതി വൈ കലൌ.15

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ഇക്ഷ്വാകവംശവർണ്ണനം നാമ ദ്വാദശോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 7740 നവമസ്കന്ധേ ശ്ലോകാഃ 482

## ത്രയോദശോഽധ്യായഃ

ശ്രീശുക ഉവാച

നിമിരിക്ഷ്വാകുതനയോ വസിഷ്ഠമവൃതർത്ത്വിജം
ആരഭ്യ സത്രം സോഽപ്യാഹ ശക്രേണ പ്രാഗ്വൃതോഽസ്മി ഭോഃ 1
തം നിർവ്വർത്ത്യാഗമിഷ്യാമി താവന്മാം പ്രതിപാലയ
തൂഷ്ണീമാസീദ് ഗൃഹപതിഃ സോഽപീന്ദ്രസ്യാകരോന്മഖം. 2
നിമിശ്ചലമിദം വിദ്വാൻ സത്രമാരഭതാത്മവാൻ
ഋത്വിഗ്ഭിരപരൈസ്താവന്നാഗമദ്യാവതാ ഗുരുഃ 3
ശിഷ്യവ്യതിക്രമം വീക്ഷ്യ നിർവ്വർത്ത്യ ഗുരുരാഗതഃ
അശപൽ പതതാദ്ദേഹോ നിമേഃ പണ്ഡിതമാനിനഃ 4
നിമിഃ പ്രതിദദൌ ശാപം ഗുരവേഽധർമ്മവർത്തിനേ
തവാപി പതതാദ്ദേഹോ ലോഭാദ്ധർമ്മമജാനതഃ 5
ഇത്യുത്സസർജ്ജ സ്വം ദേഹം നിമിരധ്യാത്മകോവിദഃ
മിത്രാവരുണയോർജ്ജജ്ഞേ ഉർവ്വശ്യാം പ്രപിതാമഹഃ 6
ഗന്ധവസ്തുഷു തദ്ദേഹം നിധായ മുനിസത്തമാഃ
സമാപ്തേ സത്രയാഗേഽഥ ദേവാനൂചുഃ സമാഗതാൻ. 7
രാജ്ഞോ ജീവതു ദേഹോഽയം പ്രസന്നാഃ പ്രഭവോ യദി
തഥേത്യുക്തേ നിമിഃ പ്രാഹ മാ ഭൂന്മേ ദേഹബന്ധനം. 8
യസ്യ യോഗം ന വാഞ്ഛന്തി വിയോഗഭയകാതരാഃ
ഭജന്തി ചരണാംഭോജം മുനയോ ഹരിമേധസഃ 9
ദേഹം നാവരുരുത്സേഽഹം ദുഃഖശോകഭയാവഹം
സർവ്വത്രാസ്യ യതോ മൃത്യുർമ്മത്സ്യാനാമുദകേ യഥാ. 10

ദേവാ ഊചുഃ

വിദേഹ ഉഷ്യതാം കാമം ലോചനേഷു ശരീരിണാം
ഉന്മേഷണനിമേഷാഭ്യാം ലക്ഷിതോഽധ്യാത്മസംസ്ഥിതഃ 11
അരാജകഭയം നൄണാം മന്യമാനാ മഹർഷയഃ
ദേഹം മമന്ഥുഃ സ്മ നിമേഃ കുമാരഃ സമജായത 12
ജന്മനാ ജനകഃ സോ ഭൂദ്വൈദേഹസ്തു വിദേഹജഃ
മിഥിലോ മഥനാജ്ജാതോ മിഥിലാ യേന നിർമ്മിതാ. 13
തസ്മാദുദാവസുസ്തസ്യ പുത്രോഽഭൂന്നന്ദിവർദ്ധനഃ
തതഃ സുകേതുസ്തസ്യാപി ദേവരാതോ മഹീപതേ. 14
തസ്മാദ് ബൃഹദ്രഥസ്തസ്യ മഹാവീര്യഃ സുധൃൽപിതാ
സുധൃതേർദ്ധൃഷ്ടകേതുർവൈ ഹര്യശ്വോഽഥ മരുസ്തതഃ 15
മരോഃ പ്രതീപകസ്തസ്മാജ്ജാതഃ കൃതിരഥോ യതഃ
ദേവമീഢസ്തസ്യ സുതോ വിശ്രുതോഽഥ മഹാധൃതിഃ 16
കൃതിരാതസ്തതസ്തസ്മാന്മഹാരോമാഥ തത്സുതഃ
സ്വർണ്ണരോമാ സുതസ്തസ്യ ഹ്രസ്വരോമാ വ്യജായത. 17
തതഃ സീരധ്വജോ ജജ്ഞേ യജ്ഞാർത്ഥം കർഷതോ മഹീം
സീതാ സീരാഗ്രതോ ജാതാ തസ്മാൽ സീരധ്വജഃ സ്മൃതഃ 18
കുശധ്വജസ്തസ്യ പുത്രസ്തതോ ധർമ്മധ്വജോ നൃപഃ
ധർമ്മധ്വജസ്യ ദ്വൌ പുത്രൌ കൃതധ്വജമിതധ്വജൌ. 19

അസ്സരഥൻെറസുതനാം സുമിത്രനീ-
വംശാവധിഭൂതനെന്നറിഞ്ഞീടുക
ചൊൽപ്പൊങ്ങീടുമബ് ബൃഹദ്ബലവംശത്തി-
ലുത്ഭവിക്കേണ്ടവരാണിവരേവരും
ഇസ്സുമിത്രൻവരെനിൽക്കുമീയിക്ഷ്വാകു-
വംശംകലിയിങ്കൽ വിച്ഛിത്തിവന്നിടും. 15

---

# അദ്ധ്യായം 13

**ശ്രീശുകൻ പറഞ്ഞു**

അദ്ധ്വരമൊന്നുതുടങ്ങിവച്ചിക്ഷ്വാകു-
പുത്രൻനിമിയുമൃത്വിക്കായ് വസിഷ്ഠനെ
ചെന്നുവിളിക്കവേ,യിന്ദ്രൻമഖത്തിനായ്
മുന്നേവരിച്ചുപോയെന്നു ചൊന്നാൻമുനി. 1
എത്താമതുകഴിഞ്ഞിട്ടങ്ങതുവരെ
കാത്താലുമെന്ന വസിഷ്ഠവാക്യംകേട്ടു
മൌനമാന്നാൻനിമി, മാമുനിതാനുമാ
വാനവർകോൻതൻ മഖംനടത്തീടിനാൻ. 2
അഞ്ചാതെയാത്മജ്ഞനാംനിമി ജീവിതം
ചഞ്ചലമെന്നുപാത്താചാര്യനാം മുനി
എണ്ണംവരെശ്ശൃംഗഭൃസുരരേവച്ചു
സത്രവുമങ്ങുനടത്തിത്തുടങ്ങിനാൻ. 3
ഇന്ദ്രയാഗംനിവത്തിച്ചു ഗുരുവരൻ
വന്നുശിഷ്യൻെറയിദ്ധിക്കാരമീക്ഷിച്ചു
പണ്ഡിതമാനിയാകും നിമിതൻതനു-
തിണ്ണംപതിക്കട്ടെയെന്നു ശപിച്ചിതു. 4
"ലോഭത്തിനാൽ ധർമ്മമേതുമറിയാത്ത-
പാപിയാമങ്ങേവപുസ്സും പതിക്കട്ടെ"
എന്നായധർമ്മം പ്രവത്തിച്ചദേശികൻ-
തന്നെ നിമിയും പകരം ശപിച്ചിതു. 5
അദ്ധ്യാത്മകോവിദനാം നിമിയീവിധം
തത്തനുതള്ളിവസിഷ്ഠനനന്തരം
മിത്രാവരുണരിൽനിന്നുർവശിയുടെ
പുത്രഭാവത്തിൽ ജനനംവരിച്ചിതേ. 6
ഋത്വിക്ദ്വിജന്മാർനിമിശരീരം ഗന്ധ-
വസ്തുക്കളിലിട്ടുസൂക്ഷിച്ചു നല്ലപോൽ
[1]സത്രസമാപ്തിയിലാഗതരാം സുര-
സത്തമരോടരുളീടിനാരീവിധം:- 7
"തുഷ്ടരാം നിങ്ങൾസമത്ഥരെന്നാകിലോ
പെട്ടെന്നുജീവിച്ചിടട്ടെയിബ്ഭൂമിപൻ"
ആവിധംതാനെന്നനുഗ്രഹിച്ചാരവർ
ജീവിച്ചുടൻനിമിയത്ഥിച്ചിതീവിധം:- 8
എതിൻവിയോഗം ഭയന്നുമഹർഷിമാർ
സാദരം ശ്രീഹരിപാദം ഭജിക്കുന്നു

ശോകഭയദുഃഖവാഹിയാമത്തനു-
സ്വീകരിപ്പാനെനിക്കിഷ്ടമില്ലൊട്ടുമേ. 9
വെള്ളത്തിനുള്ളിൽക്കിടക്കുന്നമത്സ്യത്തി-
നെല്ലായ്പ്പോഴിടവും ജലമെന്നമാതിരി
ഈശരീരത്തിലുമെങ്ങുമെല്ലായ്പ്പൊഴും
നാശമല്ലാതെ നിരീക്ഷിപ്പതില്ലഞാൻ. 10

**ദേവന്മാർ പറഞ്ഞു**

"പ്രാണികൾതൻകണ്ണുകളിൽ വിദേഹനായ്
വാണുകൊൾകിച്ഛപോ"ലെന്നുചൊന്നാർസുരർ
എവമുന്മേഷനിമേഷങ്ങളുണ്ടാക്കി-
യാവസിപ്പൂ നിമിയിന്നും മിഴികളിൽ. 11
മർത്ത്യക്കരാജകഭീതിയോത്തിട്ടൃഷി-
സത്തമർപിന്നെ നിമിയുടെ തൻതനു,
നന്നായ്മഥിക്കയാലായതിൽനിന്നൊരു
നന്ദനനുണ്ടായിവന്നിതു വിസ്മയം! 12
ജന്മത്തിനാലെ ജനകനായ്പേരാന്ന-
തിമ്മഹാനാണു വിദേഹജനാകയാൽ,
വൈദേഹനെന്നും മഥനത്തിൽ നിന്നുമുൽ-
ഭൂതനായിട്ടുമിഥിലനെന്നും ചിതം
നാമങ്ങളാന്നാൻ, മിഥിലയാംപട്ടണ-
മീമന്നവനാൽ വിരചിതമാം നൃപ! 13
തീന്നാൻ മിഥിലസുതനായുദാവസു
തന്നന്ദനൻ നന്ദിവദ്ധനനെന്നവൻ
തത്പുത്രനത്രേസുകേതു,വവങ്കൽനി-
ന്നുത്ഭവിച്ചാൻ ദേവരാതൻ മഹീപതേ! 14
ദേവരാതാത്മജനത്രേ ബൃഹദ്രഥ-
ഭൂവരൻ, തത്തനയൻ മഹാവീര്യനാം
തത്തനയൻസുധൃതി, ധൃഷ്ടകേതുതത്
പുത്രനാംതത്സുതൻ ഹര്യശ്വനാമകൻ. 15
തത്പുത്രനാം മരുവിന്നുപ്രതീപക-
നുദ്ഭൂതനായാൻ കൃതരഥൻ തത്സുതൻ
തൽസുതൻദേവമീഢൻ, തദീയാത്മജൻ
വിശ്രുതൻ, തത്സുതനത്രേ മഹാധൃതി. 16
തന്നന്ദനൻകൃതിരാതനവനുടെ
നന്ദനൻതാൻ മഹാരോമാവുതത്സുതൻ
സ്വണ്ണരോമാവുതദീയതനുജനായ്-
ത്തീന്നിതുഹ്രസ്വരോമാവും ധരാപതേ! 17
സീരദ്ധ്വജൻതത്സുതനാ,ണൊരിക്കലീ-
വീരൻധരണിയുഴതോരുവേളയിൽ
സീരാഗ്രഭാഗത്തുനിന്നുളവായ് സീത
സീരദ്ധ്വജനെന്നതിനാലെപേരുമായ്. 18
സീരദ്ധ്വജപുത്രനത്രേകുശദ്ധ്വജൻ
കൌരവ!ധർമ്മദ്ധ്വജനാം തദാത്മജൻ
ധർമ്മദ്ധ്വജനു കൃതദ്ധ്വജാഖ്യാതനും
ചെമ്മേ മിതദ്ധ്വജനും രണ്ടുപുത്രരാം. 19

---

1 യാഗത്തിൻെറ അവസാനം

കൃതധ്വജാൽ കേശിജ്വജഃ ഖാണ്ഡിക്യസ്തു മിതധ്വജാൽ
കൃതധ്വജസുതോ രാജന്നാത്മവിദ്യാവിശാരദഃ 20
ഖാണ്ഡിക്യഃ കർമ്മതത്ത്വജ്ഞോ ഭീതഃ കേശിധ്വജാദ്ദ്രുതഃ
ഭാനുമാംസ്തസ്യ പുത്രോഽഭൂച്ഛതദ്യുമ്നസ്തു തത്സുതഃ 21
ശുചിസ്തത്തനയസ്തസ്മാൽ സനദ്വാജസ്തതോഽഭവൽ
ഊർദ്ധ്വകേതുഃ സനദ്വാജാദജോഽഥ പുരുജിത്സുതഃ 22
അരിഷ്ടനേമിസ്തസ്യാപി ശ്രുതായുസ്തത്സുപാർശ്വകഃ
തതശ്ചിത്രരഥോ യസ്യ ക്ഷേമദ്ധിർമ്മിഥിലാധിപഃ 23
തസ്മാൽ ഹേമരഥസ്തസ്യ സുതഃ സത്യരഥസ്തതഃ
ആസീദുപഗുരുസ്തസ്മാദുപഗുപ്തോഽഗ്നിസംഭവഃ 24
വസ്വനന്തോഽഥ തൽപുത്രോ യുയുധോ യൽ സുഭാഷണഃ
ശ്രുതസ്തതോ ജയസ്തസ്മാദ്വിജയോഽസ്മാദൃതഃ സുതഃ 25
ശുനകസ്തത്സുതോ ജജ്ഞേ വീതഹവ്യോ ധൃതിസ്തതഃ
ബഹുലാശ്വോ ധൃതേസ്തസ്യ കൃതിരസ്യ മഹാവശീ. 26
ഏതേ വൈ മൈഥിലാ രാജന്നാത്മവിദ്യാവിശാരദാഃ
യോഗേശ്വരപ്രസാദേന ദ്വന്ദ്വൈർമ്മുക്താ ഗൃഹേഷ്വപി. 27

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
നിമിവംശാനുവർണ്ണനം നാമ ത്രയോദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7767 നവമസ്കന്ധേ ശ്ലോകാഃ 509

## ചതുർദ്ദശോഽധ്യായഃ

ശ്രീശുക ഉവാച

അഥാതഃ ശ്രൂയതാം രാജൻ വംശഃ സോമസ്യ പാവനഃ
യസ്മിന്നൈലാദയോ ഭൂപാഃ കീർത്ത്യന്തേ പുണ്യകീർത്തയഃ 1
സഹസ്രശിരസഃ പുംസോ നാഭിഹ്രദസരോരുഹാൽ
ജാതസ്യാസീൽ സുതോ ധാതുരത്രിഃ പിതൃസമോ ഗുണൈഃ 2
തസ്യ ദൃഗ്ഭ്യോഽഭവൽ പുത്രഃ സോമോഽമൃതമയഃ കില
വിപ്രൌഷധ്യുഡുഗണാനാം ബ്രഹ്മണാ കല്പിതഃ പതിഃ 3
സോഽയജദ്രാജസൂയേന വിജിത്യ ഭുവനത്രയം
പത്നീം ബൃഹസ്പതേർദ്ദർപ്പാൽ താരാം നാമാഹരദ്ബലാൽ. 4
യദാ സ ദേവഗുരുണാ യാചിതോഽഭീക്ഷ്ണശോ മദാൽ
നാത്യജൽ തൽകൃതേ ജജ്ഞേ സുരദാനവവിഗ്രഹഃ 5
ശുക്രോ ബൃഹസ്പതേർദ്വേഷാദഗ്രഹീൽ സാസുരോഡുപം
ഹരോ ഗുരുസുതം സ്നേഹാൽ സർവ്വഭൂതഗണാവൃതഃ 6
സർവ്വദേവഗണോപേതോ മഹേന്ദ്രോ ഗുരുമന്വയാൽ
സുരാസുരവിനാശോഽഭൂൽ സമരസ്താരകാമയഃ 7
നിവേദിതോഽഥാംഗിരസാ സോമം നിർഭർത്സ്യ വിശ്വകൃൽ
താരാം സ്വഭർത്രേ പ്രായച്ഛദന്തർവ്വത്നീമവൈൽ പതിഃ 8
ഗർഭം ത്യജാശു ദുഷ്പ്രജ്ഞേ മൽക്ഷേത്രാദാഹിതം പരൈഃ
നാഹം ത്വാം ഭസ്മസാൽ കുര്യാം സ്ത്രീയം സാന്താനികേഽസതി. 9
തത്യാജ വ്രീഡിതാ താരാ കുമാരം ജനകപ്രഭം
സ്പൃഹാമാംഗിരസശ്ചക്രേ കുമാരേ സോമ ഏവ ച. 10
മമായം ന തവേത്യുച്ചൈസ്തസ്മിൻ വിവദമാനയോഃ
പപ്രച്ഛുരൃഷയോ ദേവാ നൈവോചേ വ്രീഡിതാ തു സാ. 11

ബ്രഹ്മവിദ്യാപടുവായ കേശിദ്ധ്വജൻ
ജന്മംവരിച്ചാൻകൃതദ്ധ്വജപുത്രനായ്
ഖാണ്ഡിക്യനെന്നവനത്രേ മിതദ്ധ്വജൻ-
നന്ദനനായിബ്ഭവിച്ചതും മന്നവാ! 20
കേശിദ്ധ്വജനെബ്ഭയന്നുപോയാൻകർമ്മ-
പേശലൻ ഖാണ്ഡിക്യനന്നാട്ടിൽനിന്നുടൻ
കേശിദ്ധ്വജസുതൻഭാനുമാനാം,ധരാ-
ധീശാ! ശതദ്യുമ്നനത്രേ തദാത്മജൻ. 21
അശ്ശതദ്യുമ്നന്റെ പുത്രനല്ലോ ശുചി,
തത്സുതനാം സനദ്വാജധരാധവൻ,
പുത്രനവനൂർദ്ധ്വകേതു,വവനുടെ
പുത്രനജൻ, പുരുജിത്താണജാത്മജൻ 22
തത്പുത്രനാകുമരിഷ്ടനേമിയ്ക്കെഴ-
മർഭകനാംശ്രുതായുസ്സു, സുപാർശ്വകൻ
തത്സുതൻ, ചിത്രരഥൻതദീയാത്മജൻ,
തത്സുതൻക്ഷേമർദ്ധിയും മിഥിലേശർതാൻ 23
ക്ഷേമർദ്ധിതൻ സുതൻഹേമരഥാഭിധൻ,
ഹേമരഥാത്മജൻ സത്യരഥാഖ്യനാം,
തത്സുതനാകുമുപഗുരുവിൻസുത
നാശ്രയാശാംശോത്ഭവനുപഗുപ്തനാം. 24
പിന്നെ ഉപഗുപ്തജനാംവസ്വനന്തനിൽ
നിന്നുയുയുധനവനിൽനിന്നുംതഥാ
ഉൽഭൂതനായാൻ സുഭാഷണൻ തൽസുത-
നുത്ഭവിച്ചാൻ ജയനെന്ന ജനേശ്വരൻ
മന്നൻജയൻ തൽസുതനാംവിജയങ്കൽ-
നിന്നുഋതനെന്നപുത്രനും ജാതനായ്. 25
പുത്രൻഋതന്നുശുനകൻ, ശുനകന്റെ
പുത്രനാംവീതഹവ്യൻ തത്സുതൻ ധൃതി,
പിന്നെ ധൃതിക്കു ബഹുലാശ്വനാമകൻ
നന്ദനനായ്, കൃതിയത്രേ തദാത്മജൻ. 26
ജാതൻകൃതിക്കുമഹാവശിയാം സുതൻ
മൈഥിലന്മാരായിട്ടുമിവരേവരും
അദ്ധ്യാത്മവിദ്യാനിപുണരായ്യോഗേശ-
സിദ്ധപ്രസാദംനിമിത്തം ഗൃഹത്തിലും
ദ്വന്ദ്വവിമുക്തരായ്‌വാണ മഹാശയ-
രെന്നറിഞ്ഞീടുക ഭൂപശിഖാമണേ! 27

---

## അദ്ധ്യായം 14

**ശ്രീശുകൻ പറഞ്ഞു**

ശ്രദ്ധിച്ചുകേൾക്കുക മേദിനീശാ! ഭവാൻ
ശുദ്ധമാംചന്ദ്രവംശം കഥിക്കുന്നുഞാൻ
വർണ്ണിച്ചിരിക്കുന്നിതായതിലൈളാദി-
പുണ്യകൃത്തുക്കളാം മന്നരെവേണ്ടപോൽ. 1
ആയിരംബാഹുശിരസ്സുകളാർന്നിട്ടും
മായാമയൻതന്റെ നാഭീഹ്രദത്തിലെ
പത്മത്തിൽനിന്നുളവായ വിരിഞ്ചന്റെ-
യാത്മജനായത്രിജാതനായീടിനാൻ
ആ ദിവ്യനാത്മഗുണങ്ങളാലനഘാ
താതസമാനനായ് ശോഭിച്ചിരുന്നിതു. 2
അത്രിനേത്രങ്ങളിൽനിന്ന [1] മൃതാത്മകൻ
പുത്രനുണ്ടായിതു സോമനാമത്തൊടും
വിപ്രൌഷധീതാരകങ്ങൾക്കധീശനായ്-
ക്കല്പിച്ചുകൊണ്ടാനവനെപ്പിതാമഹൻ. 3
ആയവൻ ലോകത്രയം വെന്നഥ രാജ-
സൂയമഖത്താൽ ഹരിയെ യജിച്ചിതു
ദർപ്പംമുഴുത്തിട്ടപഹരിച്ചാൻ ബലാൽ
ക്ഷിപ്രം ബൃഹസ്പതീഭാര്യയാം താരയെ. 4
പിന്നെപ്പലപോതിലും നിജ പത്നിയെ-
ത്തന്നീടുകെന്നു ഗുരുവിരന്നീടിലും
ഒന്നുമേഗർവ്വത്തിനാലവൻ കേൾക്കാഞ്ഞു
ജന്യം സുരാസുരർതമ്മിലുണ്ടായിതു. 5
ശുക്രൻ ബൃഹസ്പതീദ്വേഷത്തിനാൽ ദൈത്യ-
യുക്തനായ് ചന്ദ്രന്റെകക്ഷിയിൽചേർന്നിതു
സ്നേഹത്തിനാൽ തൻഗുരുവിൻതനൂജനു
സാഹായ്യമേകിനാൻ ഭൂതാവൃതൻശിവൻ. 6
ഇന്ദ്രനും ദേവസംഘാന്വിതനായ്ച്ചെന്നു-
ചേർന്നാൻ ഗുരുവരപക്ഷത്തിലക്ഷണം
താരനിമിത്തമുളവായതാകുമി-
പ്പോരിൽ നശിച്ചീടിനാരിരുകൂട്ടരും. 7
അംഗിരസ്സിൽനിന്നന്തരമീമഹാ-
സംഗരവാർത്തയറിഞ്ഞു പിതാമഹൻ
സോമനെബ്ഭർത്സിച്ചുശേഷം ഗുരുവിനു
വാമാക്ഷിയെത്തിരിയെക്കൊടുപ്പിച്ചിതേ
ലക്ഷണം കണ്ടവൾഗർഭിണിയാണെന്ന-
തക്ഷണംതന്നെ ധരിച്ചിതാചാര്യനും. 8
"ക്ഷിപ്രമസതീ! പരകൃതമാകുമീ
ഗർഭംത്യജിക്കുകെൻ ക്ഷേത്രത്തിൽനിന്നുനീ
ഭസ്മമാക്കേണ്ടതു താൻ നിന്നെയെങ്കിലും
കശ്മലേ! സന്താനമിച്ഛിച്ചിടുന്ന ഞാൻ
നാരിയായിപ്പോയിനീയെന്നതിനാലെ
ചാരമാക്കാതെ വിടുന്നിതിപ്പോൾഖലേ!" 9
തന്നകൃത്യംപാർത്തു ലജ്ജിച്ചു താരയൊ-
രിന്ദുപ്രഭനാം തനയനെപ്പെററിതു
അപ്പുത്രനിലഗ്ഗുരുവിനും സോമനു-
മൊപ്പമായ്ത്താല്പര്യമുള്ളിലുണ്ടായിതേ. 10
ഇക്കുഞ്ഞെനിക്കുള്ള,തല്ലിതെൻറേതെന്ന-
തക്കമായുച്ചമിരുവരും തങ്ങളിൽ
താരയോടപ്പോൾ സുരരുമൃഷികളു-
മാരുടെകുഞ്ഞാണിതെന്നു ചോദിക്കവേ
നാണംനിമിത്തമായേണീവിലോചന
ക്ഷോണിയിൽനോക്കിമിണ്ടാതെനിന്നീടിനാൾ 11

---

1 അമൃതസ്വരൂപൻ

കുമാരോ മാതരം പ്രാഹ കുപിതോഽളീകലജ്ജയാ
കിം ന വോചസ്യസദ്വൃത്തേ ആത്മാവദ്യം വദാശു മേ 12
ബ്രഹ്മാ താം രഹ ആഹൂയ സമപ്രാക്ഷീച്ച സാന്ത്വയൻ
സോമസ്യേത്യാഹ ശനകൈഃ സോമസ്തം താവദഗ്രഹീൽ. 13
തസ്യാത്മയോനിരകൃത ബുധ ഇത്യഭിധാം നൃപ
ബുദ്ധ്യാ ഗംഭീരയാ യേന പുത്രേണാപോഡുരാണ്മുദം. 14
തതഃ പുരൂരവാ ജജ്ഞേ ഇലായാം യ ഉദാഹൃതഃ
തസ്യ രൂപഗുണൗദാര്യശീലദ്രവിണവിക്രമാൻ. 15
ശ്രുത്വോർവ്വശീന്ദ്രഭവനേ ഗീയമാനാൻ സുരർഷിണാ
തദന്തികമുപേയായ ദേവീ സ്മരശരാർദ്ദിതാ. 16
മിത്രാവരുണയോഃ ശാപാദാപന്നാ നരലോകതാം
നിശമ്യ പുരുഷശ്രേഷ്ഠം കന്ദർപ്പമിവ രൂപിണം
ധൃതിം വിഷ്ടഭ്യ ലലനാ ഉപതസ്ഥേ തദന്തികേ. 17
സ താം വിലോക്യ നൃപതിർഹർഷേണോൽഫുല്ലലോചനഃ
ഉവാച ശ്ലക്ഷ്ണയാ വാചാ ദേവീം ഹൃഷ്ടതനൂരുഹഃ 18

രാജോവാച

സ്വാഗതം തേ വരാരോഹേ ആസ്യതാം കരവാമ കിം
സംരമസ്വ മയാ സാകം രതിർന്നൗ ശാശ്വതീഃ സമാഃ 19

ഉർവ്വശ്യുവാച

കസ്യാസ്ത്വയി ന സജ്ജേത മനോ ദൃഷ്ടിശ്ച സുന്ദര
യദംഗാന്തരമാസാദ്യ ച്യവതേ ഹ രിരംസയാ. 20
ഏതാവുരണകൗ രാജൻ ന്യാസൗ രക്ഷസ്വ മാനദ
സംരംസ്യേ ഭവതാ സാകം ശ്ലാഘ്യഃ സ്ത്രീണാം വരഃ സ്മൃതഃ 21
ഘൃതം മേ വീര ഭക്ഷ്യം സ്യാന്നേക്ഷേ ത്വാന്യത്ര മൈഥുനാൽ
വിവാസസം തൽ തഥേതി പ്രതിപേദേ മഹാമനാഃ 22
അഹോ രൂപമഹോ ഭാവോ നരലോകവിമോഹനം
കോ ന സേവേത മനുജോ ദേവീം ത്വാം സ്വയമാഗതാം. 23
തയാ സ പുരുഷശ്രേഷ്ഠോ രമയന്ത്യാ യഥാർഹതഃ
രേമേ സുരവിഹാരേഷു കാമം ചൈത്രരഥാദിഷു. 24
രമമാണസ്തയാ ദേവ്യാ പത്മകിഞ്ജല്കഗന്ധയാ
തന്മുഖാമോദമുഷിതോ മുമുദേഽഹർഗ്ഗണാൻ ബഹൂൻ. 25
അപശ്യന്നുർവ്വശീമിന്ദ്രോ ഗന്ധർവ്വാൻ സമചോദയൽ
ഉർവ്വശീരഹിതം മഹ്യമാസ്ഥാനം നാതിശോഭതേ. 26
തേ ഉപേത്യ മഹാരാത്രേ തമസി പ്രത്യുപസ്ഥിതേ
ഉർവ്വശ്യാ ഉരണൗ ജഹ്രുർന്ന്യസ്തൗ രാജനി ജായയാ. 27
നിശമ്യാക്രന്ദിതം ദേവീ പുത്രയോർന്നീയമാനയോഃ
ഹതാസ്മ്യഹം കുനാഥേന നപുംസാ വീരമാനിനാ, 28
യദ്വിശ്രംഭാദഹം നഷ്ടാ ഹൃതാപത്യാ ച ദസ്യുഭിഃ
യഃ ശേതേ നിശി സംത്രസ്തോ യഥാ നാരീ ദിവാ പുമാൻ. 29
ഇതി വാക്സായകൈർവ്വിദ്ധഃ പ്രതോത്ത്രൈരിവ കുഞ്ജരഃ
നിശി നിസ്ത്രിംശമാദായ വിവസ്ത്രോഽഭ്യദ്രവദ്രുഷാ. 30
തേ വിസൃജ്യോരണൗ തത്ര വ്യദ്യോതന്ത സ്മ വിദ്യുതഃ
ആദായ മേഷാവായാന്തം നഗ്നമൈക്ഷത സാ പതിം. 31
ഐളോഽപി ശയനേ ജായാമപശ്യൻ വിമനാ ഇവ
തച്ചിത്തോ വിഹ്വലഃ ശോചൻ ബഭ്രാമോന്മത്തവന്മഹീം. 32
സ താം വീക്ഷ്യ കുരുക്ഷേത്രേ സരസ്വത്യാം ച തത്സഖീഃ
പഞ്ച പ്രഹൃഷ്ടവദനാഃ പ്രാഹ സൂക്തം പുരൂരവാഃ 33

ക്രുദ്ധനായബ്ബാലനമ്മയോടോതി, "ദുർ-
വൃത്തേ! തപനടിച്ചെന്തുനില്ക്കുന്നു നീ?
നേരേ കഥിച്ചീടുകാത്മദോഷം, സ്വയ-
മാരിൽനിന്നിഗ്ഗർഭമാൎന്നതാരോ നീ" 12
പുത്രശാഠ്യത്തിലും മൌനംഭജിക്കുമ-
ദ്ധൂർത്തയെഗ്ഗൂഢം വരുത്തിപ്പിതാമഹൻ
സാന്ത്വനംചെയ്തുചോദിക്കവേ ചൊല്ലിനാ
ളിന്ദുവിൻേറതെന്നവൾ മന്ദമന്ദമായ്. 13
കുട്ടിയെച്ചന്ദ്രനെടുത്താനനന്തരം
സ്രഷ്ടാവവന്നുബുധനെന്നു നൽകിപേർ
ഗംഭീരബുദ്ധിമാനാകുമപ്പുത്രനാ-
ലമ്പിളിയാനന്ദതുന്ദിലനായിതു 14
മുന്നേ കഥിച്ചേൻ ബുധനിൽപ്പുരൂരവ-
സ്സെന്ന നരപാലനത്ഭുതനായതായ്
ആ മന്നവൻതൻ സുരൂപാദിസദ്ഗുണ-
സ്തോമത്തെ നാരദനിന്ദ്രസദസ്സതിൽ
വർണ്ണിച്ചതുകേട്ടനംഗസമ്മർദ്ദന-
ഖിന്നയായുർവശിയെത്തീ തദന്തികം. 15-16
മിത്രാവരുണശാപത്താൽ നരത്വത്തിൽ
മർത്ത്യലോകത്തിലെത്തേണ്ടുമാവേളയിൽ
കന്ദർപ്പസുന്ദരനന്നൃപനെക്കണ്ടു
ചെന്നാൾ തദന്തികം ധൈര്യംവിടാതവൾ. 17
മന്നനവളേ നിരീക്ഷിച്ചു സന്തോഷ-
മാൎന്നവിടന്ന നയനദ്വയത്തൊടും
അംഗമശേഷം കുളിർപൊങ്ങിയക്ഷണ-
മിങ്ങനെ മാധുര്യ്യവാക്യങ്ങളോതിനാൻ; 18
"സുന്ദരീ! സ്വാഗത,മിങ്ങിരുന്നീടുക,
ചൊന്നാലുമെന്താണഭീഷ്ടമെന്നുള്ളതും?
എന്നോടുകൂടിവസിക്ക, നമുക്കിനി-
യൊന്നിച്ചുചേൎന്നു രമിച്ചിടാമേറെനാൾ." 19

ഉർവ്വശി പറഞ്ഞു

സുന്ദരാംഗാ! ഭവാനേതൊരു നാരിതൻ-
കണ്ണുംകരളും കവൎന്നിടാ പാരിതിൽ
അങ്ങേയ്ക്കെഴും മാറിടംകാൺകിലക്ഷണ-
മങ്ങുരമിക്കുവാനാശവദ്ധിക്കയാൽ
സ്വന്തംവിവേക ധൈര്യ്യാദിഗ്ഗുണങ്ങളെ
സന്ത്യജിച്ചീടാത്തതേതൊരു മാനിനി? 20
മാനദാ! രക്ഷിച്ചുകൊൾകവേണം ഭവാൻ
ഞാനേകിടുന്ന രണ്ടാട്ടിൻകിടാങ്ങളെ
അങ്ങയോടൊത്തു രമിച്ചുകൊള്ളാമിവ-
ളംഗനമാൎക്കങ്ങതിശ്ലാഘ്യനാം വരൻ 21
വീരാ! ഘൃതമാകണം മമ ഭക്ഷ്യമെ-
ന്നോരുക,മൈഥുന കാലത്തിലെന്നിയേ-
കാണരുതങ്ങയെ വസ്ത്രവിഹീനനായ്
ഞാ,നെന്നവൾ ചൊല്ലിയേററാനതന്നൃപൻ. 22

രാജാവു പറഞ്ഞു

താവകസൌന്ദര്യ്യഭാവങ്ങളത്ഭുതം
ദേവീ! നരലോകമോഹനം നിൎണ്ണയം
അങ്ങനെയുള്ള ഭവതിതാനേവന്നു-
തങ്ങിയാലേതൊരു മർത്ത്യൻവെടിഞ്ഞിടും! 23

ശ്രീശുകൻ പറഞ്ഞു

സർവ്വവിധത്തിലുമാരമിപ്പിക്കുമീ-
യുർവശിയൊത്തപ്പുരൂരവസ്സാം നൃപൻ
നന്ദനചിത്രരഥപാരിഭദ്രാദി
വിണ്ണോർമലർവാടിതോറും രമിച്ചിതേ. 24
താമരയല്ലിതൻ സൌരഭ്യമാളുമാ
വാമാളകാനനഗന്ധപ്രവാഹത്തിൽ
വീണവനേതുമറിഞ്ഞീലഹോ! ധരാ-
ജാനേ! ബഹുദിനരാത്രികൾപോയതും. 25
മോശമാണുർവശിയില്ലാതിരിക്കുമീ
വാസസ്ഥലമെന്നോൎത്തു സുരേശ്വരൻ
ഗന്ധർവ്വസംഘത്തെ വിട്ടീടിനാന്നട-
നന്തികത്തിങ്കലവളെയെത്തിക്കുവാൻ. 26
അങ്ങവരെത്തി മഹാനിശയിൽത്തമ-
സ്സെങ്ങും നിബിഡമായ് വ്യാപിച്ചിരിക്കവേ
കാത്തുവെക്കാൻ വാനവൾ ഭൂപനെയേല്പിച്ചൊ-
രാട്ടിൻകിടാങ്ങളെക്കയ്യടക്കീടിനാർ. 27
ഗന്ധർവ്വർകൊണ്ടുപോം തൻകിടാങ്ങൾക്കെഴും
ക്രന്ദനംകേട്ടവളേവമോതീടിനാൾ
"കഷ്ടമേ! വീരാഭിമാനിയാം ഷണ്ഡനി-
ബദ്ധത്താവുമൂലം ഹതയായ്ക്കഴിഞ്ഞു ഞാൻ. 28
ആരെ ഞാൻ വിശ്വസിച്ചേല്പിച്ചിവരെറയാ-
ഭീരു നിശയിൽകിടപ്പു,പെണ്ണെന്നപോൽ,
നേരംവെളുത്തുകഴിഞ്ഞാലുടനൊരു
വീരപുരുഷാഗ്ര്യനാണിന്നപുംസകം" 29
ഉർവശിതൻ വാക്ശരങ്ങളമ്മന്നൻെറ
മാർവിടത്തിൽത്തറ,ച്ചങ്കുശവിദ്ധനാം
ആനകണക്കേ,യമർഷത്തൊടും വസ്ത്ര-
ഹീനനായ് വാളമെടുത്തുപാഞ്ഞീടിനാൻ 30
മന്നനെക്കണ്ടങ്ങു മേഷങ്ങളെ വിട്ടു
മിന്നലുടൻ പ്രകാശിപ്പിച്ചിതായവർ
ഉർവശിമേഷദ്വയവുമായ്‌വന്നിട്ടു-
മുർവീശനെ നഗ്നനായിട്ടു കണ്ടിതു. 31
ഭാര്യ്യയെബ്ഭൂപൻ സ്വശയ്യയിൽക്കാണാഞ്ഞു
പാരം വിമനസ്സുതുല്യം വിവശനായ്
അത്തൽപൂണ്ടുള്ളമവളിൽവച്ചങ്ങൊരു-
ന്മത്തനെപ്പോലിളച്ചുറിച്ചരിച്ചിതേ. 32
പിന്നെക്കുരുക്ഷേത്രമാൎന്ന സരസ്വതീ-
പുണ്യനദിയിൽ പ്രഹൃഷ്ടാനനകളാം
അഞ്ചു സഖികളോടൊത്തവളെക്കണ്ടു
കിഞ്ചന സംഭാഷണംചെയ്തു ഭൂവരൻ. 33

1 കാമദേവൻെറ മർദ്ദനത്താൽ ദുഃഖിക്കുന്നവരം

അഹോ ജായേ തിഷ്ഠ തിഷ്ഠ ഘോരേ ന ത്യക്തുമർഹസി
മാം ത്വമദ്യാപ്യനിർവൃത്യ വചാംസി കൃണവാവഹൈ. 34
സുദേഹോഽയം പതത്യത്ര ദേവി ദൂരം ഹൃതസ്ത്വയാ
ഖാദന്ത്യേനം വൃകാ ഗൃധ്രാസ്ത്വൽപ്രസാദസ്യ നാസ്പദം. 35
ഉർവ്വശ്യുവാച
മാ മൃഥാഃ പുരുഷോഽസി ത്വം മാ സ്മ ത്വാദ്യുർവൃകാ ഇമേ
ക്വാപി സഖ്യം ന വൈ സ്ത്രീണാം വൃകാണാം ഹൃദയം യഥാ. 36
സ്ത്രിയോ ഹ്യകരുണാഃ ക്രൂരാ ദുർമ്മഷാഃ പ്രിയസാഹസാഃ
ഘ്നന്ത്യല്പാർത്ഥേഽപി വിശ്രബ്ധം പതിം ഭ്രാതരമപ്യുത. 37
വിധായാലീകവിശ്രംഭമജ്ഞേഷു ത്യക്തസൌഹൃദാഃ
നവം നവമഭീപ്സന്ത്യഃ പുംശ്ചല്യഃ സ്വൈരവൃത്തയഃ 38
സംവത്സരാന്തേ ഹി ഭവാനേകരാത്രം മയേശ്വര
വത്സ്യത്യപത്യാനി ച തേ ഭവിഷ്യന്ത്യപരാണി ഭോഃ 39
അന്തർവ്വത്നീമുപാലക്ഷ്യ ദേവീം സ പ്രയയൌ പുരം
പുനസ്തത്ര ഗതോഽബ്ദാന്തേ ഉർവ്വശീം വീരമാതരം. 40
ഉപലഭ്യ മുദാ യുക്തഃ സമുവാസ തയാ നിശാം
അഥൈനമുർവ്വശീ പ്രാഹ കൃപണം വിരഹാതുരം. 41
ഗന്ധർവ്വാനുപധാവേമാംസ്തുഭ്യം ദാസ്യന്തി മാമിതി
തസ്യ സംസ്തുവതസ്തുഷ്ടാ അഗ്നിസ്ഥാലീം ദദുർന്നൃപ. 42
ഉർവശീംമന്യമാനസ്താം സോബുദ്ധ്യത ചരൻവനേ
സ്ഥാലീം ന്യസ്യ വനേ ഗത്വാ ഗൃഹാനാധ്യായതോ നിശി
ത്രേതായാം സംപ്രവൃത്തായാം മനസി ത്രയ്യവർത്തത. 43
സ്ഥാലീസ്ഥാനം ഗതോഽശ്വത്ഥം ശമീഗർഭം വിലക്ഷ്യ സഃ
തേന ദ്വേ അരണീ കൃത്വാ ഉർവ്വശീലോകകാമ്യയാ 44
ഉർവ്വശീം മന്ത്രതോ ധ്യായന്നധരാരണിമുത്തരാം
ആത്മാനമുഭയോർമ്മധ്യേ യൻ തൽ പ്രജനനം പ്രഭുഃ 45
തസ്യ നിർമ്മന്ഥനാജ്ജാതോ ജാതവേദാ വിഭാവസുഃ
ത്രയ്യാ സ വിദ്യയാ രാജ്ഞാ പുത്രത്വേ കല്പിതസ്ത്രിവൃൽ. 46
തേനായജത യജ്ഞേശം ഭഗവന്തമധോക്ഷജം
ഉർവ്വശീലോകമന്വിച്ഛൻ സർവ്വദേവമയം ഹരിം. 47
ഏക ഏവ പുരാ വേദഃ പ്രണവഃ സർവ്വവാങ്മയഃ
ദേവോ നാരായണോ നാന്യ ഏകോഽഗ്നിർവ്വർണ്ണ ഏവ ച. 48
പുരൂരവസ ഏവാസീൽ ത്രയീ ത്രേതാമുഖേ നൃപ
അഗ്നിനാ പ്രജയാ രാജാ ലോകം ഗാന്ധർവ്വമേയിവാൻ. 49

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ഐളോപാഖ്യാനേ ചതുർദ്ദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 7816 നവമസ്കന്ധേ ശ്ലോകാഃ 558

നില്ലനില്ലെൻപ്രിയേ! യിപ്പൊഴും നീയെന്നെ-
യല്ലലിലാഴ്ത്തീട്ടു പോകാൻ തുനികയോ?
എന്നെ രതിനിർവൃതനാക്കീടാതെനീ
സുന്ദരീ! പോവതനുചിതമല്ലയോ?
നന്ദിച്ചിവിടെ നമുക്കു കുറേനേര-
മൊന്നിച്ചിരുന്നു സംഭാഷണം ചെയ്തിടാം. 34
ആഹന്ത! ദേവീ! നീ ദൂരെത്യജിച്ചൊരീ-
ദേഹമിവിടെപ്പതിച്ചിട്ടുമിക്ഷണം.
ഇപ്പോൾ ഭവതിക്കെഴും പ്രസാദത്തിനി-
താസ്പദമായിബ്ഭവിപ്പതില്ലെങ്കിലോ
പ്രാണവിഹീനമീദേഹം കഴുകങ്ങൾ
താനുമച്ചെന്നായ്ക്കളും വന്നുതിന്നിട്ടും. 35

ഉർവ്വശി പറഞ്ഞു

അല്ലയോ ചാരു പുരൂരവസ്സേ! പുമാ-
നല്ലേ ഭവാൻ മരിച്ചീടരുതേ നൃപാ!
തിന്നരുതങ്ങയെച്ചെന്നായ്ക്കളുംഗനാ-
വൃന്ദത്തിനിഷ്ടമില്ലാരിലും നിർണ്ണയം
ആയവർതന്മനം ചെന്നായ്ക്കൾതൻഹൃത്തു-
മായൊരു ഭേദമില്ലാത്തതുതാൻദൃഢം. 36
നാരികൾക്കില്ല കരുണയശേഷവും,
ക്രൂരസ്വഭാവവുമുണ്ടവർക്കേററവും
ഏതുംക്ഷമാഗുണമില്ലവർക്കപ്പൊഴു-
മേതൊരു സാഹസത്തിന്നുംമുതിന്നിട്ടും.
അല്പകാര്യത്തിനായ്ത്തന്നിൽ വിശ്വാസത്തെ-
യർപ്പിച്ചിരിക്കും സ്വഭർത്താവുതന്നെയും
സോദരന്മാരെയും കൊന്നീട്ടവാനവ-
ർക്കേതുംമടിയില്ലതു സുപ്രസിദ്ധമാം. 37
മൂഢരെക്കാപട്യമായ് വിശ്വസിപ്പിച്ചു
പാടേയവരുമായ് സൌഹൃദംകൈവിട്ടു
വേറേ നവനവപൂരുഷന്മാരുമാ-
യാരമിച്ചാകെ സ്വൈരവൃത്തിതുടർന്നിടും. 38
വേണ്ടാവിഷാദം പ്രഭോ! ഞാൻഭവാനുമാ-
യാണ്ടറുതിക്കൊരു രാത്രിവസിച്ചിടാം
ഉണ്ടാമപരസന്താനങ്ങളുമതു-
കൊണ്ടെന്നിലേയ്ക്കു കാലക്രമാൽ നൃപാ! 39
ഗർഭിണിയാണവളപ്പൊഴുതെന്നറി-
ഞ്ഞപ്പാർത്ഥിവൻ നിജഗേഹം ഗമിച്ചിതേ.
കാത്തിരുന്നാനൃപൻ പിന്നെയുമക്കുരു-
ക്ഷേത്രത്തിലെത്തിനാൻ, വർഷാന്തരാത്രിയിൽ
വീരനായോരു സുതനുമായ്‌വന്ന വ-
ളാരാവിലേശനൊത്തങ്ങാവസിച്ചിതു. 40
വിട്ടുപിരിയുവാൻ ശേഷിയില്ലാതഴൽ-
പ്പെട്ടിട്ടുമാരാട്ടിനോട്ടു ചൊന്നാളവൾ.
"നന്നായ്സ്തുതിക്കുകീഗ്ഗന്ധർവരെബ്ഭവാ-
നെന്നാലവരെന്നെയങ്ങേയ്ക്കുതന്നിടും"
അപ്രകാരംസ്തുതിചെയ്യുമബ്ഭൂപനിൽ
സുപ്രസന്നാത്മാക്കളായി ഗന്ധർവരും. 41

അത്ഭുതശക്തിയെഴുമൊ[1]രഗ്നിസ്ഥാലി-
യപ്രഭുവിന്നു കൊടുത്തുമറഞ്ഞിതു
അസ്ഥാലിയുർവശിയെന്നുതാനുർവീശ-
നോർത്തുമാന്നു ചരിച്ചാൻവനങ്ങളിൽ
അഗ്നിഹോത്രത്തിൻ സമയത്തതിൽനിന്നു-
മഗ്നിയുണ്ടായതുകണ്ടു നരാധിപൻ
സ്ഥാലിയാണല്ലാതിതുർവശിയല്ലെന്നു
ചേലായ്ധരിച്ചിതു കാട്ടിൽക്കളഞ്ഞിതു. 42
മന്ദിരത്തിൽച്ചെന്നു രാത്രികാലത്തില-
ത്തന്വിയെ ധ്യാനിച്ചുതന്നെവസിച്ചിതു
ഇങ്ങനെകാലം വളരെനീങ്ങി,ത്രേത-
സംഗതമായി, നൃപൻെറയുള്ളിൽത്തദാ
അഗ്നിഹോത്രാദി നിഖിലകർമ്മങ്ങളും
വ്യക്തമാക്കീട്ടുമാവേദം തെളിഞ്ഞിതേ. 43
മന്നവൻപിന്നെ വനംഗമിച്ചാസ്ഥാലി-
യന്നുനിക്ഷേപിച്ചിടത്തു നോക്കീടവേ
അശ്ശമീഗർഭത്തിൽനിന്നുളവായതാ-
മശ്വത്ഥവൃക്ഷത്തെയീക്ഷിച്ചുസാദരം
ഉർവശീലോകത്തിലെത്തീടണമുടൻ
നിർവിശങ്കം തനിക്കെന്നുമോഹത്തിനാൽ
ഉണ്ടാക്കിനാനാദ്രുമത്തിൻ കഷണങ്ങൾ-
കൊണ്ടക്ഷണം രണ്ടരണികളൂഴിപൻ.
പിന്നെയതിലധരാരണിയുർവശി-
യെന്നു മുപരിയിലേതു താനെന്നതും
രണ്ടിനുംമദ്ധ്യഭാഗം സുതനെന്നുമുൾ-
ക്കൊണ്ടു മന്ത്രധ്യാനപൂർവം കടഞ്ഞിതു.
വേദസഹിതമാമഗ്നിയുണ്ടായതിൽ
ജാതവേദസ്സെന്നതായതിൻ നാമവും
ചൊൽക്കൊള്ളുമാവേദവിദ്യമൂലം ത്രിധാ
സംസ്കാരമൊത്തു ഭാഗിച്ചൊരീയഗ്നിയെ
കല്പിച്ചിതു സുതസ്ഥാനത്തനാകുലം
കെല്പേറിട്ടുമപ്പുരൂരവസാം നൃപൻ 44-46
ഉർവശീലോകേച്ഛയാളുമവൻ സർവ-
ദേവസ്വരൂപനാമിന്ദ്രിയാതീതനായ്
സർവയജ്ഞേശനായീടും മുകുന്ദനെ
ഗർവവിഹീനം യജിച്ചിതീയഗ്നിയാൽ. 47
പണ്ടുപണ്ടേ വേദമേകമാ,ണല്ലാതെ
രണ്ട,ല്ലതു വചോരൂപപ്രണവമാം
ദേവനുമേകനേയുള്ളൂ, രണ്ടില്ല, ത-
ങ്കൈവല്യമൂർത്തി നാരായണസ്വാമിതാൻ.
ജാതിയുമൊന്നുതാ,നഗ്നിയുമേകമാം,
ത്രേതായുഗം തുടങ്ങീടിനവേളയിൽ
ഉന്നതനാമപ്പുരൂരവസ്സിൻഹൃത്തിൽ-
നിന്നുളവായി ത്രിമുഖമേവദം നൃപാ!
ഗന്ധർവലോകംഗമിച്ചു പിന്നീനൃപൻ
സന്താനമായീടുമഗ്നിമിത്തമായ്. 48-49

1അഗ്നിയുത്ഭവിക്കുന്ന പാത്രവിശേഷം

## പഞ്ചദശോഽധ്യായഃ

ശ്രീശുക ഉവാച

ഐളസ്യ ചോർവ്വശീഗർഭാൽ ഷഡാസന്നാത്മജാ നൃപ
ആയുഃ ശ്രുതായുഃ സത്യായു രയോഽഥ വിജയോ ജയഃ 1

ശ്രുതായോർവ്വസുമാൻ പുത്രഃ സത്യായോശ്ച ശ്രുതഞ്ജയഃ
രയസ്യ സുത ഏകശ്ച ജയസ്യ തനയോ വിഭുഃ 2

ഭീമസ്തു വിജയസ്യാഥ കാഞ്ചനോ ഹോത്രകസ്തതഃ
തസ്യ ജഹ്നുഃ സുതോ ഗംഗാം ഗണ്ഡൂഷീകൃത്യ യോഽപിബൽ. 3

ജഹ്നോസ്തു പൂരുസ്തൽപുത്രോ ബലാകശ്ചാത്മജോഽജകഃ
തതഃ കുശഃ കുശസ്യാപി കുശാംബുർമ്മൂർത്തയോ വസുഃ
കുശനാഭശ്ച ചത്വാരോ ഗാധിരാസീൽ കുശാംബുജഃ 4

തസ്യ സത്യവതീം കന്യാമൃചീകോഽയാചത ദ്വിജഃ
വരം വിസദൃശം മത്വാ ഗാധിർഭാർഗ്ഗവമബ്രവീൽ. 5

ഏകതഃ ശ്യാമകർണ്ണാനാം ഹയാനാം ചന്ദ്രവർച്ചസാം
സഹസ്രം ദീയതാം ശുല്കം കന്യായാഃ കുശികാ വയം. 6

ഇത്യുക്തസ്തന്മതം ജ്ഞാത്വാ ഗതഃ സ വരുണാന്തികം
ആനീയ ദത്ത്വാ താനശ്വാനുപയേമേ വരാനനാം. 7

സ ഋഷിഃ പ്രാർത്ഥിതഃ പത്ന്യാ ശ്വശ്രൂാ ചാപത്യകാമ്യയാ
ശ്രപയിത്വോഭയൈർമ്മന്ത്രൈശ്ചരും സ്നാതും ഗതോ മുനിഃ 8

താവൽ സത്യവതീ മാത്രാ സ്വചരും യാചിതാ സതീ
ശ്രേഷ്ഠം മത്വാ തയായച്ഛന്മാത്രേ മാതുരദൽ സ്വയം 9

തദ്വിജ്ഞായ മുനിഃ പ്രാഹ പത്നീം കഷ്ടമകാരഷീഃ
ഘോരോ ദണ്ഡധരഃ പുത്രോ ഭ്രാതാ തേ ബ്രഹ്മവിത്തമഃ 10

പ്രസാദിതഃ സത്യവത്യാ മൈവം ഭൂദിതി ഭാർഗ്ഗവഃ
അഥ തർഹി ഭവേൽ പൗത്രോ ജമദഗ്നിസ്തതോഽഭവൽ. 11

സാ ചാഭൂൽ സുമഹാപുണ്യാ കൗശികീ ലോകപാവനീ
രേണോഃ സുതാം രേണുകാം വൈ ജമദഗ്നിരുവാഹ യാം. 12

തസ്യാം വൈ ഭാർഗ്ഗവഋഷേഃ സുതാ വസുമദാദയഃ
യവീയാഞ്ജജ്ഞ ഏതേഷാം രാമ ഇത്യഭിവിശ്രുതഃ 13

യമാഹുർവ്വാസുദേവാംശം ഹൈഹയാനാം കുലാന്തകം
ത്രിഃസപ്തകൃത്വോ യ ഇമാം ചക്രേ നിഃക്ഷത്രിയാം മഹീം. 14

ദൃഷ്ടം ക്ഷത്രം ഭുവോ ഭാരമബ്രഹ്മണ്യമനീനശൽ
രജസ്തമോവൃതമഹൻ ഫല്ഗുന്യപി കൃതേഽഹസി. 15

രാജോവാച

കിം തദംഹോ ഭഗവതോ രാജന്യൈരജിതാത്മഭിഃ
കൃതം യേന കുലം നഷ്ടം ക്ഷത്രിയാണാമഭീക്ഷ്ണശഃ 16

ശ്രീശുക ഉവാച

ഹൈഹയാനാമധിപതിരർജ്ജുനഃ ക്ഷത്രിയർഷഭഃ
ദത്തം നാരായണസ്യാംശമാരാധ്യ പരികർമ്മഭിഃ 17

ബാഹൂൻ ദശശതം ലേഭേ ദുർദ്ധർഷത്വമരാതിഷു
അവ്യാഹതേന്ദ്രിയൗജഃശ്രീതേജോവീര്യയശോബലം. 18

യോഗേശ്വരത്വമൈശ്വര്യം ഗുണാ യത്രാണിമാദയഃ
ചചാരാവ്യാഹതഗതിർല്ലോകേഷു പവനോ യഥാ. 19

# അദ്ധ്യായം 15

**ശ്രീശുകൻ പറഞ്ഞു**

മന്നവമൗലേ! ശ്രവിക്കപുരൂരവ-
സ്സിന്നുർവശിയിലായുസ്സുശ്രുതായുസ്സു
സത്യാശിസ്സും രയനും വിജയൻജയ-
നിത്യാഖ്യകളിൽ സുതരാറുദിച്ചിതു. 1
പുത്രൻവസുമാൻ ശ്രുതായുസ്സിനു,തഥാ
സത്യായുസ്സിന്നു തനയൻ ശ്രുതം ജയൻ,
ഏകനെന്നോൻ രയപുത്രൻ,ജയസുത-
നാകുന്നിതുവിഭു, ഭീമൻ വിജയജൻ. 2
കാഞ്ചനൻ ഭീമതനയനാം തത്സുത-
നഞ്ചിതൻ ഹോത്രകൻ, തത്സുതൻ ജഹ്നുവാം,
ജാഹ്നവീവാഹിനി നീരമശേഷമി-
ജഹ്നുവൊരിക്കൽ വായ്ക്കൊണ്ടു കുടിച്ചിതേ. 3
ജഹ്നുജൻ പൂരുവവന്നു ബലാകനാം
നന്ദനൻ, തത്സുതനാണജകാഭിധൻ
തത്തനയൻ കുശനുണ്ടായ്ക്കുശാംബുവും
മൂർത്തയനും,വസുവും, കുശനാഭനും
തത്രകുശാംബുജൻ ഗാഥി,തത്പുത്രിയാം
സത്യവതിയെ ഋചീകനിരന്നിതു
ഭർത്താവനുരൂപനല്ലെന്നു ഗാഥിയും
പാർത്തബ് ഭൃഗുസുതനോടു ചൊല്ലീടിനാൻ. 4–5
"ശ്യാമവർണ്ണത്തിലൊററച്ചെവിയുള്ളതായ്
സോമാഭയാളും സഹസ്രമശ്വങ്ങളെ
കന്യകാമൂല്യമായേകേണമെങ്കിലേ
തന്നിടൂ,ഞങ്ങൾ കുശികാഢ്യവംശ്യരാം" 6
എന്നതുകേട്ടു വരുണാന്തികംചെന്നു
ചൊന്നമട്ടുള്ള കുതിരകളെദ്രുതം
കൊണ്ടുവന്നേകിയൃചീകമുനിഃവട്ടു-
കൊണ്ടിതുസുന്ദരിയാകുമക്കന്യയെ. 7
പുത്രേച്ഛയോടൊരുനാളവളും ജന-
യിത്രിയുമൊന്നിച്ചുചെന്നമ്മുനിയൊടായ്
ബ്രഹ്മതേജസ്വിയാം പുത്രനെക്കാന്തയും
നിർമ്മലക്ഷാത്രതേജസ്വിയെയമ്മയും
ചിന്തിച്ചപേക്ഷിക്കമൂലമിരുവിധ-
മന്ത്രത്തൊടും ഹോമസാധനമാകുമവ
സംഭരിച്ചങ്ങുവച്ചിട്ടമ്മുനീശ്വര-
നംഭസ്സിനു മുങ്ങുവാനായിഗ്ഗമിച്ചിതു. 8
പുത്രിയുടെ ചരുവായിട്ടും ശ്രേഷ്ഠമെ-
ന്നോർത്തു മാതാവു ചോദിക്കയാലുടൻ
സത്യവതികൊടുത്താമട്ടിരുവരും
പാത്രങ്ങൾമാറി ഹവിസ്സുഭുജിച്ചിതു. 9
മാമുനിയായതറിഞ്ഞു പറഞ്ഞയേ!
ഭാമിനീ! കഷ്ടമായ്പോയിതു നിൻക്രിയ
ഘോരനും ദണ്ഡധരനുമാം നിൻസുതൻ,
സൂരീന്ദ്രനും ബ്രഹ്മവിത്തുമാം സോദരൻ. 10

അയ്യോഭവിക്കരുതായതെനിക്കെന്നു
മയ്യേൽമിഴിയശ്രുതൂവിയർത്ഥിക്കവേ
സന്തുഷ്ടനായ്മുനി,യെന്നാൽ തവസുതൻ
ശാന്തനാം പൌത്രൻ ഭയങ്കരനായിട്ടും
അങ്ങനെസത്യവതിയിൽനിന്നുണ്ടായി
മംഗലാത്മാവാം ജമദഗ്നിമാമുനി. 11
സത്യവതിപിന്നഖിലലോകത്തെയും
ശുദ്ധമാക്കുന്നതായ് പുണ്യനിധാനമാം
കൌശികീവാഹിനിയായിബ്ഭവിച്ചിതു
കേശവഭക്താവതംസ! മഹീപതേ!
രേണുവിന് പുത്രിയാം രേണുകയെ നിജ-
പ്രാണേശ്വരിയായ് ജമദഗ്നിയാന്നിതു. 12
അത്തനപിയിൽ ജമദഗ്നിമുനീന്ദ്രനു
പുത്രരായ്ത്തീർന്നു വസുമാൻതുടങ്ങിയോർ
അത്തനയന്മാരിലെല്ലാമിളയവൻ
കീർത്തിമാനാകിയ ഭാർഗ്ഗവരാമനാം. 13
വാസുദേവാംശാവതാരമായ് രാമനെ
ഭാസുരകീർത്തേ! കഥിക്കുന്നിതേവരും
ഹേഹയവംശ്യരാം ഭൂപരെയാകവേ
സംഹരിച്ചീടുവാനായിരുന്നജ്ജനി
പിന്നെയക്ഷത്രിയയാക്കിയിരുപത്തി
യൊന്നുവട്ടം മേദിനിയെയിവിക്രമൻ. 14
ബ്രാഹ്മണരിൽ ഭക്തിയെന്യേ[1]രജസ്തമഃ
സ്ഥാമാവൃതമായധികം ദൃഷിച്ചതായ്
ഭൂഭാരമായിബ്ഭവിച്ചതാം ക്ഷത്രിയ
ഭൂപവംശത്തെ നശിപ്പിച്ചു ഭാർഗ്ഗവൻ
അല്പാപരാധവും വൻപിച്ചകുററമായ്-
ക്കല്പിച്ചുടൻ വധശിക്ഷതാനേകിനാൻ. 15

**രാജാവു പറഞ്ഞു**

ക്ഷത്രിയവംശത്തെയേവം പലകുറി
നഷ്ടമാക്കത്തക്കവണ്ണം കുട്ടപ്പമായ്
എന്തുചെയ്തു ഭഗവാനോടു തെററജി-
തേന്ദ്രിയരായിട്ടും ക്ഷത്രിയന്മാർമുനേ! 16

**ശ്രീശുകൻ പറഞ്ഞു**

ഹേഹയ ഭൂമിപക്കാകവേയീശനായ്
ബാഹുജശ്രേഷ്ഠനാം കാർത്തവീര്യാർജ്ജുനൻ
ശുശ്രൂഷണാദിയാൽ നാരായണൻതൻെറ-
യംശാവതാരമാം ദത്തനെസ്സേവിച്ചു
ആയിരംകയ്യുമരികൾക്കുടക്കവാ-
നായിടാതുള്ള പരാക്രമവുംപരം
അപ്രത്യാഹതേന്ദ്രിയ വ്യാപാരപൂരവു-
മവ്യയൌജഃ ശ്രീബലങ്ങളും വീര്യവും
കീർത്തിയും,തേജസ്സു യോഗേശ്വരത്വവും
ബുദ്ധി,യൈശ്വര്യ,മണിമാദിസിദ്ധിയും
എല്ലാംലഭിച്ചു തടവററു കാററിനു-
തുല്യംചരിച്ചിതു ലോകംമുഴവനും. 17-19

[1] രജസ്തമോഗുണങ്ങളാൽ ചുററപ്പെട്ടതു്

സ്ത്രീരത്നൈരാവൃതഃ ക്രീഡൻ രേവാംഭസി മദോൽകടഃ
വൈജയന്തീം സ്രജം ബിഭ്രദ്രുരോധ സരിതം ഭുജൈഃ 20
തദാകുർവ്വൻദേവപൂജാം മാഹിഷ്മത്യാഃസമീപതഃ
വിപ്ലാവിതം സ്വശിബിരം പ്രതിസ്രോതസ്സരിജ്ജലൈഃ
നാമൃഷ്യൽ തസ്യ തദ്വീര്യം വീരമാനീദശാനനഃ 21
ഗൃഹീതോ ലീലയാ സ്ത്രീണാം സമക്ഷം കൃതകില്ബിഷഃ
മാഹിഷ്മത്യാം സംനിരുദ്ധോ മുക്തോ യേന കപിര്യഥാ. 22
സ ഏകദാ തു മൃഗയാം വിചരൻ ഗഹനേ വനേ
യദൃച്ഛയാഽഽശ്രമപദം ജമദഗ്നേരുപാവിശൽ. 23
തസ്മൈ സ നരദേവായ മുനിരർഹണമാഹരൽ
സസൈന്യാമാത്യവാഹായ ഹവിഷ്മത്യാ തപോധനഃ 24
സ വീരസ്തത്ര തദ്ദൃഷ്ട്വാ ആത്മൈശ്വര്യാതിശായനം
തന്നാദ്രിയതാഗ്നിഹോത്ര്യാം സാഭിലാഷഃ സ ഹൈഹയഃ 25
ഹവിർദ്ധാനീമൃഷേർദ്ദർപ്പാന്നരാൻ ഹർത്തുമചോദയൽ
തേ ച മാഹിഷ്മതീം നിന്യുഃ സവത്സാം ക്രന്ദതീം ബലാൽ. 26
അഥ രാജനി നിര്യാതേ രാമ ആശ്രമ ആഗതഃ
ശ്രുത്വാ തൽ തസ്യ ദൌരാത്മ്യം ചുക്രോധാഹിരിവാഹതഃ 27
ഘോരമാദായ പരശും സതൂണം ചർമ്മ കാർമ്മുകം
അന്വധാവത ദുർദ്ധർഷോ മൃഗേന്ദ്ര ഇവ യൂഥപം. 28

തമാപതന്തം ഭൃഗുവര്യമോജസാ
ധനുർദ്ധരം ബാണപരശ്വധായുധം
ഐണേയചർമ്മാംബരമർക്കധാമഭി-
ര്യുതം ജടാഭിർദ്ദദൃശേ പുരീം വിശൻ. 29
അചോദയദ്ധസ്തിരഥാശ്വപത്തിഭിഃ
ർഗ്ഗദാസിബാണർഷ്ടിശതഘ്നിശക്തിഭി-
അക്ഷൌഹിണീഃ സപ്തദശാതിഭീഷണാ-
സ്താ രാമ ഏകോ ഭഗവാനസൂദയൽ. 30
യതോ യതോഽസൌ പ്രഹരൽപരശ്വധോ
മനോഽനിലൌജാഃ പരചക്രസൂദനഃ
തതസ്തതശ്ഛിന്നഭുജോരുകന്ധരാ
നിപേതുരുർവ്യാം ഹതസൂതവാഹനാഃ 31
ദൃഷ്ട്വാ സ്വസൈന്യം രുധിരൌഘകർദ്ദമേ
രണാജിരേ രാമകുഠാരസായകൈഃ
വിവൃക്ണചർമ്മധ്വജചാപവിഗ്രഹം
നിപാതിതം ഹൈഹയ ആപതദ്രുഷാ. 32

അഥാർജ്ജുനഃ പഞ്ചശതേഷു ബാഹുഭി-
ർദ്ധനുഃഷു ബാണാൻ യുഗപൽ സ സന്ദധേ
രാമായ രാമോഽസ്ത്രഭൃതാം സമഗ്രണീ-
സ്താന്യേകധന്വേഷുഭിരാച്ഛിനൽ സമം. 33

പുനഃ സ്വഹസ്തൈരചലാൻ മൃധേഽങ്ഘ്രിപാ-
നുൽക്ഷിപ്യ വേഗാദഭിധാവതോ യുധി
ഭുജാൻ കുഠാരേണ കഠോരനേമിനാ
ചിച്ഛേദ രാമഃ പ്രസഭം ത്വഹേരിവ. 34

കൃത്തബാഹോഃ ശിരസ്തസ്യ ഗിരേഃ ശൃംഗമിവാഹരൽ
ഹതേ പിതരി തൽപുത്രാ അയുതം ദുദ്രുവുർഭയാൽ. 35

അഗ്നിഹോത്രീമുപാവർത്ത്യ സവത്സാം പരവീരഹാ
സമുപേത്യാശ്രമം പിത്രേ പരിക്ലിഷ്ടാം സമർപ്പയൽ. 36

സ്വകർമ്മ തൽകൃതം രാമഃ പിത്രേ ഭ്രാതൃഭ്യ ഏവ ച
വർണ്ണയാമാസ തച്ഛ്രുത്വാ ജമദഗ്നിരഭാഷത. 37

ഉത്ക്കടമാംമദംപൂണ്ടിവൻ വൈജയ-
ന്ത്യാഖ്യയാം മാലധരിച്ചുകൊണ്ടേകദാ
സുന്ദരീസംഘപരീതനായ് നർമ്മദ
തന്നിലിറങ്ങിക്കളിച്ചിട്ടംവേളയിൽ
ഊക്കാന്റിട്ടമന്നദീജലനിർഝരം
ശീഘ്രംതടഞ്ഞാൻ സഹസ്രബാഹുക്കളാൽ. 20
വീരാഭിമാനിയാ യീട്ടംദശാനനൻ
ചാരുമാഹിഷ്മതിതന്നന്തികത്തിലായ്
ദേവാർച്ചനചെയ്തിരുന്നിരുന്നു, തദാ
രേവാജലമങ്ങു പൊങ്ങിയവന്നെഴും
പാളയംമുങ്ങി സ്വസേനയും നീരത്തി-
ലാലീനമായ്നശിച്ചെന്നതു കാൺകവേ
കാർത്തവീര്യാർജ്ജുനവീര്യം സഹിക്കാതെ
പെട്ടെന്നവനുമായ് പോരിന്നടുത്തിതു. 21
സ്ത്രീകളുമായ്വിനോദിക്കും സമയത്തി-
ലാകസ്മികമായടരിന്നടുത്തിട്ടം
ലങ്കേശനെയൊരു വാനരത്തെപ്പോലെ
ശങ്കാരഹിതം പിടിച്ചുകെട്ടിദ്രുതം
കൊണ്ടുപോയ് മാഹിഷ്മതീ നഗരത്തിലെ-
ക്കുണ്ടുതുറുങ്കിലടച്ചഥവിട്ടിതേ. 22
അക്കാർത്തവീര്യാർജ്ജുനനേകദാ വനം-
പുക്കനായാട്ടുന്നളവിലകാരണം
ചെന്നേറിനാനജ്ജമദഗ്നിതന്നുടെ
പുണ്യാശ്രമത്തിൽ പരിജനയുക്തനായ്. 23
സൈന്യങ്ങൾ,മന്ത്രിമാർ,വാഹനൌഘംതൊട്ടു
സന്നാഹമൊത്തങ്ങണഞ്ഞോരമ്മന്നനെ
സൽക്കരിച്ചാൻ കാമധേനുവിൻകാരുണ്യ-
മുൾക്കൊണ്ടു വേണ്ടവിധമത്തപോധനൻ. 24
സ്വന്തവിഭൂതികൾ തുച്ഛമെന്നാക്കിട്ടം
വൻതരമൈശ്വര്യമങ്ങുകണ്ടർജ്ജുനൻ
തോഷിച്ചതില്ല സൽക്കാരങ്ങളിലവ-
ന്നാശയുളവായിതക്കാമധേനുവിൽ. 25
ആൾക്കാരെവിട്ടുടൻ കുട്ടിയോടുംബലാ-
ലക്കാമധേനുവെദ്ദുർവ്വിഷ്ടനാമവൻ
പെട്ടന്നഴിപ്പിച്ചു വററിൻ കരച്ചിലും
കൂട്ടാക്കിടാതെയെത്തിച്ചുമാഹിഷ്മതി. 26
മന്നൻ തിരിയെഗ്ഗമിച്ചവാറാശ്രമം-
തന്നിലെത്തീടിന രാമനീവാർത്തകൾ
കേട്ടന്നരപാലദുഷ്ടതയോർത്തതി-
രുഷ്ടനായ്ത്തീന്നാൻ ചവിട്ടേററപാമ്പു-
പോൽ. 27
പെട്ടെന്നുഘോരപരശു പരിശയും
ചട്ടററവില്ലും ശരധിയുംകൈക്കൊണ്ടു
പൃഥ്വീശ്വരനെയനുഗമിച്ചാൻ ദ്രുതം,
ദുർദ്ധർഷനാംസിംഹമാനയെയെന്നപോൽ. 28
ധേനുവുമായ്കാർത്തവീര്യാർജ്ജുനൻരാജ-
ധാനിതൻസന്നിധിയെത്തിയവേളയിൽ
വില്ലുമമ്പും പരശ്വായുധവുംധരി-
ച്ചുല്ലസത്കൃഷ്ണമൃഗത്തോലുടുത്തുടൻ
സൂര്യാംശുവർണ്ണജടാധാരിഭാർഗ്ഗവൻ
നേരേകതിച്ചുവരുന്നതുകണ്ടിതു. 29
വാളൃഷ്ടി ബാണം,ഗദകൾ, ശതഘ്നിയും
വേലുമെന്നിത്യാദിയായുധജാലവും
കാലാൾ തുരഗം ഗജംരഥമിങ്ങിനെ
നാലുവിഭാഗം ബലവുമുൾക്കൊണ്ടിട്ടം
അക്ഷൌഹിണി പതിനേഴിനേയുംചൊടി-
ച്ചക്ഷണംതാനേ മുടിച്ചിതുഭാർഗ്ഗവൻ 30
കാററുംഹൃദയവും തോററുപോംവേഗത്തി-
ലൂററമിയന്നു ചരിച്ചുപ്പരശുവാൽ
ശത്രുനിരയെയരിഞ്ഞരിഞ്ഞിട്ടവൻ
യുദ്ധഭൂഭാഗമശേഷവുമൊന്നുപോൽ
അററുവീണീടിന കൈകളുംകാൽകളു-
മുത്തമാംഗങ്ങൾ,തുടകൾ,കണ്ഠങ്ങളും
ഛത്രരഥികൾ,തകർന്നരഥങ്ങളും
ഹസ്തിസമൂഹവും കൊണ്ടുമൂടീടിനാൻ. 31
രാമപരശുബാണങ്ങളാൽ ഭിന്നമായ്
ഭീമമാം സ്വന്തസൈന്യത്തിനിയന്നിട്ടം
വിഗ്രഹചാപധ്വജപരിശാദികൾ
രക്തച്ചെളിപ്പുഴയിൽ കിടക്കുന്നതു-
കണ്ടതിക്രുദ്ധനായ് കാർത്തവീര്യാർജ്ജുനൻ
മണ്ടിയടുത്തിതു ഭാർഗ്ഗവൻനേർക്കുടൻ. 32
അഞ്ഞൂറുകൈകളിലഞ്ഞൂറുവില്ലെട്ടു-
ത്തഞ്ഞൂറുബാണങ്ങളഞ്ഞൂറുകൈകളാൽ
ഏകകാലത്തിലാരാമന്റെനേർക്കവൻ
വേഗത്തിലങ്ങുതൊടുത്തുവിട്ടീടിനാൻ
ഏകവില്ലാളുമാ രാമനതാകവേ-
യേകസമയത്തുതന്നെമുറിച്ചിതേ. 33
പിന്നെക്കരങ്ങളിൽ വൃക്ഷങ്ങളുംഗിരി-
വൃന്ദവുംകൈക്കൊണ്ടു പൊക്കിപ്പിടിച്ചുടൻ
പോക്കളമെങ്ങുമേ പാഞ്ഞുനടന്നിട്ടു-
മക്കാർത്തവീര്യന്റെയായിരംകൈകളും
ഭാർഗ്ഗവരാമൻപരശ്വായുധത്തിനാൽ
ശീഘ്രമറുത്താൻ,ഫണിതൻഫണങ്ങൾപോൽ 34
നിഷ്പ്രാണിയാമവൻതന്നുത്തമാംഗവു-
മപ്പോളറുത്തിട്ടിതദ്രിശൃംഗംവിധം
ആയവൻതൻ പതിനായിരംപുത്രരു-
മായതുകണ്ടുഭയന്നു പാഞ്ഞീടിനാർ. 35
ക്ലിഷ്ടയാമക്കാമധേനുവിനേയതിൻ-
കുട്ടിയോടൊത്തു തിരിയെനയിച്ചുടൻ
ആശ്രമത്തിൽകൊണ്ടുചെന്നപ്പിതാവിനു
കാഴ്ചവച്ചാൻ ശത്രുഘാതകനാമവൻ. 36
പിന്നേയവിടെ സ്വയംപ്രദർശിപ്പിച്ചോ-
രുന്നതവീര്യപരാക്രമമാകവേ
വർണ്ണിച്ചുകേൾപ്പിച്ചു സോദരന്മാരെയും
തന്നുടെ താതനാംമാമുനിതന്നെയും. 37

രാമ രാമ മഹാബാഹോ ഭവാൻ പാപമകാരഷീൽ
അവധീന്നരദേവം യൽ സർവ്വദേവമയം വൃഥാ. 38
വയം ഹി ബ്രാഹ്മണാസ്താത ക്ഷമയാർഹണതാം ഗതാഃ
യയാ ലോകഗുരുർദ്ദേവഃ പാരമേഷ്ഠ്യമഗാൽ പദം. 39
ക്ഷമയാ രോചതേ ലക്ഷ്മീർ ബ്രാഹ്മീ സൌരീ യഥാ പ്രഭാ
ക്ഷമിണാമാശു ഭഗവാംസ്തുഷ്യതേ ഹരിരീശ്വരഃ 40
രാജ്ഞോ മൂദ്ധാഭിഷിക്തസ്യ വധോ ബ്രഹ്മവധാദ്ഗുരുഃ
തീർത്ഥസംസേവയാ ചാംഹോ ജഹ്യംഗാച്യുതചേതനഃ 41

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ പഞ്ചദശോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7857 നവമസ്കന്ധേ ശ്ലോകാഃ 599**

---

# ഷോഡശോഽധ്യായഃ

**ശ്രീശുക ഉവാച**

പിത്രോപശിക്ഷിതോ രാമസ്തഥേതി കുരുനന്ദന
സംവത്സരം തീർത്ഥയാത്രാം ചരിത്വാഽഽശ്രമമാവ്രജൽ. 1
കദാചിദ്രേണുകാ യാതാ ഗംഗായാം പത്മമാലിനം
ഗന്ധർവ്വരാജം ക്രീഡന്തമപ്സരോഭിരപശ്യത. 2
വിലോകയന്തീ ക്രീഡന്തമുദകാർത്ഥം നദീം ഗതാ
ഹോമവേലാം ന സസ്മാര കിഞ്ചിച്ചിത്രരഥസ്പൃഹാ. 3
കാലാത്യയം തം വിലോക്യ മുനേഃ ശാപവിശങ്കിതാ
ആഗത്യ കലശം തസ്ഥൌ പുരോധായ കൃതാഞ്ജലിഃ 4
വ്യഭിചാരം മുനിർജ്ഞാത്വാ പത്ന്യാഃ പ്രകുപിതോഽബ്രവീൽ
ഘ്നതൈനാം പുത്രകാഃ പാപാമിത്യുക്താസ്തേ ന ചക്രിരേ. 5
രാമഃ സഞ്ചോദിതഃ പിത്രാ ഭ്രാതൄൻ മാത്രാ സഹാവധീൽ
പ്രഭാവജ്ഞോ മുനേഃ സമ്യക് സമാധേസ്തപസശ്ച സഃ 6
വരേണച്ഛന്ദയാമാസ പ്രീതഃ സത്യവതീസുതഃ
വവ്രേ ഹതാനാം രാമോഽപി ജീവിതം ചാസ്മൃതിം വധേ. 7
ഉത്തസ്ഥുസ്തേ കുശലിനോ നിദ്രാപായ ഇവാഞ്ജസാ
പിതുർവ്വിദ്വാംസ്തപോവീര്യം രാമശ്ചക്രേ സുഹൃദ്വധം. 8
യേഽർജ്ജുനസ്യ സുതാ രാജൻ സ്മരന്തഃ സ്വപിതുർവ്വധം
രാമവീര്യപരാഭൂതാ ലേഭിരേ ശർമ്മ ന ക്വചിൽ. 9
ഏകദാഽഽശ്രമതോ രാമേ സഭ്രാതരി വനം ഗതേ
വൈരം സിസാധയിഷവോ ലബ്ധച്ഛിദ്രാ ഉപാഗമൻ. 10
ദൃഷ്ട്വാഗ്ന്യഗാര ആസീനമാവേശിതധിയം മുനിം
ഭഗവത്യുത്തമശ്ലോകേ ജഘ്നുസ്തേ പാപനിശ്ചയാഃ 11
യാച്യമാനാഃ കൃപണയാ രാമമാത്രാതിദാരുണാഃ
പ്രസഹ്യ ശിര ഉൽകൃത്യ നിന്യുസ്തേ ക്ഷത്രബന്ധവഃ 12
രേണുകാ ദുഃഖശോകാർത്താ നിഘ്നന്ത്യാഽഽത്മാനമാത്മനാ
രാമ രാമേതി താതേതി വിചുക്രോശോച്ചകൈഃ സതീ. 13
തദുപശ്രുത്യ ദൂരസ്ഥാ ഹാ രാമേത്യാർത്തവത്സ്വനം
ത്വരയാഽഽശ്രമമാസാദ്യ ദദൃശുഃ പിതരം ഹതം. 14
തദ്ദുഃഖരോഷാമർഷാർത്തിശോകവേഗവിമോഹിതഃ
ഹാ താത സാധോ ധർമ്മിഷ്ഠ ത്യക്ത്വാസ്മാൻ സ്വർഗ്ഗതോ ഭവാൻ.
15

രാമുനിതാനതുകേട്ടു ചൊല്ലിനാൻ,
രാമാ! മഹാഭുജാ! വീരശിഖാമണേ!
സർവദേവാത്മകനാം നരദേവനെ
നീവധിച്ചെന്നുള്ളതു മഹാപാപമാം. 38
ബ്രാഹ്മണരാംനാം ക്ഷമകൊണ്ടുമാത്രമാം
സമ്മാന്യരായതെന്നോക്കുകവത്സ! നീ
ലോകപിതാവിനു പാരമേഷ്ഠ്യംപദം
പൂകുവാൻ സാധിച്ചതും ക്ഷമകൊണ്ടുതാൻ. 39
സൂര്യതേജസ്സുപോൽ ബ്രാഹ്മണതേജസ്സു
പാരംവിളങ്ങുന്നതും ക്ഷമമൂലമാം
സർവവുമങ്ങു സഹിക്കുന്നവരിലേ
സർവ്വേശനാംഹരി തുഷ്ടനാവൂദൃതം 40
ബാലകാരാജ്യരക്ഷയ്ക്കഭിഷിക്തനായ്
ലാലസിക്കുംനരപാലകൻ തൻവധം
ബ്രാഹ്മണഹത്യയെക്കാളും മഹാപാപ-
കർമ്മമാണെന്നതിനില്ലൊരുസംശയം
ആകയാൽ ശ്രീഹരിയെസംസ്മരിച്ചുനീ
പോകതീർത്ഥാടനത്തി,ന്നഘംപോക്കുക. 41

---

## അദ്ധ്യായം 16

**ശ്രീശുകൻ പറഞ്ഞു**

ആ വീരനോരാണ്ടു താതാജ്ഞയാൽതീർത്ഥ-
സേവകഴിച്ചാശ്രമത്തിലെത്തീടിനാൻ. 1
പിന്നെയൊരിക്കലാരേണുകഗംഗയിൽ
ചെന്നളവങ്ങൊരു ഗന്ധർവപുംഗവൻ
താമരപ്പൂമാലയിട്ടുകൊണ്ടപ്സരോ-
വാമാളിയൊത്തു കളിപ്പതുകണ്ടിതു. 2
തത്രജലത്തിനായ്ച്ചെന്നോരവളുമ-
ച്ചിത്രരഥനെയും കാമിച്ചുനില്ക്കയാൽ
ഹോമസമയമതിക്രമിക്കുന്നത
സ്സീമന്തിനീമണിയോർത്തില്ലതെല്ലുമേ 3
ഹോമകാലം കഴിഞ്ഞെന്നതുകണ്ടഥ
മാമുനീശാപശങ്കാകുലയായവൾ
വെമ്പലോടുംവന്നു കുംഭംമുനിയുടെ
മുൻപിലപ്പിച്ചുകുമ്പിട്ടുനിന്നീടിനാൾ. 4
പതിവ്യഭിചാരദോഷം ധരിച്ചുടൻ
ക്രുദ്ധനായാത്മജന്മാരൊടമ്മാമുനി
കൊല്ലുവിൻ നിങ്ങളിപ്പാപിഷ്ഠയെ,യെന്നു-
ചൊല്ലിനാനെങ്കിലും ചെയ്തില്ലതാരുമേ. 5
പിന്നെജ്ജമദഗ്നി രാമകുമാരനെ
തന്നരികത്തു വിളിച്ചുപറഞ്ഞിതു
എന്നാജ്ഞലംഘിച്ചനിൻ സോദരരെയും
നിന്നമ്മയേയും വധിച്ചീടുകെന്നുതാൻ
മാമുനിതൻ സമാധീതപഃപ്രഭാവം
കാമംധരിച്ചിരിക്കുന്നൊരാരാമനും
ഏതുമടിയാതെ സോദരന്മാരെയും
മാതാവിനേയുമുടൻ ഹനിച്ചീടിനാൻ. 6
സന്തുഷ്ടനായ് മുനിരാമനോടായ്‌വര-
മെന്താണവേണ്ടതെന്നാശുചോദിക്കവേ,
ജീവിക്കണമിസ്സഹജരുമമ്മയു,
മീവധമേതും സ്മരിക്കരുതായവർ,
എന്നീവരം വാങ്ങി രാമ,നുറക്കത്തിൽ
നിന്നുമുണർന്ന വരെന്നമട്ടേവരും
മെല്ലെയെണീററവർ, മുനീന്ദ്രതപശ്ശക്തി-
തെല്ലുമറിഞ്ഞിരുന്നില്ല മററുള്ളവർ.
വേണ്ടുംവിധമതു രാമനറിഞ്ഞതു-
കൊണ്ടാണവനീ സുഹൃദ്യധംചെയ്കതും. 7-8
ഉത്കടരാമവീര്യത്താൽ പരാജിത-
രക്കാർത്തവീര്യാർജ്ജുനസുതരേവരും
താതവധമോർത്തുമുതൽക്കേതുമേ
ചേതസ്സുഖമിയന്നീടാതെ വാണിതു. 9
ഏകദാ രാമനും സോദരരും വനം
പൂകിയ തക്കത്തിലർജ്ജുനനന്ദനർ
[1] വൈരനിര്യാതനമിച്ഛിച്ചുകൊണ്ടുതാൻ
പാരാതെചെന്നാശ്രമത്തിലേറീടിനാർ. 10
പാപകർമ്മത്തിനൊരുങ്ങിടിനോരവർ,
താപാപഹാരിഭഗവാൻമുകുന്ദനെ
ധ്യാനിച്ചുറപ്പിച്ചുകൊണ്ടഗ്നിശാലയിൽ-
ത്താനേയിരിക്കും മുനിയെ വധിച്ചിതു. 11
മാമുനിയെവധിക്കായ്കിനെന്നപ്പൊഴാ-
രാമമാതാവങ്ങുകേണിരന്നീടിലും
ക്ഷാത്രധർമ്മംവിട്ട ഭീകരന്മാരവർ
ശ്രദ്ധിച്ചിടാതെ ബലാലമ്മഹർഷിതൻ-
ഉത്തമാംഗത്തെയറുത്തെടുത്താശുതത്-
പത്തനത്തിൽകൊണ്ടുപോയിതു ഭൂപതേ! 12
ഭർത്തൃവിയോഗത്തിനാലും തനിക്കെഴും
ദുഃഖിതിയോർത്തും സതിയായ രേണുക
"കുഞ്ഞേ!വരൂരാമ!രാമാ!വരി" കെന്നു
നെഞ്ഞിലറഞ്ഞുവിളിച്ചുകരഞ്ഞിതേ. 13
ഉച്ചത്തിലീയാർത്തനാദം ശ്രവിച്ചുട-
നുച്ചണ്ഡവീര്യപരാക്രമൻ ഭാർഗ്ഗവൻ
ദൂരസ്ഥനാകിലുമോടി വന്നാശ്രമ-
മേറവേ കണ്ടാൻ ഹതനാം പിതാവിനെ. 14
ദുഃഖരോഷാമർഷശോകവേഗത്തിനാൽ
ചിക്കെന്നു മോഹിതചിത്തനായിട്ടവൻ
"ആധാരഹീനരാം ഞങ്ങളെവിട്ടഹോ!
സാധോ!പിതാവേ! ഭവാൻവിണ്ണണഞ്ഞു-
വോ?" 15

---

1 പകവീട്ടൽ

വിലമൈപ്യവം പിതുർദ്ദേഹം നിധായ ഭ്രാതൃഷു സ്വയം
പ്രഗൃഹ്യ പരശും രാമഃ ക്ഷത്രാന്തായ മനോ ദധേ. 16
ഗത്വാ മാഹിഷ്മതീം രാമോ ബ്രഹ്മഘ്നവിഹതശ്രിയം
തേഷാം സ ശീർഷഭിീ രാജൻ മദ്ധ്യേ ചക്രേ മഹാഗിരിം. 17
തദ്രക്തേന നദീം ഘോരാമബ്രഹ്മണ്യഭയാവഹാം
ഹേതും കൃത്വാ പിതൃവധം ക്ഷത്രേഽമംഗളകാരിണി. 18
ത്രിസ്സപ്തകൃത്വഃ പൃഥിവീം കൃത്വാ നിഃക്ഷത്രിയാം പ്രഭുഃ
സമന്തപഞ്ചകേ ചക്രേ ശോണിതോദാൻ ഹ്രദാൻ നൃപ. 19
പിതുഃ കായേന സന്ധായ ശിര ആദായ ബർഹിഷി
സർവ്വദേവമയം ദേവമാത്മാനമയജന്മഖൈഃ 20
ദദൌ പ്രാചീം ദിശം ഹോത്രേ ബ്രഹ്മണേ ദക്ഷിണാം ദിശം
അധ്വര്യവേ പ്രതീചീം വൈ ഉദ്ഗാത്രേ ഉത്തരാം ദിശം. 21
അന്യേഭ്യോഽവാന്തരദിശഃ കശ്യപായ ച മധ്യതഃ
ആര്യാവർത്തമുപദ്രഷ്ട്രേ സദസ്യേഭ്യസ്തതഃ പരം. 22
തതശ്ചാവഭൃഥസ്നാനവിധൂതാശേഷകില്ബിഷഃ
സരസ്വത്യാം ബ്രഹ്മനദ്യാം രേജേ വ്യഭ്ര ഇവാംശുമാൻ. 23
സ്വദേഹം ജമദഗ്നിസ്തു ലബ്ധ്വാ സംജ്ഞാനലക്ഷണം
ഋഷീണാം മണ്ഡലേ സോഽഭൂൽ സപ്തമോ രാമപൂജിതഃ 24
ജാമദഗ്ന്യോഽപി ഭഗവാൻ രാമഃ കമലലോചനഃ
ആഗാമിന്യന്തരേ രാജൻ വർത്തയിഷ്യതി വൈ ബൃഹൽ. 25
ആസ്തേഽദ്യാപി മഹേന്ദ്രാദ്രൌ ന്യസ്തദണ്ഡഃ പ്രശാന്തധീഃ
ഉപഗീയമാനചരിതഃ സിദ്ധഗന്ധർവ്വചാരണൈഃ 26
ഏവം ഭൃഗുഷു വിശ്വാത്മാ ഭഗവാൻ ഹരിരീശ്വരഃ
അവതീര്യ പരം ഭാരം ഭുവോഽഹൻ ബഹുശോ നൃപാൻ. 27
ഗാധേരഭൂന്മഹാതേജാഃ സമിദ്ധ ഇവ പാവകഃ
തപസാ ക്ഷാത്രമുൽസൃജ്യ യോ ലേഭേ ബ്രഹ്മവർച്ചസം. 28
വിശ്വാമിത്രസ്യ ചൈവാസൻ പുത്രാ ഏകശതം നൃപ
മധ്യമസ്തു മധുച്ഛന്ദാ മധുച്ഛന്ദസ ഏവ തേ. 29
പുത്രം കൃത്വാ ശുനഃശേപം ദേവരാതം ച ഭാർഗ്ഗവം
ആജീഗർത്തം സുതാനാഹ ജ്യേഷ്ഠ ഏഷ പ്രകല്പ്യതാം. 30
യോ വൈ ഹരിശ്ചന്ദ്രമഖേ വിക്രീതഃ പുരുഷഃ പശുഃ
സ്തുത്വാ ദേവാൻ പ്രജേശാദീൻ മുമുചേ പാശബന്ധനാൽ. 31
യോ രാതോ ദേവയജനേ ദേവൈർഗ്ഗാധിഷു താപസഃ
ദേവരാത ഇതി ഖ്യാതഃ ശുനഃശേപഃ സ ഭാർഗ്ഗവഃ 32
യേ മധുച്ഛന്ദസോ ജ്യേഷ്ഠാഃ കുശലം മേനിരേ ന തൽ
അശപൽ താന്മുനിഃ ക്രുദ്ധോ മ്ലേച്ഛാ ഭവത ദുർജ്ജനാഃ 33
സ ഹോവാച മധുച്ഛന്ദാഃ സാർദ്ധം പഞ്ചാശതാ തതഃ
യന്നോ ഭവാൻ സംജാനീതേ തസ്മിംസ്തിഷ്ഠാമഹേ വയം. 34
ജ്യേഷ്ഠം മന്ത്രദൃശം ചക്രുസ്ത്വാമന്വഞ്ചോ വയം സ്മ ഹി
വിശ്വാമിത്രഃ സുതാനാഹ വീരവന്തോ ഭവിഷ്യഥ. 35
യേ മാനം മേഽനുഗൃഹ്ണന്തോ വീരവന്തമകർത്ത മാം. 36

ഇത്ഥംവിലപിച്ചുപിന്നെപ്പിതൃതനു
കാത്തുകൊൾവാൻ സഹജാതരെയേൽപ്പിച്ചു
ക്ഷിപ്രം കരത്തിൽ പരശുവായുധമെട്ട-
ത്തിപ്പൊഴാക്ഷത്രിയ വംശംമുടിക്കുവൻ
എന്നുമനസ്സിൽ ദൃഢമായുറപ്പിച്ചു
മന്ദേതരംതനിയേ തിരിച്ചീടിനാൻ. 16
ഘോരമാംബ്രാഹ്മണഹത്യ നിമിത്തമായ്
പാരമശ്രീകമായിബ്ഭവിച്ചുള്ളതാം
പേരാന്നമാഹിഷ്മതിയിലെത്തിക്കാർത്ത-
വീര്യാജ്ജുനനന്ദനർതൻ ശിരസ്സുകൾ
ഖണ്ഡിച്ചുകൂട്ടിയതുകളെക്കൊണ്ടങ്ങൊ-
ന്നതമായഗിരിചമച്ചീടിനാൻ 17
തദ്രുധിരത്താൽ ദ്വിജഭക്തിഹീനക്ക
ചിത്തഭയപ്രദമാകും നദിയെയും
അഞ്ചാതെ രക്താദകത്താൽ സ്യമന്താഭി-
പഞ്ചകത്തിൽത്തീർത്തു പഞ്ചഹ്രദത്തെയും
ക്ഷത്രിയവംശമശേഷമന്യായമാം
കൃത്യങ്ങളാലെ ദൃഷിച്ചൊരീവേളയിൽ
ഏവംപിതൃവധം ഹേതുവാക്കിദ്ധര-
മൂവേഴവട്ടം[1]അക്ഷത്രമാക്കീടിനാൻ. 18-19
ഭിന്നംപിതൃശിരസ്സാൻശരീരത്തൊ-
ടൊന്നിച്ചുചേർത്തഖിലാമർത്യമൂർത്തിയായ്
സർവാത്മകനായ ദേവനെയഗ്നിയിൽ
സർവാത്മഭാവത്തൊടും യജിച്ചീടിനാൻ. 20
ഹോതാവിനായ് പൂർവദിഗ്ഭുവിഭാഗവും
ധാതാവിനായഥ ദക്ഷിണദേശവും
അദ്ധ്വര്യുവിന്നായപരദിക്കുംനൽകി-
യുത്തരദേശമുദ്ഗാതാവിനുമവൻ. 21
അന്യക്കവാന്തരദിക്കുകളിൽപ്പെട്ടം
മന്നുമക്കശ്യപനായ് മധ്യദേശവും
ശ്രേഷ്ഠോപദേഷ്ടാവിനായ്യാവത്തത്തെയും
ശിഷ്ടമെല്ലാം സദസ്യക്കമേകീടിനാൻ. 22
പിന്നെയാബ്രഹ്മനദിയാം സരസ്വതി-
തന്നിൽ വ്രതാന്തിമസ്നാനംകഴിച്ചവൻ
ദുഷ്കൃതമാകെയകററി [2]യഭ്രൌഘനിർ-
മ്മുക്തനാമക്കൻകണക്കുവിളങ്ങിനാൻ. 23
ആ ജമദഗ്നിചൈതന്യ സ്മൃതിചിഹ്ന-
തേജശ്ശരീരയുതനായനന്തരം
സപ്തർഷിമാരിലേഴാമനായ്രാമനാ-
ലഭ്യച്ചിതനായ് പരിലസിച്ചീടിനാൻ. 24
ഹേ മന്നവാ! വരും മന്വന്തരത്തിലീ-
രാമനും വേദപ്രചാരകനായിട്ടും 25
സന്യസ്തദണ്ഡനായിട്ടുമ്മഹേന്ദ്രാദ്രി-
തന്നിൽ പ്രശാന്തനായ്വാഴുന്നിതിപ്പൊഴും
കീർത്തിച്ചിട്ടുന്നുണ്ടു ചാരണഗന്ധർവ-
സിദ്ധഗണം തച്ചരിതം നിരന്തരം. 26

ഈശനായ് ഭക്തസന്താപാപഹാരിയായ്
വിശ്വാത്മകനാം മഹാവിഷ്ണുവീവിധം
ഭാർഗ്ഗവവംശത്തിൽവന്നു പിറന്നില-
യ്ക്കുഭരമായ്ഭവിച്ചഭൂപാലരെ
ഒക്കെയും സംഹരിച്ചുർവിക്കുളവായ
ദുഃഖമൊഴിച്ചീടിനാൻ കുരുപുംഗവാ! 27
ഗാഥിയിൽനിന്നു ജ്വലദഗ്നിയെന്നപോൽ
ജാതനായ്തേജസ്വിയാം കുശികാത്മജൻ
ചെമ്മേ തപസ്സിനാൽ ക്ഷത്രിയത്വം വിട്ടു
ബ്രാഹ്മണതേജസ്സിയന്നു ശോഭിച്ചിതു 28
പുത്രനവന്നു ശതമുളവായതിൽ
മധ്യമൻപേർ മധുഛന്ദസ്സതാകയാൽ
അന്യതനയരേയുംവിളിപ്പൂമധു
ഛന്ദസ്സുകളെന്നു ലോകരശേഷവും. 29
പിന്നെബ്ഭൃഗുവംശജനായജീഗർത്ത-
നന്ദനനായ് ദേവരാതാപരാഖ്യനായ്-
മിന്നുംശുനശ്ശേഫനെ ജ്യേഷ്ഠനായ്ത്തന്നെ-
യെണ്ണുവിൻ സുതരോടുചൊന്നാൻ കുശികജൻ 30
പുത്രവാത്സല്യം വെടിഞ്ഞച്ഛനമ്മമാർ
മുററുംഹരിശ്ചന്ദ്രയജ്ഞഗോവാകുവാൻ
വിററാരവനെ,യവനംസ്തുതികളാൽ
തെററെന്നജാദികളെ പ്രസാദിപ്പിച്ചു
പാശബന്ധങ്ങളിൽനിന്നുവിമോചന-
മാശു സാധിച്ചു രക്ഷിച്ചുതൻപ്രാണനെ 31
ദേവയജനത്തിൽ വിണ്ണവർതുഷ്ടരായ്
ജീവസംരക്ഷണം ചെയ്തതുകാരണം
ദേവരാതാഖ്യപുലരുംഭൃഗുവംശ്യ-
സർവപ്രധാനനാം താപസനാണിവൻ. 32
ജ്യേഷ്ഠനായ് വയ്ക്കിനിവനെയെന്നച്ഛൻെറ
ശാഠ്യമപ്പുത്രരിൽ പൂർവജരൻപതും
ഒട്ടുമനുസരിയ്ക്കായ്കയാൽ രുഷ്ടനായ്
"ദുഷ്ടരേ! മ്ലേച്ഛരായ്ത്തീർന്നീടുവിൻ
നിങ്ങൾ." 33
എന്നമ്മുനിയവരെശ്ശപിച്ചാൻ, മധു
ഛന്ദസ്സുതാനുമിതരതനൂജരും
വന്നുചൊന്നാർ, "പിതാവേ! ഭവദാജ്ഞയെ-
യെന്നുമനുസരിക്കാംഞങ്ങ"ളെന്നുടൻ. 34
ജ്യേഷ്ഠനായ് മന്ത്രവിത്താം ശുനശ്ശേഫനെ
സ്പഷ്ടമായംഗീകരിച്ചാരവർ തദാ
'അങ്ങയെജ്യേഷ്ഠനാക്കിപ്പിന്തുടന്നിടാം
ഞങ്ങ,ളെന്നങ്ങവനോടും കഥിച്ചിതു.
അപ്പുത്രരോടു വിശ്വാമിത്രനോതിനാ-
"നിപ്പൊഴെൻമാനത്തെ രക്ഷിച്ചുനിങ്ങളും
വീരപുമാനാക്കിയെന്നെയതിനാലെ
വീരതനയർ നിങ്ങൾക്കുളവായിട്ടും. 35-36

1 ക്ഷത്രിയനില്ലാത്തതു്   2 മേഘസമൂഹത്തിൽനിന്നു മോചിച്ചവൻ

ഏഷ വഃ കുശികാ വീരോ ദേവരാതസ്തമന്വീത
അന്യേ ചാഷ്ടകഹാരീതജയക്രതുമദാദയഃ 37
ഏവം കൗശികഗോത്രം തു വിശ്വാമിത്രൈഃ പൃഥഗ്വിധം
പ്രവരാന്തരമാപന്നം തദ്ധി ചൈവം പ്രകല്പിതം. 38

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ഷോഡശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7894 നവമസ്കന്ധേ ശ്ലോകാഃ 636

## സപ്തദശോഽധ്യായഃ

ശ്രീശുക ഉവാച

യഃ പുരൂരവസഃ പുത്ര ആയുസ്തസ്യാഭവൻ സുതാഃ
നഹുഷഃ ക്ഷത്രവൃദ്ധശ്ച രജീ രംഭശ്ച വീര്യവാൻ. 1
അനേനാ ഇതി രാജേന്ദ്ര ശൃണു ക്ഷത്രവൃധോഽന്വയം
ക്ഷത്രവൃദ്ധസുതസ്യാസൻ സുഹോത്രസ്യാത്മജാസ്ത്രയഃ 2
കാശ്യഃ കുശോ ഗൃത്സമദ ഇതി ഗൃത്സമദാദഭൂൽ
ശുനകഃ ശൗനകോ യസ്യ ബഹ്വൃചപ്രവരോ മുനിഃ 3
കാശ്യസ്യ കാശിസ്തൽപുത്രോ രാഷ്ട്രോ ദീർഘതമഃ പിതഃ
ധന്വന്തരിർദ്ദൈർഘതമ ആയുർവ്വേദപ്രവർത്തകഃ 4
യജ്ഞഭുഗ്വാസുദേവാംശഃ സ്മൃതമാത്രാർത്തിനാശനഃ
തൽപുത്രഃ കേതുമാനസ്യ ജജ്ഞേ ഭീമരഥസ്തതഃ 5
ദിവോദാസോ ദ്യുമാംസ്തസ്മാൽ പ്രതർദ്ദന ഇതി സ്മൃതഃ
സ ഏവ ശത്രുജിദ്വത്സ ഋതധ്വജ ഇതീരിതഃ
തഥാ കുവലയാശ്വേതി പ്രോക്തോഽലർക്കാദയസ്തതഃ 6
ഷഷ്ടിവർഷസഹസ്രാണി ഷഷ്ടിവർഷശതാനി ച
നാലർക്കാദപരോ രാജൻ മേദിനീം ബുഭുജേ യുവാ. 7
അലർക്കാൽ സന്തതിസ്തസ്മാൽ സുനീഥോഽഥ സുകേതനഃ
ധർമ്മകേതുഃ സുതസ്തസ്മാൽ സത്യകേതുരജായത. 8
ധൃഷ്ടകേതുഃ സുതസ്തസ്മാൽ സുകുമാരഃ ക്ഷിതീശ്വരഃ
വീതിഹോത്രസ്യ ഭർഗ്ഗോഽതോ ഭാർഗ്ഗഭൂമിരഭൂന്നൃപഃ 9
ഇതീമേ കാശയോ ഭൂപാഃ ക്ഷത്രവൃദ്ധാന്വയായിനഃ 10
രംഭസ്യ രഭസഃ പുത്രോ ഗംഭീരശ്ചാക്രിയസ്തതഃ
തസ്യ ക്ഷേത്രേ ബ്രഹ്മ ജജ്ഞേ ശൃണു വംശമനേനസഃ 11
ശുദ്ധസ്തതഃ ശുചിസ്തസ്മാൽ ത്രികകുദ്ധർമ്മസാരഥിഃ
തതഃ ശാന്തരയോ ജജ്ഞേ കൃതകൃത്യഃ സ ആത്മവാൻ. 12
രജേഃ പഞ്ചശതാന്യാസൻ പുത്രാണാമമിതൗജസാം
ദേവൈരഭ്യർത്ഥിതോ ദൈത്യാൻ ഹത്വേന്ദ്രായാദദാദ്ദിവം. 13
ഇന്ദ്രസ്തസ്മൈ പുനർദ്ദത്ത്വാ ഗൃഹീത്വാ ചരണൗ രജേഃ
ആത്മാനമർപ്പയാമാസ പ്രഹ്ലാദാദ്യരിശങ്കിതഃ 14
പിതര്യുപരതേ പുത്രാ യാചമാനായ നോ ദദുഃ
ത്രിവിഷ്ടപം മഹേന്ദ്രായ യജ്ഞഭാഗാൻ സമാദദുഃ 15
ഗുരുണാ ഹൂയമാനേഽഗ്നൗ ബലഭിത്തനയാൻ രജേഃ
അവധീദ്ഭ്രംശിതാൻ മാർഗ്ഗാന്ന കശ്ചിദവശേഷിതഃ 16
കുശാൽ പ്രതിഃ ക്ഷാത്രവൃദ്ധാൽ സഞ്ജയസ്തത്സുതോ ജയഃ
തതഃ കൃതഃ കൃതസ്യാപി ജജ്ഞേ ഹര്യവനോ നൃപഃ 17

വീരനാമിദ്ദേവരാതനെന്നിങ്ങളും
വേറായ്കരുതാതനുഗമിച്ചീടുവിൻ
പുത്രഭാവത്തിലിവനെ വരിച്ചുഞാ''-
നിത്രയുംചൊല്ലിയനുഗ്രഹിച്ചാൻ മുനി.
അന്യരായഷ്ടകൻ, ഹാരീതകൻജീവ-
നെന്നിവരേയും ക്രതുമാനെയുമഥ
നന്ദനരാക്കിയംഗീകരിച്ചീടിനാ-
നന്നതനായ വിശ്വാമിത്രമാമുനി. 37

ഇത്ഥമക്കൗശികഗോത്രം കുശികജ-
പുത്രർനിമിത്തം പലവിധമായിതു
ആ ദേവരാതനെ മുഖ്യനാക്കീടിന-
ഫേതുവാലന്യപ്രധാനവുമായിതു. 38

---

## അദ്ധ്യായം 17

### ശ്രീശുകൻ പറഞ്ഞു

മന്നൻപുരൂരവസ്സിൻ പുത്രനായുസ്സു-
തന്നുടെയാത്മജന്മാരായ്നഹുഷനും
ക്ഷത്രവൃദ്ധൻ,വീര്യവാനാം രജീരംഭ-
നിത്തരംമൂന്നുപേരുത്ഭവിച്ചീടിനാർ. 1

പിന്നനേനസ്സും പുരൂരവസ്സിൻപുത്ര-
നെന്നോർക്ക,കേളിനി ക്ഷത്രവൃദ്ധാന്വയം
ക്ഷത്രവൃദ്ധാത്മജനായ സുഹോത്രനു-
പുത്രർ കാശ്യൻ,കുശൻ,ഗൃത്സമദാഖ്യനും. 2

മൂന്നുപേരാണതിൽ ഗൃത്സമദൻതന്റെ
നന്ദനനത്രേ ശുനകനെന്നുള്ളവൻ
നാനാതരമെഴുമൃക്കുകളിൽപടു
ശൌനകമാമുനിയാണു തദാത്മജൻ. 3

കാശ്യസുതൻകാശി,രാഷ്ട്രൻ തദാത്മജൻ
തത്സുതൻദീർഘതമസ്സെന്നുവിശ്രുതൻ
മേദിനീശാ! തദീയാത്മജൻതാനായു
ർവ്വേദപ്രചാരകനായ ധന്വന്തരി. 4

വാസുദേവാംശമാമീമഹാത്മാവിനെ-
സംസ്മരിച്ചാലുടൻ രോഗംശമിച്ചിടും
ഈദിവ്യനദ്ധ്വരഭുക്കാണു, തത്സുതൻ
കേതുമാൻ, ഭീമരഥനാംതദാത്മജൻ. 5

ഭീമരഥാത്മജനാണു ദിവോദാസ-
നാമകൻതത്തനയൻ ദ്യുമാനെന്നവൻ
ശത്രുജിത്തെന്നുമൃതദ്ധ്വജനെന്നുംപ്ര-
തർദ്ദനനെന്നുംകുവലയാശ്വനുമെന്നും
നാനാഭിധാനങ്ങളുണ്ടായവന്നുതൽ-
സൂനുക്കളത്രേയലർക്കൻ തുടങ്ങിയോർ. 6

പിന്നെയറുപത്തിയാറായിരമാണ്ടു
മന്നലർക്കൻവാണുതാരുണ്യയുക്തനായ്
അന്യനായന്നൊരു ഭൂപാലനിദ്ധരാ-
മണ്ഡലംതന്നിലുണ്ടായിരുന്നില്ലതാൻ. 7

സന്തതിയെന്നാണലർക്കപുത്രനുപേർ,
സന്തതീസൂനു സുനീഥാഭിധാനനാം.
തത്പുത്രനാകും സുകേതനൻതന്നിൽനി-
ന്നുൽഭൂതനായ് ധർമ്മകേതു,തന്നന്ദനൻ. 8

സത്യകേത്വാഖ്യ,നവനിൽനിന്നും ധൃഷ്ട-
കേതുവും തത്സുതനായ്സുകുമാരനും
തല്പുത്രനാംവീതിഹോത്രനു,ഭർഗ്ഗനു-
മപ്ഭർഗ്ഗനുഭാർഗ്ഗഭൂമിയും പുത്രരായ്. 9

കാശീസുതരിവരാക്ഷത്രവൃദ്ധന്റെ
വംശജന്മാരെന്നറിക നരേശ്വരാ! 10

പിന്നെ രഭസൻ ഗഭീരനെന്നിങ്ങനെ
നന്ദനരുണ്ടായി രംഭനുരണ്ടുപേർ
ആ രഭസൻറെസുതനാം ക്രതുവിന്റെ
ഭാര്യയിലാം ദ്വിജവംശമുണ്ടായതും. 11

ചൊല്ലാമനേനസ്സുതൻ കുലം ശുദ്ധനെ-
ന്നുള്ളോൻതദാത്മജൻ, തത്സുതനാംശുചി
പോറ്റളമശ്ശുചിതൻതനയൻധർമ്മ
സാരഥിനാമമെഴും ത്രികകുപ്പുതാൻ
ശാന്തനായാത്മവാനായ്കൃതകൃത്യനാം
ശാന്തരയനാണവനുടെ നന്ദനൻ 12

വിക്രമശാലികളായീടുമഞ്ഞൂറു-
മക്കളുണ്ടായ്‌രജിഭൂപതിക്കായവർ
വിണ്ണവരർത്ഥിക്കയാലെദനുജരെ
ച്ചെന്നു നശിപ്പിച്ചുവിണ്ണിന്ദ്രനേകിനാർ 13

എങ്കിലും പ്രഹ്ളാദനാദിശത്രുക്കളെ
ശങ്കിച്ചുവീണ്ടും രജിതൻപദാംബുജം
കുപ്പിത്രിദിവമവനെയേല്പിച്ചിത-
സ്വപ്പതി,യാത്മാവിനെയുമപ്പിച്ചിതേ. 14

മൃത്യുവശഗതനായ്‌രജി,യിന്ദ്രന-
പ്പുത്രരോടായ്‌വിണ്ണിരന്നീടിലുമവർ
സ്വീകരിച്ചില്ലതു, യജ്ഞഭാഗത്തെയും
നാകികൾക്കേകാതെ താനേഭുജിച്ചിതു. 15

ദേവഗുരുവരൻ ഹോമംനടത്തവേ
ദേവാധിപൻ ധർമ്മമാർഗ്ഗവിഭ്രഷ്ടരാം
അന്നരപാലസുതരെ ഹോമാഗ്നിയി-
ലൊന്നൊഴിയാതിട്ടു കൊന്നൊടുക്കീടിനാൻ. 16

ക്ഷത്രവൃദ്ധാത്മജനാംകുശൻ തന്നുടെ
പുത്രൻ പ്രതി,തത്തനയനാം സഞ്ജയൻ
തൽപുത്രനത്രേ ജയൻ, തൽസുതൻകൃത-
നൽഭൂതനായിതവന്നു ഹര്യശ്വകൻ, 17

സഹദേവസ്തതോ ഭീമോ ജയസേനസ്തു തത്സുതഃ
സങ്കൃതിസ്തസ്യ ച ജയഃ ക്ഷത്രധർമ്മാ മഹാരഥഃ
ക്ഷത്രവൃദ്ധാന്വയാ ഭൂപാഃ ശൃണു വംശം ച നാഹുഷാൽ. 18

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ചന്ദ്രവംശാനുവർണ്ണനേ സപ്തദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7912 നവമസ്കന്ധേ ശ്ലോകാഃ 654

---

# അഷ്ടാദശോഽധ്യായഃ

**ശ്രീശുക ഉവാച**

യതിര്യയാതിഃ സംയാതിരായതിർവിയതിഃ കൃതിഃ
ഷഡിമേ നഹുഷസ്യാസന്നിന്ദ്രിയാണീവ ദേഹിനഃ 1
രാജ്യം നൈച്ഛദ്യതിഃ പിത്രാ ദത്തം തത്പരിണാമവിൽ
യത്ര പ്രവിഷ്ടഃ പുരുഷ ആത്മാനം നാവബുധ്യതേ. 2
പിതരി ഭ്രംശിതേ സ്ഥാനാദിന്ദ്രാണ്യാ ധർഷണാദ്ദ്വിജൈഃ
പ്രാപിതേഽജഗരത്വം വൈ യയാതിരഭവന്നൃപഃ 3
ചതസൃഷ്വാദിശദ്ദിക്ഷു ഭ്രാതൄൻ ഭ്രാതാ യവീയസഃ
കൃതദാരോ ജഗോപോർവ്വീം കാവ്യസ്യ വൃഷപർവ്വണഃ 4

**രാജോവാച**

ബ്രഹ്മർഷിർഭഗവാൻ കാവ്യഃ ക്ഷത്രബന്ധുശ്ച നാഹുഷഃ
രാജന്യവിപ്രയോഃ കസ്മാദ്വിവാഹഃ പ്രതിലോമകഃ 5

**ശ്രീശുക ഉവാച**

ഏകദാ ദാനവേന്ദ്രസ്യ ശർമ്മിഷ്ഠാ നാമ കന്യകാ
സഖീസഹസ്രസംയുക്താ ഗുരുപുത്ര്യാ ച ഭാമിനീ. 6
ദേവയാന്യാ പുരോദ്യാനേ പുഷ്പിതദ്രുമസങ്കുലേ
വ്യചരൽ കളഗീതാളിനളിനീപുളിനേഽബലാ. 7
താ ജലാശയമാസാദ്യ കന്യാഃ കമലലോചനാഃ
തീരേ ന്യസ്യ ദുകൂലാനി വിജഹ്രുഃ സിഞ്ചതീർമ്മിഥഃ 8
വീക്ഷ്യ വ്രജന്തം ഗിരിശം സഹ ദേവ്യാ വൃഷസ്ഥിതം
സഹസോത്തീര്യ വാസാംസി പര്യധുർവ്രീഡിതാഃ സ്ത്രിയഃ 9
ശർമ്മിഷ്ഠാജാനതീ വാസോ ഗുരുപുത്ര്യാഃ സമവ്യയൽ
സ്വീയം മത്വാ പ്രകുപിതാ ദേവയാനീദമബ്രവീൽ. 10
അഹോ നിരീക്ഷ്യതാമസ്യാ ദാസ്യാഃ കർമ്മ ഹ്യസാമ്പ്രതം
അസ്മദ്ധാര്യം ധൃതവതീ ശുനീവ ഹവിരധ്വരേ. 11
യൈരിദം തപസാ സൃഷ്ടം മുഖം പുംസഃ പരസ്യ യേ
ധാര്യതേ യൈരിഹ ജ്യോതിഃ ശിവഃ പന്ഥാശ്ച ദർശിതഃ 12
യാൻ വന്ദന്ത്യുപതിഷ്ഠന്തേ ലോകനാഥാഃ സുരേശ്വരാഃ
ഭഗവാനപി വിശ്വാത്മാ പാവനഃ ശ്രീനികേതനഃ 13
വയം തത്രാപി ഭൃഗവഃ ശിഷ്യോഽസ്യാ നഃ പിതാസുരഃ
അസ്മദ്ധാര്യം ധൃതവതീ ശൂദ്രോ വേദമിവാസതീ. 14
ഏവം ശപന്തീം ശർമ്മിഷ്ഠാ ഗുരുപുത്രീമഭാഷത
രുഷാ ശ്വസന്ത്യുരംഗീവ ധർഷിതാ ദഷ്ടദച്ഛദാ. 15
ആത്മവൃത്തമവിജ്ഞായ കത്ഥസേ ബഹു ഭിക്ഷുകി
കിം ന പ്രതീക്ഷസേഽസ്മാകം ഗൃഹാൻ ബലിഭുജോ യഥാ. 16
എവംവിധൈഃ സുപരുഷൈഃ ക്ഷിപ്ത്വാഽഽചാര്യസുതാം സതീം
ശർമ്മിഷ്ഠാ പ്രാക്ഷിപൽ കൂപേ വാസ ആദായ മന്യുനാ. 17
തസ്യാം ഗതായാം സ്വഗൃഹം യയാതിർമ്മൃഗയാം ചരൻ
പ്രാപ്തോ യദൃച്ഛയാ കൂപേ ജലാർത്ഥീ താം ദദർശ ഹ. 18

ഹര്യ്യശ്വകജൻ സഹദേവനു പുത്ര-
നായ ഭീമന്നുജയസേനനാത്മജൻ.
സംകൃതിയത്രേ ജയസേനജൻ, ജയൻ
സംകൃതീനന്ദനനെന്നും ധരിക്കുക.
എന്നുമാക്ഷാത്രധർമ്മത്തിലലംനിഷ്ഠ-
യാന്നമഹാരഥനായിരുന്നുജയൻ.
ക്ഷത്രവൃദ്ധാന്വയജാതരാണിച്ചൊന്ന
പൃഥ്വീശർ,ചൊൽവനിനി നഹുഷാന്വയം. 18

---

## അദ്ധ്യായം 18

**ശ്രീശുകൻ പറഞ്ഞു**

നന്ദനഷൾക്കം നഹുഷന്നുളവായി-
തിന്ദ്രിയൌഘം ശരീരിക്കെന്നപോലവേ
പേർയതിപിന്നെയയാതിസംയാതിയു-
മായതിയും വിയതിയുംകൃതിയുമാം 1
മൂത്തതനൂജൻ യതിയപ്പിതാവിനാൽ
ദത്തമാംരാജ്യമിച്ഛിച്ചില്ല തെല്ലുമേ
തത്പരിണാമമറിഞ്ഞിരുന്നാവൻ
തത്പ്രവിഷ്ടന്നാത്മബോധമുണ്ടായിടാ. 2
ഇന്ദ്രാണിയെയാഗ്രഹിക്കയാൽ ബ്രാഹ്മണ-
വൃന്ദത്തിനാൽ നഹുഷൻ ഭ്രഷ്ടനായുടൻ
ശാപംനിമിത്തമജഗരമാകവേ,
ഭൂപതിയായാൻ യയാതിയാം നന്ദനൻ. 3
നാലുദിക്കുംഭരിച്ചീടാൻ കനിഷ്ഠരാം
നാലുസഹോദരന്മാരെ നിയോഗിച്ചു
ശുക്രൻെറയും വൃഷപർവ്വാവുതൻെറയും
ചൊൽക്കൊണ്ടകന്യകമാരെയുംവേട്ടഥ
സർവഭൂമിക്കുമേകാധിപനായ് ശരി-
ക്കുർവീപരിപാലനംചെയ്യുവാണിതു. 4

**രാജാവു പറഞ്ഞു**

ബ്രഹ്മർഷിയല്ലയോശുക്രൻയയാതിയാ-
മമ്മഹീപാലകൻ ക്ഷത്രിയനല്ലയോ
ബ്രാഹ്മണകന്യയെക്ഷത്രിയൻവേൾപ്പതു
സമ്മതിക്കപ്പെടാവുന്നതോ മാമുനേ!
ഇതുനാളുംനടപ്പില്ലാത്തഭൂസുര-
ക്ഷത്രിയബന്ധംഭവിച്ചതുമെങ്ങിനെ? 5

**ശ്രീശുകൻ പറഞ്ഞു**

ആയിരമാളികളൊത്തുഗുരുപുത്രി-
യായീടുമാ ദേവയാനിയുമായ്മുദാ
ദൈത്യരാജാത്മജശർമ്മിഷ്ഠയേകദാ
പൂത്തതരുക്കൾതിങ്ങുംപുരവാടിയിൽ
ചാരുഭൃംഗസ്വനംചേരും സരോജിനീ-
തീരത്തിലങ്ങനെ സഞ്ചരിച്ചീടിനാൽ. 6-7

അംബുജലോചനമാരവരേവരു-
മംബരംതീരത്തഴിച്ചുവച്ചക്ഷണം
അത്തടാകത്തിലിറങ്ങിവെള്ളംതെററി-
വീഴ്ത്തിപ്പരസ്പരം കേളിയാടീടിനാർ 8
പാർവതീദേവിയുമായ് ഭഗവാൻശിവ
നാവഴിയേ [1] വൃഷവാഹനസംസ്ഥനായ്
ആഗമിക്കുന്നതുകണ്ടവർ ലജ്ജിച്ചു
വേഗംകരയേറി വസ്ത്രംധരിച്ചിതേ. 9
ശർമ്മിഷ്ഠയാവെമ്പലിൽദേവയാനിത-
ന്നംബരം മാറിയെടുത്തണ്ടുടുത്തിതു
ആയതുകണ്ടുഗുരുസുതകോപിഷ്ഠ-
യായീവിധം കടുവാക്യങ്ങളോതിനാൾ: 10
"കഷ്ടമഹോ! കാണ്മിനെൻദാസിയാമിവൾ
കാട്ടീയധാർഷ്ട്യമിതിന്നുമാലോകരേ!
പട്ടിയമർത്ത്യഹവിസ്സു ഹരിച്ചിട്ടം-
മട്ടെൻ വസനമെടുത്തുടുത്താളിവൾ. 11
ഇപ്രപഞ്ചം തപശ്ശക്തിയാലാരുതാൻ-
തീർപ്പ്,താരാണപ്പരൻപുമാൻതൻമുഖം,
ബ്രഹ്മപ്രകാശം ധരിക്കുന്നതാരവാൻ,
സന്മാർഗ്ഗമാരുകാട്ടുന്നു ജനങ്ങളെ 12
നേരസുരേശരും ലോകനാഥന്മാരു-
മാരെയാംവന്നു വന്ദിപ്പതുനിത്യവും,
പാവനനായ്ജഗദാത്മാവുമാം രമാ
ദേവീനിലയനും വന്ദിപ്പതാരെയാം. 13
ആ വിപ്രരിൽ വിശേഷിച്ചുഭൃഗുവംശ-
ഭൂവെൻജനക,നിവിളസുരാത്മജ
ദൈത്യനവനസ്മദീയശിഷ്യൻ.മഹാ-
ധൂർത്തയസതിയിവൾ, പാർത്തുകാണുവിൻ.
ഞങ്ങൾധരിക്കേണ്ട ശുദ്ധമാംവസ്ത്രമീ-
യംഗന യാൻ,ശൂദ്രൻവേദമെന്നപോൽ. 14
കയ്യുംകണക്കുമററിങ്ങനെഭർത്സനം
ചെയ്യും ഗുരുസുതതന്നെ നിന്ദിച്ചുടൻ
ചുണ്ടുകടിച്ചുപിടിച്ചുരഗിക്കൊത്തു
വീണ്ടുംശ്വസിച്ചുശർമ്മിഷ്ഠചൊല്ലീടിനാൾ. 15
"ഭിക്ഷുകീ! നിന്ചരിതങ്ങളോക്കാതൊരു-
ലക്ഷ്യമററൊന്തൊക്കെയോ പുലമ്പുന്നു നീ
കാക്കകളെപ്പോലെയസ്മദ്ഗൃഹങ്ങളിൽ
ലാക്കിനു കാലംകഴിപ്പുവല്ലല്ലി നീ?" 16
രുഷ്ടയായ്ശർമ്മിഷ്ഠയേവം പരുഷവാ-
ക്കൊട്ടേറെയോതിസ്സതീദേവയാനിയെ
പെട്ടെന്നുവസ്ത്രമുരിഞ്ഞെടുത്തിട്ടൊരു-
പൊട്ടക്കിണറുതന്നുള്ളിലായ് തള്ളിനാൾ. 17
ആയവൾ ഗേഹംഗമിക്കെ,യയാതിയും
നായാടി ദാഹാർത്തനായ്ക്കൂപസന്നിധി
യാദൃച്ഛികംവന്നുനോക്കവേകണ്ടിത-
ശ്ശാതോദരിയതിൽ വീണുകിടപ്പതായ്. 18

---

[1] കാളയാകുന്ന വാഹനത്തിലിരിക്കുന്നവൻ

ദത്വാ സ്വമുത്തരം വാസസ്തസ്യൈ രാജാ വിവാസസേ
ഗൃഹീത്വാ പാണിനാ പാണിമുജ്ജഹാര ദയാപരഃ 19
തം വീരമാഹൌശനസീ പ്രേമനിർഭരയാ ഗിരാ
രാജംസ്ത്വയാ ഗൃഹീതോ മേ പാണിഃ പരപുരഞ്ജയ
ഹസ്തഗ്രാഹോഽപരോ മാ ഭൂദ് ഗൃഹീതായാസ്ത്വയാ ഹി മേ 20
ഏഷ ഈശകൃതോ വീര സംബന്ധോ നൌ ന പൌരുഷഃ
യദിദം കൂപമഗ്നായാ ഭവതോ ദർശനം മമ. 21
ന ബ്രാഹ്മണോ മേ ഭവിതാ ഹസ്തഗ്രാഹോ മഹാഭുജ
കചസ്യ ബാർഹസ്പത്യസ്യ ശാപാദ്യമശപം പുരാ. 22
യയാതിരനഭിപ്രേതം ദൈവോപഹൃതമാത്മനഃ
മനസ്തു തദ്ഗതം ബുദ്ധ്വാ പ്രതിജഗ്രാഹ തദ്വചഃ 23
ഗതേ രാജനി സാ വീരേ തത്ര സ്മ രുദതീ പിതുഃ
ന്യവേദയൽ തതഃ സർവ്വമുക്തം ശർമ്മിഷ്ഠയാ കൃതം. 24
ദുർമ്മനാ ഭഗവാൻ കാവ്യഃ പൌരോഹിത്യം വിഗർഹയൻ
സ്തുവൻ വൃത്തിം ച കാപോതീം ദുഹിത്രാ സ യയൌ പുരാൽ. 25
വൃഷപർവ്വാ തമാജ്ഞായ പ്രത്യനീകവിവക്ഷിതം
ഗുരും പ്രസാദയൻ മൂർദ്ധ്നാ പാദയോഃ പതിതഃ പഥി. 26
ക്ഷണാർദ്ധമന്യുർഭഗവാൻ ശിഷ്യം വ്യാചഷ്ട ഭാർഗ്ഗവഃ
കാമോഽസ്യാഃ ക്രിയതാം രാജൻ നൈനാം ത്യക്തുമിഹോത്സഹേ.
തഥേത്യവസ്ഥിതേ പ്രാഹ ദേവയാനീ മനോഗതം
പിത്രാ ദത്താ യതോ യാസ്യേ സാനുഗാ യാതു മാമനു. 28
സ്വാനാം തൽ സങ്കടം വീക്ഷ്യ തദർത്ഥസ്യ ച ഗൌരവം
ദേവയാനീം പര്യചരൽ സ്ത്രീസഹസ്രേണ ദാസവൽ. 29
നാഹുഷായ സുതാം ദത്ത്വാ സഹ ശർമ്മിഷ്ഠയോശനാ
തമാഹ രാജഞ്ഛർമ്മിഷ്ഠാമാധാസ്തല്പേ ന കർഹിചിൽ. 30
വിലോക്യൌശനസീം രാജഞ്ഛർമ്മിഷ്ഠാ സപ്രജാം ക്വചിൽ
തമേവ വവ്രേ രഹസി സഖ്യാഃ പതിമൃതൌ സതീ. 31
രാജപുത്ര്യാർത്ഥിതോഽപത്യേ ധർമ്മം ചാവേക്ഷ്യ ധർമ്മവിൽ
സ്മരഞ്ഛുക്രവചഃ കാലേ ദിഷ്ടമേവാഭ്യപദ്യത. 32
യദും ച തുർവ്വസും ചൈവ ദേവയാനീ വ്യജായത
ദ്രുഹ്യും ചാനും ച പൂരും ച ശർമ്മിഷ്ഠാ വാർഷപർവ്വണീ. 33
ഗർഭസംഭവമാസുര്യാ ഭർത്തുർവ്വിജ്ഞായ മാനിനീ
ദേവയാനീ പിതുർഗ്ഗേഹം യയൌ ക്രോധവിമൂർച്ഛിതാ. 34
പ്രിയാമനുഗതഃ കാമീ വചോഭിരുപമന്ത്രയൻ
ന പ്രസാദയിതും ശേകേ പാദസംവാഹനാദിഭിഃ 35
ശുക്രസ്തമാഹ കുപിതഃ സ്ത്രീകാമാനൃതപൂരുഷ
ത്വാം ജരാ വിശതാം മന്ദ വിരൂപകരണീ നൃണാം. 36

യയാതിരുവാച

അതൃപ്തോഽസ്മ്യദ്യ കാമാനാം ബ്രഹ്മൻ ദുഹിതരി സ്മ തേ
വ്യത്യസ്യതാം യഥാകാമം വയസാ യോഽഭിധാസ്യതി. 37

തന്നുത്തരീയത്തെനഗ്നയായീടുമ-
ത്തന്വീമണിക്കതിലിട്ടുകൊടുത്തുടൻ
ചെന്നുതൻപാണികളാൽ പിടിച്ചേററിനാ-
നന്നതകാരുണ്യവാനന്നരേശ്വരൻ 19
ആമഹാവീരനോടായ് ദേവയാനിയും
പ്രേമമയോക്തികളോതിനാളീവിധം:-
"അങ്ങുപിടിച്ചൊരിപ്പാണിയിൽ മററൊരാൾ
മംഗലാത്മൻ! പിടിക്കാനിടയാക്കൊലാ. 20
ഈശ്വരനിശ്ചയമാണിസ്സമാഗമം
സംശയമില്ല, നരകൃതമല്ലതാൻ
അല്ലെങ്കിലെങ്ങനെ കൂപനിമഗ്നഞാൻ
ദുർല്ലഭനാകും ഭവാനെവീക്ഷിച്ചിടും. 21
മുന്നമീഞാൻശപിച്ചോരു ബൃഹസ്പതീ-
നന്ദനനാംകചനെന്നെ ശപിക്കയാൽ
ബ്രാഹ്മണവംശജനാകുംവരനെയി-
ജ്ജന്മമെനിക്കു ലഭിക്കില്ല നിശ്ചയം" 22
തന്നഭിപ്രായത്തിനൊത്തതല്ലെങ്കില്ലു-
മിന്നിതു ദൈവികമായ്വന്നതെന്നതും.
അത്തന്വിയിൽതൻ മനസ്സുപതിഞ്ഞതും
പാർത്താവിധത്തിലനുസരിച്ചാൻ നൃപൻ 23
വീരൻ യയാതി പോയീടവേ താതന്റെ
ചാരത്തു തേങ്ങിക്കരഞ്ഞുകൊണ്ടങ്ങവൾ
ചെന്നുശർമ്മിഷ്ഠതൻ ദുർവാക്യമാകവേ
ചൊന്നാൾ കിണററിലവൾ തള്ളിയിട്ടതും. 24
ജ്ഞാനിയാം ശുക്രനതുകേട്ടു കോപിച്ചു
താനേവെറുത്താൻ പുരോഹിതജീവിതം
[1] ഉഞ്ഛവൃത്തിസ്തുതിപൂർവമവിടെനി-
ന്നഞ്ചാതെ പുത്രിയുമായിറങ്ങീടിനാൻ. 25
ആ വൃഷപർവാവറിഞ്ഞാൻ സ്വദേശികൻ
ദേവഗണത്തെത്തുണയ്ക്കുവാൻ പോവതായ്
പിമ്പേഗമിച്ചു വഴിയിൽ വച്ചമ്മുനി
തൻപദം കുപ്പിനാൻ തത്പ്രസാദത്തിനായ് 26
കോപമരനിമിഷം നില നില്ക്കാത്ത
താപസൻപിന്നന്നൃപനോടു ചൊല്ലിനാൻ
"എന്തിവൾക്കിഷ്ടമെന്നാലതു സാധിക്ക,
സന്ത്യജിക്കാൻ ശക്തനല്ലഞാൻ പുത്രിയെ" 27
അങ്ങനെ സമ്മതിച്ചാനാനൃപനന്ത-
രംഗം വെളിവാക്കിനാൾ ദേവയാനിയും
"താതൻ വിവാഹംകഴിച്ചയച്ചീടുവ-
തേതിടത്താകിലുമെന്നോടു കൂടവേ
ശർമ്മിഷ്ഠതോഴികളോടൊത്തനുഗമി-
ച്ചെമ്മട്ടുമെൻദാസിയായി വസിക്കണം." 28
ശുക്രൻപിരിഞ്ഞുപോയാൽ വരാവുന്നതാം
ദുഃഖവുമല്ലെങ്കിലുള്ള ഗുണങ്ങളും
ഒക്കവേ ചിന്തചെയ്തുഗ്ഗുരുപുത്രിയെ
സല്ക്കരിച്ചീടുവാൻ ശർമ്മിഷ്ഠയെ നൃപൻ
ആയിരംതോഴികളൊത്തയച്ചാ,നവൾ
പോയിതു ദേവയാനീദാസ്യമാളുവാൻ 20
പിന്നെനഹുഷാത്മജനാം യയാതിക്കു-
തന്നെയശ്ശർമ്മിഷ്ഠയോടൊത്തു പുത്രിയെ
ശുക്രമഹർഷി കൊടുത്താനൃപനൊടായ്,
"കേൾക്കണമങ്ങൊരു സംഗതിഭൂപതേ!
അങ്ങുശർമ്മിഷ്ഠയെത്താവക ശയ്യയിൽ
സംഗമിപ്പിച്ചീടരു"തെന്നുമോതിനാൻ. 30
ദേവയാനിക്കു സന്താനമുണ്ടായത-
ക്കാർവേണിമാർമണിശർമ്മിഷ്ഠ കണ്ടുടൻ
താനും പ്രജാവതിയാകുവാനിച്ഛിച്ചു
താനേയൃതു സമയത്തിലസ്സാധ്വിയാൾ
ദേവയാനീ കാന്തനായിലസിക്കുമ-
ബ്ഭൂവരനെ ഗൂഢമായി വരിച്ചിതു. 31
ദൈത്യേന്ദ്രപുത്രിയൃതുസമയം ചെയ്തോ-
രർത്ഥനതള്ളാവതല്ലെന്നു കണ്ടുടൻ
ഓർമ്മിച്ചു ശുക്രവാക്യത്തെയെന്നാകിലും,
ധർമ്മമാലോചിച്ചു ചിത്തമുറപ്പിച്ചു
ദിഷ്ടമരികിലണഞ്ഞിരിക്കുന്ന ശ-
ർമ്മിഷ്ഠയെ പ്രാപിച്ചിതന്നരനായകൻ. 32
ദേവയാനിക്കു യദു,തുർവസുതാനു
മാവിധംശർമ്മിഷ്ഠയിൽ ദ്രുഹ്യു,പൂരുവും
മദ്ധ്യമനായിട്ടനുവുമനുക്രമം
പുത്രഭാവത്തിലുളവായി വന്നിതു. 33
ഭർത്താവിൽനിന്നുമദ്ദൈത്യഭൂപാലക-
പുത്രിഗർഭം ധരിച്ചെന്നതറിഞ്ഞുടൻ
മാനിനികോപവിമൂർച്ഛിതയായ് ദേവ-
യാനിതാനേ പിതൃഗേഹത്തിലെത്തിനാൾ. 34
കാമിയായീടും യയാതിപിമ്പേചെന്നു
സാമവാക്യങ്ങൾ വഴിയിൽ വഴിപോലെ
ചൊല്ലിപ്പദസ്പർശനാദിപലവിധ-
മുള്ളപരിലാളനാദി നയങ്ങളാൽ
മെല്ലെസ്സമാശ്വസിപ്പിക്കാൻ ശ്രമിക്കിലും
തെല്ലും പ്രസാദിച്ചതില്ല ശുക്രാത്മജ. 35
വൃത്താന്തമെല്ലാമറിഞ്ഞുശനസ്സതി
ക്രുദ്ധനായ് മന്നവനോടു ചൊല്ലീടിനാൻ,
"നാരിയിൽക്കാമം മുഴുക്കുക മൂലമായ്
നേരുപാലിക്കാത്ത മൂഢമതേ! ജളാ!
ആക്കും വിരൂപതചേക്കുംജര നിന്റെ
മെയ്ക്കുലങ്കോലമണച്ചിടട്ടിക്ഷണം." 36

യയാതി പറഞ്ഞു

ബ്രാഹ്മണശ്രേഷ്ഠ! ഭവത്പുത്രിയൊത്തുഞാൻ
കാമഭോഗങ്ങളിന്നാളും ഭുജിക്കിലും
തൃപ്തനായിട്ടില്ലതുമൂലമിശ്ശാപ-
കല്പനഭേദപ്പെടുത്തണം മാമുനേ! 37

1 അന്നാടിയിലും മററുമുള്ള അരിപെറുക്കിയുള്ള ഉപജീവനമാർഗ്ഗത്തെ സ്തുതിച്ചുകൊണ്ടു്

ഇതിലബ്ധവ്യവസ്ഥാനഃ പുത്രം ജ്യേഷ്ഠമവോചത.
യദോ താത പ്രതീച്ഛേമാം ജരാം ദേഹി നിജം വയഃ 38
മാതാമഹകൃതാം വത്സ ന തൃപ്തോ വിഷയേഷ്വഹം
വയസാ ഭവദീയേന രംസ്യേ കതിപയാഃ സമാഃ 39

യദുരുവാച

നോത്സഹേ ജരസാ സ്ഥാതുമന്തരാ പ്രാപ്തയാ തവ
അവിദിത്വാ സുഖം ഗ്രാമ്യം വൈതൃഷ്ണ്യം നൈതി പൂരുഷഃ 40
തുർവ്വസുശ്ചോദിതഃ പിത്രാ ദ്രുഹ്യുശ്ചാനുശ്ച ഭാരത
പ്രത്യാചഖ്യുരധർമ്മജ്ഞാ ഹ്യനിത്യേ നിത്യബുദ്ധയഃ 41
അപൃച്ഛൽ തനയം പൂരും വയസോനം ഗുണാധികം
ന ത്വമഗ്രജവദ്വത്സ മാം പ്രത്യാഖ്യാതുമർഹസി. 42

പൂരുരുവാച

കോ നു ലോകേ മനുഷ്യേന്ദ്ര പിതുരാത്മകൃതഃ പുമാൻ
പ്രതികർത്തും ക്ഷമോ യസ്യ പ്രസാദാദ്വിന്ദതേ പരം, 43
ഉത്തമശ്ചിന്തിതം കുർയ്യാൽ പ്രോക്തകാരീ തു മദ്ധ്യമഃ
അധമോ/ശ്രദ്ധയാ കുര്യാദകർത്തോച്ചരിതം പിതുഃ 44
ഇതി പ്രമുദിതഃ പൂരുഃ പ്രത്യഗൃഹ്ണാജ്ജരാം പിതുഃ
സോ/പി തദ്വയസാ കാമാൻ യഥാവജ്ജുജുഷേ നൃപ. 45
സപ്തദ്വീപപതിഃ സമ്യക് പിതൃവൽ പാലയൻ പ്രജാഃ
യഥോപജോഷം വിഷയാഞ്ജുജുഷേ/വ്യാഹതേന്ദ്രിയഃ 46
ദേവയാന്യപ്യനുദിനം മനോവാഗ്ദേഹവസ്തുഭിഃ
പ്രേയസഃ പരമാം പ്രീതിമുവാഹ പ്രേയസീ രഹഃ 47
അയജദ്യജ്ഞപുരുഷം ക്രതുഭിർഭൂരിദക്ഷിണൈഃ
സർവ്വദേവമയം ദേവം സർവ്വവേദമയം ഹരിം. 48
യസ്മിന്നിദം വിരചിതം വ്യോമ്നീവ ജലദാവലിഃ
നാനേവ ഭാതി നാഭാതി സ്വപ്നമായാമനോരഥഃ 49
തമേവ ഹൃദി വിന്യസ്യ വാസുദേവം ഗുഹാശയം
നാരായണമണീയാംസം നിരാശീരയജൽ പ്രഭും. 50
ഏവം വർഷസഹസ്രാണി മനഃഷഷ്ഠൈർമ്മനഃസുഖം
വിദധാനോ/പി നാതൃപ്യൽ സാർവ്വഭൗമഃ കദിന്ദ്രിയൈഃ 51

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
അഷ്ടാദശോ/ധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 7963 നവമസ്കന്ധേ ശ്ലോകാഃ 705

---

## ഏകോനവിംശതിതമോ/ധ്യായഃ

ശ്രീശുക ഉവാച

സ ഇത്ഥമാചരൻ കാമാൻ സ്ത്രൈണോ/പഹ്നവമാത്മനഃ
ബുദ്ധ്വാ പ്രിയായൈ നിർവ്വിണ്ണോ ഗാഥാമേതാമഗായത. 1
ശൃണു ഭാർഗ്ഗവ്യമൂം ഗാഥാം മദ്വിധാചരിതാം ഭുവി
ധീരാ യസ്യാനുശോചന്തി വനേ ഗ്രാമനിവാസിനഃ 2
ബസ്ത ഏകോ വനേ കശ്ചിൽ വിചിന്വൻ പ്രിയമാത്മനഃ
ദദർശ കൂപേ പതിതാം സ്വകർമ്മവശഗാമജാം. 3
തസ്യാ ഉദ്ധരണോപായം ബസ്തഃ കാമീ വിചിന്തയൻ
വ്യധത്ത തീർത്ഥമുദ്ധൃത്യ വിഷാണാഗ്രേണ രോധസീ. 4
സോത്തീര്യ കൂപാൽ സുശ്രോണീ തമേവ ചകമേ കില
തയാ വൃതം സമുദ്വീക്ഷ്യ ബഹ്വ്യോ/ജാഃ കാന്തകാമിനീഃ 5

എന്നാൽ തവസുതരാരെങ്കിലുമേൽക്ക-
മെന്നാൽ ജരയേകി വാങ്ങുകയൌവ്വനം. 38
മാററത്തിനേവമനുമതികിട്ടവേ
ജ്യേഷ്ഠസുതനെ വിളിച്ചുചൊന്നാൻ നൃപൻ
"പുത്രായദോ! തവമാതൃപിതാവിനാൽ
ദത്തം ജരയിതേറേകുകയൌവ്വനം
തൃപ്തി ഭോഗാനുഭവത്തിൽ വരാത്ത ഞാ-
നല്പനാൾകൂടി രമിക്കട്ടെയിപ്പോൾ" 39

യദു പറഞ്ഞു

യൌവ്വനമധ്യമാവസ്ഥയിലങ്ങെങ്ങു
കൈവന്നൊരിജ്ജരയേല്ക്കുകയില്ല ഞാൻ
ഗ്രാമ്യസുഖത്തെയറിയാത്ത പൂരുഷ-
നെമ്മട്ട വൈരാഗ്യയുക്തനായ്ത്തീർന്നിടും? 40
മന്നവൻ,തുർവസു,ദ്രുഹ്യു,വനുവെന്ന
മൂന്നുപേരോടുമിച്ചാദ്യമാവർത്തിച്ചു
നിത്യമല്ലാത്ത ദേഹാദിയിൽ സത്യധീ-
മെത്തുമവരും നിരാകരിച്ചീടിനാർ 41
ഊനവയസ്കനെന്നാലും ബഹുഗുണാ-
സ്ഥാനമാം പൂരുവിനോടഥ ചൊല്ലിനാൻ
"വത്സ! നിൻ സോദരക്കൊപ്പമെൻവാക്കുകൾ
നിസ്സാരനായ്ക്കരുതേണ്ടവനല്ല നീ." 42

പൂരു പറഞ്ഞു

പാർത്ഥിവാ! [1] ഗാത്രകൃത്താകും പിതാവുതൻ-
പ്രത്യുപകാരത്തിനേതവൻ ശേഷിമാൻ
താതൻ പ്രസാദിക്കിലല്ല പരലോകത്തി-
ലേതവനും സുഖം സിദ്ധിച്ചിട്ട ദൃഢം 43
താതാഭിലാഷം ശരിയായറിഞ്ഞു സാ-
മോദം പ്രവർത്തിച്ചിടും സുതനുത്തമൻ
ചൊല്ലീട്ടുചെയ്യുവോൻ മധ്യമൻ,ചൊൽകിലും
മെല്ലെയശ്രദ്ധനായ്ച്ചെയ്വോനധമനാം
ചൊന്നിട്ടുമൊന്നും പ്രവർത്തിച്ചിടാത്തവൻ
നന്ദനനല്ല പിതാവിൻ പുരീഷമാം 44
ഈവിധംതുഷ്ടനായ്പൂരു പിതൃജര-
കൈവരിച്ചിട്ട യുവതപകീടിനാൻ
രാട്ടും തരുണനായ്ത്തീർന്നു ഭോഗങ്ങളെ-
യിഷ്ടാനുസാരമനുഭവിച്ചീടിനാൻ. 45
ദ്വീപമേഴിന്നുമധിപൻ യയാതിയാം
ഭൂപനാരോഗ്യവാനായി പ്രജാളിയെ
അച്ഛനെപ്പോലെ കുറാന്നുരക്ഷിച്ചുകൊ-
ണ്ടിച്ഛപോലുള്ള ഭോഗങ്ങൾ ഭുജിച്ചിതു. 46
പ്രേയസിയാം ദേവയാനിയുമെന്നുമാ-
പ്രേയാനു മാനസവാക്ശരീരങ്ങളാൽ
ആനന്ദദാനം രഹസ്സിലനുഷ്ഠിച്ചു
മാനിനീമൌക്തികമായ് ലസിച്ചീടിനാൾ. 47
പിന്നെസ്സമസ്തവേദാത്മകനായ്സുര-
വൃന്ദസ്വരൂപനാം യജ്ഞപുമാൻതന്നെ
മന്നവനർച്ചിച്ചിതു ഭൂരിദക്ഷിണ-
യാന്വിവിധ [2] മഖങ്ങളാൽ വേണ്ടപോൽ 48
ആരിൽവിനിർമ്മിതമായിരിക്കുന്നൊരി-
പ്പാരിടം വ്യോമത്തിലഭ്രസമാനമായ്
സ്വപ്നമായാമനോരാജ്യങ്ങളെന്നപോൽ
സുപ്രഭമായിട്ടമപ്രഭമായുമേ
കാണപ്പെടുന്നു, മനോഗുഹാവാസിയായ്
പ്രാണിജാലത്തെച്ചലിപ്പിപ്പവനായി
സൂക്ഷ്മസ്വരൂപനായ് സർവേശനാകുമാ-
വാസുദേവൻ ഭഗവാനെയുൾത്താരതിൽ
നന്നായുറപ്പിച്ചു യാതൊന്നിലുമാശ-
യെന്നിയേയർച്ചനം ചെയ്തീടിനാൻ നൃപൻ. 49-50
ഈവിധമായിരമാണ്ടു യയാതിയാം
ഭൂവരൻ കാമാക്ത ചിത്തേന്ദ്രിയങ്ങളാൽ
നാനാവിഷയസുഖങ്ങളനുഭവി-
ച്ചാനന്ദമാർന്നീടുവാനായ് ശ്രമിക്കിലും
മാനസസംതൃപ്തിയേതുമുണ്ടായീല,
ജ്ഞാനത്തിനാലേയതു കൈവരു ദൃഢം. 51

---

# അദ്ധ്യായം 19

ശ്രീശുകൻ പറഞ്ഞു

സ്ത്രീലമ്പടനാ യയാതി നൃപൻ ബഹു-
കാലം വിവിധവിഷയസുഖങ്ങളിൽ-
മുങ്ങിവിരക്തനായ്ത്തീർന്നിട്ടൊരുഗാഥ-
യിങ്ങിനെപാടിനാൻ പ്രേയസിക്കേവേ. 1
"ഭാർഗ്ഗവി! ധീരരാം കാനനവാസികൾ
കേൾക്കുകിൽപാരം പരിതപിക്കുന്നതാം
മാദൃശഗ്രാമനിവാസികൾ തൻകഥ-
സാദരംകേൾക്കുക മത്പ്രാണനായികേ! 2
കൂട്ടംപിരിഞ്ഞൊരു കോലാടരണ്യത്തി-
ലിഷ്ടപദാർത്ഥം തിരഞ്ഞു നടക്കവേ
അന്ധുവിൽസ്വന്തകർമ്മാധീനയായ് വീണു
സന്തപിക്കുന്ന പെണ്ണാടിനെക്കണ്ടിതു. 3
കാമിയാംമേഷമവളെക്കരേററുവാൻ
കാമം പരിചിന്തനംചെയ്തു കൊമ്പിനാൽ
മണ്ണിടിച്ചങ്ങൊരു മാർഗ്ഗമുണ്ടാക്കീട്ടു
മന്ദേതരമതിൻ തീരമേററീടിനാൻ 4
പെണ്ണാട്ട,തന്നെ രക്ഷിച്ചമേഷത്തിനെ-
ത്തന്നെകാമിച്ചുകണവനാക്കീടിനാൾ
അംഗംകൊഴുത്തു മിനുത്തുരോമങ്ങളും-
തിങ്ങിയക്ഷീണനായ്പ്രേമനിധാനനായ്
മൈഥുനത്തിനു സമർത്ഥനായെപ്പൊഴും
രേതസ്സൊഴുക്കിയ വളൊത്തുലാത്തിടും
ആ മേഷവര്യനെക്കാന്തനാക്കീടുവാൻ
കാമിച്ചു മററു പെണ്ണാടുകളും പരം. 5

---

1 ശരീരം ജനിപ്പിച്ചവൻ   2 യാഗങ്ങൾ

പീവാനം ശ്മശ്രുലം പ്രേഷ്ഠം മീഢ്വാംസം യാഭകോവിദം
സ ഏകോ/ജവൃഷസ്താസാം ബഹ്വീനാം രതിവർധനഃ
രേമേ കാമഗ്രഹഗ്രസ്ത ആത്മാനം നാവബുധ്യത. 6

തമേവ പ്രേഷ്ഠതമയാ രമമാണമജാന്യയാ
വിലോക്യ കൂപസംവിഗ്നാ നാമൃഷ്യൽ ബസ്തകർമ്മ തൽ. 7

തം ദുർഹൃദം സുഹൃദ്രൂപം കാമിനം ക്ഷണസൌഹൃദം
ഇന്ദ്രിയാരാമമുത്സൃജ്യ സ്വാമിനം ദുഃഖിതാ യയൌ. 8

സോ/പി ചാനുഗതഃ സ്ത്രൈണഃ കൃപണസ്താം പ്രസാദിതും
കുർവ്വന്നിഡവിഡാകാരം നാശക്നോൽ പഥി സന്ധിതും 9

തസ്യാസ്തത്ര ദ്വിജഃ കശ്ചിദജാസ്വാമ്യച്ഛിനദ്രുഷാ
ലംബന്തം വൃഷണം ഭൂയഃ സന്ദധേ/ർത്ഥായ യോഗവിൽ. 10

സംബദ്ധവൃഷണഃ സോ/പി ഹ്യജയാ കൂപലബ്ധയാ
കാലം ബഹുതിഥം ഭദ്രേ കാമൈർന്നാദ്യാപി തുഷ്യതി. 11

തഥാഹം കൃപണഃ സുഭ്രു ഭവത്യാഃ പ്രേമയന്ത്രിതഃ
ആത്മാനം നാഭിജാനാമി മോഹിതസ്തവ മായയാ. 12

യൽ പൃഥിവ്യാം വ്രീഹിയവം ഹിരണ്യം പശവഃ സ്ത്രിയഃ
ന ദുഹ്യന്തി മനഃ പ്രീതിം പുംസഃ കാമഹതസ്യ തേ, 13

ന ജാതുകാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർധതേ. 14

യദാ ന കുരുതേ ഭാവം സർവ്വഭൂതേഷ്വമംഗലം
സമദൃഷ്ടേസ്തദാ പുംസഃ സർവ്വാഃ സുഖമയാ ദിശഃ 15

യാ ദുസ്ത്യജാ ദുർമ്മതിഭിർജ്ജീര്യതോ യാ ന ജീര്യതേ
താം തൃഷ്ണാം ദുഃഖനിവഹാം ശർമ്മകാമോ ദ്രുതാ ത്യജേൽ. 16

മാത്രാ സ്വസ്രാ ദുഹിത്രാ വാ നാവിവിക്താസനോ ഭവേൽ
ബലവാനിന്ദ്രിയഗ്രാമോ വിദ്വാംസമപി കർഷതി 17

പൂർണ്ണം വർഷസഹസ്രം മേ വിഷയാൻ സേവതോ/സകൃൽ
തഥാപി ചാനുസവനം തൃഷ്ണാ തേഷൂപജായതേ. 18

തസ്മാദേതാമഹം ത്യക്ത്വാ ബ്രഹ്മണ്യാധായ മാനസം
നിർദ്വന്ദ്വോ നിരഹംകാരശ്ചരിഷ്യാമി മൃഗൈഃ സഹ. 19

ദൃഷ്ടം ശ്രുതമസൽ ബുദ്ധ്വാ നാനുധ്യായേന്ന സംവിശേൽ
സംസൃതിം ചാത്മനാശം ച തത്ര വിദ്വാൻ സ ആത്മദൃക്. 20

ഇത്യുക്ത്വാ നാഹുഷോ ജായാം തദീയം പൂരവേ വയഃ
ദത്ത്വാ സ്വാം ജരസം തസ്മാദാദദേ വിഗതസ്പൃഹഃ 21

ദിശി ദക്ഷിണപൂർവ്വസ്യാം ദ്രുഹ്യും ദക്ഷിണതോ യദും
പ്രതീച്യാം തുർവ്വസും ചക്ര ഉദീച്യാമനുമീശ്വരം. 22

ഭൂമണ്ഡലസ്യ സർവ്വസ്യ പൂരുമർഹത്തമം വിശാം
അഭിഷിച്യാഗ്രജാംസ്തസ്യ വശേ സ്ഥാപ്യ വനം യയൌ. 23

ആസേവിതം വർഷപൂഗാൻ ഷഡ്വർഗ്ഗം വിഷയേഷു സഃ
ക്ഷണേന മുമുചേ നീഡം ജാതപക്ഷ ഇവ ദ്വിജഃ 24

സ തത്ര നിർമ്മുക്തസമസ്തസംഗ
ആത്മാനുഭൂത്യാ വിധുതത്രിലിംഗഃ
പരേ/മലേ ബ്രഹ്മണി വാസുദേവേ
ലേഭേ ഗതിം ഭാഗവതീം പ്രതീതഃ 25

ആ മേഷമാട്ടകളിൽ പ്രമുഖൻ ബലി
കാമപ്പിശാചിന്നധീനനായെപ്പൊഴും
എണ്ണമററുള്ള പെണ്ണാട്ടകളെ സ്വയം
നന്നായ് രമിപ്പിച്ചു സഞ്ചരിച്ചീടിനാൻ. 6
ചിന്തിച്ചതില്ലവനാത്മാവിനെപ്പററി
യെന്തെങ്കിലുമഹോ മാത്രപോലും പ്രിയേ,
അത്യന്തരാഗയുതയാകുമന്യയോ-
ടൊത്തു രമിക്കുമവനെ നോക്കീട്ടുടൻ
കൂപത്തിൽവീണപെണ്ണാടിന്നുളവായ
കോപമടക്കുവാൻ ശേഷിയില്ലാതവൾ. 7
ദുഷ്ടഹൃദയനായ്സൽസുഹൃത്തിന്നെഴും-
മട്ടുകാട്ടി ക്ഷണംകൊണ്ടു താൻ സൌഹൃദം
വിട്ടിട്ടുമിന്ദ്രിയാരാമനാം കാമിയെ
പെട്ടെന്നു തള്ളീട്ടണഞ്ഞു നാഥാന്തികം. 8
ദീനനായ് നാരീവശഗതനായിട്ടു-
മാണാടവളെസ്സമാശ്വസിപ്പിക്കുവാൻ
പിന്നാലെ ചെന്നു ശബ്ദങ്ങൾ പുറപ്പെടീ-
ച്ചെന്നാലുമെല്ലാം വിഫലമായ്ത്തീർന്നിതു. 9
പെണ്ണാട്ട തൻ നാഥനാം ദ്വിജൻ ക്രുദ്ധനായ്
ഖണ്ഡനം ചെയ്താനജാണ്ഡ, മനന്തരം
തന്നുടെകാര്യ്യസിദ്ധിക്കു യോജിപ്പിച്ചു
നന്നായുപായജ്ഞനാമദ്ധരാസുരൻ. 10
വീണ്ടും വൃഷണം ലഭിച്ചൊരാണാട്ടുടൻ
കുണ്ടുകിണററിൽ പതിച്ച പെണ്ണാട്ടുമായ്
വേണ്ടപോൽക്കാമം സുചിരം ഭുജിക്കിലു-
മുണ്ടായതില്ലൊരു തൃപ്തിയിന്നോളവും 11
സുന്ദരിമാർമണേ! ആ മേഷതുല്യനീ
മന്ദനും ത്വത് പ്രേമപാശനിബദ്ധനായ്
നിന്നുടെ മായാവിലാസങ്ങളിൽ ഭ്രമി-
ച്ചിന്നുമാത്മാവെയറിയാതിരിപ്പുതേ. 12
ഇന്നീയവനിയിലുള്ള ധാന്യങ്ങളും
സ്വർണ്ണനാണ്യങ്ങളും ഗോസമൂഹങ്ങളും
സുന്ദരിമാരുമൊന്നിച്ചു യത്നിക്കിലും
നന്ദിക്കയില്ല [1]കാമാഹതൻ തന്മനം. 13
കാമവിഷയോപഭോഗം നിമിത്തമായ്
കാമാശയേറുവതെന്യശമിച്ചിടാ
നെയ്യൊഴിച്ചീടിൽ ജ്വലിക്കുന്നതെന്നിയേ
തീയ്യൊരുനാളും ശമിക്കാത്തമാതിരി. 14
സർവഭൂതത്തിലുമെപ്പോഴുമംഗല
ഭാവമിയലാതിരിക്കുമപ്പോൾ മുതൽ
തുല്യദൃക്കാമപ്പുരുഷന്നു ദിക്കുക
ളെല്ലാമൊരുപോൽ സുഖമയമായിടും. 15
അംഗംജരിപ്പിച്ചിട്ടും ജരയുംചെററു-
ഭംഗംവരുത്താതെയുള്ളതായജ്ഞരാൽ
ദുസ്ത്യജമാ,യന്തമററ ദുഃഖങ്ങളെ
യേററുന്നതൃഷ്ണസുഖേച്ഛ ശ്രുവിട്ടീടണം, 16
മാതാവിനോടോ, സഹോദരിതന്നൊടോ,
പ്രീതിയേറും സുതയോടോ സമേതനായ്
ഏകാസനത്തിലിരിക്കരു, താരെയു
മാകർഷണം ചെയ്യുതാണിന്ദ്രിയോത്കരം. 17
വീണ്ടും വിഷയങ്ങൾ സേവിക്കുമീയെനി-
ക്കാണ്ടുകളായിരം പോയിരിക്കുന്നിതേ
എന്നിട്ടുമിപ്പൊഴുമാ വിഷയങ്ങളി-
ലൊന്നിനൊന്നാശയെനിക്കേറിടുന്നിതു. 18
എന്നാകയാലിതു സന്ത്യജിച്ചിട്ടുടൻ
തന്നെ ഞാനപ്പരബ്രഹ്മത്തിൽ മാനസം
നന്നായുറപ്പിച്ചഹന്ത വെടിഞ്ഞു നിർ-
ദ്വന്ദ്വനായ് സഞ്ചരിച്ചീടാം മൃഗാളിയിൽ. 19
കാണ്മതും കേൾപ്പതുമായ സമസ്തവു-
മുൺമയല്ലായ്കയാൽ ധ്യാനിച്ചിടായ്ക വ
ആയവയാശിക്കമൂലമായ് സംസാര-
മായാതമായാത്മനാശം ഭവിച്ചിടും 20
എന്നതുനേരേ മനസ്സിലാക്കീട്ടന്ന-
പണ്ഡിതന്നാത്മാവു സാക്ഷാത്കരിച്ചിടാം." 21
[2]നിസ്പൃഹനായ യയാതിയജ്ജായയോ-
ടീപ്രകാരം കഥിച്ചിട്ടു തൻയൌവനം
പൂരുവിനായിത്തിരിച്ചേകി തജ്ജരാ-
പാരാതെയംഗീകരിച്ചുകൊണ്ടീടിനാൻ. 22
അക്ഷണംദ്രുഹ്യുവിനെയഗ്നികോണിലും
ദക്ഷിണദിക്കിൽ യദുവിനെയും തഥാ
അത്തുർവസുവിനെപ്പശ്ചിമദിക്കിലു-
മുത്തരദിക്കിലനുവിനെ ത്തന്നെയും
നായകരാക്കി നിയമിച്ചനന്തരം
സ്വീയതനയരിലേററവും ശ്ലാഘ്യനായ്
പൂരുഷന്മാരിലത്യുത്തമനായിട്ടു –
പൂരുവിനെ സ്സർവ്വഭൂമണ്ഡലത്തിനും
നാഥനാക്കീട്ടഭിഷേകം കഴിച്ചുത-
ത്സോദരരെത്തദധീനത്തിലാക്കിനാൻ.
പിന്നെയദ്ധന്യാഗ്ര്യനാകും യയാതിയാം-
മന്നൻതപസ്വിയായ് കാനനംപൂകിനാൻ. 23
ഏറിയവർഷം വിഷയഭോഗങ്ങളെ
മാറാതെ സേവിച്ചശേഷം വിരക്തനാം
അക്ഷമേശൻ വിട്ടുവൈഷയികം സുഖം,
പക്ഷംമുളച്ച പറവ കൂടെന്നപോൽ. 24
ഏതിനോടും സംഗമംവെടിഞ്ഞാത്മാനു-
ഭൂതിയാൽ ദേഹാത്മഭാവവും കൈവിട്ടു,
പ്രഖ്യാതനാകും യയാതിയാവാസുദേ-
വാഖ്യയാളും ശുദ്ധമാം ബ്രഹ്മവസ്തുവിൽ
വൈകുണ്ഠഭക്തിയാൽമാത്രംലഭിക്കുവ-
താകുംപരമഗതിയെയാർന്നീടിനാൻ. 25

1 കാമത്താൽ ഹനിക്കപ്പെട്ടവൻ 2 ആശയററവൻ

ശ്രുത്വാ ഗാഥാം ദേവയാനീ മേനേ പ്രസ്തോഭമാത്മനഃ
സ്ത്രീപുംസോഃ സ്നേഹവൈക്ലബ്യാൽ പരിഹാസമിവേരിതം. 26
സാ സംനിവാസം സുഹൃദാം പ്രപായാമിവ ഗച്ഛതാം
വിജ്ഞായേശ്വരതന്ത്രാണാം മായാവിരചിതം പ്രഭോഃ 27
സർവ്വത്ര സംഗമുത്സൃജ്യ സ്വപ്നൌപമ്യേന ഭാർഗ്ഗവീ
കൃഷ്ണേ മനഃ സമാവേശ്യ വ്യധുനോല്ലിംഗമാത്മനഃ 28
നമസ്തുഭ്യം ഭഗവതേ വാസുദേവായ വേധസേ
സർവ്വഭൂതാധിവാസായ ശാന്തായ ബൃഹതേ നമഃ 29

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ഏകോനവിംശതിതമോ/ധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 7992 നവമസ്കന്ധേ ശ്ലോകാഃ 734

---

# വിംശതിതമോ/ധ്യായഃ

**ശ്രീശുക ഉവാച**

പൂരോർവ്വംശം പ്രവക്ഷ്യാമി യത്ര ജാതോ/സി ഭാരത
യത്ര രാജർഷയോ വംശ്യാ ബ്രഹ്മവംശ്യാശ്ച ജജ്ഞിരേ. 1
ജനമേജയോ ഹ്യഭൂൽ പൂരോഃ പ്രചിന്വാംസ്തത്സുതസ്തതഃ
പ്രവീരോ/ഥ നമസ്യുർവൈ തസ്മാച്ചാരുപദോ/ഭവൽ. 2
തസ്യ സുദ്യുരഭൂൽ പുത്രസ്തസ്മാൽ ബഹുഗവസ്തതഃ
സംയാതിസ്തസ്യാഹംയാതീ രൌദ്രാശ്വസ്തത്സുതഃ സ്മൃതഃ 3
ഋതേയുസ്തസ്യ കക്ഷേയുഃ സ്ഥണ്ഡിലേയുഃ കൃതേയുകഃ
ജലേയുഃ സന്തതേയുശ്ച ധർമ്മസത്യവ്രതേയവഃ 4
ദശൈതേ/പ്സരസഃ പുത്രാ വനേയുശ്ചാവമഃ സ്മൃതഃ
ഘൃതാച്യാമിന്ദ്രിയാണീവ മുഖ്യസ്യ ജഗദാത്മനഃ 5
ഋതേയോ രന്തിഭാരോ/ഭൂൽ ത്രയസ്തസ്യാത്മജാ നൃപ
സുമതിർദ്ധ്രുവോ/പ്രതിരഥഃ കണ്വോ/പ്രതിരഥാത്മജഃ. 6
തസ്യ മേധാതിഥിസ്തസ്മാൽ പ്രസ്കണ്വാദ്യാ ദ്വിജാതയഃ
പുത്രോ/ഭൂൽ സുമതേ രൈഭ്യോ ദുഷ്യന്തസ്തത്സുതോ മതഃ 7
ദുഷ്യന്തോ മൃഗയാം യാതഃ കണ്വാശ്രമപദം ഗതഃ
തത്രാസീനാം സ്വപ്രഭയാ മണ്ഡയന്തീം രമാമിവ. 8
വിലോക്യ സദ്യോ മുമുഹേ ദേവമായാമിവ സ്ത്രിയം
ബഭാഷേ താം വരാരോഹാം ഭടൈഃ കതിപയൈർവൃതഃ 9
തദ്ദർശനപ്രമുദിതഃ സംനിവൃത്തപരിശ്രമഃ
പപ്രച്ഛ കാമസന്തപ്തഃ പ്രഹസൻ ശ്ലക്ഷ്ണയാ ഗിരാ. 10
കാ ത്വം കമലപത്രാക്ഷി കസ്യാസി ഹൃദയംഗമേ
കിം വാ ചികീർഷിതം ത്വത്ര ഭവത്യാ നിർജനേ വനേ. 11
വ്യക്തം രാജന്യതനയാം വേദ്മ്യഹം ത്വാ സുമധ്യമേ
ന ഹി ചേതഃ പൌരവാണാമധർമ്മേ രമതേ ക്വചിൽ. 12

ശകുന്തളോവാച

വിശ്വാമിത്രാത്മജൈവാഹം ത്യക്താ മേനകയാ വനേ
വേദൈതൽ ഭഗവാൻ കണ്വോ വീര കിം കരവാമ തേ. 13
ആസ്യതാം ഹ്യരവിന്ദാക്ഷ ഗൃഹ്യതാമർഹണം ച നഃ
ഭുജ്യതാം സന്തി നീവാരാ ഉഷ്യതാം യദി രോചതേ. 14

ദുഷ്യന്ത ഉവാച

ഉപപന്നമിദം സുഭ്രൂ ജാതായാഃ കുശികാന്വയേ
സ്വയം ഹി വൃണുതേ രാജ്ഞാം കന്യകാഃ സദൃശം വരം. 15
ഓമിത്യുക്തേ യഥാധർമ്മമുപയേമേ ശകുന്തളാം
ഗാന്ധർവ്വവിധിനാ രാജാ ദേശകാലവിഭാഗവിൽ. 16

ഗേഹിനിയാം ദേവയാനിയും ദമ്പതീ-
സ്നേഹജദുഃഖ പ്രകാശകമായ്പരം
ഹാസ്യമട്ടിൽചൊന്ന ഗാഥ തനിക്കനൽ-
പ്രോത്സാഹനമെന്നുതന്നെ നിനച്ചിതു. 26
പാന്ഥജനപ്രപാവാസംകണ,ക്കീശ-
യന്ത്രിതരാം സുഹൃത്തുക്കൾതൻസംഗവും
ചിന്തയാൽ സ്വപ്നസമാനമായ്തന്നുടെ-
യന്തരംഗത്തിൽ ധരിച്ചു തന്മാനസം
ഭക്തജനാശ്രയഭൂതനായീട്ടമ-
രൈദ്ത്യാരിദേവനിലാലയിപ്പിച്ചുടൻ
അംഗനനാരതം ഭവദുഃഖഹേതുവാം
ലിംഗശരീരത്തെയും ദഹിപ്പിച്ചിതേ. 27-28
സൃഷ്ടികർത്താവായ് സമസ്തഭൂതത്തിലും
നിത്യനിവാസിയായൈശ്വര്യപൂർണ്ണനായ്
ശാന്തനായിബ്ബ്രഹത്തായ് വാസുദേവനാം
തന്തിരുമേനിയെ ഞാൻ നമിക്കുന്നിതേ. 29

---

## അദ്ധ്യായം 20

**ശ്രീശുകൻ പറഞ്ഞു**

വിശ്രുതനാകും ഭവാനും ഭവാനുടെ
വംശ്യരാം രാജർഷിമാരും വരിഷ്ഠരാം
ബ്രഹ്മവംശ്യന്മാരുമുത്ഭവിച്ചുള്ളതാ-
മമ്മഹാപൂരുവംശം കഥിക്കുന്നുഞാൻ. 1
പൂരുസുതൻജനമേജയൻ, തത്സുതൻ
വീരൻപ്രചിന്വാൻ, പ്രവീരൻ തദാത്മജൻ. 2
പുത്രനവനുനമസ്യു,വവനുടെ
പുത്രനാം ചാരുപദൻ, സുദ്യുതത്സുതൻ,
തത്പുത്രനായ ബഹുഗവന്തന്നുടെ-
യർക്കൻസംയാതിയെന്നുപേരാന്നവൻ,
തത്തനയൻതാനഹംയാതിയെന്നവൻ,
രൌദ്രാശ്വനാമകനത്രേ തദാത്മജൻ. 3
പിന്നെരൌദ്രാശ്വനുപന്ന,ഘൃതാചിയിൽ-
നിന്നുമൃതേയു,കക്ഷേയു,സ്ഥണ്ഡിലേയു
പിന്നെക്കൃതേയുജലേയുസന്തതേയു
പിന്നെധർമ്മേയു സത്യേയുവ്രതേയുവും
പത്താമനായിവനേയുവുമിങ്ങനെ
പത്തുപുത്രന്മാർ, ജഗത്തിനാത്മാവതായ്
മിന്നീട്ടും പ്രാണന്നെഴും വശവർത്തിയാ-
മിന്ദ്രിയസന്ദോഹമെന്നപോൽജാതരായ്. 4-5
എല്ലാവരിലുമിളയവനേയുവിൻ-
ചൊല്ലിൽവർത്തിപ്പവരായിബ്ഭവിച്ചിതു
രന്തിഭാരൻതാനൃതേയുസുതൻ ധരാ-
കാന്താ! സുതർമൂന്നവന്നുളവായിതു. 6

നാമംസുമതി, ധ്രുവനപ്രതിരഥ-
നീമട്ടിലാണവർക്കെന്നറിഞ്ഞീടുക
കണ്വനത്രേയപ്രതിരഥനന്ദനൻ
കണ്വതനയനാകുന്നു മേധാതിഥി.
മേധാതിഥിതൻ തനൂജർതാൻ പ്രസ്കണ്വ-
നാദിമഹീസുരർ രൈഭ്യൻ സുമതിജൻ.
തത്സുതനാണതി വിഖ്യാതനായിട്ടും
ദുഷ്യന്തനെന്ന ധരേശശിഖാമണി. 7
നായാട്ടിനായ്ക്കുറേ ഭൃത്യരുമൊത്തവൻ
പോയവഴിക്കു കണ്വാശ്രമമേറിനാൻ
സ്വപ്രഭയാലാശ്രമത്തെയലങ്കരി-
ച്ചപ്പോൾ,മലർമകൾമട്ടങ്ങിരുന്നിട്ടും 8
കാമിനിയെ ദ്ദേവമായയെപ്പോൽക്കണ്ടു
കാമിച്ചവളുടെ ചാരത്തണഞ്ഞിതേ 9
നായാട്ടിനാലെഴും ക്ഷീണമശേഷവു-
മായവളെക്കണ്ടമാത്രസ്സുകന്നവൻ
കാമസന്തപ്തനായ് മന്ദഹാസത്തോടു-
മാമനോഹാരിണിയോടു ചോദിച്ചിതേ. 10
"സാരസലോചനേ ചേതോഹരാംഗി! നീ-
യാരോമലേ! ചൊല്ലുകാരുടെ കന്യക?
നിർജ്ജനമാമീവനത്തിൽ നീ ചെയ്യുവാ-
നിച്ഛിപ്പതെന്തെന്നു ചൊന്നാലുമെന്നോടായ്. 11
സുന്ദരീ! നീയൊരുരാജാത്മജയെന്നു-
തോന്നുന്നു, നിന്നിൽ പതിയുന്നിതെന്മനം
മാമകചേതസ്സധർമ്മത്തിലേതുമേ
സ്ത്രീമണേ! ചെന്നിട്ടമാറില്ലൊരിക്കലും." 12

**ശകുന്തള പറഞ്ഞു**

മേനകയെന്നെയിക്കാട്ടിൽ ത്യജിച്ചിതു
ഞാനക്കൗശികജരാജർഷിതൻസുത
കണ്വമുനിക്കറിയാമിതയേ! വീര
മന്നവാ! ചെയ്യേണ്ടതെന്തവിടേക്കിവർ. 13
അങ്ങുന്നിവിടെയൊരല്പമിരിക്കുക,
ഞങ്ങളേകും പൂജയംഗീകരിക്കുക
കിട്ടുമേറെത്തിനതൊട്ടുധാന്യങ്ങളി-
ങ്ങിഷ്ടമുണ്ടെങ്കിൽ വസിച്ചാലുമൊട്ടുനാൾ. 14

**ദുഷ്യന്തൻ പറഞ്ഞു**

സുഭ്രു! വിശ്രു [1] കുശികാന്വവായത്തി-
ലുദ്ഭൂതയാംഭവതിക്കിതുയുക്തമാം
പൃഥ്വീശപുത്രിമാർ സാദൃശ്യമാന്നിട്ടും
ഭർത്തൃജനത്തെ സ്വയംവരിക്കുന്നിതേ. 15
ഓമെന്നുസമ്മതമായവളേകിട്ടു-
മാമാത്രയിൽ ദേശകാലജ്ഞനാനൃപൻ
ഗാന്ധർവ്വരീതിയിൽ ധർമ്മാനുസാരമ-
പ്പന്തണിപ്പോർമുലയാളെ വേട്ടീടിനാൻ. 16

---

1 കുശികവംശം

അമോഘവീര്യോ രാജർഷിർമ്മഹിഷ്യാം വീര്യമാദധേ
ശ്വോഭൂതേ സ്വപുരം യാതഃ കാലേനാസൂത സാ സുതം. 17

കണ്വഃ കുമാരസ്യ വനേ ചക്രേ സമുചിതാഃ ക്രിയാഃ
ബദ്ധ്വാ മൃഗേന്ദ്രാംസ്തരസാ ക്രീഡതി സ്മ സ ബാലകഃ 18

തം ദുരത്യയവിക്രാന്തമാദായ പ്രമദോത്തമാ
ഹരേരംശാംശസംഭൂതം ഭർത്തുരന്തികമാഗമൽ. 19

യദാ ന ജഗൃഹേ രാജാ ഭാര്യാപുത്രാവനിന്ദിതൌ
ശൃണ്വതാം സർവ്വഭൂതാനാം ഖേ വാഗാഹാശരീരിണീ. 20

മാതാ ഭസ്ത്രാ പിതുഃ പുത്രോ യേന ജാതഃ സ ഏവ സഃ
ഭരസ്വ പുത്രം ദുഷ്യന്ത മാവമംസ്ഥാഃ ശകുന്തളാം. 21

രേതോധാഃ പുത്രോ നയതി നരദേവ യമക്ഷയാൽ
ത്വം ചാസ്യ ധാതാ ഗർഭസ്യ സത്യമാഹ ശകുന്തളാ. 22

പിതര്യുപരതേ സോഽപി ചക്രവർത്തീ മഹായശാഃ
മഹിമാ ഗീയതേ തസ്യ ഹരേരംശഭുവോ ഭുവി. 23

ചക്രം ദക്ഷിണഹസ്തേഽസ്യ പത്മകോശോഽസ്യ പാദയോഃ
ഈജേ മഹാഭിഷേകേണ സോഽഭിഷിക്തോഽധിരാഡ്വിഭുഃ 24

പഞ്ചപഞ്ചാശതാ മേദ്ധ്യൈർഗ്ഗംഗായാമനുവാജിഭിഃ
മാമതേയം പുരോധായ യമുനായാമനു പ്രഭുഃ 25

അഷ്ടസപ്തതിമേദ്ധ്യാശ്വാൻ ബബന്ധ പ്രദദൽ വസു
ഭരതസ്യ ഹി ദൌഷ്യന്തേരഗ്നിഃ സാചീഗുണേ ചിതഃ
സഹസ്രം ബദ്വശോ യസ്മിൻ ബ്രാഹ്മണാ ഗാ വിഭേജിരേ. 26

ത്രയസ്ത്രിംശച്ഛതം ഹ്യശ്വാൻ ബദ്ധ്വാ വിസ്മാപയൻ നൃപാൻ
ദൌഷ്യന്തിരത്യഗാന്മായാം ദേവാനാം ഗുരുമായയൌ. 27

മൃഗാൻ ശുക്ലദതഃ കൃഷ്ണാൻ ഹിരണ്യേന പരീവൃതാൻ
അദാൽ കർമ്മണി മഷ്ണാരേ നിയുതാനി ചതുർദ്ദശ. 28

ഭരതസ്യ മഹൽ കർമ്മ ന പൂർവ്വേ നാപരേ നൃപാഃ
നൈവാപുർന്നൈവ പ്രാപ്സ്യന്തി ബാഹുഭ്യാം ത്രിദിവം യഥാ. 29

കിരാതഹൂണാൻ യവനാനന്ധ്രാൻ കങ്കാൻ ഖശാൻ ശകാൻ
അബ്രഹ്മണ്യാൻ നൃപാംശ്ചാഹൻ മ്ലേച്ഛാൻ ദിഗ്വിജയേഽഖിലാൻ

ജിത്വാ പുരാസുരാ ദേവാൻ യേ രസൌകാംസി ഭേജിരേ
ദേവസ്ത്രീയോ രസാം നീതാഃ പ്രാണിഭിഃ പുനരാഹരൽ. 31

സർവ്വകാമാൻ ദുദുഹതുഃ പ്രജാനാം തസ്യ രോദസീ
സമാസ്ത്രിണവസാഹസ്രീർദ്ദിക്ഷു ചക്രമവർത്തയൽ. 32

സ സമ്രാഡ് ലോകപാലാഖ്യമൈശ്വര്യമധിരാട്ട് ശ്രിയം
ചക്രം ചാസ്ഖലിതം പ്രാണാൻ മൃഷേത്യുപരരാമ ഹ. 33

തസ്യാസൻ നൃപ വൈദർഭ്യഃ പത്ന്യസ്തിസ്രഃ സുസമ്മതാഃ
ജഘ്നുസ്ത്യാഗഭയാൽ പുത്രാൻ നാനുരൂപാ ഇതീരിതേ 34

നിഷ്ഫലമാകാത്തൊരബ്ഭുപവീര്യവു-
മപ്പൊഴേതന്നെ ധരിച്ചു ശകുന്തള
പിറേറന്നുഷസ്സിൽ പുരം പൂകിനാൻ നൃപൻ
പെററാൾസമയമായപ്പോളൊരുണ്ണിയെ. 17
കുട്ടിക്കുടൻ ജാതകർമ്മം യഥാവിധി
കാട്ടിൽവച്ചങ്ങു കഴിച്ചു കണ്വൻമുനി
കുട്ടിനാൾസിംഹോല്ക്കരത്തെപ്പിടിച്ചാശു
കെട്ടിയിട്ടങ്ങു കളിപ്പിച്ചിതാശിശു. 18
[1] ഈശ്വരാംശാംശ സംഭൃതനായ് ദുർദ്ധർഷ-
ശാശ്വതവീര്യംകലരുമബ്ബാലനെ
ഉത്തമയാമാവരാംഗിയെടുത്തങ്ങു-
ഭർത്തൃസവിധത്തിലെത്തിനാളേകദാ 19
ദോഷരഹിതരായീടുമവരെയ-
ബ്ഭൂശാസിതാവപവാദഭയത്തിനാൽ
സ്വീകരിപ്പാൻ മടിച്ചീടവേ,കേൾക്കായി-
താകാശവാണികളച്ചത്തിലിങ്ങിനെ,- 20
“രാജൻ!സുതൻപിതാവിൻ വകതാ,നമ്മ-
ബീജനിക്ഷേപണ ഭാജനം മാത്രമാം
നന്ദനനജ്ജനകൻതാനസംശയ-
മെന്നതിനാൽ നീ ഭരിക്കുകിപ്പുത്രനെ.
നിന്ദിച്ചിടായ്ക ശകുന്തളതന്നെയും
മന്നവാ! രേതസ്സിൽനിന്നുളവാക്കിയ
പുത്രൻപിതാവിനെ മൃത്യുപൂരത്തിൽനി-
ന്നുദ്ധരിക്കുന്നിതെന്നല്ലിശ്ശകുന്തള
സത്യമത്രേ ഭവാനോടിപ്പൊഴീഗ്ഗർഭ-
കർത്താവുനീതന്നെയെന്നു പറഞ്ഞതും.” 21-22
പിന്നെസ്സുതനെശ്ശകുന്തളയോടൊത്തു
നന്ദിച്ചുമന്നവനംഗീകരിച്ചിതു
പുത്രനവൻ പിതൃകാലശേഷം ചക്ര
വർത്തിയായ് കീർത്തിമാനായിബ്ഭവിച്ചിതു. 23
ഇന്നുംഭഗവദംശത്താൽപ്പിറന്നൊരി-
മ്മന്നവൻതൻകഥ വാഴ്ത്തുന്നു പാരിതിൽ
ചക്രമിവൻെറ വലത്തുകരത്തിലും
വ്യക്തമത്രേപത്മകോശം പദത്തിലും
മന്നിനധിരാജനായഭിഷിക്തനി-
മ്മന്നവേന്ദ്രൻമാമതേയമഹർഷിയെ
ആചാര്യനാക്കിയിരുത്തി,യൻപത്തഞ്ചു-
വാജികളാൽ ഗംഗതൻപുളിനത്തിലും
പിന്നെഴപത്തിയെട്ടശ്വങ്ങളാലെ കാ-
ളിന്ദീതടത്തിലും വച്ചുശക്തിക്കൊത്തു
ഭംഗിയായ് ദക്ഷിണയേറും മഖങ്ങള-
ഭംഗം നടത്തിയർച്ചിച്ചാൻ മുകുന്ദനെ. 24-25
ഇത്ഥമദ്ദൌഷ്ഷന്തജൻഭരതൻനൃപൻ
ശുദ്ധസ്ഥലത്തിൽ ജ്വലിപ്പിച്ചു വഹ്നിയെ
യാഗംകഴിച്ചു ദാനംചെയ്തു ഗോക്കളെ
ഭാഗിച്ചേകിട്ടുത്തു [2] ബദ്വക്കണക്കിൽദ്വിജർ. 26
മൂവായിരത്തിമുന്നൂറുതുരഗങ്ങ-
ളാവഹിക്കുന്ന രഥത്തിൽക്കരയേറി
അന്യനൃപന്മാർക്കു വിസ്മയമേററുമാ-
റന്യൂനമെങ്ങും ചരിച്ചു ദുഷ്യന്തജൻ. 27
പൊന്നിൽപൊതിഞ്ഞതിശുഭ്രദന്തങ്ങളാൽ
മിന്നും പതിന്നാലുലക്ഷംഗജങ്ങളെ
ദാനമായേകിനാൻ'മഷ്ണാര'പാവന-
സ്ഥാനത്തിലാന്മഖത്തിൽവച്ചിമ്മഹാൻ. 28
ചൊൽക്കൊള്ളുമിബ്ഭരതാവനീജാനിത-
ന്നുത്കൃഷ്ടകർമ്മമനുകരിച്ചീടുവാൻ
പൂർവനൃപന്മാരിലാർക്കും കഴിഞ്ഞീല,
ഭാവിഭൂപർക്കുമസാദ്ധ്യമെന്നേവരും
ചെയ്യുന്നംസത്കർമ്മ,മല്ലാതിഹവെറും-
കയ്യുംകൊണ്ടിനാൽവിണ്ണു ലഭ്യമല്ലാത്തപോൽ
ഇ'ബ്ഭരതാ'വനീപാലതിലകത്തി-
നൊപ്പംചമഞ്ഞിടാനാരുമാളായിടാ. 29
വേദവിധിക്കൊത്തകർമ്മങ്ങളിലുമ-
ബ്ഭൂദേവരിലും വിമുഖരായ്‌വാണിട്ടും
കാട്ടാളജാതി, യവന പുളിന്ദർതൻ-
കൂട്ടം, കഴകമാംസാശനരായിട്ടും
കങ്കഖശശകന്മാ,രതിദുഷ്ടത-
തങ്കുംനൃപർ,മ്ലേച്ഛരെന്നിത്തരക്കാരെ
ഒക്കവേ ദിഗ്വിജയത്തിൽ നിഹനിച്ചി-
തുത്ക്കടവീര്യപരാക്രമിയിന്നൃപൻ. 30
എന്നല്ലപണ്ടസുരന്മാരമർത്ത്യരെ
വെന്നുബലത്താലപഹരിച്ചത്വരം
പാതാളമെത്തിച്ച ദേവാംഗനകളെ
വീതശങ്കം വീണ്ടുകൊണ്ടുവന്നീടിനാൻ. 31
ഇമ്മഹാൻ മന്നവനായിരിക്കുന്നനാൾ
ഭൂമ്യന്തരിക്ഷലോകങ്ങൾരണ്ടു സമം
ഇഷ്ടപദാർത്ഥങ്ങളൊക്കെയുംവർഷിച്ചു
തുഷ്ടി ജനതയ്ക്കുചേർത്തിരുന്നു സദാ
ഈമട്ടിരുപത്തിയേഴായിരമാണ്ടു
ഭൂമിഭരിച്ചുതന്നാജ്ഞനടത്തിനാൻ 32
ദിക്പാലകരും പുകഴ്ത്തുമൈശ്വര്യവു-
മപ്പുതരാധിരാജദ്രവിണങ്ങളും
അപ്രധൃഷ്യാജ്ഞാബലമിന്ദ്രിയങ്ങളും,
സ്വപ്നസമാനം, വെറുംമിഥ്യയെന്നുതാൻ
കല്പിച്ചവയിൽനിന്നെല്ലാം വിരമിച്ചി-
തബ്ഭരതൻ ചക്രവർത്തിദുഷ്യന്തജൻ. 33
ഉത്തമപത്നിമാർ മൂന്നാവിദർഭേന്ദ്ര-
പുത്രിമാരായവന്നുണ്ടായിരുന്നിതു
നന്ദനന്മാരും ജനിച്ചി,തെന്നാലവർ
തന്നോടു സാമ്യമില്ലാത്തവരെന്നുടൻ
മന്നവൻചൊല്ലവേ ത്യാഗഭയത്തിനാൽ
കൊന്നുകളഞ്ഞിതവരെയപ്പത്നിമാർ 34

1 ഈശ്വരാംശത്തോടു ജനിച്ചവൻ 2 പതിമൂവായിരത്തി എൺപത്തിനാലു ഒരു ബദ്വം അക്കണക്കിൽ

തസ്യൈവം വിതഥേ വംശേ തദർത്ഥം യജതഃ സുതം
മരുൽസ്തോമേന മരുതോഭരദ്വാജമുപാദദുഃ 35
അന്തർവത്ന്യാം ഭ്രാതൃപത്ന്യാം മൈഥുനായ ബൃഹസ്പതിഃ
പ്രവൃത്തോ വാരിതോ ഗർഭം ശപ്ത്വാ വീര്യമവാസൃജൽ. 36
തം ത്യക്തുകാമാം മമതാം ഭർത്തൃത്യാഗവിശങ്കിതാം
നാമനിർവചനം തസ്യ ശ്ലോകമേനം സുരാ ജഗുഃ 37
മൂഢേ ഭരദ്വാജമിമം ഭര ദ്വാജം ബൃഹസ്പതേ
യാതൌ യദുക്ത്വാ പിതരൌ ഭരദ്വാജസ്തതസ്ത്വയം. 38
ചോദ്യമാനാ സുരൈരേവം മത്വാ വിതഥമാത്മജം
വ്യസൃജൻ മരുതോഽബിഭ്രൻ ദത്തോഽയം വിതഥേഽന്വയേ. 39

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
വിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8031 നവമസ്കന്ധേ ശ്ലോകാഃ 773

---

## ഏകവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

വിതഥസ്യ സുതോ മന്യുർബൃഹൽക്ഷത്രോ ജയസ്തതഃ
മഹാവീര്യോ നരോ ഗർഗ്ഗഃ സങ്കൃതിസ്തു നരാത്മജഃ 1
ഗുരുശ്ച രന്തിദേവശ്ച സങ്കൃതോ പാണ്ഡുനന്ദന
രന്തിദേവസ്യ ഹി യശ ഇഹാമുത്ര ച ഗീയതേ 2
വിയദ്വിത്തസ്യ ദദതോ ലബ്ധം ലബ്ധം ബുഭുക്ഷതഃ
നിഷ്കിഞ്ചനസ്യ ധീരസ്യ സകുടുംബസ്യ സീദതഃ 3
വ്യതീയുരഷ്ടചത്വാരിംശദഹാന്യപിബതഃ കില
ഘൃതപായസസംയാവം തോയം പ്രാതരുപസ്ഥിതം. 4
കൃച്ഛ്റപ്രാപ്തകുടുംബസ്യ ക്ഷുത്തൃഡ്ഭ്യാം ജാതവേപഥോഃ
അതിഥിർബ്രാഹ്മണഃ കാലേ ഭോക്തുകാമസ്യ ചാഗമൽ. 5
തസ്മൈ സംവ്യഭജൽ സോഽന്നമാദൃത്യ ശ്രദ്ധയാന്വിതഃ
ഹരിം സർവ്വത്ര സംപശ്യൻ സ ഭുക്ത്വാ പ്രയയൌ ദ്വിജഃ 6
അഥാന്യോ ഭോക്ഷ്യമാണസ്യ വിഭക്തസ്യ മഹീപതേ
വിഭക്തം വ്യഭജൽ തസ്മൈ വൃഷലായ ഹരിം സ്മരൻ. 7
യാതേ ശൂദ്രേ തമന്യോഽഗാദതിഥിഃ ശ്വഭിരാവൃതഃ
രാജൻ മേ ദീയതാമന്നം സഗണായ ബുഭുക്ഷതേ. 8
സ ആദൃത്യാവശിഷ്ടം യൽ ബഹുമാനപുരസ്കൃതം
തച്ച ദത്ത്വാ നമശ്ചക്രേ ശ്വഭ്യഃ ശ്വപതയേ വിഭുഃ 9
പാനീയമാത്രമുച്ഛേഷം തച്ചൈകപരിതർപ്പണം
പാസ്യതഃ പുൽക്കസോഽഭ്യാഗാദപോ ദേഹ്യശുഭസ്യ മേ. 10
തസ്യ താം കരുണാം വാചം നിശമ്യ വിപുലശ്രമാം
കൃപയാ ഭൃശസന്തപ്ത ഇദമാഹാമൃതം വചഃ 11

> നകാമയേഽഹം ഗതിമീശ്വരാൽ പരാ-
> മഷ്ടർദ്ധിയുക്താമപുനർഭവം വാ
> ആർത്തിം പ്രപദ്യേഽഖിലദേഹഭാജാ-
> മന്തഃസ്ഥിതോ യേന ഭവന്ത്യദുഃഖാഃ 12
>
> ക്ഷുത്തൃട്ശ്രമോ ഗാത്രപരിശ്രമശ്ച
> ദൈന്യം ക്ലമഃ ശോകവിഷാദമോഹാഃ
> സർവ്വേ നിവൃത്താഃ കൃപണസ്യ ജന്തോ-
> ർജ്ജിജീവിഷോർജ്ജീവജലാർപ്പണാന്മേ. 13

പുത്രലാഭാർത്ഥമഥ മരുൽസോമമാം
സത്രം നടത്തി മരുദ്ദേവതകളെ
പൂജിക്കയാലവർ തുഷ്ടരായിബ്ഭര-
ദ്വാജനെപ്പുത്രനായ് ഭൂപനു നൽകിനാർ. 35
ഗീഷ്പതി, സോദരനാമുതഥ്യൻ തന്റെ
ഗർഭിണീകാന്തതൻസംഗത്തിനേകദാ,
ചെന്നാ,നുടൻ ഗർഭഗൻ സുതൻ പാടില്ല-
തെന്നു തടുത്താൻ, ബൃഹസ്പതി രുഷ്ടനായ്
നീയന്ധനാമെന്നരുളി നിജവീര്യ-
മായവളിൽ പകർന്നീടവേയശ്ശിശു
കാലാൽത്തൊഴിച്ചു വെളിക്കുതള്ളീയതു-
ബാലരൂപത്തിൽ ഭരദ്വാജനായതാം. 36
ഭർത്തൃകോപം ഭയപ്പെട്ടാ, മമതയി-
പ്പുത്രനെത്തള്ളാനുറച്ചതു പാർത്തുടൻ
നാകികൾ തന്നാമധേയമുൾക്കൊള്ളുമി-
ശ്ലോകമവൾ കേൾക്കുമാറു പാടീടിനാർ 37
മൂഢേ! ഭരിക്കനീ നിങ്ങളിരുവരും
കൂടിജ്ജനിപ്പിച്ചൊരിബ്ഭരദ്വാജനെ
മുന്നേ സുതനെബ്ഭരിക്കാതവരോടു
ചൊന്നതനുസരിച്ചീടാശ്ശു മൂലമായ്
വിണ്ണോർ "രിമം ഭരദ്വാജം ബൃഹസ്പതേ!"
എന്നു ബൃഹസ്പതിയോടു ചൊല്ലീടിനാർ. 38
പിന്നെഗ്ഗുരുവും മമതയുമീമൊഴി-
യന്യോന്യമാവർത്തനം ചെയ്തു പോയിതു
എന്നതുമൂലം ഭരദ്വാജനാമവും
ചേർന്നിതവനെന്നറിയുക മന്നവാ!
ദേവവാക്യത്തെ വിഗണിച്ചിരുവരും
കൈവെടിഞ്ഞപ്പോളവനെ മരുത്തുകൾ
വേണ്ടപോൽ പോററിക്കുലം നിലനിർത്തുവാൻ
കൊണ്ടുവന്നേകീ! ഭരതനു ഭാരതാ! 39

## അദ്ധ്യായം 21

### ശ്രീശുകൻ പറഞ്ഞു

മന്യു, വിതഥാഖ്യനാകും ഭരദ്വാജ-
മന്നവൻതന്നുടെ നന്ദനനായിതു
വീരാ! ബൃഹത്ക്ഷത്രനും ജയനും മഹാ-
വീര്യൻ നരൻ ഗർഗ്ഗനും മന്യുപുത്രരാം. 1
അന്നരൻതൻസുതനാം സംകൃതിയുടെ
നന്ദനരാം ഗുരുവും രന്തിദേവനും
ഇന്നുമാ രന്തിദേവൻതന്റെ കീർത്തിയെ
മന്നിലും വിണ്ണിലും കീർത്തിച്ചിടുന്നിതേ. 2
ദ്യോവിൽനിന്നും വീണു കിട്ടും വിധം വശാൽ
കൈവന്നിടുന്നതുമാത്രമാം തദ്ധനം
ആവിധമുള്ള ധനവും വ്യയം ചെയ്തു
ജീവിതമാർഗ്ഗവും മുട്ടി വിഷമിച്ചു
പട്ടിണിയായ് നിജപ്രാരബ്ധമൂലമായ്
കിട്ടുന്നതന്നന്നുതന്നെ ദാനം ചെയ്തു
ശിഷ്ടമായിട്ടൊരു വസ്തുവുമെന്നിയേ
കുട്ടികളും ധർമ്മപത്നിയുമായൊത്തു
കഷ്ടമായുള്ളോരവസ്ഥയിലാപ്പെട്ടു
വട്ടത്തിലായ് ജ്ജലപാനവുമെന്നിയേ
നാല്പത്തിയെട്ടഹോരാത്രങ്ങൾ തള്ളവേ-
യല്പമന്നം, പായസം, ജലമെന്നിവ
കിട്ടീ പ്രഭാതത്തിലായതശിക്കുവാൻ
കുട്ടികളൊത്തുതുനിഞ്ഞീടും വേളയിൽ
ഏററം വിശന്നുതളർന്നൊരു ഭൂസുരൻ
പെട്ടെന്നതിഥിയായ് വന്നുകേറീടിനാൻ. 3–5
എങ്ങും ഹരിയെ നിരീക്ഷിച്ചിരിക്കുമ-
മംഗലാത്മാവുടനസ്സാധനങ്ങളെ
ഭാഗിച്ചതിഥിക്കു നൽകിനാൻ, ഭക്ഷിച്ചു
പോകയും ചെയ്താൻ ധരണീസുരോത്തമൻ. 6
ബാക്കിയന്നം വിഭജിച്ചു ഭുജിക്കുവാ-
നോക്കുമ്പൊഴതൊരു ശൂദ്രനെത്തീടിനാൻ
ശേഷശയനസ്മൃതിയോടവനുടൻ
ശേഷിച്ചതിൽ ഭൂരിഭാഗവുമേകിനാൻ. 7
ആയതശിച്ചവൻ പോയീടവേ കുറേ
നായകളൊത്തൊരുത്തൻ വന്നു ചൊല്ലിനാൻ
"ശ്വാക്കളും ഞാനും വിശന്നു വലയുന്നു
ശീഘ്രമശനമരുളിയാലും പ്രഭോ!" 8
അർത്ഥനയാദരിച്ചക്ഷണം, ശേഷിച്ച-
ഭക്തമപ്പാടേ ബഹുമാനപൂർവകം
ഏകിയശ്ശ്വാക്കളേയും തൽപതിയേയും
ശ്രീകാന്തഭാവനയോടും നമിച്ചിതേ. 9
ശിഷ്ടമല്പം ജലമുണ്ടതുമേകനു
തുട്ടുശമിപ്പിക്കുവാൻ മാത്രമേവത്ര
ആയതെടുത്തു കുടിക്കാൻ തുടങ്ങവേ
"പേയമെന്തെങ്കിലും തന്നാലു"മെന്നോതി. 10
ചണ്ഡാലനേകനണഞ്ഞാനവനുടെ
ക്രന്ദനം കേട്ടു മനസ്സലിഞ്ഞേററവും
സന്തപ്തനായിട്ടമൃതസമാനമായ്
ശാന്തമധുരമാം ഗീരുകളോതിനാൻ. 11
'ആശിച്ചിടുന്നതില്ലീശനിൽ നിന്നു മ-
ഹൈശ്വര്യസിദ്ധിയും നിർവാണവുമിവൻ
സർവതനുഭൃത്തുകൾക്കുമന്തഃസ്ഥനായ്
സർവദുഃഖങ്ങളുമേല്ക്കുവാനോക്കുവേൻ
അല്ലലതിനാലവർക്കു നശിക്കുമെ-
ന്നുള്ളതിനാൽ മറെറനിക്കില്ലൊരാശയും. 12
ജീവിച്ചിരിക്കുവാനിച്ഛിച്ചു കേണിടും
ജീവിക്കു, മജ്ജീവനഹേതുവാം ജലം
ഞാനേകിയാലതുമൂലമെനിക്കുള്ള
ദീനഭാവം, ക്ഷുത്തു, ദാഹം തളർച്ചയും
ശോകവിഷാദമോഹങ്ങൾ തൊട്ടുള്ളതു-
മാകെയകന്നു പോമില്ലൊരു സംശയം." 13

ഇതി പ്രഭാഷ്യ പാനീയം മ്രിയമാണഃ പിപാസയാ
പുല്ലസായാദദാദ്ധീരോ നിസറ്റ്കരുണോ നൃപഃ 14
തസ്യ ത്രിഭുവനാധീശാഃ ഫലദാഃ ഫലമിച്ഛതാം
ആത്മാനം ദർശയാഞ്ചക്രുർമ്മായാ വിഷ്ണുവിനിർമ്മിതാഃ 15
സ വൈ തേഭ്യോ നമസ്കൃത്യ നിസ്സംഗോ വിഗതസ്പൃഹഃ
വാസുദേവേ ഭഗവതി ഭക്ത്യാ ചക്രേ മനഃ പരം. 16
ഈശ്വരാലംബനം ചിത്തം കുർവ്വതോഽനന്യരാധസഃ
മായാ ഗുണമയീ രാജൻ സ്വപ്നവൽ പ്രത്യലീയത. 17
തൽപ്രസംഗാനുഭാവേന രന്തിദേവാനുവർത്തിനഃ
അഭവൻ യോഗിനഃ സർവ്വേ നാരായണപരായണാഃ 18
ഗർഗ്ഗാച്ഛിനിസ്തതോ ഗാർഗ്യഃ ക്ഷത്രാൽ ബ്രഹ്മ ഹ്യവർത്തത
ദുരിതക്ഷയോ മഹാവീര്യാൽ തസ്യ ത്രയ്യാരുണിഃ കവിഃ 19
പുഷ്കരാരുണിരിത്യത്ര യേ ബ്രാഹ്മണഗതിം ഗതാഃ
ബൃഹൽക്ഷത്രസ്യ പുത്രോഽഭൂദ്ധസ്തീ യദ്ധസ്തിനാപുരം. 20
അജമീഢോ ദ്വിമീഢശ്ച പുരുമീഢശ്ച ഹസ്തിനഃ
അജമീഢസ്യ വംശ്യാഃ സ്യുഃ പ്രിയമേധാദയോ ദ്വിജാഃ 21
അജമീഢാൽ ബൃഹദിഷുസ്തസ്യ പുത്രോ ബൃഹദ്ധനുഃ
ബൃഹൽകായസ്തതസ്തസ്യ പുത്ര ആസീജ്ജയദ്രഥഃ 22
തത്സുതോ വിശദസ്തസ്യ സേനജിൽ സമജായത
രുചിരാശ്വോ ദൃഢഹനുഃ കാശ്യോ വത്സശ്ച തത്സുതാഃ 23
രുചിരാശ്വസുതഃ പ്രാജ്ഞഃ പൃഥുസേനസ്തദാത്മജഃ
പാരസ്യ തനയോ നീപസ്തസ്യ പുത്രശതം ത്വഭൂൽ. 24
സ കൃത്വ്യാം ശുകകന്യായാം ബ്രഹ്മദത്തമജീജനൽ
സ യോഗീ ഗവി ഭാര്യായാം വിഷ്വക്സേനമധാൽ സുതം. 25
ജൈഗീഷവ്യാപദേശേന യോഗതന്ത്രം ചകാര ഹ
ഉദക്സ്വനസ്തതസ്തസ്മാൽ ഭല്ലാദോ ബാർഹദീഷവാഃ 26
യവീനരോ ദ്വിമീഢസ്യ കൃതിമാംസ്തൽസുതഃ സ്മൃതഃ
നാമ്നാ സത്യധൃതിര്യസ്യ ദൃഢനേമിഃ സുപാർശ്വകൃൽ 27
സുപാർശ്വാൽ സുമതിസ്തസ്യ പുത്രഃ സന്നതിമാംസ്തതഃ
കൃതിർഹിരണ്യനാഭാൽ യോ യോഗം പ്രാപ്യ ജഗൌ സ്മ ഷട് 28
സംഹിതാഃ പ്രാച്യസാമ്നാം വൈ നീപോ ഹ്യുഗ്രായുധസ്തതഃ
തസ്യ ക്ഷേമഃ സുവീരോഽഥ സുവീരസ്യ രിപുഞ്ജയഃ 29
തതോ ബഹുരഥോ നാമ പുരുമീഢോഽപ്രജോഽഭവൽ
നളിന്യാമജമീഢസ്യ നീലഃ ശാന്തിഃ സുതസ്തതഃ 30
ശാന്തേഃ സുശാന്തിസ്തൽപുത്രഃ പുരുജോഽർക്കസ്തതോഽഭവൽ
ഭർമ്യാശ്വസ്തനയസ്തസ്യ പഞ്ചാസൻ മുദ്ഗലാദയഃ 31
യവീനരോ ബൃഹദിഷുഃ കാമ്പില്യഃ സഞ്ജയഃ സുതാഃ
ഭർമ്യാശ്വഃ പ്രാഹ പുത്രാ മേ പഞ്ചാനാം രക്ഷണായ ഹി. 32
വിഷയാണാമലമിമേ ഇതി പഞ്ചാലസംജ്ഞിതാഃ
മുദ്ഗലാൽ ബ്രഹ്മ നിർവൃത്തം ഗോത്രം മൌദ്ഗല്യസംജ്ഞിതം.
മിഥുനം മുദ്ഗലാൽ ഭാർമ്യാദ്ദിവോദാസഃ പുമാനഭൂൽ
അഹല്യാ കന്യകാ യസ്യാം ശതാനന്ദസ്തു ഗൌതമാൽ. 34

ഈവിധമോതിപ്പിപാസ സഹിക്കുവാ-
നാവാതെചാകുമാറായ സുധീരനാം
ആ രന്തിദേവൻ കൃപാപരാധീനനായ്
നീരമതപ്പുൽകസനും കൊട്ടത്തിതു 14
ഈശ്വരമായാവിരചിതരായ്, ഫല-
മാശിപ്പവക്കതരുളാൻസമത്ഥരാം
ലോകത്രയേശർ നേരേയും സ്വരൂപമ-
ബ്ഭുകാന്തനെയഥ കാട്ടിക്കൊട്ടത്തിതു. 15
നിസ്സംഗനായ് വിഗതസ്പൃഹനായിട്ടു-
മക്ഷ്മാമണാളനവരെ നമിച്ചിതേ
ഒന്നുമത്ഥിച്ചീല ശ്രീവാസുദേവനി-
ലുന്നതഭക്ത്യാ നമിച്ചിതുപിന്നെയും. 16
ശ്രീഹരിയിൽത്താൻ മനസ്സുറപ്പിച്ചന്യ-
മോഹങ്ങളെല്ലാമുപേക്ഷിച്ചിതന്നിട്ടും
അപ്പാത്ഥിവനു ഗുണാത്മികയാം മായ
സ്വപ്നസമാനം വിലയംഗമിച്ചിതു 17
രന്തിദേവാധീന വത്തികളേവരും
സന്തതമുള്ളതത്സാഹചര്യത്തിനാൽ
യോഗികളും ശ്രീനിവാസഭഗവാനി-
ലേകാന്തഭക്തരുമായ് ഭവിച്ചീടിനാർ. 18
ഗർഗ്ഗനിൽനിന്നു സിനിയും, സിനിക്കഥ
ഗാർഗ്ഗ്യനും നന്ദനന്മാരായ്ഭവിച്ചിതു
ഈവിധം ക്ഷത്രിയജാതിയിൽനിന്നുഭൂ-
ദേവവർഗ്ഗം ജാതമായി ധരിത്രിയിൽ
പിന്നെദുരിതക്ഷയൻ മഹാവീര്യന്റെ
നന്ദനനായാനവന്റെ തനൂജരായ്
പേരെഴും ത്രയ്യാരുണിയും കവി, പുഷ്ക-
രാരുണിയും ഭൂസുരഗതിയാന്നിതു
ഹസ്തിയത്രേ ബൃഹൽക്ഷത്രന്റെനന്ദനൻ,
ഹസ്തിനാപട്ടണമായവൻതീത്തതാം. 19-20
പിന്നജമീഢൻ, ദ്വിമീഢൻ, പുരുമീഢ-
നെന്നുമൂന്നാത്മജർ ഹസ്തിക്കുദിച്ചിതു
ആജമീഢന്മാർ പ്രിയമേധമുഖ്യരാം,
രാജൻ! ദ്വിജരായ്ഭവിച്ചിതക്കൂട്ടരും. 21
പിന്നെജമീഢജനാകു ബൃഹദിഷു-
തന്നിൽനിന്നുണ്ടായ് ബൃഹദ്ധനുസ്സെന്നവൻ
തന്നന്ദനൻ ബൃഹൽക്കായ,നാണായവൻ
തന്നുടെ പുത്രനാകുന്നു ജയദ്രഥൻ. 22
തത്സുതനാകും വിശദന്റെ പുത്രനാ-
മസ്സേനജിത്തിൻ തനയരായ് നാലുപേർ
തീന്നാർ,രുചിരാശ്വനുമാദൃഢധനു-
സ്സെന്നവനും കാശ്യനും വത്സനുംനൃപാ! 23
പ്രാജ്ഞൻ രുചിരാശ്വനിൽനിന്നു ജാതനായ്,
പ്രാജ്ഞസുതനാം പൃഥുസേനനെന്നവൻ,
പാരനാംതത്സുതൻ,നീപൻതദാത്മജൻ
നൂറുപുത്രന്മാരവന്നു ഭവിച്ചിതു. 24

കൃത്വിയെന്നുള്ള ശുകകന്യയിൽ ബ്രഹ്മ-
ദത്തനെന്നുള്ളൊരു പുത്രനും ജാതനായ്
യോഗിയവൻ ഭാര്യഗോവിലുളവാക്കി-
യേകസുതനെ-വിഷ്വക്സേനനേ-നൃപാ! 25
ജൈഗീഷവ്യോപദേശത്തിനാൽനിർമ്മിച്ചു
യോഗശാസ്ത്രം ബ്രഹ്മദത്തയോഗീശ്വരൻ
വിഷ്വക്സേനാത്മജനത്രേയുദക്സ്വനൻ,
തത്സുതൻഭല്ലാദനായകൻ ഭൂമിപാ!
എന്നിവരെല്ലാം ബൃഹദിഷുവംശ്യരാം;
ചൊന്നിടാം ഞാൻ ദ്വിമീഢന്റെവംശ-
ത്തെയും. 26
ആദ്വിമീഢന്റെ സുതനാംയവീനരൻ,
പുത്രനവന്നുധൃതിമാൻ, തദാത്മജൻ
സത്യധൃതിതാൻ, ദൃഢനേമിതത്സുതൻ,
പുത്രനവന്നു സുപാർശ്വനുമാം നൃപാ! 27
അസ്സുപാർശ്വന്റെ തനയൻസുമതിയാം
തത്സുതൻസന്നതിമാൻ, കൃതിതത്സുതൻ,
യോഗം ഹിരണ്യനാഭങ്കേന്നറിഞ്ഞാറു-
ഭാഗമാക്കിപ്പഠിപ്പിച്ചു സാമംകൃതി. 28
നാമധേയങ്ങളവയ്ക്കുചൊൽവൂ പ്രാച്യ-
സാമങ്ങൾതൻ സംഹിതകളെന്നായ്ജനം
നീപൻകൃതിസുത,നുഗ്രായുധാഖ്യനാം
നീപാത്മജാതൻ,സുവീരനാം തൽസുതൻ. 29
തത്പുത്രനാകും രിപുഞ്ജയൻതന്നിൽനി-
ന്നുത്ഭുതനായാൻ ബഹുരഥനന്നവൻ.
അപ്പുരുമീഢനപുത്രനായ്ത്തീന്നിതു
പിൽപ്പാടജമീഢനു തൻനളിനിയാം-
കാന്തയിൽ നീലനെന്നുണ്ടായൊരുമകൻ,
ശാന്തിയാം നീലതനയൻ ധരാപതേ! 30
ശാന്തിതനയൻസുശാന്തി,യവനുടെ
സന്താനമാകും പുരുജന്റെപുത്രനാം
അക്കന്റെനന്ദനൻ ഭർമ്മ്യാശ്വനങ്ങഞ്ചു-
മക്കളുണ്ടായ് മുൽഗലനും, യവീനരൻ,
പിന്നെബൃഹദിഷു,കാംപില്യസഞ്ജയ-
രെന്നിങ്ങിനെയുള്ള നാമധേയങ്ങളിൽ. 31
അഞ്ചുപേരോട്ടുമായ് ഭർമ്മ്യാശ്വനോതിനാ-
നഞ്ചുപേർ നിങ്ങളഞ്ചിന്ദ്രിയങ്ങൾക്കെഴും
ശബ്ദാദിയാകും വിഷയങ്ങളെയെനി-
ക്കെപ്പൊഴും നേടിത്തരുവാൻ സമത്ഥരാം
എന്നുപറഞ്ഞതുമൂലമവക്കഥ-
വന്നുപഞ്ചാലരെന്നുള്ളൊരുനാമവും
മുദ്ഗലൻതന്നിൽനിന്നുദ്ഭൂതമായിതു
മൌദ്ഗല്യമെന്ന ധരണീസുരാന്വയം. 32-33
മുദ്ഗലന്നുണ്ടായ് മിഥുനമതിൽപുമാ-
നോക്ക ദിവോദാസനും സ്ത്രീയഹല്യയും,
ഗൌതമനംഗീകരിച്ചിതഹല്യയെ
ഗൌതമപുത്രൻ ശതാനന്ദമാമുനി. 34

തസ്യ സത്യധൃതിഃ പുത്രോ ധനുർവേദവിശാരദഃ
ശരദ്വാംസ്തത്സുതോ യസ്മാദുർവശീദർശനാൽ കില. 35

ശരസ്തംബേ/പതൽ രേതോ മിഥുനം തദഭൂച്ഛുഭം
തൽ ദൃഷ്ട്വാ കൃപയാഗൃഹ്ണാച്ഛന്തനുർമൃഗയാം ചരൻ
കൃപഃ കുമാരഃ കന്യാ ച ദ്രോണപത്ന്യഭവൽ കൃപീ. 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ഏകവിംശതിതമോ/ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8067 നവമസ്കന്ധേ ശ്ലോകാഃ 809

---

# ദ്വാവിംശതിതമോ/ധ്യായ:

**ശ്രീശുക ഉവാച**

മിത്രേയുശ്ച ദിവോദാസാച്ച്യവനസ്തത്സുതോ നൃപ
സുദാസഃ സഹദേവോ/ഥ സോമകോ ജന്തുജന്മകൃൽ 1

തസ്യ പുത്രശതം തേഷാം യവീയാൻ പൃഷതഃ സുതഃ
ദ്രുപദോ ദ്രൗപദീ തസ്യ ധൃഷ്ടദ്യുമ്നാദയഃ സുതാഃ 2

ധൃഷ്ടദ്യുമ്നാൽ ധൃഷ്ടകേതുർഭാർമ്യാഃ പഞ്ചാലകാ ഇമേ
യോ/ജമീഢസുതോ ഹ്യന്യ ഋക്ഷഃ സംവരണസ്തതഃ 3

തപത്യാം സൂര്യകന്യായാം കുരുക്ഷേത്രപതിഃ കുരുഃ
പരീക്ഷിൽ സുധനുർജ്ജഹ്നുർന്നിഷധാശ്ച കുരോഃ സുതാഃ 4

സുഹോത്രോ/ഭൂൽ സുധനുഷശ്ച്യവനോ/ഥ തതഃ കൃതീ
വസുസ്തസ്യോപരിചരോ ബൃഹദ്രഥമുഖാസ്തതഃ 5

കുശാംബമത്സ്യപ്രത്യഗ്രചേദിപാദ്യാശ്ച ചേദിപാഃ
ബൃഹദ്രഥാൽ കുശാഗ്രോ/ഭൂദൃഷഭസ്തസ്യ തത്സുതഃ 6

ജജ്ഞേ സത്യഹിതോ/പത്യം പുഷ്പവാംസ്തത്സുതോ ജഹുഃ
അന്യസ്യാം ചാപി ഭാര്യായാം ശകലേ ദ്വേ ബൃഹദ്രഥാൽ. 7

തേ മാത്രാ ബഹിരുത്സൃഷ്ടേ ജരയാ ചാപി സന്ധിതേ
ജീവ ജീവേതി ക്രീഡന്ത്യാ ജരാസന്ധോ/ഭവൽ സുതഃ 8

തതശ്ച സഹദേവോ/ഭൂൽ സോമാപിര്യച്ഛ്റുതശ്രവാഃ
പരീക്ഷിദനപത്യോ/ഭൂൽ സുരഥോ നാമ ജാഹ്നവഃ 9

തതോ വിദൂരഥസ്തസ്മാൽ സാർവ്വഭൗമസ്തതോ/ഭവൽ
ജയസേനസ്തത്തനയോ രാധികോ/തോ ദ്വയുതാനഭൂൽ. 10

തതശ്ച ക്രോധനസ്തസ്മാൽ ദേവാതിഥിരമുഷ്യ ച
ഋക്ഷസ്തസ്യ ദിലീപോ/ഭൂൽ പ്രതീപസ്തസ്യ ചാത്മജഃ 11

ദേവാപിഃ ശന്തനുസ്തസ്യ ബാഹ്ലീക ഇതി ചാത്മജാഃ
പിതൃരാജ്യം പരിത്യജ്യ ദേവാപിസ്തു വനം ഗതഃ 12

അഭവച്ഛന്തനൂ രാജാ പ്രാങ്മഹാഭിഷസംജ്ഞിതഃ
യം യം കരാഭ്യാം സ്പൃശതി ജീർണ്ണം യൗവനമേതി സഃ 13

ശാന്തിമാപ്നോതി ചൈവാഗ്ര്യാം കർമ്മണാ തേന ശന്തനുഃ
സമാ ദ്വാദശ തദ്രാജ്യേ ന വവർഷ യദാ വിഭുഃ 14

ശന്തനുർബ്രാഹ്മണൈരുക്തഃ പരിവേത്തായമഗ്രഭുക്
രാജ്യം ദേഹ്യഗ്രജായാശു പുരരാഷ്ട്രവിവൃദ്ധയേ. 15

സത്യധൃതിയെന്നതത്തനയൻധനുർ-
വിദ്യയിലേററം സമർത്ഥനായ്തീർന്നിതു
തന്നന്ദനൻ ശരദ്വാനൊരുനാളതി
സുന്ദരിയുർവശിയെക്കണ്ടമാത്രയിൽ
പുല്ലിൽപ്പതിച്ചരേതസ്സിൽനിന്നുണ്ടായി
നല്ലശുഭമാം മിഥുനമൊന്നുഴിപാ! 35

വേട്ടയ്ക്കുകാട്ടിൽചരിച്ചിട്ടും, ശന്തനു-
രാട്ടുടനെ [1] സ്തംബസ്ഥമായിട്ടും
സന്തതിദ്വന്ദ്വത്തിനെക്കണ്ടലിവാൻ
സന്തോഷപൂർവ്വമെടുത്തുവളത്തിനാൻ,
ആ മിഥുനം താൻകൃപനും, കൃപിയു,മ-
ബ്ഭാമിനിയാം ദ്രോണപത്നിയായ്ത്തീർന്നതും 36

## അദ്ധ്യായം 22

### ശ്രീശുകൻ പറഞ്ഞു

മിത്രായുസ്സത്രേ ദിവോദാസനന്ദനൻ,
തത്തനയന്മാർ ച്യവനൻ സുദാസനും
സോമകനും സഹദേവനുമാ,ണതിൽ
സോമകൻതൻതനയൻ ജന്തുനാമകൻ. 1

സോമകപുത്രശതത്തിലിജ്ജന്തുവാം
ഭൂമിപാ! ജ്യേഷ്ഠൻ, പൃഷതൻ കനിഷ്ഠനും
തന്നന്ദനനാം ദ്രുപദനിൽ ദ്രൗപതീ
കന്യയും ധൃഷ്ടദ്യുമ്നാദ്യരും ജാതരായ്. 2

ധൃഷ്ടദ്യുമ്നാത്മജനാം ധൃഷ്ടകേതു, വി-
മ്മട്ടെഴും ഭാർമ്യർ പഞ്ചാലകരായിതു
ചൊല്ലാമിനിയജമീഢനിൽനിന്നുദി-
ച്ചുള്ളതാം മററൊരുവംശവും മന്നവാ! 3

പിന്നെയജമീഢപുത്രനാമൃക്ഷനിൽ
നിന്നുളവായിതു സംവരണാഭിധൻ
സൂര്യജയാകും തപതിയയാളുടെ
ഭാര്യയത്രേ, കുരുവാണ തന്നന്ദനൻ.
അക്കുരുക്ഷേത്രം ചമച്ചതിദ്ദേഹമെ-
ന്നോക്ക, പരീക്ഷിത്തുപിന്നെ സുധനുസ്സു
ജഹ്നുനിഷധാശ്വനെന്നിവർതത്സുതർ
തീർന്നുസുധനുസ്സിൽനിന്നുസുഹോത്രനും. 4

തന്നന്ദനൻ ച്യവനൻ, കൃതിതൽസുതൻ,
തന്നന്ദനൻതാനുപരിചരൻവസു
തന്നന്ദനനായ്ബൃഹദ്രഥൻതൊട്ടവർ 5

പിന്നെക്കുശാംബനും വത്സപ്രത്യഗ്രനും
ചേദിപൻതാനും വസുപുത്രരാ,ണവർ
ചേദിരാജ്യം പരിപാലിച്ചിരുന്നിതു.
പിന്നെക്കുശാഗ്രൻ ബൃഹദ്രഥപുത്രനായ്-
ത്തീർന്ന,തല്പുത്രനൃഷഭ,നൃഷഭജൻ

സത്യഹിതൻ, തൽസുതൻപുഷ്പവാൻ ധരാ-
ഭൃത്തേ! തദീയതനയനത്രേ ജഹു
അന്യയാം ഭാര്യയിൽപിന്നെബൃഹദ്രഥ-
മന്നനുണ്ടായിതിരുഖണ്ഡമായ് പ്രജ 6-7

മാതാവതിനെ വെളിക്കെറിഞ്ഞാൾതദാ
മോദിച്ചവിടെക്കളിയാടിട്ടുംജര
രണ്ടുഖണ്ഡങ്ങളും ചേർത്തുയോജിപ്പിച്ചു-
കൊണ്ടു 'ജീവിക്ക' 'ജീവിക്ക'യെന്നോതവേ
ജീവനുണ്ടായതിനെന്നതുമൂലമായ്
കൈവന്നിതു ജരാസന്ധനാമം നൃപാ! 8

തീർന്നിതവനിൽ സഹദേവനാമകൻ
തന്നന്ദനനായ സോമാപിയിൽനിന്നും
ഉത്ഭൂതനായാൻശ്രുതശ്രവസ്സെന്നവ,-
നപ്പരീക്ഷിത്തിനുണ്ടായില്ല സന്തതി
മന്നവമൗലേ! സുരഥനൃപൻ കുരു-
നന്ദനനാംജഹ്നുവിൻെറതനൂജനാം. 9

പിന്നെസ്സുരഥജനാകും വിദൂരഥ-
മന്നനു സാർവഭൗമൻ പുത്രനായിതു
തൽസുതനാംജയസേനനു രാധികൻ,
തത്സൂനുവാകുംദ്യുമാനഥ ക്രോധനൻ. 10

തൽസുതൻ ദേവാതിഥിക്കൃക്ഷനും സുതർ-
തത്സുതനാം ദിലീപനുമ്പ്രതീപനും. 11

ദേവാപി,ശന്തനു,ബാഹ്ലീകനിങ്ങനെ
മൂവരുളവായ് പ്രതീപനന്ദനർ
ദേവാപിയപ്പിതൃരാജ്യം ത്യജിച്ചീശ-
ഭാവനനായി വനംഗമിച്ചീടിനാൻ 12

ആയതിനാൽ ധരകാത്തിതുശന്തനു,
പോയജന്മത്തിൽ മഹാഭിഷക്കെന്നൊരു
പേരിയന്നോരമ്മഹാൻെറകരങ്ങളാ-
ലാരുടെജീർണ്ണദേഹത്തുതൊട്ടീടിലും
യൗവനമാർന്നീടുമായവനക്ഷണം
കൈവന്നിതാകയാൽ ശന്തനുനാമവും. 13

തത്കരസ്പർശനമേല്ക്കുന്നമാത്രയി
ലാക്കമാരോഗ്യവും വദ്ധിച്ചുവന്നിതു
വർഷാധിദേവനിബ്ഭൂപൻെറഭൂമിയിൽ
വർഷിച്ചതില്ല പന്ത്രണ്ടുസംവത്സരം. 14

മാരിയില്ലാത്തതെന്തെന്നു ചോദിക്കവേ-
യാമണ്ഡർശന്തനുവോടുചൊല്ലീടിനാൻ
"ജ്യേഷ്ഠനിരിക്കവേ രാജ്യം ഭരിച്ചിട്ടു
രാട്ടിനുപേർ പരിവേത്താവുമന്നവാ!
ആ ദോഷമങ്ങേയ്ക്കു പററിയിരിപ്പതാം
ഹേതുമഴയിങ്ങുപെയ്യാതിരിക്കുവാൻ
ആകയാൽവേഗം ജനക്ഷേമമോർത്തങ്ങു
നൽകുകരാജ്യംഭവദ്ജ്യേഷ്ഠനായുടൻ" 15

---

[1] പുൽക്കൊടിയിൽ സ്ഥിതിചെയ്യുന്നതു്

ഏവമുക്തോ ദ്വിജൈർജ്യേഷ്ഠം ഛന്ദയാമാസ സോഽബ്രവീൽ
തന്മന്ത്രിപ്രഹിതൈർവ്വിപ്രൈർവ്വേദാദ്വിഭ്രംശിതോ ഗിരാ. 16

വേദവാദാതിവാദാൻ വൈ തദാ ദേവോ വവർഷ ഹ
ദേവാപിര്യോഗമാസ്ഥായ കലാപഗ്രാമമാശ്രിതഃ 17

സോമവംശേ കലൌ നഷ്ടേ കൃതാദൌ സ്ഥാപയിഷ്യതി
ബാഹ്ലീകാൽ സോമദത്തോഽഭൂൽ ഭൂരിർഭൂരിശ്രവാസ്തതഃ 18

ശലശ്ച ശന്തനോരാസീൽ ഗംഗായാം ഭീഷ്മ ആത്മവാൻ
സർവ്വധർമ്മവിദാം ശ്രേഷ്ഠോ മഹാഭാഗവതഃ കവിഃ
വീരയൂഥാഗ്രണീര്യേന രാമോഽപി യുധി തോഷിതഃ 19

ശന്തനോർദാശകന്യായാം ജജ്ഞേ ചിത്രാംഗദഃ സുതഃ
വിചിത്രവീര്യശ്ചാവരജോ നാമ്നാ ചിത്രാംഗദോ ഹതഃ 20

യസ്യാം പരാശരാൽ സാക്ഷാദവതീർണ്ണോ ഹരേഃ കലാ
വേദഗുപ്തോ മുനിഃ കൃഷ്ണോ യതോഽഹമിദമധ്യഗാം 21

ഹിത്വാ സ്വശിഷ്യാൻ പൈലാദീൻ ഭഗവാൻ ബാദരായണഃ
മഹ്യം പുത്രായ ശാന്തായ പരം ഗുഹ്യമിദം ജഗൌ 22

വിചിത്രവീര്യോഽഥോവാഹ കാശിരാജസുതേ ബലാൽ.
സ്വയംവരാദുപാനീതേ അംബികാംബാലികേ ഉഭേ 23

തയോരാസക്തഹൃദയോ ഗൃഹീതോ യക്ഷ്മണാ മൃതഃ 24

ക്ഷേത്രേഽഗ്രജസ്യ വൈ ഭ്രാതുർമ്മാത്രോക്തോ ബാദരായണഃ
ധൃതരാഷ്ട്രം ച പാണ്ഡും ച വിദുരം ചാപ്യജീജനൽ. 25

ഗാന്ധാര്യാം ധൃതരാഷ്ട്രസ്യ ജജ്ഞേ പുത്രശതം നൃപ
തത്ര ദുര്യ്യോധനോ ജ്യേഷ്ഠോ ദുഃശളാ ചാപി കന്യകാ. 26

ശാപാന്മൈഥുനരുദ്ധസ്യ പാണ്ഡോഃ കുന്ത്യാം മഹാരഥഃ
ജാതാ ധർമ്മാനിലേന്ദ്രേഭ്യോ യുധിഷ്ഠിരമുഖാസ്ത്രയഃ 27

നകുലഃ സഹദേവശ്ച മാദ്ര്യാം നാസത്യദസ്രയോഃ
ദ്രൌപദ്യാം പഞ്ച പഞ്ചഭ്യഃ പുത്രാസ്തേ പിതരോഽഭവൻ 28

യുധിഷ്ഠിരാൽ പ്രതിവിന്ധ്യഃ ശ്രുതസേനോ വൃകോദരാൽ
അർജ്ജുനാൽ ശ്രുതകീർത്തിസ്തു ശതാനീകസ്തു നാകുലിഃ 29

സഹദേവസുതോ രാജൻ ശ്രുതകർമ്മാ തഥാപരേ
യുധിഷ്ഠിരാൽ തു പൌരവ്യാം ദേവകോഽഥ ഘടോൽകചഃ 30

ഭീമസേനാദ്ധിഡിംബായാം കാല്യം സർവ്വഗതസ്തതഃ
സഹദേവാൽ സുഹോത്രം തു വിജയാസൂത പാർവ്വതീ. 31

കരേണുമത്യാം നകുലോ വീരമിത്രം തഥാർജ്ജുനഃ
ഇരാവന്തമുലൂപ്യാം വൈ സുതായാം ബഭ്രുവാഹനം
മണിപൂരപതേഃ സോഽപി തൽപുത്രഃ പുത്രികാസുതഃ 32

തവ താതഃ സുഭദ്രായാമഭിമന്യുരജായത
സർവ്വാതിരഥജിദ്വീര ഉത്തരായാം തതോ ഭവാൻ. 33

ഇപ്രകാരംവിപ്രവാക്യങ്ങൾകേൾക്കയാൽ
ക്ഷിപ്രംധരാഭരമേററുവാങ്ങീട്ടവാൻ
ജ്യേഷ്ഠനോടായ്ച്ചെന്നപേക്ഷിച്ചശന്തനു-
രാ,ട്ടതിന് മുമ്പേനിജമന്ത്രീസത്തമൻ
ഭൂദേവരിൽചിലവാഗ്മികളെവിട്ട
വേദമാർഗ്ഗങ്ങളിൽനിന്നു ദേവാപിയെ
തെററിച്ചുപാഷണ്ഡനാക്കീടിനാൻ സ്വന്ത-
രാഷ്ട്രംഭരിപ്പാൻവരുമെന്നഭീതിയാൽ
ആകയാൽ വേദവാക്യത്തെയപവദി-
ച്ചേകിനാനുത്തരം ശന്തനുവിന്നവൻ
മാരിപെയ്തീടിനാനന്നു ദേവേന്ദ്രനും? (?)
മോരുകിലാശ്ചര്യമത്രേയിതേററവും
ദേവാപി യോഗമഹിമയാലിപ്പോഴും
സ്വാവയവത്തിനു കേടേതുമെന്നിയേ
ആവസിപ്പൂകലാപഗ്രാമഭൂമിയിൽ,
ഭൂവരശ്രേഷ്ഠാ! കലികാലസന്ധിയിൽ
നാമാവശേഷമാം ചന്ദ്രവംശത്തിനെ-
യാമഹാനുദ്ധരിച്ചീടും കൃതാദിയിൽ
പേരെഴുംബാഹ്ലീകജൻസോമദത്തനു
ഭൂരി,ഭൂരിശ്രവസ്സും ശലനുംസുതർ. 16,17,18
ശന്തനുവിന്നഥ ഗംഗയിലാത്മജൻ-
വൃന്ദനിഷേവ്യനായ് ധർമ്മജ്ഞമുഖ്യനായ്
വീരാഗ്രഗണ്യനായ് ശ്രീഹരിഭക്തവക-
ന്മാരിൽ പ്രസിദ്ധനാം ഭീഷ്മരുണ്ടായിതു
ഘോരപരശ്വായുധധരൻതന്നെയും
പോരിൽപ്രമുദിതനാക്കിനാനീമഹാൻ. 19
പൃഥ്വീപതിയായ ശന്തനുവിന്നഥ
സത്യവതിയെന്ന മുക്കുവകന്യയിൽ
ചിത്രാംഗദനുംവിചിത്രവീര്യാഖ്യനും
പുത്രരായ്ത്തീർന്നെന്നറിക കുരുദ്വഹാ!
എന്നതിൽ ചിത്രാംഗദനെന്ന പുത്രനെ-
ക്കൊന്നിതു ഗന്ധർവനായ ചിത്രാംഗദൻ. 20
വേദഗോപ്താവായ് മഹാവിഷ്ണുതന്നംശ-
ഭൂതനായ്മത്പിതാവായിട്ടുംവ്യാസനും
അത്തന്വിയിൽപിറന്നാ,നീയിതിഹാസ-
മദ്ദേഹമാണെന്നെയഭ്യസിപ്പിച്ചതും. 21
സ്വന്തമാംപൈലാദി ശിഷ്യരെയാകവേ
സന്ത്യജിച്ചബ്ബാദരായണമാമുനി
ശാന്തസുതനാമെനി [1] ക്കതിഗുഹ്യമീ-
ഗ്രന്ഥോത്തമമുപദേശിച്ചുതന്നിതു. 22
ഭീഷ്മരാലാനീതരായ്കാശിഭൂപാല-
കാത്മജമാരായ് മനോഹാരിണികളാം
അംബികയേയുമംബാലികതന്നെയും
ചെമ്മേവരിച്ചാൻ വിചിത്രവീര്യൻനൃപൻ. 23
രാഗമവരിലധികമേറിക്ഷയ-
രോഗംപിടിച്ചുമൃതിയടഞ്ഞാനവൻ. 24

അഗ്രജഭ്രാതൃകളത്രത്തിലമ്മയാ-
ലുക്തനായ് വ്യാസൻധൃതരാഷ്ട്രർതന്നെയും
പാണ്ഡുവിനേയും വിദുരനാമമ്മഹാ-
പണ്ഡിതനേയും ജനിപ്പിച്ചുപാണ്ഡവാ! 25

പിന്നെധൃതരാഷ്ട്രന്നു ഗാന്ധാരി
തന്നിൽനൂറാത്മജന്മാരുമനന്തരം
ദുശ്ശീലയെന്നൊരു പുത്രിയുമുണ്ടായി
സച്ചരിതാ! കേൾ തദഗ്ര്യൻസുയോധനൻ. 26

ശാപത്തിനാൽ രുദ്ധമൈഥുനനാംപാണ്ഡു-
ഭൂപതിതൻകാന്തയായിട്ടും കുന്തിയിൽ
ധർമ്മാനിലേന്ദ്രരിൽനിന്നു മഹാരഥർ
ധർമ്മജാതാദ്യരുളവായിമൂന്നുപേർ. 27

നാസത്യദസ്രരിൽനിന്നഥ മാദ്രിയിൽ
ഭാസുരന്മാരാം നകുലസഹദേവർ
ജാതരായെവരുമോരോതനൂജരെ
പ്രീതരായ് പാഞ്ചാലിയിൽ ജനിപ്പിച്ചിതേ
ആയവരേവരും തൽപിതൃവ്യന്മാര
തായിബ്ഭവിച്ചെന്നറിക ഭൂവാസവ! 28

ധർമ്മജന്മാവിൽനിന്നും പ്രതിവിന്ധ്യനു-
മമ്മാരുതിയിൽനിന്നും ശ്രുതസേനനും
ഇന്ദ്രാത്മജനിൽനിന്നും ശ്രുതകീർത്തിയും
പിന്നെനകുലജനായ്ശതാനീകനും
ചെമ്മേ സഹദേവനന്ദനനായ്ശ്രുത-
കർമ്മാവുമുത്ഭൂതരായി മഹീപതേ!
വേറെയുംധർമ്മജന്മാവിനു ഭാര്യയാം
പൌരവിയിൽ ദേവകനെന്നപുത്രനും,
ഭീമസേനന്നുഹിഡിംബിയെന്നുള്ളൊരു
കാമിനിതന്നിൽ ഘടോൽക്കചാഭിഖ്യനും,
കാലിയാമന്യയിൽസർവഗതാഖ്യനും,
ചാലവേയസ്സഹദേവന്നനന്തരം
പർവതകന്യയായീടും വിജയയി-
ലുർവീശവരാ! ജാതനായി സുഹോത്രനും 29-31

അന്നകുലന്നു കരേണുമതിയെന്ന
തന്വിയിൽ! വീരമിത്രാഖ്യനാം പുത്രനും
പാർത്ഥനുലൂപിയാം നാഗവധൂടിയിൽ
പുത്രനിരാവാനുമുണ്ടായിവന്നിതു
പാർത്ഥൻ മണിപുരദേശാധികാരിതൻ-
പുത്രിയെ പുത്രികാധർമ്മാനുസാരമായ്
അംഗീകരിച്ചിട്ടവളിലുളവാക്കി
മംഗലാത്മൻ! ബഭ്രുവാഹനൻ തന്നെയും. 32

നിന്നച്ഛനാമഭിമന്യുസുഭദ്രയിൽ
പിന്നെജ്ജനിച്ചു വീരന്മാരെവെന്നിതു
ഉത്തരതന്നിലഭിമന്യുതന്നുടെ
പുത്രനായങ്ങുജനിച്ചു മഹീപതേ! 33

---

[1] ഏററവും രഹസ്യം

പരിക്ഷീണേഷു കുരുഷു ദ്രൌണേർബ്രഹ്മാസ്ത്രതേജസാ
ത്വം ച കൃഷ്ണാനുഭാവേന സജീവോ മോചിതോ/ന്തകാൽ. 34
തവേമേ തനയാസ്താത ജനമേജയപൂർവ്വകാഃ
ശ്രുതസേനോ ഭീമസേന ഉഗ്രസേനശ്ച വീര്യവാൻ. 35
ജനമേജയസ്ത്വാം വിദിത്വാ തക്ഷകാന്നിധനം ഗതം
സർപ്പാൻ വൈ സർപ്പയാഗാഗ്നൌ സ ഹോഷ്യതി രുഷാന്വിതഃ 36
കാവഷേയം പുരോധായ തുരം തുരഗമേധയാട്
സമന്താൽ പൃഥിവീം സർവ്വാം ജിത്വാ യക്ഷ്യതി ചാധ്വരൈഃ 37
താസ്യ പുത്രഃ ശതാനീകോ യാജ്ഞവല്ക്യാൽ ത്രയീം പഠൻ
അസ്ത്രജ്ഞാനം ക്രിയാജ്ഞാനം ശൌനകാൽ പരമേഷ്യതി. 38
സഹസ്രാനീകസ്തൽപുത്രസ്തതശ്ചൈവാശ്വമേധജഃ
അസീമകൃഷ്ണസ്തസ്യാപി നേമിചക്രസ്തു തത്സുതഃ 39
ഗജാഹ്വയേ ഹൃതേ നദ്യാ കൌശാംബ്യാം സാധു വത്സ്യതി
ഉക്തസ്തതശ്ചിത്രരഥസ്തസ്മാൽ കവിരഥഃ സുതഃ 40
തസ്മാച്ച വൃഷ്ടിമാംസ്തസ്യ സുഷേണോ/ഥ മഹീപതിഃ
സുനീഥസ്തസ്യ ഭവിതാ നൃചക്ഷുര്യൽ സുഖീനലഃ 41
പരിപ്ലവഃ സുതസ്തസ്മാന്മേധാവീ സുനയാത്മജഃ
നൃപഞ്ജയസ്തതോ ദൂർവ്വസ്തിമിസ്തസ്മാജ്ജനിഷ്യതി 42
തിമേർബൃഹദ്രഥസ്തസ്മാച്ഛതാനീകഃ സുദാസജഃ
ശതാനീകാൽ ദുർദ്ദമനസ്തസ്യാപത്യം വഹീനരഃ 43
ദണ്ഡപാണിർന്നിമിസ്തസ്യ ക്ഷേമകോ ഭവിതാ നൃപഃ
ബ്രഹ്മക്ഷത്രസ്യ വൈ പ്രോക്തോ വംശോ ദേവർഷിസൽകൃതഃ 44
ക്ഷേമകം പ്രാപ്യ രാജാനം സംസ്ഥാം പ്രാപ്സ്യതി വൈ കലൌ
അഥ മാഗധരാജാനോ ഭവിതാരോ വദാമി തേ 45
ഭവിതാ സഹദേവസ്യ മാർജ്ജാരിർയ്യച്ഛ്രുവഃ ശ്രവാഃ
തതോ/യുതായുസ്തസ്യാപി നിരമിത്രോ/ഥ തത്സുതഃ 46
സുനക്ഷത്രഃ സുനക്ഷത്രാൽ ബൃഹത്സേനോ/ഥ കർമ്മജിൽ
തതഃ സുതഞ്ജയാദ്വിപ്രഃ ശുചിസ്തസ്യ ഭവിഷ്യതി. 47
ക്ഷേമോ/ഥ സുവ്രതസ്തസ്മാൽ ധർമ്മനേത്രഃ ശമസ്തതഃ
ദ്യുമത്സേനോ/ഥ സുമതിഃ സുബലോ ജനിതാ തതഃ 48
സുനീഥഃ സത്യജിദഥ വിശ്വജിൽ യദ്രിപുഞ്ജയഃ
ബാർഹദ്രഥാശ്ച ഭൂപാലാ ഭാവ്യാഃ സാഹസ്രവത്സരം. 49

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ
ദ്വാവിംശതിതമോ/ധ്യായഃ

ശ്രീമദ് ഭാഗവതേ ശ്ലോകാഃ 8116 നവമസ്കന്ധേശ്ലോകാഃ 858

---

## ത്രയോവിംശതിതമോ/ധ്യായഃ

ശ്രീശുക ഉവാച

അനോഃ സഭാനരശ്ചക്ഷുഃ പരോക്ഷശ്ച ത്രയഃ സുതാഃ
സഭാനരാൽ കാലനരഃ സൃഞ്ജയസ്തത്സുതസ്തതഃ 1
ജനമേജയസ്തസ്യ പുത്രോ മഹാശീലോ മഹാമനാഃ
ഉശീനരസ്തിതിക്ഷുശ്ച മഹാമനസ ആത്മജൌ. 2
ശിബിർവനഃ ശമിർദ്ദക്ഷശ്ചത്വാരോശീനരാത്മജാഃ
വൃഷാദർഭഃ സുവീരശ്ച മദ്രഃ കൈകേയ ആത്മജാഃ 3
ശിബേശ്ചത്വാര ഏവാസംസ്തിതിക്ഷോശ്ച രുശദ്രഥഃ
തതോ ഹേമോ/ഥ സുതപാ ബലിഃ സുതപസോ/ഭവൽ. 4

പോരിൽക്കുരുവംശമാകെനശിക്കവേ
വീരനാം ദ്രൗണിതൻ ബ്രഹ്മാസ്ത്രവഹ്നിയിൽ
വെന്തടിഞ്ഞീടും ഭവാനെയുടനാത്മ-
ബന്ധുവാം ശ്രീഹരിവന്നുരക്ഷിച്ചിതു, 34
അല്ലയോവത്സ! ഭവാനുടെനന്ദന-
രല്ലോജനമേജയൻ ശ്രുതസേനനും
ഭീമസേനൻ വീര്യവാനുഗ്രസേനനീ-
നാമങ്ങളാർന്നിടും സദ്ഗുണരാശികൾ. 35
തക്ഷകദഷ്ടനായങ്ങു മരിച്ചതായ്
ജ്യേഷ്ഠസുതനായിടും ജനമേജയൻ
കേട്ടതിരുഷ്ടനായ് സർപ്പയാഗാഗ്നിയി-
ലിട്ടുസർപ്പങ്ങളെയാകെഹോമിച്ചിടും 36
കാവഷേയൻ തുരനെന്നമഹർഷിയെ
ഭൂവരനാചാര്യനാക്കിവച്ചിട്ടഥ
മേദിനിയാകവേ വെന്നിട്ടനേകാശ്വ-
മേധങ്ങൾകൊണ്ടു ഹരിയെ യജിച്ചിടും. 37
കേൾക്കതത്പുത്രൻ ശതാനീകനായാജ്ഞ-
വല്ക്യമഹർഷിയിൽനിന്നാഗമങ്ങളും
ശൗനകൻതന്നിൽനിന്നും ക്രിയാജ്ഞാനവു-
മൂനമെന്യേയഭ്യസിച്ചിടും വേണ്ടപോൽ. 38
തത്തനയൻ സഹസ്രാനീകനാണു തത്-
പുത്രനത്രേയശ്വമേധജനെന്നവൻ
തൽപുത്രനായിട്ടസീമ കൃഷ്ണൻ പിന്നെ-
യുത്ഭവിക്കും, നേമിചക്രനാം തൽസുതൻ. 39
ഹസ്തിനാപട്ടണം ഗംഗാതരംഗിണി-
ഗ്രസ്തമായീടുന്നളവിലബ്ഭൂമിപൻ
വാണിടുംകൗശാംബിയാംപുരത്തിൽസുഖം
ചേണാർന്നചിത്രരഥൻ തത്തനൂജനാം. 40
തത്പുത്രനായിക്കവിരഥൻ തീർന്നിട്ടു-
മുത്ഭവിച്ചീടുമനന്തരം വൃഷ്ടിമാൻ,
തത്സുതനാകും സുഷേണൻ, സുനീഥനാം
തത്സുതനെന്നുധരിക്ക ധരാപതേ!
നന്നന്ദനനാംനൃചക്ഷുസ്സിൽനിന്നതിൽ-
പിന്നെയുളവാം സുഖീനലനെന്നവൻ. 41
തൽപുത്രനായ പാരിപ്ലവൻതന്നിൽനി-
ന്നുത്ഭവിച്ചീടും സുനയനവന്നഥ
മേധാവിപുത്രനാം, പിന്നെനൃപഞ്ജയൻ
മേധാവിതന്നുടെ നന്ദനനായിടും 42
തത്സുതൻ ദൂർവൻ തദാത്മജനാം തിമി,-
തത്സുതനത്രേ ബൃഹദ്രഥനാമകൻ
തൽപുത്രനായസുദാസനിൽനിന്നു പി-
ന്നുത്ഭവിച്ചീടും ശതാനീകനെന്നവൻ
തന്നന്ദനനായ് ജനിച്ചിടും ദുർദ്ദമൻ,
പിന്നെത്തദാത്മജനാകുമഹീനരൻ. 43
തൽപുത്രനാം ദണ്ഡപാണി, യവനിൽനി-
ന്നുത്ഭവിക്കുംനിമി, തത്സുതൻക്ഷേമകൻ,
ദേവർഷിമാരാൽ സുസത്കൃതമായ് ധരാ-
ദേവവർഗ്ഗത്തിനും ക്ഷത്രിയൌഘത്തിനും
ജന്മഭൂവാകും ജനമേജയവംശ-
മിമ്മട്ടുഞാനരുൾചെയ്തിതു ഭൂപതേ! 44
ക്ഷേമകനാമക ഭൂമിപവാഴ്ചയോ-
ടീമഹദ്വംശം കലിയിൽനശിച്ചിടും
പിന്നെനൃപരായ്ഭവിച്ചിടും മാഗധർ,
ചൊന്നിടാം ഞാനമ്മഹീപതിമാരെയും. 45
ഭൂമീപതേ! സഹദേവജൻമാർജ്ജാരി,
സോമാപിയെന്നുമവനെ വിളിച്ചിടും
തൽപുത്രനാകുംശ്രുതശ്രവസ്സെന്നവ-
നുത്ഭൂതനാമയുതായുസ്സിളാപതേ! 46
തന്നന്ദനൻ നിരമിത്രൻ, തദാത്മജൻ
തന്നെസുനക്ഷത്രനാമകൻ, തത്സുതൻ
അബ്ബൃഹത്സേനൻ,തദാത്മജൻ കർമ്മജി,-
ത്തപ്പാർത്ഥിവൻതൻതനയൻശ്രുതഞ്ജയൻ. 47
തൽപുത്രനാകും ശുചിയെന്ന വിപ്രനി-
ലുത്ഭൂതനായിടും ക്ഷേമൻ, തദാത്മജൻ;
സുവ്രതൻ, തത്സുതൻ നർമ്മനേത്രാഹ്വയ,-
നാവിർഭവിക്കുമവനിൽ നിന്നും ശ്രുതൻ
പിന്നെശ്രുതനിൽ ദ്യുമത്സേനനു,മവൻ-
തന്നിൽസുമതി,സുബലനാം തത്സുതൻ 48
പിന്നെയവനിൽ സുനീഥൻ, സുനീഥനിൽ-
നിന്നുമസ്സത്യജിത്തും സത്യജിത്തിനു
വിശ്വജിത്തും വിശ്വജിത്തിൽ ജനിച്ചിടും
വിശ്രുതകീർത്തി! രിപുഞ്ജയഭൂപനും
ആയിരംവർഷം ബൃഹദ്രഥവംശജ-
രായൊരിഭൂപാലർ ഭൂമിഭരിച്ചിടും. 49

---

# അദ്ധ്യായം 23

### ശ്രീശുകൻ പറഞ്ഞു

പിന്നെയനുവിൻസുതനായ് സഭാനര-
മന്നനും ചക്ഷുസ്സുതാനും പരോക്ഷനും
തീർന്നിതു, കാലനരൻതാൻ സഭാനര-
നന്ദനൻ, തത്സുതനായിതു സൃഞ്ജയൻ. 1
സൃഞ്ജയപുത്രൻ ജനമേജയനൃപൻ,
സംജാതനായ് മഹാശീലനബ്ഭൂപനിൽ
തന്നന്ദനനാ മഹാമനസ്സിൻസുത-
ദ്വന്ദ്വം മുശീനരൻതാനും തിതിക്ഷുവും. 2
പിന്നെശ്ശിബിയുംവനൻ ശമിദക്ഷനു-
മെന്നു നാലത്രേയുശീനരനന്ദനർ
നാലുപേരത്രേശിബിക്കും സുതർ മഹീ-
പാലമൌലേ! വൃഷദർഭൻസുവീരനും. 3
മദ്രനും കൈകയനുംതാൻ,തിതിക്ഷുവിൻ-
പുത്രൻവൃഷദ്രഥൻ, തത്സുതൻ ഹേമനാം
തൽപുത്രനാകും സുതപസ്സിൽനിന്നു സ-
മുത്ഭൂതനായിബലിയും മഹാമതേ! 4

അംഗവംഗകലിംഗാദ്യാഃ സുഹ്മപുണ്ഡ്റാന്ധ്രസംജ്ഞിതാഃ
ജജ്ഞിരേ ദീർഘതമസോ ബലേഃ ക്ഷേത്രേ മഹീക്ഷിതഃ 5

ചക്രുഃ സ്വനാമ്നാ വിഷയാൻ ഷഡിമാൻ പ്രാച്യകാംശ്ച തേ
സ്വനപാനോഽംഗതോ ജജ്ഞേ തസ്മാൽ ദിവിരഥസ്തതഃ
സുതോ ധർമ്മരഥോ യസ്യ ജജ്ഞേ ചിത്രരഥോഽപ്രജാഃ 6

രോമപാദ ഇതി ഖ്യാതസ്തസ്മൈ ദശരഥഃ സഖാ
ശാന്താം സ്വകന്യാം പ്രായച്ഛദൃഷ്യശൃംഗ ഉവാഹ താം 7

ദേവേഽവർഷതി യം രാമാ ആനിന്യുർഹരിണീസുതം
നാട്യസംഗീതവാദിത്രൈർവ്വിഭ്രമാലിംഗനാർഹണൈഃ 8

സ തു രാജ്ഞോഽനപത്യസ്യ നിരൂപ്യേഷ്ടിം മരുത്വതഃ
പ്രജാമദാൽ ദശരഥോ യേന ലേഭേഽപ്രജഃ പ്രജാഃ 9

ചതുരംഗോ രോമപാദാൽ പൃഥുലാക്ഷസ്തു തത്സുതഃ
ബൃഹദ്രഥോ ബൃഹൽകർമ്മാ ബൃഹദ്ഭാനുശ്ച തത്സുതാഃ 10

ആദ്യാൽ ബൃഹന്മനാസ്തസ്മാജ്ജയദ്രഥ ഉദാഹൃതഃ
വിജയസ്തസ്യ സംഭൂത്യാം തതോ ധൃതിരജായത. 11

തതോ ധൃതവ്രതസ്തസ്യ സൽകർമ്മാധിരഥസ്തതഃ
യോഽസൗ ഗംഗാതടേ ക്രീഡൻ മഞ്ജൂഷാന്തർഗ്ഗതം ശിശും. 12

കുന്ത്യാപവിദ്ധം കാനീനമനപത്യോഽകരോൽ സുതം
വൃഷസേനഃ സുതസ്തസ്യ കർണ്ണസ്യ ജഗതീപതേ. 13

ദ്രുഹ്യോശ്ച തനയോ ബഭ്രുഃ സേതുസ്തസ്യാത്മജസ്തതഃ
ആരബ്ധസ്തസ്യ ഗാന്ധാരസ്തസ്യ ധർമ്മസുതോ ധൃതഃ 14

ധൃതസ്യ ദുർമ്മനാസ്തസ്മാൽ പ്രചേതാഃ പ്രാചേതസം ശതം
മ്ലേച്ഛാധിപതയോഽഭൂവന്നുദീചീം ദിശമാശ്രിതാഃ 15

തുർവ്വസോശ്ച സുതോ വഹ്നിർവ്വഹ്നേർഭർഗ്ഗോഽഥ ഭാനുമാൻ
സുഭാനുസ്തത്സുതോഽസ്യാപി കരന്ധമ ഉദാരധീഃ 16

മരുതസ്തത്സുതോഽപുത്രഃ പുത്രം പൗരവമന്വഭൂൽ
ദുഷ്യന്തഃ സ പുനർഭേജേ സ്വം വംശം രാജ്യകാമുകഃ 17

യയാതേർജ്ജ്യേഷ്ഠപുത്രസ്യ യദോർവ്വംശം നരർഷഭ
വർണ്ണയാമി മഹാപുണ്യം സർവ്വപാപഹരം നൃണാം. 18

യദോർവ്വംശം നരഃ ശ്രുത്വാ സർവ്വപാപൈഃ പ്രമുച്യതേ
യത്രാവതീർണ്ണോ ഭഗവാൻ പരമാത്മാ നരാകൃതിഃ 19

യദോഃ സഹസ്രജിൽ ക്രോഷ്ടാ നളോ രിപുരിതി ശ്രുതാഃ
ചത്വാരഃ സൂനവസ്തത്ര ശതജിൽ പ്രഥമാത്മജഃ 20

മഹാഹയോ വേണുഹയോ ഹൈഹയശ്ചേതി തത്സുതാഃ
ധർമ്മസ്തു ഹൈഹയസുതോ നേത്രഃ കുന്തേഃ പിതാ തതഃ 21

സോഹഞ്ജിരഭവൽ കുന്തേർമ്മഹിഷ്മാൻ ഭദ്രസേനകഃ
ദുർമ്മദോ ഭദ്രസേനസ്യ ധനകഃ കൃതവീര്യസൂഃ 22

കൃതാഗ്നിഃ കൃതവർമ്മാ ച കൃതൗജാ ധനകാത്മജാഃ
അർജ്ജുനഃ കൃതവീര്യസ്യ സപ്തദ്വീപേശ്വരോഽഭവൽ. 23

ദത്താത്രേയാദ്ധരേരംശാൽ പ്രാപ്തയോഗമഹാഗുണഃ
ന നൂനം കാർത്തവീര്യസ്യ ഗതിം യാസ്യന്തി പാർത്ഥിവാഃ
യജ്ഞദാനതപോയോഗശ്രുതവീര്യജയാദിഭിഃ 24

പൃഥപീശനാം ബലിതൻകാന്തയിലാറു–
പുത്രരദ്ദീർഘതമസ്സിനുണ്ടായിതു
അംഗനും വംഗൻ കലിംഗനും സുഷനും,
മംഗലാത്മൻ! പുണ്ഡ്റനാന്ധ്രനുമാണവർ. 5
സ്വന്തനാമത്തിൽ നഗരമോരോന്നവർ
ചന്തമായ് പൂർവ്വദിക്കിൽ ച്ചമച്ചീടിനാർ.
അംഗതനയൻ സ്വനപാനനാ,ണവ-
ന്നങ്ങുളവായാൻ ദിവിരഥനാംസുതൻ
ധർമ്മരഥൻതൽസുതൻ തൽസുതനായ
സന്മതി ചിത്രരഥൻ പുത്രഹീനനായ് 6
രോമപാദാഖ്യയാൽ ഖ്യാതനായീടിനോ-
രാമഹാനായ് സഖാവാകും ദശരഥൻ
ദാനംകൊടുത്തതൻ ശാന്തയാംപുത്രിയെ
ജ്ഞാനിയാമൃശ്യശൃംഗൻ മുനിവേട്ടിതു. 7
ആ രോമപാദരാജാവിൻെറ രാജ്യത്തു
മാരിയുണ്ടാകാതിരുന്നൊരുവേളയിൽ
ഭൂസുരവാക്കിനാൽ സുന്ദരിമാരായ
വേശ്യാജനത്തെ വനത്തിലയച്ചുടൻ
സംഗീതനൃത്തവാദ്യങ്ങളും ലീലകൾ
ശൃംഗാരചേഷ്ടകളാലിംഗനാദിയും
ഭംഗിയായ് കാട്ടി വശീകരിപ്പിച്ചൃശ്യ-
ശൃംഗനെ സ്വന്തംപുരത്തിൽ വരുത്തിനാൻ. 8
ആ മുനി സന്താനഹീനനായീടുമാ-
രോമപാദന്നു [1]മഹേന്ദ്രാദ്ധ്വരത്തിനാൽ
പുത്രനെനേടിക്കൊടുത്തു പിന്നീവഴി-
ക്കത്രേദശരഥൻ സപ്രജനായതും. 9
രോമപാദൻെറ തനയൻ ചതുരംഗ-
നാമകനാം, പൃഥുലാക്ഷൻ തദാത്മജൻ,
ചെമ്മേയവന്നുബൃഹദ്രഥനും, ബൃഹൽ-
ക്കർമ്മാവുമാബൃഹത്ഭാനുവും പുത്രരായ്. 10
ആദ്യനായീടും ബൃഹദ്രഥൻതന്നുടെ
പുത്രൻബൃഹന്മനസ്സിന്നു ജയദ്രഥൻ
പുത്രനായ്, സംഭൂതിതന്നിൽ വിജയനെ-
ത്തീർത്താനവൻ, ധൃതിയത്രേവിജയജൻ 11
പിന്നെധൃതിയുടെപുത്രൻ ധൃതവ്രതാ-
ഖ്യന്നുസത്ക്കർമ്മാവുനന്ദനനായിതു
തന്നന്ദനനാമധിരഥമന്നവൻ
മന്ദാകിനീതടംതന്നിൽമേളിക്കവേ
കിട്ടിയപെട്ടിക്കകത്തടങ്ങീടിന
കുട്ടിയെയപ്രജനാമവനാന്നിതു
എന്നാലതക്കുന്തിതള്ളിയ കാനീന-
കർണ്ണനത്രേ, തത്സുതൻ വൃഷസേനനാം 12-13
ദ്രുഹ്യുവിൻവംശമിനിക്കഥിക്കുന്നുഞാൻ
ദ്രുഹ്യുസുതൻബഭ്രു, സേതുതദാത്മജൻ,
സേതുജനാരബ്ധനത്രേയവന്നാത്മ-
ജാതനായ്ത്തീന്നിതു ഗാന്ധാരമന്നവൻ
ധർമ്മസുതനാണു ഗാന്ധാരനന്ദനൻ
ധർമ്മസുതൻെറ തനയനത്രേ ധൃതൻ. 14
ദുർമ്മദനത്രേ ധൃതസുത,നായവൻ-
തന്മകനായ് പ്രചേതസ്സുളവായിതു
പുത്രർനൂറുണ്ടായവന്നവർ മ്ലേച്ഛാധി-
പത്യമാന്നുത്തരദിക്കാശ്രയിച്ചിതേ 15
തുർവ്വസുനന്ദനൻവഹ്നി, തദാത്മജ-
നർവ്വീശ! ഭാസനാം തത്സുതൻഭാനുമാൻ,
ഭാനുമൽപുത്രൻ സുഭാനുതന്നന്ദനൻ
ദാനസ്വഭാവനായീടും കരന്ധമൻ 16
തത്പുത്രനാകും മരുതന്നുസന്താന-
മുത്ഭവിക്കായ്കയാൽ, പൂരുവിൻവംശ്യനാം-
ദുഷ്യന്തനെസ്വീകരിച്ചാ,നവൻരാജ്യ-
മിച്ഛിച്ചുവീണ്ടും സ്വവംശം വരിച്ചിതു. 17
വർണ്ണിച്ചിട്ടുന്നു യയാതിക്കെഴും ജ്യേഷ്ഠ-
നന്ദനനാം യദുവിൻകുലം ഞാനിനി
മർത്ത്യദുരിതങ്ങളാകെത്തുലപ്പതു-
മെത്രയും പുണ്യപ്രദവുമാണക്കുലം 18
അക്കഥ കേൾക്കുവോർ വീണ്ടും ജനിദുഃഖ-
മേൽക്കാദൃഢം സർവപാപവിമുക്തരാം
ഇക്കുലത്തിൽ ശ്രീനിവാസൻ നരാകൃതി
കൈക്കൊണ്ടവതീർണ്ണനായിരിക്കുന്നിതേ. 19
ധീമാൻ യദുവിൻ സുതന്മാർസഹസ്രജി-
ന്നാമവാൻ, ക്രോഷ്ടാ,നലനും രിപുവുമാം 20
പിന്നെ സഹസ്രജിത്തിന്നുളവാകിയ
നന്ദനനാം ശതജിത്തിനുപുത്രരായ്
തീർന്നുമഹാഹയൻ വേണുഹയൻതാനു-
മെന്നല്ലഹൈഹയനും മൂന്നുനന്ദനർ
ധർമ്മനത്രേഹൈഹയൻെറപുത്രൻ തദീ-
യാത്മജൻ നേത്രൻ തദാത്മജൻ കുന്തിയാം; 21
കുന്തീസുതൻ സോഹാജിത്താണവനുടെ
സന്തതിയത്രേ മഹിഷ്മാ,നവൻതൻെറ
പുത്രനല്ലോ ഭദ്രസേനകൻ, തത്സുത-
രദ്ദുർമ്മദനും ധനകനുമാംനൃപ! 22
ആര്യൻധനകന്നു നന്ദനന്മാർ കൃത-
വീര്യൻ കൃതാഗ്നിയഥകൃതവർമ്മാവു
പിന്നെ കൃതൌജസ്സുമത്രേകൃതവീര്യ-
നന്ദനനർജ്ജുനൻ ദ്വീപേഴിനീശനായ് 23
കാർത്തവീര്യാർജ്ജുനൻ, വിഷ്ണ്വംശമായിട്ടു
ദത്താത്രേയാഖ്യമഹർഷിയിൽനിന്നഥ
യോഗാദിനാനാവിശിഷ്ടഗുണങ്ങളെ
സ്വീകരിച്ചേററം മഹാനായ് ഭവിച്ചിതേ
ദാനതപോയജ്ഞയോഗപരാക്രമ-
ജ്ഞാനവീര്യാദിയാലാനൃപനാന്നതാം
ഉന്നതമാഹാത്മ്യമന്യമഹീപാല-
രൊന്നുമൊരിക്കലും പ്രാപിച്ചിടാദൃഢം. 24

---

1 ഇന്ദ്രപ്രീതിക്കുള്ള യാഗം

പഞ്ചാശീതിസഹസ്രാണി ഹ്യവ്യാഹതബലഃ സമാഃ
അനഷ്ടവിത്തസ്മരണോ ബുഭുജേഽക്ഷയ്യ ഷഡ്വസു. 25

തസ്യ പുത്രസഹസ്രേഷു പഞ്ചൈവോർവ്വരിതാ മൃധേ
ജയധ്വജഃ ശൂരസേനോ വൃഷഭോ മധുരൂർജ്ജിതഃ 26

ജയധ്വജാൽ താലജംഘസ്തസ്യ പുത്രശതം ത്വഭൂൽ
ക്ഷത്രം യൽ താലജംഘാഖ്യമൌർവ്വതേജോപ സംഹൃതം. 27

തേഷാം ജ്യേഷ്ഠോ വീതിഹോത്രോ വൃഷ്ണിഃ പുത്രോ മധോഃ
സ്മൃതഃ 28

തസ്യ പുത്രശതം ത്വാസീൽ വൃഷ്ണിർജ്യേഷ്ഠം യതഃ കുലം.
മാധവാ വൃഷ്ണയോ രാജൻ യാദവാശ്ചേതി സംജ്ഞിതാഃ 29

യദുപുത്രസ്യ ച ക്രോഷ്ടോഃ പുത്രോ വൃജിനവാംസ്തതഃ
ശ്വാഹിസ്തതോ രുശേകുർവ്വൈ തസ്യ ചിത്രരഥസ്തതഃ 30

ശശബിന്ദുർമ്മഹായോഗീ മഹാഭോഗോ മഹാനഭൂൽ
ചതുർദ്ദശമഹാരത്നശ്ചക്രവർത്ത്യപരാജിതഃ 31

തസ്യ പത്നീസഹസ്രാണാം ദശാനാം സുമഹായശാഃ
ദശലക്ഷസഹസ്രാണി പുത്രാണാം താസ്വജീജനൽ 32

തേഷാം തു ഷട് പ്രധാനാനാം പൃഥുശ്രവസ ആത്മജഃ
ധർമ്മോ നാമോശനാ തസ്യ ഹയമേധശതസ്യ യാട്. 33

തത്സുതോ രുചകസ്തസ്യ പഞ്ചാസന്നാത്മജാഃ ശൃണു
പുരുജിദ്രുക്മരുക്മേഷു പൃഥുജ്യാമഘസംജ്ഞിതാഃ 34

ജ്യാമഘസ്ത്വപ്രജോഽപ്യന്യാം ഭാര്യാം ശൈബ്യാപതിർഭയാൽ
നാവിന്ദച്ഛത്രുഭവനാദ് ഭോജ്യാം കന്യാമഹാരഷീൽ. 35

രഥസ്ഥാം താം നിരീക്ഷ്യാഹ ശൈബ്യാ പതിമമർഷിതാ
കേയം കുഹക മൽസ്ഥാനം രഥമാരോപിതേതി വൈ. 36

സ്നുഷാ തവേത്യഭിഹിതേ സ്മയന്തീ പതിമബ്രവീൽ
അഹം വന്ധ്യാസപത്നീ ച സ്നുഷാ മേ യുജ്യതേ കഥം. 37

ജനയിഷ്യസി യം രാജ്ഞി തസ്യേയമുപയുജ്യതേ
അന്വമോദന്ത തദ്വിശ്വേദേവാഃ പിതര ഏവ ച. 38

ശൈബ്യാ ഗർഭമധാൽ കാലേ കുമാരം സുഷുവേ ശുഭം
സ വിദർഭ ഇതി പ്രോക്ത ഉപയേമേ സ്നുഷാം സതീം. 39

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ നവമസ്കന്ധേ**

**യദുവംശാനുവർണ്ണനേ ത്രയോവിംശതിതമോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8155** **നവമസ്കന്ധേ ശ്ലോകാഃ 897**

---

# ചതുർവ്വിംശതിതമോഽധ്യായഃ

**ശ്രീശുക ഉവാച**

തസ്യാം വിദർഭോഽജനയൽ പുത്രൌ നാമ്നാ കുശക്രഥൌ
തൃതീയം രോമപാദം ച വിദർഭകുലനന്ദനം. 1

[1] അവ്യാഹതബലത്തോടുമനശ്വര-
ദ്രവ്യം, സ്മൃതിയെന്നിവയൊടുമാനൃപൻ
എൺപത്തിയയ്യായിരം വർഷമാന്നിതു
സമ്പൂർണ്ണമാറിന്ദ്രിയവിഷയങ്ങളും. 25

ആയിരമജ്ജുനനന്ദനരിൽ പര-
ശ്വായുധനോടുള്ള പോരിലവശിഷ്ടർ
കേൾക്കജയദ്ധ്വജൻ ശൂരസേനൻ, വൃഷ-
ഭാഖ്യൻ,മധു,വൂർജ്ജിതനുമാണഞ്ചുപേർ 26

താലജംഘൻതാൻ ജയദ്ധ്വജനന്ദനൻ
ചാലെയവനുളവായി നൂറാത്മജർ
അത്താലജംഘന്റെ വംശം, സഗരഭ്രൂ-
ഭൃത്തൌർവതേജസ്സിനാൽ സംഹരിച്ചിതേ. 27

വീതിഹോത്രൻ താലജംഘക്കേഴം ജ്യേഷ്ഠ-
പുത്രൻ, മധുതൽസുതൻ, വൃഷ്ണിതൽ സുതൻ 28

പുത്രൻ,മധുവിനു നൂറുപേരുണ്ടതിൽ
മൂത്തവൻതാൻവൃഷ്ണിയമ്മധുജാതരെ
മാധവന്മാരെന്നു ചൊല്ലുന്നിതുവൃഷ്ണി-
ജാതരെ വൈഷ്ണവരെന്നും കഥിപ്പതേ
മൂലപുമാൻ യദുവാകയാൽ രണ്ടില്പ-
മേലുവോരേയും യദുക്കളെന്നോതിടും. 29

ആ യദുവിൻസുതൻ ക്രോഷ്ടാവുതൽസുത-
നായി വൃജിനവാൻതൽസുതൻശ്വാഹിയാം
തത്പുത്രനാകും രുശേകുവിൽനിന്നു സ-
മുൽഭൂതനാകിയ ചിത്രരഥന് തന്റെ
പുത്രനായീടും ശശബിന്ദുമന്നവ
നുത്തമയോഗിയായത്യന്തഭോഗിയായ്
സത്യസങ്കല്പാദിസദ്ഗുണയുക്തനാ-
യിദ്ധാത്രിയിൽ പതിന്നാലുവിധംപെട്ടും
ധന്യരത്നങ്ങളോടൊത്തുചേന്നാരാല്പ-
മെന്നുമജയ്യനായ് ശോഭിച്ചിരുന്നിതേ. 30-31

മണ്ഡലാധീശനായ് കീർത്തിമാനാമിവ-
ന്നുണ്ടായിരുന്നിതയുതം മഹിഷിമാർ
ലക്ഷക്കണക്കിനെല്ലാരിലുമായ് ദശ-
ലക്ഷസഹസ്രം സുതരുമുണ്ടായിതു 32

സുപ്രധാനന്മാരവരിൽ പൃഥുശ്രവ-
സ്സാപൃഥുകീർത്തി പൃഥുയശസ്സാദിയാം
ആറുപേരത്രേ, പൃഥുശ്രവസ്സിന്നെഴും
പേരാന്നപുത്രനാം ധർമ്മ്യനിൽനിന്നഥ
ജാതനായോരുശനസ്സാം നരേശ്വരൻ
സാദരം നൂറശ്വമേധം നടത്തിനാൻ, 33

തത്പുത്രനായ രുചകനിൽനിന്നുമ-
ഞ്ചുഭ്കരുണ്ടായ് പുരുജിത്തുരുക്മനും
രുക്മേഷുവും, പൃഥു,ജ്യാമഘനിങ്ങിനെ.
ജ്യാമഘപത്നിയാം ശൈബ്യയെന്നുള്ളവൾ. 34

പുത്രനുണ്ടായീലവളിലജ്യാമഘ-
നത്തന്വിയെബ്ഭയന്നാൻമില്ലന്യയെ;
ശത്രുക്കളെവെന്നുപഭോഗ്യയാമൊരു
മുഗ്ദ്ധാംഗിയെക്കൊണ്ടു വന്നിതങ്ങേകദാ. 35

വല്ലഭൻതേരിലേററിക്കൊണ്ടു വന്നൊരാ-
ഫുല്ലാക്ഷിയെക്കണ്ടു കോപിച്ചുശൈബ്യയും
ചോദിച്ചു വഞ്ചകാ! മത്സ്ഥാനസംസ്ഥിത-
യേതവളാണിവളെന്നവനോടുടൻ. 36

ഭാര്യയെപ്പേടിച്ചുചൊല്ലിനാൻനിൻപുത്ര-
ഭാര്യയിവളെന്നവളോടാ ജ്യാമഘൻ
"പെററവളല്ലഞാൻ, ഞാനൊഴിഞ്ഞങ്ങേയ്ക്കു
മററൊരുഭാര്യയുമില്ലെന്നിരിക്കവേ,
അങ്ങുന്നരുളിയസംഗതിയെങ്ങിനെ
സംഗത"മെന്നുഹസിച്ചുകൊണ്ടോതിനാൾ. 37

രാജ്ഞി!ഭവതിയിനിജ്ജനിപ്പിച്ചിടും
പ്രാജ്ഞനാംപുത്രന്നിവൾകാന്തയായിടും
എന്നുഭയന്നുവിറച്ചുകൊണ്ടന്നൃപൻ
ചൊന്നീടവേ,യവനിൽ സുപ്രസന്നരാം
വിണ്ണവരുമപ്പിതൃക്കളും ചൊല്ലിനാർ
വന്നീടുമങ്ങനെയെന്നു സുസ്പഷ്ടമായ്. 38

ഗർഭംധരിച്ചുടൻശൈബ്യയും കാലമാ
യപ്പോൾ,ശുഭലക്ഷണങ്ങളിയന്നിടും
ചാരുകുമാരനെപ്പെററിളവന്നഥ
പേരുംവിദർഭനെന്നിട്ടിതനന്തരം
അമ്മയവിടെ സ്നുഷയായ്ഗണിച്ചുതാൻ
നന്മപോററും സതിയെവരിച്ചിതു. 39

---

## അദ്ധ്യായം 24

### ശ്രീശുകൻ പറഞ്ഞു

പിന്നെവിദർഭനവളിൽകുശൻ,ക്രഥ-
നെന്നിവരേയും കുലനന്ദനനായി
രോമപാദാഖ്യനാം പുത്രനേയും കാല-
താമസമെന്നിയേയുത്ഭവിപ്പിച്ചിതു. 1

---

[1] ഹനിക്കപ്പെടാത്ത ശക്തി

രോമപാദസുതോ ബഭ്രുർബ്ബഭ്രോഃ കൃതിരജായത
ഉശികസ്തത്സുതസ്തസ്മാച്ചേതിശ്ചൈദ്യാദയോ നൃപ. 2

ക്രഥസ്യ കുന്തിഃ പുത്രോഽഭൂദ്ധൃഷ്ടിസ്തസ്യാഥ നിർവൃതിഃ
തതോ ദശാർഹോ നാമ്നാഭൂൽ തസ്യ വ്യോമഃ സുതസ്തതഃ 3

ജീമൂതോ വികൃതിസ്തസ്യ യസ്യ ഭീമരഥഃ സുതഃ
തതോ നവരഥഃ പുത്രോ ജാതോ ദശരഥസ്തതഃ 4

കരംഭിഃ ശകുനേഃ പുത്രോ ദേവരാതസ്തദാത്മജഃ
ദേവക്ഷത്രസ്തതസ്തസ്യ മധുഃ കുരുവശാദനുഃ 5

പുരുഹോത്രസ്ത്വനോഃ പുത്രസ്തസ്യായുഃ സാത്വതസ്തതഃ
ഭജമാനോ ഭജിർദ്ദിവ്യോ വൃഷ്ണിർദ്ദേവാവൃധോഽന്ധകഃ
സാത്വതസ്യ സുതാഃ സപ്ത മഹാഭോജശ്ച മാരിഷ. 6

ഭജമാനസ്യ നിമ്ലോചിഃ കിങ്കിണോ ധൃഷ്ടിരേവ ച
ഏകസ്യാമാത്മജാഃ പത്ന്യാമന്യസ്യാം ച ത്രയഃ സുതാഃ
ശതാജിച്ച സഹസ്രാജിദയുതാജിദിതി പ്രഭോ. 7

ബഭ്രുർദ്ദേവാവൃധസുതസ്തയോഃ ശ്ലോകൗ പഠന്ത്യമൂ. 8

യഥൈവ ശൃണുമോ ദൂരാൽ സംപശ്യാമസ്തഥാന്തികാൽ
ബഭ്രുഃ ശ്രേഷ്ഠോ മനുഷ്യാണാം ദേവൈർദ്ദേവാവൃധഃ സമഃ 9

പുരുഷാഃ പഞ്ചഷഷ്ടിശ്ച ഷട്സഹസ്രാണി ചാഷ്ട ച
യേഽമൃതത്വമനുപ്രാപ്താ ബഭ്രോർദ്ദേവാവൃധാദപി. 10

മഹാഭോജോഽപി ധർമ്മാത്മാ ഭോജാ ആസംസ്തദന്വയേ
വൃഷ്ണേഃ സുമിത്രഃ പുത്രോഽഭൂദ്യുധാജിച്ച പരംതപ 11

ശിനിസ്തസ്യാനമിത്രശ്ച നിമ്നോഽഭൂദനമിത്രതഃ
സത്രാജിതഃ പ്രസേനശ്ച നിമ്നസ്യാപ്യാസതുഃ സുതൗ. 12

അനമിത്രസുതോ യോഽന്യഃ ശിനിസ്തസ്യാഥ സത്യകഃ
യുയുധാനഃ സാത്യകിർവൈ ജയസ്തസ്യ കുണിസ്തതഃ 13

യുഗന്ധരോഽനമിത്രസ്യ വൃഷ്ണിഃ പുത്രോഽപരസ്തതഃ
ശ്വഫൽകശ്ചിത്രരഥശ്ച ഗാന്ദിന്യാം ച ശ്വഫൽകതഃ
അക്രൂരപ്രമുഖാ ആസൻ പുത്രാ ദ്വാദശ വിശ്രുതാഃ 14

ആസംഗഃ സാരമേയശ്ച മൃദുരോ മൃദുവിദ്ഗിരിഃ
ധർമ്മവൃദ്ധഃ സുകർമ്മാ ച ക്ഷേത്രോപേക്ഷോഽരിമർദ്ദനഃ
ശത്രുഘ്നോ ഗന്ധമാദശ്ച പ്രതിബാഹുശ്ച ദ്വാദശ. 15

തേഷാം സ്വസാ സുചീരാഖ്യാ ദ്വാവക്രൂരസുതാവപി
ദേവവാനുപദേവശ്ച തഥാ ചിത്രരഥാത്മജാഃ 16

പൃഥുർവ്വിദൂരഥാദ്യാശ്ച ബഹവോ വൃഷ്ണിനന്ദനാഃ
കുകുരോ ഭജമാനശ്ച ശുചിഃ കംബലബർഹിഷഃ 17

ബഭ്രുവത്രേ രോമപാദാത്മജൻ, കൃതി-
തല്പുത്രനായാൻ കുശികൻതദാത്മജൻ,
പിന്നെക്കുശികജനായിട്ടും ചേദിയിൽ-
നിന്നു ചൈദ്യാദിനൃപന്മാർ ജനിച്ചിതു. 2

കുന്തിയല്ലോ ക്രഥനന്ദനൻ, വൃഷ്ണിതത്
സന്തതി,തത്സുതൻ നിർവൃതിനാമകൻ
നിർവൃതിപുത്രനായീടും ദശാർഹനി-
ച്ചുർവീപതേ, ജനിച്ചാൻ വ്യോമനാമകൻ 3

ജീമൂതനാം വ്യോമനന്ദനൻ, തത്സുതൻ
ഭൂമീശമൌലേ! വികൃതി, തദാത്മജൻ-
ഭീമരഥാഖ്യൻ നവരഥൻ തത്സുതൻ
ധീമൻ! ദശരഥനാമകൻ തത്സുതൻ. 4

വത്സാ! ദശരഥപുത്രൻ ശകുനിതാൻ,
തത്സുതനാണു കരംഭി, തദാത്മജൻ
ദേവരാതനു ദേവക്ഷത്രനാത്മജൻ,
ഭൂവരാ! തത്സുതനായ് ഭവിച്ചാൻ മധു
മന്നവനാം മധുവിന്നു തനൂജനായ്
ത്തീന്നാൻ കുരുവശൻ തത്സുതനാണനു. 5

തത്പുത്രനാം പുരുഹോത്രനിൽനിന്നു സു-
മുത്ഭൂതനായുസ്സു, തത്സുതൻ സാത്വതൻ,
സാത്വതനിൽ ഭജമാനൻ ഭജി,ദിവ്യൻ
സത്തമനാം വൃഷ്ണിദേവിവൃധാഖ്യനും
അന്ധകനും മഹാഭോജനുമിങ്ങനെ
സന്താനവും മുറശ്ശേഴുളവായിതു 6

അബ് ഭജമാനനൊരു ഭാര്യയിൽനിന്നു-
മുത്ഭൂതർ, നിമ്ലോചി കിങ്കിണൻ ധൃഷ്ടിയും
അന്യയാം കാന്തയിൽനിന്നും ശതാജിത്തു
പിന്നെസ്സഹസ്രാജിത്തയുതാജിത്തുമേ
ഉണ്ടായിതുമുറശ്ശേവമക്കാന്തമാർ
രണ്ടുമാന്നീടിനാർ മുമ്മൂന്നുപുത്രരെ 7

ദേവാവൃധൻസുതൻ ബഭ്രു,വിവരെയി-
ങ്ങേവരും വാഴ്ത്തുന്നു രണ്ടുപദ്യങ്ങളാൽ. 8

ദൂരത്തുനിന്നു കേൾക്കുന്നതുപോലെതാൻ
ചാരത്തുവന്നുനോക്കുമ്പൊഴും കണ്ടിടാം
ബഭ്രുമനുഷ്യരിൽ ശ്രേഷ്ഠനാം വിണ്ണവ-
ക്കൊപ്പം വിളങ്ങുവോൻതന്നെ ദേവാവൃധൻ. 9

ഈ രണ്ടുപേരുടെ വംശജരായിട്ടു-
മാറായിരത്തിയെഴുപത്തിമൂന്നുപേർ
നിത്യം തദിയോപദേശാനുസാരമായ്
വത്തിച്ചുമോക്ഷപദവിയാന്നീടിനാർ. 10

അത്യന്തധർമ്മിഷ്ഠനത്രേ മഹാഭോജൻ
തദ്വംശ്യർ ഭോജരെന്നെങ്ങും പ്രസിദ്ധരാം
ചെമ്മേസുമിത്രൻ, യുധാജിത്തുമെന്നുര-
ണ്ടാത്മജർവൃഷ്ണിക്കു ജാതരായീടിനാർ. 11

ആ യുധാജിത്തിൽ സിനി,യനമിത്രനെ-
ന്നാമിരുനന്ദനർ സംജാതരായിതു
നിമ്നനനമിത്രജനാണു, രണ്ടുപേർ
നിമ്നജർ സത്രാജിതനും പ്രസേനനും. 12

പിന്നെയനമിത്രനന്യസുതൻ ശിനി-
തന്നിൽനിന്നുംജനിച്ചീടിനാൻസത്യകൻ
സത്യകപുത്രൻ യുയുധാനനാണു, തത്-
പുത്രൻജയൻ! ജയനന്ദനനാംകുണി, 13

അന്യസുതനനമിത്രനുണ്ടായ്‌വൃഷ്ണി
യെന്നനാമത്തിൽ, കുണിജൻയുഗന്ധരൻ
ഉണ്ടായ് ശ്വഫല്കനും ചിത്രരഥാഖ്യനും
രണ്ടുതനയർ വൃഷ്ണി,ക്കാശ്വഫല്കനു
അക്രൂരനുംതഥാഖ്യാതരാം പന്ത്രണ്ടു-
മക്കളുമുണ്ടായി ഗാന്ദിനീകാന്തയിൽ. 14

ആസംഗനും സാരമേയൻമൃദുരനും
ഹേ സന്മതേ! മൃദുവിത്തുതാനുംഗിരി
ധർമ്മവൃദ്ധൻ സുകർമ്മാവുക്ഷേത്രോപേക്ഷ-
നമ്മട്ടരിമർദ്ദനനഥ ശത്രുഘ്നൻ
ഗന്ധമാദൻ പ്രതിബാഹുവിപ്പേർകളി-
ലുണ്ടായ്സുചീരയും തത്സഹജാതയായ്. 15

അക്രൂരനുദേവവാ,നുപദേവനും
മക്കളാം, ചിത്രരഥനുതനൂജരായ്
തീന്നുപൃഥുവും വിദൂരഥാദ്യന്മാരു,-
മെന്നീവിധത്തിൽ പലപലമന്നവർ
മന്നിൽപുകഴമീ വൃഷ്ണിവംശത്തിനെ-
യെന്നും പ്രമുദിതമാക്കിയിരുന്നിതേ
ചെമ്മേ കുകുരൻ ഭജമാനനും ശുചി
കംബളബർഹിഷനെന്നു നാലാത്മജർ. 16-17

കുകുരസ്യ സുതോ വഹ്നിർവ്വിലോമാ തനയസ്തതഃ
കപോതരോമാ തസ്യാനുഃ സഖാ യസ്യ ച തുംബുരുഃ 18

അന്ധകോ ദുന്ദുഭിസ്തസ്മാദരിദ്യോതഃ പുനർവ്വസുഃ
തസ്യാഹുകശ്ചാഹുകീ ച കന്യാ ചൈവാഹുകാത്മജൌ. 19

ദേവകശ്ചോഗ്രസേനശ്ച ചത്വാരോ ദേവകാത്മജാഃ
ദേവവാനുപദേവശ്ച സുദേവോ ദേവവർദ്ധനഃ 20

തേഷാം സ്വസാരഃ സപ്താസൻ ധൃതദേവാദയോ നൃപ
ശാന്തിദേവോപദേവാ ച ശ്രീദേവാ ദേവരക്ഷിതാ
സഹദേവാ ദേവകീ ച വാസുദേവ ഉവാഹ താഃ 21

കംസഃ സുനാമാ ന്യഗ്രോധഃ കങ്കഃ ശങ്കുഃ സുഹൂസ്തഥാ
രാഷ്ട്രപാലോഽഥ സൃഷ്ടിശ്ച തുഷ്ടിമാനൌഗ്രസേനയഃ 22

കംസാ കംസവതീ കങ്കാ ശൂരഭൂ രാഷ്ട്രപാലികാ
ഉഗ്രസേനദുഹിതരോ വാസുദേവാനുജസ്ത്രിയഃ 23

ശൂരോ വിഡൂരഥാദാസീദ്ഭജമാനഃ സുതസ്തതഃ
ശിനിസ്തസ്മാൽ സ്വയംഭോജോ ഹൃദീകസ്തത്സുതോ മതഃ 24

ദേവബാഹുഃ ശതധനുഃ കൃതവർമ്മേതി തത്സുതാഃ
ദേവമീഢസ്യ ശൂരസ്യ മാരിഷാ നാമ പത്ന്യഭൂൽ. 25

തസ്യാം സ ജനയാമാസ ദശ പുത്രാനകല്മഷാൻ
വസുദേവം ദേവഭാഗം ദേവശ്രവസമാനകം. 26

സൃഞ്ജയം ശ്യാമകം കങ്കം ശമീകം വത്സകം വൃകം
ദേവദുന്ദുഭയോ നേദുരാനകാ യസ്യ ജന്മനി. 27

വസുദേവം ഹരേഃ സ്ഥാനം വദന്ത്യാനകദുന്ദുഭിം
പൃഥാ ച ശ്രുതദേവാ ച ശ്രുതകീർത്തിഃ ശ്രുതശ്രവാഃ 28

രാജാധിദേവീ ചൈതേഷാം ഭഗിന്യഃ പഞ്ച കന്യകാഃ
കുന്തേഃ സഖ്യുഃ പിതാ ശൂരോ ഹ്യപുത്രസ്യ പൃഥാമദാൽ. 29

സാഽഽപ ദുർവ്വാസസോ വിദ്യാം ദേവഹൂതീം പ്രതോഷിതാൽ
തസ്യാ വീര്യപരീക്ഷാർത്ഥമാജുഹാവ രവിം ശുചിഃ 30

തദൈവോപാഗതം ദേവം വീക്ഷ്യ വിസ്മിതമാനസാ
പ്രത്യയാർത്ഥം പ്രയുക്താ മേ യാഹി ദേവ ക്ഷമസ്വ മേ. 31

അമോഘം ദർശനം ദേവി ആധിത്സേ ത്വയി ചാത്മജം
യോനിര്യഥാ ന ദുഷ്യേത കർത്താഹം തേ സുമധ്യമേ. 32

അന്ധകനുണ്ടായ്, കുകുരന്നഥവഹ്നി-
സന്തതിയായാൻ, വിലോകാവുതത്സുതൻ
തല്പുത്രനത്രേ കപോതരോമാവു,ത-
ദർഭകൻ തുംബുരുസ്സേഹിതനാമനു 18

അന്ധകനാണനുപുത്രൻ, തദാത്മജൻ
ദുന്ദുഭി,തത്തനയൻ ദരിദ്യോതനാം
തല്പുത്രനാകും പുനർവസുവിങ്കൽനി-
ന്നുത്ഭവിച്ചാനാഹുകനെന്ന പുത്രനും
ആഹുകിയെന്ന മകളും ഭവിച്ചുപി-
ന്നാഹുകനുണ്ടായിതു രണ്ടുനന്ദനർ
ദേവകനുമുഗ്രസേനനുമാണവർ;
ദേവകനിൽ ദേവവാ,നുപദേവനും
ശ്രീസുദേവൻ ദേവവദ്ധനനെന്നുഭൂ-
വാസവാ! നാലുതനയരുണ്ടായിതു. 19-20

സോദരിമാരങ്ങവർക്കു ധൃതദേവ
മേദിനീശാ! ശാന്തിദേവയുപദേവ
ശ്രീദേവയും ദേവരക്ഷിതയും നര-
ദേവമണേ! സഹദേവയുംദേവകി
എന്നപേരിൽത്തീർന്നിതീയേഴുപേരെയും
നന്ദിച്ചുവേട്ടുകൊണ്ടാൻ വസുദേവനും. 21

കംസൻ, സുനാമാവു,ന്യഗ്രോധനും കങ്ക-
നാശങ്കുവും,സുഹുരാഷ്ട്രപാലൻസൃഷ്ടി
തുഷ്ടിമാനിങ്ങനെയുഗ്രസേനൻതന്റെ
പുത്രരായൊൻപതുപേരുളവായിതു 22

കംസയും കംസവതി,കങ്ക,ശൂരഭൂ-
രാഷ്ട്രാദിപാലികയെന്നിവരഞ്ചുപേർ
ഏവരുമുഗ്രസേനാത്മജമാർ, വസു-
ദേവാനുജസഹധർമ്മണിമാരുമാം. 23

ശൂരൻവിദൂരഥപുത്രൻ, ഭജമാന-
നോരുകതത്തനയൻ, ശിനിതൽസുതൻ
തല്പുത്രനാകുംസ്വയംഭോജനിൽനിന്നു-
മുത്ഭവിച്ചീടിനാൻ പിന്നെഹൃദീകനും; 24

ദേവബാഹപാഖ്യൻ, ശതധനുസ്സുംതഥാ
ദേവമീഢന് കൃതവർമ്മാവുമെന്നവർ
നേരേഹൃദീകജർ, ദേവമീഢാത്മജൻ
ശൂരനമ്മാരിഷയെവരിച്ചീടിനാൻ. 25

ശൂരനുമാരിഷതന്നിൽ പരിശുദ്ധി
ചേരുന്നപത്തുപുത്രന്മാർഭവിച്ചിതു
ആ വസുദേവനും ദേവഭാഗാഖ്യനും
ദേവശ്രവസ്സാനകൻ സൃഞ്ജയാഖ്യനും
ശ്യാമകൻകങ്കശമീകനും വത്സകൻ
ഭൂമീശ,വൃകനെന്നുമാം പേരുകൾ
ആനകദുന്ദുഭിതൊട്ടുവാദ്യങ്ങളെ
വാനവർതജ്ജന്മനേരം മുഴക്കയാൽ
ശ്രീനാഥജന്മഭൂവാം വസുദേവനി-
ലാനകദുന്ദുഭീനാമവും ചേർന്നിതു.
ശൂരാത്മജമാർ പൃഥയും ശ്രുതദേവ,
ചാരുശ്രുതശ്രവസും ശ്രുതകീർത്തിയും
പിന്നെയാരാജാധിദേവിയും തന്നെയാ-
മെന്നിവരിൽ പൃഥയെപ്പുത്രഹീനനും
തന്നുടെയിഷ്ടനുമാം കുന്തിഭോജനു
നന്ദിച്ചുദാനമായ്ശൂരൻ കൊടുത്തിതു. 26-29

മാമുനിയായ ദുർവ്വാസസ്സിനെയവൾ
കാമംപ്രമുദിതനാക്കിയനന്തരം
ദേവവൃന്ദത്തെവിളിച്ചുവരുത്തുന്ന
ദേവഹൂതീവിദ്യയഭ്യസിച്ചീടിനാൾ.
ഒക്കുമോയീവിദ്യയെന്നറിഞ്ഞീടുവാ-
നക്കനെസ്സംശുദ്ധയായ്‌വിളിച്ചീടിനാൾ. 30
ചാരത്തുടൻതാനണയും ദിനേശനെ
നേരേനിരീക്ഷിച്ചു വിസ്മയചിത്തയായ്
“മന്ത്രബ്ബലംപരീക്ഷിക്കാൻ വിളിച്ചുഞാൻ
നിന്തിരുമേനിപൊറുത്തു,പോയീടണം.” 31

എന്നുള്ളകുന്തീവചനം ശ്രവിച്ചിനൻ
ചൊന്നാ“നയേ ദേവി! മാമകദർശനം
നിഷ്ഫലമാകാ,ഭവതിയിൽപുത്രനെ-
യുത്ഭവിപ്പിക്കുന്നു ഞാൻ ധരിച്ചീടുനീ.
യോനിക്കുദോഷമശേഷമേശീടാതെ
ഞാനിന്നനുഗ്രഹിച്ചീടാം ഭവതിയെ” 32

ഇതി തസ്യാം സ ആധായ ഗർഭം സൂര്യോ ദിവം ഗതഃ
സദ്യഃ കുമാരഃ സംജജ്ഞേ ദ്വിതീയ ഇവ ഭാസ്കരഃ 33
തം സത്യാജന്നദീതോയേ കൃച്ഛ്റാല്ലോകസ്യ ബിഭ്യതീ
പ്രപിതാമഹസ്താമുവാച പാണ്ഡുർവൈ സത്യവിക്രമഃ 34
ശ്രുതദേവാം തു കാരൂഷോ വൃദ്ധശർമ്മാ സമഗ്രഹീൽ
യസ്യാമഭൂദ്ദന്തവക്ത്ര ഋഷിശപ്തോ ദിതേഃ സുതഃ 35
കൈകേയോ ധൃഷ്ടകേതുശ്ച ശ്രുതകീർത്തിമവിന്ദത
സന്തർദ്ദനാദയസ്തസ്യ പഞ്ചാസൻ കൈകയാഃ സുതാഃ 36
രാജാധിദേവ്യാമാവന്ത്യൌ ജയസേനോഽജനിഷ്ട ഹ
ദമഘോഷശ്ചേദിരാജഃ ശ്രുതശ്രവസമഗ്രഹീൽ. 37
ശിശുപാലഃ സുതസ്തസ്യാഃ കഥിതസ്തസ്യ സംഭവഃ
ദേവഭാഗസ്യ കംസായാം ചിത്രകേതുബൃഹദ്ബലൌ. 38
കംസവത്യാം ദേവശ്രവസഃ സുവീര ഇഷുമാംസ്തഥാ
കങ്കായാമാനകാജ്ജാതഃ സത്യജിൽ പുരുജിൽ തഥാ. 39
സൃഞ്ജയോ രാഷ്ട്രപാല്യാം ച വൃഷദുർമ്മർഷണാദികാൻ
ഹരികേശഹിരണ്യാക്ഷൌ ശൂരഭൂമ്യാം ച ശ്യാമകഃ 40
മിശ്രകേശ്യാമപ്സരസി വൃകാദീൻ വത്സകസ്തഥാ
തക്ഷപുഷ്കരശാലാദീൻ ദുർവ്വാർക്ഷ്യാം വൃക ആദധേ. 41
സുമിത്രാർജ്ജുനപാലാദീഞ്ഛമീകാത്തു സുദാമിനീ
കങ്കശ്ച കർണ്ണികായാം വൈ ഋതധാമജയാവപി. 42
പൌരവീ രോഹിണീ ഭദ്രാ മദിരാ രോചനാ ഇളാ
ദേവകീപ്രമുഖാ ആസൻ പത്ന്യ ആനകദുന്ദുഭേഃ 43
ബലം ഗദം സാരണം ച ദുർമ്മദം വിപുലം ധ്രുവം
വാസുദേവസ്തു രോഹിണ്യാം കൃതാദീനുദപാദയൽ. 44
സുഭദ്രോ ഭദ്രവാഹശ്ച ദുർമ്മദോ ഭദ്ര ഏവ ച
പൌരവ്യാസ്തനയാ ഹ്യേതേ ഭൂതാദ്യാ ദ്വാദശാഭവൻ. 45
നന്ദോപനന്ദകൃതകശൂരാദ്യാ മദിരാത്മജാഃ
കൌസല്യാ കേശിനം ത്വേകമസൂത കുലനന്ദനം. 46
രോചനായാമതോ ജാതാ ഹസ്തഹേമാംഗദാദയഃ
ഇളായാമുരുവല്കാദീൻ യദുമുഖ്യാനജീജനൽ. 47
വിപൃഷ്ഠോ ധൃതദേവായാമേക ആനകദുന്ദുഭേഃ
ശാന്തിദേവാത്മജാ രാജൻ ശ്രമപ്രതിശ്രുതാദയഃ 48
രാജാനഃ കല്പവർഷാദ്യാ ഉപദേവാസുതാ ദശ
വസുഹംസസുവംശാദ്യാഃ ശ്രീദേവായാസ്തു ഷട് സുതാഃ 49
ദേവരക്ഷിതയാ ലബ്ധാ നവ ചാത്ര ഗദാദയഃ
വാസുദേവഃ സുതാനഷ്ടാവാദധേ സഹദേവയാ. 50
പുരുവിശ്രുതമുഖ്യാംസ്തു സാക്ഷാദ്ധർമ്മോ വസൂനിവ
വാസുദേവസ്തു ദേവക്യാമഷ്ട പുത്രാനജീജനൽ. 51

എന്നുപറഞ്ഞു ഗർഭാധാനവും ചെയ്തു
വിണ്ണണഞ്ഞീടിനാൻ മാർത്താണ്ഡദേവനും
രണ്ടാമഹസ്കരൻ മറ്റൊരുബാലന-
ത്തണ്ടാർദലാക്ഷിയിലുണ്ടായിതക്ഷണം. 33

ലോകരെപ്പേടിച്ചവളക്കുമാരനെ
ശോകവിവശയായാററിൽ കളഞ്ഞിതു
പിന്നെയത്തനപാംഗിയെസ്സത്യവിക്രമൻ
പാണ്ഡുവങ്ങേപ്രപിതാമഹൻവേട്ടിതു. 34

വൃദ്ധശർമ്മാവുകാരൂഷദേശാധിപൻ
വേട്ടാൻ ശ്രുതദേവയെ,യാവധൂടിയിൽ
പണ്ടൃഷിശാപത്തിനാൽ ഭീതിയിൽജനി-
യാണ്ടവൻ ദന്തവക്ത്രാഖ്യയിൽജാതനായ് 35

ആ ശ്രുതകീർത്തിയെ വേട്ടിതു കേകയാ-
ധീശനാം ധൃഷ്ടകേതചാഖ്യധരാധവൻ
പുത്രരും ജാതരായ് കൈകയന്മാരെന്നു
കീർത്തിതർ സന്തർദ്ദനാദികളഞ്ചുപേർ. 36

രാജാധിദേവിയിൽ വിന്ദാനുവിന്ദരാം
രാജാക്കളെജ്ജനിപ്പിച്ചാൻ ജയസേനൻ
അങ്ങവർരണ്ടുമവന്തിക്കധീശരാ-
യെങ്ങുമഹംഗുരകീർത്തിചാർത്തീടിനാർ
ചേദിരാജാവാം ദമഘോഷനും പുരു
മോദം വരിച്ചാൻ ശ്രുതശ്രവസ്സിന്നെയും 37

അത്തനപീയിൽ ശിശുപാലൻജനിച്ചതു
പൃഥപീപതേ!മുമ്പു വിസ്തരിച്ചീടിനേൻ.
ജാതരായീ ദേവഭാഗന്നഥ ചിത്ര-
കേതുബൃഹദ്ബലനും കാന്തകംസയിൽ. 38

കംസവതിയായ കാന്തയിൽദേവശ്രു-
വസ്സിന്നിഷ്ടമാൻ സുവീരനുംജാതരായ്.
പൃഥപീശനാമാനകന്നഥകങ്കയിൽ
സത്യജിത്തുംപുരുജിത്തും ജനിച്ചിതു. 39

സൃഞ്ജയന്നാ രാഷ്ട്രപാലിയാം ജായയിൽ
സംജാതരായ് വൃഷദുർമ്മർഷണാദികൾ
ശ്യാമകന്നുണ്ടായിതു ശൂരഭൂമിയിൽ
ശ്രീമൻ! ഹരികേശനും ഹിരണ്യാക്ഷനും. 40

അപ്സരസ്സ്ത്രീയായിട്ടും മിശ്രകേശിയിൽ
വത്സകൻപിന്നെ വൃകാദ്യരേയും, വൃകൻ
ചാലവേ ദുർവാക്ഷിയിൽത്തക്ഷപുഷ്കര-
ശാലാദ്യരേയുമഥജനിപ്പിച്ചിതു. 41

പത്നിസുദാമിനിയിൽ ശമീകൻതീർത്തു
പിന്നെസ്സുമിത്രാർജ്ജുനപാലമുഖ്യരെ
കണ്കിയിൽ ജനിപ്പിച്ചുകങ്കൻ ജയ-
നെന്നവനേയുമൃതധാമനേയുമേ. 42

പൌരവി,രോഹിണി, ഭദ്രമദിരയും
ശ്രീരോചനയിള, ദേവകി തൊട്ടവർ
ആനകദുന്ദുഭിതന്നുടെ ഭാര്യമാ-
രാണെന്നതും ധരിച്ചീടുക കൌരവാ! 43

സാരണൻ,പിന്നെബ്ബലൻ,ഗദൻ,ദുർമ്മദൻ
വീരൻവിപുലൻ, ധ്രുവൻ കൃതനാദിയാം
നന്ദനന്മാരെയാ രോഹിണീഭാര്യയിൽ
പിന്നെജ്ജനിപ്പിച്ചിതാനകദുന്ദുഭി. 44

ചെമ്മേസുഭദ്രനും ഭദ്രവാഹാഭിധൻ
ദുർമ്മദൻതാനുമമ്പ് ഭദ്രഭൂതാദ്യരും
ഇത്തരം പൌരവിതന്നിലും പന്ത്രണ്ടു-
പുത്രരെയദ്ദേഹമുദ്ഭവിപ്പിച്ചിതു. 45

നന്ദോപനന്ദകൃതകശൂരാദ്യരാം
നന്ദനരെജ്ജനിപ്പിച്ചാൻ മദിരയിൽ,
കൌശല്യയിൽക്കുലനന്ദനനായിട്ടും
കേശിയെമാത്രമുളവാക്കിനാനവൻ. 46

ഹസ്തഹേമാംഗദാദ്യന്മാരെ രോചനാ-
പത്നിയിലു,മുരുവല്കൻ യദുതൊട്ട
യാദവന്മാരെയിളാദേവിതന്നിലും
ജാതരാക്കീ,മുഖ്യനമ്മക്കളിൽ യദു. 47

തീർത്താൻധൃതദേവതന്നിൽ വിപൃഷ്ഠനെ-
ന്നൊററമകനേയു,മശ്ശാന്തിദേവയിൽ
പിന്നെ ശ്രമനെപ്രതിശ്രുതമുഖ്യരെ
തന്നെയും,പത്നിയുപദേവയിലവൻ-
കല്പവർഷാദിയാം പത്തുസുതരെയു,-
മുല്പലനേത്രയാം ശ്രീദേവയിൽവസു
ഹംസസുവംശാദിഷൾക്കത്തെയുംദേവ-
രക്ഷിതയിൽ ഗദൻതൊട്ടുസുതരെയും. 48-49

തീർത്താൻ സഹദേവയിൽ പുരുവിശ്രുതാ-
ദ്യുത്തമരെട്ടുസുതരെയും ശൂരജൻ
അഷ്ടവസുക്കളെധർമ്മദേവൻവിധ
മെട്ടുതനയരെദ്ദേവകിതന്നിലും. 50-51

കീർത്തിമന്തം സുഷേണം ച ഭദ്രസേനമുദാരധീഃ
ഋജും സമ്മർദ്ദനം ഭദ്രം സങ്കർഷണമഹീശ്വരം. 52

അഷ്ടമസ്തു തയോരാസീത് സ്വയമേവ ഹരിഃ കില
സുഭദ്രാ ച മഹാഭാഗാ തവ രാജൻ പിതാമഹീ. 53

യദാ യദേഹ ധർമ്മസ്യ ക്ഷയോ വൃദ്ധിശ്ച പാപ്മനഃ
തദാ തു ഭഗവാനീശ ആത്മാനം സൃജതേ ഹരിഃ 54

ന ഹ്യസ്യ ജന്മനോ ഹേതുഃ കർമ്മണോ വാ മഹീപതേ
ആത്മമായാം വിനേശസ്യ പരസ്യ ദ്രഷ്ടുരാത്മനഃ 55

യന്മായാചേഷ്ടിതം പുംസഃ സ്ഥിത്യുൽപത്ത്യപ്യയായ ഹി
അനുഗ്രഹസ്തന്നിവൃത്തേരാത്മലാഭായ ചേഷ്യതേ. 56

അക്ഷൌഹിണീനാം പതിഭിരസുരൈർന്നൃപലാഞ്ഛനൈഃ
ഭുവ ആക്രമ്യമാണായാ അഭാരായാ കൃതോദ്യമഃ 57

കർമ്മാണ്യപരിമേയാണി മനസാപി സുരേശ്വരൈഃ
സഹ സംകർഷണശ്ചക്രേ ഭഗവാൻ മധുസൂദനഃ 58

കലൌ ജനിഷ്യമാണാനാം ദുഃഖശോകതമോനുദം
അനുഗ്രഹായ ഭക്താനാം സുപുണ്യം വ്യതനോദ്യശഃ 59

യസ്മിൻ സൽകർണ്ണപീയൂഷേ യശസ്തീർത്ഥവരേ സകൃൽ
ശ്രോത്രാഞ്ജലിരുപസ്പൃശ്യ ധുനുതേ കർമ്മവാസനാം. 60

ഭോജവൃഷ്ണ്യന്ധകാമധുശൂരസേനദശാർഹകൈഃ
ശ്ലാഘനീയേഹിതഃ ശശ്വൽ കുരുസൃഞ്ജയപാണ്ഡുഭിഃ 61

സ്നിഗ്ദ്ധസ്മിതേക്ഷിതോദാരൈർവ്വാക്യൈർവ്വിക്രമലീലയാ
നൃലോകം രമയാമാസ മൂർത്ത്യാ സർവ്വാംഗരമ്യയാ. 62

യസ്യാനനം മകരകുണ്ഡലചാരുകർണ്ണ-
ഭ്രാജൽകപോലസുഭഗം സവിലാസഹാസം
നിത്യോത്സവം ന തതൃപുർദൃശിഭിഃ പിബന്ത്യോ
നാര്യോ നരാശ്ച മുദിതാഃ കുപിതാ നിമേശ്ച. 63

ജാതോ ഗതഃ പിതൃഗൃഹാദ്വ്രജമേധിതാർത്ഥോ
ഹത്വാ രിപൂൻ സുതശതാനി കൃതോരുദാരഃ
ഉൽപാദ്യ തേഷു പുരുഷഃ ക്രതുഭിഃ സമീജേ
ആത്മാനമാത്മനിഗമം പ്രഥയഞ്ജനേഷു. 64

പൃഥ്വ്യാഃ സ വൈ ഗുരുഭരം ക്ഷപയൻ കുരൂണാം-
മന്തഃസമുത്ഥകലിനാ യുധി ഭൂപചമ്വഃ
ദൃഷ്ട്യാ വിധൂയ വിജയേ ജയമുദ്വിഘോഷ്യ
പ്രോച്യോദ്ധവായ ച പരം സമഗാൽ സ്വധാമ. 65

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ നവമസ്കന്ധേ ശ്രീസൂര്യസോമവംശാനുകീർത്തനേ യദുവംശാനുകീർത്തനം നാമ ചതുർവ്വിംശതിതമോഽധ്യായഃ**

സമാപ്തോഽയം നവമസ്കന്ധഃ

**ശ്രീമൽഭാഗവതേ ശ്ലോകാഃ 8194** **നവമസ്കന്ധേ ശ്ലോകാഃ 936**

കീർത്തിമാനുംസുഷേണൻദാനശീലനാം
ഭദ്രസേനാഭിധ,നൃജ-ഭിധാനനും
സമ്മർദ്ദനനുമനന്തരം'ഭദ്രനും
ചെമ്മേ ഭുജഗാധിനായകനായിട്ടും
സങ്കർഷണനുംജനിച്ചിതെട്ടാമനാ-
യങ്ങവതാരമാന്നാൻസ്വയം ശ്രീഹരി
ദമ്പതിമാരാമവരുടെ പുത്രിതാൻ
നിൻപിതാവിൻ ജനയിത്രിസുഭദ്രകേൾ. 52-53

എപ്പൊഴെപ്പോൾ ധർമ്മമെപ്പേരുമേനശി-
ച്ചിപ്പാരിലെങ്ങുമധർമ്മംപരന്നിട്ടും
അപ്പഴപ്പോൾ സമസ്തേശ്വരനായിട്ടും
ചിൽപ്പുമാൻലോകത്തവതരിക്കുന്നിതേ. 54

സംഗരഹിതനായ്, സാക്ഷിയായീശനാം
യെങ്ങുംനിറഞ്ഞുവിളങ്ങും ഭഗവാൻെറ
ജന്മകർമ്മങ്ങൾക്കു കാരണംപാർക്കകിൽ
തന്മായയെന്നിയേ മറെറാന്നുമല്ലതാൻ. 55

ആരുടെമായതൻ വ്യാപാരമോപുമാ-
ന്നോരുകിൽ ജന്മസ്ഥിതിലയഹേതുവായ്
നേരേയതിൽനിന്നുമുള്ള നിവൃത്തിതാൻ
പൂരുഷന്നാത്മലാഭാനുഗ്രഹം നൃപാ! 56

അക്ഷൌഹിണിനായകരാംനൃപാഭാസ-
രാക്ഷസഭൂപാലർതന്നക്രമങ്ങളാൽ
ഭൂമിക്കുവാസ്സും ഭരംഹരിപ്പാൻഹരി
കാമിച്ചതിൻഫലമാണീ നരജനി. 57

വിൺനായകക്കും മനസ്സുകൊണ്ടുംപരി-
ഗണ്യമല്ലാത്ത വിവിധകർമ്മങ്ങളെ
സങ്കർഷണനോട്ടമൊത്തനുഷ്ഠിച്ചിതു
ശങ്കയെന്യേ ഭഗവാൻ മധുസൂദനൻ. 58

മന്നിൽക്കലിയിൽ ജനിക്കുംനിജഭക്ത-
വൃന്ദത്തെയെല്ലാമനുഗ്രഹിച്ചീടുവാൻ
യുക്തമായ്ദുഃഖതമോഹരമായ്പുണ്യ-
വർദ്ധകമാം കീർത്തിയെങ്ങും പരത്തിനാൻ. 59

സാധുജനകർണ്ണപീയൂഷമാം രമാ-
നാഥകഥാപുണ്യതീർത്ഥമൊരുകുറി
ശ്രോത്രപുടങ്ങളാം പാനപാത്രങ്ങളാൽ
ശ്രദ്ധയോടാചമിച്ചീടുന്ന പൂരുഷൻ
ശുദ്ധമാമക്കർമ്മവാസനാസഞ്ചയം
പാടേനശിച്ചുമോക്ഷാർഹനായ്ത്തീർന്നിടും. 60

ശൂരസേനാന്ധക സൃഞ്ജയ പാണ്ഡവ-
കൌരവദാശാർഹ ഭോജവൃഷ്ണ്യാദ്യരാൽ
ശ്ലാഘ്യതരങ്ങളാം വ്യാപാരപൂരവും
[1]സ്നിഗ്ദ്ധസ്മിതേക്ഷണോദാരവാക്യങ്ങളും
വിക്രമലീലയുമാരമ്യസർവാംഗ
യുക്തശരീരവും കൊണ്ടനുവാസരം
മാനവലോകത്തെയാരമിപ്പിച്ചിതു-
യാനകദുന്ദുഭീസൂനുവാം മാധവൻ. 61-62

കുണ്ഡലചാരുകർണ്ണങ്ങളും ശോഭന
ഗണ്ഡങ്ങളും കൊണ്ടതീവസുഭഗമായ്
ഹാസവിലാസമനോഹരമായി, നി-
ത്യോത്സവയുക്തമായീടും തദാനനം
കണ്ണുകൾകൊണ്ടനുകരും പുമാന്മാരു-
മൊന്നോടെതന്വികളും പരിതുഷ്ടരായ്
എന്നും നിമേഷനിദാനമാമന്നിമി-
മന്നവനോട്ടുകോപിച്ചിട്ടുന്നു നൃപാ! 63

മന്നിൽഭഗവാൻ പിറന്നപിതൃഗൃഹം
തന്നിൽനിന്നമ്പാടിയാന്നവിടം പരം
ധന്യമാക്കി,ശ്ശത്രുവൃന്ദത്തെയാകവേ
കൊന്നു,ബഹുഭാര്യമാരെവരിച്ചഥ,
എണ്ണമററാത്മജരേയും ജനിപ്പിച്ചു
തന്നുടെവേദമാർഗ്ഗത്തെജ്ജനങ്ങളിൽ
നന്നായ് പ്രസിദ്ധപ്പെടുത്തിയജിച്ചിതു
തന്നെത്താൻതന്നെയസംഖ്യംമഖങ്ങളാൽ. 64

കുന്തീസുതരും കുരുക്കളുമായെഴ-
മന്തഃകലഹംനിമിത്തമാക്കീട്ടുതാൻ
ധാത്രീഭരംഹരിച്ചീടുവാനിച്ഛിച്ചു
യുദ്ധക്കളത്തിലരാതിസൈന്യങ്ങളെ
നോട്ടത്തിനാൽ നശിപ്പിച്ചാ വിജയനു
നേട്ടമെന്നെങ്ങും പരസ്യമാക്കീട്ടുടൻ
തത്ത്വവുമുദ്ധവനായുപദേശിച്ചു
സ്വസ്ഥാനമാന്നാൻ ഭഗവാൻ ജനാർദ്ദനൻ. 65

---

1 സ്നേഹപൂർവ്വമായ പുഞ്ചിരിയോടും നോട്ടത്തോടും കൂടിയ ഉദാരമായ വാക്യങ്ങളും

## ദശമസ്കന്ധഃ

(പൂർവ്വാർദ്ധഃ)

# പ്രഥമോഽധ്യായഃ

രാജോവാച

കഥിതോ വംശവിസ്താരോ ഭവതാ സോമസൂര്യയോഃ
രാജ്ഞാം ചോഭയവംശ്യാനാം ചരിതം പരമാത്ഭുതം. 1

യദോശ്ച ധർമ്മശീലസ്യ നിതരാം മുനിസത്തമ
തത്രാംശേനാവതീർണ്ണസ്യ വിഷ്ണോർവ്വീര്യാണി ശംസ നഃ 2

അവതീര്യ യദോർവ്വംശേ ഭഗവാൻ ഭൂതഭാവനഃ
കൃതവാൻ യാനി വിശ്വാത്മാ താനി നോ വദ വിസ്തരാൽ. 3

നിവൃത്തതർഷൈരുപഗീയമാനാൽ
ഭവൌഷധാച്ഛ്റോത്രമനോഭിരാമാൽ
ക ഉത്തമശ്ലോകഗുണാനുവാദാൽ
പുമാൻ വിരജ്യേത വിനാ പശുഘ്നാൽ. 4

പിതാമഹാ മേ സമരേഽമരഞ്ജയൈ-
ർദ്ദേവവ്രതാദ്യാതിരഥൈസ്തിമിംഗിലൈഃ
ദുരത്യയം കൌരവസൈന്യസാഗരം
കൃത്വാതരൻ വത്സപദം സ്മ യത്പ്ലവാഃ 5

ദ്രൌണ്യസ്ത്രവിപ്ലുഷ്ടമിദം മദംഗം
സന്താനബീജം കുരുപാണ്ഡവാനാം
ജുഗോപ കുക്ഷിം ഗത ആത്തചക്രോ
മാതുശ്ച മേ യഃ ശരണം ഗതായാഃ 6

വീര്യാണി തസ്യാഖിലദേഹഭാജാ-
മന്തർബ്ബഹിഃ പൂരുഷകാലരൂപൈഃ
പ്രയച്ഛതോ മൃത്യുമുതാമൃതം ച
മായാമനുഷ്യസ്യ വദസ്വ വിദ്വാൻ. 7

രോഹിണ്യാസ്തനയഃ പ്രോക്തോ രാമഃ സങ്കർഷണസ്ത്വയാ
ദേവക്യാ ഗർഭസംബന്ധഃ കുതോ ദേഹാന്തരം വിനാ. 8

കസ്മാന്മുകുന്ദോ ഭഗവാൻ പിതുർഗ്ഗേഹാദ്വ്രജം ഗതഃ
ക്വ വാസം ജ്ഞാതിഭിഃ സാർദ്ധം കൃതവാൻ സാത്വതാം പതിഃ 9

വ്രജേ വസൻ കിമകരോന്മധുപുര്യാം ച കേശവഃ
ഭ്രാതരം ചാവധീൽ കംസം മാതുരദ്ധാതദർഹണം. 10

ദേഹം മാനുഷമാശ്രിത്യ കതി വർഷാണി വൃഷ്ണിഭിഃ
യദുപുര്യാം സഹാവാത്സീൽ പത്ന്യഃ കത്യഭവൻ പ്രഭോഃ 11

ഏതദന്യച്ച സർവ്വം മേ മുനേ കൃഷ്ണവിചേഷ്ടിതം
വക്തുമർഹസി സർവ്വജ്ഞ ശ്രദ്ദധാനായ വിസ്തൃതം. 12

നൈഷാതിദുസ്സഹാ ക്ഷുന്മാം ത്യക്തോദമപി ബാധതേ
പിബന്തം ത്വന്മുഖാംഭോജച്യുതം ഹരികഥാമൃതം. 13

സൂത ഉവാച

ഏവം നിശമ്യ ഭൃഗുനന്ദന സാധുവാദം
വൈയാസകിഃ സ ഭഗവാനഥ വിഷ്ണുരാതം
പ്രത്യർച്ച്യ കൃഷ്ണചരിതം കലികല്മഷഘ്നം
വ്യാഹർത്തുമാരഭത ഭാഗവതപ്രധാനഃ 14

# ദശമസ്കന്ധം

## അദ്ധ്യായം 1

രാജാവു പറഞ്ഞു

സോമാക്കവംശപരമ്പരയും തദ്വംശ്യരാം
ഭൂമിപന്മാർതൻ പരമാത്ഭുതചരിത്രവും
ഹാമുനിശ്രേഷ്ഠാ! ഭവാനരുളിച്ചെയ്തതെല്ലാ-
മാമോദപൂർവ്വം ഞങ്ങളേവരുംകേട്ടിരിപ്പൂ. 1

ധർമ്മിഷ്ഠൻയദുവിന്റെ വിസ്തൃതവംശത്തെയും
ബ്രഹ്മജ്ഞാ! ചൊല്ലീ ഭവാനായതിൽ നി-
ജാംശമാം
രാമദേവനൊടൊത്തു ഭൂമിയിൽജന്മമാർന്നോ-
രാമഹാവിഷ്ണുവിന്റെ വീര്യങ്ങൾകേൾപ്പിച്ചാലും
വിശ്വാത്മാവായിബ് ഭൂതരക്ഷിതാവായി യദു-
വംശത്തിൽജാതനാമബ് ഭഗവാൻ നാരായണൻ
ഏതേതുകർമ്മങ്ങളെയാചരിച്ചെന്നാലവ
മോദമോടശേഷവും ഞങ്ങളോടോതിയാലും 2—3

ആശയററവരെല്ലാമത്യന്തം ശ്ലാഘിപ്പതായ്
സംസാരരോഗശാന്തിക്കത്തമൌഷധമായി
ശ്രോത്രമാനസാനന്ദപ്രദാനസമർത്ഥമാ-
മുത്തമശ്ലോകഗുണകീർത്തനം തന്നിൽനിന്നും
നിത്യവും പശുഹിംസചെയ്തീടുന്നവനെന്യേ
മർത്ത്യജാതിയിൽപെട്ടമേതവൻ വിട്ടുമാറും. 4

വിണ്ണവരേയും പോരിൽവെന്നിട്ടും ഗംഗാദത്ത-
കണ്ണാദിമഹാരഥതിമിംഗലങ്ങൾതിങ്ങും
ദുസ്തരകുരുസൈന്യവാർദ്ധിഗോപദപ്രായ-
മുത്തരിച്ചതുമേതുകപ്പലാൽ മൽപൂർവ്വജർ. 5

അശ്വത്ഥാമാവിന്നസ്ത്രവഹ്നിയിൽ വെന്തുപോയ
വിശ്രുതകുരുപാണ്ഡുവാനപ്രയതന്തുവാകും
ഈമമശരീരത്തെ ശരണാഗതയാകും
മാമകമാതാവുതൻ കുക്ഷിയിലക്ഷണത്തിൽ
ചക്രപാണിയായ്ക്കടന്നുജ്ജ്വലബ്രഹ്മാസ്ത്രത്തിൻ
ശക്തിയെക്കെട്ടത്തിസ്സംരക്ഷിച്ചതേതുദേവൻ. 6

പ്രാണികൾക്കെല്ലാമുള്ളും പുറവും നിറഞ്ഞുതൽ-
പ്രാണനും കാലാത്മകൻതാനുമായെല്ലാവക്കും
മൃത്യുവുമമൃതവുമേകുമാമായാമർത്ത്യ-
മൂർത്തിതൻ വിക്രമങ്ങൾചൊൽകയേ വിദ്വ-
ന്മണേ! 7

രോഹിണീസുതനായ രാമനെങ്ങനെവന്നു
ദേഹത്തിൻമാററമെന്യേ ദേവകീഗർഭബന്ധം
അദ്ദേഹത്തിനെബ് ഭവാൻ ദേവകീദേവിക്കെഴും
പുത്രനായല്ലോചൊല്ലീ സങ്കർഷണാഭിഖ്യയിൽ. 8
താതമന്ദിരംതന്നിൽനിന്നു ഗോഷ്ഠത്തിലേക്കു
യാതനാകുവാനെന്തുകാരണം ശ്രീമുകുന്ദൻ
ഭക്തരക്ഷകനാമബ് ഭഗവാൻ തദ്ബാന്ധവ-
യുക്തനായേതുദിക്കിൽവസിച്ചു മഹാമുനേ! 9

കേശവൻ വ്രജത്തിലും മധുരാപുരത്തിലും
വാസമാർന്നീട്ടും കാലമെന്തെല്ലാം പ്രവർത്തിച്ചു
ഹേതുവെന്തനുചിതമാംവിധം താനേചെന്നു
മാതാവിൻഭ്രാതാവാമക്കംസനെ വധിക്കുവാൻ 10
മായാമാനുഷവേഷം ധരിച്ചുവൃഷ്ണികളു-
മായെത്രവർഷംയദുപുരിയിൽ നിവസിച്ചു?
കെല്പോടുംഗൃഹാശ്രമം സ്വീകരിച്ചിരുന്നുള്ളോ-
രാപ്രഭുവെത്രഭാര്യമാരെയംഗീകരിച്ചു? 11

എന്നിത്യാദിയാം രമാവല്ലഭചേഷ്ടിതങ്ങ-
ളൊന്നൊഴിയാതെ സർവം കേൾക്കുവാൻ ശ്രദ്ധ-
യേറും
ഞങ്ങളോടനുക്രമം വിസ്തരിച്ചോതീടുവാൻ
മംഗലാത്മാവേ! ഭവാനർഹനായ് ഭവിക്കുന്നു. 12

സലിലപാനംപോലുമുപേക്ഷിച്ചിരിക്കുമീ-
യളവിലസഹ്യമാം വിശപ്പു ലേശംപോലും
[1] ത്വന്മുഖാംബുജച്യുതമീഹരികഥാമൃതം
നന്നുട്ടുപാനംചെയ്യുമീയെന്നെബ്ബാധിപ്പീല 13

സൂതൻ പറഞ്ഞു

ഇത്തരംപരീക്ഷിത്തിൻ സാധുവായീടും ചോദ്യം
കേട്ടുസന്തുഷ്ടനായി പ്രത്യുച്ച്ചെയ്തശേഷം
ഭാഗവതാഗ്ര്യൻശുകൻ കലികന്മഷദ്ധ്വംസി-
യാകുംശ്രീഹരികഥ ചൊല്ലുവാനാരംഭിച്ചാൻ. 14

1 അങ്ങയുടെ മുഖത്തുനിന്നും പൊഴിയുന്നതു്

ശ്രീശുക ഉവാച

സമ്യഗ്വ്യവസിതാ ബുദ്ധിസ്തവ രാജർഷിസത്തമ
വാസുദേവകഥായാം തേ യജ്ജാതാ നൈഷ്ഠികീ രതിഃ 15

വാസുദേവകഥാപ്രശ്നഃ പുരുഷാംസ്ത്രീൻ പുനാതി ഹി
വക്താരം പൃച്ഛകം ശ്രോത്റുംസ്തൽപാദസലിലം യഥാ. 16

ഭൂമിർദൃപ്തനൃപവ്യാജദൈത്യാനീകശതായുതൈഃ
ആക്രാന്താ ഭൂരിഭാരേണ ബ്രഹ്മാണം ശരണം യയൌ. 17

ഗൌർഭൂത്വാശ്രുമുഖീ ഖിന്നാ ക്രന്ദന്തീ കരുണം വിഭോഃ
ഉപസ്ഥിതാന്തികേ തസ്മൈ വ്യസനം സമവോചത. 18

ബ്രഹ്മാ തദുപധാര്യാഥ സഹ ദേവൈസ്തയാ സഹ
ജഗാമ സത്രിനയനസ്തീരം ക്ഷീരപയോനിധേഃ 19

തത്ര ഗത്വാ ജഗന്നാഥം ദേവദേവം വൃഷാകപിം
പുരുഷം പുരുഷസൂക്തേന ഉപതസ്ഥേ സമാഹിതഃ 20

ഗിരം സമാധൌ ഗഗനേ സമീരിതാം
നിശമ്യ വേധാസ്ത്രിദശാനുവാച ഹ
ഗാം പൌരുഷീം മേ ശൃണുതാമരാഃ പുന-
ർവ്വിധീയതാമാശു തഥൈവ മാ ചിരം 21

പുരൈവ പുംസാവധൃതോ ധരാജ്വരോ
ഭവത്ഭിരംശൈര്യദുഷൂപജന്യതാം
സ യാവദുർവ്വ്യാ ഭരമീശ്വരേശ്വരഃ
സ്വകാലശക്ത്യാ ക്ഷപയംശ്ചരേത്ഭുവി. 22

വസുദേവഗൃഹേ സാക്ഷാത്ഭഗവാൻ പുരുഷഃ പരഃ
ജനിഷ്യതേ തൽപ്രിയാർത്ഥം സംഭവന്തു സുരസ്ത്രിയഃ 23

വാസുദേവകലാനന്തഃ സഹസ്രവദനഃ സ്വരാട്
അഗ്രതോ ഭവിതാ ദേവോ ഹരേഃ പ്രിയചികീർഷയാ 24

വിഷ്ണോർമ്മായാ ഭഗവതീ യയാ സമ്മോഹിതം ജഗൽ
ആദിഷ്ടാ പ്രഭുണാംശേന കാര്യാർത്ഥേ സംഭവിഷ്യതി. 25

ശ്രീശുക ഉവാച

ഇത്യാദിശ്യാമരഗണാൻ പ്രജാപതിപതിർവ്വിഭുഃ
ആശ്വാസ്യ ച മഹീം ഗീർഭിഃ സ്വധാമ പരമം യയൌ. 26

ശൂരസേനോ യദുപതിർമ്മഥുരാമാവസൻ പുരീം
മാഥുരാൻ ശൂരസേനാംശ്ച വിഷയാൻ ബുഭുജേ പുരാ. 27

**ശ്രീശുകൻ പറഞ്ഞു**

അല്ലയോ രാജർഷിമാർ ചൂടിടും ചൂഡാമണേ!
നല്ലകാര്യത്തിൽതന്നെ പതിഞ്ഞു ഭവന്മതി
ശുദ്ധമാം വാസുദേവഭഗവച്ചരിതത്തി-
ലിത്രമേൽ ദൃഢരാഗം വന്നതുനന്നുതന്നെ. 15

ശ്രീദാമോദരപരിപാവനകഥാപ്രശ്നം
ചോദിക്കുന്നവനെയും കേട്ടീടുന്നവനെയും
കേൾപ്പിക്കുന്നവനേയും മൂന്നുപേരെയുമൊപ്പം
തല്പാദസലിലംപോലപ്പോഴേ ശുദ്ധമാക്കും 16

ഉർവശീരായിബ്ഭൂപവേഷധാരികളായി-
ഗ്ഗർവിഷ്ഠന്മാരാം ദൈത്യനായകർ നയിച്ചീടും
അന്തമറ്റുള്ള സേനാഗണത്തിൻ ഭാരത്താലാ-
ക്രാന്തയായ് ഭൂമിദേവിയജനെയാശ്രയിച്ചാൾ 17

ഗോവൃതൻവടിവാന്നു ദുഃഖിതയായിക്കണ്ണീർ-
ത്തൂവിക്കൊണ്ടതിദീനം ക്രന്ദനംചെയ്തപാരം
ബ്രഹ്മാവിൻസമീപത്തുചെന്നു സങ്കോച-
മെന്യേ
തന്മഹാസങ്കടത്തെയറിയിച്ചിതുനേരേ. 18

ഭൂമിതൻദുഃഖമെല്ലാം ധരിച്ചു പിതാമഹൻ
താമസിയാതെതന്നെ സുരസഞ്ചയത്തൊടും
മുക്കണ്ണദേവനോടും കൂടിയങ്ങവളൊത്തു
ചൊൽക്കൊണ്ടപാലാഴിതൻ തീരത്തിലെ-
ത്തീടിനാൻ. 19

ആ വിധാതാവുപിന്നെയഭീഷ്ടപ്രദനായി
ദേവദേവനായ് ജഗന്നാഥനായ് വിളങ്ങീടും
പരമപുമാൻതന്നെയേകാഗ്രചിത്തനായി-
പ്പുരുഷസൂക്തങ്ങളാൽപ്പെരികെസ്തോത്രം
ചെയ്താൻ. 20

സ്രഷ്ടാവുസമാധിയിൽ സ്പഷ്ടമായശരീരി
കേട്ടിട്ടുചൊന്നീടിനാനാദിതേയരോടേവം

സുരശ്രേഷ്ഠരേ! നിങ്ങൾ കേൾക്കുവിനെന്നിൽ
നിന്നും
ഹരിതൻവാക്കാംവിധം പ്രവർത്തിക്കുവിൻ
ശീഘ്രം. 21

അദ്ദേഹംമുന്നേധരിച്ചിരിപ്പു ധരിത്രീത-
ന്നത്തലാകവേ യദുകുലത്തിൽ പോയിനിങ്ങൾ
തദംശങ്ങളുമൊത്തു ജനിക്കിൻ സർവേശ്വരൻ
തദനുനിജകാലശക്തിയാൽ മന്നിടത്തിൽ
എന്നോളംധരാഭരം ഹരിക്കാൻ സഞ്ചരിക്കു-
മന്നോളമദ്ദേവനെസ്സർവഥാ സഹായിപ്പിൻ. 22

വന്നുടൻജനിച്ചീടും വസുദേവാലയത്തി-
ലിന്ദിരാരമണവാളൻ ഭഗവാൻ നാരായണൻ
തത്പ്രിയമാചരിക്കാൻ യാദവാന്വയം തന്നി-
ലുദ്ഭവിക്കട്ടെപോയിദ്ദേവസ്ത്രീകളും വേഗം 23

സഹസ്രമുഖനായിസ്സാക്ഷാൽ ശ്രീനിവാസാംശ-
സഹിതനായി സ്വയം ഭാസ്യനാമനന്തനും
പുരുഷോത്തമഹിതം ചെയ്യുവാനിച്ഛയോടും
ധരണിതന്നിൽ മുന്നേവന്നവതരിച്ചീടും. 24

സകലവിധശക്തിസംയുതയായീസ്സർവ-
ജഗന്മോഹിനിയാകുമീശ്വരമായതാനും
ആ പ്രഭുവിൻെറയാജ്ഞയാദരിച്ചംശത്തൊടു-
മുത്ഭവിച്ചീടും കാര്യസിദ്ധിക്കായ് പൃഥ്വീ-
തന്നിൽ. 25

**ശ്രീശുകൻ പറഞ്ഞു**

പ്രജാധിപതികൾക്കും പതിയാമജൻ സുര-
വ്രജത്തോടീവിധത്തിലാദേശിച്ചിളയേയും
സാന്ത്വനവാക്യങ്ങളാലാശ്വസിപ്പിച്ചശേഷം
സ്വന്തമാമത്യുൽകൃഷ്ടധാമത്തെ പ്രാപിച്ചിതേ 26

യദുഭൂപതിയാകും ശൂരസേനാഭിധാനൻ
മധുരാപുരിതന്നിൽ വസിച്ചുതദീയമാം
ശൂരസേനങ്ങളെന്നുപേരെഴും ദേശങ്ങളെ
നേരേ ധർമ്മാനുസാരം പാലിച്ചുകൊണ്ടിടി-
നാൻ. 27

രാജധാനീ തതഃ സാഭൂൽ സർവ്വയാദവഭൂഭുജാം
മഥുരാ ഭഗവാൻ യത്ര നിത്യം സംനിഹിതോ ഹരിഃ 28

തസ്യാം തു കർഹിചിച്ഛൌരിർവ്വസുദേവഃ കൃതോദ്വാഹഃ
ദേവക്യാ സൂര്യയാ സാദ്ധം പ്രയാണേ രഥമാരുഹൽ. 29

ഉഗ്രസേനസുതഃ കംസഃ സ്വസുഃ പ്രിയചികീർഷയാ
രശ്മീൻ ഹയാനാം ജഗ്രാഹ രൌക്മൈ രഥശതൈർവ്വതഃ 30

ചതുഃശതം പാരിബർഹം ഗജാനാം ഹേമമാലിനാം
അശ്വാനാമയുതം സാർദ്ധം രഥാനാം ച ത്രിഷട്ശതം. 31

ദാസീനാം സുകുമാരീണാം ദ്വേ ശതേ സമലംകൃതേ
ദുഹിത്രേ ദേവകഃ പ്രാദാദ്യാനേ ദുഹിതൃവത്സലഃ 32

ശംഖതൂര്യമൃദംഗാശ്ച നേദുർദ്ദുന്ദുഭയഃ സമം
പ്രയാണപ്രക്രമേ താവദ്വരവധ്വോഃ സുമംഗളം 33

പഥി പ്രഗ്രഹിണം കംസമാഭാഷ്യാഹാശരീരവാക്
അസ്യാസ്ത്വാമഷ്ടമോ ഗർഭോ ഹന്താ യാം വഹസേഽബുധ. 34

ഇത്യുക്തഃ സ ഖലഃ പാപോ ഭോജാനാം കുലപാംസനഃ
ഭഗിനീം ഹന്തുമാരബ്ധഃ ഖഡ്ഗപാണിഃ കചേഽഗ്രഹീൽ. 35

തം ജുഗുപ്സിതകർമ്മാണം നൃശംസം നിരപത്രപം
വാസുദേവോ മഹാഭാഗ ഉവാച പരിസാന്ത്വയൻ. 36

ശ്ലാഘനീയഗുണഃ ശൂരൈർഭവാൻ ഭോജയശസ്കരഃ
സ കഥം ഭഗിനീം ഹന്യാൽ സ്ത്രീയമുദ്വാഹപർവ്വണി. 37

മൃത്യുർജ്ജന്മവതാം വീര ദേഹേന സഹ ജായതേ
അദ്യ വാബ്ദശതാന്തേ വാ മൃത്യുർവ്വൈ പ്രാണിനാം ധ്രുവഃ 38

ദേഹേ പഞ്ചത്വമാപന്നേ ദേഹീ കർമ്മാനുഗോഽവശഃ
ദേഹാന്തരമനുപ്രാപ്യ പ്രാക്തനം ത്യജതേ വപുഃ 39

വ്രജംസ്തിഷ്ഠൻ പദൈകേന യഥൈവൈകേന ഗച്ഛതി
യഥാ തൃണജളൂകൈവം ദേഹീ കർമ്മഗതിം ഗതഃ 40

സ്വപ്നേ യഥാ പശ്യതി ദേഹമീദൃശം
മനോരഥേനാഭിനിവിഷ്ടചേതനഃ
ദൃഷ്ടശ്രുതാഭ്യാം മനസാനുചിന്തയൻ
പ്രപദ്യതേ തൽ കിമപി ഹ്യപസ്മൃതിഃ 41

അതിനാൽ സർവ്വയദുവംശഭൂപാലന്മാർക്കും
മധുരതന്നെരാജധാനിയായ് ഭവിച്ചിതു
ചൊൽപ്പൊങ്ങുമപ്പട്ടണം ശ്രീഹരിസന്നിധാന-
മെപ്പൊഴുമിയന്നേററം ശോഭിച്ചീടുന്നതല്ലേ. 28

ഏകദാതത്പുരത്തിൽ ശൂരസേനാത്മജാത-
നാകുമാവസുദേവൻ വിവാഹംകഴിച്ചുടൻ
നവോഢയായീടുമാദേവകിയോടുകൂടി
സ്വവാസസ്ഥാനംപൂകാൻ രഥത്തിലേറീടി-
നാൻ. 29

ഉഗ്രസേനജൻകംസൻ സോദരിതന്നോടാളു-
മുൾക്കടസ്നേഹത്തിനാൽ താൻതന്നെതേർ
തെളിപ്പാൻ
ഏറെപ്പൊന്നണിരഥം ചൂഴ്ന്നിടുംസ്യന്ദനത്തി-
ലേറിയങ്ങശ്വങ്ങൾതൻ കടിഞ്ഞാൺ പിടി-
ച്ചിതേ. 30

സ്വർണ്ണാലംകൃതങ്ങളാം നാന്നൂറുഗജങ്ങളും
പൊന്നണിഞ്ഞുള്ള പതിനായിരമശ്വങ്ങളും
ആയിരത്തെണ്ണൂറുനൽസ്യന്ദനങ്ങളും മൂല്യ-
മായവക്കപ്പിതാവുമോദിച്ചു നൽകീടിനാൻ. 31

പുത്രീവത്സലനായ ദേവകനവർക്കഥ
യാത്രയ്ക്കുഭാവിച്ചപ്പോൾ സമലംകൃതമാരായ്
ഭാസുരതരഗാത്രിമാരാകുമിരുന്നൂറു
ദാസിമാരെയുമേററം തെളിഞ്ഞുകൊടുത്തിതു. 32

അത്യന്തമോദത്തോടും ദമ്പതിമാരാമവർ
യാത്രയാരംഭിച്ചപ്പോൾ മംഗലകരങ്ങളാം
മൃദംഗശംഖതൂര്യദുന്ദുഭ്യാദിയാം നാനാ-
വിധവാദ്യങ്ങളെങ്ങും മുഴങ്ങിയൊന്നുപോലെ. 33

അൻപോടുവഴിയിൽതേർതെളിച്ചുപോം
കംസനെ
സംബോധനംചെയ്തുടൻ കേൾക്കായിതശരീരി
"മൂഢാ! നീകൊണ്ടുപോമീദേവകിതൻ
ഗർഭത്തിൽ–
ക്കൂട്ടമഷ്ടമപുത്രൻ കൊന്നിടും നിന്നെനൂനം." 34

ഇത്രയുംകേട്ടീടിനമാത്രയിൽത്താനബ്ഭോജ-
ഗോത്രത്തെദൂഷിപ്പിക്കും ദുഷ്ടാഗ്രഗണ്യൻ കംസൻ
വാളെടുത്തടുത്തുടൻ സോദരീവധത്തിനായ്
ചീളെന്നു പിടികൂടി തൽക്കേശപാശംതന്നിൽ. 35

നിന്ദ്യകർമ്മോദ്യുക്തനായ് ലജ്ജാഹീനനാ-
[1]യ്ക്രുദ്ധ-
മന്യുവായ്നൃശംസക്കൃത്തം സമാമക്കംസനെ
ശാന്തനാക്കുവാൻ മഹാശാന്തനാം വസുദേവൻ
സാന്ത്വനവചസ്സുകൾ സാദരമോതീടിനാൻ 36

അങ്ങുന്നു[2]ശൂരശ്ലാഘ്യസൽഗുണഗണരംഗം
അങ്ങല്ലോ ഭോജവംശയശസ്സും വർദ്ധിപ്പിച്ചു
അങ്ങിനെയുള്ളോരങ്ങു ഭവത്സോദരിയെയീ
മംഗല്യമുഹൂർത്തത്തിൽ കൊല്ലുകനല്ലതാണോ. 37

മരണമിജ്ജഗത്തിൽ ദേഹികൾക്കശേഷവും
ശരീരത്തോടുകൂടിയുള്ളതുതന്നെയല്ലോ
ഇന്നാവാമതു പക്ഷേ ശതാബ്ദാവസാനത്തി-
ലെന്നുമാമത്രേയുള്ള വ്യത്യാസംവീരമൌലേ! 38

തൻതനുനശിച്ചീടുമളവിൽ ദേഹിയസ്വ-
തന്ത്രനായ് നിജപൂർവകർമ്മാനുഗതനായി
മറെറാരുശരീരത്തെയംഗീകരിച്ചിട്ടുടൻ
തെറെറന്നുപേക്ഷിക്കുന്നു പഴയശരീരത്തെ. 39

സഞ്ചരിച്ചീടുന്നവനൊരുപാദത്തിൽ നിന്നി-
ട്ടഞ്ചാതെമറേറക്കാലാൽ ചരിക്കും വിധത്തിലും
അംഗാർദ്ധമൊരുപുല്ലിലൂന്നിമറെറാരുപുല്ലിൽ
സംഗിക്കും പുഴുവിൻെറ ഗതിക്കുതുല്യമായും
ജീവനുംസ്വപ്രാരബ്ധകർമ്മാനുസാരമായ്-
ത്തൻ-
പൂർവദേഹത്തെത്തള്ളിപ്രാപിപ്പു നവദേഹം. 40

നിത്യവുംകണ്ടുംകേട്ടും ഗാഢമാംപരിചയം
സിദ്ധിക്കുംവസ്തുക്കളെക്കുറിച്ചു സദാകാലം
ധ്യാനിച്ചിരിക്കുംമനംകൊണ്ടൊരുരൂപംതീർത്തു
താനതാണെന്നുതന്നെയുറപ്പിച്ചതിന്നെഴും
ആനന്ദമെന്നപോലെ ദുഃഖവുംമാറിമാറി-
ത്താനേ താനാളുന്നതായനുഭൂതിയിൽപെടും
സ്വപ്നാവസ്ഥിതിയിലും മനോരാജ്യത്തിങ്കലു-
മെപ്രകാരത്തിൽത്തൻ മെയ്‌വിസ്മൃതമാകു-
ന്നുവോ
ആവിധംജീവൻ പൂർവദേഹത്തെവിട്ടുന്നതും
നവ്യമാംദേഹംധരിക്കുന്നതും സ്മരിച്ചീടാ. 41

1 കോപം വർദ്ധിച്ചവൻ   2 ശൂരന്മാർ സ്തുതിക്കുന്ന സദ്ഗുണങ്ങൾക്കിരിപ്പിടം

യതോ യതോ ധാവതി ദൈവചോദിതം
മനോ വികാരാത്മകമാപ പഞ്ചസു
ഗുണേഷു മായാരചിതേഷു ദേഹ്യസൌ
പ്രപദ്യമാനഃ സഹ തേന ജായതേ. 42

ജ്യോതിര്യഥൈവോദകപാർത്ഥിവേഷ്വദഃ
സമീരവേഗാനുഗതം വിഭാവ്യതേ
ഏവം സ്വമായാരചിതേഷ്വസൌ പുമാൻ
ഗുണേഷു രാഗാനുഗതോ വിമുഹ്യതി. 43

തസ്മാന്ന കസ്യചിൽ ദ്രോഹമാചരേൽ സ തഥാവിധഃ
ആത്മനഃ ക്ഷേമമന്വിച്ഛൻ ദ്രോഗ്ധുർവ്വൈ പരതോ ഭയം. 44

ഏഷാ തവാനുജാ ബാലാ കൃപണാ പുത്രികോപമാ
ഹന്തും നാർഹസി കല്യാണീമിമാം ത്വം ദീനവത്സല. 55

ശ്രീശുക ഉവാച

ഏവം സ സാമഭിർഭേദൈർബ്ബോധ്യമാനോഽപി ദാരുണഃ
ന ന്യവർത്തത കൌരവ്യ പുരുഷാദാനനുവ്രതഃ 46

നിർബ്ബന്ധം തസ്യ തം ജ്ഞാത്വാ വിചിന്ത്യാനകദുന്ദുഭിഃ
പ്രാപ്തം കാലം പ്രതിവ്യോഢുമിദം തത്രാന്വപദ്യത 47

മൃത്യുർബ്ബുദ്ധിമതാപോഹ്യോ യാവദ്ബുദ്ധിബലോദയം
യദ്യസൌ ന നിവർത്തേത നാപരാധോഽസ്തി ദേഹിനഃ 48

പ്രദായ മൃത്യവേ പുത്രാൻ മോചയേ കൃപണാമിമാം
സുതാ മേ യദി ജായേരൻ മൃത്യുർവ്വാ ന മ്രിയേത ചേൽ. 49

വിപര്യയോ വാ കിം ന സ്യാദ്ഗതിർദ്ധാതുർദ്ദുരത്യയാ
ഉപസ്ഥിതോ നിവർത്തേത നിവൃത്തഃ പുനരാപതേൽ. 50

അഗ്നേര്യഥാ ദാരുവിയോഗയോഗയോ-
രദൃഷ്ടതോഽന്യന്ന നിമിത്തമസ്തി
ഏവം ഹി ജന്തോരപി ദുർവ്വിഭാവ്യഃ
ശരീരസംയോഗവിയോഗഹേതുഃ 51

ഏവം വിമൃശ്യ തം പാപം യാവദാത്മനിദർശനം
പൂജയാമാസ വൈ ശൌരിർബ്ബഹുമാനപുരസ്സരം. 52

പ്രസന്നവദനാംഭോജോ നൃശംസം നിരപത്രപം
മനസാ ദൂയമാനേന വിഹസന്നിദമബ്രവീൽ. 53

ന ഹ്യസ്യാസ്തേ ഭയം സൌമ്യ യദ്വാഗാഹാശരീരിണീ
പുത്രാൻ സമർപ്പയിഷ്യേഽസ്യാ യതസ്തേ ഭയമുത്ഥിതം. 54

ശ്രീശുക ഉവാച

സ്വസുർവ്വധാന്നിവവൃതേ കംസസ്തദ്വാക്യസാരവിൽ
വാസുദേവോഽപി തം പ്രീതഃ പ്രശസ്യ പ്രാവിശദ്ഗൃഹം. 55

അഥ കാല ഉപാവൃത്തേ ദേവകീ സർവ്വദേവതാ
പുത്രാൻ പ്രസുഷുവേ ചാഷ്ടൌ കന്യാം ചൈവാനുവത്സരം. 56

കീർത്തിമന്തം പ്രഥമജം കംസായാനകദുന്ദുഭിഃ
അർപ്പയാമാസ കൃച്ഛ്രേണ സോഽനൃതാദതിവിഹ്വലഃ 57

കിം ദുഃസഹം നു സാധൂനാം വിദുഷാം കിമപേക്ഷിതം
കിമകാര്യം കദര്യാണാം ദുസ്ത്യജം കിം ധൃതാത്മനാം. 58

ദൃഷ്ട്വാ സമത്വം തച്ഛൌരേഃ സത്യേ ചൈവ വ്യവസ്ഥിതിം
കംസസ്തുഷ്ടമനാ രാജൻ പ്രഹസന്നിദമബ്രവീൽ. 59

കർമ്മചോദിതമായി വികാരസ്വരൂപമാ-
മമ്മനം പഞ്ചഭൂതഗുണങ്ങളായിരിക്കും
ഏതേതുദേഹങ്ങളിൽ പാരെഞ്ഞത്തുമതിലെല്ലാം
സാദരംജീവാത്മാവും കടന്നാദേഹംതാനായ്
ഭാവിച്ചുദേഹത്തോട്ടകൂടിത്താൻ വീണ്ടുംജന്മം
കൈവരിച്ചാത്മകർമ്മഫലങ്ങൾ ഭുജിക്കുന്നു. 42

ജ്യോതിർമ്മണ്ഡലമിഹസലിലപാത്രങ്ങളിൽ
വാതവേഗാനുഗതമായിളകീടുംവിധം-
ആത്മാവും സ്വമായയാൽ നിർമ്മിക്കപ്പെട്ടുംഗുണ
സദ്മമാംദേഹംതന്നിൽമോഹിപ്പൂ രാഗത്തി-
നാൽ. 43

ആയുസ്സുമൂലമാത്മക്ഷേമമിച്ഛിക്കുന്നവൻ
ചെയ്യുവാൻപാടില്ലൊരുനാളിലും പരദ്രോഹം
അന്യരെദ്രോഹിച്ചിട്ടും പുമാനു പരലോകം-
തന്നിലുംഭയംതന്നെ സന്ദേഹമില്ലതെല്ലും. 44

ത്വത്സഹോദരിയിവൾബാലദുഃഖിതയങ്ങേ
വത്സലപുത്രിയോട്ടസമാനതന്നെയല്ലോ
ദീനവത്സലൻഭവാൻ സൽഗ്ഗുണവതിയാമീ-
മാനിനീരത്നത്തിനെക്കൊല്ലുകയോഗ്യമല്ല. 45

ശ്രീശുകൻ പറഞ്ഞു

സാമഭേദങ്ങളാകും വാക്യങ്ങൾചൊല്ലീട്ടവ-
നീമട്ടിൽനല്ലപോലെ ബോധനം ചെയ്യീടിലും
ക്രൂരനായ് നരാദനതുല്യനാമക്കംസനിൽ
കൗരവ്യാ! ഭാവഭേദമേതുമേകണ്ടതില്ല 46

നിർബന്ധമതുകണ്ടുതൽക്കാലരക്ഷാമാർഗ്ഗം
ക്ഷിപ്രമാലോചിച്ചീയൊരുപായംകണ്ടെത്തി-
നാൻ. 47

ബുദ്ധിമാനായുള്ളവൻ മൃത്യുവെത്തടുക്കുവാൻ
ശക്ത്യനുസാരം പരിശ്രമിച്ചീടേണ്ടതല്ലോ
പിന്നെയുമതുവന്നുബാധിച്ചീടുന്നതാകിൽ
തന്നുപേക്ഷയാലെന്നപഴിക്കില്ലല്ലോവഴി. 48

പുത്രന്മാരെനിക്കിനിയിവളിലുണ്ടാവുകിൽ
ചത്തുപോയതുമില്ലങ്ങവരെന്നിരിക്കുകിൽ
കൊല്ലുവാനായിവന്നുകൊണ്ടുവന്നേകാമെന്നു
ചൊല്ലിയിക്കൃപാഹ്വയെ രക്ഷിക്കാമിക്ഷണത്തിൽ
പററിയില്ലെന്നുംപക്ഷേ വന്നേക്കാം തടുക്കുവാൻ
പററുമോദുരത്യയമാ ദൈവഗതിയാക്കും. 49

വന്നൊരീവിപത്തിൽനിന്നൊഴിയട്ടേതാകിലും
പിന്നേതുമാസ്റ്റൊള്ളട്ടെ ചിന്ത്യമല്ലവയിപ്പോൾ 50

വഹ്നിതൻദാരുസംയോഗവിയോഗങ്ങൾക്കുതുല്യം
തന്നെ ജന്തുവിൻദേഹയോഗവും വിയോഗവും
രണ്ടിനുമദൃഷ്ടമെന്നല്ലാതെയന്യമായി-
ക്കണ്ടിട്ടുന്നില്ലഹേതു, ദുർവിഭാവ്യംതാൻപരം 51

ഇത്തരംബുദ്ധികൊണ്ടു ചിന്തിച്ചപ്പാപിഷ്ഠനെ-
യെത്രയും ബഹുമാനിച്ചർച്ചിച്ചാൻവസുദേവൻ 52

ആനനാംഭോജം നന്നായ് വിടർത്തു ചിരിച്ചുത-
ന്മാനസതാരിൽ ദുഃഖമൊക്കവേമറച്ചവൻ
നാണമില്ലാതെനിലകൊള്ളുമാക്രൂരനോടായ്
തേനോലുംവചനങ്ങളീവിധംചൊല്ലീടിനാൻ 53

അല്ലയോസൗമ്യശീലാ! ഭവാനെയിപ്പെൺകൊടി
കൊല്ലുമെന്നല്ലല്ലാ നാം കേട്ടതാകാശവാണി
ത്വൽഭയത്തിനു ഹേതുഭൂതരാം പുത്രന്മാരെ-
യുത്ഭവിച്ചീട്ടുംപൊഴേകൊണ്ടുവന്നേകീട്ടവൻ 54

ശ്രീശുകൻ പറഞ്ഞു

തദ്വാക്യസാരജ്ഞനാംകംസൻ സ്വസഹോദരീ
ഹത്യോദ്യമത്തിൽനിന്നുമക്ഷണം വിരമിച്ചാൻ
തുഷ്ടനായ് വസുദേവനവനെസ്തുതിച്ചുകൊ-
ണ്ടൊട്ടുമേ വൈകാതെതത്പത്തനം പൂകീ-
ടിനാൻ 55

സർവദേവതാരൂപധാരിയായീടുമ-
ദ്ദേവകീദേവി മുറയ്ക്കെട്ടുപുത്രന്മാരെയും
പിന്നെ നല്ലൊരുകന്യാരത്നത്തിനേയുമാണ്ടി-
ലൊന്നെന്നകണക്കിനുകാലത്തിൽ പെററീടി-
നാൾ 56

കീർത്തിമാനെന്നപേരിൽ കീർത്തിതനാകുമാദ്യ-
പുത്രനെപ്പെററന്നുതാൻ ഭോജരാജൻെറമുമ്പിൽ
സത്യലംഘനത്തിങ്കലതിവിഹ്വലൻ ശൗരി-
യത്യന്തം പണിപ്പെട്ടു കൊണ്ടുചെന്നർപ്പിച്ചിതേ 57

എന്താണുസാധുക്കൾക്കു സഹിപ്പാൻ കഴിയാത്ത-
തെന്തുള്ളു പണ്ഡിതന്മാർക്കൊന്നുപേക്ഷിതമായി
എന്താണാക്ഷുദ്രന്മാർക്കുചെയ്യുവാൻ പാടില്ലാത്ത-
തെന്തുതാനാത്മജ്ഞർക്കുസന്ത്യജമല്ലാത്തതും. 58

സ്യാലൻെറസമത്വവും സത്യനിഷ്ഠയും കണ്ടു
ചാലവേതുഷ്ടനായിച്ചിരിച്ചോതിനാൻ-
കംസൻ 59

പ്രതിയാതു കുമാരോഽയം ന ഹ്യസ്മാദസ്തി മേ ഭയം
അഷ്ടമാദ്യുവയോർഗ്ഗർഭാന്മൃത്യുർമ്മേ വിഹിതഃ കില. 60

തഥേതി സുതമാദായ യയാവാനകദുന്ദുഭിഃ
നാഭ്യനന്ദത തദ്വാക്യമസതോഽവിജിതാത്മനഃ 61

നന്ദാദ്യാ യേ വ്രജേ ഗോപാ യാശ്ചാമീഷാം ച യോഷിതഃ
വൃഷ്ണയോ വസുദേവാദ്യാ ദേവക്യാദ്യാ യദുസ്ത്രിയഃ 62

സർവ്വേ വൈ ദേവതാപ്രായാ ഉഭയോരപി ഭാരത
ജ്ഞാതയോ ബന്ധുസുഹൃദോ യേ ച കംസമനുവ്രതാഃ 63

ഏതത് കംസായ ഭഗവാൻ ശശംസാഭ്യേത്യ നാരദഃ
ഭൂമേർഭാരായമാണാനാം ദൈത്യാനാം ച വധോദ്യമം. 64

ഋഷേർവ്വിനിർഗ്ഗമേ കംസോ യദൂൻ മത്വാ സുരാനിതി
ദേവക്യാ ഗർഭസംഭൂതം വിഷ്ണും ച സ്വവധം പ്രതി. 65

ദേവകീം വസുദേവം ച നിഗൃഹ്യ നിഗഡൈർഗ്ഗൃഹേ
ജാതം ജാതമഹൻ പുത്രം തയോരജനശങ്കയാ. 66

മാതരം പിതരം ഭ്രാതൄൻ സർവ്വാംശ്ച സുഹൃദസ്തഥാ
ഘ്നന്തി ഹ്യസുതൃപോ ലുബ്ധാ രാജാനഃ പ്രായശോ ഭുവി. 67

ആത്മാനമിഹ സഞ്ജാതം ജാനൻ പ്രാഗ്വിഷ്ണുനാ ഹതം
മഹാസുരം കാലനേമിം യദുഭിഃ സ വ്യരുധ്യത. 68

ഉഗ്രസേനം ച പിതരം യദുഭോജാന്ധകാധിപം
സ്വയം നിഗൃഹ്യ ബുഭുജേ ശൂരസേനാൻ മഹാബലഃ 69

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ**
**പൂർവ്വാർദ്ധേ ശ്രീകൃഷ്ണാവതാരോപക്രമേ പ്രഥമോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8263 ദശമസ്കന്ധേ ശ്ലോകാഃ 69**

---

## ദ്വിതീയോഽധ്യായഃ

**ശ്രീശുക ഉവാച**

പ്രലംബബകചാണൂരതൃണാവർത്തമഹാശനൈഃ
മുഷ്ടികാരിഷ്ടദ്വിവിദപൂതനാകേശിധേനുകൈഃ 1

അന്യൈശ്ചാസുരഭൂപാലൈർബ്ബാണഭൗമാദിഭിര്യുതഃ
യദൂനാം കദനം ചക്രേ ബലീ മാഗധസംശ്രയഃ 2

തേ പീഡിതാ നിവിവിശുഃ കുരുപഞ്ചാലകേകയാൻ
സാല്വാൻ വിദർഭാൻ നിഷധാൻ വിദേഹാൻ കോസലാനപി. 3

ഏകേ തമനുരുന്ധാനാ ജ്ഞാതയഃ പര്യുപാസതേ
ഹതേഷു ഷട്സു ബാലേഷു ദേവക്യാ ഔഗ്രസേനിനാ. 4

സപ്തമോ വൈഷ്ണവം ധാമ യമനന്തം പ്രചക്ഷതേ
ഗർഭോ ബഭൂവ ദേവക്യാ ഹർഷശോകവിവർദ്ധനഃ 5

ഭഗവാനപി വിശ്വാത്മാ വിദിത്വാ കംസജം ഭയം
യദൂനാം നിജനാഥാനാം യോഗമായാം സമാദിശത്. 6

കൊണ്ടുപോയീട്ട ഭവാനിക്കിശോരനെ,യെനി-
ക്കുണ്ടാകാനില്ലഭീതിയിവനിൽനിന്നേതുമേ
എട്ടാമതായിനിങ്ങൾക്കുണ്ടാകുംപുത്രനെന്നെ
നഷ്ടമാക്കുമെന്നല്ലോകേട്ടതും വ്യോമവാണി 60

ആകട്ടെയെന്നു ചൊല്ലിക്കുഞ്ഞിനെപ്പേറി-
പ്പോന്നാൻ
വേഗമാവസുദേവ,നെന്നാലും സ്വമനസ്സാൽ
ഒട്ടുമേയഭിനന്ദിച്ചീ [1] ല്ലജിതാത്മാക്കളിൽ
ശ്രേഷ്ഠനായ്ദുഷ്ടനാമക്കംസന്റെവാക്യങ്ങളെ 61

നന്ദാദിഗോഷ്ഠവാസീജനവും ഗോപനാരീ-
വൃന്ദവും വസുദേവൻതൊട്ടുയാദവന്മാരും
ദേവകിമുതലായ യാദവനാരിമാരു-
മീവംശദ്വീതയത്തിൽ ബന്ധിച്ച ജനങ്ങളും
കംസാനുചരന്മാരുമേവരും മിക്കവാറും
സംശയമെന്യേയാദിതേയന്മാരെന്നുള്ളതും
ധാത്രിക്കുഭാരമായിത്തീർന്നിരിക്കുന്ന ദുഷ്ട-
ദൈത്യരെ സംഹരിപ്പാനുള്ളൊരുദ്യമത്തേയും
ഭഗവാൻ ശ്രീനാരദനതിനുശേഷം കംസ-
നികടേചെന്നേകദാകില്ലെന്യേചൊല്ലീടിനാൻ.
62-64

ദേവർഷിപോയീടവേയദുക്കൾ സുരരെന്നും
ദേവകീഗർഭംഗതൻ, ശ്രീമഹാവിഷ്ണുവെന്നും
തന്നെക്കൊല്ലുവാനായിജ്ജന്മമാർന്നിരിക്കയാ-
ണെന്നുമക്കംസൻ ചിന്തിച്ചക്ഷണംതന്നെ-
ചെന്നു. 65

സ്വാലയംതന്നിൽ വസുദേവദേവകിമാരെ-
ച്ചേലായിച്ചങ്ങലയാൽബന്ധിച്ചിട്ടവൾപെററ
ബാലരെയാറിനേയും ശ്രീഹരിയെന്നശങ്ക-
മൂലമായ്ക്കൊന്നീടിനാൻ നിർദ്ദയംപല
പ്പൊഴായ്; 66

സ്വപ്രാണപോഷണത്തെ മാത്രമിച്ഛിച്ചു വാഴും
പൃഥ്വീശർമിക്കവാറുംതാതമാതാക്കളേയും
ഭ്രാതാക്കളേയുമിഷ്ടന്മാരെയുമേവരേയും
ബോധിച്ചപോലെയിങ്ങുകൊല്ലുന്നുകില്ലെ-
ന്നിയേ. 67

പോയജന്മംതാൻകാലനേമിയെന്നൊരുദൈത്യ-
നായിരുന്നെന്നുമന്നുതന്നെക്കൊന്നെന്നുംവിഷ്ണു
ഈ ജന്മത്തിലും ശ്രമമതിന്നുതന്നെയെന്നും
ഭോജേശൻപാർത്തുയദുവിദ്വേഷം തുടങ്ങിനാൻ68

യാദവഭോജാന്ധകാധീശനായുഗ്രസേനാ-
ഖ്യാതനാം താതനേയും പിടിച്ചുകെട്ടിത്താനേ
ശൂരസേനാഖ്യങ്ങളാം ദേശങ്ങളടക്കിനാൻ,
പേരാർന്നമഹാബലശാലിയാം ഭോജരാജൻ. 69

---

## അദ്ധ്യായം 2

**ശ്രീശുകൻ പറഞ്ഞു**

ചാണൂരബകതൃണാവർത്താഘപ്രലംബക-
ധേനുകകേശ്യരിഷ്ട മുഷ്ടിക ദ്വിവിദാദി
നാനാകിങ്കരന്മാരും പൂതനതാനുമന്യ-
ബാണാദിദൈത്യമഹീപാലകന്മാരുംചേർന്നു
മാഗധ സഹായനായ് ശക്തനാമവൻ, തന്നാ-
ലാകുംപോൽ യദുക്കളെനിത്യവും ദുഃഖിപ്പി-
ച്ചാൻ. 1-2

യാദവരെല്ലാം കംസപീഡയാൽവേഷംമാറി
ഭീതരായ്കുരു സാല്വപാഞ്ചാലകേകയങ്ങൾ
നിഷധവിദേഹങ്ങൾ കോസലവിദർഭാദി
വിഷയങ്ങളിൽപോയി വസിച്ചാർഗൂഢമായി. 3

ബന്ധുവർഗ്ഗത്തിൽചിലർഭോജരാജന്റെകീഴിൽ
സന്തതംതദാജ്ഞാനുവർത്തികളായ് വസിച്ചാർ
ദേവകീബാലന്മാരെയാറിനെ ക്രൂരനാകും
ഭൂവരൻ കംസൻകൊന്നശേഷമാ വരാംഗന
ശ്രീവിഷ്ണുധാമമാകും ശേഷനെഹർഷശോക-
സംവൃദ്ധമാംവിധത്തിൽ ഗർഭത്തിലാവഹി-
ച്ചാൾ. 4-5

ഭക്താഗ്ര്യന്മാരാം വസുദേവാദിയാദവന്മാ-
രൊക്കെയും ദുഷ്ടനാമക്കംസനിൽനിന്നേററിട്ടും
ദുഃഖത്തെസ്സർവ്വാത്മാവാം ഭഗവാൻനേരേപാർത്തു
ചിക്കെന്നു നിജയോഗമായയോടരുൾചെയ്താൻ.6

---

[1] ഇന്ദ്രിയങ്ങളെ ജയിക്കാത്തവരിൽ ശ്രേഷ്ഠൻ

ഗച്ഛ ദേവി വ്രജം ഭദ്രേ ഗോപഗോഭിരലംകൃതം
രോഹിണീ വസുദേവസ്യ ഭാര്യാ$\mathit{ff}$സ്തേ നന്ദഗോകുലേ. 7
അന്യാശ്ച കംസസംവിഗ്നാ വിവരേഷു വസന്തി ഹി
ദേവക്യാ ജഠരേ ഗർഭം ശേഷാഖ്യം ധാമ മാമകം
തൽ സംനികൃഷ്യ രോഹിണ്യാ ഉദരേ സന്നിവേശയ. 8
അഥാഹമംശഭാഗേന ദേവക്യാഃ പുത്രതാം ശുഭേ
പ്രാപ്സ്യാമി ത്വം യശോദായാം നന്ദപത്ന്യാം ഭവിഷ്യസി. 9
അർച്ചിഷ്യന്തി മനുഷ്യാസ്ത്വാം സർവ്വകാമവരേശ്വരീം
നാനോപഹാരബലിഭിഃ സർവ്വകാമവരപ്രദാം. 10
നാമധേയാനി കുർവ്വന്തി സ്ഥാനാനി ച നരാ ഭുവി
ദുർഗ്ഗേതി ഭദ്രകാളീതി വിജയാ വൈഷ്ണവീതി ച 11
കുമുദാ ചണ്ഡികാ കൃഷ്ണാ മാധവീ കന്യകേതി ച.
മായാ നാരായണീശാനീ ശാരദേത്യംബികേതി ച. 12
ഗർഭസംകർഷണാത്തം വൈ പ്രാഹുഃ സംകർഷണം ഭുവി
രാമേതി ലോകരമണാദ്ബലം ബലവദുച്ഛ്റയാൽ. 13

ശ്രീശുക ഉവാച

സന്ദിഷ്ടൈവം ഭഗവതാ തഥേത്യോമിതി തദ്വചഃ
പ്രതിഗൃഹ്യ പരിക്രമ്യ ഗാം ഗതാ തൽ തഥാകരോൽ. 14
ഗർഭേ പ്രണീതേ ദേവക്യാ രോഹിണീം യോഗനിദ്രയാ
അഹോ വിസ്രംസിതോ ഗർഭ ഇതി പൌരാ വിചുക്രുശുഃ 15
ഭഗവാനപി വിശ്വാത്മാ ഭക്താനാമഭയങ്കര
ആവിവേശാംശഭാഗേന മന ആനകദുന്ദുഭേഃ 16
സ ബിഭ്രൽ പൌരുഷം ധാമ ഭ്രാജമാനോ യഥാ രവിഃ
ദുരാസദോ$\mathit{f}$തിദുർദ്ധർഷോ ഭൂതാനാം സംബഭൂവ ഹ. 17

തതോ ജഗന്മംഗളമച്യുതാംശം
സമാഹിതം ശൂരസുതേന ദേവീ
ദധാര സർവ്വാത്മകമാത്മഭൂതം
കാഷ്ഠാ യഥാ$\mathit{ff}$നന്ദകരം മനസ്തഃ 18
സാ ദേവകീ സർവ്വജഗന്നിവാസ-
നിവാസഭൂതാ നിതരാം ന രേജേ
ഭോജേന്ദ്രഗേഹേ$\mathit{f}$ഗ്നിശിഖേവ രുദ്ധാ
സരസ്വതീ ജ്ഞാനഖലേ യഥാ സതീ. 19
താം വീക്ഷ്യ കംസഃ പ്രഭയാജിതാന്തരാം
വിരോചയന്തീം ഭവനം ശുചിസ്മിതാം
ആഹൈഷ മേ പ്രാണഹരോ ഹരിർഗ്ഗുഹാം
ധ്രുവം ശ്രിതോ യന്ന പുരേയമീദൃശീ 20
കിമദ്യ തസ്മിൻ കരണീയമാശു മേ
യദർത്ഥതന്ത്രോ ന വിഹന്തി വിക്രമം
സ്ത്രിയാഃ സ്വസുർഗ്ഗുരുമത്യാ വധോ$\mathit{f}$യം
യശഃ ശ്രിയം ഹന്ത്യനുകാലമായുഃ 21
സ ഏഷ ജീവൻ ഖലു സംപരേതോ
വർത്തേത യോ$\mathit{f}$ത്യന്തനൃശംസിതേന
ദേഹേ മൃതേ തം മനുജാഃ ശപന്തി
ഗന്താ തമോ$\mathit{f}$ന്ധം തനുമാനിനോ ധ്രുവം. 22
ഇതി ഘോരതമാദ്ഭാവാൽ സന്നിവൃത്തഃ സ്വയം പ്രഭുഃ
ആസ്തേ പ്രതീക്ഷംസ്തജ്ജന്മ ഹരേർവ്വൈരാനുബന്ധകൃൽ. 23

മംഗലേ! ഗമിക്ക ഗോഗോപാലംകൃതംവ്രജ-
മങ്ങുരോഹിണിവാഴ്വൂവസുദേവൻെറപത്നി 7

മററുനാരികളെല്ലാം ഗഹ്വരംതോറുംചെന്നു-
പററിക്കംസനെപ്പേടിച്ചൊളിച്ചുവസിക്കുന്നു
ദേവകീഗർഭസ്ഥമാം ശേഷാഖ്യം മന്മഹസ്സു
നീവഹിച്ചെത്തിക്കണംരോഹിണീജഠരത്തിൽ.8

ശോഭനേ! പൂർണ്ണരൂപം ധരിച്ചുകൊണ്ടീഞാനും
പ്രാപിച്ചീട്ടുന്നേനിനിദ്ദേവകീപുത്രഭാവം
നീയുടൻ നന്ദഗോപൻതന്നുടെപത്നിയാകു-
മായശോദയിൽജനിച്ചീട്ടുക മായാദേവീ! 9

നിഖിലകാമവരേശ്വരിയായ് ജനരാശി-
ക്കഖിലം സർവകാമവരദായിനിയാകും
നിന്നെനാനോപഹാരബലികൾകൊണ്ടേററവും
നന്ദിയോടാരാധിക്കും നിത്യവും മർത്ത്യാവലി. 10

വൈഷ്ണവി,ദുർഗ്ഗ,മായ,വിജയ,ഭദ്രകാളി
കൃഷ്ണ, ചണ്ഡിക, പിന്നെമാധവി,കുമുദയും
ശാരദ, കന്യകയു,മംബിക,യീശാനിയും
നാരായണിയുമേവം നാമങ്ങൾ നിനക്കുണ്ടാം. 11-12

ഗർഭത്തിൽനിന്നുസുഖമാകർഷിക്കുകയാലെ
കല്പിക്കുമവന്നിനിസ്സങ്കർഷണാഭിധാനം
ഉലകംരമിപ്പിക്കുമൂലമായ് രാമാഖ്യയും
ബലിഷ്ഠനാകകൊണ്ടു ബലനാമവുമുണ്ടാം. 13

ശ്രീശുകൻ പറഞ്ഞു

ഓംമൂളിയക്കല്പനയാദരിച്ചധീശനെ-
യാമായചുററിവലംവച്ചുവന്ദിച്ചശേഷം
പെട്ടെന്നു ധരാതലം പ്രാപിച്ചു,ലോകനാഥൻ
ചട്ടംകെട്ടിയമട്ടിലൊക്കെയും പ്രവർത്തിച്ചാൾ. 14

ദേവകീഗർഭം മായ രോഹിണീജഠരത്തിൽ
സാവകാശത്തിൽമാററിയപ്പൊഴപ്പൗരവൃന്ദം
അലസിപ്പോയീകഷ്ടം ദേവകൻതൻതനൂജ-
യ്ക്കുളവായതാം ഗർഭശിശുവെന്നാക്രോശിച്ചാർ. 15

വിശ്വാത്മാവെന്നാകിലും ഭക്തസഞ്ചയത്തിനു
ശാശ്വതാഭയപ്രദനാകും ശ്രീനാരായണൻ
അംശഭാഗങ്ങളോട്ടമാവസുദേവൻതൻെറ-
യാശയംതന്നിലാവേശിച്ചിതു നൃപോത്തമാ! 16

പൌരുഷം ധാമംപൂണ്ടു [1]സൂര്യവച്ചസ്സായവ-
നാരാലുമഗമ്യനായ് വിളങ്ങീ ദുർദ്ധർഷനായ്. 17

പിന്നച്യുതാംശമായി വസുദേവനാൽനല്ല
വണ്ണമപ്പിതമായി ജഗന്മംഗലമായി
സർവ്വഭൂതൌഘത്തിനുമാനന്ദപ്രദമായി
സർവ്വാത്മാവായിരിക്കുമാദിവ്യതേജസ്സിനെ
ദേവകീമനസ്സാലെ ധരിച്ചാൾ ഭൂരിസൌഖ്യം
ജീവികൾക്കേകീടുന്നസോമനെദ്ദിക്കെന്ന-
പോൽ. 18

സർവ്വലോകാവാസഭൂതന്നുടെ നിവാസമാം
ദേവകീകംസാലയംതന്നിലാബദ്ധയായി
ജ്ഞാനവഞ്ചകനിലെശ്ശോഭനവാണിക്കൊത്തും
ഭാനിച്ചില്ലധികമായാവൃതാനലന്മട്ടും. 19

ഉള്ളിലബ്ഭഗവാനെവഹിച്ചു ഭാസ്സാൽജഗ-
ത്തുല്ലസിപ്പിച്ചുശുചിസ്മിതയായ്ശോഭിച്ചിട്ടും
അവളെക്കണ്ടുകംസൻനിറച്ചാൻ മൽപ്രാണനെ-
ക്കവരും ഹരിതാനിഗ്ഗുഹയിൽ തക്കമില്ലു!
എന്തുകൊണ്ടെന്നാലവളീമട്ടിലലൌകിക-
കാന്തിയാവഹിച്ചിരുന്നില്ല മുൻപൊരിക്കലും 20

എന്തോന്നുചെയ്യേണ്ടുഞാനിക്ഷണമവനോട്ടു-
ചിന്തിച്ചാൽ ചതുരുപായങ്ങളും ഫലിച്ചീടാ.
അത്ഭുതന്ത്രത്തിന്നടിപ്പെട്ടവനെന്നാകിലും
ചെറുമേയതു ഹനിക്കനില്ലതദ്വിക്രമം
നാരിയായ്സുഭഗയായീട്ടുമിസ്വസാവിനെ
വീരൻഞാൻ വധിക്കുകിലെന്നുടെസൽകീർത്തിയും
ആയുസ്സുമൈശ്വര്യവുമക്ഷണമൊന്നായ്നഷ്ട-
മായിട്ടുമെന്നുള്ളതിലില്ല സംശയമേതും. 21

അത്യന്തംഘോരവൃത്തികൊണ്ടുതൻകാലംപോക്കു
മർത്ത്യനൂഴിയിൽ ജീവനോട്ടതാനിരുന്നാലും
ചത്തവൻതന്നെനൂനം ദേഹാത്മധീയാളുമാ-
ദുഷ്ടനെജ്ജനം നശിക്കട്ടെന്നുശപിച്ചീട്ടും
പരലോകത്തുചെല്ലും നേരത്തുമവൻഘോര-
നരകംതന്നെയനുഭവിക്കേണ്ടതായ്വരും 22

ഈവിധമോർത്തഘോരസങ്കല്പമുപേക്ഷിച്ചു
സർവ്വദാശ്രീവിഷ്ണുവിൽ വൈരാനുബന്ധ-
ത്തൊട്ടും
തജ്ജന്മത്തെസ്സദാകാത്തുകൊണ്ടിരുന്നിതു
ദുർജ്ജനവൃന്ദാഗ്രിമനാകിയ ഭോജരാജൻ. 23

[1] സൂര്യനെപ്പോലെ ശോഭയുള്ളവൻ

ആസീനഃ സംവിശംസ്തിഷ്ഠൻ ഭുഞ്ജാനഃ പര്യ്യടൻ മഹീം
ചിന്തയാനോ ഹൃഷീകേശമപശ്യൽ തന്മയം ജഗൽ. 24
ബ്രഹ്മാ ഭവശ്ച തത്രൈത്യ മുനിഭിർന്നാരദാദിഭിഃ
ദേവൈഃ സാനുചരൈഃ സാകം ഗീർഭിർവൃഷണമൈഡയൻ. 25
സത്യവ്രതം സത്യപരം ത്രിസത്യം
സത്യസ്യ യോനിം നിഹിതം ച സത്യേ
സത്യസ്യ സത്യമൃതസത്യനേത്രം
സത്യാത്മകം ത്വാം ശരണം പ്രപന്നാഃ 26
ഏകായനോഽസൗ ദ്വിഫലസ്ത്രിമൂല-
ശ്ചതുരസഃ പഞ്ചവിധഃ ഷഡാത്മാ
സപ്തത്വഗഷ്ടവിടപോ നവാക്ഷോ
ദശച്ഛദീ ദ്വിഖഗോ ഹ്യാദിവൃക്ഷഃ 27
ത്വമേക ഏവാസ്യ സതഃ പ്രസൂതി-
സ്ത്വം സന്നിധാനം ത്വമനുഗ്രഹശ്ച
ത്വന്മായയാ സംവൃതചേതസസ്ത്വാം
പശ്യന്തി നാനാ ന വിപശ്ചിതോ യേ. 28
ബിഭർഷി രൂപാണ്യവബോധ ആത്മാ
ക്ഷേമായ ലോകസ്യ ചരാചരസ്യ
സത്ത്വോപപന്നാനി സുഖാവഹാനി
സതാമഭദ്രാണി മുഹുഃ ഖലാനാം. 29
ത്വയ്യംബുജാക്ഷാഖിലസത്ത്വധാമ്നി
സമാധിനാഽഽവേശിതചേതസൈകേ
ത്വൽപാദപോതേന മഹൽകൃതേന
കുർവ്വന്തി ഗോവത്സപദം ഭവാബ്ധിം. 30
സ്വയം സമുത്തീര്യ്യ സുദുസ്തരം ദ്യുമൻ-
ഭവാർണ്ണവം ഭീമമദഭ്രസൗഹൃദാഃ
ഭവത്പദാംഭോരുഹനാവമത്ര തേ
നിധായ യാതാഃ സദനുഗ്രഹോ ഭവാൻ. 31
യേഽന്യേഽരവിന്ദാക്ഷ വിമുക്തമാനിന-
സ്ത്വയ്യസ്തഭാവാദവിശുദ്ധബുദ്ധയഃ
ആരുഹ്യ കൃച്ഛ്രേണ പരം പദം തതഃ
പതന്ത്യധോഽനാദൃതയുഷ്മദങ്ഘ്രയഃ 32
തഥാ ന തേ മാധവ താവകാഃ ക്വചിൽ
ഭ്രശ്യന്തി മാർഗ്ഗാത്ത്വയി ബദ്ധസൗഹൃദാഃ
ത്വയാഭിഗുപ്താ വിചരന്തി നിർഭയാ
വിനായകാനീകപമൂർദ്ധസു പ്രഭോ. 33
സത്ത്വം വിശുദ്ധം ശ്രയതേ ഭവാൻ സ്ഥിതൗ
ശരീരിണാം ശ്രേയ ഉപായനം വപുഃ
വേദക്രിയായോഗതപഃസമാധിഭി-
സ്തവാർഹണം യേന ജനഃ സമീഹതേ. 34
സത്ത്വം ന ചേദ്ധാതരിദം നിജം ഭവേ-
ദ്വിജ്ഞാനമജ്ഞാനഭിദാപമാർജ്ജനം
ഗുണപ്രകാശൈരനുമീയതേ ഭവാൻ
പ്രകാശതേ യസ്യ ച യേന വാ ഗുണഃ 35
ന നാമരൂപേ ഗുണജന്മകർമ്മഭി-
ർന്നിരൂപിതവ്യേ തവ തസ്യ സാക്ഷിണഃ
മനോവചോഭ്യാമനുമേയവർത്മനോ
ദേവ ക്രിയായാം പ്രതിയന്ത്യഥാപി ഹി. 36

ഇരിക്കുമ്പൊഴും ശയിക്കുമ്പൊഴും നില്ക്കുമ്പൊഴും
ചിരിക്കുമ്പൊഴും ഭുജിക്കുമ്പൊഴുമെന്നുവേണ്ടാ
എപ്പോഴുംഭഗവാനെത്തന്നെ ചിന്തിച്ചു ജഗ-
ത്തെപ്പേരും തത്സ്വരൂപമായിത്താൻ കണ്ടാ
നവൻ 24

കാമാരിഭഗവാനും ബ്രഹ്മാവും നാരദാദി-
മാമുനീന്ദ്രന്മാരൊട്ടും സാനുഗാമികളാകും
ആദിതേയന്മാരൊട്ടുമങ്ങെത്തിയഭീഷ്ടപ്ര-
ദാതാവാം ഭഗവാനെസ്തുതിച്ചാർ വാക്യ-
ങ്ങളാൽ. 25

സത്യമാംവ്രതത്തോടും സത്യമാംപ്രാപ്യസ്ഥാന-
മൊത്തതായ് പഞ്ചഭൂതഹേതുവായ് ത്രിസത്യ-
മായ്
സത്യത്തിൽ വത്തിപ്പതായ്സ്സത്യത്തിൽ
സത്യമായി
സത്യദശനം സത്യവാക്കിവയേകുന്നതായ്
സത്യത്തിൽ കാലത്രയത്തിങ്കലും സ്ഥിതിചെയ്യും
സത്യസ്വരൂപാ! ഞങ്ങളങ്ങയെയാശ്രയിപ്പൂ. 26

പ്രകൃതിയാകുമേകാശ്രയത്തെയാന്നതായി-
സ്സുഖദുഃഖങ്ങൾ ഫലദ്വയങ്ങളിയന്നതായ്
സത്ത്വാദിഗുണങ്ങളാം മൂന്നുവേരുള്ളതായ്പു-
രുഷാത്ഥങ്ങളാകും നാലു രസങ്ങൾചേരുന്നതായ്
പഞ്ചേന്ദ്രിയങ്ങളാകുമഞ്ചുലക്ഷണങ്ങളും
തഞ്ചുന്നതായിശ്ശോകമോഹങ്ങൾ ജരമൃത്യു
ക്ഷുത്തൃട്ടീമട്ടൂഷൾസ്വഭാവമാളുന്നതാ-
യസ്ഥി,മേദസ്സു,ശുക്ലം, മജ്ജ,തോൽ മാംസംരക്തം
ഇത്തരംത്വക്കേഴാന്നു പഞ്ചഭൂതങ്ങൾചിത്തം
ബുദ്ധിയുമഹങ്കാരമെന്നെട്ടുശാഖചേന്നു
കണ്ണുരണ്ടിരുചെവി നാസികാദ്വാരദ്വയം
പിന്നെ വായ്മലമൂത്രദ്വാരങ്ങളെന്നിങ്ങനെ
പൊത്തുകളൊൻപതാന്നു ദശപ്രാണങ്ങളാകും
പത്തിലജീവാത്മാവും പരമാത്മാവുമെന്ന-
പക്ഷികൾരണ്ടുമൊത്തുചേന്നിണങ്ങിയീയാദി-
വൃക്ഷമെപ്പൊഴും നിലകൊള്ളുന്നു നിസ്സംശയം 27

സത്താമീപ്രപഞ്ചഭൂരുഹത്തിൻ ജന്മഭൂവും
ഭത്താവും സംഹത്താവുമേകനാംഭവാനല്ലോ
ത്വന്മായാവൃതചിത്തരങ്ങയെബ്ബഹുരൂപ-
സംബന്ധിയായും വിജ്ഞരുള്ളവണ്ണവുംകാൺമൂ28

ജ്ഞാനസ്വരൂപനാകുമങ്ങുന്നു ചരാചര-
സ്ഥാനമായിരിക്കമീ ലോകത്തിൻ ക്ഷേമത്തി-
നായ്
സത്തുക്കൾക്കെല്ലാം സുഖപ്രദമായ്ദുഷ്ടന്മാക്കു
മൃത്യുകാരണമായിസ്സത്വപ്രധാനങ്ങളാം
എത്രയോമൂത്തികളെദ്ധരിച്ചീടുന്നുവീണ്ടു-
മത്യന്തമാവശ്യമാം ഘട്ടത്തിൽ സ്വേച്ഛയായി
ശുദ്ധസത്ത്വാകാരമായ്വിളങ്ങും ഭവാനിൽസ്വ-
ചിത്തത്തെസ്സമാധിയാൽ ബന്ധിച്ചഭക്താഗ്രിമർ
ദുസ്തരഭയങ്കരഭവാബ്ധി ഗോഷ്പദംമ-
ട്ടുത്തരിച്ചാരവക്കുപിൻഗാമിജനങ്ങളിൽ
നിർഭരസ്നേഹമുണ്ടുനിശ്ചയം, തല്പാദമാം
കപ്പലിങ്ങിട്ടിട്ടത്രേ പോയതങ്ങവരെല്ലാം 29-31

എന്നാലുമശുദ്ധധീയാന്നിട്ടും ചിലർ മുക്ത-
രെന്നുഭാവിച്ചു ഭവല്പാദപങ്കജംലേശം
മാനിയാതായിപ്പോട്ടുപെട്ടവരാന്നോരുച്ച-
സ്ഥാനത്തുനിന്നു പെട്ടെന്നധഃപതിക്കുന്നിതേ. 32

അങ്ങയിൽസൗഹൃദത്തെസ്സന്ധിച്ചിരിക്കുന്നവ-
ക്കെങ്ങുമേ പററീടാറില്ലാവിധം സ്ഥാനഭ്രംശം
അക്കൂട്ടർഭവാനുടെ രക്ഷയിൽഭയമെന്യേ
വിഘ്നദേവതകൾതന്മൂദ്ധാവിൽച്ചവിട്ടുന്നു. 33

പാലനത്തിങ്കൽഭവാൻ പ്രാണികളെല്ലാംശ്രേയ-
സ്സേലുമാറാളുന്നിതു ശുദ്ധസത്വസ്വരൂപം
സ്വാദ്ധ്യായകർമ്മതപസ്സമാധികളാൽ ജനം
നിത്യവുമച്ചിക്കുന്നു ഭവാനെ ഭക്തിപൂവ്വം. 34

ധാതാവേ! ഭവത്സത്ത്വമൂത്തിയില്ലെന്നിരിക്കി-
ലേതുമട്ടൊഴിച്ചീടുമജ്ഞാനഭേദബുദ്ധി
ഗുണപ്രകാശങ്ങളാൽ സ്വഗുണം ദ്യോതിപ്പിക്കു-
മനഘനാകുമങ്ങേയനുമാനിപ്പൂ ജനം. 35

സന്തതംതത്സാക്ഷിയായ് നിലകൊണ്ടനുമേയ-
പദസ്ഥാവിയന്നീടുന്ന നിന്തിരുമേനിക്കെഴും
ഗുണങ്ങൾ ജനനങ്ങൾകർമ്മങ്ങളിവമൂല-
മണഞ്ഞീടുമാ നാമരൂപഭേദങ്ങളെല്ലാം
[1] വാങ്മാനസാതീതങ്ങളെങ്കിലും കർമ്മങ്ങളിൽ
നിന്മഹാനുഗ്രഹത്താൽ ഭക്തന്മാരറിയുന്നു. 36

1 വാക്കിനും മനസ്സിനും എത്തപ്പെടാത്തതു്

ശൃണ്വൻ ഗൃണൻ സംസ്മരയംശ്ച ചിന്തയൻ
നാമാനി രൂപാണി ച മംഗളാനി തേ
ക്രിയാസു യസ്ത്വച്ചരണാരവിന്ദയോ-
രാവിഷ്ടചേതാ ന ഭവായ കല്പതേ. 37
ദിഷ്ട്യാ ഹരേഽസ്യാ ഭവതഃ പദോ ഭുവാ
ഭാരോഽപനീതസ്തവ ജന്മനേശിതുഃ
ദിഷ്ട്യാങ്കിതാം ത്വത്പദകൈഃ സുശോഭനൈർ-
ദ്രക്ഷ്യാമ ഗാം ദ്യാം ച തവാനുകമ്പിതാം 38
ന തേഽഭവസ്യേശ ഭവസ്യ കാരണം
വിനാ വിനോദം ബത തർക്കയാമഹേ
ഭവോ നിരോധഃ സ്ഥിതിരപ്യവിദ്യയാ
കൃതാ യതസ്ത്വയ്യഭയാശ്രയാത്മനി. 39
മത്സ്യാശ്വകച്ഛപനൃസിംഹവരാഹഹംസ-
രാജന്യവിപ്രവിബുധേഷു കൃതാവതാരഃ
ത്വം പാസി നസ്ത്രിഭുവനം ച യഥാധുനേശ
ഭാരം ഭുവോ ഹര യദൂത്തമ വന്ദനം തേ 40
ദിഷ്ട്യാംബ തേ കുക്ഷിഗതഃ പരഃ പുമാ-
നംശേന സാക്ഷാദ്ഭഗവാൻ ഭവായ നഃ
മാഭൂദ്ഭയം ഭോജപതേർമുമൂർഷോ-
ർഗ്ഗോപ്താ യദൂനാം ഭവിതാ തവാത്മജഃ 41

**ശ്രീശുക ഉവാച**

ഇത്യഭിഷ്ടൂയ പുരുഷം യദ്രൂപമനിദം യഥാ
ബ്രഹ്മേശാനൗ പുരോധായ ദേവാഃ പ്രതിയയുർദ്ദിവം. 42

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ**
**ഗർഭഗതവിഷ്ണോർബ്രഹ്മാദികൃതസ്തുതിർന്നാമ ദ്വിതീയോഽധ്യായഃ**
**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8305 ദശമസ്കന്ധേ ശ്ലോകാഃ 111**

---

## തൃതീയോഽധ്യായഃ

**ശ്രീശുക ഉവാച**

അഥ സർവ്വഗുണോപേതഃ കാലഃ പരമശോഭനഃ
യർഹ്യേവാജനജന്മർക്ഷം ശാന്തർക്ഷഗ്രഹതാരകം. 1
ദിശഃ പ്രസേദുർഗ്ഗഗനം നിർമ്മലോഡുഗണോദയം
മഹീ മംഗളഭൂയിഷ്ഠപുരഗ്രാമവ്രജാകരാ. 2
നദ്യഃ പ്രസന്നസലിലാ ഹ്രദാ ജലരുഹശ്രിയഃ
ദ്വിജാളികുലസംനാദസ്തബകാ വനരാജയഃ 3
വവൗ വായുഃ സുഖസ്പർശഃ പുണ്യഗന്ധവഹഃ ശുചിഃ
അഗ്നയശ്ച ദ്വിജാതീനാം ശാന്താസ്തത്ര സമിന്ധത. 4
മനാംസ്യാസൻ പ്രസന്നാനി സാധൂനാമസുരദ്രുഹാം
ജായമാനേഽജനേ തസ്മിൻ നേദുർദ്ദുന്ദുഭയോ ദിവി. 5
ജഗുഃ കിന്നരഗന്ധർവ്വാസ്തുഷ്ടുവുഃ സിദ്ധചാരണാഃ
വിദ്യാധര്യശ്ച നനൃതുരപ്സരോഭിഃ സമം തദാ. 6
മുമുചുർമ്മുനയോ ദേവാഃ സുമനാംസി മുദാന്വിതാഃ
മന്ദം മന്ദം ജലധരാ ജഗർജ്ജുരനുസാഗരം. 7
നിശീഥേ തമ ഉദ്ഭൂതേ ജായമാനേ ജനാർദ്ദനേ
ദേവക്യാം ദേവരൂപിണ്യാം വിഷ്ണുഃ സർവ്വഗുഹാശയഃ
ആവിരാസീദ്യഥാ പ്രാച്യാം ദിശീന്ദുരിവ പുഷ്കലഃ 8

നിന്തിരുനാമങ്ങളെച്ചൊൽകയും ശ്രവിക്കയും
സന്തതം രൂപങ്ങളെ നേരേസംസ്മരിക്കയും
അന്യരെസ്മരിപ്പിച്ചീടുകയും കർമ്മങ്ങളി-
ലനപഹം ഭവല്പാദപങ്കജങ്ങളിൽത്തന്നെ
മാനസമുറപ്പിച്ചുവയ്ക്കയും ചെയ്യോനേവ-
നാണവന്നേശുകില്ല ലേശവുംഭവക്ലേശം. 37

തൽപ്പദോൽപ്പന്നയാമീബ്ഭൂദേവിയാന്നഭാര-
മീപ്പൊഴേ ഭവൽജന്മമൊന്നിനാൽതീൻഭാഗ്യം
ഇന്നിമേൽ തൽശോഭനപാദങ്ങൾപതിഞ്ഞ-
തായ്
വിണ്ണുമീമന്നുംഞങ്ങൾ കണ്ടുകൺകുളിപ്പിക്കും
എന്നല്ലരണ്ടിടത്തുമങ്ങലിഞ്ഞാളും ഭക്ത-
വൃന്ദാനുഗ്രഹകരലീലകളേയും കാണും 38

ജനനഹീനനാകും ഭവാനു ജന്മഹേതു
വിനോദമെന്നേ ഞങ്ങൾ ഗണിച്ചീടുന്നതുള്ളു
ശരണാസ്പദാ! ജീവാത്മാവു തന്റെടെജന്മം
മരണമെന്നിതെല്ലാം തന്മായാകൃതങ്ങൾതാൻ 39

മത്സ്യവുമശ്വംകൂർമ്മം വരാഹംനരസിംഹം
ഹംസംശ്രീരാമൻ പരശ്വായുധൻ വടുതാനും
ഇങ്ങനെ നാനാരൂപം ധരിച്ചുഞങ്ങളേയു-
മങ്ങിത്രിലോകത്തെയുമെങ്ങനെകാക്കുന്നുവോ
ഇപ്പോഴുമക്കണക്കേ ഭൂഭാരംഹരിച്ചാലും
കെല്പേറും യദുശ്രേഷ്ഠാ! ഭവാനു നമസ്കാരം!! 40

മാതാവേ! സാക്ഷാൽപരൻപൂരുഷൻ ഭാഗ്യത്തി-
നാൽ
സാദരം ഭവതിതൻകുക്ഷിയിൽ ഗതനായി
മരിപ്പാനിച്ഛിച്ചിട്ടും കംസനെപ്പേടിക്കേണ്ടാ
പരിരക്ഷിച്ചുകൊള്ളുംനിന്മകൻ യദുവംശം. 41

ശ്രീശുകൻ പറഞ്ഞു

ഇക്കാണും പ്രപഞ്ചത്തിൽനിന്നു വേറായിമിന്നും
ചില്ക്കാമ്പാംഭഗവാനെയീവിധം സ്തോത്രംചെയ്തു
മുക്കണ്ണനേയും ബ്രഹ്മാവിനേയും മുൻനടത്തി
സ്വർഗ്ഗലോകത്തിലേക്കു പോയിതസ്സുരസംഘം 42

---

## അദ്ധ്യായം 3

ശ്രീശുകൻ പറഞ്ഞു

ഭൂവരാ! പിന്നെസ്സർവ്വഗുണയുക്തമായ്ബ്രഹ്മ
ദേവതചേൻ പുണ്യനക്ഷത്രമൊത്തതായി
അതിശോഭനമായി ശാന്തർക്ഷഗ്രഹതാര-
യുതമാം സന്മംഗലകാലമാസന്നമായി. 1

ദിക്കുകളേററംപ്രസാദിച്ചു നിർമ്മലതാര-
കോൽക്കരങ്ങളാലേററം ശോഭിച്ചിതാകാശവും
ധരയുംശുഭവസ്തുസമ്പൂർണ്ണപുരഗ്രാമാ-
കരഗോകുലഗ്രാമയുതയായുല്ലസിച്ചാൾ. 2

നദികളെല്ലാം വെള്ളംതെളിഞ്ഞുലാലസിച്ചു
ഹ്രദങ്ങൾ ശോഭിച്ചിതു സരോജങ്ങളാൽപാരം
വനരാജികളെല്ലാം വിഹംഗഭൃംഗചാരു-
നിനദംകലർന്നിട്ടു പൂങ്കുലതിങ്ങിമിന്നി. 3

ഗന്ധവാഹനും സുഖസ്പർശനായിപ്പുണ്യ-
ഗന്ധമാവഹിച്ചു സംശുദ്ധനായ് വീശീടിനാൻ
ബ്രാഹ്മണജാതിക്കെഴുമഗ്നികൾ ശാന്തങ്ങളാ-
യമ്മുഹൂർത്തത്തിൽ താനേയുജ്ജ്വലിച്ചിതു പാരം. 4

ദാനവദ്രോഹമനുഭവിക്കും സാധുക്കൾതൻ-
മാനസമെല്ലാമതിപ്രസന്നമായ്ഭവിച്ചു.
അജ്ജന്മഹീനൻ ദേവൻ ജനിച്ച സമയത്തിൽ
നിർജ്ജരദുന്ദുഭ്യാദിമുഴങ്ങീ വിണ്ണിലെങ്ങും. 5

തുഷ്ടരായ്ഗാനംചെയ്താർഗന്ധർവ്വകിന്നരന്മാർ
സിദ്ധചാരണന്മാരും സ്തോത്രങ്ങൾ കീർത്തിച്ചിതു.
വിദ്യാധരാംഗനാളിയപ്സരഃസ്ത്രീകളോടു-
മൊത്തുചേർന്നുല്ലാസമായ് നൃത്തംചെയ്തീടി-
നാർ. 6

സുമനസ്സമൂഹത്തെച്ചൊരിഞ്ഞാർ സന്തുഷ്ടരായ്
സുമനസ്സന്ദോഹവും മാമുനീജനങ്ങളും
അംഭോധിഗംഭീരമായ് ശബ്ദിച്ചുതുടങ്ങിയ
ങ്ങംഭോദസമൂഹവും ഗർജ്ജിച്ചു മന്ദമന്ദം. 7

ഭൂവാകെ കൂരിരുട്ടിൽമുഴുകും നിശീഥത്തിൽ
ദേവരൂപിണിയാകും ദേവകീദേവിതന്നിൽ
ആവിർഭവിച്ചാൻ പൂർണ്ണൻ സർവാന്തഃസ്ഥിതൻ
വിഷ്ണു
പൂർവദിങ്നാരിതന്നിൽ ചന്ദ്രനെന്നതുപോലെ 8

തമത്ഭുതം ബാലകമംബുജേക്ഷണം
ചതുർഭുജം ശംഖഗദാദ്യുദായുധം
ശ്രീവത്സലക്ഷ്മം ഗളശോഭികൌസ്തുഭം
പീതാംബരം സാന്ദ്രപയോദസൌഭഗം. 9
മഹാർഘവൈഡൂര്യകിരീടകുണ്ഡല-
ത്വിഷാ പരിഷ്വക്തസഹസ്രകുന്തളം
ഉദ്ദാമകാഞ്ച്യംഗദകങ്കണാദിഭി-
ർവ്വിരോചമാനം വസുദേവ ഐക്ഷത. 10
സ വിസ്മയോത് ഫുല്ലവിലോചനോ ഹരിം
സുതം വിലോക്യാനകദുന്ദുഭിസ്തദാ
കൃഷ്ണാവതാരോത്സവസംഭ്രമോഽസ്പൃശൻ
മുദാ ദ്വിജേഭ്യോഽയുതമാപ്ലുതോ ഗവാം. 11
അഥൈനമസ്തൌദവധാര്യ്യ പൂരുഷം
പരം നതാംഗഃ കൃതധീഃ കൃതാഞ്ജലിഃ
സ്വരോചിഷാ ഭാരത സൂതികാഗൃഹം
വിരോചയന്തം ഗതഭീഃ പ്രഭാവവിൽ. 12
വിദിതോഽസി ഭവാൻ സാക്ഷാൽ പുരുഷഃ പ്രകൃതേഃ പരഃ
കേവലാനുഭവാനന്ദസ്വരൂപഃ സർവ്വബുദ്ധിദൃക് 13
സ ഏവ സ്വപ്രകൃത്യേദം സൃഷ്ട്വാഗ്രേ ത്രിഗുണാത്മകം
തദനു ത്വം ഹ്യപ്രവിഷ്ടഃ പ്രവിഷ്ട ഇവ ഭാവ്യസേ. 14
യഥേമേഽവികൃതാ ഭാവാസ്തഥാ തേ വികൃതൈഃ സഹ
നാനാവീര്യാഃ പൃഥഗ്ഭൂതാ വിരാജം ജനയന്തി ഹി. 15
സന്നിപത്യ സമുൽപാദ്യ ദൃശ്യന്തേഽനുഗതാ ഇവ
പ്രാഗേവ വിദ്യമാനത്വാന്ന തേഷാമിഹ സംഭവഃ 16
ഏവം ഭവാൻ ബുദ്ധ്യനുമേയലക്ഷണൈർ-
ഗ്രാഹ്യൈർഗ്ഗുണൈഃ സന്നപി തദ്ഗുണാഗ്രഹഃ
അനാവൃതത്വാദ്ബഹിരന്തരം ന തേ
സർവ്വസ്യ സർവ്വാത്മന ആത്മവസ്തുനഃ 17
യ ആത്മനോ ദൃശ്യഗുണേഷു സന്നിതി
വ്യവസ്യതേ സ്വവ്യതിരേകതോഽബുധഃ
വിനാനുവാദം ന ച തന്മനീഷിതം
സമ്യഗ്യതസ്ത്യക്തമുപാദദൽ പുമാൻ 18
ത്വത്തോഽസ്യ ജന്മസ്ഥിതിസംയമാൻ വിഭോ
വദന്ത്യനീഹാദഗുണാദവിക്രിയാൽ
ത്വയീശ്വരേ ബ്രഹ്മണി നോ വിരുധ്യതേ
ത്വദാശ്രയത്വാദുപചര്യ്യതേ ഗുണൈഃ 19
സ ത്വം ത്രിലോകസ്ഥിതയേ സ്വമായയാ
ബിഭർഷി ശുക്ലം ഖലു വർണ്ണമാത്മനഃ
സർഗ്ഗായ രക്തം രജസോപബൃംഹിതം
കൃഷ്ണം ച വർണ്ണം തമസാ ജനാത്യയേ. 20
ത്വമസ്യ ലോകസ്യ വിഭോ രിരക്ഷിഷുർ-
ഗൃഹേഽവതീർണ്ണോഽസി മമാഖിലേശ്വര
രാജന്യസംജ്ഞാസുരകോടിയൂഥപൈ-
ർന്നിർവ്യൂഹ്യമാനാ നിഹനിഷ്യസേ ചമൂഃ 21
അയം ത്വസഭ്യസ്തവ ജന്മ നൌ ഗൃഹേ
ശ്രുത്വാഗ്രജാംസ്തേ ന്യവധീൽ സുരേശ്വര
സ തേഽവതാരം പുരുഷൈഃ സമർപ്പിതം
ശ്രുത്വാധുനൈവാഭിസരത്യുദായുധഃ 22

പങ്കജാക്ഷനായ് ചതുഷ്പാണിയായ്കരങ്ങളിൽ
ശംഖചക്രങ്ങൾ ഗദപത്മമെന്നിവയാന്നും
മാറിൽ ശ്രീവത്സമെന്നലക്ഷ്മവും കണ്ഠംതന്നിൽ
ചാരുകൌസ്തുഭമഹാരത്നവും പൂണ്ടുനന്നായ്
മഞ്ഞപ്പട്ടുടയാടയുടുത്തു സാന്ദ്രാംബുദ-
മഞ്ജുളവർണ്ണത്തോടുമനർഘവൈഡൂര്യങ്ങൾ
പതിച്ചകിരീടത്തിൻകാന്തിയും കണ്ഡഭൂഷാ-
ദ്യുതിയുംകലന്നിട്ടും നീലകുന്തളത്തൊടും
പൊന്നരഞ്ഞാണം കങ്കണാംഗദാദിയുംചേൻ
മിന്നീടുമാബാലനെക്കണ്ടിതു ശൂരസേനി 9.10

[1] അത്ഭുതോൽഫുല്ലനേത്രയുക്തനായ് വസുദേവ-
നപ്പോൾസ്വസുതനായ്ശ്രീഹരിയെവീക്ഷി-
ക്കയാൽ
കൃഷ്ണാവതാരോത്സവ വിഭ്രമചിത്തനായി-
ട്ടുഷ്ണമാമാനന്ദാംഭോരാശിയിൽ മുങ്ങീടിനാൻ.
ബ്രാഹ്മണക്കായിപ്പതിനായിരം പശുക്കളെ
തന്മനതാരിങ്കലക്ഷണത്തിൽ സങ്കല്പിച്ചാൻ 11

മേദിനീശ്വരാ! പിന്നെസ്വന്തമാം തേജസ്സിനാൽ
സൂതികാലയം മിന്നിച്ചവിടെശ്ശയിച്ചീടും
ബാലനെപ്പരൻപുമാനെന്നു താൻനിശ്ചയിച്ചു
ചാലവേതൽപ്രഭാവംധരിച്ചു കരംകൂപ്പി
തല്പദതാരിൽനമസ്കരിച്ചു വസുദേവൻ
നിർഭയനായിപ്പുനരീവിധം സ്തുതിച്ചിതു. 12

പ്രകൃതിഭിന്നനായിക്കേവലാനുഭവത്തിൻ
തികവുമാനന്ദവുമായിട്ടും രൂപമാളും
പൂരുഷനായിസ്സർവ്വധീവൃത്തികളുംവീക്ഷി-
ച്ചിരിക്കും ഭവാനിപ്പോൾനേത്രഗോചരനായി 13

അബ്ഭവാൻസ്വമായയാൽ ത്രിഗുണരൂപമാകു-
മിപ്രപഞ്ചത്തെയാദ്യം വിരചിച്ചതിൽപിന്നെ
സത്യത്തിലപ്രവിഷ്ടനെന്നിരിക്കിലുമതിൽ
നിത്യവുംപ്രവിഷ്ടൻ താനെന്നപോൽഭാവി-
ക്കുന്നു. 14

വേറായിരിക്കുന്നേരം ശക്തിയെന്നിയേ, നാനാ
വീര്യങ്ങളാളുന്ന നിർവികാരതത്ത്വമേഴും
പൃഥ്വ്യാദിവികൃതങ്ങളായീടും തത്ത്വങ്ങളോ-
ടൊത്തുടൻവിരാട്ടാകും ബ്രഹ്മാണ്ഡംരചിക്കുന്നു 15

അമ്മഹദാദിയാകും തത്ത്വങ്ങളൊത്തുചേൻ
ബ്രഹ്മാണ്ഡംരചിച്ചതിൽ പിന്നതിൽഗമിച്ചു-
തായ്
കാൺകിലുമവമുന്നേതാനതിലിരിക്കയാൽ
ശങ്കിപ്പതയുക്തമാണനുഗതങ്ങളെന്നായ്. 16

ഈവിധമനുമേയമായിട്ടും ലക്ഷണങ്ങ-
ളാവഹിച്ചറിഞ്ഞീടാൻയോഗ്യമായിരുന്നീടും
ഗുണങ്ങളോടുഭവാൻചേന്നിരുന്നെന്നാലുമ-
ഗ്ഗുണങ്ങൾ ഗ്രഹിക്കുന്നില്ലങ്ങയെത്തീർച്ചതന്നെ.
സമസ്തസ്വരൂപനും സർവാത്മാവുമായെങ്ങും
സമമായ് വ്യാപിച്ചിരിക്കുന്നൊരുപദാർത്ഥമാം
നിന്തിരുമേനിയനാവൃതനെന്നതുമൂലം
ചിന്തിക്കിലങ്ങേക്കകംപുറമെന്നുള്ളതില്ല. 17

ആത്മാവുമൂലം കാണപ്പെട്ടുന്നദേഹാദിയെ
ആത്മാവില്ലാതെസത്തെന്നായിഹ ഗണിക്കു-
വോൻ
മൂഢൻതാൻ, കാര്യങ്ങളാംവസ്തുക്കൾതൽക്കാരണ-
ത്തോടുകൂടാതെ നിലനില്ക്കയില്ലനൂനം
ആകയാൽ ത്യാജ്യമാകും ദേഹാദിഗുണകാര്യം
വാഗ്വ്യവസായത്തിനുമാത്രമായ് ഭവിക്കുന്നു. 18

വ്യാപാരവിഹീനനായ് നിർഗ്ഗുണനായി വികാ-
രാപേതനായീടുന്ന തിരുമേനിയിൽനിന്നും
ഇപ്രപഞ്ചത്തിൻ സൃഷ്ടിസംസ്ഥിതിസംയമങ്ങ-
ളുത്ഭൂതമെന്നുചൊൽവൂ, ബ്രഹ്മമായീശനാകും
അങ്ങയെയാശ്രയിക്കും ഗുണങ്ങൾചെയ്യതെല്ലാ-
മങ്ങുപചരിക്കുന്നു നിരോധിക്കുന്നതില്ല. 19

സ്വന്തമായയാൽ ഭവാൻത്രിലോകരക്ഷയ്ക്കായി-
ശ്ശാന്തമാം നിജ സത്ത്വപ്രധാനമൂർത്തിയേയും
സൃഷ്ടിക്കായ്സുരഞ്ജകരജോരൂപവും സംഹാ-
രത്തിങ്കൽത്തമഃക്രോധമൂർത്തിയും ധരിക്കുന്നു 20

ഹേഹരേ! ഭവാനിപ്പോൾ ലോകരക്ഷയ്ക്കായ്മമ-
ഗേഹത്തിലവതീർണ്ണനായിരിക്കുന്നുവല്ലോ
ക്ഷത്രിയനാമമാളുംദൈത്യേന്ദ്രർനയിച്ചിട്ടും
വധിച്ചസൈന്യങ്ങളെയൊട്ടുക്കുംപാടേഭവാൻ 21

ജനിക്കും ഭവാനസ്മദ്ഗേഹത്തിലെന്നുകേട്ടു-
ഹനിച്ചാൻനൂനം സനാം കംസൻനിൻജ്യേഷ്ഠ-
ന്മാരെ
ഭൃത്യരിൽനിന്നിജ്ജന്മവൃത്താന്തമറിഞ്ഞു കൊ-
ണ്ടെത്തിടും വാളുമത്തിപ്പിടിച്ചിങ്ങീയ സഭ്യൻ 22

1 അത്ഭുതംകൊണ്ടുവിരിഞ്ഞ കണ്ണുകളോടുകൂടിയവൻ

ശ്രീശുക ഉവാച
അഥൈനമാത്മജം വീക്ഷ്യ മഹാപുരുഷലക്ഷണം
ദേവകീ തമുപാധാവൽ കംസാദ്ഭീതാ ശുചിസ്മിതാ. 23
രൂപം യൽതൽ പ്രാഹുരവ്യക്തമാദ്യം
ബ്രഹ്മ ജ്യോതിർന്നിർഗ്ഗുണം നിർവ്വികാരം
സത്താമാത്രം നിർവ്വിശേഷം നിരീഹം
സ ത്വം സാക്ഷാദ്വിഷ്ണുരദ്ധ്യാത്മദീപഃ 24
നഷ്ടേ ലോകേ ദ്വിപരാർദ്ധാവസാനേ
മഹാഭൂതേഷ്വാദിഭൂതം ഗതേഷു
വ്യക്തേഽവ്യക്തം കാലവേഗേന യാതേ
ഭവാനേകഃ ശിഷ്യതേ ശേഷസംജ്ഞഃ 25
യോഽയം കാലസ്തസ്യ തേഽവ്യക്തബന്ധോ
ചേഷ്ടാമാഹുശ്ചേഷ്ടതേ യേന വിശ്വം
നിമേഷാദിർവ്വത്സരാന്തോ മഹീയാം-
സ്തം ത്വേശാനം ക്ഷേമധാമ പ്രപദ്യേ. 26
മർത്ത്യോ മൃത്യുവ്യാളഭീതഃ പലായൻ
ലോകാൻ സർവ്വാന്നിർഭയം നാധ്യഗച്ഛൽ
ത്വൽ പാദാബ്ജം പ്രാപ്യ യദൃച്ഛയാദ്യ
സ്വസ്ഥഃ ശേതേ മൃത്യുരസ്മാദപൈതി. 27
സ ത്വം ഘോരാദുഗ്രസേനാത്മജാന്ന-
സ്ത്രാഹി ത്രസ്താൻ ഭൃത്യവിത്രാസഹാസി
രൂപം ചേദം പൌരുഷം ധ്യാനധിഷ്ണ്യം
മാ പ്രത്യക്ഷം മാംസദൃശാം കൃഷീഷ്ഠാഃ 28
ജന്മ തേ മയ്യസൌ പാപോ മാ വിദ്യാന്മധുസൂദന
സമുദ്വിജേ ഭവദ്ധേതോഃ കംസാദഹമധീരധീഃ 29
ഉപസംഹര വിശ്വാത്മന്നദോ രൂപമലൌകികം
ശംഖചക്രഗദാപത്മശ്രിയാ ജുഷ്ടം ചതുർഭുജം 30
വിശ്വം യദേതൽ സ്വതനൌ നിശാന്തേ
യഥാവകാശം പുരുഷഃ പരോ ഭവാൻ
ബിഭർത്തി സോഽയം മമ ഗർഭഗോഽഭൂ
ദഹോ നൃലോകസ്യ വിഡംബനം ഹി തൽ. 31
ശ്രീഭഗവാനുവാച
ത്വമേവ പൂർവ്വസർഗ്ഗേഽഭൂഃ പൃശ്നിഃ സ്വായംഭുവേ സതി
തദായം സുതപാ നാമ പ്രജാപതിരകല്മഷഃ 32
യുവാം വൈ ബ്രഹ്മണാഽഽദിഷ്ടൌ പ്രജാസർഗ്ഗേ യദാ തതഃ
സന്നിയമ്യേന്ദ്രിയഗ്രാമം തേപാഥേ പരമം തപഃ 33
വർഷവാതാതപഹിമഘർമ്മകാലഗുണാനനു
സഹമാനൌ ശ്വാസരോധവിനിർദ്ധൂതമനോമലൌ 34
ശീർണ്ണപർണ്ണാനിലാഹാരാവുപശാന്തേന ചേതസാ
മത്തഃ കാമാനഭീപ്സന്തൌ മദാരാധനമീഹതുഃ 35
ഏവം വാം തപ്യതോസ്തീവ്രം തപഃ പരമദുഷ്കരം
ദിവ്യവർഷസഹസ്രാണി ദ്വാദശേയുർമ്മദാത്മനോഃ 36
തദാ വാം പരിതുഷ്ടോഽഹമമുനാ വപുഷാനഘേ
തപസാ ശ്രദ്ധയാ നിത്യം ഭക്ത്യാ ച ഹൃദി ഭാവിതഃ 37
പ്രാദുരാസം വരദരാഡ്യുവയോഃ കാമദിത്സയാ
വ്രിയതാം വര ഇത്യുക്തേ മാദൃശോ വാം വൃതഃ സുതഃ 38
അജുഷ്ടഗ്രാമ്യവിഷയാവനപത്യൌ ച ദമ്പതീ
ന വവ്രാഥേഽപവർഗ്ഗം മേ മോഹിതൌ മമ മായയാ. 39

**ശ്രീശുകൻ പറഞ്ഞു**

ദേവകീദേവിമഹാപുരുഷലക്ഷണങ്ങൾ-
താവുംതൻതനൂജനെക്കണ്ടേററം സന്തുഷ്ടയായ്
കംസനിൽനിന്നും പരംഭീതയെങ്കിലുംമന്ദ-
ഹാസത്തോടിപ്രകാരംസ്തുതിച്ചുതുടങ്ങിനാൾ 23

അവ്യക്ത,മാദ്യം,ബ്രഹ്മം,നിർഗ്ഗുണം,നിർവ്വികാരം
നിർവിശേഷം,നിരീഹം,ജ്യോതിസ്സു,സത്താ-
മാത്രം
ഇത്തരംബഹുവിധംവേദമുൽഘോഷിച്ചിട്ടു-
മദ്ധ്യാത്മദീപമാം ശ്രീവിഷ്ണുദേവൻതാൻ-
ഭവാൻ. 24

ലോകങ്ങളദ്വിപരാർദ്ധകാലാവസാന-
ത്താകവേനഷ്ടമായും മഹാഭൂതങ്ങളെല്ലാം
ആദിഭൂതത്തിൽചേർന്നലയിച്ചും വ്യക്തമെല്ലാം
സ്ഫീതമാം കാലവേഗംമൂലമായവ്യക്തത്തിൽ
പ്രസഭംവിലയിച്ചുമരിക്കും സന്ദർഭത്തി-
ലശേഷസംജ്ഞനാമങ്ങൊരുവൻശേഷിക്കുന്ന 25

അവ്യക്തബന്ധോ! നിമേഷാദിവർഷാന്തമായി-
സ്സർവലോകങ്ങളേയും ചേഷ്ടിപ്പിക്കുന്നതാകും
മഹത്താംകാലത്തെയും ഭവാൻെറചേഷ്ടയായി
മഹാന്മാരെല്ലാം കഥിക്കുന്നതുനിമിത്തമായ്
എല്ലാക്കുമീശനായുമഭയപ്രദനായു
മുല്ലസിക്കും ഭവാനെശ്ശരണം പ്രാപിക്കുന്നേൻ 26

മൃത്യുവാംവ്യാളത്തിനെ ബ്ഭയന്നുലോകമെങ്ങും
മർത്ത്യൻപാഞ്ഞുഴന്നിട്ടും രക്ഷകിട്ടാതെയായി
ഖേദിച്ചുയദൃച്ഛികം ത്വത്പദാബ്ജത്തിൽപ്പതി
ച്ചേതുമേ ഭയമെന്യേ സ്വൈരമായ്ശയിക്കുന്നു.
അവനിൽനിന്നും മൃത്യുവപ്പൊഴേതന്നെഭയ-
വിവശനായിട്ടപഗമിച്ചിട്ടുന്നുവല്ലോ 27

അങ്ങിപ്പോൾ ഘോരനാകുംകംസനെപ്പേടിച്ചെഴും
ഞങ്ങളെരക്ഷിച്ചാലും സേവകഭയാപഹാ!
ധ്യാനിപ്പാൻയോഗ്യമായിവൈഷ്ണവമാമീരൂപം
കാണിക്കാതിരിക്കണം സാമാന്യന്മാരെബ്ഭ-
വാൻ 28

മാധവാ! ഭവാനെന്നിൽജാതനായെന്നകാര്യം
ബോധിച്ചീടരുതേതും പാപിഷ്ഠനാമക്കംസൻ
ധീരധീമല്ലാത്തഞാനങ്ങയെയുദ്ദേശിച്ചു
ഭീരുതതേടീടുന്നു കംസനിൽനിന്നുപാരം. 29

ശംഖചക്രങ്ങൾഗദാപത്മങ്ങളിവററിനാൽ
ഭംഗിതേടീടും നാലുപാണികളിയന്നിട്ടും
ഈയലൗകികരൂപം സമസ്തവിശ്വാത്മക-
നായീട്ടമങ്ങുന്നുപസംഹരിച്ചീടേണമേ. 30

കല്പാന്താവസാനത്തിലാരുടെയുള്ളിൽനിന്നു-
മിപ്രപഞ്ചങ്ങളെല്ലാമുൽഭൂതമായീട്ടമോ
അത്തിരുമേനി മമഗർഭഗനെന്നുകേട്ടാൽ
മർത്ത്യലോകത്തിന്നതു ഹാസ്യകാരണമാകും. 31

**ശ്രീഭഗവാൻ പറഞ്ഞു**

പൂർവജന്മത്തിൽസതീ! ഭവതിപ്പൃശ്നിനാമം
കൈവരിച്ചോൾതാൻ സ്വായംഭുവമന്വന്തര-
ത്തിൽ
അന്നനഘനാമിവൻസുതപസ്സെന്നുള്ളപേ-
രാർന്നീട്ടും പ്രജാപതിതാനുമായിരുന്നിതു. 32

നിങ്ങൾപിന്നജാജ്ഞയാൽപ്രജാസൃഷ്ടിക്കായന്ത-
രംഗേന്ദ്രിയങ്ങൾനന്നായടക്കിത്തപംചെയ്താർ. 33

മഴകാററുഷ്ണം വെയിൽമഞ്ഞിവ സഹിച്ചുകൊ-
ണ്ടൊഴിച്ചുമനോമലം ശ്വാസരോധനംമൂലം. 34

ശുഷ്കപത്രവും കാററുമശിച്ചുശാന്തമാ-
മുൾക്കാമ്പോടെന്നെക്കാമപൂർത്തിക്കായാരാധി-
ച്ചാർ. 35

ഈവിധംരണ്ടായിരംദിവ്യാബ്ദം [1] മച്ചിത്തരായ്
തീവ്രമായ്ദുസ്തരമാം തപസ്സാചരിച്ചിതേ. 36

അനഘേ!നിങ്ങൾനിത്യം ഭക്തിശ്രദ്ധയോടെന്നെ
മനസ്സിൽധ്യാനിച്ചാന്നതപസ്സാൽതുഷ്ടനായി
വരദരാജനാം ഞാനീസ്വരൂപത്തിൽവന്നു
വരംവാങ്ങുവിനെന്നായരുളിച്ചെയ്തീടവേ
എന്നോടുസമാനനാമൊരുപുത്രനെയന്നു
തന്നീടവേണമെന്നായഭ്യർത്ഥിച്ചിതുനിങ്ങൾ.
37-38

ഗ്രാമ്യഭോഗങ്ങളററനിഷ്പുത്രരാകും നിങ്ങൾ
മന്മായയാലെമോഹിച്ചിച്ഛിച്ചതില്ലമോക്ഷം. 39

---

1 എന്നിൽ മനസ്സുറപ്പിച്ചവർ

ഗതേ മയി യുവാം ലബ്ധ്വാ വരം മത്സദൃശം സുതം
ഗ്രാമ്യാൻ ഭോഗാനഭുഞ്ജാഥാം യുവാം പ്രാപ്തമനോരഥൌ. 40
അദൃഷ്ട്വാന്യതമം ലോകേ ശീലൌദാര്യ്യഗുണൈഃ സമം
അഹം സുതോ വാമഭവം പൃശ്നിഗർഭ ഇതി ശ്രുതഃ 41
തയ്യോർവ്വാം പുനരേവാഹമദിത്യാമാസ കശ്യപാൽ
ഉപേന്ദ്ര ഇതി വിഖ്യാതോ വാമനത്വാച്ച വാമനഃ 42
തൃതീയേƒസ്മിൻ ഭവേƒഹം വൈ തേനൈവ വപുഷാഥ വാം
ജാതോ ഭൂയസ്തയോരേവ സത്യം മേ വ്യാഹൃതം സതി. 43
ഏതദ്വാം ദർശിതം രൂപം പ്രാഗ്ജന്മസ്മരണായ മേ
നാന്യഥാ മദ്ഭവം ജ്ഞാനം മർത്ത്യലിംഗേന ജായതേ. 44
യുവാം മാം പുത്രഭാവേന ബ്രഹ്മഭാവേന ചാസകൃൽ
ചിന്തയന്തൌ കൃതസ്നേഹൌ യാസ്യേഥേ മദ്ഗതിം പരാം
യദി കംസാൽ ബിഭേഷി ത്വം തർഹി മാം ഗോകുലം നയ
മന്മായാമാനയാശു ത്വം യശോദാഗർഭസംഭവാം. 45

ശ്രീശുക ഉവാച

ഇത്യുക്ത്വാƒƒസീദ്ധരിസ്തൂഷ്ണീം ഭഗവാനാത്മമായയാ
പിത്രോഃ സമ്പശ്യതോഃ സദ്യോ ബഭൂവ പ്രാകൃതഃ ശിശുഃ 46
തതശ്ച ശൌരിർഭഗവൽപ്രചോദിതഃ
സുതം സമാദായ സ സൂതികാഗൃഹാൽ
യദാ ബഹിർഗ്ഗന്തുമിയേഷ തർഹ്യജാ
യാ യോഗമായാജനി നന്ദജായയാ 47
തയാ ഹൃതപ്രത്യയസർവ്വവൃത്തിഷു
ദ്വാഃസ്ഥേഷു പൌരേഷ്വപി ശായിതേഷ്വഥ
ദ്വാരസ്തു സർവ്വാഃ പിഹിതാ ദുരത്യയാ
ബൃഹൽകപാടായസകീലശൃംഖലൈഃ 48
താഃ കൃഷ്ണവാഹേ വസുദേവ ആഗതേ
സ്വയം വ്യശീര്യ്യന്ത യഥാ തമോ രവേഃ
വവർഷ പർജ്ജന്യ ഉപാംശുഗർജ്ജിതഃ
ശേഷോƒന്വഗാദ്വാരി നിവാരയൻ ഫണൈഃ 49
മഘോനി വർഷത്യസകൃദ്യമാനുജാ
ഗംഭീരതോയൌഘജവോർമ്മിഫേനിലാ
ഭയാനകാവർത്തശതാകുലാ നദീ
മാർഗ്ഗം ദദൌ സിന്ധുരിവ ശ്രിയഃ പതേഃ 50
നന്ദവ്രജം ശൌരിരുപേത്യ തത്ര താൻ
ഗോപാൻ പ്രസുപ്താനുപലഭ്യ നിദ്രയാ
സുതം യശോദാശയനേ നിധായ ത-
ത്സുതാമുപാദായ പുനർഗൃഹാനഗാൽ 51
ദേവക്യാഃ ശയനേ ന്യസ്യ വസുദേവോƒഥ ദാരികാം
പ്രതിമുച്യ പദോർല്ലോഹമാസ്തേ പൂർവ്വവദാവൃതഃ 52
യശോദാ നന്ദപത്നീ ച ജാതം പരമബുധ്യത
ന തല്ലിംഗം പരിശ്രാന്താ നിദ്രയാപഗതസ്മൃതിഃ 53

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ കൃഷ്ണജന്മനി തൃതീയോƒധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8358 ദശമസ്കന്ധേ ശ്ലോകാഃ 164

ഞാൻപോയശേഷംനിങ്ങളെന്നനുഗ്രഹത്തിനാൽ
സംപ്രാപ്തമനോരഥരായിമത്സമാനനാം
നന്ദനനോട്ടുംകൂടി ഗ്രാമ്യമാംസുഖങ്ങളെ-
യൊന്നൊഴിയാതെ സേവിച്ചീടിനാർനിരന്തരം 40

അനന്യസാധാരണസൗശീല്യൗദാര്യാദിയാം
ഗുണങ്ങളൊത്തിണങ്ങിപ്പൃശ്നിഗർഭാഭിഖ്യയിൽ
സുപ്രസിദ്ധനാമൊരുപുത്രനായ്നിങ്ങൾക്കന്നാ-
ളുത്ഭവിച്ചീടിനേനന്നാദ്യമായ് ജനനീ! കേൾ 41

അദിതീകശ്യപന്മാരായനിങ്ങളിൽവീണ്ടു-
മുദിച്ചേനുപേന്ദ്രാഖ്യയാൻവാമനനായി 42

മൂന്നാംപ്രാവശ്യമിന്നും നിങ്ങൾക്കാവപുസ്സോടു-
വന്നുനന്ദനനായിപ്പിറന്നേൻ സത്യംസതീ! 43

മുജ്ജന്മസ്മൃതിക്കായി നിങ്ങളെക്കാട്ടീടിനേൻ
പൂജ്യമീമത്സ്വരൂപമീവിധം ജനയിത്രി!
അല്ലെങ്കിൽമർത്ത്യദേഹം ധരിച്ചിരിക്കുംനിങ്ങൾ-
ക്കില്ലാതെയായിപ്പോകും മത്ഭവജ്ഞാനം
തെല്ലും. 44

പുത്രവാത്സല്യംകൊണ്ടും ബ്രഹ്മഭാവനയാലും
നിത്യവുമെന്നെത്തന്നെ ചിന്തിച്ചുവാഴും നിങ്ങൾ
തക്കമില്ലിശ്ശരീരംപതിക്കുംസമയത്തി-
ലുൽക്കൃഷ്ടമായീടുന്ന മല്പദം പ്രാപിച്ചീടും
കംസനിൽപേടിയങ്ങേയ്ക്കുണ്ടെങ്കിലെന്നെയും
കൊ-
ണ്ടാശു ഗോകുലമെത്തി യശോദാന്തികംതന്നിൽ
കിടത്തിയങ്ങുനിന്നെന്മായയെബ്ഭവാനിങ്ങോ-
ട്ടെടുത്തുകൊണ്ടുപോന്നുകൊള്ളുകജാതമോദം. 45

**ശ്രീശുകൻ പറഞ്ഞു**

ഈവിധമരുൾചെയ്തു ഭഗവാൻഹരി മൗനം-
കൈവരിച്ചിതേയവർകണ്ടുകൊണ്ടിരിക്കവേ
പെട്ടെന്നുനിജമായാവൈഭവംനിമിത്തമായ്
സ്പഷ്ടമംഗീകരിച്ചാൻപ്രാകൃതശിശുരൂപം. 46

ഭഗവദാദേശത്തെ മാനിച്ചുവസുദേവൻ
മകനെപ്പേറിക്കൊണ്ടു പുറററവിട്ടനേരം
ജനനവിഹീനയായീടുമാ യോഗമായ
ജനിച്ചാൻനന്ദഗോപപത്നിയാം യശോദയിൽ 47

ദേവകീഗർഭഗേഹദ്വാരപാലന്മാരുടെ
സർവ്വേന്ദ്രിയങ്ങളെയും ഹരിച്ചാൾമായയപ്പോൾ
പൗരവൃന്ദവും ഗാഢനിദ്രയിൽപെട്ടുബോധം-
തീരെയില്ലാതെ മൃതപ്രായരായ്ക്കിടന്നിതേ. 48

വലുതാമിരുമ്പഴി, ചങ്ങലയെന്നിവററാൽ
ബലമായ്ബന്ധിച്ചിരുന്നീടിന വാതിലെല്ലാം
തനയൻതന്നെപ്പേറിശ്ശൂരജൻചെന്നനേരം
തനിയേനീങ്ങീയിനോദയത്തിലിരുട്ടുപോൽ
വർഷിച്ചുമന്ദമന്ദം ഗർജ്ജിച്ചുമേഘാവലി
ശേഷനും പത്തിക്കുടപിടിച്ചുകൂടെച്ചെന്നാൻ. 49

ദേവേന്ദ്രൻതുരുതുരെ മാരിതൂകവേ ഭീക-
രാവർത്തശതത്തൊടും ഫേനഖണ്ഡങ്ങളോടും
ഊക്കോടും കരകവിഞ്ഞൊഴുകും [1] കളിന്ദജ
മാർഗ്ഗമേകിനാൾരാമന്നംബുധിയെന്നപോലെ. 50

യോഗമായയാൽ ഗാഢമുറങ്ങുംഗോപരൊത്ത
ഗോകുലമെത്തിനന്ദപത്നിതൻ സമീപത്തിൽ
സുതനെക്കിടത്തിത്തത്സുതയെയെടുത്തങ്ങു-
സദനംപ്രാപിച്ചിതു ശൂരസേനജൻശീഘ്രം 51

പിന്നെയപ്പെൺകുഞ്ഞിനെദ്ദേവകീശയനത്തിൽ
മന്ദമായ്ശയിപ്പിച്ചു വാതിലുംബന്ധിച്ചുടൻ
ചങ്ങലമുന്നേപ്പോലെ തന്നുടെ പാദങ്ങളി-
ലങ്ങുറപ്പിച്ചുകിടന്നീടിനാൻവസുദേവൻ. 52

പെററുതാനെന്നതെന്യേ കുഞ്ഞാണോപെണ്ണോ-
യെന്നു
മുററിടുംക്ഷീണത്താലും മായാവൈഭവത്താലും
ഓർമ്മകെട്ടതുമൂലം ചെററുമേധരിച്ചതി-
ല്ലമ്മയാം നന്ദപത്നിയശോദാദേവിയപ്പോൾ. 53

---

1 കാളിന്ദീനദി

# ചതുർത്ഥോ/ധ്യായ:

**ശ്രീശുക ഉവാച**

ബഹിരന്തഃ പുരദ്വാരഃ സർവ്വാഃ പൂർവ്വവദാവൃതാഃ
തതോ ബാലധ്വനിം ശ്രുത്വാ ഗൃഹപാലാഃ സമുത്ഥിതാഃ 1

തേ തു തൂർണ്ണമുപവ്രജ്യ ദേവക്യാ ഗർഭജന്മ തൽ
ആചഖ്യുർഭോജരാജായ യദുദ്വിഗ്നഃ പ്രതീക്ഷതേ. 2

സ തല്പാൽ തൂർണ്ണമുത്ഥായ കാലോ/യമിതി വിഹ്വലഃ
സൂതീഗൃഹമഗാൽ തൂർണ്ണം പ്രസ്ഖലൻ മുക്തമൂർദ്ധജഃ 3

തമാഹ ഭ്രാതരം ദേവീ കൃപണാ കരുണം സതീ
സ്നുഷേയം തവ കല്യാണ സ്ത്രീയം മാ ഹന്തുമർഹസി. 4

ബഹവോ ഹിംസിതാ ഭ്രാതഃ ശിശവഃ പാവകോപമാഃ
ത്വയാ ദൈവനിസൃഷ്ടേന പുത്രികൈകാ പ്രദീയതാം. 5

നന്വഹം തേ ഹ്യവരജാ ദീനാ ഹതസുതാ പ്രഭോ
ദാതുമർഹസി മന്ദായാ അംഗേമാം ചരമാം പ്രജാം. 6

**ശ്രീശുക ഉവാച**

ഉപഗുഹ്യാത്മജാമേവം രുദത്യാ ദീനദീനവൽ
യാചിതസ്താം വിനിർഭർത്സ്യ ഹസ്താദാചിച്ഛിദേ ഖലഃ 7

താം ഗൃഹീത്വാ ചരണയോർജ്ജാതമാത്രാം സ്വസുഃ സുതാം
അപോഥയച്ഛിലാപൃഷ്ഠേ സ്വാർത്ഥോന്മൂലിതസൌഹൃദഃ 8

സാ തദ്ധസ്താൽ സമുൽപത്യ സദ്യോ ദേവ്യംബരം ഗതാ
അദൃശ്യതാനുജാ വിഷ്ണോഃ സായുധാഷ്ടമഹാഭുജാ. 9

ദിവ്യസ്രഗംബരാലേപരത്നാഭരണഭൂഷിതാ
ധനുഃശൂലേഷു ചർമ്മാസിശംഖചക്രഗദാധരാ. 10

സിദ്ധചാരണഗന്ധർവ്വൈരപ്സരഃകിന്നരോരഗൈഃ
ഉപാഹൃതോരുബലിഭിഃ സ്തൂയമാനേദമബ്രവീൽ. 11

കിം മയാ ഹതയാ മന്ദ ജാതഃ ഖലു തവാന്തകൃൽ
യത്ര ക്വ വാ പൂർവ്വശത്രുർമ്മാ ഹിംസീഃ കൃപണാൻ വൃഥാ. 12

ഇതി പ്രഭാഷ്യ തം ദേവീ മായാ ഭഗവതീ ഭുവി
ബഹുനാമനികേതേഷു ബഹുനാമാ ബഭൂവ ഹ. 13

തയാഭിഹിതമാകർണ്ണ്യ കംസഃ പരമവിസ്മിതഃ
ദേവകീം വസുദേവം ച വിമുച്യ പ്രശ്രിതോ/ബ്രവീൽ. 14

അഹോ ഭഗിന്യഹോ ഭാമ മയാ വാം ബത പാപ്മനാ
പുരുഷാദ ഇവാപത്യം ബഹവോ ഹിംസിതാഃ സുതാഃ 15

സ ത്വഹം ത്യക്തകാരുണ്യസ്ത്യക്തജ്ഞാതിസുഹൃൽ ഖലഃ
കാംല്ലോകാൻ വൈ ഗമിഷ്യാമി ബ്രഹ്മഹേവ മൃതഃ ശ്വസൻ. 16

# അദ്ധ്യായം 4

**ശുകൻ പറഞ്ഞു**

ഉള്ളിലും പുറമേയുമിയലും വാതിലെല്ലാം
നല്ലപോൽദൃഢമുന്നേപ്പോലെ ബന്ധിച്ചശേഷം
ബാലരോദനംകേട്ട കാവൽക്കാരെല്ലാവരും
ചാലവേസസംഭ്രമമുണർന്നങ്ങെഴുന്നേററാർ. 1

പെട്ടെന്നുഭോജരാജസന്നിധിതന്നിൽചെന്ന-
ദ്ദുഷ്ടനേതൊന്നുകാത്തു ഭീതനായ്‌വാഴുന്നുവോ
ദേവകീദേവിതന്റെയാഗർഭജന്മവാർത്ത
കാവൽക്കാർവിനയത്തോടവനെയറിയിച്ചാർ. 2

തല്പത്തിൽനിന്നു കംസൻ വേഗത്തിലെഴുന്നേററി
ട്ടുൾപ്പൂവിലിവൻകാലനെന്നുന്നിവൈവശ്യത്താൽ
ഇടറിവീണുമുടിയഴിഞ്ഞു ചിന്നിപ്പാറി-
യുടനേചെന്നേറിനാൻ സൂതികാലയംതന്നിൽ. 3

കദനാർത്തയാംസതി ദേവകീദേവിയപ്പോൾ
മൃദുദീനസ്വരത്തിൽ ഭ്രാതാവോടോതീടിനാൾ
കല്യാണശീലാ!ഭവതശ്‌നുഷയായീടേണ്ടവ
ളല്ലയോയിവൾ, നന്നോ ഭവാനുനാരീവധം? 4

അല്ലയോസഹോദരാ!പാവകസമാനരാ-
യുല്ലസിച്ചിരുന്നതാമെത്രയോ മൽബാലരെ
ദൈവചോദിതനായിക്കൊന്നിതു ഭവാൻമുന്നം
കേവലമീബാലയെയെങ്കിലും തരേണമേ. 5

ഹേപ്രഭോ! ഹതസുതയായതിദീനയാകു-
മിബ്ഭാഗ്യഹീന ഭവാൻതന്നനുജത്തിയല്ലോ
അന്ത്യമായുണ്ടായൊരിപ്പെൺകുഞ്ഞിനെയെ-
ങ്കിലു-
മന്തകന്നേകാതൊഴിച്ചെനിക്കു നല്ലേണമേ. 6

**ശ്രീശുകൻ പറഞ്ഞു**

പുത്രിയെക്കെട്ടിപ്പിടിച്ചീവിധംകേണീടുമ-
സ്സാദ്ധ്വിയെബ്ഭർത്സിച്ചിട്ടക്കന്യയെക്കയ്യി-
ലാക്കി 7

ഉടനേസ്വരക്ഷയോർത്തഖലൻകാലിൽത്തൂക്കി
പിടിച്ചു പാറപ്പുറത്തടിച്ചാൻ നിസ്സ്നേഹനായ്. 8

ഞൊടിക്കാവിഷ്ണുസ്വസാവവന്റെകയ്യിൽനിന്നു-
മെട്ടുത്തു ചാടിനിന്നാളാകാശമദ്ധ്യത്തിങ്കൽ. 9

ദിവ്യപുഷ്പങ്ങൾ കോർത്തമാലയും പൂഞ്ചേലയും
നവ്യലേപനങ്ങളും രത്നഭൂഷണങ്ങളും
ധരിച്ചു ശംഖ ചക്രഗദാശൂലാസിചാപ
ശരചർമ്മാദ്യമെട്ട മഹാബാഹുക്കൾപൂണ്ടും
കിന്നരസിദ്ധചാരണാപ്സരോ ഗന്ധർവാദി-
സന്ദോഹംചൂഴ്ന്നുചെയ്യും സ്തുതിപൂജകളേററും
മിന്നുമമ്മായാദേവി ദുഷ്ടനാം ഭോജരാജൻ-
തന്നോടായിപ്രകാരം വിളിച്ചുപറഞ്ഞിതു. 10–11

എന്തൊരുഫലമെന്നെനീകൊന്നാൽമൂഢാ!—
നിന്റെ-
യന്തകൻപൂർവ്വവൈരി ജനിച്ചാനൊരുദിക്കിൽ
വൃഥാനീ ദീനന്മാരെ ഹിംസിച്ചീടരുതധഃ-
പതിക്കുംഹിംസാകൃത്യമാചരിച്ചീടുന്നവൻ. 12

ഈവിധമവനോടു കഥിച്ചു ഭഗവതി
ദേവമായാദേവിയുമവിടെ മറഞ്ഞിതേ.
ഉലകിൽപലേടത്തും പ്രതിഷ്ഠിച്ചീദേവിയെ
പാലനാമങ്ങൾകൊണ്ടു ജനങ്ങൾ പൂജിക്കുന്നു. 13

ദേവിതൻവാക്യംകേട്ടു വിസ്മയപ്പെട്ടുകംസൻ
ദേവകീദേവിയേയുമാവസുദേവനേയും
ചങ്ങലയഴിച്ചുവിട്ടവരോടായിപ്പിന്നെ-
യിങ്ങനെചൊല്ലീടിനാൻ വിനയസമന്വിതം 14

കഷ്ടമാഹന്തകഷ്ടമല്ലയോ സഹോദരീ!
ശിഷ്ടാഗ്രഗണ്യാ! മമ സോദരീപ്രാണേശ്വരാ!
ഇന്നീചൻനിങ്ങൾക്കേഴമെത്രയോ കുഞ്ഞുങ്ങളെ-
ക്കൊന്നുപോയപത്യത്തെയശിക്കും നരാശൻ
പോൽ. 15

കാരുണ്യമററുബന്ധുജനത്തെ ത്യജിച്ചോരു
ക്രൂരനുംദുഷ്ടാഗ്ര്യനുമായ ഞാനിനിമേലിൽ
ബ്രഹ്മഹന്താവിനൊത്തു ജീവിച്ചീടിലുംമൃത-
സമ്മിതംവീഴ്വതേതു നരകക്കുണ്ടിലാമോ? 16

ദൈവമപ്യനൃതം വക്തി ന മർത്ത്യാ ഏവ കേവലം
യദ്വിശ്രംഭാദഹം പാപഃ സ്വസുന്നിഹതവാഞ്ഛിശൂൻ; 17

മാ ശോചതം മഹാഭാഗാവാത്മജാൻ സ്വകൃതംഭുജഃ
ജന്തവോ ന സദൈകത്ര ദൈവാധീനാസ്തദാസതേ. 18

ഭുവി ഭൗമാനി ഭൂതാനി യഥാ യാന്ത്യപയാന്തി ച
നായമാത്മാ തഥൈതേഷു വിപര്യേതി യഥൈവ ഭൂഃ 19

യഥാ നൈവംവിദോ ഭേദോ യത ആത്മവിപര്യയഃ
ദേഹയോഗവിയോഗൗ ച സംസൃതിർന്ന നിവർത്തതേ. 20

തസ്മാദ്ഭദ്രേ സ്വതനയാൻ മയാ വ്യാപാദിതാനപി
മാനുശോച യതഃ സർവ്വഃ സ്വകൃതം വിന്ദതേഽവശഃ 21

യാവദ്ധതോഽസ്മി ഹന്താസ്മീത്യാത്മാനം മന്യതേഽസ്വദൃക്
താവത്തദഭിമാന്യജ്ഞോ ബാധ്യബാധകതാമിയാൽ. 22

ക്ഷമധ്വം മമ ദൗരാത്മ്യം സാധവോ ദീനവത്സലാഃ
ഇത്യുക്ത്വാശ്രുമുഖഃ പാദൗ ശ്യാലഃ സ്വസ്രോരഥാഗ്രഹീൽ. 23

മോചയാമാസ നിഗഡാദ്വിശ്രബ്ധഃ കന്യകാഗിരാ
ദേവകീം വസുദേവം ച ദർശയന്നാത്മസൗഹൃദം. 24

ഭ്രാതുഃ സമനുതപ്തസ്യ ക്ഷാന്ത്വാ രോഷം ച ദേവകീ
വ്യസൃജദ്വസുദേവശ്ച പ്രഹസ്യ തമുവാച ഹ. 25

ഏവമേതന്മഹാഭാഗ യഥാ വദസി ദേഹിനാം
അജ്ഞാനപ്രഭവാഹംധീഃ സ്വപരേതിഭിദാ യതഃ 26

ശോകഹർഷഭയദ്വേഷലോഭമോഹമദാന്വിതാഃ
മിഥോ ഘ്നന്തം ന പശ്യന്തി ഭാവൈർഭാവം പൃഥഗ്ദൃശഃ 27

ശ്രീശുക ഉവാച

കംസ ഏവം പ്രസന്നാഭ്യാം വിശുദ്ധം പ്രതിഭാഷിതഃ
ദേവകീവസുദേവാഭ്യാമനുജ്ഞാതോഽവിശദ്ഗൃഹം. 28

തസ്യാം രാത്ര്യാം വ്യതീതായാം കംസ ആഹൂയ മന്ത്രിണഃ
തേഭ്യ ആചഷ്ട തത്സർവ്വം യദുക്തം യോഗനിദ്രയാ. 29

ആകർണ്ണ്യ ഭർത്തുർഗ്ഗദിതം തമൂചുർദ്ദേവശത്രവഃ
ദേവാൻ പ്രതി കൃതാമർഷാ ദൈതേയാ നാതികോവിദാഃ 30

ഏവം ചേത്തർഹി ഭോജേന്ദ്ര പുരഗ്രാമവ്രജാദിഷു
അനിർദ്ദശാന്നിർദ്ദശാംശ്ച ഹനിഷ്യാമോഽദ്യ വൈ ശിശൂൻ. 31

കിമുദ്യമൈഃ കരിഷ്യന്തി ദേവാഃ സമരഭീരവഃ
നിത്യമുദ്വിഗ്നമനസോ ജ്യാഘോഷൈർദ്ധനുഷസ്തവ. 32

അസ്യതസ്തേ ശരവ്രാതൈർഹന്യമാനാഃ സമന്തതഃ
ജിജീവിഷവ ഉൽസൃജ്യ പലായനപരാ യയുഃ 33

കേചിൽ പ്രാഞ്ജലയോ ദീനാ ന്യസ്തശസ്ത്രാ ദിവൗകസഃ
മുക്തകച്ഛശിഖാഃ കേചിദ്ഭീതാഃ സ്മ ഇതി വാദിനഃ 34

ന ത്വം വിസ്മൃതശസ്ത്രാസ്ത്രാൻ വിരഥാൻ ഭയസംവൃതാൻ
ഹംസ്യന്യാസക്തവിമുഖാൻ ഭഗ്നചാപാനയുധ്യതഃ 35

ദൈവവുംപൊളിചൊൽവൂ മനുഷ്യർമാത്രമല്ല
കേവലമശരീരിവാക്യത്തെ വിശ്വസിച്ചു
പാപിഷ്ഠനിവൻസ്വന്തം സോദരീശിശുക്കളെ
കോപാന്ധനായിക്കൊലചെയ്യുവാനിടയായി 17

വിവേകികളേ! നിങ്ങൾ ദുഃഖിച്ചിടായ്കിനനു-
ഭവിച്ചുകർമ്മഫലം ശിശുക്കളെന്നേയുള്ളു.
നാശമറെറങ്ങും ജീവിജാലങ്ങളിരിപ്പതി
ല്ലീശാധീനത്തിലത്രേ പ്രപഞ്ചംസമസ്തവും 18

ഭൂതങ്ങളുണ്ടാകുന്നു നശിച്ചീടുന്നുപിന്നെ-
യേതുമില്ലാത്മാവിനു മാററങ്ങളൊന്നുംതന്നെ
മണ്ണിൽനിന്നുണ്ടാകുന്ന കുടങ്ങളുഴിയുന്നു
മണ്ണിലില്ലല്ലോ ഭാവഭേദങ്ങളതിനോക്കിൽ. 19

ഇത്തത്ത്വം നേരേ ധരിച്ചീടാത്തമനുഷ്യനെ
വിട്ടുമാറീടുന്നില്ല ദേഹാത്മബുദ്ധിഭ്രമം
ആകയാൽ ജന്മമൃതി രൂപമായീടും ഭവ-
സാഗരംതന്നിലവൻ കിടന്നു നീന്തീടുന്നു. 20

ഞാൻകൊലചെയ്തനിന്റെ തനുജന്മാരെയെന്നു
ശങ്കിച്ചുവെറുതേനീ ദുഃഖിച്ചീടരുതേതും
എല്ലാജീവിയും തത്തൽകർമ്മങ്ങൾഭുജിക്കയാ-
ണില്ല സംശയമസ്വതന്ത്രരായ്സഹോദരീ! 21

കൊന്നവനെന്നും കൊല്ലപ്പെട്ടവനെന്നുമുള്ള
തോന്നലെന്നോളം നിലനിന്നീടുമന്നാൾവരെ
ആത്മജ്ഞനല്ലായവൻ ദൈഹികവ്യാപാരങ്ങ-
ളാത്മാവിനുള്ളതെന്നു ഭാവിച്ചുമേവീടുന്നു. 22

ഹീനനാമെൻ ദുഷ്ടത കനിഞ്ഞുപൊറുക്കുവിൻ
ദീനവത്സലരല്ലോ സത്തുക്കളെല്ലാവരും
എന്നോതിത്തുരുതുരെക്കണ്ണുനീർവാർത്തുകൊണ്ടു
ചെന്നവരുടെ കാലുപിടിച്ചീടിനാൻ കംസൻ 23

കന്യകാവാക്യങ്ങളെ വിശ്വസിച്ചാത്മസ്നേഹ-
മന്യൂനംകാട്ടിരണ്ടുപേരെയും മോചിപ്പിച്ചാൻ. 24

ഭ്രാതാവിൻപശ്ചാത്താപം പാർത്തുതദ്രൗഷ്ട്യ-
മെല്ലാം
ചേതസ്സിൽസഹിച്ചമർഷത്തെയും സന്ത്യജിച്ചു.
ദേവകീതാനും വസുദേവനും ചിരിച്ചുകൊ
ണ്ടീവിധം സ്പഷ്ടമായിട്ടവനോടോതിമന്ദം 25

ഹേമഹാഭാഗ! ഭവാൻചൊന്നതു സത്യംതന്നെ-
യീമന്നിലഹംഭാവമജ്ഞതാജന്യമാക്കും

അതിനാലത്രേ നിന്റെയെന്റെയെന്നുള്ള ഭേദം
മതിയിൽപതിയുന്നു ദേഹികൾക്കെല്ലാമൊപ്പം 26

ഹർഷശോകങ്ങൾ ലോഭമോഹങ്ങൾ ഭയംമദം
ദ്വേഷമെന്നിവ കലർന്നീടിന [1]ഭേദധീകൾ
ഭാവങ്ങൾകൊണ്ടന്യോന്യം ഹനിപ്പൂ സത്യാത്മക-
ദേവനെയാരുംതന്നെ കാണുന്നതില്ലനൂനം. 27

**ശ്രീശുകൻ പറഞ്ഞു**

ദമ്പതിമാരാമവർ സുപ്രസന്നരായേവ-
മിമ്പമായ്ചൊല്ലും ശുദ്ധവാക്യങ്ങൾകേട്ടശേഷം
തൻഗൃഹംപൂകീടിനാനനുവാദത്തോടുട-
നൻപോടുഭോജമഹീപാലനായിടും കംസൻ. 28

പിറേറന്നുമന്ത്രിമാരെ വരുത്തിയവരോടായ്
മുററുമായോഗമായാഗീരുകളോതീടിനാൻ. 29

ആദിതേയർഷ്യാലുക്കളനതിസമർത്ഥാ-
ദൈത്യേതയർ തത്സ്വാമിതൻവാക്കുകൾകേട്ടു
ചൊന്നാർ. 30

അങ്ങിനെയെന്നാകിലോ ഭോജഭൂപതേ! ഞങ്ങൾ
മങ്ങാതെചെന്നു പുരവ്രജഗ്രാമങ്ങൾതോറും
പത്തുനാൾതികഞ്ഞതുമല്ലാതുള്ളതുമായ
കുട്ടികൾതമ്മെപ്പാടേ നഷ്ടമാക്കീടാമിപ്പോൾ 31

യുദ്ധഭീരുക്കൾസുരർ യത്നിച്ചാലെന്തേഫലം?
നിത്യവുമവരങ്ങേ ഞാണൊലിയിൽഭയന്നോർ 32

ജീവേച്ഛുക്കളായ് ത്താവകാസ്ത്രങ്ങൾചുററു-
മേററു
സർവ്വവുംത്യജിച്ചോടിയൊളിച്ചോരത്രേയവർ 33

ദീനരായ്ച്ചിലർ ശസ്ത്രംകളഞ്ഞുകൂപ്പിയന്യർ
താനേഭീതരെന്നേററു,രഴിഞ്ഞകേശത്തൊടും 34

തേരററുംവില്ലൊടിഞ്ഞുമായുധം വിസ്മരിച്ചും
ഭീരുക്കളായിച്ചേർന്നൊരെററമ്മാ പാഞ്ഞാർചിലർ
യുദ്ധത്തിൽപെടാത്തോരെയാരെയുംതന്നെഭവാൻ
മൃത്യുവിന്നിരയാക്കുമാറില്ല വീരമൗലേ! 35

---

1 സമബുദ്ധിയില്ലാത്തവൻ

കിം ക്ഷേമശൂരൈർവ്വിബുധൈരസംയുഗവികത്ഥനൈഃ
രഹോജുഷാ കിം ഹരിണാ ശംഭുനാ വാ വനൌകസാ
കിമിന്ദ്രേണാല്പവീര്യേണ ബ്രഹ്മണാ വാ തപസ്യതാ. 36

തഥാപി ദേവാഃ സാപത്ന്യാന്നോപേക്ഷ്യാ ഇതി മന്മഹേ
തതസ്തന്മൂലഖനനേ നിയുങ്ക്ഷ്വാസ്മാനനുവ്രതാൻ. 37

യഥാഽഽമയോഽംഗേ സമുപേക്ഷിതോ നൃഭിഃ
ന്ന ശക്യതേ രൂഢപദശ്ചികിത്സിതും
യഥേന്ദ്രിയഗ്രാമ ഉപേക്ഷിതസ്തഥാ
രിപുർമ്മഹാൻ ബദ്ധബലോ ന ചാല്യതേ. 38

മൂലം ഹി വിഷ്ണുർദ്ദേവാനാം യത്ര ധർമ്മഃ സനാതനഃ
തസ്യ ച ബ്രഹ്മഗോവിപ്രാസ്തപോയജ്ഞാഃ സദക്ഷിണാഃ 39

തസ്മാൽ സർവ്വാത്മനാ രാജൻ ബ്രാഹ്മണാൻ ബ്രഹ്മവാദിനഃ
തപസ്വിനോ യജ്ഞശീലാൻ ഗാശ്ച ഹന്മോ ഹവിർദ്ദുഘാഃ 40

വിപ്രാ ഗാവശ്ച വേദാശ്ച തപഃ സത്യം ദമഃ ശമഃ
ശ്രദ്ധാ ദയാ തിതിക്ഷാ ച ക്രതവശ്ച ഹരേസ്തനൂഃ 41

സ ഹി സർവ്വസുരാധ്യക്ഷോ ഹ്യസുരദ്വിഡ് ഗുഹാശയഃ
തന്മൂലാ ദേവതാഃ സർവ്വാഃ സേശ്വരാഃ സചതുർമ്മുഖാഃ
അയം വൈ തദ്വധോപായോ യദൃഷീണാം വിഹിംസനം. 42

**ശ്രീശുക ഉവാച**

ഏവം ദുർമ്മന്ത്രിഭിഃ കംസഃ സഹ സമ്മന്ത്ര്യ ദുർമ്മതിഃ
ബ്രഹ്മഹിംസാം ഹിതം മേനേ കാലപാശാവൃതോഽസുരഃ 43

സന്ദിശ്യ സാധുലോകസ്യ കദനേ കദനപ്രിയാൻ
കാമരൂപധരാൻ ദിക്ഷു ദാനവാൻ ഗൃഹമാവിശൽ. 44

തേ വൈ രജഃപ്രകൃതയസ്തമസാ മൂഢചേതസഃ
സതാം വിദ്വേഷമാചേരുരാരാദാഗതമൃത്യവഃ 45

ആയുഃ ശ്രിയം യശോ ധർമ്മം ലോകാനാശിഷ ഏവ ച
ഹന്തി ശ്രേയാംസി സർവ്വാണി പുംസോ മഹദതിക്രമഃ 46

**ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ**
**പൂർവ്വാർദ്ധേ ചതുർത്ഥോഽധ്യായഃ**

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8404** **ദശമസ്കന്ധേ ശ്ലോകാഃ 210**

---

## പഞ്ചമോഽധ്യായഃ

**ശ്രീശുക ഉവാച**

നന്ദസ്ത്വാത്മജ ഉൽപന്നേ ജാതാഹ്ലാദോ മഹാമനാഃ
ആഹൂയ വിപ്രാൻ വേദജ്ഞാൻ സ്നാതഃ ശുചിരലംകൃതഃ 1

വാചയിത്വാ സ്വസ്ത്യയനം ജാതകർമ്മാത്മജസ്യ വൈ
കാരയാമാസ വിധിവൽ പിതൃദേവാർച്ചനം തഥാ. 2

ധേനൂനാം നിയുതേ പ്രാദാദ്വിപ്രേഭ്യഃ സമലംകൃതേ
തിലാദ്രീൻ സപ്ത രത്നൌഘശാതകൌംഭാംബരാവൃതാൻ. 3

നാരിമാർമുമ്പിൽ നിജശൂരതകാട്ടിപ്രൗഢ-
ഗീരുകൾ സമാധാനകാലത്തു ജല്പിച്ചിട്ടും
ത്രിദശന്മാരാലെന്തുകഴിയു,മേകാന്തത്തിൽ
സ്ഥിതിചെയ്തിട്ടും ഹരിയാലുമെന്തുള്ളൂഫലം?
ഗിരിയിൽവസിച്ചീട്ടും ഹരനാലെന്തുകാര്യം?
തരിമ്പും വീര്യമറേറാരിന്ദ്രനെക്കൊണ്ടുമെന്തേ?
എപ്പൊഴും തപസ്സുചെയ്തിരിക്കും ധാതാവാലു-
മല്പവുംപ്രയോജനമില്ലെന്നതീർച്ചതന്നെ. 36

എന്നിരിക്കിലുമസ്മച്ഛത്രുക്കളായീട്ടമാ-
വിണ്ണവർ നിസ്സാരരെന്നോർത്തിരിക്കാവതല്ല
അങ്ങുന്നൊരനുവാദംതന്നാലും ഭൃത്യന്മാരാം
ഞങ്ങൾക്കു തൻമൂലവിച്ഛേദനം ചെയ്തീടുവാൻ 37

രോഗമംഗലത്തിലാന്നാലുപേക്ഷ കാണിക്കുകിൽ
വേഗത്തിലതുപടന്നു ചികിത്സ്യമായ്ത്തീരും
ഇന്ദ്രിയസമൂഹവുമുപേക്ഷനിമിത്തം നി-
യന്ത്രിപ്പാനരുതാത്തവിധമായ്ത്തീർന്നീടുന്നു
ശത്രുവിനേയുമമ്മട്ടാദ്യമേ ഹനിക്കായ്കി-
ലത്യരമഭിവൃദ്ധികൈക്കൊണ്ടിട്ടധൃഷ്യനാം 38

ദേവവൃന്ദത്തിൻമൂലമാവിഷ്ണുവത്രേ പാക്കിൽ
കേവലം സനാതനമായിട്ടും ധർമ്മത്തിനും
ഗോവിപ്രർ തപസ്സുസദക്ഷിണാദ്ധ്വരംവേദ-
മീവകയെല്ലാററിനുമാശ്രയമവനല്ലോ. 39

അതിനാൽസ്വാമിൻ! സർവപ്രകാരത്തിലും
ഞങ്ങൾ
ശ്രുതിയഭ്യസിപ്പിക്കും ബ്രാഹ്മണവർഗ്ഗത്തെയും
യാഗശീലന്മാരെയും പാൽഹവിസ്സിനുനല്കും
ഗോഗണത്തെയുംകൊല്ലാംതാപസവൃന്ദ
ത്തെയും 40

ബ്രാഹ്മണർ പശുക്കളും വേദങ്ങൾ ശമംദമം
ധർമ്മാനുഷ്ഠാനം സത്യഭാഷണം വിശ്വാസവും
കാരുണ്യം തിതിക്ഷയുമദ്ധ്വരങ്ങളുമെല്ലാം
നാരായണനെൻറദേഹംതന്നെയാം തക്കമില്ല. 41

ഈശാനബ്രഹ്മാദ്യരാമഖിലദേവന്മാർക്കു-
മീശനുമസുരവിദ്വേഷിയും ഹരിയത്രേ
അക്കൂട്ടർക്കെല്ലാം തായിവേരായിനിൽക്കുന്നതും
ഹൃദ്ഗുഹാവാസിയാകുമവൻതാൻ തക്കമില്ല.
അവനെയൊരുത്തനെ വധിച്ചാൽ സർവദേവ-
നിവഹസംഹാരമായ്ബ്ഭവിക്കും ഭോജേശ്വരാ!
തത്തനുവാകുംവേദം വെളിപ്പെട്ടത്തും മുനി-
സത്തമന്മാരെക്കൊന്നാലവനെക്കൊന്നതായി. 42

ശ്രീശുകൻ പറഞ്ഞു

ദുർമ്മതിയായികാലപാശബദ്ധനാം കംസൻ
ദുർമ്മന്ത്രിമാരുമായിമ്മട്ടു മന്ത്രണംചെയ്തു
ബ്രാഹ്മണഹിംസതന്നെയേററവും ഹിതമായി
തന്മനതാരിൽ തോന്നിത്തുടരാൻ നിശ്ചയി-
ച്ചാൻ. 43

സാധുമർദ്ദനത്തിങ്കൽ തുഷ്ടരായിഷ്ടംപോല-
ങ്ങേതുരൂപവും ധരിച്ചിട്ടുന്നദൈതേയരെ
നാലുദിക്കിലും സാധുദ്രോഹത്തിനാജ്ഞാപിച്ചു
ചാലവേവിട്ടുകംസൻ സ്വാലയം പൂകീടിനാൻ 44

സിദ്ധമാം രജോഗുണമിണങ്ങിത്തമോഗുണ
വൃദ്ധിയാൽ മൂഢന്മാരാ [1] യാസന്നമൃത്യുക്കളാം
അക്കൂട്ടരാവുംവിധം സാധുക്കൾക്കസഹ്യമാം
ദുഃഖമേകീടുമാറു തുടന്നാരുപദ്രവം. 45

മഹത്തുക്കളെയതിക്രമിച്ചീടുന്നവൻെറ
മഹദൈശ്വര്യം കീർത്തിയായുസ്സാശിസ്സുപുണ്യം
സ്വർഗ്ഗാദിലോകങ്ങളും ശ്രേയസ്സും സമസ്തവും
ചിക്കെന്നുനശിക്കുന്നു സന്ദേഹമേതുമില്ല. 46

---

# അദ്ധ്യായം 5

ശ്രീശുകൻ പറഞ്ഞു

പുത്രനുത്ഭവിച്ചപ്പോൾ മഹാമനസ്സൻ നന്ദ-
നത്യാഹ്ലാദത്തോടുടൻ ദൈവജ്ഞവിപ്രന്മാരെ
വിളിച്ചുവരുത്തി സൽക്കരിച്ചിരുത്തിപ്പോയി-
ക്കുളിച്ചു ശുദ്ധവസ്ത്രഭൂഷകൾ ധരിച്ചിതേ. 1

[2] സ്വസ്ത്യയനത്തോടൊത്തുപുത്രസംസ്കാരം പിതൃ-
ശ്രാദ്ധവും ദേവാർച്ചയും വിധിപോൽ നടത്തി-
ച്ചാൻ. 2

വിപ്രർക്കായലങ്കരിച്ചീടിന രണ്ടുലക്ഷം
നല്പശുവൃന്ദത്തെയും രത്നസഞ്ചയത്താലും
പൊൻനീരിൽമുക്കിയുള്ള പട്ടാലുംമൂടിയോരേ-
ഴുന്നതതിലശൈലങ്ങളെയും ദാനംചെയ്താൻ. 3

---

1 മരണമടുത്തവർ 2 ശുഭപ്രാർത്ഥന

കാലേന സ്നാനശൌചാഭ്യാം സംസ്കാരൈസ്തപസേജ്യയാ
ശുദ്ധ്യന്തി ദാനൈഃ സന്തുഷ്ട്യാ ദ്രവ്യാണ്യാത്മാഽഽത്മവിദ്യയാ. 4

സൌമംഗല്യഗിരോ വിപ്രാഃ സൂതമാഗധബന്ദിനഃ
ഗായകാശ്ച ജഗുർന്നേദുർഭേര്യോ ദുന്ദുഭയോ മുഹുഃ 5

വ്രജഃ സമ്മൃഷ്ടസംസിക്തദ്വാരാജിരഗൃഹാന്തരഃ
ചിത്രധ്വജപതാകാസ്രക്ചേലപല്ലവതോരണൈഃ 6

ഗാവോ വൃഷാ വത്സതരാ ഹരിദ്രാതൈലരൂഷിതാഃ
വിചിത്രധാതുബർഹസ്രഗ്വസ്ത്രകാഞ്ചനമാലിനഃ 7

മഹാർഹവസ്ത്രാഭരണകഞ്ചുകോഷ്ണീഷഭൂഷിതാഃ
ഗോപാഃ സമായയൂ രാജൻ നാനോപായനപാണയഃ 8

ഗോപ്യശ്ചാകർണ്ണ്യ മുദിതാ യശോദായാഃ സുതോത്ഭവം
ആത്മാനം ഭൂഷയാഞ്ചക്രുർവ്വസ്ത്രാകല്പാഞ്ജനാദിഭിഃ 9

നവകുങ്കുമകിഞ്ജല്കമുഖപങ്കജഭൂതയഃ
ബലിഭിസ്ത്വരിതം ജഗ്മുഃ പൃഥുശ്രോണ്യശ്ചലത്കുചാഃ 10

ഗോപ്യഃ സുമൃഷ്ടമണികുണ്ഡലനിഷ്കകണ്ഠ്യ-
ശ്ചിത്രാംബരാഃ പഥി ശിഖാച്യുതമാല്യവർഷാഃ
നന്ദാലയം സവലയാ വ്രജതീർവ്വിരേജു-
ർവ്യാലോലകുണ്ഡലപയോധരഹാരശോഭാഃ 11

താ ആശിഷഃ പ്രയുഞ്ജാനാശ്ചിരം പാഹീതി ബാലകേ
ഹരിദ്രാചൂർണ്ണതൈലാദ്ഭിഃ സിഞ്ചന്ത്യോ ജനമുജ്ജഗുഃ 12

അവാദ്യന്ത വിചിത്രാണി വാദിത്രാണി മഹോത്സവേ
കൃഷ്ണേ വിശ്വേശ്വരേഽനന്തേ നന്ദസ്യ വ്രജമാഗതേ. 13

ഗോപാഃ പരസ്പരം ഹൃഷ്ടാ ദധിക്ഷീരഘൃതാംബുഭിഃ
ആസിഞ്ചന്തോ വിലിംപന്തോ നവനീതൈശ്ച ചിക്ഷിപുഃ 14

നന്ദോ മഹാമനാസ്തേഭ്യോ വാസോഽലങ്കാരഗോധനം
സൂതമാഗധബന്ദിഭ്യോ യേഽന്യേ വിദ്യോപജീവിനഃ 15

തൈസ്തൈഃ കാമൈരദീനാത്മാ യഥോചിതമപൂജയത്
വിഷ്ണോരാരാധനാർത്ഥായ സ്വപുത്രസ്യോദയായ ച. 16

രോഹിണീ ച മഹാഭാഗാ നന്ദഗോപാഭിനന്ദിതാ
വ്യചരദ്ദിവ്യവാസഃസ്രക്കണ്ഠാഭരണഭൂഷിതാ. 17

തത ആരഭ്യ നന്ദസ്യ വ്രജഃ സർവ്വസമൃദ്ധിമാൻ
ഹരേർന്നിവാസാത്മഗുണൈ രമാക്രീഡമഭൂന്നൃപ. 18

ഗോപാൻ ഗോകുലരക്ഷായാം നിരൂപ്യ മഥുരാം ഗതഃ
നന്ദഃ കംസസ്യ വാർഷികം കരം ദാതും കുരൂദ്വഹ. 19

വസുദേവ ഉപശ്രുത്യ ഭ്രാതരം നന്ദമാഗതം
ജ്ഞാത്വാ ദത്തകരം രാജ്ഞേ യയൌ തദവമോചനം. 20

സ്നാനശൗചങ്ങൾകൊണ്ടും കാലത്തിനാലും
തപോ-
ദാനയാഗങ്ങൾ തുഷ്ടിസംസ്കാരമിവകൊണ്ടും
ശുദ്ധമാകുന്നു സർവ്വവസ്തുവുമെന്നാലാത്മ-
വിദ്യയാലെന്യേയാത്മാവാർന്നീടാപരിശുദ്ധി. 4

ഭൂദേവന്മാരും സൂതവന്ദിമാഗധന്മാരും
സാദരം സുമംഗലവാക്യങ്ങളുച്ചരിച്ചാർ
സംഗീതമാലാപിച്ചു തെളിഞ്ഞു ഗായകന്മാ-
രെങ്ങുമേപൊങ്ങി ഭേരി ദുന്ദുഭീദ്ധ്വാനങ്ങളും 5

ഗോകുലദ്വാരാങ്കണ മന്ദിരാന്തർഭാഗങ്ങ-
ളാകവേതൂത്തു തളിച്ചച്ഛമായ് പൂമാലകൾ
ചിത്രദ്ധ്വജങ്ങൾ പതാകകളും ശുദ്ധവസ്ത്ര-
പത്രാഭിലസത്തോരണങ്ങളുമൊത്തുമിന്നി 6

മഞ്ജുള വത്സതരവൃഷഭങ്ങളെയെല്ലാം
മഞ്ഞളുംതൈലം മനയോലയും തേച്ചു നന്നായ്
പീലിമാലയും പൊന്നിൻചങ്ങലവസ്ത്രങ്ങളും
ചാലവേചാർത്തിയലങ്കരിച്ചു നിർത്തിയെങ്ങും. 7

അനർഘവസ്ത്രങ്ങളും ഭൂഷകൾ കുപ്പായവു-
മണിഞ്ഞു തലപ്പാവുംവച്ചു സന്തുഷ്ടരായി
നാനാവിധോപായന ദ്രവ്യങ്ങളോട്ടുകൂടി-
യാനായരെല്ലാംവന്നാർനന്ദഗോപാന്തികത്തിൽ 8

പെററിതുയശോദയെന്നറിഞ്ഞപ്പോഴപരം-
തുഷ്ടരായ്ഗോപീജനം വസ്ത്രഭൂഷണങ്ങളും
അഞ്ജനാദിയുംകൊണ്ടുദേഹവും നേത്രങ്ങളും
മഞ്ജുളതരമാക്കിയാത്രയ്ക്കായൊരുങ്ങിനാർ. 9

കുങ്കുമപ്പൊട്ടിട്ടബ്ജ കേസരങ്ങളും ചൂടി
പങ്കജാനനശോഭ വർദ്ധിപ്പിച്ചതിദ്രവം
കൊങ്കകൾ കുലുങ്ങുമാറപ്പൃഥുനിതംബിനീ-
സംഘവും ബലികളാവഹിച്ചുവന്നീടിനാർ 10

വിളക്കിമിന്നിച്ചിട്ടും കണ്ണുഭൂഷകളാന്നു
ഗളത്തിൽ പതക്കംപൂണ്ടച്ഛവസ്ത്രം ധരിച്ചു
വഴികൾതോറും ശിഖാമാലയിൽനിന്നുപൂക്കൾ
പൊഴിഞ്ഞുമലർമാരിചൊരിഞ്ഞും നിരന്തരം
കുണ്ഡലങ്ങളും കുചഹാരവും ചലിച്ചുണ്ടാ-
മുന്നതപ്രഭാപൂരം സർവത്ര പരത്തിയും
വളകൾകിലുക്കിയും വന്നണഞ്ഞോരഗ്ഗോപ-
ലലനമാരാലേററം ശോഭിച്ചു നന്ദാലയം. 11

ഈശ്വരാ! പാലിച്ചാലും ചിരമീയുണ്ണിയേയെ-
ന്നാശീർവാക്യങ്ങളുച്ചമരുളിയവരെല്ലാം
മഞ്ഞത്തൈലത്താൽ തമ്മിൽസേചനംചെയ്തു
കൊണ്ടു
കഞ്ജനാഭനെസ്തുതിച്ചീടിനാർ വഴിപോലെ. 12

ലോകങ്ങൾക്കധീശനായപരിച്ഛിന്നനാകും
ശ്രീകാന്തൻ നന്ദഗോപനന്ദനഭാവംപൂണ്ടു
ഗോകുലംതന്നിലവതരിച്ച മഹോത്സവ-
യാഗത്തിൽ നാനാചിത്രവാദ്യങ്ങൾഘോഷി-
ച്ചിതേ 13

പിന്നെയഗ്ഗോപവൃന്ദമാനന്ദാതിരേകത്താൽ
വെണ്ണനെയ്പാൽതൈരിവയെടുത്തു തുള്ളിച്ചാടി
അന്യോന്യമഭിഷേകംകഴിച്ചു പാത്രമെല്ലാം
വിണ്ണിലേക്കെട്ടെത്തെറിഞ്ഞീടിനാരുത്സാഹ-
ത്താൽ 14

ഔദാര്യനിധിനന്ദൻ മാനസംതെളിഞ്ഞുടൻ
സൂതമാഗധവന്ദിസന്ദോഹത്തിനുംതഥാ
അന്യപണ്ഡിതന്മാർക്കുമേകിനാൻ വസ്ത്രഭൂഷാ-
വൃന്ദവുമെണ്ണമററുഗോധനധാന്യാദിയും. 15

ഏതേതാരാരൊക്കെയങ്ങാശിച്ചതവർക്കെല്ലാം
പ്രീതനായ് മഹാമനസ്സാകുമന്നന്ദഗോപൻ
സമ്മാനിച്ചിതു മഹാവിഷ്ണുവിൻ പ്രീതിക്കായും
മേന്മേൽത്തന്മകന്നഭിവൃദ്ധിയുണ്ടാകുവാനും 16

നന്ദഗോപനാലേററമഭിനന്ദിതയാകു-
മുന്നതഭാഗ്യവതി രോഹിണീദേവിതാനും
കണ്ണുഭൂഷകൾ ദിവ്യാംബരങ്ങൾ മാല്യങ്ങളും-
കൊണ്ടലങ്കൃതയായിട്ടവിടെസ്സഞ്ചരിച്ചാൾ. 17

അക്കുഞ്ഞുജനിച്ചനാൾമുതൽക്കു നന്ദഗോഷ്ഠ-
മുത്കൃഷ്ടമായിസ്സർവ്വ സമൃദ്ധമായിത്തീർന്നു
എന്നും ശ്രീഹരിവാസമഹത്ത്വംനിമിത്തമാ-
യിന്ദിരാദേവിക്രീഡാസ്ഥാനമായുംവിളങ്ങി. 18

ഭൂപതിശിഖാമണേ! ഗോകുലസംരക്ഷണം
ഗോപരിൽത്താൻചുമതിക്കംസനായാണ്ടുതോറും
പതിവായേകുംകപ്പം കൊടുപ്പാനൊരുനാളിൽ
മഥുരാപുരംതന്നിൽ പോയിതുനന്ദഗോപൻ. 19

നന്ദനാം സ്വസോദരൻ കംസനുകപ്പമേകാൻ
വന്നെന്നും കണക്കുതീർത്തതെല്ലാം കൊടുത്തെന്നും
ശ്രവിച്ചുവസുദേവൻ മഥുരതന്നിൽ നന്ദ
നിവാസമന്ദിരത്തിൽ കാണ്മാനായ് ചെന്നീടി-
നാൻ 20

തം ദൃഷ്ട്വാ സഹസോത്ഥായ ദേഹഃ പ്രാണമിവാഗതം
പ്രീതഃ പ്രിയതമം ദോർഭ്യാം സസ്വജേ പ്രേമവിഹ്വലഃ 21

പൂജിതഃ സുഖമാസീനഃ പൃഷ്ട്വാനാമയമാദൃതഃ
പ്രസക്തധീഃ സ്വാത്മജയോരിദമാഹ വിശാമ്പതേ. 22

ദിഷ്ട്യാ ഭ്രാതഃ പ്രവയസ ഇദാനീമപ്രജസ്യ തേ
പ്രജാശായാ നിവൃത്തസ്യ പ്രജാ യത് സമപദ്യത. 23

ദിഷ്ട്യാ സംസാരചക്രേ/സ്മിൻ വർത്തമാനഃ പുനർഭവഃ
ഉപലബ്ധോ ഭവാനദ്യ ദുർല്ലഭം പ്രിയദർശനം. 24

നൈകത്ര പ്രിയസംവാസഃ സുഹൃദാം ചിത്രകർമ്മണാം
ഓഘേന വ്യൂഹ്യമാനാനാം പ്ലവാനാം സ്രോതസോ യഥാ. 25

കച്ചിത് പശവ്യം നിരുജം ഭൂര്യംബുതൃണവീരുധം
ബൃഹദ്വനം തദധുനാ യത്രാസ്സേ ത്വം സുഹൃദ്വൃതഃ 26

ഭ്രാതർമ്മമ സുതഃ കച്ചിന്മാത്രാ സഹ ഭവദ് വ്രജേ
താതം ഭവന്തം മന്വാനോ ഭവദ്ഭ്യാമുപലാളിതഃ 27

പുംസസ്ത്രിവർഗ്ഗോ വിഹിതഃ സുഹൃദോ ഹ്യനുഭാവിതഃ
ന തേഷു ക്ലിശ്യമാനേഷു ത്രിവർഗ്ഗോ/ർത്ഥായ കല്പതേ. 28

നന്ദ ഉവാച

അഹോ തേ ദേവകീപുത്രാഃ കംസേന ബഹവോ ഹതാഃ
ഏകാവശിഷ്ടാവരജാ കന്യാ സാപി ദിവം ഗതാ. 29

നൂനം ഹ്യദൃഷ്ടനിഷ്ഠോ/യമദൃഷ്ടപരമോ ജനഃ
അദൃഷ്ടമാത്മനസ്തത്ത്വം യോ വേദ ന സ മുഹ്യതി. 30

വസുദേവ ഉവാച

കരോ വൈ വാർഷികോ ദത്തോ രാജ്ഞേ ദൃഷ്ടാ വയം ച വഃ
നേഹ സ്ഥേയം ബഹുതിഥം സന്ത്യുൽപാതാശ്ച ഗോകുലേ. 31

ശ്രീശുക ഉവാച

ഇതി നന്ദാദയോ ഗോപാഃ പ്രോക്താസ്തേ ശൌരിണാ യയുഃ
അനോഭിരനഡുദ്യുക്തൈസ്തമനുജ്ഞാപ്യ ഗോകുലം. 32

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ നന്ദ-വസുദേവസംഗമോ നാമ പഞ്ചമോ/ധ്യായഃ

ശ്രീമൽ ഭാഗവതേ ശ്ലോകാഃ 8436 ദശമസ്കന്ധേ ശ്ലോകാഃ 242

---

## ഷഷ്ഠോ/ധ്യായഃ

ശ്രീശുക ഉവാച

നന്ദഃ പഥി വചഃ ശൌരേർന്ന മൃഷേതി വിചിന്തയൻ
ഹരിം ജഗാമ ശരണമുൽപാതാഗമശങ്കിതഃ 1

കംസേന പ്രഹിതാ ഘോരാ പൂതനാ ബാലഘാതിനീ
ശിശൂംശ്ചചാര നിഘ്നന്തീ പുരഗ്രാമവ്രജാദിഷു. 2

[1] മൂർച്ഛിതൻ പ്രാണബലയുക്തനാംവിധം നന്ദൻ
ചാർച്ചക്കാരനെക്കണ്ടു വേഗമങ്ങെഴുന്നേററു
തുഷ്ടനായ് പ്രേമപാരവശനായുടൻ തന്നെ-
ക്കെട്ടിപ്പിടിച്ചീടിനാൻ രണ്ടുകൈകൊണ്ടും
ഗാഢം 21

സൽകൃതനായിസ്സമാദൃതനാം വസുദേവൻ
സൗഖ്യപ്രശ്നാനന്തരം സ്വപുത്രദ്വിതയത്തിൽ
സക്തനായ്ത്തത്കാര്യങ്ങളറിവാനൽക്കണ്ഠയോ
ടിക്കണക്കോതീടിനാൾ നന്ദഗോപനോടായി 22

ഭ്രാതാവേ! സന്താനവിഹീനനായ് വയസ്സനായ്
ചേതസ്സിൽ പ്രജാവാഞ്ഛ നിശ്ശേഷം വിട്ടിരിക്കും
അങ്ങേയ്ക്കുപുത്രനുണ്ടായെന്ന സംഗതിപാർത്താൽ
തുംഗമാംഭാഗ്യംകൊണ്ടെന്നല്ലാതെയെന്തു-
ചൊൽവൂ 23

സംസാരവർത്തിയാകുമങ്ങിതുകാലം വീണ്ടും
സംശയമില്ല പുത്രരൂപത്തിൽ ജനിച്ചിതു
ആക്കുംദുർല്ലഭമല്ലോ സുഹൃദ്ദർശനമോർക്കിൽ
ഭാഗ്യപൂരത്താലതിന്നെനിക്കു സിദ്ധമായി. 24

വാഹിനീപ്രവാഹത്തിൽ പെട്ടിട്ടും തൃണാദി-
പോൽ
സ്നേഹിതന്മാരും സ്വസ്വകർമ്മങ്ങൾക്കധീനരായ്
ഓരോരോസ്ഥാനത്തുചെന്നടിഞ്ഞീടുന്നതെന്യേ
ചേരുന്നില്ലൊന്നിച്ചൊരുദിക്കിലുംസുഹൃത്തമാ! 25

അങ്ങിപ്പോൾസുഹൃജ്ജനയുക്തനായ് വസിച്ചീടും
മംഗലബൃഹദ്വനം ഗോക്കൾക്കു യോഗ്യംതാനോ?
ധാരാളംപുല്ലും വള്ളിക്കുടിൽക്കൂട്ടവുമച്ഛ-
നീരവുംചേന്ന നല്ല സൗഖ്യമാംസ്ഥാനമല്ലേ? 26

സോദരാ! മമപുത്രൻ രോഹിണീയൊത്തങ്ങയെ
താതനെന്നുതാനുന്നി തൽപത്നിയാംയശോദ
നിത്യവുമേകം പരിലാളനമനുഭവി-
ച്ചത്തലെന്നിയേ സുഖമായിവാണീടുന്നുവോ. 27

പുരുഷന്മാർക്കശേഷം ധർമ്മാർത്ഥകാമങ്ങളാം
പുരുഷാർത്ഥങ്ങൾമൂന്നും ബാന്ധവഹിതത്തിനായ്
ഭവിച്ചീടണ, മല്ലാതായവർ ദുഃഖിക്കുകിൽ
ത്രിവർഗ്ഗം പ്രയോജനഹീനമെന്നതേവരൂ. 28

നന്ദൻ പറഞ്ഞു

കഷ്ടമേ! നിൻദേവകീപുത്രരെയശേഷവും
ദുഷ്ടനാംകംസൻ കൊന്നുകളഞ്ഞിതല്ലോസഖേ!
ഒടുവിലുണ്ടായൊരുകന്യകയഖലൻ തൻ-
പിടിയിൽനിന്നുചാടിവിണ്ടലംപ്രാപിച്ചിതേ. 29

ലോകമിതദൃഷ്ടത്തിൽ നിഷ്ഠവുമദൃഷ്ടമാ
മേകാവലംബത്തൊട്ടുവത്തിക്കുന്നതുമത്രേ
ഭ്രാതാവേ! യദൃഷ്ടമാണാത്മാവിൻതത്ത്വമെന്നു-
ബോധിപ്പോൻസുഖത്തിലും മോഹിക്കാദുഃഖ-
ത്തിലും 30

വസുദേവൻ പറഞ്ഞു

വാർഷികഭോഗം കംസന്നേകി നാംതമ്മിലുള്ള
ദർശനവുംകഴിഞ്ഞു താമസിക്കേണ്ടായിനി
ഗോകുലത്തിനു ഭവാൻ പോകണംവേഗമങ്ങു-
ഭീകരങ്ങളാമുല്പാതങ്ങളുണ്ടാകുന്നുണ്ടാം. 31

വസുദേവോക്തികേട്ടു വണ്ടികൾകെട്ടിപ്പാരം
വിശങ്കയോടുംകൂടി നന്ദാദിഗോപവൃന്ദം
ശൂരസേനജൻതന്നോടനുവാദവുംവാങ്ങി
നേരേഗോകുലത്തിലേക്കപ്പൊഴേപോയീടി-
നാർ. 32

---

## അദ്ധ്യായം 6

ശ്രീശുകൻ പറഞ്ഞു

വഴിയിൽനന്ദഗോപൻ വസുദേവൻെറവാക്യം
പുഴതായ്വരാനിടയില്ലെന്നുവിചാരിച്ചു
ആ ചച്ചങ്കിതനായി മാനസംകൊണ്ടക്ഷണം
ശ്രീപതിഭഗവാനെധ്യാനിച്ചുഗമിച്ചിതു. 1

കംസപ്രേഷിതയായി പൂതനാ നാമമാളു-
മാശരി ഭയങ്കരിബാലഘാതിനിയപ്പോൾ
പട്ടണംവ്രജംഗ്രാമം തൊട്ടുള്ളോരിടങ്ങളി
ലൊട്ടുക്കശിശുക്കളെ ഹനിച്ചുസഞ്ചരിച്ചാൾ. 2

---

[1] മോഹിച്ചുകിടക്കുന്നവൻ

ന യത്ര ശ്രവണാദീനി രക്ഷോഘ്നാനി സ്വകർമ്മസു
കുർവ്വന്തി സാത്വതാം ഭർത്തുര്യാതുധാന്യശ്ച തത്ര ഹി. 3
സാ ഖേചര്യേകദോപേത്യ പൂതനാ നന്ദഗോകുലം
യോഷിത്വാ മായയാഽഽത്മാനം പ്രാവിശത് കാമചാരിണീ. 4
താം കേശബന്ധവ്യതിഷക്തമല്ലികാം
ബൃഹന്നിതംബസ്തനകൃച്ഛ്രമധ്യമാം
സുവാസസം കംപിതകർണ്ണഭൂഷണ-
ത്വിഷോല്ലസത്കുന്തളമണ്ഡിതാനനാം. 5
വൽഗുസ്മിതാപാംഗവിസർഗ്ഗവീക്ഷിതൈർ-
മ്മനോ ഹരന്തീം വനിതാം വ്രജൗകസാം
അമംസതാംഭോജകരേണ രൂപിണീം
ഗോപ്യഃ ശ്രിയം ദ്രഷ്ടുമിവാഗതാം പതിം. 6
ബാലഗ്രഹസ്തത്ര വിചിന്വതീ ശിശൂൻ
യദൃച്ഛയാ നന്ദഗൃഹേഽസദന്തകം
ബാലം പ്രതിച്ഛന്നനിജോരുതേജസം
ദദർശ തല്പേഽഗ്നിമിവാഹിതം ഭസി. 7
വിബുധ്യ താം ബാലകമാരികാഗ്രഹം
ചരാചരാത്മാഽഽസ നിമീലിതേക്ഷണഃ
അനന്തമാരോപയദങ്കമന്തകം
യഥോരഗം സുപ്തമബുദ്ധിരജ്ജുധീഃ 8
താം തീക്ഷ്ണചിത്താമതിവാമചേഷ്ടിതാം
വീക്ഷ്യാന്തരാ കോശപരിച്ഛദാസിവൽ
വരസ്ത്രിയം തൽപ്രഭയാ ച ധർഷിതേ
നിരീക്ഷമാണേ ജനനീ ഹ്യതിഷ്ഠതാം. 9
തസ്മിൻ സ്തനം ദുർജ്ജരവീര്യമുൽബണം
ഘോരങ്കമാദായ ശിശോർദ്ദദാവഥ
ഗാഢം കരാഭ്യാം ഭഗവാൻ പ്രപീഡ്യ തൽ-
പ്രാണൈഃ സമം രോഷസമന്വിതോഽപിബൽ. 10
സാ മുഞ്ച മുഞ്ചാലമിതി പ്രഭാഷിണീ
നിഷ്പീഡ്യമാനാഖിലജീവമർമ്മണി
വിവൃത്യ നേത്രേ ചരണൗ ഭുജൗ മുഹുഃ
പ്രസ്വിന്നഗാത്രാ ക്ഷിപതീ രുരോദ ഹ. 11
തസ്യാഃ സ്വനേനാതിഗഭീരരംഹസാ
സാദ്രിർമ്മഹീ ദ്യൗശ്ച ചചാല സഗ്രഹാ
രസാ ദിശശ്ച പ്രതിനേദിരേ ജനാഃ
പേതുഃ ക്ഷിതൗ വജ്രനിപാതശങ്കയാ. 12
നിശാചരീത്ഥം വ്യഥിതസ്തനാ വ്യസു-
ർവ്യാദായ കേശാംശ്ചരണൗ ഭുജാവപി
പ്രസാര്യ ഗോഷ്ഠേ നിജരൂപമാസ്ഥിതാ
വജ്രാഹതോ വൃത്ര ഇവാപതന്നൃപ. 13
പതമാനോഽപി തദ്ദേഹസ്ത്രിഗവ്യൂത്യന്തരദ്രുമാൻ
ചൂർണ്ണയാമാസ രാജേന്ദ്ര മഹദാസീത്തദത്ഭുതം. 14
ഈഷാമാത്രോഗ്രദംഷ്ട്രാസ്യം ഗിരികന്ദരനാസികം
ഗണ്ഡശൈലസ്തനം രൗദ്രം പ്രകീർണ്ണാരുണമൂർദ്ധജം. 15
അന്ധകൂപഗഭീരാക്ഷം പുളിനാരോഹഭീഷണം
ബദ്ധസേതുഭുജോർവ്വങ്ഘ്രി ശൂന്യതോയഹ്രദോദരം. 16
സന്തത്രസുഃ സ്മ തദ്വീക്ഷ്യ ഗോപാ ഗോപ്യഃ കളേബരം
പൂർവ്വം തു തന്നിഃസ്വനിതഭിന്നഹൃൽകർണ്ണമസ്തകാഃ 17

ഏതിടങ്ങളിലെല്ലാം രാക്ഷസഹരമാകും
മാധവനാമശ്രവണാദികൾ കർമ്മങ്ങളിൽ
ഇല്ലാതെയിരുന്നീടുമസ്ഥലങ്ങളിലെന്യേ
ചെല്ലുമാറില്ല നിശാചരികളാരുംനേരേ. 3

ആകാശമാർഗ്ഗത്തൂടെ മായാവൈഭവത്തിനാ-
ലേകദാ സുന്ദരാംഗിയായൊരു നാരിയായി
കാമരൂപിണിയവൾ നന്ദഗോകുലംതന്നി-
ലാമോദത്തോടുകൂടി മന്ദമായ് ചെന്നേറിനാൾ. 4

നല്ലപോൽമുടിചീകി മിനുക്കിക്കെട്ടീട്ടതിൽ
മല്ലികാമലർമാലമോടിയിൽചൂടിക്കൊണ്ടും
കൊങ്കകൾ നിതംബമെന്നിവററിൻഭാരത്തിനാൽ
സങ്കടപ്പെട്ടും മട്ടുകൃശമാം മദ്ധ്യത്തൊട്ടും
ചലൽക്കുണ്ഡലദ്വന്ദ്വകാന്തികന്ദളിയാലെ
തിളങ്ങും കേശത്തിനാൽവിളങ്ങും മുഖത്തൊട്ടും
ശുഭ്രവസ്ത്രങ്ങൾപൂണ്ട സുസ്മിതനോട്ടങ്ങളാൽ
ക്ഷിപ്രമാവ്രജവാസീജനമാനസം പാടേ
ഹരിച്ചുകയ്യിൽകേളീപങ്കജംപൂണ്ടെത്തുമ-
ത്തരുണീരത്നത്തിനെക്കണ്ട ഗോപികൾക്കെല്ലാം
ചാലവേവല്ലഭനെക്കാണ്മവാൻ വന്നീടിന-
പാലാഴിമങ്കയെന്ന ശങ്കയങ്കുരിച്ചിതേ. 5-6

ബാലകന്മാരെഗ്ഗോഷ്ഠമെങ്ങുമേയന്വേഷിച്ചു
ബാലഘാതകിയാമപ്പിശാചി യാദൃച്ഛികം
നന്ദഗേഹത്തിൽവന്നു ഭസ്മാച്ഛാദിതവഹ്നി-
യെന്നപോൽ [1] ച്ഛന്നഭാസ്സാംകുട്ടിയെക്കണ്ടീ-
ടിനാൾ. 7

ചരാചരാത്മാവവനവളെബ്ബാലപ്രാണൻ
ഹരിക്കും പിശാചെന്നുധരിച്ചുകണ്ണടച്ചാൻ
അപരിച്ഛിന്നനായിക്കാലനാമബ്ബാലനെ-
യബുദ്ധിയായി [2] സുപ്തനായിട്ടും സർപ്പത്തിനെ
കയറെന്നോർത്തുചെന്നെടുക്കും വിധത്തില-
ക്കയൽക്കണ്ണിയാളെടുത്തങ്കത്തിലണച്ചുതേ. 8

കഠിനചിത്തയായി വാമമാം ചേഷ്ടിതങ്ങ-
ളിടചേർന്നായിലെവാളുപോലിരുന്നിട്ടും
അത്തനപിതന്നെയത്രകണ്ടുരണ്ടമ്മമാരും
മെത്തിടുംതത്ക്കാന്തിയാൽ മോഹിച്ചിരുന്നീ-
ടിനാർ. 9

ക്രൂരയാമവൾ പിന്നെയങ്കത്തിലാളും കുഞ്ഞിൻ-
ചോരിവായ്തന്നിൽവീർത്തുമേറിടും വിഷംചേരും
തനുലയെടുത്തങ്ങുകൊടുത്താൾമടിയാതെ
ചെമ്മേയമർഷത്തൊടും രണ്ടുപാണികൾകൊണ്ടും
പിടിച്ചുപീഡിപ്പിച്ചു തത്പ്രാണങ്ങളോടൊത്തു
കുടിച്ചീടിനാനതബ്ഭഗവാൻ ശ്രീനിവാസൻ 10

''മുലകൾ വിട്ടു വിട്ടു മതി'' യെന്നുച്ചമായി
പ്രലപിച്ചാത്മജീവമർമ്മസ്ഥാനങ്ങളെല്ലാം
നിഷ്പീഡ്യമാനയായിക്കണ്ണുകൾ ചുഴററീട്ടു
തത്ഭുജപാദങ്ങളെക്കുടഞ്ഞുവീണ്ടും വീണ്ടും
അംഗങ്ങൾ വിയർപ്പിനാൽ നനഞ്ഞങ്ങസഹ്യമാം
തുംഗവേദനയൊടുമുച്ചത്തിൽ മുറയിട്ടാൾ. 11

പുരുഗംഭീരരംഹസ്സാളുമശ്ശബ്ദത്തിനാൽ
ഗിരികൾ മന്നുവിണ്ണും ചലിച്ചുഗ്രഹങ്ങളും
മാറെറാലിക്കൊണ്ടിതധോലോകങ്ങളിലുമിടി-
യേററപോൽധരിത്രിയിൽ വാണിതുജനാവലി 12

രാക്ഷസിയിപ്രകാരം പീഡിതസ്തനയായി-
ട്ടക്ഷണം വായുംപിളന്നവിടെനിഷ്പ്രാണയായ്
കാൽകരങ്ങളും തലമുടിയും പരത്തിയ-
ഗ്ഗോകുലംതന്നിൽവജ്രാഹതനാം വൃത്രനുട്ടിൽ
ഘോരമാംനിജ നിശാചരിതൻരൂപത്തൊടും
പാരാതെ നിലംപതിച്ചീടിനാളിളാപതേ! 13

തൽപതനത്താൽവീണതകന്നു പൊടിയായ്പോ
യത്ഭുത! മാറുവിളിപ്പാട്ടിലെവൃക്ഷജാലം. 14

കരുവിൽക്കോൽപോൽനീണ്ടദംഷ്ട്രകളെഴുംഭയ-
ങ്കരമാംവക്ത്രം, ഗുഹാസമനാസാദ്വാരങ്ങൾ
വൻപാറക്കല്ലിനോടുതുല്യമാം സ്തനയുഗ്മം
ചെമ്പിച്ചു ചിന്നിപ്പാറിക്കിടന്നീടുന്നകേശം
മണൽത്തിട്ടപോൽനാഭീസേതുപോൽകൈ-
കാലുകൾ
കിണറുകണക്കാഴമേറീടും നയനങ്ങൾ
ജലംവററിടും ഹ്രദംപോലെഴുംവയറെന്നീ-
നിലയിലവളുടെ ഘോരമാംദേഹംകണ്ടു
ഏററവുംഭീതരായാർമുന്നേ തത്ഘോരശബ്ദം
കേട്ടുള്ളംതകർന്നുള്ളഗോപരുംഗോപിമാരും 15-17

[1] ശോഭയെ മറച്ചവൻ 2 ഉറങ്ങുന്നനൻ

ബാലം ച തസ്യാ ഉരസി ക്രീഡന്തമകുതോഭയം
ഗോപ്യസ്തൂർണ്ണം സമഭ്യേത്യ ജഗൃഹുർജ്ജാതസംഭ്രമാഃ 18

യശോദാരോഹിണീഭ്യാം താഃ സമം ബാലസ്യ സർവ്വതഃ
രക്ഷാം വിദധിരേ സമ്യഗ്ഗോപുച്ഛഭ്രമണാദിഭിഃ 19

ഗോമൂത്രേണ സ്നാപയിത്വാ പുനർഗ്ഗോരജസാർഭകം
രക്ഷാം ചക്രുശ്ച ശകൃതാ ദ്വാദശാംഗേഷു നാമഭിഃ 20

ഗോപ്യഃ സംസ്പൃഷ്ടസലിലാ അംഗേഷു കരയോഃ പൃഥക്
ന്യസ്യാത്മന്യഥ ബാലസ്യ ബീജന്യാസമകുർവ്വത. 21

അവ്യാദജോഽങ്ഘ്രിമണിമാംസ്തവ ജാന്വഥോരൂ
യജ്ഞോഽച്യുതഃ കടിതടം ജഠരം ഹയാസ്യഃ
ഹൃത് കേശവസ്ത്വദുര ഈശ ഇനസ്തു കണ്ഠം
വിഷ്ണുർഭുജം മുഖമുരുക്രമ ഈശ്വരഃ കം. 22

ചക്ര്യഗ്രതഃ സഹഗദോ ഹരിരസ്തു പശ്ചാത്
ത്വത്പാർശ്വയോർധനുരസീ മധുഹാ ജനശ്ച
കോണേഷു ശംഖ ഉരുഗായ ഉപര്യുപേന്ദ്ര-
സ്താർക്ഷ്യഃ ക്ഷിതൌ ഹലധരഃ പുരുഷ സമന്താത്. 23

ഇന്ദ്രിയാണി ഹൃഷീകേശഃ പ്രാണാൻ നാരായണോഽവതു
ശ്വേതദ്വീപപതിശ്ചിത്തം മനോ യോഗേശ്വരോഽവതു. 24

പൃശ്നിഗർഭസ്തു തേ ബുദ്ധിമാത്മാനം ഭഗവാൻ പരഃ
ക്രീഡന്തം പാതു ഗോവിന്ദഃ ശയാനം പാതു മാധവഃ 25

വ്രജന്തമവ്യാദ്വൈകുണ്ഠ ആസീനം ത്വാം ശ്രിയഃ പതിഃ
ഭുഞ്ജാനം യജ്ഞഭുക് പാതു സർവ്വഗ്രഹഭയങ്കരഃ 26

ഡാകിന്യോ യാതുധാന്യശ്ച കുഷ്മാണ്ഡാ യേഽർഭകഗ്രഹാഃ
ഭൂതപ്രേതപിശാചാശ്ച യക്ഷരക്ഷോവിനായകാഃ 27

കോടരാ രേവതീ ജ്യേഷ്ഠാ പൂതനാമാതൃകാദയഃ
ഉന്മാദാ യേ ഹ്യപസ്മാരാ ദേഹപ്രാണേന്ദ്രിയദ്രുഹഃ 28

സ്വപ്നദൃഷ്ടാ മഹോത്പാതാ വൃദ്ധബാലഗ്രഹാശ്ച യേ
സർവ്വേ നശ്യന്തു തേ വിഷ്ണോർന്നാമഗ്രഹണഭീരവഃ 29

ശ്രീശുക ഉവാച

ഇതി പ്രണയബദ്ധാഭിർഗ്ഗോപീഭിഃ കൃതരക്ഷണം
പായയിത്വാ സ്തനം മാതാ സംന്യവേശയദാത്മജം. 30

താവന്നന്ദാദയോ ഗോപാ മഥുരായാ വ്രജം ഗതാഃ
വിലോക്യ പൂതനാദേഹം ബഭൂവുരതിവിസ്മിതാഃ 31

നൂനം ബതർഷിഃ സംജാതോ യോഗേശോ വാ സമാസ സഃ
സ ഏവ ദൃഷ്ടോ ഹ്യുത്പാതോ യദാഹാനകദുന്ദുഭിഃ 32

കളേബരം പരശുഭിശ്ഛിത്ത്വാ തത്തേ വ്രജൌകസഃ
ദൂരേ ക്ഷിപ്ത്വാവയവശോ ന്യദഹൻ കാഷ്ഠധിഷ്ഠിതം. 33

ദഹ്യമാനസ്യ ദേഹസ്യ ധൂമശ്ചാഗരുസൌരഭഃ
ഉത്ഥിതഃ കൃഷ്ണനിർഭുക്തസപദ്യാഹതപാപ്മനഃ 34

പൂതനാ ലോകബാലഘ്നീ രാക്ഷസീ രുധിരാശനാ
ജിഘാംസയാപി ഹരയേ സ്തനം ദത്ത്വാഽഽപ സദ്ഗതിം. 35

പേടിയെന്നീയേയവൾക്കടയമാറിടത്തിൽ
ക്രീഡചെയ്തിരുന്നീട്ടമച്ചെറുപൈതൽതന്നെ
അൻപിയന്നീട്ടം ഗോപീജനങ്ങളതിദ്രുതം
സംഭ്രമത്തോട്ടക്കൂടിയോടിച്ചെന്നെടുത്തിതു. 18

പിന്നെയായശോദയും രോഹിണിതാനുമൊത്തു-
ചേന്നങ്ങബ്ബാലകൻതൻസർവ്വാവയവത്തിലും
പശുവിൻവാൽകൊണ്ടുഴിഞ്ഞീട്ടകമുതലായി
കുശലങ്ങളാം രക്ഷാകർമ്മങ്ങളാചരിച്ചാർ. 19

ഗോമൂത്രംതന്നിൽപിന്നെക്കുഞ്ഞിനെക്കുളിപ്പിച്ച-
ക്കാമനീയകാംഗത്തിൽ ഗോരജസ്സണിയിച്ച്
പന്ത്രണ്ടുദേഹസ്ഥാനംതന്നിൽ ചാണകംതേച്ച്
പന്ത്രണ്ടുനാമമോതിയാന്നിതു രക്ഷാവിധി. 20

പിന്നെയഗ്ഗോപീജനം സലിലസ്പർശംചെയ്തു
തന്നവയവങ്ങളിൽ കൈകളിലാത്മാവിലും
ബീജവിന്യാസംചെയ്തു ബാലകാംഗങ്ങൾതോറു-
മാചരിച്ചീടിനാരതാവിധം വേറേവേറേ. 21

അവനംചെയ്തീടട്ടെയജനായിട്ടും ദേവൻ
തവ കാലടികളെ,യണിമാൻജാനുക്കളെ
ഊരുദ്വന്ദ്വത്തെയജ്ഞനച്യുതൻ കടിതടം
പാരാതെ ജഠരത്തെഹയാസ്യൻതാനുംപിന്നെ
കേശവൻ ഹൃദയത്തെയീശാനൻമാറിടത്തെ
ഭാസ്വാൻനാസികളത്തെയും വിഷ്ണുപാണികളേയും
ആനനമുരുക്രമൻതാനുമങ്ങുത്തമാംഗ-
സ്ഥാനത്തെയീശനും മുൻഭാഗമച്ചക്രിതാനും. 22

പശ്ചാൽഭാഗത്തെഗ്ഗദാധരനാം ഹരിതാനും
പാർശ്വങ്ങൾ ചാപധരനായിട്ടും മധുദ്വിട്ടും
ചൊൽക്കൊള്ളുമസിധരനജനൻതാനും പിന്നെ
നാൽക്കോണുകളെശ്ശംഖധരനാമുരുഗായൻ
ഉപരിതലം തന്നിലുപേന്ദ്രൻ കീഴ്ഭാഗത്തു
സപദിസീരായുധൻ ഭൂമിയിൽത്താർക്ഷ്യൻതാനും
ചുററിനും സമസ്താന്തര്യാമിയാംഭഗവാനും
കുട്ടിയെരക്ഷിക്കട്ടെ പീഡനങ്ങളിൽനിന്നും 23

ഇന്ദ്രിയങ്ങളെ ഹൃഷീകേശനുംപ്രാണങ്ങളെ
സന്തതം ജലശായിഭഗവാൻതാനുംചിത്തം
ശ്വേതദ്വീപാധീശനും മാനസം യോഗീശനു-
മാതങ്കമെന്യേ പരിപാലിച്ചീടുകവേണം. 24

പരനാം ഭഗവാൻനിന്നാത്മാവിനേയും തഥാ
ശരിയായ്പൃശ്നിഗർഭൻ ബുദ്ധിയും പോററീടട്ടെ.
ക്രീഡാകാലത്തിലഗ്ഗോവിന്ദനും ശയിക്കുമ്പോൾ
കൂടസ്ഥനാകുംരമാധവനും രക്ഷിക്കണം. 25

ചരിക്കുംസമയത്തു വൈകുണ്ഠൻഭഗവാനു-
മിരിക്കുംനേരം നേരേകമലാകാന്തൻതാനും
ഭക്ഷിച്ചീടുമ്പോൾ സർവഗ്രഹഭീകരനായി
സാക്ഷാൽ യജ്ഞഭുക്കാകും ദേവനുംകാത്തിടട്ടെ 26

യാതുധാനികൾപിന്നെ ഡാമിനികളും കുശ്മാ-
ണ്ഡാദികൾ പിശാചങ്ങളർഭകഗ്രഹങ്ങളും
ഭൂതപ്രേതങ്ങൾ യക്ഷരാക്ഷസവിനായകർ
പൂതനരേവതിയും കോടരമാതൃകാദി
മർത്ത്യജാതിക്കു ചിത്തവിഭ്രമം നിരന്തരം
ചേർത്തീടുമുന്മാദാപസ്മാരാദിബാധാവലി. 27-28

സ്വപ്നോല്പാതങ്ങൾ വൃദ്ധബാലഗ്രഹങ്ങളീമ-
ട്ടെപ്പൊഴും ദേഹേന്ദ്രിയപ്രാണഘ്നദ്രോഹം-
ചെയ്യും
ദേവതാവൃന്ദംസർവം നശിക്കട്ടവരെല്ലാം
ശ്രീവിഷ്ണുനാമംകേട്ടാൽ ഭയനുമണ്ടുവോർ-
താൻ. 29

**ശ്രീശുകൻ പറഞ്ഞു**

പ്രണയബദ്ധരാമഗ്ഗോപികളീവിധത്തിൽ
തനുസംരക്ഷണങ്ങൾചെയ്തുതൻതനുജനെ
ജനനിയശോദചെന്നെടുത്തുമുലയേകി-
യനുമോദിച്ചുശയിപ്പിച്ചിതു ശയ്യതന്നിൽ. 30

നന്ദാദിഗോപവൃന്ദംമഥുരതന്നിൽനിന്നും
വന്നു പൂതനാദേഹം കണ്ടു വിസ്മയപ്പെട്ടാർ. 31
ആനകദുന്ദുഭിയാരൃഷിയോയോഗേശനോ
ആണുനിശ്ചയം പരമാശ്ചര്യംതന്നെപാർത്താൽ
തുംഗമാം വിപത്തുകളാമഹാൻചൊന്ന-
പോൽത്താ
നിങ്ങുഞാൻവന്നപ്പൊഴും കണ്ടിരിക്കുന്നു വല്ലോ 32

ഗോകുലനിവാസികൾ പൂതനാദേഹംപിന്നെ
വേഗത്തിൽ കോടാലിയാൽ പലഖണ്ഡങ്ങളാക്കി
ദൂരത്തിൽകൊണ്ടുപോയി ധാരാളംവിറകിട്ടു
പാരാതെമൂടിദ്ദഹിപ്പിച്ചിതു ധരാപതേ! 33

ഭഗവാൻകൃഷ്ണൻ സ്തന്യപാനംചെയ്തുതുമൂല-
മഘമററുള്ളോരവൾതൻദേഹം ദഹിക്കവേ
അകിലിൻഗന്ധംപോലെ സൗരഭ്യമിയന്നിട്ടു
പുകയദ്ദിക്കിലെങ്ങും വ്യാപിച്ചുപൊങ്ങീപരം 34

പാതകിരക്തപാനം ചെയ്യുമ്പോൾലോകബാല-
ഘാതകിയപ്പൂതനകൊല്ലുവാനാണെങ്കിലും
ഭഗവാൻ മുകുന്ദനു മുല നൽകിയമൂലം
സകലം പാപംതീർന്നു സദ്ഗതിയാന്നീടിനാൾ 35

കിം പുനഃ ശ്രദ്ധയാ ഭക്ത്യാ കൃഷ്ണായ പരമാത്മനേ
യച്ഛൻ പ്രിയതമം കിം നു രക്താസ്തന്മാതരോ യഥാ 36
പദ്ഭ്യാം ഭക്തഹൃദിസ്ഥാഭ്യാം വന്ദ്യാഭ്യാം ലോകവന്ദിതൈഃ
അംഗം യസ്യാഃ സമാക്രമ്യ ഭഗവാനപിബൽ സ്തനം. 37
യാതുധാന്യപി സാ സ്വർഗ്ഗമവാപ ജനനീ ഗതിം
കൃഷ്ണഭുക്തസ്തനക്ഷീരാഃ കിമു ഗാവോ നു മാതരഃ 38
പയാംസി യാസാമപിബൽ പുത്രസ്നേഹസ്നുതാന്യലം
ഭഗവാൻ ദേവകീപുത്രഃ കൈവല്യാദ്യഖിലപ്രദഃ 39
താസാമവിരതം കൃഷ്ണേ കുർവ്വതീനാം സുതേക്ഷണം
ന പുനഃ കല്പതേ രാജൻ സംസാരോഽജ്ഞാനസംഭവഃ 40
കടധൂമസ്യ സൌരഭ്യമവഘ്രായ വ്രജൌകസഃ
കിമിദം കുത ഏവേതി വദന്തോ വ്രജമായയുഃ 41
തേ തത്ര വർണ്ണിതം ഗോപൈഃ പൂതനാഗമനാദികം
ശ്രുത്വാ തന്നിധനം സ്വസ്തി ശിശോശ്ചാസൻ സുവിസ്മിതാ 42
നന്ദഃ സ്വപുത്രമാദായ പ്രേത്യാഗതമുദാരധീഃ
മൂർദ്ധ്ന്യുപാഘ്രായ പരമാം മുദം ലേഭേ കുരൂദ്വഹ. 43
യ ഏതൽ പൂതനാമോക്ഷം കൃഷ്ണസ്യാർഭകമത്ഭുതം
ശൃണുയാച്ഛ്രദ്ധയാ മർത്ത്യോ ഗോവിന്ദേ ലഭതേ രതിം. 44

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ ഷഷ്ഠോഽദ്ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8480 ദശമസ്കന്ധേ ശ്ലോകാഃ 286

---

## സപ്തമോഽദ്ധ്യായഃ

രാജോവാച

യേന യേനാവതാരേണ ഭഗവാൻ ഹരിരീശ്വരഃ
കരോതി കർണ്ണരമ്യാണി മനോജ്ഞാനി ച നഃ പ്രഭോ. 1
യച്ഛൃണ്വതോഽപൈത്യരതിർവ്വിതൃഷ്ണാ
സത്ത്വം ച ശുദ്ധ്യത്യചിരേണ പുംസഃ
ഭക്തിർഹരൌ തൽപുരുഷേ ച സഖ്യം
തദേവ ഹാരം വദ മന്യസേ ചേൽ. 2
അഥാന്യദപി കൃഷ്ണസ്യ തോകാചരിതമത്ഭുതം
മാനുഷം ലോകമാസാദ്യ തജ്ജാതിമനുരുന്ധതഃ 3

ശ്രീശുക ഉവാച

കദാചിദൌത്ഥാനികകൌതുകാപ്ലവേ
ജന്മർക്ഷയോഗേ സമവേതയോഷിതാം
വാദിത്രഗീതദ്വിജമന്ത്രവാചകൈ-
ശ്ചകാര സൂനോരഭിഷേചനം സതീ. 4
നന്ദസ്യ പത്നീ കൃതമജ്ജനാദികം
വിപ്രൈഃ കൃതസ്വസ്ത്യയനം സുപൂജിതൈഃ
അന്നാദ്യവാസഃസ്രഗഭീഷ്ടധേനുഭിഃ
സംജാതനിദ്രാക്ഷമശീശയച്ഛനൈഃ 5
ഔത്ഥാനികൌത്സുക്യമനാ മനസ്വിനീ
സമാഗതാൻ പൂജയതീ വ്രജൌകസഃ
നൈവാശൃണോദ്വൈ രുദിതം സുതസ്യ സാ
രുദൻ സ്തനാർത്ഥീ ചരണാവുദക്ഷിപൽ. 6

എന്നിരിക്കുമ്പോൾ ശ്രദ്ധായുതഭക്തിയോടമ്മ-
യെന്നപോൽഹിതകരവസ്തുക്കൾസമർപ്പിച്ചു
ശ്രീകൃഷ്ണഭഗവാനെയെന്നുമാരാധിക്കുവോർ
പൂകിടും പരംപദമെന്നതിൽ തർക്കമുണ്ടോ. 36

ജഗദ്വന്ദിതന്മാരാൽ വന്ദ്യമായ് ഭക്തന്മാർത-
ന്നകതാരിങ്കൽ വിളങ്ങീടുമപ്പാദങ്ങളാൽ
ഏതവളുടെ ദേഹമാക്രമിച്ചാന്നോമല
പൂതനയായീടുമന്നിശാചരിക്കുപോലും
അമ്മമാർക്കേഴും സ്വർഗ്ഗം ലഭിച്ചീടുകിൽ പിന്നെ-
യമ്മുകുന്ദനു ഹിതഭോജനങ്ങളും പാലും
പ്രീതിപൂർവ്വകമെല്ലാനാളിലുമേകീടിന
മാതാക്കൾ ഗോവൃന്ദവുമാർന്നിടും ഗതിയേതോ.
37-38

മോക്ഷപര്യന്തമെല്ലാപ്പുരുഷാർത്ഥവുമേകും
സാക്ഷാൽ ശ്രീകൃഷ്ണൻ, പുത്രസ്നേഹത്താൽ
ചുരന്നിടും 39

ആരുടെ പാലുപാനം ചെയ്തുവോ ഭഗവാനെ-
യാരനാരതം സുതനെന്നു താൻ ഭാവിച്ചുവോ
ആയവർക്കൊരിക്കലുമജ്ഞാനം മൂലമുള-
വായീടും പുനർജ്ജന്മമുണ്ടാകുന്നില്ലനൂനം. 40

പൂതനയുടെ ദേഹം ദഹിപ്പിച്ചതിൽനിന്നു-
ദ്ഭൂതമാം ധൂമത്തിൻെറ സുഗന്ധമേററു ഗോപർ
എന്തൊരു സൌരഭ്യമിതെവിടെനിന്നു വന്നെ-
ന്നന്യോന്യം തമ്മിൽ പറഞ്ഞെത്തിനാരസ്ഥലത്തിൽ 41
പൂതനാഗമനാദികാര്യങ്ങൾ തന്മൃത്യുവു-
മേതുമേ ദോഷമുണ്ണിക്കുണ്ടാകാഞ്ഞതുമെല്ലാം
വർണ്ണിച്ചു ഗോഷ്ഠസ്ഥിതഗോപന്മാർ പറഞ്ഞതു-
നന്ദഗോപനും മററും കേട്ടു വിസ്മയം പൂണ്ടാർ 42

അകലെനിന്നുമപ്പോളാഗതൻ നന്ദഗോപൻ
മകനെയെടുത്തുച്ചിമുകർന്നു മോദം പൂണ്ടാൻ. 43

അത്ഭുതകരമായി ശ്രീകൃഷ്ണ പരാത്മാവി-
ന്നർഭകലീലയാമിപ്പൂതനാമോക്ഷം പരം
സശ്രദ്ധം ശ്രവിച്ചീടും മർത്ത്യനബ്ഭഗവാൻതൻ-
വിശ്രുതഭക്തനായിബ്ഭവിക്കും കില്ലില്ലതിൽ 44

---

# അദ്ധ്യായം 7

രാജാവു പറഞ്ഞു

ഏതവതാരമെല്ലാമെടുത്തു ഭഗവാൻ ശ്രീ-
മാധവനേതുവിധം കർമ്മങ്ങളാചരിച്ചോ
അതെല്ലാം ഞങ്ങൾക്കേററം ചേതോമോഹനങ്ങളും
ശ്രുതികൾക്കത്യാനന്ദപ്രദവും താൻ മുനീന്ദ്രാ! 1

ഏതൊന്നു കേട്ടാലുടൻ പുരുഷന്നരതിസം-
ജാതമായ് നശിക്കുന്നിതാശകളശേഷവും
ശുദ്ധമാകുന്നു മനം ഹരിയിലുത്കൃഷ്ടമാം
ഭക്തിയും ഭക്തന്മാരിൽ സ്നേഹവും ഭവിക്കുന്നു.
ചൊല്ലേറും മഹർഷേ! യബ്ഭഗവൽക്കഥതന്നെ
ചൊല്ലണം ഞങ്ങളോടായവിടേക്കിഷ്ടമെങ്കിൽ. 2

മനുഷ്യലോകം തന്നിൽ ഭഗവാൻ കൃഷ്ണൻ വന്നു
ജനിച്ചു സാധാരണ മാനവനെന്നപോലെ
ചെറിയ നാളിൽക്കാണിച്ചീടിന മററത്ഭുത-
കരങ്ങൾ കർമ്മങ്ങളുമിക്ഷണം കേൾപ്പിച്ചാലും 3

ശ്രീശുകൻ പറഞ്ഞു

ഉണ്ണികൾ കമിഴ്ന്നുവീഴുന്നതു ഗണിച്ചെങ്ങും
പെണ്ണുങ്ങൾ നടത്തുമൗത്ഥാനികമഹോത്സവം
മൂന്നാം മാസത്തിൽ പതിവ്രതയാം യശോദയും
തന്വംഗീജനസഭാമദ്ധ്യത്തിൽ വച്ചൊരുനാൾ
ഗാനവാദ്യങ്ങൾ വിപ്രമന്ത്രഘോഷവുമൊത്തു
സാനന്ദമാഘോഷിച്ചു പുത്രനെക്കുളിപ്പിച്ചാൾ. 4

സ്നാനാദികഴിച്ചന്നവസനഗോമാല്യങ്ങൾ
ദാനമായ്ക്കൊടുത്തതുമൂലമായ് സന്തുഷ്ടരാം
ബ്രാഹ്മണരേകുമാശിസ്സിയന്നുമുറക്കത്താൽ
കൺമണിപാതിയോളമടഞ്ഞുമിരുന്നിടും
തന്മകൻതന്നെപ്പിന്നെക്കൊണ്ടുപോയ് ശയ്യതന്നി-
ലമ്മയാമായശോദ മെല്ലവേ കിടത്തിനാൾ 5

ഔത്ഥാനികോത്സവത്തിലുത്സുകയശോദയ-
ങ്ങെത്തിയഗോഷ്ഠവാസിജനത്തെസ്സൽക്കരിപ്പാൻ
ശ്രദ്ധിച്ചിരുന്നമൂലം കൈകാൽകൾ കുടഞ്ഞു-
തത്-
പുത്രൻ പാൽകുടിക്കുവാൻ കരഞ്ഞതറിഞ്ഞീല 6

അധഃ ശയാനസ്യ ശിശോരനോഽല്പക-
പ്രവാളമൃദ്വങ്ഘ്രിഹതം വ്യവർത്തത
വിധ്വസ്തനാനാരസകുപ്യഭാജനം
വ്യത്യസ്തചക്രാക്ഷവിഭിന്നകൂബരം. 7

ദൃഷ്ട്വാ യശോദാപ്രമുഖാ വ്രജസ്ത്രിയ
ഔത്ഥാനികേ കർമ്മണി യാഃ സമാഗതാഃ
നന്ദാദയശ്ചാത്ഭുതദർശനാകുലാഃ
കഥം സ്വയം വൈ ശകടം വിപര്യഗാൽ.
ഇതിബ്രുവന്തോതിവിവാദമോഹിതാ.
ജനാൽസ്സമന്താൽ പരിവവ്രുരാത്തവൽ 8

ഊചുരവ്യവസിതമതീൻ ഗോപാൻ ഗോപീശ്ച ബാലകാഃ
രുദതാനേന പാദേന ക്ഷിപ്തമേതന്ന സംശയഃ 9

ന തേ ശ്രദ്ദധിരേ ഗോപാ ബാലഭാഷിതമിത്യുത
അപ്രമേയം ബലം തസ്യ ബാലകസ്യ ന തേ വിദുഃ 10

രുദന്തം സുതമാദായ യശോദാ ഗ്രഹശങ്കിതാ
കൃതസ്വസ്ത്യയനം വിപ്രൈഃ സൂക്തൈഃ സ്തനമപായയൽ. 11

പൂർവ്വവൽ സ്ഥാപിതം ഗോപൈർബ്ബലിഭിഃ സപരിച്ഛദം
വിപ്രാ ഹുത്വാർച്ചയാഞ്ചക്രുർദ്ദധ്യക്ഷതകുശാംബുഭിഃ 12

യേഽസൂയാനൃതദംഭേർഷ്യാഹിംസാമാനവിവർജ്ജിതാഃ
ന തേഷാം സത്യശീലാനാമാശിഷോ വിഫലാഃ കൃതാഃ 13

ഇതി ബാലകമാദായ സാമർഗ്യജുരുപാകൃതൈഃ
ജലൈഃ പവിത്രൌഷധിഭിരഭിഷിച്യ ദ്വിജോത്തമൈഃ 14

വാചയിത്വാ സ്വസ്ത്യയനം നന്ദഗോപഃ സമാഹിതഃ
ഹുത്വാ ചാഗ്നിം ദ്വിജാതിഭ്യഃ പ്രാദാദന്നം മഹാഗുണം. 15

ഗാവഃ സർവ്വഗുണോപേതാ വാസഃസ്രഗ്രുക്മമാലിനീഃ
ആത്മജാഭ്യുദയാർത്ഥായ പ്രാദാത്തേ ചാന്വയുഞ്ജത. 16

വിപ്രാ മന്ത്രവിദോ യുക്താസ്തൈര്യ്യാഃ പ്രോക്താസ്തഥാഽഽശിഷഃ
താ നിഷ്ഫലാ ഭവിഷ്യന്തി ന കദാചിദപി സ്ഫുടം. 17

ഏകദാഽഽരോഹമാരൂഢം ലാളയന്തീ സുതം സതീ
ഗരിമാണം ശിശോർവ്വോഢും ന സേഹേ ഗിരികൂടവൽ. 18

ഭൂമൌ നിധായ തം ഗോപീ വിസ്മിതാ ഭാരപീഡിതാ
മഹാപുരുഷമാദധ്യൌ ജഗതാമാസ കർമ്മസു 19

ദൈത്യോ നാമ്നാ തൃണാവർത്തഃ കംസഭൃത്യഃ പ്രണോദിതഃ
ചക്രവാതസ്വരൂപേണ ജഹാരാസീനമർഭകം. 20

ഗോകുലം സർവ്വമാവൃണ്വൻ മുഷ്ണംശ്ചക്ഷൂംഷി രേണുഭിഃ
ഈരയൻ സുമഹാഘോരശബ്ദേന പ്രദിശോ ദിശഃ 21

മുഹൂർത്തമഭവദ്ഗോഷ്ഠം രജസാ തമസാഽഽവൃതം
സുതം യശോദാ നാപശ്യത്തസ്മിൻ ന്യസ്തവതീ യതഃ 22

നാപശ്യൽ കശ്ചനാത്മാനം പരം ചാപി വിമോഹിതഃ
തൃണാവർത്തനിസൃഷ്ടാഭിഃ ശർക്കരാഭിരുപദ്രുതഃ 23

ബാലനെക്കിടത്തിയശ്ശുതൻ സമീപത്തി-
ലേലുന്നവല്ലതായ ശകടമൊന്നക്ഷണം
മഞ്ജുളമൃദുലങ്ങളാകുമബ്ബാലകൻ തൻ-
കുഞ്ഞിക്കാലുകളുടെ തൊഴികളേല്ക്കയാലേ
തകർന്നുവീണുതാഴത്തതിൽ ചക്രാക്ഷങ്ങളും
നുകവും നാനാരസയുക്തങ്ങൾപാത്രങ്ങളും 7

ഔത്ഥാനികോത്സവത്തിനെത്തിയഗോപിമാരു-
മുത്തമയശോദയും നന്ദാദിഗോപന്മാരും
അത്ഭുതപ്പെട്ടെങ്ങനെ താനേവണ്ടി-
പതിച്ചുതകർന്നെന്നു തമ്മിൽ വാദിച്ചുനിന്നാർ 8

ശകടപതനത്തിൽ ശബ്ദം കേട്ടേറെജ്ജനം
നികടംവന്നു ചുററും ദുഃഖിതർമട്ടുനിന്നാർ
എങ്ങിനെ പൊളിഞ്ഞിപ്പോളീവണ്ടി വീണെ-
ന്നുള്ള
സംഗതി തീർച്ചയാക്കാതേവരും വിഷമിക്കെ
കുട്ടികൾചൊന്നാർ വണ്ടി,കേഴമക്കുഞ്ഞുകാലാൽ
തട്ടിയിട്ടതാം താഴത്തെന്നുള്ള പരമാർത്ഥം 9

കുട്ടികൾ പേചൊല്ലുന്നു സംഭാവ്യമല്ലിതെന്നു
കേട്ടവരെല്ലാമോർത്തു വിശ്വസിച്ചീലതാരും 10

ക്രന്ദനംചെയ്യും നിജപുത്രനു [1] ഗ്രഹബാധ-
യെന്നോർത്തു യശോദയക്കുഞ്ഞിനെച്ചെന്നെടുത്തു
വിപ്രരെവരുത്തി സ്വസ്ത്യയനം ചൊല്ലിപ്പിച്ചി-
ട്ടപ്പൊഴേരക്ഷാവിധിനടത്തിപ്പാൽകൊടു
ത്താൾ 11.

ബലവാന്മാരായിട്ടും ഗോപന്മാർ കൊണ്ടുവന്ന
ബലിസാധനങ്ങളാൽ പ്രോക്ഷണം മന്ത്രപൂർവ്വം
അർപ്പിച്ചക്ഷതം തയിർദർഭനീരിവററിനാൽ
വിപ്രന്മാരർച്ചിച്ചുടൻ ബലിയുമേകീടിനാർ. 12

അനൃതം,ദംഭമീർഷ്യ,യസൂയ,ഹിംസ,മാനാ-
ദ്യനന്തദോഷങ്ങളിലൊന്നുമില്ലാതെയുള്ള
സത്യശീലന്മാരുടെയാശിസ്സും കൃത്യങ്ങളും
വ്യർത്ഥമായ് ഭവിക്കുകയില്ലൊരുനാളും ദൃഢം. 13

ഈമട്ടുവിചാരിച്ചു കുഞ്ഞിനെയെടുത്തുടൻ
സാമമൃക്കും യജുസ്സും മന്ത്രങ്ങൾ ജപിപ്പിച്ചു
ശുദ്ധമാമൗഷധങ്ങൾ കലക്കീടിനനീരിൽ
പുത്രനെ വിപ്രന്മാരെക്കൊണ്ടഭിഷേചിപ്പിച്ചു 14

പുണ്യാഹം ജപിപ്പിച്ചു ദുർഗ്രഹശാന്തിക്കായി-
ട്ടന്യൂനം വിധിക്കൊത്തു ഹോമവും നടത്തിച്ചു
നന്ദനുംസമാധാനചിത്തനായ് ദ്വിജന്മാർക്കാ-
യന്നവും വിഭവസമ്പൂർണ്ണമായേകീടിനാൻ. 15

ഗുണങ്ങളിയന്നിട്ടും ഗോക്കളെ വസ്ത്രങ്ങളും
കനകമാല്യങ്ങളും മലർമാലയും ചാർത്തി
നന്ദനാഭ്യുദയത്തിനാരണന്മാർക്കുനൽകി
നന്ദിച്ചങ്ങാശിസ്സുകളവരുമേകീടിനാർ. 16

വേദജ്ഞന്മാരും ഹരിഭക്തരുമായീടുമാ
ഭൂദേവന്മാർ തന്നനുഗ്രഹങ്ങളൊരിക്കലും
നിഷ്ഫലമായിബ്ഭവിച്ചീടുകയില്ലെന്നുള്ള-
തുൾപ്പൂവില്ലുറപ്പിച്ചുകൊള്ളുക ഭൂമീപതേ? 17

പിന്നൊരുനാളസ്സതി മകനേ മടിയേററി
നന്ദിച്ചുലാളനംചെയ്തിരിക്കും സമയത്തിൽ
പർവ്വതക്കൂടംപോലബ്ബാലകശരീരവും
ദുർവ്വഹമായ ഭാരമാവഹിപ്പതായ്ക്കണ്ടാൾ, 18

ഭാരാതിരേകത്തിനാൽ പുത്രനെ വഹിക്കുവാൻ
തീരെവയ്യാതെ താഴെനിറുത്തി യശോദയും
അത്ഭുതപ്പെട്ടു പാരമച്യുതധ്യാനത്തോടു-
മേറ്റപ്പെട്ടീടിനാൾ വീട്ടുജോലിയിലോരോ
ന്നിലും. 19

കംസഭൃത്യനായ് തൃണാവർത്തനെന്നൊരുദൈത്യൻ
കംസശംസിതനായിച്ചുഴലിക്കാററായ്വന്നു 20

പാടേഗോകുലമടിച്ചിളക്കിപ്പൊടിയേററി
മൂടിയക്ഷികളെല്ലാം ദിക്കുകൾപത്തുംപിന്നെ
ഘോരമായിരമ്പിച്ചുകൊണ്ടെത്തിശ്ശയിക്കുമ-
ച്ചാരുബാലനെയപഹരിച്ചീടിനാൻശീഘ്രം. 21

ചിന്തുമപ്പൊടിപരന്നല്പനേരമഗ്ഗോഷ്ഠ-
മന്ധകാരത്താൽ സമാവൃതമായിരുന്നിതു
പിന്നെയന്നന്ദപത്നി ചെന്നങ്ങുഴന്നാക്കീടവേ
നന്ദനൻതന്നെക്കണ്ടില്ലവിടെയെങ്ങുംതന്നെ. 22

അത്തൃണാവർത്തനുക്കോടെറിഞ്ഞ ശിലോച്ചയം
പ്രത്യംഗമേററവരും മോഹിതന്മാരാകയാൽ
അന്യോന്യസന്ദർശനം സാദ്ധ്യമായില്ലെന്നല്ല
തന്നെത്തന്നെയും കാണാൻ പണിയായ്-
ത്തീർന്നുപാരം 23

1 ദുർഗ്രഹങ്ങളുടെ (പിശാചുക്കളുടെ) ഉപദ്രവം

ഇതി ഖരപവനചക്രപാംസുവർഷേ
സുതപദവീമബലാവിലക്ഷ്യ മാതാ
അതികരുണമനുസ്മരന്ത്യശോചദ്-
ഭുവി പതിതാ മൃതവത്സകാ യഥാ ഗൌ 24
രുദിതമനുനിശമ്യ തത്ര ഗോപ്യോ
ഭൃശമനുതപ്തധിയോഽശ്രുപൂർണ്ണമുഖ്യഃ
രുരുദുരനുപലഭ്യ നന്ദസൂനും
പവന ഉപാരതപാംസുവർഷവേഗേ. 25
തൃണാവർത്തഃ ശാന്തരയോ വാത്യാരൂപധരോ ഹരൻ
കൃഷ്ണം നഭോഗതോ ഗന്തും നാശക്നോദ്ഭൂരിഭാരഭൃൽ 26
തമശ്മാനം മന്യമാന ആത്മനോ ഗുരുമത്തയാ
ഗളേ ഗൃഹീത ഉത്സ്രഷ്ടും നാശക്നോദത്ഭുതാർഭകം 27
ഗളഗ്രഹണനിശ്ചേഷ്ടോ ദൈത്യോ നിർഗ്ഗതലോചനഃ
അവ്യക്തരാവോ ന്യപതൽ സഹബാലോ വ്യസുർവ്രജേ. 28
തമന്തരിക്ഷാൽ പതിതം ശിലായാം
വിശീർണ്ണസർവ്വാവയവം കരാളം
പുരം യഥാ രുദ്രശരേണ വിദ്ധം
സ്ത്രീയോ രുദത്യോ ദദൃശുഃ സമേതാഃ 29
പ്രാദായ മാത്രേ പ്രതിഹൃത്യ വിസ്മിതാഃ
കൃഷ്ണം ച തസ്യോരസി ലംബമാനം
തം സ്വസ്തിമന്തം പുരുഷാദനീതം
വിഹായസാ മൃത്യുമുഖാൽ പ്രമുക്തം
ഗോപ്യശ്ച ഗോപാഃ കില നന്ദമുഖ്യാ
ലബ്ധ്വാ പുനഃ പ്രാപുരതീവ മോദം. 30
അഹോ ബതാത്യത്ഭുതമേഷ രക്ഷസാ
ബാലോ നിവൃത്തിം ഗമിതോഽഭ്യഗാൽ പുനഃ
ഹിംസ്രഃ സ്വപാപേന വിഹിംസിതഃ ഖലഃ
സാധുഃ സമത്വേന ഭയാദ്വിമുച്യതേ. 31
കിം നസ്തപശ്ചീർണ്ണമധോക്ഷജാർച്ചനം
പൂർത്തേഷ്ടദത്തമുത ഭൂതസൌഹൃദം
യത്സംപരേതഃ പുനരേവ ബാലകോ
ദിഷ്ട്യാ സ്വബന്ധൂൻ പ്രണയന്നുപസ്ഥിതഃ 32
ദൃഷ്ട്വാത്ഭുതാനി ബഹുശോ നന്ദഗോപോ ബൃഹദ്വനേ
വസുദേവവചോ ഭൂയോ മാനയാമാസ വിസ്മിതഃ 33
ഏകദാർഭകമാദായ സ്വാങ്കമാരോപ്യ ഭാമിനീ
പ്രസ്നുതം പായയാമാസ സ്തനം സ്നേഹപരിപ്ലുതാ 34
പീതപ്രായസ്യ ജനനീ സാ തസ്യ രുചിരസ്മിതം
മുഖം ലാളയതീ രാജഞ്ജൃംഭതോ ദദൃശേ ഇദം. 35
ഖം രോദസീ ജ്യോതിരനീകമാശാഃ
സൂര്യേന്ദുവഹ്നിശ്വസനാംബുധീംശ്ച
ദ്വീപാൻ നഗാംസ്തദ്ദുഹിതൄർവനാനി
ഭൂതാനി യാനി സ്ഥിരജംഗമാനി 36
സാ വീക്ഷ്യ വിശ്വം സഹസാ രാജൻ സംജാതവേപഥുഃ
സമ്മീല്യ മൃഗശാബാക്ഷീ നേത്രേ ആസീൽ സുവിസ്മിതാ. 37

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
തൃണാവർത്തമോക്ഷോ നാമ സപ്തമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 8517 ദശമസ്കന്ധേ ശ്ലോകാഃ 323

ഇങ്ങനെയച്ചുഴൽക്കാററേററിയോരദ്ധൂളിയിൽ
മുങ്ങിയക്കുഞ്ഞുപോയമാർഗ്ഗത്തെയറിയാതെ
അബലയാകുമമ്മ മൃതവത്സയാം ഗോവി-
ന്നുപമവഹിച്ചോരോന്നോർത്തു ഭൂമിയിൽ
വീണാൾ. 24

കാററതുനിലച്ചൊട്ടു ധൂളിയുമടങ്ങവേ
കേട്ടിതുകരച്ചിലന്നന്ദഗോപാലയത്തിൽ
ഗോപികളോടിയെത്തി നന്ദജാതനെക്കാണാ-
ഞ്ഞാപച്ഛങ്കയാൽ കണ്ണീരൊഴുക്കിക്കരഞ്ഞിതു 25

ചുഴലിക്കാററായ്‌വന്ന കണ്ണനാമുണ്ണിയേയാ-
ന്നഴകിലാകാശത്തേയ്ക്കുയന്ന തൃണാവർത്തൻ
ശിശുവിൻഭാരത്തിനാൽ മന്ദവേഗനായ്‌ത്തീരെ-
യശക്തനായിത്തീന്നാനുപരിഗമിക്കുവാൻ. 26

ഭാരമേറുകയാലക്കുഞ്ഞിനെക്കല്ലെന്നുതാൻ-
തേറിയദൈത്യൻ താഴെത്തള്ളുവാൻ ശ്രമിക്കിലും
അത്ഭുതാർഭകനവൻ തൽഗളതലംതന്നിൽ
കെല്പിലാന്നിട്ടും പിടിവിട്ടത്താനശക്തനായ് 27

അപ്പിടുത്തത്തിനാൽ നിശ്ചേഷ്ടനായ്ക്കണ്ണും
തള്ളി
ശബ്ദിക്കാൻവയ്യാതവൻ ചത്തുകുഞ്ഞൊത്തു
വീണാൻ 28

ആകാശംതന്നിൽനിന്നും കല്ലിന്മേൽവീണ ദേഹ-
മാകവേതകന്നുള്ള ഭീകരദൈതേയനെ
കരയും നാരിമാരുമാഗതന്മാരുംകണ്ടാർ
ഹരനാരാചഭിന്നം പുരമെന്നതുപോലെ. 29

ദൈത്യവക്ഷസ്സിലാളും കുഞ്ഞിനെഗ്ഗോപീജനം
മൃത്യുവക്ത്രത്തിൽനിന്നാന്നമ്മയ്ക്കു സമ്മാനിച്ചാർ
അദൃഷ്ടൻ ഹരിച്ചുടൻവ്യോമത്തിൽകൊണ്ടു-
പോയി-
ട്ടത്യരമവിടെനിന്നശ്മത്തിൽ പതിച്ചിട്ടും
ഒട്ടുമേ കേടെന്നിയേ കുട്ടിയേ രണ്ടാമതും-
കിട്ടിയെന്നതിൽ ഗോപസ്ത്രീകളും ഗോപന്മാരും
നന്ദഗോപനുമേററമത്ഭുതാധീനരായി
ട്ടന്യൂനാനന്ദാംബുധിതന്നിലാറാടീടിനാർ. 30

ആശ്ചര്യ! മത്യാശ്ചര്യമിബ്ബാലൻ രക്ഷസ്സിനാൽ
നാശംപ്രാപിച്ചുശേഷം വന്നിതുരണ്ടാമതും
ഹിംസാശീലനാംഖലൻ തൽപാപത്തിനാൽതന്നെ
[1]ഹിംസിതൻ, സമത്വത്താൽ [2]മുക്തഭീയത്രേ
സാധു. 31

ഭാഗ്യമീവിധംവന്നു ഭവിക്കത്തക്കവണ്ണം
യോഗ്യമായ്‌നമ്മൾചെയ്ത സൽക്കർമ്മമെന്താ-
ണാവോ
നമ്മൾമുൻജന്മത്തിങ്കൽ ഹരിയെയാരാധിച്ചു
നിർമ്മിച്ചു കുളം കിണർ തടാകങ്ങളുമെല്ലാം
ധാരാളം ദാനംചെയ്തു പഞ്ചയജ്ഞംനടത്തി-
യാരിലും സമസ്നേഹമാന്നിരുന്നിതുനൂനം
അല്ലെങ്കിൽ മൃതബാലൻതിരിച്ചുവന്നിങ്ങനെ
കില്ലററുബന്ധുക്കളെയെങ്ങനെ തോഷിപ്പിക്കും 32

അത്ഭുതസംഭവങ്ങൾ പലതുമിതുപോല-
ങ്ങപ്പൊഴപ്പൊഴാങ്ങുണ്ടു ധരിച്ചനന്ദഗോപൻ
അത്ഭുതസ്തബ്ധനായി വസുദേവൻെറവാക്യ-
മുൾപൂവിലല്ലേതരം ബഹുമാനിച്ചീടിനാൻ. 33

ഒരുനാൾ യശോദയമ്മകനെ മടിയേററി-
യിരുത്തിച്ചുരന്നതന്മുലപ്പാൽ കുടിപ്പിച്ചാൾ. 34

സാമാന്യം മുലകുടിച്ചീട്ടമ്പാലകൻകൻ-
ത്തുമന്ദസ്മിതഛവിയാന്നീട്ടമാനനാബ്ജം
ലാളിച്ചിരുന്നോരവളാത്മജൻ വായ്പിളന്ന-
വേളയിൽക്കണ്ടീടിനാളീദൃശം യദൃച്ഛയാ. 35

ഭൂമിയുമാകാശവുമന്തരീക്ഷവും ജ്യോതിഃ-
സ്തോമവും സൂര്യേന്ദുവായ്വഗ്നികൾദിക്കുപത്തും
ഗിരികൾവന നദീദ്വീപ സാഗരങ്ങളും
സ്ഥിരങ്ങൾചരങ്ങളും കണ്ടിതു വക്ത്രംതന്നിൽ. 36

അമ്മയിങ്ങനെ വിശ്വംകണ്ടു വിസ്മയപ്പെട്ടു
തന്മനിമിറച്ചക്ഷിയടച്ചങ്ങിരുന്നിതു. 37

---

1 കൊല്ലപ്പെട്ടവൻ 2 ഭയമററവൻ

# അഷ്ടമോഽധ്യായഃ

### ശ്രീശുക ഉവാച

ഗർഗ്ഗഃ പുരോഹിതോ രാജൻ യദൂനാം സുമഹാതപാഃ
വ്രജം ജഗാമ നന്ദസ്യ വസുദേവപ്രചോദിതഃ 1
തം ദൃഷ്ട്വാ പരമപ്രീതഃ പ്രത്യുത്ഥായ കൃതാഞ്ജലിഃ
ആനർച്ചാധോക്ഷജധിയാ പ്രണിപാതപുരസ്സരഃ. 2
സൂപവിഷ്ടം കൃതാതിഥ്യം ഗിരാ സൂനൃതയാ മുനിം
നന്ദയിത്വാബ്രവീദ്ബ്രഹ്മൻ പൂർണ്ണസ്യ കരവാമ കിം. 3
മഹദ്വിചലനം നൃണാം ഗൃഹിണാം ദീനചേതസാം
നിഃശ്രേയസായ ഭഗവൻ കല്പതേ നാന്യഥാ ക്വചിൽ. 4
ജ്യോതിഷാമയനം സാക്ഷാദ്യത്തൽ ജ്ഞാനമതീന്ദ്രിയം
പ്രണീതം ഭവതാ യേന പുമാൻ വേദ പരാവരം. 5
ത്വം ഹി ബ്രഹ്മവിദാം ശ്രേഷ്ഠഃ സംസ്കാരാൻ കർത്തുമർഹസി
ബാലയോരനയോർന്നൃണാം ജന്മനാ ബ്രാഹ്മണോ ഗുരുഃ 6

### ഗർഗ്ഗ ഉവാച

യദൂനാമഹമാചാര്യ്യഃ ഖ്യാതശ്ച ഭുവി സർവ്വതഃ
സുതം മയാ സംസ്കൃതം തേ മന്യതേ ദേവകീസുതം. 7
കംസഃ പാപമതിഃ സഖ്യം തവ ചാനകദുന്ദുഭേഃ
ദേവക്യാ അഷ്ടമോ ഗർഭോ ന സ്ത്രീ ഭവിതുമർഹതി. 8
ഇതി സഞ്ചിന്തയൻ ശ്രുത്വാ ദേവക്യാ ദാരികാവചഃ
അപി ഹന്താഽഽഗതാശങ്കസ്തർഹി തന്നോഽനയോ ഭവേൽ. 9

### നന്ദ ഉവാച

അലക്ഷിതോഽസ്മിൻ രഹസി മാമകൈരപി ഗോവ്രജേ
കുരു ദ്വിജാതിസംസ്കാരം സ്വസ്തിവാചനപൂർവ്വകം. 10

### ശ്രീശുക ഉവാച

ഏവം സംപ്രാർത്ഥിതോ വിപ്രഃ സ്വചികീർഷിതമേവ തൽ
ചകാര നാമകരണം ഗൂഢോ രഹസി ബാലയോഃ 11

### ഗർഗ്ഗ ഉവാച

അയം ഹി രോഹിണീപുത്രോ രമയൻ സുഹൃദോ ഗുണൈഃ
ആഖ്യാസ്യതേ രാമ ഇതി ബലാധിക്യാദ്ബലം വിദുഃ
യദൂനാമപൃഥഗ്ഭാവാൽ സങ്കർഷണമുശന്ത്യുത 12
ആസൻ വർണ്ണാസ്ത്രയോ ഹ്യസ്യ ഗൃഹ്ണതോഽനുയുഗം തനൂഃ
ശുക്ലോ രക്തസ്തഥാ പീത ഇദാനീം കൃഷ്ണതാം ഗതഃ 13
പ്രാഗയം വസുദേവസ്യ ക്വചിജ്ജാതസ്തവാത്മജഃ
വാസുദേവ ഇതി ശ്രീമാനഭിജ്ഞാഃ സംപ്രചക്ഷതേ. 14
ബഹൂനി സന്തി നാമാനി രൂപാണി ച സുതസ്യ തേ
ഗുണകർമ്മാനുരൂപാണി താന്യഹം വേദ നോ ജനാഃ 15

## അദ്ധ്യായം 8

**ശ്രീശുകൻ പറഞ്ഞു**

ഭൂപതേ! യദുപുരോഹിതനാം ഗർഗ്ഗൻ മഹാ-
താപസൻ വസുദേവവാക്കിനാൽ ഗോഷ്ഠമാ-
ന്നാൻ. 1

അദ്ദേഹത്തിനെക്കണ്ടു സന്തോഷത്തോടുകൂടി
സത്വരം കൈകൾകൂപ്പിസ്സാദരമെഴുന്നേററു
ശ്രീജാനീഭാവത്തൊടും നമിച്ചിട്ടനന്തരം
പൂജനംചെയ്തീടിനാൻ വിധിപോൽ നന്ദഗോ-
പൻ. 2

സൽകൃതനായിസ്സുഖമാസീനനാമമ്മുനി-
മുഖ്യനെസ്സത്യവാക്കാൽത്തുഷ്ടനാക്കിയശേഷം
അല്ലയോ ബ്രഹ്മൻ! ഞങ്ങൾചെയ്യേണ്ടതെന്താ-
ണിപ്പോ-
ളെല്ലാമേതികഞ്ഞുള്ളോരങ്ങേക്കെന്നരുൾ-
ചെയ്താൻ. 3

ഭഗവൻ!മഹാന്മാർതൻസഞ്ചാരംദുഃഖാബ്-
ധിയി
ലകപ്പെട്ടോരിഗൃഹാശ്രമികൾക്കെല്ലാമ്പൊഴും
ശ്രേയസ്സിനായിത്തന്നെ ഭവിച്ചീടുന്നതന്ന-
മായതന്യഥാഭവിക്കുന്നതില്ലൊരിക്കലും 4

ഇന്ദ്രിയാതീതജ്ഞാനമായിടും ജ്യോതിശ്ശാസ്ത്രം
നിന്തിരുവടിയല്ലോ നിർമ്മിച്ചിരിക്കുന്നതും
നേരെയശ്ശാസ്ത്രത്തിനാലല്ലയോ ഭൂതഭാവി-
കാര്യങ്ങൾ നിത്യം പുമാനറിഞ്ഞുകൊള്ളുന്നതും. 5

ബ്രഹ്മജ്ഞന്മാരിൽ ശ്രേഷ്ഠനായീടുമങ്ങുന്നത്രേ
ചെമ്മേയിബ്ബാലന്മാർതൻ സംസ്കാരത്തിനു-
യോഗ്യൻ
മർത്ത്യർക്കുജന്മത്താൽത്താനൊരുകിലാചാര്യന്മാർ
പൃഥ്വീസുരന്മാരല്ലോ പാരിതിൽ സുരീശ്വരാ! 6

**ഗർഗ്ഗൻ പറഞ്ഞു**

യാദവന്മാർ തൻകുലഗുരുവായീടുന്നഞാൻ
മേദിനീതലമെങ്ങും പ്രസിദ്ധൻതന്നെയല്ലോ
എന്നാൽ സംസ്കൃതനാകിൽ തത് പുത്രൻ-
ദേവകീ-
നന്ദനനെന്നു ലോകരാകവേ നിനച്ചീടും. 7

അങ്ങുമാ വസുദേവൻ താനുമന്യോന്യമാളും
തുംഗസൗഹൃദത്തേയും ദേവകീദേവിക്കെഴും
അഷ്ടമഗർഭം നാരിയായിട്ടു ഭവിക്കുവാ-
നൊട്ടുമേയവകാശമില്ലാത്തതാണെന്നതും
"നിന്നെക്കൊല്ലുവാനേകൻ ഭൂമിയിൽജനിച്ചു"
തായ്
കന്യകയുടെ വാക്കുംചേർത്തു ചിന്തിച്ചിട്ടുമ്പോൾ
പാപിയാം ഭോജരാജൻ സംശയാധീനനായി-
ക്കോപാവിഷ്ടനായ് വന്നിബ്ബാലനെക്കൊല
ചെയ്യിൽ
നമ്മുടെ മഹത്താകും ബുദ്ധിമോശത്തിനാലെ
സന്മതേ! സംഭവിച്ചെന്നല്ലാതെ വന്നീടുമോ. 8-9

**നന്ദൻ പറഞ്ഞു**

ഗോകുലമതിൽ മമ ബന്ധുക്കൾപോലുമറിയാ-
തേകാന്തസ്ഥലത്തിൽവച്ചിക്കാലം മാമുനീന്ദ്രാ!
സ്വസ്തിവാചകംചൊല്ലി [1]ദ്വിജാതിക്കാവശ്യമാം
ശുദ്ധസംസ്കാരം നേരേ നിർവ്വഹിച്ചാലും
ഭവാൻ 10

**ശ്രീശുകൻ പറഞ്ഞു**

നന്ദനാലേവമഭ്യർത്ഥിതനാം ഗർഗ്ഗൻ ശുദ്ധം
പിന്നെയബ്ബാലനാമകരണം നിർവ്വഹിച്ചാൻ. 11

**ഗർഗ്ഗൻ പറഞ്ഞു**

രോഹിണീതനുജനായീടുമിബ്ബാലൻ ഗുണ-
വ്യൂഹത്താൽ മിത്രങ്ങളെ രമിപ്പിക്കുകമൂലം
രാമനെന്നിവനെയെല്ലാവരും വിളിച്ചീടും
സീമാതീതമാംബലംമൂലമായ് ബലാഖ്യയും
ചലിയാതത്താരഭേദഭാവനയദുക്കളി-
ലുളവായിവനുണ്ടാം സങ്കർഷണാഭിഖ്യയും. 12

ശരീരം യുഗന്തോറുമാളുമിബ്ബാലനുണ്ടാം
നിറങ്ങൾ ശുക്ലം രക്തം പീതമെന്നിവമൂന്നും
ഇപ്പൊഴക്കൃഷ്ണവർണ്ണം സ്വീകരിച്ചിരിക്കയാൽ
കല്പിക്കാവതാം കൃഷ്ണനെന്നുള്ള നാമധേയം 13

താവകതനുജനാമിബ്ബാലൻ മുമ്പൊരിക്ക-
ലാവസുദേവൻ തൻെറ പുത്രനായ്ജനിച്ചിതു
അതിനാലഭിജ്ഞന്മാർ ശ്രീവാസുദേവനെന്നും
പതിവായ് വിളിച്ചീടുമെന്നതും ധരിച്ചാലും. 14

ഗുണകർമ്മാനുസാരം ഭവാൻെറയിപ്പുത്രനി-
ലിണങ്ങും ബഹുനാമധേയങ്ങൾ രൂപങ്ങളും
അറിയാമെനിക്കവയൊക്കെയും നല്ലവണ്ണം
ധരിച്ചീടുന്നില്ലവയേതുമേ ജനോൽക്കരം. 15

---
1 ബ്രാഹ്മണനും ക്ഷത്രിയനും

ഏഷ വഃ ശ്രേയ ആധാസ്യദ്ഗോപഗോകുലനന്ദനഃ
അനേന സർവ്വദുർഗ്ഗാണി യൂയമഞ്ജസ്തരിഷ്യഥ. 16

പുരാനേന വ്രജപതേ സാധവോ ദസ്യുപീഡിതാഃ
അരാജകേ രക്ഷ്യമാണാ ജിഗ്യുർദ്ദസ്യൂൻ സമേധിതാഃ 17

യ ഏതസ്മിൻ മഹാഭാഗാ പ്രീതിം കുർവ്വന്തി മാനവാഃ
നാരയോഽഭിഭവന്ത്യേതാൻ വിഷ്ണുപക്ഷാനിവാസുരാഃ 18

തസ്മാന്നന്ദാത്മജോഽയം തേ നാരായണസമോ ഗുണൈഃ
ശ്രിയാ കീർത്ത്യാനുഭാവേന ഗോപായസ്വ സമാഹിതഃ 19

ഇത്യാത്മാനം സമാദിശ്യ ഗർഗ്ഗേ ച സ്വഗൃഹം ഗതേ
നന്ദഃ പ്രമുദിതോ മേനേ ആത്മാനം പൂർണ്ണമാശിഷാം. 20

കാലേന വ്രജതാല്പേന ഗോകുലേ രാമകേശവൗ
ജാനുഭ്യാം സഹ പാണിഭ്യാം രിംഗമാണൗ വിജഹ്രതുഃ 21

താവങ്ഘ്രിയുഗ്മമനുകൃഷ്യ സരീസൃപന്തൗ
ഘോഷപ്രഘോഷരുചിരം വ്രജകർദ്ദമേഷു
തന്നാദഹൃഷ്ടമനസാവനുസൃത്യ ലോകം
മുഗ്ദ്ധപ്രഭീതവദുപേയതുരന്തി മാത്രോഃ 22

തന്മാതരൗ നിജസുതൗ ഘൃണയാ സ്നുവന്ത്യൗ
പങ്കാംഗരാഗരുചിരാവുപഗൃഹ്യ ദോർഭ്യാം
ദത്വാ സ്തനം പ്രപിബതോഃ സ്മ മുഖം നിരീക്ഷ്യ
മുഗ്ദ്ധസ്മിതാല്പദശനം യയതുഃ പ്രമോദം. 23

യർഹ്യംഗനാദർശനീയകുമാരലീലാ-
വന്തർവ്രജേ തദബലാഃ പ്രഗൃഹീതപുച്ഛൈഃ
വത്സൈരിതസ്തത ഉഭാവനുകൃഷ്യമാണൗ
പ്രേക്ഷന്ത്യ ഉജ്ഝിതഗൃഹാ ജഹൃഷുർഹസന്ത്യഃ 24

ശൃംഗ്യഗ്നിദംഷ്ട്ര്യസിജലദ്വിജകണ്ടകേഭ്യഃ
ക്രീഡാപരാവതിചലൗ സ്വസുതൗ നിഷേദ്ധും
ഗൃഹ്യാണി കർത്തുമപി യത്ര ന തജ്ജനന്യൗ
ശേകാത ആപതുരലം മനസോഽനവസ്ഥാം. 25

കാലേനാല്പേന രാജർഷേ രാമഃ കൃഷ്ണശ്ച ഗോകുലേ
അഘൃഷ്ടജാനുഭിഃ പദ്ഭിർവ്വിചക്രമതുരഞ്ജസാ. 26

തതസ്തു ഭഗവാൻ കൃഷ്ണോ വയസ്യൈർവ്രജബാലകൈഃ
സഹരാമോ വ്രജസ്ത്രീണാം ചിക്രീഡേ ജനയൻ മുദം. 27

കൃഷ്ണസ്യ ഗോപ്യോ രുചിരം വീക്ഷ്യ കൗമാരചാപലം
ശൃണ്വന്ത്യാഃ കില തന്മാതുരിതി ഹോചുഃ സമാഗതാഃ 28

വത്സാൻ മുഞ്ചൻ ക്വചിദസമയേ
ക്രോശസംജാതഹാസഃ
സ്തേയം സ്വാദ്വത്ത്യഥ ദധി പയഃ
കല്പിതൈഃ സ്തേയയോഗൈഃ
മർക്കാൻ ഭോക്ഷ്യൻ വിഭജതി സ ചേ-
ന്നാത്തി ഭാണ്ഡം ഭിനത്തി
ദ്രവ്യാലാഭേ സ ഗൃഹകുപിതോ
യാത്യുപക്രോശ്യ തോകാൻ. 29

ഗോപരെത്തോഷിപ്പിക്കും നമ്മട്ടഗോക്കളേയു-
മീബാലനറപ്പിക്കും നിങ്ങൾതൻ ശ്രേയസ്സുകൾ
ഇക്കുമാരകൻമൂലം നിങ്ങൾക്കു സമസ്തമാം
ദുർഗ്ഗങ്ങളേയുമങ്ങുതരിക്കാം നിഷ്പ്രയാസം. 16

ഗോകുലനാഥാ! പണ്ടുരാജാവില്ലാതിരിക്കെ
വ്യാകുലം സാധുക്കൾക്കു ദസ്യുക്കൾചേത്തീടവേ
ഇക്കുട്ടിസാധുക്കളെ രക്ഷിച്ചുശക്തിവദ്ധി
പ്പിക്കയാലവരുടൻദുജ്ജനങ്ങളെവെന്നാർ. 17

ഇവനിൽ പ്രീതിയേറും ഭാഗ്യശാലികൾക്കാക്കും
ഭവിച്ചീടുന്നതില്ല ശത്രുപീഡകളേതും
ദാനവന്മാരിൽനിന്നും ബാധകളശേഷവും
ശ്രീനാരായണഭക്തവർഗ്ഗത്തിനേല്ക്കാത്ത-
പോൽ. 18

അതിനാലയേ നന്ദാ! ശ്രീ,കീർത്തി,യനുഭാവ,-
മതുലഗുണോത്കരമിവയാലീ നിൻസുതൻ
ശ്രീനാരായണ സമനാകയാലനാരതം
നീ നേരേസംരക്ഷിച്ചുവളത്തിക്കൊൾകേ-
വേണ്ടു. 19

**ശ്രീശുകൻ പറഞ്ഞു**

ഈവിധമാത്മാവാം ശ്രീമുകുന്ദൻതൻ രഹസ്യ-
ഭാവത്തെ സൂചിപ്പിച്ചുഗർഗ്ഗൻസ്വഗേഹമാന്നാൻ
നന്ദനും തുഷ്ടനായിനിനച്ചാൻ താനേസവ്വ-
പൂർണ്ണശ്രേയസ്സും തന്നിലൊത്തുചേർന്നിരിപ്പ-
തായ്. 20

മാമുനിഗർഗ്ഗൻപോയിക്കുറച്ചുകാലംകൊണ്ടാ-
രാമനുംകൃഷ്ണനും കാൽമുട്ടകൾകരങ്ങളും
കുത്തിക്കൊണ്ടിഴഞ്ഞെങ്ങും നടന്നുകളിച്ചിതു
മുത്തുകാണികൾക്കെല്ലാം വദ്ധിക്കുംവിധം-
ഭംഗ്യാ. 21

രണ്ടുകാൽമുട്ടുകളും വലിച്ചുകുത്തിക്കുത്തി
ക്കൊണ്ടുഗോഷ്ഠത്തിൽപൊടിചെളിതന്നിലു-
മെങ്ങും
കിങ്കിണിനാദത്തോടും വളഞ്ഞുതിരിഞ്ഞിഴ-
ഞ്ഞങ്കുരിതാനന്ദം സഞ്ചരിച്ചാരിരുപേരും
ചിലപ്പോൾ ജനങ്ങൾതൻനേക്കൊട്ടുചെന്നുഭീതി
കലന്നു തിരിഞ്ഞമ്മമാരുടെയടുത്തെത്തും. 22

ജനനിമാരുംസ്നേഹാധിക്യത്താൽച്ചുരന്നോലും
സ്തനങ്ങളാന്നു,ചെളിക്കുറിക്കൂട്ടുംഗമെങ്ങും
അണിഞ്ഞുശോഭിച്ചിട്ടും നിജനന്ദനന്മാരെ
കനിഞ്ഞുരണ്ടുകൈകൾകൊണ്ടുമാശ്ലേഷംചെയ്തു,
മുലനല്കിയിട്ടുമോദത്തോടവർകുടി-
പ്പുളവിൽപല്ലങ്ങനെ മുളച്ചുവരുന്നതും
പുഞ്ചിരിതഞ്ചുന്നതുമായീട്ടമവക്കേഴ-
മഞ്ചിതാസ്യങ്ങൾനോക്കിയാനന്ദമാന്നീടി-
നാർ. 23

അംഗനാദശ്നീയലീലകൾ കാട്ടീട്ടമാ-
റങ്ങവർമുതിന്നംഗമല്ലാല്ലം കൊഴക്കവേ
പശുക്കുട്ടികൾക്കെഴം വാൽചെന്നുപിടിച്ചീട്ട-
മശങ്കമവയങ്ങിങ്ങവരെയിഴച്ചീട്ടും
ഗോഷ്ഠമദ്ധ്യത്തിൽസ്ത്രീകൾ ചിരിച്ചുകൊണ്ടി-
ക്കളി
വീട്ടകാര്യംമറന്നുനിന്നുകണ്ടാനന്ദിക്കും. 24

ഒരിടത്തിലും തെല്ലുമടങ്ങിയിരിക്കാതെ
തുടരെക്കേളിലോലരായീട്ടമപ്പുത്രരെ
ദംഷ്ട്രയുംകൊമ്പുമുള്ളമൃഗങ്ങൾ മുള്ളുനീർ തീ-
യിത്തരമെല്ലാററിലും നിന്നുരക്ഷിക്കു വാനും
ആലയത്തിലെ ജോലി നിർവഹിപ്പാനുമൊരേ-
കാലത്തു സാധിക്കാതായമ്മമാർ വിഷമിച്ചാർ. 25

രാമകൃഷ്ണന്മാർപിന്നെക്കുറച്ചുനാളിന്നകം
ഭൂമിപാ! പാദമൂന്നിനടന്നാർവ്രജമെങ്ങും 26

ഭഗവാൻ കൃഷ്ണൻപിന്നെ വയസ്യഗോപ-
ബാല-
പ്രകരത്തോടും ബലരാമസംയുതനായി
ആനന്ദംഗോപികൾക്കു മേൽക്കുമേലേറുമാറു
നാനാലീലകളേയും കാണിച്ചുകളിച്ചിതു. 27

ഗോപികളൊന്നുചേന്നു നന്ദാത്മജന്റെ ബാല-
ചാപലംകണ്ടുവന്നു യശോദയോട്ടുചൊന്നാർ. 28

പെണ്മണേ! യകാലത്തു ഞങ്ങടെ ഗേഹങ്ങളിൽ
നിന്മകൻവന്നുകേറി ഗ്ഗോവത്സങ്ങളെയെല്ലാം
അഴിച്ചുവിട്ടും, ഞങ്ങൾഭർത്സിച്ചാൽ മന്ദസ്മിതം-
പൊഴിച്ചുകൊണ്ടുനിൽക്കും,ചോരണ സാമർത്ഥ്യ-
ത്താൽ.
രുച്യമാം തൈരുംപാലും കട്ടശിച്ചീട്ടമാകെ
മിച്ചമുണ്ടെങ്കിൽ ഭാഗിച്ചേകിട്ടും പൂച്ചകൾക്കും
തിന്നവതുപ്തിയാന്നാൽ പാത്രങ്ങൾ തച്ചുടയ്ക്കു-
മൊന്നുമേസാധനങ്ങൾ ലഭിച്ചീലെന്നാകിലോ
വീട്ടിലുള്ളവരോടു കോപിച്ചിട്ടു വീട്ടത്തെ
കുട്ടികളേയുംനുള്ളിക്കരയിച്ചോടിപ്പോകും 29

ഹസ്താഗ്രാഹ്യേ രചയതി വിധിം
പീഠകോലൂഖലാദ്യൈ-
ശ്ഛിദ്രം ഹ്യന്തർന്നിഹിതവയുനഃ
ശിക്യഭാണ്ഡേഷു തദ്വിൽ
ധ്വാന്താഗാരേ ധൃതമണിഗണം
സ്വാംഗമർത്ഥപ്രദീപം
കാലേ ഗോപ്യോ യർഹി ഗൃഹകൃ-
ത്യേഷു സുവ്യഗ്രചിത്താഃ 30
ഏവം ധാർഷ്ട്യാന്യുശതി കുരുതേ
മേഹനാദീനി വാസ്തൌ
സ്തേയോപായൈർവ്വിരചിതകൃതിഃ
സുപ്രതീകോ യഥാഽഽസ്തേ
ഇത്ഥം സ്ത്രീഭിഃ സഭയനയന-
ശ്രീമുഖാലോകിനീഭി
ർവ്വ്യാഖ്യാതാർത്ഥാ പ്രഹസിതമുഖീ
ന ഹ്യുപാലബ്ധുമൈച്ഛൽ. 31
ഏകദാ ക്രീഡമാനാസ്തേ രാമാദ്യാ ഗോപദാരകാഃ
കൃഷ്ണോ മൃദം ഭക്ഷിതവാനിതി മാത്രേ ന്യവേദയൻ. 32
സാ ഗൃഹീത്വാ കരേ കൃഷ്ണമുപാലഭ്യ ഹിതൈഷിണീ
യശോദാ ഭയസംഭ്രാന്തപ്രേക്ഷണാക്ഷമഭാഷത. 33
കസ്മാന്മൃദമദാന്താത്മൻ ഭവാൻ ഭക്ഷിതവാൻ രഹഃ
വദന്തി താവകാ ഹ്യേതേ കുമാരാസ്തേഽഗ്രജോഽപ്യയം. 34
നാഹം ഭക്ഷിതവാനംബ സർവ്വേ മിഥ്യാഭിശംസിനഃ
യദി സത്യഗിരസ്തർഹി സമക്ഷം പശ്യ മേ മുഖം. 35
യദ്യേവം തർഹി വ്യാദേഹീത്യുക്തഃ സ ഭഗവാൻ ഹരിഃ
വ്യാദത്താവ്യാഹതൈശ്വര്യഃ ക്രീഡാമനുജബാലകഃ 36
സാ തത്ര ദദൃശേ വിശ്വം ജഗൽ സ്ഥാസ്നു ച ഖം ദിശഃ
സാദ്രിദ്വീപാബ്ധിഭൂഗോളം സവായ്വഗ്നീന്ദുതാരകം. 37
ജ്യോതിശ്ചക്രം ജലം തേജോ നഭസ്വാൻ വിയദേവ ച
വൈകാരികാണീന്ദ്രിയാണി മനോ മാത്രാ ഗുണാസ്ത്രയഃ 38
ഏതദ്വിചിത്രം സഹ ജീവകാല-
സ്വഭാവകർമ്മാശയലിംഗഭേദം
സൂനോസ്തനൌ വീക്ഷ്യ വിദാരിതാസ്യേ
വ്രജം സഹാത്മാനമവാപ ശങ്കാം. 39
കിം സ്വപ്ന ഏതദുത ദേവമായാ
കിം വാ മദീയോ ബത ബുദ്ധിമോഹഃ
അഥോ അമുഷ്യൈവ മമാർഭകസ്യ
യഃ കശ്ചനൌൽപത്തിക ആത്മയോഗഃ 40
അഥോ യഥാവന്ന വിതർക്കഗോചരം
ചേതോമനഃകർമ്മവചോഭിരഞ്ജസാ
യദാശ്രയം യേന യതഃ പ്രതീയതേ
സുദുർവ്വിഭാവ്യം പ്രണതാസ്മി തൽപദം. 41
അഹം മമാസൌ പതിരേഷ മേ സുതോ
വ്രജേശ്വരസ്യാഖിലവിത്തപാ സതീ
ഗോപ്യശ്ച ഗോപാഃ സഹഗോധനാശ്ച മേ
യന്മായയേത്ഥം കുമതിഃ സ മേ ഗതിഃ 42
ഇത്ഥം വിദിതതത്ത്വായാം ഗോപികായാം സ ഈശ്വരഃ
വൈഷ്ണവീം വ്യതനോന്മായാം പുത്രസ്നേഹമയീം വിഭുഃ 43

പത്തനകൃത്യങ്ങളിൽ ഞങ്ങളേവരും വ്യഗ്ര
ചിത്തകളായിരിക്കും തക്കവും പാർത്തങ്ങെത്തി
നെയ്യുപാൽതൈരു മിരിക്കുന്ന തായറിഞ്ഞുറി-
കയ്യെത്തീടാത്തതാണെന്നാകിലന്നേരത്തിവൻ
ഉരലുമതിന്മീതേ പീഠവുംവച്ചതിന്മേൽ
പരിചോടേറിനിന്നങ്ങെടുത്തു ഭുജിച്ചീടും.
എന്നാലുമെത്താത്തപ്പോൾപാത്രത്തിൻ
ചോട്ടിൽദ്വാര-
മൊന്നുതീർത്തിട്ടു ചോർത്തി വായിലാക്കീടുന്നിതു
ഭൂഷണഭാസ്സാലിരുൾമൂറിക്കുള്ളിലും പാക്കിൽ
മോഷണത്തിനു തടവില്ലിവനേതും നാഥേ! 30

ഞങ്ങൾവല്ലതുമവന്നഹിതം കഥിക്കകിൽ
ഞങ്ങളോടളവററു ധാർഷ്ട്യവാക്കുകളോതും
എന്നല്ലശുദ്ധമാക്കിയിട്ടിരിക്കുന്നോരസ്മ-
ന്മന്ദിരമെല്ലാം മലമൂത്രദൂഷിതമാക്കും
കള്ളത്തരങ്ങളേവം കാണിച്ചശേഷം നല്ല-
പിള്ളയെപ്പോലെയല്ലോ വന്നിവൻ നില്ക്കുന്നതും
ഇവൻെറമുഖഭാവമൊന്നുനോക്കുക നേരേ
ഭവതി, യെന്നുഗോപീജനങ്ങളോതീടവേ
പേടിയാൽ ചഞ്ചലിക്കും കണ്ണുകളാലെ ശോഭ-
തേടീടും ഖിന്നമാകും തനുഖമാ യശോദ
വീക്ഷിച്ചശേഷമൊന്നു ചിരിച്ചതല്ലാതെയൊ-
രക്ഷരം ശാസിച്ചോതാനവൾക്കു തോന്നിയില്ല 31

ഒരുനാൾപിന്നെബ്ബലരാമാദിഗോപന്മാരോ-
ടൊരുമിച്ചിരുന്നങ്ങുകളിക്കും സന്ദർഭത്തിൽ
മണ്ണുതിന്നിതു കണ്ണനെന്നതിൽച്ചിലബാലർ
ചെന്നുടൻമാതാവാകും യശോദയോടുചൊന്നാർ
32

ഹിതമിച്ഛിച്ചീടുമായശോദയോടിയെത്തി
ചിതമായ്രണ്ടുകയ്യും കൂട്ടിപ്പിടിച്ചുനിർത്തി
ഭർത്സിച്ചശേഷം ഭയചകിതനേത്രനാമാ-
വത്സനോടായിക്കഥിച്ചീടിനാളിപ്രകാരം. 33

മണ്ണിപ്പോ ളദാന്താ! നീയെന്തിനുതിന്നുശുദ്ധം
ചൊന്നാരതെന്നോടിപ്പോൾരാമനും ബാല-
ന്മാരും 34

അമ്മേ! ഞാൻമണ്ണുതീരെത്തിന്നതില്ലിവരെല്ലാം
ചുമ്മാതെകള്ളമെന്നെത്തല്ലിക്കാൻ പറഞ്ഞതാം
നേരല്ലഞാൻചൊല്ലുന്നതെന്നാകിലിവർ-
കാൺകെ
നേരേയെൻവക്ത്രംപരിശോധിച്ചീടാവതല്ലോ 35

എന്നാൽനീവായ്തുറക്കു ഞാനൊന്നുനോക്കീടട്ടെ
യെന്നവൾ കഥിക്കവേസമസ്തൈശ്വര്യഭൂവാം
ക്രീഡാമാനുഷബാലൻഭഗവാൻ വാസുദേവ-
നാടലെന്നിയേവക്ത്രം പിളർന്നുകാട്ടീടിനാൻ 36

അതിലങ്ങവൾ കണ്ടാളീച്ചരാചരവിശ്വം
ക്ഷിതിയുമാകാശവും ദ്വീപാദ്രിശൈലങ്ങളും
ദിക്കുകൾ വായ്വഗ്നീന്ദുതാരാദിഗ്രഹഗണ-
യുക്തമാം ഭൂഗോളവും സമസ്തലോകങ്ങളും. 37

ജ്യോതിസ്സമൂഹോപേതമായീടും സ്വർഗ്ഗലോകം
വാതാഗ്ന്യംബ്വാകാശാദിയായുള്ള ഭൂതങ്ങളും
ചിത്തവും വികാരത്തോടൊത്തിട്ടമിന്ദ്രിയങ്ങൾ
ശബ്ദാദിവിഷയങ്ങൾ സത്ത്വാദിഗുണങ്ങളും 38

ഈ വിചിത്രമാം വിശ്വം വീക്ഷിച്ചിട്ടുടൻതന്നെ
ജീവൻ, സ്വഭാവം, കാലം, കർമ്മമാശയമിവ-
ചേർന്നീടുംലിംഗദേഹങ്ങൾക്കെഴും ഭേദത്തെയും
തന്നോടുകൂടി സ്ഥിതിചെയ്യുന്ന ഗോഷ്ഠത്തെയും
പുത്രൻെറ പിളർന്നതാം വക്ത്രത്തിൽകാൺകെ-
യാല-
സ്സാദ്ധ്വിക്കു പലവിധശങ്കയങ്കുരിച്ചിതു. 39

സ്വപ്നമോയിതുദേവമായയോ പാർത്തീടുകി-
ലത്തുതമഥവാ മന്മാനസഭ്രമംതാനോ
പുത്രനിൽജന്മസിദ്ധമായുള്ളതായ വല്ല
പ്രത്യേകതരമാളുമൈശ്വര്യമായീടുമോ? 40

ബുദ്ധി മാന സം കർമ്മം വചസ്സെന്നിവയ്ക്കേതു-
മെത്താത്തതായെളുപ്പമൂഹ്യവുമല്ലാത്തതാം
ഏതിനെയാശ്രയിച്ചിപ്രപഞ്ചം നിലകൊള്ളു-
ന്നേതിൻപ്രേരണമൂലം വ്യാപ്യതമായീടുന്നു
ഏതൊന്നിലാലയിപ്പൂപാരംദുർവ്വിഭാവ്യമാ-
മാദാമോദരദിവ്യപദത്തെബ്ഭജിക്കുന്നേൻ. 41

ഞാൻസതി, യിദ്ദേഹമെൻവല്ലഭ, നീബാലകൻ
മത്സുതൻ വ്രജേശ്വരസ്വത്തിവൾപാലിക്കേ-
ണ്ടോൾ
ഗോധനമിയന്നിടും ഗോപരും ഗോപീജന-
വ്രാതവുമെനിക്കുള്ളതെന്നെല്ലാമുള്ള മോഹം
ആരുടെമായമൂലമുത്ഭവിച്ചീടുന്നിതാ-
നാരായണസ്വാമിയെശ്ശരണംപ്രാപിക്കുന്നേൻ 42

ഇത്ഥമായശോദ തൻപുത്രൻെറയഥാർത്ഥമാം
തത്ത്വത്തെദ്ധരിച്ചുനിന്നീടവേ സർവേശനാം
ആ വിഭുവക്ഷണത്തിലവളിൽ സുതസ്നേഹ-
ഭാവമാർന്നിടും വിഷ്ണുമായയെപ്രയോഗിച്ചാൻ 43

സദ്യോനഷ്ടസ്മൃതിർഗ്ഗോപീ സാഽഽരോപ്യാരോഹമാത്മജം
പ്രവൃദ്ധസ്നേഹകലിലഹൃദയാഽഽസീദ്യഥാ പുരാ. 44
ത്രയ്യാ ചോപനിഷദ്ഭിശ്ച സാംഖ്യയോഗൈശ്ച സാത്വതൈഃ
ഉപഗീയമാനമാഹാത്മ്യം ഹരിം സാമന്യതാത്മജം. 45

രാജോവാച

നന്ദഃ കിമകരോദ്ബ്രഹ്മൻ ശ്രേയ ഏവം മഹോദയം
യശോദാ ച മഹാഭാഗാ പപൌ യസ്യാഃ സ്തനം ഹരിഃ 46
പിതരൌ നാന്വവിന്ദേതാം കൃഷ്ണോദാരാർഭകേഹിതം
ഗായന്ത്യദ്യാപി കവയോ യല്ലോകശമലാപഹം. 47

ശ്രീശുക ഉവാച

ദ്രോണോ വസൂനാം പ്രവരോ ധരയാ സഹ ഭാര്യയാ
കരിഷ്യമാണ ആദേശാൻ ബ്രഹ്മണസ്തമുവാച ഹ. 48
ജാതയോർന്നൌ മഹാദേവേ ഭുവി വിശ്വേശ്വരേ ഹരൌ
ഭക്തിഃ സ്യാൽ പരമാ ലോകേ യയാഞ്ജോ ദുർഗ്ഗതിം തരേൽ. 49
അസ്ത്വിത്യുക്തഃ സ ഭഗവാൻ വ്രജേ ദ്രോണോ മഹായശാഃ
ജജ്ഞേ നന്ദ ഇതി ഖ്യാതോ യശോദാ സാ ധരാഭവൽ. 50
തതോ ഭക്തിർഭഗവതി പുത്രീഭൂതേ ജനാർദ്ദനേ
ദമ്പത്യോർന്നിതരാമാസീൽ ഗോപഗോപീഷു ഭാരത. 51
കൃഷ്ണോ ബ്രഹ്മണ ആദേശം സത്യം കർത്തും വ്രജേ വിഭുഃ
സഹരാമോ വസംശ്ചക്രേ തേഷാം പ്രീതിം സ്വലീലയാ. 52

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
വിശ്വരൂപദർശനേ അഷ്ടമോഽധ്യായഃ

ശ്രീമൽ ഭാഗവതേ ശ്ലോകാഃ 8569 ദശമസ്കന്ധേ ശ്ലോകാഃ 375

---

## നവമോഽധ്യായഃ

ശ്രീശുക ഉവാച

ഏകദാ ഗൃഹദാസീഷു യശോദാ നന്ദഗേഹിനീ
കർമ്മാന്തരനിയുക്താസു നിർമ്മമന്ഥ സ്വയം ദധി. 1
യാനി യാനീഹ ഗീതാനി തദ്ബാലചരിതാനി ച
ദധിനിർമ്മന്ഥനേ കാലേ സ്മരന്തീ താന്യഗായത. 2

ക്ഷൌമം വാസഃ പൃഥുകടിതടേ ബിഭ്രതീ സൂത്രനദ്ധം
പുത്രസ്നേഹസ്നുതകുചയുഗം ജാതകമ്പം ച സുഭ്രൂഃ
രജ്ജ്വാകർഷശ്രമഭുജചലൽകങ്കണൌ കുണ്ഡലേ ച
സ്വിന്നം വക്ത്രം കബരവിഗളന്മാലതീ നിർമ്മമന്ഥ. 3

താം സ്തന്യകാമ ആസാദ്യ മഥ്നന്തീം ജനനീം ഹരിഃ
ഗൃഹീത്വാ ദധിമന്ഥാനം ന്യഷേധൽ പ്രീതിമാവഹൻ. 4

തമങ്കമാരൂഢമപായയൽ സ്തനം
സ്നേഹസ്നുതം സസ്മിതമീക്ഷതീ മുഖം
അതൃപ്തമുൽസൃജ്യ ജവേന സാ യയാ-
വുത്സിച്യമാനേ പയസി ത്വധിശ്രിതേ. 5

പെട്ടെന്നുതത്ത്വസ്മൃതിയശേഷം വെടിഞ്ഞവൾ
പുത്രനെയെട്ടുത്തുമുന്മട്ടതന്മടിയേററി
വളരും വാത്സല്യത്താൽ വ്യാപ്തമായിരിക്കുമുൾ
ത്തളിരാന്നുല്യമാം വിധത്തിൽലാളിച്ചിതേ 44

ആഗമത്താലുമുപനിഷത്തുകളാലുമാ
യോഗസാംഖ്യങ്ങളാലും പഞ്ചരാത്രങ്ങളാലും
കീൎത്തിക്കപ്പെട്ടീട്ടും വന്മാഹാത്മ്യമിയന്നീട്ടും
ദൈത്യാരിഭഗവാനെപ്പുത്രനെന്നുതാനോൎത്താൾ 45

രാജാവു പറഞ്ഞു

ഇത്രമേൽഭാഗധേയം സിദ്ധിക്കാനേതു പുണ്യ-
കൃത്യമാ നന്ദഗോപനനുഷ്ഠിച്ചയേ ബ്രഹ്മൻ!
നിത്യവും ഹരിയേവം തന്മുലകുടിക്കുവാൻ
സാദ്ധ്വിയാം യശോദയുംചെയ്കസൽകൃത്യമേതോ 46

ലോകപാപഘ്നമായിക്കവീന്ദ്രർകീൎത്തിച്ചിട്ടും
ശ്രീകൃഷ്ണബാലലീലകണ്ടു കൺകളപ്പിക്കാൻ
അമ്മയ്ക്കും പിതാവിനും സംഗതിയായില്ലതിൻ—
കർമ്മദോഷങ്ങളേയും കഥിക്കമുനീശ്വരാ!
കവികളിന്നും ലോകകളങ്കഹരമായി
ഭുവനംതന്നിൽഗാനം ചെയ്‌വതിക്കഥയല്ലോ. 47

ശ്രീശുകൻ പറഞ്ഞു

ഭൂഭാരംഹരിക്കുവാൻ ജന്മത്തെസ്വീകരിക്കും
ശ്രീപതിതൻതുണയ്ക്കായ് ഭൂമിയിൽ ജനിക്കുവാൻ
[1] സുരജ്യേഷ്ഠനാവസുശ്രേഷ്ഠനാം ദ്രോണനോട്ടും
ധരയാംതത്ഭാമിനിതന്നോട്ടും കല്പിക്കവേ
തുഷ്ടനായാനിദേശം സമ്മതിച്ചിട്ടാവസു-
ശ്രേഷ്ഠനിവിധം പിതാമഹനോടോതീടിനാൻ 48

അന്യനും ദുർഗ്ഗതിയെത്തരിപ്പാൻ പോകുന്നതാ-
മനൂനഭക്തിദേവദേവനായ് വിശേഷനാം
ഹരിയിൽ ഭുജാതരാം ഞങ്ങൾക്കു രണ്ടുപേർക്കും
പെരുതായ്‌വന്നീട്ടവാനങ്ങനുഗ്രഹിച്ചാലും 49

ബ്രഹ്മാവങ്ങനെതന്നെയെന്നുടനനുഗ്രഹം
സമ്മോദത്തോട്ടമേകി കീൎത്തിമാൻദ്രോണൻ-
പിന്നെ
മന്നിൽനന്ദനായ്‌വന്നുപിറന്നാനാമ്പാടിയിൽ
തനപീ സത്തമധര യശോദയായുംതീൎന്നാൾ. 50

അതിനാൽപുത്രനായിപ്പിറന്ന ഭഗവാനി-
ലിതരഗോപഗോപീജനത്തേക്കാളുമേററം
ഉന്നതമായീട്ടുന്ന ഭക്തിയുള്ളവരായി
ത്തീൎന്നിതുയശോദയും നന്ദനുംമന്നവേന്ദ്രാ! 51

ബ്രഹ്മാവു [2] തന്നാദേശം സത്യമാക്കീട്ടവാനായ്
ചിന്മയൻ സർവവ്യാപിഭഗവാൻ കൃഷ്ണൻ-
പിന്നെ
ഗോഷ്ഠത്തിൽബലനൊത്തുവസിച്ചുബാലലീല
കാട്ടിഗ്ഗോകുലവാസീജനത്തെമോദിപ്പിച്ചാൻ 52

## അദ്ധ്യായം 9

ശ്രീശുകൻ പറഞ്ഞു

ഒരുനാൾ ഗൃഹദാസീവൃന്ദത്തെയെല്ലാം കാൎയ്യാ-
ന്തരങ്ങൾക്കാജ്ഞാപിച്ചുവിട്ടതിന്നനന്തരം
നന്ദപത്നിയായീട്ടും യശോദതാനേതന്നെ
ചെന്നിരുന്നങ്ങു ദധികടഞ്ഞുതുടങ്ങിനാൾ 1

അക്കുമാരൻ തൻ നാനാതരലീലകളേയു-
മക്കാലം ജനതതി കീൎത്തിപ്പതശേഷവും
ഉൾക്കാമ്പിൽ സംസ്മരിച്ചിട്ടാനന്ദനിമഗ്നയാ-
യക്കുട്ടുംബിനി ചില പാട്ടുകൾപാടീടിനാൾ. 2

പൃഥുലനിതംബത്തിൽ പൊന്നരഞ്ഞാണം
കൊണ്ടു
നിതരംബന്ധിച്ചുള്ള ശുഭ്രമാം വസ്ത്രത്തോട്ടും
പുത്രസ്നേഹത്താൽ പാരം പാൽചുരന്നൊഴുകീട്ടും
മുത്തണിമുലരണ്ടും ചഞ്ചലിച്ചീട്ടുമാറും
കടകോൽക്കയർവലിച്ചിളകും കരങ്ങളിൽ
കിടക്കും വളകളെയൊക്കെയും കിലുക്കിയും
ചലൽക്കുണ്ഡലപ്രഭമിന്നിച്ചും പാരംശ്രമ-
ജലബിന്ദുക്കൾ ചിന്നിമിന്നുമാനനമാന്നും
കുന്തളംതന്നിൽനിന്നും മല്ലികപ്പൂക്കൾചുററും
ചിന്തിയും സുഭ്രൂവവൾ കടഞ്ഞീടിനാൾ
ദധി. 3

ഇമ്മട്ടുമഥിച്ചീട്ടുമമ്മതൻ സമീപത്തി-
ലമ്മകൻ സ്തന്യപാനാസക്തനായ്‌വന്നുനിന്നു
കടമകാലിനു കേറിപ്പിടിച്ചു മന്ഥനത്തെ-
ത്തടഞ്ഞു സൗഹൃദത്തെ പ്രകടമാക്കീടിനാൻ. 4

അങ്കത്തിൽ സ്ഥിതിചെയ്യുമവന്റെ മന്ദസ്മിതം
തങ്കിനമുഖഭംഗി നോക്കിക്കൊണ്ടിരുന്നവൾ
പാനംചെയ്യിച്ചീടിനാളവനെ സ്നേഹത്തിനാൽ
താനേ പാൽചുരന്നോലും തന്മുലകളെമനരേ
അടുപ്പിൽപാൽ തിളച്ചുതൂവീട്ടുന്നതുകണ്ടു
തിടുക്കത്തോട്ടുമതിന്നുപശാന്തിക്കായവൾ
കുടിച്ചു സംതൃപ്തനായീടാത്ത തനൂജനെ
പിടിച്ചുമാററിനിൎത്തിയെഴുന്നേററങ്ങുപോയാൾ 5

1 ബ്രഹ്മാവു് 2 കല്പന.

സഞ്ജാതകോപഃ സ്ഫുരിതാരുണാധരം
സംദശ്യ ദദ്ഭിർദ്ധിമന്ഥഭാജനം
ഭിത്ത്വാ മൃഷാശ്രുർദ്ദൃഷദശ്മനാ രഹോ
ജഘാസ ഹൈയംഗവമന്തരം ഗതഃ 6

ഉത്താര്യ ഗോപീ സുശൃതം പയഃ പുനഃ
പ്രവിശ്യ സംദൃശ്യ ച ദധ്യമത്രകം
ഭഗ്നം വിലോക്യ സ്വസുതസ്യ കർമ്മ ത
ജ്ജഹാസ തം ചാപി ന തത്ര പശ്യതീ. 7

ഉലൂഖലാങ്ഘ്രേരുപരി വ്യവസ്ഥിതം
മർക്കായ കാമം ദദതം ശിചി സ്ഥിതം
ഹൈയംഗവം ചൌര്യവിശങ്കിതേക്ഷണം
നിരീക്ഷ്യ പശ്ചാൽ സുതമാഗമച്ഛനൈഃ 8

താമാത്തയഷ്ടിം പ്രസമീക്ഷ്യ സത്വര-
സ്തതോഽവരുഹ്യാപസസാര ഭീതവൽ
ഗോപ്യന്വധാവന്ന യമാപ യോഗിനാം
ക്ഷമം പ്രവേഷ്ടും തപസേരിതം മനഃ 9

അന്വഞ്ചമാനാ ജനനീ ബൃഹച്ചല-
ച്ഛ്രോണീഭരാക്രാന്തഗതിഃ സുമധ്യമാ
ജവേന വിസ്രംസിതകേശബന്ധന-
ച്യുതപ്രസൂനാനുഗതിഃ പരാമൃശൽ. 10

കൃതാഗസം തം പ്രരുദന്തമക്ഷിണീ
കഷന്തമഞ്ജന്മഷിണീ സ്വപാണിനാ
ഉദ്വീക്ഷമാണം ഭയവിഹ്വലേക്ഷണം
ഹസ്തേ ഗൃഹീത്വാ ഭിഷയന്ത്യവാഗുരൽ. 11

ത്യക്ത്വാ യഷ്ടിം സുതം ഭീതം വിജ്ഞായാർഭകവത്സലാ
ഇയേഷ കില തം ബദ്ധും ദാമ്നാതദ്വീര്യകോവിദാ. 12

ന ചാന്തന്ന ബഹിര്യസ്യ ന പൂർവ്വം നാപി ചാപരം
പൂർവ്വാപരം ബഹിശ്ചാന്തർജ്ജഗതോ യോ ജഗച്ച യഃ 13

തം മത്വാഽഽത്മജമവ്യക്തം മർത്ത്യലിംഗമധോക്ഷജം
ഗോപികോലൂഖലേ ദാമ്നാ ബബന്ധ പ്രാകൃതം യഥാ. 14

തദ്ദാമ ബധ്യമാനസ്യ സ്വാർഭകസ്യ കൃതാഗസഃ
ദ്വ്യംഗുലോനമഭൂത്തേന സന്ദധേഽന്യച്ച ഗോപികാ. 15

യദാഽഽസീത്തദപി ന്യൂനം തേനാന്യദപി സന്ദധേ
തദപി ദ്വ്യംഗുലം ന്യൂനം യദ്യദാദത്ത ബന്ധനം. 16

ഏവം സ്വഗേഹദാമാനി യശോദാ സന്ദധത്യപി
ഗോപീനാം സുസ്മയന്തീനാം സ്മയന്തീ വിസ്മിതാഭവൽ. 17

സ്വമാതുഃ സ്വിന്നഗാത്രായാ വിസ്രസ്തകബരസ്രജഃ
ദൃഷ്ട്വാ പരിശ്രമം കൃഷ്ണഃ കൃപയാഽഽസീൽ സ്വബന്ധനേ. 18

ഏവം സംദർശിതാ ഹ്യംഗ ഹരിണാ ഭൃത്യവശ്യതാ
സ്വവശേനാപി കൃഷ്ണേന യസ്യേദം സേശ്വരം വശേ. 19

നേമം വിരിഞ്ചോ ന ഭവോ ന ശ്രീരപ്യംഗസംശ്രയാ
പ്രസാദം ലേഭിരേ ഗോപീ യത്തൽ പ്രാപ വിമുക്തിദാൽ. 20

നായം സുഖാപോ ഭഗവാൻ ദേഹിനാം ഗോപികാസുതഃ
ജ്ഞാനിനാം ചാത്മഭൂതാനാം യഥാ ഭക്തിമതാമിഹ. 21

ചിന്തുമുൾക്രോധത്തൊട്ട വിറയ്ക്കും ചെഞ്ചുണ്ടുടൻ
ദന്തങ്ങൾകൊണ്ടമർത്തിക്കടിച്ചു പിടിച്ചവൻ
രണ്ടുകണ്ണിലുംനിന്നുധാരാളംകണ്ണീർ വാർത്തു-
കൊണ്ടു കൽക്കളിക്കോപ്പാൽ തൈക്കലംതച്ചുടച്ചു
നിലയമദ്ധ്യത്തിങ്കലേകാന്തസ്ഥലത്തുപോയ്
തലേന്നാളത്തെവെണ്ണയെട്ടുത്തു തിന്നീടിനാൻ. 6

തിളച്ചുപാകമായ പാലുടനറിതന്നിൽ
നലമോടെടുത്തവളുടച്ചുവച്ചുവേഗം
തിരിച്ചുവന്നു പുത്രൻ തൈക്കലം തകർത്തിട്ടു
മറഞ്ഞുനില്പതോർത്തു ചിരിച്ചീടിനാൾതാനേ. 7

ഉറിയിൽനിന്നെടുത്തോരാവെണ്ണയുരലിന്മേ-
ലിരുന്നിട്ടിച്ഛപോലെ കുരങ്ങിന്നേകീടിന
ചോരണ ശങ്കിതാക്ഷൻ തൻതനയനെക്കണ്ടു
ചാരത്തുപിന്നിലൂടെ മന്ദമായ്ച്ചെന്നാളവൾ. 8

വടിയൊന്നെടുത്തെത്തുമമ്മയെക്കണ്ടു ഭയം-
നടിച്ചങ്ങുരലിൽ നിന്നിറങ്ങിയോടീടിനാൻ
തപഃപ്രേരിതമായി പ്രവേശോചിതമാകും
തപസ്വിജനമനസ്സിന്നുമപ്രാപ്യനായി
മിന്നുമപ്പുരാതനനായീട്ടും പുമാൻതന്നെ
മന്ദമെന്നിയേയനുഗമിച്ചാളാഗോപിക. 9

ത്വരിതം പിമ്പേപാഞ്ഞും തടിച്ചനിജശ്രോണീ-
ഭരത്താലിടയ്ക്കിടെത്തടഞ്ഞുംഗതിവേഗം
അഴിഞ്ഞ മുടിക്കെട്ടിൽനിന്നഴിഞ്ഞീട്ടും പൂക്കൾ
വഴിയിലനുഗമിക്കുന്നെന്നു തോന്നുമാറും
ശോഭനമായീടുന്ന മധ്യമൊത്തിണങ്ങുമ-
ഗ്ഗോപികാരത്നംചെന്നു പിടിച്ചാൾ തനൂജനെ 10

അപരാധിയായ്മഷിപരന്ന മിഴിരണ്ടും
സ്വപാണിയുഗത്തിനാൽക്കശക്കിക്കരഞ്ഞെലം
ഉപരിനോക്കും [1] ഭയവിഹ്വലനേത്രനാകും
സ്വപുത്രൻതൻ പാണികൾ പിടിച്ചുചേർത്തണച്ചു
ഭീഷണിപ്പെട്ടുത്തിക്കൊണ്ടു കമേസ്നേഹത്തൊട്ടു-
മാ സതീമണിയേററം ഭർത്സനം ചെയ്തീടിനാൾ 11

തനയൻഭീതനെന്നായ് സുതവത്സലയാമ-
ജ്ജനനിയറിഞ്ഞു തൻ വടിദൂരെക്കളഞ്ഞു
തത്ബലമശേഷവും ധരിക്കാതുരൽ തന്നിൽ
കെല്ലൊട്ടും പിടിച്ചുടൻകെട്ടുവാനിച്ഛിച്ചിതു 12

ഏതവനുള്ളുമില്ല പുറവും മുമ്പുംപിമ്പും
ഏതവൻജഗത്തായിട്ടായതിൻ പൂർവാപരം
ഉള്ളിലും പുറമേയുമവ്യക്തനായി നില-
കൊള്ളുന്നു മർത്ത്യചിഹ്നമൊത്തധോക്ഷജനായി
അവനെ സ്വപുത്രനെന്നുന്നി പ്രാകൃതനെപ്പോ-
ലവൾ പാശത്താൽ ബന്ധിച്ചീടുവാൻ ശ്രമിച്ചിതു 13-14

അപരാധിയെ ശിക്ഷിച്ചീടായ്കിൽതത്സ്വഭാവ-
മുപരിദുഷിച്ചുപോമെന്നോർത്തുപുത്രൻതന്നെ
ഉരലിൽ കെട്ടീടുവാൻ കയറിൻനീളമിരു-
വിരൽ പോരാതെയായിച്ചേർത്തു കെട്ടിനാൾ-
പാശം 15

എന്നിട്ടും രണ്ടംഗുലം പോരാതെയായക്കയർ
പിന്നെയുംചേർത്തുകെട്ടിയപ്പൊഴും മുമ്പേട്ടതാൻ
കൊണ്ടുവന്നീട്ടും പാശമൊക്കെയുമീവിധത്തിൽ
രണ്ടംഗുലത്തിൻനീളം കുറവായ്ത്തന്നെ കണ്ടാൾ 16

വീട്ടിലെക്കയറെല്ലാമരിച്ചുപെറുക്കീട്ടു
കെട്ടുവാൻ വീണ്ടുമവൾ യത്നിക്കുന്നതുകണ്ടു
കൂട്ടമേചിരിയായി ഗോപിമാരത്യത്ഭുത
പ്പെട്ടിതു യശോദയും ചിരിച്ചീടിനാൾ പാരം 17

വിയർത്തു ദേഹമാകെക്കബരീഭരം തന്നി-
ലിയന്ന പൂമാലയതഴിഞ്ഞും യത്നിച്ചിട്ടും
അമ്മയെക്കണ്ടിട്ടു കാരുണ്യംകലർന്നഥ
ചിന്മയൻകെട്ടിക്കൊള്ളാൻസമ്മതംകൊടുത്തിതു 18

ചൊൽക്കൊള്ളും പൂജ്യഭൂപാ! സ്വതന്ത്രനാ-
യീടിലും
ഭക്താർത്തിഹരനാകും ഭഗവാൻകൃഷ്ണനേവം
ഭൃത്യന്മാർക്കധീനനാണെന്നതു കാട്ടീടിനാൻ
തദ്വശഗതമല്ലോ സേശ്വരമിത്രിലോകം 19

മുക്തിദനായീട്ടുമമുകുന്ദൻ തൻപ്രസാദ-
മിക്കാലം നന്ദപത്നിയശോദയാന്നമട്ടിൽ
മുക്കണ്ണൻ ഭഗവാനും ബ്രഹ്മദേവനും മാറിൽ
പുക്കിരുന്നിട്ടും ലക്ഷ്മീദേവിയുമാന്നതില്ല. 20

ഗോപികാതനൂജനായാവസിച്ചീടുന്നൊരി-
ശ്രീപതി ഭഗവാനെ ബ്ഭക്തന്മാർക്കെന്ന-
പോലെ
എളുതിൽ പ്രാപിക്കുവാനാവല്ല ദേഹാത്മധീ-
കലരുന്നോർക്കും യോഗീശ്വരർക്കും ജ്ഞാനി-
കൾക്കും. 21

1 ഭയത്താൽ ചലിക്കുന്ന കണ്ണുകളോടുകൂടിയവൻ

കൃഷ്ണസ്തു ഗൃഹകൃത്യേഷു വ്യഗ്രായാം മാതരി പ്രഭുഃ
അദ്രാക്ഷീദർജ്ജുനൌ പൂർവ്വം ഗുഹ്യകൌ ധനദാത്മജൌ. 22

പുരാ നാരദശാപേന വൃക്ഷതാം പ്രാപിതൌ മദാൽ
നളകൂബരമണിഗ്രീവാവിതി ഖ്യാതൌ ശ്രിയാന്വിതൌ. 23

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ ഗോപീപ്രസാദോ നാമ നവമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8592 ദശമസ്കന്ധേ ശ്ലോകാഃ 398

---

## ദശമോഽധ്യായഃ

രാജോവാച

കഥ്യതാം ഭഗവന്നേതത്തയോഃ ശാപസ്യ കാരണം
യത്തദ്വിഗർഹിതം കർമ്മ യേന വാ ദേവർഷേസ്തമഃ 1

ശ്രീശുക ഉവാച

രുദ്രസ്യാനുചരൌ ഭൂത്വാ സുദൃപ്തൌ ധനദാത്മജൌ
കൈലാസോപവനേ രമ്യേ മന്ദാകിന്യാം മദോൽകടൌ. 2

വാരുണീം മദിരാം പീത്വാ മദാഘൂർണ്ണിതലോചനൌ
സ്ത്രീജനൈരനുഗായദ്ഭിശ്ചേരതുഃ പുഷ്പിതേ വനേ. 3

അന്തഃ പ്രവിശ്യ ഗംഗായാമംഭോജവനരാജിനി
ചിക്രീഡതുര്യുവതിഭിർഗ്ഗജാവിവ കരേണുഭിഃ 4

യദൃച്ഛയാ ച ദേവർഷിർഭഗവാംസ്തത്ര കൌരവ
അപശ്യന്നാരദോ ദേവൌ ക്ഷീബാണൌ സമബുധ്യത 5

തം ദൃഷ്ട്വാ വ്രീഡിതാ ദേവ്യോ വിവസ്ത്രാഃ ശാപശങ്കിതാഃ
വാസാംസി പര്യധുഃ ശീഘ്രം വിവസ്ത്രൌ നൈവ ഗുഹ്യകൌ. 6

തൌ ദൃഷ്ട്വാ മദിരാമത്തൌ ശ്രീമദാന്ധൌ സുരാത്മജൌ
തയോരനുഗ്രഹാർത്ഥായ ശാപം ദാസ്യന്നിദം ജഗൌ. 7

ന ഹ്യന്യോ ജുഷതോ ജോഷ്യാൻ ബുദ്ധിഭ്രംശോ രജോഗുണഃ
ശ്രീമദാദാഭിജാത്യാദിര്യത്ര സ്ത്രീ ദ്യൂതമാസവഃ 8

ഹന്യന്തേ പശവോ യത്ര നിർദ്ദയൈരജിതാത്മഭിഃ
മന്യമാനൈരിമം ദേഹമജരാമൃത്യു നശ്വരം. 9

ദേവസംജ്ഞിതമപ്യന്തേ കൃമിവിഡ്ഭസ്മസംജ്ഞിതം
ഭൂതധ്രുക് തൽകൃതേ സ്വാർത്ഥം കിം വേദ നിരയോ യതഃ 10

ദേഹഃ കിമന്നദാതുഃ സ്വം നിഷേക്തുർമ്മാതുരേവ ച
മാതുഃ പിതുർവ്വാ ബലിനഃ ക്രേതുരഗ്നേഃ ശുനോഽപി വാ. 11

ഏവം സാധാരണം ദേഹമവ്യക്തപ്രഭവാപ്യയം
കോ വിദ്വാനാത്മസാൽകൃത്വാ ഹന്തി ജന്തൂനൃതേഽസതഃ 12

അസതഃ ശ്രീമദാന്ധസ്യ ദാരിദ്ര്യം പരമഞ്ജനം
ആത്മൌപമ്യേന ഭൂതാനി ദരിദ്രഃ പരമീക്ഷതേ. 13

യഥാ കണ്ടകവിദ്ധാംഗോ ജന്തോർന്നേച്ഛതി താം വ്യഥാം
ജീവസാമ്യം ഗതോ ലിംഗൈർന്ന തഥാവിദ്ധകണ്ടകഃ 14

അമ്മപോയ്‌വീണ്ടും വീട്ടജോലിയിൽ ശ്രദ്ധിക്കവേ-
യമ്മകൻ പ്രഭുവാകും ശ്രീകൃഷ്ണപരമാത്മാ
മുജ്ജന്മംകുബേരൻെറ പുത്രരാം രണ്ടുയക്ഷ-
രജ്ജുനവൃക്ഷങ്ങളായ് നില്പതുകണ്ടീടിനാൻ. 22

നളകൂബരമണിഗ്രീവന്മാരെന്നു പണ്ടേ
വളരെ പ്രസിദ്ധന്മാർ ഭൂരിസമ്പത്തിയന്നോർ
പുരുഗർവംനിമിത്തം നാരദശാപത്തിനാൽ
മരുതുമരങ്ങളായവിടെ നിന്നതത്രേ 23

---

# അദ്ധ്യായം 10

### രാജാവു പറഞ്ഞു

കാരണമെന്താണവൎക്കീവിധമൊരുശാപം
നേരിടാനെന്നതെന്നോടോതുക മുനീശ്വരാ!
ശാന്തനാമാ നാരദൻ കോപിക്കത്തക്കവണ്ണ-
മെന്തൊരു നീചകൃത്യമാണവർചെയ്യുള്ളതും. 1

### ശ്രീശുകൻ പറഞ്ഞു

രുദ്രാനുചരന്മാരാമായക്ഷരാജാത്മജ-
രെത്രയും മദാന്ധരായ്ത്തന്നത്താൻ മറന്നഹോ
വാരുണീമദ്യം പാരം കുടിച്ചുമത്തന്മാരായ്
ചോരപോൽ കണ്ണുരണ്ടും ചുവപ്പിച്ചാരമ്യമാം
മന്ദാകിനീതടത്തിൽ കൈലാസാചലംതന്നിൽ
നന്നായിത്തളിർത്തുപൂത്തുള്ളൊരുമലക്കാവിൽ
അനുഗാനത്തോടെത്തും കമനീഗണത്തോടൊ-
ത്തണഞ്ഞുവിനോദിച്ചു ചുററിസ്സഞ്ചരിച്ചിതു. 2-3

പിന്നീട്ട നീർത്താരുകൾ വിടൎന്നുവിളങ്ങുമാ-
ജാഹ്നവീതരംഗിണീമദ്ധ്യത്തിലങ്ങിറങ്ങി
കരേണുഗണമൊത്ത രണ്ടുമത്തേഭങ്ങൾപോൽ
തരുണീമണികളോടൊത്തവർ ക്രീഡിച്ചിതേ. 4

ഭഗവാൻ ദേവർഷിയാം നാരദനതേവഴി-
യകസ്മാൽവന്നീരണ്ടു ദേവന്മാരെയുംകണ്ടു
മദിരാപാനത്തിനാൽ മത്തരായ്ത്തീൎന്നിട്ടാണീ-
യതിക്രമങ്ങളേവം കാട്ടുന്നതെന്നറിഞ്ഞാൻ. 5

വസ്ത്രഹീനകളാകും ദേവികൾ മുനിയെക്ക-
ണ്ടത്യരം ലജ്ജ പൂണ്ടുശാപഭീതകളായി
വസനം ധരിച്ചിതു ഗുഹ്യകർ വസ്ത്രഹീനർ
നിഷേധമട്ടിൽച്ചെററും കൂട്ടാക്കാതിരുന്നിതേ. 6

മദിരാമത്തന്മാരായ് സുരനന്ദനരായ്ശ്രീ-
മദത്താലന്ധന്മാരാമവരെക്കണ്ടമ്മുനി
തദനുഗ്രഹത്തിനും തൽപ്രയോജനത്തിനു-
മിതുമട്ടരുളിച്ചെയ്തീടിനാൻ ശാപവാക്യം. 7

ഇഷ്ടഭോഗങ്ങളെന്നും സേവിക്കും പുമാനാഭി-
ജാത്യാദിഭാവമെല്ലാം ദോഷംതാനെന്നാകിലും
ശ്രീമദത്തിലും കവിഞ്ഞുള്ളതല്ലതിലല്ലോ
കാമിനീസേവ മദ്യപാനവും ചൂതാട്ടവും. 8

നശ്വരമാമീദേഹം ജരാമൃത്യുക്കളററ
ശാശ്വതവസ്തുവെന്നു കരുതുന്നവരായി
നിർദ്ദയന്മാരാമജിതേന്ദ്രിയന്മാരായവ-
രത്രേ ഗോസമൂഹത്തെ ഹിംസിക്കുന്നതു നൂനം. 9

ദേവാഖ്യമെന്നാകിലുമന്ത്യത്തിൽ മലം ഭസ്മം
കേവലം കൃമിയീമട്ടോരോ പേരാൎന്നു മാറും
ഈ ദേഹത്തിനുവേണ്ടി ബ് ഭൂതൗഘദ്രോഹം ചെയ്‌വോ
നേതും സ്വപ്രയോജനമറിഞ്ഞീട്ടുന്നില്ലഹോ
പരദ്രോഹത്തിൻ ഫലമായല്ലോ ഘോരമാകും
നരകംതന്നിലവൻവീണുഴന്നീടുന്നതും 10

ദേഹംതൻെറയോ? ചോറുതന്നവൻെറയോ? ബീജം
മോഹത്താൽക്കലർത്തീട്ടുല്പാദിപ്പിച്ചവൻെറയോ!
മാതാവിൻെറയോ? മാതൃപിതാവിൻെറയോ? ജാത-
വേദസ്സിൻെറയോ? ശ്വാനൻതൻെറയോ? ശക്തൻെറയോ? 11

ഈവിധം സാമാന്യമായ് ചിന്തിക്കിലവ്യക്തത്തി-
ലാവിർഭവിച്ചായതിലാലയിക്കുമീദേഹം
സ്വന്തമാണെന്നുറച്ചു മൂഢനല്ലാതെയൊരു-
ചിന്തകനൊരിക്കലും ചെയ്തിടാ ജന്തുഹിംസ. 12

അസത്തായ് ശ്രീമദാന്ധനായീടുന്നവന്നോ-ത്താൽ
പ്രശസ്തമാമഞ്ജനം ദാരിദ്ര്യമെന്നതത്രേ
ദരിദ്രൻ, തന്നെപ്പോലെയന്യഭൂതങ്ങളേയും
കരുണാപുരസ്സരം വീക്ഷിച്ചീടുന്നു നൂനം. 13

മുള്ളുതൻശരീരത്തിൽത്തറച്ചുനോവറിഞ്ഞി-
ട്ടുള്ളവൻ ജന്തുക്കളിലാ വ്യഥയേൽപ്പിച്ചിടാ
അവൻതാൻചിഹ്നങ്ങളാൽ ജീവസാമ്യം വഹിപ്പോൻ
ഭവിക്കുന്നില്ലാവിധം മുള്ളുകൊള്ളാതെയുള്ളോൻ. 14

ദരിദ്രോ നിരഹംസ്തംഭോ മുക്തഃ സർവ്വമദൈരിഹ
കൃച്ഛ്റം യദൃച്ഛയാഽഽപ്നോതി തദ്ധി തസ്യ പരം തപഃ 15

നിത്യം ക്ഷുൽക്ഷാമദേഹസ്യ ദരിദ്രസ്യാന്നകാങ്ക്ഷിണഃ
ഇന്ദ്രിയാണ്യനുശുഷ്യന്തി ഹിംസാപി വിനിവർത്തതേ. 16

ദരിദ്രസ്യൈവ യുജ്യന്തേ സാധവഃ സമദർശിനഃ
സദ്ഭിഃ ക്ഷിണോതി തം തർഷം തത ആരാദ്വിശുദ്ധ്യതി. 17

സാധൂനാം സമചിത്താനാം മുകുന്ദചരണൈഷിണാം
ഉപേക്ഷ്യൈഃ കിം ധനസ്തംഭൈരസദ്ഭിരസദാശ്രയൈഃ 18

തദഹം മത്തയോർമ്മാധ്വ്യാ വാരുണ്യാ ശ്രീമദാന്ധയോഃ
തമോമദം ഹരിഷ്യാമി സ്ത്രൈണയോരജിതാത്മനോഃ 19

യദിമൗ ലോകപാലസ്യ പുത്രൗ ഭൂത്വാ തമഃപ്ലുതൗ
ന വിവാസസമാത്മാനം വിജാനീതഃ സുദുർമ്മദൗ. 20

അതോഽർഹതഃ സ്ഥാവരതാം സ്യാതാം നൈവം യഥാ പുനഃ
സ്മൃതിഃ സ്യാന്മൽപ്രസാദേന തത്രാപി മദനുഗ്രഹാൽ. 21

വാസുദേവസ്യ സാന്നിദ്ധ്യം ലബ്ധ്വാ ദിവ്യശരച്ഛതേ
വൃത്തേ സ്വർല്ലോകതാം ഭൂയോ ലബ്ധഭക്തീ ഭവിഷ്യതഃ 22

ശ്രീശുക ഉവാച

ഏവമുക്ത്വാ സ ദേവർഷിർഗ്ഗതോ നാരായണാശ്രമം
നളകൂബരമണിഗ്രീവാവാസതുർയ്യമളാർജ്ജുനൗ. 23

ഋഷേർഭാഗവതമുഖ്യസ്യ സത്യം കർത്തും വചോ ഹരിഃ
ജഗാമ ശനകൈസ്തത്ര യത്രാസ്താം യമളാർജ്ജുനൗ. 24

ദേവർഷിർമ്മേ പ്രിയതമോ യദിമൗ ധനദാത്മജൗ
തത്തഥാ സാധയിഷ്യാമി യദ്ഗീതം തന്മഹാത്മനാ. 25

ഇത്യന്തരേണാർജ്ജുനയോഃ കൃഷ്ണസ്തു യമയോർയ്യയൗ
ആത്മനിർവ്വേശമാത്രേണ തിര്യ്യഗതമുലൂഖലം. 26

ബാലേന നിഷ്കർഷയതാന്വഗുലൂഖലംത-
ദ്ദാമോദരേണ തരസോൽക്കലിതാങ്ഘ്രിബന്ധൌ
നിഷ്പേതതുഃ പരമവിക്രമിതാതിവേപ-
സ്കന്ധപ്രവാളവിടപൌ കൃതചണ്ഡശബ്ദൌ. 27

തത്ര ശ്രിയാ പരമയാ കകുഭഃ സ്ഫുരന്തൌ
സിദ്ധാവുപേത്യ കുജയോരിവ ജാതവേദാഃ
കൃഷ്ണം പ്രണമ്യ ശിരസാഖിലലോകനാഥം
ബദ്ധാഞ്ജലീ വിരജസാവിദമൂചതുഃ സ്മ. 28

കൃഷ്ണ കൃഷ്ണ മഹായോഗിംസ്ത്വമാദ്യഃ പുരുഷഃ പരഃ
വ്യക്താവ്യക്തമിദം വിശ്വം രൂപം തേ ബ്രാഹ്മണാ വിദുഃ 29

ദരിദ്രനഹന്തയാൽ സ്തബ്ധനായ്ത്തീരുന്നില്ല
ശരീകഗർവങ്ങളിൽ നിന്നവൻ മുക്തനത്രേ
ദരിദ്രൻ യദൃച്ഛയായ് കഷ്ടത്തിൽ പെട്ടീടുന്ന
കരുതീടണമതും തചേഛ്റഷ്ടതപസ്സായ്-
ത്താൻ. 15

വിശപ്പുമൂലം നിത്യം ശോഷിക്കും വപുസ്സോടു-
മശിപ്പാനനുപദമന്നാഗ്രഹിച്ചീടും
അധനൻ തന്നിന്ദ്രിയഗണവും ശുഷ്കിച്ചിട്ടു-
മതുപോലവനിൽ നിന്നൊഴിവൂ ഹിംസ-
താനും. 16

സമദർശികളായ സാധുക്കളോടു മിക്ക-
സമയത്തിലും ചേർച്ച ദരിദ്രനുണ്ടാകുന്നു
അതിനാലവനെഴും ഭോഗാശയസ്സമിക്കു-
ന്നതിനോടൊപ്പം പരിശുദ്ധനായും ഭവിപ്പൂ. 17

സമരചിത്തരായ് കൃഷ്ണചരണമാലംബമാ-
യമരും സാധുക്കൾക്കു ദുർജ്ജനാശ്രിതന്മാരായ്
[1] നിഷേധ്യന്മാരായ്ധനമദത്താൽ സ്തബ്ധ-
ന്മാരാ-
മസത്തുക്കളെക്കൊണ്ടു വല്ലതും ഗുണമുണ്ടോ? 18

അതിനാൽ ശ്രീമദാന്ധന്മാരായ് സ്ത്രീജനവാശീ-
കൃതരായ് മദ്യപാനമത്തരായ് നിർഭീകരായ്
അജിതേന്ദ്രിയന്മാരാമിവർതൻ തമോമദ-
മജനന്ദനനാം ഞാൻ ഹരിക്കുന്നുണ്ടിദാനീം 19

ഭുവനപാലനാകും കുബേരൻ തൻ സുതന്മാ-
രിവരജ്ഞാനപ്ളുതന്മാരായി ദുർമ്മദത്താൽ
വസ്ത്രഹീനന്മാർ തങ്ങളെന്നുള്ള കാര്യംപോലു-
മുൾത്താരിലറിയുന്നില്ലെന്നതുമൂലമായി
സ്ഥാവരങ്ങളായ് ഭവിച്ചീടണമെന്നാകിലേ-
യീവിധം ദുർവൃത്തിയിലേർപ്പെടാതിരുന്നീടു.
മൽപ്രസാദത്താൽ മേലിൽ നിന്ദ്യകൃത്യത്തിലിവ
രുൾപ്പെടാതാകും സ്മൃതിനിലനിൽക്കയുംചെയ്യും
ദേവവർഷങ്ങൾ നൂറു കഴിഞ്ഞീടവേ വാസു-
ദേവസാന്നിധ്യത്തിനാൽ സ്വന്തരൂപംധരിച്ചു
സ്വർല്ലോകംപ്രവേശിച്ചുതെല്ലുമേ മദമെന്യേ
മല്ലാരിഭക്തമുഖ്യന്മാരായിബ്ഭവിക്കട്ടെ. 20–22

**ശ്രീശുകൻ പറഞ്ഞു**

ഈവിധമരുളിച്ചെയ്തുടനേപോയീടിനാൻ
ദേവർഷി നാരദൻ ശ്രീനാരായണാശ്രമത്തിൽ
നളകൂബരമണിഗ്രീവന്മാരിരുപേരും
നിലകൊണ്ടിതുരണ്ടുമരുതുമരങ്ങളായ്. 23

ചൊൽക്കൊണ്ട ഭാഗവതമുഖ്യനാം മഹർഷിതൻ
വാക്കുനേരാക്കീടുവാനോർക്കയാലുരലോടും
അത്തരുയുഗ്മം നിലകൊള്ളുന്നദിക്കിലേക്കാ-
യുത്തമപുമാൻതാനുംഗമിച്ചാൻ മന്ദംമന്ദം 24

നാരദമുനിയെനിക്കേററവും പ്രിയതമ-
നീരണ്ടുപേരുംപാർത്താൽ കുബേരപ്രിയപുത്രർ
അതിനാലാമഹാത്മാവരുളിച്ചെയ്ത വാക്യ-
മധുനാ സത്യമാക്കിത്തീർപ്പതുണ്ടിക്ഷണം ഞാൻ
25

എന്നോർത്തുഭഗവാൻ ശ്രീമുകുന്ദനൊപ്പമങ്ങു
നിന്നൊരമ്മരുതു മാമരങ്ങൾ രണ്ടിൻെറയും
മധ്യത്തിൽച്ചെന്നേറിനാനപ്പൊഴുതുലൂഖല-
മത്തരുയുഗളത്തിൽക്കുറുക്കേ തടഞ്ഞിതു. 26

വിലങ്ങെത്തടഞ്ഞിട്ടുമുരലിലാഞ്ഞു ബാലൻ
വലിച്ചീടവേ തായിവേരുകളററക്ഷണം
വലിയശബ്ദത്തോടും തത്ബലവിക്രമത്താൽ
ചലിക്കുംസ്കന്ധപത്രനാനാശാഖകളോടും
വില സൽപല്ലവപ്രസൂനങ്ങളോടുംകൂടി
നിലത്തുപതിച്ചിതമ്മരുതുമരം രണ്ടും. 27

പരമജ്യോതിസ്സിനാൽച്ചുഴവും ശോഭിപ്പിച്ച-
ത്തരുയുഗ്മത്തിൽനിന്നും വഹ്നിയെന്നതു-
പോലെ
സിദ്ധന്മാരിരുവരുമഹങ്കാരാപേതരായ്
ഹസ്തങ്ങൾ കൂപ്പിജ്ജഗന്നായകൻതൻെറമുമ്പിൽ
പ്രത്യക്ഷപ്പെട്ടു തനതുത്തമാംഗങ്ങളാലെ
സത്വരംനമസ്കരിച്ചോതിനാരീവിധത്തിൽ 28

ഹേകൃഷ്ണാ! മഹായോഗിൻ! നിന്തിരുമേനി-
യാകുന്നുപുരാണനുംപരനുമാകുംപുമാൻ
സ്ഥൂലസൂക്ഷ്മസ്വരൂപമാകുമീവിശ്വമങ്ങേ-
ക്കോലമെന്നറിയുന്നുണ്ടാത്മജ്ഞാനികളെല്ലാം 29

[1] നിന്ദ്യന്മാർ

ത്വമേകഃ സർവ്വഭൂതാനാം ദേഹാസ്വാത്മേന്ദ്രിയേശ്വരഃ
ത്വമേവ കാലോ ഭഗവാൻ വിഷ്ണുരവ്യയ ഈശ്വരഃ 30

ത്വം മഹാൻ പ്രകൃതിഃ സൂക്ഷ്മാ രജഃസത്ത്വതമോമയീ
ത്വമേവ പുരുഷോഽധ്യക്ഷഃ സർവ്വക്ഷേത്രവികാരവിൽ. 31

ഗൃഹ്യമാണൈസ്ത്വമഗ്രാഹ്യോ വികാരൈഃ പ്രാകൃതൈർഗ്ഗുണൈഃ
കോ ന്വിഹാർഹതി വിജ്ഞാതും പ്രാക്സിദ്ധം ഗുണസംവൃതഃ 32

തസ്മൈ തുഭ്യം ഭഗവതേ വാസുദേവായ വേധസേ
ആത്മദ്യോതഗുണൈഃ ഛന്നമഹിമ്നേ ബ്രഹ്മണേ നമഃ 33

യസ്യാവതാരാ ജ്ഞായന്തേ ശരീരേഷ്വശരീരിണഃ
തൈസ്തൈരതുല്യാതിശയൈർവ്വീര്യൈർദ്ദേഹിഷ്വസംഗതൈഃ 34

സ ഭവാൻ സർവ്വലോകസ്യ ഭവായ വിഭവായ ച
അവതീർണ്ണോഽംശഭാഗേന സാമ്പ്രതം പതിരാശിഷാം. 35

നമഃ പരമകല്യാണ നമഃ പരമമംഗള
വാസുദേവായ ശാന്തായ യദൂനാം പതയേ നമഃ 36

അനുജാനീഹി നൌ ഭൂമംസ്തവാനുചരകിങ്കരൌ
ദർശനം നൌ ഭഗവത ഋഷേരാസീദനുഗ്രഹാൽ. 37

വാണീ ഗുണാനുകഥനേ ശ്രവണൌ കഥായാം
ഹസ്തൌ ച കർമ്മസു മനസ്തവ പാദയോർന്നഃ
സ്മൃത്യാം ശിരസ്തവ നിവാസജഗൽപ്രണാമേ
ദൃഷ്ടിഃ സതാം ദർശനേഽസ്തു ഭവത്തനൂനാം. 38

ശ്രീശുക ഉവാച

ഇത്ഥം സംകീർത്തിതസ്താഭ്യാം ഭഗവാൻ ഗോകുലേശ്വരഃ
ദാമ്നാ ചോലൂഖലേ ബദ്ധഃ പ്രഹസന്നാഹ ഗുഹ്യകൌ. 39

ജ്ഞാതം മമ പുരൈവൈതദൃഷിണാ കരുണാത്മനാ
യച്ഛ്റീമദാന്ധയോർവ്വാഗ്ഭിർവ്വിഭ്രംശോഽനുഗ്രഹഃ കൃതഃ 40

സാധൂനാം സമചിത്താനാം സുതരാം മൽകൃതാത്മനാം
ദർശനാന്നോ ഭവേദ്ബന്ധഃ പുംസോഽക്ഷ്ണോഃ സവിതുര്യ്യഥാ. 41

തദ്ഗച്ഛതം മൽപരമൌ നളകൂബര സാദനം
സഞ്ജാതോ മയി ഭാവോ വാമീപ്സിതഃ പരമോഽഭവഃ 42

ശ്രീശുക ഉവാച

ഇത്യുക്തൌ തൌ പരിക്രമ്യ പ്രണമ്യ ച പുനഃ പുനഃ
ബദ്ധോലൂഖലമാമന്ത്ര്യ ജഗ്മതുർദിശമുത്തരാം. 43

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ നാരദശാപോ നാമ ദശമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 8635 ദശമസ്കന്ധേ ശ്ലോകാഃ 441

അങ്ങത്രേ സർവ്വഭൂതവൃന്ദത്തിന്റെയും പ്രാണ-
നംഗ,മിന്ദ്രിയ,മഹങ്കാരമെന്നിവയ്ക്കീശൻ
നിരപേക്ഷനായ്ക്കാലരൂപനായ് വിഷ്ണുവായി
പരിശോഭിക്കുമേകനീശ്വരൻ ഭവാനല്ലോ. 30

സത്ത്വാദിഗുണത്രയം സമമായിരിക്കുമ്പോ-
ളത്യന്തസൂക്ഷ്മരൂപധാരിണിയായിരിക്കും
പ്രകൃതിതാനും ഗുണവികാരാവസ്ഥാദിയിൽ
പ്രകടമാകും മഹത്തത്ത്വവുമങ്ങുന്നത്രേ.
മാനസദേഹേന്ദ്രിയസമൂഹപരിണാമ-
ജ്ഞാനിയുമദ്ധ്യക്ഷനാംപുമാനുംഭവാനല്ലോ 31

പ്രകൃതിഗുണങ്ങളാൽക്കാണപ്പെട്ടിട്ടും ദൃശ്യ-
വികാരങ്ങളാലങ്ങേയറിയാൻ സാധിച്ചീടാ
ഗുണസംവൃതനായോനെങ്ങിനെയറിയുംത്രി-
ഗുണത്തിൻമുൻപേയുള്ള വസ്തുവേയിഹപാ-
ത്താൽ. 32

തന്നിൽനിന്നുത്ഭൂതമായീടിന ഗുണങ്ങളാ-
ലുന്നതം സ്വമാഹാത്മ്യം നിഹ്നുതിചെയ്തിരിക്കും
സൃഷ്ടികർത്താവായ് പരബ്രഹ്മമായ് വസുദേവ-
പുത്രനാം ഭഗവാനേ! ഭവാനുനമസ്കാരം. 33

തുല്യമായിട്ടും തെല്ലുമധികമായുമാരു-
മില്ലാതിരിപ്പോനായി [1] ട്ടന്യാസംഗതനായി-
മൂർത്തിഹീനനാം ഭവാനത്ക്കടവിക്രമങ്ങൾ
ഭക്തരക്ഷണത്തിന്നായ് വന്നിങ്ങുകാണിക്കു-
മ്പോൾ
സകലജനങ്ങളും സംശയലേശമെന്യേ
ഭഗവദവതാരമാണതെന്നറിഞ്ഞീടും. 34

ആശിസ്സുകൾക്കശേഷമീശനബ്ഭവാൻജന-
രാശിതൻഭവത്തിനും വിഭവത്തിനുമായി
പൂർണ്ണസ്വരൂപത്തോട്ടുകൂടിയിക്കാലംധരാ-
മണ്ഡലംതന്നിലവതരിച്ചിരിക്കുന്നിതേ. 35

പരമാനന്ദരൂപാ! പരമമംഗലാത്മൻ!
പരമേശാദിവന്ദ്യപാദാ!തേനമസ്കാരം
ശാന്തനായ് യദുജനനാഥനായ് വസുദേവ-
സന്തതിയായ്‌വിളങ്ങും ഭവാനുനമസ്കാരം. 36

നിന്തിരുവടിയുടെ ദാസദാസരാം ഞങ്ങൾ
സ്വന്തമന്ദിരംപൂകാനനുജ്ഞനൽകിയാലും
ദേവർഷിനാരദൻ തന്നനുഗ്രഹത്തിനാലെ
ഭാവൽക്കസന്ദർശനത്തിനു സംഗതിയായി. 37

ഞങ്ങടെവാണിയങ്ങേഗ്ഗുണകീർത്തനത്തിനും
മങ്ങാതെകർണ്ണങ്ങൾനിൻകഥകൾ കേൾപ്പതിന്നും
ഹസ്തങ്ങൾ ത്വച്ഛാദിപുണ്യകർമ്മങ്ങൾക്കായും
ചിത്തംത്വല്പാദസ്മരണത്തിനുമുത്തമാംഗം
താവകാവാസഭൂവിൻനമനത്തിനും മിഴി
സർവേശാ! ഭക്തദർശനത്തിനും ഭവിക്കണം. 38

ശ്രീശുകൻ പറഞ്ഞു

ഇത്തരം യക്ഷന്മാരാൽ സ്തുതനായുലൂഖല-
ബദ്ധനായ് സർവയദുവൃന്ദാധിനാഥനായി
നന്ദനന്ദനനാകും ഭഗവാനവരോടായ്-
മന്ദഹാസവുംചെയ്തുകൊണ്ടരുൾചെയ്താനേവം 39

ഐശ്വര്യമദാന്ധരായിരുന്നീടിലുമപ-
ഭ്രംശമംശവുമററമഹത്താമനുഗ്രഹം
നാരദൻകരുണാത്മാനിങ്ങൾക്കേകിയതായി
നേരേധരിച്ചിരിപ്പു മുന്നമേതന്നെയീഞാൻ. 40

സ്വധർമ്മനിഷ്ഠന്മാരായ് സമധീകളായെന്നിൽ
മതിവച്ചിരിക്കുന്ന സാധുക്കൾതൻകാഴ്ചയാൽ
സൂര്യസന്ദർശനത്താൽ മിഴികളെന്നമട്ടിൽ
പൂരുഷൻ ഭവബന്ധമുക്തനായ്ത്തെളിയുന്നു. 41

അതിനാലിപ്പോൾ നളകൂബരാ! മണിഗ്രീവാ!
സദനം പൂകീടുവിൻ നിങ്ങൾമൽപരരായി-
ഇനിമേൽ സംസാരത്തിൻ ബന്ധമോ തന്മൂല-
മായ്
ജനിയോ നിങ്ങൾക്കൊരുകാലത്തുമുണ്ടായിടാ. 42

ശ്രീശുകൻ പറഞ്ഞു

ഉരലിൽക്കെട്ടപ്പെട്ടുകിടക്കുമബ്ബാലക-
നരുളിച്ചെയ്തുഗാമീവാക്കുകൾ കേട്ടിട്ടവർ
മുത്താണ്ടവീണ്ടും വീണ്ടുമവനേ നമസ്കരി-
ച്ചുത്തരദിക്കിലേക്കു പോയിതു രണ്ടുപേരും. 43

---

1 അന്യർക്കടുക്കുവാനാകാത്തവൻ

## ഏകാദശോഽധ്യായഃ

**ശ്രീശുക ഉവാച**

ഗോപാ നന്ദാദയഃ ശ്രുത്വാ ദ്രുമയോഃ പതതോ രവം
തത്രാജഗ്മുഃ കുരുശ്രേഷ്ഠ നിർഘാതഭയശങ്കിതാഃ 1

ഭൂമ്യാം നിപതിതൌ തത്ര ദദൃശുര്യമളാർജ്ജുനൌ
ബഭ്രമുസ്തദവിജ്ഞായ ലക്ഷ്യം പതനകാരണം. 2

ഉലൂഖലം വികർഷന്തം ദാമ്നാ ബദ്ധം ച ബാലകം
കസ്യേദം കുത ആശ്ചര്യമുൽപാത ഇതി കാതരാഃ 3

ബാലാ ഊചുരനേനേതി തിര്യഗ്ഗതമുലൂഖലം
വികർഷതാ മധ്യഗേന പുരുഷാവപ്യചക്ഷ്മഹി. 4

ന തേ തദുക്തം ജഗൃഹുർന്ന ഘടേതേതി തസ്യ തൽ
ബാലസ്യോൽപാടനം തർവ്വോഃ കേചിൽ സന്ദിഗ്ദ്ധചേതസഃ 5

ഉലൂഖലം വികർഷന്തം ദാമ്നാ ബദ്ധം സ്വമാത്മജം
വിലോക്യ നന്ദഃ പ്രഹസദ്വദനോ വിമുമോച ഹ. 6

ഗോപീഭിഃ സ്തോഭിതോഽനൃത്യദ്ഭഗവാൻ ബാലവൽ ക്വചിൽ
ഉദ്ഗായതി ക്വചിന്മുഗ്ദ്ധസ്തദ്വശോ ദാരുയന്ത്രവൽ 7

ബിഭർത്തി ക്വചിദാജ്ഞപ്തഃ പീഠകോന്മാനപാദുകം
ബാഹുക്ഷേപം ച കുരുതേ സ്വാനാം ച പ്രീതിമാവഹൻ. 8

ദർശയംസ്തദ്വിദാം ലോക ആത്മനോ ഭൃത്യവശ്യതാം
വ്രജസ്യോവാഹ വൈ ഹർഷം ഭഗവാൻ ബാലചേഷ്ടിതൈഃ 9

ക്രീണീഹി ഭോഃ ഫലാനീതി ശ്രുത്വാ സത്വരമച്യുതഃ
ഫലാർത്ഥീ ധാന്യമാദായ യയൌ സർവ്വഫലപ്രദഃ 10

ഫലവിക്രയിണീ തസ്യ ച്യുതധാന്യം കരദ്വയം
ഫലൈരപൂരയദ്രത്നൈഃ ഫലഭാണ്ഡമപൂരി ച. 11

സരിത്തീരഗതം കൃഷ്ണം ഭഗ്നാർജ്ജുനമഥാഹ്വയൽ
രാമം ച രോഹിണീ ദേവീ ക്രീഡന്തം ബാലകൈർഭൃശം. 12

നോപേയാതാം യദാഽഽഹൂതൌ ക്രീഡാസംഗേന പുത്രകൌ
യശോദാം പ്രേഷയാമാസ രോഹിണീ പുത്രവത്സലാം. 13

ക്രീഡന്തം സാ സുതം ബാലൈരതിവേലം സഹാഗ്രജം
യശോദാജോഹവീൽ കൃഷ്ണം പുത്രസ്നേഹസ്നുതസ്തനീ. 14

കൃഷ്ണ കൃഷ്ണാരവിന്ദാക്ഷ താത ഏഹി സ്തനം പിബ
അലം വിഹാരൈഃ ക്ഷുൽക്ഷാന്തഃ ക്രീഡാശ്രാന്തോഽസി പുത്രക.
ഹേ രാമാഗച്ഛ താതാശു സാനുജഃ കുലനന്ദന
പ്രാതരേവ കൃതാഹാരസ്തദ്ഭവാൻ ഭോക്തുമർഹതി. 16

# അദ്ധ്യായം 11

**ശ്രീശുകൻ പറഞ്ഞു**

നന്ദാദിവല്ലവന്മാരെല്ലാമാവന്മരങ്ങൾ
മന്നിടംതന്നിൽ വീണോരുന്നതശബ്ദംകേട്ടു
ഇടിത്തീവീണെന്നുള്ള ശങ്കയോടസ്ഥലത്തി-
ലുടനേയോടിവന്നാർ സംഭ്രമസമന്വിതം. 1

കണ്ടിതു പിഴുതുവീണവിടെക്കിടക്കുമാ-
രണ്ടുവൃക്ഷങ്ങളേയുമുരലിൽ പാശത്തിനാൽ
ബദ്ധനാംബാലനേയും, വിസ്മയസ്തബ്ധരായി-
ട്ടിത്തരുയുഗ്മം വീണതെങ്ങനെയാതുമൂലം
എന്തൊരുകാരണത്താലെന്നൊന്നുമറിയാതെ
എന്തോവിപത്സൂചകമെന്നോർത്തുഴന്നീടിനാർ. 2-3

ഉരലുവിലങ്ങനെവലിച്ചിഴച്ചുകൊണ്ടി-
ത്തരുയുഗ്മത്തിന്നിടയ്ക്കുകൃഷ്ണൻവന്നുകേറി
ബലമായ്‌വലിച്ചപ്പോൾ ചടചടാമുഴങ്ങി
നിലംപതിച്ചതാണീ മരുതുമരം രണ്ടും
ഉടനേയവയിൽനിന്നിരുവർ വന്നിവന്റെ
യടികൾപണിഞ്ഞേതോപറഞ്ഞുപോയീടിനാർ
കണ്ടിതുഞങ്ങളെന്നുകുട്ടികളെല്ലാരോടു-
മുണ്ടായപോലെതന്നെ പറഞ്ഞുകേൾപ്പിച്ചിതു. 4

ഭൂരുഹങ്ങളെബ്ബാലൻ തള്ളിയിട്ടെന്നുള്ളതു
ചേരുന്നതല്ലായ്കയാലാവാക്കുമിക്കപേക്കും
നേരെന്നുതോന്നിയില്ലതീരെ,പ്പിന്നതിൽ ചില-
പേരുടെമനതാരിലങ്കുരിച്ചിതു ശങ്ക. 5

പാശബദ്ധമാമുലൂഖലത്തെ വലിച്ചിഴ-
ച്ചാശിശുസഞ്ചരിപ്പതീക്ഷിച്ചുനന്ദഗോപൻ
പുഞ്ചിരിയോട്ടുകൂടിപ്പുത്രന്റെ ചാരത്തെത്തി-
യഞ്ചാതെ കെട്ടഴിച്ചുവിട്ടിതു വിസ്മയംതാൻ. 6

വല്ലവീജനങ്ങളാൽ പ്രേരിതനായ് ചിലപ്പോൾ
നല്ലപോൽ നൃത്തംവയ്ക്കുംഭഗവാൻബാലനെ-
പ്പോൽ
ചിലപ്പോൾമരപ്പാവമട്ടവർക്കധീനനായ്
ചിലപാട്ടുകളുച്ചമജ്ഞനേപ്പോലെപാടും. 7

ബാന്ധവജനങ്ങളെ പ്രീതിപ്പെടുത്താനവ-
രെന്തുകൽപ്പിച്ചാകിലുമതെല്ലാമവൻചെയ്യും
പീഠങ്ങളുളവിന്റെ പാത്രങ്ങൾ പാദരക്ഷ-
കൂടെയുമാവഹിപ്പാൻ ചിലപ്പോൾ മടിച്ചീടാ.

ചിലപ്പോളവരോടു മല്ലിനായ്ക്കയ്യുംപൊക്കി
ബലവാനെന്നമട്ടിൽച്ചെന്നിട്ടും മന്ദേതരം. 8

ലോകത്തിലിപ്രകാരം സാരജ്ഞരായുള്ളവ-
ർക്കാകവേനിജഭൃത്യവശ്യതനല്ലപോലെ
സ്പഷ്ടമാക്കിയഗ്ഗോഷ്ഠനിവാസിജനങ്ങളെ
കുട്ടിക്കേളികൾകാട്ടിസ്സന്തുഷ്ടരാക്കീടിനാൻ. 9

അല്ലയോജനങ്ങളേ! വന്നിങ്ങുവാങ്ങീടുവിൻ
നല്ലകായ്കളെയെന്നായ് വിളിച്ചുചൊല്ലുന്നതു
കേൾക്കവേ [1] സർവഫലപ്രദനാം ശ്രീകൃഷ്ണനും
ശീഘ്രത്തിൽ ഫലേച്ഛുവായ്ച്ചെന്നതു-
വാങ്ങിപ്പോയാൻ 10

കായ്കറിക്കച്ചവടക്കാരിയാം നാരിയവൻ
പോകുന്നവഴിതന്നിൽ കൈകളിൽനിന്നായവ
ചോർന്നുപോകയാൽ കേണീടുന്നതുകണ്ടലിഞ്ഞു
നന്ദിച്ചുവീണ്ടും രണ്ടുകൈകളും ഫലങ്ങളാൽ
സമ്പൂർണ്ണമാക്കീട്ടുടൻ തത്പ്രസാദത്തിനാലെ
തൻഭാണ്ഡമനർഘരത്നങ്ങളാൽ നിറച്ചിതു 11

മരുതുമരങ്ങളെപ്പുഴക്കിയിട്ടശേഷം
സരിത്തീരത്തുനിജകൂട്ടുകാരുമായ്ച്ചേർന്നു
കളിയിലേപ്പെട്ടിട്ടും രാമഗോവിന്ദന്മാരെ
വിളിച്ചീടിനാൾവന്നുരോഹിണിസുന്ദരാംഗി. 12

കളിയിലത്യാസക്തരായിട്ടും സുതന്മാരെ
വിളിച്ചിട്ടവർചെന്നീടായ്കയാലവൾ പിന്നെ
സത്വരമവരേയങ്ങാനയിക്കുവാനായി
പുത്രവത്സലയാകുമായശോദയെവിട്ടാൾ. 13

വളരെവൈകിനേരമെന്നിട്ടും കൂട്ടരൊത്തു
കളിച്ചുരസിച്ചിരുന്നീടുമാബാലന്മാരെ
പുത്രസ്നേഹത്താൽ ചുരന്നൊഴുകും സ്തനങ്ങളോ-
ടൊത്തവൾചെന്നുവിളിച്ചീടിനാൾ വീണ്ടും
വീണ്ടും. 14

താമരക്കണ്ണാ! കണ്ണാ! മകനേ! വേഗംവന്നു
നീ മുലകുടിക്കുക മതിയാക്കുക കേളി
ഓമലേ! വിശക്കുന്നതില്ലയോ കളിയാൽനിൻ-
പൂമുട്ടുമേനിവാടിക്ഷീണിച്ചുപോയിതല്ലോ 15

രാമാ! ബാലകാ! കുലനന്ദനാ! വന്നീടുക-
യോമനേ!യനുജനേവിളിച്ചുകൊണ്ടാശുനീ
രാവിലേകുറച്ചേതോകഴിച്ചുപോന്നതല്ലേ
ഹാ! വൈകിനേരംപാരം വന്നുണ്ണുകഴിക്കുക. 16

---

[1] സർവകർമ്മഫലങ്ങളേയും കൊടുക്കുന്നവൻ

പ്രതീക്ഷതേ ത്വാം ദാശാർഹ ഭോക്ഷ്യമാണോ വ്രജാധിപഃ
ഏഹ്യാവയോഃ പ്രിയം ധേഹി സ്വഗൃഹാൻ യാത ബാലകാഃ 17

ധൂളിധൂസരിതാംഗസ്ത്വം പുത്ര മജ്ജനമാവഹ
ജന്മർക്ഷമദ്യ ഭവതോ വിപ്രേഭ്യോ ദേഹി ഗാഃ ശുചിഃ 18

പശ്യ പശ്യ വയസ്യാംസ്തേ മാതൃമൃഷ്ടാൻ സ്വലംകൃതാൻ
ത്വം ച സ്നാതഃ കൃതാഹാരോ വിഹരസ്വ സ്വലംകൃതഃ 19

ഇത്ഥം യശോദാ തമശേഷശേഖരം
മത്വാ സുതം സ്നേഹനിബദ്ധധീർന്നൃപ
ഹസ്തേ ഗൃഹീത്വാ സഹരാമമച്യുതം
നീത്വാ സ്വവാടം കൃതവത്യഥോദയം. 20

ഗോപവൃദ്ധാ മഹോൽപാതാനനുഭൂയ ബൃഹദ്വനേ
നന്ദാദയഃ സമാഗമ്യ വ്രജകാര്യമമന്ത്രയൻ. 21

തത്രോപനന്ദനാമാഽഽഹ ഗോപോ ജ്ഞാനവയോഽധികഃ
ദേശകാലാർത്ഥതത്ത്വജ്ഞഃ പ്രിയകൃദ്രാമകൃഷ്ണയോഃ 22

ഉത്ഥാതവ്യമിതോഽസ്മാഭിർഗ്ഗോകുലസ്യ ഹിതൈഷിഭിഃ
ആയാന്ത്യത്ര മഹോൽപാതാ ബാലാനാം നാശഹേതവഃ 23

മുക്തഃ കഥഞ്ചിദ്രാക്ഷസ്യാ ബാലഘ്ന്യാ ബാലകോ ഹ്യസൗ
ഹരേരനുഗ്രഹാന്നൂനമനശ്ചോപരി നാപതൽ. 24

ചക്രവാതേന നീതോഽയം ദൈത്യേന വിപദം വിയൽ
ശിലായാം പതിതസ്തത്ര പരിത്രാതഃ സുരേശ്വരൈഃ 25

യന്ന മ്രിയേത ദ്രുമയോരന്തരം പ്രാപ്യ ബാലകഃ
അസാവന്യതമോ വാപി തദപ്യച്യുതരക്ഷണം. 26

യാവദൗല്പാതികോഽരിഷ്ടോ വ്രജം നാഭിഭവേദിതഃ
താവദ്ബാലാനുപാദായ യാസ്യാമോഽന്യത്ര സാനുഗാഃ 27

വനം വൃന്ദാവനം നാമ പശവ്യം നവകാനനം
ഗോപഗോപീഗവാം സേവ്യം പുണ്യാദ്രിതൃണവീരുധം. 28

തത്തത്രാദ്യൈവ യാസ്യാമഃ ശകടാൻ യുങ്ക്ത മാ ചിരം
ഗോധനാന്യഗ്രതോ യാന്തു ഭവതാം യദി രോചതേ. 29

തച്ഛ്റുത്വൈകധിയോ ഗോപാഃ സാധു സാധ്വിതി വാദിനഃ
വ്രജാൻ സ്വാൻ സ്വാൻ സമായുജ്യ യയൂ രൂഢപരിച്ഛദാഃ 30

വൃദ്ധാൻ ബാലാൻ സ്ത്രിയോ രാജൻ സർവ്വോപകരണാനി ച
അനസ്സ്വാരോപ്യ ഗോപാലാ യത്താ ആത്തശരാസനാഃ 31

ഗോധനാനി പുരസ്കൃത്യ ശൃംഗാണ്യാപൂര്യ്യ സർവ്വതഃ
തൂര്യ്യഘോഷേണ മഹതാ യയുഃ സഹ പുരോഹിതാഃ 32

നിന്നച്ഛൻ വ്രജനാഥനങ്ങു വാൻവന്നെപ്പോഴേ
നിന്നെയുംകാത്തങ്ങിരിക്കുന്നിതുദാശവംശ്യാ!
വരുവിൻരണ്ടുപേരും താതനെമോദിപ്പിക്കിൻ
പിരിഞ്ഞുപോവിൻ ബാലന്മാരേ!സ്വഗേഹ-
ങ്ങളിൽ. 17

നന്ദനാ! പൊടിമൂടിയഴുക്കായ് ദേഹമാകെ-
യിന്നുനിൻ ജന്മനാളാം ചെന്നുടൻകുളിക്കക
സ്നാനാനന്തരം പരിശുദ്ധനായ് പശുക്കളെ
ദാനംചെയ്താലും സാധുദ്വിജന്മാക്കനാകുലം. 18

അമ്മമാർകുളിപ്പിച്ചു വസ്ത്രഭൂഷണങ്ങളെ
ചെമ്മേ ചാർത്തിച്ചു വിട്ട ചങ്ങാതിമാരെക്കാൺക
നീയും കുളിച്ചുണ്ടംബരാഭരണങ്ങളാന്ന
പോയിക്കളിച്ചുകൊൾക പിന്നെയും വേണമെ-
ങ്കിൽ. 19

ഇത്തരംജഗത്ത്രയപൂജ്യനാമവനെത്തൻ-
പുത്രനെന്നായ് നിനച്ചായശോദയശോനിധേ!
പ്രേമവായ്പിനാൽബദ്ധചിത്തയായ് സരാമനാ-
മാമുകുന്ദനെക്കൈക്കുപിടിച്ചുകൊണ്ടുപോയി
കുളിപ്പിച്ചണിയിച്ചു വസ്ത്രവുംധരിപ്പിച്ചി-
ട്ടലഘുവിഭവാഢ്യം ഭോജനംഭുജിപ്പിച്ചാൾ. 20

ആപത്തുകൂടക്കൂടെ ബൃഹദ്വനത്തിൽക്കണ്ട-
ങ്ങോപവൃദ്ധന്മാരാകും നന്ദഗോപാദ്യരെല്ലാം
ഒന്നുചേർന്നൊരുനാളിൽ ഗോകുലാഭ്യുദയത്തി
നിന്നിനിനാമെന്തുവേണ്ടതെന്നു ചിന്തനംചെയ്താർ 21

മുഖ്യരാമക്കൂട്ടരിൽ വയസ്സുംവിവേകവും
ദിക്കാലതത്ത്വാർത്ഥവിജ്ഞാനവുമാന്നപാരം
രാമകൃഷ്ണന്മാക്കിഷ്ടംചെയ്യുവാനെല്ലായ്പ്പോഴും
കാമിക്കമുപനന്ദൻചൊല്ലിനാനിപ്രകാരം. 22

ബാലകാരിഷ്ട ഹേതുഭൂതങ്ങളല്ലാതങ്ങൾ
നാളിൽനാളിലുമിങ്ങുകാണ്മതുണ്ടതുമൂലം
ഗോകുലഹിതൈഷികളാകിയ നമ്മളെല്ലാം
വേഗത്തിലിവിട്ടുന്നുപോകയാണുത്തമം. 23

കഷ്ടിച്ചുരക്ഷപ്പെട്ടാൻ ബാലഘാതകിയായി
ദുഷ്ടയാംനിശാചരനാരിയിൽനിന്നിബ്ബാലൻ
ഉപരിമറിഞ്ഞൊരാവണ്ടിയും ഭഗവാന്റെ-
കൃപയാലക്കുഞ്ഞിന്റെ ദേഹത്തു തട്ടിയില്ല. 24

ചുഴലിക്കാററായ് വന്ന ദാനവനക്കുട്ടിയെ-
ച്ചുഴററിയെടുത്തങ്ങു നഭസ്സിൽക്കൊണ്ടുപോയാൻ
അവിടെനിന്നു പിന്നെക്കല്ലിന്മേൽവീണുദൈവ-
മവനംചെയ്തുകൊണ്ടാനാമഹാവിപത്തിലും. 25

പുഴങ്ങിവീഴും രണ്ടുമരങ്ങൾതന്മദ്ധ്യത്തിൽ
നുഴഞ്ഞേറിയശേഷം ബാലനോ മറെറാരാളോ
മരണംപ്രാപിച്ചില്ലെന്നുള്ളതും ചിന്തിക്കുകിൽ
പരമേശ്വരകൃപാവൈഭവംതന്നെയല്ലോ. 26

ഘോരാപത്തിനിയും വന്നണയുംമുൻപേബാല-
ന്മാരെയുമെടുത്തു ഗോഭൃത്യാദികളോടുകൂടി
ഇവിടെനിന്നുംവേറെയെവിടെങ്കിലും പോയി-
നിവസിച്ചീടുന്നതു നന്നെന്നാണെന്റെപക്ഷം 27

നവകാനനമാന്നഗോക്കൾക്കും ഗോപഗോപീ
നിവഹത്തിനും ഹിതകരമായ് സംസേവ്യമായ്
പുണ്യാദ്രിതൃണലതാലയങ്ങളിയന്നിട്ടും
വൃന്ദാവനാഭിധാനമുണ്ടൊരു വനോത്തമം. 28

അവിടേക്കിപ്പോൾപോകാമിച്ഛിക്കിൽ വണ്ടി-
യെല്ലാം
ജവത്തിൽകെട്ടട്ടെ മുൻപോകട്ടെഗോധനങ്ങൾ 29

അതുകേട്ടെല്ലാവരുമേകാഭിപ്രായത്തിൽത്താ-
നതുനന്നതു നന്നെന്നുൽഘോഷിച്ചക്ഷണത്തിൽ.
ശകടമെല്ലാംകെട്ടിത്താന്താങ്ങൾക്കാവശ്യമാം
വകകളേററിയതിവേഗത്തിൽ പോയീടിനാർ 30

ചാപവുമമ്പുംപൂണ്ടു യത്നശീലന്മാരാകും
ഗോപന്മാർ സ്ത്രീകളേയും വൃദ്ധരെബ്ബാലരേയും
വേണ്ടതാം സമസ്തോപകരണങ്ങളെയുമാ-
വണ്ടികൾക്കകത്തേററിഗ്ഗമിച്ചാരുടൻതന്നെ 31

ഗോധനങ്ങളെമുൻപേനടത്തിശ്ശൃംഗവാദ്യ-
നാദപൂരത്തോടുമത്തൂര്യഘോഷങ്ങളോടും
സ്വന്തമാം പുരോഹിതൻതന്നോടുമാഘോ-
ഷത്തോ-
ടന്തരമെന്യേഗോപരാകവേ യാത്രയായി. 32

ഗോപ്യോ രൂഢരഥാ നൂതനകുചകുങ്കുമകാന്തയഃ
കൃഷ്ണലീലാ ജഗുഃ പ്രീതാ നിഷ്കകണ്ഠ്യഃ സുവാസസഃ 33

തഥാ യശോദാരോഹിണ്യാവേകം ശകടമാസ്ഥിതേ
രേജതുഃ കൃഷ്ണരാമാഭ്യാം തൽകഥാശ്രവണോത്സുകേ. 34

വൃന്ദാവനം സംപ്രവിശ്യ സർവ്വകാലസുഖാവഹം
തത്ര ചക്രുർവ്രജാവാസം ശകടൈരർദ്ധചന്ദ്രവൽ. 35

വൃന്ദാവനം ഗോവർദ്ധനം യമുനാപുളിനാനി ച
വീക്ഷ്യാസീദുത്തമാ പ്രീതീ രാമമാധവയോർന്നൃപ. 36

ഏവം വ്രജൌകസാം പ്രീതിം യച്ഛന്തൌ ബാലചേഷ്ടിതൈഃ
കളവാക്യൈഃ സ്വകാലേന വത്സപാലൌ ബഭൂവതുഃ 37

അവിദൂരേ വ്രജഭുവഃ സഹ ഗോപാലദാരകൈഃ
ചാരയാമാസതുർവ്വത്സാൻ നാനാക്രീഡാപരിച്ഛദൌ. 38

ക്വചിദ്വാദയതോ വേണും ക്ഷേപണൈഃ ക്ഷിപതഃ ക്വചിൽ
ക്വചിൽ പാദൈഃ കിങ്കിണീഭിഃ ക്വചിൽ കൃത്രിമഗോവൃഷൈഃ
വൃഷായമാണൌ നർദ്ദന്തൌ യുയുധാതേ പരസ്പരം 39

അനുകൃത്യ രുതൈർജ്ജന്തൂംശ്ചേരതുഃ പ്രാകൃതൌ യഥാ. 40

കദാചിദ്യമുനാതീരേ വത്സാംശ്ചാരയതോഃ സ്വകൈഃ
വയസ്യൈഃ കൃഷ്ണബലയോർജ്ജിഘാംസുർദ്ദൈത്യ ആഗമൽ. 41

തം വത്സരൂപിണം വീക്ഷ്യ വത്സയൂഥഗതം ഹരിഃ
ദർശയൻ ബലദേവായ ശനൈർമ്മുഗ്ദ്ധ ഇവാസദൽ. 42

ഗൃഹീത്വാപരപാദാഭ്യാം സഹലാംഗൂലമച്യുതഃ
ഭ്രാമയിത്വാ കപിത്ഥാഗ്രേ പ്രാഹിണോദ്ഗതജീവിതം 43

സ കപിത്ഥൈർമ്മഹാകായഃ പാത്യമാനൈഃ പപാത ഹ
തം വീക്ഷ്യ വിസ്മിതാ ബാലാഃ ശശംസുഃ സാധു സാധ്വിതി 44

ദേവാശ്ച പരിസന്തുഷ്ടാ ബഭൂവുഃ പുഷ്പവർഷിണഃ
വത്സാസുരംഹതം ശ്രുത്വാവ്രജേഗോപ്യശ്ചവിസ്മിതാഃ 45

തൌ വത്സപാലകൌ ഭൂത്വാ സർവ്വലോകൈകപാലകൌ.
സപ്രാതരാശൌ ഗോവത്സാംശ്ചാരയന്തൌ വിചേരതുഃ 46

സ്വം സ്വം വത്സകുലം സർവ്വേ പായയിഷ്യന്ത ഏകദാ
ഗത്വാ ജലാശയാഭ്യാശം പായയിത്വാ പപുർജ്ജലം. 47

തേ തത്ര ദദൃശുർബ്ബാലാ മഹാസത്ത്വമവസ്ഥിതം
തത്രസുർവ്വജ്രനിർഭിന്നം ഗിരേഃ ശൃംഗമിവ ച്യുതം. 48

സ വൈ ബകോ നാമ മഹാനസുരോ ബകരൂപധൃക്
ആഗത്യ സഹസാ കൃഷ്ണം തീക്ഷ്ണതുണ്ഡോഽഗ്രസദ്ബലീ, 49

കുങ്കുമംകൊങ്കകളിൽ തേച്ചതിശോഭയാന്ത
തങ്കപ്പതക്കങ്ങളും കണ്ഠഭൂഷണങ്ങളും
സുവസ്ത്രങ്ങളുംപൂണ്ടു രഥത്തിലേറിഗ്ഗോപീ-
നിവഹം ബാലകൃഷ്ണലീലകൾ പാടീടി-
നാർ 33

നന്ദനകഥാശ്രവണോൽസുകരായിട്ടേക-
സ്യന്ദനസ്ഥിതരാകും രോഹിണീയശോദമാർ
രാമകൃഷ്ണന്മാരോടു ചേന്നവരെന്നമൂലം
സീമാതിരേകകാന്തികലൻ ശോഭിച്ചിതു. 34

[1] സകലകാലസുഖാവഹമാവൃന്ദാവനം
ശകടമാർഗ്ഗമെത്തി വല്ലവരെല്ലാവരും
അദ്ധചന്ദ്രാകാരത്തിലവിടെയപ്പോൾത്തന്നെ
പുത്തനായ്ഭവനങ്ങൾനിമ്മിച്ചുനിവസിച്ചാർ 35

വൃന്ദാവനാഖ്യംവനം കാളിന്ദീപുളിനങ്ങ-
ളുന്നതഗോവദ്ധനപവ്വതമെന്നിതെല്ലാം
രാമകൃഷ്ണന്മാർകണ്ടു സീമാവിഹീനമാകു-
മാമോദമകതാരിലാന്നിതു ഭൂമീപതേ! 36

ചാരുലീലകളാലും മോഹനകരങ്ങളാം
ഗീരുകൾകൊണ്ടും ഗോപവൃന്ദത്തെയാകമാനം
ആനന്ദിപ്പിച്ചു കാലംകൊണ്ടുഗോവത്സങ്ങളെ
താനേമേയ്ക്കുമാറായിത്തീന്നിതക്കുമാരന്മാർ 37

മററുള്ള ഗോപബാലന്മാരോടുകൂടിയെണ്ണ-
മററുള്ള കളിക്കോപ്പുംപൂണ്ടു ഗോഷ്ഠത്തിൻചുററും
അടുത്തപുൽപ്രദേശംതോറും ഗോവത്സങ്ങളെ-
യടിച്ചുവിട്ടു ലീലാലാലസരായ് ചരിച്ചാർ. 38

ചിലടത്തിരുന്നോടക്കുഴലു വായിച്ചീട്ടും
വലിച്ചുകവണകൊണ്ടെറിയും ചിലദിക്കിൽ
അന്യത്രകിങ്കിണികൾ കിലുക്കിച്ചാട്ടമോട്ടം
പിന്നെഗ്ഗോവൃഷങ്ങൾതൻ വേഷമാന്നെല്ലാവരും
മുക്കറയിട്ടും ചുരമാന്തിയും സഞ്ചരിച്ചും
മുഷ്ടോട്ടതമ്മിൽതമ്മിൽക്കുത്തിയും കളിയാട്ടം 39

പക്ഷികളെപ്പോൽചിലസമയം ശബ്ദിച്ചിട്ടും
പക്ഷികളതുകേട്ടു പിന്നെയും ശബ്ദിച്ചിട്ടും
ഇങ്ങനെ സാധാരണകുട്ടികളെന്നമട്ടിൽ
ഭംഗമററിരുപേരും ചരിച്ചാർ വനങ്ങളിൽ. 40

ഒരിക്കൽക്കൂട്ടരൊത്തു കാളിന്ദീനദിതൻെറ
കരയ്ക്കു വത്സങ്ങളെത്തീററിസ്സഞ്ചരിക്കവേ

രാമകൃഷ്ണരാമിരുപേരെയും വധിക്കുവാൻ
കാമിച്ചു വന്നീടിനാൻ തത്ര ദാനവനേകൻ. 41

ഗോവത്സവേഷംധരിച്ചവററിൻ കൂട്ടത്തിൽവ-
ന്നാവസിക്കുമദൈത്യനീചനെക്കണ്ടുകണ്ണൻ.
ജ്യേഷ്ഠനുകാട്ടിക്കൊട്ടത്തറിയാത്തവനെന്നം
മട്ടിൽതത്സമീപത്തു സാവധാനമായ്ച്ചെ-
ന്നാൻ. 42

വാലുംപിൻകാലുരണ്ടും പിടിച്ചുചുഴററിയ-
ബ്ബാലകൻ കഥകഴിച്ചവനെച്ചാരത്തെഴും
കപിത്ഥപാദപത്തിന്നഗ്രത്തിലെറിഞ്ഞുടൻ
നിപതിപ്പിച്ചാനതിൻകായ്കളെ ധാരാളമായ്. 43

മഹാകായനാമവനാഫലങ്ങളോടൊത്തു
മഹിയിൽവീണീടിനാനാശ്ചര്യമത്രേ പാത്താൽ
അവനെക്കണ്ടത്ഭുതപ്പെട്ടു കുട്ടികളെല്ലാം
കവിഞ്ഞമോദാൽ ബലേ! ഭേഷെന്നുചൊന്നീ-
ടിനാർ. 44

അമർത്ത്യസമൂഹവും സന്തോഷത്തോടുകൂടി
വിമാനങ്ങളിൽവന്നു ചൊരിഞ്ഞാർ മലർമാരി
കൊന്നിതുവത്സാസുരൻ തന്നെയെന്നതു ഗോപീ-
സന്ദോഹംകേട്ടു പാരമാശ്ചര്യമഗ്നരായാർ. 45

ഭുവനത്രിതയത്തിൻ മുഖ്യരക്ഷകന്മാരാ-
മവരീവിധം പശുവത്സപാലന്മാരായി
പ്രാതലിൻപൊതിച്ചോറുംവഹിച്ചു മെല്ലെപ്പശു-
പോതങ്ങളെയും തീററിയഞ്ചിതംസഞ്ചരി-
ച്ചാർ. 46

ഒരുനാളവരവക്കുള്ള ഗോവത്സങ്ങളെ-
യൊരുവാപിതൻതീരത്തടിച്ചുകൊണ്ടുപോയി
അവയ്ക്കുവേണ്ടുംവണ്ണം സലിലംകൊടുത്തുട-
നവരും തണ്ണീർകോരിക്കുടിച്ചു ദാഹംതീത്താർ 47

ദീർഘമാമത്തടാകതീരത്തു കിടന്നിട്ടു-
മുഗ്രമാമൊരു മഹാസത്ത്വത്തെക്കണ്ടേവരും
പേടിച്ചുവിറച്ചുപോയ് വജ്രഭിന്നമാംഗിരി
കൂടമോയിതെന്നൊരു ശങ്കയങ്കുരിച്ചിതു. 48

ബലിയായ് ബകരൂപധരനായ് ബകാസുരൻ
വലിയതീഷ്ണതുണ്ഡമാന്നുടത്തണഞ്ഞുടൻ
ഭഗവാൻ പത്മാലയാവല്ലഭൻതന്നെക്കൊത്തി-
യകത്താക്കിനാനൊരു നിമിഷാദ്ധത്തിനു-
ള്ളിൽ. 49

1 എല്ലാ ഋതുക്കളിലും ഒന്നുപോലെ സുഖപ്രദം

കൃഷ്ണം മഹാബകഗ്രസ്തം ദൃഷ്ട്വാ രാമാദയോഽർഭകാഃ
ബഭൂവുരിന്ദ്രിയാണീവ വിനാ പ്രാണം വിചേതസഃ 50

തം താലുമൂലം പ്രദഹന്തമഗ്നിവദ്-
ഗോപാലസൂനും പിതരം ജഗദ്ഗുരോഃ
ചച്ഛർദ്ദ സദ്യോഽതിരുഷാക്ഷതം ബക-
സ്തുണ്ഡേന ഹന്തും പുനരഭ്യപദ്യത. 51

തമാപതന്തം സ നിഗൃഹ്യ തുണ്ഡയോ-
ർദ്ദോർഭ്യാം ബകം കംസസഖം സതാം പതിഃ
പശ്യത്സു ബാലേഷു ദദാര ലീലയാ
മുദാവഹോ വീരണവദ്ദിവൌകസാം. 52

തദാ ബകാരിം സുരലോകവാസിനഃ
സമാകിരൻ നന്ദനമല്ലികാദിഭിഃ
സമീഡിരേ ചാനകശംഖസംസ്തവൈ-
സ്തദ്വീക്ഷ്യ ഗോപാലസുതാ വിസിസ്മിരേ. 53

മുക്തം ബകാസ്യാദുപലഭ്യ ബാലകാ
രാമാദയഃ പ്രാണമിവൈന്ദ്രിയോ ഗണഃ
സ്ഥാനാഗതം തം പരിരഭ്യ നിർവൃതാഃ
പ്രണീയ വത്സാൻ വ്രജമേത്യ തജ്ജഗുഃ 54

ശ്രുത്വാ തദ്വിസ്മിതാ ഗോപാ ഗോപ്യശ്ചാതിപ്രിയാദൃതാഃ
പ്രേത്യാഗതമിവൌത്സുക്യാദൈക്ഷന്ത തൃഷിതേക്ഷണാഃ 55

അഹോ ബതാസ്യ ബാലസ്യ ബഹവോ മൃത്യവോഽഭവൻ
അപ്യാസീദ്വിപ്രിയം തേഷാം കൃതം പൂർവ്വം യതോ ഭയം. 56

അഥാപ്യഭിഭവന്ത്യേനം നൈവ തേ ഘോരദർശനാഃ
ജിഘാംസയൈനമാസാദ്യ നശ്യന്ത്യഗ്നൌ പതംഗവൽ. 57

അഹോ ബ്രഹ്മവിദാം വാചോ നാസത്യാഃ സന്തി കർഹിചിൽ
ഗർഗ്ഗോ യദാഹ ഭഗവാനന്വഭാവി തഥൈവ തൽ. 58

ഇതി നന്ദാദയോ ഗോപാഃ കൃഷ്ണരാമകഥാം മുദാ
കുർവ്വന്തോ രമമാണാശ്ച നാവിന്ദൻ ഭവവേദനാം. 59

ഏവം വിഹാരൈഃ കൌമാരൈഃ കൌമാരം ജഹതുർവ്രജേ
നിലായനൈഃ സേതുബന്ധൈർമ്മർക്കടോൽപ്ലവനാദിഭിഃ 60

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
വത്സബകവധോ നാമ ഏകാദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 8694 ദശമസ്കന്ധേ ശ്ലോകാഃ 500

---

## ദ്വാദശോഽധ്യായഃ

ശ്രീശുക ഉവാച

കദാചിദ്വനാശായ മനോ ദധദ്വ്രജാൽ
പ്രാതഃ സമുത്ഥായ വയസ്യവത്സപാൻ
പ്രബോധയൻ ശൃംഗരവേണ ചാരുണാ
വിനിർഗ്ഗതോ വത്സപുരഃസരോ ഹരിഃ 1

കണ്ണനെ മഹാബകഗ്രസിതനായിക്കണ്ടി-
ട്ടന്യബാലകന്മാരും ജ്യേഷ്ഠനാം രാമൻതാനും
പ്രാണനെപ്പിരിഞ്ഞെഴുമിന്ദ്രിയങ്ങളെപ്പോലെ
കാണമാറായിപാരം ചൈതന്യവിഹീനരായ് 50

തീപോലെതാലുമൂലം ദഹിപ്പിച്ചീടുന്നൊരാ—
ഗോപാലതനൂജനും ധാതാവിൻ പിതാവുമാം
ഹരിയെച്ഛർദ്ദിച്ചിട്ടക്ഷതനായ്ക്കണ്ടു വീണ്ടു-
മരിശംപൂണ്ടു കൊത്തിക്കൊല്ലുവാൻ പാഞ്ഞടു-
ത്താൻ. 51

പിന്നെയുംനേക്കു ചെല്ലുമക്കംസസഖാവിനെ
വിണ്ണോർതൻമോദകൃത്താം സാധുരക്ഷിതാവവൻ
കുട്ടികൾകണ്ടുനിൽക്കെയവന്റെ ചുണ്ടുരണ്ടും
പെട്ടെന്നു ബാഢം രണ്ടുകൈകൊണ്ടും പിടിച്ചുടൻ
കളിയായ്മുഞ്ഞപ്പുല്ലുകണക്കെ തച്ഛരീര-
മെളുപ്പംരണ്ടായ്ക്കീറിദ്ധരയിലിട്ടീടിനാൻ. 52

വാനവരുടൻതന്നെ [1] നന്ദനമല്ലികാദി
സൂനങ്ങൾ വർഷിച്ചിതബ്ബകാരിതന്മൗലിയിൽ
ആനകശംഖാദിയാം വാദ്യഘോഷങ്ങളോടും
നാനാപദാനങ്ങളാൽ സ്തോത്രവും ചെയ്തീടി-
നാർ. 53

അതുകണ്ടങ്ങുനിന്ന ഗോപബാലന്മാരെല്ലാ-
മതിയായാശ്ചര്യാബ്ധിമഗ്നരായ്ഭവിച്ചിതു
ബകവക്ത്രത്തിൽനിന്നും മോചിച്ചുവന്നീടിന
ഭഗവാൻശ്രീകൃഷ്ണനെ രാമാദികുമാരന്മാർ
ഇന്ദ്രിയസമൂഹമാപ്രാണനെപ്രാപിക്കുംപോൽ
ചെന്നുകെട്ടിപ്പിടിച്ചു സന്തുഷ്ടചിത്തരായി
ഗോവത്സങ്ങളെച്ചേർത്തു ഗോകുലംതന്നിൽ
ചെന്നി-
ട്ടീവിശേഷങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചിതു 54

അക്കഥകേട്ടു ഗോപീജനവും ഗോപന്മാരും
ചിക്കെന്നുവിസ്മയാംഭോരാശിയിൽ പതിച്ചിതു
അധികസ്നേഹത്തിനാലാദരവോടങ്ങവർ
മതിവന്നീടാതുള്ള മട്ടെഴും നേത്രങ്ങളാൽ
ചത്തുപോയവൻ തിരിച്ചെത്തിയാലെന്നമട്ടിൽ
ദൈത്യാരിതന്നെനോക്കിനിന്നിതുൽക്കണ്ഠ-
യോടും. 55

കഷ്ടമാഹന്തകഷ്ടമെത്രയോപ്രാവശ്യമി-
ക്കുട്ടിക്കുനേരിട്ടിതു മരണകാരണങ്ങൾ
എന്നിരിക്കിലും നേരെയവനെ ദ്രോഹിക്കുവാൻ
വന്നവർക്കെന്യേനാശമവനു പററിയില്ല.
അങ്ങോട്ടൊന്നിനുമവൻപോയില്ലഹിംസിക്കുവാ-
നിങ്ങോട്ടുവന്നുതാനേ മൃത്യുവിന്നിരയായാർ. 56

ഘോരദശനന്മാരാമവർക്കുസാധിച്ചില്ല
തീരെയിശ്ശിശുവിനെപ്പീഡനമേല്പിക്കുവാൻ
ഹനനമാശിച്ചുവന്നിവനെ പ്രാപിച്ചുടൻ
കനലിൽപ്പെട്ടുപാററയെന്നപോൽ നശിക്കുന്നു 57

പൃഥ്വീദേവന്മാരുടെ വാക്കുകളൊരിക്കലും
മിഥ്യയായ്ഭവിക്കുകയില്ലനിശ്ചയംതന്നെ
ഗർഗ്ഗനാം ഭഗവാനന്നോതിയ വചസ്സുക-
ളൊക്കെയുമവ്വണ്ണംതാനിന്നനുഭവപ്പെട്ടു. 58

രാമകൃഷ്ണന്മാരുടെ കഥകളോരോന്നേവ-
മാമോദപുരസ്സരം നന്ദാദിഗോപവൃന്ദം
പറഞ്ഞുരമിച്ചുനാൾ കഴിച്ചിരുന്നുമൂല-
മറിഞ്ഞതില്ലേതുമേ സംസാരസങ്കടങ്ങൾ. 59

മറഞ്ഞിരിക്കപിന്നെയണകൾ കെട്ടീടുക
കുരങ്ങിന്മട്ടുചാട്ടം ചാടുകയിത്യാദിയാം
വ്യാമുഗ്ദ്ധലീലയാലെരാമനും കൃഷ്ണൻതാനും
കൗമാരകാലമെല്ലാം നയിച്ചാർ ഗോകുലത്തിൽ 60

---

# അദ്ധ്യായം 12

### ശ്രീശുകൻ പറഞ്ഞു

ഒരുനാളുഷസ്സിങ്കൽ ശ്രീകൃഷ്ണനെഴുന്നേററി-
ട്ടാരണ്യത്തിലാണിന്നു ഭക്ഷണമെന്നുറച്ചു
ചിത്തമോഹനമാകും ശൃംഗനാദങ്ങളാലെ
സത്വരംതോഴരേയും വത്സപാലന്മാരെയും
ഉണർത്തിഗ്ഗോവത്സത്തിൻഗണത്തെമുൻനടത്തി
വിനിർഗ്ഗമിച്ചീടിനാൻഗോകുലംതന്നിൽ നിന്നും. 1

1 നന്ദനവനത്തിലെ മല്ലപ്പൂക്കളുംമററും

തേനൈവ സാകം പൃഥുകാഃ സഹസ്രശഃ
സ്നിഗ്ദ്ധാഃ സുശിഗ്വേത്രവിഷാണവേണവഃ
സ്വാൻ സ്വാൻ സഹസ്രോപരിസംഖ്യയാന്വിതാൻ
വത്സാൻ പുരസ്കൃത്യ വിനിര്യ്യയുർമ്മുദാ. 2

കൃഷ്ണവത്സൈരസംഖ്യാതൈഃ യൂഥീകൃത്യ സ്വവത്സകാൻ
ചാരയന്തോഽർഭലീലാഭിർവ്വിജഹ്രുസ്തത്ര തത്ര ഹ. 3

ഫലപ്രവാളസ്തബകസുമനഃപിച്ഛധാതുഭിഃ
കാചഗുഞ്ജാമണിസ്വർണ്ണഭൂഷിതാ അപ്യഭൂഷയൻ. 4

മുഷ്ണന്തോഽന്യോന്യശിക്യാദീൻ ജ്ഞാതാനാരാച്ച ചിക്ഷിപുഃ
തത്രത്യാശ്ച പുനർദ്ദൂരാദ്ധസന്തശ്ച പുനർദ്ദദുഃ 5

യദി ദൂരം ഗതഃ കൃഷ്ണോ വനശോഭേക്ഷണായ തം
അഹം പൂർവ്വമഹം പൂർവ്വമിതി സംസ്പൃശ്യ രേമിരേ. 6

കേചിദ്വേണൂൻ വാദയന്തോ ധ്മാന്തഃ ശൃംഗാണി കേചന
കേചിദ്ഭൃംഗൈഃ പ്രഗായന്തഃ കൂജന്തഃ കോകിലൈഃ പരേ. 7

വിച്ഛായാഭിഃ പ്രധാവന്തോ ഗച്ഛന്തഃ സാധുഹംസകൈഃ
ബകൈരുപവിശന്തശ്ച നൃത്യന്തശ്ച കലാപിഭിഃ 8

വികർഷന്തഃ കീശബാലാനാരോഹന്തശ്ച തൈർദ്രുമാൻ
വികുർവ്വന്തശ്ച തൈഃ സാകം പ്ലവന്തശ്ച പലാശിഷു. 9

സാകം ഭേകൈർവ്വിലംഘന്തഃ സരിത്പ്രസ്രവസംപ്ലുതാഃ
വിഹസന്തഃ പ്രതിച്ഛായാഃ ശപന്തശ്ച പ്രതിസ്വനാൻ, 10

ഇത്ഥം സതാം ബ്രഹ്മസുഖാനുഭൂത്യാ
ദാസ്യം ഗതാനാം പരദൈവതേന
മായാശ്രിതാനാം നരദാരകേണ
സാകം വിജഹ്രുഃ കൃതപുണ്യപുഞ്ജാഃ 11
യത്പാദപാംസുർബ്ബഹുജന്മകൃച്ഛ്രതോ
ധൃതാത്മഭിര്യ്യോഗിഭിരപ്യ ഗമ്യഃ
സ ഏവ യദ്ദൃഗ്വിഷയഃ സ്വയം സ്ഥിതഃ
കിം വർണ്ണ്യതേ ദിഷ്ടമതോ വ്രജൗകസാം. 12
അഥാഘനാമാഭ്യപതന്മഹാസുര-
സ്തേഷാം സുഖക്രീഡനവീക്ഷണാക്ഷമഃ
നിത്യം യദന്തർന്നിജജീവിതേപ്സുഭിഃ
പീതാമൃതൈരപ്യമരൈഃ പ്രതീക്ഷ്യതേ. 13
ദൃഷ്ട്വാർഭകാൻ കൃഷ്ണമുഖാനഘാസുരഃ
കംസാനുശിഷ്ടഃ സ ബകീബകാനുജഃ
അയം തു മേ സോദരനാശകൃത്തയോ-
ർദ്ദ്വയോർമ്മമൈനം സബലം ഹനിഷ്യേ. 14
ഏതേ യദാ മത്സുഹൃദോസ്തിലാപഃ
കൃതാസ്തദാ നഷ്ടസമാ വ്രജൗകസഃ
പ്രാണേ ഗതേ വർഷ്മസു കാ നു ചിന്താ
പ്രജാസവഃ പ്രാണഭൃതോ ഹി യേ തേ. 15

അവനോടൊത്തസംഖ്യമിഷ്ടരാം ബാലന്മാർതൻ
നിവഹമുടനേറെ വടികൾശിക്യങ്ങളും
കൊമ്പുകൾകുഴൽകളും മററുസാധനങ്ങളു-
മൻപോടുവഹിച്ചുകൊണ്ടായിരക്കണക്കേഴും
താന്താങ്ങളുടെ വത്സഗണത്തെ മുൻനടത്തി
സന്തോഷസമന്വിതമിറങ്ങിപ്പുറപ്പെട്ടാർ 2

എണ്ണമററുള്ള കൃഷ്ണവത്സങ്ങളോടുകൂടി-
യൊന്നാക്കിച്ചേർത്തു നിജപശുക്കുട്ടികളേയും
കാനനംതോറുമവരങ്ങിങ്ങത്ഭുതകര-
നാനാവിനോദങ്ങളിലേർപ്പെട്ടു രമിച്ചിതേ. 3

പവിഴംകുന്നിക്കുരുസുവർണ്ണരത്നങ്ങളും
സവിശേഷമായണിഞ്ഞിരുന്ന ദേഹങ്ങളിൽ
പൂവിലഫലംതളിർപൂങ്കൊത്തുമയിൽപ്പീലി
കേവലംമനയോലയെന്നിവപൂണ്ടുകൊണ്ടാർ. 4

ശിക്യാദിപദാർത്ഥങ്ങളന്യോന്യം മോഷ്ടിച്ചിട്ടും
ചിക്കെന്നുകണ്ടു പിടിച്ചെറിയുമതു ദൂരെ.
പിന്നെയുമെടുത്തതങ്ങെറിയും മറെറാരുത്ത-
നൊന്നിച്ചുചേർന്നു ചിരിച്ചുടമസ്ഥനുനല്ലും 5

കാനനശോഭകാണ്മാൻ ശ്രീകൃഷ്ണൻകുറേദൂരം
താനേപോയീടുന്നാകിൽ ഞാൻമുമ്പുഞാൻ-
മുമ്പെന്നായ്
പിണങ്ങിയോടിമററുകുട്ടികൾചെന്നങ്ങു ത-
ത്തനുവിൽതൊട്ടുകെട്ടിപ്പിടിച്ചുരമിച്ചിടും. 6

ചിലബാലന്മാരോടക്കുഴൽവായിക്കും മററു-
ചിലർകൊമ്പെടുത്തൂതിടും വേറേചിലർ
മധുപസ്വനമനുകരിച്ചുമൂളും ചിലർ
മുദിതരായി കുയിലെന്നതുപോലെ കൂവും. 7

പക്ഷികൾപറക്കുമ്പോളവററിൻനിഴലിൽക്കൂ-
ടക്ഷണമോടുംചിലർ, ചിലരന്നത്തിൻ പിൻപേ
നടക്കും, ബകാന്തികം ചെന്നതിൻഗതിനന്നായ്
നടിക്കുംചിലർ, മയിലെന്നപോലാടും ചിലർ. 8

പിടിച്ചുവലിച്ചിടും വാനരലാംഗുലങ്ങ-
ളുടനേചാടിക്കേറും വൃക്ഷത്തിലവയ്ക്കൊപ്പം
കുരങ്ങിന്മട്ടു പല്ലുമിളിച്ചുകാട്ടിപ്പല-
തരത്തിൽഗോഷ്ടികാണിച്ചേററവും രസിച്ചീടും. 9

തോടുകൾനദികളെന്നിവയിൽച്ചാടിമുങ്ങ-
മോടുന്നതവളയെത്തുടർന്നു നീന്തിക്കേറും
പ്രതിബിംബങ്ങളെക്കണ്ടധികം ഹസിച്ചീടും
പ്രതിദ്ധ്വാനങ്ങളേയും, ശപിക്കുംവേണ്ടുംവണ്ണം 10

ഇത്ഥം സജ്ജനബ്രഹ്മസൗഖ്യാനുഭൂതിയായി-
ഭൃത്യഭാവംഗമിച്ചോർക്കുത്കൃഷ്ടദൈവമായി
മായാശ്രിതർക്കു മർത്ത്യബാലനാമക്കണ്ണനു-
മായൊത്തു പുണ്യവാന്മാർ ബാലന്മാർകളിച്ചിതു
11

വളരെജ്ജന്മംതപംചെയ്തു സംയമംനേടി
വിളങ്ങുംയോഗീന്ദ്രന്മാരുടെപാദധൂളി
സുഗമമാകുന്നതില്ലപ്പത്മാപതിയായ
ഭഗവാൻഹരിതാനേ നേത്രഗോചരനായി
സ്ഥിതിചെയ്യുമ്പോൾ ഗോഷ്ഠവാസികളുടെഭാഗ്യ-
മതിരററതാണതു വർണ്യമല്ലാരാലുമേ. 12

അമൃതംഭുജിക്കിലും ജീവിതമിച്ഛിച്ചീട്ടു-
മമർത്ത്യർകാത്തിരിപ്പതാരുടെ നാശത്തെയോ
ഇക്കുമാരൻതൻസുഖലീലകൾ കണ്ടിരിപ്പാ-
നാക്കില്ലതെല്ലും ക്ഷമയഘനാമാദാനവൻ
ഒരുനാൾ വൃന്ദാവനംതന്നിലക്കുമാരന്മാർ
സരസംകളിക്കുമ്പോളസ്ഥലത്തെത്തീടിനാൻ 13

പൂതനാബകാസുരസോദരനവൻ കംസ-
ചോദിതൻ കൃഷ്ണാദ്യരാം ബാലരെക്കണ്ടുറച്ചാൻ
ഇവൻതാൻമത്സോദരഘാതകൻ, രാമനോടൊ-
ത്തിവനെവധിക്കുന്നേൻസോദരപ്രീതിക്കിപ്പോൾ
14

ഇവരെക്കൊണ്ടുഞാനെൻ സഹജപിണ്ഡോദക-
മിവിടെച്ചെയ്യുന്നാകിൽ ഗോഷ്ഠവാസികളെല്ലാം
മൃതതുല്യന്മാരായി ബ്ഭവിക്കുംതർക്കമില്ലി-
ക്ഷിതിയിൽശരീരികൾ [1] സന്താനാസുക്കളത്രേ 15

1 സന്താനമാകുന്ന ജീവനോടുകൂടിയവർ, ജീവനെക്കാൾ സന്താനങ്ങളെ സ്നേഹിക്കുന്നവർ

ഇതി വ്യവസ്യാജഗരം ബൃഹദ്വപുഃ
സ യോജനായാമമഹാദ്രിപീവരം
ധൃത്വാത്ഭുതം വ്യാത്തഗുഹാനനം തദാ
പഥി വ്യശേത ഗ്രസനാശയാ ഖലഃ 16

ധരാധരോഷ്ഠോ ജലദോത്തരോഷ്ഠോ
ദര്യാനനാന്തോ ഗിരിശൃംഗദംഷ്ട്രഃ
ധ്വാന്താന്തരാസ്യോ വിതതാധ്വജിഹ്വഃ
പരുഷാനിലശ്വാസദവേക്ഷണോഷ്ണഃ 17

ദൃഷ്ട്വാ തം താദൃശം സർവ്വേ മത്വാ വൃന്ദാവനശ്രിയം
വ്യാത്താജഗരതുണ്ഡേന ഹ്യുൽപ്രേക്ഷന്തേ സ്മ ലീലയാ. 18

അഹോ മിത്രാണി ഗദത സത്ത്വകൂടം പുരഃ സ്ഥിതം
അസ്മത്സംഗ്രസനവ്യാത്തവ്യാളതുണ്ഡായതേ ന വാ. 19

സത്യമർക്കകരാരക്തമുത്തരാഹനുവദ്ഘനം
അധരാഹനുവദ്രോധസ്തൽപ്രതിച്ഛായയാരുണം. 20

പ്രതിസ്പർദ്ധേതേ സൃക്വിഭ്യാം സവ്യാസവ്യേ നഗോദരേ
തുംഗശൃംഗാലയോഽപ്യേതാസ്തദ്ദംഷ്ട്രാഭിശ്ച പശ്യത. 21

ആസ്തൃതായാമമാർഗ്ഗോഽയം രസനാം പ്രതിഗർജ്ജതി
ഏഷാമന്തർഗ്ഗതം ധ്വാന്തമേതദപ്യന്തരാനനം. 22

ദാവോഷ്ണഖരവാതോഽയം ശ്വാസവദ്ഭാതി പശ്യത
തദ്ദഗ്ദ്ധസത്ത്വദുർഗ്ഗന്ധോഽപ്യന്തരാമിഷഗന്ധവൽ. 23

അസ്മാൻ കിമത്ര ഗ്രസിതാ നിവിഷ്ടാ-
നയം തഥാ ചേദ്ബകവദ്വിനങ്ക്ഷ്യതി
ക്ഷണാദനേനേതി ബകാര്യുശന്മുഖം
വീക്ഷ്യോദ്ധസന്തഃ കരതാഡനൈര്യയുഃ 24

ഇത്ഥം മിഥോഽതഥ്യമതജ്ജ്ഞഭാഷിതം
ശ്രുത്വാ വിചിന്ത്യേത്യമൃഷാ മൃഷായതേ
രക്ഷോ വിദിത്വാഖിലഭൂതഹൃൽസ്ഥിതഃ
സ്വാനാം നിരോദ്ധും ഭഗവാൻ മനോ ദധേ. 25

താവൽ പ്രവിഷ്ടാസ്ത്വസുരോദരാന്തരം
പരം ന ഗീർണ്ണാഃ ശിശവഃ സവത്സാഃ
പ്രതീക്ഷമാണേന ബകാരിവേശനം
ഹതസ്വകാന്തസ്മരണേന രക്ഷസാ. 26

താൻ വീക്ഷ്യ കൃഷ്ണഃ സകലാഭയപ്രദോ
ഹ്യനന്യനാഥാൻ സ്വകരാദവച്യുതാൻ
ദീനാംശ്ച മൃത്യോർജ്ജഠരാഗ്നിഘാസാൻ
ഘൃണാർദ്ദിതോ ദിഷ്ടകൃതേന വിസ്മിതഃ 27

കൃത്യം കിമത്രാസ്യ ഖലസ്യ ജീവനം
ന വാ അമീഷാം ച സതാം വിഹിംസനം
ദ്വയം കഥം സ്യാദിതി സംവിചിന്ത്യ ത-
ജ്ജ്ഞാത്വാവിശത്തുണ്ഡമശേഷദൃഗ്ഘരിഃ 28

തദാ ഘനച്ഛദാ ദേവാ ഭയാദ്ധാഹേതി ചുക്രുശുഃ
ജഹൃഷുര്യേ ച കംസാദ്യാഃ കൌണപാസ്ത്വഘബാന്ധവാഃ 29

ഏവമഖ്ഖലനോത്തു യോജനയോളം നീണ്ട
പീവരദേഹമാളും വാച്ചോരുപെരുമ്പാമ്പായ്
കുഹരംപോലെ വായുംപിളർന്നുബാലനേ നി-
ഗ്രഹിപ്പാൻ വന്നുമാർഗ്ഗത്തിൽ കിടന്നിതേ. 16

കീൾച്ചുണ്ടുമന്നിങ്കലും മേലേതാകാശത്തിലും-
വച്ചുഗഹ്വരതുല്യവക്ത്രാന്തർഭാഗത്തൊടും
ഗിരിശൃംഗോപമാനദംഷ്ട്രകളോടും പാര-
മിരുട്ടടഞ്ഞിരിക്കുമാനനദ്വാരത്തൊടും
കാട്ടുതീപോൽജ്വലിക്കുംകണ്ണുകൾ,കൊടുംകാററു-
തോററുപോംശ്വാസംമാർഗ്ഗംപോൽ നീണ്ട-
നാവുമൊത്തു 17

കിടക്കുമതിനെക്കണ്ടേവരും വൃന്ദാവന-
സ്സംടശ്രീയാണെന്നുടനകമേവിചാരിച്ചാർ
കളിയായതിനെപ്പിന്നൽപ്രേക്ഷിക്കയുംചെയ്താർ
പിളർന്നുവച്ചിരിപ്പോരജഗരാസ്യമെന്നായ് 18

മുൻപിലിക്കിടക്കുന്നതെൻ പ്രിയതോഴന്മാരേ!
വൻപിയന്നീട്ടമൊരു ജന്തുവല്ലയോചൊൽവിൻ
അഥവാ വായ്പൊളിച്ചുനമ്മളെവിഴുങ്ങുവാൻ
സ്ഥിതിചെയ്തിടുംപാമ്പിൻതുണ്ഡമോചൊല്ലീട്ട-
വിൻ. 19

ശരിയാണക്കാംശുവാൽ തുടുത്തവാരിദത്തിൻ-
നിരപോലിരിക്കുന്നുണ്ടിതിന്റെയുത്തരോഷ്ഠം
തത്പ്രതിബിംബത്തിനാൽ ശോണമിന്നദിതീര-
മിപ്രാണിയുടെ കീഴേച്ചുണ്ടുപോലിരിക്കുന്നു. 20

ഇടത്തും വലത്തുമായ്ച്ചേരുമിഗ്ഗുഹകൾക്കു-
കിടനിൽക്കുന്നുണ്ടിന്നധരാഹണ്ഞൾ രണ്ടും
വക്ത്രത്തിൽനന്നായുയർന്നിരിക്കുമദ്ദംഷ്ട്രകൾ
തക്കമെററദ്രിശൃംഗസാദൃശ്യം വഹിക്കുന്നു. 21

നീണ്ടേറെവിസ്താരമായ്ക്കിടക്കുമീമാർഗ്ഗത്തി-
നുണ്ടിതിൻനാവിനോടുനിതരാം സാമ്യഭാവം.
ഇഗ്ഗിരിശിഖരാന്തർഭാഗാന്ധകാരമിതിൻ
വക്ത്രത്തിനുള്ളിലുള്ള ക്രൂരിരുട്ടിനുതുല്യം. 22

കാട്ടുതീതട്ടിച്ചുട്ടൊരിക്കൊടുങ്കാറ്റേറാക്കിലീ-
ദുഷ്ടജന്തുവിൻ ശ്വാസമെന്നപോൽ വീശീടുന്നു
ദാവാഗ്നിദഗ്ദ്ധ പ്രാണിവർഗ്ഗത്തിൻദുർഗ്ഗന്ധമീ-
ജ്ജീവിതൻവായ്ക്കുള്ളിലെമാംസഗന്ധം പോൽ
കാണ്മിൻ. 23

ഇവിടെനമ്മേയിവൻ വിഴുങ്ങീടുമോ എന്നാ-
ലിവനുംനശിച്ചീടും പെട്ടെന്നുബകന്മട്ടിൽ
എന്നോതിബ്ബകാരിതന്മോഹനമുഖംനോക്കി
നന്നായിക്കയ്യും കൊട്ടിച്ചിരിച്ചുപോയാരവർ. 24

നേരറിഞ്ഞീടാതേവമന്യോന്യമവർ ചൊല്ലും-
ഗീരുകൾകേട്ടു സത്യമസത്യായിതമെന്നായ്
ചിന്തിച്ചു സർവ്വഭൂതസ്ഥിതനാം ഭഗവാന-
ജ്ജന്തുവേ രക്ഷസ്സെന്നു ധരിച്ചു തൻകൂട്ടരിൽ
ആരുമേയതിൻ ഘോരവക്ത്രത്തിൽപെട്ടീടാതെ
വാരണം ചെയ്തീടണമെന്നുടൻ വിചാരിച്ചാൻ25

അപ്പൊഴേയ്ക്കുവരുമഗ്ഗോവത്സങ്ങളും ചെന്നു-
ങ്ങബ്ഭോഗിതൻവയററിലാപ്പെട്ടുകഴിഞ്ഞിതു
എന്നാലും സ്വമാസാദരസ്മൃതിയാൽബകാരിയെ-
ത്തന്നെയുന്നീട്ടമഘനവരെ വിഴുങ്ങീല 26

അനന്യാശ്രയരായി സ്വകരച്യുതരായോ-
രനാഥബാലന്മാരും ഗോവത്സസമൂഹവും
അന്തകജഠരാഗ്നിതൻകബളമായ്ത്തീർന്നു
വെന്തടിയുവാൻപോകുന്നതു കണ്ടഖിലേശൻ
കാരുണ്യവിവശയനായ് ദിഷ്ടപ്രഭാവത്തെയുൾ-
ത്താരിലോർത്തിട്ടതീവവിസ്മിതനായീടിനാൻ. 27

വേണ്ടതെന്തിങ്ങിപ്പോൾ നാംദൈത്യനെ
വധിക്കണ-
മുണ്ടായീക്കൂടാതാനും ബാലന്മാക്കുപദ്രവം
രണ്ടുമൊന്നിച്ചു സാധിച്ചീടണമെന്നായ് സർവ്വം
കണ്ടിരിക്കുവോൻ നിനച്ചതിനൊരുപായവും
കണ്ടുവെച്ചജഗരവക്ത്രഗഹ്വരം തന്നിൽ
കുണ്ഠതയെന്യേതാനും ചെന്നങ്ങുകേറീടിനാൻ 28

അന്നേരംമേഘാവൃതർ വിണ്ണവർഭയംപൂണ്ടു
ക്രന്ദനംചെയ്താർകഷ്ടം! കഷ്ടമെന്നോതിപ്പാരം
അഘബന്ധുക്കളാകും കംസാദികൗണപന്മാ-
രഖിലമന്തമററ സന്തോഷമേന്തീടിനാർ. 29

തച്ഛ്രുത്വാ ഭഗവാൻ കൃഷ്ണസ്ത്വവ്യയഃ സാർദ്ധവത്സകം
ചൂർണ്ണീചികീർഷോരാത്മാനം തരസാ വവൃധേ ഗളേ. 30

തതോഽതികായസ്യ നിരുദ്ധമാർഗ്ഗിണോ
ഹ്യുദ്ഗീർണ്ണദൃഷ്ടേർഭ്രമതസ്ത്വിതസ്തതഃ
പൂർണ്ണോഽന്തരംഗേ പവനോ നിരുദ്ധോ
മൂർദ്ധൻ വിനിഷ്പാട്യ വിനിർഗ്ഗതോ ബഹിഃ 31

തേനൈവ സർവ്വേഷു ബഹിർഗ്ഗതേഷു
പ്രാണേഷു വത്സാൻ സുഹൃദഃ പരേതാൻ
ദൃഷ്ട്യാ സ്വയോത്ഥാപ്യ തദന്വിതഃ പുന-
ർവ്വക്ത്രാന്മുകുന്ദോ ഭഗവാൻ വിനിര്യയൌ. 32

പീനാഹിഭോഗോത്ഥിതമത്ഭുതം മഹ-
ജ്ജ്യോതിഃ സ്വധാമ്നാ ജ്വലയദ്ദിശോ ദശ
പ്രതീക്ഷ്യ ഖേഽവസ്ഥിതമീശനിർഗ്ഗമം
വിവേശ തസ്മിൻ മിഷതാം ദിവൌകസാം. 33

തതോഽതിഹൃഷ്ടാഃ സ്വകൃതോഽകൃതാർഹണം
പുഷ്പൈഃ സുരാ അപ്സരസശ്ച വാദ്യകൈഃ
ഗീതൈഃ സുഗാ വാദ്യധരാശ്ച വാദ്യകൈഃ
സ്തവൈശ്ച വിപ്രാ ജയനിഃസ്വനൈർഗ്ഗണാഃ 34

തദത്ഭുതസ്തോത്രസുവാദ്യഗീതികാ-
ജയാദിനൈകോത്സവമംഗളസ്വനാൻ
ശ്രുത്വാ സ്വധാമ്നോഽന്ത്യജ ആഗതോഽചിരാൽ
ദൃഷ്ട്വാ മഹീശസ്യ ജഗാമ വിസ്മയം. 35

രാജന്നാജഗരം ചർമ്മ ശുഷ്കം വൃന്ദാവനേഽത്ഭുതം
വ്രജൌകസാം ബഹുതിഥം ബഭൂവാക്രീഡഗഹ്വരം. 36

ഏതൽ കൌമാരജം കർമ്മ ഹരേരാത്മാഹിമോക്ഷണം
മൃത്യോഃ പൌഗണ്ഡകേ ബാലാ ദൃഷ്ട്വാചുർവ്വിസ്മിതാ വ്രജേ. 37

നൈതദ്വിചിത്രം മനുജാർഭമായിനഃ
പരാവരാണാം പരമസ്യ വേധസഃ
അഘോഽപി യൽസ്പർശനധൌതപാതകഃ
പ്രാപാത്മസാമ്യം ത്വസതാം സുദുർല്ലഭം. 38

സകൃദ്യദംഗപ്രതിമാന്തരാഹിതാ
മനോമയീ ഭാഗവതീം ദദൌ ഗതിം
സ ഏവ നിത്യാത്മസുഖാനുഭൂത്യഭി-
വ്യുദസ്തമായോഽന്തർഗ്ഗതോ ഹി കിം പുനഃ 39

സൂത ഉവാച

ഇത്ഥം ദ്വിജാ യാദവദേവദത്തഃ
ശ്രുത്വാ സ്വരാതുശ്ചരിതം വിചിത്രം
പപ്രച്ഛ ഭൂയോഽപി തദേവ പുണ്യം
വൈയാസകിം യന്നിഗൃഹീതചേതാഃ 40

ബ്രഹ്മൻ കാലാന്തരകൃതം തൽകാലീനം കഥം ഭവേൽ
യൽ കൌമാരേ ഹരികൃതം ജഗുഃ പൌഗണ്ഡകേഽർഭകാഃ 41

അക്കരച്ചിലുകേട്ടിട്ടവ്യയൻ കൃഷ്ണൻതാനും
ചിക്കെന്നു വത്സബാലഗണത്തോടൊത്തുതന്നെ
തന്നേപ്പൊടിക്കാനൊക്കുമവന്റെകണ്ഠസ്ഥനായ്-
ത്തീർന്നുതൻ ശരീരത്തെപ്പെട്ടെന്നുവദ്ധിപ്പി-
ച്ചാൻ 30

അതിനാൽ പ്രാണമാർഗ്ഗംതടഞ്ഞബ് ഭീമകായ
നതിയായ്കണ്ണുരണ്ടും തള്ളിച്ചു നാലുപാടും-
ചുഴലുംപ്രാണനെത്തൻതനുമദ്ധ്യത്തിൽമുട്ടി-
ച്ചൊഴിച്ചാൻവെളിയിൽസപമൂർദ്ധാവുപിളന്ന
വൻ 31

ആ മാർഗ്ഗമായവന്റെ സമസ്തപ്രാണേന്ദ്രിയ-
സ്തോമവുംബഹിർഗ്ഗതമാകവേ ശ്രീമുകുന്ദൻ
മൃതതുല്യരാമിഷ്ടബാലന്മാരെയുംവത്സ-
വിതതിയേയും നോട്ടംകൊണ്ടുടനെണീപ്പിച്ചു
അവരോടൊന്നിച്ചഘവദനംതന്നിൽനിന്നു-
മവികലാംഗനായിപ്പുറത്തുവന്നീടിനാൻ 32

തടിച്ചനാഗാംഗത്തിൽനിന്നൊരത്ഭുതപ്രഭാ-
പടലംപുറപ്പെട്ടദിക്കുകൾ ശോഭിപ്പിച്ചു
വിണ്ണിൽനിന്നീരവിനിർഗ്ഗമനംനോക്കിനിൽക്കും
വിണ്ണവർകാൺകെച്ചെന്നുചേന്നിതബ് ഭഗ-
വാനിൽ 33

സന്തുഷ്ടരായിപ്പിന്നെസ്സുരന്മാർതങ്ങൾക്കായി
സ്സന്തതംശ്രമിച്ചീടുംഭഗവാൻ ശ്രീകൃഷ്ണനെ
സൂനങ്ങൾകൊണ്ടും ഗായകന്മാരാം ഗന്ധർവന്മാർ
ഗാനങ്ങൾകൊണ്ടുമപ്സരസ്സുകൾനൃത്തംകൊണ്ടും
ഭൂസുരർസ്തുതികൊണ്ടും പാർഷദവൃന്ദം ജയ-
ഘോഷങ്ങൾകൊണ്ടും പൂജിച്ചീടിനാർവഴി-
പോലെ 34

വാനവരാചരിച്ചോരത്ഭുതകരസ്തോത്ര
ഗാനനൃത്തനജയഘോഷങ്ങൾ സമീപത്തിൽ
കേട്ടുടൻ ബ്രഹ്മാവെത്തിയീശപരമഹിമാനം
സ്പഷ്ടമായ്‌വീക്ഷിച്ചേററമാശ്ചര്യപ്പെട്ടീടി-
നാൻ 35

അത്ഭുതകരമാകുമിപ്പെരുമ്പാമ്പിൻ ചർമ്മം
പില്ലാട്ടണഞ്ഞിവൃന്ദാവനത്തിൽബ്ബഹുകാലം
വ്രജവാസികൾക്കെല്ലാം ക്രീഡാകന്ദരമായി-
ട്ടജസ്രം ഭവിച്ചിരുന്നെന്നുമങ്ങറിഞ്ഞാലും. 36

കൗമാരകാലത്തിലെ മൃത്യുവിൽനിന്നുമുള്ളോ-
രാത്മാഹിവിമോചനം ഭഗവച്ചേഷ്ടിതകർമ്മം
കുട്ടികൾ പൌഗണ്ഡത്തിലെന്നായിക്കണ്ടത്ഭുത-
പ്പെട്ടതുവിധംചെന്നുചൊല്ലിനാർ ഗോകുല-
ത്തിൽ. 37

ആശ്ചര്യപ്പെടാനില്ലങ്ങീയഘമോചനത്തിൽ
വിശപസ്രഷ്ടാവായ്മായാർഭകനായ് പരേശനാം
ആബാലൻ സ്പർശിക്കയാലനഘനായിട്ടഘൻ
പ്രാപിച്ചിതസത്തുക്കൾക്കപ്രാപ്യംഹരിരൂപം 38

ആരുടെമനോജ്ഞമാം പ്രതിമയൊരിക്കലുൾ-
ത്താരിങ്കൽനേരേയുറപ്പിച്ചിട്ടും ഭക്തന്മാർക്കായ്
ആ മനോമയരൂപം ഭഗവദ്ഗതിതന്നെ
സാമാന്യമായങ്ങരുളീട്ടമെന്നിരിക്കുമ്പോൾ
നിത്യനായ് പ്രകൃതിയെയാത്മാനന്ദാനുഭവ-
പൂർത്തിയാലസ്തമിപ്പിച്ചീട്ടമപ്പരൻ പുമാൻ
അന്തർഭാഗത്തിൽ പ്രവേശിച്ചവനെഴുംഗതി.
യെന്തെന്നുവിശേഷിച്ചുചൊല്ലേണ്ടതുണ്ടോ
നൃപാ! 39

സൂതൻ പറഞ്ഞു

ഇത്തരമാ [1]യാദവദേവദത്തനാം പരീ-
ക്ഷിത്തുതൻരക്ഷിതാവിൻ വിസ്മയപുണ്യവൃത്തം
കേട്ടമാനസം വശീകൃതമായ് വീണ്ടുംകേൾപ്പാൻ
തുഷ്ടനായ്ചോദിച്ചിതേ വ്യാസപുത്രനോ-
ടേവം. 40

അന്യകാലത്തിൽചെയ്തകർമ്മം താല്ക്കാലകൃത-
മെന്നു വന്നീടുന്നതുമെങ്ങനെ മഹാമുനേ!
മാധവൻ കൌമാരത്തിൽചെയ്തതുപൌഗണ്ഡ-
ത്തിൽ
ചെയ്തതായല്ലോചൊല്ലീ വല്ലവബാലകന്മാർ. 41

1 യാദവദേവനാൽ നൽകപ്പെട്ടതു്

തദ്ബ്രൂഹി മേ മഹായോഗിൻ പരം കൌതൂഹലം ഗുരോ
നൂനമേതദ്ധരേരേവ മായാ ഭവതി നാന്യഥാ 42
വയം ധന്യതമാ ലോകേ ഗുരോഽപി ക്ഷത്രബന്ധവഃ
യൽ പിബാമോ മുഹുസ്ത്വത്തഃ പുണ്യം കൃഷ്ണകഥാമൃതം. 43

സൂത ഉവാച

ഇത്ഥം സ്മ പൃഷ്ടഃ സ തു ബാദരായണി-
സ്തൽസ്മാരിതാനന്തഹൃതാഖിലേന്ദ്രിയഃ
കൃച്ഛ്റാൽ പുനർല്ലബ്ധബഹിർദൃശിഃ ശനൈഃ
പ്രത്യാഹ തം ഭാഗവതോത്തമോത്തമ 44

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ ദ്വാദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 8738 ദശമസ്കന്ധേ ശ്ലോകാഃ 544

---

# ത്രയോദശോഽധ്യായഃ

ശ്രീശുക ഉവാച

സാധു പൃഷ്ടം മഹാഭാഗ ത്വയാ ഭാഗവതോത്തമ
യന്നൂതനയസീശസ്യ ശൃണ്വന്നപി കഥാം മുഹുഃ 1
സതാമയം സാരഭൃതാം നിസർഗ്ഗോ
യദർത്ഥവാണീശ്രുതിചേതസാമപി
പ്രതിക്ഷണം നവ്യവദച്യുതസ്യ യൽ
സ്ത്രിയാ വിടാനാമിവ സാധുവാർത്താ. 2
ശൃണുഷ്വാവഹിതോ രാജന്നപി ഗുഹ്യം വദാമി തേ
ബ്രൂയുഃ സ്നിഗ്ദ്ധസ്യ ശിഷ്യസ്യ ഗുരവോ ഗുഹ്യമപ്യുത. 3
തഥാഘവദനാന്മൃത്യോ രക്ഷിത്വാ വത്സപാലകാൻ
സരിൽപുളിനമാനീയ ഭഗവാനിദമബ്രവീൽ. 4
അഹോഽതിരമ്യം പുളിനം വയസ്യാഃ
സ്വകേളിസമ്പന്മൃദുലാച്ഛവാലുകം
സ്ഫുടത്സരോഗന്ധഹൃതാലിപത്രിക-
ധ്വനിപ്രതിധ്വാനലസദ്ദ്രുമാകുലം. 5
അത്ര ഭോക്തവ്യമസ്മാഭിർദ്ദിവാ രൂഢം ക്ഷുധാർദ്ദിതാഃ
വത്സാഃ സമീപേഽപഃ പീത്വാ ചരന്തു ശനകൈസ്തൃണം. 6
തഥേതി പായയിത്വാർഭാ വത്സാനാരുധ്യ ശാദ്വലേ
മുക്ത്വാ ശിക്യാനി ബുഭുജുഃ സമം ഭഗവതാ മുദാ. 7
കൃഷ്ണസ്യ വിഷ്വക്പുരുരാജിമണ്ഡലൈ-
രഭ്യാനനാഃ ഫുല്ലദൃശോ വ്രജാർഭകാഃ
സഹോപവിഷ്ടാ വിപിനേ വിരേജുഃ
ഛദാ യഥാംഭോരുഹകർണ്ണികായാഃ 8
കേചിൽ പുഷ്പൈർദ്ദളൈഃ കേചിൽ പല്ലവൈരങ്കുരൈഃ ഫലൈഃ
ശിഗ്ഭിസ്ത്വഗ്ഭിർദൃഷത്ഭിശ്ച ബുഭുജുഃ കൃതഭാജനാഃ 9
സർവ്വേ മിഥോ ദർശയന്തഃ സ്വസ്വഭോജ്യരുചിം പൃഥക്
ഹസന്തോ ഹാസയന്തശ്ചാഭ്യവജഹ്രുഃ സഹേശ്വരാഃ 10

ഹേ മഹായോഗിൻ! ഗുരോ! നിന്തിരുവടി-
യിപ്പോൾ
പ്രേമപൂർവ്വകമതു മരുളിച്ചെയ്തീടണം.
ആയതു കേൾപ്പാനേറിട്ടുന്നു കൌതുകം ഹരി-
മായയായീടാമതിൻഹേതുവും മററൊന്നാകാ. 42

ക്ഷത്രിയബാന്ധവന്മാർ ഞങ്ങളെങ്കിലും ഗുരോ!
ധാത്രീവാസികളിൽവച്ചേററവും ധന്യരല്ലോ
പുണ്യവർദ്ധകമാകും ശ്രീകൃഷ്ണകഥാമൃതം
പിന്നെയും ഭവാനിൽനിന്നാസ്വാദിക്കകമൂലം. 43

**സൂതൻ പറഞ്ഞു**

ഇങ്ങനെ പരീക്ഷിത്തു ചോദിച്ചസമയത്ത-
ശ്ശാർങ്ഗിയാൽ ഹൃതസമസ്തേന്ദ്രിയനമ്മുനീന്ദ്രൻ
ശ്രമത്താൽമെല്ലെവീണ്ടും ബാഹ്യജ്ഞാന-
ത്തെവീണ്ട-
ക്ഷമേശനോട്ടു ചൊന്നാൻ ഭാഗവതോത്തം-
സമേ! 44

---

# അദ്ധ്യായം 13

**ശ്രീശുകൻ പറഞ്ഞു**

സാധോ! ഹേ മഹാഭാഗാ! ഭാഗവതാഗ്രഗണ്യാ!
സാധുവാണങ്ങേച്ചോദ്യമെന്നതിൽത്തർക്കമില്ല.
എത്രയോകുറിയീശചരിതം കേട്ടീടിലും
പുതനായ്ത്തന്നെയതുതോന്നിടും വീണ്ടും-
വീണ്ടും. 1

കണ്ണുകൾ ചിത്തം വചസ്സെന്നിവയീശലീലാ
കണ്ണനസഞ്ചിന്തനകീർത്തനങ്ങൾക്കായ്ത്തന്നെ
വിനിയോഗിക്കെന്നതു സാരജ്ഞരാകും സാധു-
ജനങ്ങൾക്കുള്ള ജന്മസിദ്ധമാം ഗുണമല്ലോ
ശാർങ്ഗിതൻ സച്ചരിത്രമവർക്കു കാമുകന്മാ-
ർക്കംഗനാപ്രസംഗംപോലെപ്പൊഴുംപുത്തനത്രേ; 2

അരചാ! കേട്ടുകൊൾക സശ്രദ്ധം ഗുഹ്യമാണെ-
ന്നിരുന്നീടിലും ചൊല്ലാം ഭവാനോടിദാനീം-
ഞാൻ
നൽപ്രിയമിയന്നീടും ശിഷ്യരോടാചാര്യന്മാർ
ഗോപ്യമാം സംഗതിയുംപറയും തീർച്ചതന്നെ. 3

അഘനാമസുരൻതൻമുഖമൃത്യുവിൽനിന്നു-
മഖിലവത്സബാലഗണത്തെയുദ്ധരിച്ചു
സരിത്തീരത്തിൽകൊണ്ടുവന്നിട്ടു ഭഗവാൻ ശ്രീ-
ഹരിതാനിപ്രകാരമരുളിച്ചെയ്തീടിനാൻ. 4

സ്നേഹിതന്മാരേ! കാണ്മിനീമണൽത്തിട്ടയേററം
മോഹനതരമായി രമ്യമായ് വിളങ്ങുന്നു.
നമുക്കു കളിക്കുവാൻവേണ്ടുന്ന സമ്പത്തോടും
വിമലമൃദുമണൽത്തരിക്കൂട്ടങ്ങളോടും
വിടർന്നചെന്താമരപ്പൂക്കൾതൻ ഗന്ധത്തിനാ-
ലടുത്തുകൂടീടിന മധുപൌഘത്തിന്റെയും
പത്രിയൂഥത്തിന്റെയും സ്വാനപ്രതിസ്വാനങ്ങ-
ളൊത്തെങ്ങുംപൂത്തുനില്ക്കും പാദപനിരചേർന്നും
അത്യന്തം പരിലസിച്ചീടുന്നു കാണവോർതൻ
ചിത്തമാകർഷിക്കുന്നുണ്ടെത്രയും ചിത്രമോർത്താൽ 5

ഉച്ചയായല്ലോനേരമിവിടെയിരുന്നിനി-
ബ്ഭക്ഷണംകഴിച്ചീടാം വിശന്നുതളരുന്ന
വത്സങ്ങളടുത്തുള്ളൊരീനദിയിലെവെള്ള-
മിച്ഛപോൽക്കുടിച്ചിട്ടു പുല്ലുതിന്നട്ടെനന്നായ് 6

കുട്ടികളെല്ലാമതു സമ്മതിച്ചുടൻ പശു-
ക്കുട്ടികൾക്കംബുവേകിപ്പുൽപുറങ്ങളിൽവിട്ടു
ചോറുറികളിൽനിന്നുമെട്ടത്തു കണ്ണനോടൊ-
ത്തേറെയാമോദംകലർന്നിരുന്നു ഭുജിച്ചിതേ. 7

കണ്ണന്റെചുററും നീണ്ടനിരയായസ്ഥലത്തി-
ലന്യോന്യമഭിമുഖമൊരുമിച്ചിരുന്നീടും
ഫുല്ലാക്ഷന്മാരാകുമക്കുമാരരുല്ലസിച്ചി-
തല്ലിയെച്ചൂഴന്നിടും സാരസദലങ്ങൾപോൽ. 8

പൂവില് തളിർ മുളകായുണക്കിലതോട്ട-
മാവിധം മരത്തൊലി ശിലയെന്നിത്യാദിയാൽ
ഓരോരുത്തരുമോരോ പാത്രമുണ്ടാക്കീട്ടതിൽ
ചോറുമക്കറികളും വിളമ്പിയുണ്ടീടിനാർ 9

പിന്നവർ താന്താങ്ങൾതൻ ഭക്ഷ്യത്തിൻ-
രുചിഭേദ-
മന്യോന്യമറിയിച്ചും ചിരിച്ചുംചിരിപ്പിച്ചും
അഖിലത്തിനുമധീശ്വരനായ് വിളങ്ങുമ-
ബ്ഭഗവാൻ മുകുന്ദനുമൊത്തിരുന്നശിച്ചിതേ 10

ബിഭ്രദ്വേണും ജഠരപടയോഃ
ശൃംഗവേത്രേ ച കക്ഷേ
വാമേ പാണൌ മസൃണകബളം
തൽഫലാന്യംഗുലീഷു
തിഷ്ഠൻ മദ്ധ്യേ സ്വപരിസുഹൃദോ
ഹാസയൻ നമ്മഭിഃ സ്വൈഃ
സ്വർഗ്ഗേ ലോകേ മിഷതി ബുഭുജേ
യജ്ഞഭുഗ്ബാലകേളിഃ 11

ഭാരതൈവം വത്സപേഷു ഭുഞ്ജാനേഷ്വച്യുതാത്മസു
വത്സാസ്ത്വന്തർവ്വനേ ദൂരം വിവിശുസ്തൃണലോഭിതാഃ 12

താൻ ദൃഷ്ട്വാ ഭയസംത്രസ്താനൂചേ കൃഷ്ണോഽസ്യ ഭീഭയം
മിത്രാണ്യാശാന്മാ വിരമതേഹാനേഷ്യേ വത്സകാനഹം. 13

ഇത്യുക്ത്വാദ്രിദരീകുഞ്ജഗഹ്വരേഷ്വാത്മവത്സകാൻ
വിചിന്വൻ ഭഗവാൻ കൃഷ്ണഃ സപാണികബളോ യയൌ. 14

അംഭോജന്മജനിസ്തദന്തരഗതോ
മായാർഭകസ്യേശിതുർ-
ദ്രഷ്ടും മഞ്ജു മഹിത്വമന്യദപി ത-
ദ്വത്സാനിതോ വത്സപാൻ
നീത്വാന്യത്ര കുരൂദ്വഹാന്തരദധാൽ
ഖേഽവസ്ഥിതോ യഃ പുരാ
ദൃഷ്ട്വാഘാസുരമോക്ഷണം പ്രഭവതഃ
പ്രാപ്തഃ പരം വിസ്മയം. 15

തതോ വത്സാനദൃഷ്ട്വൈത്യ പുളിനേഽപി ച വത്സപാൻ
ഉഭാവപി വനേ കൃഷ്ണോ വിചികായ സമന്തതഃ 16

ക്വാപ്യദൃഷ്ട്വാന്തർവ്വിപിനേ വത്സാൻ പാലാംശ്ച വിശ്വവിൽ
സർവ്വം വിധികൃതം കൃഷ്ണഃ സഹസാവജഗാമ ഹ. 17

തതഃ കൃഷ്ണോ മുദം കർത്തും തന്മാതൄണാം ച കസ്യ ച
ഉഭയായിതമാത്മാനം ചക്രേ വിശ്വകൃദീശ്വരഃ 18

യാവദ്വത്സപവത്സകാല്പകവപു-
ര്യാവൽ കരാങ്ഘ്ര്യാദികം
യാവദ്യഷ്ടിവിഷാണവേണുദളശി-
ഗ്യാവദ്വിഭൂഷാംബരം
യാവച്ഛീലഗുണാഭിധാകൃതിവയോ
യാവദ്വിഹാരാദികം
സർവ്വം വിഷ്ണുമയം ഗിരോഽംഗവദജഃ
സർവ്വസ്വരൂപോ ബഭൌ. 19

സ്വയമാത്മാത്മഗോവത്സാൻ പ്രതിവാര്യാത്മവത്സപൈഃ
ക്രീഡന്നാത്മവിഹാരൈശ്ച സർവ്വാത്മാ പ്രാവിശദ്വ്രജം. 20

തത്തദ്വത്സാൻ പൃഥങ്നീത്വാ തത്തദ്ഗോഷ്ഠേ നിവേശ്യ സഃ
തത്തദാത്മാഭവദ്രാജംസ്തത്തത്സദ്മ പ്രവിഷ്ടവാൻ. 21

ഒരുമുണ്ടിനുമീതെ വേറൊന്നുചുററിട്ടള്ളോ-
രരയിലാവസ്ത്രങ്ങൾ രണ്ടിനുമിടയ്ക്കായി
അരിയോരോടക്കുഴലുരിപ്പോകാതെനേരേ
തിരുകിക്കൊമ്പുംകോലുമിടം കക്ഷത്തിൽചേർത്തു
കോമളപാണിതന്നിൽ സ്നിഗ്ദ്ധംചോറുരുളയും
പൂമൃദുവിരലുകൾക്കിടയിൽ ഫലാദിയും
ധരിച്ചു ബാലമദ്ധ്യസ്ഥിതനായ്നേരമ്പോക്കു-
പറഞ്ഞുകൂട്ടകാരെച്ചിരിപ്പിച്ചടിക്കടി
യാഗാംശം ഭുജിക്കുവോനെങ്കിലും ബാലലീലാ-
യോഗരഞ്ജിതനായിബ്ഭഗവാൻ വാസുദേവൻ
സ്വർഗ്ഗലോകാവാസികളൊക്കെയും കാൺകെ-
ബ്ബാല-
സത്കൃതനായിബ്ഭുജിച്ചീടിനാൻ തുഷ്ടനായി 11

ഈവിധമച്യുതങ്കൽ മാനസമുറപ്പിച്ചു
മേവുമക്കുമാരന്മാരുണ്ടുകൊണ്ടിരിക്കവേ
പുല്ലുവാഞ്ഛിച്ചപ്പശുക്കുട്ടികളാവനത്തി
ന്നുള്ളിലേക്കതിദൂരമങ്ങിങ്ങു പാഞ്ഞുപോയി 12

[1] ഭയസന്ത്രസ്തന്മാരായാബാലന്മാരെക്കണ്ടു
ഭയഭീകരനാകും ഭഗവാൻകൃഷ്ണൻചൊന്നാൻ.
ഉണ്ടുകൊള്ളുവിൻ നിങ്ങൾ ഞാൻപോയി
വത്സങ്ങളെ
ക്കൊണ്ടുവന്നീടാംതിരഞ്ഞെവിടെനിന്നെ
ങ്കിലും. 13

എന്നോതിഗ്ഗിരിദരീകുഞ്ജഗഹ്വരങ്ങളിൽ
തന്നുടെവത്സങ്ങളെയന്വേഷിക്കുവാനായി
ചോറുരുളയും കയ്യിൽവഹിച്ചുകൊണ്ടുതന്നെ
പാരാതെപോയീടിനാൻ ഭഗവാൻഋഷീ-
കേശൻ. 14

പ്രഭുവാംകൃഷ്ണനാന്നോരഘമോക്ഷണം മുൻപേ
നഭസ്സിൽനിന്നു വീക്ഷിച്ചാശ്ചര്യ്യമാന്നോരജൻ
മായാബാലകൻതൻെറ മററുള്ളമനോജ്ഞങ്ങ-
ളായലീലകളേയും കാണ്മവാൻ കാംക്ഷിച്ചാദ്യം
ആവത്സങ്ങളെ മാററീട്ടവയെത്തേടിക്കണ്ണൻ
പോവതാം തക്കത്തിനപ്പാലകബാലരേയും
അന്യമായീടും ഗുഢസ്ഥലത്തുകൊണ്ടുപോയി
നന്നായിമറച്ചിട്ടു മറഞ്ഞാനത്യത്ഭുതം. 15

പശുക്കുട്ടികളേയും യമുനാതീരത്താളം
പശുപബാലരേയുംകാണായ്കനിമിത്തമായ്
രണ്ടിനേയും തിരഞ്ഞാവനത്തിൽ നാലുപാട്ടും
പുണ്ഡരീകാക്ഷൻചുററിനടന്നുനോക്കീടിനാൻ 16

വനമദ്ധ്യത്തിലെങ്ങും വത്സങ്ങളേയും ഗോപ-
തനയരേയും കാണാതാകയാൽ വിശ്വവിത്താം
നന്ദനന്ദനനിതാ ബ്രഹ്മാവുകാണിച്ചോരു
കന്നത്തമെന്നുതന്നെ ധരിച്ചാനഹോ! ചിത്രം! 17

അമ്മമാർക്കെല്ലാവർക്കും ബ്രഹ്മദേവനുമൊപ്പം
സമ്മോദമേകീട്ടവാൻ വിശ്വകർത്താവാമവൻ
തന്നത്താൻ വത്സങ്ങളും ബാലകന്മാരുമായി
ത്തീർന്നമിന്നിനാൻ സ്വയംമുന്നേപ്പോൽ-
ഭേദമെന്യേ. 18

ഗോവത്സങ്ങളും വത്സപാലരാം ബാലന്മാരും
പൂർവമേതേതുമട്ടിലെത്രയുണ്ടായിരുന്നോ
എങ്ങനെയിരുന്നുവോകൈകാൽകൾതുടങ്ങിയോ-
രംഗങ്ങളോടക്കുഴൽ കൊമ്പുകോലുകൾപിന്നെ
പുഷ്പാദ്യലങ്കാരങ്ങൾ ഭൂഷണാംബരങ്ങളു-
മെപ്രകാരമാം ശീലഗുണങ്ങൾ നാമങ്ങളും
വാക്കുമാകൃതികളിയൊക്കെയെമ്മട്ടായിരു-
ന്നക്കണക്കെല്ലാം വിഷ്ണുസ്വരൂപമെന്നവാക്യം
അത്ഥവത്താക്കിക്കാട്ടും വിധത്തിൽ ഭഗവാൻസ-
മസ്തസ്വരൂപനായിപ്പരിശോഭിച്ചീടിനാൻ. 19

താനങ്ങുതാനേതാനായീടിന വത്സങ്ങളെ
താനായബാലന്മാരെക്കൊണ്ടഥതെളിപ്പിച്ചു
ആത്മലീലകളാലെ വിഹരിച്ചുകൊണ്ടഖി-
ലാത്മാവാം കൃഷ്ണൻ പ്രവേശിച്ചിതു ഗോ-
കുലത്തിൽ. 20

ഓരോരുത്തരും സ്വന്തം ഗോവത്സസമൂഹത്തെ
വേറുവേറായ് നയിച്ചിട്ടതാതിൻതൊഴുത്തിൽ-
ത്താൻ
ചേർത്തിട്ടുപൂർവമാം സ്വരൂപത്തിൽ താന്താ-
ങ്ങൾതൻ-
പത്തനങ്ങളിൽച്ചെന്നു കേറിയബ്ഭഗവാൻ-
താൻ. 21

---

1 പേടിച്ചുവിറക്കുന്നവർ.

തന്മാതരോ വേണുരവത്വരോത്ഥിതാ
ഉത്ഥാപ്യ ദോർഭിഃ പരിരഭ്യ നിർഭരം
സ്നേഹസ്നുതസ്തന്യപയഃസുധാസവം
മത്വാ പരം ബ്രഹ്മ സുതാനപായയൻ. 22

തതോ നൃപോന്മർദ്ദനമജ്ജലേപനാ-
ലങ്കാരരക്ഷാതിലകാശനാദിഭിഃ
സംലാളിതഃ സ്വാചരിതൈഃ പ്രഹർഷയൻ
സായം ഗതോ യാമയമേന മാധവഃ 23

ഗാവസ്തതോ ഗോഷ്ഠമുപേത്യ സത്വരം
ഹുങ്കാരഘോഷൈഃ പരിഹൂതസംഗതാൻ
സ്വകാൻ സ്വകാൻ വത്സതരാനപായയൻ
മുഹുർല്ലിഹന്ത്യഃ സ്രവദൌധസം പയഃ 24

ഗോഗോപീനാം മാതൃതാസ്മിൻ സർവ്വാ സ്നേഹർദ്ധികാം വിനാ
പുരോവദാസ്വപി ഹരേസ്തോകതാ മായയാ വിനാ. 25

വ്രജൌകസാം സ്വതോകേഷു സ്നേഹവല്ല്യാബ്ദമന്വഹം
ശനൈർന്നിസ്സീമ വവൃധേ യഥാ കൃഷ്ണേ ത്വപൂർവ്വവൽ. 26

ഇത്ഥമാത്മാഽത്മനാഽത്മാനം വത്സപാലമിഷേണ സഃ
പാലയൻ വത്സപോ വർഷം ചിക്രീഡേ വനഗോഷ്ഠയോഃ 27

ഏകദാ ചാരയൻ വത്സാൻ സരാമോ വനമാവിശൽ
പഞ്ചഷാസു ത്രിയാമാസു ഹായനാപൂരണീഷ്വജഃ 28

തതോ വിദൂരാച്ചരതോ ഗാവോ വത്സാനുപവ്രജം
ഗോവർദ്ധനാദ്രിശിരസി ചരന്ത്യോ ദദൃശുസ്തൃണം. 29

ദൃഷ്ട്വാഥ തത്സ്നേഹവശോഽസ്മൃതാത്മാ
സ ഗോവ്രജോഽത്യാത്മപദുർഗ്ഗമാർഗ്ഗഃ
ദ്വിപാത് കകുദ്ഗ്രീവ ഉദാസ്യപുച്ഛോ-
ഽഗാദ്ധുംകൃതൈരാസ്രുപയാ ജവേന. 30

സമേത്യ ഗാവോഽധോ വത്സാൻ വത്സവത്യോഽപ്യപായയൻ
ഗിലന്ത്യ ഇവ ചാംഗാനി ലിഹന്ത്യഃ സ്വൌധസം പയഃ 31

ഗോപാസ്തദ്രോധനായാസമൌഘ്യലജ്ജോരുമന്യുനാ
ദുർഗ്ഗാധ്വകൃച്ഛ്റതോഽഭ്യേത്യ ഗോവത്സൈർദ്ദദൃശുഃ സുതാൻ. 32

തദീക്ഷണോൽപ്രേമരസാപ്ലുതാശയാ
ജാതാനുരാഗാ ഗതമന്യവോഽർഭകാൻ
ഉദുഹ്യ ദോർഭിഃ പരിരഭ്യ മൂർദ്ധനി
ഘ്രാണൈരവാപുഃ പരമാം മുദം തേ. 33

തതഃ പ്രവയസോ ഗോപാസ്തോകാശ്ലേഷസുനിർവൃതാഃ
കൃച്ഛ്റാച്ഛനൈരപഗതാസ്തദനുസ്മൃത്യുദശ്രവഃ 34

വ്രജസ്യ രാമഃ പ്രേമർദ്ധേർവ്വീക്ഷ്യൌൽകണ്ഠ്യമനുക്ഷണം
മുക്തസ്തനേഷ്വപത്യേഷ്വപ്യഹേതുവിദചിന്തയൽ. 35

അമ്മമാരെല്ലാം വേണുനാദം കേട്ടെഴുന്നേററു
സമ്മോദത്തോട്ട പരബ്രഹ്മത്തെപ്പുത്രരെന്നായ്
നിശ്ചയിച്ചെട്ടത്തങ്കമണച്ചു കുടിപ്പിച്ചാ-
രുച്ചസ്നേഹത്താൽചുരന്നൊഴുകും സ്തന്യാസവം 22

ഭൂപതേ! യാമനിയമങ്ങളെക്കൊണ്ടും നിജ-
വ്യാപാരങ്ങളെക്കൊണ്ടുമാമോദം ചേർത്തുപാരം
വൈകുന്നേരത്തുഗേഹം ഗമിച്ചമുകുന്ദനെ
വൈകാതഭ്യംഗസ്നാനം ചെയ്യിച്ചുകുറിയിട്ട
അലങ്കരിപ്പിച്ചു,ട്ടിത്തനുരക്ഷയ്ക്കായുഴി-
ഞ്ഞുളവെന്നിയേ ലാളിച്ചീടിനാൾ ജനയിത്രി 23

വനത്തിൽനിന്നു വേഗം ഗോഷ്ഠമെത്തിയപശു-
ഗണങ്ങൾഹുങ്കാരത്താൽ വിളിക്കുന്നതു കേട്ട
അരികിലോടിച്ചെല്ലും സ്വവത്സങ്ങളെനക്കി-
ച്ചുരന്നമുലപ്പാലുകുടിപ്പിച്ചിതു മോദാൽ. 24

ശ്രീകൃഷ്ണൻ സ്വാമിയെന്നഗ്ഗോക്കൾക്കും മകനെന്നു
ഗോകുലനാരിമാക്കും മുന്നേപ്പോൽതന്നെ ഭാവം
കണ്ണനഗ്ഗോപിമാരിലിരുന്ന മാതൃഭാവ-
ത്തിന്നുമേതുമേ മാററം സംഭവിച്ചിരുന്നില്ല
എന്നാലും മുൻപത്തേതിൽ വർദ്ധിച്ചിരുന്നുപാരം-
മന്യോന്യം മായാപേതമായിട്ടുംസ്നേഹം മാത്രം 25

മെല്ലെമെല്ലവേ നാളിൽ നാളിലഗ്ഗോഷ്ഠവാസീ-
വല്ലവീവല്ലവന്മാക്കാത്മനന്ദനന്മാരിൽ
കണ്ണനിലെന്നമട്ടിലൊരു വത്സരംവരെ-
യന്യൂനം സുസൗഹൃദം വർദ്ധിച്ചിതപൂർവ്വമായ്. 26

ഏവമാത്മസ്വരൂപൻ ഭഗവാൻവാസുദേവൻ
കേവലമാത്മാവിനെയാത്മാവുകൊണ്ടുതന്നെ
ഗോവത്സപാലച്ഛലാൽ പലിക്കുന്നവനായി-
ട്ടാവ്രജവനങ്ങളിൽ ക്രീഡിച്ചാനൊരുകൊല്ലം. 27

ആണ്ടൊന്നതികഞ്ഞീടാനഞ്ചാറുനാളുള്ളപ്പോൾ
കൊണ്ടൽനേർവണ്ണൻ ബലരാമനോടൊത്തൊ-
രുന്നാൾ
ഗോവത്സസമൂഹത്തെയടിച്ചുതെളിച്ചുകൊ-
ണ്ടാവിരാനന്ദം പ്രവേശിച്ചിതു കാനനത്തിൽ 28

ഉന്നതഗോവർദ്ധനശൈലശൃംഗത്തിൽതൃണം-
തിന്നുന്നപശുവൃന്ദമവിടെ നിന്നേററവും-
ദൂരത്തായ് ഗോകുലത്തിൻ ചാരത്തുവനത്തിൽസ-
ഞ്ചാരമാന്നീട്ടും സ്വന്തംപോതങ്ങൾ തമ്മെ-
ക്കണ്ടാർ. 29

തന്നത്താൻമറന്നുടനപ്പശുഗണം വത്സ-
വൃന്ദത്തിൽവളന്നീട്ടും സ്നേഹത്തിനധീനമായ്
പാലകർ തട്ടത്തിട്ടും ലേശവും കൂട്ടാക്കാതെ
നാലുകാലുംപറിച്ചു തലയുംവാലുംപൊക്കി
പിരടിപൂഞ്ഞക്കടം തമ്മിൽതയാക്കി [1]ദുർഗ്ഗ-
സരണികളിലൂടെ ചുരത്തിപ്പാലൊഴുക്കി
ഇരുകാലികൾമട്ട ഹുങ്കാരത്തോട്ടകൂടി
ത്വരിതം പാഞ്ഞെത്തിയാവ്രജോപകാനന-
ത്തിൽ. 30

പശുക്കൾ സവത്സകളെങ്കിലും ചെന്നപ്പൂർവ-
പ്രസവപോതങ്ങളെയൊക്കെയും വീണ്ടുംവീണ്ടും
വിഴുങ്ങാൻഭാവിക്കുന്ന വിധത്തിൽനക്കിനക്കി-
യൊഴുകുംപാലാന്നിട്ടും മുലകൾ കുടിപ്പിച്ചാർ. 31

തടുക്കാൻചെയ്ത യത്നം പാഴിലാകയാൽ ഗോപർ
ചൊടിച്ചും നാണിച്ചുമഗ്ഗോവൃന്ദത്തിനുപിൻപേ
ദുർഗ്ഗമമാർഗ്ഗംതാണ്ടിപ്പണിപ്പെട്ടെത്തിച്ചേർന്നു
പശ്ശിടാങ്ങളോടൊത്തുകണ്ടു തൻപുത്രരേയും 32

പുത്രരെക്കണ്ടുണ്ടായ സന്തോഷരസംതന്നിൽ
ചിന്തമാപ്ളുതമായി ക്രോധമെല്ലാംശമിച്ചു
പുത്രരെയെട്ടത്തണച്ചാശ്ലേഷം ചെയ്തുവീണ്ടും
മൂർദ്ധാവിൽമുകന്നേററമാനന്ദമാന്നീടിനാർ 33

വൃദ്ധഗോപന്മാരെല്ലാം തനയാശ്ലേഷത്തിനാ-
ലത്യന്തസന്തോഷത്തോടവിടെനിന്നുമന്ദം
തദനുസ്മൃതിമൂലം ബാഷ്പാവിലാക്ഷന്മാരാ-
യതിനുശേഷം പണിപ്പെട്ടങ്ങുപോയീടിനാർ 34

പാൽകുടിമാറീടിന ബാലന്മാരിലുമേവം
ഗോകുലവാസികൾക്കു നാൾതോറും വർദ്ധിച്ചീട്ടും
പ്രേമമീക്ഷിച്ചിട്ടതിൻ കാരണമറിയാതെ
രാമദേവനും ചിന്തിച്ചീടിനാനീപ്രകാരം 35

1 സഞ്ചരിക്കാൻ പ്രയാസമുള്ള വഴി

കിമേതദത്ഭുതമിവ വാസുദേവേ/ഖിലാത്മനി
വ്രജസ്യ സാത്മനസ്തോകേഷ്വപൂർവ്വം പ്രേമ വർദ്ധതേ. 36

കേയം വാ കുത ആയാതാ ദൈവീ വാ നാര്യുതാസുരീ
പ്രായോ മായാസ്തു മേ ഭർത്തുർന്നാന്യാ മേ/പി വിമോഹിനീ. 37

ഇതി സഞ്ചിന്ത്യ ദാശാർഹോ വത്സാൻ സവയസാനപി
സർവ്വാനാചഷ്ട വൈകുണ്ഠം ചക്ഷുഷാ വയുനേന സഃ 38

നൈതേ സുരേശാ ഋഷയോ ന ചൈതേ
ത്വമേവ ഭാസീശ ഭിദാശ്രയേ/പി
സർവ്വം പൃഥക്ത്വം നിഗമാൽ കഥം വദേ-
ത്യുക്തേന വൃത്തം പ്രഭുണാ ബലോ/വൈൽ. 39

താവദേത്യാത്മഭൂരാത്മമാനേന ത്രുട്യനേഹസാ
പുരോവദബ്ദം ക്രീഡന്തം ദദൃശേ സകലം ഹരിം. 40

യാവന്തോ ഗോകുലേ ബാലാഃ സവത്സാഃ സർവ്വ ഏവ ഹി
മായാശയേ ശയാനാ മേ നാദ്യാപി പുനരുത്ഥിതാഃ 41

ഇത ഏതേ/ത്ര കുതസ്ത്യാ മന്മായാമോഹിതേതരേ
താവന്ത ഏവ തത്രാബ്ദം ക്രീഡന്തോ വിഷ്ണുനാ സമം. 42

ഏവമേതേഷു ഭേദേഷു ചിരം ധ്യാത്വാ സ ആത്മഭൂഃ
സത്യാഃ കേ കതരേ നേതി ജ്ഞാതും നേഷ്ടേ കഥഞ്ചന. 43

ഏവം സമ്മോഹയൻ വിഷ്ണും വിമോഹം വിശ്വമോഹനം
സ്വയൈവ മായയാജോ/പി സ്വയമേവ വിമോഹിതഃ 44

തമ്യാം തമോവന്നൈഹാരം ഖദ്യോതാർച്ചിരിവാഹനി
മഹതീതരമായൈശ്യം നിഹന്ത്യാത്മനി യുഞ്ജതഃ 45

താവൽ സർവ്വേ വത്സപാലാഃ പശ്യതോ/ജസ്യ തൽക്ഷണാൽ
വ്യദൃശ്യന്ത ഘനശ്യാമാഃ പീതകൗശേയവാസസഃ 46

ചതുർഭുജാഃ ശംഖചക്രഗദാരാജീവപാണയഃ
കിരീടിനഃ കുണ്ഡലിനോ ഹാരിണോ വനമാലിനഃ 47

ശ്രീവത്സാംഗദദോരത്നകംബുകങ്കണപാണയഃ
നൂപുരൈഃ കടകൈർഭാതാഃ കടിസൂത്രാംഗുലീയകൈഃ 48

ആംഘ്രിമസ്തകമാപൂർണ്ണാസ്തുളസീനവദാമഭിഃ
കോമളൈഃ സർവ്വഗാത്രേഷു ഭൂരിപുണ്യവദർപ്പിതൈഃ 49

ചന്ദ്രികാവിശദസ്മേരൈഃ സാരുണാപാംഗവീക്ഷിതൈഃ
സ്വകാർത്ഥാനാമിവ രജഃസത്ത്വാഭ്യാം സ്രഷ്ടൃപാലകാഃ 50

ആത്മാദിസ്തംബപര്യന്തൈർമ്മൂർത്തിമത്ഭിശ്ചരാചരൈഃ
നൃത്യഗീതാദ്യനേകാർഹൈഃ പൃഥക് പൃഥഗുപാസിതാഃ 51

മുന്നമീവ്രജസ്ഥിതക്കഖിലം സർവ്വാത്മാവാം
കണ്ണനിലായിരുന്നു കൂട്ടതലായിപ്രേമം
അവർക്കുമിഗ്ഗോക്കൾക്കുമത്ര തത്സുതന്മാരിൽ
ദിവസംപ്രതിയേറിക്കാണുവതത്ഭുതം താൻ 36

എന്തിതെങ്ങിനെയുണ്ടായ് ദേവന്മാരാരെങ്കിലും
സ്വന്തമായയെ പ്രയോഗിച്ചതായിരിക്കുമോ
മാനവൻ തന്മായയോ ദാനവമായതാനോ
ഞാനുമായതിനാലെ മോഹിതനല്ലോപാർത്താൽ
നിർണ്ണയംമറെറാന്നുമില്ലിതു മത്സ്വാമിയാകും-
മുണ്ണികൃഷ്ണൻെറ മായാപ്രയോഗമെന്നേവരൂ 37

ഈവിധം സഞ്ചിന്തനം ചെയ്തഥ ബലഭദ്ര-
നാവത്സഗണത്തെയും വയസ്യബാലരേയും
എല്ലാവരേയും ജ്ഞാനമയമാം ചക്ഷുസ്സിനാൽ
മല്ലാരിയായിത്തന്നെ തെളിഞ്ഞു കണ്ടീടിനാൻ 38

ദേവേശന്മാരുമൃഷിമാരുമല്ലിവർ, ഭേദ-
ഭാവാശ്രയത്തിങ്കലുമീശാ! നീതാൻലസിപ്പൂ
എങ്ങിനെവന്നിതെന്നു ചോദിച്ചറിഞ്ഞാൻ-
പിന്നെ
ശാർങ്ങിയോടീസ്സംഗതി മുഴവൻ ബലഭദ്രൻ 39

ആണ്ടൊന്നുകഴിഞ്ഞപ്പോൾ ബ്രഹ്മാവിൻ-
കാലമാനം
കൊണ്ടാകിൽ ത്രുടികഴിഞ്ഞങ്ങജൻനോക്കീടവേ
നന്ദജൻതാനേതന്നെ സർവ്വവുമായ്ച്ചമഞ്ഞു
മുന്നേപ്പോലുല്ലാസമായ് ക്കളിക്കുന്നതുകണ്ടാൻ 40

ഗോകുലംതന്നിലുള്ള സവത്സബാലന്മാരെ-
യാകവേമന്മായയാൽ മറച്ചുവച്ചീടിനേൻ
ഇപ്പൊഴുമവിടെത്താൻ കിടപ്പുണ്ടവരെല്ലാ-
മത്ഭുതമിതുവരെയെഴുന്നേററിട്ടുമില്ല. 41

കൃത്യമായത്തരത്തിലത്രയുമെണ്ണത്തിൽത്താ-
നിസ്ഥലത്തിലും കാണ്മതെവിടെ നിന്നാണാവോ
ഈയൊരമ്പുവുമിവർ കൃഷ്ണനോടൊന്നിച്ചിവി
ടായാതരായിക്കളിക്കുന്നുണ്ടുവിസ്മയംതാൻ 42

ഭേദമിതേവംകണ്ടു വളരെച്ചിന്തിച്ചിട്ടു-
മേതാണുവാസ്തവത്തിലുള്ളതീരണ്ടിലെന്നായ്
വേധാവും മനസ്സിലാക്കീടുവാൻ ശക്തനായി-
ല്ലേതുമേ വിഷ്ണുമായാ മോഹിതനാകയാലേ 43

വിഗതമോഹനായി വിശ്വമോഹനനാകും
ഭഗവാൻമുകുന്ദനെ മോഹിപ്പിക്കുവാനായി
പ്രവർത്തിച്ചോരപ്പിതാമഹനും ഹരിമായാ-
വിവശീകൃതനായി വിമോഹിച്ചുന്നേവേണ്ടൂ 44

[1] തമിസ്രതന്നിൽ മഞ്ഞിൻതമസ്സുമട്ടുംപകൽ-
സ്സമയം [2] ഖദ്യോതത്തിൻ പ്രകാശമെന്നമട്ടും
മഹാനിൽ പ്രയോഗിക്കും നീചമാംനിജമായ
നിഹനിക്കുന്നു നൂനമവൻെറശക്തിയെത്താൻ 45

ധാതാവുനോക്കിനില്ക്കെയാവത്സബാലോത്കരം
പീതാംബരങ്ങൾപൂണ്ടുമേഘവർണ്ണത്തിൽ-
ക്കാണായ് 46

കരങ്ങൾനാലിയന്നു ശംഖചക്രാബ്ജഗദാം-
ധരരായ് മുത്തുമാലവനമാലയും പൂണ്ടു 47

കങ്കണങ്ങളും കയ്യിൽ, ശ്രീവത്സകാന്തിചേരു-
മംഗദങ്ങളും വിരൽതോറുംമോതിരങ്ങളും
കടകംകടിസൂത്രം നൂപുരദ്വയങ്ങളും 48

വടിവിലാൻപുണ്യകൃത്തുകൾതീർത്തു ചാർത്തും
തുളസീമാലാജാലമാപാദചൂഡംപൂണ്ടു
വിലസുന്നതായ് ക്കണ്ടാനവരെച്ചതുർമ്മുഖൻ 49

പുഞ്ചിരിപ്പൂനിലാവുമരുണാപാംഗങ്ങളിൽ
ത്തഞ്ചിടുംനോട്ടങ്ങളുമാന്നീടുമവരെല്ലാം
രജസ്സത്ത്വങ്ങളാകും ഗുണദ്വയത്താൽ ഭക്ത-
വ്രജാത്ഥപ്രദന്മാരാം രക്ഷകർമട്ടു മിന്നീ 50

ബ്രഹ്മാദിതൃണാന്തമാം ചരാചരങ്ങളാലെ
നന്മട്ടനൃത്തഗീതാദ്യനേകവിധങ്ങളാൽ
പ്രത്യേകമാരാധിതന്മാരായിട്ടണിമാദി 51

---

1 കൂരിരുട്ടുള്ള രാത്രി    2 മിന്നാമിനുങ്ങ്

അണിമാദ്യൈർമ്മഹിമഭിരജാദ്യാഭിർവ്വിഭൂതിഭിഃ
ചതുർവ്വിംശതിഭിസ്തത്ത്വൈഃ പരീതാ മഹദാദിഭിഃ 52
കാലസ്വഭാവസംസ്കാരകാമകർമ്മഗുണാദിഭിഃ
സ്വമഹിധ്വസ്തമഹിഭിർമ്മൂർത്തിമദ്ഭിരുപാസിതാഃ 53
സത്യജ്ഞാനാനന്താനന്ദമാത്രൈകരസമൂർത്തയഃ
അസ്പൃഷ്ടഭൂരിമാഹാത്മ്യാ അപി ഹ്യുപനിഷദ്ദൃശാം. 54
ഏവം സകൃദ്ദദർശാജഃ പരബ്രഹ്മാത്മനോഽഖിലാൻ
യസ്യ ഭാസാ സർവ്വമിദം വിഭാതി സചരാചരം. 55
തതോഽതികുതുകോദ്വൃത്തസ്തിമിതൈകാദശേന്ദ്രിയഃ
തദ്ധാമ്നാഭൂദജസ്തൂഷ്ണീം പൂർദ്ദേവ്യന്തീവ പുത്രികാ. 56

ഇതീരേശേഽതർക്ക്യേ നിജമഹിമനി സ്വപ്രമിതികേ
പരത്രാജാതോഽതന്നിരസനമുഖബ്രഹ്മകമിതൗ
അനീശേഽപി ദ്രഷ്ടും കിമിദമിതി വാ മുഹ്യതി സതി
ചച്ഛാദാജോ ജ്ഞാത്വാ സപദി പരമോഽജാജവനികാം. 57

തതോഽർവ്വാക് പ്രതിലബ്ധാക്ഷഃ കഃ പരേതവദുത്ഥിതഃ
കൃച്ഛ്രാദുന്മീല്യ വൈ ദൃഷ്ടീരാചഷ്ടേദം സഹാത്മനാ. 58
സപദ്യേവാഭിതഃ പശ്യൻ ദിശോഽപശ്യൽ പുരഃ സ്ഥിതം
വൃന്ദാവനം ജനാജീവ്യദ്രുമാകീർണ്ണം സമാപ്രിയം. 59
യത്ര നൈസർഗ്ഗദുർവ്വൈരാഃ സഹാസൻ നൃമൃഗാദയഃ
മിത്രാണീവാജിതാവാസദ്രുതരുട്തർഷകാദികം. 60

തത്രോദ്വഹൽ പശുപവംശശിശുത്വനാട്യം
ബ്രഹ്മാദ്വയം പരമനന്തമഗാധബോധം
വത്സാൻ സഖീനിവ പുരാ പരിതോ വിചിന്വ-
ദേകം സപാണികബളം പരമേഷ്ഠ്യചഷ്ട. 61

ദൃഷ്ട്വാ ത്വരേണ നിജധോരണതോഽവതീർയ്യ
പൃഥ്വ്യാം വപുഃ കനകദണ്ഡമിവാഭിപാത്യ
സ്പൃഷ്ട്വാ ചതുർമ്മുകുടകോടിഭിരംഘ്രിയുഗ്മം
നത്വാ മുദശ്രുസുജലൈരകൃതാഭിഷേകം. 62

ഉത്ഥായോത്ഥായ കൃഷ്ണസ്യ ശിരസാ പാദയോഃ പതൻ
ആസ്തേ മഹിത്വം പ്രാഗ്ദൃഷ്ടം സ്മൃത്വാ സ്മൃത്വാ പുനഃ പുനഃ

ശനൈരഥോത്ഥായ വിമൃജ്യ ലോചനേ
മുകുന്ദമുദ്വീക്ഷ്യ വിനമ്രകന്ധരഃ
കൃതാഞ്ജലിഃ പ്രശ്രയവാൻ സമാഹിതഃ
സവേപഥുർഗ്ഗദ്ഗദയൈഡതേളയാ. 64

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ**
**ത്രയോദശോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 8802** **ദശമസ്കന്ധേ ശ്ലോകാഃ 608**

---

## ചതുർദ്ദശോഽധ്യായഃ

**ബ്രഹ്മോവാച**

നൗമീഡ്യ തേഽഭ്രവപുഷേ തഡിദംബരായ
ഗുഞ്ജാവതംസപരിപിച്ഛലസന്മുഖായ
വന്യസ്രജേ കബളവേത്രവിഷാണവേണു-
ലക്ഷ്മശ്രിയേ മൃദുപദേ പശുപാംഗജായ. 1

സിദ്ധികൾ മഹത്തത്ത്വം തുടങ്ങിയുള്ളതാകും
തത്ത്വങ്ങളിരുപത്തിനാലും സ്വമഹത്വത്താൽ 52

ധ്വസ്തമാഹാത്മ്യമാളുംകാലം സ്വഭാവംകർമ്മം
സംസ്കാരം കാമംഗുണത്രയമിത്യാദിമൂർത്തി
കൈക്കൊണ്ടുചുററുംനിന്നുസേവിക്കുന്നവരായി 53

സത്യജ്ഞാനാനന്താനന്ദൈകരൂപന്മാരായി
ശുദ്ധോപനിഷദ്ദൃഷ്ടിയുള്ളോർക്കുമജ്ഞേയമാം
ഭൂരിമാഹാത്മ്യംചേരും ശ്രീനാരായണൻതന്റെ
ചാരുരൂപത്തെധരിച്ചവരായ്ക്കാണപ്പെട്ടു 54

ഏതൊന്നിൻമഹസ്സിനാലിച്ചരാചര വിശ്വം
ദ്യോതിച്ചീടുന്നീവിധമപ്പരബ്രഹ്മമായി
ഗോവത്സപശുപാല സമൂഹത്തെയും പിന്നെ
സർവവസ്തുക്കളേയും ബ്രഹ്മാവുകണ്ടീടിനാൻ 55

ഇത്തരമസംഖ്യം ശ്രീവിഷ്ണുരൂപങ്ങൾ വീക്ഷി
ച്ചത്യന്തം വിസ്മയിച്ചു തന്മഹത്തേജസ്സിനാൽ
ചിത്തവുംജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയൗഘങ്ങളും
സ്തബ്ധമായ് വ്രജകുലദേവതയുടെമുമ്പിൽ
മരപ്പാവതന്മട്ടുമൗനത്തെബ്ഭജിച്ചിതു
സുരവർഗ്ഗത്തിൻമുഖ്യനാകുമച്ചതുർമ്മുഖൻ 56

അപ്പിതാമഹനേവമതൂഹ്യനായിപ്പര-
മപ്രമേയപ്രഭാവമിയലുന്നവനായി
മായാതീതനായ്സ്വയം ഭാസ്യനായ്സദാനന്ദ-
മായിട്ടും സ്വരൂപമാൻല്ലസിപ്പവനായി
അതന്നിരോധനാദിശ്രുതികൾകൊണ്ടുമാത്രം
ശുദ്ധിതാശയർക്കു സുഗ്രാഹ്യനായ്വിളങ്ങീട്ടും
അവനിലെന്തിതെന്നുമോഹിച്ചുകാണ്മാൻകൂടി-
യവശമശക്തനായ്ത്തീർന്നുഴന്നീട്ടുംനേരം
ജന്മാദിരഹിത നബ്ഭഗവാനതുപാർത്തു
തന്മായാവരണത്തെമാററിനാൻ കൃപാർദ്ര-
നായ്. 57

മെല്ലമെല്ലവേയുണർന്നിന്ദ്രിയവികാസവും
തെല്ലുതെല്ലാൻ വല്ലവിധവുമെഴുന്നേററു
മിഴികൾപണിപ്പെട്ടു തുറന്നുതന്നോട്ടചേ-
ന്നെഴമിപ്രപഞ്ചത്തെ വീക്ഷിച്ചാൻ ചതുരാ-
സ്യൻ. 58

നാലുഭാഗത്തുംനോക്കിക്കായ്കനിനിറഞ്ഞതാ-
യാളുകൾക്കെല്ലാമുപജീവനയോഗ്യമാകും
വൃക്ഷങ്ങൾതിങ്ങിക്കണ്ണിന്നോടൊത്ത വൃന്ദാവന-
മക്ഷണംതന്മുന്നിലായ് വീക്ഷിച്ചാൻസുര-
ജ്യേഷ്ഠൻ. 59

നിസർഗ്ഗവൈരത്തോട്ടുകൂടിയ മനുഷ്യരു-
മസംഖ്യംമൃഗങ്ങളും മിത്രങ്ങളെന്നമട്ടിൽ
അജിതാവാസത്തിനാൽ ക്രോധലോഭങ്ങളെല്ലാം
ത്യജിച്ചിണങ്ങിച്ചേർന്നുതത്രവാഴ്വതുകണ്ടാൻ 60

ആനായവംശജാതബാലൻതാനെന്നഭാവം
കാണിച്ചദ്വയമായിപ്പരമായനന്തമായ്
ഏകമായ്ജ്ഞാനാത്മകമാകുമാ ബ്രഹ്മത്തിനെ
ലോകേശൻ മുന്നേപ്പോലെ ഗോവത്സപാലന്മാരെ
തിരഞ്ഞുപാണിയിൽ ചോറുരുളയാവഹിച്ചു
ചരിക്കുന്നവനായിട്ടവിടെക്കണ്ടീടിനാൻ. 61

സൃഷ്ടികർത്താവുനിജവാഹനം തന്നിൽനിന്നും
പെട്ടെന്നിറങ്ങിമന്നിൽ സുവർണ്ണദണ്ഡംപോലെ
കിരീടംനാലും തൊട്ടുംവിധത്തിൽ ഹരിപാദ-
സരോജങ്ങളിൽവീണു നമസ്കരിച്ചീടിനാൻ
സന്തോഷബാഷ്പങ്ങളാം പാവനജലംപരം
ചിന്തിപ്പിന്നഭിഷേകം കഴിച്ചാൻവീണ്ടും
വീണ്ടും. 62

മുൻപേയബ്ഭഗവാനിൽതാൻകണ്ടമാഹാ
ത്മ്യങ്ങ-
ളൻപോട്ടവീണ്ടും വീണ്ടും സ്മരിച്ചിട്ടെഴുന്നേററും
പിന്നെയും പിന്നെയുമപ്പാദാബ്ജങ്ങളിൽ വീണു
സന്നതിതുടർന്നുമങ്ങവിടെ സ്ഥിതിചെയ്താൻ 63

മെല്ലെമെല്ലവേ പിന്നെയെഴുന്നേററക്ഷിയെല്ലാം
നല്ലപോൽ തുടച്ചിട്ടബ്ഭഗവാൻതന്നെ നോക്കി
ആനതകണ്ഠനായിട്ടഞ്ജലിബന്ധത്തോടും
മാനസൈകാഗ്ര്യത്തോട്ടമേററവും വിനീതനായ്
വേപഥുംശരീരനായ് ഗദ്ഗദവാക്യങ്ങളാൽ
ശ്രീപതിഭഗവാനെസ്തുതിച്ചാൽ പിതാമഹൻ. 64

---

## അദ്ധ്യായം 14

ബ്രഹ്മാവു പറഞ്ഞു

അംബുദവർണ്ണനായി മിന്നലിൻകാന്തിചിന്തു-
മംബരമാർന്നു കുന്നിക്കുരുക്കട്ടക്കനാലും
പീലിയാലും വിളങ്ങുമാനനത്തോട്ടുംവന-
മാല യുമണിഞ്ഞുചോറുരുളകൊമ്പുംകോലും
വേണവുംധരിച്ചതിമൃദുപാദാബ്ജങ്ങൾചേ-
ന്നാനായർകോനാം നന്ദൻ തൻപുത്രഭാവത്തോട്ടും
പരിശോഭിക്കും സ്തുത്യാ! ഭഗവൻ! പത്മാപതേ!
പരിചോടങ്ങയേ ഞാനാനമിച്ചീടുന്നിതേ. 1

അസ്യാപി ദേവ വപുഷോ മദനുഗ്രഹസ്യ
സ്വേച്ഛാമയസ്യ ന തു ഭൂതമയസ്യ കോഽപി
നേശേ മഹി ത്വവസിതും മനസാഽന്തരേണ
സാക്ഷാത്തവൈവ കിമുതാത്മസുഖാനുഭൂതേഃ 2

ജ്ഞാനേ പ്രയാസമുദപാസ്യ നമന്ത ഏവ
ജീവന്തി സന്മുഖരിതാം ഭവദീയവാർത്താം
സ്ഥാനേ സ്ഥിതാഃ ശ്രുതിഗതാം തനുവാങ്മനോഭി-
ര്യേ പ്രായശോഽജിത ജിതോഽപ്യസി തൈസ്ത്രിലോക്യാം. 3

ശ്രേയഃസ്രുതിം ഭക്തിമുദസ്യ തേ വിഭോ
ക്ലിശ്യന്തി യേ കേവലബോധലബ്ധയേ
തേഷാമസൌ ക്ലേശല ഏവ ശിഷ്യതേ
നാന്യദ്യഥാ സ്ഥൂലതുഷാവഘാതിനാം. 4

പുരേഹ ഭൂമൻ ബഹവോഽപി യോഗിന-
സ്ത്വദർപ്പിതേഹാ നിജകർമ്മലബ്ധയാ
വിബുധ്യ ഭക്ത്യൈവ കഥോപനീതയാ
പ്രപേദിരേഽഞ്ജോഽച്യുത തേ ഗതിം പരാം. 5

തഥാപി ഭൂമൻ മഹിമാഗുണസ്യ തേ
വിബോദ്ധുമർഹത്യമലാന്തരാത്മഭിഃ
അവിക്രിയാൽ സ്വാനുഭവാദരൂപതോ
ഹ്യനന്യബോധ്യാത്മതയാ ന ചാന്യഥാ; 6

ഗുണാത്മനസ്തേഽപി ഗുണാൻ വിമാതും
ഹിതാവതീർണ്ണസ്യ ക ഈശിരേഽസ്യ
കാലേന യൈർവ്വാ വിമിതാഃ സുകല്പൈർ-
ഭൂപാംസവഃ ഖേ മിഹികാ ദ്യുഭാസഃ 7

തത്തേഽനുകമ്പാം സുസമീക്ഷമാണോ
ഭുഞ്ജാന ഏവാത്മകൃതം വിപാകം
ഹൃദ്വാഗ്വപുർഭിർവ്വിദധന്നമസ്തേ
ജീവേത യോ മുക്തിപദേ സ ദായഭാക്. 8

പശ്യേശ മേഽനാര്യ്യമനന്ത ആദ്യേ
പരാത്മനി ത്വയ്യപി മായിമായിനി
മായാം വിതത്യേക്ഷിതുമാത്മവൈഭവം
ഹ്യഹം കിയാനൈച്ഛമിവാർച്ചിരഗ്നൌ. 9

അതഃ ക്ഷമസ്വാച്യുത മേ രജോഭുവോ
ഹ്യജാനതസ്ത്വൽപൃഥഗീശമാനിനഃ
അജാവലേപാന്ധതമോഽന്ധചക്ഷുഷ
ഏഷോഽനുകമ്പ്യോ മയി നാഥവാനിതി. 10

ക്വാഹം തമോമഹദഹംഖചരാഗ്നിവാർഭൂ-
സംവേഷ്ടിതാണ്ഡഘടസപ്തവിതസ്തികായഃ
ക്വേദൃഗ്വിധാവിഗണിതാണ്ഡപരാണുചര്യ്യാ-
വാതാധ്വരോമവിവരസ്യ ച തേ മഹിത്വം. 11

ഉൽക്ഷേപണം ഗർഭഗതസ്യ പാദയോഃ
കിം കല്പതേ മാതുരധോക്ഷജാഗസേ
കിമസ്തിനാസ്തിവ്യപദേശഭൂഷിതം
തവാസ്തി കുക്ഷേഃ കിയദപ്യനന്തഃ 12

ദേവേശാ! ഭക്താശീസ്സിന്നവിട്ടന്നാന്തായി
കേവലം ഭൂതമയമല്ലാതെയുള്ളതായി
ഇപ്പോഴതെന്നെക്കാണിച്ചനുഗ്രഹിച്ചതാമീ-
യത്ഭുതശരീരത്തിൻമാഹാത്മ്യംധരിക്കുവാൻ
ബ്രഹ്മാവാമിവൻപോലുംശക്തനല്ലാതിരിക്കെ
യെമ്മട്ടിലറിഞ്ഞീട്ട മന്യന്മാരഖിലാത്മൻ!
ആനന്ദാനുഭവത്തോടൊത്തനിൻസാക്ഷാൽ മഹി-
മാനത്തെയുള്ള വണ്ണമറിയാനാക്കുമാകാ 2

ജ്ഞാനസമ്പാദനത്തിൻപ്രയത്നം കൈവെടിഞ്ഞു
സ്ഥാനസ്ഥിതന്മാരായിസ്സത്തുക്കൾ കീത്തിപ്പതാം
നിന്തിരുമേനിക്കെഴും ചരിതം കേട്ടകേട്ട
സ്വാന്തമാംദേഹംകൊണ്ടും വാങ്മാനസങ്ങളാലും
നിന്തിരുമേനിതന്നെനമനം ചെയ്തുകൊണ്ടു
സന്തതം ജീവിക്കുന്നതാരാണിപ്പാരിടത്തിൽ
ആരാലുമജിതനാമങ്ങയെമുപ്പാരിലും
സാരജ്ഞരാമബ്ഭക്തജനങ്ങൾജയിക്കുന്നു. 3

ഹേ വിഭോ! ശ്രേയഃപ്രവാഹത്തോട്ടചേന്നതാകും
ഭാവത്ക്കഭക്തിയോഗമാർഗ്ഗത്തെയുപേക്ഷിച്ചു
കേവലംജ്ഞാനംനേടാൻ ക്ലേശിക്കുമപ്പുരുഷൻ
ഹാ! വെറും സ്ഥൂലമാകും പതിർകുത്തുവോൻ വിധം
അത്യന്തംദുഃഖംമാത്രമാളുന്നെന്നല്ലാതണു-
മാത്രവും പ്രയോജനമുണ്ടാകുന്നില്ലനൂനം. 4

അച്യുതാ! പണ്ടിപ്പാരിലനേകം യോഗീന്ദ്രന്മാർ
നിച്ചലും സ്വകർമ്മങ്ങളങ്ങയിൽ സമർപ്പിച്ചു
ത്വച്ചരിതത്തിൽനിന്നുമുത്ഭവിപ്പിച്ചതായി
സ്വച്ഛമാം സ്വകർമ്മങ്ങൾനിമിത്തം ലഭിപ്പതാം
നിശ്ചലഭക്തിയാൽത്താൻ പ്രയാസമേതുമെന്യേ
ഉച്ചമാംഭവത്പദം പ്രാപിച്ചുലസിക്കുന്നു 5

അവിട്ടന്നരൂപനുമന്യന്മാക്കജ്ഞേയനു-
മവികാരിയും സ്വാനുഭൂതനുമെന്നാകിലും
അല്ലയോഭൂമൻ! ഗുണാതീതനാം ഭവാൻെറ നി-
സ്തുല്യമായീട്ടും മഹിമാനത്തെസ്സാധുവൃന്ദം
പരിശുദ്ധമാമന്തഃകരണവൃത്തികൾകൊ-
ണ്ടൊരുമട്ടറിയുന്നുണ്ടറിയാമറെറാന്നിനാൽ. 6

ഭഗവൻ! ഹിതംലോകക്കരുളാൻ ഗുണംപാരം
പ്രകടമാക്കീട്ടവതരിച്ച ഭവാനുടെ
ഗുണമാഹാത്മ്യങ്ങളെപ്പരിച്ഛേദിപ്പാനിഹ
നിനയ്ക്കിൽശക്തനായിട്ടുള്ളവനേതൊരുത്തൻ
പട്ടക്കൾ ചിലർപക്ഷേ വളരെക്കാലം ശ്രമം
തുടന്നിക്ഷിതിയിലെപ്പാംസുസഞ്ചയത്തേയും
അന്തരീക്ഷത്തിലുള്ള മഞ്ഞിൻതുള്ളികളേയു-
മന്തമററീട്ടും [1] നഭഃജ്യോതിസ്സഞ്ചയത്തെയും
എത്രയുണ്ടെന്നു തിട്ടപ്പെട്ടത്തിയേക്കാം,മെന്നാൽ
സാധ്യമല്ലവരാലും ഗണിക്കാൻ ഭവത്തത്വം. 7

അതിനാലങ്ങേക്കെഴും കാരുണ്യമൊന്നുമാത്രം
പ്രതീക്ഷിച്ചാത്മകർമ്മഫലൌഘഭോക്താവായി
ഹൃദയംദേഹംവചസ്സിവയാലങ്ങയെത്താൻ
നിതാന്തം നമസ്കാരംചെയ്യേവൻ ജീവിക്കുമോ
ആയവൻ മുക്തിപ്രദനായീട്ടും ഭവാനുടെ
ദായാദനായിബ്ഭവിച്ചീട്ടന്നു തക്കമില്ല. 8

നിന്തിരുമേനിയെൻെറ ദുസ്സ്വഭാവത്തെപ്പററി-
ച്ചിന്തിച്ചുനോക്കിയാലുമന്തരംഗത്തിൽ സ്വാമിൻ!
മായകളുടെനേക്കും മായയെപ്രയോഗിപ്പാ-
നായേററം സമത്ഥനായാദ്യനായനന്തനായ്-
സമസ്തനിയന്താവായിരിക്കും ഭവാനിലും
പ്രമാദത്തിനാൽ മമപ്രാഭവം കാണിക്കുവാൻ
വഹ്നിയിൽനിന്നും പുറപ്പെട്ടതീപ്പൊരിയങ്ങാ-
വഹ്നിയെത്തപിപ്പിക്കാൻ ശ്രമിക്കുംമട്ടിലേററം
സാഹസമായിപ്പോയീ നിന്തിരുവടിയിൽഞാൻ
മോഹത്താൽചെയ്തതായ മായാപ്രയോഗം പ്രഭോ! 9

അച്യുതാ! ഭവാനുമൂലമായജ്ഞനാം ഞാ-
നിച്ചെയ്യോരപരാധം പൊറുത്തുകൊള്ളേണമേ.
രജോഗുണത്തിൽനിന്നുമുദ്ഭവിച്ചവനായി-
ട്ടജാഭിമാനിയായി വിവേകം കൈവെടിഞ്ഞു
നിന്നിൽനിന്നും വിഭിന്നനാണെന്നുമീശനെന്നു-
മുന്നിഞാൻചെയ്തുപായോരീയപരാധം ഭവാൻ
അന്യാവലംബമില്ലാത്തവനാണിവനെന്നോ-
ത്തന്യൂനകാരുണ്യത്താലഖിലംക്ഷമിച്ചാലും 10

പ്രകൃതിമഹദാഹം തത്വങ്ങളഗ്നിഭൂമി
ഗഗനംവായു ജലമിവയാൽ ചൂഴ്ന്നതാകും
പെരിയോരണ്ഡകടാഹത്തിലെൺ പത്തിനാലു-
വിരൽപ്രമാണം ദേഹമിയലുമിവനെങ്ങോ.
അത്തരമനേകാണ്ഡപരമാണുക്കൾ നുഴാ-
നൊത്ത രോമദ്വാരങ്ങളാന്നിട്ടും ഭവാനെങ്ങോ 11

ഗർഭസ്ഥനാകും ശിശുവിൻെറകാൽത്തൊഴികളെ
യല്ലവുമപരാധമായമ്മ നിനയ്ക്കുമോ?
അസ്തിനാസ്തീതി രണ്ടുശബ്ദത്താൽ ചൊല്ലപ്പെട്ടും
വസ്തുക്കളെല്ലാമങ്ങേക്കുക്ഷിയിലിരിക്കുന്നു.
ഞാനുമങ്ങതിനുള്ളിൽപ്പെട്ടിരിക്കുന്ന ഭവൽ
സൂനുതാൻ പൊറുത്താലുമെൻപിഴയധോ-
ക്ഷജാ! 12

---

1 ആകാശത്തുള്ള നക്ഷത്രാദികളുടെ കൂട്ടം

ജഗൽത്രയാന്തോദധിസംപ്ലവോദേ
നാരായണസ്യോദരനാഭിനാളാൽ
വിനിർഗ്ഗതോƒജസ്ത്വിതി വാങ്ന വൈ മൃഷാ
കിം ത്വീശ്വര ത്വന്ന വിനിർഗ്ഗതോƒസ്മി. 13

നാരായണസ്ത്വം ന ഹി സർവ്വദേഹിനാ-
മാത്മാസ്യധീശാഖിലലോകസാക്ഷീ
നാരായണോƒങ്ഗം നരഭൂജലായനാ-
ത്തച്ചാപി സത്യം ന തവൈവ മായാ. 14

തച്ചേജ്ജലസ്ഥം തവ സജ്ജഗദ്വപുഃ
കിം മേ ന ദൃഷ്ടം ഭഗവംസ്തദൈവ
കിം വാ സുദൃഷ്ടം ഹൃദി മേ തദൈവ
കിം നോ സപദ്യേവ പുനർവ്വ്യദർശി. 15

അത്രൈവ മായാധമനാവതാരേ
ഹ്യസ്യ പ്രപഞ്ചസ്യ ബഹിഃ സ്ഫുടസ്യ
കൃൽസ്നസ്യ ചാന്തർജ്ജഠരേ ജനന്യാ
മായാത്വമേവ പ്രകടീകൃതം തേ. 16

യസ്യ കുക്ഷാവിദം സർവ്വം സാത്മം ഭാതി യഥാ തഥാ
തത്ത്വയ്യപീഹ തൽ സർവ്വം കിമിദം മായയാ വിനാ. 17

അദ്യൈവ ത്വദൃതേƒസ്യ കിം മമ ന തേ
മായാത്വമാദർശിത-
മേകോƒസി പ്രഥമം തതോ വ്രജസുഹൃ-
ദ്വത്സാഃ സമസ്താ അപി
താവന്തോ സി ചതുർഭുജാസ്തദഖിലൈഃ
സാകം മയോപാസിതാ-
സ്താവന്ത്യേവ ജഗന്ത്യഭൂസ്തദമിതം
ബ്രഹ്മാദ്വയം ശിഷ്യതേ 18

അജാനതാം ത്വൽപദവീമനാത്മ-
ന്യാത്മാƒƒത്മനാ ഭാസി വിതത്യ മായാം
സൃഷ്ടാവിവാഹം ജഗതോ വിധാന
ഇവ ത്വമേഷോƒന്ത ഇവ ത്രിനേത്രഃ 19

സുരേഷ്വൃഷിഷ്വീശ തഥൈവ നൃഷ്വപി
തിര്യക്ഷു യാദസ്സ്വപി തേƒജനസ്യ
ജന്മാസതാം ദുർമ്മദനിഗ്രഹായ
പ്രഭോ വിധാതഃ സദനുഗ്രഹായ ച. 20

കോ വേത്തി ഭൂമൻ ഭഗവൻ പരാത്മൻ
യോഗേശ്വരോതീർഭവതസ്ത്രിലോക്യാം
ക്വ വാ കഥം വാ കതി വാ കദേതി
വിസ്താരയൻ ക്രീഡസി യോഗമായാം. 21

തസ്മാദിദം ജഗദശേഷമസത്സ്വരൂപം
സ്വപ്നാഭമസ്തധിഷണം പുരുദുഃഖദുഃഖം
ത്വയ്യേവ നിത്യസുഖബോധതനാവനന്തേ
മായാത ഉദ്യദപി യൽ സദിവാവഭാതി. 22

ഏകസ്ത്വമാത്മാ പുരുഷഃ പുരാണഃ
സത്യഃ സ്വയംജ്യോതിരനന്ത ആദ്യഃ
നിത്യോƒക്ഷരോƒജസ്രസുഖോ നിരഞ്ജനഃ
പൂർണ്ണോƒദ്വയോ മുക്ത ഉപാധിതോƒമൃതഃ 23

ഏവംവിധം ത്വാം സകലാത്മനാമപി
സ്വാത്മാനമാത്മാത്മതയാ വിചക്ഷതേ
ഗുർവ്വർക്കലബ്ധോപനിഷത്സുചക്ഷുഷാ
യേ തേ തരന്തീവ ഭവാനൃതാംബുധിം. 24

ത്രൈലോക്യം നശിച്ചിടുംവേളയിലംബോ–
ധികൾ
മേളിച്ചു വർദ്ധിച്ചിടും ജലത്തിൽ ശയിക്കയാൽ
നാരായണാഖ്യയാളും നിന്തിരുവടിക്കെഴും
ചാരുനാഭീനാളത്തിൽനിന്നു ഞാനുണ്ടായതായ്
ചൊല്ലുമച്ചൊല്ലു സത്യംതന്നെയതപ്രകാര–
മല്ലയോ സ്വാമിൻ! ഭവാൻ ചൊന്നാലും
പരമാർത്ഥം. 13
ജഗദീശ്വരാ! ഭവാൻ സാക്ഷിതാനെല്ലാററിനും
സകല ദേഹികൾക്കുമാത്മാവുമത്രേ നൂനം.
എന്നിതു രണ്ടുകൊണ്ടുമങ്ങു നാരായണൻതാൻ
പിന്നെയപ്പരാത്മാവിൽനിന്നു സംഭവിച്ചതാം
തണ്ണീരിൽ ശയിപ്പതു നാരായണാഖ്യൻ ഭവാൻ–
തന്നംശമെന്നതങ്ങേ മായതാൻ സത്യമല്ല. 14
ഭാവൽക്കം ലോകാകാരവപുസ്സു നീരസംസ്ഥ–
മാവുകിലെന്താണു ഞാൻ കാണായ്വാനുള്ള
ഹേതു
മാമകഹൃത്തിലപ്പോൾ ഞാനതു കാണ്മാനെന്താ–
ണാമാത്രസ്ഥതു കാണാതാകാനുമെന്തുമൂലം. 15
പുറമേ കാണപ്പെടും സമസ്തപ്രപഞ്ചവും
വെറുതേ തോന്നൽമാത്രമെന്നതിജ്ജന്മത്തിൽ–
താൻ
സാദരം തിരുമേനിയുള്ളത്തിലിപ്രപഞ്ചം
മാതാവാം യശോദയെക്കാണിച്ചു ധരി–
പ്പിച്ചാൻ 16
ഇവിടെയിതൊക്കെയും, കണ്ടീടുന്നതുപോലെ
ഭവാൻെറയുള്ളത്തിലുമങ്ങയോടൊത്തുതന്നെ
കാൺകയാലതിൻ പ്രതിബിംബമാണിതെ–
ന്നുള്ള
ശങ്കയ്ക്കില്ലടിസ്ഥാനമെല്ലാം നിന്മായയത്രേ. 17
അങ്ങൊരാളൊഴിഞ്ഞിങ്ങു കാണുന്നതശേഷവും
തുംഗമാം ഭവന്മായയെന്നിപ്പോൾ കാട്ടിത്തന്നു
ഞാൻ പശുവത്സഗോപബാലരെ മറപ്പതിൻ–
മുമ്പേകനായിരുന്നോരങ്ങുന്നനേകനായി
എത്ര ഗോവത്സസുഹൃൽബാലകന്മാരായെന്നാ–
ലത്രയുമെണ്ണം ചതുഷ്പാണികളായിത്തീർന്നാൻ.
അവരേ വേറേവേറെ ഞാനും മററുള്ള ദേവ–
നിവഹങ്ങളും ചുററും നിന്നു സേവിപ്പതായും
ഓരോ ബ്രഹ്മാണ്ഡമോരോരുത്തരെച്ചൂഴ്ന്നതായും
നേരേ കണ്ടങ്ങദ്വയബ്രഹ്മമെന്നറിഞ്ഞു
ഞാൻ. 18
നിന്തിരുമേനിക്കെഴും വാസ്തവസ്വരൂപത്തെ
ചിന്തിച്ചറിഞ്ഞീടാത്ത ജനരാശിതൻ കണ്ണിൽ
പ്രകൃതിസ്ഥിതനായി സൃഷ്ടികാര്യം നടത്താൻ
ഭഗവൻ! ഭവാനേപ്പെട്ടീടുമ്പോളീ ഞാൻമട്ടും
പരിരക്ഷയിലങ്ങേപ്പോലെയും പ്രലയത്തിൽ
ഹരനെപ്പോലെയും ബഹുരൂപനായ് ശോഭിക്കുന്നു. 19
ഹേ! വിധാതാവേ പ്രഭോ! ജന്മഹീനനാം ഭവാൻ
ദേവന്മാരിലുമൃഷിമാരിലും മർത്ത്യരിലും
ജലജതിര്യഗ്വർഗ്ഗങ്ങളിലുമോരോകാല–
യളവിൽ ജനനത്തെ സ്വീകരിക്കുന്നതോർത്താൽ
ദുർമ്മദാസുരരെയാകെ ഹനിച്ചു സാധുക്കളെ
നന്മട്ടിലനുഗ്രഹിച്ചീടുവാൻതന്നെയല്ലോ. 20
അപരിച്ഛിന്നാ! ഹരേ! ഭഗവൻ! പരാത്മാവേ!
അപരിമേയ യോഗപ്രഭാവാ! സർവ്വേശ്വരാ!
നിന്തിരുമേനിക്കെഴും ശക്തിയെയെവിടേതു–
സന്ധിയിലെത്രമാത്രമേതേതുവിധമെല്ലാം–
കാണിച്ചു കളിക്കുവാനാണെന്നുമെങ്ങുനിന്നു–
മാണു കിട്ടുന്നതങ്ങേക്കീ ശക്തിയെന്നുള്ളതും,
ഏതേതു ലീലകളെക്കൊണ്ടാണു ഭവാൻ ക്ഷേ–
ത്രാത്മത്തെയനുഗ്രഹിച്ചീടുന്നതെന്നും, സർവ്വം
യോഗമായയാൽ ദ്യോതിപ്പിച്ചിടുമങ്ങേക്കളി–
യാകുന്നുവെന്നുമാരുണ്ടറിവോൻ ത്രിലോക-
ത്തിൽ. 21
അതിനാൽ വാസ്തവത്തിലില്ലാത്തതായ് നീര–
പ്രതിഭമായി വെറും സ്വപ്നസന്നിഭമായി [സ്സു–
ദുഃഖദുഃഖദമാമിപ്രപഞ്ചം സമസ്തവും
തൽകൃത മായയിൽ നിന്നുദ്ഭൂതമെന്നാകിലും
അനന്തനായി നിത്യാനന്ദജ്ഞാനാത്മാവായീ–
ടിന നിന്തിരുവടിയോടു ചേർന്നിരിക്കയാൽ
സത്യമായ്ത്തോന്നീടുന്നുവെന്നതെന്നിയേ
സ്വതേ
സത്യത്വമില്ലെന്നറിഞ്ഞീടുന്നു
വിവേകികൾ. 22
അവിടുന്നേകനാത്മാവപരിച്ഛേദ്യനാദ്യ–
നവികലാനന്ദചിത്സ്വരൂപൻ നിത്യൻ പൂർണ്ണൻ
പുരുഷൻ നിരഞ്ജനനജസ്രസുഖാത്മകൻ
പുരാണനപക്ഷയവിഹീനൻ ദയാപേതൻ
സത്യസ്വരൂപൻ സ്വയം പ്രകാശിക്കുവോൻ
മൂർത്തി–
യെത്താത്തോൻ സർവ്വോപാധി വിമുക്തൻ
മുക്തൻ ദൃഢം. 23
ഈവിധം ജഗത്സർവ്വാത്മാക്കൾക്കുമാത്മാവാകും
ഹേ വിഷ്ടരശ്രവസ്സേ! ഗുരുവായ് വിളങ്ങീടും
സൂര്യനിൽനിന്നു കിട്ടും ജ്ഞാനചക്ഷുസ്സാലങ്ങേ
നേരേയാത്മാത്മാവായിട്ടാരു കണ്ടീടുന്നുവോ
അവരേവരും ദൃതമസത്യമായീടുമീ–
ഭവസാഗരം കടന്നവരോയെന്നു തോന്നും. 24

ആത്മാനമേവാത്മതയാ വിജാനതാം
തേനൈവ ജാതം നിഖിലം പ്രപഞ്ചിതം
ജ്ഞാനേന ഭൂയോഽപി ച തൽ പ്രലീയതേ
രജ്ജ്വാമഹേർഭോഗഭവാഭവൗ യഥാ. 25

അജ്ഞാനസംജ്ഞൗ ഭവബന്ധമോക്ഷൗ
ദ്വൗ നാമ നാന്യൗ സ്ത ഋതജ്ഞഭാവാൽ
അജസ്രചിത്യാത്മനി കേവലേ പരേ
വിചാര്യമാണേ തരണാവിവാഹനീ. 26

ത്വാമാത്മാനം പരം മത്വാ പരമാത്മാനമേവ ച
ആത്മാ പുനർബ്ബഹിർമ്മൃഗ്യ അഹോഽജ്ഞജനതാജ്ഞതാ. 27

അന്തർഭവേഽനന്തഭവന്തമേവ
ഹ്യതത്ത്യജന്തോ മൃഗയന്തി സന്തഃ
അസന്തമപ്യന്ത്യഹിമന്തരേണ
സന്തം ഗുണം തം കിമു യന്തി സന്തഃ. 28

അഥാപി തേ ദേവ പദാംബുജദ്വയ-
പ്രസാദലേശാനുഗൃഹീത ഏവ ഹി
ജാനാതി തത്ത്വം ഭഗവൻ മഹിമ്നോ
ന ചാന്യ ഏകോഽപി ചിരം വിചിന്വൻ. 29

തദസ്തു മേ നാഥ സ ഭൂരിഭാഗോ
ഭവേഽത്ര വാന്യത്ര തു വാ തിരശ്ചാം
യേനാഹമേകോഽപി ഭവജ്ജനാനാം
ഭൂത്വാ നിഷേവേ തവ പാദപല്ലവം. 30

അഹോഽതിധന്യാ വ്രജഗോരമണ്യഃ
സ്തന്യാമൃതം പീതമതീവ തേ മുദാ
യാസാം വിഭോ വത്സതരാത്മജാത്മനാ
യത്തൃപ്തയേഽദ്യാപി ന ചാലമധ്വരാഃ. 31

അഹോ ഭാഗ്യമഹോ ഭാഗ്യം നന്ദഗോപവ്രജൗകസാം
യന്മിത്രം പരമാനന്ദം പൂർണ്ണം ബ്രഹ്മ സനാതനം. 32

ഏഷാം തു ഭാഗ്യമഹിമാച്യുത താവദാസ്താ-
മേകാദശൈവ ഹി വയം ബത ഭൂരിഭാഗാഃ
ഏതദ്ധൃഷീകചഷകൈരസകൃൽ പിബാമഃ
ശർവ്വാദയോഽങ്ഘ്ര്യുദജമധ്വമൃതാസവം തേ. 33

തൽ ഭൂരിഭാഗ്യമിഹ ജന്മ കിമപ്യടവ്യാം
യൽ ഗോകുലേഽപി കതമാങ്ഘ്രിരജോഽഭിഷേകം
യജ്ജീവിതം തു നിഖിലം ഭഗവാൻ മുകുന്ദ-
സ്ത്വദ്യാപി യൽ പദരജഃ ശ്രുതിമൃഗ്യമേവ. 34

ഏഷാം ഘോഷനിവാസിനാമുത ഭവാൻ
കിം ദേവരാതേതി ന-
ശ്ചേതോ വിശ്വഫലാൽ ഫലം ത്വദപരം
കുത്രാപ്യയന്മുഹ്യതി
സദ്വേഷാദിവ പൂതനാപി സകുലാ
ത്വാമേവ ദേവാ പിതാ
യദ്ധാമാർത്ഥസുഹൃൽപ്രിയാത്മതനയ-
പ്രാണാശയാസ്ത്വൽകൃതേ. 35

മോഹത്താലാത്മാവിനെയാത്മാവെന്നറിയാതെ
ദേഹാത്മഭാവമാളുമജ്ഞാനികൾക്കശേഷം
ഇക്കാണും പ്രപഞ്ചത്തിൽ
ഞാനെന്നുമെന്റേതെന്നു-
മൊക്കയും തോന്നീടുന്നി-
[1]തദ്ധ്യാസം നിമിത്തമായ്.
ജ്ഞാനത്താലാത്മാവിനെ-
ശ്ശരിയായറിയുമ്പോൾ-
താനേയാത്മാവിൽത്തന്നെയദ്ധ്യാസം
നശിക്കുന്നു.
കയറു കണ്ടിട്ടാദ്യം പാമ്പെന്നു ശങ്കിച്ചേററം
ഭയന്നീടുവോനതു പാശമെന്നറിയുമ്പോൾ
സപദി ഭീതിയില്ലാതാകുംപോൽ ജ്ഞാ-
നാപ്തിയിൽ
പ്രപഞ്ചം സത്യമെന്നു തോന്നലും വിട്ടീടുന്നു. 25
സംസാരബന്ധം, മോക്ഷമെന്നു നാമങ്ങൾ രണ്ടു-
മീശ്വരാ! സുപ്രസിദ്ധമജ്ഞാനജന്യമെന്നായ്
പ്രകൃതിവിഭിന്നനായദ്വിതീയനായ് ജ്ഞാനാ-
ത്മകനാമാത്മാവിനെക്കുറിച്ചു ചിന്തിക്കുകിൽ,
മിത്രനിലഹോരാത്രമെന്നപോലാനന്ദവും
സത്യവുമാകുംഭാവം തന്നിൽനിന്നന്യമല്ല. 26
ആത്മാവായിടുമങ്ങു ദേഹമാണെന്നും ദേഹ-
മാത്മാവാണെന്നും വിചാരിച്ചിഹ വീണ്ടും-
വീണ്ടും
ബഹിർഭാഗത്തിലെല്ലാമാത്മാവെയാരാഞ്ഞിടും
മഹാമൂഢന്മാരുടെയജ്ഞതയാശ്ചര്യംതാൻ. 27
അനന്താ! സംസാരത്തിന്മദ്ധ്യത്തിൽ
സാധുക്കളാം
ജനങ്ങൾ ഭവാനെയിച്ചിജ്ജഡശരീരത്തിൽ
തിരഞ്ഞിട്ടതല്ലതല്ലെന്നസത്താകെത്തള്ളി-
യറിഞ്ഞീടുന്നു ചിത്സ്വരൂപത്തെ നല്ലവണ്ണം.
അരികിലില്ലായ്കിലും സർപ്പത്തെദ്ധരിക്കരിക്കാ-
തറിയാ സമീപസ്ഥപാശത്തെസ്സുജ്ജനങ്ങൾ. 28
എങ്കിലും ഭഗവൻ! ഹേ ദേവേശാ! ഭവൽപാദ-
പങ്കജസേവമൂലം ത്വൽപ്രസാദാംശമാളും
ഭാഗവതന്മാരറിയുന്നു നിൻതത്ത്വം ചിര-
മേകാന്തം ധ്യാനിക്കിലുമറിയാ മറ്റുള്ളവർ. 29
അതിനാൽസ്വാമിൻ! തവ ദാസനായീടുമെന്നി-
ലധുനാ ഭവാൻ കനിഞ്ഞേകണമനുഗ്രഹം.
എനിക്കീജന്മത്തിലോ പിന്നെയോ
തിര്യഗ്ജന്തു-
ഗണത്തിൽത്താനോ വേറേവല്ലതും വർഗ്ഗത്തിലോ
അനഘാ! ഭവത്ഭക്തർക്കിടയിലൊരുത്തനായ്
ജനിച്ചിട്ടങ്ങേപ്പദപല്ലവം സേവിക്കണം. 30

അതിനു ഭാഗ്യം സിദ്ധിച്ചാൽ മതി മറ്റൊന്നിലും
മതിയിലെനിക്കില്ല ലേശവുമാശയിപ്പോൾ.
ആശ്ചര്യം! വ്രജത്തിലെഗ്ഗോക്കളും നാരിമാരു-
മീശ്വരാ! ഞങ്ങളേക്കാളേററവും ധന്യരത്രേ.
ഗോവത്സഗോപബാലവേഷങ്ങൾ കൈവരിച്ചു
സേവിച്ചുവല്ലോ മുദാ തത്സ്തന്യാമൃതം ഭവാൻ.
യാഗങ്ങൾപോലുമിന്നും ഭവാനെത്തൃപ്തനാക്കാ-
നാകാത്തതായിട്ടല്ലോ കണ്ടീടുന്നതും വിഭോ! 31
നന്ദഗോകുലവാസീവൃന്ദത്തിൻ ഭാഗധേയ-
മുന്നതമഹോ പരമോന്നതംതന്നെയോർക്കിൽ.
സമ്പൂർണ്ണസനാതന പരമാനന്ദബ്രഹ്മ-
മൻപോടവർക്കു മിത്രമായ്ത്തന്നെ തീർന്നുവല്ലോ.
അച്യുതാ! ഗോഷ്ഠവാസീജനത്തിൻഭാഗ്യം പരം
മെച്ചംതാനിരിക്കട്ടെ വിസ്മയംതന്നെ
പാർക്കിൽ. 32
ശിവൻ ഞാൻതൊട്ടു പതിനൊന്നുമർത്ത്യരും വ്രജ-
നിവാസീജനേന്ദ്രിയപാനപാത്രങ്ങളാലെ
നിന്തിരുപ്പാദാംഭോജമധ്വമൃതാസവത്തെ
സന്തതം വേണ്ടുംവിധം പാനംചെയ്യുന്നു-
വല്ലോ. 33
ആ മഹാഭാഗ്യമുണ്ടെന്നാകിലുമിനി മർത്ത്യ-
ഭൂമിയിൽജനിക്കുവാൻ യോഗമുണ്ടെനിക്കെങ്കിൽ
വൃന്ദാവനത്തിങ്കലോ ഗോകുലത്തിലോ പെട്ട-
മൊന്നിന്റെ പാദധൂളിയേല്ക്കുവാനൊക്കുംവിധം
പുല്ലായെങ്കിലും ജീവിച്ചീടുവാനവസരം
തെല്ലു സിദ്ധിച്ചാൽപ്പുല്ലായ് തള്ളവേനജസ്ഥാനം
മുക്തിദൻ ഭഗവാൻതൻ പാദപാംസുക്കൾ വേദ-
വാക്യത്താലിന്നുമാരായേണ്ടതായിരിക്കുന്നു. 34
സമസ്തഫലാത്മകനങ്ങുന്നീ[2]ഘോഷം തന്നി-
ലമരുന്നവർക്കെന്തു ഫലത്തെയേകുമെന്നായ്
നല്ലപോൽ ചുഴിഞ്ഞുനോക്കീടിലുമപ്പോഴെല്ലാം
വല്ലാതെ മോഹം കലർന്നീടുന്നിതസ്മന്മനം
അങ്ങേത്താൻ ഭവാൻ സ്വയം ദാനംചെയ്താലുമവ-
ർക്കെന്തും തക്കതായഫലമായ്ത്തീരാ ദൃഢം
കള്ളവേഷത്തിൽ വന്ന പാൽ തന്ന പൂതനയ്ക്കു-
ന്നല്ല തത്കുലത്തിനും ത്വൽപദമേകി-
യപ്പോൾ.
പത്തനം ധനം പ്രീതിവിഷയപദാർത്ഥങ്ങൾ
മിത്രങ്ങൾ ദേഹം പുത്രരിന്ദ്രിയപ്രാണങ്ങളും
ചിത്തവുമെല്ലാംതന്നെ നിന്തിരുവടിക്കായി
നിത്യവുമുഴിഞ്ഞോക്കെന്തേകിയാൽ
മതിയാകും? 35

1. ഒന്നു മറ്റൊന്നാണെന്നു തോന്നുന്നതു്. 2. ഗോകുലം.

താവദ്രാഗാദയഃ സ്തേനാസ്താവൽ കാരാഗൃഹം ഗൃഹം
താവന്മോഹോ<sup></sup>ഽങ്ഘ്രിനിഗഡോ യാവൽ കൃഷ്ണ ന തേ ജനാഃ. 36

പ്രപഞ്ചം നിഷ്പ്രപഞ്ചോഽപി വിഡംബയസി ഭൂതലേ
പ്രപന്നജനതാനന്ദസന്ദോഹം പ്രഥിതും പ്രഭോ! 37

ജാനന്ത ഏവ ജാനന്തു കിം ബഹൂക്ത്യാ ന മേ പ്രഭോ
മനസോ വപുഷോ വാചോ വൈഭവം തവ ഗോചരഃ. 38

അനുജാനീഹി മാം കൃഷ്ണ സർവ്വം ത്വം വേത്സി സർവ്വദൃക്
ത്വമേവ ജഗതാം നാഥോ ജഗദേതത്തവാർപ്പിതം. 39

ശ്രീകൃഷ്ണ വൃഷ്ണികുലപുഷ്കരജോഷദായിൻ
ക്ഷ്മാനിർജ്ജരദ്വിജപശൂദധിവൃദ്ധികാരിൻ
ഉദ്ധർമ്മശാർവ്വരഹര ക്ഷിതിരാക്ഷസധ്രു-
ഗാകല്പമാർക്കമർഹൻ ഭഗവൻ നമസ്തേ! 40

ശ്രീശുക ഉവാച

ഇത്യഭിഷ്ടൂയ ഭൂമാനം ത്രിഃ പരിക്രമ്യ പാദയോഃ
നത്വാഭീഷ്ടം ജഗദ്ധാതാ സ്വധാമ പ്രത്യപദ്യത. 41

തതോഽനുജ്ഞാപ്യ ഭഗവാൻ സ്വഭുവം പ്രാഗവസ്ഥിതാൻ
വത്സാൻ പുളിനമാനിന്യേ യഥാ പൂർവ്വസഖം സ്വകം. 42

ഏകസ്മിന്നപി യാതേഽബ്ദേ പ്രാണേശം ചാന്തരാഽഽത്മനഃ
കൃഷ്ണമായാഹതാ രാജൻ ക്ഷണാർദ്ധം മേനിരേഽർഭകാഃ. 43

കിം കിം ന വിസ്മരന്തീഹ മായാമോഹിതചേതസഃ
യന്മോഹിതം ജഗത്സർവ്വമഭീക്ഷ്ണം വിസ്മൃതാത്മകം. 44

ഊചുശ്ച സുഹൃദഃ കൃഷ്ണം സ്വാഗതം തേഽതിരംഹസാ
നൈകോഽപ്യഭോജി കബള ഏഹീതഃ സാധു ഭുജ്യതാം. 45

തതോ ഹസൻ ഹൃഷീകേശോഽഭ്യവഹൃത്യ സഹാർഭകൈഃ
ദർശയംശ്ചർമ്മാജഗരം ന്യവർത്തത വനാദ്വ്രജം. 46

ബർഹപ്രസൂനനവധാതുവിചിത്രിതാംഗഃ
പ്രോദ്ദാമവേണുദലശൃംഗരവോത്സവാഢ്യഃ
വത്സാൻ ഗൃണന്നനുഗഗീതപവിത്രകീർത്തി-
ർഗ്ഗോപീദൃഗുത്സവദൃശിഃ പ്രവിവേശ ഗോഷ്ഠം. 47

അദ്യാനേന മഹാവ്യാളോ യശോദാനന്ദസൂനുനാ
ഹതോഽവിതാ വയം ചാസ്മാദിതി ബാലാ വ്രജേ ജഗുഃ. 48

രാജോവാച

ബ്രഹ്മൻ പരോത്ഭവേ കൃഷ്ണേ ഇയാൻ പ്രേമാ കഥം ഭവേൽ
യോഽഭൂതപൂർവ്വസ്തോകേഷു സ്വോത്ഭവേഷ്വപി കഥ്യതാം. 49

ശ്രീശുക ഉവാച

സർവ്വേഷാമപി ഭൂതാനാം നൃപ സ്വാത്മൈവ വല്ലഭഃ
ഇതരേഽപത്യവിത്താദ്യാസ്തദ്വല്ലഭതയൈവ ഹി. 50

തദ്രാജേന്ദ്ര യഥാ സ്നേഹഃ സ്വസ്വകാത്മനി ദേഹിനാം
ന തഥാ മമതാലംബി പുത്രവിത്തഗൃഹാദിഷു. 51

ദേഹാത്മവാദിനാം പുംസാമപി രാജന്യസത്തമ
യഥാ ദേഹഃ പ്രിയതമസ്തഥാ നഹ്യനുയേ ച തം. 52

ദേഹോഽപി മമതാഭാക് ചേത്തർഹ്യസൗ നാത്മവൽ പ്രിയഃ
യജ്ജീര്യത്യപി ദേഹേഽസ്മിൻ ജീവിതാശാ ബലീയസീ. 53

ഹേ കൃഷ്ണാ! ജനരാശി ഭവാനാലെന്നോളവും
സ്വീകരിക്കപ്പെടാതെയിരിക്കുമെന്നോളമേ
രാഗാദിതസ്കരന്മാർ മോഷ്ടിക്കു ജ്ഞാനസമ്പ—
ത്താകുന്നു സ്വമന്ദിരം കാരാഗാരവുമാകു
അത്രത്തോളമേ മോഹം പാദശൃംഖലപോലെ
മർത്യനെ ബന്ധിച്ചിട്ടു ഘോരമാം—
സംസാരത്തിൽ 36
ഹേ പ്രഭോ! നിഷ്പ്രപഞ്ചനെങ്കിലുമങ്ങാശ്രയം—
പ്രാപിക്കും ജനതതിക്കാനന്ദം ദിനംപ്രതി.
വിസ്തരിക്കുവാൻ മന്നിൽ പുത്രഭാവത്തെയാന്നു
പ്രത്യഹം പ്രപഞ്ചത്തെയനുകരിക്കുന്നിതേ. 37
ഏറെയെന്തിനു കഥിക്കുന്നു ഞാൻ ഭവത്തത്ത്വം
ഹേ രമാജാനേ! യറിയുന്നവരറിയട്ടെ
നിന്തിരുവടിയുടെ മാഹാത്മ്യം വചസ്സിനു—
മന്തരംഗം വപുസ്സിന്നിവയ്ക്കു മതീതം താൻ. 38
ഹേ കൃഷ്ണാ! സർവ്വരുക്കാമവിടുന്നറിയുന്ന
ലോകത്തിലുള്ള കാര്യമാകവേയുള്ളവണ്ണം
ലോകേശനങ്ങുതന്നെ ഞാനഭിമാനിക്കുമീ—
ലോകത്തെയർപ്പിക്കുന്നേനങ്ങനുഗ്രഹിച്ചാലും 39
വൈകുണ്ഠ! വൃഷ്ണിവംശപുഷ്കര ദിവാകരാ!
ഭൂഗോനിർജ്ജരദ്വിജവാരിധീവൃദ്ധിപ്രദാ!
ദുഷ്ടപാഖണ്ഡതമോഹന്താവേ! ധരാതല—
രാക്ഷസവംശനാശകൃത്തേ! യാസൂര്യപൂജ്യാ!
ഭഗവൻ! ഭവാനെ ഞാനാകല്പം നമിക്കുന്നി—
തകളങ്കിത ഭക്തിവിനയസമന്വിതം. 40

ശ്രീശുകൻ പറഞ്ഞു

ഈവിധം ഭഗവാനെ സ്തുതിച്ചു പാദങ്ങളിൽ
മൂവുരു നമിച്ചു തൻധാമം ഗമിച്ചാനജൻ. 41
പുത്രനാം ബ്രഹ്മാവിനെയാത്രയാക്കീട്ടുമ്മായാ—
മൂർത്തിതന്മായയാലെ മുൻപിരുന്നിടത്തുതാൻ
കൂട്ടരെയിരുത്തിയക്കാളിന്ദീപുളിനത്തിൽ
തുഷ്ടനായ്വത്സങ്ങളുമൊത്തെത്തീ തത്സമീപം 42
സ്വപ്രാണനാഥനാം ശ്രീകൃഷ്ണനെപ്പിരിഞ്ഞവ—
രപ്പൊഴേക്കൊരുവർഷമിങ്ങനെ കഴിച്ചതിൽ
അത്ഭുതപ്പെടേണ്ടതില്ലാണ്ടൊന്നു തന്മായയാ—
ലർക്കർക്കരക്ഷണമായിട്ടേ തോന്നിയുള്ളൂ. 43
മായാമോഹിതചിത്തരായവർ മറക്കാത്ത—
തായിട്ടീ ലോകംതന്നിലെന്തുള്ള ചിന്തിക്കുകിൽ
തന്മായാവിമോഹിതമീ ലോകം വീണ്ടുംവീണ്ടും
ചെമ്മേ നിജാത്മാവിനെപ്പോലും
വിസ്മരിക്കുന്നു. 44
പെട്ടെന്നു വന്നുവല്ലോ കൃഷ്ണാ! നീ പോയശേഷ—
മൊററച്ചോറുരുളയുമുണ്ടതില്ലല്ലോ ഞങ്ങൾ
മുഷ്ടമായിവിടിരുന്നുണ്ടാലുമെന്നക്ഷണം
തുഷ്ടരായക്കുട്ടികൾ ഭഗവാനോടു ചൊന്നാർ. 45

ചിരിച്ചുകൊണ്ടു പിന്നെബ്ഭഗവാനവരോടൊ—
ത്തിരുന്നു ഭക്ഷണവും കഴിച്ചു സംതൃപ്തനായ്
അപ്പെരുംപാമ്പിൻ ചർമ്മമവരെയെല്ലാം കാട്ടി
ക്ഷിപ്രമാ വനം വിട്ടു ഗോകുലം പുകീടിനാൻ.
പീലികൾ പുഷ്പങ്ങളും തലയിൽച്ചൂടി മന— [46
യോലയാലംഗങ്ങളിൽ നൽക്കുറിക്കുട്ടമിട്ടു
ഉച്ചമായ്ക്കൊമ്പുമോടക്കുഴലും മുഴക്കീട്ടു—
മൊച്ചയാലത്യുത്സാഹസമ്പന്നനായിത്തന്നെ
വത്സസഞ്ചയത്തിനെ ലാളിച്ചുമനുഗാമി—
വത്സന്മാർ പാടും നിജ സ്തുതിഗീതങ്ങൾ കേട്ടും
ഗോകുലനാരീനയനാനന്ദകരനായി
ശ്രീകൃഷ്ണപരമാത്മാവെത്തിനാൻ
ഗോകുലത്തിൽ. 47
ഇന്നീ യശോദാനന്ദനന്ദനനൊരു മഹാ—
പന്നഗത്തിനെക്കൊന്നു ഞങ്ങളെ രക്ഷിച്ചിതു
അതിൻെറ വായിൽപ്പെട്ട ഞങ്ങൾക്കു ലേശം
ദേഹ—
ക്ഷതി പററിയില്ലെന്നക്കുട്ടികൾ വിളിച്ചോതി.
[48

രാജാവു പറഞ്ഞു

സ്വന്തപുത്രരിൽ സാധാരണ കാണ്മതിലേററം
മുന്ത യമട്ടിൽ സ്നേഹം ഗോഷ്ഠവാസികൾ—
ക്കെല്ലാം
അന്യനിൽ ജാതനായിട്ടുള്ളോരീ ശ്രീകൃഷ്ണനിൽ
വന്നതെന്തെന്നെന്നൊടായ് ബ്രഹ്മജ്ഞാ!
ചൊല്ലിയാലും. 49

ശ്രീശുകൻ പറഞ്ഞു

ആത്മാവുതാൻ സമസ്തഭൂതരാശിക്കും മുഖ്യ—
മാത്മസൗഖ്യത്തിനത്രേ സന്താനധനാദികൾ
പരമാനന്ദരൂപം ധരിച്ചു വിളങ്ങും ശ്രീ—
ഹരി സർവ്വാത്മാവെന്നായ് പ്രസിദ്ധം
നരേശ്വരാ! 50
ദേഹികൾക്കെല്ലാമതു മൂലമായ്ത്താന്താങ്ങൾ—
തൻ—
ദേഹത്തിലുളവാകും വിധത്തിലെഴും സ്നേഹം
മമതാഭാവം പെട്ടമർത്ഥപുത്രാലയാദി—
പ്രമുഖവസ്തുക്കളിലെന്നിലുമുണ്ടായ്വരാ. 51
ശരീരംതന്നെയാത്മാവെന്നുറച്ചീടും മൂഢ—
പുരുഷക്കിതിൽ പ്രേമമേറുമെന്നോതേണമോ
അവക്കാ സ്വദേഹത്തിലെന്നപോൽ
പുത്രാദിയിൽ
ഭാവിക്കാ കുറെന്നതും പ്രസിദ്ധംതന്നെ രാജൻ!
ദേഹവും മമതയ്ക്കാസ്പദമാണവക്കെന്നാൽ [52
ദേഹത്തിലാത്മാവിൽപോലില്ലവക്കേതും
പ്രിയം
ശരീരം നശിച്ചീടും സന്ദർഭത്തിലും ജീവി—
ച്ചിരിപ്പാനധികമായാഗ്രഹിക്കുന്നുണ്ടവർ. 53

1. ജയിൽ

തസ്മാൽ പ്രിയതമഃ സ്വാത്മാ സർവ്വേഷാമപി ദേഹിനാം
തദർത്ഥമേവ സകലം ജഗദേതച്ചരാചരം. 54
കൃഷ്ണമേനമവേഹി ത്വമാത്മാനമഖിലാത്മനാം
ജഗദ്ധിതായ സോഽപ്യത്ര ദേഹീവാഭാതി മായയാ. 55
വസ്തുതോഽജാനതാമത്ര കൃഷ്ണം സ്ഥാസ്നു ചരിഷ്ണു ച
ഭഗവദ്രൂപമഖിലം നാന്യദ്വസ്ത്വിഹ കിഞ്ചന. 56
സർവ്വേഷാമപി വസ്തൂനാം ഭാവാർത്ഥോ ഭവതി സ്ഥിതഃ
തസ്യാപി ഭഗവാൻ കൃഷ്ണഃ കിമതദ്വസ്തു രൂപ്യതാം. 57

സമാശ്രിതാ യേ പദപല്ലവപ്ലവം
മഹൽപദം പുണ്യയശോ മുരാരേഃ
ഭവാംബുധിർവ്വത്സപദം പരം പദം
പദം പദം യദ്വിപദാം ന തേഷാം. 58

ഏതത്തേ സർവ്വമാഖ്യാതം യൽ പൃഷ്ടോഽഹമിഹ ത്വയാ
യൽ കൗമാരേ ഹരികൃതം പൗഗണ്ഡേ പരികീർത്തിതം. 59

ഏതൽ സുഹൃത്ഭിശ്ചരിതം മുരാരേ-
രഘാർദ്ദനം ശാദ്വലജേമനം ച
വ്യക്തേതരദ്രൂപമജോർവ്വഭിഷ്ടവം
ശൃണ്വൻ ഗൃണന്നേതി നരോഽഖിലാർത്ഥാൻ. 60

ഏവം വിഹാരൈഃ കൗമാരൈഃ കൗമാരം ജഹതുർവ്രജേ
നിലായനൈഃ സേതുബന്ധൈർമ്മർക്കടോൽപ്ലവനാദിഭിഃ. 61

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ബ്രഹ്മസ്തുതിർന്നാമ ചതുർദ്ദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 8863. ദശമസ്കന്ധേ ശ്ലോകാഃ 669.

---

## പഞ്ചദശോഽധ്യായഃ

ശ്രീശുക ഉവാച

തതശ്ച പൗഗണ്ഡവയഃശ്രിതൗ വ്രജേ
ബഭൂവതുസ്തൗ പശുപാലസമ്മതൗ
ഗാശ്ചാരയന്തൗ സഖിഭിഃ സമം പദൈർ-
വൃന്ദാവനം പുണ്യമതീവ ചക്രതുഃ. 1

തന്മാധവോ വേണുമുദീരയൻ വൃതോ
ഗോപൈർ ഗൃണദ്ഭിഃ സ്വയശോ ബലാന്വിതഃ
പശൂൻ പുരസ്കൃത്യ പശവ്യമാവിശ-
ദ്വിഹർത്തുകാമഃ കുസുമാകരം വനം. 2

തന്മഞ്ജുഘോഷാളിമൃഗദ്വിജാകുലം
മഹന്മനഃ പ്രഖ്യപയഃസരസ്വതാ
വാതേന ജുഷ്ടം ശതപത്രഗന്ധിനാ
നിരീക്ഷ്യ രന്തും ഭഗവാൻ മനോ ദധേ. 3

സ തത്ര തത്രാരുണപല്ലവശ്രിയാ
ഫലപ്രസൂനോരുഭരേണ പാദയോഃ
സ്പൃശച്ഛിഖാൻ വീക്ഷ്യ വനസ്പതീൻ മുദാ
സ്മയന്നിവാഹാഗ്രജമാദിപൂരുഷഃ. 4

അഹോ അമീ ദേവവരാമരാർച്ചിതം
പാദാംബുജം തേ സുമനഃ ഫലാർഹണം
നമന്ത്യുപാദായ ശിഖാഭിരാത്മന-
സ്തമോഽപഹത്യൈ തരുജന്മ യൽ കൃതം. 5

ആകയാൽ ശരീരികൾക്കഖിലം ജീവാത്മാവി–
ലാകുന്ന ഗാഢപ്രേമമെന്നതിനില്ല വാദം.
ധനധാന്യാദിചരാചരങ്ങളാത്മസൗഖ്യ–
ത്തിനുതാനാക്കും പ്രേമാസ്പദങ്ങളാകുന്നതും. 54

ഇക്കൃഷ്ണൻസർവ്വഭൂതാവലിക്കുമാത്മാവെന്ന–
തുറക്കാമ്പിലുറപ്പിച്ചുകൊള്ളുക ഭൂപതേ! നീ
അവനുമിങ്ങു ലോകഹിതാർത്ഥം ഗോകുലത്തി–
ലവതരിച്ചിരിപ്പൂ ദേഹിപോൽ മായയാലെ 55

നേരേയിക്കൃഷ്ണപരമാത്മാവേയറിയുവോർ
പാരിലെച്ചരാചര വസ്തുക്കളശേഷവും
തത്സ്വരൂപമായ്ത്തന്നെ കാണുന്നിതെല്ലാപ്പോഴും
നിശ്ചയമവർക്കന്യമല്ലൊരു തൃണംപോലും. 56

കാര്യരൂപത്തിൽക്കാണും സമസ്തവസ്തുക്കൾതൻ
കാരണവസ്തുക്കൾക്കും കാരണമായ് വിളങ്ങും
പുരുഷനായീടുമിക്കൃഷ്ണനെയൊഴിച്ചൊരു
തുരുമ്പിങ്ങുണ്ടോ നൃപ! ചിന്തിച്ചുനോക്കി–
യാലും. 57

പുണ്യകീർത്തിയാം മുരവൈരിതൻ മഹൽപദ–
ദ്വന്ദ്വപല്ലവപോതമാശ്രയിച്ചീടുന്നവൻ
സംസാരപാരാവാരം ഗോവത്സപദപ്രായം
സംശയമേതും വേണ്ടാ കടക്കുന്നനായാസം. 58

നന്ദജൻ കൗമാരത്തിൽച്ചെയ്തതു പൗഗണ്ഡത്തി–
ലെന്നു ബാലന്മാർ ചൊന്നതെന്തെന്നതറി–
ഞ്ഞിടാൻ
എന്നോടു ഭവാൻ ചോദിച്ചീടിന ചോദ്യത്തിനു–
മിന്നേവം ചൊല്ലീടിനേനുത്തരം പൃഥ്വീ–
പതേ! 59

പശുപസഖാക്കളൊത്തിക്കൃഷ്ണനാന്ന ലീലാ–
വിശേഷങ്ങളും തച്ചിതാനന്ദസ്വരൂപവും
പച്ചപ്പുല്ലിന്മേലിരുന്നുണ്ടതുമത്തുതപ്പെ–
ട്ടച്ചതുർമ്മുഖൻ ചെയ്തോരുൽക്കൃഷ്ടസ്തോത്രങ്ങളും
ആശ്ചര്യകരമഘവധവും കീർത്തിക്കയും
നിശ്ചലഭക്തിപൂർവ്വം കേൾക്കയും ചെയ്തീടുവോർ
ഭഗവത്ഭക്തന്മാരായൈഹികഭോഗസൗഖ്യ–
മഖിലമാന്നിട്ടന്ത്യം മുക്തരായ്ഭവിച്ചീടും. 60

ഒളിച്ചുകളിക്കുക വാനരന്മാരെപ്പോൽപ്പ–
ല്ലിളിച്ചു മരക്കൊമ്പിലങ്ങിങ്ങു ചാടി വീഴ്ക
നീരൊഴുക്കണകെട്ടീത്തടുക്കുകെന്നിത്യാദി
ഓരോ കൗമാരോചിതലീലകളാചരിച്ചു
രാമനും ശ്രീകൃഷ്ണനും കൗമാരകാലം പര–
മാമോദപുരസ്സരം കഴിച്ചാർ ഗോകുലത്തിൽ. 61

---

## അദ്ധ്യായം 15

ശ്രീശുകൻ പറഞ്ഞു

പിന്നെയബ്ബാലകന്മാർ പൗഗണ്ഡ–
വയസ്സരായ്–
ത്തീർന്നപ്പോൾപ്പശുക്കളെ മേയ്ക്കുവാൻ
പ്രാപ്തരെന്നായ്
നന്ദാദ്യരയയ്ക്കയാൽ സ്നേഹിതന്മാരുമൊത്തു
വൃന്ദാവനത്തിൽപ്പശുവൃന്ദത്തെ മേച്ചീടിനാർ. 1

നിജകീർത്തിയെഗ്ഗാനംചെയ്തീടും ഗോപബാല–
വ്രജത്താൽച്ചുററപ്പെട്ടു രാമനോടൊത്തു കണ്ണൻ
വേണുവുമൂതിപ്പശുവൃന്ദത്തെ മുൻനടത്തി
ചേണാന്ന നല്ല പുല്ലും വെള്ളവും പുഷ്പങ്ങളും
ധാരാളമിയന്നു ഗോപാലനോചിതമാകും.
ചാരുവൃന്ദാവനത്തിൽ കടന്നാൻ
ലീലേച്ഛുവായ്. 2

മഞ്ജുളസ്വനമാളും മൃഗാളിദ്വിജാളിയാൽ
രഞ്ജിതമായിസ്സജ്ജനാശയംപോലച്ഛമാം
സരസ്സിൽനിന്നും സരോജാതസൗരഭം പരം–
ധരിച്ചു വരും മന്ദമാരുതൻ വീശുന്നതാം
വൃന്ദാവനത്തെക്കണ്ടിട്ടവിടം രമിക്കുവാൻ
നന്നെന്നു മനതാരിലുറച്ചാൻ നന്ദാത്മജൻ. 3

അങ്ങങ്ങായരുണമാം പല്ലവകാന്തിയാന്നു
തിങ്ങിടും ഫലപുഷ്പഭരത്താൽത്താഴ്ന്നു പാരം
പാദത്തിലഗ്രഭാഗം തടയും തരുക്കളെ
മാധവൻ കണ്ടുത്തുതംപൂണ്ടോതീ രാമനോടായ്. 4

അല്ലയോ ദേവശ്രേഷ്ഠാ! വിസ്മയം തന്നെ കാൺക
[1]ഫുല്ലപ്രസൂനഫലബലികളാവഹിച്ചു
തരുക്കൾ തജ്ജന്മത്തിൻ ഹേതുവാമജ്ഞാനം
സം–
ഹരിപ്പാനായിട്ടേവേശാച്ചിതം ഭവത്പദം
ശാഖകളാകും തദീയോത്തമാംഗങ്ങളാൽ താഴ്ത്തി
സ്വാഗതമോതി നമസ്കരിച്ചീടുന്നു ചിത്രം! 5

1. വികസിച്ച പുഷ്പങ്ങളും ഫലങ്ങളുമാകുന്ന പൂജാസാധനങ്ങളും.

ഏതേഽളിനസ്തവ യശോഽഖിലലോകതീർത്ഥം
ഗായന്ത ആദിപുരുഷാനുപദം ഭജന്തേ
പ്രായോ അമീ മുനിഗണാ ഭവദീയമുഖ്യാ
ഗൂഢം വനേഽപി ന ജഹത്യനഘാത്മദൈവം. 6

നൃത്യന്ത്യമീ ശിഖിന ഈഡ്യ മുദാ ഹരിണ്യഃ
കുർവ്വന്തി ഗോപ്യ ഇവ തേ പ്രിയമീക്ഷണേന
സൂക്തൈശ്ച കോകിലഗണാ ഗൃഹമാഗതായ
ധന്യാ വനൗകസ ഇയാൻ ഹി സതാം നിസർഗ്ഗഃ. 7

ധന്യേയമദ്യ ധരണീ തൃണവീരുധസ്ത്വൽ-
പാദസ്പൃശോ ദ്രുമലതാഃ കരജാഭിമൃഷ്ടാഃ
നദ്യോഽദ്രയഃ ഖഗമൃഗാഃ സദയാവലോകൈ-
ർഗ്ഗോപ്യോഽന്തരേണ ഭുജയോരപി യൽ സ്പൃഹാ ശ്രീഃ. 8

ശ്രീശുക ഉവാച

ഏവം വൃന്ദാവനം ശ്രീമൽ കൃഷ്ണഃ പ്രീതമനാഃ പശൂൻ
രേമേ സഞ്ചാരയന്നദ്രേഃ സരിദ്രോധസ്സു സാനുഗഃ. 9

ക്വചിൽ ഗായതി ഗായത്സു മദാന്ധാളിഷ്വനുവ്രതൈഃ
ഉപഗീയമാനചരിതഃ സ്രഗ്വീ സങ്കർഷണാന്വിതഃ. 10

ക്വചിച്ച കളഹംസാനാമനുകൂജതി കൂജിതം
അഭിനൃത്യതി നൃത്യന്തം ബർഹിണം ഹാസയൻ ക്വചിൽ. 11

മേഘഗംഭീരയാ വാചാ നാമഭിർദ്ദൂരഗാൻ പശൂൻ
ക്വചിദാഹ്വയതി പ്രീത്യാ ഗോഗോപാലമനോജ്ഞയാ. 12

ചകോരക്രൗഞ്ചചക്രാഹ്വഭാരദ്വാജാംശ്ച ബർഹിണഃ
അനുരൗതി സ്മ സത്ത്വാനാം ഭീതവൽ വ്യാഘ്രസിംഹയോഃ. 13

ക്വചിൽ ക്രീഡാപരിശ്രാന്തം ഗോപോത്സംഗോപബർഹണം
സ്വയം വിശ്രമയത്യാര്യം പാദസംവാഹനാദിഭിഃ. 14

നൃത്യതോ ഗായതഃ ക്വാപി വൽഗതോ യുധ്യതോ മിഥഃ
ഗൃഹീതഹസ്തൗ ഗോപാലാൻ ഹസന്തൗ പ്രശശംസതുഃ. 15

ക്വചിൽ പല്ലവതല്പേഷു നിയുദ്ധശ്രമകർശിതഃ
വൃക്ഷമൂലാശ്രയഃ ശേതേ ഗോപോത്സംഗോപബർഹണഃ. 16

പാദസംവാഹനം ചക്രുഃ കേചിത്തസ്യ മഹാത്മനഃ
അപരേ ഹതപാപ്മാനോ വ്യജനൈഃ സമവീജയൻ. 17

അന്യേ തദനുരൂപാണി മനോജ്ഞാനി മഹാത്മനഃ
ഗായന്തി സ്മ മഹാരാജ സ്നേഹക്ലിന്നധിയഃ ശനൈഃ. 18

ഏവം നിഗൂഢാത്മഗതിഃ സ്വമായയാ
ഗോപാത്മജത്വം ചരിതൈർവ്വിഡംബയൻ
രേമേ രമാലാളിതപാദപല്ലവോ
ഗ്രാമ്യൈഃ സമം ഗ്രാമ്യവദീശചേഷ്ടിതഃ. 19

ശ്രീദാമാ നാമ ഗോപാലോ രാമകേശവയോഃ സഖാ
സുബലസ്തോകകൃഷ്ണാദ്യാ ഗോപാഃ പ്രേമ്ണേദമബ്രുവൻ. 20

രാമ രാമ മഹാബാഹോ കൃഷ്ണ ദുഷ്ടനിബർഹണ
ഇതോഽവിദൂരേ സുമഹദ്വനം താലാളിസങ്കുലം. 21

ഫലാനി തത്ര ഭൂരീണി പതന്തി പതിതാനി ച
സന്തി കിം ത്വവരുദ്ധാനി ധേനുകേന ദുരാത്മനാ. 22

ആദിപൂരുഷാ! കാൺകീ ഭൃംഗവൃന്ദത്തെ, സ്സർവ്വ—
ഭൂതജാലങ്ങളേയും പാവനമാക്കിത്തീർക്കും
നിന്തിരുവടിയുടെ സത്ക്കീർത്തി പാടിച്ചുഴന്ന്
സന്തതം ഭജിക്കുന്നിതങ്ങയെ മിക്കവാറും.
ഗൂഢസ്വരൂപനാകും നിജ ദൈവത്തെസ്സേവി—
ച്ചീടുവാൻ വനത്തിലുമനഘാ! ത്വദീയരാം
മാമുനിജനങ്ങളുമീ വേഷം ചമഞ്ഞു തൽ—
സ്വാമിയെപ്പക്ഷേ ഭജിച്ചീടുന്നതായും വരാം. 6

നർത്തനംചെയ്വൂ മുദാ കേകികൾ കാൺക ഭവാ—
നത്ര ഗോപികമാരെപ്പോലെയീ മാൻപേടകൾ
നോട്ടങ്ങൾകൊണ്ടങ്ങയെത്തുഷ്ടനാക്കുന്നു, കുയിൽ—
ക്കൂട്ടവും ഗൃഹാഗതനായീടുമങ്ങേയ്ക്കായി
മധുരകൂജനത്താൽ പ്രിയമാചരിക്കുന്നീ—
യതിഥിസൽക്കാരത്താൽ വനസ്ഥജന്തുക്കളും
കൃതാർത്ഥരായിബ്ഭവിച്ചിരിപ്പൂ സ്വമന്ദിരാ—
ഗതരെപ്പൂജിപ്പതുതന്നെയാം സദാചാരം. 7

ഇബ്ഭൂമി ധന്യയായീ ത്വത്പദസ്പർശനത്താ—
ലിപ്പൊഴിത്തൃണങ്ങളും വല്ലരീഗേഹങ്ങളും
കരജസംഗമത്താൽ പാദപലതാളിയും
കരുണാകടാക്ഷത്താലാറുകൾ ശൈലങ്ങളും
പക്ഷികൾ മൃഗങ്ങളും പൂമാറു കൊതിച്ചിടും
വക്ഷസ്സിൻ സംഗമത്താൽ ധന്യരായ് ഗോപിമാരും. 8

ശ്രീശുകൻ പറഞ്ഞു

രാമനോടിപ്രകാരം ഭഗവാൻ വാസുദേവൻ
ശ്രീമത്താം വൃന്ദാവനമാഹാത്മ്യം ചൊന്നശേഷം
പ്രീതനായ് ഗോപാലരൊത്തദ്രിനിമ്ന നദീ—
രോധസ്സിൽപ്പശുക്കളെച്ചരിപ്പിച്ചാരമിച്ചാൻ. 9

അനുഗരപദാനം ഗാനംചെയ്യുമ്പോൾ കണ്ണൻ
വനമാലയുംപൂണ്ടു രാമനോടൊത്തുലാത്തും
പൂന്തേനുണ്ടേററം മദംപൂണ്ടു വണ്ടുകൾ മൂളും
സന്ധിയിലവയ്ക്കൊപ്പം ഗാനംചെയ്തീടും—താനും. 10

ഒരിടത്തവൻ ചിരിപ്പിച്ചിടും കൂട്ടരെ മ—
റെറാരിടത്തന്നങ്ങളെപ്പോൽക്കളം ശബ്ദിച്ചിടും
മയിലിന്നഭിമുഖമായ് നിന്നു ചില ദിക്കി—
ലയത്നമതുപോലെതന്നെ നർത്തനംചെയ്യും. 11

ചിലപ്പോൾ ഗോപാലക്കും ഗോക്കൾക്കും സമാഹ്ലാദം
വളർത്തിയീടിമുഴങ്ങീടുംമട്ടുച്ചംവാക്കാൽ
ദൂരത്തിൽപ്പാഞ്ഞുപോകും ഗോക്കളെയവയ്ക്കുള്ള
പേരുകൾ ചൊല്ലി പ്രേമപൂർവ്വകം വിളിച്ചിടും. 12

ചക്രക്രൗഞ്ചങ്ങൾ മയിൽ, ചെമ്പോത്തുതൊട്ടു പക്ഷി—
വർഗ്ഗത്തിൻ സ്വനമനുസരിച്ചു ശബ്ദിച്ചിടും
പിന്നെയാ മൃഗങ്ങളിൽ സിംഹവ്യാഘ്രാദി ഘോര—
വന്യജന്തുൽക്കരത്തിൽ ഭീതനെന്നായ് നടിക്കും. 13

ചിലപ്പോൾക്കളിച്ചേറെ ക്ഷീണിച്ചു ഗോപാലാങ്കം
ബലൻ തൻതലയണയാക്കിപ്പോയ് ശയിക്കവേ
ചിക്കെന്നു ചാരത്തെത്തിക്കാൽ തലോടിയും മററും
തക്ക ശുശ്രൂഷചെയ്തു വിശ്രമിപ്പിച്ചുകൊള്ളും. 14

ചിലപ്പോൾ പരസ്പരമോടിയും ചാടിവീണും
ചിലപ്പോൾ മല്ലിടിച്ചും കളിക്കും ഗോപന്മാരെ
രാമകൃഷ്ണന്മാർ കൈക്കുപിടിച്ചു ചിരിച്ചുകൊ—
ണ്ടാമോദപൂരസ്സരം വിവിധം പുകഴ്ത്തീടും. 15

നന്ദജൻ ചില സുഹൃത്തുക്കളുമായിച്ചില—
സന്ദർഭങ്ങളിൽ ബാഹുയുദ്ധത്തിലേർപ്പെട്ടേററം
തളർന്നു തരുച്ചോട്ടിൽ തോഴർതന്മടിതന്നിൽ
തലയും വച്ചു തളിർമെത്തയിൽ കിടന്നിടും. 16

ആ മഹാത്മാവിൻ കാലു തടവും ചില പുണ്യ—
ഭൂമാക്കൾ ചിലർ വീശും പല്ലവവ്യജനത്താൽ. 17

അന്യരും സ്നേഹക്ലിന്നചിത്തരായ് മനോജ്ഞവും
സന്ദർഭോചിതവുമാം പാട്ടുകൾ പാടും മന്ദം. 18

ഈവിധമാത്മതത്ത്വം മറച്ചു മായാചേഷ്ട—
കൈവരിച്ചോരു ഗോപസൂനുവെന്നുള്ളമട്ടിൽ
പൂമാറു ലാളിച്ചീടും പാദപല്ലവത്തോടും
സാമാന്യാതീതങ്ങളാമീശകർമ്മങ്ങളോടും
രാമാനുജാ തൻ ഗ്രാമവാസികളൊത്തു വെറും
ഗ്രാമീണനെന്നമട്ടിൽ ക്രീഡിച്ചു രമിച്ചിതേ. 19

രാമകൃഷ്ണന്മാർക്കേററമിഷ്ടനാം ശ്രീദാമാവും
ശ്രീമാനാം സുബലനും സ്തോകകൃഷ്ണനും പിന്നെ
ചില ഗോപന്മാരും ചേർന്നൊരുനാളവരോടാ—
യലഘുതരപ്രേമംപൂണ്ടേവം ചൊല്ലീടിനാർ: 20

ഹേ രാമാ! മഹാബാഹോ! ദുർജ്ജനാന്തകാ! കൃഷ്ണാ!
ചാരത്തുണ്ടൊരു താലവിപിനം വിശാലമായ്. 21

അക്കാട്ടിൽ പനമ്പഴം ധാരാളം പൊഴിയുന്നു—
ണ്ടിക്കാലം മുമ്പിനാലേ വീണതുമുണ്ടസംഖ്യം
ദുഷ്ടനാം ധേനുകനെപ്പേടിച്ചങ്ങാരും ചെന്നു
തൊട്ടിടുന്നില്ലക്കായ്കൾ നഷ്ടപ്പെടുന്നു വൃഥാ. 22

സോഽതിവീര്യോഽസുരോ രാമ ഹേ കൃഷ്ണ ഖരരൂപധൃക്
ആത്മതുല്യബലൈരന്യൈർജ്ഞാതിഭിർബഹുഭിർവൃതഃ. 23

തസ്മാൽ കൃതനരാഹാരാത്ഭീതൈർനൃഭിരമിത്രഹൻ
ന സേവ്യതേ പശുഗണൈഃ പക്ഷിസംഘൈർവിവർജ്ജിതം. 24

വിദ്യന്തേഽഭുക്തപൂർവ്വാണി ഫലാനി സുരഭീണി ച
ഏഷ വൈ സുരഭിർഗ്ഗന്ധോ വിഷൂചീനോഽവഗൃഹ്യതേ. 25

പ്രയച്ഛ താനി നഃ കൃഷ്ണ ഗന്ധലോഭിതചേതസാം
വാഞ്ഛാസ്തി മഹതീ രാമ ഗമ്യതാം യദി രോചതേ. 26

ഏവം സുഹൃദ്വചഃ ശ്രുത്വാ സുഹൃൽപ്രിയചികീർഷയാ
പ്രഹസ്യ ജഗ്മതുർഗ്ഗോപൈർവൃതൗ താലവനം പ്രഭൂ. 27

ബലഃ പ്രവിശ്യ ബാഹുഭ്യാം താലാൻ സമ്പരികമ്പയൻ
ഫലാനി പാതയാമാസ മതംഗജ ഇവൗജസാ. 28

ഫലാനാം പതതാം ശബ്ദം നിശമ്യാസുരരാസഭഃ
അഭ്യധാവൽ ക്ഷിതിതലം സനഗം പരികമ്പയൻ. 29

സമേത്യ തരസാ പ്രത്യഗ്ദ്വാഭ്യാം പദ്ഭ്യാം ബലം ബലീ
നിഹത്യോരസി കാ ശബ്ദം മുഞ്ചൻ പര്യസരൽ ഖലഃ. 30

പുനരാസാദ്യ സംരബ്ധ ഉപക്രോഷ്ടാ പരാക്സ്ഥിതഃ
ചരണാവപരൗ രാജൻ ബലായ പ്രാക്ഷിപൽ രുഷാ. 31

സ തം ഗൃഹീത്വാ പ്രപദോർ ഭ്രാമയിത്വൈകപാണിനാ
ചിക്ഷേപ തൃണരാജാഗ്രേ ഭ്രാമണത്യക്തജീവിതം. 32

തേനാഹതോ മഹാതാലോ വേപമാനോ ബൃഹച്ഛിരാഃ
പാർശ്വസ്ഥം കമ്പയൻ ഭഗ്നഃ സ ചാന്യം സോഽപി ചാപരം. 33

ബലസ്യ ലീലയോൽസൃഷ്ടഖരദേഹഹതാഹതാഃ
താലാശ്ചകമ്പിരേ സർവ്വേ മഹാവാതേരിതാ ഇവ. 34

നൈതച്ചിത്രം ഭഗവതി ഹ്യനന്തേ ജഗദീശ്വരേ
ഓതപ്രോതമിദം യസ്മിംസ്തന്തുഷ്വംഗ യഥാ പടഃ. 35

തതഃ കൃഷ്ണം ച രാമം ച ജ്ഞാതയോ ധേനുകസ്യ യേ
ക്രോഷ്ടാരോഽഭ്യദ്രവൻ സർവ്വേ സംരബ്ധാ ഹത ബാന്ധവാഃ. 36

താംസ്താനാപതതഃ കൃഷ്ണോ രാമശ്ച നൃപ ലീലയാ
ഗൃഹീത പശ്ചാച്ചരണാൻ പ്രാഹിണോത്തൃണരാജസു. 37

ഫലപ്രകരസങ്കീർണ്ണം ദൈത്യദേഹൈർഗ്ഗതാസുഭിഃ
രരാജ ഭൂഃ സതാലാഗ്രൈർഘനൈരിവ നഭസ്തലം. 38

തയോസ്തൽ സുമഹൽ കർമ്മ നിശമ്യ വിബുധാദയഃ
മുമുചുഃ പുഷ്പവർഷാണി ചക്രുർവ്വാദ്യാനി തുഷ്ടുവുഃ 39

അഥ താലഫലാന്യാദൻ മനുഷ്യാ ഗതസാധ്വസാഃ
തൃണം ച പശവശ്ചേരുർഹതധേനുകകാനനേ. 40

കൃഷ്ണഃ കമലപത്രാക്ഷഃ പുണ്യശ്രവണകീർത്തനഃ
സ്തൂയമാനോഽനുഗൈർഗ്ഗോപൈഃ സാഗ്രജോ വ്രജമാവ്രജൽ. 41

തം ഗോരജഃച്ഛുരിതകുന്തളബദ്ധബർഹ—
വന്യപ്രസൂനരുചിരേക്ഷണചാരുഹാസം
വേണും ക്വണന്തമനുഗൈരനുഗീതകീർത്തിം
ഗോപ്യോ ദിദൃക്ഷിത ദൃശോഽഭ്യഗമൻ സമേതാഃ. 42 {തർജ്ജമ 1133-ൽ}

ഗർദ്ദഭവേഷം ധരിച്ചിരിക്കുമാ രാക്ഷസ-
നത്യന്തം ശക്തിമാനും തത്തുല്യം ബലിഷ്ഠരാം
ബന്ധുവൃന്ദത്താൽ സമാവൃതനുമാണെന്നതു
ചിന്തിച്ചുകൊൾവിൻ നിങ്ങൾ ഹേ രാമകൃഷ്ണന്മാരേ! 23
ശത്രുഹന്താവേ! നരഭോജിയാമാ ദൈത്യനെ-
യത്യന്തം ഭയന്നങ്ങു ചെന്നിടാ മർത്ത്യരാരും
ആവിധംതന്നെ മൃഗപക്ഷിസഞ്ചയത്താലും
സേവിതമല്ലെന്നായിബ്ഭവിച്ചിതക്കാനനം. 24
മുന്നം നാമനുഭവിക്കാത്തതും സൗരഭ്യസം-
പൂർണ്ണവുമാകും നല്ല ഫലങ്ങളതിൽക്കാണും
ദിക്കെങ്ങും വ്യാപിക്കുമീയുൽക്കൃഷ്ടമാം സുഗന്ധം
തക്കമില്ലാ വനത്തിൽനിന്നിങ്ങു വരുന്നതാം. 25
ഗന്ധലോഭിതചിത്തർ ഞങ്ങൾക്കിന്നയേ കൃഷ്ണാ!
പൊന്തിടുന്നുള്ളിലതിനാഗ്രഹം ബലഭദ്രാ!
ഇഷ്ടമുണ്ടെങ്കിൽ നിങ്ങൾ ഞങ്ങളൊത്താവനത്തിൽ
പെട്ടെന്നു വന്നീടുവാൻതന്നെ നിശ്ചയിക്കുവിൻ. 26
ഇങ്ങനെ സുഹൃദ്വാക്യം കേട്ടുകമലിഞ്ഞു ത-
ദിംഗിതം സാധിപ്പിക്കവേണമെന്നുറച്ചുള്ളിൽ
ഗോപന്മാരോടുകൂടിയക്ഷണമക്കാനനം
പ്രാപിച്ചീടിനാർ ബലഭദ്രനും ശ്രീകൃഷ്ണനും. 27
മത്തഹസ്തീന്ദ്രൻമട്ടിലൂക്കോടത്താലങ്ങളെ
ഹസ്തങ്ങൾ രണ്ടുകൊണ്ടും പിടിച്ചു ബലഭദ്രൻ
അത്വരം വീണ്ടും വീണ്ടും കുലുക്കിത്തുരുതുരെ
വീഴ്ത്തിനാൻ താഴത്തു തത്ഫലങ്ങളശേഷവും. 28
ഫലങ്ങൾ വീഴും ശബ്ദം ശ്രവിച്ചു [1]ഖരരൂപാ-
കലരും ധേനുകാഖ്യനായീടുമസ്സുരൻ
വൃക്ഷസംയുതയാമിദ്ധാത്രിയെച്ചലിപ്പിച്ചി-
ട്ടക്ഷണം കുതിച്ചുപാഞ്ഞെത്തിനാനസ്ഥലത്തിൽ. 29
ബലിയാം ഖലനുടനടുത്തു പിൻകാലിനാൽ
ബലൻെറ മാറിൽത്തൊഴിച്ചതികശ്മലമാകും-
[2]ഖരശബ്ദത്തെപ്പുറപ്പെടുവിച്ചടിക്കടി-
യരിശത്തോടാ വനം ചുറ്റിസ്സഞ്ചരിച്ചിതേ. 30
ക്രുദ്ധനാമഗ്ഗർദ്ദഭം പിന്നെയുമടുത്തുവ-
ന്നത്വരം തിരിഞ്ഞുനിന്നപ്പുറംകാൽകളാൽതാൻ
അത്യന്തം രോഷത്തോടുകൂടിയൂക്കോടബ്ബല-
ഭദ്രനാമരാതിയെത്തൊഴിച്ചീടിനാൻ വീണ്ടും. 31
ആ രാമനവനെത്തത്പാദാഗ്രഭാഗം രണ്ടും
പാരാതെ പിടിച്ചെട്ടത്തൊരു കൈയാൽച്ചുഴററി
നിഷ്പ്രാണനാക്കിത്തീർത്താ ഭ്രമണവേഗത്താൽത്താൻ
മേല്പോട്ടെടുത്തങ്ങെറിഞ്ഞീടിനാൻ താലാഗ്രത്തിൽ. 32
ആ ശവദേഹമൂക്കോടങ്ങൊരു പനയിന്മേ-
ലാശു വീഴവേ ഫലപൂർണ്ണമാമപ്പാദപം
മറെറാന്നിൽപ്പതിച്ചതു വേറൊന്നിൽ വീണങ്ങനെ
തെറ്റെന്നിതെല്ലാംകൂടിയൊന്നിച്ചു താഴെ വീണു. 33
കളിയായ് ബലഭദ്രനെടുത്തെറിഞ്ഞീടിന
ഖലധേനുകശവമൂക്കോടു ചെന്നടിച്ചു
പനകളടിക്കടി തുടരെത്താഴെ വീണാ
വനമാകവേ വാതകമ്പിതമെന്നമട്ടായ്. 34
അനന്തനായിജ്ജഗദീശനാം ഭഗവാനി-
ലണുവുമത്ഭുതമായ്ത്തീരുന്നില്ലിസ്സംഗതി
ആലോചിക്കുമ്പോൾ നൂലുകളിലാ വസ്ത്രം മട്ടി-
ലീ ലോകമദ്ദേവനിലോതപ്രോതംതാനല്ലോ. 35
അദ്ദൈത്യൻ മരിച്ചപ്പോൾ ജംബുകരൂപരാം തത്-
ഭൃത്യബന്ധുവർഗ്ഗം രാമകൃഷ്ണന്മാരുടെ നേരേ
അത്യന്തമമർഷവുമത്തലുമാവഹിച്ചു
സത്വരം തുരുതുരെക്കുതിച്ചുപാഞ്ഞെത്തിനാർ.
ലോകൈകവീരന്മാരാം രാമകൃഷ്ണന്മാരതി-
വേഗമങ്ങവരെറെയും പ്രയാസമേതുമെന്യേ
പിൻകാലുകളിൽ പിടിച്ചെടുത്തുത്താലമൂല-
ത്തിങ്കലങ്ങടിച്ചു കൊന്നീടിനാർ ലീലയായി. 36
താലാഗ്രങ്ങളും മൃതദൈതേയദേഹങ്ങളും
ചേലാളും പനമ്പഴക്കൂട്ടവും നിറഞ്ഞെഴും
ആ മഹീതലം മേഘസമൂഹാവൃതമാകും
വ്യോമമണ്ഡലമെന്നവിധമായ് ശോഭിച്ചിതേ. 37
ശ്രേഷ്ഠമാമിവക്കേഴമിക്കൃത്യം ശ്രവിച്ചുടൻ
തുഷ്ടരായ് മലർമാരി ചൊരിഞ്ഞു നിർജ്ജരന്മാർ. 38
ദുന്ദുഭിമുതലായ വാദ്യഘോഷങ്ങളോടു-
മന്യൂനം വേണ്ടുംവിധമവരെ സ്തുതിച്ചിതു. 39
ധേനുകവധംമൂലം ഭീതി യററാ വനത്തിൽ
മാനവരെല്ലാം ചെന്നു തിന്നുന്നു പനമ്പഴം.
കില്ലററു പശുക്കളും നിത്യവുമതിൽച്ചെന്നു
മെല്ലവേ പച്ചപ്പുല്ലു തിന്നു സഞ്ചരിച്ചിതു. 40
പുണ്യകീർത്തനത്തോടും ശ്രവണത്തോടും ചേർന്നു
നന്ദജൻ സാരസാക്ഷൻതന്നനുചരന്മാരാം
ഗോപരാൽ സ്തുതനായി രാമനോടൊത്തുചേർന്നു
പ്രാപിച്ചീടിനാൻ പിന്നെഗ്ഗോകുലമനാകുലം. 41

1 കഴുതയുടെ രൂപം   2 കഠിനമായ ശബ്ദം

പീത്വാ മുകുന്ദമുഖസാരഘമക്ഷിഭൃംഗൈ-
സ്താപം ജഹുർവ്വിരഹജം വ്രജയോഷിതോഽഹ്നി
തത്സൽകൃതിം സമധിഗമ്യ വിവേശ ഗോഷ്ഠം
സവ്രീഡഹാസവിനയം യദപാംഗമോക്ഷം. 43

തയോര്യശോദാരോഹിണ്യൗ പുത്രയോഃ പുത്രവത്സലേ
യഥാകാമം യഥാകാലം വ്യധത്താം പരമാശിഷഃ. 44

ഗതാധ്വാനശ്രമൗ തത്ര മജ്ജനോന്മർദ്ദനാദിഭിഃ
നീവീം വസിത്വാ രുചിരാം ദിവ്യസ്രഗ്ഗന്ധമണ്ഡിതൗ. 45

ജനന്യുപഹൃതം പ്രാശ്യ സ്വാദ്വന്നമുപലാളിതൗ
സംവിശ്യ വരശയ്യായാം സുഖം സുഷുപതുർവ്രജേ. 46

ഏവം സ ഭഗവാൻ കൃഷ്ണോ വൃന്ദാവനചരഃ ക്വചിൽ
യയൗ രാമമൃതേ രാജൻ കാളിന്ദീം സഖിഭിർവൃതഃ. 47

അഥ ഗാവശ്ച ഗോപാശ്ച നിദാഘാതപപീഡിതാഃ
ദുഷ്ടം ജലം പപുസ്തസ്യാസ്തൃഷാർത്താ വിഷദൂഷിതം. 48

വിഷാംഭസ്തദുപസ്പൃശ്യ ദൈവോപഹതചേതസഃ
നിപേതുർവ്യസവഃ സർവ്വേ സലിലാന്തേ കുരൂദ്വഹ. 49

വീക്ഷ്യ താൻ വൈ തഥാഭൂതാൻ കൃഷ്ണോ യോഗേശ്വരേശ്വരഃ
ഈക്ഷയാമൃതവർഷിണ്യാ സ്വനാഥാൻ സമജീവയൽ. 50

തേ സമ്പ്രതീതസ്മൃതയഃ സമുത്ഥായ ജലാന്തികാൽ
ആസൻ സുവിസ്മിതാഃ സർവ്വേ വീക്ഷമാണാഃ പരസ്പരം. 51

അന്വമംസത തദ്രാജൻ ഗോവിന്ദാനുഗ്രഹേക്ഷിതം
പീത്വാ വിഷം പരേതസ്യ പുനരുത്ഥാനമാത്മനഃ. 52

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ ധേനുകവധോ നാമ പഞ്ചദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 8915 ദശമസ്കന്ധേ ശ്ലോകാഃ 721

---

## ഷോഡശോഽധ്യായഃ

ശ്രീശുക ഉവാച

വിലോക്യ ദൂഷിതാം കൃഷ്ണാം കൃഷ്ണഃ കൃഷ്ണാഹിനാ വിഭുഃ
തസ്യാ വിശുദ്ധിമന്വിച്ഛൻ സർപ്പം തമുദവാസയൽ. 1

രാജോവാച

കഥമന്തർജ്ജലേഽഗാധേ ന്യഗൃഹ്ണാദ്ഭഗവാനഹിം
സ വൈ ബഹുയുഗാവാസം യഥാഽഽസീദ്വിപ്ര കഥ്യതാം. 2

ബ്രഹ്മൻ ഭഗവതസ്തസ്യ ഭൂമ്നഃ സ്വച്ഛന്ദവർത്തിനഃ
ഗോപാലോദാരചരിതം കസ്തൃപ്യേതാമൃതം ജുഷൻ. 3

ശ്രീശുക ഉവാച

കാളിന്ദ്യാം കാളിയസ്യാസീൽ ഹ്രദഃ കശ്ചിദ്വിഷാഗ്നിനാ
ശ്രപ്യമാണപയാ യസ്മിൻ പതന്ത്യുപരിഗാഃ ഖഗാഃ. 4

വിപ്രുഷ്മതാ വിഷോദോർമ്മിമാരുതേനാഭിമർശിതാഃ
മ്രിയന്തേ തീരഗാ യസ്യ പ്രാണിനഃ സ്ഥിരജംഗമാഃ. 5

ഗോഗണസഞ്ചാരത്താൽ പൊങ്ങിടും
പൊടിയാള—
മാകുറുകേശംതന്നിൽ പൂക്കളും പീലിയും ചാർത്തി
വേണുവുമൂതിസ്സുസ്മിതേക്ഷണനായി സ്വാപ—
ദാനങ്ങളും പാടും തോഴരൊത്തെത്തും ഭഗവാനെ
കാണുവാൻ കാംക്ഷയേറും ഗോകുലത്തിലെ മധു—
വാണിമാരൊത്തുചേർന്നു ചെന്നെതി—
രേററീടിനാർ. 42

ഗോപികൾ മുകുന്ദാസ്യാബ്ജാസവം
നേത്രങ്ങളാ—
ലാപൂർണ്ണം പാനംചെയ്തിട്ടഹസ്സിലക്കണ്ണനെ
പിരിഞ്ഞിരുന്ന ദുഃഖം ത്യജിച്ചാർ, നാണം
പരി—
സ്ഫുരിക്കും മന്ദസ്മിതം വിനയമിവ ചേരും
തത് കടാക്ഷങ്ങളാകും സൽക്കാരങ്ങളുമേററു
ഗോക്കളും ഗോപന്മാരുമൊത്തങ്ങു ചെന്നേ—
റിനാൻ. 43

പുത്രവാത്സല്യമേറും രോഹിണീയശോദമാർ
സത്വരം രാമകൃഷ്ണന്മാർക്കു തദിച്ഛയ്ക്കൊത്തും
കാലാനുസൃതമായുമേതുമേ ലോഭമെന്യേ
ചാലവേ പരമമാമാശിസ്സു വർഷിച്ചിതു. 44

എണ്ണ തേപ്പിച്ചു കുളിപ്പിച്ചുടൻ മാർഗ്ഗശ്രമ—
മന്യൂനം പോക്കി നല്ല വസ്ത്രങ്ങൾ ധരിപ്പിച്ചു
ശ്രേഷ്ഠങ്ങളാകും പുഷ്പമാലകൾ ചാർത്തിക്കുറി—
ക്കൂട്ടുമംഗത്തിൽ തേപ്പിച്ചണിയിപ്പിച്ചാർ
ഭംഗ്യാ. 45

അമ്മമാർ കൊണ്ടുവന്ന രുച്യന്നം ഭുജിച്ചഥ
നന്മട്ടിലവരുടെ ലാളനങ്ങളുമേററു
രാമകൃഷ്ണന്മാർ നല്ല മൃദുലശയ്യതന്നിൽ
സാമോദം സുഖമായിശ്ശയിച്ചുങ്ങുറങ്ങിനാർ 46

വൃന്ദാവനത്തിലേവം സഞ്ചരിക്കവേ നന്ദ—
നന്ദനനൊരുനാളിൽ ജ്യേഷ്ഠനെക്കൂടാതെതാൻ
സ്നേഹിതന്മാരാൽ സമാവൃതനായ് കളിന്ദജാ—
വാഹിനീതീരംതന്നിൽ സാമോദം പോയീടി—
നാൻ. 47

ഗോക്കളും ഗോപന്മാരുമുഷ്ണകാലത്തിങ്കലെ—
യുത്ക്കടാതപമേററു ദാഹപീഡിതരായി
പെട്ടെന്നന്നദിയിൽച്ചെന്നിറങ്ങി വിഷത്തി—
നാൽ
ദുഷ്ടമായീടുന്ന തത് സലിലം കുടിച്ചിതേ. 48

[1]ദൈവോപഹതരായി വിഷാംബുസ്പർശത്തി—
നാൽ
ജീവഹീനരായ് സലിലാന്തികം വീണാര—
വർ. 49

1. ദൈവത്താൽ ഹനിക്കപ്പെട്ടവർ.

അതു കണ്ടെല്ലാരെയും ജീവേശ്വരേശൻ ദ്രുതം
സുധാവർഷിയാം കടാക്ഷങ്ങളാൽ ജീവിപ്പി—
ച്ചാൻ. 50

ആലസ്യംതീർന്നു വീണ്ടും സ്മൃതിയാന്നെണീററ
ഗോ—
പാലരും പശുക്കളും വിസ്മയസ്തബ്ധരായി
അന്യോന്യം മുഖത്തോടുമുഖം വീക്ഷിച്ചുകൊണ്ടു
നിന്നിതു കാളിന്ദിതൻ തീരത്തിൽ നീരാ—
ന്തികം. 51

വിഷപാനത്താൽ ചത്തുപോയവരശേഷവു—
മസുവാർന്നുടനെഴുന്നേററതു പാർത്തീടുകിൽ
ഭഗവദനുഗ്രഹംകൊണ്ടെന്നു തീർച്ചയാക്കി
പ്രകടിപ്പിച്ചാരതുമന്യോന്യവീക്ഷണ—
ത്താൽ. 52

# അദ്ധ്യായം 16

ശ്രീശുകൻ പറഞ്ഞു

കാളിയഭോഗിശ്രേഷ്ഠൻതൻ വിഷം വ്യാപി—
ച്ചത്രേ
കാളിന്ദീനദീജലം ദുഷിച്ചതെന്ന കാര്യം
ധരിച്ചാ വിഭുവുടനായതിൻശുദ്ധിക്കായി
പുറത്താക്കിനാനതിൽനിന്നബ്ഭുജംഗ—
ത്തെ. 1

രാജാവു പറഞ്ഞു

അതിയായാഴമാളുമതിൻമദ്ധ്യത്തിൽ പണ്ടേ
പതിവായ് വസിച്ചീടുമബ്ഭുജഗാധീശനെ
എത്തുമട്ടതിൽനിന്നും നന്ദജനാട്ടിവിട്ടെ—
ന്നോതണം ഞങ്ങളോടായ് ബ്രഹ്മജ്ഞാത്ത—
മാ ഭവാൻ. 2

സ്വച്ഛന്ദവൃത്തിയായിസ്സമസ്തവ്യാപിയാകു—
മച്യുതഭഗവാൻതാൻ ഗോപാലനായി വന്നു
കൈക്കൊണ്ട കർമ്മരൂപാമൃതത്തെസ്സേവി—
ക്കുവോ—
ർക്കാർക്കുമുണ്ടാകുന്നില്ല ചെററുമേയലംഭാവം. 3

ശ്രീശുകൻ പറഞ്ഞു

കാളിയഫണിക്കതിലുണ്ടായിരുന്നിതാഴ—
മാളുന്ന മഹാഹ്രദമൊന്നതിലുള്ള വെള്ളം
തിളച്ചിരുന്നു വിഷവഹ്നിയാൽ മീതേ പോകു—
ന്നളവിൽ വിഹംഗങ്ങൾ വെന്തതിൽ
വീണിരുന്നു. 4

ആ ഹ്രദത്തിലെത്തിരമാലയിൽനിന്നും വിഷ—
വാഹിയായെത്തും കാററു തട്ടുന്നനിമിഷത്തിൽ
കരയിൽ പെട്ട ജീവിജാലങ്ങളെല്ലാം മൃതി—
ക്കിരയായ്ക്കരിയുന്നു തീരസ്ഥവൃക്ഷങ്ങളും. 5

തം ചണ്ഡവേഗവിഷവീര്യമവേക്ഷ്യ തേന
ദുഷ്ടാം നദീം ച ഖലസംയമനാവതാരഃ
കൃഷ്ണഃ കദംബമധിരുഹ്യ തതോഽതിതുംഗ-
മാസ്ഫോട്യ ഗാഢരശനോ ന്യപതദ്വിഷോദേ. 6
സർപ്പഹ്രദഃ പുരുഷസാരനിപാതവേഗ-
സംക്ഷോഭിതോരഗവിഷോച്ഛ്വസിതാംബുരാശിഃ
പര്യക്പ്ലുതോ വിഷകഷായവിഭീഷണോർമ്മി-
ർധാവൻ ധനുഃശതമനന്തബലസ്യ കിം തൽ. 7
തസ്യ ഹ്രദേ വിഹരതോ ഭുജദണ്ഡഘൂർണ്ണ-
വാർഘോഷമംഗ വരവാരണവിക്രമസ്യ
ആശ്രുത്യ തൽ സ്വസദനാഭിഭവം നിരീക്ഷ്യ
ചക്ഷുഃശ്രവാഃ സമസരത്തദമൃഷ്യമാണഃ. 8
തം പ്രേക്ഷണീയ സുകുമാരഘനാവദാതം
ശ്രീവത്സപീതവസനം സ്മിതസുന്ദരാസ്യം
ക്രീഡന്തമപ്രതിഭയം കമലോദരാംഘ്രിം
സന്ദശ്യ മർമ്മസു രുഷാ ഭുജയാ ചഛാദ. 9
തം നാഗഭോഗപരിവീതമദൃഷ്ടചേഷ്ട-
മാലോക്യ തൽപ്രിയസഖാഃ പശുപാ ഭൃശാർത്താഃ
കൃഷ്ണേഽർപ്പിതാത്മസുഹൃദർത്ഥകളത്രകാമാ
ദുഃഖാനുശോകഭയമൂഢധിയോ നിപേതുഃ. 10
ഗാവോ വൃഷാ വത്സതര്യഃ ക്രന്ദമാനാഃ സുദുഃഖിതാഃ
കൃഷ്ണേ ന്യസ്തേക്ഷണാ ഭീതാ രുദത്യ ഇവ തസ്ഥിരേ. 11
അഥ വ്രജേ മഹോൽപാതാസ്ത്രിവിധാഹ്യതിദാരുണാഃ
ഉൽപേതുർഭുവി ദിവ്യാത്മന്യാസന്നഭയശംസിനഃ. 12
താനാലക്ഷ്യ ഭയോദ്വിഗ്നാ ഗോപാ നന്ദപുരോഗമാഃ
വിനാ രാമേണ ഗാഃ കൃഷ്ണം ജ്ഞാത്വാ ചാരയിതും ഗതം. 13
തൈർദുർന്നിമിത്തൈർന്നിധനം മത്വാ പ്രാപ്തമതദ്വിദഃ
തൽപ്രാണാസ്തന്മനസ്കാസ്തേ ദുഃഖശോകഭയാതുരാഃ. 14
ആബാലവൃദ്ധവനിതാഃ സർവ്വേഽംഗ പശുവൃത്തയഃ
നിർജ്ജഗ്മുർഗ്ഗോകുലാൽ ദീനാഃ കൃഷ്ണദർശനലാലസാഃ. 15
താംസ്തഥാ കാതരാൻ വീക്ഷ്യ ഭഗവാൻ മാധവോ ബലഃ
പ്രഹസ്യ കിഞ്ചിന്നോവാച പ്രഭാവജ്ഞോഽനുജസ്യ സഃ. 16
തേഽന്വേഷമാണാ ദയിതം കൃഷ്ണം സൂചിതയാ പദൈഃ
ഭഗവല്ലക്ഷണൈർജ്ജഗ്മുഃ പദവ്യാ യമുനാതടം. 17
തേ തത്ര തത്രാബ്ജയവാങ്കുശാശനി-
ധ്വജോപപന്നാനി പദാനി വിശ്പതേഃ
മാർഗ്ഗേ ഗവാമന്യപദാന്തരാന്തരേ
നിരീക്ഷമാണാ യയുരംഗ സത്വരാഃ. 18
അന്തർഹ്രദേ ഭുജഗഭോഗപരീതമാരാൽ
കൃഷ്ണം നിരീഹമുപലഭ്യ ജലാശയാന്തേ
ഗോപാംശ്ച മൂഢധിഷണാൻ പരിതഃ പശൂംശ്ച
സംക്രന്ദതഃ പരമകശ്മലമാപുരാർത്താഃ. 19
ഗോപ്യോഽനുരക്തമനസോ ഭഗവത്യനന്തേ
തത്സൗഹൃദസ്മിതവിലോകഗിരഃ സ്മരന്ത്യഃ
ഗ്രസ്തേഽഹിനാ പ്രിയതമേ ഭൃശദുഃഖതപ്താഃ
ശൂന്യം പ്രിയവ്യതിഹൃതം ദദൃശുസ്ത്രിലോകം. 20

ചണ്ഡവേഗതയാലും വിഷവീര്യം വഹിക്കും
പന്നഗത്തേയുമവൻമൂലമായ് ദൂഷിച്ചതാം
അന്നദീനീരത്തെയും ദുഷ്ടനിഗ്രഹത്തിനായ്
വന്നവതരിച്ചോരാ ശ്രീകൃഷ്ണപരമാത്മാ
കണ്ടു തൻ കാഞ്ചി നന്നായ് മുറുക്കി നിബ–
ന്ധിച്ചു–
കൊണ്ടതിൻ തീരമാളും കടമ്പുവൃക്ഷമേറി
കൈകൊട്ടിച്ചിരിച്ചുകൊണ്ടെടുത്തു ചാടീടിനാൻ
കാകോളകലുഷിതമാകുമക്കയംതന്നിൽ. 6

അഖിലബ്രഹ്മാണ്ഡവും കുക്ഷിയിലടക്കീടും
ഭഗവാനങ്ങു ചാടിവീഴവേ ഭാരത്തിനാൽ.
കാളിയബന്ധുക്കളാം നാഗങ്ങൾ കോപിഷ്ഠ–
രായ്
കാളുന്ന വിഷം പാരം കവിട്ടിത്തിളച്ചതാം
അക്കയനീരം നൂറു വിൽപ്പാടു ദൂരം ചുററും
വക്ക രണ്ടിലും പൊന്തിയെന്നതിലെന്തത്ഭുതം. 7

മത്തവാരണതുല്യവിക്രമിയായക്കയ–
മദ്ധ്യത്തിൽ വിഹരിക്കും ഭഗവാൻ വാസുദേവൻ
കരദണ്ഡങ്ങളാലക്കയത്തിലുണ്ടാക്കിയ
പെരിയഘോഷം കേട്ടിട്ടുന്നിമിഷത്തിൽത്ത–
നിജാവാസാക്രമത്തിലസഹമാനനായ– [ന്നെ
ബ് ഭുജഗനായകൻ തത്സമീപമെത്തീടിനാൻ. 8

സുന്ദരമൃദംഗനായ് സ്മിതാസ്യനായി മേഘ–
വർണ്ണനായ് ശ്രീവത്സവും പീതവസ്ത്രവും പൂണ്ടു
ചെന്നളിനോദരം പോൽത്തുടുത്ത പാദദ്വന്ദ്വ–
മാർന്നു നിർഭയനായി ക്രീഡിക്കും ഭഗവാനെ
ക്രുദ്ധനാം ഫണി വര്യൻ മർമ്മസ്ഥാനങ്ങൾതോറും
സത്വരം കൊത്തിയംഗമാകവേ ചുററീടി–
നാൻ. 9

അനങ്ങാനരുതാത്തവിധമബ് ഭുജംഗത്തിൻ–
തനുവാൽ സർവ്വാംഗവും ചുററപ്പെട്ടിരിപ്പതു
ഇഷ്ടരായ് സ്വന്തം പുത്രകളത്രധനാദിസ–
മസ്തവും തന്നിലർപ്പിച്ചുള്ള ഗോപന്മാർ കണ്ടു
ഒന്നിനൊന്നുപരിയായ് വർദ്ധിക്കും ദുഃഖത്താലു–
മുന്നതഭയത്താലും മോഹിച്ചുവീണീടിനാർ. 10

ഗോവൃഷഭങ്ങൾ വത്സതരികളെന്നിതെല്ലാ–
മീ വിപത്തീക്ഷിച്ചേററം വ്യസനത്തോടുകൂടി
ഉറക്കെക്കരഞ്ഞുകൊണ്ടക്ഷികൾ ഭഗവാനി–
ലുറപ്പിച്ചങ്ങുനിന്നാർ ഭീതരെന്നുള്ളമട്ടിൽ. 11

വാമാംഗം ചലിച്ചിതു ഗോഷ്ഠവാസികൾക്ക–
പ്പോൾ
വ്യോമത്തിൽനിന്നു വീണു കൊള്ളിമീനടിക്കടി
ഉണ്ടായി ഭൂകമ്പവുമേററമാപത്തടുത്തി–
ട്ടുണ്ടെന്നബ് ഭയങ്കരോല്പാതങ്ങൾ
സൂചിപ്പിച്ചു. 12

ദുർല്ലക്ഷണങ്ങളേവം കണ്ടിട്ടു നന്ദാദ്യരാം
വല്ലവരെല്ലാവരും ഭയവിഹ്വലരായാർ
കാലിമേയ്ക്കുവാനിന്നു രാമനെക്കൂടാതല്ലോ
ചാലവേ കൃഷ്ണൻ പോയതെന്നതുമതോടൊപ്പം. 13

ദുർന്നിമിത്തങ്ങളേയും ചേർത്തു പര്യാലോചിച്ചു
കണ്ണനിൽ പ്രാണൻ ഹൃത്തുമർപ്പിച്ചോരവരെല്ലാം
നന്ദജമൃതി ശങ്കിച്ചേററവും ദുഃഖിച്ചാർ ത–
ദുന്നതമാഹാത്മ്യത്തെ മോഹത്താലറി–
ഞ്ഞീല. 14

ആബാലസ്ത്രീവൃദ്ധമാം ഗോഷ്ഠവാസീജനം ശ്രീ–
ഗോപാലകൃഷ്ണദർശനോത്സുകചിത്തരായി
ഗോഗണതുല്യം ചെററും വിവേകവിഹീനരായ്
വേഗത്തിൽ പുറപ്പെട്ടാർ ഗോകുലംതന്നിൽ–
നിന്നും. 15

മധുവംശജൻ രാമൻ ഗോപവൃന്ദത്തിന്റെയീ–
മതിവിഭ്രമം കണ്ടു ചിരിച്ചുതല്ലാതപ്പോൾ
ഉരിയാടിയില്ലവരോടൊരു വാക്കുപോലും
ഹരിപ്രഭാവം നേരേ ധരിച്ചിരിക്കമൂലം. 16

കണ്ണൻതൻ കാൽച്ചോടുകൾ പതിഞ്ഞ പാടു
നോക്കി–
യന്യൂനമാരാഞ്ഞവർ കാളിന്ദീതീരമെത്തി. 17

പങ്കജം [1]യവം ധ്വജമങ്കുശമശനിയും
തങ്കും ശ്രീകൃഷ്ണപാദപതനമങ്ങിങ്ങവർ
ഗോക്കൾതൻ കാല്പാടുകൾക്കിടയിൽ സൂക്ഷ്മ–
മായ്
നോക്കിയാ മാർഗ്ഗത്തിലൂടെത്തിനാർ സസം–
ഭ്രമം. 18

വ്യാളത്താൽ ചുററപ്പെട്ടിട്ടനങ്ങാനരുതാതെ
കാളിന്ദീമദ്ധ്യമാളും കമലേക്ഷണനേയും
തീരത്തിൽ മോഹിച്ചങ്ങു കിടക്കും ഗോപരേയും
ചാരത്തു ചുററുംനിന്നു കരയും ഗോക്കളേയും
ദൂരത്തുനിന്നുതന്നെ വീക്ഷിച്ചിട്ടവരും ഹാ!
പാരാതെ മൂർച്ഛിച്ചങ്ങു നിലത്തു പതിച്ചിതേ. 19

അനന്തനായീടുമബ് ഭഗവാൻ ഗോവിന്ദനി–
ലനുരക്തമാരാകും ഗോപനാരിമാരെല്ലാം
സ്വപ്രിയതമൻ സർപ്പഗ്രസ്തനായ്ക്കണ്ടു ദുഃഖ–
തപ്തമാനസമാരായ്ക്കാർമുകിൽവർണ്ണൻതന്റെ
പുഞ്ചിരിതഞ്ചീടുമാ വാക്കുകൾ നോട്ടങ്ങളും
നെഞ്ചകംതന്നിൽ നേരേ സ്മരിക്കുന്നവരായി
ആ പ്രഭുവിനോടു ചേർന്നിരുന്നീടാത്തതാമീ–
മൂപ്പാരും വെറും ശൂന്യമെന്നുതാൻ വിചാരി–
ച്ചാർ. 20

---

[1] ചെന്നെല്ല് എന്ന ധാന്യം.

താഃ കൃഷ്ണമാതരമപത്യമനുപ്രവിഷ്ടാം
തുല്യവ്യഥാഃ സമനുഗൃഹ്യ ശുചഃ സ്രവന്ത്യഃ
താസ്താ വ്രജപ്രിയകഥാഃ കഥയന്ത്യ ആസൻ
കൃഷ്ണാനനേഽർപ്പിതദൃശോ മൃതകപ്രതീകാഃ. 21

കൃഷ്ണപ്രാണാന്നിർവ്വിശതോ നന്ദാദീൻ വീക്ഷ്യ തം ഹ്രദം
പ്രത്യഷേധൽ സ ഭഗവാൻ രാമഃ കൃഷ്ണാനുഭാവവിൽ. 22

ഇത്ഥം സ്വഗോകുലമനന്യഗതിം നിരീക്ഷ്യ
സസ്ത്രീകുമാരമതിദുഃഖിതമാത്മഹേതോഃ
ആജ്ഞായ മർത്ത്യപദവീമനുവർത്തമാനഃ
സ്ഥിത്വാ മുഹൂർത്തമുദതിഷ്ഠദുരംഗബന്ധാൽ. 23

തൽപ്രഥ്യമാനവപുഷാ വ്യഥിതാത്മഭോഗ-
സ്ത്യക്ത്വോന്നമയ്യ കുപിതഃ സ്വഫണാൻ ഭുജംഗഃ
തസ്ഥൗ ശ്വസൻ ശ്വസനരന്ധ്രവിഷാംബരീഷ-
സ്തബ്ധേക്ഷണോൽമുകമുഖോ ഹരിമീക്ഷമാണഃ. 24

തം ജിഹ്വയാ ദ്വിശിഖയാ പരിലേലിഹാനം
ദ്വേ സൃക്കിണീ ഹ്യതികരാളവിഷാഗ്നിദൃഷ്ടിം
ക്രീഡന്നമും പരിസസാര യഥാ ഖഗേന്ദ്രോ
ബഭ്രാമ സോഽപ്യവസരം പ്രസമീക്ഷമാണഃ. 25

ഏവം പരിഭ്രമഹതൗജസമുന്നതാംസ-
മാനമ്യ തൽ പൃഥുശിരഃ സ്വധിരൂഢ ആദ്യഃ
തന്മൂർദ്ധരത്നനികരസ്പർശാതിതാമ്ര-
പാദാംബുജോഽഖിലകലാദിഗുരുർന്നനർത്ത. 26

തം നർത്തുമുദ്യതമവേക്ഷ്യ തദാ തദീയ-
ഗന്ധർവ്വസിദ്ധസുരചാരണദേവവധ്വഃ
പ്രീത്യാ മൃദംഗപണവാനകവാദ്യഗീത-
പുഷ്പോപഹാരനുതിഭിഃ സഹസോപസേദുഃ. 27

യദ്യച്ഛിരോ ന നമതേഽങ്ഗ ശതൈകശീർഷ്ണ-
സ്തത്തന്മമർദ്ദ ഖരദണ്ഡധരോഽങ്ഘ്രിപാതൈഃ
ക്ഷീണായുഷോ ഭ്രമത ഉൽബണമാസ്യതോഽസൃങ്-
നസ്തോ വമൻ പരമകശ്മലമാപ നാഗഃ. 28

തസ്യാക്ഷിഭിർഗ്ഗരളമുദ്വമതഃ ശിരസ്സു
യദ്യത്സമുന്നമതി നിഃശ്വസതോ രുഷോച്ചൈഃ
നൃത്യൻ പദാനുനമയൻ ദമയാംബഭൂവ
പുഷ്പൈഃ പ്രപൂജിത ഇവേഹ പുമാൻ പുരാണഃ. 29

തച്ചിത്രതാണ്ഡവവിരുഗ്ണഫണാതപത്രോ
രക്തം മുഖൈരുരു വമൻ നൃപ ഭഗ്നഗാത്രഃ
സ്മൃത്വാ ചരാചരഗുരും പുരുഷം പുരാണം
നാരായണം തമരണം മനസാ ജഗാമ. 30

കൃഷ്ണസ്യ ഗർഭജഗതോഽതിഭരാവസന്നം
പാർഷ്ണിപ്രഹാരപരിരുഗ്ണഫണാതപത്രം
ദൃഷ്ട്വാഹിമാദ്യമുപസേദുരമുഷ്യ പത്ന്യഃ
ആർത്താഃ ശ്ലഥദ്വസനഭൂഷണകേശബന്ധാഃ. 31

താസ്തം സുവിഗ്നമനസോഽഥ പുരസ്കൃതാർഭാഃ
കായം നിധായ ഭുവി ഭൂതപതിം പ്രണേമുഃ
സാധ്വ്യഃ കൃതാഞ്ജലിപുടാഃ ശമലസ്യ ഭർത്തു-
ർമ്മോക്ഷേപ്സവഃ ശരണദം ശരണം പ്രപന്നാഃ. 32

കാളുന്ന കാളിന്ദിതൻ കയത്തിൽ ചാടീടുവാൻ
ചീളെന്നു തുനിയുമമ്മാധവമാതാവിനെ
തടഞ്ഞുനിർത്തിതുല്യദുഃഖിതകളാം ഗോപ—
മടവാർജനം ചുററുംനിന്നു കണ്ണീർപൊഴിച്ചു
കണ്ണനെ നോക്കിക്കൊണ്ടു തത്—
പൂർവ്വവൃത്താന്തങ്ങൾ
വർണ്ണിച്ചു ചൊല്ലി മൃതപ്രായരായ് സ്ഥിതി—
ചെയ്താർ. 21

നന്ദജാതനിൽ പ്രാണൻ സമർപ്പിച്ചിരിക്കമെ—
ന്നന്ദാദി ഗോപന്മാരും കയത്തിൽച്ചാടീടുവാൻ
സന്നദ്ധരെന്നുകണ്ടു മുകുന്ദമഹാത്മ്യത്തെ
നന്നായറിഞ്ഞിരുന്ന മുസലി
നിരോധിച്ചാൻ. 22

ഗോകുലമാബാലസ്ത്രീവൃദ്ധം താൻമൂലമായി—
വ്യാകുലപ്പെടുന്നതു ഭഗവാൻ കൃഷ്ണൻ കണ്ടു
മർത്ത്യരീത്യനുസാരം മുഹൂർത്തനേരം നിന്നി—
ട്ടത്യരം മുക്തനായവൻ സർപ്പ—
ബന്ധത്തിൽനിന്നും. 23

വേഗത്തിലുള്ള തനുവൃദ്ധിയാൽ കാളിയാംഗ—
മാകവേ ഞെരിഞ്ഞതിവേദനയാന്നിട്ടവൻ
കണ്ണനെക്കൈവെടിഞ്ഞു കോപാ—
വിഷ്ടനായ്ഫണ—
മുന്നമിപ്പിച്ചുകൂട്ടക്കൂടെത്തൻ ശ്വാസം വിട്ടും
മൂക്കിലൂടവേ വിഷം ധാരാളം വ്യാപിപ്പിച്ചും
തീക്കൊള്ളിക്കൊപ്പം തീവ്രമാനനം ചുവപ്പിച്ചും
കണ്ണുകൾ നിലച്ചുതാൻ നിറുത്തി ഞരക്കമോ—
ടന്യൂനം ഭഗവാനെ നോക്കിത്താൻ
നിന്നീടിനാൻ. 24

ഘോരമാം വിഷവഹ്നി ചിന്നുമക്ഷികളോടും
കീറിയ നാവാൽ നക്കും കടവായകളോടും
കൂടിയ ഭുജംഗത്തിൻ നാലുഭാഗവും ചുററി
ക്രീഡിച്ചാൻ താർക്ഷ്യൻമട്ടിൽ ഭഗവാൻ
മധുവൈരി
ഉഗ്രനാമുരഗേന്ദ്രൻ കണ്ണനെക്കടിക്കുവാൻ
തക്കവുംനോക്കിച്ചുററിത്തിരിഞ്ഞു—
കൊണ്ടിരുന്നാൻ. 25

ഇങ്ങനെ വട്ടംചുററി ക്ഷീണിച്ച കാളിയൻതൻ—
തുംഗമാം ഫണങ്ങളെയാനമിപ്പിച്ചതിന്മേൽ
കയറി ഫണമണികാന്തിയാൽ മിന്നും പദ—
ദ്വയത്താലക്കലൊദിമാചാര്യൻ നൃത്തം—
ചെയ്താൻ. 26

നർത്തനംചെയ്യാൻ ദേവൻ ഭാവിച്ച നിമിഷത്തി—
ലെത്തിനാർ തത്ബാന്ധവരായിട്ടും—
വാനവന്മാർ
മധുരഗാനംചെയ്തു ഗന്ധർവ്വർ, ചാരണന്മാർ
മൃദംഗനകപണവാദികൾ ഘോഷിച്ചിതു
പുഷ്പവർഷം ചൊരിഞ്ഞാരപ്സരസ്സുരസംഘ—
മർപ്പിച്ചു നത്സുഗന്ധദ്രവ്യങ്ങൾ സിദ്ധന്മാരും
മാമുനിജനങ്ങളോടൊത്തുടൻ മററുള്ളോരു—
മാമോദപുരസ്സരം സ്തോത്രങ്ങൾ
ചൊല്ലീടിനാർ. 27

തളർന്നു കറങ്ങുമഫ്ഫണിക്കു മുഖ്യമായി
തലകൾ നൂറുള്ളതിൽ താണീടാതേതേതുണ്ടോ
അതിനെയെല്ലാം ദുഷ്ടനിഗ്രഹസമർത്ഥമാം
പദങ്ങൾകൊണ്ടു കൃഷ്ണൻ മർദ്ദനംചെയ്തുമൂലം
മൂക്കിലും വക്ത്രത്തിലുംനിന്നു ധാരാളമായി
രക്തമുദ്വമിച്ചവനാലസ്യാവസ്ഥയാന്നാൻ. 28

ഈക്ഷണങ്ങളിൽനിന്നും വഹ്നിയുദ്വമിപ്പിച്ചി—
ട്ടീഷ്യയോടുച്ചം നിശ്വസിക്കുമാ ഫണീന്ദ്രന്റെ
പൊന്തിയ ഫണങ്ങളെച്ചവുട്ടിത്താഴ്ത്തിത്താഴ്ത്തി—
ച്ചിന്നും തദഹമ്മതിയസ്തമിപ്പിച്ചീടിനാൻ
അപ്പൊഴതിലദ്ദേഹം പുരാണപുമാനായും
പുഷ്പാരാധിതനെന്നമട്ടിലും കാണപ്പെട്ടു. 29

നന്ദജൻതൻ വിചിത്രതാണ്ഡവംനിമിത്തമായ്
ഭിന്നങ്ങളാകും ഫണാതപത്രഗണത്തോടും
ഭഗ്നാവയവത്തോടുമാനനങ്ങളിലൂടെ
രക്തവും വമിച്ചേറെ ക്ഷീണനായക്കാളിയൻ
സകലചരാചരഗുരുവായ് പുരാണനാം
ഭഗവാൻ മുകുന്ദനെ സ്മരിച്ചാശ്രയമാന്നാൻ. 30

ജഗത്തുകൾക്കൊള്ളിച്ചിട്ടും കൃഷ്ണൻതൻ ചവിട്ടേറ്റു—
തകർന്ന ശിരസ്സുകളാന്തിഭാരത്തിനാൽ
തളർന്ന ഫണീന്ദ്രനെക്കണ്ടു തൽക്കാന്താജനം
വളർന്ന ദുഃഖത്തിനാൽ വസ്ത്രഭൂഷണങ്ങളും
കേശബന്ധവുമിഴിഞ്ഞവശമാദ്യനാമ—
ക്കേശവൻതന്നന്തികമെത്തിനാര—
ക്ഷണത്തിൽ. 31

ഉൾപ്പൂവിൽ തിങ്ങും ഭയംകാരണം താന്താങ്ങൾ—
ന്നർഭകന്മാരെ മുൻപിലണച്ചസ്സതീഗണം [ത—
പാണികൾ കൂപ്പിപ്പാപിയായിട്ടും ഭർത്താവുതൻ
ത്രാണനമാഗ്രഹിച്ചു ശരണപ്രദനാകും
ഭൂതേശൻ കൃഷ്ണൻതന്നെശ്ശരണം ഗമിച്ചുടൻ
സാദരം താണുവീണു നമിച്ചാർ ഭക്തിപൂർവ്വം. 32

നാഗപത്ന്യ ഊചുഃ

ന്യായ്യോ ഹി ദണ്ഡഃ കൃതകില്ബിഷേഽസ്മിം-
സ്തവാവതാരഃ ഖലനിഗ്രഹായ
രിപോഃ സുതാനാമപി തുല്യദൃഷ്ടേ-
ർദ്ധത്സേ ദമം ഫലമേവാനുശംസൻ. 33

അനുഗ്രഹോഽയം ഭവതഃ കൃതോ ഹി നോ
ദണ്ഡോഽസതാം തേ ഖലു കല്മഷാപഹഃ
യദ്ദന്ദശൂകത്വമമുഷ്യ ദേഹിനഃ
ക്രോധോഽപി തേഽനുഗ്രഹ ഏവ സമ്മതഃ. 34

തപഃ സുതപ്തം കിമനേന പൂർവ്വം
നിരസ്തമാനേന ച മാനദേന
ധർമ്മോഽഥ വാ സർവ്വജനാനുകമ്പയാ
യതോ ഭവാംസ്തുഷ്യതി സർവ്വജീവഃ. 35

കസ്യാനുഭാവോഽസ്യ ന ദേവ വിദ്മഹേ
തവാംഘ്രിരേണുസ്പർശാധികാരഃ
യദ്വാഞ്ഛയാ ശ്രീർല്ലലനാഽചരത്തപോ
വിഹായ കാമാൻ സുചിരം ധൃതവ്രതാ. 36

ന നാകപൃഷ്ഠം ന ച സാർവ്വഭൗമം
ന പാരമേഷ്ഠ്യം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
വാഞ്ഛന്തി യൽ പാദരജഃപ്രപന്നാഃ. 37

തദേഷ നാഥാപ ദുരാപമന്യൈ-
സ്തമോജനിഃ ക്രോധവശോഽപ്യഹീശഃ
സംസാരചക്രേ ഭ്രമതഃ ശരീരിണോ
യദിച്ഛതഃ സ്യാദ്വിഭവഃ സമക്ഷഃ. 38

നമസ്തുഭ്യം ഭഗവതേ പുരുഷായ മഹാത്മനേ
ഭൂതാവാസായ ഭൂതായ പരായ പരമാത്മനേ. 39

ജ്ഞാനവിജ്ഞാനനിധയേ ബ്രഹ്മണേഽനന്തശക്തയേ
അഗുണായാവികാരായ നമസ്തേഽപ്രാകൃതായ ച. 40

കാലായ കാലനാഭായ കാലാവയവസാക്ഷിണേ
വിശ്വായ തദുപദ്രഷ്ട്രേ തൽകർത്രേ വിശ്വഹേതവേ. 41

ഭൂതമാത്രേന്ദ്രിയപ്രാണമനോബുദ്ധ്യാശയാത്മനേ
ത്രിഗുണേനാഭിമാനേന ഗൂഢസ്വാത്മാനുഭൂതയേ. 42

നമോഽനന്തായ സൂക്ഷ്മായ കൂടസ്ഥായ വിപശ്ചിതേ
നാനാവാദാനുരോധായ വാച്യവാചകശക്തയേ. 43

നമഃ പ്രമാണമൂലായ കവയേ ശാസ്ത്രയോനയേ
പ്രവൃത്തായ നിവൃത്തായ നിഗമായ നമോ നമഃ. 44

നമഃ കൃഷ്ണായ രാമായ വസുദേവസുതായ ച
പ്രദ്യുമ്നായാനിരുദ്ധായ സാത്വതാം പതയേ നമഃ. 45

നമോ ഗുണപ്രദീപായ ഗുണാത്മച്ഛാദനായ ച
ഗുണവൃത്ത്യുപലക്ഷ്യായ ഗുണദ്രഷ്ട്രേ സ്വസംവിദേ. 46

അവ്യാകൃതവിഹാരായ സർവ്വവ്യാകൃതസിദ്ധയേ
ഹൃഷീകേശ നമസ്തേഽസ്തു മുനയേ മൗനശീലിനേ. 47

പരാവരഗതിജ്ഞായ സർവ്വാധ്യക്ഷായ തേ നമഃ
അവിശ്വായ ച വിശ്വായ തദ്ദ്രഷ്ട്രേഽസ്യ ച ഹേതവേ. 48

നാഗപത്നിമാർ പറഞ്ഞു

ദുഷ്കൃതമാചരിച്ചോരിവനിൽബ്ഭവാനിപ്പോൾ
കൈക്കൊണ്ടതായ ശിക്ഷയെത്രയും ന്യായമത്രേ
ശത്രുക്കളിലും പുത്രന്മാരിലും തുല്യദൃക്കായ്
വർത്തിക്കുമെങ്ങേജ്ജനി ദുഷ്ടനിഗ്രഹത്തിനാം
ഖലന്മാരെയും നല്ലനിലയിലാക്കാനല്ലോ
ഫലേച്ഛുവായിബ്ഭവാൻ സ്വീകരിക്കുന്നു
ദണ്ഡം. 33

ഞങ്ങളെയനുഗ്രഹിച്ചിരിക്കുന്നിതുമൂല–
മങ്ങുന്നിദാനീം; ദുഷ്ടന്മാരുടെ നേരേ ഭവാൻ
ദണ്ഡമാചരിപ്പതു തത്ക്കല്മഷാപഹാര–
ത്തിനുതാനെന്നുള്ളതിലില്ല സന്ദേഹമേതും
[1]ദന്ദശൂകത്വമാർന്നാൻ പാപത്താലിവൻ ഭവ–
ന്മന്യുവുമനുഗ്രഹത്തിന്നെന്നു സമ്മതം താൻ. 34

എന്തൊരുവിധം തപസ്സാർന്നാവോ പൂർവ്വം ഗർവ്വം
സന്ത്യജിച്ചുദാരനായിവനാചരിച്ചതും
അന്തമററുള്ള ജീവരാശിയിലെല്ലാം കൃപ–
ചിന്തുമെന്തൊരുവിധം ധർമ്മമാചരിച്ചിതോ
അല്ലെങ്കിലിപ്രകാരം സമസ്തജീവനായി–
ട്ടുല്ലസിച്ചീടും ഭവാൻ തോഷിക്കയില്ലി–
ദാനീം. 35

ഉത്തമയാകും രമയാരെയാശിച്ചോ ചിരം
ന്യസ്തകാമയായ് വ്രതയുക്തയായ് തപം ചെയ്തു
അങ്ങനെയുള്ളോരങ്ങേക്കാൽപൊടിയേല്ക്കാൻ
ഭാഗ്യ–
മെങ്ങനെയിവന്നുണ്ടായെന്നതജ്ഞാതമത്രേ. 36

സ്വർഗ്ഗലോകമോ സാർവ്വഭൗമത്വസ്ഥാനം താനോ
മുഖ്യമാമജത്വമോ പാതാളാധീശത്വമോ
അഷ്ടസിദ്ധിയോ മോക്ഷം പോലുമോ
വാഞ്ഛിച്ചീടാ
ശ്രേഷ്ഠമാം ഭവത്പ്പാദപാംസുക്കളണി–
ഞ്ഞവൻ. 37

സംസാരചക്രം തന്നിൽ ഭ്രമിപ്പോരെല്ലാം ഭവ–
ത്സംസേവചെയ്വതേതു വിഭവമിച്ഛിച്ചാണോ
അന്യദുർല്ലഭമതു തമോജാതനായ് ക്രോധ–
മന്ദിരമാമിഫ്ഫണിവര്യനു കിട്ടി നാഥാ! 38

പരനായ്പുമാനായിബ്ഭൂതസ്വരൂപനായി
പരമാത്മാവായ് ഭൂതാവാസിയായ്
സർവ്വാത്മാവായ്
പരിശോഭിച്ചീടുന്ന ഭഗവൻ! കൃഷ്ണമൂർത്തേ!
തിരുമേനിയെ നമസ്കരിച്ചീടുന്നു ഞങ്ങൾ. 39

ജ്ഞാനവിജ്ഞാനങ്ങൾക്കു നിധാനമായിഗ്ഗുണ–
ഹീനനായ് ബ്രഹ്മമായിട്ടനന്തശക്തനായി
അവികാരിയായ് സംഗാപേതനായ്
പ്രകൃതിയെ
പ്രവർത്തിപ്പിക്കുമങ്ങേക്കായിതാ നമസ്കാരം! 40

കാലരൂപനായ്ക്കാലാവയവസാക്ഷിയായി
കാലത്തിൻ ശക്തിക്കെന്നുമാശ്രയഭൂതനായി
ലോകരൂപനായ് ലോകദ്രഷ്ടാവായ്–
തത്തത്ക്കർത്താവായ്
ലോകകാരണനാകുമങ്ങയേ നമിക്കുന്നു. 41

പഞ്ചഭൂതങ്ങൾ, ശബ്ദാദികളാം വിഷയങ്ങൾ
പഞ്ചജ്ഞാനേന്ദ്രിയങ്ങളഞ്ചുകർമ്മേന്ദ്രിയങ്ങൾ
മാനസം, ബുദ്ധി, ചിത്ത, മഹങ്കാരവും ദശ–
പ്രാണങ്ങളെന്നിവററിൻ സ്വരൂപമായി മററും
അപാരഗുണനിർമ്മിതാഭിമാനത്താൽ സ്വാത്മാ–
നുഭവം മറച്ചാളുമങ്ങേയ്ക്കു നമസ്കൃതി. 42

അഖണ്ഡനായി സൂക്ഷ്മഭൂതനായ്ക്കൂടസ്ഥനാ–
യഖിലജ്ഞനായ്ബ്രഹ്മവാദാനുസാരിയായി
വാച്യവാചകഭേദശക്തിരൂപനായ് മിന്നു–
മച്യുതാ! തിരുവടിക്കായിതാ നമസ്കാരം! 43

ജ്ഞാനരൂപനായ് പ്രമാണാസ്പദമായിശ്ശാസ്ത്ര–
യോനിയായ് പ്രവൃത്തിനിവൃത്തികൾക്ക–
ധീശനായ്
നിഗമമൂർത്തിയാകും നിന്തിരുമേനിക്കായി
ഭഗവൻ! നമസ്കാരം! പിന്നെയും നമസ്കാരം! 44

രാമനായ് കൃഷ്ണനായി വസുദേവജനായി
ശ്രീമൽ പ്രദ്യുമ്നൻതാനുമനിരുദ്ധനുമായി
ഭക്തവൃന്ദത്തിൻ നാഥനായീടുമങ്ങേക്കായി–
ട്ടിക്കാലം നമസ്കരിച്ചീടുന്നു ഞങ്ങളെല്ലാം. 45

ഗുണത്രയത്തെ നന്നായ് ദ്യോതിപ്പിക്കു–
വോനായി
ഗുണത്താലാത്മാവിനെ മറയ്ക്കുന്നവനായി
ഗുണവൃത്തിയാൽ ജ്ഞേയനായ് സ്വയം–
ഭാസ്യനായി
ഗുണസാക്ഷിയായീടും ഭഗവൻ! നമസ്കാരം! 46

അല്ലയോ ഹൃഷീകേശാ! പ്രകടമാക്കീടാതെ–
യുള്ള ലീലകളോടുമുല്ലസിക്കുന്നു ഭവാൻ
മനനശീലമാർന്നു മൗനസ്വഭാവത്തെയു–
മനുസരിക്കുമങ്ങേക്കായിതാ നമസ്കാരം! 47

അതിസ്ഥൂലവുമതിസൂക്ഷ്മവുമായീടുന്ന
ഗതിവിശേഷങ്ങളെയറിയുന്നവനായി
വിശ്വംവിട്ടവനായി വിശ്വാധിഷ്ഠാതാവായി
വിശ്വസ്വരൂപനായി വിശ്വത്തിൻ ദ്രഷ്ടാവായി
അഖിലജഗത്തിനും കാരണമായും മിന്നും
ഭഗവൻ! ഭവാനായിക്കൊണ്ടിതാ നമസ്കാരം! 48

1 സർപ്പമെന്ന അവസ്ഥ.

ത്വം ഹ്യസ്യ ജന്മസ്ഥിതിസംയമാൻ പ്രഭോ
ഗുണൈരനീഹോഽകൃത കാലശക്തിധൃക്
തത്തത്സ്വഭാവാൻ പ്രതിബോധയൻ സതഃ
സമീക്ഷയാമോഘവിഹാര ഈഹസേ. 49

തസ്യൈവ തേഽമൂസ്തനവസ്ത്രിലോക്യാം
ശാന്താ അശാന്താ ഉത മൂഢയോനയഃ
ശാന്താഃ പ്രിയാസ്തേ ഹ്യധുനാവിതും സതാം
സ്ഥാതുശ്ച തേ ധർമ്മപരീപ്സയേഹതഃ. 50

അപരാധഃ സകൃദ്ഭർത്രാ സോഢവ്യഃ സ്വപ്രജാകൃതഃ
ക്ഷന്തുമർഹസി ശാന്താത്മൻ മൂഢസ്യ ത്വാമജാനതഃ. 51

അനുഗൃഹ്ണീഷ്വ ഭഗവൻ പ്രാണാംസ്ത്യജതി പന്നഗഃ
സ്ത്രീണാം നഃ സാധുശോച്യാനാം പതിഃ പ്രാണഃ പ്രദീയതാം 52

വിധേഹി തേ കിങ്കരീണാമനുഷ്ഠേയം തവാജ്ഞയാ
യച്ഛ്രദ്ധയാനുതിഷ്ഠൻ വൈ മുച്യതേ സർവ്വതോഭയാൽ. 53

ശ്രീശുക ഉവാച

ഇത്ഥം സ നാഗപത്നീഭിർഭഗവാൻ സമഭിഷ്ടുതഃ
മൂർച്ഛിതം ഭഗ്നശിരസം വിസസർജ്ജാംഘ്രികുട്ടനൈഃ. 54

പ്രതിലബ്ധേന്ദ്രിയപ്രാണഃ കാളിയഃ ശനകൈർഹരിം
കൃച്ഛ്രാൽ സമുച്ഛ്വസൻ ദീനഃ കൃഷ്ണം പ്രാഹ കൃതാഞ്ജലിഃ. 55

കാളിയ ഉവാച

വയം ഖലാഃ സഹോൽപത്ത്യാ താമസാ ദീർഘമന്യവഃ
സ്വഭാവോ ദുസ്ത്യജോ നാഥ ലോകാനാം യദസദ്ഗ്രഹഃ. 56

ത്വയാ സൃഷ്ടമിദം വിശ്വം ധാതർഗ്ഗുണവിസർജ്ജനം
നാനാസ്വഭാവവീര്യൗജോയോനിബീജാശയാകൃതി. 57

വയം ച തത്ര ഭഗവൻ സർപ്പാ ജാത്യുരുമന്യവഃ
കഥം ത്യജാമസ്ത്വന്മായാം ദുസ്ത്യജാം മോഹിതാഃ സ്വയം. 58

ഭവാൻ ഹി കാരണം തത്ര സർവ്വജ്ഞോ ജഗദീശ്വരഃ
അനുഗ്രഹം നിഗ്രഹം വാ മന്യസേ തദ്വിധേഹി നഃ. 59

ശ്രീശുക ഉവാച

ഇത്യാകർണ്ണ്യ വചഃ പ്രാഹ ഭഗവാൻ കാര്യമാനുഷഃ
നാത്ര സ്ഥേയം ത്വയാ സർപ്പ സമുദ്രം യാഹി മാ ചിരം
സ്വജ്ഞാത്യപത്യദാരാഢ്യോ ഗോനൃഭിർഭുജ്യതാം നദീ. 60

യ ഏതൽ സംസ്മരേന്മർത്ത്യസ്തുഭ്യം മദനുശാസനം
കീർത്തയന്നുഭയോഃ സന്ധ്യോർന്ന യുഷ്മദ്ഭയമാപ്നുയാൽ. 61

യോഽസ്മിൻ സ്നാത്വാ മദാക്രീഡേ ദേവാദീംസ്തർപ്പയേജ്ജലൈഃ
ഉപോഷ്യ മാം സ്മരന്നർച്ചേൽ സർവ്വപാപൈഃ പ്രമുച്യതേ. 62

ദ്വീപം രമണകം ഹിത്വാ ഹ്രദമേതമുപാശ്രിതഃ
യദ്ഭയാൽ സ സുപർണ്ണസ്ത്വാം നാദ്യാന്മൽപാദലാഞ്ഛിതം. 63

അനീഹനെന്നാകിലുമങ്ങുന്നു ഫലവത്താ–
മനേകവിധമായ ലീലകളോടുകൂടി
നോട്ടത്താൽ ജന്തുക്കളിൽ സംസ്കാരസ്വരൂപ–
ത്തിൽ
പെട്ടിടും തത്തദ്ഭിന്ന സ്വഭാവമുണർത്തുന്നു
കാലശക്തിയെധരിച്ചങ്ങഥ ഗുണങ്ങളാൽ
ഫാലവേ ലോകം തീർത്തു കാത്തു
സംഹരിക്കുന്നു. 49

ശാന്തിയുമശാന്തിയും മൗഢ്യവുമിയന്നിടും
ജന്തുക്കൾ മൂപ്പാരിലുമുള്ളവയശേഷവും
നിന്തിരുവടിയുടെ ദേഹങ്ങൾതന്നെ നൂനം
സന്തതം ധർമ്മപരിപാലനവാഞ്ഛയാമൂലം
കർമ്മങ്ങൾ ചെയ്യുവോനായ് സാധുരക്ഷണത്തിനു
ചെമ്മേയൊരുമ്പെട്ടിടും
നിന്തിരുവടിക്കിപ്പോൾ
ശാന്തസ്വഭാവമിയന്നീടുന്ന ജന്തുക്കളിൽ
സന്തോഷമേറീടുമെന്നുള്ളതു തീർച്ചതന്നെ. 50

തൻപ്രജ ചെയ്തീടുന്നോരപരാധത്തെ സ്വാമി–
യൻപോടുമൊരുകുറി സഹിച്ചീടേണ്ടതല്ലോ
അങ്ങയെയറിയാതിമ്മൂഢനാചരിച്ചോര–
ത്തുംഗാപരാധം ക്ഷമിച്ചീടുക ശാന്താത്മാവേ! 51

പ്രാണനെ വെടിയാറായീ സർപ്പമനുഗ്രഹി–
ക്കേണമേ ഭവാനിനിയിവനെയവിളംബം
സത്തുക്കൾതൻ കാരുണിക്കേറാമഹത്തയാളു–
മിസ്ത്രീജനത്തിൻ പ്രാണനാഥനായിരുന്നീടും
ഇദ്ദേഹത്തിനെയങ്ങുന്നനുഗ്രഹിച്ചു ഭംഗ–
മെത്തിക്കാതേകേണമേ ഞങ്ങൾക്കു
കൃപാനിധേ! 52

നിന്തിരുമേനിയുടെ കിങ്കരിമാരാമിവ–
രെന്താണു ചെയ്യേണ്ടതെന്നുള്ളതു കല്പിച്ചാലും
ശ്രദ്ധയോടങ്ങേയാജ്ഞയനുസരിക്കുന്നവൻ
മുക്തനായീടുമുടൻ സർവ്വഭീതിയിൽ നിന്നും. 53

ശ്രീശുകൻ പറഞ്ഞു

നാഗകാമിനിമാരാലീവിധം സ്തുതനാമാ–
ശ്രീകൃഷ്ണൻ പാദാഘാതംനിമിത്തം [1]ഭഗ്നങ്ങളാം
ഫണങ്ങളിയന്നിടും കാളിയസർപ്പത്തിനെ
ഘൃണയാലുടൻ നൃത്തം നിറുത്തി
വിട്ടീടിനാൻ. 54

മന്ദമായ് പ്രതിലബ്ധമായിടും പ്രാണേന്ദ്രിയ–
വൃന്ദയുക്തനായ് പാരം പണിപ്പെട്ടുച്ഛ്വസിച്ചു
ദീനനായ് സാഞ്ജലിയായ്
നിന്നിട്ടുബ്ഭഗവാൻ ശ്രീ–
ജാനിയോടിപ്രകാരം കാളിയൻ
ചൊല്ലീടിനാൻ. 55

ഞങ്ങളോ ജന്മത്താൽതാൻ ദുഷ്ടരും തമോഗുണ–
മംഗീകരിച്ചുള്ളോരും ക്രുദ്ധരുമത്രേ നാഥാ!
സഹജസ്വഭാവമീ ലോകർക്കു സന്ത്യാജ്യമ–
ല്ലഹംധീയതുകൊണ്ടാണാക്കുമുണ്ടാകുന്നതും. 56

നാനാസ്വഭാവം വീര്യമോജസ്സാശയം ബീജം
യോനിയാകൃതിയിവയോടുകൂടിയതായി
ഗുണഭേദത്താൽ ബഹുവിധത്തിൽ കാണുമതായീ–
ടിന്ന ലോകം രചിച്ചതങ്ങുന്നുതാൻ
പിതാവേ! 57

ജാതിസ്വഭാവത്താൽതാൻ ക്രോധശീലരാം
സർപ്പ–
ജാതികൾ ഞങ്ങൾ ഭവന്മായയാമോഹിതരല്ലോ.
ദുസ്ത്യജയായീടുമാ മായയെബ്ഭവത്കൃപ–
യെത്താതെ താനേ
ഞങ്ങളെങ്ങനെയൊഴിച്ചീടും. 58

സർവ്വജ്ഞനായിസ്സമസ്തേശനായ് വിളങ്ങിടും
ഹേ വിഷ്ണോ! ഭവാനത്രേ സകലത്തിനും മൂലം
അവിടുന്നെന്നെയിഷ്ടംപോലനുഗ്രഹിക്കയോ
ഭുവനേശ്വരേശ്വരാ! നിഗ്രഹിക്കയോ ചെയ്ക. 59

ശ്രീശുകൻ പറഞ്ഞു

എന്നതു കേട്ടു കാര്യമാനുഷൻ ഭഗവാൻ ശ്രീ–
നന്ദജനവനോടായോതിനാനിപ്രകാരം:
ഇന്നദീജലമെന്നുമെണ്ണമറ്റുള്ള പശു–
വൃന്ദവും മനുഷ്യരും പാനംചെയ്യുന്നതല്ലോ.
നീയിതിൽ വസിക്കേണ്ട വേഗമസ്സമുദ്രത്തിൽ
പോയി വാഴ്ക പുത്രകളത്രാദികളോടും. 60

നിങ്ങളോടുള്ള മമ ശാസനമിതു ചിത്ത–
രംഗത്തിൽ സന്ധ്യതോറുമോർക്കയോ
കീർത്തിക്കയോ
ചെയ്യുന്ന മർത്ത്യർക്കിനി നിങ്ങളിൽനിന്നുമേതും
ഭീയൊരു കാലത്തിലും
ഭവിക്കാതിരിക്കണം. 61

ഉപവാസത്തോടാരെൻ
ക്രീഡാസ്ഥാനമാമിതി–
ലുപവേശിച്ചു കുളികഴിച്ചിസ്സലിലത്താൽ
പിതൃക്കളേയും ദേവന്മാരെയും തർപ്പണംചെ–
യ്തതിനു ശേഷമെന്നെ സ്മരിച്ചു പൂജിച്ചിടും
ആ നരൻ സർവ്വവിധമായ പാപത്തിൽനിന്നു–
മൂനമെന്നിയേ വേഗം
മോചിതനായിത്തീരും. 62

ആ രമണകദ്വീപം വെടിഞ്ഞിഹ്രദംതന്നി–
ലാരെബ്ഭയന്നിട്ടാണോ വന്നതു കാളിയാ നീ
അപ്പത്രിപ്രവരനെയിനിമേൽ പേടിക്കേണ്ടാ
മൽ പാദചിഹ്നങ്ങളെ മെയ്യിൽ നീ
വഹിക്കയാൽ. 63

1 അതാതു ജന്തുക്കളുടെ ഭിന്നമായ സ്വഭാവം.

ശ്രീശുക ഉവാച

ഏവമുക്തോ ഭഗവതാ കൃഷ്ണേനാത്ഭുതകർമ്മണാ
തം പൂജയാമാസ മുദാ നാഗപത്ന്യശ്ച സാദരം. 64

ദിവ്യാംബരസ്രങ്മണിഭിഃ പരാർദ്ധ്യൈരപി ഭൂഷണൈഃ
ദിവ്യഗന്ധാനുലേപൈശ്ച മഹത്യോൽപലമാലയാ. 65

പൂജയിത്വാ ജഗന്നാഥം പ്രസാദ്യ ഗരുഡധ്വജം
തതഃ പ്രീതോഽഭ്യനുജ്ഞാതഃ പരിക്രമ്യാഭിവന്ദ്യ തം.
സകളത്രസുഹൃൽപുത്രോ ദ്വീപമബ്ധേർജ്ജഗാമ ഹ. 66

തദൈവ സാമൃതജലാ യമുനാ നിർവ്വിഷാഭവൽ
അനുഗ്രഹാത്ഭഗവതഃ ക്രീഡാമാനുഷരൂപിണഃ. 67

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ കാളിയമോക്ഷണം നാമ ഷോഡശോഽധ്യായഃ.
ശ്രീമൽഭാഗവതേ ശ്ലോകാഃ 8982. ദശമസ്കന്ധേ ശ്ലോകാഃ 788.

---

# സപ്തദശോഽധ്യായഃ

രാജോവാച

നാഗാലയം രമണകം കസ്മാത്തത്യാജ കാളിയഃ
കൃതം കിം വാ സുപർണ്ണസ്യ തേനൈകേനാസമഞ്ജസം. 1

ശ്രീശുക ഉവാച

ഉപഹാര്യൈഃ സർപ്പജനൈർമ്മാസി മാസീഹ യോ ബലിഃ
വാനസ്പത്യോ മഹാബാഹോ നാഗാനാം പ്രാങ്നിരൂപിതഃ 2

സ്വം സ്വം ഭാഗം പ്രയച്ഛന്തി നാഗാഃ പർവ്വണി പർവ്വണി
ഗോപീഥായാത്മനഃ സർവ്വേ സുപർണ്ണായ മഹാത്മനേ. 3

വിഷവീര്യമദാവിഷ്ടഃ കാദ്രവേയസ്തു കാളിയഃ
കദർത്ഥീകൃത്യ ഗരുഡം സ്വയം തം ബുഭുജേ ബലിം. 4

തച്ഛ്രുത്വാ കുപിതോ രാജൻ ഭഗവാൻ ഭഗവൽപ്രിയഃ
വിജിഘാംസുർമ്മഹാവേഗഃ കാളിയം സമുപാദ്രവൽ. 5

തമാപതന്തം തരസാ വിഷായുധഃ
പ്രത്യഭ്യയാദുച്ഛ്രിതനൈകമസ്തകഃ
ദദ്ഭിഃ സുപർണ്ണം വ്യദശദ്ദദായുധഃ
കരാളജിഹ്വോച്ഛ്വസിതോഗ്രലോചനഃ. 6

തം താർക്ഷ്യപുത്രഃ സ നിരസ്യ മന്യുമാൻ
പ്രചണ്ഡവേഗോ മധുസൂദനാസനഃ
പക്ഷേണ സവ്യേന ഹിരണ്യരോചിഷാ
ജഘാന കദ്രുസുതമുഗ്രവിക്രമഃ. 7

സുപർണ്ണപക്ഷാഭിഹതഃ കാളിയോഽതീവ വിഹ്വലഃ
ഹ്രദം വിവേശ കാളിന്ദ്യാസ്തദഗമ്യം ദുരാസദം. 8

തത്രൈകദാ ജലചരം ഗരുഡോ ഭക്ഷ്യമീപ്സിതം
നിവാരിതഃ സൗഭരിണാ പ്രസഹ്യ ക്ഷുധിതോഽഹരൽ. 9

മീനാൻ സുദുഃഖിതാൻ ദൃഷ്ട്വാ ദീനാൻ മീനപതൗ ഹതേ
കൃപയാ സൗഭരിഃ പ്രാഹ തത്രത്യ ക്ഷേമമാചരൻ. 10

അത്ര പ്രവിശ്യ ഗരുഡോ യദി മത്സ്യാൻ സ ഖാദതി
സദ്യഃ പ്രാണൈർവ്വിയുജ്യേത സത്യമേതദ് ബ്രവീമ്യഹം. 11

ശ്രീശുകൻ പറഞ്ഞു

അത്ഭുതകർമ്മാവാകും ഭഗവാൻ കൃഷ്ണൻതന്റെ
കല്പനയിതു കേട്ടസ്സർപ്പവും പത്നിമാരും
അധികം മോദത്തോടുമാദരവോടുംകൂടി
വിധിപോൽ ഭഗവാനെയർച്ചനം
ചെയ്തീടിനാർ. 64

ശോഭനവസനങ്ങളും മാലകളും മണിവൃന്ദ-
മാഭരണങ്ങളും നൽഗന്ധലേപനങ്ങളും
നീലത്താമരപ്പൂക്കളാലെ നിർമ്മിച്ച ദിവ്യ-
മാലാജാലവുംകൊണ്ടു പൂജിച്ചാർ
വേണ്ടുംവിധം. 65

ജഗന്നാഥനെയേവമർച്ചിച്ചു സന്തോഷിപ്പി-
ച്ചകതാർ നിറഞ്ഞീടും മുത്തോടൊത്തക്കാളിയൻ
കളത്രപുത്രമിത്രബന്ധുക്കളോടു ചേർന്നു
ജലധീമദ്ധ്യസ്ഥിതദ്വീപത്തിൽ
പ്രവേശിച്ചാൻ. 66

അപ്പോളക്കാളിന്ദിയും ലീലാമാനുഷൻതന്റെ
നിർവ്യാജാനുഗ്രഹത്താൽ വിഷസംബന്ധം വിട്ടു
പീയൂഷസമം സ്വാദു കലരും ജലത്തോടു-
സംയുതയായിശ്ശോഭിച്ചീടിനാൾ
ധരാധരാ! 67

---

## അദ്ധ്യായം 17

രാജാവു പറഞ്ഞു

കാളിയൻ നാഗാലയമാകുമാ രമണകം
ചാലവേയുപേക്ഷിച്ചു പോരുവാനെന്തു മൂലം
പത്രിരാജനിൽ ഭീതിയിവന്നു മാത്രം വരാൻ
പ്രത്യേകമവനോടു ചെയ്ത തെറ്റെന്താണിവൻ. 1

ശ്രീശുകൻ പറഞ്ഞു

ഗരുഡൻ,തനിക്കുള്ള ഭക്ഷ്യസാധനങ്ങളാ-
മരവങ്ങളുംക്കവന്റെ ശല്യമില്ലാതെയാക്കാൻ
ആൽമരച്ചോട്ടിൽവച്ചു സർപ്പങ്ങളും മാസംതോറും
ക്ഷേമമായ് ബലിയേകാൻ നിശ്ചയംചെയ്തു
മുന്നം. 2

നാഗങ്ങളെല്ലാമവനാത്മരക്ഷയ്ക്കായ് [1]സ്വസ്വ-
ഭാഗം കൊടുത്തുവന്നു മുറയ്ക്കു വാവുതോറും. 3

കദ്രുവിൻപുത്രനായിക്കാകോളവീര്യമദ-
മത്തനാമക്കാളിയനൊരിക്കൽ തന്നോഹരി
ഏകിയുമില്ല താർക്ഷ്യൻ നിസ്സാരനെന്ന മട്ടി-
ലാകെയബ്ബലി താനേ ഭക്ഷിക്കുകയും
ചെയ്താൻ. 4

ഭഗവത്പ്രിയനാകും ഭഗവാൻ താർക്ഷ്യൻ,
തന്നേ-
വിഗണിച്ചതായ് കേട്ടിട്ടത്യന്തം രുഷ്ടനായി
അക്ഷണം കാളിയനെക്കൊലചെയ്യണമെന്നൊ-
രിച്ഛയോടതിവേഗമണഞ്ഞാൻ തത്സമീപം. 5

പത്തികളെല്ലാം പൊക്കിട്ടന്തായുധങ്ങളും
കാട്ടി-
യത്യന്തഭീകരങ്ങളും നാവുകളും വെളിക്കാക്കി
അത്യുഗ്രനയനങ്ങളും തള്ളിച്ചുനിർത്തിശ്ശീഘ്രം
കൊത്തിനാൻ ഗരുത്മാനെ വിഷപ്പല്ലുകളാലെ. 6

അതിവിക്രമനായി പ്രചണ്ഡവേഗവാനായ്
മധുസൂദനവാഹമായതിക്രുദ്ധനാകും
ഗരുഡൻ കദ്രുജനെ തുച്ഛമായ് വിചാരിച്ചു
[2]ഹിരണ്യരോചസ്സാം വാമപക്ഷംകൊണ്ടടി-
ച്ചിതേ. 7

ഗരുഡപക്ഷാഹതി തുടരെസ്സഹിക്കവാ-
നരുതാതായിപ്പാരം പാരവശ്യം കലർന്നു
കാളിയനുടൻ താർക്ഷ്യൻ പ്രവേശിച്ചീടാത്തതാം
കാളിന്ദീദുരാസദഹ്രദത്തിൽ വന്നു വാണാൻ. 8

ഒരിക്കൽത്തനിക്കിഷ്ടഭക്ഷ്യമാം മത്സ്യത്തിനെ
ഗരുത്മാനതിൽനിന്നും പിടിച്ചു തിന്നീടവേ
സൗഭരിമുനി കണ്ടു നിരോധിക്കിലും ക്ഷുത്താൽ
ശ്രീപതിവാഹം ബലാൽ ഹരിച്ചാൻ മീന-
ങ്ങളെ. 9

മീനനാഥനെയവൻ ഹനിച്ചീടുകമൂലം
ദീനങ്ങളായിത്തീർന്ന മത്സ്യവൃന്ദത്തെക്കണ്ടു
കാരുണ്യവശനായി തത്രസ്ഥ മത്സ്യങ്ങൾക്കു
ഭൂരിസൗഖ്യത്തെച്ചിന്തിച്ചോതിനാൻ
മുനിയേവം. 10

ഇനിമേലിങ്ങുവന്നു ഗരുഡൻ മത്സ്യങ്ങളെ
ഹനനംചെയ്തു ഭക്ഷിച്ചീടുമെന്നിരിക്കിലോ
സത്വരമവൻ പ്രാണഹീനനായ് ഭവിക്കട്ടെ. 11

---

1 അവരവരുടെ ഭാഗം. 2 സ്വർണ്ണപ്രഭയേലുള്ളതു്.

തം കാളിയഃ പരം വേദ നാന്യഃ കശ്ചന ലേലിഹഃ
അവാത്സീദ് ഗരുഡാദ് ഭീതഃ കൃഷ്ണേന ച വിവാസിതഃ. 12

കൃഷ്ണം ഹ്രദാദ്വിനിഷ്ക്രാന്തം ദിവ്യസ്രഗ്ഗന്ധവാസസം
മഹാമണിഗണാകീർണ്ണം ജാംബൂനദപരിഷ്കൃതം. 13

ഉപലഭ്യോത്ഥിതാഃ സർവ്വേ ലബ്ധപ്രാണാ ഇവാസവഃ
പ്രമോദനിഭൃതാത്മാനോ ഗോപാഃ പ്രീത്യാഭിരേമിരേ. 14

യശോദാ രോഹിണീ നന്ദോ ഗോപ്യോ ഗോപാശ്ച കൗരവ
കൃഷ്ണം സമേത്യ ലബ്ധേഹാ ആസംല്ലബ്ധമനോരഥാഃ. 15

രാമശ്ചാച്യുതമാലിംഗ്യ ജഹാസാസ്യാനുഭാവവിൽ
നഗാ ഗാവോ വൃഷാ വത്സാ ലേഭിരേ പരമാം മുദം. 16

നന്ദം വിപ്രാഃ സമാഗത്യ ഗുരവഃ സകളത്രകാഃ
ഊചുസ്തേ കാളിയഗ്രസ്തോ ദിഷ്ട്യാ മുക്തസ്തവാത്മജഃ. 17

ദേഹി ദാനം ദ്വിജാതീനാം കൃഷ്ണനിർമ്മുക്തിഹേതവേ
നന്ദഃ പ്രീതമനാ രാജൻ ഗാഃ സുവർണ്ണം തദാദിശൽ. 18

യശോദാപി മഹാഭാഗാ നഷ്ടലബ്ധപ്രജാ സതീ
പരിഷ്വജ്യാങ്കമാരോപ്യ മുമോചാശ്രുകലാം മുഹുഃ. 19

താം രാത്രിം തത്ര രാജേന്ദ്ര ക്ഷുത്തൃഡ്ഭ്യാം ശ്രമകർശിതാഃ
ഊഷുർവ്രജൗകസോ ഗാവഃ കാളിന്ദ്യാ ഉപകൂലതഃ. 20

തദാ ശുചിവനോദ്ഭൂതോ ദാവാഗ്നിഃ സർവ്വതോ വ്രജം
സുപ്തം നിശീഥ ആവൃത്യ പ്രദഗ്ധുമുപചക്രമേ. 21

തത ഉത്ഥായ സംഭ്രാന്താ ദഹ്യമാനാ വ്രജൗകസഃ
കൃഷ്ണം യയുസ്തേ ശരണം മായാമനുജമീശ്വരം. 22

കൃഷ്ണ കൃഷ്ണ മഹാഭാഗ ഹേ രാമാമിതവിക്രമ
ഏഷ ഘോരതമോ വഹ്നിസ്താവകാൻ ഗ്രസതേ ഹി നഃ. 23

സുദുസ്തരാന്നഃ സ്വാൻ പാഹി കാലാഗ്നേഃ സുഹൃദഃ പ്രഭോ
ന ശക്നുമസ്ത്വച്ചരണം സന്ത്യക്തുമകുതോഭയം. 24

ഇത്ഥം സ്വജനവൈക്ലബ്യം നിരീക്ഷ്യ ജഗദീശ്വരഃ
തമഗ്നിമപിബത്തീവ്രമനന്തോഽനന്തശക്തിധൃക്. 25

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ദാവാഗ്നിമോചനം നാമ സപ്തദശോഽധ്യായഃ.

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9007 ദശമസ്കന്ധേ ശ്ലോകാഃ 813.

---

## അഷ്ടാദശോഽധ്യായഃ

ശ്രീശുക ഉവാച

അഥ കൃഷ്ണഃ പരിവൃതോ ജ്ഞാതിഭിർമ്മുദിതാത്മഭിഃ
അനുഗീയമാനോ ന്യവിശദ് വ്രജം ഗോകുലമണ്ഡിതം. 1

വ്രജേ വിക്രീഡതോരേവം ഗോപാലച്ഛദ്മമായയാ
ഗ്രീഷ്മോ നാമർത്തുരഭവന്നാതിപ്രേയാഞ്ഛരീരിണാം. 2

സ ച വൃന്ദാവനഗുണൈർവ്വസന്ത ഇവ ലക്ഷിതഃ
യത്രാസ്തേ ഭഗവാൻ സാക്ഷാദ്രാമേണ സഹ കേശവഃ. 3

യത്ര നിർഝരനിർഹ്രാദനിവൃത്തസ്വനഝില്ലികം
ശശ്വത്തച്ഛീകരർജ്ജീഷദ്രുമമണ്ഡലമണ്ഡിതം. 4

സത്യമായ്ത്തന്നെ ചൊൽവതാണു ഞാനീ–
വാക്കുകൾ
കാളിയനല്ലാതെയിസ്സൗഭരീശാപമന്യ–
വ്യാളിവർഗ്ഗത്തിലാരുംതാനറിഞ്ഞിരുന്നില്ല
ഗരുഡൻ തന്നെപ്പേടിച്ചവനിങ്ങെത്തി വാണു
പറഞ്ഞയച്ചാനിപ്പോൾ ഭഗവാനതിൽ–
നിന്നും. 12

പട്ടുവസ്ത്രങ്ങൾ ദിവ്യസുഗന്ധപുഷ്പമാലകൾ
ശ്രേഷ്ഠരത്നങ്ങൾ തങ്കഭൂഷകളിത്യാദിയാൽ
അംഗമാകവേയലങ്കരിച്ചാ ഹ്രദത്തിൽ നി–
ന്നങ്ങനെ കരയ്ക്കേറി വരുമക്കൃഷ്ണൻതന്നെ. 13

കണ്ടു ഗോപന്മാരെല്ലാമെഴുന്നേററുടൻ മോദം–
കൊണ്ടു സമ്പൂർണ്ണമാകും മാനസത്തോടുകൂടി
ലബ്ധപ്രാണങ്ങളാകുമിന്ദ്രിയഗണം മട്ടി–
ലപ്പരൻപുമാൻതന്നെച്ചെന്നു കെട്ടിപ്പിടി–
ച്ചാർ. 14

നന്ദനും യശോദയും രോഹിണിതാനും ഗോപ–
വൃന്ദവും ഗോപിമാരും പ്രാപിച്ചു മുകുന്ദനെ
ചലനശക്തിയാന്നു തോഷചേഷ്ടകൾ കാട്ടി–
സ്സുലഭം മനോരഥമെന്നുന്നി നിന്നീടിനാർ. 15

തദനുഭാവജ്ഞനാം രാമനും കനിഷ്ഠനെ–
ത്തദനു ഗാഢം പുണർന്നിട്ടഥ ചിരിച്ചിതേ.
ഗോക്കളും വൃഷങ്ങളും വത്സങ്ങൾ വൃക്ഷങ്ങളു–
മൊക്കെയുല്ലസിച്ചിതു വർദ്ധിച്ച സന്തോഷ–
ത്താൽ. 16

ഭാര്യാസംയുതരായ ഭൂസുരദേശികന്മാർ
ഭൂരിമോദത്തോടുമന്നന്ദാന്തികത്തിലെത്തി
കാളിയഗ്രസ്തനാകും തൽപുത്രൻ മഹാഭാഗ്യ–
മേളനംമൂലം മുക്തനായെന്നു ചൊല്ലീടിനാർ. 17

തന്നാലുമിനിദ്ദാനം ഞങ്ങൾക്കു തെളിഞ്ഞുടൻ
നന്ദനമോചനത്താൽ സന്തുഷ്ടനാകും ഭവാൻ
എന്നോതും മഹീസുരന്മാർക്കു ഗോഗണത്തെയും
സ്വർണ്ണവുമേകീടിനാനുടനെ നന്ദഗോപൻ. 18

നഷ്ടമായതിൻശേഷം കിട്ടിയ കുട്ടിയൊത്ത
പുഷ്ടഭാഗ്യയും പതിവ്രതയുമാം യശോദ
തനയൻതന്നെ നിജ മടിയിലെടുത്തേററി–
പ്പുണർന്നു മോദാശ്രുക്കൾ പൊഴിച്ചാൾ വീണ്ടും
വീണ്ടും. 19

ദാഹവും ക്ഷുത്തുംമൂലമേററവും ക്ഷീണിച്ചീടും
ദേഹമാന്നിടും ഗോപവൃന്ദവും പശുക്കളും
യമുനാതരംഗിണീമഞ്ജുളപുളിനത്തിൻ–
സമീപമൊരിടത്തിലാ രാത്രി നയിച്ചിതേ 20

അർദ്ധരാത്രിയിൽ തത്ര ശയിച്ചു നിദ്രചെയ്യും
ഗോഷ്ഠത്തെ ഗ്രീഷ്മകാലബന്ധുവാം ദാവാനലൻ
നാലുഭാഗവും ചുററിദ്ദഹിപ്പിക്കുവാനായി
ജ്വാലകളുജ്ജ്വലിപ്പിച്ചിട്ടുതാൻ മഹാമതേ! 21

കാട്ടുതീച്ചൂടു സഹിച്ചീടുവാനരുതാത–
ഗ്ഗോഷ്ഠവാസികളെല്ലാം സംഭ്രാന്തരായിത്തദാ
മായാമർത്യനായീശനായിടും മുകുന്ദനെ
മായമെന്നിയേ ചെന്നു ശരണം ഗമിച്ചിതേ. 22

ഹേ കൃഷ്ണാ! കൃഷ്ണാ! ഭാഗ്യവാരിധേ! ഹരേ!
രാമാ!
ലോകവിക്രമാ! ഘോരനാകുമിദ്ദാവവഹ്നി
ഇവിടെദ്ദഹിപ്പിപ്പാൻ ഭാവിപ്പൂ ഭുവനേശാ!
ഭവദീയരായീടും ഞങ്ങളെയെല്ലാമിപ്പോൾ. 23

ദുസ്തരമായീടുമീക്കാലാഗ്നിതന്നിൽനിന്നും
സത്വരമവിടുന്നു ഞങ്ങളെ രക്ഷിച്ചാലും
ഹേ പ്രഭോ! സമസ്തമാം ഭീതിയസ്തമിപ്പിക്കും
ത്വത്പദമുപേക്ഷിപ്പാൻ ശക്തരല്ലല്ലോ
ഞങ്ങൾ. 24

ഇമ്മട്ടിൽ സ്വജനത്തിൻ പാരവശ്യത്തെക്കണ്ടു
നിർമ്മലൻ ജഗദീശനനന്തൻ വാസുദേവൻ
ഏററവും തീവ്രമായിട്ടുജ്ജ്വലിച്ചിടുക്കമെ–
ക്കാട്ടുതീ പാനംചെയ്താൻ നിമിഷാർദ്ധ–
ത്തിനുള്ളിൽ. 25

---

## അദ്ധ്യായം 18

ശ്രീശുകൻ പറഞ്ഞു

നന്ദജൻ പിന്നെത്തന്നേച്ചുഴന്നു ഗാനംചെയ്യും
തന്നുടെ സന്തുഷ്ടരാം ബന്ധുക്കളോടുകൂടി
ഗോഗണത്തിനാലലംകൃതമായ് വിളങ്ങുമ–
ഗ്ഗോകുലംതന്നിൽ പ്രവേശിച്ചിതു ധരാപതേ! 1

ഗോപാലച്ഛലമാന്ന രാമകൃഷ്ണന്മാരേവം
ഗോപവാടത്തിൽ ക്രീഡതുടന്നു വാണീടവേ
തനുഭൃത്തുകൾക്കാർക്കുമുള്ളത്തിലതിപ്രിയ–
മണച്ചീടാത്തതാകും ഗ്രീഷ്മമാവിർഭവിച്ചു. 2

ദൈത്യാരിഭഗവാനാ രാമദേവനോടൊത്തു
പ്രത്യക്ഷം വിഹരിപ്പതായ വൃന്ദാവനത്തിൽ
തത്ഗുണഗണത്താലഗ്രീഷ്മകാലവുമപ്പോൾ
ചൊല്ലെഴുമാള്ളും വസന്തത്തിൻ തുല്യമായ്–
കാണപ്പെട്ടു. 3

എവിടെ കാട്ടാറുതൻ ഘോഷത്താൽ
[1]ഝില്ലീകട–
രവത്തിൻ ശല്യം തെല്ലുമില്ലാതെയിരുന്നുവോ
അസ്ഥലമാ വാഹിനീനീരസേചനംമൂലം
സ്നിഗ്ദ്ധമാം വൃക്ഷവൃന്ദം തഴച്ചു ശോഭിച്ചിതു. 4

1 ചീവീടു് മുതലായ ചെറുകീടങ്ങളുടെ ശബ്ദം.

സരിത്സരഃപ്രസ്രവണോമ്മിവായുനാ
കല്ഹാരകഞ്ജോൽപലരേണുഹാരിണാ
ന വിദ്യതേ യത്ര വനൌകസാം ദവോ
നിദാഘവഹ്ന്യർക്കഭവോഽതിശാഡ്വലേ. 5

അഗാധതോയഹ്രദിനീതടോമ്മിഭിർ–
ദ്രവൽ പുരീഷ്യാഃ പുളിനൈഃ സമന്തതഃ
ന യത്ര ചണ്ഡാംശുകരാ വിഷോൽബണാ
ഭുവോ രസം ശാഡ്വലിതം ച ഗൃഹ്ണതേ. 6

വനം കുസുമിതം ശ്രീമന്നദച്ചിത്രമൃഗദ്വിജം
ഗായന്മയൂരഭ്രമരം കൂജൽ കോകിലസാരസം. 7

ക്രീഡിഷ്യമാണസ്തൽ കൃഷ്ണോ ഭഗവാൻ ബലസംയുതഃ
വേണും വിരണയൻ ഗോപൈർഗ്ഗോധനൈഃ സംവൃതോഽവിശൽ. 8

പ്രവാളബർഹസ്തബകസ്രഗ്ധാതുകൃതഭൂഷണാഃ
രാമകൃഷ്ണാദയോ ഗോപാനനൃതുർയുയുധുർജ്ജഗുഃ. 9

കൃഷ്ണസ്യ നൃത്യതഃ കേചിജ്ജഗുഃ കേചിദവാദയൻ
വേണുപാണിതലൈഃ ശൃംഗൈഃ പ്രശശംസുരഥാപരേ. 10

ഗോപജാതിപ്രതിച്ഛന്നൌ ദേവാ ഗോപാലരൂപിണഃ
ഈഡിരേ കൃഷ്ണരാമൌ ച നടാ ഇവ നടം നൃപ. 11

ഭ്രാമണൈർല്ലംഘനൈ ക്ഷേപൈരാസ്ഫോടനവികർഷണൈഃ
ചിക്രീഡതുർന്നിയുദ്ധേന കാകപക്ഷധരൌ ക്വചിൽ. 12

ക്വചിന്നൃത്യത്സു ചാന്യേഷു ഗായകൌ വാദകൌ സ്വയം
ശശംസതുർമ്മഹാരാജ സാധുസാധ്വിതി വാദിനൌ. 13

ക്വചിദ് ബില്വൈഃ ക്വചിൽ കുംഭൈഃ ക്വചാമലകമുഷ്ടിഭിഃ
അസ്പൃശ്യനേത്രബന്ധാദ്യൈഃ ക്വചിന്മൃഗഖഗേഹയാ. 14

ക്വചിച്ച ദർദ്ദുരപ്ലാവൈർവ്വിവിധൈരുപഹാസകൈഃ
കദാചിൽ സ്പന്ദോളികയാ കർഹിചിന്നൃപചേഷ്ടയാ. 15

ഏവം തൌ ലോകസിദ്ധാഭിഃ ക്രീഡാഭിശ്ചേരതുർവ്വനേ
നദ്യദ്രിദ്രോണികുഞ്ജേഷു കാനനേഷു സരസ്സു ച. 16

പശൂംശ്ചാരയതോർഗ്ഗോപൈസ്തദ്വനേ രാമകൃഷ്ണയോഃ
ഗോപരൂപീ പ്രലംബോഽഗാദസുരസ്തജ്ജിഹീർഷയാ. 17

തം വിദ്വാനപി ദാശാർഹോ ഭഗവാൻ സർവ്വദർശനഃ
അന്വമോദത തത്സഖ്യം വധം തസ്യ വിചിന്തയൻ. 18

തത്രോപാഹൂയ ഗോപാലാൻ കൃഷ്ണഃ പ്രാഹ വിഹാരവിൽ
ഹേ ഗോപാ വിഹരിഷ്യാമോ ദ്വന്ദ്വീഭൂയ യഥായഥം. 19

തത്ര ചക്രുഃ പരിവൃഢൌ ഗോപാ രാമജനാർദ്ദനൌ
കൃഷ്ണസംഘട്ടിനഃ കേചിദാസൻ രാമസ്യ ചാപരേ. 20

നദികളും സരസ്സുകളും ഗിരിനിർഝരങ്ങളെ-
ന്നിതുകൾക്കെഴും തിരമാലയിൽ സംഗമിച്ചും
ആമ്പൽ, കൽഹാരം, പത്മമിവറ്റിൻ മണമാളും
പൂമ്പൊടിയാവഹിച്ചും കുളിർകാററനാരതം
സഞ്ചരിപ്പതായെങ്ങും പച്ചപ്പുല്ലുകൾ തിങ്ങി
നെഞ്ചകം കുളിർപ്പിക്കുമേതൊരു വനംതന്നിൽ
നിദാഘകാലത്തിലെ സൂര്യനും തീയുംമൂല-
മുദിക്കും ദാവാഗ്നിതൻ പീഡയുണ്ടാകുന്നില്ല 5

ഏററവുമാഴമാളും ഹ്രദത്തിൻ തീരങ്ങളി-
ലൂററമായടിച്ചേറും തിരമാലകളാലെ.
തിട്ടകളിടിഞ്ഞലിഞ്ഞൊഴുകിച്ചേർന്ന ചെളി-
ക്കെട്ടുകളേയോ വാച്ച പച്ചപ്പുൽക്കൂട്ടത്തെയോ
ഉണക്കീടുവാൻ വിഷസന്നിഭതീക്ഷ്ണങ്ങളാ-
മിനാംശുഗണമെങ്ങു ശക്തങ്ങളായില്ലയോ. 6

അച്ചാരുവൃന്ദാവനം ശബ്ദിക്കും നാനാമൃഗ-
പക്ഷികളാലും പൂത്ത പാദപനിരയാലും
സാരസം കുയിൽ ഭൃംഗം മയിലെന്നിവയ്ക്കെഴും
ചാരുനാദങ്ങളാലും ശ്രീമത്തായ് ശോഭിച്ചിതു. 7

രാമനോടൊത്തു കൃഷ്ണപരമാത്മാവു, പശു-
സ്തോമത്തിനാലും ഗോപന്മാരാലും പരീതനായ്
വേണുവും ശബ്ദിപ്പിച്ചു ലീലാലാലസനായി-
പ്പീനമോദത്തോടുമക്കാനനം പ്രവേശിച്ചാൻ. 8

രാമകൃഷ്ണാദി ഗോപന്മാരെല്ലാം മയിൽപ്പീലി
പൂമാല, മനയോല, തളിർ, പൂങ്കൊത്തെന്നിവ
നന്നായണിഞ്ഞു പാട്ടുപാടിയും നൃത്തംവച്ചു-
മന്യോന്യം യുദ്ധംചെയ്തുമവിടെക്കളിച്ചിതു. 9

താണ്ഡവം കണ്ണൻ ചെയ്യും വേളയിൽച്ചിലർ
പാടി-
യന്യർ കൊമ്പൂതിയോടക്കുഴൽ വായിച്ചുചിലർ
പാണികൾകൊണ്ടു താളംപിടിച്ചു മററുള്ളവർ
കാണികൾ, ബലേഭേഷെന്നരുളി
പ്രശംസിച്ചാർ. 10

ഭൂപതേ! ഗോപജാതിച്ഛലത്താൽ സ്വരൂപത്തെ
ഗോപനംചെയ്തു ഗോപവേഷമാർന്നിടും സുരർ
ഭഗവാൻ കൃഷ്ണനേയും രോഹിണീപുത്രനേയും
പ്രകാമം പ്രശംസിച്ചാർ നടന്മാർ
നടനെപ്പോൽ. 11

ഒരിക്കൽ കാകപക്ഷധാരികളാ സോദരർ
കരങ്ങൾ തമ്മിൽ കോർത്തുപിടിച്ചു വട്ടംചുററും
ചാടിയും തള്ളിയിട്ടും വലിച്ചും കയ്യടിച്ചും
ധാടിയോടേർപ്പെട്ടിടും ബാഹുയുദ്ധത്തിൽ
പിന്നെ 12

അന്യന്മാർ നൃത്തംചെയ്യും സമയം രാമൻതാനും
കണ്ണനും താളം കൊട്ടും ഗാനവുംചെയ്യും നന്നായ്
എന്നല്ല കൊള്ളാം കൊള്ളാം നൃത്തമിതെ-
ന്നൊക്കെയും
നന്നായി വാഴ്ത്തിച്ചൊല്ലി പ്രോത്സാഹിപ്പിക്കും-
പരം. 13

ചിലപ്പോൾ കുവളത്തിൻകായ്കളും കുംഭവൃക്ഷ-
ഫലജാലവുമെടുത്തെറിഞ്ഞു കളിച്ചീടും
നെല്ലിക്കായൊരുപിടി ചിലപ്പോൾ വാരി-
യെണ്ണും
ചൊല്ലിച്ചു തെറ്റിച്ചു നീ തോററു ഞാൻ വെന്നെ-
ന്നോതും
ചിലപ്പോൾ കണ്ണുകെട്ടിത്തൊടുന്നകളി, തൊടാ-
തൊളിഞ്ഞുമാറിക്കളി, മൃഗപക്ഷികൾമട്ടിൽ
ചാടിയും നിനദിച്ചുമിങ്ങനെ ലോകരീതി
മോടിയോടനുസരിച്ചങ്ങവർ കേളിയാടും. 14

തവളച്ചാട്ടം ചാടുമൂഞ്ഞാലിലേറിയാടും
വിവിധം നേരംപോക്കു പറയും ചിലനേരം
കള്ളനും ഭൂപാലനും മന്ത്രിയുമായി നിന്നു
സോല്ലാസം കേസു കേട്ടും വിധിച്ചും
കളിച്ചീടും. 15

രാമകൃഷ്ണന്മാരേവം പർവതതടം നദി-
താമരപ്പൊയ്കയദ്രികുഞ്ജമെന്നതിലെല്ലാം
ലോകസാമാന്യമാകും ലീലകളോടാ വന-
മാകവേയാനന്ദസമ്പൂർണ്ണരായ് സഞ്ചരിച്ചാർ. 16

അക്കാട്ടിൽ ഗോപന്മാരുമൊത്തവരിരുപേരും
പയ്ക്കളെ മേച്ചു ചരിച്ചീടവേയൊരുനാളിൽ
പ്രലംബാസുരൻ ശീഘ്രമാ രാമകൃഷ്ണന്മാരെ
കൊലചെയ്യുവാനന്നിഗ്ഗോപവേഷത്തിൽ
വന്നാൻ. 17

ഭഗവാൻ കൃഷ്ണൻ സർവദർശനനസ്സംഗതി-
യകമേ ധരിക്കിലുമാമട്ടു കാണിക്കാതെ
എങ്ങനെയാ ദുഷ്ടനെക്കൊൽവതാം നന്നെന്നന്ത-
രംഗത്തിൽ ചിന്തിച്ചുടൻ തത്സഖ്യം
സമ്പാദിച്ചാൻ. 18

അല്ലയോ ഗോപന്മാരേ! വരുവിൻ കളിച്ചീടാം
തുല്യജോടിയായ്നിന്നു ചെയ്തിടാം ദ്വന്ദ്വയുദ്ധം
എന്നേവം നാനാലീലാവിജ്ഞനായ്വിളങ്ങിടും
നന്ദജൻ ഗോപന്മാരെ വിളിച്ചു
ചൊല്ലീടിനാൻ. 19

ഇരുഭാഗമായ് നിന്നാർ ഗോപന്മാരപ്പോളതി-
ലൊരു ഭാഗക്കാർ നേതാവായിട്ടു രാമനേയും
ഇതരസംഘക്കാരമ്മധുസൂദനനേയു-
മെതിരില്ലാതെതന്നെ തിരഞ്ഞെ-
ടുത്തീടിനാർ. 20

ആചേരുർവ്വിവിധാഃ ക്രീഡാ വാഹ്യവാഹകലക്ഷണാഃ
യത്രാരോഹന്തി ജേതാരോ വഹന്തി ച പരാജിതാഃ. 21
വഹന്തോ വാഹ്യമാനാശ്ച ചാരയന്തശ്ച ഗോധനം
ഭാണ്ഡീരകം നാമ വടം ജഗ്മുഃ കൃഷ്ണപുരോഗമാഃ. 22
രാമസംഘട്ടിനോ യർഹി ശ്രീദാമവൃഷഭാദയഃ
ക്രീഡായാം ജയിനസ്താംസ്താനൂഹുഃ കൃഷ്ണാദയോ നൃപ. 23
ഉവാഹ കൃഷ്ണോ ഭഗവാൻ ശ്രീദാമാനം പരാജിതഃ
വൃഷഭം ഭദ്രസേനസ്തു പ്രലംബോ രോഹിണീസുതം. 24
അവിഷഹ്യം മന്യമാനഃ കൃഷ്ണം ദാനവപുംഗവഃ
വഹൻ ദ്രുതതരം പ്രാഗാദവരോഹണതഃ പരം. 25

തമുദ്വഹൻ ധരണിധരേന്ദ്രഗൗരവം
മഹാസുരോ വിഗതരയോ നിജം വപുഃ
സ ആസ്ഥിതഃ പുരടപരിച്ഛദോ ബഭൗ
തഡിദ്ദ്യുമാനുഡുപതിവാഡിവാംബുദഃ. 26

നിരീക്ഷ്യ തദ്വപുരലമംബരേ ചരൽ
പ്രദീപ്തദൃഗ്ഭ്രുകുടിതടോഗ്രദംഷ്ട്രകം
ജ്വലച്ഛിഖം കടകകിരീടകുണ്ഡല-
ത്വിഷാത്ഭുതം ഹലധര ഈഷദത്രസൽ. 27

അഥാഗതസ്മൃതിരഭയോ രിപും ബലോ
വിഹായ സാർത്ഥമിവ ഹരന്തമാത്മനഃ
രുഷാഹനച്ഛിരസി ദൃഢേന മുഷ്ടിനാ
സുരാധിപോ ഗിരിമിവ വജ്രരംഹസാ. 28

സ ആഹതഃ സപദി വിശീർണ്ണമസ്തകോ
മുഖാദ്വമൻ രുധിരമപസ്മൃതോഽസുരഃ
മഹാരവം വ്യസുരപതത്സമീരയൻ
ഗിരിര്യഥാ മഘവത ആയുധാഹതഃ. 29

ദൃഷ്ട്വാ പ്രലംബം നിഹതം ബലേന ബലശാലിനാ
ഗോപാഃ സുവിസ്മിതാ ആസൻ സാധു സാധ്വിതി വാദിനഃ 30
ആശിഷോഽഭിഗൃണന്തസ്തം പ്രശശംസുസ്തദർഹണം
പ്രേത്യാഗതമിവാലിംഗ്യ പ്രേമവിഹ്വലചേതസഃ. 31
പാപേ പ്രലംബേ നിഹതേ ദേവാഃ പരമനിർവൃതാഃ
അഭ്യവഷൻ ബലം മാല്യൈഃ ശശംസുഃ സാധു സാധ്വിതി. 32

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാദ്ധേ പ്രലംബവധോ നാമ അഷ്ടാദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9039 ദശമസ്കന്ധേ ശ്ലോകാഃ 845

---

## ഏകോനവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

ക്രീഡാസക്തേഷു ഗോപേഷു തദ്ഗാവോ ദൂരചാരിണീഃ
സൈ്വരം ചരന്ത്യോ വിവിശുസ്തൃണലോഭേന ഗഹ്വരം. 1
അജാ ഗാവോ മഹിഷ്യശ്ച നിർവ്വിശന്ത്യോ വനാദ്വനം
ഇഷീകാടവീം നിർവ്വിവിശുഃ ക്രന്ദന്ത്യോ ദാവതർഷിതാഃ. 2
തേഽപശ്യന്തഃ പശൂൻ ഗോപാഃ കൃഷ്ണരാമാദയസ്തദാ
ജാതാനുതാപാ ന വിദുർവ്വിചിന്വന്തോ ഗവാം ഗതിം. 3

തോററവൻ ജിതനെത്തൻ പുറത്തങ്ങെടുത്തേററി
ച്ചുററിസ്സഞ്ചരിക്കണമെന്നൊരു നിശ്ചയത്തിൽ
ആനായന്മാരശേഷം സന്തുഷ്ടചിത്തന്മാരായ്
മാനസോല്ലാസമേറ്റം കളിയിലേപ്പെട്ടിതേ. 21

വെന്നവരെപ്പുറത്തു തോററവരാവഹിച്ചു–
മന്യന്മാർ പശുക്കളെത്തീററിയും മന്ദേതരം
ഭാണ്ഡീരവടച്ചോടാം നിശ്ചിതസ്ഥാനം–
തന്നിൽ
നന്ദജാദ്യരാം ഗോപന്മാരെല്ലാം ചെന്നു
ചേന്നാർ. 22

രാമപക്ഷീയരാകും ശ്രീദാമാവൃഷഭാദ്യർ
കാമമദ്വന്ദ്വയുദ്ധലീലയിൽ ജയിക്കയാൽ
അച്യുതൻതുടങ്ങിയോർ വിജയികളെപ്പൂവ്–
നിശ്ചയമനുസരിച്ചക്ഷണമാവഹിച്ചാർ. 23
ശ്രീദാമാവിനെപ്പരാജിതനാം മുകുന്ദനും
സാദരം വൃഷഭനെബ്ഭദ്രസേനാഖ്യൻതാനും
രോഹിണീതനൂജനേ പ്രലംബാസുരനും [1]ദ്വ–
ന്ദ്വാഹവലീലാഫലമായുടനാവഹിച്ചാർ. 24

ദാനവശ്രേഷ്ഠൻ നന്ദജാതനെയെതിക്കുവാൻ
താനശക്തനെന്നോത്തു രോഹിണീതനൂജനെ
നിശ്ചിതസ്ഥലത്തിറക്കീടാതെ കൊന്നീടുവാ–
നിച്ഛയോടതിദൂരം വേഗത്തിൽ
കൊണ്ടുപോയാൻ. 25

ഗിരിരാജനു തുല്യം ഭാരമാളുമാ മഹാ–
പുരുഷാഗ്ര്യനെ വഹിച്ചീടുമമ്മഹാസുരൻ
മന്ദവേഗനായ് സ്വന്തരൂപധാരിയായ് നാനാ
സ്വർണ്ണഭൂഷകൾപൂണ്ടു മിന്നൽപോൽ
മിന്നുവോനായ്
അംബരംതന്നിൽക്കലാധീശനെദ്ധരിച്ചെഴ്–
മംബുദമെന്നമട്ടിലേററവും ശോഭിച്ചിതേ. 26

അധികാഭയോടാകാശത്തു സഞ്ചരിപ്പതായ്
[2]പ്രദീപ്രാക്ഷികളൊത്ത ചില്ലിത്തടങ്ങളോടും
ഘോരദംഷ്ടകളോടും തോരംവള കിരീടവും
ചാരുകുണ്ഡലങ്ങളുമണിഞ്ഞു മിന്നുന്നതാം
അത്ഭുതകരമാകുമദ്ദൈത്യദേഹം കണ്ടി–
ട്ടല്പമുംഭീതിപൂണ്ടാൻ രോഹിണീകുമാരകൻ. 27

പെട്ടെന്നു പരമാത്മാവസ്ഥയോർമ്മയിൽ പെട്ടി–
ട്ടൊട്ടുമേ ഭയമെന്യേ രാമൻ, സംഘത്തെ വിട്ടു–
തന്നെയെടുത്തുകൊണ്ടു പോയീടുമാ വൈരിയെ
പിന്നെത്തൻ വജ്രതുല്യകഠിനമുഷ്ടിയാലെ
രുട്ടാന്നു പർവ്വതത്തെ ദേവാധിനാഥനെന്ന–
മട്ടിലുക്കോടുമുത്തമാംഗത്തിലടിച്ചിതേ. 28

അടിയേററുടൻ തല തകന്നു ദൈത്യൻ കട–
കുടെച്ചെഞ്ചോര പാരം വമിച്ചു വായിൽനിന്നും.
സ്മൃതി വിട്ടസുവുമററിന്ദ്രായുധത്താൽ ഹതൻ
ക്ഷിതിഭൃത്തെന്നമട്ടു വീണു വൻ
ശബ്ദത്തൊടും. 29

പ്രലംബൻതന്നെബ്ബലശാലിയാം ബലഭദ്രൻ
കൊലചെയ്തതു കണ്ടു ഗോപന്മാരെല്ലാവരും
നന്ദിച്ചു നന്നുനന്നെന്നത്ഭുതാധീനരായി–
ട്ടന്യൂനപ്രേമപരവശരായ്ക്കഥിച്ചിതു. 30

പരലോകത്തുനിന്നു തിരിച്ചു വന്നോനെന്ന–
തരത്തിൽക്കെട്ടിപ്പിടിച്ചാശീർവാക്യങ്ങളോതി
സ്തുത്യർഹനായി പൃഥുവിക്രമനാകും ബല–
ഭദ്രനെയാനായന്മാരതിയായ്
പ്രശംസിച്ചാർ. 31

ദുഷ്ടനാം പ്രലംബനെക്കൊന്നപ്പോഴം വൃന്ദാരക–
രൊട്ടുക്കു പരമനിർവൃതരായ് പൂമാലകൾ
രാമഭദ്രന്റെ മെയ്യിൽ വഷിച്ചു സാധു സാധു
സാമർത്ഥ്യമെന്നൊക്കെയും പുകഴ്ത്തി–
പ്പറഞ്ഞിതേ. 32

---

# അദ്ധ്യായം 19

ശ്രീശുകൻ പറഞ്ഞു

ഗോപന്മാരെല്ലാം ക്രീഡാസക്തരായ്–
ത്തീന്നീടവേ
ഗോപടലങ്ങൾ മേഞ്ഞുമേഞ്ഞു പാഞ്ഞതിദൂരം
തൃണലോഭത്താൽ സൈരം സഞ്ചരിച്ചെട്ട
വിൽച്ചെ–
ന്നണഞ്ഞാരൊരു മഹാരണ്യാന്തർഭാഗ –
തന്നിൽ. 1

ആടു,കളെരുമ,കൾ ഗോക്കളെന്നിവയോരോ
കാടുകൾതോറും ചരിച്ചത്യന്തം ദാഹാത്തരായ്
കുടിപ്പാൻ ജലംകിട്ടാഞ്ഞുച്ചത്തിൽ കരഞ്ഞുകൊ–
ണ്ടൊടുവിലൊരു മുഞ്ഞക്കാട്ടിനുള്ളിൽ–
കടന്നാർ. 2

രാമകൃഷ്ണാദ്യന്മാരാം ഗോപന്മാരപ്പോൾപ്പശു–
സ്തോമത്തെക്കാണാഞ്ഞനുതാപയുക്തന്മാരായി
അൻപോടഗ്ഗോക്കൾ പോയ മാർഗ്ഗത്തെ–
യന്വേഷിച്ചു
തുമ്പേതും കിട്ടീടാതെ വിഷമിച്ചിതു പാരം. 3

1 ദ്വന്ദ്വയുദ്ധമായ ലീലയുടെ ഫലം.
2. അധികം തിളങ്ങുന്ന കണ്ണുകൾ.

തൃണൈസ്തൽഖുരദച്ഛിന്നൈർഗ്ഗോഷ്പദൈരങ്കിതൈർഗ്ഗവാം
മാർഗ്ഗമന്വഗമൻ സർവ്വേ നഷ്ടാജീവ്യാ വിചേതസഃ 4
മുഞ്ജാടവ്യാം ഭ്രഷ്ടമാർഗ്ഗം ക്രന്ദമാനം സ്വഗോധനം
സംപ്രാപ്യ തൃഷിതാഃ ശ്രാന്താസ്തതസ്തേ സംന്യവർത്തയൻ. 5
താ ആഹൂതാ ഭഗവതാ മേഘഗംഭീരയാ ഗിരാ
സ്വനാമ്നാം നിനദം ശ്രുത്വാ പ്രതിനേദുഃ പ്രഹർഷിതാഃ. 6

തതഃ സമന്താദ്വനധൂമകേതു-
ര്യദൃച്ഛയാഭൂൽ ക്ഷയകൃദ്വനൗകസാം
സമീരിതഃ സാരഥിനോൽബണോല്മുകൈ-
ർവ്വിലേലിഹാനഃ സ്ഥിരജംഗമാൻ മഹാൻ. 7
തമാപതന്തം പരിതോ ദവാഗ്നിം
ഗോപാശ്ച ഗാവഃ പ്രസമീക്ഷ്യ ഭീതാഃ
ഊചുശ്ച കൃഷ്ണം സബലം പ്രപന്നാ
യഥാ ഹരിം മൃത്യുഭയാർദ്ദിതാ ജനാഃ. 8

കൃഷ്ണ കൃഷ്ണ മഹാവീര ഹേ രാമാമിതവിക്രമ
ദാവാഗ്നിനാ ദഹ്യമാനാൻ പ്രപന്നാംസ്ത്രാതുമർഹഥഃ. 9
നൂനം ത്വദ്ബാന്ധവാഃ കൃഷ്ണ ന ചാർഹന്ത്യവസീദിതും
വയം ഹി സർവ്വധർമ്മജ്ഞ ത്വന്നാഥാസ്ത്വൽപരായണാഃ. 10

ശ്രീശുക ഉവാച

വചോ നിശമ്യ കൃപണം ബന്ധൂനാം ഭഗവാൻ ഹരിഃ
നിമീലയത മാ ഭൈഷ്ട ലോചനാനീത്യഭാഷത. 11
തഥേതി മീലിതാക്ഷേഷു ഭഗവാനഗ്നിമുൽബണം
പീത്വാ മുഖേന താൻ കൃച്ഛ്റാദ്യോഗാധീശോ വ്യമോചയൽ. 12
തതശ്ച തേഽക്ഷീണ്യുന്മീല്യ പുനർഭാണ്ഡീരമാപിതാഃ
നിശാമ്യ വിസ്മിതാ ആസന്നാത്മാനം ഗാശ്ച മോചിതാഃ. 13
കൃഷ്ണസ്യ യോഗവീര്യം തദ്യോഗമായാനുഭാവിതം
ദാവാഗ്നേരാത്മനഃ ക്ഷേമം വീക്ഷ്യ തേ മേനിരേഽമരം. 14
ഗാഃ സന്നിവർത്ത്യ സായാഹ്നേ സഹരാമോ ജനാർദ്ദനഃ
വേണും വിരണയൻ ഗോഷ്ഠമഗാദ്ഗോപൈരഭിഷ്ടുതഃ. 15
ഗോപീനാം പരമാനന്ദ ആസീദ്ഗോവിന്ദദർശനേ
ക്ഷണം യുഗശതമിവ യാസാം യേന വിനാഭവൽ. 16

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ ദാവാഗ്നിപാനം നാമ ഏകോനവിംശതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9055 ദശമസ്കന്ധേ ശ്ലോകാഃ 861

## വിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

തയോസ്തദത്ഭുതം കർമ്മ ദാവാഗ്നേർമ്മോക്ഷമാത്മനഃ
ഗോപാഃ സ്ത്രീഭ്യഃ സമാചഖ്യുഃ പ്രലംബവധമേവ ച. 1
ഗോപവൃദ്ധാശ്ച ഗോപ്യശ്ച തദുപാകർണ്ണ്യ വിസ്മിതാഃ
മേനിരേ ദേവപ്രവരൗ കൃഷ്ണരാമൗ വ്രജം ഗതൗ. 2
തതഃ പ്രാവർത്തത പ്രാവൃട് സർവ്വസത്ത്വസമുദ്ഭവാ
വിദ്യോതമാനപരിധിർവ്വിസ്ഫൂർജ്ജിതനഭസ്തലാ. 3

കുളമ്പും പല്ലുംകൊണ്ടു മുറിഞ്ഞ തൃണങ്ങളും
നിലത്തു പതിഞ്ഞ കാൽച്ചുവടിൻ ചിഹ്നങ്ങളും
നോക്കിയാ ജീവ്യമാകുമപ്പശുവൃന്ദം പോയ—
മാർഗ്ഗത്തെയനുഗമിച്ചാരാഞ്ഞിതവർ വീണ്ടും. 4
മുഞ്ജാരണ്യത്തിൽ വഴിമുട്ടിയാക്രന്ദിക്കും ഗോ—
പുഞ്ജത്തെച്ചെന്നു കണ്ടു ഭാവത്താൽ ശ്രാന്തന്മാരാം
വല്ലവരവർ പിന്നെക്കാനനംതന്നിൽനിന്നും
മെല്ലവേ ഗോവൃന്ദത്തെത്തിരിച്ചടി—
ച്ചീടിനാർ. 5
ഭഗവാൻ കൃഷ്ണൻ മേഘഗംഭീരസ്വരത്തിൽ ഗോ—
പ്രകരങ്ങളെ പേരു പറഞ്ഞു വിളിച്ചപ്പോൾ
പെട്ടെന്നപ്പശുവൃന്ദം മുത്താർന്നു വിളികേൾക്കു—
മട്ടിൽത്താൻ പ്രതിശബ്ദിച്ചീടിനാരക്ഷണ—
ത്തിൽ. 6
അതിനുശേഷം വനധൂമകേതുവായ് വന—
സ്ഥിതജന്തുക്കൾക്കെല്ലാം നാശകാരണമായി
വലുതാം വനവഹ്നി കാററിനാൽ വദ്ധിച്ചുഗ്ര—
സ്ഫുലിംഗങ്ങളാൽച്ചുററും ചരാചരത്തെയെല്ലാം
ഗ്രസിച്ചുകൊണ്ടപ്പശുസംഘവും ഗോപന്മാരും
വസിക്കും സ്ഥലം ചുഴന്നെട്ടത്തിതതിശീഘ്രം. 7
നാലുഭാഗത്തും വ്യാപിച്ചെത്തുമദ്ദാവാഗ്നിയെ—
ച്ചാലവേ ഗോപന്മാരും ഗോസമൂഹവും കണ്ടു
മൃത്യുഭീതരാം ജനം ഹരിയെയാശ്രയിക്കും—
മട്ടു ചെന്നാശ്രയിച്ചാർ സരാമൻഭഗവാനെ. 8
അല്ലയോ കൃഷ്ണാ കൃഷ്ണാ! മഹാവീരാഗ്രഗണ്യാ!
തുല്യമില്ലാത്ത പരാക്രമധാമമേ! രാമാ!
ദാവാഗ്നിതന്നിൽപ്പെട്ടു ദഹിക്കുമീ ഞങ്ങളെ
ചാവാതെ നിങ്ങൾ രക്ഷിച്ചീടണ—
മിക്ഷണത്തിൽ. 9
ഹേ കൃഷ്ണാ! ധർമ്മജ്ഞാ! നിൻ ബന്ധുക്കളാമീ
ഞങ്ങൾ
ശോകമല്പവുമനുഭവിക്കാനർഹരല്ല
ഞങ്ങൾക്കു നാഥൻ ഭവാനൊരുവനല്ലാതാരു—
ണ്ടങ്ങയെസ്സദാ ഞങ്ങളാശ്രയിക്കുവോരല്ലേ. 10

ശ്രീശുകൻ പറഞ്ഞു

ഭഗവാൻ കൃഷ്ണൻ ബന്ധുജനത്തിൻ ദീനവാക്യ—
മകതാരലിഞ്ഞുകേട്ടവരോടോതീടിനാൻ:
പേടിച്ചീടേണ്ടാ നിങ്ങളൊട്ടുമേയെല്ലാവരും
പാടേ കണ്ണുകളടച്ചിരുന്നീടുവിനെന്നായ്. 11
ആകട്ടെയെന്നേവരും കണ്ണടച്ചിരുന്നപ്പോൾ
യോഗേശൻ മുകുന്ദൻ സ്വവദനംകൊണ്ടുതന്നെ
അഘോരവഹ്നി പാനംചെയ്തു തൻ
ബന്ധുക്കളെ—
യൊക്കെയും മരണത്തിൽനിന്നങ്ങു
മോചിപ്പിച്ചാൻ. 12
കൺതുറന്നവരെല്ലാം ചുററിനും നോക്കീടവേ—
യെന്തൊരത്ഭുതം! തങ്ങൾ ഭാണ്ഡീരവൃക്ഷ—
ച്ചോട്ടിൽ
നിൽക്കയാണിപ്പൊഴെന്നും തങ്ങളെ—
ഗ്ഗോക്കളോടൊ—
ത്തക്കണ്ണൻ രക്ഷിച്ചെന്നും ധരിച്ചു
വിസ്മയിച്ചാർ. 13
യോഗമായാപ്രഭാവവാസ്സിനാൽ സമ്പാദിത—
മാകിന വീര്യത്താലഘോരവഹ്നിയിൽ—
നിന്നും
തങ്ങളെപ്പാലിച്ചതു പാർത്തവരുറച്ചിതി—
മ്മംഗലൻ മൂർത്തിഭീതിയറ്റൊരു മഹാനെന്നായ്. 14
നന്ദജൻ പിന്നെ ബലഭദ്രനോടൊത്തു പശു—
വൃന്ദത്തെത്തിരിച്ചട്ടിസ്സന്ധ്യയാം സമയത്തിൽ
സാദരം ഗോപന്മാരാൽ സ്തുതനായോടക്കുഴ—
ലൂതിക്കൊണ്ടമ്പാടിയിലമ്പോടു
ചെന്നേറിനാൻ. 15
ആരൊരാളില്ലാത്തപ്പോളൊക്കാണോപാക്കിൽ—
ക്ഷണ—
നേരമായിരം യുഗമെന്നപോൽ കലാശിപ്പൂ
അന്നന്ദകുമാരൻെറ ദശ്നത്താലഗ്ഗോപ—
സുന്ദരിമാരാനന്ദതുന്ദിലമാരായിതു. 16

---

# അദ്ധ്യായം 20

ശ്രീശുകൻ പറഞ്ഞു

കാട്ടുതീതന്നിൽനിന്നും തങ്ങളെ രക്ഷിച്ചതും
ദുഷ്ടനാം പ്രലംബനെക്കൊന്നതും മററുമായി
ശ്രേഷ്ഠമാം രാമകൃഷ്ണന്മാരുടെ കർമ്മങ്ങളെ
ഗോഷ്ഠനാരികളോടു ഗോപന്മാർ
ചൊല്ലീടിനാർ. 1
വൃദ്ധരാം ഗോപന്മാരും സ്ത്രീകളുമതുകേട്ടി—
ട്ടത്യന്തം വിസ്മയിച്ചു രാമനും കൃഷ്ണൻതാനും
ഗോഷ്ഠത്തിലവതാരം കൈക്കൊണ്ട രണ്ടു ദേവ—
ശ്രേഷ്ഠന്മാരെന്നുതന്നെ ദൃഢമായ് വിശ്വ—
സിച്ചാർ. 2
സകലസത്വജാലജന്മഹേതുകമായി
പ്രകടം മിന്നും [1]പരിവേഷത്തോടൊത്തതായി
അതിക്ഷുബ്ധമാമാകാശത്തോടു സമേതമായ്
തദനന്തരം മഴക്കാലവും വന്നണഞ്ഞു. 3

1. ചിലപ്പോൾ സൂര്യചന്ദ്രന്മാർക്കു ചുററിനും കാണുന്ന പ്രഭ.

സാന്ദ്രനീലാംബുദൈർവ്യോമ സവിദ്യുൽസ്തനയിത്നുഭിഃ
അസ്പഷ്ടജ്യോതിരാച്ഛന്നം ബ്രഹ്മേവ സഗുണം ബഭൗ. 4

അഷ്ടൗ മാസാൻ നിപീതം യദ് ഭൂമ്യാശ്ചോദമയം വസു
സ്വഗോഭിർമ്മോക്തുമാരേഭേ പർജ്ജന്യഃ കാല ആഗതേ. 5

തഡിത്വന്തോ മഹാമേഘാശ്ചണ്ഡശ്വസനവേപിതാഃ
പ്രീണനം ജീവനം ഹ്യസ്യ മുമുചുഃ കരുണാ ഇവ. 6

തപഃകൃശാ ദേവമീഢാ ആസീദ്വർഷീയസീ മഹീ
യഥൈവ കാമ്യതപസസ്തനുഃ സമ്പ്രാപ്യ തൽഫലം. 7

നിശാമുഖേഷു ഖദ്യോതാസ്തമസാ ഭാന്തി ന ഗ്രഹാഃ
യഥാ പാപേന പാഖണ്ഡാ ന ഹി വേദാഃ കലൗ യുഗേ. 8

ശ്രുത്വാ പർജ്ജന്യനിനദം മണ്ഡൂകാ വ്യസൃജൻ ഗിരഃ
തൂഷ്ണീം ശയാനാഃ പ്രാഗ്യദ്വദ് ബ്രാഹ്മണാ നിയമാത്യയേ. 9

ആസന്നുൽപഥവാഹിന്യഃ ക്ഷുദ്രനദ്യോഽനുശുഷ്യതീഃ
പുംസോ യഥാ സ്വതന്ത്രസ്യ ദേഹദ്രവിണസമ്പദഃ. 10

ഹരിതാ ഹരിഭിഃ ശഷ്പൈരിന്ദ്രഗോപൈശ്ച ലോഹിതാഃ
ഉച്ഛിലീന്ധ്രകൃതച്ഛായാ നൃണാം ശ്രീരിവ ഭൂരഭൂൽ. 11

ക്ഷേത്രാണി സസ്യസമ്പദ്ഭിഃ കർഷകാണാം മുദം ദദുഃ
മാനിനാമുപതാപം ച ദൈവാധീനമജാനതാം. 12

ജലസ്ഥലൗകസഃ സർവ്വേ നവവാരിനിഷേവയാ
അബിഭ്രദ്രുചിരം രൂപം യഥാ ഹരിനിഷേവയാ. 13

സരിദ്ഭിഃ സംഗതഃ സിന്ധുശ്ചുക്ഷുഭേ ശ്വസനോർമ്മിമാൻ
അപക്വയോഗിനശ്ചിത്തം കാമാക്തം ഗുണയുഗ്യഥാ. 14

ഗിരയോ വർഷധാരാഭിർഹന്യമാനാ ന വിവ്യഥുഃ
അഭിഭൂയമാനാ വ്യസനൈര്യഥാധോക്ഷജചേതസഃ. 15

മാർഗ്ഗാ ബഭൂവുഃ സന്ദിഗ്ധാസ്തൃണൈശ്ഛന്നാ ഹ്യസംസ്കൃതാഃ
നാഭ്യസ്യമാനാഃ ശ്രുതയോ ദ്വിജൈഃ കാലഹതാ ഇവ. 16

ലോകബന്ധുഷു മേഘേഷു വിദ്യുതശ്ചലസൗഹൃദാഃ
സ്ഥൈര്യം ന ചക്രുഃ കാമിന്യഃ പുരുഷേഷു ഗുണിഷ്വിവ. 17

ധനുർവ്വിയതി മാഹേന്ദ്രം നിർഗ്ഗുണം ച ഗുണിന്യഭാൽ
വ്യക്തേ ഗുണവ്യതികരേഽഗുണവാൻ പുരുഷോ യഥാ. 18

ന രരാജോഡുപശ്ഛന്നഃ സ്വജ്യോത്സ്നാരാജിതൈർഘനൈഃ
അഹംമത്യാ ഭാസിതയാ സ്വഭാസാ പുരുഷോ യഥാ. 19

മേഘാഗമോത്സവാ ഹൃഷ്ടാഃ പ്രത്യനന്ദഞ്ഛിഖണ്ഡിനഃ
ഗൃഹേഷു തപ്താ നിർവ്വിണ്ണാ യഥാച്യുതജനാഗമേ. 20

പീത്വാപഃ പാദപാഃ പദ്ഭിരാസന്നാനാത്മമൂർത്തയഃ
പ്രാക് ക്ഷാമാസ്തപസാ ശ്രാന്താ യഥാ കാമാനുസേവയാ. 21

സരസ്സ്വശാന്തരോധസ്സു ന്യൂഷുരംഗാപി സാരസാഃ
ഗൃഹേഷ്വശാന്തകൃത്യേഷു ഗ്രാമ്യാ ഇവ ദുരാശയാഃ. 22

മിന്നലോടൊപ്പമിടിമുഴക്കങ്ങളും ചേർന്ന
മിന്നീടും സാന്ദ്രനീലമേഘത്താൽ ഛന്നമായി
മങ്ങിയ സൂര്യചന്ദ്രഭാസ്സോടും പരബ്രഹ്മ-
മംഗമാർന്നതുമട്ടിലാകാശം ശോഭിച്ചിതു. 4

ഭാസ്കരൻ ഭുവിൽനിന്നുമെട്ടുമാസങ്ങൾകൊണ്ടു
ഗോക്കളാലന്നന്നായി നേടിവെച്ചിരുന്നതാം
നീരമാം ധനമെല്ലാം ഭൂമിക്കു തിരിച്ചേകാ-
നാരംഭിച്ചിതു കാലമാഗതമായീടവേ. 5

മിന്നലോടിട ചേർന്ന കൊടുങ്കാററടിമൂലം
ഛിന്നഭിന്നമായ് പാറുമുന്നതമേഘാവലി
കരുണാത്മാക്കൾ മട്ടിലുലകിന്നതിപ്രിയ-
കരമാം ജീവനത്തെ മുറ്റും മോചിച്ചിതേ. 6

വേനലിൻചൂടാൽപ്പരം ക്ഷീണയാം
ക്ഷോണിതന്മേൽ
പ്രീണിച്ചു വർഷദേവൻ സേചനംചെയ്തുമൂലം
പുഷ്ടാംഗയായാൾ ധര കാമ്യമാം തപസ്സു ചെ-
യ്തു ഫലാഭത്തോൽ കൃശൻ സ്ഥൂലാംഗനാകും
വിധം. 7

കലിയിൽ പാപത്തിനാൽ പാഖണ്ഡർ
ശോഭിക്കുന്നു
വിളങ്ങുന്നില്ല നന്നായ് വേദങ്ങളതുപോലെ.
സന്ധ്യയിലിരുട്ടിനാൽ മിന്നുന്ന ഖദ്യോതങ്ങൾ
പന്തിയായ് ഗ്രഹോത്കരം പ്രശോഭിച്ചീ-
ടുന്നില്ല. 8

മിണ്ടാതെ കിടന്നോരു തവളക്കൂട്ടമൊപ്പം
കൊണ്ടലിൻ സ്വനം കേട്ടിട്ടുയർത്തീ
ശബ്ദഘോഷം.
ഗുരുവിൻ നിയമാവസാനത്തിൽ, മൗനംഭജി-
ച്ചിരുന്ന വിപ്രബാലർവേദോക്തിഘോഷം-
പോലെ. 9

കരകൾ കവിഞ്ഞു പാഞ്ഞുകോട്ടമുപദ്രവ-
കരമായൊഴുകീടുമമ്മഴപ്പുഴയെല്ലാം
അസ്വതന്ത്രനാം മർത്ത്യൻതന്നുടെ ധനം, തനു-
വൈശദ്യമിവയ്യൊപ്പം ക്രമത്തിൽ
ശോഷിച്ചിതേ. 10

ചിലടം പച്ചപ്പുല്ലാൽ ഹരിതമായും മററു-
ചിലടമൊരുജാതിക്കീടങ്ങളാൽ ചുവന്നും
കുടപോൽ ചിലയിടം വെൺകൂണിയന്നും നൃപ-
ഭട ശ്രീമട്ടിൽ ഭൂമി ചിത്രവർണ്ണാഢ്യയായി. 11

സസ്യവൃദ്ധിയാലഭിമാനികളായീടുമ-
ക്കർഷകർക്കേകി മോദം കൃഷിക്ഷേത്രങ്ങളെല്ലാം
ദൈവാധീനത്തെയറിഞ്ഞിടാതെ
വാഴ്വോരവ-
ർക്കാവിധം നൽകീയുപതാപവുമതോടൊപ്പം. 12

സലിലസ്ഥലവാസിപ്രാണികളെല്ലാം നവ-
ജലസേവയാൽ ഹരിസേവനംകൊണ്ടെന്ന-
പോൽ
അതുലിതാഭമാകും മോഹനാകൃതി പൂണ്ടു
നിതരാം പരിശോഭിച്ചെന്നതേ പറയേണ്ടൂ. 13

സരിത്സംഗമമിയന്നുററമാം കാററുതട്ടി-
ത്തിരമാലകൾ പൊങ്ങിയുരുണ്ടു മറിഞ്ഞിടും
സാഗരം ഗുണാഢ്യമായ് ക്കാമോദ്രക്തമാമപക്വ-
യോഗിതൻ മാനസംപോലത്യന്തം
ക്ഷോഭിച്ചിതേ. 14

ഗിരികൾ, ജലധാരാഹന്യമാനങ്ങളായി-
പ്പെരികെപ്പീഡിതങ്ങളെന്നുതാനിരിക്കിലും
ഹരിയിൽ മാനസംവച്ചിരിക്കും ഭക്തന്മാർപോ-
ലൊരുമട്ടിലും ദുഃഖമാവഹിച്ചിരുന്നില്ല. 15

സംസ്കരിക്കാത്ത തൃണഗണത്താലാച്ഛന്നമായ്
മാർഗ്ഗങ്ങൾ സന്ദേഹാസ്പദങ്ങളായ് ഭവിച്ചിതു
നാളിൽ നാളിൽ ദ്വിജന്മാരുരുവിട്ടീടാത്തതായ്-
ക്കാലാഹതങ്ങളാകും വേദങ്ങളെന്നപോലെ. 16

മിന്നലിൻനിര ലോകബന്ധുക്കളാകും മേഘ-
വൃന്ദത്തിൽ സ്നേഹപൂർവ്വം സ്ഥിരമായ് നിന്നതില്ല
പ്രേമഹീനകളാകും കാമിനീജനഗുണ-
ധാമങ്ങളായ് ലസിക്കും പുരുഷന്മാരിൽ-
പോലെ. 17

നിർഗ്ഗുണമായീടുമമ്മഹേന്ദ്രചാപം ഗുണ-
യുക്തമാമാകാശത്തിലത്യന്തം ശോഭിച്ചിതേ.
ഗുണസംയുതമായി വിളങ്ങും പ്രപഞ്ചത്തിൽ
ഗുണരിക്തനായിടും പുരുഷനെന്ന മട്ടിൽ. 18

സ്വപ്രകാശത്താൽ ശോഭിച്ചീടുന്ന മേഘങ്ങളാൽ
നിർഭരം മറയ്ക്കപ്പെട്ടീടിന നിശാകരൻ
സ്വച്ഛവിയാൽ പ്രകാശിപ്പിച്ചീടുമഹന്തയാ-
ലച്ഛന്നൻ പുരുഷനെന്നതുപോൽ ശോഭി-
ച്ചീല. 19

മേഘാഗമത്തിൽ പരമുത്സാഹത്തോടുകൂടി-
ക്കേകികൾ പീലി വിതിർത്താടിയാനന്ദിച്ചിതു
ആലയത്തിൽ തപിച്ചു തപിച്ചു വിരക്തരാ-
മാളുകൾ ഹരിഭക്താഗമത്തിലെന്നപോലെ. 20

വേനലിലുണങ്ങിയ വൃക്ഷങ്ങൾ സലിലമ-
ന്യൂനമായ് വേരുകളിലൂടവേ പാനംചെയ്തു
ആദിയിൽ തീവ്രതപോനിഷ്ഠയാൽ കൃശമായി-
സ്സാദമാർന്നതിൽപ്പിന്നെക്കാമാനുഭൂതിയാലെ
പഴയപോലെ പുഷ്ടിയിയലും മർത്ത്യർക്കൊപ്പ-
മഴകിൽപ്പലവടിവാർന്നു ലാലസിച്ചിതേ. 21

സാരസപക്ഷിവൃന്ദമശാന്തങ്ങളാം സര-
സ്തീരങ്ങൾതോറും ക്രൂരവ്യാപാരരതമായി
നിവസിച്ചിതു ദുഷ്ടവിഷയ കാംക്ഷയോടും
ഭവനങ്ങളിൽ വാഴും ഗ്രാമീണരെന്നപോലെ. 22

ജലൗഘൈർന്നിരഭിദ്യന്ത സേതവോ വർഷതീശ്വരേ
പാഖണ്ഡിനാമസദ്വാദൈർവ്വേദമാർഗ്ഗാഃ കലൗ യഥാ. 23

വ്യമുഞ്ചൻ വായുഭിർന്നുന്നാ ഭൂതേഭ്യോഽഥാമൃതം ഘനാഃ
യഥാഽഽശിഷോ വിശ്പതയഃ കാലേ കാലേ ദ്വിജേരിതാഃ. 24

ഏവം വനം തദ്വർഷിഷ്ഠം പക്വഖർജ്ജൂരജംബുമൽ
ഗോഗോപാലൈർവൃതോ രന്തും സബലഃ പ്രാവിശദ്ധരിഃ. 25

ധേനവോ മന്ദഗാമിന്യ ഊധോഭാരേണ ഭൂയസാ
യയുർഭഗവതാഽഽഹൂതാ ദ്രുതം പ്രീത്യാ സ്നുതസ്തനീഃ. 26

വനൗകസഃ പ്രമുദിതാ വനരാജീർമ്മധുച്യുതഃ
ജലധാരാ ഗിരേർന്നാദാദാസന്നാ ദദൃശേ ഗുഹാഃ. 27

ക്വചിദ്വനസ്പതിക്രോഡേ ഗുഹായാം ചാഭിവർഷതി
നിർവ്വിശ്യ ഭഗവാൻ രേമേ കന്ദമൂലഫലാശനഃ. 28

ദധ്യോദനം സമാനീതം ശിലായാം സലിലാന്തികേ
സംഭോജനീയൈർബ്ബുഭുജേ ഗോപൈഃ സങ്കർഷണാന്വിതഃ. 29

ശാദ്വലോപരി സംവിശ്യ ചർവ്വതോ മീലിതേക്ഷണാൻ
തൃപ്താൻ വൃഷാൻ വത്സതരാൻ ഗാശ്ച സ്വോധോഭരശ്രമാഃ. 30

പ്രാവൃട്ശ്രിയം ച താം വീക്ഷ്യ സർവ്വഭൂതമുദാവഹാം
ഭഗവാൻ പൂജയാഞ്ചക്രേ ആത്മശക്ത്യുപബൃംഹിതാം. 31

ഏവം നിവസതോസ്തസ്മിൻ രാമകേശവയോർ വ്രജേ
ശരത്സമഭവദ്വ്യഭ്രാ സ്വച്ഛാംബ്വപരുഷാനിലാ. 32

ശരദാ നീരജോൽപത്ത്യാ നീരാണി പ്രകൃതിം യയുഃ
ഭ്രഷ്ടാനാമിവ ചേതാംസി പുനര്യോഗനിഷേവയാ. 33

വ്യോമ്നോഽബ്ഭ്രം ഭൂതശാബല്യം ഭുവഃ പങ്കമപാം മലം
ശരജ്ജഹാരാശ്രമിണാം കൃഷ്ണേ ഭക്തിര്യഥാ ശുഭം. 34

സർവ്വസ്വം ജലദാ ഹിത്വാ വിരേജുഃ ശുഭ്രവർച്ചസഃ
യഥാ ത്യക്തൈഷണാഃ ശാന്താ മുനയോ മുക്തകിൽബിഷാഃ. 35

ഗിരയോ മുമുചുസ്തോയം ക്വചിന്ന മുമുചുഃ ശിവം
യഥാ ജ്ഞാനാമൃതം കാലേ ജ്ഞാനിനോ ദദതേ ന വാ. 36

നൈവാവിദൻ ക്ഷീയമാണം ജലം ഗാധജലേചരാഃ
യഥാഽഽയുരന്വഹം ക്ഷയ്യം നരാ മൂഢാഃ കുടുംബിനഃ. 37

ഗാധവാരിചരാസ്താപമവിന്ദഞ്ഛരദർക്കജം
യഥാ ദരിദ്രഃ കൃപണഃ കുടുംബ്യവിജിതേന്ദ്രിയഃ. 38

ശനൈഃ ശനൈർജ്ജഹുഃ പങ്കം സ്ഥലാന്യാമം ച വീരുധഃ
യഥാഹം മമതാം ധീരാഃ ശരീരാദിഷ്വനാത്മസു. 39

നിശ്ചലാംബുരഭൂത്തൂഷ്ണീം സമുദ്രഃ ശരദാഗമേ
ആത്മന്യുപരതേ സമ്യങ്മുനിർവ്യുപരതാഗമഃ. 40

കേദാരേഭ്യസ്ത്വപോഽഗൃഹ്ണൻ കർഷകാ ദൃഢസേതുഭിഃ
യഥാ പ്രാണൈഃ സ്രവജ്ജ്ഞാനം തന്നിരോധേന യോഗിനഃ. 41

പാകാരി വർഷിക്കവേ സലിലപ്രവാഹത്തിൻ–
വേഗത്താൽ പൊട്ടിപ്പോയി സേതുബന്ധ–
ങ്ങളെല്ലാം
കലിയിൽ നാസ്തികന്മാർ തന്നുടെയ സംവാദ–
ബലത്താൽ വേദമാർഗ്ഗം ഭേദിക്കപ്പെട്ടംവിധം. 23
വാതപ്രചോദിതങ്ങളായീടും കാർമേഘങ്ങൾ
ഭൂതജാലത്തിനായിട്ടമൃതം ചൊരിഞ്ഞിതു
ഭൂസുരപ്രേരിതന്മാർ ഭൂപന്മാർ നിരന്തര–
മാശിസ്സു യഥാകാലം മോചിച്ചീടുന്നമട്ടിൽ 24
ഈവിധം സമൃദ്ധമായ്, പഴുത്തു പാകംവന്ന–
ഞാവൽപ്പഴങ്ങളോടുമീന്തപ്പഴങ്ങളോടും
മിന്നുമാ വനംതന്നിൽ രമിപ്പാൻ ഗോപപശു–
സന്ദോഹം ചൂഴ്ന്നെത്തിനാൻ രാമനോടൊത്തു
കണ്ണൻ. 25
അകിടിൻഭാരത്തിനാൽ മന്ദമായ് പോകും
ഗോക്കൾ
ഭഗവാൻ വിളിച്ചപ്പോൾ സ്നേഹാതിരേക–
ത്തിനാൽ
ചുരത്തി ക്ഷീരം പാരമൊഴുക്കിക്കൊണ്ടുകണ്ണ–
ന്നരികത്തേക്കു വേഗം നടന്നു ചെന്നീടിനാർ. 26
പാദപവൃന്ദമെല്ലാം തേൻ ചൊരിയുന്നതായി
മോദപൂർവ്വകം വനവാസികൾ കണ്ടീടിനാർ.
ജലധാരകൾ ശൈലങ്ങളിലുണ്ടായി, കേട്ടാ–
രൊലിഗഹ്വരങ്ങളെക്കണ്ടിതു സമീപ–
ത്തായ്. 27
ചിലപ്പോൾ മഴനാളിൽത്തരുകോടരത്തിലും
ചിലപ്പോൾ ഗിരിഗുഹയ്ക്കകത്തും പാർത്തു കണ്ണൻ
കന്ദങ്ങൾ ഫലമൂലവൃന്ദങ്ങളെന്നിത്യാദി–
തിന്നതിസുഖമായി നാളുകൾ നയിച്ചിതു. 28
സഹഭോജനയോഗ്യരായിട്ടും ഗോപരൊത്തു
ഗൃഹാനീതമാം തയിർച്ചോർപ്പൊതിയഴിച്ചഥ
ജലസന്നിധി ശിലമേലിരുന്നുണ്ടീടിനാൻ
ബലഭദ്രോപേതനാമുപേന്ദ്രൻ നന്ദാത്മജൻ. 29
വയർ നിറഞ്ഞു കണ്ണു ചിമ്മിപ്പുൽത്തകിടിയി–
ലയവിറക്കി വാഴും വൃഷവത്സങ്ങളേയും
അകിടിൻഭാരത്തിനാൽ താന്തരാം ഗോക്കളേയും
സകലഭൂതമോദാവഹയായ് സ്വശക്തിയാൽ
വളർത്തപ്പെട്ടതായോരാ വർഷലക്ഷ്മിയേയും
വെളിവായ്ക്കണ്ടു കൃഷ്ണൻ ബഹുമാനി–
ച്ചീടിനാൻ. 30–31
രാമകൃഷ്ണന്മാരേവം വ്രജത്തിൽ വസിക്കവേ
കാർമുകിലകന്നെത്തിച്ചേർന്നിതു ശരൽക്കാലം
കലങ്ങിക്കിടന്നോരു സലിലമെല്ലാം നന്നായ്
തെളിഞ്ഞു മിന്നീ മന്ദം വന്നിതു
ഗന്ധവാഹൻ. 32

നീരജം കുളങ്ങളിൽ നിരന്നു ധാരാളമായ്
നീരവും സ്വസ്വഭാവം പ്രാപിച്ചു ശോഭിച്ചിതു
ഭ്രഷ്ടയോഗികൾ വീണ്ടും യോഗസ്വീകരണ–
ത്താൽ
ശുദ്ധമാനസന്മാരായ് ഭവിക്കുന്നതുപോലെ. 33
വ്യോമത്തിൽ മേഘത്തെയും ഭൂതശാബല്യ–
ത്തെയും
ഭൂമിതൻ പങ്കത്തെയും ജലത്തിൻ മലത്തെയും
ഹരിച്ചു ശരൽക്കാലമാശ്രമീജനാശുഭം
പരമപുമാന്റെ സേവനം ഹരിക്കുംപോൽ. 34
ഏഷണത്രയം വിട്ടു ശാന്തരായ് ദുഷ്കൃതൗഘം
ധ്വംസിച്ചു ലാലസിക്കും മാമുനിമാരെപ്പോലെ
ജലദസമൂഹവും സർവ്വസ്വത്തെയും തള്ളി
വിലസീ പാരം പരിശുദ്ധമാം മഹസ്സോടും. 35
മലകൾ ശുദ്ധമായ സലിലം മോചിച്ചിതു
ചിലടത്തൊട്ടുംതന്നെ മോചിച്ചതില്ലതാനും
ജ്ഞാനോപദേശം തക്ക കാലത്തു വിവേകികൾ
താനേയേകീടു,മല്ലാത്തപ്പൊഴി,ല്ലെന്നമട്ടിൽ. 36
ആഴമില്ലാത്തതായ സലിലസ്ഥാനങ്ങളിൽ
വാഴുന്ന മത്സ്യാദിയാം ജലജന്തുക്കളൊന്നും
അറിയുന്നില്ലന്നീരമല്ലാല്പമന്നന്നായി–
ക്കുറഞ്ഞു കുറഞ്ഞു വന്നീടുമപ്പരമാർത്ഥം.
കുടുംബഭാരം പേറിയുൽക്കടം ദുഃഖിച്ചിട്ടും
പട്ടമൂഢന്മാരായുഃക്ഷയത്തെയെന്നപോലെ. 37
ക്ഷുദ്രങ്ങളായീടുമജ്ജലജന്തുക്കൾ ശര–
ന്മാർത്താണ്ഡകരാതപമേറ്റേറെത്തപിച്ചിതേ
അജസ്രം ഗൃഹഭരംമൂലമായ് മാലാർന്നിട്ടു–
മജിതേന്ദ്രിയൻ നിസ്വൻ സംസാരംകൊണ്ടെ–
ന്നപോൽ. 38
നിലങ്ങൾ മെല്ലെമെല്ലെച്ചെളിയും തഥാ ലതാ–
നിലയനങ്ങൾ പച്ചനിറവും വെടിഞ്ഞിതു
ധീരന്മാരാത്മാവല്ലാതുള്ള ദേഹാദിതന്നി–
ലേറും ഞാനെന്റെയെന്നിബ്ഭാവങ്ങൾ വെടി–
യുംപോൽ. 39
ശരൽക്കാലാഗമത്തി[1]ലചഞ്ചലാംബുവായി
വരുണാലയം മൗനംഭജിച്ചിരുന്നു താനേ.
മാനസം ശമംപ്രാപിച്ചീടവേ വേദപാഠം
താനേ വെടിഞ്ഞിരിക്കും യോഗീന്ദ്രനെന്ന–
പോലെ. 40
കൃഷിക്കാർ കൃഷിഭൂവിൽനിന്നൂർന്നുപോകും ജലം
പ്രസഭം തടഞ്ഞിതു ദൃഢമാം സേതുക്കളാൽ
ഇന്ദ്രിയമാർഗ്ഗമായി സ്രവിക്കും ജ്ഞാനം യോഗി–
സന്ദോഹം നിരോധത്താലാത്മാവിൽ നിർത്തും–
വിധം. 41

1 ചലനമില്ലാത്ത ജലത്തോടു കൂടിയതു്.

ശരദർക്കാംശുജാംസ്താപാൻ ഭൂതാനാമുഡുപോഽഹരൽ
ദേഹാഭിമാനജം ബോധോ മുകുന്ദോ വ്രജയോഷിതാം. 42

ഖമശോഭത നിർമ്മേഘം ശരദ്വിമലതാരകം
സത്ത്വയുക്തം യഥാ ചിത്തം ശബ്ദബ്രഹ്മാർത്ഥദർശനം. 43

അഖണ്ഡമണ്ഡലോ വ്യോമ്നി രരാജോഡുഗണൈഃ ശശീ
യഥാ യദുപതിഃ കൃഷ്ണോ വൃഷ്ണിചക്രാവൃതോ ഭുവി. 44

ആശ്ലിഷ്യ സമശീതോഷ്ണം പ്രസൂനവനമാരുതം
ജനാസ്താപം ജഹുർഗ്ഗോപ്യോ ന കൃഷ്ണഹൃതചേതസഃ. 45

ഗാവോ മൃഗാഃ ഖഗാ നാര്യഃ പുഷ്പിണ്യഃ ശരദാഭവൻ
അന്വീയമാനാഃ സ്വവൃഷൈഃ ഫലൈരീശക്രിയാ ഇവ. 46

ഉദഹൃഷ്യൻ വാരിജാനി സൂര്യോത്ഥാനേ കുമുദ്വിനാ
രാജ്ഞാ തു നിർഭയാ ലോകാ യഥാ ദസ്യൂൻ വിനാ നൃപ. 47

പുരഗ്രാമേഷ്വാഗ്രയണൈരിന്ദ്രിയൈശ്ച മഹോത്സവൈഃ
ബഭൌ ഭൂഃ പക്വസസ്യാഢ്യാ കലാഭ്യാം നിതരാം ഹരേഃ. 48

വണിങ്മുനിനൃപസ്നാതാ നിർഗ്ഗമ്യാർത്ഥാൻ പ്രപേദിരേ
വർഷരുദ്ധാ യഥാ സിദ്ധാഃ സ്വപിണ്ഡാൻ കാല ആഗതേ. 49

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
പ്രാവൃട്ശരദ്വർണ്ണനം നാമ വിംശതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9104 ദശമസ്കന്ധേ ശ്ലോകാഃ 910

---

## ഏകവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഇത്ഥം ശരത്സ്വച്ഛജലം പത്മാകരസുഗന്ധിനാ
ന്യവിശദ്വായുനാ വാതം സഗോഗോപാലകോഽച്യുതഃ. 1

കുസുമിതവനരാജി ശുഷ്മിഭൃംഗ—
ദ്വിജകുലഘുഷ്ടസരഃസരിന്മഹീധ്രം
മധുപതിരവഗാഹ്യ ചാരയൻ ഗാഃ
സഹ പശുപാലബലശ്ചുകൂജ വേണും. 2

തദ്വ്രജസ്ത്രിയ ആശ്രുത്യ വേണുഗീതം സ്മരോദയം
കാശ്ചിത് പരോക്ഷം കൃഷ്ണസ്യ സ്വസഖീഭ്യോഽന്വവർണ്ണയൻ. 3

തദ്വർണ്ണയിതുമാരബ്ധാഃ സ്മരന്ത്യഃ കൃഷ്ണചേഷ്ടിതം
നാശകൻ സ്മരവേഗേന വിക്ഷിപ്തമനസോ നൃപ. 4

ബർഹാപീഡം നടവരവപുഃ കർണ്ണയോഃ കർണ്ണികാരം
ബിഭ്രദ്വാസഃ കനകകപിശം വൈജയന്തീം ച മാലാം
രന്ധ്രാൻ വേണോരധരസുധയാ പൂരയൻ ഗോപവൃന്ദൈർ—
വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ്ഗീതകീർത്തിഃ. 5

ഇതി വേണുരവം രാജൻ സർവ്വഭൂതമനോഹരം
ശ്രുത്വാ വ്രജസ്ത്രിയഃ സർവ്വാ വർണ്ണയന്ത്യോഽഭിരേഭിരേ. 6

അക്ഷണ്വതാം ഫലമിദം ന പരം വിദാമഃ
സഖ്യഃ പശൂനനുവിവേശയതോർവ്വയസ്യൈഃ
വക്ത്രം വ്രജേശസുതയോരനുവേണു ജുഷ്ടം
യൈർവ്വാ നിപീതമനുരക്തകടാക്ഷമോക്ഷം. 7

ജ്ഞാനം ദേഹാഭിമാനജാതഖേദത്തെയും ശ്രീ-
ജാനി ഗോപികാജനസന്താപത്തെയുംപോലെ
ശരദക്കാംശുക്കളാൽ പ്രാണികളാളും താപ-
ഭരത്തെപ്പാടേ ഹരിച്ചീടിനാൻ ശീതഭാനു. 42
നിമ്മേഘമായിശ്ശരച്ഛുഭ്രതാരങ്ങളാം ചേരു-
മംബരം, വേദതത്ഥത്തെദ്ധരിക്കാൻതക്കവണ്ണം
ശുദ്ധവും സത്ത്വഗുണയുക്തവുമായിരിക്കും
ചിത്തത്തിൻ സമാനമായത്യന്തം ശോഭി-
ച്ചിതു. 43
അന്തരീക്ഷത്തിലാച്ഛാദനമെന്നിയേ പൂണ്ണ-
ചന്ദ്രനും താരങ്ങളുമതിയായ് പ്രകാശിച്ചു
വൃഷ്ണിസംഘത്താൽ സമാവൃതനായ് വിളങ്ങീടും
കൃഷ്ണനാം യദുജനരാജാവെന്നതുപോലെ. 44
സുമവാടിയിൽനിന്നു സൗരഭ്യം വഹിച്ചെത്തും
സമശീതോഷ്ണവാതമൊഴിച്ചു ജനതാപം
മാനസം ശ്രീകൃഷ്ണനാൽ ഹരിക്കപ്പെട്ട ഗോപ-
മാനിനീജനമാത്രം വഹിച്ചു താപഭാരം. 45
ശരത്തിൽ ഗോക്കളും പെൺപക്ഷികളും മൃഗങ്ങളും
ശരിക്കു നാരിമാരും കാന്തന്മാരോടുചേന്നു
ഗർഭിണികളായ്ത്തീന്നു ദേവാച്ചാപ്രവൃത്തിക-
ളെപ്പോഴും സഫലങ്ങളായിട്ടു തീരുംവിധം. 46
മേദിനീശാഗമത്തിൽ കള്ളന്മാരൊഴിച്ചുള്ള
സാധുക്കളെല്ലാം പരം മോദിച്ചീടുന്നപോലെ
സൂര്യോദയത്തിൽ ശരൽക്കാലത്തു വികസിച്ചു
വാരിജാതങ്ങളാമ്പലൊഴിച്ചുള്ളവയെല്ലാം. 47
ഗ്രാമപട്ടണങ്ങളിൽ [1]പുത്തരിവെച്ചുണ്ടൈന്ദ്ര-
യാമോദകരമഹോത്സവങ്ങൾ ഘോഷിച്ചിതു
തെളിഞ്ഞു പക്വസസ്യഫലാഢ്യധര പാരം
വിളങ്ങി വിഷ്ണ്വംശമാം രാമകൃഷ്ണന്മാരാലും. 48
ഘോരമാരിയാൽ നിവാരിതരായിട്ടും ബ്രഹ്മ-
ചാരികൾ വണിക്കുകൾ നൃപന്മാർ മുനിമാരും
യോഗസിദ്ധന്മാർ കാലമാകുമ്പോൾ
പ്രാപ്യസ്ഥാനം
പൂകിടുവിധം പുറത്തിറങ്ങിസ്സഞ്ചരിച്ചു
താന്താങ്ങൾക്കുചിതമാം വ്യാപാരങ്ങളിൽപ്പെട്ടു
ചിന്തിതാത്ഥങ്ങളെല്ലാം പ്രാപിച്ചു
ഭൂപോത്തമാ. 49

## അദ്ധ്യായം 21

ശ്രീശുകൻ പറഞ്ഞു

ഇമ്മട്ടിൽ ശരത്സ്വച്ഛസലിലം കലന്നതാ-
യംബുജാകരഗന്ധവാഹിയാം സമീരണൻ
വീശുമാക്കാനനത്തിൽക്കടന്നാൻ സകൗതുകം
കേശവൻ ഗോക്കളോടും ഗോപന്മാരോടുംകൂടി. 1
പൂത്തുനിന്നിടും വനരാജിയിൽനിന്നു തേന-
ണ്ടാത്തിടും മത്തഭൃംഗവിഹംഗമങ്ങൾ ചൂഴും
ആറുകൾ സരസ്സുകൾ ഗിരികളെന്നിതെല്ലാം
ചേരുമക്കാനനത്തിൽ ഗോപഗോസമൂഹവും
രാമനുമൊത്തു ചെന്നു പശുക്കളെ മേച്ചുകൊണ്ട-
ക്കാർമുകിൽവണ്ണൻ കണ്ണൻ വായിച്ചാ-
നോടക്കുഴൽ. 2
മന്മഥോദയഹേതുവാകുമാ വേണുഗാനം
നന്മട്ടു ഗോഷ്ഠസ്ഥരാം ഗോപനാരികൾ കേട്ടു
കണ്ണനില്ലാതിരിക്കെ ചിലർ തദ്വനലീല
വണ്ണിച്ചു തോഴിമാരെക്കേൾപ്പിച്ചു-
മോദിച്ചിതേ. 3
തത്കഥ വിസ്തരിക്കാനാരംഭിച്ചിരിക്കുമാ-
മയ്ക്കണ്ണിമാരെല്ലാം തദ്വ്യാപാരം സൗന്ദര്യവും
സ്മരിച്ചു മാരതാപഭിന്നമാനസമാരായ്
ശരിക്കായതു ചൊല്ലാനശക്തരായിത്തീന്നാർ. 4
പീലികൾകൊണ്ടു തീത്ത ശിരോഭൂഷണത്തോടും
ചേലഞ്ചും നടവരരഞ്ജിതദേഹത്തോടും
പൊന്നൊളിപ്പട്ടുടുത്തു കണ്ണത്തിൽക്കണ്ണികാര-
ത്തിന്നലർ കണ്ഠംതന്നിൽ വൈജയന്തിമാലയും
ധരിച്ചും വേണുദ്വാരമധരാമൃതത്തിനാൽ
നിറച്ചും ഗോപവൃന്ദം പുകഴ്ത്തും പുകൾപൂണ്ടും
ഭഗവാൻ കൃഷ്ണൻ പ്രവേശിച്ചിതു നിജ പാദ-
യുഗത്താൽ രമിപ്പിച്ചീടുന്ന വൃന്ദാവനത്തിൽ. 5
നൃപതേ! സവ്വഭൂതമാനസങ്ങളുമേവ-
മപഹരിച്ചീടുമാ വേണുനാദം ശ്രവിച്ചു
സമസ്തഗോപാംഗനമാരും തത ഗുണപൂരം
സമത്ഥമാംവിധത്തിൽ വണ്ണിച്ചു രമിച്ചിതേ. 6
അല്ലയോ തോഴിമാരേ! വയസ്യരോടുകൂടി
പുല്ലുകൾ തീററി മെല്ലെഗ്ഗോക്കളെച്ചരിപ്പിച്ചു
വേണുഗാനത്തോടൊപ്പം പ്രേമവീക്ഷണങ്ങളെ-
സ്സാനന്ദം തൂകും നന്ദനന്ദനൻതന്നാനനം
പാനംചെയ്കയും സേവിക്കുകയും ചെയ്വതത്രേ
നൂനം കണ്ണുള്ളവക്കു പരമമാകും ഫലം.
ഇന്നതിലുത്കൃഷ്ടമായ് മോഹനപദാത്ഥമൊ-
ന്നന്യമീ മന്നിലുണ്ടെന്നറിയുന്നില്ല ഞങ്ങൾ. 7

[1] 2-ാം അദ്ധ്യായം 48-ാം പദ്യത്തിലെ ഐന്ദ്രീയൈഃ എന്ന പദത്തിനു ജനങ്ങളുടെ ഇന്ദ്രിയങ്ങളെയും ഇന്ദ്രനേയും സന്തോഷിപ്പിക്കുന്നവ എന്നത്ഥം. കാലാകാലങ്ങളിൽ ഇന്ദ്രൻ മഴ പെയ്യിച്ചു ധാന്യങ്ങൾ വിളയിച്ചുതരുന്നതിനാൽ ശരൽക്കാലത്തിൽ ആദ്യമായി പുത്തരിവെച്ചുണ്ടു് ഇന്ദ്രപ്രീതിക്കായി മഹോത്സവങ്ങളും ഹോമങ്ങളും മററും നടത്താറുണ്ടു്. അതിനു് ആഗ്രയണം എന്നു പേർ.

ചൂതപ്രവാളബർഹസ്തബകോൽപലാബ്ജ–
മാലാനുപൃക്തപരിധാനവിചിത്രവേഷൗ
മധ്യേ വിരേജതുരലം പശുപാലഗോഷ്ഠ്യാം
രംഗേ യഥാ നടവരൗ ക്വ ച ഗായമാനൗ. 8

ഗോപ്യഃ കിമാചരദയം കുശലം സ്മ വേണു–
ർദ്ദാമോദരാധരസുധാമപി ഗോപികാനാം
ഭുങ്ക്തേ സ്വയം യദവശിഷ്ടരസം ഹ്രദിന്യോ
ഹൃഷ്യത്ത്വചോऽശ്രു മുമുചുസ്തരവോ യഥാऽऽര്യാഃ. 9

വൃന്ദാവനം സഖി ഭുവോ വിതനോതി കീർത്തിം
യദ്ദേവകീസുതപദാംബുജലബ്ധലക്ഷ്മി
ഗോവിന്ദവേണുമനുമത്തമയൂരനൃത്യം
പ്രേക്ഷ്യാദ്രിസാന്വപരതാന്യസമസ്തസത്ത്വം. 10

ധന്യാഃ സ്മ മൂഢമതയോऽപി ഹരിണ്യ ഏതാ
യാ നന്ദനന്ദനമുപാത്തവിചിത്രവേഷം
ആകർണ്ണ്യ വേണുരണിതം സഹ കൃഷ്ണസാരൈഃ
പൂജാം ദധുർവ്വിരചിതാം പ്രണയാവലോകൈഃ. 11

കൃഷ്ണം നിരീക്ഷ്യ വനിതോത്സവരൂപശീലം
ശ്രുത്വാ ച തൽക്വണിതവേണുവിചിത്രഗീതം
ദേവ്യോ വിമാനഗതയഃ സ്മരനുന്നസാരാ
ഭ്രശ്യൽ പ്രസൂനകബരാ മുമുഹുർവ്വിനീവ്യഃ. 12

ഗാവശ്ച കൃഷ്ണമുഖനിർഗ്ഗതവേണുഗീത–
പീയൂഷമുത്തഭിതകർണ്ണപുടൈഃ പിബന്ത്യഃ
ശാബാഃ സ്നുതസ്തനപയഃകബളാഃ സ്മ തസ്ഥു–
ർഗ്ഗോവിന്ദമാത്മനി ദൃശാശ്രുകലാഃ സ്പൃശന്ത്യഃ. 13

പ്രായോ ബതാംബവിഹഗാ മുനയോ വനേऽസ്മിൻ
കൃഷ്ണേക്ഷിതം തദുദിതം കളവേണുഗീതം
ആരുഹ്യ യേ ദ്രുമഭുജാൻ രുചിരപ്രവാളാൻ
ശൃണ്വന്ത്യമീലിതദൃശോ വിഗതാന്യവാചഃ. 14

നദ്യസ്തദാ തദുപധാര്യ മുകുന്ദഗീത–
മാവർത്തലക്ഷിതമനോഭവഭഗ്നവേഗാഃ
ആലിംഗനസ്ഥഗിതമൂർമ്മിഭുജൈർമ്മുരാരേർ–
ഗൃഹ്ണന്തി പാദയുഗളം കമലോപഹാരാഃ. 15

ദൃഷ്ട്വാऽऽതപേ വ്രജപശൂൻ സഹ രാമഗോപൈഃ
സഞ്ചാരയന്തമനുവേണുമുദീരയന്തം
പ്രേമപ്രവൃദ്ധ ഉദിതഃ കുസുമാവലീഭിഃ
സഖ്യുർവ്യധാൽ സ്വവപുഷാംബുദ ആതപത്രം. 16

പൂർണ്ണാഃ പുളിന്ദ്യ ഉരുഗായപദാബ്ജരാഗ–
ശ്രീകുങ്കുമേന ദയിതാസ്തനമണ്ഡിതേന
തദ്ദർശനസ്മരരുജസ്തൃണരൂഷിതേന
ലിമ്പന്ത്യ ആനനകുചേഷു ജഹുസ്തദാധിം. 17

ഹന്തായമദ്രിരബലാ ഹരിദാസവര്യോ
യദ്രാമകൃഷ്ണചരണസ്പർശപ്രമോദഃ
മാനം തനോതി സഹ ഗോഗണയോസ്തയോര്യൽ
പാനീയസൂയവസകന്ദരകന്ദമൂലൈഃ. 18

മാന്തളിർ മയിൽപ്പീലിയുജ്ജ്വലമാല്യങ്ങളും
സന്ധിപ്പിച്ചുള്ള വസ്ത്രഗണത്താൽ വിചിത്രമാം
വേഷങ്ങളാർന്നുണ്ടൊരിക്കൽ ഗോപന്മാർതൻ
സദസ്സിൽ
ക്കുസാതിരുന്ന രണ്ടു നടനായകർമട്ടിൽ
രാമകൃഷ്ണന്മാർ ചേർന്നു തദ്ഗാന കലാതുല–
സാമർത്ഥ്യം പ്രദർശിപ്പിച്ചേറ്റവും വിരാജി–
ച്ചാർ. 8

എന്തൊരു പുണ്യമാണാ വേണുവാചരിച്ചതു
ചിന്തിക്കിലിതു പരമത്ഭുതം സഖിമാരേ!
വല്ലവാംഗനമാരാം നമുക്കും ദുർല്ലഭ്യമാം
മല്ലവൈരിതന്നധരാമൃതം സ്വതന്ത്രമായ്
കേവലം രസമാത്രമായതു ഭുജിക്കുന്ന–
താ വനവൃക്ഷങ്ങളും സരസ്സുകളും കണ്ടു
രോമാഞ്ചമിയന്നാരുജനം മട്ടാദരത്തോ–
ടാമോദാശ്രുക്കളനവരതം പൊഴിച്ചിതേ. 9

അല്ലയോ തോഴീ! വൃന്ദാവനമിദ്ധരണിക്കു
തുല്യമില്ലാത്ത കീർത്തി പരത്തിയുല്ലസിപ്പൂ
ദേവകീതനൂജൻതൻ പാദാബ്ജപദനശ്രീ–
താവിയും തന്മോഹനവേണുഗാനത്തോടൊത്തു
മത്തകേകികൾ നൃത്തംചെയ്‌വതു നിരീക്ഷിച്ചി–
ട്ടദ്രിതൻ സാനുക്കളിലാനന്ദനിമഗ്നരായ്
കൃത്യം മറന്നു നിൽക്കും സകലജീവിജാല–
മൊത്തുമേററവും ശോഭിക്കുന്നിതീ
വനോത്തമം. 10

മൂഢകളായീടിലും ധന്യകളത്രേയീ മാൻ–
പേടകളെല്ലാം പരമത്ഭുതം പാർത്തീടുകിൽ.
വേണുഗാനങ്ങൾ കേട്ടു കൃഷ്ണസാരങ്ങളോടൊ–
ത്താനന്ദനിലീനരായ് പ്രേമസൂചകങ്ങളാം
കടാക്ഷങ്ങളാൽ നന്നായ് വിചിത്ര ചാരുവേഷ–
മുടയ നന്ദാത്മജൻതന്നെയർച്ചനംചെയ്താർ. 11

ലലനോത്സവങ്ങളാം സൗന്ദര്യസൗശീല്യങ്ങൾ
കലന്ന കാർവർണ്ണനെദ്ദർശിച്ചും തദീയമാം
വേണുഗാനങ്ങൾ കേട്ടും വിമാനമേറിപ്പോകും
വാനവനാരിമാർക്കു മാരമാൽ മുഴുക്കയാൽ
കൊഴിഞ്ഞു മുടിയണിപ്പൂവുകൾ വസ്ത്രങ്ങള–
മഴിഞ്ഞതൊന്നുമറിഞ്ഞില്ലവർ മോഹമാ–
ന്നാർ. 12

ഗോക്കളക്കൃഷ്ണാനനഗളിതഗാനാമൃതം
പൊക്കിയ കർണ്ണദ്വയംവഴിയായാസ്വദിച്ചും
പുൽക്കബളവും ചുരന്നൊഴുകും പാലും വായി–
ലാക്കിയ പടിയിടാങ്ങളനങ്ങാതാമട്ടിൽത്താൻ

കണ്ണനിൽ മനമൂന്നിക്കണ്ണുനീരൊഴുക്കിയും
നിന്നിതു പാർത്തീടുകിൽ വിസ്മയം
തോഴിമാരേ! 13

അമ്മേ!യീവനത്തിലെ വിഹംഗമുനീശ്വരർ
നമ്യ്രദത്തളിരണിത്തരുശാഖകളേറി
കണ്ണനെക്കണ്ടും കളവേണുഗാനങ്ങൾ കേട്ടും
കണ്ണടയ്ക്കാതെയൊരു വാക്കുമുച്ചരിക്കാതെ
നിശ്ചലമേകാഗ്രമായ് സ്ഥിതിചെയ്യുന്ന പര–
മാശ്ചര്യമവയുടെ ഭാഗ്യമെന്തോതീടേണ്ടു. 14

അപ്പോലന്നദികളുമുല്പലേക്ഷണൻതന്റെ–
യപ്പാട്ടു കേട്ടു ചുഴിയെന്നൊരു കൈതവത്താൽ
മദനതാപം കാട്ടിപ്പരിരംഭണങ്ങളാ–
ലതിനെ നല്ലവണ്ണം മറച്ചീടുന്ന മട്ടിൽ
തിരക്കൈകളാലുപഹാരങ്ങളേന്തി വന്ന–
മ്മുരദ്വേഷിതൻ കാലുപിടിച്ചീടുന്നു ചിത്രം! 15

കാർവർണ്ണൻ കൊടുംവെയിലിൽ
ബലഗോപാലാന്വിതം
ഗോവൃന്ദത്തിനു പിൻപേ വേണുവും ധ്വനിപ്പിച്ചു
നടന്നു പാടുന്നതു കണ്ടു സൗഹൃദം വള–
ർന്നുടനെയംബുവാഹമുപരിഭാഗത്തെത്തി
തൻ പ്രിയന്നായിപ്പൂക്കൾ ചൊരിഞ്ഞും
സ്വദേഹത്തെ–
യൻപോടൊരാതപത്രമാക്കിയും
നിലകൊണ്ടാൻ. 16

വൃന്ദാവനത്തിൽ വാഴും കാട്ടാളനാരിമാരും
നിർണ്ണയം കൃതാർത്ഥകളാകുന്നു തോഴിമാരേ!
ദയിതാസ്തനങ്ങളിൽ പൂശിയ കുങ്കുമം ചി–
ന്മയൻതൻ പാദതാരിൽ ക്രീഡയിൽക്കലർന്നതു
പുല്ലിന്മേൽ പുരണ്ടതായ്ക്കണ്ടുടൻ കാമാമയ–
മുള്ളിലേറിയിട്ടായതെടുത്തു മുഖത്തിലും
കൊങ്കക്കുടങ്ങൾമേലും ചാർത്തിയിട്ടപ്പൊഴേയ–
പ്പങ്കജബാണപീഡയാകവേയകററിനാർ. 17

മാനിനീമണിമാരേ!യത്ഭുതമിഗ്ഗിരീന്ദ്രൻ
ശ്രീനിവാസൻതന്നുടെ സേവകന്മാരിൽ മുമ്പൻ
രാമകൃഷ്ണന്മാരുടെ പാദസ്പർശനത്തിനാ–
ലാമോദമിയന്നീടുന്നുണ്ടിവൻ നിരന്തരം
ഗോക്കളും ഗോപരും ചേർന്നവരെത്തുമ്പോളവൻ
സൽക്കരിക്കുന്നു കന്ദതൃണാംബു
ഗ്ഗുഹാദിയാൽ. 18

1 ഗാനകലയിലുള്ള അവരുടെ തുല്യമില്ലാത്ത സാമർത്ഥ്യം.

ഗാ ഗോപകൈരനുവനം നയതോരുദാര—
വേണുസ്വനൈഃ കളപദൈസ്തനുഭൃത്സു സഖ്യഃ
അസ്പന്ദനം ഗതിമതാം പുളകസ്തരൂണാം
നിര്യോഗപാശകൃതലക്ഷണയോർവ്വിചിത്രം. 19

ഏവംവിധാ ഭഗവതോ യാ വൃന്ദാവനചാരിണഃ
വർണ്ണയന്ത്യോ മിഥോ ഗോപ്യഃ ക്രീഡാസ്തന്മയതാം യയുഃ. 20

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
വേണുഗീതം നാമ ഏകവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 9124 ദശമസ്കന്ധേ ശ്ലോകാഃ 930

---

## ദ്വാവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഹേമന്തേ പ്രഥമേ മാസി നന്ദവ്രജകുമാരികാഃ
ചേരുർഹവിഷ്യം ഭുഞ്ജാനാഃ കാത്യായന്യർച്ചനവ്രതം. 1

ആപ്ലുത്യാംഭസി കാളിന്ദ്യാ ജലാന്തേ ചോദിതേഽരുണേ
കൃത്വാ പ്രതികൃതിം ദേവീമാനർച്ചുർനൃപ സൈകതീം. 2

ഗന്ധൈർമ്മാല്യൈഃ സുരഭിഭിർബ്ബലിഭിർദ്ധൂപദീപകൈഃ
ഉച്ചാവചൈശ്ചോപഹാരൈഃ പ്രവാളഫലതണ്ഡുലൈഃ. 3

കാത്യായനി മഹാമായേ മഹായോഗിന്യധീശ്വരി
നന്ദഗോപസുതം ദേവി പതിം മേ കുരു തേ നമഃ
ഇതി മന്ത്രം ജപന്ത്യസ്താഃ പൂജാം ചക്രുഃ കുമാരികാഃ. 4

ഏവം മാസം വ്രതം ചേരുഃ കുമാര്യഃ കൃഷ്ണചേതസഃ
ഭദ്രകാളീം സമാനർച്ചുർഭൂയാന്നന്ദസുതഃ പതിഃ. 5

ഉഷസ്യുത്ഥായ ഗോത്രൈഃ സ്വൈരന്യോന്യാബദ്ധബാഹവഃ
കൃഷ്ണമുച്ചൈർജ്ജഗുര്യാന്ത്യഃ കാളിന്ദ്യാം സ്നാതുമന്വഹം. 6

നദ്യാം കദാചിദാഗത്യ തീരേ നിക്ഷിപ്യ പൂർവ്വവൽ
വാസാംസി കൃഷ്ണം ഗായന്ത്യോ വിജഹ്രുഃ സലിലേ മുദാ. 7

ഭഗവാംസ്തദഭിപ്രേത്യ കൃഷ്ണോ യോഗേശ്വരേശ്വരഃ
വയസ്യൈരാവൃതസ്തത്ര ഗതസ്തൽകർമ്മസിദ്ധയേ. 8

താസാം വാസാംസ്യുപാദായ നീപമാരുഹ്യ സത്വരം
ഹസദ്ഭിഃ പ്രഹസൻ ബാലൈഃ പരിഹാസമുവാച ഹ. 9

അത്രാഗത്യാബലാഃ കാമം സ്വം സ്വം വാസഃ പ്രഗൃഹ്യതാം
സത്യം ബ്രവാണി നോ നർമ്മ യദ്യൂയം വ്രതകർശിതാഃ. 10

ന മയോദിതപൂർവ്വം വാ അനൃതം തദിമേ വിദുഃ
ഏകൈകശഃ പ്രതീച്ഛധ്വം സഹൈവോത സുമധ്യമാഃ. 11

തസ്യ തൽ ക്ഷ്വേളിതം ദൃഷ്ട്വാ ഗോപ്യഃ പ്രേമപരിപ്ലുതാഃ
വ്രീഡിതാഃ പ്രേക്ഷ്യ ചാന്യോന്യം ജാതഹാസാ ന നിര്യയുഃ. 12

ഏവം ബ്രുവതി ഗോവിന്ദേ നർമ്മണാഽഽക്ഷിപ്തചേതസഃ
ആകണ്ഠമഗ്നാഃ ശീതോദേ വേപമാനാസ്തമബ്രുവൻ. 13

മാനയം ഭോഃ കൃഥാസ്ത്വാം തു നന്ദഗോപസുതം പ്രിയം
ജാനീമോഽങ്ഗ വ്രജശ്ലാഘ്യം ദേഹി വാസാംസി
വേപിതാഃ. 14

ഏറിയും പശുക്കൾതൻ കാലുകൾ കെട്ടുവാനും
തെറിപ്പശുക്കളെക്കെട്ടിവലിക്കുന്നതിനുമായ്
ചെറുതും വലുതുമാം പാശങ്ങൾ കഴുത്തിലും
ശിരസ്സിങ്കലും ചുററിദ്ധരിച്ചു ശോഭിച്ചീടും
ദിവ്യന്മാരായിടുമാ രാമകൃഷ്ണന്മാരുടെ–
യവ്യക്തകളപദവേണുനാദങ്ങൾ കേൾക്കും
ചരദേഹികൾക്കാകെച്ചഞ്ചലമില്ലായ്മയും
തരുക്കൾക്കെല്ലാമുണ്ടാകുന്നിതു രോമാഞ്ചവും. 19

ഇങ്ങനെ വൃന്ദാവനചാരിയാം ഭഗവാൻതൻ–
മംഗലകരമാകും ലീലാനുവർണ്ണനത്തിൽ
മുങ്ങിയാ ഗോപസ്ത്രീകൾ കൃഷ്ണനിൽ ദൃഢഭക്തി
തിങ്ങിത്തന്മയികളായ്ത്തീർന്നിതു
മഹീപതേ! 20

---

## അദ്ധ്യായം 22

ശ്രീശുകൻ പറഞ്ഞു

ഹേമന്തകാലത്തിലെ പ്രഥമമാസംതന്നിൽ
ശ്രീമതിമാരാം നന്ദഗോകുല കുമാരികൾ
ശുദ്ധമാം [1]നീവാരാന്നം ഭക്ഷിച്ചു കാമ്യാർത്ഥമായ്
കാത്ത്യായന്യാരാധനാവ്രതമാചരിച്ചിതേ. 1

അരുണോദയത്തിൽതാൻ കുളിച്ചു
കാളിന്ദിയിൽ
പരിപാവനമാകുമന്നദീതീരംതന്നിൽ
മണലുകൊണ്ടു നന്നായ് ദേവീവിഗ്രഹം തീർത്താ
വനിതാവൃന്ദം പൂജിച്ചീടിനാർ വിധിപോലെ. 2

ചന്ദനധൂപദീപസുരഭിമാല്യങ്ങളു–
മന്യനാനോപഹാരവൃന്ദവുംകൊണ്ടും പിന്നെ
തണ്ഡുലമിളംതളിർ കായ്കളെന്നിവകൊണ്ടും
ധന്യാംഗിമാരാമവർ ദേവിയെയർച്ചിച്ചിതു. 3

അല്ലയോ കാത്ത്യായനീ! ഹേ ദേവീ!
മഹാമായേ!
ചൊല്ലേറും യോഗേശ്വരീ! സമസ്തലോകേശ്വരീ!
നന്ദജൻ കൃഷ്ണൻ മമ കാന്തനായ് വന്നീടുവാ–
നെന്നെയിന്നനുഗ്രഹിച്ചീടണം നമസ്കാരം.

എന്നിപ്രകാരമുള്ള മന്ത്രത്തെജ്ജപിച്ചിട്ടു–
സ്സുന്ദരിമാരേവരുമുമയെയർച്ചിച്ചിതു. 4
കണ്ണനെക്കാന്തനായിക്കിട്ടുവാൻ സങ്കല്പിച്ചു–
പ്പെണ്ണുങ്ങളൊരുമാസമവനിൽ മനംനിർത്തി
ആർത്തി തീർത്തഖിലക്കുമഭീഷ്ടമേകീടുമ–
ബ്ഭദ്രകാളിയെ വിഘ്നമെന്നിയേ പൂജിച്ചിതു. 5

രാവിലേയെഴുന്നേററു ബന്ധുവർഗ്ഗത്തിൽപെട്ട
കാർവേണിമാരുമായി കൈക്കോർത്തുപിടിച്ചുടൻ
സ്നാനാർത്ഥം ഗമിക്കവേ കൃഷ്ണനെക്കുറിച്ചുറ–
ച്ചാനന്ദനിമഗ്നരായ്പ്പാടിനാർ വീണ്ടും
വീണ്ടും. 6

പതിവുപോലേകദാ ഗോപികളെല്ലാം ചേർന്ന–
ന്നദിയിൽച്ചെന്നു തീരത്തഴിച്ചുവച്ചു വസ്ത്രം
ജലത്തിലിറങ്ങി ശ്രീവാസുദേവനെപ്പററി–
പ്പലതും ചൊല്ലിപ്പാടി ക്രീഡനം
ചെയ്തീടിനാർ. 7

യോഗേശ്വരന്മാർക്കെല്ലാമീശ്വരനായീടുമാ–
ശ്രീകൃഷ്ണഭഗവാനസ്സംഗതിയറിഞ്ഞുടൻ
ആഗമിച്ചീടിനാൻ തൽസ്നേഹിതന്മാരുമായി
സ്ത്രീകൾക്കക്രിയാഫലം പ്രദാനംചെയ്തീ
ടുവാൻ. 8

കരയിൽവച്ചിരിക്കുമാ വസ്ത്രങ്ങളെ ദ്രുതം
ഹരിച്ചു സമീപസ്ഥമാമൊരു കടമ്പിന്മേൽ
കരേറി സ്മിതാസ്യരാം തോഴരോടൊപ്പം ചിരി–
ച്ചുരച്ചാനീവിധത്തിൽ പരിഹാസമായ്
ദേവൻ. 9

അബലമാരേ! നിങ്ങൾ താന്താങ്ങൾക്കുള്ള വസ്ത്ര–
മിവിടെവന്നു നേരേയെന്നോടു വാങ്ങി–
ക്കൊൾവിൻ
നേരു ഞാൻ പറയുന്ന നേരംപോക്കോർത്തുകല്ലെ–
ന്നോരുവിൻ വ്രതകൃശഗാത്രികൾ
നിങ്ങളോടായ്. 10

സുന്ദരിമാരേ! മുൻപു ഞാൻ കള്ളംപറഞ്ഞിട്ടി–
ല്ലെന്നുള്ളതിവർക്കെല്ലാമറിയാം നല്ലപോലെ
ഒററയ്ക്കോ സംഘംചേർന്നോ ജലത്തിൽനിന്നു
കേറി
തെററന്നു വന്നാടകളംഗീകരിച്ചീടുവിൻ. 11

വല്ലവിമാരവൻെറയാ വിനോദങ്ങൾ കണ്ടുൽ–
ഫുല്ലപ്രേമത്തിലാണ്ടു നാണിച്ചു തമ്മിൽ–
ത്തമ്മിൽ
നോക്കിത്തുമന്ദഹാസംതൂകിനിന്നെന്നതെന്യേ
നിർഗ്ഗമിച്ചില്ലാരുമേയസ്സലിലത്തിൽ–
നിന്നും. 12

ഗോവിന്ദനേവം ചൊല്ലിയപ്പോൾ
തൽപരിഹാസ–
ഭാവത്താലാകൃഷ്ടമാം മാനസത്തോടുകൂടി
കഴുത്തുവരയ്ക്കുമശ്ശീതളസലിലത്തിൽ
മുഴുകി വിറപൂണ്ടു ചൊല്ലിനാരവരേവം. 13

അന്യായംചെയ്തീടരുതഖിലപൂജ്യാ! ഭവാൻ
നന്ദൻെറ പുത്രൻ ഗോഷ്ഠനിവാസികളിൽ
ശ്രേഷ്ഠൻ
അങ്ങയെ പ്രിയനെന്നു കരുതിപ്പോരും ഞങ്ങൾ–
ക്കംഗങ്ങൾ വിറയ്ക്കുന്നു തന്നാലും വസനങ്ങൾ. 14

---

1. വരിനെല്ല്, തിന, ചാമ മുതലായ ലഘുധാന്യങ്ങളുടെ ചോറ്.

ശ്യാമസുന്ദര തേ ദാസ്യഃ കരവാമ തവോദിതം
ദേഹി വാസാംസി ധർമ്മജ്ഞ നോചേദ്രാജ്ഞേ ബ്രുവാമഹേ. 15

ശ്രീഭഗവാനുവാച

ഭവത്യോ യദി മേ ദാസ്യോ മയോക്തം വാ കരിഷ്യഥ
അത്രാഗത്യ സ്വവാസാംസി പ്രതീച്ഛന്തു ശുചിസ്മിതാഃ. 16
തതോ ജലാശയാൽ സർവ്വാ ദാരികാഃ ശീതവേപിതാഃ
പാണിഭ്യാം യോനിമാച്ഛാദ്യ പ്രോത്തേരുഃ ശീതകർശിതാഃ. 17
ഭഗവാനാഹതാ വീക്ഷ്യ ശുദ്ധഭാവപ്രസാദിതഃ
സ്കന്ധേ നിധായ വാസാംസി പ്രീതഃ പ്രോവാച സസ്മിതം. 18

യൂയം വിവസ്ത്രാ യദപോ ധൃതവ്രതാ
വ്യഗാഹതൈതത്തദു ദേവഹേളനം
ബദ്ധ്വാഞ്ജലിം മൂർധ്ന്യപനുത്തയേഽംഹസഃ
കൃത്വാ നമോഽധോവസനം പ്രഗൃഹ്യതാം. 19

ഇത്യച്യുതേനാഭിഹിതാ വ്രജാബലാ
മത്വാ വിവസ്ത്രാപ്ലവനം വ്രതച്യുതിം
തൽപൂർത്തികാമാസ്തദശേഷകർമ്മണാം
സാക്ഷാൽകൃതം നേമുരവദ്യമൃഗ്യതഃ. 20

താസ്തഥാവനതാ ദൃഷ്ട്വാ ഭഗവാൻ ദേവകീസുതഃ
വാസാംസി താഭ്യഃ പ്രായച്ഛൽ കരുണസ്തേന തോഷിതഃ. 21

ദൃഢം പ്രലബ്ധാസ്ത്രപയാ ച ഹാപിതാഃ
പ്രസ്തോഭിതാഃ ക്രീഡനവച്ച കാരിതാഃ
വസ്ത്രാണി ചൈവാപഹൃതാന്യഥാപ്യമും
താനാഭ്യസൂയൻ പ്രിയസംഗനിർവൃതാഃ. 22

പരിധായ സ്വവാസാംസി പ്രേഷ്ഠസംഗമസജ്ജിതാഃ
ഗൃഹീതചിത്താ നോ ചേലുസ്തസ്മിംല്ലജ്ജായിതേക്ഷണാഃ. 23
താസാം വിജ്ഞായ ഭഗവാൻ സ്വപാദസ്പർശകാമ്യയാ
ധൃതവ്രതാനാം സംകല്പമാഹ ദാമോദരോഽബലാഃ. 24
സംകല്പോ വിദിതഃ സാധ്വ്യോ ഭവതീനാം മദർച്ചനം
മയാനുമോദിതഃ സോഽസൗ സത്യോ ഭവിതുമർഹതി. 25
ന മയ്യാവേശിതധിയാം കാമഃ കാമായ കല്പതേ
ഭർജ്ജിതാ ക്വഥിതാ ധാനാ പ്രായോ ബീജായ നേഷ്യതേ. 26
യാതാബലാ വ്രജം സിദ്ധാ മയേമാ രംസ്യഥ ക്ഷപാഃ
യദുദ്ദിശ്യ വ്രതമിദം ചേരുരാര്യാർച്ചനം സതീഃ. 27

ശ്രീശുക ഉവാച

ഇത്യാദിഷ്ടാ ഭഗവതാ ലബ്ധകാമാഃ കുമാരികാഃ
ധ്യായന്ത്യസ്തൽപദാംഭോജം കൃച്ഛ്റാന്നിർവ്വിവിശുർവ്രജം. 28
അഥ ഗോപൈഃ പരിവൃതോ ഭഗവാൻ ദേവകീസുതഃ
വൃന്ദാവനാദ് ഗതോ ദൂരം ചാരയൻ ഗാഃ സഹാഗ്രജഃ. 29
നിദാഘാർക്കാതപേ തിഗ്മേ ഛായാഭിഃ സ്വാഭിരാത്മനഃ
ആതപത്രായിതാൻ വീക്ഷ്യ ദ്രുമാനാഹ വ്രജൗകസഃ. 30
ഹേ സ്തോകകൃഷ്ണ ഹേ അംശോ ശ്രീദാമൻ സുബലാർജ്ജുന
വിശാലർഷഭ തേജസ്വിൻ ദേവപ്രസ്ഥ വരൂഥപ. 31
പശ്യതൈതാൻ മഹാഭാഗാൻ പരാർത്ഥൈകാന്തജീവിതാൻ
വാതവർഷാതപഹിമാൻ സഹന്തോ വാരയന്തി നഃ. 32

ശ്യാമസുന്ദരാ! ഞങ്ങൾ ഭവദ്ദാസികളങ്ങേ–
ക്കാമമെന്തെന്നുള്ളതു ചൊല്ലുക ചെയ്യാമുടൻ
ധർമ്മജ്ഞാ! കൃഷ്ണാ! തരൂ വസ്ത്രങ്ങളല്ലെന്നാകിൽ
ചെമ്മേ ചെന്നരുളീടും രാജാവിനോടു
ഞങ്ങൾ. 15

ശ്രീഭഗവാൻ പറഞ്ഞു

ഹേ ശുചിസ്മിതകളേ! നിങ്ങളെല്ലാരും മമ
ദാസികളാണെങ്കിലെൻ വാക്കു കേൾ–
ക്കേണ്ടതല്ലോ
മടവാർമണിമാരേ! മടിക്കാതേറിവന്നീ–
പ്പുടവയെല്ലാം വാങ്ങിയുടുത്തു പോയീടുവിൻ. 16

തണുപ്പാൽ കോച്ചിവിറച്ചതിയായ്
ക്ലേശിക്കുമാ–
വനിതാജനം പിന്നെക്കൈകളാൽ ഗുഹ്യഭാഗം
മറച്ചുകൊണ്ടജ്ജലാശയത്തിൽനിന്നു മെല്ലെ–
ക്കരേറ്റു ലജ്ജാഭരമാവഹിച്ചേറിച്ചെന്നാർ. 17

ശുദ്ധഭാവത്താൽ തുഷ്ടനായ നന്ദജൻ ഗുഹ്യം–
പൊത്തിക്കൊണ്ടാഗമിച്ചോരവരെക്കണ്ടിട്ടുടൻ
പ്രേമസൂചകമാകും പുഞ്ചിരി പൊഴിച്ചുകൊ–
ണ്ടീമട്ടിലവരോടു പിന്നെയും
ചൊല്ലീടിനാൻ. 18

വ്രതധാരിണിമാരാം നിങ്ങൾ നഗ്നകളായി–
ട്ടുധുനാ സലിലത്തിലിറങ്ങിയതു പാർത്താൽ
സുരനിന്ദനമാണു തത്പാപഹനനാർത്ഥം
ശിരസ്സിൽ കൈകൾ കൂപ്പി നമിച്ചു വാങ്ങിൻ
വസ്ത്രം. 19

ഇത്തരം നന്ദാത്മജൻ ചൊന്നതു കേട്ടസ്ത്രീകൾ
വസ്ത്രഹീനമാം സ്നാനം വ്രതഭംഗമെന്നുന്നി
വ്രതപൂരണമിച്ഛിച്ചഖിലക്രിയാഫല–
പ്രദനാം ഭഗവാനെ നമനംചെയ്തീടിനാർ.
സകല പാപങ്ങളും തീർത്തു കാത്തീടുന്നതി–
ബ്ഭഗവാനെന്നവർ വിശ്വസിച്ചി–
രിക്കുന്നു. 20

അതുകണ്ടലിഞ്ഞതിപ്രീതനായ് വസുദേവ–
സുതനങ്ങവർക്കുടൻ വസ്ത്രങ്ങളേകീടിനാൻ. 21

ചതിച്ചു നല്ലപോലെ നാണംകെടുത്തിപ്പിന്നെ–
യതിയായപഹസിച്ചുനർമ്മവാക്യങ്ങളാൽ
കളിക്കോപ്പുമട്ടിട്ടു തട്ടിയങ്ങിങ്ങുരുട്ടി
വെളിവായ് വസ്ത്രങ്ങളും ഹരിച്ചെന്നിരിക്കിലും
പ്രിയനാം നന്ദജൻതൻ ചേഷ്ടയാലത്യാനന്ദ–
മിയലുമന്നാരിമാരവനെ വെറുത്തില്ല. 22

എല്ലാരും താന്താങ്ങൾതൻ വസ്ത്രങ്ങളുടുത്തിട്ടു
മല്ലവൈരിയാൽ വശീകൃതമാം മനമാർന്നു
പ്രേഷ്ഠസംഗമത്തിനായൊതുങ്ങി ത്രപാസ്ഫുര–
ദ്ദൃഷ്ടികളപ്പുമാനിൽ വിട്ടു നിശ്ചലം നിന്നാർ. 23

തന്നുടെ പാദസ്പർശമിച്ഛിച്ചു നോമ്പുനോററ
തന്വിമാർതൻ സങ്കല്പമറിഞ്ഞു ചൊന്നാൻ
കൃഷ്ണൻ. 24

മങ്കമാർമണികളേ! മല്പാദസംസേവനം
സങ്കല്പിച്ചിരിക്കുന്ന നിങ്ങളെന്നറിഞ്ഞു ഞാൻ
അത്യന്തം തുഷ്ടനായി ഞാനതുമൂലം
സത്യമായ്ത്തന്നെയതു ഭവിച്ചീടേണ്ട–
തല്ലോ. 25

എന്നിലുൾക്കാമ്പുറപ്പിച്ചീടുവോർക്കെഴും കാമ–
മെന്നുമേ വിഷയഭോഗങ്ങളിൽ ഗമിച്ചീടാ.
പക്വമായ് മത്ഭക്തിയാൽ കരിഞ്ഞ ധാമാവിത്തു
മിക്കതും തീച്ചയായും മുളയ്ക്കുന്നില്ല നൂനം. 26

ഗമിപ്പിനമ്പാടിയിൽ സിദ്ധിക്കുമഭിലാഷം
രമിക്കാമെന്നോടൊത്തു നിങ്ങൾക്കീ നിശകളിൽ
ആയതുദ്ദേശിച്ചല്ലോ കാത്യായന്യർച്ചാവ്രതം
മായമെന്നിയേ നിത്യം നിങ്ങളാചരിച്ചതും. 27

ശ്രീശുകൻ പറഞ്ഞു

ഈമട്ടു ഭഗവാനാലാദിഷ്ടരായി [1]ലബ്ധ–
കാമിതകളാമവർ കൃഷ്ണപാദാംഭോരുഹം
ചലനഹീനമുള്ളിൽ ധ്യാനിച്ചുകൊണ്ടു മെല്ലെ
വളരെപ്പണിപ്പെട്ടു ഗമിച്ചാർ ഗോകുലത്തിൽ. 28

പിന്നെയഗ്ഗോപന്മാരാലാവൃതനായി നന്ദ–
നന്ദനൻ ഭഗവാനാ വൃന്ദാവനത്തിൽനിന്നും
വളരെദ്ദൂരം പശുവൃന്ദത്തെത്തീററിത്തീററി
ബലിയാം ബലഭദ്രനോടൊത്തു പോയീടി–
നാൻ. 29

തീക്ഷ്ണമാം ഗ്രീഷ്മകാലമാർത്താണ്ഡാംശുക്കൾ
തന്ന–
തൃഷ്ണമേശാതെ സാന്ദ്രച്ഛായയാൽ നിരോധിച്ചു
തനിക്കു കുടയായിട്ടവിടെ നില്ക്കും വൃക്ഷ–
ഗണത്തെ നിരീക്ഷിച്ചു ഗോപന്മാരോടു ചൊ–
ന്നാൻ. 30

അംശോ! തേജസ്വിൻ! ദേവപ്രസ്ഥാ! വിശാ–
ലർക്ഷഭാ!
ഹേ സ്തോകകൃഷ്ണാ! സുബലാർജ്ജുനാ! വരൂഥപാ!
അന്യന്മാർക്കായി സ്വന്തംജീവിതം നയിച്ചീടും
ധന്യങ്ങളാമിത്തരുവൃന്ദത്തെ നോക്കീടുവിൻ
എന്നുമാതപവാതഹിമവർഷങ്ങളേററു
നിന്നിവ നമ്മെച്ചൂടിൽനിന്നു സംരക്ഷിക്കുന്നു. 31·32

1 അഭീഷ്ടസിദ്ധി കൈവന്നവർ.

അഹോ ഏഷാം വരം ജന്മ സർവ്വപ്രാണ്യുപജീവനം
സുജനസ്യേവ യേഷാം വൈ വിമുഖാ യാന്തി നാർത്ഥിനഃ. 33

പത്രപുഷ്പഫലച്ഛായാമൂലവല്കലദാരുഭിഃ
ഗന്ധനിര്യാസഭസ്മാസ്ഥിതോക്മൈഃ കാമാൻ വിതന്വതേ. 34

ഏതാവജ്ജന്മസാഫല്യം ദേഹിനാമിഹ ദേഹിഷു
പ്രാണൈരർത്ഥൈർധിയാ വാചാ ശ്രേയ ഏവാചരേത്സദാ. 35

ഇതി പ്രവാളസ്തബകഫലപുഷ്പദളോത്കരൈഃ
തരൂണാം നമ്രശാഖാനാം മദ്ധ്യേന യമുനാം ഗതഃ. 36

തത്ര ഗാഃ പായയിത്വാപഃ സുമൃഷ്ടാഃ ശീതളാഃ ശിവാഃ
തതോ നൃപ സ്വയം ഗോപാഃ കാമം സ്വാദു പപുർജ്ജലം. 37

തസ്യാ ഉപവനേ കാമം ചാരയന്തഃ പശൂൻ നൃപ
കൃഷ്ണരാമാവുപാഗമ്യ ക്ഷുധാർത്താ ഇദമബ്രുവൻ. 38

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ഗോപീവസ്ത്രാപഹാരോ നാമ ദ്വാവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9162 ദശമസ്കന്ധേ ശ്ലോകാഃ 968

---

# ത്രയോവിംശതിതമോഽധ്യായഃ

ഗോപാ ഊചുഃ

രാമ രാമ മഹാവീര്യ കൃഷ്ണ ദുഷ്ടനിബർഹണ
ഏഷാ വൈ ബാധതേ ക്ഷുന്നസ്തച്ഛാന്തിം കർത്തുമർഹഥഃ. 1

ശ്രീശുക ഉവാച

ഇതി വിജ്ഞാപിതോ ഗോപൈർഭഗവാൻ ദേവകീസുതഃ
ഭക്തായാ വിപ്രഭാര്യായാഃ പ്രസീദന്നിദമബ്രവീത്. 2

പ്രയാത ദേവയജനം ബ്രാഹ്മണാ ബ്രഹ്മവാദിനഃ
സത്രമാംഗിരസം നാമ ഹ്യാസതേ സ്വർഗ്ഗകാമ്യയാ. 3

തത്ര ഗത്വൗദനം ഗോപാ യാചതാസ്മദ്വിസർജ്ജിതാഃ
കീർത്തയന്തോ ഭഗവത ആര്യസ്യ മമ ചാഭിധാം. 4

ഇത്യാദിഷ്ടാ ഭഗവതാ ഗത്വാ യാചന്ത തേ തഥാ
കൃതാഞ്ജലിപുടാ വിപ്രാൻ ദണ്ഡവൽ പതിതാ ഭുവി. 5

ഹേ ഭൂമിദേവാഃ ശൃണുത കൃഷ്ണസ്യാദേശകാരിണഃ
പ്രാപ്താഞ്ജാനീത ഭദ്രം വോ ഗോപാൻ നോ രാമചോദിതാൻ. 6

ഗാശ്ചാരയന്താവവിദൂര ഓദനം
രാമാച്യുതൗ വോ ലഷതോ ബുഭുക്ഷിതൗ
തയോർദ്വിജാ ഓദനമർത്ഥിനോര്യദി
ശ്രദ്ധാ ച വോ യച്ഛത ധർമ്മവിത്തമാഃ. 7

ദീക്ഷായാഃ പശുസംസ്ഥായാഃ സൗത്രാമണ്യാശ്ച സത്തമാഃ
അന്യത്ര ദീക്ഷിതസ്യാപി നാന്നമശ്നൻ ഹി ദുഷ്യതി. 8

ഇതി തേ ഭഗവദ്യാച്ഞാം ശൃണ്വന്തോഽപി ന ശുശ്രുവുഃ
ക്ഷുദ്രാശാ ഭൂരികർമ്മാണോ ബാലിശാ വൃദ്ധമാനിനഃ. 9

ദേശഃ കാലഃ പൃഥഗ്ദ്രവ്യം മന്ത്രതന്ത്രർത്ത്വിജോഽഗ്നയഃ
ദേവതാ യജമാനശ്ച ക്രതുർധർമ്മശ്ച യന്മയഃ. 10

ജീവികൾക്കെല്ലാമുപജീവനമരുളീട്ടു–
മീവൃക്ഷജന്മമോർത്താലെത്രയും ശ്രേഷ്ഠം ചിത്രം
നല്ലവരുടെമുമ്പിൽപ്പോലിവററിന്നടുത്തും
ചെല്ലുമർത്ഥികളാരും പോരേണ്ടാ നിരാശ–
രായ്. 33

ഇലയും പൂവും കായും തളിരും നിഴലും നൽ–
ത്തൊലിയും കൊമ്പും തായിത്തടിയുംകൊണ്ടും
പിന്നെ
ക്ഷീരം സുഗന്ധം ചാരം കാതലെന്നിവകൊണ്ടും
പൂരിപ്പിക്കുന്നു സർവ്വകാമവുമിത്തരുക്കൾ. 34

ദേഹികളർത്ഥം പ്രാണൻ ബുദ്ധി വാക്കെന്നി–
തെല്ലാം
ദേഹിതൻ ശ്രേയസ്സിനായുപയോഗിച്ചീടണം
അതുതാനീലോകത്തിൽ ജന്മ സാഫല്യമെന്നു–
ള്ളതിനു സന്ദേഹമില്ലെൻ പ്രിയസഖാക്കളേ! 35

ഇത്തരമോരോന്നോതി മാധവൻ ഫലപുഷ്പ–
പത്രപല്ലവചയപൂർണ്ണമായാനമ്രമാം
ഭൂരുഹസമൂഹത്തിന്നിടയിൽക്കൂടിപ്പോയി–
പ്പാരാതെ സൂര്യാത്മജാതീരത്തിലെത്തീടി–
നാൻ. 36

മന്നവാ! നിർമ്മലമായാരോഗ്യപ്രദമാകു–
മന്നദീശീതശുദ്ധസലിലം പശുക്കളെ
പാനംചെയ്യിച്ചശേഷമാസ്വാദ്യമാമന്നീരം
താനുമഗ്ഗോപന്മാരും കുടിച്ചു ദാഹംതീർത്താർ. 37

അന്നദീപുളിനോപവനത്തിൽ പിന്നെപ്പശു–
വൃന്ദത്തെത്തീററിപ്പാരം വിശന്നുതളർന്നലം
ഗോപന്മാർ രാമനേയും ഭഗവാൻ കൃഷ്ണനേയും
പ്രാപിച്ചു ചൊല്ലീടിനാരവരോടിപ്രകാരം. 38

---

## അദ്ധ്യായം 23

ഗോപന്മാർ പറഞ്ഞു

ഹേ രാമാ! മഹാവീരാ! ഹേ കൃഷ്ണാ! ദുഷ്ടാന്തകാ!
ഘോരമാം വിശപ്പിനാൽ പീഡിതർ ഞങ്ങളി–
പ്പോൾ
അതിനൊരുപശാന്തിയുണ്ടാക്കീടണം വേഗം
മതിമാന്മാരാം നിങ്ങളതിനർഹന്മാരല്ലോ. 1

ശ്രീശുകൻ പറഞ്ഞു

ആ വാക്കു കേട്ടു കൃഷ്ണൻ ഭക്തയായീടും മഹീ–
ദേവപത്നിയെയനുഗ്രഹിപ്പാനുന്നിച്ചോന്നാൻ. 2

ആംഗിരസാഖ്യം സത്രം വേദവേദിവിജന്മാ–
രങ്ങനുഷ്ഠിക്കുന്നേതായ് പ്രസിദ്ധം സ്വർഗ്ഗതി–
ക്കായ്
ആ സത്രശാലയിൽച്ചെന്നാഹാരം തരികെന്നു–
ബ്ഭൂസുരന്മാരോടായി യാചിക്കിൻ ലജ്ജി–
ക്കേണ്ട.

ഞാനുമണ്ണനുംകൂടിപ്പറഞ്ഞുവിട്ടതെന്നും
വേണമെന്നാകിൽ ചൊല്ലിബ്ഭക്ഷ്യത്തെച്ചോ–
ദിക്കുവിൻ. 3–4

എന്നുള്ള ഭഗവാൻതന്നാദേശം കൈക്കൊണ്ടുടൻ
ചെന്നവർ യാഗശാലപൂകിയഞ്ജലികൂപ്പി
ദണ്ഡംപോൽ മന്നിടത്തിൽ പതിച്ചു
നമിച്ചുകൊ–
ണ്ടന്നമഖധരാസുരന്മാരോടു യാചിച്ചിതേ. 5

മേദിനീദേവന്മാരേ! കേൾക്കുവിൻ ശ്രീകൃഷ്ണൻത–
ന്നാദേശവശന്മാരാം ഗോപന്മാരല്ലോ ഞങ്ങൾ
ഞങ്ങളേ യദൂത്തമനാകുമാ ബലഭദ്ര–
നിങ്ങോട്ടു പറഞ്ഞയച്ചെന്നതും ബോധിക്കു–
വിൻ. 6

ചാരത്തായ് പശുക്കളെ മേച്ചതി ക്ഷുധാർത്തരാ–
മാ രാമകൃഷ്ണന്മാരും നിങ്ങളിൽനിന്നും ഭോജ്യം
പ്രതീക്ഷിക്കുന്നുണ്ടതിൽ ശ്രദ്ധയുണ്ടെങ്കിലന്ന–
മിദാനീം നൽകീടുവിൻ ധർമ്മജ്ഞ–
ദ്വിജന്മാരേ! 7

സത്തമന്മാരേ! ദീക്ഷാപൂർവ്വകമായീടുമീ–
സത്രത്തിൽ സൗത്രാമണിയൊഴിച്ചും
പശുഹിംസ–
പൂർത്തിയായതിൻ പിമ്പും ദീക്ഷിതാന്നം
ഭുജിച്ചാൽ
നിർദ്ദോഷമെന്നുള്ളതു ശാസ്ത്രസമ്മതമല്ലോ. 8

ഇത്തരം ഭഗവാൻതൻ യാചന കേട്ടെങ്കിലും
ക്ഷുദ്രാശ വളർന്നതിക്ലിഷ്ടകർമ്മങ്ങൾ ചെയ്യു
വിജ്ഞരാണെന്നു താനേ ഭാവിച്ചു ഞെളി–
ഞ്ഞീടു–
മജ്ഞരാമദ്വിജന്മാർ ബഹുമാനിച്ചതില്ല. 9

കാലദേശങ്ങൾ മന്ത്രതന്ത്രങ്ങൾ നാനാവസ്തു–
ജാലമഗ്നികളിഷ്ടദേവതയൃത്വിക്കുകൾ
ധർമ്മവും യജമാനനദ്ധ്വരമെന്നിതെല്ലാ–
മുണ്മയിലോർത്തു മഹാത്മാവുതൻ സ്വരൂപമോ. 10

തം ബ്രഹ്മ പരമം സാക്ഷാദ്ഭഗവന്തമധോക്ഷജം
മനുഷ്യദൃഷ്ട്യാ ദുഷ്പ്രജ്ഞാ മർത്ത്യാത്മാനോ ന മേനിരേ. 11

ന തേ യദോമിതി പ്രോചുർന്ന നേതി ച പരംതപ
ഗോപാ നിരാശാഃ പ്രത്യേത്യ തഥോചുഃ കൃഷ്ണരാമയോഃ. 12

തദുപാകർണ്ണ്യ ഭഗവാൻ പ്രഹസ്യ ജഗദീശ്വരഃ
വ്യാജഹാര പുനർഗ്ഗോപാൻ ദർശയൻ ലൗകികീം ഗതിം. 13

മാം ജ്ഞാപയത പത്നീഭ്യഃ സസംകർഷണമാഗതം
ദാസ്യന്തി കാമമന്നം വഃ സ്നിഗ്ദ്ധാ മയ്യുഷിതാ ധിയാ. 14

ഗത്വാഥ പത്നീശാലായാം ദൃഷ്ട്വാ$f$സീനാഃ സ്വലംകൃതാഃ
നത്വാ ദ്വിജസതീർഗ്ഗോപാഃ പ്രശ്രിതാ ഇദമബ്രുവൻ. 15

നമോ വോ വിപ്രപത്നീഭ്യോ നിബോധത വചാംസി നഃ
ഇതോ$f$വിദൂരേ ചരതാ കൃഷ്ണേനേഹേഷിതാ വയം. 16

ഗാശ്ചാരയൻ സ ഗോപാലൈഃ സരാമോ ദൂരമാഗതഃ
ബുഭുക്ഷിതസ്യ തസ്യാന്നം സാനുഗസ്യ പ്രദീയതാം. 17

ശ്രുത്വാച്യുതമുപായാതം നിത്യം തദ്ദർശനോത്സുകാഃ
തൽകഥാക്ഷിപ്തമനസോ ബഭൂവുർജ്ജാതസംഭ്രമാഃ. 18

ചതുർവ്വിധം ബഹുഗുണമന്നമാദായ ഭാജനൈഃ
അഭിസസ്രുഃ പ്രിയം സർവ്വാഃ സമുദ്രമിവ നിമ്നഗാഃ. 19

നിഷിധ്യമാനാഃ പതിഭിർഭ്രാതൃഭിർബ്ബന്ധുഭിഃ സുതൈഃ
ഭഗവത്യുത്തമശ്ലോകേ ദീർഘശ്രുതധൃതാശയാഃ. 20

യമുനോപവനേ$f$ശോകനവപല്ലവമണ്ഡിതേ
വിചരന്തം വൃതം ഗോപൈഃ സാഗ്രജം ദദൃശുഃ സ്ത്രിയഃ. 21

ശ്യാമം ഹിരണ്യപരിധിം വനമാല്യബർഹ-
ധാതുപ്രവാളനടവേഷമനുവ്രതാംസേ
വിന്യസ്തഹസ്തമിതരേണ ധുനാനമബ്ജം
കർണ്ണോൽപലാളകകപോലമുഖാബ്ജഹാസം. 22

പ്രായഃ ശ്രുതപ്രിയതമോദയകർണ്ണപൂരൈ-
ര്യസ്മിൻ നിമഗ്നമനസസ്തമഥാക്ഷിരന്ധ്രൈഃ
അന്തഃ പ്രവേശ്യ സുചിരം പരിരഭ്യ താപം
പ്രാജ്ഞം യഥാഭിമതയോ വിജഹുർന്നരേന്ദ്ര. 23

താസ്തഥാ ത്യക്തസർവ്വാശാഃ പ്രാപ്താ ആത്മദിദൃക്ഷയാ
വിജ്ഞായാഖിലദൃഗ്ദ്രഷ്ടാ പ്രാഹ പ്രഹസിതാനനഃ. 24

സ്വാഗതം വോ മഹാഭാഗാ ആസ്യതാം കരവാമ കിം
യന്നോ ദിദൃക്ഷയാ പ്രാപ്താ ഉപപന്നമിദം ഹി വഃ. 25

നന്വദ്ധാ മയി കുർവ്വന്തി കുശലാഃ സ്വാർത്ഥദർശിനഃ
അഹൈതുക്യവ്യവഹിതാം ഭക്തിമാത്മപ്രിയേ യഥാ. 26

പ്രാണബുദ്ധിമനഃസ്വാത്മദാരാപത്യധനാദയഃ
യത്സംപർക്കാൽ പ്രിയാ ആസംസ്തതഃ കോന്വപരഃ പ്രിയഃ. 27

തദ്യാത ദേവയജനം പതയോ വോ ദ്വിജാതയഃ
സ്വസത്രം പാരയിഷ്യന്തി യുഷ്മാഭിർഗ്ഗൃഹമേധിനഃ. 28

ഇന്ദ്രിയാതീതനായിസ്സാക്ഷാൽ ശ്രീപരബ്രഹ്മ-
ശാന്തമൂർത്തിയായ് വിളങ്ങീടുമമ്പ് ഭഗവാനെ
ബുദ്ധിഹീനന്മാരാമാ ബ്രാഹ്മണർ വെറുമൊരു
മർത്ത്യനെന്നോർത്തു ഗണ്യമാക്കിയില്ലാ
വാക്കുകൾ. 11
ഓമെന്നോ നാസ്തിയെന്നോ പറഞ്ഞില്ല-
ദ്വിജന്മാർ
ധീ മങ്ങി നിരാശരായ് മടങ്ങിവന്ന വേഗം
രാമഗോവിന്ദന്മാരോടിക്കാര്യമഗ്രേ പന്മാ-
രാമയ ഭാവത്തൊടും പറഞ്ഞുകേൾപ്പിച്ചിതേ. 12
ജഗദീശ്വരനായിസ്സർവ്വത്ര വിളങ്ങിടും
ഭഗവാൻ കൃഷ്ണനതു കേട്ടു പുഞ്ചിരിപൂണ്ടു
ലോകസമ്പ്രദായത്തെ പ്രകാശിപ്പിച്ചുകൊണ്ടു-
വ്യാകുലമവരോടായരുളിച്ചെയ്തീടിനാൻ. 13
വന്നിരിക്കുന്നു ഞാനും ജ്യേഷ്ഠനുമിവിടത്തി-
ലെന്നതാ വിപ്രപത്നിമാരോടു ചെന്നു
ചൊൽവിൻ
എന്നിലുള്ളുറപ്പിച്ചു വസിക്കുമാ [1]സ്നിഗ്ദ്ധമാർ
തന്നിടുമിഷ്ടംപോലെ ഭക്ഷ്യങ്ങൾ നിങ്ങൾ-
ക്കെല്ലാം. 14
പിന്നെയപ്പത്നീശാലപുക്കലംകൃതരായി
മിന്നുമസ്സതികളെത്തൊഴുതു ചൊന്നാരവർ. 15
ആരണഭാര്യമാരേ നിങ്ങൾക്കു നമസ്കാരം
നേരേയീ ഞങ്ങളോതും ഗീരുകൾ കേട്ടീടുവിൻ
ചാരത്തു സഞ്ചരിക്കും ശ്രീകൃഷ്ണഭഗവാൻതൻ-
പ്രേരണയാലേ വന്ന ഗോപന്മാരാണു
ഞങ്ങൾ 16
രാമനും ഗോപന്മാരുമൊത്തു ഗോക്കളെത്തീററി-
യാമഹാൻ ഗേഹത്തിൽനിന്നേറ്റവും ദൂരംപെട്ടും
ഇസ്ഥലത്തെത്തിയിപ്പോൾ ക്ഷുത്തിനാലാ-
ർത്തനായി
വർത്തിപ്പൂ തോഴരോടും തന്നാലുമന്നം വേഗം. 17
തച്ചരിതാകർണ്ണനാകൃഷ്ടമാനസമാരായ്
നിച്ചലും തദ്ദർശനമിച്ഛിക്കുമസ്സാധ്വികൾ
അച്യുതനന്തികത്തിലാഗമിച്ചെന്ന വാർത്ത-
യുൾച്ചേർന്ന മാത്രയിൽ സംഭ്രാന്തകളായി-
ത്തീർന്നാർ. 18
ഉത്തമശ്ലോകഗുണശ്രവണത്തിനാൽ പണ്ടേ
ചിത്തമമ്പ് ഭഗവാനിലുറപ്പിച്ചിരുന്നിടും
അദ്വിജസ്ത്രീകൾ ചതുർവ്വിധമായ് ബഹുഗുണോ-
ത്കൃഷ്ടമാമന്നം നല്ല ഭാജനങ്ങളിലേന്തി
ഭർത്താക്കന്മാരും ബന്ധുവൃന്ദവും ഭ്രാതാക്കളും
പുത്രരും തടുത്തിട്ടും നില്ക്കാതെയൊന്നിച്ചുടൻ
ആറുകളബ്ധിയിലേക്കെന്നപോൽ പ്രിയനാമ-
ച്ചാരുഗോപാലകൃഷ്ണൻതന്നേക്കു
പാഞ്ഞീടിനാർ. 19–20

അശോകമുട്ടനവപല്ലവഭൂഷ ചാർത്തി
പ്രശോഭിക്കുമന്നദീതീരോപവനംതന്നിൽ
അണ്ണനോടൊത്തുചേർന്നു സഞ്ചരിച്ചീടുന്നൊരു
കണ്ണനെയക്കാമിനീമണികൾ കണ്ടീടിനാർ. 21
കാർമുകിൽ നിറമാർന്ന സുവർണ്ണപ്രഭയാളും
കോമളാംബരംപൂണ്ടു വനമാലകൾ ചാർത്തി
പീലികൾ മനയോല നവപല്ലവങ്ങളും
ചാലവേയണിഞ്ഞൊരു നടന്റെ വേഷമാർന്നു
കരമൊന്നനുഗൻതൻ തോളിലിട്ടന്യമാകും
കരത്താലൊരു കേളീപങ്കജത്തെച്ചുഴററി
കർണ്ണദ്വയത്തിൽ നീലത്താമരപ്പൂക്കളിട്ടു
ചന്നിയും കുറുനിര കപോലങ്ങളിലെങ്ങും
പുഞ്ചിരി പൊഴിഞ്ഞിടും മഞ്ജുളാനനത്തോടു
തഞ്ചിടും കൃഷ്ണനെക്കണ്ടാനന്ദമാർന്നീടിനാർ. 22
ഏറെനാൾ ഗുണോൽക്കരം കേൾക്കകൊണ്ടു
മാത്ര-
മാരിലാണവർ ചിത്തം ലയിപ്പിച്ചിരുന്നതും
ആ പ്രിയതമൻതന്നെയക്ഷിദ്വാരത്തിലൂടെ
ഉൾപ്രവേശിപ്പിച്ചഹംവൃത്തികൾ പ്രാജ്ഞ-
നെപ്പോൽ
അധികനേരം പരിരംഭണംചെയ്തു താപം
നിതരാമൊഴിവാക്കി നിന്നിതു നരേശ്വരാ! 23
അന്യമാമാഗ്രഹങ്ങളഖിലം സന്ത്യജിച്ചു
തന്നെക്കാണ്മവാനായി വന്നോരന്നാരിമാരെ
സമസ്തബുദ്ധിസാക്ഷി ഭഗവാനറിഞ്ഞുടൻ
സുമന്ദഹാസാസ്യനായ് കഥിച്ചാ-
നിപ്രകാരം. 24
ഭാഗ്യശാലിനികളേ! നിങ്ങടെ വരവിപ്പോൾ
യോഗ്യംതാനിരിക്കുവിനെന്തു വേണ്ടതു ഞങ്ങൾ
എന്നെക്കാണ്മവാൻതന്നെയാണിഹ നിങ്ങൾ
വന്ന-
തെന്നാകിലതു നിങ്ങൾക്കേററവും
യുക്തംതന്നെ. 25
സ്വാന്തമാം പുരുഷാർത്ഥസാരമാരാഞ്ഞറിഞ്ഞ
ചിന്തകരാത്മാവായും സ്നേഹിതനായും മിന്നും
എന്നിലെന്നുമേയഹേതുകമായ് മറവറേറ-
ടുന്നതതരമാകും ഭക്തിയാവഹിക്കുന്നു. 26
പ്രാണമാനസബന്ധുശരീര കളത്ര സ-
ന്താന വിത്താദിയെല്ലാമാരുടെ സംസർഗ്ഗത്താൽ
പ്രിയദങ്ങളായിടുമപ്പരമാത്മാവേക്കാൾ
പ്രിയനായ് ശരീരികൾക്കന്യ-
നാരിരിക്കുന്നു. 27
അതിനാൽ പോയീടുവിൻ യജ്ഞവാടത്തിൽ
നിങ്ങൾ
പതികളായീടുമഗ്ഗൃഹസ്ഥദ്വിജാദികൾ
സാദ്ധ്വികളായീടുന്ന നിങ്ങളോടൊത്തുചേർന്നു
പൂർത്തിയാക്കീടട്ടെയസ്സത്രത്തെയഭംഗുരം. 28

1 സ്നേഹശീലമുള്ളവർ

പത്ന്യ ഊചുഃ

നൈവം വിഭോഽർഹതി ഭവാൻ ഗദിതും നൃശംസം
സത്യം കുരുഷ്വ നിഗമം തവ പാദമൂലം
പ്രാപ്താ വയം തുളസിദാമപദാവസൃഷ്ടം
കേശൈർന്നിവോഢുമതിലംഘ്യ സമസ്തബന്ധൂൻ. 29

ഗൃഹ്ണന്തി നോ ന പതയഃ പിതരൗ സുതാ വാ
ന ഭ്രാതൃബന്ധുസുഹൃദഃ കുത ഏവ ചാന്യേ
തസ്മാദ് ഭവൽപ്രപദയോഃ പതിതാത്മനാം നോ
നാന്യാ ഭവേദ് ഗതിരരിന്ദമ തദ്വിധേഹി. 30

ശ്രീഭഗവാനുവാച

പതയോ നാഭ്യസൂയേരൻ പിതൃഭ്രാതൃസുതാദയഃ
ലോകാശ്ച വോ മയോപേതാ ദേവാ അപ്യനുമന്വതേ. 31

ന പ്രീതയേഽനുരാഗായ ഹ്യംഗസംഗോ നൃണാമിഹ
തന്മനോ മയി യുഞ്ജാനാ അചിരാന്മാമവാപ്സ്യഥ. 32

ശ്രീശുക ഉവാച

ഇത്യുക്താ ദ്വിജപത്ന്യസ്താ യജ്ഞവാടം പുനർഗ്ഗതാഃ
തേ ചാനസൂയവഃ സ്വാഭിഃ സ്ത്രീഭിഃ സത്രമപാരയൻ. 33

തത്രൈകാ വിധൃതാ ഭർത്രാ ഭഗവന്തം യഥാശ്രുതം
ഹൃദോപഗുഹ്യ വിജഹൗ ദേഹം കർമ്മാനുബന്ധനം. 34

ഭഗവാനപി ഗോവിന്ദസ്തേനൈവാന്നേന ഗോപകാൻ
ചതുർവ്വിധേനാശയിത്വാ സ്വയം ച ബുഭുജേ പ്രഭുഃ. 35

ഏവം ലീലാനരവപുർന്നൃലോകമനുശീലയൻ
രേമേ ഗോഗോപഗോപീനാം രമയൻ രൂപവാക്കൃതൈഃ. 36

അഥാനുസ്മൃത്യ വിപ്രാസ്തേ അന്വതപ്യൻ കൃതാഗസഃ
യദ്വിശ്വേശ്വരയോര്യാച്ഞാമഹന്മ നൃവിഡംബയോഃ. 37

ദൃഷ്ട്വാ സ്ത്രീണാം ഭഗവതി കൃഷ്ണേ ഭക്തിമലൗകികീം
ആത്മാനം ച തയാ ഹീനമനുതപ്താ വ്യഗർഹയൻ. 38

ധിഗ്ജന്മ നസ്ത്രിവൃദ്വിദ്യാം ധിഗ് വ്രതം ധിഗ് ബഹുജ്ഞതാം
ധിക്കുലം ധിക് ക്രിയാദാക്ഷ്യം വിമുഖാ യേ ത്വധോക്ഷജേ. 39

നൂനം ഭഗവതോ മായാ യോഗിനാമപി മോഹിനീ
യദ്വയം ഗുരവോ നൃണാം സ്വാർത്ഥേ മുഹ്യാമഹേ ദ്വിജാഃ. 40

അഹോ പശ്യത നാരീണാമപി കൃഷ്ണേ ജഗദ്ഗുരൗ
ദുരന്തഭാവം യോഽവിധ്യന്മൃത്യുപാശാൻ ഗൃഹാഭിധാൻ. 41

നാസാം ദ്വിജാതിസംസ്കാരോ ന നിവാസോ ഗുരാവപി
ന തപോ നാത്മമീമാംസാ ന ശൗചം ന ക്രിയാഃ ശുഭാഃ. 42

അഥാപി ഹ്യുത്തമശ്ലോകേ കൃഷ്ണേ യോഗേശ്വരേശ്വരേ
ഭക്തിർദൃഢാ നചാസ്മാകം സംസ്കാരാദിമതാമപി. 43

നനു സ്വാർത്ഥവിമൂഢാനാം പ്രമത്താനാം ഗൃഹേഹയാ
അഹോ നഃ സ്മാരയാമാസ ഗോപവാക്യൈഃ സതാം ഗതിഃ. 44

അന്യഥാ പൂർണ്ണകാമസ്യ കൈവല്യാദ്യാശിഷാംപതേഃ
ഈശിതവ്യൈഃ കിമസ്മാഭിരീശസ്യൈതദ്വിഡംബനം. 45

ഹിത്വാന്യാൻ ഭജതേ യം ശ്രീഃ പാദസ്പർശാശയാ സകൃൽ
ആത്മദോഷാപവർഗ്ഗേണ തദ്യാച്ഞാ ജനമോഹിനീ. 46

പത്നികൾ പറഞ്ഞു

ഹേ വിഭോ! ഭവാനേവം പരുഷം ചൊല്ലുന്നതു
ഭുവിനീശ്വരനാകുമങ്ങേയ്ക്കു യോഗ്യമല്ല
സത്യമാക്കണമങ്ങേ [1]നിഗമം ഭവാനിപ്പോൾ
പുത്രാദിബന്ധുക്കളെ നിരാകരിച്ചു ഞങ്ങൾ
ത്വത്പദസ്പർശമേൽക്കും തുളസീമാലയാന്നു
നിർഭരം മുടിതന്നിൽ ച്ചൂടുവാനല്ലോ വന്നു. 29
ഭർത്താക്കന്മാരുമിനിയച്ഛനമ്മമാർ പുത്ര-
മിത്രബാന്ധവാദ്യരും ഞങ്ങളെ സ്വീകരിക്കാ.
അന്യന്മാരാരും പിന്നെയംഗീകരിച്ചീടുകി-
ല്ലെന്നതു വിശേഷിച്ചു ചൊല്ലേണ്ടതില്ലയല്ലോ!
നിന്തിരുപ്പാദങ്ങളിൽ മനമർപ്പിച്ച ഞങ്ങൾ-
ക്കെന്തൊരു ഗതി വേറെ, തന്നാലും
ഭവദ്ദാസ്യം. 30

ശ്രീഭഗവാൻ പറഞ്ഞു

എന്നരികത്തു വന്ന നിങ്ങളെ ഭർത്താക്കന്മാ-
രെന്നല്ല പിതൃഭ്രാതൃസുഹൃൽബാന്ധവന്മാരും
അന്യരുമാരുംതന്നെ നിരോധിക്കുകയില്ല
വിണ്ണോരുമതിന്നവർക്കരുളുമുപദേശം. 31
അംഗസംഗമം പാർത്താൽ മർത്ത്യർക്കി-
സ്സംസാരത്തി-
ലെങ്ങുമേ രാഗത്തിനും പ്രീതിക്കുമായിത്തീരാ.
അതിനാൽ മനമെന്നിൽ യോജിപ്പിച്ചോരു
നിങ്ങ-
ളധികം താമസിക്കാതെന്നെത്താൻ
പ്രാപിച്ചീടും. 32

ശ്രീശുകൻ പറഞ്ഞു

എന്നതു കേട്ടാ വിപ്രപത്നിമാരെല്ലാവരും
പിന്നെപ്പോയിതു യാഗശാലയിലേക്കു മെല്ലെ
വിപ്രരുമനന്തരമവരോടല്പംപോലു-
മപ്രിയമിയലാതാ യാഗവും പൂരിപ്പിച്ചാർ. 33
തത്രതാൻ സ്വഭർത്താവു ബലമായ്ത്തടഞ്ഞുള്ളോ-
രുത്തമഭക്ത, യഥാശ്രുതനാം ഭഗവാനെ
ഹൃത്തുകൊണ്ടാലിംഗനംചെയ്തിട്ടു കർമ്മങ്ങളാൽ
ബദ്ധമാം നിജ ദേഹം പെട്ടെന്നു സന്ത്യജിച്ചാൾ.
ഗോവിന്ദൻ ഭഗവാനും പിന്നെയച്ചതുർവിധ-
പാവനാന്നത്തിനാൽതൻ ഗോപാലകുമാരരെ
മുഷ്ടമായൂട്ടി പ്രഭുവായി മിന്നുന്ന താനും
തുഷ്ടനായിരുന്നങ്ങു ഭക്ഷണം കഴിച്ചിതു. 35
ഈവിധം ലീലാനരശരീരം സ്വീകരിച്ചു
കേവലം മർത്ത്യലോകോചിത-
കൃത്യങ്ങൾക്കൊത്തു
വാക്കു മെയ് വ്യാപാരമെന്നിവയാൽ ഗോപ-
ഗോപീ-
ഗോക്കളെ രമിപ്പിച്ചു രമിച്ചീടിനാൻ സ്വയം. 36

1 പ്രതിജ്ഞ, വേദം.

മർത്ത്യലീലകൾ കാട്ടും വിശേശ്വരന്മാരുടെ-
യർത്ഥന നമ്മൾ നിരാകരിച്ചതോർത്തീകിട്ടൽ
തെററുതാനെന്നു പിന്നെയദ്ധരാനിർജ്ജരന്മാ-
രുററു ചിന്തിച്ചു പാരം പശ്ചാത്തപിച്ചീ-
ടിനാർ. 37

ഭഗവാൻ ശ്രീകൃഷ്ണനിൽ നാരികൾക്കെഴുമലൗ-
കികഭക്തിയും തങ്ങൾക്കേതുമതില്ലാത്തതും
പാർത്തലം പശ്ചാത്താപയുക്തരാമദ്വിജന്മാർ
പാർത്ഥലപതേ! പാരമാത്മനിന്ദനം ചെയ്താർ. 38
ഭഗവൽഭക്തിഹീനന്മാരായ നമ്മൾക്കെഴും
ത്രിഗുണയുതമാകും ജന്മവും വിദ്യതാനും
വ്രതവും ബഹുശാസ്ത്രജ്ഞാനഭാവവും കുല-
മതിപ്പും ക്രിയാദാക്ഷ്യമെന്നതും നിന്ദ്യം
തന്നെ. 39

ഭഗവന്മായാശക്തി യോഗീശ്വരന്മാരുടെ-
യകതാരിനും മോഹജനകംതന്നെ നൂനം
നമ്മളോ മഹീദേവർ; മനുഷ്യർക്കുപദേശം
ചെമ്മേ ചെയ്യേണ്ടോരഹോ! സ്വാർത്ഥത്തിൽ-
മോഹിക്കുന്നു. 40

സ്ത്രീകൾക്കുപോലും ലോകഗുരുവാം മുകുന്ദനി-
ലേകാന്തഭക്തിയുളവായതു കാണ്മിൻ ചിത്രം!
അതിനാൽ ഗൃഹാഭിഖ്യമൃത്യുപാശങ്ങളേയ-
സ്സതിമാർ നിശ്ശേഷമായ് ഛേദിച്ചിരി-
ക്കുന്നിതു. 41

ഇവർക്കില്ലേതുമുപനയന,മില്ല ഗുരു-
നിവാസ,മില്ല ശൗചം ശുഭമാം കർമ്മങ്ങളും. 42
എങ്കിലും യോഗേശനാമുത്തമശ്ലോകൻ തങ്കൽ
തങ്കിടുന്നുണ്ടു ദൃഢമായീടും പ്രേമഭക്തി
സകല സംസ്കാരവും നേടിയ നമുക്കതു
ശകലംപോലുമില്ലാതായതു കഷ്ടംതന്നെ. 43
സ്വാർത്ഥത്തിൽ വിമൂഢരായ് മന്ദിരകൃത്യങ്ങളാൽ
മത്തരാമീ നമ്മളെസ്സജ്ജനാശ്രയനാകും
മല്ലാരി ഭഗവാൻ തെല്ലുള്ളലിഞ്ഞൊരുപക്ഷേ
വല്ലവവാക്യങ്ങളോർമ്മിപ്പിച്ചെന്നുമാവാം. 44
അല്ലെങ്കിൽ പരിപൂർണ്ണകാമനായ്
കൈവല്യാദി-
ക്കെല്ലാമീശനാമവന്നസ്വതന്ത്രന്മാരാകും
നമ്മളെക്കൊണ്ടെന്തുള്ള സാധിപ്പാനക്കൃപാത്മാ
നമ്മേയനുഗ്രഹിപ്പാൻ യാചകവേഷമാന്നാൻ. 45
അന്യരെയെല്ലാം തള്ളി ശ്രീദേവിയാത്മദോഷ-
മൊന്നോടെ സന്ത്യജിച്ചിട്ടംഘ്രിശുശ്രൂഷാശ-
യാൽ
അർച്ചിപ്പതാരെയാണോ നിത്യവുമാ വിഷ്ണുവിൻ-
യാച്ഞാലോകത്തെ മോഹിപ്പിപ്പതിലെന്ത-
ത്ഭുതം. 46

ദേശഃ കാലഃ പൃഥഗ്ദ്രവ്യം മന്ത്രതന്ത്രർത്വിജോ/ഗ്നയഃ
ദേവതാ യജമാനശ്ച ക്രതുർദ്ധർമ്മശ്ച യന്മയഃ. 47
സ ഏഷ ഭഗവാൻ സാക്ഷാദ്വിഷ്ണുര്യോഗേശ്വരേശ്വരഃ
ജാതോ യദുഷ്വിത്യശൃണ്മ ഹ്യപി മൂഢാ ന വിദ്മഹേ. 48
അഹോ വയം ധന്യതമാ യേഷാം നസ്താദൃശീഃ സ്ത്രിയഃ
ഭക്ത്യാ യാസാം മതിർജ്ജാതാ അസ്മാകം നിശ്ചലാ ഹരൗ. 49
നമസ്തുഭ്യം ഭഗവതേ കൃഷ്ണായാകുണ്ഠമേധസേ
യന്മായാമോഹിതധിയോ ഭ്രമാമഃ കർമ്മവർത്മസു. 50
സ വൈ ന ആദ്യഃ പുരുഷഃ സ്വമായാമോഹിതാത്മനാം
അവിജ്ഞാതാനുഭാവാനാം ക്ഷന്തുമർഹത്യതിക്രമം. 51
ഇതി സ്വാഘമനസ്മൃത്യ കൃഷ്ണേ തേ കൃതഹേളനാഃ
ദിദൃക്ഷവോ/പ്യച്യുതയോഃ കംസാദ് ഭീതാ ന ചാചലൻ. 52

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
യജ്ഞപത്ന്യുദ്ധരണം നാമ ത്രയോവിംശതിതമോ/ധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9214 ദശമസ്കന്ധേ ശ്ലോകാഃ 1020

---

# ചതുർവ്വിംശതിതമോ/ധ്യായഃ

ശ്രീശുക ഉവാച

ഭഗവാനപി തത്രൈവ ബലദേവേന സംയുതഃ
അപശ്യന്നിവസൻ ഗോപാനിന്ദ്രയാഗകൃതോദ്യമാൻ. 1
തദഭിജ്ഞോ/പി ഭഗവാൻ സർവ്വാത്മാ സർവ്വദർശനഃ
പ്രശ്രയാവനതോ/പൃച്ഛദ്വൃദ്ധാൻ നന്ദപുരോഗമാൻ. 2
കഥ്യതാം മേ പിതഃ കോ/യം സംഭ്രമോ വ ഉപാഗതഃ
കിം ഫലം കസ്യ ചോദ്ദേശഃ കേന വാ സാധ്യതേ മഖഃ. 3
ഏതദ് ബ്രൂഹി മഹാൻ കാമോ മഹ്യം ശുശ്രൂഷവേ പിതഃ
ന ഹി ഗോപ്യം ഹി സാധൂനാം കൃത്യം സർവ്വാത്മനാമിഹ. 4
അസ്ത്യസ്വപരദൃഷ്ടീനാമമിത്രോദാസ്തവിദ്വിഷാം
ഉദാസീനോ/രിവദ്വർജ്ജ്യ ആത്മവത് സുഹൃദുച്യതേ. 5
ജ്ഞാത്വാജ്ഞാത്വാ ച കർമ്മാണി ജനോ/യമനുതിഷ്ഠതി
വിദുഷഃ കർമ്മസിദ്ധിഃ സ്യാത്തഥാ നാവിദുഷോ ഭവേത്. 6
തത്ര താവത് ക്രിയായോഗോ ഭവതാം കിം വിചാരിതഃ
അഥവാ ലൗകികസ്തന്മേ പൃച്ഛതഃ സാധു ഭണ്യതാം. 7

നന്ദ ഉവാച

പർജ്ജന്യോ ഭഗവാനിന്ദ്രോ മേഘാസ്തസ്യാത്മമൂർത്തയഃ
തേ/ഭിവർഷന്തി ഭൂതാനാം പ്രീണനം ജീവനം പയഃ. 8
തം താത വയമന്യേ ച വാർമ്മുചാം പതിമീശ്വരം
ദ്രവ്യൈസ്തദ്രേതസാ സിദ്ധൈര്യജന്തേ ക്രതുഭിർന്നരാഃ. 9
തച്ഛേഷേണോപജീവന്തി ത്രിവർഗ്ഗഫലഹേതവേ
പുംസാം പുരുഷകാരാണാം പർജ്ജന്യഃ ഫലഭാവനഃ. 10
സ ഏവം വിസൃജേദ്ധർമ്മം പാരമ്പര്യാഗതം നരഃ
കാമാല്ലോഭാദ്ഭയാദ്ദ്വേഷാത് സ വൈ നാപ്നോതി ശോഭനം. 11

ശ്രീശുക ഉവാച

വചോ നിശമ്യ നന്ദസ്യ തഥാന്യേഷാം വ്രജൗകസാം
ഇന്ദ്രായ മന്യും ജനയൻ പിതരം പ്രാഹ കേശവഃ. 12

ദേശകാലങ്ങളും, മന്ത്രതന്ത്രങ്ങ,ളഗ്നി, പുരോ–
ഡാശാദിദ്രവ്യം, കർമ്മകർത്താക്കളും, യജമാനൻ
ദേവത,യാഗധർമ്മ,മെന്നിവയെല്ലാമേതു–
ദേവൻതൻസ്വരൂപമായ് പരിശോഭിച്ചീടുന്നു
യോഗേശന്മാർക്കും പരമീശ്വരനായിസ്സർവ്വ–
ലോകസ്വരൂപനാമബ്ഭഗവാൻ മഹാവിഷ്ണു. 47

യദുവംശത്തിലവതരിച്ചതായങ്ങൊരു
ശ്രുതി പരന്നതന്നു നമ്മളും കേട്ടിരുന്നു
എന്നിട്ടും മൂഢന്മാരായീടിന നമ്മളാരും
പിന്നീടക്കാര്യം തീരെ സ്മരിച്ചുമില്ല കഷ്ടം! 48

എത്രയും ധന്യരത്രേ നമ്മ,ളിത്തരമുള്ളോ–
രുത്തമനാരിമാരേ നമുക്കു സിദ്ധിക്കയാൽ.
അച്ചുമാം തത്ഭക്തിയാൽ നമുക്കും ഹരിയിങ്കൽ
നിശ്ചലബുദ്ധിയുളവായിരിക്കുന്നുവല്ലോ. 49

അകുണ്ഠമതിയായിസ്സർവ്വത്ര വിളങ്ങിടും
ഭഗവൻ! വാസുദേവാ! ഭവാനു നമസ്കാരം.
ത്വന്മായയാലെ നിത്യം മോഹിത–
ചിത്തന്മാരായ്
കർമ്മമാർഗ്ഗത്തിൽ ഭ്രമിച്ചീടുന്നു ഞങ്ങളെല്ലാം. 50

അവിടേക്കെഴുമനുഭാവത്തിലജ്ഞരായി–
ത്തവ മായയാൽ വിമോഹിതധീകളുമാകും
ഞങ്ങടെ യതിക്രമമാദ്യപൂരുഷനാകു–
മങ്ങുന്നു നിശ്ശേഷമായ്പ്പൊറുത്തീടേണ്ട–
തല്ലോ. 51

നന്ദജവിനിന്ദനമാചരിച്ചോരാ വിപ്ര–
സന്ദോഹം സ്വാപരാധം സ്മരിച്ചു വീണ്ടും–
വീണ്ടും
രാമഗോവിന്ദന്മാരെക്കാണ്മതിനിച്ഛിക്കിലു–
മാ മോഹം കംസഭീയാൽ ത്യജിക്കേണ്ടതായ്–
വന്നു 52

# അദ്ധ്യായം 24

ശ്രീശുകൻ പറഞ്ഞു

നന്ദജൻ ബലഭദ്രയുക്തനായ് ഗോപവാടം–
തന്നിൽ വാഴവേ നന്ദഗോപാദി ഗോപവൃന്ദം
എല്ലാരുമൊത്തുചേർന്നു ദേവേന്ദ്രപൂജയ്ക്കായി
നല്ലപോൽ പരിശ്രമിക്കുന്നതു കണ്ടീടിനാൻ. 1

സർവ്വദർശനനായിസ്സർവ്വാത്മാവാകും വാസു–
ദേവനതറിഞ്ഞിരിക്കുന്നവനെന്നാകിലും
ഒന്നുമേയറിയാത്ത ഭാവത്തിൽ വിനീതനായ്
നന്ദാദിഗോപവൃദ്ധന്മാരോടു ചോദിച്ചിതേ 2

നിങ്ങളിലെല്ലാം കാണുമിപ്പാരിഭ്രമത്തിനു
സംഗതിയെന്തെന്നെന്നോടോതുക മല്പിതാവേ!
എന്താണു ഫലം, യാഗമാർക്കാണുദ്ദേശമെന്താ–
ണെന്തെല്ലാം ദ്രവ്യങ്ങളാണതിനു വേണ്ടന്നതും. 3

കർമ്മനിർവ്വഹണത്തിലങ്ങേയ്ക്കു കാണുന്നുണ്ടോ–
രുന്മേഷ,മെന്നോടതിൻ ഹേതുവോതുക താതാ!
മോദമുണ്ടതു കേൾപ്പാൻ സർവ്വാത്മഭാവമാളും
സാധുക്കളുടെ കൃത്യം ഗോപ്യമായ്വരാ നൂനം. 4

ഞാനെന്നുമന്യനെന്നും വിരോധി സുഹൃത്തുദാ–
സീനനനീവിധത്തിലും ഭേദമററവർക്കാർക്കും
ഗോപ്യമി,ല്ലുദാസീനനരിപോൽ സന്ത്യാജ്യനു–
മെപ്പൊഴും സുഹൃ[1]ത്താത്മതുല്യനുമെന്നു–
ചൊൽവൂ. 5

ജനങ്ങളറിഞ്ഞിട്ടുമറിയാതെയും കർമ്മ–
മനുവാസരം ചെയ്യുമറിഞ്ഞോനുണ്ടാം ഫലം
കർമ്മസാരത്തെയറിഞ്ഞീടാതെ കർമ്മം ചെയ്യോ–
നമ്മട്ടിൽ തത്ഫലാനുഭൂതിയും കൈവന്നിടാ. 6

ഇപ്പൊഴതീവിടത്തിൽ നിങ്ങടെ കർമ്മാരംഭ–
മല്പമെങ്കിലും ചിന്തചെയ്തുകൊണ്ടുള്ളതാണോ
ജനകാ! പക്ഷേ വെറും ലോകാനുകരണമോ?
കനിവാന്നെന്നോടരുളീടണം യുക്തിപൂർവ്വം. 7

നന്ദൻ പറഞ്ഞു

ഭഗവാനിന്ദ്രൻ വർഷപതിയാകുന്നു മേഘ–
പ്രകരമവന്നതിപ്രിയമൂർത്തികളത്രേ
ജീവശക്തിയെ ബ്ഭൂതജാലത്തിനേകുന്നതായ്
ജീവാധാരമാം ജലം മേഘങ്ങളരുളുന്നു. 8

നന്ദനാ! മേഘവൃന്ദനാഥനായവനെയ–
യനൃനം നയിച്ചീടുമിന്ദ്രനെയീ ഞങ്ങളും
അന്യരാം ജനങ്ങളും മാരിയാൽ മന്നിൽനിന്നു–
മാർന്നിടും ദ്രവ്യങ്ങളുംകൊണ്ടർച്ചിപ്പൂ
മഖങ്ങളാൽ. 9

ധർമ്മാർത്ഥകാമപ്രാപ്തിക്കിമ്മഹാമഖോച്ഛിഷ്ട–
മാർന്നുപജീവിക്കുന്നു മന്നിൽ മാനവരെല്ലാം
പുരുഷപ്രയത്നങ്ങൾക്കഖിലം ഫലം പാർത്താൽ
സുരനായകനത്രേയരുളുന്നതും പുത്രാ! 10

ഈ മട്ടു പാരമ്പര്യാഗതമായീടും ധർമ്മം
കാമക്രോധങ്ങൾകൊണ്ടോ ഭയലോഭങ്ങളാലോ
ആരാണുപേക്ഷിപ്പതാ മാനവന്നൊരിക്കലും
പാരിതിൽ സൗഖ്യമൊരുകാലത്തു–
മുണ്ടായിടാ. 11

ശ്രീശുകൻ പറഞ്ഞു

നന്ദഗോപനുമന്യഗോപരുമിപ്രകാരം
ചൊന്നതു കേട്ടശേഷം ഭഗവാൻ ജനാർദ്ദനൻ
വിണ്ണോർനായകനതിക്രുദ്ധനായ്ത്തീരത്തക്ക–
വണ്ണമപ്പിതാവിനോടീവിധമോതീടിനാൻ: 12

1 തനിക്കു തുല്യൻ.

കർമ്മണാ ജായതേ ജന്തുഃ കർമ്മണൈവ വിലീയതേ
സുഖം ദുഃഖം ഭയം ക്ഷേമം കർമ്മണൈവാഭിപദ്യതേ. 13

അസ്തി ചേദീശ്വരഃ കശ്ചിൽ ഫലരൂപ്യന്യകർമ്മണാം
കർത്താരം ഭജതേ സോഽപി ന ഹ്യകർത്തുഃ പ്രഭുർഹി സഃ. 14

കിമിന്ദ്രേണേഹ ഭൂതാനാം സ്വസ്വകർമ്മാനുവർത്തിനാം
അനീശേ നാന്യഥാ കർത്തും സ്വഭാവവിഹിതം നൃണാം. 15

സ്വഭാവതന്ത്രോ ഹി ജനഃ സ്വഭാവമനുവർത്തതേ
സ്വഭാവസ്ഥമിദം സർവ്വം സദേവാസുരമാനുഷം. 16

ദേഹാനുച്ചാവചാഞ്ജന്തുഃ പ്രാപ്യോൽസൃജതി കർമ്മണാ
ശത്രുർമ്മിത്രമുദാസീനഃ കർമ്മൈവ ഗുരുരീശ്വരഃ. 17

തസ്മാൽ സംപൂജയേൽ കർമ്മ സ്വഭാവസ്ഥഃ സ്വകർമ്മകൃൽ
അഞ്ജസാ യേന വർത്തേത തദേവാസ്യ ഹി ദൈവതം. 18

ആജീവ്യൈകതരം ഭാവം യസ്ത്വന്യമുപജീവതി
ന തസ്മാദ്വിന്ദതേ ക്ഷേമം ജാരം നാര്യസതീ യഥാ. 19

വർത്തേത ബ്രഹ്മണാ വിപ്രോ രാജന്യോ രക്ഷയാ ഭുവഃ
വൈശ്യസ്തു വാർത്തയാ ജീവേച്ഛൂദ്രസ്തു ദ്വിജസേവയാ. 20

കൃഷിവാണിജ്യഗോരക്ഷാ കുസീദം തുര്യമുച്യതേ
വാർത്താ ചതുർവ്വിധാ തത്ര വയം ഗോവൃത്തയോഽനിശം. 21

സത്ത്വം രജസ്തമ ഇതി സ്ഥിത്യുൽപത്ത്യന്തഹേതവഃ
രജസോൽപദ്യതേ വിശ്വമന്യോന്യം വിവിധം ജഗൽ. 22

രജസാ ചോദിതാ മേഘാ വർഷന്ത്യംബൂനി സർവ്വതഃ
പ്രജാസ്തൈരേവ സിദ്ധ്യന്തി മഹേന്ദ്രഃ കിം കരിഷ്യതി. 23

ന നഃ പുരോ ജനപദാ ന ഗ്രാമാ ന ഗൃഹാ വയം
നിത്യം വനൗകസസ്താത വനശൈലനിവാസിനഃ. 24

തസ്മാദ് ഗവാം ബ്രാഹ്മണാനാമദ്രേശ്ചാരഭ്യതാം മഖഃ
യ ഇന്ദ്രയാഗസംഭാരാസ്തൈരയം സാധ്യതാം മഖഃ. 25

പച്യന്താം വിവിധാഃ പാകാഃ സൂപാന്താഃ പായസാദയഃ
സംയാവാപൂപശഷ്കുല്യഃ സർവ്വദോഹശ്ച ഗൃഹ്യതാം. 26

ഹൂയന്താമഗ്നയഃ സമ്യഗ്ബ്രാഹ്മണൈർബ്രഹ്മവാദിഭിഃ
അന്നം ബഹുഗുണം തേഭ്യോ ദേയം വോ ധേനുദക്ഷിണാഃ. 27

അന്യേഭ്യശ്ചാശ്വചാണ്ഡാലപതിതേഭ്യോ യഥാർഹതഃ
യവസം ച ഗവാം ദത്ത്വാ ഗിരയേ ദീയതാം ബലിഃ. 28

സ്വലംകൃതാ ഭുക്തവന്തഃ സ്വനുലിപ്താഃ സുവാസസഃ
പ്രദക്ഷിണം ച കുരുത ഗോവിപ്രാനലപർവ്വതാൻ. 29

ഏതന്മമ മതം താത ക്രിയതാം യദി രോചതേ
അയം ഗോബ്രാഹ്മണാദ്രീണാം മഹ്യം ച ദയിതോ മഖഃ. 30

ശ്രീശുക ഉവാച

കാലാത്മനാ ഭഗവതാ ശക്രദർപ്പം ജിഘാംസതാ
പ്രോക്തം നിശമ്യ നന്ദാദ്യാഃ സാധ്വഗൃഹ്ണന്ത തദ്വചഃ 31

കർമ്മത്താലുളവായിവരുന്ന ജീവിജാലം
കർമ്മത്താൽതന്നെ നഷ്ടമാകയും ചെയ്തീടുന്നു.
സൗഖ്യവും ദുഃഖങ്ങളും ഭീതിയുമഭയവു-
മൊക്കെയുമതുകൊണ്ടുതന്നെയാണുണ്ടാവതും. 13
അന്യർതൻ കർമ്മങ്ങൾക്കു ഫലങ്ങളേകീടുവാൻ
പോന്നീടുമൊരീശ്വരനുണ്ടെന്നുവന്നാലവൻ
കർമ്മങ്ങൾ ചെയ്യുന്നവനെന്നിയേ ക്രിയാഫലം
ചുമ്മാതിരിക്കുന്നവനേകുവാനശക്തനാം. 14
മനുഷ്യരെല്ലാം പൂർവ്വജന്മകർമ്മാനുസാര-
മനുഭവിക്കുന്നിതു സുഖവും ദുഃഖങ്ങളും
അമ്മുറ മാററീടുവാൻ കെല്പററ വാനോർ-
കോനാൽ
കർമ്മാനുഗതരാമീ മർത്ത്യർക്കെന്തുള്ള സാദ്ധ്യം. 15
പ്രാണികളെല്ലാം പാർക്കിൽ സ്വഭാവാ-
ധീനരായി
വാണീടുന്നിതിപ്പാരിൽ ദൈത്യരുമമർത്ത്യരും
മാനവന്മാരും ചരാചരസർവ്വവും ചേർന്നു
കാണുവോരിപ്രപഞ്ചം പ്രകൃതിസംസ്ഥ-
ദ്ധം. 16
ഉൽകൃഷ്ടനികൃഷ്ടങ്ങളായീടും ശരീരങ്ങൾ
കൈക്കൊണ്ടിട്ടുപേക്ഷിപ്പൂ ജീവൻ സ്വ-
കർമ്മങ്ങളാൽ.
മിത്രവുമരാതിയുമുദാസീനനും പര-
മോത്തമനായീടുന്ന ഗുരുവും കർമ്മംതന്നെ. 17
അതിനാൽ സ്വഭാവസ്ഥനായി സ്വവർണ്ണാശ്രമ-
വിധിക്കൊത്തുള്ള കർമ്മമാചരിപ്പവനായി
കർമ്മത്തെയർച്ചിക്കണമായതിങ്ങുകളീടും
നമ്മൾക്കു സൗഖ്യം നൂനം ദൈവതം കർമ്മ-
ന്തന്നെ. 18
ഒരു ദേവനെസ്സേവിച്ചുപജീവിച്ചിട്ടു മ-
റെറാരു ദേവനെപ്പിന്നെയാശ്രയിച്ചീടുന്നവൻ
ജാരനെ പ്രാപിച്ചീടും നാരിയെന്നതുപോലെ
പാരിതിൽ യഥാർത്ഥമാം സൗഖ്യമർഹിക്കു-
ന്നീല. 19
ആരണൻ വേദംകൊണ്ടും ക്ഷത്രിയൻ ധരിത്രി
തൻ-
സംരക്ഷണത്തിനാലുമുപജീവിച്ചിടേണം
വൈശ്യൻ വാർത്തയെക്കൊണ്ടും ശൂദ്രൻ മേദിനീ
ദേവ-
ശുശ്രൂഷകൊണ്ടും വേണം ജീവിതം
നയിക്കുവാൻ 20
കൃഷി വാണിജ്യം പശുപാലനം നാലാമതായ്
കുസീദമേവം നാലുവിധത്തിലത്രേ വാർത്ത
എന്നതിൽ ഗോസമൂഹപരിരക്ഷണംമാത്ര-
മെന്നുമാചരിച്ചുപജീവിക്കുന്നവർ നമ്മൾ. 21

സത്വം,രജസ്സ്,തമസ്സിഗ്ഗുണം മൂന്നുമാണു-
ല്പത്തി,രക്ഷണം നാശമിവയ്ക്കു കാരണങ്ങൾ.
രാജസഗുണംമൂലം സ്ത്രീപുംസംഗമത്തിനാ-
ലീജഗത്തുളവായിട്ടിങ്ങനെ കാണുന്നു നാം. 22
കൊണ്ടലിൻകൂട്ടം രജോഗുണപ്രേരിതമായി
വേണ്ടപോലെങ്ങും ജലം വർഷിച്ചീടുകമൂലം
ഉണ്ടാകും പദാർത്ഥങ്ങളാലുന്നു ജനാവലി-
യണ്ടർകോനിതിൽ ചെയ്യതെന്തെന്നു
ചിന്തിച്ചാലും. 23
നമുക്കു പുരങ്ങളി,ല്ലില്ല ദേശങ്ങൾ ഗ്രാമ-
സമൂഹമില്ല നല്ല ഭവനങ്ങളുമില്ല
പിതാവേ! പൂജ്യാ! വനൗകസ്സുകളാകും നമ്മൾ
നിതാന്തം മലയിലും കാട്ടിലുമല്ലോ വാഴ്വു. 24
അതിനാൽ പശുക്കൾക്കും ധരണീസുരർക്കമീ-
ക്ഷിതിഭൃത്തിനുമായിത്തുടങ്ങാമൊരു യാഗം.
ഇന്ദ്രയാഗത്തിനായിച്ചേർത്ത വസ്തുക്കൾകൊണ്ടു
തന്ദ്രിവിട്ടിപ്പോൾ നമുക്കിതു
നിർവ്വഹിച്ചീടാം. 25
പരിപ്പും പായസവും മുറുക്കും നെയ്യപ്പവും
ശരിയായ് പാകംചെയ്ത വിവിധഭോജ്യങ്ങളും
ശെതുപാലാജ്യാദിയും [1]സംയാവമെന്ന പല-
ഹാരവുമവിളംബം സംഭരിക്കുവിൻ
നിങ്ങൾ. 26
ബ്രഹ്മജ്ഞന്മാരായീടും ധരണീദേവവൃന്ദം
സമ്യക്കായഗ്നികളെയുജ്ജ്വലിപ്പിച്ചിടട്ടെ
അവർക്കായ് രസോപേതമന്നവും ഗോക്കളേയും
സുവർണ്ണധാന്യാദിയും ദക്ഷിണ നല്കീടണം. 27
നായകം നായാടികൾ പതിതർ തുടങ്ങിയോ-
ർക്കായുമേകീടവേണം ഭക്ഷണം യഥായോഗ്യം
പച്ചപ്പുല്ലുകൾ പശുരാശിക്കു പാരമേകി
യർച്ചിച്ചിടേണം നിവേദ്യങ്ങളാലീയദ്രിയെ. 28
എല്ലാരും കുളിച്ചുണ്ടു സോല്ലാസം കുറിക്കൂട്ടും
നല്ല ഭൂഷണങ്ങളും ധരിച്ചു വസ്ത്രങ്ങളും
പൃഥ്വീദേവന്മാരെയും ഗോസമൂഹത്തേയുമീ-
യദ്രീന്ദ്രനേയും ചുററിച്ചെയ്യണം
പ്രദക്ഷിണം. 29
എന്നുടെ ഭിപ്രായമിതു നിങ്ങൾക്കും നല്ലതെന്നു-
തോന്നുന്നുവെങ്കിലിപ്പോളാചരിക്കുവിനേവം
ഗോബ്രാഹ്മണർക്കും പിന്നെയദ്രിക്കുമീയെനിക്കു-
മുൾപ്രിയമല്ലേതരം ചേർപ്പതാണീയദ്ധ്വരം. 30

ശ്രീശുകൻ പറഞ്ഞു.

കാലസ്വരൂപനായിട്ടേവേന്ദ്രാഹങ്കാരമു-
ന്മൂലനംചെയ്യുവാനായാഗ്രഹമിയന്നിടും
മാധവൻതൻ വാക്കുകളിങ്ങനെ കേട്ടിട്ടട-
നാദരവോടു കൈക്കൊണ്ടീടിനാർ
നന്ദാദികൾ. 31

1 ഗോതമ്പുപൊടിയും നെയ്യും പഞ്ചസാരയും ചേർത്തുണ്ടാക്കുന്ന ഒരുതരം പലഹാരം.

തഥാ ച വ്യദധുഃ സർവ്വം യഥാഽഽഹ മധുസൂദനഃ
വാചയിത്വാ സ്വസ്ത്യയനം തദ്ദ്രവ്യേണ ഗിരിദ്വിജാൻ. 32
ഉപഹൃത്യ ബലീൻ സർവ്വാനാദൃതാ യവസം ഗവാം
ഗോധനാനി പുരസ്കൃത്യ ഗിരിം ചക്രുഃ പ്രദക്ഷിണം. 33
അനാംസ്യനഡുദ്യുക്താനി തേ ചാരുഹ്യ സ്വലംകൃതാഃ
ഗോപ്യശ്ച കൃഷ്ണവീര്യാണി ഗായന്ത്യഃ സദ്വിജാശിഷഃ. 34
കൃഷ്ണസ്ത്വന്യതമം രൂപം ഗോപവിശ്രംഭണം ഗതഃ
ശൈലോഽസ്മീതി ബ്രുവൻ ഭൂരി ബലിമാദദ് ബൃഹദ്വപുഃ. 35
തസ്മൈ നമോ വ്രജജനൈഃ സഹ ചക്രേഽഽത്മനാഽഽത്മനേ
അഹോ പശ്യത ശൈലോഽസൗ രൂപീ നോഽനുഗ്രഹം വ്യധാൽ.
ഏഷോഽവജാനതോ മർത്ത്യാൻ കാമരൂപീ വനൗകസഃ
ഹന്തി ഹ്യസ്മൈ നമസ്യാമഃ ശർമ്മണേ ആത്മനോ ഗവാം. 37
ഇത്യദ്രിഗോദ്വിജമഖം വാസുദേവപ്രണോദിതാഃ
യഥാ വിധായ തേ ഗോപാഃ സഹകൃഷ്ണാ വ്രജം യയുഃ. 38

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ ചതുർവ്വിംശതിതമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 9252 ദശമസ്കന്ധേ ശ്ലോകാഃ 1058

---

## പഞ്ചവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഇന്ദ്രസ്തദാഽഽത്മനഃ പൂജാം വിജ്ഞായ വിഹതാം നൃപ
ഗോപേഭ്യഃ കൃഷ്ണനാഥേഭ്യോ നന്ദാദിഭ്യശ്ചുകോപ സഃ. 1
ഗണം സാംവർത്തകം നാമ മേഘാനാം ചാന്തകാരിണാം
ഇന്ദ്ര പ്രാചോദയൽ ക്രുദ്ധോ വാക്യം ചാഹേശമാന്യുത. 2
അഹോ ശ്രീമദമാഹാത്മ്യം ഗോപാനാം കാനനൗകസാം
കൃഷ്ണം മർത്ത്യമുപാശ്രിത്യ യേ ചക്രുർദ്ദേവഹേളനം. 3
യഥാ ദൃഢൈഃ കർമ്മമയൈഃ ക്രതുഭിർന്നാമനൗനിഭൈഃ
വിദ്യാമാന്വീക്ഷികീം ഹിത്വാ തിതീർഷന്തി ഭവാർണ്ണവം. 4
വാചാലം ബാലിശം സ്തബ്ധമജ്ഞം പണ്ഡിതമാനിനം
കൃഷ്ണം മർത്ത്യമുപാശ്രിത്യ ഗോപാ മേ ചക്രുരപ്രിയം. 5
ഏഷാം ശ്രിയാവലിപ്താനാം കൃഷ്ണേനാധ്മായിതാത്മനാം
ധുനുത ശ്രീമദസ്തംഭം പശൂൻ നയത സംക്ഷയം. 6
അഹം ചൈരാവതം നാഗമാരുഹ്യാനുവ്രജേ വ്രജം
മരുദ്ഗണൈർമ്മഹാവീര്യൈർന്നന്ദഗോഷ്ഠജിഘാംസയാ. 7

ശ്രീശുക ഉവാച

ഇത്ഥം മഘവതാഽഽജ്ഞപ്താ മേഘാ നിർമ്മുക്തബന്ധനാഃ
നന്ദഗോകുലമാസാരൈഃ പീഡയാമാസുരോജസാ. 8
വിദ്യോതമാനാ വിദ്യുദ്ഭിഃ സ്തനന്തഃ സ്തനയിത്നുഭിഃ
തീവ്രൈർമ്മരുദ്ഗണൈർന്നുന്നാ വവൃഷുർജ്ജലശർക്കരാഃ. 9
സ്ഥൂണാസ്ഥൂലാ വർഷധാരാ മുഞ്ചത്സ്വഭ്രേഷ്വഭീക്ഷ്ണശഃ
ജലൗഘൈഃ പ്ലാവ്യമാനാ ഭൂർന്നാദൃശ്യത നതോന്നതം. 10

ഇന്ദ്രയാഗത്തിനായിച്ചേർത്ത സാധനങ്ങളാൽ
നന്ദാദ്യരാദ്യമായിപ്പുണ്യാഹം കഴിപ്പിച്ചു
പിന്നെസ്സാദരം ദ്വിജന്മാരെയും ഗിരിയെയു-
മന്നിസ്സമസ്തമാകും നൈവേദ്യം സമർപ്പിച്ചു
പുല്ലുകളേകിപ്പശുവൃന്ദത്തെ നടത്തിച്ചു
നല്ലപോലലങ്കാരമാർന്നുള്ള ഗോപീജനം
ഉത്തമവൃഷനീതശകടങ്ങളിലേറി
സദ്വിജാശിസ്സിയന്ന ഭഗവന്മാഹാത്മ്യത്തെ
ഗാനവുംചെയ്തുകൊണ്ടശ്ശൈലത്തെച്ചുററി രമാ-
ജാനിചൊന്നതുപോലെ സർവ്വവും
നിർവ്വഹിച്ചാർ. 32—34

നന്ദജൻ ഗോപന്മാർക്ക് വിശ്വാസംവരുത്തുവാ-
നന്നതമായീടിന മററൊരു രൂപംപൂണ്ടു
നിന്നിട്ടു 'ഞാൻ പർവ്വത'മെന്നു
ഗോപന്മാരൊടായ്-
ച്ചൊന്നവരേകം ബലിയാകവേ ഭക്ഷിച്ചിതു. 35

ആശ്ചര്യംതന്നെ, കാണ്മിൻ സ്വരൂപം
ധരിച്ചിപ്പോ-
ളിശ്ശൈലം നമ്മെയെല്ലാമനുഗ്രഹിച്ചുവല്ലോ. 36
കാമരൂപനിഗ്ഗിരിയവനിൽ നിന്ദയോടു-
മീമലതന്നിൽ വാഴും മർത്ത്യരെ നശിപ്പിക്കും.
നമുക്കും പശുക്കൾക്കും ക്ഷേമാഭിവൃദ്ധിക്കായി
നമസ്കരിച്ചീടണമിഗ്ഗിരീന്ദ്രനെയിപ്പോൾ
എന്നോതിപ്പരമേട്ടു ഗോപന്മാരോടുകൂടി
നിന്നു തൻ സ്വരൂപത്തെത്താൻതന്നെ
നമിച്ചിതു. 37

ദൈത്യാരിപ്രചോദിതരാകുമാ വല്ലവന്മാ-
രദ്രിഗോദ്വിജയാഗമീവിധം യഥാവിധി
പൂർത്തിയാക്കീട്ടുകൃഷ്ണഭഗവാനോടുകൂടി-
യത്യന്തമോദംപൂണ്ടു ഗോകുലംപൂകീടിനാർ. 38

---

## അദ്ധ്യായം 25

ശ്രീശുകൻ പറഞ്ഞു

തൻ പൂജ മുടക്കിയെന്നറിഞ്ഞു ശക്രൻ, കൃഷ്ണൻ-
മുൻപനാം നന്ദാദ്യരോടത്യന്തം ക്രുദ്ധനായാൻ. 1

നാശകാരികളായ സംവർത്തമേഘങ്ങളെ
ഈശാഭിമാനിയവൻ വിളിച്ചു
ചൊല്ലീടിനാൻ. 2

കഷ്ടമിക്കാട്ടുവാഴിഗ്ഗോപന്മാർ ശ്രീമദത്താൽ
കാട്ടുന്ന വികൃതികളാശ്ചര്യംതന്നെ പാർത്താൽ
മർത്ത്യനാമക്കൃഷ്ണനെയാശ്രയിച്ചവരിപ്പോൾ
മത്തരായമർത്ത്യരെയവമാനിച്ചുവല്ലോ. 3

അമ്മൂഢരാത്മവിദ്യയുപേക്ഷിച്ചുററപ്പററ-
കർമ്മരൂപമാം ചെറുകൊതുമ്പുവള്ളമേറി
ഘോരസംസാരമഹാ വാരാശി കടക്കുവാൻ
പാരമിച്ഛിക്കുന്നതായ് തോന്നുന്നു ചിത്രം!
ചിത്രം! 4

ബാലിശനായി വിദ്വന്മാനിയായ്
വാചാലനായ്
കാലനു വശനായി സ്തബ്ധനായജ്ഞനാകും
കൃഷ്ണനെയാശ്രയിച്ചിട്ടാനായന്മാരശേഷം
വിണ്ണവർകോനാമെനിക്കഹിതമാചരിച്ചാർ. 5

ഐശ്വര്യമത്തരായിക്കൃഷ്ണോപദേശങ്ങൾ കേ-
ട്ടാശയവൃദ്ധിയാളും വല്ലവന്മാർക്കു വാച്ചും
ശ്രീമദം പാടേ ഹനിച്ചീടുവിൻ തഥാ പശു-
സ്തോമത്തിനേയും ചെന്നിക്ഷണത്തിൽ
നശിപ്പിക്കിൻ. 6

ഞാനമൈരാവതത്തിന്മേലേറി വീര്യമാളും
ചേണാർന്നമരുദ്ഗണവൃന്ദത്തോടൊത്തു വേഗം
നന്ദഗോകുലം മുടിക്കുന്നതു കാണ്മാനായി-
പ്പിന്നാലെ വരുന്നുണ്ടു ചെന്നാലും
മേഘങ്ങളേ! 7

ശ്രീശുകൻ പറഞ്ഞു

അണ്ടർകോനേവം കല്പിച്ചുഴിച്ചുവിട്ടുള്ളോര-
ക്കൊണ്ടലിൻകൂട്ടം തുല്യമില്ലാത്ത ശക്തിയോടും
ഘോരമാം മഹാമാരി ചൊരിഞ്ഞു
ഗോകുലത്തെ-
പ്പാരാതെ നാനാതരം പീഡകളേൽപ്പി-
ച്ചിതേ. 8

മിന്നലുകളാൽ കൂടെക്കൂടെ മിന്നിത്തിളങ്ങി-
യുന്നതതരമാകും തെന്നലാൽ നന്നങ്ങളായ്
ഗംഭീരഗർജ്ജനങ്ങൾ മുഴക്കി മുകിൽമാല
തുമ്പററവിധം പിന്നെ കൽമാരി
ചൊരിഞ്ഞിതേ! 9

[1]സ്ഥൂണസ്ഥൂലങ്ങളാകും വർഷധാരകളാലെ
താണിടമേതുയർന്നഭാഗമേതെന്നതേതും
കാണുവാനാർക്കും കഴിഞ്ഞീടാത്ത വിധത്തിലു-
ക്ഷോണിയെസ്സലിലത്തിലാഴ്ത്തിയാ
മേഘാവലി. 10

---

1. തൂണുകൾപോലെ കനത്തവ.

അത്യാസാരാതിവാതേന പശവോ ജാതവേപനാഃ
ഗോപാ ഗോപ്യശ്ച ശീതാർത്താ ഗോവിന്ദം ശരണം യയുഃ. 11

ശിരഃ സുതാംശ്ച കായേന പ്രച്ഛാദ്യാസാരപീഡിതാഃ
വേപമാനാ ഭഗവതഃ പാദമൂലമുപായയുഃ. 12

കൃഷ്ണ കൃഷ്ണ മഹാഭാഗ ത്വന്നാഥം ഗോകുലം പ്രഭോ
ത്രാതുമർഹസി ദേവാന്നഃ കുപിതാദ്ഭക്തവത്സല! 13

ശിലാവർഷനിപാതേന ഹന്യമാനമചേതനം
നിരീക്ഷ്യ ഭഗവാൻ മേനേ കുപിതേന്ദ്രകൃതം ഹരിഃ 14

അപർത്ത്വത്യുൽബണം വർഷമതിവാതം ശിലാമയം
സ്വയാഗേ വിഹതേഽസ്മാഭിരിന്ദ്രോ നാശായ വർഷതി. 15

തത്ര പ്രതിവിധിം സമ്യഗാത്മയോഗേന സാധയേ
ലോകേശമാനിനാം മൗഢ്യാദ്ധരിഷ്യേ ശ്രീമദം തമഃ 16

ന ഹി സദ്ഭാവയുക്താനാം സുരാണാമീശവിസ്മയഃ
മത്തോഽസതാം മാനഭംഗഃ പ്രശമായോപകല്പതേ. 17

തസ്മാന്മച്ഛരണം ഗോഷ്ഠം മന്നാഥം മൽപരിഗ്രഹം
ഗോപായേ സ്വാത്മയോഗേന സോഽയം മേ വ്രത ആഹിതഃ. 18

ഇത്യുക്ത്വൈകേന ഹസ്തേന കൃത്വാ ഗോവർദ്ധനാചലം
ദധാര ലീലയാ കൃഷ്ണഃ ഛത്രാകമിവ ബാലകഃ 19

അഥാഹ ഭഗവാൻ ഗോപാൻ ഹേഽംബ താത വ്രജൗകസഃ
യഥോപജോഷം വിശത ഗിരിഗർത്തം സഗോധനാഃ 20

ന ത്രാസ ഇഹ വഃ കാര്യോ മദ്ധസ്താദ്രിനിപാതനേ
വാതവർഷഭയേ നാലം തത്ത്രാണം വിഹിതം ഹി വഃ 21

തഥാ നിർവ്വിവിശുർഗ്ഗർത്തം കൃഷ്ണാശ്വാസിതമാനസാഃ
യഥാവകാശം സധനാഃ സവ്രജാഃ സോപജീവിനഃ 22

ക്ഷുത്തൃഡ്വ്യഥാം സുഖാപേക്ഷാം ഹിത്വാ തൈർവ്രജവാസിഭിഃ
വീക്ഷ്യമാണോ ദധാവദ്രിം സപ്താഹം നാചലൽ പദാൽ. 23

കൃഷ്ണയോഗാനുഭാവം തം നിശാമ്യേന്ദ്രോഽതിവിസ്മിതഃ
നിഃസ്തംഭോ ഭ്രഷ്ടസങ്കല്പഃ സ്വാൻ മേഘാൻ സംന്യവാരയൽ. 24

ഖം വ്യഭ്രമുദിതാദിത്യം വാതവർഷം ച ദാരുണം
നിശാമ്യോപരതം ഗോപാൻ ഗോവർദ്ധനധരോഽബ്രവീൽ. 25

നിര്യാത ത്യജത ത്രാസം ഗോപാഃ സസ്ത്രീധനാർഭകാഃ
ഉപാരതം വാതവർഷം വ്യുദപ്രായാശ്ച നിമ്നഗാഃ 26

തതസ്തേ നിര്യയുർഗ്ഗോപാഃ സ്വം സ്വമാദായ ഗോധനം
ശകടോഢോപകരണം സ്ത്രീബാലസ്ഥവിരാഃ ശനൈഃ 27

ഭഗവാനപി തം ശൈലം സ്വസ്ഥാനേ പൂർവ്വവൽ പ്രഭുഃ
പശ്യതാം സർവ്വഭൂതാനാം സ്ഥാപയാമാസ ലീലയാ. 28

തം പ്രേമവേഗാന്നിഭൃതാ വ്രജൗകസോ
യഥാ സമീയുഃ പരിരംഭണാദിഭിഃ
ഗോപ്യശ്ച സസ്നേഹമപൂജയൻ മുദാ
ദധ്യക്ഷതാദ്ഭിര്യുയുജുഃ സദാശിഷഃ. 29

പ്രേമാരി കൊടുങ്കാററുമേററമേററിട്ടപ്പശു—
സ്തോമവും ഗോപന്മാരും ഗോപസ്ത്രീജനങ്ങളും
ശീതബാധയാൽക്കോച്ചിവിറച്ചുകൊണ്ടക്ഷണം
സാദരം ഭഗവാനെശ്ശരണം പ്രാപിച്ചിതേ. 11
ധാരാപാതത്താൽ പരം ദുഃഖിച്ചു വിറപൂണ്ടു—
ള്ളോരു മെയ്കൊണ്ടുതന്നെ നിജോത്ത—
മാംഗത്തെയും
കുഞ്ഞുങ്ങളേയുമങ്ങു മറച്ചുപിടിച്ചുടൻ
കഞ്ജലോചനപാദമൂലത്തിലെത്തീടിനാർ. 12
ഹേ കൃഷ്ണാ! കൃഷ്ണാ! ഭക്തവത്സലാ! ഭാഗ്യരാശേ!
യോഗേശാ! ഭവാൻ നാഥനായൊരീ ഞങ്ങളേയും
ഗോവൃന്ദത്തെയുമങ്ങുന്നത്യന്തം ക്രുദ്ധനാകും
ദേവരാജനിൽനിന്നുമിക്ഷണം രക്ഷിച്ചാലും. 13
ഘോരമാമാസാരവും ശിലാവർഷവുമേററു
ഭൂരിസങ്കടപ്പെടും ഗോപികാഗോപരേയും
പൈക്കൂട്ടത്തെയും കണ്ടു ഭഗവാൻ മുകുന്ദനി—
തൊക്കെയും രുഷ്ടൻ ശക്രൻ കാട്ടുന്ന
കയ്യെന്നോർത്താൻ. 14
തന്മഖം നാം മുടക്കിയതിനാൽ ക്രുദ്ധനായി
നമ്മളെ നശിപ്പിക്കാൻ ദേവേന്ദ്രനകാലത്തിൽ
ഏററവും ഘോരമായിക്കൊടുങ്കാററിടചേർന്നോ—
രുഗ്രമാം ശിലാവർഷം ചൊരിഞ്ഞീടുന്നു
നൂനം. 15
ഇതിനിക്ഷണം പ്രതിവിധി ഞാനുണ്ടാക്കുവേ—
നെതിരററിടും മമ യോഗമായാബലത്താൽ
ഈശൻ ഞാനാണു ലോകത്തെന്ന—
ഭിമാനിപ്പോർത—
ന്നൈശ്വര്യമദാന്ധത ഹരിപ്പേൻ വേണ്ടും—
വിധം. 16
സത്ഭാവയുക്തന്മാരാം ദേവന്മാർക്കാർക്കുംതന്നെ—
യുത്ഭവിക്കില്ല തങ്ങളീശന്മാരെന്ന ഗർവ്വം
അസത്തുക്കളിലുണ്ടാമഹന്തയപ്പാടേ ഞാൻ
പ്രസഭം ശമിപ്പിച്ചീടേണ്ടതുതന്നെയല്ലോ. 17
അതിനാലെന്നെത്തന്നെ ശരണം ഗമിച്ചതാ—
യിതരനായിട്ടൊരു നായകനില്ലാത്തതായ്
എന്നാൽ സ്വീകൃതമാമീ ഗോഷ്ഠം യോഗത്താൽ
പോററ—
ക്കെന്നതെൻ മുഖ്യവ്രതമെന്നു ഞാൻ കരുതുന്നു. 18
ഈവിധം സമാശ്വസിപ്പിച്ചൊരു കരത്തിനാൽ
ഗോവർദ്ധനാചലത്തെച്ചാരു ഗോപാലകൃഷ്ണൻ
ചാലവേയൊരു കയ്യാൽ പറിച്ചെടുത്തുയർത്തി
ലീലയായ് ബാലനൊരു കൂണെന്നപോൽ
പിടിച്ചാൻ 19
മാതാവേ! മൽപിതാവേ! വല്ലവന്മാരേ! നിങ്ങ—
ളേതുമേ വൈകീടാതെ ഗോധനത്തോടുകൂടി
ഇമ്മഹാ പർവ്വതത്തിൻ ഗർത്തത്തിൽ പ്രവേശിച്ചു
സമ്മോദംപൂണ്ടു സുഖം വസിപ്പിനെന്നു
ചൊന്നാൻ. 20

ദീനത സന്ത്യജിപ്പിൻ കാണിയും വേണ്ടാ മമ
പാണിയിൽനിന്നിഗ്ഗിരി വീണുപോമെന്ന
ഭീതി
ഊററമാം കാററിൽനിന്നും തുററും മാരിയിൽ
നിന്നും
പോററുന്നകാര്യമീ ഞാനേററതാണില്ല മാററം. 21
ഭഗവദ്വചസ്സുകളീവിധം കേട്ടു ഗോപ—
നികരം സമാശ്വസ്തചിത്തത്തോടപ്പോഴുത്തന്നെ
ഗോധനഭൃത്യ നാനാസാധനസമന്വിത—
മേതുമേ തിരക്കെന്യേ ചെന്നതിൽ
പ്രവേശിച്ചാർ. 22
ഉറക്കം ദാഹം വിശപ്പെന്നിവയെന്നിയേ ശ്രീ
ഹരിയെ നോക്കിനിന്നാർ വ്രജാവാസിക—
ളെല്ലാം.
കണ്ണനും ഗിരിധരിച്ചേഴുനാളൊരേനില—
നിന്നിതു നിന്നിടത്തുനിന്നൊട്ടുമിളകാതെ. 23
ശ്രീകൃഷ്ണഭഗവാൻതൻ യോഗപ്രഭാവം കണ്ടു
പാകാരി വിസ്മയിച്ചു ശമിച്ചു ഗർവ്വമെല്ലാം
സ്വന്തമാം സങ്കല്പത്തിൽനിന്നു വിഭ്രഷ്ടനായി
പിന്തിരിയുവാനഭ്രവൃന്ദത്തോടാ—
ജ്ഞാപിച്ചാൻ. 24
കാറാകെ മാറി ഘോരമാരിയും കാററും നിന്നു
സൂര്യോദയത്തോടൊപ്പം തെളിഞ്ഞാകാശം
കണ്ടു
ഗിരിയും പൊക്കിപ്പിടിച്ചങ്ങിനെ നിന്നിടും
ശ്രീ—
ഹരിയാഗ്ഗോപന്മാരോടോതിനാനീ—
വിധത്തിൽ. 25
അല്ലയോ ഗോപന്മാരേ! പുറത്തുപോയീടുവിൻ
മെല്ലെ സ്ത്രീധനാർഭകസാധനസമന്വിതം
മഴയും കാററും മാറിയാറുകളും ജലവൃദ്ധി—
യൊഴിഞ്ഞങ്ങൊഴുകുന്നു പേടികൈവിട്ടീ—
ടുവിൻ. 26
പിന്നീടായവരെല്ലാം സ്ത്രീബാലവൃദ്ധപശു—
വൃന്ദമൊത്തവരവർക്കുള്ള സാധനങ്ങളും
ശകടങ്ങളിലേററിശ്ശൈലഗർത്തത്തിൽനിന്നു—
മകന്നു മെല്ലെമെല്ലെപ്പുറത്തു വന്നീടിനാർ. 27
എല്ലാരും കാൺകെപ്പിന്നെയാപ്രഭു പർവ്വതത്തെ
മെല്ലെ മുന്മട്ടിൽത്തന്നെ ലീലയാ—
യുറപ്പിച്ചാൻ. 28
പ്രേമാധിക്യത്താൽ പൂർണ്ണന്മാരാമഗ്ഗോപരും
തത്—
കാമിനിമാരും ചുററും നിന്നുടൻ യഥായോഗ്യം
ആലിംഗനങ്ങളാലും ദധിയക്ഷതം ജലം
പാലെന്നിവററിനാലും പൂജിച്ചാർ ഭഗവാനെ
മുദിതന്മാരായീടും ധരണീസുരന്മാരും
ഹൃദയംതുറന്നാശിസ്സുകളീടിനാർ പാരം. 29

യശോദാ രോഹിണീ നന്ദോ രാമശ്ച ബലിനാം വരഃ
കൃഷ്ണമാലിംഗ്യ യുയുജ്ജുരാശിഷഃ സ്നേഹകാതരാഃ 30
ദിവി ദേവഗണാഃ സാധ്യാഃ സിദ്ധഗന്ധർവ്വചാരണാഃ
തുഷ്ടുവുർമ്മുമുചുസ്തുഷ്ടാഃ പുഷ്പവർഷാണി പാർത്ഥിവ. 31
ശംഖദുന്ദുഭയോ നേദുർദ്ദിവി ദേവപ്രണോദിതാഃ
ജഗുർഗ്ഗന്ധർവ്വപതയസ്തുംബുരുപ്രമുഖാ നൃപ. 32
തതോഽനുരക്തൈഃ പശുപൈഃ പരിശ്രിതോ
രാജൻ സഗോഷ്ഠം സബലോഽവ്രജദ്ധരിഃ
തഥാവിധാന്യസ്യ കൃതാനി ഗോപികാ
ഗായന്ത്യ ഈയുർമ്മുദിതാ ഹൃദിസ്പൃശഃ. 33

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ പഞ്ചവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9285 ദശമസ്കന്ധേ ശ്ലോകാഃ 1091

---

# ഷഡ്വിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഏവംവിധാനി കർമ്മാണി ഗോപാഃ കൃഷ്ണസ്യ വീക്ഷ്യ തേ
അതദ്വീര്യവിദഃ പ്രോചുഃ സമഭ്യേത്യ സുവിസ്മിതാഃ. 1
ബാലകസ്യ യദേതാനി കർമ്മാണ്യത്യദ്ഭുതാനി വൈ
കഥമർഹത്യസൗ ജന്മ ഗ്രാമ്യേഷ്വാത്മജുഗുപ്സിതം. 2
യഃ സപ്തഹായനോ ബാലഃ കരേണൈകേന ലീലയാ
കഥം ബിഭ്രദ്ഗിരിവരം പുഷ്കരം ഗജരാഡിവ. 3
തോകേനാമീലിതാക്ഷേണ പൂതനായാ മഹൗജസഃ
പീതഃ സ്തനഃ സഹ പ്രാണൈഃ കാലേനേവ വയസ്തനോഃ 4
ഹിന്വതോഽധഃ ശയാനസ്യ മാസ്യസ്യ ചരണാവുദക്
അനോഽപതദ്വിപര്യസ്തം രുദതഃ പ്രപദാഹതം. 5
ഏകഹായന ആസീനോ ഹ്രിയമാണോ വിഹായസാ
ദൈത്യേന യസ്തൃണാവർത്തമഹൻ കണ്ഠഗ്രഹാതുരം. 6
ക്വചിദ്ധൈയംഗവസ്തൈന്യേ മാത്രാ ബദ്ധ ഉലൂഖലേ
ഗച്ഛന്നർജ്ജുനയോർമ്മദ്ധ്യേ ബാഹുഭ്യാം താവപാതയൽ. 7
വനേ സഞ്ചാരയൻ വത്സാൻ സരാമോ ബാലകൈർവൃതഃ
ഹന്തുകാമം ബകം ദോർഭ്യാം മുഖതോഽരിമപാടയൽ. 8
വത്സേഷു വത്സരൂപേണ പ്രവിശന്തം ജിഘാംസയാ
ഹത്വാ ന്യപാതയത്തേന കപിത്ഥാനി ച ലീലയാ. 9
ഹത്വാ രാസഭദൈതേയം തദ്ബന്ധൂംശ്ച ബലാന്വിതഃ
ചക്രേ താലവനം ക്ഷേമം പരിപക്വഫലാന്വിതം. 10
പ്രലംബം ഘാതയിത്വോഗ്രം ബലേന ബലശാലിനാ
അമോചയദ് വ്രജപശൂൻ ഗോപാംശ്ചാരണ്യവഹ്നിതഃ. 11
ആശീവിഷതമാഹീന്ദ്രം ദമിത്വാ വിമദം ഹ്രദാൽ
പ്രസഹ്യോദ്വാസ്യ യമുനാം ചക്രേഽസൗ നിർവ്വിഷോദകാം. 12
ദുസ്ത്യജശ്ചാനുരാഗോഽസ്മിൻ സർവ്വേഷാം നോ വ്രജൗകസാം
നന്ദ തേ തനയേഽസ്മാസു തസ്യാപ്യൗത്പത്തികഃ കഥം. 13

[1]സ്നേഹകാതരരാകും നന്ദനും യശോദയും
രോഹിണിതാനും ബലശാലിയാം രാമൻതാനും
ശ്രീകൃഷ്ണഭഗവാനെഗ്ഗാഢമായാശ്ലേഷിച്ചു
ട്ടുകിനാനുഗ്രഹവാക്യങ്ങൾ മേല്ക്കുമേലേ. 30

സിദ്ധന്മാർ ഗന്ധർവ്വന്മാർ ചാരണർ സുരന്മാരും
സാദ്ധ്യരും മുദാ പൂക്കൾ വിതറി സ്തോത്രം
ചെയ്താർ. 31

ഗന്ധർവ്വപതിമാരാം തുംബുരുമുതൽപേരും
നന്ദിച്ചു ദേവന്മാരാൽ പ്രേരിതന്മാരായ്
വിണ്ണിൽ

ദുന്ദുഭീശംഖാദിയാം വിശിഷ്ടവാദ്യങ്ങളെ
സന്തോഷസൂചകമായ് മുഴക്കിഗ്ഗാനം—
ചെയ്താർ. 32

ഭൂപാലശിഖാമണേ! യതിൽപിന്നനുരക്ത—
ഗോപാലാവൃതനായി രാമസംയുതനായി
ഭഗവാൻ ഗോകുലത്തിൽ പോയിതു
ഗോപിമാരു—

മകമേ വാണീടുമക്കാർമുകിൽവർണ്ണൻതന്റെ
ഗോവർദ്ധനോദ്ധാരണം തൊട്ട ലീലകളോരോ—
ന്നാവർത്തിച്ചാവർത്തിച്ചു പാടിയങ്ങെത്തി—
ച്ചേർന്നാർ. 33

---

# അദ്ധ്യായം 26

ശ്രീശുകൻ പറഞ്ഞു

കൊണ്ടൽനേർവർണ്ണന്റെയീയത്ഭുതകൃത്യങ്ങളെ—
ക്കണ്ടു തത്പ്രഭാവാനഭിജ്ഞരാം വല്ലവന്മാർ
അത്ഭുതപ്പെട്ടു നന്ദഗോപാന്തികത്തിൽച്ചെന്നു
സുപ്രസന്നാത്മാക്കളായ് കഥിച്ചാരിപ്രകാരം: 1

കുട്ടി കാണിച്ചീടുന്ന കൃത്യങ്ങൾ സാധാരണ—
മട്ടിലുള്ളവയല്ല വിസ്മയംതന്നെ പാർത്താൽ
ഈ മഹാൻ തനിക്കനുചിതമാംവിധത്തിലീ
ഗ്രാമീണക്കിടയിൽ വന്നെങ്ങിനെ
ജാതനായീ. 2

ഉത്ഭവിച്ചിട്ടിപ്പൊഴുതേഴാണ്ടു കഴിഞ്ഞില്ലീ—
യർഭകൻ മഹാഗിരിയൊററക്കൈകൊണ്ടുതന്നെ
വാരണശ്രേഷ്ഠനൊരു പത്മത്തെയെന്ന—
പോൽ നി—
സ്സാരമായ്പ്പൊക്കിപ്പിടിച്ചെങ്ങനെ
നിലകൊണ്ടു? 3

കണ്ണമിഴിക്കാത്തോരിളംപ്രായത്തിലങ്കമേററി—
യമ്മിഞ്ഞ നല്കും ശക്തയായ പൂതനതന്റെ
പഞ്ചപ്രാണങ്ങളേയും സ്തനദ്വാരങ്ങൾ മാർഗ്ഗ
മഞ്ചാതെ താരുണ്യത്തെക്കാലമെന്നതുപോലെ!
വലിച്ചെടുത്ത ഘോരരാക്ഷസിതന്നെബ്ബലാൽ
കൊലചെയ്തതു പാർത്താലെത്രയും ചിത്രമത്രേ. 4

മൂന്നാംമാസത്തിൽത്താഴെക്കിടന്നു കാലും കയ്യും
നന്നായ്ക്കുടഞ്ഞു കരഞ്ഞീടുമിപ്പൈതലിന്റെ
കാൽത്തൊഴിയേററിട്ടുദ്ധ്വസ്ഥിതമാം
പെരുംവണ്ടി
സത്വരം ദൂരെവീണു തകർന്നതേതുമട്ടിൽ! 5

വയസ്സൊന്നായിരുന്നു കളിക്കുമിക്കുഞ്ഞിനെ
വിയന്മാർഗ്ഗമായ് വന്നങ്ങെടുത്തുകൊണ്ടുപോയ
ദുഷ്ടനാം തൃണാവർത്തദൈത്യനെക്കണ്ഠം ഞെക്കി—
പ്പൊട്ടിച്ചു പെട്ടെന്നുതാൻ ഹനിച്ചീടി—
നാനിവൻ. 6

ഒരുനാൾ വെണ്ണകട്ടു തിന്നവെ മാതാവു ചെ—
ന്നുരലിൽക്കെട്ടിയിട്ടുപോതതുമിഴച്ചിവൻ
മരുതുമരം രണ്ടിന്നിടയിൽക്കയ്യും കത്തി—
ച്ചരിച്ചു താഴെത്തള്ളിയിട്ടിതു രണ്ടിനേയും. 7

ബാലകാവൃതനായി രാമനോടൊത്തു കാട്ടിൽ
കാലികളേയും മേച്ചു ചരിക്കുംവേളതന്നിൽ
നിഹനാശയാൽ വന്ന ബകനെച്ചുണ്ടുരണ്ടും
ഗ്രഹിച്ചു രണ്ടായ്ക്കീറിയെറിഞ്ഞാ—
നിബ്ബാലകൻ. 8

കൊല്ലവാനാശയോടു വത്സന്മാർക്കിടയിൽത്ത—
ത്തുല്യവേഷത്തിൽവന്ന ദൈത്യനെ നിഗ്രഹിച്ചു
കളിയായ് മേല്പോട്ടെടുത്തെറിഞ്ഞു
വീഴ്ത്തീടിനാൻ
നിലത്തു തുരുതുരെക്കപിത്ഥഫലോല്കരം. 9

രാമനോടൊത്തു താലവനത്തിൽ പ്രവേശിച്ചി—
ക്കോമളകമാരകൻ ധേനുകാസുരനേയും
ബന്ധുക്കളേയും കൊന്നപ്പനങ്കാടുടൻ സർവ്വ—
ജന്തുഗമ്യവും പക്വഫലയുക്തവുമാക്കി. 10

ഉഗ്രനാം പ്രലംബനെക്കൊല്ലിച്ചു രാമനേക്കൊ—
ണ്ടക്കാട്ടുതീയിൽനിന്നും കാത്തു
ഗോഗോപാളിയെ. 11

കാളും കാകോളമാളും കാളിയസർപ്പത്തിനെ—
ക്കേളിയായമർത്തിത്തദ്ഗർവ്വത്തെശ്ശമിപ്പിച്ചു
കാളിന്ദിതന്നിൽനിന്നുമാട്ടിത്തജ്ജലം പ്രാണി—
ജാലത്തിനാസ്വാദ്യമാമ്മാറു നിർവ്വിഷമാക്കീ. 12

ഉത്തമാ! നന്ദാ! ഭവത്പുത്രനാമിവങ്കലു—
ണ്ടത്യാജ്യമാകുമനുരാഗമീ ഞങ്ങൾക്കെല്ലാം
ഞങ്ങളിൽ സ്വാഭാവികമായുണ്ടിക്കുട്ടിക്കുമു—
ത്തുംഗമാം പ്രേമമിതു രണ്ടുമെങ്ങനെ വന്നു? 13

---

1 സ്നേഹാധിക്യത്താൽ അവശരായവർ.

കപ സപ്തഹായനോ ബാലഃ കപ മഹാദ്രിവിധാരണം
തതോ നോ ജായതേ ശങ്കാ വ്രജനാഥ തവാത്മജേ. 14

നന്ദ ഉവാച

ശ്രൂയതാം മേ വചോ ഗോപാ വ്യേത്യ ശങ്കാ ച വോഽർഭകേ
ഏനം കുമാരമുദ്ദിശ്യ ഗർഗ്ഗോ മേ യദുവാച ഹ. 15
വർണ്ണാസ്ത്രയഃ കിലാസ്യാസൻ ഗൃഹ്ണതോഽനുയുഗം തനൂഃ
ശുക്ലോ രക്തസ്തഥാ പീത ഇദാനീം കൃഷ്ണതാം ഗതഃ 16
പ്രാഗയം വസുദേവസ്യ കപചിജ്ജാതസ്തവാത്മജഃ
വാസുദേവ ഇതി ശ്രീമാനഭിജ്ഞാഃ സമ്പ്രചക്ഷതേ. 17
ബഹൂനി സന്തി നാമാനി രൂപാണി ച സുതസ്യ തേ
ഗുണകർമ്മാനുരൂപാണി താന്യഹം വേദ നോ ജനാഃ 18
ഏഷ വഃ ശ്രേയ ആധാസ്യദ്ഗോപഗോകുലനന്ദനഃ
അനേന സർവ്വദുർഗ്ഗാണി യൂയമഞ്ജസ്തരിഷ്യഥ. 19
പുരാനേന വ്രജപതേ സാധവോ ദസ്യുപീഡിതാഃ
അരാജകേ രക്ഷ്യമാണാ ജിഗ്യുർദസ്യൂൻ സമേധിതാഃ. 20
യ ഏതസ്മിൻ മഹാഭാഗാഃ പ്രീതിം കുർവ്വന്തി മാനവാഃ
നാരയോഽഭിഭവന്ത്യേതാൻ വിഷ്ണുപക്ഷാനിവാസുരാഃ. 21
തസ്മാന്നന്ദകുമാരോഽയം നാരായണസമോ ഗുണൈഃ
ശ്രിയാ കീർത്ത്യാനുഭാവേന തത്കർമ്മസു ന വിസ്മയഃ 22
ഇത്യദ്ധാ മാം സമാദിശ്യ ഗർഗ്ഗേ ച സ്വഗൃഹം ഗതേ
മന്യേ നാരായണസ്യാംശം കൃഷ്ണമക്ലിഷ്ടകാരിണം. 23
ഇതി നന്ദവചഃ ശ്രുത്വാ ഗർഗ്ഗഗീതം വ്രജൗകസഃ
ദൃഷ്ടശ്രുതാനുഭാവാസ്തേ കൃഷ്ണസ്യാമിതതേജസഃ
മുദിതാ നന്ദമാനർച്ചുഃ കൃഷ്ണം ച ഗതവിസ്മയാഃ. 24

ദേവേ വർഷതി യജ്ഞവിപ്ലവരുഷാ
വജ്രാശ്മവർഷാനിലൈഃ
സീദത്പാലപശുസ്ത്രി ആത്മശരണം
ദൃഷ്ട്വാനുകമ്പ്യുത്സ്മയൻ
ഉത്പാട്യൈകകരേണ ശൈലമബലോ
ലീലോച്ഛിലീന്ധ്രം യഥാ
ബിഭ്രദ് ഗോഷ്ഠമപാന്മഹേന്ദ്രമദഭിത്
പ്രീയാന്ന ഇന്ദ്രോ ഗവാം. 25

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ ഷഡ്വിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9310 ദശമസ്കന്ധേ ശ്ലോകാഃ 1116

---

## സപ്തവിംശതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഗോവർദ്ധനേ ധൃതേ ശൈല ആസാരാദ്രക്ഷിതേ വ്രജേ
ഗോലോകാദാവ്രജത് കൃഷ്ണം സുരഭിഃ ശക്ര ഏവ ച. 1
വിവിക്ത ഉപസംഗമ്യ വ്രീഡിതഃ കൃതഹേളനഃ
പസ്പർശ പാദയോരേനം കിരീടേനാർക്കവർച്ചസാ. 2
ദൃഷ്ടശ്രുതാനുഭാവോഽസ്യ കൃഷ്ണസ്യാമിതതേജസഃ
നഷ്ടത്രിലോകേശമദ ഇന്ദ്ര ആഹ കൃതാഞ്ജലിഃ. 3

ആണ്ടേഴു കഴിയാത്ത ബാലനൊണ്ടിമ്മാമല
പൂണ്ടുനില്ക്കുകയെന്ന സംഗതിയെങ്ങു പാർത്താൽ
അതിനാൽ ഗോകുലേശാ! ഭവല്പുത്രനെപ്പററി
മതിയിലങ്കുരിപ്പൂ ശങ്കയീ ഞങ്ങൾക്കെല്ലാം. 14

നന്ദൻ പറഞ്ഞു

അല്ലയോ ഗോപന്മാരേ! കേൾക്കുവിൻ മത്പുത്രനെ
വല്ലാതെ ശങ്കിക്കുന്ന നിങ്ങളതിരിക്കട്ടെ
അവനേക്കുറിച്ചെന്നോടാ ഗർഗ്ഗമുനീശ്വരൻ
പ്രവചിച്ചതുമേതുമട്ടെന്നു കേട്ടീടുവിൻ. 15

"ചതുര്യുഗത്തിങ്കലുമവതരിച്ചീടുമീ–
സ്സുതനു ശുക്ലം രക്തം പീതമീ വർണ്ണത്രയം
ശരിയായുണ്ടെങ്കിലുമിദാനീം കൃഷ്ണവർണ്ണം
ധരിച്ചാണവതരിച്ചുള്ളതെന്നോർത്തീടണം. 16

ശ്രീമാനാമീ നിൻ സുതൻ വസുദേവജനായി
ബ്ഭൂമിയിൽ മുന്നം ജാതനായതുമൂലമായി
ഇവന്റെ മാഹാത്മ്യങ്ങളറിയും പണ്ഡിതന്മാ–
രിവനെ വാസുദേവനാമത്തിൽ വിളിച്ചീടും. 17

നിൻതനയനു ഗുണകർമ്മാനുരൂപമായി–
ട്ടുത്തമമററുള്ള നാമരൂപങ്ങൾ ഭവിക്കുന്നു
ഞാനവയെല്ലാമറിയുന്നുണ്ടു പക്ഷേ മററു–
മാനവരാരുംതന്നെയറിയുന്നില്ല പെററും. 18

നിങ്ങൾക്കിസ്സുതൻ സർവ്വശ്രേയസ്സുമുണ്ടാക്കീടു–
മിങ്ങു മോദിപ്പിച്ചീടും ഗോപഗോവൃന്ദത്തെയും
സമസ്തസങ്കടത്തിൽനിന്നുമീ നിങ്ങളെല്ലാം
വിമുക്തരായിത്തീരുമിപ്പുത്രൻനിമിത്തമായ്. 19

അല്ലയോ വ്രജേശ്വരാ! പണ്ടിവൻ രാജാക്കന്മാ–
രില്ലാതെയിരിക്കവേ [1]ദസ്യുപീഡിതന്മാരാം
സജ്ജനങ്ങളെ രക്ഷിച്ചഭിവൃദ്ധിയിലാക്കി
ദുർജ്ജനങ്ങളെയെല്ലാം ജയിച്ചു പുകൾപൂണ്ടാൻ. 20

വിശുദ്ധചിത്തന്മാരാം ശ്രീഹരിഭക്തന്മാരെ–
യസുരന്മാർക്കെന്നപോ,ലിവനിൽ പ്രേമമാളും
ഭാഗ്യവാന്മാരെയേതും ശല്യപ്പെടുത്താൻ ശത്രു-
വർഗ്ഗത്തിനൊരിക്കലും സാധിക്കയില്ല–
യല്ലോ. 21

ആകയാൽ നന്ദാ! തവ തനയൻ ഗുണങ്ങളാൽ
വൈകുണ്ഠദേവനോടു തുല്യനാണില്ല വാദം
ഐശ്വര്യാനുഭാവങ്ങൾ കീർത്തിയുമവനിൽക്ക–
ണ്ടാശ്ചര്യമാർന്നീടേണ്ട നിങ്ങളിലാരും–
തന്നെ." 22

1 കള്ളന്മാരുടെ പീഡകൾ അനുഭവിക്കുന്നവർ.

എന്നെല്ലാമെന്നോടോതി ഗർഗ്ഗമാമുനി നിജ–
മന്ദിരംതന്നിൽ ഗമിച്ചീടിനാ,നന്നാൾമുതൽ
അത്ഭുതകരങ്ങളാമക്ലിഷ്ടകർമ്മങ്ങൾ ക–
ണ്ടിപ്പുത്രൻ വിഷ്ണ്വംശമാണെന്നോർത്തു വാഴുന്നു–
ഞാൻ. 23

നന്ദനിൽനിന്നുമേവം ഗർഗ്ഗവാക്യം ശ്രവിച്ചും
കണ്ണന്റെ കർമ്മങ്ങളെ നിത്യവും കണ്ടും കേട്ടും
നന്ദിച്ചുഗ്ഗോപാവലിയത്ഭുതം കൈവെടിഞ്ഞു
നന്ദജാതനെ നന്നായെന്നുമർച്ചനം ചെയ്താർ. 24

യാഗവിഘ്നത്താലിന്ദ്രൻ കോപിച്ചു–
നിയോഗിച്ച
മേഘങ്ങളിടിമിന്നൽ വാതൃയെന്നിവയൊത്തു
തൂകിയ ശിലാവർഷമേററു ഗോവൃന്ദങ്ങളും
സ്ത്രീകളും ഗോപന്മാരും ക്ലേശിക്കുന്നതു കണ്ടു
താനെന്യേ നാഥനില്ലാതിരിക്കുമവരററയിൽ
മാനസമലിഞ്ഞുടനേതൊരു കുമാരകൻ
പുഞ്ചിരിപൂണ്ടു കളിക്കുമൺമട്ടിലൊററക്കയ്യാ–
ലഞ്ചാതെ മല ചോടേയിളക്കിപ്പൊക്കി–
നിന്നോ.
ശക്രഗർവ്വം ഹനിച്ചു ഗോകുലം കാത്തൊരഗ്ഗോ–
ചക്രശക്രൻതാൻ പ്രസാദിക്കണമീ–
ഞങ്ങളിൽ. 25

---

# അദ്ധ്യായം 27

ശ്രീശുകൻ പറഞ്ഞു

ഗോവർദ്ധനത്തെദ്ധരിച്ചാസാരംതന്നിൽ–
നിന്നു–
മീവിധം ഗോകുലത്തെസ്സംരക്ഷിച്ചതു കണ്ടു
ദേവലോകത്തുനിന്നും കാമധേനുവുമൊത്തു
ദേവേന്ദ്രൻ, ഭഗവാന്റെ സന്നിധിയെത്തീ–
ടിനാൻ. 1

അപരാധത്താൽ പരം ലജ്ജിച്ചു തലതാഴ്ത്തി–
യുപവേശിച്ചു മെല്ലെയേകാന്തസ്ഥലംതന്നിൽ
അർക്കനെപ്പോലെ മിന്നും തന്നുടെ കിരീടത്താ–
ലക്കൃഷ്ണപാദാബ്ജയുഗളം തലോടിനാൻ. 2

അതിതേജസ്വിയാമീ കൃഷ്ണന്റെ മഹത്വങ്ങൾ
ശ്രുതിയിൽപ്പെട്ടും നേരേ കണ്ടനുഭവപ്പെട്ടും
മുപ്പാരിനീശൻ താനാണെന്നുള്ള ഗർവ്വം വിട്ടു–
സ്വർപ്പതി കൈകൾകൂപ്പി സ്തുതിച്ചാനി–
പ്രകാരം: 3

വിശുദ്ധസത്ത്വം തവ ധാമ ശാന്തം
തപോമയം ധ്വസ്തരജസ്തമസ്കം
മായാമയോഽയം ഗുണസമ്പ്രവാഹോ
ന വിദ്യതേ തേഽഗ്രഹണാനുബന്ധഃ. 4
കുതോ നു തദ്ധേതവ ഈശ തൽകൃതാ
ലോഭാദയോ യേഽബുധലിംഗഭാവാഃ
തഥാപി ദണ്ഡം ഭഗവാൻ ബിഭർത്തി
ധർമ്മസ്യ ഗുപ്ത്യൈ ഖലനിഗ്രഹായ. 5
പിതാ ഗുരുസ്ത്വം ജഗതാമധീശോ
ദുരത്യയഃ കാല ഉപാത്തദണ്ഡഃ
ഹിതായ സ്വേച്ഛാതനുഭിഃ സമീഹസേ
മാനം വിധുന്വഞ്ജഗദീശമാനിനാം. 6
യേ മദ്വിധാജ്ഞാ ജഗദീശമാനിന-
സ്ത്വാം വീക്ഷ്യ കാലേഽഭയമാശു തന്മദം
ഹിത്വാഽഽര്യമാർഗ്ഗം പ്രഭജന്ത്യപസ്മയാ
ഈഹാ ഖലാനാമപി തേഽനുശാസനം. 7
സ ത്വം മമൈശ്വര്യമദപ്ലുതസ്യ
കൃതാഗസസ്തേഽവിദുഷഃ പ്രഭാവം
ക്ഷന്തും പ്രഭോഽഥാർഹസി മൂഢചേതസോ
മൈവം പുനർഭൂന്മതിരീശ മേഽസതീ. 8
തവാവതാരോഽയമധോക്ഷജേഹ
സ്വയംഭരാണാമുരുഭാരജന്മനാം
ചമൂപതീനാമഭവായ ദേവ
ഭവായ യുഷ്മച്ചരണാനുവർത്തിനാം. 9
നമസ്തുഭ്യം ഭഗവതേ പുരുഷായ മഹാത്മനേ
വാസുദേവായ കൃഷ്ണായ സാത്വതാം പതയേ നമഃ. 10
സ്വച്ഛന്ദോപാത്തദേഹായ വിശുദ്ധജ്ഞാനമൂർത്തയേ
സർവ്വസ്മൈ സർവ്വബീജായ സർവ്വഭൂതാത്മനേ നമഃ. 11
മയേദം ഭഗവൻ ഗോഷ്ഠനാശായാസാരവായുഭിഃ
ചേഷ്ടിതം വിഹതേ യജ്ഞേ മാനിനാ തീവ്രമന്യുനാ. 12
ത്വയേശാനുഗൃഹീതോഽസ്മി ധ്വസ്തസ്തംഭോ വൃഥോദ്യമഃ
ഈശ്വരം ഗുരുമാത്മാനം ത്വാമഹം ശരണം ഗതഃ. 13

ശ്രീശുക ഉവാച

ഏവം സങ്കീർത്തിതഃ കൃഷ്ണോ മഘോനാ ഭഗവാനമും
മേഘഗംഭീരയാ വാചാ പ്രഹസന്നിദമബ്രവീൽ. 14
മയാ തേഽകാരി മഘവൻ മഖഭംഗോഽനുഗൃഹ്ണതാ
മദനുസ്മൃതയേ നിത്യം മത്തസ്യേന്ദ്രശ്രിയാ ഭൃശം. 15
മാമൈശ്വര്യശ്രീമദാന്ധോ ദണ്ഡപാണിം ന പശ്യതി
തം ഭ്രംശയാമി സമ്പദ്ഭ്യോ യസ്യ ചേച്ഛാമ്യനുഗ്രഹം. 16
ഗമ്യതാം ശക്ര ഭദ്രം വഃ ക്രിയതാം മേഽനുശാസനം
സ്ഥീയതാം സ്വാധികാരേഷു യുക്തൈർവ്വഃ സ്തംഭവർജ്ജിതൈഃ. 17
അഥാഹ സുരഭിഃ കൃഷ്ണമഭിവന്ദ്യ മനസ്വിനീ
സ്വസന്താനൈരുപാമന്ത്ര്യ ഗോപരൂപിണമീശ്വരം. 18
കൃഷ്ണ കൃഷ്ണ മഹായോഗിൻ വിശ്വാത്മൻ വിശ്വസംഭവ
ഭവതാ ലോകനാഥേന സനാഥാ വയമച്യുത 19
ത്വം നഃ പരമകം ദൈവം ത്വം ന ഇന്ദ്രോ ജഗൽപതേ
ഭവായ ഭവ ഗോവിപ്രദേവാനാം യേ ച സാധവഃ 20

നിന്തിരുമേനിക്കെഴും സ്വരൂപം രജസ്തമോ–
ബന്ധമററതും തപോമയവും സുശാന്തവും
ശുദ്ധസത്ത്വവുംതന്നെയാകയാലജ്ഞാനത്താ–
ലെത്തീടുമി പ്രാകൃതസംസാരമങ്ങേക്കില്ല. 4

അജ്ഞാനമില്ലെന്നാകിലെങ്ങനെയുണ്ടായിടും
തജ്ജന്യാബുധലിംഗഭാവങ്ങൾ ലോഭാദികൾ
എങ്കിലും ഭവാൻ ധർമ്മപാലനത്തിനും ഖല–
സംഘനിഗ്രഹത്തിനും ധരിച്ചീടുന്നു ദണ്ഡം. 5

അധൃഷ്യകാലരൂപശോഭിതനായിജ്ജഗൽ–
പ്പിതാവായാചാര്യനായധീശനാകും ഭവാൻ
ലോകത്തിൻ ഹിതത്തിനായ് ദണ്ഡമാ–
ന്നലകത്തി–
ലേകനായകൻ ഞാനെന്നഭിമാനിച്ചു വാഴും
ദുഷ്ടന്മാരുടെ ഗർവമഖിലം ദൂരീകരി–
ച്ചിഷ്ടാനുസാരം രൂപം ധരിച്ചു ചേഷ്ടിക്കുന്നു. 6

ഈശാഭിമാനിമാരായെന്നെപ്പോലജ്ഞന്മാരാം
മോശക്കാർ ഭയകാലത്തഭയനാകുമങ്ങേ
കണ്ടു തന്മദമെല്ലാം പെട്ടെന്നു വിട്ടൊഴിഞ്ഞു
കുണ്ഠതയേതുമെന്യേ ചരിപ്പൂ സന്മാർഗ്ഗത്തിൽ.
അതിനാലങ്ങേക്കെഴുമീ ലീല ഖലന്മാർക്കു–
മധൃഷ്യമാകുമനുശാസനമായ് ഭവിപ്പൂ. 7

ഈശ്വരാ ലേശം ഭവന്മാഹാത്മ്യമറിയാതെ
ഐശ്വര്യത്തിനാൽ മദാപ്പ്ലുതനായ്
ദുർബുദ്ധിയായ്
കുററവാളിയായീടും ഞാൻ ചെയ്തുപോയതാമ–
ത്തെറ്റെല്ലാം പ്രഭോ! ഭവാൻ പൊറുത്തുകൊ–
ള്ളേണമേ!
എനിക്കീവിധമുള്ള ദുർബുദ്ധിയിനിമേലിൽ
ജനിക്കായ്‌വാനുമങ്ങുന്നനുഗ്രഹിക്കേണമേ! 8

ശ്രീപതേ! ഭവാൻെറയീ മർത്ത്യാവതാരമോർക്കിൽ
ഭൂഭാരഭൂതന്മാരായ് സ്വാത്മലോലുപന്മാരാം
മന്നവന്മാർക്കു നാശം ചേർപ്പാനും ത്വല്പാദാര–
വിന്ദസേവകവൃന്ദസ്വാസ്ഥ്യത്തിനും ഭവിക്കുന്നു. 9

പുരുഷനായി വാസുദേവനായ് പരാനന്ദ–
സ്വരൂപനായി യദുനാഥനായ് മഹാത്മാവായ്
ഐശ്വര്യംതൊട്ടു ഗുണഗണത്താൽ സംപൂർണ്ണനാ–
മീശ്വരാ! നമസ്കാരം നിന്തിരുമേനിക്കായി. 10

വിശ്വമൂർത്തിയായ് സ്വച്ഛജ്ഞാനസ്വരൂപനായി
സ്വേച്ഛാ സ്വീകൃതവപുസ്സോടു ചേർന്നവനായി
സമസ്തചരാചരകാരണമായിബ്ഭൃത–
സമൂഹാത്മാവായിടും ഭവാനെ നമിക്കുന്നേൻ. 11

ഈശാഭിമാനിയാം ഞാൻ യാഗവിഘ്നം
നിമിത്തം
വാശിപൂണ്ടതിക്രോധാവിഷ്ടനായ് ഗോഷ്ഠം
പാടേ
മാരിയും കൊടുങ്കാററും മൂലമായ് നശിപ്പിക്കാൻ
പാരം ശ്രമിച്ചെന്നൊരു കുററം ഞാൻ ചെയ്തു–
പോയി. 12

[1]ധ്വസ്താഹംകൃതിയായി നിഷ്ഫലപരിശ്രമ–
യുക്തനാമെന്നെയങ്ങുന്നനുഗ്രഹിച്ചാനിപ്പോൾ
ഗുരുവായ് ചരാചരസമസ്തേശ്വരനായി
പരമാത്മാവാമങ്ങേശ്ശരണം ഗമിക്കുന്നേൻ. 13

ശ്രീശുകൻ പറഞ്ഞു

ഇത്തരമിന്ദ്രൻ സ്തുതിച്ചീടവേയിടിനാദ–
മൊത്തതിഗംഭീരമായീടുന്ന വാക്യങ്ങളാൽ
ഭഗവാൻ വാസുദേവൻ മന്ദഹാസവുംചെയ്തു
നിഗദിച്ചിതു പിന്നെയവനോടിപ്രകാരം. 14

പാകാരേ! ശക്രശ്രീയാലത്യന്തം മത്തനാം നീ
ലോകേശനാകുമെന്നെ വിസ്മരിക്കായ്‌വാനായി
അന്യൂനം നിന്നെയനുഗ്രഹിപ്പാനിച്ഛിച്ചു ഞാൻ
നിന്നദ്ധ്വരത്തിൻ വിഘ്നംചേർത്തന്നു–
തോൽത്തീടുക. 15

ഐശ്വര്യശ്രീമദത്താലന്ധനായീടുന്നവ–
നീശനായ് ദണ്ഡപാണിയാമെന്നെക്കാണുന്നീല
ആരെയനുഗ്രഹിപ്പാനാണു ഞാനാഗ്രഹിപ്പു–
തോരുക സമ്പത്തിൽനിന്നവനേയൊഴിക്കും
ഞാൻ. 16

പൊയ്ക്കൊൾക ശക്രാ! ഭദ്രം നിങ്ങൾക്കു,
മൽക്കല്പന
കൈക്കൊണ്ടു ഗർവ്വംവിട്ടു പാലിപ്പിൻ
സ്വാധികാരം. 17

പിന്നെയാ മനസ്വിനിയായിടും കാമധേനു–
വന്യൂനഗോപവേഷം ധരിച്ചു വിളങ്ങിടും
ഈശനാം മുകുന്ദനെ സന്താനസമേതയാ–
യാശു വന്ദനംചെയ്തു ചൊല്ലിനാളിപ്രകാരം. 18

ഹേ കൃഷ്ണാ! കൃഷ്ണാ! മഹായോഗിൻ!
വിശ്വാത്മൻ! ഹരേ!
വൈകുണ്ഠാ! ഭവാനാലെ സനാഥരായി
ഞങ്ങൾ. 19

ലോകേശാ! ഭവാനത്രേ ഞങ്ങൾക്കത്യു
ത്കൃഷ്ടനാ–
മേകദൈവത, മങ്ങു സജ്ജനൗഘത്തിൻെറയും
ഗോവിപ്രസുരവൃന്ദത്തിന്റെയും ക്ഷേമത്തിനായ്
കേവലമിന്ദ്രസ്ഥാനമംഗീകരിച്ചീടണം. 20

1 അഹങ്കാരം നശിച്ചവൻ.

ഇന്ദ്രം നസ്ത്വാഭിഷേക്ഷ്യാമോ ബ്രഹ്മണാ നോദിതാ വയം
അവതീർണ്ണോƒസി വിശ്വാത്മൻ ഭൂമേർഭാരാപനുത്തയേ. 21

ശ്രീശുക ഉവാച

ഏവം കൃഷ്ണമുപാമന്ത്ര്യ സുരഭിഃ പയസാƒƒത്മനഃ
ജലൈരാകാശഗംഗായാ ഐരാവതകരോദ്ധൃതൈഃ. 22
ഇന്ദ്രഃ സുരർഷിഭിഃ സാകം നോദിതോ ദേവമാതൃഭിഃ
അഭിഷിഞ്ചത ദാശാർഹം ഗോവിന്ദ ഇതി ചാഭ്യധാൽ. 23
അഹമിന്ദ്രോ ഹി ദേവാനാം ത്വം ഗവാമിന്ദ്രതാം ഗതഃ
ഗോവിന്ദ ഇതി ലോകേ ത്വാം ഗാസ്യന്തി ഭുവി മാനവാഃ. 24

തത്രാഗതാസ്തുംബുരുനാരദാദയോ
ഗന്ധർവ്വവിദ്യാധരസിദ്ധചാരണാഃ
ജഗുര്യശോ ലോകമലാപഹം ഹരേഃ
സുരാംഗനാഃ സംനനൃതുർമ്മുദാന്വിതാഃ. 25
തം തുഷ്ടുവുർദ്ദേവനികായകേതവോ
വ്യവാകിരംശ്ചാത്ഭുതപുഷ്പവൃഷ്ടിഭിഃ
ലോകാഃ പരാം നിർവൃതിമാപ്നുവംസ്ത്രയോ
ഗാവസ്തദാ ഗാമനയൻ പയോദ്രുതാം. 26

നാനാരസൗഘാഃ സരിതോ വൃക്ഷാ ആസൻ മധുസ്രവാഃ
അകൃഷ്ടപച്യൗഷധയോ ഗിരയോƒബിഭ്രദുന്മണീൻ. 27
കൃഷ്ണേƒഭിഷിക്ത ഏതാനി സത്ത്വാനി കുരുനന്ദന
നിർവ്വൈരാണ്യഭവംസ്താത ക്രൂരാണ്യപി നിസർഗ്ഗതഃ. 28
ഇതി ഗോഗോകുലപതിം ഗോവിന്ദമഭിഷിച്യ സഃ
അനുജ്ഞാതോ യയൗ ശക്രോ വൃതോ ദേവാദിഭിർദ്ദിവം. 29

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ഇന്ദ്രസ്തുതിർന്നാമ സപ്തവിംശതിതമോƒധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9338 ദശമസ്കന്ധേ ശ്ലോകാഃ 1144

---

## അഷ്ടാവിംശതിതമോƒധ്യായഃ

ശ്രീശുക ഉവാച

ഏകാദശ്യാം നിരാഹാരഃ സമഭ്യർച്ച്യ ജനാർദ്ദനം
സ്നാതും നന്ദസ്തു കാളിന്ദ്യാ ദ്വാദശ്യാം ജലമാവിശൽ. 1
തം ഗൃഹീത്വാനയദ് ഭൃത്യോ വരുണസ്യാസുരോƒന്തികം
അവജ്ഞായാസുരീം വേലാം പ്രവിഷ്ടമുദകം നിശി. 2
ചുക്രുശുസ്തമപശ്യന്തഃ കൃഷ്ണ രാമേതി ഗോപകാഃ
ഭഗവാംസ്തദുപശ്രുത്യ പിതരം വരുണാഹൃതം
തദന്തികം ഗതോ രാജൻ സ്വാനാമഭയദോ വിഭുഃ. 3
പ്രാപ്തം വീക്ഷ്യ ഹൃഷീകേശം ലോകപാലഃ സപര്യയാ
മഹത്യാ പൂജയിത്വാƒƒഹ തദ്ദർശനമഹോത്സവഃ. 4
അദ്യ മേ നിഭൃതോ ദേഹോƒദ്യൈവാർത്ഥോƒധിഗതഃ പ്രഭോ
അക്ഷ്ണോർവ്വാചശ്ച സാഫല്യം തവ മേ ദർശനാദിഭോ!
ത്വൽപാദഭാജോ ഭഗവന്നവാപുഃ പാരമധ്വനഃ. 5
നമസ്തുഭ്യം ഭഗവതേ ബ്രഹ്മണേ പരമാത്മനേ
ന യത്ര ശ്രൂയതേ മായാ ലോകസൃഷ്ടിവികല്പനാ. 6
അജാനതാ മാമകേന മൂഢേനാകാര്യവേദിനാ
ആനീതോƒയം തവ പിതാ തത്പ്രഭോ ക്ഷന്തുമർഹതി. 7

ഇങ്ങജൻ പ്രേരിപ്പിച്ചിട്ടാഗതരാമീ ഞങ്ങ-
ളങ്ങയെയിന്ദ്രനാക്കിക്കഴിക്കുന്നഭിഷേകം
വിശ്വാത്മൻ! ഭവാൻ ധരാഭാരാപഹാരത്തിനാ-
യിച്ഛയോടവതരിച്ചിരിക്കുന്നിതു നൂനം. 21
സുരഭിയേവം ചൊല്ലി സ്വന്തമാം
ക്ഷീരത്തിനാൽ
സരസീരുഹാക്ഷനെയഭിഷേചിച്ചീടിനാൾ.
സുരമാതാക്കളാലെ ചോദിതനായിപ്പിന്നെ
സുരഷ്ടിമാരൊത്തൈരാവതത്തിൻതുമ്പിക്കയ്യാൽ
കോരിയ ഗംഗാജലംകൊണ്ടഭിഷേകംചെയ്തു
ശ്രീരമണനു നൽകീ ഗോവിന്ദനാമ-
മിന്ദ്രൻ. 22-23
ദേവന്മാർക്കെല്ലാമിന്ദ്രൻ ഞാനെന്നു സുപ്രസിദ്ധം
ഗോവൃന്ദത്തിനിക്കാലം ഭവാനമിന്ദ്രനായി
ഭൂവിതിൽ മാനവന്മാർ ഭവാനെയിനിമേലിൽ
ഗോവിന്ദനെന്നപേരിൽ കീർത്തിക്കുമെന്നു-
ചൊന്നാൻ. 24
നാരദതുംബുരുവാദി മാമുനിമാരും സിദ്ധ-
ചാരണവിദ്യാധരസാദ്ധ്യഗന്ധർവ്വാദ്യരും
വേഗമസ്ഥലത്തെത്തി ലോകമാലിന്യാപഹം
ശ്രീകൃഷ്ണമഹിമാനം സാനന്ദം ഗാനംചെയ്താർ.
തത്രതാൻ വൃന്ദാരകസുന്ദരീവൃന്ദങ്ങള-
മത്യന്തമോദത്തോടു നർത്തനംചെയ്തീടിനാർ. 25
ദേവമുഖ്യന്മാരേററം സ്തുതിച്ചു മലർമാരി
തൂവിനാർ, ലോകത്രയം സൗഖ്യനിർവൃതിയാന്നു
പരമാനന്ദംപൂണ്ടു പശുക്കളാർദ്രമാക്കീ
ധരണീതലം ചുരന്നൊഴുകും ക്ഷീരത്തിനാൽ. 26
ആറുകൾ നാനാരസമൊഴുക്കീ തരുനിര-
ധാരാളം തേൻപൊരിഞ്ഞു സസ്യസഞ്ചയങ്ങളും
തനിയേ പാകമായീ, ഗിരികളന്തർമ്മണി-
ഗണത്തെപ്പുറത്തേക്കായ് പ്രകാശിപ്പിച്ചു-
പാരം. 27
കുരുനന്ദനാ! ധരാരമണാളാ! ഭഗവാൻ ശ്രീ-
ഹരിയീവിധമഭിഷിക്തനായ്ത്തീർന്നീടവേ
ക്രൂരസ്വഭാവമാളും സർപ്പജാതികൾപോലും
വൈരമല്ലവുമില്ലാത്തവയായ് ഭവിച്ചിതു. 28
ഈവിധം ഗോഗോകുലപതിയാം മുകുന്ദനെ
ഗോവിന്ദനാക്കി മോദിച്ചഭിഷേചിച്ച ശേഷം
പാകാരി, സുരഗണയുക്തനായ് ദേവലോകം
പൂകിനാൻ ഭഗവാൻെറയനുജ്ഞയോടുകൂടി. 29

---

# അദ്ധ്യായം 28

ശ്രീശുകൻ പറഞ്ഞു

ഒരിക്കലേകാദശിനാളിലന്നന്ദഗോപൻ
നിരാഹാരനായ് ജനാർദ്ദനനെയാരാധിച്ചു
കുളിക്കാൻ ദ്വാദശിക്കു കാളിന്ദീനദിതന്നിൽ
വെളുക്കാനേറെമുൻപേയിറങ്ങി മുങ്ങീടിനാൻ. 1
ആസുരീവേളതന്നിലിരവിൽ സലിലത്തി-
ലാസാദിപ്പോരവനെയസുരൻ പാശീഭൃത്യൻ
ആരെന്നറിഞ്ഞിടാതങ്ങെടുത്തു കൊണ്ടുപോയി-
പ്പാരാതെ വരുണൻെറ ചാരത്തണച്ചീടിനാൻ. 2
നന്ദനെക്കാണാഞ്ഞുടൻ ഗോപന്മാർ കൃഷ്ണാ!
രാമാ!
എന്നൊക്കെക്കൂട്ടത്തോടെ വിളിച്ചു മുറയിട്ടാർ
പരമപുമാനതുകേട്ടുടൻ പിതാവിനെ
വരുണൻ ഹരിച്ചതായ് ധരിച്ചുവെച്ചിട്ടുടൻ
ഭക്തന്മാർക്കഭയത്തെയരുളും വിഭുവാകു-
മക്കൃഷ്ണപരമാത്മാവെത്തിനാൻ തദന്തികം. 3
തഞ്ചാരത്തണഞ്ഞൊരാ ഹൃഷീകേശനെക്കണ്ടി-
ട്ടുഞ്ചിതതരമാം തദ്ദർശനമഹോത്സവം
കൊണ്ടാടിപ്പാരം ബഹുമാനിച്ചാ ലോകപാലൻ
വേണ്ടപോലാരാധിച്ചു ചൊല്ലിനാ-
നിപ്രകാരം. 4
അല്ലയോ! സ്വാമിൻ! ഞാനീദേഹമാർന്നതിൻ
ഫലം
കില്ലില്ല ലഭിച്ചിപ്പോളുൽഭവാനമായ്ത്തീർന്നേൻ
ഭവദ്ദർശനത്തിനാൽ സഫലങ്ങളായ്ത്തീർന്നി-
തിവനു നേത്രങ്ങളും വചനങ്ങളുമിപ്പോരം
മല്ലാരേ! ഭഗവാനേ! ത്വല്പാദസേവകന്മാ-
രെല്ലാരും കടക്കുന്നു സംസാരപാരാവാരം. 5
പാരിനെപ്പലവിധം പ്രദർശിപ്പിക്കും മായ-
യ്ക്കാരൊരാളതീതനായ് വർത്തിച്ചിടുന്നു പാർത്താൽ
പരമാത്മാവായ് പരബ്രഹ്മസ്വരൂപനായി
പരിശോഭിച്ചീടുമമ്പ് ഭവാനു നമസ്കാരം. 6
ഹേ പ്രഭോ! കാര്യജ്ഞാനമില്ലാത്ത മൂഢനാകും
മൽഭൃത്യനറിയാതെ ഭവാൻെറ പിതാവിനെ
എന്നടുത്താനയിച്ചോരപരാധത്തെ ബ്ഭവാൻ
നന്നായിപ്പൊറുക്കണമെന്നു ഞാനർത്ഥിക്കുന്നു. 7

മമാപ്യനുഗ്രഹം കൃഷ്ണ കർത്തുമർഹസ്യശേഷദൃക്
ഗോപ ന്ദ നീയതാമേഷ പിതാ തേ പിതൃവത്സല.
പിതൈഷതേ മയാനീതോ യന്നസ്ത്വൽ പാദദർശനം
പ്രജാ വയമനുഗ്രാഹ്യാഃ സാപരാധാ അപി പ്രഭോ! 8

ശ്രീശുക ഉവാച

ഏവം പ്രസാദിതഃ കൃഷ്ണോ ഭഗവാനീശ്വരേശ്വരഃ
ആദായാഗാൽ സ്വപിതരം ബന്ധൂനാം ചാവഹൻ മുദം. 9
നന്ദസ്ത്വതീന്ദ്രിയം ദൃഷ്ട്വാ ലോകപാലമഹോദയം
കൃഷ്ണേ ച സന്നതിം തേഷാം ജ്ഞാതിഭ്യോ വിസ്മിതോഽബ്രവീൽ.
തേ ത്വൗത്സുക്യ ധിയോ രാജൻ മത്വാ ഗോപാസ്തമീശ്വരം
അപി നഃ സ്വഗതിം സൂക്ഷ്മാമുപാധാസ്യദധീശ്വരഃ. 11
ഇതി സ്വാനാം സ ഭഗവാൻ വിജ്ഞായാഖിലദൃക് സ്വയം
സങ്കല്പസിദ്ധയേ തേഷാം കൃപയൈതദചിന്തയൽ. 12
ജനോ യം ലോക ഏതസ്മിന്നവിദ്യാകാമകർമ്മഭിഃ
ഉച്ചാവചാസു ഗതിഷു ന വേദ സ്വാം ഗതിം ഭ്രമൻ. 13
ഇതി സഞ്ചിന്ത്യ ഭഗവാൻ മഹാകാരുണികോ ഹരിഃ
ദർശയാമാസ ലോകം സ്വം ഗോപാനാം തമസഃ പരം. 14
സത്യം ജ്ഞാനമനന്തം യദ്ബ്രഹ്മജ്യോതിഃ സനാതനം
യദ്ധി പശ്യന്തി മുനയോ ഗുണാപായേ സമാഹിതാഃ. 15
തേ തു ബ്രഹ്മഹ്രദം നീതാ മഗ്നാഃ കൃഷ്ണേനചോദ്ധൃതാഃ
ദദൃശുർബ്രഹ്മണോ ലോകം യത്രാക്രൂരോഽധ്യഗാൽ പുരാ. 16
നന്ദാദയസ്തു തം ദൃഷ്ട്വാ പരമാനന്ദനിർവൃതാഃ
കൃഷ്ണം ച തത്ര ഛന്ദോഭിഃ സ്തൂയമാനം സുവിസ്മിതാഃ. 17

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ അഷ്ടാവിംശതിതമോഽധ്യായഃ.
ശ്രീമൽഭാഗവതേ ശ്ലോകാഃ 9355 ദശമസ്കന്ധേ ശ്ലോകാഃ 1161

## ഏകോനത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

ഭഗവാനപി താ രാത്രീഃ ശരദോൽഫുല്ലമല്ലികാഃ
വീക്ഷ്യ രന്തും മനശ്ചക്രേ യോഗമായാമുപാശ്രിതഃ. 1
തദോഡുരാജഃ കകുഭഃ കരൈർമ്മുഖം
പ്രാച്യാ വിലിംപന്നരുണേന ശന്തമൈഃ
സ ചർഷണീനാമുദഗാച്ഛുചോ മൃജൻ
പ്രിയഃ പ്രിയായാ ഇവ ദീർഘദർശനഃ. 2
ദൃഷ്ട്വാ കുമുദ്വന്തമഖണ്ഡമണ്ഡലം
രമാനനാഭം നവകുങ്കുമാരുണം
വനം ച തൽ കോമളഗോഭിരഞ്ജിതം
ജഗൗ കളം വാമദൃശാം മനോഹരം. 3
നിശമ്യ ഗീതം തദനംഗവർദ്ധനം
വ്രജസ്ത്രിയഃ കൃഷ്ണഗൃഹീതമാനസാഃ
ആജഗ്മുരന്യോന്യമലക്ഷിതോദ്യമാഃ
സ യത്ര കാന്തോ ജവലോലകുണ്ഡലാഃ. 4
ദുഹന്ത്യോഽഭിയയുഃ കാശ്ചിദ്ദോഹം ഹിത്വാ സമുത്സുകാഃ
പയോഽധിശ്രിത്യ സംയാവമനുദ്വാസ്യാപരാ യയുഃ. 5

പിതൃവത്സലാ! സർവ്വദർശനാ! ഗോകുലത്തി-
ന്നധിപാ! കൃഷ്ണാ! കൊണ്ടുപോയാലും
പിതാവിനെ
അദ്ദേഹത്തിനെയിങ്ങു കൊണ്ടുവന്നതുമൂലം
സിദ്ധിച്ചു ഭവല്പാദ ദർശനമെനിക്കിപ്പോൾ
എന്നെയുമനുഗ്രഹിച്ചീടുക കുററംചെയ്തോ-
നെന്നിരിക്കിലു,മങ്ങേ പ്രജകളാകും ഞങ്ങൾ
നിന്തിരുവടിയുടെ കരുണാകടാക്ഷത്താൽ
സന്തതമനുഗ്രാഹ്യർതന്നെയാം മഹാപ്രഭോ! 8

ശ്രീശുകൻ പറഞ്ഞു

ദേവദേവനായ് സർവ്വാധീശ്വരനാകും കൃഷ്ണ-
നീവിധം തദ്വാക്യങ്ങൾ കേട്ടതിതുഷ്ടനായി
താതനോടൊന്നിച്ചുടൻ ഗോകുലം പ്രവേശിച്ചു
മോദമേകിനാൻ നിജ ബന്ധുവൃന്ദത്തി-
നെല്ലാം. 9

നന്ദനും മുൻപു കണ്ടിട്ടില്ലാത്ത വരുണൻ ത-
ന്നന്നതൈശ്വര്യത്തെയും കൃഷ്ണനിലവക്കേഴും
ഭൃത്യഭാവത്തെയും കണ്ടത്ഭുതപ്പെട്ടിട്ടതു
വിസ്തരിച്ചോതി ബന്ധുവൃന്ദത്തെ-
ധരിപ്പിച്ചാൻ. 10

ഗോപന്മാർ ഗോവിന്ദനെയീശനെന്നുറച്ചു ത-
ദ്വൈഭവം വീണ്ടും കാണ്മാനൽസുകരായിത്തീർന്നു
ഈശ്വരനാണെങ്കിലുമദ്ദേഹം നമ്മെയെല്ലാം
സൂക്ഷ്മമാം തത്ഭൂതികൾ കാട്ടുമെന്നോർത്തു
വാണാർ. 11

ഈവിധം സ്വന്തം ജനാവലിതന്നഭിപ്രായം
സർവ്വജ്ഞൻ വാസുദേവൻ മനസ്സിലാക്കി സ്വയം
തന്മനോരഥം സാധിപ്പിക്കുവാൻ കാരുണ്യമാ-
ന്നിമ്മട്ടിലനന്തരം ചിന്തിച്ചാനകതാരിൽ. 12

ഉലകിലിജ്ജനങ്ങളജ്ഞത നിമിത്തമായ്
പലമട്ടുള്ള കർമ്മം ചെയ്യുന്ന കാമാർത്ഥമായ്
അതിനാലുച്ചനീചയോനികൾതോറും പൂകി
സതതം സ്വസ്വരൂപമറിയാതുഴലുന്നു. 13

ഈവിധം ചിന്തി,ച്ചവക്കു്കൃപാനിധി
സാക്ഷാൽ
ശ്രീവിഷ്ണുതമഃപരം വൈകുണ്ഠം
കാട്ടീടിനാൻ. 14

ജ്ഞാനനാശത്തിൽ സമാഹിതമാനസന്മാരാം
മുനിസന്ദോഹം സദാ സന്ദർശിച്ചീടുന്നതായ്
സത്യമായനന്തമായ് ബോധമായ്
ജ്യോതിസ്സായി
നിത്യമാം പരബ്രഹ്മരൂപവും ദർശിപ്പിച്ചാൻ. 15

അവരേ കൃഷ്ണൻ ബ്രഹ്മഹ്രദത്തിൽ മുക്കിപ്പൊക്കി-
ജ്ജവമക്രൂരൻ മുന്നം യമുനാഹ്രദംതന്നിൽ
കണ്ട വൈകുണ്ഠത്തെയുമവിടെവച്ചുതന്നെ
വേണ്ടപോൽ ഗോപന്മാരെക്കാണിച്ചു
കൊടുത്തിതു. 16

നന്ദാദിഗോപന്മാരാ വൈകുണ്ഠലോകത്തെയും
ഛന്ദോവൃന്ദത്താൽ സ്തൂയമാനനാം കൃഷ്ണനേയും
തെളിഞ്ഞുകണ്ടു പരമാനന്ദനിർല്ലീനരാ-
യളവററീടുമത്ഭുതാബ്ധിയിലാറാടിനാർ. 17

---

## അദ്ധ്യായം 29

ശ്രീശുകൻ പറഞ്ഞു

ശരൽക്കാലത്തിനാലുൽഫുല്ലമാം മല്ലികപ്പൂ-
നിരയാലാരമ്യമന്നിശകൾ പാർത്തു പേർത്തും
യോഗമായയെയംഗീകരിച്ചു രമിക്കുവാൻ
യോഗേശൻ ഭഗവാനുമുൾത്താരിൽ
നിശ്ചയിച്ചാൻ. 1

രമിക്കാൻ ഭഗവാനങ്ങാശിക്കെ ചിരം പിരി-
ഞ്ഞമരും കാന്തൻ നിജപ്രിയയെ പ്രീ-
ണിപ്പിക്കാൻ
തച്ചാരുവദനത്തിൽ താനേ തൻ കരങ്ങളാൽ
സ്വച്ഛന്ദം ചന്ദനച്ചാറണിയിക്കുന്നമട്ടിൽ
ശാന്തരശ്മികൾകൊണ്ടു പൂർവ്വദിങ്മുഖം പൂശി-
ജ്ജന്തുതാപം ശമിപ്പിച്ചുദിച്ചാനുഡുരാജൻ. 2

കമലാസ്യശ്രീയാർന്നു നവകുങ്കുമത്തിനു-
സമമായ്ച്ചോന്നു പൂർണ്ണവൃത്തമൊത്തുല്ലസിക്കും
ഹിമദീധിതിയേയും തച്ചാരുരശ്മിപൂര-
നിമഗ്നമായി മിന്നുമാ വൃന്ദാവനത്തെയും
കണ്ടു വാമാക്ഷീജനചിത്തം ഹരിക്കുമാറു
കൊണ്ടൽനേർവർണ്ണൻകളം വായിച്ചാ-
നോടക്കുഴൽ. 3

കാമവർദ്ധകമാകുമാ ഗാനം ശ്രവിച്ചുടൻ
ശ്രീമുകുന്ദാകർഷിതാശയരാം ഗോപസ്ത്രീകൾ
അന്യോന്യമലക്ഷിതോദ്യമത്തോടാശ്രുതവത്താൽ
നന്നായിച്ചലിച്ചിട്ടും കർണ്ണഭൂഷകളാർന്നു
അക്കാന്തനിരുന്നിടും സ്ഥലത്തേക്കോടിവന്നാ-
രുൾക്കാമ്പിൽ വളർന്നീടുമാമോദത്തോടുകൂടി. 4

പയ്യുറന്നവർ ചിലർ പാലുപേക്ഷിച്ചും ചില
മയ്യുണ്ണിമാർ കറന്ന പാലടുപ്പേററി വച്ചും
പാകമാം ഗോധൂമാന്നമിറക്കിവെക്കാതെയും
വേഗമുത്സുകരായ്ത്തത്സമീപമണഞ്ഞിതു. 5

പരിവേഷയന്ത്യസ്തദ്ധിത്വാ പായയന്ത്യഃ ശിശൂൻ പയഃ
ശുശ്രൂഷന്ത്യഃ പതീൻ കാശ്ചിദശ്നന്ത്യോ f പാസ്യ ഭോജനം. 6

ലിംപന്ത്യഃ പ്രമൃജന്ത്യോ f ന്യാ അഞ്ജന്ത്യഃ കാശ്ച ലോചനേ
വ്യത്യസ്തവസ്ത്രാഭരണാഃ കാശ്ചിത് കൃഷ്ണാന്തികം യയുഃ. 7

താ വാര്യമാണാഃ പതിഭിഃ പിതൃഭിർഭ്രാതൃബന്ധുഭിഃ
ഗോവിന്ദാപഹൃതാത്മാനോ ന ന്യവർത്തന്ത മോഹിതാഃ. 8

അന്തർഗൃഹഗതാഃ കാശ്ചിദ് ഗോപ്യോ f ലബ്ധവിനിർഗമാഃ
കൃഷ്ണം തദ്ഭാവനായുക്താ ദധ്യുർമീലിതലോചനാഃ. 9

ദുസ്സഹപ്രേഷ്ഠവിരഹതീവ്രതാപധുതാശുഭാഃ
ധ്യാനപ്രാപ്താച്യുതാശ്ലേഷനിർവൃത്യാ ക്ഷീണമംഗളാഃ. 10

തമേവ പരമാത്മാനം ജാരബുദ്ധ്യാപി സംഗതാഃ
ജഹുർഗുണമയം ദേഹം സദ്യഃ പ്രക്ഷീണബന്ധനാഃ. 11

രാജോവാച

കൃഷ്ണം വിദുഃ പരം കാന്തം ന തു ബ്രഹ്മതയാ മുനേ
ഗുണപ്രവാഹോപരമസ്താസാം ഗുണധിയാം കഥം. 12

ശ്രീശുക ഉവാച

ഉക്തം പുരസ്താദേതത്തേ ചൈദ്യഃ സിദ്ധിം യഥാഗതഃ
ദ്വിഷന്നപി ഹൃഷീകേശം കിമുതാധോക്ഷജപ്രിയാഃ. 13

നൃണാം നിഃശ്രേയസാർത്ഥായ വ്യക്തിർഭഗവതോ നൃപ
അവ്യയസ്യാപ്രമേയസ്യ നിർഗുണസ്യ ഗുണാത്മനഃ. 14

കാമം ക്രോധം ഭയം സ്നേഹമൈക്യം സൗഹൃദമേവ ച
നിത്യം ഹരൗ വിദധതോ യാന്തി തന്മയതാം ഹി തേ. 15

ന ചൈവം വിസ്മയഃ കാര്യോ ഭവതാ ഭഗവത്യജേ
യോഗേശ്വരേശ്വരേ കൃഷ്ണേ യത ഏതദ്വിമുച്യതേ. 16

താ ദൃഷ്ട്വാന്തികമായാതാ ഭഗവാൻ വ്രജയോഷിതഃ
അവദദ്വദതാം ശ്രേഷ്ഠോ വാചഃ പേശൈർവിമോഹയൻ. 17

സ്വാഗതം വോ മഹാഭാഗാഃ പ്രിയം കിം കരവാണി വഃ
വ്രജസ്യാനാമയം കച്ചിദ് ബ്രൂതാഗമനകാരണം. 18

രജന്യേഷാ ഘോരരൂപാ ഘോരസത്ത്വനിഷേവിതാ
പ്രതിയാത വ്രജം നേഹ സ്ഥേയം സ്ത്രീഭിഃ സുമധ്യമാഃ. 19

മാതരഃ പിതരഃ പുത്രാ ഭ്രാതരഃ പതയശ്ച വഃ
വിചിന്വന്തി ഹ്യപശ്യന്തോ മാകൃഢ്വം ബന്ധുസാധ്വസം. 20

ദൃഷ്ടം വനം കുസുമിതം രാകേശകരരഞ്ജിതം
യമുനാനിലലീലൈജത്തരുപല്ലവശോഭിതം. 21

തദ്യാത മാ ചിരം ഗോഷ്ഠം ശുശ്രൂഷധ്വം പതീൻ സതീഃ
ക്രന്ദന്തി വത്സാ ബാലാശ്ച താൻ പായയത ദുഹ്യത. 22

അഥവാ മദഭിസ്നേഹാദ്ഭവത്യോ യന്ത്രിതാശയാഃ
ആഗതാ ഹ്യുപപന്നം തത് പ്രീയന്തേ മയി ജന്തവഃ. 23

ഭർത്തുഃ ശുശ്രൂഷണം സ്ത്രീണാം പരോ ധർമ്മോ ഹ്യമായയാ
തദ്ബന്ധൂനാം ച കല്യാണ്യഃ പ്രജാനാം ചാനുപോഷണം. 24

വിളമ്പിക്കൊടുക്കുവോർ കുഞ്ഞിനു–
പാലേകുവോർ
തെളിഞ്ഞു ഭർത്താവിനെ ശുശ്രൂഷിച്ചിരുന്നവർ
ഉണ്ടുകൊണ്ടിരുന്നവരേവരും ഗാനം കേട്ടു
മണ്ടിനാർ പണിനിർത്തിയസ്ഥലത്തേക്കുമന്ദം. 6
കണ്ണെഴുതിയും നിജദേഹസംശുദ്ധി ചെയ്തും
ചന്ദനകുങ്കുമാദി പൂശിയുമിരുന്നവർ
ഒന്നുമേ പൂർത്തിയാക്കീടാതെയും പിന്നെച്ചില
തന്വികൾ വസ്ത്രങ്ങളും സ്വർണ്ണഭൂഷണങ്ങളും
അസ്ഥാനങ്ങളിലായിദ്ധരിച്ചും വേഗത്തില–
ദൈത്യാരിഭഗവാൻതൻ സമീപത്തെ–
ത്തീടിനാർ. 7
ഭർത്താക്കന്മാരും പിതൃജനവും ബന്ധുമിത്ര–
പുത്രസോദരന്മാരും ബലമായ്ത്തടഞ്ഞിട്ടും
വാസുദേവനിൽ മനം പാറിച്ചേർന്നകുലം
ഭാസുരാംഗികളാരും മടങ്ങിപ്പോയതില്ല. 8
മന്ദിരാന്തർഭാഗത്തിൽ പെട്ടുപോയുള്ള ചില–
തന്വികൾ ബഹിർഗ്ഗമിച്ചീടുവാൻ മാർഗ്ഗമെന്യേ
കണ്ണുകളടച്ചുടനവിടെത്താനിരുന്നു
കണ്ണനെ നിരന്തരം ധ്യാനിച്ചു കഴിഞ്ഞിതേ 9
ദുസ്സഹപ്രിയവിയോഗാഗ്നിതാപത്താൽ പാപം
നിശ്ശേഷം നഷ്ടമാക്കി ധ്യാനത്താൽ–
സിദ്ധിച്ചതാം
അച്യുതസമാശ്ലേഷാനന്ദത്താൽ പുണ്യം കൂടി
വിച്യുതമാക്കി ജാരബുദ്ധി കൊണ്ടാണെങ്കിലും
അപ്പരമാത്മാവിനെത്തന്നെ സംപ്രാപിച്ചുള്ള
ശുഭ്രമാനസകളായീടുമാ ഗോപസ്ത്രീകൾ
പെട്ടെന്നു ദൃഢകർമ്മപാശബന്ധങ്ങളെല്ലാം
പൊട്ടിച്ചു ഗുണമയശരീരം സന്ത്യ–
ജിച്ചാർ. 10—11

രാജാവു പറഞ്ഞു

ബ്രഹ്മജ്ഞ! വെറും കാന്തനെന്നെന്യേയ–
ന്നിർഗ്ഗുണ–
ബ്രഹ്മത്തെയവരറിഞ്ഞല്ലല്ലോ സേവിച്ചതും
ഗുണബുദ്ധികളാകുമവർക്കു പിന്നെങ്ങനെ
ഗുണപ്രവാഹത്തിൽനിന്നുണ്ടാകുമുപരമം. 12

ശ്രീശുകൻ പറഞ്ഞു

വേണ്ടപോലിസ്സംഗതി മുന്നേ ഞാനരുൾ
ചെയ്തി–
ട്ടുണ്ടല്ലോ ഹൃഷീകേശദ്വേഷിയാം ചേദീശനും
മുക്തി കൈവന്നീടവേ മെത്തിടും ഹരിപ്രീതി
സിദ്ധിച്ച ഗോപിമാർതൻ കഥ ചൊല്ലേ–
ണ്ടതുണ്ടോ? 13
ഗുണങ്ങൾക്കതീതനായ് വികാരവിഹീനനായ്
ഗുണരൂപനായഗോചരനായ് വിളങ്ങീടും
ഭഗവാൻ നാരായണൻതന്നുടെയവതാരം
ജഗത്തിൽ ജനങ്ങൾക്കു മോക്ഷദാന–
ത്തിനത്രേ. 14
എപ്പൊഴും ചിൽപുമാനിൽ കാമമോ–
വിദ്വേഷമോ
നിർഭരം വാത്സല്യമോ ഭക്തിയോ സംബന്ധമോ
ചിത്തത്തിലുറപ്പിച്ചീടുന്നവരാരാകിലും
സത്വരം ഭഗവത്സായൂജ്യത്തെ പ്രാപിക്കുന്നു. 15
യോഗേശ്വരേശനായിജ്ജന്മാദിവിഹീനനാം
ശ്രീകൃഷ്ണഭഗവാനിലിത്തരം സന്ദേഹങ്ങൾ
ഭഗവത്ഭക്തനാകുമങ്ങേയ്ക്കു ഭംഗിയല്ലി–
ജ്ജഗത്തു തത്കാരുണ്യംകൊണ്ടല്ലോ–
മോചിക്കുന്നു. 16
[1]കവിശ്രേഷ്ഠനായീടും ഭഗവാൻ ഭക്തപ്രിയൻ
സവിധമണഞ്ഞോരഗ്ഗോപികമാരെപ്പാർത്തു
സ്വന്തമാം വാഗ്വിലാസംകൊണ്ടുടനവർക്കെല്ലാ–
മന്തരംഗത്തിൽ മോഹമേറ്റമാറോതീ–
ടിനാൻ. 17
സ്വാഗതം നിങ്ങൾക്കെല്ലാം ഭാഗ്യകേദാരങ്ങളേ!
ആഗമനോദ്ദേശമെന്തെന്നു ചൊന്നീടുവിൻ
എന്താണഭീഷ്ടം നിങ്ങൾക്കാചരിക്കേണ്ടതും–
ബന്ധുമിത്രാദികൾക്കും സുഖമോ– [ഞാൻ
സഖിമാരേ! 18
ഘോരസത്വാസേവിതയല്ലിതഘോരരൂപ
സ്ത്രീതങ്ങളെ! വ്രജം ഗമ്യമല്ലിഹ സ്ഥേയം. 19
മാതാപിതാക്കന്മാരും പുത്രരും കാന്തന്മാരും
സോദരന്മാരുമെല്ലാം നിങ്ങളെക്കാണായ്കയാൽ
എങ്ങുമന്വേഷിച്ചീടും നിശ്ചയംതന്നെ നിങ്ങ–
ളിങ്ങനെ ബന്ധുഭീതി ചേർപ്പതിനർഹരല്ല. 20
പുഷ്പിതമായി പൂർണ്ണചന്ദ്രാംശുപൂരം ചിന്നി–
യെപ്പൊഴും മനോജ്ഞമായ്ക്കാളിന്ദീസമീ–
മന്ദമായ്ച്ചലിപ്പിക്കും തരുപല്ലവങ്ങളാൽ [രണൻ
മിന്നുമീവനം കണ്ടു കഴിഞ്ഞുവല്ലോ നിങ്ങൾ. 21
അല്ലയോ നാരിമാരേ! പോയിനിഗ്ഗോകുല–
ത്തിൽ
വല്ലഭശുശ്രൂഷകൾ ചെയ്യുവിൻ നിങ്ങളെല്ലാം
നിന്നഹോ ക്രന്ദിക്കയാം ബാലരും വത്സങ്ങളും
ചെന്നു പാൽ കൊടുക്കുവിൻ പശുക്കളെക്കറക്ക–
വിൻ. 22
നിങ്ങളെല്ലാരും പക്ഷേയെന്നിലുത്തുംഗപ്രേമം
തിങ്ങിയാവേശത്തൊടുമിങ്ങു വന്നവരെങ്കിൽ
അതു നല്ലതുതന്നെ ജന്തുക്കളെല്ലാമെന്നി–
ലതുലസന്തോഷസമ്പൂർണ്ണരായ് ഭവിക്കുന്നു. 23
വല്ലവാംഗനമാരേ! നാരിമാർക്കമേയമാം
വല്ലഭശുശ്രൂഷയും നന്ദനമിത്രാദിയെ
ശരിയായ്പ്പരിപാലിച്ചീടുകെന്നതുമത്രേ
പരമമാകും ധർമ്മം പരിചിന്തനംചെയ്കിൽ. 24

1 വാഗ്വിലാസമുള്ളവൻ.

ദുശ്ശീലോ ദുർഭഗോ വൃദ്ധോ ജഡോ രോഗ്യധനോഽപി വാ
പതിഃ സ്ത്രീഭിർന്ന ഹാതവ്യോ ലോകേപ്സുഭിരപാതകീ. 25

അസ്വർഗ്ഗ്യമയശസ്യം ച ഫൽഗു കൃച്ഛ്റം ഭയാവഹം
ജുഗുപ്സിതം ച സർവ്വത്ര ഔപപത്യം കുലസ്ത്രിയാഃ. 26

ശ്രവണാദ്ദർശനാദ്ധ്യാനാന്മയി ഭാവോഽനുകീർത്തനാൽ
ന തഥാ സന്നികർഷേണ പ്രതിയാത തതോ ഗൃഹാൻ. 27

ശ്രീശുക ഉവാച

ഇതി വിപ്രിയമാകർണ്ണ്യ ഗോപ്യോ ഗോവിന്ദഭാഷിതം
വിഷണ്ണാ ഭഗ്നസങ്കല്പാശ്ചിന്താമാപുർദ്ദുരത്യയാം. 28

കൃത്വാ മുഖാന്യവ ശുചഃ ശ്വസനേന ശുഷ്യദ്-
ബിംബാധരാണി ചരണേന ഭുവം ലിഖന്ത്യഃ
അസ്രൈരുപാത്തമഷിഭിഃ കുചകുങ്കുമാനി
തസ്ഥുർമൃജന്ത്യ ഉരുദുഃഖഭരാഃ സ്മ തൂഷ്ണീം. 29

പ്രേഷ്ഠം പ്രിയേതരമിവ പ്രതിഭാഷമാണം
കൃഷ്ണം തദർത്ഥവിനിവർത്തിതസർവ്വകാമാഃ
നേത്രേ വിമൃജ്യ രുദിതോപഹതേ സ്മ കിഞ്ചിൽ
സംരംഭഗദ്ഗദഗിരോഽബ്രുവതാനുരക്താഃ. 30
മൈവം വിഭോഽർഹതി ഭവാൻ ഗദിതും നൃശംസം
സന്ത്യജ്യ സർവ്വവിഷയാംസ്തവ പാദമൂലം
ഭക്താ ഭജസ്വ ദുരവഗ്രഹ മാ ത്യജാസ്മാൻ
ദേവോ യഥാഽഽദിപുരുഷോ ഭജതേ മുമുക്ഷൂൻ. 31

യത്പത്യപത്യസുഹൃദാമനുവൃത്തിരംഗ
സ്ത്രീണാം സ്വധർമ്മ ഇതി ധർമ്മവിദാ ത്വയോക്തം
അസ്ത്വേവമേതദുപദേശപദേ ത്വയീശേ
പ്രേഷ്ഠോ ഭവാംസ്തനുഭൃതാം കില ബന്ധുരാത്മാ. 32

കുർവ്വന്തി ഹി ത്വയി രതിം കുശലാഃ സ്വ ആത്മൻ
നിത്യപ്രിയേ പതിസുതാദിഭിരാർത്തിദൈഃ കിം
തന്നഃ പ്രസീദ പരമേശ്വര മാ സ്മ ഛിന്ദ്യാ
ആശാം ഭൃതാം ത്വയി ചിരാദരവിന്ദനേത്ര. 33

ചിത്തം സുഖേന ഭവതാപഹൃതം ഗൃഹേഷു
യന്നിർവ്വിശത്യുത കരാവപി ഗൃഹ്യകൃത്യേ
പാദൗ പദം ന ചലതസ്തവ പാദമൂലാ-
ദ്യാമഃ കഥം വ്രജമഥോ കരവാമ കിം വാ. 34

സിഞ്ചാംഗ നസ്ത്വദധരാമൃതപൂരകേണ
ഹാസാവലോകകളഗീതജഹൃച്ഛയാഗ്നിം
നോ ചേദ്വയം വിരഹജാഗ്ന്യുപയുക്തദേഹാ
ധ്യാനേന യാമ പദയോഃ പദവീം സഖേ തേ. 35

യർഹ്യംബുജാക്ഷ തവ പാദതലം രമായാ
ദത്തക്ഷണം ക്വചിദരണ്യജനപ്രിയസ്യ
അസ്പ്രാക്ഷ്മ തൽപ്രഭൃതി നാന്യസമക്ഷമംഗ
സ്ഥാതും ത്വയാഭിരമിതാ ബത പാരയാമഃ. 36

ദുഃസ്വഭാവിയോ ഭാഗ്യഹീനനോ വയസ്സനോ
നിസ്വനോ മൂർഖൻതാനോ രോഗിയോ–
ആരാകിലും
ക്ഷതപാപനാം പതി പുണ്യലോകേച്ഛുക്കളാം
മതിനേർമുഖികളാൽ ത്യാജ്യനല്ലൊരിക്കലും. 25
കുലനാരികൾ ജാരസംസർഗ്ഗജാതം സുഖം
ചലവും നിന്ദാർഹവുമെപ്പൊഴും ഭയദവും
തുച്ഛവും പണിപ്പെട്ടു സാധിക്കേണ്ടതുമയ–
ശസ്യവുമസ്വർഗ്ഗ്യവുമാണു ഗോപികമാരേ! 26
ശ്രവണം ധ്യാനമനുകീർത്തനം സന്ദർശന–
മിവയാലെന്നിൽ സ്നേഹമേറ്റുമട്ടുറസ്സുമോ
ആവിധം സ്നേഹം നിങ്ങൾക്കെൻ പാർശ്വ–
സ്ഥിതികൊണ്ടു
കൈവരാ, മടങ്ങുവിനതിനാൽ
നിങ്ങളിപ്പോൾ. 27

**ശ്രീശുകൻ പറഞ്ഞു.**

ഈവിധം ഗോവിന്ദൻതന്നപ്രിയവാക്യം കേട്ടു
വൈവശ്യമിയന്നേററം സങ്കടത്തോടുകൂടി
സങ്കല്പം തകരാറിലായെന്ന ശങ്കയോട–
ങ്കമാരപാരമാം ചിന്തയിൽ മഗ്നരായവർ. 28
വന്മാലാൽ തപ്തമാം നിശ്വാസത്താൽ വരണ്ടതാം
ബിംബാധരങ്ങളോടുകൂടിയ മുഖാബ്ജങ്ങൾ
താഴ്ത്തിക്കാൽകൊണ്ടു ഭുവിൽ വരച്ചു
മഷിയോടു–
മൊത്തങ്ങു ധാരയായിട്ടൊഴുകും മിഴിനീരാൽ
സ്തനകുങ്കുമം മാച്ചു ദുഃഖഭാരം വഹിച്ചാ–
വനിതാമാണിക്യങ്ങൾ മൗനമായ്
നിന്നീടിനാർ. 29
കണ്ണനെയുന്നിസ്സർവ്വകാമവും തള്ളിക്കേണു
കണ്ണുനീർ തുളുമ്പീടും കണ്ണുകൾ തുടച്ചുടൻ
അത്യന്തംപ്രിയനായിട്ടനിഷ്ടമിട്ടപ്രിയ–
മിത്തരം ചൊല്ലീടുമക്കൃഷ്ണനോടീർഷ്യയാലെ
ഇടറും മൊഴികളാലനുരക്തരാം ഗോപ–
മടവാർജനമേവം കുറഞ്ഞൊന്നോതീടിനാർ. 30
ഹേ വിഭോ! ഞങ്ങളോടു
നിന്തിരുമേനിയിപ്പോ–
ളീവിധം ക്രൂരവാക്യം ചൊല്ലുക നല്ലതല്ല
മതിയാൽ വിഷയങ്ങളഖിലം തള്ളിബ്ഭവത്–
പദമൂലത്തെ നന്നായ് സേവിക്കുമീ ഞങ്ങളെ
മുമുക്ഷുക്കളെയാദിപുരുഷൻ ഭജിച്ചീടും–
ക്രമത്തിൽത്താനിദാനീമങ്ങുന്നു ഭജിച്ചാലും
ദുരവഗ്രഹരൂപനാകും നിന്തിരുവടി
പരിത്യജിച്ചീടൊലാ ഞങ്ങളെ–
യൊരിക്കലും. 31
പതിസന്തതിസുഹൃത്ബന്ധുവൃന്ദത്തെ സ്ത്രീകൾ
പതിവായനുസരിക്കേണ്ടതു ധർമ്മമെന്നായ്
ഇമ്മന്നിനധീശനായുപദേശാർഹനായി–
ദ്ധർമ്മജ്ഞനാകും ഭവാൻ ഞങ്ങളോടുരച്ചതു
അങ്ങേക്കു യോഗ്യംതന്നെ ജനരാശിക്കു പാർക്കി–
ലംഗീകാര്യവുമാ, ണതവിടെയിരിക്കട്ടെ
ദേഹികൾക്കാത്മാവായും ബന്ധുവായും
നിതാന്ത–
സ്നേഹിതനായുമുള്ളതവിടുന്നേകനല്ലോ. 32
പണ്ഡിതവൃന്ദമെന്നും പ്രിയനുമാത്മാവുമായ്–
മിന്നുന്ന ഭവാനിലുരുപ്രേമമാർന്നിരിക്കുന്നു.
പരമേശ്വരാ! പത്മദലലോചനാ! ദുഃഖ–
കരരാം കാന്തന്മാരുമെന്തിനു പുത്രന്മാരും
അങ്ങയിലേറെനാളായ് വേരൂന്നിയുറച്ചോരു–
ത്തുംഗമാമസ്മൽക്കാമം ഹനിക്കാതാ–
ശിസ്സേകൂ. 33
പത്തനപ്രവിഷ്ടമാം ഞങ്ങൾതൻ മാനസവും
നിത്യവും ഗൃഹകൃത്യലോലമാം കൈകാൽകളും
സുഖരൂപനാം ഭവാൻ ഹരിച്ചീടുകമൂല–
മ്ഘഹീനമാം ഭവൽ പാദമൂലത്തിൽനിന്നും
ഞങ്ങൾക്കൊരടിവയ്ക്കാൻ കാൽ പൊങ്ങുന്നില്ല
പിന്നെ–
യെങ്ങനെപൂകും വ്രജംപൂകീട്ടു ചെയ്‌വ–
തെന്തോ? 34
പ്രേഷ്ഠാ! നിന്തിരുവടി പുഞ്ചിരിതഞ്ചീടുമാ–
നോട്ടങ്ങളാലും മനോഹരമാം ഗാനത്താലും
ഞങ്ങളിൽ ജ്വലിപ്പിച്ച കാമവഹ്നിയെക്കനി–
ഞ്ഞങ്ങധരാമൃതത്താൽ സേചനം ചെയ്യേണമേ
അല്ലെങ്കിൽ [1]ത്വദ്വിയോഗജന്യമാം
വഹ്നിതന്നിൽ
കില്ലെന്യേ ശരീരങ്ങളാകവേ ദഹിപ്പിച്ചു
ധ്യാനത്താൽ ഞങ്ങളെല്ലാം ത്വൽപാദമൂലത്തിങ്ക–
ലാനന്ദമൂർത്തേ! വിനാവിളംബം
ചേർന്നുകൊള്ളാം. 35
കമലവിലോചനാ! രമാദേവിക്കു ചില–
സമയം മഹോത്സവപ്രദമായ് വിളങ്ങീടും
കാനനജനപ്രിയങ്കരനായീടും തിരു–
മേനിതൻ പാദാംബുജം തൊട്ടനാൾതൊട്ടേ
ഭവാൻ
ആനന്ദാംബുധിയിലാറാടിക്കും ഞങ്ങൾക്കൊട്ടും
ത്രാണിയില്ലന്യാന്തികം നിമിഷം
നില്ക്കാൻപോലും. 36

1 അങ്ങയുടെ വേർപാടിനാൽ ഉണ്ടാകുന്നതു്.

ശ്രീര്യൽപദാംബുജരജശ്ചകമേ തുളസ്യാ
ലബ്ധ്വാപി വക്ഷസി പദം കില ഭൃത്യജുഷ്ടം
യസ്യാഃ സ്വവീക്ഷണകൃതേഽന്യസുരപ്രയാസ-
സ്തദ്വദ്വയം ച തവ പാദരജഃ പ്രപന്നാഃ. 37

തന്നഃ പ്രസീദ വൃജിനാർദ്ദന തേഽങ്ഘ്രിമൂലം
പ്രാപ്താ വിസൃജ്യ വസതിസ്ത്വദുപാസനാശാഃ
ത്വത്സുന്ദരസ്മിതനിരീക്ഷണതീവ്രകാമ-
തപ്താത്മനാം പുരുഷഭൂഷണ ദേഹി ദാസ്യം. 38

വീക്ഷ്യാളകാവൃതമുഖം തവ കുണ്ഡലശ്രീ-
ഗണ്ഡസ്ഥലാധരസുധം ഹസിതാവലോകം
ദത്താഭയം ച ഭുജദണ്ഡയുഗം വിലോക്യ
വക്ഷഃശ്രിയൈകരമണം ച ഭവാമ ദാസ്യഃ. 39

കാ സ്ത്ര്യംഗ തേ കളപദായതമൂർച്ഛിതേന
സമ്മോഹിതാഽഽര്യചരിതാന്ന ചലേത് ത്രിലോക്യാം
ത്രൈലോക്യസൗഭഗമിദം ച നിരീക്ഷ്യ രൂപം
യദ് ഗോദ്വിജദ്രുമമൃഗാഃ പുളകാന്യബിഭ്രൻ. 40

വ്യക്തം ഭവാൻ വ്രജഭയാർത്തിഹരോഽഭിജാതോ
ദേവോ യഥാഽഽദിപുരുഷഃ സുരലോകഗോപ്താ
തന്നോ നിധേഹി കരപങ്കജമാർത്തബന്ധോ
തപ്തസ്തനേഷു ച ശിരസ്സു ച കിങ്കരീണാം. 41

ശ്രീശുക ഉവാച

ഇതി വിക്ലബിതം താസാം ശ്രുത്വാ യോഗേശ്വരേശ്വരഃ
പ്രഹസ്യ സദയം ഗോപീരാത്മാരാമോഽപ്യരീരമൽ. 42

താഭിഃ സമേതാഭിരുദാരചേഷ്ടിതഃ
പ്രിയേക്ഷണോൽഫുല്ലമുഖീഭിരച്യുതഃ
ഉദാരഹാസദ്വിജകുന്ദദീധിതി-
ർവ്യരോചതൈണാങ്ക ഇവോഡുഭിർവൃതഃ. 43

ഉപഗീയമാന ഉദ്ഗായൻ വനിതാശതയൂഥപഃ
മാലാം ബിഭ്രദ്വൈജയന്തീം വ്യചരന്മണ്ഡയൻ വനം. 44

നദ്യാഃ പുളിനമാവിശ്യ ഗോപീഭിർഹിമവാലുകം
രേമേ തത്തരളാനന്ദകുമുദാമോദവായുനാ. 45

ബാഹുപ്രസാരപരിരംഭകരാളകോരു-
നീവീസ്തനാലഭനനർമ്മനഖാഗ്രപാതൈഃ
ക്ഷ്വേല്യാവലോകഹസിതൈർവ്രജസുന്ദരീണാ-
മുത്തംഭയൻ രതിപതിം രമയാഞ്ചകാര. 46

ഏവം ഭഗവതഃ കൃഷ്ണാല്ലബ്ധമാനാ മഹാത്മനഃ
ആത്മാനം മേനിരേ സ്ത്രീണാം മാനിന്യോഽഭ്യധികം ഭുവി. 47

താസാം തൽ സൗഭഗമദം വീക്ഷ്യ മാനം ച കേശവഃ
പ്രശമായ പ്രസാദായ തത്രൈവാന്തരധീയത. 48

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ഭഗവതോ രാസക്രീഡാവർണ്ണനം നാമ ഏകോനത്രിംശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9403 ദശമസ്കന്ധേ ശ്ലോകാഃ 1209

---

ആരുടെ നൽക്കടാക്ഷം ലഭിക്കാനന്യദേവ—
ന്മാരെല്ലാം പരിശ്രമംചെയ്യുന്നാ മഹാലക്ഷ്മി—
മാറിടം കിട്ടിയിട്ടും തൃപ്തയാകാതെ ഭൃത്യ—
രാരാധിച്ചീടും ഭവൽപ്പാദാബ്ജമധൂളിയെ
തുളസിയൊത്താശിപ്പൂ ഞങ്ങളുമാവിധം—
താൻ
വിലസൽഭവല്പാദധൂളിയെയാശ്രയിപ്പൂ. 37

അതിനാൽ ദുഃഖഹാരിൻ! വീടുപേക്ഷിച്ചു
ഭവത്—
പ്പദമാശ്രയിച്ചീടും ഞങ്ങളിൽ പ്രസാദിക്ക.
സുന്ദരമന്ദസ്മിതരുചിയൊത്തങ്ങക്കട—
ക്കണ്ണുകൾകൊണ്ടു വിട്ടീടുന്ന
വീക്ഷണങ്ങളാൽ
കന്ദർപ്പതാപപരാധീനകളാകും ഞങ്ങൾ—
ക്കന്യൂനം ദാസ്യമേകൂ പുരുഷമാണിക്യമേ! 38

കുണ്ഡലാഭയാൽ മിന്നും
ഗണ്ഡസ്ഥലങ്ങളും തു—
മന്ദസ്മിതത്തോടൊത്തു കടാക്ഷങ്ങളും ചേർന്നു
അളകാവൃതമായിട്ടധരാമൃതമാർന്നു
വിലസും മുഖാബ്ജവുമഭയപ്രദങ്ങളാം
നീണ്ട കൈകളും രമാരമണമാകും മാറും
കണ്ടാനന്ദിക്കും ഞങ്ങളാശിപ്പൂ
ഭവദ്ദാസ്യം. 39

ലളിതകളപദയുക്തമായ് ദീർഘസ്വര—
മിളിതമാകുമങ്ങേ മധുരഗാനം കേട്ടും
ത്രൈലോക്യത്തിലുമതി സുന്ദരതരമായി—
ലാലസിച്ചീടുമങ്ങേക്കോമളരൂപം കണ്ടും
മോഹിച്ചു ധർമ്മഭ്രംശം ഭവിക്കാത്തവളായി
ശ്രീഹരേ! മുപ്പാരിലുമേതൊരു നാരിയുള്ളൂ. 40

ത്വദ്ഗാനം കേട്ടും രൂപമീക്ഷിച്ചും
മൃഗപക്ഷി—
ഗോക്കളും വൃക്ഷങ്ങളും പുളകംപൂണ്ടു നിൽപ്പൂ.
ആദിപൂരുഷൻ ദേവൻ ദേവന്മാരുടെ ദുഃഖ—
മേതൊരുവിധം തീർത്തു രക്ഷിച്ചുവരുന്നുവോ
ആവിധം വ്രജവാസിജനസങ്കടം തീർക്കാൻ
ഭുവിലങ്ങവതരിച്ചെന്നതു നിശ്ചയംതാൻ
അതിനാലവിടുന്നിക്കിങ്കരീജനങ്ങൾ ത—
ന്നതിതപ്തങ്ങളാകും കൊങ്കകൾമേലും തഥാ
ഉത്തമാംഗത്തിലും നിൻ ശീതളകരാംബുജം
ചേർത്തു സന്താപശാന്തിവരുത്തുകാർത്ത—
ബന്ധോ. 41

ശ്രീശുകൻ പറഞ്ഞു

ശോകമൂലംകൊണ്ടീടുമീ ഗോപികാജനവാക്യം
യോഗേശപരേശൻ കൃഷ്ണൻ കേട്ടു സുസ്മിതനായി
ആത്മാരാമനായിരുന്നീടിലും കൃപയാല—
പ്പത്മാക്ഷികളെ നേരേയാരമിപ്പി—
ച്ചീടിനാൻ. 42

പ്രിയൻതൻ കടാക്ഷത്താൽ ഫുല്ലാസ്യമാരാകുമ—
ക്കയൽക്കണ്ണിമാരോടു ചേർന്നു ചൂഴ്ന്നുദാരമാം
വ്യാപാരത്തോടും മന്ദഹാസങ്ങളൊടും കുന്ദ—
ശ്രീ പരാജയപ്പെടും ദന്താഭയോടുംകൂടി
ശ്രീകൃഷ്ണൻ താരാഗണാവൃതനായ് ലസിച്ചീടും
രാകാശശാങ്കനെന്നവിധമായ് ശോഭിച്ചിതു. 43

സ്ത്രീശതയൂഥത്തിനാവായിത്തന്മദ്ധ്യത്തിലായ്
കേശവൻ വൈജയന്തീമാലയുമിട്ടു നിന്നു
വേണുവുമൂതിഗ്ഗോപികാസ്തുതനായ—
ക്കാനനത്തിന്നൊരലങ്കാരമായ്ത്തീർന്നീടി—
നാൻ. 44

ഹിമശീകരമാകുമന്നദീതീരത്തില—
ക്കമനീമണികളോടൊത്തുചേർന്നംബുജാക്ഷൻ
തിരമാലയിൽത്തട്ടിയാമ്പലിൻ മണമാർന്നു
മരുമക്കളുർകാറേറ്റേറ്റവും രമിച്ചിതു. 45

കയ്യുനീട്ടുക മെയ്യോടടുപ്പിച്ചാലിംഗനം—
ചെയ്യുക കരം, തുട, യളകം, തുണിക്കുത്തും
മുലയും സ്പർശിക്കുക രസകരങ്ങളായി—
പ്പലതും പറയുക നഖാഗ്രങ്ങളാൽ പിന്നെ
അംഗങ്ങളല്പാല്പമായ് മുറിപ്പെടുത്തുകെന്നീ
ശൃംഗാരലീല, നോട്ടം പുഞ്ചിരിയിത്യാദി—
യാൽ
ഗോപസുന്ദരിമാർതൻ കാമമുദ്ദീപിപ്പിച്ചു
ഗോപാലകൃഷ്ണൻ നന്നായവരേ
രമിപ്പിച്ചാൻ. 46

ഇങ്ങനെ സർവ്വാത്മാവാം ഭഗവാൻ കൃഷ്ണനിൽനി—
ന്നംഗനമാർക്കപൂർവ്വസൽക്കാരം ലഭിക്കയാൽ
ഞങ്ങളെക്കവിഞ്ഞാരുമില്ലെന്നൊരഹങ്കാര—
മങ്ങവർക്കുള്ളിലോരോരുത്തർക്കും വളർന്നിതു. 47

ഉൽക്കടമായീടുമസ്സൗന്ദര്യാഭിമാനവും
മുഷ്ടം കണ്ടുടനതു ശമിപ്പിക്കുവാനായും
തൽ പ്രസാദത്തിനായുമപ്പൊഴസ്ഥലത്തു താ—
നപ്രത്യക്ഷനായിതു കേശവൻ ക്ലേശാപഹൻ. 48

---

## ത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

അന്തർഹിതേ ഭഗവതി സഹസൈവ വ്രജാംഗനാഃ
അതപ്യംസ്തമചക്ഷാണാഃ കരിണ്യ ഇവ യൂഥപം. 1

ഗത്യാനുരാഗസ്മിതവിഭ്രമേക്ഷിതൈ-
ർമ്മനോരമാലാപവിഹാരവിഭ്രമൈഃ
ആക്ഷിപ്തചിത്താഃ പ്രമദാ രമാപതേ-
സ്താസ്താ വിചേഷ്ടാ ജഗൃഹുസ്തദാത്മികാഃ. 2

ഗതിസ്മിതപ്രേക്ഷണഭാഷണാദിഷു
പ്രിയാഃ പ്രിയസ്യ പ്രതിരൂഢമൂർത്തയഃ
അസാവഹം ത്വിത്യബലാസ്തദാത്മികാ
ന്യവേദിഷുഃ കൃഷ്ണവിഹാരവിഭ്രമാഃ. 3

ഗായന്ത്യ ഉച്ചൈരമുമേവ സംഹതാ
വിചിക്യുരുന്മത്തകവദ്വനാദ്വനം
പപ്രച്ഛുരാകാശവദന്തരം ബഹിർ-
ഭൂതേഷു സന്തം പുരുഷം വനസ്പതീൻ. 4

ദൃഷ്ടോ വഃ കച്ചിദശ്വത്ഥ പ്ലക്ഷ ന്യഗ്രോധ നോ മനഃ
നന്ദസൂനുർഗ്ഗതോ ഹൃത്വാ പ്രേമഹാസാവലോകനൈഃ. 5

കച്ചിൽ കുരവകാശോകനാഗപുന്നാഗചമ്പകാഃ
രാമാനുജോ മാനിനീനാമിതോ ദർപ്പഹരസ്മിതഃ. 6

കച്ചിത്തുളസി കല്യാണി ഗോവിന്ദചരണപ്രിയേ
സഹ ത്വാളികുലൈർബ്ബിഭ്രദ് ദൃഷ്ടസ്തേഽതിപ്രിയോഽച്യുതഃ. 7

മാലത്യദർശി വഃ കച്ചിന്മല്ലികേ ജാതി യൂഥികേ
പ്രീതിം വോ ജനയൻ യാതഃ കരസ്പർശേന മാധവഃ. 8

ചൂതപ്രിയാളപനസാസനകോവിദാര-
ജംബ്വർക്കബില്വബകുളാമ്രകദംബനീപാഃ
യേഽന്യേ പരാർത്ഥഭവകാ യമുനോപകൂലാഃ
ശംസന്തു കൃഷ്ണപദവീം രഹിതാത്മനാം നഃ. 9

കിം തേ കൃതം ക്ഷിതി തപോ ബത കേശവാംഘ്രി-
സ്പർശോത്സവോൽപുളകിതാംഗരുഹൈർവ്വിഭാസി
അപ്യംഘ്രിസംഭവ ഉരുക്രമവിക്രമാദ്വാ
ആഹോ വരാഹവപുഷഃ പരിരംഭണേന. 10

അപ്യേണപത്ന്യുപഗതഃ പ്രിയയേഹ ഗാത്രൈ-
സ്തന്വൻ ദൃശാം സഖി സുനിർവൃതിമച്യുതോ വഃ
കാന്താംഗസംഗകുചകുങ്കുമരഞ്ജിതായാഃ
കുന്ദസ്രജഃ കുലപതേരിഹ വാതി ഗന്ധഃ. 11

ബാഹും പ്രിയാംസ ഉപധായ ഗൃഹീതപദ്മോ
രാമാനുജസ്തുളസികാളികുലൈർമ്മദാന്ധൈഃ
അന്വീയമാന ഇഹ വസ്തരവഃ പ്രണാമം
കിം വാഭിനന്ദതി ചരൻ പ്രണയാവലോകൈഃ. 12

പൃച്ഛതേമാ ലതാ ബാഹൂനപ്യാശ്ലിഷ്ടാ വനസ്പതേഃ
നൂനം തൽകരജസ്പൃഷ്ടാ ബിഭ്രത്യുൽപുളകാന്യഹോ. 13

## അദ്ധ്യായം 30

ശ്രീശുകൻ പറഞ്ഞു

പെട്ടെന്നു കാണാതായ കാർമുകിൽവർണ്ണൻതന്നെ
ഗോഷ്ഠസുന്ദരീവൃന്ദങ്ങളെങ്ങുമാരാഞ്ഞുടൻ
കരിവീരനെക്കാണാഞ്ഞന്വേഷിച്ചുഴന്നീടും
കരിണീഗണംകണക്കത്യന്തം ദുഃഖിച്ചിതു. 1

ഗമന,മന്ദരാഗം, പുഞ്ചിരി, കടാക്ഷം, വി–
ഭ്രമമെന്നിവകൊണ്ടും മോഹനാലാപത്താലും
നാനാചേഷ്ടകൾകൊണ്ടും കൃഷ്ണനാലാകൃഷ്ടിത–
മാനസമാരാകുമഗ്ഗോപികമാരശേഷം
ശ്രീരമണങ്കലാത്മാവണച്ചു തല്ലീലക–
ളോരോന്നു സരസമായനുകരിച്ചീടിനാർ. 2

പ്രിയൻതൻ നടത്തയും ചിരിയും നോക്കും
വാക്കും
കയൽക്കണ്ണിമാർ കണ്ണനാവേശിച്ചവർമട്ടിൽ
തന്മയീഭാവമാന്നു തത്തുല്യനാട്യത്തോടും
തന്മുഗ്ദ്ധവിഹാരവിഭ്രമങ്ങളോടുംകൂടി
ഞാൻ കൃഷ്ണൻ ഞാൻ കൃഷ്ണനെന്നിങ്ങനെ
തമ്മിൽത്തമ്മിൽ
സങ്കോചമേതുമെന്യേ കഥിച്ചാരെല്ലാവരും. 3

സമ്മേളിച്ചവരുടനുച്ചത്തിൽപ്പാടിക്കൊണ്ടു–
ങ്ങുന്മത്തമാരെന്നുള്ളവിധമാ വനംതോറും
തിരഞ്ഞു സർവ്വഭൂതജാലത്തിനകംപുറം
നിറഞ്ഞു നഭസ്സുപോൽ വ്യാപിച്ചു ഭാസിച്ചീടും
പൂരുമൻപുമാൻതന്നെച്ചോദിച്ചീടിനാർ
പിന്നെ–
ത്തരുസഞ്ചയത്തോടച്ചൈതന്യവിഹീനകൾ. 4

ചൊല്ലേറുമശ്വത്ഥമേ! പ്ലക്ഷമേ! ന്യഗ്രോധമേ!
ചൊല്ലുവിൻ ഞങ്ങളോടു കണ്ണനെക്കണ്ടോ
നിങ്ങൾ!
അക്കള്ളൻ പ്രേമസ്മിതേക്ഷണത്താൽ
ഞങ്ങൾക്കെഴു–
മുൾക്കാമ്പും ഹരിച്ചുകൊണ്ടിതിലേ
ഗമിച്ചിതോ! 5

നാഗമേ! ചെമ്പകമേ! ഹേ കുരവകമേ! പു–
ന്നാഗമേ!യശോകമേ! കണ്ടുവോ ചൊൽവിൻ
നിങ്ങൾ
കാമിനീദർപ്പം പോക്കും പുഞ്ചിരി തഞ്ചീടുമാ–
രാമാനുജാതനിപ്പോളീവഴി പോകുന്നതായ്. 6

തുളസീ! സുമംഗലേ! ഗോവിന്ദപാദപ്രിയേ!
അളിസങ്കുലത്തോടും നിന്നെയാവഹിച്ചീടും–
നിൻ പ്രാണപ്രിയതമനാകുമച്യുതനേ നീ
സമ്പ്രതി കണ്ടെന്നാകിൽ
ഞങ്ങളോടോതിയാലും. 7

മല്ലികേ! പിച്ചകമേ! [1]യൂഥികേ! ഹേ മാലതീ!
ചൊല്ലുവിൻ പരമാർത്ഥം തെല്ലുമേ മറയ്ക്കാതെ
കരസ്പർശത്താൽ നിങ്ങൾക്കാമോദമിയററിയ
സരസൻ ശ്രീകൃഷ്ണനീ വഴിയേ വന്നുകണ്ടോ? 8

ചൂതമേ! പ്രിയാളമേ! കോവിദാരമേ! ജംബു–
പാദപങ്ങളേ! വില്വപനസാസനങ്ങളേ!
അർക്കാമ്രകദംബനീപങ്ങളേ! ബകുളമേ!
ചൊൽക്കൊണ്ട കാളിന്ദിതൻ തീരത്തിൽ
പരാർത്ഥമായ്
ജനിയാർന്നീടും നിങ്ങൾ മാനസമില്ലാത്തൊരീ–
വനിതമാർക്കു ചൊല്ലിത്തരുവിൻ കൃഷ്ണമാർഗ്ഗം. 9

ധരണീദേവീ! മുന്നം ഭവതിയാചരിച്ചു
പരമം തപം ദൃഢം വിസ്മയംതന്നെ പാർക്കിൽ
നന്ദജപാദസ്പർശംനിമിത്തം മഹോത്സവ–
മാർന്നു രോമാഞ്ചംപൂണ്ടു ഭവതി ശോഭിക്കുന്നു.
നിനക്കിപ്പുളകമക്കൃഷ്ണാംഘ്രിസ്പർശത്താൽത്താൻ
ജനിച്ചതാണോ മുന്നം വാമനാക്രമണത്താൽ
ചാലവേ സിദ്ധിച്ചതോ വരാഹമൂർത്തിതൻെറ–
യാലിംഗനത്തിനാലെ ചേർന്നതോ
ചൊന്നീടുക. 10

മേദിനീ! കൃഷ്ണനിപ്പോളേതിടത്തുണ്ടെന്നതീ–
യാതുരമാരോടായ് നീയരുളിച്ചെയ്കീടുമോ?
ഏണീ! ഹേ തോഴീ! കണ്ണൻ പ്രേയസീ–
സമേതനായ്
ചേണാളുമംഗങ്ങളാൽ നിങ്ങടെ നേത്രങ്ങളെ
അതിയായാനന്ദിപ്പിച്ചിവിടെ നിഞ്ചാരത്താ–
ഗതനായിതോ, കാന്തതന്നംഗസംഗത്തിനാൽ
സ്തനകുങ്കുമംചേർന്ന ഗോവിന്ദകുന്ദസ്രക്കിൻ–
തനിച്ച സൗരഭ്യമിങ്ങെങ്ങുമേ വീശുന്നല്ലോ. 11

അല്ലയോ വൃക്ഷങ്ങളേ! മദത്താലന്ധങ്ങളായ്
ചൊല്ലേറും തുളസിയിൽ ഭ്രമിക്കും ഭൃംഗങ്ങളാൽ
സമനുഗതനായിക്കരത്തിൽക്കേളീപത്മ–
സുമവും ധരിച്ചുകൊണ്ടങ്ങനെ രാമാനുജൻ
ഹൃദയേശ്വരിയുടെ തോളത്തു കയ്യുമിട്ടു
മുദിതനായിട്ടിവിടങ്ങിങ്ങു സഞ്ചരിച്ചു.
പ്രണയംചിന്തും കടാക്ഷങ്ങളാൽ നിങ്ങൾക്കെഴും
പ്രണാമം നേരേ വീക്ഷിച്ചഭിനന്ദിച്ചുവോ
ചൊൽ? 12

പാദപബാഹുക്കളെയാശ്ലേഷിച്ചാനന്ദാനു–
ഭൂതിയിലാണ്ടീടുമീ വല്ലരീതല്ലജങ്ങൾ
രാമാനുജാത [2]നഖസംസ്പൃഷ്ടങ്ങളത്രേ ഭാഗ്യം!
രോമാഞ്ചമിയന്നിവയുല്ലാസമാർന്നു നിൽപ്പു
തക്കമെന്നിയേ വേഗം നന്ദജൻ പോയതാമാ–
മാർഗ്ഗത്തെയവയോടു ചെന്നിനിച്ചോദി–
ക്കുവിൻ. 13

1 അമ്പഴം 2 നഖത്താൽ സ്പർശിക്കപ്പെട്ടവ.

ഇത്യുന്മത്തവചോ ഗോപ്യഃ കൃഷ്ണാന്വേഷണകാതരാഃ
ലീലാ ഭഗവതസ്താസ്താഹ്യനുചക്രുസ്തദാത്മികാഃ. 14

കസ്യാശ്ചിൽ പൂതനായന്ത്യാഃ കൃഷ്ണായന്ത്യപിബൽ സ്തനം
തോകായിത്വാ രുദത്യന്യാ പദാഹഞ്ഛകടായതീം. 15

ദൈത്യായിത്വാ ജഹാരാന്യാമേകാ കൃഷ്ണാർഭാവനാം
രിംഗയാമാസ കാപ്യങ്ഘ്രീ കർഷന്തീ ഘോഷനിഃസ്വനൈഃ. 16

കൃഷ്ണരാമായിതേ ദ്വേ തു ഗോപായന്ത്യശ്ച കാശ്ചന
വത്സായതീം ഹന്തി ചാന്യാ തത്രൈകാ തു ബകായതീം. 17

ആഹൂയ ദൂരഗാ യദ്വൽ കൃഷ്ണസ്തമനുകുർവതീം
വേണും ക്വണന്തീം ക്രീഡന്തീമന്യാഃ ശംസന്തി സാധ്വിതി. 18

കസ്യാംചിൽ സ്വഭുജം ന്യസ്യ ചലന്ത്യാഹാപരാ നനു
കൃഷ്ണോഽഹം പശ്യത ഗതിം ലളിതാമിതി തന്മനാഃ. 19

മാ ഭൈഷ്ട വാതവർഷാഭ്യാം തത്ത്രാണം വിഹിതം മയാ
ഇത്യുക്ത്വൈകേന ഹസ്തേന യതന്ത്യുന്നിദധേഽംബരം. 20

ആരുഹ്യൈകാ പദാഽഽക്രമ്യ ശിരസ്യാഹാപരാം നൃപ
ദുഷ്ടാഹേ ഗച്ഛ ജാതോഽഹം ഖലാനാം നനു ദണ്ഡധൃക്. 21

തത്രൈകോവാച ഹേ ഗോപാ ദാവാഗ്നിം പശ്യതോൽബണം
ചക്ഷൂംഷ്യാശ്വപിദധ്വം വോ വിധാസ്യേ ക്ഷേമമഞ്ജസാ. 22

ബദ്ധാന്യയാ സ്രജാ കാചിത്തന്വീ തത്ര ഉലൂഖലേ
ഭീതാ സുദൃക് പിധായാസ്യം ഭേജേ ഭീതിവിഡംബനം. 23

ഏവം കൃഷ്ണം പൃച്ഛമാനാ വൃന്ദാവനലതാസ്തരൂൻ
വ്യചക്ഷത വനോദ്ദേശേ പദാനി പരമാത്മനഃ. 24

പദാനി വ്യക്തമേതാനി നന്ദസൂനോർമ്മഹാത്മനഃ
ലക്ഷ്യന്തേ ഹി ധ്വജാംഭോജവജ്രാങ്കുശയവാദിഭിഃ. 25

തൈസ്തൈഃ പദൈസ്തൽപദവീമന്വിച്ഛന്ത്യോഽഗ്രതോഽബലാഃ
വധ്വാഃ പദൈഃ സുപൃക്താനി വിലോക്യാർത്താഃ സമബ്രുവൻ. 26

കസ്യാഃ പദാനിചൈതാനി യാതായാ നന്ദസൂനുനാ
അംസന്യസ്തപ്രകോഷ്ഠായാഃ കരേണോഃ കരിണാ യഥാ. 27

അനയാഽഽരാധിതോ നൂനം ഭഗവാൻ ഹരിരീശ്വരഃ
യന്നോ വിഹായ ഗോവിന്ദഃ പ്രീതോ യാമനയദ്രഹഃ. 28

ധന്യാ അഹോ അമീ ആള്യോ ഗോവിന്ദാങ്ഘ്ര്യബ്ജരേണവഃ
യാൻ ബ്രഹ്മേശോ രമാദേവീ ദധുർമ്മൂർദ്ധ്ന്യഘനുത്തയേ. 29

തസ്യാ അമൂനി നഃ ക്ഷോഭം കുർവ്വന്ത്യുച്ചൈഃ പദാനി യൽ
യൈകാപഹൃത്യ ഗോപീനാം രഹോ ഭുങ്ക്തേഽച്യുതാധരം. 30

ന ലക്ഷ്യന്തേ പദാന്യത്ര തസ്യാ നൂനം തൃണാങ്കുരൈഃ
ഖിദ്യത്സുജാതാങ്ഘ്രിതലാമുന്നിന്യേ പ്രേയസീം പ്രിയഃ. 31

ഇമാന്യധികമഗ്നാനി പദാനി വഹതോ വധൂം
ഗോപ്യഃ പശ്യത കൃഷ്ണസ്യ ഭാരാക്രാന്തസ്യ കാമിനഃ. 32

ഈവിധമുന്മത്തരെപ്പോലോരോന്നോതി–
ക്കൊണ്ടേ–
പ്പൂവലാംഗികൾ കൃഷ്ണാന്വേഷണക്കാന്തമാരായ്
മല്ലാരിതന്നിൽ മനമർപ്പിച്ചുകൊണ്ടോരോരോ
തല്ലീലാവിലാസങ്ങളനുകരിച്ചീടിനാർ. 14
പൂതനയായിച്ചമഞ്ഞീടിനാളൊരു നാരി
സാദരം കൃഷ്ണനായിട്ടൊരുത്തി പാൽ കുടിച്ചാൾ
ഉണ്ണിയായ്ക്കിടന്നങ്ങു കരഞ്ഞാളേക പിന്നെ–
യന്യ വണ്ടിയായ്ത്തീർന്ന തൊഴിയാൽ–
ത്തകർന്നിതു. 15
ദാനവനായി വന്നൊരംഗന കണ്ണനുണ്ണി–
താനെന്നു ഭാവിച്ചീടുമന്യയേ ഹരിച്ചിതു
കെട്ടിയ ചിലങ്കകൾ കിലുക്കിക്കൊണ്ടൊരുത്തി
മുട്ടുകൾ നിലത്തൂന്നിയിഴഞ്ഞു നടന്നിതു 16
രണ്ടു ഗോപിമാർ രാമകൃഷ്ണന്മാരായും ചില
കൊണ്ടൽവേണിമാർ ഗോപന്മാരായും
നിന്നിട്ടേക
കൊന്നിതു വത്സായിതനാരിയെബ്ബകായിത–
തന്വിയെയന്യയാകമംഗനതാനും ശീഘ്രം. 17
കണ്ണനായ് നടിച്ചൊരു ഗോപിക വത്സബാല–
വൃന്ദത്തെയെന്നമട്ടിൽ ദൂരെപ്പോയോരെയെല്ലാം
തന്നുടെ കുഴൽവിളിച്ചരികത്തണച്ചിതു
നിന്നവരതു കണ്ടു ഭേഷെന്നു ഘോഷിച്ചിതു. 18
ഒരുത്തിയന്യതന്വിതൻ തോളിൽക്കരംവച്ചു–
ചരിച്ചു മുകുന്ദനിൽ മാനസം നേരേ നിർത്തി
ഞാനുണ്ണിക്കൃഷ്ണനാണെൻ ചാരുസഞ്ചാരം
നിങ്ങൾ
കാണുവിനെന്നു തോഴിമാരോടു ചൊല്ലീ–
ടിനാൾ. 19
രൂക്ഷമായീടും കാററും മഴയും പേടിക്കേണ്ട
രക്ഷിച്ചു നിങ്ങളേ ഞാനതിൽനിന്നെന്നു–
ചൊല്ലി
നന്ദജനെന്നമട്ടിലൊരുത്തിയൊററക്കയ്യാൽ
തന്നുത്തരീയം യത്നിച്ചുയർത്തിപ്പിടിച്ചിതു. 20
ഒരുത്തിയന്യാംഗനാദേഹത്തു ചാടിക്കേറി
ശിരസ്സിൽച്ചവുട്ടിനിന്നിട്ടുയേ ദുഷ്ടഭോഗിൻ!
പെട്ടെന്നു പോയീടുക ദുഷ്ടശാസനത്തിനായ്
വിഷ്ടപംതന്നിലവതരിച്ചേനെന്നോ–
തിനാൾ. 21
കൂട്ടത്തിലൊരുത്തി ഹേ വല്ലവന്മാരേ! കൊടും–
കാട്ടുതീ കാണ്മിൻ നിങ്ങൾ കണ്ണടയ്ക്കുവിൻ വേഗം
നിങ്ങൾക്കു നിഷ്പ്രയാസമീ വിഷമാവസ്ഥയിൽ
ഭംഗമേല്ലാതെ സുഖം ചേർത്തീടാമെന്നു
ചൊന്നാൾ. 22

ഒരു സുന്ദരിയന്യയാമൊരു തന്വിതന്നാ–
ലുരലായ് ഭാവിപ്പോളിൽ മാലയാൽ
ബദ്ധയായി
ശോകംപൂണ്ടാകമ്രാക്ഷി മോഹനംതന്നാനനം
കൈകളാൽ മറച്ചുനിന്നഭിനയിച്ചാൾ ഭയം. 23
ഈവിധം വൃന്ദാവനതരുവല്ലികളോടായ്
കാർവർണ്ണൻതന്നെയന്വേഷിച്ചവരാ വനത്തിൽ
നിർഭരം ചുററീടവേ തെളിഞ്ഞുകണ്ടീടിനാ–
രപ്പരൻപുമാന്റെ കാൽപ്പാടുകളുദ്ധമോദം. 24
ഇച്ചുവടമ്മഹാത്മാവിന്റേതാണെന്നുള്ളതു
നിശ്ചയംതന്നെയിതാ തെളിഞ്ഞുകാണു–
ന്നിതിൽ
അംബുജം ധ്വജം വജ്രമങ്കുശം യവമാദി–
യമ്മഹാപുരുഷന്റെ ലക്ഷണമാകമാനം. 25
ഓരോരോ കാൽപ്പാടിലുമീവക ചിഹ്നങ്ങളെ
നേരേ സൂക്ഷിച്ചുനോക്കിത്തൽഗതിയാരായവേ
മുന്നിലായവരൊരുനാരിതൻ ചുവടോടു
ചേർന്നു തല്പാദപാതം കണ്ടു ദുഃഖിച്ചു
ചൊന്നാർ. 26
കരിയോടൊത്തമിച്ചു കരിണിമട്ടമ്മനോ–
ഹരന്റെ തോളിൽക്കയ്യുമിട്ടവനോടു ചേർന്നു
നടന്നിരിക്കുന്നിതേയൊരുത്തി കാണ്മിനിക്കാ–
ലടികൾ പാർത്തീടുകിലേതവൾക്കു–
ള്ളതാവാം? 27
നമ്മളേയുപേക്ഷിച്ചു തുഷ്ടനായക്കോമളൻ
ചെമ്മേയേകാന്തസ്ഥലത്തേതവളുമായ്പ്പോയോ
മനോഭിലാഷമാകെയതുളമാ ശ്രീഹരി–
യനയാരാധിതനെന്നുള്ളതു നിർവ്വിവാദം. 28
ആശ്ചര്യം തോഴിമാരേ! ഇക്കൃഷ്ണപാദാംബുജ–
പാംസുക്കളത്യന്തമുൽകൃഷ്ടങ്ങളത്രേ നൂനം.
ബ്രഹ്മാവും മഹേശനും ശ്രീദേവിതാനും പാപ–
നിർമ്മാജ്ജനത്തിന്നിതു ശിരസ്സിൽ
ധരിക്കുന്നു. 29
ഏകയായേതൊരുത്തി ഗോപികാസർവ്വസ്വമാം
ശ്രീകൃഷ്ണാധരം ഹരിച്ചേകാന്തം നുകർന്നുവോ
അത്തന്വിയുടെ കുഴൽപ്പാടു കാണുമ്പോൾ നമു–
ക്കത്തൽ വദ്ധിപ്പു നാം പിന്നെന്മട്ടിപ്പൊടി
ചൂടും? 30
അപ്പുറത്തവളുടെ ചുവടു കാണുന്നതി–
ല്ലിപ്പുല്ലിൻമുന തച്ചിട്ടവൾതൻ കാൽത്താരടി
നൊന്തപ്പോൾത്താനേയവനപ്രാണപ്രിയ–
യെത്തൻ
സ്കന്ധത്തിലേററിക്കൊണ്ടു നടന്നിരിക്കും
ദൃഢം. 31
അവളെത്തോളിൽ താങ്ങും കാമിയാം
കണ്ണന്റെ കാൽ
ച്ചുവടു ഭാരത്തിനാൽ താണുകാണുന്നുവല്ലോ. 32

അത്രാവരോപിതാ കാന്താ പുഷ്പഹേതോർമ്മഹാത്മനാ
അത്ര പ്രസൂനാപചയഃ പ്രിയാർത്ഥേ പ്രേയസാ കൃതഃ
പ്രപദാക്രമണേ ഏതേ പശ്യതാസകലേ പദേ. 33
കേശപ്രസാധനം ത്വത്ര കാമിന്യാഃ കാമിനാ കൃതം
താനി ചൂഡയതാ കാന്താമുപവിഷ്ടമിഹ ധ്രുവം. 34
രേമേ തയാ ചാത്മരത ആത്മാരാമോഽപ്യഖണ്ഡിതഃ
കാമിനാം ദർശയൻ ദൈന്യം സ്ത്രീണാം ചൈവ ദുരാത്മതാം. 35
ഇത്യേവം പ്രലപന്ത്യസ്താശ്ചേരുർഗ്ഗോപ്യോ വിചേതസഃ
യാം ഗോപീമനയൽ കൃഷ്ണോ വിഹായാന്യാഃ സ്ത്രിയോ വനേ. 36
സാ ച മേനേ തദാഽഽത്മാനം വരിഷ്ഠാം സർവ്വയോഷിതാം
ഹിത്വാ ഗോപീഃ കാമയാനാ മാമസൗ ഭജതേ പ്രിയഃ. 37
തതോ ഗത്വാ വനോദ്ദേശം ദൃപ്താ കേശവമബ്രവീൽ
ന പാരയേഽഹം ചലിതും നയ മാം യത്ര തേ മനഃ. 38
ഏവമുക്തഃ പ്രിയാമാഹ സ്കന്ധ ആരുഹ്യതാമിതി
തതശ്ചാന്തർദ്ദധേ കൃഷ്ണഃ സാ വധൂരന്വതപ്യത. 39
ഹാ നാഥ രമണ പ്രേഷ്ഠ ക്വാസി ക്വാസി മഹാഭുജ
ദാസ്യാസ്തേ കൃപണായാ മേ സഖേ ദർശയ സന്നിധിം. 40
അന്വിച്ഛന്ത്യോ ഭഗവതോ മാർഗ്ഗം ഗോപ്യോഽവിദൂരതഃ
ദദൃശുഃ പ്രിയവിശ്ലേഷമോഹിതാം ദുഃഖിതാം സഖീം. 41
തയാ കഥിതമാകർണ്ണ്യ മാനപ്രാപ്തിം ച മാധവാൽ
അവമാനം ച ദൗരാത്മ്യാദ്വിസ്മയം പരമം യയുഃ 42
തതോഽവിശൻ വനം ചന്ദ്രജ്യോൽസ്നാ യാവദ്വിഭാവ്യതേ
തമഃ പ്രവിഷ്ടമാലക്ഷ്യ തതോ നിവവൃതുഃ സ്ത്രിയഃ. 43
തന്മനസ്കാസ്തദാലാപാസ്തദ്വിചേഷ്ടാസ്തദാത്മികാഃ
തദ്ഗുണാനേവ ഗായന്ത്യോ നാത്മാഗാരാണി സസ്മരുഃ 44
പുനഃ പുളിനമാഗത്യ കാളിന്ദ്യാഃ കൃഷ്ണഭാവനാഃ
സമവേതാ ജഗുഃ കൃഷ്ണം തദാഗമനകാംക്ഷിതാഃ. 45

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
രാസക്രീഡായാം കൃഷ്ണാന്വേഷണം നാമ ത്രിംശത്തമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9448 ദശമസ്കന്ധേ ശ്ലോകാഃ 1254

---

## ഏകത്രിംശത്തമോഽധ്യായഃ

ഗോപ്യ ഊചുഃ

ജയതി തേഽധികം ജന്മനാ വ്രജഃ
ശ്രയത ഇന്ദിരാ ശശ്വദത്ര ഹി
ദയിത ദൃശ്യതാം ദിക്ഷു താവകാ-
സ്ത്വയി ധൃതാസവസ്ത്വാം വിചിന്വതേ. 1
ശരദുദാശയേ സാധുജാതസൽ-
സരസിജോദരശ്രീമുഷാ ദൃശാ
സുരതനാഥ തേഽശുല്കദാസികാ
വരദ നിഘ്നതോ നേഹ കിം വധഃ. 2
വിഷജലാപ്യയാദ്വ്യാളരാക്ഷസാ-
ദ്വർഷമാരുതാദ്വൈദ്യുതാനലാൽ
വൃഷമയാത്മജാദ്വിശ്വതോഭയാ-
ദൃഷഭ തേ വയം രക്ഷിതാ മുഹുഃ. 3

നോക്കുവിനിച്ചോട്ടകളിവിടെയിറക്കിനാ–
നക്കമനിയെപ്പിന്നെ മഹാത്മാവാകം കൃഷ്ണൻ
സാദരമവരംക്കായിപ്പുഷ്പങ്ങരം പറിക്കുവാൻ
പാദാഗ്രമൂന്നിനിന്നോരപൂർണ്ണച്ചോട്ടണിതാ. 33

അഴിഞ്ഞു കിടന്നോരത്തമ്പിതൻ കേശപാശ–
മഴകിലക്കാമിതാൻ പന്തിയായ് ബന്ധിച്ചതിൽ
പുതിയ മലർമാല ചാർത്തിനാനതിനായി
ക്ഷിതിയിൽ സ്ഥിതിചെയ്ത ചിഹ്നവുമുണ്ട
കാണ്മാൻ. 34

ആത്മാവിൽ മാത്രം രതിയാന്ത പൂർണ്ണനായ്
നിത്യ–
മാത്മാനന്ദത്തിൽത്തന്നെ രമിപ്പോനെന്നാകിലും
കാമികളിയന്നിടും ദീനഭാവവും തഥാ
കാമിനിമാരിൽക്കലന്നീടന്ന ദുർബ്ബുദ്ധിയും
ലോകരേദ്ധരിപ്പിച്ചിട്ടവരേയതിൽനിന്നു
പാകത്തിൽ പിൻതിരിച്ചു ബോധമുള്ള–
വരാക്കാൻ
അകമേയാശിക്കയാലാ നാരിയോട്ട ചേൻ
ഭഗവാൻ ശ്രീനിവാസൻ രമിച്ചാൻ
ധരാപതേ! 35

ഈവിധമുന്മത്തകരംമട്ടിലാ ഗോപസ്ത്രീക–
ളാ വനംതന്നിലെങ്ങും പ്രലപിച്ചുഴലുമ്പോരം
അന്യഗോപികമാരെയാകവേയുപേക്ഷിച്ചു
നന്ദജൻ നയിച്ചോരത്തമ്പിയും തന്നത്താനേ
[1]കാമയാനകളായിക്കാമനീയകമാളും
കാമിനികളെയെല്ലാം കാനനംതന്നിൽത്തള്ളി.
എന്നെയിപ്രിയനംഗീകരിച്ചു സേവിക്കയാൽ
സുന്ദരീരത്നം ഞാൻതാനെന്നുന്നി–
മദമാന്നാരം. 36—37

പിന്നെയാ വിപിനത്തിൽ കുറേച്ചെന്നപ്പോ–
ളവരം
കണ്ണനോ,ടെനിക്കിനി നടപ്പാനരുതെന്നും
വേണമെന്നാകിലെന്നേക്കൂടിയങ്ങിച്ഛിച്ചിടും
സ്ഥാനത്തേക്കെടുത്തുകൊണ്ടു പോകണമെന്നും
ചൊന്നാരം. 38

നന്ദജാതനുമപ്പോളത്തരുണിയോടായി–
ച്ചൊന്നാൻ നീ വന്നെൻ തോളിലേറി–
ക്കൊള്ളുകയെന്നായ്
പിന്നെക്കണ്ടതേയില്ല വനത്തിലേകയായ–
സ്സുന്ദരിതാനും ദുഃഖവിവശയായീടിനാരം. 39

സ്വാമിൻ! ഹേ സുഖപ്രദാ! പരമപ്രേമരൂപാ!
ഹേ മഹാബാഹോ! ഭവാനെവിടെയാണിദാനീം
ദുഃഖത്തെസ്സഹിക്കുവാൻ കെല്പറ്റോരിദ്ദാസിയെ
ചിക്കെന്നു കാണിച്ചുതന്നീടുക സന്നിധാനം. 40

ഇത്തരം കാന്തൻതന്റെ വേർപാടാൽ–
മോഹിച്ചോററ–
മത്തലാൽ പരവശചിത്തയാമത്തോഴിയെ
അവിദൂരത്തിൽ പ്രിയമാർഗ്ഗമാരായും ഗോപീ–
നിവഹംകണ്ടാരൊരുഭാഗത്തക്കാനനത്തിൽ. 41

മാധവൻ മാനിച്ചതും പിന്നെത്തൻ
ദുർബ്ബുദ്ധിയാൽ
പ്രീതിയെന്നിയേ നിന്ദിച്ചെന്നതുമെല്ലാമവരം
വിസ്തരിച്ചവരോട്ട ചൊല്ലിയതെല്ലാം കേട്ട–
മ്മത്തകാശിനിമാരുമാശ്ചര്യപ്പെട്ടാർ പരം. 42

താരേശൻ മറഞ്ഞതും ത്തനിലാവണഞ്ഞതും
കൂരിരുരംപ്രവേശവും കണ്ടിട്ടഗ്ഗോപീജനം
പ്രിയതമാന്വേഷണം തൽക്കാലം നിർത്തി ദുഃഖ–
മയമാനസമാരായ് കാനനം വിട്ടീടിനാർ. 43

കണ്ണനിലുള്ളുറപ്പിച്ചവനെക്കുറിച്ചോരോ–
ന്നന്യോന്യം സംസാരിച്ചും കാട്ടിയും
തച്ചേഷ്ടകരം
തൽഗ്ഗുണഗണം വാഴ്ത്തിപ്പാടിയും തദാത്മാക്ക–
ളക്കമനികളാരുമോർത്തതേയില്ല ഗേഹം. 44

പിന്നവർ കളിന്ദജാപുളിനം പ്രവേശിച്ചു
നന്ദജരൂപമുള്ളിൽ ധ്യാനിച്ചിരുന്ന ശേഷം
സന്നിധിയണയണം കൃഷ്ണനെന്നാഗ്രഹിച്ചി–
ട്ടൊന്നിച്ചു ചേൻ പിന്നെപ്പാടിനാർ–
കൃഷ്ണഗീതം. 45

---

## അദ്ധ്യായം 31

ഗോപികരം പറഞ്ഞു

ദയിതാ! ജയിക്കുന്നു ഗോകുലം ത്വജ്ജന്മത്താൽ
നിയതമതിൽ നൃത്തമാടുന്നു ലക്ഷ്മീദേവി
പ്രാണനങ്ങേക്കായുഴിഞ്ഞവരീ സ്വജനങ്ങരം
കാണുക ദിക്കുതോറുമങ്ങയെയാരായുന്നു. 1

ശരൽക്കാലത്തിൽ സരോജാതമാം സരോജത്തി–
ന്നരിയോരന്തശ്ശോഭ കവരും നേത്രത്തിനാൽ
അക്രീതദാസിമാരാം ഞങ്ങളെക്കൊല്ലുന്നു നീ
ഓർക്കിലിതു വധമല്ലയോ സുരതേശാ! 2

വിഷനീരത്താലെഴും നാശത്തിൽനിന്നുമാശീ–
വിഷദൈത്യനിൽനിന്നും വർഷവാത്യയിൽ–
നിന്നും
വൈദ്യുതാഗ്നിയിൽനിന്നുമാ വൃഷമയാസുര–
പുത്രരിൽനിന്നും മററു സർവ്വഭീതിയിൽനിന്നും
അല്ലയോ മഹാത്മാവേ! നിന്തിരുവടിതന്നെ–
യല്ലയോ രക്ഷിച്ചതു ഞങ്ങളെ വീണ്ടും വീണ്ടും. 3

1 കാമനാകുന്ന വാഹനത്തിൽ സഞ്ചരിക്കുന്നവർ.

ന ഖലു ഗോപികാനന്ദനോ ഭവാ–
നഖിലദേഹിനാമന്തരാത്മദൃക്
വിഖനസാർത്ഥിതോ വിശ്വഗുപ്തയേ
സഖ ഉദേയിവാൻ സാത്വതാം കുലേ. 4
വിരചിതാഭയം വൃഷ്ണിധുര്യ തേ
ചരണമീയുഷാം സംസൃതേർഭയാൽ
കരസരോരുഹം കാന്ത കാമദം
ശിരസി ധേഹി നഃ ശ്രീകരഗ്രഹം. 5
വ്രജജനാർത്തിഹൻ വീരയോഷിതാം
നിജജനസ്മയധ്വംസനസ്മിത
ഭജ സഖേ ഭവൽകിങ്കരീഃ സ്മ നോ
ജലരുഹാനനം ചാരു ദർശയ. 6
പ്രണതദേഹിനാം പാപകർശനം
തൃണചരാനുഗം ശ്രീനികേതനം
ഫണിഫണാർപ്പിതം തേ പദാംബുജം
കൃണു കുചേഷു നഃ കൃന്ധി ഹൃച്ഛയം. 7
മധുരയാ ഗിരാ വൽഗുവാക്യയാ
ബുധമനോജ്ഞയാ പുഷ്കരേക്ഷണ
വിധികരീരിമാ വീര മുഹ്യതീ–
രധരസീധുനാഽഽപ്യായയസ്വ നഃ. 8
തവ കഥാമൃതം തപ്തജീവനം
കവിഭിരീഡിതം കല്മഷാപഹം
ശ്രവണമംഗളം ശ്രീമദാതതം
ഭുവി ഗൃണന്തി തേ ഭൂരിദാ ജനാഃ. 9
പ്രഹസിതം പ്രിയ പ്രേമവീക്ഷണം
വിഹരണം ച തേ ധ്യാനമംഗളം
രഹസി സംവിദോ യാ ഹൃദിസ്പൃശഃ
കുഹക നോ മനഃ ക്ഷോഭയന്തി ഹി. 10
ചലസി യദ് വ്രജാച്ചാരയൻ പശൂൻ
നളിനസുന്ദരം നാഥ തേ പദം
ശിലതൃണാങ്കുരൈഃ സീദതീതി നഃ
കലിലതാം മനഃ കാന്ത ഗച്ഛതി. 11
ദിനപരിക്ഷയേ നീലകുന്തളൈ–
ർവ്വനരുഹാനനം ബിഭ്രദാവൃതം
ഘനരജസ്വലം ദർശയൻ മുഹു–
ർമ്മനസി നഃ സ്മരം വീര യച്ഛസി. 12
പ്രണതകാമദം പത്മജാർച്ചിതം
ധരണിമണ്ഡനം ധ്യേയമാപദി
ചരണപങ്കജം ശന്തമം ച തേ
രമണ നഃ സ്തനേഷ്വർപ്പയാധിഹൻ. 13
സുരതവർദ്ധനം ശോകനാശനം
സ്വരിതവേണുനാ സുഷ്ഠു ചുംബിതം
ഇതരരാഗവിസ്മാരണം നൃണാം
വിതര വീര നസ്തേഽധരാമൃതം. 14
അടതി യദ്ഭവാനഹ്നി കാനനം
ത്രുടിര്യുഗായതേ ത്വാമപശ്യതാം
കുടിലകുന്തളം ശ്രീമുഖം ച തേ
ജഡ ഉദീക്ഷതാം പക്ഷ്മകൃദ്ദൃശാം. 15

നിന്തിരുമേനി വെറും ഗോപികാപുത്രനല്ല
ജന്തുജാലത്തിന്നന്തരാത്മാവിൻ സാക്ഷിയല്ലോ!
അവിടുന്നജാർത്ഥനനിമിത്തം ലോകരക്ഷ–
യ്ക്കവതരിച്ചതത്രേ യാദവാന്വയംതന്നിൽ. 4

കാന്താ! ഹേ വൃഷ്ണിവര്യാ? സംസാര–
ഭയത്തിനാൽ
നിന്തിരുപ്പാദം പ്രാപിപ്പവർക്കു നിത്യാഭയം
അരുളീടുന്നതായി ശ്രീകരഗ്രഹമാം ത്വത്–
കരാബ്ജമണച്ചാലും ഞങ്ങടെ മൗലി–
തന്നിൽ. 5

സ്വജനഗർവ്വം മന്ദഹാസത്താൽ നശിപ്പിക്കു–
മജിതാ! വ്രജവാസീ ക്ലേശനാശനാ! വീര!
വന്നു കൈക്കൊള്ളു ഭവാനീ ഭവദ്ദാസിമാരെ–
യൊന്നു കാണിക്കു തവ സാരസാനനം
നേരേ. 6

പ്രണതജനപാപം ഹരിക്കുന്നതായ് പശു–
ഗണത്തിൻ പിൻപേ ചരിക്കുന്നതായ്
ശ്രീധാമമായ്
ഫണിതൻ ഫണഗണം തന്നിലർപ്പിച്ച
നിൻകാ
ലിണ ഞങ്ങടെ കൊങ്കചേർത്താറ്റൂ
മാരതാപം. 7

സൂരീന്ദ്രജനമനോഹരമാമങ്ങേച്ചാരു–
ഗീരിനാൽ വിമോഹിതമാരാമീ ദാസിമാരെ
വാരിജേക്ഷണാ! ഭവാനധരാമൃതത്തിനാൽ
പാരാതെ ജീവിപ്പിച്ചീടേണമേ
പ്രാണനാഥാ! 8

സന്തപ്തന്മാരെജ്ജീവിപ്പിപ്പതായ്
ബ്രഹ്മജ്ഞന്മാർ
സന്തതം വാഴ്ത്തുന്നതായ്ക്കന്മഷാപഹമായി
ശ്രവണത്താൽത്താൻ ശുഭപ്രദമായ് സുശാന്തമാം
തവ സൽക്കഥാമൃതമേതവർ ചിന്തിക്കയും
കീർത്തിക്കുകയും ചെയ്യും പുണ്യശാലികളാമ–
മ്മർത്ത്യർ മുജ്ജന്മത്തിലും വളരെക്കൊടുത്തോർ
താൻ. 9

കപടദക്ഷാ! കാന്താ! നിന്മന്ദഹാസങ്ങളു–
മുപരിയനുരാഗം തുളുമ്പും നോട്ടങ്ങളും
[1]ധ്യാനമംഗലപ്രദലീലാവിലാസങ്ങളും
മാനസസ്പൃക്കായിടും രഹസ്സല്ലാപങ്ങളും
നിനസ്സുംതോറും കാമകോമളാ! ഞങ്ങൾക്കുള്ള
മനസ്സു നിരന്തരം ചഞ്ചലിച്ചീടുന്നിതേ. 10

ഹേ കാന്താ! കണ്ണാ! ഭവാൻ ഗോക്കളെ
മേയ്ക്കുവാനായ്
ഗോകുലംതന്നിൽനിന്നും പോകുന്നനേരമെല്ലാം
നളിനമൃദുമനോഹരമാം നിഞ്ചേവടി
ശിലാഗ്രം മുള്ളിൻമുനയെന്നിതുകളിൽത്തട്ടി
നൊന്തേറെത്തളർന്നുപോമങ്ങെന്നതോർത്തു
ഞങ്ങൾ–
ക്കന്തരംഗം ഹാ തരംഗിതമായ് വേകുന്നു. 11

ഹേ വീരാ! നീയന്തിയിൽ നീലകുന്തളങ്ങളാ–
ലാവൃതമായിപ്പാരം ധൂളികളണിഞ്ഞതാം
നിന്മുഖാംബുജം കാട്ടി ഞങ്ങൾക്കു
മാനസത്തിൽ
മന്മഥതാപംവളർത്തീടുന്നു വീണ്ടും വീണ്ടും. 12

നാഥാ! സന്താപഹാരിൻ! നതാഭീഷ്ടദമായി
മേദിനീവിഭൂഷയായജപൂജിതമായി
പുരുസൗഖ്യദമായി വിപത്തിൽധ്യേയമാം നിൻ
ചരണാംബുജം വയ്ക്കു ഞങ്ങടെ
കുചങ്ങളിൽ. 13

സുരതസുഖം പരം വളർത്തുന്നതായ് ശോക–
ഹരമായ് സ്വനിതമാം വേണു ചുംബിപ്പതായി
ഇതരസൗഖ്യസ്മൃതിയാക്കുമേ പോക്കുന്ന നി–
ന്നധരാമൃതം ഞങ്ങൾക്കരുളീടുക വീരാ! 14

അങ്ങരണ്യത്തിൽ പകൽസമയം സഞ്ചരിക്കേ
അങ്ങേദ്ദർശനം സിദ്ധിക്കാത്തവർക്കാകമാനം
ഓരോരോ നിമേഷവുമോരോരോ യുഗമായി
മാറുന്നു കുടിലമാം കുന്തളം ചൂഴ്ന്നു മിന്നും
സുന്ദരം നിന്നാനനാംഭോരുഹം കാണുവോർ–
തൻ–
കണ്ണുകൾക്കിമചേർത്തോനെത്രയും
മൂഢനെന്നോ? 15

1 ധ്യാനത്താൽ മംഗലം ചേർക്കുന്നതു്.

പതിസുതാന്വയഭ്രാതൃബാന്ധവാ-
നതിവിലങ്ഘ്യ തേഽന്ത്യച്യുതാഗതാഃ
ഗതിവിദസ്തവോദ്ഗീതമോഹിതാഃ
കിതവ യോഷിതഃ കസ്ത്യജേന്നിശി. 16
രഹസി സംവിദം ഹൃച്ഛയോദയം
പ്രഹസിതാനനം പ്രേമവീക്ഷണം
ബൃഹദുരഃശ്രിയോ വീക്ഷ്യ ധാമ തേ
മുഹുരതിസ്പൃഹാ മുഹ്യതേ മനഃ. 17
വ്രജവനൗകസാം വ്യക്തിരംഗ തേ
വൃജിനഹന്ത്ര്യലം വിശ്വമംഗളം
ത്യജ മനാക് ച നസ്ത്വൽസ്പൃഹാത്മനാം
സ്വജനഹൃദ്രുജാം യന്നിഷൂദനം. 18
യത്തേ സുജാതചരണാംബുരുഹം സ്തനേഷു
ഭീതാഃ ശനൈഃ പ്രിയ ദധീമഹി കർക്കശേഷു
തേനാടവീമടസി തദ്വ്യഥതേ ന കിംസ്വിത്
കൂർപ്പാദിഭിർഭ്രമതി ധീർഭവദായുഷാം നഃ. 19

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ രാസക്രീഡായാം ഗോപീഗീതം നാമ
ഏകത്രിംശത്തമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9467 ദശമസ്കന്ധേ ശ്ലോകാഃ 1273

---

## ദ്വാത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

ഇതി ഗോപ്യഃ പ്രഗായന്ത്യഃ പ്രലപന്ത്യശ്ച ചിത്രധാ
രുരുദുഃ സുസ്വരം രാജൻ കൃഷ്ണദർശനലാലസാഃ. 1
താസാമാവിരഭൂച്ഛൗരിഃ സ്മയമാനമുഖാംബുജഃ
പീതാംബരധരഃ സ്രഗ്വീ സാക്ഷാന്മന്മഥമന്മഥഃ. 2
തം വിലോക്യാഗതം പ്രേഷ്ഠം പ്രീത്യുൽഫുല്ലദൃശോഽബലാഃ
ഉത്തസ്ഥുര്യുഗപത് സർവ്വാസ്തന്വഃ പ്രാണമിവാഗതം. 3
കാചിത് കരാംബുജം ശൗരേർജ്ജഗൃഹേഽഞ്ജലിനാ മുദാ
കാചിദ്ദധാര തദ്ബാഹുമംസേ ചന്ദനഭൂഷിതം. 4
കാചിദഞ്ജലിനാ ഗൃഹ്ണാത്തന്വീ താംബൂലചർവ്വിതം
ഏകാ തദംഘ്രികമലം സന്തപ്താ സ്തനയോരധാത്. 5
ഏകാ ഭ്രുകുടിമാബധ്യ പ്രേമസംരംഭവിഹ്വലാ
ഘ്നതീവൈക്ഷത് കടാക്ഷേപൈഃ സന്ദഷ്ടദശനച്ഛദാ. 6
അപരാനിമിഷദ്ദൃഗ്ഭ്യാം ജുഷാണാ തന്മുഖാംബുജം
ആപീതമപി നാതൃപ്യത് സന്തസ്തച്ചരണം യഥാ. 7
തം കാചിന്നേത്രരന്ധ്രേണ ഹൃദികൃത്യ നിമീല്യ ച
പുളകാംഗ്യുപഗുഹ്യാസ്തേ യോഗീവാനന്ദസംപ്ലുതാ. 8
സർവ്വാസ്താഃ കേശവാലോകപരമോത്സവനിർവൃതാഃ
ജഹുർവ്വിരഹജം താപം പ്രാജ്ഞം പ്രാപ്യ യഥാ ജനാഃ. 9
താഭിർവ്വിധൂതശോകാഭിർഭഗവാനച്യുതോ വൃതഃ
വ്യരോചതാധികം താത പുരുഷഃ ശക്തിഭിര്യഥാ. 10
താഃ സമാദായ കാളിന്ദ്യാ നിർവ്വിശ്യ പുളിനം വിഭുഃ
വികസത്കുന്ദമന്ദാരസുരഭ്യനിലഷട്പദം. 11

അച്യുതാഗതിയറിഞ്ഞീടുന്ന ഭവാന്റെയീ–
യുച്ചത്തിലുള്ള ഗാനംകേട്ടു മോഹിച്ചു ഞങ്ങൾ
ബാന്ധവകാന്തപുത്രസോദരവംശാദിയെ
സന്ത്യജിച്ചരണ്യത്തിൽ നിന്നടുത്തെത്തീടവേ
കിഞ്ചന മാനിക്കാതെ രാത്രിയിലിസ്ത്രീകളെ
വഞ്ചകാ! നീയെന്നിയേയേതവൻ
കൈവിട്ടിടും. 16

പങ്കജബാണാമയമുളവാക്കീടുന്ന നിൻ–
സങ്കേതനമ്മങ്ങളും പ്രേമവീക്ഷണങ്ങളും
മന്ദഹാസാഞ്ചിതമായ് മിന്നുമാ മുഖാബ്ജവു–
മിന്ദിരാമന്ദിരമാം വിസ്തൃതോരഃസ്ഥാനവും
പിന്നെയും പിന്നെയും കണ്ടുല്ലുണ്ടയാന്നീടുമീ–
തനാംഗിമാർതൻമനം മോഹിച്ചീടുന്നു
കാന്താ! 17

അങ്ങുന്നിങ്ങവതരിച്ചിരിക്കുന്നതു വിശ്വ–
മംഗലമരുളാനും ഗോകുലജനത്തിനും
കാനനവാസികൾക്കും ദുഷ്കൃതംപോക്കുവാനു–
മാണെന്നു ഞങ്ങളറിഞ്ഞീടുന്നു പൂജ്യപാദ!
കാന്താ! ഭവാനിൽ നിത്യമത്യന്തം
സ്പൃഹയാള–
ന്തരംഗത്തോടൊത്തീ വനത്തിലുഴന്നിടും
സ്വന്തമാമീജ്ജനത്തിൻ മാനസാമയം മാററാ–
നെന്താണു മരുന്നതു തന്നാലുമല്ലമിപ്പോൾ. 18

നിന്തിരുമൃദുപാദം നൊന്തീടുമെന്ന ഭീയാൽ
മന്ദമായേയണയ്ക്കു ഞങ്ങളിക്കുചങ്ങളിൽ
അത്തളിരടിയിണ കാനനസഞ്ചാരത്തിൽ
കൂർത്ത കണ്ടകങ്ങളും ശിലാഗ്രങ്ങളും തച്ചു
നോവുമോ എന്നുള്ളൊരു ശങ്കമൂലമായ്ഭവാൻ
ജീവനായുള്ള ഞങ്ങൾക്കഴറുന്നുള്ളം പരം. 19

---

# അദ്ധ്യായം 32

ശ്രീശുകൻ പറഞ്ഞു

ഇങ്ങനെ പലേവിധം പാടിയും പ്രലപിച്ചും
മംഗളാംഗികളാമഗ്ഗോപിമാരെല്ലാവരും
അച്യുതസന്ദർശനലാലസമാരായ് പര–
മുച്ചത്തിൽ നിലവിളിച്ചീടിനാർ ധരാപതേ! 1

മഞ്ഞപ്പട്ടുടുത്തൊരു മാലയും കഴുത്തിലി–
ട്ടുഞ്ജസാ മന്ദസ്മിതമോഹനാനനനായി
തന്മദ്ധ്യഭാഗത്തുടൻ പ്രത്യക്ഷനായാൻ സാക്ഷാൽ
മന്മഥമന്മഥനാം വേണുഗോപാലകൃഷ്ണൻ. 2

പ്രിയവല്ലഭനെണഞ്ഞതുകണ്ടാമോദത്താൽ
നയനംവിടുർത്തിയാ വല്ലവസ്ത്രീകളെല്ലാം
പ്രാണനംഗങ്ങൾതോറും വീണവരെന്നമട്ടിൽ
ക്ഷീണമറെറാന്നിച്ചുടൻ ചാടിയങ്ങെഴു–
നേററാർ. 3

ഒരുത്തിയക്ഷണത്തിൽ ശൗരിതൻ കരാംബുജം
ധരിച്ചാൾ മോദംപൂണ്ടു രണ്ടുകയ്യുകൾകൊണ്ടും
ചന്ദനമണിഞ്ഞതാമിടത്തേക്കരമന്യ–
തന്വിയാൾ പിടിച്ചു തത്ഗളത്തിൽ
ചുററീടിനാൾ. 4

ഒരു സുന്ദരിയപ്പോൾ താംബൂലചവ്വിതത്തെ–
യിരുകൈകളും നീട്ടിസ്സാദരം സ്വീകരിച്ചാൾ
വിരഹസന്തപ്തയാം മറെറാരു മനോഹരി
ചരണാംബുജം പിടിച്ചണച്ചാൾ
കുചങ്ങളിൽ. 5

പ്രേമസംരംഭവിഘ്നംനിമിത്തം ക്ഷോഭിച്ചൊരു
കാമിനി കാമതാപാവശയായ്ക്കാർവർണ്ണനെ
പുരികം വളച്ചുടൻ ചുണ്ടമർത്തിക്കടിച്ചു
പരുഷം കൊല്ലുമാറൊന്നുഗ്രമായ്
നോക്കീടിനാൾ. 6

അന്യ,യാ മുഖാംബുജം നിന്നിമേഷമാം നിജ–
കണ്ണിനാൽ ധാരാളമായ് പാനംചെയ്യെ–
ന്നാകിലും
സത്തുക്കൾ, തൽപദാബ്ജസേവയിലെന്ന–
പോലെ
തൃപ്തിയെന്നിയേ വീണ്ടും നോക്കിക്കൊണ്ടങ്ങു–
നിന്നാൾ. 7

ഒരുത്തി ഭഗവാനെ നയനദ്വാരംവഴി
പരിചോടുള്ളിലാക്കി കണ്ണുകളടച്ചുടൻ
പരിരംഭണംചെയ്തു കോൾമയിർകൊണ്ടു പാരം
പരമാനന്ദംതന്നിൽ മുഴുകി നിലകൊണ്ടാൾ. 8

അവരേവരും കേശവാലോകനോത്സവത്താ–
ലവ്വിരളാനന്ദാബ്ധിതന്നിലാറാടിപ്പരം
വിരഹജാതതാപമാകവേ സന്ത്യജിച്ചാർ. 9

പരിചിൽ [1]പ്രാജ്ഞൻതന്നെ പ്രാപിച്ച
ജനങ്ങൾപോൽ
ദുഃഖമുക്തകളാമസ്ത്രീകളാൽ പരീതനായ്
ഭക്തവത്സലനായ ഭഗവാൻ വാസുദേവൻ
ജ്ഞാനവീര്യാദി നാനാശക്തികളോടു ചേർന്നു–
ചേണാന്ന പുരുഷന്മട്ടേറ്റവും വിളങ്ങിനാൻ. 10

വിരിഞ്ഞുനില്ലും കുന്ദമന്ദാരസുമങ്ങൾതൻ
പരിമളത്താലളിനികരം പാറുന്നതായ്. 11

---

1 ബ്രഹ്മജ്ഞാനി, ഉപാധിരഹിതനായ ജീവാത്മാവ്.

ശരച്ചന്ദ്രാംശുസന്ദോഹധ്വസ്തദോഷാതമഃ ശിവം
കൃഷ്ണായാ ഹസ്തതരളാചിതകോമളവാലുകം. 12

തദ്ദർശനാഹ്ലാദ വിധൂതഹൃദ്രുജോ
മനോരഥാന്തം ശ്രുതയോ യഥാ യയുഃ
സ്വൈരുത്തരീയൈഃ കുചകുങ്കുമാങ്കിതൈ-
രചീക്ലൃപന്നാസനമാത്മബന്ധവേ. 13

തത്രോപവിഷ്ടോ ഭഗവാൻ സ ഈശ്വരോ
യോഗേശ്വരാന്തർഹൃദി കല്പിതാസനഃ
ചകാസ ഗോപീപരിഷദ്ഗതോഽർച്ചിത-
സ്ത്രൈലോക്യലക്ഷ്മ്യേകപദം വപുർദ്ദധൽ. 14

സ ഭാജയിത്വാ തമനംഗദീപനം
സഹാസലീലേക്ഷണവിഭ്രമഭ്രുവാ
സംസ്പർശനേനാങ്കകൃതാങ്ഘ്രിഹസ്തയോഃ
സംസ്തുത്യ ഈഷൽകുപിതാ ബഭാഷിരേ. 15

ഗോപ്യ ഊചുഃ

ഭജതോഽനുഭജന്ത്യേക ഏക ഏതദ്വിപര്യയം
നോഭയാംശ്ച ഭജന്ത്യേക ഏതന്നോ ബ്രൂഹി സാധു ഭോഃ. 16

ശ്രീഭഗവാനുവാച

മിഥോ ഭജന്തി യേ സഖ്യഃ സ്വാർത്ഥൈകാന്തോദ്യമാ ഹി തേ
ന തത്ര സൗഹൃദം ധർമ്മഃ സ്വാർത്ഥാർത്ഥം തദ്ധി നാന്യഥാ. 17

ഭജന്ത്യഭജതോ യേ വൈ കരുണാഃ പിതരോ യഥാ
ധർമ്മോ നിരപവാദോഽത്ര സൗഹൃദം ച സുമധ്യമാഃ. 18

ഭജതോഽപി ന വൈ കേചിദ്ഭജന്ത്യഭജതഃ കുതഃ
ആത്മാരാമാ ഹ്യാപ്തകാമാ അകൃതജ്ഞാ ഗുരുദ്രുഹഃ. 19

നാഹം തു സഖ്യോ ഭജതോഽപി ജന്തൂൻ
ഭജാമ്യമീഷാമനുവൃത്തിവൃത്തയേ
യഥാ ധനോ ലബ്ധധനേ വിനഷ്ടേ
തച്ചിന്തയാന്യന്നിഭൃതോ ന വേദ. 20

ഏവം മദർത്ഥോജ്ഝിതലോകവേദ-
സ്വാനാം ഹി വോ മയ്യനുവൃത്തയേഽബലാഃ
മയാ പരോക്ഷം ഭജതാ തിരോഹിതം
മാസൂയിതും മാർഹഥ തൻ പ്രിയം പ്രിയാഃ. 21

ന പാരയേഽഹം നിരവദ്യസംയുജാം
സ്വസാധുകൃത്യം വിബുധായുഷാപി വഃ
യാ മാഭജൻ ദുർജ്ജരഗേഹശൃംഖലാഃ
സംവൃശ്ച്യ തദ്വഃ പ്രതിയാതു സാധുനാ. 22

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
രാസക്രീഡായാം ഗോപീസാന്ത്വനം നാമ
ദ്വാത്രിംശത്തമോഽദ്ധ്യായഃ.

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9489 ദശമസ്കന്ധ ശ്ലോകാഃ 1295

ശരച്ചന്ദ്രാംശുക്കളാലിരുട്ടകററുന്നതായ്
പരമസൗഖ്യപ്രദായകമായ്ക്കാളിന്ദിതൻ–
കരതരംഗജാലം തടവീടുന്ന മനോ–
ഹരമാം വാലുകകളൊത്തുചേർന്നിണങ്ങീടും
അന്നദീതീരത്തനയോജ്യസ്ഥാനത്താ വിഭു
പിന്നെയഗ്ഗോപനാരിമാരുമായ്–
ച്ചേർന്നണഞ്ഞാൻ. 12

തദ്ദർശനാഹ്ലാദത്താൽ ഹൃദയരോഗം മാററി–
യാ സ്ത്രീകരം കൃതാർത്ഥരായ് ശ്രുതിദേവകരം–
ക്കൊപ്പം
സ്വാന്തബന്ധുവിനായിട്ടുത്തരീയങ്ങളെല്ലാം
ചന്തമായ് വിരിച്ചങ്ങൊരാസനം ചമ–
ച്ചേകി. 13

മുപ്പാരിൻ നിയന്താവും യോഗീശാന്തർഭാഗ–
ത്തിൽ
കല്പിതാസനനുമാണെങ്കിലും ശങ്കയെന്യേ
ത്രൈലോക്യശോഭശ്ലോകാസ്പദമാം മേനിയാന്റ
ലാലസിച്ചീടുന്നോരാ ഭഗവാൻ ശ്രീനിവാസൻ
അതിമോദത്തോടടനുത്തരീയാസനത്തിൽ
സ്ഥിതിചെയ്തവരാൽ സത്ക്കൃതനായ്
ശോഭിച്ചിതേ. 14

കാമോദ്ദീപനനാമക്കണ്ണൻതൻ കാലും കൈയും
പ്രേമപൂർവ്വകം മെല്ലെയങ്കത്തിലണച്ചടൻ
മൃദുവായ് തലോടിസ്സത്ക്കരിച്ചു വേണ്ടുംവിധം
സ്തുതിച്ചിട്ടാ വല്ലവമല്ലാക്ഷീതല്ലജങ്ങരം
ഹാസലീലാകടാക്ഷവിലാസഭ്രൂയുക്തരാ–
യീഷദീർഷ്യയോടേവം ഭഗവാനോടു
ചൊന്നാർ. 15

ഗോപികരം പറഞ്ഞു

അനഘാ! ചിലരിഹ തങ്ങളെബ്ഭജിച്ചീടും
ജനത്തെബ്ഭജിക്കുന്നിതങ്ങോട്ടുമതുപോലെ
ചിലരോ ഭജിക്കുന്ന ഭജിക്കാത്തവരേയും
ചിലർ സേവിക്കുന്നതില്ലീ രണ്ടുകൂട്ടരേയും
ഇമ്മൂന്നുതരക്കാർക്കുമിയലും സ്ഥിതിഭേദം
നന്മട്ടിലീ ഞങ്ങളെദ്ധരിപ്പിച്ചാലും ഭവാൻ. 16

ഭഗവാൻ പറഞ്ഞു

അന്യോന്യം ഭജിക്കുവോരേവരും
സ്വാർത്ഥത്തിനു–
തന്നെ സേവിച്ചീടുവോരാണയേ തോഴിമാരേ!
സ്വാർത്ഥത്തിനെന്യേ മറ്റു വിധത്തിലല്ലയ്യയാൽ
തീർത്തോതാംമതിൽ സ്നേഹമില്ല ധർമ്മവുമില്ല. 17

ഇങ്ങോട്ടു ഭജിച്ചീടാത്തവരെ പിതാക്കരംമ–
ട്ടങ്ങോട്ടു ഭജിക്കുവോർ കരുണാത്മാക്കളത്രേ.
സുന്ദരിമാരേ!യിതിൽ ധർമ്മവും സൗഹൃദവു–
മൊന്നിച്ചൊരപവാദമെന്നിയേ സ്ഥിതി
ചെയ്വൂ. 18

തങ്ങളെ ഭജിച്ചീടുവോരെയും ഭജിക്കാത്തോ–
രെങ്ങനെ ഭജിക്കാത്ത ജനത്തെ ഭജിച്ചീടും?
ആത്മാരാമന്മാരാപ്തകാമന്മാർ കൃതഘ്നന്മാർ
പത്മാക്ഷിമാരേ! ഗുരുദ്രോഹികളെന്നിങ്ങനെ
ഇങ്ങുണ്ടു നാലിനക്കാർ, ഭജിക്കുവോരെപ്പോലു–
മങ്ങോട്ടു ഭജിക്കാത്ത കൂട്ടത്തിലെ–
ന്നോർക്കുവിൻ. 19

ഇന്നാലുതരക്കാരിൽപ്പെട്ടവനായിട്ടെന്നെ–
ത്തന്വംഗിമാരേ! നിങ്ങരം ധരിക്കാ–
തിരിക്കുവിൻ!
കരുണാനിധാനവുമഖിലജന്തുക്കരംക്കും
പരമസുഹൃത്തുമായിരിക്കുമെപ്പൊഴും ഞാൻ
എന്നെ ഭജിക്കുവോർതന്മാനസം മറെറാന്നിലും
ചെന്നിടാതെന്നിൽത്തന്നെ നിലനിൽത്തണ–
മെന്നായ്
ഉന്നി ഞാൻ ഭക്തന്മാരെബ്ഭജിച്ചീടാതെ ചില
സന്ദർഭങ്ങളിൽ തിരോഭൂതനാമെന്നേയുള്ളൂ.
നിഃസ്വനു യാദൃച്ഛികം ലബ്ധമായീടും ധനം
നിശ്ശേഷമൊന്നായ് നഷ്ടപ്പെട്ടു–
പോയീടുന്നാകിൽ
തന്നന്തരംഗമാ നഷ്ടധനത്തിൽനി–
ന്നന്യമാം വിഷയത്തിൽ ഗമിക്കാത്തതുപോലെ
എന്ന ഭാവത്തിങ്കലെൻ ഭക്തന്മാരുടെ മന–
മെന്നെവിട്ടൊരിക്കലും പിരിഞ്ഞുപോകാ
ദൃഢം. 20

എന്നതല്ലെന്നെയുന്നി സ്വാന്തമാം സമസ്തവു–
മൊന്നോടെ തള്ളി വേദമാർഗ്ഗവുമുല്ലംഘിച്ചു
വന്നൊരീ നിങ്ങരംക്കെല്ലാമെന്നിലെ
പ്രേമോല്ലാസ–
മന്യൂനം മറഞ്ഞുനിന്നൊന്നു കണ്ടാനന്ദിപ്പാൻ
എന്നുള്ളിലാശ വദ്ധിച്ചീടുകകൊണ്ടുമത്രേ
ഇന്നു ഞാനപ്രത്യക്ഷനായതെന്നോർത്തീടുവിൻ
ഇതിനാൽ നിങ്ങളെന്നോടസൂയപ്പെടുന്നതു
ചിതമല്ലൊട്ടും മത്പ്രേമഭാജനങ്ങളേ! 21

നിർദ്ദോഷസംയോഗസംയുതമാം നിങ്ങരംക്കെഴും
ഉത്തമസേവനത്തിൻ പ്രത്യുപകാരം
ചെയ്വാൻ
ശക്തനായ്ഭവിക്കുന്നതില്ല ഞാൻ ദേവായുസ്സു
സിദ്ധമാണെനിക്കെന്നുവന്നാലും ഗോപിമാരേ!
വീടാകുമാ ദുർജ്ജരശൃംഖല പാടേ പൊട്ടി–
ച്ചാടലറ്റെന്നെബ്ഭജിച്ചെന്നുള്ള കാര്യമോർത്താൽ
എത്രയോ മഹത്താകുമായുഷ്മത്കൃത്യംതന്നെ
പ്രത്യുപകാരമായിത്തീരട്ടെ
നിങ്ങരംക്കെല്ലാം. 22

# ത്രയസ്ത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

ഇത്ഥം ഭഗവതോ ഗോപ്യഃ ശ്രുത്വാ വാചഃ സുപേശലാഃ
ജഹുർവിരഹജം താപം തദംഗോപചിതാശിഷഃ. 1

തത്രാരഭത ഗോവിന്ദോ രാസക്രീഡാമനുവ്രതൈഃ
സ്ത്രീരത്നൈരന്വിതഃ പ്രീതൈരന്യോന്യാബദ്ധബാഹുഭിഃ. 2

രാസോത്സവഃ സമ്പ്രവൃത്തോ ഗോപീമണ്ഡലമണ്ഡിതഃ
യോഗേശ്വരേണ കൃഷ്ണേന താസാം മധ്യേ ദ്വയോർദ്വയോഃ
പ്രവിഷ്ടേന ഗൃഹീതാനാം കണ്ഠേ സ്വനികടം സ്ത്രിയഃ. 3

യം മന്യേരൻ നഭസ്താവദ്വിമാനശതസങ്കുലം
ദിവൗകസാം സദാരാണാമൗത്സുക്യാപഹൃതാത്മനാം. 4

തതോ ദുന്ദുഭയോ നേദുർനിപേതുഃ പുഷ്പവൃഷ്ടയഃ
ജഗുർഗന്ധർവ്വപതയഃ സസ്ത്രീകാസ്തദ്യശോഽമലം. 5

വലയാനാം നൂപുരാണാം കിങ്കിണീനാം ച യോഷിതാം
സപ്രിയാണാമഭൂച്ഛബ്ദസ്തുമുലോ രാസമണ്ഡലേ. 6

തത്രാതിശുശുഭേ താഭിർഭഗവാൻ ദേവകീസുതഃ
മധ്യേ മണീനാം ഹൈമാനാം മഹാമരതകോ യഥാ. 7

പാദന്യാസൈർഭുജവിധുതിഭിഃ
സസ്മിതൈർഭ്രൂവിലാസൈ-
ർഭജ്യന്മധ്യൈശ്ചലകുചപടൈഃ
കുണ്ഡലൈർഗ്ഗണ്ഡലോലൈഃ
സ്വിദ്യന്മുഖ്യഃ കബരരശനാ-
ഗ്രന്ഥയഃ കൃഷ്ണവധ്വോ
ഗായന്ത്യസ്തം തഡിത ഇവ താ
മേഘചക്രേ വിരേജുഃ. 8

ഉച്ചൈർജ്ജഗുർനൃത്യമാനാ രക്തകണ്ഠ്യോ രതിപ്രിയാഃ
കൃഷ്ണാഭിമർശമുദിതാ യദ്ഗീതേനേദമാവൃതം. 9

കാചിത്സമം മുകുന്ദേന സ്വരജാതീരമിശ്രിതാഃ
ഉന്നിന്യേ പൂജിതാ തേന പ്രീയതാ സാധു സാധ്വിതി
തദേവ ധ്രുവമുന്നിന്യേ തസ്യൈ മാനം ച ബഹ്വദാൽ 10

കാചിദ്രാസപരിശ്രാന്താ പാർശ്വസ്ഥസ്യ ഗദാഭൃതഃ
ജഗ്രാഹ ബാഹുനാ സ്കന്ധം ശ്ലഥദ്വലയമല്ലികാ. 11

തത്രൈകാംസഗതം ബാഹും കൃഷ്ണസ്യോൽപ്പലസൗരഭം
ചന്ദനാലിപ്തമാഘ്രായ ഹൃഷ്ടരോമാ ചുചുംബ ഹ. 12

കസ്യാശ്ചിന്നാട്യവിക്ഷിപ്തകുണ്ഡലത്വിഷമണ്ഡിതം
ഗണ്ഡം ഗണ്ഡേ സന്ദധത്യാ അദാത്താംബൂലചർവ്വിതം. 13

നൃത്യന്തീ ഗായതീ കാചിൽ കൂജന്നൂപുരമേഖലാ
പാർശ്വസ്ഥാച്യുതഹസ്താബ്ജം ശ്രാന്താധാൽ സ്തനയോഃ ശിവം. 14

ഗോപ്യോ ലബ്ധ്വാച്യുതം കാന്തം ശ്രിയ ഏകാന്തവല്ലഭം
ഗൃഹീതകണ്ഠ്യസ്തദ്ദോർഭ്യാം ഗായന്ത്യസ്തം വിജഹ്രിരേ. 15

കർണ്ണോൽപ്പലാളകവിടങ്കകപോലഘർമ്മ-
വക്ത്രശ്രിയോ വലയനൂപുരഘോഷവാദ്യൈഃ
ഗോപ്യഃ സമം ഭഗവതാ നനൃതുഃ സ്വകേശ-
സ്രസ്തസ്രജോ ഭ്രമരഗായകരാസഗോഷ്ഠ്യാം. 16

## അദ്ധ്യായം 33

**ശ്രീശുകൻ പറഞ്ഞു**

ഈവിധം ഭഗവാൻതൻ പേശലവാക്യങ്ങൾ കേ-
ട്ടാവധൂടികളെല്ലാം തദംഗസ്പർശനത്താൽ
സ്വമനോരഥങ്ങളെശ്ശുരിയായ് പൂരിപ്പിച്ചി-
ട്ടമന്ദം വിരഹജസന്താപം സന്ത്യജിച്ചാർ. 1
രണ്ടു ഗോപികൾക്കൊരു കൃഷ്ണനക്കണക്കിരു-
വണ്ടാർകേശിനിമാരെത്തന്നീടംവലം നിർത്തി
തല്ക്കരമോരോന്നു തൻ കഴുത്തിൽചേർത്തണച്ചി-
ട്ടിക്രമത്തിനു തൊട്ടു തൊട്ടു വൃത്തത്തിൽ നിന്നു
ഗോപികാമണ്ഡലാലംകൃതനായ് രാസോത്സവം
ശ്രീപതി യോഗേശ്വരൻ ഘോഷിച്ചാൻ-
വേണ്ടുംവിധം
പ്രീതരായ് നിജവശംവദരായ് പരസ്പരം
ചാതുര്യത്തോടു കൈകൾ കോർത്തു വൃത്തത്തിൽ
നില്ക്കും
ആ വാമാമണികൾതന്മദ്ധ്യത്തിൽസ്ഥിതനായി
ശ്രീവാസുദേവൻ രാസക്രീഡയ്ക്കായാരംഭിച്ചാൻ.
തത്സമയത്തിങ്കലീയുത്സവം കാണ്മാനുള്ളോ-
രൗത്സുക്യത്തിനാലപഹൃദമാനസന്മാരായ്
ഭാമിനിമാരുമൊത്തു ദേവന്മാരണഞ്ഞിട്ടും
വ്യോമയാനങ്ങളാലേ നിറഞ്ഞു
നഭഃസ്ഥലം. 2—4
മുഴങ്ങീ ദുന്ദുഭ്യാദി വാദ്യങ്ങൾ മലർമാരി-
പൊഴിഞ്ഞു കാന്തമാരുമായൊത്തു ഗന്ധർവേശർ
നിർമ്മലമായീടുമമ്പ് ഭഗവൽകീർത്തിപുഞ്ജം
സമ്മോദപുരസ്സരം നന്നട്ടു ഗാനംചെയ്താർ. 5
കണ്ണനാം കാന്തനൊത്തു മിന്നുമാ ഗോപനാരീ-
വൃന്ദത്തിൻ വലയങ്ങൾ നൂപുരജാലങ്ങളും
കിങ്ങിണികളും തമ്മിലുരുമ്മിക്കളസ്വനം
പൊങ്ങിയാ രാസലീലാമണ്ഡലം-
തന്നിലെങ്ങും. 6
ആ വധൂമണികളോടൊത്തുചേർന്നസ്ഥലത്തിൽ
ശ്രീവസുദേവാത്മജനത്യന്തം വിളങ്ങിനാൻ
പൊന്മണിഗണങ്ങൾ തന്മദ്ധ്യത്തിൽ
ശോഭിച്ചീടു-
മമ്മഹാമരതകരത്നമെന്നതുപോലെ. 7
ഭംഗിയായടിവച്ചുമാംഗ്യങ്ങൾ കാണിച്ചുമു-
ത്തുംഗമായീടും കൊങ്കക്കുടങ്ങൾ കുലുങ്ങിയും
മന്ദഹാസഭ്രൂവിലാസത്തോടുമൊടിഞ്ഞുപോ-
മെന്നാക്കും തോന്നിച്ചിടും കൃശമാം മധ്യത്തൊടും
ഗണ്ഡലോലങ്ങളാകും കർണ്ണഭൂഷകളോടും
നന്നായിച്ചലിച്ചീടും വസ്ത്രസ്തനങ്ങളോടും
ദൃഢമാം കചകാഞ്ചീബന്ധങ്ങളോടും വേർപ്പു-
പൊടിയും മനോഹരാനനങ്ങളോടുംകൂടി
കണ്ണനെപ്പുറ്റിപ്പാടുമാ സ്ത്രീകൾ മിന്നീയഭ്ര-
വൃന്ദത്തിൽ സൗദാമിനീമാലയെന്നതുപോലെ. 8
നിസ്തുലരതിപ്രിയമേലുമാ ലോലാക്ഷിമാർ
നർത്തനംചെയ്തുകൊണ്ടു തെളിഞ്ഞ കണ്ഠത്തൊടും
അച്യുതസ്പർശനത്താലത്യന്തം സന്തോഷത്തോ-
ടുച്ചത്തിൽപ്പാടീടിനാരീലോകമാകെ-
ക്കേൾക്കെ. 9
ഒരുത്തി ഭഗവാനോടൊപ്പമായുച്ചത്തിൽതാൻ
സ്വരംപാടിനാൾ കലപ്പെന്നിയേ ഭംഗിയായി
ഹരി ഹാ! ബലേഭേഷെന്നവളെ മാനിച്ചാൻ മ-
റ്റൊരുവളപ്പോൾ ധ്രുവതാളമായതിനെത്താൻ
കല്പിച്ചു, പാടീടിനാളുച്ചത്തിലവളെയ-
ച്ചില്പുമാനോറം ബഹുമാനിച്ചു
സൽക്കരിച്ചാൻ. 10
നൃത്യത്താൽ തളർന്നുതൻ വളകളൂരിവീണും
പൃഥ്വിയിൽ മല്ലികപ്പൂ പൊഴിഞ്ഞുമൊരുനാരി
ചാരത്തു നില്ക്കും വേണുധരനാം ഭഗവാന്റെ-
വാരുറ്റ ഗളം ഗ്രഹിച്ചീടിനാൾ കരത്തിനാൽ. 11
ചന്ദനച്ചാറു പൂശിയുല്പലഗന്ധം ചിന്തി-
ത്തന്നുടെ ഗളമാളും നന്ദജകരാംബുജം
അന്യയാമൊരുനാരി മണത്തു രോമം ചീർത്തി-
ട്ടന്യൂനമോദത്തോടും ചുംബിച്ചാൾ
ഭാഗ്യമത്രേ. 12
നാട്യത്താൽ ചഞ്ചലിക്കും കാതിലതൻ
കാന്തിയാ-
ലേററവും മിന്നുമിന്നത്തീടുമാ ഗണ്ഡസ്ഥലം
തന്നുടെ കവിളത്തു ചേർത്തുനിന്നീടുന്നൊരു
തന്വംഗിക്കേകീടിനാൻ താമ്പൂലരസം
കൃഷ്ണൻ. 13
ആടിയും പാടിയും കാൽച്ചിലമ്പുമരഞ്ഞാണും
ധാടിയാൽ കിലുക്കിയും മോടിയാന്നൊരു തന്വി
അവശയായി പാർശ്വസ്ഥിതനാം ഭഗവാൻതൻ
ശിവദം കരം പിടിച്ചണച്ചാൾ സ്തനങ്ങളിൽ. 14
ഈവിധം പൂമാത്തുതന്നേകാന്തകാന്തനാകും
ഗോവിന്ദഭഗവാനെ ഭർത്താവായ് ലഭിച്ചഥ
തല്ക്കരം ഗളത്തിൽചേർത്തവനേക്കുറിച്ചുതാ-
നൽക്ക്യഷ്ടഗാനംപാടിഗ്ഗോപിമാർ
വിഹരിച്ചാർ. 15
കർണ്ണോല്പലാളകങ്ങൾകൊണ്ടലങ്കൃതങ്ങളാം
ഗണ്ഡസ്ഥലങ്ങൾകൊണ്ടും വിയർപ്പുനീരത്താലും
ആനനശ്രീയേററിയും മൗലിയിലണിഞ്ഞീടും
സൂനമാലകളെല്ലാം പൊഴിഞ്ഞുമഗ്ഗോപികൾ
പൊങ്ങും നൂപുരകാഞ്ചീവാദ്യഘോഷങ്ങളോടും
ഭൃംഗഗായകചാരുസംഗീതമേളത്തോടും
സംഗതമാകുംവിധമാ രാസരംഗംതന്നിൽ
ഭംഗിയായ് ഭഗവാനോടൊത്തു നർത്തനം
ചെയ്താർ. 16

ഏവം പരിഷ്വംഗകരാഭിമർശ-
സ്നിഗ്ദ്ധേക്ഷണോദ്ദാമവിലാസഹാസൈഃ
രേമേ രമേശോ വ്രജസുന്ദരീഭി-
ര്യഥാർഭകഃ സ്വപ്രതിബിംബവിഭ്രമഃ 17

തദംഗസംഗപ്രമുദാകുലേന്ദ്രിയാഃ
കേശാൻ ദുകൂലം കുചപട്ടികാം വാ
നാഞ്ജഃ പ്രതിവ്യോഢുമലം വ്രജസ്ത്രിയോ
വിസ്രസ്തമാലാഭരണാഃ കുരൂദ്വഹ. 18

കൃഷ്ണവിക്രീഡിതം വീക്ഷ്യ മുമുഹുഃ ഖേചരസ്ത്രിയഃ
കാമാർദ്ദിതാഃ ശശാങ്കശ്ച സഗണോ വിസ്മിതോഽഭവൽ. 19

കൃത്വാ താവന്തമാത്മാനം യാവതീർഗ്ഗോപയോഷിതഃ
രേമേ സ ഭഗവാംസ്താഭിരാത്മാരാമോഽപി ലീലയാ. 20

താസാമതിവിഹാരേണ ശ്രാന്താനാം വദനാനി സഃ
പ്രാമൃജൽ കരുണഃ പ്രേമ്ണാ ശന്തമേനാംഗപാണിനാ. 21

ഗോപ്യഃ സ്ഫുരൽപുരടകുണ്ഡലകുന്തളത്വിഡ്-
ഗണ്ഡശ്രിയാ സുധിതഹാസനിരീക്ഷണേന
മാനം ദധത്യ ഋഷഭസ്യ ജഗുഃ കൃതാനി
പുണ്യാനി തൽകരരുഹസ്പർശപ്രമോദാഃ. 22

താഭിര്യുതഃ ശ്രമമപോഹിതുമംഗസംഗ-
ഘൃഷ്ടസ്രജഃ സ കുചകുങ്കുമരഞ്ജിതായാഃ
ഗന്ധർവ്വപാളിഭിരനുദ്രുത ആവിശദ്വാഃ
ശ്രാന്തോ ഗജീഭിരിഭരാഡിവ ഭിന്നസേതുഃ. 23

സോഽംഭസ്യലം യുവതിഭിഃ പരിഷിച്യമാനഃ
പ്രേമ്ണേക്ഷിതഃ പ്രഹസതീഭിരിതസ്തതോഽംഗ
വൈമാനികൈഃ കുസുമവർഷിഭിരീഡ്യമാനോ
രേമേ സ്വയം സ്വരതിരത്ര ഗജേന്ദ്രലീലഃ. 24

തതശ്ച കൃഷ്ണോപവനേ ജലസ്ഥല-
പ്രസൂനഗന്ധാനിലജുഷ്ടദിക്തടേ
ചചാര ഭൃംഗപ്രമദാഗണാവൃതോ
യഥാ മദച്യുദ്ദ്വിരദഃ കരേണുഭിഃ. 25

ഏവം ശശാങ്കാംശുവിരാജിതാ നിശാഃ
സ സത്യകാമോഽനുരതാബലാഗണഃ
സിഷേവ ആത്മന്യവരുദ്ധസൗരതഃ
സർവ്വാഃ ശരൽകാവ്യകഥാരസാശ്രയാഃ. 26

രാജോവാച

സംസ്ഥാപനായ ധർമ്മസ്യ പ്രശമായേതരസ്യ ച
അവതീർണ്ണോ ഹി ഭഗവാനംശേന ജഗദീശ്വരഃ. 27

സ കഥം ധർമ്മസേതൂനാം വക്താ കർത്താഭിരക്ഷിതാ
പ്രതീപമാചരദ്ബ്രഹ്മൻ പരദാരാഭിമർശനം. 28

ആപ്തകാമോ യദുപതിഃ കൃതവാൻ വൈ ജുഗുപ്സിതം
കിമഭിപ്രായ ഏതം നഃ സംശയം ഛിന്ധി സുവ്രത. 29

ശ്രീശുക ഉവാച

ധർമ്മവ്യതിക്രമോ ദൃഷ്ട ഈശ്വരാണാം ച സാഹസം
തേജീയസാം ന ദോഷായ വഹ്നേഃ സർവ്വഭുജോ യഥാ. 30

ഇന്മട്ടിലാലിംഗനം, കരസ്പർശനം, സ്നിഗ്ദ്ധ–
പ്രേമവീക്ഷണം ഹാസവിലാസമിത്യാദിയാൽ
പ്രതിബിംബങ്ങളാംവച്ച് കളിക്കും ബാലൻമട്ട–
സ്സുതികളോട്ട ചേർന്ന രമേശൻ രമിച്ചതേ. 17

തദംഗസംഗത്തിനാൽ വളർന്ന സന്തോഷത്താൽ
നിതരാമിന്ദ്രിയങ്ങളും തളർന്ന മാല്യങ്ങളും
ഭൂഷണങ്ങളുമഴിഞ്ഞാ വ്രജവധൂടികൾ
കേശവും പൂഞ്ചേലയും [1]പയോജാവരണവും
പെട്ടെന്ന കെട്ടുവാനും ശരിയായ് ധരിപ്പാനു–
മൊട്ടുമേ ശേഷി ശേഷിക്കാത്തവരായ്–
ഭവിച്ചാർ. 18

കണ്ണന്റെ കളിയിതു കണ്ടു കാമാർത്തിപൂണ്ട
വിണ്ണവസ്ത്രീകളെല്ലാം മോഹിച്ചുവീണീടിനാർ.
മതിയുമിതു നോക്കി സ്വഗണങ്ങളോടൊത്തു
ഗതിയെന്നിയേ നിന്നാൻ വിസ്മയപ്പെട്ട–
പാരം. 19

ഭൂമീവല്ലഭാ! പിന്നെബ്ഭഗവാൻ കൃഷ്ണനാത്മാ–
രാമനെന്നിരിക്കിലും കാരുണ്യപൂരത്തിനാൽ
ഓരോ നാരിക്കുമോരോ കൃഷ്ണനായിച്ചമഞ്ഞും
നേരേ രമിപ്പിച്ചാനാ വല്ലവാംഗനമാരെ. 20

അതിരററുള്ളതാമാ ലീലയാൽ തളർന്ന ത–
ദ്വദനാംബുജങ്ങളെക്കരുണാനിധിയാകും
ഭഗവാൻ ശ്രീമുകുന്ദനതിസൗഖ്യദമാകും
സ്വകരസരോജത്താൽ മന്ദമായ്
തലോടിനാൻ. 21

ഭഗവൽ കരനഖസ്പർശത്താലഗ്ഗോപികാ–
നികരം പാരമാഹ്ലാദാംബുധീനിമഗ്നമായ്
മിന്നിടും സ്വർണ്ണകർണ്ണഭൂഷകൾ ചാരുകേശ–
മെന്നിവ തൻ കാന്തിയാൽ വിളങ്ങും–
ഗണ്ഡത്തോടും
മന്ദഹാസാഞ്ചിതമാമമൃതകടാക്ഷത്താ–
ലന്യൂനം പ്രാണേശനെ മാനിച്ചു സല്ക്കരിച്ചാർ.
പിന്നെയേവരും ചേർന്ന സന്തോഷപുരസ്സരം
പുണ്യദമാകും ഹരികീർത്തനം പാടീടിനാർ. 22

അംഗസംഗത്താൽ മാല ഭഞ്ജിച്ചു ശരീരത്തി–
ലെങ്ങുമേ കുചകുംഭകുങ്കുമം വ്യാപിച്ചേഴ്‌വം
അത്തനമിമാരോടൊത്തു, ഗന്ധർവ്വശ്രേഷ്ഠതുല്യ–
മത്തഭൃംഗാവലി പിന്തുടർന്ന താന്തനായി
ക്ഷീണമാററുവാനാററിൽ ഭഗവാൻ സേതു ഭേദി–
ച്ചാന,തൻ പിടികളൊത്തെന്ന–
മട്ടിറങ്ങിനാൻ. 23

അഴകിൽ ചിരിച്ചുകൊണ്ടങ്ങിങ്ങു വെള്ളം
തെററി–
യൊഴിച്ചുമമ്മയ്യുണ്ണികൾ രാഗസൂചകമായി

വിട്ടിടും കടാക്ഷങ്ങളേററുമാ വൈമാനികർ
തുഷ്ടരായ് വന്ന മലർമാരി വർഷിച്ചു പാരം–
സ്തുതിക്കുന്നതു കേട്ടും മുദിതനായി ലക്ഷ്മീ–
പതിയാത്മാവിൽ സ്വയം രമിപ്പോ–
നെന്നാകിലും
ഈവിധം സലിലത്തിൽ ഗജേന്ദ്രലീലതാനേ–
യാ വധൂമണികളൊത്താചരിച്ചാരമിച്ചാൻ. 24

പിന്നെയജ്ജലത്തിലും കരയ്ക്കും വികസിച്ചു–
നിന്നീടും പുഷ്പങ്ങൾതൻ സുഗന്ധം വഹിച്ചീടും
മന്ദമാരുതൻ ലാത്തും സുന്ദരാരാമംതന്നി–
ലിന്ദിന്ദിരങ്ങളാലും സുന്ദരീവൃന്ദത്താലും
പരീതനായി മദംപൊട്ടിയ കരിവീരൻ,
കരേണുഗണത്തോടൊത്തെന്നപോൽ–
സഞ്ചരിച്ചാൻ. 25

ശശാങ്കകരങ്ങളാൽ പ്രശോഭിക്കുമെസ്സുര–
ന്നിശകളെക്കുറിച്ചു രസജ്ഞകവീശ്വരർ
ഏതേതുവിധമുള്ള കഥകൾ രസങ്ങളും
ചാതുര്യമോട്ട വർണ്ണിച്ചീട്ടമോ കാവ്യങ്ങളിൽ
അതുകൾക്കാസ്പദങ്ങളായിടും ബഹുലീലാ–
വിധങ്ങളനുരക്തരവർമായൊത്താന്ന
സത്യസങ്കല്പനാകും കൃഷ്ണനാത്മാവിലവ–
രുദ്ധസൗരതനായന്നിശകൾ സേവിച്ചിതേ. 26

രാജാവു പറഞ്ഞു

ധർമ്മസംസ്ഥാപനത്തിനും ലോകത്തിലധർമ്മത്തിൻ–
നിർമ്മൂലച്ഛേദത്തിനുമല്ലയോ മഹാമുനേ!
സ്വാംശമാം, ബലഭദ്രരാമനോടൊത്തു യദു–
വംശത്തിലവതാരമാന്നതു നാരായണൻ. 27
ധർമ്മമര്യാദകൾക്കു കർത്താവും വക്താവുമാ–
മമ്മഹാനവയ്യെല്ലാം നേരേ വിരുദ്ധമായി
പിന്നെയെങ്ങനെ പരദാരസംഗമത്തിനു
സന്നദ്ധനായതെന്നു ചൊല്ലുക മഹാമതേ! 28
ആപ്തകാമനാം ഹരിയെന്തഭിപ്രായത്തിന്മേൽ
നിന്ദ്യം നിഷിദ്ധമാമീ കൃത്യമാചരിച്ചു
ഞങ്ങൾക്കുദിച്ചതാമീ സന്ദേഹം സുവ്രതാഢ്യ–
നങ്ങുന്നിദാനീം തീർത്തുതന്നാലും–
യോഗീശ്വരാ! 29

ശ്രീശുകൻ പറഞ്ഞു

അതിതേജസ്സാന്നീടുമീശ്വരന്മാർക്കു ധർമ്മ–
വ്യതിക്രമങ്ങളും വൻസാഹസകർമ്മങ്ങളും
കാണുന്ന സാധാരണമായിഹ, തന്മൂലമായ്
ഹാനിയേതുമേയവർക്കില്ലെന്നു ധരിച്ചാലും!
ശിഷ്ടദുഷ്ടങ്ങളായ സർവ്വവസ്തുക്കളേയും
പെട്ടെന്നു ഭക്ഷിക്കുന്നുണ്ടഗ്നിയെന്നിരിക്കിലും
ഒട്ടുമേയശുദ്ധിയില്ലതിന്നെന്നല്ലതേറെ
ദുഷ്ടമാം പദാർത്ഥത്തെ ശുദ്ധമാക്കുന്നതാനും. 30

1 മുലകളെ മറയ്ക്കുന്നതു്.

നൈതൽ സമാചരേജ്ജാതു മനസാപി ഹ്യനീശ്വരഃ
വിനശ്യത്യാചരൻ മൗഢ്യാദ്യഥാരുദ്രോഽബ്ധിജം വിഷം. 31
ഈശ്വരാണാം വചഃ സത്യം തഥൈവാചരിതം ക്വചിൽ
തേഷാം യൽ സ്വവചോയുക്തം ബുദ്ധിമാംസ്തൽ സമാചരേൽ. 32
കുശലാചരിതേനൈഷാമിഹ സ്വാർത്ഥോ ന വിദ്യതേ
വിപര്യയേണവാനർത്ഥോ നിരഹംകാരിണാം പ്രഭോ. 33
കിമുതാഖിലസത്ത്വാനാം തിര്യങ്മർത്ത്യദിവൗകസാം
ഈശിതുശ്ചേശിതവ്യാനാം കുശലാകുശലാന്വയഃ. 34

യൽ പാദപങ്കജപരാഗനിഷേവതൃപ്താ
യോഗപ്രഭാവവിധുതാഖിലകർമ്മബന്ധാഃ
സ്വൈരം ചരന്തി മുനയോഽപി ന നഹ്യമാനാ-
സ്തസ്യേച്ഛയാഽഽത്ത വപുഷഃ കുത ഏവ ബന്ധഃ. 35

ഗോപീനാം തൽപതീനാം ച സർവ്വേഷാമേവ ദേഹിനാം
യോഽന്തശ്ചരതി സോഽധ്യക്ഷഃ ക്രീഡനേനേഹ ദേഹഭാക്. 36
അനുഗ്രഹായ ഭൂതാനാം മാനുഷം ദേഹമാസ്ഥിതഃ
ഭജതേ താദൃശീഃ ക്രീഡാ യാഃ ശ്രുത്വാ തൽപരോ ഭവേൽ. 37
നാസൂയൻ ഖലു കൃഷ്ണായ മോഹിതാസ്തസ്യ മായയാ
മന്യമാനാഃ സ്വപാർശ്വസ്ഥാൻ സ്വാൻ സ്വാൻ ദാരാൻ
വ്രജൗകസഃ. 38
ബ്രഹ്മരാത്ര ഉപാവൃത്തേ വാസുദേവാനുമോദിതാഃ
അനിച്ഛന്ത്യോ യയുർഗ്ഗോപ്യഃ സ്വഗൃഹാൻ ഭഗവൽപ്രിയാഃ. 39

വിക്രീഡിതം വ്രജവധൂഭിരിദം ച വിഷ്ണോഃ
ശ്രദ്ധാന്വിതോഽനുശൃണുയാദഥ വർണ്ണയേദ്യഃ
ഭക്തിം പരാം ഭഗവതി പ്രതിലഭ്യ കാമം
ഹൃദ്രോഗമാശ്വപഹിനോത്യചിരേണ ധീരഃ. 40

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
രാസക്രീഡാവർണ്ണനം നാമ ത്രയസ്ത്രിംശത്തമോഽധ്യായഃ

ശ്രീമൽഭഗവതേ ശ്ലോകാഃ 9529 ദശമസ്കന്ധേ ശ്ലോകാഃ 1335

---

## ചതുസ്ത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

ഏകദാ ദേവയാത്രായാം ഗോപാലാ ജാതകൗതുകാഃ
അനോഭിരനഡുദ്യുക്തൈഃ പ്രയയുസ്തേഽംബികാവനം. 1
തത്ര സ്നാത്വാ സരസ്വത്യാം ദേവം പശുപതിം വിഭും
ആനർച്ചുരർഹണൈർഭക്ത്യാ ദേവീം ച നൃപതേഽംബികാം. 2
ഗാവോ ഹിരണ്യം വാസാംസി മധുമധ്വന്നമാദൃതാഃ
ബ്രാഹ്മണേഭ്യോ ദദുഃ സർവ്വേ ദേവോ നഃ പ്രീയതാമിതി. 3
ഊഷുഃ സരസ്വതീ തീരേ ജലം പ്രാശ്യ ധൃതവ്രതാഃ
രജനീം താം മഹാഭാഗാ നന്ദസനന്ദകാദയഃ. 4
കശ്ചിന്മഹാനഹിസ്തസ്മിൻ വിപിനേഽതിബുഭുക്ഷിതഃ
യദൃച്ഛയാഽഽഗതോ നന്ദം ശയാനമുരഗോഽഗ്രസീൽ. 5
സ ചുക്രോശാഹിനാ ഗ്രസ്തഃ കൃഷ്ണ കൃഷ്ണ മഹാനയം
സർപ്പോ മാം ഗ്രസതേ താത പ്രപന്നം പരിമോചയ. 6

ഈശ്വരന്മാർതൻ ചെയ്‌തവൻ തത്കർമ്മങ്ങളെശ്ധരാ—
ധീശ്വരാ! സമാചരിക്കരുതു മനംകൊണ്ടും
അറിവററായതാചരിക്കുവോനബ്ധിജാതം
ഗരളമശിച്ചീടുമരുദ്രൻപോൽ നശിക്കും. 31

ഈശ്വരന്മാർതൻ വചസ്സെപ്പൊഴും സത്യമത്രേ!
നിശ്ചയം തൽക്കർമ്മങ്ങൾ ചിലതേ സത്യമാവൂ.
സത്യമാമാവാക്യത്തെത്തിരിച്ചറിഞ്ഞു നിത്യം
ബുദ്ധിമാൻ പ്രവർത്തിച്ചുകൊള്ളണമതേ നല്ലൂ. 32

അഹന്തയറേറാരവർക്കിയലും സൽക്കർമ്മത്താ—
ലിഹത്തിലവർക്കില്ല തെല്ലുമേ പ്രയോജനം
അതുപോൽ വിപരീതാചരണംകൊണ്ടു ചെററും
ക്ഷിതിപാലകമൗലേ! ദോഷവുമവർക്കില്ല. 33

സുരന്മാർ നരർ തിര്യക്കിത്യാദി നാനാരൂപം
ധരിക്കും സർവ്വസത്ത്വസഞ്ചയത്തേയും നിത്യം
നന്മട്ടു നിയന്ത്രിക്കുമീശനു പുണ്യപാപ—
സംബന്ധമെവിടെനിന്നങ്ങനെ—
യുണ്ടായിടും. 34

ആരുടെ പാദാംബുജപാംസുസേവനത്താലെ
പൂരിതകാമന്മാരാം ഭക്തരും കർമ്മബന്ധം
യോഗത്താൽച്ഛേദിച്ചുള്ള യോഗീന്ദ്രന്മാരും—
ജ്ഞാന—
യോഗികൾ മുനിമാരും ചരിപ്പൂ ബന്ധമെന്യേ
സ്വേച്ഛയാൽ ശരീരത്തെ ധരിച്ചു ശോഭിക്കുമാ—
വിശ്വാത്മാ ഭഗവാനു ബന്ധമെങ്ങനെ—
യുണ്ടാം? 35

വല്ലവസ്ത്രീകൾക്കും തദ്വല്ലഭന്മാർക്കും പിന്നെ—
യെല്ലാ ശരീരികൾക്കുമുള്ളത്തിൽ സഞ്ചരിക്കും
ബുദ്ധീന്ദ്രിയാദ്യദ്ധ്യക്ഷൻ ഭഗവാൻ ഹൃഷീകേശൻ
മൂർത്തിയെ ധരിക്കുന്നു ലീലയായെന്നേയുള്ളൂ. 36

ഭൂതാനുഗ്രഹത്തിനായ് മാനുഷവേഷമാർന്നീ
ഭൂതലംതന്നിലവതരിച്ചോരീ മുകുന്ദൻ
ഏതൊന്നു കേട്ടാൽ ജനമതിലാസക്തമാമോ
താദൃശലീലയെല്ലാമാചരിച്ചീടുന്നിതേ. 37

ഈശ്വരമായയാലേ മോഹിതന്മാരാം ഗോഷ്ഠ—
വാസികൾ ഭാര്യമാരെത്തത്സമീപസ്ഥരായി
പാർത്തുമൂലമിതിൽ കൃഷ്ണനോടവർക്കാർക്കും
ചെററുമേ നിന്ദാഭാവമുളവായതുമില്ല. 38

ബ്രാഹ്മമാകും മുഹൂർത്തമെത്തവേ ഭഗവാൻെറ
സമ്മതത്തോടുകൂടി തൽപ്രിയമാരായിടും
ഗോപികൾ പോകാനിച്ഛയില്ലാത്തോരാ—
യീടിലും
പ്രാപിച്ചാർ നിജനിജനിലയം നൃപോത്തമ! 39

ഏതവൻ ശ്രദ്ധാപൂർവ്വം ഗോപികളൊത്ത
ദൈത്യാ—
രാതിതൻ ലീലയിതു കേട്ടിടും കീർത്തിച്ചിടും
ധീമാനാമവൻ മഹാവിഷ്ണുവിലുത്കൃഷ്ടമാം
പ്രേമസംയുക്തഭക്തി കൈവന്നു നിഷ്പ്രയാസം
കാമമായീടും നിജ ഹൃദയരോഗം വേഗം
ഭൂമീശശിഖാമണേ! ശമിപ്പിച്ചീടുന്നിതു. 40

---

# അദ്ധ്യായം 34

ശ്രീശുകൻ പറഞ്ഞു

[1] ശിവയാത്രോത്സവത്തിലുത്സുകന്മാരായൊരു—
ദിവസം വല്ലവന്മാരെല്ലാരുമൊത്തുകൂടി
കാളവണ്ടികളേറി മഥുരാപുരംതന്നി—
ലാളുമംബികാവനംതന്നിലേക്കാശു
പോയാർ. 1

അവിടെസ്സരസ്വതീനദിയിൽ സ്നാനംചെയ്തി—
ട്ടവരാ വിഭുവാകും ഭഗവാൻ ഹരനേയും
അംബികാദേവിയേയും ധൂപദീപാദ്യങ്ങളാൽ
സമ്മോദപുരസ്സരമർച്ചനം ചെയ്തീടിനാർ. 2

തങ്ങളിൽ തോഷിക്കണമീശ്വരനെന്നായ്
ധ്യാനി—
ച്ചങ്ങവർ ഗോക്കളേയും മധുവും സുവർണ്ണവും
മധുരാന്നവും വസ്ത്രരാശിയും ബ്രാഹ്മണർക്കായ്
ക്ഷിതിപാലകാ! മനംതെളിഞ്ഞു
ദാനംചെയ്താർ. 3

നന്ദനും സുനന്ദകാദ്യരുമാം മഹാഭാഗ—
രന്നരാവിലേമുതലന്നദീതീരംതന്നിൽ
വ്രതത്തോടംബുമാത്രമശിച്ചുകൊണ്ടംബികാ—
പതിയാം ഭഗവാനെസ്സേവചെയ്താവസി—
ച്ചാർ. 4

അക്കാട്ടിൽ ബുഭുക്ഷുവായ് നിശ്ശബ്ദം
സഞ്ചരിക്കു—
മുഗ്രനാമൊരുസർപ്പം വന്നുടൻ യാദൃശ്ചികം
ഉറങ്ങിക്കിടന്നീടുമന്നന്ദഗോപൻതൻെറ—
യരികത്തണഞ്ഞുടനവനെ ഗ്രസിച്ചിതു. 5

അഹിഗ്രസ്തനാമവനാഹന്ത! കൃഷ്ണാ! കൃഷ്ണാ!
ഗ്രഹിച്ചാനൊരു മഹാപന്നഗമെന്നെയിപ്പോൾ
ശരണാഗതനാകുമെന്നെ നീയിക്ഷണത്തിൽ
പരിരക്ഷിക്കെന്നുച്ചം വിളിച്ചു കരഞ്ഞിതേ. 6

---

1 മഹാദേവൻെറ യാത്രോത്സവം.

തസ്യ ചാക്രന്ദിതം ശ്രുത്വാ ഗോപാലാഃ സഹസോത്ഥിതാഃ
ഗ്രസ്തം ച ദൃഷ്ട്വാ വിഭ്രാന്താഃ സർപ്പം വിവ്യധുരുൽമുകൈഃ. 7
അലാതൈർദ്ദഹ്യമാനോഽപി നാമുഞ്ചത്തമുരംഗമഃ
തമസ്പൃശൽ പദാഭ്യേത്യ ഭഗവാൻ സാത്വതാം പതിഃ. 8
സ വൈ ഭഗവതഃ ശ്രീമൽ പാദസ്പർശഹതാശുഭഃ
ഭേജേ സർപ്പവപുർഹിത്വാ രൂപം വിദ്യാധരാർച്ചിതം. 9
തമപൃച്ഛദ്ധൃഷീകേശഃ പ്രണതം സമുപസ്ഥിതം
ദീപ്യമാനേന വപുഷാ പുരുഷം ഹേമമാലിനം. 10
കോ ഭവാൻ പരയാ ലക്ഷ്മ്യാ രോചതേഽദ്ഭുതദർശനഃ
കഥം ജുഗുപ്സിതാമേതാം ഗതിം വാ പ്രാപിതോഽവശഃ. 11

സർപ്പ ഉവാച

അഹം വിദ്യാധരഃ കശ്ചിൽ സുദർശന ഇതി ശ്രുതഃ
ശ്രിയാ സ്വരൂപസമ്പത്ത്യാ വിമാനേനാചരന്ദിശഃ. 12
ഋഷീൻ വിരൂപാനംഗിരസഃ പ്രാഹസം രൂപദർപ്പിതഃ
തൈരിമാം പ്രാപിതോ യോനിം പ്രലബ്ധൈഃ
സ്വേന പാപ്മനാ. 13
ശാപോ മേഽനുഗ്രഹായൈവ കൃതസ്തൈഃ കരുണാത്മഭിഃ
യദഹം ലോകഗുരുണാ പദാ സ്പൃഷ്ടോ ഹതാശുഭഃ. 14
തം ത്വാഹം ഭവഭീതാനാം പ്രപന്നാനാം ഭയാപഹം
ആപൃച്ഛേ ശാപനിർമ്മുക്തഃ പാദസ്പർശാദമീവഹൻ. 15
പ്രപന്നോഽസ്മി മഹായോഗിൻ മഹാപുരുഷ സൽപതേ
അനുജാനീഹി മാം ദേവ സർവ്വലോകേശ്വരേശ്വര. 16
ബ്രഹ്മദണ്ഡാദ്വിമുക്തോഽഹം സദ്യസ്തേഽച്യുതദർശനാൽ
യന്നാമ ഗൃഹ്ണന്നഖിലാൻ ശ്രോതൄനാത്മാനമേവ ച
സദ്യഃ പുനാതി കിം ഭൂയസ്തസ്യ സ്പൃഷ്ടഃ പദാ ഹി തേ. 17
ഇത്യനുജ്ഞാപ്യ ദാശാർഹം പരിക്രമ്യാഭിവന്ദ്യ ച
സുദർശനോ ദിവം യാതഃ കൃച്ഛ്റാന്നന്ദശ്ച മോചിതഃ. 18
നിശാമ്യ കൃഷ്ണസ്യ തദാത്മവൈഭവം
വ്രജൗകസോ വിസ്മിതചേതസസ്തതഃ
സമാപ്യ തസ്മിൻ നിയമം പുനർവ്രജം
നൃപാഽയയുസ്തൽ കഥയന്ത ആദൃതാഃ. 19
കദാചിദഥ ഗോവിന്ദോ രാമശ്ചാദ്ഭുതവിക്രമഃ
വിജഹ്രതുർവ്വനേ രാത്ര്യാം മധ്യഗൗ വ്രജയോഷിതാം. 20
ഉപഗീയമാനൗ ലളിതം സ്ത്രീജനൈർബ്ബദ്ധസൗഹൃദൈഃ
സ്വലംകൃതാനുലിപ്താംഗൗ സ്രഗ്വിണൗ വിരജോഽംബരൗ. 21
നിശാമുഖം മാനയന്താവുദിതോഡുപതാരകം
മല്ലികാഗന്ധമത്താളിജുഷ്ടം കുമുദവായുനാ. 22
ജഗതുഃ സർവ്വഭൂതാനാം മനഃശ്രവണമംഗളം
തൗ കല്പയന്തൗ യുഗപൽ സ്വരമണ്ഡലമൂർച്ഛിതം. 23
ഗോപ്യസ്തദ്ഗീതമാകർണ്ണ്യ മൂർച്ഛിതാ നാവിദൻ നൃപ
സ്രംസദ്ദുകൂലമാത്മാനം സ്രസ്തകേശസ്രജം തതഃ. 24
ഏവം വിക്രീഡതോഃ സ്വൈരം ഗായതോഃ സമ്പ്രമത്തവൽ
ശംഖചൂഡ ഇതി ഖ്യാതോ ധനദാനുചരോഽഭ്യഗാൽ. 25
തയോർന്നിരീക്ഷതോ രാജംസ്തന്നാഥം പ്രമദാജനം
ക്രോശന്തം കാലയാമാസ ദിശ്യുദീച്യാമശങ്കിതഃ. 26
ക്രോശന്തം കൃഷ്ണ രാമേതി വിലോക്യ സ്വപരിഗ്രഹം
യഥാ ഗാ ദസ്യുനാ ഗ്രസ്താ ഭ്രാതരാവന്വധാവതാം. 27

അന്നിലവിളി കേട്ടു ഗോപന്മാരെഴുന്നേററു—
ചെന്നുടൻ നന്ദൻ സർപ്പഗ്രസ്തനെന്നതു കണ്ടു
വിഭ്രാന്തരായിപ്പാരം തീക്കൊള്ളിക്കണകൊണ്ടു
സർപ്പത്തെക്കണക്കററു താഡനംചെയ്തീടിനാർ. 7
ഊക്കിലത്തീക്കൊള്ളികൾകൊണ്ടേത്ര
താഡിച്ചിട്ടു—
മൂക്കനാം ഭുജംഗമം നന്ദനെ വിട്ടതില്ല.
പിന്നെയബ്ഭഗവാൻ ശ്രീമാധവനാഗമിച്ച—
പ്പന്നഗശരീരത്തിൽ പാദത്താൽ
തലോടിനാൻ. 8
ഭഗവത്പാദാംബുജസ്പർശത്താലഘമെല്ലാ—
മകന്നു സർപ്പദേഹം വെടിഞ്ഞു മാത്രയ്ക്കവൻ.
വിദ്യാധരാരാധിതമായിടും നിജ ചാരു—
മൂർത്തിയെയംഗീകരിച്ചേററവും വിളങ്ങിനാൻ. 9
പൊന്മാലയിട്ടു സമുജ്ജ്വലിക്കും വപുസ്സോടും
ചെമ്മേ നമിക്കുമവനോടു നന്ദജൻ ചൊന്നാൻ. 10
ചൊന്നാലും സുന്ദരാംഗനാകുമങ്ങാരെന്നതും
നിന്ദ്യമാമീയവസ്ഥയാന്നതെങ്ങനെയെന്നും. 11

സർപ്പം പറഞ്ഞു

ഞാനൊരു ഗന്ധർവ്വൻ സുദർശനാഭിധൻ വ്യോമ—
യാനത്തിൽ സുരൂപനായ് ചരിച്ചീടി—
നേനെങ്ങും. 12
ആംഗിരോ വംശ്യരായി വൈരൂപ്യമാളുമൃഷി—
പുംഗവന്മാരെപ്പാരം സൗന്ദര്യഗർവ്വത്തിനാൽ
ഞാനപഹസിക്കയാൽ ശപിച്ചാരവരെന്നെ
ഹീനമീ സർപ്പജന്മം വരിച്ചേൻ പാപ—
ത്തിനാൽ. 13
അക്കരുണാത്മാക്കൾതൻ ശാപമിപ്പാപിഷ്ഠനു
പാർക്കിലനുഗ്രഹമായ്ത്തന്നെ തീർന്നി—
തിപ്പോൾ
ജഗൽപ്പൂജ്യനാമങ്ങേപ്പാദസംസ്പർശത്താലെൻ
സകല പാപങ്ങളുമററു ഞാൻ ശുദ്ധനായേൻ. 14
ദുരിതവിനാശനാ! സംസാരഭീതരായി—
ശ്ശരണംഗമിക്കുവോർക്കഭയമേകും വിഭോ!
തൃക്കഴൽത്തളിരാലെ തടവീടിനമൂലം
ദുഷ്ടതമകന്ന ഞാനൊന്നിരക്കുന്നേ ഹരേ! 15
സത്പതേ! മഹായോഗിൻ! പുരുഷോത്തമാ!
വിഷ്ണോ!
മുപ്പാരിന്നധീശക്കുമീശ്വരാ! ഭക്തപാലാ!
ശരണാഗതനാകുമെനിക്കു പോയീടുവാൻ
തരണമനുവാദം നിന്തിരുവടിയിപ്പോൾ
അച്യുതാ! മുക്തനായി ഞാൻ ഭവദ്ദർശനത്താ—
ലുച്ചണ്ഡമാകും ബ്രഹ്മശാപത്തിൽ—
നിന്നത്യരം. 16

നിന്തിരുനാമം കീർത്തിച്ചീടുവോനപ്പോൾതന്നെ
സ്വാന്തമാത്മാവിനേയും കേൾക്കുന്ന ജനത്തേയും
ശുദ്ധമാക്കുന്നുണ്ടേകകാലത്തിൽ പാദസ്പർശം
സിദ്ധമായെന്നാലുള്ള ഫലമെന്തോതിടേണ്ടു. 17
ഈവിധമനുവാദം വാങ്ങിയസ്സുദർശനൻ
ദേവനെ വലംവച്ചു കുപ്പി വിണ്ണണഞ്ഞുതേ
നന്ദനും പണിപ്പെട്ടു മോചിതനായാനേവം
പന്നഗഗ്രഹണമാം സങ്കടംതന്നിൽനിന്നും. 18
നന്ദജമാഹാത്മ്യമിതീക്ഷിച്ചു ഗോഷ്ഠവാസീ—
സന്ദോഹമത്യാശ്ചര്യവാരിധിമഗ്നരായി
അക്കഥചൊല്ലിക്കൊണ്ടക്കൃഷ്ണനിലത്യാദര—
യുക്തരായമ്പാടിയിൽ ഗമിച്ചാർ മന്ദം മന്ദം. 19
അത്യന്തം പരാക്രമശാലികളാകും ബല—
ഭദ്രനും കൃഷ്ണൻതാനും പിന്നെയങ്ങൊരു രാവിൽ
വല്ലവസ്ത്രീകളൊത്തു കാനനത്തിൽ കടന്നു
സോല്ലാസം സഞ്ചരിച്ചാർ ലീലാ—
ലാലസരായി. 20
പ്രേമധാമങ്ങളാമഗ്ഗോപിമാർതന്മദ്ധ്യത്തിൽ
രാമനും കൃഷ്ണൻതാനുമവരാൽ സ്തുതരായി
മാലകളിട്ടു മെയ്യിൽ ചന്ദനംപൂശി നല്ല
ചേലയും ഭൂഷകളുമണിഞ്ഞു ശോഭിച്ചിതു. 21
ചന്ദ്രനും താരങ്ങളുമുദിച്ചു മുല്ലപ്പൂവിൻ
ഗന്ധത്താൽ മദംപൂണ്ട വണ്ടുകൾ സേവിപ്പതായ്
കുമുദസുരഭിലമാരുതൻ വീശും സന്ധ്യാ—
സമയത്തിനു ചേരും വേഷത്തിലുല്ലസിച്ചാർ. 22
സപ്തസ്വരാരോഹണാവരോഹണങ്ങളൊന്നി—
ച്ചൊപ്പിച്ചു തുടന്നിടും തന്മനോഹരഗാനം
സകല ജീവിജാലമാനസ കർണ്ണങ്ങൾക്കും
നികാമം സന്മംഗലദായകമായ് ഭവിച്ചു. 23
ഗോപികമാരപ്പാട്ടു കേട്ടു മൂർച്ഛിച്ചു പാരം
ഭൂപതേ! ദേഹസ്മൃതിപോലുമില്ലാതെയായി
ചേലകളഴിഞ്ഞതും കേശത്തിലണിഞ്ഞ പൂ—
മാലകൾ പൊഴിഞ്ഞതുമേതുമേയറിഞ്ഞീല. 24
ഈവിധം പ്രമത്തന്മാർമട്ടിലാ രാമൻതാനും
ദേവകീതനൂജനും പാടിക്കളിച്ചീടവേ
ശംഖചൂഡാഖ്യയാൽ വിഖ്യാതനാമക്കുബേര—
കിങ്കരനതിവേഗം നേർക്കു വന്നെത്തിതു. 25
ശങ്കയററവനവർ കാൺകവേ കേണീടുമ—
മ്മങ്കമാരെയും ഹരിച്ചുത്തരദിക്കണഞ്ഞാൻ. 26
ഹേ! കൃഷ്ണാ! രാമാ! രക്ഷിക്കേണമേ—
യെന്നിങ്ങനെ
ശോകത്താലുച്ചം കരഞ്ഞീടുമാ സ്വജനത്തെ
[1]തസ്കരഗ്രസ്തപശുവൃന്ദത്തെപ്പോലെ പാർത്തു
ചിക്കെന്നവന്റെ പിമ്പേ പാഞ്ഞിത—
സ്സോദരന്മാർ. 27

1 കള്ളന്മാർ തട്ടിക്കൊണ്ടുപോകുന്ന ഗോവൃന്ദം

മാ ഭൈഷ്ടേത്യഭയാരാവൗ ശാലഹസ്തൗ തരസ്വിനൗ
ആസേദതുസ്തം തരസാ ത്വരിതം ഗുഹ്യകാധമം. 28
സാ വീക്ഷ്യ താവനുപ്രാപ്തൗ കാലമൃത്യു ഇവോദ്വിജൻ
വിസൃജ്യ സ്ത്രീജനം മൂഢഃ പ്രാദ്രവജ്ജീവിതേച്ഛയാ. 29
തമന്വധാവദ് ഗോവിന്ദോ യത്ര യത്ര സ ധാവതി
ജിഹീർഷുസ്തച്ഛിരോരത്നം തസ്ഥൗ രക്ഷൻ സ്ത്രിയോ ബലഃ. 30
അവിദൂര ഇവാഭ്യേത്യ ശിരസ്തസ്യ ദുരാത്മനഃ
ജഹാര മുഷ്ടിനൈവാംഗ സഹചൂഡാമണിം വിഭുഃ. 31
ശംഖചൂഡം നിഹത്യൈവം മണിമാദായ ഭാസ്വരം
അഗ്രജായാദദാൽ പ്രീത്യാ പശ്യന്തീനാം ച യോഷിതാം. 32

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ശംഖചൂഡവധോ നാമ ചതുസ്ത്രിംശത്തമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9561 ദശമസ്കന്ധേ ശ്ലോകാഃ 1367

---

## പഞ്ചത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

ഗോപ്യഃ കൃഷ്ണേ വനം യാതേ തമനുദ്രുതചേതസഃ
കൃഷ്ണലീലാഃ പ്രഗായന്ത്യോ നിന്യുർദുഃഖേന വാസരാൻ. 1

ഗോപ്യ ഊചുഃ

വാമബാഹുകൃതവാമകപോലോ
വൽഗിതഭ്രുരധരാർപ്പിതവേണും
കോമളാംഗുലിഭിരാശ്രിതമാർഗ്ഗം
ഗോപ്യ ഈരയതി യത്ര മുകുന്ദഃ. 2
വ്യോമയാനവനിതാഃ സഹ സിദ്ധൈ-
ർവ്വിസ്മിതാസ്തദുപധാര്യ സലജ്ജാഃ
കാമമാർഗ്ഗണസമർപ്പിതചിത്താഃ
കശ്മലം യയുരപസ്മൃതനീവ്യഃ. 3
ഹന്ത ചിത്രമബലാഃ ശൃണുതേദം
ഹാരഹാസ ഉരസി സ്ഥിരവിദ്യുൽ
നന്ദസൂനുരയമാർത്തജനാനാം
നർമ്മദോ യർഹി കൂജിതവേണുഃ. 4
വൃന്ദശോ വ്രജവൃഷാ മൃഗഗാവോ
വേണുവാദ്യഹൃതചേതസ ആരാൽ
ദന്തദഷ്ടകബളാ ധൃതകർണ്ണാ
നിദ്രിതാ ലിഖിതചിത്രമിവാസൻ. 5
ബർഹിണസ്തബകധാതുപലാശൈ-
ർബ്ബദ്ധമല്ലപരിബർഹവിഡംബഃ
കർഹിചിൽ സബല ആളി സഗോപൈ-
ർഗ്ഗാഃ സമാഹ്വയതി യത്ര മുകുന്ദഃ. 6
തർഹി ഭഗ്നഗതയഃ സരിതോ വൈ
തൽപദാംബുജരജോഽനിലനീതം
സ്പൃഹയതീർവ്വയമിവാബഹുപുണ്യാഃ
പ്രേമവേപിതഭുജാഃ സ്തിമിതാപഃ. 7
അനുചരൈഃ സമനുവർണ്ണിതവീര്യ
ആദിപൂരുഷ ഇവാചലഭൂതിഃ
വനചരോ ഗിരിതടേഷു ചരന്തീ-
ർവ്വേണുനാഽഽഹ്വയതി ഗാഃ സ യദാ ഹി. 8

പേടിച്ചീടായ്‌വിനെന്നു ചൊല്ലിയു-
മോരോ പന
മൂടോടെ പിഴുതുടൻ പിടിച്ചും കരങ്ങളിൽ
ക്കൂടുന്ന വേഗത്തിലഗ്ഗുഹ്യകാധമൻതന്റെ
ക്കൂടെത്താനോടിയടുത്തീടിനാരിരുപേരും. 28

കാലമൃത്യുക്കളെന്നപോലവേ തൻ പിന്നാലെ
ചീളെന്നടുത്തീടുന്ന രാമഗോവിന്ദന്മാരെ
മൂഢനാമവൻ കണ്ടു പേടിച്ചാ സ്ത്രീകളെ വി-
ട്ടാടലോടോടീടിനാനാത്മരക്ഷയ്ക്കായ് ദ്രുതം. 29

തച്ഛിരോരത്നം പറിച്ചീടുവാനിച്ഛയോടു-
മച്യുതൻ വീണ്ടുമനുധാവനംചെയ്താനെങ്ങും
വാമാക്ഷീജനങ്ങൾതൻ പരിരക്ഷണത്തിനായ്
കാമപാലനും നിലകൊണ്ടിതസ്ഥലം-
തന്നിൽ. 30

സമസ്ത സമർത്ഥനാം ശ്രീഹരിയാ ഖലൻതൻ
സമീപമെത്തി ശ്ശീഘ്രം ചൂഡാരത്നത്തോടൊപ്പം
ഹരിച്ചീടിനാൻ നിജ മുഷ്ടിയാലാ ഗുഹ്യക-
ശിരസ്സും നിമിഷത്താൽ മേദിനീ-
പാലമൗലേ! 31

ഈമട്ടിൽ ശംഖചൂഡൻതന്നെ ക്കൊന്നു-
ജ്ജ്വലത്താ-
മാ മണി ഹരിച്ച തൻസ്ത്രീജനങ്ങൾക്ക പാരം
പ്രീതി കൈവരുത്തിയാ രത്നത്തെ രാമനായി-
സ്സാദരം സമർപ്പിച്ചാൻ ഭഗവാൻ ജനാർദ്ദനൻ. 32

---

# അദ്ധ്യായം 35

ശ്രീശുകൻ പറഞ്ഞു

വനത്തിൽ ഗമിച്ചീടും നന്ദജനുടെ പിമ്പേ
മനസ്സു പൊയ്പ്പോയുള്ള വല്ലവാംഗനാവൃന്ദം
കണ്ണന്റെ നാനാവിധ ലീലകൾ പാടിക്കൊണ്ടു-
തന്നെയപ്പകലെല്ലാം കഴിച്ചുകൂട്ടീടിനാർ. 1

ഗോപികൾ പറഞ്ഞു

ഇടതുകയ്യിടത്തെക്കവിളിൽച്ചേർത്തു ചില്ലി-
ക്കൊടികളിളക്കിത്തൻ കോമളാംഗുലികളാൽ
വേണുവിൻ സപ്തസ്വരദ്വാരങ്ങളടച്ചുമാ-
സ്ഥാനങ്ങൾ തുറന്നും ശ്രീമുകുന്ദൻ-
വായിക്കുമ്പോൾ. 2

വ്യോമയാനത്തിൽ യാത്രചെയ്തീടും ഗന്ധർവ്വസ്ത്രീ-
സ്തോമം സ്വകാന്തന്മാരോടൊന്നിച്ചു മേവീടിലും
ഗാനം കേട്ടാശ്ചര്യപ്പെട്ടനംഗബാണാർത്തമാം
മാനസമാർന്നു നാണംകലർന്നു മോഹിച്ചിതു. 3

അല്ലയോ സഖിമാരേ! മറെറാരത്ഭുതം
കേൾപ്പിൻ
ഫുല്ലസുസ്മിതപ്രഭ ഹാരത്തിൽച്ചേർത്തിണക്കി
ആർത്തലോകത്തിൻ നർമ്മപ്രദനായ്
മാറിൽ നിത്യ-
വിദ്യുത്താർന്നീടും കൃഷ്ണൻ വേണുവായിച്ചീ-
ടുമ്പോൾ. 4

ദൂരത്തായ് വ്രജത്തിലെ ഗോവൃഷമൃഗങ്ങള-
ച്ചാരുഗാനത്താലപഹൃതമാനസരായി
തിന്നുവാനാർന്ന തൃണകബളം ദന്തങ്ങളിൽ-
ത്തന്നെവച്ചയവിറക്കീടാതെയുറങ്ങുംപോൽ
കണ്ണുങ്ങൾ കൂപ്പിച്ചുമക്കണ്ണുകൾ പൂട്ടിക്കൊണ്ടും
നിന്നുപോയിതു ചിത്രലിഖിതങ്ങളെ-
പ്പോലെ. 5

മയിൽപ്പീലികൾ മനയോല പച്ചിലകളു-
മിയന്നു മല്ലവേഷധരനാം ശ്രീമുകുന്ദൻ
ബലയുക്തനായ് ഗോപന്മാരെയും ഗോക്കളേയും
വിളിച്ചീടുന്നതെപ്പോൾക്കുഴലാലപ്പോൾ-
ത്തോഴീ! 6

കാററത്തു പറന്നിടും തൻ പദാംബുജധൂളി-
യേററ രാശിക്കമേല്പുണ്യരാം നമ്മെപ്പോലെ
സ്നേഹത്താൽ കരങ്ങളെയിളക്കിയൊഴുക്കററു
വാഹിനികളും [1]സ്തബ്ധാംബുക്കളായ്
ഭവിക്കുന്നു. 7

അനുഗാമികൾ വീര്യംവാഴ്ത്തിയുമാദ്യൻ പുമാൻ
കണക്കേയചഞ്ചലശ്രീ ധരിച്ചും നികാമം
വനചാരിയാം കൃഷ്ണൻ ഗിരിയിൽ മേവും പശു-
നിരയെയോടക്കുഴൽകൊണ്ടെപ്പോൾ
വിളിക്കുമോ? 8

1. സ്തംഭിച്ച ജലത്തോടുകൂടിയവ.

വനലതാസ്തരവ ആത്മനി വിഷ്ണും
വ്യഞ്ജയന്ത്യ ഇവ പുഷ്പഫലാഢ്യാഃ
പ്രണതഭാരവിടപാ മധുധാരാഃ
പ്രേമഹൃഷ്ടതനവഃ സസൃജുഃ സ്മ. 9
ദർശനീയതിലകോ വനമാലാ-
ദിവ്യഗന്ധതുളസീമധുമത്തൈഃ
അളികുലൈരലഘുഗീതമഭീഷ്ട-
മാദ്രിയൻ യർഹി സന്ധിതവേണുഃ. 10
സരസി സാരസഹംസവിഹംഗാ-
ശ്ചാരുഗീതഹൃതചേതസ ഏത്യ
ഹരിമുപാസത തേ യതചിത്താ
ഹന്ത മീലിതദൃശോ ധൃതമൗനാഃ. 11
സഹബലഃ സ്രഗവതംസവിലാസഃ
സാനുഷു ക്ഷിതിഭൃതോ വ്രജദേവ്യഃ
ഹർഷയൻ യർഹി വേണുരവേണ
ജാതഹർഷ ഉപരംഭതി വിശ്വം. 12
മഹദതിക്രമണശങ്കിതചേതാ
മന്ദമന്ദമനുഗർജ്ജതി മേഘഃ
സുഹൃദമഭ്യവർഷൽ സുമനോഭിഃ
ഛായയാ ച വിദധൽ പ്രതപത്രം. 13
വിവിധഗോപചരണേഷു വിദഗ്ദ്ധോ
വേണുവാദ്യ ഉരുധാ നിജ ശിക്ഷാഃ
തവ സുതഃ സതി യദാധരബിംബേ
ദത്തവേണുരനയൽ സ്വരജാതീഃ 14
സ വനശസ്തദുപധാര്യ സുരേശാഃ
ശക്രശർവ്വപരമേഷ്ഠിപുരോഗാഃ
കവയ ആനതകന്ധരചിത്താഃ
കശ്മലം യയുരനിശ്ചിതതത്ത്വാഃ. 15
നിജപദാബ്ജദലൈർധ്വജവജ്ര-
നീരജാങ്കുശവിചിത്രലലാമൈഃ
വ്രജഭുവഃ ശമയൻ ഖുരതോദം
വർഷ്മധുര്യഗതിരീഡിതവേണുഃ. 16
വ്രജതി തേന വയം സവിലാസ-
വീക്ഷണാർപ്പിതമനോഭവവേഗാഃ
കുജഗതിം ഗമിതാ ന വിദാമഃ
കശ്മലേന കബരം വസനം വാ. 17
മണിധരഃ ക്വചിദാഗണയൻ ഗാ
മാലയാ ദയിതഗന്ധതുളസ്യാഃ
പ്രണയിനോഽനുചരസ്യ കദാംസേ
പ്രക്ഷിപൻ ഭുജമഗായത യത്ര. 18
ക്വണിതവേണുരവവഞ്ചിത ചിത്താഃ
കൃഷ്ണമന്വസത കൃഷ്ണഗൃഹിണ്യഃ
ഗുണഗണാർണ്ണമനുഗത്യ ഹിരണ്യോ
ഗോപികാ ഇവ വിമുക്തഗൃഹാശാഃ. 19
കുന്ദദാമകൃതകൗതുകവേഷോ
ഗോപഗോധനവൃതോ യമുനായാം
നന്ദസൂനുരനഘേ തവ വത്സോ
നർമ്മദഃ പ്രണയിനാം വിജഹാര. 20

കാനനത്തിലെത്തരുവൃന്ദവും ലതാളിയും
സ്വാനന്ദം ദ്യോതിപ്പിക്കുംവിധത്തിലപ്പോഠം
ചിത്രം!
സൂനവും ഫലങ്ങളും നിറഞ്ഞു ഭാരത്തിനാ—
ലാനമ്രങ്ങളായ് നിന്നു നറുതേൻ
ചൊരിയുന്നു. 9

വനമാലയിലതി ദിവ്യമാം സൗരഭ്യത്തെ
പുലത്തും തുളസിതൻ മധുവാൽ മദംപൂണ്ട
വണ്ടുകളുച്ചം ഹിതകരമായ് ചെയ്യും ഗാനം
വേണ്ടപോലനുകരിച്ചീടുവാനിച്ഛയോടും
ചേണാന്ന പൊട്ടുമിട്ടു വിളങ്ങും കണ്ണൻ നിജ—
ശോണാധരത്തിലോടക്കുഴലങ്ങണയ്ക്കവേ. 10

സരസ്സിൽ സാരസങ്ങളം ഹംസങ്ങളം
തുടങ്ങിയ
പറവക്കൂട്ടം ഗാനാഹൃതമാം ചേതസ്സാന്ന
ചാരത്തണഞ്ഞു മൗനംപൂണ്ടു സംയമത്തോടും
ശൗരിയേയുപാസിപ്പു വിസ്മയം
തോഴിമാരേ! 11

കണ്ണുഭൂഷയായ് മലർമാലയാന്നതിമോദാ—
ലണ്ണനോടൊത്തുചേന്ന പർവ്വതസാനുക്കളിൽ
ലീലയായ് ചരിച്ചീടും ഭഗവാൻ നന്ദസൂനു—
വീ ലോകം പാടേയാനന്ദാബ്ധിയിലാഴ്ത്തീ—
ടുവാൻ
മാനസംതന്നിലുന്നി ഹേ വ്രജദേവിമാരേ!
താനേതൻ വേണുസ്വനം പാരെങ്ങും
നിറയ്ക്കവേ. 12

കൊണ്ടലും മഹദതിക്രമണം നന്നല്ലെന്നു
കണ്ടുടൻ മന്ദമന്ദമനുഗജ്ജനംചെയ്തും
മിത്രത്തെ മലർമാരി ചൊരിഞ്ഞു
നിഴൽകൊണ്ടു
വൃത്തത്തിലൊരുകുട ചമച്ചും സേവിച്ചിതേ 13

അല്ലയോ സതീമണേ! യശോദേ! നാനാവിധ
വല്ലവലീലകളക്ക വിദഗ്ദ്ധൻ നിൻനന്ദനൻ.
തൊണ്ടിപ്പഴത്തെ വെല്ലും ചെഞ്ചുണ്ടിൽ
വേണു ചേത്തു—
കൊണ്ടു തന്നത്താനഭ്യസിച്ചതായ് നാനാമട്ടാം
സ്വരജാതികളെല്ലാമത്ഭുതകരമായി—
സ്സുരസം പ്രയോഗിച്ചുതുടങ്ങും സന്ദർഭത്തിൽ. 14

ദേവേശൻ പരമേശൻ ബ്രഹ്മാവുമുതലായ
ദേവശ്രേഷ്ഠന്മാരെല്ലാം നിപുണന്മാരെങ്കിലും
അപ്പാട്ടു കേട്ടു തലതാഴ്ത്തിപ്പാണ്ഡിത്യഗർവ്വ—
മപ്പാടെ വെടിഞ്ഞുടൻ മോഹിച്ചീടുന്നു
ചിത്രം! 15

അങ്കുശം കൊടിക്കുറ പങ്കജം വജ്രമിവ
തങ്കിടും തത്പാദാബ്ജമണച്ചീ വ്രജഭൂവിൽ.
മദയാനപോലാടിയലഞ്ഞു ചരിച്ചു ഗോ—
ഷ്ഠദപാതത്തിൻ ക്ലമം ഗോഷ്ഠഭൂവിനു തീത്തു
മാനസസമ്മോഹനമാകുമക്കളവേണു—
ഗാനമമ്മനോജ്ഞാംഗനാരംഭിച്ചീടും നേരം. 16

ശൃംഗാരരസോത്ഭവസ്ഥാനമാം കടക്കണ്ണു
ഞങ്ങളിൽക്കാമാമയമളവററുളവാക്കി
സ്ഥാവരാവസ്ഥ ചേത്തു മോഹിപ്പിക്കയാൽ
ഞങ്ങളം
നീവിയും മുടിക്കെട്ടുമഴിഞ്ഞതറിഞ്ഞീല. 17

ഉൽകൃഷ്ടഗന്ധമാളും തുളസീമാലയിട്ടു
ഗോക്കളെയെണ്ണിത്തിട്ടപ്പെടുത്താൻ ശ്രദ്ധയോടും
ഇഷ്ടന്റെ തോളിൽ കൈയിട്ടമ്മണിധരൻ കൃഷ്ണൻ
സൃഷ്ടവായോടക്കുഴൽ വായിക്കും
സമയത്തിൽ. 18

വേണുനാദത്താലപഹൃതമാനസമാരാം
ചേർന്നാന്ന കൃഷ്ണമൃഗകാന്തമാർ മാൻപേടകളം
ഇഗ്ഗോപികളെപ്പോലെ പുത്രഗേഹാശനാദി—
യൊക്കെയും ത്യജിച്ചനുഗമിച്ചു ഭജിക്കുന്നു. 19

അനഘേ! കുന്ദമാലാലംകൃതനാകും തവ—
തനയൻ ഗോപാലഗോസഞ്ചയാവൃതനായി
വിനോദമോരോന്നോതിക്കൂട്ടുകാരെച്ചിരിപ്പി—
ച്ചിനാത്മജാസരിത്തിൽ ക്രീഡിക്കും
സന്ദർഭത്തിൽ. 20

മന്ദവായുരുപവാത്യനുകൂലം
മാനയൻ മലയജസ്പർശേന
വന്ദിനസ്തമുപദേവഗണാ യേ
വാദ്യഗീതബലിഭിഃ പരിവവ്രുഃ. 21
വത്സലോ വ്രജഗവാം യദഗധ്രോ
വന്ദ്യമാനചരണഃ പഥി വൃദ്ധൈഃ
കൃൽസ്നഗോധനമുപോഹ്യ ദിനാന്തേ
ഗീതവേണുരനുഗേഡിതകീർത്തിഃ. 22
ഉത്സവം ശ്രമരുചാപി ദൃശീനാ-
മുന്നയൻ ഖുരരജഃച്ഛുരിതസ്രക്
ദിത്സയൈതി സുഹൃദാശിഷ ഏഷ
ദേവകീജഠരഭൂരുഡുരാജഃ. 23
മദവിഘൂർണിതലോചന ഈഷ-
ന്മാനദഃ സ്വസുഹൃദാം വനമാലീ
ബദരപാണ്ഡുവദനോ മൃദുഗണ്ഡം
മണ്ഡയൻ കനകകുണ്ഡലലക്ഷ്മ്യാ. 24
യദുപതിർദ്വിരദരാജവിഹാരോ
യാമിനീപതിരിവൈഷ ദിനാന്തേ
മുദിതവക്ത്ര ഉപയാതി ദുരന്തം
മോചയൻ വ്രജഗവാം ദിനതാപം. 25

ശ്രീശുക ഉവാച

ഏവം വ്രജസ്ത്രീയോ രാജൻ കൃഷ്ണലീലാനുഗായതീഃ
രേമിരേഽഹസ്സു തച്ചിത്താസ്തന്മനസ്കാ മഹോദയാഃ. 26

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
വൃന്ദാവനക്രീഡായാം ഗോപികായുഗളഗീതം നാമ
പഞ്ചത്രിംശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9387 ദശമസ്കന്ധേ ശ്ലോകാഃ 1393

---

## ഷട്ത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

അഥ തർഹ്യാഗതോ ഗോഷ്ഠമരിഷ്ടോ വൃഷഭാസുരഃ
മഹീം മഹാകകുൽകായഃ കമ്പയൻ ഖുരവിക്ഷതാം. 1
രംഭമാണ ഖരതരം പദാ ച വിലിഖൻ മഹീം
ഉദ്യമ്യ പുച്ഛം വപ്രാണി വിഷാണാഗ്രേണ ചോദ്ധരൻ. 2
കിഞ്ചിൽ കിഞ്ചിച്ഛകൃന്മുഞ്ചൻ മൂത്രയൻ സ്തബ്ധലോചനഃ
യസ്യ നിർഹ്രാദിതേനാംഗ നിഷ്ഠുരേണ ഗവാം നൃണാം. 3
പതന്ത്യകാലതോ ഗർഭാഃ സ്രവന്തി സ്മ ഭയേന വൈ
നിർവ്വിശന്തി ഘനാ യസ്യ കകുദ്യചലശങ്കയാ. 4
തം തീക്ഷ്ണശൃംഗമുദ്വീക്ഷ്യ ഗോപ്യോ ഗോപാശ്ച തത്രസുഃ
പശവോ ദുദ്രുവുർഭീതാ രാജൻ സംത്യജ്യ ഗോകുലം. 5
കൃഷ്ണ കൃഷ്ണേതി തേ സർവ്വേ ഗോവിന്ദം ശരണം യയുഃ
ഭഗവാനപി തദ്വീക്ഷ്യ ഗോകുലം ഭയവിദ്രുതം. 6
മാ ഭൈഷ്ടേതി ഗിരാഽഽശ്വാസ്യ വൃഷാസുരമുപാഹ്വയൽ
ഗോപാലൈഃ പശുഭിർമ്മന്ദ ത്രാസിതൈഃ കിമസത്തമ. 7

ചന്ദനസുഗന്ധിയാം ശീതളമന്ദാനിലൻ
വന്നവൻ തന്നെയനുകൂലമായ് വീശീടുന്നു
വന്ദികളാകുമുപദേവന്മാർ വാഴ്ത്തീടുന്നു–
ണ്ടെന്നല്ല വാദ്യഗീതബലികളർപ്പിക്കുന്നു. 21

വ്രജഗോവാത്സല്യത്താലദ്രിയേന്തിയ കണ്ണ–
നജാദിവൃദ്ധ നതപാദനായ് മാർഗ്ഗങ്ങളിൽ
സായത്തിൽ ധേനുക്കളെച്ചേർത്തു ഗോഷ്ഠത്തിൽ
വേണു–
വായിച്ചുകൊണ്ടു ഗോപസ്തുതനായ്
വരുന്നിതു. 22

പൊടിയും ശ്രമാംബുവാൽ നയനോത്സവം
ചേർത്തു
പൊടിമൂടിയ മാല ധരിച്ചു വഴിപോലെ
സുഹൃത്തുക്കളെയെല്ലാമനുഗ്രഹിച്ചീടവാ–
നിഹ ദേവകീദേവീഗർഭത്തിൽ ഗതനായി
പിറന്ന മനോഹരനാകുമസ്സുധാകരൻ
വരുന്നുണ്ടന്തികത്തേക്കമന്ദം സതീമണേ! 23

അധികപ്രേമത്തിനാലക്ഷികൾ ചലിപ്പിച്ചു
ബദരതുല്യപാണ്ഡുമുഖനായ് കണ്ണുകളിൽ
ധരിച്ചിരിക്കും സ്വർണ്ണകുണ്ഡലദ്യുതിയത്തിൻ–
സ്ഫുരത്കാന്തിയാൽ മൃദുഗണ്ഡങ്ങൾ
ശോഭിപ്പിച്ചു. 24

മദയാനപോലാടിയലഞ്ഞു ദിനാന്തത്തിൽ
മതിയെന്നപോൽ മുദിതാനനനായ കൃഷ്ണൻ
ഗോഷ്ഠഗോനിവഹത്തിൻ ദുരന്തദിനതാപ–
മസ്തമിപ്പിച്ചുകൊണ്ടിങ്ങടുത്തുവരുന്നിതാ. 25

ശ്രീശുകൻ പറഞ്ഞു

ഇവ്വിധം ഭഗവാനിൽ മാനസമുറപ്പിച്ചു
ജീവിതം സമർപ്പിച്ച പുണ്യശാലിനികളാം
വല്ലവിമാരഹസ്സിൽപോലുമേ കൃഷ്ണലീലാ–
സോല്ലാസം പാടി നേരം നയിച്ചാരയേ
രാജൻ! 26

---

## അദ്ധ്യായം 36

ശ്രീശുകൻ പറഞ്ഞു

തദനന്തരമരിഷ്ടാസുരൻ വൃഷരൂപി
ക്ഷിതിയെഖുരങ്ങളാൽ ഭേദനംചെയ്തു പാരം
ചലിപ്പിച്ചെത്തീടിനാൻ നന്ദഗോകുലംതന്നിൽ
വലുതാം പൂഞ്ഞക്കുടമാളും വൻകായത്തോടും. 1

ഏററവുമുഗ്രമായി മുക്കറയിട്ടു ഭുവി–
ലൂററമായ്ച്ചുരമാന്തി വാലു മേലോട്ടു നിർത്തി
ചീററി വീറോടു [1]വിഷാണാഗ്രങ്ങളാൽകൊണ്ടു
കുത്തി–
ക്കൂററനമ്മതിലെല്ലാം തകർത്തുതുടങ്ങിനാൻ. 2

അല്പാല്പം മലങ്ങളും മൂത്രവും വിസർജ്ജിച്ചു–
സ്തബ്ധാക്ഷൻ മുഴക്കിടും ഘോരമാം ശബ്ദം കേട്ടു
ഭീതരാം സ്ത്രീഗോക്കൾതൻ ഗർഭങ്ങളകാലത്തിൽ
ചേതപ്പെട്ടിതു പൂജ്യ! പതിച്ചും സ്രവിച്ചുമേ
ഗിരിശങ്കയാൽ മേഘമവന്റെ പൂഞ്ഞിന്മേൽ വ–
ന്നിരിക്കാറുണ്ടവൻെറ മെയ്യത്ര വലുതല്ലോ! 3–4

നരേന്ദ്ര! തീക്ഷ്ണശൃംഗനാകുമാ വൃഷഭത്തെ
നിരീക്ഷിച്ചമ്പരന്നാർ ഗോപികൾ
ഗോപന്മാരും
ഗോക്കളാകവേ പേടിച്ചവിടം ത്യജിച്ചോരോ–
ദിക്കിലേക്കങ്ങുമിങ്ങും പാഞ്ഞുപോയിതു
ശീഘ്രം. 5

അല്ലയോ കൃഷ്ണാ! കൃഷ്ണാ! ഞങ്ങളെ രക്ഷിക്കെന്നു
ചൊല്ലിയബ്ഭഗവാനെയെല്ലാരുമാശ്രയിച്ചാർ.
പേടിച്ചു നിലവിളിച്ചപ്പശുവൃന്ദമെല്ലാ–
മോടിപ്പോയീടുന്നതും കണ്ടിതു
കൊണ്ടൽവർണ്ണൻ. 6

പേടിക്കായ്കെന്നഗ്ഗോപന്മാരെയാശ്വസിപ്പിച്ചു
വാടാതെ വൃഷാസുരൻതന്നോടു ചൊന്നാൻ
കൃഷ്ണൻ
മൂഢാ! ദുർബുദ്ധേ! ഗോപന്മാരെയും ഗോക്കളേയും
പാടേ നീയെന്തിനായിപ്പേടിപ്പിക്കുന്നു വൃഥാ
ആണെങ്കിൽ നമ്മോടടുത്തൊരുകൈ
നോക്കീടുകെ–
ന്നാ മുരദ്വേഷി ചാരത്തവനെ വിളിച്ചിതേ. 7

1 കൊമ്പുകളുടെ അററം

ബലദർപ്പഹാഹം ദുഷ്ടാനാം ത്വദ്വിധാനാം ദുരാത്മനാം
ഇത്യാസ്ഫോട്യാച്യുതോഽരിഷ്ടം തലശബ്ദേന കോപയൻ. 8
സഖ്യുരംസേ ഭുജാഭോഗം പ്രസാര്യാവസ്ഥിതോ ഹരിഃ
സോഽപ്യേവം കോപിതോഽരിഷ്ടഃ ഖുരേണാവനിമുല്ലിഖൻ
ഉദ്യൽപുച്ഛഭ്രമന്മേഘഃ ക്രുദ്ധഃ കൃഷ്ണമുപാദ്രവൽ. 9
അഗ്രന്യസ്തവിഷാണാഗ്രഃ സ്തബ്ധാസൃഗ്‌ലോചനോഽച്യുതം
കടാക്ഷിപ്യാദ്രവത്തൂർണ്ണമിന്ദ്രമുക്തോഽശനിര്യഥാ. 10
ഗൃഹീത്വാ ശൃംഗയോസ്തം വാ അഷ്ടാദശപദാനി സഃ
പ്രത്യപോവാഹ ഭഗവാൻ ഗജഃ പ്രതിഗജം യഥാ. 11
സോഽപവിദ്ധോ ഭഗവതാ പുനരുത്ഥായ സത്വരഃ
ആപതൽ സ്വിന്നസർവ്വാംഗോ നിഃശ്വസൻ ക്രോധമൂർച്ഛിതഃ. 12

തമാപതന്തം സ നിഗൃഹ്യ ശൃംഗയോഃ
പദാ സമാക്രമ്യ നിപാത്യ ഭൂതലേ
നിഷ്പീഡയാമാസ യഥാഽഽർദ്രമംബരം
കൃത്വാ വിഷാണേന ജഘാന സോഽപതൽ. 13

അസൃഗ്വമൻ മൂത്രശകൃൽ സമുത്സൃജൻ
ക്ഷിപംശ്ച പാദാനനവസ്ഥിതേക്ഷണഃ
ജഗാമ കൃച്ഛ്റം നിരൃതേരഥ ക്ഷയം
പുഷ്പൈഃ കിരന്തോ ഹരിമീഡിരേ സുരാഃ. 14

ഏവം കകുദ്മിനം ഹത്വാ സ്തൂയമാനഃ സ്വജാതിഭിഃ
വിവേശ ഗോഷ്ഠം സബലോ ഗോപീനാം നയനോത്സവഃ. 15
അരിഷ്ടേ നിഹതേ ദൈത്യേ കൃഷ്ണേനാത്ഭുതകർമ്മണാ
കംസായാഥാഹ ഭഗവാൻ നാരദോ ദേവദർശനഃ. 16
യശോദായാഃ സുതാം കന്യാം ദേവക്യാഃ കൃഷ്ണമേവ ച
രാമം ച രോഹിണീപുത്രം വസുദേവേന ബിഭ്യതാ. 17
ന്യസ്തൗ സ്വമിത്രേ നന്ദേ വൈ യാഭ്യാം തേ പുരുഷാഹതാഃ 18
നിശമ്യ തൽ ഭോജപതിഃ കോപാൽ പ്രചലിതേന്ദ്രിയഃ
നിശാതമസിമാദത്ത വസുദേവജിഘാംസയാ. 19
നിവാരിതോ നാരദേന തത്സുതൗ മൃത്യുമാത്മനഃ
ജ്ഞാത്വാ ലോഹമയൈഃ പാശൈർബ്ബബന്ധ സഹ ഭാര്യയാ. 20
പ്രതിയാതേ തു ദേവർഷൗ കംസ ആഭാഷ്യ കേശിനം
പ്രേഷയാമാസ ഹന്യേതാം ഭവതാ രാമകേശവൗ
തതോ മുഷ്ടികചാണൂരശലതോശലകാദികാൻ. 21
അമാത്യാൻ ഹസ്തിപാംശ്ചൈവ സമാഹൂയാഹ ഭോജരാട്. 22
ഭോ ഭോ നിശമ്യതാമേതദ്വീരചാണൂരമുഷ്ടികൗ
നന്ദവ്രജേ കിലാസാതേ സുതാവാനകദുന്ദുഭേഃ
രാമകൃഷ്ണൗ തതോ മഹ്യം മൃത്യുഃ കില നിദർശിതഃ. 23
ഭവദ്ഭ്യാമിഹ സംപ്രാപ്തൗ ഹന്യേതാം മല്ലലീലയാ
മഞ്ചാഃ ക്രിയന്താം വിവിധാ മല്ലരംഗപരിശ്രിതാഃ
പൗരാ ജാനപദാഃ സർവേ പശ്യന്തു സ്വൈരസംയുഗം. 24
മഹാമാത്ര ത്വയാ ഭദ്ര രംഗദ്വാര്യുപനീയതാം
ദ്വിപഃ കുവലയാപീഡോ ജഹി തേന മമാഹിതൗ. 25
ആരഭ്യതാം ധനുര്യാഗശ്ചതുർദശ്യാം യഥാവിധി
വിശസന്തു പശൂൻ മേധ്യാൻ ഭൂതരാജായ മീഢുഷേ. 26

നിന്നെപ്പോൽ ദുർബ്ബുദ്ധികളായിടും ദുഷ്ടന്മാർത–
ന്നുന്നതാഹങ്കാരവും ബലവും ഹരിക്കുന്ന–
നാശമററവൻ ഞാനെന്നുരച്ചു കൈകരം കൊട്ടി
രോഷമങ്ങവനേറ്റീ കൈത്തലശബ്ദത്തിനാൽ. 8

തോഴൻെറ തോളിൽ സർപ്പഭുജത്തെ നീട്ടിയിട്ടു
കോഴയെന്നിയേ കണ്ണൻ നിന്നിടും സന്ദർഭത്തിൽ
ദുഷ്ടനാമരിഷ്ടനും കുളമ്പാൽ മന്നിൽ മാന്തി–
യേററവും കിളത്തിയ വാലിനാൽ മേഘങ്ങളെ
ഇളക്കിക്കൊണ്ടു പാരം ക്രോധാക്രാന്തനായ്
പെട്ടെ–
ന്നളിനേർവർണ്ണൻതൻെറനേർക്കങ്ങു
പാഞ്ഞുചെന്നാൻ. 9

തലയുംതാഴ്ത്തിക്കൊമ്പുംകുലുക്കിയിപ്പോഴം–
കുത്തി–
ക്കൊലചെയ്തീടുമെന്ന ഭാവത്തിൽ ഭഗവാനെ
കണ്ണിമയ്ക്കാതെ ദഹിപ്പിച്ചിടുമാറു നോക്കി–
യിന്ദ്രവജ്രംകണക്കെ പാഞ്ഞടുത്തിതു വേഗം. 10

കൊമ്പു രണ്ടിലും കേറിപ്പിടിച്ചുക്ഷണംതന്നെ
വൻപനാമാനയന്യഗജത്തെയെന്നപോലെ
ചൊടിച്ചദുഷ്ടാഗ്ര്യനെ ഭഗവാൻ വാസുദേവ–
നെടുത്തങ്ങെറിഞ്ഞിതു പതിനെട്ടടിദൂരം. 11

ഏറിനാൽ ദൂരെ വീണോരഖലൻ ത്വരയോടും
പാരാതെയെഴുന്നേററു വിയർത്ത ദേഹത്തോടും
ക്രോധമൂർച്ഛിതനായി നിശ്വാസത്തോടു വീണ്ടും
മാധവൻതൻെറനേരേയാഞ്ഞു
പാഞ്ഞടുത്തിതേ. 12

പിന്നെയും കൊമ്പുകളിൽപ്പിടിച്ചു നിലത്തിട്ടു
നന്നായിപ്പാദങ്ങളാൽത്തൊഴിച്ചും ചവുട്ടിയും
നനഞ്ഞ വസ്ത്രം തല്ലിക്കശക്കുംവിധത്തില–
ത്തന്ന മർദ്ദിച്ചു വീഴ്ത്തിക്കൊമ്പൂരിയടിച്ചിതു. 13

ഛർദ്ദിച്ചും രക്തം മലമൂത്രങ്ങളും വിസർജ്ജിച്ചും
പൃഥ്വിയിൽക്കാലുനാലും കുടക്കുടിട്ടടിച്ചും
കണ്ണുകളുഴററിയും കഷ്ടത്തിലായിപ്പിന്നെ
ദണ്ഡപാണിതൻ പുരം പ്രാപിച്ചാനെന്നേ
വേണ്ടു.

വിണ്ണവരിതുകണ്ടു തുഷ്ടരായ് മുകുന്ദനെ
നന്നായി സ്തുതിച്ചുടൻ ചോരിഞ്ഞാർ
മലർമാരി. 14

വൃഷഭാസുരനെയീവിധത്തിൽ നിഹനിച്ചു
വസുദേവജൻ ഗോപവൃന്ദസംസ്തുതനായി
രാമഭദ്രനോടൊത്തു ഗോപസുന്ദരീജന–
സ്തോമത്തിൻ നേത്രോത്സവമരുളി–
ഗ്ഗോഷ്ഠമാന്നാൻ. 15

അത്ഭുതകർമ്മാവാകും ഭഗവാൻ ദാമോദരൻ
കെല്പേറുമരിഷ്ടനാം ദൈത്യനെക്കൊന്നീടവേ
ദേവദർശനനാകും ഭഗവാൻ നാരദർഷി
പ്രവരൻ കംസൻതന്നോടീവിധം ചെന്നു
ചൊന്നാൻ. 16

ദേവകിയുടെ കന്യ, യശോദ പെററതത്രേ–
യാവിധം യശോദതൻ പുത്രനായ്ക്കരുതീടും
കണ്ണൻ ദേവകീഗർഭജാതൻതാനാം രോഹിണീ–
നന്ദനൻ രാമൻതാനും ദേവകീജാതനത്രേ. 17

നിന്നെയാ വസുദേവൻ ഭയന്നു മിത്രമാകും
നന്ദനെയേല്പിച്ചിതു പുത്രരെ വളർത്തുവാൻ
അന്നന്നായ് നീയയച്ച ഭൃത്യരെയശേഷവും
കൊന്നതും ബലിഷ്ഠരാമാ രണ്ടു കുമാരർതാൻ. 18

നാരദവാക്യമേവം കേട്ടു രുഷ്ടനായ്ക്കംസൻ
പാരാതെ വാളെടുത്താൻ
വസുദേവനെക്കൊൽവാൻ. 19

തടഞ്ഞാനതിൽനിന്നുമവനെയമ്മാമുനി–
യുടനേ തന്നന്തകർ തത്പുത്രരെന്നോക്കയാൽ.
ഇരിമ്പുചങ്ങലയാൽ പിടിച്ചു തളച്ചിട്ടാൻ
തരസാ വസുദേവൻതന്നെയും പത്നിയേയും. 20

നാരദൻ പോയശേഷം കേശിയെ വിളിച്ചവൻ
പ്രേരിപ്പിച്ചയച്ചിതു രാമകൃഷ്ണാഹതിക്കായ്. 21

മുഷ്ടിക ചാണൂരന്മാർ ശലതോശലകന്മാർ–
തൊട്ടു ദുഷ്ടന്മാരെയും മന്ത്രിമാരെയും പിന്നെ
ഹസ്തിപാലന്മാരെയും വിളിച്ചവരത്തിയി–
ട്ടിത്തരം വചസ്സുകളോതിനാൻ ഭോജരാജൻ. 22

വീരരാം ചാണൂരാ! ഹേ മുഷ്ടികാ! കേൾപ്പിൻ
മമ–
ഭീരുകരം നേരേ വസുദേവനന്ദനന്മാരായ്
രാമകൃഷ്ണന്മാരെന്നു രണ്ടുപേരമ്പാടിയിൽ
താമസിക്കുന്ന കാര്യമറിഞ്ഞിട്ടില്ലേ നിങ്ങൾ?
അവരിൽനിന്നുണ്ടാകുമെനിക്കു മൃതിയെന്ന
വിവരം നാരദങ്കൽനിന്നുമിന്നറിഞ്ഞു ഞാൻ. 23

വരുത്താമവരെ ഞാൻ മല്ലയുദ്ധത്തിനിങ്ങ–
ത്തരത്തിൽക്കൊന്നീടുവിൻ രണ്ടുപേരെയും
നിങ്ങൾ.

മുഷ്ടിയുദ്ധത്തിനായിട്ടിവിടെച്ചുററും പല–
കെട്ടിടങ്ങളും സജ്ജമാക്കുവിൻ മഞ്ചങ്ങളും
പൗരരും ഗ്രാമവാസീവൃന്ദവുമെല്ലാവരും
നേരേയിസ്വേച്ഛായുദ്ധം കണ്ടുകൊണ്ടാടീടട്ടെ. 24

ഹസ്തിപാ! സമർത്ഥാ! നീ കുവലയാപീഡമാം
മത്തേഭത്തിനെ രംഗദ്വാരത്തിൽ നിർത്തീടുക
അതിനേക്കൊണ്ടു കൊല്ലിച്ചീടുകെൻ ശത്രുക്കളെ–
ച്ചതിവിൽ മല്ലരംഗത്തേക്കവർ കടക്കുമ്പോൾ. 25

വിധിപോൽ ചതുർദ്ദശിനാളൊരു ധനുര്യാഗം
ശിതികണ്ഠപ്രസാദം നേടുവാൻ തുടങ്ങണം
ആ മഹോത്സവംതന്നിൽ പരിശുദ്ധമാം പശു–
സ്തോമത്തെ വേണ്ടപോലെ ബലിയു–
മർപ്പിക്കട്ടെ. 26

ഇത്യാജ്ഞാപ്യാത്ഥതന്ത്രജ്ഞ ആഹൂയ യദുപുംഗവം
ഗൃഹീത്വാ പാണിനാ പാണിം തതോഽക്രൂരമുവാച ഹ. 27
ഭോ ഭോ ദാനപതേ മഹ്യം ക്രിയതാം മൈത്രമാദൃതഃ
നാന്യസ്ത്വത്തോ ഹിതതമോ വിദ്യതേ ഭോജവൃഷ്ണിഷു. 28
അതസ്ത്വാമാശ്രിതഃ സൗമ്യ കാര്യഗൗരവസാധനം
യഥേന്ദ്രോ വിഷ്ണുമാശ്രിത്യ സ്വാത്ഥമധ്യഗമദ്വിഭുഃ. 29
ഗച്ഛ നന്ദവ്രജം തത്ര സുതാവാനകദുന്ദുഭേഃ
ആസാതേ താവിഹാനേന രഥേനാനയമാചിരം. 30
നിസൃഷ്ടഃ കില മേ മൃത്യുർദ്ദേവൈർവൈകുണ്ഠസംശ്രയൈഃ
താവാനയ സമം ഗോപൈർന്നന്ദാദ്യൈഃ സാഭ്യുപായനൈഃ. 31
ഘാതയിഷ്യ ഇഹാനീതൗ കാലകല്പേന ഹസ്തിനാ
യദി മുക്തൗ തതോ മല്ലൈർഘാതയേ വൈദ്യുതോപമൈഃ. 32
തയോർന്നിഹതയോസ്തപ്താൻ വസുദേവപുരോഗമാൻ
തൽ ബന്ധൂൻ നിഹനിഷ്യാമി വൃഷ്ണിഭോജദശാർഹകാൻ. 33
ഉഗ്രസേനം ച പിതരം സ്ഥവിരം രാജ്യകാമുകം
തൽ ഭ്രാതരം ദേവകം ച യേ ചാന്യേ വിദ്വിഷോ മമ. 34
തതശ്ചൈഷാ മഹീമിത്ര ഭവിത്രീ നഷ്ടകണ്ടകാ
ജരാസന്ധോ മമ ഗുരുർദ്വിവിദോ ദയിതഃ സഖാ. 35
ശംബരോ നരകോ ബാണോ മയ്യേവ കൃതസൗഹൃദാഃ
തൈരഹം സുരപക്ഷീയാൻ ഹത്വാ ഭോക്ഷ്യേ മഹീം നൃപാൻ. 36
ഏതൽ ജ്ഞാത്വാഽഽനയ ക്ഷിപ്രം രാമകൃഷ്ണാവിഹാർഭകൗ
ധനുർമ്മഖനിരീക്ഷാർത്ഥം ദ്രഷ്ടും യദുപുരശ്രിയം. 37

അക്രൂര ഉവാച

രാജൻ മനീഷിതം സധ്ര്യക് തവ സ്വാവദ്യമാർജ്ജനം
സിദ്ധ്യസിദ്ധ്യോഃ സമം കുര്യാൽ ദൈവം ഹി ഫലസാധനം. 38
മനോരഥാൻ കരോത്യുച്ചൈർജ്ജനോ ദൈവഹതാനപി
യുജ്യതേ ഹർഷശോകാഭ്യാം തഥാപ്യാജ്ഞാം കരോമി തേ. 39

ശ്രീശുക ഉവാച

ഏവമാദിശ്യ ചാക്രൂരം മന്ത്രിണശ്ച വിസൃജ്യ സഃ
പ്രവിവേശ ഗൃഹം കംസസ്തഥാക്രൂരഃ സ്വമാലയം. 40

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
അക്രൂരസംപ്രേഷണം നാമ ഷട്ത്രിംശത്തമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 9627 ദശമസ്കന്ധേ ശ്ലോകാഃ 1433

---

## സപ്തത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

കേശീ തു കംസപ്രഹിതഃ ഖുരൈർമ്മഹീം
മഹാഹയോ നിർജ്ജരയൻ മനോജവഃ
സടാവധൂതാഭ്രവിമാനസങ്കുലം
കുർവ്വൻ നഭോ ഹേഷിതഭീഷിതാഖിലഃ. 1
വിശാലനേത്രോ വികടാസ്യകോടരോ
ബൃഹദ്ഗളോ നീലമഹാംബുദോപമഃ
ദുരാശയഃ കംസഹിതം ചികീർഷുർ—
വ്രജം സ നന്ദസ്യ ജഗാമ കമ്പയൻ. 2

എന്നെല്ലാമാജ്ഞാപിച്ചു മന്ത്രതന്ത്രജ്ഞനാകും
മന്നവൻ യദുശ്രേഷ്ഠനായീടുമക്രൂരനെ
വിളിച്ചുവരുത്തിക്കൈപിടിച്ചുകൊണ്ടുപിന്നെ
വളർന്ന സന്തോഷത്തോടോതിനാ—
നീവിധത്തിൽ. 27

ഉത്തമോദാരവൃത്തനങ്ങെനിക്കിപ്പോളൊരു
മിത്രകൃത്യത്തെസ്സാധോ! സാധിച്ചുതന്നീടണം.
യാദവവൃഷ്ണിവംശജാതരിൽ നിന്നുട്ടെനി-
ക്കാദൃതനായില്ലൊരാൾ ഹിതൈഷിയായു—
മിപ്പോൾ. 28

അതിനാൽ സൗമ്യ! കാര്യഗൗരവപദാർത്ഥമാ—
യിദാനീമങ്ങയേ ഞാനാശ്രയിച്ചീടുന്നിതു.
വിഭവാമിന്ദ്രൻ വിഷ്ണുദേവനെയാശ്രയിച്ചി—
ട്ടഭംഗം സ്വന്തകാര്യം സാധിച്ചീടുന്നപോലെ. 29

വേഗമങ്ങിപ്പോൾത്തന്നെ നന്ദഗോഷ്ഠത്തി—
ലൊന്നു—
പോകണം തത്ര വാഴും രാമകൃഷ്ണാഖ്യന്മാരാം
ആനകദുന്ദുഭ്യാത്മജാതരെ വേഗത്തിലീ—
യാനത്തിലേററിയങ്ങു കൊണ്ടുവന്നീ—
ടവേണം. 30

ദൈത്യാരി സഹായത്തോടവരെയെനിക്കൊരു—
മൃത്യുവായിട്ടുസുരർ വിട്ടിരിക്കുന്നുപോലും
നന്ദാദ്യരോടു മല്ലയുദ്ധം കാണ്മതിനെന്നു
ചൊന്നുപായനോപേതം[1] വന്നാലു—
മെല്ലാരുമായ്. 31

ഇവിടെക്കൊണ്ടുവന്നാലപ്പൊഴേ വധിപ്പിക്കാ—
മവരേ മൃത്യുതുല്യമത്തമാതംഗത്തിനാൽ.
അപ്പണി പററീടായ്കിൽ വൈദ്യുതസമം നല്ല
കെല്പെഴും മല്ലന്മാരെക്കൊണ്ടുടൻ
കൊല്ലിച്ചീടാം. 32

ഇരുപേരവരെസ്സംഹരിച്ചാൽ തപ്തന്മാരായ്—
മരുവും വൃഷ്ണിഭോജദാശാർഹന്മാരായീടും
തത്ബന്ധുസമൂഹത്തെയാകവേയൊന്നിട്ടിടാ—
തപ്പൊഴേ കൊന്നീടുവൻ സന്ദേഹ—
മില്ല തെല്ലും. 33

വൃദ്ധനായ് രാജ്യേച്ഛുവായുഗ്ര—
സേനാഭിഖ്യനാം
മത്താതനേയും പിന്നെത്തത്സഹോദരനാകും
ദേവകനേയും മററു ശത്രുക്കളേയും മന്നിൽ
ജീവനോടിനി വെച്ചുവാഴിക്കാ മാത്രയും
ഞാൻ. 34

മിത്രമേ! ശത്രുക്കളെയാകവേയൊടുക്കിയാ—
ലിദ്ധര നമുക്കരിരഹിതയായിത്തീരും
മന്നവൻ ജരാസന്ധൻ മദ്ഗുരുനാഥനത്രേ—
യുന്നതൻ ദ്വിവിദനെന്നുററമിത്രവുമല്ലോ. 35

ശംബരനരകന്മാർ ബാണനും പാർത്തീടുകിൽ
നമ്മോടു മമതപത്തിൽ വർത്തിക്കുന്നവരത്രേ.
അവരോടൊത്തുചേർന്നങ്ങടരിൽ സുരപക്ഷ—
ന്നവരന്മാരെക്കൊന്നു സാർവ്വഭൗമനായ്
വാഴ്‌വേൻ. 36

ഇത്തത്വം ധരിച്ചു പോയ്
ധനുര്യജ്ഞോത്സവത്തോ—
ടൊത്തിഹ യദുപുരഭംഗി കാണ്മവാനായി
യുക്തമാമേതുപായം കൈക്കൊണ്ടുമതിദ്രുത—
മക്കുമാരകന്മാരെയിവിടെയാനയിക്കൂ. 37

അക്രൂരൻ പറഞ്ഞു

സ്വന്തമാം വിപത്തൊഴിച്ചീടുവാനത്രേ ഭവാൻ
ചിന്തിപ്പതിപ്പോളതു നല്ലതുതന്നെ രാജൻ!
സിദ്ധിച്ചീടിലും ഫലം സിദ്ധിക്കായ്കിലും സമ—
ചിത്തത പാലിക്കണം ഫലമോ
ദൈവാധീനം. 38

ദൈവത്താൽ ഹതങ്ങളാം മനോരാജ്യങ്ങളേയും
കൈവരുത്തുവാൻ ജനം നല്ലപോൽ പ്രവർത്തിപ്പൂ
ആശാലാഭത്തിൽ പരിതോഷവുമലാഭത്തിൽ
ക്ലേശവും നരക്കുണ്ടാമെങ്കിലുമാജ്ഞ
കേൾപ്പൻ. 39

ശ്രീശുകൻ പറഞ്ഞു

അക്രൂരൻതന്നോടേവമാദേശിച്ചിട്ടു മന്ത്രി—
മുഖ്യരേയും പിരിച്ചു പൂകിനാൻ ഗേഹം കംസൻ
ആവിധംതന്നെ യദുശ്രേഷ്ഠനാമക്രൂരനും
ഗോവിന്ദധ്യാനത്തോടും സ്വാലയം
പ്രാപിച്ചിതേ. 40

---

# അദ്ധ്യായം 37

ശ്രീശുകൻ പറഞ്ഞു

ഭോജേശൻ ചൊല്ലിവിട്ട കേശിയും വമ്പിച്ചൊരു
വാജിയായ് ഖുരങ്ങളാൽ ഭൂതലം വിഭേദിച്ചും
സടയാൽ വാനിൽ വിമാനാവലിയേയും മേഘ—
പടലിയെയും പാററിയങ്ങിങ്ങു പറപ്പിച്ചും
മാനസവേഗമാർന്നും ഗംഭീരഹേഷിതത്താൽ
പ്രാണിജാലത്തെയെല്ലാം
ഭീഷണിപ്പെടുത്തിയും. 1

വിസ്തീർണ്ണഗുഹയ്യൊത്ത വദനാന്തർഭാഗവു—
മത്യന്തം വിശാലങ്ങളായിടും നേത്രങ്ങളും
തടിച്ചു നീണ്ടതായ കഴുത്തും മേഘങ്ങളോ—
ടിടയും നിറവും ദുർമ്മനസ്സുമിയന്നുടൻ
സ്വാമിയാം ഭോജേശൻതന്നിംഗിതം
സാധിപ്പിക്കാൻ
കാമിച്ചുകൊണ്ടുനന്ദഗോകുലം പ്രവേശിച്ചാൻ. 2

1 കാഴ്ചദ്രവ്യങ്ങളോടുകൂടി.

തം ത്രാസയന്തം ഭഗവാൻ സ്വഗോകുലം
തദ്ധേഷിതൈർവ്വാലവിഘൂർണ്ണിതാംബുദം
ആത്മാനമാജൗ മൃഗയന്തമഗ്രണീ–
രുപാഹ്വയൽ സ വ്യനദന്മൃഗേന്ദ്രവൽ. 3
സ തം നിശാമ്യാഭിമുഖോ മുഖേന ഖം
പിബന്നിവാഭ്യദ്രവദത്യമർഷണഃ
ജഘാന പദ്ഭ്യാമരവിന്ദലോചനം
ദുരാസദശ്ചണ്ഡജവോ ദുരത്യയഃ. 4
തദ്വഞ്ചയിത്വാ തമധോക്ഷജോ രുഷാ
പ്രഗൃഹ്യ ദോർഭ്യാം പരിവിധ്യ പാദയോഃ
സാവജ്ഞമുത്സൃജ്യ ധനുഃശതാന്തരേ
യഥോരഗം താർക്ഷ്യസുതോ വ്യവസ്ഥിതഃ. 5
സ ലബ്ധസംജ്ഞഃ പുനരുത്ഥിതോ രുഷാ
വ്യാദായ കേശീ തരസാ$ff$പതദ്ധരിം
സോ$f$പ്യസ്യ വക്ത്രേ ഭുജമുത്തരം സ്മയൻ
പ്രവേശയാമാസ യഥോരഗം ബിലേ. 6
ദന്താ നിപേതുർഭഗവദ്ഭുജസ്പൃശ–
സ്തേ കേശിനസ്തപ്തമയഃ സ്പൃശോ യഥാ
ബാഹുശ്ച തദ്ദേഹഗതോ മഹാത്മനോ
യഥാ$ff$മയഃ സംവവൃധേ ഉപേക്ഷിതഃ. 7
സമേധമാനേന സ കൃഷ്ണബാഹുനാ
നിരുദ്ധവായുശ്ചരണാംശ്ച വിക്ഷിപൻ
പ്രസ്വിന്നഗാത്രഃ പരിവൃത്തലോചനഃ
പപാത ലേണ്ഡം വിസൃജൻ ക്ഷിതൗ വ്യസുഃ. 8
തദ്ദേഹതഃ കർക്കടികാഫലോപമാ–
ദ്വ്യസോരപാകൃഷ്യ ഭുജം മഹാഭുജഃ
അവിസ്മിതോ$f$യത്നഹതാരിരുൽസ്മയൈഃ
പ്രസൂനവർഷൈർദ്ദിവിഷദ്ഭിരീഡിതഃ. 9
ദേവർഷിരുപസംഗമ്യ ഭാഗവതപ്രവരോ നൃപ
കൃഷ്ണമക്ലിഷ്ടകർമ്മാണം രഹസ്യേതദഭാഷത. 10
കൃഷ്ണ കൃഷ്ണാപ്രമേയാത്മൻ യോഗേശ ജഗദീശ്വര
വാസുദേവാഖിലാവാസ സാത്വതാം പ്രവര പ്രഭോ. 11
ത്വമാത്മാ സർവ്വഭൂതാനാമേകോ ജ്യോതിരിവൈധസാം
ഗൂഢോ ഗുഹാശയഃ സാക്ഷീ മഹാപുരുഷ ഈശ്വരഃ. 12
ആത്മനാ$ff$ത്മാശ്രയഃ പൂർവ്വം മായയാ സസൃജേ ഗുണാൻ
തൈരിദം സത്യസങ്കല്പഃ സൃജസ്യത്സ്യവസീശ്വരഃ 13
സ ത്വം ഭൂധരഭൂതാനാം ദൈത്യപ്രമഥരക്ഷസാം
അവതീർണ്ണോ വിനാശായ സേതൂനാം രക്ഷണായ ച. 14
ദിഷ്ട്യാ തേ നിഹതോ ദൈത്യോ ലീലയായം ഹയാകൃതിഃ
യസ്യ ഹേഷിതസംത്രസ്താസ്ത്യജന്ത്യനിമിഷാ ദിവം. 15
ചാണൂരം മുഷ്ടികം ചൈവ മല്ലാനന്യാംശ്ച ഹസ്തിനം
കംസം ച നിഹതം ദ്രക്ഷ്യേ പരശ്വോ$f$ഹനി തേ വിഭോ. 16
തസ്യാനു ശംഖയവനമുരാണാം നരകസ്യ ച
പാരിജാതാപഹരണമിന്ദ്രസ്യ ച പരാജയം. 17
ഉദ്വാഹം വീരകന്യാനാം വീര്യശുൽക്കാദിലക്ഷണം
നൃഗസ്യ മോക്ഷണം പാപാദ്ദ്വാരകായാം ജഗൽപതേ. 18

ഉച്ചഹേഷിതത്താൽ സ്വഗോഷ്ഠത്തെപ്പേടി–
പ്പിച്ചും
പുച്ഛാഗ്രത്തിനാൽ കൊണ്ടൽക്കുലത്തെ–
പ്പാറിപ്പിച്ചും
പോരിനു തന്നെത്തേടുമവന്റെ മുമ്പിൽച്ചെന്നു
ചാരത്തു വരികെന്നു ഭഗവാൻ വിളിച്ചിതു.
വീരനാമദ്ദാനവനമർഷത്തോടുകൂടി
ഘോരമാം സിംഹനാദംകണക്കൊന്ന–
ലറിനാൻ. 3

നന്ദജാതനെക്കണ്ടു ഗഗനം വിഴുങ്ങുവാ–
നെന്നമട്ടാസ്യം പിളർന്നത്യന്തം ക്രുദ്ധനായി
അധൃഷ്യനവൻ ചണ്ഡവേഗത്തിലടുത്തു പിൻ–
പദങ്ങൾകൊണ്ടു തൊഴിച്ചീടിനാൻ
ഭഗവാനെ. 4

തൊഴിയതൊഴിഞ്ഞു കാൽരണ്ടിലും പിടികൂടി
ചുഴററിബ്ഭുജഗത്തെഗ്ഗരുഡനെന്നപോലെ
അവജ്ഞയോടും നൂറു വില്ലോടു ദൂരെ വീഴ്ത്തി–
യവിടെ സ്ഥിതിചെയ്താൻ ഭഗവാന–
ക്ഷീണനായ്. 5

ദൂരെപ്പോയ് വീണു മൂർച്ഛകലർന്നു കിടന്നൊരു–
ഗ്ഘോരദാനവൻ ബോധമുണ്ടായ
നിമിഷത്തിൽ
പെട്ടെന്നങ്ങെഴുന്നേററു വക്ത്രവും പിളർന്നതി–
രുഷ്ടനായ് മുകുന്ദന്റെ നേർക്കോടിയടുത്തിതേ.
ഭഗവാൻ, ദ്വാരംതന്നിൽ ഭുജംഗമത്തെ–
പ്പോൽ വാ–
യ്ക്കകമേ ചിരിച്ചുകൊണ്ടിടംകയ്യേററീടിനാൻ. 6

ചുട്ട ലോഹത്തിനൊക്കും ഭഗവദ്ഭുജത്തിനാൽ
സംസ്പൃഷ്ടമാം ദന്തങ്ങൾ പറിഞ്ഞുപതിച്ചിതേ.
ദനുജദേഹാന്തസ്ഥമമ്മഹാത്മാവിൻ ബാഹു–
കനത്തുവീർത്തി[1]തചികിത്സിതാമയം മട്ടിൽ. 7

വൃദ്ധമാം ഭഗവാന്റെ കരത്താലവൻ ശ്വാസം–
മുട്ടിയിട്ടംഗമാകെ വിയർത്തൊലിച്ചു പാരം!
കാലുകളിട്ടടിച്ചു കണ്ണുകൾ വട്ടംചുററി–
ച്ചോലോലെമലം വീഴ്ത്തി വീണിതു
നിഷ്പ്രാണനായ്. 8

മൂത്ത കൽക്കരിക്കപോൽ മന്നിൽ
വീണോരാമ്മൃത–
ദൈത്യന്റെ മെയ്യിൽനിന്നു
കൈ വലിച്ചെടുത്തുടൻ
അശ്രമമരാതിയെസ്സംഹരിക്കിലുമേതും
വിസ്മയവിഹീനനായ്നിന്നിതമ്മഹാബാഹു

1. ചികിത്സിക്കാത്ത രോഗം.

അത്ഭുതത്തോടുകൂടി വിണ്ണവരെല്ലാമപ്പോൾ
കല്പകമലർതൂകിക്കണ്ണനെ വാഴ്ത്തീടിനാർ. 9

ഭാഗവതോത്തംസമാം നാരദമഹാമുനി–
യേകാന്തത്തിങ്കൽ ക്ലേശരഹിതകർമ്മാവാകും
ശ്രീകൃഷ്ണഭഗവാൻതൻ സമീപം തുഷ്ടിയോടു–
മാഗതനായിക്കഥിച്ചീടിനാനിപ്രകാരം: 10

അപ്രമേയാത്മൻ! കൃഷ്ണാ! യോഗേശാ!
ഭക്തപാലാ!
മുപ്പാരിന്നീശാ! പ്രഭോ! നിഖിലാവാസാ!
ഹരേ! 11

വിറകിനുള്ളിൽ ജ്യോതിസ്സെന്നപോൽ
സർവ്വചരാ–
ചരത്തിനുള്ളിൽ ഭവാൻ മിന്നുന്നി–
തേകാത്മാവായ്
ഗുഹാശയസ്ഥനായിസ്സമസ്ത സാക്ഷിയായി
മഹാപൂരുഷനാകുമീശ്വരനത്രേ ഭവാൻ. 12

അനന്യാശ്രയൻ ഭവാൻ നിന്തിരുമായ തന്നാൽ
ഗുണങ്ങളാദ്യം സൃഷ്ടിച്ചവയെക്കൊണ്ടു പിന്നെ
സത്യസങ്കല്പനാകുമീശനാമങ്ങീ ലോകം
സൃഷ്ടിച്ചു പരിപാലിച്ചൊടുക്കമൊടുക്കുന്നു. 13

അത്തരമുള്ളോരങ്ങു ഭൂപരായ് മദിച്ചീടും
ദൈത്യരാക്ഷസഭൃത്യവൃന്ദത്തെ ഹനിക്കാനും
ധർമ്മവും മര്യാദയും നിലനിർത്തീടുവാനു–
മിമ്മന്നിലവതരിച്ചിരിപ്പു മർത്ത്യനായി. 14

ആക്കേശി ഹേഷിതത്താൽ ദേവന്മാർ
സന്ത്രസ്തരായ്
സ്വർഗ്ഗത്തെ ത്യജിച്ചുവോ ഹയത്തിൻ രൂപമാളും
ആയസുരനെയിപ്പോൾ പ്രയാസമേതുമെന്യേ
കായാമ്പൂവർണ്ണാ! ഭവാൻ
ഹനിച്ചുതതിഭാഗ്യം. 15

ചാണൂരനേയും തഥാ മുഷ്ടികാസുരനേയും
പീനാംഗന്മാരായിടും മററു മല്ലന്മാരെയും
ഹസ്തീന്ദ്രനേയും ദുഷ്ടനാകുമക്കംസനേയും
മററന്നാൾ വിഭോ! ഭവാൻ കൊൽവതായ്–
ക്കാണുന്നു ഞാൻ. 16

അതിനുശേഷം ശംഖൻ യവനൻ മുരൻതൊട്ടു–
ദിതിജരേയും ഭവാൻ നരകനേയും കൊല്ലും
വിണ്ണിൽപ്പോയ് പിന്നെ പാരിജാതത്തെ
ഹരിച്ചീടു–
മന്നേരം വന്നെതിർക്കുമിന്ദ്രനെ തോല്പിച്ചീടും. 17

വീര്യശുൽക്കാദിയായ ചിഹ്നങ്ങളിയലുന്ന
വീരകന്യകമാരെ വേട്ടുകൊണ്ടീടും ഭവാൻ
ദ്വാരകതന്നിലോന്തായ്ക്കിടക്കും നൃഗനെന്നു–
ഭൂരമണനെശ്ശാപമുക്തനാക്കീടും പിന്നെ. 18

സ്യമന്തകസ്യ ച മണേരാദാനം സഹ ഭാര്യയാ
മൃതപുത്രപ്രദാനം ച ബ്രാഹ്മണസ്യ സ്വധാമതഃ. 19
പൗണ്ഡ്രകസ്യ വധം പശ്ചാൽ കാശിപുര്യാശ്ച ദീപനം
ദന്തവക്ത്രസ്യ നിധനം ചൈദ്യസ്യ ച മഹാക്രതൗ. 20
യാനി ചാന്യാനി വീര്യാണി ദ്വാരകാമാവസൻ ഭവാൻ
കർത്താ ദ്രക്ഷ്യാമ്യഹം താനി ഗേയാനി കവിഭിർഭുവി. 21
അഥ തേ കാലരൂപസ്യ ക്ഷപയിഷ്ണോരമുഷ്യ വൈ
അക്ഷൗഹിണീനാം നിധനം ദ്രക്ഷ്യാമ്യർജ്ജുനസാരഥേഃ. 22

വിശുദ്ധവിജ്ഞാനഘനം സ്വസംസ്ഥയാ
സമാപ്തസർവ്വാർത്ഥമമോഘവാഞ്ഛിതം
സ്വതേജസാ നിത്യനിവൃത്ത മായാ-
ഗുണപ്രവാഹം ഭഗവന്തമീമഹി. 23
ത്വാമീശ്വരം സ്വാശ്രയമാത്മമായയാ
വിനിർമ്മിതാശേഷവിശേഷകല്പനം
ക്രീഡാർത്ഥമദ്യാത്തമനുഷ്യവിഗ്രഹം
നതോഽസ്മി ധുര്യം യദുവൃഷ്ണിസാത്വതാം. 24

ശ്രീശുക ഉവാച

ഏവം യദുപതിം കൃഷ്ണം ഭാഗവതപ്രവരോ മുനിഃ
പ്രണിപത്യാഭ്യനുജ്ഞാതോ യയൗ തദ്ദർശനോത്സവഃ. 25
ഭഗവാനപി ഗോവിന്ദോ ഹത്വാ കേശിനമാഹവേ
പശൂനപാലയൽ പാലൈഃ പ്രീതൈർവ്രജസുഖാവഹഃ. 26
ഏകദാ തേ പശൂൻ പാലാശ്ചാരയന്തോഽദ്രിസാനുഷു
ചക്രുർന്നിലായനക്രീഡാശ്ചോരപാലാപദേശതഃ. 27
തത്രാസൻ കതിചിച്ചോരാഃ പാലാശ്ച കതിചിന്നൃപ
മേഷായിതാശ്ച തത്രൈകേ വിജഹ്രുരകുതോഭയാഃ. 28
മയപുത്രോ മഹാമായോ വ്യോമോ ഗോപാലവേഷധൃക്
മേഷായിതാനപോവാഹ പ്രായശ്ചോരായിതോ ബഹൂൻ. 29
ഗിരിദര്യാം വിനിക്ഷിപ്യ നീതം നീതം മഹാസുരഃ
ശിലയാ പിദധേ ദ്വാരം ചതുഃപഞ്ചാവശേഷിതാഃ. 30
തസ്യ തൽ കർമ്മ വിജ്ഞായ കൃഷ്ണഃ ശരണദഃ സതാം
ഗോപാൻ നയന്തം ജഗ്രാഹ വൃകം ഹരിരിവൗജസാ. 31
സ നിജം രൂപമാസ്ഥായ ഗിരീന്ദ്രസദൃശം ബലീ
ഇച്ഛൻ വിമോക്തുമാത്മാനം നാശക്നോൽ ഗ്രഹണാതുരഃ. 32
തം നിഗൃഹ്യാച്യുതോ ദോർഭ്യാം പാതയിത്വാ മഹീതലേ
പശ്യതാം ദിവി ദേവാനാം പശുമാരമമാരയൽ. 33
ഗുഹാപിധാനം നിർഭിദ്യ ഗോപാൻ നിഃസാര്യ കൃച്ഛ്റതഃ
സ്തൂയമാനഃ സുരൈർഗ്ഗോപൈഃ പ്രവിവേശ സ്വഗോകുലം. 34

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
വ്യോമാസുരവധോ നാമ സപ്തത്രിംശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9661 ദശമസ്കന്ധേ ശ്ലോകാഃ 1467

---

## അഷ്ടത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

അക്രൂരോഽപി ച താം രാത്രിം മധുപുര്യാം മഹാമതിഃ
ഉഷിത്വാ രഥമാസ്ഥായ പ്രയയൗ നന്ദഗോകുലം. 1

ജാംബവാൻതന്നിൽനിന്നും സ്യമന്തകാഖ്യം
രത്നം
ജാംബവത്യാഖ്യയാം തത്പുത്രിയോടൊത്താ–
ന്നിട്ടും
മൃതപുത്രനെസ്സാന്ദീപനിയാം ഗുരുവിന്നായ്
സ്വധാമംതന്നിൽനിന്നാനയിച്ചു
ദാനംചെയ്യും. 19

പൌണ്ഡ്രകൻതന്നെ കൊല്ലും പിന്നെയ–
ക്കാശീപുര–
മൊന്നോടെ ചുട്ടെരിക്കും, രാജസൂയാദ്ധ്വരത്തിൽ
ദന്തവക്ത്രാഖ്യനേയുമശ്ശിശുപാലനേയു–
മന്തരമില്ല നിഹനിച്ചിടും നിഷ്പ്രയാസം. 20

ദ്വാരകാനഗരത്തിൽ വസിക്കും ഭവാൻ പിന്നെ
വീര്യകൃത്യങ്ങൾ മററു പലതുമാചരിക്കും
സൂരികളവയെല്ലാം നിത്യവും ഗാനംചെയ്യും
നേരേയിതെല്ലാമിപ്പോൾ ദർശിച്ചീടുന്നുണ്ടു
ഞാൻ. 21

കാലസ്വരൂപൻ ഭവാൻ ഭൂഭാരം കുറയ്ക്കുവാ–
നാലോചിച്ചർജ്ജുനൻതൻ സാരഥ്യമാർന്നു പിന്നെ
അരിസൈന്യത്തെയാകെ നശിപ്പിച്ചീടുന്നതും
ശരിയായ്ക്കാണുന്നു ഞാനഖില–
ലോകേശ്വരാ! 22

സ്വന്ത തേജസ്സിനാലെ മായാഗുണപ്രവാഹം
സന്തതം നിവർത്തിച്ചു സഫലകാമനായി
ഐശ്വര്യസമ്പൂർണ്ണനായ് ജ്ഞാനാത്മാവാകും
ജഗ–
ദീശ്വരാ! ഞങ്ങളങ്ങേശ്ശരണംപ്രാപിക്കുന്നു. 23

സമസ്തേശനായ് സർവ്വം സവിശേഷമായ്
തീർക്കാൻ
സമർത്ഥനായി സ്വാശ്രയനായിങ്ങിദാനീം
ലോകാനുഗ്രഹത്തിനു മർത്ത്യവേഷം ധരിച്ചു
ഭാഗവതാഢ്യന്മാരാം യദുവൃഷ്ണികൾക്കെല്ലാം
നായകനായി വിളങ്ങീടിന തിരുമേനി–
ക്കായിതാ ഭക്തിപൂർവ്വം നമസ്കരിച്ചീടുന്നു. 24

ശ്രീശുകൻ പറഞ്ഞു

ഭാഗവതപ്രധാനൻ ദേവമാമുനിയേവം
ശ്രീകൃഷ്ണഭഗവാനെ നമനംചെയ്തു ശേഷം
തദ്ദർശനോത്സവത്താലാഹ്ലാദചിത്തനായി
സത്വരം തദീയാജ്ഞയോടങ്ങു
പോയീടിനാൻ. 25

ഗോവിന്ദഭഗവാനക്കേശിയെപ്പോരിൽ–
ക്കൊന്നി–
ട്ടാ വ്രജവാസീജനസൗഖ്യദായകനായി
ആവസിച്ചമ്പാടിയിൽ പ്രീതരാം ഗോപരൊത്തു
ഗോവൃന്ദപരിരക്ഷ നിത്യവും നിർവ്വഹിച്ചാൻ. 26

ഒരുനാൾ വല്ലവന്മാർ ഗിരിസാനുക്കളിൽ ഗോ–
നിരയെപ്പുല്ലുതിന്നാൻ വിട്ടിട്ടങ്ങൊരിടത്തിൽ
വല്ലേടം ചെന്നൊളിച്ചും ചോരനെപ്പിടിച്ചുമേ
കള്ളനും രാജാവുമെന്നുള്ളൊരു കളിയാർന്നാർ. 27

ചിലർ ചോരന്മാരായും ചിലർ ഭൂപന്മാരായും
ചിലരാടുകളായും കളിച്ചാർ ഭീതിയെന്യേ. 28

മായാവിയാകും മയപുത്രനാം വ്യോമാസുര–
നായാതനായി ഗോപവേഷത്തിലക്കൂട്ടത്തിൽ
ചോരനായ് നിന്നു മേഷായിതരാം
ഗോപരെയൊ–
ട്ടേറെയങ്ങപഹരിച്ചക്ഷണം മറഞ്ഞിതേ. 29

ഗിരിഗഹ്വരംതന്നിലവരെക്കൊണ്ടിട്ടുടൻ
ശരിയായ് തത്ദ്വാരവും കല്ലുകൾകൊണ്ട–
ടച്ചാൻ
കഷ്ടിച്ചു നാലോ പഞ്ചോ യഞ്ചോ പേരല്ലാതെയ–
ക്കൂട്ടത്തിലതിൽപ്പിന്നെ ശേഷിച്ചതി–
ല്ലാരുമേ. 30

ഭക്തപാലകനായ ഭഗവാനവന്റെയീ–
ദുഷ്ക്കർമ്മമറിഞ്ഞുടനഗ്ഗോപചോരൻതന്നെ
ഉന്നതബലത്തോടു ചെന്നങ്ങു പിടിച്ചിതേ
ചെന്നായെക്കണ്ഠീരവശ്രേഷ്ഠനെന്നുള്ളമട്ടിൽ. 31

ദൈത്യേന്ദ്രനതുനേരം ഗോപവേഷം ത്യജിച്ചി–
ട്ടദ്രിസന്നിഭമാകും സ്വന്തരൂപം ധരിച്ചു.
അപ്പിടി വല്ലവാറും വിടുർത്തിപ്പോയീടുവാൻ
കെല്ലൊടും ശ്രമിക്കിലും വിഫലമായി–
ത്തീർന്നു. 32

പൃഥ്വിയിൽത്തള്ളിയിട്ടു ദുഷ്ടനെ വിണ്ണോർ
കാൺകെ
ഹസ്തത്താൽ ബലാൽ ഞെക്കിക്കൊന്നിതു
ഗോവിന്ദനെപ്പോൽ. 33

പിന്നെയഗ്ഗുഹാമുഖം ഭേദിച്ചു കടന്നതിൽ–
നിന്നുമഗ്ഗോപന്മാരെ മോചിപ്പിച്ചനന്തരം
എല്ലാരുമൊത്തുചേർന്നു ദേവൗഘസ്തുതനായി–
ട്ടുല്ലാസപൂർവ്വം വ്രജം പൂകിനാൻ നന്ദാത്മജൻ. 34

---

## അദ്ധ്യായം 38

ശ്രീശുകൻ പറഞ്ഞു

അന്നു രാവമ്മഹാത്മാവക്രൂരൻ മധുപുരി–
തന്നിലാവസിച്ചുഷഃകാലത്തിലെഴുന്നേററു
മന്നവനിദേശത്തെ മാനിച്ചു തേരിലേറി
നന്ദഗോകുലത്തിലേക്കാശു പോയിതു നേരേ. 1

ഗച്ഛൻ പഥി മഹാഭാഗോ ഭഗവത്യംബുജേക്ഷണേ
ഭക്തിം പരാമുപഗത ഏവമേതദചിന്തയൽ. 2
കിം മയാ//ചരിതം ഭദ്രം കിം തപ്തം പരമം തപഃ
കിം വാഥാപ്യർഹതേ ദത്തം യദ്രക്ഷ്യാമ്യദ്യ കേശവം. 3
മമൈതൽ ദുർല്ലഭം മന്യ ഉത്തമശ്ലോകദർശനം
വിഷയാത്മനോ യഥാ ബ്രഹ്മകീർത്തനം ശൂദ്രജന്മനഃ. 4
മൈവം മമാധമസ്യാപി സ്യാദേവാച്യുതദർശനം
ഹ്രിയമാണഃ കാലനദ്യാ ക്വചിത്തരതി കശ്ചന. 5
മമാദ്യാമംഗലം നഷ്ടം ഫലവാംശ്ചൈവ മേ ഭവഃ
യന്നമസ്യേ ഭഗവതോ യോഗിധ്യേയാങ്ഘ്രിപങ്കജം. 6
കംസോ ബതാദ്യാകൃതമേ/ത്യനുഗ്രഹം
ദ്രക്ഷ്യേ/ങ്ഘ്രിപത്മം പ്രഹിതോ/മുനാ ഹരേഃ
കൃതാവതാരസ്യ ദുരത്യയം തമഃ
പൂർവ്വേ/തരൻ യന്നഖമണ്ഡലത്വിഷാ. 7
യദർച്ചിതം ബ്രഹ്മഭവാദിഭിഃ സുരൈഃ
ശ്രിയാ ച ദേവ്യാ മുനിഭിഃ സസാത്വതൈഃ
ഗോചാരണായാനുചരൈശ്ചരദ്വനേ
യൽ ഗോപികാനാം കുചകുങ്കുമാങ്കിതം. 8
ദ്രക്ഷ്യാമി നൂനം സുകപോലനാസികം
സ്മിതാവലോകാരുണകഞ്ജലോചനം
മുഖം മുകുന്ദസ്യ ഗുഡാളകാവൃതം
പ്രദക്ഷിണം മേ പ്രചരന്തി വൈ മൃഗാഃ. 9
അപ്യദ്യ വിഷ്ണോർമ്മനുജത്വമീയുഷോ
ഭാരാവതാരായ ഭുവോ നിജേച്ഛയാ
ലാവണ്യധാമ്നോ ഭവിതോപലംഭനം
മഹ്യം ന ന സ്യാൽ ഫലമഞ്ജസാ ദൃശഃ. 10
യ ഈക്ഷിതാഹംരഹിതോ/പ്യസത്സതോഃ
സ്വതേജസാപാസ്തതമോഭിദാഭ്രമഃ
സ്വമായയാ//ത്മൻ രചിതൈസ്തദീക്ഷയാ
പ്രാണാക്ഷധീഭിഃ സദനേഷ്വഭീയതേ. 11
യസ്യാഖിലാമീവഹഭിഃ സുമംഗലൈ-
ർവ്വാചോ വിമിശ്രാ ഗുണകർമ്മജന്മഭിഃ
പ്രാണന്തി ശുംഭന്തി പുനന്തി വൈ ജഗൽ
യാസ്തദ്വിരക്താഃ ശവശോഭനാ മതാഃ. 12
സ ചാവതീർണ്ണഃ കില സാത്വതാന്വയേ
സ്വസേതുപാലാമരവര്യശർമ്മകൃൽ
യശോ വിതന്വൻ വ്രജ ആസ്ത ഈശ്വരോ
ഗായന്തി ദേവാ യദശേഷമംഗലം. 13
തം ത്വദ്യ നൂനം മഹതാം ഗതിം ഗുരും
ത്രൈലോക്യകാന്തം ദൃശിമന്മഹോത്സവം
രൂപം ദധാനം ശ്രിയ ഈപ്സിതാസ്പദം
ദ്രക്ഷ്യേ മമാസന്നുഷസഃ സുദർശനാഃ. 14
അഥാവരൂഢഃ സപദീശയോ രഥാൽ
പ്രധാനപുംസോശ്ചരണം സ്വലബ്ധയേ
ധിയാ ധൃതം യോഗിഭിരപ്യഹം ധ്രുവം
നമസ്യ ആഭ്യാം ച സഖീൻ വനൗകസഃ. 15

മാഗ്ഗത്തിൽവച്ചു പത്മനേത്രനാം ശ്രീകൃഷ്ണനി–
ലുത്ക്കടമാകും ഭക്തിയുളവായതുമൂലം
ഭാഗ്യവാന്മാരിലഗ്രേസരനായ് വിളങ്ങീട്ട–
മക്രൂരനിക്കണക്കിലുൾക്കാമ്പിൽ
ചിന്തിച്ചിതു: 2

മാധവസന്ദശ്നലാഭത്തിനീ ഞാൻ മുന്ന–
മേതൊരുവിധമായ മംഗലകമ്മംചെയ്തോ
എന്തൊരു കഷ്ടംതപസ്സാചരിച്ചിരിക്കുമോ
എന്തൊരു മഹാദാനമാകുമോ ഞാൻ ചെയ്തതും! 3

ഉത്തമശ്ലോകന്മാർതൻ ദശ്നമെനിക്കോത്താ–
ലെത്രയും ദുർല്ലഭമായുള്ളതുതന്നെ നൂനം.
ചിത്തമിന്ദ്രിയവിഷയങ്ങളിൽ ഭ്രമിച്ചിട്ടും
ശൂദ്രന്ന വേദമന്ത്രോച്ചാരണമെന്നപോലെ. 4

അച്യുതൻതന്നെക്കാണ്മാനെനിക്കു സാധിച്ചിട്ടും
നിശ്ചയമധമൻതാൻ ഞാനെന്നതിരിക്കിലും
കാലവാഹിനീഹൃതജന്തുജാലത്തിൽനിന്നു
[1]കൂലമേറീടുന്നുണ്ടു ചിലപ്പോൾ ചിലതെല്ലാം. 5

യോഗീന്ദ്രധ്യാനയോഗ്യമായിട്ടും ഭഗവാൻതൻ–
ശ്രീകരം പാദാംബുജം നമിക്കാൻപോകുന്നു
ഞാൻ.
അതിനാലെൻ ദുഷ്കൃതമശേഷം നശിച്ചുപോ–
യധുനാ മമജന്മം സഫലമായും തീന്നു. 6

ഒന്നോത്താൽ ഭഗവാനെക്കാണ്മവാനയച്ചതു
നന്നായതെന്നെക്കംസനനുഗ്രഹിച്ചതത്രേ!
ഏതൊന്നിൻ നഖങ്ങൾതൻ പ്രഭയാൽ
പണ്ടുള്ളവർ
ചേതസ്സിലുള്ളതാകും ദുസ്തരതമസ്സാററീ 7

ബ്രഹ്മരുദ്രാദ്യന്മാരും ലക്ഷ്മിയും ഭക്തന്മാരും
ബ്രഹ്മജ്ഞമുനിമാരുമാരാധിച്ചിടുന്നതായ്.
അരണ്യംതന്നിൽ പശുഗണത്തോടൊത്ത–
വറ്റിൻ–
പിറകേയനുദിനം സഞ്ചരിച്ചീടുന്നതായ്
വല്ലവീജനകുചകുങ്കുമപങ്കത്തിനാൽ
നല്ലപോലങ്കിതമായഭയസ്ഥാനമാകും
അപ്പാദം——നരജന്മം വരിച്ച കൃഷ്ണൻെറ യ–
ത്തുപ്പാദാംബുജം——കാണ്മാൻ സിദ്ധിച്ചു മമ
ഭാഗ്യം. 8

ചാരുനാസികാഗണ്ഡസ്ഥലങ്ങൾ മന്ദസ്മിതം–
ചേരുന്ന കടാക്ഷങ്ങളാളുന്ന ശോണാക്ഷികൾ
എന്നിവയൊത്തിണങ്ങിച്ചുരുണ്ടിരുണ്ട കേശം
ചൂഴ്ന്നിട്ടും ശ്രീമുകുന്ദമുഖം ഞാൻ കാണും നൂനം.
എന്നെയും വലംവച്ചു സഞ്ചരിക്കുന്നു മൃഗ–
സന്ദോഹമിതു ശുഭലക്ഷണംതന്നെയല്ലോ. 9

ഭൂഭാരഹരണാത്ഥം സ്വേച്ഛയായ് മർത്ത്യഭാവം
പ്രാപിച്ചും ലാവണ്യത്തിന്നാശ്രയസ്ഥാനമായും
വിളങ്ങും ശ്രീകൃഷ്ണൻതൻ ദശ്നമെനിക്കിന്നു
സുലഭം ഭവിച്ചീടും നേത്രവും ഫലവത്താം. 10

കർത്തൃത്വമാദിയായ ജീവധമ്മങ്ങളെന്യേ
സത്തിന്നുമസത്തിനും സാക്ഷിയായ്
ചിച്ഛക്തിയാൽ
തമസ്സിൻരൂപമാകുമജ്ഞാനത്തേയുമതു–
നിമിത്തമുളവാകും ഭേദഭ്രമങ്ങളേയും
അസ്തമിപ്പിച്ചു ലേശമഹംബുദ്ധിയുമെന്യേ
നിത്യാനന്ദസ്വരൂപസ്ഥിതനെന്നിരിക്കിലും
തന്നിലാലീനമാകും മായയെ വീക്ഷണത്താൽ
നന്നായുണർത്തിത്തന്നിലതിനെക്കൊണ്ടുക്ഷണം
പ്രാണേന്ദ്രിയങ്ങൾ ധീയും നിർമ്മിപ്പിച്ചഖി–
ലേശൻ
വാണീടുന്നിതു മർത്ത്യവേഷത്തിലമ്പാടി–
യിൽ. 11

നിഖിലപാപങ്ങളും നശിപ്പിച്ചീടുന്നതായ്
പുകഴും ജന്മകമ്മഗുണങ്ങൾ കലന്നതാം
ആരുടെ വീര്യങ്ങളെക്കീത്തിക്കും വചസ്സുകൾ
പാരിനെയുണർത്തിസ്സംശുദ്ധമാക്കീടുന്നുവോ
അക്കൃഷ്ണഭഗവാൻതൻ വൃത്തത്തിൽ വിമുഖൻെറ
വാക്കുകൾ വെറും ശവാലങ്കരണങ്ങളത്രേ. 12

തന്നാൽക്കല്പിതമാകും ധമ്മത്തെ രക്ഷിച്ചിട്ടും
വിണ്ണവശ്രേഷ്ഠന്മാക്കു സൗഖ്യദായകനായി
കീത്തിയെ വദ്ധിപ്പിച്ചു സാത്വതാന്വയം–
തന്നിൽ
ദൈത്യാരി ജന്മമാന്നു വസിപ്പൂ ഗോകുലത്തിൽ.
അഖിലശുഭങ്ങളുമതുളും ഭഗവാൻതൻ
പുകൾ നിത്യവും ഗാനംചെയ്യുന്നു സുരവൃന്ദം. 13

ഗുരുവായ് മഹത്തുക്കളെത്തേണ്ടും സ്ഥാനമായി
ശരിക്കു ലോകത്രയസൗന്ദര്യസീമയായി
ഇന്ദിരാദേവീസമസ്തേപ്സിതാസ്പദമായി
കണ്ണുള്ളവക്കു പരമോത്സവമായ് വിളങ്ങും
കണ്ണനെക്കാണാമെനിക്കെന്നതു തീച്ചതാനി–
പ്പൊന്നുഷസ്സിൽ ഞാൻ കാണ്മു ശോഭനേ–
വസ്തുക്കളെ. 14

ചെന്നു ഞാൻ തേരിൽനിന്നുമിറങ്ങിയാത്മലാഭ–
ത്തിന്നുടനീശന്മാരാം രാമകൃഷ്ണന്മാരുടെ
യോഗീശാച്ചിതം പാദപങ്കജം നമിക്കും ഞാൻ
വേഗം തദ്വനവാസിസ്നേഹിതരെയും കൂപ്പും. 15

1. തീരം.

അപ്യംഘ്രിമൂലേ പതിതസ്യ മേ വിഭുഃ
ശിരസ്യധാസ്യന്നിജഹസ്തപങ്കജം
ദത്താഭയം കാലഭുജംഗരംഹസാ
പ്രോദ്വേജിതാനാം ശരണൈഷിണാം നൃണാം. 16
സമർഹണം യത്ര നിധായ കൗശിക-
സ്തഥാ ബലിശ്ചാപ ജഗത്ത്രയേന്ദ്രതാം
യദ്വാ വിഹാരേ വ്രജയോഷിതാം ശ്രമം
സ്പർശേന സൗഗന്ധികഗന്ധ്യപാനുദൽ. 17
ന മയ്യുപൈഷ്യത്യരിബുദ്ധിമച്യുതഃ
കംസസ്യ ദൂതഃ പ്രഹിതോഽപി വിശ്വദൃക്
യോഽന്തർബ്ബഹിശ്ചേതസ ഏതദീഹിതം
ക്ഷേത്രജ്ഞ ഈക്ഷത്യമലേന ചക്ഷുഷാ. 18
അപ്യങ്ഘ്രിമൂലേഽവഹിതം കൃതാഞ്ജലിം
മാമീക്ഷിതാ സസ്മിതമാർദ്രയാ ദൃശാ
സപദ്യപധ്വസ്തസമസ്തകില്ബിഷോ
വോഢാ മുദം വീതവിശങ്ക ഊർജ്ജിതാം. 19
സുഹൃത്തമം ജ്ഞാതിമനന്യദൈവതം
ദോർഭ്യാം ബൃഹദ്ഭ്യാം പരിരപ്സ്യതേഽഥ മാം
ആത്മാ ഹി തീർത്ഥീക്രിയതേ തദൈവ മേ
ബന്ധശ്ച കർമ്മാത്മക ഉച്ഛ്വസിത്യതഃ. 20
ലബ്ധ്വാംഗസംഗം പ്രണതം കൃതാഞ്ജലിം
മാം വക്ഷ്യതേഽക്രൂര തതേത്യുരുശ്രവാഃ
തദാ വയം ജന്മഭൃതോ മഹീയസാ
നൈവാദൃതോ യോ ധിഗമുഷ്യ ജന്മ തൽ. 21
ന തസ്യ കശ്ചിൽ ദയിതഃ സുഹൃത്തമോ
ന ചാപ്രിയോ ദ്വേഷ്യ ഉപേക്ഷ്യ ഏവ വാ
തഥാപി ഭക്താൻ ഭജതേ യഥാ തഥാ
സുരദ്രുമോ യദ്വദുപാശ്രിതോഽർത്ഥദഃ 22
കിഞ്ചാഗ്രജോ മാവനതം യദൂത്തമഃ
സ്മയൻ പരിഷ്വജ്യ ഗൃഹീതമഞ്ജലൗ
ഗൃഹം പ്രവേശ്യാപ്തസമസ്തസൽകൃതം
സംപ്രക്ഷ്യതേ കംസകൃതം സ്വബന്ധുഷു. 23

ശ്രീശുക ഉവാച

ഇതി സഞ്ചിന്തയൻ കൃഷ്ണം ശ്വഫല്ക്കതനയോഽധ്വനി
രഥേന ഗോകുലം പ്രാപ്തഃ സൂര്യശ്ചാസ്തഗിരിം നൃപ. 24
പദാനി തസ്യാഖിലലോകപാല-
കിരീടജുഷ്ടാമലപാദരേണോഃ
ദദർശ ഗോഷ്ഠേ ക്ഷിതികൗതുകാനി
വിലക്ഷിതാന്യബ്ജയവാങ്കുശാദ്യൈഃ. 25
തദ്ദർശനാഹ്ലാദവിവൃദ്ധസംഭ്രമഃ
പ്രേമ്ണോർദ്ധ്വരോമാശ്രുകലാകുലേക്ഷണഃ
രഥാദവസ്കന്ദ്യ സ തേഷ്വചേഷ്ടത
പ്രഭോരമൂന്യങ്ഘ്രിരജാംസ്യഹോ ഇതി. 26
ദേഹം ഭൃതാമിയാനർത്ഥോ ഹിത്വാ ദംഭം ഭിയം ശുചം
സംദേശാൽ യോ ഹരേർല്ലിംഗദർശനശ്രവണാദിഭിഃ. 27
ദദർശ കൃഷ്ണം രാമം ച വ്രജേ ഗോദോഹനം ഗതൗ
പീതനീലാംബരധരൗ ശരദംബുരുഹേക്ഷണൗ. 28

എന്നല്ല തത്പാദാബ്ജമൂലത്തിൽപ്പതിച്ചിട്ട—
മെന്നുടെ ശിരസ്സിങ്കലാ വിഭു കൃപാപൂർവ്വം
കാലാഹിവേഗം ഭയന്നാശ്രയിച്ചീടുവോർതൻ—
മാലാററിയഭയത്തെയരുളും തത്കരാബ്ജം
സമർപ്പിച്ചെന്നെയനുഗ്രഹിക്കുമതുമൂല—
മമിതാനന്ദവാരാന്നിധിയിലാറാടും ഞാൻ. 16

സ്വപ്പതി മഹാബലിയെന്നിവരേതിൽ ബലി—
യപ്പിച്ചു മപ്പാരിനുമീശന്മാരായിത്തീർന്നോ
ലീലയിൽ ഗോപാംഗനാക്ഷീണത്തെസ്സൗഗ—
ന്ധികം
പോലെ സൗരഭ്യമാളുമക്കരമല്ലോ തീർത്തു. 17

കംസപ്രേരിതനും തദ്ദൂതനുമാകുമെന്നെ
സംശയിക്കില്ല സർവ്വദർശനനാമക്കൃഷ്ണൻ
ഉള്ളിലും പുറമേയുമിയലും വ്യാപാരങ്ങ—
ളെല്ലാംതാനീക്ഷിക്കുന്നുണ്ടമലദൃക്കാമവൻ. 18

സാദരം കാൽക്കൽ കൈകൂപ്പിനിന്നീടുമെ—
പ്രീതനായ്ക്കൃപാർദ്രാക്ഷിയുഗ്മത്താൽ— [ന്നെ
കടാക്ഷിക്കും
അപ്പോളെൻ ദുരിതങ്ങളാകവേയകന്നു ഞാ—
നംപ്പൂവിലളവററ സന്തോഷമാവഹിക്കും. 19

പിതൃവ്യനായിസ്സുഹൃത്തമനായനന്യദൈവ—
മതിയററവനാകുമീയെന്നെയനന്തരം
ആയതബാഹുക്കളാൽപ്പരിരംഭണംചെയ്യു—
മായതിനാലെന്നംഗം ശുദ്ധമാമറുംബന്ധം. 20

അംഗസംഗമമാൻ നമിച്ചു കരംകൂപ്പി—
യങ്ങുനിന്നീടുമെന്നെയക്രൂര! താതാ! എന്നായ്
മഹിതകീർത്തിമാനാം ഭഗവാൻ വിളിച്ചിട്ട—
മഹമക്ഷണം ജന്മസാഫല്യമിയന്നിടും.
മഹാത്മാവായീടുമദ്ദേവനാലനാദൃതൻ
മഹിയിൽ മഹാ നിന്ദ്യനായ് ഭവിച്ചീടും—
നൂനം. 21

ഒരുവൻ പ്രിയനായുമപ്രിയനായും പിന്നെ—
യൊരുവൻ സുഹൃത്തായുമുപേക്ഷ്യനായുമേകൻ
ഒരുവൻ ദ്വേഷ്യനായുമില്ലവന്നീ ലോകത്തിൽ
സുരപാദപമർത്ഥമാശ്രിതക്കേകുന്നപോൽ
തന്നെബ്ഭജിക്കും ഭക്തജനത്തിന്നഭീഷ്ടങ്ങ—
ളൊന്നൊഴിയാതെയവൻ സാധിപ്പി—
ച്ചീടുന്നിതു. 22

പിന്നെ യാദവശ്രേഷ്ഠനായിടും ജ്യേഷ്ഠൻ രാമൻ
വന്നു സുസ്മിതനായിക്കൈക്കൂപ്പിനിൽക്കുമെന്നെ—
ക്കെട്ടിപ്പിടിച്ചു ഗാഢം ഗൃഹത്തിൽക്കൊണ്ടു—
പോയി
പെട്ടെന്നു സത്കരിച്ചങ്ങിരുത്തിയനന്തരം
എന്നോടു ചോദിച്ചിടും ബാന്ധവർക്കംസനിൽ
നിന്നു നേരിട്ടിടുന്ന ശല്യത്തെപ്പററിയെല്ലാം. 23

ശ്രീശുകൻ പറഞ്ഞു

വഴിയിലിപ്രകാരം കൃഷ്ണനെക്കുറിച്ചെല്ലാ—
മ്മൊഴുതും ചിന്തിച്ചുകൊണ്ടക്രൂരൻ ശ്വഫൽക്കജൻ
തേരതിലേറിപ്പോയി നന്ദഗോകുലത്തിലും
സൂര്യനസ്തമയാദ്രിതന്നിലും പ്രവേശിച്ചാൻ. 24

അങ്കുശം, യവം സരസീരുഹമിത്യാദിയാ—
ലങ്കിതമായി ലോകപാലന്മാർമൗലിതന്നിൽ
വാരിപ്പൂശിടും ധൂളികലന്ന ഭൂമിക്കല—
ങ്കാരമാം കാല്പാടുകൾ കാണായി—
ഗോഷ്ഠഭുവിൽ. 25

അതുകണ്ടാഹ്ലാദത്താൽ വിഭ്രമചിത്തനായി—
ട്ടുതിയാം പ്രേമത്തിനാൽ രോമാഞ്ചമയിക്കൊണ്ടു—
പാരം.
ബാഷ്പാവിലാക്ഷനായിട്ടിവയാം പ്രഭുവിന്റെ
കാല്പൊടികളെന്നുന്നി വിസ്മയാധീനനായി
പെട്ടെന്നു രഥത്തിൽനിന്നെടുത്തു താഴെച്ചാടി—
യൊട്ടിടയദ്ധൂളിയിൽക്കിടന്നുരുണ്ടീടിനാൻ. 26

പേടിയോ കാപട്യമോ ദുഃഖമോ ലവലേശം—
തേടാതെ ഫലാപേക്ഷയററതാം ഹരിഭക്തി
ഒന്നുതാൻ ശ്രേഷ്ഠമെന്നും ദേഹികൾക്കശേഷമ—
തന്യൂനപുരുഷാർത്ഥസാധകമെന്നും നേരേ
സന്ദേശംമുതൽ [1]ഹരിലിംഗദർശനംവരെ
വർണ്ണിച്ച കാര്യങ്ങളാലക്രൂരൻ തെളിയിച്ചാൻ. 27

അമ്പാടിതന്നിൽപ്പിന്നെയക്രൂരൻ കണ്ടീടിനാ—
നിമ്പമായ് നീലപീതവസ്ത്രധാരികളായി
ശരത്സരോജേക്ഷണന്മാരാകും രാമകൃഷ്ണ—
പുരുഷരത്നങ്ങളെപ്പൈക്കറക്കും സ്ഥലത്തിൽ. 28

1 ഭഗവൽപാദം പതിഞ്ഞ ചുവടിന്റെ കാഴ്ച.

കിശോരൗ ശ്യാമളശ്വേതൗ ശ്രീനികേതൗ ബൃഹത്ഭുജൗ
സുമുഖൗ സുന്ദരവരൗ ബാലദ്വിരദവിക്രമൗ. 29
ധ്വജവജ്രാങ്കുശാംഭോജൈശ്ചിഹ്നിതൈരങ്ഘ്രിഭിർവ്രജം
ശോഭയന്തൗ മഹാത്മാനാവനുക്രോശസ്മിതേക്ഷണൗ. 30
ഉദാരരുചിരക്രീഡൗ സ്രഗ്വിണൗ വനമാലിനൗ
പുണ്യഗന്ധാനുലിപ്താംഗൗ സ്നാതൗ വിരജവാസസൗ. 31
പ്രധാനപുരുഷാവാദ്യൗ ജഗദ്ധേതൂ ജഗൽപതീ
അവതീർണ്ണൗ ജഗത്യർത്ഥേ സ്വാംശേന ബലകേശവൗ. 32
ദിശോ വിതിമിരാ രാജൻ കുർവ്വാണൗ പ്രഭയാ സ്വയാ
യഥാ മാരതകഃ ശൈലോ രൗപ്യശ്ച കനകാചിതൗ. 33
രഥാത്തൂർണ്ണമവപ്ലുത്യ സോഽക്രൂരഃ സ്നേഹവിഹ്വലഃ
പപാത ചരണോപാന്തേ ദണ്ഡവൽ രാമകൃഷ്ണയോഃ. 34
ഭഗവദ്ദർശനാഹ്ലാദബാഷ്പപര്യാകുലേക്ഷണഃ
പുളകാചിതാംഗ ഔൽകണ്ഠ്യാൽ സ്വാഖ്യാനേ നാശകൻ നൃപ. 35
ഭഗവാംസ്തമഭിപ്രേത്യ രഥാംഗാങ്കിതപാണിനാ
പരിരേഭേഽഭ്യുപാകൃഷ്യ പ്രീതഃ പ്രണതവത്സലഃ. 36
സങ്കർഷണശ്ച പ്രണതമുപഗുഹ്യ മഹാമനാഃ
ഗൃഹീത്വാ പാണിനാ പാണീ അനയൽ സാനുജോ ഗൃഹം. 37
പൃഷ്ട്വാഥ സ്വാഗതം തസ്മൈ നിവേദ്യ ച വരാസനം
പ്രക്ഷാല്യ വിധിവൽ പാദൗ മധുപർക്കാർഹമാഹരൽ. 38
നിവേദ്യ ഗാം ചാതിഥയേ സംവാഹ്യ ശ്രാന്തമാദൃതഃ
അന്നം ബഹുഗുണം മേധ്യം ശ്രദ്ധയോപാഹരദ്വിഭുഃ. 39
തസ്മൈ ഭുക്തവതേ പ്രീത്യാ രാമഃ പരമധർമ്മവിൽ
മുഖവാസൈർഗ്ഗന്ധമാല്യൈഃ പരാം പ്രീതിം വ്യധാൽ പുനഃ. 40
പപ്രച്ഛ സൽകൃതം നന്ദഃ കഥം സ്ഥ നിരനുഗ്രഹേ
കംസേ ജീവതി ദാശാർഹ സൗനപാലാ ഇവാവയഃ 41
യോഽവധീൽ സ്വസ്വസുസ്തോകാൻ ക്രോശന്ത്യാ
അസുതൃപ് ഖലഃ
കിം നു സ്വിത്തൽപ്രജാനാം വഃ കുശലം വിമൃശാമഹേ. 42
ഇത്ഥം സൂനൃതയാ വാചാ നന്ദേന സുസഭാജിതഃ
അക്രൂരഃ പരിപൃഷ്ടേന ജഹാവധ്വപരിശ്രമം. 43

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ അക്രൂരാഗമനം നാമ അഷ്ടത്രിംശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9704 ദശമസ്കന്ധേ ശ്ലോകാഃ 1510

---

## ഏകോനചത്വാരിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

സുഖോപവിഷ്ടഃ പര്യങ്കേ രാമകൃഷ്ണോരുമാനിതഃ
ലേഭേ മനോരഥാൻ സർവ്വാൻ പഥി യാൻ സ ചകാര ഹ. 1
കിമലഭ്യം ഭഗവതി പ്രസന്നേ ശ്രീനികേതനേ
തഥാപി തൽപരാ രാജന്ന ഹി വാഞ്ഛന്തി കിഞ്ചന. 2
സായന്തനാശനം കൃത്വാ ഭഗവാൻ ദേവകീസുതഃ
സുഹൃത്സുവൃത്തം കംസസ്യ പപ്രച്ഛാന്യച്ചികീർഷിതം. 3

ശ്വേതശ്യാമളവർണ്ണന്മാരായിസ്സൗന്ദര്യസ–
ങ്കേതമാം മുഖങ്ങളാർന്നായതബാഹുക്കളായ്
അത്യന്തം സൗകുമാര്യം കലരും കിശോരരായ്
കുട്ടിയാനതൻ പരാക്രമമാർന്നവരായി. 29

പങ്കജദ്ധ്വജാങ്കുശവജ്രചിഹ്നങ്ങളാലും
തൻകഴൽകളാലലങ്കരിച്ചു ഗോഷ്ഠഭൂമി
മന്ദഹാസങ്ങളിടതൂർന്ന കാരുണ്യപൂരം
ചോർന്നീടും കടാക്ഷങ്ങളാർന്നിടും മഹാ–
ന്മാരായ്. 30

ചാരുലീലയും ദാനശീലവുമൊത്തിണങ്ങി
ഹാരവും തഥാ വനമാലയുംപൂണ്ടു നന്നായ്
കുളിച്ചു കുറിക്കൂട്ടുമണിഞ്ഞു ദേഹത്തിൽ നി–
ർമ്മലമാം വസ്ത്രങ്ങളും ധരിച്ചു ഭംഗിയായി. 31

വെള്ളിമാമലമട്ടും സുവർണ്ണം വ്യാപിച്ചതാ–
യുള്ളൊരു മരതകമാമലയ്ക്കൊപ്പമായും
സ്വന്തമാം കാന്തിച്ചുടമൂലമായ് മുററും ദിഗ–
ന്താന്ധകാരത്തെയാകെയണച്ചും ശോഭിച്ചിടും.
ജഗൽക്കാരണന്മാരായാദ്യരായ് പ്രധാനരായ്
ജഗന്നാഥന്മാരായിബ്ഭുവനരക്ഷണാർത്ഥം
വിഷ്ണ്വംശത്തിനാൽ ഭുവിൽ ജനിച്ചീടിന രാമ–
കൃഷ്ണാഖ്യപ്രഖ്യാതരെയക്രൂരൻ കണ്ടീടിനാൻ.
പ്രേമവിഹ്വലനായി സ്യന്ദനംതന്നിൽനിന്നു–
മാ മഹാൻ താഴെച്ചാടിത്തച്ചരണാബ്ജങ്ങളിൽ
കേവലമൊരു ദണ്ഡമെന്നതുപോലെതന്നെ
ഭുവരശിഖാമണേ! പതിച്ചാനക്ഷണത്തിൽ.
32—34

തദ്ദർനാനന്ദത്താലശ്രുപൂർണ്ണാക്ഷനായി–
ട്ടത്യന്തം പുളകിതഗാത്രനാശ്വഫല്ഗുജൻ
ഉൽക്കണ്ഠനിമിത്തമായ് സ്വനാമമോതുവാനും
ശക്തിയററവനായിത്തീർന്നെന്നേ പറയേണ്ടു.
പ്രീതനും നതജനവത്സലൻതാനുമാകും
മാധവ,നാരാണതെന്നറിഞ്ഞിട്ടപ്പോഴുംതന്നെ
നിത്യവും സുദർശനം ധരിച്ചു തഴമ്പാളും
ഹസ്തത്താൽപ്പിടിച്ചെഴുന്നേൽപ്പിച്ചു
തലോടിനാൻ.

നമിക്കുമക്രൂരനെ മഹാത്മാ രാമൻതാനു–
മമന്ദമാശ്ലേഷിച്ചു കൈപിടിച്ചക്ഷണംതാൻ
അനുജനോടുംകൂടിയാലയാന്തർഭാഗത്തി–
ലനുമോദനപൂർവ്വം മെല്ലവേയാനയിച്ചാൻ 35–37

സ്വാഗതമോതിപ്പിന്നെ ശ്രേഷ്ഠമാമാസനത്തെ–
യേകിത്തത്പാദം രണ്ടും കഴുകി വിധിപോലെ
മധുപർക്കാദി നാനാവസ്തുക്കളാലശ്ശുദ്ധ–
മതിയെ വേണ്ടുംവിധമർച്ചനം ചെയ്തീടിനാൻ 38

അതിഥിക്കായിപ്പിന്നെ ഗോവിനെ
നിവേദിച്ചി–
ട്ടതിശ്രാന്തനായീടുമവനെത്താനേ വിഭു
പാദശുശ്രൂഷചെയ്തു ശ്രദ്ധയായ് ഗുണമാളു–
മോദനം ശ്രദ്ധാപൂർവ്വം വിധിപോലശി–
പ്പിച്ചാൻ. 39

പരമധർമ്മജ്ഞനാം രാമനങ്ങു ഭുജിച്ചുകഴി–
ഞ്ഞിരിക്കുമക്രൂരനു [1]മുഖവാസങ്ങളാകും
താംബൂലങ്ങളും ഗന്ധപുഷ്പമാലകളും നല്കി
സമ്മോദമകതാരിൽ നന്മട്ടു വളർത്തിനാൻ. 40

ദാശാർഹവംശ്യാ! ശ്രേഷ്ഠാ! നിതരാം ക്രൂരനാമ–
ക്കംസനായുസ്സോടിരുന്നീടവേ നിങ്ങളെല്ലാം
അങ്ങഹോ! ഗോഘാതകൻ പോററുന്ന
മേഷങ്ങൾപോലെ–
ട്ടെങ്ങനെ കഴിച്ചീടുന്നെന്നു ചോദിച്ചു നന്ദൻ. 41

സ്വപ്രാണതൃപ്തിക്കായി ദുഷ്ടനാമേതൊരുത്തൻ
നിർഭരം കണ്ണീർവാർത്തു കരയും സ്വസാവുതൻ
ബാലകന്മാരെക്കൊന്നാൻ തജ്ജനങ്ങളാം
നിങ്ങ–
ളാളുന്ന സുഖമെന്തിനല്ലെങ്കിൽ ചോദിക്കുന്നു. 42

മാധുര്യവാക്യങ്ങളാൽ നന്ദനാലിപ്രകാരം
സാദരം സൽക്കൃതനായ്ഭവിക്ക നിമിത്തമായ്
ക്ഷേത്രപ്രദാനനാകുമക്രൂരനറിഞ്ഞീല
മാർഗ്ഗസഞ്ചാരത്തിനാൽ ജാതമാം
ക്ഷീണമേതും. 43

---

## അദ്ധ്യായം 39

ശ്രീശുകൻ പറഞ്ഞു

സുഖമായ് മഞ്ചംതന്നിൽ സ്ഥിതനായ്
രാമനാലും
ഭഗവാൻ കൃഷ്ണനാലും ബഹുമാനിതനാകും.
അക്രൂരനദ്ധ്വാവിൽവച്ചുണ്ടായ മനോരഥ–
മൊക്കെയെവ്വണ്ണമദ്ഭുതമായിതു ചിത്രം! 1

ശ്രീനികേതനനാകും ഭഗവാൻ പ്രസാദിക്കും
മാനവക്കസാദ്ധ്യമായെന്തുള്ള ചിന്തിക്കുകിൽ
എന്നിരിക്കിലുമവരെപ്പൊഴും ഹരിഭക്തി–
യെന്നിയേ മറെറാന്നുമേയാശിക്കുന്നി–
ല്ലയല്ലോ. 2

കായാമ്പൂവർണ്ണൻ, സായങ്കാലഭക്ഷണശേഷ–
മായവനോടായ്ക്കംസൻ സുഹൃത്തുക്കളിലെല്ലാം
പെരുമാറുന്നമട്ടുമിപ്പൊഴുതാചരിപ്പാൻ
കരുതും കാര്യങ്ങളും ചോദിച്ചാൻ സ്നേഹപൂർവ്വം. 3

1 മുഖത്തിനു സൗന്ദര്യമുണ്ടാക്കുന്നവ.

താത സൗമ്യാഗതഃ കച്ചിൽ സ്വാഗതം ഭദ്രമസ്തു വഃ
അപി സ്വജ്ഞാതിബന്ധൂനാമനമീവമനാമയം. 4
കിം നു നഃ കുശലം പൃച്ഛേ ഏധമാനേ കുലാമയേ
കംസേ മാതുലനാമ്ന്യംഗ സ്വാനാം നസ്തൽ പ്രജാസു ച. 5
അഹോ അസ്മദഭൂൽ ഭൂരി പിത്രോർവൃജിനമാര്യയോഃ
യദ്ധേതോഃ പുത്രമരണം യദ്ധേതോർബന്ധനം തയോഃ. 6
ദിഷ്ട്യാദ്യ ദർശനം സ്വാനാം മഹ്യം വഃ സൗമ്യ കാംക്ഷിതം
സഞ്ജാതം വർണ്ണ്യതാം താത തവാഗമനകാരണം. 7

ശ്രീശുക ഉവാച

പൃഷ്ടോ ഭഗവതാ സർവ്വം വർണ്ണയാമാസ മാധവഃ
വൈരാനുബന്ധം യദുഷു വസുദേവവധോദ്യമം. 8
യത്സന്ദേശോ യദർത്ഥം വാ ദൂതഃ സംപ്രേഷിതഃ സ്വയം
യദുക്തം നാരദേനാസ്യ സ്വജന്മാനകദുന്ദുഭേഃ. 9
ശ്രുത്വാക്രൂരവചഃ കൃഷ്ണോ ബലശ്ച പരവീരഹാ
പ്രഹസ്യ നന്ദം പിതരം രാജ്ഞാഽഽദിഷ്ടം വിജജ്ഞതുഃ. 10
ഗോപാൻ സമാദിശൽ സോഽപി ഗൃഹ്യതാം സർവ്വഗോരസഃ
ഉപായനാനി ഗൃഹ്ണീദ്ധ്വം യുജ്യന്താം ശകടാനി ച. 11
യാസ്യാമഃ ശ്വോ മധുപുരീം ദാസ്യാമോ നൃപതേ രസാൻ
ദ്രക്ഷ്യാമഃ സുമഹൽപർവ്വ യാന്തി ജാനപദാഃ കില
ഏവമാഘോഷയൽ ക്ഷത്ത്രാ നന്ദഗോപഃ സ്വഗോകുലേ. 12
ഗോപ്യസ്താസ്തദുപശ്രുത്യ ബഭൂവുർവ്യഥിതാ ഭൃശം
രാമകൃഷ്ണൗ പുരീം നേതുമക്രൂരം വ്രജമാഗതം. 13
കാശ്ചിത്തൽകൃതഹൃത്താപശ്വാസമ്ലാനമുഖശ്രിയഃ
സ്രംസദ്ദുകൂലവലയകേശഗ്രന്ഥ്യശ്ച കാശ്ചന. 14
അന്യാശ്ച തദനുധ്യാനനിവൃത്താശേഷവൃത്തയഃ
നാഭ്യജാനന്നിമം ലോകമാത്മലോകം ഗതാ ഇവ. 15
സ്മരന്ത്യശ്ചാപരാഃ ശൗരേരനുരാഗസ്മിതേരിതാഃ
ഹൃദിസ്പൃശശ്ചിത്രപദാ ഗിരഃ സംമുമുഹുഃ സ്ത്രിയഃ. 16
ഗതിം സുലളിതാം ചേഷ്ടാം സ്നിഗ്ദ്ധഹാസാവലോകനം
ശോകാപഹാനി നർമ്മാണി പ്രോദ്ദാമചരിതാനി ച. 17
ചിന്തയന്ത്യോ മുകുന്ദസ്യ ഭീതാ വിരഹകാതരാഃ
സമേതാഃ സംഘശഃ പ്രോചുരശ്രുമുഖ്യോഽച്യുതാശയാഃ. 18
അഹോ വിധാതസ്തവ ന ക്വചിദ്ദയാ
സംയോജ്യ മൈത്ര്യാ പ്രണയേന ദേഹിനഃ
താംശ്ചാകൃതാർത്ഥാൻ വിയുനങ്ക്ഷ്യപാർത്ഥകം
വിക്രീഡിതം തേഽർഭകചേഷ്ടിതം യഥാ. 19
യസ്ത്വം പ്രദർശ്യാസിതകുന്തളാവൃതം
മുകുന്ദവക്ത്രം സുകപോലമുന്നസം
ശോകാപനോദസ്മിതലേശസുന്ദരം
കരോഷി പാരോക്ഷ്യമസാധു തേ കൃതം. 20
ക്രൂരസ്ത്വമക്രൂരസമാഖ്യയാ സ്മ ന-
ശ്ചക്ഷുർഹി ദത്തം ഹരസേ ബതാജ്ഞവൽ
യേനൈകദേശേഽഖിലസർഗ്ഗസൗഷ്ഠവം
ത്വദീയമദ്രാക്ഷ്മ വയം മധുദ്വിഷഃ. 21

പിതാവേ! സൗമ്യശീലാ! ഭവാൻ വന്നതുമൂല–
മതീവ ഞങ്ങൾ തുഷ്ടരായിതു മംഗലം തേ
നമ്മുടെ വംശ്യബന്ധുമിത്രങ്ങൾക്കെല്ലാമിപ്പോൾ
സന്മതേ ദുഃഖമേതുമില്ലല്ലോ സുഖമല്ലീ? 4

അമ്മാമനെന്ന പേരു വഹിച്ച കംസനാകും
നമ്മുടെ വംശരോഗം വദ്ധിച്ചുവന്നീടവേ
തൽപ്രജകളുമസ്മൽബാന്ധവവൃന്ദങ്ങളു–
മിപ്പൊഴുതാളും സുഖമെന്തിന്നു ചോദിക്കുന്നു? 5

ആര്യരാമച്ഛനമ്മമാരഹോ! ഞങ്ങൾ രണ്ടു–
പേരുമൂലമായെന്തു സങ്കടം സഹിച്ചുപോയ്
തൽ പുത്രന്മാരെ ഖലൻ ഹനിച്ചിട്ടവരെയു–
മപ്പൊഴേ കാരാഗൃഹംതന്നിലിട്ടടച്ചിതു. 6

ആശിക്കുന്നു ഞാൻ ചിരകാലമായ് താങ്കൾക്കെഴും
ദർശനം ഭാഗ്യത്താലതിന്നു സാധിച്ചു താത!
ഭവദീയാഗമത്തിൻകാരണമെന്തെന്നതും
വിവരിച്ചെന്നോടരുളീടുക പൂജ്യപാദാ! 7

ശ്രീശുകൻ പറഞ്ഞു

ഇങ്ങനെ നന്ദാത്മജൻ ചോദിക്കെ മധുവംശ്യ–
പുംഗവൻ, യദുക്കളിൽക്കംസന്റെ വളർന്നിടും
വൈരാനുബന്ധത്തെയും വസുദേവനെക്കൊല്ലാൻ
തീരുമാനിച്ചുള്ളതും വിശദം ചൊല്ലീടിനാൻ. 8

മല്ലയുദ്ധത്തിനുള്ളോരൊരുക്കമുദ്ദേശവും
കില്ലററു കൃഷ്ണൻ വസുദേവനന്ദനനെന്നായ്
നാരദൻ കംസനോടു ചെന്നു ചൊന്നതും മററും
നേരര കാർവർണ്ണനോടായക്രൂരൻ പറഞ്ഞിതു. 9

അക്രൂരവാക്യം കേട്ടു രാമകൃഷ്ണന്മാർ ചിരി–
ച്ചക്കംസനിദേശത്തെ നന്ദനെയറിയിച്ചാർ. 10

നന്ദനും ഗോപന്മാരോടക്ഷണം കല്പിച്ചിതു
ചെന്നുടനെടുക്കുവിൻ ഗോരസമശേഷവും
കാഴ്ചദ്രവ്യങ്ങളേയും സംഭരിക്കുവിൻ വേഗം
വീഴ്ചയെന്നിയേ ശകടങ്ങളും കെട്ടീടുവിൻ. 11

നാളെപ്പോകണം നമുക്കൊക്കെയും മധുരയ്ക്കു
ചാലവേ ഭൂപാലനു നല്കണം ഗോരസങ്ങൾ
ഏററവും ശ്രേഷ്ഠമായോരുത്സവം നടക്കുന്നു
നാട്ടുകാരെല്ലാം പോകും നമുക്കും പോയീടണം
ഈവിധം വിളംബരം രക്ഷാധികാരിമൂല–
മാ വ്രജമെങ്ങും കൊട്ടിഘോഷിപ്പിച്ചറി–
യിച്ചാൻ. 12

മധുരാപുരത്തിലേക്കാ രാമകൃഷ്ണന്മാരെ
ത്വരിതം കൊണ്ടുപോകാനക്രൂരൻ വന്നതായി
ഗോപിമാരശേഷവും ശ്രവിച്ചിട്ടുളവാററ
താപാംഭോരാശിതന്നിലാമഗ്നരായീടിനാർ. 13

ചിലർ തന്മനോദുഃഖദീർഘനിശ്വാസത്തിനാ–
ലൊളിമങ്ങിയ മുഖത്തോടു ചേർന്നവരായാർ.

ചില ഗോപിമാർ വസ്ത്രമിഴിഞ്ഞും വളയൂർന്നും
ചിലർ കാർകൂന്തലിൻ കെട്ടഴിഞ്ഞും
നിലകൊണ്ടാർ. 14

തദ്ധ്യാനംമൂലമായിച്ചില നാരികളന്യ–
വൃത്തികളശേഷവും കൈവെടിഞ്ഞാത്മാവിനെ
നന്നായിസ്സാക്ഷാൽക്കരിച്ചീടിനയോഗീന്ദ്രന്മാ–
രെന്നപോൽ ദേഹംകൂടെ മറന്നുനിന്നീടിനാർ. 15

അന്യഗോപികളനുരാഗസൂചകമായി
മന്ദഹാസത്തോടരുൾചെയ്വതായന്തഃ–
സ്പൃക്കായ്
നാനാർത്ഥയുക്തങ്ങളാം നന്ദജവാക്യങ്ങളെ
മാനസംതന്നിൽ സ്മരിച്ചാഹന്ത!
മോഹമാന്നാർ. 16

മുകുന്ദൻതന്റെ മനോഹരമാം നടത്തയും
സകല ചേഷ്ടകളും സസ്മിതകടാക്ഷവും
ദുഃഖാപഹാരകങ്ങളായിടും നർമ്മങ്ങളും
ചൊൽക്കൊണ്ട കർമ്മങ്ങളും ചിന്തിച്ചു
ചിത്തതാരിൽ
വിരഹാതുരരായിബ്ഭീരുക്കളായിച്ചിത്തം
ഹരിയിൽത്താനുറപ്പിച്ചുള്ളൊരമ്മല്ലാക്ഷിമാർ
സംഘസംഘമായ്ച്ചേർന്നുനിന്നു–
ശ്രുമുഖിമാരായ്
സങ്കടപ്പെട്ടുതമ്മിലുച്ചത്തിൽ പറഞ്ഞിതു. 17–18

സ്രഷ്ടാകർത്താവേ! കഷ്ട!മങ്ങേക്കൊട്ടുമേ ദയാ–
ദൃഷ്ടിയില്ലയോ മിത്രഭാവത്തിൽ ജന്തുക്കളെ
അന്യോന്യം സ്നേഹത്തോടു ചേർത്തവർ–
കൃതാർത്ഥരായ്–
ത്തീർന്നിടും മുൻപേ ഭവാൻ വേർ–
പിരിച്ചീടുന്നിതേ
താവകക്രീഡയിതു പാർക്കിൽ വിധാതാവേ!
കേവലം കുട്ടിക്കളിയെന്നതുപോലെതന്നെ. 19

നീലകുന്തളം ചൂഴ്ന്ന ചാരുഗണ്ഡങ്ങളാർന്നു
ചേലിയന്നുയർന്നതാം നാസികയൊത്തിണങ്ങി
അഖിലദുഃഖാപഹമന്ദസ്മിതത്തോടൊത്ത–
മ്മുകുന്ദമുഖാംബുജം തീർത്തു ഞങ്ങളെക്കാട്ടി
പെട്ടെന്നു കാണാതാക്കിത്തീർക്കമി–
ത്തൊഴിലങ്ങേ–
ക്കൊട്ടുമേ യോജിച്ചതല്ലതീവ നിന്ദ്യമത്രേ! 20

ബ്രഹ്മാവേ! ക്രൂരനാം നീയക്രൂരനായി വന്നു
ചെമ്മേ നീ തന്ന ദൃഷ്ടിയജ്ഞനെപ്പോൽ ഹരിപ്പൂ
ശ്രീകൃഷ്ണാംഗത്തിലാളും സൗന്ദര്യപ്രവാഹം ത–
ന്നേകമാം കണികകൊണ്ടല്ലയോ പിതാമഹാ!
ലോകത്തിലങ്ങുമിങ്ങുമങ്ങു [1]സൗന്ദര്യസൃഷ്ടി–
പ്രാഗത്ഭ്യം യഥാർത്ഥത്തിൽ പ്രകടിപ്പിക്കുന്നതും
അപ്പരമാർത്ഥം ഞങ്ങൾ കണ്ടറിഞ്ഞതുകൊണ്ടോ
ക്ഷിപ്രം നീയസ്മന്നേത്രം ഹരിച്ചു–
കൊണ്ടതിപ്പോൾ. 21

1 സൗന്ദര്യവസ്തുക്കളുടെ സൃഷ്ടിയിൽ സാമർത്ഥ്യം.

ന നന്ദസൂനുഃ ക്ഷണഭംഗസൗഹൃദഃ
സമീക്ഷതേ നഃ സ്വകൃതാതുരാ ബത
വിഹായ ഗേഹാൻ സ്വജനാൻ സുതാൻ പതിം-
സ്തദ്ദാസ്യമദ്ധോപഗതാ നവപ്രിയഃ. 22
സുഖം പ്രഭാതാ രജനീയമാശിഷഃ
സത്യാ ബഭൂവുഃ പുരയോഷിതാം ധ്രുവം
യാഃ സംപ്രവിഷ്ടസ്യ മുഖം വ്രജസ്പതേഃ
പാസ്യന്ത്യപാംഗോൽകലിതസ്മിതാസവം. 23
താസാം മുകുന്ദോ മധുമഞ്ജുഭാഷിതൈർ-
ഗൃഹീതചിത്തഃ പരവാൻ മനസ്വ്യപി
കഥം പുനന്നഃ പ്രതിയാസ്യതേഽബലാ
ഗ്രാമ്യാഃ സലജ്ജസ്മിതവിഭ്രമൈർഭ്രമൻ. 24
അദ്യ ധ്രുവം തത്ര ദൃശോ ഭവിഷ്യതേ
ദാശാർഹഭോജാന്ധകവൃഷ്ണിസാത്വതാം
മഹോത്സവഃ ശ്രീരമണം ഗുണാസ്പദം
ദ്രക്ഷ്യന്തി യേ ചാധ്വനി ദേവകീസുതം. 25
മൈതദ്വിധസ്യാകരുണസ്യ നാമ ഭൂ-
ദക്രൂര ഇത്യേതദതീവ ദാരുണഃ
യോഽസാവനാശ്വാസ്യ സുദുഃഖിതം ജനം
പ്രിയാൽ പ്രിയം നേഷ്യതി പാരമധ്വനഃ. 26
അനാർദ്രധീരേഷ സമാസ്ഥിതോ രഥം
തമന്വമീ ച ത്വരയന്തി ദുർമ്മദാഃ
ഗോപാ അനോഭിഃ സ്ഥവിരൈരുപേക്ഷിതം
ദൈവം ച നോഽദ്യ പ്രതികൂലമീഹതേ. 27
നിവാരയാമഃ സമുപേത്യ മാധവം
കിം നോഽകരിഷ്യൻ കുലവൃദ്ധബാന്ധവാഃ
മുകുന്ദസംഗാന്നിമിഷാർദ്ധദുസ്ത്യജാ-
ദ്ദൈവേന വിധ്വംസിതദീനചേതസാം. 28
യസ്യാനുരാഗലളിതസ്മിതവല്ഗുമന്ത്ര-
ലീലാവലോകപരിരംഭണരാസഗോഷ്ഠ്യാം
നീതാഃ സ്മ നഃ ക്ഷണമിവ ക്ഷണദാ വിനാ തം
ഗോപ്യഃ കഥംന്വതിതരേമ തമോ ദുരന്തം. 29
യോഽഹ്നഃ ക്ഷയേ വ്രജമനന്തസഖഃ പരീതോ
ഗോപൈർവിശൻ ഖുരരജശ്ഛുരിതാളകസ്രക്
വേണും ക്വണൻ സ്മിതകടാക്ഷനിരീക്ഷണേന
ചിത്തം ക്ഷിണോത്യമുമൃതേ നു കഥം ഭവേമ. 30

ശ്രീശുക ഉവാച

ഏവം ബ്രുവാണാ വിരഹാതുരാ ഭൃശം
വ്രജസ്ത്രിയഃ കൃഷ്ണവിഷക്തമാനസാഃ
വിസൃജ്യ ലജ്ജാം രുരുദുഃ സ്മ സുസ്വരം
ഗോവിന്ദ ദാമോദര മാധവേതി. 31
സ്ത്രീണാമേവം രുദന്തീനാമുദിതേ സവിതര്യഥ
അക്രൂരശ്ചോദയാമാസ കൃതമൈത്രാദികോ രഥം. 32
ഗോപാസ്തമന്വസജ്ജന്ത നന്ദാദ്യാഃ ശകടൈസ്തതഃ
ആദായോപായനം ഭൂരികുംഭാൻ ഗോരസസംഭൃതാൻ. 33
ഗോപ്യശ്ച ദയിതം കൃഷ്ണമനുവ്രജ്യാനുരഞ്ജിതാഃ
പ്രത്യാദേശം ഭഗവതഃ കാങ്ക്ഷന്ത്യശ്ചാവതസ്ഥിരേ. 34

ക്ഷണത്തിൽ സ്നേഹംവിട്ടും സ്വഭാവമാന്ന നവ–
പ്രണയമിച്ഛിക്കുമെന്നനന്ദജൻ സുന്ദരാംഗൻ
വല്ലഭപുത്രമിത്രസ്വജനസദനാദി–
യെല്ലാം സന്ത്യജിച്ചു തദ്ദാസഭാവം വരിച്ചു
തത്കൃത്യങ്ങളാലേററം ദുഃഖിക്കുമീ ഞങ്ങളെ
നോക്കീടുന്നതുപോലുമില്ലിപ്പോഠം–
കഷ്ടം കഷ്ടം! 22

മഥുരാപുരത്തിലെക്കാമിനിമാർതൻ മനോ–
രഥങ്ങളശേഷവും സാധിതപ്രായമായീ.
ആഗതനാകും കണ്ണൻതന്നപാംഗത്താലൃദ്ധ–
മാകിന ഹാസാസവമാന്നിടും മുഖാംബുജം
ഇന്നവർ കാണും നേരേയവക്കു പാത്തീടുകി–
ലിന്നിശീഥിനി സുഖദായിനിതന്നെ നൂനം. 23

ധീരനാകിലും നന്ദനന്ദനനങ്ങപ്പുര–
നാരിമാരുടെ മധുമഞ്ജുവാക്യങ്ങളാലും
സലജ്ജാസ്മേരചാരുവിഭ്രമങ്ങളാലും ഏ–
ത്തിളകിപ്പരാധീനനായിത്തദ്ദാസനായ്പോം.
പെണ്മണികളേ! വെറും ഗ്രാമകാമിനിമാരാം
നമ്മളെക്കാണ്മാനിനിയെങ്ങനെയവൻ വരും. 24

ശ്രീദേവീമണാളനായ് സമസ്തഗുണോത്കര–
കേദാരമായ് വിളങ്ങും ദേവകീതനൂജനെ
അവിടെയാവിശാലരാജപാതയിൽക്കൂടി
സവിലാസം നടന്നുപോകവേ ഭക്തന്മാരാം–
ദാശാഹഭോജാന്ധകവൃഷ്ണ്യാദിജനാവലി
ദശിച്ചു നേത്രോത്സവംകൊണ്ടോടും വേണ്ടും
വിധം. 25

ദുഃഖനിമ്മഗ്നരാകും നമ്മളോടൊരാശ്വാസ–
വാക്യവും കഥിച്ചീടാതത്യന്തം പ്രിയനാകും
കണ്ണനെക്കണ്ണെത്താത്ത ദിക്കിന്നു–
കൊണ്ടുപോമീ–
ഷണ്ഡനേററവും ഭയങ്കരനാം ക്രൂരൻതന്നെ!
ദുഷ്ടമ്മമിക്കണക്കാചരിക്കും കൃപാഹീന–
ന്നക്രൂരനെന്ന നാമമേകിയതേതു മൂഢൻ? 26

അക്രൂരകഥ പോട്ടെ നമ്മളെത്തിരിഞ്ഞൊന്നു–
നോക്കാതെയന്നിട്ടിയൻ തേരേറിയല്ലോ കണ്ണൻ.
വണ്ടികൾ പൂട്ടിക്കെട്ടി ദമ്മദാന്ധരാം ഗോപ–
സന്ദോഹം യാത്രയ്ക്കായിത്തിടുക്കംകൂട്ടുന്നിതേ
വൃദ്ധന്മാരാരും തടുക്കുന്നതുമില്ലീ യാത്ര–
യിത്തവ്വിൽ ദൈവംകൂടി വെറുത്തു നമ്മെ
നൂനം. 27

നാണംകൈവിട്ടു നമ്മളൊന്നിച്ചു ചേർന്നു ചെന്നു–
പ്രാണസ്നേഹിതനായ കൃഷ്ണനെത്തടുക്കണം
കാണിനേരവുമിങ്ങു തത്സംഗം വിട്ടിരിക്കാൻ
ത്രാണിയറ്റേററം ദൂനമാനസമാരായീടും
നമ്മളെയെന്തെടുക്കും കുലവൃദ്ധന്മാരാകും
നമ്മുടെ ബാന്ധവന്മാരിപ്രാണസങ്കടത്തിൽ. 28

ലലനമാരേ! പാക്കിലാരുടെയനുരാഗ–
ലളിതഹാസരമ്യരഹസ്സല്ലാപങ്ങളും
വിലാസാഞ്ചിതതരകടാക്ഷങ്ങളും ദേഹം
പുളകംകൊള്ളിച്ചോരാലിംഗനങ്ങളുമാണോ
രാസലീലയിൽ നമ്മെയാ നിശകളെയെല്ലാ–
മീഷലെന്നിയേ ക്ഷണസന്നിഭം നയിച്ചതും
സുന്ദരനായീടുമാ നന്ദജാതനെക്കൂടാ–
തിന്നു നാമീ ദുരന്തദുഃഖമെങ്ങനെ താണ്ടും? 29

വല്ലവാവൃതനായി രാമനോടൊത്തന്തിയി–
ലുല്ലാസവാനായളകങ്ങളും മാല്യങ്ങളും
[1]ഖുരധൂളികാംപററിദ്ധൂസരങ്ങളായ് മനോ–
ഹരമായോടക്കുഴൽ വായിച്ചുകൊണ്ടു മെല്ലെ
ഗോഷ്ഠത്തിൽ പ്രവേശിച്ചു സുസ്മിത–
കടാക്ഷത്താൽ
പെട്ടെന്നു നമ്മൾക്കെഴും മാനസം കവന്നീടും
കാമനീയകവാരിരാശിയായ് ലസിച്ചീടു–
മാ മഹാനില്ലാതെ നാമെങ്ങനെ
ജീവിച്ചീടും? 30

ശ്രീശുകൻ പറഞ്ഞു

വിരഹാത്തകളായി കൃഷ്ണനിൽ മനംപതി–
ച്ചിരിക്കുമഗ്ഗോപികളീവിധമെല്ലാം ചൊല്ലി
നാണമെന്നിയേ കൃഷ്ണാ! ഗോവിന്ദാ! ദാമോദരാ!
പ്രാണേശാ! എന്നൊക്കെയുമുച്ചത്തിൽ
വിളിച്ചിതേ. 31

ഇക്കണക്കാക്രന്ദനംചെയ്യുമഗ്ഗോപിമാരോ–
ടക്രൂരനാശ്വാസമായൊന്നുമേ ചൊന്നീടാതെ
പ്രഭാതസന്ധ്യാവന്ദനാദി നിവ്വഹിച്ചുടൻ
ശുഭമാം മുഹൂത്തത്തിലേറിയത്തേർ
തെളിച്ചാൻ. 32

നന്ദാദി ഗോപവൃന്ദം ദധിഭാജനങ്ങളു–
മെണ്ണമററുപായനസാധനങ്ങളുമെല്ലാം
അന്യൂനം താന്താങ്ങൾതൻ ശകടങ്ങളിലേററി
പിന്നാലെ മഥുപുരിതന്നിലേക്കാശു
പോയാർ. 33

വല്ലതും ചൊല്ലും പ്രിയൻ കൃഷ്ണൻ നമ്മളോടെന്നു
വല്ലവിമാരോത്തനുഗമിച്ചിട്ടൊട്ടുദൂരം
മന്ദഹാസാമുഗ്ദ്ധമാം കടാക്ഷങ്ങളോടൊത്തു
കണ്ണനെ നോക്കിക്കൊണ്ടാ വഴിയിൽ
നിന്നീടിനാർ. 34

1. ഗോക്കളുടെ കുളമ്പടിയിൽനിന്നും പൊങ്ങിയ പൊടികൾ.

താസ്തഥാ തപ്യതീർവ്വീക്ഷ്യ സ്വപ്രസ്ഥാനേ യദൂത്തമഃ
സാന്ത്വയാമാസ സപ്രേമൈരായാസ്യ ഇതി ദൗത്യകൈഃ. 35

യാവദാലക്ഷ്യതേ കേതുര്യാവദ്രേണൂ രഥസ്യ ച
അനുപ്രസ്ഥാപിതാത്മാനോ ലേഖ്യാനീവോപലക്ഷിതാഃ. 36

താ നിരാശാ നിവവൃതുർഗ്ഗോവിന്ദവിനിവർത്തനേ
വിശോകാ അഹനീ നിന്യുർഗ്ഗായന്ത്യഃ പ്രിയചേഷ്ടിതം. 37

ഭഗവാനപി സമ്പ്രാപ്തോ രാമാക്രൂരയുതോ നൃപ
രഥേന വായുവേഗേന കാളിന്ദീമഘനാശിനീം. 38

തത്രോപസ്പൃശ്യ പാനീയം പീത്വാ മൃഷ്ടം മണിപ്രഭം
വൃക്ഷഷണ്ഡമുപവ്രജ്യ സരാമോ രഥമാവിശൽ. 39

അക്രൂരസ്താവുപാമന്ത്ര്യ നിവേശ്യ ച രഥോപരി
കാളിന്ദ്യാ ഹ്രദമാഗത്യ സ്നാനം വിധിവദാചരൽ. 40

നിമജ്ജ്യ തസ്മിൻ സലിലേ ജപൻ ബ്രഹ്മ സനാതനം
താവേവ ദദൃശേഽക്രൂരോ രാമകൃഷ്ണൗ സമന്വിതൗ. 41

തൗ രഥസ്ഥൗ കഥമിഹ സുതാവാനകദുന്ദുഭേഃ
തർഹി സ്വിൽ സ്യന്ദനേ ന സ്ത ഇത്യുന്മജ്ജ്യ വ്യചഷ്ട സഃ. 42

തത്രാപി ച യഥാപൂർവ്വമാസീനൗ പുനരേവ സഃ
ന്യമജ്ജദ്ദർശനം യന്മേ മൃഷാ കിം സലിലേ തയോഃ. 43

ഭൂയസ്തത്രാപി സോഽദ്രാക്ഷീൽ സ്തൂയമാനമഹീശ്വരം
സിദ്ധചാരണഗന്ധർവ്വൈരസുരൈർന്നതകന്ധരൈഃ. 44

സഹസ്രശിരസം ദേവം സഹസ്രഫണമൗലിനം
നീലാംബരം ബിസശ്വേതം ശൃംഗൈഃ ശ്വേതമിവ സ്ഥിതം. 45

തസ്യോത്സംഗേ ഘനശ്യാമം പീതകൗശേയവാസസം
പുരുഷം ചതുർഭുജം ശാന്തം പത്മപത്രാരുണേക്ഷണം. 46

ചാരുപ്രസന്നവദനം ചാരുഹാസനിരീക്ഷണം
സുഭ്രൂന്നസം ചാരുകർണ്ണം സുകപോലാരുണാധരം. 47

പ്രലംബപീവരഭുജം തുംഗാംസോരഃസ്ഥലശ്രിയം
കംബുകണ്ഠം നിമ്നനാഭിം വലിമൽപല്ലവോദരം. 48

ബൃഹൽകടിതടശ്രോണികരഭോരുദ്വയാന്വിതം
ചാരുജാനുയുഗം ചാരുജംഘായുഗളസംയുതം. 49

തുംഗഗുല്ഫാരുണനഖവ്രാതദീധിതിഭിർവൃതം
നവാംഗുല്യംഗുഷ്ഠദളൈർവ്വിലസൽപാദപങ്കജം. 50

സുമഹാർഹമണിവ്രാതകിരീടകടകാംഗദൈഃ
കടിസൂത്രബ്രഹ്മസൂത്രഹാരനൂപുരകുണ്ഡലൈഃ. 51

ഭ്രാജമാനം പത്മകരം ശംഖചക്രഗദാധരം
ശ്രീവത്സവക്ഷസം ഭ്രാജൽകൗസ്തുഭം വനമാലിനം 52

സുനന്ദനന്ദപ്രമുഖൈഃ പാർഷദൈഃ സനകാദിഭിഃ
സുരേശൈർബ്രഹ്മരുദ്രാദ്യൈർന്നവഭിശ്ച ദ്വിജോത്തമൈഃ. 53

പ്രഹ്ലാദനാരദവസുപ്രമുഖൈർഭാഗവതോത്തമൈഃ
സ്തൂയമാനം പൃഥഗ്ഭാവൈർവ്വചോഭിരമലാത്മഭിഃ 54

ശ്രിയാ പുഷ്ട്യാ ഗിരാ കാന്ത്യാ കീർത്ത്യാ തുഷ്ട്യേലയോർജ്ജയാ
വിദ്യയാവിദ്യയാ ശക്ത്യാ മായയാ ച നിഷേവിതം. 55

തൻപുറപ്പാടീലേററം തപിക്കും ഗോപിമാരെ—
യൻപോടു പാർത്തു കൃഷ്ണൻ, 'ഞാൻ തിരിച്ചെത്താം
വേഗം'
എന്നൊരു ദൂതൻവഴി സന്ദേശവാക്യത്തിനാൽ
നന്നായാശ്വസിപ്പിച്ചാനവരെ നന്ദിപൂർവ്വം. 35
പിന്നെയപ്പൊടിയും തേർക്കൊടിയും
നേത്രങ്ങളിൽ—
നിന്നങ്ങു മറഞ്ഞിടുംവരെയാ മാർഗ്ഗത്തിൽത്താൻ
നന്ദജനുടെ പിൻപേ മാനസമയച്ചിട്ടാ—
പ്പെണ്ണുങ്ങൾ ചിത്രങ്ങൾപോൽ നിശ്ചലം
നിന്നീടിനാർ. 36
മാധവൻ മറഞ്ഞപ്പോളവരും നിരാശരായ്
ദൂതവാക്യത്തെയോർത്തു തെല്ലൊരാ—
ശ്വാസത്തോടും
ശ്രീകൃഷ്ണാപദാനങ്ങൾ സാദരം പാടിക്കൊണ്ടു—
ഗ്ഗോകുലംതന്നിൽ ദിനരാത്രങ്ങൾ
തള്ളീടിനാർ. 37
അക്രൂരരാമയുക്തൻ ഭഗവാൻ മുകുന്ദനും
പിക്കെന്നു വായുവേഗമിയലും സ്യന്ദനത്തിൽ
അഘനാശിനിയാമക്കാളിന്ദീനദിക്കെഴും
സുഖദായകമാകും തീരത്തിലെത്തീടിനാൻ. 38
ശുദ്ധമായ് മണിപ്രഭമായിടും സലിലത്തിൽ
സത്വരമുപസ്പർശം രാമകൃഷ്ണന്മാർ ചെയ്തു
ഒട്ടു നീരും കുടിച്ചു, തിങ്ങിനിന്നീടും തരു—
ക്കൂട്ടത്തിന്നിടയിലാ രഥത്തിൽച്ചെ—
ന്നേറിനാർ. 39
അക്രൂരൻ യഥാസ്ഥാനത്തവരേയിരുത്തീട്ടാ—
വിഖ്യാതന്മാരോടനുവാദവും വാങ്ങി വേഗം
യമുനയ്ക്കെഴും തീർത്ഥഘട്ടത്തിലണഞ്ഞുച്ച—
സമയം സ്നാനംകഴിച്ചീടിനാൻ വിധിപോലെ
സലിലംതന്നിൽ മുങ്ങി പ്രണവമന്ത്രം ജപി—
ച്ചുളവിൽ കണ്ടാനൊന്നിച്ചാ
രാമകൃഷ്ണന്മാരെ. 40—41
തേരതിലിരിക്കുന്ന രാമകൃഷ്ണന്മാരിഹ
നീരിലെങ്ങനെ വന്നു രഥത്തിലിപ്പോളവർ
കാണുകില്ലായിരിക്കാമെന്നുള്ളിലോർത്തു
പൊങ്ങി
നൂണുനിന്നക്രൂരനാ രഥത്തിൽ
നോക്കീടിനാൻ. 42
രണ്ടുപേരുമത്തേരിൽ മുന്നേപ്പോലിരിപ്പതായ്
കണ്ടിതു നേരേ,യെന്നാൽ നീരിലെസ്സന്ദർശനം
ശരിയായിരിക്കയില്ലെന്നോർത്തു രണ്ടാമതും
പരിശോധിക്കുവാനായ് വെള്ളത്തിൽ
മുങ്ങീടിനാൻ. 43
നീരത്തിലപ്പോൾ നതകന്ധരരായിസ്സിദ്ധ—
ചാരണാസുരന്മാരും ഗന്ധർവ്വസമൂഹവും
സ്തോത്രങ്ങൾ ചൊല്ലി വീണ്ടും കീർത്തിക്കു—
മാദിശേഷ—
മൂർത്തിയെക്കണ്ടീടിനാനക്രൂരൻ വ്യക്തമായി. 44
ശിരസ്സായിരമാർന്നു സഹസ്രഫണത്തിലും
കിരീടംപൂണ്ടു ബിസസമാനശുഭ്രാംഗനായ്
നീലവാസസ്സായ് ശൃംഗരാജിയൊത്താളും
ശ്വേത—
ശൈലംപോൽ ശോഭിച്ചിതു ഭഗവാ—
നാദിശേഷൻ. 45
നാലു ബാഹുക്കളാർന്നു ധരിച്ചു പീതാംബരം
നീലവർണ്ണാഭനായിശ്ശാന്തസ്വരൂപനായി
പങ്കജദലാരുണ നേത്രനാം കൃഷ്ണനെത്ത—
ദങ്കത്തിൽക്കണ്ടാനുടനക്രൂരൻ ഭക്താഗ്രിമൻ. 46
ചാരുവായ് പ്രസന്നമാം വദനം മന്ദഹാസം—
ചേരുമാ നോട്ടം, സുഭ്രൂ, ശോഭനമായ നാസ
മിന്നുന്ന ഗണ്ഡസ്ഥലം, സമമായ് മനോജ്ഞമാം
കർണ്ണങ്ങളരുണിമയാർന്നിടുമധരോഷ്ഠം. 47
മുട്ടോളം നീണ്ടുരുണ്ട കരങ്ങൾ, തടിച്ചു തോൾ
നിത്യവും ലക്ഷ്മി വാഴും വിസ്തൃത
വക്ഷഃസ്ഥലം
കംബുവിനൊത്ത കണ്ഠം നിമ്നമാം നാഭിദേശം
കമ്രമാം വലിത്രയമാർന്ന പല്ലവോദരം. 48
തടിച്ചു കടിതടശ്രോണികൾ കരികര—
മിടയുമൂരുദ്വന്ദ്വമഞ്ചിതജാനുയുഗ്മം. 49
ചേണാർന്ന കണങ്കാൽകളീഷദുന്നതഗുൽഫം
ശോണമായ്ച്ചുററും കാന്തിചിന്തിടും
നഖപങ്ക്തി
കോമളാംഗുലികളുമംഗുഷ്ഠങ്ങളും ചേർന്നു
കാമനീയകമാകും പാദപങ്കജദ്വയം. 50
എന്നിവയൊത്തിണങ്ങിയനഘരത്നോജ്ജ്വലം
മിന്നിടും കിരീടവും കടകാംഗദങ്ങളും
അണിഞ്ഞരഞ്ഞാൺ പൂണ്ടുൽ ഹാരനൂപുരങ്ങളും
മണികുണ്ഡലങ്ങളും കൈ നാലിൽ ശംഖം ചക്രം
ഗദ പത്മവും മാറിൽ ശ്രീവത്സലക്ഷ്മവും പൂ—
ണ്ടതുലിതാഭമാകും കൗസ്തുഭരത്നമാർന്നും. 51–52
അമലചിത്തന്മാരാം സുനന്ദൻ നന്ദൻ മുൻപാം
പ്രമുഖഭൃത്യരാലും സനകാദികളാലും
ബ്രഹ്മരുദ്രാദ്യന്മാരാം സുരേശരാലും നവ—
ബ്രാഹ്മണശ്രേഷ്ഠരാലും ഭക്തപ്രധാനന്മാരാം
നാരദപ്രഹ്ലാദന്മാർ വസുതൊട്ടവരാലു—
മോരോരോ ഭാവംപെടും ഗീരിനാൽ
സ്തുതനായും. 53–54
ശ്രീ, യിള, പുഷ്ടി, തുഷ്ടി, യൂർജ്ജയും, കീർത്തി,
വാണി
മായയും, ശക്തി, കാന്തി, യവിദ്യ, വിദ്യയേവം
പന്തിരണ്ടധിഷ്ഠാനദേവതകളും ചുററും
സ്വന്തരൂപം ധരിച്ചു സേവിക്കുന്നവനായും. 55

വിലോക്യ സുഭൃശം പ്രീതോ ഭക്ത്യാ പരമയാ യുതഃ
ഹൃഷ്യത്തനൂരുഹോ ഭാവപരിക്ലിന്നാത്മലോചനഃ. 56
ഗിരാ ഗദ്ഗദയാസ്തൗഷീൽ സത്ത്വമാലംബ്യ സാത്വതഃ
പ്രണമ്യ മൂദ്ധ്നാവഹിതഃ കൃതാഞ്ജലിപുടഃ ശനൈഃ. 57

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂവ്വാദ്ധേ
അക്രൂരപ്രതിയാനേ ഏകോനചത്വാരിംശത്തമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 9761 ദശമസ്കന്ധേ ശ്ലോകാഃ 1567

## ചത്വാരിംശത്തമോഽധ്യായഃ

അക്രൂര ഉവാച

നതോഽസ്മ്യഹം ത്വാഖിലഹേതുഹേതും
നാരായണം പൂരുഷമാദ്യമവ്യയം
യന്നാഭിജാതാദരവിന്ദകോശാദ്–
ബ്രഹ്മാഽഽവിരാസീദ്യത ഏഷ ലോകഃ. 1
ഭൂസ്തോയമഗ്നിഃ പവനഃ ഖമാദി–
മ്മഹാനജാദിമ്മന ഇന്ദ്രിയാണി
സവ്വേന്ദ്രിയാത്ഥാ വിബുധാശ്ച സവ്വേ
യേ ഹേതവസ്തേ ജഗതോഽങ്ഗഭൂതാഃ. 2
നൈതേ സ്വരൂപം വിദുരാത്മനസ്തേ
ഹ്യജാദയോഽനാത്മതയാ ഗൃഹീതാഃ
അജോഽനുബദ്ധഃ സ ഗുണൈരജായാ
ഗുണാൽ പരം വേദ ന തേ സ്വരൂപം. 3
ത്വാം യോഗിനോ യജന്ത്യദ്ധാ മഹാപുരുഷമീശ്വരം
സാധ്യാത്മം സാധിഭൂതം ച സാധിദൈവം ച സാധവഃ. 4
ത്രയ്യാ ച വിദ്യയാ കേചിൽ ത്വാം വൈ വൈതാനികാ ദ്വിജാഃ
യജന്തേ വിതതൈര്യജ്ഞൈന്നാനാരൂപാമരാഖ്യയാ. 5
ഏകേ ത്വാഖിലകമ്മാണി സംന്യസ്യോപശമം ഗതാഃ
ജ്ഞാനിനോ ജ്ഞാനയജ്ഞേന യജന്തി ജ്ഞാനവിഗ്രഹം. 6
അന്യേ ച സംസ്കൃതാത്മാനോ വിധിനാഭിഹിതേന തേ
യജന്തി ത്വന്മയാസ്ത്വാം വൈ ബഹുമൂത്ത്യേകമൂത്തികം. 7
ത്വാമേവാന്യേ ശിവോക്തേന മാഗ്ഗേണ ശിവരൂപിണം
ബഹ്വാചാര്യവിഭേദേന ഭഗവൻ സമുപാസതേ. 8
സവ്വ ഏവ യജന്തി ത്വാം സവ്വദേവമയേശ്വരം
യേഽപ്യന്യദേവതാഭക്താ യദ്യപ്യന്യധിയഃ പ്രഭോ. 9
യഥാദ്രിപ്രഭവാ നദ്യഃ പജ്ജന്യാപൂരിതാഃ പ്രഭോ
വിശന്തി സവ്വതഃ സിന്ധും തദ്വത്ത്വാം ഗതയോഽന്തതഃ. 10
സത്ത്വം രജസ്തമ ഇതി ഭവതഃ പ്രകൃതേർഗ്ഗുണാഃ
തേഷു ഹി പ്രാകൃതാഃ പ്രോതാ ആബ്രഹ്മസ്ഥാവരാദയഃ. 11
തുഭ്യം നമസ്തേഽസ്ത്വവിഷക്തദൃഷ്ടയേ
സവ്വാത്മനേ സവ്വധിയാം ച സാക്ഷിണേ
ഗുണപ്രവാഹോഽയമവിദ്യയാ കൃതഃ
പ്രവത്തതേ ദേവനൃതിര്യഗാത്മസു. 12
അഗ്നിമ്മുഖം തേഽവനിരങ്ഘ്രിരീക്ഷണം
സൂര്യോ നഭോ നാഭിരഥോ ദിശഃ ശ്രുതിഃ
ദ്യൗഃ കം സുരേന്ദ്രാസ്തവ ബാഹവോഽണ്ണവാഃ
കുക്ഷിമ്മരുൽ പ്രാണബലം പ്രകല്പിതം. 13

വിളങ്ങും ഭഗവാനെക്കണ്ടു സന്തുഷ്ടനായി—
പ്പുളകംപൂണ്ടുത്കടഭക്തിസംയുക്തനായി
ഭാവത്താൽ നേത്രങ്ങളും മനസ്സുമാർദ്രമായി—
ത്തൂവിനാനാനന്ദാശ്രു നയനങ്ങളിൽനിന്നും. 56

ജ്ഞാനമാലംബിച്ചവഹിതനായ്പ്പിന്നെ നിജ
പാണികൾ കൂപ്പി നമസ്കരിച്ചു ശിരസ്സിനാൽ
ഇടറും വാക്യങ്ങളാലക്രൂരൻ ഭക്തോത്തമൻ
തുടരെബ്ഭഗവാനെ സ്തുതിച്ചാൻ മന്ദംമന്ദം. 57

---

## അദ്ധ്യായം 40

ആരുടെ നാഭീപത്മംതന്നിലുണ്ടായി ധാതാ—
വാരിൽനിന്നാണീ വിശ്വമുളവായിട്ടുള്ളതും
സകല ഹേതുക്കൾക്കും ഹേതുവായാദ്യനായി
വികലതാപേതനായ് പൂർണ്ണനായ് വിളങ്ങീടും
ഭഗവാൻ ശ്രീമംഗലദേവതാപ്രാണേശനെ—
യകതാരഴിഞ്ഞു ഞാൻ നമസ്കരിക്കുന്നിതേ! 1

ഭൂമി, യപ്പ്, ഗ്നി, വായു, വാകാശം തദാദിയു—
മാ മഹത്തത്വം, മൂലപ്രകൃതി, തന്മൂലവും
മാനസമിന്ദ്രിയങ്ങൾ, തദ്വിഷയങ്ങൾ, സർവ്വ—
വാനവ, രേവം ജഗൽക്കാരണഭൂതങ്ങളായ്
എന്തെല്ലാം ഭവിച്ചിട്ടുണ്ടായവയശേഷവും
നിന്തിരുവടിയുടെയംഗഭൂതങ്ങളത്രേ. 2

ആത്മാവല്ലായ്കമൂലം പ്രകൃതിതൊട്ടുള്ളവ—
യാത്മാവാമങ്ങേക്കെഴും സ്വരൂപമറിവീല
പ്രകൃതിഗുണബദ്ധനാകയാലജൻപോലും
പ്രകൃതിക്കതീതനാമങ്ങേ സ്വരൂപം കാണാ. 3

യോഗികൾ നിയന്താവായ്
മഹാത്മാവാകുമങ്ങേ—
യേകാഗ്രഭാവത്തോടും യജിച്ചിടുന്നു നിത്യം
സാധുക്കൾ ദേഹത്തിലും ഭൂതസഞ്ചയത്തിലു—
മാദിതേയന്മാരിലുമങ്ങയെയർച്ചിക്കുന്നു. 4

യാഗനിഷ്ഠരാം ചില വിപ്രന്മാർ നാനാവിധ—
യാഗങ്ങൾകൊണ്ടു, ബഹുവിധ രൂപങ്ങളോടും
അമർത്ത്യനാമത്തോടും വിളങ്ങും ഭവാനെ ത്താൻ
നിമിത്തമാക്കി[1]ത്രയീവിദ്യയാൽ പൂജിക്കുന്നു 5

ശ്രേഷ്ഠരാം വിവേകികൾ കർമ്മങ്ങളെല്ലാം വിട്ടു
വാട്ടമെന്നിയേ ജ്ഞാനവിഗ്രഹനായ് വിളങ്ങും
നിന്തിരുമേനിയെത്താൻ ജ്ഞാനയജ്ഞങ്ങൾ
കൊണ്ടു—
മന്തരമേതുമെന്യേയർച്ചനം ചെയ്യുന്നിതു. 6

നിന്തിരുവടി കല്പിച്ചീടിന വിധിക്കൊത്തി—
ട്ടന്തരംഗത്തെ മററു ചിലപേർ സംസ്കരിച്ചു
ഏകസ്വരൂപനായുമനേകരൂപനായും
വൈകുണ്ഠാ! ഭവാനെത്താനാരാധിക്കുന്നു
നേരേ. 7

നാനാചാര്യാഭിപ്രായഭേദത്താൽ വേറേ ചിലർ
സാനന്ദം മഹേശനെക്കുറിച്ചു നിർണ്ണീതമാം
പന്ഥാവിലൂടെ ശിവസ്വരൂപനായിരിക്കും
നിന്തിരുവടിയെത്താനുപാസിച്ചീടുന്നിതേ. 8

എന്നല്ല നിനക്കുകിലെല്ലാരും പ്രഭോ! സർവ്വ—
വൃന്ദാരകാത്മകാ! സച്ചിന്മയാ! പരാപരാ!
അന്യദേവതാബുദ്ധി വച്ചുകൊണ്ടെന്നാകിലും
നിർണ്ണയം നിയന്താവാമങ്ങേത്താനർച്ചിക്കുന്നു. 9

അദ്രിതൻ സാനുക്കളിൽനിന്നുണ്ടായ് മഴമൂലം
വർദ്ധിച്ചു നാനാവഴിയൊഴുകും പുഴയെല്ലാം
സിന്ധുവിൽ ചെന്നുചേരും
വിധത്തിലാകെയന്ത്യം
നിന്തിരുമേനിയിൽത്താനാലയിക്കുന്നു
നൂനം. 10

സത്ത്വവും രജസ്സുമത്തമസ്സുമങ്ങേക്കെഴും
ശക്തിയിൽനിന്നു ജാതമായുള്ള ഗുണങ്ങളാം
ബ്രഹ്മാവുമുതൽ സ്ഥാവരാന്തമാം ജീവലോകം
നന്മട്ടുഗ്ഗുണങ്ങളിൽക്കോർത്തിരിക്കുന്നതത്രേ. 11

ഒന്നിലും പററാത്ത ധീയാനു സർവ്വാത്മാവായി—
ട്ടന്യൂനം സർവ്വബുദ്ധിസാക്ഷിയായിരുന്നീടും
അങ്ങേയ്ക്കു നമസ്കാരം, ദേവൻ മാനുഷൻ മൃഗ—
മിങ്ങനെ മൂന്നുജാതി ശരീരം ധരിപ്പോരിൽ
താവക മായാഗുണപ്രവാഹം പ്രവർത്തിപ്പൂ
സർവ്വാന്തര്യാമിയാകുമങ്ങതാനസക്തനത്രേ. 12

വഹ്നിയാണങ്ങേ മുഖമവനീതലം പാദം
കണ്ണാണു കർമ്മസാക്ഷി നാഭിതാൻ നഭഃസ്ഥലം
ശിരസ്സു സത്യലോകം കർണ്ണങ്ങൾ ദിക്കെട്ടുമാം
കരങ്ങൾ സുരേശന്മാരുദരം സമുദ്രങ്ങൾ
പിന്നെയപ്രാണശക്തി വായുവുമാണെന്നിഹ
നിർണ്ണയിച്ചിരിക്കുന്നു മുന്നമേയഭിജ്ഞന്മാർ. 13

---

1 വേദവിദ്യ

രോമാണി വൃക്ഷൗഷധയഃ ശിരോരുഹാ
മേഘാഃ പരസ്യാസ്ഥി നഖാനി തേഽദ്രയഃ
നിമേഷണം രാത്ര്യഹനീ പ്രജാപതി–
ർമ്മേഢ്റസ്തു വൃഷ്ടിസ്തവ വീര്യമിഷ്യതേ. 14

ത്വയ്യവ്യയാത്മൻ പുരുഷേ പ്രകല്പിതാ
ലോകാഃ സപാലാ ബഹുജീവസങ്കുലാഃ
യഥാ ജലേ സഞ്ജിഹതേ ജലൗകസോഽ–
പ്യുദുംബരേ വാ മശകാ മനോമയേ. 15

യാനി യാനീഹ രൂപാണി ക്രീഡനാർത്ഥം ബിഭർഷി ഹി
തൈരാമൃഷ്ടശുചോ ലോകാ മുദാ ഗായന്തി തേ യശഃ. 16

നമഃ കാരണമത്സ്യായ പ്രളയാബ്ധിചരായ ച
ഹയശീർഷ്ണേ നമസ്തുഭ്യം മധുകൈടഭമൃത്യവേ. 17

അകൂപാരായ ബൃഹതേ നമോ മന്ദരധാരിണേ
ക്ഷിത്യുദ്ധാരവിഹാരായ നമഃ സൂകരമൂർത്തയേ. 18

നമസ്തേഽത്ഭുതസിംഹായ സാധുലോകഭയാപഹ
വാമനായ നമസ്തുഭ്യം ക്രാന്തത്രിഭുവനായ ച. 19

നമോ ഭൃഗൂണാം പതയേ ദൃപ്തക്ഷത്രവനച്ഛിദേ
നമസ്തേ രഘുവര്യായ രാവണാന്തകരായ ച. 20

നമസ്തേ വാസുദേവായ നമഃ സങ്കർഷണായ ച
പ്രദ്യുമ്നായാനിരുദ്ധായ സാത്വതാം പതയേ നമഃ. 21

നമോ ബുദ്ധായ ശുദ്ധായ ദൈത്യദാനവമോഹിനേ
മ്ലേച്ഛപ്രായക്ഷത്രഹന്ത്രേ നമസ്തേ കല്കിരൂപിണേ. 22

ഭഗവഞ്ജീവലോകോഽയം മോഹിതസ്തവ മായയാ
അഹം മമേത്യസദ്ഗ്രാഹോ ഭ്രാമ്യതേ കർമ്മവർത്മസു. 23

അഹം ചാത്മാത്മജാഗാരദാരാർത്ഥസ്വജനാദിഷു
ഭ്രമാമി സ്വപ്നകല്പേഷു മൂഢഃ സത്യധിയാ വിഭോ. 24

അനിത്യാനാത്മദുഃഖേഷു വിപര്യയമതിർഹ്യഹം
ദ്വന്ദ്വാരാമസ്തമോവിഷ്ടോ ന ജാനേ ത്വാഽഽത്മനഃ പ്രിയം. 25

യഥാബുധോ ജലം ഹിത്വാ പ്രതിച്ഛന്നം തദുദ്ഭവൈഃ
അഭ്യേതി മൃഗതൃഷ്ണാം വൈ തദ്വത്ത്വാഹം പരാങ്മുഖഃ. 26

നോത്സഹേഽഹം കൃപണധീഃ കാമകർമ്മഹതം മനഃ
രോദ്ധും പ്രമാഥിഭിശ്ചാക്ഷൈർഹ്രിയമാണമിതസ്തതഃ. 27

സോഽഹം തവാങ്ഘ്ര്യുപഗതോഽസ്മ്യസതാം ദുരാപം
തച്ചാപ്യഹം ഭവദനുഗ്രഹ ഈശ മന്യേ
പുംസോ ഭവേദ്യർഹി സംസരണാപവർഗ്ഗ–
സ്ത്വയ്യബ്ജനാഭ സദുപാസനയാ മതിഃ സ്യാൽ. 28

നമോ വിജ്ഞാനമാത്രായ സർവ്വപ്രത്യയഹേതവേ
പുരുഷേശപ്രധാനായ ബ്രഹ്മണേഽനന്തശക്തയേ. 29

നമസ്തേ വാസുദേവായ സർവ്വഭൂതക്ഷയായ ച
ഹൃഷീകേശ നമസ്തുഭ്യം പ്രപന്നം പാഹി മാം പ്രഭോ. 30

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ**
**അക്രൂരസ്തുതിർന്നാമ ചത്വാരിംശത്തമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 9791 ദശമസ്കന്ധേ ശ്ലോകാഃ 1597**

രോമങ്ങൾ വൃക്ഷൗഷധീജാലവും ശിരോരോമം
കാർമേഘങ്ങളും പരമേശനാം ഭവാനുടെ
നഖരാസ്ഥികളദ്രിഗണവും, നിമേഷങ്ങൾ
പകലും രാവും, പ്രജാപതി ഗുഹ്യവുമല്ലോ
നിന്തിരുമേനിക്കേഴും രേതസ്സു വൃഷ്ടിയെന്നും
ബന്ധുരമൂർത്തേ! പണ്ടേ കഥിക്കപ്പെട്ടന്നിതേ 14

അവ്യയാത്മാവേ! സംഖ്യയററുള്ള ജീവന്മാരാൽ
സുവ്യാപ്തങ്ങളായ് ലോകപാലസംയുതങ്ങളാം
ലോകങ്ങൾ മാനസസ്വരൂപനായ് പുമാനായി—
ട്ടേകനാം ഭവാനി, ലജ്ജലജന്തുക്കളെല്ലാം
ജലത്തിലെന്നമട്ടുമീച്ചകളത്തിവൃക്ഷ—
ഫലത്തിലെന്നമട്ടും സഞ്ചരിച്ചീടുന്നിതേ. 15

ലീലാത്മങ്ങാന്നീടുമോരോരു രൂപങ്ങളാൽ
മാലാകെയൊഴിച്ചുള്ള ജനങ്ങളെല്ലാവരും
അന്തമില്ലാതെയുള്ള താവകകീർത്തിപുഞ്ജം
സന്തോഷത്തോടുകൂടിപ്പാടുന്നു നിരന്തരം. 16

കാരണസലിലത്തിൽ സഞ്ചാരംചെയ്തീടിന
കാരണമത്സ്യമാകുമങ്ങേക്കു നമസ്കാരം.
മധുകൈടഭന്മാരെക്കൊല്ലുവാൻ ജന്മമാന്ന
ദിതിജാരാതേ! ഹയഗ്രീവ! തേ നമസ്കാരം. 17

മന്ദരപർവ്വതത്തെപ്പൃഷ്ഠത്താലുദ്ധരിച്ചോ—
രുന്നത കൂർമ്മാകൃതേ! ഭവാനു നമസ്കൃതി
മന്നിനെയുയർത്തുകയെന്നുള്ള ലീലയ്ക്കായി
പന്നിയായ് ജനിച്ചോരു ഭവാനു നമസ്കാരം. 18

ഭീതിദം നാരസിംഹാത്യത്ഭുതരൂപംപൂണ്ട
സാധുസഞ്ചയഭയാപഹ! തേ നമസ്കാരം
ഭൂമൻ! മൂവടിയായി മുപ്പാരുമളന്നോരു
വാമനമൂർത്തിക്കായി മാമകം നമസ്കാരം. 19

ഗർവിതക്ഷത്രവനച്ഛേദിയാം ഭൃഗുവംശ—
സർവാധിപതിയെ ഞാൻ നമസ്കരിക്കുന്നിതേ.
രാവണാന്തകനായി രഘുവംശോൽഭൂതനായ്
ഭൂവരലലാമമാം രാമനായ് നമസ്കാരം. 20

ക്ഷേത്രപാലകനാകും ശ്രീവാസുദേവനായും
ചൊൽക്കൊണ്ട സങ്കർഷണമൂർത്തിക്കായ്ക്കൊണ്ടും
പ്രദ്യുമ്നനായുമനിരുദ്ധദേവനായ്ക്കൊണ്ടും [തഥാ
പ്രത്യേകം പ്രത്യേകമായ്
നമസ്കരിച്ചീടുന്നേൻ. 21

ദൈത്യദാനവന്മാരെയാകവേ മോഹിപ്പിക്കും
ശുദ്ധസ്വരൂപനാകും ബുദ്ധനായ് നമസ്കാരം
ദുഷ്ടരാമ്ലേച്ഛപ്രായക്ഷത്രിയഹന്താവായി
കല്ക്കിയായ് ഭവിച്ചീടും ഭവാനു നമസ്കാരം. 22

ഭഗവൻ! ഭവന്മായാമോഹിതരായിപ്പരം
ജഗത്തിൽപ്പെട്ടും ജീവിജാലങ്ങളശേഷവും
ഞാനെന്നുമെൻേറതെന്നുമുള്ള തുച്ഛമാമഭി—
മാനത്താലുഴലുന്നു കർമ്മമാർഗ്ഗത്തിൽ സദാ. 23

ഹേ ഹരേ! വെറും സ്വപ്നതുല്യമാം ഭാര്യാപുത്ര—
ദേഹഗേഹങ്ങൾ, ധനം, ബന്ധുക്കളെന്നിത്യാദി
കേടൊരിക്കലും ഭവിക്കാത്തവയെന്നുള്ളൊരു
മൂഢബുദ്ധിയാൽ ജനമവയിൽ ഭ്രമിക്കുന്നു. 24

അനിത്യം നിത്യമെന്നുമനാത്മാവാത്മാവെന്നും
നിനച്ചു വിപരീതബുദ്ധിയാന്നീടുന്ന ഞാൻ
[1]ദ്വന്ദ്വാരാമനായ്ത്തമോവൃതനായേതുമറി—
യുന്നതില്ലാത്മപ്രിയൻ ഭവാനെ മഹാപ്രഭോ! 25

അറിവററവൻ നീരിലുണ്ടായ തൃണാദിയാൽ
മറയ്ക്കപ്പെട്ടിരിക്കും സലിലമുപേക്ഷിച്ചു
മരീചികയ്ക്കു പിൻപേ പാഞ്ഞീടുംവിധം ഞാനും
തിരുമേനിയിൽ പരാങ്മുഖനായുഴലുന്നു. 26

മന്ദധീയായുള്ള ഞാൻ കാമ്യകർമ്മങ്ങളാലെ
ഹന്യമാനമായ് ബലമേറുമെൻ നയനങ്ങൾ
അങ്ങിങ്ങുകൊണ്ടുപോമെൻ ചിത്തത്തെ
നിരോധിപ്പാ—
നിങ്ങശേഷവും ശേഷിയില്ലാതെ വലയുന്നു. 27

ഇപ്പോൾ ഞാനസജ്ജനദുഷ്പ്രാപമായിരിക്കും
തൽപ്പാദപങ്കജത്തെയാശ്രയിച്ചിരിക്കുന്നു
ഇന്നതുമങ്ങേക്കേഴുമനുഗ്രഹത്താൽ സിദ്ധി—
ച്ചെന്നു ഞാൻ നിനയ്ക്കുന്നു നിഖിലനിയന്താവേ!
സദുപാസനയാലെ ഭവാനിൽ പതിയും ധീ—
യതുകാരണമായി മുക്തിയും സിദ്ധിച്ചിടും. 28

ജ്ഞാനമൂർത്തിയായ് പുരുഷേശമുഖ്യനായ് സർവ—
ജ്ഞാനകാരണനായി ബ്രഹ്മസ്വരൂപനായി
അന്തമററുള്ള ശക്തിയോടു ചേന്നിരുന്നീടും
നിന്തിരുവടിയെ ഞാൻ നമസ്കരിച്ചീടുന്നു. 29

സർവ്വഭൂതാവലിക്കും സുഖവാസസ്ഥാനമാം
ശ്രീവാസുദേവാ! വിഭോ! ഭഗവൻ! നമസ്കാരം!
ശരണാഗതനാകുമെന്നെ നിന്തിരുമേനി
പരിപാലനംചെയ്തുകൊണ്ടാലും
ഹൃഷീകേശാ! 30

---

1 സുഖദുഃഖാദിദ്വന്ദ്വങ്ങളിൽ രമിക്കുന്നവൻ.

# ഏകചത്വാരിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

സ്തുവതസ്തസ്യ ഭഗവാൻ ദർശയിത്വാ ജലേ വപുഃ
ഭൂയഃ സമാഹരൽ കൃഷ്ണോ നടോ നാട്യമിവാത്മനഃ. 1
സോഽപി ചാന്തർഹിതം വീക്ഷ്യ ജലാദുന്മജ്ജ്യ സത്വരഃ
കൃത്വാ ചാവശ്യകം സർവ്വം വിസ്മിതോ രഥമാഗതൽ. 2
തമപൃച്ഛദ്ധൃഷീകേശഃ കിം തേ ദൃഷ്ടമിവാത്ഭുതം
ഭൂമൗ വിയതി തോയേ വാ തഥാ ത്വാം ലക്ഷയാമഹേ. 3

അക്രൂര ഉവാച

അത്ഭുതാനീഹ യാവന്തി ഭൂമൗ വിയതി വാ ജലേ
ത്വയി വിശ്വാത്മകേ താനി കിം മേഽദൃഷ്ടം വിപശ്യതഃ. 4
യത്രാത്ഭുതാനി സർവ്വാണി ഭൂമൗ വിയതി വാ ജലേ
തം ത്വാനുപശ്യതോ ബ്രഹ്മൻ കിം മേ ദൃഷ്ടമിഹാത്ഭുതം. 5
ഇത്യുക്ത്വാ ചോദയാമാസ സ്യന്ദനം ഗാന്ദിനീസുതഃ
മഥുരാമനയദ്രാമം കൃഷ്ണം ചൈവ ദിനാത്യയേ. 6
മാർഗ്ഗേ ഗ്രാമജനാ രാജംസ്തത്ര തത്രോപസംഗതാഃ
വസുദേവസുതൗ വീക്ഷ്യ പ്രീതാ ദൃഷ്ടിം ന ചാദദുഃ. 7
താവദ്വ്രജൗകസസ്തത്ര നന്ദഗോപാദയോഽഗ്രതഃ
പുരോപവനമാസാദ്യ പ്രതീക്ഷന്തോഽവതസ്ഥിരേ. 8
താൻ സമേത്യാഹ ഭഗവാനക്രൂരം ജഗദീശ്വരഃ
ഗൃഹീത്വാ പാണിനാ പാണിം പ്രശ്രിതം പ്രഹസന്നിവ. 9
ഭവാൻ പ്രവിശതാമഗ്രേ സഹയാനഃ പുരീം ഗൃഹം
വയം ത്വിഹാവമുച്യാഥ തതോ ദ്രക്ഷ്യാമഹേ പുരീം. 10

അക്രൂര ഉവാച

നാഹം ഭവദ്ഭ്യാം രഹിതഃ പ്രവേക്ഷ്യേ മഥുരാം പ്രഭോ
ത്യക്തും നാർഹസി മാം നാഥ ഭക്തം തേ ഭക്തവത്സല. 11
ആഗച്ഛ യാമ ഗേഹാൻ നഃ സനാഥാൻ കുർവ്വധോക്ഷജ
സഹാഗ്രജഃ സഗോപാലൈഃ സുഹൃദ്ഭിശ്ച സുഹൃത്തമ. 12
പുനീഹി പാദരജസാ ഗൃഹാൻ നോ ഗൃഹമേധിനാം
യച്ഛൗചേനാനുതൃപ്യന്തി പിതരഃ സാഗ്നയഃ സുരാഃ. 13
അവനിജ്യാംഘ്രിയുഗളമാസീച്ഛ്ലോക്യോ ബലിർമ്മഹാൻ
ഐശ്വര്യമതുലം ലേഭേ ഗതിം ചൈകാന്തിനാം തു യാ. 14
ആപസ്തേഽങ്ഘ്ര്യവനേജന്യസ്ത്രീംല്ലോകാഞ്ഛുചയോഽപുനൻ
ശിരസാധത്ത യാഃ ശർവ്വഃ സ്വര്യാതാഃ സഗരാത്മജാഃ. 15
ദേവ ദേവ ജഗന്നാഥ പുണ്യശ്രവണകീർത്തന
യദൂത്തമോത്തമശ്ലോക നാരായണ നമോഽസ്തു തേ. 16

ശ്രീഭഗവാനുവാച

ആയാസ്യേ ഭവതോ ഗേഹമഹമാര്യസമന്വിതഃ
യദുചക്രദ്രുഹം ഹത്വാ വിതരിഷ്യേ സുഹൃൽപ്രിയം. 17

ശ്രീശുക ഉവാച

ഏവമുക്തോ ഭഗവതാ സോഽക്രൂരോ വിമനാ ഇവ
പുരീം പ്രവിഷ്ടഃ കംസായ കർമ്മാവേദ്യ ഗൃഹം യയൗ. 18

## അദ്ധ്യായം 41

ശ്രീശുകൻ പറഞ്ഞു

ഭഗവാൻ കൃഷ്ണൻ പിന്നെ സ്തുതിചെയ്തരുളീടും
സുകൃതാംബുധിയാകുമക്രൂരൻതന്നെ നീരിൽ
ശരിയായ് നിജ ചതുഷ്പാണിയാം രൂപം കാട്ടി
മറച്ചാനതും നടൻ സ്വവേഷം മാറുംമട്ടിൽ. 1
ബലസോദരനന്തർഹിതനായതായ്ക്കണ്ട–
ജ്ജലത്തിൽനിന്നും പൊങ്ങിസ്സംഭ്രമത്തോടുകൂടി
മദ്ധ്യാഹ്നകർമ്മം ചെയ്തു വിസ്മയാധീനനായി
സത്വരം സ്യന്ദനത്തിലങ്ങുചെന്നേറീടിനാൻ. 2
അപ്പിലോ വ്യോമത്തിലോ ഭൂതലത്തിലോ
ഭവാ–
നത്ഭുതമേതോ കണ്ടോ തോന്നുന്നുണ്ടാവിധം മേ
സാദരമേവം ഭക്തമുഖ്യനാമവനോട്
ചോദിച്ചാൻ സർവേന്ദ്രിയപ്രേരകൻ
വാസുദേവൻ. 3

അക്രൂരൻ പറഞ്ഞു

അന്തരീക്ഷത്തിങ്കലും ഭുവിലും ജലത്തിലു–
മെന്തെല്ലാം വിസ്മയങ്ങളുണ്ടവയശേഷവും
നിന്തിരുമേനിതന്നിൽത്തെളിഞ്ഞു–
കണ്ടോരെനി–
ക്കെന്തിരിക്കുന്നു വിശേഷിച്ചൊരത്ഭുതം പ്രഭോ!
അല്ലയോ പരബ്രഹ്മസ്വരൂപാ! വിസ്മയങ്ങ– [4
ളെല്ലാമുൾക്കൊള്ളുമങ്ങേ നിതാന്തം
നോക്കിക്കാണും
എനിക്കു ഭവദ്രൂപമെന്നിയേ ദൃശ്യമായി
നിനയ്ക്കിൽ മന്നിൽ വിണ്ണിലപ്പിലു–
മില്ലൊന്നുമേ. 5
അക്രൂരനേവം ചൊല്ലിത്തേരോടിച്ചവരൊത്തു
ശീഘ്രമെത്തിനാൻ സന്ധ്യയ്ക്കുമ്മഥുരാ–
പുരത്തിൽ. 6
പന്ഥാവിലങ്ങിങ്ങായി ഗ്രാമീണർ കൂട്ടംകൂടി
സന്ധിച്ചു വസുദേവനന്ദനന്മാരെക്കണ്ടു
അത്യാനന്ദത്താൽ പിന്നെയവരിൽനിന്നുനേത്രം
[1]പ്രത്യാഹരിക്കുന്നതിന്നസമർത്ഥരായ്
നിന്നാർ. 7
നന്ദഗോപാദിവ്രജൗകസ്സുകൾ മുൻപേയങ്ങു
ചെന്നുചേർന്നു പുരത്തിൻപൂർവ്വോപവനംതന്നിൽ
രാമകൃഷ്ണന്മാരുടെ വരവും പാർത്തുപ്പുരാ–
രാമഭംഗികൾ നോക്കിയിരുന്നു വിശ്രമിച്ചാർ. 8
അവരോടൊത്തുചേർന്നിട്ടഖിലേശ്വരൻ ഭക്ത–
പ്രവരൻതൻ കൈപിടിച്ചോതിനാൻ
ചിരിച്ചേവം. 9
തേരുമായ് മുന്നേ ഭവാൻ പട്ടണഭവനത്തിൽ
നേരേ ചെല്ലുക, ഞങ്ങൾ വിശ്രമിക്കട്ടെയല്പം
പിന്നെയിന്നഗരത്തെ സന്ദർശിക്കുവാനായി–
ട്ടൊന്നു സഞ്ചരിച്ചീടാമെന്നു ഞാൻ
നിനയ്ക്കുന്നു. 10

അക്രൂരൻ പറഞ്ഞു

നിങ്ങളെക്കൂടാതെ ഞാൻ മഥുരാപുരിക്കുള്ളി–
ലെങ്ങനെ ചെന്നു കേറും ഭക്തവത്സലാ!
സ്വാമിൻ!
ഭക്തനായീടുമെന്നെയുപേക്ഷിച്ചീടുന്നതു
യുക്തമായിരിക്കയില്ലങ്ങേക്കെന്നറി–
ഞ്ഞാലും. 11
ജ്യേഷ്ഠഭ്രാതാവായിടും ബലഭദ്രനോടുമീ–
ക്കൂട്ടുകാരായ ഗോപന്മാരോടുംകൂടിബ്ഭവാൻ
വന്നാലുമധോക്ഷജാ! പോയിടാം നമുക്കസ്മ–
ന്മന്ദിരങ്ങളെബ്ഭവാൻ സനാഥ–
മാക്കിയാലും. 12
പാദധൂളികളാലെ നിന്തിരുവടിയിപ്പോൾ
പൂതമാക്കീടേണമേ ഞങ്ങടെ ഗേഹങ്ങളെ
അതിന്റെ സംശുദ്ധിയാൽ തൃപ്തരായ്ത്തീരും
തത്–
പിതൃവർഗ്ഗവും പിന്നെ സർവ്വ നിർജ്ജരന്മാരും. 13
ത്വത്പദാംബുജയുഗക്ഷാളനത്തിനാൽ ബലി
നൽപ്പുകഴ്പൂണ്ടു നേടി മഹത്താമൈശ്വര്യവും
അത്യന്തം മഹാനായി നിഷ്കാമഭക്തന്മാർക്കു–
മെത്താത്തോരുത്കൃഷ്ടമാം ഗതിയും
പ്രാപിച്ചിതു. 14
ത്വത്പദസംസർഗ്ഗത്താൽ ശുദ്ധമാം ഗംഗാജലം
മൂപ്പാരിനേയും പരിപാവനമാക്കുന്നിതേ.
ശിവനജ്ജലമാർന്നാൻ ശിരസ്സിൽ വിണ്ണേറിനാർ
ജവം തത്സ്പർശനത്താൽ സഗരനന്ദനന്മാർ. 15
ഭുവനനാഥാ! ദേവദേവാ! കീർത്തിപ്പവർക്കും
ശ്രവിപ്പവർക്കും പാപഹരനാമഘാരാതേ!
ഉത്തമശ്ലോകാ! യദുശ്രേഷ്ഠാ! ഹേ നാരായണാ!
നിത്യവും നമസ്കാരംചെയ്യുന്നു ഭവാനു ഞാൻ. 16

ശ്രീഭഗവാൻ പറഞ്ഞു

യാദവദ്രോഹിയാമക്കംസനെക്കൊന്നിട്ടാര്യോ–
പേതനായ് വന്നിടാം ഞാൻ നിങ്ങടെ
ഭവനത്തിൽ
സുഹൃജ്ജനത്തിനുള്ള സമസ്താഭിലാഷവും
മഹാത്മൻ! സാധിപ്പിക്കുന്നുണ്ടിവന–
വിളംബം. 17

ശ്രീശുകൻ പറഞ്ഞു

ഇക്കണക്കിലക്കൃഷ്ണഭഗവദ്വാക്യങ്ങൾ കേ–
ട്ടക്രൂരൻ മനസ്സില്ലാമനസ്സോടുടൻതന്നെ
പുരത്തിൽച്ചെന്നു കംസനോടു തൻ പ്രവൃത്തികൾ
ധരിപ്പിച്ചനന്തരം ഭവനം ഗമിച്ചിതേ. 18

1. തിരിച്ചെടുക്കുക.

അഥാപരാഹ്ണേ ഭഗവാൻ കൃഷ്ണഃ സങ്കർഷണാന്വിതഃ
മഥുരാം പ്രാവിശദ്ഗോപൈർദ്ദിദൃക്ഷുഃ പരിവാരിതഃ. 19

ദദർശ താം സ്ഫാടികതുംഗഗോപുര-
ദ്വാരാം ബൃഹദ്ധേമകപാടതോരണാം
താമ്രാരകോഷ്ഠാം പരിഖാദുരാസദാ-
മുദ്യാനരമ്യോപവനോപശോഭിതാം. 20

സൗവർണ്ണശൃംഗാടകഹർമ്മ്യനിഷ്കുടൈഃ
ശ്രേണീസഭാഭിർഭവനൈരുപസ്കൃതാം
വൈഡൂര്യവജ്രാമലനീലവിദ്രുമൈർ-
മ്മുക്താഹരിദ്ഭിർവ്വലഭീഷു വേദിഷു. 21

ജുഷ്ടേഷു ജാലാമുഖരന്ധ്രകുട്ടിമേ-
ഷ്വാവിഷ്ടപാരാവതബർഹിനാദിതാം
സംസിക്തരഥ്യാപണമാർഗ്ഗചത്വരാം
പ്രകീർണ്ണമാല്യാങ്കുരലാജതണ്ഡുലാം. 22

ആപൂർണ്ണകുംഭൈർദ്ദധിചന്ദനോക്ഷിതൈഃ
പ്രസൂനദീപാവലിഭിഃ സപല്ലവൈഃ
സവൃന്ദരംഭാക്രമുകൈഃ സകേതുഭിഃ
സ്വലംകൃതദ്വാരഗൃഹാം സപട്ടികൈഃ. 23

താം സംപ്രവിഷ്ടൗ വസുദേവനന്ദനൗ
വൃതൗ വയസ്യൈർന്നരദേവവർത്മനാ
ദ്രഷ്ടും സമീയുസ്ത്വരിതാഃ പുരസ്ത്രിയോ
ഹർമ്മ്യാണി ചൈവാരുരുഹുർന്നൃപോത്സുകാഃ. 24

കാശ്ചിദ്വിപര്യഗ്ധൃതവസ്ത്രഭൂഷണാ
വിസ്മൃത്യ ചൈകം യുഗളേഷ്വഥാപരാഃ
കൃതൈകപത്രശ്രവണൈകനൂപുരാ
നാങ്ക്ത്വാ ദ്വിതീയം ത്വപരാശ്ച ലോചനം. 25

അശ്നന്ത്യ ഏകാസ്തദപാസ്യ സോത്സവാ
അഭ്യജ്യമാനാ അകൃതോപമജ്ജനാഃ
സ്വപന്ത്യ ഉത്ഥായ നിശമ്യ നിഃസ്വനം
പ്രപായയന്ത്യോऽർഭമപോഹ്യ മാതരഃ. 26

മനാംസി താസാമരവിന്ദലോചനഃ
പ്രഗത്ഭലീലാഹസിതാവലോകനൈഃ
ജഹാര മത്തദ്വിരദേന്ദ്രവിക്രമോ
ദൃശാം ദദച്ഛ്രീരമണാത്മനോത്സവം. 27

ദൃഷ്ട്വാ മുഹുഃ ശ്രുതമനുദ്രുതചേതസസ്തം
തൽപ്രേക്ഷണോൽസ്മിതസുധോക്ഷണലബ്ധമാനാഃ
ആനന്ദമൂർത്തിമുപഗുഹ്യ ദൃശാऽऽത്മലബ്ധം
ഹൃഷ്യത്ത്വചോ ജഹുരനന്തമരിന്ദമാധിം. 28

പ്രാസാദശിഖരാരൂഢാഃ പ്രീത്യുത്ഫുല്ലമുഖാംബുജാഃ
അഭ്യവർഷൻ സൗമനസ്യൈഃ പ്രമദാ ബലകേശവൗ. 29

ദധ്യക്ഷതൈഃ സോദപാത്രൈഃ സ്രഗ്ഗന്ധൈരഭ്യുപായനൈഃ
താവാനർച്ചുഃ പ്രമുദിതാസ്തത്ര തത്ര ദ്വിജാതയഃ. 30

ഊചുഃ പൗരാ അഹോ ഗോപ്യസ്തപഃ കിമചരൻ മഹത്
യാ ഹ്യേതാവനുപശ്യന്തി നരലോകമഹോത്സവൗ. 31

പിറേറന്നു പിന്നെ വസുദേവനഗ്ഗോപന്മാരാൽ
ചുററപ്പെട്ടവനായി രാമനോടൊത്തുചേൎന്നു
തുംഗമാമപ്പുരത്തിൻഭംഗി കാണ്മാനുള്ളിൽ
തിങ്ങുമാഗ്രഹത്തോടങ്ങെങ്ങുമേ
സഞ്ചരിച്ചാൻ. 19

അത്യുന്നതങ്ങളായി സ്ഫടികമയങ്ങളാം
പത്തനദ്വാരങ്ങളും ഗോപുരവൃന്ദങ്ങളും
വിസ്തൃതപ്പൊൻവാതിൽകൾ
തോരണങ്ങളുമെല്ലാ
മൊത്തുചേൎന്നനുപമം ലാലസിച്ചീടുന്നതായ്
പിത്തള ചെമ്പെന്നിവകൊണ്ടുള്ള കവാടങ്ങൾ—
ചേൎത്തുള്ള പല ധാന്യഗേഹങ്ങളിയന്നതായ്.
ശത്രുക്കൾക്കതിക്രമിച്ചീടുവാനാകാത്തമ—
ട്ടത്യന്തമാഴമാളും കിടങ്ങു ചൂഴുന്നതായ്
[1]രമ്യോപവനങ്ങളാരാമങ്ങൾ നിഷ്കുടങ്ങൾ
പൊന്മയഹൎമ്മ്യങ്ങളെന്നിവയാൽ
ശോഭിപ്പതായ്.

ശ്രേണീജനത്തിൻ സഭാസ്ഥാനങ്ങളാലുമന്യ—
നാനാഗേഹങ്ങളാലും സമലംകൃതമായി
ശുദ്ധ വൈഡൂൎയ്യവജ്ര നീല വിദ്രുമങ്ങൾ,
വെൺ—
മുത്തുകൾ മരതകമീവകരത്നങ്ങളാൽ
വിളങ്ങും വളഭികൾ, വേദികൾ, ജാലമുഖ—
വിലസദ്വാരശിലാതലങ്ങളെന്നിവററിൻ
കൂട്ടമായ്ക്കൂടി മാടപ്രാക്കളും മയിൽകളും
പററിച്ചേൎന്നിരുന്നെന്നും ശബ്ദിച്ചിടുന്നതായി
പനിനീർ ചന്ദനച്ചാറിത്യാദി വസ്തുക്കളാൽ
നനച്ച രഥ്യാപണാങ്കണങ്ങൾ മാൎഗ്ഗങ്ങളും
കലൎന്നതായിപ്പടിവാതിലുതോറും വാഴ—
ക്കുലകൾ പൂമാലകൾ കരിക്കിൻകുലകളും
ഭംഗിയായ്ക്കെട്ടി വിതാനിച്ച വീടുകളാൎന്നും
മംഗലകരങ്ങളാം മാലകൾ പൂമൊട്ടുകൾ
ധാന്യങ്ങൾ മലർപ്പൊടിയെന്നിവ വിതറിയും
പൂൎണ്ണകുംഭങ്ങൾ വച്ചും ദധിചന്ദനാദിയാൽ
നനയ്ക്കപ്പെട്ടും മൃദുപല്ലവസൂനദീപ—
ഗണങ്ങളിണങ്ങിയും ഫലസമ്പൂൎണ്ണങ്ങളാം
ധാരാളം വാഴ കേരം കമുകെന്നിവ ചേൎന്നും
ചാരുവസ്ത്രങ്ങളാലും കൊടിക്കൂറകളാലും
രമ്യമാം ദ്വാരഗൃഹപൂരത്തോടൊത്തു മിന്നു—
മമ്മഹാ മധുപുരി കണ്ടിതു കൊണ്ടൽ—
വൎണ്ണൻ. 20–23

സവയസ്സരാം ഗോപന്മാരൊത്താ രാജമാൎഗ്ഗം
പ്രവേശിച്ചൊരാ വസുദേവപുത്രരെക്കാണ്മാൻ
പുരനാരികളെല്ലാമുത്സാഹത്തോടുകൂടി
ത്വരിതം സൗധങ്ങളിലേറിനാർ സസംഭ്രമം. 24

അവനീശ്വരാ! ഭൂഷാജാലവും വസ്ത്രങ്ങളു—
മവരിൽച്ചിലരസ്ഥാനങ്ങളിൽ ധരിച്ചിട്ടും
രണ്ടവയവങ്ങളിലൊന്നിനെ വിസ്മരിച്ചു—
കൊണ്ടൊരു കാതിൽമാത്രം കുണ്ഡലമിട്ടും ചിലർ
കാതരാക്ഷിമാർ ചിലർ തല്പാദസരമേക—
പാദത്തിൽ മാത്രമിട്ടുമന്ദം വന്നീടിനാർ. 25

ഉണ്ണുവാനിരുന്നവരായതു നിറുത്തിയു—
മെണ്ണതേച്ചവരെല്ലാം സ്നാനംചെയ്യീടാതെയും
കണ്ണെഴുതിയോരൊരുമിഴിയിൽ മഷിചേൎത്തു—
മുണ്ണികൾ പാൽകൊടുത്തോരതിനെത്തള്ളിവിട്ടും
പൂൎണ്ണനിദ്രയിൽപ്പെട്ടോർ ഞെട്ടിയങ്ങെഴുന്നേററും
കണ്ണനാഗമിക്കുന്ന ഘോഷം കേട്ടോടി—
ച്ചെന്നാർ. 26

മദയാനതൻയാനമിയലും കണ്ണൻ ശ്രീയെ—
യതിയായ്രമിപ്പിക്കും തന്നുടെ ദേഹംകൊണ്ടും
മന്ദഹാസത്തിനാലും നോട്ടങ്ങളാലുമത്യാ—
നന്ദപ്രദങ്ങളാകും ചാരുലീലകളാലും
കണ്ണുകൾക്കുത്സവത്തെയരുളുന്നവനായ—
ത്തന്വംഗീജനമനസ്സാകവേ ഹരിച്ചിതേ. 27

ഏറെപ്രാവശ്യം കേട്ടിട്ടുള്ള ഗോവിന്ദൻതന്നെ
നേരേകണ്ടന്തരംഗം ദ്രവിച്ചപുരസ്ത്രീകൾ
നന്ദജസ്മേരകടാക്ഷാമൃതസേചനത്താ—
ലന്യൂനം മാനിക്കപ്പെട്ടവരായക്ഷിമാൎഗ്ഗം
ഹൃദയഗതനാകുമാനന്ദമൂൎത്തിതന്നെ—
യതിയായാലിംഗനംചെയ്തു രോമാഞ്ചംപൂണ്ടു.
ഇത്രനാൾ കാണാതിരുന്നതിനാലിയന്നിടു—
മത്തലാകവേ വെടിഞ്ഞീടിനാരരിംദമാ! 28

[2]പ്രാസാദശിഖരത്തിലേറിയ വാമാക്ഷിമാർ
തോഷാധിക്യത്താൽ ഫുല്ലാസ്യാംബുജാഢ്യ—
കളായി
രാമകൃഷ്ണന്മാരുടെ കോമളദേഹങ്ങളിൽ
പൂമഴത്തുരുതുരെപ്പൊഴിച്ചാർ മഹീപതേ! 29

ജലപാത്രങ്ങളോടുകൂടിയക്ഷതം ദധി
പലമട്ടുള്ള കാഴ്ചദ്രവ്യവുംവച്ചു നേരേ
വിപ്രക്ഷത്രിയവൈശ്യജാതികളങ്ങിങ്ങായി—
ട്ടപ്പരംപുമാൻതന്നെത്തുഷ്ടിയോടൎച്ചിച്ചിതേ. 30

നരലോകത്തിൻമഹോത്സവമായ് മഹിതന്നിൽ
പരിശോഭിക്കുമിവരിരുപേരെയും ചാരെ
കാണ്മാൻ ഭാഗ്യമാളും ഗോപികളെന്തു തപ—
സ്സാണോ ചെയ്തതു ചിത്രമെന്നു പൗരന്മാർ
ചൊന്നാർ. 31

1. രമ്യങ്ങളായി നട്ടുണ്ടാക്കിയ പൂവനങ്ങൾ. 2. മാളികയുടെ മുകൾഭാഗം.

രജകം കഞ്ചിദായാന്തം രംഗകാരം ഗദാഗ്രജഃ
ദൃഷ്ട്വായാചത വാസാംസി ധൗതാന്യത്യുത്തമാനി ച. 32
ദേഹ്യാവയോഃ സമുചിതാന്യംഗ വാസാംസി ചാർഹതോഃ
ഭവിഷ്യതി പരം ശ്രേയോ ദാതുസ്തേ നാത്ര സംശയഃ. 33
സ യാചിതോ ഭഗവതാ പരിപൂർണ്ണേന സർവ്വതഃ
സാക്ഷേപം രുഷിതഃ പ്രാഹ ഭൃത്യോ രാജ്ഞഃ സുദുർമ്മദഃ. 34
ഈദൃശാന്യേവ വാസാംസി നിത്യം ഗിരിവനേചരാഃ
പരിധത്ത കിമുദ്വൃത്താ രാജദ്രവ്യാണ്യഭീപ്സഥ. 35
യാതാശു ബാലിശാ മൈവം പ്രാർത്ഥ്യം യദി ജിജീവിഷാ
ബധ്നന്തി ഘ്നന്തി ലുമ്പന്തി ദൃപ്തം രാജകുലാനി വൈ. 36
ഏവം വികത്ഥമാനസ്യ കുപിതോ ദേവകീസുതഃ
രജകസ്യ കരാഗ്രേണ ശിരഃ കായാദപാതയൽ. 37
തസ്യാനുജീവിനഃ സർവ്വേ വാസഃ കോശാൻ വിസൃജ്യ വൈ
ദുദ്രുവുഃ സർവ്വതോ മാർഗ്ഗം വാസാംസി ജഗൃഹേ/ച്യുതഃ. 38
വസിത്വാ//ത്മപ്രിയേ വസ്ത്രേ കൃഷ്ണഃ സങ്കർഷണസ്തഥാ
ശേഷാണ്യാദത്ത ഗോപേഭ്യോ വിസൃജ്യ ഭുവി കാനിചിൽ. 39
തതസ്തു വായകഃ പ്രീതസ്തയോർവ്വേഷമകല്പയൽ
വിചിത്രവർണ്ണൈശ്ചൈലേയൈരാകല്പൈരനുരൂപതഃ. 40
നാനാലക്ഷണവേഷാഭ്യാം കൃഷ്ണരാമൗ വിരേജതുഃ
സ്വലംകൃതൗ ബാലഗജൗ പർവ്വണീവ സിതേതരൗ. 41
തസ്യ പ്രസന്നോ ഭഗവാൻ പ്രാദാൽ സാരൂപ്യമാത്മനഃ
ശ്രിയം ച പരമാം ലോകേ ബലൈശ്വര്യസ്മൃതീന്ദ്രിയം. 42
തതഃ സുദാമ്നോ ഭവനം മാലാകാരസ്യ ജഗ്മതുഃ
തൗ ദൃഷ്ട്വാ സ സമുത്ഥായ നനാമ ശിരസാ ഭുവി. 43
തയോരാസനമാനീയ പാദ്യം ചാർഘ്യാർഹണാദിഭിഃ
പൂജാം സാനുഗയോശ്ചക്രേ സ്രക്താംബൂലാനുലേപനൈഃ. 44
പ്രാഹ നഃ സാർത്ഥകം ജന്മ പാവിതം ച കുലം പ്രഭോ
പിതൃദേവർഷയോ മഹ്യം തുഷ്ടാ ഹ്യാഗമനേന വാം. 35
ഭവന്തൗ കില വിശ്വസ്യ ജഗതഃ കാരണം പരം
അവതീർണ്ണാവിഹാംശേന ക്ഷേമായ ച ഭവായ ച. 46
ന ഹി വാം വിഷമാ ദൃഷ്ടിഃ സുഹൃദോർജ്ജഗദാത്മനോഃ
സമയോഃ സർവ്വഭൂതേഷു ഭജന്തം ഭജതോരപി. 47
താവാജ്ഞാപയതം ഭൃത്യം കിമഹം കരവാണി വാം
പുംസോ/ത്യനുഗ്രഹോ ഹ്യേഷ ഭവദ്ഭിര്യന്നിയുജ്യതേ. 48
ഇത്യഭിപ്രേത്യ രാജേന്ദ്ര സുദാമാ പ്രീതമാനസഃ
ശസ്തൈഃ സുഗന്ധൈഃ കുസുമൈർമ്മാലാ വിരചിതാ ദദൗ. 49
താഭിഃ സ്വലംകൃതൗ പ്രീതൗ കൃഷ്ണരാമൗ സഹാനുഗൗ
പ്രണതായ പ്രപന്നായ ദദതുർവ്വരദൗ വരാൻ. 50
സോ/പി വവ്രേ/ചലാം ഭക്തിം തസ്മിന്നേവാഖിലാത്മനി
തദ്ഭക്തേഷു ച സൗഹാർദ്ദം ഭൂതേഷു ച ദയാം പരാം. 51
ഇതി തസ്മൈ വരം ദത്വാ ശ്രിയം ചാന്വയവർദ്ധിനീം
ബലമായുര്യശഃ കാന്തിം നിർജ്ജഗാമ സഹാഗ്രജഃ. 52

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
പുരപ്രവേശോ നാമ ഏകചത്വാരിംശത്തമോ/ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 9843 ദശമസ്കന്ധേ ശ്ലോകാഃ 1649

രംഗകാരനാമൊരു രജകൻ മുണ്ടുകെട്ടും
താങ്ങി വന്നീടുന്നതു കണ്ടുടൻ കൊണ്ടൽവർണ്ണൻ
ഉൽകൃഷ്ടങ്ങളാം ശുഭ്രവസ്ത്രങ്ങൾ ഞങ്ങൾക്കായി—
ത്തർക്കമെന്നിയേ തരികെന്നവനോടിരന്നാൻ. 32
അല്ലയോ ശ്രേഷ്ഠാ! നീ സമർഹരാമീ ഞങ്ങൾക്കു
കില്ലെന്യേ സമുചിതവസ്ത്രങ്ങൾ തന്നീടുക.
നിനക്കു നിനക്കിതുമൂലമായുണ്ടായിടു—
മനന്തശ്രേയസ്സുകൾ നിർണ്ണയം രജകേന്ദ്രാ 33
സർവ്വത്ര നിറഞ്ഞിരുന്നീടുമബ്ഭഗവാനാ—
ലീവിധം സ യാചിതനബ്ഭോജരാജഭൃത്യൻ
ദുർമ്മദംമൂലമന്ധദൃക്കായി ക്രോധത്തോടു—
മിമ്മട്ടു പരിഹാസവാക്യങ്ങളോതീടിനാൻ. 34
കാട്ടിലും മലയിലും സഞ്ചരിച്ചീടും നിങ്ങൾ
രാട്ടിന്റെ വസനങ്ങളാശിക്കുന്നുവോ ചിത്രം!
ഉദ്വൃത്തന്മാരേ! നിങ്ങളിത്തരം പട്ടുവസ്ത്രം—
മാത്രമേ നിത്യം ധരിച്ചീടുമാറുള്ളോ
ചൊൽവിൻ. 35
പൊയ്ക്കൊൾവിൻ മൂർഖന്മാരേ! ജീവിക്കാ—
നാഗ്രഹിക്കി—
ലിക്കണക്കെഴമാശ കൈവിട്ടു വേഗം നിങ്ങൾ.
അല്ലായ്കിൽ നൃപഭൃത്യർ നിങ്ങളെബ്ബന്ധിച്ചിട്ടും
തല്ലിയെല്ലൊടിച്ചിട്ടും മുതലുമടക്കീടും. 36
പെട്ടെന്നു രുഷ്ടനായി ദേവകീതനുജനി—
മ്മട്ടസഭ്യങ്ങൾ ചൊല്ലുമവന്റെയുത്തമാംഗം
കായത്തിൽനിന്നും നഖംകൊണ്ടുടൻ ഭിന്നമാക്കി
ആയാസഹേതുമെന്യേ ഭൂമിയിലിട്ടീടിനാൻ. 37
തുണിക്കെട്ടുകളപ്പോഴുപേക്ഷിച്ചിട്ടവന്റെ—
യനുയായികളെല്ലാം പേടിച്ചങ്ങോടിപ്പോയാർ
മല്ലാരിഭഗവാനുമവയിൽനിന്നക്ഷണം
നല്ലവസ്ത്രങ്ങളെല്ലാം തിരഞ്ഞെടുത്തീടിനാൻ. 38
തങ്ങൾക്കു സമുചിതമായുള്ള വസനങ്ങൾ
ശാർങ്ഗിയും മുസലിയും ധരിച്ചു ശേഷിച്ചവ
വല്ലവന്മാർക്കു നൽകിബ്ബാക്കിയാ വഴിയിലും
തള്ളിയുല്ലാസപൂർവ്വം മെല്ലവേ ഗമിച്ചിതു. 39
പിന്നൊരു തുന്നൽക്കാരനാ വീരകൃത്യം കണ്ടു
നന്ദിച്ചു രണ്ടുപേർക്കുമിണങ്ങീടുന്ന തോതിൽ
വിചിത്രവർണ്ണവസ്ത്രഗണത്താൽ വിഭൂഷകം
രചിച്ചുചാർത്തീടിനാൻ തദംഗങ്ങളിൽ നേരേ. 40
വെളുപ്പും കറുപ്പുമാം വർണ്ണത്തിൽ വേണ്ടുംവിധ—
മലങ്കരിച്ചു മഹോത്സവത്തിൽ നിറുത്തിടും
ആനക്കുട്ടികൾമട്ടിലേറവും ശോഭിച്ചിതു
നാനാവർണ്ണാലങ്കാരഭൂഷിതന്മാരാമവർ. 41
തുഷ്ടനായവന്നുടൻ ഭഗവാൻ ലോകത്തിലുത്—
കൃഷ്ടമാം ശ്രീ,യിന്ദ്രിയപാടവം, ബലം, സ്മൃതി
ഐശ്വര്യമെന്നിതെല്ലാം ദാനംചെയ്തു—
തെന്നിയേ
ശാശ്വതസാരൂപ്യവുമേകിനാൻ ഭക്തകാമുകാ! 42

പിന്നെസ്സുദാമാവെന്നു പേരെഴും മാലാകാരൻ
തന്നുടെ മന്ദിരത്തിൽച്ചെന്നിതു രണ്ടുപേരും
അവരെക്കണ്ടപ്പൊഴേയെഴുന്നേറ്റാദരിച്ചി—
ട്ടവനും ധരിത്രിയിൽ പതിച്ചു നമിച്ചിതു. 43
ആസനങ്ങളെയേകിപ്പാദ്യവും സമർപ്പിച്ച—
ശേഷം പൂമാല പിന്നെത്താംബൂലം കുറിക്കൂട്ടും
അരുളിയവരെയുമനുചരന്മാരെയും
തരസാ വഴിപോലെ പൂജനംചെയ്തീടിനാൻ. 44
പരമേശ്വരാ! യുഷ്മദാഗമനത്താലെന്നിൽ
പരിതുഷ്ടരായ്ത്തീർന്നു പിതൃക്കളൃഷിമാരും
നമ്മുട്ട ഞങ്ങൾക്കുള്ള വംശവും ശുദ്ധമായി
ജന്മവും ഫലവത്തായെന്നവൻ
ചൊന്നീടിനാൻ. 45
ഇപ്രപഞ്ചത്തിനെല്ലാം ഭവാന്മാരിരുപേരു—
മുൽപത്തിബീജങ്ങളാണെന്നതിൽത്തർക്കമില്ല
അംശത്താൽ നിങ്ങൾ മന്നിലവതരിച്ചു—
തോത്താൽ
വിശ്വത്തിൻക്ഷേമത്തിനുമഭിവൃദ്ധിക്കുമല്ലോ. 46
സകലഭൂതത്തിലും സമദൃഷ്ടികളായി
ജഗത്സ്വരൂപന്മാരായ്ത്തങ്ങളെബ്ഭജിപ്പോരെ
അങ്ങോട്ടും ഭജിപ്പോരായുറ്റമിത്രങ്ങളാകും
നിങ്ങൾക്കു ഭാവഭേദമാരിലുമില്ല നൂനം. 47
അങ്ങനെയുള്ള നിങ്ങൾ ദാസനാമീയെന്നോടു
മങ്ങാതെ കല്പിച്ചാലും ഞാനെന്തുവേണമെന്നായ്
എന്നിൽനിന്നെന്തെങ്കിലും ഭവാന്മാർ
സ്വീകരിച്ചീ—
ടുന്നതുതാനെനിക്കു വലുതാമനുഗ്രഹം. 48
എന്നോതിയഭിപ്രായമറിഞ്ഞസ്സുദാമാവും
നന്ദിച്ചു സുഗന്ധപ്പൂമാലകൾ
തീർത്തേകിനാൻ. 49
മാലകളാലുമലംകൃതരായ് വരദാന—
ലോലരായ് സഗോപരാമായവർ സന്തുഷ്ടരായ്
അവനമിച്ചു നേരേ ശരണംഗമിച്ചിടു—
മവനായ്പ്പിന്നെ വേണ്ടും
വരങ്ങളേകീടിനാർ. 50
അഖിലാത്മാവായിടും ഭഗവാൻ മുകുന്ദനിൽ
വികലമല്ലാതുള്ള നിശ്ചലഭക്തിയേലും
തത്ഭക്തജനങ്ങളിൽ സ്നേഹവും ഭൂതങ്ങളിൽ
നിർഭരം കാരുണ്യവും വരിച്ചീടിനാനവൻ. 51
ആവിധം വരമവന്നരുളിക്കുലവൃദ്ധി
കൈവരുമൈശ്വര്യവും ബലവും ദീർഘായുസ്സും
കീർത്തിയുമംഗാഭയുമേകിയാ രാമനോടു—
മൊത്തങ്ങു പോയീടിനാനവിടെനിന്നും
ഹരി. 52

---

# ദ്വിചത്വാരിംശത്തമോ/ധ്യായഃ

ശ്രീശുക ഉവാച

അഥ വ്രജൻ രാജപഥേന മാധവഃ
സ്ത്രിയം ഗൃഹീതാംഗവിലേപഭാജനാം
വിലോക്യ കുബ്ജാം യുവതീം വരാനനാം
പപ്രച്ഛ യാന്തീം പ്രഹസൻ രസപ്രദഃ. 1

കാ ത്വം വരോർവ്വേതദുഹാനുലേപനം
കസ്യാംഗനേ വാ കഥയസ്വ സാധു നഃ
ദേഹ്യാവയോരംഗവിലേപമുത്തമം
ശ്രേയസ്തതസ്തേ ന ചിരാദ്ഭവിഷ്യതി. 2

സൈരന്ധ്ര്യുവാച

ദാസ്യസ്മ്യഹം സുന്ദര കംസസമ്മതാ
ത്രിവക്രനാമാ ഹ്യനുലേപകർമ്മണി
മദ്ഭാവിതം ഭോജപതേരതിപ്രിയം
വിനാ യുവാം കോ/ന്യതമസ്തദർഹതി. 3

രൂപപേശലമാധുര്യഹസിതാലാപവീക്ഷിതൈഃ
ധർഷിതാത്മാ ദദൗ സാന്ദ്രമുഭയോരനുലേപനം. 4
തതസ്താവംഗരാഗേണ സ്വവർണ്ണേതരശോഭിനാ
സമ്പ്രാപ്തപരഭാഗേന ശുശുഭാതേ/നുരഞ്ജിതൗ. 5
പ്രസന്നോ ഭഗവാൻ കുബ്ജാം ത്രിവക്രാം രുചിരാനനാം
ഋജ്വീം കർത്തും മനശ്ചക്രേ ദർശയൻ ദർശനേ ഫലം. 6
പദ്ഭ്യാമാക്രമ്യ പ്രപദേ ദ്വ്യംഗുല്യുത്താനപാണിനാ
പ്രഗൃഹ്യ ചിബുകേ/ധ്യാത്മമുദനീനമദച്യുതഃ. 7
സാ തദർജ്ജുസമാനാംഗീ ബൃഹച്ഛ്രോണിപയോധരാ
മുകുന്ദസ്പർശനാൽ സദ്യോ ബഭൂവ പ്രമദോത്തമാ. 8
തതോ രൂപഗുണൗദാര്യസമ്പന്നാ പ്രാഹ കേശവം
ഉത്തരീയാന്തമാകൃഷ്യ സ്മയന്തീ ജാതഹൃച്ഛയാ. 9
ഏഹി വീര ഗൃഹം യാമോ ന ത്വാം ത്യക്തുമിഹോത്സഹേ
ത്വയോന്മഥിതചിത്തായാഃ പ്രസീദ പുരുഷർഷഭ. 10
ഏവം സ്ത്രിയാ യാച്യമാനഃ കൃഷ്ണോ രാമസ്യ പശ്യതഃ
മുഖം വീക്ഷ്യാനുഗാനാം ച പ്രഹസംസ്താമുവാച ഹ. 11
ഏഷ്യാമി തേ ഗൃഹം സുഭ്രൂഃ പുംസാമാധിവികർശനം
സാധിതാർത്ഥോ/ഗൃഹാണാം നഃ പാന്ഥാനാം ത്വം പരായണം. 12
വിസൃജ്യ മാധ്വ്യാ വാണ്യാ താം വ്രജൻ മാർഗ്ഗേ വണിക്പഥൈഃ
നാനോപായനതാംബൂലസ്രഗ്ഗന്ധൈഃ സാഗ്രജോ/ർച്ചിതഃ. 13
തദ്ദർശനസ്മരക്ഷോഭാദാത്മാനം നാവിദൻ സ്ത്രിയഃ
വിസ്രസ്തവാസഃകബരവലയാലേഖ്യമൂർത്തയഃ. 14
തതഃ പൗരാൻ പൃച്ഛമാനോ ധനുഷഃ സ്ഥാനമച്യുതഃ
തസ്മിൻ പ്രവിഷ്ടോ ദദൃശേ ധനുരൈന്ദ്രമിവാദ്ഭുതം. 15
പുരുഷൈർബ്ബഹുഭിർഗ്ഗുപ്തമർച്ചിതം പരമർദ്ധിമത്
വാര്യമാണോ നൃഭിഃ കൃഷ്ണഃ പ്രസഹ്യ ധനുരാദദേ. 16

കരേണ വാമേന സലീലമുദ്ധൃതം
സജ്യം ച കൃത്വാ നിമിഷേണ പശ്യതാം
നൃണാം വികൃഷ്യ പ്രബഭഞ്ജ മധ്യതോ
യഥേക്ഷുദണ്ഡം മദകര്യുരുക്രമഃ. 17

സാധുക്കളായിധമ്മശീലന്മാരായീടുമാ-
യാദവന്മാരെയെന്നും ദ്രോഹിച്ച പാപിഷ്ഠനാം
കംസനും കൂട്ടുകാരും സ്വന്ത ദുഷ്കമ്മങ്ങളാ-
ലാശു നാശംവരിച്ചാരായതു ഭാഗ്യമായി. 17
കോമളനാകും കണ്ണൻ മാതാവിനേയും പ്രേമ-
ധാമങ്ങളാം ഞങ്ങളേയുമിഷ്ടഗോപന്മാരെയും
തന്നാത്മാവാകും ഗോഷ്ഠഗോഗണാദ്രികളേയും
ചേണാന്ന വൃന്ദാവനത്തേയുമിന്നോ-
ക്കുന്നുവോ? 18
വരുമോ കണ്ണനൊരുകുറിയെങ്കിലുമിങ്ങീ-
വിരഹാത്തരായോരിസ്വജനങ്ങളെക്കാണ്മാൻ
വന്നെങ്കിൽ ഞങ്ങൾക്കൊന്നു കാണാമായി-
രുന്നിതാ
സുന്ദരം സുനാസികം സുനേത്രസ്മിതാനനം. 19
കാട്ടുതീ കൊടുങ്കാററു പേമാരിയിവററിലും
ഊററനാം വൃഷങ്കലും കാളിയസപ്പത്തിലും
മററുള്ള പല മൃത്യുകാരണങ്ങളിലും നി-
ന്നൊററയ്ക്കുമ്മഹാത്മാവീ ഞങ്ങളെ-
രക്ഷിച്ചിതു. 20
കണ്ണന്റെ വിക്രമങ്ങൾ കേളികൾ കടാക്ഷങ്ങൾ
മന്ദഹാസങ്ങളും സംഭാഷണങ്ങളും സദാ
ഓത്തുകൊണ്ടിരുന്നീടും ഞങ്ങടെ പ്രവൃത്തിക-
ളുദ്ധവാ! സമസ്തവും ശിഥിലങ്ങളായ്-
ത്തീന്നു. 21
മുകുന്ദപാദാംബുജഭൂഷിതനദീതട-
നികുഞ്ജശൈലങ്ങളും വിഹാരസ്ഥാനങ്ങളും
കാനനപ്രദേശവും കണ്ടുകൊണ്ടിരിപ്പോർതൻ
മാനസം തന്മയപ്പെട്ടീടുന്നു മഹാമതേ! 22
രാമകൃഷ്ണന്മാർ ദേവകാര്യലാഭത്തിനായി-
ബ്ഭൂമിയിൽ ജന്മമാന്ന സുരശ്രേഷ്ഠന്മാരെന്നായ്
ഗഗ്ഗമാമുനി ചൊന്ന വാക്കു നേരെന്നു ഞങ്ങ-
ളൊക്കെയും നല്ലപോലെ വിശ്വസി-
ച്ചിരിക്കുന്നു. 23
അയുതമാനസ്സുള്ളോരുക്കാളും കംസനേയും
സ്വയമേറുമാ മല്ലന്മാരെയും ഗജത്തെയും
കേസരിമൃഗങ്ങളെയെന്നപോൽ കളിയായ-
ബ്ഭാസുരകമാരന്മാർ സംഹരിച്ചിരിക്കുന്നു. 24
മുപ്പനനീളമാളും വില്ലൊടിച്ചാൻ മുകുന്ദൻ
നിഷ്പ്രയാസം ഗജേന്ദ്രൻ വടിയൊന്നൊ-
ടിക്കുംപോൽ
ഒരുകൈകൊണ്ടുതന്നെയുന്നതഗിരീന്ദ്രനെ-
ധരിച്ചാ നിലയ്ക്കേഴു വസം നിന്നാനവൻ 25
വാനവദാനവരെജ്ജയിച്ച തൃണാവത്ത-
ധേനുകാരിഷ്ടബകപ്രലംബാദികളാകും
നാനാ ദൈതേയന്മാക്കുമീ വ്രജംതന്നിൽവെച്ച
ഹാനിചേത്തിതു രാമകൃഷ്ണന്മാർ ലീലയായി. 26

1 ബഹുമാനത്തെ ദാനം ചെയ്യുന്നവൻ (മാനിക്കുന്നവൻ)

ശ്രീശുകൻ പറഞ്ഞു

ഇക്കണക്കോരോന്നോത്തോത്തച്യുതൻ-
തന്നിലനു-
രക്തനായ് വിവശനായ് പ്രേമവിഹ്വലനായി
ഉത്ക്കണ്ഠയോടു ചൊല്ലി നന്ദൻ, തദ്വിയോഗജ-
ദുഃഖാധിക്യത്താൽ മൗനം ഭജിച്ചങ്ങിരുന്നിതു. 27
പുത്രവീര്യങ്ങൾ വണ്ണിച്ചുരുളുന്നതു കേട്ടു
സാദ്ധ്വിയാം യശോദയും സ്നേഹാതിരേക-
ത്തിനാൽ
ചുരന്ന മുലകളിൽനിന്നേറെപ്പാലൊഴുക്കി-
ച്ചൊരിഞ്ഞീടിനാൾ കണ്ണീർക്കണങ്ങൾ
ധാരാളമായ്. 28
ഇത്ഥമബ്ഭഗവാനിൽ നന്ദനും യശോദയ്ക്കും
വദ്ധിച്ചവന്നീടുമത്കൃഷ്ണാനുരാഗം കണ്ടു
അത്യന്തം സന്തുഷ്ടനായ് ഭാഗവതാഗ്ര്യനാകു-
മുദ്ധവൻ ചൊല്ലീടിനാൻ നന്ദഗോപനോ-
ടേവം: 29
[1]മാനദാ! ദേഹംധരിച്ചവരിൽ നിങ്ങളാണി-
ക്ഷോണിയിലേററം ശ്ലാഘ്യരെന്നതിൽ
തക്കമില്ല.
നിങ്ങൾക്കിങ്ങനെ ബുദ്ധിയഖിലാചാര്യനാകും
ശാർങ്ങിയാം ഭഗവാനിൽ സ്ഥിരമായ്-
നില്ക്കുന്നല്ലോ! 30
ഹേ നന്ദഗോപാ! രാമകൃഷ്ണന്മാർ ജഗദ്ബീജ-
യോനികൾ പുരുഷനും പ്രകൃതിതാനുമത്രേ
അനാദ്യരായോരവർ സവ്വഭൂതൗഘത്തിലു-
മനുപ്രവേശിച്ചിട്ടു തദ്വിലക്ഷണമാകും
ജ്ഞാനത്തെത്തത്തദ്വിഷയങ്ങളിൽ
പ്രേരിപ്പിച്ചു-
നൃനമായ് വ്യാപിപ്പിക്കുമീശ്വരന്മാരു-
മല്ലോ. 31
അനഘ! ജനം പ്രാണൻ വിടുന്ന സമയത്തിൽ
ക്ഷണമെങ്കിലും ശുദ്ധമാനസമേതവങ്കൽ
ഉറപ്പിച്ചുടൻ കമ്മവാസന നശിപ്പിച്ചു
പരിചിൽ ബ്രഹ്മമയമായീടും സ്വരൂപത്തെ
ധരിച്ചു ദിവാകരോജ്വല തേജസ്വിയായി
പരമമാകുംപദം പ്രാപിച്ചു മിന്നുന്നുവോ. 32
അഖിലനിദാനമായ് കാരണമർത്ത്യദേഹം
പ്രകടം സ്വീകരിച്ച മഹാനായ് സവ്വാത്മാവാം
ആ വിഷ്ണുഭഗവാനിലീവിധം ഭാവബന്ധം
കൈവന്ന നിങ്ങൾക്കിനി വേണ്ടതായി-
ട്ടൊന്നുമേ. 33
ഭക്തപാലകനായ ഭഗവാൻ കൃഷ്ണൻ കാലം-
ദീഘിപ്പിച്ചീടാതെതാനിവിടെ വന്നുചേന്നു
അച്ഛനമ്മമാരാകും നിങ്ങൾക്കു രണ്ടുപേക്കു-
മിച്ഛാനുസാരം ഹിതമാചരിച്ചീടും നൂനം. 34

ഹത്വാ കംസം രംഗമധ്യേ പ്രതീപം സർവ്വസാത്വതാം
യദാഹ വഃ സമാഗത്യ കൃഷ്ണഃ സത്യം കരോതി തൽ. 35
മാ ഖിദ്യതം മഹാഭാഗൗ ദ്രക്ഷ്യഥഃ കൃഷ്ണമന്തികേ
അന്തർഹൃദി സ ഭൂതാനാമാസ്തേ ജ്യോതിരിവൈധസി. 36
നഹ്യസ്യാസ്തി പ്രിയഃ കശ്ചിന്നാപ്രിയോ വാസ്ത്യമാനിനഃ
നോത്തമോ നാധമോ നാപി സമാനസ്യാസമോ$^{\prime}$പി വാ. 37
ന മാതാ ന പിതാ തസ്യ ന ഭാര്യാ ന സുതാദയഃ
നാത്മീയോ ന പരശ്ചാപി ന ദേഹോ ജന്മ ഏവ ച. 38
ന ചാസ്യ കർമ്മ വാ ലോകേ സദസന്മിശ്രയോനിഷു
ക്രീഡാർത്ഥഃ സോ$^{\prime}$പി സാധൂനാം പരിത്രാണായ കല്പതേ. 39
സത്ത്വം രജസ്തമ ഇതി ഭജതേ നിർഗ്ഗുണോ ഗുണാൻ
ക്രീഡന്നതീതോ$^{\prime}$ത്ര ഗുണൈഃ സൃജത്യവതി ഹന്ത്യജഃ. 40
യഥാ ഭ്രമരികാ ദൃഷ്ട്യാ ഭ്രാമ്യതീവ മഹീയതേ
ചിത്തേ കർത്തരി തത്രാത്മാ കർത്തേവാഹംധിയാ സ്മൃതഃ. 41
യുവയോരേവ നൈവായമാത്മജോ ഭഗവാൻ ഹരിഃ
സർവ്വേഷാമാത്മജോ ഹ്യാത്മാ പിതാ മാതാ സ ഈശ്വരഃ. 42

ദൃഷ്ടം ശ്രുതം ഭൂതഭവദ്ഭവിഷ്യൽ-
സ്ഥാസ്നുശ്ചരിഷ്ണുർമ്മഹദല്പകം ച
വിനാച്യുതാദ്വസ്തു തരാം ന വാച്യം
സ ഏവ സർവ്വം പരമാർത്ഥഭൂതഃ. 43
ഏവം നിശാ സാ ബ്രുവതോർവ്വ്യതീതാ
നന്ദസ്യ കൃഷ്ണാനുചരസ്യ രാജൻ
ഗോപ്യഃ സമുത്ഥായ നിരൂപ്യ ദീപാൻ
വാസ്തൂൻ സമഭ്യർച്ച്യ ദധീന്യമന്ഥൻ. 44
താ ദീപദീപ്തൈർമ്മണിഭിർവ്വിരേജു
രജ്ജുർവ്വികർഷദ്ഭുജകങ്കണസ്രജഃ
ചലന്നിതംബസ്തനഹാരകുണ്ഡല-
ത്വിഷൽ കപോലാരുണകുങ്കമാനനാഃ. 45
ഉദ്ഗായതീനാമരവിന്ദലോചനം
വ്രജാംഗനാനാം ദിവമസ്പൃശദ്ധ്വനിഃ
ദധ്നശ്ച നിർമ്മന്ഥനശബ്ദമിശ്രിതോ
നിരസ്യതേ യേന ദിശാമമംഗലം. 46

ഭഗവത്യുദിതേ സൂര്യേ നന്ദദ്വാരി വ്രജൗകസഃ
ദൃഷ്ട്വാ രഥം ശാതകൗംഭം കസ്യായമിതി ചാബ്രുവൻ. 47
അക്രൂര ആഗതഃ കിം വാ യഃ കംസസ്യാർത്ഥസാധകഃ
യേന നീതോ മധുപുരീം കൃഷ്ണഃ കമലലോചനഃ. 48
കിം സാധയിഷ്യത്യസ്മാഭിർഭർത്തുഃ പ്രേതസ്യ നിഷ്കൃതിം
ഇതി സ്ത്രീണാം വദന്തീനാമുദ്ധവോ$^{\prime}$ഗാൽ കൃതാഹ്നികഃ. 49

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
നന്ദശോകാപനയനം നാമ ഷട്ചത്വാരിംശത്തമോ$^{\prime}$ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10071 ദശമസ്കന്ധേ ശ്ലോകാഃ 1877

ഭക്തവൃന്ദത്തിൻ ശത്രുവാകിയ ഭോജേശനെ
നിഗ്രഹിച്ചതിൻശേഷം സാദരമടുത്തെത്തി
രംഗസ്ഥലത്തുവച്ചാ ശ്രീകൃഷ്ണപരമാത്മാ
നിങ്ങളോടോതീടിന വാക്കുകൾ—
സത്യമാക്കം. 35

ഹേ മഹാഭാഗാ! സാദ്ധ്വീ! യശോദേ!—
ദുഃഖിക്കായ്‌വിൻ
ശ്രീമുരാന്തകൻ നിങ്ങൾക്കരികിൽ—
കാണായ്‌വരും
ആ വിഭു സർവ്വഭൂതഹൃദയാന്തർഭാഗത്തി—
ലാവസിക്കുന്നി,തഗ്നി കാഷ്ഠത്തിലെന്ന—
പോലെ. 36

അനഭിമാനിയാകുമവനില്ലൊരാളിഷ്ട—
നനിഷ്ടനില്ലതുല്യനില്ലോത്താലതുല്യനും
ഉത്തമനധമനുമെന്ന ഭേദവുമില്ലീ—
വിഷ്ടപത്തിങ്കലൊന്നിനോടുമില്ലൊരു—
ബന്ധം. 37

അമ്മയില്ലില്ലച്ഛനും ഭാര്യയും പുത്രാദിയു—
മമ്മുകുന്ദനു പാർക്കിലില്ലാരും സ്വകീയരും
പരകീയരുമില്ല ജന്മവും ശരീരവു—
മൊരുകാലത്തുമില്ലെന്നറിക ഗോകുലേശാ! 38

ഉലകിലവന്നില്ല കർമ്മമെങ്കിലും ധർമ്മം
നിലനിറുത്തിസ്സാധുജനത്തെ രക്ഷിക്കുവാൻ
ലീലയായുച്ചനീചസമ്മിശ്രയോനിതോറും
ചാലവേ കർമ്മത്തിനൊത്താവിർഭവിക്കു—
ന്നിതേ. 39

ഗുണഹീനനായ് വികാരാതീതനാണെങ്കിലു—
മനിശം ലീലയായിസ്സത്വാദിഗുണത്രയം
സ്വീകരിച്ചവയെക്കൊണ്ടജനായുള്ളോരിവൻ
ലോകത്തെയുളവാക്കിക്കാത്തഴിച്ചീടുന്നിതു. 40

തലക്കറക്കമുള്ള മനുഷ്യനെപ്പോഴുമീ—
യിള കറങ്ങുന്നെന്നുതോന്നുംപോലഹംധീയാൽ
മനസ്സു കർത്താവായിരിക്കെയജ്ഞാനികൾ
നിനപ്പൂ കർത്താവായിട്ടകർത്താവാത്മാവിനെ. 41

ഭഗവാൻ കൃഷ്ണൻ യുഷ്മത്തനയൻ മാത്രമല്ല
സകലപേർക്കും തന്നുജനമാത്മാവുതാനും
മാതാവും താതൻതാനുമീശനുമാണെന്നതു
ചേതസ്സിലുറപ്പിച്ചുകൊള്ളുക ശുദ്ധബുദ്ധേ! 42

കണ്ടതും നാം കേട്ടതുമിപ്പോഴുള്ളതും
മേലി—
ലുണ്ടാകുന്നതും കീഴിലുത്ഭൂതമായുള്ളതും
ചെറുതും വൻപിച്ചതും സ്ഥിരങ്ങൾ ചരങ്ങളും
ഹരിതാൻ യഥാർത്ഥത്തിലെല്ലാമില്ലന്യ—
മൊന്നും. 43

ഈവിധം കഥിച്ചവരിരിക്കെക്കഴിഞ്ഞിതാ
രാവുടൻ ഗോപാംഗനാജനങ്ങളെഴുന്നേറ്റു
വിളക്കു കത്തിച്ചു വീടടിച്ചുവാരിത്തളി—
ച്ചലങ്കരിച്ചു തയിരരങ്ങിത്തുടങ്ങിനാർ. 44

കങ്കണമാലയാന്ന കൈകളാൽ കടകോലിൽ—
തങ്കമപ്പാശമാശു പിടിച്ചുവലിക്കയാൽ
ചലിക്കും നിതംബങ്ങൾ കുചങ്ങൾ
ഹാരങ്ങൾ കാ—
തിലകളാലെ ശോഭിച്ചീടുന്ന കപോലങ്ങൾ
കുങ്കുമാരുണമുഖമെന്നിവ ചേർന്നീടുമ—
മ്മങ്കമാർ മിന്നി ദീപദീപ്തരത്നങ്ങളാലെ. 45

തയിരരങ്ങും ശബ്ദഘോഷത്തിന്നിടയിലൂ—
ടുയരും ഗോപിമാർതൻ കൃഷ്ണാപദാനഗാനം.
ആയതു കേട്ടീടുന്ന ദിഗന്തങ്ങളിൽനിന്നു
പോയീടുന്നിതു ശീഘ്രമശുഭമൊക്കമാനം. 46

സൂര്യോദയത്തിൽ ഗോപനാരികൾ നന്ദാലയ—
ദ്വാരത്തിൽ കിടക്കുമസ്സുവർണ്ണരഥം കണ്ടു
ആരുടേതായിരിക്കാമിദ്ദിവ്യമണിത്തേരെ—
ന്നോരോരുത്തരും തമ്മിൽച്ചോദിച്ചു—
തുടങ്ങിനാർ. 47

ആരൊരാൾ മുന്നം കംസകാര്യത്തിനിങ്ങു വന്നു
സാരസാക്ഷനെ മധുപുരിയിൽ കൊണ്ടുപോയി
ദുഃഖമീ നമുക്കെല്ലാമേററിവച്ചിരിക്കുന്നോ—
രക്രൂരനാമാ ക്രൂരൻ വന്നിരിക്കയോ വീണ്ടും. 48

മൃതനാം തത്സ്വാമിതൻ പ്രീണന—
ത്തിന്നുള്ള നി—
ഷ്കൃതിയും നമ്മേക്കൊണ്ടു സാധിപ്പാനാശി—
ക്കയോ.
ഗോപികളിപ്രകാരം കഥിക്കെത്തദന്തികം
പ്രാപിച്ചാൻ സന്ധ്യാർച്ചനകഴിച്ചുകൃഷ്ണ—
ദൂതൻ. 49

# സപ്തചത്വാരിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

തം വീക്ഷ്യ കൃഷ്ണാനുചരം വ്രജസ്ത്രിയഃ
പ്രലംബബാഹും നവകഞ്ജലോചനം
പീതാംബരം പുഷ്കരമാലിനം ലസ-
ന്മുഖാരവിന്ദം മണിമൃഷ്ടകുണ്ഡലം. 1

ശുചിസ്മിതാഃ കോഽയമപീച്യദർശനഃ
കുതശ്ച കസ്യാച്യുതവേഷഭൂഷണഃ
ഇതി സ്മ സർവ്വാഃ പരിവവ്രുരുത്സുകാ-
സ്തമുത്തമശ്ലോകപദാംബുജാശ്രയം. 2

തം പ്രശ്രയേണാവനതാഃ സുസത്കൃതം
സവ്രീഡഹാസേക്ഷണസൂനൃതാദിഭിഃ
രഹസ്യപൃച്ഛന്നുപവിഷ്ടമാസനേ
വിജ്ഞായ സന്ദേശഹരം രമാപതേഃ. 3

ജാനീമസ്ത്വാം യദുപതേഃ പാർഷദം സമുപാഗതം
ഭർത്രേഹ പ്രേഷിതം പിത്രോർഭവാൻ പ്രിയചികീർഷയാ. 4

അന്യഥാ ഗോവ്രജേ തസ്യ സ്മരണീയം ന ചക്ഷ്മഹേ
സ്നേഹാനുബന്ധോ ബന്ധൂനാം മുനേരപി സുദുസ്ത്യജഃ. 5

അന്യേഷ്വർത്ഥകൃതാ മൈത്രീ യാവദർത്ഥവിഡംബനം
പുംഭിഃ സ്ത്രീഷു കൃതാ യദ്വത് സുമനസ്സ്വിവ ഷട്പദൈഃ. 6

നിസ്സ്വം ത്യജന്തി ഗണികാ അകല്പം നൃപതിം പ്രജാഃ
അധീതവിദ്യാ ആചാര്യമൃത്വിജോ ദത്തദക്ഷിണം. 7

ഖഗാ വീതഫലം വൃക്ഷം ഭുക്ത്വാചാതിഥയോ ഗൃഹം
ദഗ്ധം മൃഗാസ്തഥാരണ്യം ജാരോ ഭുക്ത്വാ രതാം സ്ത്രിയം. 8

ഇതി ഗോപ്യോ ഹി ഗോവിന്ദേ ഗതവാക്കായമാനസാഃ
കൃഷ്ണദൂതേ വ്രജം യാതേ ഉദ്ധവേ ത്യക്തലൗകികാഃ. 9

ഗായന്ത്യഃ പ്രിയകർമ്മാണി രുദത്യശ്ച ഗതഹ്രിയഃ
തസ്യ സംസ്മൃത്യ സംസ്മൃത്യ യാനി കൈശോരബാല്യയോഃ. 10

കാചിന്മധുകരം ദൃഷ്ട്വാ ധ്യായന്തീ കൃഷ്ണസംഗമം
പ്രിയപ്രസ്ഥാപിതം ദൂതം കല്പയിത്വേദമബ്രവീത്. 11

ഗോപ്യുവാച

മധുപ കിതവബന്ധോ മാ സ്പൃശാങ്ഘ്രിം സപത്ന്യാഃ
കുചവിലുളിതമാലാകുങ്കുമശ്മശ്രുഭിർനഃ
വഹതു മധുപതിസ്തന്മാനിനീനാം പ്രസാദം
യദുസദസി വിഡംബ്യം യസ്യ ദൂതസ്ത്വമീദൃക്. 12

സകൃദധരസുധാം സ്വാം മോഹിനീം പായയിത്വാ
സുമനസ ഇവ സദ്യസ്തത്യജേഽസ്മാൻ ഭവാദൃക്
പരിചരതി കഥം തത്പാദപത്മം തു പത്മാ
ഹ്യപി ബത ഹൃതചേതാ ഉത്തമശ്ലോകജല്പൈഃ. 13

കിമിഹ ബഹു ഷഡങ്ഘ്രേ ഗായസി ത്വം യദൂനാ-
മധിപതിമഗൃഹാണാമഗ്രതോ നഃ പുരാണം
വിജയസഖസഖീനാം ഗീയതാം തത്പ്രസംഗഃ
ക്ഷപിതകുചരുജസ്തേ കല്പയന്തീഷ്ടമിഷ്ടാഃ. 14

## അദ്ധ്യായം 47

ശ്രീശുകൻ പറഞ്ഞു

നീണ്ടുരുണ്ടുള്ള ബാഹുദണ്ഡങ്ങളോ-
ത്തിണങ്ങി-
ത്തങ്ങലർ മാലയിട്ട നവാംബുജാക്ഷനായി
മിന്നുന്ന മുഖാബ്ജവും രത്നശോഭിതങ്ങളാം
കുണ്ഡലങ്ങളുമൊത്തു മുന്നിലായ് ശോഭിച്ചീടും
[1]ദൈത്യാരിദേവാനുഗവൃന്ദാഗ്രഗണ്യനാകു-
മുദ്ധവൻതന്നെഗ്ഗോപീജനങ്ങൾ കണ്ടീടിനാർ. 1

നല്ല പുഞ്ചിരിപൂണ്ട ചാരുദർശനനായി
മല്ലാരിക്കൊത്ത വേഷഭൂഷകളണിഞ്ഞിടും
ഇവനാരെവിടെനിന്നായിടാമിങ്ങു വന്ന-
തിവനു ബന്ധുക്കളാരെന്നൊക്കെയറിഞ്ഞിടാൻ
ഉൽസുകരായീടുമഗ്ഗോപനാരികൾ വേഗം
തത്സവിധത്തിലെത്തിച്ചുററുമായ്-
നിന്നീടിനാർ. 2

അവനെ വാസുദേവസന്ദേശവാഹിയെന്നാ-
യവരുമറിഞ്ഞേററമാദരവോടുകൂടി
നമിച്ചു സൽക്കരിച്ചു പീഠത്തിലിരുത്തിയി-
ട്ടമായമേകാന്തത്തിൽ ചോദിച്ചാരിപ്രകാരം. 3

ഇങ്ങുവന്നിരിക്കുന്നോരങ്ങുന്നമ്മുകുന്ദൻ ത-
ന്നിംഗിതജ്ഞനാം ദൂതനെന്നറിയുന്നു ഞങ്ങൾ
അച്ഛനമ്മമാർക്കിഷ്ടം ചെയ്യുവാനിച്ഛിച്ചിട്ടു-
മച്യുതനങ്ങേയിങ്ങോട്ടയച്ചിരിക്കയാവാം. 4

അല്ലാതദ്ദേഹത്തിനിഗ്ഗോഷ്ഠത്തിൽ
സ്മരിക്കുവാൻ
വല്ലതുമുള്ളതായിക്കാണുന്നതില്ല ഞങ്ങൾ
കഴിയാ ബന്ധുക്കൾതൻ സ്നേഹപാശത്തിൽ-
നിന്നു-
മൊഴിയാൻ ബ്രഹ്മജ്ഞനാം മുനിക്കും
നിനയ്ക്കുകിൽ. 5

അന്യരിൽ കാര്യസാദ്ധ്യംവരെ മാത്രമേ നില-
നിന്നീടു മൈത്രി മന്നിൽ മർത്ത്യർക്കു സാധാരണം
കാമിനിമാരിൽ സ്നേഹം പുമാന്മാർ വെടിയുന്നു
കാമപൂർത്തിയിൽ, മധുകരങ്ങൾ
പൂക്കളിൽപ്പോൽ. 6

ദാസികൾ നിസ്വനേയും പ്രജകളശക്തനാം
ഭൂശാസിതാവിനേയും പഠിച്ചു വിദ്വാനായോൻ
ഗുരുവിനേയുമൃത്വിക്കപ്രകാരം ദക്ഷിണാന-
ന്തരമാ യാജ്യനേയും സന്ത്യജിച്ചീടുന്നിതു. 7

പതത്രഗണം ഫലമററ പാദപത്തേയു-
മതിഥി ഗേഹത്തെയുമതുപോൽ മൃഗാവലി
വെന്ത കാനനത്തെയും, ജാരനാസക്തയാകും
സുന്ദരിയേയുമനുഭവിച്ചിട്ടുപേക്ഷിപ്പൂ. 8

ഈമട്ടു വാക്കും മെയ്യും മനസ്സും ഗോവിന്ദനി-
ലാമഗ്നമാക്കീടിന ഗോപികാംഗനാവൃന്ദം
ശ്രീകൃഷ്ണദൂതനാകുമുദ്ധവൻ വ്രജംഗത-
നാകവേ സന്ത്യജിച്ചു സമസ്തവ്യാപാരവും. 9

ബാല്യകൈശോരകാലത്തൊക്കെയക്കണ്ണൻ-
ചെയ്ത
സല്ലീലയോരോന്നോർത്തോർത്തുമേ-
ലജ്ജയെന്യേ
അത്യന്തമിഷ്ടപ്പെട്ടുമക്കഥയുച്ചം പാടി-
ത്തദ്വിരഹാർത്തി മൂത്തു കരഞ്ഞുതുടങ്ങിനാർ. 10

ഒരുത്തി വണ്ടിനെക്കണ്ടച്യുതസംഗമത്തെ
സ്മരിച്ചസ്സരോരുഹനേത്രനിങ്ങയച്ചതാം
ഒരു ദൂതനാണിവനെന്നു സങ്കല്പിച്ചുട-
നരുളിച്ചെയ്തീടിനാളവനോടിപ്രകാരം: 11

ഗോപസ്ത്രീ പറഞ്ഞു

മധുപാ! കിതവസുഹൃത്തേ! നീയസ്സപത്നീ-
വധൂടീസ്തനങ്ങളിലിളകിക്കിടന്നിടും
മാലയിൽനിന്നുമന്നേ കുങ്കുമപങ്കത്തിനാൽ
മാലിന്യമിയന്ന നിൻ മുഖരോമങ്ങളാലെ
തൊട്ടുപോകരുതസ്മത്പാദങ്ങൾ, യാദവന്മാ-
രൊട്ടുക്കു ഹസിക്കുമാറപ്പെണ്ണുങ്ങളെയെല്ലാം
നമിച്ചുമ്മധുപതി നേടട്ടെ തത്പ്രസാദം
സമർത്ഥൻ നീ തദ്ദൂത,നവനു-
ചേരുവോൻതാൻ. 12

നിന്നോടുസമനവൻ പൂക്കളെ നീയെന്നപോൽ
തന്നെ മോഹനമാകും തദീയാധരാമൃതം
ഒരിക്കൽമാത്രം പാനംചെയ്യിച്ചീ ഞങ്ങളേയും
തെരിക്കെന്നുപേക്ഷിച്ചു കണ്ണനുകളഞ്ഞിതു.
എങ്ങനെ നിത്യവും തത്പദാബ്ജപരിചര്യ
മംഗലഗാത്രിയാകും ശ്രീദേവി സാധിക്കുന്നു
ഉത്തമശ്ലോകൻ നിജ മുഗ്ദ്ധവാക്യങ്ങളാൽത്ത-
ച്ചിത്തവുമപഹരിച്ചിരിക്കും തർക്കമില്ല. 13

ഷട്പദമേ! നീയെന്തിന്നാലയംപോലുമറ്റോ-
രിപ്പരിഷയ്ക്കു മുന്നിൽ മുൻവ്രജാധീശനാകും
കണ്ണനെപ്പററിയേററം വർണ്ണിച്ചു പാടീടുന്ന-
തിന്നവൻ മഥുരയിൽ യദുനാഥനായ് വാഴ്വൂ.
അവിടെച്ചെന്നപ്പാർത്ഥസഖാവിൻ സഖീജന-
ശ്രവണവിഷയമാക്കീടുകിഗ്ഗാനാമൃതം
എന്നും തദാലിംഗനാനന്ദ നിർവൃതരാമ-
ത്തന്വികൾ നിന്നഭീഷ്ടമഖിലം
സാധിപ്പിക്കും. 14

1 ശ്രീകൃഷ്ണൻെറ അനുഗാമികളിൽ ശ്രേഷ്ഠൻ.

ദിവി ഭുവി ച രസായാം കാഃ സ്ത്രിയസ്തദ്ദുരാപാഃ
കപടരുചിരഹാസഭ്രൂവിജൃംഭസ്യ യാഃ സ്യുഃ
ചരണരജ ഉപാസ്തേ യസ്യ ഭൂതിർവ്വയം കാ
അപി ച കൃപണപക്ഷേ ഹ്യുത്തമശ്ലോകശബ്ദഃ. 15

വിസൃജ ശിരസി പാദം വേദ്മ്യഹം ചാടുകാരൈ-
രനുനയവിദുഷസ്തേഽഭ്യേത്യ ദൗത്യൈർമ്മുകുന്ദാൽ
സ്വകൃത ഇഹ വിസൃഷ്ടാപത്യപത്യന്യലോകാ
വ്യസൃജദകൃതചേതാഃ കിം നു സന്ധേയമസ്മിൻ. 16

മൃഗയുരിവ കപീന്ദ്രം വിവ്യധേ ലുബ്ധധർമ്മാ
സ്ത്രിയമകൃത വിരൂപാം സ്ത്രീജിതഃ കാമയാനാം
ബലിമപി ബലിമത്ത്വാവേഷ്ടയദ്ധ്വാങ്ക്ഷവദ്യ-
സ്തദലമസിതസഖ്യൈർദ്ദുസ്ത്യജസ്തൽകഥാർത്ഥഃ. 17

യദനുചരിതലീലാകർണ്ണപീയൂഷവിപ്രുട്-
സകൃദദനവിധൂതദ്വന്ദ്വധർമ്മാ വിനഷ്ടാഃ
സപദി ഗൃഹകുടുംബം ദീനമുത്സൃജ്യ ദീനാ
ബഹവ ഇഹ വിഹംഗാ ഭിക്ഷുചര്യാം ചരന്തി. 18

വയമൃതമിവ ജിഹ്മവ്യാഹൃതം ശ്രദ്ദധാനാഃ
കുലികരുതമിവാജ്ഞാഃ കൃഷ്ണവധ്വോ ഹരിണ്യഃ
ദദൃശുരസകൃദേതത്തന്നഖസ്പർശതീവ്ര-
സ്മരരുജ ഉപമന്ത്രിൻ ഭണ്യതാമന്യവാർത്താ. 19

പ്രിയസഖ പുനരാഗാഃ പ്രേയസാ പ്രേഷിതഃ കിം
വരയ കിമനുരുന്ധേ മാനനീയോഽസി മേഽങ്ഗ
നയസി കഥമിഹാസ്മാൻ ദുസ്ത്യജദ്വന്ദ്വപാർശ്വം
സതതമുരസി സൗമ്യ ശ്രീർവ്വധൂഃ സാകമാസ്തേ. 20

അപി ബത മധുപുര്യാമാര്യപുത്രോഽധുനാഽഽസ്തേ
സ്മരതി സ പിതൃഗേഹാൻ സൗമ്യ ബന്ധൂംശ്ച ഗോപാൻ
ക്വചിദപി സ കഥാ നഃ കിങ്കരീണാം ഗൃണീതേ
ഭുജമഗുരുസുഗന്ധം മൂർദ്ധ്ന്യധാസ്യൽ കദാ നു. 21

ശ്രീശുക ഉവാച

അഥോദ്ധവോ നിശമ്യൈവം കൃഷ്ണദർശനലാലസാഃ
സാന്ത്വയൻ പ്രിയസന്ദേശൈർഗ്ഗോപീരിദമഭാഷത. 22

ഉദ്ധവ ഉവാച

അഹോ യൂയം സ്മ പൂർണ്ണാർത്ഥാ ഭവത്യോ ലോകപൂജിതാഃ
വാസുദേവേ ഭഗവതി യാസാമിത്യർപ്പിതം മനഃ. 23

ദാനവ്രതതപോഹോമജപസ്വാധ്യായസംയമൈഃ
ശ്രേയോഭിർവ്വിവിധൈശ്ചാന്യൈഃ കൃഷ്ണേ ഭക്തിർഹി സാധ്യതേ. 24

ഭഗവത്യുത്തമശ്ലോകേ ഭവതീഭിരനുത്തമാ
ഭക്തിഃ പ്രവർത്തിതാ ദിഷ്ട്യാ മുനീനാമപി ദുർല്ലഭാ. 25

ദിഷ്ട്യാ പുത്രാൻ പതീൻ ദേഹാൻ സ്വജനാൻ ഭവനാനി ച
ഹിത്വാ വൃണീത യൂയം യൽ കൃഷ്ണാഖ്യം പുരുഷം പരം. 26

സർവ്വാത്മഭാവോഽധികൃതോ ഭവതീനാമധോക്ഷജേ
വിരഹേണ മഹാഭാഗാ മഹാൻ മേഽനുഗ്രഹഃ കൃതഃ. 27

അഞ്ചിതമാകും കള്ളപ്പുഞ്ചിരിയാലും ചില്ലി–
തഞ്ചലനത്തിനാലുമവനു നാകത്തിലും
ഭുവിലും പാതാളത്തുമേതൊരു നാരിയാളെ
കൈവശപ്പെടുത്തുവാൻ സാധിച്ചീടാതെയുള്ളു.
സമ്പൽദേവതയാകും ശ്രീമഹാലക്ഷ്മിപോലും
സമ്പ്രീതിപൂർവ്വം സേവിക്കുന്നു തത്പദധൂളി
മോശക്കാരോടു ഞങ്ങളുത്തമശ്ലോകനാമ–
ഭൂഷിതനവൻ ദീനരക്ഷ ചെയ്യേണ്ടോനല്ലേ? 15

വണ്ടേ! നീയെൻറെ കാല്ക്കൽ വീഴേണ്ട കണ്ണനോടു
വേണ്ട കള്ളങ്ങളെല്ലാം പഠിച്ചുവന്നവൻ നീ
പറഞ്ഞു മയക്കുവാൻ പാടവം നിനക്കേറ്റ–
മറിയാമെനിക്കതു നമ്മോടു ഫലിച്ചീടാ
അവനെ വിശ്വസിച്ചിട്ടിവിടെ ഭർത്തൃപുത്ര–
ഭവനാദിയും പാരലൗകികകർമ്മങ്ങളും
ഒക്കെയും സന്ത്യജിച്ചോരെന്നെക്കൈവിട്ടു–
പോയോ–
രക്കൃതഘ്നനുമായിട്ടെന്തിനാണിനിസ്സന്ധി. 16

ധർമ്മഹീനനാം വേടനെന്നവൻ കപീന്ദ്രനെ
ചെമ്മ മറഞ്ഞുനിന്നിട്ടൊളിയമ്പെയ്തു കൊന്നാൻ
കാമിനീജിതനായിക്കാമിച്ചു വന്നീടിന
ഭാമിനിക്കംഗഭംഗം വരുത്തിവിട്ടു പിന്നെ
[1]ബലിഭുക്കെന്നപോലെ ബലി ഭക്ഷിച്ചിട്ടുടൻ
ബലിയെ വേഷ്ടനംചെയ്തധഃപതിപ്പിച്ചിതു
അതിനാലെനിക്കിനിക്കറുത്ത നിറമാളും
കിതവനോടുള്ളൊരു സൗഹൃദം വേണ്ട വേണ്ട
എന്നൊക്കെയിരിക്കിലും തത്കഥാസാരാമൃത–
മെന്നുമേ ദുസ്ത്യജം താ,നെന്തോന്നു ചെയ്തി–
ടേണ്ടൂ. 17

ആരുടെ ചാരുലീലാചരിതകർണ്ണാമൃത–
സാരത്തിലൊരുതുള്ളിയെങ്കിലുമാസ്വാദിപ്പോർ
ദ്വന്ദ്വധർമ്മങ്ങൾ വിട്ടിട്ടേററവും വിനഷ്ടരായ്
ഖിന്നമാം ഗൃഹത്തെയും കുടുംബത്തെയും തള്ളി–
ലക്ഷക്കണക്കിൽ പക്ഷിഗണങ്ങളെന്നമട്ടിൽ
ഭിക്ഷുചര്യയെയനുഷ്ഠിച്ചുപോരുന്നു പാരിൽ. 18

അറിവററീടുന്നൊരു കരിമാൻപേടമാര–
ക്കിരാതനിനദത്തെയെന്നപോലീ ഞങ്ങളും
കണ്ണൻറെ കപടവാക്കൊക്കെയും നേരെ–
ന്നോർത്തി–
ട്ടുന്നന്നായ് പലപ്പൊഴും തന്നഖസ്പർശതുല്യം
ഏററവും കഠിനമാം മന്മഥരുജ പാര–
മേററിതു ദൂതാ! മററു വല്ലതും ചൊല്ലീടു നീ. 19

അല്ലയോ വണ്ടേ! നീ പോയ്‌വന്നുവോ വീണ്ടും
പ്രിയൻ
മല്ലാരി ചൊല്ലിവിട്ടോ പിന്നെയും നിന്നെ–
ത്തന്നെ
അങ്ങനെയെന്നാൽ ബഹുമാനിച്ചീടുന്നു ഞങ്ങ–
ളിംഗിതമെന്തെന്നതു ചൊൽക സാധിക്കാം
സഖാ!

ഞങ്ങളെത്തത്സമീപം കൊണ്ടുപോകാനാണു നീ–
യിങ്ങുദ്യമിപ്പതെങ്കിലെങ്ങനെ വരും ഞങ്ങൾ
അങ്ങുണ്ടു ദുസ്ത്യജമാം [2]സപത്നീശത്രുപക്ഷം
മംഗലദേവതയും വാഴ്‌വൂ തന്മാറിടത്തിൽ. 20

അല്ലയോ സൗമ്യാ പരം സന്തോഷമാര്യപുത്ര–
നല്ലലെന്നിയേ മധുപുരത്തിൽ വാഴുന്നുവോ
അമ്മഹാൻ സാധുക്കളാം ബന്ധുക്കളേയുമച്ഛ–
നമ്മമാരെയും ഗോപന്മാരെയും ഗേഹങ്ങളും
സ്മരിക്കുന്നുണ്ടോ, വല്ലപ്പോഴുമീ ദാസിമാർതൻ
ചരിതമെന്തെങ്കിലുമരുളീടുമാറുണ്ടോ?
അകിലിൻമണമാളും തത്ക്കരമിക്കിങ്കരീ–
ചികുരങ്ങളിലണച്ചീടുമോ വല്ലനാളും? 21

ശ്രീശുകൻ പറഞ്ഞു:

ഉദ്ധവൻ പിന്നെ നന്ദനന്ദനദർശനത്തി–
ലത്യാശയോടു വാഴുമാ ഗോപനാരിമാരെ
പ്രിയസന്ദേശവാക്കാൽ സാന്ത്വനംചെയ്തു–
കൊണ്ടു
നയചാതുര്യത്തോടു ചൊല്ലിനാനിപ്രകാരം. 22

ആശ്ചര്യം സർവ്വലോകപൂജിതകളാം നിങ്ങൾ
നിശ്ചയം സാധിച്ചിതു ജന്മത്തിൻ പ്രയോജനം
നിങ്ങൾക്കു ഭഗവാൻ ശ്രീവാസുദേവനിലന്ത–
രംഗമർപ്പിക്കാനിടയായതു ഭാഗ്യംതന്നെ. 23

ദാനങ്ങൾ വ്രതതപോഹോമങ്ങൾ ജപങ്ങളു–
മൂനമററെഴും വേദാദ്ധ്യയനം യോഗങ്ങളും
അന്യങ്ങളായ നാനാശ്രേയസ്സുകളുംകൊണ്ടു
കണ്ണനിൽ പരം പ്രേമം നേടുന്നു ജനാവലി. 24

മാമുനിമാർക്കുപോലും ദുർല്ലഭമാകും ശ്രേഷ്ഠ–
പ്രേമമുത്തമശ്ലോകനായിടും ഭഗവാനിൽ
ഭവതികൾക്കു ഭവിച്ചെന്നതു പാർത്തീടുകി–
ലവധിയററ യുഷ്മത് ഭാഗധേയംതാൻ ദൃഢം. 25

സ്വജനഭർത്തൃപുത്രദേഹഗേഹങ്ങളെല്ലാം
ത്യജിച്ചു പാടേ മഹാഭാഗ്യത്താൽ നിങ്ങളെല്ലാം
കൃഷ്ണാഖ്യനായിപ്പരംപുരുഷനായ മഹാ–
വിഷ്ണുദേവാവതാരമൂർത്തിയെ വരിച്ചിതേ. 26

ശ്രീകൃഷ്ണഭഗവാനിലേകാന്തഭക്തി മഹാ–
ഭാഗമാർമണികളേ! നേടിക്കഴിഞ്ഞു നിങ്ങൾ
നിങ്ങടെ വിയോഗജദുഃഖവുമെനിക്കിപ്പോൾ
തുംഗാനുഗ്രഹമായിത്തീർന്നെന്നു കരുതുന്നേൻ. 27

1 കാകൻ. 2 അന്യഭാര്യമാരായ ശത്രുക്കൾ

ശ്രൂയതാം പ്രിയസന്ദേശോ ഭവതീനാം സുഖാവഹഃ
യമാദായാഗതോ ഭദ്രാ അഹം ഭർത്തുരഹസ്കരഃ. 28

ശ്രീഭഗവാനുവാച

ഭവതീനാം വിയോഗോ മേ ന ഹി സർവ്വാത്മനാ ക്വചിൽ
യഥാ ഭൂതാനി ഭൂതേഷു ഖം വായ്വഗ്നിർജ്ജലം മഹീ
തഥാഹം ച മനഃപ്രാണഭൂതേന്ദ്രിയഗുണാശ്രയഃ. 29

ആത്മന്യേവാത്മനാഽഽത്മാനം സൃജേ ഹന്മ്യനുപാലയേ
ആത്മമായാനുഭാവേന ഭൂതേന്ദ്രിയഗുണാത്മനാ. 30

ആത്മാ ജ്ഞാനമയഃ ശുദ്ധോ വ്യതിരിക്തോഽഗുണാന്വയഃ
സുഷുപ്തിസ്വപ്നജാഗ്രദ്ഭിർമ്മായാവൃത്തിഭിരീയതേ. 31

യേനേന്ദ്രിയാർത്ഥാൻ ധ്യായേത മൃഷാ സ്വപ്നവദുത്ഥിതഃ
തന്നിരുന്ധ്യാദിന്ദ്രിയാണി വിനിദ്രഃ പ്രത്യപദ്യത. 32

ഏതദന്തഃ സമാമ്നായോ യോഗഃ സാംഖ്യം മനീഷിണാം
ത്യാഗസ്തപോ ദമഃ സത്യം സമുദ്രാന്താ ഇവാപഗാഃ. 33

യത്ത്വഹം ഭവതീനാം വൈ ദൂരേ വർത്തേ പ്രിയോ ദൃശാം
മനസഃ സന്നികർഷാർത്ഥം മദനുധ്യാനകാമ്യയാ. 34

യഥാ ദൂരചരേ പ്രേഷ്ഠേ മനഃ ആവിശ്യ വർത്തതേ
സ്ത്രീണാം ച ന തഥാ ചേതഃ സന്നികൃഷ്ടേഽക്ഷിഗോചരേ. 35

മയ്യാവേശ്യ മനഃ കൃത്സ്നം വിമുക്താശേഷവൃത്തി യൽ
അനുസ്മരന്ത്യോ മാം നിത്യമചിരാന്മാമുപൈഷ്യഥ. 36

യാ മയാ ക്രീഡതാ രാത്ര്യാം വനേഽസ്മിൻ വ്രജ ആസ്ഥിതാഃ
അലബ്ധരാസാഃ കല്യാണ്യോ മാഽഽപുർമ്മദ്വീര്യചിന്തയാ. 37

ശ്രീശുക ഉവാച

ഏവം പ്രിയതമാദിഷ്ടമാകർണ്ണ്യ വ്രജയോഷിതഃ
താ ഊചുരുദ്ധവം പ്രീതാസ്തത്സന്ദേശാഗതസ്മൃതീഃ. 38

ദിഷ്ട്യാഹിതോ ഹതഃ കംസോ യദൂനാം സാനുഗോഽഘകൃൽ
ദിഷ്ട്യാപ്തൈർല്ലബ്ധസർവ്വാർത്ഥൈഃ കുശല്യാസ്തേഽച്യുതോഽധുനാ. 39

കച്ചിദ്ഗദാഗ്രജഃ സൗമ്യ കരോതി പുരയോഷിതാം
പ്രീതിം നഃ സ്നിഗ്ദ്ധസവ്രീഡഹാസോദാരേക്ഷണാർച്ചിതഃ. 40

കഥം രതിവിശേഷജ്ഞഃ പ്രിയശ്ച വരയോഷിതാം
നാനുബദ്ധ്യേത തദ്വാക്യൈർവ്വിഭ്രമൈശ്ചാനുഭാജിതഃ. 41

അപി സ്മരതി നഃ സാധോ ഗോവിന്ദഃ പ്രസ്തുതേ ക്വചിൽ
ഗോഷ്ഠീമധ്യേ പുരസ്ത്രീണാം ഗ്രാമ്യാഃ സ്വൈരകഥാന്തരേ. 42

താഃ കിം നിശാഃ സ്മരതി യാസു തദാ പ്രിയാഭിർ-
വൃന്ദാവനേ കുമുദകുന്ദശശാങ്കരമ്യേ
രേമേ ക്വണച്ചരണനൂപുരരാസഗോഷ്ഠ്യാ-
മസ്മാഭിരീഡിതമനോജ്ഞകഥഃ കദാചിൽ. 43

അപ്യേഷ്യതീഹ ദാശാർഹസ്തപ്താഃ സ്വകൃതയാ ശുചാ
സഞ്ജീവയൻ നു നോ ഗാത്രൈര്യഥേന്ദ്രോ വനമംബുദൈഃ. 44

ഭർത്താവിൻ രഹസ്യങ്ങളറിയും ജ്ഞാനിസ്ഥല-
ത്തെത്തിയതിപ്പോളേതൊന്നാവഹിച്ചുകൊ-
ണ്ടാണോ
നിങ്ങൾക്ക സുഖദമാമാ പ്രിയസന്ദേശത്തെ
മംഗലഗാത്രിമാരേ! സാദരം കേട്ടുകൊൾ-
വിൻ. 28

ശ്രീഭഗവാൻ പറഞ്ഞു:

"ഒരുകാലത്തും സമസ്താത്മാവാമെന്നോടില്ല
വിരഹമെന്നോർക്കുവിൻ ഭാഗ്യശാലിനിമാരേ!
പഞ്ചഭൂതങ്ങളേതുവിധത്തിൽ സർവ്വഭൂത-
സഞ്ചയത്തിലും വ്യാപിച്ചിരിക്കുമതുപോലെ
മനഃപ്രാണങ്ങൾ ഭൂതേന്ദ്രിയങ്ങളെന്നിവററിൻ-
ഗുണങ്ങൾക്കധിഷ്ഠാനരൂപനായിരിപ്പു ഞാൻ. 29
ഭൂതങ്ങളിന്ദ്രിയങ്ങൾ ഗുണങ്ങൾ പ്രാണങ്ങളീ-
ജാതിയിൽ വിവിധമായെന്മായാപ്രഭാവത്താൽ
ആത്മാവേക്കൊണ്ടുതന്നെയാത്മാവേ നിരന്തര-
മാത്മാവിൽ സൃഷ്ടിക്കുന്നു പാലിക്കുന്നൊ-
ടുക്കുന്നു. 30
ജ്ഞാനസ്വരൂപനായിദ്ദേഹഭിന്നനായ് ഗുണ-
ഹീനനായ് ശുദ്ധനായിട്ടാത്മാവു ശോഭിക്കുന്നു.
സുഷുപ്തി സ്വപ്നജാഗ്രത് ത്രിതയമായ വൃത്തി-
വിശേഷമാത്മാവിനു നാനാത്വം തോന്നി-
ക്കുന്നു. 31
ഉണർന്നിരിക്കുന്നവൻ സ്വപ്നസന്നിഭമായി
നിനച്ചീടണം സമസ്തേന്ദ്രിയാർത്ഥങ്ങളേയും.
ധ്യാനിച്ചതേതിനാലാണിന്ദ്രിയാർത്ഥങ്ങളെയാ-
മാനസം വിനിദ്രനായ് നിരോധിക്കയും
വേണം. 32
മനീഷികൾക്ക യോഗം സന്ന്യാസം സാംഖ്യം
തപോ-
ധനവും ദമം സത്യഭാഷണമെന്നിതെല്ലാം
മനസ്സുംയമനത്തിൽച്ചെന്നവസാനിക്കുന്നി-
തന്നിശമാററുകവേയബ്ധിയിലെന്നപോലെ. 33
ഇഷ്ടനാം ഞാൻ നിങ്ങടെ ദൃഷ്ടികൾക്കതിദൂരം
വർത്തിക്കുന്നതു യുഷ്മത്ചിത്തനിഗ്രഹാർത്ഥം-
താൻ
മാമകാനുധ്യാനത്തിലുൽസുകം യുഷ്മന്മനം
വാമാക്ഷിമാരേ!യെന്നോടടുക്കാനതേ നല്ലൂ. 34
നാരീമാനസം ദൂരസ്ഥിതനാം പ്രേയാനിൽ
പോൽ
ചാരത്തുപെടുമിഷ്ടവസ്തുവിലെത്തിച്ചേരാ. 35
അന്യമാം വിചാരങ്ങളാകവേ പരിത്യജി-
ച്ചെന്നിൽത്താൻ മാനസത്തെ നല്ലപോലുറപ്പിച്ച
എന്നെയെപ്പോഴും ധ്യാനിച്ചിരുന്നീടുന്ന നിങ്ങ-
ളെന്നോടുതന്നെ ചേരും കാലതാമസമെന്യേ. 36

വൃന്ദാവനത്തിൽ നിശയിങ്കൽ ഞാൻ രാസലീല
തന്നിലേപ്പെട്ടിരിക്കയെന്നോടു ചേർന്നിടാതെ
ഗോഷ്ഠത്തിൽ വാണ വാമാമണികളെന്നിൽ-
ത്തന്നെ
പെട്ടെന്നു ചേർന്നുവല്ലോ മദ്വീര്യ-
ചിന്തനത്താൽ. 37

ശ്രീശുകൻ പറഞ്ഞു

ഈമട്ടിൽ പ്രിയതമസന്ദേശം കേട്ടാ വ്രജ-
ഭാമിനീജനം പൂർവ്വസ്മരണയോടുകൂടി
ശ്രീകൃഷ്ണസാക്ഷാത്ക്കാരമാർന്നപോൽ
പ്രീതരായ-
ബ്ഭാഗവതാഗ്ര്യനോടായീവിധം
കഥിച്ചിതു. 38
യദുക്കൾക്കെല്ലാം ദുഃഖപ്രദനാം വൈരിയായി
സ്ഥിതിചെയ്തിരുന്നോരക്കംസനും കൂട്ടുകാരും
ഹതരായ്ക്കഴിഞ്ഞിതു ഭാഗധേയത്താലിപ്പോൾ
ദിതിജകുലാന്തകനാകുമാ വാസുദേവൻ
സകലസമ്പത്താർന്നു ബന്ധുമിത്രങ്ങൾ ചൂഴ്ന്നു
സുഖമായ് മഥുരയിൽ വസിച്ചീടുന്നതില്ലേ? 39
ഹേ സാധോ! ഞങ്ങടെയത്താമരക്കണ്ണൻ പുര-
യോഷാജനത്തിൻ കൃപാസ്മേരവീക്ഷണങ്ങളാൽ
സൽക്കൃതനായിസ്സദാ സന്തുഷ്ടചിത്തനായ-
ബ്ഭാഗ്യശാലിനിമാരെ രസിപ്പിച്ചീടു-
ന്നില്ലേ? 40
രതിവിശേഷജ്ഞനായുത്കൃഷ്ടസ്ത്രീകൾക്കെല്ലാ-
മതീവ പ്രിയനായി മിന്നുമസ്സുന്ദരാംഗൻ
തദ്വിലാസങ്ങളാലും തത്സംഭാഷണത്താലു-
മത്തന്വികൾക്കെങ്ങനെ ദാസനാകാ-
തിരിക്കും. 41
സ്വച്ഛന്ദമപ്പട്ടണസുന്ദരീമദ്ധ്യത്തിലേ-
ങ്ങച്യുതൻ സല്ലാപത്താലുല്ലസിച്ചിരിക്കവേ
ഗ്രാമീണാംഗനമാരാം ഞങ്ങളെ വല്ലപ്പോഴു-
മാ മഹാൻ സ്മരിക്കുമോ ചൊല്ലുക സാധുശീല! 42
ആമ്പലും മുല്ലപ്പൂവും വിടർന്നു ശോഭിക്കവേ
അമ്പിളിയാകാശത്തിൽ തെളിഞ്ഞുവിളങ്ങവേ
വൃന്ദാവനത്തിൽ പ്രിയതമകളാകും ഞങ്ങൾ
വർണ്ണിച്ചു തല്ലീലകൾ പാടീടുന്നതു കേട്ടു
കാൽച്ചിലമ്പൊലിചേർത്തു രാസരംഗത്തിലവൻ
സ്വച്ഛന്ദം രമിച്ചോരാ നിശകകളോ-
ർക്കുന്നുണ്ടോ? 43
[1]സ്വകൃതദുഃഖങ്ങളാൽ, തപിക്കുമീ ഞങ്ങളെ
മഘവാൻ മേഘങ്ങളാൽ ദഹിച്ച വനത്തെ-
അംഗസംസ്പർശത്തിനാൽ ജീവി- [പ്പോൽ
പ്പിക്കവോനായി-
ട്ടിങ്ങു വന്നീടുമോ ചൊൽ ദാശാർഹ-
നെന്നെങ്കിലും? 44

1. അവനവൻതന്നെ വരുത്തിവച്ച ദുഃഖം.

കസ്മാൽ കൃഷ്ണ ഇഹായാതി പ്രാപ്തരാജ്യോ ഹതാഹിതഃ
നരേന്ദ്രകന്യാ ഉദ്വാഹ്യ പ്രീതഃ സർവ്വസുഹൃദ്വൃതഃ. 45

കിമസ്മാഭിർവ്വനൗകോഭിരന്യാഭിർവ്വാ മഹാത്മനഃ
ശ്രീപതേരാപ്തകാമസ്യ ക്രിയേതാർത്ഥഃ കൃതാത്മനഃ 46

പരം സൗഖ്യം ഹി നൈരാശ്യം സ്വൈരിണ്യപ്യാഹ പിംഗളാ
തജ്ജാനതീനാം നഃ കൃഷ്ണേ തഥാപ്യാശാ ദുരത്യയാ. 47

ക ഉത്സഹേത സന്ത്യക്തുമുത്തമശ്ലോകസംവിദം
അനിച്ഛതോ ഽപി യസ്യ ശ്രീരംഗാന്ന ച്യവതേ ക്വചിൽ. 48

സരിച്ഛൈലവനോദ്ദേശാ ഗാവോ വേണുരവാ ഇമേ
സങ്കർഷണസഹായേന കൃഷ്ണേനാചരിതാഃ പ്രഭോ. 49

പുനഃ പുനഃ സ്മാരയന്തി നന്ദഗോപസുതം ബത
ശ്രീനികേതൈസ്തൽപദകൈർവ്വിസ്മർത്തും നൈവ ശക്നുമഃ. 50

ഗത്യാ ലളിതയോദാരഹാസലീലാവലോകനൈഃ
മാധ്വ്യാ ഗിരാ ഹൃതധിയഃ കഥം തം വിസ്മരാമഹേ. 51

ഹേ നാഥ ഹേ രമാനാഥ വ്രജനാഥാർത്തിനാശന
മഗ്നമുദ്ധര ഗോവിന്ദ ഗോകുലം വൃജിനാർണ്ണവാൽ. 52

ശ്രീശുക ഉവാച

തതസ്താഃ കൃഷ്ണസന്ദേശൈർവ്യപേതവിരഹജ്വരാഃ
ഉദ്ധവം പൂജയാഞ്ചക്രുർജ്ഞാത്വാ ഽ ഽത്മാനമധോക്ഷജം. 53

ഉവാസ കതിചിന്മാസാൻ ഗോപീനാം വിനുദഞ്ഛുചഃ
കൃഷ്ണലീലാകഥാം ഗായൻ രമയാമാസ ഗോകുലം. 54

യാവന്ത്യഹാനി നന്ദസ്യ വ്രജേ ഽവാത്സീൽ സ ഉദ്ധവഃ
വ്രജൗകസാം ക്ഷണപ്രായാണ്യാസൻ കൃഷ്ണസ്യ വാർത്തയാ. 55

സരിദ്വനഗിരിദ്രോണീർവ്വീക്ഷൻ കുസുമിതാൻ ദ്രുമാൻ
കൃഷ്ണം സംസ്മാരയൻ രേമേ ഹരിദാസോ വ്രജൗകസാം. 56

ദൃഷ്ട്വൈവമാദി ഗോപീനാം കൃഷ്ണാവേശാത്മവിക്ലബം
ഉദ്ധവഃ പരമപ്രീതസ്താ നമസ്യന്നിദം ജഗൗ. 57

ഏതാഃ പരം തനുഭൃതോ ഭുവി ഗോപവധ്വോ
ഗോവിന്ദ ഏവ നിഖിലാത്മനി രൂഢഭാവാഃ
വാഞ്ഛന്തി യദ്ഭവഭിയോ മുനയോ വയം ച
കിം ബ്രഹ്മജന്മഭിരനന്തകഥാരസസ്യ. 58

ക്വേമാഃ സ്ത്രിയോ വനചരീർവ്യഭിചാരദുഷ്ടാഃ
കൃഷ്ണേ ക്വ ചൈഷ പരമാത്മനി രൂഢഭാവഃ
നന്വീശ്വരോ ഽനുഭജതോ ഽവിദുഷോ ഽപി സാക്ഷാ-
ച്ഛ്റേയസ്തനോത്യഗദരാജ ഇവോപയുക്തഃ. 59

നായം ശ്രിയോ ഽങ്ഗ ഉ നിതാന്തരതേഃ പ്രസാദഃ
സ്വര്യോഷിതാം നളിനഗന്ധരുചാം കുതോ ഽന്യാഃ
രാസോത്സവേ ഽസ്യ ഭുജദണ്ഡഗൃഹീതകണ്ഠ-
ലബ്ധാശിഷാം യ ഉദഗാദ് വ്രജസുന്ദരീണാം. 60

ആസാമഹോ ചരണരേണുജുഷാമഹം സ്യാം
വൃന്ദാവനേ കിമപി ഗുല്മലതൗഷധീനാം
യാ ദുസ്ത്യജം സ്വജനമാര്യപഥം ച ഹിത്വാ
ഭേജുർമുകുന്ദപദവീം ശ്രുതിഭിർവ്വിമൃഗ്യാം. 61

അരിവൃന്ദത്തെക്കൊന്നു രാജ്യവും കൈക്കലാക്കി
നരേന്ദ്രകന്യമാരെക്കല്യാണം കഴിച്ചേററം
സന്തുഷ്ടനായിസ്സുഹൃദ്‌വ്രതനായ് വാഴും കൃഷ്ണ-
നെന്തിനായല്ലെങ്കിലീ വ്രജത്തിൽ
വന്നീടണം? 45

മഹാത്മാവായി രമാകാന്തനായ് കാമങ്ങൾ നി-
ർവ്വഹിച്ചു വശീകൃതമാനസനായിരിക്കും
കണ്ണനിക്കാട്ടിൽ വാഴും ഞങ്ങളെക്കൊണ്ടോ മററു
തന്വംഗിമാരെക്കൊണ്ടോ വല്ലതുമുണ്ടോ
കാര്യം? 46

നൈരാശ്യംതന്നെ പരം സൗഖ്യകാരണമെന്നായ്
സ്വൈരിണീമണിയാമപ്പിംഗലതാനും-
ചൊന്നാൾ
അറിയാം ഞങ്ങൾക്കതെങ്കിലുമക്കൃഷ്ണനിൽ
പെരുകമാശ ഞങ്ങൾക്കടക്കാനില്ല ശക്തി. 47

ഇച്ഛിക്കാതിരുന്നിട്ടുമാരുടെ ദേഹത്തുനി-
ന്നച്ചാംഗിയാം മംഗലദേവത മാറുന്നില്ല
ഉത്തമശ്ലോകനാകുമവൻെറ ചരിതത്തെ
പൃഥ്വിയിലേതൊരുത്തൻ ത്യജിപ്പാനു-
ത്സാഹിക്കും. 48

ശ്രീനികേതനമാകും തല്പദം പതിഞ്ഞുള്ള
കാനനഗിരിസരിദ്ദേശങ്ങൾ കാണുമ്പോഴും
വേണുഗാനങ്ങൾ കേട്ടീടുന്ന സന്ദർഭത്തിലും
ചേണാർന്ന നന്ദഗോപനന്ദനനേയും പിന്നെ
രാമനോടൊത്തമ്മഹാൻ ചെയ്ത കർമ്മങ്ങളേയും
ഹേ മഹാമതേ! ഞങ്ങളോർത്തുപോകുന്നു വീണ്ടും
അത്ഭുതമത്രേ, ഞങ്ങൾ തത്ക്കഥ വിസ്മരിക്കാ-
നെപ്പോഴും ശ്രമിച്ചിട്ടും നിഷ്ഫലമായ്
ഭവിപ്പൂ. 49–50

ലളിതയാനത്താലും മോഹനമന്ദസ്മിതം
കലരും നോട്ടത്താലും തേൻചോരും ഗീരിനാലും
ഹൃതമാനസമാരായീടുമീ ഞങ്ങളങ്ങ-
മ്മതിനേർവദനനെയെങ്ങനെ
വിസ്മരിക്കും. 51

ഹേ നാഥ! രമാകാന്താ! ഗോകുലപതേ! കൃഷ്ണാ!
ദീനസന്താപഹാരിൻ! ഗോവിന്ദാ! ദാമോദരാ!
ശോകാംബുരാശിതന്നിൽ മുഴുകിയിരിക്കുമീ-
ഗോകുലമങ്ങിക്ഷണമുദ്ധരിച്ചീടേണമേ. 52

ശ്രീശുകൻ പറഞ്ഞു

പുനരഗ്ഗോപീജനം കൃഷ്ണസന്ദേശവാക്യം
നിനച്ചു വിരഹാർത്തി വെടിഞ്ഞബ്ഭഗവാനെ
പരമാത്മാവെന്നറിഞ്ഞുദ്ധവൻതന്നെ നന്നായ്
പരിചരിച്ചു വേണ്ടവിധത്തിൽ പൂജിച്ചിതു. 53

നന്ദജചാരുലീലാചരിതം ഗാനംചെയ്ത-
പ്പെണ്ണുങ്ങളുടെ ദുഃഖം ഹരിച്ചുകൊണ്ടങ്ങനെ
ഉദ്ധവൻ കുറേമാസമാവസിച്ചമ്പാടിയിൽ
തത്രസ്ഥജനങ്ങളെയത്യന്തം രമിപ്പിച്ചാൻ. 54

ഉദ്ധവൻ ഗോകുലത്തിൽ വാണതാമോരോനാളും
ദൈത്യനാശനകഥാവർണ്ണനംമൂലമായി
ഗോഷ്ഠവാസികൾക്കെല്ലാം മുഹൂർത്തസമാനമായ്-
മാത്രമേ തോന്നിയുള്ളു ഗോത്രാധീശ്വരമൗലേ! 55

അദ്രികൾ സരിത്തുകൾ ഗുഹകൾ വനങ്ങളും
പൂത്ത പാദപങ്ങളും നിത്യവും കണ്ടുകൊണ്ടും
ഗോകുലജനങ്ങളിൽ ശ്രീഹരിസ്മൃതിചേർത്തും
വൈകുണ്ഠഭക്തനാകുമുദ്ധവൻ രമിച്ചിതേ. 56

നന്ദജാവേശത്തിനാലിത്തരമുള്ള ഗോപ-
സുന്ദരീജനചിത്തവിക്രമം കണ്ടു പാരം
തുഷ്ടനായ് സ്ത്രീകളെ നമിക്കാനിച്ഛിച്ചൊരു
പാട്ടുപാടിനാനവനുച്ചത്തിലിപ്രകാരം: 57

ശരീരം യഥാർത്ഥത്തിൽ ധരിച്ചീടുവോരന്നി-
ദ്ധരയിൽ ഗോപാംഗനാജനങ്ങളത്രേ ദൃഢം
ഇവർക്കു നിഖിലാത്മാ ഭഗവാൻ ഗോവിന്ദനിൽ
ഭവിച്ചിരിക്കുന്നിതു രൂഢമൂലമാം പ്രേമം
അതു കൈവരാനത്രേ സംസാരഭീതന്മാരും
യതിവര്യന്മാരുമീ ഞങ്ങളും വാഞ്ഛിക്കുന്നു.
അനന്തകഥാരസമാസ്വദിച്ചീടുവോനു
ന്നിനയ്ക്കിൽ ബ്രഹ്മജന്മംകൊണ്ടുമെന്തുള്ളു
ഫലം. 58

അബലമാരായ് നിത്യം വനവാസിനിമാരായ്
വ്യഭിചാരത്താൽ ദുഷിച്ചവരാമിവരെങ്ങോ
പരമാത്മാവാം കൃഷ്ണഭഗവാങ്കലെ ദൃഢ-
തരമാം ഭാവബന്ധമെവിടെയെന്തന്തരം?
അജ്ഞനായിരിക്കിലുമേതവൻ നിരന്തരം
പ്രാജ്ഞനാമീശനെസ്സംസേവനംചെയ്തീടുമോ
ദിവ്യൗഷധത്തെയറിഞ്ഞീടാതെ സേവി-
പ്പോൻ മ-
ട്ടവ്യയശ്രേയസ്സവനിയന്നീടുന്നു നൂനം. 59

രാസലീലോത്സവത്തിൽ ഭഗവാൻ വാസുദേവൻ
ദാസിമാരാകും ഗോപസ്ത്രീകൾതൻ കണ്ഠങ്ങളിൽ
പാണികൾ സമർപ്പിച്ചു തന്മനോരഥമേകി
മാനസം തെളിഞ്ഞരുളീടിന നൽപ്രസാദം
നളിനസൗരഭ്യസൗകുമാര്യമാളും ദേവ-
ലലനമാർക്കും ശ്രീക്കുമില്ലന്യർക്കുണ്ടോ പിന്നെ. 60

ദുസ്ത്യജസ്വജനങ്ങൾതമ്മെയുമാര്യധർമ്മ-
പദ്ധതിയേയും തള്ളി ശ്രുതിയാൽ തേടേണ്ടതാം
ഹരിമാർഗ്ഗത്തെയിവർ ഭജിച്ചാരിവർക്കെഴും
ചരണധൂളിയേററു മിന്നും വൃന്ദാവനത്തിൽ
വല്ല വല്ലിയോ പുല്ലോ മരുന്നോ പിന്നെ മററു-
വല്ലതുമായോ വന്നു ജനിപ്പാനിച്ഛിപ്പു ഞാൻ. 61

യാ വൈ ശ്രിയാച്ചിതമജാദിഭിരാപ്തകാമൈ–
ര്യോഗേശ്വരൈരപി യദാത്മനി രാസഗോഷ്ഠ്യാം
കൃഷ്ണസ്യ തദ് ഭഗവതശ്ചരണാരവിന്ദം
ന്യസ്തം സ്തനേഷു വിജഹുഃ പരിരഭ്യ താപം. 62

വന്ദേ നന്ദവ്രജസ്ത്രീണാം പാദരേണുമഭീക്ഷ്ണശഃ
യാസാം ഹരികഥോദ്ഗീതം പുനാതി ഭുവനത്രയം. 63

ശ്രീശുക ഉവാച

അഥ ഗോപീരനുജ്ഞാപ്യ യശോദാം നന്ദമേവ ച
ഗോപാനാമന്ത്ര്യ ദാശാർഹോ യാസ്യന്നാരുരുഹേ രഥം. 64

തം നിർഗ്ഗതം സമാസാദ്യ നാനോപായനപാണയഃ
നന്ദാദയോഽനുരാഗേണ പ്രാവോചന്നശ്രുലോചനാഃ. 65

മനസോ വൃത്തയോ നഃ സ്യുഃ കൃഷ്ണപാദാംബുജാശ്രയാഃ
വാചോഽഭിധായിനീർന്നാമ്നാം കായസ്തത്പ്രഹ്വണാദിഷു. 66

കർമ്മഭിർഭ്രാമ്യമാണാനാം യത്ര ക്വാപീശ്വരേച്ഛയാ
മംഗലാചരിതൈർദ്ദാനൈഃ രതിർന്നഃ കൃഷ്ണ ഈശ്വരേ. 67

ഏവം സഭാജിതോ ഗോപൈഃ കൃഷ്ണഭക്ത്യാ നരാധിപ
ഉദ്ധവഃ പുനരാഗച്ഛന്മഥുരാം കൃഷ്ണപാലിതാം. 68

കൃഷ്ണായ പ്രണിപത്യാഹ ഭക്ത്യുദ്രേകം വ്രജൗകസാം
വസുദേവായ രാമായ രാജ്ഞേ ചോപായനാന്യദാൽ. 69

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ഉദ്ധവപ്രതിയാനേ സപ്തചത്വാരിംശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10140 ദശമസ്കന്ധേ ശ്ലോകാഃ 1946

---

## അഷ്ടചത്വാരിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

അഥ വിജ്ഞായ ഭഗവാൻ സർവ്വാത്മാ സർവ്വദർശനഃ
സൈരന്ധ്ര്യാഃ കാമതപ്തായാഃ പ്രിയമിച്ഛൻ ഗൃഹം യയൗ. 1

മഹാർഹോപസ്കരൈരാഢ്യം കാമോപായോപബൃംഹിതം
മുക്താദാമപതാകാഭിർവ്വിതാനശയനാസനൈഃ
ധൂപൈഃ സുരഭിഭിർദ്ദീപൈഃ സ്രഗ്ഗന്ധൈരപി മണ്ഡിതം. 2

ഗൃഹം തമായാന്തമവേക്ഷ്യ സാഽഽസനാൽ
സദ്യഃ സമുത്ഥായ ഹി ജാതസംഭ്രമാ
യഥോപസംഗമ്യ സഖീഭിരച്യുതം
സഭാജയാമാസ സദാസനാദിഭിഃ. 3

തഥോദ്ധവഃ സാധു തയാഭിപൂജിതോ
ന്യഷീദദുർവ്യാമഭിമൃശ്യ ചാസനം
കൃഷ്ണോഽപി തൂർണ്ണം ശയനം മഹാധനം
വിവേശ ലോകാചരിതാന്യനുവ്രതഃ. 4

സാ മജ്ജനാലേപദുകൂലഭൂഷണ–
സ്രഗ്ഗന്ധതാംബൂലസുധാസവാദിഭിഃ
പ്രസാധിതാത്മോപസസാര മാധവം
സവ്രീഡലീലോത്സ്മിതവിഭ്രമേക്ഷിതൈഃ. 5

ഇന്ദിരയാലുമാപ്തകാമരാം ലോകേശാദി
വിണ്ണവശ്രേഷ്ഠരാലും യോഗീന്ദ്രവൃന്ദത്താലും
അകമേയേതൊന്നെന്നുമർച്ചിക്കപ്പെടുന്നിതാ
മുകുന്ദപാദാംബുജം രാസലീലാസദസ്സിൽ
തുംഗമാം കുചങ്ങളിലണച്ചീടവേ പുൽകി–
യംഗജതാപമേതു നാരിമാരകററിയോ 62
ആരുടെയുച്ചൈസ്സുരശ്രീഹരികഥാഗാനം
പാരിടം മൂന്നും പരിപാവനമാക്കിത്തീർത്തോ
അമ്പാടിതന്നിൽ വാഴമാ ഗോപവധൂടിമാർ
തൻപാദധൂളിയെ ഞാനെപ്പൊഴും
വന്ദിക്കുന്നു. 63

ശ്രീശുകൻ പറഞ്ഞു

ഗോപികളോടും പിന്നെ യശോദയോടും നന്ദ–
ഗോപൻതന്നോടുമനുമതി വാങ്ങിയ ശേഷം
വല്ലവവൃന്ദത്തോടു യാത്രയുംചൊല്ലിച്ചെന്ന–
മ്മല്ലാരിദൂതൻ ന ജ രഥത്തിലേറീടിനാൻ. 64

ഉദ്ധവൻ പുറപ്പെടുന്നളവിൽ കണ്ണുനീരും
വാർത്തനവധി കാഴ്ചദ്രവ്യങ്ങളാവഹിച്ചു
തത്സവിധത്തിലെത്തിസ്സമർപ്പിച്ചതി പ്രേമ–
പ്രശ്രയപൂർവ്വം ചൊന്നാരീവിധം
നന്ദാദികൾ: 56

എപ്പൊഴുമസ്മച്ചിത്തവൃത്തികൾ മുകുന്ദൻതൻ
തൃപ്പാദാംബുജങ്ങളെയാശ്രയിച്ചീടുവാനും
ഗീരുകൾ തന്നാമങ്ങളുച്ചരിക്കാനും കായം
നേരേതന്നമസ്കാരത്തിനുമായ്ഭവിക്കണം. 66

ഈശ്വരേച്ഛയാലെവിടെങ്കിലും കർമ്മമൂലം
നിശ്ചയമെന്യേ ഭ്രമിച്ചീടുമീ ഞങ്ങൾ ചെയ്യും
ദാനാദി നാനാവിധസൽക്രിയകളും രമാ–
ജാനിതന്നനുരാഗമൊന്നിനായ്ത്തീർന്നീ–
ടണം. 67

ഹേ നരാധിപാ! കൃഷ്ണഭക്തിയാലിപ്രകാര–
മാനായന്മാരാൽ സമർച്ചിതനക്കൃഷ്ണദൂതൻ
മാധവൻ രക്ഷിച്ചീടും മഥുരാപുരത്തിൽ സ–
മ്മോദസമ്പൂർണ്ണഹൃത്തായമന്ദം പോയണ–
ഞ്ഞാൻ. 68

വാസുദേവനെ നമസ്കരിച്ച ശേഷം ഗോഷ്ഠ–
വാസികൾക്കെഴും പ്രേമോൽക്കർഷത്തെക്കുറി–
ച്ചോതി
രാമഭദ്രനും പിന്നെ കൃഷ്ണനുമുഗ്രസേന–
ഭൂമിപാലനും കാഴ്ചദ്രവ്യങ്ങളേകീടിനാൻ. 69

---

# അദ്ധ്യായം 48

ശ്രീശുകൻ പറഞ്ഞു

സകലാത്മകനായിസ്സർവ്വദർശനനാകും
ഭഗവാനശ്ശോകകുലകുശലം ധരിച്ചുടൻ
കാമസന്തപ്തയാമാ സൈരന്ധ്റിക്കിഷ്ടമേകാൻ
കാമിച്ചിട്ടവൾക്കെഴും ഭവനം പുകീടിനാൻ. 1

മാരോദ്ദീപകങ്ങളാം സാധനങ്ങളും വില–
തീരാത്ത വിവിധോപകരണങ്ങളും പിന്നെ
[1]മുത്തുമാലാപതാകാദ്യഞ്ചിത വിതാനങ്ങൾ
മെത്തകളാസനങ്ങൾ സുഗന്ധം വമിച്ചീടും
മാലാചന്ദനധൂപദീപങ്ങളിത്യാദിയാ–
ലാലയമതു പാരം ലാലസിച്ചിരുന്നിതേ. 2

ഭവനാഗതനാമബ്ഭഗവാൻ തന്നെക്കണ്ടി–
ട്ടവളും പെട്ടെന്നു സംഭ്രമത്തോടെഴുന്നേററു
സഖികളോടുകൂടി വന്നു പീഠാദിയേകി–
യകളങ്കിതം വേണ്ടും സല്ക്കാരംചെയ്തീടിനാൾ. 3

ഉദ്ധവനെയും തഥാ വേണ്ടപോൽ സല്ക്കരിച്ചി–
ട്ടുത്തമാസനം നൽകിയദ്ദേഹമതു തൊട്ടു
നന്ദിയെ പ്രദർശിപ്പിച്ചിരുന്നാൻ നിലത്തുതാൻ
നന്ദജൻതാനും മണിമയമാം മഞ്ചംതന്നിൽ
ചെന്നുടനിരുന്നിതു ലൗകികാചാരങ്ങളെ
നന്നായിട്ടനുസരിച്ചീടുവോനെന്ന മട്ടിൽ. 4

കുളിച്ചംബരഭൂഷാചന്ദനാദികൾ പൂണ്ടു
ലളിതഗാത്രി മാല ധരിച്ചു മണമേററു
മുറുക്കിസ്സുധാമധുരാസവം സേവിച്ചുട–
നൊരുങ്ങി നന്നായ് നാണംകുണുങ്ങി മന്ദസ്മിതം
ചൊരിഞ്ഞു ലീലാവിലാസങ്ങളോടും കടാക്ഷ–
ശതങ്ങൾ പൊഴിച്ചുകൊണ്ടണഞ്ഞാൾ
കൃഷ്ണാന്തികം. 5

---

1 മുത്തുമാല പതാകം തുടങ്ങിയവയാലുള്ള മനോഹരമായ വിതാനങ്ങൾ

ആഹൂയ കാന്താം നവസംഗമഹ്രിയാ
വിശങ്കിതാം കങ്കണഭൂഷിതേ കരേ
പ്രഗൃഹ്യ ശയ്യാമധിവേശ്യ രാമയാ
രേമേഽനുലേപാർപ്പണപുണ്യലേശയാ. 6
സാനംഗതപ്തകുചയോരുരസസ്തഥാക്ഷ്ണോ–
ർജ്ജിഘ്രന്ത്യനന്തചരണേന രുജോ മൃജന്തീ
ദോർഭ്യാം സ്തനാന്തരഗതം പരിരഭ്യ കാന്ത–
മാനന്ദമൂർത്തിമജഹാദതിദീർഘതാപം. 7
സൈവം കൈവല്യനാഥം തം പ്രാപ്യ ദുഷ്പ്രാപമീശ്വരം
അംഗരാഗാർപ്പണേനാഹോ ദുർഭഗേദമയാചത. 8
ആഹോഷ്യതാമിഹ പ്രേഷ്ഠ ദിനാനി കതിചിന്മയാ
രമസ്വ നോത്സഹേ ത്യക്തും സംഗം തേഽംബുരുഹേക്ഷണ. 9
തസ്യൈ കാമവരം ദത്വാ മാനയിത്വാ ച മാനദഃ
സഹോദ്ധവേന സർവ്വേശ സ്വധാമാഗമദർച്ചിതം. 10
ദുരാരാദ്ധ്യം സമാരാദ്ധ്യ വിഷ്ണും സർവ്വേശ്വരേശ്വരം
യോ വൃണീതേ മനോഗ്രാഹ്യമസത്വാൽ കുമനീഷ്യസൗ. 11
അക്രൂരഭവനം കൃഷ്ണഃ സഹരാമോദ്ധവഃ പ്രഭുഃ
കിഞ്ചിച്ചികീർഷയൻ പ്രാഗാദക്രൂരപ്രിയകാമ്യയാ. 12
സ താൻ നരവരശ്രേഷ്ഠാനാരാൽ വീക്ഷ്യ സ്വബാന്ധവാൻ
പ്രത്യുത്ഥായ പ്രമുദിതഃ പരിഷ്വജ്യാഭ്യനന്ദത. 13
നനാമ കൃഷ്ണം രാമം ച സ തൈരപ്യഭിവാദിതഃ
പൂജയാമാസ വിധിവൽ കൃതാസനപരിഗ്രഹാൻ. 14
പാദാവനേജനീരാപോ ധാരയഞ്ഛിരസാ നൃപ
അർഹണേനാംബരൈർദ്ദിവ്യൈർഗ്ഗന്ധസ്രഗ്ഭൂഷണോത്തമൈഃ. 15
അർച്ചിത്വാ ശിരസാഽഽനമ്യ പാദാവങ്കഗതൗ മൃജൻ
പ്രശ്രയാവനതോഽക്രൂരഃ കൃഷ്ണരാമാവഭാഷത. 16
ദിഷ്ട്യാ പാപോ ഹതഃ കംസഃ സാനുഗോ വാമിതം കുലം
ഭവദ്ഭ്യാമുദ്ധൃതം കൃച്ഛ്രാദ്ദുരന്താച്ച സമേധിതം. 17
യുവാം പ്രധാനപുരുഷൗ ജഗദ്ധേതൂ ജഗന്മയൗ
ഭവദ്ഭ്യാം ന വിനാ കിഞ്ചിൽ പരമസ്തി ന ചാപരം. 18
ആത്മസൃഷ്ടമിദം വിശ്വമന്വാവിശ്യ സ്വശക്തിഭിഃ
ഈയതേ ബഹുധാ ബ്രഹ്മൻ ശ്രുതപ്രത്യക്ഷഗോചരം. 19
യഥാ ഹി ഭൂതേഷു ചരാചരേഷു
മഹ്യാദയോ യോനിഷു ഭാന്തി നാനാ
ഏവം ഭവാൻ കേവല ആത്മയോനി–
ഷ്വാത്മാഽഽത്മതന്ത്രോ ബഹുധാ വിഭാതി. 20
സൃജസ്യഥോ ലുമ്പസി പാസി വിശ്വം
രജസ്തമഃസത്വഗുണൈഃ സ്വശക്തിഭിഃ
ന ബദ്ധ്യസേ തൽഗുണകർമ്മഭിർവ്വാ
ജ്ഞാനാത്മനസ്തേ ക്വ ച ബന്ധഹേതുഃ. 21
ദേഹാദ്യുപാധേരനിരൂപിതത്വാൽ
ഭവോ ന സാക്ഷാന്ന ഭിദാഽഽത്മനഃ സ്യാൽ
അതോ ന ബന്ധസ്തവ നൈവ മോക്ഷഃ
സ്യാതാം നികാമസ്ത്വയി നോഽവിവേകഃ. 22
ത്വയോദിതോഽയം ജഗതോ ഹിതായ
യദാ തദാ വേദപഥഃ പുരാണഃ
ബാധ്യേത പാഖണ്ഡപഥൈരസദ്ഭി–
സ്തദാ ഭവാൻ സത്വഗുണം ബിഭർത്തി. 23

നവസംഗമംമൂലം ലജ്ജിച്ചു ശങ്കതേടു-
മവളേ വിളിച്ചുടൻ വളകളണിഞ്ഞിടും-
കൈകളിൽപ്പിടിച്ചോറിശ്ശയ്യയിൽക്കേറിക്കൂട്ടു-
നൽകിയ പുണ്യത്തിനാൽ ഭഗവാൻ
രമിപ്പിച്ചാൻ. 6

ആനന്ദസ്വരൂപനാമംബ് ഭഗവാനെ നിജ-
പാണികൾകൊണ്ടു ഗാഢം പരിരംഭണംചെയ്തും
കാമസന്തപ്തങ്ങളാം തത്കുചയുഗത്തിലും
കോമളാക്ഷങ്ങളിലും മാറിലും കൂടക്കൂടെ
അക്കഴലിണപിടിച്ചണച്ചും മണത്തുമാ-
ദീർഘദുഃഖത്തെയകററീടിനാളസ്സുന്ദരി. 7

കൈവല്യനാഥനായ് ദുഷ്പ്രാപ്യനായീശനാകു-
മാ വിഭുവിനെബ് ഭാഗ്യവിഹീനയാമത്തന്വി
അംഗരാഗാപ്പണത്തിൻ പുണ്യത്താലിപ്രകാരം
സംഗമിച്ചതിൻ ശേഷമിങ്ങനെ യാചിച്ചിതു 8

വനജേക്ഷണാ! മമ വല്ലഭ! ഭവാൻ കുറ-
ച്ചിനങ്ങളെന്നോടൊത്തു വസിച്ചു രമിച്ചാലും
അങ്ങേസ്സംഗമം ത്യജിച്ചിരുന്നീടുവാനെനി-
ക്കംഗജതുല്യാകൃതേ! തെല്ലുമേയില്ല ശേഷി. 9

മാനദൻ ഹരിയവൾക്കിഷ്ടമാം വരമേകി
മാനിച്ചു ഭക്താഗ്ര്യനാമുദ്ധവനോടുകൂടി
അമന്ദമോദത്തോടുമനർഘ സർവ്വസമ്പ-
ത്സമൃദ്ധമാകും നിജ ഭവനംഗമിച്ചിതേ. 10

ദുരാരാധ്യനായ് സർവ്വവ്യാപിയായീശന്മാക്കും
പരമേശനാം വാസുദേവനെയാരാധിച്ചു
ദർശനം നേടിയിട്ടും തുച്ഛമാം വിഷയങ്ങ-
ളിച്ഛിക്കുന്നവൻ വെറും ദുർബ്ബുദ്ധിതന്നെ
നൂനം. 11

അക്രൂരനോടു ചൊന്ന വാക്കു പാലിക്കാനുമ-
ബ് ഭക്തനെക്കൊണ്ടു ചില സംഗതി
സാധിക്കാനും
ഇച്ഛിച്ചു രാമനോടുമുദ്ധവനോടുംകൂടി-
യച്യുതനനന്തരമണഞ്ഞാൻ തദ്ഗൃഹത്തിൽ. 12

ബന്ധുക്കളായീടുമാ രാജേന്ദ്രന്മാരെ ദൂരെ
ശാന്തനക്രൂരൻ കണ്ടു സന്തോഷസമന്വിതം
എഴുന്നേറ്റെതിരേറ്റു നമിച്ചു നമിതനായ്-
ത്തഴുകിപ്പീഠങ്ങളിലിരുത്തിപ്പൂജിച്ചിതു. 13

പാദങ്ങൾ കഴുകിയസ്സലിലം ശിരസ്സിങ്കൽ
സാദരം ധരിച്ചതു സർവ്വാംഗമൊഴുക്കിനാൻ
ശുദ്ധവസ്ത്രങ്ങൾ ചാർത്തിച്ചന്ദനം പൂശി മെയ്യി-
ലുത്തമമാല്യഭൂഷാജാലവുമണിയിച്ചു. 14

അനർഘസാധനങ്ങൾകൊണ്ടു പൂജിച്ചു തല-
കുനിച്ചു നമസ്കരിച്ചഥ തത് പാദാബ്ജങ്ങൾ
തന്നങ്കമേററിവച്ചു തലോടി[1] സപ്രശ്രയം
പിന്നെയക്രൂരൻ രാമകൃഷ്ണന്മാരോടു
ചൊന്നാൻ: 15–16

നിങ്ങളപ്പാപിഷ്ഠനാം കംസനെയനുചാരി-
പുംഗവന്മാരോടൊത്തു നിഹനിച്ചിക്കുലത്തെ
ദുസ്തരമാകും ദുഃഖവാരിരാശിയിൽനിന്നു-
മുദ്ധരിച്ചഭിവൃദ്ധിചേർത്തതു ഭാഗ്യമായി. 17

പ്രധാനപുരുഷന്മാരിരുവർ നിങ്ങളത്രേ
അതുപോൽ നിങ്ങൾ ലോകസ്വരൂപന്മാരുമല്ലോ
പാരിതിൻ ഹേതുഭൂതന്മാരാകും നിങ്ങളെന്യേ
കാരണകാര്യങ്ങളായ് മറെറാന്നുമില്ല നൂനം. 18

ഈശ്വരാ! തിരുമേനി സത്വാദിഗുണങ്ങളാൽ
വിശ്വം തീർത്തതിലനുപ്രവേശിച്ചവൻമട്ടിൽ
ശ്രുതപ്രത്യക്ഷങ്ങൾക്കു വിഷയമാകത്തക്ക-
വിധത്തിൽ ബഹുരൂപനായിട്ടു ശോഭിക്കുന്നു. 19

സകല ഭൂതങ്ങളും ഭൂമ്യാദി പഞ്ചഭൂത-
വികൃതിജാതങ്ങളാണില്ല സംശയമേതും
ഭൗതികങ്ങളിലോരോവിധത്തിൽപ്പഞ്ചഭൂത-
മേതുമട്ടാണിരിപ്പതായതുപോലെതന്നെ
ശുദ്ധനായ് സ്വതന്ത്രനായാത്മാവാം ഭവാൻ
താനേ
സൃഷ്ടിച്ച ഭൂതങ്ങളിൽ ബഹുധാ ശോഭിക്കുന്നു. 20

സ്വന്ത ശക്തികളാകും സത്വാദിഗുണങ്ങളാൽ
നിന്തിരുവടി വിശ്വം തീർത്തു കാത്തഴിക്കുന്നു.
ബന്ധിക്കപ്പെട്ടുന്നുമില്ലഗ്ഗുണകർമ്മങ്ങളാൽ
ബന്ധമെങ്ങനെ ബോധാത്മകനു
ഭവിച്ചീടും? 21

ജനിയും ഭേദധീയും ശരീരാദ്യുപാധിത-
ന്നനിർവാച്യതമൂലം സത്യത്തിൽ ജീവന്നില്ല
ബന്ധമോക്ഷങ്ങൾ രണ്ടുമതിനാലങ്ങേക്കില്ല-
തുണ്ടെന്നു തോന്നിടുകിലവിവേകത്താലല്ലോ. 22

ലോകനന്മയ്ക്കായ് പണ്ടേയങ്ങരുൾ
ചെയ്തതായോ-
രാഗമമാർഗ്ഗം ദുരാചാരരാമസത്തുക്കൾ
അത്യന്തം ദുഷിപ്പിക്കുംകാലത്തിലെല്ലാം ഭവാൻ
സത്വമാശ്രയിച്ചവതരിക്കുന്നിതു മന്നിൽ. 23

1 വിനയത്തോടുകൂടി.

സ ത്വം പ്രഭോഽദ്യ വസുദേവഗൃഹേഽവതീർണ്ണഃ
സ്വാംശേന ഭാരമപനേതുമിഹാസി ഭൂമേഃ
അക്ഷൗഹിണീശതവധേന സുരേതരാംശ-
രാജ്ഞാമമുഷ്യ ച കുലസ്യ യശോ വിതന്വൻ. 24
അദ്യേശ നോ വസതയഃ ഖലു ഭൂരിഭാഗാ
യഃ സർവ്വദേവപിതൃഭൂതനൃദേവമൂർത്തിഃ
യൽപാദശൗചസലിലം ത്രിജഗൽ പുനാതി
സ ത്വം ജഗൽഗുരുരധോക്ഷജ യാഃ പ്രവിഷ്ടഃ. 25
കഃ പണ്ഡിതസ്ത്വദപരം ശരണം സമീയാൽ
ഭക്തപ്രിയാദൃതഗിരഃ സുഹൃദഃ കൃതജ്ഞാൽ
സർവ്വാൻ ദദാതി സുഹൃദോ ഭജതോഽഭികാമാ-
നാത്മാനമപ്യുപചയാപചയൗ ന യസ്യ. 26
ദിഷ്ട്യാ ജനാർദ്ദന ഭവാനിഹ നഃ പ്രതീതോ
യോഗേശ്വരൈരപി ദുരാപഗതിഃ സുരേശൈഃ
ഛിന്ധ്യാശു നഃ സുതകളത്രധനാപ്തഗേഹ-
ദേഹാദിമോഹരശനാം ഭവദീയമായാം. 27

ശ്രീശുക ഉവാച

ഇത്യർച്ചിതഃ സംസ്തുതശ്ച ഭക്തേന ഭഗവാൻ ഹരിഃ
അക്രൂരം സസ്മിതം പ്രാഹ ഗീർഭിഃ സമ്മോഹയന്നിവ. 28
ത്വം നോ ഗുരുഃ പിതൃവ്യശ്ച ശ്ലാഘ്യാ ബന്ധുശ്ച നിത്യദാ
വയം തു രക്ഷ്യാഃ പോഷ്യാശ്ച അനുകമ്പ്യാഃ പ്രജാ ഹി വഃ. 29
ഭവദ്വിധാ മഹാഭാഗാ നിഷേവ്യാ അർഹസത്തമാഃ
ശ്രേയസ്കാമൈർനൃഭിർന്നിത്യം ദേവാഃ സ്വാർത്ഥാ ന സാധവഃ. 30
ന ഹ്യമ്മയാനി തീർത്ഥാനി ന ദേവാ മൃച്ഛിലാമയാഃ
തേ പുനന്ത്യുരുകാലേന ദർശനാദേവ സാധവഃ. 31
സ ഭവാൻ സുഹൃദാം വൈ നഃ ശ്രേയാൻ ശ്രേയശ്ചികീർഷയാ
ജിജ്ഞാസാർത്ഥം പാണ്ഡവാനാം ഗച്ഛസ്വ ത്വം ഗജാഹ്വയം. 32
പിതര്യുപരതേ ബാലാഃ സഹ മാത്രാ സുദുഃഖിതാഃ
ആനീതാഃ സ്വപുരം രാജ്ഞാ വസന്ത ഇതി ശുശ്രുമ. 33
തേഷു രാജാംബികാപുത്രോ ഭ്രാതൃപുത്രേഷു ദീനധീഃ
സമോ ന വർത്തതേ നൂനം ദുഷ്പുത്രവശഗോഽന്ധദൃക്. 34
ഗച്ഛ ജാനീഹി തദ്വൃത്തമധുനാ സാധ്വസാധു വാ
വിജ്ഞായ തദ്വിധാസ്യാമോ യഥാ ശം സുഹൃദാം ഭവേൽ. 35
ഇത്യക്രൂരം സമാദിശ്യ ഭഗവാൻ ഹരിരീശ്വരഃ
സങ്കർഷണോദ്ധവാഭ്യാം വൈ തതഃ സ്വഭവനം യയൗ. 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
പൂർവ്വാർദ്ധേ അഷ്ടചത്വാരിംശത്തമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 10176 ദശമസ്കന്ധേ ശ്ലോകാഃ 1982

---

## ഏകോനപഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

സ ഗത്വാ ഹസ്തിനപുരം പൗരവേന്ദ്രയശോഽങ്കിതം
ദദർശ തത്രാംബികേയം സഭീഷ്മം വിദുരം പൃഥാം. 1
സഹപുത്രം ച ബാഹ്ലീകം ഭാരദ്വാജം സഗൗതമം
കർണ്ണം സുയോധനം ദ്രൗണിം പാണ്ഡവാൻ സുഹൃദോഽപരാൻ. 2

അത്തിരുമേനിയിപ്പോൾ യാദവവംശയശോ–
വൃദ്ധിക്കും ദൈത്യഭൂപസൈന്യാക്ഷൗഹിണീ–
ശതം
ഹനിച്ചു ധരാഭരം ഹരിച്ചീടുന്നതിന്നും
ജനിച്ചിരിക്കുന്നിതേ വസുദേവാലയത്തിൽ. 24

നിഖിലദേവ പിതൃഭൂതഭൂപാംഗനായി
ജഗത്ത്രയത്തെപ്പാദക്ഷാളനസലിലത്താൽ
ശുദ്ധമാക്കീടുമീശാ! ഭവദാഗമനത്താ–
ലെത്രയും പവിത്രങ്ങളായിതു മദ്ഗൃഹങ്ങൾ. 25

സേവകസുഹൃജ്ജനാഭീഷ്ടങ്ങളേകീടുന്ന–
തേവനാണാത്മാവിനെപ്പോലുമാരരുളുന്നു.
വൃദ്ധിക്ഷയങ്ങളാക്കില്ലാരാണു കൃതജ്ഞനും
മിത്രവും സത്യവാക്കുമാരാണോ ഭക്തബന്ധു
അത്തിരുമേനിയെത്താനല്ലാതെ മറ്റാരാളെ
വിദ്വാനാമേതൊരുത്തൻ ശരണം
പ്രാപിച്ചീടും. 26

അല്ലയോ ജനാർദ്ദനാ! യോഗേശ്വരന്മാരാലും
ചൊല്ലേറും ദേവാധിപന്മാരാലും ദുരാപമാം
പദ്ധതിയാളും ഭവാൻ ഭാഗ്യപൂരത്താലിപ്പോൾ
പ്രത്യക്ഷനായിത്തീർന്നു, ഞങ്ങൾക്കു
നിന്മായയാം
പത്തനധനഭാര്യാ പുത്രദേഹാശാപാശം
സത്വരം ഖണ്ഡനംചെയ്തനുഗ്രഹിക്കേണമേ. 27

ശ്രീശുകൻ പറഞ്ഞു

ഇക്കണക്കർച്ചിക്കയും സ്തോത്രംചെയ്കയുംചെയ്ത–
ഭക്തനാമക്രൂരനെപ്പങ്കജവിലോചനൻ
പിന്നെ സ്വവാക്യങ്ങളാൽ മോഹിപ്പിക്കു–
വോൻമട്ടിൽ
മന്ദഹാസത്തോടേവമരുളിച്ചെയ്തീടിനാൻ: 28

ശാന്തനാം ഭവാനസ്മൽ ഗുരുവും പിതൃജന–
ബന്ധുവും പിതൃസഹോദരനുംതന്നെയല്ലോ
ഞങ്ങളോ നിങ്ങൾക്കെഴും സന്തതികളുമെന്നും
നിങ്ങൾ പോറ്റീടേണ്ടോരുമനുകമ്പാർഹരും–
താൻ. 29

മഹാഭാഗന്മാരായി പൂജ്യപൂജിതന്മാരായ്
മഹാന്മാരാകും ഭവാദൃശന്മാരെല്ലായ്പ്പൊഴും
ശ്രേയസ്സാളുവാനാശിച്ചീടുന്ന ജനങ്ങളാൽ
മായമെന്നിയേ നിത്യം സേവനീയന്മാരത്രേ.
സ്വാർത്ഥതല്പരരത്രേ വിണ്ണവരെല്ലാമെന്നാൽ
സത്തുക്കളപ്രകാരമുള്ളവരല്ലയല്ലോ. 30

സലിലമയങ്ങളാം തീർത്ഥങ്ങൾ മൃൽപാഷാണ
കലിതദേവ ബിംബഗണമെന്നിവയെല്ലാം
വളരെക്കാലംകൊണ്ടേ ശുദ്ധമാക്കീടൂ, പാർക്കി–
ലെളുതിൻ ദർശനത്താൽ ശുദ്ധമാക്കുന്നു സാധു. 31

ബാന്ധവവൃന്ദത്തിൽവച്ചേറ്റവും ശ്രേഷ്ഠൻ ഭവാൻ
കുന്തീനന്ദനന്മാർതൻ കുശലമാരായ്‌വാനും
മെത്തിടും ശ്രേയസ്സവർക്കുളവാക്കീടുവാനും
ഹസ്തിനപുരത്തിലേക്കൊന്നു പോകണ–
മിപ്പോൾ. 32

അച്ഛനന്തരിക്കവേ മാതാവിനോടുകൂടി
കൊച്ചുകുട്ടികളാമപ്പാണ്ഡവന്മാരെ നൃപൻ
സ്വന്തമാം രാജധാനിതന്നിലേക്കാനയിച്ചു
സന്തപിപ്പിക്കുന്നതായ്ക്കേട്ടിരിക്കുന്നു
ഞാനും. 33

അംബികാപുത്രനാകുമിന്നത്തെക്കുരുരാജൻ
തന്മക്കളോടും സഹജാതപുത്രന്മാരൊടും
സമദൃഷ്ടിയായ് പെരുമാറുന്നില്ല ദുഷ്ടൻ
കുമതികളാം സുതർക്കധീനൻ നേത്രഹീനൻ. 34

അതിനാലിപ്പോൾത്തന്നെ പോയാലു–
മവർക്കെഴും
സ്ഥിതി നന്നെന്നോ തീയതെന്നോ ചെന്ന–
റിഞ്ഞാലും
പിന്നീടു നമുക്കസ്സൽ സുഹൃത്തുക്കളാമവ–
ർക്കന്യൂനസുഖംചേരുംവിധത്തിൽ പ്രവ–
ർത്തിക്കാം. 35

ഇത്തരമക്രൂരനോ[1]ടാദേശിച്ചഖിലേശ–
നുദ്ധവസങ്കർഷണയുക്തനായ് ഗേഹമാർന്നാൻ. 36

# അദ്ധ്യായം 49

ശ്രീശുകൻ പറഞ്ഞു

പൂരുവംശജനരപാലകന്മാർതൻ കീർത്തി–
സ്മാരകമായി മിന്നും ഹസ്തിനപുരംതന്നിൽ
ഭീഷ്മസംയുതനാകുമംബികാസുതനേയും
സൂക്ഷ്മധീയായീടുന്ന വിദുരൻ, കുന്തീദേവി 1

പുത്രസംയുതനാകും ബാഹ്ലീകൻ ഗൗതമനോ–
ടൊത്തെഴും ഭരദ്വാജനന്ദനനശ്വത്ഥാമാ
പാണ്ഡവർ കർണ്ണൻ സുയോധനൻതൊട്ടവരേയു–
മന്യമിത്രങ്ങളേയുമക്രൂരൻ ചെന്നു കണ്ടാൻ. 2

1 ആജ്ഞാപിക്കുക.

യഥാവദുപസംഗമ്യ ബന്ധുഭിർഗ്ഗാന്ധിനീസുതഃ
സംപൃഷ്ടസ്തൈഃ സുഹൃദ്വാർത്താം സ്വയംചാപൃച്ഛദവ്യയം. 3
ഉവാസ കതിചിന്മാസാൻ രാജ്ഞോ വൃത്തവിവിത്സയാ
ദുഷ്പ്രജസ്യാല്പസാരസ്യ ഖലച്ഛന്ദാനുവർത്തിനഃ. 4
തേജ ഓജോ ബലം വീര്യം പ്രശ്രയാദീംശ്ച സദ്ഗുണാൻ
പ്രജാനുരാഗം പാർത്ഥേഷു ന സഹദ്ഭിശ്ചികീർഷിതം. 5
കൃതം ച ധാർത്തരാഷ്ട്രൈര്യൽ ഗരദാനാദ്യപേശലം
ആചഖ്യൗ സർവ്വമേവാസ്മൈ പൃഥാ വിദുര ഏവ ച. 6
പൃഥാ തു ഭ്രാതരം പ്രാപ്തമക്രൂരമുപസൃത്യ തം
ഉവാച ജന്മനിലയം സ്മരന്ത്യശ്രുകലേക്ഷണാ. 7
അപി സ്മരന്തി നഃ സൗമ്യ പിതരൗ ഭ്രാതരശ്ച മേ
ഭഗിന്യോ ഭ്രാതൃപുത്രാശ്ച ജാമയഃ സഖ്യ ഏവ ച. 8
ഭ്രാത്രേയോ ഭഗവാൻ കൃഷ്ണഃ ശരണ്യോ ഭക്തവത്സലഃ
പിതൃഷ്വസേയാൻ സ്മരതി രാമശ്ചാംബുരുഹേക്ഷണഃ. 9
സാപത്നമധ്യേ ശോചന്തീം വൃകാണാം ഹരിണീമിവ
സാന്ത്വയിഷ്യതി മാം വാക്യൈഃ പിതൃഹീനാംശ്ച ബാലകാൻ. 10
കൃഷ്ണ കൃഷ്ണ മഹായോഗിൻ വിശ്വാത്മൻ വിശ്വഭാവന
പ്രപന്നാം പാഹി ഗോവിന്ദ ശിശുഭിശ്ചാവസീദതീം. 11
നാന്യത്തവ പദാംഭോജാൽ പശ്യാമി ശരണം നൃണാം
ബിഭ്യതാം മൃത്യുസംസാരാദീശ്വരസ്യാപവർഗ്ഗികാൽ. 12
നമഃ കൃഷ്ണായ ശുദ്ധായ ബ്രഹ്മണേ പരമാത്മനേ
യോഗേശ്വരായ യോഗായ ത്വാമഹം ശരണം ഗതാ. 13

ശ്രീശുക ഉവാച

ഇത്യനുസ്മൃത്യ സ്വജനം കൃഷ്ണം ച ജഗദീശ്വരം
പ്രാരുദദ്ദുഃഖിതാ രാജൻ ഭവതാം പ്രപിതാമഹീ. 14
സമദുഃഖസുഖോഽക്രൂരോ വിദുരശ്ച മഹായശാഃ
സാന്ത്വയാമാസതുഃ കുന്തീം തൽ പുത്രോൽപത്തിഹേതുഭിഃ. 15
യാസ്യൻ രാജാനമഭ്യേത്യ വിഷമം പുത്രലാലസം
അവദൽ സുഹൃദാം മധ്യേ ബന്ധുഭിഃ സൗഹൃദോദിതം. 16

അക്രൂര ഉവാച

ഭോ ഭോ വൈചിത്രവീര്യ ത്വം കുരൂണാം കീർത്തിവർദ്ധന
ഭ്രാതര്യുപരതേ പാണ്ഡാവധുനാഽഽസനമാസ്ഥിതഃ. 17
ധർമ്മേണ പാലയന്നുർവ്വീം പ്രജാഃ ശീലേന രഞ്ജയൻ
വർത്തമാനഃ സമഃ സ്വേഷു ശ്രേയഃ കീർത്തിമവാപ്സ്യസി. 18
അന്യഥാത്വാചരംല്ലോകേ ഗർഹിതോ യാസ്യസേ തമഃ
തസ്മാൽ സമത്വേ വർത്തസ്വ പാണ്ഡവേഷ്വാത്മജേഷു ച 19
നേഹചാത്യന്ത സംവാസഃ കർഹിചിൽ കേനചിൽ സഹ
രാജൻ സ്വേനാപി ദേഹേന കിമു ജായാത്മജാദിഭിഃ. 20
ഏകഃ പ്രസൂയതേ ജന്തുരേക ഏവ പ്രലീയതേ
ഏകോഽനുഭുംക്തേ സുകൃതമേക ഏവ ച ദുഷ്കൃതം. 21
അധർമ്മോപചിതം വിത്തം ഹരന്ത്യന്യേഽല്പമേധസഃ
സംഭോജനീയാപദേശൈർജ്ജലാനീവ ജലൗകസഃ. 22

അക്രൂരൻ വന്നതായിട്ടറിഞ്ഞു സുഹൃത്തുക്ക–
ളൊക്കെയുമെത്തി പിന്നീടവരുമായിച്ചേർന്നു
കുശലപ്രശ്നം കഴിഞ്ഞന്യോന്യം സുഖദുഃഖ–
വിശേഷമശേഷവും ചോദിച്ചു ധരിച്ചിതു. 3
അല്പധീയായി ദുഷ്ടന്മാരാകും പുത്രന്മാരൊ–
ത്തെപ്പൊഴും ഖലമതമാചരിച്ചിരുന്നിടും
മന്നൻതൻ പ്രവൃത്തികൾ കണ്ടറിഞ്ഞീടുവാനായ്
പിന്നെയും വാണാൻ കുറേനാളവനപ്പുരത്തിൽ. 4
തേജസ്സു കായശക്തിയോജസ്സു വീര്യം ശൗര്യ–
മാജന്മസിദ്ധവിനയാദി സൽഗുണങ്ങളും
ജനപ്രേമവും പാണ്ഡുസുതരിൽ ധൃതരാഷ്ട്ര–
തനയർ കണ്ടിട്ടൊട്ടും സഹിക്കാതവരോടായ് 5
ആചരിച്ചുള്ള വിഷദാനാദികൃത്യങ്ങളും
നീചകർമ്മങ്ങൾ വീണ്ടും നിശ്ചയിച്ചിരിപ്പതും
അവനോടായിക്കുന്തീദേവിയും വിദുരനും
വിവരിച്ചോതിക്കേട്ടു മനസ്സിലാക്കീടിനാൻ. 6
പിന്നെയക്കുന്തി സമാഗതനാമസ്സോദരൻ–
തന്നന്തികത്തിൽ ചെന്നു തന്നുടെ ജന്മസ്ഥലം
സ്മരിച്ചുകൊണ്ടു ബാഷ്പം തുളുമ്പും നേത്രങ്ങളോ–
ന്നരുളിച്ചെയ്തീടിനാളവനോടിപ്രകാരം: 7
ഹേ സൗമ്യശീലാ! മമ മാതാവും താതൻതാനു–
മാ സഹോദരന്മാരും സോദരീപുത്രന്മാരും
ഭ്രാതൃപുത്രരും കുലസ്ത്രീകളായീടും സഹ–
ജാത നന്ദിനിമാരുമസ്സഖീജനങ്ങളും
എന്നെയുമെന്റെ പുത്രന്മാരെയുമിതുകാല–
മുന്നതഗുണാംബുധേ! സ്മരിച്ചീടുന്നതുണ്ടോ? 8
ഭക്തവത്സലനായിശ്ശരണ്യനായെൻ ഭ്രാതൃ–
പുത്രനാം ഭഗവാൻ ശ്രീകൃഷ്ണനും രാമൻതാനും
പിതാവിൻ സഹോദരിയായീടുമീയെന്നെയും
സുതന്മാരെയുമിപ്പോളോർക്കുന്നതുണ്ടോ–
ചൊൽക? 9
ചെന്നായ്ക്കൾതന്മദ്ധ്യത്തിൽപെട്ട മാൻപേട–
യെപ്പോൽ
വന്നിങ്ങീയരാതികൾക്കിടയിലകപ്പെട്ടു
ദുഃഖിക്കുമീയെനിക്കുമച്ഛനന്തരിച്ചോരെൻ
മക്കൾക്കുമാശ്വാസമായ് വല്ലതും ചൊല്ലി–
വിട്ടോ? 10
ഹേ മഹായോഗിൻ! വിശ്വപാലകാ! വിശ്വാ–
ത്മാവേ!
ഹേ മധുഹരാ! കൃഷ്ണാ! കുട്ടികളോടുകൂടി
ക്ലേശിച്ചിടാനീമങ്ങേയാശ്രയിച്ചീടുമെന്നെ
കേശിനാശനാ! പരിപാലിച്ചുകൊള്ളേ–
ണമേ! 11
മൃത്യുസംസാരപാരാവാരത്തിലുന്നിടും
മർത്ത്യർക്കു സമസ്തേശനായിടും ഭവാനുടെ
മുക്തിദായകമാകും പാദാബ്ജമൊഴിഞ്ഞന്യ–
വസ്തുവാശ്രയയോഗ്യമായിങ്ങു കാണ്മീല–
ഞാൻ. 12
ബ്രഹ്മമായ് യോഗേശനായ് ധർമ്മസ്വരൂപനായി
ചിന്മയനായിപ്പരമാത്മാവായ് വിളങ്ങിടും
ഹേ കൃഷ്ണാ! നമസ്കരിച്ചീടുന്നു ഞാനങ്ങയെ
ഏകാവലംബമാക്കിയുറപ്പിച്ചിരിക്കുന്നേ. 13

ശ്രീശുകൻ പറഞ്ഞു

ഇങ്ങനെ വിശേഷണം സ്വന്തബന്ധുവുമാ മ–
ശ്ശാർങ്ഗിയെയമ്മുത്തശ്ശി ചിന്തിച്ചു
കരഞ്ഞിതു 14
തദ്ദുഃഖസുഖതുല്യഭാക്കാകുമക്രൂരനും
ക്ഷത്താവും, തത്പുത്രർതൻ ജന്മഹേതുക്കളാകും
അമർത്ത്യന്മാർതൻ മേന്മ കഥിച്ചും മറ്റും ദുഃഖം
ശമിപ്പിച്ചിതു പല സാന്ത്വനവാക്യങ്ങളാൽ. 15
പോരുന്നേരത്തു ഭേദബുദ്ധിയായ് പുത്രന്മാരിൽ
പാരമാസക്തനാം ബന്ധുഭൂപനെസ്സമീപിച്ചു
ബന്ധുക്കൾ സൗഹൃദത്താൽ ചൊല്ലിയ–
സന്ദേശവു–
മന്തരാ ചൊന്നാൻ സുഹൃത്സദസ്സിൽവച്ചീ–
വിധം. 16

അക്രൂരൻ പറഞ്ഞു

അല്ലയോ വിചിത്രവീര്യ ത്മജാ! കുരുകീർത്തി
നല്ലപോൽ ഫുല്ലമാക്കിയുല്ലസിച്ചീടും പ്രഭോ!
അനുജൻ പാണ്ഡുഭൂപൻ മൃതനാകവേ സിംഹാ–
സനത്തിലിപ്പോളിരിക്കുന്നതു ഭവാനല്ലോ. 17
ധർമ്മാനുസാരം ഭൂമി രക്ഷിച്ചും പ്രജകളെ
നന്മയിൽ സത്സ്വഭാവംകൊണ്ടുതാൻ രഞ്ജിപ്പിച്ചും
സ്വന്തപുത്രരെപ്പോലപ്പാണ്ഡുനന്ദനരേയും
ചിന്തിച്ചും വാണാലുണ്ടാം ശ്രേയസ്സും–
സൽക്കീർത്തിയും. 18
അല്ലെങ്കിൽ നിന്ദിച്ചീടുമങ്ങയെ ലോകം പാര–
മല്ലലിന്നിരയാകും നരകത്തിലും വീഴും
നിൻതനയരെപ്പോലെ കുന്തീനന്ദനരേയും
ചിന്തിച്ചു ഭേദബുദ്ധിയെന്നിയേ വാണീടുക. 19
നിത്യസംവാസമാർക്കുമാരോടുമിവിടില്ല
സത്യമാണാത്മദേഹംപോലുമേ വിടേണ്ടതാം
പിന്നെ നന്ദനർ ഭാര്യതൊട്ടവരുടെ കാര്യം
മന്നവാ! വിശേഷിച്ചു ചൊല്ലേണ്ടതി–
ല്ലയല്ലോ! 20
ഒരുവനായിട്ടത്രേ ജനിച്ചീടുന്നു ജന്തു–
വൊരുവനായിത്തന്നെ മരിച്ചീടുന്നതാനും.
ഒരുവനായിത്തന്നെ പുണ്യപാപങ്ങളേയും
ധരണീഭൃത്തേ!യനുഭവിക്കുമെന്നോർക്കുക. 21
ബുദ്ധിഹീനന്മാർ നിത്യമധർമ്മകൃത്യങ്ങളാൽ
വർദ്ധിപ്പിച്ചീടും ധനം ഭോജനീയരായ് വൃഥാ
ഭാവിച്ചു പുത്രാദികൾ ഹരിപ്പൂ മത്സ്യാദിതൻ–
ജീവനജലമെല്ലാം ചെറുമത്സ്യങ്ങൾമട്ടിൽ. 22

പൃച്ഛന്തി യാനധർമ്മേണ സ്വബുദ്ധ്യാ തമപണ്ഡിതം
തേഽകൃതാർത്ഥം, പ്രഹിണ്വന്തി പ്രാണാ രായഃ സുതാദയഃ. 23
സ്വയം കില്ബിഷമാദായ തൈസ്ത്യക്തോ നാർത്ഥകോവിദഃ
അസിദ്ധാർത്ഥോ വിശത്യന്ധം സ്വധർമ്മവിമുഖസ്തമഃ. 24
തസ്മാല്ലോകമിമം രാജൻ സ്വപ്നമായാമനോരഥം
വീക്ഷ്യായമ്യാത്മനാഽഽത്മാനം സമഃ ശാന്തോ ഭവ പ്രഭോ. 25

ധൃതരാഷ്ട്ര ഉവാച

യഥാ വദതി കല്യാണീം വാചം ദാനപതേ ഭവാൻ
തഥാനയാ ന തൃപ്യാമി മർത്ത്യഃ പ്രാപ്യ യഥാമൃതം. 26
തഥാപി സൂനൃതാ സൗമ്യ ഹൃദി ന സ്ഥീയതേ ചലേ
പുത്രാനുരാഗവിഷമേ വിദ്യുൽ സൗദാമനീ യഥാ. 27
ഈശ്വരസ്യ വിധിം കോ നു വിധുനോത്യന്യഥാ പുമാൻ
ഭൂമേർഭാരാവതാരായ യോഽവതീർണ്ണോ യദോഃ കുലേ. 28
യോ ദുർവ്വിമർശപഥയാ നിജമായയേദം
സൃഷ്ട്വാ ഗുണാൻ വിഭജതേ തദനുപ്രവിഷ്ടഃ
തസ്മൈ നമോ ദുരവബോധവിഹാരതന്ത്ര-
സംസാരചക്രഗതയേ പരമേശ്വരായ. 29

ശ്രീശുക ഉവാച

ഇത്യഭിപ്രേത്യ നൃപതേരഭിപ്രായം സ യാദവഃ
സുഹൃദ്ഭിഃ സമനുജ്ഞാതഃ പുനര്യദുപുരീമഗാൽ. 30
ശശംസ രാമകൃഷ്ണാഭ്യാം ധൃതരാഷ്ട്രവിചേഷ്ടിതം
പാണ്ഡവാൻപ്രതി കൗരവ്യ യദർത്ഥം പ്രേഷിതഃ സ്വയം. 31

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ പൂർവ്വാർദ്ധേ
ഏകോനപഞ്ചാശത്തമോഽധ്യായഃ
സമാപ്തമിദം ദശമസ്കന്ധസ്യ പൂർവ്വാർദ്ധം.
ശ്രീമൽഭാഗവതേ ശ്ലോകാഃ 10207 ദശമസ്കന്ധ ശ്ലോകാഃ 2013

---

## ദശമസ്കന്ധഃ
### (ഉത്തരാർദ്ധഃ)

# പഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

അസ്തിഃ പ്രാപ്തിശ്ച കംസസ്യ മഹിഷ്യൗ ഭരതർഷഭ
മൃതേ ഭർത്തരി ദുഃഖാർത്തേ ഈയതുഃ സ്മ പിതുർഗൃഹാൻ. 1
പിത്രേ മഗധരാജായ ജരാസന്ധായ ദുഃഖിതേ
വേദയാഞ്ചക്രതുഃ സർവ്വമാത്മവൈധവ്യകാരണം. 2
സ തദപ്രിയമാകർണ്ണ്യ ശോകാമർഷയുതോ നൃപ
അയാദവീം മഹീം കർത്തും ചക്രേ പരമമുദ്യമം. 3
അക്ഷൗഹിണീഭിർവ്വിംശത്യാ തിസൃഭിശ്ചാപി സംവൃതഃ
യദുരാജധാനീം മഥുരാം ന്യരുണൽ സർവ്വതോദിശം. 4
നിരീക്ഷ്യ തദ്ബലം കൃഷ്ണ ഉദ്വേലമിവ സാഗരം
സ്വപുരം തേന സംരുദ്ധം സ്വജനം ച ഭയാകുലം. 5
ചിന്തയാമാസ ഭഗവാൻ ഹരിഃ കാരണമാനുഷഃ
തദ്ദേശകാലാനുഗുണം സ്വാവതാരപ്രയോജനം. 6

സ്വന്തമെന്നോർത്തു മൂഢനധർമ്മകൃത്യങ്ങളാൽ
സന്തതം പുലർത്തീടും കളത്രപുത്രാദ്യരും
അന്തമററുള്ള വിത്തം പ്രാണനും സന്ത്യജിക്ക-
മന്ത്യത്തിലസംതൃപ്തനായീടുമബ്ഭോഷനെ. 23

സ്വധർമ്മവിമുഖനായ് പുരുഷാർത്ഥങ്ങൾ നേടാൻ
ചതുരനല്ലാതേററം നിരാശനായിട്ടവൻ
അവരാൽ ത്യക്തനായിപ്പാപങ്ങൾ ചുമന്നുകൊ-
ണ്ടവശനായിച്ചെന്നു വീഴുന്നു നരകത്തിൽ. 24

അതിനാൽ പ്രപഞ്ചത്തെ മായയ്ക്കും മനോരഥ-
മതിനും സ്വപ്നത്തിനും തുല്യമായ് വിചാരിച്ചു
ചിത്തത്തെ ധിഷണയാലടക്കിസ്സമദൃക്കാ-
യത്യന്തശാന്തനായി നിവസിച്ചാലും-
പ്രഭോ! 25

ധൃതരാഷ്ട്രർ പറഞ്ഞു

ഔദാര്യനിധികളിലഗ്ര്യനാമക്രൂര! നീ
ചെയ്യൊരീയുപദേശമത്യന്തം ശുഭപ്രദം!
മാനവർക്കെല്ലാം മോക്ഷപ്രദവുമാണെന്നാലും
ഞാനിതുകൊണ്ടു തൃപ്തിപ്പെടുന്നതില്ല തെല്ലും. 26

നിന്നുടെയി[1]സ്സൂനൃതവാക്കദ്രിശൃംഗത്തിലെ
മിന്നലിൻമട്ടിൽ സൗമ്യ! ചഞ്ചലതരമായി
പുത്രപ്രേമത്താൽ സമസ്വഭാവം വിട്ടതാമെൻ
ചിത്തത്തിൽ സ്ഥിരമായി നിലനില്ക്കു-
ന്നില്ലഹോ! 27

മേദിനീഭാരംതീർപ്പാൻ യാദവവംശംതന്നിൽ
ജാതനാം മധുവൈരി ഭഗവാൻതന്നിച്ഛയെ
മറ്റൊരുവിധമാക്കിത്തീർക്കുവാനീ ലോകത്തിൽ-
ച്ചെററുമേ കഴിവാർക്കുമില്ലെന്നു ധരിച്ചാലും. 28

ആർക്കുമേയചിന്ത്യമായീടും സ്വമായാശക്തി
കൈക്കൊണ്ടു ലോകം നിർമ്മിച്ചന്തര്യാമി-
യായതിൽ
സ്ഥിതനായ് ഗുണകർമ്മഫലങ്ങൾ നിശ്ചയിക്കും
സ്വതന്ത്രനാകുമീശൻതൻ കളിയാക്കുംതന്നെ
ദുർവിഭാവ്യംതാൻ പാർത്തുകാൺകിലെ-
ബ്ഭഗവാനെ
സർവ്വാത്മഭാവത്തൊടും നമസ്കരിക്കുന്നു ഞാൻ. 29

1 ഏററവും മധുരമായ വാക്ക്.

ശ്രീശുകൻ പറഞ്ഞു

ഈവിധമാ യാദവൻ ധൃതരാഷ്ട്രാഭിപ്രായം
ഭൂവരമൗലേ, നേരേ മനസ്സിലാക്കി വേഗം
സുഹൃത്തുക്കളോടനുവാദവും വാങ്ങിപ്പിന്നെ
മഹത്താമേറീടുമാ മഥുര പൂകീടിനാൻ. 30

പാണ്ഡവരോടദ്ധൃതരാഷ്ട്രമന്നവൻ ചെയ്യോ-
രന്യായങ്ങളുമിനിച്ചെയ്യുവാൻപോകുന്നതും
രാമകൃഷ്ണന്മാരൊടായോതിനാനാ മഹാനെ
ശ്രീമുരാന്തകൻ ചൊല്ലിവിട്ടതുമതിനല്ലോ. 31

---

## ദശമസ്കന്ധം
(ഉത്തരാർദ്ധം)

# അദ്ധ്യായം 50

ശ്രീശുകൻ പറഞ്ഞു

അസ്തിയെന്നും പ്രാപ്തിയെന്നുമഭിഖ്യയിൽ
പത്നിമാർ കംസനു രണ്ടു പേരുണ്ടു കേൾ
ഭർത്തൃമൃതിമൂലം ദുഃഖിച്ചവർ താത-
പത്തനത്തിൽ പോയ് വസിച്ചെന്നു
വിശ്രുതം. 1

സന്തപ്തരാമവർ മഗധനാം ജരാ-
സന്ധനെന്നെഴും പുകഴും പിതാവിനെ
വൈധവ്യമുണ്ടാവതിനുള്ള കാരണം
സാദരമെല്ലാം പറഞ്ഞു കേൾപ്പിച്ചിതു. 2

അപ്രിയമാകുമാ വാക്കുകൾ കേട്ടവ-
നപ്പേരതരക്ലേശവിദ്വേഷയുക്തനായ്
മേദിനി യാദവാപേതമാക്കീടുവാൻ
ചേതസ്സിലുന്നി ശ്രമം തുടങ്ങീടിനാൻ. 3

അക്ഷൗഹിണിയിരുപത്തിമൂന്നൊത്തു ചൂ-
ഴ്ന്നക്ഷണം രോധിച്ചിതമ്മഥുരാപുരം. 4

കാരണമാനുഷനാം ഭഗവാൻ ഹരി;
തീരം കവിഞ്ഞുവരും കടലെന്നപോൽ
തൽ ബലത്തേയുമവൻ നിരോധിച്ചുള്ളൊ-
രപ്പുരത്തേയും സ്വജനത്തെയും കണ്ടു
തദ്ദേശകാലാനുസാരം നിജ ജന-
നോദ്ദേശസിദ്ധിക്കെഴും വഴിയോർത്തിതു. 5–6

ഹനിഷ്യാമി ബലം ഹ്യേതത്ഭുവി ഭാരം സമാഹിതം
മാഗധേന സമാനീതം വംശ്യാനാം സർവ്വഭൂഭുജാം. 7
അക്ഷൗഹിണീഭിഃ സംഖ്യാതം ഭടാശ്വരഥകുഞ്ജരൈഃ
മാഗധസ്തു ന ഹന്തവ്യോ ഭൂയഃ കർത്താ ബലോദ്യമം. 8
ഏതദർത്ഥോ∫വതാരോയം ഭൂഭാരഹരണായ മേ
സംരക്ഷണായ സാധൂനാം കൃതോ∫ന്യേഷാം വധായ ച. 9
അന്യോ∫പി ധർമ്മരക്ഷായൈ ദേഹഃ സംഭ്രിയതേ മയാ
വിരാമായാപ്യധർമ്മസ്യ കാലേ പ്രഭവതഃ ക്വചിൽ. 10
ഏവം ധ്യായതി ഗോവിന്ദ ആകാശാൽ സൂര്യവർച്ചസൗ
രഥാവുപസ്ഥിതൗ സദ്യഃ സസൂതൗ സപരിച്ഛദൗ. 11
ആയുധാനി ച ദിവ്യാനി പുരാണാനി യദൃച്ഛയാ
ദൃഷ്ട്വാ താനി ഹൃഷീകേശഃ സങ്കർഷണമഥാബ്രവീൽ. 12
പശ്യാര്യ വ്യസനം പ്രാപ്തം യദൂനാം ത്വാവതാം പ്രഭോ
ഏഷ തേ രഥ ആയാതോ ദയിതാന്യായുധാനി ച. 13
യാനമാസ്ഥായ ജഹ്യേതദ്വ്യസനാൽ സ്വാൻ സമുദ്ധര
ഏതദർത്ഥം ഹി നൗ ജന്മ സാധൂനാമീശ ശർമ്മകൃൽ. 14
ത്രയോവിംശത്യനീകാഖ്യം ഭൂമേർഭാരമപാകുരു
ഏവം സമ്മന്ത്ര്യ ദാശാർഹൗ ദംശിതൗ രഥിനൗ പുരാൽ. 15
നിർജ്ജഗ്മതുഃ സ്വായുധാഢ്യൗ ബലേനാല്പീയസാ∫∫വൃതൗ
ശംഖം ദധ്മൗ വിനിർഗ്ഗത്യ ഹരിർദാരുകസാരഥിഃ. 16
തതോ∫ഭൂൽ പരസൈന്യാനാം ഹൃദി വിത്രാസവേപഥുഃ
താവാഹ മാഗധോ വീക്ഷ്യ ഹേ കൃഷ്ണ പുരുഷാധമ. 17
ന ത്വയാ യോദ്ധുമിച്ഛാമി ബാലേനൈകേന ലജ്ജയാ
ഗുപ്തേന ഹി ത്വയാ മന്ദ ന യോത്സ്യേ യാഹി ബന്ധുഹൻ. 18
തവ രാമ യദി ശ്രദ്ധാ യുധ്യസ്വ ധൈര്യമുദ്വഹ
ഹിത്വാ വാ മച്ഛരൈഃ ഛിന്നം ദേഹം സ്വര്യാഹി മാം ജഹി. 19

ശ്രീഭഗവാനുവാച

ന വൈ ശൂരാ വികത്ഥന്തേ ദർശയന്ത്യേവ പൗരുഷം
ന ഗൃഹ്ണീമോ വചോ രാജന്നാതുരസ്യ മുമൂർഷതഃ. 20

ശ്രീശുക ഉവാച

ജരാസുതസ്താവഭിസൃത്യ മാധവൗ
മഹാബലൗഘേന ബലീയസാ∫∫വൃണോൽ
സസൈന്യയാനധ്വജവാജിസാരഥീ
സൂര്യാനലൗ വായുരിവാഭ്രരേണുഭിഃ. 21
സുപർണ്ണതാലധ്വജചിഹ്നിതൗ രഥാ-
വലക്ഷയന്ത്യോ ഹരിരാമയോർമ്മൃധേ
സ്ത്രിയഃ പുരാട്ടാലകഹർമ്മ്യഗോപുരം
സമാശ്രിതാഃ സംമുമുഹുഃ ശുചാർദ്ദിതാഃ. 22
ഹരിഃ പരാനീകപയോമുചാം മുഹുഃ
ശിലീമുഖാത്യുല്ബണവർഷപീഡിതം
സ്വസൈന്യമാലോക്യ സുരാസുരാർച്ചിതം
വ്യസ്ഫൂർജ്ജയച്ഛാർങ്ഗശരാസനോത്തമം. 23
ഗൃഹ്ണൻ നിഷംഗാദഥ സന്ദധച്ഛരാൻ
വികൃഷ്യ മുഞ്ചൻ ശിതബാണപൂഗാൻ
നിഘ്നൻ രഥാൻ കുഞ്ജരവാജിപത്തീൻ
നിരന്തരം യദ്വദലാതചക്രം. 24

ക്ഷോണിക്കു ഭാരമായ് മാഗധാനീതമാ-
യാനതേരശ്വപദാതികൾ ചേർന്നതായ്
അക്ഷൗഹിണിക്കണക്കീ വംശ്യരാം നൃപർ
രക്ഷിച്ചിടും തത്സമസ്ത സൈന്യത്തെയും
നഷ്ടമാക്കാം. ജരാസന്ധനെ വിട്ടിടാം
ദുഷ്ടൻ വരട്ടെ വീണ്ടും സൈന്യയുക്തനായ്. 7–8

മേദിനീഭാരം ഹരിച്ചീടുവാനുമ-
സ്സാധുജനത്തിൻ പരിപാലനത്തിനും
ദുഷ്ടവൃന്ദത്തെ നശിപ്പിക്കുവാനുമായ്
വിഷ്ടപംതന്നിലവതരിച്ചീടിനേൻ. 9

ഇമ്മട്ടു മുൻപും ചിലപ്പോൾച്ചിലേടത്തു
ജന്മമാർന്നിട്ടുണ്ടു പാരിൽ പലവിധം
വേണ്ടതായ് വന്നിടുംഘട്ടത്തിലൊക്കെയും
പൂണ്ടിടും ഞാനുടലിങ്ങനെ മേലിലും. 10

ശ്രീകൃഷ്ണനീവിധം ചിന്തിച്ചിരിക്കവേ-
യാകാശവീഥിയിൽനിന്നുമക്ക്ഷോഭമായ്
രണ്ടു തേർ സൂതപരിച്ഛദയുക്തമായ്
തൻെറ സമീപമണഞ്ഞിതു വിസ്മയം! 11

ദിവ്യങ്ങളാം പുരാണായുധജാലങ്ങ-
ളാവഹിച്ചീടുമത്തേരുകൾ കണ്ടുടൻ
സങ്കർഷണനോടു ചൊല്ലിനാനീവിധം
തങ്കുംമുദാ ഭഗവാൻ മധുസൂദനൻ. 12

ആര്യാ! ഭവാൻ യദുക്കൾക്കേക രക്ഷകൻ
ഘോര ദുഃഖത്തിലവർ വീണു കാണുക
ചാരത്തു വന്നിരിക്കുന്നു ഭവാനുടെ
തേരും വിശിഷ്ടമാമായുധജാലവും. 13

സ്യന്ദനമേറിയിശ്ശത്രുസൈന്യങ്ങളെ-
ക്കൊന്നൊടുക്കിക്കദനത്തിൽനിന്നിക്ഷണം
ഉദ്ധരിച്ചാലും സ്വജനത്തെയീശ്വരാ!
മൂർത്തിയാർന്നോർ നമ്മൾ സാധുരക്ഷാർത്ഥമായ്. 14

മൂന്നുമിരുപതുമക്ഷൗഹിണി ചേർന്ന
സൈന്യമാം ഭൂഭാരമങ്ങു ഹരിക്കണം
എന്നു മന്ത്രിച്ചവർ ചട്ടയിട്ടായുധ-
മാർന്നു തേരേറിക്കുറച്ചു സൈന്യത്തൊടും
പട്ടണംവിട്ടു വെളിക്കുവന്നുതിനാൻ
പെട്ടെന്നു ശംഖമദ്ദാരുകസാരഥി. 15–16

ദൈത്യാരിശംഖധ്വനി കേട്ട മാത്രയിൽ
ശത്രുസൈന്യങ്ങൾ പേടിച്ചു വിറച്ചിതേ
ഭൂപതി മാഗധൻ ചൊന്നാൻ ഹരിയോടു
ഹേ പുരുഷാധമ! കൃഷ്ണാ! ജഡമതേ!
നീയസഹായൻ വെറുമൊരു ബാലക-
[1]നായോധനാസമർത്ഥൻ [2]ബന്ധുഘാതകൻ
പേടിച്ചൊളിച്ചിരിക്കുന്ന നിന്നോടട-
രാടുവാൻ ലജ്ജിച്ചിടുന്നു പൊയ്ക്കൊൾക
നീ. 17–18

രാമാ വരിക നീയെന്നോടു പോരിനാ-
യാമെങ്കിലാവഹിച്ചീടുക ധീരത
ഒന്നുകിലെന്നമ്പു തച്ചു ഭിന്നാംഗനായ്
വിണ്ണേറുകല്ലെങ്കിലെന്നെ ഹനിക്കുക. 19

ഭഗവാൻ പറഞ്ഞു

വീരരായുള്ളോർ പ്രശംസിക്കുകയില്ല
പൗരുഷം കാട്ടുകയേയുള്ളു നിശ്ചയം
ചാകാനടുത്തൊരു രോഗിതൻ വാക്കുകൾ
ഞാൻ കാര്യമായിഗ്ഗണിക്കുന്നതില്ലിഹ. 20

ശ്രീശുകൻ പറഞ്ഞു

ഏറ്റം ബലിയവൻ തന്മഹാസേനയാൽ
ചുറ്റിവളഞ്ഞുടനാ രണ്ടുപേരെയും
മാരുതൻ മേഘങ്ങളും പൊടിയുംകൊണ്ടു
സൂര്യാഗ്നികളെ മൂടുംപോൽ മറച്ചിതേ. 21

താർക്ഷ്യതാലാങ്കങ്ങൾ തങ്കുന്നതാം സരോ-
ജാക്ഷരാമസ്യന്ദനങ്ങൾ കാണായ്കയാൽ
ആധിമൂലം പുരാട്ടാലക ഗോപുര-
സൗധസ്ഥ നാരികൾ മോഹിച്ചുവീണിതു. 22

ശത്രുസൈന്യങ്ങളാം മേഘനിരയ്ക്കെഴു-
മത്യുഗ്രബാണവർഷങ്ങളാൽ തൻപട
പീഡിതമായ് കണ്ടു ശാർങ്ഗി സുരാസുരൗ-
ഘേഡിതശാർങ്ഗധനുസ്സൊലി കൂട്ടിനാൻ. 23

ബാണമെടുത്തും തൊടുത്തുമടിക്കടി
ഞാണു വലിച്ചുവിട്ടു വിപക്ഷക്കെഴും
ഹസ്തിരഥാശ്വപദാതികൾ വീഴ്ത്തിയും
ദൈത്യാരി മിന്നീയലാതചക്രോപമം. 24

1 യുദ്ധത്തിൽ സാമർത്ഥ്യമില്ലാത്തവൻ. 2. ബന്ധുക്കളെ ഹനിക്കുന്നവൻ.

നിർഭിന്നകുംഭാഃ കരിണോ നിപേതു-
രനേകശോഽശ്വാഃ ശരവൃക്ണകന്ധരാഃ
രഥാ ഹതാശ്വധ്വജസൂതനായകാഃ
പദാതയഃ ഛിന്നഭുജോരുകന്ധരാഃ. 25
സംഛിദ്യമാനദ്വിപദേഭവാജിനാ-
മംഗപ്രസൂതാഃ ശതശോഽസൃഗാപഗാഃ
ഭുജാഹയഃ പൂരുഷശീർഷകച്ഛപാ
ഹതദ്വിപദ്വീപഹയഗ്രഹാകുലാഃ. 26
കരോരുമീനാ നരകേശശൈവലാ
ധനുസ്തരംഗായുധഗുല്മസങ്കുലാഃ
അച്ഛുരികാവർത്തഭയാനകാ മഹാ-
മണിപ്രവേകാഭരണാശ്മശർക്കരാഃ. 27
പ്രവർത്തിതാ ഭീരുഭയാവഹാ മൃധേ
മനസ്വിനാം ഹർഷകരീഃ പരസ്പരം
വിനിഘ്നതാരീൻ മുസലേന ദുർമ്മദാൻ
സങ്കർഷണേനാപരിമേയതേജസാ. 28
ബലം തദംഗാർണ്ണവദുർഗ്ഗഭൈരവം
ദുരന്തപാരം മഗധേന്ദ്രപാലിതം
ക്ഷയം പ്രണീതം വസുദേവപുത്രയോ-
ർവ്വിക്രീഡിതം തജ്ജഗദീശയോഃ പരം. 29
സ്ഥിത്യുത്ഭവാന്തം ഭുവനത്രയസ്യ യഃ
സമീഹതേഽനന്തഗുണഃ സ്വലീലയാ
ന തസ്യ ചിത്രം പരപക്ഷനിഗ്രഹ-
സ്തഥാപി മർത്ത്യാനുവിധസ്യ വർണ്ണ്യതേ. 30
ജഗ്രാഹ വിരഥം രാമോ ജരാസന്ധം മഹാബലം
ഹതാനീകാവശിഷ്ടാസും സിംഹഃ സിംഹമിവൗജസാ. 31
ബധ്യമാനം ഹതാരാതിം പാശൈർവ്വാരുണമാനുഷൈഃ
വാരയാമാസ ഗോവിന്ദസ്തേന കാര്യചികീർഷയാ. 32
സ മുക്തോ ലോകനാഥാഭ്യാം വ്രീഡിതോ വീരസമ്മതഃ
തപസേ കൃതസങ്കല്പോ വാരിതഃ പഥി രാജഭിഃ. 33
വാക്യൈഃ പവിത്രാർത്ഥപദൈർന്നയനൈഃ പ്രാകൃതൈരപി
സ്വകർമ്മബന്ധപ്രാപ്തോഽയം യദുഭിസ്തേ പരാഭവഃ. 34
ഹതേഷു സർവ്വാനീകേഷു നൃപോ ബാർഹദ്രഥസ്തദാ
ഉപേക്ഷിതോ ഭഗവതാ മഗധാൻ ദുർമ്മനാ യയൗ. 35
മുകുന്ദോഽപ്യക്ഷതബലോ നിസ്തീർണ്ണാരിബലാർണ്ണവഃ
വികീര്യമാണഃ കുസുമൈസ്ത്രിദശൈരനുമോദിതഃ. 36
മാഥുരൈരുപസംഗമ്യ വിജ്വരൈർമ്മുദിതാത്മഭിഃ
ഉപഗീയമാനവിജയഃ സൂതമാഗധവന്ദിഭിഃ. 37
ശംഖദുന്ദുഭയോ നേദുർഭേരീതൂര്യാണ്യനേകശഃ
വീണാവേണുമൃദംഗാനി പുരം പ്രവിശതി പ്രഭൗ. 38
സിക്തമാർഗ്ഗാം ഹൃഷ്ടജനാം പതാകാഭിരലംകൃതാം
നിർഘുഷ്ടാം ബ്രഹ്മഘോഷേണ കൗതുകാബദ്ധതോരണാം. 39
നിചീയമാനോ നാരീഭിർമ്മാല്യദധ്യക്ഷതാങ്കുരൈഃ
നിരീക്ഷ്യമാണഃ സസ്നേഹം പ്രീത്യുൽകലിതലോചനൈഃ. 40
ആയോധനഗതം വിത്തമനന്തം വീരഭൂഷണം
യദുരാജായ തൽ സർവ്വമാഹൃതം പ്രാദിശൽ പ്രഭുഃ 41
ഏവം സപ്തദശകൃത്വസ്താവത്യക്ഷൗഹിണീബലഃ
യുയുധേ മാഗധോ രാജാ യദുഭിഃ കൃഷ്ണപാലിതൈഃ. 42

അമ്പുകളേററശ്വവൃന്ദം ഗളങ്ങളും
കുംഭികരം കുംഭങ്ങളും മുറിഞ്ഞും പരം
കാലാറപ്പട, തുട കൈകാൽകളററമ–
ക്കാലം രഥങ്ങരം സൂതാശ്വധ്വജാധിപർ
നഷ്ടമായും പല ഖണ്ഡങ്ങളായ് മന്നി–
ടത്തിൽ നിരക്കെപ്പതിച്ചു തുരുതുരെ. 25

നിസ്തുലതേജസ്വി രാമൻ മുടിച്ചിതു
ശത്രുക്കളെത്തൻ മുസലാഹതികളാൽ
ആത്തപരുഷം പ്രതിഭടസേനയിൽ–
പ്പെട്ട രഥാശ്വപദാതിഗണത്തെയും.
ഹസ്തിസമൂഹത്തെയസ്ത്രചയത്തിനാൽ
പേർത്തുമരിഞ്ഞരിഞ്ഞിട്ടിതു കേശവൻ
ധീരശ്ശൂരന്മാർക്കു സന്തോഷദായിയായ്
ഭീരുക്കളായോർക്കു ഭീതിയേററുന്നതായ്–
മിന്നും മണിപ്രകാണ്ഡാഭരണങ്ങളിൽ
ചിന്നുന്ന രത്നങ്ങളാം ശിലാവൃന്ദവും
[1]ആയുധഗുല്മങ്ങളും വിൽത്തിരകളു–
മായിരംവീതം പരിശച്ചുഴികളും
നാനാതര കേശ ശൈവലക്കൂട്ടവും
പീനഭുജങ്ങളാം സർപ്പസമൂഹവും
പൂരുഷമസ്തക [2]കച്ഛപജാലവു–
മൂരുഹസ്തങ്ങളാം മത്സ്യസന്ദോഹവും
ചത്ത ഗജങ്ങളാം ദ്വീപങ്ങളും ഹയ–
ക്കൂട്ടങ്ങളായിട്ടും നക്രചക്രങ്ങളും
തിങ്ങിയതായ് ഛരിദ്യമാനനരാശ്വമാ–
തംഗാംഗകങ്ങളിൽനിന്നുളവായതാം
ചോരപ്പുഴകളനേകം പലവഴി
പാരിടമെങ്ങും പരന്നൊഴുകീ തദാ. 26—28

സിന്ധുസമം ദുർഗ്ഗമമായ് ഭയദമാ–
യന്തരഹിതമായ് മാഗധനീതമാം
അപ്പട പാടേയൊടുക്കിനാർ, കേളിയായ്
കല്പിച്ചിടാം ജഗദീശക്കിതോരുകിൽ. 29

ത്രൈലോക്യസൃഷ്ടിസ്ഥിതിലയം ലീലയാ–
യാളുന്നതേതൊരനന്ത ഗുണാത്മകൻ
ശത്രുപക്ഷത്തെയദ്ദേഹം തുലച്ചതി–
ലത്ഭുതമാശ്ചര്യപ്പെടേണ്ടതില്ലെങ്കിലും
മർത്ത്യനായ് ദുഷ്കരകൃത്യങ്ങരം ചെയ്കയാ–
ലത്തരം വർണ്ണിച്ചിടുന്നു സാധാരണർ. 30

തേററു സൈന്യം നശിച്ചു ജീവന്മാത്ര–
ധാരിയായ് വൻബലിയാം മഗധേശനെ
കേസരിയെക്കേസരിപോൽ ബലഭദ്ര–
നാശു പിടിച്ചാൻ മഹാപ്രഭാവത്തിനാൽ. 31

വാരുണമർത്ത്യപാശങ്ങളാലാഹത–
വൈരിയായീടുമവനെ ബന്ധിച്ചുടൻ
കൊല്ലുവാൻ ഭാവിപ്പതു കണ്ടതിൽനിന്നു
മല്ലാരി, തൻകാര്യമോർത്തു തടഞ്ഞിതു. 32

ലോകേശരിൽനിന്നു മോചിച്ചു ലജ്ജിത–
നാകയാൽ മാഗധൻ പോയാൻ തപസ്സിനായ്
വീരവ്രതനാമവനെ നൃപർ വഴി–
ക്കാരാലണഞ്ഞു നിവാരണംചെയ്കിതേ. 33

ഇത്തോൽവി യാദവന്മാരിൽനിന്നങ്ങേയ്ക്കു
പററുവാൻ തത്കർമ്മബന്ധമാം കാരണം
ഇത്ഥമോരോ ലോകനീതികളാലും വി–
ശ്രുദ്ധാത്ഥവാക്യങ്ങളാലും മടക്കിനാർ. 34

ശ്രീകൃഷ്ണനാൽ ഹതസൈന്യനായ് വിട്ടൊരാ
മാഗധൻ ദുർമ്മനസ്സായ് പുരം പൂകിനാൻ. 35

അക്ഷതമാകും നിജബലമൊത്തരി–
പക്ഷസൈന്യാബ്ധി കടന്ന കാർവ്വർണ്ണനെ
ദേവകരം പൂമഴപെയ്കുന്നമോദിച്ചി–
താവിലഹീനരായ് മാഥുരന്മാർ മുദാ
അന്തികമെത്തിയെതിരേററു മാഗധ–
വന്ദിവൃന്ദത്തിൻ വിജയഘോഷത്തോടും. 36–37

നന്ദാത്മജാതൻ മുകുന്ദൻ മുരഹര–
നിന്ദിരാകാന്തൻ പ്രഭു പുരം പൂകവേ
ശംഖവീണാവേണു ദുന്ദുഭിഭേരിമൃ–
ദംഗതൂര്യങ്ങരം മുഴങ്ങിയെങ്ങും പരം. 38

നന്നായ് നനച്ച വഴികരം ചേർന്നും ജന–
മൊന്നുപോലാനന്ദമാർന്നും പതാകകരം
എങ്ങും നിരപ്പിനു പാറിയും തോരണ–
മങ്ങങ്ങു കൗതുകമാമ്മാറു തൂങ്ങിയും
ഭൂസുരവേദനിഘോഷം മുഴങ്ങിയു–
മുത്സവസൂചിതമായിരുന്നപ്പുരം. 39

പൂക്കരം, മലർ, ദധി, യക്ഷതമെന്നിവ
മൈക്കണ്ണിമാർ ചൊരിഞ്ഞാർ കൃഷ്ണമൗലിയിൽ
പ്രീതിയാലുത്ഫുല്ലനേത്രരായ് സ്നേഹസ–
മാദരപൂർവ്വകം നോക്കിനിന്നാർ ജനം. 40

പോരിൽക്കരസ്ഥമാം വിത്തവും നിസ്സീമ–
വീരവിഭൂഷകളും യദുരാജനായ്
സർവ്വം സകലജഗല്പതി ദൈതേയ–
ഗർവ്വഹരൻ ഹരി കാഴ്ചവച്ചീടിനാൻ. 41

ഇത്ഥം പതിനേഴുവട്ടം ജരാസന്ധ–
നത്രതന്നക്ഷൗഹിണീബലമൊത്തഥ
കേശവൻ കാത്തുപോരുന്ന യദുക്കളോ–
ടാശയാൽ വാശിക്കു വന്നു പോരാടിനാൻ. 42

---

1 പുൽക്കൂട്ടകരം, സേനാവിഭാഗങ്ങരം. 2 ആമ.

അക്ഷീണംസ്തദ്ബലം സർവ്വം വൃഷ്ണയഃ കൃഷ്ണതേജസാ
ഹതേഷു സ്വേഷ്വനീകേഷു ത്യക്തോഽഗാദരിഭിർന്നൃപഃ. 43
അഷ്ടാദശമസംഗ്രാമേ ആഗാമിനി തദന്തരാ
നാരദപ്രേഷിതോ വീരോ യവനഃ പ്രത്യദൃശ്യത. 44
രുരോധ മഥുരാമേത്യ തിസൃഭിർമ്ലേച്ഛകോടിഭിഃ
നൃലോകേ ചാപ്രതിദ്വന്ദ്വോ വൃഷ്ണീൻ ശ്രുത്വാഽഽത്മസമ്മിതാൻ.
തം ദൃഷ്ട്വാചിന്തയൽ കൃഷ്ണഃ സങ്കർഷണസഹായവാൻ
അഹോ യദൂനാം വൃജിനം പ്രാപ്തം ഹ്യുഭയതോ മഹൽ. 46
യവനോഽയം നിരുന്ധേഽസ്മാനദ്യ താവന്മഹാബലഃ
മാഗധോഽപ്യദ്യ വാ ശ്വോ വാ പരശ്വോ വാഽഽഗമിഷ്യതി. 47
ആവയോര്യുധ്യതോരസ്യ യദ്യാഗന്താ ജരാസുതഃ
ബന്ധൂൻ വധിഷ്യത്യഥവാ നേഷ്യതേ സ്വപുരം ബലീ. 48
തസ്മാദദ്യ വിധാസ്യാമോ ദുർഗ്ഗം ദ്വിപദദുർഗ്ഗമം
തത്ര ജ്ഞാതീൻ സമാധായ യവനം ഘാതയാമഹേ. 49
ഇതി സമ്മന്ത്ര്യ ഭഗവാൻ ദുർഗ്ഗം ദ്വാദശയോജനം
അന്തഃസമുദ്രേ നഗരം കൃൽസ്നാത്ഭുതമചീകരൽ. 50
ദൃശ്യതേ യത്ര ഹി ത്വാഷ്ട്രം വിജ്ഞാനം ശില്പനൈപുണം
രഥ്യാചത്വരവീഥീഭിര്യഥാവാസ്തു വിനിർമ്മിതം. 51
സുരദ്രുമലതോദ്യാനവിചിത്രോപവനാന്വിതം
ഹേമശൃംഗൈർദ്ദിവിസ്പൃഗ്ഭിഃ സ്ഫാടികാട്ടാലഗോപുരൈഃ. 52
രാജതാരകുടൈഃ കോഷ്ഠൈർഹേമകുംഭൈരലംകൃതൈഃ
രത്നകൂടൈർഗൃഹൈർഹൈമൈർമ്മഹാമരതകസ്ഥലൈഃ. 53
വാസ്തോഷ്പതീനാം ച ഗൃഹൈർവ്വല്ലഭീഭിശ്ച നിർമ്മിതം
ചാതുർവ്വർണ്ണ്യജനാകീർണ്ണം യദുദേവഗൃഹോല്ലസൽ. 54
സുധർമ്മാം പാരിജാതം ച മഹേന്ദ്രഃ പ്രാഹിണോദ്ധരേഃ
യത്ര ചാവസ്ഥിതോ മർത്ത്യോ മർത്ത്യധർമ്മൈർന്ന യുജ്യതേ. 55
ശ്യാമൈകകർണ്ണാൻ വരുണോ ഹയാൻ ശുക്ലാൻ മനോജവാൻ
അഷ്ടൗ നിധിപതിഃ കോശാൻ ലോകപാലോ നിജോദയാൻ 56
യദ്യദ്ഭഗവതാ ദത്തമാധിപത്യം സ്വസിദ്ധയേ
സർവ്വം പ്രത്യർപ്പയാമാസുർഹരൗ ഭൂമിഗതേ നൃപ. 57
തത്ര യോഗപ്രഭാവേണ നീത്വാ സർവ്വജനം ഹരിഃ
പ്രജാപാലേന രാമേണ കൃഷ്ണഃ സമനുമന്ത്രിതഃ
നിർജ്ജഗാമ പുരദ്വാരാൽ പത്മമാലീ നിരായുധഃ. 58

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ദുർഗ്ഗനിവേശനം നാമ പഞ്ചാശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10265 ദശമസ്കന്ധ ശ്ലോകാഃ 2071

## ഏകപഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

തം വിലോക്യ വിനിഷ്ക്രാന്തമുജ്ജിഹാനമിവോഡുപം
ദർശനീയതമം ശ്യാമം പീതകൗശേയവാസസം. 1
ശ്രീവത്സവക്ഷസം ഭ്രാജൽകൗസ്തുഭാമുക്തകന്ധരം
പൃഥുദീർഘചതുർബ്ബാഹും നവകഞ്ജാരുണേക്ഷണം. 2
നിത്യപ്രമുദിതം ശ്രീമത്സുകപോലം ശുചിസ്മിതം
മുഖാരവിന്ദം ബിഭ്രാണം സ്ഫുരന്മകരകുണ്ഡലം. 3

കൃഷ്ണപ്രഭാവത്തിനാലപ്പോഴൊക്കെയും
വൃഷ്ണികൾ തത്സൈന്യമൊക്കെയൊടുക്കിനാർ
സ്വന്തസൈന്യത്തെ നശിപ്പിച്ചരാതികൾ
സന്ത്യജിക്കും മടങ്ങും സ്വയമന്നൃപൻ. 43

മുട്ടാതെ മാഗധൻ യുദ്ധത്തിനായ്പതി-
നെട്ടാമതും കോപ്പുകൂട്ടിത്തുടങ്ങവേ
നാരദപ്രേരിതനായ് പോരിനായൊരു
വീരൻ യവനൻ മഥുര പൂകീടിനാൻ. 44

മാനവലോകത്തിലപ്രതിദ്വന്ദ്വിതാൻ
താനെന്നു മാനിച്ചവൻ മഥുരാപുരം
തന്നോടു വൃഷ്ണികൾ തുല്യരെന്നായ്ക്കേട്ടു
മൂന്നുകോടി മ്ലേച്ഛരൊത്തു വളഞ്ഞിതേ. 45

സങ്കർഷണസഹിതൻ കൃഷ്ണ,നായവ-
നങ്കത്തിനു വന്നിരിപ്പ,തു പാർത്തഹോ
സങ്കടം രണ്ടുഭാഗത്തുനിന്നു യദു-
സംഘത്തിനേല്പതിൽ
ചിന്തയാർന്നീടിനാൻ. 46

വന്നു നിരോധിപ്പു നമ്മെ മഹാസൈന്യ-
സന്നാഹമെത്തീ യവനൻ മഹാബലൻ.
ഇന്നുതാനോ നാളെയോ തക്കമേറ്റ മ-
റ്റന്നാളിലോ മഗധേശനും വന്നിടും. 47

നാമിരുപേരുമിവനോടെതിർക്കവേ-
യാ മഹാശക്തൻ ജരാസന്ധനെത്തുകിൽ
നമ്മുടെ ബന്ധുക്കളെക്കൊല്ലുമല്ലെങ്കി-
ലമ്മഗധസ്ഥു കെട്ടിക്കൊണ്ടു പോയിടും. 48

ആകയാൽ മർത്ത്യക്കു ദുർഗ്ഗമമാം ദുർഗ്ഗ-
മേകമിപ്പോഴുത്തന്നെ നിർമ്മിച്ചവിടെ നാം
ജ്ഞാതികളെ വസിപ്പിച്ചു യവനനെ
വീതവിളംബം കഥകഴിച്ചീടണം. 49

ഇമ്മട്ടു സമ്മന്ത്രണംചെയ്തു ഗോവിന്ദ-
നംബുധിക്കുള്ളിലായ് പന്ത്രണ്ടു യോജന
ദുർഗ്ഗവുമാക്കമാശ്ചര്യമിയറ്റുവാൻ
തക്ക നഗരവും തീർപ്പിച്ചു ഭംഗിയായ്. 50

വിശ്വകർമ്മാവിന്റെ വിജ്ഞാനവും കര-
കൗശലവും തത്ര ദൃശ്യമാം നല്പപോൽ
[1]രഥ്യകൾ വീഥികൾ [2]ചത്വരവൃന്ദവും
ചിത്രമാം സ്ഥാനസ്ഥിതഭവനങ്ങളും 51

ദേവദ്രുമലതാരാമ നിരകള-
മാവിധം ചിത്രതരോപവനങ്ങളും
വിണ്ണുരുമ്മും താഴികപ്പൊൻകുടങ്ങളാൽ
മിന്നിടും സ്ഫാടികഗോപുരാട്ടാലങ്ങൾ. 52

വെള്ളിയും പിത്തളയുംകൊണ്ടു തീർത്തതാ-
യുള്ള പല പാചകശാലകൾ തഥാ
ശ്രേഷ്ഠമരതകക്കൽത്തളങ്ങൾ ഹേമ-
സൃഷ്ടങ്ങൾ രത്നശിഖരഗൃഹങ്ങളും. 53

ദേവാലയങ്ങൾ വളഭികളെന്നിവ
താവി യദുരാജഗേഹോല്ലാസിതമായ്
നാലുവർണ്ണത്തിലുമുള്ള ജനതതി-
യാലെയാലംകൃതമായിരുന്നിപ്പുരം. 54

മർത്ത്യധർമ്മങ്ങളെവിടെ വസിച്ചിടും
മർത്ത്യനാണേതുമേ ചേരാതെയുള്ളതും
അസ്സുധർമ്മാസഭയും പാരിജാതവും
കൃഷ്ണന്നയച്ചുകൊടുത്തു സുരേശ്വരൻ. 55

ഒറ്റക്കരിഞ്ചെവിയാർന്നു മനോവേഗ-
മുറ്റതാം വെള്ളക്കുതിരകൾ പാശിയും
എട്ടു നിധികൾ ധനദനും തൽഭൃതി-
യൊട്ടാകെ വിഷ്ടപപാലരുമേകിനാർ. 56

ഇന്ദ്രാദികൾക്കു തത്തദ്വൈഭവത്തിനാ-
ലെന്തൊക്കെയാധിപത്യം ഹരി നൽകിയോ
ആവകയെല്ലാം ധരാജാതനായൊര-
ദ്ദേവനായ്പ്രത്യർപ്പണംചെയ്തിതായവർ 57

ശ്രീകൃഷ്ണനങ്ങജ്ജനങ്ങളെയാകവേ
യോഗപ്രഭാവത്തിനാൽ നയിച്ചീടിനാൻ
പിന്നെ പ്രജാപാലനാകും മുസലിയോ-
ടൊന്നിച്ചു നന്നായന്മന്ത്രണംചെയ്തു
നേരേ നിരായുധനായ് പത്മമാലിയായ്
പാരാതെയപ്പുരംവിട്ടുപോയീടിനാൻ. 58

---

## അദ്ധ്യായം 51

ശ്രീശുകൻ പറഞ്ഞു

വിണ്ണിൽ വിളങ്ങിടും പൂർണ്ണേന്ദുവെന്നപോൽ
കണ്ണിനു സൗഖ്യം വളർത്തും മനോജ്ഞനായ്
ശ്യാമളവർണ്ണനായ് ശ്രീവത്സലാഞ്ഛനം
കോമളവക്ഷഃസ്ഥലത്തിൽ ധരിച്ചഥ. 1

കൗസ്തുഭരത്നം ഗളതലംതന്നിലാ-
ന്നുത്തുംഗമായ് നീണ്ട നാലുകരത്തൊടും
പീതാംബരാഢ്യനായ് സുസ്മേരയുക്തനായ്
പ്രീതനായ് ചാരുസരോജനേത്രങ്ങളും. 2

വ്യാമുഗ്ദ്ധമായിടും ഗണ്ഡതലങ്ങളും
ശ്രീമന്മകരക്കുഴക്കുണ്ഡലങ്ങളും
ചേർന്നു മിന്നും മുഖാബ്ജം കലർന്നീടുമ-
ക്കണ്ണനെക്കണ്ടാൻ മഹായവനാസുരൻ. 3

---

1 രഥമാർഗ്ഗങ്ങൾ 2 നാലു വഴി കൂടുന്നിടം, നടുമുറ്റം

വാസുദേവോ ഹ്യയമിതി പുമാൻ ശ്രീവത്സലാഞ്ഛനഃ
ചതുർഭുജോഽരവിന്ദാക്ഷോ വനമാല്യതിസുന്ദരഃ. 4
ലക്ഷണൈർന്നാരദപ്രോക്തൈർന്നാന്യോ ഭവിതുമർഹതി
നിരായുധശ്ചലൻ പദ്ഭ്യാം യോത്സ്യേഽനേന നിരായുധഃ. 5
ഇതി നിശ്ചിത്യ യവനഃ പ്രാദ്രവന്തം പരാങ്മുഖം
അന്വധാവജ്ജിഘൃക്ഷുസ്തം ദുരാപമപി യോഗിനാം. 6
ഹസ്തപ്രാപ്തമിവാത്മാനം ഹരിണാ സ പദേ പദേ
നീതോ ദർശയതാ ദൂരം യവനേശോഽദ്രികന്ദരം. 7
പലായനം യദുകുലേ ജാതസ്യ തവ നോചിതം
ഇതി ക്ഷിപന്നനുഗതോ നൈനം പ്രാപാഹതാശുഭഃ. 8
ഏവം ക്ഷിപ്തോഽപി ഭഗവാൻ പ്രാവിശദ് ഗിരികന്ദരം
സോഽപി പ്രവിഷ്ടസ്തത്രാന്യം ശയാനം ദദൃശേ നരം. 9
നന്വസൗ ദൂരമാനീയ ശേതേ മാമിഹ സാധുവത്
ഇതി മത്വാച്യുതം മൂഢസ്തം പദാ സമതാഡയത്. 10
സ ഉത്ഥായ ചിരം സുപ്തഃ ശനൈരുന്മീല്യ ലോചനേ
ദിശോ വിലോകയൻ പാർശ്വേ തമദ്രാക്ഷീദവസ്ഥിതം. 11
സ താവത്തസ്യ രുഷ്ടസ്യ ദൃഷ്ടിപാതേന ഭാരത
ദേഹജേനാഗ്നിനാ ദഗ്ധോ ഭസ്മസാദഭവത് ക്ഷണാത്. 12

രാജോവാച

കോ നാമ സ പുമാൻ ബ്രഹ്മൻ കസ്യ കിംവീര്യ ഏവ ച
കസ്മാദ് ഗുഹാം ഗതഃ ശിശ്യേ കിംതേജോ യവനാർദ്ദനഃ. 13

ശ്രീശുക ഉവാച

സ ഇക്ഷ്വാകുകുലേ ജാതോ മാന്ധാതൃതനയോ മഹാൻ
മുചുകുന്ദ ഇതി ഖ്യാതോ ബ്രഹ്മണ്യഃ സത്യസംഗരഃ. 14
സ യാചിതഃ സുരഗണൈരിന്ദ്രാദ്യൈരാത്മരക്ഷണേ
അസുരേഭ്യഃ പരിത്രസ്തൈസ്തദ്രക്ഷാം സോഽകരോച്ചിരം. 15
ലബ്ധ്വാ ഗുഹം തേ സ്വഃപാലം മുചുകുന്ദമഥാബ്രുവൻ
രാജൻ വിരമതാം കൃച്ഛ്രാദ് ഭവാൻ നഃ പരിപാലനാത്. 16
നരലോകേ പരിത്യജ്യ രാജ്യം നിഹതകണ്ടകം
അസ്മാൻ പാലയതോ വീര കാമാസ്തേ സർവ്വ ഉജ്ഝിതാഃ. 17
സുതാ മഹിഷ്യോ ഭവതോ ജ്ഞാതയോഽമാത്യമന്ത്രിണഃ
പ്രജാശ്ച തുല്യകാലീയാ നാധുനാ സന്തി കാലിതാഃ. 18
കാലോ ബലീയാൻ ബലിനാം ഭഗവാനീശ്വരോഽവ്യയഃ
പ്രജാഃ കാലയതേ ക്രീഡൻ പശുപാലോ യഥാ പശൂൻ. 19
വരം വൃണീഷ്വ ഭദ്രം തേ ഋതേ കൈവല്യമദ്യ നഃ
ഏക ഏവേശ്വരസ്തസ്യ ഭഗവാൻ വിഷ്ണുരവ്യയഃ. 20
ഏവമുക്തഃ സ വൈ ദേവാനഭിവന്ദ്യ മഹായശാഃ
അശയിഷ്ട ഗുഹാവിഷ്ടോ നിദ്രയാ ദേവദത്തയാ
നിദ്രാമേവ തതോ വവ്രേ സ രാജാ ശ്രമകർശിതഃ. 21
യഃ കശ്ചിന്മമ നിദ്രായാ ഭംഗം കുര്യാത് സുരോത്തമാഃ
സ ഹി ഭസ്മീഭവേദാശു തഥോക്തശ്ച സുരൈസ്തദാ. 22
സ്വാപം യാതം യസ്തു മധ്യേ ബോധയേത്ത്വാമചേതനഃ
സ ത്വയാ ദൃഷ്ടമാത്രസ്തു ഭസ്മീഭവതു തത്ക്ഷണാത്. 23
യവനേ ഭസ്മസാന്നീതേ ഭഗവാൻ സാത്വതർഷഭഃ
ആത്മാനം ദർശയാമാസ മുചുകുന്ദായ ധീമതേ. 24

ശ്രീവത്സചിഹ്നമിവനുണ്ടു താമര-
പ്പൂവിനു സാമ്യം വഹിക്കുന്ന കണ്ണുകരം
ആവഹിക്കുന്ന വനമാലസൗന്ദര്യ-
മേവമില്ലാർക്കുമിവനതി സുന്ദരൻ. 4

ദേവമുനി ചൊന്ന ലക്ഷണമൊക്കെയു-
ണ്ടോ വാസുദേവനിവൻതന്നെ നിശ്ചയം
ആയുധഹീനനിവൻ പദചാരി നി-
രായുധനായ് വനോടടരാടുവൻ. 5

എന്നുറപ്പിച്ച് മുഖത്തു നോക്കീടാതെ
പിന്നാലെ വേഗമായോഗിദുരാപനാം
നന്ദജനെപ്പിടിച്ചീടുവാനിച്ഛയോ-
ടുന്നതനാം യവനൻ പാഞ്ഞുചെന്നിതു. 6

തൊട്ടു തൊട്ടില്ലെന്നമട്ടിലനുപദം
കിട്ടിടും കൈയിലെന്നങ്ങു തോന്നുംവിധം
ദുഷ്ടനെ ദൂരെയൊരു ഗിരികന്ദര-
മെത്തിച്ചിടുംവരെ യോടീടിനാൻ ഹരി. 7

നന്നല്ല യാദവവംശത്തിലുണ്ടായ
കണ്ണാ! നിനക്കിപ്പലായനമെന്നുടൻ
നിന്ദിച്ചു ചൊന്നോടിയെത്തുമപ്പാപിക്ക
നന്ദജനെത്തൊടാൻ സാധിച്ചതില്ലതാൻ. 8

നന്നായവനാലധിക്ഷിപ്തനാം ഹരി
ചെന്നു ഗിരികന്ദരത്താൽ കടന്നിതു
കേറി പുറകേയവനുമപ്പോളതിൽ
സ്വൈരമായേകൻ കിടപ്പതായ്ക്കണ്ടിതേ. 9

ഇത്രദൂരംവരെയെന്നെയോടിച്ചവ-
നത്ര സുഖമായ്ക്കിടന്നുറങ്ങുന്നുവോ
ഇത്തരമോർത്തു മൂഢൻ യവനാധിപൻ
ബദ്ധരോഷം പദത്താൽ ചവിട്ടീടിനാൻ. 10

ഏറിയകാലമായ് നിദ്രയിലാണ്ടൊരു
പൂരുഷശ്രേഷ്ഠനെഴുന്നേറ്റു മെല്ലവേ
കണ്ണുമിഴിച്ചൊന്നു ചുറ്റിനും നോക്കവേ
സന്നിധി നില്ക്കും യവനനെക്കണ്ടിതു. 11

രുഷ്ടനായീടുമപ്പൂരുഷൻതന്നുടെ
നോട്ടത്തിനാൽ സ്വന്തദേഹത്തിൽനിന്നുതാൻ
കാളുന്ന വഹ്നിയുളവായിവന്നതിൽ
കാലയവനൻ ദഹിച്ചു നീറായിതേ. 12

രാജാവു പറഞ്ഞു

ആരാണു കാലയവനാന്തകൻ മുനേ!
പേരെന്തവന്നവനാരുടെ നന്ദനൻ
എന്തൊക്കെയാണവൻ തന്മഹിമാനങ്ങ-
ളെന്തിനായ് വന്നിഗ്ഗുഹയിൽക്കിടന്നതും. 13

ശ്രീശുകൻ പറഞ്ഞു

ആ മഹാനിക്ഷ്വാകുവംശജൻ മാന്ധാതൃ-
ഭൂമിപനന്ദനൻ ബ്രാഹ്മണസേവകൻ,
സത്യനിഷ്ഠൻ മുചുകുന്ദാഖ്യയാൽ സുപ്ര-
സിദ്ധനുമെന്നു ധരിക്ക ധരാപതേ. 14

ദാനവന്മാരെബ്ഭയന്നു ദേവേന്ദ്രാദി-
വാനവരാത്മരക്ഷാർത്ഥമർത്ഥിക്കയാൽ
വിണ്ണിലെത്തിസ്സുരരെദ്ദൈത്യഭീതിയിൽ-
നിന്നു കാത്താൻ ചിരമിന്നരപാലകൻ. 15

വിണ്ണവരഗ്ഗുഹനെ സ്വന്ത രക്ഷണ-
ത്തിന്നു ലഭിച്ചളവിന്നൃപനോടവർ
ഞങ്ങളെപ്പാലിച്ചിടേണ്ടതിനായിനി-
യങ്ങു ദുഃഖിക്കേണ്ടതില്ലെന്നു ചൊല്ലിനാർ. 16

വീരാ! ഭവാനെതിരററ നരലോക-
മാരാൽ പരിത്യജിച്ചെത്രയോ കാലമായ്
ഇങ്ങുവന്നസ്മൽ പരിപാലനത്തിനായ്
തുംഗമാം ക്ലേശങ്ങളേറെസ്സഹിച്ചിതു. 17

മന്നവാ! നിൻ പത്നിമാരും തനൂജരും
നിന്നുടെ വംശജ ബന്ധുമിത്രാദ്യരും
ഉന്നതരാമമാത്യന്മാർ പ്രജകളു-
മിന്നില്ല കാലാഹൃതരായ്ക്കഴിഞ്ഞിതു. 18

കാലം ബലികളിൽവച്ചു ബലിഷ്ഠനാം
കാലമത്രേ സകലം നയന്ത്രിപ്പതും
കാലികളെപ്പശുപാലകനെന്നപോൽ
കാലമഹാദേവനാം ഭഗവാൻ സ്വയം. 19

ലോകത്തിലുള്ള ജനസഞ്ചയത്തിനെ-
യാകെയങ്ങിങ്ങു ചലിപ്പിപ്പു ലീലയായ്
കൈവല്യമൊന്നൊഴിഞ്ഞേതു വരങ്ങളും
വൈവശ്യമില്ല തരാം വരിച്ചീടുക
മോക്ഷദാനത്തിനപക്ഷയഹീനനാം
സാക്ഷാൽ മഹാവിഷ്ണുവേകനധികാരി. 20

എന്നതു കേട്ടതി കീർത്തിമാനന്നൃപൻ
നന്ദിച്ചവരോടു ചൊല്ലിനാനീവിധം
ക്ഷീണത്തിനാൽ കൃശഗാത്രനായീടിന
ഞാനൊരു ദീർഘനിദ്രയ്ക്കു ഭാവിപ്പിതേ. 21

നിങ്ങളതിനായ് വരമെനിക്കേകണം
ഭംഗമെൻ നിദ്രയ്ക്കുളവാക്കിടുന്നവൻ
അപ്പൊഴേ ഭസ്മീഭവിക്കണമെന്നതി-
നപ്രകാരം വരമേകി സുരാന്വയം. 22

ക്ഷുദ്രനാമേതവൻ നീയുറങ്ങുന്നള-
വെത്തിയിടയ്ക്കുണർത്തീടുമെന്നാലവൻ
ദൃഷ്ടിമാത്രത്തിനാൽ ഭസ്മമായ്ത്തീരുമെ-
ന്നിത്തരം ദേവദത്തം വരമാർന്നുടൻ
അമ്മുചുകുന്ദനൊരു ഗുഹയ്ക്കുള്ളിലായ്
ചെമ്മേ കടന്നു കിടന്നുറങ്ങീടിനാൻ. 23

കാലയവനനെച്ചാരമാക്കീടിന
വേളയിലബ്ഭഗവാൻ ഭക്തവത്സലൻ
ബുദ്ധിമാനാം മുചുകുന്ദന്റെ മുൻപിലായ്
പ്രത്യക്ഷനായിത്തെളിഞ്ഞു വിളങ്ങിനാൻ. 24

തമാലോക്യ ഘനശ്യാമം പീതകൗശേയവാസസം
ശ്രീവത്സവക്ഷസം ഭ്രാജൽകൗസ്തുഭേന വിരാജിതം. 25
ചതുർഭുജം രോചമാനം വൈജയന്ത്യാ ച മാലയാ
ചാരുപ്രസന്നവദനം സ്ഫുരന്മകരകുണ്ഡലം. 26
പ്രേക്ഷണീയം നൃലോകസ്യ സാനുരാഗസ്മിതേക്ഷണം
അപീച്യവയസം മത്തമൃഗേന്ദ്രോദാരവിക്രമം. 27
പര്യപൃച്ഛന്മഹാബുദ്ധിസ്തേജസാ തസ്യ ധർഷിതഃ
ശങ്കിതഃ ശനകൈ രാജാ ദുർധർഷമിവ തേജസാ. 28

മുചുകുന്ദ ഉവാച

കോ ഭവാനിഹ സംപ്രാപ്തോ വിപിനേ ഗിരിഗഹ്വരേ
പദ്ഭ്യാം പത്മപലാശാഭ്യാം വിചരസ്യുരുകണ്ടകേ. 29
കിംസ്വിത്തേജസ്വിനാം തേജോ ഭഗവാൻ വാ വിഭാവസുഃ
സൂര്യഃ സോമോ മഹേന്ദ്രോ വാ ലോകപാലോഽപരോഽപി വാ. 30
മന്യേ ത്വാം ദേവദേവാനാം ത്രയാണാം പുരുഷർഷഭം
യദ് ബാധസേ ഗുഹാധ്വാന്തം പ്രദീപഃ പ്രഭയാ യഥാ. 31
ശുശ്രൂഷതാമവ്യളീകമസ്മാകം നരപുംഗവ
സ്വജന്മ കർമ്മഗോത്രം വാ കഥ്യതാം യദി രോചതേ. 32
വയം തു പുരുഷവ്യാഘ്ര ഐക്ഷ്വാകാഃ ക്ഷത്രബന്ധവഃ
മുചുകുന്ദ ഇതി പ്രോക്തോ യൗവനാശ്വാത്മജഃ പ്രഭോ. 33
ചിരപ്രജാഗരശ്രാന്തോ നിദ്രയോപഹതേന്ദ്രിയഃ
ശയേസ്മിൻ വിജനേ കാമം കേനാപ്യുത്ഥാപിതോഽധുനാ. 34
സോഽപി ഭസ്മീകൃതോ നൂനമാത്മീയേനൈവ പാപ്മനാ
അനന്തരം ഭവാൻ ശ്രീമാൻ ലക്ഷിതോഽമിത്രശാതനഃ. 35
തേജസാ തേഽവിഷഹ്യേണ ഭൂരി ദ്രഷ്ടും ന ശക്നുമഃ
ഹതൗജസോ മഹാഭാഗ മാനനീയോഽസി ദേഹിനാം. 36
ഏവം സംഭാഷിതോ രാജ്ഞാ ഭഗവാൻ ഭൂതഭാവനഃ
പ്രത്യാഹ പ്രഹസൻ വാണ്യാ മേഘനാദഗഭീരയാ. 37
ജന്മകർമ്മാഭിധാനാനി സന്തി മേഽങ്ഗ സഹസ്രശഃ
ന ശക്യന്തേഽനുസംഖ്യാതുമനന്തത്വാന്മയാപി ഹി. 38
ക്വചിദ്രജാംസി വിമമേ പാർത്ഥിവാന്യുരുജന്മഭിഃ
ഗുണകർമ്മാഭിധാനാനി ന മേ ജന്മാനി കർഹിചിൽ. 39
കാലത്രയോപപന്നാനി ജന്മകർമ്മാണി മേ നൃപ
അനുക്രമന്തോ നൈവാന്തം ഗച്ഛന്തി പരമർഷയഃ. 40
തഥാപ്യദ്യതനാന്യംഗ ശ്രുണുഷ്വ ഗദതോ മമ
വിജ്ഞാപിതോ വിരിഞ്ചേന പുരാഹം ധർമ്മഗുപ്തയേ
ഭൂമേർഭാരായമാണാനാമസുരാണാം ക്ഷയായ ച. 41
അവതീർണ്ണോ യദുകുലേ ഗൃഹ ആനകദുന്ദുഭേഃ
വദന്തി വാസുദേവേതി വസുദേവസുതം ഹി മാം. 42
കാലനേമിർഹതഃ കംസഃ പ്രലംബാദ്യാശ്ച സദ്ദ്വിഷഃ
അയം ച യവനോ ദഗ്ധോ രാജംസ്തേ തിഗ്മചക്ഷുഷാ. 43
സോഽഹം തവാനുഗ്രഹാർത്ഥം ഗുഹാമേതാമുപാഗതഃ
പ്രാർത്ഥിതഃ പ്രചുരം പൂർവ്വം ത്വയാഹം ഭക്തവത്സലഃ. 44
വരാൻ വൃണീഷ്വ രാജർഷേ സർവ്വാൻ കാമാൻ ദദാമി തേ
മാം പ്രപന്നോ ജനഃ കശ്ചിന്ന ഭൂയോഽർഹതി ശോചിതും. 45

ശ്രീശുക ഉവാച

ഇത്യുക്തസ്തം പ്രണമ്യാഹ മുചുകുന്ദോ മുദാന്വിതഃ
ജ്ഞാത്വാ നാരായണം ദേവം ഗർഗ്ഗവാക്യമനുസ്മരൻ. 46

നീലമേഘാഭനായ് പീതവസ്ത്രംപൂണ്ടു
നാലു ഭുജങ്ങളും ശ്രീവത്സലക്ഷ്മവും
വൈജയന്തീമാല കൌസ്തുഭരത്നവും
ഭ്രാജമകരസൽക്കുണ്ഡലദ്വന്ദ്വവും
ചാരുപ്രസന്നാനനവുമനുരാഗ—
പൂരിതമാം മന്ദഹാസേക്ഷണങ്ങളും
ഒത്തിണങ്ങിച്ചാരുയൌവ്വനയുക്തനായ്
മർത്ത്യലോകത്തിനു ദർശനയോഗ്യനായ്
[1] മത്തമൃഗേന്ദ്രപരാക്രമനായിട്ടും
ദൈത്യാരിയെക്കണ്ടു തന്മഹസ്സാലിവൻ
ദുദ്ധർഷനെന്നോർത്തു കീഴടങ്ങീ സ്വയം
ബുദ്ധിമാനന്നൃപൻ ചൊല്ലിനാൻ—
മെല്ലവേ. 25—28

മുചുകുന്ദൻ പറഞ്ഞു

മുള്ളു നിറഞ്ഞതാമീ വനത്തിൻ ഗുഹ—
യ്ക്കുള്ളിൽ മൃദുലസരോജസമാനമാം
ചാരുകഴലിണകൊണ്ടു ചരിക്കുമ—
ങ്ങാരെന്നറിയുവാനാഗ്രഹിക്കുന്നു ഞാൻ. 29

പേർകൊണ്ട തേജസ്വികൾക്കൊക്കെയും മഹ—
സ്സേകുന്ന തേജോനിധാനമോ സൂര്യനോ
രാകാശശിയോ സുരാധീശനോ മററു—
ലോകപാലന്മാരിലാരാനുമോ പ്രഭോ! 30

ദേവാധിനായകർ മൂവരിൽ മുഖ്യനാം
ശ്രീവിഷ്ണുവെന്നോർത്തിടുന്നു ഭവാനെ ഞാൻ
ദീപമിരുട്ടിനെയെന്നപോൽ ഗഹ്വര—
പ്രാപിതധ്വാന്തമങ്ങുന്നകററുന്നിതേ. 31

പുരുഷേന്ദ്ര! ഭവജ്ജന്മകർമ്മങ്ങളു—
മാരാണു താതമാതാക്കളെന്നുള്ളതും
നേരേ ശ്രവിക്കുവാനിച്ഛിക്കുമെന്നോടു
നേരായ് ഭവാനിഷ്ടമെങ്കിലോതീടുക. 32

ഇക്ഷ്വാകുവംശത്തിലുത്ഭവിച്ചീടിന
സ്സുക്ഷത്രബാന്ധവർ ഞങ്ങളയി പ്രഭോ!
എൻ താതനോ യവനാശ്വതനൂജനാം
മാന്ധാതൃഭൂപൻ, മുചുകുന്ദനാണു ഞാൻ. 33

ഞാൻ ചിരം നിദ്രയില്ലാതതിക്ഷീണനായ്
പഞ്ചേന്ദ്രിയങ്ങൾ തളർന്നു കൃശാംഗനായ്
ഏകാന്തമിഗ്ഗുഹപുക്കുറങ്ങീടിനേ—
നേകനിപ്പോളിങ്ങുവന്നുണർത്തീടിനാൻ. 34

എന്താകിലും ബലശാലിയാപ്പുമാൻ
വെന്തു വെണ്ണീറായ് സ്വപാപത്തിനാൽ ദൃഢം
കണ്ടീടിനേനുടൻ ശ്രീയുതനായരി—
മണ്ഡലമർദ്ദനനങ്ങയെ മുന്നിലായ്. 35

ഹേ മഹാത്മാവേ!യസഹ്യമായുള്ള നിൻ—
സീമാതിരക്തമഹസ്സാൽ ഭവന്മുഖം
ആവതില്ലേറെനേരം നോക്കുവാനട—
ലാവഹിപ്പോൾക്കണ്ടു മാനനീയൻ ദൃഢം. 36

ഏവം നൃപോക്തികൾ കേട്ടളവിൽ ഭൂത—
ഭാവനനാകുംഭഗവാൻ ജനാർദ്ദനൻ
സ്മേരാനനനായി മേഘഗംഭീരമാം
ഗീരിനാലിത്തരമുത്തരമോതിനാൻ. 37

ഹേ മഹാഭാഗാ! മമ ജന്മകർമ്മങ്ങൾ
നാമങ്ങളും സഹസ്രക്കണക്കുണ്ടു കേൾ
എണ്ണിപ്പറവാനനന്തതമൂലമാ—
യെന്നാലുമേററം പ്രയാസമാം മന്നവാ! 38

പക്ഷേ പലപല ജന്മങ്ങൾകൊണ്ടൊരാ—
ളിക്ഷിതിധൂളികളെണ്ണിയെന്നായ്‌വരാം
അമ്മട്ടിലെൻ ഗുണകർമ്മനാമങ്ങളും
ജന്മവും തിട്ടപ്പെടുത്താവതല്ല കേൾ. 39

മൂന്നുകാലത്തിലുമുള്ളതാമെൻ ജന്മ—
ത്തെന്നുമെണ്ണിക്കൊണ്ടിരിക്കും മുനീന്ദ്രരും
അന്തമില്ലാത്തതുതാനതെന്നുള്ളൊരു
ചിന്തയാൽ പിന്തിരിയാൻ നിനയ്ക്കുന്നിതേ. 40

എന്നിരുന്നാലുമിന്നത്തെയവസ്ഥകൾ
ചൊന്നീടുവൻ കേൾക്ക പൂജനീയാ! ഭവാൻ
ധർമ്മരക്ഷയ്ക്കും ധരാഭാരഭൂതരാ—
യിമ്മന്നിൽ വദ്ധിച്ച ദുഷ്ടഭൂപാലരേ
ചെമ്മേ നശിപ്പിക്കുവാനുമെൻ സന്നിധി
ബ്രഹ്മാവു മുൻപു വന്നർത്ഥിച്ചിരുന്നിതേ. 41

ഭുവിലതിനാൽ യദുകുലത്തിൽ വസു—
ദേവൻെറ ഗേഹേ പിറന്നു തത്പുത്രനായ്
ഏവരുമെന്നെയതുനിമിത്തം വാസു—
ദേവനെന്നത്രേ വിളിച്ചുവരുന്നതും. 42

മാമകശത്രുക്കളായിട്ടമക്കാല—
നേമി കംസപ്രലംബാദ്യരാം ദുഷ്ടരെ
കൊന്നിതു ഞാൻ ഭവത്തീവ്രനോട്ടത്തിനാ—
ലിന്നിവനേയും ദഹിപ്പിച്ചിരിപ്പുതേ. 43

നിന്നെയനുഗ്രഹിച്ചീടുവാനിഗ്ഗുഹ
തന്നിൽ വന്നീടിനേനിപ്പൊഴതാശു ഞാൻ
മുന്നം ഭവാൻ ഭക്തവത്സലനായീടു—
മെന്നെയനുദിനം ധ്യാനിച്ചിരുന്നിതേ.
വേണ്ടും വരങ്ങളശേഷം വരിച്ചുകൊൾ—
കിണ്ടലിന്നർഹരല്ലെൻ ഭക്തർ നിശ്ചയം. 45

ശ്രീശുകൻ പറഞ്ഞു

വാക്കുകളിങ്ങനെ കേട്ടു സന്തുഷ്ടനായ്
ഗർഗ്ഗവാക്യം മുചുകുന്ദൻ സ്മരിച്ചുടൻ
നാരായണൻ താനിതെന്നുറപ്പിച്ചഥ
നേരേ നമസ്കരിച്ചോതിനാനീവിധം. 46

1 മദിച്ച സിംഹത്തിൻെറ പരാക്രമമുള്ളവൻ.

വിമോഹിതോഽയം ജന ഈശമായയാ
ത്വദീയയാ ത്വാം ന ഭജത്യനർത്ഥദൃക്
സുഖായ ദുഃഖപ്രഭവേഷു സജ്ജതേ
ഗൃഹേഷു യോഷിൽ പുരുഷശ്ച വഞ്ചിതഃ. 47
ലബ്ധ്വാ ജനോ ദുർല്ലഭമത്ര മാനുഷം
കഥഞ്ചിദവ്യംഗമയത്നതോഽനഘ
പാദാരവിന്ദം ന ഭജത്യസന്മതിർ–
ഗൃഹാന്ധകൂപേ പതിതോ യഥാ പശുഃ. 48
മമൈഷ കാലോഽജിത നിഷ്ഫലോ ഗതോ
രാജ്യശ്രിയോന്നദ്ധമദസ്യ ഭൂപതേഃ
മർത്ത്യാത്മബുദ്ധേഃ സുതദാരകോശഭൂ–
ഷ്വാസജ്ജമാനസ്യ ദുരന്തചിന്തയാ. 49
കളേബരേഽസ്മിൻ ഘടകുഡ്യസന്നിഭേ
നിരൂഢമാനോ നരദേവ ഇത്യഹം
വൃതോ രഥേഭാശ്വപദാത്യനീകപൈ–
ർഗ്ഗാം പര്യടംസ്ത്വാഗണയൻ സുദുർമ്മദഃ. 50
പ്രമത്തമുച്ചൈരിതികൃത്യചിന്തയാ
പ്രവൃദ്ധലോഭം വിഷയേഷു ലാലസം
ത്വമപ്രമത്തഃ സഹസാഭിപദ്യസേ
ക്ഷുല്ലേലിഹാനോഽഹിരിവാഖുമന്തകഃ. 51
പുരാ രഥൈർഹേമപരിഷ്കൃതൈശ്ചരൻ
മതംഗജൈർവ്വാ നരദേവസംജ്ഞിതഃ
സ ഏവ കാലേന ദുരത്യയേന തേ
കളേബരോ വിട്ക്രിമിഭസ്മസംജ്ഞിതഃ. 52
നിർജ്ജിത്യ ദിക്ചക്രമഭൂതവിഗ്രഹോ
വരാസനസ്ഥഃ സമരാജവന്ദിതഃ
ഗൃഹേഷു മൈഥുന്യസുഖേഷു യോഷിതാം
ക്രീഡാമൃഗഃ പൂരുഷ ഈശ നീയതേ. 53
കരോതി കർമ്മാണി തപസ്സുനിഷ്ഠിതോ
നിവൃത്തഭോഗസ്തദപേക്ഷയാ ദദൽ
പുനശ്ച ഭൂയേയമഹം സ്വരാഡിതി
പ്രവൃദ്ധതർഷോ ന സുഖായ കല്പതേ. 54
ഭവാപവർഗ്ഗോ ഭ്രമതോ യദാ ഭവേ–
ജ്ജനസ്യ തർഹ്യച്യുത സത്സമാഗമഃ
സത്സംഗമോ യർഹി തദൈവ സദ്ഗതൗ
പരാവരേശേ ത്വയി ജായതേ മതിഃ. 55
മന്യേ മമാനുഗ്രഹ ഈശ തേ കൃതോ
രാജ്യാനുബന്ധാപഗമോ യദൃച്ഛയാ
യഃ പ്രാർത്ഥ്യതേ സാധുഭിരേകചര്യയാ
വനം വിവിക്ഷദ്ഭിരഖണ്ഡഭൂമിപൈഃ. 56
ന കാമയേഽന്യം തവ പാദസേവനാ–
ദകിഞ്ചനപ്രാർത്ഥ്യതമാദ്വരം വിഭോ
ആരാധ്യ കസ്ത്വാം ഹ്യപവർഗ്ഗദം ഹരേ
വൃണീത ആര്യോ വരമാത്മബന്ധനം. 57
തസ്മാദ്വിസൃജ്യാശിഷ ഈശ സർവ്വതോ
രജസ്തമഃസത്ത്വഗുണാനുബന്ധനാഃ
നിരഞ്ജനം നിർഗ്ഗുണമദ്വയം പരം
ത്വാം ജ്ഞപ്തിമാത്രം പുരുഷം വ്രജാമഹ്യം. 58

ഈശ്വരാ! സ്ത്രീപുമാന്മാരാകുമിജ്ജന–
രാശി നിന്മായയാൽ മോഹിതരാകയാൽ
തത്വമറിയാതഹോ! ഭവൽ സേവന–
കൃത്യത്തിലേററം വിമുഖരായിട്ടവർ
വഞ്ചിതരായ് ദുഃഖഭൂവാം ഗൃഹങ്ങളിൽ
തഞ്ചിസ്സുഖാസക്തിയോടു വാഴുന്നിതു. 47

എന്നല്ല കാമസൗഖ്യം പാർത്തു കാണുകിൽ
പന്നി പശു പക്ഷികൾക്കുമുള്ളോന്നതാൻ
മന്നിൽ സുദുർല്ലഭമാകും നരജന്മ–
മന്യൂനപൂർണ്ണാംഗയുക്തം ലഭിക്കിലും
നിർമ്മലാ! ദുർമ്മനസ്സായ് പശുവെന്നപോ–
ലിമ്മന്ദിരാന്ധകൂപത്തിൽ നിപതിച്ചു
ജന്മം വിഫലമാക്കീടുന്നതെന്നിയേ
നിന്മഞ്ജുളാംഘ്രി ഭജിക്കുന്നതില്ലഹോ! 48

വർദ്ധിച്ച മധുരാസമ്പത്തിനാൽ മദ–
മത്തനായ് നശ്യദേഹത്തെയാത്മാവതായ്
ചിന്തിച്ചു ഭൂധനജായാസുതകോശ–
ബന്ധം പിണഞ്ഞു നരേശ്വരനായ ഞാൻ
ഇത്രയുംകാലം പ്രയോജനമെന്നിയേ
വ്യർത്ഥമായ് പോക്കിനേനായുസ്സധീശ്വരാ! 49

ആനതേരശ്വം പദാതിയുമുൾപ്പെട്ടും
സേനയോടും സൈന്യനായകന്മാരൊടും
മൺകുടം ഭിത്തിയിവസ്സു സമം ക്ഷണ–
ഭംഗുരം മെയ്യിൽ നരദേവനെന്നെഴും
ദുർഗ്ഗർവ്വത്തോടും മേദിനിയെ നാലു–
പാടും ചുഴന്നു ചരിച്ചു ദിവാനിശം
ദുർമ്മദത്താലന്ധനായ ഞാനങ്ങയെ
മന്മനതാരിൽ സ്മരിച്ചതില്ലേതുമേ. 50

അങ്ങനെ വേണമതിങ്ങനെ വേണമി–
തിങ്ങനെ ചിന്തിച്ചുഴന്നതിലോഭിയായ്
ലാലസനായ് വിഷയങ്ങളിൽ വേണ്ടതി–
ലാലോചനയററ മത്തനാം മർത്ത്യനെ
സ്പഷ്ടം ഗ്രസിപ്പൂ ഭവാൻ വിശപ്പാൽ നാവു–
നീട്ടും ഭുജംഗമെലിയെയെന്നുള്ളപോൽ. 51

സ്വർണ്ണഭൂഷാലംകൃതസ്യന്ദനംതന്നിൽ
മന്നിൽ മദഗജവൃന്ദവുമായ് പുരാ
സഞ്ചരിച്ചുള്ള നരദേവനാമക–
മഞ്ചിതദേഹം ദുരത്യയനായിട്ടും
കാലരൂപൻ ഭവാൻ മാററുന്നിതന്ത്യമായ്
ചാലേ മലം പുഴ ചാരമ് പ്പേരിലായ്. 52

ദിക്ച്ചക്രമാകവേ വിക്രമത്താൽ വെന്നു
[1]വിഗ്രഹമെന്യേ വരാസനസംസ്ഥനായ്
തന്നോടു തുല്യരാമന്യനൃപാലക–
വൃന്ദത്തിനാലഭിവന്ദിതനായ് സദാ
ദമ്പതീതത്വാനന്ദയുക്തമാം ഗേഹത്തി–
ലമ്പൊടും സ്ത്രീജനക്രീഡാമൃഗമായി
പാരം പരവശനായ് ക്കഴിഞ്ഞീടുമ–
പ്പൂരുഷനെ നയിക്കുന്നു ഭവാൻ വിഭോ! 53

മഞ്ജുളാംഗിമാരുമായ് സംഗമസൗഖ്യവും
ചക്രവർത്തിത്വവും ലബ്ധമായീടിലും
ഒക്കെയും സന്ത്യജിച്ചിന്ദ്രനാകേണമെ–
ന്നാക്കാമ്പിലത്യാശയോടതിനായുടൻ
ദാനങ്ങളും തപസ്സും സദ്വ്രതങ്ങളും
നാനാക്രിയകളുമാചരിക്കുന്നിതേ
എല്ലാം നിതാന്തം ദുരന്തദുഃഖത്തിനാ–
യല്ലാതെ സൗഖ്യത്തിനായല്ലിതൊന്നുമേ. 54

ഇപ്രകാരം ഭ്രമിച്ചീടും ജനാവലി–
ക്കെപ്പോൾ ഭവിക്കുന്നു സംസാരനാശനം
അപ്പോൾ മഹത്സംഗമത്തിന്നിടയാകു–
മുൾപ്പൂവിലായവർക്കാനിമിഷംമുതൽ
സാധുജനപ്രാപ്യനായിപ്പരാവര–
നാഥനാമങ്ങയിലുണ്ടായ്‌വരും മതി. 55

കാനനവാസത്തിനായാശയാന്നിട്ടും
ജ്ഞാനികളാം ചക്രവർത്തികളാകവേ
സാദരമേകാന്തചര്യയാൽ തേടിടും
മേദിനീബന്ധഹര, മാമനുഗ്രഹം
നിന്തിരുമേനി കനിഞ്ഞെനിക്കേകിയെ–
ന്നന്തരംഗത്തിൽ നിരൂപിച്ചിടുന്നു ഞാൻ. 56

ഞാനുമകിഞ്ചനന്മാരാകെയൊന്നുപോൽ
മാനിച്ചിടും ത്വത്പ്പദസേവയെന്നിയേ
അന്യമാകും വരമിച്ഛിച്ചിടുന്നീല
മന്നിലറിവല്പമെങ്കിലുമുള്ളവൻ
മുക്തിപ്രദനാം ഭവാനെയർച്ചിച്ചിട്ടു
ദുഃഖകരമാത്മബന്ധം വരിക്കുമോ? 57

ആകയാൽ സത്വരജസ്തമസ്സംബന്ധി–
യാകുമാ ശ്രേയസ്സഖിലമുപേക്ഷിച്ചു
ജ്ഞാനഘനനായ് ഗുണഹീനനായ് സംഗ–
ഹീനനാമങ്ങയെ പ്രാപിച്ചിടുന്നു ഞാൻ. 58

1. കലഹം, യുദ്ധം.

ചിരമിഹ വൃജിനാർത്തസ്തപ്യമാനോഽനുതാപൈ–
രവിതൃഷഷഡമിത്രോഽലബ്ധശാന്തിഃ കഥഞ്ചിൽ
ശരണദ സമുപേതസ്ത്വൽപദാബ്ജം പരാത്മ–
ന്നഭയമൃതമശോകം പാഹി മാഽഽപന്നമീശ. 59

ശ്രീഭഗവാനുവാച

സാർവ്വഭൗമ മഹാരാജ മതിസ്തേ വിമലോർജ്ജിതാ
വരൈഃ പ്രലോഭിതസ്യാപി ന കാമൈർവ്വിഹതാ യതഃ. 60
പ്രലോഭിതോ വരൈര്യത്ത്വമപ്രമാദായ വിദ്ധി തൽ
ന ധീർമ്മയ്യേകഭക്താനാമാശീർഭിർഭിദ്യതേ ക്വചിൽ. 61
യുഞ്ജാനാനാമഭക്താനാം പ്രാണായാമാദിഭിർമ്മനഃ
അക്ഷീണവാസനം രാജൻ ദൃശ്യതേ പുനരുത്ഥിതം. 62
വിചരസ്വ മഹീം കാമം മയ്യാവേശിതമാനസഃ
അസ്ത്വേവ നിത്യദാ തുഭ്യം ഭക്തിർമ്മയ്യനപായിനീ. 63
ക്ഷാത്രധർമ്മസ്ഥിതോ ജന്തൂൻ ന്യവധീർമൃഗയാദിഭിഃ
സമാഹിതസ്തത്തപസാ ജഹ്യഘം മദുപാശ്രിതഃ. 64
ജന്മന്യനന്തരേ രാജൻ സർവ്വഭൂതസുഹൃത്തമഃ
ഭൂത്വാ ദ്വിജവരസ്ത്വം വൈ മാമുപൈഷ്യസി കേവലം. 65

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
മുചുകുന്ദസ്തുതിർന്നാമ ഏകപഞ്ചാശത്തമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10329 ദശമസ്കന്ധേ ശ്ലോകാഃ 2135

---

## ദ്വിപഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

ഇത്ഥം സോഽനുഗൃഹീതോഽംഗ കൃഷ്ണേനേക്ഷ്വാകുനന്ദനഃ
തം പരിക്രമ്യ സന്നമ്യ നിശ്ചക്രാമ ഗുഹാമുഖാൽ. 1
സ വീക്ഷ്യ ക്ഷുല്ലകാൻ മർത്ത്യാൻ പശൂൻ വീരുദ്വനസ്പതീൻ
മത്വാ കലിയുഗം പ്രാപ്തം ജഗാമ ദിശമുത്തരാം. 2
തപഃശ്രദ്ധായുതോ ധീരോ നിഃസംഗോ മുക്തസംശയഃ
സമാധായ മനഃ കൃഷ്ണേ പ്രാവിശൽ ഗന്ധമാദനം. 3
ബദര്യാശ്രമമാസാദ്യ നരനാരായണാലയം
സർവ്വദ്വന്ദ്വസഹഃ ശാന്തസ്തപസാഽഽരാധയദ്ധരിം. 4
ഭഗവാൻ പുനരാവ്രജ്യ പുരീം യവനവേഷ്ടിതാം
ഹത്വാ മ്ലേച്ഛബലം നിന്യേ തദീയം ദ്വാരകാം ധനം. 5
നീയമാനേ ധനേ ഗോഭിർന്നൃഭിശ്ചാച്യുതചോദിതൈഃ
ആജഗാമ ജരാസന്ധസ്ത്രയോവിംശത്യനീകപഃ. 6
വിലോക്യ വേഗരഭസം രിപുസൈന്യസ്യ മാധവൗ
മനുഷ്യചേഷ്ടാമാപന്നൗ രാജൻ ദുദ്രുവതുർദ്രുതം. 7
വിഹായ വിത്തം പ്രചുരമഭീതൗ ഭീരുഭീതവൽ
പദ്ഭ്യാം പത്മപലാശാഭ്യാം ചേലതുർബ്ബഹുയോജനം. 8
പലായമാനൗ തൗ ദൃഷ്ട്വാ മാഗധഃ പ്രഹസൻ ബലീ
അന്വധാവദ്രഥാനീകൈരീശയോരപ്രമാണവിൽ. 9
പ്രദ്രുത്യ ദൂരം സംശ്രാന്തൗ തുംഗമാരുഹതാം ഗിരിം
പ്രവർഷണാഖ്യം ഭഗവാൻ നിത്യദാ യത്ര വർഷതി. 10

ഞാനിവിടെച്ചിരം പാപാർത്തനായ് തപ്യ–
മാനനായാദ്ധ്യാത്മികാദി ദുഃഖങ്ങളാൽ,
കാമാദിശത്രുഷൾക്കത്താൽ പരീതനായ്
ഭ്രമൻ! ലവലേശവും ശാന്തിയെന്നിയേ
ഹേ പരമാത്മസ്വരൂപാ! ശരണദാ!
താപാപഹമാം തവ പദാംഭോരുഹം
പ്രാപിച്ചിതാപന്നനാമെന്നെയച്യുതാ!
നീ പരിപാലനംചെയ്തുകൊള്ളേണമേ. 59

ശ്രീഭഗവാൻ പറഞ്ഞു

സാർവ്വഭൗമാ! മഹാരാജൻ! ബലിഷ്ഠവും
പാവനവുംതന്നെയാണു ഭവന്മതി
കാമം വരങ്ങളാൽ ചോദിതനാകിലും
നീ മോഹിതനായതില്ല കാമങ്ങളാൽ.

ഇപ്പോൾ വരമങ്ങു വാങ്ങുവാൻ ഞാൻ ചൊന്ന–
തപ്രമാദത്തിനായ് മാത്രമാം ഭൂപതേ!
എന്നിലേകാന്തരതിയാളുവോർമതി–
ഭിന്നമാകാ വിഷയാശയാൽത്തെല്ലുമേ. 61

പ്രാണരോധാദി ശീലിച്ചിട്ടും മത്ഭക്തി–
ഹീനരായുള്ള ജനങ്ങൾക്കിയന്നിടും
വാസനാനാശം ഭവിക്കാത്ത മാനസം
[1]വൈഷയികാശയിലാണ്ടുപോം
പിന്നെയും. 62

എന്നിലാവേശിതമാം മനസ്സോടു നീ
മന്നിലിഷ്ടംപോലെ സഞ്ചരിച്ചീടുക
എന്നിലചഞ്ചലഭക്തിയെന്നും നില–
നിന്നിടാൻ നിന്നെയനുഗ്രഹിക്കുന്ന ഞാൻ. 63

ക്ഷത്രിയധർമ്മമാം നായാട്ടിനാൽ മൃഗ–
ഹത്യ കണക്കററുചെയ്ത പാപോല്ക്കരം
എന്നാശ്രിതനായ്ത്തപോവൃത്തിയാലുടൻ–
തന്നെ ദഹിപ്പിക്ക സാർവ്വഭൗമ! ഭവാൻ. 64

ഭാവിജന്മത്തിൽ ഭവാനയി ഭൂപതേ!
സർവ്വഭൂതങ്ങൾക്കുമേററവുമിഷ്ടനാം
ഭൂവിണ്ണവനായ് ജനിക്കുമേതോടുതാൻ
കേവലനായിട്ടുമെന്നോടു ചേർന്നിടും 65

---

# അദ്ധ്യായം 52

ശ്രീശുകൻ പറഞ്ഞു

കണ്ണനാലേവമനുഗൃഹീതൻ മുചു–
കുന്ദനൃപൻ ഭഗവാനെ വലംവച്ചു
ബന്ധനമസ്കൃതിചെയ്തുഗുഹാമുഖം–
തന്നിൽനിന്നക്ഷണം നിഷ്ക്രമിച്ചീടിനാൻ 1

നീളെ കുറഞ്ഞ മനുഷ്യരേയും മൃഗ–
ജാലത്തെയും തരുവല്ലീനിരയെയും
കണ്ടു കലികാലമാഗതമായെന്നു
കണ്ടുത്തരദിക്കിലേക്കു പോയാനവൻ. 2

ധീരനായിത്തപശ്ശ്രദ്ധയാന്നാസക്തി–
ചേരാതെ സന്ദേഹമൊന്നിലുമെന്നിയേ
മാധവനിൽത്താൻ മനംനിറുത്തിഗ്ഗന്ധ–
മാദനപർവ്വതത്തിൽ പ്രവേശിച്ചിതേ. 3

നേരേ ബദര്യാശ്രമത്തിലെഴും നര–
നാരായണാലയമെത്തി പിന്നന്നൃപൻ
ദ്വന്ദ്വസഹനായ് പ്രശാന്തനായിത്തപ–
സ്സാന്നു ഭഗവാൻ ഹരിയെയർച്ചിച്ചിതേ. 4

ദൈത്യാരി പിന്നെ യവനരുദ്ധം മധു–
പത്തനമെത്തിയ മ്ലേച്ഛസൈന്യങ്ങളെ
കൊന്നു തദീയ ധനങ്ങളശേഷവു–
മാന്നുടൻ ദ്വാരാവതിയിലാക്കീടിനാൻ. 5

ആളുകളേയും മൃഗങ്ങളേയുംകൊണ്ടു
കാളായവണ്ണൻ ധനം നയിച്ചീടവേ
വന്നാനിരുപത്തും മൂന്നക്ഷൗഹിണി–
തന്നാഥനാമജ്ജരാസന്ധഭൂമിപൻ. 6

ശത്രുസൈന്യത്തിൻ ഗതിവേഗമീക്ഷിച്ചു
ദൈത്യാരിയും ബലഭദ്രനുമപ്പൊഴേ
മർത്ത്യശീലം സ്വീകരിച്ചുപ്പുരിവിട്ടു
സത്വരം ഭീരുക്കളെന്നമട്ടോടിനാർ. 7

വിത്തചയംവിട്ടു ഭീതരതിഭീതർ–
മട്ടു മൃദുലപദാംബുരുഹങ്ങളാൽ
നിൽക്കാതെയെങ്ങും ബഹുയോജനവഴി
ചിക്കെന്നു പാഞ്ഞിതു രാമനും കൃഷ്ണനും. 8

പേടിച്ചു പായുമവരെ നിരീക്ഷിച്ചു
ധാടികലർന്നു ബലിഷ്ഠനാം മാഗധൻ
ഈശ്വരന്മാരാമവരുടെ വൈഭവം
ലേശമറിയാതെ പൊട്ടിച്ചിരിച്ചുടൻ
തേർപ്പടയോടൊത്തവരിരുപേരെയു–
മാർഭാടമോടുമനുഗമിച്ചീടിനാൻ. 9

ഏറിയ ദൂരമോടിത്തളർന്നിട്ടവ–
രേറിനാർ ചെന്നാ പ്രവർഷണാഖ്യാദ്രിയിൽ
എന്നുമേയിപ്പർവതത്തിൽ മുടങ്ങാതെ
വിണ്ണോർവരൻ മഴ പെയ്യിച്ചിടുന്നിതേ. 10

---

1 വിഷയങ്ങളിലെ ആശ.

ഗിരൗ നിലീനാവാജ്ഞായ നാധിഗമ്യ പദം നൃപ
ദദാഹ ഗിരിമേധോഭിഃ സമന്താദഗ്നിമുത്സൃജൻ. 11
തത ഉൽപത്യ തരസാ ദഹ്യമാനതടാദുഭൗ
ദശൈകയോജനോത്തുംഗാന്നിപേതതുരധോഭുവി. 12
അലക്ഷ്യമാണൗ രിപുണാ സാനുഗേന യദൂത്തമൗ
സ്വപുരം പുനരായാതൗ സമുദ്രപരിഖാം നൃപ. 13
സോഽപി ദഗ്ധാവിതി മൃഷാ മന്വാനോ ബലകേശവൗ
ബലമാകൃഷ്യ സുമഹന്മഗധാൻ മാഗധോ യയൗ. 14
ആനർത്താധിപതിഃ ശ്രീമാൻ രൈവതോ രേവതീം സുതാം
ബ്രഹ്മണാ ചോദിതഃ പ്രാദാദ് ബലായേതി പുരോദിതം. 15
ഭഗവാനപി ഗോവിന്ദ ഉപയേമേ കുരൂദ്വഹ
വൈദർഭീം ഭീഷ്മകസുതാം ശ്രിയോ മാത്രാം സ്വയംവരേ. 16
പ്രമഥ്യ തരസാ രാജ്ഞഃ സാല്വാദീംശ്ചൈദ്യപക്ഷഗാൻ
പശ്യതാം സർവ്വലോകാനാം താർക്ഷ്യപുത്രഃ സുധാമിവ. 17

രാജോവാച

ഭഗവാൻ ഭീഷ്മകസുതാം രുക്മിണീം രുചിരാനനാം
രാക്ഷസേന വിധാനേന ഉപയേമ ഇതി ശ്രുതം. 18
ഭഗവൻ ശ്രോതുമിച്ഛാമി കൃഷ്ണസ്യാമിതതേജസഃ
യഥാ മാഗധസാല്വാദീൻ ജിത്വാ കന്യാമുപാഹരൽ. 19
ബ്രഹ്മൻ കൃഷ്ണകഥാഃ പുണ്യാ മാധ്വീർല്ലോകമലാപഹാഃ
കോ നു തൃപ്യേത ശൃണ്വാനഃ ശ്രുതജ്ഞോ നിത്യനൂതനാഃ. 20

ശ്രീശുക ഉവാച

രാജാഽഽസീദ് ഭീഷ്മകോ നാമ വിദർഭാധിപതിർമ്മഹാൻ
തസ്യ പഞ്ചാഭവൻ പുത്രാഃ കന്യൈകാ ച വരാനനാ. 21
രുക്മ്യഗ്രജോ രുക്മരഥോ രുക്മബാഹുരനന്തരഃ
രുക്മകേശോ രുക്മമാലീ രുക്മിണ്യേഷാം സ്വസാ സതീ. 22
സോപശ്രുത്യ മുകുന്ദസ്യ രൂപവീര്യഗുണശ്രിയഃ
ഗൃഹാഗതൈർഗ്ഗീയമാനാസ്തം മേനേ സദൃശം പതിം. 23
താം ബുദ്ധിലക്ഷണൗദാര്യരൂപശീലഗുണാശ്രയാം
കൃഷ്ണശ്ച സദൃശീം ഭാര്യാം സമുദ്വോഢും മനോ ദധേ. 24
ബന്ധൂനാമിച്ഛതാം ദാതും കൃഷ്ണായ ഭഗിനീം നൃപ
തതോ നിവാര്യ കൃഷ്ണദ്വിഡ് രുക്മീ ചൈദ്യമമന്യത. 25
തദവേത്യാസിതാപാംഗീ വൈദർഭീ ദുർമ്മനാ ഭൃശം
വിചിന്ത്യാപ്തം ദ്വിജം കഞ്ചിൽ കൃഷ്ണായ പ്രാഹിണോദ്ദ്രുതം. 26
ദ്വാരകാം സ സമഭ്യേത്യ പ്രതീഹാരൈഃ പ്രവേശിതഃ
അപശ്യദാദ്യം പുരുഷമാസീനം കാഞ്ചനാസനേ. 27
ദൃഷ്ട്വാ ബ്രഹ്മണ്യദേവസ്തമവരുഹ്യ നിജാസനാൽ
ഉപവേശ്യാർഹയാഞ്ചക്രേ യഥാഽഽത്മാനം ദിവൗകസഃ. 28
തം ഭുക്തവന്തം വിശ്രാന്തമുപഗമ്യ സതാം ഗതിഃ
പാണിനാഭിമൃശൻ പാദാവവ്യഗ്രസ്തമപൃച്ഛത. 29
കച്ചിദ്ദ്വിജവരശ്രേഷ്ഠ ധർമ്മസ്തേ വൃദ്ധസമ്മതഃ
വർത്തതേ നാതികൃച്ഛ്റേണ സന്തുഷ്ടമനസഃ സദാ. 30
സന്തുഷ്ടോ യർഹി വർത്തേത ബ്രാഹ്മണോ യേന കേനചിൽ
അഹീയമാനഃ സ്വാദ്ധർമ്മാൽ സ ഹ്യസ്യാഖിലകാമധുക്. 31
അസന്തുഷ്ടോഽസകൃല്ലോകാനാപ്നോത്യപി സുരേശ്വരഃ
അകിഞ്ചനോഽപി സന്തുഷ്ടഃ ശേതേ സർവ്വാംഗവിജ്വരഃ. 32

അദ്രിയിലെങ്ങും തിരഞ്ഞു കാണാഞ്ഞവ–
നോർത്താൻ ഗുഹയിലെങ്ങാനുമൊളിച്ചതായ്
പിന്നെഗ്ഗുഹകാംക്ഷ ചുററും വിറകുകാം
കന്നുകന്നായ്ക്കൂട്ടിയങ്ങു തീയിട്ടിതേ. 11

അഗ്നിരിപ്രാന്തപ്രദേശമെല്ലാമഗ്നി–
യുൽക്കടം കത്തിജ്ജ്വലിച്ചിട്ടപ്പോളവർ
ചിക്കെന്നു ചാടീ പതിനൊന്നു യോജന–
പ്പൊക്കമെഴുമമ്മലയിൽനിന്നൂഴിയിൽ. 12

പിൻപേ വരുമനുചാരികളോടൊത്ത
വൻപനാമാ വൈരി കാണാതിരുവരും
ചുററും ജലനിധിയാം കിടങ്ങുള്ള തത്–
പട്ടണംപ്രാപിച്ചു വാണിതക്ഷീണരായ്. 13

രാമകൃഷ്ണന്മാർ ദഹിച്ചുപോയെന്നു താ–
നാ മാഗധേശ്വരൻ തെററിദ്ധരിച്ചുടൻ
വൻപാർന്നിടും നിജസേനയോടുംകൂടി–
സമ്പ്രീതനായ് തൻപുരം പൂകി ഭൂപതേ. 14

ആനർത്തഭൂമിപൻ ശ്രീയുതൻ രൈവതൻ
ചേണാർന്ന രേവതിയെന്ന തനൂജയെ
ബ്രഹ്മപ്രചോദനയാൽ ബലരാമനു
ചെമ്മേ കൊടുത്തെന്നു ചൊല്ലിനേൻ മുന്നമേ. 15

താർമകതന്നവതാരമാം ഭീഷ്മക–
ഭൂമിപപുത്രിയാം രുഗ്മിണീദേവിയെ
സാധുജനാവനതല്പരൻ മാധവൻ
ചേദീശപക്ഷീയ ശാല്വാദി ഭൂപരേ 16

ആകവേ,ചെന്നാ സ്വയംവരത്തിൽ സർവ്വ–
ലോകരും കാൺകവേ മർദ്ദനംചെയ്തഥ
പക്ഷിപ്രവരനമൃതത്തെയെന്നപോ–
ലക്ഷണംതന്നെ പരിഗ്രഹിച്ചീടിനാൻ. 17

രാജാവു പറഞ്ഞു

രാക്ഷസമാർഗ്ഗത്തിൽ വൈദർഭിയെജ്ജല–
ജാക്ഷനുപയമിച്ചെന്നു കേൾപ്പുണ്ടു ഞാൻ. 18

മാഗധശാല്വാദ്യരാം മഹീപാലരെ–
യാകവേ വെന്നസ്സുമുഖിയെ ശക്തനാം
മാധവനേതുവിധത്തിൽ വേട്ടെന്നതു
ബോധിക്കുവാനാഗ്രഹിക്കുന്നു ഞാൻ മുനേ! 19

ബ്രഹ്മൻ! സുകൃതം വളർത്തുന്നതും ലോക–
കന്മഷം പാടേ നശിപ്പിച്ചിടുന്നതും
എന്നും പുതിയതായ്ത്തോന്നുന്നതുമായ
നന്ദജവൃത്തം ശ്രവിച്ചാൽ മതിവരാ. 20

ശ്രീശുകൻ പറഞ്ഞു

ഉണ്ടായിരുന്നു മഹാനായ് വിദർഭ്ഭൂ–
മണ്ഡലാധീശനായ് ഭീഷ്മകനാമകൻ
നന്ദനരഞ്ചുപേരുണ്ടായവന്നതി–
സുന്ദരിയായൊരു കന്യകാരത്നവും. 21

രുഗ്മിയാണഗ്രജൻ രുഗ്മരഥൻ പിന്നെ
രുഗ്മബാഹുവാഭിധൻ രുഗ്മകേശാഖ്യനും
രുഗ്മമാല്യൻതാനുമുണ്ടായതിൽ പിന്നെ
രുഗ്മിണിയാം തത്സഹജയും ജാതയായ്. 22

നന്ദജസൗന്ദര്യവീര്യാദിസൽഗുണ–
വർണ്ണനം [1] ഗേഹാഗതരിൽനിന്നായവൾ
അന്വഹം കേട്ടു തനിക്കനുരൂപനാം
കണ്ണനെക്കാന്തനെന്നായുറപ്പിച്ചിതേ. 23

ഔദാര്യപീനധീരൂപശീലാദിയാൽ
സാദൃശ്യമാളുമവളെ മുകുന്ദനും
വല്ലഭയാക്കി വിവാഹം നടത്തുവാ–
നുള്ളിൽ വിചാരിച്ചിരുന്നു ധരാപതേ. 24

ബന്ധുരഗാത്രിയെക്കൃഷ്ണനു നല്കുവാൻ
ബന്ധുക്കളാശിച്ചതിന്നു വിരുദ്ധമായ്
മാധവദ്വേഷിയാം ശ്രീശിശുപാലനു
സാദരം നല്കാനുറച്ചിതു രുഗ്മിയും. 25

അക്കാര്യമങ്ങസിതാപാംഗിയാളറി–
ഞ്ഞുൽക്കടദുഃഖനിമഗ്നയായേകദാ
ചിന്തിച്ചു വിശ്വസ്തനാമൊരു വിപ്രനെ
കാന്താന്തികത്തിൽ ദൂതനായച്ചീടിനാൾ. 26

ദ്വാരകാപട്ടണമെത്തിയാ ബ്രാഹ്മണൻ
ദ്വാരപാലാനുവാദത്തോടകത്തേറി
സ്വർണ്ണാസനത്തിലിരുന്നരുളീടുമ–
ക്കണ്ണനാമാദിപുരുഷനെക്കണ്ടിതു. 27

ബ്രാഹ്മണനെക്കണ്ടു തന്നാസനത്തിൽ നി–
ന്നമ്മഹാഭൂസുരഭക്തനെണീററുടൻ
നന്ദിച്ചിരുത്തിസ്സുരജനം സാദരം–
തന്നെയർച്ചിക്കും വിധത്തിലർച്ചിച്ചിതു. 28

ഊണുകഴിഞ്ഞങ്ങു വിശ്രമിച്ചീടുമ–
ക്ഷോണീസുരൻ തന്നരികത്തണഞ്ഞഥ
സാധുജനാശ്രയസ്ഥാനമാം ശ്രീഹരി
പാദം തടവീട്ടു ചോദിച്ചു സാദരം. 29

ഭൂസുരശ്രേഷ്ഠ! ഭവന്മാനസ,മനാ–
യാസം ലഭിപ്പതിലെപ്പൊഴും തൃപ്തമോ?
സാധുജനസമ്മതമാംവിധത്തിലാ–
വേദോക്തകർമ്മങ്ങളാചരിക്കുന്നിതോ? 30

കിട്ടുന്നതിൽത്തുഷ്ടനായി സ്വധർമ്മവും
വിട്ടിടാതെപ്പോളിരിക്കുന്ന ഭൂസുരൻ
അപ്പോളതുതാൻ തദീയ കാമങ്ങളെ–
യെപ്പേരുമങ്ങു സാധിപ്പിച്ചിടുന്നിതേ. 31

ഇന്ദ്രനായാലുമസന്തുഷ്ടനെങ്കിലോ
ഹന്ത! സുഖംതേടിയോടുന്നിതെങ്ങുമേ
പാരം ദരിദ്രനും സന്തുഷ്ടനെന്നാകി–
ലേറെസ്സുഖത്തോടുകൂടിശ്ശയിച്ചിടും. 32

1 ഗേഹത്തിൽ വന്നവർ

വിപ്രാൻ സ്വലാഭസംതുഷ്ടാൻ സാധൂൻ ഭൂതസുഹൃത്തമാൻ
നിരഹങ്കാരിണഃ ശാന്താൻ നമസ്യേ ശിരസാസകൃൽ. 33
കച്ചിദ്വഃ കുശലം ബ്രഹ്മൻ രാജതോ യസ്യ ഹി പ്രജാഃ
സുഖം വസന്തി വിഷയേ പാല്യമാനാഃ സ മേ പ്രിയഃ. 34
യതസ്ത്വമാഗതോ ദുർഗ്ഗം നിസ്തീര്യേഹ യദിച്ഛയാ
സർവ്വം നോ ബ്രൂഹ്യഗുഹ്യം ചേൽ കിം കാര്യം കരവാമ തേ. 35
ഏവം സംപൃഷ്ടസംപ്രശ്നോ ബ്രാഹ്മണഃ പരമേഷ്ഠിനാ
ലീലാഗൃഹീതദേഹേന തസ്മൈ സർവ്വമവർണ്ണയൽ. 36
ശ്രുത്വാ ഗുണാൻ ഭുവനസുന്ദര ശൃണ്വതാം തേ
നിർവ്വിശ്യ കർണ്ണവിവരൈർഹരതോഽങ്ഗതാപം
രൂപം ദൃശാം ദൃശിമതാമഖിലാർത്ഥലാഭം
ത്വയ്യച്യുതാവിശതി ചിത്തമപത്രപം മേ. 37
കാ ത്വാ മുകുന്ദ മഹതീ കുലശീലരൂപ-
വിദ്യാവയോദ്രവിണധാമഭിരാത്മതുല്യം
ധീരാ പതിം കുലവതീ ന വൃണീത കന്യാ
കാലേ നൃസിംഹ നരലോകമനോഽഭിരാമം. 38
തന്മേ ഭവാൻ ഖലു വൃതഃ പതിരംഗ ജായാ-
മാത്മാർപ്പിതശ്ച ഭവതോഽത്ര വിഭോ വിധേഹി
മാ വീരഭാഗമഭിമർശതു ചൈദ്യ ആരാദ്-
ഗോമായുവന്മൃഗപതേർബ്ബലിമംബുജാക്ഷ. 39
പൂർത്തേഷ്ടദത്തനിയമവ്രതദേവവിപ്ര-
ഗുർവ്വർച്ചനാദിഭിരലം ഭഗവാൻ പരേശഃ
ആരാധിതോ യദി ഗദാഗ്രജ ഏത്യ പാണിം
ഗൃഹ്ണാതു മേ ന ദമഘോഷസുതാദയോഽന്യേ. 40
ശ്വോഭാവിനി ത്വമജിതോദ്വഹനേ വിദർഭാൻ
ഗുപ്തഃ സമേത്യ പൃതനാപതിഭിഃ പരീതഃ
നിർമ്മഥ്യ ചൈദ്യമഗധേന്ദ്രബലം പ്രസഹ്യ
മാം രാക്ഷസേന വിധിനോദ്വഹ വീര്യശുല്കാം. 41
അന്തഃപുരാന്തരചരീമനിഹത്യ ബന്ധൂം-
സ്ത്വാമുദ്വഹേ കഥമിതി പ്രവദാമ്യുപായം
പൂർവ്വേദ്യുരസ്തി മഹതീ കുലദേവിയാത്രാ
യസ്യാം ബഹിർന്നവവധൂർഗ്ഗിരിജാമുപേയാൽ. 42
യസ്യാങ്‌ഘ്രിപങ്കജരജഃസ്നപനം മഹാന്തോ
വാഞ്ഛന്ത്യുമാപതിരിവാത്മതമോഽപഹത്യൈ
യർഹ്യംബുജാക്ഷ ന ലഭേയ ഭവൽ പ്രസാദം
ജഹ്യാമസൂൻ വ്രതകൃശാഞ്ഛതജന്മഭിഃ സ്യാൽ. 43
ഇത്യേതേ ഗുഹ്യസന്ദേശാ യദുദേവ മയാഽഽഹൃതാഃ
വിമൃശ്യ കർത്തും യച്ചാത്ര ക്രിയതാം തദനന്തരം. 44

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ രുക്മിണ്യുദ്വാഹപ്രസ്താവേ ദ്വിപഞ്ചാശത്തമോഽധ്യായഃ.

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10373 ദശമസ്കന്ധേ ശ്ലോകാഃ 2179

---

## ത്രിപഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

വൈദർഭ്യാഃ സ തു സന്ദേശം നിശമ്യ യദുനന്ദനഃ
പ്രഗൃഹ്യ പാണിനാ പാണിം പ്രഹസന്നിദമബ്രവീൽ. 1

സാധുക്കളായ് സ്വതേ കിട്ടുന്നതുകൊണ്ടു
മോദിപ്പവരായഹന്താവിഹീനരായ്
ഭൂതാളിതൻ സുഹൃത്തുക്കളായ് ശാന്തരാം
ഭൂദേവരെ ഞാൻ നമിക്കുന്നിതെപ്പൊഴും. 33

ബ്രാഹ്മണാ! നിങ്ങൾക്കരചനിൽനിന്നലം
ക്ഷേമമോ യാതൊരുവൻെറ ധരിത്രിയിൽ
മേവും ജനം സുഖമായിരിക്കുന്നിതാ
ഭൂവരനത്രേ മദീയ സുഹൃത്തമൻ. 34

ഏതു രാജ്യത്തുനിന്നെന്തുകാര്യത്തിനായ്
പാഥോധി ലംഘിച്ചിവിടെ വന്നു ഭവാൻ
ചൊല്ലിയാലും ഗോപ്യമല്ലെന്നിരിക്കില-
തെല്ലാം, മുടനെന്തുവേണ്ടു ഞാനെന്നതും. 35

ഈവിധം ലീലാഗൃഹീതശരീരനാ-
മാവിഭു ചോദിച്ചവാറദ്ധരാസുരൻ
പിന്നെയാ രുഗ്മിണീസന്ദേശമാകവേ
ചൊന്നാനവളുടെ വാക്യത്തിലിങ്ങനേ: 36

'ലോകൈകസുന്ദരാ! കണ്ണിൻവഴിയകം-
പൂകി ശ്രവിക്കുവോക്കല്ലലാററുന്നതാം
ത്വത്ഗുണോല്ക്കർഷവും കണ്ണുള്ളവക്കഖിലം-
പോക്കിസ്സമസ്തപുമത്ഥവുമേകിടും
നിന്മേനിതന്നുന്മയും കേട്ടപത്രപം
മന്മനമങ്ങയിലാണ്ടുപോയച്യുതാ! 37

മുക്തിപ്രദാ! നരശ്രേഷ്ഠാ! കലീനയും
സദ്ഗുണധാമവും ധീരയുമായിടും
ഏതൊരു കന്യക ശീലകുലരൂപ-
മാധുര്യവിദ്യാധന പ്രാഭവാദിയാൽ
തുല്യനായ് മാനവലോകമനോജ്ഞനാ-
യുള്ള ഭവാനെ വരിക്കില്ല കാന്തനായ്. 38

ആകയാലങ്ങയെ വല്ലഭനായ് വരി-
ച്ചേകിനേനാത്മാവുമങ്ങേക്കയേ വിഭോ!
വേഗമിവിടെവന്നങ്ങേ മഹിഷിയായ്
സ്വീകരിച്ചെന്നെയനുഗ്രഹിക്കേണമേ!

വീരാ! കുറുക്കൻ ഹരിഭാഗമെന്നപോൽ
തീരെത്തൊടായ്ക ശിശുപാലനെന്നുടൽ. 39

പൂർത്തേഷ്ടദത്ത നിയമവ്രതങ്ങളും
[1]പൃഥ്വീസുരഗുരുദേവാർച്ചനകളും
കൃത്യമായ് ഞാനനുഷ്ഠിച്ചവളെങ്കിലോ
എത്തിബ്ഭവാൻതാൻ ഗ്രഹിക്കണമെൻകരം
ചൈദ്യാദി ദുഷ്ടമഹീപതിമാർ മമ
മൂർത്തി തൊടാനുമിടവരുത്തീടൊലാ. 40

നാളെ നടത്തുവാൻ നിശ്ചയിച്ചീടുമീ-
വേളിയിൽ സേനാധിപാവൃതനായ് ഭവാൻ
ഗൂഢമണഞ്ഞു ജരാസന്ധചൈദ്യാദി-
മൂഢനൃപസൈന്യമാകെ വിമഥിച്ചു
വീര്യശുല്കാഢ്യയാമെന്നെ ബലാലങ്ങു
പാരാതെ കൈക്കൊൾക രാക്ഷ-
സോദ്വാഹമായ്. 41

അന്തഃപുരാന്തസ്ഥയാം നിന്നെയെങ്ങനെ
ബന്ധുക്കളെ വധിക്കാതെ ഞാൻ വേട്ടിടും
എന്നു ഭവാനൊരുവേള ശങ്കിക്കുകിൽ
ചൊന്നീടുവൻ ഞാനതിനൊരുപായവും
കല്യാണനാളിൻ തലേദിവസം വധൂ-
വല്ലാസപൂർവ്വം കുലദേവിയെത്തൊഴാൻ
ചെമ്മേ വെളിയിൽച്ചരിക്കുവതാം കുല-
ധർമ്മമാ ഘട്ടമിതിന്നുചിതം പ്രഭോ! 42

ആരുടെ പാദാബ്ജധൂളിയിൽ മഗ്നരായ്
ഗൗരീവരനും മഹത്തുക്കളന്യരും
നിച്ചലുമാത്മതമസ്സകററീടുവാ-
നിച്ഛിച്ചിടുന്നുവോ സാരസലോചനാ!
ആ നിന്തിരുവടിതൻ പ്രസാദത്തിനു
ഞാനിപ്പൊഴർഹയല്ലെന്നു വന്നീടുകിൽ
ഏററം വ്രതകൃശമായീടുമിത്തനു
പെട്ടെന്നുപേക്ഷിക്കുവേനില്ല സംശയം
നൂറു ജന്മങ്ങൾകൊണ്ടെങ്കിലും ഞാനിനി
ചേരും ഭവാനിലെന്നുള്ളതു നിശ്ചയം.'' 43

ഞാനാവഹിച്ച രഹസ്യസന്ദേശമി-
താനന്ദരൂപാ! ഭവാനവിളംബിതം
വീണ്ടും പരിചിന്തനംചെയ്തനന്തരം
വേണ്ടതുചെയ്താലുമെന്നു ചൊന്നാൻ ദ്വിജൻ. 44

---

## അദ്ധ്യായം 53

ശ്രീശുകൻ പറഞ്ഞു

ശ്രീകൃഷ്ണനീവിധം രുഗ്മിണീസന്ദേശ-
മാകണ്ണനംചെയ്തു സന്തുഷ്ടചിത്തനായ്
ആരണപാണി പിടിച്ചു ചിരിച്ചുകൊ-
ണ്ടീരണംചെയ്തീടിനാൻ പിന്നെയിങ്ങനെ. 1

---

1. പൃഥ്വീസുരൻ, ആചാര്യൻ, ദേവൻ ഇവരെ പൂജിക്കൽ.

തഥാഹമപി തച്ചിത്തോ നിദ്രാം ച ന ലഭേ നിശി
വേദാഹം രുക്മിണാ ദ്വേഷാന്മമോദ്വാഹോ നിവാരിതഃ. 2
താമാനയിഷ്യ ഉന്മഥ്യ രാജന്യാപസദാൻ മൃധേ
മൽപരാമനവദ്യാംഗീമേധസോഽഗ്നിശിഖാമിവ. 3

ശ്രീശുക ഉവാച

ഉദ്വാഹർക്ഷം ച വിജ്ഞായ രുക്മിണ്യാ മധുസൂദനഃ
രഥഃ സംയുജ്യതാമാശു ദാരുകേത്യാഹ സാരഥിം. 4
സ ചാശ്വൈഃ ശൈബ്യസുഗ്രീവമേഘപുഷ്പവലാഹകൈഃ
യുക്തം രഥമുപാനീയ തസ്ഥൗ പ്രാഞ്ജലിരഗ്രതഃ. 5
ആരുഹ്യ സ്യന്ദനം ശൗരിർദ്വിജമാരോപ്യ തൂർണ്ണഗൈഃ
ആനർത്താദേകരാത്രേണ വിദർഭാനഗമദ്ധയൈഃ. 6
രാജാ സ കുണ്ഡിനപതിഃ പുത്രസ്നേഹവശം ഗതഃ
ശിശുപാലായ സ്വാം കന്യാം ദാസ്യൻ കർമ്മാണ്യകാരയൽ. 7
പുരം സംമൃഷ്ടസംസിക്തമാർഗ്ഗരഥ്യാചതുഷ്പഥം
ചിത്രധ്വജപതാകാഭിസ്തോരണൈഃ സമലംകൃതം. 8
സ്രഗ്ഗന്ധമാല്യാഭരണൈർവ്വിരജോഽംബരഭൂഷിതൈഃ
ജുഷ്ടം സ്ത്രീപുരുഷൈഃ ശ്രീമദ്ഗൃഹൈരഗരുധൂപിതൈഃ. 9
പിതൄൻ ദേവാൻ സമഭ്യർച്ച്യ വിപ്രാംശ്ച വിധിവന്നൃപ
ഭോജയിത്വാ യഥാന്യായം വാചയാമാസ മംഗലം. 10
സുസ്നാതാം സുദതീം കന്യാം കൃതകൗതുകമംഗലാം
അഹതാംശുകയുഗ്മേന ഭൂഷിതാം ഭൂഷണോത്തമൈഃ. 11
ചക്രുഃ സാമർഗ്ഗ്യജുർമ്മന്ത്രൈർവ്വധ്വാ രക്ഷാം ദ്വിജോത്തമാഃ
പുരോഹിതോഽഥർവ്വവിദ്വൈ ജുഹാവ ഗ്രഹശാന്തയേ. 12
ഹിരണ്യരൂപ്യവാസാംസി തിലാംശ്ച ഗുഡമിശ്രിതാൻ
പ്രാദാദ്ധേനൂശ്ച വിപ്രേഭ്യോ രാജാ വിധിവിദാം വരഃ 13
ഏവം ചേദിപതീ രാജാ ദമഘോഷഃ സുതായ വൈ
കാരയാമാസ മന്ത്രജ്ഞൈഃ സർവ്വമഭ്യുദയോചിതം. 14
മദച്യുദ്ഭിർഗ്ഗജാനീകൈഃ സ്യന്ദനൈർഹേമമാലിഭിഃ
പത്ത്യശ്വസങ്കുലൈഃ സൈന്യൈഃ പരീതഃ കുണ്ഡിനം യയൗ. 15
തം വൈ വിദർഭാധിപതിഃ സമഭ്യേത്യാഭിപൂജ്യ ച
നിവേശയാമാസ മുദാ കല്പിതാന്യനിവേശനേ. 16
തത്ര സാല്വോ ജരാസന്ധോ ദന്തവക്ത്രോ വിദൂരഥഃ
ആജഗ്മുശ്ചൈദ്യപക്ഷീയാഃ പൗണ്ഡ്രകാദ്യാഃ സഹസ്രശഃ. 17
കൃഷ്ണരാമദ്വിഷോ യത്താഃ കന്യാം ചൈദ്യായ സാധിതും
യദ്യാഗത്യ ഹരേൽ കൃഷ്ണോ രാമാദ്യൈര്യദുഭിർവ്വൃതഃ. 18
യോത്സ്യാമഃ സംഹതാസ്തേന ഇതി നിശ്ചിതമാനസാഃ
ആജഗ്മുർഭൂഭുജഃ സർവ്വേ സമഗ്രബലവാഹനാഃ. 19
ശ്രുത്വൈതദ്ഭഗവാൻ രാമോ വിപക്ഷീയനൃപോദ്യമം
കൃഷ്ണം ചൈകം ഗതം ഹർത്തും കന്യാം കലഹശങ്കിതഃ. 20
ബലേന മഹതാ സാർദ്ധം ഭ്രാതൃസ്നേഹപരിപ്ലുതഃ
ത്വരിതഃ കുണ്ഡിനം പ്രാഗാദ്ഗജാശ്വരഥപത്തിഭിഃ. 21
ഭീഷ്മകന്യാ വരാരോഹാ കാങ്ക്ഷന്ത്യാഗമനം ഹരേഃ
പ്രത്യാപത്തിമപശ്യന്തീ ദ്വിജസ്യാചിന്തയത്തദാ. 22
അഹോ ത്രിയാമാന്തരിത ഉദ്വാഹോ മേഽല്പരാധസഃ
നാഗച്ഛത്യരവിന്ദാക്ഷോ നാഹം വേദ്മ്യത്ര കാരണം
സോഽപി നാവർത്തതേഽദ്യാപി മത്സന്ദേശഹരോ ദ്വിജഃ. 23

അത്തപിയിൽത്താൻ മനസ്സുറപ്പിച്ചു ഞാൻ
നിദ്രയുമെന്നിയേ രാത്രി നയിപ്പുതേ.
വൈരത്തിനാലെൻ വിവാഹത്തിനു രുഗ്മി
നേരേ തടസ്ഥമായ് നില്പതറിഞ്ഞു ഞാൻ. 2
എന്നിലനുരക്തയാകുമസ്സുന്ദരി—
തന്നെയരണിയിനിന്നഗ്നിയെയെന്നപോൽ
ആനയിച്ചീടുവാനായേധനംതന്നിൽ
ഞാനന്നൃപാധമന്മാരെ മഥിച്ചുതാൻ. 3
വൈദർഭിതൻ വിവാഹർക്ഷമറിഞ്ഞുടൻ
മാധവൻ ദാരുകനായിടും സൂതനെ
നേരേവിളിച്ചുരുചെയ്തീടിനാൻ നിജ—
തേരു പൂട്ടിദ്രുതം കൊണ്ടുവന്നീടുവാൻ. 4
ശൈബ്യം വലാഹകം സുഗ്രീവവും മേഘ—
പുഷ്പവുമെന്ന നാമങ്ങളിയന്നിടും
നാലു കുതിരകളാളുന്ന തേരുമായ്
ചീളെന്നുവന്നു വണങ്ങിനിന്നാനവൻ. 5
വിപ്രനെയാദ്യമേറ്റിക്കരേറിനാൻ കൃഷ്ണനും
ക്ഷിപ്രം നടത്തിനാൻ തേരുമദ്ദാരുകൻ
വേഗമിയലും കുതിരകളാകയാ—
ലേകരാത്രംകൊണ്ടു കുണ്ഡിനമെത്തിനാൻ. 6
നന്ദനസ്നേഹവശഗതനാകുമ—
ക്കുണ്ഡിനഭൂപതി യുത്സാഹയുക്തനായ്
കന്യകയെശ്ശിശുപാലനു നൽകുവാൻ
സന്നദ്ധനായ് വേണ്ടതൊക്കെയൊരു—
ക്കിനാൻ. 7
ചിത്രദ്ധ്വജങ്ങളിൽപ്പാറും പതാകക—
ളുത്തുംഗതോരണ പങ്ക്തിയിത്യാദിയാൽ
നന്നായലംകൃതമായിപ്പുരുഷ്ടമ—
മെന്നല്ലിടവഴി രാജമാർഗ്ഗങ്ങളും
ഭേഷായടിച്ചുതളിച്ചതായ്ച്ചന്ദന—
ഭൂഷണഗന്ധമാല്യങ്ങളണിഞ്ഞലം
ശുഭ്രവസ്ത്രാഞ്ചിത സ്ത്രീപുരുഷോത്കര—
മെപ്പൊഴും തിങ്ങി വിളങ്ങുന്നതായിട്ടും
ശ്രീമത്സദനങ്ങൾതോറുമകിലിന്റെ
ധൂമം പരന്നു സുരഭിലമായ് പരം
മിന്നുമപ്പട്ടണമാക്കുമാകർഷക—
മെന്നവിധത്തിൽ വിഭൂഷിതമാക്കിനാൻ. 8–9
പിന്നെപ്പിതൃക്കളേയും സുരന്മാരെയും
മന്നവനർച്ചിച്ചശേഷം ദ്വിജന്മാരെ
നന്നായ് ഭുജിപ്പിച്ചവരിൽനിന്നാശിസ്സു—
മുന്നതമോദത്തോടംഗീകരിച്ചിതു. 10
തീർത്ഥജലത്തിൽ കുളിപ്പിച്ചു ഭൂഷകൾ
ചാർത്തിച്ചു കോടിപ്പുടവയുടുപ്പിച്ചു
കാപ്പുകെട്ടിച്ചസ്സുദതിയാം കന്യയ്ക്കു
വിപ്രരേക്കൊണ്ടു ചൊല്ലിച്ചിതു മംഗലം. 11
സാമമൃക്കും യജുസ്സും മന്ത്രമോതിയ—
ബ്ബ്രഹ്മസുരന്മാർ വധൂരക്ഷചെയ്തിതു
പിന്നെയഥർവ്വജ്ഞനാചാര്യനും [1]ഗ്രഹ—
വൃന്ദശാന്തിക്കു ഹോമം നടത്തീടിനാൻ. 12
ശാസ്ത്രവിധിജ്ഞനായീടുമബ്ഭൂപനാൽ
പൃഥ്വീസുരർക്കു സുവർണ്ണവും വെള്ളിയും
വസ്ത്രങ്ങളും ഗുളംചേർത്ത തിലങ്ങളും
ഉത്തമമായെത്രയോ നല്ല പശുക്കളും. 13
ഇത്ഥമച്ചേദീശനാം ദമഘോഷനും
പുത്രാഭ്യുദയത്തിനായുചിതങ്ങളാം
സർവ്വകർമ്മങ്ങളും മന്ത്രജ്ഞരായിടും—
മുർവ്വീസുരരെ വരുത്തി നടത്തിനാൻ. 14
പൊന്മാല തൂക്കിയ തേരുകളാലും മ—
ദാംബുവൊഴുകും ഗജസേനയാലുമേ
കാലാൾ കുതിരപ്പടകളാലും ശിശു—
പാലൻ പരീതനായ് കുണ്ഡിനമെത്തിനാൻ. 15
സുപ്രസിദ്ധൻ വിദർഭാവനീപാലക—
നപ്പൊഴേ ചെന്നെതിരേറ്റു പൂജിച്ചുടൻ
അന്യർക്കു കല്പിതമല്ലാതെയുള്ളൊരു
മാന്യസ്ഥലത്തിൽ മുദാ വസിപ്പിച്ചിതു. 16
തത്ര ശാല്വൻ ജരാസന്ധനൃപൻ ദന്ത—
വക്ത്രൻ വിദൂരഥൻ പൌണ്ഡ്രകനാദിയാം
എണ്ണമറ്റുള്ള ശിശുപാലപക്ഷീയ—
മന്നവരും മുദാ വന്നു ചേർന്നീടിനാർ 17
രാമാദി യാദവസംവൃതൻ കൃഷ്ണനീ
വാമാമണിയെ ഹരിക്കുകിലക്ഷണം
നാമൊത്തു ചേർന്നവനോടെതിരാടിയാ
ശ്രീമതിയേ വീണ്ടു ചേദിപന്നേകണം. 18–19
എന്നുകരുതിയിരുന്നാർ ഹരിദ്വേഷി—
മന്നവരേവരും സർവ്വബലത്തോടും
ഏകനായ് കന്യയെ കൈക്കലാക്കാൻ ഹരി
പോകയും ശത്രുക്കളേവരും പോരിനായ്
എത്തുകയുംചെയ്തതായറിഞ്ഞബ്ബല—
ഭദ്രൻ രണശങ്കിതനായ് ഭവിച്ചിതു. 20
ഭ്രാതൃപ്രണയപരിപ്ലുതനായ് പരം
സ്ഫീതരഥാശ്വഗജപത്തിയുക്തമാം
വൻപിച്ച സേനയോടൊത്തുടൻ കുണ്ഡിനം
മുൻപിട്ടതിവേഗമങ്ങു പാഞ്ഞെത്തിനാൻ. 21
ഉന്നതസൗധോപരിയേറി രുഗ്മിണി
നന്ദാത്മജൻതൻ വരവും പ്രതീക്ഷിച്ചു—
നിന്നിട്ടു കണ്ടില്ലയച്ചോരു വിപ്രനും
വന്നതില്ലപ്പോൾ വിചാരിച്ചിതീവിധം. 22
ഭാഗ്യമില്ലാത്തവൾതന്നെ ഞാൻ വേളിക്കു
പാർക്കിലിരവു കഴിയാത്ത താമസം
കണ്ണനെക്കാണുന്നതില്ലഹോ കാരണ—
മൊന്നുമറിയാനുമാവതല്ലേതുമേ. 23

1. വിപരീതമായി നില്ക്കുന്ന ഗ്രഹവൃന്ദത്തിന്റെ (ഈശ്വരന്മാരുടെ) പ്രീതിക്കുവേണ്ടി.

അപി മയ്യനവദ്യാത്മാ ദൃഷ്ട്വാ കിഞ്ചിജ്ജുഗുപ്സിതം
മൽപാണിഗ്രഹണേ നൂനം നായാതി ഹി കൃതോദ്യമഃ. 24

ദുർഭഗായാ ന മേ ധാതാ നാനുകൂലോ മഹേശ്വരഃ
ദേവീ വാ വിമുഖാ ഗൗരീ രുദ്രാണീ ഗിരിജാ സതീ. 25

ഏവം ചിന്തയതീ ബാലാ ഗോവിന്ദഹൃതമാനസാ
ന്യമീലയത കാലജ്ഞാ നേത്രേ ചാശ്രുകലാകുലേ. 26

ഏവം വധ്വാഃ പ്രതീക്ഷന്ത്യാ ഗോവിന്ദാഗമനം നൃപ
വാമ ഊരുർ ഭുജോ നേത്രമസ്ഫുരൻ പ്രിയഭാഷിണഃ. 27

അഥ കൃഷ്ണവിനിർദ്ദിഷ്ടഃ സ ഏവ ദ്വിജസത്തമഃ
അന്തഃപുരചരീം ദേവീം രാജപുത്രീം ദദർശ ഹ. 28

സാ തം പ്രഹൃഷ്ടവദനമവ്യഗ്രാത്മഗതിം സതീ
ആലക്ഷ്യ ലക്ഷണാഭിജ്ഞാ സമപൃച്ഛച്ഛുചിസ്മിതാ. 29

തസ്യാ ആവേദയൽ പ്രാപ്തം ശശംസ യദുനന്ദനം
ഉക്തം ച സത്യവചനമാത്മോപനയനം പ്രതി. 30

തമാഗതം സമാജ്ഞായ വൈദർഭീ ഹൃഷ്ടമാനസാ
ന പശ്യന്തീ ബ്രാഹ്മണായ പ്രിയമന്യന്നനാമ സാ. 31

പ്രാപ്തൗ ശ്രുത്വാ സ്വദുഹിതുരുദ്വാഹപ്രേക്ഷണോത്സുകൗ
അഭ്യയാത്തൂര്യഘോഷേണ രാമകൃഷ്ണൗ സമർഹണൈഃ. 32

മധുപർക്കമുപാനീയ വാസാംസി വിരജാംസി സഃ
ഉപായനാന്യഭീഷ്ടാനി വിധിവത്സമപൂജയൽ. 33

തയോർന്നിവേശനം ശ്രീമദുപകല്പ്യ മഹാമതിഃ
സസൈന്യയോഃ സാനുഗയോരാതിഥ്യം വിദധേ യഥാ. 34

ഏവം രാജ്ഞാം സമേതാനാം യഥാവീര്യം യഥാവയഃ
യഥാബലം യഥാവിത്തം സർവ്വൈഃ കാമൈഃ സമർഹയൽ. 35

കൃഷ്ണമാഗതമാകർണ്ണ്യ വിദർഭപുരവാസിനഃ
ആഗത്യ നേത്രാഞ്ജലിഭിഃ പപുസ്തന്മുഖപങ്കജം. 36

അസ്യൈവ ഭാര്യാ ഭവിതും രുക്മിണ്യർഹതി നാപരാ
അസാവപ്യനവദ്യാത്മാ ഭൈഷ്മ്യാഃ സമുചിതഃ പതിഃ. 37

കിഞ്ചിത്സുചരിതം യന്നസ്തേന തുഷ്ടസ്ത്രിലോകകൃൽ
അനുഗൃഹ്ണാതു ഗൃഹ്ണാതു വൈദർഭ്യാഃ പാണിമച്യുതഃ. 38

ഏവം പ്രേമകലാബദ്ധാ വദന്തി സ്മ പുരൗകസഃ
കന്യാം ചാന്തഃപുരാൽ പ്രാഗാദ് ഭടൈർഗ്ഗുപ്താംബികാലയം. 39

പദ്ഭ്യാം വിനിര്യയൗ ദ്രഷ്ടും ഭവാന്യാഃ പാദപല്ലവം
സാ ചാനുധ്യായതീ സമ്യങ്മുകുന്ദചരണാംബുജം. 40

യതവാങ്മാതൃഭിഃ സാർദ്ധം സഖീഭിഃ പരിവാരിതാ
ഗുപ്താ രാജഭടൈഃ ശൂരൈഃ സന്നദ്ധൈരുദ്യതായുധൈഃ
മൃദംഗശംഖപണവാസ്തൂര്യഭേര്യശ്ച ജഘ്നിരേ. 41

നാനോപഹാരബലിഭിർവ്വാരമുഖ്യാഃ സഹസ്രശഃ
സ്രഗ്ഗന്ധവസ്ത്രാഭരണൈർദ്വിജപത്ന്യഃ സ്വലംകൃതാഃ. 42

ഗായന്തശ്ച സ്തുവന്തശ്ച ഗായകാ വാദ്യവാദകാഃ
പരിവാര്യ വധൂം ജഗ്മുഃ സൂതമാഗധവന്ദിനഃ. 43

സന്ദേശവാഹിയായീടുമാ വിപ്രനും
വന്നതില്ലല്ലോ മടങ്ങിയിതേവരെ
ദോഷരഹിതനാമമ്മഹാൻ പാവമീ-
യോഷയിലെന്തെങ്കിലും ദോഷമീക്ഷിച്ചു
എന്നുടെ പാണിഗ്രഹണത്തിലുത്സാഹ-
മെന്നിയേ മൗനംഭജിച്ചെന്നുവന്നിടാം
ആ വാർത്തയെന്നേയറിയിക്കുവാൻ മടി-
ച്ചാവാമിതേവരെയെത്താഞ്ഞതും ദ്വിജൻ. 24
ദുർഭഗയാകുമെനിക്കനുകൂലമ-
ല്ലിപ്പോഴുംച്ചതുർമ്മുഖൻതാനും മഹേശനും
രുദ്രാണിയായിസ്സതിയായ്ഗ്ഗിരിവര-
പുത്രിയാം ദേവിയുമെന്നെ വെറുത്തിതോ. 25
ഗോവിന്ദമോഹിതചിത്തയബ്ബാലിക-
യീവിധമൊട്ടു ചിന്തിച്ചിട്ടനന്തരം
കാലജ്ഞയാമവൾ കണ്ണീർതുളുമ്പുമാ-
ലോലമിഴികളടച്ചിരുന്നീടിനാൾ. 26
ഇങ്ങനെ കൃഷ്ണാഗമനം കൊതിക്കുമ-
മ്മംഗലാംഗിക്കിടംപാണി വാമോരുവും
വാമനയനവും നന്നായ്ത്തുടിച്ചിതു
കാമലാഭത്തിന്റെ മുന്നറിവെന്നപോൽ. 27
നന്ദജൻചൊല്ലിവിട്ടുള്ളൊരാബ്രാഹ്മണൻ
വന്നുടനന്തഃപുരത്തിൽ ചരിച്ചിടും
സുന്ദരിയാകുമബ്ഭൂപാലപുത്രിയെ-
ച്ചെന്നു കണ്ടീടിനാൻ സന്തോഷപൂർവ്വകം. 28
വ്യഗ്രതയററ ഗതിയും പ്രസന്നമാം
വക്ത്രവും കണ്ടുടൻ ലക്ഷണവിജ്ഞയാം
രുഗ്മിണി പുഞ്ചിരിപൂണ്ടു വിശേഷമെ-
ന്തൊക്കെയെന്നദ്വിജനോടുചോദിച്ചിതേ. 29
കൊണ്ടൽവർണ്ണൻ വന്നിരിക്കുന്നുവെന്നതും
കൊണ്ടുപോകാം നിന്നെയെന്നമ്മഹാപുമാൻ
തന്നോടു സത്യപ്രതിജ്ഞചെയ്തെന്നതും
സന്ദേഹമെന്യേ ധരിപ്പിച്ചു ഭൂസുരൻ. 30
വന്നു യദുപതിയെന്നറിഞ്ഞേററമാ-
നന്ദസംപൂർണ്ണഹൃദയയാം രുഗ്മിണി
തക്കതായേകുവാനൊന്നുമേ കാണാഞ്ഞു
ചിക്കെന്നു ഭൂമീസുരനെ നമിച്ചുതേ. 31
തന്മകൾതൻ വിവാഹോത്സവം കാണുവാൻ
വന്മുദാ രാമകൃഷ്ണന്മാരണഞ്ഞതായ്-
കേട്ടുടൻ തൂര്യഘോഷത്തൊടും ഭീഷ്മക-
രാട്ടെതിരേററാനുപായനപൂർവ്വകം. 32
ശുദ്ധവസ്ത്രങ്ങൾ മധുപർക്കമെന്നതും
മററഭീഷ്ടോപായനങ്ങളും സാദരം
കൊണ്ടുവന്നർപ്പിച്ചു രാമകൃഷ്ണന്മാരെ
വേണ്ടവിധത്തിലർച്ചിച്ചിതബ്ഭൂമിപൻ. 33

ധീമാൻ നൃപാലനവർക്കും തദീയാനു-
ഗാമികൾക്കും സേനകൾക്കും വസിക്കുവാൻ
ശ്രീമന്നിലയങ്ങൾ ചാരത്തു കല്പിച്ചു
കാമമാതിഥ്യം സമാചരിച്ചീടിനാൻ. 34
തത്ര സമാഗതന്മാരായിട്ടും മററു
പൃഥ്വീശരേയുമിമ്മട്ടു യഥോചിതം
വിത്തവീരപ്രായസൈന്യഗണനകൾ-
ക്കൊത്തു പൂജിച്ചാൻ സമസ്തകാമങ്ങളാൽ. 35
കുണ്ഡിനവാസികളേവരും നന്ദജൻ
വന്നെന്നു കേട്ടു സമീപമണഞ്ഞുടൻ
നേത്രാഞ്ജലികളാൽ പാനംകഴിച്ചിതേ
നിസ്തുലമാം തന്മുഖപങ്കജമധു. 36
ഇക്കോമളൻതൻ മഹിഷിയാകേണ്ടവൾ
രുഗ്മിണിതാനന്യയല്ലതു നിർണ്ണയം
സന്മനസ്സായീടുമിമ്മഹാൻതന്നെയ-
പ്പെൺമണിക്കേററമനുരൂപനാം വരൻ. 37
നമ്മളിലല്പം സുകൃതമിരിക്കുകിൽ
നമ്മെയനുഗ്രഹിക്കട്ടെ ലോകേശ്വരൻ
അച്ഛചരിതയാം വൈദർഭിതൻ പാണി-
യച്യുതൻതന്നെ ഗ്രഹിക്കട്ടെ ഭംഗിയായ്. 38
പ്രേമാംശബദ്ധരായപ്പുരവാസിക-
ളീമട്ടു സംഭാഷണംചെയ്തിരിക്കവേ
അന്തഃപുരത്തിങ്കൽനിന്നുമക്കന്യക
സ്വന്തം ഭടജനമുഖ്യരാൽ ഗുപ്തയായ്
നിർമ്മലഗാത്രിമാരാകും സഖികളൊ-
ത്തംബികാക്ഷേത്രത്തിലേക്കു തിരിച്ചിതേ. 39
ഉല്പലനേത്രപാദാംബുരുഹം തന-
ത്തുൾപ്പൂവിൽ നേരേ ധരിച്ചുകൊണ്ടസ്സതി
അംബികാദേവീപദഭജനത്തിനു
തൻ മൃദുപാദങ്ങളാൽത്താൻ ഗമിച്ചിതു. 40
അമ്മമാരോടൊത്തു തോഴീജനം ചൂഴ്ന്നു
നന്മട്ടു മൗനംഭജിച്ചു വിദർഭജ
ആയുധം പൊക്കിപ്പിടിച്ചിരിക്കും വീര-
രായിട്ടും രക്ഷിഭടരാൽ [1]പ്രഗുപ്തയായ്
ഭേരീമൃദംഗപണവശംഖാനക-
തൂര്യാദിവാദ്യഘോഷത്തൊടും പോയിതേ. 41
ദേവ്യർച്ചനസ്ഥായ് ബലിസാധനങ്ങളു-
മാവഹിച്ചുദ്ദേവദാസീകദംബവും
ശുഭ്രവസ്ത്രാലംകൃതകളായ് ചന്ദന-
കർപ്പൂരമാല്യാഭരണങ്ങളാർന്നിട്ടും
വിപ്രാംഗനകളുമീ ഘോഷയാത്രയി-
ലുൾപ്പെട്ടുകമ്പടിയായിഗ്ഗമിച്ചിതേ. 42
വന്ദികൾ മാഗധസൂതരും ഗായക-
വൃന്ദവും വാദ്യം മുഴക്കും ജനങ്ങളും
പാടിയും മോടിയിൽ വാഴ്ത്തിയുമങ്ങിട-
കൂടി നടന്നാർ വധൂടിതൻ ചുററുമായ്. 43

1. നല്ലവണ്ണം സൂക്ഷിക്കപ്പെട്ടവർ

ആസാദ്യ ദേവീസദനം ധൗതപാദകരാംബുജാ
ഉപസ്പൃശ്യ ശുചിഃ ശാന്താ പ്രവിവേശാംബികാന്തികം. 44
താം വൈ പ്രവയസോ ബാലാം വിധിജ്ഞാ വിപ്രയോഷിതഃ
ഭവാനീം വന്ദയാഞ്ചക്രുർഭവപത്നീം ഭവാന്വിതാം. 45
നമസ്യേ ത്വാംബികേഽഭീക്ഷ്ണം സ്വസന്താനയുതാം ശിവാം
ഭൂയാൽ പതിർമ്മേ ഭഗവാൻ കൃഷ്ണസ്തദനുമോദതാം. 46
അദ്ഭിർഗ്ഗന്ധാക്ഷതൈർധൂപൈർവ്വാസഃസ്രങ്മാല്യഭൂഷണൈഃ
നാനോപഹാരബലിഭിഃ പ്രദീപാവലിഭിഃ പൃഥക്. 47
വിപ്രസ്ത്രിയഃ പതിമതീസ്തഥാ തൈഃ സമപൂജയൽ
ലവണാപൂപതാംബൂലകണ്ഠസൂത്രഫലേക്ഷുഭിഃ. 48
തസ്യൈ സ്ത്രിയസ്താഃ പ്രദദുഃ ശേഷാം യുയുജുരാശിഷഃ
താഭ്യോ ദേവ്യൈ നമശ്ചക്രേ ശേഷാം ച ജഗൃഹേ വധൂഃ. 49
മുനിവ്രതമഥ ത്യക്ത്വാ നിശ്ചക്രാമാംബികാഗൃഹാൽ
പ്രഗൃഹ്യ പാണിനാ ഭൃത്യാം രത്നമുദ്രോപശോഭിനാ. 50

താം ദേവമായാമിവ വീരമോഹിനീം
സുമധ്യമാം കുണ്ഡലമണ്ഡിതാനനാം
ശ്യാമാം നിതംബാർപ്പിതരത്നമേഖലാം
വ്യഞ്ജൽസ്തനീം കുന്തളശങ്കിതേക്ഷണാം. 51
ശുചിസ്മിതാം ബിംബഫലാധരദ്യുതി-
ശോണായമാനദ്വിജകുന്ദകുഡ്മളാം
പദാ ചലന്തീം കളഹംസഗാമിനീം
ശിഞ്ജൽകലാനൂപുരധാമശോഭിനാ
വിലോക്യ വീരാ മുമുഹുഃ സമാഗതാ
യശസ്വിനസ്തൽകൃതഹൃച്ഛയാർദ്ദിതാഃ. 52
യാം വീക്ഷ്യ തേ നൃപതയസ്തദുദാരഹാസ-
വ്രീഡാവലോകഹൃതചേതസ ഉജ്ഝിതാസ്ത്രാഃ
പേതുഃ ക്ഷിതൗ ഗജരഥാശ്വഗതാ വിമൂഢാ
യാത്രാച്ഛലേന ഹരയേഽർപ്പയതീം സ്വശോഭാം. 53
സൈവം ശനൈശ്ചലയതീ ചലപത്മകോശൗ
പ്രാപ്തിം തദാ ഭഗവതഃ പ്രസമീക്ഷ്യമാണാ
ഉത്സാര്യ വാമകരജൈരളകാനപാംഗൈഃ
പ്രാപ്താൻ ഹ്രിയൈക്ഷത നൃപാൻ ദദൃശേഽച്യുതം സാ. 54
താം രാജകന്യാം രഥമാരുരുക്ഷതീം
ജഹാര കൃഷ്ണോ ദ്വിഷതാം സമീക്ഷതാം
രഥം സമാരോപ്യ സുപർണ്ണലക്ഷണം
രാജന്യചക്രം പരിഭൂയ മാധവഃ. 55
തതോ യയൗ രാമപുരോഗമൈഃ ശനൈഃ
സൃഗാലമധ്യാദിവ ഭാഗഹൃദ്ധരിഃ. 56
തം മാനിനഃ സ്വാഭിഭവം യശഃക്ഷയം
പരേ ജരാസന്ധവശാ ന സേഹിരേ
അഹോ ധിഗസ്മാൻ യശ ആത്തധന്വനാം
ഗോപൈർഹൃതം കേസരിണാം മൃഗൈരിവ. 57

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
രുക്മിണീഹരണം നാമ ത്രിപഞ്ചാശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10430 ദശമസ്കന്ധേ ശ്ലോകാഃ 2236

നിൎമ്മലദേവ്യാലയത്തിലെത്തീട്ടവ
നന്മട്ട കൈകാൽ കഴുകി വിശുദ്ധയായ്
ചെമ്മേയുപസ്പർശനംചെയ്തു ശാന്തയാ-
യംബികാദേവീസമീപത്തു ചെന്നിതു. 44

ശുദ്ധകളം വിധിവിത്തമമാതമാം
വൃദ്ധമഹീസുരസ്ത്രീകളക്കന്യയെ
വന്ദനംചെയ്യിച്ചിതീശനോടൊന്നിച്ചു-
മിന്നും ഭവപത്നിയായ ഭവാനിയെ. 45

ദേവീ! ശുഭദേ! സ്വസന്താനയുക്തയായ്
മേവും ഭവതിയെ വന്ദിച്ചിടുന്നു ഞാൻ
മല്ലാരിയെന്നുടെ വല്ലഭനായ്‌വരാൻ
നല്ലപോലെന്നെയനുഗ്രഹിച്ചീടുക. 46

അംബുഗന്ധാക്ഷതധൂപദീപങ്ങള-
[1]മംബരഭൂഷണമാലാകലാപവും
മററു വിവിധ ബലിസാധനങ്ങളും
മുററുമൎപ്പിച്ചു വെവ്വേറെയച്ചിച്ചിതേ. 47

അംബികാപൂജ കഴിഞ്ഞു സഭർത്തൃക-
ബ്രാഹ്മണിമാരെയുമർച്ചിച്ചിതാവിധം
ഉപ്പൂതാംബൂലം ഗളസൂത്രവും തേങ്ങ
നല്ലപഹാരം കരിമ്പിവയാലുമേ. 48

നൈവേദ്യശിഷ്ടമവൎക്കേകളീട്ടവ-
രേവരും നന്നായനുഗ്രഹിച്ചീടിനാർ
കന്യക വീണ്ടുമവരെയുമംബിക-
തന്നെയും കൂപ്പി പ്രസാദമാന്നീടിനാൾ. 49

പിന്നെ മൗനവ്രതം സന്ത്യജിച്ചിട്ടവൾ
മിന്നും മണിമോതിരമെഴും പാണിയാൽ
ഉത്തമതോഴിതൻ പാണിപിടിച്ചു തത്-
ക്ഷേത്രത്തിൽനിന്നു പുറത്തുപോന്നീടിനാൾ. 50

ദേവമായയ്ക്കൊത്തു വീരവിമോഹന-
ഭാവമിയന്നു കൃശതരമധ്യയായ്
കുണ്ഡലമണ്ഡിതവക്ത്രയായ് ശ്യാമയായ്
പൊന്നരഞ്ഞാൺ മിന്നിടും നിതംബത്തൊടും
വ്യക്തസ്തനിയായ്ത്തലമുടിയിൽ ശങ്ക-
വായ്ക്കുന്നമട്ടെഴുമക്ഷിയുഗത്തൊടും
തൊണ്ടിപ്പഴത്തിനങ്ങിണ്ടലണച്ചിടും
ചുണ്ടിൻചുവപ്പു തടവി ലസിച്ചിടും
പല്ലുകളാം മുല്ലമൊട്ടുകളാന്ന മി-
തോല്ലസൽശിഞ്ജിതനൂപുരയുക്തമാം
കാലിണകൊണ്ടരയന്നപ്പിടയെന്ന-
പോലെ മെല്ലെച്ചരിച്ചീടുമക്കന്നിയെ
കണ്ടു കാമാൎത്തരായ് തത്രസ്ഥരാം കീൎത്തി-
പൂണ്ട വീരാഗ്രിമരാകെ മോഹിച്ചിതു. 51–52

യാത്രാച്ഛലത്തിനാൽ സ്വന്തമാം കാന്തിയെ
ദൈത്യാരിതന്നിലപ്പിച്ചിടും കന്യയെ
മന്നവർ നോക്കീട്ടു തന്മന്ദഹാസവു-
മന്യൂനലജ്ജാസ്ഫുരത്കടാക്ഷങ്ങളും
കണ്ടു മതിമങ്ങിയസ്ത്രങ്ങളാം കൈവിട്ടു
ദന്തീന്ദ്രരിലും രഥസമൂഹത്തിലും
അശ്വഗണത്തിലും നിന്നു വിമൂഢരാ-
യാശ്ചര്യമേവരും താഴെ വീണീടിനാർ. 53

ഉല്ലസൽപങ്കജകുഡ്മളകാന്തിയെ
വെല്ലും പദങ്ങളാൽ മെല്ലെച്ചരിക്കവേ
വന്നിതോ നന്ദജനെന്നറിഞ്ഞീടുവാൻ
തന്നളകങ്ങളിടംകൈനഖങ്ങളാൽ
നീക്കിക്കടക്കണ്ണുകൊണ്ടൊന്നു നോക്കിനാൾ.
ലാക്കിൽ സലജ്ജമബ്ഭൂപരെയാകവേ
കണ്ടാളിടയിൽത്തനിക്കു കാണേണ്ടതാം
കൊണ്ടൽനേർവണ്ണനെത്തന്നെയും സുന്ദരി. 54

സ്യന്ദനാരോഹണകാംക്ഷയോടന്നൃപ
കന്യക, തന്നെ നോക്കുന്നതു കണ്ടുടൻ
ശത്രുക്കളേവരും കാൺകവേ മാധവൻ
പത്രീന്ദ്രചിഹ്നമിയന്ന തൻതേരതിൽ
ചെന്നവളെപ്പിടിച്ചേററീടിനാൻ മുദാ
മന്നരെയാകവേ നിന്ദിച്ചുകൊണ്ടുതാൻ. 55

കേസരി ജംബുകമദ്ധ്യത്തിൽ നിന്നു നി-
ജാംശം ഹരിച്ചങ്ങു കൊണ്ടുപോകുംവിധം
വാമാക്ഷിയേയും ഹരിച്ചാ രമാപതി
രാമാദി ബന്ധുജനമൊത്തു മെല്ലവേ
യാത്രയായാൻ, ജരാസന്ധനൃപവശ-
വൎത്തികൾ ഗൎവ്വിഷ്ഠഭൂപതിമാർ തദാ
തങ്ങൾക്കു വന്നോരവമാനവും യശോ-
ഭംഗവുമൊട്ടും സഹിക്കാത്തമട്ടിലായ്. 56

''അമ്പെടുത്തുള്ളോരിൽ മുമ്പരാം നമ്മുടെ
വൻപുകൾ സിംഹൗഘകീർത്തിയേണങ്ങൾ-
പോൽ
കഷ്ടം! ഹരിച്ചു പശുപാലരിപ്പൊഴ-
തൊട്ടും സഹിക്കാവതല്ല നാം നിന്ദ്യർതാൻ.'' 57

1 വസ്ത്രം ആഭരണം മാല ഇവയുടെ കൂട്ടം.

# ചതുഃപഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

ഇതി സർവ്വേ സുസംരബ്ധാ വാഹാനാരുഹ്യ ദംശിതാഃ
സൈ്വഃ സൈ്വർബ്ബലൈഃ പരിക്രാന്താ അന്വീയുർദ്ധൃത കാർമ്മുകാഃ. 1
താനാപതത ആലോക്യ യാദവാനീകയൂഥപാഃ
തസ്ഥുസ്തത്സംമുഖാ രാജന്വിസ്ഫൂർജ്ജ്യ സ്വധനൂംഷി തേ. 2
അശ്വപൃഷ്ഠേ ഗജസ്കന്ധേ രഥോപസ്ഥേ ച കോവിദാഃ
മുമുചുഃ ശരവർഷാണി മേഘാ അദ്രിഷ്വപോ യഥാ. 3
പത്യുർബ്ബലം ശരാസാരൈഃ ഛന്നം വീക്ഷ്യ സുമധ്യമാ
സവ്രീഡമൈക്ഷത്തദ്വക്ത്രം ഭയവിഹ്വലലോചനാ. 4
പ്രഹസ്യ ഭഗവാനാഹ മാ സ്മ ഭൈർവ്വാമലോചനേ
വിനങ്ക്ഷ്യത്യധുനൈവൈതൽ താവകൈഃ ശാത്രവം ബലം. 5
തേഷാം തദ്വിക്രമം വീരാ ഗദസങ്കർഷണാദയഃ
അമൃഷ്യമാണാ നാരാചൈർജ്ജഘ്നുർഹയഗജാൻ രഥാൻ. 6
പേതുഃ ശിരാംസി രഥിനാമശ്വിനാം ഗജിനാം ഭുവി
സകുണ്ഡലകിരീടാനി സോഷ്ണീഷാണി ച കോടിശഃ. 7
ഹസ്താഃ സാസിഗദേഷ്വാസാഃ കരഭാ ഊരവോഽങ്ഘ്രയഃ
അശ്വാശ്വതരനാഗോഷ്ട്രഖരമർത്ത്യശിരാംസി ച. 8
ഹന്യമാനബലാനീകാ വൃഷ്ണിഭിർജ്ജയകാങ്ക്ഷിഭിഃ
രാജാനോ വിമുഖാ ജഗ്മുർജ്ജരാസന്ധപുരഃസരാഃ. 9
ശിശുപാലം സമഭ്യേത്യ ഹൃതദാരമിവാതുരം
നഷ്ടത്വിഷം ഗതോത്സാഹം ശുഷ്യദ്വദനമബ്രുവൻ. 10
ഭോ ഭോഃ പുരുഷശാർദ്ദൂല ദൗർമ്മനസ്യമിദം ത്യജ
ന പ്രിയാപ്രിയയോ രാജൻ നിഷ്ഠാ ദേഹിഷു ദൃശ്യതേ. 11
യഥാ ദാരുമയീ യോഷിന്നൃത്യതേ കുഹകേച്ഛയാ
ഏവമീശ്വരതന്ത്രോഽയമീഹതേ സുഖദുഃഖയോഃ. 12
ശൗരേഃ സപ്തദശാഹം വൈ സംയുഗാനി പരാജിതഃ
ത്രയോവിംശതിഭിഃ സൈന്യൈർജ്ജിഗ്യ ഏകമഹം പരം. 13
തഥാപ്യഹം ന ശോചാമി ന പ്രഹൃഷ്യാമി കർഹിചിൽ
കാലേന ദൈവയുക്തേന ജാനൻ വിദ്രാവിതം ജഗൽ. 14
അധുനാപി വയം സർവ്വേ വീരയൂഥപയൂഥപാഃ
പരാജിതാഃ ഫല്ഗുതന്ത്രൈര്യദുഭിഃ കൃഷ്ണപാലിതൈഃ. 15
രിപവോ ജിഗ്യുരധുനാ കാല ആത്മാനുസാരിണി
തദാ വയം വിജേഷ്യാമോ യദാ കാലഃ പ്രദക്ഷിണഃ. 16
ഏവം പ്രബോധിതോ മിത്രൈശ്ചൈദ്യോഽഗാൽ സാനുഗഃ പുരം
ഹതശേഷാഃ പുനസ്തേഽപി യയുഃ സ്വം സ്വം പുരം നൃപാഃ. 17
രുക്മീ തു രാക്ഷസോദ്വാഹം കൃഷ്ണദ്വിഡസഹൻ സ്വസുഃ
പൃഷ്ഠതോഽന്വഗമൽ കൃഷ്ണമക്ഷൗഹിണ്യാ വൃതോ ബലീ. 18
രുക്മ്യമർഷീ സുസംരബ്ധഃ ശൃണ്വതാം സർവ്വഭൂഭുജാം
പ്രതിജജ്ഞേ മഹാബാഹുർദ്ദംശിതഃ സശരാസനഃ. 19
അഹത്വാ സമരേ കൃഷ്ണമപ്രത്യൂഹ്യ ച രുക്മിണീം
കുണ്ഡിനം ന പ്രവേക്ഷ്യാമി സത്യമേതദ് ബ്രവീമി വഃ. 20
ഇത്യുക്ത്വാ രഥമാരുഹ്യ സാരഥിം പ്രാഹ സത്വരഃ
ചോദയാശ്വാൻ യതഃ കൃഷ്ണസ്തസ്യ മേ സംയുഗം ഭവേൽ. 21

## അദ്ധ്യായം 54

ശ്രീശുകൻ പറഞ്ഞു

ഈവിധം ക്രുദ്ധരായ് യുദ്ധസന്നദ്ധരായ്
ഭൂവരരസ്ത്രശസ്ത്രങ്ങൾ ധരിച്ചുടൻ
സ്വന്തവാഹങ്ങളിൽ സേനാഗണത്തോടും
പിന്തുടർന്നാർ ശ്രീനിവാസനെസ്സത്വരം. 1
നേരേവരുമവരെക്കണ്ടു യാദവ–
വീരസേനാധിപതിമാരശേഷവും
പെട്ടെന്നവരുടെ നേർക്കു തിരിഞ്ഞു വിൽ–
പൂട്ടി ധ്വനിപ്പിച്ചുകൊണ്ടു നിന്നീടിനാർ. 2
തേരിലുമാനപ്പുറത്തുമശ്വത്തില്യ–
മേറിവരും രണകോവിദരായിടും
അബ്ഭടരമ്പു വർഷിച്ചാർ യദുക്കളി–
ലബ്ദങ്ങൾ മാരി ഗിരികളിലെന്നപോൽ. 3
ഭർത്തൃസൈന്യം ശരമാരിയാൽ ഛന്നമാ–
യത്തൽവിലീക്ഷിച്ചു ഭീഷ്മകനന്ദിനി
സാദ്ധ്വസത്താൽച്ചലന്നേത്രയായ് ലജ്ജിച്ചു
ഭർത്താവു തന്മുഖത്തൊന്നു നോക്കീടിനാൾ. 4
സുന്ദരീ! പേടിച്ചിടായ്ക നിൻബാന്ധവ–
സൈന്യത്തിനാലീ രിപുബലമാകവേ
നഷ്ടമാമിക്ഷണമെന്നുടൻ പുഞ്ചിരി–
യിട്ടുകൊണ്ടോതീടിനാൻ മധുസൂദനൻ. 5
വീരരാം രാമഗദാദ്യർ ശത്രുക്കൾതൻ-
ഘോരാക്രമണമസഹ്യമായീടവേ
ക്രൂരമ്പുകൾ വിട്ടു തദ്രഥൗഘത്തെയും
വാരണാശ്വങ്ങളേയും നശിപ്പിച്ചിതേ. 6
തേരിലുമശ്വഗജസമൂഹത്തില്യ–
മേറിയടരാടിയോർതൻ ശിരസ്സുകൾ
കുണ്ഡലോഷ്ണീഷകിരീടസമന്വിതം
മന്നിൽത്തെരുതെരെ വീണിതസംഖ്യമായ്. 7
വാളും പരിചയുമമ്പുമാളും കര–
ജാലം [1]പ്രകോഷ്ഠങ്ങൾ പാദോരുപൂരവും
ആന കുതിര കഴുതയുഷ്ട്രാദിയാം
നാനാമൃഗഗണത്തിൻെറയുമാവിധം
മർത്ത്യരുടേയും ശിരസ്സമൂഹങ്ങളും
പൃഥ്വീതലത്തിൽ നിരക്കെപ്പതിച്ചിതേ. 8
സ്വന്തസൈന്യത്തെജ്ജയേച്ഛർശ്രുക്കൾ യാദവ–
രന്തകപത്തനത്തിന്നയച്ചീടവേ
പിന്തിരിഞ്ഞങ്ങു ഗമിച്ചീടിനാർ ജരാ–
സന്ധൻ തുടങ്ങിയ മന്നവരൊക്കെയും. 9
കാന്തയെയന്യൻ ഹരിച്ചവൻമട്ടതി–
സന്തപ്തനായ്ക്കാന്തിയററു മങ്ങിപ്പരം
ശുഷ്കവദനനായുത്സാഹഹീനനായ്
നിൽക്കും ശിശുപാലനോടു ചൊന്നാരവർ. 10
ദുഃഖിക്കൊലാ പുരുഷർഷഭാ! ദേഹികൾ–
ക്കൊക്കെയുണ്ടാം സുഖമെന്നപോൽ ദുഃഖവും. 11
രണ്ടും സ്ഥിരമായിതേവരെയാരിലും
കണ്ടിടുന്നില്ല നിലനിന്നിടുന്നതായ്
പെണ്മരപ്പാവയന്നത്തകേച്ചയ്യോപ്പ–
മെമ്മട്ടു നർത്തനംചെയ്യുന്നു ഭൂപതേ!
അക്കണക്കീശ്വരാധീനനാം ജന്തുവും 12
ദുഃഖസുഖങ്ങളിൽ ചേഷ്ടിച്ചിടുന്നതേ.
ഞാനിരുപത്തിമൂന്നക്ഷൗഹിണിയായ
സേനയോടൊത്തു പതിനേഴുവട്ടവും
തോറേറൻ ഹരിയോടടരിലന്ത്യം പതി–
നെട്ടാമതേ ജയം കിട്ടിയതുള്ളു മേ. 13
ഈ ലോകമീശ്വരപ്രേരിതമായിടും–
കാലത്തിനൊത്തു ചലിക്കുന്നതായി ഞാൻ
കണ്ടു ജയത്തിലാഹ്ലാദവും തോൽവിയി–
ലിണ്ടലുമെന്നിയേ വാഴുന്നു ചേദിപാ! 14
ഇപ്പോഴഖിലസേനാധിപാധീശരു–
മുൾപ്പെട്ട നമ്മളീ[2]യല്പസംഖ്യാകമാം
നന്ദജപാലിതയാദവസേനയാൽ
ത്തുന്നും പരാജിതരായ് ഭവിച്ചു നൃപ!! 15
കാലമിപ്പോളനുകൂലമവർക്കതു–
മൂലംജയിച്ചു നമുക്കുമതുപോലെ
നല്ല കാലം വരുന്നേരമെങ്ങാകിലും
ചെല്ലുന്നിടത്തു വിജയമുണ്ടായ്വരും. 16
ഇത്തരം ബന്ധുക്കൾ ചൊന്നതു കേട്ടഥ
ചൈദ്യനും സാനുഗനായ് പുരം പൂകിനാൻ
ചത്തതൊഴിച്ചുള്ള ഭൂപാലരും നിജ–
പത്തനംതോറുമണഞ്ഞു വസിച്ചിതേ. 17
മാധവദ്വേഷിയും ശക്തനുമാം രുഗ്മി
സോദരീരാക്ഷസോദ്വാഹാസഹിഷ്ണുവായ്
അക്ഷൗഹിണീമഹാസേനാപരീതനാ–
യക്ഷണം പിന്തുടർന്നാൻ വാസുദേവനെ. 18
ക്രുദ്ധനായേററമമർഷം സഹിക്കുവാൻ
ശക്തനല്ലാതെയാ രുഗ്മി മഹാഭുജൻ
ചട്ടയിട്ടസ്ത്രചാപങ്ങളാർന്നു നൃപ–
രൊട്ടുകേൾക്കെ പ്രതിജ്ഞചെയ്തീടിനാൻ. 19
നന്ദജനെക്കൊന്നിടാതെയും രുഗ്മിണി–
തന്നെ വീണ്ടിങ്ങോട്ടു കൊണ്ടുവരാതെയും
കുണ്ഡിനത്തിൽ പ്രവേശിക്കുകയില്ല ഞാ–
നെന്നു സത്യം നിങ്ങളോടു ചൊല്ലുന്നിതാ. 20
എന്നു പറഞ്ഞു തേരേറിയത്തേരാളി–
തന്നോടു കൃഷ്ണസവിധത്തിലേക്കു നീ
തേരുതെളിക്കയെനിക്കവനോടൊരു
പോരു നടത്തണമെന്നു ചൊല്ലീടിനാൻ. 21

---

1 കൈത്തണ്ടുകൾ. 2 സംഖ്യയിൽ കുറഞ്ഞതു്.

അദ്യാഹം നിശിതൈർബ്ബാണൈർഗ്ഗോപാലസ്യ സുദുർമ്മതേഃ
നേഷ്യേ വീര്യമദം യേന സ്വസാ മേ പ്രസഭം ഹൃതാ. 22
വികത്ഥമാനഃ കുമതിരീശ്വരസ്യാപ്രമാണവിൽ
രഥേനൈകേന ഗോവിന്ദം തിഷ്ഠ തിഷ്ഠേത്യഥാഹ്വയൽ. 23
ധനുർവ്വികൃഷ്യ സുദൃഢം ജഘ്നേ കൃഷ്ണം ത്രിഭിഃ ശരൈഃ
ആഹ ചാത്ര ക്ഷണം തിഷ്ഠ യദൂനാം കുലപാംസന. 24
കുത്ര യാസി സ്വസാരം മേ മുഷിത്വാ ധ്വാങ്ക്ഷവദ്ധവിഃ
ഹരിഷ്യേഽദ്യ മദം മന്ദ മായിനഃ കൂടയോധിനഃ. 25
യാവന്ന മേ ഹതോ ബാണൈഃ ശയീഥാ മുഞ്ച ദാരികാം
സ്മയൻ കൃഷ്ണോ ധനുഃ ഛിത്വാ ഷഡ്ഭിർവ്വിവ്യാധ രുക്മിണം. 26
അഷ്ടഭിശ്ചതുരോ വാഹാൻ ദ്വാഭ്യാം സൂതം ധ്വജം ത്രിഭിഃ
സ ചാന്യദ്ധനുരാദായ കൃഷ്ണം വിവ്യാധ പഞ്ചഭിഃ. 27
തൈസ്താഡിതഃ ശരൗഘൈസ്തു ചിച്ഛേദ ധനുരച്യുതഃ
പുനരന്യദുപാദത്ത തദപ്യച്ഛിനദവ്യയഃ. 28
പരിഘം പട്ടിശം ശൂലം ചർമ്മാസീ ശക്തിതോമരൗ
യദ്യദായുധമാദത്ത തത്സർവ്വം സോഽച്ഛിനദ്ധരിഃ. 29
തതോ രഥാദവപ്ലുത്യ ഖഡ്ഗപാണിർജ്ജിഘാംസയാ
കൃഷ്ണമഭ്യദ്രവൽ ക്രുദ്ധഃ പതംഗ ഇവ പാവകം. 30
തസ്യ ചാപതതഃ ഖഡ്ഗം തിലശശ്ചർമ്മ ചേഷുഭിഃ
ഛിത്വാസിമാദദേ തിഗ്മം രുക്മിണം ഹന്തുമുദ്യതഃ. 31
ദൃഷ്ട്വാ ഭ്രാതൃവധോദ്യോഗം രുക്മിണീ ഭയവിഹ്വലാ
പതിത്വാ പാദയോർഭർത്തുരുവാച കരുണം സതീ. 32
യോഗേശ്വരാപ്രമേയാത്മൻ ദേവദേവ ജഗൽപതേ
ഹന്തും നാർഹസി കല്യാണ ഭ്രാതരം മേ മഹാഭുജ. 33

ശ്രീശുക ഉവാച

തയാ പരിത്രാസവികമ്പിതാംഗയാ
ശുചാവശുഷ്യന്മുഖരുദ്ധകണ്ഠയാ
കാതര്യവിസ്രംസിതഹേമമാലയാ
ഗൃഹീതപാദഃ കരുണോ ന്യവർത്തത. 34
ചൈലേന ബദ്ധ്വാ തമസാധുകാരിണം
സശ്മശ്രുകേശം പ്രവപൻ വ്യരൂപയൽ
താവന്മമർദ്ദുഃ പരസൈന്യമത്ഭുതം
യദുപ്രവീരാ നളിനീം യഥാ ഗജാഃ. 35
കൃഷ്ണാന്തികമുപവ്രജ്യ ദദൃശുസ്തത്ര രുക്മിണം
തഥാഭൂതം ഹതപ്രായം ദൃഷ്ട്വാ സങ്കർഷണോ വിഭുഃ
വിമുച്യ ബദ്ധം കരുണോ ഭഗവാൻ കൃഷ്ണമബ്രവീൽ. 36
അസാധ്വിദം ത്വയാ കൃഷ്ണ കൃതമസ്മജ്ജുഗുപ്സിതം
വപനം ശ്മശ്രുകേശാനാം വൈരൂപ്യം സുഹൃദോ വധഃ. 37
മൈവാസ്മാൻ സാധ്വ്യസൂയേഥാ ഭ്രാതുർവൈരൂപ്യചിന്തയാ
സുഖദുഃഖദോ ന ചാന്യോഽസ്തി യതഃ സ്വകൃതഭുക് പുമാൻ. 38
ബന്ധുർവ്വധാർഹദോഷോഽപി ന ബന്ധോർവ്വധമർഹതി
ത്യാജ്യഃ സ്വേനൈവ ദോഷേണ ഹതഃ കിം ഹന്യതേ പുനഃ. 39
ക്ഷത്രിയാണാമയം ധർമ്മഃ പ്രജാപതിവിനിർമ്മിതഃ
ഭ്രാതാപി ഭ്രാതരം ഹന്യാദ്യേന ഘോരതരസ്തതഃ. 40

മാമകസോദരിതന്നെ ഹരിച്ചോരു
കോമട്ടിതന്റെ വല്യതായ ദുർമ്മദം
മൂർച്ചയേറീടുമെൻ ബാണഗണങ്ങളാൽ
തീർച്ചയായിത്തീർത്തുവയ്ക്കുവനിക്ഷണം. 22
ദുർബ്ബുദ്ധിയീശപ്രമാണമറിയാതെ
ജല്പിച്ചിതുവിധം ശൗരിതൻ പിന്നാലെ
നില്ലെടാ നില്ലുനില്ലെന്നു ചൊല്ലിക്കൊണ്ടു
കില്ലെന്നിയേ രഥമാത്രനായ്ച്ചെന്നിതു. 23
വില്ലു സുദൃഢം വലിച്ചു മൂന്നമ്പിനാൽ
മല്ലാരിയേയെയ്തു ചൊല്ലിനാനിങ്ങനെ:
യാദവവംശം ദുഷിപ്പിച്ചിടുന്ന നീ
ഭീതിയറ്റെൻമുന്നിൽ മാത്ര നിന്നീടുക. 24
മത്സോദരിയെയും കട്ടുകൊണ്ടിങ്ങു നീ
തസ്കരാ! പോകുന്നു കാകൻ ഹവിസ്സുപോൽ
കള്ളമായ് പോരിടും മായാവിയായ നിൻ-
ഭള്ളിക്ഷണത്തിൽ ഞാനില്ലാതെയാക്കുവൻ. 25
എന്നസ്ത്രമേറ്റു നീ ചത്തുവീഴുന്നതിൻ-
മുന്നമേ കന്യയെത്തന്നീടെടാ ശഠാ!
പുഞ്ചിരിയോടുടൻ കണ്ണനാ വിൽ മുറി-
ച്ചഞ്ചാതെ തത്തനു കീറിയാറമ്പിനാൽ. 26
എട്ടമ്പുവിട്ടു നാലശ്വങ്ങളേയുമാ-
മട്ടു രണ്ടമ്പിനാൽത്തേരാളിതന്നെയും
മൂന്നു ബാണത്താൽ ധ്വജത്തെയും മാധവൻ
ഖണ്ഡിച്ചു രുഗ്മിയതുകണ്ടു തൽക്ഷണം
മറ്റൊരു വില്ലെടുത്തഞ്ചു ശരങ്ങളെ
വിട്ടു മുകുന്ദശരീരം പിളർന്നിതു. 27
വില്ലതു മല്ലാരി ഖണ്ഡിച്ചു മറ്റൊരു-
വില്ലു നിജ കയ്യിലാക്കിനാൻ രുഗ്മിയും
ആയതുമക്ഷണംതന്നെ മുറിച്ചള-
വായുധം മറ്റുമോരോന്നെടുത്തീടിനാൻ. 28
ശൂലം പരിഘവും പട്ടിശം തോമരം
വാളും പരിശയും ശക്തിയുമിങ്ങനെ
ആയുധമേതേതവനെടുത്തപ്പൊഴു-
തായതശേഷംമുറിച്ചാൻ മുരാന്തകൻ. 29
തേരിൽനിന്നും രുഗ്മി പിന്നിറങ്ങി ഖഡ്ഗ-
ധാരിയായ് ക്രോധത്തൊടും ഹനനാശയാൽ
വഹ്നിതൻനേരേ ശലഭംവിധം പാഞ്ഞു-
ചെന്നീടിനാൻ ഭഗവാന്റെനേർക്കക്ഷണം. 30
ചീളെന്നു നേർക്കു പാഞ്ഞെത്തുമവന്റെയാ-
വാളും പരിശയുമസ്ത്രഗണങ്ങളാൽ
കീറിത്തിലപ്രായമാക്കിയാ ദുഷ്ടനെ
വീരൻ വധിക്കുവാൻ വാളെടുത്തീടിനാൻ. 31
ഭീതിപരവശയായ്സ്തുതി രുഗ്മിണി
ഭ്രാതൃവധത്തിൻ സമുദ്യമം കാൺകയാൽ
ഭർത്തൃപാദങ്ങളിൽ വീണു നമിച്ചുകൊ-
ണ്ടത്തലോലിതം കരുണമായ്ച്ചൊല്ലിനാൾ: 32
യോഗേശ്വരാ! ദേവദേവാ! ഗണിക്കുവാ-
നാവാത്ത മാഹാത്മ്യമാളും ജഗൽപതേ!
മംഗലാത്മൻ! മഹാബാഹോ! കൃപാംബുധേ!-
യങ്ങെൻ സഹജനെക്കൊൽവതു യോഗ്യമോ? 33

ശ്രീശുകൻ പറഞ്ഞു

പേടിച്ചു പാരം ശരീരം വിറച്ചുകൊ-
ണ്ടാടലാൽ വാടി വരണ്ട മുഖത്തൊടും
കണ്ഠമിടറിയും പാരം വിവശത
കൊണ്ടു പൊന്മാലയഴിഞ്ഞുമസ്സുന്ദരി
തൻപദതാരിൽ പതിച്ചു നമിക്കവേ-
യൻപാർന്നതിൽനിന്നു
പിൻതിരിഞ്ഞാൻ ഹരി. 34
അന്യായകൃത്തായവനെ വസ്ത്രങ്ങളാൽ
നന്നായ് നിബന്ധിച്ചു കേശവുംമീശയും
അങ്ങുമിങ്ങും ചുരപ്പിച്ചു വിരൂപത
യംഗത്തിനുചേർത്തിതപ്പോൾ യദുസേന
ശത്രുവിൻസൈന്യഗണത്തെ മഥിച്ചിതു
ഹസ്തികൾതാമരപ്പൊയ്കയെയെന്നപോൽ. 35
അപ്പോൾ വിഭുവാം ബലഭദ്രദേവന-
ച്ചിൽപ്പൂരുഷൻതൻ സമീപത്തിലെത്തിനാൻ
തത്ര സംബദ്ധനായ് ജീവച്ഛവംമട്ടു-
വർത്തിക്കുമാ രുഗ്മിയെക്കണ്ടലിഞ്ഞുടൻ
ചെന്നങ്ങഴിച്ചുവിട്ടിട്ടു നന്ദാത്മജൻ-
തന്നോടു പിന്നെയരുളിനാനീവിധം. 36
നന്നായതില്ല നിൻകൃത്യമിതേറ്റവും
നിന്ദ്യമത്രേ നമുക്കോർക്കിൽ സഹോദരാ!
നേരേ സുഹൃൽശ്മശ്രുകേശങ്ങൾ ഖണ്ഡിച്ചു
വൈരൂപ്യമേറ്റുക കൊല്ലുകതന്നെയാം. 37
സാധ്വീ! സഹോദരവൈരൂപ്യചിന്തയാൽ
ക്രുദ്ധയാകായ്കു ഭവതിയീ ഞങ്ങളിൽ
മർത്ത്യൻ [1]സ്വകർമ്മഫലഭുക്കുതാനതി-
ലുത്തരവാദിത്വമന്യനില്ലേതുമേ. 38
ബന്ധുവഥവാ വധോചിതനെങ്കിലും
ബന്ധുവിൽനിന്നു വധത്തെയർഹിച്ചിടാ
ബന്ധുവിനാൽ ത്യാജ്യനത്രേ ദുഷ്ടമവൻ
സ്വന്തകർമ്മത്താൽ ഹതനെന്നിരിക്കവേ
വീണ്ടുമവനെ ഹനിക്കുകയെന്നതു
വേണ്ടാത്തതാണതിനിന്ദ്യവുംതന്നെയാം. 39
പോരിലേർപ്പെട്ടാൽ സഹജനോ ബന്ധുവോ
ആരാകിലും വധിക്കാവതാമെന്നിഹ
ക്ഷത്രിയന്മാർക്കജകല്പിതം ധർമ്മമി-
തെത്രയും ഘോരം നിനയ്ക്കിൽ സഹോദരാ! 40

1. സ്വന്തകർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നവൻ.

രാജ്യസ്യ ഭൂമേർവ്വിത്തസ്യ സ്ത്രിയോ മാനസ്യ തേജസഃ
മാനിനോഽന്യസ്യ വാ ഹേതോഃ ശ്രീമദാന്ധാഃ ക്ഷിപന്തി ഹി. 41

തവേയം വിഷമാ ബുദ്ധിഃ സർവ്വഭൂതേഷു ദുർഹൃദാം
യന്മന്യസേ സദാ ഭദ്രം സുഹൃദാം ഭദ്രമജ്ഞവൽ. 42

ആത്മമോഹോ നൃണാമേഷ കല്പ്യതേ ദേവമായയാ
സുഹൃദ്ദുർഹൃദുദാസീന ഇതി ദേഹാത്മമാനിനാം. 43

ഏക ഏവ പരോ ഹ്യാത്മാ സർവ്വേഷാമപി ദേഹിനാം
നാനേവ ഗൃഹ്യതേ മൂഢൈര്യഥാ ജ്യോതിര്യഥാ നഭഃ. 44

ദേഹ ആദ്യന്തവാനേഷ ദ്രവ്യപ്രാണഗുണാത്മകഃ
ആത്മന്യവിദ്യയാ ക്ലൃപ്തഃ സംസാരയതി ദേഹിനം. 45

നാത്മനോഽന്യേന സംയോഗോ വിയോഗശ്ചാസതഃ സതി
തദ്ധേതുത്വാത്തൽപ്രസിദ്ധേർദൃഗ്രൂപാഭ്യാം യഥാ രവേഃ. 46

ജന്മാദയസ്തു ദേഹസ്യ വിക്രിയാ നാത്മനഃ ക്വചിൽ
കലാനാമിവ നൈവേന്ദോർമൃതിർഹ്യസ്യ കുഹൂരിവ. 47

യഥാ ശയാന ആത്മാനം വിഷയാൻ ഫലമേവ ച
അനുഭുങ്‌ക്തേഽപ്യസത്യർത്ഥേ തഥാഽഽപ്നോത്യബുധോ ഭവം. 48

തസ്മാദജ്ഞാനജം ശോകമാത്മശോഷവിമോഹനം
തത്ത്വജ്ഞാനേന നിർഹൃത്യ സ്വസ്ഥാ ഭവ ശുചിസ്മിതേ. 49

ശ്രീശുക ഉവാച

ഏവം ഭഗവതാ തന്വീ രാമേണ പ്രതിബോധിതാ
വൈമനസ്യം പരിത്യജ്യ മനോ ബുദ്ധ്യാ സമാദധേ. 50

പ്രാണാവശേഷ ഉത്സൃഷ്ടോ ദ്വിഡ്ഭിർഹതബലപ്രഭഃ
സ്മരൻ വിരൂപകരണം വിതഥാത്മമനോരഥഃ 51

ചക്രേ ഭോജകടം നാമ വിവാസായ മഹൽ പുരം
അഹത്വാ ദുർമ്മതിം കൃഷ്ണമപ്രത്യൂഹ്യ യവീയസീം
കുണ്ഡിനം ന പ്രവേക്ഷ്യാമീത്യുക്ത്വാ തത്രാവസദ്രുഷാ. 52

ഭഗവാൻ ഭീഷ്മകസുതാമേവം നിർജ്ജിത്യ ഭൂമിപാൻ
പുരമാനീയ വിധിവദുപയേമേ കുരൂദ്വഹ. 53

തദാ മഹോത്സവോ നൄണാം യദുപുര്യാം ഗൃഹേ ഗൃഹേ
അഭൂദനന്യഭാവാനാം കൃഷ്ണേ യദുപതൗ നൃപ. 54

നരാ നാര്യശ്ച മുദിതാഃ പ്രമൃഷ്ടമണികുണ്ഡലാഃ
പാരിബർഹമുപാജഹ്രുർവ്വരയോശ്ചിത്രവാസസോഃ. 55

സാ വൃഷ്ണിപുര്യുത്തഭിതേന്ദ്രകേതുഭി-
ർവ്വിചിത്രമാല്യാംബരരത്നതോരണൈഃ
ബഭൗ പ്രതിദ്വാര്യുപക്ലൃപ്തമംഗളൈ-
രാപൂർണ്ണകുംഭാഗരുധൂപദീപകൈഃ. 56

സിക്തമാർഗ്ഗാ മദച്യുദ്ഭിരാഹൂതപ്രേഷ്ഠഭൂഭുജാം
ഗജൈർദ്വാഃസു പരാമൃഷ്ടരംഭാപൂഗോപശോഭിതാ. 57

കുരുസൃഞ്ജയകൈകേയവിദർഭയദുകുന്തയഃ
മിഥോ മുമുദിരേ തസ്മിൻ സംഭ്രമാൽ പരിധാവതാം. 58

രുക്മിണ്യാ ഹരണം ശ്രുത്വാ ഗീയമാനം തതസ്തതഃ
രാജാനോ രാജകന്യാശ്ച ബഭൂവുർഭൃശവിസ്മിതാഃ. 59

ശ്രീമദത്താലന്ധരായിട്ടം മാനികരം
ഭൂമിയോ രാജ്യമോ വിത്തമോ നാരിയോ
മാനമോ സ്വന്തമാം വൈഭവമോ മററു
നാനാവിധകാരണങ്ങളോ മൂലമായ്
സന്തതം നിന്ദിച്ചിടുന്നു ബന്ധുക്കളെ–
യെന്താകിലുമിതു നമ്മരംക്കയോഗ്യമാം. 41
സവ്വഭൂതദ്രോഹമാചരിക്കും മഹാ–
ഗവ്വതന്മാക്കറിവററവരെന്നപോൽ
ആശിച്ചിടുന്നു നീയും ശുഭമേററവും
മോശം തവ ധീ വിഷമധീതാൻദൃഢം. 42
ദേഹാഭിമാനികരംക്കൊക്കെയുമൂഴിയിൽ
സ്നേഹിതൻ ശത്രുവുദാസീനനീവിധം
ഭേദധീ മായയാലുണ്ടായിടുന്നിതു
ചേതസ്സിലോർത്തുനോക്കീടുക നീ ശുഭേ! 43
ഏകനത്രേ പരമാത്മാവു, ദേഹികരം–
ക്കാകെ മൗഢ്യത്തിനാൽ ജ്യോതിസ്സുപോലെയും
ആകാശമെന്നകണക്കുമനേകനായ്
യാകമ്രഗാത്രി! തോന്നീടുന്നു മായയാൽ. 44
ദ്രവ്യഗുണപ്രാണരൂപത്തിലുള്ളതായ്
സുവ്യക്തബന്ധമാത്മാവിലവിദ്യയാൽ
നേരേ പിണഞ്ഞതായ് ജന്മമരണങ്ങരം
ചേരുന്നതാകുമീ ദേഹംനിമിത്തമായ്
സംസാരബന്ധം ശരീരികരംക്കാകവേ
സംശയമെന്നിയേ സംഭവിക്കുന്നിതേ. 45
അന്യരോടില്ല സംയോഗം വിയോഗവു–
മെന്നുമാത്മാവിന്നസത്വത്തിനാൽ സതി!
നേത്രരൂപങ്ങരം മാർത്താണ്ഡാശ്രയത്തിനാൽ
മാത്രം വിളങ്ങുംവിധത്തിലാത്മാവിനാൽ
സത്യമല്ലാത്ത ദേഹേന്ദ്രിയബുദ്ധ്യാദി
പ്രത്യക്ഷമായി പ്രകാശിച്ചിടുന്നിതേ. 46
ജന്മാദിയാം വികാരങ്ങരം ദേഹത്തിനാ–
ണുണ്മയിലാത്മാവിനില്ലൊരു കാലവും
വൃദ്ധിക്ഷയങ്ങരം കലകരംക്കപോൽ ചന്ദ്ര–
നെത്തില്ലമാവാസ്യമട്ടിലത്രേ മൃതി. 47
സുപ്തൻ വിഷയങ്ങളേയും ഫലത്തെയും
സ്വപ്നത്തിലേതുവിധം ഭുജിക്കുന്നുവോ
അപ്പോലെയജ്ഞനും സംസാരമഗ്നനായ്
തൽഫലം നിത്യമനുഭവിക്കുന്നിതു. 48
ആകയാലജ്ഞാനജാതമായ് മോഹത്തെ–
യേകുന്നതായ് ദേഹദശാഷകമായിട്ടും
ശോകം പരമാത്മചിന്തയാൽ സംഹരി–
ച്ചേകാന്തശാന്തത കൈക്കൊണ്ടിരിക്ക നീ. 49

ശ്രീശുകൻ പറഞ്ഞു

രാമനാലേവമുപവിഷ്ടയാകമ–
ക്കാമിനിമാർമണി രുഗ്മിണിയപ്പൊഴ
ദുഃഖം ത്യജിച്ചു വിവേകബലത്തിനാ–
ലുരംക്കാമ്പടക്കി പ്രശാന്തയായ് വാണിതേ. 50
ഊക്കം പ്രഭയുമഭിമാനവും വൈരി–
വർഗ്ഗം ഹനിച്ചതിനാൽ പ്രാണശേഷനായ്
നിഷ്ഫലമാം മനോരാജ്യത്തൊടും സ്വവൈ–
രൂപ്യത്തെയോർത്തോർത്തു വീർപ്പിട്ടു
രുഗ്മിയും. 51
സത്യപ്രതിജ്ഞയാൽ ഭോജകടാഖ്യമാം–
പത്തനം പുത്തനായൊന്നു പണിയിച്ചു
ദുർമ്മതിയായിട്ടും കൃഷ്ണനെക്കൊന്നവൻ
ചെമ്മേ ഹരിച്ചു സഹജയെ മീളാതെ
കുണ്ഡിനത്തിൽ കേറുകില്ല ഞാനെന്നതു
ചൊന്നമർഷത്തൊടു വാണീടിനാനതിൽ. 52
മന്നവരെ വെന്നു നന്ദജൻ ഭീഷ്മക–
നന്ദിനിയെത്തൻപുരത്തിൽ നയിച്ചുടൻ
ശാസ്ത്രപ്രകാരം സമസ്തചടങ്ങൊടും
പേർത്തും വിവാഹംകഴിച്ചു വസിച്ചിതു. 53
യാദവപാലനായീടും മുകുന്ദനിൽ
പ്രീതിയേറുന്ന ജനങ്ങരംക്കശേഷവും
അന്നേരമാ യദുപട്ടണംതന്നിലെ
മന്ദിരംതോറും നടന്നു മഹോത്സവം. 54
നന്മണികുണ്ഡലമാന്ന പുരുഷരും
പെണ്മണിമാരും മുഴുത്ത മോദത്തിനാൽ
ശുദ്ധവസനാമ്പരരാം വധൂവര–
ക്കുത്തമമാം പദാത്ഥങ്ങളേകീടിനാർ. 55
ദ്വാരങ്ങരംതോറും ശുഭപദാത്ഥങ്ങളും
പൂരിതകുംഭങ്ങരം ധൂപദീപങ്ങളും
പാരമുച്ചംപാറുമിന്ദ്രധ്വജങ്ങളും
തോരണപങ്ക്തിയും മാല്യാംബരങ്ങളും
എന്നീവിധത്തിലാ യാദവപത്തനം
നന്നായ്വിളങ്ങിയാ മംഗല്യവേളയിൽ. 56
ആ വിവാഹത്തിൽ ക്ഷണിച്ചുവരുത്തിയ
ഭൂവരർതൻ ഗജദാനനീരത്തിനാൽ
മാർഗ്ഗങ്ങളാകെ നനഞ്ഞിതാ ദ്വാരങ്ങ–
ളൊക്കെ ക്രമുക രംഭാലംകൃതങ്ങളായ്. 57
കല്യാണഘോഷത്തിൽ മേളിച്ച മന്നവ–
രുല്ലാസമോടങ്ങു ചുററിച്ചരിക്കവേ
കേകയ സൃഞ്ജയ കുന്തി കുരു യദു–
ഭൂകാന്തരും വിദർഭാദിഭൂപാലരും
യാദൃച്ഛികം തമ്മിലീക്ഷിച്ചു ഭാഷണം–
ചെയ്തു സന്തുഷ്ടരായിബ്ഭവിച്ചീടിനാർ. 58
അങ്ങുമിങ്ങും രുഗ്മിണീഹരണം പരം
ഭംഗിയായ് മാഗധവന്ദികരം സൂതരും
പാടുന്നതു കേട്ടു വിസ്മയപ്പെട്ടിതു
പാടേ നൃപകന്യമാരും നൃപാലരും. 59

ദ്വാരകായാമഭൂദ്രാജൻ മഹാമോദഃ പുരൗകസാം
രുക്മിണ്യാ രമയോപേതം ദൃഷ്ട്വാ കൃഷ്ണം ശ്രിയഃപതിം. 60

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
രുക്മിണ്യുദ്വാഹം നാമ ചതുഃപഞ്ചാശത്തമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 10490 ദശമസ്കന്ധേ ശ്ലോകാഃ 2296

---

# പഞ്ചപഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

കാമസ്തു വാസുദേവാംശോ ദഗ്ധഃ പ്രാഗ് രുദ്രമന്യുനാ
ദേഹോപപത്തയേ ഭൂയസ്തമേവ പ്രത്യപദ്യത. 1
സ ഏവ ജാതോ വൈദർഭ്യാം കൃഷ്ണവീര്യസമുത്ഭവഃ
പ്രദ്യുമ്ന ഇതി വിഖ്യാതഃ സർവ്വതോഽനവമഃ പിതുഃ. 2
തം ശംബരഃ കാമരൂപീ ഹൃത്വാ തോകമനിർദ്ദശം
സ വിദിത്വാഽഽത്മനഃ ശത്രും പ്രാസ്യോദന്വത്യഗാൽ ഗൃഹം. 3
തം നിർജ്ജഗാര ബലവാൻ മീനഃ സോഽപ്യപരൈഃ സഹ
വൃതോ ജാലേന മഹതാ ഗൃഹീതോ മത്സ്യജീവിഭിഃ. 4
തം ശംബരായ കൈവർത്താ ഉപാജഹ്രുരുപായനം
സൂദാ മഹാനസം നീത്വാവദ്യൻ സ്വധിതിനാത്ഭുതം. 5
ദൃഷ്ട്വാ തദുദരേ ബാലം മായാവത്യൈ ന്യവേദയൻ
നാരദോഽകഥയൽ സർവ്വം തസ്യാഃ ശങ്കിതചേതസഃ
ബാലസ്യ തത്വമുല്പത്തിം മത്സ്യോദരനിവേശനം. 6
സാ ച കാമസ്യ വൈ പത്നീ രതിർന്നാമ യശസ്വിനീ
പത്യുർന്നിർദ്ദഗ്ധദേഹസ്യ ദേഹോല്പത്തിം പ്രതീക്ഷതീ. 7
നിരൂപിതാ ശംബരേണ സാ സൂപൗദനസാധനേ
കാമദേവം ശിശും ബുദ്ധ്വാ ചക്രേ സ്നേഹം തദാർഭകേ. 8
നാതിദീർഘേണ കാലേന സ കാർഷ്ണീ രൂഢയൗവനഃ
ജനയാമാസ നാരീണാം വീക്ഷന്തീനാം ച വിഭ്രമം. 9

സാ തം പതിം പത്മദലായതേക്ഷണം
പ്രലംബബാഹും നരലോകസുന്ദരം
സവ്രീഡഹാസോത്തഭിതഭ്രുവേക്ഷതീ
പ്രീത്യോപതസ്ഥേ രതിരംഗസൗരതൈഃ. 10

താമാഹ ഭഗവാൻ കാർഷ്ണിർമ്മാതസ്തേ മതിരന്യഥാ
മാതൃഭാവമതിക്രമ്യ വർത്തസേ കാമിനീ യഥാ. 11

രതിരുവാച

ഭവാൻ നാരായണസുതഃ ശംബരേണാഹൃതോ ഗൃഹാൽ
അഹം തേഽധികൃതാ പത്നീ രതിഃ കാമോ ഭവാൻ പ്രഭോ. 12
ഏഷ ത്വാനിർദ്ദശം സിന്ധാവക്ഷിപച്ഛംബരോഽസുരഃ
മത്സ്യോഽഗ്രഹീത്തദുദരാദിഹ പ്രാപ്തോ ഭവാൻ പ്രഭോ. 13
തമിമം ജഹി ദുർദ്ധർഷം ദുർജ്ജയം ശത്രുമാത്മനഃ
മായാശതവിദം ത്വം ച മായാഭിർമ്മോഹനാദിഭിഃ. 14
പരിശോചതി തേ മാതാ കുരരീവ ഗതപ്രജാ
പുത്രസ്നേഹാകുലാ ദീനാ വിവത്സാ ഗൗരിവാതുരാ. 15
പ്രഭാഷ്യൈവം ദദൗ വിദ്യാം പ്രദ്യുമ്നായ മഹാത്മനേ
മായാവതീ മഹാമായാം സർവ്വമായാവിനാശിനീം. 16

ദ്വാരകാവാസികൾ രുഗ്മിണിയായിട്ടം
താരാർമകളോട ചേന്ന രമേശനെ
നേരേ നിരീക്ഷിച്ചപാരമാമാനന്ദ–
വാരാന്നിധിയിലാറാടിനാർ നിത്യവും. 60

---

## അദ്ധ്യായം 55

ശ്രീശുകൻ പറഞ്ഞു

വാസുദേവാംശമാം കാമദേവൻ പര–
മേശ്വരകോപാഗ്നിയിൽ ദഹിച്ചാൻ പുരാ
പിന്നെയും ദേഹം ധരിപ്പാൻ മുകുന്ദനെ–
ത്തന്നെ ശരണംഗമിച്ചീടിനാനവൻ. 1

വന്നവൻ കൃഷ്ണവീര്യത്തിനാൽ ഭീഷ്മക–
കന്യയിൽ പ്രദ്യുമ്നനായിജ്ജനിച്ചിതു
അച്ഛനെപ്പോലെ സമസ്തഗുണങ്ങളു–
മുൾച്ചേന്ന പാരം പ്രശോഭിച്ചിതശ്ശിശു. 2

പത്തുനാളാകാത്തതാകുമക്കുഞ്ഞിനെ
ശത്രുവെന്നോത്തു മായാരൂപി ശംബരൻ
പാരാതെ വന്ന ഹരിച്ചുകൊണ്ടുപോയ്
വാരാശിയിലെറിഞ്ഞാലയംപുകിനാൻ. 3

ഊക്കനാം മത്സ്യം വിഴുങ്ങിയക്കുഞ്ഞിനെ
മുക്കവരിട്ട വമ്പിച്ച വലയ്ക്കകം–
പെട്ടിതു മററു മത്സ്യങ്ങളോടൊത്തിതും
പെട്ടെന്നിതിനെ പിടിച്ചീടിനാരവർ. 4

ഇമ്മഹാമീനത്തെയമ്മത്സ്യജീവികൾ
ശംബരന്നായ്ക്കാഴ്ചവച്ചിതു സാദരം
വയ്പുകാർ പാചകശാലയിൽ കൊണ്ടുപോയ്
ക്ഷിപ്രമതിനെക്കഷണിച്ച വേളയിൽ
അത്ഭുതബാലനെക്കണ്ടുദരത്തില–
തപ്പൊഴേ മായാവതിയോട ചൊല്ലിനാർ. 5

ചെന്നവൾ നോക്കീട്ട ശങ്കാകുലയായി–
നിന്നപോതങ്ങാഗതനായി നാരദൻ
ബാലകോല്പത്തിയും മത്സ്യോദരാപ്തിയും
ചാലവേ സത്യമായോതിനാൻ സർവ്വവും. 6

മായാവതി ശിവകോപാഗ്നിയിൽ വെന്തു–
പോയ കാമൻതൻ ശരീരസമുത്ഭവം
കാത്തുവസിക്കുന്ന കാമദേവപ്രിയ–
പത്നിയശസ്വിനിയാം രതീദേവിതാൻ. 7

നന്മട്ട ചോറും പരിപ്പുമൊരുക്കുവാൻ
ശംബരൻതന്നാൽ നിയമിതയാമവൾ
മന്മഥനാണുശിശുവെന്നറിഞ്ഞുടൻ
നിമ്മലസ്നേഹമവനിൽ പുലത്തിനാൾ. 8

അല്പനാളിന്നകം കൃഷ്ണാത്മജനവൻ
കെല്പാന്ന യൗവന സൗന്ദര്യയുക്തനായ്
കാണുന്ന കാമിനിമാക്കശേഷംപരം
മാനസമോഹം വളത്തി വിളങ്ങിനാൻ. 9

മർത്ത്യലോകത്തിൽ സുഭഗനായ് പങ്കജ–
പത്രദലോപമകോമളനേത്രനായ്
ആയതബാഹുവായ് ലാലസിച്ചീടുമ–
പ്രേയാനെ രാഗരതിയോടുകൂടവേ
പാരംതരസ്മേരലജ്ജാകടാക്ഷങ്ങൾ
പാരംചൊരിഞ്ഞു ഭജിച്ചു മായാവതി. 10

അമ്മേ! തവ മതി മാതൃഭാവം വെടി–
ഞ്ഞിമ്മട്ടിലെന്നെയും കാമിച്ചിടുംവിധം
കാണ്മതെന്തെന്നു ഭഗവാൻ മധുസൂദ–
നാത്മജൻ ചോദിച്ചു മായാവതിയോടായ്. 11

രതി പറഞ്ഞു

ദാമോദരാത്മജനാകുമവിടുന്ന
കാമനാം ഗേഹത്തിൽനിന്നുമിശ്ശംബരൻ
അങ്ങയെ ഗൂഢമപഹരിച്ചീടിനാ–
നങ്ങേയധികൃതപത്നിയീ ഞാൻ രതി. 12

പത്തുനാളാകാത്ത ബാലനാമങ്ങയെ
തെററെന്നെറിഞ്ഞാൻ കടലിലിശ്ശംബരൻ
മീനം വിഴുങ്ങിയതിന്റെ വയററിൽനി–
ന്നൂനമററിങ്ങു ലഭിച്ചിതയി പ്രഭോ! 13

ദുർദ്ധർഷനും ദുർജ്ജയനുമാമിബ്ഭവ–
ച്ഛത്രു ബഹുവിധമായയറിഞ്ഞവൻ
മോഹനാദ്യങ്ങളാം മായാവിധങ്ങളാൽ
സംഹരിച്ചാലുമിവനെയങ്ങിക്ഷണം. 14

കുട്ടി പൊയ്പ്പോയ പശുവെന്നപോലെയും
നഷ്ടപ്രജയാം [1]കുരരിയെപ്പോലെയും
നന്ദനസ്നേഹാകുലയായനാരതം
ക്രന്ദനംചെയ്യുന്ന നിന്നമ്മ വല്ലഭാ! 15

ഇമ്മട്ട മായാവതിയാം രതീദേവി
ചെമ്മേ കഥിച്ചമഹാത്മാവിനായുടൻ
ഏകീടിനാൾ സർവ്വമായാവിനാശിനി–
യാകും മഹാമായയായിടും വിദ്യയെ. 16

---

1 കരയുന്നതുപോലെ ശബ്ദിക്കുന്ന ഒരുതരം പക്ഷി.

സ ച ശംബരമഭ്യേത്യ സംയുഗായ സമാഹ്വയൽ
അവിഷഹ്യൈസ്തമാക്ഷേപൈഃ ക്ഷിപൻ സഞ്ജനയൻ കലിം. 17
സോഽധിക്ഷിപ്തോ ദുർവ്വചോഭിഃ പാദാഹത ഇവോരഗഃ
നിശ്ചക്രാമ ഗദാപാണീരമർഷാത്താമ്രലോചനഃ. 18
ഗദാമാവിധ്യ തരസാ പ്രദ്യുമ്നായ മഹാത്മനേ
പ്രക്ഷിപ്യ വ്യനദന്നാദം വജ്രനിഷ്പേഷനിഷ്ഠുരം. 19
താമാപതന്തീം ഭഗവാൻ പ്രദ്യുമ്നോ ഗദയാ ഗദാം
അപാസ്യ ശത്രവേ ക്രുദ്ധഃ പ്രാഹിണോൽ സ്വഗദാം നൃപ. 20
സ ച മായാം സമാശ്രിത്യ ദൈതേയീം മയദർശിതാം
മുമുചേഽസ്ത്രമയം വർഷം കാർഷ്ണൗ വൈഹായസോഽസുരഃ. 21
ബാധ്യമാനോഽസ്ത്രവർഷേണ രൗക്മിണേയോ മഹാരഥഃ
സത്ത്വാത്മികാം മഹാവിദ്യാം സർവ്വമായോപമർദ്ദിനീം. 22
തതോ ഗൗഹ്യകഗാന്ധർവ്വപൈശാചോരഗരാക്ഷസീഃ
പ്രായുംക്ത ശതശോ ദൈത്യഃ കാർഷ്ണിർവ്യധമയൽ സ താഃ. 23
നിശാതമസിമുദ്യമ്യ സകിരീടം സകുണ്ഡലം
ശംബരസ്യ ശിരഃ കായാൽ താമ്രശ്മശ്ര്വോജസാഹരൽ. 24
ആകീര്യമാണോ ദിവിജൈഃ സ്തുവദ്ഭിഃ കുസുമോൽകരൈഃ
ഭാര്യയാംബരചാരിണ്യാ പുരം നീതോ വിഹായസാ. 25
അന്തഃപുരവരം രാജൻ ലലനാശതസങ്കുലം
വിവേശ പത്ന്യാ ഗഗനാദ്വിദ്യുതേവ വലാഹകഃ. 26
തം ദൃഷ്ട്വാ ജലദശ്യാമം പീതകൗശേയവാസസം
പ്രലംബബാഹും താമ്രാക്ഷം സുസ്മിതം രുചിരാനനം. 27
സ്വലംകൃതമുഖാംഭോജം നീലവക്രാളകാളിഭിഃ
കൃഷ്ണം മത്വാ സ്ത്രിയോ ഹ്രീതാ നിലില്യുസ്തത്ര തത്ര ഹ. 28
അവധാര്യ ശനൈരീഷദ്വൈലക്ഷണ്യേന യോഷിതഃ
ഉപജഗ്മുഃ പ്രമുദിതാഃ സസ്ത്രീരത്നം സുവിസ്മിതാഃ. 29
അഥ തത്രാസിതാപാംഗീ വൈദർഭീ വല്ഗുഭാഷിണീ
അസ്മരൽ സ്വസുതം നഷ്ടം സ്നേഹസ്നുതപയോധരാ. 30
കോ ന്വയം നരവൈഡൂര്യഃ കസ്യ വാ കമലേക്ഷണഃ
ധൃതഃ കയാ വാ ജഠരേ കേയം ലബ്ധാ ത്വനേന വാ. 31
മമ ചാപ്യാത്മജോ നഷ്ടോ നീതോ യഃ സൂതികാഗൃഹാൽ
ഏതത്തുല്യവയോരൂപോ യദി ജീവതി കുത്രചിൽ. 32
കഥം ത്വനേന സമ്പ്രാപ്തം സാരൂപ്യം ശാർങ്ഗധന്വനഃ
ആകൃത്യാവയവൈർഗ്ഗത്യാ സ്വരഹാസാവലോകനൈഃ. 33
സ ഏവ വാ ഭവേന്നൂനം യോ മേ ഗർഭേ ധൃതോഽർഭകഃ
അമുഷ്മിൻ പ്രീതിരധികാ വാമഃ സ്ഫുരതി മേ ഭുജഃ. 34
ഏവം മീമാംസമാനായാം വൈദർഭ്യാം ദേവകീസുതഃ
ദേവക്യാനകദുന്ദുഭ്യാമുത്തമശ്ലോക ആഗമൽ. 35
വിജ്ഞാതാർത്ഥോഽപി ഭഗവാംസ്തൂഷ്ണീമാസ ജനാർദ്ദനഃ
നാരദോഽകഥയൽ സർവ്വം ശംബരാഹരണാദികം. 36
തച്ഛ്രുത്വാ മഹദാശ്ചര്യം കൃഷ്ണാന്തഃപുരയോഷിതഃ
അഭ്യനന്ദൻ ബഹൂനബ്ദാൻ നഷ്ടം മൃതമിവാഗതം. 37
ദേവകീ വസുദേവശ്ച കൃഷ്ണരാമൗ തഥാ സ്ത്രിയഃ
ദമ്പതീ തൗ പരിഷ്വജ്യ രുക്മിണീ ച യയുർ മുദം. 38

പ്രദ്യുമ്നനുമുടൻ ശംബരസന്നിധി–
യെത്തിയസഭ്യങ്ങളായതിനിന്ദ്യമാം
വാക്യങ്ങളാലധിക്ഷേപിച്ചു കോപിഷ്ഠ–
നാക്കിയടക്ക പൊടിച്ചു വിളിച്ചിതേ. 17
ദുർവ്വാക്കുകളാലധിക്ഷിപ്തനാമവൻ
ഗർവ്വമിയന്നു ചവിട്ടേററ പാമ്പുപോൽ
ക്രുദ്ധനായ് കണ്ണും ചുവപ്പിച്ചൊരു ഗദ
ഹസ്തത്തിലേന്തിയിറങ്ങിവന്നീടിനാൻ. 18
അത്യുരമുഗ്രദ ചുററിച്ചു ധീരനാം
പ്രദ്യുമ്നനെ പ്രഹരിച്ചുടൻ ശംബരൻ
അംഭോദഗർജ്ജനത്തോടു സമാനമാം
ഗംഭീരശബ്ദത്തിലൊന്നലറീടിനാൻ. 19
നേക്കു വരുമുഗ്രദ ഗദയാൽത്തടു–
ത്തുക്കിൽച്ചൊടിച്ചൊന്നടിച്ചു കൃഷ്ണാത്മജൻ. 20
മുൻപു മയനിൽനിന്നഭ്യസിച്ചീടിന
വൻപാർന്ന മായയെയാശ്രയിച്ചക്ഷണം
ശംബരനംബരമേറി രമാജാനി–
തൻ മകനിൽ ശരമാരി തൂവീടിനാൻ. 21
ബാണവർഷത്തിനാൽ പീഡിതൻ രുഗ്മിണീ–
സൂനു സമസ്തമായാമർദ്ദിനിയായി
സത്വാത്മികയാകുമാ മഹാമായയെ
ദൈത്യൻെറ നേരെ പ്രയോഗിച്ചിതക്ഷണം. 22
ആശരൻ പിന്നെയഗ്ഗൗഹ്യകഗാന്ധർവ്വ
പൈശാചപന്നഗരാക്ഷസീയങ്ങളാം
നാനാവിധമായ മായകളാകെയ–
ന്യൂനം പ്രയോഗിച്ചിതച്യുതപുത്രനിൽ.
പ്രദ്യുമ്നനായതശേഷവുമപ്പൊഴേ–
യസ്തമിപ്പിച്ചാൻ ശ്രമമേതുമെന്നിയേ. 23
മിന്നും കിരീടവും ചെമ്പിച്ച മീശയും
കുണ്ഡലദ്വന്ദവുമൊത്തുചേർന്നുള്ളതാം
ശംബരദൈത്യശിരസ്സറുത്തിട്ടിതേ
നന്മട്ടു മൂർച്ചയാളുന്ന വാളാലവൻ. 24
വിണ്ണവർ വാഴ്ത്തിച്ചൊരിഞ്ഞ പുഷ്പങ്ങളാൽ
ഛന്നനാം മാധവനന്ദനനപ്പൊഴേ
മായാവതിയായ ഭാര്യയോടൊത്തു വി–
ഹായസ്സിലൂടെ പുരം ഗമിച്ചീടിനാൻ 25
മിന്നൽപിണരൊത്തുചേർന്ന നീലാംബുദ–
മെന്നപോൽ ഭാര്യാസഹിതനായമ്മഹാൻ
സന്തുഷ്ടനായ് ബഹു കാമിനീയുക്തമാ–
മന്തഃപുരവരംതന്നിൽ വന്നേറിനാൻ. 26
അംബുദശ്യാമനായ് പീതവാസസ്സായ് പ്ര–
ലംബഭുജനായരുണാംബുജാക്ഷനായ്
നീലാളകാളിയും മന്ദസ്മിതാഭയു–
മാളും മനോജ്ഞമുഖാരവിന്ദത്തോടും. 27

പ്രദ്യുമ്നനെക്കണ്ടു നാരികൾ കൃഷ്ണനെ–
ന്നോർത്തു നാണിച്ചങ്ങുമിങ്ങുമൊളിച്ചിതു. 28
അല്പമാം ലക്ഷണഭേദം നിമിത്തമാ–
യപ്പുമാൻ കൃഷ്ണനല്ലെന്നു ധരിച്ചവർ
സ്ത്രീരത്നസംയുക്തനാകുമവനുടെ
ചാരത്തു മോദാത്ഭുതങ്ങളാർന്നെത്തിനാർ. 29
സ്നേഹംവളർന്നു മുലകൾ ചുരന്നതി–
മോഹനഭാഷിണി രുഗ്മിണിയക്ഷണം
മുൻപു കാണാതെപോയോരു തനൂജനെ–
യൻപോടു മാനസതാരിൽ സ്മരിച്ചിതേ. 30
ഇന്നരമാണിക്യമാരായിരിക്കുമീ–
യിന്ദീവരേക്ഷണനാരുടെ നന്ദനൻ
ഗർഭത്തിലാരാർന്നിവനെയിദ്ധന്യനു
ലബ്ധയിപ്പെണ്മണിയേതായിരിക്കുമോ. 31
പേറ്ററ തന്നിൽനിന്നാരോ ഹരിച്ചതായ്
പുത്രനെനിക്കൊന്നു നഷ്ടമായ്പോയിതു
ജീവിച്ചവനെവിടെങ്കിലും വാഴുകി–
ലീ വിശിഷ്ടാത്മാവിനെപ്പോലിരുന്നിടും. 32
ആകൃതിയംഗങ്ങൾ യാനം സ്വര,മവ–
ലോകനം പുഞ്ചിരിയെന്നിവയൊക്കെയും
ശ്രീകാന്തനിൽപ്പോലെതാനിവനിൽ പര–
മാകർഷകമായ് ഭവിച്ചിരിക്കുന്നിതേ. 33
നിശ്ചയമായിവൻ മാമകഗർഭഗ–
നച്യുതനന്ദനൻതാനായിരിക്കണം
പ്രേമമിവനിലെനിക്കേറിടുന്നിതെൻ–
വാമകരം തുടിച്ചീടുന്നു നല്പപോൽ. 34
ഈവിധം രുഗ്മിണി ചിന്തിച്ചിരിക്കവേ
ദേവകിയും വസുദേവനുമൊത്തുതാൻ
ഉത്തമശ്ലോകനായീടു[1]മധോക്ഷജ–
നസ്ഥലംതന്നിലങ്ങാഗമിച്ചീടിനാൻ. 35
കാര്യങ്ങളെല്ലാമറിഞ്ഞീടിലും മധു–
വൈരി മൗനം ഭജിച്ചാൻ തദാ നാരദൻ
ശംബരൻ വന്നു ഹരിച്ചതുതൊട്ടുള്ളോ–
രമ്മകൻതൻ കഥ വിസ്തരിച്ചോതിനാൻ. 36
അക്കഥ കേട്ടു കൃഷ്ണാന്തഃപുരസ്ത്രീക–
ളൊക്കെയുമാശ്ചര്യസിന്ധുനിമഗ്നരായ്
ചത്തവനേറെനാളിന്നുശേഷം തിരി–
ച്ചെത്തിയാലെന്നപോൽ മുത്തിയന്നീടിനാർ. 37
ദേവകിയും വസുദേവനും രാമനും
ദേവകീപുത്രനും രുഗ്മിണീദേവിയും
അന്തഃപുരസ്ത്രീകളും ദമ്പതികളെ–
പ്പുണ്ടു വീണ്ടും പരമാനന്ദമാർന്നിതു. 38

1 ശ്രീകൃഷ്ണൻ

നഷ്ടം പ്രദ്യുമ്നമായാതമാകർണ്ണ്യ ദ്വാരകൗകസഃ
അഹോ മൃത ഇവായാതോ ബാലോ ദിഷ്ട്യേതിഹാബ്രുവൻ. 39
യം വൈ മുഹുഃ പിതൃസരൂപനിജേശഭാവാ-
സ്തന്മാതരോ യദഭജൻ രഹരൂഢഭാവാഃ
ചിത്രം ന തൽ ഖലു രമാസ്പദബിംബബിംബേ
കാമേ സ്മരേഽക്ഷവിഷയേ കിമുതാന്യനാര്യഃ. 40

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ പ്രദ്യുമ്നോൽപത്തിനിരൂപണം നാമ പഞ്ചപഞ്ചാശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10530 . ദശമസ്കന്ധേ ശ്ലോകാഃ 2336

---

## ഷട്പഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

സത്രാജിതഃ സ്വതനയാം കൃഷ്ണായ കൃതകില്ബിഷഃ
സ്യമന്തകേന മണിനാ സ്വയമുദ്യമ്യ ദത്തവാൻ. 1

രാജോവാച

സത്രാജിതഃ കിമകരോൽ ബ്രഹ്മൻ കൃഷ്ണസ്യ കില്ബിഷം
സ്യമന്തകഃ കുതസ്തസ്യ കസ്മാദ്ദത്താ സുതാ ഹരേഃ. 2

ശ്രീശുക ഉവാച

ആസീൽ സത്രാജിതഃ സൂര്യോ ഭക്തസ്യ പരമഃ സഖാ
പ്രീതസ്തസ്മൈ മണിം പ്രാദാൽ സൂര്യസ്തുഷ്ടഃ സ്യമന്തകം. 3
സ തം ബിഭ്രൻ മണിം കണ്ഠേ ഭ്രാജമാനോ യഥാ രവിഃ
പ്രവിഷ്ടോ ദ്വാരകാം രാജംസ്തേജസാ നോപലക്ഷിതഃ. 4
തം വിലോക്യ ജനാ ദൂരാത്തേജസാ മുഷ്ടദൃഷ്ടയഃ
ദീവ്യതേഽക്ഷൈർഭഗവതേ ശശംസുഃ സൂര്യശങ്കിതാഃ. 5
നാരായണ നമസ്തേഽസ്തു ശംഖചക്രഗദാധര
ദാമോദരാരവിന്ദാക്ഷ ഗോവിന്ദ യദുനന്ദന. 6
ഏഷ ആയാതി സവിതാ ത്വാം ദിദൃക്ഷുർജഗൽപതേ
മുഷ്ണൻ ഗഭസ്തിചക്രേണ നൃണാം ചക്ഷൂംഷി തിഗ്മഗുഃ. 7
നന്വന്വിച്ഛന്തി തേ മാർഗ്ഗം ത്രിലോക്യാം വിബുധർഷഭാഃ
ജ്ഞാത്വാദ്യ ഗൂഢം യദുഷു ദ്രഷ്ടും ത്വാം യാത്യജഃ പ്രഭോ. 8

ശ്രീശുക ഉവാച

നിശമ്യ ബാലവചനം പ്രഹസ്യാംബുജലോചനഃ
പ്രാഹ നാസൗ രവിർദ്ദേവഃ സത്രാജിന്മണിനാ ജ്വലൻ. 9
സത്രാജിൽ സ്വഗൃഹം ശ്രീമൽ കൃതകൗതുകമംഗലം
പ്രവിശ്യ ദേവസദനേ മണിം വിപ്രൈർന്യവേശയൽ. 10
ദിനേ ദിനേ സ്വർണ്ണഭാരാനഷ്ടൗ സ സൃജതി പ്രഭോ
ദുർഭിക്ഷമാര്യരിഷ്ടാനി സർപ്പാധിവ്യാധയോഽശുഭാഃ
ന സന്തി മായിനസ്തത്ര യത്രാസ്തേഽഭ്യർച്ചിതോ മണിഃ. 11
സ യാചിതോ മണിം ക്വാപി യദുരാജായ ശൗരിണാ
നൈവാർത്ഥകാമുകഃ പ്രാദാദ്യാച്ഞാഭംഗമതർക്കയൻ. 12
തമേകദാ മണിം കണ്ഠേ പ്രതിമുച്യ മഹാപ്രഭം
പ്രസേനോ ഹയമാരുഹ്യ മൃഗയാം വ്യചരദ്വനേ. 13

നഷ്ടനാം പ്രദ്യുമ്നനായാതനായതായ്
കേട്ടടൻ ദ്വാരകാവാസികളേവരും
ദിഷ്ടവിശേഷത്തിനാൽ മൃതബാലനെ-
ക്കിട്ടിയാശ്ചര്യമാശ്ചര്യമെന്നോതിനാർ. 39

അച്ഛനേപ്പോലെയിരിക്കകമൂലമാ-
യച്യുതനെന്നുള്ള ഭാവത്തൊടമ്മമാർ
ഏററമനുരാഗപൂർവ്വമേകാന്തത്തി-
ലൊററയ്ക്കവനെബ്ഭജിച്ചാർ പലപ്പൊഴും.

ശ്രീദേവിതന്നാശ്രയസ്ഥാനമായിടും
മാധവൻതൻ ശരിയാം പ്രതിബിംബമായ്
ഏതവനും സ്മരിച്ചീടുന്ന മാത്രയിൽ
ചേതസ്സിളക്കിടുമക്കാമദേവനെ
നേരേ നിരീക്ഷിപ്പവർക്കിതു വന്നതി-
ലാരുമാശ്ചര്യപ്പെടേണ്ടതില്ലേതുമേ.
മാതൃജനത്തിൻ സ്ഥിതിയിതാണെന്നാകി-
ലോതേണമോ പരനാരിമാർതൻ കഥ. 40

## അദ്ധ്യായം 56

ശ്രീശുകൻ പറഞ്ഞു

ദൈത്യാരിയോടപരാധം പ്രവർത്തിച്ച
സത്രാജിതനാ സ്യമന്തകത്തോടൊത്തു
പുത്രിയാകും സത്യഭാമയെസ്സന്തുഷ്ട-
ചിത്തനായേകിനാൻ കൃഷ്ണനായി സ്വയം. 1

രാജാവു പറഞ്ഞു

ബ്രാഹ്മണശ്രേഷ്ഠാ! വസുദേവജനോടു-
കന്മഷമെന്താചരിച്ചു സത്രാജിതൻ
ഏതുമട്ടായാൾക്കു കിട്ടീ സ്യമന്തകം
ഹേതുവെന്തേകുവാൻ കൃഷ്ണനു പുത്രിയെ. 2

ശ്രീശുകൻ പറഞ്ഞു

ഭക്തനാം സത്രാജിതനു ദിവാകര-
നത്യന്തമിഷ്ടനായിട്ടു ഭവിച്ചിതു.
സന്തോഷസൂചകമായിട്ടരവിന്ദ-
ബന്ധുവവനു കൊടുത്താൻ സ്യമന്തകം. 3

സത്രാജിതൻ കഴുത്തിൽ ധരിച്ചമ്മണി
മിത്രസമാനപ്രകാശനായേകദാ
ആരിതെന്നാർക്കുമേ നോക്കിയറിഞ്ഞിടാൻ
തീരെയാകാതെയദ്വാരക പൂകിനാൻ. 4

ഭൂരിതേജസ്സിനാൽ കണ്ണഞ്ചിയാളുകൾ
ദൂരത്തുനിന്നു നിരീക്ഷിച്ചുകൊണ്ടുടൻ
സൂരൻ വരുന്നെന്നു ശങ്കിച്ചു ശൗരിതൻ-
ചാരത്തുചെന്നു ചൊന്നീടിനാരീവിധം. 5

നാരായണാ! ശംഖചക്രഗദാധരാ!
സാരസാക്ഷാ! നമസ്കാരം യദൂത്തമാ! 6

അങ്ങയെക്കാണ്മതിന്നായിജ്ജഗൽപതേ!
ഇങ്ങോട്ടുതന്നെ വരുന്നു ദിവാകരൻ
തീക്ഷ്ണതേജസ്സിനാൽ നോക്കും ജനങ്ങൾത-
ന്നക്ഷികൾ പെട്ടെന്നടഞ്ഞുപോകുന്നിതു. 7

നിന്തിരുമേനിതൻ മാർഗ്ഗം തിരയുന്നു
സന്തതമാദിതേയാധിപരേവരും
ഇപ്പോൾ ഭവാൻ ഗൂഢമായി യദുക്കളി-
ലുത്ഭവിച്ചെന്നറിഞ്ഞാഗമിപ്പൂ രവി. 8

ശ്രീശുകൻ പറഞ്ഞു

സത്യമറിയാതവർ ചൊന്ന വാക്കുകൾ
കേട്ടംബുജാക്ഷൻ ചിരിച്ചവരോടുടൻ
മാർത്താണ്ഡനല്ല മണിയും ധരിച്ചിഹ
സത്രാജിതൻ വരുന്നെന്നു ചൊല്ലീടിനാൻ. 9

കാലോചിതവിതാനാദിയാൽ മംഗല-
മേലും സ്വസമ്പന്നഗേഹത്തിലമ്മണി
കൊണ്ടുപോയ് ദേവാലയംതന്നിൽ വിപ്രരെ-
ക്കൊണ്ടു വയ്പിച്ചു പൂജിച്ചു സത്രാജിതൻ. 10

നിത്യവുമിമ്മണി വച്ചു പൂജിച്ചിടു-
മസ്ഥലത്തിൽ ദുർമൃതികൾ ദുർഭിക്ഷവും
സർപ്പഭീ മാര്യരിഷ്ടാധിരോഗാദിയു-
മല്പവുമെത്തിടാ മായാവിമാരുമേ
എന്നതുമാത്രമല്ലസ്ഥലത്തെന്നുമേ
സ്വർണ്ണവും വർഷിക്കുമെട്ടുഭാരം നൃപാ! 11

യാദവരാജാവിനായിട്ടിതു ജഗ-
ന്നാഥനൊരിക്കലവനോടിരന്നിതു
അർത്ഥാശയേറുമവൻ കൊടുത്തില്ല ചെ-
റേറാത്തിലതിനാൽ വരുന്ന ദോഷത്തെയും. 12

ശ്രീകരമാമിമ്മണി കഴുത്തിൽ ധരി-
ച്ചേകദാ തത്സഹജൻ പ്രസേനാഭിധൻ
നായാട്ടിനായികുതിരപ്പുറത്തങ്ങു-
പോയി വനത്തിലിളക്കീ മൃഗങ്ങളെ. 13

പ്രസേനം സഹയം ഹത്വാ മണിമാച്ഛിദ്യ കേസരീ
ഗിരിം വിശഞ്ജാംബവതാ നിഹതോ മണിമിച്ഛതാ. 14

സോഽപി ചക്രേ കുമാരസ്യ മണിം ക്രീഡനകം ബിലേ
അപശ്യൻ ഭ്രാതരം ഭ്രാതാ സത്രാജിൽ പര്യതപ്യത. 15

പ്രായഃ കൃഷ്ണേന നിഹതോ മണിഗ്രീവോ വനം ഗതഃ
ഭ്രാതാ മമേതി തച്ഛ്രുത്വാ കർണ്ണേ കർണ്ണേഽജപഞ്ജനാഃ. 16

ഭഗവാംസ്തദുപശ്രുത്യ ദുര്യശോ ലിപ്തമാത്മനി
മാർഷ്ടും പ്രസേനപദവീമന്വപദ്യത നാഗരൈഃ. 17

ഹതം പ്രസേനമശ്വം ച വീക്ഷ്യ കേസരിണാ വനേ
തം ചാദ്രിപൃഷ്ഠേ നിഹതമൃക്ഷേണ ദദൃശുർജ്ജനാഃ. 18

ഋക്ഷരാജബിലം ഭീമമന്ധേന തമസാഽഽവൃതം
ഏകോ വിവേശ ഭഗവാനവസ്ഥാപ്യ ബഹിഃ പ്രജാഃ. 19

തത്ര ദൃഷ്ട്വാ മണിശ്രേഷ്ഠം ബാലക്രീഡനകം കൃതം
ഹർത്തും കൃതമതിസ്തസ്മിന്നവതസ്ഥേഽർഭകാന്തികേ. 20

തമപൂർവ്വം നരം ദൃഷ്ട്വാ ധാത്രീ ചുക്രോശ ഭീതവൽ
തച്ഛ്രുത്വാഭ്യദ്രവൽ ക്രുദ്ധോ ജാംബവാൻ ബലിനാം വരഃ. 21

സ വൈ ഭഗവതാ തേന യുയുധേ സ്വാമിനാഽഽത്മനഃ
പുരുഷം പ്രാകൃതം മത്വാ കുപിതോ നാനുഭാവവിൽ. 22

ദ്വന്ദ്വയുദ്ധം സുതുമുലമുഭയോർവ്വിജിഗീഷതോഃ
ആയുധാശ്മദ്രുമൈർദ്ദോർഭിഃ ക്രവ്യാർത്ഥേ ശ്യേനയോരിവ. 23

ആസീത്തദഷ്ടാവിംശാഹമിതരേതരമുഷ്ടിഭിഃ
വജ്രനിഷ്പേഷപരുഷൈരവിശ്രമമഹർന്നിശം. 24

കൃഷ്ണമുഷ്ടിവിനിഷ്പാതനിഷ്പിഷ്ടാംഗോരുബന്ധനഃ
ക്ഷീണസത്ത്വഃ സ്വിന്നഗാത്രസ്തമാഹാതീവ വിസ്മിതഃ. 25

ജാനേ ത്വാം സർവ്വഭൂതാനാം പ്രാണ ഓജഃ സഹോ ബലഃ
വിഷ്ണും പുരാണപുരുഷം പ്രഭവിഷ്ണുമധീശ്വരം. 26

ത്വം ഹി വിശ്വസൃജാം സ്രഷ്ടാ സൃജ്യാനാമപി യച്ച സൽ
കാലഃ കലയതാമീശഃ പര ആത്മാ തഥാഽഽത്മനാം. 27

യസ്യേഷദുൽകലിതരോഷകടാക്ഷമോക്ഷൈ-
ർവ്വർത്മാദിശൽ ക്ഷുഭിതനക്രതിമിംഗിലോഽബ്ധിഃ
സേതുഃ കൃതഃ സ്വയശ ഉജ്ജ്വലിതാ ച ലങ്കാ
രക്ഷഃശിരാംസി ഭുവി പേതുരിഷുക്ഷതാനി. 28

ഇതി വിജ്ഞാതവിജ്ഞാനമൃക്ഷരാജാനമച്യുതഃ
വ്യാജഹാര മഹാരാജ ഭഗവാൻ ദേവകീസുതഃ. 29

അഭിമൃശ്യാരവിന്ദാക്ഷഃ പാണിനാ ശങ്കരേണ തം
കൃപയാ പരയാ ഭക്തം പ്രേമഗംഭീരയാ ഗിരാ. 30

മണിഹേതോരിഹ പ്രാപ്താ വയമൃക്ഷപതേ ബിലം
മിഥ്യാഭിശാപം പ്രമൃജന്നാത്മനോ മണിനാമുനാ. 31

ഇത്യുക്തഃ സ്വാം ദുഹിതരം കന്യാം ജാംബവതീം മുദാ
അർഹണാർത്ഥം സ മണിനാ കൃഷ്ണായോപജഹാര ഹ. 32

അദൃഷ്ട്വാ നിർഗ്ഗമം ശൗരേഃ പ്രവിഷ്ടസ്യ ബിലം ജനാഃ
പ്രതീക്ഷ്യ ദ്വാദശാഹാനി ദുഃഖിതാഃ സ്വപുരം യയുഃ. 33

നിശമ്യ ദേവകീ ദേവീ രുക്മിണ്യാനകദുന്ദുഭിഃ
സുഹൃദോ ജ്ഞാതയോഽശോചൻ ബിലാൽ കൃഷ്ണമനിർഗ്ഗതം. 34

സിംഹം, കതിരയോടൊത്തപ്രസേനനെ–
സ്സംഹരിച്ചതു് കൃഷ്ണമാമമ്മണിയുമായ്
ശൈലമേറീടവേ ജാംബവാൻ തത്ര ത–
ലോലനായ്ക്കൊന്നിതക്കേസരി തന്നെയും. 14
കന്ദരത്തിൽ പ്രവേശിച്ചുടനമ്മണി
നന്ദനനായിക്കൊടുത്താൻ കളിക്കുവാൻ
സത്രാജിതനാ പ്രസേനൻ മടങ്ങിയ–
ങ്ങെത്താഞ്ഞു പിന്നെപ്പരിതപിച്ചീടിനാൻ. 15
നായാട്ടിനായ് മണിപൂണ്ടു വനത്തിനു
പോയ തൻതമ്പിയെക്കൃഷ്ണൻ വധിച്ചതായ്
ചൊന്നാനവനതു കേട്ടവൻ തൽസുഹൃൽ–
ക്കർണ്ണത്തിൽ മന്ത്രിച്ചപരനോടായവൻ–
ചെന്നു പറഞ്ഞവനന്യനോടിങ്ങനെ
മന്നിലീ വാർത്ത പരന്നിതെല്ലാടവും. 16
വാർത്തയിതു കേട്ടു കൃഷ്ണനും തന്നിലെ–
ക്കീർത്തിദോഷത്തെയൊഴിപ്പതിനോർത്തുടൻ
നാട്ടുകാരൊത്താ പ്രസേനമാർഗ്ഗങ്ങളെ–
ക്കാട്ടിൽക്കയറി തിരഞ്ഞുതുടങ്ങിനാൻ. 17
പിന്നെ പ്രസേനനെയശ്വത്തൊടും വനം–
തന്നിൽ മൃഗാധിപൻ കൊന്നിട്ടിരിപ്പതും
അദ്രിപൃഷ്ഠത്തിൽ കപിപ്രഹരത്തിനാൽ
ചത്തുകിടക്കും ഹരിയെയും കണ്ടിതു. 18
കൂട്ടുകാരെബ്ബഹിർദ്വാരത്തിൽ നിർത്തിയി–
ട്ടൊറ്റയ്ക്കിരുട്ടുനിറഞ്ഞതതിഭീമമാം
[1]ഋക്ഷപ്രവരകുഹരത്തിനുള്ളിലേ–
ക്കക്ഷണമച്യുതൻ ചെന്നുകേറീടിനാൻ. 19
ബാലനു ലീലയ്ക്കു നല്കിയിരിക്കുമാ–
ശ്രീലസദ്രത്നത്തെയങ്ങു കണ്ടാൻ വിഭു
കൈക്കലാക്കേണമതെന്നു നിനച്ചുകൊ–
ണ്ടക്കുമാരാന്തികം ചെന്നുനിന്നീടിനാൻ. 20
ധാത്രിയതിനുമുൻപീക്ഷിച്ചിടാത്തൊരാ–
മർത്ത്യനെക്കണ്ടു ഭയന്നു കരഞ്ഞിതു
ക്രന്ദനം കേട്ടു ബലിഷ്ഠനാം ജാംബവാൻ
വന്നിതു പാഞ്ഞതിരുഷ്ടനായ്സ്സത്വരം. 21
ക്രുദ്ധനായ്ത്തത്പ്രഭാവാജ്ഞനായേററം പ്ര–
സിദ്ധനാം ജാംബവാൻ തത്സ്വാമിയായിടും
ദൈത്യാരിയോടുടൻ പ്രാകൃതനെന്നുള്ളി–
ലോർത്തു ചെന്നേററു രണംതുടങ്ങീടിനാൻ. 22
രണ്ടുപേരും ജയേച്ഛുക്കളായായുധം–
കൊണ്ടും കരം ശില വൃക്ഷാദിയാലുമേ
യുദ്ധം കഠോരമായ്ച്ചെയ്തിതു മാംസാശ–
മുത്തു പരുന്തുകളന്യോന്യമെന്നപോൽ. 23
മുഷ്ടിസംഘട്ടനശബ്ദമിടിരവം–
മട്ടിൽ [2]ഉന്മുലമായ് വ്യാപിച്ചിതെങ്ങുമേ
ഈവിധം വിശ്രമമററിരുപത്തെട്ടു
രാവും പകലുമടരാടിനാരവർ. 24
ശ്രീകൃഷ്ണമുഷ്ടിപാതത്തിനാൽ സന്ധി–
കളാകെച്ചതഞ്ഞു തളർന്നഥ ജാംബവാൻ
ഊക്കററു പാരം വിയർത്തു ഭഗവാനെ
നോക്കിയാശ്ചര്യമാർന്നിങ്ങനെ
ചൊല്ലിനാൻ: 25
സർവ്വഭൂതപ്രാണനോജസ്സുമെന്നല്ല
സർവ്വഹൃദയബലവുമങ്ങുന്നുതാൻ.
വിഷ്ണുവായേററം പുരാതനനായ് പ്രഭ–
വിഷ്ണുവാം സർവ്വേശനങ്ങെന്നറിഞ്ഞു ഞാൻ. 26
ലോകസ്രഷ്ടാക്കളെ സൃഷ്ടിപ്പതും ഭവാ–
നാകുന്നു സൃജ്യപദാർത്ഥനിദാനവും
സർവ്വപ്രവർത്തകരേയും നയിച്ചിടും
സർവ്വാത്മകനാം സമസ്തേശ്വരൻ ഭവാൻ. 27
ആരല്പരോഷംകലർന്നു നോക്കീടവേ
വാരാശിയേററവും പേടിച്ചു സത്വരം
ക്ഷുബ്ധതിമിംഗലനക്രസമേതനായ്
ക്ഷിപ്രംവണങ്ങി വഴിയങ്ങു നൽകീയോ
ഏതു മഹാൻ സ്വയശസ്സാം ചിറ കെട്ടി
വീതിഹോത്രന്നിരയാക്കി ലങ്കാപുരം
രൂക്ഷശരങ്ങളാൽ ഖണ്ഡിച്ചുടിക്കടി
രക്ഷശ്ശിരസ്സുകരം ഭൂമിയിൽ വീഴ്ത്തീയോ
ആ മമ സ്വാമിയാകും ഭഗവാൻ രഘു–
രാമനത്രേ നിന്തിരുവടി നിർണ്ണയം. 28
ദുഃഖഹരങ്ങളാം തൃക്കൈകൾകൊണ്ടു തൻ
ഭക്തനാം ജാംബവാനെത്തലോടീട്ടുടൻ
തത്ത്വം ധരിച്ചോരവനോടു സൗഹൃദ–
യുക്തഗംഭീരവാക്യങ്ങൾ ചൊന്നാൻ
ഹരി: 29–30
ഋക്ഷപതേ!യെന്നിലിമ്മണിമൂലമായ്
നിക്ഷിപ്തമാമപവാദമൊഴിക്കുവാൻ
ഞങ്ങളീ രത്നം കരസ്ഥമാക്കാനന്നി–
യിങ്ങോട്ടു വന്നതാണെന്നു ധരിക്കുക. 31
ഇത്രയുമീശനരുളിയമാത്രയിൽ
മുത്തൊടും മുത്തോടു ജാംബവത്യാഖ്യയാം
പുത്രിയെക്കൃഷ്ണനായിസ്സമർപ്പിച്ചിതു
ഭക്താഗ്രഗണ്യനായീടുമജ്ജാംബവാൻ. 32
കൃഷ്ണനെക്കാത്തു വെളിക്കു പന്ത്രണ്ടുനാൾ
നിന്നശേഷം പുരവാസികളേവരും
പിന്നെ നിജനിലയങ്ങളിലേക്കങ്ങു
കണ്ണുനീരും വാർത്തു മന്ദം മടങ്ങിനാർ. 33
കന്ദരംതന്നിൽനിന്നും വെളിക്കച്യുതൻ
വന്നതില്ലെന്നറിഞ്ഞാനകദുന്ദുഭി,
ദേവകി, ഭീഷ്മകപുത്രിയും മിത്രങ്ങ–
ളേവരും പാരം പരിതാപമാർന്നിതേ. 34

1 കപീന്ദ്രനായ ജാംബവാൻെറ ഗുഹ. 2 ഭയങ്കരം

സത്രാജിതം ശപന്തസ്തേ ദുഃഖിതാ ദ്വാരകൗകസഃ
ഉപതസ്ഥുശ്ചന്ദ്രഭാഗാം ദുർഗ്ഗാം കൃഷ്ണോപലബ്ധയേ. 35
തേഷാം തു ദേവ്യുപസ്ഥാനാൽ പ്രത്യാദിഷ്ടാശിഷാ സ ച
പ്രാദുർബ്ബഭൂവ സിദ്ധാർത്ഥഃ സദാരോ ഹർഷയൻ ഹരിഃ. 36
ഉപലഭ്യ ഹൃഷീകേശം മൃതം പുനരിവാഗതം
സഹ പത്ന്യാ മണിഗ്രീവം സർവ്വേ ജാതമഹോത്സവാഃ. 37
സത്രാജിതം സമാഹൂയ സഭായാം രാജസന്നിധൗ
പ്രാപ്തിം ചാഖ്യായ ഭഗവാൻ മണിം തസ്മൈ ന്യവേദയൽ. 38
സ ചാതിവ്രീഡിതോ രത്നം ഗൃഹീത്വാവാങ്മുഖസ്തതഃ
അനുതപ്യമാനോ ഭവനമഗമൽ സ്വേന പാപ്മനാ. 39
സോഽനുധ്യായംസ്തദേവാഘം ബലവദ്വിഗ്രഹാകുലഃ
കഥം മൃജാമ്യാത്മരജഃ പ്രസീദേൽ വാച്യുതഃ കഥം. 40
കിം കൃത്വാ സാധു മഹ്യംസ്യാന്ന ശപേദ്വാ ജനോ യഥാ
അദീർഘദർശനം ക്ഷുദ്രം മൂഢം ദ്രവിണലോലുപം. 41
ദാസ്യേ ദുഹിതരം തസ്മൈ സ്ത്രീരത്നം രത്നമേവ ച
ഉപായോഽയം സമീചീനസ്തസ്യ ശാന്തിർന്ന ചാന്യഥാ. 42
ഏവം വ്യവസിതോ ബുദ്ധ്യാ സത്രാജിൽ സ്വസുതാം ശുഭാം
മണിം ച സ്വയമുദ്യമ്യ കൃഷ്ണായോപജഹാര ഹ. 43
താം സത്യഭാമാം ഭഗവാനുപയേമേ യഥാവിധി
ബഹുഭിര്യാചിതാം ശീലരൂപൗദാര്യഗുണാന്വിതാം. 44
ഭഗവാനാഹ ന മണിം പ്രതീച്ഛാമോ വയം നൃപ
തവാസ്താം ദേവഭക്തസ്യ വയം ച ഫലഭാഗിനഃ. 45

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
സ്യമന്തകോപാഖ്യാനം നാമ ഷട്പഞ്ചാശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10575 ദശമസ്കന്ധേ ശ്ലോകാഃ 2381

---

## സപ്തപഞ്ചാശത്തമോഽധ്യായഃ

ശ്രീശുക ഉവാച

വിജ്ഞാതാർത്ഥോഽപി ഗോവിന്ദോ ദഗ്ദ്ധാനാകർണ്ണ്യ പാണ്ഡവാൻ
കുന്തീം ച കുല്യകരണേ സഹരാമോ യയൗ കുരൂൻ. 1
ഭീഷ്മം കൃപം സവിദുരം ഗാന്ധാരീം ദ്രോണമേവ ച
തുല്യദുഃഖൗ ച സംഗമ്യ ഹാ കഷ്ടമിതി ഹോചതുഃ. 2
ലബ്ധ്വൈതദന്തരം രാജൻ ശതധന്വാനമൂചതുഃ
അക്രൂരകൃതവർമ്മാണൗ മണിഃ കസ്മാന്ന ഗൃഹ്യതേ. 3
യോഽസ്മഭ്യം സംപ്രതിശ്രുത്യ കന്യാരത്നം വിഗർഹ്യ നഃ
കൃഷ്ണായാദാന്ന സത്രാജിൽ കസ്മാൽ ഭ്രാതരമന്വിയാൽ. 4
ഏവം ഭിന്നമതിസ്താഭ്യാം സത്രാജിതമസത്തമഃ
ശയാനമവധീല്ലോഭാൽ സ പാപഃ ക്ഷീണജീവിതഃ. 5
സ്ത്രീണാം വിക്രോശമാനാനാം ക്രന്ദന്തീനാമനാഥവൽ
ഹത്വാ പശൂൻ സൗനികവന്മണിമാദായ ജഗ്മിവാൻ. 6
സത്യഭാമാ ച പിതരം ഹതം വീക്ഷ്യ ശുചാർപ്പിതാ
വ്യലപത്താത താതേതി ഹാ ഹതാസ്മീതി മുഹ്യതീ. 7
തൈലദ്രോണ്യാം മൃതം പ്രാസ്യ ജഗാമ ഗജസാഹ്വയം
കൃഷ്ണായ വിദിതാർത്ഥായ തപ്താഽഽചഖ്യൗ പിതുർവ്വധം. 8

ദുഃഖിതരാകുമദ്വാരകാവാസിക-
ളൊക്കെയും സത്രാജിതനെശ്ശപിച്ചിതു
പിന്നെ മുകുന്ദബലബ് ധിക്കടനമ്പലം
തന്നിലണഞ്ഞു ഭജിച്ചിതു ദുർഗ്ഗയെ. 35
നിങ്ങൾക്കു കാണാമുടൻ കൃഷ്ണനെയെന്നു
മങ്ങാതനുഗ്രഹിച്ചീടിനാളീശ്വരി
പെണ്മണിയോത്തമ്മണിയുമായ്

ശാർങ്ഗിയും
സമ്മോദമോടുടൻ ചെന്നു കേറീടിനാൻ. 36
നാരിയോടൊത്തു മണിഗ്രീവനായണ-
ഞ്ഞോരു ഹരിയെപ്പുരജനം കണ്ടുടൻ
ചത്തവൻ വീണ്ടും തിരിയെ വന്നാലുള്ള-
മട്ടു മഹോത്സവം കൊണ്ടാടിനാർപരം. 37
തത്ര സഭയിൽ നരപാലസന്നിധി
സത്രാജിതനെ വരുത്തി മുരാന്തകൻ
ഏതുവിധം ലഭിച്ചെന്നതു വിസ്തരി-
ച്ചോതീട്ടവന്നു കൊടുത്താൻ സ്യമന്തകം. 38
നാണിച്ചവൻ തലതാഴ്ത്തി മണി വാങ്ങി-
ക്കേണു താൻ ചെയ്ത തെറ്റോർത്തു വീടണ്ണിതേ 39
ശക്തനുമായുള്ള വിഗ്രഹത്താൽത്തനി-
ക്കെത്തിയ ദുഃഖം സ്മരിച്ചുകൊണ്ടെപ്പൊഴും
സ്വാന്തമാലിന്യമൊഴിച്ചു മുകുന്ദനെ-
സ്സന്തുഷ്ടനാക്കാൻ വഴിയോർത്തു വാണിതു. 40
എന്തുചെയ്താൽ നന്മയുണ്ടായിടുമെന്ന-
ക്കെന്തുചെയ്താൽ ജനം ദീർഘദൃക്കെന്നിയേ
വിത്താശയാൽ പരം പാപകൃത്യം ചെയ്ത
ക്ഷുദ്രനാമെന്നെശ്ശപിക്കാതിരുന്നിടും. 41
സ്ത്രീരത്നമായിടുമെൻ നന്ദിനിയെയു-
മീരത്നതല്ലജത്തേയും മുകുന്ദനായ്
ഞാനരുളാമിതിന്നില്ല വേറേ [1]സമീ-
ചീനമാം മാർഗ്ഗങ്ങളൊന്നുമോർത്തീടുകിൽ. 42
ഈവിധം ചിന്തിച്ചുറച്ചു സത്രാജിതൻ
സർവ്വകല്യാണഗുണയുതയായിടും
തൻപുത്രിയേയുമനർഘരത്നത്തെയു-
മമ്പോടു താനേ സമർപ്പിച്ചു കൃഷ്ണനിൽ. 43
നാനാനൃപാലകാഭ്യർത്ഥിതയായ് ദ്രുപ-
ദാനസൗശീല്യാദി സൽഗ്ഗുണയുക്തയായ്
നാരീകുലമണിയാം സത്യഭാമയെ
ശൗരി വിധിപോൽ വിവാഹംകഴിച്ചിതു. 44
ഞങ്ങളംഗീകരിക്കുന്നതില്ലിമ്മണി-
യങ്ങേക്കിരിക്കട്ടെ ദേവഭക്തൻ ഭവാൻ
ഞങ്ങളും തത്ഫലഭാക്കുകളാകയാൽ .
സംഗതമാണതുമെന്നു ചൊന്നാൻ ഹരി. 45

---

1 യോഗ്യമായ

## അദ്ധ്യായം 57

ശ്രീശുകൻ പറഞ്ഞു

കാര്യങ്ങളെല്ലാം ധരിക്കിലുമാമധു-
വൈരിയനന്തരം കുന്തിയും പുത്രരും
വെന്തുപോയെന്നു കേട്ടായതിലേക്കുടൻ
ചിന്തിച്ചു വംശോചിതക്രിയ ചെയ്യുവാൻ
രാമസഹിതനായ് പോയീടിനാൻ കുരു-
നാമകരാജ്യങ്ങളിലേക്കതിദ്രുതം. 1
ദ്രോണരേയും വിദുരോപേതനായങ്ങു
വാണീടുമമ്പ് ഭീഷ്മരേയും കൃപരെയും
ഗാന്ധാരിതന്നെയും കണ്ടു സമദുഃഖ-
മേന്തിയഹോ കഷ്ടമെന്നു ചൊല്ലീടിനാൻ. 2
അക്രൂരനും കൃതവർമ്മാവുതാനുമി-
ത്തക്കമോർത്തു ശതധന്വാവുതന്നോടായ്
എന്താണു കയ്യിലാക്കാത്തതങ്ങമ്മണി
ചിന്തവിട്ടുദ്യമിച്ചാലുമെന്നോതിനാർ. 3
കന്യകാരത്നത്തെയേകാം നമുക്കെന്നു
ചൊന്നിട്ടു നമ്മളെ നിന്ദനം ചെയ്തഥ
ശ്രീകൃഷ്ണനായിട്ടവളെ മണിയോടു-
മേകിയ സത്രാജിതനായ ദുഷ്ടനെ
സോദരപന്ഥാവിലേക്കു നയിപ്പതി-
നേതും മടിക്കേണ്ടതില്ല നമുക്കിനി. 4
ഏവമവരാൽ പ്രചോദിതനായ് ക്ഷീണ-
ജീവിതനായ് പാപിയായതിലോഭിയായ്
ദുഷ്ടാഗ്ര്യനാം ശതധന്വാവു നിദ്രയിൽ-
പ്പെട്ടിടും സത്രാജിതനെ വധിച്ചിതേ. 5
അന്യാവലംബനമെന്നിയേ കേണിടും
തന്വീജനം കണ്ടിരിക്കവേയങ്ങവൻ
ഗോസമൂഹത്തെക്കശാപ്പുകാരൻവധ-
മാശു ഹനിച്ചമ്മണിയുമായ് പോയിതേ. 6
അസ്സത്യഭാമ, മരിച്ചുകിടക്കുമാ
വത്സലനാകും പിതാവിനെ കണ്ടഹോ!
ഹാ! താത! ഹാ! മൽപിതാവേ! ഇതുവിധ-
മാധിവശയായ്ക്കരഞ്ഞു മോഹിച്ചിതു. 7
ഇട്ടു തൈലത്തോണിതന്നിൽ പിതാവിനെ
പെട്ടെന്നു ഹസ്തിനമെത്തിയബ് ഭാമിനി
സംഗതിയെല്ലാമറിഞ്ഞിരുന്നീടുമ-
ശ്ശാർങ്ഗിയോടത്താതഹത്യയോതീടിനാം. 8

തദാകർണ്യേശ്വരൗ രാജന്നനുസൃത്യ നൃലോകതാം
അഹോ നഃ പരമം കഷ്ടമിത്യസ്രാക്ഷൗ വിലേപതുഃ. 9

ആഗത്യ ഭഗവാംസ്തസ്മാൽ സഭാര്യഃ സാഗ്രജഃ പുരം
ശതധന്വാനമാരേഭേ ഹന്തും ഹർത്തും മണിം തതഃ. 10

സോഽപി കൃഷ്ണോദ്യമം ജ്ഞാത്വാ ഭീതഃ പ്രാണപരീപ്സയാ
സാഹായ്യേ കൃതവർമ്മാണമയാചത സ ചാബ്രവീൽ. 11

നാഹമീശ്വരയോഃ കുര്യാം ഹേലനം രാമകൃഷ്ണയോഃ
കോ നു ക്ഷേമായ കല്പേത തയോർവൃജിനമാചരൻ. 12

കംസഃ സഹാനുഗോഽപീതോ യദ്ദ്വേഷാത്ത്യാജിതഃ ശ്രിയാ
ജരാസന്ധഃ സപ്തദശ സംയുഗാൻ വിരഥോ ഗതഃ. 13

പ്രത്യാഖ്യാതഃ സ ചാക്രൂരം പാർഷ്ണിഗ്രാഹമയാചത
സോഽപ്യാഹ കോ വിരുദ്ധ്യേത വിദ്വാനീശ്വരയോർബ്ബലം. 14

യ ഇദം ലീലയാ വിശ്വം സൃജത്യവതി ഹന്തി ച
ചേഷ്ടാം വിശ്വസൃജോ യസ്യ ന വിദുർമ്മോഹിതാജയാ. 15

യഃ സപ്തഹായനഃ ശൈലമുല്പാട്യൈകേന പാണിനാ
ദധാര ലീലയാ ബാല ഉച്ഛിലീന്ധ്രമിവാർഭകഃ. 16

നമസ്തസ്മൈ ഭഗവതേ കൃഷ്ണായാത്ഭുതകർമ്മണേ
അനന്തായാദിഭൂതായ കൂടസ്ഥായാത്മനേ നമഃ. 17

പ്രത്യാഖ്യാതഃ സ തേനാപി ശതധന്വാ മഹാമണിം
തസ്മിൻ ന്യസ്യാശ്വമാരുഹ്യ ശതയോജനഗം യയൗ. 18

ഗരുഡധ്വജമാരുഹ്യ രഥം രാമജനാർദ്ദനൗ
അന്വയാതാം മഹാവേഗൈരശ്വൈ രാജൻ ഗുരുദ്രുഹം. 19

മിഥിലായാമുപവനേ വിസൃജ്യ പതിതം ഹയം
പത്ഭ്യാമധാവൽ സന്ത്രസ്തഃ കൃഷ്ണോഽപ്യന്വദ്രവദ്രുഷാ. 20

പദാതേർഭഗവാംസ്തസ്യ പദാതസ്തിഗ്മനേമിനാ
ചക്രേണ ശിര ഉൽകൃത്യ വാസസോ വ്യചിനോന്മണിം. 21

അലബ്ധമണിരാഗത്യ കൃഷ്ണ ആഹാഗ്രജാന്തികം
വൃഥാ ഹതഃ ശതധനുർമ്മണിസ്തത്ര ന വിദ്യതേ. 22

തത ആഹ ബലോ നൂനം സ മണിഃ ശതധന്വനാ
കസ്മിംശ്ചിൽ പുരുഷേ ന്യസ്തസ്തമന്വേഷ പുരം വ്രജ. 23

അഹം വിദേഹമിച്ഛാമി ദ്രഷ്ടും പ്രിയതമം മമ
ഇത്യുക്ത്വാ മിഥിലാം രാജൻ വിവേശ യദുനന്ദനഃ. 24

തം ദൃഷ്ട്വാ സഹസോത്ഥായ മൈഥിലഃ പ്രീതമാനസഃ
അർഹയാമാസ വിധിവദർഹണീയം സമർഹണൈഃ. 25

ഉവാസ തസ്യാം കതിചിന്മിഥിലായാം സമാ വിഭുഃ
മാനിതഃ പ്രീതിയുക്തേന ജനകേന മഹാത്മനാ
തതോഽശിക്ഷദ് ഗദാം കാലേ ധാർത്തരാഷ്ട്രഃ സുയോധനഃ. 26

കേശവോ ദ്വാരകാമേത്യ നിധനം ശതധന്വനഃ
അപ്രാപ്തിം ച മണേഃ പ്രാഹ പ്രിയായാഃ പ്രിയകൃദ്വിഭുഃ. 27

തതഃ സ കാരയാമാസ ക്രിയാ ബന്ധോർഹതസ്യ വൈ
സാകം സുഹൃദ്ഭിർഭഗവാൻ യാ യാഃ സ്യുഃ സാംപരായികാഃ. 28

അക്രൂരഃ കൃതവർമ്മാ ച ശ്രുത്വാ ശതധനോർവ്വധം
വ്യൂഷതുർഭയവിത്രസ്തൗ ദ്വാരകായാഃ പ്രയോജകൗ. 29

രാമകൃഷ്ണന്മാരുതകേട്ടു മാനവ—
സ്തോമസ്വഭാവമനുസരിച്ചക്ഷണം
ഉന്നതദുഃഖമിതാഹന്ത! സഹ്യമ—
ല്ലെന്നു കണ്ണീർവാർത്തു ചൊല്ലിക്കരഞ്ഞിതേ. 9
സത്യഭാമാബലഭദ്രസംയുക്തനായ്
ഹസ്തിനംവിട്ടു നിജപുരമാന്നുടൻ
വാസുദേവൻ ശതധന്വാവിനെക്കൊന്നു
ഭാസുരരത്നം ഹരിപ്പാൻ ശ്രമിച്ചിതു. 10
ഇക്കാര്യമശ്ശതധന്വാവറിഞ്ഞുടൻ
വാഴ്വും ഭയത്തൊടും പ്രാണരക്ഷാർത്ഥമായ്
അക്കൃതവർമ്മാവുതന്നുടെ ചാരത്തു
ചിക്കെന്നു ചെന്നു സഹായമർത്ഥിച്ചിതു. 11
ഈശ്വരന്മാരായ രാമകൃഷ്ണന്മാർക്കു
ലേശവുമപ്രിയം ചെയ്യുകയില്ല ഞാൻ
ക്ഷേമമാശിച്ചീടുമേതൊരു പൂരുഷ—
നാ മഹാന്മാരോടപരാധമാന്നിടും. 12
ആരുടെ വൈരംനിമിത്തമശ്രീകനായ്
വീരനാം കംസനനുയായിമാരൊടും
അന്തംവരിച്ചുവോ മാഗധമന്നവ—
നന്തമററുള്ള സൈന്യത്തൊടുമാരുമായ്
പോരിനെത്തിപ്പതിനേഴു കുറിയൊരു—
തേരുശേഷിക്കാതെതന്നെ തോററോടിയോ
അക്കൃഷ്ണനോടെതിരായി നിന്നീടുവാൻ
ശക്തിയെനിക്കേതുമില്ലെന്നു ചൊല്ലിനാൻ. 13
അക്രൂരനെസ്സമീപിച്ചു പിന്നെസ്സഹാ—
യിക്കണമെന്നപേക്ഷിച്ചീടിനാനവൻ
ഒക്കകില്ലീശ്വരന്മാരാമവരെ ഞാൻ
ധിക്കരിക്കില്ലെന്നരുളിയദ്ദേഹവും. 14
"ലീലയായ് നിർമ്മിപ്പതാരിജ്ജഗത്രയം
പാലിപ്പതും സംഹരിപ്പതുമാരുവാൻ
ആരുടെ മായയാൽ മോഹിച്ചജാദ്യരു—
മാരുടെ മേന്മയറിയുന്നതില്ലയോ. 15
ലീലയായേഴുവയസ്സിലേവൻ സ്വയം
ശൈലംപുഴക്കിയെടുത്തൊരു പാണിയാൽ
ക്ഷുണ്ണ കഞ്ഞിന്മട്ടുയർത്തിപ്പിടിച്ചൊരു—
ദീനതയെന്നിയേയേഴുനാൾ നിന്നുവോ? 16
ആദിപുമാനായനന്തനായ് വിസ്മയീ—
ഭൂതകർമ്മാവായ് വികാരവിഹീനനായ്
സർവ്വാത്മകനായ് വിളങ്ങുമക്കൃഷ്ണനെ
ഗർവ്വവിഹീനം നമസ്കരിക്കുന്നു ഞാൻ." 17
അക്രൂരനും വെടിഞ്ഞപ്പോൾ മണിയവൻ—
പക്കലേകിശ്ശതയോജന പാഞ്ഞിടും
അശ്വത്തിലേറിസ്വജീവരക്ഷയ്ക്കുട—
നശ്ശതധന്വാവു ശീഘ്രമോടീടിനാൻ. 18

1. ഹിതം ചെയ്യുന്നവൻ.

ഏററവും വേഗമിയലുമശ്വങ്ങളെ—
പ്പൂട്ടിയ താർക്ഷ്യധ്വജരഥമാന്നുടൻ
അഗ്ഗുരുദ്രോഹിയെ പിന്തുടർന്നീടിനാൻ
ശീഘ്രഗതിയിലാ രാമനും കൃഷ്ണനും. 19
വീണുപോയ് വാജി മിഥിലാന്തികത്തിലാ—
പ്രാണിയെ വിട്ടവൻ പ്രാണസംഭീതനായ്
പാഞ്ഞിതതിദ്രുതം സ്യന്ദനം കൈവെടി—
ഞ്ഞാഞ്ഞുപാഞ്ഞങ്ങടുത്തീടിനാൻ കൃഷ്ണനും. 20
കണ്ണൻപദചാരിയായപ്പദചാരി—
തന്നുത്തമാംഗം നിശിതചക്രത്തിനാൽ
ഖണ്ഡിച്ചുവീഴ്ത്തീട്ടവൻെറ വസ്ത്രങ്ങളിൽ
നന്നായ്ത്തിരഞ്ഞുനോക്കീടിനാനമ്മണി. 21
രത്നം ലഭിച്ചീല പാഴിലായ്പോയിതു
യത്നമവനെ വൃഥാ വധിച്ചീടിനേൻ
എന്നീവിധം ജ്യേഷ്ഠനോടരുളീടിനാൻ
നന്ദകുമാരൻ നയനമനോഹരൻ. 22
ചൊന്നാനുടൻ ബലഭദ്രൻ,നവൻ മണി—
യന്യനെയേല്പിച്ചിരിക്കണം നിശ്ചയം
നേരെ നഗരത്തിലേക്കു പോയാശു നീ—
യാരാഞ്ഞതാരെന്നു നേരറിഞ്ഞീടുക. 23
ഞാനെൻസുഹൃത്താം വിദേഹഭൂപാലനെ
കാണുവാനിച്ഛിച്ചിടുന്നു സഹോദരാ!
എന്നു പറഞ്ഞു മിഥിലാപുരത്തിലേ—
ക്കുന്നതനാം ബലദേവൻ ഗമിച്ചിതു. 24
രാമാഗമനം നിരീക്ഷിച്ചു മൈഥില—
ഭൂമീശ്വരനെഴുന്നേററുചെന്നേററവും
പ്രീതിപൂർവ്വം സ്വീകരിച്ചു വിധിപോലെ
സാദരമച്ചിച്ചു യോഗ്യവസ്തുക്കളാൽ. 25
പ്രേമയുതനായ് മഹാനാം ജനകനാൽ
രാമൻ ബഹുമാനിതനായ് മിഥിലയിൽ
പാർത്താൻ കുറേക്കാലമന്നാണവനോടു
ധാർത്തരാഷ്ട്രൻ ഗദായുദ്ധം പഠിച്ചതും. 26
പ്രേയസിതൻ[1] പ്രിയകൃത്താം മുകുന്ദൻ സ്വ—
കീയപുരമാന്നു വല്ലഭയോടുടൻ
ചൊന്നീടിനാൻ ശതധന്വാവിനെ വധി—
ച്ചെന്നതും രത്നം ലഭിക്കാതിരുന്നതും. 27
പിന്നെ മൃതബന്ധുവിന്നുദ്ഗതിക്കിഷ്ട—
വൃന്ദമൊത്താചരിച്ചാൻ വേണ്ടതൊക്കെയും. 28
ദുഷ്കൃത്യചോദകരാം കൃതവർമ്മാവു—
മക്രൂരനും ശതധന്വാവുതൻ വധം—
കേട്ടു ഭയന്നുടൻ ദ്വാരകാപട്ടണം—
വിട്ടു പെട്ടെന്നോടിയെങ്ങോ മറഞ്ഞിതു. 29

അക്രൂരേ പ്രോഷിതേ/രിഷ്ടാന്യാസൻ വൈ ദ്വാരകൗകസാം
ശാരീരാ മാനസാസ്താപാ മുഹുർദൈവികഭൗതികാഃ. 30
ഇത്യംഗോപദിശന്ത്യേകേ വിസ്മൃത്യ പ്രാഗുദാഹൃതം
മുനിവാസനിവാസേ കിം ഘടേതാരിഷ്ടദർശനം. 31
ദേവേ/വർഷതി കാശീശഃ ശ്വഫല്കായാഗതായ വൈ
സ്വസുതാം ഗാന്ദിനീം പ്രാദാൽ തതോ/വർഷൽ സ്മ കാശിഷു. 32
തത്സുതസ്തൽപ്രഭാവോ/സാവക്രൂരോ യത്ര യത്ര ഹ
ദേവോ/ഭിവർഷതേ തത്ര നോപതാപാ ന മാരികാഃ. 33
ഇതി വൃദ്ധവചഃ ശ്രുത്വാ നൈതാവദിഹ കാരണം
ഇതി മത്വാ സമാനായ്യ പ്രാഹാക്രൂരം ജനാർദ്ദനഃ. 34
പൂജയിത്വാഭിഭാഷ്യൈനം കഥയിത്വാ പ്രിയാഃ കഥാഃ
വിജ്ഞാതാഖിലചിത്തജ്ഞഃ സ്മയമാന ഉവാച ഹ. 35
നനു ദാനപതേ ന്യസ്തസ്ത്വയ്യാസ്തേ ശതധന്വനാ
സ്യമന്തകോ മണിഃ ശ്രീമാൻ വിദിതഃ പൂർവ്വമേവ നഃ. 36
സത്രാജിതോ/നപത്യത്വാൽ ഗൃഹ്ണീയുർദ്ദുഹിതുഃ സുതാഃ
ദായം നിനീയാപഃ പിണ്ഡാൻ വിമുച്യർണ്ണം ച ശേഷിതം. 37
തഥാപി ദുർദ്ധരസ്ത്വന്യൈസ്ത്വയ്യാസ്താം സുവ്രതേ മണിഃ
കിന്തു മാമഗ്രജഃ സമ്യങ് ന പ്രത്യേതി മണിം പ്രതി. 38
ദർശയസ്വ മഹാഭാഗ ബന്ധൂനാം ശാന്തിമാവഹ
അവ്യുച്ഛിന്നാ മഖാസ്തേ/ദ്യ വർത്തന്തേ രുക്മവേദയഃ. 39
ഏവം സാമഭിരാലബ്ധഃ ശ്വഫല്കതനയോ മണിം
ആദായ വാസസാച്ഛന്നം ദദൗ സൂര്യസമപ്രഭം. 40
സ്യമന്തകം ദർശയിത്വാ ജ്ഞാതിഭ്യോ രജ ആത്മനഃ
വിമൃജ്യ മണിനാ ഭൂയസ്തസ്മൈ പ്രത്യർപ്പയൽ പ്രഭുഃ. 41

യസ്ത്വേതദ്ഭഗവത ഈശ്വരസ്യ വിഷ്ണോ-
ർവ്വീര്യാഢ്യം വൃജിനഹരം സുമംഗലം ച
ആഖ്യാനം പഠതി ശൃണോത്യനുസ്മരേദ്വാ
ദുഷ്കീർത്തിം ദുരിതമപോഹ്യ യാതി ശാന്തിം. 42

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
സ്യമന്തകോപാഖ്യാനം നാമ സപ്തപഞ്ചാശത്തമോ/ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10617 ദശമസ്കന്ധേ ശ്ലോകാഃ 2423

---

# അഷ്ടപഞ്ചാശത്തമോ/ധ്യായഃ

ശ്രീശുക ഉവാച

ഏകദാ പാണ്ഡവാൻ ദ്രഷ്ടും പ്രതീതാൻ പുരുഷോത്തമഃ
ഇന്ദ്രപ്രസ്ഥം ഗതഃ ശ്രീമാൻ യുയുധാനാദിഭിർവൃതഃ 1
ദൃഷ്ട്വാ തമാഗതം പാർത്ഥാ മുകുന്ദമഖിലേശ്വരം
ഉത്തസ്ഥുര്യുഗപദ്വീരാഃ പ്രാണാ മുഖ്യമിവാഗതം. 2
പരിഷ്വജ്യാച്യുതം വീരാ അംഗസംഗഹതൈനസഃ
സാനുരാഗസ്മിതം വക്ത്രം വീക്ഷ്യ തസ്യ മുദം യയുഃ. 3
യുധിഷ്ഠിരസ്യ ഭീമസ്യ കൃത്വാ പാദാഭിവന്ദനം
ഫാൽഗുനം പരിരഭ്യാഥ യമാഭ്യാം ചാഭിവന്ദിതഃ. 4
പരമാസന ആസീനം കൃഷ്ണാ കൃഷ്ണമനിന്ദിതാ
നവോഢാ വ്രീഡിതാ കിഞ്ചിച്ഛനൈരേത്യാഭ്യവന്ദത. 5

''അക്രൂരനപ്പുരംവിട്ടുപോയന്നുതൊ–
ട്ടുഗ്രമാം കായികമാനസികാമയം
ദ്വാരകാവാസികൾക്കുണ്ടായടിക്കടി
നേരിട്ടു ദൈവികഭൗതികാപത്തുകൾ.'' 30

ഏവം ചിലരങ്ങു വിശ്വസിച്ചീടിനാർ
പൂർവ്വമുദാഹരിച്ചുള്ളതോർക്കാതഹോ!
മാമുനിമാർക്കു നിവാസമാം ശ്രീഹരി
താമസിക്കും ദിക്കിലെന്തൊരരിഷ്ടമാം. 31

''കാശിയിലേറെനാൾ വർഷമെന്യേ ജനം
ക്ലേശിക്കവേ ഗാന്ദിനിയെന്ന പുത്രിയെ
അക്രൂരതാതനായീടും ശ്വഫല്ക്കനാ–
യക്കാശിരാട്ടേകി പെയ്തുപോൽ മാരിയും. 32

താതപ്രഭാവം മുഴുവനുമുണ്ടാത്മ–
ജാതനായീടുമക്രൂരനിലും ദൃഢം.
ഊഴത്തിനുണ്ടായിടും മഴയായവൻ
വാഴുന്നിടത്തുടുക്കില്ലൊരരിഷ്ടവും.'' 33

വൃദ്ധവാക്കേവം ശ്രവിച്ചിട്ടതിലില്ലൊ–
രർത്ഥമതല്ലിതിൻ ഹേതുവെന്നോർത്തുടൻ
അക്രൂരനെയാളയച്ചു വരുത്തിയി–
ട്ടിക്കണക്കായവനോടു ചൊന്നാൻ ഹരി. 34

നേരേയവനെയച്ചിച്ചു വിശേഷങ്ങ–
ളോരോന്നു ചൊല്ലിപ്പഴയ കാര്യങ്ങളും
വിസ്തരിച്ചോതിച്ചിരിച്ചുകൊണ്ടാ സർവ്വ–
വിത്താം ഹരി പിന്നെയിങ്ങനെ
ചൊല്ലിനാൻ. 35

ദാനപതേ! ശതധന്വാവു താവകാ–
ധീനത്തിൽ വച്ചോരാ ശ്രീമൽ സ്യമന്തകം
നിൻ കൈവശമിരിപ്പുണ്ടെന്നു ഞങ്ങളും
ശങ്കയെന്യേ ധരിച്ചിട്ടുണ്ടു മുന്നമേ. 36

സത്രാജിതന്നു തനൂജരില്ലായ്കയാൽ
പുത്രിയാം സത്യഭാമയ്ക്കെഴും നന്ദനർ
പിണ്ഡം നടത്തിക്കടംതീർത്തു ശേഷിച്ചു–
വന്ന ധനം ഗ്രഹിക്കേണ്ടതല്ലോ മുറ. 37

എങ്കിലും ദുർദ്ധരമീമണി ഭക്തനാം–
നിൻ കൈവശംതാനിരിക്കട്ടെ സുവ്രതാ!
ജ്യേഷ്ഠനീ രത്നവിഷയത്തിലെന്നെയു–
മൊട്ടുമേ വിശ്വസിച്ചിട്ടില്ലിരിപ്പതും. 38

കാട്ടുക രത്നം മഹാഭാഗ! ബാന്ധവ–
ർക്കൊട്ടു സമാധാനമേകിയാലും ഭവാൻ
ഓതുക നേരേ നടക്കുന്നിതോ ഹേമ–
വേദിയിൽവച്ചുള്ളതാകുമങ്ങേ മഖം. 39

ഇത്തരം സാമവാക്യത്താൽ വശീകൃത–
ചിത്തനായീടും ശ്വഫല്ക്കാത്മജൻ തദാ
മുണ്ടിൽ പൊതിഞ്ഞുള്ളൊ[1]രർക്കാഭമമ്മണി
പുണ്ഡരീകാക്ഷകരത്തിലർപ്പിച്ചിതേ. 40

ദായാദരെയസ്യമന്തകം കാട്ടിയി–
ട്ടായതുമൂലം തനിക്കു പിണഞ്ഞതാം
ദുഷ്കീർത്തി പോക്കിയിട്ടച്യുതനമ്മണി–
യക്രൂരനായിത്തിരിച്ചു കൊടുത്തിതു. 41

ആരൊരാളൈശ്വര്യപൂർണ്ണനാം വിഷ്ണുവിൻ–
വീര്യമുൾക്കൊൾവതായ് പാപാപഹാരിയായ്
കല്യാണദായകമാകുമിക്കൽക്കഥ
ചൊല്ലുകയൊ കേൾക്കുകയൊ പഠിക്കയൊ
ഓർക്കയോ ചെയ്യുമാ മർത്ത്യൻ സ്വദുഷ്കൃതം–
പോക്കി യശസ്വിയായ്
ശാന്തിയിയന്നിടും. 42

# അദ്ധ്യായം 58

ശ്രീശുകൻ പറഞ്ഞു

പിന്നൊരുനാളിൽ പുനർല്ലബ്ധിച്ചീടിന
പാണ്ഡവരെക്കാണുവാൻ പുരുഷോത്തമൻ
ഇന്ദ്രപ്രസ്ഥത്തിനു സാത്യകിമുൻപായ
തൻ തോഴരോടുകൂടിഗ്ഗമിച്ചീടിനാൻ. 1

വീരരാം പാണ്ഡവരീശനാം കൃഷ്ണനെ
നേരേ നിരീക്ഷിച്ചു മോദപുരസ്സരം
ഇന്ദ്രിയജാലമപ്രാണനെയെന്നപോ–
ലൊന്നിച്ചെഴുന്നേററു ചാരത്തണഞ്ഞുടൻ, 2

മണ്ടാതെ ഗാഢമായ് കെട്ടിപ്പിടിച്ചു ത–
ദംഗസംഗത്തിനാൽ പാപമശേഷവും–
പോക്കിയനുരാഗ സുസ്മിതയുക്തമാം
വക്ത്രാംബുജം പാർത്തു മോദമിയന്നിതേ. 3

ധർമ്മജനേയുമനിലാത്മജനെയും
ചെമ്മേ നമിച്ചു പുണർന്നു കിരീടിയെ
പിന്നെ നകുലസഹദേവരാലഭി–
വന്ദിതനായ് വിളങ്ങീടിനാൻ മാധവൻ. 4

സുന്ദരിയായി നവോഢയായ് സൽഗുണ–
മന്ദിരമായ പാഞ്ചാലിയും കിഞ്ചന
നാണം കലർന്നു നമിച്ചു വരാസന–
സ്ഥാനമലങ്കരിച്ചീടും മുകുന്ദനെ. 5

1. സൂര്യനെപ്പോലെ ശോഭിക്കുന്നതു്.

തത്രൈവ സാത്യകിഃ പാർത്ഥൈഃ പൂജിതശ്ചാഭിവന്ദിതഃ
നിഷസാദാസനേ/ന്യേ ച പൂജിതാഃ പര്യുപാസത. 6
പൃഥാം സമാഗത്യ കൃതാഭിവാദന-
സ്തയാതിഹാർദ്ദാർദ്രദൃശാഭിരംഭിതഃ
ആപൃഷ്ടവാംസ്താം കുശലം സഹസ്നുഷാം
പിതൃഷ്വസാരം പരിപൃഷ്ടബാന്ധവഃ. 7
തമാഹ പ്രേമവൈക്ലബ്യരുദ്ധകണ്ഠാശ്രുലോചനാ
സ്മരന്തീ താൻ ബഹൂൻ ക്ലേശാൻ ക്ലേശാപായാത്മദർശനം. 8
തദൈവ കുശലം നോ/ഭൂൽ സനാഥാസ്തേ കൃതാ വയം
ജ്ഞാതീൻ നഃ സ്മരതാ കൃഷ്ണ ഭ്രാതാ മേ പ്രേഷിതസ്ത്വയാ. 9
ന തേ/സ്തി സ്വപരഭ്രാന്തിർവ്വിശ്വസ്യ സുഹൃദാത്മനഃ
തഥാപി സ്മരതാം ശശ്വൽ ക്ലേശാൻ ഹംസി ഹൃദി സ്ഥിതഃ. 10

യുധിഷ്ഠിര ഉവാച

കിം ന ആചരിതം ശ്രേയോ ന വേദാഹമധീശ്വര
യോഗേശ്വരാണാം ദുർദ്ദർശോ യന്നോ ദൃഷ്ടഃ കുമേധസാം. 11
ഇതി വൈ വാർഷികാന്മാസാൻ രാജ്ഞാ സോ/ഭ്യർത്ഥിതഃ സുഖം
ജനയൻ നയനാനന്ദമിന്ദ്രപ്രസ്ഥൗകസാം വിഭുഃ. 12
ഏകദാ രഥമാരുഹ്യ വിജയോ വാനരധ്വജം
ഗാണ്ഡീവം ധനുരാദായ തൂണൗ ചാക്ഷയസായകൗ. 13
സാകം കൃഷ്ണേന സന്നദ്ധോ വിഹർത്തും വിപിനം വനം
ബഹുവ്യാളമൃഗാകീർണ്ണം പ്രാവിശൽ പരവീരഹാ. 14
തത്രാവിധ്യച്ഛരൈർവ്യാഘ്രാൻ സൂകരാൻ മഹിഷാൻ രുരൂൻ
ശരഭാൻ ഗവയാൻ ഖഡ്ഗാൻ ഹരിണാഞ്ഛശശല്ലകാൻ. 15
താൻ നിന്യുഃ കിങ്കരാ രാജ്ഞേ മേധ്യാൻ പർവ്വണ്യുപാഗതേ
തൃട്പരീതഃ പരിശ്രാന്തോ ബീഭത്സുര്യമുനാമഗാൽ. 16
തത്രോപസ്പൃശ്യ വിശദം പീത്വാ വാരി മഹാരഥൗ
കൃഷ്ണൗ ദദൃശതുഃ കന്യാം ചരന്തീം ചാരുദർശനാം. 17
താമാസാദ്യ വരാരോഹാം സുദ്വിജാം രുചിരാനനാം
പപ്രച്ഛ പ്രേഷിതഃ സഖ്യാ ഫാൽഗുനഃ പ്രമദോത്തമാം. 18
കാ ത്വം കസ്യാസി സുശ്രോണി കുതോ/സി കിം ചികീർഷസി
മന്യേ ത്വാം പതിമിച്ഛന്തീം സർവ്വം കഥയ ശോഭനേ. 19

കാളിന്ദ്യുവാച

അഹം ദേവസ്യ സവിതുർദ്ദുഹിതാ പതിമിച്ഛതീ
വിഷ്ണും വരേണ്യം വരദം തപഃ പരമമാസ്ഥിതാ. 20
നാന്യം പതിം വൃണേ വീര തമൃതേ ശ്രീനികേതനം
തുഷ്യതാം മേ സ ഭഗവാൻ മുകുന്ദോ/നാഥസംശ്രയഃ. 21
കാളിന്ദീതി സമാഖ്യാതാ വസാമി യമുനാജലേ
നിർമ്മിതേ ഭവനേ പിത്രാ യാവദച്യുതദർശനം. 22
തഥാവദൽ ഗുഡാകേശോ വാസുദേവായ സോ/പി താം
രഥമാരോ/പ്യ തദ്വിദ്വാൻ ധർമ്മരാജമുപാഗമൽ. 23
യദൈവ കൃഷ്ണഃ സന്ദിഷ്ടഃ പാർത്ഥാനാം പരമാത്ഭുതം
കാരയാമാസ നഗരം വിചിത്രം വിശ്വകർമ്മണാ 24
ഭഗവാംസ്തത്ര നിവസൻ സ്വാനാം പ്രിയചികീർഷയാ
അഗ്നയേ ഖാണ്ഡവം ദാതുമർജ്ജുനസ്യാസ സാരഥിഃ. 25

സാത്യകിയേയും ഭഗവാനെയെന്നപോൽ
വ്യത്യാസമെന്നിയേ പൂജിച്ചു പാണ്ഡവർ
ചുററിനും കൃഷ്ണനെസ്സേവിച്ചു നിന്നിട്ടും
മററുള്ളയായികളേയുമർച്ചിച്ചിതു. 6
കുന്തിതന്നന്തികമാന്റു കൂപ്പീ ഹരി
സന്തോഷബാഷ്പം ചൊരിഞ്ഞുകൊണ്ടസ്സതി
കണ്ണനെ കെട്ടിപ്പിടിച്ചു ചോദിച്ചിതു
തന്നുടെ ബന്ധുക്കൾതൻ ക്ഷേമവാർത്തകൾ. 7
പിന്നെ സ്നേഷാന്വിതയാം പിതൃസോദരി
തന്നോടു സൗഖ്യമാരാഞ്ഞിതു കണ്ണനും
പ്രേമബാഷ്പാലശ്രുസംപൂർണ്ണനേത്രയാ-
യാ മാനിനീമണി ഗദ്ഗദത്തോടുടൻ
അന്നോളമനുഭൂതങ്ങളാം വിവി-
ധോന്നതദുഃഖങ്ങളോരോന്നുമോർത്തോർത്തു
ശോകാവഹമാകുമാത്മസന്ദർശന-
മേകീടുമബ്ഭഗവാനോടു ചൊല്ലിനാൾ. 8
അങ്ങെൻ സഹജനെ ജ്ഞാതികളായിട്ടും
ഞങ്ങടെ സൗഖ്യസ്ഥിതിയറിഞ്ഞീടുവാൻ
ഇങ്ങോട്ടയച്ചു നാൾതൊട്ടു സുഖംതന്നെ
ഞങ്ങളന്നത്രേ സനാഥരായ്ത്തീർന്നതും. 9
ലോകസുഹൃത്തുമാത്മാവുമോർക്കിൽ ഭവാ-
നേകനില്ലേതും സ്വപരഭേദം തവ
എങ്കിലും നിത്യം സ്മരിക്കുന്നവർക്കുടെ
സങ്കടം പോക്കുന്നു തന്മനോവാസിയായ്. 10

യുധിഷ്ഠിരൻ പറഞ്ഞു

പുണ്യകർമ്മം ഞങ്ങളാചരിച്ചെന്നതു
നിർണ്ണയമെന്താണതെന്നറിവാൻ പണി
യോഗീശ്വരർക്കുമദൃശ്യനാമങ്ങയെ
ലോകേശ! ദർശിച്ചിതീ മന്ദബുദ്ധികൾ. 11
പിന്നെയമ്മന്നവനർത്ഥിക്കുകമൂല-
മിന്ദ്രപ്രസ്ഥാവാസികൾക്കാകെയൊന്നുപോൽ
നേത്രസാഫല്യമരുളീ മഴക്കാല-
മത്രയും സൗഖ്യമായ് തത്ര വസിച്ചിതേ. 12
ശത്രുവീരന്മാർക്കൊരന്തകനർജ്ജുനൻ
ബദ്ധപരികരനായങ്ങൊരുദിനം
വാനരലക്ഷ്മകേതുസ്യന്ദനമതിൽ
ബാണമൊടുങ്ങാത്ത തൂണീരയുഗ്മവും
ഗാണ്ഡീവചാപവുമാന്റു വിഹരണ-
ത്തിന്നു ഭഗവാൻ മുരാന്തകൻ താനുമായ്
നാനാമൃഗവ്യാളകീർണ്ണമാകും ഘോര-
കാനനം തന്നിൽക്കടന്നീടിനാൻ മുദാ. 13–14
കാട്ടിൽ പുലി [1]സൂകരം ഗവയം രുരു
കാട്ടുപോത്തും ശശം [2]ഖഡ്ഗവും ശല്യകം
എട്ടടിമാൻ ഹരിണം തൊട്ടതാം മൃഗ-
ക്കൂട്ടത്തെയമ്പുകൾ വിട്ടു കൊന്നീടിനാൻ. 15
ഭൂമീപതിക്കു വരുംവാവുനാളിലേ-
ഹോമത്തിനാവശ്യമുള്ള മൃഗങ്ങളെ
ഭൃത്യരെയേല്പിച്ചയച്ചു ദാഹാർത്തനായ്
പാർത്ഥൻഹരിയൊത്തണഞ്ഞു കാളിന്ദിയിൽ. 16
സൂര്യസുതയിലുപസ്പർശനംചെയ്തു
നീരുംകുടിച്ചു മഹാരഥന്മാരവർ
നിന്നീടവേയതിസുന്ദരിയാമൊരു
കന്യകാരത്നം വരുന്നതു കണ്ടിതു. 17
മഞ്ജുമുഖിയായ് സുദതിയായീടുമ-
ക്കഞ്ജാക്ഷിയെസ്സമീപിച്ചു ധനഞ്ജയൻ
ശ്രീവാസുദേവപ്രചോദനംമൂലമാ-
യീവിധമായവളോടു ചോദിച്ചിതു. 18
സുന്ദരീ! നീയേതു നിന്നച്ഛനാരെങ്ങു-
നിന്നു വരുന്നു ചൊൽ വന്നതുമെന്തിനായ്
കാന്തനെക്കാമിച്ചുഴലുന്നവളെന്നു
ചിന്തിച്ചിടുന്നു ഞാൻ സത്യമോതീടുക. 19

കാളിന്ദി പറഞ്ഞു

മാർത്താണ്ഡദേവതനയയാകുന്നു ഞാ-
നുത്തമനായി വരദനാം കൃഷ്ണനെ
വല്ലഭനാക്കി വരിക്കുവാനിച്ഛിച്ചു
കില്ലെന്നിയെ തപസ്സാചരിക്കുന്നിതു. 20
വീരപുരുഷാ! രമാവാസഗേഹമാം
നാരായണനെയൊഴിഞ്ഞു മററാരെയും
വല്ലഭനായി വരിക്കില്ല ഞാൻ നാഥ-
നില്ലാത്തവർക്കെന്നുമാശ്രയസ്ഥാനമായ്
മുക്തിപ്രദനാം മുകുന്ദനെന്നെങ്കിലും
ഭക്തയാമെന്നിൽ പ്രസാദിച്ചരുളണം. 21
അച്ഛൻ യമുനാംബുവിൽ ചമച്ചീടിനോ-
രച്ഛവസതിയിൽ കാളിന്ദിയെന്നുപേർ-
കൈക്കൊണ്ടു വാഴുന്നിതച്യുതദർശന-
മെക്കാലമുണ്ടാമതുവരെ വാഴുവൻ. 22
കാളിന്ദിതൻ വാക്കു ശക്രാത്മജാതന-
ക്കാളിയമർദ്ദനനോടു ചൊല്ലീടിനാൻ
തേരിലവളെയുമേററി കൃപാനിധി
നേരേ യുധിഷ്ഠിരസന്നിധി പൂകിനാൻ. 23
അത്യന്തമാവശ്യമായ് പാണ്ഡുനന്ദന-
രർത്ഥിക്കെ വിശ്വകർമ്മാവിനെക്കൊണ്ടുടൻ
ദൈത്യാരിയത്യത്ഭുതമായ് വിചിത്രമാം
പത്തനം തീർപ്പിച്ചവർക്കു നൽകീടിനാൻ. 24
അച്യുതൻ പിന്നെ നിജജനത്തിൻ പ്രിയ-
മിച്ഛിച്ചു തത്പുരത്തിൽതാൻ നിവസിച്ചു
ഖാണ്ഡവമഗ്നിക്കരുളുവാനായിന്ദ്ര-
നന്ദനസാരഥ്യഭാവം ഭജിച്ചിതു. 25

1 പന്നി. 2 കാണ്ടാമൃഗം.

സോഽഗ്നിസ്തുഷ്ടോ ധനുരദാദ്ധയാൻ ശ്വേതാൻ രഥം നൃപ
അജ്ജുനായാക്ഷയൌ തൂണൌ വമ്മ ചാഭേദ്യമസ്ത്രിഭിഃ. 26
മയശ്ച മോചിതോ വഹ്നേഃ സഭാം സഖ്യ ഉപാഹരൽ
യസ്മിൻ ദുര്യോധനസ്യാസീജ്ജലസ്ഥലദൃശിഭ്രമഃ. 27
സ തേന സമനുജ്ഞാതഃ സുഹൃത്ഭിശ്ചാനുമോദിതഃ
ആയയൌ ദ്വാരകാം ഭൂയഃ സാത്യകിപ്രമുഖൈർവൃതഃ. 28
അഥോപയേമേ കാളിന്ദീം സുപുണ്യർത്ത്വൃക്ഷ ഊജ്ജിതേ
വിതന്വൻ പരമാനന്ദം സ്വാനാം പരമമംഗളം. 29
വിന്ദാനുവിന്ദാവാവന്ത്യൌ ദുര്യോധനവശാനുഗൌ
സ്വയംവരേ സ്വഭഗിനീം കൃഷ്ണേ സക്താം ന്യഷേധതാം. 30
രാജാധിദേവ്യാസ്തനയാം മിത്രവിന്ദാം പിതൃഷ്വസുഃ
പ്രസഹ്യ ഹൃതവാൻ കൃഷ്ണോ രാജൻ രാജ്ഞാം പ്രപശ്യതാം. 31
നഗ്നജിന്നാമ കൌസല്യ ആസീൽ രാജാതിധാമ്മികഃ
തസ്യ സത്യാഭവൽ കന്യാ ദേവീ നാഗ്നജിതീ നൃപ. 32
ന താം ശേകുർന്നൃപാ വോഢുമജിത്വാ സപ്ത ഗോവൃഷാൻ
തീക്ഷ്ണശൃംഗാൻ സുദുദ്ധർഷാൻ വീരഗന്ധാസഹാൻ ഖലാൻ. 33
താം ശ്രുത്വാ വൃഷജില്ലഭ്യാം ഭഗവാൻ സാത്വതാം പതിഃ
ജഗാമ കൌസല്യപുരം സൈന്യേന മഹതാ വൃതഃ. 34
സ കോസലപതിഃ പ്രീതഃ പ്രത്യുത്ഥാനാസനാദിഭിഃ
അർഹണേനാപി ഗുരുണാ പൂജയൻ പ്രതിനന്ദിതഃ. 35

വരം വിലോക്യാഭിമതം സമാഗതം
നരേന്ദ്രകന്യാ ചകമേ രമാപതിം
ഭൂയാദയം മേ പതിരാശിഷോഽമലാഃ
കരോതു സത്യാ യദി മേ ധൃതോ വ്രതൈഃ. 36
യൽ പാദപങ്കജരജഃ ശിരസാ ബിഭർത്തി
ശ്രീരബ്ജജഃ സഗിരിശഃ സഹലോകപാലൈഃ
ലീലാതനുഃ സ്വകൃതസേതുപരീപ്സയാ യശഃ
കാലേ ദധൽ സ ഭഗവാൻ മമ കേന തുഷ്യേൽ. 37

അച്ചിതം പുനരിത്യാഹ നാരായണ ജഗൽപതേ
ആത്മാനന്ദേന പൂണ്ണസ്യ കരവാണി കിമല്പകഃ. 38

ശ്രീശുക ഉവാച

തമാഹ ഭഗവാൻ ഹൃഷ്ടഃ കൃതാസനപരിഗ്രഹഃ
മേഘഗംഭീരയാ വാചാ സസ്മിതം കുരുനന്ദന. 39

നരേന്ദ്ര യാച്ഞാ കവിഭിർവ്വിഗർഹിതാ
രാജന്യബന്ധോന്നിജധമ്മവർത്തിനഃ
തഥാപി യാചേ തവ സൌഹൃദേച്ഛയാ
കന്യാം ത്വദീയാം ന ഹി ശുല്ക്കദാ വയം. 40

രാജോവാച

കോഽന്യസ്തേഽഭ്യധികോ നാഥ കന്യാവര ഇഹേപ്സിതഃ
ഗുണൈകധാമ്നോ യസ്യാംഗേ ശ്രീർവ്വസത്യനപായിനീ. 41
കിംത്വസ്മാഭിഃ കൃതഃ പൂവ്വം സമയഃ സാത്വതർഷഭ
പുംസാം വീര്യപരീക്ഷാർത്ഥം കന്യാവരപരീപ്സയാ. 42
സപ്തൈതേ ഗോവൃഷാ വീര ദുർദ്ദാന്താ ദുരവഗ്രഹാഃ
ഏതൈർഭഗ്നാഃ സുബഹവോ ഭിന്നഗാത്രാ നൃപാത്മജാഃ. 43
യദി മേ നിഗൃഹീതാഃസ്യുസ്ത്വയൈവ യദുനന്ദന
വരോ ഭവാനഭിമതോ ദുഹിതുർമ്മേ ശ്രിയഃ പതേ. 44

ഖാണ്ഡവദാഹം കഴിഞ്ഞു സന്തുഷ്ടനായ്
വഹ്നിയസ്ത്രത്താലഭേദ്യമാം ചട്ടയും
വെള്ളക്കുതിരകളെച്ചേർത്തിണക്കിയ
നല്ലതായുള്ളൊരു തേരും ശരാസവും. 26
ബാണമൊടുങ്ങാത്ത തൂണീരയുഗ്മവും
വാനവർകോൻതൻ തനൂജനു നൽകിനാൻ
ഖാണ്ഡവദാഹത്തിലാപ്പെട്ടൊരു മയൻ—
തന്നെ രക്ഷിച്ചവനെക്കൊണ്ടു തോഴനായ്
ധാത്തരാഷ്ട്രന്നു ജലസ്ഥലവിഭ്രമം—
ചേത്ത സഭയൊന്നു തീപ്പിച്ചു നൽകിനാൻ. 27
പിന്നെ നൃപാനുജ്ഞയോടും സുഹൃദരി—
വന്ദിതനായിബ്ഭഗവാൻ ജനാർദ്ദനൻ
സാത്യകിതൊട്ടുള്ള യാദവന്മാരുമാ—
യദ്വാരകയിൽ തിരിച്ചു പോയീടിനാൻ. 28
ഊർജ്ജിതപുണ്യർത്തുനക്ഷത്രയോഗത്തി—
ലച്യുതൻ സ്വാന്തജനങ്ങൾക്കശേഷവും
അത്യന്തമംഗലവും പരമാനന്ദ—
വൃദ്ധിയും ചേത്തു കാളിന്ദിയെ വേട്ടിതേ. 29
ദുര്യോധനാധീനർ വിന്ദാനുവിന്ദാഖ്യ—
ചേരുമവന്തീനൃപതികൾ രണ്ടുപേർ
കണ്ണനിലുത്സുകയായ തത്സോദരി—
തന്നെ തടുത്താർ സ്വയംവരവേളയിൽ. 30
താതഭഗിനിയാം രാജാധിദേവിയിൽ
ജാതയാമാമിത്രവിന്ദയെ്സ്സത്വരം
മന്നവരേവരും നോക്കിനില്ക്കെബ്ബലാൽ
നന്ദാത്മജൻ ചെന്നപഹരിച്ചീടിനാൻ. 31
അത്യന്തധമ്മധീനഗ്നജിത്തെന്നൊരു
പൃഥ്വീശനുണ്ടായിരുന്നിതയോദ്ധ്യയിൽ
സത്യയും നാഗ്നജിതിയുമാം നാമങ്ങ—
ളൊത്തൊരു പുത്രിയബ്ഭൂപനുണ്ടായിതു. 32
വീരഗന്ധം സഹിക്കാത്തതായ് ദുർമ്മതി—
ചേരുന്നതായ് കൂത്ത കൊമ്പുകളാന്നിടും
ദുഷ്സപ്തവൃഷങ്ങളെ വെല്ലാതെ
പൃഥ്വീശരക്കവളേ ലഭിക്കാതെയായ്. 33
അക്കഥ കേട്ടു ഭഗവാൻ മഹാസൈന്യ—
യുക്തനായി പ്രവേശിച്ചാനയോദ്ധ്യയിൽ. 34
ഏററവും തുഷ്ടനായ് കൗസല്യനുമെതി—
രേററുചിതാസനമേകി വേണ്ടുംവിധം
ഉത്തമദ്രവ്യങ്ങൾകൊണ്ടു പൂജിച്ചുട—
നുത്തമശ്ലോകാഭിനന്ദനമാന്നിതു. 35
ശ്രീകാന്തനായ് സന്മതനായ് സ്വഗേഹത്തി—
ലാഗതൻ കാന്തനെക്കണ്ടു കാമിച്ചവൾ

ഞാൻ വ്രതം നേരേ ധരിച്ചവളെന്നാകി—
ലീ വരനെ ലഭിക്കട്ടെന്നു നേന്നിതു. 39
ആരുടെ പാദാബ്ജധൂളി ശിരസ്സില—
മ്മാരാരിയും ജഗൽപാലകരേവരും
താര ർമകളും ധരിപ്പു വിരിഞ്ചനും
പാരിൽ നിജകൃതധമ്മമര്യാദകൾ
നേരേ നിലനിറുത്തീടുവാനായവ—
താരമാന്നീടുമാ നാരായണൻ സ്വയം
എന്തുപായത്താൽ പ്രസാദിച്ചിടുമെന്ന
ചിന്തയിലാണ്ടു വസിച്ചീടിനാളവൾ. 37
പിന്നെയുമച്ചിച്ചുരചനയേ ജഗ—
ത്തിന്നധീശ! മുകുന്ദാ! ജഗൽകാരണാ!
ആനന്ദപൂർണ്ണനാമങ്ങേക്കൊരല്പനാം
ഞാനെന്തു ചെയ്യേണ്ടതെന്നു ചോദിച്ചിതു. 38

ശ്രീശുകൻ പറഞ്ഞു

നന്ദിച്ചുടൻ മഹിതാസനസംസ്ഥനായ്
മന്ദഹാസത്തൊടുമിന്ദീവരേക്ഷണൻ
മേഘനിനദസമാന ഗംഭീരമായ്
ഭൂകാന്തനോടരുളീടിനാനീവിധം: 39
പൃഥ്വീശ്വരാ! സ്വധമ്മത്തിൽ വത്തിച്ചിടും
ക്ഷത്രിയന്നത്ഥന നിന്ദ്യമെന്നാകിലും
ത്വത്സൗഹൃദേച്ഛയാൽ യാചിച്ചിടുന്നു ഞാൻ
വത്സലയായ ഭവാനുടെ കന്യയെ
ശുല്കമേകിക്കന്യകയെ വരിക്കുവാൻ
തക്കവരല്ലയീ ഞങ്ങളെന്നോക്കുക. 40

രാജാവു പറഞ്ഞു

സദ്ഗുണസവ്വസ്വമാകും ഭവാനില്പു—
മുത്കൃഷ്ടനാം വരൻ കന്യകയ്ക്കാരുവാൻ
രക്ഷകാ! ശ്രീദേവി നിന്തിരുമേനിതൻ—
വക്ഷസ്സിലല്ലോ വസിക്കുന്നു സുസ്ഥിരം. 41
വീരാഗ്രിമൻ മമ കന്യകാകാന്തനായ്—
ത്തീരേണമെന്നോത്തയേ ഭക്തവത്സലാ!
വീരപരീക്ഷനടത്തി വിജയിയെ
നേരേ വരിപ്പാൻ പ്രതിജ്ഞചെയ്തീടിനേൻ. 42
വീരാ! മദമാളുമിക്കാളകളേഴ—
മാരും പിടിച്ചാൽ വഴങ്ങാത്തവ ദൃഢം
എത്രയോ രാജകുമാരരിവയ്ക്കേഴും
കുത്തേററു കീറി മടങ്ങീ നിരാശരായ്. 43
ശ്രീവല്ലഭാ! ഭവാനെന്നിയേ മററാക്കു—
മാവതല്ലീ വൃഷഭങ്ങളെക്കെട്ടുവാൻ
ഇക്കാര്യമങ്ങുന്നു സാധിക്കുമെക്ഷണം
മത്കന്യകയ്ക്കു ഭവാൻ പതിയായിടും. 44

ഏവം സമയമാകണ്ണ്യ ബദ്ധ്വാ പരികരം പ്രഭുഃ
ആത്മാനം സപ്തധാ കൃത്വാ ന്യഗൃഹ്ണാല്ലീലയൈവ താൻ. 45
ബദ്ധ്വാ താൻ ദാമഭിഃ ശൗരിർഭഗ്നദർപ്പാൻ ഹതൗജസഃ
വ്യകർഷല്ലീലയാ ബദ്ധാൻ ബാലോ ദാരുമയാൻ യഥാ. 46
തതഃ പ്രീതഃ സുതാം രാജാ ദദൗ കൃഷ്ണായ വിസ്മിതഃ
താം പ്രത്യഗൃഹ്ണാദ്ഭഗവാൻ വിധിവത് സദൃശീം പ്രഭുഃ 47
രാജപത്ന്യശ്ച ദുഹിതുഃ കൃഷ്ണം ലബ്ധ്വാ പ്രിയം പതിം
ലേഭിരേ പരമാനന്ദം ജാതശ്ച പരമോത്സവഃ 48
ശംഖഭേര്യാനകാ നേദുർഗ്ഗീതവാദ്യദ്വിജാശിഷഃ
നരാ നാര്യഃ പ്രമുദിതാഃ സുവാസസഃ സ്രഗലങ്കൃതാഃ 49
ദശധേനുസഹസ്രാണി പാരിബർഹമദാദ്വിഭുഃ
യുവതീനാം ത്രിസാഹസ്രം നിഷ്കഗ്രീവസുവാസസാം. 50
നവനാഗസഹസ്രാണി നാഗാച്ഛതഗുണാൻ രഥാൻ
രഥാച്ഛതഗുണാനശ്വാനശ്വാച്ഛതഗുണാൻ നരാൻ. 51
ദമ്പതീ രഥമാരോപ്യ മഹത്യാ സേനയാ വൃതൗ
സ്നേഹപ്രക്ലിന്നഹൃദയോ യാപയാമാസ കോസലഃ. 52
ശ്രുത്വൈതദ്രുരുധുർഭൂപാ നയന്തം പഥി കന്യകാം
ഭഗ്നവീര്യാഃ സുദുർമ്മർഷാ യദുഭിർഗ്ഗോവൃഷൈഃ പുരാ. 53
താനസ്യതഃ ശരവ്രാതാൻ ബന്ധുപ്രിയകൃദർജ്ജുനഃ
ഗാണ്ഡീവീ കാലയാമാസ സിംഹഃ ക്ഷുദ്രമൃഗാനിവ. 54
പാരിബർഹമുപാഗൃഹ്യ ദ്വാരകാമേത്യ സത്യയാ
രേമേ യദൂനാമൃഷഭോ ഭഗവാൻ ദേവകീസുതഃ. 55
ശ്രുതകീർത്തേഃ സുതാം ഭദ്രാമുപയേമേ പിതൃഷ്വസുഃ
കൈകേയീം ഭ്രാതൃഭിർദ്ദത്താം കൃഷ്ണഃ സന്തർദ്ദനാദിഭിഃ. 56
സുതാം ച മദ്രാധിപതേർല്ലക്ഷ്മണാം ലക്ഷണൈര്യുതാം
സ്വയംവരേ ജഹാരൈകഃ സ സുപർണ്ണഃ സുധാമിവ. 57
അന്യാശ്ചൈവംവിധാ ഭാര്യാഃ കൃഷ്ണസ്യാസൻ സഹസ്രശഃ
ഭൗമം ഹത്വാ തന്നിരോധാദാഹൃതാശ്ചാരുദർശനാഃ. 58

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
അഷ്ടമഹിഷ്യുദ്വാഹോ നാമ അഷ്ടപഞ്ചാശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10675 ദശമസ്കന്ധേ ശ്ലോകാഃ 2481

---

## ഏകോനഷഷ്ടിതമോഽധ്യായഃ

രാജോവാച

യഥാ ഹതോ ഭഗവതാ ഭൗമോ യേന ച താഃ സ്ത്രിയഃ
നിരുദ്ധാ ഏതദാചക്ഷ്വ വിക്രമം ശാർങ്ഗധന്വനഃ. 1

ശ്രീശുക ഉവാച

ഇന്ദ്രേണ ഹൃതച്ഛത്രേണ ഹൃതകുണ്ഡലബന്ധുനാ
ഹൃതാമരാദ്രിസ്ഥാനേന ജ്ഞാപിതോ ഭൗമചേഷ്ടിതം. 2
സഭാര്യോ ഗരുഡാരൂഢഃ പ്രാഗ്ജ്യോതിഷപുരം യയൗ
ഗിരിദുർഗ്ഗൈഃ ശസ്ത്രദുർഗ്ഗൈർജ്ജലാഗ്ന്യനിലദുർഗ്ഗമം
മുരപാശായുതൈർഘോരൈർദൃഢൈഃ സർവ്വത ആവൃതം. 3
ഗദയാ നിർബ്ബിഭേദാദ്രീൻ ശസ്ത്രദുർഗ്ഗാണി സായകൈഃ
ചക്രേണാഗ്നിം ജലം വായും മുരപാശാംസ്തഥാസിനാ. 4

സത്യപ്രതിജ്ഞയുണ്ടെന്നു കേട്ടച്യുതൻ
[1]ബദ്ധപരികരനായുടൻ ലീലയായ്

ഏഴുരൂപം ധരിച്ചാ വൃഷഭങ്ങളെ–
യേഴിനേയും പിടിച്ചങ്ങു കെട്ടീടിനാൻ. 45

ഊക്കമഹന്തയും പോക്കിയവററിനെ
മൂക്കു തുളച്ചു കയറിട്ടു കേശവൻ

കുട്ടികളക്കളിപ്പാവകളെച്ചര–
ടിട്ടു വലിക്കുംവിധം കളിപ്പിച്ചിതു. 46

മോദിച്ചു ഭൂപനും വിസ്മയത്തോടുടൻ
സാദരം പുത്രിയെ കൃഷ്ണനു നല്കിനാൻ

ഏററമനുരൂപയാമവളെയുട–
നേററു ഭഗവാൻ വിവാഹം കഴിച്ചിതു. 47

പുത്രിക്കിണങ്ങിയ കാന്തനാം കണ്ണനെ
കിട്ടുകമൂലമായ് രാജദാരങ്ങളും

അത്യന്തമാനന്ദമഗ്നരായാർ മുറ–
ക്കുസ്ഥലമെങ്ങും നടന്നു മഹോത്സവം. 48

ശംഖതൂര്യാനകനാദം മുഴങ്ങീതു
സംഗീതവും ദ്വിജാശിസ്സുകളും പരം

ചാരുവസനഭൂഷാലംകൃതരായി
നാരിമാരാനന്ദമാന്നാർ പുരുഷരും. 49

സ്ത്രീധനമായിത്തെളിഞ്ഞു കൊടുത്തിത–
ബ്ഭൂധവൻ പത്തുസഹസ്രം പശുക്കളെ

കണ്ഠാഭരണങ്ങളാൻറ സുവസ്ത്രങ്ങളും–
പൂണ്ടുള്ള മൂവായിരം ദാസിമാരെയും. 50

ഒൻപതിനായിരമാനകളേയുമാ–
വൻപനതിൻ നൂറിരട്ടി രഥങ്ങളും

തേരിൻ ശതഗുണമശ്വങ്ങളുമതിൻ–
നൂറുമടങ്ങു പദാതിയും നല്കിനാൻ. 51

വൻപിച്ച സൈന്യസന്നാഹത്തൊടന്നവ–
ദമ്പതിമാരെസ്സുസൗഹൃദക്കിന്നനാം

കോസലാധീശ്വരൻ യാത്രയാക്കീടിനാൻ
ഭാസുരമായൊരു തേരിലേററി ദ്രുതം. 52

കന്യകാകാമികളായമ്മദവൃഷ–
വൃന്ദത്തിനോടും യദുക്കളോടും മുൻപു

വന്നേററു തോററ മഹീശരീ വാർത്തകേ–
ട്ടൊന്നിച്ചുവന്നു വഴിയിൽ തടുത്തിതു. 53

ബാണവർഷംചെയ്യുമാ നൃപരേ രമാ–
ജാനീപ്രിയനായ ഗാണ്ഡീവധാരിതാൻ

ക്ഷുദ്രമൃഗങ്ങളെക്കേസരിയെന്നപോൽ
സത്വരം നാനാവഴിക്കു പായിച്ചിതു. 54

യാദവേശൻ ഭഗവാൻ മധുസൂദനൻ
സ്ത്രീധനത്തോടും കമനിമാർരത്നമാം

സത്യയൊടുംമുദാ ദ്വാരകാപട്ടണ–
മെത്തിസ്സുഖമായ് വസിച്ചു കുരുദ്വഹാ! 55

പിന്നെപ്പിതൃസോദരിയാം ശ്രുതകീർത്തി–
തന്നുടെ പുത്രിയായ്ക്കേകയഭൂമിയിൽ

ഉത്ഥയായ് സന്തർദ്ദനാദി സഹോദര–
ദത്തയാം ഭദ്രയെ വേളികഴിച്ചിതു. 56

ലക്ഷണയുക്തയായ് മദ്രേശപുത്രിയാം
ലക്ഷ്മണയേയും സ്വയംവരവേളയിൽ

ഏകനായ്ത്താർക്ഷ്യനമൃതത്തെയെന്നപോൽ
ശ്രീകാമുകൻ ഭഗവാൻ ഹരിച്ചീടിനാൻ. 57

ഏവം സഹസ്രക്കണക്കിലുണ്ടായിതു
ഗോവിന്ദദേവനു വേറെയും ഭാര്യമാർ

ഭൗമനെക്കൊന്നിട്ടു വേട്ടാൻ ബലാലവൻ
താമസിപ്പിച്ച സുകുമാരിമാരെയും. 58

## അദ്ധ്യായം 59

രാജാവു പറഞ്ഞു

നാരിമാരെബ്ബലാൽക്കാരം ഹരിച്ചൊര–
ഘോരനാകും നരകാസുരനേ ഹരി

എങ്ങനെയാണു വധിച്ചതു ചൊല്ലുക
ശാർങ്ഗിതൻ വിക്രമമങ്ങു സവിസ്തരം. 1

ശ്രീശുകൻ പറഞ്ഞു

മേരുഗിരിയിലെ സ്വന്തമാസ്ഥാനവും
വാരുണച്ഛത്രവും ദേവമാതാവുതൻ

കുണ്ഡലദ്വന്ദ്വവും ഭൗമൻ ഹരിച്ചതു
ചെന്നറിയിച്ചാൻ സുരേശ്വരൻ കൃഷ്ണനെ. 2

[2]ദുർഗമപർവ്വതശസ്ത്രദുർഗങ്ങളു–
മഗ്നിസലിലപവനദുർഗങ്ങളും

ചേർന്നിട്ടയുതദൃഢമുരപാശങ്ങളാൽ
ചൂഴ്ന്ന തത്പ്രാക്ജ്യോതിഷപുരത്തിൽ ദ്രുതം.

ഭാര്യയോടൊത്തു ഗരുഡാധിരൂഢനായ്
ശ്രീരമണൻ ഭഗവാൻ പ്രവേശിച്ചിതേ. 3

അദ്രികളെഗ്ഗദകൊണ്ടുമശ്ശസ്ത്രങ്ങ–
ളസ്ത്രങ്ങളാലും ജലം വഹ്നി കാററിവ

ചക്രത്തിനാലും മുരപാശമാകവേ
ചിക്കെന്നു വാളുകൊണ്ടും മുറിച്ചാൻ വിഭു. 4

1 അരയും തലയും മുറുക്കിക്കെട്ടിയവൻ 2. കടക്കാനൊക്കാത്ത ഗിരിദുർഗ്ഗവും ആയുധദുർഗ്ഗവും

ശംഖനാദേന യന്ത്രാണി ഹൃദയാനി മനസ്വിനാം
പ്രാകാരം ഗദയാ ഗുർവ്യാ നിർബിഭേദ ഗദാധരഃ. 5

പാഞ്ചജന്യധ്വനിം ശ്രുത്വാ യുഗാന്താശനിഭീഷണം
മുരഃ ശയാന ഉത്തസ്ഥൗ ദൈത്യഃ പഞ്ചശിരാ ജലാത്. 6

ത്രിശൂലമുദ്യമ്യ സുദുർന്നിരീക്ഷണോ
യുഗാന്തസൂര്യാനലരോചിരുൽബണഃ
ഗ്രസംസ്ത്രിലോകീമിവ പഞ്ചഭിർമ്മുഖൈ-
രഭ്യദ്രവത്താർക്ഷ്യസുതം യഥോരഗഃ. 7

ആവിധ്യ ശൂലം തരസാ ഗരുത്മതേ
നിരസ്യ വക്ത്രൈർവ്യനദത് സ പഞ്ചഭിഃ
സ രോദസീ സർവ്വദിശോഽംബരം മഹാ-
നാപൂരയന്നണ്ഡകടാഹമാവൃണോത്. 8

തദാപതദ്വൈ ത്രിശിഖം ഗരുത്മതേ
ഹരിഃ ശരാഭ്യാമഭിനത്ത്രിധൗജസാ
മുഖേഷു തം ചാപി ശരൈരതാഡയത്
തസ്മൈ ഗദാം സോഽപി രുഷാ വ്യമുഞ്ചത. 9

താമാപതന്തീം ഗദയാ ഗദാം മൃധേ
ഗദാഗ്രജോ നിർബിഭിദേ സഹസ്രധാ
ഉദ്യമ്യ ബാഹൂനഭിധാവതോഽജിതഃ
ശിരാംസി ചക്രേണ ജഹാര ലീലയാ. 10

വ്യസുഃ പപാതാംഭസി കൃത്തശീർഷോ
നികൃത്തശൃംഗോഽദ്രിരിവേന്ദ്രതേജസാ
തസ്യാത്മജാഃ സപ്ത പിതുർവ്വധാതുരാഃ
പ്രതിക്രിയാമർഷജുഷഃ സമുദ്യതാഃ. 11

താമ്രോഽന്തരീക്ഷഃ ശ്രവണോ വിഭാവസു-
ർവ്വസുർന്നഭസ്വാനരുണശ്ച സപ്തമഃ
പീഠം പുരസ്കൃത്യ ചമൂപതിം മൃധേ
ഭൗമപ്രയുക്താ നിരഗൻ ധൃതായുധാഃ. 12

പ്രായുഞ്ജതാസാദ്യ ശരാനസീൻ ഗദാഃ
ശക്തിൃഷ്ടിശൂലാന്യജിതേ രുഷോല്ബണാഃ
തച്ഛസ്ത്രകൂടം ഭഗവാൻ സ്വമാർഗ്ഗണൈ-
രമോഘവീര്യസ്തിലശശ്ചകർത്ത ഹ. 13

താൻ പീഠമുഖ്യാനനയദ്യമക്ഷയം
നികൃത്തശീർഷോരുഭുജാംഘ്രിവർമ്മണഃ
സ്വാനീകപാനച്യുതചക്രസായകൈ-
സ്തഥാ നിരസ്താൻ നരകോ ധരാസുതഃ. 14

നിരീക്ഷ്യ ദുർമ്മർഷണ ആസ്രവന്മദൈ-
ർഗ്ഗജൈഃ പയോധിപ്രഭവൈർന്നിരാക്രമത്
ദൃഷ്ട്വാ സഭാര്യം ഗരുഡോപരിസ്ഥിതം
സൂര്യോപരിഷ്ടാത് സതഡിദ്ഘനം യഥാ
കൃഷ്ണം സ തസ്മൈ വ്യസൃജച്ഛതഘ്നീം
യോധാശ്ച സർവ്വേ യുഗപത് സ്മ വിവ്യധുഃ. 15

തദ്ഭൗമസൈന്യം ഭഗവാൻ ഗദാഗ്രജോ
വിചിത്രവാജൈർന്നിശിതൈഃ ശിലീമുഖൈഃ
നികൃത്തബാഹൂരുശിരോധ്രവിഗ്രഹം
ചകാര തർഹ്യേവ ഹതാശ്വകുഞ്ജരം. 16

യന്ത്രസമൂഹവും വീരാഗ്രഗണ്യർത-
ന്നന്തഃകരണവും പ്രാകാരപംക്തിയും

തുണ്ണംവിഭേദിച്ച ശംഖനാദം ഗദ-
യെന്നിവയാലെ ഗദാരണകോവിദൻ. 5

കല്പാന്തകാലാശനി ഭീഷണമാകു-
മപ്പാഞ്ചജന്യധ്വനി കേട്ടമാത്രയിൽ

പഞ്ചശിരസ്സൻ ശയാനൻ മുരാസുര-
നഞ്ചാതെ നീരത്തിൽനിന്നെഴുന്നേററിതേ. 6

കല്പാന്തസൂര്യാഗ്നിരോചിസ്സിയന്നേററ-
മുൽബണനായ് ദുർനിരീക്ഷണനാമവൻ

മൂന്നു മുനയുള്ള ശൂലം ചുഴററിയ-
പ്പന്നഗം പക്ഷിരാജൻെറ നേക്കെന്നപോൽ

അഞ്ചു മുഖത്താൽ ത്രിലോകം വിഴുങ്ങീട്ട-
മഞ്ചാതിവനെന്നു കാണികൾക്കൊക്കയും

ശങ്കവളത്തിയശങ്കമതിദ്രുതം
പങ്കജനേത്രൻെറ നേക്ക വന്നീടിനാൻ. 7

ഊക്കിലശ്ശൂലം ചുഴററിഗ്ഗരുഡൻെറ
നേക്കെറിഞ്ഞിട്ടഞ്ചു വക്ത്രവുംകൊണ്ടുടൻ

ഉൽക്കടമായൊന്നലറിനാനദ്ധ്വനി
ദിക്കുകൾ നാലുമാകാശപ്രദേശവും

മന്നിടവും മദ്ധ്യഭാഗമെങ്ങും നിറ-
ഞ്ഞണ്ഡകടാഹത്തെയും മുഴക്കീ പരം. 8

താർക്ഷ്യതനുവിൽ പതിക്കുമശ്ശൂലത്തെ-
യീക്ഷിച്ചു നന്ദജൻ രണ്ടു ശരങ്ങളാൽ

മൂന്നായ് മുറിച്ചിട്ടവൻെറ മുഖങ്ങളോ-
രോന്നിലുമമ്പുകളോരോന്നയച്ചിതേ

കോപിഷ്ഠനായതിപാപി മുരാസുരൻ
ശ്രീപതിയെഗ്ഗദകൊണ്ടടിച്ചീടിനാൻ. 9

നേരേവരുമഗ്ഗദയെഗ്ഗദാഗ്രജൻ
പോരിൽ ഗദയാൽ പലതാക്കവേ കരം

പൊക്കി നേക്കെത്തുമവൻെറ ശിരസ്സുകൾ
ചക്രത്തിനാൽ ഹരിച്ചാൻ ഹരി ലീലയായ്. 10

ഉത്തമാംഗങ്ങൾ മുറിഞ്ഞസുവററുടൻ
വൃത്രാരി വജ്രംപതിച്ചററു വീണതാം

ശൃംഗങ്ങളാളും ഗിരിയെന്നമാതിരി-
യങ്ങു പതിച്ചാൻ മുരാസുരൻ ഭീകരൻ.

താതവധാത്തരായീടും തദീയാത്മ-
ജാതരേഴും പ്രതികാരത്തിനെത്തിനാർ. 11

ആയുധമാന്ന നരകനാൽ പ്രേരിത-
രായവർ പീഠനെസ്സേനാപതിയാക്കി

മുൻ നിത്തിയന്തരീക്ഷൻ ശ്രവണൻ വസു
പിന്നെ നഭസ്വാൻ, വിഭാവനൻ താമ്രനും

സപ്തമനാകുമരുണനും വന്നിതു
കെല്പോടുമായോധനത്തിനതിദ്രുതം. 12

ദ്വേഷം മുഴുത്തുഗ്രരാമവർ വന്നെതു-
ത്തീശനാം കൃഷ്ണനിൽ ശൂലവുംശക്തിയും

ഋഷ്ടിയും വാളും ഗദയും ശരങ്ങളും
ധാർഷ്ട്യത്തൊടും പ്രയോഗിച്ചതശേഷവും

ബാണങ്ങളാൽ തിലപ്രായമാക്കീ രമാ-
ജാനിയമോഘവീര്യൻ ബഹുവിസ്മയം! 13

പീഠൻ പ്രധാനിയായുള്ളൊരസ്സേനയെ-
പ്പാടെ ഭഗവാൻ സ്വചക്രബാണങ്ങളാൽ

കൈകാൽ ശിരസ്സു തുട കവചങ്ങളു-
മാകവേ ഖണ്ഡിച്ചു ദണ്ഡപാണീപുരം

ചിക്കെന്നണച്ചതു പാത്തതിദുഃഖവു-
മുൾക്രോധവുമാന്നണഞ്ഞു ഭൌമാസുരൻ. 14

തീരെക്രുധ സഹിച്ചീടാതെയായവൻ
വാരിധിതന്നിൽനിന്നും ജനിച്ചുള്ളതായ്

പാരം മദജലം വാന്നൊഴുകുന്നതാ-
മേറെഗ്ഗജങ്ങളുമായ് വന്നെതിരിട്ടു

സൂര്യോപരിസ്ഥം തടിന്മേഘമെന്നപോൽ
ഭാര്യാന്വിതം ഗരുഡൻമേലിരുന്നിടും

ശൗരിയിൽ ഘോരമാകും ശതഘ്ന്യായുധം
നേരേ പ്രയോഗിച്ചതോടൊപ്പമേവരും

നാരാചവർഷവും പാരം ചൊരിഞ്ഞിതാ
നാരായണസ്വാമിതന്നുടെ മേനിയിൽ. 15

അക്ഷണംതാൻ ഭഗവാൻ ചിറകൊത്തതി-
രൂക്ഷമാമമ്പുകൾ വിട്ടപ്പടയുടെ

ഉത്തമാംഗം തുട കൈകാലുകൾ തനു
ചട്ടയും ഛേദിച്ചു വീഴ്ത്തിക്കണക്കററു

ആനകളേയും തുരഗഗണത്തെയും
പ്രാണവിഹീനങ്ങളാക്കി വീഴ്ത്തീടിനാൻ. 16

യാനി യോധൈഃ പ്രയുക്താനി ശസ്ത്രാസ്ത്രാണി കുരൂദ്വഹ
ഹരിസ്താന്യച്ഛിനത്തീക്ഷ്ണൈഃ ശരൈരേകൈകശസ്ത്രിഭിഃ. 17
ഉഹ്യമാനഃ സുപർണ്ണേന പക്ഷാഭ്യാം നിഘ്നതാ ഗജാൻ
ഗരുത്മതാ ഹന്യമാനാസ്തുണ്ഡപക്ഷനഖൈർഗ്ഗജാഃ. 18
പുരമേവാവിശന്നാർത്താ നരകോ യുദ്ധ്യയുധ്യത
ദൃഷ്ട്വാ വിദ്രാവിതം സൈന്യം ഗരുഡേനാർദ്ദിതം സ്വകം. 19
തം ഭൗമഃ പ്രാഹരച്ഛക്ത്യാ വജ്രഃ പ്രതിഹതോ യതഃ
നാകമ്പത തയാ വിദ്ധോ മാലാഹത ഇവ ദ്വിപഃ. 20
ശൂലം ഭൗമോഽച്യുതം ഹന്തുമാദദേ വിതഥോദ്യമഃ
തദ്വിസർഗ്ഗാൽ പൂർവ്വമേവ നരകസ്യ ശിരോ ഹരിഃ
അപാഹരദ് ഗജസ്ഥസ്യ ചക്രേണ ക്ഷുരനേമിനാ. 21

സകുണ്ഡലം ചാരുകിരീടഭൂഷണം
ബഭൗ പൃഥിവ്യാം പതിതം സമുജ്ജ്വലൽ
ഹാഹേതി സാധ്വിത്യൃഷയഃ സുരേശ്വരാ
മാല്യൈർമ്മുകുന്ദം വികിരന്ത ഈഡിരേ. 22
തതശ്ച ഭൂഃ കൃഷ്ണമുപേത്യ കുണ്ഡലേ
പ്രതപ്തജാംബൂനദരത്നഭാസ്വരേ
സവൈജയന്ത്യാ വനമാലയാർപ്പയൽ
പ്രാചേതസം ഛത്രമഥോ മഹാമണിം. 23

അസ്തൗഷീദഥ വിശ്വേശം ദേവീ ദേവവരാർച്ചിതം
പ്രാഞ്ജലിഃ പ്രണതാ രാജൻ ഭക്തിപ്രവണയാ ധിയാ. 24
നമസ്തേ ദേവദേവേശ ശംഖചക്രഗദാധര
ഭക്തേച്ഛോപാത്തരൂപായ പരമാത്മൻ നമോഽസ്തു തേ. 25
നമഃ പങ്കജനാഭായ നമഃ പങ്കജമാലിനേ
നമഃ പങ്കജനേത്രായ നമസ്തേ പങ്കജാങ്ഘ്രയേ. 26
നമോ ഭഗവതേ തുഭ്യം വാസുദേവായ വിഷ്ണവേ
പുരുഷായാദിബീജായ പൂർണ്ണബോധായ തേ നമഃ. 27
അജായ ജനയിത്രേഽസ്യ ബ്രഹ്മണേഽനന്തശക്തയേ
പരാവരാത്മൻ ഭൂതാത്മൻ പരമാത്മൻ നമോസ്തു തേ. 28

ത്വം വൈ സിസൃക്ഷൂ രജ ഉൽകടം പ്രഭോ
തമോ നിരോധായ ബിഭർഷ്യസംവൃതഃ
സ്ഥാനായ സത്ത്വം ജഗതോ ജഗൽപതേ
കാലഃ പ്രധാനം പുരുഷോ ഭവാൻ പരഃ. 29
അഹം പയോ ജ്യോതിരഥാനിലോ നഭോ
മാത്രാണി ദേവാ മന ഇന്ദ്രിയാണി
കർത്താ മഹാനിത്യഖിലം ചരാചരം
ത്വയ്യദ്വിതീയേ ഭഗവന്നയം ഭ്രമഃ. 30
തസ്യാത്മജോഽയം തവ പാദപങ്കജം
ഭീതഃ പ്രപന്നാർത്തിഹരോപസാദിതഃ
തൽ പാലയൈനം കുരു ഹസ്തപങ്കജം
ശിരസ്യമുഷ്യാഖിലകല്മഷാപഹം. 31

ശ്രീശുക ഉവാച

ഇതി ഭൂമ്യാർത്ഥിതോ വാഗ്ഭിർഭഗവാൻ ഭക്തിനമ്രയാ
ദത്ത്വാഭയം ഭൗമഗൃഹം പ്രാവിശൽ സകലർദ്ധിമൽ. 32
തത്ര രാജന്യകന്യാനാം ഷട്സഹസ്രാധികായുതം
ഭൗമാഹൃതാനാം വിക്രമ്യ രാജഭ്യോ ദദൃശേ ഹരിഃ. 33

ഭൗമഭടോസ്ത്രശസ്ത്രങ്ങളോരോന്നുമാ–
ശ്രീമാൻ മുറിച്ചിതു മൂന്നു ശരങ്ങളാൽ. 17

താർക്ഷ്യൻ ഭഗവാനെയുമാവഹിച്ചിതു–
പക്ഷങ്ങളും ചുണ്ടു നഖങ്ങളിവററിനാൽ

കൊത്തിയും മാന്തിയും താഡനംചെയ്തുമ–
മ്മത്തഗജങ്ങളെശ്ശല്യപ്പെടുത്തിനാൻ. 18

ആനകളെല്ലാം നിലവിളിച്ചക്ഷണം
നാനാവഴി പാഞ്ഞണഞ്ഞിതു പത്തനം

ആയതു കണ്ടു കോപിച്ചു ഭഗവാനൊ–
ടായിത്തുടന്നിതു ഭൗമനായോധനം. 19

ഇന്ദ്രവജ്രത്തെജ്ജയിച്ച ശക്ത്യായുധം–
കൊണ്ടു നരകനടിച്ചിതു താർക്ഷ്യനെ

മാലകൊണ്ടുള്ളോരടി വാരണത്തെന്ന–
പോലെ ഗണിച്ചാൻ ഗരുഡനത്താഡനം. 20

പിന്നെയവൻ ശൂലമാന്നാൻ മുരാരിയെ
കൊന്നീടുവാനായ് പ്രയോജനമെന്നിയെ

ശൂലം വിടുംമുൻപു ചക്രത്തിനാലാന–
മേലാമവന്റെ ശിരസ്സറുത്താൻ ഹരി. 21

കുണ്ഡലദ്വന്ദ്വത്തൊടും കിരീടത്തൊടും
മിന്നും തദുത്തമാംഗം താഴെ വീഴവേ

വിണ്ണോർവരരും മുനികളും ഹാ! സാധു–
വെന്നായ് മലർമാരി തൂവി സ്തുതിച്ചിതു. 22

അപ്പോൾ ധരാദേവി കൃഷ്ണാന്തികം വന്നു
തപ്തസുവർണ്ണപതിതരത്നാഢമാം
കുണ്ഡലദ്വന്ദ്വമാ വൈജയന്തീമാല–
യെന്നതുമുന്നതവാരുണച്ഛത്രവും
പിന്നെ മഹാമണിയും ഹരിപാദാര–
വിന്ദങ്ങളിൽ സമർപ്പിച്ചിതു സാദരം. 23

മന്നവാ! പിന്നെദ്ധരണിവൃന്ദാരക–
വൃന്ദനിഷേവിതനാം ജഗന്നാഥനെ

വീണു നമിച്ചഞ്ജലിചെയ്തു ഭക്തിയാ–
[1]ലാനമ്രധീയായിവണ്ണം സ്തുതിച്ചിതു. 24

ഭക്തേച്ഛപോലെ താൻ രൂപമാളുംശംഖ–
ചക്രഗദാധരാ! വിഷ്ണോ! നമസ്തുതി

ദേവദേവേശാ! പരമാത്മകാ! ഹരേ!
ഹേ വിഭോ! നിത്യം നമസ്കരിക്കുന്നു ഞാൻ. 25

പങ്കജനാഭാ! നമിപ്പൂ ഭവാനെ ഞാൻ
പങ്കജമാലിൻ! ഭവാനു നമസ്തുതി

പങ്കജനേത്രാ! നമിക്കുന്നിതങ്ങയെ
പങ്കജപാദാ! നമസ്കാരമെപ്പൊഴും. 26

ശ്രീവാസുദേവനായ് കാരണമൂലമായ്
ശ്രീവിഷ്ണുവാം ഭവാനായി നമസ്തുതി.

ഐശ്വര്യയുക്തനായ് ജ്ഞാനസംപൂർണ്ണനാ–
മീശാ! ഭവാനെ നമസ്കരിക്കുന്നു ഞാൻ. 27

ജന്മാദിഹീനാ! സമസ്തഗുണാത്മകാ!
ബ്രഹ്മമേ! കാരണകാര്യരൂപാ! ഹരേ!

അന്തമററുള്ള ബലമെഴും സർവ്വഭൂ–
താന്തരംഗസ്ഥിതാ! നിത്യം നമസ്തുതി. 28

ലോകനിർമ്മാണാശമൂലം രജോഗുണം
സ്വീകരിച്ചുണ്ടുലകം രചിക്കുന്നിതേ
സത്വഗുണമാന്നു പാലിച്ചിടുന്നിതു
രുദ്രനായ് സംഹരിക്കുന്നു തമസ്സിനാൽ
ഛന്നനല്ലാത്ത പരൻപൂരുഷൻഭവാൻ–
തന്നെയാംകാലം പ്രധാനവുമീശ്വരാ! 29

ഞാൻതൊട്ടു പഞ്ചഭൂതങ്ങളും ശബ്ദാദിയു–
മിന്ദ്രാദിവാനോർ മനസ്സിന്ദ്രിയങ്ങളും
കർത്താവതാമഹംകാരം മഹത്തത്വ–
ബുദ്ധികളെന്നിച്ചരാചരം സർവ്വവും
ഭ്രാന്തിയത്രേ,യേകനായ് ഭഗവാനായ
നിന്തിരുമേനിയിലെന്നതു നിർണ്ണയം. 30

ആശ്രയിക്കുന്നോർക്കഭയം കൊടുത്തിടു–
മീശ്വരാ! ഭീതനാമിബ്ഭൗമപുത്രനെ

തൽപദപങ്കജംതന്നിലർപ്പിക്കുന്നി–
തിപ്പോളവിടുന്നിവനെ രക്ഷിക്കണേ.
കന്മഷധ്വംസിയാം തൽപ്പാണിപത്മമീ–
നിർമ്മലൻതൻ ശിരസ്സിങ്കലണയ്ക്കണേ. 31

ശ്രീശുകൻ പറഞ്ഞു

ഈവിധം ഭക്തിയാൽ നമ്രയായമ്മഹീ–
ദേവിയർത്ഥിക്കവേയിന്ദിരാവല്ലഭൻ

അൻപാന്നവന്നഭയം കൊടുത്തിട്ടുടൻ
സമ്പന്നമാം ഭൗമഗേഹം ഗമിച്ചിതു. 32

നേരേ നരകൻ ഹരിച്ചതാകും പതി–
നാറായിരം നൃപകന്യകമാരെയും

കണ്ടീടിനാനന്നരകഭവനത്തി–
ലിണ്ടലോടും വസിക്കുന്നതായ് മാധവൻ. 33

---

1 ഭക്തിയാൽ വണക്കമുള്ള ധീയോടുകൂടിയവൾ.

തം പ്രവിഷ്ടം സ്ത്രിയോ വീക്ഷ്യ നരവീരം വിമോഹിതാഃ
മനസാ വവ്രിരേഽഭീഷ്ടം പതിം ദൈവോപസാദിതം. 34
ഭൂയാൽ പതിരയം മഹ്യം ധാതാ തദനുമോദതാം
ഇതി സർവ്വാഃ പൃഥക് കൃഷ്ണേ ഭാവേന ഹൃദയം ദധുഃ. 35
താഃ പ്രാഹിണോദ്ദ്വാരവതീം സുമൃഷ്ടവിരജോഽംബരാഃ
നരയാനൈർമ്മഹാകോശാൻ രഥാശ്വാൻ ദ്രവിണം മഹൽ. 36
ഐരാവതകുലേഭാംശ്ച ചതുർദ്ദന്താംസ്തരസ്വിനഃ
പാണ്ഡുരാംശ്ച ചതുഃഷഷ്ടിം പ്രേഷയാമാസ കേശവഃ. 37
ഗത്വാ സുരേന്ദ്രഭവനം ദത്വാദിത്യൈ ച കുണ്ഡലേ
പൂജിതസ്ത്രിദശേന്ദ്രേണ സഹേന്ദ്രാണ്യാ ച സപ്രിയഃ. 38
ചോദിതോ ഭാര്യയോൽപാട്യ പാരിജാതം ഗരുത്മതി
ആരോപ്യ സേന്ദ്രാൻ വിബുധാൻ നിർജ്ജിത്യോപാനയൽ പുരം. 39
സ്ഥാപിതഃ സത്യഭാമായാ ഗൃഹോദ്യാനോപശോഭനഃ
അന്വഗുർഭ്രമരാഃ സ്വർഗ്ഗാൽ തദ്ഗന്ധാസവലംപടാഃ. 40

യയാച ആനമ്യ കിരീടകോടിഭിഃ
പാദൗ സ്പൃശന്നച്യുതമർത്ഥസാധനം
സിദ്ധാർത്ഥ ഏതേന വിഗൃഹ്യതേ മഹാ-
നഹോ സുരാണാം ച തമോ ധിഗാഢ്യതാം. 41

അഥോ മുഹൂർത്ത ഏകസ്മിൻ നാനാഗാരേഷു താഃ സ്ത്രിയഃ
യഥോപയേമേ ഭഗവാംസ്താവദ്രൂപധരോഽവ്യയഃ. 42

ഗൃഹേഷു താസാമനപായ്യതർക്ക്യകൃ-
ന്നിരസ്തസാമ്യാതിശയേഷ്വവസ്ഥിതഃ
രേമേ രമാഭിർന്നിജകാമസംപ്ലുതോ
യഥേതരോ ഗാർഹകമേധികാംശ്ചരൻ. 43

ഇത്ഥം രമാപതിമവാപ്യ പതിം സ്ത്രിയസ്താ
ബ്രഹ്മാദയോഽപി ന വിദുഃ പദവീം യദീയാം
ഭേജുർമ്മുദാവിരതമേധിതയാനുരാഗ-
ഹാസാവലോകനവസംഗമജല്പലജ്ജാഃ. 44

പ്രത്യുദ്ഗമാസനവരാർഹണപാദശൗച-
താംബൂലവിശ്രമണവീജനഗന്ധമാല്യൈഃ
കേശപ്രസാരശയനസ്നപനോപഹാര്യൈ-
ർദ്ദാസീശതാ അപി വിഭോർവ്വിദധുഃ സ്മ ദാസ്യം. 45

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ പാരിജാതഹരണനരകവധോ നാമ ഏകോനഷഷ്ടിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 10720 ദശമസ്കന്ധേ ശ്ലോകാഃ 2526

---

## ഷഷ്ടിതമോഽധ്യായഃ

ശ്രീശുക ഉവാച

കർഹിചിൽ സുഖമാസീനം സ്വതല്പസ്ഥം ജഗദ്ഗുരും
പതിം പര്യചരദ് ഭൈഷ്മീ വ്യജനേന സഖീജനൈഃ. 1
യസ്ത്വേതല്ലീലയാ വിശ്വം സൃജത്യത്ത്യവതീശ്വരഃ
സ ഹി ജാതഃ സ്വസേതൂനാം ഗോപീഥായ യദുഷ്വജഃ. 2

ആഗതനാം നരവീരനെക്കണ്ടൊരാ
സ്ത്രീകൾ മോഹിച്ചു മനസ്സുകൊണ്ടക്ഷണം

ദൈവം സമീപമണച്ചോരഭീഷ്ടനാ-
മാ വിഭവേ വരനായ് വരിച്ചീടിനാർ. 34

ഇദ്ദേഹമെന്നുടെ വല്ലഭനാകുവാൻ
സത്വരം ദൈവമെന്നിൽ പ്രസാദിക്കണം

പ്രത്യേകമീവിധമോരോരുത്തമ്പിയു-
മോർത്തുറപ്പിച്ചിതു കണ്ണനിൽ മാനസം. 35

ശുദ്ധവസ്ത്രാലംകൃതകളായ് നിർമ്മല-
ചിത്തമാരാകുമന്നാരീജനങ്ങളെ

തണ്ടുകളിൽ ദ്വാരകയ്ക്കയച്ചീടിനാൻ
വേണ്ടുംധനൗശ്വരഥകോശസംയുതം. 36

ഐരാവതവംശജങ്ങളായുള്ളൊന്നു
പാരംവെളുത്തു നന്നാലുകൊമ്പാന്നിടും

ആനകളേയറുപത്തിനാലെണ്ണത്തെ-
യാനാട്ടിൽനിന്നും ഭഗവാനയച്ചിതു. 37

ഇന്ദ്രസദനത്തിലെത്തിയദിതിക്കു
കുണ്ഡലദ്വന്ദ്വം കൊടുത്തു സഭാര്യനാം

ശക്രനാലർച്ചിതനായാൻ പ്രിയയോടു-
യുക്തനായ് മിന്നിടുമിന്ദിരാവല്ലഭൻ. 38

ഭാര്യയാം ഭാമയാൽപ്രേരിതനായഥ
പാരിജാതത്തെപ്പുഴക്കിയെടുത്തുടൻ

പക്ഷീന്ദ്രനിൽവച്ചുടക്കെത്തിയ സഹ-
സ്രാക്ഷാദിവിണ്ണോരെ
വെന്നണഞ്ഞാൻ പുരം. 39

സത്യഭാമാന്തഃപുരോപവനത്തിന-
ത്യന്തശോഭചേർക്കുംവിധം നട്ടിതു

[1]തദ്ഗന്ധമാധ്വീവിലോലമധുപാളി
സ്വർഗ്ഗത്തിൽനിന്നുമനുഗമിച്ചു പരം. 40

തൻകിരീടാഗ്രം പദാംബുരുഹങ്ങളിൽ
തങ്കിടുമാറു നമിച്ചു ഹരിയൊടായ്

കാര്യസിദ്ധിക്കായിരന്നു സിദ്ധാത്മനായ്-
ത്തീരവേ പോരാടിനാൻ ശചീശൻ മഹാൻ.

വിണ്ണവർതന്നവിവേകമത്യുത്ഭുതം
നിന്ദ്യമത്രെ തദ്ധനാഢ്യതയും പരം. 41

പിന്നെയൊരേമുഹൂർത്തത്തിലസ്ത്രീകളെ
കണ്ണൻ പല ഭവനങ്ങളിൽവച്ചുതാൻ

അത്രയും രൂപംധരിച്ചു യഥാവിധി
പൃഥ്വീപതേ! വിവാഹംകഴിച്ചീടിനാൻ. 42

നിസ്തുലസമ്പത്സമൃദ്ധമായുള്ള തൻ-
പത്തനംതോറും സ്വരൂപസ്ഥിതൻ ഹരി

നിത്യംനിജകാമമഗ്നനായ് സാമാന്യ-
മർത്ത്യനെപ്പോലെ ഗൃഹാശ്രമമാർന്നുതാൻ

ഭാര്യമാരാം പതിനാറായിരത്തെട്ടു
നാരിമാരോടുചേർന്നാരമിച്ചീടിനാൻ. 43

ആരുടെ മാർഗ്ഗമജാദിസുരാധിപ-
ന്മാരുമറിഞ്ഞിടുന്നില്ലാ രമേശനെ

വല്ലഭനായ് വരിച്ചേററവും മോദമാ-
ർന്നുല്ലസദ്രാഗസ്മിതകടാക്ഷങ്ങളും

സംഗമം ഭാഷണം ലജ്ജയുംപൂണ്ടിതേ-
യംഗനാരത്നങ്ങളാമവരവരും. 44

കിങ്കരിമാർ നൂറുവീതമാന്നീടുമാ-
മങ്കമാർ മാധവനാഗമിച്ചീടവേ

ചെന്നെതിരേററാസനമേകിയർഘ്യവും
നന്ദിച്ചുനൽകിപ്പദങ്ങൾ കഴുകുക

താംബൂലമേകുക കാലു തലോടുക
നന്മട്ടു വീശുക ചന്ദനം പൂശുക

സൂനമാല്യം ചാർത്തുക മുടി കെട്ടുക
സ്നാനംകഴിപ്പിക്ക ഭക്ഷണമേകുക

താനേ സഹായശിച്ചീടുകയിങ്ങനെ
നാനാവിധം ദാസ്യമാർന്നു വസിച്ചിതു. 45

## അദ്ധ്യായം 60

ശ്രീശുകൻ പറഞ്ഞു

ഏകദാ സൗഖ്യമായ് ശയ്യയിൽ വാണിടും
ലോകഗുരുവാം സ്വകാന്തനെ രുഗ്മിണി

ദാസിമാരോടൊത്തു വെഞ്ചാമരത്തിനാൽ
വീശിയുപചരിച്ചീടിനാൾ സാദരം. 1

ലീലയായ് ലോകം രചിച്ചു സംരക്ഷിച്ചു-
താലയിപ്പിക്കുമജനാമധീശ്വരൻ

തന്നാൽ കൃതമായ മര്യാദ പാലിപ്പ-
തിന്നു യദുകുലത്തിൽ ജനിച്ചീടനാൻ. 2

1. അതിന്റെ സുഗന്ധമധുവിൽ ആശയുള്ള വണ്ടിൻകൂട്ടം.

തസ്മിന്നന്തർഗൃഹേ ഭ്രാജന്മുക്താദാമവിലംബിനാ
വിരാജിതേ വിതാനേന ദീപൈർമണിമയൈരപി. 3

മല്ലികാദാമഭിഃ പുഷ്പൈർദ്വിരേഫകുലനാദിതൈഃ
ജാലരന്ധ്രപ്രവിഷ്ടൈശ്ച ഗോഭിശ്ചന്ദ്രമസോഽമലൈഃ. 4

പാരിജാതവനാമോദവായുനോദ്യാനശാലിനാ
ധൂപൈരഗരുജൈ രാജൻ ജാലരന്ധ്രവിനിർഗ്ഗതൈഃ. 5

പയഃഫേനനിഭേ ശുഭ്രേ പര്യങ്കേ കശിപൂത്തമേ
ഉപതസ്ഥേ സുഖാസീനം ജഗതാമീശ്വരം പതിം. 6

വാലവ്യജനമാദായ രത്നദണ്ഡം സഖീകരാൽ
തേന വീജയതീ ദേവീ ഉപാസാഞ്ചക്ര ഈശ്വരം. 7

സോപാച്യുതം ക്വണയതീ മണിനൂപുരാഭ്യാം
രേജേഽങ്ഗുലീയവലയവ്യജനാഗ്രഹസ്താ
വസ്ത്രാന്തഗൂഢകുചകുങ്കുമശോണഹാര-
ഭാസാ നിതംബധൃതയാ ച പരാർദ്ധ്യകാഞ്ച്യാ. 8

താം രുക്മിണീം ശ്രിയമനന്യഗതിം നിരീക്ഷ്യ
യാ ലീലയാ ധൃതതനോരനുരൂപരൂപാ
പ്രീതഃ സ്മയന്നളകകുണ്ഡലനിഷ്കകണ്ഠ-
വക്ത്രോല്ലസത്സ്മിതസുധാം ഹരിരാബഭാഷേ. 9

രാജപുത്രീപ്സിതാ ഭൂപൈർല്ലോകപാലവിഭൂതിഭിഃ
മഹാനുഭാവൈഃ ശ്രീമദ്ഭീരൂപൗദാര്യബലോർജ്ജിതൈഃ. 10

താൻ പ്രാപ്താനർത്ഥിനോ ഹിത്വാ ചൈദ്യാദീൻ സ്മരദുർമ്മദാൻ
ദത്താ ഭ്രാത്രാ സ്വപിത്രാ ച കസ്മാന്നോ വവൃഷേഽസമാൻ. 11

രാജഭ്യോ ബിഭ്യതഃ സുഭ്രൂഃ സമുദ്രം ശരണം ഗതാൻ
ബലവദ്ഭിഃ കൃതദ്വേഷാൻ പ്രായസ്ത്യക്തനൃപാസനാൻ. 12

അസ്പഷ്ടവർത്മനാം പുംസാമലോകപഥമീയുഷാം
ആസ്ഥിതാഃ പദവീം സുഭ്രൂഃ പ്രായഃ സീദന്തി യോഷിതഃ. 13

നിഷ്കിഞ്ചനാ വയം ശശ്വന്നിഷ്കിഞ്ചനജനപ്രിയാഃ
തസ്മാൽ പ്രായേണ ന ഹ്യാഢ്യാ മാം ഭജന്തി സുമധ്യമേ. 14

യയോരാത്മസമം വിത്തം ജന്മൈശ്വര്യാകൃതിർഭവഃ
തയോർവ്വിവാഹോ മൈത്രീ ച നോത്തമാധമയോഃ ക്വചിൽ. 15

വൈദർഭ്യേതദവിജ്ഞായ ത്വയാദീർഘസമീക്ഷയാ
വൃതാ വയം ഗുണൈർഹീനാ ഭിക്ഷുഭിഃ ശ്ലാഘിതാ മുധാ. 16

അഥാത്മനോഽനുരൂപം വൈ ഭജസ്വ ക്ഷത്രിയർഷഭം
യേന ത്വമാശിഷഃ സത്യാ ഇഹാമുത്ര ച ലപ്സ്യസേ. 17

ചൈദ്യസാല്വജരാസന്ധദന്തവക്ത്രാദയോ നൃപാഃ
മമ ദ്വിഷന്തി വാമോരു രുക്മീ ചാപി തവാഗ്രജഃ 18

തേഷാം വീര്യമദാന്ധാനാം ദൃപ്താനാം സ്മയനുത്തയേ
ആനീതാസി മയാ ഭദ്രേ തേജോഽപഹരതാസതാം. 19

ഉദാസീനാ വയം നൂനം ന സ്ത്ര്യപത്യാർത്ഥകാമുകാഃ
ആത്മലബ്ധ്യാഽഽസ്മഹേ പൂർണ്ണാ ഗേഹയോർജ്യോതിരക്രിയാഃ. 20

ശ്രീശുക ഉവാച

ഏതാവദുക്ത്വാ ഭഗവാനാത്മാനം വല്ലഭാമിവ
മന്യമാനാമവിശ്ലേഷാൽ തദ്ദർപ്പഘ്ന ഉപാരമൽ. 21

മേലാപ്പിനാൽ സമലംകൃതമായ് മുത്തു–
മാലകളേറെയിഴഞ്ഞുകിടപ്പതായ്
നന്മണിദീപങ്ങളാൽ പ്രശോഭിച്ചിട്ടു–
മമ്മഞ്ജുമന്ദിരംതന്നിലലോഭമായ്
പാരിജാതപ്പൂവനഗന്ധവാഹനം
നേരേയകിൽപ്പുകയും പ്രസരിപ്പതായ്
മല്ലികാമാലകൾ പൂക്കളുംചേർന്നതാ–
യുല്ലസൽഭൃംഗസല്ലാപമിയന്നതായ്
ചന്തമേറും ജാലകങ്ങളിലൂടവേ
ചന്ദ്രകിരണാവലി കടന്നേററവും
മിന്നുമന്തർഗ്ഗൃഹംതന്നിൽ ജലനുര–
യെന്നകണക്ക ധാവള്യമിയന്നിടും
പട്ടുതലയണയാളുമക്കട്ടിലി–
ലേററവും സൗഖ്യമായാസീനനായിടും
വിശ്വേശ്വരനാകുമാത്മഭർത്താവിനെ–
യാശ്ചര്യരൂപിണി ദേവി സേവിച്ചിതു. 3—6
രത്നദണ്ഡംചേർന്ന വെഞ്ചാമരം വധൂ–
രത്നമാം രുഗ്മിണി തോഴിയിൽനിന്നുടൻ.
വാങ്ങി സ്വയമപ്പരൻപുമാനേയവൾ
ഭംഗിയായ് വീശിയുപാസനംചെയ്തിതു. 7
അച്യുതസന്നിധി രത്നമയങ്ങളാം
കാൽച്ചിലമ്പിന്നൊലിചേർത്തു കരങ്ങളിൽ
അംഗുലീയങ്ങൾ വിശറി വളകളു–
മങ്ങു ധരിച്ചു സുവസ്ത്രാവൃതങ്ങളാം
കൊങ്കകളിലണിഞ്ഞീടിന കുങ്കുമ–
പങ്കത്തിനാൽത്തുടുത്തീടും മണിമാല
തങ്കി നിതംബതലത്തിലനർഘമാം
പൊൻകാഞ്ചിപൂണ്ടു വിളങ്ങിനാൾ രുഗ്മിണി. 8
ലീലാതനുവിന്നനുരൂപമായിടും
ചേലഞ്ചുമാകൃതിയാർന്നളകങ്ങളും
കുണ്ഡലദ്വന്ദ്വം ഗളത്തിൽ പതക്കം സു–
മന്ദഹാസാമൃതമെന്നിവയും ചേർന്നു
താനെന്നിയേയന്യമായിടുമാശ്രയം
കാണാതെതന്നേയുപാസനംചെയ്തുലം–
മീന്നുമാ ലക്ഷ്മിയാം രുഗ്മിണിയെക്കണ്ടു
നന്ദിച്ചു പുഞ്ചിരിപൂണ്ടു ചൊന്നാൻ ഹരി. 9
മന്നവകന്യേ! ജഗൽപാലകൈശ്വര്യ–
മാർന്ന മഹാനുഭാവന്മാർ മഹീശ്വരർ
സൗന്ദര്യരൂപബലൗദാര്യ സദ്ഗുണ–
പൂർണ്ണരനേകർ കാമിച്ചവളാണു നീ. 10
മന്മഥമാലാർന്നു വന്നിരന്നീടുമാ
ദുർമ്മദന്മാരായ ചൈദ്യാദിഭൂപരെ
തള്ളിസ്സുഹൃജ്ജനൻെറയും പിതാവിൻെറയും
ചൊല്ലും വിഗണിച്ചു സാദൃശ്യമേതുമേ
ഇല്ലാതിരിക്കുമീയെന്നെ നീയെന്തിനായ്
വല്ലനോക്കി വരിച്ചു സുശോഭനേ! 11

സുന്ദരി! ഞങ്ങൾ നൃപാലരെപ്പേടിച്ചു
വന്നിങ്ങു വാരിധിതന്നിൽ വാണീടുവോർ
ശക്തവിദ്വേഷം സമാർജ്ജിച്ചിരിപ്പവർ
മിക്കവാറും നൃപത്വംവിട്ടിരിപ്പവർ. 12
സ്പഷ്ടമാകാത്തോരലൗകികപന്ഥാവിൽ
നിത്യം ചരിക്കുന്നവരുമത്രേ ശുഭേ!
എങ്ങനെ ഞങ്ങൾ കഴിഞ്ഞുകൂടുന്നതെ–
ന്നിങ്ങാർക്കുമേതുമറിയാൻ പ്രയാസമാം
അങ്ങനെയുള്ളോരു ഞങ്ങളെ നമ്പീടു–
മംഗനമാർക്കുഴലെന്യേ സുഖം വരാ. 13
നിഷ്കിഞ്ചനരാണു ഞങ്ങളെല്ലായ്പ്പൊഴും
നിഷ്കിഞ്ചനപ്രിയന്മാരുമത്രേ ദൃഢം
ആകയാലെന്നെബ്ഭജിക്കാ സുമദ്ധ്യമേ
ലോകത്തിലാഢ്യരായുള്ളവരാരുമേ. 14
സമ്പത്തു സൗന്ദര്യമെന്നിവ രണ്ടിലും
സംഭവം ജന്മവിഭൂതിയിവററിലും,
സാദൃശ്യമുണ്ടിരുവർക്കുമെന്നാകിലേ
സാധുവായീടു വിവാഹവും മൈത്രിയും
ഉത്തമന്മാർക്കുമധമർക്കുമന്യോന്യ–
മൊത്തതല്ലീവക രണ്ടുമൊരിക്കലും. 15
വൈദർഭി! നീയിക്കഥയറിഞ്ഞീടാതെ
ഹാ! ദീർഘദർശനം ലേശവുമെന്നിയേ
പാരമബ്ഭിക്ഷുക്കൾ വാഴ്ത്തുന്ന നിർഗ്ഗുണ–
ന്മാരായ ഞങ്ങളെയംഗീകരിച്ചിതേ. 16
തന്വീമണേ! നീയിഹത്തിൽ പരത്തിലും
നിന്നഭിലാഷങ്ങളേകാൻ സമർത്ഥനായ്
പാരമനുരൂപനായോരു സുക്ഷത്ര–
വീരനെത്തന്നെ വരിച്ചുകൊൾകിന്നി നീ. 17
ചേദിപ സാല്വ ജരാസന്ധ ദന്തവ–
ക്ത്രാദി നൃപരും ത്വദഗ്രജൻ രുഗ്മിയും
എന്നുടെ നീത്യവിരോധികളായ്ഭവി–
ച്ചെന്നെയധികമായ് ദ്വേഷിച്ചിരിപ്പുതേ. 18
ഊക്കാലുയർന്നു മദത്തിനാലന്ധരാ–
മക്കൂട്ടർതന്നഹങ്കാരം ഹനിക്കുവാൻ
ഭദ്രേ!യസജ്ജന തേജോഹരനിവൻ
സത്വരം നിന്നെയും കൊണ്ടുപോന്നീടിനേൻ. 19
ഞങ്ങളുദാസീനരർത്ഥപുത്രാദിയി–
ലംഗനമാരിലുമാശയില്ലാത്തവർ
ദേഹഗേഹങ്ങളിൽ ജ്യോതിസ്സുപോൽ ക്രിയാ–
രാഹിത്യമാർന്നാത്മലാഭസമ്പൂർണ്ണരാം. 20

ശ്രീശുകൻ പറഞ്ഞു

വല്ലഭനെല്ലായ്പ്പൊഴും തൻസമീപത്തി–
ലുള്ളതിനാലന്യപത്നിമാരിൽപരം
വല്ലഭ ഞാനെന്നു മാനിച്ചിരിക്കുമ–
മ്മല്ലാക്ഷി രുഗ്മിണിതൻ മുഷ്കു തീർക്കുവാൻ
ഇത്തരമെല്ലാമവളോടു ചൊല്ലിയി–
ട്ടുത്തമപൂരുഷൻ മൗനംഭജിച്ചിതേ. 21

ഇതി ത്രിലോകേശപതേസ്തദാ*ത്മനഃ
പ്രിയസ്യ ദേവ്യശ്രുതപൂർവ്വമപ്രിയം
ആശ്രുത്യ ഭീതാ ഹൃദി ജാതവേപഥു-
ശ്ചിന്താം ദുരന്താം രുദതീ ജഗാമ ഹ. 22

പദാ സുജാതേന നഖാരുണശ്രിയാ
ഭുവം ലിഖന്ത്യശ്രുഭിരഞ്ജനാസിതൈഃ
ആസിഞ്ചതീ കുങ്കുമരൂഷിതൗ സ്തനൗ
തസ്ഥാവധോമുഖ്യതിദുഃഖരുദ്ധവാക്. 23

തസ്യാഃ സുദുഃഖഭയശോകവിനഷ്ടബുദ്ധേ-
ർഹസ്താച്ഛ്ലഥദ്വലയതോ വ്യജനം പപാത
ദേഹശ്ച വിക്ലബധിയഃ സഹസൈവ മുഹ്യൻ
രംഭേവ വായുവിഹതാ പ്രവികീര്യ കേശാൻ. 24

തദ്ദൃഷ്ട്വാ ഭഗവാൻ കൃഷ്ണഃ പ്രിയായാഃ പ്രേമബന്ധനം
ഹാസ്യപ്രൗഢിമജാനന്ത്യാഃ കരുണഃ സോ*ന്വകമ്പത. 25

പര്യങ്കാദവരുഹ്യാശു താമുത്ഥാപ്യ ചതുർഭുജഃ
കേശാൻ സമുഹ്യ തദ്വക്ത്രം പ്രാമൃജത് പത്മപാണിനാ. 26

പ്രമൃജ്യാശ്രുകലേ നേത്രേ സ്തനൗ ചോപഹതൗ ശുചാ
ആശ്ലിഷ്യ ബാഹുനാ രാജന്നനന്യവിഷയാം സതീം. 27

സാന്ത്വയാമാസ സാന്ത്വജ്ഞഃ കൃപയാ കൃപണാം പ്രഭുഃ
ഹാസ്യപ്രൗഢിഭ്രമച്ചിത്താമതദർഹാം സതാം ഗതിഃ. 28

ശ്രീഭഗവാനുവാച

മാ മാ വൈദർഭ്യസൂയേഥാ ജാനേ ത്വാം മത്പരായണാം
ത്വദ്വചഃ ശ്രോതുകാമേന ക്ഷ്വേള്യാ*ചരിതമംഗനേ. 29

മുഖം ച പ്രേമസംരംഭസ്ഫുരിതാധരമീക്ഷിതും
കടാക്ഷേപാരുണാപാംഗം സുന്ദരഭ്രുകുടീതടം. 30

അയം ഹി പരമോ ലാഭോ ഗൃഹേഷു ഗൃഹമേധിനാം
യന്നർമൈരീയതേ യാമഃ പ്രിയയാ ഭീരു ഭാമിനി. 31

ശ്രീശുക ഉവാച

സൈവം ഭഗവതാ രാജൻ വൈദർഭീ പരിസാന്ത്വിതാ
ജ്ഞാത്വാ തത്പരിഹാസോക്തിം പ്രിയത്യാഗഭയം ജഹൗ. 32

ബഭാഷ ഋഷഭം പുംസാം വീക്ഷന്തീ ഭഗവന്മുഖം
സവ്രീഡഹാസരുചിരസ്നിഗ്ദ്ധാപാംഗേന ഭാരത. 33

നന്വേവമേതദരവിന്ദവിലോചനാഹ
യദ്വൈ ഭവാൻ ഭഗവതോ*സദൃശീ വിഭൂമ്നഃ
ക്വ സ്വേ മഹിമ്ന്യഭിരതോ ഭഗവാംസ്ത്ര്യധീശഃ
ക്വാഹം ഗുണപ്രകൃതിരജ്ഞഗൃഹീതപാദാ. 34

സത്യം ഭയാദിവ ഗുണേഭ്യ ഉരുക്രമാന്തഃ
ശേതേ സമുദ്ര ഉപലംഭനമാത്ര ആത്മാ
നിത്യം കദിന്ദ്രിയഗണൈഃ കൃതവിഗ്രഹസ്ത്വം
ത്വത്സേവകൈർന്നൃപപദം വിധുതം തമോ*ന്ധം. 35

ത്വത്പാദപത്മമകരന്ദജുഷാം മുനീനാം
വർത്മാസ്ഫുടം നൃപശുഭിർന്നനു ദുർവ്വിഭാവ്യം
യസ്മാദലൗകികമിവേഹിതമീശ്വരസ്യ
ഭൂമംസ്തവേഹിതമഥോ അനു യേ ഭവന്തം. 36

വിശ്വത്രയേശനാം ഭർത്താവിൽനിന്നേവ-
[1]മശ്രുതപൂർവ്വമാം വാക്കുകൾ കേട്ടവൾ
ഭീതയായ് നെഞ്ചിടിപ്പോടും കരഞ്ഞുകൊ-
ണ്ടാധിയോടാണ്ടാൾ ദുരന്തമാം ചിന്തയിൽ. 22
ചിന്നും നഖാരുണസുപ്രഭയാൽ പരം-
മിന്നുംപദത്താൽ വരച്ചും ധരിത്രിയിൽ
അഞ്ജനംചേർന്നു കറുത്ത കണ്ണീരിനാ-
ലഞ്ജസാ കുങ്കുമമാളും കുചങ്ങളെ
നന്നായ് നനച്ചുമധോമുഖിയായങ്ങു
നിന്നിതു നാവനക്കാൻ കഴിയാതഹോ! 23
ദുഃഖഭയങ്ങൾ വളർന്ന ചിന്താശക്തി
മിക്കതുമററു വിവശയായാളവൾ.
ഊരിവീണു കങ്കണങ്ങൾ കരത്തിൽനി-
ന്നോരാതെ താഴെപ്പതിച്ചു വെൺചാമരം.
ദീനയായ് വാർമുടി ചിന്നി മോഹിച്ചുടൻ
വീണിതു കാററിൽപതിച്ചൊരു വാഴപോൽ. 24
പ്രേമപ്രകർഷം പ്രകടമാക്കും പ്രിയ-
ഭാമിനിതൻ വീഴ്ച കണ്ടു കാരുണ്യവാൻ
മംഗലദേവതാവല്ലഭൻ തന്നന്ത-
രംഗത്തിലാർദ്രത തിങ്ങിവിങ്ങീ തുലോം. 25
ശയ്യയിൽനിന്നുമിറങ്ങിച്ചതുർഭുജൻ
കയ്യുകൾകൊണ്ടു പിടിച്ചെണീപ്പിച്ചുടൻ
താനേ തലമുടി ചേർത്തു കെട്ടിപ്പത്മ-
പാണിയാൽ മെല്ലെത്തുടച്ചാൻ തദാനനം. 26
സാന്ത്വവിജ്ഞാനിയായ് സജ്ജനസഞ്ചയ-
മന്ത്യമെത്തേണ്ടും പദമാകുമാ പ്രഭു
കണ്ണീർ തുളുമ്പും മിഴികളുമശ്രുവാൽ
ക്ലിന്നമാം കൊങ്കകളും തുടച്ചിട്ടുടൻ
അന്യാശ്രയമററു ഹാസ്യരസജ്ഞാന-
മെന്നിയേ കേഴുമസ്സാധ്വിയെയാർദ്രനായ്. 27
പാണികളാൽ ഗാഢമാലിംഗനം ചെയ്തു
താനേ തടവിസ്സമാശ്വസിപ്പിച്ചിതു. 28

ഭഗവാൻ പറഞ്ഞു

എന്നോടസൂയപ്പെടായ്ക വൈദർഭി നീ
നിന്നെ [2]മദേകാശ്രയയെന്നറിഞ്ഞു ഞാൻ
പ്രേമകോപത്താലധരമിളക്കിയും
കാമം കടക്കൺ ചുവന്നും മനോജ്ഞമാം
ഭ്രൂലതായുഗ്മതടങ്ങളിണങ്ങിയും
ലാലസിക്കുന്നതായ് നിന്മുഖം കാൺകയും
നിൻ വാക്കു കേൾക്കയും ചെയ്യുവാനാഗ്രഹി-
ച്ചേവം വിനോദങ്ങൾ നിന്നോടു
ചൊന്നതാം. 29–30
ഖിന്നരാകും ഗൃഹമേധികളൊക്കെയും
സുന്ദരീമൗലേ! നിജകാന്തമാരുമായ്
തെല്ലു സമയം വിനോദരസത്തില-
ങ്ങുല്ലാസമായ് നയിക്കാനിടയാവുകിൽ
ഹേ ഭയശീലേ!യതു വലുതായൊരു
ലാഭമാണെന്നതിനില്ലൊരു സംശയം. 31

ശ്രീശുകൻ പറഞ്ഞു

മന്നവാ! വൈദർഭിയീവിധം മാധവൻ
ചൊന്ന വാക്യങ്ങളാലാശ്വസിച്ചേററവും
പിന്നെയതു നർമ്മവാക്യങ്ങളെന്നോർത്തു-
തന്നേയിനി ത്യജിക്കില്ലെന്നുറച്ചിതു. 32
ഭാരതപുംഗവാ! പിന്നെ ലജ്ജാസ്മേര-
ചാരുകടാക്ഷങ്ങളാൽ ഭഗവന്മുഖം
വീക്ഷിച്ചുകൊണ്ടപ്പുരുഷോത്തമനോടായ്
ലക്ഷ്മീസമാനയാം രുഗ്മിണി ചൊല്ലിനാൾ. 33
സാരസലോചന! നിന്തിരുമേനിതൻ
ഗീരുകൾ നേരുതാനില്ലൊരു സംശയം
എങ്ങും നിറഞ്ഞു വിളങ്ങും ഭവാനൊടീ-
യംഗനയ്ക്കില്ല സാദൃശ്യമേതും ഹരേ!
മൂർത്തിത്രയേശനായ് സ്വന്തമഹിമാവിൽ
നിത്യമാനന്ദിച്ചിരിക്കുമങ്ങെങ്ങുവാൻ
ചാപലവേ അജ്ഞാച്ഛിതപാദയായ് ഗുണ-
ശീലയായീടിന ഞാനെങ്ങു പാർക്കിൽ? 34
വിക്രമശാലിൻ! നിനക്കിലങ്ങേക്കൊട്ടു-
മുൾക്കാമ്പിലില്ല, ഭയമതും സത്യമാം
ജ്ഞാനഘനനുമാത്മാവുമാം നിന്തിരു-
മേനി ഗുണഭീതനെന്ന മട്ടിൽ സ്വയം
വാരിധിതന്നിലൊളിച്ചു വസിപ്പതും
നേരുതാൻ, കുത്സിതമാം വിഷയങ്ങളെ
അങ്ങൊട്ടുമിഷ്ടപ്പെടുന്നില്ലവയോടു-
സംഗരം ചെയ്യുന്നിതങ്ങുന്നനാരതം
ഗാഢതമോന്ധമാമന്ന്യപസ്ഥാനവും
പാടേ വെടിഞ്ഞിതു താവകസേവകർ. 35
ത്വൽ പാദപത്മമകരന്ദസേവന-
തൽപരരാം മുനിമാരുടെ പദ്ധതി
അസ്പൃഷ്ടവും പശുപ്രായരായീടുവോ-
ർക്കെപ്പൊഴുതും ദുർവിഭാവ്യവുംതന്നെയാം
ഹേ ഭഗവൻ! ഭവദ് ഭക്തജനങ്ങൾതൻ-
വ്യാപാരവുമസാധാരണമാവുകിൽ
എങ്ങും നിറഞ്ഞ പരനാം ഭവാനുടെ
സംഗതി ലൗകികമല്ലെന്നു ചൊല്ലണോ? 36

1 മുൻപു കേട്ടിട്ടില്ലാത്തതു്. 2. എന്നെ മാത്രം ആശ്രയമാക്കിയവൾ.

നിഷ്കിഞ്ചനോ നനു ഭവാൻ ന യതോഽസ്തി കിഞ്ചി-
ദ്യസ്മൈ ബലിം ബലിഭുജോഽപി ഹരന്ത്യജാദ്യാഃ
ന ത്വാ വിദന്ത്യസുതൃപോഽന്തകമാഢ്യതാന്ധാഃ
പ്രേഷ്ഠോ ഭവാൻ ബലിഭുജാമപി തേഽപി തുഭ്യം. 37

ത്വം വൈ സമസ്തപുരുഷാർത്ഥമയഃ ഫലാത്മാ
യദ്വാഞ്ഛയാ സുമതയോ വിസൃജന്തി കൃത്സ്നം
തേഷാം വിഭോ സമുചിതോ ഭവതഃ സമാജഃ
പുംസഃ സ്ത്രിയാശ്ച രതയോഃ സുഖദുഃഖിനോർന. 38

ത്വം ന്യസ്തദണ്ഡമുനിഭിർഗ്ഗദിതാനുഭാവ
ആത്മാഽഽത്മദശ്ച ജഗതാമിതി മേ വൃതോഽസി
ഹിത്വാ ഭവദ്ഭ്രുവ ഉദീരിതകാലവേഗ-
ധ്വസ്താശിഷോഽബ്ജഭവനാകപതീൻ കുതോഽന്യേ. 39

ജാഡ്യം വചസ്തവ ഗദാഗ്രജ യസ്തു ഭൂപാൻ
വിദ്രാവ്യ ശാർങ്ഗനിനദേന ജഹർത്ഥ മാം ത്വം
സിംഹോ യഥാ സ്വബലിമീശ പശൂൻ സ്വഭാഗം
തേഭ്യോ ഭയാദ്യദുദധിം ശരണം പ്രപന്നഃ. 40

യദ്വാഞ്ഛയാ നൃപശിഖാമണയോഽങ്ഗവൈന്യ-
ജായന്തനാഹുഷഗയാദയ ഐകപത്യം
രാജ്യം വിസൃജ്യ വിവിശുർവ്വനമംബുജാക്ഷ
സീദന്തി തേഽനുപദവീം ത ഇഹാസ്ഥിതാഃ കിം. 41

കാന്യം ശ്രയേത തവ പാദസരോജഗന്ധ-
മാഘ്രായ സന്മുഖരിതം ജനതാപവർഗ്ഗം
ലക്ഷ്മ്യാലയം ത്വവിഗണയ്യ ഗുണാലയസ്യ
മർത്ത്യാ സദോരുഭയമർത്ഥവിവിക്തദൃഷ്ടിഃ. 42

തം ത്വാനുരൂപമഭജം ജഗതാമധീശ-
മാത്മാനമത്ര ച പരത്ര ച കാമപൂരം
സ്യാന്മേ തവാങ്ഘ്രിരരണം സൃതിഭിർ ഭ്രമന്ത്യാ
യോ വൈ ഭജന്തമുപയാത്യനൃതാപവർഗ്ഗഃ. 43

തസ്യാഃ സ്യുരച്യുത നൃപാ ഭവതോപദിഷ്ടാഃ
സ്ത്രീണാം ഗൃഹേഷു ഖരഗോശ്വബിഡാലഭൃത്യാഃ
യത് കർണ്ണമൂലമരികർഷണ നോപയായാദ്
യുഷ്മത്കഥാ മൃഡവിരിഞ്ചസഭാസു ഗീതാ. 44

ത്വക്ശ്മശ്രുരോമനഖകേശപിനദ്ധമന്ത-
ർമ്മാംസാസ്ഥിരക്തകൃമിവിട്കഫപിത്തവാതം
ജീവച്ഛവം ഭജതി കാന്തമതിർവ്വിമൂഢാ
യാ തേ പദാബ്ജമകരന്ദമജിഘ്രതീ സ്ത്രീ. 45

അസ്ത്വംബുജാക്ഷ മമ തേ ചരണാനുരാഗ
ആത്മൻ രതസ്യ മയി ചാനതിരിക്തദൃഷ്ടേഃ
യർഹ്യസ്യ വൃദ്ധയ ഉപാത്തരജോഽതിമാത്രോ
മാമീക്ഷസേ തദു ഹ നഃ പരമാനുകമ്പാ. 46

നൈവാളീകമഹം മന്യേ വചസ്തേ മധുസൂദന
അംബായാ ഇവ ഹി പ്രായഃ കന്യായാഃ സ്യാദ്രതിഃ ക്വചിൽ. 47

വ്യൂഢായാശ്ചാപി പുംശ്ചല്യാ മനോഽഭ്യേതി നവം നവം
ബുധോഽസതീം ന ബിഭൃയാൽ താം ബിഭ്രദുഭയച്യുതഃ. 48

ആരിൽനിന്നന്യമായില്ലൊന്നുമോർക്കുകിൽ
പാരിതിലബ്ജഭവോൻ നിഷ്കിഞ്ചനൻ ദൃഢം
ആഢ്യതയാലന്ധരായിന്ദ്രിയങ്ങൾതൻ–
പാട്ടിലായീടിന പാമരന്മാർ വിഭോ!
അങ്ങയെയന്തകനെന്നറിയുന്നതി–
ല്ലെങ്ങും സകാമരച്ഛിക്കമജാത്യരും
കാമം ഭജിപ്പൂ ഭവാനെയങ്ങും പരം
പ്രേമമവരുമായിപ്പുലത്തുന്നിതു. 37
നീതാൻ സമസ്തവുമർത്ഥമയൻ ഫല–
ദാതാവുമോർക്കിൽ, ഭവത്സേവനാശയാൽ
ബുദ്ധിമാന്മാർ സർവ്വവും ത്യജിച്ചെപ്പൊഴ–
മുദ്യമിക്കുന്നു ഭവാനോടു ചേരുവാൻ
അങ്ങനെയുള്ളവർക്കങ്ങേസ്സമാഗമം
മംഗലദായകംതാൻ, രതിലോലരാം
സൗഖ്യദുഃഖാമഗ്നർ നാരീപുമാന്മാർക്കി–
തൊക്കുകയില്ലെന്നെനിക്കറിയാവതാം. 38
അന്യരെ ദണ്ഡിച്ചിടാതുള്ള മാമുനി–
വൃന്ദമാത്മപ്രദനായ് ജഗൽപ്രാണനാം
നിൻതിരുമേനിയേ നേരേയറിഞ്ഞുതാൻ
സന്തതം വാഴ്ത്തുന്നിതങ്ങേ മഹിമകൾ
ത്വദ്ഭ്രൂ ചലനമാത്രത്താൽ മനോരഥ–
മെപ്പേരുമസ്തമിച്ചിട്ടജേന്ദ്രാദ്യരും
ക്ഷിപ്രം നശിച്ചുപോമെന്നിരുന്നീടവേ–
യല്പജന്തുക്കടെ കാര്യമോർത്തേണമോ
ഞാനിതെല്ലാം ശരിയായറിഞ്ഞിട്ടുതാ–
നാണു ഭവാനെ വരനായ് വരിച്ചതും. 39
ഹേ ഗദജ്യേഷ്ഠാ! ജഗദീശ്വരാ! നിജ–
ഭാഗം മൃഗേന്ദ്രൻ മൃഗങ്ങളെയോടിച്ചു
കൈക്കലാക്കുംവിധം ശാർങ്ഗരവത്തിനാൽ
മുഷ്കരഭൂപരെയൊക്കെയും പായിച്ചു
സ്വന്തധനമാകുമെന്നെ ഹരിച്ചോരു
നിൻതിരുമേനിയവരെ ഭയന്നു പോയ്
സിന്ധുവിനെശ്ശരണംഗമിച്ചെന്നചൊ–
ല്ലെന്തസംബന്ധം വെറുംപൊളി നിർണ്ണയം. 40
മന്നോർമണികളായ് വാണിരുന്നോരംഗ–
വൈന്യജായന്ത ഗദ നഹുഷാദികൾ
ശ്രീകാമുകനാം ഭവാനെയാശിച്ചുട–
നേകാധിപത്യസ്വരാജ്യമുപേക്ഷിച്ചു
കാനനംതന്നിൽ പ്രവേശിച്ചു നിൻതിരു–
മേനിതൻ മാർഗ്ഗമാന്നാരവർ തുച്ഛരോ? 41
സദ്ഗുണധാമമാം നിൻതിരുമേനിതൻ–
ഭക്തപ്രശംസ്യമായ് ദുഃഖവിദ്ധ്വംസിയായ്
ഇന്ദിരാധാമമാമപ്പദാബ്ജത്തിൻെറ
ഗന്ധമാഘ്രാണിച്ചശേഷമതു വിട്ടു
സാരജ്ഞയാമേതു നാരി വരിച്ചിടും
ഭീരുതയെപ്പൊഴും ചേർന്നീടുമന്യനെ. 42
ലോകേശ്വരനായിഹപരകാമങ്ങ–
ളേകുംഭവാനായഖിലാന്തർനിവാസിയായ്
പാരമനുകൂലനായ് വിളങ്ങീടിന
ശൗരേ! ഭവാനെ വരിച്ചീടിനേനിവൾ.
സത്യമല്ലാത്ത ദേഹാദിഭ്രമം തീർത്തു
ഭക്തരെ വിട്ടുപിരിയാതെ കാത്തിടും
നിൻതിരുമേനിതൻ പാദം ഭവാബ്ധിയിൽ
നീന്തുമെനിക്കൊരു പോതമായ്ത്തീരണം. 43
ശത്രുഹരാ! ഹരബ്രഹ്മസഭകളിൽ
കീർത്തിച്ചിടും നിൻതിരുമേനിതൻ കഥ
ഏതൊരു നാരികൾ കേൾപ്പാനൊരിക്കലും
സാധിച്ചതില്ലയോ ദുർഭാഗ്യയാമവൾ
നാരീഗൃഹങ്ങളിൽ കാള കഴുത മാ–
ർജ്ജാരൻ ശുനകനിവറ്റുമബ്ഭൃത്യനും
ഒപ്പമായ് നാണംവെടിഞ്ഞു കിടന്നിടു–
മബ്ഭൂപരെത്താൻ വരിക്കട്ടെ വല്ലഭാ! 44
ഏതൊരു കാമിനി ഭാവൽക്കപാദാബ്ജ–
ജാതമധുമണം ഘ്രാണിപ്പതില്ലയോ
ആ മൂഢ, ചർമ്മം, നഖം, കുന്തളം, മുഖ–
രോമമിവയാലെ മൂടിമറച്ചതായ്
ഉള്ളിൽ മാംസം, വസ, രക്തം, കൃമി, മല–
മെല്ലു വാതം കഫം പിത്തവും ചേർന്നതാം
ജീവച്ഛവത്തിനെത്തന്നെ ഭജിക്കുന്നു
ജീവേശ്വരനെന്ന ബുദ്ധിയോടച്യുത! 45
എന്നിലുമംബുജനേത്രാ! [1]വിശേഷദൃ–
ക്കെന്നിയേ ആത്മരതനായിരുന്നിടും
അങ്ങേക്കെഴും ചരണാബ്ജങ്ങളിൽ മമ
മങ്ങാതനുരാഗമുണ്ടായ്‌വരേണമേ!
ആയതിൻ വൃദ്ധിക്കുതക്കവണ്ണം രജ–
സ്സായത്തമാക്കിബ്ഭവാനൊന്നു നോക്കുകിൽ
ആയതുതന്നെ ഞങ്ങൾക്കേററവും ശ്രേഷ്ഠ–
മായ പരമാനുകമ്പയും തോഷവും. 46
കള്ളമാണെന്നു കരുതുന്നതില്ല ഞാൻ
തെല്ലും ഭവാനുടെ ചൊല്ലു മധുരിപൊ!
കന്യയാം കാശീശപുത്രിയംബയ്ക്കുന്ന–
വണ്ണമൊരുത്തനിൽ സ്ത്രീകളവാം രതി. 47
വേളികഴിച്ചവളാകിലും പുംശ്ചലി–
യാളുന്നു നിത്യം നവ നവ മർത്ത്യരെ
ബുദ്ധിമാനായോൻ ഭരിക്കരുതപ്പാതി–
വ്രത്യവിഹീനയാം സ്ത്രീയെയൊരിക്കലും
പുംശ്ചലീഭർത്താവുഭയലോകത്തിലും
[2]വിച്യുതനായ് ഭവിച്ചീടുന്നു നിശ്ചയം. 48

1. വിശേഷദൃഷ്ടി. 2. ഭ്രംശിക്കപ്പെട്ടവൻ.

ശ്രീഭഗവാനുവാച

സാധ്വ്യേതച്ഛ്രോതുകാമൈസ്ത്വം രാജപുത്രി പ്രലംഭിതാ
മയോദിതം യദന്വാത്ഥ സർവ്വം തൽ സത്യമേവ ഹി. 49
യാൻ യാൻ കാമയസേ കാമാൻ മയ്യകാമായ ഭാമിനി
സന്തി ഹ്യേകാന്തഭക്തായാസ്തവ കല്യാണി നിത്യദാ. 50
ഉപലബ്ധം പതിപ്രേമ പാതിവ്രത്യം ച തേഽനഘേ
യദ്വാക്യൈശ്ചാല്യമാനായാ ന ധീർമ്മയ്യപകർഷിതാ. 51
യേ മാം ഭജന്തി ദാമ്പത്യേ തപസാ വ്രതചര്യയാ
കാമാത്മാനോഽപവർഗ്ഗേശം മോഹിതാ മമ മായയാ. 52

മാം പ്രാപ്യ മാനിന്യപവർഗ്ഗസമ്പദം
വാഞ്ഛന്തി യേ സമ്പദ ഏവ തൽപതിം
തേ മന്ദഭാഗ്യാ നിരയേഽപി യേ നൃണാം
മാത്രാത്മകത്വാന്നിരയഃ സുസംഗമഃ. 53
ദിഷ്ട്യാ ഗൃഹേശ്വര്യസകൃന്മയി ത്വയാ
കൃതാനുവൃത്തിർഭവമോചനീ ഖലൈഃ
സുദുഷ്കരാസൗ സുതരാം ദുരാശിഷോ
ഹ്യസുംഭരായാ നികൃതിം ജുഷഃ സ്ത്രിയാഃ. 54
ന ത്വാദൃശീം പ്രണയിനീം ഗൃഹിണീം ഗൃഹേഷു
പശ്യാമി മാനിനി യയാ സ്വവിവാഹകാലേ
പ്രാപ്താൻ നൃപാനവഗണയ്യ രഹോഹരോ മേ
പ്രസ്ഥാപിതോ ദ്വിജ ഉപശ്രുതസത്കഥസ്യ. 55
ഭ്രാതുർവ്വിരൂപകരണം യുധി നിർജ്ജിതസ്യ
പ്രോദ്വാഹപർവ്വണി ച തദ്വധമക്ഷഗോഷ്ഠ്യാം
ദുഃഖം സമുത്ഥമസഹോഽസ്മദയോഗഭീത്യാ
നൈവാബ്രവീഃ കിമപി തേന വയം ജിതാസ്തേ. 56
ദൂതസ്ത്വയാഽഽത്മലഭനേ സുവിവിക്തമന്ത്രഃ
പ്രസ്ഥാപിതോ മയി ചിരായതി ശൂന്യമേതൽ
മത്വാ ജിഹാസ ഇദമംഗമനന്യയോഗ്യം
തിഷ്ഠേത തത്ത്വയി വയം പ്രതിനന്ദയാമഃ. 57

ശ്രീശുക ഉവാച

ഏവം സൗരതസംലാപൈർഭഗവാഞ്ജഗദീശ്വരഃ
സ്വരതോ രമയാ രേമേ നരലോകം വിഡംബയൻ. 58
തഥാന്യാസാമപി വിഭുർഗൃഹേഷു ഗൃഹവാനിവ
ആസ്ഥിതോ ഗൃഹമേധീയാൻ ധർമ്മാംല്ലോകഗുരുർഹരിഃ. 59

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
കൃഷ്ണരുക്മിണീസംവാദോ നാമ ഷഷ്ടിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10779 ദശമസ്കന്ധേ ശ്ലോകാഃ 2585

---

## ഏകഷഷ്ടിതമോഽധ്യായഃ

ശ്രീശുക ഉവാച

ഏകൈകശസ്താഃ കൃഷ്ണസ്യ പുത്രാൻ ദശ ദശാബലാഃ
അജീജനന്നനവമാൻ പിതുഃ സർവ്വാത്മസമ്പദാ. 1
ഗൃഹാദനപഗം വീക്ഷ്യ രാജപുത്ര്യോഽച്യുതം സ്ഥിതം
പ്രേഷ്ഠം ന്യമംസത സ്വം സ്വം ന തത്തത്ത്വവിദഃ സ്ത്രിയഃ. 2

ശ്രീഭഗവാൻ പറഞ്ഞു

നിന്നുടെ വാക്കിതു കേൾക്കുവാനായ് നൃപ-
കന്യകേ!യെന്നാൽ പ്രലംഭിതയായി നീ
മദപാണികൾക്കു നിൻവ്യാഖ്യാനവും പാർക്കി-
ലെത്രയും സത്യമുചിതവുംതാൻ സതി! 49

അന്യവിഷയാശയസ്തമിപ്പിക്കുവാ-
നെന്നിലേകാന്തമാം ഭക്തിയാശിപ്പു നീ
സുസ്ഥിരഭക്തി നിനക്കുണ്ടിവകല-
ത്യുത്തമേ! പ്രത്യേകമൊന്നും തരേണ്ട ഞാൻ. 50

സത്തമേ വല്ലഭപ്രേമവും ചാരിത്ര-
ശുദ്ധിയും നിന്നിൽ വിളങ്ങുന്ന വേണ്ടപോൽ
വാക്കുകളാൽ ഞാനിളക്കീട്ടുമെന്നിൽ നിൻ-
ധീക്കു ചാഞ്ചല്യം സുമുഖി! കണ്ടീല ഞാൻ. 51

കാമസ്വഭാവികൾ ദമ്പതീസൗഖ്യം നി-
കാമമിച്ഛിച്ചു തപോവ്രതനിഷ്ഠരായ്
മുക്തിദനാമെന്നെയർച്ചിച്ചിടുന്നു നി-
സ്സക്തമവരെന്റെ മായയാൽ മോഹിതർ. 52

സുന്ദരീ! മോക്ഷപ്രദാനനിപുണനാ-
മെന്നെശ്ശുഭാചരണങ്ങളാൽ പ്രാപിച്ചു
പിന്നെയും വിത്തമിച്ഛിക്കു, ന്നതേകന്നോ-
രെന്നെയാശിക്കാ ഹതഭാഗ്യരാമവർ.

ശ്രേഷ്ഠമാം മാനുഷജന്മം ലഭിക്കിലും
വിട്ടിടുന്നില്ല വിഷയാശയെങ്കിലോ
പെട്ടിടും ഘോരനരകത്തിലായവൻ
പെട്ടെന്നതാക്കും സുലഭമല്ലോ പ്രിയേ! 53

ധന്യേ ഗൃഹേശ്വരീ! ദുഷ്ക്കസാദ്ധ്യമാ-
യുന്നതസംസാരദുഃഖമൊഴിപ്പതായ്
എന്നോടിയലുമനുസരണം സദാ
നിന്നിലുണ്ടെന്നു കാണുന്നതു ഭാഗ്യമാം

ദുഷ്ടമായിടുമഭിപ്രായമാർന്നസു-
പോററുവാനേററവുമാശയോടെപ്പൊഴും
അന്യനെ വഞ്ചിക്കുവാൻ മടിയററൊരു
തമ്പിക്കു നേടാവതല്ലീ നില ശുഭേ! 54

മാന്യേ! സുശീലേ! കുടുംബപ്രിയമാർന്ന
നിന്നെക്കണക്കു കാണ്മീലൊരു കാന്തയേ
കല്യാണകാലത്തു വന്ന നൃപന്മാരെ-
യെല്ലാം വിഗണിച്ചു കേട്ടറിവാലെ നീ
സന്ദേശവും കൊടുത്തെന്നുടെ ചാരത്തു
മന്ദേതരമൊരു വിപ്രനെ വിട്ടിതു. 55

പോരിൽ മടങ്ങിയ നിൻസഹജന്നു ഞാൻ
വൈരൂപ്യമേററിയതും വേളിവേളയിൽ
ചൂതുകളിക്കും സ്ഥലത്തുവച്ചസ്സഹ-
ജാതനാം രുഗ്മിയെ നിഗ്രഹിച്ചെന്നതും

എന്നെപ്പിരിയുന്നതിലുള്ള ഭീതിയാ-
ലൊന്നുമേ മിണ്ടാതെ സർവ്വം സഹിച്ചു നീ
എന്നതുകാരണമായി നീ ഞങ്ങളെ
വെന്നിരിക്കുന്നിതു തന്വംഗിമാർമണേ! 56

പ്രാണനാമെന്നെ ലഭിപ്പതിനുന്നി നീ
വാണീടവേ വിവാഹത്തിനങ്ങെത്തുവാൻ
തെല്ലു ഞാൻ താമസിച്ചപ്പൊഴതിജ്ജഗ-
ത്തെല്ലാം വെറും ശൂന്യമായ തന്നെ കണ്ടുടൻ

കല്യാണി! വിശ്വസ്തനാമൊരു ദൂതനെ
ചൊല്ലിയെൻ സന്നിധിവിട്ടതുമെന്നിയേ
അന്യനനർഹമായീടുമീ നിൻ വപു-
സ്സുന്നേരമേ തള്ളുവാനുമുറച്ചു നീ
ആ ഗുണം നിന്നിലിരിക്കെ നിനക്കൊന്നു-
മേകേണ്ടതില്ലഭിനന്ദനമെന്നിയെ. 57

ശ്രീശുകൻ പറഞ്ഞു

ലോകേശനാത്മരതൻ ഭഗവാൻ മർത്ത്യ-
ലോകത്തെയേവമനുകരിച്ചച്യുതൻ
[1]സൗരതസല്ലാപമാർന്ന ലക്ഷ്മിയാം
ശ്രീരുഗ്മിണിയോടു ചേർന്നു രമിച്ചിതേ. 58

ലോകഗുരുവും വിഭുവുമായീടുമ-
ശ്രീകൃഷ്ണനാലയധർമ്മമാർന്നീവിധം
മററുള്ള ഭാര്യാഗൃഹങ്ങളിലും മുറ-
തെററാതെയദ്ധർമ്മമാചരിച്ചീടിനാൻ. 59

## അദ്ധ്യായം 61

ശ്രീശുകൻ പറഞ്ഞു

അക്കൃഷ്ണകാന്തമാരായിടുമോരോരു-
മൈക്കണ്ണിമാരും സമസ്തഗുണോച്ചയം
ഒത്തിണങ്ങിപ്പിതൃസന്നിഭന്മാരായ
പത്തു സുതരെവീതം ജനിപ്പിച്ചിതേ. 1

ഓരോ നൃപാത്മജമാരും ഗൃഹംവിട്ടു
ദൂരെഗ്ഗമിക്കാതെ വാഴും മുകുന്ദനെ
കണ്ടു താന്താങ്ങൾക്കതിപ്രിയനെന്നോർത്തു
കൊണ്ടാരറിഞ്ഞീല തത്തത്വമാരുമേ. 2

1 സുരതത്തെപ്പററിയുള്ള സംഭാഷണം.

ചാർവ്വബ്ജകോശവദനായതബാഹുനേത്ര-
സപ്രേമഹാസരസവീക്ഷിതവല്ഗുജല്പൈഃ
സമ്മോഹിതാ ഭഗവതോ ന മനോ വിജേതും
സ്വൈർവ്വിഭ്രമൈഃ സമശകൻ വനിതാ വിഭ്വ്യഃ. 3
സ്മായാവലോകലവദർശിതഭാവഹാരി-
ഭ്രൂമണ്ഡലപ്രഹിതസൗരതമന്ത്രശൗണ്ഡൈഃ
പത്ന്യസ്തു ഷോഡശസഹസ്രമനംഗബാണൈ-
ര്യസ്യേന്ദ്രിയം വിമഥിതും കരണൈർന്ന ശേകുഃ. 4
ഇത്ഥം രമാപതിമവാപ്യ പതിം സ്ത്രിയസ്താ
ബ്രഹ്മാദയോഽപി ന വിദുഃ പദവീം യദീയാം
ഭേജുർമ്മുദാവിരതമേധിതയാനുരാഗ-
ഹാസാവലോകനവസംഗമലാലസാദ്യം. 5
പ്രത്യുദ്ഗമാസനവരാർഹണപാദശൗച-
താംബൂലവിശ്രമണവീജനഗന്ധമാല്യൈഃ
കേശപ്രസാരശയനസ്നപനോപഹാര്യൈ-
ർദ്ദാസീശതാ അപി വിഭോർവ്വിദധുഃ സ്മ ദാസ്യം. 6
താസാം യാ ദശപുത്രാണാം കൃഷ്ണസ്ത്രീണാം പുരോദിതാഃ
അഷ്ടൗ മഹിഷ്യസ്തൽപുത്രാൻ പ്രദ്യുമ്നാദീൻ ഗൃണാമി തേ. 7
ചാരുദേഷ്ണഃ സുദേഷ്ണശ്ച ചാരുദേഹശ്ച വീര്യവാൻ
സുചാരുശ്ചാരുഗുപ്തശ്ച ഭദ്രചാരുസ്തഥാപരഃ. 8
ചാരുചന്ദ്രോ വിചാരുശ്ച ചാരുശ്ച ദശമോ ഹരേഃ
പ്രദ്യുമ്നപ്രമുഖാ ജാതാ രുക്മിണ്യാം നാവമാഃ പിതുഃ. 9
ഭാനുഃ സുഭാനുഃ സ്വർഭാനുഃ പ്രഭാനുർഭാനുമാംസ്തഥാ
ചന്ദ്രഭാനുർബൃഹദ്ഭാനുരതിഭാനുസ്തഥാഷ്ടമഃ. 10
ശ്രീഭാനുഃ പ്രതിഭാനുശ്ച സത്യഭാമാത്മജാ ദശ.
സാംബഃ സുമിത്രഃ പുരുജിച്ഛതജിച്ച സഹസ്രജിൽ. 11
വിജയശ്ചിത്രകേതുശ്ച വസുമാൻ ദ്രവിഡഃ ക്രതുഃ
ജാംബവത്യാഃ സുതാ ഹ്യേതേ സാംബാദ്യാഃ പിതൃസമ്മതാഃ. 12
വീരശ്ചന്ദ്രോഽശ്വസേനശ്ച ചിത്രഗുർവ്വേഗവാൻ വൃഷഃ
ആമഃ ശങ്കുർവ്വസുഃ ശ്രീമാൻ കുന്തിർന്നാഗ്നജിതേഃ സുതാഃ. 13
ശ്രുതഃ കവിർവൃഷോ വീരഃ സുബാഹുർഭദ്ര ഏകലഃ
ശാന്തിർദ്ദർശഃ പൂർണ്ണമാസഃ കാളിന്ദ്യാഃ സോമകോഽവരഃ. 14
പ്രഘോഷോ ഗാത്രവാൻ സിംഹോ ബലഃ പ്രബല ഊർദ്ധ്വഗഃ
മാദ്ര്യാഃ പുത്രാ മഹാശക്തിഃ സഹ ഓജോഽപരാജിതഃ. 15
വൃകോ ഹർഷോഽനിലോ ഗൃദ്ധ്രോ വർദ്ധനോഽന്നാദ ഏവ ച
മഹീശഃ പാവനോ വഹ്നിർമ്മിത്രവിന്ദാത്മജാഃ ക്ഷുധിഃ. 16
സംഗ്രാമജിദ് ബൃഹത്സേനഃ ശൂരഃ പ്രഹരണോഽരിജിൽ
ജയഃ സുഭദ്രോ ഭദ്രായാ വാമ ആയുശ്ച സത്യകഃ. 17
ദീപ്തിമാംസ്താമ്രതപ്താദ്യാ രോഹിണ്യാസ്തനയാ ഹരേഃ
പ്രദ്യുമ്നാച്ചാനിരുദ്ധോഽഭൂദ്രുക്മവത്യാം മഹാബലഃ. 18
പുത്ര്യാം തു രുക്മിണോ രാജൻ നാമ്നാ ഭോജകടേ പുരേ
ഏതേഷാം പുത്രപൗത്രാശ്ച ബഭൂവുഃ കോടിശോ നൃപ
മാതരഃ കൃഷ്ണജാതാനാം സഹസ്രാണി ച ഷോഡശ. 19

രാജോവാച

കഥം രുക്മ്യരിപുത്രായ പ്രാദാദ്ദുഹിതരം യുധി
കൃഷ്ണേന പരിഭൂതസ്തം ഹന്തും രന്ധ്രം പ്രതീക്ഷതേ
ഏതദാഖ്യാഹി മേ വിദ്വൻ ദ്വിഷോർവ്വൈവാഹികം മിഥഃ. 20

ചാരുസരസിജതുല്യാനനം പ്രേമ–
സാരസ്ഫുരൽസ്മിതം മഞ്ജുളഭാഷണം
ആയതബാഹുനേത്രങ്ങളും രസകര–
മായ കടാക്ഷമിവയാൽ വിമോഹിതർ
ആ സ്ത്രീകളും തദ്വിലാസങ്ങളാൽ മാധവ–
ചിത്തം ജയിപ്പാനശക്തകളായിതേ. 3
ഗൂഢഹാസം ചേർന്ന നോട്ടത്തിൽനിന്നുദി–
ച്ചീടുമന്തർഗ്ഗതം സ്പഷ്ടമാക്കുന്നതാം
ചില്ലീശരാസങ്ങളിൽനിന്നുതിർന്നിടും
മല്ലബാണാസ്ത്രങ്ങളും കൃത്യങ്ങളാലുമേ
അക്കാന്തമാർ പതിനാറായിരത്തിനും
ശക്തിയില്ലാതായിളക്കുവാൻ തന്മനം. 4
ഇത്ഥം രമാകാന്തനെ സ്വന്തകാന്തനായ്
സിദ്ധിച്ചൊരാ സ്ത്രീജനത്തിൻപദവിയെ
ബ്രഹ്മാദ്യരുമറിഞ്ഞീല ദിനംപ്രതി
ചെമ്മേ വളർന്നിടും സന്തുഷ്ടിയോടവർ
രാഗസ്മിതം കടാക്ഷം നവസംഗമോ–
ദ്വേഗോത്സുകതയിവയെബ്ഭജിച്ചിതു. 5
ദാസിമാർ നൂറുനൂറുണ്ടെങ്കിലും ശ്രീനി–
വാസാഗമത്തിലപ്പത്നിമാർതാൻ സ്വയം
ചെന്നെതിരേററാസനാർഘ്യങ്ങളും നല്കിയും
നന്നായ് പദങ്ങളും കഴുകിത്തലോടിയും
താംബൂലമർപ്പിച്ചു വെൺചാമരത്തിനാൽ
നന്മട്ടു വീശി ശ്രമം ഹരിച്ചും പരം
ചന്ദനം പൂശി മാല്യം ചാർത്തി വാർമുടി
നന്നായ് നിബന്ധിച്ചു ശയ്യ വിരിച്ചഥ
സ്നാനം കഴിപ്പിച്ചു ഭക്ഷ്യപേയങ്ങള–
ന്യൂനമർപ്പിച്ചും കൃതാർത്ഥകളായിതു. 6
പത്തുസുതർവീതമാളും ഹൃഷീകേശ–
പത്നികളിലെട്ടു മുഖ്യദാരങ്ങളെ
മുന്നം കഥിച്ചീടിനേൻ ഞാനവരുടെ
നന്ദനനാമധേയങ്ങളും ചൊല്ലിടാം. 7
ചാരുദേഷ്ണൻ, സുദേഷ്ണൻ, വീര്യവാനായ
ചാരുദേഹൻ സുചാരു ചാരുഗുപ്തനും
ഭദ്രചാരു ചാരുചന്ദ്രൻ വിചാരുവും
ചാരുവും പൂർവ്വജൻ പ്രദ്യുമ്നനിങ്ങനെ
താതസമാനപ്രഭാവരാം രുഗ്മിണീ–
ജാതർതൻ പത്തുനാമങ്ങളെന്നോർക്കുക. 8–9
ഭാനു സുഭാനു സ്വർഭാനു പ്രഭാനുവും
ഭാനുമാനും ചന്ദ്രഭാനു ബൃഹദ്ഭാനു
പിന്നതിഭാനു ശ്രീഭാനു പ്രതിഭാനു–
വെന്നിവർ പത്തുപേർ സത്യഭാമാസുതർ 10–11
ജാംബവതീസുതർ സാംബൻ സുമിത്രനും
ചെമ്മേ പുരുജിത് ശതജിത്തു നാമകൻ
സാധോ! സഹസ്രജിത്തും വിജയൻ ചിത്ര–
കേതുവസുമാൻ, ദ്രവിഡൻ, ക്രതുവുമാം. 12
വീരനും ചന്ദ്രാശ്വസേനനും ചിത്രഗു
സാരജ്ഞ! വേഗവാനും വൃഷനാമകൻ
ആമനും ശങ്കു, വസു, സുന്ദരൻ കുന്തി–
യീമട്ടു പത്തുപേർ നാഗ്നജിതീസുതർ. 13
പിന്നെ ശ്രുതൻ കവിയും വൃഷൻ വീരനും
ധന്യൻ സുബാഹുവുമേകലൻ ഭദ്രനും
ശാന്തിയും ദർശനും പൂർണ്ണമാസൻതാനു–
മന്തിമൻ സോമനും കാളിന്ദിതൻ സുതർ. 14
ശ്രീപ്രഘോഷൻ ഗാത്രവാൻ സിംഹനും ബലൻ
ശ്രീപ്രബലോർദ്ധ്വഗന്മാർ മഹാശക്തിയും
പിന്നെസ്സഹനനുമോജസ്സപരാജിത–
നെന്നിവർ പത്തുപേർ ലക്ഷ്മണാപുത്രരാം. 15
ശ്രീവൃകൻ ഹർഷനനിലനും ഗൃധ്രനു–
മാവർദ്ധനനുമുന്നാദൻ മഹീശനും
പാവനനാമകൻ വഹ്നിതാനും ക്ഷുധി–
യീവിധം പത്തുപേർ മിത്രവിന്ദാത്മജർ. 16
സംഗ്രാമജിത്തു ബൃഹത്സേനനും ശൂര–
നങ്ങു പ്രഹരണൻതാ,നരിജിൽ ജയൻ
ശ്രീസുഭദ്രൻ വാമ,നായുസ്സു സത്യക–
നീസുതർ പത്തുമബ്ഭദ്രയിൽ ജാതരാം. 17
ദീപ്തിമാൻ, താമ്രതപ്തൻ മുതലായവ–
രുത്ഭൂതരായിതു രോഹിണീദേവിയിൽ
പ്രദ്യുമ്നനിൽനിന്നു രുഗ്മവതിക്കനി–
രുദ്ധനെന്നുണ്ടായ് ബലിഷ്ഠനൊരാത്മജൻ. 18
പ്രദ്യുമ്നപത്നിയാം രുഗ്മവതി രുഗ്മി–
പുത്രിതാൻ ഭോജകടാഖ്യയിയന്നിടും
പത്തനംതന്നിൽ ജനിച്ചാനനിരുദ്ധ–
നിത്ഥം സഹസ്രം പതിനാറൊട്ടെട്ടുമാം
ദൈത്യാരി ദേവമഹിഷിമാർതൻപുത്ര–
പൗത്രരായ് കൃഷ്ണസന്താനപരമ്പര
കോടിക്കണക്കിനു നാൾക്കുനാൾ വർദ്ധിച്ചു
പാടേ നിറഞ്ഞു ധരാതലം കൗരവാ! 19

രാജാവു പറഞ്ഞു

ശത്രുവിൻ പുത്രനാം പ്രദ്യുമ്നനായ് നിജ–
പുത്രിയെയെങ്ങനെ രുഗ്മി കൊടുത്തിതു?
പോരിൽ പരാജിതനായവമാനവും–
പേറി ഹരിയെ വധിപ്പാനവസരം
കാത്തു വസിക്കുന്നു രുഗ്മിയെല്ലായ്പ്പൊഴും.
പാർത്താൽ വിരോധികളും തമ്മിലെബ്ബാന്ധവം
എങ്ങുമസാധാരണമെന്നിരിക്കയാ–
ലങ്ങിതിൻ ഹേതുവെന്തെന്നു ചൊല്ലീടണം. 20

അനാഗതമതീതം ച വർത്തമാനമതീന്ദ്രിയം
വിപ്രകൃഷ്ടം വ്യവഹിതം സമ്യക് പശ്യന്തി യോഗിനഃ. 21

ശ്രീശുക ഉവാച

വൃതഃ സ്വയംവരേ സാക്ഷാദനംഗോഽങ്ഗയുതസ്തയാ
രാജ്ഞഃ സമേതാൻ നിർജ്ജിത്യ ജഹാരൈകരഥോ യുധി. 22

യദ്യപ്യനുസ്മരൻ വൈരം രുക്മീ കൃഷ്ണാവമാനിതഃ
വ്യതരദ് ഭാഗിനേയായ സുതാം കുർവ്വൻ സ്വസുഃ പ്രിയം. 23

രുക്മിണ്യാസ്തനയാം രാജൻ കൃതവർമ്മസുതോ ബലീ
ഉപയേമേ വിശാലാക്ഷീം കന്യാം ചാരുമതീം കില. 24

ദൗഹിത്രായാനിരുദ്ധായ പൗത്രീം രുക്മ്യദദാദ്ധരേഃ
രോചനാം ബദ്ധവൈരോഽപി സ്വസുഃ പ്രിയചികീർഷയാ
ജാനന്നധർമ്മം തദ്യൗനം സ്നേഹപാശാനുബന്ധനഃ. 25

തസ്മിന്നഭ്യുദയേ രാജൻ രുക്മിണീ രാമകേശവൗ
പുരം ഭോജകടം ജഗ്മുഃ സാംബപ്രദ്യുമ്നകാദയഃ. 26

തസ്മിൻ നിവൃത്ത ഉദ്വാഹേ കാലിംഗപ്രമുഖാ നൃപാഃ
ദൃപ്താസ്തേ രുക്മിണം പ്രോചുർബ്ബലമക്ഷൈർവ്വിനിർജ്ജയ. 27

അനക്ഷജ്ഞോ ഹ്യയം രാജന്നപി തദ്വ്യസനം മഹത്
ഇത്യുക്തോ ബലമാഹൂയ തേനാക്ഷൈ രുക്മ്യദീവ്യത. 28

ശതം സഹസ്രമയുതം രാമസ്തത്രാദദേ പണം
തം തു രുക്മ്യജയത്തത്ര കാലിംഗഃ പ്രാഹസദ് ബലം
ദന്താൻ സന്ദർശയന്നുച്ചൈർന്നാമൃഷ്യത്തദ്ധലായുധഃ. 29

തതോ ലക്ഷം രുക്മ്യഗൃഹ്ണാദ് ഗ്ലഹം തത്രാജയദ് ബലഃ
ജിതവാനഹമിത്യാഹ രുക്മീ കൈതവമാശ്രിതഃ. 30

മന്യുനാ ക്ഷുഭിതഃ ശ്രീമാൻ സമുദ്ര ഇവ പർവ്വണി
ജാത്യാരുണാക്ഷോഽതിരുഷാ ന്യർബ്ബുദം ഗ്ലഹമാദദേ. 31

തം ചാപി ജിതവാൻ രാമോ ധർമ്മേണച്ഛലമാശ്രിതഃ
രുക്മീ ജിതം മയാത്രേമേ വദന്തു പ്രാശ്നികാ ഇതി. 32

തദാബ്രവീന്നഭോവാണീ ബലേനൈവ ജിതോ ഗ്ലഹഃ
ധർമ്മതോ വചനേനൈവ രുക്മീ വദതി വൈ മൃഷാ. 33

താമനാദൃത്യ വൈദർഭോ ദുഷ്ടരാജന്യചോദിതഃ
സങ്കർഷണം പരിഹസൻ ബഭാഷേ കാലചോദിതഃ. 34

നൈവാക്ഷകോവിദാ യൂയം ഗോപാലാ വനഗോചരാഃ
അക്ഷൈർദ്ദീവ്യന്തി രാജാനോ ബാണൈശ്ച ന ഭവാദൃശാഃ. 35

രുക്മിണൈവമധിക്ഷിപ്തോ രാജഭിശ്ചോപഹാസിതഃ
ക്രുദ്ധഃ പരിഘമുദ്യമ്യ ജഘ്നേ തം നൃമ്ണസംസദി. 36

കലിംഗരാജം തരസാ ഗൃഹീത്വാ ദശമേ പദേ
ദന്താനപാതയത് ക്രുദ്ധോ യോഽഹസദ്വിവൃതൈർദ്ദ്വിജൈഃ. 37

അന്യേ നിർഭിന്നബാഹൂരുശിരസോ രുധിരോക്ഷിതാഃ
രാജാനോ ദുദ്രുവുർഭീതാ ബലേന പരിഘാർദ്ദിതാഃ. 38

നിഹതേ രുക്മിണി സ്യാലേ നാബ്രവീത് സാധ്വസാധു വാ
രുക്മിണീബലയോ രാജൻ സ്നേഹഭംഗഭയാദ്ധരിഃ. 39

ഭൂതവും ഭാവിയുമിന്ദ്രിയമാനസാ–
തീതവും ഛന്നവും ദൂരസ്ഥിതവുമാം
ഏതൊരു വർത്തമാനത്തെയും യോഗികൾ
ബോധിച്ചിടുന്നു യോഗേശ്വരാ! നല്ലപോൽ. 21

ശ്രീശുകൻ പറഞ്ഞു

സാക്ഷാലനംഗനയംഗസംയുക്തനായ്
വീക്ഷിച്ചു കാമിച്ചവൾ വരിച്ചാൾ സ്വയം
നേരെ സ്വയംവരത്തിൽ ധരാപാലരെ
പോരിൽ വെന്നിട്ടവളേ ഗ്രഹിച്ചാനവൻ. 22

കൃഷ്ണാവമാനിതൻ രുഗ്മിയശ്ശൗരിയിൽ
തീക്ഷ്ണവൈരത്തോടിരിപ്പവനെങ്കിലും
സോദരീസ്നേഹത്തിനാൽ ഭാഗിനേയനായ്
ചേതോഹരിയാം മകളെക്കൊടുത്തിതു. 23

ചാരുത ചേർന്നിടും രുഗ്മിണീപുത്രിയാം
ചാരുമതിയെന്ന കന്യകാരത്നത്തെ
അക്കൃതവർമ്മാവുതന്റെ തനൂജനും
ശക്തനുമാം ബലിയെന്നവൻ വേട്ടിതു. 24

ദൈത്യാരിതൻ ബദ്ധശത്രുവാകും രുഗ്മി
പുത്രതനൂജയാം രോചനയേയഥ
പുത്രീസുതനാമനിരുദ്ധനേകിനാൻ
പേർത്തുമധർമ്മമതെന്നറിഞ്ഞീടിലും
സോദരീസ്നേഹപാശാനുബന്ധത്തിനാൽ
സാദരമീ വേളിയും നടത്തീടിനാൻ. 25

ആ വിവാഹോത്സവത്തിന്നു വൈദർഭിയും
ഗോവിന്ദനും ബലഭദ്രനും സാംബനും
പ്രദ്യുമ്നമുഖ്യരും ഭോജകടമെന്ന–
പത്തനത്തിൽ പോയിരുന്നു മോദാന്വിതം. 26

കല്യാണകർമ്മംകഴിഞ്ഞു വിനോദമാ–
ന്നെല്ലാരുമങ്ങിരിക്കുന്നോരു വേളയിൽ
ചൂതിൽ ബലനെ ജയിക്കുവാൻ കാലിംഗ–
മേദിനീപാലാദ്യർ രുഗ്മിയോടോതിനാർ. 27

രാമ[1]നനക്ഷജ്ഞനെങ്കിലും ചൂതിൽ നി–
കാമം ഭ്രമിപ്പവനെന്നവർ ചൊൽകയാൽ
അക്ഷണം രുഗ്മി ബലഭദ്രനെ വിളി–
ച്ചക്ഷങ്ങൾകൊണ്ടു കളിതുടങ്ങീടിനാൻ. 28

നൂറു പിന്നെസ്സഹസ്രം പതിനായിര–
മീരീതിയിൽ പണയംപറഞ്ഞാൻ ബലൻ
വെന്നാനതൊക്കെയും രുഗ്മി കാലിംഗനാം
മന്നവൻ പല്ലു കാണിച്ചുകൊണ്ടങ്ങനെ
പാരമുറക്കെ ചിരിച്ചു ഹസിച്ചതു
സീരായുധനു സഹിച്ചതില്ലേതുമേ! 29

ലക്ഷം പണയമായ് വച്ചിതു രുഗ്മിയു–
മക്ഷമതിൽബ്ബലഭദ്രൻ ജയിച്ചിതു
ആയതും താൻതന്നെയാണു ജയിച്ചതെ–
ന്നായുടൻ മായം പറഞ്ഞീടിനാനവൻ. 30

സ്വാഭാവികമായരുണാക്ഷനാം ഹലി
കാപട്യവാക്യങ്ങൾ കേട്ടു കോപത്തിനാൽ
അബ്ധി വെളുത്തവാവിൻനാളിലെന്നപോൽ
ക്ഷുബ്ധനായ് നിഷ്കം ദശകോടി വച്ചിതു. 31

ധർമ്മമായക്കളിയും ജയിച്ചാൻ ഹലി
മുൻമട്ടിലപ്പൊഴും രുഗ്മി പൊയ്യോതിനാൻ
ഇക്കുറിയും ഞാൻ ജയിച്ചിരിക്കുന്നതിൽ
തർക്കമെന്നാൽ പറയട്ടെ മദ്ധ്യസ്ഥർതാൻ. 32

ഇക്കളി രാമൻ ജയിച്ചു ധർമ്മപ്പടി
ഭോഷ്കു പറയുന്നു രുഗ്മിയെന്നിങ്ങനെ
അപ്പൊഴാകാശത്തുനിന്നശരീരിയും
സുസ്പഷ്ടമായിട്ടഖിലരും കേട്ടിതു. 33

വൈദർഭനായതിനേയുമനാദരി–
ച്ചാ ദുഷ്ടഭൂപർതൻ പ്രേരണമൂലമായ്
കാലപ്രചോദിതനായ് ബലരാമനെ
ചേലായ് പരിഹസിച്ചീവിധം
ചൊല്ലിനാൻ: 34

കാലികളെ മേച്ചു കാട്ടിൽ വാഴും ഗോപ–
ബാലകർക്കു ചൂതിൽ മിടുക്കെങ്ങനെ വരും
അമ്പുമക്ഷങ്ങളുംകൊണ്ടു കളിപ്പതു
മുമ്പിലേ മന്നർതാൻ താദൃശരല്ലകേൾ. 35

ഈവിധം ദുർവാക്കു രുഗ്മി കഥിക്കയും
ഭൂവരർ കേട്ടുഹസിക്കയും ചെയ്കയാൽ
അക്ഷമനായ് മുസലത്താൽ സദസ്സിൽവെ–
ച്ചക്ഷണം രാമൻ ഹനിച്ചിതു രുഗ്മിയെ. 36

പല്ലിളിച്ചേററം ഹസിച്ചു കലിംഗഭൂ–
വല്ലഭൻ ഭീതനായോടിയെന്നാകിലും
പത്താമടിക്കു പിടിച്ചു തദ്ദന്തങ്ങൾ
ക്രുദ്ധൻ മുസലിയടിച്ചു കൊഴിച്ചിതു. 37

ഭൂമീപതികൾ മററുള്ളവരും തദാ
രാമഭദ്രൻ തൻ പരിഘാഹതിയേററു
ഊരു കൈ കാൽ ശിരസ്സെന്നിവ ഭിന്നമായ്
ചോരയൊലിപ്പിച്ചുകൊണ്ടു മണ്ടീടിനാർ. 38

സ്യാലനാം രുഗ്മിയെയേവം ഹലായുധൻ
കാലപുരത്തിനയച്ചതിൽ ശ്രീഹരി
രാമന്റെയും വിദർഭാത്മജതന്റെയും
പ്രേമഭംഗം ഭയന്നൊന്നുമില്ലീക്രിയ
നന്നായിയെന്നോ മറിച്ചതു നിന്ദ്യമാ–
ണെന്നോ പറയാതെ മൗനംഭജിച്ചിതു. 39

1 അക്ഷ(ചൂതുകളി)ത്തിൽ പരിജ്ഞാനമില്ലാത്തവൻ.

തതോ ƒനിരുദ്ധം സഹ സൂര്യയാ വരം
രഥം സമാരോപ്യ യയുഃ കുശസ്ഥലീം
രാമാദയോ ഭോജകടാദ്ദശാഹ്ഹാഃ
സിദ്ധാഖിലാർത്ഥാ മധുസൂദനാശ്രയാഃ. 40

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്സന്ധേ ഉത്തരാദ്ധേ
അനിരുദ്ധവിവാഹേ രുക്മിവധോ നാമ ഏകഷഷ്ടിതമോ ƒധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 10819 ദശമസ്സന്ധേ ശ്ലോകാഃ 2625

---

## ദ്വിഷഷ്ടിതമോ ƒധ്യായഃ

രാജോവാച

ബാണസ്യ തനയാമൂഷാമുപയേമേ യദൂത്തമഃ
തത്ര യുദ്ധമഭൂദ് ഘോരം ഹരിശങ്കരയോർമ്മഹൽ
ഏതത്സർവ്വം മഹായോഗിൻ സമാഖ്യാതും ത്വമർഹസി. 1

ശ്രീശുക ഉവാച

ബാണഃ പുത്രശതജ്യേഷ്ഠോ ബലേരാസീന്മഹാത്മനഃ
യേന വാമനരൂപായ ഹരയേ ƒദായി മേദിനീ. 2
തസ്യൗരസഃ സുതോ ബാണഃ ശിവഭക്തിരതഃ സദാ
മാന്യോ വദാന്യോ ധീമാംശ്ച സത്യസന്ധോ ദൃഢവ്രതഃ. 3
ശോണിതാഖ്യേ പുരേ രമ്യേ സ രാജ്യമകരോൽ പുരാ
തസ്യ ശംഭോഃ പ്രസാദേന കിങ്കരാ ഇവ തേ ƒമരാഃ
സഹസ്രബാഹുർവ്വാദ്യേന താണ്ഡവേ ƒതോഷയന്മൃഡം. 4
ഭഗവാൻ സർവ്വഭൂതേശഃ ശരണ്യോ ഭക്തവത്സലഃ
വരേണച്ഛന്ദയാമാസ സ തം വവ്രേ പുരാധിപം. 5
സ ഏകദാ ƒƒഹ ഗിരിശം പാർശ്വസ്ഥം വീര്യദുർമ്മദഃ
കിരീടേനാർക്കവർണ്ണേന സംസ്പൃശംസ്തൽപദാംബുജം. 6
നമസ്യേ ത്വാം മഹാദേവ ലോകാനാം ഗുരുമീശ്വരം
പുംസാമപൂർണ്ണകാമാനാം കാമപൂരാമരാങ്ഘ്രിപം. 7
ദോഃസഹസ്രം ത്വയാ ദത്തം പരം ഭാരായ മേ ƒഭവൽ
ത്രിലോക്യാം പ്രതിയോദ്ധാരം ന ലഭേ ത്വദൃതേ സമം. 8
കണ്ഡൂത്യാ നിഭൃതൈർദ്ദോർഭിര്യുയുത്സുർദ്ദിഗ്ഗജാനഹം
ആദ്യായാം ചൂർണ്ണയന്നദ്രീൻ ഭീതാസ്തേ ƒപി പ്രദുദ്രുവുഃ. 9
തച്ഛ്രുത്വാ ഭഗവാൻ ക്രുദ്ധഃ കേതുസ്തേ ഭജ്യതേ യദാ
ത്വദ്ദർപ്പഘ്നം ഭവേന്മൂഢ സംയുഗം മത്സമേന തേ. 10
ഇത്യുക്തഃ കുമതിർഹൃഷ്ടഃ സ്വഗൃഹം പ്രാവിശന്നൃപ
പ്രതീക്ഷൻ ഗിരിശാദേശം സ്വവീര്യനശനം കുധീഃ. 11
തസ്യോഷാ നാമ ദുഹിതാ സ്വപ്നേ പ്രാദ്യുമ്നിനാ രതിം
കന്യാലഭത കാന്തേന പ്രാഗദൃഷ്ടശ്രുതേന സാ. 12
സാ തത്ര തമപശ്യന്തീ ക്വാസി കാന്തേതി വാദിനീ
സഖീനാം മധ്യ ഉത്തസ്ഥൗ വിഹ്വലാ വ്രീഡിതാ ഭൃശം. 13
ബാണസ്യ മന്ത്രീ കുംഭാണ്ഡശ്ചിത്രലേഖാ ച തത്സുതാ
സഖ്യപൃച്ഛൽ സഖീമൂഷാം കൗതൂഹലസമന്വിതാ. 14
കം ത്വം മൃഗയസേ സുഭ്രൂഃ കീദൃശസ്തേ മനോരഥഃ
ഹസ്തഗ്രാഹം ന തേ ƒദ്യാപി രാജപുത്ര്യുപലക്ഷയേ. 15

മാധവനാശ്രയമായുള്ള രാമാദി–
യാദവർ സാധിച്ച സർവ്വകാര്യങ്ങളും

തേരിൽ വധുവൊത്തനിരുദ്ധനെയേററി
നേരേയണഞ്ഞിതദ്വാരകാപട്ടണം. 40

---

## അദ്ധ്യായം 62

രാജാവു പറഞ്ഞു

ബാണസുതയാമുഷയെ യദൂത്തമൻ
പാണിഗ്രഹണംകഴിക്കവെ കൃഷ്ണനും

ശങ്കരനും തമ്മിലേററവുമുഗ്രമാ–
മങ്കമുണ്ടായതു ചൊല്ലുക മാമുനേ. 1

ശ്രീശുകൻ പറഞ്ഞു

വാമനമൂർത്തിയായ് ചെന്ന ഭഗവാനു
ഭൂമി കൊടുത്ത മഹാനാം ബലിയുടെ

നൂറുതനൂജരിലഗ്രജനായതു
വീരനാകും ബാണനായിരുന്നു നൃപാ!

മാന്യൻ മതിമാൻ ശിവഭക്തിയുക്തൻ [1]വ–
ദാന്യൻ വ്രതസത്യനിഷ്ഠനുമാണവൻ. 2–3

മുന്നം മനോജ്ഞമാം ശോണിതാഖ്യം പുരം–
തന്നിൽ വസിച്ചവൻ രാജ്യം ഭരിച്ചിതു

ശങ്കരപ്രീതിനിമിത്തമവനോടു–
കിങ്കരഭാവം ഭജിച്ചിതമർത്ത്യരും. 4

വാദ്യമേളത്താൽ സഹസ്രഹസ്തൻ തുഷ്ടി–
ചേർത്താൻ മൃഡനു തൽ താണ്ഡവവേളയിൽ

ഭൂതേശ്വരൻ ഭഗവാൻ ഭക്തവത്സലൻ
പ്രീതനായേകദാ പ്രത്യക്ഷനായ് ചെന്നു

കല്പിച്ചു വേണ്ടും വരം വരിക്കെന്നങ്ങു
മല്പുരം കാത്തിങ്ങു നില്ക്കുകെന്നാനവൻ. 5

വീര്യമദാന്ധനാമബ്ബാണനേകദാ
ചാരത്തു വാഴും ഹരനെയക്ഷോഭമാം

തന്നുടെ പൊൽകിരീടം പദത്തിൽതൊടും–
വണ്ണം നമസ്കരിച്ചോതിനാനീവിധം. 6

ഹേ മഹാദേവാ! ജഗദ്ഗുരുവായ് പൂർണ്ണ–
കാമരല്ലാത്ത നരക്കു കല്പദ്രുവായ്

എല്ലാം നിയന്ത്രിക്കുമീശനാമങ്ങയെ
കല്യാണമൂർത്തേ! നമസ്കരിക്കുന്നു ഞാൻ. 7

അത്യന്തഭാരമായ്തീർന്നെനിക്കങ്ങയാൽ
ദത്തമാമിക്കരമായിരവും വിഭോ!

മൂന്നുലോകത്തിലും കണ്ടതില്ലങ്ങയേ–
യെന്നിയെ മത്സമനാമെതിരാളിയേ. 8

കൈത്തരിപ്പാറ്റുവാൻ തിങ്ങുന്ന ബാഹുക്കളാൽ
യുദ്ധേച്ഛുവാം ഞാൻ ഗിരികളെയൊക്കെയും

ചൂർണ്ണമാക്കിദ്ദിക്കരികളും പിന്നാലെ
ചെന്നേനവയും ഭയന്നങ്ങു പാഞ്ഞിതു. 9

ക്രുദ്ധനായാനതു കേട്ടു ഗംഗാധരൻ
ബുദ്ധിഹീനാ! നിൻകൊടിയെന്നു വീഴുമോ

അന്നടരാടാം നിനക്കു മത്സന്നിഭൻ–
തന്നോടു, നിന്നഹങ്കാരവും തീർന്നിടും. 10

ഗൗരീശവാക്കതു കേട്ടതി തുഷ്ടനായ്
പാരാതെ തൻഗൃഹം പൂകിയദ്ദുർമ്മതി–

വീര്യവിനാശസംസൂചകമായ്ക്കൊടി–
ക്കൂറ പതിപ്പതു പാർത്തു പാർത്തീടിനാൻ. 11

തത്പുത്രിയാകുമുഷയെന്ന കന്യക
മുല്പാടു കാൺകയോ കേൾക്കയോ ചെയ്യാത്ത

പ്രദ്യുമ്നപുത്രനാം ഭർത്താവുമൊത്തൊരു–
രാത്രിയിൽ സ്വപ്നത്തിലാരമിച്ചീടിനാൾ. 12

ഉന്നിദ്രയായക്കണവനെക്കാണാതെ
സുന്ദരാ! കാന്താ! ഭവാനിപ്പൊഴെങ്ങുവാൻ.

എന്നതിഖിന്നയായ് ചൊല്ലി നാണംപൂണ്ടു
ചെന്നസ്സഖീജനമദ്ധ്യമിരുന്നിതേ. 13

ബാണസചിവ കുംഭാണ്ഡതനൂജയാം
ചേണാർന്ന ചിത്രലേഖാഖ്യയാം തോഴിയാൾ

പാരവശ്യം പാർത്തുഷയോടതിനുള്ള–
കാരണം ചോദിച്ചു കൗതുകപൂർവ്വകം. 14

ഹേ രാജകന്യേ! അവിവാഹിത നീയി–
താരെയാണാരാഞ്ഞിടുന്നതു സുന്ദരീ!

പാണിഗ്രഹം നിനക്കുണ്ടാകിൽ ഞങ്ങളും
കാണില്ലയോ, നിന്മനോരഥമെന്തു ചൊൽ? 15

---

1 കൊടുക്കുന്ന ശീലമുള്ളവൻ.

ഉഷോവാച

ദൃഷ്ടഃ കശ്ചിന്നരഃ സ്വപ്നേ ശ്യാമഃ കമലലോചനഃ
പീതവാസാ ബൃഹദ്ബാഹുർയോഷിതാം ഹൃദയംഗമഃ. 16
തമഹം മൃഗയേ കാന്തം പായയിത്വാധരം മധു
ക്വാപി യാതഃ സ്പൃഹയതീം ക്ഷിപ്ത്വാ മാം വൃജിനാർണ്ണവേ. 17

ചിത്രലേഖോവാച

വ്യസനം തേഽപകർഷാമി ത്രിലോക്യാം യദി ഭാവ്യതേ
തമാനേഷ്യേ നരം യസ്തേ മനോഹർത്താ തമാദിശ. 18
ഇത്യുക്ത്വാ ദേവഗന്ധർവ്വസിദ്ധചാരണപന്നഗാൻ
ദൈത്യവിദ്യാധരാൻ യക്ഷാൻ മനുജാംശ്ച യഥാലിഖൽ. 19
മനുജേഷു ച സാ വൃഷ്ണീൻ ശൂരമാനകദുന്ദുഭിം
വ്യലിഖദ്രാമകൃഷ്ണൗ ച പ്രദ്യുമ്നം വീക്ഷ്യ ലജ്ജിതാ. 20
അനിരുദ്ധം വിലിഖിതം വീക്ഷ്യോഷാവാങ്മുഖീ ഹ്രിയാ
സോഽസാവസാവിതി പ്രാഹ സ്മയമാനാ മഹീപതേ. 21
ചിത്രലേഖാ തമാജ്ഞായ പൗത്രം കൃഷ്ണസ്യ യോഗിനീ
യയൗ വിഹായസാ രാജൻ ദ്വാരകാം കൃഷ്ണപാലിതാം. 22
തത്ര സുപ്തം സുപര്യങ്കേ പ്രാദ്യുമ്നിം യോഗമാസ്ഥിതാ
ഗൃഹീത്വാ ശോണിതപുരം സഖ്യൈ പ്രിയമദർശയൽ. 23
സാ ച തം സുന്ദരവരം വിലോക്യ മുദിതാനനാ
ദുഷ്പ്രേക്ഷ്യേ സ്വഗൃഹേ പുംഭീ രേമേ പ്രാദ്യുമ്നിനാ സമം. 24
പരാർദ്ധ്യവാസഃസ്രഗ്ഗന്ധധൂപദീപാസനാദിഭിഃ
പാനഭോജനഭക്ഷ്യൈശ്ച വാക്യൈഃ ശുശ്രൂഷയാർച്ചിതഃ. 25
ഗൂഢഃ കന്യാപുരേ ശശ്വൽ പ്രവൃദ്ധസ്നേഹയാ തയാ
നാഹർഗ്ഗണാൻ സ ബുബുധേ ഊഷയാപഹൃതേന്ദ്രിയഃ. 26
താം തഥാ യദുവീരേണ ഭുജ്യമാനാം ഹതവ്രതാം
ഹേതുഭിർല്ലക്ഷയാഞ്ചക്രുരാപ്രീതാം ദുരവച്ഛദൈഃ. 27
ഭടാ ആവേദയാഞ്ചക്രൂ രാജംസ്തേ ദുഹിതുർവ്വയം
വിചേഷ്ടിതം ലക്ഷയാമഃ കന്യായാഃ കുലദൂഷണം. 28
അനപായിഭിരസ്മാഭിർഗ്ഗുപ്തായാശ്ച ഗൃഹേ പ്രഭോ
കന്യായാ ദൂഷണം പുംഭിർദ്ദുഷ്പ്രേക്ഷ്യായാ ന വിദ്മഹേ. 29
തതഃ പ്രവ്യഥിതോ ബാണോ ദുഹിതുഃ ശ്രുതദൂഷണഃ
ത്വരിതഃ കന്യകാഗാരം പ്രാപ്തോഽദ്രാക്ഷീദ്യദൂദ്വഹം. 30

കാമാത്മജം തം ഭുവനൈകസുന്ദരം
ശ്യാമം പിശംഗാംബരമംബുജേക്ഷണം
ബൃഹദ്ഭുജം കുണ്ഡലകുന്തളത്വിഷാ
സ്മിതാവലോകേന ച മണ്ഡിതാനനം. 31
ദീവ്യന്തമക്ഷൈഃ പ്രിയയാഭിനൃമ്ണയാ
തദംഗസംഗസ്തനകുങ്കുമസ്രജം
ബാഹ്വോർദ്ദധാനം മധുമല്ലികാശ്രിതാം
തസ്യാഗ്ര ആസീനമവേക്ഷ്യ വിസ്മിതഃ. 32
സ തം പ്രവിഷ്ടം വൃതമാതതായിഭി-
ർഭടൈരനീകൈരവലോക്യ മാധവഃ
ഉദ്യമ്യ മൗർവ്വം പരിഘം വ്യവസ്ഥിതോ
യഥാന്തകോ ദണ്ഡധരോ ജിഘാംസയാ. 33

ഉഷ പറഞ്ഞു

ശ്യാമനായ് പത്മാക്ഷനായ് ദീൎഘബാഹുവായ്
കാമിനിമാൎക്കു ഹൃദയംഗമനായി
പീതവാസസ്സാമൊരു സുകുമാരനെ–
സ്സാദരം സ്വപ്നത്തിൽ വീക്ഷിച്ചു ഞാൻ
സഖീ! 16
ആരാഞ്ഞിടുന്നതക്കാന്തനെയാണു ഞാൻ
പാരമധരാമൃതം ഭുജിപ്പിച്ചു മാം
ആഗ്രഹമേററിയെന്നെക്കദനാബ്ധിയിൽ
മുക്കിയിട്ടെങ്ങോ മറഞ്ഞുകളഞ്ഞിതു. 17

ചിത്രലേഖ പറഞ്ഞു

മുപ്പാരിടത്തിലെവിടെയുണ്ടെങ്കിലു–
മപ്പുമാനെക്കൊണ്ടുവന്നേകി ഞാൻ തവ–
ദുഃഖമൊഴിച്ചിടാം ചേതോഹരനാകു–
മക്കാന്തനാരിതിലെന്നു ചൊല്ലീടുക. 18
എന്നു പറഞ്ഞവൾ ദേവാസുര സിദ്ധ–
പന്നഗ ഗന്ധൎവ്വ യക്ഷഗണത്തെയും
മൎത്ത്യരേയും ചെററു മാററമില്ലാതെതാൻ
പ്രത്യേകമായ് വരച്ചങ്ങു കാട്ടീടിനാൾ. 19
മൎത്ത്യരിൽ വൃഷ്ണികളേയുമതിൽ ബല–
ഭദ്രകൃഷ്ണന്മാരെയും ശൂരനേയുമേ
പ്രദ്യുമ്നനേയും വസുദേവനേയുമ–
ച്ചിത്രലേഖാഖ്യ വരച്ചു കാണിച്ചിതു.
പ്രദ്യുമ്നചിത്രം വരച്ചുകാട്ടീടുമവ–
യിത്തിരി ലജ്ജയുഷസ്സുളവായിതു. 20
പിന്നെയനിരുദ്ധചിത്രമീക്ഷിച്ചവൾ
നന്നായി നാണിച്ചു താഴ്ത്തി മുഖാംബുജം
മന്ദഹാസത്തോടിവൻതന്നെയെന്നുടൻ
ചൊന്നീടിനാളൊരു സന്ദേഹമെന്നിയേ. 21
യോഗസിദ്ധ്യന്വിത കുംഭാണ്ഡനന്ദിനി
ശ്രീകൃഷ്ണപൌത്രനവനെന്നറിഞ്ഞഥ
ശ്രീകാന്തപാലിതമായിടും ദ്വാരക–
പൂകിനാളംകാശമാൎഗ്ഗമായക്ഷണം. 22
മെത്തമേൽ സൗഖ്യമുറങ്ങിക്കിടക്കുമ–
പ്രദ്യുമ്നപുത്രനെ യോഗബലത്തിനാൽ
മെല്ലെയെടുത്തങ്ങു കൊണ്ടുചെന്നേകിനാൾ
വല്ലഭനെ സഖിക്കായ് ചിത്രലേഖയും. 23
സുന്ദരന്മാരിലഗ്രേസരനാകുമ–
ദ്ധന്യനെക്കണ്ടു മുദിതാസ്യയാമുഷ
പുരുഷദുഷ്പ്രേക്ഷ്യമാകും സ്വഗേഹത്തി–
ലാരമിച്ചാളവനോടുകൂടിസ്സദാ. 24
പട്ടാംബരങ്ങൾ സുഗന്ധസുമങ്ങളാൽ
കെട്ടിയ മാലകൾ ചന്ദനക്കൂട്ടുകൾ
ആസനധൂപദീപങ്ങൾ വാക്യങ്ങൾ ശ്രു–
ശ്രൂഷകൾ ഭോജനപാനഭക്ഷ്യങ്ങളും
മററു വിശേഷപദാൎത്ഥങ്ങളുംകൊണ്ടു
മുററുമൎച്ചിച്ചാളനിരുദ്ധനെയുഷ. 25
പൊന്തിടും സ്നേഹമിയലുമക്കന്യയാ–
ലന്തഃപുരംതന്നിലാച്ഛന്നനാമവൻ
നിത്യമപഹൃതചിത്തനായ് നാളുക–
ളെത്രയോ പോയതറിഞ്ഞതില്ലേതുമേ. 26
ഏവം യദുവീരനാൽ [1]ഭുജ്യമാനയായ്
ഭാവംപകൎന്ന രതിസുഖപ്രീതയാം
തന്വിയിൽ പ്രത്യക്ഷമായ ചിഹ്നങ്ങളാൽ
കന്യാവ്രതഹാനി വീക്ഷിച്ചു രക്ഷികൾ. 27
മന്നവാ! കന്യകയാകുമങ്ങേസ്സുത–
[2]യന്വയദൂഷകമാകും പ്രവൃത്തിയിൽ
ഏൎപ്പെട്ടിരിപ്പതായ് കാണുന്നു ഞങ്ങളെ–
ന്നപ്പൊഴേ ചെന്നവർ ബാണനോടോ–
തിനാർ. 28
എങ്ങുമേ പോകാത്ത ഞങ്ങളാൽ ഗുപ്തയായ്
ഭംഗിയേറീടും സദനത്തിനുള്ളിലായ്
അന്യപുമാന്മാൎക്കു കാണാൻ കഴിയാത്ത
കന്യകയ്ക്കീദോഷമെങ്ങനെ വന്നുവോ.
ഞങ്ങളിതിലപരാധികളല്ലേതു–
മങ്ങിനിക്കല്പിച്ചു വേണ്ടതു ചെയ്യുക. 29
ഇത്തരം പുത്രിതൻ ദോഷം ശ്രവിച്ചേററ–
മത്തലിയന്നു ബദ്ധപ്പെട്ടു ബാണനും
സത്വരം കന്യകാന്തൎഗൃഹം പൂകവേ
തത്രസ്ഥനാം യദുവീരനെക്കണ്ടിതേ. 30
കഞ്ജേക്ഷണനായ ലോകസുഭഗനാ–
യഞ്ജനവൎണ്ണനായ് പീതാംബരാഢ്യനായ്
ആയതബാഹുവായ്ക്കുണ്ഡലകുന്തള–
ശ്രീയും സ്മിതകടാക്ഷങ്ങളും യോജിച്ചു
മുഗ്ദ്ധമുഖനായ് സമസ്താംഗമംഗല–
യുക്തയാം പ്രേഷ്ഠയുമൊത്തു കരുക്കളാൽ
ഉല്ലാസമായിക്കളിച്ചുകൊണ്ടങ്ങനെ
മല്ലാക്ഷിതന്നംഗസംഗമംമൂലമായ്
തത്കുചകുങ്കുമം ചേൎന്നുള്ള മല്ലികാ–
സ്രക്കു കൈത്തണ്ടിലണിഞ്ഞതിഭംഗിയിൽ
തന്നുടെ മുന്നിലിരുന്നീടുമക്കാമ–
നന്ദനനെക്കണ്ടു വിസ്മയിച്ചാനവൻ. 31–32
ശസ്ത്രങ്ങൾ പൊക്കിപ്പിടിച്ചു ഭടർ ചേൎന്നു
പത്തിയോടൊത്തു നേരേ പാഞ്ഞടുത്തിടും
ബാണനെക്കണ്ടു ഭയരഹിതം നിജ–
പാണിയിലുള്ള മുരുപരിഘായുധം
പൊക്കിപ്പിടിച്ചന്തകനുട്ടനിരുദ്ധ–
നുഗ്രനായ് വൈരിവധേച്ഛുവായ് നിന്നിതു. 33

1 അനുഭവിക്കപ്പെടുന്നവൾ. 2 കലത്തിനു ദൂഷ്യമായുള്ളതു്

ജിഘൃക്ഷയാ താൻ പരിതഃ പ്രസർപ്പതഃ
ശുനോ യഥാ സൂകരയൂഥപോഽഹനൽ
തേ ഹന്യമാനാ ഭവനാദ്വിനിർഗ്ഗതാ
നിർഭിന്നമൂർദ്ധോരുഭുജാഃ പ്രദുദ്രുവുഃ. 34

തം നാഗപാശൈർബ്ബലിനന്ദനോ ബലീ
ഘ്നന്തം സ്വസൈന്യം കുപിതോ ബബന്ധ ഹ
ഊഷാ ഭൃശം ശോകവിഷാദവിഹ്വലാ
ബദ്ധം നിശമ്യാശ്രുകലാക്ഷ്യരൗദിഷീൽ. 35

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
അനിരുദ്ധബന്ധോ നാമ ദ്വിഷഷ്ടിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10854 ദശമസ്കന്ധേ ശ്ലോകാഃ 2660

---

# ത്രിഷഷ്ടിതമോഽധ്യായ

ശ്രീശുക ഉവാച

അപശ്യതാം ചാനിരുദ്ധം തദ്ബന്ധൂനാം ച ഭാരത
ചത്വാരോ വാർഷികാ മാസാ വ്യതീയുരനുശോചതാം. 1

നാരദാത്തദുപാകർണ്ണ്യ വാർത്താം ബദ്ധസ്യ കർമ്മ ച
പ്രയയുഃ ശോണിതപുരം വൃഷ്ണയഃ കൃഷ്ണദേവതാഃ. 2

പ്രദ്യുമ്നോ യുയുധാനശ്ച ഗദഃ സാംബോഽഥ സാരണഃ
നന്ദോപനന്ദഭദ്രാദ്യാ രാമകൃഷ്ണാനുവർത്തിനഃ. 3

അക്ഷൗഹിണീഭിർദ്ദ്വാദശഭിഃ സമേതാഃ സർവ്വതോദിശം
രുരുധുർബ്ബാണനഗരം സമന്താൽ സാത്വതർഷഭാഃ. 4

ഭജ്യമാനപുരോദ്യാനപ്രാകാരാട്ടാലഗോപുരം
പ്രേക്ഷമാണോ രുഷാവിഷ്ടസ്തുല്യസൈന്യോഽഭിനിര്യയൗ. 5

ബാണാർത്ഥേ ഭഗവാൻ രുദ്രഃ സസുതൈഃ പ്രമഥൈർവൃതഃ
ആരുഹ്യ നന്ദിവൃഷഭം യുയുധേ രാമകൃഷ്ണയോഃ. 6

ആസീൽ സുതുമുലം യുദ്ധമദ്ഭുതം രോമഹർഷണം
കൃഷ്ണശങ്കരയോ രാജൻ പ്രദ്യുമ്നഗുഹയോരപി. 7

കുംഭാണ്ഡകൂപകർണ്ണാഭ്യാം ബലേന സഹ സംയുഗഃ
സാംബസ്യ ബാണപുത്രേണ ബാണേന സഹ സാത്യകേഃ. 8

ബ്രഹ്മാദയഃ സുരാധീശാ മുനയഃ സിദ്ധചാരണാഃ
ഗന്ധർവ്വാപ്സരസോ യക്ഷാ വിമാനൈർദ്രഷ്ടുമാഗമൻ. 9

ശങ്കരാനുചരാഞ്ഛൗരിർഭൂതപ്രമഥഗുഹ്യകാൻ
ഡാകിനീര്യാതുധാനാംശ്ച വേതാളാൻ സവിനായകാൻ. 10

പ്രേതമാതൃപിശാചാംശ്ച കൂഷ്മാണ്ഡാൻ ബ്രഹ്മരാക്ഷസാൻ
ദ്രാവയാമാസ തീക്ഷ്ണാഗ്രൈഃ ശരൈഃ ശാർങ്ഗധനുശ്ച്യുതൈഃ.

പൃഥഗ്വിധാനി പ്രായുങ്ക്ത പിനാക്യസ്ത്രാണി ശാർങ്ഗിണേ
പ്രത്യസ്ത്രൈഃ ശമയാമാസ ശാർങ്ഗപാണിരവിസ്മിതഃ. 12

ബ്രഹ്മാസ്ത്രസ്യ ച ബ്രഹ്മാസ്ത്രം വായവ്യസ്യ ച പാർവ്വതം
ആഗ്നേയസ്യ ച പാർജ്ജന്യം നൈജം പാശുപതസ്യ ച. 13

മോഹയിത്വാ തു ഗിരിശം ജൃംഭണാസ്ത്രേണ ജൃംഭിതം
ബാണസ്യ പൃതനാം ശൗരിർജ്ജഘ്നാസിഗദേഷുഭിഃ. 14

നാലുഭാഗത്തുനിന്നും പിടികൂടുവാൻ
ചീളെന്നു പാഞ്ഞടുക്കും ഭടപാളിയെ

പോത്രിപ്രവരനാ ശ്വാക്കളെയെന്നപോൽ
പ്രദ്യുമ്നജൻ പരിഘപ്രയോഗത്തിനാൽ

ഉത്തമാംഗം കാൽ കരവും മുറിച്ചുടൻ
പത്തനത്തിന്നു പുറത്തു പായിച്ചിതേ. 34

സൈന്യനാശം കണ്ടു കോപിഷ്ഠനായ് ബലി–
നന്ദനൻ ബാണനനിരുദ്ധനെ ദ്രുതം

ബന്ധിച്ചു നാഗപാശത്താലതു കണ്ടു
സന്തപിച്ചേററം പരവശയായുഷ

ചിന്താകുലയായ് മിഴിനീരൊഴുക്കിയാ–
ഹന്ത! കരഞ്ഞീടിനാൾ ദീനദീനമായ്. 35

---

## അദ്ധ്യായം 63

ശ്രീശുകൻ പറഞ്ഞു

പ്രദ്യുമ്നപുത്രനെ കാണാതെയായ്പ്പാര–
മത്തലിയന്നു തത്ബന്ധുഭൃത്യാദികൾ

മഞ്ഞിമഴക്കാലമാം നാലുമാസവു–
മെങ്ങവൻ പോയെന്നറിയാതുഴന്നിതേ. 1

ബാണനാൽ ബദ്ധനനിരുദ്ധനെന്നതു
വീണാധരമുനി ചൊല്ലിദ്ധരിക്കയാൽ.

കൃഷ്ണനാം രക്ഷിതാവോടൊത്തു പോയിതു
വൃഷ്ണികൾ ബാണപുരിയിലേക്കക്ഷണം. 2

പ്രദ്യുമ്ന സാരണ സാംബ യുയുധാന–
ഭദ്രോപനന്ദ ഗദനന്ദമുഖ്യരാം

യാദവവീരരുമേതുമേ വൈകാതെ
മാധവൻതന്നെയനുഗമിച്ചീടിനാർ. 3

ദ്വാദശാക്ഷൗഹിണീ യുക്തരായീടുമാ–
യാദവർ നാലുഭാഗത്തുനിന്നും ദ്രുതം

ശോണിതപട്ടണത്തിൽക്കടന്നേറിയ–
ബ്ബാണനഗരം നിരോധനം ചെയ്തിതു. 4

ഉന്നതമാം മതിൽക്കെട്ടുക[1]ളട്ടാല–
മന്ദിരഗോപുര സന്ദോഹമങ്ങവർ

തട്ടിത്തകർത്തു കണ്ടു ചെന്നേററിതു
രുഷ്ടനായ്ബാണൻ സമസൈന്യയുക്തനായ്. 5

അപ്പോൾ സസുതൻ പ്രമഥാവൃതൻ ഹരൻ
കെല്പെഴും നന്ദി വൃഷത്തിലാരൂഢനായ്

ബാണനുവേണ്ടിയാ രാമനോടും രമാ–
ജാനിയോടും നിന്നടരാടിയുൽക്കടം. 6

ദൈത്യാരിയും മഹാദേവനും തമ്മിലും
പ്രദ്യുമ്നനും ഗുഹനും തമ്മിലും പരം

ആശ്ചര്യദമായ് ഭയംകരമായ് രോമ–
ഹർഷണമാം രണമുണ്ടായി മന്നവാ! 7

കുംഭാണ്ഡകൂപകർണ്ണന്മാരൊടു ബലൻ
സാംബനബ്ബാണതനൂജനൊടും തഥാ

സാത്യകി ബാണനോടും ചെന്നെതിരിട്ടു
യുദ്ധം പലമട്ടു ഘോരം നടന്നിതു. 8

പോരിതു കാണ്മാനജാദിസുരേശ്വരർ
ചാരണസിദ്ധഗന്ധർവാപ്സരസ്സുകൾ

മാമുനിമാർ യക്ഷരും വിമാനങ്ങളിൽ
സീമാവിഹീനമങ്ങാഗമിച്ചീടിനാർ. 9

[2]ഭൂതപ്രമഥഗണം ഗുഹ്യകപ്രേത–
മാതൃപിശാചങ്ങളാ ബ്രഹ്മരാക്ഷസർ

വിഘ്നേശ്വരൻ നാഥനായ വേതാളങ്ങ–
ളിക്കണക്കുള്ള ശിവകിങ്കരാളിയെ

ശാർങ്ഗധനുസ്സിൽനിന്നാളും ശരങ്ങളാൽ
ശാർങ്ഗി ഭഗവാൻ ക്ഷണത്തിലോ–
ടിച്ചിതേ. 10–11

നാനാവിധാസ്ത്രജാലങ്ങൾ ഹരൻ രമാ–
ജാനിതൻനേരേ പ്രയോഗിച്ചതൊക്കെയും

ദൈത്യാരിയൊട്ടും പരിഭ്രമമെന്നിയേ
പ്രത്യസ്ത്രവർഷത്തിനാൽ ശമിപ്പിച്ചിതു. 12

ബ്രഹ്മാസ്ത്രമാജാതിയസ്ത്രങ്ങളെക്കൊണ്ടു–
മമ്മട്ടു പാർവതത്താലെ വായവ്യവും

പാശുപതം വൈഷ്ണവത്തിനാലും ഹനി–
ച്ചാശു പാഞ്ചജന്യത്തിനാലെയഗ്ന്യസ്ത്രവും

ജൃംഭണാസ്ത്രത്തിനാൽ ശൗരി ഗിരീശനെ
സ്തംഭിതനാക്കി മോഹിപ്പിച്ചു സത്വരം

ബാണസൈന്യത്തെയസികൾ ഗദകളും
ബാണങ്ങളുംകൊണ്ടു സംഹരിച്ചീ–
ടിനാൻ. 13–14

---

1 മാളിക, പടക്കടിൽ. 2 ഭൂതങ്ങളും ഭൂതപ്രധാനിയായ പ്രമഥനും.

സ്കന്ദഃ പ്രദ്യുമ്നബാണൗഘൈരർദ്ദ്യമാനഃ സമന്തതഃ
അസൃഗ്വിമുഞ്ചൻ ഗാത്രേഭ്യഃ ശിഖിനാപാക്രമദ്രണാൽ. 15
കുംഭാണ്ഡഃ കൂപകർണ്ണശ്ച പേതതുർമ്മുസലാർദ്ദിതൗ
ദുദ്രുവുസ്തദനീകാനി ഹതനാഥാനി സർവ്വതഃ. 16
വിശീര്യമാണം സ്വബലം ദൃഷ്ട്വാ ബാണോഽത്യമർഷണഃ
കൃഷ്ണമഭ്യദ്രവൽ സംഖ്യേ രഥീ ഹിത്വൈവ സാത്യകിം. 17
ധനൂംഷ്യാകൃഷ്യ യുഗപദ് ബാണഃ പഞ്ചശതാനി വൈ
ഏകൈകസ്മിഞ്ഛരൗ ദ്വൗ ദ്വൗ സന്ദധേ രണദുർമ്മദഃ. 18
താനി ചിച്ഛേദ ഭഗവാൻ ധനൂംഷി യുഗപദ്ധരിഃ
സാരഥിം രഥമശ്വാംശ്ച ഹത്വാ ശംഖമപൂരയൽ. 19
തന്മാതാ കോടരാ നാമ നഗ്നാ മുക്തശിരോരുഹാ
പുരോഽവതസ്ഥേ കൃഷ്ണസ്യ പുത്രപ്രാണരിരക്ഷയാ. 20
തതസ്തിര്യങ്മുഖോ നഗ്നാമനിരീക്ഷൻ ഗദാഗ്രജഃ
ബാണശ്ച താവൽ വിരഥഃ ഛിന്നധന്വാവിശൽ പുരം. 21
വിദ്രാവിതേ ഭൂതഗണേ ജ്വരസ്തു ത്രിശിരാസ്ത്രിപാൽ
അഭ്യധാവത ദാശാർഹം ദഹന്നിവ ദിശോ ദശ. 22
അഥ നാരായണോ ദേവസ്തം ദൃഷ്ട്വാ വ്യസൃജജ്ജ്വരം
മാഹേശ്വരോ വൈഷ്ണവശ്ച യുയുധാതേ ജ്വരാവുഭൗ 23
മാഹേശ്വരഃ സമാക്രന്ദൻ വൈഷ്ണവേന ബലാർദ്ദിതഃ
അലബ്ധ്വാഭയമന്യത്ര ഭീതോ മാഹേശ്വരോ ജ്വരഃ
ശരണാർത്ഥീ ഹൃഷീകേശം തുഷ്ടാവ പ്രയതാഞ്ജലിഃ. 24

നമാമി ത്വാനന്തശക്തിം പരേശം
സർവ്വാത്മാനം കേവലം ജ്ഞപ്തിമാത്രം
വിശ്വോൽപത്തിസ്ഥാനസംരോധഹേതും
യത്തൽ ബ്രഹ്മ ബ്രഹ്മലിംഗം പ്രശാന്തം. 25
കാലോ ദൈവം കർമ്മ ജീവഃ സ്വഭാവോ
ദ്രവ്യം ക്ഷേത്രം പ്രാണ ആത്മാ വികാരഃ
തത്സംഘാതോ ബീജരോഹപ്രവാഹ-
സ്ത്വന്മായൈഷാ തന്നിഷേധം പ്രപദ്യേ. 26
നാനാഭാവൈർല്ലീലയൈവോപപന്നൈ-
ർദ്ദേവാൻ സാധൂംല്ലോകസേതൂൻ ബിഭർഷി
ഹംസ്യുന്മാർഗ്ഗാൻ ഹിംസയാ വർത്തമാനാൻ
ജന്മൈതത്തേ ഭാരഹാരായ ഭൂമേഃ. 27
തപ്തോഽഹം തേ തേജസാ ദുഃസഹേന
ശാന്തോഗ്രേണാത്യുല്ബണേന ജ്വരേണ
താവത്താപോ ദേഹിനാം തേഽങ്ഘ്രിമൂലം
നോ സേവേരൻ യാവദാശാനുബദ്ധാഃ. 28

ശ്രീഭഗവാനുവാച

ത്രിശിരസ്തേ പ്രസന്നോഽസ്മി വ്യേതു തേ മജ്ജ്വരാൽ ഭയം
യോ നൗ സ്മരതി സംവാദം തസ്യ ത്വന്ന ഭവേൽ ഭയം. 29
ഇത്യുക്തോഽച്യുതമാനമ്യ ഗതോ മാഹേശ്വരോ ജ്വരഃ
ബാണസ്തു രഥമാരൂഢഃ പ്രാഗാദ്യോത്സ്യഞ്ജനാർദ്ദനം. 30
തതോ ബാഹുസഹസ്രേണ നാനായുധധരോഽസുരഃ
മുമോച പരമക്രുദ്ധോ ബാണാംശ്ചക്രായുധേ നൃപ. 31
തസ്യാസ്യതോഽസ്ത്രാണ്യസകൃച്ചക്രേണ ക്ഷുരനേമിനാ
ചിച്ഛേദ ഭഗവാൻ ബാഹൂൻ ശാഖാ ഇവ വനസ്പതേഃ. 32

പ്രദ്യുമ്നബാണങ്ങളാൽ നാലുഭാഗവു-
മർദ്ദിതനായ് സ്കന്ദനംഗങ്ങളിൽനിന്നു
രക്തവും ചിന്തി മയിൽവാഹനത്തോടും
പോർക്കളംവിട്ടു പുറത്തു പോയീടിനാൻ. 15
കുംഭാണ്ഡകൂപകർണ്ണന്മാരുലക്കകൊ-
ണ്ടമ്പോടടിയേററു ചത്തു വീണീടിനാർ.
പാലകനാശത്തിനാലെ തത്സേനകൾ
നാലുവഴിക്കും ഭയന്നു പാഞ്ഞീടിനാർ. 16
കേശവബാണവർഷത്താൽ സ്വസേനതൻ-
നാശം നിരീക്ഷിച്ചു ക്ഷുബ്ധനായ് ബാണനും
സാത്യകിയെയുപേക്ഷിച്ചു രഥമേറി
യുദ്ധത്തിലേററു മുകുന്ദനോടത്വരം. 17
കല്യൻ രണദുർമ്മദൻ ബാണനഞ്ഞൂറു-
വില്ലൊരേനേരമൊന്നിച്ചു വലിച്ചതിൽ
ഓരോന്നിലുംനിന്നുമീരണ്ടു ബാണങ്ങ-
ളാരാൽ മുരാരിതൻ നേർക്കയച്ചീടിനാൻ. 18
ഏകകാലത്തുതാൻ വിക്രമിയാകുമാ-
ശ്രീകൃഷ്ണനഞ്ഞൂറു വില്ലും മുറിച്ചഥ
കൊന്നു കുതിരകളോടൊത്തു സൂതനെ
സ്യന്ദനവും തകർത്തിട്ടു ശംഖൂതിനാൻ. 19
ബാണമാതാവായ കോടരയെന്നവൾ
നാണമില്ലാതെ മുടിയുമഴിച്ചിട്ടു
നന്ദനപ്രാണരക്ഷയ്ക്കുടൻ നഗ്നയായ്
വന്നു മുകുന്ദൻെറ മുന്നിൽ നിന്നീടിനാൾ. 20
വസ്ത്രവിഹീനയെ നോക്കരുതെന്നുള്ള
ശാസ്ത്രപ്രകാരം മുഖംതിരിച്ചാൻ ഹരി
തക്കമതോർത്തു വില്ലററു വിരഥനായ്
നിൽക്കുമബ്ബാണനും തൽപുരം പൂകിനാൻ. 21
ഭൂതഗണത്തെയശേഷം തുരത്തവേ
പാദത്രയവും ത്രിശിരസ്സുമാർന്നിട്ടും
ക്രൂരം ശിവജ്വരം ദിക്കു പത്തും ചുട്ടു-
മാറു മുരാരിതൻ നേർക്കോടിവന്നിതു. 22
നാരായണനതുകണ്ടുടനായതിൻ-
നേരേ ജ്വരമൊന്നു സൃഷ്ടിച്ചുവിട്ടിതു
ശങ്കരവിഷ്ണുജ്വരങ്ങൾ തമ്മിൽപ്പുന-
രങ്കം ഭയങ്കരമായി നടന്നിതു. 23
ഗംഭീരവിഷ്ണുജ്വരത്തിനാൽ മർദ്ദിതം
ശംഭുജ്വരമെങ്ങുമാശ്രയമെന്നിയേ
ഭീതനായഞ്ജലികൂപ്പിയാക്രന്ദനം-
ചെയ്തുകൊണ്ടേററം സ്തുതിച്ചാൻ മുരാരിയെ. 24
ചൈതന്യരൂപനായ് കേവലനായ് സർവ്വ-
ഭൂതാത്മകനായജാദ്യക്ഷമീശനായ്
ലോകസംസൃഷ്ടി,നാശം,സ്ഥിതിയെന്നിവ-
യ്ക്കാകെയൊരുപോലെ കാരണഭൂതനായ്
ശാന്തനായന്തമററീടുന്ന ശക്തിയെ-
യേന്തും പരബ്രഹ്മമായി വിളങ്ങിടും
നിന്തിരുമേനിതൻ പാദാരവിന്ദത്തിൽ
ഞാൻ താണുവീണു നമസ്കരിക്കുന്നിതേ. 25
കാലകർമ്മങ്ങൾ ജീവൻ ദൈവമാത്മാവു
ശീലം വികാരവും ക്ഷേത്രവും പ്രാണനും
പഞ്ചഭൂതം, പതിനൊന്നിന്ദ്രിയങ്ങൾ, തത്-
സഞ്ചിതദേഹവും ബീജത്തിൽനിന്നഥ
വി,ത്തതിൽനിന്നു മുളയിതുമട്ടിലാ-
വർത്തനമെന്നിതെല്ലാം തവ മായതാൻ. 26
ലീലയാൽ നിഷ്പ്രയാസം പല ഭാവങ്ങ-
ളാളും തിരുമേനി ദേവവൃന്ദത്തെയും
ലോകമര്യാദയും സാധുജനത്തെയു-
മേകനായിബ്ഭരിക്കുന്നിതു വേണ്ടപോൽ
അന്യരെ ഹിംസിച്ചു ജീവിച്ചിടും ഖല-
വൃന്ദത്തെയെല്ലാം ഹനിക്കയും ചെയ്വുതേ.
സ്വാമിൻ! ഭവാനിജ്ജനനം വരിച്ചതും
ഭൂമിഭാരാപഹാരത്തിനുതാൻ ദൃഢം.
നിന്തിരുതേജസ്സിൽനിന്നുമുണ്ടായതായ്
ശാന്തവുമുഗ്രവുമായിരിക്കുന്നതായ്
ഉജ്ജ്വലത്തായതിദുസ്സഹമായിട്ടു-
മിജ്വരത്താൽ പരിതപ്തനീ ഞാൻ വിഭോ. 27
[1]ആശാനുബദ്ധരായേതൊരുനാൾവരെ-
യീശനാമങ്ങളെയാശ്രയിപ്പീലയോ
അന്നുവരേയ്ക്കും ശരീരികൾ ദുഃഖത്തിൽ-
നിന്നു വിമുക്തരാകുന്നില്ല നിർണ്ണയം. 28

ശ്രീഭഗവാൻ പറഞ്ഞു

ഹേ ത്രിശിരസ്സേ! പ്രസന്നനായ് നിന്നിൽ ഞാ-
നെത്തിടാ മജ്ജ്വരഭീതി നിനക്കിനി
മന്നിലീ നമ്മുടെ സംവാദമോർപ്പോർക്കു
നിന്നിൽനിന്നുണ്ടാകരുതിനിമേൽ ഭയം. 29
ഇത്രയും കേട്ടുടൻ മാഹേശ്വരജ്വരം
ദൈത്യാരിതന്നെ നമിച്ചു പോയീടിനാൻ
യുദ്ധേച്ഛുവായ് ത്തേരിലേറിബ്ബലിസുതൻ
സത്വരം വീണ്ടുമെതിർത്താൻ മുകുന്ദനെ. 30
ആയിരം ബാഹുക്കളിലും പലേതര-
മായുധജാലം ധരിച്ചു ബാണാസുരൻ
ചക്രായുധൻനേർക്കതീവ കോപിഷ്ഠനായ്
ചിക്കെന്നു വിട്ടാനനവധിയമ്പുകൾ. 31
അസ്ത്രങ്ങൾ വീണ്ടുമയയ്ക്കുമബ്ബാണൻെറ
ഹസ്തങ്ങളെല്ലാം ഭഗവാൻ ജനാർദ്ദനൻ
ഛേദിച്ചു തള്ളീ നിശിതചക്രത്തിനാൽ
പാദപശാഖകൾ കോതിയിടുംവിധം. 32

1 ആശയാൽ ബന്ധിക്കപ്പെട്ടവർ

ബാഹുഷു ഛിദ്യമാനേഷു ബാണസ്യ ഭഗവാൻ ഭവഃ
ഭക്താനുകമ്പ്യുപവ്രജ്യ ചക്രായുധമഭാഷത. 33

ത്വം ഹി ബ്രഹ്മ പരം ജ്യോതിർഗൂഢം ബ്രഹ്മണി വാങ്മയേ
യം പശ്യന്ത്യമലാത്മാന ആകാശമിവ കേവലം. 34

നാഭിർനഭോഽഗ്നിർമ്മുഖമംബു രേതോ
ദ്യൗഃ ശീർഷമാശാ ശ്രുതിരങ്ഘ്രിരുർവീ
ചന്ദ്രോ മനോ യസ്യ ദൃഗർക്ക ആത്മാ
അഹം സമുദ്രോ ജഠരം ഭുജേന്ദ്രഃ. 35

രോമാണി യസ്യൗഷധയോഽംബുവാഹാഃ
കേശാ വിരിഞ്ചോ ധിഷണാ വിസർഗ്ഗഃ
പ്രജാപതിർഹൃദയം യസ്യ ധർമ്മഃ
സ വൈ ഭവാൻ പുരുഷോ ലോകകല്പഃ. 36

തവാവതാരോഽയമകുണ്ഠധാമൻ
ധർമ്മസ്യ ഗുപ്ത്യൈ ജഗതോ ഭവായ
വയം ച സർവ്വേ ഭവതാനുഭാവിതാ
വിഭാവയാമോ ഭുവനാനി സപ്ത. 37

ത്വമേക ആദ്യഃ പുരുഷോഽദ്വിതീയ-
സ്തുര്യഃ സ്വദൃഗ്ഘേതുരഹേതുരീശഃ
പ്രതീയസേഽഥാപി യഥാവികാരം
സ്വമായയാ സർവ്വഗുണപ്രസിദ്ധ്യൈ. 38

യഥൈവ സൂര്യഃ പിഹിതഃ ഛായയാ സ്വയാ
ഛായാം ച രൂപാണി ച സഞ്ചകാസ്തി
ഏവം ഗുണേനാപിഹിതോ ഗുണാംസ്ത്വ-
മാത്മപ്രദീപോ ഗുണിനശ്ച ഭൂമൻ. 39

യന്മായാമോഹിതധിയഃ പുത്രദാരഗൃഹാദിഷു
ഉന്മജ്ജന്തി നിമജ്ജന്തി പ്രസക്താ വൃജിനാർണ്ണവേ. 40

ദേവദത്തമിമം ലബ്ധ്വാ നൃലോകമജിതേന്ദ്രിയഃ
യോ നാദ്രിയേത ത്വൽപാദൗ സ ശോച്യോ ഹ്യാത്മവഞ്ചകഃ. 41

യസ്ത്വാം വിസൃജതേ മർത്ത്യ ആത്മാനം പ്രിയമീശ്വരം
വിപര്യയേന്ദ്രിയാർത്ഥാർത്ഥം വിഷമത്ത്യമൃതം ത്യജൻ. 42

അഹം ബ്രഹ്മാഥ വിബുധാ മുനയശ്ചാമലാശയാഃ
സർവ്വാത്മനാ പ്രപന്നാസ്ത്വാമാത്മാനം പ്രേഷ്ഠമീശ്വരം. 43

തം ത്വാ ജഗൽസ്ഥിത്യുദയാന്തഹേതു
സമം പ്രശാന്തം സുഹൃദാത്മദൈവം
അനന്യമേകം ജഗദാത്മകേതം
ഭവാപവർഗ്ഗായ ഭജാമ ദേവം. 44

അയം മമേഷ്ടോ ദയിതോഽനുവർത്തീ
മയാഭയം ദത്തമമുഷ്യ ദേവ
സമ്പാദ്യതാം തദ് ഭവതഃ പ്രസാദോ
യഥാ ഹി തേ ദൈത്യപതൗ പ്രസാദഃ. 45

ശ്രീഭഗവാനുവാച

യദാത്ഥ ഭഗവംസ്ത്വന്നഃ കരവാമ പ്രിയം തവ
ഭവതോ യദ്വ്യവസിതം തന്മേ സാധ്വനുമോദിതം. 46

അവധ്യോഽയം മമാപ്യേഷ വൈരോചനിസുതോഽസുരഃ
പ്രഹ്ലാദായ വരോ ദത്തോ ന വധ്യോ മേ തവാന്വയഃ. 47

ബാണബാഹുക്കൾ മുറഞ്ഞു മുറിപ്പതു
കാണവേയബ്ഭക്തവത്സലൻ ശ്രീശിവൻ
ഉൾക്കാമ്പലിഞ്ഞു സമീപത്തു ചെന്നുടൻ
ചക്രായുധനോടു ചൊല്ലിനാനീവിധം: 33

നിർമ്മലമാനസരാരെയാണാകാശ-
സമ്മിതമെങ്ങും നിറഞ്ഞുകാണുന്നതും
വാങ്മയബ്രഹ്മത്തിലാലീനമായ് പര-
ബ്രഹ്മമാമപ്പരംജ്യോതിസ്സുതാൻ ഭവാൻ. 34

ആരുടെ നാഭി നഭ,സ്സാനനമഗ്നി-
യാരുടെ ശുക്ലം ജലം തല വിണ്ണുമാം
ശ്രോത്രങ്ങളാശകൾ കാലടി ഭൂമിയും
ചിത്തം ശശാങ്കൻ, നയനം ദിനേശനും
പാണിയിന്ദ്രൻ, വയറാഴി, യഹന്ത ഞാൻ
ചേണാർന്ന രോമങ്ങളോഷധീജാലവും. 35

കേശങ്ങൾ മേഘം ധിഷണ വിരിഞ്ചനു-
മാശയം ധർമ്മവും മേഢ്രം പ്രജാപതി
ഏകനാകും നിന്തിരുവടിതന്നെയാം
ലോകസ്വരൂപനാമാ വിരാൾപൂരുഷൻ. 36

ധർമ്മരക്ഷയ്ക്കും ജഗൽപോഷണത്തിനും
ജന്മമിതംഗീകരിച്ച ഭവാൻ ദൃഢം
അങ്ങേയനുഗ്രഹമൊന്നിനാൽ മാത്രമീ-
ഞങ്ങൾ പാലിക്കുന്നിതേഴുലകും വിഭോ! 37

ആദ്യനായ് പാവനനായിപ്പുരുഷനാ-
യദ്വയനായവസ്ഥാത്രയസാക്ഷിയായ്
എല്ലാററിനും കാരണനായ ഹേതുവാ-
യെല്ലായ്പ്പൊഴും സ്വയംഭാസ്യനായ് മിന്നിടും
നിന്തിരുമേനി സർവ്വേശനെന്നാകിലും
സ്വന്തമാം മായാഗുണപ്രഭാവത്തിനാൽ
സർവ്വഗുണപ്രസിദ്ധിക്കു വികാരാനു-
സാരമറിയപ്പെടുന്നു വിഭിന്നനായ്. 38

സൂര്യൻ സ്വകാന്തിയാലുൽഭൂതമായിടും
വാരിദച്ഛായയാൽ ഛന്നനെന്നാകിലും
മേഘങ്ങളേയുമവ മറച്ചീടുമീ-
ലോകത്തിലുള്ള സമസ്തരൂപത്തെയും
നല്ലവണ്ണം പ്രകാശിപ്പിച്ചിടുന്നപോ-
ലല്ലയോ ഭൂമൻ! സ്വയംപ്രകാശൻ ഭവാൻ
എന്നും ഗുണനിഹ്നുതനായ് ഗുണങ്ങളെ
മിന്നിച്ചിടുന്നു ഗുണികളേയും പരം. 39

നിന്തിരുമേനിതൻ മായയാൽ മോഹിതർ
സന്തതം പുത്രദാരാത്ഥ ഗൃഹാദിയിൽ
സക്തരായ് സംസാരവാരാശിയിൽ വീണു
ദുഃഖിച്ചിടുന്നിതേ മുങ്ങിയും പൊങ്ങിയും. 40

ദേവനാൽ ദത്തമാമീനൃലോകം ലബ്ധ-
മാവുകിലുമജിതേന്ദ്രിയചിത്തനായ്
ത്വത്പദംവിട്ടവൻ ശോച്യനാം തജ്ജനി
നിഷ്ഫലംതാനാത്മവഞ്ചകനാണവൻ. 41

ഏവനാത്മാവും സുഹൃത്തുമധീശനു-
മായ് വിളങ്ങീടുന്ന നിന്തിരുമേനിയെ
നേരേ വിപരീതമായിടുമിന്ദ്രിയ-
പൂരപ്രസാദത്തിനായ് ത്യജിക്കുന്നുവോ
ആ മാനുഷനമൃതത്തെയുപേക്ഷിച്ചു
ഭീമമാകും വിഷം ഭക്ഷിച്ചിടുന്നിതേ. 42

ഞാനുമജനും വിബുധരും നിർമ്മല-
മാനസന്മാരാം മുനികളും പാർക്കുകിൽ
വിഷ്ടപനാഥനുമാത്മാവുമേററവു-
മിഷ്ടനുമാം തിരുമേനിതൻ കിങ്കരർ. 43

ലോകോദയസ്ഥിതി നാശനിദാനമാ-
യേകനായ് ഭേദരഹിതനായ് ശാന്തനായ്
ഇഷ്ടനുമാത്മാവുമീശനുമായ്ത്തന്നെ-
വിട്ടന്യമൊന്നുമില്ലാത്തവനായ് സദാ
വിഷ്ടപം ജീവനിവയ്ക്കധിഷ്ഠാനമായ്
സൃഷ്ട്യാദിയാൽ വിനോദിപ്പവനായിടും
നിന്തിരുമേനിയെ ഞങ്ങൾ ഭജിക്കുന്നി-
തന്തരമെന്നിയേ മോക്ഷലാഭത്തിനായ്. 44

എന്നനുചാരിയിവൻ കരുണാർഹനു-
മെന്നിഷ്ടനുമാണഭയം കൊടുത്തു ഞാൻ
ഞങ്ങളാതിവന്നെയനുഗ്രഹിച്ചീടണ-
മങ്ങു മപ്രഹ്ലാദനെയെന്നപോലവേ. 45

ഭഗവാൻ പറഞ്ഞു

അങ്ങേക്കതിപ്രിയമായങ്ങു ചൊല്ലിയ
സംഗതിയെന്താകിലും ചെയ്തിടാമഹം
ഏതുവിധത്തിൽ ഭവാൻ പ്രവർത്തിപ്പതും
മോദകരമാണെനിക്കു ഗംഗാധരാ! 46

വൈരോചനീസുതനാകുമിദ്ദാനവ-
നോർക്കുകിലെന്നാൽ വധാർഹനല്ലേതുമേ.
നിന്നുടെ വംശ്യരെ ഞാൻ വധിക്കില്ലെന്നു
മുന്നമേ പ്രഹ്ലാദനായ് വരമേകിനേൻ. 47

ദർപ്പോപശമനായാസ്യ പ്രവൃക്ണാ ബാഹവോ മയാ
സൂദിതം ച ബലം ഭൂരി യച്ച ഭാരായിതം ഭുവഃ. 48
ചത്വാരോഽസ്യ ഭുജാഃ ശിഷ്ടാ ഭവിഷ്യന്ത്യജരാമരാഃ
പാർഷദമുഖ്യോ ഭവതോ ന കുതശ്ചിത്ഭയോഽസുരഃ. 49
ഇതി ലബ്ധ്വാഭയം കൃഷ്ണം പ്രണമ്യ ശിരസാസുരഃ
പ്രാദ്യുമ്നിം രഥമാരോപ്യ സവധ്വാ സമുപാനയൽ. 50
അക്ഷൗഹിണ്യാ പരിവൃതം സുവാസഃസമലംകൃതം
സപത്നീകം പുരസ്കൃത്യ യയൗ രുദ്രാനുമോദിതഃ. 51

സ്വരാജധാനീം സമലംകൃതാം ധ്വജൈഃ
സതോരണൈരുക്ഷിതമാർഗ്ഗചത്വരാം
വിവേശ ശംഖാനകദുന്ദുഭിസ്വനൈ-
രഭ്യുദ്യതഃ പൗരസുഹൃദ്ദ്വിജാദിഭിഃ. 52

യ ഏവം കൃഷ്ണവിജയം ശങ്കരേണ ച സംയുഗം
സംസ്മരേൽ പ്രാതരുത്ഥായ ന തസ്യ സ്യാൽ പരാജയഃ. 53

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
അനിരുദ്ധാനയനം നാമ ത്രിഷഷ്ടിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10907 ദശമസ്കന്ധേ ശ്ലോകാഃ 2713

---

# ചതുഃഷഷ്ടിതമോഽധ്യായഃ

ശ്രീശുക ഉവാച

ഏകദോപവനം രാജൻ ജഗ്മുര്യദുകുമാരകാഃ
വിഹർത്തും സാംബപ്രദ്യുമ്നചാരുഭാനുഗദാദയഃ. 1
ക്രീഡിത്വാ സുചിരം തത്ര വിചിന്വന്തഃ പിപാസിതാഃ
ജലം നിരുദകേ കൂപേ ദദൃശുഃ സത്ത്വമത്ഭുതം. 2
കൃകലാസം ഗിരിനിഭം വീക്ഷ്യ വിസ്മിതമാനസാഃ.
തസ്യ ചോദ്ധരണേ യത്നം ചക്രുസ്തേ കൃപയാന്വിതാഃ. 3
ചർമ്മജൈസ്താന്തവൈഃ പാശൈർബദ്ധ്വാ പതിതമർഭകാഃ
നാശക്നുവൻ സമുദ്ധർത്തും കൃഷ്ണായാചഖ്യുരുത്സുകാഃ. 4
തത്രാഗത്യാരവിന്ദാക്ഷോ ഭഗവാൻ വിശ്വഭാവനഃ
വീക്ഷ്യോജ്ജഹാര വാമേന തം കരേണ സ ലീലയാ. 5

സ ഉത്തമശ്ലോകകരാഭിമൃഷ്ടോ
വിഹായ സദ്യഃ കൃകലാസരൂപം
സന്തപ്തചാമീകരചാരുവർണ്ണഃ
സ്വർഗ്ഗ്യത്ഭുതാലങ്കരണാംബരസ്രക്. 6
പപ്രച്ഛ വിദ്വാനപി തന്നിദാനം
ജനേഷു വിഖ്യാപയിതും മുകുന്ദഃ
കസ്ത്വം മഹാഭാഗ വരേണ്യരൂപോ
ദേവോത്തമം ത്വാം ഗണയാമി നൂനം. 7
ദശാമിമാം വാ കതമേന കർമ്മണാ
സംപ്രാപിതോഽസ്യതദർഹഃ സുഭദ്ര
ആത്മാനമാഖ്യാഹി വിവിത്സതാം നോ
യന്മന്യസേ നഃ ക്ഷമമത്ര വക്തും. 8

ശ്രീശുക ഉവാച

ഇതി സ്മ രാജാ സംപൃഷ്ടഃ കൃഷ്ണേനാനന്തമൂർത്തിനാ
മാധവം പ്രണിപത്യാഹ കിരീടേനാർക്കവർച്ചസാ. 9

ദർപ്പഹാനിക്കായിവന്റെ കരങ്ങളെ-
യിപ്പോഴാം മുറിച്ചുകളഞ്ഞു ഞാൻ മിക്കതും.

ഭൂമിക്കു ഭാരമാം തത്ഭൂരിസേനതൻ-
സ്തോമത്തെയും നശിപ്പിച്ചേൻ മഹേശ്വരാ! 48

ശേഷിച്ച നാലു ബാഹുക്കളും ജരാനര-
യേശാത്തതും നശിക്കാത്തതുമായിടും

തൽപാർഷദമുഖ്യനാകുമിദ്ദാനവൻ
നിർഭയനായും ഭവിച്ചിടുമേതിലും. 49

ബാണനീവണ്ണമഭയം ലഭിച്ചുടൻ
പാണികൾ കൂപ്പി നമിച്ചു മുകുന്ദനെ

തേരിലുഷയൊത്തനിരുദ്ധനെയേററി
നേരേ ഭഗവാന്റെ മുന്നിലെത്തിച്ചിതേ. 50

അക്ഷൗഹിണിയാൽ പരിവൃതനായ്ച്ചാരു-
വസ്ത്രവിഭൂഷിതനായ് വധുയുക്തനാം

പ്രദ്യുമ്നപുത്രനെ മുന്നിലാക്കിശ്ശൗരി
രുദ്രാനുമോദിതനായ് യാത്രയായിതേ. 51

തോരണയുക്തധ്വജങ്ങൾ സലിലാർദ്ര-
ചാരുമാർഗ്ഗങ്ങളിവയാൽ വിളങ്ങിടും

ദ്വാരകയിൽ പുരവാസികൾ തുഷ്ടരായ്
പാരാതെ വന്നെതിരേററു മുഴക്കിടും

ദുന്ദുഭി ശംഖാനകാദിസ്വനത്തൊടും
ചെന്നേറിനാൻ ഭഗവാൻ ഭക്തവത്സലൻ. 52

ഈവിധം കൃഷ്ണവിജയവും കാലാരി-
ദേവനുമായുള്ള യുദ്ധവും നിത്യവും

രാവിലെയങ്ങെഴുന്നേററു നിനപ്പോനു
തോൽവിയൊരിക്കലുമൊന്നിലും വന്നിടാ. 53

---

## അദ്ധ്യായം 64

ശ്രീശുകൻ പറഞ്ഞു

സാംബൻ ഗദൻ ചാരു ഭാനുവും പ്രദ്യുമ്ന-
നിമ്മട്ടിലൊട്ടു യദുകുലബാലകർ

ഏകദാ ചാരത്തെഴുമൊരു പൂവാടി-
പൂകിനാരുത്സാഹമോടു കളിക്കുവാൻ. 1

ഏറെനേരം കളിച്ചീടവേ ദാഹിച്ചു
നീരമാരാഞ്ഞു കണ്ടാർ കിണറൊന്നവർ

അപ്പിയലാത്തൊരക്കൂപത്തിനുള്ളിലൊ-
രത്ഭുതജന്തു കിടപ്പതായ്ക്കണ്ടിതു. 2

ഓന്തതു ശൈലസമം [1]ബൃഹത്താകയാ-
ലന്തമററത്ഭുതമാന്നിതബ്ബാലകർ

കാരുണ്യമാന്നിട്ടതിനെക്കരേററുവാൻ
പാരം പരിശ്രമം ചെയ്തു നോക്കീടിനാർ. 3

തോലുകൊണ്ടും നൂലുകൊണ്ടും കയറുകൾ
ചാലേപ്പിണച്ചു ബന്ധിച്ചു തത് പ്രാണിയെ

ഉദ്ധരിക്കാൻ ശ്രമിച്ചൊക്കാതെയൗത്സുക്യ-
യുക്തരായ്ച്ചെന്നറിയിച്ചാർ മുകുന്ദനെ. 4

ലോകസംരക്ഷകനാം ഭഗവാൻ ഹരി
വേഗമങ്ങെത്തിയജ്ജന്തുവിനെക്കണ്ടു

ലീലയായക്ഷണം വാമകരംകൊണ്ടു
ചാലവെ നിഷ്പ്രയാസം കരകേററിനാൻ. 5

ഉത്തമശ്ലോകകരസ്പർശനത്തില-
സ്സത്വം കൃകലാസവേഷമുപേക്ഷിച്ചു

തപ്തസുവർണ്ണത്തിനൊത്തവർണ്ണത്തൊടു-
മത്ഭുതകരഭൂഷണൗഘത്തൊടും

മാലയും ശുഭ്രവസനങ്ങളുമാന്നു
ലാലസിക്കുന്നൊരു ദേവനായ്ത്തീന്നിതു. 6

നേരേ തനിക്കറിയാമെങ്കിലുമതിൻ-
കാരണം ലോകക്കു ബോദ്ധ്യമാക്കീടുവാൻ

ചേദിച്ചിതു ഭഗവാൻ, ഭവാനാരെന്ന-
തോതുക, ദിവ്യാകൃതിയാം ഭവാനെ ഞാൻ

വൃന്ദാരകേശരിലാരെങ്കിലുമെന്ന-
തന്നെ വിചാരിച്ചിടുന്നു മഹാമതേ! 7

സൗമ്യ! ഭവാനിസ്ഥിതി കൈവരാൻ ചെയ്ത
കർമ്മമെന്താണിതിന്നഹനല്ലെങ്കിലും

കേട്ടീടുവാനാഗ്രഹിച്ചിടും ഞങ്ങളോ-
ടിഷ്ടമുണ്ടെങ്കിലരുളിയാലും ഭവാൻ. 8

ശ്രീശുകൻ പറഞ്ഞു

എന്നതുകേട്ടു നൃപൻ സൂര്യസന്നിഭം
മിന്നും കിരീടമനേകസ്വരൂപനാം

മായാപതിതൻ പദാബ്ജങ്ങളിൽ ചേത്തു
മായമെന്യേ കഥിച്ചീടിനാനീവിധം: 9

1. വലിയതു്.

നൃഗോ നാമ നരേന്ദ്രോ൪ഹമിക്ഷ്വാകുതനയഃ പ്രഭോ
ദാനിഷ്വാഖ്യായമാനേഷു യദി തേ കണ്ണമസ്പൃശം. 10
കിം ന തേ൪വിദിതം നാഥ സർവ്വഭൂതാത്മസാക്ഷിണഃ
കാലേനാവ്യാഹതദൃശോ വക്ഷ്യേ൪ഥാപി തവാജ്ഞയാ. 11
യാവന്ത്യഃ സികതാ ഭൂമേര്യാവന്ത്യോ ദിവി താരകാഃ
യാവന്ത്യോ വർഷധാരാശ്ച താവതീരദദം സ്മ ഗാഃ. 12

പയസ്വിനീസ്തരുണീഃ ശീലരൂപ-
ഗുണോപപന്നാഃ കപിലാ ഹേമശൃംഗീഃ
ന്യായാർജ്ജിതാ രൂപ്യഖുരാഃ സവത്സാ
ദുകൂലമാലാഭരണാ ദദാവഹം. 13
സ്വലംകൃതേഭ്യോ ഗുണശീലവദ്ഭ്യഃ
സീദൽകുടുംബേഭ്യ ഋതവ്രതേഭ്യഃ
തപഃശ്രുതബ്രഹ്മവദാന്യസദ്ഭ്യഃ
പ്രാദാം യുവഭ്യോ ദ്വിജപുംഗവേഭ്യഃ. 14
ഗോഭൂഹിരണ്യായതനാശ്വഹസ്തിനഃ
കന്യാഃ സദാസീസ്തിലരൂപ്യശയ്യാഃ
വാസാംസി രത്നാനി പരിച്ഛദാൻ രഥാ-
നിഷ്ടം ച യജ്ഞൈശ്ചരിതം ച പൂർത്തം. 15

കസ്യചിൽ ദ്വിജമുഖ്യസ്യ ഭ്രഷ്ടാ ഗൌർമ്മമ ഗോധനേ
സംപൃക്താവിദുഷാ സാ ച മയാ ദത്താ ദ്വിജാതയേ. 16
താം നീയമാനാം തത്സ്വാമീ ദൃഷ്ട്വോവാച മമേതി തം
മമേതി പ്രതിഗ്രാഹ്യാഹ നൃഗോ മേ ദത്തവാനിതി. 17
വിപ്രൗ വിവദമാനൗ മാമൂചതുഃ സ്വാർത്ഥസാധകൗ
ഭവാൻ ദാതാപഹർത്തേതി തച്ഛ്രുത്വാ മേ൪ഭവൽ ഭ്രമഃ. 18
അനുനീതാവുഭൗ വിപ്രൗ ധർമ്മകൃച്ഛ്രഗതേന വൈ
ഗവാം ലക്ഷം പ്രകൃഷ്ടാനാം ദാസ്യാമ്യേഷാ പ്രദീയതാം. 19
ഭവന്താവനുഗൃഹ്ണീതാം കിങ്കരസ്യാവിജാനതഃ
സമുദ്ധരത മാം കൃച്ഛ്രാൽ പതന്തം നിരയേ൪ശുചൗ. 20
നാഹം പ്രതീച്ഛേ വൈ രാജന്നിത്യുക്ത്വാ സ്വാമ്യപാക്രമൽ
നാന്യൽ ഗവാമപ്യയുതമിച്ഛാമീത്യപരോ യയൗ. 21
ഏതസ്മിന്നന്തരേ യാമ്യൈർദൂതൈർന്നീതോ യമക്ഷയം
യമേന പൃഷ്ടസ്തത്രാഹം ദേവദേവ ജഗൽപതേ. 22
പൂർവ്വം ത്വമശുഭം ഭുങ്ക്ഷേ ഉതാഹോ നൃപതേ ശുഭം
നാന്തം ദാനസ്യ ധർമ്മസ്യ പശ്യേ ലോകസ്യ ഭാസ്വതഃ. 23
പൂർവ്വം ദേവാശുഭം ഭുഞ്ജ ഇതി പ്രാഹ പതേതി സഃ
താവദദ്രാക്ഷമാത്മാനം കൃകലാസം പതൻ പ്രഭോ. 24
ബ്രഹ്മണ്യസ്യ വദാന്യസ്യ തവ ദാസസ്യ കേശവ
സ്മൃതിർന്നാദ്യാപി വിധ്വസ്താ ഭവത്സന്ദർശനാർത്ഥിനഃ. 25

സ ത്വം കഥം മമ വിഭോ൪ക്ഷിപഥഃ പരാത്മാ
യോഗേശ്വരൈഃ ശ്രുതിദൃശാമലഹൃദ്വിഭാവ്യഃ
സാക്ഷാദധോക്ഷജ ഉരുവ്യസനാന്ധബുദ്ധേഃ
സ്യാന്മേ൪നുദൃശ്യ ഇഹ യസ്യ ഭവാപവർഗ്ഗഃ. 26

ദേവദേവ ജഗന്നാഥ ഗോവിന്ദ പുരുഷോത്തമ
നാരായണ ഹൃഷീകേശ പുണ്യശ്ലോകാച്യുതാവ്യയ. 27
അനുജാനീഹി മാം കൃഷ്ണ യാന്തം ദേവഗതിം പ്രഭോ
യത്ര ക്വാപി സതശ്ചേതോ ഭൂയാന്മേ ത്വൽപദാസ്പദം. 28

ഞാൻ നൃഗനെന്ന നരേന്ദ്ര,നിക്ഷ്വാകുവിൻ
നന്ദനനെന്നു ധരിക്ക മഹാപ്രഭോ!
ദാനശീലന്മാരെയെണ്ണുകിലാദ്യമായ്
ഞാനാം ഭവാന്റെ ചെവിയിൽപ്പെടുന്നതും. 10
അവ്യാഹതദൃക്കിയലും ജഗൽപതേ!
സർവ്വഭൂതൗഘാത്മസാക്ഷിയാകും ഭവാൻ
ബോധിച്ചിടാത്തതായൊന്നുമില്ലെങ്കിലു-
മോതുന്നു നിന്തിരുമേനി കല്പിക്കയാൽ. 11
മന്നിൽ മണൽത്തരിയെത്രയുണ്ടാകാശ-
മണ്ഡലം തന്നിലെത്താരവുമെത്രയാം
ധാത്രിയിൽ വീഴും മഴത്തുള്ളിയെത്രയാ-
ണത്രയും ഗോക്കളെദ്ദാനമായേകിനേൻ. 12
പാലേറെയുള്ളതും പ്രായം കുറഞ്ഞതും
ശീലരൂപാദി ഗുണങ്ങളിയന്നതും
വെള്ളിക്കുളമ്പു പൊൻകൊമ്പുവത്സങ്ങളു-
മുള്ളതും വസ്ത്രമാലാദിയണിഞ്ഞതും
ശുദ്ധമായാർജ്ജിച്ചതും കപിലംനിറ-
മൊത്തതുമാണു ഞാൻ നൽകിയ ഗോധനം. 13
നന്നായലംകൃതരായ് ഗുണശീലാദി-
യാർന്നു തളർന്ന കുടുംബമിയന്നഥ
സത്യവ്രതംപൂണ്ട നിത്യതപസ്സിനാൽ
കീർത്തികലർന്നാഗമോദാരരായ് പരം
സത്തുക്കളാകും ധരണീസുരന്മാരി-
ലത്രേ സമർപ്പിച്ചതും ധേനുസഞ്ചയം. 14
എന്നതു കൂടാതനവധി ഭൂമിയും
പൊന്നും ഗൃഹസ്യന്ദനാശ്വഗജങ്ങളും
വെള്ളിയും ദാസീയുതകന്യമാരെയു-
മെള്ളമുപകരണങ്ങൾ വസ്ത്രങ്ങളും
രത്നങ്ങളും ശയനങ്ങളുമേകിനേൻ
തീർത്ഥപൂർത്തങ്ങൾ യജിച്ചു യാഗങ്ങളും. 15
എങ്ങനെയോ തെററിമാറിയൊരു വിപ്ര-
പുംഗവൻതൻ പശു മദ്ഗോഗണങ്ങളിൽ
സംഗതമായതറിയാതതിനേയു-
മങ്ങേകിനേനൊരു വിപ്രനു സാദരം. 16
ഭൂമീസുരൻ ഗോവുമായ് പോകവേയതിൻ-
സ്വാമി കണ്ടിട്ടിതെനിക്കുള്ളതെന്നുടൻ
ചൊന്നാൻ തദാ പ്രതിഗ്രാഹിഭൂമീസുരൻ
മന്നൻ നൃഗനെനിക്കേകിയതെന്നുമായ്. 17
ഈവിധം സ്വാർത്ഥസാദ്ധ്യത്തിനു വാദിക്കു-
മാ വിപ്രയുഗ്മമെൻ ചാരത്തണഞ്ഞുടൻ
അങ്ങെനിക്കേകിയതല്ലേയിതെന്നേക-
നങ്ങെൻ പശുവെ കവർന്നെന്നതന്യനും
ചൊന്നതു കേട്ടേററമസ്വസ്ഥനായി ഞാ-
നെന്നല്പപാരം പരിഭ്രമിച്ചീടിനേൻ. 18
വിട്ടുകൊടുപ്പിനിഗ്ഗോവിനെപ്പാൽ പരം
കിട്ടുന്ന ലക്ഷമെണ്ണത്തെത്തരാമിവൻ
ബോധവിഹീനനായീടുമീ ദാസനെ
ഹേ ദ്വിജന്മാരേ!യനുഗ്രഹിച്ചീടുവിൻ. 19
ശുദ്ധിയില്ലാത്ത നരകത്തിലേക്കു കാൽ-
കുത്തുമെന്നേയാ വ്യഥയിൽനിന്നേററുവിൻ
ധർമ്മവ്യഥയിലകപ്പെട്ട ഞാനേവ-
മമ്മഹീദേവദ്വയത്തോടഭ്യർത്ഥിച്ചിതു. 20
വിട്ടയച്ചീടുകയില്ല ഞാനെന്നുടൻ
കട്ടായമായ് പശുവിന്നുടമസ്ഥനും
ലക്ഷത്തൊടൊത്തയുതം കൂടിയാകിലും
കാംക്ഷയില്ലെന്നന്യനും ചൊല്ലി
യാത്രയായ്. 21
അന്തകദൂതരസ്സന്ധിയിലെന്നെയും
ബന്ധനംചെയ്തു നയിച്ചു യമാലയം
ദേവദേവാ! തത്ര ചെന്നനേരം ധർമ്മ-
ദേവനുമെന്നെ വിളിച്ചു ചോദിച്ചിതു. 22
ദുഷ്കൃതത്തിൻഫലമാമശുഭത്തെയോ
സത്കർമ്മജമാം ശുഭത്തെയോ ഭൂപതേ!
മുന്നമനുഭവിപ്പാനാഗ്രഹിപ്പത-
ങ്ങെന്നെന്നോടദ്ദണ്ഡപാണി ചോദിക്കവേ
ചിന്തിച്ചു ഞാൻ ചെയ്ത ദാനധർമ്മങ്ങൾത-
ന്നന്തവും കണ്ടീല പുണ്യലോകാന്തവും. 23
ആദ്യമശുഭം ഭുജിച്ചുകൊള്ളാമെന്നു
തീർത്തുരചെയ്തേൻ പതിച്ചീടുകെന്നുടൻ
ചൊന്നാൻ യമൻ, ഞാനൊരോന്തായ-
വനിയിൽ-
ച്ചെന്നു കൂപത്തിൽ പതിച്ചിതയി പ്രഭോ! 24
ഭൂസുരഭക്തനായങ്ങയെക്കാണുവാ-
നാശിപ്പവനായുദാരമനസ്സനായ്
നിന്തിരുമേനിതൻ ദാസനെനിക്കു ജ-
ന്മാന്തരസംസ്മൃതി പോയതില്ലേതുമേ. 25
യോഗേശ്വരരാൽ ശ്രുതിദൃക്കിനാൽ ശുദ്ധ-
മാകും ഹൃദയത്തിൽ നിത്യം വിഭാവ്യനായ്
ഇന്ദ്രിയാതീതനായ് ബ്രഹ്മസ്വരൂപനായ്
സന്തതം മോക്ഷാർഹദൃശ്യനാകും ഭവാൻ
ഇന്നെനിക്കീവിധമക്ഷിക്കു ലക്ഷ്യമാ-
യെന്നതെൻ ഭാഗ്യവിശേഷം ജഗൽപതേ! 26
ദേവ ദേവ! ജഗന്നാഥ! നാരായണാ!
ഗോവിന്ദ! നാശഹീനാ! പുരുഷോത്തമ!
വിണ്ണവലോകം ഗമിപ്പാൻ തുടങ്ങിടു-
മെന്നെയനുഗ്രഹിച്ചാലും ഹൃഷീകേശാ!
എങ്ങു ഞാൻ പോകിലുമെപ്പൊഴും ത്വൽപ്പദ-
സംഗമസംയുതമാകണമെന്മനം. 27–28

നമസ്തേ സർവ്വഭാവായ ബ്രഹ്മണേ/നന്തശക്തയേ
കൃഷ്ണായ വാസുദേവായ യോഗാനാം പതയേ നമഃ. 29
ഇത്യുക്ത്വാ തം പരിക്രമ്യ പാദൗ സ്പൃഷ്ട്വാ സ്വമൗലിനാ
അനുജ്ഞാതോ വിമാനാഗ്ര്യമാരുഹൽ പശ്യതാം നൃണാം. 30
കൃഷ്ണഃ പരിജനം പ്രാഹ ഭഗവാൻ ദേവകീസുതഃ
ബ്രഹ്മണ്യദേവോ ധർമ്മാത്മാ രാജന്യാനനുശിക്ഷയൻ. 31
ദുർജ്ജരം ബത ബ്രഹ്മസ്വം ഭുക്തമഗ്നേർമനാഗപി
തേജീയസോ/പി കിമുത രാജ്ഞാമീശ്വരമാനിനാം. 32
നാഹം ഹാലാഹലം മന്യേ വിഷം യസ്യ പ്രതിക്രിയാ
ബ്രഹ്മസ്വം ഹി വിഷം പ്രോക്തം നാസ്യ പ്രതിവിധിർഭുവി. 33
ഹിനസ്തി വിഷമത്താരം വഹ്നിരദ്ഭിഃ പ്രശാമ്യതി
കുലം സമൂലം ദഹതി ബ്രഹ്മസ്വാരണിപാവകഃ. 34
ബ്രഹ്മസ്വം ദുരനുജ്ഞാതം ഭുക്തം ഹന്തി ത്രിപൂരുഷം
പ്രസഹ്യ തു ബലാൽ ഭുക്തം ദശ പൂർവ്വാൻ ദശാപരാൻ. 35
രാജാനോ രാജലക്ഷ്മ്യാന്ധാ നാത്മപാതം വിചക്ഷതേ
നിരയം യേ/ഭിമന്യന്തേ ബ്രഹ്മസ്വം സാധു ബാലിശാഃ. 36
ഗൃഹ്ണന്തി യാവതഃ പാംസൂൻ ക്രന്ദതാമശ്രുബിന്ദവഃ
വിപ്രാണാം ഹൃതവൃത്തീനാം വദാന്യാനാം കുടുംബിനാം. 37
രാജാനോ രാജകുല്യാശ്ച താവതോ/ബ്ദാന്നിരങ്കുശാഃ
കുംഭീപാകേഷു പച്യന്തേ ബ്രഹ്മദായാപഹാരിണഃ. 38
സ്വദത്താം പരദത്താം വാ ബ്രഹ്മവൃത്തിം ഹരേച്ച യഃ
ഷഷ്ടിവർഷസഹസ്രാണി വിഷ്ഠായാം ജായതേ കൃമിഃ. 39
ന മേ ബ്രഹ്മധനം ഭൂയാൽ യദ്ഗൃദ്ധ്വാല്പായുഷോ നരാഃ
പരാജിതാശ്ച്യുതാ രാജ്യാൽ ഭവന്ത്യുദ്വേജിനോ/ഹയഃ. 40
വിപ്രം കൃതാഗസമപി നൈവ ദ്രുഹ്യത മാമകാഃ
ഘ്നന്തം ബഹു ശപന്തം വാ നമസ്കുരുത നിത്യശഃ. 41
യഥാഹം പ്രണമേ വിപ്രാനനുകാലം സമാഹിതഃ
തഥാ നമത യൂയം ച യോ/ന്യഥാ മേ സ ദണ്ഡഭാക്. 42
ബ്രാഹ്മണാർത്ഥോ ഹ്യപഹൃതോ ഹർത്താരം പാതയത്യധഃ
അജാനന്തമപി ഹ്യേനം നൃഗം ബ്രാഹ്മണഗൗരിവ. 43
ഏവം വിശ്രാവ്യ ഭഗവാൻ മുകുന്ദോ ദ്വാരകൗകസഃ
പാവനഃ സർവ്വലോകാനാം വിവേശ നിജമന്ദിരം. 44

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
നൃഗോപാഖ്യാനം നാമ ചതുഃഷഷ്ടിതമോ/ധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10951 ദശമസ്കന്ധേ ശ്ലോകാഃ 2757

---

## പഞ്ചഷഷ്ടിതമോ/ധ്യായഃ

ശ്രീശുക ഉവാച

ബലഭദ്രഃ കുരുശ്രേഷ്ഠ ഭഗവാൻ രഥമാസ്ഥിതഃ
സുഹൃദ്ദിദൃക്ഷുരുൽകണ്ഠഃ പ്രയയൗ നന്ദഗോകുലം. 1
പരിഷ്വക്തശ്ചിരോൽകണ്ഠൈർഗ്ഗോപൈർഗ്ഗോപീഭിരേവ ച
രാമോ/ഭിവാദ്യ പിതരാവാശീർഭിരഭിനന്ദിതഃ. 2
ചിരം നഃ പാഹി ദാശാർഹ സാനുജോ ജഗദീശ്വരഃ
ഇത്യാരോപ്യാങ്കമാലിംഗ്യ നേത്രൈഃ സിഷിചതുർജ്ജലൈഃ. 3

സർവ്വഭാവത്തിൻ നിദാനമായ് ബ്രഹ്മമായ്
ശ്രീവാസുദേവനായ് യോഗാധിനാഥനാം
ദാമോദരാ! മഹാശക്തിയുക്താ! ഹരേ!
ശ്രീമന്മുകുന്ദാ! നമസ്കരിക്കുന്ന ഞാൻ. 29
ഓതിയേവം ഭഗവാനെ വലംവച്ചു
ചെയ്തു ശിരസ്സിനാൽ തൽപ്പദസ്പർശവും
അമ്മന്നനേവരും കാൺകെബ് ഭഗവാൻെറ
സമ്മതംവാങ്ങി വിമാനത്തിലേറിനാൻ. 30
ധർമ്മസ്വരൂപനും ദേവപ്രമുഖനും
ബ്രാഹ്മണഭക്തനുമായിടുമച്യുതൻ
മന്നവന്മാരെയനുശാസനംചെയ്തു
തന്നനുചാരികളോടു ചൊല്ലീടിനാൻ: 31
വന്മഹസ്സാർന്നീടുമഗ്നികപോലുമി-
ബ്രഹ്മസ്വമൊട്ടും ദഹിക്കാത്തതൊന്നുതാൻ
പിന്നെ ദ്വിജൻ ദൈവമെന്നു മാനിച്ചിടും
മന്നവർ തൻകഥ ചൊല്ലേണ്ടതെന്തുവാൻ. 32
ഹാലാഹലം വിഷമെന്നു ഞാൻ പാർത്തിടു-
ന്നീ,ലതിൻ പ്രത്യൗഷധമുണ്ടു പാരിതിൽ
ബ്രഹ്മസ്വമാകും വിഷത്തിനോർത്തീടുകി-
ലിമ്മന്നിലില്ല മറുമരുന്നൊന്നുമേ. 33
അഗ്നിയേക്കാളും വിഷത്തിനെക്കാളുമ-
ത്യുഗ്രമാം ബ്രാഹ്മണൻതന്മുതൽ നിർണ്ണയം.
കാകോളമക്ഷണമായതശിച്ചീടു-
മേകനെ മാത്രമേ കൊന്നിടു, വഹ്നിയും
വേഗം കെടും സലിലത്തിനാൽ, ബ്രഹ്മസ്വ-
മാകുമരണിയിലുണ്ടാ [1]മുഷർബ്ബുധൻ
ഭൂസുരസ്വത്തു ഹരിച്ച പാപിഷ്ഠൻെറ
വംശം മുഴക്കെ നശിപ്പിച്ചിടുന്നിതേ. 34
സമ്മതമെന്യേ ദ്വിജസ്വത്തടക്കിയ
ദുർമ്മതിയും പുത്രനും പുത്രപുത്രനും
എത്തിടും നാശം, ബലത്താലതാന്നിടും
മർത്ത്യന്റെ ഭാവിതലമുറ പത്തിലും. 35
രാജവിഭൂതിയാൽ ചിന്താബലമററ-
രാജസമൂഹം ദ്വിജസ്വം നല്ലമെന്നു
കാംക്ഷിച്ചിടുന്നു വെറുമജ്ഞരാമവർ
വീക്ഷിപ്പതില്ലാത്മനാശത്തെയേതുമേ. 36
എത്രയുമൗദാര്യശാലികളായ് നിജ-
വൃത്തി കവർന്നതുമൂലം കരഞ്ഞിടും
പൃഥ്വീസുരരുടെ കണ്ണീർകണംപതി-
ച്ചെത്രമാത്രം ധൂളിജാലം നനയുമൊ 37
അത്രയും നാൾ ദ്വിജദായം ഹരിച്ചവൻ
പൃഥ്വീശനോ [2]തദീയാന്വയജാതനോ
ആരാകിലും ഘോരമായ കുംഭീപാക-
ഘോരനരകത്തിൽ വീണു ദഹിച്ചിടും. 38
താനോ പരനോ കൊടുത്തതായുള്ളതാം
ക്ഷോണീസുരധനം കയ്യടക്കീടുവോൻ
വിഷ്ഠയിലെ കൃമിയായി ജനിച്ചങ്ങു
ഷഷ്ടിസഹസ്രവഷം കിടക്കുന്നിതേ. 39
ചേരായ്ക മേ ദ്വിജസ്വ,ത്തതാശിച്ചിടും
പൂരുഷനല്പായുസ്സായിബ് ഭവിച്ചിടും
നാട്ടിൽനിന്നും ഭ്രഷ്ടനാമവനേതിലും
തോററുപോം ക്രൂരാഹിയായും ജനിച്ചിടും. 40
വല്ലതും തെററുചെയ്താലും ശപിക്കിലും
കൊല്ലുകിലുമെൻജനങ്ങളാകും നിങ്ങൾ
വിപ്രനെ ദ്രോഹിക്കരുതൊരുനാളിലു-
മെപ്പൊഴുമാദരാൽ നമിക്കുകയെന്നിയേ. 41
ഞാനനുകാലം സമാഹിതനായ് ധരാ-
വാനവന്മാരെ നമസ്കരിക്കുംവിധം
നിങ്ങളും നേരേ നമിക്കവിനല്ലായ്കിൽ
നിങ്ങളെൻ ശിക്ഷക്കു പാത്രീഭവിച്ചിടും. 42
ബ്രഹ്മസ്വമെന്നറിയാതാകിലുമതു
ചെമ്മേയപഹരിച്ചീടുന്ന പൂരുഷൻ
സന്ദേഹമില്ലിന്നൃഗധരാവാസവ-
നെന്നകണക്കിലധഃപതിച്ചീടുമേ. 43
സർവ്വജഗത്തും പരിശുദ്ധമാക്കിടും
നിർവ്വാണദനാം ഭഗവാൻ ജനാർദ്ദനൻ
ദ്വാരകാവാസിജനങ്ങളെയിക്കഥ
നേരേ ധരിപ്പിച്ചണഞ്ഞിതു തത്പുരം. 44

---

## അദ്ധ്യായം 65

ശ്രീശുകൻ പറഞ്ഞു

ശ്രീബലഭദ്രഭഗവാൻ സുഹൃത്തുക്കൾ
വേർപെട്ടു ദുഃഖം സഹിക്കരുതായ്കയാൽ
തദ്ദർശനാഗ്രഹത്താൽ നന്ദഗോകുല-
മെത്തിനാൻ സ്യന്ദനമേറി കുരൂദ്വഹാ! 1
ദീർഘവിയോഗാത്തരാം ഗോപഗോപിക-
ളൊക്കെയെണച്ചു പുണർന്ന സങ്കർഷണൻ
മാതാപിതാക്കളെ വന്ദിച്ചു,വരതി-
പ്രീതരായേകമാശിസ്സുകളാന്നിതേ. 2
ദാശാർഹ! നീയനുജോപേതനായ് ജഗ-
ദീശാ! ചിരം പരിപാലിക്ക ഞങ്ങളെ
എന്നോതിയങ്കത്തിലേററി മുകർന്നവർ
കണ്ണീരുകൊണ്ടഭിഷേചിച്ചു പുത്രനെ. 3

---

1 അഗ്നി. 2 അവൻെറ വംശത്തിൽ ജനിച്ചവൻ.

ഗോപവൃദ്ധാംശ്ച വിധിവദ്യവിഷ്ഠൈരഭിവന്ദിതഃ
യഥാവയോ യഥാസഖ്യം യഥാസംബന്ധമാത്മനഃ. 4
സമുപേത്യാഥ ഗോപാലാൻ ഹാസ്യഹസ്തഗ്രഹാദിഭിഃ
വിശ്രാന്തം സുഖമാസീനം പപ്രച്ഛുഃ പര്യുപാഗതാഃ. 5
പൃഷ്ടാശ്ചാനാമയം സ്വേഷു പ്രേമഗദ്ഗദയാ ഗിരാ
കൃഷ്ണേ കമലപത്രാക്ഷേ സംന്യസ്താഖിലരാധസഃ. 6
കച്ചിന്നോ ബാന്ധവാ രാമ സർവ്വേ കുശലമാസതേ
കച്ചിൽ സ്മരഥ നോ രാമ യൂയം ദാരസുതാന്വിതാഃ. 7
ദിഷ്ട്യാ കംസോ ഹതഃ പാപോ ദിഷ്ട്യാ മുക്താഃ സുഹൃജ്ജനാഃ
നിഹത്യ നിർജ്ജിത്യ രിപൂൻ ദിഷ്ട്യാ ദുർഗ്ഗം സമാശ്രിതാഃ. 8
ഗോപ്യോ ഹസന്ത്യഃ പപ്രച്ഛൂ രാമസന്ദർശനാദൃതാഃ
കച്ചിദാസ്തേ സുഖം കൃഷ്ണഃ പുരസ്ത്രീജനവല്ലഭഃ. 9
കച്ചിൽ സ്മരതി വാ ബന്ധൂൻ പിതരം മാതരം ച സഃ
അപ്യസൗ മാതരം ദ്രഷ്ടും സകൃദപ്യാഗമിഷ്യതി
അപി വാ സ്മരതേഽസ്മാകമനുസേവാം മഹാഭുജഃ. 10
മാതരം പിതരം ഭ്രാതൄൻ പതീൻ പുത്രാൻ സ്വസൄരപി
യദർത്ഥേ ജഹിമ ദാശാർഹ ദുസ്ത്യജാൻ സ്വജനാൻ പ്രഭോ. 11
താ നഃ സദ്യഃ പരിത്യജ്യ ഗതഃ സംഛിന്നസൗഹൃദഃ
കഥം നു താദൃശം സ്ത്രീഭിർന്ന ശ്രദ്ധീയേത ഭാഷിതം. 12

കഥം നു ഗൃഹ്ണന്ത്യനവസ്ഥിതാത്മനോ
വചഃ കൃതഘ്നസ്യ ബുധാഃ പുരസ്ത്രിയഃ
ഗൃഹ്ണന്തി വൈ ചിത്രകഥസ്യ സുന്ദര
സ്മിതാവലോകോച്ഛ്വസിതസ്മരാതുരാഃ. 13

കിം നസ്തൽകഥയാ ഗോപ്യഃ കഥാഃ കഥയതാപരാഃ
യാത്യസ്മാഭിർവ്വിനാ കാലോ യദി തസ്യ തഥൈവ നഃ. 14
ഇതി പ്രഹസിതം ശൗരേർജ്ജല്പിതം ചാരു വീക്ഷിതം
ഗതിം പ്രേമപരിഷ്വംഗം സ്മരന്ത്യോ രുരുദുഃ സ്ത്രിയഃ. 15
സങ്കർഷണസ്താഃ കൃഷ്ണസ്യ സന്ദേശൈർഹൃദയംഗമൈഃ
സാന്ത്വയാമാസ ഭഗവാൻ നാനാനുനയകോവിദഃ. 16
ദ്വൗ മാസൗ തത്ര ചാവാത്സീന്മധും മാധവമേവ ച
രാമഃ ക്ഷപാസു ഭഗവാൻ ഗോപീനാം രതിമാവഹൻ. 17
പൂർണ്ണചന്ദ്രകലാമൃഷ്ടേ കൗമുദീഗന്ധവായുനാ
യമുനോപവനേ രേമേ സേവിതേ സ്ത്രീഗണൈർവൃതഃ. 18
വരുണപ്രേഷിതാ ദേവീ വാരുണീ വൃക്ഷകോടരാൽ
പതന്തീ തദ്വനം സർവ്വം സ്വഗന്ധേനാധ്യവാസയൽ. 19
തം ഗന്ധം മധുധാരായാ വായുനോപഹൃതം ബലഃ
ആഘ്രായോപഗതസ്തത്ര ലലനാഭിഃ സമം പപൗ. 20
ഉപഗീയമാനചരിതോ വനിതാഭിർഹലായുധഃ
വനേഷു വ്യചരൽ ക്ഷീബോ മദവിഹ്വലലോചനഃ. 21
സ്രഗ്വ്യേകകുണ്ഡലോ മത്തോ വൈജയന്ത്യാ ച മാലയാ
ബിഭ്രൽ സ്മിതമുഖാംഭോജം സ്വേദപ്രാലേയഭൂഷിതം. 22
സ ആജുഹാവ യമുനാം ജലക്രീഡാർത്ഥമീശ്വരഃ
നിജം വാക്യമനാദൃത്യ മത്ത ഇത്യാപഗാം ബലഃ
അനാഗതാം ഹലാഗ്രേണ കുപിതോ വിചകർഷ ഹ. 23

മററു വയോധികഗോപരേയുംവിധി—
ക്കൊത്തവൻ കൂപ്പീയിളയോരവനെയും.
ബന്ധുത സൗഹൃദം പ്രായവുമൊക്കന്നേ—
പന്തിക്കതാനുപചാരംനടന്നിതു. 4
ഗോപാലകർതൻ ഗൃഹങ്ങളെപ്പിന്നീട
പ്രാപിച്ചു മന്ദഹാസത്തോടുകൂടവേ
കൈകളും പിടിച്ചവരോടുമനാമയം
നാഗാധിരാജാംശഭൃതനാരാഞ്ഞിതേ.
ഐശ്വര്യമാകവേ കണ്ണനിലപ്പിച്ചൊ—
രസ്സുഹൃത്തുക്കളിടറുംസ്വരത്തൊടും
രാമദേവൻ ചെററു വിശ്രമിച്ചീടവേ
പ്രേമംനിമിത്തമണഞ്ഞു തത്സന്നിധി
തങ്ങളുംതൻ ബാന്ധവന്മാരായ യാദവ—
പുംഗവന്മാർതൻ കുശലമാരാഞ്ഞിതേ. 5–6
ഞങ്ങടെ ബന്ധുജനങ്ങൾക്കശേഷവും
മംഗലമോ രാമ! ഭാര്യാസുതാനപിതർ
നിങ്ങളിപ്പോഴും വല്ലപോതിലുമെങ്കിലും
ഞങ്ങളെയോർക്കമാറുണ്ടോ യദൂത്തമാ! 7
ഭാഗ്യത്തിനാൽ പാപി കംസൻ ഹതനായി
ഭാഗ്യത്തിനാൽ സുഹൃത്തുക്കൾ വിമുക്തരായ്
ശത്രുക്കളെ നിഗ്രഹിച്ചു ജയിച്ചവ—
ന്നെത്തിയദ്ദുർഗ്ഗമണഞ്ഞതും ഭാഗ്യമായ്. 8
മങ്ങാതെ രാമനെക്കണ്ടു വിനീതരായ്
ഭംഗ്യാ ചിരിച്ചു ചോദിച്ചിതു ഗോപിമാർ
മല്ലാരിയങ്ങപ്പുരസുന്ദരീജന—
വല്ലഭനായിസ്സുഖം വസിപ്പിതോ? 9
ജ്ഞാതികളേയും ജനകനേയും തഥാ
മാതാവിനേയുമദ്ദേഹമോർക്കുന്നുവോ!
അമ്മയെക്കാണ്മാനൊരുകുറിയെങ്കിലു—
മമ്മഹാത്മാവിവിടേക്ക വന്നീടുമോ? 10
ദുസ്ത്യജരും സ്വജനങ്ങളുമാം പുത്ര—
ഭർത്തൃസഹോദരീ സോദരന്മാരെയും
മാതാപിതാക്കളേയും ത്യജിച്ചീ ഞങ്ങൾ
ചെയ്ത ശുശ്രൂഷയക്കണ്ണനോർത്തീടുമോ. 11
അങ്ങനെയുള്ളോരിവരെ നിസ്നേഹനാ—
യിങ്ങവൻ പെട്ടെന്നുപേക്ഷിച്ചുപോയിതു
അംഗനമാരാ മനോഹരവാണിക—
ളെങ്ങനെ വിശ്വസിക്കാതെയിരുന്നിടും. 12
അസ്ഥിരനായി കൃതഘ്നനാമന്നന്ദ—
പുത്രൻെറ വാക്ക നിപുണകളായിടും
പട്ടണനാരികൾ വിശ്വസിക്കുന്നതെ—
ന്നട്ടിൽ, വിചിത്രചരിതങ്ങളോതുവാൻ
സാമർത്ഥ്യമേറുമവൻെറ മനോഹര—
ത്തുമന്ദഹാസംകലർന്ന നോട്ടങ്ങളാൽ
ക്ഷുബ്ധകാമാതുരമാരാമവരതു
സത്യമായ്ത്തന്നെ ധരിച്ചുപോം നിശ്ചയം. 13
ചൊല്ലുവിൻ തോഴികളേ! മററുവല്ലതു—
മില്ല നമുക്ക ഫലം തത്കഥകളാൽ
നമ്മെ വെടിഞ്ഞവൻ കാലംകഴിക്കകി—
ലമ്മട്ട നമ്മൾക്കുമെന്തരുതാത്തതും. 14
ഇങ്ങനെ ശൗരിതൻ മന്ദസ്മിതത്തെയും
ശൃംഗാരവീക്ഷണത്തേയും ഗതിയെയും
സംഭാഷണത്തെയും പ്രേമാത്മകപരി—
രംഭണത്തേയുമോർത്താ സ്ത്രീകൾ കേണിതേ. 15
നാനാവിധാനുനയകോവിദൻ രാമ—
നാനായമാനിനിമാരെയശേഷവും
ചാരുഹൃദയംഗമകൃഷ്ണസന്ദേശ—
ഗീരുകളോതിസ്സമാശ്വസിപ്പിച്ചിതേ. 16
മേടമിടവമീരണ്ടുമാസങ്ങളു—
മേടലർബാണോപമൻ ഭഗവാൻ ഹലി
രാത്രിതോറുംഗോപികൾക്കരതിചേർത്തു
പാർത്തീടിനാൻ തത്ര മോദപുരസ്സരം. 17
പൂർണ്ണചന്ദ്രാംശുക്കൾതട്ടിയാമ്പന്മണ—
മാർന്ന സമീരനാൽ സേവിതമായിടും
സൂര്യസുതോപവനത്തിൽ ബലൻ ഗോപ—
നാരീസമാവൃതനായ് രമിച്ചീടിനാൻ. 18
വാരുണീദേവി വരുണാജ്ഞയാൽ വന്നു
ഭൂരുഹകോടരനിസ്സൃതയായുടൻ
ആ രമ്യകാനനഭാഗമശേഷവും
സൗരഭ്യപൂർണ്ണമാക്കീടിനാളക്ഷണം. 19
തെന്നലണച്ചീടുമമ്മധുധാരത—
ന്നന്യൂനഗന്ധം സ്വദിച്ചു സങ്കർഷണൻ
അങ്ങുചെന്നാശു സമ്മോദപൂർവ്വം ഗോപി—
കാംഗനമാരൊത്തു സേവിച്ചു വേണ്ടപോൽ. 20
മത്തനായേററം മദാലസലോചന—
യുക്തനായ് സ്ത്രീകളാൽ കീർത്തിതവൃത്തനാം
ശ്രീബലദേവൻ ഭഗവാൻ വനങ്ങളി—
ലാപൂർണ്ണമോദം വിചരിച്ചിതിച്ഛപോൽ. 21
മാല പലതുമാ വൈജയന്ത്യാഖ്യമാം
മാലയുമിട്ടേകകുണ്ഡലനായവൻ
ഘർമ്മഹിമകണഭൂഷിതസുസ്മിത
സന്മുഖവക്ത്രാംബുജനായ് വിളങ്ങിനാൻ. 22
ഈശ്വരനാം ബലരാമൻ ജലക്രീഡ—
യാശിച്ചരികിൽ വിളിച്ചു കാളിന്ദിയെ
മത്തനെന്നോർത്തനാദരിച്ചെത്താഞ്ഞു
ക്രുദ്ധനായാഞ്ഞുവലിച്ചാൻ കലപ്പയാൽ. 23

പാപേ ത്വം മാമവജ്ഞായ യന്നായാസി മയാഽഽഹുതാ
നേഷ്യേ ത്വാം ലാംഗലാഗ്രേണ ശതധാ കാമചാരിണീം. 24
ഏവം നിർഭർത്സിതാ ഭീതാ യമുനാ യദുനന്ദനം
ഉവാച ചകിതാ വാചം പതിതാ പാദയോർനൃപ. 25
രാമ രാമ മഹാബാഹോ ന ജാനേ തവ വിക്രമം
യസ്യൈകാംശേന വിധൃതാ ജഗതീ ജഗതഃ പതേ. 26
പരം ഭാവം ഭഗവതോ ഭഗവൻ മാമജാനതീം
മോക്തുമർഹസി വിശ്വാത്മൻ പ്രപന്നാം ഭക്തവത്സല. 27
തതോ വ്യമുഞ്ചദ്യമുനാം യാചിതോ ഭഗവാൻ ബലഃ
വിജഗാഹ ജലം സ്ത്രീഭിഃ കരേണുഭിരിവേഭരാട്. 28
കാമം വിഹൃത്യ സലിലാദുത്തീർണ്ണായാസിതാംബരേ
ഭൂഷണാനി മഹാർഹാണി ദദൗ കാന്തിഃ ശുഭാം സ്രജം. 29
വസിത്വാ വാസസീ നീലേ മാലാമാമുച്യ കാഞ്ചനീം
രേജേ സ്വലങ്കൃതോ ലിപ്തോ മാഹേന്ദ്ര ഇവ വാരണഃ. 30
അദ്യാപി ദൃശ്യതേ രാജൻ യമുനാഽഽകൃഷ്ടവർത്മനാ
ബലസ്യാനന്തവീര്യസ്യ വീര്യം സൂചയതീവ ഹി. 31
ഏവം സർവ്വാ നിശാ യാതാ ഏകേവ രമതോ വ്രജേ
രാമസ്യാക്ഷിപ്തചിത്തസ്യ മാധുര്യൈർവ്രജയോഷിതാം. 32

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ബലദേവവിജയേ യമുനാകർഷണം നാമ പഞ്ചഷഷ്ടിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 10983 ദശമസ്കന്ധേ ശ്ലോകാഃ 2789

---

## ഷട്ഷഷ്ടിതമോഽധ്യായഃ

ശ്രീശുക ഉവാച

നന്ദവ്രജം ഗതേ രാമേ കരൂഷാധിപതിർനൃപ
വാസുദേവോഽഹമിത്യജ്ഞോ ദൂതം കൃഷ്ണായ പ്രാഹിണോൽ. 1
ത്വം വാസുദേവോ ഭഗവാനവതീർണ്ണോ ജഗൽപതിഃ
ഇതി പ്രസ്തോഭിതോ ബാലൈർമേന ആത്മാനമച്യുതം. 2
ദൂതം ച പ്രാഹിണോന്മന്ദഃ കൃഷ്ണായാവ്യക്തവർത്മനേ
ദ്വാരകായാം യഥാ ബാലോ നൃപഃ ബാലകൃതോഽബുധഃ. 3
ദൂതസ്തു ദ്വാരകാമേത്യ സഭായാമാസ്ഥിതം പ്രഭും
കൃഷ്ണം കമലപത്രാക്ഷം രാജസന്ദേശമബ്രവീൽ. 4
വാസുദേവോഽവതീർണ്ണോഽഹമേക ഏവ ന ചാപരഃ
ഭൂതാനാമനുകമ്പാർത്ഥം ത്വം തു മിഥ്യാഭിധാം ത്യജ. 5
യാനി ത്വമസ്മച്ചിഹ്നാനി മൗഢ്യാൽ ബിഭർഷി സാത്വത
ത്യക്ത്വൈഹി മാം ത്വം ശരണം നോ ചേൽ ദേഹി മമാഹവം. 6

ശ്രീശുക ഉവാച

കത്ഥനം തദുപാകർണ്ണ്യ പൗണ്ഡ്രകസ്യാല്പമേധസഃ
ഉഗ്രസേനാദയഃ സഭ്യാ ഉച്ചകൈർജ്ജഹസുസ്തദാ. 7
ഉവാച ദൂതം ഭഗവാൻ പരിഹാസകഥാമനു
ഉൽസ്രക്ഷ്യേ മൂഢ ചിഹ്നാനി യൈസ്ത്വമേവം വികത്ഥസേ. 8
മുഖം തദപിധായാജ്ഞ കങ്കഗൃധ്രവടൈർവൃതഃ
ശയിഷ്യസേ ഹതസ്തത്ര ഭവിതാ ശരണം ശുനാം. 9

ഞാൻ വിളിച്ചിട്ട പാപിഷ്ഠേ!വരാതെ നീ—
യേവമെന്നേയവമാനിക്കകൊരണം

സ്വച്ഛന്ദചാരിണീ! നിന്നെയീലാംഗല—
പുച്ഛത്തിനാൽ ഛിന്നഭിന്നമാക്കീടുവൻ. 24

ഇമ്മട്ട ഭർത്സിതയായതിഭീതയാ—
യമ്മഹാവാഹിനി പാരം വിറച്ചുടൻ

പാദങ്ങളിൽ താണുവീണു നമസ്കരി—
ച്ചോതീടിനാരം യദുപുത്രനോടീവിധം. 25

രാമ! രാമാ! മഹാബാഹോ! ഭവദ്വീര്യ—
മീമന്ദ തീരെയറിയുന്നതില്ലഹോ!

ലോകപതിയാം ഭവാനീയുലകത്തെ—
യാകെയേകാംശത്തിനാൽ ധരിക്കുന്നിതേ. 26

ഹേ ഭഗവൻ! ഭക്തവത്സലാ! ത്വന്മഹ—
ദൈവഭവമേതുമറിയാതെയുള്ള ഞാൻ

അങ്ങയെയാശ്രയിക്കുന്നിതിപ്പാവത്തെ—
യങ്ങു രക്ഷിക്കേണമേതല്ലി വിശ്വാത്മകാ! 27

ഇങ്ങനെ കേണപേക്ഷിച്ച കാളിന്ദിയേ
തുംഗകൃപാലു രാമൻ വിട്ടയച്ചിതേ.

പിന്നെപ്പിടികളോടൊത്തു ഗജാധിപ—
നെന്നപോൽ പെണ്ണുങ്ങളൊത്തങ്ങിറ—
ങ്ങിനാൻ. 28

സ്വച്ഛന്ദമായ് വിഹരിച്ചു വെള്ളത്തിൽ നി—
ന്നച്ഛാംഗനായ് കേറിവന്നിടും രാമനായ്

രണ്ടു നീലപ്പട്ട ശോഭനമാലയും
വേണ്ടും മഹാർഹവിഭൂഷണജാലവും

തണ്ടാരിൽമാതുടൻ പ്രത്യക്ഷയായ്മുദാ
കൊണ്ടുവന്നങ്ങു സമ്മാനമായേകിനാരം. 29

നീലവസ്ത്രങ്ങളുടുത്തു പൊന്മാലയും
ചേലായണിഞ്ഞു സമലംകൃതാംഗനായ്

ഭംഗ്യാ കുറിക്കൂട്ട ചാർത്തി സുരേശ്വരോ—
ത്തുംഗമതംഗജതുല്യം വിളങ്ങിനാൻ. 30

സീമാതിവീര്യമിയന്നീടുമാ ബല—
രാമന്റെ വിക്രമം വ്യക്തമാക്കുംവിധം

ഇന്നുമദ്ദേഹം തിരിച്ച മാർഗ്ഗത്തിലൂ—
[1]ടന്നിമ്നഗയൊഴുകുന്നിതു ഭൂപതേ! 31

ഇപ്രകാരം വ്രജസുന്ദരീമാധുരീ—
വാപ്പിയിൽ മനസ്സു മുഴുകിയമ്പാടിയിൽ

ആരമിക്കും ഭഗവാനു കഴിഞ്ഞുപോ—
യാരാത്രിയെല്ലാമൊരു നിശയെന്നപോൽ. 32

---

# അദ്ധ്യായം 66

ശ്രീശുകൻ പറഞ്ഞു

നന്ദഗോഷ്ഠത്തിൽ മുസലി വസിക്കവേ
പൗണ്ഡ്രകൻ കാരൂഷഭൂപനജ്ഞൻപരം

ഞാനാണിഹ വാസുദേവനെന്നായ് രമാ—
ജാനിയെ ദൂതനെവിട്ടറിയിച്ചിതു. 1

"നീ വിശ്വരക്ഷയ്ക്കവതരിച്ചീടിന
ശ്രീവാസുദേവ"നെന്നായവിവേകികൾ

വാഴ്ത്തുന്നതുകേട്ട പൗണ്ഡ്രകനായതു
വാസ്തവമെന്നഭിമാനിച്ചിതേ സ്വയം. 2

ലീലയിൽ കുട്ടികൾ കല്പിച്ച ബാലഭൂ—
പാലനെപ്പോലതി മന്ദധീയാമവൻ

നേരേയമേയപ്രഭാവനാം കൃഷ്ണനെ
കാര്യമിതു ധരിപ്പിക്കയും ചെയ്തിതു. 3

ദ്വാരകയിൽ ചെന്നു ദൂതൻ സഭയില—
ശ്ശൗരിയോടായ് നൃപസന്ദേശമോതിനാൻ. 4

"ജീവികളിൽ ദയ കാട്ടാനവതീർണ്ണ—
നാ വാസുദേവനിവിടെ ഞാനേകനാം

വ്യാജനാമത്തെ നീയേവം ധരിപ്പതു
ന്യായമല്ലപ്പേരുപേക്ഷിക്കകിക്ഷണം. 5

മൂഢതയാൽ നീ ധരിച്ചീടുമെൻ ചിഹ്ന
മോടികളെല്ലാം ത്യജിച്ചിങ്ങു വന്നുടൻ

എന്നെശ്ശരണം ഗമിച്ചുകൊൾകല്ലെങ്കി—
ലെന്നോടു യുദ്ധം തുടങ്ങുക യാദവാ!" 6

ശ്രീശുകൻ പറഞ്ഞു

ബുദ്ധിവിഹീനനാം പൗണ്ഡ്രകൻതന്റെയി—
ക്കത്ഥനം കേട്ട സഭയിലിരുന്നിടും

ഉഗ്രസേനൻ മുതലായ യദുവീര—
രൊക്കെയും പെട്ടെന്നു പൊട്ടിച്ചിരിച്ചുപോയ്. 7

ദൂതന്റെയിപ്പരിഹാസവാക്കിന്നൊത്തു
ദൈതേയവൈരിയിവണ്ണം കഥിച്ചിതു

മാമകചിഹ്നങ്ങൾ വച്ചുകെട്ടിക്കൊണ്ടു
കേമമായ് വമ്പു പറഞ്ഞു ഞെളിഞ്ഞിടും

ധിക്കാരിയായ നിന്നെക്കൊണ്ടതൊക്കെയും
ചിക്കെന്നു ഞാനുപേക്ഷിപ്പിക്കുവൻ ദൃഢം. 8

നിന്നെ ഞാൻ വന്നു ശരണംഗമിക്കണ—
മെന്നോതിയ വായടയ്ക്കാതെതന്നെ നീ

ശീഘ്രം ഹതനായ്പതിച്ചു കഴുകനും
കാക്കയും ചൂഴ്ന്നു നരികൾക്കു ഭക്ഷ്യമാം. 9

---

1 താണ സ്ഥലത്തിലോട്ടു ഗമിക്കുന്നവൾ (നദി)

ഇതി ദൂതസ്തദാക്ഷേപം സ്വാമിനേ സർവ്വമാഹരൽ
കൃഷ്ണോഽപി രഥമാസ്ഥായ കാശീമുപജഗാമ ഹ. 10
പൗണ്ഡ്രകോഽപി തദുദ്യോഗമുപലഭ്യ മഹാരഥഃ
അക്ഷൗഹിണീഭ്യാം സംയുക്തോ നിശ്ചക്രാമ പുരാൽ ദ്രുതം. 11
തസ്യ കാശിപതിർമ്മിത്രം പാർഷ്ണിഗ്രാഹോഽന്വയാന്നൃപ
അക്ഷൗഹിണീഭിസ്തിസൃഭിരപശ്യൽ പൗണ്ഡ്രകം ഹരിഃ. 12
ശങ്ഖാര്യസിഗദാശാർങ്ഗശ്രീവത്സാദ്യുപലക്ഷിതം
ബിഭ്രാണം കൗസ്തുഭമണിം വനമാലാവിഭൂഷിതം. 13
കൗശേയവാസസീ പീതേ വസാനം ഗരുഡധ്വജം
അമൂല്യമൗല്യാഭരണം സ്ഫുരന്മകരകുണ്ഡലം. 14
ദൃഷ്ട്വാ തമാത്മനസ്തുല്യവേഷം കൃത്രിമമാസ്ഥിതം
യഥാ നടം രംഗഗതം വിജഹാസ ഭൃശം ഹരിഃ. 15
ശൂലൈർഗ്ഗദാഭിഃ പരിഘൈഃ ശക്ത്യൃഷ്ടിപ്രാസതോമരൈഃ
അസിഭിഃ പട്ടിശൈർബ്ബാണൈഃ പ്രാഹരന്നരയോ ഹരിം. 16

കൃഷ്ണസ്തു തൽ പൗണ്ഡ്രകകാശിരാജയോ–
ർബ്ബലം ഗജസ്യന്ദനവാജിപത്തിമൽ
ഗദാസിചക്രേഷുഭിരാർദ്ദയൽ ഭൃശം
യഥാ യുഗാന്തേ ഹുതഭുക് പൃഥക് പ്രജാഃ. 17

ആയോധനം തദ്രഥവാജികുഞ്ജര–
ദ്വിപൽഖരോഷ്ട്രൈരരിണാവഖണ്ഡിതൈഃ
ബഭൗ ചിതം മോദവഹം മനസ്വിനാ–
മാക്രീഡനം ഭൂതപതേരിവോല്ബണം. 18

അഥാഹ പൗണ്ഡ്രകം ശൗരിർഭോ ഭോഃ പൗണ്ഡ്രക യൽ ഭവാൻ
ദൂതവാക്യേന മാമാഹ താന്യസ്ത്രാണ്യുത്സൃജാമി തേ. 19
ത്യാജയിഷ്യേഽഭിധാനം മേ യത്ത്വയാജ്ഞ മൃഷാ ധൃതം
വ്രജാമി ശരണം തേഽദ്യ യദി നേച്ഛാമി സംയുഗം. 20
ഇതി ക്ഷിപ്ത്വാ ശിതൈർബ്ബാണൈർവ്വിരഥീകൃത്യ പൗണ്ഡ്രകം
ശിരോഽവൃശ്ചദ്രഥാംഗേന വജ്രേണേന്ദ്രോ യഥാ ഗിരേഃ. 21
തഥാ കാശിപതേഃ കായാച്ഛിര ഉൽകൃത്യ പത്രിഭിഃ
ന്യപാതയൽ കാശിപുര്യാം പത്മകോശമിവാനിലഃ. 22
ഏവം മത്സരിണം ഹത്വാ പൗണ്ഡ്രകം സസഖം ഹരിഃ
ദ്വാരകാമാവിശൽ സിദ്ധൈർഗ്ഗീയമാനകഥാമൃതഃ. 23
സ നിത്യം ഭഗവദ്ധ്യാനപ്രധ്വസ്താഖിലബന്ധനഃ
ബിഭ്രാണശ്ച ഹരേ രാജൻ സ്വരൂപം തന്മയോഽഭവൽ. 24
ശിരഃ പതിതമാലോക്യ രാജദ്വാരേ സകുണ്ഡലം
കിമിദം കസ്യ വാ വക്ത്രമിതി സംശയിരേ ജനാഃ. 25
രാജ്ഞഃ കാശിപതേർജ്ഞാത്വാ മഹിഷ്യഃ പുത്രബാന്ധവാഃ
പൗരാശ്ച ഹാ ഹതാ രാജൻ നാഥ നാഥേതി പ്രാരുദൻ. 26
സുദക്ഷിണസ്തസ്യ സുതഃ കൃത്വാ സംസ്ഥാവിധിം പിതുഃ
നിഹത്യ പിതൃഹന്താരം യാസ്യാമ്യപചിതിം പിതുഃ. 27
ഇത്യാത്മനാഭിസന്ധായ സോപാധ്യായോ മഹേശ്വരം
സുദക്ഷിണോഽർച്ചയാമാസ പരമേണ സമാധിനാ. 28
പ്രീതോഽവിമുക്തേ ഭഗവാംസ്തസ്മൈ വരമദാദ് വരഃ
പിതൃഹന്തൃവധോപായം സ വവ്രേ വരമീപ്സിതം. 29

ദൂതനീയാക്ഷേപമെല്ലാം ദ്രുതം ചെന്നു
സാദരം തത്സ്വാമിയെദ്ധരിപ്പിച്ചിതു
പാരാതെ കാശീപുരസമീപത്തേക്കു
തേരിലേറിഗ്ഗമിച്ചീടിനാൻ കൃഷ്ണനും. 10
നന്ദജോദ്ദേശ്യം മഹാരഥനായിട്ടും
പൌണ്ഡ്രകൻതാനുമറിഞ്ഞവിളംബിതം
അക്ഷൗഹിണീയുഗത്തോടും പുരത്തിൽനി–
ന്നക്ഷമനായിപ്പുറത്തേക്കു വന്നിതു. 11
തദ്ബന്ധുവായിട്ടും കാശിമഹീപതി–
യപ്പൊഴുതക്ഷൗഹിണീത്രയസംയുതം.
പൌണ്ഡ്രകനെപ്പിന്തുടന്നാൻ തുണെയ്ക്കുവാൻ
കണ്ടിതു കൃഷ്ണനപ്പൌണ്ഡ്രകഭൂപനെ. 12
ശംഖചക്രങ്ങളസിഗദശാർങ്ഗവൃ–
മങ്കമാം ശ്രീവത്സമെന്നിവയോടൊത്തു
കൌസ്തുഭരത്നമണിഞ്ഞു വനമാല–
യിട്ടു മഞ്ഞപ്പട്ടു രണ്ടു ധരിച്ചഥ
താർക്ഷ്യധ്വജമാന്നമൂല്യമാകും മൌല്യ–
ഭൂഷണജാലമിയന്നു മിന്നിപ്പരം.
ചാരുമകരക്കുഴക്കണ്ണിഭൂഷകൾ
നേരേയണിഞ്ഞു തന്നോടു സമാനമായ്
കൃത്രിമവേഷം ധരിച്ചൊരബ്ഭൂപനെ
പ്രത്യക്ഷമായ് ഭഗവാൻ മുരശാസനൻ
[1]രംഗഗതനാമൊരു നടനെന്നപോ–
ലങ്ങു കണ്ടത്ഭുതപ്പെട്ടു ചിരിച്ചിതേ. 13—15
ശൂലം, പരിഘം, ഗദ, ശക്തി ഋഷ്ടിയും
വാളും ശരപ്രാസ തോമരജാലവും
പട്ടിശശസ്ത്രങ്ങളും പ്രയോഗിച്ചിതു
ദുഷ്ടരാം ശത്രുക്കളപ്പോൾ മുരാരിയിൽ. 16
പൌണ്ഡ്രകകാശീനൃപന്മാരുടെ ഗജ–
സ്യന്ദനവാജിപദാതിസൈന്യങ്ങളെ
കാളും ഗദാസിചക്രാസ്ത്രങ്ങളാൽ കല്പ–
കാലാഗ്നിമട്ടിൽത്തപിപ്പിച്ചു മാധവൻ. 17
രണ്ടുഭാഗത്തിലുമസ്ത്രപ്രയോഗങ്ങൾ–
കൊണ്ടു ഖണ്ഡം ഖണ്ഡമാം ഗജാശ്വങ്ങളും
തേരുകാലാളുഷ്ട്രഗർദ്ദഭൌഘങ്ങളും
ചേരുന്നതായ് വീരമോദനിദാനമായ്
ഭീരുജനാളിക്കു ഭീതിദമായ്പരം
ഘോരതരമായിട്ടുമപ്പടക്കളം
കല്പാന്തകാലത്തു സംഹാരരുദ്രൻെറ
നിർഭരകേളിസ്ഥലംപോലെയായിതു. 18
അപ്പൊഴപ്പൌണ്ഡ്രകനോടു ചൊല്ലീടിനാൻ
ചിത്പൂരുഷനെടാ പൌണ്ഡ്രകാ! ദുർമ്മതേ!
ഏതൊന്നു ഞാനപേക്ഷിക്കണമെന്നു നീ
ദൂതൻമുഖേനയെന്നോടു പറഞ്ഞുവോ
ആ പ്രശസ്തായുധം നിന്നെ വധിക്കുവാ–
നിപ്പോളിതാ നിൻെറ നേക്കു വിടുന്നു ഞാൻ. 19
മൂഢാ! ജനത്തെ വഞ്ചിക്കുവാൻ നീ ധരി–
ച്ചീടുമെൻ നാമധേയത്തെ ഞാനിക്ഷണം
പാടേ ത്യജിപ്പിച്ചിടുന്നു നിന്നേക്കൊണ്ടു
പാടവമുണ്ടെങ്കിലൊന്നു കാണട്ടെ ഞാൻ
നിന്നോടടരാടിടുവാനശക്തനായ്
വന്നിടുമ്പോൾ ഞാൻ ശരണം ഗമിച്ചിടാം. 20
ഇത്ഥമാക്ഷേപിച്ചു മുച്ച് കലന്നിട്ടും
ശസ്ത്രങ്ങൾകൊണ്ടു രഥം തകത്തക്ഷണം
ചക്രത്തിനാൽത്തച്ഛിരസ്സറുത്താൻ വജ്ര–
ശക്തിയാൽ ശക്രൻ ഗിരിശൃംഗമെന്നപോൽ. 21
കാശിരാജാവിൻ തലയുമതുപോലെ–
യാശു നാരാചങ്ങൾകൊണ്ടു മുറിച്ചുടൻ
കാശീപുരത്തിൽ വീഴ്ത്തീടിനാൻ പങ്കജ–
കോശത്തെ മാരുതനെന്നതുപോലവേ. 22
ഈവിധം മാത്സര്യമാളുമപ്പൌണ്ഡ്രക–
ഭൂവരനെ സ്നേഹിതനോടുകൂടവേ
കൊന്നുടൻ സിദ്ധഗണം പുകഴ്ത്തും സുധാ–
സന്നിഭവൃത്തത്തൊടാന്നാൻ പുരം ഹരി. 23
ഭൂപതേ! മാധവധ്യാനത്തിനാൽ ധ്വസ്ത–
പാപനായീടുമപ്പൌണ്ഡ്രകഭൂധവൻ
തന്മയപ്പെട്ടു ഹരിസ്വരൂപം പൂണ്ടു
ചെമ്മേ ഹരിലോകമാന്നു സുഖിച്ചിതേ. 24
രാജഗേഹദ്വാരസന്നിധിവീണതി–
രാജിതമാമശ്ശിരസ്സു കണ്ടാളുകൾ
എന്തോന്നിതാരുടെ വക്ത്രമെന്നൊക്കെയും
ചിന്താകുലരായ്ഭവിച്ചു നരേശ്വരാ! 25
കാശിരാജാവിൻ ശിരസ്സാണതെന്നറി–
ഞ്ഞാശു തൽപുത്രകളത്രബന്ധുക്കളും
പൌരരും ഹാ! നാഥ! കഷ്ടമീ ഞങ്ങളും
നേരായ് നിഹതരായെന്നു കേണീടിനാർ. 26
കാശീമഹീശതനയൻ സുദക്ഷിണ–
നാശു സംസ്കാരകർമ്മങ്ങൾ കഴിച്ചഥ
താതഹന്താവിൻ വധത്താൽ പ്രതിക്രിയ
ചെയ്യീടുവനെന്നകമേയുറപ്പിച്ചു
സ്വന്തഗുരൂപദേശത്തോടുമേശനെ–
യന്തഃകരണമടക്കിയച്ചിച്ചിതേ. 27–28
തത്തപസ്സാൽ പരിതുഷ്ടനായ് ശ്രീശിവൻ
പ്രത്യക്ഷനായവന്നേകീടിനാൻ വരം.
താതഹതകവധരൂപമാം വരം
മോദപുരസ്സരം നേടീടിനാനവൻ. 29

1 അരങ്ങത്തു വന്നവൻ

ദക്ഷിണാഗ്നിം പരിചര ബ്രാഹ്മണൈഃ സമമൃത്വിജം
അഭിചാരവിധാനേന സ ചാഗ്നിഃ പ്രമഥൈർവൃതഃ. 30
സാധയിഷ്യതി സങ്കല്പമബ്രഹ്മണ്യേ പ്രയോജിതഃ
ഇത്യാദിഷ്ടസ്തഥാ ചക്രേ കൃഷ്ണായാഭിചരൻ വ്രതീ. 31
തതോഽഗ്നിരുത്ഥിതഃ കുണ്ഡാന്മൂർത്തിമാനതിഭീഷണഃ
തപ്തതാമ്രശിഖാശ്മശ്രുരംഗാരോദ്ഗാരിലോചനഃ. 32
ദംഷ്ട്രോഗ്രഭ്രുകുടീദണ്ഡകഠോരാസ്യഃ സ്വജിഹ്വയാ
ആലിഹൻ സൃക്കിണീ നഗ്നോ വിധുന്വംസ്ത്രിശിഖം ജ്വലൽ. 33
പദ്ഭ്യാം താലപ്രമാണാഭ്യാം കമ്പയന്നവനീതലം
സോഽഭ്യധാവദ്വൃതോ ഭൂതൈർദ്വാരകാം പ്രദഹൻ ദിശഃ. 34
തമാഭിചാരദഹനമായാന്തം ദ്വാരകൗകസഃ
വിലോക്യ തത്രസുഃ സർവ്വേ വനദാഹേ മൃഗാ യഥാ. 35
അക്ഷൈഃ സഭായാം ക്രീഡന്തം ഭഗവന്തം ഭയാതുരാഃ
ത്രാഹി ത്രാഹി ത്രിലോകേശ വഹ്നേഃ പ്രദഹതഃ പുരം. 36
ശ്രുത്വാ തജ്ജനവൈക്ലബ്യം ദൃഷ്ട്വാ സ്വാനാം ച സാധ്വസം
ശരണ്യഃ സമ്പ്രഹസ്യാഹ മാ ഭൈഷ്ടേത്യവിതാസ്മ്യഹം. 37
സർവ്വസ്യാന്തർബ്ബഹിഃസാക്ഷീ കൃത്യാം മാഹേശ്വരീം വിഭുഃ
വിജ്ഞായ തദ്വിഘാതാർത്ഥം പാർശ്വസ്ഥം ചക്രമാദിശൽ. 38

തൽ സൂര്യകോടിപ്രതിമം സുദർശനം
ജാജ്വല്യമാനം പ്രളയാനലപ്രഭം
സ്വതേജസാ ഖം കകുഭോഽഥ രോദസീ
ചക്രം മുകുന്ദാസ്ത്രമഥാഗ്നിമാർദ്ദയൽ. 39
കൃത്യാനലഃ പ്രതിഹതഃ സ രഥാംഗപാണേ–
രസ്ത്രൗജസാ സ നൃപ ഭഗ്നമുഖോ നിവൃത്തഃ
വാരാണസീം പരിസമേത്യ സുദക്ഷിണം തം
സർത്വിഗ്ജനം സമദഹൽ സ്വകൃതോഽഭിചാരഃ. 40
ചക്രം ച വിഷ്ണോസ്തദനുപ്രവിഷ്ടം
വാരാണസീം സാട്ടസഭാലയാപണാം
സഗോപുരാട്ടാലകകോഷ്ഠസങ്കുലാം
സകോശഹസ്ത്യശ്വരഥാന്നശാലാം. 41

ദഗ്ധ്വാ വാരാണസീം സർവ്വാം വിഷ്ണോശ്ചക്രം സുദർശനം
ഭൂയഃ പാർശ്വമുപാതിഷ്ഠൽ കൃഷ്ണസ്യാക്ലിഷ്ടകർമ്മണഃ. 42
യ ഏതച്ഛ്രാവയേന്മർത്ത്യ ഉത്തമശ്ലോകവിക്രമം
സമാഹിതോ വാ ശൃണുയാൽ സർവ്വപാപൈഃ പ്രമുച്യതേ. 43

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
പൗണ്ഡ്രകാദിവധോ നാമ ഷട്ഷഷ്ടിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 11026 ദശമസ്കന്ധേ ശ്ലോകാഃ 2832

---

## സപ്തഷഷ്ടിതമോഽധ്യായഃ

രാജോവാച

ഭൂയോഽഹം ശ്രോതുമിച്ഛാമി രാമസ്യാദ്ഭുതകർമ്മണഃ
അനന്തസ്യാപ്രമേയസ്യ യദന്യൽ കൃതവാൻ പ്രഭുഃ. 1

ശ്രീശുക ഉവാച

നരകസ്യ സഖാ കശ്ചിദ്ദ്വിവിദോ നാമ വാനരഃ
സുഗ്രീവസചിവഃ സോഽഥ ഭ്രാതാ മൈന്ദസ്യ വീര്യവാൻ. 2

ഋത്വിക്കിനൊപ്പം യജമാനവാഞ്ഛിതം
സാദ്ധ്യമാക്കും ദക്ഷിണാഗ്നിയെ വേണ്ടപോൽ

ശത്രുവിനാശസങ്കല്പത്തൊടും ദ്വിജ—
രൊത്തു യജിക്ക നീയാവിധം ചെയ്കിലൊ

ഭൂദേവനല്ല നിൻ വൈരിയെന്നാൽ മമ—
ഭൂതഗണാവൃതമാകുമാ വഹ്നിതാൻ

കൈവരുത്തും നിന്നഭീഷ്ടമെന്നീശ്വരൻ
ചൊൽവതു കേട്ടസ്സുദക്ഷിണമന്നവൻ

ആഭിചാരപ്രയോഗങ്ങളാം തുടങ്ങിനാൻ
ശ്രീപതിനേർക്കായ് വ്രതനിയമ—
ത്തൊടും. 30–31

കുണ്ഡത്തിൽനിന്നരിഭീഷണനായ് ശോണ—
വർണ്ണത്തിലുള്ള മുടികളും [1]ശ്മശ്രുവും

തീക്കട്ട മിന്നും മിഴികളും ദംഷ്ട്രാദ്വ—
യോഗ്രമായ് ഭീകരഭ്രൂകുടിയാർന്നതാം

വക്ത്രവുമൊത്തൊരു രൂപം ധരിച്ചിട്ട—
മഗ്നിപുരുഷൻ പുറപ്പെട്ടു നാവിനാൽ

നക്കിയോഷ്ഠം പ്രജ്വലച്ഛൂലമൊന്നങ്ങു
പൊക്കിപ്പിടിച്ചു ചലിപ്പിച്ചു
നഗ്നനായ്. 32–33

താലതുല്യങ്ങളാം കാലുകളാൽ ഭൂമി
ചേലായ് വിറപ്പിച്ചു ഭൂതഗണങ്ങളാൽ

ആവൃതനായ്പ്പത്തുദിക്കും ദഹിപ്പിക്കു—
മാവിധം ദ്വാരവതിയിലേക്കോടിനാൻ. 34

ദ്വാരകാവാസികളായാതനാമാഭി—
ചാരാഗ്നിപൂരുഷൻതന്നെ വീക്ഷിച്ചുടൻ

കാനനമാകെ ദഹിപ്പതുകാണുമാ—
മാനകരംമട്ടതി ഭീതി തേടീടിനാർ. 35

അക്ഷങ്ങളാംകൊണ്ടു സഭയിൽക്കളിച്ചിടും
പക്ഷീന്ദ്രവാഹനനോടവരേവരും

രക്ഷിക്ക നാഥ! പുരം ചുടുമീയാശു—
ശുക്ഷണിമൂർത്തിയിൽനിന്നെന്നു
ചൊല്ലിനാർ. 36

സന്തപിക്കുന്നു ജനമെന്നു കേട്ടും സ്വ—
ബന്ധുമിത്രഭ്രമം കണ്ടും ശരണ്യനാം

മാധവൻ മന്ദഹാസത്തൊടു ചൊല്ലിനാൻ
ഭീതിവിട്ടീടുവിൻ രക്ഷിപ്പനെന്നുടൻ. 37

സർവ്വഭൂതാന്തർബഹിർഭാഗസംസ്ഥനായ്
സർവ്വത്തിനും സാക്ഷിയാം ഭഗവാൻ ഹരി

മാഹേശ്വരീകൃത്യയെന്നറിഞ്ഞാശു ത—
ത്സംഹൃതിക്കായ് നിജചക്രമയച്ചിതേ. 38

കോടിസൂര്യപ്രഭമായ് പ്രളയാനല—
നോടു തുല്യം ജ്വലിച്ചാത്മതേജസ്സിനാൽ

ദിക്കുകളേയുമാകാശത്തെയും ജ്വലി—
പ്പിക്കും മുകുന്ദാസ്ത്രമാമസ്സുദർശനം

അഗ്നിപുരുഷൻെറ നേർക്കാശു പാഞ്ഞടു—
ത്തുഗ്രതരപീഡനങ്ങളേല്പിച്ചിതേ. 39

ചക്രപ്രഭയാൽ പ്രതിഹതനായിട്ട—
മഗ്നിപുരുഷനവിടെനിന്നും ദ്രുതം

[2]ഋത്വിഗ്യുതനാം സുദക്ഷിണനെച്ചെന്നു
ചുട്ടാൻ, സ്വകൃത്യമവനെ ഹനിച്ചിതു. 40

ചക്രിതൻ ചക്രവും വാരാണസീപുരം
പുക്കു സഭാലയാട്ടാപണപങ്ക്തിയും

അട്ടാലഗോപുരകോശഗൃഹങ്ങളും
തട്ടാന്നിടും കോഷ്ഠചന്ദ്രശാലാളിയും

മററുമിയന്നു വിളങ്ങുമക്കാശിയേ
മുററും ദഹിപ്പിച്ചണഞ്ഞു കൃഷ്ണാന്തികം. 41 42

കേൾക്കുന്നമാത്രയിലജ്ഞാനമാകവേ
പോക്കും കഥയാം കൃഷ്ണപരാക്രമം,

ചിത്തമടക്കി ശ്രവിച്ചിടും പൂരുഷൻ
സത്വരം പാപവിമുക്തനായ്ത്തീർന്നിടും. 43

# അദ്ധ്യായം 67

രാജാവു പറഞ്ഞു

സീമാവിഹീനനായത്ഭുതകൃത്യനാം
രാമദേവൻതൻ ചരിതം ശ്രവിക്കുവാൻ

ആശിച്ചിടുന്നു ഞാനാ വിഭുവായതിൻ—
ശേഷമെന്തെല്ലാം പ്രവർത്തിച്ചു ചൊല്ലുക. 1

ശ്രീശുകൻ പറഞ്ഞു

അന്നരകൻെറ സുഹൃത്തായ് ദ്വിവിദനെ—
ന്നുന്നതവീര്യവാനുണ്ടൊരു വാനരൻ

മൈന്ദസഹജനും സുഗ്രീവവാനര—
മന്ത്രിയുമായിരുന്നാനവൻ. 2

1 മുഖരോമം 2 ഋത്വിക്കിനോടുകൂടിയവൻ.

സഖ്യുഃ സോഽപചിതിം കുർവ്വൻ വാനരോ രാഷ്ട്രവിപ്ലവം
പുരഗ്രാമാകരാൻ ഘോഷാനദഹദ്വഹ്നിമുൽസൃജൻ. 3
ക്വചിൽ സ ശൈലാനുൽപാട്യ തൈർദ്ദേശാൻ സമചൂർണ്ണയൽ
ആനർത്താൻ സുതരാമേവ യത്രാസ്തേ മിത്രഹാ ഹരിഃ. 4
ക്വചിൽ സമുദ്രമധ്യസ്ഥോ ദോർഭ്യാമുൽക്ഷിപ്യ തജ്ജലം
ദേശാൻ നാഗായുതപ്രാണോ വേലാകൂലാനമജ്ജയൽ. 5
ആശ്രമാനൃഷിമുഖ്യാനാം കൃത്വാ ഭഗ്നവനസ്പതീൻ
അദൂഷയച്ഛകൃന്മൂത്രൈരഗ്നീൻ വൈതാനികാൻ ഖലഃ 6
പുരുഷാൻ യോഷിതോ ദൃപ്തഃ ക്ഷ്മാഭൃദ്ദ്രോണീഗുഹാസു സഃ
നിക്ഷിപ്യ ചാപ്യധാച്ഛൈലൈഃ പേശസ്കാരീവ കീടകം. 7
ഏവം ദേശാൻ വിപ്രകുർവ്വൻ ദൂഷയംശ്ച കുലസ്ത്രിയഃ
ശ്രുത്വാ സുലളിതം ഗീതം ഗിരിം രൈവതകം യയൗ. 8
തത്രാപശ്യദ്യദുപതിം രാമം പുഷ്കരമാലിനം
സുദർശനീയസർവ്വാംഗം ലലനായൂഥമധ്യഗം. 9
ഗായന്തം വാരുണീം പീത്വാ മദവിഹ്വലലോചനം
വിഭ്രാജമാനം വപുഷാ പ്രഭിന്നമിവ വാരണം. 10
ദുഷ്ടഃ ശാഖാമൃഗഃ ശാഖാമാരൂഢഃ കമ്പയൻ ദ്രുമാൻ
ചക്രേ കിലകിലാശബ്ദമാത്മാനം സംപ്രദർശയൻ. 11
തസ്യ ധാർഷ്ട്യം കപേർവ്വീക്ഷ്യ തരുണ്യോ ജാതിചാപലാഃ
ഹാസ്യപ്രിയാ വിജഹസുർബ്ബലദേവപരിഗ്രഹാഃ. 12
താ ഹേലയാമാസ കപിർഭ്രൂ ക്ഷേപൈഃ സമ്മുഖാദിഭിഃ
ദർശയൻ സ്വഗുദം താസാം രാമസ്യ ച നിരീക്ഷതഃ. 13
തം ഗ്രാവ്ണാ പ്രാഹരൽ ക്രുദ്ധോ ബലഃ പ്രഹരതാം വരഃ
സ വഞ്ചയിത്വാ ഗ്രാവാണം മദിരാകലശം കപിഃ. 14
ഗൃഹീത്വാ ഹേലയാമാസ ധൂർത്തസ്തം കോപയൻ ഹസൻ
നിർഭിദ്യ കലശം ദുഷ്ടോ വാസാംസ്യാസ്ഫാലയൽ ബലം. 15
കദർത്ഥീകൃത്യ ബലവാൻ വിപ്രചക്രേ മദോദ്ധതഃ
തം തസ്യാവിനയം ദൃഷ്ട്വാ ദേശാംശ്ച തദുപദ്രുതാൻ. 16
ക്രുദ്ധോ മുസലമാദത്ത ഹലം ചാരിജിഘാംസയാ
ദ്വിവിദോഽപി മഹാവീര്യഃ സാലമുദ്യമ്യ പാണിനാ. 17
അഭ്യേത്യ തരസാ തേന ബലം മൂർദ്ധന്യതാഡയൽ
തം തു സങ്കർഷണോ മൂർധ്നി പതന്തമചലോ യഥാ. 18
പ്രതിജഗ്രാഹ ബലവാൻ സുനന്ദേനാഹനച്ച തം
മുസലാഹതമസ്തിഷ്കോ വിരേജേ രക്തധാരയാ. 19
ഗിരിര്യഥാ ഗൈരികയാ പ്രഹാരം നാനുചിന്തയൻ
പുനരന്യം സമുൽക്ഷിപ്യ കൃത്വാ നിഷ്പത്രമോജസാ. 20
തേനാഹനൽ സുസംക്രുദ്ധസ്തം ബലഃ ശതധാച്ഛിനൽ
തതോഽന്യേന രുഷാ ജഘ്നേ തം ചാപി ശതധാച്ഛിനൽ. 21
ഏവം യുധ്യൻ ഭഗവതാ ഭഗ്നേ ഭഗ്നേ പുനഃ പുനഃ
ആകൃഷ്യ സർവ്വതോ വൃക്ഷാൻ നിർവൃക്ഷമകരോദ്വനം. 22
തതോഽമുഞ്ചച്ഛിലാവർഷം ബലസ്യോപര്യമർഷിതഃ
തൽ സർവ്വം ചൂർണ്ണയാമാസ ലീലയാ മുസലായുധഃ. 23
സ ബാഹൂ താലസങ്കാശൗ മുഷ്ടീകൃത്യ കപീശ്വരഃ
ആസാദ്യ രോഹിണീപുത്രം താഭ്യാം വക്ഷസ്യരൂരുജൽ. 24
യാദവേന്ദ്രോഽപി തം ദോർഭ്യാം ത്യക്ത്വാ മുസലലാംഗലേ
ജത്രാവഭ്യർദ്ദയൽ ക്രുദ്ധഃ സോഽപതദ്രുധിരം വമൻ. 25

ഇഷ്ടനാം ഭൗമനോടുള്ളതാം തൻകടം
വീട്ടുവാനച്യുതാധീനസ്ഥിതങ്ങളാം
പട്ടണഗ്രാമാകരങ്ങൾ കുടിൽകള്ള-
മൊട്ടുക തീയിട്ടു ചുട്ടുപൊട്ടിച്ചിതേ. 3
മൂഢനവൻ ചിലനേരം ഗിരികളെ
പാടേയിളക്കിയിട്ടോരോരോദേശവും
ധൂളിയാക്കി സുഹൃൽഘാതകനാ ഹരി
പാലിക്കുമാനർത്തഭൂവും മുടിച്ചിതു. 4
വാരിധീമധ്യത്തിറങ്ങി പിന്നെച്ചില-
നേരമയുതഗജശക്തനാമവൻ
പാണികളാൽ നീരുയർത്തി [1]വേലാന്തിക-
നാനാപ്രദേശങ്ങളുമങ്ങു മുക്കിനാൻ. 5
മുന്യാശ്രമങ്ങളിലാളും ഫലവൃക്ഷ-
വൃന്ദമശേഷം നശിപ്പിച്ചനന്തരം
ഹോമാഗ്നിയേയും പുരീഷമൂത്രങ്ങളാ-
ലാമഹാപാപിയശുദ്ധമാക്കീടിനാൻ. 6
ഗർവ്വിതനാമവൻ സ്ത്രീപുരുഷാളിയെ
സർവ്വദാ ശൈലകുഹരസാനുക്കളിൽ
വേട്ടാളനപ്പുഴുക്കൂട്ടത്തിനെക്കണ-
ക്കിട്ടടച്ചേററീ പുറത്തു വൻകല്ലുകൾ. 7
ഇത്ഥം കുലനാരിമാരെ ദൂഷിപ്പിച്ചു-
മത്തൽ ജനങ്ങളു ചേർത്തും ചരിക്കവേ
അദ്വിവിദൻ കേട്ടു രൈവതകാദ്രിയി-
ലത്യന്തമോഹനഗാനമൊന്നേകദാ. 8
തത്ര കണ്ടീടിനാൻ പങ്കജമാലയു-
മിട്ടതിസുന്ദരനാകും ഹലായുധൻ
ചാരുരമണീമണികൾതന്മദ്ധ്യത്തി-
ലേറിയിരുന്നതിയായി രസിപ്പതും 9
വാരുണീപാനത്തിനാലെ മദാലസ-
ചാരുനയനങ്ങളാർന്നു മനോജ്ഞമാം
പാട്ടുകൾ പാടും ഹലി വിളങ്ങീ മദം-
പൊട്ടിവാർന്നീടും ഗജശ്രേഷ്ഠനെന്നപോൽ. 10
ധൃഷ്ടൻ ദ്വിവിദനൊരു തരുശാഖയിൽ
പെട്ടെന്നു ചാടിക്കയറിച്ചലിപ്പിച്ചു
തന്നെ നന്നായ് പ്രദർശിപ്പിച്ചു സീരിയെ
പിന്നെക്കിലുകിലാശബ്ദമുയർത്തിനാൻ. 11
ഹാസ്യപ്രിയകളായ് ജാത്യാ ചപലത-
യേറിടും രാമമഹിഷിമാരാകവേ
വാനരത്തിന്റെയധിക്കാരമീക്ഷിച്ചു
ക്ഷോണീപതേ! യുറക്കെച്ചിരിച്ചീടിനാർ. 12
നോക്കിയിരിക്കും ഹലിയെഗ്ഗണിക്കാതെ
മർക്കടമന്നാരിമാരുടെ നേർക്കുടൻ
പൃഷ്ഠംതിരിച്ചങ്ങു കാട്ടിപ്പുരികങ്ങ-
ളിട്ടിളക്കീട്ടവരെക്കളിയാക്കിനാൻ. 13

അസ്ത്രശസ്ത്രപ്രയോഗത്തിൽപ്പടു ബല-
ഭദ്രൻ കുപിതനായമ്മർക്കടത്തിനെ
കല്ലു പെറുക്കിയെറിഞ്ഞാ,നവനതു
തെല്ലുമേൽക്കാതെയൊഴിഞ്ഞുമാറിദ്രുതം
മദ്യപാത്രം ചെന്നെടുത്തുകൊണ്ടോടിയ-
ധൂർത്തൻ ഹസിച്ചു കോപിപ്പിച്ചു രാമനെ
പിന്നെയപ്പാത്രമെറിഞ്ഞുടച്ചിട്ടോടി-
വന്നു വസ്ത്രങ്ങളുരിഞ്ഞു
പാഞ്ഞീടിനാൻ. 14–15
ശക്തനവൻ ഹലി നിസ്സാരനെന്നന്നി
മൃഷ്ഠാന്നപകൃതിചെയ്യാൻ പലേവിധം
ധിക്കാരവുമാ വിനയമില്ലായ്മയും
മിക്ക ദേശങ്ങളേയും നശിപ്പിച്ചതും
ഓർത്തു മുസലഹലങ്ങളാർന്നാൻ ബല-
ഭദ്രൻ, കുപിതനായപ്പോൾ ദ്വിവിദനും
പാണിയാൽ വൃക്ഷം പിഴുതുയർത്തിശ്ശത്രു-
ഹാനിയിച്ഛിച്ചു തലയ്ക്കടിച്ചീടിനാൻ
മാമലമട്ടിൽ തലയിൽപ്പതിക്കുമ-
ബ്ഭൂമീരുഹത്തെബ്ബലിയാം ഹലായുധൻ
ശീഘ്രം [2]സുനന്ദമുസലത്തിനാൽത്തടു-
ത്തൂക്കോടവന്റെ ശിരസ്സിലടിച്ചിതു. 16–19
പർവ്വതത്തിൽ ധാതുരാഗംകണക്കു ത-
ത്സർവ്വാംഗവും ചുടുചോരയൊലിക്കിലും
അത്താഡനത്തെഗ്ഗണിക്കാതെ പിന്നെയും
പൃഥ്വീരുഹം പിഴുതിട്ടിലയാകവേ
ഊരിബ്ബലഭദ്രനെയടിച്ചാൻ കപി
സീരിയമ്മാമരം നൂറായ് നുറുക്കിനാൻ
വേറൊരു വന്മരം കൈക്കൊണ്ടവനുടൻ
വീറോടു വീണ്ടും മുസലിയെത്തല്ലിനാൻ
അപ്പാദപത്തെയും തൻ മുസലത്തിനാൽ
ക്ഷിപ്രം പല ഖണ്ഡമാക്കിനാൻ
ശ്രീഹലി 20–21
ഒന്നു നശിപ്പിക്കിൽ മററൊന്നതുമാശു
ഖണ്ഡിക്കിൽ വേറൊന്നിതുവിധം വാനരൻ
അക്കാനനത്തിലിയലും തരുക്കളെ-
യൊക്കെപ്പിഴുതു [3]നിസ്തരുവാക്കിനാൻ. 22
പിന്നെശ്ശിലാമാരി വർഷിച്ചു മർക്കടം
ചൂർണ്ണമാക്കീ രാമനായതും ലീലയാൽ. 23
മുഷ്ടിചുരുട്ടിപ്പനകൾകണക്കുള്ള
ഹസ്തങ്ങളാൽബ്ബലോരസ്സിലിടിച്ചിതു. 24
രുഷ്ടനായ് രാമൻ മുസലഹലങ്ങളെ
പെട്ടെന്നുപേക്ഷിച്ചു കൈകൊണ്ടുതാനുടൻ
മർക്കടത്തിന്റെ പിരടിക്കടിച്ചിതു
രക്തവും ഛർദ്ദിച്ചു വീണീടിനാൻ കപി. 25

1 കരയ്ക്കടുത്തുള്ള പല ദേശങ്ങൾ. 2 സുനന്ദം എന്ന പേരുള്ള കലപ്പ. 3 വൃക്ഷങ്ങളില്ലാത്തതു്.

ചകമ്പേ തേന പതതാ സടങ്കഃ സവനസ്പതിഃ
പർവ്വതഃ കുരുശാർദ്ദൂല വായുനാ നൗരിവാംഭസി. 26
ജയശബ്ദോ നമശ്ശബ്ദഃ സാധു സാധ്വിതി ചാംബരേ
സുരസിദ്ധമുനീന്ദ്രാണാമാസീൽ കുസുമവർഷിണാം. 27
ഏവം നിഹത്യ ദ്വിവിദം ജഗദ്വ്യതികരാവഹം
സംസ്തൂയമാനോ ഭഗവാഞ്ജനൈഃ സ്വപുരമാവിശൽ. 28

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ദ്വിവിദവധോ നാമ സപ്തഷഷ്ടിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 11054 ദശമസ്കന്ധ ശ്ലോകാഃ 2860

---

## അഷ്ടഷഷ്ടിതമോഽധ്യായഃ

ശ്രീശുക ഉവാച

ദുര്യോധനസുതാം രാജൻ ലക്ഷ്മണാം സമിതിഞ്ജയഃ
സ്വയംവരസ്ഥാമഹരൽ സാംബോ ജാംബവതീസുതഃ. 1
കൗരവാഃ കുപിതാ ഊചുർദ്ദുർവ്വിനീതോഽയമർഭകഃ
കദർത്ഥീകൃത്യ നഃ കന്യാമകാമാമഹരദ്ബലാൽ. 2
ബധ്നീതേമം ദുർവ്വിനീതം കിം കരിഷ്യന്തി വൃഷ്ണയഃ
യേഽസ്മൽപ്രസാദോപചിതാം ദത്താം നോ ഭുഞ്ജതേ മഹീം. 3
നിഗൃഹീതം സുതം ശ്രുത്വാ യദ്യേഷ്യന്തീഹ വൃഷ്ണയഃ
ഭഗ്നദർപ്പാഃ ശമം യാന്തി പ്രാണാ ഇവ സുസംയതാഃ. 4
ഇതി കർണ്ണഃ ശലോ ഭൂരിര്യജ്ഞകേതുഃ സുയോധനഃ
സാംബമാരേഭിരേ ബദ്ധും കുരുവൃദ്ധാനുമോദിതാഃ. 5
ദൃഷ്ട്വാനുധാവതഃ സാംബോ ധാർത്തരാഷ്ട്രാൻ മഹാരഥഃ
പ്രഗൃഹ്യ രുചിരം ചാപം തസ്ഥൗ സിംഹ ഇവൈകലഃ. 6
തം തേ ജിഘൃക്ഷവഃ ക്രുദ്ധാസ്തിഷ്ഠ തിഷ്ഠേതി ഭാഷിണഃ
ആസാദ്യ ധന്വിനോ ബാണൈഃ കർണ്ണാഗ്രണ്യഃ സമാകിരൻ. 7
സോഽപവിദ്ധഃ കുരുശ്രേഷ്ഠ കുരുഭിര്യദുനന്ദനഃ
നാമൃഷ്യത്തദചിന്ത്യാർഭഃ സിംഹഃ ക്ഷുദ്രമൃഗൈരിവ. 8
വിസ്ഫൂർജ്ജ്യ രുചിരം ചാപം സർവ്വാൻ വിവ്യാധ സായകൈഃ
കർണ്ണാദീൻ ഷഡ്രഥാൻ വീരാംസ്താവദ്ഭിര്യുഗപൽ പൃഥക്. 9
ചതുർഭിശ്ചതുരോ വാഹാനേകൈകേന ച സാരഥീൻ
രഥിനശ്ച മഹേഷ്വാസാംസ്തസ്യ തത്തേഽഭ്യപൂജയൻ. 10
തം തു തേ വിരഥം ചക്രുശ്ചത്വാരശ്ചതുരോ ഹയാൻ
ഏകസ്തു സാരഥിം ജഘ്നേ വിച്ഛേദാന്യഃ ശരാസനം. 11
തം ബദ്ധ്വാ വിരഥീകൃത്യ കൃച്ഛ്രേണ കുരവോ യുധി
കുമാരം സ്വസ്യ കന്യാം ച സ്വപുരം ജയിനോഽവിശൻ. 12
തച്ഛ്രുത്വാ നാരദോക്തേന രാജൻ സഞ്ജാതമന്യവഃ
കുരൂൻ പ്രത്യുദ്യമം ചക്രുരുഗ്രസേനപ്രചോദിതാഃ. 13
സാന്ത്വയിത്വാ തു താൻ രാമഃ സന്നദ്ധാൻ വൃഷ്ണിപുംഗവാൻ
നൈച്ഛൽ കുരൂണാം വൃഷ്ണീനാം കലിം കലിമലാപഹഃ. 14
ജഗാമ ഹാസ്തിനപുരം രഥേനാദിത്യവർച്ചസാ
ബ്രാഹ്മണൈഃ കുലവൃദ്ധൈശ്ച വൃതശ്ചന്ദ്ര ഇവ ഗ്രഹൈഃ. 15
ഗത്വാ ഗജാഹ്വയം രാമോ ബാഹ്യോപവനമാസ്ഥിതഃ
ഉദ്ധവം പ്രേഷയാമാസ ധൃതരാഷ്ട്രം ബുഭുത്സയാ. 16

ശാഖാമൃഗപതനത്തിനാലദ്ഗിരി,
ശാഖികൾ ടങ്കങ്ങളെന്നിവയൊത്തുടൻ
അപ്പിൽ കൊടുങ്കാറ്റടിച്ചിളക്കീടിന
കപ്പലിൻമട്ടിലധികം ചലിച്ചിതേ. 26

വിണ്ണവരും സിദ്ധമാമുനിശ്രേഷ്ഠരും
വന്നു വാനിൽപ്പുഷ്പവർഷം ചൊരിഞ്ഞുടൻ
നന്ദനനെന്നു ചൊന്നിട്ടു ജയശബ്ദ—
മൊന്നിച്ചുയർത്തി നമശ്ശബ്ദവും പരം. 27

ലോകവിനാശകരനാം ദ്വിവിദനെ
ഏകനായേവം ഹനിച്ചു ജനങ്ങളാൽ
പാരം സ്തുതനായ് ഭഗവാൻ ഹലായുധൻ
ദ്വാരകയിൽ പ്രവേശിച്ചാൻ കുരുദ്വഹാ! 28

---

## അദ്ധ്യായം 68

ശ്രീശുകൻ പറഞ്ഞു

ജാംബവതീസുതൻ സാംബൻ, സുയോധനൻ
തന്മകളായിടും ലക്ഷ്മണയെബ്ബലാൽ
ചെന്നു ഹരിച്ചാൻ സ്വയംവരമണ്ഡപം—
തന്നിലൊരുങ്ങിനിന്നീടിനവേളയിൽ. 1

ദുശ്ശീലനാമിക്കുമാരകൻ നമ്മളെ
നിസ്സാരമാക്കിയകാമയാം കന്യയെ
കൈക്കലാക്കീ ബലാലെന്നപ്പൊഴക്കുരു—
മുഖ്യരെല്ലാവരും ക്രുദ്ധരായ്ച്ചൊല്ലിനാർ. 2

കെട്ടിനവിനീതനാമിവനേയെന്തു—
കാട്ടിടും വൃഷ്ണികളെന്നറിഞ്ഞീടണം
നമ്മാൽ കനിഞ്ഞു കൊടുത്ത മന്നല്ലയോ?
നമ്മട്ടനുഭവിക്കുന്നതുമിന്നവർ. 3

ബന്ധിച്ച പുത്രനെ നമ്മളെന്നായ്ശ്രവി—
ച്ചന്തികത്തിങ്കലവരണഞ്ഞീടുകിൽ
സംയതപ്രാണങ്ങളാംമട്ടു ഗർവം വിട്ടു
പോയിടും താനേ തിരിച്ചു നിരാശരായ്. 4

എന്നു ചൊല്ലിക്കർണ്ണനും യജ്ഞകേതുവും
പിന്നെശ്ശലഭൂരിദുര്യോധനാദ്യരും
വൃദ്ധാനുമോദിതരായ്ച്ചെന്നു സാംബനെ—
സ്സത്വരം ബന്ധിപ്പതിനുദ്യമിച്ചിതു. 5

പിന്നാലെ പാഞ്ഞുവരും കുരുവീരരെ
ജന്യശൂരൻ കണ്ടു സാംബൻ ശരാസനം
നന്നായ്ധരിച്ചേകനായ്ക്കൂസലെന്നിയേ
നിന്നീടിനാനൊരു കേസരിയെന്നപോൽ. 6

ക്രുദ്ധരായ്ക്കർണ്ണപ്രമുഖരാം കൗരവർ
സത്വരം സാംബനെബ്ബദ്ധനാക്കീടുവാൻ
ഇച്ഛിച്ചു നില്ലെടാ നില്ലെന്നു ചൊന്നുടൻ
തച്ചാപമാർന്നു ശരമാരി തൂകിനാർ. 7

കൗരവാസ്ത്രങ്ങളാൽ ഭിന്നശരീരനായ്
ചോരയൊലിപ്പിച്ചെഴും മുകുന്ദാത്മജൻ
ക്ഷുദ്രമൃഗപീഡ കേസരിയെന്നപോ—
ലൊട്ടും സഹിച്ചില്ലവരുടെ വിക്രമം. 8

വീരൻ രുചിരശരാസം ധ്വനിപ്പിച്ചു
പാരാതെ കർണ്ണാദ്യരാമാറുപേരെയും
തേരുകളേയുമൊരേകാലമോരോരു—
ക്കൂരമ്പുവിട്ടു മുറിപ്പെടുത്തീടിനാൻ. 9

നാലമ്പുകൊണ്ടു കുതിരകൾ നാലിനെ
ചാലവേയെയ്തു പിന്നേകശരത്തിനാൽ
തേരാളിതന്നെയും വേറൊന്നിനാലെ വെ—
ട്ടേറ്റ രഥിവീരരേയും മുറിച്ചിതു
സാംബൻെറയീ മഹനീയമാം കർമ്മത്തെ
വന്മോദമോടു പുകഴ്ത്തിയെല്ലാവരും. 10

ഏവരും ചേർന്നു തകർത്തു തത്സ്യന്ദനം
നാൽവരവൻെറ കുതിരകൾ നാലിനെ
കൊന്നിതൊരുവനത്തേരാളിതന്നെയു—
മന്യനവൻെറ വില്ലും മുറിച്ചീടിനാൻ. 11

പാരം പണിപ്പെട്ടു കൗരവരും ചേർന്നു
വീരനാം സാംബനെബ്ബന്ധിച്ചവനെയും
ലക്ഷ്മണയേയും നഗരത്തിലാനയി—
ച്ചക്ഷണം കൊണ്ടാടിനാർ വിജയോത്സവം. 12

നാരദവാക്കിനാൽ യാദവരിക്കഥ
നേരേ ധരിച്ചതിയായമർഷത്തോടും
ഉഗ്രസേനപ്രേരിതരായ്ക്കുരുക്കളോ—
ടുഗ്രയുദ്ധത്തിന്നൊരുക്കം തുടങ്ങിനാർ. 13

യുദ്ധസന്നദ്ധരാം വൃഷ്ണിജനങ്ങളെ—
യത്തല്വിലക്കലിദോഷഹരൻ ഹലി
സാന്ത്വനംചെയ്യാൻ, കുരുക്കളുമായ് രണം
പന്തിയല്ലെന്നുള്ള ചിന്തനിമിത്തമായ്. 14

പിന്നെ ദ്വിജരും കുലവൃദ്ധരും ചേർന്നു
ചെന്നു സൂര്യാഭമാം തേരിലേറിബ്ബലൻ
മുറ്റും ഗ്രഹഗണം ചൂഴ്ന്നിട്ടമിന്ദുപോൽ
തെറ്റെന്നു ഹസ്തിനപത്തനമെത്തിനാൻ. 15

ഹസ്തിനം പ്രാപിച്ചു ബാഹ്യഭാഗത്തിലെ—
യുദ്യാനഭൂവിൽ വസിച്ചു ഹലായുധൻ.
ഉദ്ധവനെദ്ധൃതരാഷ്ട്രമഹീശ്വര—
ചിത്തമെന്തെന്നറിഞ്ഞീടാനയച്ചിതേ. 16

സോഽഭിവന്ദ്യാംബികാപുത്രം ഭീഷ്മം ദ്രോണം ച ബാഹ്ലികം
ദുര്യോധനം ച വിധിവദ്രാമമാഗതമബ്രവീൽ. 17

തേഽതിപ്രീതാസ്തമാകർണ്യ പ്രാപ്തം രാമം സുഹൃത്തമം
തമർച്ചയിത്വാഭിയയുഃ സർവ്വേ മംഗലപാണയഃ. 18

തം സംഗമ്യ യഥാന്യായം ഗാമർഘ്യം ച ന്യവേദയൻ
തേഷാം യേ തൽപ്രഭാവജ്ഞാഃ പ്രണേമുഃ ശിരസാ ബലം. 19

ബന്ധൂൻ കുശലിനഃ ശ്രുത്വാ പൃഷ്ട്വാ ശിവമനാമയം
പരസ്പരമഥോ രാമോ ബഭാഷേഽവിക്ലബം വചഃ. 20

ഉഗ്രസേനഃ ക്ഷിതീശേശോ യദ്വ ആജ്ഞാപയൽ പ്രഭുഃ
തദവ്യഗ്രധിയഃ ശ്രുത്വാ കുരുധ്വം മാവിളംബിതം. 21

യദ്യൂയം ബഹവസ്ത്വേകം ജിത്വാധർമ്മേണ ധാർമ്മികം
അബധ്നീതാഥ തന്മൃഷ്യേ ബന്ധൂനാമൈക്യകാമ്യയാ. 22

വീര്യശൗര്യബലോന്നദ്ധമാത്മശക്തിസമം വചഃ
കുരവോ ബലദേവസ്യ നിശമ്യോചുഃ പ്രകോപിതാഃ. 23

അഹോ മഹച്ചിത്രമിദം കാലഗത്യാ ദുരത്യയാ
ആരുരുക്ഷത്യുപാനദ്വൈ ശിരോ മുകുടസേവിതം. 24

ഏതേ യൗനേന സംബദ്ധാഃ സഹശയ്യാസനാശനാഃ
വൃഷ്ണയസ്തുല്യതാം നീതാ അസ്മദ്ദത്തനൃപാസനാഃ. 25

ചാമരവ്യജനേ ശംഖമാതപത്രം ച പാണ്ഡുരം
കിരീടമാസനം ശയ്യാം ഭുഞ്ജന്ത്യസ്മദുപേക്ഷയാ. 26

അലം യദൂനാം നരദേവലാഞ്ഛനൈ-
ർദ്ദാതുഃ പ്രതീപൈഃ ഫണിനാമിവാമൃതം
യേഽസ്മൽപ്രസാദോപചിതാ ഹി യാദവാ
ആജ്ഞാപയന്ത്യദ്യ ഗതത്രപാ ബത. 27

കഥമിന്ദ്രോഽപി കുരുഭിർഭീഷ്മദ്രോണാർജ്ജുനാദിഭിഃ
അദത്തമവരുന്ധീത സിംഹഗ്രസ്തമിവോരണഃ. 28

ശ്രീശുക ഉവാച

ജന്മബന്ധുശ്രിയോന്നദ്ധമദാസ്തേ ഭരതർഷഭ
ആശ്രാവ്യ രാമം ദുർവ്വാച്യമസഭ്യാഃ പുരമാവിശൻ. 29

ദൃഷ്ട്വാ കുരൂണാം ദൗശ്ശീല്യം ശ്രുത്വാ വാച്യാനി ചാച്യുതഃ
അവോചൽ കോപസംരബ്ധോ ദുഷ്പ്രേക്ഷ്യഃ പ്രഹസൻ മുഹുഃ. 30

നൂനം നാനാമദോന്നദ്ധാഃ ശാന്തിം നേച്ഛന്ത്യസാധവഃ
തേഷാം ഹി പ്രശമോ ദണ്ഡഃ പശൂനാം ലഗുഡോ യഥാ. 31

അഹോ യദൂൻ സുസംരബ്ധാൻ കൃഷ്ണം ച കുപിതം ശനൈഃ
സാന്ത്വയിത്വാഹമേതേഷാം ശമമിച്ഛന്നിഹാഗതഃ. 32

ത ഇമേ മന്ദമതയഃ കലഹാഭിരതാഃ ഖലാഃ
തം മാമവജ്ഞായ മുഹുർദുർഭാഷാൻ മാനിനോഽബ്രുവൻ. 33

നോഗ്രസേനഃ കില വിഭുർഭോജവൃഷ്ണ്യന്ധകേശ്വരഃ
ശക്രാദയോ ലോകപാലാ യസ്യാദേശാനുവർത്തിനഃ. 34

സുധർമ്മാഽഽക്രമ്യതേ യേന പാരിജാതോഽമരാങ്ഘ്രിപഃ
ആനീയ ഭുജ്യതേ സോഽസൗ ന കിലാധ്യാസനാർഹണഃ. 35

യസ്യ പാദയുഗം സാക്ഷാൽ ശ്രീരുപാസ്തേഽഖിലേശ്വരീ
സ നാർഹതി കില ശ്രീശോ നരദേവപരിച്ഛദാൻ. 36

ഉദ്ധവനംബികാപുത്രബാൽഹീകരോ-
ടൊത്ത ഭീഷ്മദ്രോണദുര്യോധനാദ്യരെ
ചെന്നുകണ്ടിട്ടു സവിനയം വന്ദിച്ചു
വന്നിരിക്കുന്നു ബലനെന്നു ചൊല്ലിനാൻ. 17
ഏററം സുഹൃത്താം മുസലിതന്നാഗമം
കേട്ടു സന്തുഷ്ടരായ്ക്കൗരവരേവരും
ഉദ്ധവനെസ്സത്കരിച്ചുപഹാരങ്ങൾ
ഹസ്തങ്ങളിലാർന്നു ചെന്നെതിരേററിതു. 18
രാമാന്തികത്തിലണഞ്ഞു ഗോവഹ്ല്യവും
കാമംവിധിക്കൊത്തു മററു വസ്തുക്കളും
അർപ്പിച്ചു തത്പ്രഭാവജ്ഞരാം കൗരവർ
ക്ഷിപ്രം ബലനെ നമിച്ചാർ ശിരസ്സിനാൽ. 19
ചൊല്ലിയന്യോന്യം കുശലങ്ങൾ ബാന്ധവ-
ർക്കെല്ലാം സുഖമെന്നറിഞ്ഞവരോടുടൻ
വീരാഗ്ര്യനാകുമാരോഹിണീനന്ദനൻ
കാര്യങ്ങൾ ഗൗരവപൂർവ്വം കഥിച്ചിതേ. 20
പാരം പ്രഭുവായ് നൃപാലനൃപാലനായ്
പേരാളുമുഗ്രസേനൻെറയിക്കല്പന
കൗരവരേ! സാവധാനമായ്ച്ചിന്തിച്ചു
കാര്യമായ്പ്പെട്ടെന്നു നിങ്ങൾ കൈക്കൊള്ള-
വിൻ 21
ധർമ്മമാർഗ്ഗത്തിൽച്ചരിച്ചീടുമേകനെ
ചെമ്മേ പലർ നിങ്ങൾകൂടിയധർമ്മമായ്
വെന്നു ബന്ധിച്ചതു [1]ബന്ധുവൈക്യാഗ്രഹ-
മൊന്നിനാൽ ഞങ്ങൾ സഹിച്ചിരിക്കുന്നിതു. 22
വീര്യശൗര്യങ്ങൾ ബലമെന്നിവററിനാ-
ലാരുമടുക്കാത്ത വിക്രമനാം ബലൻ
ഏവം പറഞ്ഞതു കേട്ടിട്ടു കൗരവർ
ഭാവംപകർന്നു കോപിച്ചു പറഞ്ഞിതു. 23
ചിത്രമിതോർക്കുകിൽ കാലവിശേഷമെ-
ന്നത്രേ നിനയ്ക്കേണ്ടു വിസ്മയമേററവും
പൊന്നിൻകിരീടമണിയും ശിരസ്സതി-
ലൊന്നേറുവാൻ പാദരക്ഷ കൊതിപ്പിതേ. 24
അല്പരാം വൃഷ്ണികൾ നമ്മോടു ബന്ധത്തി-
ലേർപ്പെട്ടതുമൂലമന്നുമുതൽക്കവർ
ഒപ്പമിരിപ്പും ശയനവുമൂണുമായ്
പിൽപ്പാടു നമ്മൾ കൊടുത്ത നൃപാസനം
നന്നായ് ദൂഷിപ്പിച്ചഹന്തയാലന്ധരാ-
യിന്നു നമ്മോടു സമത്വം നടിപ്പിതേ. 25
ചാമര,മാലവട്ടം,ശംഖമാസനം
പൂമൃദുശയ്യ, വെൺകൊററക്കുടയെന്നും
നമ്മളൗദാസീന്യമാർന്നതുമൂലമായ്
നന്മട്ടവരിന്നനുഭവിക്കുന്നിതേ. 26
പാലു കൊടുക്കുന്നവനിൽ ഫണിഗണം-
പോലെ ദാതാവിൽ വിദ്വേഷമിയന്നിടും
യാദവന്മാർ ധരിക്കേണ്ടതില്ലേതുമ-
മ്മേദിനീനായകചിഹ്നങ്ങളിന്നിമേൽ. 27
അദ്ഭുതം! നമ്മളുയർത്തിയ യാദവർ
കല്പിപ്പു നമ്മോടു നാണമില്ലാതഹോ!
ദ്രോണഭീഷ്മാർജ്ജുനമുഖ്യർ നൽകാത്തതു
വാനവർകോനുമെടുക്കുവാനാകുമോ
പഞ്ചാസ്യനാൽ ഗ്രസ്തമായിരിക്കുന്നതു
പിഞ്ചു മേഷത്തിനു കിട്ടുവതെങ്ങനെ? 28

ശ്രീശുകൻ പറഞ്ഞു

ഉന്നതവംശ്യ,രുയർന്ന ബന്ധുക്കളോ-
ടന്വിതരെന്നിവയാൽ മദമാർന്നിടും
ദുഷ്ടരാം കൗരവരീവിധം ദുർവച-
സ്സോട്ടേറെയോതിപ്പുരത്തിൽ ഗമിച്ചിതു. 29
നാശരഹിതനായ് ദുഷ്പ്രേക്ഷ്യനായാദി-
ശേഷാവതാരമാം രാമൻ കുരുക്കൾതൻ
ദുർഭാഷണംകേട്ടു കോപിഷ്ഠനായ് വീണ്ടു-
മല്ലേതരം പ്രഹസിച്ചരുളീടിനാൻ. 30
നാനാവിധമദഗർവ്വിതരായിടും
ഹീന,രസാധുക്കൾ ശാന്തിയിച്ഛിച്ചിടാ.
നിർണ്ണയം ദുഷ്ടമൃഗങ്ങൾക്കു ദണ്ഡുപോൽ
ദണ്ഡനംതന്നെയിവർക്കുചിതം ദൃഢം. 31
കഷ്ടം! ക്രുധിതരാം യാദവന്മാരെയും
രുഷ്ടനാം കൃഷ്ണനേയും സാന്ത്വനംചെയ്തു
ബന്ധുക്കളാകുമിവരുമായിശ്ശമം-
ചിന്തിച്ചു സന്ധിക്കിവിടെ വന്നീടിനേൻ. 32
ബുദ്ധിവിഹീനരായ് ശണ്ഠയിൽക്കൗതുകം
മെത്തും ഖലരാമിവരെന്നെ നിന്ദിച്ചു
വീണ്ടുമീയെന്നെയഭിമാനമാർന്നഹോ!
വേണ്ടപോൽ ഭർത്സിക്കയും ചെയ്തിരിപ്പതേ. 33
ആരാണു പാർക്കിൽ സുധർമ്മാസഭതന്നിൽ
നേരേ കടന്നു സുരശാഖിയായിടും
പാരിജാതത്തെ സ്വരാജധാനിക്കക-
ത്താരാലണച്ചു സംസ്ഥാപിച്ചു വാഴ്വതും
ചൊൽക്കൊള്ളുമബ്ഭോജവൃഷ്ണ്യന്ധകേശനാ-
മുഗ്രസേനൻ കല്പനയ്ക്കർഹനല്ലപോൽ
കെല്പേറുമമ്മഹാനീ ദുഷ്പ്രഭുക്കൾത-
ന്നൊപ്പമിരിക്കുവാൻ യോഗ്യനു-
മല്ലപോൽ. 34–35
ഏതവൻതൻ പദപങ്കജദ്വന്ദ്വമാ-
ശ്രീദേവി നിത്യമുപാസിച്ചിടുന്നുവോ
ശ്രീവല്ലഭനാകുമക്കൃഷ്ണനില്ലപോൽ
ഭൂവരചിഹ്നം ധരിപ്പതിനർഹത. 36

1 ബന്ധുക്കളോടു യോജിച്ചിരിക്കണമെന്നുള്ള ആശ.

യസ്യാങ്ഘ്രിപങ്കജരജോഽഖിലലോകപാലൈ-
ർമ്മൗലുത്തമൈർദ്ധൃതമുപാസിതതീർത്ഥതീർത്ഥം
ബ്രഹ്മാ ഭവോഽഹമപി യസ്യ കലാഃ കലായാഃ
ശ്രീശ്ചോദ്വഹേമ ചിരമസ്യ നൃപാസനം ക്വ. 37
ഭുഞ്ജതേ കുരുഭിർദ്ദത്തം ഭൂഖണ്ഡം വൃഷ്ണയഃ കില
ഉപാനഹഃ കില വയം സ്വയം തു കുരവഃ ശിരഃ. 38
അഹോ ഐശ്വര്യമത്താനാം മത്താനാമിവ മാനിനാം
അസംബദ്ധാ ഗിരോ രുക്ഷാഃ കഃ സഹേതാനുശാസിതാ. 39
അദ്യ നിഷ്കൗരവീം പൃഥ്വീം കരിഷ്യാമീത്യമർഷിതഃ
ഗൃഹീത്വാ ഹലമുത്തസ്ഥൗ ദഹന്നിവ ജഗത്ത്രയം. 40
ലാംഗലാഗ്രേണ നഗരമുദ്വിദാര്യ ഗജാഹ്വയം
വിചകർഷ സ ഗംഗായാം പ്രഹരിഷ്യന്നമർഷിതഃ. 41
ജലയാനമിവാഘൂർണ്ണം ഗംഗായാം നഗരം പതത്
ആകൃഷ്യമാണമാലോക്യ കൗരവാ ജാതസംഭ്രമാഃ. 42
തമേവ ശരണം ജഗ്മുഃ സകുടുംബാ ജിജീവിഷവഃ
സലക്ഷ്മണം പുരസ്കൃത്യ സാംബം പ്രാഞ്ജലയഃ പ്രഭും. 43
രാമ രാമാഖിലാധാര പ്രഭാവം ന വിദാമ തേ
മൂഢാനാം നഃ കുബുദ്ധീനാം ക്ഷന്തുമർഹസ്യതിക്രമം. 44
സ്ഥിത്യുൽപത്ത്യപ്യയാനാം ത്വമേകോ ഹേതുർന്നിരാശ്രയഃ
ലോകാൻ ക്രീഡനകാനീശ ക്രീഡതസ്തേ വദന്തി ഹി. 45
ത്വമേവ മൂർദ്ധ്നീദമനന്ത ലീലയാ
ഭൂമണ്ഡലം ബിഭർഷി സഹസ്രമൂർദ്ധൻ
അന്തേ ച യഃ സ്വാത്മനി രുദ്ധവിശ്വഃ
ശേഷേഽദ്വിതീയഃ പരിശിഷ്യമാണഃ. 46
കോപസ്തേഽഖിലശിക്ഷാർത്ഥം ന ദ്വേഷാന്ന ച മത്സരാൽ
ബിഭ്രതോ ഭഗവൻ സത്ത്വം സ്ഥിതിപാലനതൽപരഃ. 47
നമസ്തേ സർവ്വഭൂതാത്മൻ സർവ്വശക്തിധരാവ്യയ
വിശ്വകർമ്മൻ നമസ്തേഽസ്തു ത്വാം വയം ശരണം ഗതാഃ. 48

ശ്രീശുക ഉവാച

ഏവം പ്രപന്നൈഃ സംവിഗ്നൈർവ്വേപമാനായനൈർബ്ബലഃ
പ്രസാദിതഃ സുപ്രസന്നോ മാ ഭൈഷ്ടേത്യഭയം ദദൗ. 49
ദുര്യോധനഃ പാരിബർഹം കുഞ്ജരാൻ ഷഷ്ടിഹായനാൻ
ദദൗ ച ദ്വാദശശതാന്യയുതാനി തുരംഗമാൻ. 50
രഥാനാം ഷട്സഹസ്രാണി രൗക്മാണാം സൂര്യവർച്ചസാം
ദാസീനാം നിഷ്കകണ്ഠീനാം സഹസ്രം ദുഹിതൃവത്സലഃ. 51
പ്രതിഗൃഹ്യ തു തൽ സർവ്വം ഭഗവാൻ സാത്വതർഷഭഃ
സസുതഃ സസ്നുഷഃ പ്രാഗാൽ സുഹൃദ്ഭിരഭിനന്ദിതഃ. 52
തതഃ പ്രവിഷ്ടഃ സ്വപുരം ഹലായുധഃ
സമേത്യ ബന്ധൂനനുരക്തചേതസഃ
ശശംസ സർവ്വം യദുപുംഗവാനാം
മദ്ധ്യേ സഭായാം കുരുഷു സ്വചേഷ്ടിതം. 53
അദ്യാപി ച പുരം ഹ്യേതൽ സൂചയദ്രാമവിക്രമം
സമുന്നതം ദക്ഷിണതോ ഗംഗായാമനു ദൃശ്യതേ. 54

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ഹാസ്തിനപുരകർഷണരൂപസങ്കർഷണവിജയോ നാമ
അഷ്ടഷഷ്ടിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11108 ദശമസ്കന്ധേ ശ്ലോകാഃ 2914

ആരുടെ പാദാബ്ജധൂളി, കിരീടങ്ങൾ
ചേരും ശിരസ്സാൽ ധരിച്ചു ശക്രാദ്യരും
ആനമിക്കുന്നുവോ സർവ്വതീർത്ഥത്തിലും
സ്നാനംകഴിച്ചു പരിശുദ്ധരായിട്ടും
യോഗീശ്വരന്മാരുമാരുടെ കാൽപ്പൊടി
ശോകമൊഴിക്കുവാനായണിയുന്നുവോ
ബ്രഹ്മാവുമീശനും ഞാനുമാലക്ഷ്മിയും
ചെമ്മേ ചിരകാലമായ് തീർത്ഥതീർത്ഥമാം
ആക്കെഴുമംഘ്രിരജസ്സു ധരിക്കുന്നി—
തക്കൃഷ്ണനോർക്കിലെവിടെ നൃപാസനം? 37
കൗരവദത്തം മഹിയാണുപോൽ യദു—
വീരർ നിതാന്തമനുഭവിക്കുന്നതും
ഞങ്ങൾ വെറും [1]പാദരക്ഷകളും കുരു—
പുംഗവരുത്തമാംഗങ്ങളുമാണുപോൽ. 38
മത്തർമദൈശ്വര്യമത്തു നിമിത്തമായ്
മെത്തുമഹങ്കാരമാളുമിക്കൂട്ടർതൻ—
രൂക്ഷങ്ങളാം വിട്ടുവാക്കുകൾ ബന്ധന—
ദക്ഷരായുള്ളോർ സഹിക്കുന്നതെങ്ങനെ. 39
നിഷ്കൗരവമാക്കുവേൻ ഭൂമിയിപ്പൊഴെ—
ന്നുൾക്കടരോഷത്തൊടോതി ഹലായുധൻ
മുപ്പാരുമാശു ദഹിപ്പിച്ചിടുംവിധം
ക്ഷിപ്രം ഹലവുമെടുത്തെഴുന്നേററിതേ. 40
ഹസ്തിനമാം നഗരത്തെയഗ്ഗംഗയി—
ലാഴ്ത്തിയൊഴുക്കുവാനിച്ഛയോടു ഹലി—
തന്നായുധാഗ്രം ധരയിലാഴ്ത്തിബ്ബലാൽ
മന്ദാകിനിയിലേക്കാഞ്ഞു വലിച്ചിതേ. 41
രാമനാലാകർഷിതമായ ഹസ്തിന—
നാമനഗരം ജലയാനമെന്നപോൽ
ചോടേയിളകിത്തിരിഞ്ഞങ്ങു ഗംഗയിൽ—
പ്പാടേ പതിക്കുവാൻ ഭാവിപ്പതു കണ്ടു
കൗരവന്മാർ സകുടുംബം പരിഭ്രമി—
ച്ചാരഴൽ തേടി സ്വജീവേച്ഛയോടുടൻ
ലക്ഷ്മണാസംയുതനാകിയ സാംബനെ—
യക്ഷണം മുൻനിർത്തിയഞ്ജലിബദ്ധരായ്
നേരേ പ്രഭുവായിടും ബലഭദ്രനെ—
പ്പാരാതെ ചെന്നു ശരണം ഗമിച്ചിതേ. 42–43
രാമ! രാമാ! സകലാധാരഭൂതനാം
സ്വാമിൻ! ധരിച്ചീലിവർ ഭവൽപ്രാഭവം
ധീയററ ദുർമ്മനസ്സന്മാരിവർ ചെയ്തൊ—
രീയപരാധം ഭവാൻ പൊറുത്തീടണം. 44
അന്യാശ്രയമററൊരങ്ങുതാനിജ്ജഗ—
ത്തിന്നുത്ഭവസ്ഥിതിനാശൈകകാരണം
ഇപ്പാരു നിന്തിരുമേനിക്കെഴും കളി—
ക്കോപ്പെന്നഭിജ്ഞരരുളുന്നിതീശ്വരാ! 45

ആയിരം മൂർദ്ധാവിയന്നോരനന്താഖ്യ—
നായിടും നിന്തിരുമേനിതാൻ ലീലയായ്
മേദിനിയേ വഹിക്കുന്നിതവസാന—
മാദിശേഷൻ ഭവാനദ്വയനീശ്വരൻ
ലോകമശേഷവും തന്നിലടക്കിയി—
ട്ടേകനായ് ശേഷിച്ചു ശാന്തം ശയിപ്പിതേ. 46
സത്ത്വഗുണം ധരിച്ചീടുമങ്ങേ ക്രുധ
പാർത്താൽ ജനരക്ഷണത്തിനു വേണ്ടിയാം
അല്ലാതെ വിദ്വേഷമാത്സര്യമൂലമാ—
യുള്ളതല്ലെന്നറിയുന്നുണ്ടു ഞങ്ങളും
മാര്യാദ ലോകത്തു പാലിച്ചിടേണ്ടുന്ന
കാര്യത്തിലങ്ങുന്നു തൽപ്പരനെപ്പൊഴും. 47
സർവ്വഭൂതാത്മൻ! സമസ്തശക്താ! വിഭോ!
സർവ്വകർമ്മങ്ങളും ചെയ്യിക്കുമീശ്വരാ!
നാശവിഹീനാ! നമസ്കാരമങ്ങയേ—
യാശ്രയിച്ചീടുന്ന ഞങ്ങൾ രക്ഷിക്കുക. 48

ശ്രീശുകൻ പറഞ്ഞു

വീടുകളെല്ലാമിളകുകമൂലമായ്
പേടിച്ചുവന്നീവിധമാശ്രയിച്ചിടും
കൗരവരിൽ സുപ്രസന്നനായ് ഭീയിനി—
ത്തീരെ വേണ്ടെന്നഭയം കൊടുത്താൻ
ബലൻ. 49
സ്ത്രീധനമായ് ഷഷ്ടിപൂർണ്ണരാം കുഞ്ജര—
വ്രാതത്തെയോരായിരത്തിരുനൂറിനെ
ലക്ഷണമെല്ലാം തികഞ്ഞു വിളങ്ങിടും
അശ്വങ്ങളങ്ങു പതിനായിരത്തെയും
സൂര്യാഭയാർന്നു കനകമയങ്ങളാ—
മാറായിരം സ്യന്ദനങ്ങളേയും തഥാ.
ഭാസുരമാകും പതക്കങ്ങളാൽപ്പരി—
ഭൂഷിതകണ്ഠകളാകുമോരായിരം
ദാസികളേയുമേകീടിനാൻ നന്ദിനീ—
വത്സലനാകും സുയോധനമന്നവൻ. 50–51
അംഗീകരിച്ചതഖിലം സുതനൊടു—
മംഗനാമൗലിയായീടും സ്നുഷയൊടും
സ്നേഹിതന്മാരാലഭിനന്ദിതനായി
രൗഹിണേയൻ പുറപ്പെട്ടിതു തുഷ്ടനായ്. 52
ദ്വാരകയിൽച്ചെന്നു രാമനനുരാഗ—
മേറിടും ബന്ധുജനത്തെ വിളിച്ചുടൻ
നേരേ സഭ ചേർത്തതിൽവച്ചു കൗരവ—
കാര്യങ്ങളെല്ലാം വിശദം കഥിച്ചിതേ. 53
ഹസ്തിനമിന്നും ബലഭദ്രവിക്രമം
സ്പഷ്ടതരമായ് പ്രകാശിച്ചിടുംവിധം
മന്ദാകിനിയെയനുഗമിച്ചീടുവാ—
നുന്നിയതായ് തെക്കുയർന്നു കാണാവതാം. 54

---

1. മെതിയടി.

## ഏകോനസപ്തതിതമോ$f$ധ്യായഃ

ശ്രീശുക ഉവാച

നരകം നിഹതം ശ്രുത്വാ തഥോദ്വാഹം ച യോഷിതാം
കൃഷ്ണേനൈകേന ബഹ്വീനാം തദ്ദിദൃക്ഷുഃ സ്മ നാരദഃ. 1
ചിത്രം ബതൈതദേകേന വപുഷാ യുഗപൽ പൃഥക്
ഗൃഹേഷു ദ്വ്യഷ്ടസാഹസ്രം സ്ത്രിയ ഏക ഉദാവഹൽ. 2
ഇത്യുത്സുകോ ദ്വാരവതീം ദേവർഷിർദ്രഷ്ടുമാഗമൽ
പുഷ്പിതോപവനാരാമദ്വിജാളികുലനാദിതാം. 3
ഉൽഫുല്ലേന്ദീവരാംഭോജകൽഹാരകുമുദോൽപലൈഃ
ഛുരിതേഷു സരസ്സുച്ചൈഃ കൂജിതാം ഹംസസാരസൈഃ. 4
പ്രാസാദലക്ഷൈർന്നവഭിർജ്ജുഷ്ടാം സ്ഫാടികരാജതൈഃ
മഹാമരതകപ്രഖ്യൈഃ സ്വർണ്ണരത്നപരിച്ഛദൈഃ. 5

വിഭക്തരഥ്യാപഥചത്വരാപണൈഃ
ശാലാസഭാഭീ രുചിരാം സുരാലയൈഃ
സംസിക്തമാർഗ്ഗാംഗണവീഥിദേഹളീം
പതൽപതാകാധ്വജവാരിതാതപാം. 6

തസ്യാമന്തഃപുരം ശ്രീമദർച്ചിതം സർവ്വധിഷ്ണ്യപൈഃ
ഹരേഃ സ്വകൗശലം യത്ര ത്വഷ്ടാ കാർത്സ്ന്യേന ദർശിതം. 7
തത്ര ഷോഡശഭിഃ സദ്മസഹസ്രൈഃ സമലംകൃതം
വിവേശൈകതമം ശൗരേഃ പത്നീനാം ഭവനം മഹൽ. 8
വിഷ്ടബ്ധം വിദ്രുമസ്തംഭൈർവൈഡൂര്യഫലകോത്തമൈഃ
ഇന്ദ്രനീലമയൈഃ കുഡ്യൈർജ്ജഗത്യാ ചാഹതത്വിഷാ. 9
വിതാനൈർന്നിർമ്മിതൈസ്ത്വഷ്ടാ മുക്താദാമവിലംബിഭിഃ
ദാന്തൈരാസനപര്യങ്കൈർമ്മണ്യുത്തമപരിഷ്കൃതൈഃ. 10
ദാസീഭിർന്നിഷ്കകണ്ഠീഭിഃ സുവാസോഭിരലംകൃതം
പുംഭിഃ സകഞ്ചുകോഷ്ണീഷസുവസ്ത്രമണികുണ്ഡലൈഃ. 11

രത്നപ്രദീപനികരദ്യുതിഭിർന്നിരസ്ത-
ധ്വാന്തം വിചിത്രവലഭീഷു ശിഖണ്ഡിനോ$f$ങ്ഗ
നൃത്യന്തി യത്ര വിഹിതാഗുരുധൂപമക്ഷൈ-
ർന്നിര്യാന്തമീക്ഷ്യ ഘനബുദ്ധയ ഉന്നദന്തഃ. 12
തസ്മിൻ സമാനഗുണരൂപവയസ്സുവേഷ-
ദാസീസഹസ്രയുതയാനുസവം ഗൃഹിണ്യാ
വിപ്രോ ദദർശ ചമരവ്യജനേന രുക്മ-
ദണ്ഡേന സാത്വതപതിം പരിവീജയന്ത്യാ. 13
തം സന്നിരീക്ഷ്യ ഭഗവാൻ സഹസോത്ഥിതഃ ശ്രീ-
പര്യങ്കതഃ സകലധർമ്മഭൃതാം വരിഷ്ഠഃ
ആനമ്യ പാദയുഗളം ശിരസാ കിരീട-
ജുഷ്ടേന സാഞ്ജലിരവീവിശദാസനേ സ്വേ. 14
തസ്യാവനിജ്യ ചരണൗ തദപഃ സ്വമൂർദ്ധ്നാ-
ബിഭ്രജ്ജഗദ്ഗുരുതരോ$f$പി സതാംപതിർഹി
ബ്രഹ്മണ്യദേവ ഇതി യദ്ഗുണനാമ യുക്തം
തസ്യൈവ യച്ചരണശൗചമശേഷതീർത്ഥം. 15
സംപൂജ്യ ദേവഋഷിവര്യമൃഷിഃ പുരാണോ
നാരായണോ നരസഖോ വിധിനോദിതേന
വാണ്യാഭിഭാഷ്യ മിതയാമൃതമിഷ്ടയാ തം
പ്രാഹ പ്രഭോ ഭഗവതേ കരവാമഹേ കിം. 16

# അദ്ധ്യായം 69

ശ്രീശുകൻ പറഞ്ഞു

ഏകനായ് ഭൗമനെക്കൊന്ന കൃഷ്ണൻ ബഹു–
സ്ത്രീകളെയംഗീകരിച്ചു രമിപ്പതായ്
നാരദൻ കേട്ടത്ഭുതാധീനനായത്ര
നേരേ നിരീക്ഷിക്കുവാനാഗ്രഹിച്ചിതു. 1
ഏകകാലത്തുതാനേകദേഹത്തിനാ–
ലേകൻ വധൂഷോഡശസഹസ്രത്തെയും
പാണിഗ്രഹണം കഴിച്ചതുമെങ്ങനെ–
യാണ വെവ്വേറെ ഗൃഹത്തിൽവച്ചത്ഭുതം! 2
ഈമട്ടിലുൽസുകനായ് മുനി പുഷ്പിതാ–
രാമങ്ങൾതോറുമുപവനൗഘത്തിലും
ചാരുവിഹംഗസ്വനം കലർന്നീടുമ–
ദ്വാരാവതി കാണുവാനായ്ത്തിരിച്ചിതു: 3
അംബുജ, മാമ്പൽ കൽഹാരപുഷ്പങ്ങളും
ചെമ്മേ വിരിഞ്ഞു മിന്നും തടാകങ്ങളിൽ
അന്നം കുളക്കോഴിയെന്നിപ്പതത്രിക–
ളെന്നുമുച്ചത്തിൽ നിനദിച്ചിടുന്നതായ് 4
വെള്ളികൊണ്ടും നൽസ്ഫടികമരതക–
കല്ലുകൾകൊണ്ടുമാരമ്യമായ് തീർത്തതായ്
സ്വർണ്ണരതോപകരണസംപൂർണ്ണമായ്
മിന്നും ബഹുനവപ്രാസാദമാർന്നതായ് 5
എല്ലാ ജനത്തിനും സഞ്ചരിച്ചീടുവാ–
നുള്ള വിശാലമാം രാജമാർഗ്ഗങ്ങളും
എങ്ങുമടിച്ചുവാരിശ് ശുചിയാക്കിയോ–
രങ്ങാടികൾ ചത്വരങ്ങളും ചേർന്നതായ്
അന്നഭവനങ്ങൾ ശാലകൾ ദേവതാ–
മന്ദിരവൃന്ദമിവയാൽ മനോജ്ഞമായ്
മുററങ്ങൾ നാട്ടുവഴികൾ കോലായ്കളും
മുററുമടിച്ചു തളിച്ചിട്ടിരിപ്പതായ്
ചേലായ്ച്ചലിക്കും പതാകകളും ധ്വജ–
ജാലവുമാതപവാരണം ചെയ്‌വതായ് 6
മിന്നീടുമദ്വാരകാനഗരംതന്നി–
ലിന്ദ്രാദിദിക്പാലരർച്ചിച്ചിടുന്നതായ്
വിശ്വകർമ്മാവു നിജകരകൗശലം
നിശ്ശേഷമായ് പ്രദർശിപ്പിച്ചിരിപ്പതായ്
മംഗലദേവതാരംഗമായീടുമാ
ശാർങ്ഗിതന്നന്തഃപുരത്തിൽക്കടന്നിതു. 7
ശ്രീഹരിതൻ പതിനാറായിരം പ്രിയാ–
ഗേഹങ്ങളാൽ സമലംകൃതമായിടും
ഒന്നിൽ സുരമുനിയായിടും നാരദൻ
ചെന്നുകരേറിനാനുൽസുകചിത്തനായ്. 8
വിദ്രുമസ്തംഭങ്ങ,ളിന്ദ്രനീലങ്ങളാൽ
ഭിത്തികൾ, വൈഡൂര്യനിർമ്മിതമുത്തരം
വൃത്തിയായക്ഷയകാന്തി കലർന്നിടും
ശുദ്ധതലങ്ങളുമൊത്തതായ് കണ്ടിതു. 9
നന്മണിമാലകൾ തൂക്കിയിട്ടാ വിശ്വ–
കർമ്മാവു നേരേ വിതാനിച്ചതാമതിൽ
ദന്തരചിതമായ് രത്നഖചിതമാ–
യന്തമററുള്ള [1]ശയനാസനങ്ങളും. 10
നല്ല വസ്ത്രങ്ങളും തൊപ്പി കുപ്പായങ്ങ–
ളുല്ലസദ്രത്നകണ്ഠാഭരണങ്ങളും
പൂണ്ട പുരുഷരും താലിയണിഞ്ഞിടും
വേണ്ടുവോളം ദാസിമാരുമുണ്ടങ്ങതിൽ. 11
എപ്പൊഴും രത്നദീപങ്ങളിൽനിന്നെഴും
നൽപ്രകാശത്താൽ തമോഹീനമാമതിൻ–
ചിത്രവലഭികൾതോറും മയിലുകൾ
തത്രകുങ്കുലധൂപക [2]ജാലകംവഴി
ചാലേ വെളിക്കു വരുന്നതു കണ്ടതു–
നീലാംബുദമെന്നു ശങ്കിച്ചു മുത്തൊടും
പീലികൾ നന്നായ് വിടിർത്തിയുച്ചസ്വനം
ചേലായുയർത്തിയാടിക്കളിക്കുന്നിതേ. 12
ആ സദനത്തിൽ സമാനഗുണരൂപ–
വേഷവയസ്സുകളാർന്നിടുമായിരം
കിങ്കരിമാരോടുകൂടിയാ ഗേഹിനി
തങ്കപ്പിടിയെഴും വെൺചാമരത്തിനാൽ
വീശും കുളിർകാററുമേററു ശയിക്കുമ–
ക്കേശവനെക്കണ്ടു ദേവമുനീശ്വരൻ. 13
സർവ്വധർമ്മങ്ങളും രക്ഷിക്കുമീശരിൽ
സർവ്വപ്രധാനൻ ഭഗവാൻ ജനാർദ്ദനൻ
നാരദനെക്കണ്ടു ശയ്യയിൽനിന്നുടൻ
പാരാതെഴുന്നേററു പൊൽകിരീടാഢ്യമാം–
മൂർദ്ധാവിനാലാനമിച്ചു പാദങ്ങളിൽ
ബദ്ധാഞ്ജലിയായ് സ്വപീഠമേകീടിനാൻ. 14
മാമുനിതൻ കാൽ കഴുകിച്ചു തജ്ജല–
മാമോദപൂർവം ശിരസ്സിൽ ധരിച്ചിതു
ലോകത്തിലേററം ഗുരുതരനായ് സാധു–
ലോകപതിയാകുമാരുടെ നാമമാം
ബ്രഹ്മണ്യദേവനെന്നെങ്ങും ജഗത്തിതിൽ
സമ്മത,മാരുടെ കാൽകഴുകും ജലം
തീർത്ഥങ്ങളിൽവച്ചു ശുദ്ധമാം തീർത്ഥമാ
ദൈത്യാരിദേവനിതേററവും യോഗ്യമാം. 15
മുന്നം നരസഖനായി നാരായണ–
നെന്നപേരാർന്നു പിറന്ന പുരാണർഷി
ദേവർഷിവര്യനെ ശാസ്ത്രവിധിപോലെ–
യീവിധമർച്ചിച്ചമൃതസമാനമായ്
പൂതമാമല്പവാക്കാൽക്കുശലോക്തിക–
ളോതിബ്ഭഗവൻ മഹാപ്രഭോ! മാമുനേ!
അങ്ങേയ്ക്കിദാനീമിവൻ ചെയ്യേണ്ടതാം
സംഗതിയെന്തെന്നു ചോദിച്ചു സാദരം. 16

1 കിടക്കകളും കസേരകളും. 2 ജനാല

നാരദ ഉവാച

നൈവാദ്ഭുതം ത്വയി വിഭോഽഖിലലോകനാഥേ
മൈത്രീ ജനേഷു സകലേഷു ദമഃ ഖലാനാം
നിഃശ്രേയസായ ഹി ജഗൽസ്ഥിതിരക്ഷണാഭ്യാം
സ്വൈരാവതാര ഉരുഗായ വിദാമ സുഷ്ഠു. 17

ദൃഷ്ടം തവാംഘ്രിയുഗളം ജനതാപവർഗ്ഗം
ബ്രഹ്മാദിഭിർഹൃദി വിചിന്ത്യമഗാധബോധൈഃ
സംസാരകൂപപതിതോത്തരണാവലംബം
ധ്യായംശ്ചരാമ്യനുഗൃഹാണ യഥാസ്മൃതിഃ സ്യാൽ. 18

തതോഽന്യദാവിശൽ ഗേഹം കൃഷ്ണപത്ന്യാഃ സ നാരദഃ
യോഗേശ്വരേശ്വരസ്യാംഗ യോഗമായാവിവിത്സയാ. 19

ദീവ്യന്തമക്ഷൈസ്തത്രാപി പ്രിയയാ ചോദ്ധവേന ച
പൂജിതഃ പരയാ ഭക്ത്യാ പ്രത്യുത്ഥാനാസനാദിഭിഃ. 20

പൃഷ്ടശ്ചാവിദുഷേവാസൗ കദായാതോ ഭവാനിതി
ക്രിയതേ കിം നു പൂർണ്ണാനാമപൂർണ്ണൈരസ്മദാദിഭിഃ. 21

അഥാപി ബ്രൂഹി നോ ബ്രഹ്മൻ ജന്മൈതച്ഛോഭനം കുരു
സ തു വിസ്മിത ഉത്ഥായ തൂഷ്ണീമന്യദഗാദ്ഗൃഹം. 22

തത്രാപ്യചഷ്ട ഗോവിന്ദം ലാളയന്തം സുതാഞ്ഛിശൂൻ
തതോഽന്യസ്മിൻ ഗൃഹേഽപശ്യന്മജ്ജനായ കൃതോദ്യമം. 23

ജുഹ്വന്തം ച വിതാനാഗ്നീൻ യജന്തം പഞ്ചഭിർമ്മഖൈഃ
ഭോജയന്തം ദ്വിജാൻ ക്വാപി ഭുഞ്ജാനമവശേഷിതം. 24

ക്വാപി സന്ധ്യാമുപാസീനം ജപന്തം ബ്രഹ്മ വാഗ്യതം
ഏകത്ര ചാസിചർമ്മഭ്യാം ചരന്തമസിവർത്മസു. 25

അശ്വൈർഗ്ഗജൈ രഥൈഃ ക്വാപി വിചരന്തം ഗദാഗ്രജം
ക്വചിച്ഛയാനം പര്യങ്കേ സ്തൂയമാനം ച വന്ദിഭിഃ. 26

മന്ത്രയന്തം ച കസ്മിംശ്ചിന്മന്ത്രിഭിശ്ചോദ്ധവാദിഭിഃ
ജലക്രീഡാരതം ക്വാപി വാരമുഖ്യാബലാവൃതം. 27

കുത്രചിദ്ദ്വിജമുഖ്യേഭ്യോ ദദതം ഗാഃ സ്വലംകൃതാഃ
ഇതിഹാസപുരാണാനി ശൃണ്വന്തം മംഗലാനി ച. 28

ഹസന്തം ഹാസ്യകഥയാ കദാചിൽ പ്രിയയാ ഗൃഹേ
ക്വാപി ധർമ്മം സേവമാനമർത്ഥകാമൗ ച കുത്രചിൽ. 29

ധ്യായന്തമേകമാസീനം പുരുഷം പ്രകൃതേഃ പരം
ശുശ്രൂഷന്തം ഗുരൂൻ ക്വാപി കാമൈർഭോഗൈഃ സപര്യയാ. 30

കുർവ്വന്തം വിഗ്രഹം കൈശ്ചിൽ സന്ധിം ചാന്യത്ര കേശവം
കുത്രാപി സഹ രാമേണ ചിന്തയന്തം സതാം ശിവം. 31

പുത്രാണാം ദുഹിതൄണാം ച കാലേ വിധ്യുപയാപനം
ദാരൈർവ്വരൈസ്തത്സദൃശൈഃ കല്പയന്തം വിഭൂതിഭിഃ. 32

പ്രസ്ഥാപനോപാനയനൈരപത്യാനാം മഹോത്സവാൻ
വീക്ഷ്യ യോഗേശ്വരേശസ്യ യേഷാം ലോകാ വിസിസ്മിരേ. 33

യജന്തം സകലാൻ ദേവാൻ ക്വാപി ക്രതുഭിരൂർജ്ജിതൈഃ
പൂർത്തയന്തം ക്വചിൽ ധർമ്മം കൂപാരാമമഠാദിഭിഃ. 34

ചരന്തം മൃഗയാം ക്വാപി ഹയമാരുഹ്യ സൈന്ധവം
ഘ്നന്തം തതഃ പശൂൻ മേധ്യാൻ പരീതം യദുപുംഗവൈഃ. 35

അവ്യക്തലിംഗം പ്രകൃതിഷ്വന്തഃപുരഗൃഹാദിഷു
ക്വചിച്ചരന്തം യോഗേശം തത്തദ്ഭാവബുഭുത്സയാ. 36

നാരദൻ പറഞ്ഞു

സർവ്വലോകേശാ! വിഭോ! തിരുമേനിതൻ–
സർവ്വജനമൈത്രി ദുർജ്ജനദണ്ഡവും
അദ്ഭുതമല്ല, ജഗത്സ്ഥിതിപാലന–
തല്പരനായ് ഭേദദുഃഖം ശമിപ്പിച്ചു
മോക്ഷമേകീടുവാനായിദ്ധരിത്രിയിൽ
സ്വേച്ഛയാലങ്ങുന്നവതരിച്ചു ദൃഢം. 17
ബോധമഗാധമായാളുമജാദ്യരാൽ
ചേതസ്സുതന്നിൽ നിതാന്തം വിചിന്ത്യമായ
സംസാരകൂപപതിതോദ്ധരണത്തി–
നാശ്രയഭൂതമായ് മോക്ഷപദവുമാം
ത്വത്പാദയുഗ്മമീക്ഷിച്ചേനതിനെ ഞാ–
നെപ്പൊഴും ധ്യാനിച്ചു സഞ്ചരിക്കുന്നിതേ
തൽസ്മൃതിയെന്നിൽസ്സദാ നിലനില്ക്കുവാൻ
പത്മാപതേ! മാമനുഗ്രഹിച്ചീടുക! 18
യോഗീശ്വരർക്കുമധീശ്വരൻതന്നുടെ–
യോഗമായാവിലാസങ്ങൾ കണ്ടീടുവാൻ
പിന്നെ മുനീശ്വരനന്യഹരിവധൂ–
മന്ദിരം തന്നിൽക്കടന്നുകൂടീടിനാൻ. 19
പത്നീസമേതനായിട്ടുദ്ഭവനത്തി–
ലുദ്ധവനൊത്തു ചൂതാടുന്ന മാധവൻ
നാരദനെക്കണ്ടെഴുന്നേററെതിരേററു
പാരാതെയാസനമേകിയർച്ചിച്ചിതു. 20
ഒന്നുമറിയാത്തവൻമട്ടു ചോദിച്ചു
വന്നതെപ്പോൾ കുറേനേരമായോ മുനേ!
എന്താണു സാധിച്ചിടേണ്ടതു പൂർണ്ണനാം
നിന്തിരുമേനിക്കപൂർണ്ണരായോരവർ? 21
ബ്രഹ്മൻ! ഭവദിഷ്ടമെന്തെന്നു ചൊല്ലിയി–
ജ്ജന്മം സുശോഭനമാക്കുകെന്നോതവേ
ഒന്നും പറയാതെ വിസ്മയത്തോടുട–
നന്യഗൃഹത്തിൽ പ്രവേശിച്ചു മാമുനി. 22
പുത്രരെ ലാളിച്ചുകൊണ്ടിരുന്നീടുമ–
ദൈത്യാരിദേവനെക്കണ്ടാനവിടെയും
വേറൊരു ഗേഹം ഗമിച്ചാൻ മുനി തത്ര–
ശൗരിയെ ദർശിച്ചു [1]മജ്ജനോദ്യുക്തനായ്. 23
പിന്നെഗ്ഗൃഹമൊന്നിലഗ്നിഹോത്രംകഴി–
ക്കുന്നതുമന്യഭവനത്തിലച്യുതൻ
പഞ്ചമഹാമഖത്താൽ യജിക്കുന്നതു–
മഞ്ചാതെ മറെറാരു മന്ദിരം പൂകവേ
ഭൂദേവരെബ്ഭുജിപ്പിച്ചു ശേഷിച്ചതു
സാദരം താൻ ഭുജിക്കുന്നതും കണ്ടിതു. 24
മന്ത്രംജപിക്കുന്നൊരിടത്തു മൗനമായ്
സന്ധ്യയെ മറെറാരിടത്തു വന്ദിക്കുന്നു
വാളും പരിശയുമാർന്നു നടന്നങ്ങൊ–
രാലയംതന്നിൽ പയററാചരിക്കുന്നു. 25

തേരിലൊരേടത്തവരത്ര വാജിമേൽ
വേറൊരുദിക്കിൽച്ചരിക്കുന്നിതാനമേൽ
വന്ദിവൃന്ദസ്തുതനായൊരു മന്ദിരം–
തന്നിൽ മഞ്ചത്തിൽ സുഖമായ് ശയിപ്പുതേ. 26
ഉദ്ധവൻതൊട്ടു തൻമന്ത്രിപ്രധാനരു–
മൊത്തൊരു ഗേഹത്തിൽ മന്ത്രിച്ചിടുന്നിതു
വാരാംഗനാവൃതനായങ്ങൊരിടത്തു
നീരലീലാലോലനായിട്ടു കണ്ടിതു. 27
ഏകവസതിയിൽ കേശവൻ ഭൂഷിത–
ഗോഗണത്തെ ദ്വിജന്മാർക്കരുളുന്നിതു
പിന്നെപ്പുരാണേതിഹാസങ്ങൾ കേട്ടുകൊ–
ണ്ടന്യനിലയനംതന്നിൽ മേവുന്നിതു. 28
കാന്തയോടൊത്തു വിനോദങ്ങൾ ചൊന്നതി–
സന്തോഷമാർന്നിരിക്കുന്നൊരു വീടതിൽ
അർത്ഥകാമങ്ങളാളുന്നൊരേടത്തില–
ന്യത്രധർമ്മത്തെയുപാസിച്ചിടുന്നിതേ. 29
ഏകനാകും പരമാത്മാവിനെപ്പുന–
രേകത്ര നല്ലപോൽ ധ്യാനിച്ചിരിപ്പിതേ
കാമഭോഗങ്ങളെയേകിയേകത്ര നി–
ഷ്കാമം ഗുരുജനപൂജനം ചെയ്‌വിതേ 30
പോരാടിടുന്നു ചിലരോടൊരിടത്തു
വേറെയൊരിടത്തു സന്ധി പാലിക്കുന്നു
രാമനോടൊത്തൊരിടത്തു പാരം ജഗത്–
ക്ഷേമചിന്താപരനായിരിക്കുന്നിതേ. 31
പുത്രർക്കനുരൂപമാരാം വധുക്കളെ
പുത്രികൾക്കൊത്തിണങ്ങും വരന്മാരെയും
ചേർത്തിടും കാര്യങ്ങൾ ചിന്തിച്ചുമങ്ങൊരു
പത്തനത്തിൽത്തൻ പ്രിയതമായുക്തനായ്
ദമ്പതിമാർക്കു കൊടുത്തയക്കേണ്ടതാം
സമ്പത്തിനെക്കുറിച്ചോർത്തുമിരുന്നിതു. 32
പുത്രിമാരെക്കൂട്ടി വിട്ടീടുക ചില–
ഭൃത്യജനങ്ങളെയാനയിച്ചീടുക
ഇത്തരമുള്ള യോഗേശ്വരാധീശ്വരാ–
പത്യോത്സവം കണ്ടു വിസ്മയിച്ചാൻ മുനി. 33
വിണ്ണവരെ ശ്രേഷ്ഠയജ്ഞങ്ങളാലൊരു–
മന്ദിരംതന്നിൽ യജിക്കുന്നു മാധവൻ
ആരാമകൂപമഠാദികളാൽ ധർമ്മ–
പൂരണമന്യത്ര സാധിച്ചിടുന്നിതേ. 34
ഏകത്ര സിന്ധുദേശാശ്വത്തിലേറീട്ടു–
പോകുന്നതും മൃഗയാവിനോദത്തിനായ്
ശുദ്ധമൃഗങ്ങളെ യാദവന്മാരുമായ്
മൃത്യുവക്ത്രത്തിലണപ്പതും കണ്ടിതു. 35
അന്തഃപുരങ്ങളിൽ മന്ദിരൗഘത്തിലും
സ്വന്തം പ്രജകൾക്കിടയിലും ഗൂഢനായ്
ഏകനായ്ത്തദ്രഹസ്യങ്ങൾ ധരിക്കുവാൻ
യോഗേശ്വരൻ സഞ്ചരിപ്പതും കണ്ടിതു. 36

1 കുളിക്കാൻ ഭാവിക്കുന്നവൻ.

അഥോവാച ഹൃഷീകേശം നാരദഃ പ്രഹസന്നിവ
യോഗമായോദയം വീക്ഷ്യ മാനുഷീമീയുഷോ ഗതിം. 37
വിദാമ യോഗമായാസ്തേ ദുർദ്ദർശാ അപി മായിനാം
യോഗേശ്വരാത്മൻ നിർഭാതാ ഭവൽപാദനിഷേവയാ. 38
അനുജാനീഹി മാം ദേവ ലോകാംസ്തേ യശസാഽഽപ്ലുതാൻ
പര്യടാമി തവോദ്ഗായൻ ലീലാം ഭുവനപാവനീം. 39

ശ്രീഭഗവാനുവാച

ബ്രഹ്മൻ ധർമ്മസ്യ വക്താഹം കർത്താ തദനുമോദിതാ
തച്ഛിക്ഷയംല്ലോകമിമമാസ്ഥിതഃ പുത്ര മാ ഖിദഃ. 40

ശ്രീശുക ഉവാച

ഇത്യാചരന്തം സദ്ധർമ്മാൻ പാവനാൻ ഗൃഹമേധിനാം
തമേവ സർവ്വഗേഹേഷു സന്തമേകം ദദർശ ഹ. 41
കൃഷ്ണസ്യാനന്തവീര്യസ്യ യോഗമായാമഹോദയം
മുഹുർദൃഷ്ട്വാ ഋഷിരഭൂദ്വിസ്മിതോ ജാതകൗതുകഃ. 42
ഇത്യർത്ഥകാമധർമ്മേഷു കൃഷ്ണേന ശ്രദ്ധിതാത്മനാ
സമ്യക് സഭാജിതഃ പ്രീതസ്തമേവാനുസ്മരൻ യയൗ. 43

ഏവം മനുഷ്യപദവീമനുവർത്തമാനോ
നാരായണോഽഖിലഭവായ ഗൃഹീതശക്തിഃ
രേമേഽംഗ ഷോഡശസഹസ്രവരാംഗനാനാം
സവ്രീഡസൗഹൃദനിരീക്ഷണഹാസജുഷ്ടഃ. 44

യാനീഹ വിശ്വവിലയോത്ഭവവൃത്തിഹേതുഃ
കർമ്മാണ്യനന്യവിഷയാണി ഹരിശ്ചകാര
യസ്ത്വംഗ ഗായതി ശൃണോത്യനുമോദതേ വാ
ഭക്തിർഭവേദ്ഭഗവതി ഹ്യപവർഗ്ഗമാർഗ്ഗേ. 45

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
കൃഷ്ണഗാർഹസ്ഥ്യദർശനം നാമ ഏകോനസപ്തതിതമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 11153 ദശമസ്കന്ധേ ശ്ലോകാഃ 2959

---

## സപ്തതിതമോഽധ്യായഃ

ശ്രീശുക ഉവാച

അഥോഷസ്യുപവൃത്തായാം കുക്കുടാൻ കൂജതോഽശപൻ
ഗൃഹീതകണ്ഠ്യഃ പതിഭിർമ്മാധവ്യോ വിരഹാതുരാഃ. 1
വയാംസ്യരുരുവൻ കൃഷ്ണം ബോധയന്തീവ വന്ദിനഃ
ഗായത്സ്വലിഷ്വനിദ്രാണി മന്ദാരവനവായുഭിഃ. 2
മുഹൂർത്തം തം തു വൈദർഭീ നാമൃഷ്യദതിശോഭനം
പരിരംഭണവിശ്ലേഷാൽ പ്രിയബാഹ്വന്തരം ഗതാ. 3
ബ്രാഹ്മേ മുഹൂർത്തേ ഉത്ഥായ വാര്യുപസ്പൃശ്യ മാധവഃ
ദധ്യൗ പ്രസന്നകരണ ആത്മാനം തമസഃ പരം. 4

ഏകം സ്വയംജ്യോതിരനന്യമവ്യയം
സ്വസംസ്ഥയാ നിത്യനിരസ്തകല്മഷം
ബ്രഹ്മാഖ്യമസ്യോത്ഭവനാശഹേതുഭിഃ
സ്വശക്തിഭിർല്ലക്ഷിതഭാവനിർവൃതിം. 5

മാനുഷവേഷം ധരിച്ചീടുമാ രമാ–
ജാനിതന്മായാപ്രഭാവങ്ങളീവിധം–

കണ്ടു മന്ദസ്മിതംപൂണ്ടസ്സുരമുനി–
കൊണ്ടാടിയേവം ഭഗവാനൊടോതിനാൻ: 37

മായയെപ്പാട്ടിലാക്കീടുമജാദ്യാദി–
തേയർക്കുപോലുമറിയാനസാദ്ധ്യമാം

നിന്തിരുമായാപ്രഭാവം ഭവത്പദ–
സന്തതസേവയാൽ ഞങ്ങളറിയുന്നു. 38

ദേവാ! ഭവാനിങ്ങനുജ്ഞ തന്നീടുക
പാവനമാകും ഭവത്കീർത്തിരാശിയിൽ

മുങ്ങിയ ലോകങ്ങളെശ്ശുദ്ധിയാക്കീടു–
മങ്ങേക്കഥ പാടിയെങ്ങും നടക്കുവൻ! 39

ഭഗവാൻ പറഞ്ഞു

ധർമ്മനിർമ്മാതാവു ധർമ്മോപദേഷ്ടാവു
ധർമ്മപ്രചാരതുഷ്ടാത്മാവുമായ ഞാൻ

ബ്രഹ്മൻ! ജനശിക്ഷണാർത്ഥം ഗൃഹാശ്രമ–
മിമ്മട്ടിലാർന്നതിൽ മോഹിക്കൊലാ സുതാ! 40

ശ്രീശുകൻ പറഞ്ഞു

ശുദ്ധമായീടും ഗൃഹസ്ഥാശ്രമികൾതൻ
സദ്ധർമ്മമേവമനുഷ്ഠിച്ചു വാണിടും

ഏകനെത്തന്നെ സമസ്തഗേഹത്തിലും
നാകമുനി കണ്ടു വിസ്മയിച്ചീടിനാൻ. 41

അന്തമറ്റുള്ള വീര്യംപെടും കൃഷ്ണന്റെ
ചിന്ത്യമല്ലാത്ത മഹാപ്രഭാവങ്ങളെ

പിന്നെയും പിന്നെയും പാർത്തു കൗതുഹല–
മാർന്നതിവിസ്മയമഗ്നനായാൻ മുനി. 42

ധർമ്മാർത്ഥകാമങ്ങളിൽ ശ്രദ്ധയാളുമ–
ബ്രഹ്മസ്വരൂപനാൽ സത്കൃതനായ്പരം

സന്തുഷ്ടനാം മുനിയുള്ളിൽ മുകുന്ദനെ–
ച്ചിന്തിച്ചുകൊണ്ടസ്ഥലം വിട്ടുപോയിതേ. 43

ഈവിധം മാനുഷരീതിയനുസരി–
ച്ചാ വിഭു ലോകാഭ്യുദയത്തിനായ് സ്വയം

പേറും പലവിധ ശക്തിയോടും പതി–
നാറായിരം ശ്രേഷ്ഠകാമിനിമാരുടെ

സപ്രേമലജ്ജാസ്മിതകടാക്ഷങ്ങളാ–
ലെപ്പൊഴും സേവിതനായ് രമിച്ചീടിനാൻ. 44

ലോകസൃഷ്ടിസ്ഥിതി സംഹാരഹേതുവാം
ശ്രീകൃഷ്ണനാന്യോരസാദ്ധ്യകർമ്മങ്ങളെ

കേൾക്കയോ ചൊൽകയോ കേട്ടു മോദിക്കയോ
നീക്കമെന്യേ ചെയ്തിടുന്നവനക്ഷണം

മോക്ഷപദമായ് വിളങ്ങുമദ്ദേവനി–
ലക്ഷയമായിടും ഭക്തി ഭവിച്ചിടും. 45

---

## അദ്ധ്യായം 70

ശ്രീശുകൻ പറഞ്ഞു

പിന്നെ പ്രഭാതം സമീപിച്ചിടുന്നള–
വന്യൂനഭർത്തൃകണ്ഠാശ്ലേഷമാർന്നിടും

ഗോവിന്ദപത്നിമാർ തദ്വിയോഗം പാർത്തു
കൂവുന്ന കോഴികളെ ശപിച്ചീടിനാർ. 1

മന്ദാരകാനനവാതപ്രചോദിത–
മിന്ദിന്ദിരഗണം ഗാനം തുടങ്ങവേ

നിദ്രാവിഹീനവിഹഗങ്ങളും വന്ദികൾ–
ക്കൊത്തു ശബ്ദിച്ചുണർത്തുന്നു മുകുന്ദനെ. 2

വല്ലഭബാഹുമദ്ധ്യസ്ഥിതയായിടും
മല്ലാക്ഷി രുഗ്മിണിക്കാ[1]ശ്ലേഷവിശ്ലഥം

അല്ലൽ വളർത്തുകയാലാ ക്ഷണമാത്ര–
മെല്ലും സഹിപ്പാനശക്തയായ്ത്തീർന്നിതേ. 3

ബ്രാഹ്മമാകും മുഹൂർത്തത്തിലെഴുന്നേറ്റു
നന്മട്ടു കൈകാൽ കഴുകിജ്ജനാർദ്ദനൻ

സുപ്രസന്നാന്തരംഗത്താൽ, തമസ്സിനു–
മപ്പുറത്തപ്രതിമം പ്രകാശിപ്പതായ് 4

നാശരഹിതമായേകമായി സ്വയം
ഭാസ്യമായന്യമൊന്നില്ലാതിരിപ്പതായ്

എന്നുമവിദ്യതൻബന്ധം നിരസിച്ചി–
ട്ടുന്നതായിത്രിലോകം തീർത്തഴിപ്പതിൽ

താവും സ്വശക്തികളാലെ കാണപ്പെടും
ഭാവത്തൊടും [2]നിർവൃതിയൊടും ചേർന്നതായ്

ബ്രഹ്മമെന്നുള്ള നാമത്തിൽ വിളങ്ങിടു–
മാത്മാവിനെപ്പരം ധ്യാനിച്ചിരുന്നിതേ. 5

1 ആലിംഗനത്തിനു വിഘാതം. 2 സുഖം ആനന്ദം.

അഥാപ്പ്ലുതോഽംഭസ്യമലേ യഥാവിധി
ക്രിയാകലാപം പരിധായ വാസസീ
ചകാര സന്ധ്യോപഗമാദി സത്തമോ
ഹുതാനലോ ബ്രഹ്മ ജജാപവാഗ്യതഃ. 6

ഉപസ്ഥായാർക്കമുദ്യന്തം തർപ്പയിത്വാഽഽത്മനഃ കലാഃ
ദേവാനൃഷീൻ പിതൄൻ വൃദ്ധാൻ വിപ്രാനഭ്യർച്ച്യ ചാത്മവാൻ. 7

ധേനൂനാം രുക്മശൃംഗീണാം സാധ്വീനാം മൗക്തികസ്രജാം
പയസ്വിനീനാം ഗൃഷ്ടീനാം സവത്സാനാം സുവാസസാം. 8

ദദൗ രൂപ്യഖുരാഗ്രാണാം ക്ഷൗമാജിനതിലൈഃ സഹ
അലംകൃതേഭ്യോ വിപ്രേഭ്യോ ബദ്ധം ബദ്ധം ദിനേ ദിനേ. 9

ഗോവിപ്രദേവതാവൃദ്ധഗുരൂൻ ഭൂതാനി സർവ്വശഃ
നമസ്കൃത്യാത്മസംഭൂതിർമ്മംഗലാനി സമസ്പൃശൽ. 10

ആത്മാനം ഭൂഷയാമാസ നരലോകവിഭൂഷണം
വാസോഭിർഭൂഷണൈഃ സ്വീയൈർദ്ദിവ്യസ്രഗനുലേപനൈഃ. 11

അവേക്ഷ്യാജ്യം തഥാഽഽദർശം ഗോവൃഷദ്വിജദേവതാഃ
കാമാംശ്ച സർവ്വവർണ്ണാനാം പൗരാന്തഃപുരചാരിണാം
പ്രദാപ്യ പ്രകൃതീഃ കാമൈഃ പ്രതോഷ്യ പ്രത്യനന്ദത. 12

സംവിഭജ്യാഗ്രതോ വിപ്രാൻ സ്രക്താംബൂലാനുലേപനൈഃ
സുഹൃദഃ പ്രകൃതീർദ്ദാരാനുപായുങ്ക്ത തതഃ സ്വയം. 13

താവൽ സൂത ഉപാനീയ സ്യന്ദനം പരമാത്ഭുതം
സുഗ്രീവാദ്യൈർഹയൈര്യുക്തം പ്രണമ്യാവസ്ഥിതോഽഗ്രതഃ. 14

ഗൃഹീത്വാ പാണിനാ പാണീ സാരഥേസ്തമഥാരുഹൽ
സാത്യകുദ്ധവസംയുക്തഃ പൂർവ്വാദ്രിമിവ ഭാസ്കരഃ. 15

ഈക്ഷിതോഽന്തഃപുരസ്ത്രീണാം സവ്രീഡപ്രേമവീക്ഷിതൈഃ
കൃച്ഛ്റാദ്വിസൃഷ്ടോ നിരഗാജ്ജാതഹാസോ ഹരൻ മനഃ. 16

സുധർമ്മാഖ്യാം സഭാം സർവ്വൈർവൃഷ്ണിഭിഃ പരിവാരിതഃ
പ്രാവിശദ്യന്നിവിഷ്ടാനാം ന സന്ത്യംഗ ഷഡൂർമ്മയഃ. 17

തത്രോപവിഷ്ടഃ പരമാസനേ വിഭു-
ർബ്ബഭൗ സ്വഭാസാ കകുഭോഽവഭാസയൻ
വൃതോ നൃസിംഹൈര്യദുഭിര്യദൂത്തമോ
യഥോഡുരാജോ ദിവി താരകാഗണൈഃ. 18

തത്രോപമന്ത്രിണോ രാജൻ നാനാഹാസ്യരസൈർവ്വിഭും
ഉപതസ്ഥുർന്നടാചാര്യാ നർത്തക്യസ്താണ്ഡവൈഃ പൃഥക്. 19

മൃദംഗവീണാമുരജവേണുതാളദരസ്വനൈഃ
നനൃതുർജ്ജഗുസ്തുഷ്ടുവുശ്ച സൂതമാഗധവന്ദിനഃ. 20

തത്രാഹുർബ്രാഹ്മണാഃ കേചിദാസീനാ ബ്രഹ്മവാദിനഃ
പൂർവ്വേഷാം പുണ്യയശസാം രാജ്ഞാം ചാകഥയൻ കഥാഃ. 21

തത്രൈകഃ പുരുഷോ രാജന്നാഗതോഽപൂർവ്വദർശനഃ
വിജ്ഞാപിതോ ഭഗവതേ പ്രതീഹാരൈഃ പ്രവേശിതഃ. 22

സ നമസ്കൃത്യ കൃഷ്ണായ പരേശായ കൃതാഞ്ജലിഃ
രാജ്ഞാമാവേദയദ്ദുഃഖം ജരാസന്ധനിരോധജം 23

യേ ച ദിഗ്വിജയേ തസ്യ സന്നതിം ന യയുർന്നൃപാഃ
പ്രസഹ്യ രുദ്ധാസ്തേനാസന്നയുതേ ദ്വേ ഗിരിവ്രജേ. 24

ശുദ്ധജലത്തിൽ മുങ്ങിക്കുളിച്ചിട്ടഥ
വസ്ത്രദ്വയമാർന്ന സന്ധ്യാർച്ചനാദിയാം
നിത്യകൃത്യങ്ങൾ വിധിപോൽ കഴിച്ചുട–
നത്തുംഗഭക്തിപുരസ്സരം മുക്തിദൻ
മൗനംവരിച്ചാശ്രയാശനെ ഹോമിച്ചു
താനേയിരുന്നു ഗായത്രി ജപിച്ചിതേ. 6
പിന്നെയുദയാർക്കനർഘ്യം സമർപ്പിച്ചു
തന്നംശഭൂതരാം വിണ്ണവന്മാരെയും
സ്വന്തം പിതൃക്കളേയും മുനിമാരെയു–
മന്തണരേയുമാരാധിച്ചിതാത്മവാൻ. 7
സത്സ്വഭാവംചേർന്ന പാലേറെയാർന്ന സ–
വത്സങ്ങളായ് കടിഞ്ഞൂലുപെററുള്ളതായ്
കൊമ്പും കുളമ്പും സുവർണ്ണവും വെള്ളിയു–
മിമ്പമാർമ്മാറു പൊതിഞ്ഞിരിക്കുന്നതായ്
നന്മണിമാലകൾ ശുഭ്രവസ്ത്രങ്ങളും
നന്മട്ടണിഞ്ഞു ശോഭിക്കും പശുക്കളെ
ചാലെ സഹസ്രം പതിമൂന്നൊടെൺപത്തി–
നാലുമെണ്ണത്തെയനുദിനം മാധവൻ
ക്ഷൗമാജിനതിലോപേതം വിഭൂഷിത–
ഭൂമീസുരക്കു ദാനംകഴിച്ചീടിനാൻ. 8–9
ഗോവിപ്രദേവതാ വൃദ്ധഗുരുഭൂത–
സർവ്വത്തെയും ശരിക്കാനമിച്ചിട്ടുടൻ
സാദരം സ്പർശിച്ചു കേശവനാത്മവി–
ഭൂതികളാകും ശുഭപദാർത്ഥങ്ങളെ. 10
മർത്ത്യലോകത്തിന്നലങ്കാരമാം നിജ–
മൂർത്തിയിൽച്ചാരുവസ്ത്രങ്ങൾ വിഭൂഷകൾ
ദിവ്യമാല്യം കുറിക്കൂട്ടിതെല്ലാമണി
ഞ്ഞവ്യയൻ പാരം തെളിഞ്ഞുവിളങ്ങിനാൻ. 11
നിത്യവും മംഗലവസ്തുസന്ദർശനം
ശാസ്ത്രോക്തമാകയാൽ പിന്നെപ്പരൻപുമാൻ
ആജ്യം പശു കാള കണ്ണാടി ദേവത
പൂജ്യദ്വിജനെയും ദർശനംചെയ്തിതു
പൗരരുമന്തഃപുരസ്ഥരുമിച്ഛിക്കു–
മോരോന്നുമൗചിത്യപൂർവ്വം കൊടുപ്പിച്ചു
തൻപ്രജാവൃന്ദത്തിനാകമാനം കാമ–
സമ്പൂർത്തിചേർത്തു സന്തോഷമാർന്നീടിനാൻ. 12
മുന്നം ദ്വിജർക്കഥ തോഴർക്കുടൻ പ്രജാ–
വൃന്ദത്തിനുമഥ കാന്താജനത്തിനും
ചന്ദനം മാല താംബൂലമെന്നീവക
നന്ദിച്ചു നല്കീട്ടു താനും ഗ്രഹിച്ചിതേ. 13
എല്ലാവരേയുമീമട്ടു മോദിപ്പിച്ചു
മല്ലാരിയൂണും കഴിഞ്ഞിരുന്നീടവേ
ശൈബ്യം വലാഹകം സുഗ്രീവവും മേഘ–
പുഷ്പമിപ്പേരുകളാളുമശ്വങ്ങളെ
നന്നായിണക്കിയതാം നിജാത്യുത്തമ–
സ്യന്ദനമെത്തിച്ചു വന്ദിച്ചു സാരഥി. 14

കൂപ്പിനിന്നീടുമത്തേരാളിതൻ കരം
ക്ഷിപ്രം നിജപാണിയാൽ പിടിച്ചിട്ടുടൻ
ഉദ്ധവസാത്യകിമാരൊത്തു തേരതിൽ
മിത്രനുദയാദ്രിയിൽകണക്കേറിനാൻ. 15
അന്തഃപുരസ്ത്രീജനത്തിൻത്രപാപ്രേമ–
ബന്ധുരവീക്ഷയാൽ ബദ്ധനായ്ച്ചെററിട–
നിന്നു പിന്നെപ്പണിപ്പെട്ടു വിമുക്തനായ്
മന്ദഹാസത്തിനാൽ തന്മനസ്സാകവേ
നേരേയപഹരിച്ചിട്ടുവിളംബിതം
തേരു നടത്തിച്ചു നിർഗ്ഗമിച്ചാൻ ഹരി. 16
എല്ലാ യദുക്കളും ചൂഴും സുധർമ്മയെ–
ന്നുള്ള സഭയിലണഞ്ഞിതു സത്വരം
ഉത്തമമാമസ്സഭയിലെത്തുന്നവർ–
ക്കത്തലും ദാഹവും ക്ഷുത്തും വിമോഹവും
എത്തിടുന്നില്ല ജരാമരണങ്ങളും
ചിത്രം [1]ഷഡൂർമ്മീവിരഹിതം ശോഭനം. 17
ആ സഭയിൽ പരമാസനത്തിൽ സ്വന്ത–
ഭാസ്സിനാലെട്ടുദിക്കും വിളക്കിപ്പരൻ
യാദവശ്രേഷ്ഠർ ചുഴന്നുമിന്നീ നഭോ–
വീഥിയിൽ താരാവൃതൻ ചന്ദ്രനെന്നപോൽ. 18
അസ്സദസ്സിങ്കൽ വിനോദകലാഭിജ്ഞർ
ഹാസ്യരസപ്രയോഗങ്ങൾകൊണ്ടും തഥാ
നർത്തകിമാരും നടാചാര്യരും നൃത്യ–
വിദ്യകൊണ്ടും സമർച്ചിച്ചിതു കൃഷ്ണനെ. 19
വീണാമൃദംഗമുരജതാലങ്ങളും
വേണുശംഖങ്ങളും നന്നായ് നദിപ്പിച്ചു
ചോടുകൾവച്ചും സ്തുതികളെച്ചൊല്ലിയും
പാടിയും സേവിച്ചു സൂതവന്ദ്യാദികൾ. 20
ആശീർവ്വചനപുരസ്സരം തത്രസ്ഥ–
ഭൂസുരന്മാർ ചിലർ മന്ത്രങ്ങളോതിനാർ.
വാദികൾ പുണ്യവാന്മാരാം പുരാതന–
മേദിനീനാഥർതൻ വൃത്തങ്ങൾ വാഴ്ത്തിനാർ. 21
ഏകദാ മുൻപു കണ്ടീടാത്തതായിട്ടു–
മാകൃതിയാളുമൊരുത്തനങ്ങെത്തിനാൻ
ദ്വാരപാലന്മാരറിയിച്ചനുവാദ–
പൂർവ്വമവനെയണച്ചു കൃഷ്ണാന്തികം. 22
പാദത്തിൽവീണു പരേശനെയാനമി–
ച്ചാദരവോടു കൈകൂപ്പിനിന്നിട്ടവൻ
പാപിയാമജ്ജരാസന്ധനാൽ ബദ്ധരാം
ഭൂപതിമാർതന്നഴലറിയിച്ചിതേ. 23
“തദ്ദിഗ്ജയത്തിലവനെ നമിക്കാത്ത
പൃഥ്വീശരിങ്ങുണ്ടിരുപതിനായിരം
ദുഷ്ടനീ ഞങ്ങളെയെല്ലാം ഗിരിവ്രജ–
ക്കോട്ടതന്നിൽബ്ബലാൽ ബന്ധിച്ചി–
രിപ്പിതേ. 24

1 അത്തൽ ദാഹം വിശപ്പ് തളർച്ച് ജര മരണം ഇവ ആറും ഇല്ലാത്തതു്.

കൃഷ്ണ കൃഷ്ണാപ്രമേയാത്മൻ പ്രപന്നഭയഭഞ്ജന
വയം ത്വാം ശരണം യാമോ ഭവഭീതാഃ പൃഥഗ്ധിയഃ. 25
ലോകോ വികർമ്മനിരതഃ കുശലേ പ്രമത്തഃ
കർമ്മണ്യയം ത്വദുദിതേ ഭവദർച്ചനേ സ്വേ
യസ്താവദസ്യ ബലവാനിഹ ജീവിതാശാം
സദ്യഃ ഛിനത്ത്യനിമിഷായ നമോഽസ്തു തസ്മൈ. 26
ലോകേ ഭവാഞ്ജഗദിനഃ കലയാവതീർണ്ണഃ
സദ്രക്ഷണായ ഖലനിഗ്രഹണായ ചാന്യഃ
കശ്ചിൽ ത്വദീയമതിയാതി നിദേശമീശ
കിം വാ ജനഃ സ്വകൃതമൃച്ഛതി തന്ന വിദ്മഃ. 27
സ്വപ്നായിതം നൃപസുഖം പരതന്ത്രമീശ
ശശ്വദ്ഭയേന മൃതകേന ധുരം വഹാമഃ
ഹിത്വാ തദാത്മനി സുഖം ത്വദനീഹലഭ്യം
ക്ലിശ്യാമഹേഽതികൃപണാസ്തവ മായയേഹ. 28
തന്നോ ഭവാൻ പ്രണതശോകഹരാങ്‌ഘ്രിയുഗ്മോ
ബദ്ധാൻ വിയുങ്‌ക്ഷ്വ മഗധാഹ്വയകർമ്മപാശാൽ
യോ ഭൂഭുജോഽയുതമതംഗജവീര്യമേകോ
ബിഭ്രദ്രുരോധ ഭവനേ മൃഗരാഡിവാവീഃ. 29
യോ വൈ ത്വയാ ദ്വിനവകൃത്വ ഉദാത്തചക്ര
ഭഗ്നോ മൃധേ ഖലു ഭവന്തമനന്തവീര്യം
ജിത്വാ നൃലോകനിരതം സകൃദൂഢദർപ്പോ
യുഷ്മൽപ്രജാ രുജതി നോഽജിത തദ്വിധേഹി. 30

ദൂത ഉവാച

ഇതി മാഗധസംരുദ്ധാ ഭവദ്ദർശനകാങ്‌ക്ഷിണഃ
പ്രപന്നാഃ പാദമൂലം തേ ദീനാനാം ശം വിധീയതാം. 31

ശ്രീശുക ഉവാച

രാജദൂതേ ബ്രുവത്യേവം ദേവർഷിഃ പരമദ്യുതിഃ
ബിഭ്രൽ പിംഗജടാഭാരം പ്രാദുരാസീദ്യഥാ രവിഃ. 32
തം ദൃഷ്ട്വാ ഭഗവാൻ കൃഷ്ണഃ സർവ്വലോകേശ്വരേശ്വരഃ
വവന്ദ ഉത്ഥിതഃ ശീർഷ്ണാ സസഭ്യഃ സാനുഗോ മുദാ. 33
സഭാജയിത്വാ വിധിവൽ കൃതാസനപരിഗ്രഹം
ബഭാഷേ സൂനൃതൈർവ്വാക്യൈഃ ശ്രദ്ധയാ തർപ്പയൻ മുനിം. 34
അപി സ്വിദദ്യ ലോകാനാം ത്രയാണാമകുതോഭയം
നനു ഭൂയാൻ ഭഗവതോ ലോകാൻ പര്യടതോ ഗുണഃ. 35
ന ഹി തേഽവിദിതം കിഞ്ചില്ലോകേഷ്വീശ്വരകർത്തൃഷു
അഥ പൃച്ഛാമഹേ യുഷ്മാൻ പാണ്ഡവാനാം ചികീർഷിതം. 36

ശ്രീനാരദ ഉവാച

ദൃഷ്ട്വാ മയാ തേ ബഹുശോ ദുരത്യയാ
മായാ വിഭോ വിശ്വസൃജശ്ച മായിനഃ
ഭൂതേഷു ഭൂമംശ്ചരതഃ സ്വശക്തിഭി–
ർവ്വഹ്നേരിവച്ഛന്നരുചോ ന മേഽത്ഭുതം. 37
തവേഹിതം കോഽർഹതി സാധു വേദിതും
സ്വമായയേദം സൃജതോ നിയച്ഛതഃ
യദ്വിദ്യമാനാത്മതയാവഭാസതേ
തസ്മൈ നമസ്തേ സ്വവിലക്ഷണാത്മനേ. 38

അപ്രമേയാത്മകാ! കൃഷ്ണാ! നിജാശ്രിത–
ക്കാംഭയം തീർത്തു രക്ഷിക്കും ജഗല്പതേ!
ഞങ്ങൾ ഭവഭീതർ ഭേദധീയുള്ളവ–
രങ്ങേശ്ശരണം ഗമിക്കുന്നിതീശ്വരാ! 25

എത്രനാളോളം പ്രമത്തമാം ലോകം നി–
ഷിദ്ധകർമ്മങ്ങളിൽ താല്പര്യമാർന്നഹോ!
അങ്ങുന്ന കല്പിച്ച താവകാരാധനാ–
മംഗലകർമ്മങ്ങളാചരിപ്പീലയോ
അത്രനാളോളവും തജ്ജീവിതാശയെ
നിത്യമനിമേഷനായ് ക്കാലരൂപനായ്
നിസ്തുലശക്തനാമങ്ങു ഖണ്ഡിക്കുന്നു
ഭക്തിയോടങ്ങയെ ഞങ്ങൾ നമിപ്പൂതേ. 26

ലോകേശനാം ഭവാൻ സാധുജനങ്ങളെ–
യാകവേ രക്ഷിപ്പതിനും ഖലന്മാരെ
വീതശങ്കം മുടിപ്പാനുമായ് ഭൂമിയിൽ
ജാതനായെന്നറിഞ്ഞീടുന്ന ഞങ്ങളും
ഹേ പ്രഭോ! മററാരാം നിന്തിരുമേനിതൻ
കല്പന ലംഘിച്ചു വാഴട്ടെയെന്നതോ
സ്വന്തം ക്രിയാഫലജാലം ഭുജിക്കട്ടെ
താന്താങ്ങളെന്നോ? മനസ്സിലാക്കാൻ പണി. 27

ഈശാ! നിനക്കിലീ രാജസുഖം വെറും
മോശമാണസ്വതന്ത്രം സ്വപ്നസന്നിഭം.
എപ്പൊഴും പേടിച്ചിടേണ്ടുന്നതും മൃത–
കല്പവുമായീടുമീ ശരീരത്തിനാൽ
തുച്ഛമായീടുമീ രാജസുഖം പര–
മിച്ഛിച്ചു ഞങ്ങൾ ദാരാത്മപുത്രാദിയാം
ഭാരം വഹിക്കുന്ന നിഷ്കാമയോഗീന്ദ്ര–
ഹീരസംപ്രാപ്യമാമാത്മസുഖത്തെയും
സന്ത്യജിച്ചീ ലുബ്ധർ നിന്മായയാൽ ഭവ–
സിന്ധുവിൽ നീന്തുന്നു നിൻപാദമേ ഗതി. 28

പത്തുസഹസ്രം മദഗജത്തിൻ ബല–
മൊത്തിടുമേതവനേകനായ് ഭൂപരാം
ഞങ്ങളെത്തന്മന്ദിരത്തിലക്കേസരി
പുംഗവൻ മേഷസമൂഹത്തെയെന്നപോൽ
കെട്ടിയിങ്ങിട്ടിരിക്കുന്നു നതജന–
കഷ്ടത തീർക്കും പദാബ്ജമാളും ഭവാൻ
സത്വരം ഹൃത്തലിഞ്ഞമ്മഗധാവനീ–
ഭൃത്തുതൻ പാശത്തിൽനിന്നുദ്ധരിക്കണേ! 29

ചക്രപാണേ! പതിനേഴുവട്ടം ഭവ–
ദ്വിക്രമത്താൽത്തോററു പാഞ്ഞോരാ മാഗധൻ
പിന്നീടു മാനുഷനാട്യത്തിലാസക്തി–
യാർന്നവനായൊരുവട്ടമിളയ്ക്കയാൽ
വെന്നെന്നു ഭാവിച്ചതീവഗർവ്വിഷ്ഠനായ്
തിണ്ണം തദീയ പ്രജകളാം ഞങ്ങളെ
പാരമുപദ്രവിക്കുന്നിതജിത! കേൾ
കാര്യങ്ങൾ പാർത്തങ്ങു വേണ്ടതു ചെയ്യുക.'' 30

ദൂതൻ പറഞ്ഞു

ഏവമാമാഗധനാലെ നിരുദ്ധരും
താവക ദർശനേച്ഛുക്കളുമാമവർ
ത്വത്പാദമൂലത്തെയാശ്രയിച്ചീടുന്നു
ക്ഷിപ്രമദ്ദീനർക്കഭയമേകീടണം. 31

ശ്രീശുകൻ പറഞ്ഞു

ഇമ്മട്ടിലാ രാജദൂതൻ കഥിക്കവേ
ബ്രഹ്മതേജസ്സാർന്നു [1]പിംഗജടാഭരം
ആവഹിച്ചീടിന ദേവർഷി നാരദ–
നാവിർഭവിച്ചാൻ ദിനകരനെന്നപോൽ. 32

മാമുനിയെസ്സർവ്വലോകേശ്വരേശ്വര–
നാ മുകുന്ദൻ കണ്ടെഴുന്നേററുടൻ മുദാ
സഭ്യരോടും തന്നനുചരന്മാരൊടു–
മൊപ്പം നിജശിരസ്സാലെ നമിച്ചിതു. 33

ശാസ്ത്രവിധിക്കൊത്തു സൽക്കരിച്ചാസന–
മേററിയാ ദേവമുനീന്ദ്രനെ മാധവൻ
ശ്രദ്ധയോടും നന്മധുരവാക്യങ്ങളാ–
ലത്യന്തസന്തുഷ്ടനാക്കിക്കഥിച്ചിതേ. 34

ഇപ്പോഴുലകു മൂന്നിങ്കലും ഭീതിയൊ–
രല്പവുമാർക്കുമില്ലല്ലോ മഹാമുനേ!
പാരു ചുററിസ്സഞ്ചരിക്കുമവിടുന്നു–
കാരണമായുണ്ടു പാരം പ്രയോജനം. 35

ഈശസൃഷ്ടങ്ങളാം ലോകങ്ങളിൽ ഭവാൻ
ഭേഷായ് ധരിക്കാതെയില്ലൊരു കാര്യവും
ചോദിച്ചിടുന്നേനതിനാലെ പാണ്ഡവ–
രേതു കാര്യത്തിനൊരുങ്ങുന്നുവെന്നതും. 36

നാരദൻ പറഞ്ഞു

ബ്രഹ്മാവിനും നിജ മായ നിമിത്തമായ്
സമ്മോഹമേകാൻ പടുവായ് സ്വശക്തിയാൽ
എന്നും സമസ്തഭൂതൗഘസഞ്ചാരിയായ്
വഹ്നിമട്ടിൽ ഛന്നഭാസ്സാം ഭവാനുടെ
ദുർല്ലംഘ്യമായാബലം പലവാറു ഞാൻ
നല്ലപോൽ കാൺകയാലത്ഭുതമില്ല മേ. 37

ഹേ വിഭോ! നിന്തിരുമേനിതന്നിംഗിത–
മാവതില്ലാർക്കും ശരിയായറിഞ്ഞിടാൻ
മിഥ്യയാം പാരിതു നിന്നുടെ മായതൻ
ശക്തിയാലുള്ളതുപോലെ തോന്നിക്കുന്നു
നിശ്ചയിച്ചാർക്കുമറിഞ്ഞുകൂടാതുള്ളാ–
രച്ഛാത്മകനാം ഭവാനു നമസ്കൃതി. 38

1 മഞ്ഞയും ചുവപ്പും ചേർന്ന മുടിക്കെട്ട്

ജീവസ്യ യഃ സംസരതോ വിമോക്ഷണം
ന ജാനതോഽനർത്ഥവഹാച്ഛരീരതഃ
ലീലാവതാരൈഃ സ്വയശഃപ്രദീപകം
പ്രാജ്വാലയത്ത്വാ തമഹം പ്രപദ്യേ. 39

അഥാപ്യാശ്രാവയേ ബ്രഹ്മ നരലോകവിഡംബനം
രാജ്ഞഃ പൈതൃഷ്വസേയസ്യ ഭക്തസ്യ ച ചികീർഷിതം. 40

യക്ഷ്യതി ത്വാം മഖേന്ദ്രേണ രാജസൂയേന പാണ്ഡവഃ
പാരമേഷ്ഠ്യകാമോ നൃപതിസ്തദ്ഭവാനനുമോദതാം. 41

തസ്മിൻ ദേവ ക്രതുവരേ ഭവന്തം വൈ സുരാദയഃ
ദിദൃക്ഷവഃ സമേഷ്യന്തി രാജാനശ്ച യശസ്വിനഃ. 42

ശ്രവണാൽ കീർത്തനാദ്ധ്യാനാൽ പൂയന്തേഽന്തേവസായിനഃ
തവ ബ്രഹ്മമയസ്യേശ കിമുതേക്ഷാഭിമർശിനഃ. 43

യസ്യാമലം ദിവി യശഃ പ്രഥിതം രസായാം
ഭൂമൗ ച തേ ഭുവനമംഗള ദിഗ്വിതാനം
മന്ദാകിനീതി ദിവി ഭോഗവതീതി ചാധോ
ഗംഗേതി ചേഹ ചരണാംബു പുനാതി വിശ്വം. 44

ശ്രീശുക ഉവാച

തത്ര തേഷ്വാത്മപക്ഷേഷ്വഗൃഹ്ണത്സു വിജിഗീഷയാ
വാചഃ പേശൈഃ സ്മയൻ ഭൃത്യമുദ്ധവം പ്രാഹ കേശവഃ. 45

ത്വം ഹി നഃ പരമം ചക്ഷുഃ സുഹൃന്മന്ത്രാർത്ഥതത്ത്വവിൽ
തഥാത്ര ബ്രൂഹ്യനുഷ്ഠേയം ശ്രദ്ദധ്മഃ കരവാമ തൽ. 46

ഇത്യുപാമന്ത്രിതോ ഭർത്രാ സർവ്വജ്ഞേനാപി മുഗ്ദ്ധവൽ
നിദേശം ശിരസാഽഽധായ ഉദ്ധവഃ പ്രത്യഭാഷത. 47

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
ഉത്തരാർദ്ധേ ഭഗവദ്യാനവിചാരേ സപ്തതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11200 ദശമസ്കന്ധേ ശ്ലോകാഃ 3006

---

## ഏകസപ്തതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഇത്യുദീരിതമാകർണ്ണ്യ ദേവർഷേരുദ്ധവോഽബ്രവീൽ
സഭ്യാനാം മതമാജ്ഞായ കൃഷ്ണസ്യ ച മഹാമതിഃ. 1

യദുക്തമൃഷിണാ ദേവ സാചിവ്യം യക്ഷ്യതസ്ത്വയാ
കാര്യം പൈതൃഷ്വസേയസ്യ രക്ഷാ ച ശരണൈഷിണാം. 2

യഷ്ടവ്യം രാജസൂയേന ദിക്ചക്രജയിനാ വിഭോ
അതോ ജരാസുതജയ ഉഭയാർത്ഥോ മതോ മമ. 3

അസ്മാകം ച മഹാനർത്ഥോ ഹ്യേതേനൈവ ഭവിഷ്യതി
യശശ്ച തവ ഗോവിന്ദ രാജ്ഞോ ബദ്ധാൻ വിമുഞ്ചതഃ. 4

സ വൈ ദുർവ്വിഷഹോ രാജാ നാഗായുതസമോ ബലേ
ബലിനാമപി ചാന്യേഷാം ഭീമം സമബലം വിനാ. 5

എന്നമനർത്ഥമുണ്ടാക്കുന്ന ദേഹത്തിൽ–
നിന്നു മോചിക്കേണ്ട മാർഗ്ഗമറിയാതെ

സംസാരമഗ്നനായീടുന്ന ജീവനൊ–
രാശ്വാസമായ് സ്വലീലാവതാരങ്ങളാൽ

സ്വന്തയശോദീപമുജ്ജ്വലിപ്പിക്കുന്ന
നിന്തിരുമേനിയെയാശ്രയിക്കുന്നു ഞാൻ. 39

എങ്കിലും മാനുഷലോകവിഡംബനം
തങ്കിടും ബ്രഹ്മസ്വരൂപനാമങ്ങയെ

സ്വന്തം പിതൃഷ്വസാവിൻ തനയാഗ്ര്യനായ്
നിന്തിരുമേനിതൻ ഭക്തപ്രമുഖ്യനാം

ചൊല്ലേറുമുദ്ധർമ്മപുത്രമഹീപതി–
ക്കുള്ളോരഭീപ്സിതം ഞാൻ ധരിപ്പിച്ചിടാം. 40

മന്നിലുൽകൃഷ്ടപദവിയിച്ഛിച്ചിടും
മന്നൻ യുധിഷ്ഠിരനദ്ധ്വരമുഖ്യമാം

രാജസൂയത്തിനാൽ നിന്തിരുമേനിതൻ
പൂജനമിച്ഛിപ്പു മോദിക്കണം ഭവാൻ. 41

ആ വരയാഗത്തിലങ്ങയെക്കാണുവാൻ
ദേവാദികളും യശസ്വികളായിടും

മന്നവന്മാരും വരുമതിനാൽ ഭവ–
ത്സന്നിധാനത്താലനുഗ്രഹിച്ചീടണം. 42

ബ്രഹ്മസ്വരൂപനാമങ്ങേച്ചരിതങ്ങൾ
ചെമ്മേ ശ്രവിക്കയും കീർത്തനംചെയ്കയും

ധ്യാനിക്കയും ചെയ്കിലേതു ചണ്ഡാലനും
നൂനം പരിശുദ്ധനായ് ഭവിക്കുന്നിതു

നേരിട്ടു കാൺകയും സ്പർശിക്കയും ചെയ്യു–
വോരുടെ സംശുദ്ധി പിന്നെയോതേണമോ? 43

ലോകശുഭപ്രദാ! ഭൂനാകപാതാള–
ലോകങ്ങളിൽ ദിക്കുകൾക്കലങ്കാരമായ്

നിർമ്മലമായി പ്രഥിതമാം നിൻ പുകൾ
നമ്മട്ടു ശുദ്ധമാക്കുന്നിതു പാരിടം.

വിണ്ണിൽ മന്ദാകിനിയെന്നും രസാതലം–
തന്നിലബ്ഭോഗവതിയെന്നുമൂഴിയിൽ

ഗംഗയെന്നും സുപ്രസിദ്ധമായ്ത്തീർന്നുള്ളൊ–
രങ്ങേച്ചരണാംബു ലോകശുദ്ധിപ്രദം. 44

ശ്രീശുകൻ പറഞ്ഞു

ആ സഭയിൽ കൃഷ്ണപക്ഷത്തിലുള്ളവ–
രാസകലം ജരാസന്ധനെ വെല്ലുവാൻ

പോകണമാദ്യമെന്നോതവേ പുഞ്ചിരി
തൂകിബ്ഭഗവാൻ കമലവിലോചനൻ

ഭൃത്യപ്രധാനനാമുദ്ധവനോടുട–
നിത്ഥം മധുരവചസ്സുകളോതിനാൻ: 45

അങ്ങാണു ഞങ്ങൾക്കു മുഖ്യമായുള്ള ക–
ണ്ണങ്ങുതാൻ മന്ത്രാർത്ഥതത്ത്വവിജ്ഞാനിയും

ബന്ധുവും മററാരുമല്ലതിനാലിവി–
ടെന്താണു വേണ്ടതു ചൊൽകതു ചെയ്തിടാം. 46

എല്ലാമറിഞ്ഞവനെങ്കിലും മൂഢനെ–
ന്നുള്ള മട്ടിൽ സ്വാമിയീമട്ടുരയ്ക്കവേ

തൽക്കല്പനയെശ്ശിരസ്സുകൊണ്ടാവഹി–
ച്ചിക്കണക്കുദ്ധവനുത്തരമോതിനാൻ. 47

## അദ്ധ്യായം 71

ശ്രീശുകൻ പറഞ്ഞു

നാരദഗീരിതു കേട്ടും സഭാസ്ഥിത–
ന്മാരുടെയും ഭഗവാൻെറയുമിംഗിതം

പാർത്തും മഹാബുദ്ധിമാനാകുമുദ്ധവ–
നത്യന്തതുഷ്ടനായീവിധമോതിനാൻ: 1

ദേവാ! ഭവൽപിതൃസോദരീപുത്രനാം
ഭൂവരൻ രാജസൂയം നടത്തുന്നതിൽ

അങ്ങു സഹായിച്ചിടേണ്ടതാണാശ്രിത–
ർക്കെങ്ങുമഭയം കൊടുക്കേണ്ടതല്ലയോ? 2

എല്ലാമവിടുന്നറിയുവോനെങ്കിലും
ചൊല്ലാമിതിലെൻറഭിമതം സ്പഷ്ടമായ്

ദിഗ്വിജയത്തിനു ശക്തനാം ഭൂപനേ–
യൊക്കു മഹാരാജസൂയം നടത്തുവാൻ

ആകയാൽ മാഗധമന്നവനെജ്ജയി–
ച്ചാകിലിതുകാര്യവും സാദ്ധ്യമായതായ്. 3

നമ്മൾക്കിതുകൊണ്ടുതന്നെ വൻകാര്യങ്ങൾ
ചെമ്മേ ഭവിക്കുമയേ ജീവരക്ഷകാ!

കെട്ടിയിട്ടീടും നൃപരേയഴിച്ചങ്ങു
വിട്ടാൽ ഭവാനു വർദ്ധിച്ചിടും കീർത്തിയും. 4

[1]നാഗായുതതുല്യശക്തിയാർന്നീടുമാ
മാഗധനോടു ബലത്തിൽ സമാനനായ്

ഭീമനേയുള്ള മററുള്ള ബലികളാ–
ലാമല്ല തദ്ബാഹുവീര്യം സഹിക്കുവാൻ. 5

1 പതിനായിരം ആനയുടെ ബലം

ദ്വൈരഥേ സ തു ജേതവ്യോ മാ ശതാക്ഷൗഹിണീയുതഃ
ബ്രഹ്മണ്യോഽഭ്യർഥിതോ വിപ്രൈർന്ന പ്രത്യാഖ്യാതി കർഹിചിൽ. 6
ബ്രഹ്മവേഷധരോ ഗത്വാ തം ഭിക്ഷേത വൃകോദരഃ
ഹനിഷ്യതി ന സന്ദേഹോ ദ്വൈരഥേ തവ സന്നിധൗ. 7
നിമിത്തം പരമീശസ്യ വിശ്വസർഗ്ഗനിരോധയോഃ
ഹിരണ്യഗർഭഃ ശർവ്വശ്ച കാലസ്യാരൂപിണസ്തവ. 8

ഗായന്തി തേ വിശദകർമ്മ ഗൃഹേഷു ദേവ്യോ
രാജ്ഞാം സ്വശത്രുവധമാത്മവിമോക്ഷണം ച
ഗോപ്യശ്ച കുഞ്ജരപതേർജ്ജനകാത്മജായാഃ
പിത്രോശ്ച ലബ്ധശരണാ മുനയോ വയം ച. 9

ജരാസന്ധവധഃ കൃഷ്ണ ഭൂര്യർഥായോപകല്പതേ
പ്രായഃ പാകവിപാകേന തവ ചാഭിമതഃ ക്രതുഃ. 10

ശ്രീശുക ഉവാച

ഇത്യുദ്ധവവചോ രാജൻ സർവ്വതോഭദ്രമച്യുതം
ദേവർഷിര്യദുവൃദ്ധാശ്ച കൃഷ്ണശ്ച പ്രത്യപൂജയൻ. 11
അഥാദിശ്യ പ്രയാണായ ഭഗവാൻ ദേവകീസുതഃ
ഭൃത്യാൻ ദാരുകജൈത്രാദീനനുജ്ഞാപ്യ ഗുരൂൻ വിഭുഃ. 12
നിർഗ്ഗമയ്യാവരോധാൻ സ്വാൻ സസുതാൻ സപരിച്ഛദാൻ
സങ്കർഷണമനുജ്ഞാപ്യ യദുരാജം ച ശത്രുഹൻ
സൂതോപനീതം സ്വരഥമാരുഹൽ ഗരുഡധ്വജം. 13

തതോ രഥദ്വിപഭടസാദിനായകൈഃ
കരാളയാ പരിവൃത ആത്മസേനയാ
മൃദംഗഭേര്യാനകശംഖഗോമുഖൈഃ
പ്രഘോഷഘോഷിതക്കകുഭോ നിരാക്രമൽ. 14

നൃവാജികാഞ്ചനശിബികാഭിരച്യുതം
സഹാത്മജാഃ പതിമനു സുവ്രതാ യയുഃ
വരാംബരാഭരണവിലേപനസ്രജഃ
സുസംവൃതാ നൃഭിരസിചർമ്മപാണിഭിഃ. 15

നരോഷ്ട്രഗോമഹിഷഖരാശ്വതര്യനഃ–
കരേണുഭിഃ പരിജനവാരയോഷിതഃ
സ്വലംകൃതാഃ കടകുടികംബളാംബരാ–
ദ്യുപസ്കരാ യയുരധിയുജ്യ സർവ്വതഃ. 16

ബലം ബൃഹദ്ധ്വജപടഛത്രചാമരൈ–
ർവ്വരായുധാഭരണകിരീടവർമ്മഭിഃ
ദിവാംശുഭിസ്തുമുലരവം ബഭൗ രവേ–
ര്യഥാർണ്ണവഃ ക്ഷുഭിതതിമിംഗിലോർമ്മിഭിഃ. 17

അഥോ മുനിര്യദുപതിനാ സഭാജിതഃ
പ്രണമ്യ തം ഹൃദി വിദധദ്വിഹായസാ
നിശമ്യ തദ്വ്യവസിതമാഹൃതാർഹണോ
മുകുന്ദസന്ദർശനനിർവൃതേന്ദ്രിയഃ. 18

രാജദൂതമുവാചേദം ഭഗവാൻ പ്രീണയൻ ഗിരാ
മാ ഭൈഷ്ട ദൂത ഭദ്രം വോ ഘാതയിഷ്യാമി മാഗധം. 19
ഇത്യുക്തഃ പ്രസ്ഥിതോ ദൂതോ യഥാവദവദന്നൃപാൻ
തേഽപി സന്ദർശനം ശൗരേഃ പ്രത്യൈക്ഷൻ യന്മുമുക്ഷവഃ. 20

ദ്വന്ദ്വയുദ്ധംകൊണ്ടുതന്നെയാ ദുഷ്ടനെ
വെന്നീടണമവനക്ഷൗഹിണിയോടും
വന്നാലവയെയശേഷം ഹനിപ്പതി–
സ്സന്ദർഭമോർത്താലനുചിതമായ്‌വരും
മാർഗ്ഗമൊന്നുണ്ടതിനോതാമതും ദ്വിജ–
കേതനത്രേയവൻ വിപ്രരർത്ഥിക്കുകിൽ
ഒന്നും നിഷേധിക്കമാറില്ലൊരിക്കലു–
മെന്നതു സർവ്വവിദിതം ജഗല്പതേ! 6
ഭീമസേനൻ വിപ്രവേഷം ധരിച്ചുപോയ്
സാമമായ് ദ്വന്ദ്വരണമിരന്നീടണം
നിർണ്ണയം ത്വത്സന്നിധിയിലവനെയ–
ജ്ജന്യത്തി[1]ലാശുഗനന്ദനൻ കൊന്നിടും. 7
കാലാന്തകനായരൂപനായീശനായ്
ലാലസിച്ചീടും തിരുമേനിതന്നുടെ
പാരിൻ രചനാനിരോധകർമ്മങ്ങളിൽ
കാരണം മാത്രമാം ധാതാവുമീശനും. 8
സീതാവിമുക്തി പിതൃമോചനം ഗജ–
നാഥവിമോചനമാദി നിൻ ലീലകൾ
അങ്ങേശ്ശരണം ഗമിച്ച മുനികളും
ഞങ്ങളും ഗോപികളും പാടിടുന്നപോൽ
മാഗധബദ്ധരാം മേദിനീനാഥർതൻ–
സ്ത്രീകളും തദ്ഭവനങ്ങളിൽ നിത്യവും
"ഉണ്ണീ കരയായ്ക മാഗധനെക്കൊന്നു
നിന്നച്ഛനെ വിടുവിച്ചിടും നന്ദജൻ"
ഈ രീതിയിൽ നിൻ പരാക്രമരൂപമാം
താരാട്ടിനാലുറക്കുന്നു കുഞ്ഞുങ്ങളെ. 9
ഏറെ പ്രയോജനമുണ്ടു നമുക്കിഹ
ഘോരനാം മാഗധനെ വധിക്കുന്നതിൽ
കർമ്മപരിപാകമൂലമായിമ്മഖം
സമ്മതമാം തീർച്ചയായുമങ്ങേക്കുമേ. 10

ശ്രീശുകൻ പറഞ്ഞു

സർവ്വതോഭദ്രമായ് മാററമില്ലാത്തതായ്
ഭവ്യപ്രദമാകുമുദ്ധവവാക്കുകൾ
ദേവർഷിയും യദുവൃദ്ധരും കൃഷ്ണനു–
മേവരുമങ്ങഭിനന്ദിച്ചു വേണ്ടപോൽ. 11
കാര്യനിപുണൻ ഭഗവാനനന്തരം
ദാരുകജൈത്രാദി ഭൃത്യഗണത്തോടായ്
യാത്രയ്ക്കൊരുങ്ങുവാനാജ്ഞയേകിദ്ദേശി–
കോത്തമന്മാരോടനുജ്ഞ വാങ്ങീടിനാൻ. 12
ഭൃത്യപരിച്ഛദോപേതം പ്രിയകളെ
പുത്രരൊത്തേററിപ്പലേ വാഹനങ്ങളിൽ
മന്നവനാമുഗ്രസേനനോടും ഹലി–
തന്നൊടും യാത്രയ്ക്കനുമതി വാങ്ങിനാൻ. 13

പിന്നെ രഥസേന, കാലാൾപ്പട,യശ്വ–
സൈന്യമിവയുടെ സേനാനിസഞ്ചയം
അംഗസംരക്ഷകസൈന്യമിവ ചൂഴ്ന്നു
ശാർങ്ഗി സൂതൻ കൊണ്ടുവന്നൊരു തേരതിൽ
ഭേരിമൃദംഗാനകശംഖഗോമുഖ–
പൂരധ്വനിയോടു യാത്രയായീടിനാൻ. 14
വാളും പരിശയും കയ്യിലാളും പട–
യാളികൾ ചൂഴ്ന്നു മനുഷ്യർ വഹിച്ചിടും
ഡോളപല്ലക്കാദിയാനങ്ങളിൽ പട്ടു–
ചേല വിഭൂഷണമാലകൾ ചന്ദനം
എന്നിവ നന്നായണിഞ്ഞൊരസ്സുവ്രതാ–
വൃന്ദം പതിയെയനുഗമിച്ചീടിനാർ. 15
നന്നായലംകൃതമാരായ കിങ്കരീ–
സന്ദോഹവും വേശ്യമാരുമവർക്കേഴും
പുത്തനാം പുൽക്കുടി[2]ലംബരകംബളാ–
ദ്യുത്തമവസ്തുക്കളെല്ലാം വഹിച്ചിടും
പോത്തൊട്ടകം കാള കോവർകഴുതയും
മർത്ത്യർ ശകടം കരേണുവിവയൊടും
നാലുഭാഗത്തുനിന്നും വന്നൊരുമിച്ചു
ചീളെന്നു പിൻപേ ഗമിച്ചുതുടങ്ങിനാർ. 16
അച്യുതസൈന്യം കുടകൾ കൊടികളു–
മച്ഛതരങ്ങളാം വെഞ്ചാമരങ്ങളും
പൊക്കിപ്പിടിച്ച വിശിഷ്ടായുധങ്ങളു–
മുത്കൃഷ്ടഭൂഷാകിരീടങ്ങൾ ചട്ടകൾ
എന്നിവ പൂണ്ടിനാംശുക്കളാൽ ക്ഷുബ്ധമാ–
യുന്നതമാകും തിമിംഗലരാജിയാൽ
പൊങ്ങും തരംഗങ്ങളാന്തുംഗധ്വനി–
തങ്ങും ജലധിക്കുതുല്യം ലസിച്ചിതു. 17
മുന്നേ യദുനായകനാലെ സത്കൃതൻ
വിണ്ണോർമുനി, തത്പരിശ്രമമീക്ഷിച്ചു
നന്ദിച്ചുടൻ ഭഗവാനെ നമിച്ചു തത്–
സന്ദർശനത്താൽ സമസ്തേന്ദ്രിയത്തിനും
സൗഖ്യംപരം സമാർജ്ജിച്ചു തദ്ധ്യാനസം–
യുക്തനായാകാശമാർഗ്ഗം ഗമിച്ചിതേ. 18
ദൂതനോടായഥ കൃഷ്ണൻ പരൻപുമാ–
നേതും ഭയംവേണ്ട നിങ്ങൾക്കു മംഗലം
മാഗധനെ വധിപ്പിക്കുവനെന്നു ചൊ–
ന്നേകിനാൻ മോദം മധുരവാക്യങ്ങളാൽ. 19
ദൂതനതുകേട്ടുപോയന്നൃപാലരോ–
ടോതിയവരെസ്സമാശ്വസിപ്പിച്ചിതു
ആരിൽനിന്നാശിച്ചിതാ നൃപർ മുക്തിയാ
ശൗരിതൻ ദർശനം കാത്തു വാണീടിനാർ. 20

1 വായുതനയൻ (ഭീമൻ)   2 വസ്ത്രങ്ങൾ, കംബളങ്ങൾ (കൂടാരത്തുണികൾ) തുടങ്ങിയവ

ആനർത്തസൗവീരമരൂംസ്തീർത്ത്വാ വിനശനം ഹരിഃ
ഗിരീൻ നദീരതീയായ പുരഗ്രാമവ്രജാകരാൻ. 21
തതോ ദൃഷദ്വതീം തീർത്ത്വാ മുകുന്ദോഽഥ സരസ്വതീം
പഞ്ചാലാനഥ മത്സ്യാംശ്ച ശക്രപ്രസ്ഥമഥാഗമത്. 22
തമുപാഗതമാകർണ്ണ്യ പ്രീതോ ദുർദ്ദർശനം നൃണാം
അജാതശത്രുർന്നിരഗാത് സോപാധ്യായഃ സുഹൃദ്വൃതഃ. 23
ഗീതവാദിത്രഘോഷേണ ബ്രഹ്മഘോഷേണ ഭൂയസാ
അഭ്യയാത് സ ഹൃഷീകേശം പ്രാണാഃ പ്രാണമിവാദൃതഃ. 24
ദൃഷ്ട്വാ വിക്ലിന്നഹൃദയഃ കൃഷ്ണം സ്നേഹേന പാണ്ഡവഃ
ചിരാദ്ദൃഷ്ടം പ്രിയതമം സസ്വജേഽഥ പുനഃ പുനഃ. 25
ദോർഭ്യാം പരിഷ്വജ്യ രമാമലാലയം
മുകുന്ദഗാത്രം നൃപതിർഹതാശുഭഃ
ലേഭേ പരാം നിർവൃതിമശ്രുലോചനോ
ഹൃഷ്യത്തനുർവ്വിസ്മൃതലോകവിഭ്രമഃ. 26
തം മാതുലേയം പരിരഭ്യ നിർവൃതോ
ഭീമഃ സ്മയൻ പ്രേമജവാകുലേന്ദ്രിയഃ
യമൗ കിരീടീ ച സുഹൃത്തമം മുദാ
പ്രവൃദ്ധബാഷ്പാഃ പരിരേഭിരേഽച്യുതം. 27
അർജ്ജുനേന പരിഷ്വക്തോ യമാഭ്യാമഭിവാദിതഃ
ബ്രാഹ്മണേഭ്യോ നമസ്കൃത്യ വൃദ്ധേഭ്യശ്ച യഥാർഹതഃ. 28
മാനിതോ മാനയാമാസ കുരുസൃഞ്ജയകൈകയാൻ
സൂതമാഗധഗന്ധർവ്വാ വന്ദിനശ്ചോപമന്ത്രിണഃ. 29
മൃദംഗശംഖപടഹവീണാപണവഗോമുഖൈഃ
ബ്രാഹ്മണാശ്ചാരവിന്ദാക്ഷം തുഷ്ടുവുർന്നനൃതുർജ്ജഗുഃ. 30
ഏവം സുഹൃദ്ഭിഃ പര്യസ്തഃ പുണ്യശ്ലോകശിഖാമണിഃ
സംസ്തൂയമാനോ ഭഗവാൻ വിവേശാലംകൃതം പുരം. 31
സംസിക്തവർത്മ കരിണാം മദഗന്ധതോയൈ-
ശ്ചിത്രധ്വജൈഃ കനകതോരണപൂർണ്ണകുംഭൈഃ
മൃഷ്ടാത്മഭിർന്നവദുകൂലവിഭൂഷണസ്ര-
ഗ്ഗന്ധൈർന്നൃഭിര്യുവതിഭിശ്ച വിരാജമാനം. 32
ഉദ്ദീപ്തദീപബലിഭിഃ പ്രതിസദ്മജാല-
നിര്യാതധൂപരുചിരം വിലസത്പതാകം
മൂർദ്ധന്യഹേമകലശൈ രജതോരുശൃംഗൈ-
ർജ്ജുഷ്ടം ദദർശ ഭവനൈഃ കുരുരാജധാമ. 33
പ്രാപ്തം നിശമ്യ നരലോചനപാനപാത്ര-
മൗത്സുക്യവിശ്ലഥിതകേശദുകൂലബന്ധാഃ
സദ്യോ വിസൃജ്യ ഗൃഹകർമ്മ പതീംശ്ച തല്പേ
ദ്രഷ്ടും യയുര്യുവതയഃ സ്മ നരേന്ദ്രമാർഗ്ഗം 34
തസ്മിൻ സുസങ്കുല ഇഭാശ്വരഥദ്വിപത്ഭിഃ
കൃഷ്ണം സഭാര്യമുപലഭ്യ ഗൃഹാധിരൂഢാഃ
നാര്യോ വികീര്യ കുസുമൈർമ്മനസോപഗുഹ്യ
സുസ്വാഗതം വിദധുരുത്സ്മയവീക്ഷിതേന. 35
ഊചുഃ സ്ത്രിയഃ പഥി നിരീക്ഷ്യ മുകുന്ദപത്നീ-
സ്താരാ യഥോഡുപസഹാഃ കിമകാര്യമുഭിഃ
യച്ചക്ഷുഷാം പുരുഷമൗലിരുദാരഹാസ-
ലീലാവലോകകലയോത്സവമാതനോതി. 36
തത്ര തത്രോപസംഗമ്യ പൗരാ മംഗലപാണയഃ
ചക്രുഃ സപര്യാം കൃഷ്ണായ ശ്രേണീമുഖ്യാ ഹതൈനസഃ. 37

ആനർത്തസൗവീരദേശങ്ങളും മരു—
സ്ഥാനങ്ങളും കടന്നാശു ദാമോദരൻ
അക്കുരുക്ഷേത്രത്തിലെത്തിയവിടെനി—
ന്നഗ്രശൈലങ്ങൾ നദികൾ പുരങ്ങളും
ഗ്രാമവ്രജങ്ങളുമാകരവൃന്ദവും
സാമോദമോരോന്ന പിന്നിട്ട പോയിതേ. 21
പിന്നെ ദൃഷദ്വതിയെന്നും സരസ്വതി—
യെന്നും കഥിക്കം നദികൾ കടന്നുടൻ
പാഞ്ചാലമാത്സ്യരാജ്യങ്ങളതിക്രമി—
ച്ചുഞ്ചാതണഞ്ഞിതിന്ദ്രപ്രസ്ഥപട്ടണം. 22
മർത്ത്യദുർദർശനനാകും മുകുന്ദന—
ങ്ങെത്തിയതായ് കേട്ട തുഷ്ടനായ് ധർമ്മജൻ
ദേശികനോടുമവിളംബിതം സുഹൃ—
ദ്രാശിയോടും പുറപ്പെട്ട ചെന്നീടിനാൻ. 23
ഗീതവാദ്യങ്ങൾതൻ ഘോഷത്തൊടും പൂത—
വേദഘോഷത്തൊടുംകൂടി യുധിഷ്ഠിരൻ
പ്രാണനെയിന്ദ്രിയവൃന്ദംവിധം രമാ—
ജാനിയെച്ചെന്നെതിരേററു ഗമിച്ചിതേ. 24
ഒട്ടേറെനാൾകൊണ്ട കാണാതിരുന്ന ത—
ന്നിഷ്ടനെക്കണ്ടതിസ്നേഹം നിമിത്തമായ്
അത്യന്തമാർദ്രഹൃദയനായ് ധർമ്മജൻ
കെട്ടിപ്പിടിച്ചിതു പിന്നെയുംപിന്നെയും. 25
ഇന്ദിരതൻ പരിശുദ്ധനികേതമാം
നന്ദജാംഗം രണ്ടുകൈകൾകൊണ്ടും നൃപൻ
നന്നായ്പ്പുണർന്നശുഭങ്ങൾ നശിപ്പിച്ച
കണ്ണിൽനിന്നാനന്ദബാഷ്പം ചൊരിഞ്ഞുടൻ
കോൾമയിർക്കൊണ്ട ലോകഭ്രമം വിസ്മരി—
ച്ചാ മഹാനാനന്ദൻ പരമമാം നിർവൃതി. 26
ആ മാതുലേയനെയാലിംഗനംചെയ്തു
ഭീമനും നിർവൃതനായി സ്മിതത്തൊടും
പ്രേമവേഗത്തിനാൽ വിക്ഷുഭിതേന്ദ്രിയ—
സ്തോമനായാൻ, നകുലൻ സഹദേവനും
അർജ്ജുനൻതാനുമാനന്ദാശ്രു വാർത്തുകൊ—
ണ്ടച്യുതനെപ്പരിരംഭണംചെയ്തിതു 27
ഇന്ദ്രാത്മജാശ്ലേഷവും യമന്മാരുടെ
സന്നതിയും സ്വീകരിച്ചശേഷം ഹരി
ദാനം യഥായോഗ്യമാചരിച്ചാൻ ദ്വിജ—
ക്കാനമിച്ചാൻ വിനയത്തൊടും വൃദ്ധരെ. 28
കേകയസൃഞ്ജയന്മാരും കുരുക്കളും
ശ്രീകൃഷ്ണനെക്കൂപ്പിയങ്ങോട്ടുമാവിധം.
ഗന്ധർവ്വമാഗധവന്ദികൾ സൂതോപ—
മന്ത്രിമാരും മഹീദേവഗണങ്ങളും
വേണുമൃദംഗപടഹഝല്ലഗോമുഖ—
വീണാപണവശംഖാദിവാദ്യാന്വിതം
പാടിപ്പരമപുമാനെസ്തുതിച്ചുകൊ—
ണ്ടാടിയാടിപ്പിന്നെ നൃത്തവുംചെയ്തിതു. 29–30
മായമറേറവം സുഹൃജ്ജനതാവൃത—
നായി സ്തുതനാകുമപ്പുണ്യകീർത്തിമാൻ
നന്നായലങ്കാരമാർന്നിട്ടമപ്പുരം
തന്നിൽ പ്രമുദിതനായ് പ്രവേശിച്ചിതേ. 31
മത്തേഭദാനാംബു വീണ നനഞ്ഞുള്ള
വിസ്തൃതമാർഗ്ഗങ്ങൾ ചിത്രധ്വജങ്ങളും
പൂർണ്ണകുംഭങ്ങളും പൊൻതോരണങ്ങളും
മിന്നും സമലംകൃതഭവനങ്ങളും
പുത്തനാം വസ്ത്രവിഭൂഷണമാല്യങ്ങൾ
ശുദ്ധദേഹങ്ങളിലോളുമാണുങ്ങളും
താരുണ്യമാർന്ന പെണ്ണുങ്ങളും തിങ്ങുമ—
ച്ചാതുപുരത്തിൽക്കടന്നാൻ മുരാന്തകൻ. 32
വീടുകൾതോറും ജ്വലിച്ചിടും ദീപങ്ങ—
ളോടും ബലികളോടും ചേർന്ന രമ്യമായ്
ജാലകജാലത്തിലൂടെ വമിച്ചിടും
ചേലാർന്ന ധൂപങ്ങളാലെ മനോജ്ഞമായ്
മിന്നും കൊടിക്കൂറകൾ പാറി മൂദ്ധാവു
പൊന്നിൻകലശങ്ങളാർന്ന,തിൻ താഴെയായ്
ചാരുരജതശൃംഗങ്ങൾ ചേർന്നേററവു—
മാരമ്യമാം മന്ദിരങ്ങളിയന്നിടും
കൗരവരാജാവുതൻ നിവാസം കുറേ
ദൂരത്തുനിന്നുതാൻ കണ്ടീടിനാൻ വിഭു. 33
മാനവലോകേക്ഷണപാനപാത്രമാ—
മാ നന്ദജൻ വന്നതായ്ക്കേട്ട നാരിമാർ
പൊന്തുമൗത്സുക്യം നിമിത്തമായ് കുന്തള—
ബന്ധവുമമ്മടിക്കുത്തും ശിഥിലമായ്. 34
വീട്ടുപണിവിട്ട ശയ്യയാളും നിജ—
ഭർത്തൃജനത്തെയും സന്ത്യജിച്ചത്വരം
സുന്ദരനാം ഭഗവാനെ വീക്ഷിക്കുവാൻ
വന്നീടിനാർ രാജപാതയിൽ സാദരം. 35
ആനതേരാളശ്വമെന്നുള്ള നാലിനം
സേനകൾ തിങ്ങുമപ്പാതയിലൂടവേ
മാധവൻ പ്രേയസിമാരുമായ് പോവതു
സൗധാഗ്രസംസ്ഥവധൂടികൾ കണ്ടുടൻ
പൂക്കൾ ചൊരിഞ്ഞു പുണർന്ന ഹൃത്താൽ സ്മിത—
യുക്തേക്ഷണത്താൽക്കുശലമോതീടിനാർ. 36
ചന്ദ്രനോടൊത്ത താരങ്ങളെയെന്നപോൽ
നന്ദജദാരങ്ങളെ രാജവീഥിയിൽ
നാരിമാർ കണ്ടിപ്പുരുഷോത്തമൻ നിജ
വാരുററ ഹാസലീലാവീക്ഷണങ്ങളാൽ
സന്തതമുത്സവം ചേർക്കുന്നിവ,ർക്കിതി—
നെന്താമിവർ ചെയ്ത പുണ്യമെന്നോതിനാർ. 37

അന്തഃപുരജനൈഃ പ്രീത്യാ മുകുന്ദഃ ഫുല്ലലോചനൈഃ
സസംഭ്രമൈരഭ്യുപേതഃ പ്രാവിശദ്രാജമന്ദിരം. 38
പൃഥാ വിലോക്യ ഭ്രാത്രേയം കൃഷ്ണം ത്രിഭുവനേശ്വരം
പ്രീതാത്മോത്ഥായ പര്യങ്കാൽ സസ്നുഷാ പരിഷസ്വജേ. 39
ഗോവിന്ദം ഗൃഹമാനീയ ദേവദേവേശമാദൃതഃ
പൂജായാം നാവിദൽ കൃത്യം പ്രമോദോപഹതോ നൃപഃ. 40
പിതൃഷ്വസുർഗ്ഗുരുസ്ത്രീണാം കൃഷ്ണശ്ചക്രേഽഭിവാദനം
സ്വയം ച കൃഷ്ണയാ രാജൻ ഭഗിന്യാ ചാഭിവന്ദിതഃ. 41
ശ്വശ്രൂാ സംചോദിതാ കൃഷ്ണാ കൃഷ്ണപത്നീശ്ച സർവ്വശഃ
ആനർച്ച രുക്മിണീം സത്യാം ഭദ്രാം ജാംബവതീം തഥാ. 42
കാളിന്ദീം മിത്രവിന്ദാം ച ശൈബ്യാം നാഗ്നജിതീം സതീം
അന്യാശ്ചാഭ്യാഗതാ യാസ്തു വാസഃസ്രങ്മണ്ഡനാദിഭിഃ. 43
സുഖം നിവാസയാമാസ ധർമ്മരാജോ ജനാർദ്ദനം
സസൈന്യം സാനുഗാമാത്യം സഭാര്യം ച നവം നവം. 44
തർപ്പയിത്വാ ഖാണ്ഡവേന വഹ്നിം ഫാല്ഗുനസംയുതഃ
മോചയിത്വാ മയം യേന രാജ്ഞേ ദിവ്യാ സഭാ കൃതാ. 45
ഉവാസ കതിചിന്മാസാൻ രാജ്ഞഃ പ്രിയചികീർഷയാ
വിഹരൻ രഥമാരുഹ്യ ഫാല്ഗുനേന ഭടൈർവൃതഃ. 46

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
കൃഷ്ണസ്യേന്ദ്രപ്രസ്ഥഗമനം നാമ ഏകസപ്തതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11246 ദശമസ്കന്ധേ ശ്ലോകാഃ 3052

---

## ദ്വിസപ്തതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഏകദാ തു സഭാമധ്യേ ആസ്ഥിതോ മുനിഭിർവൃതഃ
ബ്രാഹ്മണൈഃ ക്ഷത്രിയൈർവ്വൈശ്യൈർഭ്രാതൃഭിശ്ച യുധിഷ്ഠിരഃ. 1
ആചാര്യൈഃ കുലവൃദ്ധൈശ്ച ജ്ഞാതിസംബന്ധിബാന്ധവൈഃ
ശൃണ്വതാമേവ ചൈതേഷാമാഭാഷ്യേദമുവാച ഹ. 2
ക്രതുരാജേന ഗോവിന്ദ രാജസൂയേന പാവനീഃ
യക്ഷ്യേ വിഭൂതീർഭവതസ്തത്സംപാദയ നഃ പ്രഭോ. 3
ത്വൽപാദുകേ അവിരതം പരി യേ ചരന്തി
ധ്യായന്ത്യഭദ്രനശനേ ശുചയോ ഗൃണന്തി
വിന്ദന്തി തേ കമലനാഭ ഭവാപവർഗ്ഗ-
മാശാസതേ യദി ന ആശിഷ ഈശ നാന്യേ. 4
തദ്ദേവദേവ ഭവതശ്ചരണാരവിന്ദ-
സേവാനുഭാവമിഹ പശ്യതു ലോക ഏഷഃ
യേ ത്വാം ഭജന്തി ന ഭജന്ത്യുത വോഭയേഷാം
നിഷ്ഠാം പ്രദർശയ വിഭോ കുരുസൃഞ്ജയാനാം. 5
ന ബ്രഹ്മണഃ സ്വപരഭേദമതിസ്തവ സ്യാൽ
സർവ്വാത്മനഃ സമദൃശഃ സ്വസുഖാനുഭൂതേഃ
സംസേവതാം സുരതരോരിവ തേ പ്രസാദഃ
സേവാനുരൂപമുദയോ ന വിപര്യയോഽത്ര. 6

ശ്രീഭഗവാനുവാച

സമ്യഗ്വ്യവസിതം രാജൻ ഭവതാ ശത്രുകർശന
കല്യാണീ യേന തേ കീർത്തിർല്ലോകാ നനു ഭവിഷ്യതി. 7

അങ്ങങ്ങു മംഗലവസ്തുക്കളാവഹി-
ച്ചെങ്ങും പുരജനംചേൎന്നു നിഷ്ഠാപരരായ്
മംഗലദേവതാകാന്താൎച്ചനം സംഘ-
പുംഗവർ ഭംഗമററാചരിച്ചീടിനാർ. 38

ഫുല്ലനേത്രങ്ങളാൎന്നന്തഃപുരസ്ത്രീകളം
മല്ലനിഷൂദനൻതന്നെ സസംഭ്രമം
ചെന്നെതിരേററതിപ്രീതിപൂൎവ്വം നൃപ-
മന്ദിരത്തിൽ പ്രവേശിപ്പിച്ചു സാദരം. 39

കുന്തിയും [1]ഭ്രാത്രേയനാം ത്രിലോകേശനെ
യന്തികത്തിൽക്കണ്ടു സന്തുഷ്ടചിത്തയായ്
മഞ്ചത്തിൽനിന്നെഴുന്നേറ്റാ സ്നേഹയൊടു-
മഞ്ചാതെ ചെന്നു പിടിച്ചു തഴുകിനാൾ. 40

ദേവദേവേശനാം ഗോവിന്ദനെത്തന-
താവാസഗേഹത്തിലാനയിച്ചക്ഷണം
മോദപയോധിയിൽ മുങ്ങിയച്ഛാക്രമ-
ബോധമെന്യേ നിന്നു സാദരം ധൎമ്മജൻ. 41

നന്ദജനപ്പിതൃസോദരിയാം കുന്തി-
തന്നെയുമന്യഗുരുപത്നിമാരെയും
വന്ദിച്ചുകൊണ്ടാൻ സഹജ സുഭദ്രയും
വന്ദനംചെയ്തിതു കൃഷ്ണനെ കൃഷ്ണയും
കുന്തിയാൽ പ്രേരിത പാഞ്ചാലനന്ദിനി
ബന്ധുവാം കൃഷ്ണന്റെ ഭാൎയ്യമാരായിടും
രുഗ്മിണിഭാമയാജാംബവതിശൈബ്യ
നാഗ്നജിതിമിത്രവിന്ദ കളിന്ദജ
ഭദ്ര തുടങ്ങിയ സാദ്ധ്വീമണികളെ
വസ്ത്രാദിയാൽ സമാരാധിച്ചു
വേണ്ടപോൽ. 42–43

മന്നവനാകും യുധിഷ്ഠിരൻ, മാധവൻ-
തന്നെയും സൈന്യത്തെയും മന്ത്രിമാരെയും
നാരിമാരേയുമനുചരന്മാരെയു-
മോരോ പുതിയപുതിയ വിധങ്ങളാൽ
ആരാധനംചെയ്തു നാളിൽ നാളിൽ സുഖ-
മേറും വിധത്തിലങ്ങാവസിപ്പിച്ചിതേ. 44

ഇന്ദ്രാത്മജനൊത്തു ഖാണ്ഡവകാനനം
സംദഹിപ്പിച്ചഗ്നിദേവനു സംതൃപ്തി
കൈവരുത്തിച്ചാ വനത്തിലകപ്പെട്ടു
ചാവാൻതുടങ്ങും മയനെ മോചിപ്പിച്ചു
പിന്നവനെക്കൊണ്ടു ദിവ്യമാകും സഭ-
യൊന്നു രചിപ്പിച്ചരചനു നല്കിനാൻ. 45

പിന്നെക്കുറേ മാസമങ്ങു കൃഷ്ണൻ ധൎമ്മ-
നന്ദനൻതൻ ഹിതം പാൎത്തു വസിച്ചിതു
തേരിലേറിപ്പാൎത്ഥനൊത്തുദിനങ്ങളിൽ
വീരഭടർ ചൂഴവന്നു താൻ വിഹരിച്ചിതു. 46

---

## അദ്ധ്യായം 72

ശ്രീശുകൻ പറഞ്ഞു

അന്നൊരുനാളിൽ സഭാമദ്ധ്യസംസ്ഥനായ്
മന്നൻ യുധിഷ്ഠിരൻ ശ്രീഹരിതന്നോടായ്
ആരണക്ഷത്രിയവൈശ്യരും മാമുനി-
മാരും സഹോദരന്മാരുമാചാൎയ്യരും
ബന്ധുക്കളും കുലവൃദ്ധരും ജ്ഞാതിസം-
ബന്ധികളും കേട്ടിരിക്കവേ ചൊല്ലിനാൻ. 1–2

ജീവസംരക്ഷകാ! നിന്തിരുമേനിതൻ
പാവനാംശങ്ങളാമിന്ദ്രാദ്യമൎത്ത്യരെ
അദ്ധ്വരശ്രേഷ്ഠമാം രാജസൂയത്തിനാൽ
ദൈത്യരിപോ! യജിപ്പാൻ കൊതിക്കുന്നു ഞാൻ
സൎവ്വസമൎത്ഥനായീടുമവിടുന്നു
നിൎവ്വിഘ്നമായതു സാദ്ധ്യമാക്കീടണം. 3

എപ്പൊഴും ത്വത്പാദുകാപരിചൎയ്യയി-
ലേൎപ്പെട്ടിടുകയോ ദുഷ്കൃതനാശനം
ഉന്നി നിൻനാമങ്ങൾ കീൎത്തിക്കയോചെയ്തി-
ട്ടുന്നവൻ സംസാരമുക്തനായ്ത്തീൎന്നിടും
എന്നതല്ലശ്ശുദ്ധമാനസൻതന്നാശ-
യൊന്നാകെയാശു സാധിക്കയുംചെയ്തിടും. 4

ആകയാൽ ദേവദേവാ! ഭവത്സേവക-
ഭാഗധേയം കണ്ടിടട്ടെ ജനാവലി
ത്വത്ഭക്തരും ഭക്തിഹീനരുമായവ-
രെപ്പൊഴുമാളും സ്ഥിതിഭേദമങ്ങുതാൻ
ഇപ്പോൾ കുരുസൃഞ്ജയന്മാൎക്കു നല്ലപോൽ
ചിൽപ്പൂരുഷാ! പ്രകാശിപ്പിച്ചിടേണമേ. 5

ബ്രഹ്മമായിസ്സമദൃക്കായ് സമസ്തഭൂ-
താത്മാവുമായ് സ്വരൂപാനന്ദസംസ്ഥനാം
അങ്ങേക്കൊരിക്കലുമില്ല, താ,നന്യനെ-
ന്നിങ്ങനെയുള്ളൊരു ഭേദധീയേതുമേ
എന്നാലുമങ്ങേപ്രസാദം സുരദ്രുമ-
സന്നിഭം സേവകന്മാരിൽ ഫലിച്ചിടും. 6

ശ്രീഭഗവാൻ പറഞ്ഞു

ശത്രുവിമൎദ്ദനാ! രാജൻ ഭവൽ ശ്രമം
യുക്ത,മിതിനാൽപ്പുലരുമങ്ങേപ്പുകൾ. 7

---

1 സോദരപുത്രൻ.

ഋഷീണാം പിതൃദേവാനാം സുഹൃദാമപി നഃ പ്രഭോ
സർവ്വേഷാമപി ഭൂതാനാമീപ്സിതഃ ക്രതുരാഡയം. 8
വിജിത്യ നൃപതീൻ സർവ്വാൻ കൃത്വാ ച ജഗതീം വശേ
സംഭൃത്യ സർവ്വസംഭാരാനാഹരസ്വ മഹാക്രതും. 9
ഏതേ തേ ഭ്രാതരോ രാജൻ ലോകപാലാംശസംഭവാഃ
ജിതോഽസ്മ്യാത്മവതാ തേഽഹം ദുർജ്ജയോ യോഽകൃതാത്മഭിഃ. 10
ന കശ്ചിന്മൽപരം ലോകേ തേജസാ യശസാ ശ്രിയാ
വിഭൂതിഭിർവ്വാഭിഭവേദ്ദേവോഽപി കിമു പാർത്ഥിവഃ. 11

ശ്രീശുക ഉവാച

നിശമ്യ ഭഗവദ്ഗീതം പ്രീതഃ ഫുല്ലമുഖാംബുജഃ
ഭ്രാതൄൻ ദിഗ്വിജയേഽയുങ്ക്ത വിഷ്ണുതേജോപബൃംഹിതാൻ. 12
സഹദേവം ദക്ഷിണസ്യാമാദിശൽ സഹ സൃഞ്ജയൈഃ
ദിശി പ്രതീച്യാം നകുലമുദീച്യാം സവ്യസാചിനം
പ്രാച്യാം വൃകോദരം മത്സ്യൈഃ കേകയൈഃ സഹ മദ്രകൈഃ. 13
തേ വിജിത്യ നൃപാൻ വീരാ ആജഹ്രുർദ്ദിഗ്ഭ്യ ഓജസാ
അജാതശത്രവേ ഭൂരി ദ്രവിണം നൃപ യക്ഷ്യതേ. 14
ശ്രുത്വാജിതം ജരാസന്ധം നൃപതേർദ്ധ്യായതോ ഹരിഃ
ആഹോപായം തമേവാദ്യ ഉദ്ധവോ യമുവാച ഹ. 15
ഭീമസേനോഽർജ്ജുനഃ കൃഷ്ണോ ബ്രഹ്മലിംഗധരാസ്ത്രയഃ
ജഗ്മുർഗ്ഗിരിവ്രജം താത ബൃഹദ്രഥസുതോ യതഃ. 16
തേ ഗത്വാഽഽതിഥ്യവേലായാം ഗൃഹേഷു ഗൃഹമേധിനം
ബ്രഹ്മണ്യം സമയാചേരൻ രാജന്യാ ബ്രഹ്മലിംഗിനഃ. 17
രാജൻ വിദ്ധ്യതിഥീൻ പ്രാപ്താനർത്ഥിനോ ദൂരമാഗതാൻ
തന്നഃ പ്രയച്ഛ ഭദ്രം തേ യദ്വയം കാമയാമഹേ. 18
കിം ദുർമ്മർഷം തിതിക്ഷൂണാം കിമകാര്യമസാധുഭിഃ
കിം ന ദേയം വദാന്യാനാം കഃ പരഃ സമദർശിനാം. 19
യോഽനിത്യേന ശരീരേണ സതാം ഗേയം യശോ ധ്രുവം
നാചിനോതി സ്വയം കല്പഃ സ വാച്യഃ ശോച്യ ഏവ സഃ. 20
ഹരിശ്ചന്ദ്രോ രന്തിദേവ ഉഞ്ഛവൃത്തിഃ ശിബിർബ്ബലിഃ
വ്യാധഃ കപോതോ ബഹവോ ഹ്യധ്രുവേണ ധ്രുവം ഗതാഃ. 21

ശ്രീശുക ഉവാച

സ്വരൈരാകൃതിഭിസ്താംസ്തു പ്രകോഷ്ഠൈർജ്ജ്യാഹതൈരപി
രാജന്യബന്ധൂൻ വിജ്ഞായ ദൃഷ്ടപൂർവ്വാനചിന്തയൽ. 22
രാജന്യബന്ധവോ ഹ്യേതേ ബ്രഹ്മലിംഗാനി ബിഭ്രതി
ദദാമി ഭിക്ഷിതം തേഭ്യ ആത്മാനമപി ദുസ്ത്യജം. 23
ബലേർന്നു ശ്രൂയതേ കീർത്തിർവ്വിതതാ ദിക്ഷ്വകല്മഷാ
ഐശ്വര്യാദ്ഭ്രംശിതസ്യാപി വിപ്രവ്യാജേന വിഷ്ണുനാ. 24
ശ്രിയം ജിഹീർഷതേന്ദ്രസ്യ വിഷ്ണവേ ദ്വിജരൂപിണേ
ജാനന്നപി മഹീം പ്രാദാദ്വാര്യമാണോഽപി ദൈത്യരാട്. 25
ജീവതാ ബ്രാഹ്മണാർത്ഥായ കോഽന്വർത്ഥഃ ക്ഷത്രബന്ധുനാ
ദേഹേന പതമാനേന നേഹതാ വിപുലം യശഃ. 26
ഇത്യുദാരമതിഃ പ്രാഹ കൃഷ്ണാർജ്ജുനവൃകോദരാൻ
ഹേ വിപ്രാ വ്രിയതാം കാമോ ദദാമ്യാത്മശിരോഽപി വഃ. 27

ഈ മഹായാഗമൃഷികൾക്കുമപ്പീതി–
സ്തോമത്തിനും ത്വത്സുഹൃത്തുകൾക്കും പ്രഭോ!
മന്നിൽപ്പെട്ടും സർവ്വഭൂതജാലത്തിനു–
മൊന്നുപോലേററം പ്രിയപ്രദം മന്നവാ! 8
മേദിനീപാലരെയെല്ലാം ജയിച്ചുഴി–
യാധീനമാക്കിസ്സമസ്തപദാത്ഥവും
സംഭരിച്ചിട്ടീ മഹാദ്ധ്വരത്തെബ്ഭവാ–
നമ്പോടനുഷ്ഠിച്ചുകൊൾക യുധിഷ്ഠിരാ! 9
ഇബ്ഭവത്സോദരർ ലോകപാലാംശത്തി–
ലുത്ഭൂതരായവരെന്നോക്ക ധമ്മജാ!
എന്നുമജിതേന്ദ്രിയരാലജയ്യനായ്
മിന്നുമെന്നേ വെന്നിതങ്ങ്! [1]ജിതേന്ദ്രിയൻ 10
എന്നാശ്രിതനെയിമ്മന്നിലൊരുത്തനു–
മുന്നതൈശ്വര്യതേജഃപ്രഭാവങ്ങളും
സൈന്യയശഃശ്രീകളുംകൊണ്ടു വെന്നിടാ
വിണ്ണവർപോലും, നൃവർർ പിന്നെന്തുവാൻ? 11

ശ്രീശുകൻ പറഞ്ഞു

ഈവിധം കൃഷ്ണവാക്യംകേട്ടു തുഷ്ടനായ്
ഭൂവരൻ ഫുല്ലമുഖാരവിന്ദാഢ്യനായ്
മാധവാനുഗ്രഹാദ്ധിതശക്തരാം
സോദരരെദ്ദിഗ്ജയത്തിനയച്ചിതു. 12
തെക്കുദിക്കിൽസ്സഹദേവനെസ്സൃഞ്ജയ–
മുഖ്യരോടും പടിഞ്ഞാറുദിക്കിന്നഥ
മത്സ്യരോടൊത്തു നകുലനേയും തഥാ
സത്സേവ്യനായിട്ടമന്നരനായകൻ
ഉത്തരദിക്കിന്നു കേകയന്മാരൊത്തു
പാത്ഥനേയും കിഴക്കൻദിക്കിലേക്കഥ
മദ്രകന്മാരൊത്തു വാതാത്മജനെയും
സത്വരമങ്ങു നിയോഗിച്ചയച്ചിതു. 13
ശൂരരായീടുമവർ ബലത്താൽ നൃപ–
ന്മാരെസ്സഹസാ ജയിച്ചധികം ധനം
ദിക്കുകളിൽനിന്നു രാജസൂയത്തിനു–
ദ്യുക്തനാം ഭൂപനു കൊണ്ടുവന്നേകിനാർ. 14
വെന്നതില്ലജ്ജരാസന്ധമഹീശനെ–
യെന്നു കേട്ടാലോചനാമഗ്നനായിട്ടും
മന്നനോടാദ്യനാം ശ്രീഹരിയുദ്ധവൻ–
ചൊന്നോരുപായം കഥിച്ചിതു വിസ്മയം! 15
ഭീമനുമിന്ദ്രാത്മജനും മുകുന്ദനും
ഭൂമീസുരവേഷധാരികളായുടൻ
മാഗധൻ വാഴും ഗിരിവ്രജപത്തനം
പൂകീടിനാൻ വിളംബംവിനാ ഭൂപതേ! 16
ബ്രാഹ്മണഭക്തൻ ജരാസന്ധഭൂമിപൻ
നന്മട്ടതിഥികൾക്കിഷ്ടമേകീടവേ
പൃത്ഥ്വീസുരചിഹ്നമാളുമാക്ഷത്രിയ–
രെത്തിയത്ഥിച്ചാർ വിനയപുരസ്സരം. 17

അത്ഥികൾ ഞങ്ങൾ ദൂരത്തുനിന്നിങ്ങുവ–
ന്നെത്തിയോരങ്ങേയതിഥികളാം നൃപാ!
ഞങ്ങളാശിപ്പതു തന്നീടണം ഭവാ–
നങ്ങേയ്ക്കുതിനാലുളവായിടും ശുഭം. 18
ഉണ്ടോ സഹനശീലക്കൊന്നസഹ്യമാ–
യുണ്ടോ ഖലന്മാക്ക ചെയ്യരുതാത്തതും?
ഉണ്ടോ വദാന്യക്കു നല്ലാൻ കഴിയാത്ത–
തുണ്ടോ സമദശനക്കു വിരോധിയും?
എല്ലാററിനും സ്വയം ശേഷിയുള്ളോൻ നാശ–
മുള്ള ദേഹംകൊണ്ടു സജ്ജനഗേയമാം
ശാശ്വതകീത്തി നേടീടാതിരിക്കുകിൽ
നിശ്ചയം നിന്ദ്യനവൻ പരം ശോച്യനാം. 20
സത്യനിഷ്ഠൻ ഹരിശ്ചന്ദ്രൻ, ശിബി, യുഞ്ഛ–
വൃത്തിയാൽ ജീവിച്ച മുൽഗലൻ വ്യാധനും
രന്തിദേവൻ, കപോതം, ബലി, തൊട്ടവ–
രന്തമാളും ശരീരത്തെയുപേക്ഷിച്ച
സുസ്ഥിരമാകും പദവിയാന്നെന്നുള്ള
വൃത്തമങ്ങും കേട്ടിരിക്കുമല്ലോ നൃപാ! 21

ശ്രീശുകൻ പറഞ്ഞു

ആകൃതിയും, സ്വരവും ഞാൺതഴമ്പുകൾ
കൈകളിലുള്ളതും പാക്കുകമൂലമായ്
ക്ഷത്രിയരാണിവർ മുൻപു ഞാൻ കണ്ടതാ–
യോത്തിടുന്നുണ്ടെന്നു ചിന്തിച്ചു മാഗധൻ 22
ഭൂസുരരല്ലിവർ ക്ഷത്രിയർ ഭൂസുര–
വേഷം ധരിച്ചവർ നിശ്ചയമെങ്കിലും
ദുസ്ത്യജമാം മമ പ്രാണനെക്കൂടെ വ–
ന്നാത്ഥിക്കുകിൽക്കൊടുക്കാൻ മടിക്കില്ല
ഞാൻ. 23
വിപ്രവേഷം പൂണ്ടു വാമനനായ് ഭൂതി–
യെപ്പേരുമേകിയ ദൈത്യരാജൻ ബലി
നേടിയ നിമ്മലകീത്തി ദിക്കൊക്കെയും
പാടേ പരന്നതായ് കേൾക്കപ്പെടുന്നിതേ. 24
ഇന്ദ്രനുവേണ്ടിയൈശ്വര്യം ഹരിക്കുവാൻ
ചിന്തിച്ചു വിപ്രവേഷത്തിൽ മഹാവിഷ്ണു
വന്നതാണെന്നറിഞ്ഞിട്ടുടൻ ദേശികൻ
മന്നിവനേകരുതെന്നു തടുക്കിലും
ഭൂമി മുഴുവൻ മഹാബലിയേകിനാൻ
വാമനമൂത്തിക്കതെന്തു [2]വദാന്യത. 25
വിപ്രാത്ഥമീ നശ്യദേഹമുപേക്ഷിച്ചു
നൽപുകൾ നേടാതിരുന്നിട്ടും ക്ഷത്രിയർ
ജീവിച്ചവനിയിൽ വാഴുന്നതു തീരെ–
യാവശ്യമില്ലാത്തതെന്നു തോന്നുന്നു മേ. 26
ഏവമുദാരമതി ജരാസന്ധനു–
പ്പൂവിലുറച്ചവരോടു ചൊല്ലീടിനാൻ
എന്താണഭീഷ്ടം വരിക്കുവിൻ വിപ്രരേ
എൻ തലപോലും തരാൻ മടിക്കില്ല ഞാൻ. 27

1 ഇന്ദ്രിയങ്ങളെ ജയിച്ചവൻ. 2 ദാനശീലം.

ശ്രീഭഗവാനുവാച

യുദ്ധം നോ ദേഹി രാജേന്ദ്ര ദ്വന്ദ്വശോ യദി മന്യസേ
യുദ്ധാർത്ഥിനോ വയം പ്രാപ്താ രാജന്യാനാന്ന കാങ്ക്ഷിണഃ. 28
അസൗ വൃകോദരഃ പാർത്ഥസ്തസ്യ ഭ്രാതാർജ്ജുനോ ഹ്യയം
അനയോർമ്മാതുലേയം മാം കൃഷ്ണം ജാനീഹി തേ രിപും. 29
ഏവമാവേദിതോ രാജാ ജഹാസോച്ചൈഃ സ്മ മാഗധഃ
ആഹ ചാമർഷിതോ മന്ദാ യുദ്ധം തർഹി ദദാമി വഃ. 30
ന ത്വയാ ഭീരുണാ യോത്സ്യേ യുധി വിക്ലബചേതസാ
മഥുരാം സ്വപുരീം ത്യക്ത്വാ സമുദ്രം ശരണം ഗതഃ. 31
അയം തു വയസാ തുല്യോ നാതിസത്ത്വോ ന മേ സമഃ
അർജ്ജുനോ ന ഭവേൽ യോദ്ധാ ഭീമസ്തുല്യബലോ മമ. 32
ഇത്യുക്ത്വാ ഭീമസേനായ പ്രാദായ മഹതീം ഗദാം
ദ്വിതീയാം സ്വയമാദായ നിർജ്ജഗാമ പുരാൽ ബഹിഃ. 33
തതഃ സമേ ഖലേ വീരൗ സംയുക്താവിതരേതരൗ
ജഘ്നതുർവ്വജ്രകല്പാഭ്യാം ഗദാഭ്യാം രണദുർമ്മദൗ. 34
മണ്ഡലാനി വിചിത്രാണി സവ്യം ദക്ഷിണമേവ ച
ചരതോഃ ശുശുഭേ യുദ്ധം നടയോരിവ രംഗിണോഃ. 35
തതശ്ചടചടാശബ്ദോ വജ്രനിഷ്പേഷസന്നിഭഃ
ഗദയോഃ ക്ഷിപ്തയോ രാജൻ ദന്തയോരിവ ദന്തിനോഃ. 36

തേ വൈ ഗദേ ഭുജജവേന നിപാത്യമാനേ
അന്യോന്യതോഽംസകടിപാദകരോരുജത്രൂൻ
ചൂർണ്ണീബഭൂവതുരുപേത്യ യഥാർക്കശാഖേ
സംയുദ്ധ്യതോർദ്വിരദയോരിവ ദീപ്തമന്യ്വോഃ. 37
ഇത്ഥം തയോഃ പ്രഹതയോർഗ്ഗദയോർനൃവീരൗ
ക്രുദ്ധൗ സ്വമുഷ്ടിഭിരയഃസ്പർശൈരപിംഷ്ടാം
ശബ്ദസ്തയോഃ പ്രഹരതോരിഭയോരിവാസീ-
ന്നിർഘാതവജ്രപരുഷസ്തലതാഡനോത്ഥഃ. 38

തയോരേവം പ്രഹരതോഃ സമശിക്ഷാബലൗജസോഃ
നിർവ്വിശേഷമഭൂൽ യുദ്ധമക്ഷീണജവയോർനൃപ. 39
ഏവം തയോർമ്മഹാരാജ യുദ്ധ്യതോഃ സപ്തവിംശതിഃ
ദിനാനി നിരഗംസ്തത്ര സുഹൃദ്വന്നിശി തിഷ്ഠതോഃ. 40
ഏകദാ മാതുലേയം വൈ പ്രാഹ രാജൻ വൃകോദരഃ
ന ശക്തോഽഹം ജരാസന്ധം നിർജ്ജേതും യുധി മാധവ. 41
ശത്രോർജ്ജന്മമൃതീ വിദ്വാൻ ജീവിതം ച ജരാകൃതം
പാർത്ഥമപ്യായയൻ സ്വേന തേജസാ ചിന്തയദ്ധരിഃ. 42
സഞ്ചിന്ത്യാരിവധോപായം ഭീമസ്യാമോഘദർശനഃ
ദർശയാമാസ വിടപം പാടയന്നിവ സംജ്ഞയാ. 43
തദ്വിജ്ഞായ മഹാസത്ത്വോ ഭീമഃ പ്രഹരതാം വരഃ
ഗൃഹീത്വാ പാദയോഃ ശത്രും പാതയാമാസ ഭൂതലേ. 44
ഏകം പാദം പദാഽഽക്രമ്യ ദോർഭ്യാമന്യം പ്രഗൃഹ്യ സഃ
ഗുദതഃ പാടയാമാസ ശാഖാമിവ മഹാഗജഃ. 45
ഏകപാദോരുവൃഷണകടിപൃഷ്ഠസ്തനാംസകേ
ഏകബാഹ്വക്ഷിഭ്രൂ കർണ്ണേ ശകലേ ദദൃശുഃ പ്രജാഃ. 46
ഹാഹാകാരോ മഹാനാസീന്നിഹതേ മഗധേശ്വരേ
പൂജയാമാസതുർഭീമം പരിരഭ്യ ജയാച്യുതൗ. 47

ശ്രീഭഗവാൻ പറഞ്ഞു

അങ്ങനെയങ്ങു വിചാരിക്കുകിൽ ദ്വന്ദ്വ–
സംഗരം ഞങ്ങൾക്കു തന്നീടണം ഭവാൻ
ക്ഷത്രിയരാം ഞങ്ങൾ യുദ്ധമിച്ഛിച്ചിവി–
ടെത്തീ മറ്റൊന്നിന്നുമായല്ല വന്നതും. 28
കുന്തീസുതനിവൻ ഭീമ,നിവനവൻ–
തൻ തമ്പിയർജ്ജുനനീ ഞാനിവരുടെ
[1]മാതുലേയൻ തവ ശത്രുവാം കൃഷ്ണനാം
ബോധിച്ചുകൊൾക ജരാസന്ധഭൂപതേ! 29
എന്നു കേട്ടുച്ചം ചിരിച്ചു കോപത്തോടു–
ചൊന്നാ,നതെന്നാലതാകട്ടെ മന്ദരേ! 30
പോരിൽ ഭയന്നോടിടുന്ന നീയോ മഹാ–
ഭീരു നിന്നോടടരാടുകയില്ല ഞാൻ
എന്നെ ഭയന്നു നീ ചെന്നു വാരാന്നിധി–
തന്നിലഭയം ഗമിച്ചവനല്ലയോ? 31
അല്പശക്തൻ പാർത്ഥനോർത്താൽ വയസ്സിലു–
മൊപ്പമല്ലെന്നോടു നിൽക്കയില്ലാജിയിൽ
ഭീമൻ സമബലമുള്ളവനാണവ–
നാമെങ്കിൽ ഞാനവനോടടരാടിടാം. 32
എന്നു പറഞ്ഞു മഹത്തായിടും ഗദ–
യൊന്നു ഭീമന്നു കൊടുത്തു വേറൊന്നു താൻ
പാണിയിലാന്നു ജരാസന്ധനാ രാജ–
ധാനിയിൽനിന്നു പുറത്തേക്കു വന്നിതു. 33
പിന്നെസ്സമനിരപ്പുള്ള പടക്കളം
തന്നിലിറങ്ങിയസ്സംഗരദുർമ്മദർ
വജ്രോപമാനഗദകളാലൂക്കോടു
തർജ്ജനംചെയ്താർ പരസ്പരം ക്രുദ്ധരായ്. 34
രംഗസ്ഥരാം നടന്മാരിരുപേർ കണ–
ക്കങ്ങു വലത്തുമിടത്തുമായ് ചിത്രമാം
മണ്ഡലാകാരം ചരിക്കുമാ വീരർതൻ
ജന്യമതീവ ശോഭിച്ചിതു ഭൂപതേ! 35
രണ്ടു ഗജങ്ങടെ കൊമ്പുകൾ മുട്ടിയി–
ട്ടുണ്ടായിടും പോൽ ചടചടാനിഃസ്വനം
രണ്ടുപേരും ഗദകൊണ്ടടിച്ചീടവേ
കൊണ്ടലിൻ ഗർജ്ജനംമട്ടിലുയർന്നിതേ. 36
ഹസ്തവേഗത്തോടുമാപതിച്ചീടവേ–
രുത്തുംഗമാമഗ്ഗദകൾ പരസ്പരം
ക്രുദ്ധരായീടുമവരുടെ തോൾ, കരം
പത്തീടുപ്പിത്യാദി ദേഹഭാഗങ്ങളിൽ
തട്ടിത്തകർന്നു പൊടിയാ,യെതിർത്തിടും
ഹസ്തിദ്വയത്തിലെരുക്കിൻവടികൾപോൽ. 37
ഇമ്മട്ടിലഗ്ഗദ രണ്ടും പൊടിഞ്ഞള–
വമ്മഹാവീര,രിരിമ്പിനു തുല്യമാം
മുഷ്ടി ചുരുട്ടിയിടിച്ചു പരസ്പരം
മത്തഗജദ്വയം തുമ്പിക്കരങ്ങളാൽ
തമ്മിലിടിക്കവേയുണ്ടാമിടിക്കുരൽ–
തന്മട്ടെഴുമുഗ്രശബ്ദമുണ്ടാക്കിനാർ. 38
തുല്യമായഭ്യാസ,മോജസ്സും ശക്തിയു–
മുള്ളോരവരീവിധമടരാടവേ
അല്പവും ക്ഷീണമുണ്ടായതില്ലാക്രമേ–
യത്ഭുതംതാൻ നിർവിശേഷമായ്ത്തീർന്നിതു. 39
നിത്യവും രാവിൽ സുഹൃത്തുക്കളെന്നപോൽ
പാർത്തും പകലിക്കണക്കു പോരാടിയും
വായുതനയനും മാഗധഭൂപനും
പോയിതോരാതിരുപത്തേഴു രാപ്പകൽ. 40
മാതുലേയൻ മാധവനോടൊരുനാളി–
ലോതിനാൻ ഭീമ,നയേ, ഭക്തവത്സലാ!
ഊക്കനാമിജ്ജരാസന്ധനെ വെല്ലുവാൻ
ശക്തിയെനിക്കേതുമില്ലെന്നതോർക്കണം. 41
ശത്രുവിൻ ജന്മമരണങ്ങളും ജരാ–
ദത്തമാം ജീവിതത്തേയുമറിഞ്ഞിടും
ചിത്പുമാൻ സ്വപ്രഭാവത്തിനാൽ ഭീമനു
കെല്പു വർദ്ധിപ്പിച്ചു ചിന്തിച്ചു വേണ്ടപോൽ. 42
കണ്ണനമോഘദൃക്കാശു രിപുവധ–
ത്തിന്നൊരുപായവും കണ്ടുവച്ചിട്ടുടൻ
പാരാതൊരു തരുശാഖ രണ്ടായ് കീറി
മാരുതപുത്രനെക്കാട്ടീടിനാൻ നൃപാ! 43
വിക്രമനം ഗദായുദ്ധവിദ്വാനുമാം
ചൊൽക്കൊണ്ട ഭീമനുപായം ധരിച്ചുടൻ
ശത്രുവിൻ പാദങ്ങൾ രണ്ടും ഗ്രഹിച്ചാശു
പൃഥ്വിയിൽ വീഴ്ത്തിപ്പദയുഗളത്തിനാൽ. 44
തത്പദമൊന്നിൽ ചവിട്ടിയുറപ്പിച്ചു
കെല്പോടു മറ്റേപ്പദമിരുകൈകളാൽ
ശീഘ്രം പിടിച്ചങ്ങു കീറിയിട്ടീടിനാ–
നുക്കൻ ഗജം പന ചീന്തിയിടും വിധം. 45
ലോകരൊരുകാലൊരുകൈയൊരുതുട–
യേകവൃഷണമൊരു കടി പൃഷ്ഠവും
ഏകസ്തനമേകകണ്ണുമൊരുചില്ലി–
യേകാക്ഷിയുമൊത്തുകണ്ടു ഖണ്ഡദ്വയം. 46
മാഗധനാഹതനായളവങ്ങു ഹാ–
ഹാകാരമെങ്ങും മുഴങ്ങീ മഹത്തരം
ഭീമനെയാലിംഗനംചെയ്തു വാഴ്ത്തിനാ–
രാമുരവൈരിയുമർജ്ജുനനും പരം. 47

1 മാതുലപുത്രൻ

സഹദേവം തത്തനയം ഭഗവാൻ ഭൂതഭാവനഃ
അഭ്യഷിഞ്ചദമേയാത്മാ മഗധാനാം പതിം പ്രഭുഃ
മോചയാമാസ രാജന്യാൻ സംരുദ്ധാ മാഗധേന യേ. 48

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ജരാസന്ധവധോ നാമ ദ്വിസപ്തതിതമോऽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11294 ദശമസ്കന്ധേ ശ്ലോകാഃ 3100

---

# ത്രിസപ്തതിതമോऽധ്യായഃ

ശ്രീശുക ഉവാച

അയുതേ ദ്വേ ശതാന്യഷ്ടൗ ലീലയാ യുധി നിർജ്ജിതാഃ
തേ നിർഗ്ഗതാ ഗിരിദ്രോണ്യാം മലിനാ മലവാസസഃ. 1
ക്ഷുത്ക്ഷാമാഃ ശുഷ്കവദനാഃ സംരോധപരികർശിതാഃ
ദദൃശുസ്തേ ഘനശ്യാമം പീതകൗശേയവാസസം. 2
ശ്രീവത്സാങ്കം ചതുർബ്ബാഹും പത്മഗർഭാരുണേക്ഷണം
ചാരുപ്രസന്നവദനം സ്ഫുരന്മകരകുണ്ഡലം. 3
പത്മഹസ്തം ഗദാശംഖരഥാംഗൈരുപലക്ഷിതം
കിരീടഹാരകടകകടിസൂത്രാംഗദാഞ്ചിതം. 4
ഭ്രാജദ്വരമണിഗ്രീവം നിവീതം വനമാലയാ
പിബന്ത ഇവ ചക്ഷുർഭ്യാം ലിഹന്ത ഇവ ജിഹ്വയാ. 5
ജിഘ്രന്ത ഇവ നാസാഭ്യാം രംഭന്ത ഇവ ബാഹുഭിഃ
പ്രണേമുർഹതപാപ്മാനോ മൂർദ്ധഭിഃ പാദയോർഹരേഃ. 6
കൃഷ്ണസന്ദർശനാഹ്ലാദധ്വസ്തസംരോധനക്ലമാഃ
പ്രശശംസുർഹൃഷീകേശം ഗീർഭിഃ പ്രാഞ്ജലയോ നൃപാഃ. 7
നമസ്തേ ദേവദേവേശ പ്രപന്നാർത്തിഹരാവ്യയ
പ്രപന്നാൻ പാഹി നഃ കൃഷ്ണ നിർവ്വിണ്ണാൻ ഘോരസംസൃതേഃ. 8
നൈനം നാഥാനസൂയാമോ മാഗധം മധുസൂദന
അനുഗ്രഹോ യദ്ഭവതോ രാജ്ഞാം രാജ്യച്യുതിർവ്വിഭോ. 9
രാജ്യൈശ്വര്യമദോന്നദ്ധോ ന ശ്രേയോ വിന്ദതേ നൃപഃ
ത്വന്മായാമോഹിതോऽനിത്യാ മന്യതേ സമ്പദോऽചലാഃ. 10
മൃഗതൃഷ്ണാം യഥാ ബാലാ മന്യന്ത ഉദകാശയം
ഏവം വൈകാരികീം മായാമയുക്താ വസ്തു ചക്ഷതേ. 11
വയം പുരാ ശ്രീമദനഷ്ടദൃഷ്ടയോ
ജിഗീഷയാസ്യാ ഇതരേതരസ്പൃധഃ
ഘ്നന്തഃ പ്രജാഃ സ്വാ അതിനിർഘൃണാഃ പ്രഭോ
മൃത്യും പുരസ്ത്വാവിഗണയ്യ ദുർമ്മദാഃ. 12
ത ഏവ കൃഷ്ണാദ്യ ഗഭീരരംഹസാ
ദുരന്തവീര്യേണ വിചാലിതാഃ ശ്രിയഃ
കാലേന തന്വാ ഭവതോऽനുകമ്പയാ
വിനഷ്ടദർപ്പാശ്ചരണൗ സ്മരാമ തേ. 13
അഥോ ന രാജ്യം മൃഗതൃഷ്ണിരൂപിതം
ദേഹേന ശശ്വൽ പതതാ രുജാം ഭുവാ
ഉപാസിതവ്യം സ്പൃഹയാമഹേ വിഭോ
ക്രിയാഫലം പ്രേത്യ ച കർണ്ണരോചനം. 14
തം നഃ സമാദിശോപായം യേന തേ ചരണാബ്ജയോഃ
സ്മൃതിര്യഥാ ന വിരമേദപി സംസരതാമിഹ. 15

പിന്നെസ്സഹദേവനാം തത്തനൂജന–
മ്മന്നഭിഷേകംകഴിച്ചു കൊടുത്തുടൻ

മാഗധബദ്ധരാമാ മഹീപാലരെ–
യാകെ മോചിപ്പിച്ചിതപ്രമേയൻ ഹരി. 48

---

## അദ്ധ്യായം 73

ശ്രീശുകൻ പറഞ്ഞു

മാഗധനാൽ ഗിരിദ്രോണിയിൽ സംബദ്ധ–
രാകുമിരുപതിനായിരത്തെണ്ണൂറു

മന്നരെച്ചെന്നു ഭഗവാൻ വിടുവിക്കെ
നന്നായ് വിശപ്പും മുഷിഞ്ഞ വസ്ത്രങ്ങളും

വാടിവരണ്ട മുഖവും ചെളിപററി
മൂടിമെലിഞ്ഞ തനുവുമിയന്നവർ

വന്നു വെളിക്ക കണ്ടാർ ഘനശ്യാമള–
വർണ്ണനായ് പീതവാസസ്സാം മുകുന്ദനെ. 1–2

നാലുകരങ്ങളും ശ്രീവത്സചിഹ്നവും
ലോലമനോജ്ഞകർണ്ണാഭരണങ്ങളും

സാരസഗർഭാരുണേക്ഷണബന്ധുവും
ചാരുപ്രസന്നവദനാരവിന്ദവും

ഒത്തു പത്മം ഗദ ശംഖവും ചക്രവും
ഹസ്തങ്ങളിലാന്ന ഹാരം കിരീടവും

പൊന്നിൻകടകം കടിസൂത്രമംഗദ–
മെന്നിവ ചേർന്ന കണ്ഠത്തിലക്കൗസ്തുഭം

പൂണ്ടു വനമാലയാണ്ടു മുകുന്ദനെ
കണ്ടു [1]ഹതാഘരായാരവരേവരും

നേത്രജിഹ്വാകരനാസകൾകൊണ്ടുടൻ
തദ്രൂപമാധുരിയാസ്വദിച്ചപ്പോൾ

ചിൽപ്പൂരുഷപദാബ്ജങ്ങളിൽ മൗലിയാ–
ലല്പേതരഭക്തിപൂർവ്വം നമിച്ചിതേ. 3–6

മാധവദർശനാഹ്ലാദത്തിനാൽ ബന്ധ–
നോദിതക്ഷീണമശേഷമററന്നൃപർ

അഞ്ജലികൂപ്പിനിന്നാ ഹൃഷീകേശനെ
മഞ്ജുളവാക്യങ്ങളാൽ പ്രശംസിച്ചിതേ. 7

അവ്യയാ! ദേവദേവേശാ! നമസ്തുതി
നിർവിണ്ണരാം ശരണാഗതർ ഞങ്ങളെ

ഘോരഭവാബ്ധിയിൽനിന്നും പ്രപന്നാർത്തി–
ഹാരിൻ! ഭവാൻ പരിപാലിച്ചിടേണമേ. 8

ഹേ മധുസൂദനാ! ഞങ്ങൾക്കസൂയയി–
ല്ലാ മാഗധനോടു തെല്ലുപോലും വിഭോ!

ഭൂവരന്മാർക്കു രാജ്യഭ്രംശമൊന്നുതാൻ
താവകാനുഗ്രഹസിദ്ധിക്കു കാരണം. 9

രാജ്യവുമൈശ്വര്യവും മൂലമായ് മദം–
വാച്ച ഭൂപാലനിൽ ശ്രേയസ്സു ചേർന്നിടാ

നിന്തിരുമേനിതൻ മായയാൽ മോഹിച്ചു
[2]സാന്തസമ്പത്തവർ നിത്യമെന്നോർത്തുപോം. 10

കാനലിനെജ്ജലസ്ഥാനമായ് കുട്ടികൾ
കാണുന്നപോലെ വിവേകമില്ലാത്തവർ

രൂപാദിയാം വിഷയങ്ങളായ് മാറീടു–
മാ ഭവന്മായയെക്കാണ്മൂ യഥാർത്ഥമായ്. 11

ശ്രീമദത്താൽ നഷ്ടദൃഷ്ടികളായ് ഞങ്ങൾ
ഭൂമിയടക്കുവാൻ മുൻപാശ മൂത്തഹോ!

അന്യോന്യമെന്നും കലഹിച്ചു കാരുണ്യ–
മെന്നിയെ സ്വപ്രജാസഞ്ചയത്തെക്കൊന്നു

മുന്നിൽ വാഴും മൃത്യുരൂപനാമങ്ങയെ
ഗണ്യമാക്കാതെ മദിച്ചുകഴിഞ്ഞിതു. 12

ശൗരേ! ഗഭീരവേഗംപൂണ്ടവാര്യമാം
വീര്യമാളും തവ കാലമാം മൂർത്തിയാൽ

ശ്രീയുമഹന്തയുമങ്ങേനുകമ്പയാ–
ന്നീയിളാനാഥരിൽനിന്നു ഹരിക്കയാൽ

ഇപ്പൊഴുതെങ്കിലുമീവിധം ഞങ്ങൾക്കു
ത്വത്പദാബ്ജം സ്മരിക്കാനിടയായിതു. 13

എപ്പൊഴുതും നശിച്ചീടുന്നതായ് രുജ–
യ്ക്കുല്പത്തിഭൂവായ് മൃഗതൃഷ്ണമട്ടെഴും

മൂർത്തിയാൽ സേവനയോഗ്യമാം രാജ്യവും
മൃത്യുശേഷം കർണ്ണപീയൂഷമായ്പരം

കർമ്മഫലമായ് ലഭിച്ചിടും സ്വർഗ്ഗവും
ചിന്മയാ! തെല്ലുമിച്ഛിച്ചിടുന്നില്ലിവർ. 14

ഇങ്ങിദാനീം ജന്മമൃത്യുദുഃഖാബ്ധിയിൽ
മുങ്ങിക്കിടക്കുമീ ഞങ്ങൾക്കൊരിക്കലും

നിന്തിരുപ്പാദസ്മരണം വിടാശ്ശുതി–
നെന്താണുപായമതു ചൊല്ലിടേണമേ. 15

---

1 പാപം പോക്കിയവർ  2 നാശമുള്ള സമ്പത്തു്

കൃഷ്ണായ വാസുദേവായ ഹരയേ പരമാത്മനേ
പ്രണതക്ലേശനാശായ ഗോവിന്ദായ നമോ നമഃ. 16

ശ്രീശുക ഉവാച

സംസ്തൂയമാനോ ഭഗവാൻ രാജഭിർമ്മുക്തബന്ധനൈഃ
താനാഹ കരുണസ്താത ശരണ്യഃ ശ്ലക്ഷ്ണയാ ഗിരാ. 17
അദ്യപ്രഭൃതി വോ ഭൂപാ മയ്യാത്മന്യഖിലേശ്വരേ
സുദൃഢാ ജായതേ ഭക്തിർബ്ബാഢമാശംസിതം തഥാ. 18
ദിഷ്ട്യാ വ്യവസിതം ഭൂപാ ഭവന്ത ഋതഭാഷിണഃ
ശ്രീയൈശ്വര്യമദോന്നാഹം പശ്യ ഉന്മാദകം നൃണാം. 19
ഹൈഹയോ നഹുഷോ വേനോ രാവണോ നരകോഽപരേ
ശ്രീമദാദ്ഭ്രംശിതാഃ സ്ഥാനാദ്ദേവദൈത്യനരേശ്വരാഃ. 20
ഭവന്ത ഏതദ്വിജ്ഞായ ദേഹാദ്യുൽപാദ്യമന്തവൽ
മാം യജന്തോഽധ്വരൈര്യുക്താഃ പ്രജാ ധർമ്മേണ രക്ഷഥ. 21
സന്തന്വന്തഃ പ്രജാതന്തൂൻ സുഖം ദുഃഖം ഭവാഭവൗ
പ്രാപ്തം പ്രാപ്തം ച സേവന്തോ മച്ചിത്താ വിചരിഷ്യഥ. 22
ഉദാസീനാശ്ച ദേഹാദാവാത്മാരാമാ ധൃതവ്രതാഃ
മയ്യാവേശ്യ മനഃ സമ്യങ് മാമന്തേ ബ്രഹ്മ യാസ്യഥ. 23

ശ്രീശുക ഉവാച

ഇത്യാദിശ്യ നൃപാൻ കൃഷ്ണോ ഭഗവാൻ ഭുവനേശ്വരഃ
തേഷാം ന്യയുങ്ക്ത പുരുഷാൻ സ്ത്രിയോ മജ്ജനകർമ്മണി. 24
സപര്യാം കാരയാമാസ സഹദേവേന ഭാരത
നരദേവോചിതൈർവ്വസ്ത്രൈർഭൂഷണൈഃ സ്രഗ്വിലേപനൈഃ. 25
ഭോജയിത്വാ വരാന്നേന സുസ്നാതാൻ സമലംകൃതാൻ
ഭോഗൈശ്ച വിവിധൈര്യുക്താംസ്താംബൂലാദ്യൈർന്നൃപോ-
ചിതൈഃ. 26
തേ പൂജിതാ മുകുന്ദേന രാജാനോ മൃഷ്ടകുണ്ഡലാഃ
വിരേജുർമ്മോചിതാഃ ക്ലേശാൽ പ്രാവൃഡന്തേ യഥാ ഗ്രഹാഃ. 27
രഥാൻ സദശ്വാനാരോപ്യ മണികാഞ്ചനഭൂഷിതാൻ
പ്രീണയ്യ സൂനൃതൈർവ്വാക്യൈഃ സ്വദേശാൻ പ്രത്യയാപയൽ. 28
ത ഏവം മോചിതാഃ കൃച്ഛ്റാൽ കൃഷ്ണേന സുമഹാത്മനാ
യയുസ്തമേവ ധ്യായന്തഃ കൃതാനി ച ജഗൽപതേഃ. 29
ജഗദുഃ പ്രകൃതിഭ്യസ്തേ മഹാപുരുഷചേഷ്ടിതം
യഥാന്വശാസദ് ഭഗവാംസ്തഥാ ചക്രുരതന്ദ്രിതാഃ. 30
ജരാസന്ധം ഘാതയിത്വാ ഭീമസേനേന കേശവഃ
പാർത്ഥാഭ്യാം സംയുതഃ പ്രായാൽ സഹദേവേന പൂജിതഃ. 31
ഗത്വാ തേ ഖാണ്ഡവപ്രസ്ഥം ശംഖാൻ ദധ്മുർജ്ജിതാരയഃ
ഹർഷയന്തഃ സ്വസുഹൃദോ ദുർഹൃദാം ചാസുഖാവഹാഃ. 32
തച്ഛ്റുത്വാ പ്രീതമനസ ഇന്ദ്രപ്രസ്ഥനിവാസിനഃ
മേനിരേ മാഗധം ശാന്തം രാജാ ചാപ്തമനോരഥഃ 33
അഭിവന്ദ്യാഥ രാജാനം ഭീമാർജ്ജുനജനാർദ്ദനാഃ
സർവ്വമാശ്രാവയാഞ്ചക്രുരാത്മനാ യദനുഷ്ഠിതം. 34
നിശമ്യ ധർമ്മരാജസ്തൽ കേശവേനാനുകമ്പിതം
ആനന്ദാശ്രുകലാം മുഞ്ചൻ പ്രേമ്ണാ നോവാച കിഞ്ചന. 35

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
കൃഷ്ണാദ്യാഗമനേ ത്രിസപ്തതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 11329 ദശമസ്കന്ധേ ശ്ലോകാഃ 3135

വാസുദേവാ! പരമാത്മൻ! ഹരേ! കൃഷ്ണ!
ക്ലേശം പ്രണതക്കൊഴിക്കും മഹാപ്രഭോ!
ദേവകീനന്ദനാ! ദേവദേവാ! വിഭോ!
ഗോവിന്ദ! ഞങ്ങൾ നമസ്കരിക്കുന്നിതേ. 16

ശ്രീശുകൻ പറഞ്ഞു

ബന്ധനമുക്തരാമന്നരപാലരാൽ
പന്തിയായേവം സ്തുതനായ് ശരണ്യനാം
കാരുണ്യമൂർത്തി ഭഗവാൻ മനോഹര—
ഗീരുകളാലവരോടരുളീടിനാൻ. 17

എല്ലാററിനുമീശനായുമാത്മാവായു—
മുല്ലസിച്ചീടുമീയെന്നിൽ നൃപേന്ദ്രരേ!
ഇന്നുതൊട്ടിച്ഛപോൽ നിങ്ങൾക്കുദിച്ചിടു—
മുന്നതമായിട്ടു ഭക്തിയസംശയം. 18

മന്നവരേ! നിങ്ങൾ ചൊന്നതു നേരുതാൻ
നന്നിതേതാകിലും നിങ്ങടെ നിശ്ചയം
വാച്ചിടും ശ്രീയാൽ മദമാന്ന മാനുഷർ
സ്വേച്ഛാപ്രവൃത്തിയാലുന്മത്തരായിടും. 19

ഭൂനാഥരാകും നഹുഷനും ഹേഹയൻ—
താനും നരകനും രാവണൻ വേനനും
മററു നരസുരദൈത്യേശരും മദം
മുററുകമൂലമധഃപതിച്ചീടിനാർ. 20

ഉൽപാദ്യദേഹാദിയും നാശമുള്ളതെ—
ന്നുൾപ്പൂവിൽ നിങ്ങൾ ധരിച്ചപ്രമത്തരായ്
എന്നെ യജിക്കുവിൻ യജ്ഞങ്ങളാൽ പ്രജാ—
വൃന്ദത്തെ ധർമ്മപ്രകാരം ഭരിക്കുവിൻ. 21

സത്പുത്രരെജ്ജനിപ്പിച്ചനുവാസര—
മുദ്ഭൂതമാം സുഖദുഃഖങ്ങളും തഥാ
വൃദ്ധിക്ഷയങ്ങളുമൊപ്പം ഭുജിച്ചെന്നി—
ലുൾത്താരുറപ്പിച്ചു സഞ്ചരിച്ചീടുവിൻ. 22

കായാദിയിൽ പററലററും ദൃഢവ്രത—
രായുമാത്മാരാമരായുമെന്നിൽ ദൃഢം
മാനസമൂന്നി പ്രയാസമെന്യേയവ—
സാനമായ് ബ്രഹ്മമാമെന്നോടു ചേരുവിൻ. 23

ശ്രീശുകൻ പറഞ്ഞു

ലോകേശനാം ഭഗവാൻ ഹരിയീവിധം
ഭൂകാന്തരോടുപദേശിച്ചനന്തരം
തത്സ്നാനകർമ്മസഹായത്തിനായ് ബഹു
ദാസദാസീജനത്തേ നിയോഗിച്ചിതു. 24

പിന്നെ രാജോജിതവസ്ത്രവിഭൂഷണ—
ചന്ദനമാലാകലാപങ്ങളാലുടൻ
വേണ്ടും സപര്യയവക്കു നടത്തിച്ചു—
കൊണ്ടാൻ സഹദേവനെക്കൊണ്ടു മാധവൻ. 25

സ്നാനം കഴിഞ്ഞലങ്കാരങ്ങളാന്ന ഭൂ—
ജാനിമാരെ ഭുജിപ്പിച്ചു മൃഷ്ടാന്നമായ്
ഭൂപയോഗ്യങ്ങൾ താംബൂലാദിയാം വിവി—
ധോപഭോഗ്യങ്ങളുമേകിച്ചു വേണ്ടപോൽ. 26

കുണ്ഡലശോഭിതരന്നരപാലകർ
കൃഷ്ണാർച്ചിതരായി ദുഃഖവിമുക്തരായ്
പാരം വിളങ്ങിനാർ വർഷകാലംകഴി—
ഞ്ഞേററെത്തെളിഞ്ഞ സൂര്യാദിഗ്രഹങ്ങൾ—
പോൽ. 27

രത്നസുവർണ്ണവിഭൂഷിതഗാത്രരായ്
കൃഷ്ണമധുരവാക്യങ്ങളാൽ പ്രീതരാം
മന്നരെ സ്വന്തദേശങ്ങളിൽ വിട്ടിതു
കണ്ണൻ [1]സദശ്വയുതസ്യന്ദനങ്ങളിൽ. 28

ഏററം മഹാമനസ്സാകിയ കൃഷ്ണനാ—
ലത്തലിൽനിന്നവരേവം വിമുക്തരായ്
തദ്രൂപവും തത്ക്രിയകളും ഭക്തിയോ—
ടോത്തു തദ്ധ്യാനത്തൊടും ഗമിച്ചീടിനാർ. 29

പന്നഗശായിതൻ ചേഷ്ടിതമാകെയ—
മ്മന്നവർ തത്പ്രജാവൃന്ദത്തൊടോതിനാർ
പിന്നെബ്ഭഗവദനുശാസനങ്ങളെ—
യൊന്നും വിടാതാചരിക്കയും ചെയ്തിതേ. 30

ഭീമനെക്കൊണ്ടു കൊല്ലിച്ചു ജരാസന്ധ—
ഭൂമിപനെ, സ്സഹദേവനാൽ സാദരം
പൂജിതനായ് പാത്ഥരോടൊത്തുചേന്നുടൻ
മാജാനിദേവൻ തിരിച്ചുപോയീടിനാൻ. 31

ദുഷ്ടക്കു ദുഃഖദന്മാരായ് സുഹൃജ്ജന—
തുഷ്ടിദരായ്ജിതവൈരികളാമവർ
ഖാണ്ഡവപ്രസ്ഥപുരിയിൽ പ്രവേശിച്ചു
മൂന്നുപേരുംമുദാ ശംഖങ്ങളൂതിനാർ. 32

അപ്പുരവാസികളെല്ലാമതു കേട്ടു
നിർഭരപ്രീതമനസ്സരായ് മാഗധൻ
മൃത്യുവക്ത്രത്തിലായെന്നറച്ചാർ ധർമ്മ—
പുത്രൻ, സഫലമനോരഥനായിതു. 33

ഭീമാർജ്ജുനകേശവന്മാരനന്തരം
ഭൂമിപനെച്ചെന്നു വന്ദിച്ചു സാദരം
സ്വന്തം പ്രവൃത്തികൾ വിസ്തരിച്ചൊക്കെയും
സന്തോഷമോടു പറഞ്ഞുകേൾപ്പിച്ചിതു. 34

ഉത്തമപൂരുഷൻ കാണിച്ച കാരുണ്യ—
വൃത്താന്തമാകണ്ണനംചെയ്തു ധർമ്മജൻ
പ്രേമംനിമിത്തമാനന്ദാശ്രു തൂകിയൊ—
ന്നുമകണക്കു മിണ്ടാതിരുന്നീടിനാൻ. 35

1 നല്ല കുതിരകളെക്കെട്ടിയ തേരുകൾ

## ചതുഃസപ്തതിതമോഽധ്യായഃ

ശ്രീശുക ഉവാച

ഏവം യുധിഷ്ഠിരോ രാജാ ജരാസന്ധവധം വിഭോഃ
കൃഷ്ണസ്യ ചാനുഭാവം തം ശ്രുത്വാ പ്രീതസ്തമബ്രവീത്. 1
യേ സ്യുസ്ത്രൈലോക്യഗുരവഃ സർവ്വേ ലോകമഹേശ്വരാഃ
വഹന്തി ദുർല്ലഭം ലബ്ധ്വാ ശിരസൈവാനുശാസനം. 2
സ ഭവാനരവിന്ദാക്ഷോ ദീനാനാമീശമാനിനാം
ധത്തേഽനുശാസനം ഭൂമംസ്തദത്യന്തവിഡംബനം. 3
ന ഹ്യേകസ്യാദ്വിതീയസ്യ ബ്രഹ്മണഃ പരമാത്മനഃ
കർമ്മഭിർവ്വർദ്ധതേ തേജോ ഹ്രസതേ ച യഥാ രവേഃ. 4
ന വൈ തേഽജിത ഭക്താനാം മമാഹമിതി മാധവ
ത്വം തവേതി ച നാനാധീഃ പശൂനാമിവ വൈകൃതം. 5

ശ്രീശുക ഉവാച

ഇത്യുക്ത്വാ യജ്ഞിയേ കാലേ വവ്രേ യുക്താൻ സ ഋത്വിജഃ
കൃഷ്ണാനുമോദിതഃ പാർത്ഥോ ബ്രാഹ്മണാൻ ബ്രഹ്മവാദിനഃ. 6
ദ്വൈപായനോ ഭരദ്വാജഃ സുമന്തുർഗ്ഗൗതമോഽസിതഃ
വസിഷ്ഠശ്ച്യവനഃ കണ്വോ മൈത്രേയഃ കവഷസ്ത്രിതഃ. 7
വിശ്വാമിത്രോ വാമദേവഃ സുമതിർജ്ജൈമിനിഃ ക്രതുഃ
പൈലഃ പരാശരോ ഗർഗ്ഗോ വൈശമ്പായന ഏവ ച. 8
അഥർവ്വാ കശ്യപോ ധൗമ്യോ രാമോ ഭാർഗ്ഗവ ആസുരിഃ
വീതിഹോത്രോ മധുച്ഛന്ദാ വീരസേനോഽകൃതവ്രണഃ. 9
ഉപഹൂതാസ്തഥാ ചാന്യേ ദ്രോണഭീഷ്മകൃപാദയഃ
ധൃതരാഷ്ട്രഃ സഹസുതോ വിദുരശ്ച മഹാമതിഃ. 10
ബ്രാഹ്മണാഃ ക്ഷത്രിയാ വൈശ്യാഃ ശൂദ്രാ യജ്ഞദിദൃക്ഷവഃ
തത്രേയുഃ സർവ്വരാജാനോ രാജ്ഞാം പ്രകൃതയോ നൃപ. 11
തതസ്തേ ദേവയജനം ബ്രാഹ്മണാഃ സ്വർണ്ണലാംഗലൈഃ
കൃഷ്ട്വാ തത്ര യഥാമ്നായം ദീക്ഷയാഞ്ചക്രിരേ നൃപം. 12
ഹൈമാഃ കിലോപകരണാ വരുണസ്യ യഥാ പുരാ
ഇന്ദ്രാദയോ ലോകപാലാ വിരിഞ്ചഭവസംയുതാഃ. 13
സഗണാഃ സിദ്ധഗന്ധർവ്വാ വിദ്യാധരമഹോരഗാഃ
മുനയോ യക്ഷരക്ഷാംസി ഖഗകിന്നരചാരണാഃ. 14
രാജാനശ്ച സമാഹൂതാ രാജപത്ന്യശ്ച സർവ്വശഃ
രാജസൂയം സമീയുഃ സ്മ രാജ്ഞഃ പാണ്ഡുസുതസ്യ വൈ. 15
മേനിരേ കൃഷ്ണഭക്തസ്യ സൂപപന്നമവിസ്മിതാഃ
അയാജയൻ മഹാരാജം യാജകാ ദേവവർച്ചസഃ
രാജസൂയേന വിധിവൽ പ്രാചേതസമിവാമരാഃ. 16
സൗത്യേഽഹന്യവനീപാലോ യാജകാൻ സദസസ്പതീൻ
അപൂജയൻ മഹാഭാഗാൻ യഥാവൽ സുസമാഹിതഃ. 17
സദസ്യാഗ്ര്യാർഹണാർഹം വൈ വിമൃശന്തഃ സഭാസദഃ
നാധ്യഗച്ഛന്നനൈകാന്ത്യാൽ സഹദേവസ്തദാബ്രവീത്. 18
അർഹതി ഹ്യച്യുതഃ ശ്രൈഷ്ഠ്യം ഭഗവാൻ സാത്വതാം പതിഃ
ഏഷ വൈ ദേവതാഃ സർവ്വാ ദേശകാലധനാദയഃ. 19
യദാത്മകമിദം വിശ്വം ക്രതവശ്ച യദാത്മകാഃ
അഗ്നിരാഹുതയോ മന്ത്രാഃ സാംഖ്യം യോഗശ്ച യൽപരഃ. 20

## അദ്ധ്യായം 74

ശ്രീശുകൻ പറഞ്ഞു

ഏവം ജരാസന്ധഹത്യയും കൃഷ്ണാനു-
ഭാവവും കേട്ടോതി തുഷ്ട്യാ യുധിഷ്ഠിരൻ. 1

ഇന്ദ്രാദിദിക്പാലകരും ജഗത്രയ-
വന്ദ്യരാമസ്സനകാദി ഗുരുക്കളും
ഭാവൽക്ക ദുർല്ലഭശാസനം മൗലിയി-
ലാവഹിക്കുന്നിതു മോദപുരസ്സരം. 2

ഈശാഭിമാനികളെങ്കിലും സന്തതം
ക്ലേശിച്ചവരുമീ ഞങ്ങടെ ശാസനം
നീന്തിരുമേനി കൈക്കൊൾകയെന്നുള്ളതു-
ചിന്തിക്കുകിൽ വെറും നാട്യമെന്നേ വരൂ. 3

ഏകനായദ്വയനായ് പരബ്രഹ്മമായ്
ലോകസമസ്തഭൂതാത്മാവുമായിടും
നിന്മഹാതേജസ്സു മാർത്താണ്ഡരശ്മിപോൽ
കർമ്മങ്ങൾകൊണ്ടു വദ്ധിക്കാ, കുറഞ്ഞിടാ. 4

ആക്രമജയ്യനാം മാധവാ! താവക-
ഭക്തർക്കു പാർക്കിൽ മൃഗങ്ങൾക്കിണങ്ങിടും
ഞാനെൻെറ നീ നിൻെറയെന്നവിധമുള്ള
നാനാത്വഭാവനയില്ല ജഗല്പതേ! 5

ശ്രീശുകൻ പറഞ്ഞു

ഇങ്ങനെ ചൊല്ലി യാഗോചിതകാലത്തു
ശാർങ്ഗിയാലങ്ങനുമോദിതനായ് നൃപൻ
യുക്തരായ്‌വേദജ്ഞരാകുമൃത്വിക്ദ്വിജ-
മുഖ്യരെത്താൻ ക്രിയകൾക്കു വരിച്ചിതു. 9

ഗൗതമൻ, ദ്വൈപായനൻ, ഭരദ്വാജനും
വീതിഹോത്രൻ കശ്യപൻ ച്യവനൻ ത്രിതൻ
കണ്വനസിതൻ വസിഷ്ഠനഥ മധു-
ച്ഛന്ദസ്സു, പൈലൻ, കവഷൻ, പരാശരൻ
ധൗമ്യൻ, സുമതി, വിശ്വാമിത്ര,നാസുരി
ജൈമിനിയും ക്രതുവും വീരസേനനും
വാമദേവൻ, വൈശംപായനൻ, ഭാർഗ്ഗവ-
രാമൻ, സുമന്തു, മൈത്രേയനഥർവ്വാവു
ഗർഗ്ഗനകൃതവ്രണൻ തൊട്ടു മാമുനി-
മുഖ്യരെ നാനാതരം ക്രിയകൾക്കുടൻ
ധർമ്മജന്മാവു വിളിച്ചു പിന്നെ ദ്രോണ-
ഭീഷ്മകൃപാചാര്യരേയും ക്ഷണിച്ചിതു
പുത്രരൊത്തന്ധനൃപനെയും ബുദ്ധിമാൻ
ക്ഷത്താവിനേയുമന്യന്മാർ പലരെയും 7–10

സന്മതേ! യാഗസന്ദർശനേച്ഛുക്കളാം
ബ്രാഹ്മണക്ഷത്രിയവൈശ്യരും ശൂദ്രരും
സാമന്തരും തത്പ്രകൃതികളും മുറ-
യ്ക്കാമോദമോടപ്പുരത്തിലെത്തീടിനാർ. 11

പിന്നെയബ്ഭൂസുരർ പൊന്നിൻകലപ്പയാൽ
നന്നായ് ക്രതുഭൂവുഴുതസ്ഥലത്തിലായ്
വേദവിധികളെയാദരിച്ചദ്ധർമ്മ-
ജാതനൃപനെയിരുത്തിനാർ ദീക്ഷയിൽ. 12

പണ്ടു വരുണാദ്ധ്വരത്തിലെപ്പോൽ പൊന്നു-
കൊണ്ടു തീർത്തുള്ള പാത്രങ്ങളാണാകവേ
ഇന്ദ്രാദി ദിക്പാലകരും വിരിഞ്ചനും
ചന്ദ്രചൂഡൻ ഭഗവാനും ഗണങ്ങളും
സിദ്ധഗന്ധർവ്വർ മഹോരഗസംഘവും
വിദ്യാധരയക്ഷരക്ഷസ്സമൂഹവും
കിന്നരചാരണർ പക്ഷികൾ മാമുനി-
വൃന്ദവുമാഹൂതരായി നൃപാലനാൽ
മന്നവന്മാരും നൃപ പത്നിമാരുമ-
ങ്ങെണ്ണമെന്യേ ദിക്കിലൊക്കെയുംനിന്നുടൻ
ശ്രീപതിഭക്തനും പാണ്ഡുസുതനുമാം
ഭൂപൻെറ രാജസൂയത്തിനെത്തീടിനാർ
എല്ലാം സമുചിതമായിരിക്കുന്നുവെ-
ന്നല്ലാതെയത്ഭുതപ്പെട്ടതില്ലാരുമേ. 13–15

ദേവസമാനാഭയാന്നിട്ടും [1]യാജകർ
പൂർവ്വം സുരന്മാർ വരുണനെയെന്നപോൽ
രാജസൂയത്താൽ വിധിപോലെയമ്മഹാ-
രാജാവിനെ യജിപ്പിച്ചിതു പാർത്ഥിവാ! 16

സോമരസത്താൽ യജിക്കുംദിനങ്ങളിൽ
ഭൂമീശനൃത്വിഗ്ഗണത്തെയും സഭ്യരാം
സാധുക്കളേയും സമാഹിതചിത്തനായ്
സാദരമർച്ചനംചെയ്താൻ വിധിപ്പടി. 17

യോഗ്യപുരുഷർ നിറഞ്ഞ സദസ്സിൽ നി-
ന്നഗ്ര്യപൂജയ്ക്കാരെ വയ്ക്കണമെന്നഥ
സഭ്യരശേഷം വിചാരനിമഗ്നരാ-
യപ്പോൾ സഹദേവനോതിനാനീവിധം. 18

[2]സാത്വതന്മാർതൻ പതി ഭഗവാൻ കൃഷ്ണ-
നുത്തമസ്ഥാനാർഹനായ്‌വിളങ്ങുന്നിതു
വിത്തവും കാലദേശങ്ങളുമോർക്കി-
ലിദ്ദേഹമാം സർവ്വദേവതാവൃന്ദവും. 19

ലോകമിതോർക്കിലാരുടെ രൂപമാം
യാഗാത്മകനായ് പ്രശോഭിപ്പതാരിഹ
മന്ത്രാഹുതിസാംഖ്യയോഗങ്ങളഗ്നിയും
സന്തതമാരെ സമാശ്രയിക്കുന്നിതു. 20

1 യജിക്കുന്നവർ 2 ഭക്തന്മാർ, യദുക്കളിൽ

ഏക ഏവാദ്വിതീയോഽസാവൈതദാത്മ്യമിദം ജഗൽ
ആത്മനാഽഽത്മാശ്രയഃ സഭ്യാഃ സൃജത്യവതി ഹന്ത്യജഃ. 21
വിവിധാനീഹ കർമ്മാണി ജനയൻ യദവേക്ഷയാ
ഈഹതേ യദയം സർവ്വഃ ശ്രേയോ ധർമ്മാദിലക്ഷണം. 22
തസ്മാൽ കൃഷ്ണായ മഹതേ ദീയതാം പരമാർഹണം
ഏവം ചേൽ സർവ്വഭൂതാനാമാത്മനശ്ചാർഹണം ഭവേൽ. 23
സർവ്വഭൂതാത്മഭൂതായ കൃഷ്ണായാനന്യദർശിനേ
ദേയം ശാന്തായ പൂർണ്ണായ ദത്തസ്യാനന്ത്യമിച്ഛതാ. 24
ഇത്യുക്ത്വാ സഹദേവോഽഭൂൽ തൂഷ്ണീം കൃഷ്ണാനുഭാവവിൽ
തച്ഛ്രുത്വാ തുഷ്ടുവുഃ സർവ്വേ സാധു സാധ്വിതി സത്തമാഃ. 25
ശ്രുത്വാ ദ്വിജേരിതം രാജാ ജ്ഞാത്വാ ഹാർദ്ദം സഭാസദാം
സമർഹയദ്ധൃഷീകേശം പ്രീതഃ പ്രണയവിഹ്വലഃ. 26
തൽപാദാവവനിജ്യാപഃ ശിരസാ ലോകപാവനീഃ
സഭാര്യഃ സാനുജാമാത്യഃ സകുടുംബോഽവഹന്മുദാ. 27
വാസോഭിഃ പീതകൗശേയൈർഭൂഷണൈശ്ച മഹാധനൈഃ
അർഹയിത്വാശ്രുപൂർണ്ണാക്ഷോ നാശകൽ സമവേക്ഷിതും. 28
ഇത്ഥം സഭാജിതം വീക്ഷ്യ സർവ്വേ പ്രാഞ്ജലയോ ജനാഃ
നമോ ജയേതി നേമുസ്തം നിപേതുഃ പുഷ്പവൃഷ്ടയഃ. 29

ഇത്ഥം നിശമ്യ ദമഘോഷസുതഃ സ്വപീഠാ-
ദുത്ഥായ കൃഷ്ണഗുണവർണ്ണനജാതമന്യുഃ
ഉൽക്ഷിപ്യ ബാഹുമിദമാഹ സദസ്യമർഷീ
സംശ്രാവയൻ ഭഗവതേ പരുഷാണ്യഭീതഃ. 30

ഈശോ ദുരത്യയഃ കാല ഇതി സത്യവതീ ശ്രുതിഃ
വൃദ്ധാനാമപി യദ്ബുദ്ധിർബ്ബാലവാക്യൈർവ്വിഭിദ്യതേ. 31
യൂയം പാത്രവിദാം ശ്രേഷ്ഠാ മാ മന്ധ്വം ബാലഭാഷിതം
സദസസ്പതയഃ സർവ്വേ കൃഷ്ണോ യൽ സമ്മതോഽർഹണേ. 32
തപോവിദ്യാവ്രതധരാൻ ജ്ഞാനവിധ്വസ്തകല്മഷാൻ
പരമർഷീൻ ബ്രഹ്മനിഷ്ഠാൻ ലോകപാലൈശ്ച പൂജിതാൻ. 33
സദസ്പതീനതിക്രമ്യ ഗോപാലഃ കുലപാംസനഃ
യഥാ കാകഃ പുരോഡാശം സപര്യാം കഥമർഹതി. 34
വർണ്ണാശ്രമകുലാപേതഃ സർവ്വധർമ്മബഹിഷ്കൃതഃ
സ്വൈരവർത്തീ ഗുണൈർഹീനഃ സപര്യാം കഥമർഹതി. 35
യയാതിനൈഷാം ഹി കുലം ശപ്തം സദ്ഭിർബ്ബഹിഷ്കൃതം
വൃഥാപാനരതം ശശ്വൽ സപര്യാം കഥമർഹതി. 36
ബ്രഹ്മർഷിസേവിതാൻ ദേശാൻ ഹിത്വൈതേഽബ്രഹ്മവർച്ചസം
സമുദ്രം ദുർഗ്ഗമാശ്രിത്യ ബാധന്തേ ദസ്യവഃ പ്രജാഃ. 37
ഏവമാദീന്യഭദ്രാണി ബഭാഷേ നഷ്ടമംഗലഃ
നോവാച കിഞ്ചിദ്ഭഗവാൻ യഥാ സിംഹഃ ശിവാരുതം. 38
ഭഗവന്നിന്ദനം ശ്രുത്വാ ദുഃസഹം തൽ സഭാസദഃ
കർണ്ണൗ പിധായ നിർജ്ജഗ്മുഃ ശപന്തശ്ചേദിപം രുഷാ. 39
നിന്ദാം ഭഗവതഃ ശൃണ്വംസ്തൽപരസ്യ ജനസ്യ വാ
തതോ നാപൈതി യഃ സോഽപി യാത്യധഃ സുകൃതാച്ച്യുതഃ. 40
തതഃ പാണ്ഡുസുതാഃ ക്രുദ്ധാ മത്സ്യകൈകയസൃഞ്ജയാഃ
ഉദായുധാഃ സമുത്തസ്ഥുഃ ശിശുപാലജിഘാംസവഃ. 41

ഏകനായദ്വയനായ് വിളങ്ങുന്നതാ
ശ്രീകാന്തനാം ഭഗവാൻ വാസുദേവനാം
ലോകസ്വരൂപനുമാത്മാശ്രയനുമീ
ശ്രീകൃഷ്ണനാണെന്നറിക സദസ്യരേ!
ഇദ്ദേഹമിജ്ജഗത്താത്മാവിനാൽത്തീർത്ത്
കാത്തവസാനമഴിക്കുന്നിതാകവേ. 21
ആരുടെ വീക്ഷണത്താൽ വിവിധം കർമ്മ-
പൂരം സഫലങ്ങളായ്ഭവിക്കുന്നുവോ
പാരിതു ധർമ്മാദിലക്ഷണയുക്തമായ്-
ത്തീരുന്നതിനുമാരാണൊരു കാരണം. 22
അമ്മഹാത്മാവായ കൃഷ്ണനാല്ലോണ്ടുതാൻ
സമ്മോദമോടഗ്ര്യപൂജനടത്തുവിൻ
അമ്മട്ടിലായാലഖിലഭൂതത്തെയു-
മാത്മാവിനേയും സമർച്ചിച്ചതായ്‌വരും. 23
ശാന്തനായിപ്പരിപൂർണ്ണനായ് സർവ്വഭൂ-
താന്തഃസ്ഥിതനായ് വിളങ്ങുമിക്കൃഷ്ണനായ്
ദാനത്തിനുള്ളോരനന്തഫലങ്ങളെ
ഗൗനിക്കുവോർ ദാനമേകിടേണ്ടുന്നതാം. 24
ദൈത്യാരിമാഹാത്മ്യവിജ്ഞൻ സഹദേവ-
നിത്രയും ചൊല്ലി മൗനംഭജിച്ചീടിനാൻ
എന്നതു കേട്ടുടൻ സത്തുക്കളേവരും
നന്നുനന്നെന്നങ്ങവനെപ്പുകഴ്ത്തിനാർ. 25
ഇമ്മട്ടിലസ്സഹദേവവാക്യങ്ങളെ
സമ്മതിച്ചന്തണരും കഥിച്ചീടവേ
സഭ്യർക്കിതിലെഴും ഹാർദ്ദഭാവം ധരി-
ച്ചുറ്റംപ്രീതിയോടും പ്രണയവിവശനായ്
അഗ്ര്യാസനത്തിലിരുത്തി മുകുന്ദനെ
സല്ക്കരിച്ചർച്ചനംചെയ്തിതു ധർമ്മജൻ. 26
ശ്രീകൃഷ്ണപാദാംബുജങ്ങൾ കഴുകിയ
ലോകപരിപാവനമായിടും ജലം
താനും സഹജരും മന്ത്രിമാരും പത്നി-
താനും കുടുംബവുമാർന്നിതു മൗലിയിൽ. 27
പീതാംബരങ്ങളെടുത്തു വഴിപോലെ
മാധവനെദ്ധരിപ്പിച്ചു ധർമ്മാത്മജൻ
ഏററം വിലപേറുമാഭരണങ്ങളും
മുററുമണിയിച്ചധികമോദത്തിനാൽ.
കണ്ണുനിറകയാലമ്മോഹനരൂപ-
സന്ദർശനത്തിനശക്തനായ്ത്തീർന്നിതു. 28
ഈവിധം സത്കൃതനാകും ഭഗവാനെ-
യേവരും കണ്ടു കൈകൂപ്പി ''നമിച്ചിടാ-
മങ്ങു ജയിച്ചാലു''മെന്നുച്ചമോതിയി-
ട്ടങ്ങു നമിച്ചു പൊഴിഞ്ഞിതു പൂമഴ. 29
അപ്പോൾ നിജാസനംവിട്ടു ചേദീശ്വരൻ
ക്ഷിപ്രമെഴുന്നേററു കൈയുയർത്തിപ്പരം
കൃഷ്ണഗുണഗണവർണ്ണനം കേൾക്കയാൽ
തീക്ഷ്ണരുട്ടാർന്നു സഭയിലഭീതനായ്
പാരം പരുഷാക്ഷരങ്ങളിയന്നിടും
ഗീരുകളാൽ ഭഗവാനെ ഹസിച്ചിതു. 30
എല്ലാററിനും ശക്തിയുണ്ടു കാലത്തിനു-
ള്ളുംഘ്യമല്ലെന്നു ചൊൽവതു നേരുതാൻ
അല്ലെങ്കിലെങ്ങനെ വൃദ്ധധീ, കുട്ടികൾ
ചൊല്ലുന്ന പേവാക്കുകളിൽ ഭ്രമിച്ചിടും? 31
ഹേ സഭാമുഖ്യരേ! പാത്രജ്ഞരാം നിങ്ങ-
ളീ സഹദേവകുമാരൻെറ വാക്കുകൾ
കേട്ടിവിടഗ്ര്യപൂജാർഹനായ് കൃഷ്ണനെ-
യേററിയർച്ചിപ്പതനുവദിച്ചീടൊലാ. 32
വിദ്യാവ്രതങ്ങൾ തപസ്സെന്നിതുകളാൽ
സിദ്ധമാമാത്മബോധത്തിനാൽ കന്മഷം
ധ്വസ്തമാക്കി ബ്രഹ്മസാക്ഷാൽകൃതിയാർന്നു
വർത്തിപ്പവരായ് ജഗൽപാലരാലുമേ
അർച്ചിതരായിസ്സദസ്സിൽ വിളങ്ങിടും
സ്വച്ഛമുനികളെത്തള്ളി[1] കുലഘ്നനാം
ഗോപാലനെങ്ങനെയർച്ചനയ്ക്കർഹനാം
കാകൻ പുരോഡാശഭാഗത്തി-
നെന്നപോൽ. 33–34
വർണ്ണാശ്രമകുലഹീനനായ് ധർമ്മവു-
മെന്നിയേ തോന്ന്യാസമായി നടന്നിടും
നിർഗ്ഗുണനായിരിക്കുന്നവനെങ്ങനെ-
യഗ്ര്യപൂജയ്ക്കർഹനായി ഭവിച്ചിടും? 35
ഇപ്പരിഷയ്ക്കെഴും വംശം യയാതിയാൽ
ശപ്തവും സത്തുക്കളെല്ലാം ത്യജിച്ചതും.
മദ്യപാനാസക്തവുമാണതിൽ ജന്മ-
മെത്തിയോനാരാദ്ധ്യനാവതുമെങ്ങനെ? 36
ബ്രഹ്മർഷിസേവിതദേശങ്ങൾ തള്ളിയാ-
[2]ബ്രഹ്മവർച്ചസ്സററ വാരിധിദുർഗ്ഗത്തിൽ
ഇത്തസ്കരന്മാർ കടന്നുകൂടിപ്പരം
മർദ്ദിച്ചിടുന്നു നിതാന്തം ജനങ്ങളെ. 37
എന്നിപ്രകാരമധികമഭദ്രങ്ങൾ
ചൊന്നീടിനാൻ നഷ്ടമംഗലനാമവൻ
ജംബുകശബ്ദം ശ്രവിച്ച സിംഹംകണ-
ക്കമ്മുകുന്ദൻ കേട്ടു മിണ്ടാതിരുന്നിതേ. 38
ദുസ്സഹമാമബ്ഭഗവന്നിന്ദന-
മസ്സഭാവാസികളേവരും കേട്ടുടൻ
കാതുകൾ പൊത്തി കഠിനകോപത്തോടു
ചേദീശനെശ്ശപിച്ചസ്സുവേട്ടിതു. 39
ആരെങ്കിലും ഭഗവാനെയോ സേവക-
ന്മാരെയോ നിന്ദനംചെയ്കിലതിദ്രുതം
അസ്ഥലംവിട്ടു പോകാത്തവൻ തൻപുണ്യ-
മൊട്ടുക്കൊടുങ്ങിയധഃപതിക്കുന്നിതേ. 40
പാണ്ഡവരും മാത്സ്യകേകയസൃഞ്ജയ-
വൃന്ദവും ക്രുദ്ധരായിശ്ശിശുപാലനെ
കൊന്നീടുവാനായുധങ്ങൾ പൊക്കിപ്പിടി-
ച്ചുന്നതവീര്യം കലർന്നെഴുന്നേററിതേ. 41

1 കുലം ഹനിക്കുന്നവൻ 2 ബ്രഹ്മതേജസ്സ്

തതശ്ചൈദ്യസ്ത്വസംഭ്രാന്തോ ജഗൃഹേ ഖഡ്ഗചർമ്മണീ
ഭർത്സയൻ കൃഷ്ണപക്ഷീയാൻ രാജ്ഞഃ സദസി ഭാരത. 42
താവദുത്ഥായ ഭഗവാൻ സ്വാൻ നിവാര്യ സ്വയം രുഷാ
ശിരഃ ക്ഷുരാന്തചക്രേണ ജഹാരാപതതോ രിപോഃ. 43
ശബ്ദഃ കോലാഹലോഽപ്യാസീൽ ശിശുപാലേ ഹതേ മഹാൻ
തസ്യാനുയായിനോ ഭൂപാ ദുദ്രുവുർജ്ജീവിതൈഷിണഃ. 44
ചൈദ്യദേഹോത്ഥിതം ജ്യോതിർവ്വാസുദേവമുപാവിശൽ
പശ്യതാം സർവ്വഭൂതാനാമുൽകേവ ഭുവി ഖാച്ച്യുതം. 45
ജന്മത്രയാനുഗുണിതവൈരസംരബ്ധയാ ധിയാ
ധ്യായംസ്തന്മയതാം യാതോ ഭാവോ ഹി ഭവകാരണം. 46
ഋത്വിഗ്ഭ്യഃ സസദസ്യേഭ്യോ ദക്ഷിണാം വിപുലാമദാൽ
സർവ്വാൻ സംപൂജ്യ വിധിവച്ചക്രേഽവഭൃഥമേകരാട്. 47
സാധയിത്വാ ക്രതും രാജ്ഞഃ കൃഷ്ണോ യോഗേശ്വരേശ്വരഃ
ഉവാസ കതിചിന്മാസാൻ സുഹൃദ്ഭിരഭിയാചിതഃ 48
തതോഽനുജ്ഞാപ്യ രാജാനമനിച്ഛന്തമപീശ്വരഃ
യയൗ സഭാര്യഃ സാമാത്യഃ സ്വപുരം ദേവകീസുതഃ. 49
വർണ്ണിതം തദുപാഖ്യാനം മയാ തേ ബഹുവിസ്തരം
വൈകുണ്ഠവാസിനോർജ്ജന്മ വിപ്രശാപാൽ പുനഃ പുനഃ. 50
രാജസൂയാവഭൃഥ്യേന സ്നാതോ രാജാ യുധിഷ്ഠിരഃ
ബ്രഹ്മക്ഷത്രസഭാമധ്യേ ശുശുഭേ സുരരാഡിവ. 51
രാജ്ഞാ സഭാജിതാഃ സർവ്വേ സുരമാനവഖേചരാഃ
കൃഷ്ണം ക്രതും ച ശംസന്തഃ സ്വധാമാനി യയുർമ്മുദാ. 52
ദുര്യോധനമൃതേ പാപം കലിം കുരുകുലാമയം
യോ ന സേഹേ ശ്രിയം സ്ഫീതാം ദൃഷ്ട്വാ പാണ്ഡുസുതസ്യ താം. 53
യ ഇദം കീർത്തയേദ്വിഷ്ണോഃ കർമ്മ ചൈദ്യവധാദികം
രാജമോക്ഷം വിതാനം ച സർവ്വപാപൈഃ പ്രമുച്യതേ. 54

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ശിശുപാലവധോ നാമ ചതുഃസപ്തതിതമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 11383 ദശമസ്കന്ധേ ശ്ലോകാഃ 3189

## പഞ്ചസപ്തതിതമോഽധ്യായഃ

രാജോവാച

അജാതശത്രോസ്തം ദൃഷ്ട്വാ രാജസൂയമഹോദയം
സർവ്വേ മുമുദിരേ ബ്രഹ്മൻ നൃദേവാ യേ സമാഗതാഃ. 1
ദുര്യോധനം വർജ്ജയിത്വാ രാജാനഃ സർഷയഃ സുരാഃ
ഇതി ശ്രുതം നോ ഭഗവംസ്തത്ര കാരണമുച്യതാം. 2

ഋഷിരുവാച

പിതാമഹസ്യ തേ യജ്ഞേ രാജസൂയേ മഹാത്മനഃ
ബാന്ധവാഃ പരിചര്യായാം തസ്യാസൻ പ്രേമബന്ധനാഃ. 3
ഭീമോ മഹാനസാധ്യക്ഷോ ധനാധ്യക്ഷഃ സുയോധനഃ
സഹദേവസ്തു പൂജായാം നകുലോ ദ്രവ്യസാധനേ. 4
ഗുരുശുശ്രൂഷണേ ജിഷ്ണുഃ കൃഷ്ണഃ പാദാവനേജനേ
പരിവേഷണേ ദ്രുപദജാ കർണ്ണോ ദാനേ മഹാമനാഃ. 5

അപ്പോഴും വിഭ്രമമെന്നിയേ ചേദിപൻ
കെല്പോടു വാളും ധരിച്ചു പരിശയും
ഉല്പലനേത്രപക്ഷീയരെയാകവേ
നിർഭരം ഭർത്സിച്ചുകൊണ്ടു നിന്നീടിനാൻ. 42

അക്ഷണമബ്ധഗേവാനെഴന്നേററു തൻ—
പക്ഷത്തിലുള്ള ജനത്തെ നിരോധിച്ചു
ക്രുദ്ധനായ്ത്താനേ,യെതിക്രമരാതിത—
ന്നുത്തമാംഗം ഹരിച്ചാൻ സ്വചക്രത്തിനാൽ. 43

അപ്പോളവിടത്തിലുണ്ടായിതു മഹാ—
ശബ്ദകോലാഹല,മേററവും ഭീതരായ്
ജീവിതേച്ഛുക്കളായ് മണ്ടീടിനാർ ചൈദ്യ—
ഭൂവരപക്ഷനൃപതികളാകവേ. 44

ചൈദ്യദേഹോത്ഥിതമായിടും ജ്യോതിസ്സു
സത്വരം സർവ്വജനങ്ങളും കാൺകവേ.
അച്യുതനിൽ പ്രവേശിച്ചു നേരേ നഭോ—
വിച്യുതമാം കൊള്ളിമീൻ ഭുവി—
ലെന്നപോൽ. 45

മൂന്നു ജന്മങ്ങളിലൊന്നിനൊന്നേറിട്ടു—
മുന്നതവൈരധീയോടു മുകുന്ദനെ
ധ്യാനിക്കയാൽ തത്സ്വരൂപനായാനവൻ
ധ്യാനദാർഢ്യം ധ്യേയസാരൂപ്യമേകിടും. 46

ഇങ്ങനെ വിഘ്നമൊഴിക്കയാലാ മഖം
മംഗലമായ് പൂർത്തിയാക്കീടിനാൻ നൃപൻ
ഋത്വിക്കുകൾക്കും സദസ്യർക്കുമന്ത്യമായ്
പൃഥ്വീശ്വരൻ ഭൂരിദക്ഷിണ നല്കിനാൻ
ഏവരേയും സമർച്ചിച്ചേകരാട്ടന്യ—
ദേവൻ കഴിച്ചാനവഭൃഥസ്നാനവും. 47

യോഗേശ്വരേശൻ ഭഗവാൻ നൃപാലന്റെ
യാഗമീവണ്ണം നടത്തിച്ചു ഭവ്യമായ്
തത്സുഹൃത്തുക്കളാലർത്ഥിതനായ്ക്കുറേ—
മാസങ്ങളംകൂടിയിവിടെ വസിച്ചിതേ. 48

പിന്നെയും തന്നെപ്പിരിയുവാൻ വൈമുഖ്യ—
മാർന്ന നൃപനെപ്പണിപ്പെട്ടൊരുവിധം
സമ്മതിപ്പിച്ചു സഭാര്യനായ് മന്ത്രിക—
ദംബത്തൊടും സ്വപുരം ഗമിച്ചാൻ ഹരി. 49

ഭൂസുരശാപംനിമിത്തമായ് വൈകുണ്ഠ—
വാസികളാകും ജയവിജയക്കിഹ
ജന്മം ഭവിച്ച കഥ വിസ്തരിച്ചു ഞാൻ
ചെമ്മേ കഥിച്ചിതു മുന്നം മഹീപതേ. 50

മന്നവൻ രാജസൂയാധ്വരമീവിധം
പൂർണ്ണമാക്കിച്ചെയ്തവഭൃഥസ്നാനവും
പൃഥ്വീസുരക്ഷത്രിയപൂർണ്ണമാം സഭാ—
മദ്ധ്യത്തിലിന്ദ്രനെപ്പോലെ വിളങ്ങിനാൻ. 51

പിന്നെയബ്ഭൂപനാൽ സൽകൃതരായിടും
വിണ്ണവരും നരഖേചരവർഗ്ഗവും
ഏവരുമേററവും സന്തുഷ്ടചിത്തരായ്
ശ്രീവാസുദേവഭഗവാനെയും തഥാ
യാഗത്തെയും പ്രശംസിച്ചുകൊണ്ടങ്ങു പോയ്
പൂകീടിനാരുടൻ സ്വസ്വനികേതനം. 52

പാപിഷ്ഠനായ് കലിതന്നംശമായ് [1]കുരു—
ഭൂപാന്വയാമയമായി വർത്തിച്ചിടും
ദുര്യോധനനെന്നി വർദ്ധിച്ച പാണ്ഡവൈ—
ശ്വര്യത്തിലാർക്കുമുണ്ടായില്ലസഹ്യത. 53

ചൈദ്യവധാദി മുകുന്ദകർമ്മങ്ങളും
പൃഥ്വീശനിർമ്മോചനവും വിശിഷ്ടമാം
രാജസൂയാധ്വരവും പ്രകീർത്തിക്കുവോൻ
രാജൻ! സമസ്തദുരിതനിർമ്മുക്തനാം. 54

---

## അദ്ധ്യായം 75

രാജാവു പറഞ്ഞു

ബ്രഹ്മജ്ഞമൗലേ! [2]അജാതാരിയായിടും
ധർമ്മജന്മാവു കഴിച്ച വരിഷ്ഠമാം
രാജസൂയത്തിൽ സമാഗതരാകിയ
രാജപ്രഭുക്കളും മർത്ത്യരമർത്ത്യരും
അമ്മഹായാഗമഹോദയം വീക്ഷിച്ചു
സമ്മോദമാർന്നതായല്ലയോ ചൊന്നതും. 1
എന്താണു കാരണം ദുര്യോധനന്നതിൽ
സന്തോഷമേലായ്വതിന്നു മഹാമുനേ! 2

ശ്രീശുകൻ പറഞ്ഞു

അങ്ങേപ്പിതാമഹനാമമ്മഹീശന്റെ
മംഗലയജ്ഞത്തിലുററവരേവരും
പ്രേമനിബദ്ധരായോരോ പണികളിൽ
സീമാധികപ്രയത്നം തുടങ്ങീടിനാർ. 3
സദ്യ നടത്തുവാൻ മാരുതനന്ദനൻ
തത്ര ധനാദ്ധ്യക്ഷനായിസ്സുയോധനൻ
ആഗതാർച്ചയ്ക്കു സഹദേവനും ധനം
ശേഖരിപ്പാനായ് നകുലനും നിന്നിതു. 4
സജ്ജനശുശ്രൂഷ നേരേ നടത്തുവാ—
നർജ്ജുനൻ കാൽകഴുകിക്കുവാൻ കൃഷ്ണനും
കർണ്ണൻ കൊടുപ്പിനും പാഞ്ചാലനന്ദിനി
തന്നെ വിളമ്പിനുമേപ്പെട്ടിരുന്നിതു. 5

1 കുരുകുലത്തിന്റെ രോഗം. 2 ശത്രുക്കളില്ലാത്തവൻ

യുയുധാനോ വികർണ്ണശ്ച ഹാർദ്ദിക്യോ വിദുരാദയഃ
ബാഹ്ലീകപുത്രാ ഭൂര്യാദ്യാ യേ ച സന്തർദ്ദനാദയഃ. 6
നിരൂപിതാ മഹായജ്ഞേ നാനാകർമ്മസു തേ തദാ
പ്രവർത്തന്തേ സ്മ രാജേന്ദ്ര രാജ്ഞഃ പ്രിയചികീർഷവഃ. 7

> ഋത്വിക്സദസ്യബഹുവിത്സു സുഹൃത്തമേഷു
> സ്വിഷ്ടേഷു സൂനൃതസമർഹണദക്ഷിണാഭിഃ
> ചൈദ്യേ ച സാത്വതപതേശ്ചരണം പ്രവിഷ്ടേ
> ചക്രുസ്തതസ്ത്വവഭൃഥസ്നപനം ദ്യുനദ്യാം. 8

മൃദംഗശംഖപണവധുന്ധുര്യാനകഗോമുഖാഃ
വാദിത്രാണി വിചിത്രാണി നേദുരാവഭൃഥോത്സവേ. 9
നർത്തക്യോ നനൃതുർഹൃഷ്ടാ ഗായകാ യൂഥശോ ജഗുഃ
വീണാവേണുതലോന്നാദസ്തേഷാം സ ദിവമസ്പൃശൽ. 10
ചിത്രധ്വജപതാകാഗ്രൈരിഭേന്ദ്രസ്യന്ദനാർവ്വഭിഃ
സ്വലംകൃതൈർഭടൈർഭൂപാ നിര്യയൂ രുക്മമാലിനഃ. 11
യദുസൃഞ്ജയകാംബോജകുരുകേകയകോസലാഃ
കംപയന്തോ ഭുവം സൈന്യൈര്യജമാനപുരഃസരാഃ. 12
സദസ്യർത്ത്വിഗ്ദ്വിജശ്രേഷ്ഠാ ബ്രഹ്മഘോഷേണ ഭൂയസാ
ദേവർഷിപിതൃഗന്ധർവ്വാസ്തുഷ്ടുവുഃ പുഷ്പവർഷിണഃ. 13
സ്വലംകൃതാ നരാ നാര്യോ ഗന്ധസ്രഗ്ഭൂഷണാംബരൈഃ
വിലിംപന്ത്യോഽഭിഷിഞ്ചന്ത്യോ വിജഹ്രുർവ്വിവിധൈ രസൈഃ. 14
തൈലഗോരസഗന്ധോദഹരിദ്രാസാന്ദ്രകുങ്കുമൈഃ
പുംഭിർല്ലിപ്താഃ പ്രലിംപന്ത്യോ വിജഹ്രുർവ്വാരയോഷിതഃ. 15

> ഗുപ്താ നൃഭിർന്നിരഗമന്നുപലബ്ധുമേത-
> ദ്ദേവ്യോ യഥാ ദിവി വിമാനവരൈർന്നൃദേവ്യഃ
> താ മാതുലേയസഖിഭിഃ പരിഷിച്യമാനാഃ
> സവ്രീഡഹാസവികസദ്വദനാ വിരേജുഃ. 16
> താ ദേവരാനുത സഖീൻ സിഷിചുർദ്ദൃതീഭിഃ
> ക്ലിന്നാംബരാ വിവൃതഗാത്രകുചോരുമധ്യാഃ
> ഔത്സുക്യമുക്തകബരാച്ച്യവമാനമാല്യാഃ
> ക്ഷോഭം ദധുർമ്മലധിയാം രുചിരൈർവ്വിഹാരൈഃ. 17

സ സമ്രാഡ് രഥമാരൂഢഃ സദശ്വം രുക്മമാലിനം
വ്യരോചത സ്വപത്നീഭിഃ ക്രിയാഭിഃ ക്രതുരാഡിവ. 18
പത്നീസംയാജാവഭൃഥ്യൈശ്ചരിത്വാ തേ തമൃത്വിജഃ
ആയാന്തം സ്നാപയാഞ്ചക്രുർഗ്ഗംഗായാം സഹ കൃഷ്ണയാ. 19
ദേവദുന്ദുഭയോ നേദുർന്നരദുന്ദുഭിഭിഃ സമം
മുമുചുഃ പുഷ്പവർഷാണി ദേവർഷിപിതൃമാനവാഃ. 20
സസ്നുസ്തത്ര തതഃ സർവ്വേ വർണ്ണാശ്രമയുതാ നരാഃ
മഹാപാതക്യപി യതഃ സദ്യോ മുച്യേത കില്ബിഷാൽ. 21
അഥ രാജാഹതേ ക്ഷൗമേ പരിധായ സ്വലംകൃതഃ
ഋത്വിക്സദസ്യവിപ്രാദീനാനർച്ചാഭരണാംബരൈഃ. 22
ബന്ധുജ്ഞാതിനൃപാൻ മിത്രസുഹൃദോഽന്യാംശ്ച സർവ്വശഃ
അഭീക്ഷ്ണം പൂജയാമാസ നാരായണപരോ നൃപഃ. 23

> സർവ്വേ ജനാഃ സുരരുചോ മണികുണ്ഡലസ്ര-
> ഗുഷ്ണീഷകഞ്ചുകദുകൂലമഹാർഘ്യഹാരാഃ
> നാര്യശ്ച കുണ്ഡലയുഗാളകവൃന്ദജുഷ്ട-
> വക്ത്രശ്രിയഃ കനകമേഖലയാ വിരേജുഃ. 24

ഉത്തമനും, യുയുധാനൻ വികർണ്ണനും
ഹാർദ്ദിക്യനും വിദുരാദികളും തഥാ
സന്തുഷ്ടനായോരു ബാഹ്ലീകപുത്രരും
ബന്ധുരയജ്ഞത്തിൽ നാനാക്രിയകളിൽ
മന്നവനാകുമധർമ്മജന്മാവിനാൽ
മുന്നമേതന്നെ നിയമിതരായിതേ
ഭൂവല്ലഭഹിതകാരികളാമവ-
രേവരും നേരേയതെല്ലാം നടത്തിനാർ. 6–7
ജ്ഞാനികളൃത്വിക്കുകളും സദസ്യരും
മാനനീയോത്തമമിത്രജനങ്ങളും
സൂനൃതവാക്യങ്ങൾകൊണ്ടുമലങ്കാര-
ദാനം ബഹുദക്ഷിണയിവയാലുമേ
അർച്ചിതന്മാരായിരിക്കവേ ചേദിപ-
നച്യുതസാരൂപ്യമുക്തി ലഭിക്കവേ
ദേവനദിയിൽ യുധിഷ്ഠിരമന്നവൻ
നിർവ്വഹിച്ചാനങ്ങവഭൃഥസ്നാനവും 8
ആനക ശംഖ മൃദംഗ ധുന്ധുര്യാദി
നാനാതരമാം വിചിത്രവാദ്യങ്ങൾതൻ-
സ്വാനങ്ങളെങ്ങും മുഴങ്ങിയവഭൃഥ-
സ്നാനമഹോത്സവവേളയിൽ ഭൂപതേ! 9
നൃത്തമാടീ മുദാ നർത്തകീസഞ്ചയ-
മൊത്തു പാടീടിനാർ ഗായകസംഘവും
വേണുവീണാതലവാദ്യോച്ചനാദങ്ങൾ
വാനവലോകമതിലുമെത്തീ തദാ. 10
ചിത്രധ്വജാഗ്രങ്ങളിൽ കൊടിക്കൂറകൾ
തത്തും ചതുരംഗസേനയോടൊത്തഥ
സ്വർണ്ണമാലാലംകൃതരായ് വിളങ്ങിന
മന്നവരെല്ലാം തിരിച്ചുപോയീടിനാർ. 11
കൗരവകേകയസൃഞ്ജയകാംബോജ-
വീരരും കോസലന്മാരും യദുക്കളും
സ്വാമിയെ മുൻനിർത്തിയാത്മസേനായുതം
ഭൂമിയെ ചഞ്ചലിപ്പിച്ചു ഗമിച്ചിതേ. 12
ഋത്വിക്കുകൾ സദസ്യന്മാർ തുടങ്ങിയ
പൃഥ്വീസുരശ്രേഷ്ഠർ വേദഘോഷത്തോടും
നിർഗ്ഗമിച്ചാർ പിതൃഗന്ധർവ്വദേവാദി-
മുഖ്യർ പൂമാരി പൊഴിച്ചു പുകഴ്ത്തിനാർ. 13
നാരികളും നരന്മാരുമച്ചന്ദന-
ച്ചാറും സുവസ്ത്രമാല്യാഭരണങ്ങളും
കാമമണിഞ്ഞു വിവിധരസങ്ങളി-
ലാമഗ്നരായിക്കളിച്ചു പുളച്ചിതേ. 14
എണ്ണ തൈർ ചന്ദനം കുങ്കുമച്ചാർ മഞ്ഞ-
ളെന്നിവ ചേർന്നുള്ള മംഗലദ്രാവകം
പൂരുഷന്മാർ വാരി മെയ്യിൽ പുരട്ടവേ
വാരനാരീജനം തേച്ചു കുളിച്ചിതു. 15
വാനിൽ വിമാനങ്ങളിൽ സുരസ്ത്രീകൾപോൽ
സ്നാനോത്സവം കാണുവാൻ നൃപപത്നിമാർ
മർത്ത്യർ വഹിച്ചിടും യാനങ്ങളിലേറി-
യത്യന്തമോദമോടാഗമിച്ചീടിനാർ.
മാതുലേയൻ കൃഷ്ണനും കൂട്ടുകാരുമ-
ശ്ശാതോദരികളെസ്സേചനംചെയ്തിതു
അപ്പോൾ ത്രപാഹാസ്യഫുല്ലമുഖികളാ-
യപ്പത്മലോചനമാർ വിരാജിച്ചിതേ. 16
ഭർത്തൃസഹോദരന്മാരെ സഖരേയു-
മാ സ്ത്രീകൾ സേചനംചെയ്തു യന്ത്രങ്ങളാൽ.
തദ്വസനങ്ങൾ നനഞ്ഞു മെയ്യോടൊട്ടി
മദ്ധ്യവുമൂരുക്കളുമക്കുചങ്ങളും
പ്രത്യക്ഷമായ്ക്കാണുമാറും ശ്രമത്തിനാൽ
മൂർദ്ധാവിൽനിന്നുമഴിഞ്ഞു പൂമാലകൾ
ഭൂമിയിൽ വീണും കളികൾ തുടർന്നവർ
കാമുകന്മാരുടെ ചിത്തം കവർന്നിതു. 17
[1]സമ്രാട്ടു ധർമ്മജൻ സ്വർണ്ണമാല്യങ്ങളാൽ
നന്മട്ടലംകൃതനായ് സദശ്വങ്ങളെ
പൂട്ടിയ തേരിൽ പ്രിയയൊത്തു കർമ്മസം-
യുക്തനാം യജ്ഞരാട്ടെന്നപോൽ മിന്നിനാൻ. 18
പത്നീയുതനാം നൃപതിയെക്കൊണ്ടഥ
[2]പത്നീസംയാജമവഭൃഥകർമ്മവും
ഋത്വിക്കുകളാചമനവും സ്നാനവും
ശുദ്ധഗംഗാംബുവിൽത്താൻ നടത്തിച്ചിതു. 19
മർത്ത്യരോടൊപ്പമമർത്ത്യരും ദുന്ദഭീ-
വാദ്യമേളങ്ങളുയർത്തീ ഗുരുതരം
വിണ്ണവരുമൃഷിമാരും പിതൃമർത്ത്യ-
വൃന്ദവും പൂമാരി തൂകിനാർ തുഷ്ടരായ്. 20
വർണ്ണാശ്രമോപേതരാം സർവ്വമർത്ത്യരു-
മന്നേരമന്നദിതന്നിൽക്കുളിച്ചിതു
പാതകിയും ദ്രുതം പാപവിമുക്തനായ്
പൂതാശയനായ് ഭവിക്കുമതൊന്നിനാൽ. 21
പിന്നെ നൃപൻ രണ്ടു കോടിമുണ്ടും ധരി-
ച്ചുന്നതഭൂഷണാലംകൃതനായ് പരം
ഋത്വിക്കദ്വിജർക്കും സദസ്യർക്കുമാകെസ്സു-
വസ്ത്രാഭരണങ്ങളേകിയർച്ചിച്ചിതേ. 22
ജ്ഞാതികളാം ബന്ധുഭൂപതിമാരെയും
സാദരം മിത്രസുഹൃന്നികരത്തെയും
അന്യരാമെല്ലാവരേയും ഹരിഭക്ത-
നന്നൃപൻ സത്കരിച്ചീടിനാൻ
വേണ്ടപോൽ. 23
വിണ്ണവർക്കൊപ്പം വിളങ്ങുമവർ, രത്ന-
കുണ്ഡലം മാല,തലപ്പാവുടുപ്പിവ
മന്നവൻ നന്ദിച്ചരുളിയതൊക്കെയും
നന്നായണിഞ്ഞു ശോഭിച്ചു മുന്നേതിലും.
പെണ്ണുങ്ങളും കുണ്ഡലങ്ങൾ കുറുനിര-
യെന്നിവയാലെ മുഖശ്രീയിരട്ടിച്ചു
പൊന്നരഞ്ഞാണമണിഞ്ഞിട്ടനുപമം
മന്നവമൗലേ! പരിലസിച്ചീടിനാർ. 24

1 ചക്രവർത്തി. 2 യാഗാവസാനത്തിലെ ഒരു കർമ്മം.

അഥർത്വിജോ മഹാശാലാ സദസ്യാ ബ്രഹ്മവാദിനഃ
ബ്രഹ്മക്ഷത്രിയവിട്ശൂദ്രാ രാജാനോ യേ സമാഗതാഃ. 25

ദേവർഷി പിതൃഭൂതാനി ലോകപാലാഃ സഹാനുഗാഃ
പൂജിതാസ്തമനുജ്ഞാപ്യ സ്വധാമാനി യയുർന്നൃപ. 26

ഹരിദാസസ്യ രാജർഷേ രാജസൂയമഹോദയം
നൈവാതൃപ്യൻ പ്രശംസന്തഃ പിബൻ മർത്ത്യോഽമൃതം യഥാ. 27

തതോ യുധിഷ്ഠിരോ രാജാ സുഹൃത്സംബന്ധിബാന്ധവാൻ
പ്രേമ്ണാ നിവാരയാമാസ കൃഷ്ണം ച ത്യാഗകാതരഃ. 28

ഭഗവാനപി തത്രാംഗ ന്യവാത്സീത്തൽപ്രിയങ്കരഃ
പ്രസ്ഥാപ്യ യദുവീരാംശ്ച സാംബാദീംശ്ച കുശസ്ഥലീം. 29

ഇത്ഥം രാജാ ധർമ്മസുതോ മനോരഥമഹാർണ്ണവം
സുദുസ്തരം സമുത്തീര്യ കൃഷ്ണേനാസീദ്ഗതജ്വരഃ. 30

ഏകദാന്തഃപുരേ തസ്യ വീക്ഷ്യ ദുര്യോധനഃ ശ്രിയം
അതപ്യദ്രാജസൂയസ്യ മഹത്വം ചാച്യുതാത്മനഃ. 31

യസ്മിൻ നരേന്ദ്രദിതിജേന്ദ്രസുരേന്ദ്രലക്ഷ്മീ–
ർന്നാനാ വിഭാന്തി കില വിശ്വസൃജോപക്ലൃപ്താഃ
താഭിഃ പതീൻ ദ്രുപദരാജസുതോപതസ്ഥേ
യസ്യാം വിഷക്തഹൃദയഃ കുരുരാഡതപ്യൽ. 32

യസ്മിംസ്തദാ മധുപതേർമ്മഹിഷീസഹസ്രം
ശ്രോണീഭരേണ ശനകൈഃ ക്വണദങ്ഘ്രിശോഭം
മധ്യേ സുചാരു കുചകുങ്കുമശോണഹാരം
ശ്രീമന്മുഖം പ്രചലകുണ്ഡലകുന്തളാഢ്യം. 33

സഭായാം മയക്ലൃപ്തായാം ക്വാപി ധർമ്മസുതോഽധിരാട്
വൃതോഽനുജൈർബ്ബന്ധുഭിശ്ച കൃഷ്ണേനാപി സ്വചക്ഷുഷാ. 34

ആസീനഃ കാഞ്ചനേ സാക്ഷാദാസനേ മഘവാനിവ
പാരമേഷ്ഠ്യശ്രിയാ ജുഷ്ടഃ സ്തൂയമാനശ്ച വന്ദിഭിഃ. 35

തത്ര ദുര്യോധനോ മാനീ പരീതോ ഭ്രാതൃഭിർന്നൃപ
കിരീടമാലീ ന്യവിശദസിഹസ്തഃ ക്ഷിപൻ രുഷാ. 36

സ്ഥലേഽഭ്യഗൃഹ്ണാദ്വസ്ത്രാന്തം ജലം മത്വാ സ്ഥലേഽപതൽ
ജലേ ച സ്ഥലവദ്ഭ്രാന്ത്യാ മയമായാവിമോഹിതഃ. 37

ജഹാസ ഭീമസ്തം ദൃഷ്ട്വാ സ്ത്രിയോ നൃപതയോഽപരേ
നിവാര്യമാണാ അപ്യംഗ രാജ്ഞാ കൃഷ്ണാനുമോദിതാഃ. 38

സ വ്രീഡിതോഽവാഗ്വദനോ രുഷാ ജ്വലൻ
നിഷ്ക്രമ്യ തൂഷ്ണീം പ്രയയൗ ഗജാഹ്വയം
ഹാഹേതി ശബ്ദഃ സുമഹാനഭൂൽ സതാ–
മജാതശത്രുർവ്വിമനാ ഇവാഭവൽ
ബഭൂവ തൂഷ്ണീം ഭഗവാൻ ഭുവോ ഭരം
സമുജ്ജിഹീർഷുർഭ്രമതി സ്മ യദ്ദൃശാ. 39

ഏതത്തേഽഭിഹിതം രാജൻ യൽ പൃഷ്ടോഽഹമിഹ ത്വയാ
സുയോധനസ്യ ദൗരാത്മ്യം രാജസൂയേ മഹാക്രതൗ. 40

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ദുര്യോധനമാനഭംഗോ നാമ പഞ്ചസപ്തതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11423 ദശമസ്കന്ധേ ശ്ലോകാഃ 3229

പിന്നെക്കലീനരാമൃത്വീക്ഷകം, സഭ-
തന്നിലെഴും വേദവാദിമഹീസുരർ
തത്രസമാഗതരാം മഹീപാലകർ
പൃഥ്വീസുരക്ഷത്രിയവൈശ്യശൂദ്രരും
ദേവർഷിഭൃതപിതൃക്കൾ സഹാനഗ-
ദേവേന്ദ്രമുഖ്യജഗത്പാലസംഘവും
അർച്ചിതരായനൃപനോടു യാത്രയും-
പൃച്ഛിച്ചു പോയിതേ സ്വസ്വ-
ഗേഹങ്ങളിൽ. 25–26

നാരായണപരനായ രാജാവിൻെറ-
യീ രാജസൂയമഹോദയത്തെപ്പരം
എത്ര വാഴ്ത്തീട്ടുമലമ്മതിവന്നീല
മർത്ത്യർക്ക പീയൂഷഭുക്തിയിലെന്നപോൽ. 27

മന്നവനാം ധർമ്മജന്മാവനന്തരം
തന്നുടെ മിത്രസംബന്ധിജനത്തെയും
കണ്ണനേയും പ്രേമവായ്പാൽ പിരിയുന്ന
ഖിന്നതയാലങ്ങു താമസിപ്പിച്ചിതേ. 28

ധർമ്മജൻ തൻഹിതകാരിയാം മാധവൻ
സാംബാദ്യരേയും യദുവരന്മാരെയും
ദ്വാരകയ്ക്കായി മടക്കിയയച്ചു തൻ-
ദാരങ്ങളോടൊത്തവിടെ വസിച്ചിതേ. 29

ഇത്ഥമാ രാജർഷി ധർമ്മജന്മാവു സു-
ദുസ്തരമായ മനോരഥസാഗരം
ദൈത്യാരിദേവസഹായംനിമിത്തമാ-
യുത്തരിച്ചാവസിച്ചാൻ നിർവ്വിചാരനായ്. 30

അച്യുതാത്മാവാകുമന്നൃപൻതന്നുടെ
മെച്ചമേറീടുമന്തഃപുരഭൂതിയും
ആര്യമാം രാജസൂയത്തിൻ മഹത്വവും
ദുര്യോധനൻ കണ്ടൊരുനാൾ തപിച്ചിതേ. 31

ദാനവശില്പി മയൻ തീർത്തൊരീരാജ-
ധാനി നരേന്ദ്രദൈത്യേന്ദ്രസുരേശ്വരർ
മേവും പുരങ്ങളിലുള്ളൈശ്വര്യങ്ങൾ
സർവ്വവും പൂണ്ടതു, പാഞ്ചാലനന്ദിനി
ഇത്തരമൈശ്വര്യവൃദ്ധിയിൽ മഗ്നയായ്
ഭർത്തൃസംസേവനമാചരിക്കുന്നിതു
ഇങ്ങനെ ചിന്തിച്ചസൂയയാലക്കുരു-
പുംഗവനേററം പരിതപിച്ചീടിനാൻ. 32

ഉന്നതശ്രോണീതൻ ഭാരംനിമിത്തമായ്
മന്ദം ചരിപ്പവർ നൂപുരങ്ങൾക്കെഴും
അഞ്ചിതശബ്ദത്തൊടാഭയാലും പദം
തഞ്ചുന്നവർ കൃശമദ്ധ്യമിയന്നവർ
കുങ്കുമപങ്കം പുരണ്ട കുചങ്ങളിൽ
തങ്കിച്ചുവന്ന ഹാരങ്ങളണിഞ്ഞവർ
ചഞ്ചലത്കുണ്ഡലകുന്തളസംയുതർ
മഞ്ജുളാസ്യാബ്ജോല്ലസിതരുമായിടും
ഉല്ലലനേത്രപത്രീസഹസ്രത്തെയു-
മപ്പോൾ സുയോധനൻ തത്ര കണ്ടീടിനാൻ. 33

അന്നൊരുനാൾ മയനിർമ്മിതമാം സഭ-
തന്നിൽ സഹജരും ബാന്ധവവൃന്ദവും
കണ്ണനാം ഭഗവാൻ മുകുന്ദനും ചൂഴ്ന്നിടും
മന്നോരിൽമന്നനായീടും യുധിഷ്ഠിരൻ
സാർവ്വഭൗമാഖിലസമ്പത്സമേതനായ്
സർവ്വവന്ദിവ്രാതസംസ്തുതനായ്പരം
സ്വർണ്ണസിംഹാസനംതന്നിൽ സ്ഥിതിചെയ്തു
വിണ്ണവർകോനെന്നപോലെ
വിളങ്ങിനാൻ. 34–35

പൊന്നിൻകിരീടവും നന്മണിമാലയും
നന്നായണിഞ്ഞു ഗർവ്വിഷ്ഠൻ സുയോധനൻ
ഉന്നതമാം തൻ പ്രഭാവമവരേയു-
മൊന്നു കാട്ടാൻ ഖഡ്ഗപാണിയായ് തന്നുടെ
ഭ്രാതാക്കളോടൊത്തു രക്ഷിജനങ്ങളെ
ക്രോധിച്ചു ഭർത്സിച്ചു ചെന്നങ്ങു കേറിനാൻ. 36

വിശ്വാതിശായിയാമസ്സഭാവൈശിഷ്ട്യ-
മാശ്ചര്യപൂർവ്വം നടന്നു കണ്ടീടവേ
ശുദ്ധതലം ജലസ്ഥാനമെന്നോർത്തുടൻ
വസ്ത്രം തെറുത്തുപിടിച്ചു നടന്നിതു
അമ്മയൻതൻ മായയാലെ മോഹിച്ചഥ
ചെമ്മേ സ്ഥലഭ്രാന്തിമൂലമായക്ഷണം
വെള്ളത്തിലങ്ങു മറിഞ്ഞുവീണീടിനാൻ
ഭള്ളേററമാന്ന ദുര്യോധനമന്നവൻ. 37

ഭീമനും കാമിനിമാർകളുമന്യരാം
ഭൂമീധവരുമതു നിരീക്ഷിച്ചുടൻ
ധർമ്മജന്മാവു വിലക്കിയിട്ടും കൃഷ്ണ-
സമ്മോദിതരായുറക്കെച്ചിരിച്ചിതേ. 38

ലജ്ജിച്ചുടൻ തലതാഴ്ത്തി രോഷത്തിനാ-
ലുജ്ജ്വലൻ മട്ടിലിറങ്ങി മിണ്ടാതവൻ
ഹസ്തിനത്തിങ്കലേക്കാശു പോയീടിനാൻ
സത്തുക്കളെല്ലാം മുഴക്കി ഹാഹാരവം
ധർമ്മജൻ കുണ്ഠിതംപൂണ്ടു മനസ്സിനൊ-
രുന്മേഷമില്ലാത്തമട്ടിലിരുന്നിതേ.
തൻ കടാക്ഷത്താൽ സുയോധനനീ ഭ്രമ-
മങ്കുരിപ്പിച്ച ഭഗവാൻ മുരാന്തകൻ
മന്നിൻ ഭരം കുറച്ചീടുവാനുൾത്താരി-
ലുന്നുന്നവനായി മൗനം ഭജിച്ചിതേ. 39

ഹേ നൃപാ! രാജസൂയത്തിൽ സുയോധനൻ-
താനസന്തുഷ്ടനാവാനെന്തു കാരണം
എന്ന ചോദ്യത്തിനു തന്മനോദോഷമാ-
ണെന്നുള്ള സംഗതിയിങ്ങനെ ചൊല്ലിനേൻ. 40

## ഷട്സപ്തതിതമോഽധ്യായഃ

ശ്രീശുക ഉവാച

അഥാന്യദപി കൃഷ്ണസ്യ ശൃണു കർമ്മാത്ഭുതം നൃപ
ക്രീഡാനരശരീരസ്യ യഥാ സൗഭപതിർഹതഃ. 1
ശിശുപാലസഖഃ സാല്വോ രുക്മിണ്യുദ്വാഹ ആഗതഃ
യദുഭിർന്നിർജ്ജിതഃ സംഖ്യേ ജരാസന്ധാദയസ്തഥാ. 2
സാല്വഃ പ്രതിജ്ഞാമകരോൽ ശൃണ്വതാം സർവ്വഭൂഭുജാം
അയാദവീം ക്ഷ്മാം കരിഷ്യേ പൗരുഷം മമ പശ്യത. 3
ഇതി മൂഢഃ പ്രതിജ്ഞായ ദേവം പശുപതിം പ്രഭും
ആരാധയാമാസ നൃപ പാംസുമുഷ്ടിം സകൃദ്ഗ്രസൻ. 4
സംവത്സരാന്തേ ഭഗവാനാശുതോഷ ഉമാപതിഃ
വരേണച്ഛന്ദയാമാസ സാല്വം ശരണമാഗതം. 5
ദേവാസുരമനുഷ്യാണാം ഗന്ധർവ്വോരഗരക്ഷസാം
അഭേദ്യം കാമഗം വവ്രേ സ യാനം വൃഷ്ണിഭീഷണം. 6
തഥേതി ഗിരിശാദിഷ്ടോ മയഃ പരപുരഞ്ജയഃ
പുരം നിർമ്മായ സാല്വായ പ്രാദാത്സൗഭമയസ്മയം. 7
സ ലബ്ധ്വാ കാമഗം യാനം തമോധാമ ദുരാസദം
യയൗ ദ്വാരവതീം സാല്വോ വൈരം വൃഷ്ണികൃതം സ്മരൻ. 8
നിരുധ്യ സേനയാ സാല്വോ മഹത്യാ ഭരതർഷഭ
പുരീം ബഭഞ്ജോപവനാന്യുദ്യാനാനി ച സർവ്വശഃ. 9
സഗോപുരാണി ദ്വാരാണി പ്രാസാദാട്ടാലതോളികാഃ
വിഹാരാൻ സ വിമാനാഗ്ര്യാന്നിപേതുഃ ശസ്ത്രവൃഷ്ടയഃ. 10
ശിലാ ദ്രുമാശ്ചാശനയഃ സർപ്പാ ആസാരശർക്കരാഃ
പ്രചണ്ഡശ്ചക്രവാതോഽഭൂദ്രജസാഽഽച്ഛാദിതാ ദിശഃ. 11
ഇത്യർദ്യമാനാ സൗഭേന കൃഷ്ണസ്യ നഗരീ ഭൃശം
നാഭ്യപദ്യത ശം രാജംസ്ത്രിപുരേണ യഥാ മഹീ. 12
പ്രദ്യുമ്നോ ഭഗവാൻ വീക്ഷ്യ ബാധ്യമാനാ നിജാഃ പ്രജാഃ
മാ ഭൈഷ്ടേത്യഭ്യധാദ്വീരോ രഥാരൂഢോ മഹായശാഃ. 13
സാത്യകിശ്ചാരുദേഷ്ണശ്ച സാംബോഽക്രൂരഃ സഹാനുജഃ
ഹാർദ്ദിക്യോ ഭാനുവിന്ദശ്ച ഗദശ്ച ശുകസാരണൗ. 14
അപരേ ച മഹേഷ്വാസാ രഥയൂഥപയൂഥപാഃ
നിര്യയുർദ്ദംശിതാ ഗുപ്താ രഥേഭാശ്വപദാതിഭിഃ. 15
തതഃ പ്രവവൃതേ യുദ്ധം സാല്വാനാം യദുഭിഃ സഹ
യഥാസുരാണാം വിബുധൈസ്തുമുലം ലോമഹർഷണം. 16
താശ്ച സൗഭപതേർമ്മായാ ദിവ്യാസ്ത്രൈ രുക്മിണീസുതഃ
ക്ഷണേന നാശയാമാസ നൈശം തമ ഇവോഷ്ണഗുഃ. 17
വിവ്യാധ പഞ്ചവിംശത്യാ സ്വർണ്ണപുംഖൈരയോമുഖൈഃ
സാല്വസ്യ ധ്വജിനീപാലം ശരൈഃ സന്നതപർവ്വഭിഃ. 18
ശതേനാതാഡയത്സാല്വമേകൈകേനാസ്യ സൈനികാൻ
ദശഭിർദ്ദശഭിർന്നേതൄൻ വാഹനാനി ത്രിഭിസ്ത്രിഭിഃ. 19
തദത്ഭുതം മഹൽ കർമ്മ പ്രദ്യുമ്നസ്യ മഹാത്മനഃ
ദൃഷ്ട്വാ തം പൂജയാമാസുഃ സർവ്വേ സ്വപരസൈനികാഃ. 20
ബഹുരൂപൈകരൂപം തദ്ദൃശ്യതേ ന ച ദൃശ്യതേ
മായാമയം മയകൃതം ദുർവ്വിഭാവ്യം പരൈരഭൂൽ. 21
ക്വചിദ്ഭൂമൗ ക്വചിദ്വ്യോമ്നി ഗിരിമൂർദ്ധ്നി ജലേ ക്വചിൽ
അലാതചക്രവദ്ഭ്രാമ്യത്സൗഭം തദ്ദുരവസ്ഥിതം. 22

## അദ്ധ്യായം 76

ശ്രീശുകൻ പറഞ്ഞു

മന്നവാ! മർത്ത്യശരീരം ധരിച്ചിട്ടും
കണ്ണന്റെ മറ്റൊരത്യത്ഭുതകർമ്മവും
ചൊല്ലീടുവൻ ഭവാനോടു കേട്ടീടുക
ശാല്വനൃപനെ വധിച്ചതാണക്കഥ. 1
വൈദർഭിതൻ വിവാഹത്തിനെത്തീടിന
ചേദിമഹീശസുഹൃത്തായ ശാല്വനെ
വെന്നിതു യാദവന്മാരജ്ജരാസന്ധ-
മന്നൻമുതൽപേരെയെന്നപോലാജിയിൽ. 2
"ക്ഷോണിയെ യാദവഹീനമാക്കീടുവൻ
കാണുവിൻ നിങ്ങളീയെന്നുടെ പൗരുഷം"
എന്നന്നൃപന്മാരശേഷവും കേൾക്കവേ
ചൊന്നാൻ ശപഥവും ശാല്വമഹീപതി. 3
ഏവമമ്മൂഢൻ പ്രതിജ്ഞ കഴിച്ചുടൻ
സർവ്വസമർത്ഥനാം ശ്രീശംഭുദേവനെ
നിത്യമൊരുപിടി മണ്ണുമാത്രം തിന്നു
ഭക്തിപൂർവ്വം സമാരാധനംചെയ്തിതേ. 4
ക്ഷിപ്രപ്രസാദി ഭഗവാനമേശ്വരൻ
സുപ്രീതനായ്‌വന്നു വർഷാന്തവേളയിൽ
കില്ലററു വേണ്ട വരപ്രദാനത്തിനാൽ
ശാല്വനെയാപ്തകാമപൂർണ്ണനാക്കീടിനാൻ. 5
ദേവാസുരർക്കും, നരർക്കും ഭുജംഗ ഗ-
ന്ധർവ്വരക്ഷോഗണങ്ങൾക്കുമഭേദ്യമായ്
കാമഗമായ് [1]വൃഷ്ണിഭീഷണമായൊരു
ഭീമമാം യാനമവൻ വരിച്ചീടിനാൻ. 6
ആട്ടെ നിനക്കിതിരിക്കട്ടെയെന്നുടൻ
രാട്ടിനോടോതിയരിപുരം വെൽവതായ്
ലോഹങ്ങളാൽ മയൻ തീർത്ത സൗഭാഗ്യമാം
മാഹാത്മ്യമാളും പുരം ഹരനേകിനാൻ. 7
കാമഗമായി ദുരാസദമായ്ത്തമോ-
ധാമമാമപ്പുരം കിട്ടിയ മാത്രയിൽ
നേരേ യദുജനവൈരം സ്മരിച്ചവൻ
ദ്വാരാവതിയിലേക്കായ്പ്പുറപ്പെട്ടിതേ. 8
പാരിച്ച സേനയോടൊത്തുതാൻ സത്വരം
ദ്വാരാവതിയെ നിരോധിച്ചുകൊണ്ടവൻ
ആരാമരാജിയുപവനപൂരവും
തീരെ നശിപ്പിച്ചിതു ഭരതർഷഭ! 9
മന്ദിരഗോപുരദ്വാരങ്ങളും സൗധ-
വൃന്ദവും ക്രീഡാഗൃഹങ്ങളുമാകവേ
ചെന്നങ്ങിടിച്ചുതകർത്താൻ വിമാനത്തിൽ-
നിന്നു ശരവർഷവും ചൊരിഞ്ഞീടിനാൻ. 10
വൃക്ഷങ്ങൾ വൻകല്ലിടിത്തീഭുജഗങ്ങൾ
രൂക്ഷതരമാം ശിലാമാരിയും പരം
വീണു ഭുവിൽച്ചുഴൽക്കാറ്റടിച്ചൊന്നുമേ
കാണാതെയായ്പ്പൊടി മൂടി
ദിക്കൊക്കെയും. 11
ഇത്ഥമസ്സൗഭവിമാനത്തിനാൽ കൃഷ്ണ-
പത്തനമേററവും മർദ്ദിതമാകവേ
മുന്നം പുരപീഡിതമായ മേദിനി-
യെന്നവണ്ണം സൗഖ്യഹീനമായ്ത്തീർന്നിതു 12
ശൗരിസമാനനായ് കീർത്തിമാനായ് പരം
ധീരനായീടുമപ്രദ്യുമ്നനക്ഷണം
സ്വപ്രജാസങ്കടംകണ്ടൊരു തേരേറി-
യല്പവും പേടിച്ചിടായ്‌വിനെന്നോതിനാൻ. 13
സാത്യകിയും ചാരുദേഷ്ണൻ ഗദൻ സാംബ-
ഹാർദ്ദിക്യർ ഭാനുബിംബൻ ശുകൻ സാരണൻ
സാനുജനക്രൂരനന്യവില്ലാളികൾ
നാനാരഥാദിസംഘാധിപപാലരും
ആന തേർ കാലാൾ തുരംഗമിവ ചേർന്ന
സേനയോടൊത്തുബഹിർഗ്ഗമിച്ചീടിനാൻ. 14–15
പിന്നെസ്സുരാസുരർതമ്മിൽ തുമുലമായ്
മുന്നമുണ്ടായ രണത്തോടു തുല്യമായ്
ഘോരമായ് രോമാഞ്ചമാക്കുമുണ്ടാംവിധം
പോരുനടത്തീയവരോടു യാദവർ
ശാല്വനൃപതിതൻ മായകൾ പ്രദ്യുമ്ന-
നെല്ലാം നശിപ്പിച്ചു ദിവ്യാസ്ത്രശക്തിയാൽ
രാത്രിയിലുണ്ടായിടുമിരുട്ടാകവേ
മാർത്താണ്ഡനംശുക്കളാലെന്നപോലവേ. 17
പൊൻപിടിയാർന്നിട്ടിരിമ്പു മുനയാളു-
മമ്പിരുപത്തഞ്ചുകൊണ്ടക്കുമാരകൻ
വേഗത്തിലശ്ശാല്വഭൂപസൈന്യങ്ങൾ ത-
ന്നേകാധിപനെ മുറിപ്പെടുത്തീടിനാൻ. 18
നൂറു ശരത്താൽ മുറിച്ചിതു ശാല്വനെ
ഓരോന്നുകൊണ്ടു തത്സൈനികന്മാരെയും
ഖണ്ഡിതമായ് പത്തുപത്തിനാൽ സാരഥി-
വൃന്ദവും മൂമ്മൂന്നിനാൽ വാഹനൗഘവും. 19
പ്രദ്യുമ്നവീരന്റെയീ മഹദത്ഭുത-
കൃത്യം സ്വപക്ഷത്തിലുള്ള ജനങ്ങളും
ശത്രുപക്ഷക്കാരുമേവരും വീക്ഷിച്ചു
വാഴ്ത്തിപ്പരം ബഹുമാനിച്ചു സത്വരം. 20
മായാപടുവാം മയൻ വിരചിച്ചതാ-
മീയൊരു യാനം ചിലപ്പോളനേകമാം
കാണുകയില്ല ചില സമയത്തിതു
മാനസത്താലും വിഭാവ്യമല്ലേതുമേ. 21
ഭുവിലൊരിക്ക,ലൊരിക്കലാകാശത്തു,
പർവ്വതശൃംഗത്തിലാം ചിലവേളയിൽ
വെള്ളത്തിലെന്നാമൊരിക്കലീമട്ടു തീ-
ക്കൊള്ളിപോൽച്ചുററിത്തിരിയുമീ വാഹനം
എങ്ങും സ്ഥിരസ്ഥിതിയെന്നിയേ സർവ്വത്ര
ഭംഗമിയലാതെ കാണുമാറായിതു. 22

1 വൃഷ്ണികൾക്കു ഭയമുണ്ടാക്കുന്നതു്.

യത്ര യത്രോപലക്ഷ്യേത സസൌഭഃ സഹസൈനികഃ
സാല്വസ്തതസ്തതോഽമുഞ്ചൻ ശരാൻ സാത്വതയൂഥപാഃ. 23
ശരൈരഗ്ന്യർക്കസംസ്പർശൈരാശീവിഷദുരാസദൈഃ
പീഡ്യമാനപുരാനീകഃ സാല്വോഽമുഹ്യൽ പരേരിതൈഃ. 24
സാല്വാനീകപശസ്ത്രൗഘൈർവൃഷ്ണിവീരാ ഭൃശാർദ്ദിതാഃ
ന തത്യജു രണം സ്വം സ്വം ലോകദ്വയജിഗീഷവഃ. 25
സാല്വാമാത്യോ ദ്യുമാൻ നാമ പ്രദ്യുമ്നം പ്രാക് പ്രപീഡിതഃ
ആസാദ്യ ഗദയാ മൗർവ്യാ വ്യാഹത്യ വ്യനദദ് ബലീ. 26
പ്രദ്യുമ്നം ഗദയാ ശീർണ്ണവക്ഷഃസ്ഥലമരിന്ദമം
അപോവാഹ രണാൽ സൂതോ ധർമ്മവിദ്ദാരുകാത്മജഃ. 27
ലബ്ധസംജ്ഞോ മുഹൂർത്തേന കാർഷ്ണിഃ സാരഥിമബ്രവീൽ
അഹോ അസാധ്വിദം സൂത യദ്രണാന്മേഽപസർപ്പണം. 28
ന യദൂനാം കുലേ ജാതഃ ശ്രൂയതേ രണവിച്യുതഃ
വിനാ മൽക്ലീബചിത്തേന സൂതേന പ്രാപ്തകില്ബിഷാൽ. 29
കിം നു വക്ഷ്യേഽഭിസംഗമ്യ പിതരൗ രാമകേശവൗ
യുദ്ധാൽ സമ്യഗപക്രാന്തഃ പൃഷ്ടസ്തത്രാത്മനഃ ക്ഷമം. 30
വ്യക്തം മേ കഥയിഷ്യന്തി ഹസന്ത്യോ ഭ്രാതൃജാമയഃ
ക്ലൈബ്യം കഥം കഥം വീര തവാന്യൈഃ കഥ്യതാം മൃധേ. 31

സാരഥിരുവാച

ധർമ്മം വിജാനതാഽഽയുഷ്മൻ കൃതമേതന്മയാ വിഭോ
സൂതഃ കൃച്ഛ്റഗതം രക്ഷേദ്രഥിനം സാരഥിം രഥീ. 32
ഏതദ്വിദിത്വാ തു ഭവാൻ മയാപോവാഹിതോ രണാൽ
ഉപസൃഷ്ടഃ പരേണേതി മൂർച്ഛിതോ ഗദയാ ഹതഃ. 33

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
സാല്വയുദ്ധേ ഷട്സപ്തതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11456 ദശമസ്കന്ധേ ശ്ലോകാഃ 3262

---

## സപ്തസപ്തതിതമോഽധ്യായഃ

ശ്രീശുക ഉവാച

സ ഉപസ്പൃശ്യ സലിലം ദംശിതോ ധൃതകാർമ്മുകഃ
നയ മാം ദ്യുമതഃ പാർശ്വം വീരസ്യേത്യാഹ സാരഥിം. 1
വിധമന്തം സ്വസൈന്യാനി ദ്യുമന്തം രുക്മിണീസുതഃ
പ്രതിഹത്യ പ്രത്യവിധ്യന്നാരാചൈരഷ്ടഭിഃ സ്മയൻ. 2
ചതുർഭിശ്ചതുരോ വാഹാൻ സൂതമേകേന ചാഹനൽ
ദ്വാഭ്യാം ധനുശ്ച കേതും ച ശരേണാന്യേന വൈ ശിരഃ. 3
ഗദസാത്യകിസാംബാദ്യാ ജഘ്നുഃ സൗഭപതേർബ്ബലം
പേതുഃ സമുദ്രേ സൗഭേയാഃ സർവ്വേ സംച്ഛിന്നകന്ധരാഃ. 4
ഏവം യദൂനാം സാല്വാനാം നിഘ്നതാമിതരേതരം
യുദ്ധം ത്രിണവരാത്രം തദഭൂത്തുമുലമുല്ബണം. 5
ഇന്ദ്രപ്രസ്ഥം ഗതഃ കൃഷ്ണ ആഹൂതോ ധർമ്മസൂനുനാ
രാജസൂയേഽഥ നിർവൃത്തേ ശിശുപാലേ ച സംസ്ഥിതേ. 6
കുരുവൃദ്ധാനനുജ്ഞാപ്യ മുനീംശ്ച സസുതാം പൃഥാം
നിമിത്താന്യതിഘോരാണി പശ്യൻ ദ്വാരവതീം യയൗ. 7

എങ്ങെങ്ങു സൗഭവിമാനത്തോടും സൈന്യ-
സംഗതനായിട്ടു കണ്ടിതു ശാല്വനെ
അങ്ങങ്ങുടനടനസ്ത്രം തുരുതുരെ
മങ്ങാതെ വിട്ടിതു യാദവവീരരും. 23
അക്കാഗ്നിസന്നിഭസ്പർശമിയന്നതാ-
യുഗ്രമാം കാളകൂടംമട്ടസഹ്യമാം
യാദവമുക്തശരനികരത്തിനാൽ
ബാധിതനായ് മോഹമാന്നു സൗഭാധിപൻ. 24
ശാല്വസേനാധിപശല്യങ്ങളേല്ക്കയാ-
ലല്ലലസഹ്യമായീടിലും വൃഷ്ണികൾ
ഒന്നുകിൽ മന്നതല്ലെങ്കിൽ വിണ്ണെന്നൊരു
നിർണ്ണയത്താൽ പിന്തിരിഞ്ഞതില്ലാരുമേ. 25
പീഡനം മുൻപുമപ്രദ്യുമ്നനിലണ-
ച്ചീടിന ശാല്വമന്ത്രീന്ദ്രൻ ദ്യുമാൻ ബലി
കാരിരിമ്പിൻഗദകൊണ്ടവനെ ദ്രുതം
ചാരത്തണഞ്ഞടിച്ചിട്ടലറീടിനാൻ. 26
ഘോരഗദാഹതിയേററു വക്ഷഃസ്ഥലം
കീറി മോഹിക്കെയരിംദമനായിട്ടും
പ്രദ്യുമ്നനെദ്ധർമ്മവിജ്ഞനാം ദാരുക-
പുത്രസൂതൻ രണഭൂ വിട്ടൊഴിച്ചിതു. 27
മാത്രകഴിഞ്ഞു ബോധംവീണപോതില-
പ്രദ്യുമ്നനോതിനാൻ സാരഥിതന്നോടായ്
യുദ്ധക്കളംവിട്ടു ദൂരത്തിലെത്തിച്ച
കൃത്യമിതേററമനുചിതമെന്നുടൻ. 28
ഭീരുവായുള്ളൊരു സാരഥിമൂലമായ്
തീരാക്കളങ്കമിയന്ന ഞാനെന്നിയേ
യാദവവംശജനായിട്ടൊരുത്തനെ
ഭൂതലത്തിൽക്കാണുകില്ലതു നിർണ്ണയം. 29
യുദ്ധത്തിൽനിന്നുമപകടമേറോടി-
യെത്തിയ ഞാനെൻ പിതൃജനസന്നിധി
എന്തായ് രണമെന്നു ചോദിക്കമായള-
വെന്തോന്നു ചൊല്ലിടും യോഗ്യ-
തയില്ലാത്തതായ്. 30
പിന്തിരിഞ്ഞാജിയിലോടിയോരെന്നെയാ
സ്വാന്തസഹോദരകാന്തമാർ കാണവേ
പോരിലങ്ങേധൈര്യമെങ്ങോട്ടു പോയെന്നു
പാരം ഹസിച്ചുടൻ ചോദിച്ചിടും ദൃഢം. 31

സാരഥി പറഞ്ഞു

ധർമ്മത്തെ നേരേയറിഞ്ഞുതാനീവിധം
കർമ്മമായുഷ്മൻ! മുറയ്ക്കനുഷ്ഠിച്ചു ഞാൻ
സ്വാമിയാപന്നനാം വേളയിൽ സൂതനു-
മാമട്ടു സൂതനെ സ്വാമിയും കാക്കണം. 32
ശത്രുഗദയാൽ ഹതനായവശത-
മെത്തിബ്ഭവാൻ മൂർച്ഛിതനായിരിക്കയാൽ
യുദ്ധധർമ്മത്തെയറിഞ്ഞിട്ടുതന്നെയാ-
ണിതുദൂരം പിന്തിരിച്ചതു ഞാൻ വിഭോ! 33

---

## അദ്ധ്യായം 77

ശ്രീശുകൻ പറഞ്ഞു

പ്രദ്യുമ്നനാശു കൈകാലുകൾ നല്ലപോൽ
ശുദ്ധമാക്കിച്ചട്ടയിട്ടാന്നു ചാപവും
സത്വരമെന്നു ദ്യുമാൻ തന്നരികത്തി-
ലെത്തിക്കുകെന്നു തേരാളിയോടോതിനാൻ. 1
തന്നുടെ സൈന്യത്തെ നഷ്ടമാക്കും ദ്യുമാൻ
തന്നേക്കു പാഞ്ഞെത്തി രുഗ്മിണീനന്ദനൻ
പെട്ടെന്നു വിൽപൂട്ടിയെട്ടു കൂരമ്പുകൾ
വിട്ടക്ഷണത്തിൽ പ്രതിക്രിയചെയ്തിതു. 2
എന്നതിൽ നാലിനാലശ്വങ്ങളെ നാലിനെ-
ക്കൊന്നു വേറൊന്നിനാൽ സാരഥിതന്നെയും
പിന്നൊന്നിനാൽ ദ്യുമാൻതൻ കയ്യിലെ വില്ലു
ഭിന്നമാക്കീട്ടുടൻ മറെറാരസ്ത്രത്തിനാൽ
തത്ധ്വജം വീഴ്ത്തിയൊരമ്പുകൊണ്ടാശുത-
ദുത്തമാംഗത്തെയും ഛേദിച്ചു വീഴ്ത്തിനാൻ. 3
സാത്യകി സാംബ ഗദാദിയദുവീരർ
സത്വരം ശാല്വസൗഭസ്ഥിതസേനയെ
അമ്പുകൾ വിട്ടു തലകളറുത്തറു-
ത്തംഭോധിതന്നിലിട്ടീടിനാരക്ഷണം. 4
അന്യോന്യമീവിധം സംഹരിക്കുന്നൊരു
ജന്യശ്ശാല്വനും യാദവന്മാരുമായ്
അത്യന്തഭീകരമായിത്തുടന്നിരു-
പത്തേഴുനാൾ നീണ്ടുനിന്നു കഷ്ടഹാ! 5
ധർമ്മജാൻ ക്ഷണിച്ചീടുകമൂലമാ-
യമ്മുരവൈരിയിന്ദ്രപ്രസ്ഥപട്ടണം
പൂകി നലമൊടു രാജസൂയാഭിധ-
യാഗം വെടിപ്പായ് നടത്തിച്ചു ചൈദ്യനെ
കൊന്നിട്ടവിടെക്കുറേനാൾ വസിക്കവേ
ദുന്നിമിത്തങ്ങൾ പലതു നിരീക്ഷിച്ചു
കുന്തി പാഞ്ചാലി സുഭദ്ര മുനീശ്വരർ
ബന്ധുക്കളാം കുരുവൃദ്ധരിവക്കെഴും
സമ്മതംവാങ്ങിച്ചുകൊണ്ടവിളംബിതം
ചെമ്മേ നിജ പുരത്തിന്നു പോന്നീടിനാൻ. 6–7

ആഹ ചാഹമിഹായാത ആര്യമിശ്രാഭിസംഗതഃ
രാജന്യാശ്ചൈദ്യപക്ഷീയാ നൂനം ഹന്യുഃ പുരീം മമ. 8
വീക്ഷ്യ തൽ കദനം സ്വാനാം നിരൂപ്യ പുരരക്ഷണം
സൗഭം ച സാല്വരാജം ച ദാരുകം പ്രാഹ കേശവഃ. 9
രഥം പ്രാപയ മേ സൂത സാല്വസ്യാന്തികമാശു വൈ
സംഭ്രമസ്തേ ന കർത്തവ്യോ മായാവീ സൗഭരാഡയം. 10
ഇത്യുക്തശ്ചോദയാമാസ രഥമാസ്ഥായ ദാരുകഃ
വിശന്തം ദദൃശുഃ സർവ്വേ സ്വേ പരേ ചാരുണാനുജം. 11
സാല്വശ്ച കൃഷ്ണമാലോക്യ ഹതപ്രായബലേശ്വരഃ
പ്രാഹരൽ കൃഷ്ണസൂതായ ശക്തിം ഭീമരവാം മൃധേ. 12
താമാപതന്തിം നഭസി മഹോല്കാമിവ രംഹസാ
ഭാസയന്തീം ദിശഃ ശൗരിഃ സായകൈഃ ശതധാച്ഛിനൽ. 13
തം ച ഷോഡശഭിർവ്വിദ്ധ്വാ ബാണൈഃ സൗഭം ച ഖേ ഭ്രമൽ
അവിധ്യച്ഛരസന്ദോഹൈഃ ഖം സൂര്യ ഇവ രശ്മിഭിഃ. 14
സാല്വഃ ശൗരേസ്തു ദോഃ സവ്യം സശാർങ്ഗം ശാർങ്ഗധന്വനഃ
ബിഭേദ ന്യപതദ്ധസ്താൽ ശാർങ്ഗമാസീത്തദത്ഭുതം. 15
ഹാഹാകാരോ മഹാനാസീദ് ഭൂതാനാം തത്ര പശ്യതാം
വിനദ്യ സൗഭരാഡുച്ചൈരിദമാഹ ജനാർദ്ദനം. 16
യത്ത്വയാ മൂഢ നഃ സഖ്യുർഭ്രാതുർഭാര്യാ ഹൃതേക്ഷതാം
പ്രമത്തഃ സ സഭാമധ്യേ ത്വയാ വ്യാപാദിതഃ സഖാ. 17
തം ത്വാദ്യ നിശിതൈർബ്ബാണൈരപരാജിതമാനിനം
നയാമ്യപുനരാവൃത്തിം യദി തിഷ്ഠേർമ്മമാഗ്രതഃ. 18

ശ്രീഭഗവാനുവാച

വൃഥാ ത്വം കത്ഥസേ മന്ദ ന പശ്യസ്യന്തികേഽന്തകം
പൗരുഷം ദർശയന്തി സ്മ ശൂരാ ന ബഹുഭാഷിണഃ. 19
ഇത്യുക്ത്വാ ഭഗവാൻ സാല്വം ഗദയാ ഭീമവേഗയാ
തതാഡ ജത്രൗ സംരബ്ധഃ സ ചകമ്പേ വമന്നസൃക്. 20
ഗദായാം സന്നിവൃത്തായാം സാല്വസ്ത്വന്തരധീയത
തതോ മുഹൂർത്ത ആഗത്യ പുരുഷഃ ശിരസാച്യുതം
ദേവക്യാ പ്രഹിതോഽസ്മീതി നത്വാ പ്രാഹ വചോ രുദൻ. 21
കൃഷ്ണ കൃഷ്ണ മഹാബാഹോ പിതാ തേ പിതൃവത്സല
ബദ്ധ്വാപനീതഃ സാല്വേന സൗനികേന യഥാ പശുഃ. 22
നിശമ്യ വിപ്രിയം കൃഷ്ണോ മാനുഷീം പ്രകൃതിം ഗതഃ
വിമനസ്കോ ഘൃണീ സ്നേഹാദ്ബഭാഷേ പ്രാകൃതോ യഥാ. 23
കഥം രാമമസംഭ്രാന്തം ജിത്വാജേയം സുരാസുരൈഃ
സാല്വേനാല്പീയസാ നീതഃ പിതാ മേ ബലവാൻ വിധിഃ. 24
ഇതി ബ്രുവാണേ ഗോവിന്ദേ സൗഭരാട് പ്രത്യുപസ്ഥിതഃ
വസുദേവമിവാനീയ കൃഷ്ണം ചേദമുവാച സഃ. 25
ഏഷ തേ ജനിതാ താതോ യദർത്ഥമിഹ ജീവസി
വധിഷ്യേ വീക്ഷതസ്തേഽമുമീശശ്ചേൽ പാഹി ബാലിശ. 26
ഏവം നിർഭർത്സ്യ മായാവീ ഖഡ്ഗേനാനകദുന്ദുഭേഃ
ഉൽകൃത്യ ശിര ആദായ ഖസ്ഥം സൗഭം സമാവിശൽ. 27
തതോ മുഹൂർത്തം പ്രകൃതാവുപപ്ലുതഃ
സ്വബോധ ആസ്തേ സ്വജനാനുഷംഗതഃ
മഹാനുഭാവസ്തദബുദ്ധ്യദാസുരീം
മായാം സ സാല്വപ്രസൃതാം മയോദിതാം. 28

'ആര്യനാം ജ്യേഷ്ഠനോടൊന്നിച്ചു ഞാൻ യാഗ–
കാര്യത്തിനായ് ക്ഷണിച്ചിങ്ങു വന്നീടിനേൻ
ചൈദ്യവധത്തിനാലേറവും ക്രൂരരാം
ശത്രുക്കരം മാമക നൂതനപത്തനം
നിശ്ചയമായി നശിപ്പിച്ചുകാണു'മെ–
ന്നച്യുതൻതാനേ കഥിക്കയും ചെയ്തിതു. 8
സ്വപ്രജാസങ്കടത്തേയുമസ്സൗഭമോ–
മദ്ഭുതയാനത്തെയും തദധീശനാം
ശാലപനൃപനെയും കണ്ടു കൃഷ്ണൻ പുര–
പാലനം ചിന്തിച്ചു സൂതനോടോതിനാൻ: 9
തേരു നീ ശാലപസമീപത്തിലേക്കുതാൻ
പാരാതെ നേരേ നടത്തുക സാരഥേ!
സംഭ്രമിച്ചീടായ്ക മായേശനാകുമീ
സൗഭാധിപനെബ്ഭയപ്പെട്ടിടേണ്ട നീ. 10
അക്കല്പന കേട്ടു ദാരുകൻ ശാലപന്റെ
നേക്കു തെളിച്ചാൻ ഗരുഡാങ്കിതം രഥം
സ്വന്തജനങ്ങളും ശത്രുക്കളും കണ്ടി–
തന്തികമെത്തുന്ന പത്രീന്ദ്രനെത്തദാ. 11
മിക്കവാറും ചത്തൊടുങ്ങിയ സേനതൻ
മുഖ്യനാം ശാലപൻ ഭഗവാനെ വീക്ഷിച്ചു
ഉത്ക്കടശബ്ദം പുറപ്പെടുവിച്ചിട്ടും
ശക്ത്യായുധം വൃഥാ വിട്ടിതു സൂതനിൽ. 12
ഉത്ക്കപോൽ ശീഘ്രം നഭസ്സിൽച്ചരിപ്പതായ്
ദിക്കുകളെ പ്രകാശിപ്പിച്ചിടുന്നതാം
മായാമയമാകുമാ വേലിനെദ്രുത–
മായി നുറുക്കിനാനമ്പുകളാൽ ഹരി. 13
ഷോഡശബാണങ്ങരംകൊണ്ടഥ ശാലപനെ–
[1]പ്പാടനംചെയ്തു വിയത്തിൽച്ചരിച്ചിട്ടും
യാനത്തെ,യസ്ത്രങ്ങളാലെ മൂടീടിനാൻ
വാനത്തെയംശുക്കളാലക്കനെന്നപോൽ. 14
ശാലപനശ്ശാർങ്ഗധന്വസ്സോടുകൂടിയ
മല്ലാരിതന്നിടംകൈ വിഭേദിച്ചുടൻ
വില്ലു നിലത്തു പതിപ്പിച്ചു കാണിക–
ളെല്ലാമതു കണ്ടു വിസ്മയിച്ചീടിനാർ. 15
കഷ്ടശബ്ദം ജനരാശി മുഴക്കവേ–
യട്ടഹാസത്തൊടും ശാലപനോതീടിനാൻ: 16
മൂഢാ! തവ സോദരസ്ഥാനഭൂതനാ–
മീടേറുമശ്ശിശുപാലന്റെ ഭാര്യയെ
തത്സുഹൃത്തുക്കളും ഞങ്ങളും കാൺകവേ–
യസ്സഭാമദ്ധ്യത്തിൽവച്ചു ഹരിച്ചു നീ
യുദ്ധസ്ഥതിയററു വാണൊരത്തോഴനെ
സത്വരം കൊല്ലുകയും ചെയ്തതില്ലയോ? 17
ഞാനപരാജിതനാരാലുമെന്നഭി–
മാനിച്ചിടുന്ന നീയെന്മുന്നിൽ നില്ക്കുകിൽ
ശസ്ത്രങ്ങളാൽപ്പുനരാവൃത്തിഹീനമാ–
മസ്ഥലത്തേക്കയച്ചീടുവനാശു ഞാൻ. 18

ശ്രീഭഗവാൻ പറഞ്ഞു

മന്ദാ! വൃഥാ പുലമ്പുന്ന നീ ചാരത്തു
വന്നിട്ടും മൃത്യുവെക്കാണുന്നതില്ലഹോ!
വീരർ പരാക്രമംകാട്ടുവതെന്നിയേ
വീരവാദംചെയ്യുമാറില്ല തെല്ലുമേ. 19
എന്നുചൊന്നിട്ടതിവേഗമാളും ഗദ–
തന്നാലവന്റെ പിരടിക്കടിച്ചിതു
ഘോരമത്താഡനമേററു ശാലപൻ കട–
ചോര കവിട്ടി വിറച്ചിതു ദേഹവും. 20
ആ ഗദ വീണ്ടും ഭഗവത്സമീപത്തി–
ലാഗമിച്ചീടവേ കണ്ടീല ശാലപനെ
ഏകപുമാൻ തദാ ശ്രീകൃഷ്ണസന്നിധി–
പൂകിപ്പദതാരിൽ വീണു നമിച്ചുടൻ
ദേവകീദേവിതൻ ദൂതനാം ഞാനെന്ന–
താവിലചിത്തനായ്ച്ചൊല്ലിക്കരഞ്ഞിതു. 21
ഹേ കൃഷ്ണ! കൃഷ്ണാ! വീരാ! പിതൃവത്സലാ!
ഹാ കഷ്ട! മസ്സൗഭരാട്ടു നിന്നച്ഛനെ
ആശു പിടിച്ചുകെട്ടിക്കൊണ്ടുപോയിതു
മേഷത്തെയങ്ങക്കശാപ്പുകാരൻവിധം. 22
മാനുഷഭാവമിയന്നീടുമാ രമാ–
ജാനിയീയപ്രിയവാക്യങ്ങരം കേട്ടുടൻ
വ്യാകുലഹൃത്തായ് കരുണാർദ്രനായ് പരം
പ്രാകൃതൻമട്ടു സസ്നേഹം കഥിച്ചിതു: 23
ഉമ്പരാലും ദൈത്യരാലുമജയ്യനായ്
സംഭ്രമഹീനനാം ജ്യേഷ്ഠനെ വെന്നുടൻ
തുച്ഛനാകും ശാലപനെങ്ങനെ കൊണ്ടുപോ–
യച്ഛനെ ഹാ! വിധിവൈഭവമത്ഭുതം. 24
ഗോവിന്ദനേവം കഥിക്കവേ സൗഭരാ–
ട്ടാവിർഭവിച്ചു വസുദേവതുല്യനാം
ഏകനെത്തന്മുന്നിൽ നിർത്തിസ്സമീപിച്ചു
ശ്രീകൃഷ്ണനെക്കാട്ടിയോതിനാനീവിധം. 25
ആർക്കുവേണ്ടീട്ടു നീ ജീവിച്ചിടുന്നിഹ
നോക്കീടുകാ നിൻ ജനകനാണീയിവൻ
കണ്ടുകൊരംകിക്ഷണം കൊല്ലുമിവനെ ഞാ–
നുണ്ടു ബലം നിനക്കെങ്കിൽത്തടുക്കുക. 26
എന്നു പറഞ്ഞു തൻ വാളെടുത്താനക–
ദുന്ദുഭിതൻ തല കൊയ്തെടുത്തിട്ടുടൻ
മായാപടുവവനാകാശസംസ്ഥിത–
മായീടുമാ വിമാനത്തിലേറീടിനാൻ. 27
താതനെക്കൊന്നതു കാൺകയാൽ തെല്ലിട
ബോധസ്വരൂപനെന്നാലും ജനാർദ്ദനൻ
മർത്ത്യസാധാരണമാമത്തലാന്നിതു
പാർത്താനതു ശാലപമായയെന്നക്ഷണം. 28

1 പിളന്ന്.

ന തത്ര ദൂതം ന പിതുഃ കളേബരം
പ്രബുദ്ധ ആജൗ സമപശ്യദച്യുതഃ
സ്വാപ്നം യഥാ ചാംബരചാരിണം രിപും
സൗഭസ്ഥമാലോക്യ നിഹന്തുമുദ്യമത്. 29
ഏവം വദന്തി രാജർഷേ ഋഷയഃ കേ ച നാന്വിതാഃ
യൽ സ്വവാചോ വിരുധ്യേത നൂനം തേ ന സ്മരന്ത്യുത. 30
ക്വ ശോകമോഹൗ സ്നേഹോ വാ ഭയം വാ യേഽജ്ഞസംഭവാഃ
ക്വ ചാഖണ്ഡിതവിജ്ഞാനജ്ഞാനൈശ്വര്യസ്ത്വഖണ്ഡിതഃ. 31
യൽപാദസേവോർജ്ജിതയാഽഽത്മവിദ്യയാ
ഹിന്വന്ത്യനാദ്യാത്മവിപര്യയഗ്രഹം
ലഭന്ത ആത്മീയമനന്തമൈശ്വരം
കുതോ നു മോഹഃ പരമസ്യ സദ്ഗതേഃ. 32
തം ശസ്ത്രപൂഗൈഃ പ്രഹരന്തമോജസാ
സാല്വം ശരൈഃ ശൗരിരമോഘവിക്രമഃ
വിദ്ധ്വാച്ഛിനദ്വർമ്മ ധനുഃ ശിരോമണിം
സൗഭം ച ശത്രോർഗ്ഗദയാ രുരോജ ഹ. 33
തൽ കൃഷ്ണഹസ്തേരിതയാ വിചൂർണ്ണിതം
പപാത തോയേ ഗദയാ സഹസ്രധാ
വിസൃജ്യ തദ്ഭൂതലമാസ്ഥിതോ ഗദാ-
മുദ്യമ്യ സാല്വോഽച്യുതമഭ്യഗാദ്ദ്രുതം. 34
ആധാവതഃ സഗദം തസ്യ ബാഹും
ഭല്ലേന ഛിത്ത്വാഥ രഥാംഗമത്ഭുതം
വധായ സാല്വസ്യ ലയാർക്കസന്നിഭം
ബിഭ്രദ് ബഭൗ സാർക്ക ഇവോദയാചലഃ. 35
ജഹാര തേനൈവ ശിരഃ സകുണ്ഡലം
കിരീടയുക്തം പുരുമായിനോ ഹരിഃ
വജ്രേണ വൃത്രസ്യ യഥാ പുരന്ദരോ
ബഭൂവ ഹാഹേതി വചസ്തദാ നൃണാം. 36
തസ്മിൻ നിപതിതേ പാപേ സൗഭേ ച ഗദയാ ഹതേ
നേദുർദ്ദുന്ദുഭയോ രാജൻ ദിവി ദേവഗണേരിതാഃ
സഖീനാമപചിതിം കുർവ്വൻ ദന്തവക്ത്രോ രുഷാഭ്യഗാൽ. 37

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
സൗഭവധോ നാമ സപ്തസപ്തതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 11493 ദശമസ്കന്ധേ ശ്ലോകാഃ 3299

---

# അഷ്ടസപ്തതിതമോഽധ്യായഃ

ശ്രീശുക ഉവാച

ശിശുപാലസ്യ സാല്വസ്യ പൗണ്ഡ്രകസ്യാപി ദുർമ്മതിഃ
പരലോകഗതാനാം ച കുർവ്വൻ പാരോക്ഷ്യസൗഹൃദം. 1
ഏകഃ പദാതിഃ സംക്രുദ്ധോ ഗദാപാണിഃ പ്രകമ്പയൻ
പദ്ഭ്യാമിമാം മഹാരാജ മഹാസത്ത്വോ വ്യദൃശ്യത. 2
തം തഥാഽഽയാന്തമാലോക്യ ഗദാമാദായ സത്വരഃ
അവപ്ലുത്യ രഥാൽ കൃഷ്ണഃ സിന്ധും വേലേവ പ്രത്യധാൽ. 3
ഗദാമുദ്യമ്യ കാരൂഷോ മുകുന്ദം പ്രാഹ ദുർമ്മദഃ
ദിഷ്ട്യാ ദിഷ്ട്യാ ഭവാനദ്യ മമ ദൃഷ്ടിപഥം ഗതഃ. 4

സ്വപ്നപദാത്ഥം പ്രബുദ്ധൻവിധം ഹരി-
യപ്പിതൃദേഹവും തേരാളിതന്നെയും

കണ്ടീല സൗഭസ്ഥനായുടൻ ശാല്വനെ-
ക്കണ്ടു ഹനിപ്പതിനായ് മുതിന്നീടിനാൻ. 29

ധമ്മജരാജസൂയത്തിന്നു രാമൻെറ
സമ്മതം വാങ്ങിബ്ഭഗവാൻ ഗമിച്ചതായ്

മുന്നമേ ചൊന്നിട്ടു രോഹിണീപുത്രനോ-
ടൊന്നിച്ചു നിഗ്ഗമിച്ചെന്നായനന്തരം

പൂവ്വാപരവിരോധത്തെ സ്മരിക്കാതെ
നിവ്വചിക്കുന്നിതു മാമുനിമാർ ചിലർ. 30

ബോധവിഹീനർതൻ ശോകമോഹങ്ങളും
ഭീതിയും സ്നേഹവുമെങ്ങോത്തുകാണുകിൽ

പൂണ്ണനായ് ജ്ഞാനവിജ്ഞാനവിഭൂതിക-
ളാൻറു വിളങ്ങിടുമീശ്വരനെങ്ങുതാൻ. 31

ആരുടെ പാദാബ്ജസേവയാൽ പുഷ്ടമായ്-
ത്തീരുമാത്മജ്ഞാനമാളുന്ന സജ്ജനം

നശ്യശരീരാത്മബുദ്ധി നശിപ്പിച്ചു
ശാശ്വതാത്മസ്വരൂപം ധരിക്കുന്നുവോ

അങ്ങനെയുള്ള സൽപ്രാപ്യനാകും പര-
ന്നെങ്ങനെ വിഭ്രമം സംഗതമായിടും. 32

ശസ്ത്രചയംകൊണ്ടത്തുലബലത്തൊടും
ശത്രുക്കളെ പ്രഹരിക്കമെശ്ശാല്വനെ

ഖണ്ഡിച്ചു ചട്ടയും വില്ലും കിരീടവും
കണ്ണൻ തകത്താൻ ഗദകൊണ്ടു സൗഭവും. 33

നന്ദജതീക്ഷ്ണഗദാഹതിയേററുടൻ
ചൂണ്ണമായ് സൗഭം സമുദ്രത്തിൽ വീണിതു

മന്നിലിറങ്ങിഗ്ഗദയുമെടുത്തു കാർ-
വണ്ണൻെറ നേക്കുടൻ പാഞ്ഞടുത്താനവൻ. 34

തന്നേക്കു പാഞ്ഞെത്തുമായവൻതൻ ഗദ-
യാന്ന കൈയമ്പിനാൽ ഖണ്ഡിച്ചു മാധവൻ

തദ്വധത്തിന്നു കല്പാന്തമാത്താണ്ഡനോ-
ടൊത്തത്ഭുതപ്രഭയാളും സുദശനം

കൈക്കൊണ്ടധികം വിളങ്ങീയളിവണ്ണ-
നക്കനോടൊത്തുദയാചലമെന്നപോൽ. 35

മായാപടുവാമവൻതൻ സകുണ്ഡല-
മായ ശിരസ്സു കിരീടത്തൊടൊത്തുടൻ

വൃത്രോത്തമാംഗത്തെ വജ്രത്തിനാൽ വജ്രി-
മട്ടു ചക്രത്താൽ ഹരിച്ചീടിനാൻ ഹരി

അപ്പോഴം ജനങ്ങളിൽനിന്നു ഹാഹാരവ-
മല്പേതരമായ് മുഴങ്ങിയെല്ലാടവും. 36

ഭൂവരാ! പാപിഷ്ഠനായിടും ശാല്വനെ-
യീവിധം കൃഷ്ണൻ ഹനിച്ചു സൗഭാഗ്യമാം

തദ്വിമാനം നശിപ്പിക്കവേ ദുന്ദുഭീ-
വാദ്യഘോഷം മുഴക്കീടിനാർ വിണ്ണവർ.

പ്രത്യുപകാരം സുഹൃത്തിന്നു ചെയ്യുവാ-
നെത്തിനാൻ ദന്തവക്ത്രൻ പരം ക്രുദ്ധനായ്. 37

---

# അദ്ധ്യായം 78

ശ്രീശുകൻ പറഞ്ഞു

മന്നവമൌലേ! മൃതരാം ശിശുപാല-
പൌണ്ഡ്രകശാല്വനൃപക്ഷ പരോക്ഷമായ്

ഇഷ്ടകൃത്യം നിവ്വഹിക്കുവാനേകനായ്
ദുഷ്ടമതിയായ് ബൃഹത്തനുവാമൊരാം

ക്രുദ്ധനായ് ഭൂമി കുലുക്കി നടന്നങ്ങു
സത്വരം ചെല്ലുന്നതു കണ്ടു കേശവൻ. 1–2

നേരെയുണയുമദ്ദന്തവക്ത്രാഖ്യനെ-
ച്ചാരത്തു കൃഷ്ണൻ നിരീക്ഷിച്ചു സത്വരം

തേരിൽനിന്നും ഗദയാന്നു താഴെച്ചാടി
വാരിധിയെത്തീരതുല്യം തടുത്തിതു. 3

ദുമ്മതി, തൻഗദ പൊക്കിപ്പിടിച്ചുട-
നിമ്മട്ടു ചിന്മയനോടു ചൊല്ലീടിനാൻ:

നിന്നെ ലഭിച്ചുമദ്ദൃഷ്ടിപഥത്തിലി-
ന്നെന്നതെന്നുന്നതഭാഗധേയം ദൃഢം. 4

ത്വം മാതുലേയോ നഃ കൃഷ്ണ മിത്രധ്രുങ്മാം ജിഘാംസസി
അതസ്ത്വാം ഗദയാ മന്ദ ഹനിഷ്യേ വജ്രകല്പയാ. 5

തർഹ്യാനൃണ്യമുപൈമ്യജ്ഞ മിത്രാണാം മിത്രവത്സലഃ
ബന്ധുരൂപമരിം ഹത്വാ വ്യാധിം ദേഹചരം യഥാ. 6

ഏവം രുക്ഷൈസ്തുദൻ വാക്യൈഃ കൃഷ്ണം തോത്രൈരിവ ദ്വിപം
ഗദയാതാഡയന്മൂർദ്ധ്നി സിംഹവദ്വ്യനദച്ച സഃ. 7

ഗദയാഭിഹതോഽപ്യാജൗ ന ചചാല യദൂദ്വഹഃ
കൃഷ്ണോഽപി തമഹൻ ഗുർവ്വ്യാ കൗമോദക്യാ സ്തനാന്തരേ. 8

ഗദാനിർഭിന്നഹൃദയ ഉദ്വമൻ രുധിരം മുഖാൽ
പ്രസാര്യ കേശബാഹ്വങ്ഘ്രീൻ ധരണ്യാം ന്യപതദ്വ്യസുഃ. 9

തതഃ സൂക്ഷ്മതരം ജ്യോതിഃ കൃഷ്ണമാവിശദത്ഭുതം
പശ്യതാം സർവ്വഭൂതാനാം യഥാ ചൈദ്യവധേ നൃപ. 10

വിഡൂരഥസ്തു തദ്ഭ്രാതാ ഭ്രാതൃശോകപരിപ്ലുതഃ
ആഗച്ഛദസിചർമ്മഭ്യാമുച്ഛ്വസംസ്തജ്ജിഘാംസയാ. 11

തസ്യ ചാപതതഃ കൃഷ്ണശ്ചക്രേണ ക്ഷുരനേമിനാ
ശിരോ ജഹാര രാജേന്ദ്ര സകിരീടം സകുണ്ഡലം. 12

ഏവം സൗഭം ച സാല്വം ച ദന്തവക്ത്രം സഹാനുജം
ഹത്വാ ദുർവ്വിഷഹാനന്യൈരീഡിതഃ സുരമാനവൈഃ. 13

മുനിഭിഃ സിദ്ധഗന്ധർവ്വൈർവ്വിദ്യാധരമഹോരഗൈഃ
അപ്സരോഭിഃ പിതൃഗണൈര്യക്ഷൈഃ കിന്നരചാരണൈഃ. 14

ഉപഗീയമാനവിജയഃ കുസുമൈരഭിവർഷിതഃ
വൃതശ്ച വൃഷ്ണിപ്രവരൈർവ്വിവേശാലംകൃതാം പുരീം. 15

ഏവം യോഗേശ്വരഃ കൃഷ്ണോ ഭഗവാഞ്ജഗദീശ്വരഃ
ഈയതേ പശുദൃഷ്ടീനാം നിർജ്ജിതോ ജയതീതി സഃ. 16

ശ്രുത്വാ യുദ്ധോദ്യമം രാമഃ കുരൂണാം സഹ പാണ്ഡവൈഃ
തീർത്ഥാഭിഷേകവ്യാജേന മധ്യസ്ഥഃ പ്രയയൗ കില. 17

സ്നാത്വാ പ്രഭാസേ സന്തർപ്പ്യ ദേവർഷിപിതൃമാനവാൻ
സരസ്വതീം പ്രതിസ്രോതം യയൗ ബ്രാഹ്മണസംവൃതഃ. 18

പൃഥൂദകം ബിന്ദുസരസ്ത്രിതകൂപം സുദർശനം
വിശാലം ബ്രഹ്മതീർത്ഥം ച ചക്രം പ്രാചീം സരസ്വതീം. 19

യമുനാമനു യാന്യേവ ഗംഗാമനു ച ഭാരത
ജഗാമ നൈമിഷം യത്ര ഋഷയഃ സത്രമാസതേ. 20

തമാഗതമഭിപ്രേത്യ മുനയോ ദീർഘസത്രിണഃ
അഭിനന്ദ്യ യഥാന്യായം പ്രണമ്യോത്ഥായ ചാർച്ചയൻ. 21

സോർച്ചിതഃ സപരീവാരഃ കൃതാസനപരിഗ്രഹഃ
രോമഹർഷണമാസീനം മഹർഷേഃ ശിഷ്യമൈക്ഷത. 22

അപ്രത്യുത്ഥായിനം സൂതമകൃതപ്രഹ്വണാഞ്ജലിം
അധ്യാസീനം ച താൻ വിപ്രാംശ്ചുകോപോദ്വീക്ഷ്യ മാധവഃ. 23

കസ്മാദസാവിമാൻ വിപ്രാനധ്യാസ്തേ പ്രതിലോമജഃ
ധർമ്മപാലാംസ്തഥൈവാസ്മാൻ വധമർഹതി ദുർമ്മതിഃ. 24

ഋഷേർഭഗവതോ ഭൂത്വാ ശിഷ്യോഽധീത്യ ബഹൂനി ച
സേതിഹാസപുരാണാനി ധർമ്മശാസ്ത്രാണി സർവ്വശഃ. 25

അദാന്തസ്യാവിനീതസ്യ വൃഥാ പണ്ഡിതമാനിനഃ
ന ഗുണായ ഭവന്തി സ്മ നടസ്യേവാജിതാത്മനഃ. 26

മാതുലപുത്രനാം ഹേ കൃഷ്ണ! നീ മഹാ–
പാതകി ബാന്ധവദ്രോഹിയസംശയം.
മന്ദാ! മമ നിധനേച്ഛുവാം നിന്നെ ഞാൻ
കൊന്നിടും വജ്രോപമഗദയാലുടൻ. 5
ബന്ധുഭാവം പെടും ശത്രുവാകും നിന–
ക്കന്തം ശരീരസ്ഥരോഗത്തിനെന്നപോൽ
മന്ദമതേ! സുഹൃദ്വത്സലനായ ഞാ–
നിന്നിമിഷംതന്നെ ചേർത്തു മാററം വിനാ
മാമകബന്ധുജനത്തോടെനിക്കുള്ള
ഭീമമാകും കടം വീട്ടീടുവാൻ ദൃഢം. 6
തോട്ടിയും കുന്തവും കൊണ്ടാനയെയെന്ന–
മട്ടിൽ കഠിനവാക്യങ്ങളാൽ കൃഷ്ണനെ
ശല്യപ്പെടുത്തി മൂർദ്ധാവിൽ ഗദകൊണ്ടു–
തല്ലീട്ടു സിംഹനാദം മുഴക്കീടിനാൻ. 7
ദന്തവക്ത്രൻതൻ ഗദാപ്രഹരം മുര–
ഹന്താവിനെച്ചലിപ്പിച്ചില്ല തെല്ലുമേ
ശ്രീമാധവൻ തച്ഛരീരത്തിലൂക്കോടു
കൗമോദകീഗദകൊണ്ടടിച്ചീടിനാൻ. 8
ഘോരമാമഗ്ഗദാതാഡനമേററുടൻ
ചോര കവിട്ടിത്തകന്ന കൈകാലുകൾ
കേശവും ചിന്നി നിഷ്പ്രാണനായാ ഖല–
നാശു ധരാതലത്തിൽ പതിച്ചീടിനാൻ. 9
പിന്നെയച്ചൈദ്യവധത്തിലെപ്പോലെതാൻ
മന്നവാ! സൂക്ഷ്മതമം മഹസ്സൊന്നുടൻ
തച്ഛരീരത്തിൽനിന്നച്യുതദേഹനി–
ലുൾച്ചേർന്നിതെല്ലാവരും നോക്കിനില്ക്കവേ. 10
പെട്ടെന്നു തത്സോദരനാം വിഡൂരഥൻ
ജ്യേഷ്ഠവധത്താൽ നെടുവീർപ്പുവിട്ടുടൻ
വാളും പരിശയും കൈക്കൊണ്ടു കൃഷ്ണനെ
ചീളെന്നു കൊല്ലുവാനിച്ഛിച്ചടുത്തിതു. 11
മിന്നും കിരീടവും കുണ്ഡലദ്വന്ദ്വവു–
മാന്നു നേർക്കെത്തുമവന്റെ ശിരസ്സുടൻ
മൂർച്ചയേറീടിന ചക്രായുധത്തിനാൽ
വിച്ഛേദനംചെയ്തിതശ്രമം ശ്രീഹരി. 12
അന്യക്കസഹ്യമാം സൗഭത്തെയും ശാല്വ–
മന്നനേയും ദന്തവക്ത്രനേയും തഥാ
തത്സോദരനെയും കൊന്നീവിധം ഹരി
സംസ്തുതനായാൻ നരസുരൗഘത്തിനാൽ. 13
സിദ്ധഗന്ധർവ്വരും മാമുനിവൃന്ദവും
വിദ്യാധരന്മാരുമപ്സരഃസ്ത്രീകളും
കിന്നരചാരണയക്ഷപിതൃക്കളും
നന്നായ് വിജയം സ്തുതിച്ചു ഗാനംചെയ്തു
പൂമാരി തൂകി യദുക്കളാലാവൃതൻ
ശ്രീമാധവൻ ഭൂഷിതം പുരംപൂകിനാൻ. 14–15
ലോകേശനായ് ഷഡ്ഗുണപരിപൂർണ്ണനായ്
യോഗഫലപ്രദനാം മധുസൂദനൻ
അജ്ഞജനങ്ങൾതൻ ദൃഷ്ടിയിൽ തോന്നുന്നു
നിർജ്ജിതനെന്നും വിജയിയെന്നും വൃഥാ. 16
കൗരവന്മാർ പാണ്ഡുനന്ദനന്മാരുമായ്
പോരിനൊരുങ്ങുന്നതായ് കേട്ടുടൻ ഹലി
തീർത്ഥയാത്രയ്ക്കെന്നമട്ടിൽപ്പുരം വിട്ടു
യാത്രയായാനൊരുപക്ഷവുമെന്നിയേ. 17
സ്നാനം കഴിച്ചാപ്രഭാസമതിൽപ്പിതൃ–
മാനവദേവർഷിമാരെ വേണ്ടുംവിധം
തർപ്പണംചെയ്തു ഗമിച്ചാൻ ദ്വിജരൊടും
ക്ഷിപ്രം സരസ്വതീവാഹിന്യഭിമുഖം. 18
ആദ്യം പൃഥൂദകം ബിന്ദുസരസ്സു പി–
ന്നാത്രിതകൂപം വിശാലം സുദർശനം
ബ്രഹ്മതീർത്ഥം ചക്രതീർത്ഥം കിഴക്കോട്ടു–
ചെമ്മേയൊഴുകും സരസ്വതീവാഹിനി
ഗംഗായമുനാനദികളെന്നിത്തരം
മംഗലസ്ഥാനങ്ങൾതോറും ചരിച്ചുടൻ
സന്ദർശനസ്നാനസന്തർപ്പണാദിക–
ളന്വഹം സാധിച്ചു കന്മഷമെന്നിയേ
മാമുനിമാർ മഹായാഗം നടത്തിടും
നൈമിഷാരണ്യാശ്രമത്തിലെത്തീ
ടിനാൻ 19–20
ദീർഘസത്രം തുടങ്ങീടും മഹർഷിമാർ
ശീഘ്രമെഴുന്നേററിതീരേററു രാമനെ
നന്ദിച്ചു ശാസ്ത്രപ്രകാരം നമസ്കരി–
ച്ചന്യൂനമാരാധനംചെയ്തു വേണ്ടപോൽ. 21
[1]സാനുചരം സത്കൃതനായ് വരാസന–
സ്ഥാനമലംകരിച്ചീടും ഹലായുധൻ
ആ സഭതന്നിലിരുന്നീടുമാ രോമ–
ഹർഷണനാം മുനിശിഷ്യനെ നോക്കിനാൻ. 22
ആഗതനാം തന്നെ മാനിച്ചു വേണ്ടപോൽ
സ്വാഗതമോതിസ്സമർച്ചചെയ്തീടാതെ
മേദിനീദേവരോടൊപ്പമങ്ങേറിയാ
സൂതനിരിപ്പതു കണ്ടു കോപിച്ചിതേ. 23
ദുർമ്മതിയായ് പ്രതിലോമജനാമിവൻ
ധർമ്മസംരക്ഷകർ ഭൂമീസുരരേയും
നമ്മെയും കൂസാതെയുന്നതസ്ഥാനത്തി–
ലിമ്മട്ടിലേറിയിരിക്കയാൽ വധ്യനാം. 24
വ്യാസഭഗവാന്റെ ശിഷ്യനായ്ത്തീർന്നിതി–
ഹാസങ്ങളും പുരാണങ്ങളശേഷവും
നാനാതരബഹുധർമ്മശാസ്ത്രങ്ങളു–
മൂനമെന്യേ പഠിച്ചുള്ളോരു പണ്ഡിതൻ
താനെന്നു മാനിച്ചദാന്തഹൃദന്തനായ്
നാണമില്ലാതെ ഞെളിഞ്ഞിരിപ്പോരിവൻ
അഭ്യസനത്തിൻ ഗുണമററൊരു നട–
ന്നൊപ്പം വെറും വേഷധാരിയെന്നേവരൂ. 25–26

1 അനുചരന്മാരോടുകൂടുംവണ്ണം.

ഏതദർത്ഥം ഹി ലോകേഽസ്മിന്നവതാരോ മയാ കൃതഃ
വധ്യാ മേ ധർമ്മധ്വജിനസ്തേ ഹി പാതകിനോഽധികാഃ. 27
ഏതാവദുക്ത്വാ ഭഗവാൻ നിവൃത്തോഽസദ്വധാദപി
ഭാവിത്വാത്തം കുശാഗ്രേണ കരസ്ഥേനാഹനൽ പ്രഭുഃ. 28
ഹാഹേതി വാദിനഃ സർവ്വേ മുനയഃ ഖിന്നമാനസാഃ
ഊചുഃ സങ്കർഷണം ദേവമധർമ്മസ്തേ കൃതഃ പ്രഭോ. 29
അസ്യ ബ്രഹ്മാസനം ദത്തമസ്മാഭിര്യദുനന്ദന
ആയുശ്ചാത്മാക്ലമം താവദ്യാവൽ സത്രം സമാപ്യതേ. 30
അജാനതൈവാചരിതസ്ത്വയാ ബ്രഹ്മവധോ യഥാ
യോഗേശ്വരസ്യ ഭവതോ നാമ്നായോഽപി നിയാമകഃ. 31
യദ്യേതദ്ബ്രഹ്മഹത്യായാഃ പാവനം ലോകപാവന
ചരിഷ്യതി ഭവാംല്ലോകസംഗ്രഹോഽനന്യചോദിതഃ. 32

ശ്രീഭഗവാനുവാച

കരിഷ്യേ വധനിർവ്വേശം ലോകാനുഗ്രഹകാമ്യയാ
നിയമഃ പ്രഥമേ കല്പേ യാവാൻ സ തു വിധീയതാം. 33
ദീർഘമായുർബ്ബതൈതസ്യ സത്ത്വമിന്ദ്രിയമേവ ച
ആശാസിതം യത്തദ്ബ്രൂത സാധയേ യോഗമായയാ. 34

ഋഷയ ഊചുഃ

അസ്ത്രസ്യ തവ വീര്യസ്യ മൃത്യോരസ്മാകമേവ ച
യഥാ ഭവേദ്വചഃ സത്യം തഥാ രാമ വിധീയതാം. 35

ശ്രീഭഗവാനുവാച

ആത്മാ വൈ പുത്ര ഉൽപന്ന ഇതി വേദാനുശാസനം
തസ്മാദസ്യ ഭവേദ്വക്താ ആയുരിന്ദ്രിയസത്ത്വവാൻ. 36
കിം വഃ കാമോ മുനിശ്രേഷ്ഠാ ബ്രൂതാഹം കരവാണ്യഥ
അജാനതസ്ത്വപചിതിം യഥാ മേ ചിന്ത്യതാം ബുധാഃ. 37

ഋഷയ ഊചുഃ

ഇല്വലസ്യ സുതോ ഘോരോ ബല്വലോ നാമ ദാനവഃ
സ ദൂഷയതി നഃ സത്രമേത്യ പർവ്വണി പർവ്വണി. 38
തം പാപം ജഹി ദാശാർഹ തന്നഃ ശുശ്രൂഷണം പരം
പൂയശോണിതവിണ്മൂത്രസുരാമാംസാഭിവർഷിണം. 39
തതശ്ച ഭാരതം വർഷം പരീത്യ സുസമാഹിതഃ
ചരിത്വാ ദ്വാദശ മാസാംസ്തീർത്ഥസ്നായീ വിശുദ്ധ്യസേ. 40

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ബലദേവചരിത്രേ ബല്വലവധോപക്രമോ നാമ
അഷ്ടസപ്തതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11533 ദശമസ്കന്ധേ ശ്ലോകാഃ 3339

---

## ഏകോനാശീതിതമോഽധ്യായഃ

ശ്രീശുക ഉവാച

തതഃ പർവ്വണ്യുപാവൃത്തേ പ്രചണ്ഡഃ പാംസുവർഷണഃ
ഭീമോ വായുരഭൂദ്രാജൻ പൂയഗന്ധസ്തു സർവ്വശഃ. 1
തതോഽമേധ്യമയം വർഷം ബല്വലേന വിനിർമ്മിതം
അഭവദ്യജ്ഞശാലായാം സോഽന്വദൃശ്യത ശൂലധൃക്. 2

ധർമ്മം വഴിപോലെ പാലിച്ചുകൊള്ളുവാ-
നിമ്മന്നിടത്തിലവതരിച്ചോരു ഞാൻ
ധർമ്മിഷ്ഠവേഷമാർന്നുള്ള പാപിഷ്ഠർത-
ന്നുന്മൂലനാശം വരുത്തേണ്ടവൻ ദൃഢം. 27
ഇത്രമാത്രം താൻ കഥിച്ചിട്ടസദ്വധ-
കൃത്യനിവൃത്തനെന്നാലും വിധിബലാൽ
തൻ കരസംസ്ഥകശാഗ്രത്തിനാലുടൻ
സങ്കർഷണൻ പ്രഭു കൊന്നിതു സൂതനെ. 28
ഖിന്നമനസ്സരായ് മാമുനിമാരൊക്കെ-
യന്യായമത്യന്തകഷ്ടമായി പ്രഭോ!
എന്തൊരധർമ്മമാണിപ്രവർത്തിച്ചതാ-
ഹന്ത! ഭവാനെന്നു രാമനോടോതിനാർ. 29
ഹേ! യദുനന്ദനാ! കേളിവന്നായ് ഞങ്ങ-
ളീയദ്ധ്വരം സമാപിച്ചിടുംനാൾവരെ
ആയുസ്സുമക്ഷീണതയുമത്യുത്തമ-
മായിട്ടും ബ്രഹ്മാസനവും കൊടുത്തിതു. 30
സംഗതി ലേശമിതോരാഞ്ഞുമൂലമാ-
മങ്ങിദ്വിജവധമിന്നാചരിച്ചതും
യോഗേശനാകും ഭവാനെയൊരിക്കലു-
മാഗമപ്രോക്തവിധികൾ ബാധിച്ചിടാ. 31
എങ്കിലും ലോകപരിപാവനാ! ഭവാൻ
ശങ്കയററിബ്രഹ്മഹത്യയ്ക്കു തക്കതാം
പ്രായശ്ചിത്തം പരപ്രേരണകൂടാതെ
ചെയ്യുകിലായതു ലോകോപകാരമാം. 32

ഭഗവാൻ പറഞ്ഞു

വിഷ്ടപാനുഗ്രഹത്തിന്നനുഷ്ഠിച്ചിടാം
പെട്ടെന്നു ഞാൻ വേണ്ടവണ്ണം പ്രതിവിധി
ഇസ്സംഗതിക്കുത്തമവിധിയെന്തെന്നു
നിശ്ചയിച്ചിക്ഷണം നിങ്ങൾ കഥിക്കുവിൻ. 33
ശക്തി, ദീർഘായുസ്സു, സത്വം, പ്രവൃത്തിസാ-
മർത്ഥ്യമെന്നല്ല പിന്നെന്തുതാനാകിലും
നിങ്ങളിച്ഛിപ്പതു ചൊൽവിനതൊക്കെ ഞാ-
നിങ്ങിവന്നേകിടാമെൻ യോഗശക്തിയാൽ. 34

ഋഷികൾ പറഞ്ഞു

അസ്ത്രത്തിനും, ഭവദീയ വീര്യത്തിനും
മൃത്യുവിനും പിന്നെയസ്മദ്വചസ്സിനും
ഭംഗംവരാതിരിക്കുംവിധം വേണ്ടപോ-
ലങ്ങു ചെയ്തീടണമായതുപോരുമേ. 35

ഭഗവാൻ പറഞ്ഞു

പുത്രനായ്ത്താൻതന്നെയാണു ജനിപ്പതെ-
ന്നത്ര ശ്രുതിവചസ്സായതിനാലിനി
ശക്തി, യായുസ്സു, സാമർത്ഥ്യമിവയൊത്തു
വക്താവുമാകുമിവന്റെ നന്ദനൻ. 36
പ്രായശ്ചിത്തത്തി[1]ലനഭിജ്ഞനാമെനി-
ക്കായതു വേണ്ടപോൽ ചിന്തിച്ചു
ചൊല്ലുവിൻ. 37

ഋഷികൾ പറഞ്ഞു

ഇല്വലപുത്രനായ് ബല്വലനെന്നു പേ-
രുള്ളൊരു ദാനവൻ വാവുതോറും വന്നു
ഞങ്ങടെ സത്രം ദുഷിപ്പിച്ചിടുന്നതു
ഞങ്ങൾക്കസഹ്യമായ്ത്തീർന്നിരിക്കുന്നിതേ. 38
നിത്യമവൻ യാഗശാലയിൽ വിൺമൂത്ര-
മത്ത്യമാംസാദി ചൊരിയുന്നു ചോരയും
പാപിയവനെബ്ഭവാനുടൻ സംഹരി-
ച്ചാപത്തൊഴിച്ചു രക്ഷിക്കുക ഞങ്ങളെ. 39
ഭക്തിയുക്തം പിന്നെയങ്ങിബ്ഭരതോർവ്വി-
യൊക്കെയും പന്ത്രണ്ടു മാസങ്ങൾകൊണ്ടിനി
തീർത്ഥാടനംചെയ്തു ചുററിച്ചരിക്കുക
ശുദ്ധനായിസ്സർവ്വപാപവിമുക്തനാം. 40

---

## അദ്ധ്യായം 79

ശ്രീശുകൻ പറഞ്ഞു

മന്നവാ!, പിന്നെ വാവിൻനാൾ പൊടി
പാററി-
യന്യൂനദുർഗ്ഗന്ധമെങ്ങും വഹിച്ചിടും
ഊററമാകും കൊടുങ്കാററസ്ഥലത്തങ്ങു
ചുററിയടിച്ചുതുടങ്ങീ പഴേപടി. 1
യാഗശാലയ്ക്കുകം ബല്വലനിർമ്മിത-
മാകുമമേദ്ധ്യമയമാരി പെയ്തിതേ.
ശൂലം ധരിച്ചു പിന്നീടവനേവക്-
മാലക്ഷിതനായ് ഭവിച്ചു ധരാപതേ! 2

---

1 അഭിജ്ഞാനമില്ലാത്തവൻ.

തം വിലോക്യ ബൃഹൽകായം ഭിന്നാഞ്ജനചയോപമം
തപ്തതാമ്രശിഖാശ്മശ്രും ദംഷ്ട്രോഗ്രഭ്രുകുടീമുഖം. 3
സസ്മാര മുസലം രാമഃ പരസൈന്യവിദാരണം
ഹലം ച ദൈത്യദമനം തേ തൂർണ്ണമുപതസ്ഥതുഃ. 4
തമാകൃഷ്യ ഹലാഗ്രേണ ബല്വലം ഗഗനേചരം
മുസലേനാഹനൽ ക്രുദ്ധോ മൂർദ്ധ്നി ബ്രഹ്മദ്രുഹം ബലഃ. 5
സോഽപതദ് ഭുവി നിർഭിന്നലലാടോഽസൃക് സമുത്സൃജൻ
മുഞ്ചന്നാർത്തസ്വരം ശൈലോ യഥാ വജ്രഹതോഽരുണഃ. 6
സംസ്തുത്യ മുനയോ രാമം പ്രയുജ്യാവിതഥാശിഷഃ
അഭ്യഷിഞ്ചൻ മഹാഭാഗാ വൃത്രഘ്നം വിബുധാ യഥാ. 7
വൈജയന്തീം ദദുർമ്മാലാം ശ്രീധാമാമ്ലാനപങ്കജാം
രാമായ വാസസീ ദിവ്യേ ദിവ്യാന്യാഭരണാനി ച. 8
അഥ തൈരഭ്യനുജ്ഞാതഃ കൗശികീമേത്യ ബ്രാഹ്മണൈഃ
സ്നാത്വാ സരോവരമഗാദ്യതഃ സരയൂരാസ്രവൽ. 9
അനുസ്രോതേന സരയൂം പ്രയാഗമുപഗമ്യ സഃ
സ്നാത്വാ സന്തർപ്പ്യ ദേവാദീൻ ജഗാമ പുലഹാശ്രമം. 10
ഗോമതീം ഗണ്ഡകീം സ്നാത്വാ വിപാശാം ശോണ ആപ്ലുതഃ
ഗയാം ഗത്വാ പിതൄനിഷ്ട്വാ ഗംഗാസാഗരസംഗമേ. 11
ഉപസ്പൃശ്യ മഹേന്ദ്രാദ്രൗ രാമം ദൃഷ്ട്വാഭിവാദ്യ ച
സപ്തഗോദാവരീം വേണാം പമ്പാം ഭീമരഥീം തതഃ. 12
സ്കന്ദം ദൃഷ്ട്വാ യയൗ രാമഃ ശ്രീശൈലം ഗിരിശാലയം
ദ്രവിഡേഷു മഹാപുണ്യം ദൃഷ്ട്വാദ്രിം വേങ്കടം പ്രഭുഃ. 13
കാമകോഷ്ണീം പുരീം കാഞ്ചീം കാവേരീം ച സരിദ്വരാം
ശ്രീരംഗാഖ്യം മഹാപുണ്യം യത്ര സന്നിഹിതോ ഹരിഃ. 14
ഋഷഭാദ്രിം ഹരേഃ ക്ഷേത്രം ദക്ഷിണാം മഥുരാം തഥാ
സാമുദ്രം സേതുമഗമന്മഹാപാതകനാശനം. 15
തത്രായുതമദാദ്ധേനൂർബ്രാഹ്മണേഭ്യോ ഹലായുധഃ
കൃതമാലാം താമ്രപർണ്ണീം മലയം ച കുലാചലം. 16
തത്രാഗസ്ത്യം സമാസീനം നമസ്കൃത്യാഭിവാദ്യ ച
യോജിതസ്തേന ചാശീർഭിരനുജ്ഞാതോ ഗതോഽർണ്ണവം
ദക്ഷിണം തത്ര കന്യാഖ്യാം ദുർഗ്ഗാം ദേവീം ദദർശ സഃ. 17
തതഃ ഫാല്ഗുനമാസാദ്യ പഞ്ചാപ്സരസമുത്തമം
വിഷ്ണുഃ സന്നിഹിതോ യത്ര സ്നാത്വാസ്പർശദ്ഗവായുതം. 18
തതോഽഭിവ്രജ്യ ഭഗവാൻ കേരളാംസ്തു ത്രിഗർത്തകാൻ
ഗോകർണ്ണാഖ്യം ശിവക്ഷേത്രം സാന്നിധ്യം യത്ര ധൂർജ്ജടേഃ. 19
ആര്യാം ദ്വൈപായനീം ദൃഷ്ട്വാ ശൂർപ്പാരകമഗാദ് ബലഃ
താപീം പയോഷ്ണീം നിർവ്വിന്ധ്യാമുപസ്പൃശ്യാഥ ദണ്ഡകം. 20
പ്രവിശ്യ രേവാമഗമദ്യത്ര മാഹിഷ്മതീ പുരീ
മനുതീർത്ഥമുപസ്പൃശ്യ പ്രഭാസം പുനരാഗമൽ. 21
ശ്രുത്വാ ദ്വിജൈഃ കഥ്യമാനം കുരുപാണ്ഡവസംയുഗേ
സർവ്വരാജന്യനിധനം ഭാരം മേനേ ഹൃതം ഭുവഃ 22
സ ഭീമദുര്യോധനയോർഗ്ഗദാഭ്യാം യുധ്യതോർമ്മൃധേ
വാരയിഷ്യൻ വിനശനം ജഗാമ യദുനന്ദനഃ. 23
യുധിഷ്ഠിരസ്തു തം ദൃഷ്ട്വാ യമൗ കൃഷ്ണാർജ്ജുനാവപി
അഭിവാദ്യാഭവംസ്തൂഷ്ണീം കിംവിവക്ഷുരിഹാഗതഃ. 24
ഗദാപാണീ ഉഭൗ ദൃഷ്ട്വാ സംരബ്ധൗ വിജയൈഷിണൗ
മണ്ഡലാനി വിചിത്രാണി ചരന്താവിദമബ്രവീൽ. 25

ഭിന്നാഞ്ജനചയതുല്യബൃഹത്കായ-
മാർന്നതിതപ്തതാമ്രോപമകേശവും
ശ്മശ്രുവും ദംഷ്ട്രാ ഭയങ്കരഭ്രൂ കുടീ-
രുക്ഷമുഖവുമായ് പ്രത്യക്ഷനായിതേ. 3
ശത്രുസൈന്യം മുടിക്കും മുസലത്തെയും
ദൈത്യസംഹാരചണമാം ഹലത്തെയും
സംസ്മരിച്ചാൻ ബലനക്ഷണമായവ
തന്മുന്നിലോടിയണഞ്ഞുനിന്നു നൃപ! 4
ആകാശചാരിയാമബ്ബല്വലൻതന്നെ-
യാകർഷണംചെയ്തു തൻ ഹലാഗ്രത്തിനാൽ
ക്രുദ്ധനായബ്ഭൂസുരദ്രോഹിയെ ഹലി
മൂർദ്ധാവിലാഞ്ഞടിച്ചാൻ മുസലത്തിനാൽ. 5
അത്താഡനത്താൽത്തലതകർന്നിട്ടവൻ
രക്തമധികമുത്സർജ്ജിക്കമൂലമായ്
ശോണവർണ്ണംപൂണ്ടു ദീനസ്വരത്തോടും
ക്ഷോണിയിൽ വീണിതു വജ്രാഹതാദ്രി
പോൽ. 6
ഇത്ഥമവനെ നിഹനിച്ച രാമനെ
വൃത്രഹന്താവിനെ വിണ്ണവരെന്നപോൽ
നന്നായ് സ്തുതിച്ചമോഘാശീർവ്വചസ്സുകൾ
ചൊന്നഭിഷേകംകഴിച്ചു മഹർഷിമാർ. 7
ഇന്ദിരാധാമമായ് വാടാത്ത പങ്കജം-
ചേർന്നതാകും വൈജയന്തിയാം മാലയും
ദിവ്യാഭരണങ്ങളും തഥാ രണ്ടതി-
ദിവ്യവസ്ത്രങ്ങളും രാമനു നൽകിനാർ. 8
അമ്മുനിമാരാലനുജ്ഞാതനായ്ബ്ബലൻ
ബ്രാഹ്മണരോടൊത്തു കൗശികീവാരിയിൽ
സ്നാനം കഴിച്ചു സരയൂനദീജനി-
സ്ഥാനമായീടും സരോവരമെത്തിനാൻ. 9
അന്നദീതീരംവഴിയായ് പ്രയാഗയിൽ
ചെന്നു കുളിച്ചാൻ സുരവന്ദ്യനാം ഹലി
ദേവാദികൾക്കു സന്തർപ്പണമാചരി-
ച്ചാവിർമുദാ പുലഹാശ്രമം പൂകിനാൻ. 10
ഗോമതിയിൽ ഗണ്ഡകിയിൽ വിപാശയി-
ലാ മഹാൻ ശോണയിലും മുഴുകീടിനാൻ.
പിന്നെഗ്ഗയയിൽ പിതൃയജനംചെയ്തു
ചെന്നിതു ഗംഗാബ്ധിസംഗസ്ഥലമതിൽ. 11
അങ്ങുപസ്പൃശിച്ചുടൻ മഹേന്ദ്രാചല-
ശൃംഗസ്ഥനാം ഭൃഗുരാമനെ വന്ദിച്ചു
സപ്തഗോദാവരി ഭീമരഥി വേണ
പമ്പയിവയിലും സ്നാനംകഴിച്ചിതു. 12
പിന്നെ പ്രഭു തിരുച്ചെന്തൂരിലെത്തിയ-
സ്കന്ദനെക്കൂപ്പിഗ്ഗിരിശനിവാസമാം
ശ്രീശൈലമാർന്നു ദർശിച്ചിതാ ദ്രാവിഡ-
ദേശമഹാപുണ്യവെങ്കിടപർവ്വതം. 13
കാമദം കാഞ്ചീപുരവും നദികളിൽ
പ്രാമുഖ്യമാളുന്ന കാവേരിയും തഥാ
അത്യന്തപുണ്യദമായ് വിഷ്ണുസാന്നിദ്ധ്യ-
മൊത്തിടും ശ്രീരംഗനാഥവും പൂകിനാൻ. 14
പിന്നെ വിഷ്ണ്വാവാസമാമൃഷഭാദ്രിയു-
മാർന്നിതു തെക്കേമഥുരയുമങ്ങനെ
വൻ പാപമേതുമപ്പാടേ മുടിച്ചിടു-
മംഭോധിസംബന്ധിസേതുവും പൂക്കിതു. 15
തത്ര പതിനായിരം ഗോക്കളെബ്ബലൻ
ധാത്രീസുരന്മാർക്കു ദാനമായേകിനാൻ.
പ്രാപിച്ചിതു കൃതമാലയും താമ്രവ-
ർണ്ണ്യാഭിധകുല്യ മലയകുലാദ്രിയും. 16
തത്ര വസിക്കുമഗസ്ത്യനെ വന്ദിച്ചു
പത്തിൽ നമിച്ചു തദാശിസ്സു മേററുടൻ
ചെന്നു തത്സമ്മതത്തോടു തെക്കേക്കടൽ-
തന്നിലക്കന്യയാം ദുർഗ്ഗയെക്കൂപ്പിനാൻ. 17
പിന്നെ പ്രസിദ്ധമനന്തപുരംതന്നിൽ
വന്നു മഹാവിഷ്ണുസന്നിധിസംസ്ഥമാം
ഉത്തമപഞ്ചാപ്സരസ്സിൽ മുങ്ങിബ്ബല-
ഭദ്രനയുതഗോദാനം നടത്തിനാൻ. 18
അങ്ങുനിന്നും പോയ് ത്രിഗർത്തങ്ങളെന്നുപേർ-
പൊങ്ങിടും കേരളദേശം ഗമിച്ചുടൻ
ശ്രീകണ്ഠസാന്നിദ്ധ്യമൊത്തു ശോഭിച്ചിടും
ഗോകർണ്ണമെത്തീ ഭഗവാൻ ഹലായുധൻ. 19
ദ്വീപത്തിൽ വാണിടും ദുർഗ്ഗയെ ദർശിച്ചു
പ്രാപിച്ചു ശൂർപ്പാരകക്ഷേത്രമീശ്വരൻ
താപി, പയോഷ്ണി, നിർവ്വിന്ധ്യയിതുകളിൽ
ശ്രീപതിസോദരൻ സ്നാനംകഴിച്ചഥ
ദണ്ഡകകാനനം പൂകി മാഹിഷ്മതീ-
മന്നിലൊഴുകുന്ന രേവയിൽ മഗ്നനായ്
ചെന്നു മനുതീർത്ഥമാടി പ്രഭാസത്തിൽ
വന്നിതു പിന്നെയും വിശ്വാസപൂർവ്വകം. 20–21
പാണ്ഡവകൗരവായോധനത്തിൽ സർവ്വ-
മന്നവന്മാരും മൃതിവശം ചേർന്നതായ്-
ഭൂമീസുരന്മാരിൽനിന്നറിഞ്ഞബ്ബല-
രാമൻ നിനച്ചാൻ ധരാഭരം തീർന്നതായ്. 22
‘ഭീമദുര്യോധനഭീമഗദാരണം
നാമുടൻ ചെന്നു മുടക്കുവ’നീവിധം
ഹൃത്തിലുറപ്പിച്ചതിദ്രുതമക്കുരു-
ക്ഷേത്രമെത്തീടിനാൻ രോഹിണീനന്ദനൻ. 23
ധർമ്മാത്മജാതനും കൃഷ്ണനും പാർത്ഥനു-
മമ്മഹാത്മാവിനെക്കണ്ടഭിവന്ദിച്ചു.
എന്തോന്നു ചൊല്ലുവാനാണിങ്ങു വന്നതെ-
ന്നന്തർഭയംപൂണ്ടു മിണ്ടാതെ മേവിനാർ. 24
ക്രുദ്ധരായ് നേട്ടമിച്ഛിച്ചു കൈയിൽ ഗദ-
യൊത്തു വിചിത്രവൃത്തത്തിൽ ചരിച്ചിടും
ഭീമസുയോധനന്മാരെ നിരീക്ഷിച്ചു
രാമനീവണ്ണമവരോടു ചൊല്ലിനാൻ: 25

യുവാം തുല്യബലൗ വീരൗ ഹേ രാജൻ ഹേ വൃകോദര
ഏകം പ്രാണാധികം മന്യേ ഉതൈകം ശിക്ഷയാധികം. 26
തസ്മാദേകതരസ്യേഹ യുവയോഃ സമവീര്യയോഃ
ന ലക്ഷ്യതേ ജയോഽന്യോ വാ വിരമത്വഫലോ രണഃ. 27
ന തദ്വാക്യം ജഗൃഹതുർബ്ബദ്ധവൈരൗ നൃപാർത്ഥവൽ
അനുസ്മരന്താവന്യോന്യം ദുരുക്തം ദുഷ്കൃതാനി ച. 28
ദിഷ്ടം തദനുമന്വാനോ രാമോ ദ്വാരവതീം യയൗ
ഉഗ്രസേനാദിഭിഃ പ്രീതൈർജ്ഞാതിഭിഃ സമുപാഗതഃ. 29
തം പുനർന്നൈമിഷം പ്രാപ്തമൃഷയോഽയാജയൻ മുദാ
ക്രത്വംഗം ക്രതുഭിഃ സർവ്വൈർന്നിവൃത്താഖിലവിഗ്രഹം. 30
തേഭ്യോ വിശുദ്ധവിജ്ഞാനം ഭഗവാൻ വ്യതരദ്വിഭുഃ
യേനൈവാത്മന്യദോ വിശ്വമാത്മാനം വിശ്വഗം വിദുഃ. 31
സ്വപത്ന്യാവഭൃഥസ്നാതോ ജ്ഞാതിബന്ധുസുഹൃദ്വൃതഃ
രേജേ സ്വജ്യോത്സ്നയേവേന്ദുഃ സുവാസാഃ സുഷ്ഠ്വലംകൃതഃ. 32
ഈദൃഗ്വിധാന്യസംഖ്യാനി ബലസ്യ ബലശാലിനഃ
അനന്തസ്യാപ്രമേയസ്യ മായാമർത്ത്യസ്യ സന്തി ഹി. 33
യോഽനുസ്മരേത രാമസ്യ കർമ്മാണ്യത്ഭുതകർമ്മണഃ
സായം പ്രാതരനന്തസ്യ വിഷ്ണോഃ സ ദയിതോ ഭവേൽ. 34

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ബലദേവതീർത്ഥയാത്രാനിരൂപണം നാമ ഏകോനാശീതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11567 ദശമസ്കന്ധേ ശ്ലോകാഃ 3373

---

## അശീതിതമോഽധ്യായഃ

രാജോവാച

ഭഗവൻ യാനി ചാന്യാനി മുകുന്ദസ്യ മഹാത്മനഃ
വീര്യാണ്യനന്തവീര്യസ്യ ശ്രോതുമിച്ഛാമഹേ പ്രഭോ. 1
കോ നു ശ്രുത്വാസകൃദ് ബ്രഹ്മന്നുത്തമശ്ലോകസത്കഥാഃ
വിരമേത വിശേഷജ്ഞോ വിഷണ്ണഃ കാമമാർഗ്ഗണൈഃ. 2

സാ വാഗ്യയാ തസ്യ ഗുണാൻ ഗൃണീതേ
കരൗ ച തത്കർമ്മകരൗ മനശ്ച
സ്മരേദ്വസന്തം സ്ഥിരജംഗമേഷു
ശൃണോതി തത്പുണ്യകഥാഃ സ കർണ്ണഃ. 3
ശിരസ്തു തസ്യോഭയലിംഗമാനമേ-
ത്തദേവ യത് പശ്യതി തദ്ധി ചക്ഷുഃ
അംഗാനി വിഷ്ണോരഥ തജ്ജനാനാം
പാദോദകം യാനി ഭജന്തി നിത്യം. 4

സൂത ഉവാച

വിഷ്ണുരാതേന സംപൃഷ്ടോ ഭഗവാൻ ബാദരായണിഃ
വാസുദേവേ ഭഗവതി നിമഗ്നഹൃദയോഽബ്രവീൽ. 5
കൃഷ്ണസ്യാസീൽ സഖാ കശ്ചിദ് ബ്രാഹ്മണോ ബ്രഹ്മവിത്തമഃ
വിരക്ത ഇന്ദ്രിയാർത്ഥേഷു പ്രശാന്താത്മാ ജിതേന്ദ്രിയഃ. 6
യദൃച്ഛയോപപന്നേന വർത്തമാനോ ഗൃഹാശ്രമീ
തസ്യ ഭാര്യാ കുചൈലസ്യ ക്ഷുൽക്ഷാമാ ച തഥാവിധാ. 7
പതിവ്രതാ പതിം പ്രാഹ മ്ലായതാ വദനേന സാ
ദരിദ്രാ സീദമാനാ സാ വേപമാനാഭിഗമ്യ ച. 8

മാതരേ! മന്നവാ! നിങ്ങൾ സമബലം
ചേരുന്ന വീരാഗ്ര്യരെന്നതു നിണ്ണയം

എന്നാലുമേറുമേകന്നംശശക്തിയു–
മന്യനഭ്യാസബലവുമെന്നോപ്പു ഞാൻ. 26

ആകയാൽ തുല്യബലരായ നിങ്ങളി–
ലേകനിതിൽ തോൽവിയോ ജയമോ ലവം

കാണപ്പെടുന്നില്ല നിഷ്ഫലമീ രണം
കാണിയും വൈകാതെ നിങ്ങൾ
നിറുത്തുവിൻ. 27

[1]ദുഷ്കൃത്യദുർവാക്യപൂരമനസ്മരി–
ച്ചുടക്കാമ്പിലന്യോന്യവൈരം മുഴുത്തിടും.

ആ രണ്ടുപേരും ബലഭദ്രരാമന്റെ
സാരവചസ്സുകൾ കേട്ടതില്ലേതുമേ. 28

കാലദോഷം താനതെന്നോത്തൊരക്കാമ–
പാലനടൻ ദ്വാരകാപുരം പ്രാപിച്ചു

പ്രീതരും ജ്ഞാതികളുമാകുമുഗ്രസേ–
നാദികളോടൊത്തുചേന്നു വസിച്ചിതു. 29

തീത്ഥങ്ങളാറാടി നൈമിശം പ്രാപിച്ചു
ശുദ്ധനായ് യുദ്ധനിവൃത്തനായെത്തിയ

യജ്ഞാംഗനാമവനേ മുനിമാർ സവ്വ–
യജ്ഞങ്ങൾകൊണ്ടു യജിപ്പിച്ചു തുഷ്ടരായ്. 30

തന്നിലീ വിശ്വവും തന്നെ വിശ്വത്തിലും
നന്നായ് നിരീക്ഷിപ്പതിന്നുതകുംവിധം

ശ്രേഷ്ഠവിശുദ്ധവിജ്ഞാനമവക്കേ
പുഷ്ടമോദം ഭഗവാൻ വിഭു നല്കിനാൻ. 31

തൻ കാന്തയോടൊത്തവഭൃഥസ്നാതനായ്
സങ്കഷ്ണൻ ബന്ധുമിത്ര സുഹൃജ്ജനം

ചൂഴ്ന്നു സുവസ്ത്രനായ് നന്നായലംകൃതി–
യാന്നു മിന്നീ ഗോക്കളാലിന്ദുവെന്നപോൽ. 32

അപ്രമേയൻ ബലശാലിയനന്തനാ–
മത്ഭുതമായാനരൻ ഭഗവാൻ ബലൻ

ഇത്തരത്തിൽ ചെയ്തൊരാ മഹത്കമ്മങ്ങ–
ളൊട്ടല്ലിനിയുമനേകമുണ്ടോ നൃപാ! 33

ആശ്ചര്യകമ്മിയായീശ്വരനായാദി–
ശേഷാംശമായിടും ശ്രീബലഭദ്രന്റെ

കമ്മങ്ങൾ സന്ധ്യതോറും സ്മരിക്കുന്നവ–
നമ്മഹാവിഷ്ണുവിൻ സന്തോഷപാത്രമാം. 34

---

# അദ്ധ്യായം 80

രാജാവു പറഞ്ഞു

സീമാവിഹീന പരാക്രമിയായിടും
കാർമുകിൽവണ്ണൻ ഭഗവാന്റെയനന്യമാം

വീര്യചരിതങ്ങളുമിന്നു കേൾക്കുവാൻ
പാരം കൊതിക്കുന്നു മന്മാനസം പ്രഭോ! 1

ബ്രഹ്മൻ! വിഷയഭോഗങ്ങളന്വേഷിച്ചു
മന്മഥബാണങ്ങൾകൊണ്ടു ദുഃഖിച്ചിടും

സാരജ്ഞനായിട്ടുമേതു മർത്ത്യൻ, പല–
വാരവും ശ്രീഹരിതൻ ചരിതങ്ങളെ

കേട്ടിട്ടതിൽനിന്നു, സംതൃപ്തനായ്പിന്നെ
വിട്ടുമാറീടുകയെന്നതുണ്ടായിടും? 2

തദ്ഗുണൗഘം പ്രകീത്തിച്ചിടും വാക്കുതാൻ
വാക്കു തദ്ദാസ്യപ്രവൃത്തികൾ ചെയ്തിടും

കൈകൾതാൻ കയ്യുകൾ സ്ഥാവരജംഗമ–
മാകെ നിറഞ്ഞ ഭഗവാനെയോത്തിടും

ഹൃത്തുതാൻ ഹൃത്തു തത്പുണ്യചരിതങ്ങൾ
കേട്ടിടും കാതുതാൻ കാതും മുനീശ്വരാ. 3

തത്സുസ്ഥിരചരമൂത്തികളേയേതു–
ശീഷം നമിക്കില്ലതു ശീഷമല്ലതാൻ

തല്ലിംഗദശനമേലാത്ത കണ്ണു ക–
ണ്ണല്ല നിരന്തരം നാരായണന്റെയും

ഭക്തരുടേയും പദതീത്ഥമാളുവാ–
നൊത്തിടാത്തോരംഗമംഗവുമല്ലതാൻ. 4

സൂതൻ പറഞ്ഞു

[2]വിഷ്ണുരാതന്റെയിപ്രശ്നത്തിനുത്തരം
വിഷ്ണുനിമഗ്നഹൃത്തായ് ശുകൻ ചൊല്ലിനാൻ. 5

ശാന്തനായ് ബ്രഹ്മജ്ഞസത്തമനായ് വിജി–
തേന്ദ്രിയനായി വിഷയവിരക്തനായ്

ചെന്താമരക്കണ്ണനേററം സുഹൃത്തായൊ–
രന്തണനുണ്ടായിരുന്നു നരേശ്വരാ! 6

കൈക്കൽ വരുന്നതുകൊണ്ടു നാൾ പോക്കിനാ–
നക്കുചേലൻ ഗൃഹസ്ഥാശ്രമസംസ്ഥനായ്

ക്ഷുത്താൽക്കൃശയായ തത്പത്നിയുമവ–
നൊത്തവളായി വിളങ്ങീ ഗുണങ്ങളാൽ. 7

പട്ടിണിമൂലം ചടച്ച ദാരിദ്ര്യത്തൊ–
ടേററുതോറേറംഗം വിറച്ചു ഭത്താവിനെ

വാടിവരണ്ട മുഖം കുനിച്ചാനമി–
ച്ചാടലോടസ്സതി ചൊല്ലിനാളീവിധം: 8

---

1 ദുഷ്കൃത്യങ്ങളുടേയും ദുർവാക്യങ്ങളുടേയും സമൂഹത്തെ.

2. പരീക്ഷിത്ത്.

നനു ബ്രഹ്മൻ ഭഗവതഃ സഖാ സാക്ഷാച്ഛ്റിയഃ പതിഃ
ബ്രഹ്മണ്യശ്ച ശരണ്യശ്ച ഭഗവാൻ സാത്വതർഷഭഃ. 9
തമുപൈഹി മഹാഭാഗ സാധൂനാം ച പരായണം
ദാസ്യതി ദ്രവിണം ഭൂരി സീദതേ തേ കുടുംബിനേ. 10
ആസ്തേഽധുനാ ദ്വാരവത്യാം ഭോജവൃഷ്ണ്യന്ധകേശ്വരഃ
സ്മരതഃ പാദകമലമാത്മാനമപി യച്ഛതി
കിം ന്വർത്ഥകാമാൻ ഭജതോ നാത്യഭീഷ്ടാഞ്ജഗദ്ഗുരുഃ. 11
സ ഏവം ഭാര്യയാ വിപ്രോ ബഹുശഃ പ്രാർത്ഥിതോ മുദ
അയം ഹി പരമോ ലാഭ ഉത്തമശ്ലോകദർശനം. 12
ഇതി സഞ്ചിന്ത്യ മനസാ ഗമനായ മതിം ദധേ
അപ്യസ്ത്യുപായനം കിഞ്ചിദ്ഗൃഹേ കല്യാണി ദീയതാം. 13
യാചിത്വാ ചതുരോ മുഷ്ടീൻ വിപ്രാൻ പൃഥുകതണ്ഡുലാൻ
ചൈലഖണ്ഡേന താൻ ബദ്ധ്വാ ഭർത്രേ പ്രാദാദുപായനം. 14
സ താനാദായ വിപ്രാഗ്ര്യഃ പ്രയയൗ ദ്വാരകാം കില
കൃഷ്ണസന്ദർശനം മഹ്യം കഥം സ്യാദിതി ചിന്തയൻ. 15
ത്രീണി ഗുല്മാന്യതീയായ തിസ്രഃ കക്ഷാശ്ച സദ്വിജഃ
വിപ്രോഽഗമ്യാന്ധവൃഷ്ണീനാം ഗൃഹേഷ്വച്യുതധർമ്മിണാം. 16
ഗൃഹം ദ്വ്യഷ്ടസഹസ്രാണാം മഹിഷീണാം ഹരേർദ്വിജഃ
വിവേശൈകതമം ശ്രീമദ്ബ്രഹ്മാനന്ദം ഗതോ യഥാ. 17
തം വിലോക്യാച്യുതോ ദൂരാൽ പ്രിയാപര്യങ്കമാസ്ഥിതഃ
സഹസോത്ഥായ ചാഭ്യേത്യ ദോർഭ്യാം പര്യഗ്രഹീന്മുദാ. 18
സഖ്യുഃ പ്രിയസ്യ വിപ്രർഷേരംഗസംഗാതിനിർവൃതഃ
പ്രീതോ വ്യമുഞ്ചദബ്ബിന്ദൂൻ നേത്രാഭ്യാം പുഷ്കരേക്ഷണഃ. 19
അഥോപവേശ്യ പര്യങ്കേ സ്വയം സഖ്യുഃ സമർഹണം
ഉപഹൃത്യാവനിജ്യാസ്യ പാദൗ പാദാവനേജനീഃ. 20
അഗ്രഹീച്ഛിരസാ രാജൻ ഭഗവാംല്ലോകപാവനഃ
വ്യലിംപദ്ദിവ്യഗന്ധേന ചന്ദനാഗരുകുങ്കുമൈഃ. 21
ധൂപൈഃ സുരഭിഭിർമ്മിത്രം പ്രദീപാവലിഭിർമ്മുദാ
അർച്ചിത്വാഽഽവേദ്യ താംബൂലം ഗാം ച സ്വാഗതമബ്രവീൽ. 22
കുചൈലം മലിനം ക്ഷാമം ദ്വിജം ധമനിസംതതം
ദേവീ പര്യചരൽ സാക്ഷാച്ചാമരവ്യജനേന വൈ. 23
അന്തഃപുരജനോ ദൃഷ്ട്വാ കൃഷ്ണേനാമലകീർത്തിനാ
വിസ്മിതോഽഭൂദതിപ്രീത്യാ അവധൂതം സഭാജിതം. 24
കിമനേന കൃതം പുണ്യമവധൂതേന ഭിക്ഷുണാ
ശ്രിയാ ഹീനേന ലോകേഽസ്മിൻ ഗർഹിതേനാധമേന ച. 25
യോഽസൗ ത്രിലോകഗുരുണാ ശ്രീനിവാസേന സംഭൃതഃ
പര്യങ്കസ്ഥാം ശ്രിയം ഹിത്വാ പരിഷ്വക്തോഽഗ്രജോ യഥാ. 26
കഥയാഞ്ചക്രതുർഗ്ഗാഥാഃ പൂർവ്വാ ഗുരുകുലേ സതോഃ
ആത്മനോ ലളിതാ രാജൻ കരൗ ഗൃഹ്യ പരസ്പരം. 27

ശ്രീഭഗവാനുവാച

അപി ബ്രഹ്മൻ ഗുരുകുലാദ്ഭവതാ ലബ്ധദക്ഷിണാൽ
സമാവൃത്തേന ധർമ്മജ്ഞ ഭാര്യോഢാ സദൃശീ ന വാ. 28
പ്രായോ ഗൃഹേഷു തേ ചിത്തമകാമവിഹതം തഥാ
നൈവാതിപ്രീയസേ വിദ്വൻ ധനേഷു വിദിതം ഹി മേ. 29
കേചിൽ കുർവ്വന്തി കർമ്മാണി കാമൈരഹതചേതസഃ
ത്യജന്തഃ പ്രകൃതീർദ്ദൈവീര്യഥാഹം ലോകസങ്ഗ്രഹം. 30

ബ്രഹ്മൻ! ഭഗവൻ! ഭവത്സഖൻ പ്രത്യക്ഷ–
ലക്ഷ്മീമണാളനും ബ്രാഹ്മണഭക്തനും
ഭക്തസംരക്ഷകനും ശരണാർഹനും
നിത്യൻ ഭഗവാനുമാണില്ല സംശയം. 9
ഹേ മഹാഭാഗ! ഭവാൻ സാധുഗമ്യനാ–
മാമഹാത്മാവിനെയൊന്നു പോയ് കാണണം
പാരം തളർന്ന കുടുംബിയാമങ്ങേയ്ക്കു
ധാരാളമായ് ധനം തന്നിടുമപ്പൊഴേ. 10
വൃഷ്ണിഭോജാന്ധകക്കൊക്കെയുമീശനാം
കൃഷ്ണനിപ്പോൾ ദ്വാരകയിൽ വസിക്കുന്നു.
തത്പാദപത്മം സ്മരിച്ചുഭജിക്കുവോ–
ർക്കപ്പൊഴേയദ്ദേഹമാത്മാവുമേകിടും.
അത്രയ്ക്കുഭീഷ്ടമല്ലാത്ത കാമാർത്ഥങ്ങൾ
പേർത്തും ജഗദ്ഗുരുവേകാതിരിക്കുമോ? 11
ഭാര്യയീവണ്ണം മുട്ടലമായിബ്ബഹു–
വാരമഭ്യർത്ഥിക്കമൂലമാ ബ്രാഹ്മണൻ
ഉത്തമശ്ലോകനെക്കാണാനവസരം
സിദ്ധിച്ചതോർത്തതിസന്തുഷ്ടചിത്തനായ്
പോകാനുറച്ചുടൻ ചൊല്ലിനാൻ മംഗലേ!–
യേകണമെന്തെങ്കിലും നീയുപായനം. 12–13
എന്നു കേട്ടോടിനടന്നു ഭൂദേവരോ–
ടന്നിരന്നാർന്നതാം നാലുപിടിയവൽ
കൊണ്ടുവന്നിട്ടു കാഴ്ചദ്രവ്യമായ്ത്തുണി–
ത്തുണ്ടിൽ പൊതിഞ്ഞു വരനെയേല്പിച്ചിതു. 14
മേദിനീദേവനതു വാങ്ങി, യെങ്ങനെ
സാധിച്ചിടുമെനിക്കക്കൃഷ്ണദർശനം?
ഇങ്ങനെ ചിന്തിച്ചുകൊണ്ടു നടന്നുപോ–
യങ്ങവൻ ദ്വാരകാപട്ടണമെത്തിനാൻ. 15
മൂന്നു ഗുല്മങ്ങളുമത്രയും വീഥിയും
പിന്നിട്ടു വിപ്രസഹിതമബ്ഭൂസുരൻ
നാരായണാരാധകരായഗമ്യരാ–
യോരു വൃഷ്ണ്യന്ധർതൻ ഗേഹങ്ങൾ
പൂകിനാൻ. 16
പത്തുമാറും സഹസ്രം കൃഷ്ണപത്നിമാർ
പാർത്തീടുമാലയങ്ങൾക്കു മദ്ധ്യസ്ഥമാം
അമ്മഹാലക്ഷ്മീഗൃഹം കരേറി ദ്വിജൻ
ബ്രഹ്മസൗഖ്യം സ്വാദിപ്പോൻവിധമായിതേ. 17
തൻപ്രിയാമഞ്ചതലത്തിലിരുന്നിടും
തമ്പുരാൻ ദൂരെവച്ചേ നിജതോഴനെ
കണ്ടെഴുന്നേററോടിയെത്തിയെതിരേററു
രണ്ടു കൈകൊണ്ടും പിടിച്ചുണച്ചാൻ മുദാ. 18
തുംഗമാം സൗഹൃദമാർന്ന വിപ്രർഷിത–
ന്നംഗസംഗത്താൽ പരം നിർവ്വൃതൻ ഹരി
സന്തുഷ്ടനായ് പത്മനേത്രങ്ങളിൽനിന്നു–
മന്തരാ ബാഷ്പബിന്ദുക്കൾ പൊഴിച്ചിതേ. 19
പിന്നെ മഞ്ചത്തിലിരുത്തിസ്സഖനു താൻ–
തന്നെ കാഴ്ചദ്രവ്യമർപ്പിച്ചു തത്പദം
നന്നായ്ക്കഴുകിയപ്പാദതീർത്ഥം മൗലി–
തന്നിലാർന്നാൻ ഭഗവാൻ ലോകപാവനൻ
ചന്ദനം കുങ്കുമം ഗോരോചനയിവ
ചേർന്ന കുറിക്കൂട്ടു ചാർത്തിച്ചു മേനിയിൽ. 20–21
ദീപസുരഭിധൂപങ്ങളാൽ മിത്രത്തെ–
യാപൂർണ്ണമോദമർച്ചിച്ചു താംബൂലവും
ഗോവിനെയും സമർപ്പിച്ചു വേണ്ടുംമട്ടു
ഗോവിന്ദനോതിനാൻ സ്വാഗതവാക്കുകൾ. 22
കീറപ്പഴന്തുണി പേറി ഞരമ്പെഴു–
ന്നേറെച്ചടച്ചെല്ലുമുന്തിയിരുന്നിടും
ആ മലിനാംഗനാം ഭൂസുരനെച്ചാരു–
ചാമരംകൊണ്ടുടൻ ദേവി വീശീടിനാൾ. 23
മോദിച്ചമലയശസ്വിയാം കൃഷ്ണനാൽ
സാദരം സത്കൃതനായവധൂതനാം
അന്തണശ്രേഷ്ഠനെയന്തഃപുരജനം
കണ്ടുടനാശ്ചര്യമഗ്നരായീടിനാർ. 24
''ശ്രീയററവധൂതനായ് ഭിക്ഷുവായ് നിത്യ–
മീയുലകിൽപരം [1]ഗർഹിതനായിടും
ഈയധമൻ മുൻപനുഷ്ഠിച്ച പുണ്യമെ–
ന്തായിടാമീഭാഗ്യസിദ്ധിക്കു തക്കതായ്. 25
മൂവുലകിൻ ഗുരുവാം ശ്രീനിവാസനി–
ങ്ങീവിധം സത്കരിച്ചഗ്രജതുല്യമായ്
മഞ്ചസ്ഥയാം താർമകളെയുമോർക്കാതെ
നെഞ്ചിലണച്ചു പുണർന്നതു വിസ്മയം!'' 26
രണ്ടുപേരും കൈകൾ കോർത്തുപിടിച്ചവർ
പണ്ടു ഗുരുകുലം വാഴുന്നവേളയിൽ
ഉണ്ടായ പൂർവ്വകഥകളശേഷവും
സന്തോഷമോടു പറഞ്ഞിരുന്നീടിനാർ. 27

ഭഗവാൻ പറഞ്ഞു

ദക്ഷിണയേകിസ്സമാവർത്തനത്തോടും
ശിക്ഷ നിറുത്തിഗ്ഗുരുകുലം വിട്ടുടൻ
അങ്ങേയ്ക്കുസദൃശയായീടുന്ന പത്നിയെ–
യംഗീകരിച്ചിതോ മിത്രമേ ഇല്ലയോ? 28
ഗേഹങ്ങളിൽ തവമനസ്സു കാമത്തിനാ–
ലാഹതമല്ലെന്നതും, വെറും തുച്ഛമാം
വിത്താദിയിലനാസക്തമെന്നുള്ളതും
വിദ്വന്മണേ! ഞാൻ ധരിച്ചിരിക്കുന്നിതേ. 29
കാമങ്ങളാൽ ഹതമാനസരാകാതെ
മാമകമായയെസ്സന്ത്യജിച്ചെപ്പൊഴും
ഞാൻ [2]ലോകസംഗ്രഹത്തിനെന്നപോൽച്ചിലർ
ലീലയായ്ക്കർമ്മങ്ങൾ ചെയ്യുന്നു തോഴരേ! 30

1 നിന്ദ്യൻ 2 ലോകാനുഗ്രഹം

കച്ചിദ്ഗുരുകുലേ വാസം ബ്രഹ്മൻ സ്മരസി നൗ യതഃ
ദ്വിജോ വിജ്ഞായ വിജ്ഞേയം തമസഃ പാരമശ്നുതേ. 31
സ വൈ സൽകർമ്മണാം സാക്ഷാദ്ദ്വിജാതേരിഹ സംഭവഃ
ആദ്യോഽംഗ യത്രാശ്രമിണാം യഥാഹം ജ്ഞാനദോ ഗുരുഃ. 32
നന്വർത്ഥകോവിദാ ബ്രഹ്മൻ വർണ്ണാശ്രമവതാമിഹ
യേ മയാ ഗുരുണാ വാചാ തരന്ത്യഞ്ജോ ഭവാർണ്ണവം. 33
നാഹമിജ്യാപ്രജാതിഭ്യാം തപസോപശമേന വാ
തുഷ്യേയം സർവ്വഭൂതാത്മാ ഗുരുശുശ്രൂഷയാ യഥാ. 34
അപി നഃ സ്മര്യതേ ബ്രഹ്മൻ വൃത്തം നിവസതാം ഗുരൗ
ഗുരുദാരൈശ്ചോദിതാനാമിന്ധനാനയനേ ക്വചിത്. 35
പ്രവിഷ്ടാനാം മഹാരണ്യമപർത്തൗ സുമഹദ്ദ്വിജ
വാതവർഷമഭൂത്തീവ്രം നിഷ്ഠുരാഃ സ്തനയിത്നവഃ. 36
സൂര്യശ്ചാസ്തം ഗതസ്താവൽ തമസാ ചാവൃതാ ദിശഃ
നിമ്നം കൂലം ജലമയം ന പ്രാജ്ഞായത കിഞ്ചന. 37

വയം ഭൃശം തത്ര മഹാനിലാംബുഭി-
ർന്നിഹന്യമാനാ മുഹുരംബുസംപ്ലവേ
ദിശോഽവിദന്തോഽഥ പരസ്പരം വനേ
ഗൃഹീതഹസ്താഃ പരിബഭ്രിമാതുരാഃ. 38

ഏതദ്വിദിത്വാ ഉദിതേ രവൗ സാന്ദീപനിർഗ്ഗുരുഃ
അന്വേഷമാണോ നഃ ശിഷ്യാനാചാര്യോഽപശ്യദാതുരാൻ. 39
അഹോ ഹേ പുത്രകാ യൂയമസ്മദർത്ഥേഽതിദുഃഖിതാഃ
ആത്മാ വൈ പ്രാണിനാം പ്രേഷ്ഠസ്തമനാദൃത്യ മൽപരാഃ. 40
ഏതദേവ ഹി സച്ഛിഷ്യൈഃ കർത്തവ്യം ഗുരുനിഷ്കൃതം
യദ്വൈ വിശുദ്ധഭാവേന സർവ്വാർത്ഥാത്മാർപ്പണം ഗുരൗ. 41
തുഷ്ടോഽഹം ഭോ ദ്വിജശ്രേഷ്ഠാഃ സത്യാഃ സന്തു മനോരഥാഃ
ഛന്ദാംസ്യയാതയാമാനി ഭവന്ത്വിഹപരത്ര ച. 42
ഇത്ഥംവിധാന്യനേകാനി വസതാം ഗുരുവേശ്മസു
ഗുരോരനുഗ്രഹേണൈവ പുമാൻ പൂർണ്ണഃ പ്രശാന്തയേ. 43

ബ്രാഹ്മണ ഉവാച

കിമസ്മാഭിരനിർവൃത്തം ദേവദേവ ജഗദ്ഗുരോ
ഭവതാ സത്യകാമേന യേഷാം വാസോ ഗുരാവഭൂത്. 44
യസ്യച്ഛന്ദോമയം ബ്രഹ്മ ദേഹ ആവപനം വിഭോ
ശ്രേയസാം തസ്യ ഗുരുഷു വാസോഽത്യന്തവിഡംബനം. 45

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ശ്രീദാമചരിതേ അശീതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11612 ദശമസ്കന്ധേ ശ്ലോകാഃ 3418

---

## ഏകാശീതിതമോഽധ്യായഃ

ശ്രീശുക ഉവാച

സ ഇത്ഥം ദ്വിജമുഖ്യേന സഹ സങ്കഥയൻ ഹരിഃ
സർവ്വഭൂതമനോഽഭിജ്ഞഃ സ്മയമാന ഉവാച തം. 1
ബ്രഹ്മണ്യോ ബ്രാഹ്മണം കൃഷ്ണോ ഭഗവാൻ പ്രഹസൻ പ്രിയം
പ്രേമ്ണാ നിരീക്ഷണേനൈവ പ്രേക്ഷൻ ഖലു സതാം ഗതിഃ. 2

ആരൊരാളിൽനിന്നറിയേണ്ടതൊക്കെയും
നേരേ ധരിച്ചിരുഃപോക്കന്നുവോ ദ്വിജൻ

അദ്ദേശികൻെറ സവിധത്തിൽ നാം രണ്ടു-
മൊത്തു വസിച്ചതങ്ങിപ്പൊഴോക്കുന്നുവോ? 31

ഈയുലകിൽ ജനനത്തിനു കാരണ-
നായ ജനകനാണാദ്യനാം ദേശികൻ

ബ്രാഹ്മണാദികൾ സത്കർമ്മം പഠിപ്പിക്കു-
മമ്മഹാനത്രേ ദ്വിതീയഗുരൂത്തമൻ

ജ്ഞാനോപദേശമരുളിടും ദേശികൻ
ഞാനെന്നപോലെ സാക്ഷാൽ
ഗുരുതന്നെയാം. 32

മന്നിലാചാര്യനാമെൻെറയുപദേശ-
മാന്നു സുഖമായ്ഭവാബ്ധി കടക്കുവോർ

വർണ്ണാശ്രമികളിൽവച്ചർത്ഥകോവിദ-
രെന്നതിൽ സന്ദേഹമില്ല സുഹൃത്തമാ! 33

സർവ്വഭൂതന്മാരാത്മാവായിടുന്ന ഞാ-
നുർവ്വീസുരാ! ഗുരുസേവകൊണ്ടെന്നപോൽ

പ്രീതനായീടാ തപസ്സുപശാന്തിയും
ജാതിമാഹാത്മ്യവും യാഗവുംകൊണ്ടുമേ. 34

ഭൂമിദേവാ! നാം ഗുരുകുലത്തിൽ പണ്ടു
താമസിക്കെഗ്ഗുരുപത്നിയയയ്ക്കയാൽ

അന്നൊരുനാളിൽ വിറകിനായ് പോയതും
വന്ന ദുഃഖാനുഭവവുമോക്കുന്നുവോ? 35

ഘോരവിപിനത്തിൽ നാം കടന്നീടിന-
നേരമകാലത്തിലത്യന്തതീവ്രമാം

കാററും മഴയുമിടിമിന്നലുകളു-
മേററം ഭയങ്കരമായ്ത്തുടന്നില്ലയോ. 36

സൂര്യനുമപ്പൊളെരിഞ്ഞടങ്ങീ പരം
ക്രൂരിരുഃകൊണ്ടു മൂടീ ദിക്കശേഷവും

വെള്ളം നിറഞ്ഞിട്ടു കുണ്ടും കുഴികളും
തെല്ലും തിരിച്ചറിയാൻ കഴിയാതെയായ്. 37

ഘോരമാം കാററും മഴയുമേററിട്ടു നാം
പാരം പരവശരായ് നീരൊഴുക്കെഴും

അക്കാട്ടിൽ നാം കൈകഃ കോർത്തുപിടിച്ചലം
ദുഃഖിച്ചു ദിക്കറിയാതെ ചുററീലയോ? 38

ഇക്കഥയങ്ങറിഞ്ഞർക്കോദയത്തൊടു-
ചിക്കെന്നു ശിഷ്യരാം നമ്മെയന്വേഷിച്ചു

വന്നു സാന്ദീപനിയാം ഗുരു നമ്മളെ
ഖിന്നരായ്ക്കണ്ടു കഥിച്ചതോക്കുന്നുവോ? 39

''പുത്രരേ! ഞങ്ങഃക്കു വേണ്ടീട്ടു നിങ്ങളീ-
യത്തലതുലം സഹിച്ചുവല്ലോ ബത!

പ്രാണികഃക്കൊക്കെയുമേററം പ്രിയം ദേഹ-
മാണതുംതള്ളിയാം നിങ്ങഃ സേവിച്ചതും. 40

സർവ്വാർത്ഥസാധകമാം ശരീരത്തെയും
ഗർവ്വർത്ഥമായി വിശുദ്ധഭാവത്തൊടും

അർപ്പിച്ചിടുന്നതുതന്നെയാണോക്കുകി-
ലെപ്പൊഴുമുത്തമശിഷ്യൻെറ ദക്ഷിണ. 41

തുഷ്ടനായേൻ ദ്വിജശ്രേഷ്ഠരേ! നിങ്ങളി-
ലിഷ്ടസമ്പത്തി വരട്ടെ നിങ്ങഃക്കു മേൽ

ഛന്ദസ്സുകഃ മറക്കാതെയിരിക്കട്ടെ-
യെന്നുമിഹപരലോകങ്ങളിൽ ശുഭം.'' 42

ഇങ്ങനെ നാം ഗുരുവേശ്മത്തിൽ വാണനാഃ
സംഗതിയേറെ നടന്നതോക്കുന്നുവോ

ദേശികാനുഗ്രഹമൊന്നിനാൽതാൻ പുമാ-
നാശു പൂർണ്ണതവും ശാന്തിയും നേടിടും. 43

ബ്രാഹ്മണൻ പറഞ്ഞു

ദേവദേവാ! ജഗദാചാര്യ! ഞങ്ങഃക്കു
കേവലം സത്യസങ്കല്പൻ ഭവാനുമായ്

കൂടിഗ്ഗുരുകുലവാസമുണ്ടാകയാൽ
നേടേണ്ടതെന്തിരിക്കുന്നു ചിന്തിക്കുകിൽ. 44

അങ്ങേഗ്ഗുരീരമീതാഗമരൂപവും
മംഗലത്തിൻ ജന്മഭൂവുമല്ലോ ഹരേ!

ഹേ വിഭോ! ദേശികമന്ദിരത്തിൽ ഭവാ-
നാവസിച്ചെന്നതു ലോകബോധ്യത്തിനാം. 45

---

## അദ്ധ്യായം 81

ശ്രീശുകൻ പറഞ്ഞു

ഉർവ്വീസുരശ്രേഷ്ഠനുമായിതേവിധം
പൂർവ്വകഥാപ്രസംഗം ചെയ്തിരിക്കവേ

സർവ്വഹൃദയജ്ഞനായ് ദ്വിജഭക്തനായ്
സർവ്വദാ സാധുഗതിയാകുമാവിഭു

പ്രേമനിരീക്ഷണം കൊണ്ടുസ്സുഹൃത്തിനെ-
ക്കാമം കടാക്ഷിച്ചു സസ്മിതം ചൊല്ലിനാൻ 1–2

കിമുപായനമാനീതം ബ്രഹ്മൻ മേ ഭവതാ ഗൃഹാൽ
അണ്വപ്യുപാഹൃതം ഭക്തൈഃ പ്രേമ്ണാ ഭൂര്യേവ മേ ഭവേൽ
ഭൂര്യപ്യഭക്തോപഹൃതം ന മേ തോഷായ കല്പതേ. 3
പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ. 4
ഇത്യുക്തോഽപി ദ്വിജസ്തസ്മൈ വ്രീഡിതഃ പതയേ ശ്രിയഃ
പൃഥുകപ്രസൃതിം രാജൻ ന പ്രായച്ഛദവാങ്മുഖഃ. 5
സർവ്വഭൂതാത്മദൃക് സാക്ഷാൽ തസ്യാഗമനകാരണം
വിജ്ഞായാചിന്തയന്നായം ശ്രീകാമോ മാഭജൽ പുരാ. 6
പത്ന്യാഃ പതിവ്രതായാസ്തു സഖാ പ്രിയചികീർഷയാ
പ്രാപ്തോ മാമസ്യ ദാസ്യാമി സമ്പദോഽമർത്ത്യദുർല്ലഭാഃ. 7
ഇത്ഥം വിചിന്ത്യ വസനാച്ചീരബദ്ധാന്ദ്വിജന്മനഃ
സ്വയം ജഹാര കിമിദമിതി പൃഥുകതണ്ഡുലാൻ. 8
നന്വേതദുപനീതം മേ പരമപ്രീണനം സഖേ
തർപ്പയന്ത്യംഗ മാം വിശ്വമേതേ പൃഥുകതണ്ഡുലാഃ. 9
ഇതി മുഷ്ടിം സകൃജ്ജഗ്ദ്ധ്വാ ദ്വിതീയാം ജഗ്ദ്ധുമാദദേ
താവച്ഛ്രീർജ്ജഗൃഹേ ഹസ്തം തൽപരാ പരമേഷ്ഠിനഃ. 10
ഏതാവതാലം വിശ്വാത്മൻ സർവ്വസമ്പത്സമൃദ്ധയേ
അസ്മിംല്ലോകേഽഥവാമുഷ്മിൻ പുംസസ്ത്വത്തോഷകാരണം. 11
ബ്രാഹ്മണസ്താം തു രജനീമുഷിത്വാഽച്യുതമന്ദിരേ
ഭുക്ത്വാ പീത്വാ സുഖം മേനേ ആത്മാനം സ്വർഗ്ഗതം യഥാ. 12
ശ്വോഭൂതേ വിശ്വഭാവേന സ്വസുഖേനാഭിവന്ദിതഃ
ജഗാമ സ്വാലയം താത പഥ്യനുവ്രജ്യ നന്ദിതഃ. 13
സ ചാലബ്ധ്വാ ധനം കൃഷ്ണാന്ന തു യാചിതവാൻ സ്വയം
സ്വഗൃഹാൻ വ്രീഡിതോഽഗച്ഛന്മഹദ്ദർശനനിർവൃതഃ. 14
അഹോ ബ്രഹ്മണ്യദേവസ്യ ദൃഷ്ടാ ബ്രഹ്മണ്യതാ മയാ
യദ്ദരിദ്രതമോ ലക്ഷ്മീമാശ്ലിഷ്ടോ ബിഭ്രതോരസി. 15
ക്വാഹം ദരിദ്രഃ പാപീയാൻ ക്വ കൃഷ്ണഃ ശ്രീനികേതനഃ
ബ്രഹ്മബന്ധുരിതി സ്മാഹം ബാഹുഭ്യാം പരിരംഭിതഃ. 16
നിവാസിതഃ പ്രിയാജുഷ്ടേ പര്യങ്കേ ഭ്രാതരോ യഥാ
മഹിഷ്യാ വീജിതഃ ശ്രാന്തോ വാലവ്യജനഹസ്തയാ. 17
ശുശ്രൂഷയാ പരമയാ പാദസംവാഹനാദിഭിഃ
പൂജിതോ ദേവദേവേന വിപ്രദേവേന ദേവവൽ. 18
സ്വർഗ്ഗാപവർഗ്ഗയോഃ പുംസാം രസായാം ഭുവി സമ്പദാം
സർവ്വാസാമപി സിദ്ധീനാം മൂലം തച്ചരണാർച്ചനം. 19
അധനോഽയം ധനം പ്രാപ്യ മാദ്യന്നുച്ചൈർന്ന മാം സ്മരേൽ
ഇതി കാരുണികോ നൂനം ധനം മേഽഭൂരി നാദദാൽ. 20
ഇതി തച്ചിന്തയന്നന്തഃ പ്രാപ്തോ നിജഗൃഹാന്തികം
സൂര്യാനലേന്ദുസങ്കാശൈർവ്വിമാനൈഃ സർവ്വതോ വൃതം. 21
വിചിത്രോപവനോദ്യാനൈഃ കൂജദ്ദ്വിജകുലാകുലൈഃ
പ്രോത്ഫുല്ലകമുദാംഭോജകൽഹാരോൽപലവാരിഭിഃ. 22
ജുഷ്ടം സ്വലംകൃതൈഃ പുംഭിഃ സ്ത്രീഭിശ്ച ഹരിണാക്ഷിഭിഃ
കിമിദം കസ്യ വാ സ്ഥാനം കഥം തദിദമിത്യഭൂൽ. 23
ഏവം മീമാംസമാനം തം നരാ നാര്യോഽമരപ്രഭാഃ
പ്രത്യഗൃഹ്ണൻ മഹാഭാഗം ഗീതവാദ്യേന ഭൂയസാ. 24

സമ്മാനമായെനിക്കെന്തൊരുപായനം
ബ്രഹ്മൻ! ഗൃഹത്തിൽനിന്നങ്ങു കൊണ്ടന്നതും
അല്പമെന്തെങ്കിലും, സ്നേഹപൂർവ്വം ഭക്ത-
രർപ്പിക്കിലായതെനിക്കു വൻപിച്ചതാം.
ഭക്തിവിഹീനൻ വളരെയേകീടിലു-
മൊക്കുകില്ലെൻ പ്രസാദത്തെ നേടീടുവാൻ. 3
ആരൊരാൾ ഭക്തിപുരസ്സരം പത്രമോ
നീരോ ഫലമോ കുസുമമോ നൽകിലും
ശാന്തനവൻ ഭക്തിയോടേകുമാവക
സന്തുഷ്ടനായാസ്വദിക്കുന്നു ഞാൻ. 4
ഇങ്ങനെ ശാർങ്ഗിയങ്ങോട്ടു ചോദിക്കിലും
മങ്ങിത്തലതാഴ്ത്തി നാണിച്ചിരുന്നിട്ടും
വിപ്രനക്കക്ഷത്തിൽനിന്നുമവൽപ്പൊതി-
യുൽപലാക്ഷന്നേകിയതില്ലഹോ! 5
സർവ്വഭൂതാന്തർഗ്ഗതജ്ഞനധോക്ഷജ-
നർവ്വീസുരാഗമനോദ്ദേശവിജ്ഞനായ്
ചിന്തിച്ചി,തർത്ഥേച്ഛയോടല്ല മുന്നമീ-
യന്തണനെന്നെ ബ്ഭജിച്ചതു നിശ്ചയം. 6
സാദ്ധ്വിയാം പത്നിതൻ നിർബ്ബന്ധവാക്കുകൾ
പേർത്തും സമാദരിച്ചാഗതനായതാം.
വിണ്ണവർക്കും ലഭിക്കാത്ത സമ്പത്തുക-
ളിന്നിമ്മഹീസുരന്നേകുന്നതുണ്ടു ഞാൻ. 7
ഇത്ഥമാലോചിച്ചു, ചീവരംതന്നിലാ-
ബദ്ധമവലരി, 'യെന്തിതിങ്ങേകിട്ടു'
എന്നു പറഞ്ഞു മുകുന്ദനാ വിപ്രനിൽ-
നിന്നു ബലമായ് പിടിച്ചു വാങ്ങീടിനാൻ. 8
എന്നെപ്പരം പ്രസാദിപ്പിപ്പതാമിതു
തന്നീടുവാനെന്തിനാണു മടിച്ചതും
ഇന്നീയവലരി ലോകസ്വരൂപനാ-
മെന്നെയതീവ സംതൃപ്തനാക്കുന്നിതേ. 9
എന്നു കഥിച്ചാപ്പൃഥുകമൊരു പിടി-
തിന്നു രണ്ടാമതും വാരാൻ തുടങ്ങവേ
ഭർത്തൃകരത്തിൽപ്പിടിച്ചീടിനാൾ പ്രേമ-
യുക്തയായ്ച്ചാരത്തു നിന്നിടുമിന്ദിര. 10
വിശ്വാത്മകാ! ഭവത് പ്രീതി നിമിത്തമീ-
വിശ്വത്തിലുമൊരുപക്ഷേ പരത്തിലും
വർദ്ധിതൈശ്വര്യമീ ഭക്താഗ്രഗണ്യനു
സിദ്ധിക്കുവാനിത്രമാത്രം മതി വിഭോ! 11
അന്നത്തെ രാത്രിയവിടെ യബ്ഭൂസുര-
നന്നപാനാദി കഴിച്ചതിസൗഖ്യമായ്
ആവസിച്ചാൻ വിചാരിച്ചുപോയീ സ്വയം
ദേവലോകത്തു വസിക്കയാണെന്നുതാൻ. 12
പിറേറന്നുഷസ്സിലെഴുന്നേററു ലോകാഭി-
വൃദ്ധിപ്രദനായ് വിളങ്ങും രമാപതി
വന്ദിച്ചനുയാത്രചെയ്തു വാക്യങ്ങളാൽ
നന്ദിതനാക്കിഗ്ഗൃഹത്തിലയച്ചിതേ. 13
ഏകീല കൃഷ്ണൻ ധനമതുമൂലമായ്
സ്വീകരിച്ചില്ല ചോദിച്ചില്ല ലജ്ജയാൽ
[1]ആശാവശതയാൽ പീഡിതനായ് മഹ-
ദ്ദർശനനിർവൃതനായ് നടന്നാൻ ദ്വിജൻ. 14
വിപ്രനെദ്ദേവനെന്നുന്നും മുരാരിത-
ന്നത്ഭുതമാം ദ്വിജഭക്തി കണ്ടേനഹോ!
മാറിൽ മഹാലക്ഷ്മി വാഴുമദ്ദേഹമി-
ദ്ദാരിദ്ര്യമൂർത്തിയെക്കെട്ടിപ്പിടിച്ചിതേ. 15
എങ്ങു ദരിദ്രനും പാപിയുമായ ഞാൻ
മംഗലദേവതാവല്ലഭനെങ്ങുവാൻ
ബ്രാഹ്മണവംശജനെന്നു നിനച്ചതാ-
നമ്മഹാൻ രണ്ടുകൈകൊണ്ടും പുണർന്നതും. 15
ഭാര്യതൻ മഞ്ചത്തിലെന്നെപ്പിടിച്ചങ്ങു
ശൗരിയിരുത്തിസ്സഹജനെയെന്നപോൽ
മാർഗ്ഗക്ലമം ശമിപ്പിക്കുവാനെന്നെയാ-
രുഗ്മിണിയെക്കൊണ്ടുതന്നെ വീശിച്ചിതു. 17
ശ്രേഷ്ഠോപചാരങ്ങൾ കാൽ തടവീടുക
തൊട്ടു ശുശ്രൂഷകളാലെന്നെ വേണ്ടപോൽ
ബ്രഹ്മണ്യദേവനാം ദേവദേവൻ ഹരി
നന്മട്ടിലർച്ചിച്ചിതീശനെയെന്നപോൽ. 18
മേദിനീ പാതാളഭൂതികൾക്കും സ്വർഗ്ഗ-
ഭൂതിയപവർഗ്ഗമെന്നിവയ്ക്കൊക്കെയും
തത്പദപങ്കജസേവനംതന്നെയാ-
ണെപ്പൊഴും കാരണമാകുമീയൂഴിയിൽ. 19
നിസ്വനിവൻ ധനംമൂലം മദിച്ചഖി-
ലേശനാം തന്നെ സ്മരിക്കയില്ലെന്നോർത്തു
എന്നിൽപ്പരം കരുണാകുലനാകയാൽ
തന്നില്ലെനിക്കു ധനമക്കൃപാനിധി. 20
അന്തണനന്തരംഗത്തിലിതൊക്കെയും
ചിന്തിച്ചു മന്ദം നടന്നുചെന്നീടിനാൻ
പാവകാർക്കേന്ദുസ്വാഭമാം വിമാനങ്ങളാ-
ലാവൃതമാം തൻ നിലയത്തിനന്തികം. 21
നാനാവിഹഗസ്വനാകുലമാകുമു-
ദ്യാനമുപവനമെന്നിവ ചേർന്നതായ്
ഫുല്ലകൽഹാരമുകുദോല്പലാബ്ജങ്ങ-
ളുല്ലസിക്കുന്ന സരസ്സുകൾ ചൂഴ്വതായ്. 22
ഭേഷായലങ്കാരമാർന്ന പുരുഷരും
യോഷമാരുംചേർന്നു പാരം ലസിച്ചിടും
തുംഗഗേഹം കണ്ടിവിടെയിതാരുടേ-
തെങ്ങനെ വന്നെന്നു വിസ്മയിച്ചീടിനാൻ. 23
ഇങ്ങനെ ചിന്തിച്ചുഴന്നുനിന്നീടുമാ-
മംഗലാത്മാവിനെദ്ദേവസമാനരാം
സ്ത്രീകളും പൂരുഷന്മാരുമെതിരേററു
സ്വീകരിച്ചീടിനാർ വാദ്യമേളത്തൊടും. 24

1 ആശകൊണ്ടുള്ള അവശത

പതിമാഗതമാകർണ്ണ്യ പത്ന്യുദ്ധർഷാതിസംഭ്രമാ
നിശ്ചക്രാമ ഗൃഹാത്തൂർണ്ണം രൂപിണീ ശ്രീരിവാലയാൽ. 25

പതിവ്രതാ പതിം ദൃഷ്ട്വാ പ്രേമോൽകണ്ഠാശ്രുലോചനാ
മീലിതാക്ഷ്യനമദ് ബുദ്ധ്യാ മനസാ പരിഷസ്വജേ. 26

പത്നീം വീക്ഷ്യ വിസ്ഫുരന്തീം ദേവീം വൈമാനികീമിവ
ദാസീനാം നിഷ്കകണ്ഠീനാം മദ്ധ്യേ ഭാന്തീം സ വിസ്മിതഃ. 27

പ്രീതഃ സ്വയം തയാ യുക്തഃ പ്രവിഷ്ടോ നിജമന്ദിരം
മണിസ്തംഭശതോപേതം മഹേന്ദ്രഭവനം യഥാ. 28

പയഃഫേനനിഭാഃ ശയ്യാ ദാന്താ രുക്മപരിച്ഛദാഃ
പര്യങ്കാ ഹേമദണ്ഡാനി ചാമരവ്യജനാനി ച. 29

ആസനാനി ച ഹൈമാനി മൃദൂപസ്തരണാനി ച
മുക്താദാമവിലംബീനി വിതാനാനി ദ്യുമന്തി ച. 30

സ്വച്ഛസ്ഫടികകുഡ്യേഷു മഹാമാരതകേഷു ച
രത്നദീപാൻ ഭ്രാജമാനാൻ ലലനാരത്നസംയുതാഃ. 31

വിലോക്യ ബ്രാഹ്മണസ്തത്ര സമൃദ്ധീഃ സർവ്വസമ്പദാം
തർക്കയാമാസ നിർവ്വ്യഗ്രഃ സ്വസമൃദ്ധിമഹൈതുകീം. 32

നൂനം ബതൈതന്മമ ദുർഭഗസ്യ
ശശ്വദ്ദരിദ്രസ്യ സമൃദ്ധിഹേതുഃ
മഹാവിഭൂതേരവലോകതോഽന്യോ
നൈവോപപദ്യേത യദൂത്തമസ്യ. 33

നന്വബ്രുവാണോ ദിശതേ സമക്ഷം
യാചിഷ്ണവേ ഭൂര്യപി ഭൂരിഭോജഃ
പർജ്ജന്യവത്തൽ സ്വയമീക്ഷമാണോ
ദാശാർഹകാണാമൃഷഭഃ സഖാ മേ. 34

കിഞ്ചിൽ കരോത്യുർവ്വപി യൽ സ്വദത്തം
സുഹൃൽകൃതം ഫൽഗ്വപി ഭൂരികാരീ
മയോപനീതം പൃഥുകൈകമുഷ്ടിം
പ്രത്യഗ്രഹീൽ പ്രീതിയുതോ മഹാത്മാ. 35

തസ്യൈവ മേ സൗഹൃദസഖ്യമൈത്രീ
ദാസ്യം പുനർജ്ജന്മനി ജന്മനി സ്യാൽ
മഹാനുഭാവേന ഗുണാലയേന
വിഷജ്ജതസ്തൽപുരുഷപ്രസംഗഃ. 36

ഭക്തായ ചിത്രാ ഭഗവാൻ ഹി സമ്പദോ
രാജ്യം വിഭൂതീർന്ന സമർത്ഥയത്യജഃ
അദീർഘബോധായ വിചക്ഷണഃ സ്വയം
പശ്യൻ നിപാതം ധനിനാം മദോത്ഭവം. 37

ഇത്ഥം വ്യവസിതോ ബുദ്ധ്യാ ഭക്തോഽതീവ ജനാർദ്ദനേ
വിഷയാഞ്ജായയാ ത്യക്ഷ്യൻ ബുഭുജേ നാതിലമ്പടഃ. 38

തസ്യ വൈ ദേവദേവസ്യ ഹരേര്യജ്ഞപതേഃ പ്രഭോഃ
ബ്രാഹ്മണാഃ പ്രഭവോ ദൈവം ന തേഭ്യോ വിദ്യതേ പരം. 39

ഏവം സ വിപ്രോ ഭഗവത്സുഹൃത്തദാ
ദൃഷ്ട്വാ സ്വഭൃത്യൈരജിതം പരാജിതം
തദ്ധ്യാനവേഗോദ്ഗ്രഥിതാത്മബന്ധന-
സ്തദ്ധാമ ലേഭേഽചിരതഃ സതാം ഗതിം. 40

ഭർത്താവു വന്നിരിക്കുന്നെന്നു കേട്ടട-
നന്തരം തോഷത്തോടും വിഭ്രമത്തോടും
തത്പത്നി, രൂപംധരിച്ചോരു ലക്ഷ്മിപോ-
ലബ്ഭവനത്തിൽനിന്നാശു വന്നീടിനാൾ. 25

വല്ലഭനേ നിരീക്ഷിച്ചസ്സതീമണി
ഫുല്ലമാം രാഗത്തിനാലശ്രുനേത്രയായ്
കണ്ണുമടച്ചു സങ്കല്പത്തിനാൽ നമി-
ച്ചന്യൂനമായ് മനസ്സാൽ പുണർന്നീടിനാൾ. 26

ഭൂഷിതസർവാംഗികളായ് വിളങ്ങിടും
ദാസീജനത്തിൻനടുവിൽ സ്വകാന്തയെ
വൈമാനികിയായ ദേവിയെപ്പോലെയ-
ബ്ഭൂമീസുരൻ കണ്ടു വിസ്മയപ്പെട്ടിതേ. 27

സന്തുഷ്ടനായി സ്വയം പ്രിയായുക്തനായ്-
പ്പൊന്തുംമണിസ്തംഭവൃന്ദമിണങ്ങിടും
സുന്ദരമാം നിജമന്ദിരംപൂകിനാ-
നിന്ദ്രഭവനത്തെയെന്നതുപോലവേ. 28

പൊൻകോപ്പുകളിയന്നീടുന്ന [1]ദന്തപ-
ര്യങ്കങ്ങളും വെൺനുരയൊത്ത നൽശ്ശയ്യകൾ
പൊന്നിൻപിടികളിണങ്ങിടും ചാമര-
വൃന്ദം മൃദുലവിരിപ്പുകളാർന്നിടും
സ്വർണ്ണാസനങ്ങളും ഹാരാദിയാൽപരം
മിന്നും വിശിഷ്ടതരവിതാനങ്ങളും 29–30

ശുദ്ധസ്ഫടികമരതകനിർമ്മിത
ഭിത്തികളിൽ ജ്വലദ്രത്നദീപങ്ങളും
തത്സവിധം സഞ്ചരിച്ചിടും സ്ത്രീകളു-
മൈശ്വര്യവൃദ്ധിസമസ്തവുമിങ്ങനെ
തത്രകണ്ടവ്യഗ്രനായിട്ടഹൈതുക-
വൃദ്ധിയെപ്പറ്റിയാലോചിച്ചിതദ്വിജൻ. 31–32

എന്നും ദരിദ്രനും ദുർഭാഗ്യവാനുമാ-
മെന്നുടെയീയുന്നതിക്കുള്ള കാരണം
മറ്റൊന്നുമല്ല സമസ്തവിഭൂതിയു-
മൊത്ത കൃഷ്ണൻതൻ കൃപാകടാക്ഷം ദൃഢം. 33

1 ദന്തംകൊണ്ടുള്ള മഞ്ചങ്ങൾ

ദാശാർഹമുഖ്യനും ഭൂരിഭോക്താവുമാം
കേശവൻ മത്സുഹൃത്,അർത്ഥികൾക്കെപ്പൊഴും
ഭൂരിനൽകീടിലുമല്പമായേ മന-
താരിൽക്കരുതീട്ടു പിന്നെപ്പരംപുമാൻ
മുൻപേ പറയാതെയാണു കൊടുപ്പതു-
മംഭോദമട്ടിൽക്കടാക്ഷത്തോടും സ്വയം. 34

എന്നല്ല തന്നിലൊരല്പമർപ്പിച്ചീടു-
മെന്നാലതു വലുതായും ഗണിച്ചിടും
ഞാൻ കൊണ്ടുചെന്നോരൊരുപിടിക്കാറവ-
ലംഗീകരിച്ചാനതിപ്രീതിയോടു താൻ. 35

ആ വിഭുവിൻ പ്രജയാകുമെനിക്കു മദ്-
ഭാവിയാം ജന്മങ്ങളിലുമദ്ദേവനിൽ
മൈത്രിയും സഖ്യവും സൗഹൃദം ദാസ്യവും
സിദ്ധിച്ചു വർദ്ധിച്ചിടട്ടെ ദിനംപ്രതി
സദ്ഗുണകേദാരമാകുമശ്ശൗരിതൻ-
ഭക്തരുമായുളവാകട്ടെ സംഗമം. 36

സർവസമ്പത്തിനുമീശൻ ഹരി, ധന-
ഗർവമധഃപതിപ്പിക്കുമെന്നോർക്കയാൽ
ദീർഘമാം ബോധം വെടിഞ്ഞ തദ്ഭക്തരിൽ
ചേർക്കാ ദൃഢം ധനരാജ്യവിഭൂതികൾ. 37

ഉത്തമവിഷ്ണുഭക്തൻ കുചേലദ്വിജ-
നിത്ഥം ധിഷണയാൽച്ചിന്തിച്ചുറപ്പിച്ചു
താനേ വിഷയസുഖേച്ഛ വെടിഞ്ഞുദാ-
സീനനായ് ഭാര്യയോടൊത്തു കഴിച്ചിതേ. 38

സ്വാമിയും യജ്ഞപതിയും പ്രഭുവുമാം
ശ്രീമുകുന്ദനു മഹീദേവർതാൻപരം
ദൈവതവും പ്രഭുക്കന്മാരുമില്ല ഭൂ-
ദേവരിലുംകവിഞ്ഞൊന്നും ജഗത്തിതിൽ. 39

അച്ഛഹൃത്തദ്ധരാദേവനജിതനാ-
മച്യുതൻ ഭക്തർക്കധീനനെന്നുള്ളതു
നിശ്ചയിച്ചങ്ങു തദ്ധ്യാനവേഗത്തിനാൽ
നിശ്ശേഷമായഹങ്കാരം നശിപ്പിച്ചു
സജ്ജനപ്രാപ്യമായുല്ലസിക്കും തദീ-
യോച്ചപദത്തെയചിരാലണഞ്ഞിതേ. 40

ഏതദ് ബ്രഹ്മണ്യദേവസ്യ ശ്രുത്വാ ബ്രഹ്മണ്യതാം നരഃ
ലബ്ധഭാവോ ഭഗവതി കർമ്മബന്ധാദ്വിമുച്യതേ. 41

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
പൃഥുകോപാഖ്യാനം നാമ ഏകാശീതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 11653 ദശമസ്കന്ധേ ശ്ലോകാഃ 3459

---

## ദ്വശീതിതമോഽധ്യായഃ

ശ്രീശുക ഉവാച

അഥൈകദാ ദ്വാരവത്യാം വസതോ രാമകൃഷ്ണയോഃ
സൂര്യോപരാഗഃ സുമഹാനാസീൽ കല്പക്ഷയേ യഥാഃ. 1

തം ജ്ഞാത്വാ മനുജാ രാജൻ പുരസ്താദേവ സർവ്വതഃ
സമന്തപഞ്ചകം ക്ഷേത്രം യയുഃ ശ്രേയോവിധിത്സയാ. 2

നിഃക്ഷത്രിയാം മഹീം കുർവ്വൻ രാമഃ ശസ്ത്രഭൃതാം വരഃ
നൃപാണാം രുധിരൗഘേണ യത്ര ചക്രേ മഹാഹ്രദാൻ. 3

ഈജേ ച ഭഗവാൻ രാമോ യത്രാസ്പൃഷ്ടോഽപി കർമ്മണാ
ലോകസ്യ ഗ്രാഹയന്നീശോ യഥാന്യോഽഘാപനുത്തയേ. 4

മഹത്യാം തീർത്ഥയാത്രായാം തത്രാഗൻ ഭാരതീഃ പ്രജാഃ
വൃഷ്ണയശ്ച തഥാക്രൂരവസുദേവാഹുകാദയഃ. 5

യയുർഭാരത തൽ ക്ഷേത്രം സ്വമഘം ക്ഷപയിഷ്ണവഃ
ഗദപ്രദ്യുമ്നസാംബാദ്യാഃ സുചന്ദ്രശുകസാരണൈഃ
ആസ്തേഽനിരുദ്ധോ രക്ഷായാം കൃതവർമ്മാ ച യൂഥപഃ. 6

തേ രഥൈർദ്ദേവധിഷ്ണ്യാഭൈർഹയൈശ്ച തരളപ്ലവൈഃ
ഗജൈർന്നദദ്ഭിരഭ്രാഭൈർന്നൃഭിർവ്വിദ്യാധരദ്യുഭിഃ 7

വ്യരോചന്ത മഹാതേജാഃ പഥി കാഞ്ചനമാലിനഃ
ദിവ്യസ്രഗ്വസ്ത്രസന്നാഹാഃ കളത്രൈഃ ഖേചരാ ഇവ. 8

തത്ര സ്നാത്വാ മഹാഭാഗ ഉപോഷ്യ സുസമാഹിതാഃ.
ബ്രാഹ്മണേഭ്യോ ദദുർദ്ധേനൂർവ്വാസഃസ്രഗ്രുക്മമാലിനീഃ. 9

രാമഹ്രദേഷു വിധിവൽ പുനരാപ്ലുത്യ വൃഷ്ണയഃ
ദദുഃ സ്വന്നം ദ്വിജാഗ്ര്യേഭ്യഃ കൃഷ്ണേ നോ ഭക്തിരസ്ത്വിതി. 10

സ്വയം ച തദനുജ്ഞാതാ വൃഷ്ണയഃ കൃഷ്ണദേവതാഃ
ഭുക്ത്വോപവിവിശുഃ കാമം സ്നിഗ്ദ്ധച്ഛായാങ്ഘ്രി–
പാങ്ഘ്രിഷു. 11

തത്രാഗതാംസ്തേ ദദൃശുഃ സുഹൃത്സംബന്ധിനോ നൃപാൻ
മത്സ്യാശീനരകൗസല്യവിദർഭകുരുസൃഞ്ജയാൻ
കാംബോജകൈകയാൻ മദ്രാൻ കുന്തീനാനർത്തകേരളാൻ. 12

അന്യാംശ്ചൈവാത്മപക്ഷീയാൻ പരാംശ്ച ശതശോ നൃപ
നന്ദാദീൻ സുഹൃദോ ഗോപാൻ ഗോപീശ്ചോൽകണ്ഠിതാ–
ശ്ചിരം. 13

അന്യോന്യസന്ദർശനഹർഷരംഹസാ
പ്രോത്ഫുല്ലഹൃദ്വക്ത്രസരോരുഹശ്രിയഃ
ആശ്ലിഷ്യ ഗാഢം നയനൈഃ സ്രവജ്ജലാ
ഹൃഷ്യത്ത്വചോ രുദ്ധഗിരോ യയുർമ്മുദം. 14

ശൗരിതൻ ബ്രാഹ്മണഭക്തി സവിസ്തര-
മീരണംചെയ്‌വതാമിക്കഥ കേട്ടിട്ടും
മർത്ത്യനുണ്ടാകും ഹരിഭക്തിയാവഴി
സിദ്ധിച്ചീടും കർമ്മബന്ധവിമുക്തിയും. 41

---

## അദ്ധ്യായം 82

ശ്രീശുകൻ പറഞ്ഞു

രാമനും കൃഷ്ണനും ദ്വാരകയിൽ സുഖം
താമസിച്ചീടുന്ന കാലത്തിലേകദാ
ഘോരകല്പാന്തകാലത്തിലെപ്പോലൊരു
സൂര്യഗ്രഹണമുണ്ടായി മഹത്തരം. 1

മർത്ത്യരെല്ലാമിതു മുൻപേയറിഞ്ഞിട്ടു
തദ്ദോഷശാന്തി വരുത്തുവാനിച്ഛയാൽ
അഞ്ചാതെ സത്ക്കർമ്മമാളുന്ന സ്യമന്താദി
പഞ്ചകക്ഷേത്രത്തിൽ വന്നുചേർന്നീടിനാർ. 2

ശസ്ത്രഭൃത്തുക്കളിൽ മുൻപനാം ഭാർഗ്ഗവൻ
പൃഥ്വിയെയക്ഷത്രയാക്കിച്ചരിക്കവേ
ധാത്രീശരക്തധാരിയാൽ ഹ്രദോച്ചയം
തീർത്തീടിനാൻ കുരുക്ഷേത്രമായോരിതിൽ. 3

ഈശനാമബ്ഭഗവാൻ രാമനോക്കിലി-
ല്ലംശവും കർമ്മസംബന്ധമെന്നാകിലും
ലോകബോദ്ധ്യത്തിനായ് സാമാന്യനെപ്പോലെ
യാഗം കഴിച്ചാൻ ദുരിതശാന്തിക്കിഹ. 4

ഇക്കാലമിബ്ഭാരതത്തിൽപ്പെട്ടും പല-
ദിക്കിൽനിന്നും തത്ര വന്നുകൂടീ ജനം
അക്രൂരനാഹുകനും വസുദേവാദി
മുഖ്യയദുക്കളുമങ്ങു ചെന്നീടിനാർ. 5

പ്രദ്യുമ്ന സാംബ ഗദാദ്യരും തത്പാപ-
മുക്തിക്കുവേണ്ടിക്കുരുക്ഷേത്രമെത്തിനാർ
ദ്വാരകാരക്ഷയ്ക്കനിരുദ്ധനശ്ശുക-
സാരണചാരു ചന്ദ്രാദിസമേതനായ്
തത്ര വസിച്ചീടിനാൻ കൃതവർമ്മാവു
പാർത്തിതു സൈന്യാധിനാഥനായും നൃപ! 6

ഏറ്റെസ്സുരവിമാനാഭമാം സ്യന്ദന-
പൂരം തരംഗചപലാശ്വസഞ്ചയം
ശബ്ദിക്കുമബ്ദങ്ങളൊക്കും ഗജങ്ങളും
വിദ്യാധരാഭ കലരും പദാതിയും. 7

ചേർന്ന തേജസ്വികളും യാദവർ പൊന്മാല-
യാർന്ന ദിവ്യാംബരമാലാവിശിഷ്ടരായ്
ഭാര്യമാരോടൊത്തു മാർഗ്ഗങ്ങളിൽ സുര-
ന്മാരെന്നപോലെ വിളങ്ങിനാരേററവും. 8

അമ്മഹാഭാഗർ സമാഹിതരായ്ത്തത്ര
ചെമ്മേ കുളിച്ചുപവാസവ്രതാന്വിതം
പൂമാല പൊന്മാല വസ്ത്രവുംപൂണ്ട ഗോ-
സ്തോമത്തെ വിപ്രർക്കു ദാനമായേകിനാർ. 9

പിറേറന്നു രാമഹ്രദത്തിലാ വൃഷ്ണികൾ
മുററും വിധിക്കൊത്തു മുങ്ങിക്കുളിച്ചുടൻ
കൃഷ്ണനിൽ ഭക്തിഭവിക്കണമെന്നുന്നി-
യന്നം ദ്വിജന്മാർക്കരുളിനാർ മൃഷ്ടമായ്. 10

കൃഷ്ണനെ ദൈവതമാക്കിബ്ഭജിച്ചിട്ടും
വൃഷ്ണികൾ [1]തദ്വിജാനുജ്ഞാതരായഥ
ഭക്ഷിച്ചു നല്ല തണലിയന്നീടുമാ-
വൃക്ഷമൂലങ്ങളിൽച്ചെന്നിരുന്നാർ സുഖം. 11

കണ്ടിതു പിന്നെയവിടെവച്ചായവർ
പണ്ടേ സുഹൃത്ബന്ധുവർഗ്ഗത്തിലുൾപ്പെട്ടും
മത്സ്യനുശീനരൻ കേകയകാംബോജ-
കൗസല്യരാനർത്തരും കുരുസൃഞ്ജയർ
മദ്രേശർ കേരള കുന്തിവിദർഭേശ-
രിത്യാദി നാനാ നരാധിപന്മാരെയും. 12

പിന്നെയും സ്വന്തപക്ഷത്തിൽപെട്ടും പല-
മന്നവരേയും സുഹൃത്തുക്കളായിട്ടും
നന്ദാദ്യരേയും ചിരവിരഹത്തിനാൽ
ഖിന്നകളാം ഗോപിമാരെയും കണ്ടിതേ. 13

അന്യോന്യദർശനഹർഷവേഗത്തിനാൽ
നന്നായ് വികസിതമാം മുഖാബ്ജത്തൊടും
ഹൃത്തൊടുമൊത്തു ഗാഢംപുണർന്നശ്രുക്കളും-
വാർത്തു രോമാഞ്ചമണിഞ്ഞു സർവാംഗവും
ഒന്നും കഥിക്കാൻ കഴിയാത്തവണ്ണമാ-
നന്ദാമൃതാംബുധിതന്നിലാറാടിനാർ. 14

---

[1] ആ ദ്വിജരുടെ ആജ്ഞയോടുകൂടിയവർ.

സ്ത്രീയശ്ച സംവീക്ഷ്യ മിഥോഽതിസൗഹൃദ-
സ്മിതാമലാപാംഗദൃശോഽഭിരേഭിരേ
സ്തനൈഃ സ്തനാൻ കുങ്കുമപങ്കരൂഷിതാൻ
നിഹത്യ ദോർഭിഃ പ്രണയാശ്രുലോചനാഃ. 15
തതോഽഭിവാദ്യ തേ വൃദ്ധാൻ യവിഷ്ഠൈരഭിവാദിതാഃ
സ്വാഗതം കുശലം പൃഷ്ട്വാ ചക്രുഃ കൃഷ്ണകഥാ മിഥഃ. 16
പൃഥാ ഭ്രാതൄൻ സ്വസൄർവ്വീക്ഷ്യ തൽപുത്രാൻ പിതരാവപി
ഭ്രാതൃപത്നീർമ്മുകുന്ദം ച ജഹൗ സംകഥയാ ശുചഃ. 17

കുന്ത്യുവാച

ആര്യ ഭ്രാതരഹം മന്യേ ആത്മാനമകൃതാശിഷം
യദ്വാ ആപത്സു മദ്വാർത്താം നാനുസ്മരഥ സത്തമാഃ. 18
സുഹൃദോ ജ്ഞാതയഃ പുത്രാ ഭ്രാതരഃ പിതരാവപി
നാനുസ്മരന്തി സ്വജനം യസ്യ ദൈവമദക്ഷിണം. 19

വസുദേവ ഉവാച

അംബ മാസ്മാനസൂയേഥാ ദൈവക്രീഡനകാൻ നരാൻ
ഈശസ്യ ഹി വശേ ലോകഃ കുരുതേ കാര്യതേഽഥവാ. 20
കംസപ്രതാപിതാഃ സർവ്വേ വയം യാതാ ദിശം ദിശം
ഏതർഹ്യേവ പുനഃ സ്ഥാനം ദൈവേനാസാദിതാഃ സ്വസഃ. 21

ശ്രീശുക ഉവാച

വസുദേവോഗ്രസേനാദ്യൈര്യദുഭിസ്തേഽർച്ചിതാ നൃപാഃ
ആസന്നച്യുതസന്ദർശപരമാനന്ദനിർവൃതാഃ. 22
ഭീഷ്മോ ദ്രോണോഽംബികാപുത്രോ ഗാന്ധാരീ സസുതാ തഥാ
സദാരാഃ പാണ്ഡവാഃ കുന്തീ സൃഞ്ജയോ വിദുരഃ കൃപഃ. 23
കുന്തിഭോജോ വിരാടശ്ച ഭീഷ്മകോ നഗ്നജിന്മഹാൻ
പുരുജിദ്ദ്രുപദഃ ശല്യോ ധൃഷ്ടകേതുഃ സകാശിരാട്. 24
ദമഘോഷോ വിശാലാക്ഷോ മൈഥിലോ മദ്രകേകയൗ
യുധാമന്യുഃ സുശർമ്മാ ച സസുതാ ബാഹ്ലികാദയഃ. 25
രാജാനോ യേ ച രാജേന്ദ്ര യുധിഷ്ഠിരമനുവ്രതാഃ
ശ്രീനികേതം വപുഃ ശൗരേഃ സസ്ത്രീകം വീക്ഷ്യ വിസ്മിതാഃ. 26
അഥ തേ രാമകൃഷ്ണാഭ്യാം സമ്യക് പ്രാപ്തസമർഹണാഃ
പ്രശശംസുർമ്മുദാ യുക്താ വൃഷ്ണീൻ കൃഷ്ണപരിഗ്രഹാൻ. 27
അഹോ ഭോജപതേ യൂയം ജന്മഭാജോ നൃണാമിഹ
യൽ പശ്യഥാസകൃൽ കൃഷ്ണം ദുർദ്ദർശമപി യോഗിനാം. 28
യദ്വിശ്രുതിഃ ശ്രുതിനുതേദമലം പുനാതി
പാദാവനേജനപയശ്ച വചശ്ച ശാസ്ത്രം
ഭൂഃ കാലഭർജ്ജിതഭഗാപി യദംഘ്രിപത്മ-
സ്പർശോത്ഥശക്തിരഭിവർഷതി നോഽഖിലാർത്ഥാൻ. 29
തദ്ദർശനസ്പർശനാനുപഥപ്രജല്പ-
ശയ്യാസനാശനസയൗനസപിണ്ഡബന്ധഃ
യേഷാം ഗൃഹേ നിരയവർത്മനി വർത്തതാം വഃ
സ്വർഗ്ഗാപവർഗ്ഗവിരമഃ സ്വയമാസ വിഷ്ണുഃ. 30

ശ്രീശുക ഉവാച

നന്ദസ്തത്ര യദൂൻ പ്രാപ്താൻ ജ്ഞാത്വാ കൃഷ്ണപുരോഗമാൻ
തത്രാഗമദ്വൃതോ ഗോപൈരനഃസ്ഥാർത്ഥൈർദ്ദിദൃക്ഷയാ. 31
തം ദൃഷ്ട്വാ വൃഷ്ണയോ ഹൃഷ്ടാസ്തന്വഃ പ്രാണമിവോത്ഥിതാഃ.
പരിഷസ്വജിരേ ഗാഢം ചിരദർശനകാതരാഃ. 32

സ്ത്രീകളുമന്യോന്യമീക്ഷിച്ചു രാഗാതി–
രേകസ്മിതേക്ഷണത്തോടു മോദാശ്രുവാൽ

കുങ്കുമപങ്കമണിഞ്ഞു ശോഭിക്കുമെ–
ക്കൊങ്കകൾ തങ്ങളിൽ നനച്ചു പരസ്പരം

ഗാഢഗാഢം പരിരംഭണം ചെയ്തഥ
തേടീടിനാർ പരമാനന്ദനിർവൃതി. 15

പിന്നെച്ചെറിയവർ വന്ദിച്ചു വൃദ്ധരെ
തന്നിലിളയവരോടേറ്റു വന്ദനം

സ്വാഗതമോതിക്കുശലങ്ങൾ ചോദിച്ചു
ശ്രീകൃഷ്ണലീലാവിശേഷങ്ങളോതിനാർ 16

ഭ്രാതാക്കളേയുമസ്സോദരിമാരെയും
സോദരഭാര്യമാരേയുമവർക്കേഴും

ഉണ്ണികളേയും പിതൃജനത്തേയുമ–
ക്കണ്ണനേയും കുന്തി കണ്ടഴലാററിനാൾ. 17

കുന്തി പറഞ്ഞു

ആര്യ! സഹോദരാ! ഞാനാണു ഭൂമിയിൽ
തീരെ സുകൃതമില്ലാത്തവൾ നിശ്ചയം

ശ്രേഷ്ഠരാം നിങ്ങളാപത്തിലുമെൻ കഥ–
യൊട്ടും സ്മരിക്കുകയില്ലെന്നു വന്നിതേ. 18

ആർക്കു ദൈവം പ്രതികൂലം ജഗത്തിതി–
ലോർക്കുകയില്ലവനെ സ്വജനങ്ങളും

ജ്ഞാതികളും സുഹൃത്തുക്കളും പുത്രരും
ഭ്രാതാക്കളും താതമാതാക്കൾപോലുമേ. 19

വസുദേവൻ പറഞ്ഞു

ഈശ്വരൻതൻ കളിക്കോപ്പുകളായൊരു
ശേഷിയുമില്ലാത്ത മർത്ത്യരാം ഞങ്ങളെ
സോദരീ! കുററപ്പെടുത്തരുതേ സർവ്വ–
ഭൂതങ്ങളും തദ്വശഗതമല്ലയോ?
ചെയ്യുന്നു കർമ്മങ്ങളീശേച്ഛപോൽ ജനം. 20

ചെയ്യിക്കയാമംബ! പക്ഷേയധീശ്വരൻ
ഞങ്ങളക്കംസൻെറ ഹിംസയാൽ ഭീതരാ–
യെങ്ങുമീയൂഴിയിലോടിനടന്നിതു
ഉത്തമേ! ദൈവസഹായം നിമിത്തമായ്
സ്വസ്ഥാനമെത്തിയതീയിടമാത്രമാം. 21

ശ്രീശുകൻ പറഞ്ഞു

ആ നൃപരേവരും ശ്രീവസുദേവോഗ്ര–
സേനാദ്യരാൽ സത്കൃതരായി വേണ്ടപോൽ

അച്യുതസന്ദർശനത്തിനാലേററവു–
മുച്ചമായീടുമാനന്ദമാർന്നീടിനാർ. 22

ഭീഷ്മരും ദ്രോണരുമംബികാപുത്രനു–
മാത്മജരോടൊത്തു ഗാന്ധാരിയും തഥാ

ഭാര്യാന്വിതരായ പാണ്ഡുതനൂജരു–
മാര്യയാം കുന്തി കൃപരും വിദുരരും

കാശിരാജൻ കുന്തിഭോജനും കേകയാ–
ധീശർ ദമഘോഷസൃഞ്ജയഭൂപരും

സുന്ദരൻ മൈഥിലൻ ഭീഷ്മകനും യുധാ–
മന്യു സുധർമ്മാവു മദ്രാധിനാഥനും

നന്ദനയുക്തരാം ബാൽഹികാദ്യന്മാരു–
മെന്നല്ല ധർമ്മജനൊത്തവിടെത്തിയ
മന്നരെല്ലാം ഭാര്യമാരൊത്ത കൃഷ്ണൻെറ
സൗന്ദര്യമീക്ഷിച്ചു വിസ്മയപ്പെട്ടിതു. 23–26

അങ്ങവർ പിന്നെബ്ബലഭദ്രനാലുമ–
ശ്ശാർങ്ഗിയാലും സൽകൃതരായി വേണ്ടപോൽ
കൃഷ്ണനാമാശ്രയത്തോടു വാണീടുമാ–
വൃഷ്ണികളെയതിയായ് പ്രശംസിച്ചിതേ. 27

ഭോജപതേ! മന്നിൽ മാനുഷജാതിയിൽ
ഹാ! ജന്മസാഫല്യമാർന്നവർ നിങ്ങൾതാൻ
യോഗീശ്വരർക്കുമദൃശ്യനായീടുമാ
ശ്രീകാന്തനെസ്സദാ നിങ്ങൾ കാണുന്നിതേ. 28

ആരുടെകീർത്തി വേദസ്തുതമായലം
പാരിടം പാവനമാക്കുന്നു നല്ലപോൽ
ആരുടെ കാൽ കഴുകും ജലവും ശാസ്ത്ര–
ഗീരുകളും ശുചിയാക്കുന്നു പാർത്തലം
[1]കാലാഹതവീര്യയാകിലുമാക്കേഴും
ശ്രീലപാദാബ്ജസമാഗമത്താൽ ധര
ശേഷികലർന്നു നമുക്കു വേണ്ടുന്നവ–
യിഷ്ടലെന്ന്യേ ചൊരിഞ്ഞീടുന്നു ചുഴവും. 29

ഹന്ത! യുഷ്മദ് ഭാഗ്യമമ്മഹാത്മാവുതൻ–
സന്ദർശനം സ്പർശനം സഹയാനവും
സംഭാഷണമുണ്ണിരിപ്പു കിടപ്പുമ–
സ്സംബന്ധഭാവവും നിങ്ങൾക്കു സിദ്ധമായ്
സ്വർഗ്ഗാപവർഗ്ഗവിരമൻ ഹരി, ഭവ–
മാർഗ്ഗഗർ നിങ്ങടെ വീട്ടിൽ വാഴ്‌വൂ സ്വയം. 30

ശ്രീശുകൻ പറഞ്ഞു

വന്നു കൃഷ്ണൻ യാദവന്മാരുമായവി
ടെന്നറിഞ്ഞാനായരോടൊത്തു നന്ദനും
നാനാപദാർത്ഥങ്ങളും ശകടങ്ങളി–
ലാനയിച്ചെത്തിനാനങ്ങു[2]ദിദൃക്ഷയാൽ. 31

നന്ദനെക്കണ്ടതിതുഷ്ടരാം വൃഷ്ണികൾ
തന്നംഗകങ്ങളാ പ്രാണനെയാർന്നപോൽ
വേഗമെണീററു ചിരവിയോഗത്തിനാൽ
ശോകം സ്ഫുരിപ്പിച്ചു പുൽകീ പരസ്പരം. 32

1 കാലംകൊണ്ടു വീര്യം ക്ഷയിച്ചവൾ. 2 കാണുവാനുള്ള ആഗ്രഹം.

വസുദേവഃ പരിഷ്വജ്യ സംപ്രീതഃ പ്രേമവിഹ്വലഃ
സ്മരൻ കംസകൃതാൻ ക്ലേശാൻ പുത്രന്യാസം ച ഗോകുലേ. 33
കൃഷ്ണരാമൗ പരിഷ്വജ്യ പിതരാവഭിവാദ്യ ച
ന കിഞ്ചനോചതുഃ പ്രേമ്ണാ സാശ്രുകണ്ഠൗ കുരൂദ്വഹ. 34
തവാത്മാസനമാരോപ്യ ബാഹുഭ്യാം പരിരഭ്യ ച
യശോദാ ച മഹാഭാഗാ സുതൗ വിജഹതുഃ ശുചഃ. 35
രോഹിണീ ദേവകീ ചാഥ പരിഷ്വജ്യ വ്രജേശ്വരീം
സ്മരന്ത്യൗ തൽകൃതാം മൈത്രീം ബാഷ്പകണ്ഠ്യൗ സമൂചതുഃ. 36
കാ വിസ്മരേത വാം മൈത്രീമനിവൃത്താം വ്രജേശ്വരി
അവാപ്യാപ്യൈന്ദ്രമൈശ്വര്യം യസ്യാ നേഹ പ്രതിക്രിയാ. 37

ഏതാവദൃഷ്ടപിതരൗ യുവയോഃ സ്മ പിത്രോഃ
സംപ്രീണനാഭ്യുദയപോഷണപാലനാനി
പ്രാപ്യോഷതുർഭവതി പക്ഷ്മ ഹ യദ്വദക്ഷ്ണോ-
ർന്ന്യസ്താവകുത്ര ച ഭയൗ ന സതാം പരഃ സ്വഃ. 38

ശ്രീശുക ഉവാച

ഗോപ്യശ്ച കൃഷ്ണമുപലഭ്യ ചിരാദഭീഷ്ടം
യൽപ്രേക്ഷണേ ദൃശിഷു പക്ഷ്മകൃതം ശപന്തി
ദൃഗ്ഭിർഹൃദീകൃതമലം പരിരഭ്യ സർവ്വാ-
സ്തദ്ഭാവമാപുരപി നിത്യയുജാം ദുരാപം. 39

ഭഗവാംസ്താസ്തഥാഭൂതാ വിവിക്ത ഉപസംഗതഃ
ആശ്ലിഷ്യാനാമയം പൃഷ്ട്വാ പ്രഹസന്നിദമബ്രവീൽ. 40
അപി സ്മരഥ നഃ സഖ്യഃ സ്വാനാമർത്ഥചികീർഷയാ
ഗതാംശ്ചിരായിതാഞ്ഛത്രുപക്ഷക്ഷപണചേതസഃ. 41
അപ്യവധ്യായഥാസ്മാൻ സ്വിദകൃതജ്ഞാവിശങ്കയാ
നൂനം ഭൂതാനി ഭഗവാൻ യുനക്തി വിയുനക്തി ച. 42
വായുര്യഥാ ഘനാനീകം തൃണം തൂലം രജാംസി ച
സംയോജ്യാക്ഷിപതേ ഭൂയസ്തഥാ ഭൂതാനി ഭൂതകൃൽ. 43
മയി ഭക്തിർഹി ഭൂതാനാമമൃതത്വായ കല്പതേ
ദിഷ്ട്യാ യദാസീന്മൽസ്നേഹോ ഭവതീനാം മദാപനഃ. 44
അഹം ഹി സർവ്വഭൂതാനാമാദിരന്തോഽന്തരം ബഹിഃ
ഭൗതികാനാം യഥാ ഖം വാർഭൂർവ്വായുർജ്ജ്യോതിരംഗനാഃ. 45
ഏവം ഹ്യേതാനി ഭൂതാനി ഭൂതേഷ്വാത്മാഽഽത്മനാ തതഃ
ഉഭയം മയ്യഥ പരേ പശ്യതാഭാതമക്ഷരേ. 46

ശ്രീശുക ഉവാച

അധ്യാത്മശിക്ഷയാ ഗോപ്യ ഏവം കൃഷ്ണേന ശിക്ഷിതാഃ
തദനുസ്മരണധ്വസ്തജീവകോശാസ്തമധ്യഗൻ. 47

ആഹുശ്ച തേ നളിനനാഭപദാരവിന്ദം
യോഗേശ്വരൈർഹൃദി വിചിന്ത്യമഗാധബോധൈഃ
സംസാരകൂപപതിതോത്തരണാവലംബം
ഗേഹഞ്ജുഷാമപി മനസ്യുദിയാൽ സദാ നഃ. 48

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
വൃഷ്ണിഗോപസംഗമോ നാമ ദ്വ്യശീതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 11702 ദശമസ്കന്ധേ ശ്ലോകാഃ 3508

കംസശല്യങ്ങളും ഗോഷ്ഠത്തിലുണ്ണിതൻ–
ന്യാസവുമോർത്തുടനാനകദുന്ദുഭി

പ്രേമപരവശനായ് പുണർന്നീടിനാൻ
കാമമഗ്ഗോകലാധീശനാം നന്ദനെ. 33

രാമകൃഷ്ണന്മാർ പിതാക്കളെക്കണ്ടുടൻ
പ്രേമവാസ്സാൽപ്പരം ബാഷ്പാകുലാക്ഷരായ്

ഗദ്ഗദത്താലൊരുവാക്കും പുറത്തേക്കു
നിർഗ്ഗമിക്കാതെയായ് മിണ്ടാതെ നിന്നിതേ. 34

ഭാഗ്യവതിയാം യശോദയപ്പുത്രരെ
ശീഘ്രം മടിയിൽ പിടിച്ചിരുത്തീടിനാൾ

രണ്ടുകൈകൊണ്ടുമാശ്ലേഷിച്ചു മോദാശ്രു–
കൊണ്ടവരെയഭിഷേകം കഴിച്ചിതേ. 35

രോഹിണീദേവകിമാർ വ്രജനാഥയെ
ബാഹുയുഗങ്ങളാലാലിംഗനംചെയ്തു.

തത്കൃതമൈത്രിയെസ്സംസ്മരിച്ചീവിധ–
വാക്കുകൾ കണ്ഠമിടറിക്കഥിച്ചിതേ. 36

ഹേ വ്രജനായികേ! നിങ്ങടെ സൗഹൃദം
ഭുവിതിലേതൊരു നാരി മറന്നിടും

ശക്രവിഭൂതികളാകെയേകീടിലും
തക്കതാം നിഷ്കൃതിയായതിനായിടാ. 37

മാതാപിതാക്കളെക്കാണാത്തൊരീയാത്മ–
ജാതരെരണ്ടുമേ പെററപ്പൊഴേ ഞങ്ങൾ

നിങ്ങളിലർപ്പിച്ചു പോളകൾ കൺകളെ–
യെങ്ങനെയോ തഥാ ലാളിച്ചുപോററിയും

അഭ്യുദയത്തെ വളർത്തിയും നിങ്ങള–
ങ്ങെപ്പൊഴും കാത്തുസൂക്ഷിച്ചുമിരിക്കയാൽ

നിർഭയരായവർ വാണു സ്വത്തുക്കളിൽ
നില്ലതില്ലല്ലോ സ്വപരഭേദം സതീ! 38

ശ്രീശുകൻ പറഞ്ഞു

ഏററനാളായിട്ടു കാണാതിരിക്കമേ–
ക്കാറൊളിവർണ്ണനെക്കണ്ടു ഗോപീജനം

കണ്ണിനിമകളെത്തീർത്തവനെശ്ശുപി–
ച്ഛന്നയനങ്ങളാലാലിംഗനംചെയ്തു

എപ്പൊഴും ചേർന്നിരിക്കുന്നവർക്കും പര–
മപ്രാപ്യനാം ഹരിതൻ ഭാവമാർന്നിതേ. 39

ആമട്ടിലായൊരവരെയേകാന്തത്തി–
ലാമുകുന്ദൻ ചെന്നു പുൽകിയനാമയം

ചോദിച്ചശേഷം സുമന്ദഹാസത്തൊടു–
മോതീടിനാൻ മധുരോക്തികളീവിധം.

മത്സഖിമാരേ! സ്വജനാർത്ഥകൃത്യത്തി–
ലുത്സുകരായ് ശത്രുനാശോദ്യതരുമായ്

ഏററനാളായ് വന്നു കാണാനവസരം–
ചേരാത്ത ഞങ്ങളെ നിങ്ങളോർക്കുന്നുവോ.

മങ്കമാരേ! ഞങ്ങൾ നന്ദികെട്ടോരെന്നു
ശങ്കിച്ചിട്ടുണ്ടുവോ നിങ്ങളബദ്ധമായ്

പ്രാണികളെത്തമ്മിലൊന്നിച്ചു ചേർപ്പതും
കാണാതെമട്ടകററുന്നതുമീശനാം. 40

വാരിദം പഞ്ഞി പൊടി പുല്ലിതുകളെ
മാരുതനെന്നപോൽ സൃഷ്ടികർത്താവജൻ

ഭൂതജാലത്തെ യോജിപ്പിക്കയും പിന്നെ
വീതശങ്കം വേർപിരിക്കയും ചെയ്വുതേ. 43

എന്നിൽപ്പരാനുരാഗം പ്രാണിവർഗ്ഗത്തി–
നെന്നുമമൃതത്തിനായിബ്ഭവിപ്പിതേ.

ഭാഗ്യവശാൽ നിങ്ങളെന്നോടു ചേരുവാൻ
തക്കവിധം രാഗമാർന്നതു ശോഭനം. 44

ഭൂമ്യാദിഭൂതങ്ങളാലെ വിനിർമ്മിത–
മാമിച്ചരാചരഭൂതസർവ്വത്തിനും

ആദിമദ്ധ്യാന്തങ്ങളുള്ളുംപുറവുമെൻ–
പ്രീതിധാമങ്ങളേ ഞാനെന്നതോർക്കുവിൻ. 45

ഭൂതജാലങ്ങളപ്പഞ്ചഭൂതങ്ങളി–
ലാദിമദ്ധ്യാന്തരൂപത്തിൽ വർത്തിക്കുന്നു

ഭോക്താവു ജീവനപ്പഞ്ചഭൂതങ്ങളി–
ലൊക്കെയും വ്യാപിച്ചിരിക്കുന്നിതെപ്പൊഴും.

ജീവഗണവുമിബ്ഭൂതസമൂഹവും
സർവ്വത്തിനുമധിഷ്ഠാനമായ് മിന്നിടും

പൂർണ്ണനാമെന്നിലിരിപ്പതു കാണുവി–
നന്യമായൊന്നുമില്ലെന്നു ധരിക്കുവിൻ. 46

ശ്രീശുകൻ പറഞ്ഞു

ഈവിധം കൃഷ്ണനാ[1]ലദ്ധ്യാത്മശിക്ഷണം
കൈവരുത്തപ്പെട്ട ഗോപികളേവരും

തച്ചിന്തനത്തിനാലാത്മാവരണത്തെ
വിച്ഛിന്നമാക്കിയവനെയറിഞ്ഞിതു. 47

ജ്ഞാനികളായിട്ടും യോഗീശ്വരന്മാർക്കു
മാനസംതന്നിൽ സതതം വിചിന്ത്യമായ്

ഘോരസംസാരാന്ധമഗക്കത്തിൽനിന്നു–
മേറുവാനേകാവലംബനമായിടും

ത്വത്പദാബ്ജം പത്മനാഭാ! വിളങ്ങണ–
മുൾപ്പൂവിലെന്നവർ ചൊൽകയും ചെയ്തിതു. 48

---

1 മോക്ഷം. 2 ആത്മജ്ഞാനോപദേശം

# ത്ര്യശീതിതമോ$f$ധ്യായഃ

ശ്രീശുക ഉവാച

തഥാനുഗൃഹ്യ ഭഗവാൻ ഗോപീനാം സ ഗുരുർഗ്ഗതിഃ
യുധിഷ്ഠിരമഥാപൃച്ഛൽ സർവ്വാംശ്ച സുഹൃദോ$f$വ്യയം. 1
ത ഏവം ലോകനാഥേന പരിപൃഷ്ടാഃ സുസൽകൃതാഃ
പ്രത്യൂചുർഹൃഷ്ടമനസസ്തൽപാദേക്ഷാഹതാംഹസഃ. 2

കുതോ$f$ശിവം ത്വച്ചരണാംബുജാസവം
മഹന്മനസ്തോ മുഖനിഃസൃതം ക്വചിൽ
പിബന്തി യേ കർണ്ണപുടൈരലം പ്രഭോ
ദേഹം ഭൃതാം ദേഹകൃദസ്മൃതിച്ഛിദം. 3
ഹിത്വാ$ff$ത്മധാമവിധുതാത്മകൃതത്ര്യവസ്ഥ-
മാനന്ദസംപ്ലവമഖണ്ഡമകുണ്ഠബോധം
കാലോപസൃഷ്ടനിഗമാവന ആത്തയോഗ-
മായാകൃതിം പരമഹംസഗതിം നതാഃ സ്മ. 4

ഋഷിരുവാച

ഇത്യുത്തമശ്ലോകശിഖാമണിം ജനേ-
ഷ്വഭിഷ്ടുവത്സ്വന്ധകകൗരവസ്ത്രിയഃ
സമേത്യ ഗോവിന്ദകഥാ മിഥോ$f$ഗൃണം-
സ്ത്രിലോകഗീതാഃ ശൃണു വർണ്ണയാമി തേ. 5

ദ്രൗപദ്യുവാച

ഹേ വൈദർഭ്യച്യുതോ ഭദ്രേ ഹേ ജാംബവതി കൗസലേ
ഹേ സത്യഭാമേ കാളിന്ദി ശൈബ്യേ രോഹിണി ലക്ഷ്മണേ. 6
ഹേ കൃഷ്ണപത്ന്യ ഏതന്നോ ബ്രൂത വോ ഭഗവാൻ സ്വയം
ഉപയേമേ യഥാ ലോകമനുകുർവ്വൻ സ്വമായയാ. 7

രുക്മിണ്യുവാച

ചൈദ്യായ മാർപ്പയിതുമുദ്യതകാർമ്മുകേഷു
രാജസ്വജേയഭടശേഖരിതാംഘ്രിരേണുഃ
നിന്യേ മൃഗേന്ദ്ര ഇവ ഭാഗമജാവിയൂഥാൽ
തച്ഛ്രീനികേതചരണോ$f$സ്തു മമാർച്ചനായ. 8

സത്യഭാമോവാച

യോ മേ സനാഭിവധതപ്തഹൃദാ തതേന
ലിപ്താഭിശാപമപമാർഷ്ടുമുപാജഹാര
ജിത്വർക്ഷരാജമഥ രത്നമദാൽ സ തേന
ഭീതഃ പിതാദിശത മാം പ്രഭവേ$f$പി ദത്താം. 9

ജാംബവത്യുവാച

പ്രാജ്ഞായ ദേഹകൃദമും നിജനാഥദേവം
സീതാപതിം ത്രിണവഹാന്യമുനാഭ്യയുദ്ധ്യൽ
ജ്ഞാത്വാ പരീക്ഷിത ഉപാഹരദർപ്പണം മാം
പാദൗ പ്രഗൃഹ്യ മണിനാഹമമുഷ്യ ദാസീ. 10

കാളിന്ദ്യുവാച

തപശ്ചരന്തീമാജ്ഞായ സ്വപാദസ്പർശനാശയാ
സഖ്യോപേത്യാഗ്രഹീൽ പാണിം യോ$f$ഹം തൽഗൃഹമാർജ്ജനീ. 11

# അദ്ധ്യായം 83

ശ്രീശുകൻ പറഞ്ഞു

ഗോപീജനപ്രാപ്യനം തദ്ഗുരുവുമാം
ശ്രീപതിയാശിസ്സുവക്കരുളീട്ടുടൻ
ധമ്മജനോടും സുഹൃത്തുക്കളോടുമായ്–
ച്ചെമ്മേ കുശലങ്ങളോതിനാൻ സാദരം 1

അക്കണെക്കജ്ജഗദീശനാൽ പൃഷ്ടരായ്
സത്കൃതരാമവർ ദുഷ്കൃതമാകവേ
തത്പദദർശനംമൂലം ഹനിച്ചുട–
നിപ്രകാരം കഥിച്ചീടിനാർ തുഷ്ടരായ്. 2

ചൊല്ലേറിടും മഹാത്മാർതൻ മുഖംവഴി
വല്ലപ്പൊഴും പുറത്തേക്കു വരുന്നതായ്
ദേഹികൾക്കെല്ലാം ശരീരത്തിനാലെഴും
മോഹമശേഷം നശിപ്പിച്ചിടുന്നതാം
നിന്തിരുമേനിതൻ പാദാംബുജാസവം
സന്തോഷപൂർവ്വം ശ്രവണപുടങ്ങളാൽ
നന്നായ് നുകന്നു കഴിപ്പോക്കു പിന്നെങ്ങു–
നിന്നുളവാകുമണുവുമമംഗലം. 3

ബുദ്ധികൃതമാമവസ്ഥാത്രയത്തെയു–
മസ്തമിപ്പിച്ചുത്തമധാമത്തിനാൽ പരം
ആനന്ദരൂപനായച്ഛേദ്യനായ് ദൃഢ–
ജ്ഞാനിയായ്ക്കാലഗതിയാൽ നശിച്ചതാം
ആഗമപ്രോക്തകമ്മങ്ങളെ രക്ഷിച്ചു
ലോകത്തു മര്യാദയെ നിലനിർത്തുവാൻ
യോഗമായാശരീരത്തെ സ്വയം ഭവാൻ
സ്വീകരിച്ചേററം പരിലസിക്കുന്നിതേ
എന്നും പരമഹംസൗഘഗതിയായി
മിന്നും ഭവാനെ നമിക്കുവോരാണിവർ. 4

ഋഷി പറഞ്ഞു:

ഉത്തമശ്ലോകശിഖാമണിയായിടും
ദൈത്യാരീദേവനെയേവരുമീവിധം
പാരം സ്തുതിക്കവേയന്ധകകൗരവ–
നാരീജനങ്ങൾ, മൂപ്പാരിലും ഗേയമാം
ഗോവിന്ദചാരുകഥകളോതീടിനാർ
ഞാൻ വിസ്തരിച്ചതും നിങ്ങളോടോതിടാം. 5

ദ്രൗപദി പറഞ്ഞു

രുഗ്മിണീ! ഭാമേ! കളിന്ദജേ!കൗസലേ!
ലക്ഷ്മണേ! മിത്രവിന്ദേ! ജാംബവൽസുതേ!
രോഹിണീ! ഭദ്രേ! ഹരിവല്ലഭകളേ!
ശ്രീഹരി നിങ്ങളെ മായാബലത്തിനാൽ
വേളികഴിച്ചതുമെങ്ങനെയെന്നുള്ള–
താളിമാരേ! ഞങ്ങളോടു കഥിക്കുവിൻ. 6–7

രുഗ്മിണി പറഞ്ഞു

എന്നെശ്ശിശുപാലനേകുവാനായ് നൃപ–
മണ്ഡലം വില്ലുകൾ പൊക്കി നിന്നീടവേ
നേരെയജയ്യഭടേപടലിക്കണി–
ഹാരമാം പാദരജസ്സാളുമമ്മഹാൻ
കേസരിവര്യൻ സ്വഭാഗത്തെയാ മേഷ–
രാശിയിൽനിന്നും ഹരിച്ചങ്ങു പോംവിധം
കൊണ്ടുപോന്നാനെന്നെയാ രമേശൻെറ കാൽ–
ത്തണ്ടലരെന്നർച്ചനയ്ക്കായ് ഭവിക്കണം. 8

സത്യഭാമ പറഞ്ഞു

സോദരഹത്യയാലുൾത്തപിച്ചീടുമെൻ–
താതൻ പരത്തിയ ദുഷ്കീർത്തി തീർക്കുവാൻ
ജാംബവാനെ വെന്നു രത്നം ഹരിച്ചുട–
നെൻ പിതാവിന്നങ്ങു കൊണ്ടുചെന്നേകിനാൻ
പിന്നെബ്ഭയന്നിപ്രഭുവിന്നേകീ പിതാ–
വന്യനായ് നിശ്ചയിച്ചീടിനോരെന്നെയും. 9

ജാംബവതി പറഞ്ഞു

താതനിദ്ദേഹത്തിനെ നിജസ്വാമിയാം
സീതാപതിയെന്നറിയാതിരുപത്തു–
മേഴും ദിവസം തുടർന്നു പോരാടിനാൻ
പാഴിൽ, ബലം പരീക്ഷിച്ചുനോക്കീട്ടുടൻ
കാലുപിടിച്ചങ്ങു കാഴ്ചയായ്വെച്ചിതു
ശ്രീലസദ്രത്നവും കന്യയാമെന്നെയും
എന്നതുമൂലമായ് തോഴീജനങ്ങളേ!
എന്നുമപ്പുണ്ഡരീകാക്ഷനു ദാസി ഞാൻ. 10

കാളിന്ദി പറഞ്ഞു

ദുശ്ചരമാം തപം തൽപദസ്പർശന–
മിച്ഛിച്ചു ഞാനാചരിച്ചതറിഞ്ഞുടൻ
ഇഷ്ടനൊത്തെത്തിയെൻ പാണിപിടിച്ചന്നു–
തൊട്ടച്യുതഗേഹദാസിയായ്ത്തീർന്നു ഞാൻ. 11

മിത്രവിന്ദോവാച

യോ മാം സ്വയംവര ഉപേത്യ വിജിത്യ ഭൂപാൻ
നിന്യേ ശ്വയൂഥഗമിവാത്മബലിം ദ്വിപാരിഃ
ഭ്രാതൄംശ്ച മേഽപകുരുതഃ സ്വപുരം ശ്രിയൗക-
സ്തസ്യാസ്തു മേഽനുഭവമങ്ഘ്ര്യവനേജനത്വം. 12

സത്യോവാച

സപ്തോക്ഷണോഽതിബലവീര്യസുതീക്ഷ്ണശൃംഗാൻ
പിത്രാ കൃതാൻ ക്ഷിതിപവീര്യപരീക്ഷണായ
താൻ വീരദുർമ്മദഹനസ്തരസാ നിഗൃഹ്യ
ക്രീഡൻ ബബന്ധ ഹ യഥാ ശിശവോഽജതോകാൻ. 13
യ ഇത്ഥം വീര്യശുല്കാം മാം ദാസീഭിശ്ചതുരംഗിണീം
പഥി നിർജ്ജിത്യ രാജന്യാൻ നിന്യേ തദ്ദാസ്യമസ്തു മേ. 14

ഭദ്രോവാച

പിതാ മേ മാതുലേയായ സ്വയമാഹൂയ ദത്തവാൻ
കൃഷ്ണേ കൃഷ്ണായ തച്ചിത്താമക്ഷൗഹിണ്യാ സഖീജനൈഃ. 15
അസ്യ മേ പാദസംസ്പർശോ ഭവേജ്ജന്മനി ജന്മനി
കർമ്മഭിർഭ്രാമ്യമാണായാ യേന തച്ഛ്രേയ ആത്മനഃ. 16

ലക്ഷ്മണോവാച

മമാപി രാജ്ഞ്യച്യുതജന്മകർമ്മ
ശ്രുത്വാ മുഹുർന്നാരദഗീതമാസ ഹ
ചിത്തം മുകുന്ദേ കില പത്മഹസ്തയാ
വൃതഃ സുസംമൃശ്യ വിഹായ ലോകാൻ. 17
ജ്ഞാത്വാ മമ മതം സാധ്വി പിതാ ദുഹിതൃവത്സലഃ
ബൃഹത്സേന ഇതി ഖ്യാതസ്തത്രോപായമചീകരൽ. 18
യഥാ സ്വയംവരേ രാജ്ഞി മത്സ്യഃ പാർത്ഥേപ്സയാ കൃതഃ
അയം തു ബഹിരാച്ഛന്നോ ദൃശ്യതേ സ ജലേ പരം. 19
ശ്രുത്വൈതൽ സർവ്വതോ ഭൂപാ ആയയുർമ്മത്പിതുഃ പുരം.
സർവ്വാസ്ത്രശസ്ത്രതത്ത്വജ്ഞാഃ സോപാധ്യായാഃ സഹസ്രശഃ. 20
പിത്രാ സമ്പൂജിതാഃ സർവ്വേ യഥാവീര്യം യഥാവയ.
ആദദുഃ സശരം ചാപം വേദ്ധും പർഷദി മദ്ധിയഃ. 21
ആദായ വ്യസൃജൻ കേചിൽ സജ്യം കർത്തുമനീശ്വരാഃ
അകോഷ്ഠം ജ്യാം സമുൽകൃഷ്യ പേതുരേകേഽമുനാ ഹതാഃ. 22
സജ്യം കൃത്വാ പരേ വീരാ മാഗധാംബഷ്ഠചേദിപാഃ
ഭീമോ ദുര്യോധനഃ കർണ്ണോ നാവിന്ദംസ്തദവസ്ഥിതിം. 23
മത്സ്യാഭാസം ജലേ വീക്ഷ്യ ജ്ഞാത്വാ ച തദവസ്ഥിതിം
പാർത്ഥോ യത്തോഽസൃജദ്ബാണം നാച്ഛിനൽ പസ്പൃശേ പരം.
രാജന്യേഷു നിവൃത്തേഷു ഭഗ്നമാനേഷു മാനിഷു
ഭഗവാൻ ധനുരാദായ സജ്യം കൃത്വാഥ ലീലയാ. 25
തസ്മിൻ സന്ധായ വിശിഖം മത്സ്യം വീക്ഷ്യ സകൃജ്ജലേ
ഛിത്ത്വേഷുണാപാതയത്തം സൂര്യേ ചാഭിജിതി സ്ഥിതേ. 26
ദിവി ദുന്ദുഭയോ നേദുർജ്ജയശബ്ദയുതാ ഭുവി
ദേവാശ്ച കുസുമാസാരാൻ മുമുചുർഹർഷവിഹ്വലാഃ. 27
തദ്രംഗമാവിശമഹം കളനൂപുരാഭ്യാം
പദ്ഭ്യാം പ്രഗൃഹ്യ കനകോജ്ജ്വലരത്നമാലാം
നൂത്നേ നിവീയ പരിധായ ച കൗശികാഗ്ര്യേ
സവ്രീഡഹാസവദനാ കബരീധൃതസ്രക്. 28

മിത്രവിന്ദ പറഞ്ഞു

ശ്രീനിവാസൻ മത്സ്വയംവരവേളയിൽ
നാനാനൃപരെയും മത്സോദരരെയും
വെന്നു ശുനകൗഘമദ്ധ്യസ്ഥമായിട്ടും
തന്നോഹരി ഹരിയെന്നകണക്കിനെ
എന്നെയുമാൻ പോന്നാൻ തത്പദമെനി–
ക്കെന്നും കഴകുവാൻ ഭാഗ്യം ഭവിക്കണം. 12

സത്യ പറഞ്ഞു

മന്നവവീര്യം പരീക്ഷിച്ചുവേണമെൻ–
കന്യകാദാനമെന്നച്ഛനുറച്ചുഥ
വമ്പിച്ച വീര്യബലങ്ങളും കൂർത്തുള്ള
കൊമ്പുകളും പൂണ്ടു പാരം മദിച്ചതായ്
വീരഗർവ്വത്തെ ഹരിക്കുന്നതായ്ക്കൊത്തു–
പോരുമക്കാളകളേഴിനേയും ബലാൽ
പൊരുത്തും മദം തീർത്തു ലീലയായമ്മഹാൻ
ബന്ധിച്ച മേഷശിശുക്കളെക്കട്ടിപോൽ. 13
അങ്ങനെ വീര്യമാകുന്ന ശുല്കത്തൊടീ–
യംഗനയെച്ചതുരംഗിണിയായിട്ടും
സേനയോടും ദാസിമാരൊടും മാർഗ്ഗത്തിൽ
നാനാനൃപരെജ്ജയിച്ചാനയിച്ചോരു
മായാമയനാം രമാകാമുകനു ഞാ–
നായുരന്തം ദാസിയായ് ഭവിച്ചീടണം. 14

ഭദ്ര പറഞ്ഞു

മാതുലപുത്രനാം ശ്രീകൃഷ്ണനിൽത്തന്നെ
ചേതസ്സുറപ്പിച്ചിരുന്നൊരെന്നേ മുദാ
താതനദ്ദേഹത്തിനെ വിളിച്ചേകിനാൻ
സാദരം തോഴീജനസൈന്യസംയുതം. 15
ഏതിനാൽ ജീവനു കൈവല്യമാളുവാൻ
സാധിക്കുമോ ഹരിപാദസംസ്പർശനം
കർമ്മങ്ങളിൽ ഭ്രമിച്ചീടുമെനിക്കേതു–
ജന്മത്തിലും ഭവിച്ചീടട്ടെ പാർഷതീ! 16

ലക്ഷ്മണ പറഞ്ഞു

അല്ലയോ രാജ്ഞീ! പലപ്പൊഴും നാരദൻ
ചൊല്ലിബ്ഭഗവജ്ജനനകർമ്മങ്ങളെ
കേട്ടു മന്മാനസം ലോകത്തെയാകവേ
വിട്ടു [1]ലക്ഷ്മീവൃതനാകും മുകുന്ദനെ
ഈഷലെന്യേ പരിചിന്തനംചെയ്കതിൻ–
ശേഷം തദാസക്തമായതു ഭാഗ്യമായ്. 17
സാദ്ധ്വീ! ബൃഹത്സേനനെന്നു വിഖ്യാതനും
പുത്രിയിൽ പാരം പ്രിയനുമാം മൽപ്പിതാ
മന്മനം നേരേ മനസ്സിലാക്കീട്ടതി–
നമ്മതിമാനൊരുപായം നിനച്ചിതു. 18
അല്ലയോ രാജ്ഞീ! സ്വയംവരത്തിൽത്തവ–
വല്ലഭനർജ്ജുനനായ്വരാൻ നിൻ പിതാ
ഇച്ഛിച്ചൊരു മത്സ്യയന്ത്രമതൃച്ചത്തിൽ
വെച്ചപോലൊന്നു ചമച്ചു മത്താതനും
ആച്ഛന്നമത്രേ വെളിക്കതു നല്ലപോൽ
വീക്ഷിച്ചിടാം തത്പ്രതിബിംബ–
മംബുവിൽ. 19
ഈ വാർത്ത കേട്ടെട്ടുദിക്കിലുംനിന്നുടൻ
സർവ്വശസ്ത്രാസ്ത്രതത്ത്വജ്ഞരാം മന്നവർ
താതപുരിയിൽ സഹസ്രക്കണക്കിനാ–
യാതരായാർ തത്തദാചാരസംയുതം. 20
വീര്യം വയസ്സിവ നോക്കിയച്ഛിച്ചിതു
നേരേ പിതാവന്നൃപന്മാരെയൊക്കെയും
പിന്നെസ്സദസ്സിൽ മുറയ്ക്കവരെന്നില–
ുള്ളുന്നിയാർന്നീടിനാർ വില്ലും ശരങ്ങളും. 21
വില്ലു വലിച്ചു പൂട്ടാനും ബലമേതു–
മില്ലാതെ താഴെവച്ചങ്ങു പോയർ ചിലർ
മറ്റു ചിലർ ഞാൺ വലിച്ചു കോഷ്ഠംവരെ–
യെത്തിച്ചശക്തരായ്ത്താഴെപ്പതിച്ചിതേ. 22
കർണ്ണനും ഭീമനും ദുര്യോധനൻതാനു–
മന്യരാം മാഗധാംബഷ്ഠ ചേദീശരും
വില്ലു വലിച്ചുകെട്ടീടിലും സാധിച്ച–
തില്ല ലക്ഷ്യത്തെ വീക്ഷിക്കാനവർക്കഹോ. 23
വെള്ളത്തിൽ മത്സ്യപ്രതിച്ഛായ കണ്ടുടൻ
വില്ലു വലിച്ചുപൂട്ടീട്ടുടനർജ്ജുനൻ
വിട്ടീടിനാൻ ശരമായതിൽചെന്നൊന്നു
തൊട്ടിട്ടു ഭേദിച്ചിടാതതു പോയിതു. 24
മന്നവരെല്ലാം സ്വഗർവ്വം വെടിഞ്ഞതി–
നിന്ദിതരായി മടങ്ങവേ ശ്രീഹരി
മന്ദമണഞ്ഞു കളിയായ് ശരാസന–
മാന്നതിൽ ഞാണു വലിച്ചു കെട്ടീടിനാൻ. 25
അമ്പു തൊടുത്തു മത്സ്യച്ഛായ നീരിലൊ–
ന്നമ്പോടു നോക്കി വലിച്ചുവിട്ടീടിനാൻ
അക്കനഭിജിന്മുഹൂർത്തത്തിൽ നില്ക്കവേ
ചിക്കെന്നതിനെ നിലംപതിപ്പിച്ചിതു. 26
ദുന്ദുഭീനാദം മുഴങ്ങിയാകാശത്തു
മന്നിൽ ജയജയശബ്ദവുമാവിധം
വിണ്ണവർ മോദവിവശരായക്ഷണം
മന്ദാരസൂനങ്ങളും വാരിച്ചൊരിഞ്ഞിതു. 27
പുത്തനായ് രണ്ടു വസ്ത്രങ്ങളും നിവർത്തുടു–
ത്തുത്തമാംഗത്തിലണിഞ്ഞു പൂമാലയും
മന്ദസ്മിതംതൂകി ലജ്ജയാലാനന–
മൊന്നു കുനിച്ചു നിനച്ചു മുകുന്ദനെ
ചാരുനാദംപെടും കാൽച്ചിലമ്പാർന്ന കാൽ–
ത്താരുകളാൽ മെല്ലെ മെല്ലെ നടന്നു ഞാൻ
സ്വർണ്ണോജ്ജ്വലന്മണിമാല കരങ്ങളി–
ലാർന്നു സ്വയംവരവേദിയണഞ്ഞിതേ. 28

1 ലക്ഷ്മിയാൽ വരിക്കപ്പെട്ടവൻ

ഉന്നീയ വക്ത്രമുരുകുന്തളകുണ്ഡലത്വിട്-
ഗണ്ഡസ്ഥലം ശിശിരഹാസകടാക്ഷമോക്ഷൈഃ
രാജ്ഞോ നിരീക്ഷ്യ പരിതഃ ശനകൈർമ്മുരാരേ-
രംസേഽനുരക്തഹൃദയാ നിദധേ സ്വമാലാം. 29

താവന്മൃദംഗപടഹാഃ ശംഖഭേര്യാനകാദയഃ
നിനേദുർന്നടനർത്തക്യോ നനൃതുർഗ്ഗായകാ ജഗുഃ. 30

ഏവം വൃതേ ഭഗവതി മയേശേ നൃപയൂഥപാഃ
ന സേഹിരേ യാജ്ഞസേനി സ്പർദ്ധന്തോ ഹൃച്ഛയാതുരാഃ. 31

മാം താവദ്രഥമാരോപ്യ ഹയരത്നചതുഷ്ടയം
ശാർങ്ഗമുദ്യമ്യ സന്നദ്ധസ്തസ്ഥാവാജൗ ചതുർഭുജഃ. 32

ദാരുകശ്ചോദയാമാസ കാഞ്ചനോപസ്കരം രഥം
മിഷതാം ഭൂഭുജാം രാജ്ഞി മൃഗാണാം മൃഗരാഡിവ. 33

തേഽന്വസജ്ജന്ത രാജന്യാ നിഷേദ്ധും പഥി കേചന
സംയത്താ ഉദ്ധൃതേഷ്വാസാ ഗ്രാമസിംഹാ യഥാ ഹരിം. 34

തേ ശാർങ്ഗച്യുതബാണൗഘൈഃ കൃത്തബാഹ്വങ്ഘ്രികന്ധരാഃ
നിപേതുഃ പ്രധനേ കേചിദേകേ സന്ത്യജ്യ ദുദ്രുവുഃ. 35

തതഃ പുരീം യദുപതിരത്യലംകൃതാം
രവിച്ഛദധ്വജപടചിത്രതോരണാം
കുശസ്ഥലീം ദിവി ഭുവി ചാഭിസംസ്തുതാം
സമാവിശത്തരണിരിവ സ്വകേതനം. 36

പിതാ മേ പൂജയാമാസ സുഹൃത്സംബന്ധിബാന്ധവാൻ
മഹാർഹവാസോഽലങ്കാരൈഃ ശയ്യാസനപരിച്ഛദൈഃ. 37

ദാസീഭിഃ സർവ്വസമ്പത്ഭിർഭടേഭരഥവാജിഭിഃ
ആയുധാനി മഹാർഹാണി ദദൗ പൂർണ്ണസ്യ ഭക്തിതഃ. 38

ആത്മാരാമസ്യ തസ്യേമാ വയം വൈ ഗൃഹദാസികാഃ
സർവ്വസംഗനിവൃത്ത്യാദ്ധാ തപസാ ച ബഭൂവിമ. 39

മഹിഷ്യ ഊചുഃ

ഭൗമം നിഹത്യ സഗണം യുധി തേന രുദ്ധാ
ജ്ഞാത്വാഥ നഃ ക്ഷിതിജയേ ജിതരാജകന്യാഃ
നിർമ്മുച്യ സംസൃതിവിമോക്ഷമനുസ്മരന്തീഃ
പാദാംബുജം പരിണിനായ യ ആപ്തകാമഃ. 40

ന വയം സാധ്വി സാമ്രാജ്യം സ്വാരാജ്യം ഭൗജ്യമപ്യുത
വൈരാജ്യം പാരമേഷ്ഠ്യം ച ആനന്ത്യം വാ ഹരേഃ പദം. 41

കാമയാമഹ ഏതസ്യ ശ്രീമൽപാദരജഃ ശ്രിയഃ
കുചകുങ്കുമഗന്ധാഢ്യം മൂർദ്ധ്നാ വോഢും ഗദാഭൃതഃ. 42

വ്രജസ്ത്രിയോ യദ്വാഞ്ഛന്തി പുളിന്ദ്യസ്തൃണവീരുധഃ
ഗാവശ്ചാരയതോ ഗോപാഃ പാദസ്പർശം മഹാത്മനഃ. 43

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ
ഉത്തരാർദ്ധേ ത്ര്യശീതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 11745 ദശമസ്കന്ധേ ശ്ലോകാഃ 3551

---

വാർകുന്തളം ചൂഴ്ന്ന കർണ്ണവിഭൂഷണ–
ശ്രീകമാം ഗണ്ഡങ്ങളാർന്നീടുമാനനം
ഒന്നുയർത്തി സ്മിതശീതളമാം കട
ക്കണ്ണുകളാൽ ചുററുമീക്ഷിച്ചു ഭൂപരെ.
പിന്നെയനുരക്തചിത്ത ഞാനമ്മാല
മന്ദം മുകുന്ദഗളത്തിലർപ്പിച്ചിതേ. 29

അപ്പോൾ മൃദംഗ പടഹ ശംഖങ്ങളും
ശബ്ദിച്ചു ഭേര്യാനകാദിവാദ്യങ്ങളും
നർത്തനംചെയ്തു നടന്മാർ നടികളും
ചിത്തമലിക്കുന്ന പാട്ടുകൾ പാടിനാർ. 30

ഈവിധം ദ്രൗപദീ! ഞാനഖിലേശനെ–
ക്കൈവരിച്ചീടവേ കാമാർത്തരായ് പരം
സ്പർദ്ധ വർദ്ധിച്ചു സഹിക്കരുതാതെയ–
പ്പൃഥ്വീശ്വരന്മാരെതിർക്കാൻ മുതിർന്നിതു. 31

എന്നെ നാലശ്വരത്നങ്ങളിണങ്ങിടും
സ്യന്ദനമേററിയാശ്ശാർങ്ഗധനുസ്സോടും
സന്നദ്ധനായ്ച്ചതുർബാഹുവാം ദേവകീ–
നന്ദനനാം ഭഗവാൻ നിലകൊണ്ടിതു! 32

ചാരത്തു നോക്കിനിന്നീടും നൃപന്മാരെ–
യാരെയും സിംഹം മൃഗങ്ങളെയെന്നപോൽ
തീരെ വകവച്ചിടാതെയപ്പൊന്നണി–
ത്തേരു നടത്തിനാൻ വീരനാം ദാരുകൻ. 33

[1]ഗ്രാമസിംഹങ്ങളാസിംഹത്തെയെന്നപോൽ
ഭൂമീപതികൾ ഹരിയെത്തടുക്കുവാൻ
അസ്ത്രചാപങ്ങളും പൊക്കിയനുഗമി–
ച്ചദ്ധ്വാവിലദ്ധ്വാനമേററമാർന്നീടിനാർ. 34

ശാർങ്ഗചാപച്യുതബാണഗണങ്ങളാ–
ലംഗങ്ങൾ കൈകാലുകളും ഗളങ്ങളും
അററ,വരിൽച്ചിലർ താഴെ വീണീടിനാർ
മററു ചിലർ പോരുപേക്ഷിച്ചു മണ്ടിനാർ. 35

പിന്നെബ്ഭഗവാൻ മുകുന്ദൻ ദിനേശനെ
ഛന്നമാക്കും കൊടി തോരണപംക്തിയാൽ
നന്നായലംകൃതമായി വിണ്ണിങ്കലും
മന്നിലും കീർത്തിതമായ് പ്രശോഭിച്ചിടും
ദ്വാരകാപട്ടണംതന്നിൽ പ്രവേശിച്ചു
സൂര്യൻ സ്വകേതനം പ്രാപിച്ചിടുംവിധം. 36

മൂത്താതനേററം വിലയേറു[2]മാസന–
വസ്ത്രഭൂഷോപകരണശയ്യാദികൾ
ബാന്ധവർക്കും സുഹൃത്സംബന്ധികൾക്കുമായ്
സന്തുഷ്ടനായേകിയർച്ചനംചെയ്തിതേ. 37

ആനതേരശ്വം പദാതിയും ചേർന്നിടും
സേനകൾ സർവ്വസമ്പന്നമാർ ദാസികൾ
ശ്രേഷ്ഠായുധങ്ങളും പൂർണ്ണനാകും മധു–
ദ്വിട്ടിനായ് ഭക്ത്യാ പിതാവു കൊടുത്തിതു. 38

സംഗമെല്ലാംവിട്ടു നിത്യം തപസ്സുചെ–
യ്തിങ്ങനെ ഞങ്ങളയേ സതീരത്നമേ!
ആത്മാവിലെന്നും രമിച്ചു ലസിച്ചിടും
പത്മനാഭൻതൻ ഗൃഹദാസ്യമാർന്നിതേ. 39

മഹിഷികൾ പറഞ്ഞു

ദിഗ്ജയത്തിങ്കൽ നരകനീ ഞങ്ങളെ
കൈക്കലാക്കി സ്വപുരത്തിലെത്തിച്ചഹോ
രുദ്ധരാക്കിപ്പീഡയേല്പിക്കവേ ഞങ്ങ–
ളോർത്താർ ഭവമോചനമപ്പദാംബുജം
ആപ്തകാമൻ ഭഗവാനതറിഞ്ഞെത്തി
ദൈത്യനെക്കൊന്നുടൻ ഞങ്ങളെ വേട്ടിതു. 40

ഗോപാലരും ചെടികൂട്ടും തൃണങ്ങളും
ഗോപിമാരും പുളിന്ദസ്ത്രീജനങ്ങളും
ഗോക്കളെ മേച്ചു ചരിക്കും മഹാനാകു–
മാക്കിയലും പദസ്പർശമാശിപ്പിതോ
ഞങ്ങളും ഹേ സാദ്ധ്വി! ലക്ഷ്മീസ്തനങ്ങളിൽ
തങ്ങിന കുങ്കുമത്തിൻ മണമാർന്നിടും
അബ്ഭഗവത്പദപാംസുക്കളെ മൗലിയി–
ലെപ്പൊഴും ചൂടുവാനിച്ഛിപ്പതെന്നിയേ
ചക്രവർത്തിത്വമോ ശക്രസാമ്രാജ്യമോ
മുഖ്യമായ് രണ്ടും കലർന്നിടും സ്ഥാനമോ
ആ വിരാട്ടിൻ പദമോ പാരമേഷ്ഠ്യമോ
ശ്രീവിഷ്ണുലോകമോ ലേശമാശിച്ചിടാ. 41–43

---

1 നായ്. 2 പീഠങ്ങൾ വസ്ത്രങ്ങൾ ആഭരണങ്ങൾ ശയ്യകൾ മററുപകരണങ്ങളും.

## ചതുരശീതിതമോഽധ്യായഃ

ശ്രീശുക ഉവാച

ശ്രുത്വാ പൃഥാ സുബലപുത്ര്യഥ യാജ്ഞസേനീ
മാധവ്യഥ ക്ഷിതിപപത്ന്യ ഉത സ്വഗോപ്യഃ
കൃഷ്ണേഽഖിലാത്മനി ഹരൌ പ്രണയാനുബന്ധം
സർവ്വാ വിസിസ്മ്യുരലമശ്രുകലാകുലാക്ഷ്യഃ. 1
ഇതി സംഭാഷമാണാസു സ്ത്രീഭിഃ സ്ത്രീഷു നൃഭിർനൃഷു
ആയയുർമുനയസ്തത്ര കൃഷ്ണരാമദിദൃക്ഷയാ. 2
ദ്വൈപായനോ നാരദശ്ച ച്യവനോ ദേവലോഽസിതഃ
വിശ്വാമിത്രഃ ശതാനന്ദോ ഭരദ്വാജോഽഥ ഗൌതമഃ. 3
രാമഃ സശിഷ്യോ ഭഗവാൻ വസിഷ്ഠോ ഗാലവോ ഭൃഗുഃ
പുലസ്ത്യഃ കശ്യപോഽത്രിശ്ച മാർക്കണ്ഡേയോ ബൃഹസ്പതിഃ. 4
ദ്വിതസ്ത്രിതശ്ചൈകതശ്ച ബ്രഹ്മപുത്രാസ്തഥാംഗിരാഃ
അഗസ്ത്യോ യാജ്ഞവല്ക്യശ്ച വാമദേവാദയോഽപരേ. 5
താൻ ദൃഷ്ട്വാ സഹസോത്ഥായ പ്രാഗാസീനാ നൃപാദയഃ
പാണ്ഡവാഃ കൃഷ്ണരാമൌ ച പ്രണേമുർവ്വിശ്വവന്ദിതാൻ. 6
താനാനർച്ചുര്യഥാ സർവ്വേ സഹരാമോഽച്യുതോഽർച്ചയൽ
സ്വാഗതാസനപാദ്യാർഘ്യമാല്യധൂപാനുലേപനൈഃ. 7
ഉവാച സുഖമാസീനാൻ ഭഗവാൻ ധർമ്മഗുപ്തനുഃ
സദസസ്തസ്യ മഹതോ യതവാചോഽനുശൃണ്വതഃ. 8
അഹോ വയം ജന്മഭൃതോ ലബ്ധം കാർത്സ്ന്യേന തൽഫലം
ദേവാനാമപി ദുഷ്പ്രാപം യദ്യോഗേശ്വരദർശനം. 9
കിം സ്വല്പതപസാം നൃണാമർച്ചായാം ദേവചക്ഷുഷാം
ദർശനസ്പർശനപ്രശ്നപ്രഹ്വപാദാർച്ചനാദികം. 10
ന ഹ്യമ്മയാനി തീർത്ഥാനി ന ദേവാ മൃച്ഛിലാമയാഃ
തേ പുനന്ത്യുരുകാലേന ദർശനാദേവ സാധവഃ. 11
നാഗ്നിർന്ന സൂര്യോ ന ച ചന്ദ്രതാരകാ
ന ഭൂർജ്ജലം ഖം ശ്വസനോഽഥ വാങ്മനഃ
ഉപാസിതാ ഭേദകൃതോ ഹരന്ത്യഘം
വിപശ്ചിതോ ഘ്നന്തി മുഹൂർത്തസേവയാ. 12
യസ്യാത്മബുദ്ധിഃ കുണപേ ത്രിധാതുകേ
സ്വധീഃ കളത്രാദിഷു ഭൌമ ഇജ്യധീഃ
യത്തീർത്ഥബുദ്ധിഃ സലിലേ ന കർഹിചി-
ജ്ജനേഷ്വഭിജ്ഞേഷു സ ഏവ ഗോഖരഃ. 13

ശ്രീശുക ഉവാച

നിശമ്യേത്ഥം ഭഗവതഃ കൃഷ്ണസ്യാകുണ്ഠമേധസഃ
വചോ ദുരന്വയം വിപ്രാസ്തൂഷ്ണീമാസൻ ഭ്രമദ്ധിയഃ. 14
ചിരം വിമൃശ്യ മുനയ ഈശ്വരസ്യേശിതവ്യതാം
ജനസംഗ്രഹ ഇത്യൂചുഃ സ്മയന്തസ്തം ജഗദ്ഗുരും. 15

മുനയ ഊചുഃ

യന്മായയാ തത്ത്വവിദുത്തമാ വയം
വിമോഹിതാ വിശ്വസൃജാമധീശ്വരാഃ
യദീശിതവ്യായതി ഗൂഢ ഈഹയാ
അഹോ വിചിത്രം ഭഗവദ്വിചേഷ്ടിതം. 16

## അദ്ധ്യായം 84

ശ്രീശുകൻ പറഞ്ഞു

കൃഷ്ണയോടായ് സ്വവിവാഹവിശേഷങ്ങൾ
കൃഷ്ണദാരങ്ങൾ കഥിച്ചതക്കുന്തിയും
ഗാന്ധാരി മാധവി ഗോപികമാർ നൃപ–
കാന്തകൾതൊട്ടുള്ള നാരികളേവരും
കേട്ടുത്ഭുതപ്പെട്ടഖിലാത്മകങ്കലുത്–
കൃഷ്ടരാഗത്തൊടു മോദാശ്രു വാർത്തിതേ. 1

നാരിമാർതമ്മിലും പൂരുഷർതമ്മിലു–
മോരോന്നിവണ്ണം പറഞ്ഞിരുന്നീടവേ.
രാമകൃഷ്ണന്മാരെ ദർശിക്കവാനുടൻ
മാമുനിമാർ മുദാ തത്ര വന്നീടിനാർ. 2

വ്യാസൻ ബൃഹസ്പതി നാരദൻ ഗൗതമൻ
കൗശികൻ കശ്യപനംഗിരസ്സത്രിയും
ദേവലൻ യാജ്ഞവല്ക്യൻ പുലസ്ത്യൻ ഭൃഗു–
വാ വാമദേവൻ ശതാനന്ദനേകതൻ
മാർക്കണ്ഡപുത്രൻ പരശുരാമൻ ശിഷ്യ–
വർഗ്ഗം ഭരദ്വാജനും സനകാദ്യരും
പിന്നെ വസിഷ്ഠൻ മൃതൻ ച്യവനൻ ത്രിത–
നെന്നല്പസിതനഗസ്ത്യനും ഗാലവൻ. 3–5

എന്നീ വരിഷ്ഠമുനീന്ദ്രരുമൊട്ടേറെ–
യന്യരാം മാമുനിമാരുമെത്തീടിനാർ.
മുന്നണിയിൽ സ്ഥിതിചെയ്യും മഹീന്ദ്രരും
പാണ്ഡവന്മാരുമാ രാമനും കൃഷ്ണനും
ലോകസമാരാദ്ധ്യരാമവരേക്കണ്ടു
വേഗത്തിലങ്ങെഴുന്നേററു നമിച്ചിതേ. 6

അന്യരെപ്പോലെതാൻ രാമസമേതനാം
കണ്ണനും ചെന്നു കുശലമോതിപ്പരം
ആസനപാദ്യാർഘ്യ ധൂപദീപങ്ങളും
വാസനദ്രവ്യവുമേകിയച്ചിച്ചിതേ. 7

[1] ധർമ്മഗോപ്താവാം ഭഗവാൻ ജനാർദ്ദനൻ
ചെമ്മേ സുഖാസീനരാമവരോടുടൻ
നിശ്ശബ്ദമായി മഹത്തായ് വിളങ്ങിടു–
മസ്സഭ കേൾക്കവേയേവം കഥിച്ചിതു. 8

ഞങ്ങൾ ജനിച്ചവരെന്നിനിച്ചൊന്നിടാം
സംഗതമായീ ജനിഫലം നിർണ്ണയം
ലബ്ധമായ് ഞങ്ങൾക്കിദാനീം സുരക്കുമേ
ദുഷ്പ്രാപ്യമായിടും യോഗീന്ദ്രദർശനം. 9

അല്പതപസ്സാചരിച്ചാ പ്രതിമയിൽ
നിർഭരം ദേവതാധീയാളുവോക്കിഹ
നിങ്ങൾതൻ ദർശനസ്പർശനഭാഷണ–
സംഗമാരാധനകൾക്കു സാധിക്കുമോ. 10

തീർത്ഥമാണല്ലോ ജലമയം, മൃച്ഛിലാ–
മൂർത്തികൾ വിണ്ണവരുംതന്നെയോക്കുകിൽ
എന്നാലിവയാൽ പരിശുദ്ധി നേടുവാൻ
ചെന്നീടുമൊട്ടേറെനാളെന്നു നിർണ്ണയം
ആവിധമായിടാ സാധുക്കൾ സർവ്വവും
പാവനമാക്കുന്നു ദർശനമാത്രയിൽ. 11

വഹ്നി, സൂര്യൻ, ചന്ദ്രതാരങ്ങൾ, നീരവും
മന്നു,വായ്വാകാശവാങ്മനസങ്ങളും
ഭിന്നഭാവത്താലുപാസകൻതൻ ഭവ–
ഖിന്നത പോക്കുവാൻ ശക്തങ്ങളല്ലതാൻ
തത്തോപാപദേശത്തിനാൽ പണ്ഡിതോത്കരം
മാത്രനേരംകൊണ്ടു പാപം ഹരിപ്പിതേ. 12

വാതപിത്തശ്ലേഷ്മരൂപങ്ങളും മൂന്നു–
ധാതുക്കളാലും ജഡത്തെയാത്മാവെന്നും
കാന്താതനയാദി സർവ്വവസ്തുക്കളും
സ്വന്തമാണെന്നുമിയലുന്ന ബുദ്ധിയും
മണ്ണിലും കല്ലിലും ദേവതാചിന്തയും
തണ്ണീരു തീർത്ഥമെന്നുള്ള വിചാരവും
മുററിവിശുദ്ധിചേർപ്പോർ ബുധരെന്ന ധീ–
യററു വാണീടുവോൻ ഗോഖരതുല്യനാം. 13

ശ്രീശുകൻ പറഞ്ഞു

ഉന്നതധീയാം ഭഗവാൻ ഹരിതൻ ദു–
രന്വയമാമീവചസ്സുകൾ കേട്ടുടൻ
മാനസം നന്നായ് ഭ്രമിച്ചമ്മഹീസുരർ
മൗനംഭജിച്ചങ്ങിരുന്നാർ മഹീപതേ! 14

എല്ലാമതാതിൻ നിലയ്ക്കു മര്യാദയെ–
യുല്ലംഘനംചെയ്തിടാതെ നിറുത്തിടും
ഈശനാം കൃഷ്ണനനീശനായ് ഭാവിപ്പ–
താശ്ചര്യപൂർവ്വം ചിരം ചിന്തചെയ്തഥ
നിശ്ചയമായ് ലോകരക്ഷയിതെന്നുറ–
ച്ചജ്ജഗദാചാര്യനോടു ചൊല്ലീടിനാർ. 15

മുനിമാർ പറഞ്ഞു

വിഷ്ടപം സൃഷ്ടിപ്പവക്കുമധീശരായ്
തത്വവിത്തുക്കളിലുത്തമരായിടും
ഞങ്ങളും നിന്തിരുമേനിതന്മായയാൽ
മങ്ങിമയങ്ങി മോഹിക്കുന്നിതേററവും
അങ്ങുന്നു കേവലം മർത്ത്യകൃത്യങ്ങളിൽ
സംഗതനായ് സഞ്ചരിക്കുന്നു ഗൂഢമായ്
അത്യത്ഭുതംതാൻ ഭഗവച്ചേഷ്ടിതം
പാർത്താലതാക്കും ധരിക്കാവതല്ലഹോ! 16

1 ധർമ്മസംരക്ഷകൻ

അനീഹ ഏതദ്ബഹുധൈക ആത്മനാ
സൃജത്യവത്യത്തി ന ബധ്യതേ യഥാ
ഭൗമൈർഹി ഭൂമിർബ്ബഹുനാമരൂപിണീ
അഹോ വിഭൂമ്നശ്ചരിതം വിഡംബനം. 17
അഥാപി കാലേ സ്വജനാഭിഗുപ്തയേ
ബിഭർഷി സത്ത്വം ഖലനിഗ്രഹായ ച
സ്വലീലയാ വേദപഥം സനാതനം
വർണ്ണാശ്രമാത്മാ പുരുഷഃ പരോ ഭവാൻ. 18
ബ്രഹ്മ തേ ഹൃദയം ശുക്ലം തപഃസ്വാധ്യായസംയമൈഃ
യത്രോപലബ്ധം സദ്വ്യക്തമവ്യക്തം ച തതഃ പരം. 19
തസ്മാദ്ബ്രഹ്മകുലം ബ്രഹ്മൻ ശാസ്ത്രയോനേസ്ത്വമാത്മനഃ
സഭാജയസി സദ്ധാമ തദ്ബ്രഹ്മണ്യാഗ്രണീർഭവാൻ. 20
അദ്യ നോ ജന്മസാഫല്യം വിദ്യായാസ്തപസോ ദൃശഃ
ത്വയാ സംഗമ്യ സദ്ഗത്യാ യദന്തഃ ശ്രേയസാം പരഃ. 21
നമസ്തസ്മൈ ഭഗവതേ കൃഷ്ണായാകുണ്ഠമേധസേ
സ്വയോഗമായയാച്ഛന്നമഹിമ്നേ പരമാത്മനേ. 22
ന യം വിദന്ത്യമീ ഭൂപാ ഏകാരാമാശ്ച വൃഷ്ണയഃ
മായാജവനികാച്ഛന്നമാത്മാനം കാലമീശ്വരം. 23
യഥാ ശയാനഃ പുരുഷ ആത്മാനം ഗുണതത്ത്വദൃക്
നാമമാത്രേന്ദ്രിയാഭാതം ന വേദ രഹിതം പരം. 24
ഏവം ത്വാ നാമമാത്രേഷു വിഷയേഷ്വിന്ദ്രിയേഹയാ
മായയാ വിഭ്രമച്ചിത്തോ ന വേദ സ്മൃത്യുപപ്ലവാൽ. 25
തസ്യാദ്യ തേ ദദൃശിമാങ്ഘ്രിമഘൗഘമർഷ–
തീർത്ഥാസ്പദം ഹൃദി കൃതം സുവിപക്വയോഗൈഃ
ഉത്സിക്തഭക്ത്യുപഹതാശയജീവകോശാ
ആപുർഭവദ്ഗതിമഥോഽനുഗൃഹാണ ഭക്താൻ. 26

ശ്രീശുക ഉവാച

ഇത്യനുജ്ഞാപ്യ ദാശാർഹം ധൃതരാഷ്ട്രം യുധിഷ്ഠിരം
രാജർഷേ സ്വാശ്രമാൻ ഗന്തും മുനയോ ദധിരേ മനഃ. 27
തദ്വീക്ഷ്യ താനുപവ്രജ്യ വസുദേവോ മഹായശാഃ
പ്രണമ്യ ചോപസംഗൃഹ്യ ബഭാഷേദം സുയന്ത്രിതഃ. 28
നമോ വഃ സർവ്വദേവേഭ്യ ഋഷയഃ ശ്രോതുമർഹഥ
കർമ്മണാ കർമ്മനിർഹാരോ യഥാ സ്യാന്നസ്തദുച്യതാം. 29

നാരദ ഉവാച

നാതിചിത്രമിദം വിപ്രാ വസുദേവോ ബുഭുത്സയാ
കൃഷ്ണം മത്വാർഭകം യന്നഃ പൃച്ഛതി ശ്രേയ ആത്മനഃ. 30
സന്നികർഷോ ഹി മർത്ത്യാനാമനാദരണകാരണം
ഗാംഗം ഹിത്വാ യഥാന്യാംഭസ്തത്രത്യോ യാതി ശുദ്ധയേ. 31
യസ്യാനുഭൂതിഃ കാലേന ലയോൽപത്ത്യാദിനാസ്യ വൈ
സ്വതോഽന്യസ്മാച്ച ഗുണതോ ന കുതശ്ചന രിഷ്യതി. 32
തം ക്ലേശകർമ്മപരിപാകഗുണപ്രവാഹൈ–
രവ്യാഹതാനുഭവമീശ്വരമദ്വിതീയം
പ്രാണാദിഭിഃ സ്വവിഭവൈരുപഗൂഢമന്യോ
മന്യേത സൂര്യമിവ മേഘഹിമോപരാഗൈഃ. 33
അഥോചുർമ്മുനയോ രാജന്നാഭാഷ്യാനകദുന്ദുഭിം
സർവ്വേഷാം ശൃണ്വതാം രാജ്ഞാം തഥൈവാച്യുതരാമയോഃ. 34

ഏകനായ് നിഷ്ക്രിയനാത്മാവനേകമായ്
ലോകമിതു തീൎത്തു കാത്തഴിക്കുന്നിതു
മണ്ണിനാൽ ഭൂമി ബഹുനാമരൂപങ്ങ-
ളാൻറ വിളങ്ങുംവിധം ബന്ധമെന്നിയേ.
അത്ഭുതമത്രേ വിഭുവിൻ വിചേഷ്ടിത-
മെപ്പൊഴുതും ദുർവിഭാവ്യം വിഡംബനം. 17
എങ്കിലും സ്വപ്രജാരക്ഷയ്ക്കുമാ ഖല-
സംഘഹാനിക്കുമതാതുകാലങ്ങളിൽ
ശുദ്ധസത്വാകൃതിപൂണ്ട തിരുമേനി
നിത്യം നിജ സദാചാരകൃത്യങ്ങളാൽ
വൎണ്ണാശ്രമശ്രദ്ധയാൻറ നിലനിറു-
ത്തുന്ന സനാതനമാർഗ്ഗത്തെ ലീലയായ്. 18
കാരണകാര്യരൂപത്തിലെങ്ങും ലസി-
പ്പോരു പരബ്രഹ്മവസ്തുവെ വേണ്ടപോൽ
ഇന്ദ്രിയനിഗ്രഹം വേദപാഠം തപ-
സ്സെന്നിവമൂലമായ് സാക്ഷാല്ക്കരിപ്പതാം.
അന്തണവംശമങ്ങേക്കെഴും ശുദ്ധമാ-
മന്തരംഗതന്നെ സന്ദേഹമില്ലതിൽ. 19
ആകയാൽ ബ്രഹ്മൻ! സമസ്തത്തിനും ഹേതു-
വാകും ഭവാനെ വെളിവാക്കിടും ശ്രുതി
ബ്രാഹ്മണാധീനമെന്നുള്ളതിനാൽ ഭവാൻ
ബ്രാഹ്മണഭക്താഗ്രഗണ്യനായ്ത്തീൎന്നിതു. 20
ശ്രേയസ്സിനെല്ലാം പരമമാകും സീമ-
യായീടമങ്ങേസ്സമാഗമംമൂലമായ്
ഇന്നു സഫലമായ് വന്നു ഞങ്ങൾക്കെഴും
കണ്ണും തപസ്സുമാവിദ്യയും ജന്മവും. 21
പൂൎണ്ണനായിബ്ഭഗവാനായ് സ്വമായയാൽ
ഛന്നമാഹാത്മ്യവാനായഖിലജ്ഞനായ്
ആനന്ദരൂപനാമപ്പരമാത്മാവെ-
യാനമിച്ചീടുന്നു ഞങ്ങൾ വിനീതരായ്. 22
ഈശനായ് മായായവനികാച്ഛന്നനായ്
വിശ്വാത്മകനുമായ് കാലസ്വരൂപനാം
അങ്ങേശ്ശരിയായറിയുന്നതില്ലട-
ത്തങ്ങിരുന്നിട്ടും നൃപരും യദുക്കളും. 23
നിദ്രയിൽ കാണും ഗുണപദാൎത്ഥങ്ങളെ
സത്യമെന്നായുന്നിടുന്നിതുറങ്ങുവോൻ
മിഥ്യയെന്നോ മാനസേന്ദ്രിയൗഘങ്ങളാൽ
വിദ്യോതിതങ്ങളെന്നോ ധരിപ്പീലവൻ
അപ്രകാരംതാൻ തദന്യനാം തന്നെയും
[1]തദ്ഭിന്നനെന്നുമറിയുന്നതില്ലഹോ! 24
ഇങ്ങനെ നാമമാത്രങ്ങളാകും വിഷ-
യങ്ങളിലെ ക്രിയാരൂപയാം മായയാൽ
വിഭ്രാന്തചിത്തനായ് ബോധം നശിക്കയാൽ
ചിത്പുമാനാകും ഭവാനെയറിഞ്ഞിടാ. 25
തീൎത്ഥപദമായ് ദുരിതസമൂഹത്തെ-
യസ്തമാക്കും പാകമാൻറ യോഗത്തിനാൽ

1 ആ ഗുണപദാൎത്ഥങ്ങളിൽനിന്നും ഭിന്നൻ.

ഏത്തിൽ യതികളുറപ്പിച്ചിട്ടും വേത്-
പത്തിങ്ങു ഞങ്ങളിക്ഷിച്ചിതു നല്ലപോൽ
ഭക്തിവായ്പാൽ ജീവകോശം മറച്ചിട്ട-
മുല്ലടാജ്ഞാനാവരണം നശിപ്പിച്ച
ത്വൽഗതിയാൻറാർ പല പേ,രിവരെയും
ഭക്തരാക്കീട്ടങ്ങനുഗ്രഹിക്കേണമേ. 26

ശ്രീശുകൻ പറഞ്ഞു

മാമുനിമാരീവിധം കഥിച്ചിട്ടുടൻ
ശ്രീമുകുന്ദൻ ധൃതരാഷ്ട്രൻ യുധിഷ്ഠിരൻ
എന്നിവരോടനുവാദവും വാങ്ങീട്ടു
തന്നാശ്രമങ്ങളിൽ പോവാനൊരുങ്ങിനാർ. 27
പുണ്യവാനാം വസുദേവനതു കണ്ടു
ചെന്നന്തികത്തിലവരെ നമിച്ചുടൻ
അത്യന്തഭക്തിവിനയപുരസ്സര-
മിത്തരം വാക്കുകളോതിനാൻ ഭൂപതേ! 28
സൎവ്വദേവാധിനാഥസ്ഥാനഭൂതരാം
സൎവ്വമുനികളേയും നമിക്കുന്നു ഞാൻ
കൎമ്മനാശം ഭവിച്ചീടുവാനേതേതു
കൎമ്മങ്ങളാണു ചെയ്യേണ്ടതെന്നോതുവിൻ. 29

നാരദൻ പറഞ്ഞു

വിപ്രേന്ദ്രരേ! വസുദേവൻ മുകുന്ദനെ-
യൎഭകനായിഗ്ഗണിച്ചുകൊണ്ടിങ്ങനെ
ശ്രേയസ്സരണിയറിയുവാൻ നമ്മളോ-
ടായിതു ചോദിച്ചതിൽ വേണ്ട വിസ്മയം. 30
മൎത്ത്യൎക്കു സാധാരണമായ് സമീപസ്ഥ-
വസ്തുവിലുണ്ടായിടുന്നുണ്ടനാദരം.
ഗംഗാസലിലാന്തികത്തിൽ വാഴുന്നവ-
നങ്ങിങ്ങു ശുദ്ധിക്കലയുന്നമാതിരി. 31
കാലഗതിമൂലമായോ ജഗത്തുത്ത-
ന്നാലയോല്പത്തികളാലോ തനിയെയോ
അന്യനാലോ ഗുണംമൂലമോയേതവൻ-
തന്നനുഭൂതി നശിക്കുന്നതില്ലയോ. 32
ക്ലേശം ക്രിയ പരിപാകം തഥാഗുണ-
രാശിപ്രവാഹമിവ ഹനിക്കാത്തതാം
നാനാനുഭൂതിയിയന്നിടുമീശനായ്-
ത്താനെന്നിയേയന്യനില്ലാതെ മിന്നിടും
അദ്വയനാമബ്ഭഗവാൻ മുകുന്ദനെ
തദ്ഭാവിവേങ്ങളാം പ്രാണാദിയാൽ പരം
മിത്രനെ മേഘഹിമോപരാഗങ്ങൾപോൽ
പേൎത്തും മറപ്പതായോൎപ്പു സാധാരണർ. 33
മാമുനിമാർതമ്മിലേവം കഥിച്ചഥ
രാമകൃഷ്ണന്മാരുമന്നരപാലരും
കേൾക്കവേയാനകദുന്ദുഭിതന്നെയും
നോക്കിയവരരുളീടിനാരീവിധം. 34

കർമ്മണാ കർമ്മനിർഹാര ഏഷ സാധു നിരൂപിതഃ
യച്ഛ്രദ്ധയാ യജേദ്വിഷ്ണും സർവ്വയജ്ഞേശ്വരം മഖൈഃ. 35

ചിത്തസ്യോപശമോഽയം വൈ കവിഭിഃ ശാസ്ത്രചക്ഷുഷാ
ദർശിതഃ സുഗമോ യോഗോ ധർമ്മശ്ചാത്മമുദാവഹഃ. 36

അയം സ്വസ്ത്യയനഃ പന്ഥാ ദ്വിജാതേർഗൃഹമേധിനഃ
യച്ഛ്രദ്ധയാഽഽപ്തവിത്തേന ശുക്ലേനേജ്യേത പൂരുഷഃ. 37

വിത്തൈഷണാം യജ്ഞദാനൈർഗൃഹൈർദാരസുതൈഷണാം
ആത്മലോകൈഷണാം ദേവ കാലേന വിസൃജേദ്ബുധഃ
ഗ്രാമേ ത്യക്തൈഷണാഃ സർവ്വേ യയുർധീരാസ്തപോവനം. 38

ഋണൈസ്ത്രിഭിർദ്വിജോ ജാതോ ദേവർഷിപിതൄണാം പ്രഭോ
യജ്ഞാധ്യയനപുത്രൈസ്താന്യനിസ്തീര്യ ത്യജൻ പതേൽ. 39

ത്വം ത്വദ്യ മുക്തോ ദ്വാഭ്യാം വൈ ഋഷിപിത്രോർമ്മഹാമതേ
യജ്ഞൈർദ്ദേവർണ്ണമുന്മുച്യ നിരൃണോഽശരണോ ഭവ. 40

വസുദേവ ഭവാൻ നൂനം ഭക്ത്യാ പരമയാ ഹരിം
ജഗതാമീശ്വരം പ്രാർച്ചഃ സ യദ്വാം പുത്രതാം ഗതഃ. 41

ശ്രീശുക ഉവാച

ഇതി തദ്വചനം ശ്രുത്വാ വസുദേവോ മഹാമനാഃ
താനൃഷീനൃത്വിജോ വവ്രേ മൂർധ്നാഽഽനമ്യ പ്രസാദ്യ ച. 42

ത ഏനമൃഷയോ രാജൻ വൃതാ ധർമ്മേണ ധാർമ്മികം
തസ്മിന്നയാജയൻ ക്ഷേത്രേ മഖൈരുത്തമകല്പകൈഃ. 43

തദ്ദീക്ഷായാം പ്രവൃത്തായാം വൃഷ്ണയഃ പുഷ്കരസ്രജഃ
സ്നാതാഃ സുവാസസോ രാജൻ രാജാനഃ സുഷ്ഠ്വലംകൃതാഃ. 44

തന്മഹിഷ്യശ്ച മുദിതാ നിഷ്കകണ്ഠ്യഃ സുവാസസഃ
ദീക്ഷാശാലാമുപാജഗ്മുരാലിപ്താ വസ്തുപാണയഃ. 45

നേദുർമൃദംഗപടഹശംഖഭേര്യാനകാദയഃ
നനൃതുർന്നടനർത്തക്യസ്തുഷ്ടുവുഃ സൂതമാഗധാഃ
ജഗുഃ സുകണ്ഠ്യോ ഗന്ധർവ്വ്യഃ സംഗീതം സഹഭർത്തൃകാഃ. 46

തമഭ്യഷിഞ്ചൻ വിധിവദക്തമഭ്യക്തമൃത്വിജഃ
പത്നീഭിരഷ്ടാദശഭിഃ സോമരാജമിവോഡുഭിഃ 47

താഭിർദുകൂലവലയൈർഹാരനൂപുരകുണ്ഡലൈഃ
സ്വലംകൃതാഭിർവ്വിബഭൗ ദീക്ഷിതോഽജിനസംവൃതഃ 48

തസ്യർത്വിജോ മഹാരാജ രത്നകൗശേയവാസസഃ
സസദസ്യാ വിരേജുസ്തേ യഥാ വൃത്രഹണോഽധ്വരേ. 49

തദാ രാമശ്ച കൃഷ്ണശ്ച സ്വൈഃ സ്വൈർബന്ധുഭിരന്വിതൗ
രേജതുഃ സ്വസുതൈർദ്ദാരൈർജ്ജീവേശൗ സ്വവിഭൂതിഭിഃ. 50

ഈജേഽനുയജ്ഞം വിധിനാ അഗ്നിഹോത്രാദിലക്ഷണൈഃ
പ്രാകൃതൈർവ്വൈകൃതൈര്യജ്ഞൈർദ്രവ്യജ്ഞാനക്രിയേശ്വരം. 51

അഥർത്വിഗ്ഭ്യോഽദദാൽ കാലേ യഥാമ്നാതം സ ദക്ഷിണാഃ
സ്വലംകൃതേഭ്യോഽലംകൃത്യ ഗോഭൂകന്യാ മഹാധനാഃ. 52

പത്നീസംയാജാവഭൃഥ്യൈശ്ചരിത്വാ തേ മഹർഷയഃ
സസ്നൂ രാമഹ്രദേ വിപ്രാ യജമാനപുരഃസരാഃ. 53

കർമ്മഫലപ്രദനാം ഹൃഷീകേശനെ
ചെമ്മേ ഫലാശ വെടിഞ്ഞു യാഗങ്ങളാൽ
ശ്രദ്ധയോടും യജിക്കുന്നതുതന്നെയാ-
ണുത്തമോപായമക്കർമ്മമൊടുങ്ങുവാൻ. 35

ചിത്തോപശാന്തിക്കു പൂർവ്വകവീശ്വരർ
ശാസ്ത്രനേത്രംകൊണ്ടു കണ്ടോരുപായവും
ആയതുതന്നെയാണാത്മമോദാവഹ-
മായ സുഗമമാം ധർമ്മവും സന്മതേ! 36

ക്ഷേമം ഗൃഹസ്ഥദ്വിജാതികൾക്കൊള്ളുവാ-
നീ മാർഗ്ഗമാണേററമുത്തമമോർക്കുകിൽ
ശുദ്ധമായ് നേടിയ വിത്തത്തിനാലവർ
ശ്രദ്ധയോടർച്ചനംചെയ്യണമീശനെ. 37

ദാനയജ്ഞങ്ങളാൽ മർത്ത്യൻ ധനാഗ്രഹം
താനേ വെടിയണം പുത്രദാരാദിയിൽ
നന്നായ് രമി,ച്ചതിൽനിന്നും വിരസത-
യാർന്നിട്ടതിലുമനാസക്തനാകണം
സ്വർഗ്ഗവും കാലത്തിനാൽ നാശമുള്ളതെ-
ന്നുൾക്കാമ്പിലോർത്തു തദാശയും തള്ളണം.
സ്വാനുഭവത്തിനാലും തഥാ ശാസ്ത്രവി-
ജ്ഞാനത്തിനാലും വെടിഞ്ഞേഷണത്രയം
ആരണ്യമാർന്നു തപസ്സാചരിക്കുന്നു
ധീരരാം വിദ്വജ്ജനങ്ങളശേഷവും. 38

വിണ്ണോരൃഷികൾ പിതൃക്കളിവർക്കേഴും
മൂന്നൃണത്തോടു ജനിക്കുന്നു ഭൂസുരൻ
അദ്ധ്വരൌഘത്താലമർത്ത്യഗണത്തിനു-
മദ്ധ്യയനത്താലൃഷിസഞ്ചയത്തിനും
പുത്രരാലപ്പിതൃക്കൾക്കുമെഴും കടം
തീർത്തിടാത്തോനങ്ങധഃപതിക്കുന്നിതേ. 39

വീട്ടിയിരിപ്പൂ പിതൃക്കൾക്കുമെങ്ങൃഷി-
ശ്രേഷ്ഠർക്കുമുള്ള കടങ്ങൾ ധീമാൻ ഭവാൻ
യാഗങ്ങളാൽ വിണ്ണവർതൻ കടംകൂടി
വേഗമൊഴിച്ചു ഭവനം ത്യജിക്ക നീ. 40

ഹേ വസുദേവാ! ഭവാൻ ഭക്തിസംയുതം
ശ്രീവിഷ്ണുവിനെബ്ഭജിച്ചിരിപ്പൂ ദൃഢം
തത്ഫലമേകുവാനാണജ്ജഗൽപതി
ത്വത്പുത്രനായിജ്ജനിച്ചിരിക്കുന്നതും. 41

ശ്രീശുകൻ പറഞ്ഞു

ഇത്ഥം മുനീശ്വരവാക്കുകൾ കേട്ടവ-
ക്കുൾത്തട്ടിൽ മോദം വളർത്തി നമിച്ചുടൻ
അദ്ധ്വരത്താലമർത്ത്യർക്കുവും തീർപ്പതി-
നൃത്വിക്കുകളായവരെ വരിച്ചിതേ. 42

ധാർമ്മികനാം വസുദേവനെക്കൊണ്ടവർ
ധർമ്മപ്രകാരമവിടത്തിൽവച്ചുതാൻ
ഉത്കൃഷ്ടമായിടും നാനാമഖങ്ങളാൽ
ചിക്കെന്നു പിന്നെ യജിപ്പിച്ചു വേണ്ടപോൽ. 43

പ്രീതനായങ്ങവൻ ദീക്ഷ തുടങ്ങവേ
സ്നാതരായ് ശുഭ്രവസ്ത്രാലംകൃതരുമായ്
താമരമാലയുമിട്ടെത്തി വൃഷ്ണികൾ
ഭൂമീശരും സുവസ്ത്രാഢ്യരായ് ശാലയിൽ. 44

താലികൾ കെട്ടിസ്സുചേല ധരിച്ചു പൂ-
ണ്ടാലേപനവും വസുദേവപത്നിമാർ
അർച്ചനാദ്രവ്യങ്ങളാർന്നു സന്തുഷ്ടരാ-
യച്ഛമാമദ്ധ്വരശാല പൂകീടിനാർ. 45

പൊങ്ങീ മൃദംഗ പടഹ ഭേര്യാനക-
ശംഖാദിവാദ്യഘോഷങ്ങളെങ്ങും തദാ
നൃത്തമാടീ നടന്മാരും നടികളും
വാഴ്ത്തീ സ്തുതിച്ചിതു മാഗധർ സൂതരും
നല്ല കണ്ഠംപെടും ഗന്ധർവനാരിമാർ
വല്ലഭന്മാരുമായൊത്തു പാടീടിനാർ. 46

കണ്ണിൽ മഷിയിട്ടു ദേഹമശേഷവും
വെണ്ണ പൂശീട്ടിരിക്കും വസുദേവനെ
തദ്ഭാര്യമാരാം പതിനെട്ടുപേരോടു-
മൊപ്പമുഡുക്ഷാന്വിത സോമനെയെന്നപോൽ
നന്ദിതരായിട്ടമൃത്വിക്ദ്വിജാവലി
പിന്നെ നന്നായഭിഷേകം കഴിച്ചിതു. 47

പട്ടുവസ്ത്രങ്ങൾ വളകൾ ഹാരങ്ങളും
ത്വിട്ടാർന്നിടും നൂപുരകുണ്ഡലങ്ങളും
നന്നായണിഞ്ഞെഴും പത്നിമാരൊത്തലം
മിന്നീയജിനാംബരനവൻ ദീക്ഷിതൻ. 48

ഋത്വിക്ദ്വിജന്മാരഖിലരുമൊന്നുപോൽ
വൃത്രഹന്താവിൻ മഖങ്ങളിലെന്നപോൽ
സത്സദസ്യാന്വിതരായ് രത്നകൗശേയ-
വസ്ത്രവിഭൂഷിതരായി വിളങ്ങിനാർ. 49

സ്വന്തവിഭൂതികൾപൂണ്ടു താന്താങ്ങൾതൻ
ബാന്ധവഭാര്യാതനയസമന്വിതം
ജീവജാലേശരാം രാമകൃഷ്ണന്മാരു-
മാവേളയിൽപരം ലാലസിച്ചീടിനാർ. 50

നിത്യവുമഗ്നിഹോത്രാദിയാം ചിഹ്നങ്ങ-
ളൊത്തതാം പ്രാകൃതവൈകൃതയാഗങ്ങൾ
ചെമ്മേ വിധിക്കനുഷ്ഠിച്ചു [1]ബോധദ്രവ്യ-
കർമ്മേശനാം ഭഗവാനെ യജിച്ചിതു. 51

പിന്നെ ക്രിയാവസാനത്തിൽ വസുദേവർ
നന്നായലംകൃതരൃത്വിക്കുകൾക്കുടൻ
പൊന്നും വിലപെറും മന്നും പശുഗണം
കന്യാജനത്തെയും നല്കീ വിധിപ്പടി. 52

ഭാര്യമാരോടൊത്തവഭൃഥസ്നാനവും
നേരേ കഴിച്ചു യജമാനനാമവൻ
മാമുനിമാരാം ദ്വിജന്മാരുമൊത്തഥ
രാമഹ്രദത്തിലും സ്നാനംകഴിച്ചതു. 53

1. ജ്ഞാനത്തിനും ദ്രവ്യത്തിനും കർമ്മത്തിനും ഈശൻ.

സ്നാതോഽലങ്കാരവാസാംസി വന്ദിഭ്യോഽദാത്തഥാ സ്ത്രിയഃ
തതഃ സ്വലംകൃതോ വർണ്ണാനാശ്വഭ്യോഽന്നേന പൂജയൽ. 54
ബന്ധൂൻ സദാരാൻ സസുതാൻ പരിബർഹേണ ഭൂയസാ
വിദർഭകോസലകുരൂൻ കാശികേകയസൃഞ്ജയാൻ. 55
സദസ്യർത്ത്വിക്സുരഗണാൻ നൃഭൂതപിതൃചാരണാൻ
ശ്രീനികേതമനുജ്ഞാപ്യ ശംസന്തഃ പ്രയയുഃ ക്രതും. 56
ധൃതരാഷ്ട്രോഽനുജഃ പാർത്ഥാ ഭീഷ്മോ ദ്രോണഃ പൃഥാ യമൗ
നാരദോ ഭഗവാൻ വ്യാസഃ സുഹൃത്സംബന്ധിബാന്ധവാഃ. 57
ബന്ധൂൻ പരിഷ്വജ്യ യദൂൻ സൗഹൃദാൽ ക്ലിന്നചേതസഃ
യയുർവ്വിരഹകൃച്ഛ്റേണ സ്വദേശാംശ്ചാപരേ ജനാഃ. 58
നന്ദസ്തു സഹ ഗോപാലൈർബൃഹത്യാ പൂജയാർച്ചിതഃ
കൃഷ്ണരാമോഗ്രസേനാദ്യൈര്ന്യവാത്സീദ് ബന്ധുവത്സലഃ. 59
വസുദേവോഽഞ്ജസോത്തീര്യ മനോരഥമഹാർണ്ണവം
സുഹൃദ്വൃതഃ പ്രീതമനാ നന്ദമാഹ കരേ സ്പൃശൻ. 60
ഭ്രാതരീശകൃതഃ പാശോ നൃണാം യഃ സ്നേഹസംജ്ഞിതഃ
തം ദുസ്ത്യജമഹം മന്യേ ശൂരാണാമപി യോഗിനാം. 61
അസ്മാസ്വപ്രതികല്പേയം യൽ കൃതാജ്ഞേഷു സത്തമൈഃ
മൈത്ര്യർപ്പിതാഫലാ വാപി ന നിവർത്തേത കർഹിചിൽ. 62
പ്രാഗകല്പാച്ച കുശലം ഭ്രാതർവ്വോ നാചരാമ ഹി
അധുനാ ശ്രീമദാന്ധാക്ഷാ ന പശ്യാമഃ പുരഃ സതഃ. 63
മാ രാജ്യശ്രീരഭൂൽ പുംസഃ ശ്രേയസ്കാമസ്യ മാനദ
സ്വജനാനുത ബന്ധൂൻ വാ ന പശ്യതി യയാന്ധദൃക്. 64

ശ്രീശുക ഉവാച

ഏവം സൗഹൃദശൈഥില്യചിത്ത ആനകദുന്ദുഭിഃ
രുരോദ തൽകൃതാം മൈത്രീം സ്മരന്നശ്രുവിലോചനഃ. 65
നന്ദസ്തു സഖ്യുഃ പ്രിയകൃൽ പ്രേമ്ണാ ഗോവിന്ദരാമയോഃ
അദ്യ ശ്വ ഇതി മാസാംസ്ത്രീൻ യദുഭിർമ്മാനിതോഽവസൽ. 66
തതഃ കാമൈഃ പൂര്യമാണഃ സവ്രജഃ സഹബാന്ധവഃ
പരാർദ്ധ്യാഭരണക്ഷൗമനാനാനർഘ്യപരിച്ഛദൈഃ. 67
വസുദേവോഗ്രസേനാഭ്യാം കൃഷ്ണോദ്ധവബലാദിഭിഃ
ദത്തമാദായ പാരിബർഹം യാപിതോ യദുഭിര്യയൗ. 68
നന്ദോ ഗോപാശ്ച ഗോപ്യശ്ച ഗോവിന്ദചരണാംബുജേ
മനഃക്ഷിപ്തം പുനർഹർത്തുമനീശാ മഥുരാം യയുഃ. 69
ബന്ധുഷു പ്രതിയാതേഷു വൃഷ്ണയഃ കൃഷ്ണദേവതാഃ
വീക്ഷ്യ പ്രാവൃഷമാസന്നാം യയുർദ്വാരവതീം പുനഃ. 70
ജനേഭ്യഃ കഥയാഞ്ചക്രുര്യദുദേവമഹോത്സവം
യദാസീത്തീർത്ഥയാത്രായാം സുഹൃത്സന്ദർശനാദികം. 71

**ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ തീർത്ഥയാത്രാനുവർണ്ണനം നാമ ചതുരശീതിതമോഽധ്യായഃ**

**ശ്രീമൽഭാഗവതേ ശ്ലോകാഃ 11816 ദശമസ്കന്ധേ ശ്ലോകാഃ 3622**

---

## പഞ്ചാശീതിതമോഽധ്യായഃ

ശ്രീബാദരായണിരുവാച

അഥൈകദാഽഽത്മജൗ പ്രാപ്തൗ കൃതപാദാഭിവന്ദനൗ
വസുദേവോഽഭിനന്ദ്യാഹ പ്രീത്യാ സങ്കർഷണാച്യുതൗ. 1

വന്ദികൾക്കായ് സ്നാതനാമവൻ ഭാമിനീ–
വൃന്ദമൊത്തേകിനാൻ വസ്ത്രഭൂഷാദികൾ
അന്നവും നല്കിനാൻ ശ്വാക്കൾവരെസ്സർവ്വ–
വർണ്ണത്തിലും പെട്ട ജീവികൾക്കാകവേ. 54
കാന്താതനയരോടൊത്തവിടെത്തിയ
ബന്ധുക്കളാം വിദർഭാധിപൻ കോസലൻ
കാശിഭൂപൻ കുരുസൃഞ്ജയകേകയാ–
ധീശരൃത്വിക്കുകൾ സഭാവാസികൾ
ദേവമനുഷ്യപിതൃഭൂതചാരണ–
രീവിധമുള്ള സകലവർഗ്ഗത്തിനും
സമ്മാനമേകിയയ്ച്ചിച്ചാനവർ കൃഷ്ണ–
സമ്മതം വാങ്ങി പ്രശംസിച്ചുപോയിതു. 55–56
അംബികാപുത്രൻ വിദുരനും പാർത്ഥനും
ധർമ്മജൻ ഭീമനും കുന്തി ഭീഷ്മദ്രോണർ
നാരദൻ വ്യാസൻ നകുലസഹദേവൻ
കുറന്ന മിത്രസംബന്ധിബന്ധുക്കളും
ബന്ധുക്കളാകും യദുക്കളെസ്സൗഹൃദ–
ബന്ധത്തിനാൽ ഗാഢമാലിംഗനംചെയ്തു
ചിത്തമലിഞ്ഞു വിയോഗമാലാലശ്രു–
വാർത്തു പോയാർ സ്വസ്വദേശത്തി–
ലന്യരും. 57–58
ബന്ധുപ്രിയനായ നന്ദനേയും ഗോപ–
വൃന്ദത്തെയും സത്കരിച്ചിട്ടു ക്ഷേമമായ്
പിന്നെയവർ കൃഷ്ണരാമോഗ്രസേനാദ്യ–
രൊന്നിച്ചവിടെസ്സുസുഖം വസിച്ചിതേ. 59
ഇത്ഥമങ്ങാ വസുദേവൻ മനോരഥ–
വാരിധി കടന്നു സുഹൃദ്വ്രതനായലം
തോഷമനസ്സനായ് പാണിപിടിച്ചുകൊ–
ണ്ടീഷലെന്യേ നന്ദഗോപനോടോതിനാൻ. 60
സോദരാ! സ്നേഹമെന്നേവരും ചൊല്ലുവ–
തേതൊന്നതു മനുഷ്യർക്ക നിനയ്ക്കുകിൽ
ഈശകൃതപാശമാണതൊഴിക്കുവാ–
നീശനാകാ മഹാവീരനും യോഗിയും. 61
സത്തമർ നിങ്ങൾ, കൃതഘ്നരാം ഞങ്ങളിൽ
ചേർത്തൊരീ മൈത്രി ഫലഹീനയാകിലും
എത്രയോനാൾ കഴിഞ്ഞിട്ടുമൊരിക്കലു–
മസ്തമിക്കുന്നതില്ലല്ലോ സുഹൃത്തമാ! 62
മുന്നമശക്തിയാൽ നിങ്ങൾക്കു സാഹായ്യ–
മൊന്നുമേ ഞങ്ങൾ ചെയ്തില്ലതു നിശ്ചയം
ഇന്നോ ധനമദാന്ധാക്ഷികളാൽ ഞങ്ങൾ
മുന്നിലെഴും സജ്ജനങ്ങളെക്കണ്ടിടാ. 63
ശ്രേയോഭിലാഷി പുരുഷനേത്തും രാജ്യ–
ശ്രീയാവഹിച്ചീടുന്നതുമൂലമായ്
അന്ധരക്കായവൻ സ്വന്തജനത്തെയും
ബന്ധുക്കളേയുമറിയാതെയായിടും. 64

ശ്രീശുകൻ പറഞ്ഞു

ഇങ്ങനെ സൗഹൃദത്താലാർദ്രമാമന്ത–
രംഗമാർന്നീടും വസുദേവനക്ഷണം
മുമ്പു ചെയ്തോരുപകാരമോരോന്നുമോ–
ർത്തൻപോടു കണ്ണീരൊഴുക്കിക്കരഞ്ഞിതേ. 65
സ്നേഹിതർതൻ ഹിതകാരിയാം നന്ദനും
ശ്രീഹരിസീരപാണീപ്രേമവായ്പിനാൽ
ഇന്നാട്ടെ നാളെയാട്ടെന്നിങ്ങനെ യാത്ര–
യന്നന്നു മാററി മാസം മൂന്നു പോയിതു. 66
പിന്നെയൊരുദിനം നന്ദനുമാബന്ധു–
വൃന്ദത്തിനും വ്രജവാസീജനത്തിനും
ശ്രീവസുദേവോഗ്രസേനോദ്ധവ ബല–
ഗോവിന്ദമുഖ്യരാം വൃഷ്ണിപ്രധാനികൾ
ശ്രേഷ്ഠങ്ങളാം രത്നവസ്ത്രഭൂഷാദിയും
മററുമസംഖ്യമനർഘവസ്തുക്കളും
സംഭാവനചെയ്തതെല്ലാമെടുപ്പിച്ചു
മുൻപേയകമ്പടിക്കാരോടു കൂടവേ
സമ്പ്രീതനായ് നന്ദഗോപനവിടെനി–
ന്നൻപോടുമാനായരൊത്തു തിരിച്ചിതു. 67–68
നന്ദനുമന്യഗോപന്മാരുമാ വ്രജ–
സുന്ദരിമാരും ഹരിപദാബ്ജങ്ങളിൽ
അർപ്പിച്ച മാനസം വീണ്ടെടുത്തീടുവാൻ
കെല്പിയലാതെ മഥുരയ്ക്കു പോയിതേ. 69
കൃഷ്ണനെദ്ദൈവതമാക്കിയയ്ച്ചിച്ചിടും
വൃഷ്ണികൾ ബന്ധുക്കളെല്ലാം മടങ്ങവേ
വർഷകാലം സമീപിച്ചിരിക്കുന്നതു
ദർശിച്ചുടൻ ദ്വാരകാപുരി പൂകിനാർ. 70
[1]യാദവേശാദ്യരാലത്തീർത്ഥയാത്രയിൽ
സാധിതമാം സുഹൃത്സന്ദർശനാദിയാം
ചാരുമഹോത്സവവൃത്താന്തമാ വൃഷ്ണി–
വീരർ പറഞ്ഞുകേൾപ്പിച്ചു ജനങ്ങളെ. 71

## അദ്ധ്യായം 85

ശ്രീശുകൻ പറഞ്ഞു

പിന്നീടൊരിക്കൽ സമീപമെത്തിപ്പാദ–
വന്ദനം ചെയ്തു നിന്നീടുമപ്പുത്രരെ
നന്ദിച്ചു പുണ്യവാനാനകദുന്ദുഭി
ചൊന്നാനവരോടു തുഷ്ടനായീവിധം. 1

1 ഉഗ്രസേനാദികൾ.

മുനീനാം സ വചഃ ശ്രുത്വാ പുത്രയോർദ്ധാമസൂചകം
തദവീരൈര്യജ്ജാതവിശ്രംഭഃ പരിഭാഷ്യാഭ്യഭാഷത. 2

കൃഷ്ണ കൃഷ്ണ മഹായോഗിൻ സങ്കർഷണ സനാതന
ജാനേ വാമസ്യ യത് സാക്ഷാൽ പ്രധാനപുരുഷൌ പരൌ. 3

യത്ര യേന യതോ യസ്യ യസ്മൈ യദ്യദ്യഥാ യദാ
സ്യാദിദം ഭഗവാൻ സാക്ഷാൽ പ്രധാനപുരുഷേശ്വരഃ. 4

ഏതന്നാനാവിധം വിശ്വമാത്മസൃഷ്ടമധോക്ഷജ
ആത്മനാനുപ്രവിശ്യാത്മൻ പ്രാണോ ജീവോ ബിഭർഷ്യജ. 5

പ്രാണാദീനാം വിശ്വസൃജാം ശക്തയോ യാഃ പരസ്യ താഃ
പാരതന്ത്ര്യാദ്വൈ സാദൃശ്യാദ്ദ്വയോശ്ചേഷ്ടൈവ ചേഷ്ടതാം. 6

കാന്തിസ്തേജഃ പ്രഭാ സത്താ ചന്ദ്രാഗ്ന്യർക്കർക്ഷവിദ്യുതാം
യൽ സ്ഥൈര്യം ഭൂഭൃതാം ഭൂമേർവൃത്തിർഗ്ഗന്ധോഽർത്ഥതോ ഭവാൻ. 7

തർപ്പണം പ്രാണനമപാം ദേവ ത്വം താശ്ച തദ്രസഃ
ഓജഃ സഹോ ബലം ചേഷ്ടാ ഗതിർവ്വായോസ്തവേശ്വര. 8

ദിശാം ത്വമവകാശോഽസി ദിശഃ ഖം സ്ഫോട ആശ്രയഃ
നാദോ വർണ്ണസ്ത്വമോങ്കാര ആകൃതീനാം പൃഥക്കൃതിഃ. 9

ഇന്ദ്രിയം ത്വിന്ദ്രിയാണാം ത്വം ദേവാശ്ച തദനുഗ്രഹഃ
അവബോധോ ഭവാൻ ബുദ്ധേർജ്ജീവസ്യാനുസ്മൃതിഃ സതീ. 10

ഭൂതാനാമസി ഭൂതാദിരിന്ദ്രിയാണാം ച തൈജസഃ
വൈകാരികോ വികല്പാനാം പ്രധാനമനുശായിനാം. 11

നശ്വരേഷ്വിഹ ഭാവേഷു തദസി ത്വമനശ്വരം
യഥാ ദ്രവ്യവികാരേഷു ദ്രവ്യമാത്രം നിരൂപിതം. 12

സത്ത്വം രജസ്തമ ഇതി ഗുണാസ്തദ്വൃത്തയശ്ച യാഃ
ത്വയ്യദ്ധാ ബ്രഹ്മണി പരേ കല്പിതാ യോഗമായയാ. 13

തസ്മാന്ന സന്ത്യമീ ഭാവാ യർഹി ത്വയി വികല്പിതാഃ
ത്വം ചാമീഷു വികാരേഷു ഹ്യന്യദാവ്യാവഹാരികഃ. 14

ഗുണപ്രവാഹ ഏതസ്മിന്നബുധാസ്ത്വഖിലാത്മനഃ
ഗതിം സൂക്ഷ്മാമബോധേന സംസരന്തീഹ കർമ്മഭിഃ. 15

യദൃച്ഛയാ നൃതാം പ്രാപ്യ സുകല്പാമിഹ ദുർല്ലഭാം
സ്വാർത്ഥേ പ്രമത്തസ്യ വയോ ഗതം ത്വന്മായയേശ്വര. 16

അസാവഹം മമൈവൈതേ ദേഹേ ചാസ്യാന്വയാദിഷു
സ്നേഹപാശൈർന്നിബധ്നാതി ഭവാൻ സർവ്വമിദം ജഗൽ. 17

യുവാം ന നഃ സുതൌ സാക്ഷാൽ പ്രധാനപുരുഷേശ്വരൌ
ഭൂഭാരക്ഷത്രക്ഷപണ അവതീർണ്ണൌ തഥാഽഽത്ഥ ഹ. 18

തത്തേ ഗതോഽസ്മ്യരണമദ്യ പദാരവിന്ദ-
മാപന്നസംസൃതിഭയാപഹമാർത്തബന്ധോ
ഏതാവതാലമലമിന്ദ്രിയലാലസേന
മർത്ത്യാത്മദൃക് ത്വയി പരേ യദപത്യബുദ്ധിഃ. 19

നന്ദനപ്രാഭവസൂചകമാം മുനി–
വൃന്ദവചസ്സുകൾ കേട്ടും തനൂജർതൻ–
വീര്യങ്ങൾ കണ്ടുമവരിൽ മതിപ്പാൻ
പേരുവിളിച്ചവരോടു ചൊല്ലീടിനാൻ: 2
കൃഷ്ണ കൃഷ്ണാ! മഹായോഗിൻ! ബലഭദ്ര!
വിഷ്ണ്വംശഭൂതരാം നിങ്ങളിരുവരും
പാരിൻസ്വരൂപമായീടും പ്രധാനരാം
പൂരുഷരീശ്വരരെന്നറിയുന്നു ഞാൻ. 3
ഏതൊന്നു പാരിതിൻ ഹേതു കർത്താവുമാ–
മേതൊന്നിൽനിന്നിതുളവായിരിപ്പതും
ഏതവനോടുള്ള സംബന്ധഹേതുവാൽ
ചൈതന്യയുക്തമായ്ത്തീർന്നിതിപ്പാരിടം
ആരുടെ ലീലകൾക്കാണിതു നിർമ്മിച്ച–
താരിതിനെ പ്രവർത്തിപ്പിച്ചിടുന്നതും
പാരിനെയേവം ചലിപ്പിച്ചിടുന്നതിൽ
കാര്യമെന്തോന്നാണു സിദ്ധിച്ചിടുന്നതും
ഏതുവിധമാണിതുത്ഭവിപ്പിക്കുന്ന–
തേതുകാലത്താണിതൊക്കെയുമോർക്കുകിൽ
ഈശൻ പ്രധാനപുരുഷനെന്നീവിധം
ഭാസിക്കുമോ നിന്തിരുമേനിതന്നെയാം. 4
ദേവമനുഷ്യ പശു പക്ഷി വൃക്ഷാദി–
ഭാവം ബഹുവിധമാളുമിപ്പാരിടം
ശ്രീനിവാസൻ ഭവാനാത്മാവതാമധി–
ഷ്ഠാനത്തിലല്ലോ നിലനിറുത്തുന്നതും
തന്നാൽ വിരചിതമാമിതിലങ്ങുതാൻ–
തന്നെയന്തര്യാമിയായി പ്രവേശിച്ചു
കേവലം ജന്മരഹിതൻ ഭവാനതിൻ–
ജീവനും പ്രാണനുമായ് ഭരിക്കുന്നിതേ. 5
പ്രാണാദിയാം ലോകസൃഷ്ടിവസ്തുക്കളിൽ
കാണുന്ന ശക്തി പരൻപുമാൻതൻെറയാം.
ചേതനാചേതനവസ്തുക്കൾ രണ്ടിനും
സ്വാതന്ത്ര്യമില്ല സാദൃശ്യവുമില്ലതാൻ
ആകയാൽ പ്രാണാദിയും ക്രിയാശക്തിമ–
ത്താകുവതീശ്വരപ്രേരണകൊണ്ടുതാൻ. 6
ചന്ദ്രാർക്കതാരാഗ്നി വിദ്യുത്തുകൾക്കെഴും
കാന്തിതേജഃപ്രകാശങ്ങൾ സദ്ഭാവവും
പർവ്വതസ്ഥൈര്യവും ഭൂവൃത്തിഗന്ധവും
സർവ്വം യഥാർത്ഥത്തിൽ നിന്തിരുമേനിതാൻ. 7
നീരസന്തർപ്പണപ്രാണനശക്തിയും
നീരങ്ങളും തദ്രസവുമോജസ്സതും
അന്തഃകരണസാമർത്ഥ്യവും പ്രാണനിൽ
സന്ധിച്ചിടും ബലം വ്യാപാരദാക്ഷ്യവും
മാരുതസഞ്ചാരവും നിനച്ചീടുകിൽ
നാരായണാ! ഭഗവൻ! ഭവാൻതാൻ ദൃഢം. 8
ദിക്കുകൾതന്നവകാശമാകാശവും
ദിക്കുകളും ഗഗനാശ്രയശബ്ദവും
തദ്വ്യക്തരൂപനാദം വർണ്ണമോങ്കാര–
ശബ്ദവും രൂപങ്ങളെ വേർതിരിപ്പതാം
ഇന്ദ്രിയങ്ങൾക്കിന്ദ്രിയവുമതേവിധ–
മിന്ദ്രിയാധിഷ്ഠാനദേവതാരാജിയും
ബുദ്ധിക്കെഴുമവബോധവും ജീവൻെറ
സത്യമായീടുമനുസ്മൃതിയും ഭവാൻ. 9–10
ഭൂതാദിതാമസാഹന്തയുമിന്ദ്രിയ–
ഹേതുവാം തൈജസാഹങ്കാരവും തഥാ
ഭൂതാദികാരണമാകും സുരന്മാർക്കു–
ഹേതുവൈകാരിക സാത്വികാഹന്തയും
നാനാവിധമെഴും ജീവഗണത്തിൻ പ്ര–
ധാനവും നിന്തിരുമേനിതാൻ നിശ്ചയം. 11
നാശമിയലും പദാർത്ഥങ്ങളിൽ നാശ–
മേശാത്തതേതൊന്നതങ്ങുതാൻ നിർണ്ണയം
പൊന്നുമണ്ണിത്യാദിയാൽത്തീർത്ത വസ്തുക്കൾ–
തന്നാമരൂപങ്ങൾ നഷ്ടമായീടിലും
പിന്നെയുമായവ ശേഷിച്ചിടുന്നതു–
തന്നെയിതിന്നൊരുദാഹരണം പരം. 12
സത്ത്വാദിയാകും ഗുണങ്ങളുമമ്മഹ–
ത്തത്ത്വാദിയാം പരിണാമഭേദങ്ങളും
സാക്ഷാൽ പരബ്രഹ്മമൂർത്തിയാമങ്ങയി–
ലീഷലെന്യേ യോഗമായയാൽ കല്പിതം. 13
എപ്പൊഴീഭാവങ്ങളങ്ങയിൽ കല്പിത–
മപ്പോളവയുള്ളതായ്ത്തോന്നിടുന്നിതു
ഇല്ലന്യവേളയി,ലീവികാരങ്ങളി–
ലില്ലങ്ങുമേ, ഭവാനവ്യാവഹാരികൻ. 14
സത്ത്വാദിയാം ത്രിഗുണത്തിൻെറയിപ്രവാ–
ഹത്തിലഖിലാത്മകനായ് വിളങ്ങിടും
അങ്ങേസ്സുസൂക്ഷ്മഗതിയറിയാത്തവൻ
മുങ്ങുന്നു കർമ്മങ്ങൾമൂലം ഭവാബ്ധിയിൽ. 15
അല്ലയോ നാഥാ! സമർത്ഥമായേററവും
ദുർല്ലഭമാം മർത്ത്യദേഹം യദൃച്ഛയായ്
സിദ്ധിച്ചു നിന്തിരുമായയാൽ സ്വാർത്ഥത്തിൽ
മത്തനായ് ഹന്ത വയസ്സു പാഴാക്കിനേൻ. 16
ഞാനെന്നുമെൻെറയെന്നും ശരീരാദ്യഭി–
മാനമാർന്നീടുമീ ലോകത്തെയാകവേ
നിന്തിരുമേനിയാ സ്നേഹപാശത്തിനാൽ
ബന്ധിച്ചിടുന്നു നിതാന്തം ജഗത്പതേ! 17
ഞങ്ങടെ നന്ദന്മാരല്ലിരുവരും
നിങ്ങളസ്സാക്ഷാൽ പ്രധാനപുരുഷേശർ
ഭൂഭാരഭൂതനൃപരേ ഹനിക്കുവാ–
നുദ്ഭൂതരെന്നങ്ങു ചൊല്ലിനാൻ സ്പഷ്ടമായ്. 18
ആകയാലാപന്നരായവർതൻ ഭവ–
ശോകം ഹരിക്കും ഭവത്പദപങ്കജം
ആത്മബന്ധോ! ശരണം ഗമിക്കുന്നു ഞാൻ
പേർത്തും പരനായ നിന്തിരുമേനിയിൽ
പുത്രധീയോ നശിക്കുന്നതാകും ശരീ–
രത്തിലാത്മാവെന്ന ബുദ്ധിയോ ചെററുമേ
എത്തീടരുതിന്ദ്രിയങ്ങളിലാഗ്രഹ–
മിത്രോളവും മതി മേലിലുണ്ടാകൊലാ. 19

സൂതീഗൃഹേ നനു ജഗാദ ഭവാനജോ നൗ
സംജജ്ഞ ഇത്യനുയുഗം നിജധർമ്മഗുപ്ത്യൈ
നാനാതനൂർഗ്ഗഗനവദ്വിദധജ്ജഹാസി
കോ വേദ ഭൂമ്ന ഉരുഗായ വിഭൂതിമായാം. 20

ശ്രീശുക ഉവാച

ആകർണ്ണ്യേത്ഥം പിതുർവ്വാക്യം ഭഗവാൻ സാത്വതർഷഭഃ
പ്രത്യാഹ പ്രശ്രയാനമ്രഃ പ്രഹസൻ ശ്ലക്ഷ്ണയാ ഗിരാ. 21
വചോ വഃ സമവേതാർത്ഥം താതൈതദുപമന്മഹേ
യന്നഃ പുത്രാൻ സമുദ്ദിശ്യ തത്ത്വഗ്രാമ ഉദാഹൃതഃ. 22
അഹം യൂയമസാവാര്യ ഇമേ ച ദ്വാരകൗകസഃ
സർവ്വേഽപ്യേവം യദുശ്രേഷ്ഠ വിമൃശ്യാഃ സചരാചരം. 23
ആത്മാ ഹ്യേകഃ സ്വയംജ്യോതിർന്നിത്യോഽന്യോ നിർഗ്ഗുണോ ഗുണൈഃ
ആത്മസൃഷ്ടൈസ്തൽകൃതേഷു ഭൂതേഷു ബഹുധേയതേ. 24

ഖം വായുർജ്ജ്യോതിരാപോ ഭൂസ്തൽകൃതേഷു യഥാശയം
ആവിസ്തിരോഽല്പഭൂര്യേകോ നാനാത്വം യാത്യസാവപി. 25

ശ്രീശുക ഉവാച

ഏവം ഭഗവതാ രാജൻ വസുദേവ ഉദാഹൃതം
ശ്രുത്വാ വിനഷ്ടനാനാധീസ്തൂഷ്ണീം പ്രീതമനാ അഭൂൽ. 26
അഥ തത്ര കുരുശ്രേഷ്ഠ ദേവകീ സർവ്വദേവതാ
ശ്രുത്വാഽഽനീതം ഗുരോഃ പുത്രമാത്മജാഭ്യാം സുവിസ്മിതാ. 27
കൃഷ്ണരാമൗ സമാശ്രാവ്യ പുത്രാൻ കംസവിഹിംസിതാൻ
സ്മരന്തീ കൃപണം പ്രാഹ വൈക്ലബ്യാദശ്രുലോചനാ. 28
രാമ രാമാപ്രമേയാത്മൻ കൃഷ്ണ യോഗേശ്വരേശ്വര
വേദാഹം വാം വിശ്വസൃജാമീശ്വരാവാദിപൂരുഷൗ. 29
കാലവിധ്വസ്തസത്ത്വാനാം രാജ്ഞാമുച്ഛാസ്ത്രവർത്തിനാം
ഭൂമേർഭാരായമാണാനാമവതീർണ്ണൗ കിലാദ്യ മേ. 30
യസ്യാംശാംശാംശഭാഗേന വിശ്വോൽപത്തിലയോദയാഃ
ഭവന്തി കില വിശ്വാത്മംസ്തം ത്വാദ്യാഹം ഗതിം ഗതാ. 31
ചിരാന്മൃതസുതാദാനേ ഗുരുണാ കിലചോദിതൗ
ആനിന്യഥുഃ പിതൃസ്ഥാനാദ് ഗുരവേ ഗുരുദക്ഷിണാം. 32
തഥാ മേ കുരുതം കാമം യുവാം യോഗേശ്വരേശ്വരൗ
ഭോജരാജഹതാൻ പുത്രാൻ കാമയേ ദ്രഷ്ടുമാഹൃതാൻ. 33

ഋഷിരുവാച

ഏവം സഞ്ചോദിതൗ മാത്രാ രാമഃ കൃഷ്ണശ്ച ഭാരത
സുതലം സംവിവിശതുര്യോഗമായാമുപാശ്രിതൗ. 34
തസ്മിൻ പ്രവിഷ്ടാവുപലഭ്യ ദൈത്യരാഡ്
വിശ്വാത്മദൈവം സുതരാം തഥാഽഽത്മനഃ
തദ്ദർശനാഹ്ലാദപരിപ്ലുതാശയഃ
സദ്യഃ സമുത്ഥായ നനാമ സാന്വയഃ. 35
തയോഃ സമാനീയ വരാസനം മുദാ
നിവിഷ്ടയോസ്തത്ര മഹാത്മനോസ്തയോഃ
ദധാര പാദാവവനിജ്യ തജ്ജലം
സവൃന്ദ ആബ്രഹ്മ പുനദ്യദംബു ഹ. 36

ജന്മരഹിതനായീടും ഭവാൻ [1]ഭവ–
ദ്ധർമ്മരക്ഷയ്ക്കു യുഗംതോറുമിങ്ങനെ
അംഗീകരിക്കുമാറുണ്ടവതാരമെ–
ന്നങ്ങു ചൊല്ലീ പേററയിൽവെച്ചെന്നോടായ്
നാനാതരം രൂപമാർന്നും വെടിഞ്ഞുമാ–
വാനമട്ടൊന്നിനോടും ബന്ധമെന്നിയേ
ഭാനിച്ചിടുമുരുഗായാ! ഭവാന്റെയ–
ന്യൂനമായാശക്തിയാരുമറിഞ്ഞിടാ. 20

ശ്രീശുകൻ പറഞ്ഞു

ക്ഷേത്രപാലാഗ്ര്യൻ ഭഗവാൻ ജനാർദ്ദന–
നിക്കണക്കപ്പിതൃവാക്യങ്ങൾ കേട്ടുടൻ
പാരം വിനയാനതനായ് സ്മിതത്തോടും
ചാരുമൃദുലവചസ്സുകളോതിനാൻ. 21
അച്ഛാ! തനൂജരാം ഞങ്ങളെപ്പററിയ–
ങ്ങിച്ചൊന്ന വാസ്തവതത്ത്വവചസ്സുകൾ
ബുദ്ധിയാൽ നന്നായ് നിരൂപിതമായതു–
മർത്ഥസമ്പൂർണ്ണവുമെന്നതു നിർണ്ണയം. 22
ഞാനുമിജ്യേഷ്ഠനും നിങ്ങളും ദ്വാരകാ–
സ്ഥാനനിവാസിജനങ്ങളുമേവരും
നാനാ ചരാചരജാലങ്ങളും ബ്രഹ്മ–
മാണെന്നു ചിന്തിച്ചിടേണം യദൂത്തമ! 23
ഏകനുമവ്യയനും സ്വയംഭാസ്യനു–
മാവുമാത്മാവു ഗുണഹീനനെങ്കിലും
തന്നാൽ വിരചിതമായ ഭൂതങ്ങളി–
ലന്യനായ് നാശമിയലുവോൻമട്ടിലും
നാനാതരസ്വരൂപത്തോടുകൂടിയും
കാണപ്പെടുന്നതു വാസ്തവമല്ലതാൻ. 24
പഞ്ചഭൂതങ്ങളാൽ നിർമ്മിതമാമിപ്ര–
പഞ്ചത്തിലാളുമുപാധികൾക്കുള്ളതാം
ഏററക്കുറച്ചിലിനൊത്തേകനാത്മാവു
പ്രത്യക്ഷനല്പനപ്രത്യക്ഷനും മഹാൻ. 25

ശ്രീശുകൻ പറഞ്ഞു

ഈവിധഭേദങ്ങളാർന്നു ബഹ്വാകൃതി
താവുന്നതായിട്ടു കാണപ്പെടുന്നിതേ
ഭൂവാസവാ! ഭഗവാൻ ഹരി ദൃഷ്ടാന്ത–
പൂർവ്വമരുളിയ വാക്കുകൾ കേട്ടുടൻ
ആനകദുന്ദുഭി നാനാത്വധീയററു
ജ്ഞാനിയായ് മൗനം ഭജിച്ചിരുന്നാൻ മുദാ. 26
ഭൂപതേ! പിന്നൊരുനാൾ സർവ്വദേവതാ–
രൂപിണിയായി വിളങ്ങുമദ്ദേവകി
മൃത്യുവശനാം ഗുരുസുതനെസ്സുതർ
സത്വരം കൊണ്ടുവന്നേകിയാചാര്യനു
ചിത്തത്തിലത്യന്തമോദമിയററിയ
വർത്തമാനം കേട്ടു വിസ്മയപ്പെട്ടിതു. 27

കംസൻ വധിച്ച തൻ പുത്രരെസ്സംസ്മരി–
ച്ചക്ഷണം തദ്ദർശനാശ വർദ്ധിക്കയാൽ
അത്തലാൽ ബാഷ്പം ചൊരിഞ്ഞുകൊണ്ടസ്സതി–
യീത്തരം രാമകൃഷ്ണന്മാരൊടോതിനാൾ. 28
അപ്രമേയാത്മൻ! ബലഭദ്രരാമ! കേൾ
കെല്പെഴും യോഗേശ്വരേശ്വരാ! കേശവാ!
വിശ്വസ്രഷ്ടാക്കളാമീശ്വരർക്കും നിങ്ങ–
ളീശ്വരന്മാരെന്നറിഞ്ഞിടുന്നുണ്ടിവൾ. 29
കാലം ബലം നശിപ്പിച്ചവരും ശാസ്ത്ര–
വേല ലംഘിച്ചു നടന്നിടുന്നോരുമായ്
മന്നിനു ഭാരമായ്ത്തീർന്ന മഹീശരെ–
ക്കൊന്നീടുവാൻ നിങ്ങളെന്നിൽ ജനിച്ചവർ. 30
ആദ്യാ! പുരുഷൻ ഭവാനുടെയംശമാ–
ണോർത്താൽത്തദീയാംശമാകുന്നു മായയും
മായാംശമല്ലോ ഗുണങ്ങൾ, ഗുണങ്ങളാ–
ലീയുലകുണ്ടായി നിന്നൊടുങ്ങുന്നിതേ
വിശ്വമൂർത്തേ ഞാനുമത്തിരുമേനിയേ–
യാശ്രയമാക്കിയണഞ്ഞിരിക്കുന്നിതാ. 31
മുന്നം ചിരകാലമായ് മൃതനാം ഗുരു–
നന്ദനനേ നിങ്ങളാചാര്യവാക്കിനാൽ
കാലാലയത്തിൽനിന്നാനയിച്ചക്ഷണം
ചാലവേ ദേശികദക്ഷിണ നൽകിനാർ. 32
യോഗേശ്വരേശരാം നിങ്ങളിങ്ങാവിധ–
മേകുവിനെന്നഭിലാഷവുമിക്ഷണം
കംസൻ വധിച്ച മത്പുത്രരെക്കൊണ്ടതി–
നാശിച്ചിടുന്നു ഞാനൊന്നു കാണിക്കുവിൻ. 33

ഋഷി പറഞ്ഞു

ഇമ്മട്ടിലമ്മയാൽ പ്രേരിതരായീടു–
മമ്മാധവനും ബലിയായ രാമനും
ഈശ്വരമായയെയാശ്രയിച്ചപ്പോൾ പ്ര–
വേശിച്ചിതു സുതലത്തിൽ! നരേശ്വരാ! 34
കൊണ്ടൽനേർവർണ്ണനെയും ഹലിതന്നെയും
കണ്ടു മഹാബലി പൂണ്ടു മോദം പരം
വിശ്വത്തിനെന്നു വിധത്തിലാത്മാവിനു–
മീശ്വരന്മാരാകുമാ രണ്ടുപേരെയും
തദ്ദർശനാഹ്ലാദചിത്തനായാസനം
വിട്ടെഴുന്നേററു നമിച്ചാൻ കുലത്തോടും. 35
രണ്ടുപേർക്കും ശ്രേഷ്ഠമായീടുമാസനം
കൊണ്ടുവന്നിട്ടിരുത്തി പ്രേമപൂർവ്വകം
അമ്മഹാത്മാക്കൾതൻ കാല്കഴകിത്ത–
ദംബു ശിരസ്സിൽ ധരിച്ചു കൂട്ടത്തോടും
ബ്രഹ്മാവു തൊട്ടു സകലലോകത്തെയും
നിർമ്മാലമാക്കുന്നതാണജ്ജലം ദൃഢം. 36

1 ഭഗവാന്റെ ധർമ്മത്തിന്റെ രക്ഷ (സനാതനധർമ്മരക്ഷ).

സമർഹയാമാസ സ തൗ വിഭൂതിഭി–
ർമ്മഹാർഹവസ്ത്രാഭരണാനുലേപനൈഃ
താംബൂലദീപാമൃതഭക്ഷണാദിഭിഃ
സ്വഗോത്രവിത്താത്മസമർപ്പണേന ച. 37
സ ഇന്ദ്രസേനോ ഭഗവത്പദാംബുജം
ബിഭ്രന്മുഹുഃ പ്രേമവിഭിന്നയാ ധിയാ
ഉവാച ഹാനന്ദജലാകുലേക്ഷണഃ
പ്രഹൃഷ്ടരോമാ നൃപ ഗദ്ഗദാക്ഷരം. 38
നമോഽനന്തായ ബൃഹതേ നമഃ കൃഷ്ണായ വേധസേ
സാംഖ്യയോഗവിതാനായ ബ്രഹ്മണേ പരമാത്മനേ. 39
ദർശനം വാം ഹി ഭൂതാനാം ദുഷ്പ്രാപം ചാപ്യദുർല്ലഭം
രജസ്തമഃസ്വഭാവാനാം യന്നഃ പ്രാപ്തൗ യദൃച്ഛയാ. 40
ദൈത്യദാനവഗന്ധർവ്വാഃ സിദ്ധവിദ്യാധ്രചാരണാഃ
യക്ഷരക്ഷഃപിശാചാശ്ച ഭൂതപ്രമഥനായകാഃ. 41
വിശുദ്ധസത്ത്വധാമ്ന്യദ്ധാ ത്വയി ശാസ്ത്രശരീരിണി
നിത്യം നിബദ്ധവൈരാസ്തേ വയം ചാന്യേ ച താദൃശാഃ. 42
കേചനോദ്ബദ്ധവൈരേണ ഭക്ത്യാ കേചന കാമതഃ
ന തഥാ സത്ത്വസംരബ്ധാഃ സന്നികൃഷ്ടാഃ സുരാദയഃ. 43
ഇദമിത്ഥമിതി പ്രായസ്തവ യോഗേശ്വരേശ്വര
ന വിദന്ത്യപി യോഗേശാ യോഗമായാം കുതോ വയം. 44
തന്നഃ പ്രസീദ നിരപേക്ഷവിമൃഗ്യ യുഷ്മത്–
പാദാരവിന്ദധിഷണാന്യഗൃഹാന്ധകൂപാത്
നിഷ്ക്രമ്യ വിശ്വശരണാങ്ഘ്ര്യുപലബ്ധവൃത്തിഃ
ശാന്തോ യഥൈക ഉത സർവ്വസഖൈശ്ചരാമി. 45
ശാധ്യസ്മാനീശിതവ്യേശ നിഷ്പാപാൻ കുരു നഃ പ്രഭോ
പുമാൻ യച്ഛ്റദ്ധയാഽഽതിഷ്ഠംശ്ചോദനായാ വിമുച്യതേ. 46

ശ്രീഭഗവാനുവാച

ആസൻ മരീചേഃ ഷട് പുത്രാ ഊർണ്ണായാം പ്രഥമേഽന്തരേ
ദേവാഃ കം ജഹസുർവ്വീക്ഷ്യ സുതാം യഭിതുമുദ്യതം. 47
തേനാസുരീമഗൻ യോനിമധുനാവദ്യകർമ്മണാ
ഹിരണ്യകശിപോർജ്ജാതാ നീതാസ്തേ യോഗമായയാ. 48
ദേവക്യാ ഉദരേ ജാതാ രാജൻ കംസവിഹിംസിതാഃ
സാ താഞ്ഛോചത്യാത്മജാൻ സ്വാംസ്ത ഇമേഽധ്യാസതേഽന്തികേ. 49
ഇത ഏതാൻ പ്രണേഷ്യാമോ മാതൃശോകാപനുത്തയേ
തതഃ ശാപാദ്വിനിർമ്മുക്താ ലോകം യാസ്യന്തി വിജ്വരാഃ. 50
സ്മരോദ്ഗീഥഃ പരിഷ്വംഗഃ പതംഗഃ ക്ഷുദ്രഭൃദ് ഘൃണീ
ഷഡിമേ മത്പ്രസാദേന പുനര്യാസ്യന്തി സദ്ഗതിം. 51
ഇത്യുക്ത്വാ താൻ സമാദായ ഇന്ദ്രസേനേന പൂജിതൗ
പുനർദ്വാരവതീമേത്യ മാതുഃ പുത്രാനയച്ഛതാം. 52
താൻ ദൃഷ്ട്വാ ബാലകാൻ ദേവീ പുത്രസ്നേഹസ്നുതസ്തനീ
പരിഷ്വജ്യാങ്കമാരോപ്യ മൂർദ്ധ്ന്യജിഘ്രദഭീക്ഷ്ണശഃ. 53
അപായയത് സ്തനം പ്രീതാ സുതസ്പർശപരിസ്നുതാ
മോഹിതാ മായയാ വിഷ്ണോര്യയാ സൃഷ്ടിഃ പ്രവർത്തതേ. 54
പീത്വാമൃതം പയസ്തസ്യാഃ പീതശേഷം ഗദാഭൃതഃ
നാരായണാംഗസംസ്പർശപ്രതിലബ്ധാത്മദർശനാഃ. 55

പിന്നെയനഘങ്ങളാം വസ്ത്രഭൂഷകരം
ചന്ദനാലേപനം പീയൂഷഭക്ഷണം
തന്നുടെ വംശം ശരീരം ധനോൽക്കര–
മെന്നിവയർപ്പിച്ചു പൂജിച്ചു സാദരം. 37
ഉന്നതപ്രേമാർദ്രമാനസനായുട–
നിന്ദ്രസേനൻ ഭഗവത്പദാംഭോരുഹം
പിന്നെയും ധ്യാനിച്ചു രോമാഞ്ചഗാത്രനായ്
കണ്ണീരൊഴുക്കിക്കഥിച്ചാൻ സഗദ്ഗദം. 38
പാരം ബൃഹദ്രൂപമാളുമനന്താവ–
താരമൂർത്തിക്കായ് നമസ്കരിക്കുന്നു ഞാൻ.
ലോകമഖിലം നിയന്ത്രിച്ചു മിന്നിടും
ശ്രീകൃഷ്ണദേവനായ്ക്കൊണ്ടു നമസ്കൃതി
യോഗങ്ങളും സാംഖ്യമിവ വിസ്തരിപ്പതാ–
യേകമായിപ്പരമാത്മാവതായിടും
സാക്ഷാൽ പരബ്രഹ്മവസ്തുവിനായ്ക്കൊണ്ടു–
മിക്ഷണമീ ഞാൻ നമസ്കരിക്കുന്നിതേ. 39
ഭൂതജാലത്തിനു നിങ്ങളെക്കാണുവാ–
നേതുമെളുപ്പമല്ലെന്നിരുന്നീടിലും
ഞങ്ങൾക്കതിപ്പോൾ സുലഭമായ്ത്തീർന്നിതു
നിങ്ങൾക്കെഴും കരുണാതിരേകത്തിനാൽ.
പാരം രജസ്തമോമൂർത്തികൾ ഞങ്ങടെ
ചാരത്തു നിങ്ങൾ യദൃച്ഛയാ വന്നിതേ. 40
ദൈത്യദനുജാത യക്ഷ വിദ്യാധര–
സിദ്ധ ഗന്ധർവ്വ പിശാച രക്ഷസ്സുകൾ
ചാരണർ ഭൂതപ്രമഥഗണാധിപ–
ന്മാരുമീ ഞങ്ങളും താദൃശരന്യരും
ശുദ്ധസത്ത്വസ്ഥാനഭൂതനായിശ്ശാസ്ത്ര–
മൂർത്തിയാമങ്ങേയ്ക്കു നിത്യശത്രുക്കളാം. 41–42
വൈരാനുചിന്തയും കാമവുംമൂലമായ്
ശൗരേ! ഭവത്സന്നിധാനമെത്തീ ചിലർ
അത്രവേഗത്തിലണവതില്ലങ്ങയിൽ
സത്ത്വഗുണവേഗമാളുമമർത്ത്യരും. 43
യോഗേശ്വരേശ! നിൻമായയെപ്പാർത്തിടാ
യോഗേശരും പിന്നറിവതെമ്മട്ടിവർ. 44
ഒന്നിലുമാഗ്രഹമില്ലാത്ത യോഗീന്ദ്ര–
രന്വേഷണം ചെയ്യുമങ്ങേപ്പദാംബുജം
ഞങ്ങൾക്കൊരാശ്രയമായിബ്ഭവിക്കുവാ–
നങ്ങുന്നിദാനീമനുഗ്രഹിക്കേണമേ
ദുഃഖദഗേഹാന്ധകൂപത്തിൽനിന്നാശു
നിർഗ്ഗമിച്ചൊന്നുകിൽ വിശ്വരക്ഷസ്ഥായി
നിൽക്കും തരുക്കൾ തന്മൂലം സമാശ്രയി–
ച്ചൊക്കുന്ന [1]ജീവികയാന്നു കഴിച്ചിടാം
അല്ലെങ്കിലെല്ലാററിലും സമഭാവന–
യുള്ള പരമഹംസന്മാരുമായ്ച്ചേർന്നു
ശാന്തമായ് ജീവിച്ചിടാമതിനായുടൻ
നിൻതിരുമേനി കടാക്ഷിച്ചിടേണമേ. 45
[2]ഈശിതവ്യന്മാക്കുമീശ്വരാ! ഹേ പ്രഭോ!
ശാസിച്ചുകൊള്ളുക ഞങ്ങളെ വേണ്ടപോൽ
നിഷ്പാപരാക്കിയനുഗ്രഹിച്ചീടുക
തത്പദസേവനം ചോദനാമോചനം. 46

ശ്രീഭഗവാൻ പറഞ്ഞു

ഒന്നാംമനുവിൻെറ കാലത്തിലൂർണ്ണയിൽ–
ത്തീർന്നു മരീചിമുനിക്കാറുനന്ദനർ
തന്മകളോടു സമാഗമമിച്ഛിച്ച
ബ്രഹ്മാവിനെയവർ പാരം ഹസിച്ചിതു. 47
ദൈത്യരാജാവാം ഹിരണ്യകശിപുവിൻ
പുത്രരായപ്പാപകർമ്മത്തിനാലവർ
ജാതരായീടിനാരാസുരീയോനിയിൽ
നീതരായാർ യോഗമായയാൽ പിന്നവർ. 48
ദേവകീമാതിൽ ജനിച്ചാരവരെയ–
ബ്ഭ്രൂവരൻ ഭോജാധിപൻ വധിച്ചീടിനാൻ
ദേവകിയമ്മ കേഴുന്നിതവർമൂല–
മാവസിക്കുന്നിതാ നിൻ സമീപത്തവർ. 49
കൊണ്ടുപോകുന്നുണ്ടിവരെയിപ്പോൾ ഞങ്ങ–
ളിണ്ടലമ്മാതാവിനുള്ളതകററുവാൻ
പിന്നെയിവർ ശാപമുക്തരായി ദുഃഖ–
മെന്നിയേ ദേവലോകത്തിലണഞ്ഞിടും. 50
മത്പ്രസാദത്താൽ സ്മരനുമുൽഗീഥനു–
മപ്പരിഷ്വംഗൻ ഘൃണിയും പതംഗനും
ക്ഷുദ്രഭൃത്തിത്തരം നാമമാന്നോരിവർ
മുക്തിപദം ഗമിച്ചീടുമസംശയം. 51
ഇക്കണെക്കോതിയാ രാമനും കൃഷ്ണനും
സത്കൃതരായി മഹാബലിയാൽ പരം.
മാതൃസവിധമപ്പുത്രരെയാനയി–
ച്ചാദരപൂർവ്വം സമർപ്പണംചെയ്തിതേ. 52
ബാലകരെക്കണ്ടു വാത്സല്യവായ്പിനാൽ
പാലൊഴുകും മുലയാളുമദ്ദേവകി
ആലിംഗനംചെയ്തെടുത്തു മടിയേററി
മൗലിയിൽ ചുംബിച്ചു പിന്നെയും
പിന്നെയും. 53
നന്ദനസ്പർശനംമൂലമൊഴുകിടും
സ്തന്യമാർന്നും സാദ്ധ്വിമാർമണി ദേവകി
ഈ വിശ്വമാകവേ നിർമ്മിച്ചിടുന്നതാം
ശ്രീവിഷ്ണുമായയാൽ മോഹിതചിത്തയായ്
സന്തോഷവാരാന്നിധിയിൽ നിമഗ്നയായ്
സ്വന്തം സുതരെ മുലകുടിപ്പിച്ചിതേ. 54
[3]മായേശപാനാവശിഷ്ടമാമപ്പയഃ–
പീയൂഷമാന്നും തദംഗസംസ്പർശനം
ഏററുമടിക്കടി പൂർവ്വജന്മസ്മൃതി
തെറെറന്നവർക്കാറുപേർക്കുമുദിച്ചിതേ. 55

---

1 ഭക്ഷണപദാർത്ഥം. 2 ശാസിക്കപ്പെടുവാൻ ഈശന്മാരായുള്ളവർ. 3 മായയ്ക്കീശനായ ഭഗവാൻ കുടിച്ചതിന്റെ ശിഷ്ടം

തേ നമസ്കൃത്യ ഗോവിന്ദം ദേവകീം പിതരം ബലം
മിഷതാം സർവ്വഭൂതാനാം യയുർധാമ ദിവൗകസാം. 56
തം ദൃഷ്ട്വാ ദേവകീ ദേവീ മൃതാഗമനനിർഗ്ഗമം
മേനേ സുവിസ്മിതാ മായാം കൃഷ്ണസ്യ രചിതാം നൃപ. 57
ഏവംവിധാന്യദ്ഭുതാനി കൃഷ്ണസ്യ പരമാത്മനഃ
വീര്യാണ്യനന്തവീര്യസ്യ സന്ത്യനന്താനി ഭാരത. 58

സൂത ഉവാച

യ ഇദമനുശൃണോതി ശ്രാവയേദ്വാ മുരാരേ-
ശ്ചരിതമമൃതകീർത്തേർവ്വർണ്ണിതം വ്യാസപുത്രൈഃ
ജഗദഘഭിദലം തദ്ഭക്തസൽകർണ്ണപൂരം
ഭഗവതി കൃതചിത്തോ യാതി തൽക്ഷേമധാമ. 59

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
മൃതാഗ്രജാനയനം നാമ പഞ്ചാശീതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11875 ദശമസ്കന്ധേ ശ്ലോകാഃ 3681

---

## ഷഡശീതിതമോഽധ്യായഃ

രാജോവാച

ബ്രഹ്മൻ വേദിതുമിച്ഛാമഃ സ്വസാരം രാമകൃഷ്ണയോഃ
യഥോപയേമേ വിജയോ യാ മമാസീൽ പിതാമഹീ. 1

ശ്രീശുക ഉവാച

അർജ്ജുനസ്തീർത്ഥയാത്രായാം പര്യടന്നവനീം പ്രഭുഃ
ഗതഃ പ്രഭാസമശൃണോന്മാതുലേയീം സ ആത്മനഃ. 2
ദുര്യോധനായ രാമസ്താം ദാസ്യതീതി ന ചാപരേ
തല്ലിപ്സുഃ സ യതിർഭൂത്വാ ത്രിദണ്ഡീ ദ്വാരകാമഗാൽ. 3
തത്ര വൈ വാർഷികാൻ മാസാനവാത്സീൽ സ്വാർത്ഥസാധകഃ
പൗരൈഃ സഭാജിതോഽഭീക്ഷ്ണം രാമേണാജാനതാ ച സഃ. 4
ഏകദാ ഗൃഹമാനീയ ആതിഥ്യേന നിമന്ത്ര്യ തം
ശ്രദ്ധയോപഹൃതം ഭൈക്ഷ്യം ബലേന ബുഭുജേ കില. 5
സോഽപശ്യത്തത്ര മഹതീം കന്യാം വീരമനോഹരാം
പ്രീത്യുൽഫുല്ലേക്ഷണസ്തസ്യാം ഭാവക്ഷുബ്ധം മനോ ദധേ. 6
സാപി തം ചകമേ വീക്ഷ്യ നാരീണാം ഹൃദയംഗമം
ഹസന്തീ വ്രീഡിതാപാംഗീ തന്ന്യസ്തഹൃദയേക്ഷണാ. 7
താം പരം സമനുധ്യായന്നന്തരം പ്രേപ്സുരർജ്ജുനഃ
ന ലേഭേ ശം ഭ്രമച്ചിത്തഃ കാമേനാതിബലീയസാ. 8
മഹത്യാം ദേവയാത്രായാം രഥസ്ഥാം ദുർഗ്ഗനിർഗ്ഗതാം
ജഹാരാനുമതഃ പിത്രോഃ കൃഷ്ണസ്യ ച മഹാരഥഃ. 9
രഥസ്ഥോ ധനുരാദായ ശൂരാംശ്ചാരുന്ധതോ ഭടാൻ
വിദ്രാവ്യ ക്രോശതാം സ്വാനാം സ്വഭാഗം മൃഗരാഡിവ. 10
തച്ഛ്രുത്വാ ക്ഷുഭിതോ രാമഃ പർവ്വണീവ മഹാർണ്ണവഃ
ഗൃഹീതപാദഃ കൃഷ്ണേന സുഹൃദ്ഭിശ്ചാനുശാമ്യത. 11
പ്രാഹിണോൽ പാരിബർഹാണി വരവധ്വോർമ്മുദാ ബലഃ
മഹാധനോപസ്കരേഭരഥാശ്വനരയോഷിതഃ. 12

അച്യുതനേയുമദ്ദേവകിതന്നെയു-
മച്ഛനേയും ബലനേയും നമിച്ചഥ

എല്ലാവരും നോക്കിനിൽക്കവേ സത്വരം
സ്വർല്ലോകധാമത്തിലേക്ക പോയീടിനാർ. 56

ചത്തവർ വന്നതും സ്വർഗ്ഗം ഗമിച്ചതും
ശുദ്ധമനസ്സയാം ദേവകി കണ്ടുടൻ

അത്യന്തമത്ഭുതപ്പെട്ടിതശേഷവും
ദൈത്യാരിതൻ മായയെന്നോർത്തു മന്നവാ! 57

തുല്യമില്ലാത്തോരു വീര്യങ്ങളാന്നേററ-
മുല്ലസിക്കും പരമാത്മസ്വരൂപനാം

മല്ലാരിതന്നീദൃശവിസ്മയകഥാ-
തല്ലജങ്ങൾക്ക കണക്കില്ല ഭൂപതേ! 58

സൂതൻ പറഞ്ഞു

നിത്യയശസ്വിയാം വാസുദേവൻെറയീ-
വൃത്തം വിശദമായോതിനാൻ ശ്രീശുകൻ

ഇക്കഥ ലോകം വിശുദ്ധമാക്കുന്നതും
ഭക്തജനകർണ്ണഭൂഷയും താൻ ദൃഢം.

ആരിതു കേൾക്കയോ ചൊൽകയോ ചെയ്യുമ-
പ്പൂരുഷൻ ക്ഷിപ്രം ഭഗവാൻ മുകുന്ദനിൽ

ചിത്തമുറപ്പിച്ച ഭക്താഗ്രഗണ്യനായ്
നിത്യമാം തത്ക്ഷേമധാമമണഞ്ഞിടും. 59

---

# അദ്ധ്യായം 86

രാജാവു പറഞ്ഞു

ബ്രഹ്മജ്ഞമാമുനേ! മത്പിതൃമാതാവു-
മംബുജാക്ഷനും ഹലിക്കും സഹജയും

ശ്രീധാമവുമാം സുഭദ്രയെയർജ്ജുന-
നേതുവിധത്തിൽ വേട്ടെന്നതുംചെയ്ക മേ. 1

ശ്രീശുകൻ പറഞ്ഞു

തീർത്ഥയാത്രയ്ക്കായ്ത്തിരിച്ചുഴി ചുററിയ
പാർത്ഥൻ പ്രഭാസതീർത്ഥസ്ഥാനമെത്തവേ

ചൊല്ലെഴും മാതുലപുത്രി സുഭദ്രതൻ
കല്യാണവാർത്ത കേൾക്കാനിടയായിതു. 2

രാമനവളെ സുയോധനന്നേകുവാൻ
കാമിപ്പതന്യർ വിസമ്മതിക്കുന്നതായ്

കേട്ടതല്ലാതേചേച്ഛു പാർത്ഥൻ ത്രിദണ്ഡിയാം
ശ്രേഷ്ഠസന്ന്യാസിയായ് ദ്വാരകപൂകിനാൻ. 3

സ്വാർത്ഥപൂർത്തിക്കായ് മഴക്കാലമത്രയും
പാർത്തീടിനാനപ്പുരത്തിലിന്ദ്രാത്മജൻ

ആരെന്നറിയാതവനെയാ രാമനും
പൗരരുമാരാധനംചെയ്തു വേണ്ടപോൽ. 4

അങ്ങനെ വാഴുന്നകാലമാ യാദവ-
പുംഗവൻ രാമനദ്ദിവ്യനെയേകദാ

ശ്രദ്ധയോടും ക്ഷണിച്ചാതിഥ്യമേകുവാൻ
പത്തനത്തിൽക്കൊണ്ടുപോയശിപ്പിച്ചിതു. 5

തത്ര കണ്ടാനവൻ വീരജനങ്ങൾതൻ-
ചിത്തം കവരുന്ന പൂജ്യയാം കന്യയെ

തോഷപ്രഫുല്ലാക്ഷനാമവൻതന്മനം
യോഷാമണിയിൽപ്പതിഞ്ഞു പുതഞ്ഞിതേ. 9

നാരീജനഹൃദയംഗമനാകുമാ-
വീരനേക്കണ്ടവൾ മന്ദഹാസത്തൊടും

ലജ്ജാകടാക്ഷങ്ങളോടു ദൃഢമുറ-
പ്പിച്ചിതവനിൽ മനം നയനങ്ങളും. 7

എപ്പോഴുമപ്പക്ഷ്മളാക്ഷിയെ ധ്യാനിച്ച
തൽപ്രാപ്തിയിച്ഛിച്ച തക്കവും പാർത്തെഴും

പാർത്ഥനനംഗപരിഭ്രാന്തനാകയാൽ
ചിത്തസുഖം തോന്നിയില്ല തത്പൂജയിൽ. 8

പാരിച്ച ദേവയാത്രോത്സവം കാണുവാൻ
തേരിൽ പുറനിർഗ്ഗതയാം സുഭദ്രയെ

ശൗരിയുടേയും പിതൃജനത്തിൻെറയും
പ്രേരണയോടും ഹരിച്ചിതു ഫൽഗുനൻ. 9

തേരിലിരുന്നർജ്ജുനനെതിരിട്ടിടും
വീരഭടരത്തുരത്തിശ്ശരങ്ങളാൽ

[1]ക്രോശിച്ചിടും സ്വജനത്തെഗ്ഗണിക്കാതെ
കേസരിമട്ടിൽ സ്വഭാഗം ഹരിച്ചിതേ. 10

എന്നതു കേട്ട വാവിൻനാളിലംബുധി-
യെന്നപോൽ ക്ഷുബ്ധനാം രോഹിണീപുത്രനെ

നന്ദജനും സുഹൃത്തുക്കളും തത്പദ-
ദ്വന്ദ്വം നമിച്ചു സുശാന്തനാക്കീടിനാർ. 11

രാമൻ മുദിതനായ് ദമ്പതിമാക്കഥ
സീമയെന്യേ ധനം സാധനസഞ്ചയം

ഹസ്തിരഥാശ്വങ്ങൾ ദാസദാസീഗണ-
മിത്യാദിയെല്ലാമയച്ചുകൊടുത്തിതു. 12

---

1. കരയുക

ശ്രീശുക ഉവാച

കൃഷ്ണസ്യാസീദ്ദ്വിജശ്രേഷ്ഠഃ ശ്രുതദേവ ഇതി ശ്രുതഃ
കൃഷ്ണൈകഭക്ത്യാ പൂർണ്ണാർത്ഥഃ ശാന്തഃ കവിരലമ്പടഃ. 13
സ ഉവാസ വിദേഹേഷു മിഥിലായാം ഗൃഹാശ്രമീ
അനീഹയാഽഽഗതാഹാര്യനിർവ്വർത്തിതനിജക്രിയഃ. 14
യാത്രാമാത്രം ത്വഹരഹർദ്ദൈവാദുപനമത്യുത
നാധികം താവതാ തുഷ്ടഃ ക്രിയാശ്ചക്രേ യഥോചിതാഃ. 15
തഥാ തദ്രാഷ്ട്രപാലോഽങ്ഗ ബഹുലാശ്വ ഇതി ശ്രുതഃ
മൈഥിലോ നിരഹമ്മാന ഉഭാവപ്യച്യുതപ്രിയൗ. 16
തയോഃ പ്രസന്നോ ഭഗവാൻ ദാരുകേണാഹൃതം രഥം
ആരുഹ്യ സാകം മുനിഭിർവ്വിദേഹാൻ പ്രയയൗ പ്രഭുഃ. 17
നാരദോ വാമദേവോഽത്രിഃ കൃഷ്ണോ രാമോഽസിതോഽരുണിഃ
അഹം ബൃഹസ്പതിഃ കണ്വോ മൈത്രേയശ്ച്യവനാദയഃ. 18
തത്ര തത്ര തമായാന്തം പൗരാ ജാനപദാ നൃപ
ഉപതസ്ഥുഃ സാർഘ്യഹസ്താ ഗ്രഹൈഃ സൂര്യമിവോദിതം. 19

ആനർത്തധന്വകുരുജാംഗലകങ്കമത്സ്യ-
പാഞ്ചാലകുന്തിമധുകേകയകോസലാർണ്ണാഃ
അന്യേ ച തന്മുഖസരോജമുദാരഹാസ-
സ്നിഗ്ദ്ധേക്ഷണം നൃപ പപുർദൃശിഭിർ നൃനാര്യഃ. 20
തേഭ്യഃ സ്വവീക്ഷണവിനഷ്ടതമിസ്രദൃഗ്ഭ്യഃ
ക്ഷേമം ത്രിലോകഗുരുരർത്ഥദൃശം ച യച്ഛൻ
ശൃണ്വൻ ദിഗന്തധവളം സ്വയശോഽശുഭഘ്നം
ഗീതം സുരൈർനൃഭിരഗാച്ഛനകൈർവ്വിദേഹാൻ. 21

തേഽച്യുതം പ്രാപ്തമാകർണ്ണ്യ പൗരാ ജാനപദാ നൃപ
അഭീയുർമ്മുദിതാസ്തസ്മൈ ഗൃഹീതാർഹണപാണയഃ. 22
ദൃഷ്ട്വാ ത ഉത്തമശ്ലോകം പ്രീത്യുൽഫുല്ലാനനാശയാഃ
കൈർദ്ധൃതാഞ്ജലിഭിർന്നേമുഃ ശ്രുതപൂർവ്വാംസ്തഥാ മുനീൻ. 23
സ്വാനുഗ്രഹായ സംപ്രാപ്തം മന്വാനൗ തം ജഗദ്ഗുരും
മൈഥിലഃ ശ്രുതദേവശ്ച പാദയോഃ പേതതുഃ പ്രഭോഃ. 24
ന്യമന്ത്രയേതാം ദാശാർഹമാതിഥ്യേന സഹ ദ്വിജൈഃ
മൈഥിലഃ ശ്രുതദേവശ്ച യുഗപൽ സംഹതാഞ്ജലീ. 25
ഭഗവാംസ്തദഭിപ്രേത്യ ദ്വയോഃ പ്രിയചികീർഷയാ
ഉഭയോരാവിശദ്ഗേഹമുഭാഭ്യാം തദലക്ഷിതഃ. 26
ശ്രോതുമപ്യസതാം ദൂരാൻ ജനകഃ സ്വഗൃഹാഗതാൻ
ആനീതേഷ്വാസനാഗ്ര്യേഷു സുഖാസീനാൻ മഹാമനാഃ 27
പ്രവൃദ്ധഭക്ത്യാ ഉദ്ധർഷഹൃദയാസ്രാവിലേക്ഷണഃ
നത്വാ തദങ്ഘ്രീൻ പ്രക്ഷാള്യ തദപോ ലോകപാവനീഃ. 28
സകുടുംബോ വഹൻ മൂർദ്ധ്നാ പൂജയാഞ്ചക്ര ഈശ്വരാൻ
ഗന്ധമാല്യാംബരാകല്പധൂപദീപാർഘ്യഗോവൃഷൈഃ. 29
വാചാ മധുരയാ പ്രീണന്നിദമാഹാന്നതർപ്പിതാൻ
പാദാവങ്കഗതൗ വിഷ്ണോഃ സംസ്പൃശഞ്ഛനകൈർമ്മുദാ. 30
ഭവാൻ ഹി സർവ്വഭൂതാനാമാത്മാ സാക്ഷീ സ്വദൃഗ്വിഭോ
അഥ നസ്ത്വൽപദാംഭോജം സ്മരതാം ദർശനം ഗതഃ. 31
സ്വവചസ്തദൃതം കർത്തുമസ്മദ്ദൃഗ്ഗോചരോ ഭവാൻ
യദാത്ഥൈകാന്തഭക്താൻ മേ നാനന്തഃ ശ്രീരജഃ പ്രിയഃ. 32

ശ്രീശുകൻ പറഞ്ഞു

ശാന്തനായിശ്രുതദേവനെന്നായ് പുക-
ഴേന്തി മുകുന്ദനിലേകാഗ്രഭക്തിയാൽ
പൂർണ്ണാർത്ഥനായ് സ്പൃഹാഹീനനായ് സത്കവി-
രത്നമായുണ്ടായിരുന്നൊരു ഭൂസുരൻ. 13

വിത്താർജ്ജനശ്രമമെന്യേ യദൃച്ഛയായ്
സിദ്ധിപ്പതുകൊണ്ടു വൃത്തി കഴിച്ചവൻ
പാർത്താൻ വിദേഹങ്ങളിലെ മിഥിലയാം
പത്തനത്തിൽ ഗൃഹസ്ഥാശ്രമചര്യയിൽ. 14

ദേഹം നിലനിറുത്തുന്നതിനായ് മാത്ര-
മാഹാരമെന്നും ലഭിക്കും യദൃച്ഛയാ
കിട്ടിടാ കൂടുതലായൊന്നുമായതിൽ-
ത്തുഷ്ടനായാന്നാൻ ഗൃഹോചിതവൃത്തികൾ. 15

ആവിധം താൻ ഹരിഭക്തനായ് ഞാനെന്ന-
ഭാവംവെടിഞ്ഞു ധരാഭരവാഹിയായ്
ഉണ്ടായിരുന്നു ബഹുലാശ്വനെന്നു പേർ-
കൊണ്ടിടും മൈഥിലനാമൊരു ഭൂപനും. 16

രണ്ടാളിലും ഭഗവാൻ മുകുന്ദൻ പ്രീതി-
പൂണ്ടു മുനിഗണത്തോടുചേർന്നേകദാ
ദാരുകാനീതമാം തേരിൽക്കരേയറി
നേരേ വിദേഹരാജ്യത്തേക്കു പോയിതു. 17

ശ്രീനാരദൻ വാമദേവനുമത്രിയും
വാനോർഗ്ഗുരുവാം ബൃഹസ്പതി രാമനും
ഞാനുമസിതനും കണ്വനുമാരുണി-
താനുമദ്വൈപായനച്യവനാദ്യരും
മൈത്രേയനും പോയിരുന്നിതന്നാളില-
ദൈത്യാരിദേവനോടൊത്തങ്ങു കൂടവേ. 18

ചെല്ലുന്ന ദിക്കിലവിടവിടെപ്പൗര-
രെല്ലാം ജനപദസംസ്ഥരുമൊത്തുടൻ
സത്കരിച്ചാർ ഗ്രഹസംയുക്തനാമുഡ-
യാക്കനെപ്പോൽ ഭഗവാനെയർഘ്യാദിയാൽ. 19

ആനർത്തധന്വകുരുജാംഗലകങ്ക-
മത്സ്യപാഞ്ചാലങ്ങൾ കുന്തിമധുക്കളും
കേകയം കോസലർണ്ണങ്ങളുമാം മഹീ-
ഭാഗങ്ങളിലെയുമാവിധമന്യമാം
രാഷ്ട്രങ്ങളിലെയും പെണ്ണുമാണും മധു-
ഭിത്തിൻ മനോഹരമന്ദഹാസാഢ്യമായ്
മിന്നിടുമാനനപങ്കജം പിന്നെയും
പിന്നെയും കണ്ണുകളാൽ നുകർന്നീടിനാർ. 20

തൻകടാക്ഷങ്ങളാൽ തന്നയനങ്ങളിൽ
തങ്കുമിരുട്ടകററീട്ടുജഗദ്ഗുരു
വാസ്തവജ്ഞാനമരുളിയശുഭ്രങ്ങ-
ളുസ്സമിപ്പിച്ചു ദിക്കെല്ലാം വിളക്കിടും
തൻ പുകളമ്പരും മർത്ത്യരും പാടുവ-
തൻപോടു കേട്ടു വിദേഹത്തിലെത്തിനാൻ. 21

വന്നിരിക്കുന്നു ഭഗവാൻ ജനാർദ്ദന-
നെന്നു കേട്ടിട്ടുപുരഗ്രാമവാസികൾ
തുഷ്ടരായ് പൂജാപദാർത്ഥങ്ങളുമാന്ദു
പെട്ടെന്നു വന്നെതിരേററു ഗമിച്ചിതേ. 22

ഉത്തമശ്ലോകനെക്കണ്ടാനനങ്ങളും
ചിത്തവും പാരം വികാസമിയന്നവർ
ശൗരിയേയും മുമ്പു കേട്ടുള്ളൊരമ്മുനി-
മാരെയും പാണികൾ കൂപ്പി നമിച്ചിതേ. 23

ലോകഗുരുവിഹ നമ്മൾക്കനുഗ്രഹ-
മേകുവാനാഗമിച്ചെന്നു നിനച്ചിടും
മൈഥിലനും ശ്രുതദേവനുമാ പ്രഭു-
പാദാംബുജങ്ങളിൽ വീണു വണങ്ങിനാർ. 24

ചാരത്തിരുവരും കൈക്കൂപ്പിനിന്നൊരേ-
നേരത്തതിഥിയായ് സ്വസ്വഗേഹങ്ങളിൽ
മാമുനിമാരൊത്തെഴുന്നള്ളിടേണമെ-
ന്നാ മുരശാസനൻതന്നെ ക്ഷണിച്ചിതേ. 25

രണ്ടർത്ഥനകളും സ്വീകരിച്ചാ വിഭു
രണ്ടുപേർക്കും ഹിതംചെയ്യുവാനിച്ഛയാൽ
രണ്ടായ്ച്ചമഞ്ഞിരുപേരുമറിയാതെ
രണ്ടിടത്തും ചെന്നിതേകകാലത്തുതാൻ. 26

ദുഷ്ടജനങ്ങൾക്കു കേൾക്കാനുമാകാത്ത-
മട്ടതിദൂരസ്ഥരാം മുനിമാരൊടും
തൻനിലയത്തിൽ ഭഗവാൻ ജനാർദ്ദനൻ
വന്നതു പാർത്തുജനകൻ മഹാമതി
ശ്രേഷ്ഠാസനങ്ങൾ കൊടുത്തിരുത്തിസ്സുഖം
പുഷ്ടമാം ഭക്തിയാലുള്ളം നിറഞ്ഞെഴും
മോദാശ്രു തൂകി നമിച്ചു തത്പാദങ്ങൾ
സാദരം താനേ കഴുകി,ജ്ജഗത്ത്രയം
ശുദ്ധമാക്കീടുമാ നീരം സകുടുംബ-
മുത്തമാംഗത്തിൽ ധരിച്ചിട്ടനന്തരം
ചന്ദനമാല്യാംബരധൂപദീപങ്ങൾ
മിന്നുന്ന ഭൂഷകൾ ഗോവൃഷഭാദിയും
മുൻപിൽ സമർപ്പിച്ചു ലോകേശ്വരന്മാരെ-
യമ്പോടുമാരാധനംചെയ്തു വേണ്ടപോൽ. 27–29

പിന്നെസ്സുഖമായ ഭക്ഷണമേകിയും
നന്ദിവാക്യങ്ങൾ കഥിച്ചുമെല്ലാരെയും
തുഷ്ടരാക്കിബ്ഭഗവത്പദം തന്മടി-
യേററി മെല്ലെത്തലോടിക്കഥിച്ചാൻ നൃപൻ. 30

സർവ്വത്തിനും സാക്ഷിയും സ്വയം ഭാസ്യനും
സർവ്വഭൂതാത്മാവുമല്ലോ ഭവാൻ വിഭോ!
അങ്ങേപ്പദാംബുജം നിത്യം സ്മരിച്ചിടും
ഞങ്ങൾക്കു ദർശനമേകിയിപ്പോൾ ഭവാൻ. 31

''ലോകേശനും ശ്രീയുമാദിശേഷൻതാനു-
മേകാന്തഭക്തരേക്കാളിഷ്ടരല്ല മേ.''
ഇത്തരമങ്ങുന്നു ചൊന്ന വചസ്സുകൾ
സത്യമാക്കാനിങ്ങെഴുന്നള്ളിയെന്നതാം. 32

കോ നു ത്വച്ചരണാംഭോജമേവംവിദ്വിസൃജേൽ പുമാൻ
നിഷ്കിഞ്ചനാനാം ശാന്താനാം മുനീനാം യസ്ത്വമാത്മദഃ. 33

യോഽവതീര്യ യദോർവ്വംശേ നൃണാം സംസരതാമിഹ
യശോ വിതേനേ തച്ഛാന്ത്യൈ ത്രൈലോക്യവൃജിനാപഹം. 34

നമസ്തുഭ്യം ഭഗവതേ കൃഷ്ണായാകുണ്ഠമേധസേ
നാരായണായ ഋഷയേ സുശാന്തം തപ ഈയുഷേ. 35

ദിനാനി കതിചിദ്ഭൂമൻ ഗൃഹാൻ നോ നിവസ ദ്വിജൈഃ
സമേതഃ പാദരജസാ പുനീഹീദം നിമേഃ കുലം. 36

ഇത്യുപാമന്ത്രിതോ രാജ്ഞാ ഭഗവാംല്ലോകഭാവനഃ
ഉവാസ കുർവ്വൻ കല്യാണം മിഥിലാനരയോഷിതാം. 37

ശ്രുതദേവോഽച്യുതം പ്രാപ്തം സ്വഗൃഹാഞ്ജനകോ യഥാ
നത്വാ മുനീൻ സുസംഹൃഷ്ടോ ധുന്വൻ വാസോ നനർത്ത ഹ. 38

തൃണപീഠബൃസീഷ്വേതാനാനീതേഷൂപവേശ്യ സഃ
സ്വാഗതേനാഭിനന്ദ്യാങ്ഘ്രീൻ സഭാര്യോഽവനിജേ മുദാ. 39

തദംഭസാ മഹാഭാഗ ആത്മാനം സഗൃഹാന്വയം
സ്നാപയാഞ്ചക്ര ഉദ്ധർഷോ ലബ്ധസർവ്വമനോരഥഃ. 40

ഫലാർഹണോശീരശിവാമൃതാംബുഭി—
ർമൃദാ സുരഭ്യാ തുളസീകുശാംബുജൈഃ
ആരാധയാമാസ യഥോപപന്നയാ
സപര്യയാ സത്ത്വവിവർദ്ധനാന്ധസാ. 41

സ തർക്കയാമാസ കുതോ മമാന്വഭൂദ്
ഗൃഹാന്ധകൂപേ പതിതസ്യ സംഗമഃ
യഃ സർവ്വതീർത്ഥാസ്പദപാദരേണുഭിഃ
കൃഷ്ണേന ചാസ്യാത്മനികേതഭൂസുരൈഃ. 42

സൂപവിഷ്ടാൻ കൃതാതിഥ്യാഞ്ഛ്രുതദേവ ഉപസ്ഥിതഃ
സഭാര്യസ്വജനാപത്യ ഉവാചാങ്ഘ്ര്യഭിമർശനഃ. 43

ശ്രുതദേവ ഉവാച

നാദ്യ നോ ദർശനം പ്രാപ്തഃ പരം പരമപൂരുഷഃ
യർഹീദം ശക്തിഭിഃ സൃഷ്ട്വാ പ്രവിഷ്ടോ ഹ്യാത്മസത്തയാ. 44

യഥാ ശയാനഃ പുരുഷോ മനസൈവാത്മമായയാ
സൃഷ്ട്വാ ലോകം പരം സ്വാപ്നമനുവിശ്യാവഭാസതേ. 45

ശൃണ്വതാം ഗദതാം ശശ്വദർച്ചതാം ത്വാഭിവന്ദതാം
നൃണാം സംവദതാമന്തർഹൃദി ഭാസ്യമലാത്മനാം. 46

ഹൃദിസ്ഥോഽപ്യതിദൂരസ്ഥഃ കർമ്മവിക്ഷിപ്തചേതസാം
ആത്മശക്തിഭിരഗ്രാഹ്യോഽപ്യന്ത്യുപേതഗുണാത്മനാം. 47

നമോഽസ്തു തേഽധ്യാത്മവിദാം പരാത്മനേ
അനാത്മനേ സ്വാത്മവിഭക്തമൃത്യവേ
സകാരണാകാരണലിംഗമീയുഷേ
സ്വമായയാസംവൃതരുദ്ധദൃഷ്ടയേ. 48

സ ത്വം ശാധി സ്വഭൃത്യാൻ നഃ കിം ദേവ കരവാമ ഹേ
ഏതദന്തോ നൃണാം ക്ലേശോ യദ്ഭവാനക്ഷിഗോചരഃ. 49

ശാന്തരായ് [1]നിഷ്കിഞ്ചനരാം മുനികൾക്കു
നിന്തിരുമേനിയാത്മപ്രദനെന്നതു
നേരേയറിഞ്ഞ പുരുഷൻ ഭവത്പദ–
സാരസമെങ്ങനെ സന്ത്യജിക്കും പ്രഭോ! 33
യാദവവംശത്തിലേറ്റു മഹാത്മാവു
ജാതനായ് സംസാരമഗ്നരാം മർത്ത്യരെ
മുക്തരാക്കാനായ് ത്രിലോക പാപാപഹം
തത്കീർത്തിപുഞ്ജം പരത്തി ദിക്കെങ്ങുമേ. 34

ഏവമകുണ്ഠധീയായ് പ്രശോഭിക്കുമാ–
ശ്രീവാസുദേവനായ്ക്കൊണ്ടു നമസ്കൃതി
പാരം പ്രശാന്തതപസ്സാചരിച്ചിടും
നാരായണർഷിയെ ഞാൻ നമിക്കുന്നിതേ. 35
ഭൂമീസുരവരന്മാരുമൊത്തങ്ങുന്ന
താമസിക്കേണമിവിടെക്കുറച്ചുനാൾ
തൃക്കാലടിപ്പൊടിയാലന്നിമിയുടെ–
യുത്കൃഷ്ടവംശം പരിശുദ്ധമാക്കുക. 36
ഈവിധം ഭൂപനാലർത്ഥിതനായ് [2]ജഗത്–
ഭാവനനാകും ഭഗവാൻ രമാധവൻ
കല്യാണമമ്മിഥിലാപുരവാസികൾ–
ക്കെല്ലാമരുളിയവിടെ വസിച്ചിതു. 37
ആ ശ്രുതദേവനും ഭൂപനെപ്പോലെതാ–
നച്യുതനും മുനിമാരും നിജാലയം
എത്തിയതിൽപരം തുഷ്ടനായ് മേല്പോട്ടു
വസ്ത്രമെറിഞ്ഞങ്ങു ചാടിക്കളിച്ചിതേ. 38
ദർഭ്യും മുഞ്ഞയും കൊണ്ടു ചമച്ച നൽ–
പ്പുല്പായ്കളിലങ്ങിരുത്തിയധന്യരെ
ഭാര്യയോടും കൂടിയത്യന്തതുഷ്ടനായ്
നേരേയവരുടെ കാൽ കഴകീടിനാൻ. 39
അമ്മഹാഭാഗൻ കുടുംബമടക്കംത–
ദംബുവിനാലഭിഷേകം കഴിച്ചിതു
കിട്ടുവാനുള്ളതഖിലവും കിട്ടിയ–
മട്ടിലതീവസന്തുഷ്ടിയാർന്നീടിനാൻ. 40
പിന്നെ ഫലങ്ങളുമാപദാർത്ഥങ്ങളും
ചന്ദനം പുഷ്പങ്ങൾ ധൂപദീപങ്ങളും
രാമച്ചശീതളനീരം തുളസിയും
താമര, ഗന്ധമാളും മൃത്തു ദർഭ്യും
ഇത്യാദിവസ്തുക്കൾകൊണ്ടും യദൃച്ഛയാ
സിദ്ധിക്കുമച്ചാപദാർത്ഥങ്ങളാലുമേ
സത്വവിവർദ്ധനാന്നത്തിനാലും തെളി–
ഞ്ഞാദ്വിജനർച്ചനംചെയ്തിതെല്ലാരെയും. 41
ഗേഹാന്ധകൂപത്തിലാപതിച്ചോരെനി–
ക്കാഹന്ത! കൃഷ്ണനോടും തത്സ്വരൂപത്തെ
ഹൃത്തിൽ ധരിച്ചുലകം പദധൂളിയാൽ
ശുദ്ധമാക്കീടുമിബ്ഭൂസുരന്മാരൊടും

സംഗമമെങ്ങനെ സിദ്ധിച്ചുവെന്നുള്ള
സംഗതിയോർത്തു ശങ്കാകുലനായിതേ. 42
സല്ക്കാരമേററവരാസനസംസ്ഥരായ്
സൗഖ്യമായങ്ങിരുന്നീടവേയദ്വിജൻ
ഭാര്യാസുതബന്ധുയുക്തനായ് ശ്രീകൃഷ്ണ–
ചാരുപാദങ്ങൾ തലോടികഥിച്ചിതേ. 43

ശ്രുതദേവൻ പറഞ്ഞു

പാർത്താൽ പരമപുരുഷനാമങ്ങിന്നു–
മാത്രമല്ലെങ്ങൾക്കു ദർശനംതന്നതും
ഇപ്പാരിടം നിജശക്തിയാൽത്തീർത്തതി–
ലുൾപ്രവേശിച്ചോരു നാൾമുതൽക്കുള്ളതാം. 44
സുപ്തനായോൻ ഭവന്മായാമയമാകു–
മുൾപ്പൂവിനാൽ സ്വപ്നലോകം ചമച്ചതിൽ
ഉൾപ്പൂകി നന്നായ് വിളങ്ങുംവിധം ഭവാൻ
നിത്പൂ പദാർത്ഥവും ചൈതന്യവുമായി. 45
അങ്ങേച്ചരിതങ്ങൾ കേൾക്കയും ചൊൽകയു–
മങ്ങയെ വന്ദിക്കയും സമർച്ചിക്കയും
തമ്മിൽപ്പറഞ്ഞറിയിക്കയുംചെയ്തിടും
നിർമ്മലന്മാർക്കുള്ളിലാവസിപ്പൂ ഭവാൻ. 46
ഹൃത്തിൽ സ്ഥിതനെന്നിരിക്കിലും കർമ്മവി–
ക്ഷിപ്തചിത്തക്കതിദൂരസ്ഥിതൻ ഭവാൻ
സത്കഥാകീർത്തനാദ്യങ്ങളാൽ മാനസ–
സംസ്കാരമാർന്നുള്ളവർക്കന്തികസ്ഥനാം.
ആത്മരൂപത്തെയഹങ്കാരമാദിയാ–
മാത്മശക്തിപ്രകരത്താലറിഞ്ഞിടാ. 47
ആത്മവിത്തുക്കൾക്കനാത്മാവുമപ്പര–
മാത്മാവുമങ്ങുതാനില്ലൊരു സംശയം
ഞാനെന്നുദേഹാദിതന്നിൽപ്പരമഭി–
മാനിക്കുവോർക്കു ഭവാൻ മൃത്യുരൂപനും
ദുഃഖസുഖരൂപനായാത്മഭിന്നനായ്
നില്ക്കും പ്രപഞ്ചസ്വരൂപനുംതന്നെയാം.
കാരണകാര്യങ്ങൾ രണ്ടുമുപാധിയായ്
നേരേ വരിച്ചവററിൻ നിയന്താവുമായ്
നിന്തിരുമേനിയുമയലിംഗാദ്ധ്യനായ്
ബന്ധമതിലേതുമെന്യേ വിളങ്ങുന്ന
നിന്തിരുമായ മറച്ചിടും ജ്ഞാനദൃ–
ക്കേന്തുവോർക്കങ്ങയെക്കാണ്മാൻ കഴിഞ്ഞിടാ. 48
അങ്ങുന്നിദാനീം സ്വഭൃത്യരായീടിന
ഞങ്ങളെശ്ശാസിച്ചുകൊൾക വേണ്ടുംവിധം
എന്താണടിയങ്ങൾ വേണ്ടതെന്നുള്ളതും
നിന്തിരുമേനി കനിഞ്ഞു കല്പിക്കണം
ഏതൊന്നു സിദ്ധമായീടിൽ മനുഷ്യനു
ഖേദലേശം പിന്നെയുണ്ടാവതില്ലയോ
നിന്തിരുമേനിക്കുടയോരദ്ദർശനം
ഹന്ത! ലഭിച്ചു ഞാൻ ദുഃഖനിർമ്മുക്തനായ്. 49

---
1 ഒന്നിലുമാശയില്ലാത്തവൻ. 2 ലോകത്തെ രക്ഷിക്കുന്നവൻ.

ശ്രീശുക ഉവാച

തദുക്തമിത്യുപാകർണ്ണ്യ ഭഗവാൻ പ്രണതാർത്തിഹാ
ഗൃഹീത്വാ പാണിനാ പാണിം പ്രഹസംസ്തമുവാച ഹ. 50
ബ്രഹ്മംസ്തേഽനുഗ്രഹാർത്ഥായ സംപ്രാപ്താൻ വിദ്ധ്യമൂൻ മുനീൻ
സഞ്ചരന്തി മയാ ലോകാൻ പുനന്തഃ പാദരേണുഭിഃ. 51
ദേവാഃ ക്ഷേത്രാണി തീർത്ഥാനി ദർശനസ്പർശനാർച്ചനൈഃ
ശനൈഃ പുനന്തി കാലേന തദപ്യർഹത്തമേക്ഷയാ. 52
ബ്രാഹ്മണോ ജന്മനാ ശ്രേയാൻ സർവ്വേഷാം പ്രാണിനാമിഹ
തപസാ വിദ്യയാ തുഷ്ട്യാ കിമു മൽകലയാ യുതഃ. 53
ന ബ്രാഹ്മണാന്മേ ദയിതം രൂപമേതച്ചതുർഭുജം
സർവ്വവേദമയോ വിപ്രഃ സർവ്വദേവമയോ ഹ്യഹം. 54
ദുഷ്പ്രജ്ഞാ അവിദിത്വൈവമവജാനന്ത്യസൂയവഃ
ഗുരും മാം വിപ്രമാത്മാനമർച്ചാദാവിജ്യദൃഷ്ടയഃ. 55
ചരാചരമിദം വിശ്വം ഭാവാ യേ ചാസ്യ ഹേതവഃ
മദ്രൂപാണീതി ചേതസ്യാധത്തേ വിപ്രോ മദീക്ഷയാ. 56
തസ്മാദ്ബ്രഹ്മർഷീനേതാൻ ബ്രഹ്മൻ മച്ഛ്രദ്ധയാർച്ചയ
ഏവം ചേദർച്ചിതോഽസ്മ്യദ്ധാ നാന്യഥാ ഭൂരിഭൂതിഭിഃ. 57

ശ്രീശുക ഉവാച

സ ഇത്ഥം പ്രഭുണാഽഽദിഷ്ടഃ സഹകൃഷ്ണാൻ ദ്വിജോത്തമാൻ
ആരാധ്യൈകാത്മഭാവേന മൈഥിലശ്ചാപ സദ്ഗതിം. 58
ഏവം സ്വഭക്തയോ രാജൻ ഭഗവാൻ ഭക്തഭക്തിമാൻ
ഉഷിത്വാഽഽദിശ്യ സന്മാർഗ്ഗം പുനർദ്വാരവതീമഗാൽ. 59

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ശ്രുതദേവാനുഗ്രഹോ നാമ ഷഡശീതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 11934 ദശമസ്കന്ധ ശ്ലോകാഃ 3740

---

## സപ്താശീതിതമോഽധ്യായഃ

പരീക്ഷിദുവാച

ബ്രഹ്മൻ ബ്രഹ്മണ്യനിർദ്ദേശ്യേ നിർഗ്ഗുണേ ഗുണവൃത്തയഃ
കഥം ചരന്തി ശ്രുതയഃ സാക്ഷാൽ സദസതഃ പരേ. 1

ശ്രീശുക ഉവാച

ബുദ്ധീന്ദ്രിയമനഃപ്രാണാൻ ജനാനാമസൃജൽ പ്രഭുഃ
മാത്രാർത്ഥം ച ഭവാർത്ഥം ച ആത്മനേഽകല്പനായ ച. 2
സൈഷാ ഹ്യുപനിഷദ്ബ്രാഹ്മീ പൂർവ്വേഷാം പൂർവ്വജൈർദ്ധൃതാ
ശ്രദ്ധയാ ധാരയേദ്യസ്താം ക്ഷേമം ഗച്ഛേദകിഞ്ചനഃ. 3
അത്ര തേ വർണ്ണയിഷ്യാമി ഗാഥാം നാരായണാന്വിതാം
നാരദസ്യ ച സംവാദമൃഷേർന്നാരായണസ്യ ച. 4
ഏകദാ നാരദോ ലോകാൻ പര്യടൻ ഭഗവൽപ്രിയഃ
സനാതനമൃഷിം ദ്രഷ്ടും യയൗ നാരായണാശ്രമം. 5
യോ വൈ ഭാരതവർഷേഽസ്മിൻ ക്ഷേമായ സ്വസ്തയേ നൃണാം
ധർമ്മജ്ഞാനശമോപേതമാകല്പാദാസ്ഥിതസ്തപഃ. 6
തത്രോപവിഷ്ടമൃഷിഭിഃ കലാപഗ്രാമവാസിഭിഃ
പരീതം പ്രണതോഽപൃച്ഛദിദമേവ കുരൂദ്വഹ. 7

ശ്രീശുകൻ പറഞ്ഞു

ഇത്ഥം തദുക്തം ശ്രവിച്ചു ഭക്താവലി-
ക്കത്തലകററും ഭഗവാൻ ജനാർദ്ദനൻ

കൈക്കു പിടിച്ചു ചിരിച്ചുകൊണ്ടബ്ഭക്ത-
മുഖ്യനാം ഭൂസുരനോടരുളീടിനാൻ. 50

അങ്ങയെ നേരേയനുഗ്രഹിച്ചീടുവാ-
നിങ്ങിവൻ വന്നെന്നറിക വിപ്രോത്തമാ!

പാടേ ജഗത്പരിശുദ്ധിയോത്തെന്നോടു
കൂടിയിവർ സഞ്ചരിക്കുന്നിതെങ്ങുമേ. 51

ദർശനസ്പർശനാരാധനാദ്യങ്ങളാൽ
സംശുദ്ധി മന്ദമായ് കാലക്രമത്തിലേ

ചേർക്കൂ സുരരുമക്ഷേത്രതീർത്ഥങ്ങളും
ശീഘ്രമിപ്പൂജ്യർ പരിശുദ്ധി ചേർത്തിടും. 52

പ്രാണികളിൽവെച്ചു ജന്മത്തിനാൽ ശ്രേഷ്ഠ-
നാണു മഹീസുരൻ, വിദ്യ, തപോബലം

സന്തോഷമെന്നിവയാൽ മത്കലായുത-
നന്തണൻതന്നെയത്യുത്തമൻ നിർണ്ണയം

പിന്നെമദ്ഭക്താഗ്ര്യനുംകൂടിയാണവ-
നെന്നുവന്നാൽത്തന്മഹിമ ചൊല്ലേണമോ. 53

മാമകമാം ചതുർബ്ബാഹുരൂപത്തിലും
പ്രേമമെനിക്കില്ല വിപ്രരിലെന്നപോൽ

സർവ്വവേദസ്വരൂപൻ ധരണീസുരൻ
സർവ്വദേവാത്മകനായതു ഞാനുമാം. 54

പാരമസൂയയേലുന്ന ദുർബ്ബുദ്ധികൾ
കാര്യമോരാതെ ബിംബാദിയിൽ പൂജ്യത-

ഭാവിച്ചു ഞാനും ഗുരുവുമാത്മാവുമാം
ഭൂവിണ്ണവരെയവമതിക്കുന്നിതേ. 55

ഭൂസുരൻ മദ്ദർശനത്താൽ ചരാചര-
വിശ്വവും തന്മൂലഭാവങ്ങളും സദാ

മാമകരൂപങ്ങളെന്നു താൻ [1]മാനസ-
ഭൂമികയിൽ ധരിക്കുന്നു ധരാസുരാ! 56

എന്നതിനാൽ ഭവാനെന്നിലെ ശ്രദ്ധപോൽ-
ത്തന്നെ പൂജിക്കുകിബ്ബ്രഹ്മർഷിമാരെയും

എങ്കിലേ മത്പൂജയാകു ശരിക്കത-
ല്ലെങ്കിലില്ലാ ഭൂരിഭൂതിയാലും ഫലം. 57

ശ്രീശുകൻ പറഞ്ഞു

ഇപ്രകാരം പ്രഭുവാലുപദിഷ്ടനാം
വിപ്രനുമമ്മിഥിലാമഹീപാലനും

ഏകാത്മഭാവമാർന്നച്യുതസംയുത-
രാകും മുനികളെയർച്ചിച്ചു മുക്തരായ്. 58

1 ചിത്തതലം.

ഭക്തർതൻ ഭക്തൻ ഭഗവാൻ ഹൃഷീകേശ-
നിക്കണക്കാ രണ്ടു ഭക്തമുഖ്യർക്കുമേ

വേദമാർഗ്ഗം ധരിപ്പിച്ചൊട്ടനാം പാർത്തു
മോദസമന്വിതം ദ്വാരകപൂകിനാൻ. 59

---

# അദ്ധ്യായം 87

രാജാവു പറഞ്ഞു

ബ്രഹ്മജ്ഞമാമുനേ! കാരണാകാരണ-
സംബന്ധമററനിർദ്ദേശ്യമായ് മിന്നിടും

നിർഗ്ഗുണബ്രഹ്മത്തിലേതുമട്ടിൽ പ്രവ-
ർത്തിക്കും ഗുണവൃത്തിയാലും ശ്രുതിഗണം. 1

ശ്രീശുകൻ പറഞ്ഞു

ഈശ്വരൻ, തന്നിലടങ്ങിയതാം ജീവ-
രാശിക്കു പാരം വിഷയസുഖത്തിനും

ധാർമ്മികകർമ്മാചരണത്തിനും പുണ്യ-
കർമ്മങ്ങളാൽ സ്വർഗ്ഗസൗഖ്യലാഭത്തിനും

തീർത്തിതു തൽക്കല്പനാ നിവൃത്തിക്കുമായ്
ബുദ്ധീന്ദ്രിയങ്ങളും പ്രാണനും ചിത്തവും. 2

ബ്രഹ്മപ്രതിപാദകമീയുപനിഷ-
ത്തുണ്മയിൽപ്പൂർവ്വജപൂർവ്വജരാൽ ധൃതം

നന്മട്ടിതു ധരിച്ചീടുവോർ സർവ്വവും
ചെമ്മേ വെടിഞ്ഞുടൻ മോക്ഷമാളുന്നിതേ. 3

നാരദൻതാനുമാ നാരായണർഷിയും
നേരേ നടത്തിയ സംവാദരൂപമായ്

നാരായണപരമായിടുമിഗ്ഗാഥ
നേരായ് ഭവാനോടരുളാമിതിന്നു ഞാൻ. 4

ലോകങ്ങളും ചുററിച്ചരിച്ചൊരു നാളിലാ-
ഭാഗവതാഗ്ര്യനാം ദേവമുനീശ്വരൻ

താനേ പുരാണനാം നാരായണർഷിയെ-
ക്കാണുവാനായ് ബദര്യാശ്രമം പൂകിനാൻ. 5

ഭാരതഭൂമിയിലാളും ജനങ്ങൾതൻ-
ഭൂരിസുഖത്തിനും സ്വാസ്ഥ്യത്തിനും പരം

ധർമ്മശമജ്ഞാനയുക്തമാകും തപം
നന്മട്ടിലാകല്പമാരനുഷ്ഠിച്ചുവോ. 6

അങ്ങുകലാപമാം ഗ്രാമത്തിലെ മുനി-
പുംഗവർ ചൂഴുമാ നാരായണർഷിയെ

നാരദൻ നേരേ നമിച്ചു ചോദിച്ചിതു
സാരമായീടുമിച്ചോദ്യം മഹീപതേ! 7

തസ്മൈ ഹ്യവോചദ്ഭഗവാനൃഷീണാം ശൃണ്വതാമിദം
യോ ബ്രഹ്മവാദഃ പൂർവ്വേഷാം ജനലോകനിവാസിനാം. 8

ശ്രീഭഗവാനുവാച

സ്വായംഭുവ ബ്രഹ്മസത്രം ജനലോകേഽഭവൽ പുരാ
തത്രസ്ഥാനാം മാനസാനാം മുനീനാമൂർദ്ധ്വരേതസാം. 9
ശ്വേതദ്വീപം ഗതവതി ത്വയി ദ്രഷ്ടും തദീശ്വരം
ബ്രഹ്മവാദഃ സുസംവൃത്തഃ ശ്രുതയോ യത്ര ശേരതേ
തത്ര ഹായമഭൂൽ പ്രശ്നസ്ത്വം മാം യമനുപൃച്ഛസി. 10
തുല്യശ്രുതതപഃശീലാസ്തുല്യസ്വീയാരിമധ്യമാഃ
അപി ചക്രുഃ പ്രവചനമേകം ശുശ്രൂഷവോഽപരേ. 11

സനന്ദന ഉവാച

സ്വസൃഷ്ടമിദമാപീയ ശയാനം സഹ ശക്തിഭിഃ
തദന്തേ ബോധയാഞ്ചക്രുസ്തല്ലിംഗൈഃ ശ്രുതയഃ പരം. 12
യഥാ ശയാനം സമ്രാജം വന്ദിനസ്തൽപരാക്രമൈഃ
പ്രത്യൂഷേഽഭ്യേത്യ സുശ്ലോകൈർബ്ബോധയന്ത്യനുജീവിനഃ. 13

ശ്രുതയ ഊചുഃ

1 ജയ ജയ ജഹ്യജാമജിത ദോഷഗൃഭീതഗുണാം
ത്വമസി യദാത്മനാ സമവരുദ്ധസമസ്തഭഗഃ
അഗജഗദോകസാമഖിലശക്ത്യവബോധക തേ
ക്വചിദജയാഽഽത്മനാ ച ചരതോഽനുചരേന്നിഗമഃ. 14
2 ബൃഹദുപലബ്ധമേതദവയന്ത്യവശേഷതയാ
യത ഉദയാസ്തമയൗ വികൃതേർമ്മൃദി വാവികൃതാൽ
അത ഋഷയോ ദധുസ്ത്വയി മനോവചനാചരിതം
കഥമയഥാ ഭവന്തി ഭുവി ദത്തപദാനി നൃണാം. 15
3 ഇതി തവ സൂരയസ്ത്ര്യധിപതേഽഖിലലോകമല-
ക്ഷപണകഥാമൃതാബ്ധിമവഗാഹ്യ തപാംസി ജഹുഃ
കിമുത പുനഃ സ്വധാമവിധുതാശയകാലഗുണാഃ
പരമ ഭജന്തി യേ പദമജസ്രസുഖാനുഭവം. 16
4 ദൃതയ ഇവ ശ്വസന്ത്യസുഭൃതോ യദി തേഽനുവിധാ
മഹദഹമാദയോഽണ്ഡമസൃജൻ യദനുഗ്രഹതഃ
പുരുഷവിധോഽന്വയോഽത്ര ചരമോഽന്നമയാദിഷു യഃ
സദസതഃ പരം ത്വമഥ യദേഷ്വവശേഷമൃതം. 17
5 ഉദരമുപാസതേ യ ഋഷിവർത്മസു കൂർപ്പദൃശഃ
പരിസരപദ്ധതിം ഹൃദയമാരുണയോ ദഹരം
തത ഉദഗാദനന്ത തവ ധാമ ശിരഃ പരമം
പുനരിഹ യൽ സമേത്യ ന പതന്തി കൃതാന്തമുഖേ. 18

ശ്രുതിഗീതയിലെ ഓരോ പദ്യത്തിന്റേയും സാരാംശം ഉൾക്കൊള്ളിച്ചുകൊണ്ട് 'ശ്രീധരീയ'വ്യാഖ്യാനത്തിൽ വ്യാഖ്യാതാവ് എഴുതിച്ചേർത്ത ശ്ലോകങ്ങളാണ് താഴെ ചേർക്കുന്നത്:

1 ജയജയാജിത ജഹ്യഗജംഗമാ
വൃതിമജാമുപനീതമൃഷാഗുണാം
നഹി ഭവന്തമൃതേ പ്രഭവന്ത്യമീ
നിഗമഗീതഗുണാർണ്ണവതാ തവ.

2 ദ്രുഹിണവഹ്നിരവീന്ദ്രമുഖാമരാ
ജഗദിദം ന ഭവേൽ പൃഥഗുത്ഥിതം
ബഹുമുഖൈരപി മന്ത്രഗണൈരജ-
സ്ത്വമുരുമൂർത്തിരതോ വിനിഗദ്യസേ.

3 സകലദേവഗണേരിതസദ്ഗുണ-
സ്ത്വമിതി സർവ്വമനീഷിജനാ രതാഃ
ത്വയി സുഭദ്രഗുണശ്രവണാദിഭി-
സ്തവ പദസ്മരണേന ഗതക്ലമാഃ.

4 നരവപുഃ പ്രതിപദ്യ യദി ത്വയി
ശ്രവണവർണ്ണനസംസ്മരണാദിഭിഃ
നരഹരേ ന ഭജന്തി നൃണാമിദം
ദൃതിവദുച്ഛ്വസിതം വിഫലം തതഃ.

5 ഉദരാദിഷു യഃ പുംസാം ചിന്തിതോ മുനിവർത്മഭിഃ
ഹന്തി മൃത്യുഭയം ദേവോ ഹൃദ്ഗതം തമുപാസ്മഹേ.

പണ്ടു ജനലോകവാസികളാം പൂർവ്വജ—
ക്കണ്ടായതാം ബ്രഹ്മവാദത്തെയീവിധം
മാമുനിമാരേവരും കേട്ടിരിക്കവേ—
യാ മഹാൻ നാരദനോടരുളീടിനാൻ. 8

ശ്രീഭഗവാൻ പറഞ്ഞു

ബ്രഹ്മാത്മജാ! ജനലോകത്തുവച്ചൊരു
ബ്രഹ്മസത്രം പണ്ടവിടെ വസിച്ചിടും
ബ്രഹ്മമനോജാതരൂർദ്ധ്വരേതസ്സുക—
ളമ്മുനിമാർ കേമമായി നടത്തിനാർ. 9
ശ്വേതേശനെക്കാണ്മതിന്നു ഭവാൻ പോയ—
പോതിലാണാ വാദമങ്ങു നടന്നതും
അന്നവിടെച്ചെയ്ത ചോദ്യമത്രേ ഭവാ—
നെന്നോടു ചോദിച്ചതിപ്പോഴും സുരമുനേ! 10
എല്ലാവരും തുല്യമായറിവുള്ളവർ
തുല്യതപശ്ശീലസമ്പത്തിയന്നവർ
ശത്രുസുഹൃത്തുദാസീനനെന്നീ ഭേദ—
ബുദ്ധിയില്ലാത്ത മുനികളെന്നാകിലും
ഏകനെ വാചികനാക്കി മററുള്ളവ—
രാകെയതുകേട്ടുകൊണ്ടിരുന്നീടിനാർ. 11

സനന്ദനൻ പറഞ്ഞു

തന്നാൽ വിരചിതം സർവ്വപദാർത്ഥവും
തന്നിലടക്കി സ്വശക്തികളോടൊത്തു
നിദ്രചെയ്യും പരനെ പ്രളയാന്തത്തി—
ലെത്തിസ്തുതിയാൽ ശ്രുതികളുണർത്തിനാർ. 12
നിദ്രാണനാം ചക്രവർത്തിയെ വന്ദികൾ
നിത്യം പ്രഭാതത്തിലെത്തി വിനീതരായ്
നിസ്തുലമാം തൽപരാക്രമകൃത്യങ്ങൾ
വിസ്തരം വാഴ്ത്തിയുണർത്തുന്നമാതിരി. 13
നിത്യമജിതാ! ജയിക്കജയിക്ക നീ
ദൈത്യഹന്താവേ ചരാചരരൂപമാം—
മൂർത്തി ധരിക്കമിജ്ജീവരാശിക്കെഴും
നിത്യസുഖസ്വരൂപത്തെ മറച്ചലം
ദോഷമവയ്ക്കുളവാക്കും ഗുണങ്ങളെ—
യീഷലറംഗീകരിച്ചിരിക്കുന്നൊരു
മായയെ നിന്തിരുമേനി മോചിപ്പിക്ക
സ്വായത്തമങ്ങേയ്ക്കഖിലവിഭൂതിയും
ജീവിജാലത്തിനുണർവേകിടും ദേവ—
ദേവാ ഭവാനൊഴിഞ്ഞാരിതിനോർക്കിൽ
എങ്ങും പ്രകൃതിപുരുഷാന്വിതം മിന്നു—
മങ്ങേച്ചിലടത്തു വാഴ്ത്തീടുന്നു ശ്രുതി. 14
കാണപ്പെടുന്നൊരീബ്രഹ്മരൂപം തിരു—
മേനിതാ,നെല്ലാമൊടുങ്ങും ലയത്തിലും
മണ്ണിനാൽ തീർത്ത പാത്രങ്ങളാം നശിച്ചങ്ങു
മണ്ണായിടും വിധമങ്ങു ശേഷിക്കുന്നു
നിർവ്വികാരൻ തിരുമേനിയിൽനിന്നുതാ—
നീ വികാരങ്ങളെല്ലാമുളവാവതും.
വാങ്മനോവ്യാപാരമായതിനാലൃഷി—
പുംഗവരെന്നും നടത്തുന്നിതങ്ങയിൽ
മണ്ണിലും കല്ലിലും മുള്ളിലും കാലടി—
യൂന്നുന്നതെല്ലാം ധരയിലാണെന്നപോൽ
നാനാഭിധാനത്തിൽ മർത്ത്യർ ഭജിക്കിലും
നൂനം ഭവാനെയെന്നല്ലാതെ വന്നിടാ. 15
സത്ത്വാദിമായാഗുണത്രയാധീശ്വരാ!
വിദ്വജ്ജനം ലോകശുദ്ധിദമായിടും
ത്വൽക്കഥാപീയൂഷവാർദ്ധിയിൽ മഗ്നരായ്
ദുഃഖമശേഷമകററിയനന്തരം
ദ്വേഷരാഗാദിയും മൃത്യുജരാദിയും
സ്വസ്വരൂപപ്രകാശത്താൽ നശിപ്പിച്ചു
നിത്യസുഖാനുഭവസ്ഥാനമത്യര—
മെത്തുന്നു, ത്വൽക്കഥയെന്തിനു ചൊല്ലണം? 16
മാനുഷരങ്ങേബ്ഭജിക്കുകിലായവർ
നൂനം ശ്വസിക്കുന്നവരെന്നു ചൊന്നിടാം
അല്ലെങ്കിലോ കേവലം തോൽത്തുരുത്തിക്കു—
തുല്യമായേ വിചാരിക്കാവു നിർണ്ണയം
സൃഷ്ടിഹേതുക്കളായീടും മഹദഹം—
തത്ത്വങ്ങളൊത്തൊരുവൻ തന്നനുഗ്രഹാൽ
[1]അണ്ഡം രചിച്ചോ, പുരുഷനായിട്ടവ—
തന്നിൽ പ്രവേശിച്ചവയ്ക്കുണർവുണ്ടാക്കി
അന്നമയാദി കോശങ്ങളിലുംചേർന്നു
നിന്നു ചൈതന്യമവററിന്നുളവാക്കി
പിന്നെയവ നശിക്കുമ്പൊഴും കേടേതു—
മെന്നിയേയന്ത്യനായ് ശേഷിപ്പതാരുവാൻ. 17
സ്ഥൂലസൂക്ഷ്മങ്ങളെ വിട്ടു നിന്നീടുമ—
ക്കാലാത്മകൻ ഭവാൻ സത്യമാം വസ്തുതാൻ.
ആ മുനിമാർഗ്ഗങ്ങളിൽ സ്ഥൂലദർശികൾ
മാമുനിമാർ ചിലർ നിന്തിരുമേനിയെ
ധ്യാനിച്ചിടുന്നു [2]മണിപൂരകചക്ര—
സ്ഥാനത്തിലെന്നുമേകാഗ്രമനസ്സരായ്
ആരുണിമാരെന്നു വിഖ്യാതരാം മുനി—
മാരുപാസിപ്പൂ ഹൃദയത്തിലങ്ങയെ
ഹൃത്തിൽനിന്നും ഭവച്ഛ്രേഷ്ഠപദമാകു—
മുത്തമാംഗത്തിൽ സുഷുമ്നയിലൂടവേ
പ്രാണനെയേററിശ്ശരീരം ത്യജിച്ചിടും
മാനവൻ മൃത്യുവക്ത്രത്തിൽ ഗമിച്ചിടാ. 18

1 ബ്രഹ്മാണ്ഡം. 2 ഹൃദയം.

[6] സ്വകൃതവിചിത്രയോനിഷു വിശന്നിവ ഹേതുതയാ
തരതമതശ്ചകാസ്സ്യനലവൽ സ്വകൃതാനുകൃതിഃ
അഥ വിതഥാസ്വമൂഷ്വവിതഥം തവ ധാമ സമം
വിരജധിയോഽന്വയന്ത്യഭിവിപണ്യവ ഏകരസം. 19
[7] സ്വകൃതപുരേഷ്വമീഷ്വബഹിരന്തരസംവരണം
തവ പുരുഷം വദന്ത്യഖിലശക്തിധൃതോംഽശകൃതം
ഇതി നൃഗതിം വിവിച്യ കവയോ നിഗമാവപനം
ഭവത ഉപാസതേഽങ്ഘ്രിമഭവം ഭുവി വിശ്വസിതാഃ. 20
[8] ദുരവഗമാത്മതത്ത്വനിഗമായ തവാത്തതനോ-
ശ്ചരിതമഹാമൃതാബ്ധിപരിവർത്തപരിശ്രമണാഃ
ന പരിലഷന്തി കേചിദപവർഗ്ഗമപീശ്വര തേ
ചരണസരോജഹംസകുലസംഗവിസൃഷ്ടഗൃഹാഃ. 21
[9] ത്വദനുപഥം കുലായമിദമാത്മസുഹൃത്പ്രിയവ-
ച്ചരതി തഥോന്മുഖേ ത്വയി ഹിതേ പ്രിയ ആത്മനി ച
ന ബത രമന്ത്യഹോ അസദുപാസനയാഽഽത്മഹനോ
യദനുശയാ ഭ്രമന്ത്യുരുഭയേ കുശരീരഭൃതഃ. 22
[10] നിഭൃതമരുന്മനോഽക്ഷദൃഢയോഗയുജോ ഹൃദി യ-
ന്മുനയ ഉപാസതേ തദരയോഽപി യയുഃ സ്മരണാൽ
സ്ത്രിയ ഉരഗേന്ദ്രഭോഗഭുജദണ്ഡവിഷക്തധിയോ
വയമപി തേ സമാഃ സമദൃശോഽങ്ഘ്രിസരോജസുധാഃ. 23
[11] ക ഇഹ നു വേദ ബതാവരജന്മലയോഽഗ്രസരം
യത ഉദഗാദൃഷിര്യമനു ദേവഗണാ ഉഭയേ
തർഹി ന സന്ന ചാസദുഭയം ന ച കാലജവഃ
കിമപി ന തത്ര ശാസ്ത്രമവകൃഷ്യ ശയീത യദാ. 24
[12] ജനിമസതഃ സതോ മൃതിമുതാത്മനി യേ ച ഭിദാം
വിപണമൃതം സ്മരന്ത്യുപദിശന്തി ത ആരുപിതൈഃ
ത്രിഗുണമയഃ പുമാനിതി ഭിദാ യദബോധകൃതാ
ത്വയി ന തതഃ പരത്ര സ ഭവേദവബോധരസേ. 25
[13] സദിവ മനസ്ത്രിവൃത്ത്വയി വിഭാത്യസദാമനുജാൽ
സദഭിമൃശന്ത്യശേഷമിദമാത്മതയാഽഽത്മവിദഃ
ന ഹി വികൃതിം ത്യജന്തി കനകസ്യ തദാത്മതയാ
സ്വകൃതമനുപ്രവിഷ്ടമിദമാത്മതയാവസിതം. 26
[14] തവ പരി യേ ചരന്ത്യഖിലസത്ത്വനികേതതയാ
ത ഉത പദാഽഽക്രമന്ത്യവിഗണയ്യ ശിരോ നിർഋതേഃ
പരിവയസേ പശൂനിവ ഗിരാ വിബുധാനപി താം-
സ്ത്വയി കൃതസൗഹൃദാഃ ഖലു പുനന്തി ന യേ വിമുഖാഃ. 27

---

6 സ്വനിർമ്മിതേഷു കാര്യേഷു താരതമ്യവിവർജ്ജിതം
സർവ്വാനുസ്യൂതസന്മാത്രം ഭഗവന്തം ഭജാമഹേ.

7 ത്വദംശസ്യ മമേശാന ത്വന്മായാകൃതബന്ധനം
ത്വദംഘ്രിസേവാമാദിശ്യ പരാനന്ദ നിവർത്തയ.

8 ത്വത്കഥാമൃതപാഥോധൗ വിഹരന്തോ മഹാമുദഃ
കുർവ്വന്തി കൃതിനഃ കേചിച്ചതുർവ്വർഗ്ഗം തൃണോപമം.

9 ത്വയ്യാത്മനി ജഗന്നാഥേ മന്മനോ രമതാമിഹ
കദാ മമേദൃശം ജന്മ മാനുഷം സംഭവിഷ്യതി.

10 ചരണസ്മരണം പ്രേമ്ണാ തവ ദേവ സുദുർല്ലഭം
യഥാ കഥഞ്ചിൽ നൃഹരേ മമ ഭൂയാദഹർന്നിശം.

11 ക്വാഹം ബുദ്ധ്യാദിസംരുദ്ധഃ ക്വ ച ഭൂമന്മഹസ്തവ
ദീനബന്ധോ ദയാസിന്ധോ ഭക്തിം മേ നൃഹരേ ദിശ.

12 മിഥ്യാതർക്കസുകർക്കശേരിതമഹാ-
വാദാന്ധകാരാന്തര-
ഭ്രാമ്യന്മന്ദമതേരമന്ദമഹിമം-
സ്ത്വജ്ഞാനവർത്മാസ്ഫുടം
ശ്രീമന്മാധവ വാമന ത്രിനയന
ശ്രീശങ്കര ശ്രീപതേ
ഗോവിന്ദേതി മുദാ വദന്മധുപതേ
മുക്തഃ കദാ സ്യാമഹം.

13 യത്സത്വതഃ സദാ ഭാതി ജഗദേതദസത്സ്വതഃ
സദാഭാസമസത്യസ്മിൻ ഭഗവന്തം ഭജാമ തം.

14 തപന്തു താപൈഃ പ്രപതന്തു പർവ്വതാ-
ദടന്തു തീർത്ഥാനി പഠന്തു ചാഗമാൻ
യജന്തു യാഗൈർവ്വിവദന്തു വാദൈ-
ർഹരിം വിനാ നൈവ മൃതിം തരന്തി.

താനുളവാക്കിയ നാനാവിധമായ
യോനികളിൽക്കാരണത്വംനിമിത്തമായ്
എന്നുമനുപ്രവിഷ്ടൻതന്നെയോയെന്നു
തോന്നുംവിധം പ്രവേശിച്ചു തിരുമേനി
ആശ്രയാശൻ വിറകിൻ തരഭേദത്തെ–
യാശ്രയിച്ചേറിക്കുറഞ്ഞു മിന്നുന്നപോൽ
കാരണമാം ശരീരോപാധികൾക്കൊത്തു
നേരേ പലവിധം ശോഭിച്ചിടുന്നിതേ
ആകയാൽ സത്യമല്ലാത്ത ദേഹാദിയി–
ലേകരസമായ് സമമായ് യഥാർത്ഥമാം
നിന്തിരുമേനിതൻ രൂപം വഴിപോലെ
ചിന്തിച്ചറിയുന്നു നിർമ്മലമാനസർ. 19

തന്നാൽ കൃതമാം ശരീരങ്ങളിൽ മറ–
വെന്നിയേയുള്ളും പുറവുമായ് വ്യാപിച്ചു
മിന്നിടും ജീവനെസ്സർവശക്തൻ ഭവാൻ
തന്നംശമാക്കി സൃജിച്ചെന്നു ചൊൽവതേ
മന്നിൽ മനീഷികളൊക്കെയും ജീവനെ
നന്നായ് വിവേചിച്ചറിഞ്ഞിട്ടനുഭവമായ്
വേദോക്തകർമ്മാർപ്പണസ്ഥാനമാം ഭവ–
ല്പാദത്തെ വിശ്വാസമോടുപാസിപ്പിതേ. 20

ദുർഗ്രഹമാം ഭവത്തത്ത്വം ജനങ്ങളെ
വ്യക്തമായിദ്ധരിപ്പിക്കുവാനിച്ഛയാൽ
ഓരോ ശരീരം ധരിക്കും ഭവാനുടെ
ചാരുചരിതാംബുധിയിൽ നിമഗ്നരായ്
അന്യപരിശ്രമമെല്ലാമുപേക്ഷിച്ചു
നിന്നംഘ്രിപങ്കജഹംസസംഗത്തിനാൽ
സന്താനഭാര്യാ ധനസദനാദിയും
സന്ത്യജിപ്പൂ മുക്തിയേയും ചിലർ വിഭോ! 21

അങ്ങയെയർച്ചിപ്പതിന്നുള്ളതാകുമീ–
യംഗം പ്രിയൻ ബന്ധുവാത്മാവുമെന്നപോൽ
സ്വാധീനമായ് ലഭിച്ചിട്ടും നരനിഷ്ട–
ദാതാവുമാത്മാവുമുന്മുഖൻതാനുമാം
നിന്തിരുമേനിയിലാരമിച്ചീടാത്ത–
തെന്തൊരു കഷ്ടമാഹന്ത ചിന്തിക്കുകിൽ
ദേഹാദികളുടെ സേവനത്താലവ–
നാഹന്തിക്കുന്നിതാത്മാവിനെ നിർണ്ണയം. 22

പ്രാണേന്ദ്രിയമനസ്സംയമസംയുതർ
നാനാദൃഢയോഗയുക്തർ മുനീശ്വരർ
ഹൃത്തിലുപാസിച്ചിടും വസ്തുവിൽത്തന്നെ–
യെത്തിനാർ ശത്രുക്കളും സ്മരണത്തിനാൽ
സർപ്പേന്ദ്രദേഹസമാനഭുജദണ്ഡ
നിർഭരാശ്ലേഷം കൊതിച്ചിടും സ്ത്രീകളും

[1]തൃക്കഴൽനീർത്താർമധുവുണ്ടിടും സമ–
ദൃക്കുകൾ ഞങ്ങളുമങ്ങേയ്ക്കു തുല്യമാം. 23

ആദ്യനാമങ്ങയെപ്പിന്നെയുണ്ടായവർ
പാർത്തീടിലിങ്ങറിയുന്നില്ല വിസ്മയം
രണ്ടുവിധം സുരന്മാരും വിധാതാവു–
മുണ്ടായതങ്ങയിൽനിന്നുമത്രേ, ഭവാൻ
എല്ലാമടക്കിശ്ശയിക്കവേ കാലവു–
മില്ല ശാസ്ത്രം സത്തസത്തും ശരീരവും. 24
സത്തിൻവിനാശ,മസത്തിൻ സമുത്ഭവം
ശുദ്ധമാമാത്മാവിലെബ്ഭേദകല്പനം
കർമ്മഫലവ്യവഹാരസമർത്ഥന–
മിമ്മട്ടു നാനാവിധത്തിൽ മതാധിപർ
ശിഷ്യർക്കുപദേശമേകുന്നതൊക്കെയും
നിശ്ചയമായിഭ്രമംകൊണ്ടുതന്നെയാം
ഇപ്രകാരംതന്നെയാണു പുരുഷനിൽ
കല്പിച്ചിടുന്ന ഗുണത്രയഭേദവും
എന്നാൽ ഭവാനെയറിയായ്കകാരണം–
തന്നെയാണീവിധം ഭേദം ഭവിപ്പതും
ജ്ഞാനഘനമായ്ത്തമസ്സിൽനിന്നന്യമായ്
ഭാനിച്ചിടും വസ്തുവേയിതു ബാധിയാം. 25

ചിത്തസങ്കല്പസംസൃഷ്ടം ത്രിഗുണസം–
യുക്തമീ ലോകമസത്തായിരിപ്പിതേ
സത്താം ഭവാനിലധിഷ്ഠിതമാകയാൽ
മർത്ത്യാദിയുൾപ്പെടെയാളും പ്രപഞ്ചവും
സത്തെന്നപോൽ വിളങ്ങുന്നു നിഖിലാത്മ–
വിത്തുക്കളാത്മതയാൽ നിനപ്പൂ തഥാ
സ്വർണ്ണം,മതിനുടെ രൂപഭേദത്തിലും
സ്വർണ്ണമായ്ത്തന്നെ വിളങ്ങിടുംപോലവേ
ആത്മകൃതമായനുപ്രവിഷ്ടം ജഗ–
ത്താത്മാവുതാനെന്നു നിശ്ചിതമായിതു. 26

സർവ്വഭൂതാത്മഭാവത്തൊടാരങ്ങയെ
നിർവ്വിശങ്കം പരിസേവിച്ചിടുന്നുവോ
തീരെഗ്ഗണിക്കാതെ മൃത്യുവെ മൂർദ്ധാവി–
ലേറിച്ചവിട്ടിക്കടക്കുന്നിതേയവർ
തദ്വിമുഖൻ ബുധനാകിലും വാക്കിനാൽ
ബദ്ധനാക്കുന്ന മൃഗത്തിനെപ്പോൽ ഭവാൻ
തൽപ്രേമസമ്പന്നരേററം പരിശുദ്ധ–
രെപ്പൊഴുമന്യരേയും ശുദ്ധരാക്കുവോർ
അല്ലാതെയുള്ളോർ സ്വയമേ മലിനരു–
മെല്ലാവരെയും ദുഷിപ്പിക്കുവോരുമാം. 27

1. തൃപ്പാദമാകുന്ന പങ്കജത്തിലെ മധു

[15] ത്വമകരണഃ സ്വരാഡഖിലകാരകശക്തിധര-
സ്തവ ബലിമുദ്വഹന്തി സമദന്ത്യജയാനിമിഷാഃ
വർഷഭുജോഽഖിലക്ഷിതിപതേരിവ വിശ്വസൃജോ
വിദധതി യത്ര യേ ത്വധികൃതാ ഭവതശ്ചകിതാഃ. 28

[16] സ്ഥിരചരജാതയഃ സ്യുരജയോത്ഥനിമിത്തയുജോ
വിഹര ഉദീക്ഷയാ യദി പരസ്യ വിമുക്ത തതഃ
ന ഹി പരമസ്യ കശ്ചിദപരോ ന പരശ്ച ഭവേദ്
വിയത ഇവാപദസ്യ തവ ശൂന്യതുലാം ദധതഃ. 29

[17] അപരിമിതാ ധ്രുവാസ്തനുഭൃതോ യദി സർവ്വഗതാ-
സ്തർഹി ന ശാസ്യതേതി നിയമോ ധ്രുവ നേതരഥാ
അജനി ച യന്മയം തദവിമുച്യ നിയന്തൃ ഭവേൽ
സമമനുജാനതാം യദമതം മതദുഷ്ടതയാ. 30

[18] ന ഘടത ഉദ്ഭവഃ പ്രകൃതിപൂരുഷയോരജയോ-
രുഭയയുജാ ഭവന്ത്യസുഭൃതോ ജലബുദ്ബുദവൽ
ത്വയി ത ഇമേ തതോ വിവിധനാമഗുണൈഃ പരമേ
സരിത ഇവാർണ്ണവേ മധുനി ലില്യുരശേഷരസാഃ. 31

[19] നൃഷു തവ മായയാ ഭ്രമമമീഷ്വവഗത്യ ഭൃശം
ത്വയി സുധിയോഽഭവേ ദധതി ഭാവമനുപ്രഭവം
കഥമനുവർത്തതാം ഭവഭയം തവ യദ്ഭ്രുകുടിഃ
സൃജതി മുഹുസ്ത്രിണേമിരഭവച്ഛരണേഷു ഭയം. 32

[20] വിജിതഹൃഷീകവായുഭിരദാന്തമനസ്തുരഗം
യ ഇഹ യതന്തി യന്തുമതിലോലമുപായഖിദഃ
വ്യസനശതാന്വിതാഃ സമവഹായ ഗുരോശ്ചരണം
വണിജ ഇവാജ സന്ത്യകൃതകർണ്ണധരാ ജലധൗ. 33

[21] സ്വജനസുതാത്മദാരധനധാമധരാസുരഥൈ-
സ്ത്വയി സതി കിം നൃണാം ശ്രയത ആത്മനി സർവ്വരസേ
ഇതി സദജാനതാം മിഥുനതോ രതയേ ചരതാം
സുഖയതി കോ ന്വിഹ സ്വവിഹതേ സ്വനിരസ്തഭഗേ. 34

[22] ഭുവി പുരുപുണ്യതീർത്ഥസദനാന്യൃഷയോ വിമദാ-
സ്ത ഉത ഭവൽപദാംബുജഹൃദോഽഘഭിദംഘ്രിജലാഃ
ദധതി സകൃന്മനസ്ത്വയി യ ആത്മനി നിത്യസുഖേ
ന പുനരുപാസതേ പുരുഷസാരഹരാവസഥാൻ. 35

---

15 അനിന്ദ്രിയോഽപി യോ ദേവഃ സർവ്വകാരക-
ശക്തിധൃക്
സർവ്വജ്ഞഃ സർവ്വകർത്താ ച സർവ്വസേവ്യം നമാമി തം.

16 ത്വദീക്ഷണവശക്ഷോഭമായാബോധിതകർമ്മഭിഃ
ജാതാൻ സംസരതഃ ഖിന്നാൻ നൃഹരേ പാഹി നഃ

17 അന്തര്യന്താ സർവ്വലോകസ്യ ഗീതഃ [പ്രിതഃ
ശ്രുത്യാ യുക്ത്യാ ചൈവമേവാവസേയഃ
യഃ സർവ്വജ്ഞഃ സർവ്വശക്തിർനൃസിംഹഃ
ശ്രീമന്തം തം ചേതസൈവാവലംബേ.

18 യസ്മിന്നുദ്യദ്വിലയമപി
യദ്ഭാതി വിശ്വം ലയാദൗ
ജീവോപേതം ഗുരുകരുണ-
യാ കേവലാത്മാവബോധേ
അത്യന്താന്തം വ്രജതി സഹസാ
സിന്ധുവത്സിന്ധുമധ്യേ
മധ്യേ ചിത്തം ത്രിഭുവനഗുരും
ഭാവയേ തം നൃസിംഹം.

19 സംസാരചക്രക്രകചൈർവ്വിദീർണ്ണ-
മുദീർണ്ണനാനാഭവതാപതപ്തം
കഥഞ്ചിദാപന്നമിഹ പ്രപന്നം
ത്വമുദ്ധര ശ്രീനൃഹരേ നൃലോകം.

20 യദാ പരാനന്ദഗുരോ ഭവൽപദേ
പദം മനോ മേ ഭഗവംല്ലഭേത
തദാ നിരസ്താഖിലസാധനശ്രമഃ
ശ്രയേയ സൗഖ്യം ഭവതഃ കൃപാതഃ.

21 ഭജതോ ഹി ഭവാൻ സാക്ഷാൽ പരമാനന്ദചിദ്ഘനഃ
ആത്മൈവ കിമതഃ കൃത്യം തുച്ഛദാരസുതാദിഭിഃ.

22 മുഞ്ചന്നംഗ തദംഗസംഗമനിശം
ത്വാമേവ സഞ്ചിന്തയൻ
സന്തഃ സന്തി യതോ യതോ ഗതമദാ-
സ്താനാശ്രമാനാവസൻ
നിത്യം തന്മുഖപങ്കജാദ്വിഗളിത-
ത്വൽപുണ്യഗാഥാമൃത-
സ്രോതഃസംപ്ലവസംപ്ലുതോ നരഹരേ
ന സ്യാമഹം ദേഹഭൃൽ.

താനേ വിളങ്ങുന്നവനായ്ക്കരണവി-
ഹീനനായ് സർവ്വഭൂതാക്ഷബലാഢ്യനാം

നിന്തിരുമേനിക്കവിദ്യാസമേതരാം
വിണ്ടലവാസികൾ വിശ്വസ്രഷ്ടാക്കളും

സാമന്തർ ചക്രവർത്തിക്കെന്നപോൽ ബലി-
സ്തോമം സമർപ്പിച്ചു ഭക്ഷിച്ചിടുന്നിതേ

അങ്ങയെപ്പേടിച്ചു കല്പനയൊക്കെയും
ഭംഗിയായിട്ടിവർ നിർവ്വഹിപ്പൂ സദാ. 28

മായാവിഭിന്നാ! വിമുക്താ! ഭവാനുടെ
മായയോടൊത്തുള്ള കണ്മുനക്രീഡയിൽ

ഉത്ഥനിമിത്തയുക്തങ്ങളാം കർമ്മങ്ങ-
ളൊത്തു ചരസ്ഥിരജീവികൾ ജാതരാം

ശൂന്യസദൃശനായാകാശതുല്യനാ-
യുന്നതകാരുണ്യവാനായദൃശ്യനാം

അങ്ങേയ്ക്കുപരനായും പരനായുമി-
ല്ലെങ്ങുമൊരുത്തനുമെന്നതു വിശ്രുതം. 29

നിത്യരായ് സർവ്വഗതരായസംഖ്യരായ്
വർത്തിച്ചിടുന്നു ജീവാത്മാക്കളെങ്കിലോ

ശാസിപ്പതിന്നും നിയന്ത്രിപ്പതിന്നുമൊ-
രീശനവർക്കെങ്ങുമില്ലെന്നുവന്നിടും

ഭേഷായറിഞ്ഞെന്നു ചൊല്ലുവോരും ജ്ഞാന-
ദോഷത്തിനാലറിയാതെയിരിപ്പതായ്

കാരണത്വത്താൽ സമസ്തത്തിലും ചേർന്നു
പാരം വിളങ്ങും തിരുമേനിയിൽനിന്നു

മായാകൃതോപാധിയുക്തം തദംശങ്ങ-
ളായിജ്ജനിച്ചു ജീവാത്മാക്കളാകവേ

സംസാരമഗ്നരാമായവരെബ്ഭവാൻ
ശാസിച്ചലിവാന്നവിദ്യ നശിപ്പിച്ചു

തന്നിയന്താവായ് വിളങ്ങുന്നുവെന്നതു
നന്നായ് ധരിച്ചിരിക്കുന്നിതു ഞങ്ങളും. 30

ജന്മരഹിതപ്രകൃതിപുരുഷർക്കു
ജന്മം ഘടിച്ചിടുന്നില്ല രണ്ടിന്റെയും

സംഗമത്താലെ നീർപ്പോളകളെന്നപോ-
ലങ്ങുളവാകുന്നു ജീവികളൊക്കെയും

എന്നതുമൂലം പരമനാമങ്ങയിൽ
ഭിന്നഗുണ നാമയുക്തരായ് പ്രാണികൾ

ആലയിപ്പൂ തേനിലെല്ലാരസങ്ങളും-
പോലെയുമബ്ധിയിലാറുകൾപോലെയും. 31

നിന്തിരുമേനിതൻ മായയാൽ സംസാര-
ബന്ധഭ്രമം നരന്മാർക്കു ഭവിപ്പതായ്

നേരേയറിഞ്ഞു ബുധന്മാരഭയനാം
ശൗരേ! ഭവാനിൽ പരമമാം ഭക്തിയെ

പിന്നെയും കൈവരിച്ചീടുന്നു നിൻഭക്ത-
വൃന്ദത്തിനു ഭവഭീതിയുണ്ടായിടാ

ആകയാൽ നിന്തിരുമേനിതൻഭ്രൂകുടി-
യാകും ത്രിചക്രമാളുന്ന കാലത്തിനെ

ത്വത്പദപങ്കജമാശ്രയിക്കാത്തവ-
നെപ്പൊഴും പേടിച്ചുതന്നെ വാഴുന്നിതേ. 32

ജന്മരഹിതാ! ഗുരുചരണാംബുജം
ചെമ്മേ സമാശ്രയിക്കാതതിലോലമായ്

ഇന്ദ്രിയപ്രാണങ്ങൾ വെന്നവരാലും നി-
യന്ത്രിക്കുവാൻ കഴിയാതെയിരിപ്പതായ്

ദാന്തതയറ്റ ചിത്താശ്വത്തെ വെല്ലാൻ നി-
താന്തം ശ്രമിപ്പോർ വ്യസനനിമഗ്നരായ്

[1]കർണ്ണധാരാപേതരാകും വണിക്കുക-
ളർണ്ണവത്തിൽപോലിവിടെയുഴന്നിടും. 33

സച്ചിദാനന്ദസ്വരൂപനാകും ഭവാ-
നാശ്രിതർക്കാത്മപ്രദനെന്നിരിക്കവേ

പുത്രൻ ഗൃഹം ബന്ധുഗേഹം ധനം ഭാര്യ
പൃഥ്വീരഥാസുക്കളാലുമെന്തേ ഫലം?

സദ്വസ്തുവെയറിയാതെ മിഥുനങ്ങൾ
രത്യാദി മായാസുഖത്തിൽ മോഹിപ്പതേ.

താനേ ഹതമായ് സ്വഭാവേനതാൻ സാര-
ഹീനമായീടുമിസ്സംസാരസിന്ധുവിൽ

പാർത്തുകണ്ടാലെന്തൊരർത്ഥമാണുള്ളതു
മർത്ത്യനെ വാസ്തവത്തിൽ സുഖിപ്പിക്കുവാൻ 34

[2]പാപഹപാദാംബുയുക്തരായ് നിന്തിരു-
ശ്രീപദപത്മം ഭജിപ്പവരായിടും

മാമുനിമാർ മദഹീനരാ,ണെങ്കിലും
ഭൂമിയിലെപ്പുണ്യതീർത്ഥമുപാസിപ്പു

നിത്യസുഖനുമാത്മാവുമാമങ്ങയെ
ചിത്താംബുജത്തിലൊരിക്കൽ സ്മരിക്കുവോർ

പിന്നെപ്പുരുഷസാരത്തെ ഹരിച്ചിടും
മന്ദിരത്തേയുപാസിച്ചിടാ നിർണ്ണയം. 35

1 അമരക്കാരനില്ലാത്തവൻ. 2 പാപം പോക്കുന്ന പാദജലത്തോടുകൂടിയവൻ

23 സത ഇദമുത്ഥിതം സദിതി ചേന്നനു തർക്കഹതം
വ്യഭിചരതി ക്വ ച ക്വ ച മൃഷാ ന തഥോഭയയുക്
വ്യവഹൃതയേ വികല്പ ഇഷിതോഽന്ധപരമ്പരയാ
ഭ്രമയതി ഭാരതീ ത ഉരുവൃത്തിഭിരുക്ഥജഡാൻ. 36
24 ന യദിദമഗ്ര ആസ ന ഭവിഷ്യദതോ നിധനാ-
ദനുമിതമന്തരാ ത്വയി വിഭാതി മൃഷൈകരസേ
അത ഉപമീയതേ ദ്രവിണജാതിവികല്പപഥൈ-
ർവ്വിതഥമനോവിലാസമൃതമിത്യവയന്ത്യബുധാഃ. 37
25 സ യദജയാ ത്വജാമനുശയീത ഗുണാംശ്ച ജുഷൻ
ഭജതി സരൂപതാം തദനു മൃത്യുമപേതഭഗഃ
ത്വമുത ജഹാസി താമഹിരിവ ത്വചമാത്തഭഗോ
മഹസി മഹീയസേഽഷ്ടഗുണിതേഽപരിമേയഭഗഃ. 38
26 യദി ന സമുദ്ധരന്തി യതയോ ഹൃദി കാമജടാ
ദുരധിഗമോഽസതാം ഹൃദി ഗതോഽസ്മൃതകണ്ഠമണിഃ
അസുതൃപയോഗിനാമുഭയതോഽപ്യസുഖം ഭഗവ-
ന്നനപഗതാന്തകാദനധിരൂഢപദാദ്ഭവതഃ. 39
27 ത്വദവഗമീ ന വേത്തി ഭവദുത്ഥശുഭാശുഭയോ-
ർഗ്ഗുണവിഗുണാന്വയാംസ്തർഹി ദേഹഭൃതാം ച ഗിരഃ
അനുയുഗമന്വഹം സഗുണ ഗീതപരമ്പരയാ
ശ്രവണഭൃതോ യതസ്ത്വമപവർഗ്ഗഗതിർമ്മനുജൈഃ. 40
28 ദ്യുപതയ ഏവ തേ ന യയുരന്തമനന്തതയാ
ത്വമപി യദന്തരാണ്ഡനിചയാ നനു സാവരണാഃ
ഖ ഇവ രജാംസി വാന്തി വയസാ സഹ യച്ഛ്രുതയ-
സ്ത്വയി ഹി ഫലന്ത്യതന്നിരസനേന ഭവന്നിധനാഃ. 41

ശ്രീഭഗവാനുവാച

ഇത്യേതദ്ബ്രഹ്മണഃ പുത്രാ ആശ്രുത്യാത്മാനുശാസനം
സനന്ദനമഥാനർച്ചുഃ സിദ്ധാ ജ്ഞാത്വാഽഽത്മനോ ഗതിം. 42
ഇത്യശേഷസമാമ്നായപുരാണോപനിഷദ്രസഃ
സമുദ്ധൃതഃ പൂർവ്വജാതൈർവ്യോമയാനൈർമ്മഹാത്മഭിഃ. 43
ത്വം ചൈതദ്ബ്രഹ്മദായാദ ശ്രദ്ധയാഽഽത്മാനുശാസനം
ധാരയംശ്ചര ഗാം കാമം കാമാനാം ഭർജ്ജനം നൃണാം. 44

---

23 ഉദ്ഭൂതം ഭവതഃ സതോപി ഭുവനം
സന്നൈവ സർപ്പഃ സ്രജഃ
കുർവ്വൽകാര്യമപീഹ കൂടകനകം
വേദോപി നൈവം പരഃ
അദ്വൈതം തവ സൽപരം തു പരമാ-
നന്ദം പദം തന്മുദാ
വന്ദേ സുന്ദരമിന്ദിരാനുത ഹരേ
മാ മുഞ്ച മാമാനതം.

24 മുകുടകുണ്ഡലകങ്കണകിങ്കിണീ-
പരിണതം കനകം പരമാർത്ഥതഃ.
മഹദഹംകൃതിഖപ്രമുഖം തഥാ
നരഹരേർന്ന പരം പരമാർത്ഥതഃ.

25 നൃത്യന്തീ തവ വീക്ഷണാങ്ഗണഗതാ
കാലസ്വഭാവാദിഭി-
ർഭാവാൻ സത്വരജസ്തമോഗുണമയാ-
നുന്മീലയന്തീ ബഹൂൻ
മാമാക്രമ്യ പദാ ശിരസ്യതിഭരം
സമ്മർദ്ദയന്ത്യാതുരം
മായാ തേ ശരണം ഗതോസ്മി നൃഹരേ
ത്വാമേവ താം വാരയ.

26 ദംഭന്യാസമിഷേണ വഞ്ചിതജനം
ഭോഗൈകചിന്താതുരം
സംമുഹ്യന്തമഹർന്നിശം വിരചിതോ-
ദ്യോഗക്ലമൈരാകുലം
ആജ്ഞാലംഘിനമജ്ഞമജ്ഞജനതാ
സമ്മാനനാസന്മദം
ദീനാനാഥ ദയാനിധാന പരമാ-
നന്ദ പ്രഭോ പാഹി മാം.

27 അവഗമം തവ മേ ദിശ മാധവ
സ്ഫുരതി യന്ന സുഖാസുഖസംഗമഃ
ശ്രവണവർണ്ണനഭാവമഥാപി വാ
നഹി ഭവാമി യഥാ വിധികിങ്കരഃ.

28 ദ്യുപതയോ വിദുരന്തമനന്ത തേ
ന ച ഭവാന്ന ഗിരഃ ശ്രുതിമൗലയഃ
ത്വയി ഫലന്തി യതോ നമ ഇത്യതോ
ജയജയേതി ഭജേ തവ തത്പദം.

സത്തിൽനിന്നുത്ഥിതമായ ജഗത്തിതു
സത്തായ് ഭവിക്കുന്നുവെന്നുവന്നീടുകിൽ
യുക്തിക്കു ചേരുന്നതല്ല ചിലേടത്തു
വ്യക്തം വ്യഭിചരിക്കുന്നു, ചില ദിക്കിൽ
മിഥ്യയായും ഭവിക്കുന്നു തഥാ രണ്ടി-
ടത്തുമൊരുപോലെ യോജിപ്പതായിടാ
അന്ധപരമ്പരയാ നിലനില്ക്കുമി-
ഭ്രാന്തിയുമിഷ്ടം വ്യവഹൃതിക്കോർക്കുകിൽ. 36
നാനാവിധവൃത്തിയാലും ഭവദീയ-
വാണി കർമ്മത്തിലതി ശ്രദ്ധയാർന്നിടും
ചിന്താവിഹീനരാം മന്ദമതികൾക്ക-
ന്നന്തരംഗത്തെ ഭ്രമിപ്പിച്ചിടുന്നിതേ
ഇപ്രപഞ്ചം ഭവിച്ചില്ല സൃഷ്ടിക്കുമു-
മ്പുത്ഭവിപ്പീല കല്പത്തിനുശേഷവും
മദ്ധ്യകാലത്തിങ്കൽമാത്രം വിളങ്ങുന്നു
മിഥ്യയായ് കേവലനാം തിരുമേനിയിൽ
എന്നതിനാൽ ദ്രവ്യജാതിഭേദങ്ങളെ
നന്നായുപമിച്ചഖിലശാസ്ത്രങ്ങളും
പൊന്നതുമൂലം പ്രപഞ്ചമില്ലാത്തതാ-
ണെന്നു ധരിപ്പാൻ പ്രയാസമില്ലേതുമേ
നേരറ്റൊരീമനഃഭ്രാന്തിയെസ്സത്യമെ-
ന്നോരുന്നവൻ മഹാമൂഢനത്രേ ദൃഢം. 37
ജീവനവിദ്യയാലാകൃഷ്ടനാകയാൽ
സേവിച്ചിടുന്നു ഗുണങ്ങളെ,യായവൻ
താനേ സരൂപതയാർന്നു പതിക്കുന്നി-
താനന്ദമറ്റുടൻ സംസാരവാരിധിയിൽ.
പാമ്പു പടം ത്യജിക്കുംവിധം മായയെ
വൻഭൂതിമാൻ ഭവാൻസന്ത്യജിക്കുന്നിതു
ഏതുമാർക്കും പരിച്ഛേദ്യമല്ലാതുള്ള
ഭൂതികളാർന്നിടും നിന്തിരുമേനിയെ
എട്ടുവിധത്തിലിയലും വിഭൂതിയും
വിട്ടു പൂജിക്കുന്നു ഭക്തജനോത്കരം. 38
ഈശാ! ഭഗവൻ! യതികൾ, മനസ്സിലെ-
യാശ വേരോടെ പറിച്ചെറിയായ്കിലോ
സത്തുക്കളല്ലാതവർ തൻമനസ്സിലും
നിത്യവും സുസ്ഥിരമായ് നിവസിച്ചിടും
ദുർല്ലഭനാമങ്ങവർക്കു ഗളംതന്നി-
ലുല്ലസിപ്പോരസ്മൃതമണിതാൻ ദൃഢം.

ഭോഗസന്തൃപ്തിവരുത്താൻ ശ്രമിക്കുമാ-
യോഗികൾക്കന്തികത്തിൽ സ്ഥിതിചെയ്തിടും
മൃത്യുവിനേയുമജ്ഞാതപദംപെടും
സത്താം ഭവാനെയുമെപ്പൊഴും പേടിയാം. 39
അങ്ങേയറിയുവോരങ്ങുനിമിത്തമായ്
സംഗതമാം പുണ്യപാപകർമ്മങ്ങളാൽ
വന്നുകൂടും സുഖദുഃഖങ്ങളെയറി-
യുന്നതില്ലെന്നല്ല ദേഹഭൃത്തുക്കളെ
ഉന്നിച്ചമച്ച വിധിനിഷേധങ്ങളു-
മെന്നുമവർക്കൊരു ബാധകമായിടാ
ഓരോ യുഗത്തിലും സത്സമ്പ്രദായാനു-
സാരം ശ്രവണംവഴിക്കു ഹൃത്താരതിൽ
അങ്ങയെദ്ധാരണംചെയ്യും മനുജർക്ക-
ഭംഗം ഭവാൻ മോക്ഷദായകൻതന്നെയാം. 40
നിന്തിരുമേനിതന്നന്തം ധരിപ്പതി-
ല്ലിന്ദ്രാദികളുമനന്തതമൂലമായ്
സ്വാന്തമാം സീമ ഭവാനും ധരിപ്പതി-
ല്ലന്തരംഗത്തിലേഴാവരണം പെടും
അണ്ഡസമൂഹങ്ങൾ കാലചക്രത്തൊടു
ചേർന്നു ചുഴലുന്നു വാനിൽപ്പൊടികൾപോൽ.
ആഗമവും നശ്യമാം പദാർത്ഥങ്ങളെ-
യാകെയതല്ലതല്ലെന്നു നിഷേധിച്ചു
വാങ്മാനസങ്ങൾക്കഗോചരനായിടു-
മങ്ങയിൽച്ചെന്നവസാനിച്ചിടുന്നിതേ. 41

ശ്രീഭഗവാൻ പറഞ്ഞു

സാദരമാത്മപ്രബോധകമാം ശ്രുതി-
ഗീതയേവം ബ്രഹ്മനന്ദനർ കേട്ടുടൻ
സിദ്ധരായാത്മാവുതൻ ഗതി നല്ലപോൽ
പാർത്തു സനന്ദനൻതന്നെയർച്ചിച്ചിതു. 42
സർവ്വപുരാണവേദോപനിഷത്സാര-
മീവിധം പൂർവ്വജന്മാരുമകാമരും
വ്യോമചരരുമായീടും സനകാദി-
മാമുനിമാരാൽ സമുദ്ധൃതമായ്പ്പുരാ. 43
ബ്രഹ്മദായാദാ! സമസ്തകാമത്തെയു-
മുന്മൂലനംചെയ്യുമീയുപദേശവും
ശ്രദ്ധയോടും ധരിച്ചിട്ടു യഥാകാല-
മിദ്ധരയെങ്ങും ഭവാൻ ചരിച്ചീടുക. 44

ശ്രീശുക ഉവാച

ഏവം സ ഋഷിണാദിഷ്ടം ഗൃഹീത്വാ ശ്രദ്ധയാത്മവാൻ
പൂർണ്ണഃ ശ്രുതധരോ രാജന്നാഹ വീരവ്രതോ മുനിഃ. 45

നമസ്തസ്മൈ ഭഗവതേ കൃഷ്ണായാമലകീർത്തയേ
യോ ധത്തേ സർവ്വഭൂതാനാമഭവായോശതീഃ കലാഃ. 46

ഇത്യാദ്യമൃഷിമാനമ്യ തച്ഛിഷ്യാംശ്ച മഹാത്മനഃ
തതോഽഗാദാശ്രമം സാക്ഷാൽ പിതുർദ്വൈപായനസ്യ മേ. 47

സഭാജിതോ ഭഗവതാ കൃതാസനപരിഗ്രഹഃ
തസ്മൈ തദ്വർണ്ണയാമാസ നാരായണമുഖാച്ഛ്രുതം. 48

ഇത്യേതദ്വർണ്ണിതം രാജൻ യന്നഃ പ്രശ്നഃ കൃതസ്ത്വയാ
യഥാ ബ്രഹ്മണ്യനിർദ്ദേശ്യേ നിർഗ്ഗുണേഽപി മനശ്ചരേൽ. 49

യോഽസ്യോൽപ്രേക്ഷക ആദിമധ്യനിധനേ യോഽവ്യക്ത-
ജീവേശ്വരോ
യഃ സൃഷ്ട്വേദമനുപ്രവിശ്യ ഋഷിണാ ചക്രേ പുരഃ ശാസ്തി താഃ
യം സംപദ്യ ജഹാത്യജാമനുശയീ സുപ്തഃ കുലായം യഥാ
തം കൈവല്യനിരസ്തയോനിമഭയം ധ്യായേദജസ്രം ഹരിം. 50

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
നാരദനാരായണസംവാദേ വേദസ്തുതിർന്നാമ സപ്താശീതിതമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 11984 ദശമസ്കന്ധേ ശ്ലോകാഃ 3790

---

## അഷ്ടാശീതിതമോഽധ്യായഃ

രാജോവാച

ദേവാസുരമനുഷ്യേഷു യേ ഭജന്ത്യശിവം ശിവം
പ്രായസ്തേ ധനിനോ ഭോജാ ന തു ലക്ഷ്മ്യാഃ പതിം ഹരിം. 1

ഏതദ്വേദിതുമിച്ഛാമഃ സന്ദേഹോഽത്ര മഹാൻ ഹി നഃ
വിരുദ്ധശീലയോഃ പ്രഭ്വോർവ്വിരുദ്ധാ ഭജതാം ഗതിഃ. 2

ശ്രീശുക ഉവാച

ശിവഃ ശക്തിയുതഃ ശശ്വൽ ത്രിലിംഗോ ഗുണസംവൃതഃ
വൈകാരികസ്തൈജസശ്ച താമസശ്ചേത്യഹം ത്രിധാ. 3

തതോ വികാരാ അഭവൻ ഷോഡശാമീഷു കഞ്ചന
ഉപധാവൻ വിഭൂതീനാം സർവ്വാസാമശ്നുതേ ഗതിം. 4

ഹരിർഹി നിർഗ്ഗുണഃ സാക്ഷാൽ പുരുഷഃ പ്രകൃതേഃ പരഃ
സ സർവ്വദൃഗുപദ്രഷ്ടാ തം ഭജൻ നിർഗ്ഗുണോ ഭവേൽ. 5

നിവൃത്തേഷ്വശ്വമേധേഷു രാജാ യുഷ്മൽപിതാമഹഃ
ശൃണ്വൻ ഭഗവതോ ധർമ്മാനപൃച്ഛദിദമച്യുതം. 6

സ ആഹ ഭഗവാംസ്തസ്മൈ പ്രീതഃ ശുശ്രൂഷവേ പ്രഭുഃ
നൃണാം നിഃശ്രേയസാർത്ഥായ യോഽവതീർണ്ണോ യദോഃ കുലേ. 7

യസ്യാഹമനുഗൃഹ്ണാമി ഹരിഷ്യേ തദ്ധനം ശനൈഃ
തതോഽധനം ത്യജന്ത്യസ്യ സ്വജനാ ദുഃഖദുഃഖിതം. 8

സ യദാ വിതഥോദ്യോഗോ നിർവ്വിണ്ണഃ സ്യാദ്ധനേഹയാ
മൽപരൈഃ കൃതമൈത്രസ്യ കരിഷ്യേ മദനുഗ്രഹം. 9

ശ്രീശുകൻ പറഞ്ഞു

നാരായണർഷിതന്നീയുപദേശത്തെ
നേരേ ധരിച്ചാത്മസാക്ഷാൽക്കൃതിയാന്നു
വീരവ്രതൻ പരിപൂർണ്ണൻ [1]ശ്രുതധരൻ
നാരദനാത്മവാൻ ചൊല്ലിനാനീവിധം. 45
"ലോകസമസ്തഭൂതങ്ങളേയും ഭവ-
ശോകത്തിൽനിന്നു സമുദ്ധരിച്ചീടുവാൻ
ചേതോഹരാംശാവതാരങ്ങളാന്നിടും
മാധവനാം ഭഗവാനു നമസ്തുതി." 46
ഈവട്ടിലാദ്യനായീടും മുനിയെയു-
മാമഹാത്മാവൃതൻ ശിഷ്യഗണത്തെയും
ആ മുനിയാനമിച്ചെൻപിതാവാം വ്യാസ-
മാമുനിതന്നാശ്രമത്തിലെത്തീടിനാൻ. 47
സത്കരിച്ചബ് ഭഗവാൻ വ്യാസനേകിട-
മുത്കൃഷ്ടമാമാസനത്തിലിരുന്നുടൻ
നാരായണർഷിയരുളിയതൊക്കെയും
നേരേ വിവരിച്ചു കേൾപ്പിച്ചു നാരദൻ. 48
ഭൂശാസിതാവേ! ഗുണാതീതമായനി-
ർദ്ദേശ്യമാകും ബ്രഹ്മവസ്തുവിലെങ്ങനെ
മാനസം ചെല്ലുമെന്നുള്ള ചോദ്യത്തിനു
ഞാനേവമുത്തരം ചൊല്ലി സവിസ്തരം. 49
ലോകം രചിക്കുവാനാരാദ്യമുന്നിയോ
ലോകം രചിച്ചു കാത്താരഴിക്കുന്നുവോ
സൃഷ്ടിസ്ഥിതിലയകാലങ്ങളിൽ ജഗ-
ത്തൊട്ടുക്കു തിങ്ങിവിളങ്ങുന്നതേതവൻ
ജീവസമൂഹമവ്യക്തമിവററിനെ-
യേവനാം നേരേനിയന്ത്രിച്ചിടുന്നതും
സൃഷ്ടിച്ചു ലോകമന്തര്യാമിയായതി-
ലൊട്ടുക്കനുപ്രവേശിച്ചു വപുസ്സുകൾ
നിർമ്മിച്ചിടുന്നതാരായവയെപ്പിന്നെ
നന്മട്ടു ശാസിച്ചിടുന്നതുമാരുവാൻ
സുപ്തൻ സ്വദേഹത്തെ വിസ്മരിക്കുന്നതി-
നൊപ്പമായ് ജീവനുമാരായ് ഭവിച്ചുടൻ
മായയെ വിട്ടിട്ടു മുക്തനാകുന്നുവോ
സായുജ്യദാനത്തിനാൽ ഭവസങ്കടം
ഭക്തജനത്തിനു തീർക്കുമേവനാ-
മക്കൃഷ്ണനെസ്സദാ ധ്യാനിച്ചിടുന്നു ഞാൻ. 50

## അദ്ധ്യായം 88

രാജാവു പറഞ്ഞു

ദേവാസുരനരന്മാരിൽ ചിലരങ്ങു
സേവിപ്പതേ ഭോഗഹീനൻ മഹേശനെ
അക്കൂട്ടർ മിക്കതും സമ്പന്നരും ഭോഗ-
സൗഖ്യയുതരുമായ്ക്കാണപ്പെടുന്നിതു
അക്കണക്കല്ല രമാജാനിതന്നുടെ
ഭക്തജനത്തിൻ സ്ഥിതി ധരാധീശ്വരാ! 1
പാരം വിരുദ്ധശീലംപെടുമീശ്വര-
ന്മാരാമവരെബ് ഭജിക്കുവോർക്കും ഫലം
നേരേ വിപരീതമായ്ക്കാണ്മതിൽ ശങ്ക-
യേറുന്നു ഞങ്ങൾക്കതെങ്ങു തീർത്തീടണം. 2

ശ്രീശുകൻ പറഞ്ഞു

ശക്തിയോടെപ്പൊഴും ചേർന്നു ലിംഗത്രയ-
യുക്തനായ് മായാഗുണാവൃതനായ്പ്പരം
സത്വം രജസ്സു തമസ്സിഗ്ഗുണങ്ങളിൽ
സംസ്ഥിതമായിടും സാത്വികം രാജസം
താമസമിമ്മൂന്നുമട്ടഹങ്കാരത്തൊ-
ടാ മഹാദേവൻ വിളങ്ങുന്നു സർവ്വദാ. 3
സാത്വികാഹംകൃതിതന്നിൽനിന്നുണ്ടായി
ചിത്ത,മാ രാജസംതന്നിൽനിന്നിട്ടഥ
പത്തിന്ദ്രിയങ്ങളും താമസംതന്നിൽനി-
ന്നുത്ഥിതമായിതു പഞ്ചഭൂതങ്ങളും
ദിക്കു വാതം, സൂര്യനശ്വിനീദേവക-
ളഗ്നിയും പാശിയുപേന്ദ്രനുമിന്ദ്രനും
മിത്രനും ബ്രഹ്മാവുമെന്നിവരാണു കേൾ
പത്തിന്ദ്രിയങ്ങൾതൻ ദേവതകൾ നൃപാ!
ശക്തിപോലിദ്ദേവതകളാരാധക-
ർക്കൊക്കെയരുളുന്നു സർവ്വവിഭൂതിയും. 4
നിർഗ്ഗുണനാകും ഭഗവാൻ മഹാവിഷ്ണു-
പാർക്കിൽ പ്രകൃതിയിൽനിന്നു വിഭിന്നനും
സാക്ഷാൽ പുമാനും സമസ്തം സമീപത്തു
സാക്ഷിയായ് വീക്ഷിക്കുവോനുമത്രേ സദാ
അബ് ഭഗവാനെബ് ഭജിക്കുന്ന മാനുഷൻ
ക്ഷിപ്രം ഗുണാതീതനായിബ് ഭവിച്ചിടും. 5
അശ്വമേധാദ്ധ്വരം നേരേ കഴിച്ചഥ
വിശ്വപ്രസിദ്ധനാം യുഷ്മത്പിതാമഹൻ
ധർമ്മഗ്രഹണേച്ഛുവായിബ് ഭഗവാനൊ-
ടിമ്മാതിരിതന്നെ ചോദിച്ചു സാദരം. 6
മർത്ത്യർക്കു [2]നിശ്രേയസത്തിനായ് യാദവ-
ഗോത്രത്തിൽ വന്നവതാരമിയന്നിടും
ദൈത്യാരിയാം ഭഗവാൻ ശ്രവണശ്രദ്ധ-
മെത്തുമബ് ഭൂപനോടോതിനാൻ തുഷ്ടനായ്. 7
ആർക്കു ഞാനാശിസ്സരുളുവാനോർക്കുമോ
പോക്കുമവൻെറ ധനം മെല്ലെമെല്ലെ ഞാൻ
നിർദ്ധനനായ് ദുഃഖദുഃഖിതനാകുമാ
മർത്ത്യനെസ്സന്ത്യജിക്കും സ്വജനങ്ങളും. 8
നിർദ്ധനനാമവൻ വീണ്ടും ധനത്തിനാ-
യത്യന്തയത്നം തുടരുവതാകെ ഞാൻ
വ്യർത്ഥമാക്കും തദാ മത്ഭക്തരൊത്തവൻ
വർത്തിക്കു,മപ്പോളനുഗ്രഹിക്കുന്നു ഞാൻ. 9

1 ശ്രവണംചെയ്തു മറക്കാതെ ധരിച്ചവൻ. 2 മോക്ഷം.

തദ് ബ്രഹ്മ പരമം സൂക്ഷ്മം ചിന്മാത്രം സദനന്തകം
അതോ മാം സുദുരാരാധ്യം ഹിത്വാന്യാൻ ഭജതേ ജനഃ. 10
തതസ്ത ആശുതോഷേഭ്യോ ലബ്ധരാജ്യശ്രിയോദ്ധതാഃ
മത്താഃ പ്രമത്താ വരദാൻ വിസ്മരന്ത്യവജാനതേ. 11

ശ്രീശുക ഉവാച

ശാപപ്രസാദയോരീശാ ബ്രഹ്മവിഷ്ണുശിവാദയഃ
സദ്യഃശാപപ്രസാദോഽങ്ഗ ശിവോ ബ്രഹ്മാ ന ചാച്യുതഃ. 12
അത്ര ചോദാഹരന്തീമമിതിഹാസം പുരാതനം
വൃകാസുരായ ഗിരിശോ വരം ദത്ത്വാഽഽപ സങ്കടം. 13
വൃകോ നാമാസുരഃ പുത്രഃ ശകുനേഃ പഥി നാരദം
ദൃഷ്ട്വാഽഽശുതോഷം പപ്രച്ഛ ദേവേഷു ത്രിഷു ദുർമ്മതിഃ. 14
സ ആഹ ദേവം ഗിരിശമുപാധാവാശു സിദ്ധ്യസി
യോഽല്പാഭ്യാം ഗുണദോഷാഭ്യാമാശു തുഷ്യതി കുപ്യതി. 15
ദശാസ്യബാണയോസ്തുഷ്ടഃ സ്തുവതോർവ്വന്ദിനോരിവ
ഐശ്വര്യമതുലം ദത്ത്വാ തത ആപ സുസങ്കടം. 16
ഇത്യാദിഷ്ടസ്തമസുര ഉപാധാവത് സ്വഗാത്രതഃ
കേദാര ആത്മക്രവ്യേണ ജുഹ്വാനോഽഗ്നിമുഖം ഹരം. 17
ദേവോപലബ്ധിമപ്രാപ്യ നിർവ്വേദാത് സപ്തമേഽഹനി
ശിരോഽവൃശ്ചത് സ്വധിതിനാ തത്തീർത്ഥക്ലിന്നമൂർദ്ധജം. 18
തദാ മഹാകാരുണികഃ സ ധൂർജ്ജടി-
ര്യഥാ വയം ചാഗ്നിരിവോത്ഥിതോഽനലാത്
നിഗൃഹ്യ ദോർഭ്യാം ഭുജയോർന്യവാരയത്
തത്സ്പർശനാദ് ഭൂയ ഉപസ്കൃതാകൃതിഃ. 19
തമാഹ ചാംഗാലമലം വൃണീഷ്വ മേ
യഥാഭികാമം വിതരാമി തേ വരം
പ്രീയേയ തോയേന നൃണാം പ്രപദ്യതാ-
മഹോ ത്വയാഽഽത്മാ ഭൃശമർദ്ദ്യതേ വൃഥാ. 20
ദേവം സ വവ്രേ പാപീയാൻ വരം ഭൂതഭയാവഹം
യസ്യ യസ്യ കരം ശീർഷ്ണി ധാസ്യേ സ മ്രിയതാമിതി. 21
തച്ഛ്രുത്വാ ഭഗവാൻ രുദ്രോ ദുർമ്മനാ ഇവ ഭാരത
ഓമിതി പ്രഹസംസ്തസ്മൈ ദദേഽഹേരമൃതം യഥാ. 22
ഇത്യുക്തഃ സോഽസുരോ നൂനം ഗൗരീഹരണലാലസഃ
സ തദ്വരപരീക്ഷാർത്ഥം ശംഭോർമ്മൂർദ്ധ്നി കിലാസുരഃ
സ്വഹസ്തം ധാതുമാരേഭേ സോഽബിഭ്യത് സ്വകൃതാച്ഛിവഃ. 23
തേനോപസൃഷ്ടഃ സംത്രസ്തഃ പര്യധാവൻ സവേപഥുഃ
യാവദന്തം ദിവോ ഭൂമേഃ കാഷ്ഠാനാമുദഗാദുദക്. 24
അജാനന്തഃ പ്രതിവിധിം തൂഷ്ണീമാസൻ സുരേശ്വരാഃ
തതോ വൈകുണ്ഠമഗമദ് ഭാസ്വരം തമസഃ പരം. 25
യത്ര നാരായണഃ സാക്ഷാന്ന്യാസിനാം പരമാ ഗതിഃ
ശാന്താനാം ന്യസ്തദണ്ഡാനാം യതോ നാവർത്തതേ ഗതഃ. 26
തം തഥാവ്യസനം ദൃഷ്ട്വാ ഭഗവാൻ വൃജിനാർദ്ദനഃ
ദൂരാത് പ്രത്യുദിയാദ് ഭൂത്വാ വടുകോ യോഗമായയാ. 27
മേഖലാജിനദണ്ഡാക്ഷൈസ്തേജസാഗ്നിരിവ ജ്വലൻ
അഭിവാദയാമാസ ച തം കുശപാണിർവ്വിനീതവത്. 28

ഉത്ക്കൃഷ്ടമായതിസൂക്ഷ്മമായ് സത്തമായ്
ചിത്കാതലായ് പരിച്ഛേദ്യമല്ലാത്തതാം
ബ്രഹ്മത്തെയന്ത്യമേ കാട്ടുകയുള്ള ഞാൻ
തന്മൂലമായിട്ടു പരാരാധ്യനായിടും
എന്നെബ്ഭജിക്കാതെ ചെന്നു നിത്യം ജന-
മന്യദേവന്മാരെയർച്ചിച്ചിടുന്നിതേ. 10
ക്ഷിപ്രപ്രസാദികളാമസ്സുരന്മാരൊ-
ടല്ലേതരരാജ്യഭൃതികളാന്നവർ
ദുർമ്മാർഗ്ഗചാരികളായി പ്രമത്തരായ്
ചെമ്മേ [1]വരപ്രദാതാക്കളെക്കൂടിയും
സത്വരം വിസ്മരിക്കുന്നെന്നു മാത്രമ-
ല്ലെത്രയും നിന്ദിക്കയും ചെയ്യിടുന്നിതേ. 11

ശ്രീശുകൻ പറഞ്ഞു

ശാപം പ്രസാദമിവയ്ക്കു സമർത്ഥർതാൻ
ശ്രീപതിയും വിധിയും മഹാദേവനും
എന്നാൽ ശിവനുമജനും പ്രസാദിച്ചി-
ട്ടുന്നു ശീഘ്രം, തഥാ മോദിച്ചിടാ ഹരി. 12
ആയതിനങ്ങയോടായിപ്പുരാതന-
മായീടുമീയിതിഹാസം കഥിച്ചിടാം
ശങ്കരൻ വേണ്ടും വരം വൃകന്നേകിട്ടു
സങ്കടത്തിൽപ്പെട്ടിടേണ്ടതായ്വന്നിതേ. 13
ദുർമ്മതിയായിശ്ശകുനിജനാം വൃകൻ
ചെമ്മേ വഴിയിലൊരിക്കൽ സുരർഷിയെ
കണ്ടു ചോദിച്ചാൻ ത്രിമൂർത്തികളിൽ മാത്ര-
കൊണ്ടു മോദിപ്പവനാരെന്നശങ്കിതം. 14
അല്പഗുണത്തിനാൽ ക്ഷിപ്രപ്രസാദിയാ-
യല്പദോഷത്തിനാൽ ക്രുദ്ധനുമായിടും
ശങ്കരനെച്ചെന്നുപാസിച്ചിടുക നീ
ശങ്കയില്ലാശു ഫലസിദ്ധി കൈവരും. 15
വന്ദിച്ചു വാഴ്ത്തിന ബാണൻ ദശാനന-
നെന്നിവരിൽപ്പരം പെട്ടെന്നു തുഷ്ടനായ്
ധാരാളമൈശ്വര്യമേകിയൊടുക്കമ-
ക്കാരണത്താലവർ ദുഃഖിതരായിതു. 16
നാരദവാക്കിതു കേട്ടു വൃകാസുരൻ
പാരാതെ കേദാരഘട്ടം പ്രവേശിച്ചു
മാംസം സ്വദേഹത്തിൽനിന്നുമറുത്തെടു-
ത്താശ്രയാശൻതന്നെയുജ്ജ്വലിപ്പിച്ചതിൽ-
ഹോമിച്ചു വഹ്നിമുഖനായ് വിളങ്ങിടും
കാമാരിദേവനെയർച്ചനംചെയ്തിതു. 17
ഇക്കണക്കാറുനാൾ ഹോമിച്ചുവെങ്കിലും
മുക്കണ്ണുദേവൻ വെളിപ്പെട്ടിടായ്കയാൽ
ഉത്തമാംഗച്ഛേദനത്തിനേഴാംദിനം
തീർത്ഥനിമഗ്നനായ് വാളെടുത്തീടിനാൻ. 18
അപ്പോൾ മഹാകാരുണികനാം ധൂർജ്ജടി
ക്ഷിപ്രമനലങ്കൽ നിന്നുമുദ്ഭൂതനായ്
വഹ്നിമട്ടുജ്ജ്വലനായി നമ്മെപ്പോലെ
ചെന്നിരുകൈകളാൽ തത്കരം രണ്ടിലും
കാരുണ്യപൂർവ്വം പിടിച്ചു മാററീടിനാൻ
ഘോരകൃത്യംതന്നിൽനിന്നുമദ്ദൈത്യനെ
തത്സ്പർശനത്താൽ വൃകശരീരം പരം-
കെല്പാന്നു പൂർവ്വസ്ഥിതിയിലായ്ത്തീർന്നിതു. 19
പൂജ്യാ! മതി മതി, വാങ്ങിച്ചുകൊൾക നീ-
യിച്ഛപോലുള്ള വരങ്ങൾ തരുന്നു ഞാൻ
ഭക്തജനങ്ങൾ വെറും ജലം നല്കിലും
കൈക്കൊണ്ടു ശീഘ്രം പ്രസാദിച്ചിടുന്നു ഞാൻ
കഷ്ടം! വൃകാ! നീ വൃഥാ ശരീരത്തെയി-
മ്മട്ടു ദുഃഖിപ്പിക്കരുതെന്നു ചൊല്ലിനാൻ. 20
ആരുടെ മൗലിയിൽ ഞാൻ കരം വയ്ക്കുമ-
പ്പൂരുഷനക്ഷണം ചത്തു വീണീടണം
എന്നീവിധം ജന്തുഭീകരമാംവരം-
തന്നെ ചോദിച്ചാൻ മഹാപാപിയാമവൻ. 21
എന്നതു കേട്ടൊട്ടുനേരം വിഷണ്ണനായ്
നിന്നശേഷം മന്ദഹാസപുരസ്സരം
അങ്ങനെതന്നെ വരം കൊടുത്തീടിനാൻ
ഗംഗാധരൻ സുധ പാമ്പിനേകുന്നപോൽ. 22
ഏവം വരം ലഭിച്ചീടവേ ദൈത്യന-
പ്പാർവ്വതിയെ ഹരിപ്പാനാഗ്രഹിച്ചിതു
ആ വരമൊന്നു പരീക്ഷിച്ചുനോക്കുവാൻ
മാരാരിതൻമൗലിയിൽത്തന്നെ തൻകരം-
വയ്ക്കുവാനായടുത്തീടുന്നതു കണ്ടു
മുക്കണ്ണനേററവും ഭീതനായോടിനാൻ. 23
ദൈത്യനും പിന്നാലെയെത്തിനാൻ വേപഥു-
ഗാത്രനായ് ശ്രീശിവൻ മന്നിലും വിണ്ണിലും
പത്തു ദിഗന്തങ്ങളിലുമോടിക്കിത-
ച്ചുത്തരദിക്കിലൂടങ്ങു പാഞ്ഞീടിനാൻ. 24
ബ്രഹ്മാദികളീവിപത്തിൻ പ്രതിവിധി-
കാണ്മാൻ കഴിയാതെ മൗനംഭജിച്ചിതു
പിന്നെശ്ശിവൻ തമോബാധ തീണ്ടീടാതെ
മിന്നുമാ വൈകുണ്ഠലോകമണഞ്ഞിതേ. 25
ഹിംസാവിഹീനരായ് ശാന്തരായുള്ള സ-
ന്യാസിമാർതൻ ഗതിയായി ലസിച്ചിടും
സാക്ഷാൽ ഭഗവാൻ ഹരി തത്ര മേവുന്നു
തത്സവിധം ഗതന്നില്ല പുനർജ്ജനി. 26
ആർത്തനാം ഗൗരീശനെക്കണ്ടുടൻ വൃജി-
നാർദ്ദനൻ ശ്രീഹരി, തൻയോഗമായയാൽ
ബ്രഹ്മചാരീവേഷമാന്നു ദൂരത്തുനി-
ന്നമ്മഹാദുഷ്ടന്റെ നേക്കു ചെന്നീടിനാൻ. 27
ദണ്ഡമജിനം ജപമാലമേഖല-
യെന്നിവപൂണ്ടുജ്ജ്വലദഗ്നിയെന്നപോൽ
മിന്നിക്കുശപാണിയായിസ്സവിനയം
നിന്നു വന്ദിച്ചു ചൊന്നീടിനാനീവിധം. 28

1 വരം കൊടുത്തവർ.

ശ്രീഭഗവാനുവാച

ശാകുനേയ ഭവാൻ വ്യക്തം ശ്രാന്തഃ കിം ദൂരമാഗതഃ
ക്ഷണം വിശ്രമ്യതാം പുംസ ആത്മായം സർവ്വകാമധുക്. 29
യദി നഃ ശ്രവണായാലം യുഷ്മദ്വ്യവസിതം വിഭോ
ഭണ്യതാം പ്രായശഃ പുംഭിർധൃതൈഃ സ്വാർത്ഥാൻ സമീഹതേ. 30

ശ്രീശുക ഉവാച

ഏവം ഭഗവതാ പൃഷ്ടോ വചസാമൃതവർഷിണാ
ഗതക്ലമോഽബ്രവീത്തസ്മൈ യഥാപൂർവ്വമനുഷ്ഠിതം. 31

ശ്രീഭഗവാനുവാച

ഏവം ചേത്തർഹി തദ്വാക്യം ന വയം ശ്രദ്ദധീമഹി
യോ ദക്ഷശാപാത് പൈശാച്യം പ്രാപ്തഃ പ്രേതപിശാചരാട്. 32
യദി വസ്തത്ര വിശ്രംഭോ ദാനവേന്ദ്ര ജഗദ്ഗുരൗ
തർഹ്യംഗാശു സ്വശിരസി ഹസ്തം ന്യസ്യ പ്രതീയതാം. 33
യദ്യസത്യം വചഃ ശംഭോഃ കഥഞ്ചിദ്ദാനവർഷഭ
തദൈനം ജഹ്യസദ്വാചം ന യദ്വക്താനൃതം പുനഃ. 34
ഇത്ഥം ഭഗവതശ്ചിത്രൈർവ്വചോഭിഃ സ സുപേശലൈഃ
ഭിന്നധീർവ്വിസ്മൃതഃ ശീർഷ്ണി സ്വഹസ്തം കുമതിർന്യധാത്. 35
അഥാപതദ് ഭിന്നശിരാ വജ്രാഹത ഇവ ക്ഷണാത്
ജയശബ്ദോ നമഃശബ്ദഃ സാധുശബ്ദോഽഭവദ്ദിവി. 36
മുമുചുഃ പുഷ്പവർഷാണി ഹതേ പാപേ വൃകാസുരേ
ദേവർഷിപിതൃഗന്ധർവ്വാ മോചിതഃ സങ്കടാച്ഛിവഃ. 37
മുക്തം ഗിരിശമഭ്യാഹ ഭഗവാൻ പുരുഷോത്തമഃ
അഹോ ദേവ മഹാദേവ പാപോഽയം സ്വേന പാപ്മനാ. 38
ഹതഃ കോ നു മഹത്സ്വീശ ജന്തുർവ്വൈ കൃതകിൽബിഷഃ
ക്ഷേമീ സ്യാത് കിമു വിശ്വേശേ കൃതാഗസ്കോ ജഗദ്ഗുരൗ. 39
യ ഏവമവ്യാകൃതശക്ത്യുദന്വതഃ
പരസ്യ സാക്ഷാത് പരമാത്മനോ ഹരേഃ
ഗിരിത്രമോക്ഷം കഥയേച്ഛൃണോതി വാ
വിമുച്യതേ സംസൃതിഭിസ്തഥാരിഭിഃ. 40

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
രുദ്രമോക്ഷണം നാമ അഷ്ടാശീതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12024 ദശമസ്കന്ധേ ശ്ലോകാഃ 3830

---

## ഏകോനനവതിതമോഽധ്യായഃ

ശ്രീശുക ഉവാച

സരസ്വത്യാസ്തടേ രാജൻ ഋഷയഃ സത്രമാസത
വിതർക്കഃ സമഭൂത്തേഷാം ത്രിഷ്വധീശേഷു കോ മഹാൻ. 1
തസ്യ ജിജ്ഞാസയാ തേ വൈ ഭൃഗും ബ്രഹ്മസുതം നൃപ
തജ്ജ്ഞപ്ത്യൈ പ്രേഷയാമാസുഃ സോഽഭ്യഗാദ്ബ്രഹ്മണഃ സഭാം. 2
ന തസ്മൈ പ്രഹ്വണം സ്തോത്രം ചക്രേ സത്ത്വപരീക്ഷയാ
തസ്മൈ ചുക്രോധ ഭഗവാൻ പ്രജ്വലൻ സ്വേന തേജസാ. 3
സ ആത്മന്യുത്ഥിതം മന്യുമാത്മജായാത്മനാ പ്രഭുഃ
അശീശമദ്യഥാ വഹ്നിം സ്വയോന്യാ വാരിണാഽഽത്മഭൂഃ. 4

ശ്രീഭഗവാൻ പറഞ്ഞു

എന്തിനായ് വന്നിത്ര ദൂരത്തിലങ്ങതി–
ശ്രാന്തനായല്ലോ ശകുനീസുതാ! ഭവാൻ

അല്പമിനി വിശ്രമിക്കുക, ദേഹികൾ–
ക്കെപ്പൊഴുതും കാമസാധകം ദേഹമാം. 29

ഞങ്ങൾക്കു കേൾക്കാവതെങ്കിൽ ഭവാൻ വന്ന
സംഗതി സുസ്പഷ്ടമോതിയാലും പ്രഭോ!

മിക്കവാറും ജനം കാര്യങ്ങൾ കാണുന്നു
[1]യുക്തപൂരുഷരോടൊത്താണു പാരിതിൽ. 30

ശ്രീശുകൻ പറഞ്ഞു

ഇക്കണക്കമ്പ് ഭഗവാൻതൻ സുധാവർഷി–
വാക്യങ്ങൾ കേട്ടു ഗതക്ലമനായവൻ

രുദ്രനോടായ് വരമാർന്നതും തന്നുടെ–
യുദ്യമവും വിസ്തരിച്ചു കഥിച്ചിതു. 31

ശ്രീഭഗവാൻ പറഞ്ഞു

കാര്യമിതാണെങ്കിലാ രുദ്രവാക്കത്ര–
കാര്യമായ് ഞങ്ങൾ കരുതുന്നില്ല കേൾ

ദക്ഷശാപത്തിനാൽ പ്രേതപിശാചികാ–
ധ്യക്ഷനായ് തദ്വൃത്തിയാർന്നു വാഴ്‌വൂ
ഹരൻ. 32

പാരിൻ ഗുരുവാം മഹേശ്വരൻതൻ ഗീരു
നേരായ്‌വരുമെന്നു ശങ്ക തോന്നീടുകിൽ

ആയാസമെന്നിയേ സ്വന്തമാം മൂർദ്ധാവിൽ
നീയിക്ഷണം കരം വച്ചു നോക്കീടുക. 33

രുദ്രവചനം പരീക്ഷിച്ചുനോക്കേണ്ട–
തെത്രയുമാവശ്യമാണു ദൈത്യേശ്വരാ!

കള്ളമെന്നാലവനേകണം നീ ശിക്ഷ
ചൊല്ലുരുതിന്നിയാരോടുമേ പൊയ്യവൻ. 34

ഇമ്മട്ടിലാക്കും ഭ്രമമേകിടുന്നതായ്
രമ്യങ്ങളാം ഭഗവദ്വചനങ്ങളാൽ

ഭിന്നധീയായ്‌സ്സുതിയററൊരാ ദുർബ്ബുദ്ധി
തന്നുടെ മൂർദ്ധാവിൽ വച്ചീടിനാൻ കരം. 35

പെട്ടെന്നിടിയേററവനെന്നപോൽത്തല–
പൊട്ടിത്തകർന്നു പതിച്ചാൻ വൃകാസുരൻ

കേട്ടിതു വിണ്ണിൽ ജയജയശബ്ദവും
കൂട്ടമായ്‌സ്സാധുനമശ്ശബ്ദപൂരവും. 36

ഏവമപ്പാപി വൃകൻ ഹതനാകവേ
ദേവഗന്ധർവ്വപിതൃക്കളൃഷികളും

ധാരാളമായിച്ചൊരിഞ്ഞു മലർമാരി
മാരാരി ദുഃഖവിമുക്തനായ്ത്തീർന്നിതു. 37

സങ്കടമുക്തനാം ശങ്കരനോടുടൻ
കിങ്കരദാസൻ ഭഗവാൻ കഥിച്ചിതു

ഹേ പരമേശാ! ഖലനാമിവൻ നിജ–
പാപത്തിനാൽ ഹതനായിദാനീമഹോ!

സാധുക്കളിൽ പാപകൃത്യങ്ങളാർന്നിട്ടു–
മേതൊരു ജന്തുവിന്നുണ്ടായിടും സുഖം?

ലോകഗുരുവായ് വിളങ്ങിടുമങ്ങയോ–
ടാഗസ്സിയന്നവൻ തൻകഥയെന്തുവാൻ? 38–39

അവ്യാകൃതശക്തിവാരാന്നിധാനമാ–
യവ്യയനായ് പരമാത്മാവുമാം ഹരി

മുക്കണ്ണർതന്നഴൽപോക്കിയോരിക്കഥ
കേൾക്കയും ചൊൽകയും ചെയ്യുന്ന പൂരുഷൻ

ഘോരസംസാരദുഃഖങ്ങളിലും തഥാ
വൈരിവൃന്ദത്തിലും നിന്നു വിമുക്തനാം. 40

---

# അദ്ധ്യായം 89

ശ്രീശുകൻ പറഞ്ഞു

പൃഥ്വീപതീന്ദ്രാ! സരസ്വതീതീരത്തു
സത്രമനുഷ്ഠിച്ചു മുന്നമൃഷീശ്വരർ

മൂർത്തികൾ മൂവരിലാരാം മഹാനെന്നു
തത്ര പരസ്പരം വാദമുണ്ടായിതു 1

ഉണ്മയറിഞ്ഞിടാനാശ വളർന്നവർ
ബ്രഹ്മസുതനാം ഭൃഗുമുനിശ്രേഷ്ഠനെ

ആരാഞ്ഞു നേരറിഞ്ഞെത്താനയച്ചിതു
നേരേയജസഭ പൂകീടിനാൻ ഭൃഗു. 2

സത്ത്വപരീക്ഷണത്തിന്നായ് വിരിഞ്ചനെ–
ക്കീർത്തിച്ചതില്ല നമിച്ചുമില്ലമ്മുനി

സ്വന്തതേജസ്സിനാലുജ്ജ്വലനായജൻ
ശാന്തനാമമ്മുനിയോടു കോപിച്ചിതു. 3

പുത്രന്റെനേർക്കുള്ളിലുണ്ടായ കോപം സ്വ–
ബുദ്ധിയാൽ ശക്തനായീടും പിതാമഹൻ

വഹ്നിയെ തജ്ജന്യവാരിയാലെന്നപോൽ
നന്നായ്ശമിപ്പിച്ചുകൊണ്ടാൻ ദ്രുതം സ്വയം. 4

---

1. അനായോജ്യരായ പുരുഷർ (സഹായത്തിനെത്തുന്നവർ)

തതഃ കൈലാസമഗമൽ സ തം ദേവോ മഹേശ്വരഃ
പരിരബ്ധും സമാരേഭേ ഉത്ഥായ ഭ്രാതരം മുദാ. 5
നൈച്ഛത്ത്വമസ്യുൽപഥഗ ഇതി ദേവശ്ചുകോപ ഹ
ശൂലമുദ്യമ്യ തം ഹന്തുമാരേഭേ തിഗ്മലോചനഃ. 6
പതിത്വാ പാദയോർദ്ദേവീ സാന്ത്വയാമാസ തം ഗിരാ
അഥോ ജഗാമ വൈകുണ്ഠം യത്ര ദേവോ ജനാർദ്ദനഃ. 7
ശയാനം ശ്രിയ ഉത്സംഗേ പദാ വക്ഷസ്യതാഡയൽ
തത ഉത്ഥായ ഭഗവാൻ സഹ ലക്ഷ്മ്യാ സതാം ഗതിഃ. 8
സ്വതല്പാദവരുഹ്യാഥ നനാമ ശിരസാ മുനിം
ആഹ തേ സ്വാഗതം ബ്രഹ്മൻ നിഷീദാത്രാസനേ ക്ഷണം
അജാനതാമാഗതാൻ വഃ ക്ഷന്തുമർഹഥ നഃ പ്രഭോ. 9
അതീവ കോമളൗ താത ചരണൗ തേ മഹാമുനേ
ഇത്യുക്ത്വാ വിപ്രചരണൗ മർദ്ദയൻ സ്വേന പാണിനാ. 10
പുനീഹി സഹലോകം മാം ലോകപാലാംശ്ച മദ്ഗതാൻ
പാദോദകേന ഭവതസ്തീർത്ഥാനാം തീർത്ഥകാരിണാ. 11
അദ്യാഹം ഭഗവംല്ലക്ഷ്മ്യാ ആസമേകാന്തഭാജനം
വത്സ്യത്യുരസി മേ ഭൂതിർഭവൽപാദഹതാംഹസഃ. 12

ശ്രീശുക ഉവാച

ഏവം ബ്രുവാണേ വൈകുണ്ഠേ ഭൃഗുസ്തന്മന്ദ്രയാ ഗിരാ
നിർവൃതസ്തർപ്പിതസ്തൂഷ്ണീം ഭക്ത്യുൽകണ്ഠോഽശ്രുലോചനഃ. 13
പുനശ്ച സത്രമാവ്രജ്യ മുനീനാം ബ്രഹ്മവാദിനാം
സ്വാനുഭൂതമശേഷേണ രാജൻ ഭൃഗുരവർണ്ണയൽ. 14
തന്നിശമ്യാഥ മുനയോ വിസ്മിതാ മുക്തസംശയാഃ
ഭൂയാംസം ശ്രദ്ദധുർവ്വിഷ്ണും യതഃ ശാന്തിര്യതോഽഭയം. 15
ധർമ്മഃ സാക്ഷാദ്യതോ ജ്ഞാനം വൈരാഗ്യം ച തദന്വിതം
ഐശ്വര്യം ചാഷ്ടധാ യസ്മാദ്യശശ്ചാത്മമലാപഹം. 16
മുനീനാം ന്യസ്തദണ്ഡാനാം ശാന്താനാം സമചേതസാം
അകിഞ്ചനാനാം സാധൂനാം യമാഹുഃ പരമാം ഗതിം. 17
സത്വം യസ്യ പ്രിയാ മൂർത്തിർബ്രാഹ്മണാസ്ത്വിഷ്ടദേവതാഃ
ഭജന്ത്യനാശിഷഃ ശാന്താ യം വാ നിപുണബുദ്ധയഃ. 18
ത്രിവിധാകൃതയസ്തസ്യ രാക്ഷസാ അസുരാഃ സുരാഃ
ഗുണിന്യാ മായയാ സൃഷ്ടാഃ സത്വം തത്തീർത്ഥസാധനം. 19

ശ്രീശുക ഉവാച

ഏവം സാരസ്വതാ വിപ്രാ നൃണാം സംശയനുത്തയേ
പുരുഷസ്യ പദാംഭോജസേവയാ തദ്ഗതിം ഗതാഃ. 20

സൂത ഉവാച

ഇത്യേതന്മുനിതനയാസ്യപത്മഗന്ധ-
പീയൂഷം ഭവഭയഭിൽ പരസ്യ പുംസഃ
സുശ്ലോകം ശ്രവണപുടൈഃ പിബത്യഭീക്ഷ്ണം
പാന്ഥോഽധ്വഭ്രമണപരിശ്രമം ജഹാതി. 21

ശ്രീശുക ഉവാച

ഏകദാ ദ്വാരവത്യാം തു വിപ്രപത്ന്യാഃ കുമാരകഃ
ജാതമാത്രോ ഭുവം സ്പൃഷ്ട്വാ മമാര കില ഭാരത. 22

പിന്നെബ്ഭൃഗുമുനി ചെന്നു കൈലാസത്തി-
ലന്നേരമപ്പരമേശനെഴുന്നേററു
സോദരനെയെന്നമട്ടമ്മഹർഷിയെ
മോദപൂർവ്വം പുണർന്നീടാൻ മുതിർന്നിതു. 5
എന്നെത്തൊഴുകേണ്ട നീ സാധുമാർഗ്ഗത്തിൽ-
നിന്നു തെററിസ്സഞ്ചരിപ്പവനാകയാൽ.
എന്നു ഭൃഗുമുനി ചൊല്ലവേ രുഷ്ടനായ്
കണ്ണുകളും ചുവപ്പിച്ചു മഹേശ്വരൻ
ശൂലമുയർത്തിപ്പിടിച്ചമ്മഹർഷിയെ-
ക്കാലപുരത്തിലയയ്ക്കാനൊരുങ്ങിനാൻ. 6
ദാക്ഷായണിയുടൻ പാദങ്ങളിൽ വീണു
ത്ര്യക്ഷനെഗ്ഗിരിനാൽ ശാന്തനാക്കീടിനാൾ
പിന്നെജ്ജനാർദ്ദനൻ വാണിടും വൈകുണ്ഠ-
മാർന്നാനവിളംബമമ്മുനിപുംഗവൻ. 7
പാലാഴിമങ്കതന്നങ്കമതിൽത്തല
ചാലവേ വച്ചു ശയിക്കും മുകുന്ദനെ
മാറിടത്തിൽത്തൊഴിച്ചാൻ പദത്താൽ മുനി
നാരായണൻ രമയൊത്തെഴുന്നേററുടൻ. 8
സ്വർണ്ണപര്യങ്കത്തിൽനിന്നിറങ്ങിത്തല-
നന്നായ്ക്കുനിച്ചു നമസ്കരിച്ചീടിനാൻ
സ്വാഗതം ബ്രഹ്മൻ! ഭവാനിവിടാസനം-
പൂകിയിരുന്നൊട്ടു വിശ്രമിച്ചീടുക
അങ്ങാഗമിപ്പതറിയാതെ വാണൊരു
ഞങ്ങടെ തെററു പൊറുത്തുകൊള്ളേണമേ. 9
ബ്രഹ്മൻ! ഭവന്മൃദുപാദസരോജമി-
സ്സമ്മർദ്ദനത്തിനാൽ വേദനിച്ചില്ലയോ
എന്നു ചൊന്നമ്മഹീദേവപാദങ്ങളെ-
ത്തന്നുടെ കയ്യാൽത്തലോടിനാൻ മെല്ലവേ. 10
ഗംഗാദി തീർത്ഥങ്ങളും ശുദ്ധമാക്കിടു-
മങ്ങേപ്പദക്ഷാളനാംബുവാലെന്നെയും
എന്നിലിരിക്കും സമസ്ത ജഗത്പാല-
വൃന്ദത്തെയുമങ്ങു ശുദ്ധമാക്കേണമേ. 11
ഇന്നു ഞാൻ ലക്ഷ്മിതന്നേകാന്തപാത്രമായ്-
ത്തീർന്നു ഭവത്പദസംസ്പർശനത്തിനാൽ
പാവനമാം മമ മാറിടംവിട്ടിനി-
പ്പോവില്ലൊരിക്കലുമായവൾ നിശ്ചയം. 12

ശ്രീശുകൻ പറഞ്ഞു

വൈകുണ്ഠലോകേശനാം ഭഗവാന്റെയീ-
യാകമ്രമാകും ഗഭീരവാക്യങ്ങളാൽ
ആനന്ദനിർവൃതനായ് ഭക്തിവായ്പിനാൽ
മാനസമുത്കണ്ഠിതമായ് നയനാംബു
നിഷ്കളം തൂകിയൊന്നും കഥിച്ചീടുവാൻ
ശക്തിയില്ലാതെ മൗനം ഭജിച്ചാൻ മുനി. 13
പിന്നെ ഭൃഗുമുനി വേദവാദിദ്വിജ-
മണ്ഡലസത്രത്തിലെത്തിയതിദ്രുതം
ചൊന്നാൻ തനിക്കനുഭൂതങ്ങളായവ-
യൊന്നും വിടാതെയവരോടനുക്രമം. 14
ആശ്ചര്യമോടതു കേട്ടു മഹർഷിമാർ
നിശ്ചയിച്ചാർ മഹാൻ ശ്രീവിഷ്ണുവെന്നുതാൻ
ആരാണു ശാന്തിനിധാനമായ് മിന്നുവ-
താരാണഭയവും ശ്രീഹരിയെന്നിയേ. 15
ആരിൽനിന്നാണോ യഥാർത്ഥമാം ധർമ്മവും
വൈരാഗ്യവുമതോടഷ്ടവിഭൂതിയും
ജ്ഞാനവുമാത്മമലാപഹമാകുമ-
നൂനയശസ്സും ഭവിക്കുന്നു പാരിതിൽ. 16
ശാന്തരായിസ്സമധീകളായ് ബ്രഹ്മത്തി-
ലന്തഃകരണമുറപ്പിച്ചു ഹിംസയെ
സന്ത്യജിച്ചൊന്നിലുമാഗ്രഹമെന്നിയേ
സന്തതം സാധുജനാനുഗ്രഹത്തിനായ്
സഞ്ചരിച്ചീടുന്ന സാധുക്കളാം മുനി
സഞ്ചയത്തിൻ പരമാം ഗതിയാരുതാൻ. 17
ശുദ്ധമാം സത്വഗുണത്തെ പ്രിയമാം സ്വ-
മൂർത്തിയായാരു ധരിച്ചിരിക്കുന്നുവോ
ആക്കിഷ്ടദേവത വിപ്രനാം ശാന്തരായ്
നിഷ്കിഞ്ചനരായ് നിപുണമാം ധീയെഴും
പണ്ഡിതന്മാരന്യദേവതാരാജിയെ
ഗണ്യമാക്കാതെ ഭജിക്കുന്നതാരെയോ. 18
ദൈത്യാരിയാമബ്ഭഗവാനു മുഖ്യമായ്
മൂർത്തികൾ മൂന്നുതരത്തിലാണുള്ളതും
ഒന്നു തമോഗുണമുഖ്യരാം രാക്ഷസർ
പിന്നെ രജഃപ്രധാനന്മാരസുരരും
സത്വഗുണാധികന്മാർ സുരന്മാരുമെ-
ന്നിത്ഥ,മതിൽത്തീർത്ഥഹേതുകം സത്വമാം. 19

ശ്രീശുകൻ പറഞ്ഞു

ഇത്ഥം സരസ്വതീതീരത്തു വാണിടും
പൃഥ്വീസുരന്മാർ, മനുഷ്യർതൻ സംശയം
തീർത്തീടുവാൻ പരീക്ഷിച്ചാ [1]സ്വഭൂവിന്റെ
കാൽത്തളിർ സേവിച്ചു സദ്ഗതിയാർന്നിതു 20

സൂതൻ പറഞ്ഞു

വ്യാസസുതാസ്യാംബുജഗളദ്ഗന്ധ പീ-
യൂഷമായ് സംസാരഭീതി ഹരിപ്പതായ്
പുണ്യകരമാകുമീ ഹരിസത്കഥ
കർണ്ണപാത്രങ്ങളാൽപ്പരമനുകർന്നിടും
പാന്ഥൻ ഭവാദ്ധ്വഭ്രമണപരിശ്രമം
സന്ത്യജിച്ചീടുന്നു ഭൂസുരശ്രേഷ്ഠരേ! 21

ശ്രീശുകൻ പറഞ്ഞു

ദ്വാരാവതിയിലൊരുനാളൊരു വിപ്ര-
ഭാര്യ പെററപ്പൊഴേ ചത്തുപോയീ ശിശു. 22

1. മഹാവിഷ്ണു.

വിപ്രോ ഗൃഹീത്വാ മൃതകം രാജദ്വാര്യുപധായ സഃ
ഇദം പ്രോവാച വിലപന്നാതുരോ ദീനമാനസഃ. 23

ബ്രഹ്മദ്വിഷഃ ശഠധിയോ ലുബ്ധസ്യ വിഷയാത്മനഃ
ക്ഷത്രബന്ധോഃ കർമ്മദോഷാൽ പഞ്ചത്വം മേ ഗതോഽർഭകഃ. 24

ഹിംസാവിഹാരം നൃപതിം ദുഃശീലമജിതേന്ദ്രിയം
പ്രജാ ഭജന്ത്യഃ സീദന്തി ദരിദ്രാ നിത്യദുഃഖിതാഃ. 25

ഏവം ദ്വിതീയം വിപ്രർഷിസ്തൃതീയം ത്വേവമേവ ച
വിസൃജ്യ സ നൃപദ്വാരി താം ഗാഥാം സമഗായത. 26

താമർജ്ജുന ഉപശ്രുത്യ കർഹിചിൽ കേശവാന്തികേ
പരേതേ നവമേ ബാലേ ബ്രാഹ്മണം സമഭാഷത. 27

കിംസ്വിദ് ബ്രഹ്മംസ്ത്വന്നിവാസേ ഇഹ നാസ്തി ധനുർദ്ധരഃ
രാജന്യബന്ധുരേതേ വൈ ബ്രാഹ്മണാഃ സത്ര ആസതേ. 28

ധനദാരാത്മജാപൃക്താ യത്ര ശോചന്തി ബ്രാഹ്മണാഃ
തേ വൈ രാജന്യവേഷേണ നടാ ജീവന്ത്യസുംഭരാഃ. 29

അഹം പ്രജാവാം ഭഗവൻ രക്ഷിഷ്യേ ദീനയോരിഹ
അനിസ്തീർണ്ണപ്രതിജ്ഞോഽഗ്നിം പ്രവേക്ഷ്യേ ഹതകല്മഷഃ. 30

ബ്രാഹ്മണ ഉവാച

സങ്കർഷണോ വാസുദേവഃ പ്രദ്യുമ്നോ ധന്വിനാം വരഃ
അനിരുദ്ധോഽപ്രതിരഥോ ന ത്രാതും ശക്നുവന്തി യൽ. 31

തൽ കഥം നു ഭവാൻ കർമ്മ ദുഷ്കരം ജഗദീശ്വരൈഃ
ചികീർഷസി ത്വം ബാലിശ്യാൽ തന്ന ശ്രദ്ദധ്മഹേ വയം. 32

അർജ്ജുന ഉവാച

നാഹം സങ്കർഷണോ ബ്രഹ്മൻ ന കൃഷ്ണഃ കാർഷ്ണിരേവ ച
അഹം വാ അർജ്ജുനോ നാമ ഗാണ്ഡീവം യസ്യ വൈ ധനുഃ. 33

മാവമംസ്ഥാ മമ ബ്രഹ്മൻ വീര്യം ത്ര്യംബകതോഷണം
മൃത്യും വിജിത്യ പ്രധനേ ആനേഷ്യേ തേ പ്രജാം പ്രഭോ. 34

ഏവം വിശ്രംഭിതോ വിപ്രഃ ഫാൽഗുനേന പരന്തപ
ജഗാമ സ്വഗൃഹം പ്രീതഃ പാർത്ഥവീര്യം നിശാമയൻ. 35

പ്രസൂതികാല ആസന്നേ ഭാര്യായാ ദ്വിജസത്തമഃ
പാഹി പാഹി പ്രജാം മൃത്യോരിത്യാഹാർജ്ജുനമാതുരഃ. 36

സ ഉപസ്പൃശ്യ ശുച്യംഭോ നമസ്കൃത്യ മഹേശ്വരം
ദിവ്യാന്യസ്ത്രാണി സംസ്മൃത്യ സജ്യം ഗാണ്ഡീവമാദദേ. 37

ന്യരുണൽ സൂതികാഗാരം ശരൈർന്നാനാസ്ത്രയോജിതൈഃ
തിര്യഗൂർദ്ധ്വമധഃ പാർത്ഥശ്ചകാര ശരപഞ്ജരം. 38

തതഃ കുമാരഃ സംജാതോ വിപ്രപത്ന്യാ രുദൻ മുഹുഃ
സദ്യോഽദർശനമാപേദേ സശരീരോ വിഹായസാ. 39

തദാഽഽഹ വിപ്രോ വിജയം വിനിന്ദൻ കൃഷ്ണസന്നിധൗ
മൗഢ്യം പശ്യത മേ യോഽഹം ശ്രദ്ദധേ ക്ലീബകത്ഥനം. 40

ന പ്രദ്യുമ്നോ നാനിരുദ്ധോ ന രാമോ ന ച കേശവഃ
യസ്യ ശേകുഃ പരിത്രാതും കോഽന്യസ്തദവിതേശ്വരഃ. 41

ധിഗർജ്ജുനം മൃഷാവാദം ധിഗാത്മശ്ലാഘിനോ ധനുഃ
ദൈവോപസൃഷ്ടം യോ മൗഢ്യാദാനിനീഷതി ദുർമ്മതിഃ. 42

ദീനനാമാരണനേററവുമാതുര–
മാനസനായിക്കരഞ്ഞുകൊണ്ടക്ഷണം
നേരേ മൃതബാലനെയെടുത്തന്നൃപ–
ദ്വാരഭൂവെത്തിക്കിടത്തിയോതീടിനാൻ: 23
ഭൂസുരദ്വേഷിയായ് വഞ്ചനയിൽപ്പര–
മാസക്തനായ് വിഷയൈഷിയായ്
ലുബ്ധനായ്
സ്വാന്തം പ്രജാക്ഷേമധീയററെഴും ക്ഷത്ര–
ബന്ധുവിൻ കർമ്മദോഷംമൂലമായഹോ!
പെററിട്ട ഭൂസ്പർശമേററൊരുമാത്രയിൽ
ചത്തുപോയീ കഷ്ട!മെന്നുടെ ബാലകൻ. 24
ദുശ്ശീലനായ് പരദ്രോഹവിനോദത്തി–
ലുത്സുകനായ ജിതേന്ദ്രിയനായിടും
മന്നനെ നമ്പും പ്രജകൾ ദരിദ്രരു–
മുന്നത ദുഃഖനിമഗ്നരുമാം ദൃഢം. 25
വിപ്രർഷിയിങ്ങനെ രണ്ടുമൂന്നല്ലയെ–
ട്ടർഭകന്മാരെ നൃപാലയവാതിലിൽ
കൊണ്ടുവന്നങ്ങു കിടത്തി മുന്നേക്കണ–
ക്കിണ്ടലുൾക്കൊള്ളുമപ്പല്ലവി പാടിനാൻ. 26
ഒൻപതാം ബാലൻ മരിച്ചപ്പൊഴും ദ്വിജൻ
മുൻപോൽ മുകുന്ദാന്തികത്തിലണഞ്ഞുടൻ.
വൻപിച്ച മാലാൽ പ്രലപിപ്പതു കേട്ടു
ജംഭാരിപുത്രനാ വിപ്രനോടോതിനാൻ. 27
കഷ്ടം! കരയുന്നതെന്തിനു ഭൂസുര–
ശ്രേഷ്ഠാ! ഭവന്നിവാസസ്ഥാനമാമിതിൽ
വില്ലാന്നിടും ക്ഷത്രബന്ധുക്കളില്ലാത്ര–
മി,ല്ലിവർ ക്ഷത്രിയന്മാരല്ല പാർക്കുകിൽ
സത്രദ്വിജന്മാർ കണക്കിവിടെപ്പൊഴും
വ്യർത്ഥമായിക്കൂട്ടർ കൂടിയിരിപ്പിതേ. 28
ക്ഷത്രിയൻ ജീവിച്ചിരിക്കും സ്ഥലത്താരണർ
പുത്രകളത്ര ധനാദിയൊത്തേററവും
അത്തലാന്നാൽ, ക്ഷത്രവേഷം നടന്മട്ടു
വൃത്തിക്കവൻ ധരിക്കുന്നവൻ മാത്രമാം. 29
ദീനരാം നിങ്ങൾക്കിനിജ്ജനിച്ചീടുമ–
സൂനുവിനെക്കാത്തുതന്നിടുന്നുണ്ടു ഞാൻ
ഇമ്മൽപ്രതിജ്ഞ ഞാൻ ലംഘിക്കിലോ [1] ഹത–
കന്മഷനായുടനഗ്നിയിൽച്ചാടുവേൻ. 30

ബ്രാഹ്മണൻ പറഞ്ഞു

ദൈത്യാരിയും സീരി ധന്വിമാർ മുൻപനാം
പ്രദ്യുമ്നനും വീരനാമനിരുദ്ധനും
ഏതൊന്നിനെപ്പരിപാലിച്ചുകൊള്ളുവാ–
നേതുമേ ശേഷിയില്ലാത്തവരായിതോ 31
ലോകേശരാലുമസാദ്ധ്യമാമക്കർമ്മ–
മേകനായെങ്ങനെ നീ സാദ്ധ്യമാക്കിടും.
മൗഢ്യത്തിനാലതിനിച്ഛിച്ചിടുന്നു നീ–
യൊട്ടുമേ വിശ്വാസമില്ല ഞങ്ങൾക്കിതിൽ. 32

അർജ്ജുനൻ പറഞ്ഞു

സീരിയുമല്ല ഞാൻ കൃഷ്ണനുമല്ല കേൾ
വീരനാം പ്രദ്യുമ്നനുമല്ല ഭൂസുര!
ഗാണ്ഡീവമെന്ന ധനുസ്സു ധരിച്ചിടും
വിണ്ണവർകോന്മകനർജ്ജുനനാണു ഞാൻ.
ബ്രാഹ്മണാ! മുക്കണ്ണനെത്തുഷ്ടനാക്കിയ
മന്മഹാവീര്യമവമതിക്കായ്കെടോ!
അന്തകനെപ്പോരിൽ വെന്നു ഭവാനുടെ
സന്തതിയെക്കൊണ്ടുവന്നു തന്നീടുവൻ. 34
അങ്ങേപ്പിതാമഹനാകും കിരീടിയാ–
ലിങ്ങനെ [2]വിശ്രംഭിതനാം മഹീസുരൻ
പാർത്ഥപരാക്രമം കേട്ടു തോഷിച്ചു തൻ–
പത്തനത്തിൽച്ചെന്നു പാർത്തിതു സൗഖ്യമായ്.
പിന്നെയും ഗർഭം ധരിച്ചു വിപ്രാംഗന
വന്നടുത്തു പ്രസവത്തിന്റെ കാലവും
മൃത്യുവിൽനിന്നെൻ പ്രജയെ രക്ഷിക്കുകെ–
ന്നാർത്തനായ്പ്പാർത്ഥനോടോതിനാൻ
ഭൂസുരൻ. 36
അർജ്ജുനൻ പെട്ടെന്നു ശുദ്ധമാമംബുവിൽ
മജ്ജനം ചെയ്തു നമിച്ചു മഹേശനെ
മാനസംതന്നിൽ സ്മരിച്ചു ദിവ്യാസ്ത്രങ്ങൾ
ഞാണു ബന്ധിച്ചു ഗാണ്ഡീവമെടുത്തിതേ. 37
നാനാസ്ത്രമന്ത്രം ജപിച്ചു ശരങ്ങളാ–
ലൂനമെന്യേ കീഴുമേൽ വിലങ്ങത്തിലും
സൂതികാഗേഹം നിരോധിച്ചു ചുററിനും
വീതശങ്കം ശരകൂടം ചമച്ചിതേ. 38
പിന്നെ പ്രസവിച്ചു വിപ്രാംഗന, സുതൻ
പിന്നെയും പിന്നെയും ക്രന്ദിച്ചുകൊണ്ടുടൻ
ആകാശമാർഗ്ഗത്തിലൂടെ സദേഹനായ്
വേഗത്തിലങ്ങു പോയി മറഞ്ഞിതേ. 39
സത്വരം കൃഷ്ണസമീപമെത്തി ദ്വിജൻ
പാർത്ഥനെപ്പാരമാക്ഷേപിച്ചു ചൊല്ലിനാൻ
കഷ്ടം! നപുംസകത്തിന്റെ വികത്ഥനം
കേട്ടു നേരെന്നോർത്ത ഞാനെത്ര ഭോഷനാം. 40
പ്രദ്യുമ്നനും ബലഭദ്രനും കൃഷ്ണനു–
മുദ്യമിച്ചിട്ടുമസാദ്ധ്യമായ്ത്തീർന്നതാം
അർഭകരക്ഷണത്തിന്നന്യനീശ്വര–
നിപ്പാരിലാരിരിക്കുന്നു നിനക്കുകിൽ? 41
മിഥ്യാവിവാദിയാമർജ്ജുനനേ ഹസി–
ക്കട്ടെയവനീനിവാസികളേവരും
നിന്ദിച്ചിടട്ടെയങ്ങാത്മപ്രശംസക–
ക്കൊന്നാമനാകുമവന്റെ ചാപത്തെയും
ഉന്നുന്ന ദുർമ്മതിയീശൻ നിഹനിച്ചൊ–
രുണ്ണിയെയജ്ഞതയാലാനയിക്കുവാൻ. 42

1 പാപം ഹനിച്ചവർ    2 വിശ്വസിപ്പിക്കപ്പെട്ടവൻ

ഏവം ശപതി വിപ്രർഷൗ വിദ്യാമാസ്ഥായ ഫാല്ഗുനഃ
യയൗ സംയമനീമാശു യത്രാസ്തേ ഭഗവാൻ യമഃ. 43

വിപ്രാപത്യമചക്ഷാണസ്തത ഐന്ദ്രീമഗാൽ പുരീം
ആഗ്നേയീം നൈരൃതീം സൗമ്യാം വായവ്യാം വാരുണീമഥ
രസാതലം നാകപൃഷ്ഠം ധിഷ്ണ്യാന്യന്യാന്യുദായുധഃ. 44

തതോഽലബ്ധദ്വിജസുതോ ഹ്യനിസ്തീർണ്ണപ്രതിശ്രുതഃ
അഗ്നിം വിവിക്ഷുഃ കൃഷ്ണേന പ്രത്യുക്തഃ പ്രതിഷേധതാ. 45

ദർശയേ ദ്വിജസൂനൂംസ്തേ മാവജ്ഞാത്മാനമാത്മനാ
യേ തേ നഃ കീർത്തിം വിമലാം മനുഷ്യാഃ സ്ഥാപയിഷ്യന്തി. 46

ഇതി സംഭാഷ്യ ഭഗവാനർജ്ജുനേന സഹേശ്വരഃ
ദിവ്യം സ്വരഥമാസ്ഥായ പ്രതീചീം ദിശമാവിശൽ. 47

സപ്ത ദ്വീപാൻ സപ്ത സിന്ധൂൻ സപ്തസപ്തഗിരീനഥ
ലോകാലോകം തഥാതീത്യ വിവേശ സുമഹത്തമഃ. 48

തത്രാശ്വാഃ ശൈബ്യസുഗ്രീവമേഘപുഷ്പബലാഹകാഃ
തമസി ഭ്രഷ്ടഗതയോ ബഭൂവുർഭരതർഷഭ. 49

താൻ ദൃഷ്ട്വാ ഭഗവാൻ കൃഷ്ണോ മഹായോഗേശ്വരേശ്വരഃ
സഹസ്രാദിത്യസംകാശം സ്വചക്രം പ്രാഹിണോൽ പുരഃ. 50

തമസ്സുഘോരം ഗഹനം കൃതം മഹ-
ദ്വിദാരയൽ ഭൂരിതരേണ രോചിഷാ
മനോജവം നിർവിവിശേ സുദർശനം
ഗുണച്യുതോ രാമശരോ യഥാ ചമൂഃ. 51

ദ്വാരേണ ചക്രാനുപഥേന തത്തമഃ
പരം പരം ജ്യോതിരനന്തപാരം
സമശ്നുവാനം പ്രസമീക്ഷ്യ ഫാല്ഗുനഃ
പ്രതാഡിതാക്ഷോഽപിദധേഽക്ഷിണീ ഉഭേ. 52

തതഃ പ്രവിഷ്ടഃ സലിലം നഭസ്വതാ
ബലീയസൈജദ്ബൃഹദൂർമ്മിഭൂഷണം
തത്രാത്ഭുതം വൈ ഭവനം ദ്യുമത്തമം
ഭ്രാജന്മണിസ്തംഭസഹസ്രശോഭിതം. 53

തസ്മിൻ മഹാഭീമമനന്തമത്ഭുതം
സഹസ്രമൂർദ്ധന്യഫണാമണിദ്യുഭിഃ
വിഭ്രാജമാനം ദ്വിഗുണോല്ബണേക്ഷണം
സിതാചലാഭം ശിതികണ്ഠജിഹ്വം. 54

ദദർശ തദ്ഭോഗസുഖാസനം വിഭും
മഹാനുഭാവം പുരുഷോത്തമോത്തമം
സാന്ദ്രാംബുദാഭം സുപിശംഗവാസസം
പ്രസന്നവക്ത്രം രുചിരായതേക്ഷണം. 55

മഹാമണിവ്രാതകിരീടകുണ്ഡല-
പ്രഭാപരിക്ഷിപ്തസഹസ്രകുന്തളം
പ്രലംബചാർവഷ്ടഭുജം സകൗസ്തുഭം
ശ്രീവത്സലക്ഷ്മം വനമാലയാ വൃതം. 56

സുനന്ദനന്ദപ്രമുഖൈഃ സ്വപാർഷദൈ-
ശ്ചക്രാദിഭിർമ്മൂർത്തിധരൈർന്നിജായുധൈഃ
പുഷ്ട്യാ ശ്രിയാ കീർത്ത്യജയാഖിലർദ്ധിഭി-
ർന്നിഷേവ്യമാണം പരമേഷ്ഠിനാം പതിം. 57

ബ്രഹ്മർഷിയീവിധം ഭർത്സിക്കവേ പാർത്ഥ–
നംബരസഞ്ചാരവിദ്യയെയാന്നുടൻ

ആ യമധർമ്മനിരുന്നരുളീടുന്ന
സംയമിനീപട്ടണത്തിൽക്കടന്നിതേ. 43

ഭൂസുരപുത്രനെത്തത്ര കാണായ്കയാൽ
വാസവപത്തനം പാവകസ്ഥാനവും

പാശി നിരൃതി സമീരനും സോമനും
വാസമാളും സദനങ്ങളുമാവിധം

പാതാളവും വിണ്ണുമന്യസ്ഥലങ്ങളും
ശോധനചെയ്താനുദായുധനർജ്ജുനൻ. 44

എങ്ങും ദ്വിജാത്മജനേ ലഭിക്കായ്കയാൽ
മങ്ങി പ്രതിജ്ഞ പാലിക്കാത്ത ഫൽഗുനൻ

അഗ്നിയിൽച്ചാടാൻ തുടങ്ങവേ ശ്രീഹരി
കൈക്കപിടിച്ചു തടുത്തരുളീടിനാൻ. 45

കാട്ടിത്തരാം ദ്വിജപുത്രരെ ഞാൻ നിന–
ക്കൊട്ടുമാത്മാവിനെ നിന്ദിക്കൊലാ സ്വയം

നമ്മെ നിന്ദിക്കവോർതാനുറപ്പിച്ചീടു–
മിമ്മന്നിൽ നമ്മുടെ നിർമ്മലകീർത്തിയെ. 46

എന്നുപറഞ്ഞുടനർജ്ജുനനോടൊത്തു
തന്നുടെ ദിവ്യരഥത്തിലാസീനനായ്

അച്യുതനാകും ഭഗവാനനന്തരം
പശ്ചിമദിക്കുനോക്കിഗ്ഗമിച്ചീടിനാൻ. 47

ദ്വീപങ്ങളേഴുമവയിലെയേഴു
ഭൂഭൃത്തുകളുമേഴംഭോനിധികളും

പിന്നെ ലോകാലോകവും കടന്നപ്പുറ–
ത്തുന്നതമാകും തമസ്സിലണഞ്ഞിതു. 48

സുഗ്രീവശൈബ്യവലാഹകമേഘപു–
ഷ്പാഖ്യങ്ങളാം തേർക്കുതിരകൾ നാലിനും

അന്ധകാരത്തിനാൽ കണ്ണുകാണാതെയായ്
പന്ഥാവു തെററിഗ്ഗമിക്കുമെന്നായിതു. 49

എന്നതു കണ്ടു ലോകേശാധിനാഥനായ്
മിന്നും ഭഗവാൻ മധുസൂദനൻ തദാ

അർക്കസഹസ്രപ്രകാശമാളും നിജ–
ചക്രത്തെ മുൻപേ പറഞ്ഞയച്ചീടിനാൻ. 50

അത്യന്തഭീകരമായിഗ്ഗഹനമായ്
വിസ്തീർണ്ണമാമന്ധകാരത്തെയേററവും

വർദ്ധിതഓജസ്സാൽപ്പിളർന്നു രാമാസ്ത്രമ–
ഗ്ഗുത്രുക്കളിൽപോലെ പാഞ്ഞു സുദർശനം. 51

ചക്രം ഗമിച്ച മാർഗ്ഗത്തിലൂടത്തമ–
ശ്ചക്രത്തിനപ്പുറമാദ്യന്തമെന്നിയേ

തിങ്ങീടുമപ്പരംജ്യോതിസ്സു കണ്ടുട–
നങ്ങക്ഷി രണ്ടുമടച്ചാൻ ധനഞ്ജയൻ. 52

പിന്നെ ബ്ബലിഷ്ഠമാം കാററാൽ ചലിച്ചിടു–
മുന്നതമാ[1]മൂർമ്മിഭൂഷകളാർന്നിടും

അംബുധി കണ്ടാ,നതിൻ നടുക്കേററവും
വമ്പഹസ്സാർന്നു തെളുതെളെ മിന്നിടും

മന്ദിരം കണ്ടാൻ മണിസ്തംഭമായിരം–
ചേർന്നുത്ഭുതകരകാന്തി ചിന്തുന്നതായ്. 53

അപ്പുരംതന്നിലതിഭീമമായ്പ്പര–
മുരംഭയംചേർക്കും സഹസ്രഫണങ്ങളിൽ

തങ്കുന്ന രത്നപ്രഭയോലിരട്ടിച്ച–
സംഖ്യകലന്നതിതീക്ഷ്ണങ്ങളായിടും

കണ്ണുകളാർന്നു, സിതാചലശുഭ്രത
ചേർന്നു [2]ജിഹ്വാളിയും കണ്ഠപ്രദേശവും

ചാലവേ ശ്രദ്ധമാം നീലനിറംപൂണ്ടു
ലാലസിച്ചീടുമനന്തനെക്കണ്ടിതു. 54

ശേഷശരീരസുഖാസനയുക്തനായ്
ശേഷിമാനായനഭാവസമേതനായ്

ഉത്തമപൂരുഷക്കുത്തംസമായ് വാരി–
ദത്തിൻനിറത്തിൽ വിളങ്ങുന്നവനുമായ്

മഞ്ഞനിറപ്പട്ടു സുപ്രസന്നാനനം
കഞ്ജദലായതചാരുനേത്രങ്ങളും 55

മിന്നുംമണികൾ പതിച്ച കിരീടത്തിൽ
നിന്നുമക്കുണ്ഡലദ്വന്ദ്വത്തിൽനിന്നുമേ

ചിന്തിടും കാന്തി പരന്നിടതിങ്ങിടും
കുന്തളം മുട്ടോളമെത്തും കരാഷ്ടകം

കൗസ്തുഭരത്നവും ശ്രീവത്സലക്ഷ്മവും
ഒത്തു വനമാലയും പൂണ്ടു ഭംഗിയിൽ. 56

നന്ദസുനന്ദാദി പാർഷദരും മൂർത്തി–
യാർന്ന സുദർശനാദ്യായുധജാലവും

പുഷ്ടിയും ശ്രീ, ജയ, കീർത്തിയിപ്പേരുക–
ളൊത്തിടും ദേവതമാരു, മണിമാദി

എട്ടു വിഭൂതിയും സേവിച്ചിടും പര–
മേഷ്ഠികൾ നായകനക്ഷിക്കു ലക്ഷ്യനായ്. 57

1 തിരമാലകളാകുന്ന ഭൂഷണങ്ങൾ 2 നാക്കുകളുടെ സമൂഹം

വവന്ദ ആത്മാനമനന്തമച്യുതോ
ജിഷ്ണുശ്ച തദ്ദർശനജാതസാധ്വസഃ
താവാഹ ഭൂമാപരമേഷ്ഠിനാം പ്രഭു-
ർബ്ബദ്ധാഞ്ജലീ സസ്മിതമൂർജ്ജയാ ഗിരാ. 58
ദ്വിജാത്മജാ മേ യുവയോർദിദൃക്ഷുണാ
മയോപനീതാ ഭുവി ധർമ്മഗുപ്തയേ
കലാവതീർണ്ണാവവനേർഭരാസുരാൻ
ഹത്വേഹ ഭൂയസ്ത്വരയേതമന്തി മേ. 59
പൂർണ്ണകാമാവപി യുവാം നരനാരായണാവൃഷീ
ധർമ്മമാചരതാം സ്ഥിത്യൈ ഋഷഭൗ ലോകസംഗ്രഹം. 60
ഇത്യാദിഷ്ടൗ ഭഗവതാ തൗ കൃഷ്ണൗ പരമേഷ്ഠിനാ
ഓമിത്യാനമ്യ ഭൂമാനമാദായ ദ്വിജദാരകാൻ. 61
ന്യവർത്തതാം സ്വകം ധാമ സംപ്രഹൃഷ്ടൗ യഥാഗതം
വിപ്രായ ദദതുഃ പുത്രാൻ യഥാരൂപം യഥാവയഃ. 62
നിശാമ്യ വൈഷ്ണവം ധാമ പാർത്ഥഃ പരമവിസ്മിതഃ
യൽകിഞ്ചിൽ പൗരുഷം പുംസാം മേനേ കൃഷ്ണാനുകമ്പിതം. 63
ഇതീദൃശാന്യനേകാനി വീര്യാണീഹ പ്രദർശയൻ
ബുഭുജേ വിഷയാൻ ഗ്രാമ്യാനീജേ ചാത്യൂർജ്ജിതൈർമ്മഖൈഃ. 64
പ്രവവർഷാഖിലാൻ കാമാൻ പ്രജാസു ബ്രാഹ്മണാദിഷു
യഥാകാലം യഥൈവേന്ദ്രോ ഭഗവാൻ ശ്രൈഷ്ഠ്യമാസ്ഥിതഃ. 65
ഹത്വാ നൃപാനധർമ്മിഷ്ഠാൻ ഘാതയിത്വാർജ്ജുനാദിഭിഃ
അഞ്ജസാ വർത്തയാമാസ ധർമ്മം ധർമ്മസുതാദിഭിഃ. 66

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ദ്വിജകുമാരാനയനം നാമ ഏകോനനവതിതമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12090 ദശമസ്കന്ധേ ശ്ലോകാഃ 3896

## നവതിതമോഽധ്യായഃ

ശ്രീശുക ഉവാച

സുഖം സ്വപുര്യാം നിവസൻ ദ്വാരകായാം ശ്രിയഃ പതിഃ
സർവ്വസംപത്സമൃദ്ധായാം ജുഷ്ടായാം വൃഷ്ണിപുംഗവൈഃ. 1
സ്ത്രീഭിശ്ചോത്തമവേഷാഭിർന്നവയൗവനകാന്തിഭിഃ
കന്ദുകാദിഭിർഹർമ്മ്യേഷു ക്രീഡന്തീഭിസ്തഡിദ്ദ്യുഭിഃ. 2
നിത്യം സംകുലമാർഗ്ഗായാം മദച്യുദ്ഭിർമ്മതംഗജൈഃ
സ്വലങ്കൃതൈർഭടൈരശ്വൈ രഥൈശ്ച കനകോജ്ജ്വലൈഃ. 3
ഉദ്യാനോപവനാഢ്യായാം പുഷ്പിതദ്രുമരാജിഷു
നിർവ്വിശദ്ഭൃംഗവിഹഗൈർന്നാദിതായാം സമന്തതഃ. 4
രേമേ ഷോഡശസാഹസ്രപത്നീനാമേകവല്ലഭഃ
താവദ്വിചിത്രരൂപോഽസൗ തദ്ഗേഹേഷു മഹർദ്ധിഷു. 5
പ്രോൽഫുല്ലോൽപലകൽഹാരകുമുദാംഭോജരേണുഭിഃ
വാസിതാമലതോയേഷു കൂജദ്ദ്വിജകുലേഷു ച. 6
വിജഹാര വിഗാഹ്യാംഭോ ഹ്രദിനീഷു മഹോദയഃ
കുചകുങ്കുമലിപ്താംഗഃ പരിരബ്ധശ്ച യോഷിതാം. 7
ഉപഗീയമാനോ ഗന്ധർവ്വൈർമ്മൃദംഗപണവാനകാൻ
വാദയദ്ഭിർമ്മുദാ വീണാം സൂതമാഗധവന്ദിഭിഃ. 8

അന്തഹീനാത്മാവിനെ സ്വയം കൃഷ്ണനു-
മന്തരംഗത്തിൽ ഭയത്തോടു പാർത്ഥനും
വന്ദിച്ചിതു ബഹുധാതൃപ്രഭുവായി
മിന്നുമബ്ഭൂമാവു, സന്നിധിയിൽക്കൂപ്പി-
നിൽക്കുമവരോടു മന്ദസ്മിതപൂർവ്വ-
മിക്കണെക്കൂർജ്ജിതവാക്കുകളോതിനാൻ. 58

ഭൂതലത്തിൽ ധർമ്മരക്ഷയ്ക്കു മത്കലാ-
ഭൂതരായിപ്പിറന്നീടിന നിങ്ങളെ
രണ്ടുപേരേയും നിരീക്ഷിക്കുവാനാശ-
കൊണ്ടിങ്ങു കൊണ്ടുപോന്നേൻ ദ്വിജപുത്രരെ
ഭൂമിക്കു ഭാരമായ്ത്തീർന്നിരിക്കും ദൈത്യ-
ഭൂമിപരെക്കൊന്നു വേഗമിങ്ങെത്തുവിൻ. 59

ഉത്തമരായ് നരനാരായണാഭിധ-
യൊത്തിണങ്ങീടും മഹർഷിപ്രധാനരായ്
സമ്പൂർണ്ണകാമരാം നിങ്ങളിരുപേരു-
മൻപൂന്ന മര്യാദയേ നിലനിർത്തുവാൻ
ലോകസംരക്ഷണത്തിന്നു സമുചിത-
മാകും ധർമ്മത്തെയാചരിച്ചീടുവിൻ. 60

ഇപ്രകാരം ഭഗവാൻ പരമേഷ്ഠിതൻ-
കല്പന രണ്ടുപേരും കേട്ടു സാദരം
ഓമെന്നു മൂളിയദ്ധാമാവിനെ നമി-
ച്ചാ മഹീദേവാർഭകരെ വാങ്ങീടിനാർ. 61

തുഷ്ടരായ് വന്നതുപോലെതാനവർ
സ്വസ്ഥാനമെത്തി വയോരൂപശീലാദി
കാലാനുസാരമായൊത്തിണങ്ങീടുമ-
ബ്ബാലകന്മാരെ ദ്വിജനു കൊടുത്തിതേ. 62

ശ്രീവിഷ്ണുധാമത്തെ നേരേ നിരീക്ഷിച്ചു
ദേവാധിപാത്മജനത്ഭുതാധീനനായ്
ലോകത്തിലേതൊരുവന്റെയും പൗരുഷം
ശ്രീകാന്തകാരുണ്യയുക്തമെന്നോർത്തിതേ. 63

ശ്രീകൃഷ്ണനേവം വിവിധവീര്യങ്ങളെ
ലോകർക്കു കാട്ടിക്കൊടുത്തു നിരന്തരം
ഭോഗങ്ങളെല്ലാം ഭുജിക്കയുമൂർജ്ജിത-
യാഗങ്ങൾകൊണ്ടു യജിക്കയുംചെയ്തിതു. 64

ബ്രാഹ്മണാദി പ്രജാകാമങ്ങൾ പാകാരി-
തന്മട്ടതാതുകാലത്തു വർഷിച്ചിതു
ഇങ്ങനെ സർവ്വാർച്ചനായോഗ്യമാകുമു-
ത്തുംഗപദത്തിൽ മുകുന്ദൻ വിളങ്ങിനാൻ. 65

ദുഷ്ടനൃപരേ ഹനിച്ചു താനേ പുന-
രൊട്ടുപേരേ വധിപ്പിച്ചു പാർത്ഥാദ്യരാൽ
ധർമ്മസുതാദി നൃപശ്രേഷ്ഠരെക്കൊണ്ടു
ധർമ്മം നടത്തിച്ചിതേ ഭഗവാൻ ഹരി. 66

---

# അദ്ധ്യായം 90

ശ്രീശുകൻ പറഞ്ഞു

ശ്രീവല്ലഭനാം ഭഗവാൻ ഹൃഷീകേശ-
നാവൃഷ്ണിപുംഗവരാവസിക്കുന്നതായ്
സമ്പത്സമൃദ്ധമാം ദ്വാരകയിൽ സുഖം
സമ്പൂർണ്ണമോദപുരസ്സരം വാണിതു. 1

ഉത്തമവേഷത്തോടും നവയൗവ്വന-
മൊത്തതുലശ്രീകലർന്ന ഹർമ്മ്യങ്ങളിൽ
പന്തടി, നർത്തനം, ചിത്തം ഹരിച്ചിടും
ചിന്തുപാട്ടിത്യാദി ലീലയാൽച്ചുഴവും
മിന്നൽപ്പിണറുകൾപോൽ ചലിച്ചീടുന്ന
സുന്ദരിമാരാൽ സുസേവിതമപ്പുരം. 2

പൊട്ടി മദനീരൊഴുകും മതംഗജ-
ക്കൂട്ടത്തിനാലും ഭടാളിയാലും പരം
വാജികളാലും കനകോജ്ജ്വലരഥ-
രാജിയാലും പൂർണ്ണമെപ്പോഴും പാതകൾ. 3

ധാരാളമാരാമപംക്തിയുപവന-
പൂരവുമെങ്ങും കലർന്നു മനോജ്ഞമായ്
പുഷ്പിതവൃക്ഷങ്ങൾ പററിപ്പറവകൾ
[1]ഷട്പദവൃന്ദവും ശബ്ദിച്ചിരുന്നിതു. 4

ഷോഡശസാഹസ്രകാന്താജനത്തിനും-
കൂടയൊരേ വല്ലഭനാം ജനാർദ്ദനൻ
അത്രയും ചിത്രരൂപംപൂണ്ടവരോടു-
മൊത്തു രമിച്ചാൻ [2]തദൃദ്ധഗേഹങ്ങളിൽ. 5

ഓരോ ഗൃഹത്തിലുമുള്ളതാം വാപികൾ
സാരസ, മുല്പലം, കൽഹാര, മാമ്പലും
നേരേ വികസിച്ചതിക്കും പൊടികളാൽ
സൗരഭ്യമാർന്ന സലിലത്തോടും തഥാ
ചാരുനിനദം കലരും വിഹംഗമ-
പൂരത്തോടും വിരാജിച്ചിതു നിസ്തുലം. 6

മൂററും മഹത്താമുദയമിയന്നിടും
ശത്രുകുലാന്തകൻ ദേവകീനന്ദനൻ
ഭാമിനിമാർതൻ കുചകുങ്കുമം നിജ-
കോമളാംഗങ്ങളിലാർന്നവരൊത്തുടൻ
ചാരുതരമാം തടാകങ്ങളിലെഴും
നീരിലിറങ്ങിക്കളിച്ചീടിനാൻ ഭൃശം. 7

വീണാമൃദംഗപണവാനകാദിയ-
ന്യൂനം പ്രയോഗിച്ചിടുന്ന ഗന്ധർവ്വരും
വന്ദികൾ മാഗധസൂതസന്ദോഹവും
സന്നിധിചേർന്നു സമയോചിതങ്ങളാം
വർണ്ണനകൊണ്ടു ഭഗവാൻ മുകുന്ദനെ
നന്ദിച്ചു കീർത്തിച്ചുകൊണ്ടിരുന്നാർ പരം. 8

1. വണ്ടിൻകൂട്ടം.   2. അവരുടെ സമ്പൽസമൃദ്ധമായ വീടുകൾ.

സിച്യമാനോഽച്യുതസ്താഭിഃസന്തീഭിഃ സ്മ രേചകൈഃ
പ്രതിസിഞ്ചൻ വിചിക്രീഡേ യക്ഷീഭിര്യക്ഷരാഡിവ. 9
താഃ ക്ലിന്നവസ്ത്രവിവൃതോരുകുചപ്രദേശാഃ
സിഞ്ചന്ത്യ ഉദ്ധൃതബൃഹൽകബരപ്രസൂനാഃ
കാന്തം സ്മ രേചകജിഹീരഷയോപഗുഹ്യ
ജാതസ്മരോത്സവലസദ്വദനാ വിരേജുഃ. 10
കൃഷ്ണസ്തു തൽസ്തനവിഷജ്ജിതകുങ്കുമസ്രക്
ക്രീഡാഭിഷംഗധുതകുന്തളവൃന്ദബന്ധഃ
സിഞ്ചൻ മുഹുര്യുവതിഭിഃ പ്രതിഷിച്യമാനോ
രേമേ കരേണുഭിരിവേഭപതിഃ പരീതഃ. 11
നടാനാം നർത്തകീനാം ച ഗീതവാദ്യോപജീവിനാം
ക്രീഡാലങ്കാരവാസാംസി കൃഷ്ണോഽദാത്തസ്യ ച സ്ത്രിയഃ. 12
കൃഷ്ണസ്യൈവം വിഹരതോ ഗത്യാലാപേക്ഷിതസ്മിതൈഃ
നർമ്മക്ഷ്വേളിപരിഷ്വംഗൈഃ സ്ത്രീണാം കില ഹൃതാ ധിയഃ. 13
ഊചുർമ്മുകുന്ദൈകധിയോഽഗിര ഉന്മത്തവജ്ജഡം
ചിന്തയന്ത്യോഽരവിന്ദാക്ഷം താനി മേ ഗദതഃ ശൃണു. 14

മഹിഷ്യ ഊചുഃ

കുരരി വിലപസി ത്വം വീതനിദ്രാ ന ശേഷേ
സ്വപിതി ജഗതി രാത്ര്യാമീശ്വരോ ഗുപ്തബോധഃ
വയമിവ സഖി കച്ചിദ്ഗാഢനിർഭിന്നചേതാ
നളിനനയനഹാസോദാരലീലേക്ഷിതേന. 15
നേത്രേ നിമീലയസി നക്തമദൃഷ്ടബന്ധു-
സ്ത്വം രോരവീഷി കരുണം ബത ചക്രവാകി
ദാസ്യം ഗതാ വയമിവാച്യുതപാദജുഷ്ടാം
കിം വാ സ്രജം സ്പൃഹയസേ കബരേണ വോഢും. 16
ഭോ ഭോഃ സദാ നിഷ്ടനസേ ഉദന്വ-
ന്നലബ്ധനിദ്രോഽധിഗതപ്രജാഗരഃ
കിം വാ മുകുന്ദാപഹൃതാത്മലാഞ്ഛനഃ
പ്രാപ്താം ദശാം ത്വം ച ഗതോ ദുരത്യയാം. 17
ത്വം യക്ഷ്മണാ ബലവതാസി ഗൃഹീത ഇന്ദോ
ക്ഷീണസ്തമോ ന നിജദീധിതിഭിഃ ക്ഷിണോഷി
കച്ചിന്മുകുന്ദഗദിതാനി യഥാ വയം ത്വം
വിസ്മൃത്യ ഭോഃ സ്ഥഗിതഗീരുപലക്ഷ്യസേ നഃ. 18
കിന്ത്വാചരിതമസ്മാഭിർമ്മലയാനില തേഽപ്രിയം
ഗോവിന്ദാപാംഗനിർഭിന്നേ ഹൃദീരയസി നഃ സ്മരം. 19
മേഘ ശ്രീമംസ്ത്വമസി ദയിതോ യാദവേന്ദ്രസ്യ നൂനം
ശ്രീവത്സാങ്കം വയമിവ ഭവാൻ ധ്യായതി പ്രേമബദ്ധഃ
അത്യുൽകണ്ഠഃ ശബലഹൃദയോഽസ്മദ്വിധോ ബാഷ്പധാരാഃ
സ്മൃത്വാ സ്മൃത്വാ വിസൃജസി മുഹുർദുഃഖദസ്തൽപ്രസംഗഃ. 20
പ്രിയരാവപദാനി ഭാഷസേ
മൃതസഞ്ജീവികയാനയാ ഗിരാ
കരവാണി കിമദ്യ തേ പ്രിയം
വദ മേ വല്ഗിതകണ്ഠ കോകില 21
ന ചലസി ന വദസ്യുദാരബുദ്ധേ
ക്ഷിതിധര ചിന്തയസേ മഹാന്തമർത്ഥം
അപി ബത വസുദേവനന്ദനാങ്ഘ്രിം
വയമിവ കാമയസേ സ്തനൈർവ്വിധർത്തും. 22

ത്തോററു ജലക്രീഡയിൽ ഞങ്ങളോടെന്ന–
മട്ടിൽച്ചിരിച്ചു ജലംതെററിവീഴ്ത്തിടും
നാരീജനത്തെയങ്ങോട്ടുമതുപോലെ
നീരം തെറിപ്പിച്ചു പിച്ഛാംകുഴലിനാൽ
യക്ഷികളോടൊത്തു യക്ഷരാജൻവിധം
മോക്ഷദനാമബ്ജഭഗവാൻ കളിച്ചിതേ. 9
വസ്ത്രമശേഷം നനഞ്ഞടിഞ്ഞുരുക്കളും
മുത്തണിക്കൊങ്കകളും ദർശനീയമായ്
വെള്ളം തെറിപ്പിച്ചു വീണ്ടും ചുരുണ്ടുനീ–
ണ്ടുള്ള വാർകുന്തലഴിഞ്ഞുപൊഴിഞ്ഞലർ
പിച്ഛാംകുഴൽ കൈക്കലാകുവാനാന്നിട്ട–
മിച്ഛയാൽക്കാന്തനെയാലിംഗനംചെയ്തു
കാമവികാരസ്ഫുരന്മുഖാബ്ജത്തൊടും
വാമാമണികളത്യന്തം വിളങ്ങിനാർ. 10
തത്സ്തനകുങ്കുമപങ്കാക്തമാം മാല
വിസ്തൃതോരസ്സിൽ ധരിച്ചും നിരന്തരം
ക്രീഡയിലുള്ളോരഭിനിവേശത്തിനാൽ
പാടേ മുടിക്കെട്ടഴിഞ്ഞുമടിക്കടി
നീരം പരം തെററിവീഴ്ത്തിയുമന്നാരി–
മാരാൽ പ്രതിഷിച്യമാനനായും ഹരി
സ്വന്തം കരിണീഗണത്തോടിടചേന്ന
ദന്തീന്ദ്രനെന്നകണക്കേ രമിച്ചിതേ. 11
നത്തകികൾക്കും നടനിവഹത്തിനും
നൃത്തഗീതാദ്യോപജീവിജനത്തിനും
ദൈത്യാരിയും പത്നിമാരും കൊടുത്തിതു
മുത്താൻ ലീലോചിതവസ്ത്രഭൂഷകൾ. 12
ഇമ്മട്ടു നിത്യം വിഹരിച്ചിടും ഹരി–
തമ്മൃദുഭാഷണം, നോട്ടം, സ്മിതം, ഗതി
നമ്മകപടോക്തിയാലിംഗനമിവ–
യമ്മാനിനീജനചിത്തം ഹരിച്ചുപോൽ. 13
നന്ദജാതൈകമതികളായീടുമ–
സ്സുന്ദരിമാർ വെറുമുന്മത്തരെന്നപോൽ.
അന്തരംഗത്തിലരവിന്ദനേത്രനെ–
ച്ചിന്തിച്ചു ചിന്താരഹിതരായോതിനാർ
ആയതുവിധമെന്നിൽനിന്നും നിങ്ങൾ
മായം കലരാതെ കേട്ടുകൊണ്ടീടുവിൻ. 14

മഹിഷികൾ പറഞ്ഞു

ഹേ കുരരീ! നീയൊരുത്തിയുറങ്ങാതെ
ഹാ! കരയുന്നു ശയിക്കുന്നതുമില്ല
ഗുപ്തബോധൻ കണവൻ സഖീ! രാത്രിയിൽ
സുപ്തനത്രേ നീയുമീ ഞങ്ങളെന്നപോൽ
നാളീകനേത്രൻെറ മന്ദഹാസോദാര–
ലീലേക്ഷണങ്ങളാൽ നിർഭിന്നചിത്തയോ? 15
ചക്രവാകീ! രാവിലിഷ്ടനെക്കാണാതെ
ദുഃഖിച്ചു കണ്ണുപൂട്ടിക്കരയുന്നു നീ
കഷ്ടമീ ഞങ്ങളെപ്പോലെ ദാസ്യത്തിലാ–
പ്പെട്ടു മുകുന്ദപാദസ്പർശമാന്നിടും
മാല കബരിയിൽ ചൂടുവാനായി നീ
ചാലവേയാഗ്രഹിച്ചീടുന്നുവോ പ്രിയേ! 16
അംഭോനിധേ! നീ ദ്രവന്നിടാതെപ്പൊഴും
ഗംഭീരനായ നീ ജാഗ്രദവസ്ഥയെ
കൈക്കൊണ്ടുറക്കെ നിലവിളിച്ചീടുന്നു
ദുഃഖാത്തരാകിയ ഞങ്ങളെപ്പോലെതാൻ,
നീയും മുകുന്ദാകൃതാത്മചിഹ്നാന്വിത–
നായി[1] ദുരത്യയാവസ്ഥയിലായിതോ? 17
ഇന്ദോ! ഭവാൻ ബലിയാം രാജയക്ഷ്മാവു
വന്നു പിടിക്കയാലേററവും ക്ഷീണനായ്
കാന്തിയാലേതും നശിപ്പിച്ചിടുന്നിതി–
ല്ലന്ധകാരത്തെയീ ഞങ്ങളെപ്പോലെവേ
ശ്രീകൃഷ്ണവാക്ലംഘനത്തെ സ്മരിച്ചുള്ള
ശോകംനിമിത്തമോ മൗനം ഭജിപ്പു നീ
ഞങ്ങളോടൊത്തു നിലാവിൽക്കളിക്കുവാ–
നിങ്ങു വരാമെന്നരുളിയിരുന്നവൻ
അങ്ങനെ ചെയ്യായ്കയാലെ തന്തേസവന–
ഭംഗം ഭവിച്ചു നിനക്കും ശരിശരി. 18
ചൊൽക്കൊണ്ടിടുന്ന മലയാനിലാ! ഞങ്ങ–
ളപ്രിയമങ്ങേക്കു ചെയ്തതെന്തായിടും
ശ്രീനിവാസേക്ഷണഭിന്നമാം ഞങ്ങടെ
മാനസം മന്മഥപ്രേരിതമാക്കി നീ. 19
ശ്രീമൻ! പയോദമേ! നീ യാദവേന്ദ്രനു
സീമാധികപ്രിയസ്നേഹിതൻ നിർണ്ണയം
ഞങ്ങളെപ്പോലെതാൻ പ്രേമനിബദ്ധനാ–
യങ്ങും മുകുന്ദനെ ധ്യാനിച്ചിടുന്നിതു
അത്യന്തമുൽക്കണ്ഠയോടെങ്ങളെപ്പോലെ–
യോർത്തോർത്തു കണ്ണുനീരും പൊഴിക്കുന്നിതു
തൽക്കഥ കേൾക്കുകയെന്നുള്ളതെപ്പൊഴു–
മുൽക്കടദുഃഖപ്രദംതാനസംശയം. 20
ആകമ്രകണ്ഠമിയന്നിടുമല്ലയോ
കോകിലമേ! മൃതസഞ്ജീവികയായ
ഇഷ്ടവാക്യങ്ങളാൽ കൃഷ്ണനെപ്പോലെതാൻ
സുസ്പഷ്ടവായ് സംഭാഷണം ചെയ്തിടുന്നു നീ
ഞങ്ങളിപ്പോളതിന്നെന്തുപകാരമാ–
ണങ്ങേക്കു ചെയ്യേണ്ടതെന്നു ചൊല്ലീടുക. 21
കൊണ്ടാടിടേണ്ടും മതിയാന്ന ശൈലമേ!
മിണ്ടുന്നതില്ല ചലിപ്പതുമില്ല നീ
ചിന്തിച്ചിടുന്നോ മഹാ[2]പുമർത്ഥത്തെ നീ
സന്താപഹാരിയാം ശ്രീഹരിതന്നുടെ
ശ്രീലപദാബ്ജം കുചങ്ങളിൽ ഞങ്ങളെ–
പ്പോലെ ധരിപ്പാൻ കൊതിച്ചിടുന്നോ ബത? 22

---

1 കഷ്ടസ്ഥിതി 2 മോക്ഷം

ശുഷ്യദ്ധ്രദാഃ കർശിതാ ബത സിന്ധുപത്ന്യഃ
സംപ്രത്യപാസ്തകമലശ്രിയ ഇഷ്ടഭർത്തുഃ
യദ്വദ്വയം മധുപതേഃ പ്രണയാവലോക-
മപ്രാപ്യ മുഷ്ടഹൃദയാഃ പുരുകർശിതാഃ സ്മ. 23
ഹംസ സ്വാഗതമാസ്യതാം പിബ പയോ
ബ്രൂഹ്യംഗ ശൗരേഃ കഥാം
ദൂതം ത്വാം നു വിദാമ കച്ചിദജിതഃ
സ്വസ്ത്യാസ്ത ഉക്തം പുരാ
കിം വാ നശ്ചലസൗഹൃദഃ സ്മരതി തം
കസ്മാൽ ഭജാമോ വയം
ക്ഷൗദ്രാലാപയ കാമദം ശ്രിയമൃതേ
സൈവൈകനിഷ്ഠാ സ്ത്രിയാം. 24
ഇതീദൃശേന ഭാവേന കൃഷ്ണേ യോഗേശ്വരേശ്വരേ
ക്രിയമാണേന മാധവ്യോ ലേഭിരേ പരമാം ഗതിം. 25
ശ്രുതമാത്രോഽപി യഃ സ്ത്രീണാം പ്രസഹ്യാകർഷതേ മനഃ
ഉരുഗായോരുഗീതോ വാ പശ്യന്തീനാം കുതഃ പുനഃ. 26
യാഃ സമ്പര്യചരൻ പ്രേമ്ണാ പാദസംവാഹനാദിഭിഃ
ജഗദ്ഗുരും ഭർത്തൃബുദ്ധ്യാ താസാം കിം വർണ്ണ്യതേ തപഃ. 27
ഏവം വേദോദിതം ധർമ്മമനുതിഷ്ഠൻ സതാം ഗതിഃ
ഗൃഹം ധർമ്മാർത്ഥകാമാനാം മുഹുശ്ചാദർശയൽ പദം. 28
ആസ്ഥിതസ്യ പരം ധർമ്മം കൃഷ്ണസ്യ ഗൃഹമേധിനാം
ആസൻ ഷോഡശസാഹസ്രം മഹിഷ്യശ്ച ശതാധികം. 29
താസാം സ്ത്രീരത്നഭൂതാനാമഷ്ടൗ യാഃ പ്രാഗുദാഹൃതാഃ
രുക്മിണീപ്രമുഖാ രാജംസ്തൽപുത്രാശ്ചാനുപൂർവ്വശഃ. 30
ഏകൈകസ്യാം ദശ ദശ കൃഷ്ണോഽജീജനദാത്മജാൻ
യാവത്യ ആത്മനോ ഭാര്യാ അമോഘഗതിരീശ്വരഃ. 31
തേഷാമുദ്ദാമവീര്യാണാമഷ്ടാദശ മഹാരഥാഃ
ആസന്നുദാരയശസസ്തേഷാം നാമാനി മേ ശൃണു. 32
പ്രദ്യുമ്നശ്ചാനിരുദ്ധശ്ച ദീപ്തിമാൻ ഭാനുരേവ ച
സാംബോ മധുർബൃഹദ്ഭാനുശ്ചിത്രഭാനുർവൃകോഽരുണഃ. 33
പുഷ്കരോ വേദബാഹുശ്ച ശ്രുതദേവഃ സുനന്ദനഃ
ചിത്രബാഹുർവ്വിരൂപശ്ച കവിർന്ന്യഗ്രോധ ഏവ ച. 34
ഏതേഷാമപി രാജേന്ദ്ര തനുജാനാം മധുദ്വിഷഃ
പ്രദ്യുമ്ന ആസീൽ പ്രഥമഃ പിതൃവദ്രുക്മിണീസുതഃ. 35
സ രുക്മിണോ ദുഹിതരമുപയേമേ മഹാരഥഃ
തസ്മാൽ സുതോഽനിരുദ്ധോഽഭൂന്നാഗായുതബലാന്വിതഃ. 36
സ ചാപി രുക്മിണഃ പൗത്രീം ദൗഹിത്രോ ജഗൃഹേ തതഃ
വജ്രസ്തസ്യാഭവദ്യസ്തു മൗസലാദവശേഷിതഃ. 37
പ്രതിബാഹുരഭൂത്തസ്മാൽ സുബാഹുസ്തസ്യ ചാത്മജഃ
സുബാഹോഃ ശാന്തസേനോഽഭൂച്ഛതസേനസ്തു തത്സുതഃ. 38
ന ഹ്യേതസ്മിൻ കുലേ ജാതാ അധനാ അബഹുപ്രജാഃ
അല്പായുഷോഽല്പവീര്യാശ്ച അബ്രഹ്മണ്യാശ്ച ജജ്ഞിരേ. 39
യദുവംശപ്രസൂതാനാം പുംസാം വിഖ്യാതകർമ്മണാം
സംഖ്യാ ന ശക്യതേ കർത്തുമപി വർഷായുതൈർന്നൃപ. 40
തിസ്രഃ കോട്യഃ സഹസ്രാണാമഷ്ടാശീതിശതാനി ച
ആസൻ യദുകുലാചാര്യാഃ കുമാരാണാമിതി ശ്രുതം. 41
സംഖ്യാനം യാദവാനാം കഃ കരിഷ്യതി മഹാത്മനാം
യത്രായുതാനാമയുതലക്ഷേണാസ്തേ സ ആഹുകഃ. 42

ഇഷ്ടഭർത്താവാം മധുരാട്ടതൻ പ്രിയ–
ദൃഷ്ടി ലഭിക്കാതെ തോഴിമാരേ! നമ്മൾ
എങ്ങനെയാഹൃതചിത്തകളായ് പര–
മംഗം മെലിഞ്ഞാഭയററവരായിതോ
അങ്ങനെതന്നെയിസ്സിന്ധുദാരങ്ങളും
മങ്ങിക്കൃശതരമായ ഗാത്രത്തോടും
ശുഷ്ക്കഹ്രദങ്ങളാമംബുജകാന്തിയും
നിശ്ശേഷമററുതാൻ കാണപ്പെടുന്നിതേ. 23
ഹംസമേ! സ്വാഗത,മാസീനനായ് പ്പയ–
സ്സാസ്വദിച്ചോതുക മാധവൻതൻകഥ
നീയവൻതൻ ദൂതനെന്നു തോന്നുന്നുണ്ടേ–
ജയ്യനവൻ സുഖമായിരിക്കുന്നുവോ?
മുമ്പവൻ ഞങ്ങളോടോതിയതോക്കുമോ
കമ്പിതമത്രേയവനുടെ സൗഹൃദം
എന്തിനവനെബ് ഭജിക്കുന്നതീ ഞങ്ങ–
ളന്തികംതന്നിലക്കാമദനേ ദൂതം
ക്ഷുദ്രദൂതാ! നീ കമലയെക്കൂടാതെ–
യെത്തിച്ചതന്നാലുപകാരമായിടും
നാരിമാരിൽപ്പാരിലേകഭർത്തൃവ്രത–
ധാരിണിയായുള്ളതായവൾ മാത്രമോ? 24
യോഗേശ്വരേശനാം കൃഷ്ണനിലീവിധ–
മേകാന്തഭാവമിയന്നു ശോഭിച്ചിടും
മാധവപത്നിമാരേവരും പ്രാപിച്ചി–
താധിവിഹീനം പരമമാകും പദം. 25
ഉത്തമഗായകനും സ്വഭക്താളിയാൽ
നിത്യമനുഗീതവൃത്തനുമാമവൻ
ആരാൽ ശ്രുതമാത്രനായിടും മാത്രയിൽ
നാരിമാർ ചിത്തം ബലാൽ ഹരിച്ചീടുകിൽ
നേരേ നിരീക്ഷിച്ചിടുമ്പോളിയന്നിടും
കാര്യം വിശേഷിച്ചു ചൊല്ലണോ വല്ലതും? 26
പ്രേമാന്വിതം പാദസംവാഹനാദിയാ–
ലാമോദപൂർവ്വകം ഭർത്തൃഭാവത്തൊടും
ലോകഗുരുവിന്നു ശുശ്രൂഷചെയ്തോര–
സ്ത്രീകൾക്കെഴും തപസ്സാർക്കുമവർണ്ണ്യമാം. 27
വേദാദിതമാം ഗൃഹധർമ്മമീവിധം
സാധുഗതിയാം ഭഗവാൻ രമാധവൻ
പാരിൽ ജനങ്ങൾക്കു പിന്നെയും പിന്നെയും
നേരേയനുഷ്ഠിച്ചു കാട്ടിക്കൊടുത്തിതു. 28
ഗേഹാശ്രമമുഖ്യധർമ്മത്തെയാർന്നിടും
ശ്രീഹരിക്കാത്മമഹിഷീജനങ്ങളായ്
ഷോഡശസാഹസ്രകത്തോടൊരുനൂറു
കൂടുമെണ്ണത്തോളമുണ്ടായിരുന്നിതു. 29
സ്ത്രീരത്നഭൂതകളായീടുമന്നാരി–
മാരിലാ രുക്മിണിതൊട്ടവരെട്ടുതാൻ
മുഖ്യ,മവരെയും തൽസുതന്മാരെയും
വ്യക്തമായ് മുൻപേ മുറയ്ക്കു കഥിച്ചു ഞാൻ. 30
ഈശനായിസ്സുഫലഗതിയായിടും
കേശവനോരോരു ഭാമിനിമാരിലും
അത്യന്തമുത്തമന്മാരാം പതുപ്പത്തു
പുത്രരെവീതം ക്രമാൽ ജനിപ്പിച്ചിതു. 31
ഉദ്ദാമവീര്യമിയലുമക്കൂട്ടരിൽ
നിസ്തുലകീർത്തിമാന്മാർ പതിനെട്ടുപേർ
മന്നിൽ മഹാരഥന്മാരായ് ഭവിച്ചിതു
തന്നാമധേയങ്ങളും കേട്ടുകൊള്ളുക. 32
പ്രദ്യുമ്നനുമനിരുദ്ധനും ദീപ്തിമാൻ,
ചിത്രഭാനു, ബൃഹത്ഭാനുവും, ഭാനുവും
പുഷ്കരൻ, സാംബൻ, മധു, വേദബാഹുവും
ന്യഗ്രോധനും ശ്രുതദേവൻ വിരൂപനും
പിന്നെക്കവിയുമരുണൻ വൃകനും സു–
നന്ദനനും ചിത്രഭാനുവുമെന്നതാം. 33–34
മാധവനന്ദനന്മാരിലാ രുക്മിണീ–
ജാതനാം പ്രദ്യുമ്നനന്നാമനായിതു. 35
താതസമാനനും ശക്തനുമാമവൻ
പ്രീതനായ് രുക്മീതനൂജയെ വേട്ടിതു
ഉണ്ടായി നാഗായുതബലംപൂണ്ട പേ–
രാണ്ടനിരുദ്ധനെന്നായവന്നാത്മജൻ. 36
രുക്മിതൻ ദൗഹിത്രനാമനിരുദ്ധനും
രുക്മീതനയാതനയെ വേട്ടിതു
അത്തന്വിയിൽ ജാതനായി വജ്രൻ മൗസ–
ലത്തിൽനിന്നായവൻ ശേഷിച്ചു ഭൂപതേ! 37
തത്തനയൻ പ്രതിബാഹു,വവനുടെ
പുത്രൻ സുബാഹു,വവന്നു തനൂജനായ്
ശാന്തസേനൻ ജാതനായാനവനുടെ
സന്താനമത്രേ ശ്രുതസേനനെന്നവൻ. 38
ഇക്കുലംതന്നിൽ ദരിദ്രരും ബ്രാഹ്മണ–
ഭക്തിവിഹീനരും ഭൂരിസന്താനങ്ങൾ
ഇല്ലാത്തവരുമായാരുമുൽഭൂതരാ–
യില്ലെന്നറിഞ്ഞീടുക ധരാവല്ലഭാ! 39
വിഖ്യാതകർമ്മാക്കളാകുമീ യാദവ–
സത്കുലജാതർതൻ സംഖ്യ ഗണിക്കുവാൻ
പാക്കിൽ പതിനായിരമാണ്ടുകൊണ്ടുമേ
ശക്യമല്ലാർക്കുമെന്നോർക്ക കുരൂദ്വഹ! 40
യാദവവംശജബാലകർക്കക്ഷര–
ബോധമുണ്ടാക്കിയ ദേശികന്മാരുടെ
എണ്ണവും മുക്കോടി ലക്ഷമെൺപത്തിയെ–
ട്ടെന്നു കേൾക്കപ്പെട്ടിരിക്കുന്നു മന്നവാ! 41
ഏതുകുലത്തിലയുതലക്ഷത്തിനു
നേതൃത്വമുഗ്രസേനൻ നിർവ്വഹിച്ചുവോ
ആ യദുവംശമഹാന്മാരുടെ സംഖ്യ
മായമററാർക്കും കഥിക്കാൻ കഴിഞ്ഞിടാ. 42

ദേവാസുരാഹവഹതാ ദൈതേയാ യേ സുദാരുണാഃ
തേ ചോൽപന്നാ മനുഷ്യേഷു പ്രജാ ദൃപ്താ ബബാധിരേ. 43
തന്നിഗ്രഹായ ഹരിണാ പ്രോക്താ ദേവാ യദോഃ കുലേ
അവതീർണ്ണാഃ കുലശതം തേഷാമേകാധികം നൃപ. 44
തേഷാം പ്രമാണം ഭഗവാൻ പ്രഭുത്വേനാഭവദ്ധരിഃ
യേ ചാനുവർത്തിനസ്തസ്യ വവൃധുഃ സർവ്വയാദവാഃ. 45
ശയ്യാസനാടനാലാപക്രീഡാസ്നാനാദികർമ്മസു
ന വിദുഃ സന്തമാത്മാനം വൃഷ്ണയഃ കൃഷ്ണചേതസഃ. 46

തീർത്ഥം ചക്രേ നൃപോനം യദജനി യദുഷു
സ്വഃസരിൽപാദശൗചം
വിദ്വിട്സ്നിഗ്ദ്ധാഃ സ്വരൂപം യയുരജിതപരാ
ശ്രീര്യദർത്ഥേഽന്യയത്നഃ
യന്നാമാമംഗലഘ്നം ശ്രുതമഥ ഗദിതം
യൽകൃതോ ഗോത്രധർമ്മഃ
കൃഷ്ണസ്യൈതന്ന ചിത്രം ക്ഷിതിഭരഹരണം
കാലചക്രായുധസ്യ. 47

ജയതി ജനനിവാസോ ദേവകീജന്മവാദോ
യദുവരപരിഷൽസ്വൈർദോർഭിരസ്യന്നധർമ്മം
സ്ഥിരചരവൃജിനഘ്നഃ സുസ്മിതശ്രീമുഖേന
വ്രജപുരവനിതാനാം വർദ്ധയൻ കാമദേവം. 48

ഇത്ഥം പരസ്യ നിജവർത്മരിരക്ഷയാഽഽത്ത-
ലീലാതനോസ്തദനുരൂപവിഡംബനാനി
കർമ്മാണി കർമ്മകഷണാനി യദൂത്തമസ്യ
ശ്രൂയാദമുഷ്യ പദയോരനുവൃത്തിമിച്ഛൻ. 49

മർത്ത്യസ്തയാനുസവമേധിതയാ മുകുന്ദ-
ശ്രീമൽകഥാശ്രവണകീർത്തനചിന്തയൈതി
തദ്ധാമ ദുസ്തരകൃതാന്തജവാപവർഗ്ഗം
ഗ്രാമാദ്വനം ക്ഷിതിഭുജോഽപി യയുര്യദർത്ഥാഃ. 50

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദശമസ്കന്ധേ ഉത്തരാർദ്ധേ
ശ്രീകൃഷ്ണചരിതാനുവർണ്ണനം നാമ നവതിതമോഽധ്യായഃ
ഇതി ദശമസ്കന്ധസ്യോത്തരാർദ്ധഃ സമാപ്തഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 12140 ദശമസ്കന്ധേ ശ്ലോകാഃ 3946

---

## ഏകാദശസ്കന്ധഃ

## പ്രഥമോഽധ്യായഃ

ശ്രീബാദരായണിരുവാച

കൃത്വാ ദൈത്യവധം കൃഷ്ണഃ സരാമോ യദുഭിർവൃതഃ
ഭുവോഽവതാരയൽ ഭാരം ജവിഷ്ഠം ജനയൻ കലിം. 1

യേ കോപിതാഃ സുബഹു പാണ്ഡുസുതാഃ സപത്നൈർ-
ദുർദ്യൂതഹേലനകചഗ്രഹണാദിഭിസ്താൻ
കൃത്വാ നിമിത്തമിതരേതരതഃ സമേതാൻ
ഹത്വാ നൃപാൻ നിരഹരൽ ക്ഷിതിഭാരമീശഃ. 2

ഭൂഭാരരാജപൃതനാ യദുഭിർന്നിരസ്യ
ഗുപ്തൈഃ സ്വബാഹുഭിരചിന്തയദപ്രമേയഃ
മന്യേഽവനേർന്നനു ഗതോഽപ്യഗതോ ഹി ഭാരം
യദ്യാദവം കുലമഹോ അവിഷഹ്യമാസ്തേ. 3

ദേവാസുരായോധനത്തിൽ മുന്നം മൃത–
ദേവാരിസംഘം മനുഷ്യരായിട്ടഥ
വന്നു ജനിച്ചു ഗർവ്വിഷ്ഠരായിജ്ജന–
വൃന്ദത്തെ നന്നായുപദ്രവിച്ചീടിനാർ. 43

ആദിതേയന്മാ,രവരെ വധിക്കുവാൻ
യാദവവംശത്തിൽ വിഷ്ണുവാൽ പ്രോക്തരായ്
കാശ്യപിതന്നിൽ ജനിച്ചാരവരുടെ
വംശമുണ്ടിന്നു നൂറെറാന്നു മഹീപതേ! 44

തത്പ്രഭവം തത്പ്രമാണവുമായുട–
നുത്ഭവിച്ചാൻ ശ്രീഹരിയുമിബ്ഭൂമിയിൽ
തത് പാർഷദയാദവന്മാർക്കശേഷവു–
മൊപ്പം ധനധാന്യവൃദ്ധി ഭവിച്ചിതു. 45

കൃഷ്ണനിൽത്തന്നെ മനസ്സുറപ്പിച്ചുള്ള
വൃഷ്ണികൾ ശയ്യാസനാടനാലാപങ്ങൾ
ക്രീഡനം സ്നാനമിത്യാദികർമ്മങ്ങളിൽ–
ക്കൂടീട്ടുമാത്മാവിനേയറിഞ്ഞീലഹോ! 46

ശ്രേയോനിധേ! യാദവരിലേതൊന്നുള–
വായതു ഗംഗാസരിത്പ്പാദശൗചമാം–
തീർത്ഥത്തെയും താർക്ഷ്യവെച്ചുവോ,യേതിൻെറ
ശത്രുമിത്രൗഘം സ്വരൂപത്തെയാർന്നുവോ,
അന്യരെല്ലാം ഭ്രമിക്കുന്നതേതൊന്നിനാ–
ണിന്ദിരയെന്നുമേതൊന്നിലാസക്തയോ
ഏതിൻെറ നാമം ശ്രവിക്കയോ ചൊൽകയോ
ചെയ്താലകലുമമംഗലമാകവേ
അക്കാലചക്രമാം കൃഷ്ണനിബ്ഭൂവിനു
വാച്ചും ഭരം ഹരിച്ചെന്നതു ചിത്രമോ? 47

സർവ്വജനങ്ങളിലും നിവസിക്കുവോൻ
[1]ദേവകീജാതവിവാദസമന്വിതൻ
തൻ പാണികളാലധർമ്മം ഹനിച്ചിട്ടും
വൻപൻ യദുവരപാർഷദസംയുതൻ
പാരിൽച്ചരസ്ഥിരഭൂതവൃന്ദങ്ങളിൽ–
ച്ചേരും ദുരിതങ്ങൾ ദൂരീകരിപ്പവൻ
മന്ദസ്മിതശ്രീമുഖാബ്ജത്തിനാൽ വ്രജ–
സുന്ദരിമാർക്കും പുരസ്ത്രീജനത്തിനും
മന്മഥനേ മനതാരിൽ വളർത്തുമ–
ച്ചിന്മയൻ കൃഷ്ണൻ വിജയിച്ചിടുന്നിതേ. 48

ഏവം നിജമാർഗ്ഗസംരക്ഷണേച്ഛയാൽ
കൈവരിച്ചോരു ലീലാവിഗ്രഹത്തൊടും
ചേരും പരൻപുരുഷൻതൻെറ കാലാനു–
സാരങ്ങളായ്ക്കർമ്മവിദ്ധ്വംസകങ്ങളാം
കർമ്മങ്ങളേ ശ്രവിച്ചീടണം തച്ചര–
ണാംബുജപ്രാപ്തിക്കഭിലഷിക്കുന്നവൻ. 49

മുക്തിദനാം ശ്രീഹരിതന്നനുപദ–
വൃദ്ധി കലർന്നിടും നിർമ്മലമാം കഥ
കീർത്തിക്ക, കേൾക്കുക, ചിന്തനംചെയ്കയെ–
ന്നിത്തരം കൃത്യങ്ങളാലെ,യലംഘ്യമാം
മൃത്യുവശം ലേശമേശാത്ത തത്പദ–
മെത്തിടാം മർത്ത്യനു സംശയമില്ലതിൽ
മന്നവന്മാരുമതിനായ് സമസ്തവും
സന്യസിച്ചന്ത്യം വനം ഗമിച്ചീടിനാർ. 50

---

## ഏകാദശസ്കന്ധം

## അദ്ധ്യായം 1

ശ്രീശുകൻ പറഞ്ഞു

ഭഗവാൻ കൃഷ്ണൻ ബലരാമനോടൊത്തു യദു–
നികരാവൃതനായിദ്ദൈത്യസംഹാരംചെയ്തു
ഏററവും ബലവേഗമാർന്നിടും കലഹം,സം–
സൃഷ്ടിച്ചു ധരാഭാരമാകവേ നശിപ്പിച്ചാൻ. 1

കള്ളച്ചൂതാട്ടമവഹേളനം പാഞ്ചാലിത–
ന്നല്ലണിപ്പൂരി കുന്തലഴിക്കയിത്യാദിയാം
ദുഷ്കൃത്യങ്ങളാൽ ശത്രുജനങ്ങൾ വീണ്ടുംവീണ്ടു–
മുള്ളിടം കോപിപ്പിച്ചു പാണ്ഡുനന്ദനന്മാരെ
നിമിത്തമാക്കിയിരുപക്ഷത്തും ചേർന്ന നൃപ–
സമുദായത്തെയടക്കളത്തിൽനശിപ്പിച്ചു
സമസ്തലോകേശനാം ഭഗവാൻ മുകുന്ദനി–
ക്ഷമതൻഭാരം ഹരിച്ചീടിനാൻ നൃപോത്തമാ! 2

ഭൂമിക്കു ഭാരമായ ഭൂപന്മാരെയും സൈന്യ–
സ്തോമവും സ്വന്തബാഹുഗുപ്തരാം യദുക്കളാൽ
ഹനിപ്പിച്ചപ്രമേയൻ ഭഗവാൻ വിചാരിച്ചാ–
നിനിയും ഭൂമിഭാരം നിശ്ശേഷമററില്ലെന്നായ്.
തീർന്നുപോയ്ക്കുറേയൊക്കെയെങ്കിലു–
മവിഷഹ്യ
മിന്നീ യാദവാന്വയമിരിക്കുന്നല്ലോ ചിത്രം! 3

[1] ദേവകിയിൽ ജനിച്ചവനാണോ എന്ന സംശയത്തോടുകൂടിയവൻ

നൈവാന്യതഃ പരിഭവോഽസ്യ ഭവേൽ കഥഞ്ചി—
ന്മത്സംശ്രയസ്യ വിഭവോന്നഹനസ്യ നിത്യം
അന്തഃകലിം യദുകുലസ്യ വിധായ വേണു—
സ്തംബസ്യ വഹ്നിമിവ ശാന്തിമുപൈമി ധാമ. 4

ഏവം വ്യവസിതോ രാജൻ സത്യസങ്കല്പ ഈശ്വരഃ
ശാപവ്യാജേന വിപ്രാണാം സംജഹ്രേ സ്വകുലം വിഭുഃ. 5

സ്വമൂർത്ത്യാ ലോകലാവണ്യനിർമ്മുക്ത്യാ ലോചനം നൃണാം
ഗീർഭിസ്താഃ സ്മരതാം ചിത്തം പദൈസ്താനീക്ഷതാം ക്രിയാഃ. 6

ആച്ഛിദ്യ കീർത്തിം സുശ്ലോകാം വിതത്യ ഹ്യഞ്ജസാ നു കൗ
തമോഽനയാ തരിഷ്യന്തീത്യഗാൽ സ്വം പദമീശ്വരഃ. 7

രാജോവാച

ബ്രഹ്മണ്യാനാം വദാന്യാനാം നിത്യം വൃദ്ധോപസേവിനാം
വിപ്രശാപഃ കഥമഭൂൽ വൃഷ്ണീനാം കൃഷ്ണചേതസാം. 8

യന്നിമിത്തഃ സ വൈ ശാപോ യാദൃശോ ദ്വിജസത്തമ
കഥമേകാത്മനാം ഭേദ ഏതൽ സർവ്വം വദസ്വ മേ. 9

ശ്രീശുക ഉവാച

ബിഭ്രദ്വപുഃ സകലസുന്ദരസന്നിവേശം
കർമ്മാചരൻ ഭുവി സുമംഗലമാപ്തകാമഃ
ആസ്ഥായ ധാമ രമമാണ ഉദാരകീർത്തിഃ
സംഹർത്തുമൈച്ഛത കുലം സ്ഥിതകൃത്യശേഷഃ. 10

കർമ്മാണി പുണ്യനിവഹാനി സുമംഗലാനി
ഗായജ്ജഗൽകലിമലാപഹരാണി കൃത്വാ
കാലാത്മനാ നിവസതാ യദുദേവഗേഹേ
പിണ്ഡാരകം സമഗമൻ മുനയോ നിസൃഷ്ടാഃ. 11

വിശ്വാമിത്രോഽസിതഃ കണ്വോ ദുർവ്വാസാ ഭൃഗുരംഗിരാഃ
കശ്യപോ വാമദേവോഽത്രിർവ്വസിഷ്ഠോ നാരദാദയഃ. 12

ക്രീഡന്തസ്താനുപവ്രജ്യ കുമാരാ യദുനന്ദനാഃ
ഉപസംഗൃഹ്യ പപ്രച്ഛുരവിനീതാ വിനീതവൽ. 13

തേ വേഷയിത്വാ സ്ത്രീവേഷൈഃ സാംബം ജാംബവതീസുതം
ഏഷാ പൃച്ഛതി വോ വിപ്രാ അന്തർവ്വത്ന്യസിതേക്ഷണാ. 14

പ്രഷ്ടും വിലജ്ജതീ സാക്ഷാൽ പ്രബ്രൂതാമോഘദർശനാഃ
പ്രസോഷ്യന്തീ പുത്രകാമാ കിംസ്വിൽ സഞ്ജനയിഷ്യതി. 15

ഏവം പ്രലബ്ധാ മുനയസ്താനൂചുഃ കുപിതാ നൃപ
ജനയിഷ്യതി വോ മന്ദാ മുസലം കുലനാശനം. 16

തച്ഛ്രുത്വാ തേഽതിസന്ത്രസ്താ വിമുച്യ സഹസോദരം
സാംബസ്യ ദദൃശുസ്തസ്മിൻ മുസലം ഖല്വയസ്മയം 17

കിം കൃതം മന്ദഭാഗ്യൈർന്നഃ കിം വദിഷ്യന്തി നോ ജനാഃ
ഇതി വിഹ്വലിതാ ഗേഹാനാദായ മുസലം യയുഃ. 18

തച്ചോപനീയ സദസി പരിമ്ലാനമുഖശ്രിയഃ
രാജ്ഞ ആവേദയാഞ്ചക്രുഃ സർവ്വയാദവസന്നിധൗ. 19

ശ്രുത്വാമോഘം വിപ്രശാപം ദൃഷ്ട്വാ ച മുസലം നൃപ
വിസ്മിതാ ഭയസന്ത്രസ്താ ബഭൂവുർദ്വാരകൗകസഃ. 20

എന്നെയാശ്രയിച്ചെന്നുമൈശ്വര്യസമൃദ്ധിയാ–
ലുന്നതാഹങ്കാരമാർന്നിരിക്കുമിതിനേത്താൽ
അന്യരിൽനിന്നുമൊരുവിധവും നാശം വരാ
പിന്നെയോ മുളങ്കാട്ടിന്നഗ്നിയെന്നുള്ളമട്ടിൽ
ഞാൻതന്നെയന്തഃഛിദ്രം യദുവംശത്തിൽ ചേർത്തു
ശാന്തി കൈവരിക്കുവേൻ ധാമവും–
ഗമിക്കുവേൻ. 4
ഇത്തരം നിശ്ചയിച്ച സർവാന്തര്യാമിയായി
സത്യസങ്കല്പനായ ഭഗവാൻ ശ്രീനിവാസൻ
വിപ്രശാപച്ഛലത്താൽ സ്വകുലം മടിയെന്യേ–
യപ്പാടെയൊടുക്കിനാൻ മന്നവാ!
നിഷ്പ്രയാസം. 5
ലോകലാവണ്യം വെറും നിസ്സാരമാക്കിത്തീർക്കും
സ്വാകാരമാഹാത്മ്യത്താൽ–
മർത്ത്യലോചനത്തേയും
വാക്കുകൾകൊണ്ടവറ്റെ സ്മരിപ്പോർ–
ചിത്തത്തെയും
തൃക്കാൽകളാലവയെക്കാണ്മോർതൻ–
കർമ്മത്തെയും
ആകർഷിച്ചീയൂഴിയിൽ കീർത്തിപ്പോരുടെ പാപ–
മാകവേ നശിപ്പിക്കും കീർത്തിയെ വിസ്തരിച്ചും
അതിനാൽ തമോരൂപമാകുമജ്ഞാനത്തെയി–
ക്ഷിതിവാസികൾ മേലിൽക്കടന്നീട–
ട്ടെയെന്നായ്
ഉൾത്താരിൽ സങ്കല്പിച്ചും സമസ്തേ–
ശ്വരനാകു–
മുത്തമപുമാൻ കൃഷ്ണൻ സ്വസ്ഥാനം–
പ്രാപിച്ചതു 6–7

രാജാവു പറഞ്ഞു

ബ്രാഹ്മണഭക്തന്മാരും ദാനശീലരും നിത്യം
ബ്രഹ്മജ്ഞവര്യന്മാരെയുപാസിച്ചീടുവോരും
കൃഷ്ണനിൽ ചിത്തമർപ്പിച്ചവരുമായീടുമാ
വൃഷ്ണികൾക്കെന്തുമട്ടിലുണ്ടായി വിപ്രശാപം? 8
എന്തായിരുന്നു ശാപമായതു സംഭവിപ്പാ–
നെന്തുകാരണം[1] ഏകമാനസന്മാരായിട്ടും
യാദവന്മാർക്കുതമ്മിൽ നാശഹേതുവാം ശണ്ഠ–
യേതൊരുവിധം ജാതമായിതു വിപ്രോത്തമാ! 9

ശ്രീശുകൻ പറഞ്ഞു

പൂർണ്ണസൗന്ദര്യമോളംതല്ലുമാകാരഭംഗി–
യാർന്നുമിബ്ഭൂമിയിൽത്തൻധാമ–
ത്തിലാവസിച്ചും
മംഗലകർമ്മങ്ങളെയാചരിച്ചാരമിച്ചും
തുംഗോദാരോദ്യൽക്കീർത്തി–
പൂണ്ടാപ്തകാമനായി. 10
അല്പമാം കൃത്യം ശേഷിപ്പവനായ് നിജവംശ–
മപ്പാടേ സംഹരിക്കാനിച്ഛിച്ചാനഖിലേശൻ
പുണ്യവർദ്ധകങ്ങളായ് മംഗലപ്രദങ്ങളാ–
യന്യൂനം കീർത്തിപ്പോർക്കു കലിദോഷഘ്നങ്ങളാം
ശ്രേഷ്ഠകർമ്മങ്ങൾചെയ്തു യദുദേവാലയത്തിൽ
പാർത്തീടും കാലാത്മാവാം ഭഗവാൻ
വാസുദേവൻ. 11
ഉത്തമമുനിമാരെപ്പിന്നീടപ്പിണ്ഡാരക–
തീർത്ഥസ്ഥാനത്തിലേക്കായ്
പ്രേരിപ്പിച്ചയച്ചിതു
വിശ്വാമിത്രനും കണ്വനസിതൻ, വസിഷ്ഠനും
കശ്യപൻ വാമദേവൻ ഭൃഗുവും ദുർവാസസ്സും
അത്രി, ദേവർഷിയാകും നാരദ,നംഗിരസ്സെ–
ന്നിത്യാദി മാമുനീന്ദ്രരുടനങ്ങെത്തീടനാർ 12
അവിടെക്കളിക്കുന്ന യാദവബാലന്മാർ, ത–
ത്സവിധം ജാംബവതീപുത്രനാം
സാംബൻതന്നെ
സ്ത്രീവേഷം ചമയിച്ചുനിറുത്തി നമിച്ചോതി–
യീവിധമവിനീതരെങ്കിലും വിനീതർപോൽ.
അല്ലയോ വിപ്രന്മാരേ! ഗർഭിണിയായീടുമി–
ക്കല്യാണഗാത്രി ഭവാന്മാരോടു–
ചോദിക്കുന്നു.
നേരിട്ടു ചോദിക്കുവാൻ ലജ്ജയാൽ മടിക്കുന്നു
പോരുത്തിരിക്കുന്ന പുത്രേച്ഛുവായോരിവൾ–
പെറ്റിടും കുട്ടിയെന്തെന്നറിഞ്ഞീടുവാനാശ–
മുറ്റുന്നിതമോഘദർശരാം നിങ്ങൾ
ചൊൽവിൻ. 15
ഈവിധമുപഹാസപാത്രരാം മഹർഷിമാ–
രേവരുംകോപിഷ്ഠരായകുമാരന്മാരൊടായ്
മന്ദന്മാരേ! നിങ്ങൾക്കുടയ വംശം പാടേ
മുടിക്കുമുലക്കയെപ്പെറ്റിടുമെന്നു ചൊന്നാർ. 16
അതുകേട്ടവരും സന്ത്രസ്തരായ് സാംബൻതന്റെ–
യുദരവസ്ത്രം പെട്ടെന്നഴിച്ചുനോക്കിയപ്പോൾ
ശരിയായ് മുനീന്ദ്രോക്തിപോലെ–
താനതിലങ്ങൊ–
രിരുമ്പുലക്ക കണ്ടു വിസ്മയംപൂണ്ടീടിനാർ. 17
എന്താണു മന്ദഭാഗ്യർ നമ്മളിച്ചെയ്തതിപ്പോ–
ഴെന്തെല്ലാം നമ്മപ്പറ്റി ജനങ്ങളോതീടുമോ
എന്നീവിധത്തിലേറ്റം ദുഃഖിച്ചു മുസലത്തെ
യാന്നവർ തന്മന്ദിരംപ്രാപിച്ചീടി–
നാർ വേഗം. 18
ആ മുസലത്തെപ്പിന്നെസ്സദസ്സിൽക്കൊണ്ടുചെന്നു
ഭൂമീശനോടായ് സർവ്വയാദവന്മാരും കേൾക്കെ
മങ്ങിന മുഖത്തോടുകൂടിയക്കുമാരന്മാർ
സംഗതി നടന്നതുപോലൊക്കെയറിയിച്ചാർ. 19
നിഷ്ഫലമായീടാത്ത ഭൂസുരശാപം കേട്ടും
മുല്പാടിരുന്നീടുമാമുസലം സന്ദർശിച്ചും
ദ്വാരകാനിവാസികളത്ഭുതസ്തബ്ധരായി–
ഷ്ഠാരിച്ച ഭീതിമൂലം വേപഥുഗാത്രരായാർ. 20

1 ഒരേ മനസ്സോടുകൂടിയവർ

തച്ചൂർണ്ണയിത്വാ മുസലം യദുരാജഃ സ ആഹുകഃ
സമുദ്രസലിലേ പ്രാസ്യല്ലോഹം ചാസ്യാവശേഷിതം. 21
കശ്ചിന്മത്സ്യോഽഗ്രസീല്ലോഹം ചൂർണ്ണാനി തരളൈസ്തതഃ
ഉഹ്യമാനാനി വേലായാം ലഗ്നാന്യാസൻ കിലൈരകാഃ. 22
മത്സ്യോ ഗൃഹീതോ മത്സ്യഘ്നൈർജ്ജാലേനാന്യൈഃ സഹാർണ്ണവേ
തസ്യോദരഗതം ലോഹം സ ശല്യേ ലുബ്ധകോഽകരോൽ. 23
ഭഗവാൻ ജ്ഞാതസർവ്വാർത്ഥ ഈശ്വരോഽപി തദന്യഥാ
കർത്തും നൈച്ഛൽ വിപ്രശാപം കാലരൂപ്യന്വമോദത. 24

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ
ഏകാദശസ്കന്ധേ പ്രഥമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 12164 ഏകാദശസ്കന്ധേ ശ്ലോകാഃ 24

## ദ്വിതീയോഽധ്യായഃ

ശ്രീശുക ഉവാച
ഗോവിന്ദഭുജഗുപ്തായാം ദ്വാരവത്യാം കുരൂദ്വഹ
അവാത്സീന്നാരദോഽഭീക്ഷ്ണം കൃഷ്ണോപാസനലാലസഃ. 1
കോ നു രാജന്നിന്ദ്രിയവാൻ മുകുന്ദചരണാംബുജം
ന ഭജേൽ സർവ്വതോ മൃത്യുരുപാസ്യമമരോത്തമൈഃ. 2
തമേകദാ തു ദേവർഷിം വസുദേവോ ഗൃഹാഗതം
അർച്ചിതം സുഖമാസീനമഭിവാദ്യേദമബ്രവീൽ. 3
ഭഗവൻ ഭവതോ യാത്രാ സ്വസ്തയേ സർവ്വദേഹിനാം
കൃപണാനാം യഥാ പിത്രോരുത്തമശ്ലോകവർത്മനാം. 4
ഭൂതാനാം ദേവചരിതം ദുഃഖായ ച സുഖായ ച
സുഖായൈവ ഹി സാധൂനാം ത്വാദൃശാമച്യുതാത്മനാം. 5
ഭജന്തി യേ യഥാ ദേവാൻ ദേവാ അപി തഥൈവ താൻ
ഛായേവ കർമ്മസചിവാഃ സാധവോ ദീനവത്സലാഃ. 6
ബ്രഹ്മംസ്തഥാപി പൃച്ഛാമോ ധർമ്മാൻ ഭാഗവതാംസ്തവ
യാൻ ശ്രുത്വാ ശ്രദ്ധയാ മർത്ത്യോ മുച്യതേ സർവ്വതോഭയാൽ. 7
അഹം കില പുരാനന്തം പ്രജാർത്ഥോ ഭുവി മുക്തിദം
അപൂജയം ന മോക്ഷായ മോഹിതോ ദേവമായയാ. 8
യഥാ വിചിത്രവ്യസനാൽ ഭവദ്ഭിർവ്വിശ്വതോഭയാൽ
മുച്യേമ ഹ്യഞ്ജസൈവാദ്ധാ തഥാ നഃ ശാധി സുവ്രത. 9

ശ്രീശുക ഉവാച
രാജന്നേവം കൃതപ്രശ്നോ വസുദേവേന ധീമതാ
പ്രീതസ്തമാഹ ദേവർഷിർഹരേഃ സംസ്മാരിതോ ഗുണൈഃ. 10
സമ്യഗേതദ്വ്യവസിതം ഭവതാ സാത്വതർഷഭ
യൽ പൃച്ഛസേ ഭാഗവതാൻ ധർമ്മാംസ്ത്വം വിശ്വഭാവനാൻ. 11
ശ്രുതോഽനുപഠിതോ ധ്യാത ആദൃതോ വാനുമോദിതഃ
സദ്യഃ പുനാതി സദ്ധർമ്മോ ദേവവിശ്വദ്രുഹോഽപി ഹി. 12
ത്വയാ പരമകല്യാണഃ പുണ്യശ്രവണകീർത്തനഃ
സ്മാരിതോ ഭഗവാനദ്യ ദേവോ നാരായണോ മമ. 13
അത്രാപ്യുദാഹരന്തീമമിതിഹാസം പുരാതനം
ആർഷഭാണാം ച സംവാദം വിദേഹസ്യ മഹാത്മനഃ. 14
പ്രിയവ്രതോ നാമ സുതോ മനോഃ സ്വായംഭുവസ്യ യഃ
തസ്യാഗ്നീധ്രസ്തതോ നാഭിരൃഷഭസ്തത്സുതഃ സ്മൃതഃ. 15

യാദവരാജാവാകമുഗ്രസേനനശ്ശാപ–
ബാധയേല്ക്കായ്‌വാനായമ്മുസലം നല്പപോലെ
രാകിപ്പൊടിപ്പിച്ചതും ശേഷിച്ച ഖണ്ഡവും ഹേ
ഭൂകാന്താ! വാരാശിയിലപ്പൊഴേയെ–
റിയിച്ചാൻ. 21

പിന്നെയാ ലോഹഖണ്ഡം വിഴുങ്ങിയൊരു–
മത്സ്യം
ചൂർണ്ണരാശിയെത്തിരയടിച്ചു കരയ്ക്കേററി
തീരത്തിലവ പററിപ്പിടിച്ചു മുളച്ചട–
നേരകതൃണങ്ങളായ്‌ഭവിച്ചപോലും നൃപാ! 12

കടലിൽ വലയിട്ടു മീൻപിടുത്തക്കാർ പിടി–
ച്ചെടുത്ത മത്സ്യങ്ങളിൽപെട്ടൊരീ മീനത്തെയും
ഒരു വേടനു വിററാരായവനതിനേയ–
ങ്ങറുത്തു കീറിയപ്പോളീ ലോഹഖണ്ഡം കിട്ടി
എടുത്തു മുനമ്പൊന്നു പണിയിപ്പിച്ചായതു
ഘടിപ്പിച്ചിണക്കിനാൻ തന്നസ്ത്രംതന്നിൽ
നേരേ. 23

ശ്രീകൃഷ്ണനെല്ലാമറിഞ്ഞീടിലും സമസ്തേശ–
നാകിലും വിപ്രശാപമന്യഥാകരിക്കുവാൻ
ഇച്ഛിച്ചില്ലെന്നുതന്നല്ലക്കാലസ്വരൂപനാ–
മച്യുതനനുമോദിക്കുകയും ചെയ്തീടിനാൻ. 24

# അദ്ധ്യായം 2

ശ്രീശുകൻ പറഞ്ഞു

ശ്രീകൃഷ്ണഭഗവാൻതൻ ദോർദ്ദണ്ഡച്ഛായതന്നിൽ
ഹേ കുരുശ്രേഷ്ഠാ! നന്നായ്‌പുലർന്നപോരുന്നതാം
ദ്വാരകാപുരംതന്നിൽ ഗോവിന്ദസേവാരതൻ
നാരദമഹാമുനി വസിച്ചാൻ പലേകുറി. 1

മന്നിതിലെങ്ങുംതന്നെ മൃത്യുവിന്നധീനനായ്
മന്നവാ! ജിതേന്ദ്രിയനായീടുമേതൊരുത്തൻ
നിഖിലസുരേശർക്കുമാരാധ്യമായിടും ശ്രീ–
മുകുന്ദപാദാംബുജം ഭജിക്കാതിരുന്നിടും? 2

ഒരിക്കൽത്തൻ ഗൃഹത്തിലാഗതനായീടിന
സുരഷിതന്നെപ്പൂജിച്ചിരുത്തിസ്സൽക്കരിച്ചു
നമസ്കരിച്ചുനേരേ സന്മാന്യൻ വസുദേവൻ
സുമതേ! വിനീതനായ് ചോദിച്ചാനി–
പ്രകാരം. 3

പിതാക്കന്മാരുടേയുമുത്തമശ്ലോകഭക്ത–
പ്രധാനന്മാരുടേയും സഞ്ചാരമെന്നപോലെ
ഭഗവൻ! ഭവദീയയാത്രയും ദുഃഖാർത്തരാ–
മഖിലദേഹികൾക്കും സ്വസ്തിക്കായുള്ളതല്ലോ. 4

ദേവവ്യാപാരം സുഖംപോലെ ദുഃഖവും സർവ്വ–
ജീവികൾക്കുമേകു,ന്നെന്നാലച്യുതാത്മാക്കളാകും
അങ്ങയെപ്പോലെയുള്ള സാധുക്കൾതൻ–
പ്രവൃത്തി–
യെങ്ങുമേവർക്കും സുഖംമാത്രം താനരുളുന്നു. 5

ഇങ്ങോട്ടാരേതുമട്ടു ഭജിക്കുന്നുവോ സുര–
രങ്ങോട്ടുമതേവിധം ഭജിപ്പോരെന്നാകയാൽ
ഛായപോൽക്കർമ്മത്തോടു സംബന്ധി–
ച്ചിരിക്കുന്നി–
തായവർ, സാധുക്കളോ ദീനവത്സലരല്ലോ. 6

അമ്മട്ടിലാ,ണെങ്കിലും ബ്രഹ്മജ്ഞാ! ഭാഗവത–
ധർമ്മങ്ങൾ ഭവാനോടു ചോദിച്ചീടുന്നു ഞങ്ങൾ
ശ്രദ്ധയോടതു കേട്ടിട്ടാണല്ലോ മോചിപ്പതു
മർത്ത്യരാകവേ സർവ്വവിധഭീതിയിൽനിന്നും. 7

പണ്ടു ഞാൻ സന്തതിക്കായ് മുക്തിദൻ ഭഗവാനെ
വേണ്ടപോൽ ഭക്തിപൂർവ്വം പൂജിച്ചുവല്ലോ മുനേ!
ഈശ്വരമായാമോഹബാധിതനാകമൂലം
ശാശ്വതമോക്ഷത്തിനായർച്ചിച്ചതില്ല കഷ്ടം. 8

വിവിധദുഃഖയുക്തസർവ്വഭീതിയിൽനിന്നും
ഭവത്തിലെമ്മട്ടായാൽ സത്യമായ് മോചിക്കുമോ
ആവിധം ശാസിച്ചാലും ദീനരാമീ ഞങ്ങളെ
സുവ്രതനായീടുന്ന നിന്തിരുവടിയിപ്പോൾ. 9

ശ്രീശുകൻ പറഞ്ഞു

ബുദ്ധിമാൻ വസുദേവനീവിധം ചെയ്ത ചോദ്യം
സത്വരം ഹരിവീര്യസ്മൃതിചേർത്തതുമൂലം
അത്യന്തം തുഷ്ടനായി നാരദനമർത്ത്യർഷി–
യിത്തരമവനോടു ചൊല്ലിനാൻ മഹീപതേ! 10

ലോകമാകവേ പരിപാവനമാക്കുന്നതാം
ഭാഗവതാഢ്യധർമ്മമഖിലം ശ്രദ്ധാപൂർവ്വം
ഹരിഭക്താഗ്ര്യാ! ഭവാൻ ചോദിച്ചീടുകമൂലം
പരിചോടെനിക്കുള്ളിലുത്സാഹം പെരുകുന്നു. 11

ചൊൽകയോ സ്മരിക്കയോ നിത്യമാദരിക്കയോ
പാകംപോൽ ധ്യാനിക്കയോ സന്തോഷി–
ക്കയോ ചെയ്താൽ
തദ്ധർമ്മം ദേവവിശ്വദ്രോഹശീലരെപ്പോലും
സത്വരം പരിശുദ്ധരാക്കുന്നു തർക്കമില്ല. 12

കേൾക്കയോ കീർത്തിക്കയോ ചെയ്യുകിൽ–
പുണ്യംചേർക്കു–
മാഖ്യകളാളും പരമാനന്ദസ്വരൂപനാം
ശ്രീനാരായണഭഗവാനെയങ്ങിപ്പോഴെന്റെ–
മാനസത്തിങ്കൽ സ്മരിപ്പിച്ചതു നന്നുതന്നെ. 13

[1]പണ്ടൃഷഭജന്മാരും നിമിഭൂപനും തമ്മി–
ലുണ്ടായ സംവാദം ഞാനങ്ങയോടി–
പ്പോഴോതാം. 14

സ്വായംഭുവാഖ്യമനുനന്ദനൻ പ്രിയവ്രത–
നായവനുത്ഭവിച്ചിതാഗ്നീധ്രനെന്ന പുത്രൻ
നന്ദനനവനുണ്ടായ് നാഭിനാമകഭൂപൻ
മന്നവനൃഷഭൻ തത്പുത്രനാണെന്നും കേൾപ്പൂ. 15

1 ഋഷഭന്റെ പുത്രന്മാർ (നവയോഗികൾ).

തമാഹുർവ്വാസുദേവാംശം മോക്ഷധർമ്മവിവക്ഷയാ
അവതീർണ്ണം സുതശതം തസ്യാസീൽ ബ്രഹ്മപാരഗം. 16
തേഷാം വൈ ഭരതോ ജ്യേഷ്ഠോ നാരായണപരായണഃ
വിഖ്യാതം വർഷമേതദ്യന്നാമ്നാ ഭാരതമത്ഭുതം. 17
സ ഭുക്തഭോഗാം ത്യക്ത്വേമാം നിർഗ്ഗതസ്തപസാ ഹരിം
ഉപാസീനസ്തൽപദവീം ലേഭേ വൈ ജന്മഭിസ്ത്രിഭിഃ. 18
തേഷാം നവ നവദ്വീപപതയോഽസ്യ സമന്തതഃ
കർമ്മതന്ത്രപ്രണേതാര ഏകാശീതിർദ്വിജാതയഃ. 19
നവാഭവൻ മഹാഭാഗാ മുനയോ ഹ്യർത്ഥശംസിനഃ
ശ്രമണാ വാതരശനാ ആത്മവിദ്യാവിശാരദാഃ. 20
കവിർഹരിരന്തരിക്ഷഃ പ്രബുദ്ധഃ പിപ്പലായനഃ
ആവിർഹോത്രോഽഥ ദ്രുമിളശ്ചമസഃ കരഭാജനഃ. 21
ത ഏതേ ഭഗവദ്രൂപം വിശ്വം സദസദാത്മകം
ആത്മനോഽവ്യതിരേകേണ പശ്യന്തോ വ്യചരൻ മഹീം. 22

അവ്യാഹതേഷ്ടഗതയഃ സുരസിദ്ധസാധ്യ—
ഗന്ധർവ്വയക്ഷനരകിന്നരനാഗലോകാൻ
മുക്താശ്ചരന്തി മുനിചാരണഭൂതനാഥ—
വിദ്യാധരദ്വിജഗവാം ഭുവനാനി കാമം. 23

ത ഏകദാ നിമേഃ സത്രമുപജഗ്മുര്യദൃച്ഛയാ
വിതായമാനമൃഷിഭിരജനാഭേ മഹാത്മനഃ. 24
താൻ ദൃഷ്ട്വാ സൂര്യസങ്കാശാൻ മഹാഭാഗവതാൻ നൃപഃ
യജമാനോഽഗ്നയോ വിപ്രാഃ സർവ്വ ഏവോപതസ്ഥിരേ. 25
വിദേഹസ്താനഭിപ്രേത്യ നാരായണപരായണാൻ
പ്രീതഃ സംപൂജയാഞ്ചക്രേ ആസനസ്ഥാൻ യഥാർഹതഃ 26
താൻ രോചമാനാൻ സ്വരുചാ ബ്രഹ്മപുത്രോപമാൻ നവ
പപ്രച്ഛ പരമപ്രീതഃ പ്രശ്രയാവനതോ നൃപഃ 27

വിദേഹ ഉവാച

മന്യേ ഭഗവതഃ സാക്ഷാൽ പാർഷദാൻ വോ മധുദ്വിഷഃ
വിഷ്ണോർഭൂതാനി ലോകാനാം പാവനായ ചരന്തി ഹി. 28
ദുർല്ലഭോ മാനുഷോ ദേഹോ ദേഹിനാം ക്ഷണഭംഗുരഃ
തത്രാപി ദുർല്ലഭം മന്യേ വൈകുണ്ഠപ്രിയദർശനം. 29
അത ആത്യന്തികം ക്ഷേമം പൃച്ഛാമോ ഭവതോഽനഘാഃ
സംസാരേഽസ്മിൻ ക്ഷണാർദ്ധോഽപി സത്സംഗഃ ശേവധിർന്നൃണാം.
ധർമ്മാൻ ഭാഗവതാൻ ബ്രൂത യദി നഃ ശ്രുതയേ ക്ഷമം
യൈഃ പ്രസന്നഃ പ്രപന്നായ ദാസ്യത്യാത്മാനമപ്യജഃ. 31

ശ്രീനാരദ ഉവാച

ഏവം തേ നിമിനാ പൃഷ്ടാ വസുദേവ മഹത്തമാഃ
പ്രതിപൂജ്യാബ്രുവൻ പ്രീത്യാ സസദസ്യർത്വിജം നൃപം. 32

കവിരുവാച

മന്യേഽകുതശ്ചിദ്ഭയമച്യുതസ്യ
പാദാംബുജോപാസനമത്ര നിത്യം
ഉദ്വിഗ്നബുദ്ധേരസദാത്മഭാവാ—
ദ്വിശ്വാത്മനാ യത്ര നിവർത്തതേ ഭീഃ. 33

യേ വൈ ഭഗവതാ പ്രോക്താ ഉപായാ ഹ്യാത്മലബ്ധയേ
അഞ്ജഃ പുംസാമവിദുഷാം വിദ്ധി ഭാഗവതാൻ ഹി താൻ. 34

അവനെ മോക്ഷധർമ്മമരുളാൻ ധരിത്രിയി-
ലവതരിച്ച വാസുദേവാംശമെന്നു ചൊൽവൂ.
വേദമാം വാരാശിതൻ കര കണ്ടവരായി
ജാതരായിതു പിന്നെയവന്നു നൂറാത്മജർ. 16
അവരിൽ ജ്യേഷ്ഠൻ വിഷ്ണുപ്രകാശ്രയൻ
ഭരതൻതാ-
നവൻെറ നാമത്താലിബ്ഭുവണ്ഡം
സുപ്രസിദ്ധം. 17
ഭരതനേറെക്കാലം രാജ്യപാലനംചെയ്തീ-
ധര സന്ത്യജിച്ചു നിർഗ്ഗതനായ് തപസ്സിനാൽ
ഹരിപൂജനം ചെയ്തു മൂന്നു ജന്മങ്ങൾകൊണ്ടു
ശരിയായ്ഭഗവാങ്കൽ സായുജ്യം
പ്രാപിച്ചിതു. 18
പിന്നെയുള്ളവരിൽവച്ചൊൻപതുപേരിദ്ധരാ-
ഖണ്ഡത്തിൻ ചുററുമുള്ള നവദ്വീപങ്ങൾക്കെല്ലാം
മന്നവന്മാരായ്ത്തീൻ ശിഷ്ടരായോരി-
ലെൺപ-
ത്തൊന്നുപേർ കർമ്മമാർഗ്ഗപരരാം
ദ്വിജരായാർ. 19
ബാക്കിയൊൻപതുപേരും മനനശീലരും വൻ-
ഭാഗ്യവാന്മാരും വസനാദിയിലശ്രദ്ധരും
അദ്ധ്യാത്മവിജ്ഞന്മാരും സത്യവസ്തുവെപ്പററി
വിസ്തരിച്ചീടുവോരുമായിരുന്നിതു ഭൂപ! 20
കവിയും ഹരിതാനു,മന്തരിക്ഷനും, പിന്നെ
പ്രബുദ്ധൻതാനും പിപ്പലായന,
നാവിഹോത്രൻ,
ദ്രമിളൻ,ചമസനു, കരഭാജനനുമെ-
ന്നമലാത്മാക്കളാകുമവർതൻ നാമങ്ങളാം. 21
അവരേവരും സ്ഥൂലസൂക്ഷ്മസ്വരൂപമാമി-
ബ്ഭുവനമാത്മാവിൽനിന്നഭിന്നമായി മിന്നും
ഭഗവത്സ്വരൂപമാണെന്നു വീക്ഷിച്ചുകൊണ്ടു
സുഖമായ്ഭൂവിലെങ്ങും ചുററിസ്സഞ്ചരിച്ചിതു. 22
സുര ചാരണ സിദ്ധ സാദ്ധ്യ ഗന്ധർവ യക്ഷ-
നര ഗോ സർപ്പ മൃഗ പക്ഷികൾ ഭൂതാധിപർ
കിന്നരർ വിദ്യാധരരെന്നല്ല മാമുനിമാ-
രെന്നിവർക്കുള്ള സർവ്വലോകത്തുമിഷ്ടംപോലെ
മാർഗ്ഗവിഘ്നങ്ങളേതുമെന്നിയേ യാതൊന്നിലു-
മാഗ്രഹമില്ലാത്തവരായവർ സഞ്ചരിച്ചാർ. 23
അവരേകദാ, മഹാത്മാവാകും നിമിഭൂപ-
പ്രവരനജനാഭനാമകവർഷംതന്നിൽ
മഹർഷിശ്രേഷ്ഠരെക്കൊണ്ടദ്ധ്വരം നടത്തിക്കും
മഹിതസത്രശാലയെത്തിനാർ യദൃച്ഛയായ്. 24
രവിസന്നിഭന്മാരായ് ഭക്തമുഖ്യന്മാരാകു-
മവരെക്കണ്ടപ്പൊഴേയഗ്നികൾ യജമാനൻ
വിപ്രരുമെഴുന്നേററു തത്സമീപത്തു ചെന്നി-
ട്ടുംപ്പൂവിൽ ഭക്തിപൂർവ്വം വന്ദിച്ചുനിന്നീ-
ടിനാർ. 25

1 ജനനമില്ലാത്തവൻ (ശ്രീഹരി)

അവരെ നാരായണപരന്മാരെന്നന്നിമി-
നൃവരൻ നിശ്ചയിച്ചിട്ടത്യന്തം തുഷ്ടനായി
ശ്രേഷ്ഠമാം പീഠങ്ങളിലിരുത്തി യോഗ്യമാകും-
മട്ടിൽത്താൻ സത്കരിച്ചു സാദരം
പൂജിച്ചിതു. 26
സ്വപ്രഭയാലെ ശോഭിപ്പവരായ് ബ്രഹ്മാത്മജ-
ക്കൊപ്പമായല്ലേതരപ്രഭാവമിയന്നിട്ടും
അന്നവയോഗിമാരെ വിനയപൂർവ്വം നമി-
ച്ചുന്നതപ്രീതിയോടും ചോദിച്ചാൻ
നിമിഭൂപൻ. 27

വിദേഹൻ പറഞ്ഞു

മധുകൈടഭന്മാരെ വധിച്ച സാക്ഷാൽ മധു-
പതിതൻ പാർഷദന്മാർ നിങ്ങളെന്നോർത്തിടു-
ന്നേൻ
ഉലകം ശുദ്ധമാക്കാൻ ശ്രീവിഷ്ണുഭക്തോത്തമർ
പലരും സഞ്ചരിപ്പതായെങ്ങും സുപ്രസിദ്ധം. 28
ദേഹികൾക്കെല്ലാം ക്ഷണം നശിച്ചുപോമീ-
മർത്ത്യദേഹം ദുർല്ലഭമായേ സിദ്ധിച്ചീടുകയുള്ളു
അതിലും ദുർല്ലഭംതാൻ വൈകുണ്ഠപ്രിയരാകു-
മതുലമഹാത്മാക്കൾതൻ പ്രിയസന്ദർശനം. 29
അതിനാൽ നിഷ്പാപരേ! ആത്യന്തികക്ഷേമ-
ത്തിൻ
ഗതി ചോദിച്ചീടുന്നു ഭവാന്മാരോടു ഞങ്ങൾ
ക്ഷണമെങ്കിലും മഹത്സംഗമം മനുഷ്യർക്കു നിന
യ്ക്കിൽ നിധിതുല്യംതന്നെയീ സംസാ-
രത്തിൽ. 30
ഏതിനാൽ പ്രസന്നനായ് ശരണാഗതർക്കജൻ
സാദരം തന്നാത്മാവുകൂടെയും കൊടുക്കുന്നു.
മുഖ്യമബ്ഭാഗവതധർമ്മങ്ങൾ കേട്ടീടുവാൻ
തക്കവർ ഞങ്ങളെങ്കിലുപദേശിക്കേണമേ. 31

ശ്രീനാരദൻ പറഞ്ഞു

ഈവിധം നിമിഭൂപൻ ചോദിച്ചസമയത്തു
ഹേ വാസുദേവാ! പരം മഹാത്മാക്കളാമവർ
അതിപ്രീതരായൃത്വിക് ഭൂസുരസദസ്യസം-
യുതനാം ഭൂപാലനെ മാനിച്ചു കഥിച്ചിതേ. 32

കവി പറഞ്ഞു

എപ്പോഴും നശിക്കുന്ന ശരീരമാത്മാവെന്നു
കല്പിച്ചു ഭയപ്പെട്ട ബുദ്ധിയോടിരുന്നിടും
മർത്ത്യർക്കു ഭീതിയെങ്ങുനിന്നുമേയെത്താത്തതാം
കൃത്യം ശ്രീഹരിപാദസേവയെന്നോ-
ർക്കുന്നു ഞാൻ. 33
അറിവില്ലാത്തവർക്കു വേഗത്തിലാത്മാവിനെ-
യറിവാനായിച്ചില മാർഗ്ഗങ്ങൾ ഭഗവാൻതാൻ
വിവരിച്ചരുളീട്ടുണ്ടേററവും ഹിതങ്ങളാ-
മവയെബ്ഭാഗവതധർമ്മങ്ങളെന്നു കാൺമിൻ! 34

യാനാസ്ഥായ നരോ രാജൻ ന പ്രമാദ്യേത കർഹിചിൽ
ധാവൻ നിമീല്യ വാ നേത്രേ ന സ്ഖലേന്ന പതേദിഹ. 35

കായേന വാചാ മനസേന്ദ്രിയൈർവ്വാ
ബുദ്ധ്യാഽഽത്മനാ വാനുസൃതസ്വഭാവാൽ
കരോതി യദ്യൽ സകലം പരസ്മൈ
നാരായണായേതി സമർപ്പയേത്തൽ. 36

ഭയം ദ്വിതീയാഭിനിവേശതഃ സ്യാ–
ദീശാദപേതസ്യ വിപര്യയോഽസ്മൃതിഃ
തന്മായയാതോ ബുധ ആഭജേത്തം
ഭക്ത്യൈകയേശം ഗുരുദേവതാത്മാ. 37

അവിദ്യമാനോഽപ്യവഭാതി ഹി ദ്വയോ
ധ്യാതുർദ്ധിയാ സ്വപ്നമനോരഥൗ യഥാ
തൽ കർമ്മസങ്കല്പവികല്പകം മനോ
ബുധോ നിരുന്ധ്യാദഭയം തതഃ സ്യാൽ. 38

ശൃണ്വൻ സുഭദ്രാണി രഥാംഗപാണേ–
ർജ്ജന്മാനി കർമ്മാണി ച യാനി ലോകേ
ഗീതാനി നാമാനി തദർത്ഥകാനി
ഗായൻ വിലജ്ജോ വിചരേദസംഗഃ. 39

ഏവം വ്രതഃ സ്വപ്രിയനാമകീർത്ത്യാ
ജാതാനുരാഗോ ദ്രുതചിത്ത ഉച്ചൈഃ
ഹസത്യഥോ രോദിതി രൗതി ഗായ–
ത്യുന്മാദവന്നൃത്യതി ലോകബാഹ്യഃ. 40

ഖം വായുമഗ്നിം സലിലം മഹീം ച
ജ്യോതീംഷി സത്ത്വാനി ദിശോ ദ്രുമാദീൻ
സരിത്സമുദ്രാംശ്ച ഹരേഃ ശരീരം
യൽ കിഞ്ച ഭൂതം പ്രണമേദനന്യഃ. 41

ഭക്തിഃ പരേശാനുഭവോ വിരക്തി–
രന്യത്ര ചൈഷ ത്രിക ഏകകാലഃ
പ്രപദ്യമാനസ്യ യഥാശ്നതഃ സ്യു–
സ്തുഷ്ടിഃ പുഷ്ടിഃ ക്ഷുദപായോഽനുഘാസം. 42

ഇത്യച്യുതാങ്ഘ്രിം ഭജതോഽനുവൃത്ത്യാ
ഭക്തിർവ്വിരക്തിർഭഗവൽപ്രബോധഃ
ഭവന്തി വൈ ഭാഗവതസ്യ രാജം–
സ്തതഃ പരാം ശാന്തിമുപൈതി സാക്ഷാൽ. 43

രാജോവാച

അഥ ഭാഗവതം ബ്രൂത യദ്ധർമ്മോ യാദൃശോ നൃണാം
യഥാ ചരതി യദ്ബ്രൂതേ യൈർല്ലിംഗൈർഭഗവൽപ്രിയഃ. 44

ഹരിരുവാച

സർവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ. 45

ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച
പ്രേമമൈത്രീകൃപോപേക്ഷാ യഃ കരോതി സ മധ്യമഃ. 46

അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ. 47

ഗൃഹീത്വാപീന്ദ്രിയൈരർത്ഥാൻ യോ ന ദ്വേഷ്ടി ന ഹൃഷ്യതി
വിഷ്ണോർമ്മായാമിദം പശ്യൻ സ വൈ ഭാഗവതോത്തമഃ. 48

ശ്രീഹരിപാദാർച്ചനമനുഷ്ഠിച്ചിടും മർത്ത്യൻ
മോഹത്താലൊരിക്കലും, പ്രമാദം പ്രാപിച്ചീടാ

കണ്ണുകളടച്ചവനോടുന്നതായാൽക്കൂടി
തെന്നിവീഴുകയില്ല കുണ്ടിലും പതിക്കില്ല. 35

കായമോ വാക്കോ മാനസേന്ദ്രിയങ്ങളോ—
കൊണ്ടോ
ധീയാലോ സ്വാത്മാവാലോ സ്വസ്വശീലാ—
നുസാരം

നേരേയേതേതു ചെയ്യുമായതൊക്കെയും പരം—
പൂരുഷന്നായിക്കൊണ്ടു സമർപ്പിക്കുകവേണം. 36

ഈശ്വരൻതന്നോടതിവൈമുഖ്യമാന്നീടുവോ—
നീശമായയാലുണ്ടാം സ്വരൂപസ്മൃതിക്ഷയം

അതിനാൽ വിപരീതബുദ്ധിയുമുദിച്ചിടു—
മിതരമൊന്നുണ്ടെന്ന തോന്നലാൽ ഭീയുമുണ്ടാം

അതിനാൽ ഗുരുദേവതാത്മാക്കൾ മൂന്നി—
ലൊന്നിൽ
ബുധനീശനെയേകഭക്തിയാൽ സേവി—
ക്കണം. 37

രണ്ടെന്നതില്ലാത്തതാണെങ്കിലും ധ്യാതാവുതൻ
സ്വന്തമാം സങ്കല്പത്തിൻ ശക്തികാരണമായി

സ്വപ്നംപോലെയും മനോരഥസന്നിഭമായു—
മുദ്ഭാസിക്കുന്നിതുള്ളമട്ടിലെന്നതേയുള്ള

അതുമൂലമായ് കർമ്മസങ്കല്പവികല്പക—
മതിയെ നല്ലവണ്ണം നിയന്ത്രിക്കണം ധീമാൻ

അങ്ങനെ ചെയ്തീടുന്ന മർത്ത്യനു ഭയത്തിനു—
സംഗതിവരികയില്ലെങ്ങുനിന്നുമേ തെല്ലും. 38

കേൾപ്പോർക്കു പുരുഷാർത്ഥസാധകങ്ങളായ് ശുഭം
ചേർപ്പതാം ഭഗവാന്റെ ജന്മങ്ങൾ കർമ്മങ്ങളും

ലോകത്തു കീർത്തിച്ചിടും തന്നാമധേയങ്ങളു—
മാകർണ്ണനംചെയ്തഥ പാടിയും വിലജ്ജനായ്

സംഗമൊന്നിലും ഭവിക്കാതെയുമിപ്പാരിട—
മെങ്ങുമേ മങ്ങീടാതെ ചുററിസ്സഞ്ചരിക്കണം. 39

ഇത്തരം വ്രതമുള്ളോൻ പ്രിയമാമീശനാമ—
കീർത്തനംകൊണ്ടുണ്ടാകുമനുരാഗത്തിൻ വായ്പാൽ.

മാനസം ദ്രവിച്ചുച്ചം ചിലപ്പോൾ ചിരിക്കുന്നു
ദീനനായ് കേണീടുന്നു വാവിട്ടു കരയുന്നു

പാടുന്നു പിന്നെ ഭ്രാന്തൻമട്ടു ലോകത്തുനിന്നും
പാടേ ബഹിർഭൂതനായ് നർത്തനം
ചെയ്തീടുന്നു 40

ആകാശം വായുവഹ്നിജലം ജ്യോതിസ്സുകൾ ദി—
ഗ്ഭാഗങ്ങൾ, ധര, തരുവർഗ്ഗവും, ജന്തുക്കളും,

ആറുകളംഭോധികളിത്യാദി ഭൂതസർവ്വം
വേറെന്നോരാതെ ഹരിരൂപമായ്—
ധ്യാനിക്കണം. 41

ഈശനെയാലംബമായ് പ്രാപിക്കും മനുഷ്യനു
നിശ്ചലഭക്തി പിന്നെപ്പരേശാനുഭൂതിയും

അന്യമാം ഭോഗങ്ങളിൽ പൂർണ്ണമാം വിരക്തിയു—
മെന്നിവ മൂന്നു, മൂണുകഴിക്കുന്നവനോർത്താൽ

ഉരുളയോരോന്നിനുമുദരസമ്പൂർത്തിയും
പരിതോഷവും തഥാ വിശപ്പുശമിക്കലും

ഏകകാലത്തുതന്നെയുണ്ടായീടുന്നമട്ടിൽ
പാകത്തിൽ കൈവന്നിടുമെന്നതിൽ
തർക്കമില്ല. 42

ശ്രീകൃഷ്ണാംഘ്രികളേവം ക്രമത്തിൽ ഭജിച്ചീടും
ഭാഗവതനു ഭക്തിവൈരാഗ്യമീശബോധം

എന്നിവയചഞ്ചലം ഭവിച്ചീടുന്നുണ്ടതു—
മെന്നിയേ സാക്ഷാൽ മോക്ഷപദവും
ലഭിക്കുന്നു. 43

രാജാവു പറഞ്ഞു

ഭാഗവതന്മാരുടെ ധർമ്മമേതെന്നു ചൊല്ലു
ലോകർക്കിടയ്ക്കാചാരമെങ്ങനെയവർക്കെന്നും

ഭാഷണസ്വഭാവവുമീശ്വരപ്രിയനുള്ള—
ലക്ഷണമെന്തെന്നതും ചൊന്നാലുമനുക്രമം. 44

ഹരി പറഞ്ഞു

സർവ്വഭൂതൗഘത്തിലുമൊന്നുപോൽ ഭഗവാൻതൻ—
ഭാവവുമെന്നപോലെസ്സമസ്തഭൂതത്തെയും

ഭഗവാനിലും നേരേ കണ്ടറിഞ്ഞിരിക്കുവോൻ.
പുകൾപെറ്റിടും മഹാഭാഗവതോത്തമൻതാൻ. 45

ഈശനിലീശവശംഗതരിലജ്ഞന്മാരിൽ
ദ്വേഷിപ്പോരിലും ക്രമാൽ പ്രേമവും മിത്രത്വവും

കൃപയുമുപേക്ഷയുമേതൊരു മർത്ത്യൻ കാട്ടും
നൃപതേ!യവനത്രേ മദ്ധ്യമൻ ഭക്തന്മാരിൽ. 46

അച്യുതഭക്തരേയുമന്യന്മാരെയുമേതു—
മർച്ചിച്ചീടാതെ വെറും, ഹരിബിംബത്തിൽ—
മാത്രം

ശ്രദ്ധയോടാരാധനംചെയ്തു വർത്തിച്ചീടുന്ന
മർത്ത്യനെപ്പറയുന്നു പ്രാകൃതഭക്തനെന്നായ്. 47

വിഷയങ്ങളെയിന്ദ്രിയങ്ങളാൽ ഗ്രഹിക്കിലു—
മശേഷം സന്തോഷവും ദ്വേഷവുമാർക്കില്ലതിൽ

വിശ്വത്തെ വിഷ്ണുമായാമയമെന്നാരു കാണ്മൂ
നിശ്ചയ,മവനത്രേ ഭാഗവതപ്രധാനൻ. 48

ദേഹേന്ദ്രിയപ്രാണമനോധിയാം യോ
ജന്മാപ്യയക്ഷുത്ഭയതർഷകൃച്ഛ്റൈഃ
സംസാരധർമ്മൈരവിമുഹ്യമാനഃ
സ്മൃത്യാ ഹരേർഭാഗവതപ്രധാനഃ. 49
ന കാമകർമ്മബീജാനാം യസ്യ ചേതസി സംഭവ
വാസുദേവൈകനിലയഃ സ വൈ ഭാഗവതോത്തമഃ. 50
ന യസ്യ ജന്മകർമ്മഭ്യാം ന വർണ്ണാശ്രമജാതിഭിഃ
സജ്ജതേഽസ്മിന്നഹംഭാവോ ദേഹേ വൈ സ ഹരേഃ പ്രിയഃ. 51
ന യസ്യ സ്വഃ പര ഇതി വിത്തേഷ്വാത്മനി വാ ഭിദാ
സർവ്വഭൂതസമഃ ശാന്തഃ സ വൈ ഭാഗവതോത്തമഃ. 52
ത്രിഭുവനവിഭവഹേതവേഽപ്യകുണ്ഠ-
സ്മൃതിരജിതാത്മസുരാദിഭിർവ്വിമൃഗ്യാൽ
ന ചലതി ഭഗവൽപദാരവിന്ദാ-
ല്ലവനിമിഷാർദ്ധമപി യഃ സ വൈഷ്ണവാഗ്ര്യഃ. 53
ഭഗവത ഉരുവിക്രമാങ്ഘ്രിശാഖാ-
നഖമണിചന്ദ്രികയാ നിരസ്തതാപേ
ഹൃദി കഥമുപസീദതാം പുനഃ സ
പ്രഭവതി ചന്ദ്ര ഇവോദിതേഽർക്കതാപഃ. 54
വിസൃജതി ഹൃദയം ന യസ്യ സാക്ഷാ-
ദ്ധരിരവശാഭിഹിതോഽപ്യഘൗഘനാശഃ
പ്രണയരശനയാ ധൃതാങ്ഘ്രിപത്മഃ
സ ഭവതി ഭാഗവതപ്രധാന ഉക്തഃ. 55

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ദ്വിതീയോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12219 ഏകാദശസ്കന്ധേ ശ്ലോകാഃ 79

---

## തൃതീയോഽധ്യായഃ

രാജോവാച

പരസ്യ വിഷ്ണോരീശസ്യ മായിനാമപി മോഹിനീം
മായാം വേദിതുമിച്ഛാമോ ഭഗവന്തോ ബ്രുവന്തു നഃ. 1
നാനുതൃപ്യേ ജുഷൻ യുഷ്മദ്വചോ ഹരികഥാമൃതം
സംസാരതാപനിഷ്ടപ്തോ മർത്ത്യസ്തത്താപഭേഷജം. 2

അന്തരിക്ഷ ഉവാച

ഏഭിർഭൂതാനി ഭൂതാത്മാ മഹാഭൂതൈർമ്മഹാഭുജ
സസർജ്ജോച്ചാവചാന്യാദ്യഃ സ്വമാത്രാത്മപ്രസിദ്ധയേ. 3
ഏവം സൃഷ്ടാനി ഭൂതാനി പ്രവിഷ്ടഃ പഞ്ചധാതുഭിഃ
ഏകധാ ദശധാഽഽത്മാനം വിഭജൻ ജുഷതേ ഗുണാൻ. 4
ഗുണൈർഗ്ഗുണാൻ സ ഭുഞ്ജാന ആത്മപ്രദ്യോതിതൈഃ പ്രഭുഃ
മന്യമാന ഇദം സൃഷ്ടമാത്മാനമിഹ സജ്ജതേ. 5
കർമ്മാണി കർമ്മഭിഃ കുർവ്വൻ സനിമിത്താനി ദേഹഭൃൽ
തത്തൽ കർമ്മഫലം ഗൃഹ്ണൻ ഭ്രമതീഹ സുഖേതരം. 6
ഇത്ഥം കർമ്മഗതീർഗ്ഗച്ഛൻ ബഹ്വഭദ്രവഹാഃ പുമാൻ
ആഭൂതസംപ്ലവാൽ സർഗ്ഗപ്രളയാവശ്നുതേഽവശഃ. 7
ധാതൂപപ്ലവ ആസന്നേ വ്യക്തം ദ്രവ്യഗുണാത്മകം
അനാദിനിധനഃ കാലോ ഹ്യവ്യക്തായാപകർഷതി. 8

ത്തം,വിന്ദ്രിയം, പ്രാണൻ, മനസ്സ, ധീ,—
യിവററിൻ
ജനിനാശങ്ങൾ, വിശ,പ്പുരംഭയം, തൃഷ്ണ,
[1]കൃച്ഛ്റം,
ഇബ്ഭവധർമ്മങ്ങളാൽ ശ്രീഹരിസ്മൃതിമൂല—
മല്ലവും മോഹിക്കാത്തോൻ ഭാഗവതാഗ്രേ—
സരൻ. 49

കാമകർമ്മങ്ങളുടെ ബീജമാം പുണ്യപാപ—
സ്തോമമങ്കുരിക്കാത്തതാരുടെ മനസ്സിലോ
ശ്രീവാസുദേവനാകും ദേവനിലനാരത—
മാവസിച്ചീടുമവനുത്തമഭക്തനത്രേ. 50

വർണ്ണ,മാശ്രമം ജാതി ജനനം പ്രവൃത്തിയെ—
ന്നൊന്നുകൊണ്ടുമീ മെയ്യിൽ ഞാനെൻെറയെന്ന—
ഭാവം
തോന്നീടാതിരിപ്പവൻ ശ്രീഹരിഭക്തന്മാരി—
ലൊന്നാമൻതന്നെയതിൽ സന്ദേഹമില്ല
തെല്ലും. 51

വിത്തം മെയ്യിത്യാദിയാം വസ്തുവിൽ നിജപര—
ബുദ്ധിയൊട്ടുമേ കലർന്നീടാതെയെല്ലായ്പ്പോഴും
സമസ്തഭൂതത്തിലും തുല്യനായ് പ്രശാന്തനാ—
യമരുന്നവൻതന്നെ ഭഗവത്ഭക്താഗ്രിമൻ. 52

അജിതേന്ദ്രിയന്മാരാമമർത്ത്യരാരാഞ്ഞിടു—
മജിതൻ, ഭഗവാൻതൻ പാദാംഭോജ—
ത്തിൽനിന്നും
[2]അകുണ്ഠസ്മൃതിയായിട്ടാരൊരുമാത്രയും ത്രി—
ജഗദൈശ്വര്യം സർവ്വം ലഭിച്ചീടിലുമേതും
ചലിക്കാതിരിക്കുമാ മർത്ത്യമാണിക്യമത്രേ—
യുലകിൽ വൈഷ്ണവന്മാർക്കുത്തംസം
പൃഥ്വീപതേ! 53

ഭഗവാൻതൻെറയുരുവിക്രമാംഘ്രിതൻ ശാഖാ—
നഖരരത്നങ്ങൾതൻ കാന്തിചന്ദ്രികയാലെ
സന്താപമകന്നുള്ള ഭക്തമാനസംതന്നിൽ
ചന്ദ്രോദയത്തിലർക്കതാപമെന്നതുപോലെ
എങ്ങനെ വീണ്ടും രാഗദ്വേഷാദിമാലിന്യങ്ങൾ
സംഗമിച്ചീടുമെന്നു ചിന്തിക്ക മഹാരാജൻ! 54

പ്രേമമാം പാശത്തിനാൽ ഹൃദയം നിജപാദ—
താമരസത്തിൽ ബന്ധിച്ചഖിലപാപങ്ങളും
പാടേയൊടുക്കും വാസുദേവനെയേററം കഷ്ട—
പ്പാടിലും വെടിയാതെ തന്നാമധേയംതന്നെ
ഉച്ചരിച്ചിരിപ്പവൻ ഭക്തപ്രധാനനെന്നു—
നിശ്ചയിച്ചിരിക്കുന്നു നിഖില ശാസ്ത്രങ്ങളും. 55

---

1 പ്രയാസം. 2 മങ്ങാത്ത സ്മൃതിയോടുകൂടിയവനായി.

## അദ്ധ്യായം 3

രാജാവു പറഞ്ഞു

നിയന്താവായിപ്പരംപൂരുഷനായി മായാ—
പ്രയോഗസമർത്ഥരെക്കൂടിയും മോഹിപ്പിക്കും
ഹരിതന്നത്യത്ഭുതകരമാം മായയ്ക്കുള്ള
ശരിയാം രൂപം ഞങ്ങളറിയാനാശിക്കുന്നു. 1

പ്രപഞ്ചദുഃഖത്തിനാൽ സന്തപിക്കുന്ന മർത്ത്യ—
സ്വഭാവിയായീടും ഞാൻ തത്താപൗഷധമായി
ഭാസുരഹരികഥാസുധയാം യുഷ്മദ്വച—
സ്സാ സേവിച്ചിട്ടു മതിവരുന്നില്ലെനിക്കേതും. 2

അന്തരീക്ഷൻ പറഞ്ഞു

ആദ്യനായ് ഭൂതാത്മാവായതിശക്തനാം ഹരി—
യാദ്യകാലത്തിമ്മഹാഭൂതരാശിയെക്കൊണ്ടു
ജീവികൾതൻ പുമർത്ഥസിദ്ധിയെ ലക്ഷ്യമാക്കി
വൈവിധ്യംകലരുന്ന ഭൂതസഞ്ചയം തീർത്താൻ. 3

ഈവിധം പഞ്ചഭൂതനിർമ്മിതങ്ങളായിടും
സർവഭൂതൗഘത്തിലും വസിച്ചിട്ടാത്മാവിനെ
ഒന്നായും ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങൾമട്ടിൽ
പിന്നെപ്പത്തായും ഭാഗിച്ചവയിൽ പ്രവേശിച്ചു
ശബ്ദാദിഗുണവിഷയങ്ങളെ ശ്രോത്രാദിയാ—
ലബ്ഭഗവാൻതാനനുഭവിച്ചീടുന്നു ഭൂപാ! 4

ആ പ്രഭുവാത്മദ്യോതിതങ്ങളാം ഗുണങ്ങളാ—
ലെപ്പൊഴും വിഷയങ്ങൾ ഭുജിക്കുന്നവനായി
സൃഷ്ടമാം ശരീരത്തെയാത്മാവാണെന്നു ചിന്തി—
ച്ചേററമാസക്തിയതിലുള്ളവനായ് ഭവിപ്പൂ. 5

കർമ്മേന്ദ്രിയങ്ങൾകൊണ്ടു വാസനയ്ക്കൊത്തവണ്ണം
കർമ്മങ്ങൾ ചെയ്തു സുഖദുഃഖാത്മകങ്ങളാകും
തത്തത്കർമ്മൗഘഫലമനുഭവിച്ചു ദേഹ—
ഭൃത്തായ ജീവൻ ഭ്രമിക്കുന്നിതു സംസാരത്തിൽ. 6

അതീവ ദുഃഖങ്ങളെയുണ്ടാക്കും കർമ്മങ്ങൾതൻ—
ഗതിയിൽപെട്ടു ജീവനത്യന്തം ദീനനായി
പ്രളയകാലംവരെജ്ജനനമരണങ്ങ—
ളുളവററനു ഭവിച്ചീടുന്നു മഹീപതേ! 7

ഇമ്മഹാഭൂതങ്ങൾതൻ വിനാശമടുക്കുമ്പോൾ
സൂക്ഷ്മവും സ്ഥൂലവുമായ്ക്കണ്ടിടും കാര്യത്തിനെ
ആദ്യന്തമററകാലമവ്യക്തത്തിങ്കലേക്കായ്
പൃഥ്വീശാ! ബലമായിട്ടാകർഷിക്കുന്നുവല്ലോ. 8

ശതവർഷാ ഹ്യനാവൃഷ്ടിർഭവിഷ്യത്യുല്ബണാ ഭുവി
തൽകാലോപചിതോഷ്ണാർക്കോ ലോകാംസ്ത്രീൻ പ്രതപിഷ്യതി. 9
പാതാളതലമാരഭ്യ സങ്കർഷണമുഖാനലഃ
ദഹന്നൂർദ്ധ്വശിഖോ വിഷ്വഗ്വർദ്ധതേ വായുനേരിതഃ. 10
സാംവർത്തകോ മേഘഗണോ വർഷതി സ്മ ശതം സമാഃ
ധാരാഭിർഹസ്തിഹസ്താഭിർല്ലീയതേ സലിലേ വിരാട്. 11
തതോ വിരാജമുത്സൃജ്യ വൈരാജഃ പുരുഷോ നൃപ
അവ്യക്തം വിശതേ സൂക്ഷ്മം നിരിന്ധന ഇവാനലഃ. 12
വായുനാ ഹൃതഗന്ധാ ഭൂഃ സലിലത്വായ കല്പതേ
സലിലം തദ്ധൃതരസം ജ്യോതിഷ്ട്വായോപകല്പതേ. 13
ഹൃതരൂപം തു തമസാ വായൗ ജ്യോതിഃ പ്രലീയതേ
ഹൃതസ്പർശോഽവകാശേന വായുർന്നഭസി ലീയതേ
കാലാത്മനാ ഹൃതഗുണം നഭ ആത്മനി ലീയതേ. 14
ഇന്ദ്രിയാണി മനോ ബുദ്ധിഃ സഹ വൈകാരികൈർന്നൃപ
പ്രവിശന്തി ഹ്യഹങ്കാരം സ്വഗുണൈരഹമാത്മനി. 15
ഏഷാ മായാ ഭഗവതഃ സർഗ്ഗസ്ഥിത്യന്തകാരിണീ
ത്രിവർണ്ണാ വർണ്ണിതാസ്മാഭിഃ കിം ഭൂയഃ ശ്രോതുമിച്ഛസി. 16

രാജോവാച

അഥൈതാമൈശ്വരീം മായാം ദുസ്തരാമകൃതാത്മഭിഃ
തരന്ത്യഞ്ജഃ സ്ഥൂലധിയോ മഹർഷ ഇദമുച്യതാം. 17

പ്രബുദ്ധ ഉവാച

കർമ്മാണ്യാരഭമാണാനാം ദുഃഖഹത്യൈ സുഖായ ച
പശ്യേൽ പാകവിപര്യാസം മിഥുനീചാരിണാം നൃണാം. 18
നിത്യാർത്തിദേന വിത്തേന ദുർല്ലഭേനാത്മമൃത്യുനാ
ഗൃഹാപത്യാപ്തപശുഭിഃ കാ പ്രീതിഃ സാധിതൈശ്ചലൈഃ. 19
ഏവം ലോകം പരം വിദ്യാന്നശ്വരം കർമ്മനിർമ്മിതം
സതുല്യാതിശയധ്വംസം യഥാ മണ്ഡലവർത്തിനാം. 20
തസ്മാദ് ഗുരും പ്രപദ്യേത ജിജ്ഞാസുഃ ശ്രേയ ഉത്തമം
ശാബ്ദേ പരേ ച നിഷ്ണാതം ബ്രഹ്മണ്യുപശമാശ്രയം. 21
തത്ര ഭാഗവതാൻ ധർമ്മാൻ ശിക്ഷേദ്ഗുർവ്വാത്മദൈവതഃ
അമായയാനുവൃത്ത്യാ യൈസ്തുഷ്യേദാത്മാഽഽത്മദോ ഹരിഃ. 22
സർവ്വതോ മനസോഽസംഗമാദൗ സംഗം ച സാധുഷു
ദയാം മൈത്രീം പ്രശ്രയം ച ഭൂതേഷ്വദ്ധാ യഥോചിതം. 23
ശൗചം തപസ്തിതിക്ഷാം ച മൗനം സ്വാധ്യായമാർജ്ജവം
ബ്രഹ്മചര്യമഹിംസാം ച സമത്വം ദ്വന്ദ്വസംജ്ഞയോഃ. 24
സർവ്വത്രാത്മേശ്വരാന്വീക്ഷാം കൈവല്യമനികേതതാം
വിവിക്തചീരവസനം സന്തോഷം യേന കേനചിൽ. 25
ശ്രദ്ധാം ഭാഗവതേ ശാസ്ത്രേഽനിന്ദാമന്യത്ര ചാപി ഹി
മനോവാക്കായദണ്ഡം ച സത്യം ശമദമാവപി. 26
ശ്രവണം കീർത്തനം ധ്യാനം ഹരേരത്ഭുതകർമ്മണഃ
ജന്മകർമ്മഗുണാനാം ച തദർത്ഥേഽഖിലചേഷ്ടിതം. 27
ഇഷ്ടം ദത്തം തപോ ജപ്തം വൃത്തം യച്ചാത്മനഃ പ്രിയം
ദാരാൻ സുതാൻ ഗൃഹാൻ പ്രാണാൻ യൽ പരസ്മൈ നിവേദനം. 28

ദുസ്സഹമായിശ്ശതവത്സരം നിലനില്ക്കും
വർഷമില്ലായ്മയന്നു ഭൂമിയിലുണ്ടായിട്ടും
അക്കാലത്തഭിവൃദ്ധി കൈക്കൊണ്ടു
തീക്ഷ്ണോഷ്ണനാ–
യർക്കൻ ത്രിലോകത്തെയുമേററവും
തപിപ്പിക്കും. 9
ആദിശേഷാസ്യത്തിൽനിന്നുത്ഥിതനാകും
വിഷ–
വീതിഹോത്രനമൂർദ്ധ്വശിഖനായ് സമീരൻെറ
സഹായത്തോടുകൂടിപ്പാതാളംമുതൽ ചുററും
ദഹിപ്പിച്ചസഹ്യനായുജ്വലിച്ചുയർന്നീടും. 10
സംവർത്തകാലാംബുദപടലം പിന്നെ നൂറു–
[1]സംവത്സരം ജഗത്തിൻ തുമ്പിക്കൈവണ്ണംവരും
സലിലധാരകൊണ്ടു വർഷിക്കുമപ്പോൾതന്നെ
വിലയം ഗമിച്ചിടും ബ്രഹ്മാണ്ഡമാ
ജലത്തിൽ 11
വൈരാജപുമാൻതാനും വിലയിക്കുവാൻ
പിന്നെ–
പ്പാരാതെ നിജ വിരാഡ്രൂപത്തെയുപേക്ഷിച്ചു
കാഷ്ഠങ്ങളെല്ലാം കത്തിയെരിഞ്ഞടങ്ങും വഹ്നി–
മട്ടിൽ പ്രവേശിക്കുന്നു സൂക്ഷ്മമാ–
മവ്യക്തത്തിൽ. 12
മാരുതാഹൃതഗന്ധയാകിയ ധരിത്രിയും
നീരമായ്ത്തീരാൻ യോഗ്യയായ് ഭവിച്ചീടുന്നിതു
വായുവിനാലെ രസം ഹരിക്കപ്പെട്ടമൂലം
തോയവും ജ്യോതിസ്സായി മാറുവാനർഹമാകും. 13
ഇരുട്ടാൽ ഹൃതരൂപനായിട്ടും വഹ്നിതാനും
വിരവോടനിലങ്കലാലയിച്ചീടുന്നിതു
അവകാശത്താലപഹൃതസ്പർശനനാകും
പവനൻ പിന്നെ വിലയിക്കുന്നിതാകാശ–
കാലസ്വരൂപഹൃതഗുണമാമാകാശവു– [ത്തിൽ.
മാലയിക്കുന്നു താമസാഹങ്കാരത്തിൽ തഥാ. 14
ബുദ്ധിയുമിന്ദ്രിയങ്ങളും മനസ്സും ദേവന്മാരോ–
ടൊത്തഹങ്കാരമാകും തത്ത്വത്തെ പ്രാപിക്കുന്നു.
പിന്നെ സ്വഗുണങ്ങളൊത്തഹങ്കാരവും ചെന്നു
മന്നവാ മഹത്തത്ത്വംതന്നിലും ലയിക്കുന്നു. 15
വിഷ്ണുപസൃഷ്ടിസ്ഥിതിസംഹാരഹേതുവായി
സത്ത്വാദിത്രിവർണ്ണയാം വിഷ്ണുമായയെയേവം
അരുളിച്ചെയ്തു ഞങ്ങളിനിയുമെന്തെങ്കിലു–
മറിയാനിച്ഛിക്കുകിൽ ചോദിക്ക
പറഞ്ഞീടാം. 16

രാജാവു പറഞ്ഞു

[2]അകൃതാത്മാക്കൾക്കെല്ലാം ദുസ്തരയാകുമീശ–
പ്രകൃതിതന്നേ വെറും സ്ഥൂലധീയായുള്ളവൻ
സുഖമായ്ക്കടക്കേണ്ടും മാർഗ്ഗത്തെയറിയാനു–
ത്സുകനാമെന്നോടതു ചൊന്നാലും മാമുനീന്ദ്രാ! 17

പ്രബുദ്ധൻ പറഞ്ഞു

ദുഃഖശാന്തിക്കും സുഖം നേടാനുമായിക്കർമ്മ–
പ്രക്രമം വീണ്ടുമാനും ദാമ്പത്യം സ്വീകരിച്ചും
ഇരിക്കും മനുഷ്യർക്കും വിപരീതമായത്രേ
വരുന്ന ഫലമെന്നു കാണണം നല്ലവണ്ണം. 18
നിത്യദുഃഖദമായി ദുർല്ലഭമായിപ്പക്ഷേ
സിദ്ധമാകിലുമാത്മവിനാശം ചേർക്കുന്നതാം–
വിത്തവും ചലങ്ങളാം പത്തനകളത്രാപ്ത–
പുത്രപശ്വാദിയുംകൊണ്ടുണ്ടാകും
പ്രീതിയെന്തോ? 19
ഇങ്ങനെ കർമ്മലബ്ധം പരലോകവും പാർക്കിൽ
ഭംഗമേതുളവിലും സംഭവിച്ചീടാവതും
ഖണ്ഡമണ്ഡലാധീശരാജസൗഖ്യംകണക്കേ
തന്നെ തുല്യാതിശയനാശങ്ങളുള്ളതുംതാൻ. 20
ആകയാൽ വരിഷ്ഠമാം ശ്രേയസ്സാശിക്കുന്നവ–
നാഗമം പരബ്രഹ്മമിവയിൽ നിഷ്ണാതനും
ഉപശാന്തനുമായി വിളങ്ങുമാചാര്യനെ
സപദി വിനീതനായ്
പ്രാപിച്ചീടുകവേണം. 21
അവിടെഗ്ഗുരുവിനെ ദൈവവുമാത്മാവുമായ്
സവിശേഷമായ്ഭാവിച്ചർച്ചിച്ചു നിർമ്മായമായ്
ജഗദീശ്വരൻ കൃഷ്ണൻ പ്രീതനായ്ത്തീരാനുള്ള
ഭഗവദ്ധർമ്മങ്ങളെപ്പഠിച്ചീടണം നേരേ. 22
ആദ്യമായ് മനസ്സംഗം സമസ്തത്തിലുംനിന്നു–
മാററണം പിന്നെസ്സാധുസംഗവും ഭൂതങ്ങളിൽ
കാരുണ്യം വണക്കവും മൈത്രിയും
യഥാർത്ഥമായ്
ചേരുമാറാചാര്യനിൽനിന്നുമഭ്യസിക്കണം. 23
പിന്നെത്തിതിക്ഷ തപസ്സാർജ്ജവം ശൗചം മൗനം
ദ്വന്ദ്വത്തിൽ സമത്വവും സ്വാദ്ധ്യായ–
മഹിംസയും
ബ്രഹ്മചര്യവുമെല്ലാററിങ്കലുമീശനാകു–
മാത്മാവെക്കണ്ടീടുക, തോഷ, മേകാന്തവാസം.
അനികേതനസ്ഥിതി, മരത്തോലുടുക്കുക–
യനിശം ഭാഗവതശാസ്ത്രത്തിൽ പരം ശ്രദ്ധ
അന്യശാസ്ത്രനിന്ദനം, മനോവാക്കായങ്ങളാംതൻ
ബന്ധനം, സത്യം, ശമം, ദമവും ശീലി–
ക്കണം. 24-26
അത്ഭുതകർമ്മാവാകും ഭഗവാൻ മുകുന്ദൻത–
ന്നുത്ഭവകർമ്മഗുണാകർണ്ണനകീർത്തനങ്ങളും
തദ്ധ്യാനം തദർത്ഥമാം സമസ്തവ്യാപാരവും
സദ്വ്രതാനുഷ്ഠാനവും വേദോക്തയാഗാദിയും
കാന്തമാർ സന്താനങ്ങളാം പ്രാണങ്ങളാം ഗേഹങ്ങളു–
മെന്തെല്ലാം തനിക്കിഷ്ടമായതുണ്ടവയെല്ലാം
പരനാം പൂരുഷന്നർപ്പിക്കയെന്നിതെല്ലാം
ശരിയാം ഭാഗവതധർമ്മമെന്നറിഞ്ഞാലും. 27–28

1 പ്രളയകാലത്തിലെ മേഘസമൂഹം. 2 അന്തഃകരണത്തെ ജയിക്കാത്തവർ.

ഏവം കൃഷ്ണാത്മനാഥേഷു മനുഷ്യേഷു ച സൗഹൃദം
പരിചര്യാഞ്ചോഭയത്ര മഹത്സു നൃഷു സാധുഷു. 29
പരസ്പരാനുകഥനം പാവനം ഭഗവദ്യശഃ
മിഥോ രതിർമ്മിഥസ്തുഷ്ടിർന്നിവൃത്തിർമ്മിഥ ആത്മനഃ. 30
സ്മരന്തഃ സ്മാരയന്തശ്ച മിഥോ/ഘൗഘഹരം ഹരിം
ഭക്ത്യാ സഞ്ജാതയാ ഭക്ത്യാ ബിഭ്രത്യുൽപുളകാം തനും. 31
കചിദ്രുദന്ത്യച്യുതചിന്തയാ കചി–
ദ്ധസന്തി നന്ദന്തി വദന്ത്യലൗകികാഃ
നൃത്യന്തി ഗായന്ത്യനുശീലയന്ത്യജം
ഭവന്തി തൂഷ്ണീം പരമേത്യ നിർവൃതാഃ. 32
ഇതി ഭാഗവതാൻ ധർമ്മാൻ ശിക്ഷൻ ഭക്ത്യാ തദുത്ഥയാ
നാരായണപരോ മായാമഞ്ജസ്തരതി ദുസ്തരാം. 33

രാജോവാച

നാരായണാഭിധാനസ്യ ബ്രഹ്മണഃ പരമാത്മനഃ
നിഷ്ഠാമർഹഥ നോ വക്തും യൂയം ഹി ബ്രഹ്മവിത്തമാഃ. 34

പിപ്പലായന ഉവാച

സ്ഥിത്യുത്ഭവപ്രളയഹേതുരഹേതുരസ്യ
യൽ സ്വപ്നജാഗരസുഷുപ്തിഷു സദ്ബഹിശ്ച
ദേഹേന്ദ്രിയാസുഹൃദയാനി ചരന്തി യേന
സഞ്ജീവിതാനി തദവേഹി പരം നരേന്ദ്ര. 35
നൈതന്മനോ വിശതി വാഗുത ചക്ഷുരാത്മാ
പ്രാണേന്ദ്രിയാണി ച യഥാനലമർച്ചിഷഃ സ്വാഃ
ശബ്ദോ/പി ബോധകനിഷേധതയാ//ത്മമൂല–
മർത്ഥോക്തമാഹ യദൃതേ ന നിഷേധസിദ്ധിഃ. 36
സത്ത്വം രജസ്തമ ഇതി ത്രിവൃദേകമാദൗ
സൂത്രം മഹാനഹമിതി പ്രവദന്തി ജീവം
ജ്ഞാനക്രിയാർത്ഥഫലരൂപതയോരുശക്തി
ബ്രഹ്മൈവ ഭാതി സദസച്ച തയോഃ പരം യൽ. 37
നാത്മാ ജജാന ന മരിഷ്യതി നൈധതേ/സൗ
ന ക്ഷീയതേ സവനവിദ്വ്യഭിചാരിണാം ഹി
സർവ്വത്ര ശശ്വദനപായ്യുപലബ്ധിമാത്രം
പ്രാണോ യഥേന്ദ്രിയബലേന വികല്പിതം സൽ. 38
അണ്ഡേഷു പേശിഷു തരുഷ്വവിനിശ്ചിതേഷു
പ്രാണോ ഹി ജീവമുപധാവതി തത്ര തത്ര
സന്നേ യദിന്ദ്രിയഗണേ/ഹമി ച പ്രസുപ്തേ
കൂടസ്ഥ ആശയമൃതേ തദനുസ്മൃതിർന്നഃ. 39
യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേദ്ഗുണകർമ്മജാനി
തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം
സാക്ഷാദ്യഥാമലദൃശോഃ സവിതൃപ്രകാശഃ. 40

രാജോവാച

കർമ്മയോഗം വദത നഃ പുരുഷോ യേന സംസ്കൃതഃ
വിധൂയേഹാശു കർമ്മാണി നൈഷ്കർമ്മ്യം വിന്ദതേ പരം. 41
ഏവം പ്രശ്നമൃഷീൻ പൂർവ്വമപൃച്ഛം പിതുരന്തികേ
നാബ്രുവൻ ബ്രഹ്മണഃ പുത്രാസ്തത്ര കാരണമുച്യതാം. 42

ഇങ്ങനെ രക്ഷിതാവുമാത്മാവും നിരന്തരം
ശാർങ്ഗിയെന്നോർത്തുതന്നെ വാണീടും
ജനങ്ങളിൽ
മൈത്രിയും ചരാചരം രണ്ടിലും വിശേഷിച്ചു
മർത്ത്യരിലതില്പരം സജ്ജനങ്ങളിൽപ്പിന്നെ
എല്ലാവരിലുംമീതേ ഭാഗവതന്മാരിലും
നല്ലപോലാരാധനമാചരിക്കയും വേണം. 29
അന്യോന്യം കൃഷ്ണയശഃകഥനം തമ്മിൽതമ്മി–
ലന്യൂനരതി, പരസ്പരസന്തോഷം തഥാ
അന്യോന്യം മനസ്സിനു നിവൃത്തിയെന്നിതെല്ലാം
നിർണ്ണയം മെല്ലെ വന്നു ഭവിച്ചുകൊള്ളുമല്ലോ. 30
അഘൗഘവിധ്വംസനൻ ഹരിയെ സ്മരി–
മകമേ സംസ്മരിച്ചും വാഴ്കമൂലം സദാ [പ്പിച്ചു–
സാധനഭക്തിയാലെ ജാതമാം പ്രേമഭക്തി
ഹേതുവാൽ പുളകിതഗാത്രനായ് ഭവിക്കുന്നു. 31
അലൗകികന്മാരായോർ ചിലപ്പോൾക്കരയുന്നി–
തളിവർണ്ണനെയോർത്തു ചിരിപ്പു ചിലനേരം
നന്ദിച്ചീടുന്നു നൃത്തംചെയ്യുന്നു പാടീടുന്നു
ചൊന്നിടുന്നീശലീലയഭിനയിച്ചീടുന്നു
പരമംപദം പ്രാപിച്ചതുലിതാനന്ദത്തെ–
ബ്ഭരിക്കുന്നവരായിബ്ഭജിച്ചീടുന്നു മൗനം. 32
ഈവിധം ഭാഗവതധർമ്മങ്ങളഭ്യസിച്ചു
കൈവരുംഭക്തിമൂലം വിഷ്ണുതല്പരനായി
കടപ്പാൻ പ്രയാസമാം മായയേയൊരുഞൊടി–
യിടകൊണ്ടതിസുഖമാമ്മാറു കടക്കുന്നു. 33

രാജാവു പറഞ്ഞു

നാരായണാഭിഖ്യവും പരമാത്മാവുമാകും
പാരമാർത്ഥ്യമാം ബ്രഹ്മവസ്തുവേക്കുറിച്ചിനി
ബ്രഹ്മജ്ഞമുഖ്യന്മാരാം നിങ്ങൾ ഞങ്ങളോടിഹ
നന്മട്ടിലരുളിച്ചെയ്യേണ്ടീടുവാനർഹരല്ലോ. 34

പിപ്പലായനൻ പറഞ്ഞു

ജഗദുല്പത്തിസ്ഥിതിലയഹേതുവായഹൈ–
തുകമായ് ജാഗ്രത്സ്വപ്നസുഷുപ്തികളിൽ ചേർന്നും
എന്നാലായവയോടു സംബന്ധമില്ലാതെയു–
മിന്ദ്രിയദേഹപ്രാണഹൃദയങ്ങളാൽ നിത്യം
തത്തദ്വ്യാപാരങ്ങളെയോരോന്നും നടത്തുന്ന
വസ്തുവെപ്പരംതത്ത്വമെന്നറിഞ്ഞാലും ഭവാൻ. 35
അനലൻതന്നെ സ്ഫുലിംഗങ്ങളെന്നപോൽ
പ്രാണൻ
മനസ്സു വാക്കു കണ്ണു ബുദ്ധിയിന്ദ്രിയങ്ങളും
ഇതിനേ ശോഭിപ്പിക്കുന്നില്ല ശബ്ദബ്രഹ്മവു–
മതല്ലതല്ലെന്നങ്ങു നിഷേധിച്ചിട്ടുമതിനാൽ
കഥിച്ചമാത്മമൂലബ്രഹ്മത്തെബ്ബോധിപ്പിക്കു–
ന്നതിനെക്കൂടാതില്ല നിഷേധത്തിനു സിദ്ധി. 36

ആദിയിലേകമെന്നും സത്തെന്നുമസത്തെന്നു–
മേതിനെത്രിഗുണസംഘാതമാം ത്രിവൃത്തെന്നും
സൂത്രാത്മാവെന്നും മഹദഹംതത്ത്വങ്ങളെന്നും
കീർത്തിച്ചിടുന്നു ജീവനെന്നുമേ തത്വജ്ഞന്മാർ.
കാര്യകാരണങ്ങൾക്കു രണ്ടിനും ഹേതുവായി
ഭൂരിശക്ത്യുപേതമായീടുമിബ്രഹ്മമത്രേ
ബോധം പ്രവൃത്തി സുഖദുഃഖങ്ങൾ, സമസ്തമാം
ഭൂതങ്ങളെന്നീമട്ടിൽ വിളങ്ങീടുന്നതെങ്ങും. 37
ആത്മാവു ജനിക്കുന്നില്ലന്തരിച്ചീടുന്നുമി–
ല്ലാത്മാവിന്നില്ല വൃദ്ധിനാശവുമൊരിക്കലും
വന്നുപോയിരിക്കുന്ന കാലത്തിന്നവസ്ഥകൾ
നന്നായറിഞ്ഞു ബോധമാത്രമായ് ശോഭി–
പ്പതായ്
അന്തമററതായ് സത്താംബ്രഹ്മത്തെ
പ്രാണനൊപ്പ–
മിന്ദ്രിയബലത്തിനാൽ പലതായ്
വികല്പിപ്പൂ. 38
അണ്ഡജജരായുജങ്ങളിലും മഹീരുഹ–
സന്ദോഹത്തിലും പിന്നെ[1]യവി–
നിശ്ചിതങ്ങളാം
സ്വേദജങ്ങളിലുമങ്ങങ്ങോരോ വപുസ്സിലും
സാദരമനുഗമിക്കുന്ന ജീവനേ പ്രാണൻ
ഇന്ദ്രിയഗണം സന്നമാകയുമഹങ്കാര–
മന്തരംഗത്തിൽ നന്നായ് വിലയിക്കയും
ചെയ്കെ
[2]കൂടസ്ഥനാകുമീശൻ തന്നുപാധികളൊന്നും
കൂടാതെ മിന്നുമപ്പോൾ തത്സ്മൃതി–
നമുക്കുണ്ടാം. 39
ദൈത്യാരിപദാപ്തിയിലിച്ഛയാൽ വദ്ധിച്ചിടും
ഭക്തിയാൽ ഗുണകർമ്മജന്യമാം മനോമലം
ഹനിച്ചീടുമ്പോൾ ശുദ്ധചിത്തത്തിലാത്മ–
തത്ത്വ–
മനുഭൂതമാം ശുദ്ധനേത്രങ്ങൾക്കർക്കാഭപോൽ. 40

രാജാവു പറഞ്ഞു

ഏതിനാൽ സുസംസ്കൃതൻ പുമാനീ
ജന്മത്തിനാൽ
ബാധയെന്നിയേ പാപകർമ്മങ്ങൾ നശിപ്പിച്ചു
നിഷ്കാമകർമ്മപ്രാപ്യനായിടും പരാത്മാവേ
ശീഘ്രത്തിൽ പ്രാപിച്ചീടുമക്കർമ്മയോഗം
ചൊൽക. 41
പിതൃസന്നിധിയിൽവച്ചിച്ചോദ്യം മുന്നം
ധാതൃ–
സുതരാമൃഷികളോടായി ഞാൻ ചോദിച്ചതിൽ
അവരുത്തരമൊന്നും ചൊന്നില്ലതെന്തെന്നതു–
മിവനോടരുളിച്ചെയ്യേണമേ
നിങ്ങളിപ്പോൾ. 42

1 നിശ്ചയിക്കാൻ കഴിഞ്ഞിട്ടില്ലാത്തവ. 2 ഉപാധിരഹിതനായ ഈശ്വരൻ.

ആവിർഹോത്ര ഉവാച

കർമ്മാകർമ്മവികർമ്മേതി വേദവാദോ ന ലൗകികഃ
വേദസ്യ ചേശ്വരാത്മത്വാൽ തത്ര മുഹ്യന്തി സൂരയഃ. 43
പരോക്ഷവാദോ വേദോഽയം ബാലാനാമനുശാസനം
കർമ്മമോക്ഷായ കർമ്മാണി വിധത്തേ ഹ്യഗദം യഥാ. 44
നാചരേദ്യസ്തു വേദോക്തം സ്വയമജ്ഞോഽജിതേന്ദ്രിയഃ
വികർമ്മണാ ഹ്യധർമ്മേണ മൃത്യോർമൃത്യുമുപൈതി സഃ. 45
വേദോക്തമേവ കുർവ്വാണോ നിഃസംഗോഽർപ്പിതമീശ്വരേ
നൈഷ്കർമ്മ്യാം ലഭതേ സിദ്ധിം രോചനാർത്ഥാ ഫലശ്രുതിഃ. 46
യ ആശു ഹൃദയഗ്രന്ഥിം നിർജ്ജിഹീർഷുഃ പരാത്മനഃ
വിധിനോപചരേദ്ദേവം തന്ത്രോക്തേന ച കേശവം. 47
ലബ്ധാനുഗ്രഹ ആചാര്യാൽ തേന സന്ദർശിതാഗമഃ
മഹാപുരുഷമഭ്യർച്ചേന്മൂർത്ത്യാഭിമതയാഽഽത്മനഃ. 48
ശുചിഃ സമ്മുഖമാസീനഃ പ്രാണസംയമനാദിഭിഃ
പിണ്ഡം വിശോധ്യ സംന്യാസകൃതരക്ഷോഽർച്ചയേദ്ധരിം. 49
അർച്ചാദൗ ഹൃദയേ ചാപി യഥാലബ്ധോപചാരകൈഃ
ദ്രവ്യക്ഷിത്യാത്മലിംഗാനി നിഷ്പാദ്യ പ്രോക്ഷ്യ ചാസനം. 50
പാദ്യാദീനുപകല്പ്യാഥ സന്നിധാപ്യ സമാഹിതഃ
ഹൃദാദിഭിഃ കൃതന്യാസോ മൂലമന്ത്രേണ ചാർച്ചയേൽ. 51
സാംഗോപാംഗാം സപാർഷദാം താം താം മൂർത്തിം സ്വമന്ത്രതഃ
പാദ്യാർഘ്യാചമനീയാദ്യൈഃ സ്നാനവാസോവിഭൂഷണൈഃ. 52
ഗന്ധമാല്യാക്ഷതസ്രഗ്ഭിർധൂപദീപോപഹാരകൈഃ
സാംഗം സംപൂജ്യ വിധിവൽ സ്തവൈഃ സ്തുത്വാ നമേദ്ധരിം. 53
ആത്മാനം തന്മയം ധ്യായൻ മൂർത്തിം സംപൂജയേദ്ധരേഃ
ശേഷാമാധായ ശിരസി സ്വധാമ്ന്യുദ്വാസ്യ സൽകൃതം. 54
ഏവമഗ്ന്യർക്കതോയാദാവതിഥൗ ഹൃദയേ ച യഃ
യജതീശ്വരമാത്മാനമചിരാന്മുച്യതേ ഹി സഃ. 55

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
തൃതീയോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12274 ഏകാദശസ്കന്ധേ ശ്ലോകാഃ 134

---

## ചതുർത്ഥോഽധ്യായഃ

രാജോവാച

യാനി യാനീഹ കർമ്മാണി യൈര്യൈഃ സ്വച്ഛന്ദജന്മഭിഃ
ചക്രേ കരോതി കർത്താ വാ ഹരിസ്താനി ബ്രുവന്തു നഃ. 1

ദ്രുമിള ഉവാച

യോ വാ അനന്തസ്യ ഗുണാനനന്താ-
നനുക്രമിഷ്യൻ സ തു ബാലബുദ്ധിഃ
രജാംസി ഭൂമേർഗ്ഗണയേൽ കഥഞ്ചിൽ
കാലേന നൈവാഖിലശക്തിധാമ്നഃ. 2
ഭൂതൈര്യദാ പഞ്ചഭിരാത്മസൃഷ്ടൈഃ
പുരം വിരാജം വിരചയ്യ തസ്മിൻ
സ്വാംശേന വിഷ്ടഃ പുരുഷാഭിധാന-
മവാപ നാരായണ ആദിദേവഃ. 3

ആവിർഹോത്രൻ പറഞ്ഞു

കർമ്മവുമകർമ്മവും വികർമ്മമെന്നിങ്ങനെ
കർമ്മത്തെ മൂന്നായ് വേദം വിഭജിച്ചിരിക്കുന്നു
ലൗകികമല്ല വേദവാക്യങ്ങളൈശ്വരംതാ—
നാകയാൽ വിദ്വാന്മാരുമായതിൽ
മോഹിക്കുന്നു. 43
പരോക്ഷവാദമാകുമീ വേദമജ്ഞന്മാരെ
ശരിയായനുശാസിച്ചീടുവാനുള്ളതത്രേ
കർമ്മമോചനത്തിനായ് വിധിച്ചിരിക്കുന്നിതു
കർമ്മങ്ങളൗഷധങ്ങൾ ഗദാർത്തന്നെന്നപോലെ 44
സ്വരൂപമറിയാത്തോരജിതേന്ദ്രിയനാകും
പുരുഷൻ വേദോക്തമാം കർമ്മങ്ങൾ
ചെയ്യാതിരുന്നാൽ
തദനു വികർമ്മിയായ്ത്തന്മൂലമധർമ്മിയായ്
മൃതിയിൽനിന്നും വരിക്കുന്നിതു
മൃതിയെത്താൻ. 45
വിഷയാസക്തിയെന്യേ വേദോക്തകർമ്മം മാത്ര—
മശങ്കമീശാർപ്പണമായനുഷ്ഠിക്കുന്നവൻ
നിഷ്കാമകർമ്മങ്ങൾതൻ സിദ്ധിയെ പ്രാപിക്കുന്നു
സത്കർമ്മപ്രോത്സാഹനത്തിന്നത്രേ
ഫലശ്രുതി. 46
ചിച്ഛായയുള്ളോരായ്വന്നോരഹന്താബന്ധമാകും
ചിജ്ജഡഗ്രന്ഥി വേഗം ഖണ്ഡിപ്പാനു—
ന്നിടുന്നോൻ
തന്ത്രോക്തമാർഗ്ഗങ്ങളെയനുസരിച്ചും ദീന—
ബന്ധുവാം ഭഗവാൻ ശ്രീകൃഷ്ണനെ—
പ്പൂജിക്കണം. 47
ഗുരുദേവനിൽനിന്നുമാശിസ്സാർന്ന മഹാത്മാ—
വരുളും വേദസാരമന്ത്രോപദേശത്തോടും
തനിക്കേററവുമിഷ്ടമായൊരു വിഗ്രഹത്തെ—
യനുധ്യാനിച്ചർച്ചനംചെയ്യണം ഭഗവാനെ. 48
ശുദ്ധനായ് ബിംബത്തിൽ സന്മുഖനാ—
യിരുന്നുത—
ന്മൂർത്തിയെ പ്രാണായാമാദ്യങ്ങളാൽ
ശുചിയാക്കി
അംഗന്യാസത്താൽ ദേഹരക്ഷചെയ്തെല്ലാനാളും
ഭംഗിയായാരാധിക്ക ശാർങ്ഗിയാം
ഭഗവാനെ. 49
ബിംബാദിയിലും ഹൃത്തുതന്നിലും സമുചിത—
മാംമട്ടുകിട്ടുമുപചാരസാധനങ്ങളാൽ
ഇരുന്നീടേണ്ടും പീഠം ദ്രവ്യങ്ങൾ വിഗ്രഹം സ്വ—
ശരീരത്തെയും നന്നായ് പ്രോക്ഷണം
ചെയ്തീടണം. 50
പാദോദകാദ്യങ്ങളും കൊണ്ടുവന്നരികിൽവ—
ച്ചാദരാപൂർവ്വം പിന്നെയേകാഗ്രചിത്തനായി
ഹൃദയാദിയാൽ കൃതന്യാസനായ് മൂലമന്ത്രം
പതിവായ് ജപിച്ചുകൊണ്ടർച്ചനം
ചെയ്തീടണം. 51
സാംഗോപാംഗങ്ങളോടും പാർഷദഗണത്തോടും
സംഗതന്മാരായീടുമോരോ മൂർത്തികളേയും
ഓരോരുത്തർക്കും വിധിച്ചിട്ടുള്ള മന്ത്രങ്ങളാൽ
നേരേ പാദ്യാർഘ്യാചമനീയാദിയാലും തഥാ
വസ്ത്രഭൂഷാലങ്കാരഗന്ധപുഷ്പാക്ഷതാദി
വസ്തുക്കൾ ധൂപം ദീപം നൈവേദ്യമിവയാലും
വിധിപോലാരാധിച്ചു ഹരിയെ സ്തോത്രം
ചൊല്ലി
സ്തുതിച്ചു വേണ്ടുംവിധം നമസ്കരിച്ചീ—
ടണം. 52–53
തന്നെത്തന്മയമായി ധ്യാനിച്ചു ഹരിബിംബം
നന്നായർച്ചനം ചെയ്തു നിർമ്മാല്യമെല്ലാംതന്നെ
ശിരസ്സിൽ ധരിച്ചുതൻ ഹൃത്തിലോ
ബിംബത്തിലോ
ഹരിയേ ലയിപ്പിച്ചു പൂജയെ സമർപ്പിക്ക. 54
ഇതുപോലഗ്നി സൂര്യൻ ജലംതൊട്ടവററിലു—
മതിഥിവൃന്ദത്തിലുമന്തരംഗത്തിങ്കലും
ഈശനാമാത്മാവിനെ യജിച്ചീടുന്ന മർത്ത്യൻ
സംസാരദുഃഖത്തിൽനിന്നാശു മോചിക്കും
ദൃഢം.
ഗഹനമാമിക്കർമ്മവിഭാഗം ബാലൻ ഭവാൻ
ഗ്രഹിക്കില്ലെന്നു ചിന്തിച്ചന്നവർ
ചൊന്നില്ലത്രേ. 55

---

## അദ്ധ്യായം 4

രാജാവു പറഞ്ഞു

ശ്രീകൃഷ്ണൻ സ്വതന്ത്രമാമേതേതു ജന്മങ്ങളാൽ
ലോകത്തിലേതുവിധ കർമ്മങ്ങൾ മുമ്പു ചെയ്തു
ഇക്കാലം ചെയ്യുന്നതും മേലിൽച്ചെയ്യേക്കാവതു—
മൊക്കെയും ഞങ്ങളോടു ഭവാന്മാർ
ചൊല്ലീടണം. 1

ദ്രമിളൻ പറഞ്ഞു

അനന്തൻ മുകുന്ദൻതന്നനന്തഗുണങ്ങളെ
ഗണിക്കാൻ തുനിയുന്നോൻ മഠയനൊന്നേ വരൂ,
മന്നിലെപ്പൊടിയെല്ലാമേറെനാൾ ശ്രമിക്കുകി—
ലെണ്ണിടാം ഹരിഗുണമെണ്ണിയാലൊടുങ്ങിടാ. 2
തന്നാൽ സൃഷ്ടമാം പഞ്ചഭൂതങ്ങൾകൊണ്ടു
വിരാ—
ട്ടെന്നുള്ള പുരം രചിച്ചായതിൽ നിജാംശത്താൽ
പ്രവേശിച്ചാദിദേവനായിടും നാരായണൻ
നൃപശ്രേഷ്ഠ! പുരുഷാഭിധാനനായ്—
ത്തീർന്നാൻ. 3

യൽകായ ഏഷ ഭുവനത്രയസന്നിവേശോ
യസ്യേന്ദ്രിയൈസ്തനുഭൃതാമുഭയേന്ദ്രിയാണി
ജ്ഞാനം സ്വതഃ ശ്വസനതോ ബലമോജ ഈഹാ
സത്ത്വാദിഭിഃ സ്ഥിതിലയോത്ഭവ ആദികർത്താ. 4

ആദാവഭൂച്ഛതധൃതീ രജസാസ്യ സർഗ്ഗേ
വിഷ്ണുഃ സ്ഥിതൗ ക്രതുപതിർദ്ദ്വിജധർമ്മസേതുഃ
രുദ്രോഽപ്യയായ തമസാ പുരുഷഃ സ ആദ്യ
ഇത്യുത്ഭവസ്ഥിതിലയാഃ സതതം പ്രജാസു. 5

ധർമ്മസ്യ ദക്ഷദുഹിതര്യജനിഷ്ട മൂർത്ത്യാം
നാരായണോ നര ഋഷിപ്രവരഃ പ്രശാന്തഃ
നൈഷ്കർമ്മ്യലക്ഷണമുവാച ചചാര കർമ്മ
യോഽദ്യാപി ചാസ്ത ഋഷിവര്യനിഷേവിതാംഘ്രിഃ. 6

ഇന്ദ്രോ വിശങ്ക്യ മമ ധാമ ജിഘൃക്ഷതീതി
കാമം ന്യയുങ്ക്ത സഗണം സ ബദര്യുപാഖ്യം
ഗത്വാപ്സരോഗണവസന്തസുമന്ദവാതൈഃ
സ്ത്രീപ്രേക്ഷണേഷുഭിരവിധ്യദതന്മഹിജ്ഞഃ. 7

വിജ്ഞായ ശക്രകൃതമക്രമമാദിദേവഃ
പ്രാഹ പ്രഹസ്യ ഗതവിസ്മയ ഏജമാനാൻ
മാ ഭൈഷ്ട ഭോ മദന മാരുത ദേവവധ്വോ
ഗൃഹ്ണീത നോ ബലിമശൂന്യമിമം കുരുധ്വം. 8

ഇത്ഥം ബ്രുവത്യഭയദേ നരദേവ ദേവാഃ
സവ്രീഡനമ്രശിരസഃ സഘൃണം തമൂചുഃ
നൈതദ്വിഭോ ത്വയി പരേഽവികൃതേ വിചിത്രം
സ്വാരാമധീരനികരാനതപാദപത്മേ. 9

ത്വാം സേവതാം സുരകൃതാ ബഹവോഽന്തരായാഃ
സ്വൗകോ വിലംഘ്യ പരമം വ്രജതാം പദം തേ
നാന്യസ്യ ബർഹിഷി ബലീൻ ദദതഃ സ്വഭാഗാൻ
ധത്തേ പദം ത്വമവിതാ യദി വിഘ്നമൂർദ്ധ്നി. 10

ക്ഷുത്തൃട്ത്രികാലഗുണമാരുതജൈഹ്വ്യശൈശ്ന്യാ-
നസ്മാനപാരജലധീനതിതീര്യ കേചിൽ
ക്രോധസ്യ യാന്തി വിഫലസ്യ വശം പദേ ഗോ-
ർമ്മജ്ജന്തി ദുശ്ചരതപശ്ച വൃഥോത്സൃജന്തി. 11

ഇതി പ്രഗൃണതാം തേഷാം സ്ത്രിയോഽത്യത്ഭുതദർശനാഃ
ദർശയാമാസ ശുശ്രൂഷാം സ്വർച്ചിതാഃ കുർവ്വതീർവ്വിഭുഃ. 12

തേ ദേവാനുചരാ ദൃഷ്ട്വാ സ്ത്രിയഃ ശ്രീരിവ രൂപിണീഃ
ഗന്ധേന മുമുഹുസ്താസാം രൂപൗദാര്യഹതശ്രിയഃ. 13

താനാഹ ദേവദേവേശഃ പ്രണതാൻ പ്രഹസന്നിവ
ആസാമേകതമാം വൃങ്ധ്വം സവർണ്ണാം സ്വർഗ്ഗഭൂഷണാം. 14

ഓമിത്യാദേശമാദായ നത്വാ തം സുരവന്ദിനഃ
ഉർവ്വശീമപ്സരഃശ്രേഷ്ഠാം പുരസ്കൃത്യ ദിവം യയുഃ. 15

ഇന്ദ്രായാനമ്യ സദസി ശൃണ്വതാം ത്രിദിവൗകസാം
ഊചുർന്നാരായണബലം ശക്രസ്തത്രാസ വിസ്മിതഃ. 16

ആരുടെ ശരീരത്തിൽ സ്ഥിതമീജഗത്ത്രയ–
മാരുടെയിന്ദ്രിയങ്ങൾകൊണ്ടു ദേഹികൾ–
ക്കെല്ലാം
ഉണ്ടായി കർമ്മജ്ഞാനേന്ദ്രിയങ്ങളും, [1]തദപേക്ഷ–
കൊണ്ടന്യേ സ്വതേയറിവുള്ളതുമാക്കുതാനോ
ആകെഴും പ്രാണങ്കൽനിന്നാകുമോ ശരീരികൾ–
ക്കുള്ളോജസ്സും ദേഹചേഷ്ടയും ഭവിപ്പതും
സത്വാദിഗുണങ്ങളാലിപ്രപഞ്ചത്തെത്തീർത്തു
കാത്തഴിക്കുവാൻ ഹേതുവാദികർത്താവപ്പുമാൻ. 4
ബ്രഹ്മാവായാദ്യം രജോഗുണത്താൽ
പ്രപഞ്ചത്തിൻ–
നിർമ്മിതിക്കേർപ്പെടുന്നു പിന്നെ
യോഗേശനായി
[2]ബ്രാഹ്മണധർമ്മസേതുവായിട്ടും വിഷ്ണുവായി
ചെമ്മേ സംരക്ഷിക്കുന്നു, രുദ്രനായ്–
ത്തമസ്സിനാൽ
മുടിക്കുന്നേവമാദിപൂരുഷൻ പ്രജാളിയിൽ
തുടർന്നീടുന്നു സൃഷ്ടിസ്ഥിതിനാശങ്ങളെന്നും. 5
ധർമ്മഭാര്യയായ് ദക്ഷപുത്രിയാം മൂർത്തിതന്നിൽ
സന്മതേ! പ്രശാന്തനമൃഷിവര്യനമാകും
നരനാരായണർഷിയെന്നു പേർപുകഴ്ന്നിട്ടു–
മീരുമൂർത്തിയായ് മന്നിലവതാരത്തെയാർന്നു
നൈഷ്കർമ്മ്യചിഹ്നകർമ്മോപായങ്ങളുപദേശി–
ച്ചൊക്കവേയനുഷ്ഠിച്ചു കാട്ടിനാനങ്ങക്കീശൻ
ഇരിപ്പുണ്ടിന്നും മഹർഷീശ്വരസംസേവിത–
ചരണനായീടുമാ നാരായണർഷി മന്നിൽ. 6
തൻപദം ഹരിച്ചീടുമദ്ദേഹമെന്നു ശങ്ക–
യുമ്പർകോനുണ്ടായ്ക്കാമദേവനെ–
സ്സംഘത്തൊടും
നാരായണർഷി തപസ്സാചരിച്ചിരുന്നിടും
പേരാളും ബദര്യാഖ്യാശ്രമത്തിലയച്ചിതു
പുഷ്പബാണനും ക്ഷിപ്രമസ്ഥലത്തെത്തിത്തന്നെ
ലപ്സരസ്ത്രീസഞ്ചയം, വസന്തമിവകൊണ്ടും
ഉല്ലലാക്ഷീകടാക്ഷബാണവർഷങ്ങളാലു–
മേല്പിച്ചാൻ പ്രഹരം തന്മാഹാത്മ്യമറിയാതെ. 7
ശക്രനാൽ കൃതമായോരക്രമമാദിദേവ–
നൊക്കെയുമറിഞ്ഞതി ശാന്തമായ് കൃപാകുലം
ചിരിച്ചു ചൊന്നാൻ ഭയത്രസ്തരാമവരോടായ്.
സുരസമ്രാട്ടേ! സുരസ്ത്രീകളേ! മന്ദാനിലാ!
ഭീതി കൈവെടിഞ്ഞീടിൻ വന്നീടിനാ–
ശ്രമത്തി–
ലാതിഥ്യം ഞങ്ങളേകുന്നവയെ സ്വീകരി–
പ്പിൻ. 8
അഭയപ്രദൻ ദേവനീവിധം കഥിച്ചപ്പോൾ
ത്രപയാൽ തലതാഴ്ത്തിയനംഗാദ്യമർത്ത്യസംഘം
കാരുണ്യശീലനാമദ്ദേവനോടോതീ, വിഭോ!
ധീരാത്മാരാമാനതപദാബ്ജധരാ ഹരേ!
പരനായ് നിർവ്വികാരനായീടും ഭവാനിലി–
ത്തരമാം ക്ഷമയേതുമത്ഭുതമല്ലയല്ലോ! 9
ഭവൽഭക്തന്മാരായ് [3]സ്വർഗ്ഗനിസ്പൃഹ–
ന്മാരായ്
താവകം പരംപദം പ്രാപിക്കുന്നവർക്കെല്ലാം
ഭവിക്കുമേവം ദേവപീഡനം, സ്വഭാഗമാം
ഹവിസ്സഗ്നിയിലർപ്പിച്ചീടുവോർക്കില്ലിശ്ശല്യം
അങ്ങുന്നു രക്ഷിതാവായിരിക്കിലീ വിഘ്നങ്ങ–
ളെങ്ങുമേ ഭവത്ഭക്തർ ചവിട്ടി മെതിക്കുന്നു. 10
അന്യന്മാർ ചിലർ ദാഹം വിശപ്പു ശീതോ–
ഷ്ണങ്ങൾ
തെന്നലും മാരി, നാരീസേവനം നാവിൻരസം
എന്നിവയ്ക്കാലംബമായപാരവാരാന്നിധി–
യെന്ന മട്ടിരിക്കുന്ന വിഘ്നോർമ്മീ ഞങ്ങളെ
വെന്നിട്ടും വിഫലമാം ക്രോധത്തിന്നധീനരായ്–
ചെന്നു ഗോഷ്പദപ്രായക്കുണ്ടിൽ വീണടിയുന്നു
കഷ്ടപ്പെട്ടവർ നേടിവച്ചിരിക്കും തപസ്സും
കഷ്ടമേ പ്രയോജനശൂന്യമായ്ക്കളയുന്നു. 11
ഈവിധം സ്തുതിക്കുമപ്പൂവമ്പൻതൊട്ടോർക്കാദി–
ദേവനാം വിഭുവുടനതിസുന്ദരിമാരായ്
സർവ്വാംഗവിഭൂഷിതരായിസ്സ്വപരിചര്യ–
നിർവ്വഹിച്ചീടും ബഹുസ്ത്രീകളെക്കാട്ടീടിനാൻ. 12
ഇന്ദിരയ്ക്കൊക്കും രൂപം ധരിച്ചു വിളങ്ങുമ–
ത്തന്വംഗീമണിമാരെക്കണ്ടിട്ടു കാമാദികൾ
തദ്രൂപൗദാര്യങ്ങളാൽ നിഹതപ്രഭരായി–
ത്തദ്ദേഹസുഗന്ധത്താൽ മോഹിതരായിത്തീ–
ന്നാർ. 13
ദേവദേവേശനാമബ്ഭഗവാൻ മന്ദസ്മിത–
പൂർവ്വകമോതീടിനാൻ നമിക്കുമവരോടായ്
സമോദം സവർണ്ണയായ് സ്വർഗ്ഗഭൂഷണയായോ–
രമലാംഗിയെ നിങ്ങൾ കൈക്കൊൾവിൻ വി–
നിതിൽനിന്നും. 14
അങ്ങനെതന്നെയെന്നുക്കല്പന സമാദരി–
ച്ചംഗനാമാണിക്യമായപ്സരോമുഖ്യയാകും
ഉർവ്വശിതന്നെക്കൈക്കൊണ്ടവളേ മുൻനടത്തി
സ്വാവാസഭുവണഞ്ഞാർ ദേവാധിനാഥഭൃത്യർ. 15
ഉമ്പർകോൻതന്നെക്കൂപ്പിസ്സഭയിൽ ദേവന്മാർ–
തൻ
മുമ്പാകെ നാരായണശക്തിയെയറിയിച്ചാർ
ശക്രനാ വാർത്തകേട്ടു വിസ്മയനിമഗ്നനാ–
യുൾക്കാമ്പിൽ ഭയപ്പെട്ടു സഭയിൽ സ്ഥിതി
ചെയ്താൻ. 16

1. ഇന്ദ്രിയാപേക്ഷ. 2. ബ്രാഹ്മണാദിവർണ്ണങ്ങളുടേയും ധർമ്മത്തിന്റേയും സ്ഥാപകൻ. 3 സ്വർഗ്ഗത്തിൽ ആശയററവർ

ഹംസസ്വരൂപ്യവദദച്യുത ആത്മയോഗം
ദത്തഃ കുമാര ഋഷഭോ ഭഗവാൻ പിതാ നഃ
വിഷ്ണുഃ ശിവായ ജഗതാം കലയാവതീർണ്ണ-
സ്തേനാഹൃതാ മധുഭിദാ ശ്രുതയോ ഹയാസ്യേ 17
ഗുപ്തോഽപ്യയേ മനുരിലൗഷധയശ്ച മാത്സ്യേ
ക്രൗഡേ ഹതോ ദിതിജ ഉദ്ധരതാംഭസഃ ക്ഷ്മാം
കൗർമ്മേ ധൃതോഽദ്രിരമൃതോന്മഥനേ സ്വപൃഷ്ഠേ
ഗ്രാഹാൽ പ്രപന്നമിഭരാജമമുഞ്ചദാർത്തം. 18
സംസ്തുന്വതോഽബ്ധിപതിതാഞ്ഛ്രമണാനൃഷീംശ്ച
ശക്രം ച വൃത്രവധതസ്തമസി പ്രവിഷ്ടം
ദേവസ്ത്രിയോഽസുരഗൃഹേ പിഹിതാ അനാഥാ
ജഘ്നേഽസുരേന്ദ്രമഭയായ സതാം നൃസിംഹേ. 19
ദേവാസുരേ യുധി ച ദൈത്യപതീൻ സുരാർത്ഥേ
ഹത്വാന്തരേഷു ഭുവനാന്യദധാൽ കലാഭിഃ
ഭൂത്വാഥ വാമന ഇമാമഹരദ്ബലേഃ ക്ഷ്മാം
യാച്ഞാച്ഛലേന സമദാദദിതേഃ സുതേഭ്യഃ. 20
നിഃക്ഷത്രിയാമകൃത ഗാം ച ത്രിഃസപ്തകൃത്വോ
രാമസ്തു ഹൈഹയകുലാപ്യയഭാർഗ്ഗവാഗ്നിഃ
സോഽബ്ധിം ബബന്ധ ദശവക്ത്രമഹൻ സലങ്കം
സീതാപതിർജ്ജയതി ലോകമലഘ്നകീർത്തിഃ. 21
ഭൂമേർഭരാവതരണായ യദുഷ്വജന്മാ
ജാതഃ കരിഷ്യതി സുരൈരപി ദുഷ്കരാണി
വാദൈർവ്വിമോഹയതി യജ്ഞകൃതോഽതദർഹാൻ
ശൂദ്രാൻ കലൗ ക്ഷിതിഭുജോ ന്യഹനിഷ്യദന്തേ. 22
ഏവംവിധാനി കർമ്മാണി ജന്മാനി ച ജഗൽപതേഃ
ഭൂരീണി ഭൂരിയശസോ വർണ്ണിതാനി മഹാഭുജ. 23

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ
ഏകാദശസ്കന്ധേ ചതുർത്ഥോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 12297 ഏകാദശസ്കന്ധേ ശ്ലോകാഃ 157

## പഞ്ചമോഽധ്യായഃ

രാജോവാച

ഭഗവന്തം ഹരിം പ്രായോ ന ഭജന്ത്യാത്മവിത്തമാഃ
തേഷാമശാന്തകാമാനാം കാ നിഷ്ഠാ വിജിതാത്മനാം. 1

ചമസ ഉവാച

മുഖബാഹൂരുപാദേഭ്യഃ പുരുഷസ്യാശ്രമൈഃ സഹ
ചത്വാരോ ജജ്ഞിരേ വർണ്ണാ ഗുണൈർവ്വിപ്രാദയഃ പൃഥക്. 2
യ ഏഷാം പുരുഷം സാക്ഷാദാത്മപ്രഭവമീശ്വരം
ന ഭജന്ത്യവജാനന്തി സ്ഥാനാദ് ഭ്രഷ്ടാഃ പതന്ത്യധഃ 3
ദൂരേ ഹരികഥാഃ കേചിദ്ദൂരേ ചാച്യുതകീർത്തനാഃ
സ്ത്രിയഃ ശൂദ്രാദയശ്ചൈവ തേഽനുകമ്പ്യാ ഭവാദൃശാം. 4
വിപ്രോ രാജന്യവൈശ്യൗ ച ഹരേഃ പ്രാപ്താഃ പദാന്തികം
ശ്രൗതേന ജന്മനാഥാപി മുഹ്യന്ത്യാമ്നായവാദിനഃ 5
കർമ്മണ്യകോവിദാഃ സ്തബ്ധാ മൂർഖാഃ പണ്ഡിതമാനിനഃ
വദന്തി ചാടുകാൻ മൂഢാ യയാ മാധ്വ്യാ ഗിരോത്സുകാഃ. 6

അച്യുതനനന്തരം ഹംസസ്വരൂപം ധരി-
ച്ചുതുർമ്മുഖന്നുപദേശിച്ചിതാത്മജ്ഞാനം
ഭുവനക്ഷേമത്തിനായ് ദത്താത്രേയനായ് പുന-
രവതരിച്ചാൻ വിഷ്ണുഭഗവാൻ സ്വാംശത്തിനാൽ
സനൽക്കുമാരനായിജ്ജനിച്ചശേഷമസ്സു-
ജ്ജനകൻ ഭഗവാനാമൃഷഭനായ് പിറന്നാൻ
തദനന്തരം ഹയഗ്രീവനായ് വേദം കട്ട-
ദിതിജൻതന്നെക്കൊന്നാ ശ്രുതികറ വീണ്ടെടു-
ത്താൻ. 17

മത്സ്യമായ് പ്രളയത്തിൽ പിറന്നു മനുവിനെ
രക്ഷിച്ചാൻ മഹിയേയുമൗഷധീവർഗ്ഗത്തെയും
വരാഹാവതാരത്തിൽ സലിലംതന്നിൽനിന്നും
ധരയെയുയർത്തവേ ദിതിനന്ദനനാകും
ഹിരണ്യാക്ഷനെക്കൊന്നാൻ പീയൂഷമഥനത്തി-
ലൊരു കൂർമ്മമായബ്ധിമഗ്നമാം പർവ്വതത്തെ
പൃഷ്ഠത്താൽ താങ്ങീ പിന്നെ നക്രവക്ത്രത്തിലക
പ്പെട്ടു ദുഃഖിക്കും ഗജശ്രേഷ്ഠനെ രക്ഷിച്ചിതു. 18

പിന്നെ വാദ്ധിയിൽ വീണു കരയേറുവാൻകഴി-
വെന്നിയേ സ്തുതിച്ചീടുമൃഷിവര്യന്മാരെയും
വൃത്രഹത്യയാലന്ധകാരത്തിലകപ്പെട്ട-
വൃത്രാരിയേയും ബലാലസുരാലയംതന്നിൽ
ഇട്ടടച്ചോരനാഥദേവനാരികളേയും
വിഷ്ടപേശ്വരൻ രക്ഷിച്ചീടിനാനപ്പോഴപ്പോറ.
നരസിംഹമായ് വന്നു സാധുക്കറക്കഭയത്തെ-
യരുളാനസുരേന്ദ്രൻതന്നെസ്സംഹരിച്ചിതു. 19

ദേവാസുരായോധനംതന്നിൽ വിഷ്ണോരിൽ-
സ്സഹ-
ഭാവമാന്ന സുരാധിനാഥരെയശേഷവും
മുടിച്ചു മന്വന്തരംതോറുമംശാവതാര-
മെടുത്തു ജഗത്ത്രയപാലനം ചെയ്തീടിനാൻ
പിന്നെ വാമനനായിബ്ബലിയിൽനിന്നു
യാച്ഞ-
യെന്നഭാവത്തിലപഹരിച്ചിജ്ജഗത്ത്രയം
അദിതീസുതന്മാക്കായരുളീടിനാൻ ഭക്ത-
ഹൃദയനിവാസിയാം ഭഗവാൻ ശ്രീനി-
വാസൻ. 20

ഹൈഹയവംശ്യരാകും ദുഷ്ടഭൂപരെയാകെ
സംഹരിക്കുവാൻപോന്ന ഭാർഗ്ഗവകുലാഗ്നിയാം
പരശുരാമൻ പിന്നെയിരുപത്തൊന്നുവട്ടം
ധരയെയക്ഷത്രിയയാക്കിനാനതിൽപ്പിന്നെ
സീതാവല്ലഭനായിട്ടബ്ധി ബന്ധിച്ചു ലങ്കാ-
നാഥനെ ലങ്കയോടും ഹനിച്ചു ജയിക്കുന്നു. 21

ജന്മാദിരഹിതനിദ്ധരണീഭാരം തീർപ്പാൻ
നിർമ്മലയദുവംശജാതനായ് സുരരാലും
ദുഷ്കരങ്ങളാം പല കൃത്യങ്ങറ ചെയ്യും മേലിൽ
യോഗ്യതയെന്യേ യജ്ഞം ചെയ്വോരെ
ബുദ്ധനായി
യുക്തിയാൽ മോഹിപ്പിക്കും കലിയിലവസാനം
കല്ക്കിയായധർമ്മിഷ്ഠഭൂപരെയെല്ലാം കൊല്ലും. 22
വർണ്ണിച്ചേൻ ദീർഘബാഹോ! ഭൂരികീർത്തി-
മാനാകും
പുണ്ഡരീകാക്ഷ ബഹുജന്മകർമ്മങ്ങളേവം. 23

---

# അദ്ധ്യായം 5

രാജാവു പറഞ്ഞു

ആത്മവിത്തമന്മാരേ! ഏതൊരു ജനം പര-
മാത്മാവാം പത്മാലയാകാന്തനെബ്ഭജിപ്പീല
അവിജിതാത്മാക്കളായശാന്തകാമന്മാരാ-
മവർതൻ സ്ഥിതിയേതുവിധമെന്നോതി-
യാലും. 1

ചമസൻ പറഞ്ഞു

ആ വിരാറപുരുഷൻെറ മുഖം കൈ തുട പാദ-
മീവകയംഗങ്ങളിൽനിന്നു വെവ്വേറേ ക്രമാൽ
സത്ത്വാദിഗുണങ്ങളുമാശ്രമങ്ങളുമൊത്തു
പൃഥ്വീദേവാദി നാലു വർണ്ണങ്ങളുണ്ടായിതു. 2
ആരാരീ വർഗ്ഗങ്ങളിൽ സ്വോല്പത്തിഭൂവാം
സാക്ഷാൽ
പൂരുഷൻതന്നെബ്ഭജിച്ചിടാതെയിരിക്കുമോ
അവരേവരും സ്ഥാനഭ്രഷ്ടന്മാരായിപ്പാര-
മവശന്മാരായധഃപതിച്ചീടുന്നു നൂനം. 3
ചിലരായതിൽ ഹരിചരിതം കേറക്കാത്തോരും
ചിലരച്യുതനാമം കീർത്തിക്കാത്തവരുംതാൻ
സ്ത്രീകളും ശൂദ്രാദ്യരുമാ സംഘംതന്നിലുണ്ടെ-
ന്നാകിൽ താദൃശക്കവരനുകമ്പാർഹരത്രേ. 4
വിപ്രനും [1]രാജന്യനും വൈശ്യനും ചതുർവ്വേദ-
കല്പിതകർമ്മങ്ങറക്കു യോഗ്യമാം ജന്മത്തിനാൽ
മാധവപാദാന്തികപ്രാപ്തരാണെന്നാകിലും
വേദവാദികളായി മോഹിച്ചിടുന്നു കഷ്ടം! 5
കർമ്മത്തി[2]ലസമർത്ഥന്മാരായിഗ്ഗർവ്വിഷ്ഠരായ്
വന്മൂർഖരായിപ്പണ്ഡിതാഭിമാനികളാകും
അമ്മൂഢർ വിൺസുഖങ്ങളോരോന്നു-
മൗത്സുക്യത്തോ-
ടോമ്മിച്ചു തേന്നുന്നിടും വേദമോതിക്കഴിപ്പൂ. 6

---
1 ക്ഷത്രിയൻ   2 സാമർത്ഥ്യമില്ലാത്തവർ

രജസാ ഘോരസങ്കല്പാഃ കാമുകാ അഹിമന്യവഃ
ദാംഭികാ മാനിനഃ പാപാ വിഹസന്ത്യച്യുതപ്രിയാൻ. 7
വദന്തി തേഽന്യോന്യമുപാസിതസ്ത്രിയോ
ഗൃഹേഷു മൈഥുന്യപരേഷു ചാശിഷഃ
യജന്ത്യസൃഷ്ടാന്നവിധാനദക്ഷിണം
വൃത്ത്യൈ പരം ഘ്നന്തി പശൂനതദ്വിദഃ. 8
ശ്രിയാ വിഭൂത്യാഭിജനേന വിദ്യയാ
ത്യാഗേന രൂപേണ ബലേന കർമ്മണാ
ജാതസ്മയേനാന്ധധിയഃ സഹേശ്വരാൻ
സതോഽവമന്യന്തി ഹരിപ്രിയാൻ ഖലാഃ. 9
സർവ്വേഷു ശശ്വത്തനുഭൃത്സ്വവസ്ഥിതം
യഥാ ഖമാത്മാനമഭീഷ്ടമീശ്വരം
വേദോപഗീതം ച ന ശൃണ്വതേഽബുധാ
മനോരഥാനാം പ്രവദന്തി വാർത്തയാ. 10
ലോകേ വ്യവായാമിഷമദ്യസേവാ
നിത്യാസ്തു ജന്തോർന്ന ഹി തത്ര ചോദനാ
വ്യവസ്ഥിതിസ്തേഷു വിവാഹയജ്ഞ-
സുരാഗ്രഹൈരാസു നിവൃത്തിരിഷ്ടാ. 11
ധനം ച ധർമ്മൈകഫലം യതോ വൈ
ജ്ഞാനം സവിജ്ഞാനമനുപ്രശാന്തി
ഗൃഹേഷു യുഞ്ജന്തി കളേബരസ്യ
മൃത്യും ന പശ്യന്തി ദുരന്തവീര്യം. 12
യദ്ഘ്രാണഭക്ഷോ വിഹിതഃ സുരായാ-
സ്തഥാ പശോരാലഭനം ന ഹിംസാ
ഏവം വ്യവായഃ പ്രജയാ ന രത്യാ
ഇമം വിശുദ്ധം ന വിദുഃ സ്വധർമ്മം. 13
യേ ത്വനേവംവിദോഽസന്തഃ സ്തബ്ധാഃ സദഭിമാനിനഃ
പശൂൻ ദ്രുഹ്യന്തി വിസ്രബ്ധാഃ പ്രേത്യ ഖാദന്തി തേ ച താൻ. 14
ദ്വിഷന്തഃ പരകായേഷു സ്വാത്മാനം ഹരിമീശ്വരം
മൃതകേ സാനുബന്ധേഽസ്മിൻ ബദ്ധസ്നേഹാഃ പതന്ത്യധഃ. 15
യേ കൈവല്യമസംപ്രാപ്താ യേ ചാതീതാശ്ച മൂഢതാം
ത്രൈവർഗ്ഗികാ ഹ്യക്ഷണികാ ആത്മാനം ഘാതയന്തി തേ. 16
ഏത ആത്മഹനോഽശാന്താ അജ്ഞാനേ ജ്ഞാനമാനിനഃ
സീദന്ത്യകൃതകൃത്യാ വൈ കാലധ്വസ്തമനോരഥാഃ. 17
ഹിത്വാത്യായാസരചിതാ ഗൃഹാപത്യസുഹൃച്ഛ്രിയഃ
തമോ വിശന്ത്യനിച്ഛന്തോ വാസുദേവപരാങ്മുഖാഃ. 18

രാജോവാച

കസ്മിൻ കാലേ സ ഭഗവാൻ കിം വർണ്ണഃ കീദൃശോ നൃഭിഃ
നാമ്നാ വാ കേന വിധിനാ പൂജ്യതേ തദിഹോച്യതാം. 19

കരഭാജന ഉവാച

കൃതം ത്രേതാ ദ്വാപരം ച കലിരിത്യേഷു കേശവഃ
നാനാവർണ്ണാഭിധാകാരോ നാനൈവ വിധിനേജ്യതേ. 20
കൃതേ ശുക്ലശ്ചതുർബ്ബാഹുർജ്ജടിലോ വല്ക്കലാംബരഃ
കൃഷ്ണാജിനോപവീതാക്ഷാൻ ബിഭ്രദ്ദണ്ഡകമണ്ഡലൂ. 21
മനുഷ്യാസ്തു തദാ ശാന്താ നിർവ്വൈരാഃ സുഹൃദഃ സമാഃ
യജന്തി തപസാ ദേവം ശമേന ച ദമേന ച. 22

മുററിന രജസ്സിനാൽ ഘോരസങ്കല്പന്മാരു–
മേററവും വിഷയേച്ഛ വദ്ധിച്ചു കേഴുവോരും
പാമ്പിന്മട്ടതിക്രോധമാന്നീടുന്നവരും വൻ–
ദാംഭികന്മാരും സ്വയം യോഗ്യരായ് ഭാവി–
പ്പോരും
പാപകമ്മങ്ങളാംതന്നെ ചെയ്‌വോരുമായിട്ടവർ
ശ്രീപതിഭക്തന്മാരെ നിന്ദിച്ചീടുന്നു പാരം. 7
സ്ത്രീസുഖം ശ്രേഷ്ഠമെന്നായവരോക്കുന്നു ഗൃഹ–
സ്ഥാശ്രമസ്ഥിതരായി സ്ത്രീകളെയുപാസിപ്പൂ
അന്യോന്യമരുളുന്നിതാശിസ്സു ദക്ഷിണയു–
മന്നദാനവുമെന്യേ യാഗങ്ങളും യജിക്കുന്നു
പിന്നെ സ്വവൃത്തിക്കായിമൃഗവൃന്ദത്തെയെന്നും
കൊന്നിടുന്നിതേയതിൻവൻപാപമറിയാതെ 8
സമ്പത്തും ത്യാഗം വിദ്യ സൗന്ദര്യമാധിപത്യം
വമ്പിച്ച ബന്ധുബലം കൈയൂക്കു കമ്മദാക്ഷ്യം
എന്നിവമൂലം മദിച്ചന്ധബുദ്ധികളായി
നിന്ദിക്കുന്നീശനേയും തദ്ഭക്തരേയും ഖലർ 9
എപ്പൊഴുമാകാശംപോൽ സമസ്തദേഹികൾക്കു–
മുൾപ്പൂവിൽ സ്ഥിതനായി വേദവണ്ണിതനായി
പ്രേമസ്ഥാനമായ് സവ്വാത്മാവാകുമീശൻതന്നെ
ഹാ! മൂഢജനരാശിയറിയുന്നില്ല കഷ്ടം!
ഓരോ മനോരഥത്തിൽ മുഴുകിത്തത്സംബന്ധ–
കാര്യങ്ങൾ ചൊല്ലിക്കാലം പഴുതേ–
കഴിക്കുന്നു. 10
മന്നിൽ സ്ത്രീസംഗം മാംസഭോജനം മദ്യപാന–
മെന്നിവ പ്രകൃത്യാ താൻ ജന്തുക്കൾക്കെല്ലാമുണ്ടാം
തെല്ലുമേയതിൽ പിന്നെ പ്രേരണ വേണ്ടാ–
യ്കയാൽ
കല്യാണം യജ്ഞം സൗത്രാമണ്യമെന്നിതുകളാൽ
മെല്ലെയീദോഷത്രയംതന്നിൽനിന്നെല്ലാരെയും
കില്ലെന്യേ മാററാൻ ചില നിയമം വച്ചു
മുന്നം 11
ധനവും നിശ്ചയമായ് ധമ്മൈകഫലമത്രേ
വിനിയോഗിക്കാനുള്ളതല്ലതു കണ്ടുമാനം
പ്രത്യക്ഷാനുഭൂതിയോടൊത്തിടും വിവേകവും
സത്വരം പ്രശാന്തിയുമേതിനാൽ സിദ്ധിക്കുമോ
വിത്തത്തെയാവഴിക്കു ചെലവാക്കാതെ വെറും–
ക്ഷുദ്രകാര്യങ്ങൾക്കായ് താനുപയോഗിച്ചിടുന്നു
ശരീരത്തിന്നുള്ളതായ് ദുരന്തവീര്യംപെട്ടും
മരണത്തിനെവ്വയർ കാണുന്നതില്ല കഷ്ടം! 12
മദ്യമാഘ്രാണിക്കയേ പാടുള്ളൂ, പശുഹത്യ
വിധ്യനുരോധംചെയ്യാം, പാടില്ല വേറേവിധം
അതുപോൽ സ്ത്രീസംഗവും പുത്രലാഭത്തിനെന്യേ
രതിക്കായൊരിക്കലും ചെയ്യരുതെന്നീവിധം
വേദത്തിൽ വിധിച്ചതു ശുദ്ധമാം സ്വധമ്മമെ–
ന്നേതുമേ ജനരാശിയറിയുന്നില്ല കഷ്ടം! 13

ഈവിധമറിവെന്യേ സത്ക്കമ്മമെല്ലാം ചിലർ
കൈവിട്ടു സത്തുക്കളായ് ഭാവിച്ചു ഗവ്വിഷ്ഠരായ്
വിശ്വാസത്തോടും ചെയ്‌വൂ ഗോവധ,മക്കൂട്ടരേ
നിശ്ചയം പ്രാണിജാലം ഭക്ഷിക്കും മരിക്കു–
മ്പോൾ 14
തന്നുടെ ദേഹത്തിലും മററെല്ലാ ദേഹത്തിലു–
മെന്നുമാവസിക്കും ശ്രീഹരിയെ ദ്വേഷി–
ക്കുവോൻ
ശവതുല്യമായ് സാനുബന്ധമാമീദേഹത്തി–
ലവബദ്ധമാം സ്നേഹത്തോടധഃപതിക്കുന്നു. 15
കൈവല്യം പ്രാപിച്ചീടാത്തവരായെന്നാൽ–
മൂഢ–
ഭാവത്തെക്കടന്നോരായ് ത്രൈവഗ്ഗികന്മാരായി
ആത്മജ്ഞാനാത്ഥം ശ്രമം ചെയ്യാതിരിക്കും
ചില–
രാത്മാവേ നശിപ്പിച്ചു വീഴുന്നു നരകത്തിൽ. 16
ആത്മദ്രോഹികളാകുമിക്കൂട്ടരശാന്തരായ്
കമ്മത്തിലജ്ഞരായി ജ്ഞാനമാനികളായി
കാലാകാലത്തു ചെയ്യേണ്ടതു ചെയ്യാത്തോ–
രായ്
കാലവിധ്വസ്തമനോരഥരായ്ത്തളരുന്നു 17
ഹരിയിൽ പരാങ്മുഖരായവർ കഷ്ടപ്പെട്ടു
ചിരകാലമായ് തേടിവച്ചുള്ള ധനങ്ങളും
ബാന്ധവഗേഹപുത്രകളത്രൈശ്വര്യാദിയും
സന്ത്യജിച്ചിച്ഛിക്കാത്ത തമസ്സിൽ
പതിക്കുന്നു. 18

രാജാവു പറഞ്ഞു

ഏതേതുകാലത്തിലബ്ഭഗവാനേതുവണ്ണ–
മേതേതുരൂപമേതുപേരെന്നും മനുഷ്യരാൽ
ഏതൊരുപ്രകാരത്തിലാരാധനീയനെന്നും
പ്രീതിപൂവ്വകമിപ്പോളരുളിച്ചെയ്യേണമേ. 19

കരഭാജനൻ പറഞ്ഞു

കൃതാദിയാകും ചതുര്യുഗത്തിലോരോന്നിലും
ദിതിജവൈരി സാക്ഷാൽ ഭഗവാൻ
വാസുദേവൻ
ഓരോരോ നിറം രൂപം നാമവും ധരിച്ചവ–
താരമാളുന്നു പൂജാവിധവും വിവിധംതാൻ. 20
കൃതയുഗത്തിൽ ശുക്ലവണ്ണവും നാലുകൈയും
ചിതമാം ജപമാല വല്ക്കലം പൂണുനൂലും
ദണ്ഡവും, കമണ്ഡലു, ജടകൾ, കൃഷ്ണാജിന–
മെന്നിവ, ധരിച്ചത്രേ ഭഗവദവതാരം. 21
അക്കാലം മർത്ത്യരെല്ലാം ശാന്തരും നിവ്വൈരരും
ദുഃഖഹീനരുമെല്ലാവരേയും സ്നേഹിപ്പോരും
സമദശ്ശന്മാരുമായിട്ടും, തപം ശമം
ദമമെന്നിവയാലെയീശനെ യജിക്കുന്നു. 22

ഹംസഃ സുപർണ്ണോ വൈകുണ്ഠോ ധർമ്മോ യോഗേശ്വരോഽമലഃ
ഈശ്വരഃ പുരുഷോഽവ്യക്തഃ പരമാത്മേതി ഗീയതേ. 23
ത്രേതായാം രക്തവർണ്ണോഽസൗ ചതുർബ്ബാഹുസ്ത്രിമേഖലഃ
ഹിരണ്യകേശസ്ത്രയ്യാത്മാ സ്രുക്സ്രുവാദ്യുപലക്ഷണഃ. 24
തം തദാ മനുജാ ദേവം സർവ്വദേവമയം ഹരിം
യജന്തി വിദ്യയാ ത്രയ്യാ ധർമ്മിഷ്ഠാ ബ്രഹ്മവാദിനഃ. 25
വിഷ്ണുര്യജ്ഞഃ പൃശ്നിഗർഭഃ സർവ്വദേവ ഉരുക്രമഃ
വൃഷാകപിർജ്ജയന്തശ്ച ഉരുഗായ ഇതീര്യതേ. 26
ദ്വാപരേ ഭഗവാഞ്ഛ്യാമഃ പീതവാസാ നിജായുധഃ
ശ്രീവത്സാദിഭിരങ്കൈശ്ച ലക്ഷണൈരുപലക്ഷിതഃ. 27
തം തദാ പുരുഷം മർത്ത്യാ മഹാരാജോപലക്ഷണം
യജന്തി വേദതന്ത്രാഭ്യാം പരം ജിജ്ഞാസവോ നൃപ. 28
നമസ്തേ വാസുദേവായ നമഃ സങ്കർഷണായ ച
പ്രദ്യുമ്നായാനിരുദ്ധായ തുഭ്യം ഭഗവതേ നമഃ. 29
നാരായണായ ഋഷയേ പുരുഷായ മഹാത്മനേ
വിശ്വേശ്വരായ വിശ്വായ സർവ്വഭൂതാത്മനേ നമഃ. 30
ഇതി ദ്വാപര ഉർവ്വീശ സ്തുവന്തി ജഗദീശ്വരം
നാനാതന്ത്രവിധാനേന കലാവപി യഥാ ശൃണു. 31
കൃഷ്ണവർണ്ണം ത്വിഷാ കൃഷ്ണം സാംഗോപാംഗാസ്ത്രപാർഷദം
യജ്ഞൈഃ സങ്കീർത്തനപ്രായൈര്യജന്തി ഹി സുമേധസഃ. 32

ധ്യേയം സദാ പരിഭവഘ്നമഭീഷ്ടദോഹം
തീർത്ഥാസ്പദം ശിവവിരിഞ്ചിനുതം ശരണ്യം
ഭൃത്യാർത്തിഹം പ്രണതപാല ഭവാബ്ധിപോതം
വന്ദേ മഹാപുരുഷ തേ ചരണാരവിന്ദം. 33
ത്യക്ത്വാ സുദുസ്ത്യജസുരേപ്സിതരാജ്യലക്ഷ്മീം
ധർമ്മിഷ്ഠ ആര്യവചസാ യദഗാദരണ്യം
മായാമൃഗം ദയിതയേപ്സിതമന്വധാവദ്
വന്ദേ മഹാപുരുഷ തേ ചരണാരവിന്ദം. 34

ഏവം യുഗാനുരൂപാഭ്യാം ഭഗവാൻ യുഗവർത്തിഭിഃ
മനുജൈരിജ്യതേ രാജൻ ശ്രേയസാമീശ്വരോ ഹരിഃ. 35
കലിം സഭാജയന്ത്യാര്യാ ഗുണജ്ഞാഃ സാരഭാഗിനഃ
യത്ര സങ്കീർത്തനേനൈവ സർവ്വഃ സ്വാർത്ഥോഽഭിലഭ്യതേ. 36
ന ഹ്യതഃ പരമോ ലാഭോ ദേഹിനാം ഭ്രാമ്യതാമിഹ
യതോ വിന്ദേത പരമാം ശാന്തിം നശ്യതി സംസൃതിഃ. 37
കൃതാദിഷു പ്രജാ രാജൻ കലാവിച്ഛന്തി സംഭവം
കലൗ ഖലു ഭവിഷ്യന്തി നാരായണപരായണാഃ. 38
ക്വചിൽ ക്വചിന്മഹാരാജ ദ്രവിഡേഷു ച ഭൂരിശഃ
താമ്രപർണ്ണീ നദീ യത്ര കൃതമാലാ പയസ്വിനീ. 39
കാവേരീ ച മഹാപുണ്യാ പ്രതീചീ ച മഹാനദീ
യേ പിബന്തി ജലം താസാം മനുജാ മനുജേശ്വര
പ്രായോ ഭക്താ ഭവിഷ്യന്തി വാസുദേവേഽമലാശയാഃ. 40

ദേവർഷിഭൂതാപ്തനൃണാം പിതൄണാം
ന കിങ്കരോ നായമൃണീ ച രാജൻ
സർവ്വാത്മനാ യഃ ശരണം ശരണ്യം
ഗതോ മുകുന്ദം പരിഹൃത്യ കർത്തം. 41

ഹംസൻ, സുപർണ്ണൻ, ധർമ്മം, വൈകുണ്ഠൻ
യോഗേശ്വര–
നീശ്വരൻ പുരുഷനമമലനവ്യക്തനും
പരമാത്മാവുമെന്നിത്തരമാം നാമങ്ങളാൽ
പരിചിൽ ഭഗവാനെജ്ജനങ്ങൾ
കീർത്തിക്കുന്നു. 23
ത്രേതയിൽ ഭഗവാനെ നാലുകൈകളുംപൂണ്ടു
വേദത്രയത്തിൽ വർണ്ണിച്ചീടും സ്വരൂപത്തോടും
സ്രുക്സ്രുവാദ്യപചിഹ്നധരനായ് പീതവർണ്ണം
കൈക്കൊള്ളും കേശത്തോടും രക്തവർണ്ണനായ്
കാണ്മൂ. 24
നരന്മാരെല്ലാമപ്പോഴും സർവ്വദേവസ്വരൂപൻ
ഹരിയെദ്ധർമ്മിഷ്ഠരായാഗമാദ്ധ്യേതാക്കളായ്
വേദത്തിൻ വിധിക്കൊത്തതായിടും
കർമ്മങ്ങളെ–
യേറ്റുമേ തെററാതനുഷ്ഠിച്ചു പൂജിച്ചിടുന്നു. 25
ശ്രീവിഷ്ണുയജ്ഞൻ പൃശ്നിഗർഭനുരുക്രമൻ
ശ്രീവൃഷാകപിയുരുഗായനും ജയന്തനും
സർവ്വദേവനുമെന്നീവിധത്തിൽ പലപേരി–
ലുർവ്വിയിലന്നേവരും കീർത്തിപ്പൂ ഭഗവാനെ. 26
ദ്വാപരയുഗംതന്നിൽ ശ്യാമളവർണ്ണനായി
ശ്രീപതി പീതാംബരധാരിയായ്
സ്വശസ്ത്രനായ്
ശ്രീവത്സാദ്യങ്കങ്ങളോടൊപ്പമായ് കൗസ്തുഭാദി
സർവ്വലക്ഷണങ്ങളും കലർന്നു ശോഭിക്കുന്നു. 27
ഹേ നൃപാ! മഹാരാജചിഹ്നനാമാദേവനെ
മാനവരർച്ചിക്കുന്നു വേദതന്ത്രങ്ങളാലേ. 28
വാസുദേവനായിടുമങ്ങേക്കു നമസ്കാരം
ഹേ സങ്കർഷണദേവ! ഭവാനു നമസ്കാരം.
പ്രദ്യുമ്നനാകുമങ്ങേക്കെൻ നമസ്കാരമനി–
രുദ്ധനായീടും തിരുമേനിക്കു നമസ്കാരം. 29
നാരായണർഷിക്കായും മഹാത്മാവായി മിന്നും
പൂരുഷന്നായും വിശ്വാധീശ്വരന്നായിക്കൊണ്ടും
സർവ്വഭൂതാത്മാവിനായ്ക്കൊണ്ടുമെൻ നമസ്കാരം
സർവ്വലോകസ്വരൂപൻ ഭവാനു നമസ്കാരം. 30
ഈവിധം ദ്വാപരത്തിൽ ജഗദീശ്വരനാകും
ദേവനെ സ്തുതിക്കുന്നു കലിയിങ്കലുമേവം
നാനാതരത്തിലുള്ള തന്ത്രത്തിൻവിധികളെ
മാനിച്ചു വാഞ്ഛിപ്പോരം സ്തുതിപ്പൂ ധരാപതേ! 31
അംഗം കറുത്തെങ്കിലും കാന്തിയാലകൃഷ്ണനാ–
[1]യംഗോപാംഗാസ്ത്രപരിഷദൗഘമൊ––
ത്തിണങ്ങും
വിധുവൈബ്ഭക്തിപൂർവ്വം നിതാന്തം സങ്കീർത്തന–
പ്രധാനയാഗങ്ങളാൽ വിദ്വാന്മാരർച്ചിക്കുന്നു. 32
മഹാപൂരുഷാ! നതപാലകാ! പരാഭവം
നിഹനിപ്പതായ് സദാ ധ്യാനിക്കത്തക്കതായി

അഭീഷ്ടമേകുന്നതായ്ത്തീർത്ഥത്തിൻ ജന്മഭൂവായ്
ത്രിപുരവൈരിതാനുമജനും സ്തുതിപ്പതായ്
ഭൃത്യാർത്തിഹരമായിശ്ശരണ്യമായിസ്സംസാ–
രാബ്ധിപോതമാം ഭവത്പാദാബ്ജം
വന്ദിക്കുന്നു. 33
ദുസ്ത്യജമായിസ്സുരേപ്സിതമാം രാജ്യശ്രീയെ
സത്വരം പിതൃവാക്കാൽ ത്യജിച്ചു ധർമ്മപ്പടി
ഏതൊരു പാദം മഹാരണ്യത്തിൽച്ചരിച്ചു പി–
ന്നേതുത്പാദം പ്രിയപ്രേയസിയിച്ഛിക്കയാൽ
മായാമാനിനെയനുഗമിച്ചോ മഹാപുമാ–
നായിടും ഭവാൻെറയപ്പാദാബ്ജം
വന്ദിക്കുന്നു. 34
ഈമട്ടു യുഗോചിതനാമരൂപങ്ങൾകൊണ്ടു
ഭൂമിയിലോരോ യുഗത്തിങ്കലുമുള്ള മർത്ത്യർ
സമസ്തശ്രേയസ്സും സ്വഭക്തന്മാർക്കേകീടുവാൻ
സമർത്ഥൻ ഭഗവാനെയർച്ചനംചെയ്യീടുന്നു. 35
ഏതൊരുയുഗത്തിലോ സങ്കീർത്തനത്താൽ മാത്രം
സ്വാധീനമായീടുന്നു സമസ്താഭീഷ്ടങ്ങളും
അക്കലിയുഗത്തിനെ ബഹുമാനിപ്പൂ സാര–
ഭാക്കുകളാകും ഗുണഗ്രാഹികൾ മഹാത്മാക്കൾ. 36
ഇബ്ഭവസാഗരത്തിൽ ഭ്രമിക്കും ദേഹി–
കൾക്കി–
ല്ലിപ്പാരിലിതിനേക്കാൾ ശ്രേഷ്ഠമായൊന്നു
കിട്ടാൻ
ഇതിനാലുത്കൃഷ്ടമാം ശാന്തിയെ പ്രാപിച്ചീടു
മതുമല്ലിപ്പാതെയായീടുന്നു സംസാരവും. 37
കൃതാദിയുഗങ്ങളിൽ ജനിച്ച ജനാവലി
കൊതിക്കുന്നുണ്ടു കലിയുഗത്തിൽ
ജന്മത്തിനായ്
അച്യുതഭഗവാനിൽ ദൃഢമാം ഭക്തിയുള്ളോർ
നിശ്ചയമായിക്കലിയുഗത്തിൽ ജനിച്ചീടും. 38
കൃതമാലയും താമ്രപർണ്ണിയും പയസ്വിനീ–
നദിയുമൊഴുകിടും ദ്രാവിഡദേശങ്ങളിൽ
ചിലെടത്തെല്ലാം ഹരിഭക്തന്മാരേറെയുണ്ടാം
സ്ഥലമാഹാത്മ്യത്താലെന്നറിക ഭൂപാലകാ! 39
പുണ്യദായകങ്ങളാം കാവേരിപ്രതീചിയായ്
ധന്യയാം മഹാനദിയെന്നിവയിലെജ്ജലം
പാനംചെയ്യീടും ജനം മിക്കതും പരിശുദ്ധ–
മാനസരായി വിഷ്ണുഭക്തരായ്ഭവിച്ചീടും. 40
ദേവർഷികൾക്കും ഭൂതാവലിക്കും പിതൃക്കൾക്കും
ഭൂവരാ! ഹരിഭക്തൻ കടക്കാരനല്ലേതും
അതിഥികൾക്കു തീരെക്കിങ്കരനല്ല, ശുദ്ധ–
മതിയാമപ്പൂരുഷൻ സമസ്തം സന്ത്യജിച്ചു
സർവ്വാത്മഭാവത്തോടും ശരണ്യനായീടുമാ–
ശ്രീവിഷ്ണുഭഗവാനെയാശ്രയിച്ചിരിപ്പിതേ. 41

---

1 അംഗങ്ങൾ, ഉപാംഗങ്ങൾ, അസ്ത്രങ്ങൾ, പരിചാരകന്മാർ എന്നിവയുടെ കൂട്ടം.

സ്വപാദമൂലം ഭജതഃ പ്രിയസ്യ
ത്യക്താന്യഭാവസ്യ ഹരിഃ പരേശഃ
വികർമ്മ യച്ചോൽപതിതം കഥഞ്ചി–
ദ്ധുനോതി സർവ്വം ഹൃദി സന്നിവിഷ്ടഃ. 42

നാരദ ഉവാച

ധർമ്മാൻ ഭാഗവതാനിത്ഥം ശ്രുത്വാഥ മിഥിലേശ്വരഃ
ജായന്തേയാൻ മുനീൻ പ്രീതഃ സോപാദ്ധ്യായോ ഹ്യപൂജയൽ. 43
തതോऽന്തർദ്ധിരേ സിദ്ധാഃ സർവ്വലോകസ്യ പശ്യതഃ
രാജാ ധർമ്മാനുപാതിഷ്ഠന്നവാപ പരമാം ഗതിം. 44
ത്വമപ്യേതാൻ മഹാഭാഗ ധർമ്മാൻ ഭാഗവതാൻ ശ്രുതാൻ
ആസ്ഥിതഃ ശ്രദ്ധയാ യുക്തോ നിഃസംഗോ യാസ്യസേ പരം. 45
യുവയോഃ ഖലു ദമ്പത്യോര്യശസാ പൂരിതം ജഗൽ
പുത്രതാമഗമദ്യദ്വാം ഭഗവാനീശ്വരോ ഹരിഃ. 46
ദർശനാലിംഗനാലാപൈഃ ശയനാസനഭോജനൈഃ
ആത്മാ വാം പാവിതഃ കൃഷ്ണേ പുത്രസ്നേഹം പ്രകുർവ്വതോഃ. 47

വൈരേണ യം നൃപതയഃ ശിശുപാലപൗണ്ഡ്ര–
സാല്വാദയോ ഗതിവിലാസവിലോകനാദ്യൈഃ
ധ്യായന്ത ആകൃതധിയഃ ശയനാസനാദൗ
തത്സാമ്യമാപുരനുരക്തധിയാം പുനഃ കിം. 48

മാപത്യബുദ്ധിമകൃഥാഃ കൃഷ്ണേ സർവ്വാത്മനീശ്വരേ
മായാമനുഷ്യഭാവേന ഗൂഢൈശ്വര്യേ പരേऽവ്യയേ. 49
ഭൂഭാരാസുരരാജന്യഹന്തവേ ഗുപ്തയേ സതാം
അവതീർണ്ണസ്യ നിർവൃത്യൈ യശോ ലോകേ വിതന്യതേ 50

ശ്രീശുക ഉവാച

ഏതച്ഛ്രുത്വാ മഹാഭാഗോ വസുദേവോऽതിവിസ്മിതഃ
ദേവകീ ച മഹാഭാഗാ ജഹതുർമ്മോഹമാത്മനഃ. 51
ഇതിഹാസമിമം പുണ്യം ധാരയേദ്യഃ സമാഹിതഃ
സ വിധൂയേഹ ശമലം ബ്രഹ്മഭൂയായ കല്പതേ. 52

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
പഞ്ചമോऽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12349 ഏകാദശസ്കന്ധേ ശ്ലോകാഃ 209

---

## ഷഷ്ഠോऽധ്യായഃ

ശ്രീശുക ഉവാച

അഥ ബ്രഹ്മാऽऽത്മജൈർദ്ദേവൈഃ പ്രജേശൈരാവൃതോऽഭ്യഗാൽ
ഭവശ്ച ഭൂതഭവ്യേശോ യയൗ ഭൂതഗണൈർവൃതഃ. 1
ഇന്ദ്രോ മരുദ്ഭിർഭഗവാനാദിത്യാ വസവോऽശ്വിനൗ
ഋഭവോऽങ്ഗിരസോ രുദ്രാ വിശ്വേ സാധ്യാശ്ച ദേവതാഃ. 2
ഗന്ധർവ്വാപ്സരസോ നാഗാഃ സിദ്ധചാരണഗുഹ്യകാഃ
ഋഷയഃ പിതരശ്ചൈവ സവിദ്യാധരകിന്നരാഃ
ദ്വാരകാമുപസംജഗ്മുഃ സർവ്വേ കൃഷ്ണദിദൃക്ഷവഃ. 3
വപുഷാ യേന ഭഗവാൻ നരലോകമനോരമഃ
യശോ വിതേനേ ലോകേഷു സർവ്വലോകമലാപഹം. 4

അന്യഭാവത്തെ വിട്ടു തന്നുടെ പാദമൂലം—
തന്നെ സേവിക്കും നിജഭക്തന്മാക്കൊരു പക്ഷേ
വല്ലതും കമ്മദോഷം സംഭവിക്കുന്നാകിലും
മല്ലാരി മനോവാസിയായതു തീത്തിടുന്നു. 42

നാരദൻ പറഞ്ഞു

ഈവിധം ഭാഗവതധമ്മങ്ങളാമൈഥില—
ഭൂവരൻ ശ്രവിച്ചിട്ടുജ്ജയന്തീപുത്രന്മാരാം
ആ മുനിശ്രേഷ്ഠന്മാരെയുപാധ്യായന്മാരൊത്തു
സാമോദം വിധിപോലെ പൂജനം
ചെയ്തീടിനാൻ. 43

സിദ്ധരാമായോഗികൾ ലോകരെല്ലാരും
കാൺകെ—
യസ്ഥലത്തന്തദ്ധാനം ചെയ്തിതു ഭാഗ്യരാശേ!
നിമിയും ഭാഗവതധമ്മങ്ങളനുഷ്ഠിച്ചു
ക്രമത്തിൽ പരമമാം ഗതിയെ പ്രാപിച്ചിതു. 44

അല്ലയോ മഹാഭാഗാ! ഭവാനുമിപ്പോൾക്കേട്ട
നല്ലോരു ഭാഗവതധമ്മങ്ങൾ ശ്രദ്ധാപൂവ്വം
ആസക്തിരഹിതനായനുഷ്ഠിച്ചനായാസ—
മാസാദിച്ചിടും പരംപദത്തെയസംശയം. 45

ജഗത്ത്രിതയത്തിനുമീശനായ് വിളങ്ങീടും
ഭഗവാൻ കൃഷ്ണൻ ഭവത് പുത്രനായതുമൂലം
ദമ്പതിമാരായിടും നിങ്ങടെ പുരുകീത്തി
സമ്പ്രതി ലോകമെങ്ങും നിറഞ്ഞു
കഴിഞ്ഞിതു. 46

കണ്ണനിൽ പുത്രസ്നേഹമപ്പിച്ചു വാഴും നിങ്ങൾ—
തന്നന്തരംഗവും തദ്ദശനമാലിംഗനം
ഭാഷണം കിടപ്പിരിപ്പശനമിവമൂലം
സംശുദ്ധമായിത്തീന്നു സംശയമേതുമില്ല. 47

സാല്വപൗണ്ഡ്രകശിശുപാലാദിഭൂപാലന്മാ—
രെല്ലാരുമാരേപ്പരം വൈരാനുബദ്ധരായി
ഇരിക്കുമ്പൊഴും കിടക്കുമ്പൊഴും നോക്കുമ്പൊഴും
ചരിക്കുമ്പൊഴും കഥിക്കുമ്പൊഴുമെന്നുവേണ്ടാ
എല്ലാനേരവും മനംവച്ചുതാൻ ധ്യാനിച്ചു ത—
ത്തുല്യമാമവസ്ഥയെ വേഗത്തിൽ പ്രാപിച്ചുവോ
അബ്ഭഗവാനിലേററമനുരക്തമായിട്ട—
മുൾപ്പൂവു ചേത്തീടുവോൻ തൻകാര്യം
ചൊല്ലേണമോ? 48

ഈശനായ് സവ്വാത്മാവായ് മായാ
മർത്ത്യൻെറ മട്ടി—
ലീശത്വം മറച്ചു നിവ്വികാരനായി മിന്നും
പരമാത്മാവാകും ശ്രീകൃഷ്ണനെ നിങ്ങൾ വെറു—
മൊരു നന്ദനനെന്നു കരുതായ്യൊരിക്കലും. 49

[1]ഭൂഭാരഭൂതാസുരഭൂപസംഹാരത്തിനും
താപിതസാധുജനരക്ഷയ്ക്കുമായ് പിറന്നോൻ
തന്നുടെ മാഹാത്മ്യത്തെക്കീത്തിപ്പോ—
ക്കാനന്ദത്തി—
നെന്നുമേ നിജകീത്തി പരത്തീടുന്നു പാരിൽ. 50

ശ്രീശുകൻ പറഞ്ഞു

മഹാഭാഗരാം വസുദേവദേവകിമാര—
മ്മഹഷീശ്വരവാക്യമിങ്ങനെ കേട്ടു പാരം
അത്ഭുതപ്പെട്ടശേഷമവക്കുണ്ടായ മോഹ—
മെപ്പേരുമുൾപ്പൂവിൽനിന്നപ്പൊഴേ—
യുപേക്ഷിച്ചാർ. 51

പുണ്യമായ് പുരാതനമാകുമീയിതിഹാസ—
മുന്നതശ്രദ്ധാപൂവ്വമേതവൻ ധരിക്കുമോ
അമ്മഹാനീ ജന്മംതാൻ കന്മഷം നശിപ്പിച്ചു
ബ്രഹ്മപ്രാപ്തിക്കു പരം യോഗ്യനായ്
ഭവിക്കുന്നു. 52

---

# അദ്ധ്യായം 6

ശ്രീശുകൻ പറഞ്ഞു

പിന്നെത്തൻതനൂജരും പ്രജേശന്മാരും സുര—
വൃന്ദവും ചൂഴന്നജൻ ദ്വാരകപൂകീടിനാൻ.
ഭൂതഭവ്യേശനാകും മുക്കണ്ണൻ ഭഗവാനും
ഭൂതസംഘാവൃതനായങ്ങെഴുന്നള്ളീടിനാൻ. 1

മരുത്തുക്കളോടൊത്തു ഭഗവാൻ മഹേന്ദ്രനും
ഹരിദശ്വന്മാരശ്വിവസുക്കളൃഭുക്കളും
രുദ്രന്മാർ ബൃഹസ്പതി വിശ്വദേവന്മാർ പിന്നെ
സാദ്ധ്യസഞ്ചയവും വന്നസ്ഥലത്തൊത്തു
ചേന്നാർ. 2

ഗന്ധവ്വാപ്സരസ്സുകൾ നാഗന്മാർ സിദ്ധന്മാരു—
മന്തമെന്നിയേ വിദ്യാധരകിന്നരന്മാരും
ചാരണഗുഹ്യകന്മാരൃഷികൾ പിതൃക്കളും
ദ്വാരകതന്നിൽ വാസുദേവനെക്കാണ്മാൻ
വന്നാർ. 3

ഭഗവാൻ നരലോകചേതോഹാരിയായ്വന്നു
സകലലോകപാപാപഹമാം യശസ്സിനെ
ഏതൊരു തനുകൊണ്ടാണുലകിൽ പരത്തിയ—
താ ദേഹമൊന്നു കാണ്മാൻ കാമിച്ചാർ
ദേവന്മാരും. 4

1 ഭൂമിക്കു ഭാരമായിത്തീന്ന അസുരഭൂപന്മാരുടെ വധം

തസ്യാം വിഭ്രാജമാനായാം സമൃദ്ധായാം മഹദ്ധിഭിഃ
വ്യചക്ഷതാവിതൃപ്താക്ഷാഃ കൃഷ്ണമത്ഭുതദർശനം. 5
സ്വർഗ്ഗോദ്യാനോപഗൈർമ്മാല്യൈഃ ഛാദയന്തോ യദൂത്തമം
ഗീർഭിശ്ചിത്രപദാർത്ഥാഭിസ്തുഷ്ടുവുർജ്ജഗദീശ്വരം. 6
നതാഃ സ്മ തേ നാഥ പദാരവിന്ദം
ബുദ്ധീന്ദ്രിയപ്രാണമനോവചോഭിഃ
യച്ചിന്ത്യതേഽന്തർഹൃദി ഭാവയുക്തൈ-
ർമ്മുമുക്ഷുഭിഃ കർമ്മമയോരുപാശാൽ. 7
ത്വം മായയാ ത്രിഗുണയാഽഽത്മനി ദുർവ്വിഭാവ്യം
വ്യക്തം സൃജസ്യവസി ലുമ്പസി തദ്ഗുണസ്ഥഃ
നൈതൈർഭവാനജിത കർമ്മഭിരജ്യതേ വൈ
യൽ സ്വേ സുഖേഽവ്യവഹിതേഽഭിരതോഽനവദ്യഃ. 8
ശുദ്ധിർന്നൃണാം ന തു തഥേഡ്യ ദുരാശയാനാം
വിദ്യാശ്രുതാധ്യയനദാനതപഃക്രിയാഭിഃ
സത്ത്വാത്മനാമൃഷഭ തേ യശസി പ്രവൃദ്ധ-
സച്ഛ്രദ്ധയാ ശ്രവണസംഭൃതയാ യഥാ സ്യാൽ. 9
സ്യാന്നസ്തവാങ്ഘ്രിരശുഭാശയധൂമകേതുഃ
ക്ഷേമായ യോ മുനിഭിരാർദ്രഹൃദോഹ്യമാനഃ
യഃ സാത്വതൈഃ സമവിഭൂതയ ആത്മവദ്ഭി-
ർവ്യൂഹേഽർച്ചിതഃ സവനശഃ സ്വരതിക്രമായ. 10
യശ്ചിന്ത്യതേ പ്രയതപാണിഭിരധ്വരാഗ്നൗ
ത്രയ്യാ നിരുക്തവിധിനേശ ഹവിർഗൃഹീത്വാ
അധ്യാത്മയോഗ ഉത യോഗിഭിരാത്മമായാം
ജിജ്ഞാസുഭിഃ പരമഭാഗവതൈഃ പരീഷ്ടഃ. 11
പര്യുഷ്ടയാ തവ വിഭോ വനമാലയേയം
സംസ്പർദ്ധിനീ ഭഗവതീ പ്രതിപത്നിവച്ഛ്രീഃ
യഃ സുപ്രണീതമമുയാർഹണമാദദന്നോ
ഭൂയാൽ സദാങ്ഘ്രിരശുഭാശയധൂമകേതുഃ. 12
കേതുസ്ത്രിവിക്രമയുതസ്ത്രിപതൽപതാകോ
യസ്തേ ഭയാഭയകരോഽസുരദേവചമ്വോഃ
സ്വർഗ്ഗായ സാധുഷു ഖലേഷ്വിതരായ ഭൂമൻ
പാദഃ പുനാതു ഭഗവൻ ഭജതാമഘം നഃ. 13
നസ്യോതഗാവ ഇവ യസ്യ വശേ ഭവന്തി
ബ്രഹ്മാദയസ്തനുഭൃതോ മിഥുരർദ്ദ്യമാനാഃ
കാലസ്യ തേ പ്രകൃതിപൂരുഷയോഃ പരസ്യ
ശം നസ്തനോതു ചരണഃ പുരുഷോത്തമസ്യ. 14
അസ്യാസി ഹേതുരുദയസ്ഥിതിസംയമാനാ-
മവ്യക്തജീവമഹതാമപി കാലമാഹുഃ
സോഽയം ത്രിണാഭിരഖിലാപചയേ പ്രവൃത്തഃ
കാലോ ഗഭീരരയ ഉത്തമപൂരുഷസ്ത്വം. 15
ത്വത്തഃ പുമാൻ സമധിഗമ്യ യയാ സ്വവീര്യം
ധത്തേ മഹാന്തമിവ ഗർഭമമോഘവീര്യഃ
സോഽയം തയാനുഗത ആത്മന ആണ്ഡകോശം
ഹൈമം സസർജ്ജ ബഹിരാവരണൈരുപേതം. 16
തത്തസ്ഥുഷശ്ച ജഗതശ്ച ഭവാനധീശോ
യന്മായയോത്ഥഗുണവിക്രിയയോപനീതാൻ
അർത്ഥാഞ്ജുഷന്നപി ഹൃഷീകപതേ ന ലിപ്തോ
യേഽന്യേ സ്വതഃ പരിഹൃതാദപി ബിഭ്യതി സ്മ. 17

സുന്ദരങ്ങളാം നാനാഭോഗസാധനങ്ങളാൽ
പൂർണ്ണമായ് ശോഭിച്ചീടുമച്ചാരുപുരിതന്നിൽ
അത്ഭുതസന്ദർശനൻ ശ്രീകൃഷ്ണഭഗവാനെ
തൃപ്തിയാകാത്ത നയനങ്ങളാൽക്കണ്ടീടിനാർ. 5
സ്വർഗ്ഗോദ്യാനത്തിൽനിന്നാനയിച്ച മാല്യങ്ങളാൽ
ശാർങ്ഗിതൻ കളേബരം മൂടുമാറണിയിച്ചു
ഭാവഗൗരവംപൂണ്ട വാക്യങ്ങളാലെ ഭക്ത്യാ
ദേവോത്തമന്മാരവരീവിധം സ്തുതിചെയ്താർ. 6
അല്ലയോ നാഥാ! കർമ്മമയോരുപാശത്തിൽനി-
ന്നുള്ള മോചനമിച്ഛിച്ചീടുന്ന ഭക്തന്മാരാൽ
മാനസമദ്ധ്യത്തിങ്കൽ ധ്യാനിക്കപ്പെടും ഭവത്-
ശോണാഭം പാദാംബുജമത്യന്തഭക്തിപൂർവ്വം
ബുദ്ധീന്ദ്രിയങ്ങൾ ചിത്തം പ്രാണനെ-ന്നിവകൊണ്ടു
ദൈത്യഘാതകാ! നമസ്കരിക്കുന്നിതാ ഞങ്ങൾ. 7
അജിതാ! തിരുമേനിയവിദ്യയ്ക്കേഴും സത്വ-
രജസ്തമോ ഗുണങ്ങൾ നിയന്ത്രിച്ചിരുന്നഥ
മായയാൽ, ദുർവിഭാവ്യം മഹദാദിപ്രപഞ്ച-
മായാസമെന്യേ തന്നിൽ തീർത്തു കാത്തഴിക്കുന്നു
എന്നാൽ നിന്തിരുവടിയിപ്രവൃത്തികൾമൂലം
നിർണ്ണയം ബാധിതനായ് ഭവിക്കുന്നതുമില്ല
അനവദ്യനാം ഭവാനവ്യവഹിതമാകും
തനതാനന്ദം തന്നിലാരമിക്കുന്നുവല്ലോ. 8
സത്വാത്മാക്കളിൽ വച്ചു മുൻപനാമങ്ങേക്കുള്ള-
കീർത്തിയിൽ ഹൃത്തിരുത്തി കേൾക്കയാ-ലുണ്ടായിടും
പ്രവൃദ്ധസഹർഷശ്രദ്ധയാലേതൊരുവിധം ശുദ്ധി-
ഭവിക്കും മാനസത്തിനാവിധമുള്ള ശുദ്ധി
ദുരാശയർക്ക് ദാനാദ്ധ്യയനവിദ്യാശ്രുതാ-
ദ്ധ്വരങ്ങൾകൊണ്ടു കിട്ടാ തപസ്സുകൊണ്ടും ദൃഢം. 9
മുനിമാർ പരംപദം പ്രാപിക്കാനാർദ്രമാകും
മനസ്സാൽ വഹിപ്പതായാത്മജ്ഞയാദവന്മാർ
സ്വർല്ലോകം കടന്നു വൈകുണ്ഠത്തിലെ-ത്താനും ത്വ-
ത്തുല്യമാം വിഭൂതികൾ കൈവന്നീടുന്നതിന്നും
വാസുദേവാദി ചതുർവ്യൂഹത്തിൽ സന്ധ്യതോറു-
മീഷലറെല്ലാനാളുമാരാധിച്ചീടുന്നതാം
ഭാസുരഭവദംഘ്രി ഞങ്ങൾതന്നമംഗല-
വാസനകൾക്കു ധൂമകേതുവായ് ഭവിക്കണം. 10
അദ്ധ്വരാഗ്നിക്കു മുൻപിൽ നിരുക്തരീത്യാ വേദം
കീർത്തിച്ചഞ്ജലികൂപ്പി വണങ്ങി ഹവിസ്സേന്തി-
യാഗകൃത്തുകൾ ചിന്തിക്കുന്നതേതിനെ; ജ്ഞാന-
യോഗസ്ഥന്മാരായാത്മമായാജിജ്ഞാസുക്കളാം
യോഗികൾ നിരന്തരം ധ്യാനിപ്പതേതൊന്നിനെ
ഭാഗവതന്മാർ സദാ പൂജിപ്പതേതിനേയോ. 11
ഇന്ദിരാഭഗവതി സപത്നിമട്ടിൽ സ്പർദ്ധി-
ക്കുന്നുവോ എന്നു തോന്നുംവിധത്തിൽ വിളങ്ങീടും
വനമാലയാൽ ഭക്തജനങ്ങൾ ചെയ്യും പൂജ-
യനുവാസരമംഗീകരിച്ചുകൊൾവതേതോ
ചാരുവാമപ്പദാബ്ജം ഞങ്ങടെ ദുർവാസനാ-
പൂരത്തിനെല്ലാമൊഴുമഗ്നിയായ് ഭവിക്കണം. 12
മൂന്നടിയാന്നതായി സ്വർന്നദിയാം പതാക-
ചേർന്ന യാതൊന്നു ജയദ്ധ്വജമായ് ഭവിച്ചുവോ
ദിതിജസൈന്യങ്ങളിൽ ഭീതിയും സുരസേനാ-
വിതതിക്കഭയവുമരുളീടുന്നതേതോ
സാധുസൗഖ്യവും, ഖലദുഃഖവും ചേർക്കുമതു്ത്-
പാദാബ്ജം പരിശുദ്ധരാക്കണമീ ഞങ്ങളെ. 13
[1]അന്യോന്യമർദ്ദ്യമാനന്മാരാമീ ബ്രഹ്മാദ്യരു-
മെന്നുമസ്വതന്ത്രരായാരുടെയധീനത്തിൽ
നാസികാപാശബദ്ധഗോക്കൾക്കു തുല്യം പാര-
വശ്യത്തോടെല്ലാനാളും വർത്തിച്ചുവരുന്നുവോ
കാലസ്വരൂപനായി പ്രകൃതിപുരുഷർക്കും
മേലായി സ്ഥിതിചെയ്യും പുരുഷോത്തമനായി
പരിശോഭിക്കും തിരുമേനിക്കുള്ളൊരപ്പാദ-
സരോജം ഞങ്ങൾക്കെന്നുമേകട്ടെ പുരുസൗഖ്യം. 14
പ്രകൃതി, ജീവൻ, മഹത്തത്വമെന്നിതുകൾക്കു
സുകൃതിഗമ്യൻ ഭവാൻ നിയന്താവെന്നു ചൊൽവൂ
അതിനാലുലകത്തിന്നുത്ഭവനാശങ്ങൾക്കും
സ്ഥിതിക്കും ഭവാൻതന്നെ ഹേതുവായ്ഭവിക്കുന്നു
ചാതുർമ്മാസ്യങ്ങളാകും മൂന്നു നാഭികളൊത്തു-
മേതിനും നാശംചേർത്തും ഗംഭീരവേഗത്തോടും
വിലസീടുമക്കാലമുത്തമപുമാനായി
വിളങ്ങും ഭവാനത്രേ സന്ദേഹമില്ല തെല്ലും. 15
അങ്ങയിൽനിന്നും വീര്യം പുരുഷൻ പ്രാപിച്ചിട്ടു
സംഗതമാകുമക്കാലമോഘവീര്യവാനായ്
ജഗത്തിൻബീജംമട്ടിലിരിക്കും മഹാനെന്നതൻ
പ്രകൃതിയോടുചേർപ്പൂ പിന്നെയമ്മഹത്തത്വം
ആ ശക്തിയൊത്തു തന്നിൽനിന്നു പൊന്മയമണ്ഡ-
കോശം രചിച്ചു സപ്താവരണസമന്വിതം. 16
ഇന്ദ്രിയപതേ! ഭവന്മായയാലുൽഭൂതമാ-
മിന്ദ്രിയപ്രവൃത്തിയാൽ സമീപം പ്രാപിച്ചിടും
വിഷയങ്ങളെ ബ്ഭവാനനുഭവിച്ചീടിലു-
മശേഷമവററയെ സ്പർശിക്കുന്നില്ലയല്ലോ
അവിദ്യാവശന്മാരാമന്യജീവന്മാരെല്ലാ-
മവശം ഭീതരത്രേ വിഷയബാധയാലെ
അതു കാരണമായിച്ചരാചരങ്ങൾക്കെല്ലാ-
മധീശനായുള്ളതു നിന്തിരുവടിയത്രേ. 17

---
1 തമ്മിൽതമ്മിൽ പീഡിക്കപ്പെടുന്നവർ

സ്ത്വായയാവ ലോകലവദശിതഭാവഹാരി–
ഭ്രൂ മണ്ഡലപ്രഹിതസൗരതമന്ത്രശൗണ്ഡൈഃ
പത്ന്യസ്തു ഷോഡശസഹസ്രമനംഗബാണൈ–
ര്യസ്യേന്ദ്രിയം വിമഥിതും കരണൈർന്ന വിഭ്വ്യഃ. 18
വിഭ്വ്യസ്തവാമൃതകഥോദവഹാസ്ത്രിലോക്യാഃ
പാദാവനേജസരിതഃ ശമലാനി ഹന്തും
ആനശ്രവം ശ്രുതിഭിരങ്ഘ്രിജമംഗസംഗൈ–
സ്തീർത്ഥദ്വയം ശുചിഷദസ്ത ഉപസ്പൃശന്തി. 19

ബാദരായണിരുവാച

ഇത്യഭിഷ്ടൂയ വിബുധൈഃ സേശഃ ശതധൃതിർഹരിം
അഭ്യഭാഷത ഗോവിന്ദം പ്രണമ്യാംബരമാശ്രിതഃ. 20

ബ്രഹ്മോവാച

ഭൂമേർഭാരാവതാരായ പുരാ വിജ്ഞാപിതഃ പ്രഭോ
ത്വമസ്മാഭിരശേഷാത്മംസ്തത്തഥൈവോപപാദിതം. 21
ധർമ്മശ്ച സ്ഥാപിതഃ സത്സു സത്യസന്ധേഷു വൈ ത്വയാ
കീർത്തിശ്ച ദിക്ഷു വിക്ഷിപ്താ സർവ്വലോകമലാപഹാ. 22
അവതീര്യ യദോർവ്വംശേ ബിഭ്രദ്രൂപമനുത്തമം
കർമ്മാണ്യുദ്ദാമവൃത്താനി ഹിതായ ജഗതോഽകൃഥാഃ. 23
യാനി തേ ചരിതാനീശ മനുഷ്യാഃ സാധവഃ കലൗ
ശൃണ്വന്തഃ കീർത്തയന്തശ്ച തരിഷ്യന്ത്യഞ്ജസാ തമഃ. 24
യദുവംശേഽവതീർണ്ണസ്യ ഭവതഃ പുരുഷോത്തമ
ശരച്ഛതം വ്യതീയായ പഞ്ചവിംശാധികം പ്രഭോ. 25
നാധുനാ തേഽഖിലാധാര ദേവകാര്യാവശേഷിതം
കുലം ച വിപ്രശാപേന നഷ്ടപ്രായമഭൂദിദം. 26
തതഃ സ്വധാമ പരമം വിശസ്വ യദി മന്യസേ
സലോകാംല്ലോകപാലാൻ നഃ പാഹി വൈകുണ്ഠകിങ്കരാൻ. 27
സംസ്തുതോ ഭഗവാനിത്ഥം വിബുധൈഃ പത്മജാദിഭിഃ
പ്രതിനന്ദ്യാഹതാൻ രാജൻ മായാമനുജ ഈശ്വരഃ. 28
അവധാരിതമേതന്മേ യദാത്ഥ വിബുധേശ്വര
കൃതം വഃ കാര്യമഖിലം ഭൂമേർഭാരോഽവതാരിതഃ. 29
തദിദം യാദവകുലം വീര്യശൗര്യശ്രിയോദ്ധതം
ലോകം ജിഘൃക്ഷദ്രുദ്ധം മേ വേലയേവ മഹാർണ്ണവഃ. 30
യദ്യസംഹൃത്യ ദൃപ്താനാം യദൂനാം വിപുലം കുലം
ഗന്താസ്മ്യനേന ലോകോഽയമുദ്വേലേന വിനങ്ക്ഷ്യതി. 31
ഇദാനീം നാശ ആരബ്ധഃ കുലസ്യ ദ്വിജശാപതഃ
യാസ്യാമി ഭവനം ബ്രഹ്മന്നേതദന്തേ തവാനഘ. 32

ശ്രീശുക ഉവാച

ഇത്യുക്തോ ലോകനാഥേന സ്വയംഭൂഃ പ്രണിപത്യ തം
സഹ ദേവഗണൈർദ്ദേവഃ സ്വധാമ സമപദ്യത. 33
അഥ തസ്യാം മഹോൽപാതാൻ ദ്വാരവത്യാം സമുത്ഥിതാൻ
വിലോക്യ ഭഗവാനാഹ യദുവൃദ്ധാൻ സമാഗതാൻ. 34
ഏതേ വൈ സുമഹോൽപാതാ വ്യുത്തിഷ്ഠന്തീഹ സർവ്വതഃ
ശാപശ്ച നഃ കുലസ്യാസീദ്ബ്രാഹ്മണേഭ്യോ ദുരത്യയഃ. 35
ന വസ്തവ്യമിഹാസ്മാഭിർജ്ജിജീവിഷുഭിരാര്യകാഃ
പ്രഭാസം സുമഹൽപുണ്യം യാസ്യാമോഽദ്യൈവ മാ ചിരം. 36

മന്ദഹാസത്തിൻ ഭൂരിവിലാസം ചേന്ന കട-
ക്കൺനോട്ടങ്ങളാൽ പ്രകാശിതമാം ഭാവംമൂലം
ചേതോഹാരിയായീടും ഭ്രൂചലനത്തി-
നാൽ സ-
ചോദിതങ്ങളാം ചാരുസുരതാലാപങ്ങളാൽ
[2]പ്രഗത്ഭങ്ങളാമനംഗാസ്ത്രസഞ്ചയംകൊണ്ടും
പ്രകടകാമകലാചേഷ്ടിതങ്ങളെക്കൊണ്ടും
ഭാര്യമാർ പതിനാറായിരവും യത്നിച്ചിട്ടു-
മാരുടെ മാനസത്തെയിളക്കാനൊത്തില്ലയോ 18
അത്തിരുമേനിക്കെഴും പീയൂഷമധുരമാം
ശുദ്ധസത്കഥാനീരമാവഹിച്ചൊഴുകീടും
കീർത്തിനിമ്നഗാളിയും പാദക്ഷാളനത്തിൽനി-
ന്നുത്ഥിതനദികളും ത്രൈലോക്യപാപങ്ങളെ
നിശ്ശേഷം നശിപ്പിക്കാൻ ശക്തിയുള്ളവയെന്നു
വിശ്രുതം ശ്രവണത്താൽ വേദതീർത്ഥവും തഥാ
ശരീരസംഗത്തിനാൽ പാദതീർത്ഥവും ശുദ്ധി-
കരങ്ങളെന്നാകയാൽ സേവിപ്പൂ
വിവേകികൾ. 19

ബാദരായണി പറഞ്ഞു

ബ്രഹ്മാവു ശിവനോടും ദേവന്മാരോടുംകൂടി-
യിമ്മട്ടിൽ സ്തുതിചെയ്തു നമിച്ചു ഗോവിന്ദനെ
അംബരമവലംബമാക്കി നിന്നനന്തരം
ചിന്മയനായീടുമബ്ഭഗവാനോടു
ചൊന്നാൻ 20

ബ്രഹ്മാവു പറഞ്ഞു

ഹേ പ്രഭോ! സമസ്താത്മൻ! ഞങ്ങൾ-
പണ്ടങ്ങയോടാ-
യഭ്യർത്ഥിച്ചിതു ഭൂമിഭാരത്തെത്തീർത്തീടുവാൻ
അഖിലലോകേശനാമവിടുന്നതുപോലെ
സകലം സാധിപ്പിച്ചുതന്നിതു ദയാപൂർവ്വം. 21
ധർമ്മത്തെസ്സത്യസന്ധന്മാരാം സജ്ജനങ്ങളിൽ
നന്മട്ടിലുറപ്പിച്ചു നിന്തിരുമേനി പിന്നെ
അഞ്ജസാ സർവ്വലോകപാപഘ്നമാകും ഭവ-
ന്മഞ്ജുളകീർത്തിപുഞ്ജം പരത്തി പാരിലെങ്ങും. 22
അതിശ്രേഷ്ഠമാം രൂപം ധരിച്ചു യദുവംശ-
മതിൽ വന്നവതരിച്ചുത്കടവീര്യങ്ങളെ
പ്രകാശിപ്പിച്ചു നാനാതരങ്ങൾ കർമ്മങ്ങളും
ജഗത്തിൻഹിതത്തിനായനുഷ്ഠിച്ചിരിക്കുന്നു. 23
ത്വച്ചരിതങ്ങൾ സാധുചിത്തർ കീർത്തിച്ചും കേട്ടു-
മശ്രമം കടന്നിടും കലിയിലജ്ഞാനാന്ധ്യം. 24
പുരുഷോത്തമാ! യദുവംശജൻ ഭവാനു നൂ-
റ്റിരുപത്തഞ്ചു കഴിഞ്ഞിരിപ്പൂ-
വയസ്സിപ്പോൾ. 25

വിപ്രശാപത്താൽ നഷ്ടപ്രായമായ് ഭവത്കുല-
മിപ്പോൾ ശേഷിക്കുന്നില്ല ദേവകാര്യവും
ഭൂമൻ! 26
അതിനാൽ വിചാരിക്കുന്നെങ്കിലുത്കൃഷ്ടമാകും
സ്വധാമം പ്രാപിച്ചാലുമിനി നിന്തിരുമേനി
കിങ്കരന്മാരാകുമീ ലോകപാലന്മാരെയും
സങ്കടം തീർത്തു രക്ഷിച്ചീടുക ലോകത്തെയും. 27
ഈവിധം പത്മജാദിസുരരാൽ സ്തുതനാകും
ശ്രീവിഷ്ണു സർവ്വേശ്വരൻ മായാമാനുഷൻ ദേവൻ
അവരെപ്പാരം പ്രതിനന്ദിച്ചു ചൊല്ലീടിനാൻ
സുരശിഖാമണേ! തെളിവോടിപ്രകാരം. 28
വിബുധേശ്വരാ! ഭവാൻ പറഞ്ഞതശേഷവു-
മിവനും മുന്നേതന്നെ ധരിച്ചിരിക്കുന്നിതു
നിങ്ങടെ കാര്യമെല്ലാം സാധിച്ചുകഴിഞ്ഞു ഞാൻ
തുംഗമായീടും ധരാഭരവും തീർത്തിരിപ്പൂ 29
എങ്കിലും വീര്യം ശൗര്യം തേജസ്സെന്നിവമൂലം
ഹങ്കൃതിയിയന്നുമീ ഭുവനം നശിപ്പിക്കാൻ
ഇച്ഛിച്ചുമിരിക്കുമീ യാദവാന്വവായത്തി-
ന്നച്യുതൻ ഞാൻ നിൽക്കയാണബ്ധിക്കു
തീരംപോലെ 30
[3]ദൃപ്തരാം യദുക്കളെന്തൻ വലുതായീടും വംശം
ധ്വസ്തമാക്കീടാതെ ഞാൻ വന്നിടാമെന്നുവച്ചാൽ
മര്യാദതെറ്റിനടന്നീടുമീ യാദവന്മാർ
പാരിതു പാടേ നശിപ്പിച്ചിടും തക്കമില്ല. 31
ആരണശാപംമൂലമിപ്പൊഴീ വംശനാശ-
മാരംഭിച്ചിട്ടുണ്ടതിൻ പര്യവസാനത്തിൽ ഞാൻ
അനഘാ! ഭവദീയമായിടും ധാമംതന്നി-
ലണഞ്ഞീടുവനേതും കാലതാമസമെന്യേ. 32

ശ്രീശുകൻ പറഞ്ഞു

ലോകനാഥനാലേവമുക്തനാം സ്വയംഭൂവും
നാകികളൊത്തു നമിച്ചെത്തിനാൻ
നിജധാമം. 33
ദ്വാരകാപുരംതന്നിൽ പിന്നെ ദുർല്ലക്ഷണങ്ങ-
ളോരോന്നു കണ്ടു ഭയപ്പെട്ടുതൻ സമീപത്തിൽ
വന്നുനിന്നീടും യദുവൃദ്ധന്മാരോടായുടൻ
ചൊന്നിതു ഭഗവാൻ ശ്രീമാധവനിപ്രകാരം. 34
''ഇവിടെയെങ്ങും മഹാഘോരമാമുത്-
പാതങ്ങൾ
ഭവിച്ചുകാണുന്നല്ലോ, ഭൂസുരന്മാരിൽനിന്നും
ആക്രമേ തടുക്കാവതല്ലാത്ത ശാപംകൂടി-
യിക്കാലമിക്കുലത്തിൽ നേരിട്ടിരിക്കുന്നിതു 35
ജീവിച്ചിരിക്കാനാശയുള്ളുന്ന നമ്മളാരു-
മാവസിക്കരുതിനിയിവിടെയാര്യന്മാരേ!
അത്യന്തം പുണ്യപ്രദമായിടും പ്രഭാസമാം
തീർത്ഥത്തിൽ പോകാം നമുക്കേവെക്കുമ-
വിളംബം. 36

1 സമർത്ഥങ്ങൾ 2 ഗർവ്വിഷ്ഠന്മാർ. 3 ദുർനിമിത്തങ്ങൾ.

യത്ര സ്നാത്വാ ദക്ഷശാപാദ്ഗൃഹീതോ യക്ഷ്മണോഡുരാട്
വിമുക്തഃ കില്ബിഷാൽ സദ്യോ ഭേജേ ഭൂയഃ കലോദയം. 37
വയം ച തസ്മിന്നാപ്ലുത്യ തർപ്പയിത്വാ പിതൄൻ സുരാൻ
ഭോജയിത്വോശിജോ വിപ്രാൻ നാനാഗുണവതാന്ധസാ. 38
തേഷു ദാനാനി പാത്രേഷു ശ്രദ്ധയോപ്ത്വാ മഹാന്തി വൈ
വൃജിനാനി തരിഷ്യാമോ ദാനൈർനൗഭിരിവാർണ്ണവം. 39

ശ്രീശുക ഉവാച

ഏവം ഭഗവതാഽഽദിഷ്ടാ യാദവാഃ കുലനന്ദന
ഗന്തും കൃതധിയസ്തീർത്ഥം സ്യന്ദനാൻ സമയൂയുജൻ. 40
തന്നിരീക്ഷ്യോദ്ധവോ രാജൻ ശ്രുത്വാ ഭഗവതോദിതം
ദൃഷ്ട്വാ രിഷ്ടാനി ഘോരാണി നിത്യം കൃഷ്ണമനുവ്രതഃ. 41
വിവിക്ത ഉപസംഗമ്യ ജഗതാമീശ്വരേശ്വരം
പ്രണമ്യ ശിരസാ പാദൗ പ്രാഞ്ജലിസ്തമഭാഷത. 42

ഉദ്ധവ ഉവാച

ദേവദേവേശ യോഗേശ പുണ്യശ്രവണകീർത്തന
സംഹൃത്യൈതത് കുലം നൂനം ലോകം സന്ത്യക്ഷ്യതേ ഭവാൻ
വിപ്രശാപം സമർത്ഥോഽപി പ്രത്യഹന്ന യദീശ്വരഃ. 43
നാഹം തവാങ്ഘ്രികമലം ക്ഷണാർദ്ധമപി കേശവ
ത്യക്തും സമുത്സഹേ നാഥ സ്വധാമ നയ മാമപി. 44
തവ വിക്രീഡിതം കൃഷ്ണ നൃണാം പരമമംഗലം
കർണ്ണപീയൂഷമാസ്വാദ്യ ത്യജത്യന്യസ്പൃഹാം ജനഃ. 45
ശയ്യാസനാടനസ്ഥാനസ്നാനക്രീഡാശനാദിഷു
കഥം ത്വാം പ്രിയമാത്മാനം വയം ഭക്താസ്ത്യജേമഹി. 46
ത്വയോപഭുക്തസ്രഗ്ഗന്ധവാസോഽലങ്കാരചർച്ചിതാഃ
ഉച്ഛിഷ്ടഭോജിനോ ദാസാസ്തവ മായാം ജയേമഹി. 47
വാതാശനാ യ ഋഷയഃ ശ്രമണാ ഊർദ്ധ്വമന്ഥിനഃ
ബ്രഹ്മാഖ്യം ധാമ തേ യാന്തി ശാന്താഃ സംന്യാസിനോഽമലാഃ. 48
വയം ത്വിഹ മഹായോഗിൻ ഭ്രമന്തഃ കർമ്മവർത്മസു
ത്വദ്വാർത്തയാ തരിഷ്യാമസ്താവകൈർദുസ്തരം തമഃ. 49
സ്മരന്തഃ കീർത്തയന്തസ്തേ കൃതാനി ഗദിതാനി ച
ഗത്യുൽസ്മിതേക്ഷണക്ഷ്വേളി യന്നൃലോകവിഡംബനം. 50

ശ്രീശുക ഉവാച

ഏവം വിജ്ഞാപിതോ രാജൻ ഭഗവാൻ ദേവകീസുതഃ
ഏകാന്തിനം പ്രിയം ഭൃത്യമുദ്ധവം സമഭാഷത. 51

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
ഏകാദശസ്കന്ധേ ഷഷ്ഠോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12399 ഏകാദശസ്കന്ധേ ശ്ലോകാഃ 259

## സപ്തമോഽധ്യായഃ

ശ്രീഭഗവാനുവാച

യദാത്ഥ മാം മഹാഭാഗ തച്ചികീർഷിതമേവ മേ
ബ്രഹ്മാ ഭവോ ലോകപാലാഃ സ്വർവ്വാസം മേഽഭികാങ്ക്ഷിണഃ. 1
മയാ നിഷ്പാദിതം ഹ്യത്ര ദേവകാര്യമശേഷതഃ
യദർത്ഥമവതീർണ്ണോഽഹമംശേന ബ്രഹ്മണാർത്ഥിതഃ. 2

ദക്ഷന്റെ ശാപത്തിനാൽ ക്ഷയരോഗത്താൽ—
ക്ലിഷ്ടൻ
നക്ഷത്രനാഥൻ ചന്ദ്രനങ്ങതിൽ സ്നാനംചെയ്തു
ദുഷ്കൃതമശേഷവും ഹനിച്ചു കലോദയം
ചിക്കെന്നു വീണ്ടും കൈക്കൊണ്ടധികം—
ശോഭിക്കുന്നു. 37

നമ്മളുമതിൽ സ്നാനംചെയ്തു ദേവന്മാരെയും
ചെമ്മേ പിതൃക്കളേയും തർപ്പണംചെയ്തശേഷം
നാനാഗുണങ്ങൾ ചേരുമന്നത്താൽ യോഗ്യ—
ക്ഷോണീവാനവന്മാരെബ്ഭുജിപ്പി— [ന്മാരാം
ക്കകവേണം. 38

സത്പാത്രങ്ങളിൽ പിന്നെയേററവും—
ശ്രദ്ധയോട—
മർപ്പിച്ചിടേണം മഹാദാനങ്ങൾ വേണ്ടുംവിധം
അതിനാൽ ദുരിതൗഘം നമുക്കു തരിച്ചീടാ—
മുദധി തോണിയേറിക്കടക്കുന്നതുപോലെ. 39

ശ്രീശുകൻ പറഞ്ഞു

കല്പനയിതുകേട്ടു യാദവന്മാരശേഷം
ക്ഷിപ്രമാ പ്രഭാസമാംതീർത്ഥത്തിലെത്തീടുവാൻ
തേരുകളെല്ലാംപൂട്ടിസ്സർവ്വസാധനങ്ങളും
പാരാതെ ശേഖരിച്ചു യാത്രയ്ക്കായൊരു—
ങ്ങിനാർ. 40

നിത്യവും ഭഗവാന്റെ പിന്നാലെ നടന്നിട്ടു—
മുദ്ധവൻ ഭക്താഗ്രിമനീയൊരുക്കങ്ങൾ പാർത്തും
ഭഗവദ്വചനങ്ങൾ കേട്ടുമേററവും ഭയാ—
നകങ്ങളായീടുമുത്പാതങ്ങൾ
നിരീക്ഷിച്ചും. 41

ഏകാന്തസ്ഥലംതന്നിൽ വിഷ്ടപേശന്മാർക്കീശ—
നാകുമബ്ഭഗവാന്റെ പാദാരവിന്ദങ്ങളിൽ
ശിരസ്സുകൊണ്ടു നമസ്കരിച്ചിട്ടതിഭക്ത്യാ
കരങ്ങൾ രണ്ടും കൂപ്പിനിന്നേവം
ചൊന്നീടിനാൻ. 42

ഉദ്ധവൻ പറഞ്ഞു

യോഗേശാ! ദേവദേവാധീശ്വരാ!
കേൾക്കവോർക്ക—
മാകവേ പുണ്യമേകും കീർത്തനമംഗളം വിഭോ!
സമസ്തശക്തൻഭവാൻ വിപ്രശാപം ഹനിക്കുവാൻ
സമർത്ഥനല്ലാത്തമട്ടിരിപ്പതീക്ഷിക്കുമ്പോൾ
ഇക്കുലം സംഹരിച്ചു ലോകത്തെ ത്യജിക്കുവാ—
നാഗ്രഹിക്കുന്നുണ്ടെന്നുള്ളതു തീർച്ചതന്നെ. 43
ക്ഷണാർദ്ധംപോലുമങ്ങേപ്പദാബ്ജം
വിട്ടിരിപ്പാ—
നെനിക്കിന്നില്ലയല്ലോ കേശവാ! ശേഷിലേശം
അല്ലയോ നാഥാ! ഭവാൻ സ്വധാമം പുകീടുകിൽ
തള്ളരുതെന്നേക്കൂടിക്കൊണ്ടുപോയീട—
വേണം. 44

പുരുമംഗലമായിക്കണ്ണിനുപീയൂഷമാകു—
മരിയോരങ്ങേയ്ക്കെഴും ലീലാകർമ്മങ്ങളെന്നും
മന്നിടനിവാസികളനവഹമാസ്വദിച്ചി—
ട്ടന്യമാമനുഗ്രഹങ്ങളാകവേ ത്യജിക്കുന്നു. 45
നടക്കുമ്പൊഴുമിരിക്കുമ്പൊഴുമുണ്ണുമ്പൊഴും
കിടക്കുമ്പൊഴും കളികളിതൊട്ടുവററിലും
പ്രത്യഹം പ്രേമാത്മാവാം ഭവാനെസ്സേവിച്ചിടും
ഭക്തരാം ഞങ്ങളങ്ങേയെങ്ങനെ
വെടിഞ്ഞിടും. 46

ഭവാനണിഞ്ഞ മാല ചന്ദനം വസ്ത്രം ഭൂഷ—
യിവയാലെല്ലാനാളും ഭൂഷിതന്മാരുംപരം
ഉച്ഛിഷ്ടഭോക്താക്കളുമായീടുമീദാസന്മാർ
നിശ്ചയമായി ഭവന്മായയെക്കടക്കുന്നു. 47
വാതാശര്യഷീശരുമൂർദ്ധ്വരേതസ്സുകളും
പൂതചിത്തരായ്ശാന്തരായ സന്യാസിമാരും
കന്മഷമശേഷവും നിർമ്മൂലം നശിപ്പിച്ചു
ബ്രഹ്മാഖ്യമായീടും ത്വദ്ധാമത്തെ
പ്രാപിക്കുന്നു. 48

ഞങ്ങളോ മഹായോഗിൻ! കർമ്മമാർഗ്ഗങ്ങ—
ളിൽത്താ—
നിങ്ങു നിത്യവും ഭ്രമിക്കുന്നവരെന്നാകിലും
നിന്തിരുഭക്തരോടു ചേർന്നങ്ങേ വാർത്ത ചൊല്ലി
സന്തരിച്ചീടുന്നു ദുസ്തരയാം ത്വന്മായയെ 49
അഞ്ചിതങ്ങളാമങ്ങേ വാക്യങ്ങൾ കർമ്മങ്ങളും
സഞ്ചാരം സ്മിതം നോട്ടം വിനോദമിത്യാദിയാം
മനുഷ്യനാട്യങ്ങളെക്കീർത്തനംചെയ്തും വീണ്ടു—
മനുസ്മരിച്ചും കടന്നീടുന്നിതവിദ്യയെ.'' 50
ഭൂവരാ സ്വാഭിലാഷമീവിധമറിയിക്കെ
ദേവകീദേവീസുതൻ ഭഗവാനേകാന്തിയും
ഭൃത്യനും സുഹൃത്തുമാമുദ്ധവൻതന്നോടായി—
ട്ടിത്തരം വചനങ്ങളരുളിച്ചെയ്തീടിനാൻ. 51

# അദ്ധ്യായം 7

ശ്രീഭഗവാൻ പറഞ്ഞു

അല്ലയോ മഹാഭാഗനായീടുമുദ്ധവാ! നീ
ചൊല്ലിയതുള്ളതാണു ഞാനതിനാഗ്രഹിപ്പൂ.
ബ്രഹ്മാവും മഹേശനും ലോകപാലകന്മാരും
നിർമ്മായമിച്ഛിപ്പൂമദ്വൈകുണ്ഠലോകവാസം. 1
ധാതാവപേക്ഷിക്കയാൽ ഭൂഭാരം ഹരിക്കുവാൻ
ജാതനായ് രാമനൊത്തു സാധിച്ചേൻ
ദേവകാര്യം. 2

കലിം വൈ ശാപനിർദ്ദഗ്ദ്ധാം നങ്ക്ഷ്യത്യന്യോന്യവിഗ്രഹാൽ
സമുദ്രഃ സപ്തമേഽഹ്ന്യേതാം പുരീം ച പ്ലാവയിഷ്യതി. 3

യഹ്യേവായം മയാ ത്യക്തോ ലോകോഽയം നഷ്ടമംഗലഃ
ഭവിഷ്യത്യചിരാൽ സാധോ കലിനാപി നിരാകൃതഃ. 4

ന വസ്തവ്യം ത്വയൈവേഹ മയാ ത്യക്തേ മഹീതലേ
ജനോഽധർമ്മരുചിർഭദ്ര ഭവിഷ്യതി കലൗ യുഗേ. 5

ത്വം തു സർവ്വം പരിത്യജ്യ സ്നേഹം സ്വജനബന്ധുഷു
മയ്യാവേശ്യ മനഃ സമ്യക് സമദൃഗ്വിചരസ്വ ഗാം. 6

യദിദം മനസാ വാചാ ചക്ഷുർഭ്യാം ശ്രവണാദിഭിഃ
നശ്വരം ഗൃഹ്യമാണം ച വിദ്ധി മായാമനോമയം. 7

പുംസോഽയുക്തസ്യ നാനാർത്ഥോ ഭ്രമഃ സ ഗുണദോഷഭാക്
കർമ്മാകർമ്മവികർമ്മേതി ഗുണദോഷധിയോ ഭിദാ. 8

തസ്മാദ്യുക്തേന്ദ്രിയഗ്രാമോ യുക്തചിത്ത ഇദം ജഗൽ
ആത്മനീക്ഷസ്വ വിതതമാത്മാനം മയ്യധീശ്വരേ. 9

ജ്ഞാനവിജ്ഞാനസംയുക്ത ആത്മഭൂതഃ ശരീരിണാം
ആത്മാനുഭവതുഷ്ടാത്മാ നാന്തരായൈർവ്വിഹന്യതേ. 10

ദോഷബുദ്ധ്യോഭയാതീതോ നിഷേധാന്ന നിവർത്തതേ
ഗുണബുദ്ധ്യാ ച വിഹിതം ന കരോതി യഥാർഭകഃ. 11

സർവ്വഭൂതസുഹൃച്ഛാന്തോ ജ്ഞാനവിജ്ഞാനനിശ്ചയഃ
പശ്യൻ മദാത്മകം വിശ്വം ന വിപദ്യേത വൈ പുനഃ. 12

ശ്രീശുക ഉവാച

ഇത്യാദിഷ്ടോ ഭഗവതാ മഹാഭാഗവതോ നൃപ
ഉദ്ധവഃ പ്രണിപത്യാഹ തത്ത്വജിജ്ഞാസുരച്യുതം. 13

യോഗേശ യോഗവിന്യാസ യോഗാത്മൻ യോഗസംഭവ
നിഃശ്രേയസായ മേ പ്രോക്തസ്ത്യാഗഃ സംന്യാസലക്ഷണഃ. 14

ത്യാഗോഽയം ദുഷ്കരോ ഭൂമൻ കാമാനാം വിഷയാത്മഭിഃ
സുതരാം ത്വയി സർവ്വാത്മന്നഭക്തൈരിതി മേ മതിഃ. 15

സോഽഹം മമാഹമിതി മൂഢമതിർവ്വിഗാഢ-
സ്ത്വന്മായയാ വിരചിതാത്മനി സാനുബന്ധേ
തത്ത്വഞ്ജസാ നിഗദിതം ഭവതാ യഥാഹം
സംസാധയാമി ഭഗവന്നനുശാധി ഭൃത്യം. 16

സത്യസ്യ തേ സ്വദൃശ ആത്മന ആത്മനോഽന്യം
വക്താരമീശ വിബുധേഷ്വപി നാനുചക്ഷേ
സർവ്വേ വിമോഹിതധിയസ്തവ മായയേശ
ബ്രഹ്മാദയസ്തനുഭൃതോ ബഹിരർത്ഥഭാവാഃ. 17

തസ്മാദ്ഭവന്തമനവദ്യമനന്തപാരം
സർവ്വജ്ഞമീശ്വരമകുണ്ഠവികുണ്ഠധിഷ്ണ്യം
നിർവ്വിണ്ണധീരഹമു ഹ വൃജിനാഭിതപ്തോ
നാരായണം നരസഖം ശരണം പ്രപദ്യേ. 18

ശ്രീഭഗവാനുവാച

പ്രായേണ മനുജാ ലോകേ ലോകതത്ത്വവിചക്ഷണാഃ
സമുദ്ധരന്തി ഹ്യാത്മാനമാത്മനൈവാശുഭാശയാൽ. 19

വംശവും ശാപത്തിനാൽ നഷ്ടപ്രായമായ്— തമ്മിൽ
വാശിയായ് ശണ്ഠയിട്ട മുഴവൻ നശിച്ചിട്ടും
ഇന്നുതൊട്ടേഴാംനാളിൽ ദ്വാരകാപട്ടണത്തെ
നിർണ്ണയം പാരാവാരം കടന്നുകേറി മുക്കും. 3
എപ്പൊഴീ ലോകമെന്നാൽ ത്യക്തമായ് ഭവിച്ചീട്ട—
മപ്പോഴേയത്രു നഷ്ടമംഗലമായിത്തീരും
ദുഷ്ടനായീടും കലിതന്നാലെയാക്രമിക്ക—
പ്പെട്ടതായ് ഭവിച്ചീടുമെന്നതിൽ തർക്കമില്ല. 4
ഉലകം ഞാനുപേക്ഷിച്ചീടുമ്പോളാരംഭിക്കും
കലിതൻ കാലം, ലോകരധർമ്മാസക്തരാകും
അക്കാലത്തിവിടെ നീ നിവസിച്ചെന്നാലതു
ദുഃഖഹേതുകമാകും നിനക്കെന്നോർക്ക സാധോ! 5
ബാന്ധവസ്വജനസൗഹൃദത്തെപ്പാടേ തള്ളി—
യന്തരംഗത്തെയെന്നിൽ സമർപ്പിച്ചിട്ട നീയും
സമദർശനനായിസ്സന്താപലേശമെന്യേ
ക്ഷമയിലെങ്ങും ചുറ്റിസ്സഞ്ചരിച്ചാലും സുഖം. 6
ചേതസ്സു വാക്കു നേത്രം കർണ്ണമിത്യാദിയാലെ—
യേതൊന്നു ഗ്രഹിക്കപ്പെട്ടീടുന്നുണ്ടതു സർവ്വം
നശ്വരമായി മനോമയമായിരിക്കയാൽ
നിശ്ചയിച്ചീടുക നീയതിനെ മായയെന്നായ്. 7
മാനസമടക്കാത്ത പുരുഷൻ ഭ്രമിക്കുന്നു
നാനാർത്ഥങ്ങളിൽ [1]ഗുണദോഷഭാക്കത്രേയവൻ
അവന്നു മൂന്നുവിധം ഭേദങ്ങൾ കർമ്മത്തിനു
ഭവിപ്പൂ കർമ്മാകർമ്മവികർമ്മങ്ങളെന്നേവം. 8
അതിനാലിന്ദ്രിയങ്ങളടക്കി മനസ്സിനെ—
യൊതുക്കിയീലോകത്തെയാത്മാവിൽ കണ്ടിട്ട നീ
വിതതാത്മാവേപ്പിന്നെയഖിലേശ്വരനായി
സ്ഥിതിചെയ്യുമീടുന്നൊരീയെന്നിലും കണ്ടുകൊൾക. 9
ജ്ഞാനവിജ്ഞാനങ്ങളൊത്താത്മാനുഭവതുഷ്ട—
മാനസനായിദ്ദേഹിസമൂഹാത്മാവുമായി
പരിശോഭിക്കുന്നവന്നന്തരായങ്ങളാലി—
ങ്ങൊരുകാലവും ഹാനിഭവിക്കുന്നില്ല നൂനം. 10
ദ്വന്ദ്വത്തെക്കടന്നവനെങ്കിലും നിഷേധത്തിൽ—
നിന്നവൻ നിവർത്തിപ്പൂ ദോഷധീയാലതും.
അർഭകനെന്നപോലെ ഹിതമാചരിക്കുന്നി—
തെപ്പൊഴുമതു ഗുണബുദ്ധിമൂലവുമല്ല. 11
ജ്ഞാനവിജ്ഞാനങ്ങളാൽ നിശ്ചയധീയായ് ശാന്ത—
മാനസനായിസ്സർവ്വഭൂതബന്ധുവാം ജ്ഞാനി
വിശ്വത്തെ മദ്രൂപമായ്ക്കാണുന്നിതവൻ വീണ്ടും
നിശ്ചയം ജനിമൃതിവിപത്തു വരിച്ചീടാ. 12

1 ഗുണങ്ങളേയും ദോഷങ്ങളേയും ഭജിക്കുന്നവൻ.

ശ്രീശുകൻ പറഞ്ഞു

ശ്രീകൃഷ്ണൻ തന്നാലേവമാദിഷ്ടനായീടിന
ഭാഗവതാഗ്രേസരനുദ്ധവൻ ഭഗവാനെ
നമസ്കരിച്ചശേഷം തത്ത്വങ്ങൾ ധരിക്കുവാ—
നമിതാഭിലാഷത്തോടീവിധം ചൊല്ലീടിനാൻ. 13
യോഗാത്മൻ! യോഗേശ്വരാ! യോഗവിന്ന്യാസ— സദേവാ
യോഗസംഭവാ! മമ മോക്ഷലാഭത്തിനായി
സന്ന്യാസചിഹ്നമാകും ത്യാഗത്തെത്തിരുമനി—
യെന്നോടിദാനീമലിവാർന്നരുൾചെയ്യു— വല്ലോ. 14
വിഷയാസക്തമാകും മാനസമാളുവോർക്കീ
വിഷയത്യാഗം പാർക്കിൽ ദുഷ്കരം മഹാത്മാവേ!
സർവ്വാത്മൻ! ഭവഭക്തിഹീനന്മാർക്കതു പാരം
ദുർവ്വഹമാകുമെന്നായ് തോന്നുന്നിതെ— നിക്കുള്ളിൽ. 15
ഭഗവൻ! ഭവന്മായാകല്പിതമാകും ഭാര്യ,
മക,നിത്യാദി ബന്ധമിയലും ശരീരത്തിൽ
ഞാനെന്റെയെന്നിത്തരം സ്നേഹത്താൽ ബദ്ധനാമീ
ഞാനങ്ങു കല്പിച്ചോരസ്സന്ന്യാസചിഹ്നത്യാഗം
എങ്ങനെയായാലെളുതായിട്ട സാധിക്കുമെ—
ന്നങ്ങുന്നിബ്ഭൃത്യനോടായരുളിച്ചെയ്യേ— ണമേ. 16
നാശഹീനനായാത്മരൂപനായ് ശോഭിച്ചീടു—
മീശ്വരാ! ഭവത്തത്ത്വം നീയെന്യേ വിണ്ണോ— രിലും
അറിവോരാരുമില്ല ധാതാവാദികൾപോലും
ശരീരം നിത്യമെന്നു കാണ്മൂ നിന്മായാ— വശാൽ. 17
അതിനാൽ ദുഃഖതപ്തനായ ഞാനനാസക്ത—
മതിയായിപ്പോളനവദ്യനായ് സർവ്വജ്ഞനായ്
കാലദേശങ്ങളില്ലാത്തവനായീശനായി—
ക്കാലം ബാധിച്ചിടാത്ത വികുണ്ഠലോകമാളും
നരസഖാവാം നാരായണനായ് വിളങ്ങിടും
തിരുമേനിയെയിതാ ശരണംപ്രാപിക്കുന്നു. 18

ശ്രീഭഗവാൻ പറഞ്ഞു

ലോകതത്ത്വത്തിൽ വിചക്ഷണരാം മനുഷ്യരീ—
ലോകത്തിൽ സ്വന്തം ബുദ്ധികൊണ്ടുതാനാ— ത്മാവിനെ
അശുഭാശയംതന്നിൽനിന്നു സാമാന്യമായി
വിഷമമേതുമെന്യേയുദ്ധരിപ്പതായ് കേൾപ്പൂ. 19

ആത്മനോ ഗുരുരാത്മൈവ പുരുഷസ്യ വിശേഷതഃ
യൽ പ്രത്യക്ഷാനുമാനാഭ്യാം ശ്രേയോഽസാവനുവിന്ദതേ. 20

പുരുഷത്വേ ച മാം ധീരാഃ സാംഖ്യയോഗവിശാരദാഃ
ആവിസ്തരാം പ്രപശ്യന്തി സർവ്വശക്ത്യുപബൃംഹിതം. 21

ഏകദ്വിത്രിചതുഷ്പാദോ ബഹുപാദസ്തഥാ പദഃ
ബഹ്വ്യഃ സന്തി പുരഃ സൃഷ്ടാസ്താസാം മേ പൗരുഷീ പ്രിയാ. 22

അത്ര മാം മാർഗ്ഗയന്ത്യദ്ധാ യുക്താ ഹേതുഭിരീശ്വരം
ഗൃഹ്യമാണൈർഗ്ഗുണൈർല്ലിംഗൈരഗ്രാഹ്യമനുമാനതഃ. 23

അത്രാപ്യുദാഹരന്തീമമിതിഹാസം പുരാതനം
അവധൂതസ്യ സംവാദം യദോരമിതതേജസഃ. 24

അവധൂതം ദ്വിജം കഞ്ചിച്ചരന്തമകുതോഭയം
കവിം നിരീക്ഷ്യ തരുണം യദുഃ പപ്രച്ഛ ധർമ്മവിൽ. 25

കുതോ ബുദ്ധിരിയം ബ്രഹ്മന്നകർത്തുഃ സുവിശാരദാ
യാമാസാദ്യ ഭവാംല്ലോകേ വിദ്വാംശ്ചരതി ബാലവൽ. 26

പ്രായോ ധർമ്മാർത്ഥകാമേഷു വിവിത്സായാം ച മാനവാഃ
ഹേതുനൈവ സമീഹന്തേ ആയുഷോ യശസഃ ശ്രിയഃ. 27

ത്വം തു കല്പഃ കവിർദ്ദക്ഷഃ സുഭഗോഽമൃതഭാഷണഃ
ന കർത്താ നേഹസേ കിഞ്ചിജ്ജഡോന്മത്തപിശാചവൽ. 28

ജനേഷു ദഹ്യമാനേഷു കാമലോഭദവാഗ്നിനാ
ന തപ്യസേഽഗ്നിനാ മുക്തോ ഗംഗാംഭഃസ്ഥ ഇവ ദ്വിപഃ. 29

ത്വം ഹി നഃ പൃച്ഛതാം ബ്രഹ്മന്നാത്മന്യാനന്ദകാരണം
ബ്രൂഹി സ്പർശവിഹീനസ്യ ഭവതഃ കേവലാത്മനഃ. 30

ശ്രീഭഗവാനുവാച

യദുനൈവം മഹാഭാഗോ ബ്രഹ്മണ്യേന സുമേധസാ
പൃഷ്ടഃ സഭാജിതഃ പ്രാഹ പ്രശ്രയാവനതം ദ്വിജഃ. 31

ബ്രാഹ്മണ ഉവാച

സന്തി മേ ഗുരവോ രാജൻ ബഹവോ ബുദ്ധ്യുപാശ്രിതാഃ
യതോ ബുദ്ധിമുപാദായ മുക്തോഽടാമീഹ താൻ ശൃണു. 32

പൃഥിവീ വായുരാകാശമാപോഽഗ്നിശ്ചന്ദ്രമാ രവിഃ
കപോതോഽജഗരഃ സിന്ധുഃ പതംഗോ മധുകൃദ്ഗജഃ. 33

മധുഹാ ഹരിണോ മീനഃ പിംഗലാ കുരരോഽർഭകഃ
കുമാരീ ശരകൃൽ സർപ്പ ഊർണ്ണനാഭിഃ സുപേശകൃൽ. 34

ഏതേ മേ ഗുരവോ രാജംശ്ചതുർവ്വിംശതിരാശ്രിതാഃ
ശിക്ഷാ വൃത്തിഭിരേതേഷാമന്വശിക്ഷമിഹാത്മനഃ. 35

യതോ യദനുശിക്ഷാമി യഥാ വാ നാഹുഷാത്മജ
തത്തഥാ പുരുഷവ്യാഘ്ര നിബോധ കഥയാമി തേ. 36

ഭൂതൈരാക്രമ്യമാണോഽപി ധീരോ ദൈവവശാനുഗൈഃ
തദ്വിദ്വാന്ന ചലേന്മാർഗ്ഗാദന്വശിക്ഷം ക്ഷിതേർവ്രതം. 37

ശശ്വൽപരാർത്ഥസർവ്വേഹഃ പരാർത്ഥൈകാന്തസംഭവഃ
സാധുഃ ശിക്ഷേത ഭൂഭൃത്തോ നഗശിഷ്യഃ പരാത്മതാം. 38

തനിക്കു ഹിതാഹിതമുപദേശിക്കും ഗുരു
തനതാത്മാവുതന്നെ, വിശേഷബുദ്ധിമാനായ്
തത്ത്വാർത്ഥവിത്തായിട്ടും പുരുഷൻ വിശേ–
ഷിച്ചും
പ്രത്യക്ഷാനുമാനങ്ങൾകൊണ്ടു നേടുന്നു
മോക്ഷം. 20
മർത്ത്യജന്മത്തിൽ സാംഖ്യം യോഗമെന്നിതു
രണ്ടി–
ലെത്രയും സമർത്ഥരായ് ധീരരാം പുരുഷന്മാർ
എല്ലാ ശക്തികളാലും പൂർണ്ണനായീടുമെന്നെ
നല്ലപോൽത്തെളിവായിത്തന്നെ വീക്ഷി–
ച്ചിടുന്നു. 21
ഒന്നുരണ്ടഥ മൂന്നുനാലെന്നിങ്ങനെ പാദ–
മാന്നും കാലില്ലാതെയും ജന്തുക്കളെണ്ണമന്യേ
സൃഷ്ടിക്കപ്പെട്ടിട്ടുണ്ടിങ്ങവയിലെനിക്കേറ്റ–
മിഷ്ടമിമ്മനുഷ്യവർഗ്ഗത്തെയെന്നോർത്തീടുക. 22
ഈശനായഗ്രാഹ്യനാമെന്നെയിങ്ങാത്മചിന്താ–
പേശലർ [1]ഗ്രഹ്യമാണ ഗുണകർമ്മങ്ങൾകൊണ്ടും
ലക്ഷണാനുമാനങ്ങൾകൊണ്ടുമേ മർത്ത്യമെയ്യിൽ
വീക്ഷിപ്പാൻ നിരന്തരം സാക്ഷാത്തായ്–
ത്തിരയുന്നു. 23
എന്നതിന്നനുപമതേജസ്വിയാകും യദു–
മന്നനുമവധൂതൻതാനുമായ് പണ്ടൊരിക്കൽ
ഉണ്ടായ സംഭാഷണരൂപമാമിതിഹാസ–
മിണ്ടലാറ്റുവാനുദാഹരിക്കാം കേട്ടുകൊൾക. 24
അവധൂതനായ്പരം യുവാവായ് ഭയഹീന–
മവനിയെങ്ങും ചുറ്റിച്ചരിക്കും കവീന്ദ്രനാം
ഒരു വിപ്രനെക്കണ്ടു ധർമ്മജ്ഞനാകും യദു–
നരപാലകൻ ചോദിച്ചീടിനാനിപ്രകാരം. 25
അല്ലയോ ബ്രഹ്മൻ! ഭവാനകർത്താവെന്നാകിലും
ദുർല്ലഭമാമിബ്ബുദ്ധിയെങ്ങനെ സിദ്ധിച്ചിതു
ഈ തരം ബുദ്ധിപൂണ്ട വിദ്വാനാകിലുമൊരു
പൈതൽപോലങ്ങുന്നെങ്ങും സഞ്ചരിക്കുന്നു–
വല്ലോ. 26
ജനങ്ങൾ സാധാരണ ധർമ്മാർത്ഥ കാമപ്രാപ്തി–
ക്കനുയോജ്യങ്ങളാകും വിഷയങ്ങളിൽ നിത്യം
പ്രവർത്തിപ്പതായുസ്സു യശസ്സൈശ്വര്യമെന്നു–
ള്ളവയെസ്സമ്പാദിപ്പാനുള്ള വാഞ്ഛയാലത്രേ. 27
ശക്തനും വിദ്വാനും സുന്ദരനും സുധാഭാഷി–
മുഖ്യനും സമർത്ഥനുമായിരുന്നിട്ടും ഭവാൻ
ഉന്മത്തൻ ജഡൻ പിശാചെന്നിവരെന്നപോലെ
കർമ്മങ്ങൾ ചെയ്യുന്നതില്ലിച്ഛിക്കുന്നതുമില്ല. 28
കാമലോഭങ്ങളാകും വനവഹ്നിയിൽ ജന–
സ്തോമമമപ്പെട്ടു ദഹിച്ചീടവേയതിൽനിന്നും
മുക്തനാം ഭവാൻ ഗംഗാവാഹിനീസലിലത്തിൽ
മഗ്നനാമാനമട്ടിൽ സാനന്ദം വിഹരിപ്പൂ. 29
കേവലാത്മാവായാശ വിഷയങ്ങളിലെന്യേ
മേവിടും ബ്രഹ്മൻ! ഭവാനിന്നനുഭവിപ്പതാം
ആനന്ദത്തിനു ഹേതുവെന്തെന്നതറിഞ്ഞീടാൻ
ഞാനിച്ഛിക്കുന്നു ഭവാൻ വിശദം
കഥിച്ചാലും. 30

ശ്രീഭഗവാൻ പറഞ്ഞു

മതിമാനായി ദ്വിജഭക്തനാം യദുഭൂപൻ
നതിചെയ്തൊതുങ്ങിസ്സത്കരിച്ചു ചോദിക്കവേ
തുഷ്ടനായ് മഹാഭാഗനാകുമാ മഹീദേവ–
ശ്രേഷ്ഠനദ്ദേഹത്തിനോടീവിധമരുൾചെയ്താൻ 31

ബ്രാഹ്മണൻ പറഞ്ഞു

ധരണീശ്വരാ! ബുദ്ധികൊണ്ടു ഞാനനേകം
സദ്–
ഗുരുക്കന്മാരെയംഗീകരിച്ചിട്ടുണ്ടു കേൾക്ക
അവരിൽനിന്നുമാന്നോരറിവിൻ സഹായത്താ–
ലവനീതലത്തിൽ ഞാൻ മുക്തനായ് നടക്കുന്നു. 32
ഭൂമിയും, സമീരണ,നാകാശം നീരമഗ്നി
സോമ,നർക്കൻ, കപോതം, പെരുമ്പാ,മ്പാഴി,
പാററ,
ഭൃംഗവും, മാതംഗം, തേനെടുപ്പോൻ, മാൻ,
മത്സ്യവും,
പിംഗലയാമംഗന, കുരരപ്പക്ഷി, ബാലൻ,
കന്യക, ശരംതീർപ്പോൻ, പന്നഗം, ചിലന്തിയും
പിന്നെയാ വേട്ടാളനുംതന്നെയിഗ്ഗുരു–
ക്കന്മാർ 33–34
ഞാനവരിരുപത്തിനാലുപേരുടെ വൃത്തി
കാണവേ വേണ്ട പാഠം പഠിച്ചുകൊണ്ടീ–
ടിനേൻ. 35
ഏതേതു വിധമാരിൽനിന്നെല്ലാമഭ്യസിച്ചെ–
ന്നോതുന്നേൻ കേൾക്ക നാഹുഷാത്മജാ!
പുരുഷേന്ദ്രാ! 36
പ്രാരബ്ധവശംഗതരായീടും ജനങ്ങൾ തൻ–
ഘോരമാം പീഡനങ്ങളേൽക്കിലും വിദ്വാ–
നായോൻ
ധർമ്മമാർഗ്ഗത്തിൽനിന്നുമണുവും ചലിക്കായ്‌വാൻ
ചെമ്മേ ഞാനഭ്യസിച്ചേൻ ധരിത്രിക്കെഴും
വ്രതം. 37
നല്ലവനെല്ലായ്പൊഴും പരാർത്ഥം പ്രവൃത്തിക–
ളെല്ലാമേ ചെയ്യുമവനന്യന്നുവേണ്ടി മാത്രം
ഉണ്ടായിട്ടുള്ളവൻതാനെന്നതു പർവ്വതത്തെ–
ക്കണ്ടു നല്ലപോൽ നരൻ പഠിച്ചീടുകവേണം. 38

1 ഗ്രഹിക്കപ്പെടുന്ന ഗുണകാര്യങ്ങളായ താൻ ചെയ്യുന്ന കർമ്മങ്ങൾ

പ്രാണവൃത്ത്യൈവ സന്തുഷ്യേന്മുനിർന്നൈവേന്ദ്രിയപ്രിയൈഃ
ജ്ഞാനം യഥാ ന നശ്യേത നാവകീര്യേത വാങ്മനഃ. 39

വിഷയേഷ്വാവിശൻ യോഗീ നാനാധർമ്മേഷു സർവ്വതഃ
ഗുണദോഷവ്യപേതാത്മാ ന വിഷജ്ജേത വായുവൽ. 40

പാർത്ഥിവേഷ്വിഹ ദേഹേഷു പ്രവിഷ്ടസ്തദ്ഗുണാശ്രയഃ
ഗുണൈർന്ന യുജ്യതേ യോഗീ ഗന്ധൈർവ്വായുരിവാത്മദൃക്.  41

അന്തർഹിതശ്ച സ്ഥിരജംഗമേഷു
ബ്രഹ്മാത്മഭാവേന സമന്വയേന
വ്യാപ്ത്യാവ്യവച്ഛേദമസംഗമാത്മനോ
മുനിർന്നഭസ്ത്വം വിതതസ്യ ഭാവയേൽ. 42

തേജോഽബന്നമയൈർഭാവൈർമ്മേഘാദ്യൈർവ്വായുനേരിതൈഃ
ന സ്പൃശ്യതേ നഭസ്തദ്വൽ കാലസൃഷ്ടൈർഗ്ഗുണൈഃ പുമാൻ. 43

സ്വച്ഛഃ പ്രകൃതിതഃ സ്നിഗ്ദ്ധോ മാധുര്യസ്തീർത്ഥഭൂർന്നൃണാം
മുനിഃ പുനാത്യപാം മിത്രമീക്ഷോപസ്പർശകീർത്തനൈഃ. 44

തേജസ്വീ തപസാ ദീപ്തോ ദുർദ്ധർഷോദരഭാജനഃ
സർവ്വഭക്ഷോഽപി യുക്താത്മാ നാദത്തേ മലമഗ്നിവൽ. 45

ക്വചിച്ഛന്നഃ ക്വചിൽ സ്പഷ്ട ഉപാസ്യഃ ശ്രേയ ഇച്ഛതാം
ഭുങ്ക്തേ സർവ്വത്ര ദാതൄണാം ദഹൻ പ്രാഗുത്തരാശുഭം. 46

സ്വമായയാ സൃഷ്ടമിദം സദസല്ലക്ഷണം വിഭുഃ
പ്രവിഷ്ട ഈയതേ തത്തത്സ്വരൂപോഽഗ്നിരിവൈധസി. 47

വിസർഗ്ഗാദ്യാഃ ശ്മശാനാന്താ ഭാവാ ദേഹസ്യ നാത്മനഃ
കലാനാമിവ ചന്ദ്രസ്യ കാലേനാവ്യക്തവർത്മനാ. 48

കാലേന ഹ്യോഘവേഗേന ഭൂതാനാം പ്രഭവാപ്യയൗ
നിത്യാവപി ന ദൃശ്യേതേ ആത്മനോഽഗ്നേര്യഥാർച്ചിഷാം. 49

ഗുണൈർഗ്ഗുണാനുപാദത്തേ യഥാകാലം വിമുഞ്ചതി
ന തേഷു യുജ്യതേ യോഗീ ഗോഭിർഗ്ഗാ ഇവ ഗോപതിഃ. 50

ബുധ്യതേ സ്വേ ന ഭേദേന വ്യക്തിസ്ഥ ഇവ തദ്ഗതഃ
ലക്ഷ്യതേ സ്ഥൂലമതിഭിരാത്മാ ചാവസ്ഥിതോഽർക്കവൽ. 51

നാതിസ്നേഹഃ പ്രസംഗോ വാ കർത്തവ്യഃ ക്വാപി കേനചിൽ
കുർവ്വൻ വിന്ദേത സന്താപം കപോത ഇവ ദീനധീഃ. 52

കപോതഃ കശ്ചനാരണ്യേ കൃതനീഡോ വനസ്പതൗ
കപോത്യാ ഭാര്യയാ സാർദ്ധമുവാസ കതിചിൽ സമാഃ. 53

കപോതൗ സ്നേഹഗുണിതഹൃദയൗ ഗൃഹധർമ്മിണൗ
ദൃഷ്ടിം ദൃഷ്ട്യാംഗമംഗേന ബുദ്ധിം ബുദ്ധ്യാ ബബന്ധതുഃ. 54

ശയ്യാസനാടനസ്ഥാനവാർത്താക്രീഡാശനാദികം
മിഥുനീഭൂയ വിസ്രബ്ധൗ ചേരതുർവ്വനരാജിഷു. 55

അന്യാധീനത്തിൽ വർത്തിച്ചീടേണ്ട സമ്പ്രദായം
നന്നായഭ്യസിക്കണം പാദപശിഷ്യനായും
ഏതു വൃത്തിയാൽ ജ്ഞാനം നശിക്കാതിരി–
ക്കുമോ
ചേതസ്സും വാക്കും തീരെച്ചലിക്കാതിരിക്കുമോ
താദൃശപ്രാണവൃത്ത്യാ മാമുനി തോഷിക്കണ–
മേതുമേയതീന്ദ്രിയപ്രീതിയാലല്ല വേണ്ടു. 39
അശങ്കം യോഗിയെല്ലാദിക്കിലുമുള്ള നാനാ–
വിഷയഭോഗങ്ങളിൽ വ്യാപൃതനായീടിലും
ഗുണങ്ങളേയും തഥാ ദോഷങ്ങളേയുമോരാ–
തനിലന്മട്ടിൽ പററലററു സഞ്ചരിക്കണം. 40
പാർത്ഥിവമാകും ശരീരങ്ങളിൽ പ്രവേശിച്ചു
പൃഥ്വിയിൽ ദേഹധർമ്മയുക്തനായിരിക്കിലും
ആത്മദൃക്കായീടുന്ന യോഗിയീദേഹധർമ്മ–
മാത്മാവിനുള്ളതല്ലെന്നുറച്ചു വസിക്കണം
വായുവോടിപ്പാഠവും പഠിച്ചുകൊണ്ടേൻ ഗന്ധം
സ്വീയമായുള്ളതല്ല വായുവിന്നൊരിക്കലും. 41
ദേഹാന്തർഗ്ഗതൻ മുനി, ജംഗമസ്ഥിരങ്ങൾ തൻ–
വ്യൂഹത്തിൽ ചേർന്നിരിക്കും സർവ്വാത്മ–
ഭാവത്താലും
അശേഷവ്യാപ്തികൊണ്ടും വിതതാത്മാ–
വാർന്നിടു–
മസംഗം പരിച്ഛിന്നഭാവമിവമൂലം
ആകാശസമാനത ഭാവിച്ചീടുക വേണ–
മാകാശമഖണ്ഡവും സംഗഹീനവുമല്ലോ. 42
കാലസൃഷ്ടങ്ങളാകും ത്രിഗുണങ്ങളിൽ ജന്മ–
മേലുന്നതായി വഹ്നിജലാന്നമയങ്ങളാം
വപുസ്സുകളാൽ ജീവൻ സ്പർശിക്കപ്പെടുന്നീല
നഭസ്സു വാതനീത മേഘങ്ങളാലെന്നപോൽ. 43
സ്വച്ഛനും സ്വഭാവത്താൽ സ്നിഗ്ദ്ധനും മധുരമാ–
യുച്ചരിച്ചീടുവോനും മാനുഷസംപൂജ്യനും
തീർത്ഥാംബുസമനുമാം മാമുനിയീക്ഷാസ്പർശ–
കീർത്തനങ്ങളാൽ പരിശുദ്ധമാക്കുന്നു ലോകം. 44
തേജസ്വിയായിത്തപോദീപ്തനായ്–
ക്കുക്ഷിയാകും–
ഭാജനമാർന്നു സർവ്വാശനനായ് ദുർദ്ധർഷനായ്
ചിത്തമാത്മാവിൽ നന്നായടക്കിയിരുന്നിട്ടും
മർത്ത്യനഗ്നിപോൽ ഗ്രഹിക്കുന്നതില്ല
ശുദ്ധിയെ. 45
ഛന്നനായ്ച്ചിലദിക്കിൽ സ്പഷ്ടനായും
ചിലേട–
ത്തന്യൂനതരശ്രേയസ്സിച്ഛിപ്പോർക്കുപാസ്യനായ്
ദാതാക്കളുടെ ഭൂതഭാവിപാപങ്ങൾ മുനി
വീതിഹോത്രൻപോൽ ധ്വംസിച്ചശിപ്പൂ
ലഭ്യമേതും. 46

വിഭുവാമാത്മാവുതാൻ [1]സദസന്മയമാമീ–
പ്രപഞ്ചം സ്വമായയാൽത്തീർത്തതിൽ
പ്രവേശിച്ചു
വിറകിലഗ്നിയെന്നവിധത്തിൽ സരൂപനായ്
വിരാജിപ്പതായ്ക്കാണ്മൂ തത്തദ്രൂപത്തിൽ–
തന്നെ. 47
ഉത്ഭവംമുതൽ മൃത്യുപര്യന്തമോരോ ഭാവ–
മസ്പഷ്ടഗതിയാളും കാലത്താലുണ്ടാവതു
മെയ്ക്കുശ്രേയാത്മാവിനല്ലഭിവൃദ്ധിക്ഷയങ്ങ–
ളൊക്കെയും കലകൾക്കാണിന്ദുവിനല്ലെന്ന–
പോൽ. 48
ഓഘവേഗത്തിൽപ്പായും കാലത്താൽ
ഭൂതാവലി–
ക്കാകെ നാശോല്പത്തികളെപ്പൊഴും ഭവിക്കിലും
അർച്ചിസ്സുകൾക്കെന്നിയേയഗ്നിക്കു
കാണുന്നില്ലീ–
നശ്വരാവസ്ഥയതുപോലെയാണാ–
ത്മാവിനും. 49
കാലത്തിന്നനുസരിച്ചിന്ദ്രിയഗ്രാമംമൂല–
മാളുന്ന വിഷയങ്ങൾ മോചിച്ചീടുന്നു പിന്നെ
അവയിലെങ്ങും യോഗി സംഗിക്കുന്നതേയില്ല
വിവസ്വാനംശുക്കളാൽ ജലത്തെയെന്ന–
പോലെ. 50
സലിലാദിയിൽ പ്രതിബിംബിക്കും
ഭാനുമാനെ
പലതായ് സ്ഥൂലദൃഷ്ടിയറിയുംപോലെയത്രേ
നാനോപാധികനാകുമാത്മാവും വിഭിന്നനായ്
ഭാനിപ്പതെന്ന തത്ത്വമക്കനിൽ–
നിന്നറിഞ്ഞേൻ. 51
അതിസ്നേഹമോ ക്രമാധികസംഗമോ സമു–
ചിതമായിരിക്കയില്ലോർക്കുകിലാർക്കുമെങ്ങും
വിപരീതമായിവയാർന്നീടിൽ ദീനനായി–
ക്കപോതംമട്ടിൽ പരം ദുഃഖിക്കാനിടയാകും. 52
അരണ്യംതന്നിലൊരു മരത്തിൽക്കൂടുണ്ടാക്കി–
ക്കുറേനാൾ കപോതിയോടൊത്തു വാണാൻ
കപോതം. 53
സ്നേഹത്താലവർ മനം ബന്ധിച്ചു പരസ്പരം
ഗേഹധർമ്മങ്ങളാർന്നു കണ്ണിനെക്കണ്ണിനോടും
ബുദ്ധിയേബുദ്ധിയോടും ദേഹത്തെദ്ദേഹത്തോടു–
മത്യന്തം ബദ്ധമാക്കിസ്സുഖമായ്–
പ്പാർത്തീടിനാർ. 54
അന്യോന്യം വിശ്വാസമാർന്നീടുമമ്മിഥുനങ്ങ–
ളൊന്നിച്ചു ദിനംപ്രതി കാനനങ്ങളിലെല്ലാം
കിടപ്പിരിപ്പു, കേളി ഭാഷണം, സ്ഥലംമാററ–
മടനാശനവിനോദങ്ങളുമനുഷ്ഠിച്ചാർ. 55

1. ഉത്കൃഷ്ടവും നികൃഷ്ടവുമെന്നു വ്യവഹരിക്കപ്പെടുന്ന രൂപത്തിലുള്ളത്.

യം യം വാഞ്ഛതി സാ രാജംസ്തർപ്പയന്ത്യനുകംപിതാ
തം തം സമനയൽ കാമം കൃച്ഛ്റേണാപ്യജിതേന്ദ്രിയഃ. 56
കപോതീ പ്രഥമം ഗർഭം ഗൃഹ്ണതീ കാല ആഗതേ
അണ്ഡാനി സുഷുവേ നീഡേ സ്വപത്യുഃ സന്നിധൗ സതീ. 57
തേഷു കാലേ വ്യജായന്ത രചിതാവയവാ ഹരേഃ
ശക്തിഭിർദ്ദുർവ്വിഭാവ്യാഭിഃ കോമളാംഗതനൂരുഹാഃ. 58
പ്രജാഃ പുപുഷതുഃ പ്രീതൗ ദമ്പതീ പുത്രവത്സലൗ
ശൃണ്വന്തൗ കൂജിതം താസാം നിർവൃതൗ കളഭാഷിതൈഃ. 59
താസാം പതത്രൈഃ സുസ്പർശൈഃ കൂജിതൈർമ്മുഗ്ദ്ധചേഷ്ടിതൈഃ
പ്രത്യുദ്ഗമൈരദീനാനാം പിതരൗ മുദമാപതുഃ. 50
സ്നേഹാനുബദ്ധഹൃദയാവന്യോന്യം വിഷ്ണുമായയാ
വിമോഹിതൗ ദീനധിയൗ ശിശൂൻ പുപുഷതുഃ പ്രജാഃ. 61
ഏകദാ ജഗ്മതുസ്താസാമന്നാർത്ഥം തൗ കുടുംബിനൗ
പരിതഃ കാനനേ തസ്മിന്നർത്ഥിനൗ ചേരതുശ്ചിരം. 62
ദൃഷ്ട്വാ താംല്ലുബ്ധകഃ കശ്ചിദ്യദൃച്ഛാതോ വനേചരഃ
ജഗൃഹേ ജാലമാതത്യ ചരതഃ സ്വാലയാന്തികേ. 63
കപോതശ്ച കപോതീ ച പ്രജാപോഷേ സദോത്സുകൗ
ഗതൗ പോഷണമാദായ സ്വനീഡമുപജഗ്മതുഃ. 64
കപോതീ സ്വാത്മജാൻ വീക്ഷ്യ ബാലകാഞ്ജാലസംവൃതാൻ
താനഭ്യധാവൽ ക്രോശന്തീ ക്രോശതോ ഭൃശദുഃഖിതാഃ. 65
സാസകൃൽസ്നേഹഗുണിതാ ദീനചിത്താജമായയാ
സ്വയം ചാബധ്യത ശിചാ ബദ്ധാൻ പശ്യന്ത്യപസ്മൃതിഃ. 66
കപോതശ്ചാത്മജാൻ ബദ്ധാനാത്മനോഽപ്യധികാൻ പ്രിയാൻ
ഭാര്യാം ചാത്മസമാം ദീനോ വിലലാപാതിദുഃഖിതഃ. 67
അഹോ മേ പശ്യതാപായമല്പപുണ്യസ്യ ദുർമ്മതേഃ
അതൃപ്തസ്യാകൃതാർത്ഥസ്യ ഗൃഹസ്ത്രൈവർഗ്ഗികോ ഹതഃ. 68
അനുരൂപാനുകൂലാ ച യസ്യ മേ പതിദേവതാ
ശൂന്യേ ഗൃഹേ മാം സന്ത്യജ്യ പുത്രൈഃ സ്വര്യാതി സാധുഭിഃ. 69
സോഽഹം ശൂന്യേ ഗൃഹേ ദീനോ മൃതദാരോ മൃതപ്രജഃ
ജിജീവിഷേ കിമർത്ഥം വാ വിധുരോ ദുഃഖജീവിതഃ. 70
താംസ്തഥൈവാവൃതാഞ്ഛിഭിർമ്മൃത്യുഗ്രസ്താൻ വിചേഷ്ടതഃ
സ്വയം ച കൃപണഃ ശിക്ഷു പശ്യന്നപ്യബുധോഽപതൽ. 71
തം ലബ്ധ്വാ ലുബ്ധകഃ ക്രൂരഃ കപോതം ഗൃഹമേധിനം
കപോതകാൻ കപോതീം ച സിദ്ധാർത്ഥഃ പ്രയയൗ ഗൃഹം. 72
ഏവം കുടുംബ്യശാന്താത്മാ ദ്വന്ദ്വാരാമഃ പതത്രിവൽ
പുഷ്ണൻ കുടുംബം കൃപണഃ സാനുബന്ധോഽവസീദതി. 73
യഃ പ്രാപ്യ മാനുഷം ലോകം മുക്തിദ്വാരമപാവൃതം
ഗൃഹേഷു ഖഗവൽ സക്തസ്തമാരൂഢച്യുതം വിദുഃ. 74

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
ഏകാദശസ്കന്ധേ സപ്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12473 ഏകാദശസ്കന്ധേ ശ്ലോകാഃ 333

---

## അഷ്ടമോഽധ്യായഃ

ബ്രാഹ്മണ ഉവാച

സുഖമൈന്ദ്രിയകം രാജൻ സ്വർഗ്ഗേ നരക ഏവ ച
ദേഹിനാം യദ്യഥാ ദുഃഖം തസ്മാന്നേച്ഛേത തദ് ബുധഃ. 1

അനുകമ്പാർഹയായി നിസ്തുലലാളനങ്ങ—
ളനുഭവിച്ചു സുഖിച്ചാവസിക്കും കപോതി
ആശിപ്പതെന്താകിലുമേതു കഷ്ടം സഹിച്ചു—
മാശുകൊണ്ടുവന്നേകുമജിതേന്ദ്രിയനവൻ. 56
സതിയാമവളാദ്യഗർഭം ധരിച്ചു കാലാ—
ഗതിയിൽക്കൂട്ടിലിട്ടാൾ മുട്ടകൾ
കാന്താന്തികം. 57
ദുർവ്വിഭാവ്യമാം വിഷ്ണുശക്തിയാൽ നിർമ്മിച്ചുള്ള
സർവ്വാവയവങ്ങളും കോമളരോമങ്ങളും
സുന്ദരശരീരവുമൊത്ത കുഞ്ഞുങ്ങൾ കാലം—
വന്നപ്പോളാ മുട്ടകൾ പൊട്ടിയുത്ഭവിച്ചിതു. 58
പുത്രവത്സലരായിട്ടത്യന്തം പ്രീതരാമാ—
പ്പത്രികൾ കുഞ്ഞുങ്ങളെ വളർത്തി വേണ്ടുംവിധം
തൽക്കളനാദം കേട്ടും മധുരാലാപംകൊണ്ടു—
മക്കാലമവർ പരം സുഖിച്ചുവാണീടിനാർ. 59
തുഷ്ടരാം കുഞ്ഞുങ്ങൾതൻ മൃദുവാം ചിറകുകൾ
സൃഷ്ടവാം ശബ്ദം, മുഗ്ദ്ധചേഷ്ടിത,—
മെതിരേൽക്കൽ
എന്നിവനിമിത്തമായാ മാതാപിതാക്കന്മാർ
നന്ദിച്ചു പരമാനന്ദാബ്ധിയിലാറാടിനാർ. 60
അതിയായീശമായാമോഹിതരായിട്ടീന—
മതികളായിച്ചിത്തം സ്നേഹപാശത്തിനാലെ
ദൃഢമായ് പൂർവ്വാധികം ബന്ധിച്ചു പരസ്പരം
തുടന്നുകുഞ്ഞുങ്ങളെ ലാളിച്ചു പോററീടിനാർ 61
ഒരുനാൾ കുട്ടികൾക്കു ഭക്ഷണം തിരഞ്ഞു സ—
ഞ്ചരിച്ചാരവർ ചിരം വനത്തിൽ
നാലുപാടും. 62
നീഡത്തിൻ ചാരത്താളുമക്കുഞ്ഞുങ്ങളെയൊരു
വേടനീക്ഷിച്ചു വശാൽ വലയിൽക്കുരു—
ക്കിനാൻ. 63
എപ്പൊഴും പ്രജാപാലനോൽസുകരായി—
പ്പോയോ—
രപ്പറവകളിരതേടിക്കൊണ്ടങ്ങെത്തിനാർ. 64
വലയിൽപ്പെട്ടു നിജ കുട്ടികൾ കരയുന്ന—
തലഘുദുഃഖത്തോടും കണ്ടുടനക്കപോതി
വിലപിച്ചുകൊണ്ടാത്മനാശത്തെച്ചിന്തി—
ക്കാതാ—
വലയിൽപ്പാറന്നുചെന്നക്ഷണം വീണീ—
ടിനാൾ. 65
ഈശമായയാൽ സ്നേഹബദ്ധയായടിക്കടി—
യാശ്രുവർദ്ധിച്ചുവന്നു ദുഃഖത്തിൽ നിമഗ്നയായ്
ബദ്ധരായ്ക്കുഞ്ഞുങ്ങളെക്കണ്ടിട്ടും സ്മൃതി തീരെ—
യററിട്ടുബ്ബന്ധനത്തിൽ പെട്ടുപോയ്
കപോതിയും. 66
അക്കപോതമോ തൻെറയാത്മാതിപ്രിയമെഴു—
മക്കുഞ്ഞുങ്ങളുമാത്മതുല്യയാം ഭാര്യതാനും
വലയിലകപ്പെട്ടു കിടക്കുന്നതായ്ക്കണ്ടു
വിലപിച്ചിതു പാരമസഹ്യദുഃഖത്തിനാൽ. 67
കഷ്ടം! ഞാനല്പപുണ്യൻ ദുർമ്മതിതൃപ്തിഹീന—
നൊട്ടുമേ ചെയ്യേണ്ടതു ചെയ്യാത്ത വെറും മൂഢൻ
ഹാ! നഷ്ടപ്പെട്ടുവല്ലോ ധർമ്മാർത്ഥകാമങ്ങൾതൻ—
സ്ഥാനമാം ഗൃഹാശ്രമമെനിക്കു
നിമിഷത്താൽ. 68
അനുരൂപിണിയായിപ്പതിദേവതയായി—
ട്ടനുകൂലയുമാകുമെൻ പ്രിയപ്രാണേശ്വരി
ശൂന്യഗേഹത്തിലെന്നെത്യജിച്ചു സാധുപുത്ര—
രൊന്നിച്ചു വിണ്ണേറുന്നു കാണ്മിനെൻ
കഷ്ടസ്ഥിതി! 69
മക്കളും പ്രേയസിയും മരിച്ചു ദീനനായി
ദുഃഖജീവിതം നിത്യം നയിക്കുന്നവനായി
ആരുമില്ലാത്ത വീട്ടിൽ ജീവിച്ചിരിക്കുവാനും
ത്താരിൽ ഞാനാഗ്രഹിച്ചീടുന്നതുമെ—
ന്തിനാവോ! 70
ആ വലകളിൽപ്പെട്ടു കിടന്നു പിടഞ്ഞോററും
ജീവാപായത്തിലായിജ്ജായയും കുഞ്ഞുങ്ങളും
കേണീടുന്നതു നേരേ കണ്ടിട്ടുമജ്ഞനായി
ദീനനാമപ്പക്ഷിയും വലയിൽച്ചാടി—
വീണാൻ. 71
ഗൃഹസ്ഥാശ്രമിയാകുമാ മാടപ്രാവിനേയും
ഗൃഹിണിയേയും പോതങ്ങളേയും
കിട്ടിയപ്പോൾ
ക്രൂരനാം വേടൻ പരം തുഷ്ടനായവരെറയും
പേറിക്കൊണ്ടാശു നിജനിലയം
പൂകീടിനാൻ. 72
ഈവിധം സുഖദുഃഖമഗ്നനായതൃപ്തനായ്
മേവിടും ഗൃഹസ്ഥനിപ്പക്ഷിക്കു സമാനനായ്
കുടുംബം പോഷിപ്പിച്ചുമതിലാസക്തിവാച്ചു—
മടിയേ നശിക്കുന്നു ഭാര്യാപുത്രാദിയോടും. 73
ഏതവൻ നിർവ്വാണത്തിൻ തുറന്ന വാതിലാകും
സാധുവാം മർത്ത്യജന്മം കിട്ടീട്ടുമിപ്പക്ഷിപോൽ
സദനാസക്തനാകുമവനെ [1]യാരൂഢനാ—
യതിനുശേഷം പതിച്ചവനെന്നോതുന്നിതേ. 74

# അദ്ധ്യായം 8

ബ്രാഹ്മണൻ പറഞ്ഞു

നാകലോകത്തിങ്കലും നരകത്തിലുമിന്ദ്രി—
യാഗതസുഖം ദേഹിക്കേതുമട്ടുണ്ടാകുമോ
ദുഃഖവുമക്കണക്കുണ്ടെവിടെയതുമൂല
മുൾക്കാമ്പിലിച്ഛിക്കരുതതിനെയ—
റിവുള്ളോൻ. 1

1. മുകളിൽ കയറിയവൻ.

ഗ്രാസം സുമൃഷ്ടം വിരസം മഹാന്തം സ്തോകമേവ വാ
യദൃച്ഛയൈവാപതിതം ഗ്രസേദാജഗരോഽക്രിയഃ. 2

ശയീതാഹാനി ഭൂരീണി നിരാഹാരോഽനുപക്രമഃ
യദി നോപനമേദ്ഗ്രാസോ മഹാഹിരിവ ദിഷ്ടഭുക്. 3

ഓജഃസഹോബലയുതം ബിഭ്രദ്ദേഹമകർമ്മകം
ശയാനോ വീതനിദ്രശ്ച നേഹേതേന്ദ്രിയവാനപി. 4

മുനിഃ പ്രസന്നഗംഭീരോ ദുർവ്വിഗാഹ്യോ ദുരത്യയഃ
അനന്തപാരോ ഹ്യക്ഷോഭ്യഃ സ്തിമിതോദ ഇവാർണ്ണവഃ. 5

സമൃദ്ധകാമോ ഹീനോ വാ നാരായണപരോ മുനിഃ
നോത്സർപ്പേത ന ശുഷ്യേത സരിദ്ഭിരിവ സാഗരഃ. 6

ദൃഷ്ട്വാ സ്ത്രിയം ദേവമായാം തദ്ഭാവൈരജിതേന്ദ്രിയഃ
പ്രലോഭിതഃ പതത്യന്ധേ തമസ്യഗ്നൗ പതംഗവത്. 7

യോഷിദ്ധിരണ്യാഭരണാംബരാദി-
ദ്രവ്യേഷു മായാരചിതേഷു മൂഢഃ
പ്രലോഭിതാത്മാ ഹ്യുപഭോഗബുദ്ധ്യാ
പതംഗവന്നശ്യതി നഷ്ടദൃഷ്ടിഃ. 8

സ്തോകം സ്തോകം ഗ്രസേദ്ഗ്രാസം ദേഹോ വർത്തേത യാവതാ
ഗൃഹാനഹിംസന്നാതിഷ്ഠേദ്വൃത്തിം മാധുകരീം മുനിഃ. 9

അണുഭ്യശ്ച മഹദ്ഭ്യശ്ച ശാസ്ത്രേഭ്യഃ കുശലോ നരഃ
സർവ്വതഃ സാരമാദദ്യാൽ പുഷ്പേഭ്യ ഇവ ഷട്പദഃ. 10

സായന്തനം ശ്വസ്തനം വാ ന സംഗൃഹ്ണീത ഭിക്ഷിതം
പാണിപാത്രോദരാമത്രോ മക്ഷികേവ ന സംഗ്രഹീ. 11

സായന്തനം ശ്വസ്തനം വാ ന സംഗൃഹ്ണീത ഭിക്ഷുകഃ
മക്ഷികാ ഇവ സംഗൃഹ്ണൻ സഹ തേന വിനശ്യതി. 12

പദാപി യുവതീം ഭിക്ഷുർന്ന സ്പൃശേദ്ദാരവീമപി
സ്പൃശൻ കരീവ ബധ്യേത കരിണ്യാ അംഗസംഗതഃ. 13

നാധിഗച്ഛേൽ സ്ത്രിയം പ്രാജ്ഞഃ കർഹിചിൽ മൃത്യുമാത്മനഃ
ബലാധികൈഃ സ ഹന്യേത ഗജൈരന്യൈർഗ്ഗജോ യഥാ. 14

ന ദേയം നോപഭോഗ്യം ച ലുബ്ധൈര്യദ്ദുഃഖസഞ്ചിതം
ഭുങ്ക്തേ തദപി തച്ചാന്യോ മധുഹേവാർത്ഥവിന്മധു. 15

സുദുഃഖോപാർജ്ജിതൈർവ്വിത്തൈരാശാസാനാം ഗൃഹാശിഷഃ
മധുഹേവാഗ്രതോ ഭുങ്ക്തേ യതിർവ്വൈ ഗൃഹമേധിനാം. 16

ഗ്രാമ്യഗീതം ന ശൃണുയാദ്യതിർവ്വനചരഃ ക്വചിൽ
ശിക്ഷേത ഹരിണാദ്ബദ്ധാന്മൃഗയോർഗ്ഗീതമോഹിതാൽ. 17

നൃത്യവാദിത്രഗീതാനി ജുഷൻ ഗ്രാമ്യാണി യോഷിതാം
ആസാം ക്രീഡനകോ വശ്യ ഋഷ്യശൃംഗോ മൃഗീസുതഃ 18

ജിഹ്വയാതിപ്രമാഥിന്യാ ജനോ രസവിമോഹിതഃ
മൃത്യുമൃച്ഛത്യസദ്ബുദ്ധിർമ്മീനസ്തു ബഡിശൈര്യഥാ. 19

ഇന്ദ്രിയാണി ജയന്ത്യാശു നിരാഹാരാ മനീഷിണഃ
വർജ്ജയിത്വാ തു രസനം തന്നിരന്നസ്യ വർദ്ധതേ. 20

താവജ്ജിതേന്ദ്രിയോ ന സ്യാദ്വിജിതാന്യേന്ദ്രിയഃ പുമാൻ
ന ജയേദ്രസനം യാവജ്ജിതം സർവ്വം ജിതേ രസേ. 21

പിംഗളാ നാമ വേശ്യാഽഽസീദ്വിദേഹനഗരേ പുരാ
തസ്യാ മേ ശിക്ഷിതം കിഞ്ചിന്നിബോധ നൃപനന്ദന. 22

യാദൃച്ഛികോപലബ്ധം കബള[1]മസ്വാദ്യമോ
സ്വാദ്യമോ കുറുതലോ കുറവോ ഗണിക്കാതെ
വ്യാപാരവിഹീനനായ് പെരുമ്പാമ്പിനെ-
പ്പോലെ
ചാപല്യമെന്യേ വിഴുങ്ങീടുകതന്നെ നല്ലൂ. 2
വന്നുചേർന്നിടുന്നില്ല ഭക്ഷണം വശാൽച്ചാര-
ത്തെന്നാകിലജഗരമെന്നപോലദൃഷ്ടത്തെ
അനുഭവിച്ചുകൊണ്ടു നിരാഹാരനായേറെ-
ദ്ദിനരാത്രങ്ങളൊപ്പം ശയിച്ചീടണം യോഗി. 3
ഓജസ്സു,മനശ്ശക്തി, ദേഹശക്തിയുമാർന്നു
രാജിതശരീരമാവഹിച്ചു ശയിച്ചീടും
വീതനിദ്രനാം യോഗിയിന്ദ്രിയവാനെങ്കിലും
യാതൊരു കർമ്മത്തിലുമേർപ്പെടാതിരിക്കണം. 4
നിശ്ചലജലാബ്ധിപോൽ പ്രസന്നഗംഭീരനായ്
സ്വച്ഛനായഗമ്യനായനതിക്രമ്യനായി
അനന്തപാരനായിട്ടക്ഷോഭ്യനായി വേണം
മുനിയായീടും മഹാനിരുന്നീടേണ്ടതെന്നും. 5
സമൃദ്ധകാമനാട്ടെ കാമമററവനാട്ടെ
സമർത്ഥൻ മുനി നദീസംഗത്താലബ്ധിപോലിൽ
അഹങ്കരിക്കാതെയുമേറാക്കുറച്ചിലററു
മഹാവിഷ്ണുവിൽ മനംവച്ചിരിക്കണം സദാ. 6
ദേവമായപോൽ സ്ത്രീയെക്കണ്ടജിതേന്ദ്രിയൻ
തദ്-
ഭാവങ്ങളാംമൂലമേററം മോഹിതചിത്തനായി
വഹ്നിയിൽ പതംഗങ്ങളെന്നതുപോലെ വേഗം
ചെന്നന്ധംതമസ്സതിൽ വീണടിഞ്ഞീടുന്നിതു. 7
മായാനിർമ്മിതങ്ങളാം സുവർണ്ണം-ഭൂഷ, വസ്ത്രം
സ്ത്രീയാദിവസ്തുക്കളിൽ മൂഢനായുള്ള മർത്യൻ
ഭോഗബുദ്ധിയാലത്യാസക്തനായ് നഷ്ടദൃക്കായ്
വേഗത്തിൽ പാററപോലെ പതിച്ചു
നശിക്കുന്നു. 8
എത്രയുംകൊണ്ടുതന്റെ ശരീരം നിലനിർത്താ-
നൊത്തിടുമത്രയ്ക്കല്പമാഹാരംമാത്രം മുനി
ഗൃഹസ്ഥാശ്രമികളെയുപദ്രവിച്ചീടാതെ
ഗ്രഹിച്ചു മധുകരവൃത്തിയാചരിക്കണം. 9
ഭ്രമരമെന്നും പുഷ്പവൃന്ദത്തിൽനിന്നെന്നപോൽ
സമർത്ഥനാകും മർത്യൻ ചെറുതും ബൃഹത്തുമാം
ശാസ്ത്രവൃന്ദത്തിൽനിന്നുമെല്ലാററിന്റെയും
സാരം-
മാത്രമേ മാന്നിടാവൂ ഭൃംഗമാണതിൽ ഗുരു. 10
ഭിക്ഷാന്നം നാളെത്തേക്കോ സായംകാലത്തി-
ലേക്കോ
സൂക്ഷിച്ചുവച്ചീടൊലാ ഭക്ഷണം വാങ്ങീടുവാൻ
പാണിയാംഭാജനവുമായതു സൂക്ഷിക്കുവാൻ
ക്ഷോണീശാ! വയറാകും പാത്രവുമത്രേ-
വേണ്ടു. 11

മക്ഷിക മധുമട്ടിലന്നം സംഗ്രഹിച്ചീടും
ഭിക്ഷുകനതിനെപ്പോൽ നാശത്തെ
പ്രാപിക്കുന്നു. 12
തടികൊണ്ടുണ്ടാക്കിയതാകിലും സ്ത്രീരൂപത്തെ
തൊടുവാൻപാടില്ല കാൽകൊണ്ടുപോലുമേഭിക്ഷു
അഥവാ തൊട്ടീടുകിൽ കരിണീദേഹസംഗ-
മതിനാൽ കരിയെന്ന കണക്കേ ബദ്ധ-
നായ്പ്പോം. 13
അറിവുള്ളവനൊരുകാലവും തന്മൃത്യുവാ-
യിരിക്കും തനംഗിയെ പ്രാപിച്ചീടരുതല്ലോ
ആനയ്ക്കു ഗജവൃന്ദത്തിങ്കൽനിന്നെന്നപോലെ
ഹാനിനേരിടും ബലമേറിടുവോരിൽനിന്നും. 14
ആർക്കുമേയേകാതെയുമനുഭവിക്കാതെയും
ദുഃഖിച്ചു സമ്പാദിച്ച ധനത്തെ മറെറാരുത്തൻ
ലക്ഷണജ്ഞനാം മധുഹാരകൻ തേനെന്നപോ-
ലക്ഷണം കൈക്കലാക്കീട്ടനുഭവിക്കുന്നിതേ. 15
ഗൃഹസ്ഥാശ്രമസുഖമാഗ്രഹിച്ചാവസിക്കും
ഗൃഹമേധികരം കഷ്ടംസഹിച്ചു സമ്പാദിക്കും
വിത്തത്താലുണ്ടാക്കിടും വസ്തുക്കാം, മധു,മധു-
ഏത്തുമട്ടാദ്യം യതി ഭുജിപ്പതായ് പ്രസിദ്ധം. 16
കാനനചാരിയാകും സന്യാസി തീരെ ഗ്രാമ്യ-
ഗാനത്തെക്കേട്ടീടൊലാ വേടന്റെ പാട്ടു കേട്ടു
താനേ മോഹിച്ചുചെന്നു വലയിലകപ്പെട്ട
മാനിൽനിന്നിസ്സംഗതിയഭ്യസിക്കേ-
ണ്ടതല്ലോ. 17
അംഗനമാർതൻ ഗാനനൃത്യാദ്യങ്ങളാലൃശ്യ-
ശൃംഗനങ്ങവർക്കൊരു കളിപ്പാവയായ്ത്തീ-
ന്നാൻ. 18
ബലമേറീടും നാവിൻ തൃപ്തിക്കായ് രസമാളും
പല സാധനങ്ങളുമിച്ഛിക്കുമവിവേകി
ചൂണ്ടലുകളാൽ മത്സ്യമെന്നതുപോലെ മൃതി-
യാണ്ടിടുന്നതിനാലെ മത്സ്യവും ഗുരുവത്രേ. 19
ആഹാരമുപേക്ഷിച്ചു മരുവും മനീഷിക്കു
ജിഹ്വയല്ലാത്തോരിന്ദ്രിയങ്ങളെ വേഗം വെല്ലാം
നിരന്നനായുള്ളോനു നാവിന്റെ രസതൃഷ്ണ
നരനായകാ! വദ്ധിക്കെന്നിയേ ശമിച്ചീടാ. 20
മററിന്ദ്രിയത്തെയെല്ലാം തെറെറന്നു ജയിച്ചവ-
നെത്രനാരം രസനയെജ്ജയിക്കാതിരിക്കുമോ
അന്നോളമവൻ ജിതേന്ദ്രിയനാവില്ല ജിഹ്വ-
യൊന്നിനെ വെന്നെന്നാകിൽ സമസ്തം വെന്ന-
തായി. 21
പണ്ടു പിംഗലയെന്നു പേരെഴുമൊരു വേശ്യ-
യുണ്ടായിരുന്നു ഭൂപാ! വിദേഹനഗരത്തിൽ
അവളിൽനിന്നുമല്പമൊന്നു ഞാൻ പഠിച്ചതു-
മിവിടെബ്ഭവാനോടു കഥിക്കാം
കേട്ടുകൊാംക. 22

1. സ്വദിക്കാൻ കൊള്ളരുതാത്തതു്.

സാ സ്വൈരിണ്യേകദാ കാന്തം സങ്കേത ഉപനേഷ്യതീ
അഭൂൽ കാലേ ബഹിർദ്വാരി ബിഭ്രതീ രൂപമുത്തമം. 23
മാർഗ്ഗ ആഗച്ഛതോ വീക്ഷ്യ പുരുഷാൻ പുരുഷർഷഭ
താഞ്ഛുൽക്കദാൻ വിത്തവതഃ കാന്താൻ മേനേഽർത്ഥകാമുകാ. 24
ആഗതേഷ്വപയാതേഷു സാ സങ്കേതോപജീവിനീ
അപ്യന്യോ വിത്തവാൻ കോഽപി മാമുപൈഷ്യതി ഭൂരിദഃ. 25
ഏവം ദുരാശയാ ധ്വസ്തനിദ്രാ ദ്വാര്യവലംബതി
നിർഗ്ഗച്ഛന്തീ പ്രവിശതീ നിശീഥം സമപദ്യത. 26
തസ്യാ വിത്താശയാ ശുഷ്യദ്വക്ത്രായാ ദീനചേതസഃ
നിർവ്വേദഃ പരമോ ജജ്ഞേ ചിന്താഹേതുഃ സുഖാവഹഃ. 27
തസ്യാ നിർവ്വിണ്ണചിത്തായാ ഗീതം ശൃണു യഥാ മമ
നിർവ്വേദ ആശാപാശാനാം പുരുഷസ്യ യഥാ ഹ്യസിഃ 28
ന ഹ്യംഗാജാതനിർവ്വേദോ ദേഹബന്ധം ജിഹാസതി
യഥാ വിജ്ഞാനരഹിതോ മനുജോ മമതാം നൃപ. 29

പിംഗളോവാച

അഹോ മേ മോഹവിതതിം പശ്യതാവിജിതാത്മനഃ
യാ കാന്താദസതഃ കാമം കാമയേ യേന ബാലിശാ. 30

സന്തം സമീപേ രമണം രതിപ്രദം
വിത്തപ്രദം നിത്യമിമം വിഹായ
അകാമദം ദുഃഖഭയാധിശോക-
മോഹപ്രദം തുച്ഛമഹം ഭജേഽജ്ഞാ. 31

അഹോ മയാഽഽത്മാ പരിതാപിതോ വൃഥാ
സാങ്കേത്യവൃത്ത്യാതിവിഗർഹ്യവാർത്തയാ
സ്ത്രൈണാന്നരാദ്യാർത്ഥതൃഷോഽനുശോച്യാൽ
ക്രീതേന വിത്തം രതിമാത്മനേച്ഛതീ. 32

യദസ്ഥിഭിർന്നിർമ്മിതവംശവംശ്യ-
സ്ഥൂണം ത്വചാ രോമനഖൈഃ പിനദ്ധം
ക്ഷരന്നവദ്വാരമഗാരമേതദ്
വിൺമൂത്രപൂർണ്ണം മദുപൈതി കാന്യാ. 33

വിദേഹാനാം പുരേ ഹ്യസ്മിന്നഹമേകൈവ മൂഢധീഃ
യാന്യമിച്ഛന്ത്യസത്യസ്മാദാത്മദാൽ കാമമച്യുതാൽ. 34
സുഹൃൽ പ്രേഷ്ഠതമോ നാഥ ആത്മാ ചായം ശരീരിണാം
തം വിക്രീയാത്മനൈവാഹം രമേഽനേന യഥാ രമാ. 35
കിയൽ പ്രിയം തേ വ്യഭജൻ കാമാ യേ കാമദാ നരാഃ
ആദ്യന്തവന്തോ ഭാര്യായാ ദേവാ വാ കാലവിദ്രുതാഃ 36
നൂനം മേ ഭഗവാൻ പ്രീതോ വിഷ്ണുഃ കേനാപി കർമ്മണാ
നിർവ്വേദോഽയം ദുരാശായാ യന്മേ ജാതഃ സുഖാവഹഃ. 37
മൈവം സ്യുർമ്മന്ദഭാഗ്യായാഃ ക്ലേശാ നിർവേദഹേതവഃ
യേനാനുബന്ധം നിർഹൃത്യ പുരുഷഃ ശമമൃച്ഛതി. 38
തേനോപകൃതമാദായ ശിരസാ ഗ്രാമ്യസംഗതാഃ
ത്യക്ത്വാ ദുരാശാഃ ശരണം വ്രജാമി തമധീശ്വരം. 39
സന്തുഷ്ടാ ശ്രദ്ദധത്യേതദ്യഥാലാഭേന ജീവതീ
വിഹരാമ്യമുനൈവാഹമാത്മനാ രമണേന വൈ. 40
സംസാരകൂപേ പതിതം വിഷയൈർമ്മുഷിതേക്ഷണം
ഗ്രസ്തം കാലാഹിനാഽഽത്മാനം കോഽന്യസ്ത്രാതുമധീശ്വരഃ. 41

സ്വൈരിണിയാകുമാസ്ത്രീയൊരുനാൾ
സുരൂപനാ—
യൊരു മർത്ത്യനെക്കുറിസ്ഥലത്തേക്കാനയിക്കാൻ
മെത്തുമാശയോടലംകൃതയായവനെയും—
കാത്തു രാത്രിയിൽ പടിവാതില്ക്കൽ വന്നു
നിന്നാൾ. 23
വഴിയേപോകുമോരോ മർത്ത്യരേനോക്കീട്ടിവ—
ന്നഴകുണ്ടവൻ ധനി, യെനിക്കു തരും പണം
ഇങ്ങനെയോരോ വിചാരങ്ങളിൽമുങ്ങിനിന്നാ—
ളങ്ങനെയത്ഥാശയാലക്കുലടാലലാമം. 24
വ്യഭിചാരത്താലുപജീവനംകഴിക്കുവോ—
രഭിസാരികയവൾ വന്നവർ പോയീടുമ്പോൾ
വന്നിടുമിനിയേകൻ തന്നിടും ധനമെനി—
ക്കെന്നെ പ്രാപിക്കുമെന്നു ചിന്തിച്ചു നില്ക്കും
വീണ്ടും. 25
ഈവിധം ദുരാശയാൽ നിദ്രയെന്നിയേയവ—
ളാ വാതിൽപ്പടിതന്നിലൊട്ടേറെനേരം നിന്നും
പിന്നെയുമകത്തേക്കു ഗമിച്ചും പുറത്തേക്കു
വന്നുമന്നദ്ധ്രാത്രിവരയ്ക്കുമുഴന്നിതു. 26
വിത്താശനിമിത്തമായ് വദനം പാരം വര—
ണ്ടത്തലുറ്റിങ്ങീടുമപ്പുംശ്ചലിക്കുക്ഷണത്തിൽ
പുരുസൗഖ്യദമായിച്ചിന്താഹേതുകമായി—
പ്പരമമായീടുന്ന വൈരാഗ്യമുദിച്ചിതു. 27
നിർവ്വിണ്ണമാനസയാമവൾ പാടിയ ഗാന—
മുർവ്വീശാ! ഭവാനെന്നിൽനിന്നിപ്പോൾ
കേട്ടുകൊൾക
പുരുഷൻതന്റെയാശാപാശത്തിനോത്തീടുകിൽ
പരമനിർവ്വേദംതാൻ വാളതിനില്ല വാദം. 28
വിവേകമില്ലാത്തവൻ മമത്വം വിടാത്തപോ—
ലവിരക്തനും വിടാനിച്ഛിക്കാ ദേഹബന്ധം. 29

പിംഗല പറഞ്ഞു

കഷ്ടം!മൊരറുതിയററീടുമെൻ മോഹം കാണ്മിൻ!
സ്പഷ്ടമെൻ ചിത്തമടക്കാത്തതാണതിൻ ഹേതു
ഈ മൂഢ, നിസ്സാരനാം കാന്തനിൽനിന്നും മമ
കാമപൂരണത്തിനായാശിപ്പതാശ്ചര്യംതാൻ! 30
നാശഹീനനായുള്ളിലിരുന്നു രമിപ്പിക്കും
ശാശ്വതരമണനായൈശ്വര്യപ്രദനായി
രതിദാതാവായീടുമവനേയുപേക്ഷിച്ചി—
ട്ടധമനായിക്കാമമേകുവാനശക്തനായ്
ഭീരുത, ദുഃഖം, ശോകം; മോഹവും വളത്തും നി—
സ്സാരനെയജ്ഞയാം ഞാനാശ്രയിക്കുന്നു കഷ്ടം! 31
സ്ത്രീയിലാശയും ധനതൃഷ്ണയുമാന്ന ദയ—
നീയനാംമനുഷ്യനിൽനിന്നഹോ വിത്തത്തെയും
കാശിനുവിററുപോയ മെയ്കൊണ്ടു രതിയേയു—
മാശിച്ചുകഴിയുവോളേതൊരു നാരി പാരിൽ
അത്യന്തം നിന്ദ്യമാകുമന്യപൂരുഷസംഗ—
വൃത്തിയംഗീകരിച്ചു വാണീടുമാ ഞാനിഹ
വ്യത്ഥമായിത്രനാളും ദുഃഖിപ്പിച്ചിതേ മമ—
ചിത്തത്തെയതോക്കിലത്യന്തം കഷ്ടം!
കഷ്ടം! 32
അസ്ഥികാൾകൊണ്ടു തൂണും മോന്തായം—
കഴുക്കോലും—
തീത്തു തോൽനഖം രോമമിവയാൽ മേഞ്ഞു മൂടി
മലമൂത്രങ്ങൾ നിറഞ്ഞൊഴുകും നവദ്വാരം—
കലരും ദേഹഗേഹം ഞാനൊഴി—
ഞ്ഞാരിച്ചിടും. 33
ആനന്ദസ്വരൂപനാ[1]യാത്മദനായി നാശ—
ഹീനനായ് വിളങ്ങീടും ഹൃഷീകേശനെയെന്യേ
അന്യനെയാഗ്രഹിക്കുമസതിയായുള്ള ഞാ—
നെന്യേയില്ലൊരു മൂഢയീ മിഥിലാപുരത്തിൽ
ദേഹികൾക്കെല്ലാവക്കും സുഹൃത്തും ശ്രദ്ധപ്രേമ—
ഗേഹവും രക്ഷിതാവുമീയാത്മാവത്രേ ദൃഢം
ഈ മേനിയപ്പിച്ചു ഞാനവനെത്തീറുവാങ്ങി
ശ്രീമഹാലക്ഷ്മിമട്ടിലവനൊത്താരമിപ്പൻ. 35
ഉല്പത്തിനാശങ്ങളും കാലവിഭ്രമങ്ങളു—
മെപ്പൊഴും കാമങ്ങൾക്കും കാമദർ നരന്മാക്കും
വിൺവാസികൾക്കുപോലുമുണ്ടല്ലോ
ഭാര്യയ്ക്കു പി—
ന്നെവ്വണ്ണമെത്രയ്ക്കവർ ഭാഗിച്ചനല്കും പ്രിയം. 36
ഏതോ മത്പൂവ്വപുണ്യമൊന്നിനാലെന്റെനേരെ
പ്രീതനായ് ഭഗവാൻ ശ്രീമുകുന്ദൻ തക്കമില്ല
ദുർവിഷയാസക്തയാമെനിക്കിസ്സുഖാവഹ—
നിവ്വേദമുണ്ടാകുവാനിടയില്ലല്ലെന്നാകിൽ. 37
ഏതിനാൽ ദേഹബന്ധം വെടിഞ്ഞൊരുത്തൻ
ശമം
സാദരം പ്രാപിക്കുമാ വൈരാഗ്യമുണ്ടാകുവാൻ
ഹേതുവാം കദനങ്ങൾ ഭാഗ്യഹീനയാമെനി—
ക്കേതുമേ കൈവന്നീടാനല്ലെങ്കിൽ സാധി—
ക്കുമോ? 38
എനിക്കക്കൃപാത്മാവു ചെയ്തൊരീയുപകാരം
വിനയത്തോടും മമ മൗലിയാൽ സ്വീകരിച്ചു
വിഷയോത്ഭവങ്ങളാം ദുരാശയൊക്കെത്തള്ളി
ഹൃഷീകേശനെത്തന്നെ ശരണം പ്രാപിക്കു—
ന്നേൻ. 39
കിട്ടീടുന്നതിൽ തോഷിച്ചുപ്പരമാത്മാവെന്യേ
മറെറാരു സുഖസ്ഥാനമില്ലെന്നുറപ്പിച്ചു ഞാൻ
ശ്രദ്ധയോടാത്മാവാമബ്ഭത്താവിനോടു ചേന്നു
നിത്യവും രമിക്കുവൻ മാററമില്ലിതിനേതും. 40
സംസാരാന്ധുവിൽ വീണു വിഷയവൃന്ദങ്ങളാ—
ലക്ഷികാം കാഴ്ചയററു കാലാഹിഗ്രസ്തനായ
ജീവനെ രക്ഷിപ്പാനായ് ഭഗവാൻ ഹരിയെന്യേ—
യേവനുണ്ടധീശ്വരനായിഹ മറെറാരുത്തൻ. 41

1 ആത്മാവിനെപ്പോലും കൊടുക്കുന്നവൻ.

ആത്മൈവ ഹ്യാത്മനോ ഗോപ്താ നിർവ്വിദ്യേത യദാഖിലാൽ
അപ്രമത്ത ഇദം പശ്യേദ് ഗ്രസ്തം കാലാഹിനാ ജഗൽ. 42

ബ്രാഹ്മണ ഉവാച

ഏവം വ്യവസിതമതിർദ്ദുരാശാം കാന്തതർഷജാം
ഛിത്ത്വോപശമമാസ്ഥായ ശയ്യാമുപവിവേശ സാ. 43
ആശാ ഹി പരമം ദുഃഖം നൈരാശ്യം പരമം സുഖം
യഥാ സഞ്ഛിദ്യ കാന്താശാം സുഖം സുഷ്വാപ പിംഗളാ. 44

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
ഏകാദശസ്കന്ധേ അഷ്ടമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12517 ഏകാദശസ്കന്ധേ ശ്ലോകാഃ 377

---

## നവമോഽധ്യായഃ

ബ്രാഹ്മണ ഉവാച

പരിഗ്രഹോ ഹി ദുഃഖായ യദ്യൽപ്രിയതമം നൃണാം
അനന്തം സുഖമാപ്നോതി തദ്വിദ്വാൻ യസ്ത്വകിഞ്ചനഃ. 1
സാമിഷം കുരരം ജഘ്നുർബലിനോ യേ നിരാമിഷാഃ
തദാമിഷം പരിത്യജ്യ സ സുഖം സമവിന്ദത. 2
ന മേ മാനാവമാനൗ സ്തോ ന ചിന്താ ഗേഹപുത്രിണാം
ആത്മക്രീഡ ആത്മരതിർവ്വിചരാമീഹ ബാലവൽ. 3
ദ്വാവേവ ചിന്തയാ മുക്തൗ പരമാനന്ദ ആപ്ലുതൗ
യോ വിമുഗ്ദ്ധോ ജഡോ ബാലോ യോ ഗുണേഭ്യഃ പരം ഗതഃ. 4
ക്വചിൽ കുമാരീ ത്വാത്മാനം വൃണാനാൻ ഗൃഹമാഗതാൻ
സ്വയം താനർഹയാമാസ ക്വാപി യാതേഷു ബന്ധുഷു. 5
തേഷാമഭ്യവഹാരാർത്ഥം ശാലീൻ രഹസി പാർത്ഥിവ
അവഘ്നന്ത്യാഃ പ്രകോഷ്ഠസ്ഥാശ്ചക്രുഃ ശംഖാഃ സ്വനം മഹൽ. 6
സാ തജ്ജുഗുപ്സിതം മത്വാ മഹതീ വ്രീഡിതാ തതഃ
ബഭഞ്ജൈകൈകശഃ ശംഖാൻ ദ്വൗ ദ്വൗ പാണ്യോരശേഷയൽ. 7
ഉഭയോരപ്യഭൂദ്ഘോഷോ ഹ്യവഘ്നന്ത്യാഃ സ്മ ശംഖയോഃ
തത്രാപ്യേകം നിരഭിദദേകസ്മാന്നാഭവദ്ധ്വനിഃ. 8
അന്വശിക്ഷമിമം തസ്യാ ഉപദേശമരിന്ദമ
ലോകാനനുചരന്നേതാൻ ലോകതത്ത്വവിവിത്സയാ. 9
വാസേ ബഹൂനാം കലഹോ ഭവേദ്വാർത്താ ദ്വയോരപി
ഏക ഏവ ചരേത്തസ്മാൽ കുമാര്യാ ഇവ കങ്കണഃ. 10
മന ഏകത്ര സംയുജ്യാജ്ജിതശ്വാസോ ജിതാസനഃ
വൈരാഗ്യാഭ്യാസയോഗേന ധ്രിയമാണമതന്ദ്രിതഃ. 11
യസ്മിൻ മനോ ലബ്ധപദം യദേത-
ച്ഛനൈഃ ശനൈർമ്മുഞ്ചതി കർമ്മരേണൂൻ
സത്ത്വേന വൃദ്ധേന രജസ്തമശ്ച
വിധൂയ നിർവ്വാണമുപൈത്യനിന്ധനം. 12
തദൈവമാത്മന്യവരുദ്ധചിത്തോ
ന വേദ കിഞ്ചിദ്ബഹിരന്തരം വാ
യഥേഷുകാരോ നൃപതിം വ്രജന്ത-
മിഷൗ ഗതാത്മാ ന ദദർശ പാർശ്വേ. 13

എപ്പൊഴോ വിരക്തനായപ്രമത്തനായ്ക്കാല–
സർപ്പഗ്രസ്തമായിട്ടീ ലോകത്തെക്കണ്ടീടുമോ
അപ്പോഴപ്പരമാത്മരൂപനാമാത്മാവുതാൻ
ഗോപ്താവായ് ഭവിച്ചീടും സമസ്തജീവികൾക്കുമേ. 42

ബ്രാഹ്മണൻ പറഞ്ഞു

ഈവിധം മാനസത്തിലുറച്ച ഭർത്താവിനെ–
ക്കൈവെടിക്കണമെന്ന ദുരാശയശേഷവും
അന്തരംഗത്തിൽനിന്നും തുടച്ചുമാററീട്ടവൾ
ശാന്തചിത്തയായ് സ്വാന്തം ശയ്യയിൽ ശയി–
ച്ചിതേ. 43

ആശയാണാർക്കുമതിദുഃഖമുണ്ടാക്കും ശത്രു–
വാശയില്ലായ്മയത്രേ പരമസുഖാസ്പദം
പിംഗലയാമംഗന കാന്താശ കൈവെടിഞ്ഞു–
ത്തുംഗമാം സൗഖ്യത്തൊടും കിടന്നങ്ങുറങ്ങി–
നാൾ. 44

## അദ്ധ്യായം 9

ബ്രാഹ്മണൻ പറഞ്ഞു

മർത്ത്യക്കശേഷമതിപ്രിയമായുണ്ടേതൊരു–
വസ്തുക്കളതൊക്കെയും കൈക്കൊൾവതാണു
ദുഃഖം
അക്കാര്യം ധരിച്ചൊന്നുമംഗീകരിക്കാത്തുള്ള
നിഷ്കിഞ്ചനനനന്തമാനന്ദം പ്രാപിച്ചീടാം. 1

മാംസത്തോടെത്തീടുന്ന [1]കുരരത്തിനെക്കണ്ടു
മാംസലുബ്ധരാം ചില ബലിഷ്ഠവിഹംഗങ്ങൾ
ഉപദ്രവിച്ചീടവേയാമിഷമുപേക്ഷിച്ചു
സപദിയപ്പക്ഷിയും സൗഖ്യത്തെ പ്രാപി–
ച്ചിതു. 2

എനിക്കു മാനാവമാനങ്ങളില്ലാസ്ഥാനവും
തനയന്മാരുമുള്ളോർക്കുള്ള ചിന്തയുമില്ല
എപ്പൊഴുമാത്മാവിൽത്താൻ ക്രീഡിച്ചു–
മാനന്ദിച്ചു–
മിപ്പാരിലെങ്ങുമേ ഞാൻ ചരിപ്പൂ ബാലനെ–
പ്പോൽ. 3

ആനന്ദലീനന്മാരും ചിന്താഹീനരുമായി–
ക്കാണുന്നു രണ്ടുപേരേമാത്രമീ ലോകത്തു ഞാൻ
അതിലൊന്നറിവററ ബാലനൊന്നഗ്ഗുണങ്ങൾ–
ക്കതീതനാമീശനെ പ്രാപിച്ചവിവേകിയും. 4

ഒരുനാൾ കന്യകയ്ക്കു കല്യാണമാലോചിക്കാ–
നൊരു ഗേഹത്തിൽ കുറച്ചാളുകൾ ചെന്നീടിനാർ
തത്കാലം തത്ബന്ധുക്കളൊരുമങ്ങില്ലായ്കയാൽ
സത്കാരമക്കന്യകതന്നെ ചെയ്യേണ്ടിവന്നു. 5

ഊണവർക്കൊരുക്കുന്ന വെമ്പലിലേകാന്തത്തി–
ലേണാക്ഷിയവൾ താനേ നെല്ലു കുത്തിയനേരം
തത്കരയുഗളത്തിലണിഞ്ഞ ശംഖവള–
യൊക്കവേ കൂട്ടിമുട്ടിയൊച്ച പൊങ്ങിച്ചു
പാരം. 6

കുലസ്ത്രീയവൾക്കതു കുറവായ്ത്തോന്നി നാണം–
കലന്നു മെല്ലെ വളയോരോന്നായൂരിവച്ചാൾ.
ഈരണ്ടു വളയോരോ കയ്യിലും ശേഷിപ്പിച്ചു
വാരിജവിലോചന ബാക്കിയൊക്കെയുമൂരി. 7

നെല്ലു പിന്നെയും കുത്തിയപ്പൊഴും ശബ്ദമുണ്ടായ്
മെല്ലെയോരോന്നുകൂടിയൂരിയിട്ടോരോന്നാക്കി
രണ്ടെണ്ണം തമ്മിൽ മുട്ടാനില്ലാതായതുമൂല–
മുണ്ടായില്ലതിൽപിന്നെ നിസ്വനമൊട്ടും–
തന്നെ 8

ലോകതത്ത്വത്തെയറിഞ്ഞീടുവാനിച്ഛിച്ചുല–
കാകവേ ചുററിച്ചരിച്ചീടുന്ന കൂട്ടത്തിൽത്താൻ
അവളിൽനിന്നീയുപദേശവും സ്വീകരിച്ചേ–
നവനീപതേ! [2]രാഗാദ്യരിസൂദനാ ധീര! 9

വളരെജ്ജനം ചേർന്നു വസിച്ചാലുണ്ടായിടും
കലഹം, രണ്ടാൾ മാത്രമായാലും വാദമുണ്ടാം.
ആകയാൽ കുമാരിതൻ കങ്കണമെന്നപോലെ
ഏകനായിട്ടുതന്നെ കഴിഞ്ഞീടുകവേണം. 10

ശ്വാസത്തെജ്ജയിച്ചുടനാസനം വെന്നു ചിത്ത–
മീഷലററൊന്നിൽത്തന്നെ സംയോജിപ്പിച്ചി–
ടേണം.
മടി കൈവിട്ടു വീണ്ടും വൈരാഗ്യാഭ്യാസ–
യോഗം
തുടർന്നു ചിത്തം തീരെച്ചലിക്കാതാക്കീടണം. 11

മാനസമേതൊന്നിനെയാശ്രയിച്ചാണോ കർമ്മ–
രേണുരാശിയെ മെല്ലെമെല്ലവേ മോചിപ്പിച്ചു
വർദ്ധിച്ച സത്ത്വത്തിനാലന്യമാം ഗുണം രണ്ടു–
മസ്തമിപ്പിച്ചു വിറകെരിഞ്ഞു തീർന്നതാകും
വഹ്നിയെന്നതുപോലെ ശാന്തിയെ പ്രാപിപ്പതു
നിർണ്ണയമായതല്ലോ ഭഗവല്പദം പദം. 12

മാനസമേവം പരമാത്മാവിലുറപ്പിപ്പോൻ
കാണുന്നതില്ലകത്തും പുറത്തുമുള്ളതൊന്നും
ശരകൃത്താജോലിയിൽ ശ്രദ്ധയാൽ
മുന്നിൽക്കൂടി–
യരചൻ ഗമിച്ചിട്ടുമറിയാതിരുന്നപോൽ. 13

1 ഒരു പക്ഷി   2 രാഗാദിശത്രുക്കളെ നശിപ്പിച്ചവൻ

ഏകചര്യാനികേതഃ സ്യാദപ്രമത്തോ ഗുഹാശയഃ
അലക്ഷ്യമാണ ആചാരൈർമ്മുനിരേകോഽല്പഭാഷണഃ. 14

ഗൃഹാരംഭോഽതിദുഃഖായ വിഫലശ്ചാധ്രുവാത്മനഃ
സർപ്പഃ പരകൃതം വേശ്മ പ്രവിശ്യ സുഖമേധതേ. 15

ഏകോ നാരായണോ ദേവഃ പൂർവ്വസൃഷ്ടം സ്വമായയാ
സംഹൃത്യ കാലകലയാ കല്പാന്ത ഇദമീശ്വരഃ. 16

ഏക ഏവാദ്വിതീയോഽഭൂദാത്മാധാരോഽഖിലാശ്രയഃ
കാലേനാത്മാനുഭാവേന സാമ്യം നീതാസു ശക്തിഷു
സത്ത്വാദിഷ്വാദിപുരുഷഃ പ്രധാനപുരുഷേശ്വരഃ. 17

പരാവരാണാം പരമ ആസ്തേ കൈവല്യസംജ്ഞിതഃ
കേവലാനുഭവാനന്ദസന്ദോഹോ നിരുപാധികഃ. 18

കേവലാത്മാനുഭാവേന സ്വമായാം ത്രിഗുണാത്മികാം
സംക്ഷോഭയൻ സൃജത്യാദൗ തയാ സൂത്രമരിന്ദമ. 19

താമാഹുസ്ത്രിഗുണവ്യക്തിം സൃജന്തീം വിശ്വതോമുഖം
യസ്മിൻ പ്രോതമിദം വിശ്വം യേന സംസരതേ പുമാൻ. 20

യഥോർണ്ണനാഭിർഹൃദയാദൂർണ്ണാം സന്തത്യ വക്ത്രതഃ
തയാ വിഹൃത്യ ഭൂയസ്താം ഗ്രസത്യേവം മഹേശ്വരഃ. 21

യത്ര യത്ര മനോ ദേഹീ ധാരയേൽ സകലം ധിയാ
സ്നേഹാദ്ദ്വേഷാദ്ഭയാദ്വാപി യാതി തത്തത്സരൂപതാം. 22

കീടഃ പേശസ്കൃതം ധ്യായൻ കുഡ്യാം തേന പ്രവേശിതഃ
യാതി തത്സാത്മതാം രാജൻ പൂർവ്വരൂപമസന്ത്യജൻ. 23

ഏവം ഗുരുഭ്യ ഏതേഭ്യ ഏഷാ മേ ശിക്ഷിതാ മതിഃ
സ്വാത്മോപശിക്ഷിതാം ബുദ്ധിം ശൃണു മേ വദതഃ പ്രഭോ. 24

ദേഹോ ഗുരുർമ്മമ വിരക്തിവിവേകഹേതു-
ർബ്ബിഭ്രൽ സ്മ സത്ത്വനിധനം സതതാർത്ത്യുദർക്കം
തത്ത്വാന്യനേന വിമൃശാമി യഥാ തഥാപി
പാരക്യമിത്യവസിതോ വിചരാമ്യസംഗഃ. 25

ജായാത്മജാർത്ഥപശുഭൃത്യഗൃഹാപ്തവർഗ്ഗാൻ
പുഷ്ണാതി യൽപ്രിയചികീർഷയാ വിതന്വൻ
സ്വാന്തേ സകൃച്ഛ്റമവരുദ്ധധനഃ സ ദേഹഃ
സൃഷ്ട്വാസ്യ ബീജമവസീദതി വൃക്ഷധർമ്മാ. 26

ജിഹ്വൈകതോഽമുമപകർഷതി കർഹി തർഷാ
ശിശ്നോഽന്യതസ്ത്വഗുദരം ശ്രവണം കുതശ്ചിൽ
ഘ്രാണോഽന്യതശ്ചപലദൃക് ക്വ ച കർമ്മശക്തി-
ർബ്ബഹ്വ്യഃ സപത്ന്യ ഇവ ഗേഹപതിം ലുനന്തി. 27

സൃഷ്ട്വാ പുരാണി വിവിധാന്യജയാഽഽത്മശക്ത്യാ
വൃക്ഷാൻ സരീസൃപപശൂൻ ഖഗദംശമത്സ്യാൻ
തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ
ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ. 28

ലബ്ധ്വാ സുദുർല്ലഭമിദം ബഹുസംഭവാന്തേ
മാനുഷ്യമർത്ഥദമനിത്യമപീഹ ധീരഃ
തൂർണ്ണം യതേത ന പതേദനുമൃത്യു യാവ-
ന്നിഃശ്രേയസായ വിഷയഃ ഖലു സർവ്വതഃ സ്യാൽ. 29

അന്യസഹായ്യംവെടിഞ്ഞേകനായ് നികേതന-
മൊന്നുമെന്നിയേയാചാരങ്ങളാലജ്ഞേയനായ്
അപ്രമത്തനായ് ഗുഹാശയനായല്പവാക്കാ-
യെപ്പൊഴും മുനിയഹിയെന്നപോൽ
ചരിക്കണം. 14
നശ്വരദേഹത്തിനായ് ഗേഹനിർമ്മാണയത്നം
ക്ലേശമുണ്ടാക്കുന്നതും നിഷ്പ്രയോജനവും താൻ
അന്യനിർമ്മിതമാകും മന്ദിരം പ്രവേശിച്ചു
പന്നഗം സുഖമായി വസിച്ചീടുന്നുവല്ലോ 15
മായാശക്തിയാൽ മുന്നം തന്നാലെ
വിനിർമ്മിത-
മായ ലോകത്തെക്കാലകലയാൽ കല്പാന്തത്തിൽ
സംഹരിച്ചീശനാകും ശ്രീനാരായണൻ നിജ-
മാഹാത്മ്യം ദ്യോതിപ്പിക്കും കാലത്തിൻ
ബലത്തിനാൽ
സത്വാദിഗുണങ്ങൾക്ക സമത്വം
സിദ്ധിക്കവേ-
യദ്വിതീയൻ സമസ്താവലംബനാത്മാധാരൻ
പുരുഷൻ പ്രധാനമെന്നിവറ്റു നേതാവാദി-
പുരുഷനേകൻമാത്രം പ്രശോഭിച്ചി-
രുന്നിതു. 16–17
പരരാം ബ്രഹ്മാദ്യർക്കും ജീവന്മുക്തന്മാരായി-
ച്ചരിക്കുമപരർക്കും സംപ്രാപ്യസ്ഥാനമായി
കൈവല്യമെന്ന സംജ്ഞകൊണ്ടു
കീർത്തിതനായി
കേവലാനുഭവികസാന്ദ്രാനന്ദവുമായി
യാതൊരുവിധമുപാധികളുമെന്യേ നാശ-
ഭീതിയും തെല്ലില്ലാതബ്ഭഗവാനിരിക്കുന്നു. 18
സ്വീയാനുഭാവത്തിനാൽ ത്രിഗുണാത്മികയായ
മായയെ ക്ഷോഭിപ്പിച്ചിട്ടവളെക്കൊണ്ടു പിന്നെ
ആദികാലത്തു വിഷ്ണുഭഗവാൻ മഹത്തത്വ-
മേതുമായാസമെന്യേ നിർമ്മിപ്പിച്ചീടുന്നിതു 19
വിശ്വത്തെ നാനാമട്ടിൽ സൃഷ്ടിച്ചീടുന്നതായോ-
രിശ്ശക്തിക്കഭിധാനം ത്രിഗുണവ്യക്തിയെ നാം
അതിലാണിപ്രപഞ്ചം കോർക്കപ്പെട്ടിരിപ്പതു-
മതിനാലത്രേ ജീവൻ സംസാരം
പ്രാപിപ്പതും. 20
ചിലന്തിയുള്ളിൽനിന്നും മുഖത്തിലൂടെ നൂലു
വലിച്ചു വല കെട്ടിയായതിൽ വിഹരിച്ചു
പിന്നെയുമകത്തേക്കന്നൂലുകൾ വലിക്കുന്നി-
തെന്നപോലീശ്വരന്റെ സൃഷ്ട്യാദി ഗ്രഹിച്ചു
ഞാൻ. 21
ഏതേതു സാധനത്തിൽ ദേഹി മാനസം
ധീയാൽ
പ്രീതിയോ വിദ്വേഷമോ ഭീതിയോ
നിമിത്തമായ്
പൂർണ്ണമായുറപ്പിക്കും തത്തത്സ്വരൂപത്തെത്താൻ
നിർണ്ണയം പ്രാപിക്കുന്നിതായവൻ
മഹീപതേ! 22
ചുമരിന്നുള്ളിൽത്തന്നെപ്പൂകിച്ചു വേട്ടാളനെ-
സ്സമഭിധ്യാനംചെയ്തു കീടം സ്വപൂർവ്വരൂപം
വിടാതെ വേട്ടാളന്റെ രൂപത്തിലാകുംവിധം
തുടരുമീശധ്യാനം സാരൂപ്യമണച്ചിടും. 23
ഈവിധമിഗ്ഗുരുക്കന്മാരിൽനിന്നോരോ സാര-
മാവിഷ്കരിച്ചു മമ ബുദ്ധിയിലുറപ്പിച്ചേൻ
എന്മെയ്യിൽനിന്നുതന്നെ ഞാൻ പഠിച്ചതുമിനി-
സ്സന്മതേ! ഭവാനോടു പറയാം കേട്ടുകൊൾക. 24
വൈരാഗ്യം വിവേകമെന്നിവറ്റു ഹേതുവായി
ഭൂരിസങ്കടത്തോടുകൂടിയതായിസ്സദാ
ജനനമരണങ്ങളാവഹിച്ചിരിക്കുമീ-
ത്തനുവുമെനിക്കോർത്താലാചാര്യൻതന്നെയല്ലോ
ശരീരസഹായത്താൽ, ശരിയായുള്ള തത്വം
തിരയുന്നവനാണെന്നാകിലുമാദേഹത്തെ
അന്യസമ്പത്തെന്നുന്നിയതിനോടൊട്ടും ചേർച്ച-
യെന്നിയേ മന്നിലെങ്ങും സഞ്ചരിച്ചീടു-
ന്നിതു. 25
പണിപ്പെട്ടുണ്ടാക്കിയ ധനസഞ്ചയത്തോടും
മനുജനേതൊന്നിനെ പ്രീണിപ്പിക്കുവാനാണോ
ജായാസുതാപ്തഭൃത്യബന്ധുഗോഗേഹങ്ങളെ-
യായപോൽ സമ്പാദിച്ചു വളർത്തീടുന്നു നിത്യം
അത്തനുവവസാനം പാദപമെന്നമട്ടിൽ
വിത്തിഹ സൃഷ്ടിച്ചിട്ടു നശിച്ചുപോകുന്നിതു 26
ജിഹ്വയൊരിടത്തേക്കും [1]ശിശ്നം വേറിടത്തേക്കും
ദാഹവും ക്ഷുത്തുമന്യപന്ഥാവുകളിലേക്കും
കുക്ഷിയും ത്വക്കും കർമ്മശക്തിയും കാതും ചല-
ദക്ഷിയും മൂക്കും വേറേയോരോരോ
ദിക്കിലേക്കും
ഇവനേ വലിച്ചിഴച്ചുപദ്രവിക്കുന്നിതേ
ഭവനപ്രധാനിയെ ബഹുപത്നിമാർപോലെ. 27
പാദപം പാമ്പു പശു പറവ മത്സ്യ മശ-
കാദിയും നാനാപുരപൂരവും സൃഷ്ടിച്ചിട്ടു
തൃപ്തനാകാതെയജൻ ബ്രഹ്മദർശനയോഗ്യ-
ബുദ്ധിക്കാസ്പദം പുരുഷാംഗം
തീർത്താമോദിച്ചാൻ. 28
അനേകജന്മശേഷം കഷ്ടിച്ചു ലഭിപ്പതാ-
യനിത്യമാണെങ്കിലും മോക്ഷദായകമാകും
ഇന്നരജന്മം ലഭിച്ചീടിലും സദാ മൃത്യു
ചേർന്ന മെയ് വീഴുംമുൻപേ മുക്തിക്കായതി-
വേഗം
ബുദ്ധിമാൻ ശ്രമിക്കാഞ്ഞാൽ കഷ്ടമാം
ഭോഗസൗഖ്യം
പാർത്തീടിൽ ജന്തുരാശിക്കൊക്കെയു-
മുള്ളതല്ലോ. 29

1 പുരുഷലിംഗം

ഏവം സഞ്ജാതവൈരാഗ്യോ വിജ്ഞാനാലോക ആത്മനി
വിചരാമി മഹീമേതാം മുക്തസംഗോഽനഹംകൃതിഃ. 30
ന ഹ്യേകസ്മാദ്ഗുരോർജ്ഞാനം സുസ്ഥിരം സ്യാൽ സുപുഷ്കലം
ബ്രഹ്മൈതദദ്വിതീയം വൈ ഗീയതേ ബഹുധർഷിഭിഃ. 31

ശ്രീഭഗവാനുവാച

ഇത്യുക്ത്വാ സ യദും വിപ്രസ്തമാമന്ത്ര്യ ഗഭീരധീഃ
വന്ദിതോഽഭ്യർത്ഥിതോ രാജ്ഞാ യയൗ പ്രീതോ യഥാഗതം. 32
അവധൂതവചഃ ശ്രുത്വാ പൂർവ്വേഷാം നഃ സ പൂർവ്വജഃ
സർവ്വസംഗവിനിർമ്മുക്തഃ സമചിത്തോ ബഭൂവ ഹ. 33

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
ഏകാദശസ്കന്ധേ നവമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12550 ഏകാദശസ്കന്ധേ ശ്ലോകാഃ 410

---

## ദശമോഽധ്യായഃ

ശ്രീഭഗവാനുവാച

മയോദിതേഷ്വവഹിതഃ സ്വധർമ്മേഷു മദാശ്രയഃ
വർണ്ണാശ്രമകുലാചാരമകാമാത്മാ സമാചരേൽ. 1
അന്വീക്ഷേത വിശുദ്ധാത്മാ ദേഹിനാം വിഷയാത്മനാം
ഗുണേഷു തത്ത്വധ്യാനേന സർവ്വാരംഭവിപര്യയം. 2
സുപ്തസ്യ വിഷയാലോകോ ധ്യായതോ വാ മനോരഥഃ
നാനാത്മകത്വാദ്വിഫലസ്തഥാ ഭേദാത്മധീർഗ്ഗുണൈഃ. 3
നിവൃത്തം കർമ്മ സേവേത പ്രവൃത്തം മത്പരസ്ത്യജേൽ
ജിജ്ഞാസായാം സംപ്രവൃത്തോ നാദ്രിയേൽ കർമ്മചോദനാം. 4
യമാനഭീക്ഷ്ണം സേവേത നിയമാൻ മത്പരഃ ക്വചിൽ
മദഭിജ്ഞം ഗുരും ശാന്തമുപാസീത മദാത്മകം. 5
അമാന്യമത്സരോ ദക്ഷോ നിർമ്മമോ ദൃഢസൗഹൃദഃ
അസത്വരോഽർത്ഥജിജ്ഞാസുരനസൂയുരമോഘവാക്. 6
ജായാപത്യഗൃഹക്ഷേത്രസ്വജനദ്രവിണാദിഷു
ഉദാസീനഃ സമം പശ്യൻ സർവ്വേഷ്വർത്ഥമിവാത്മനഃ. 7
വിലക്ഷണഃ സ്ഥൂലസൂക്ഷ്മാദ്ദേഹാദാത്മേക്ഷിതാ സ്വദൃക്
യഥാഗ്നിർദ്ദാരുണോ ദാഹ്യാദ്ദാഹകോഽന്യഃ പ്രകാശകഃ. 8
നിരോധോൽപത്ത്യണുബൃഹന്നാനാത്വം തത്കൃതാൻ ഗുണാൻ
അന്തഃപ്രവിഷ്ട ആധത്ത ഏവം ദേഹഗുണാൻ പരഃ. 9
യോഽസൗ ഗുണൈർവ്വിരചിതോ ദേഹോഽയം പുരുഷസ്യ ഹി
സംസാരസ്തന്നിബന്ധോഽയം പുംസോ വിദ്യാച്ഛിദാത്മനഃ. 10
തസ്മാജ്ജിജ്ഞാസയാഽഽത്മാനമാത്മസ്ഥം കേവലം പരം
സംഗമ്യ നിരസേദേതദ്വസ്തുബുദ്ധിം യഥാക്രമം. 11
ആചാര്യോഽരണിരാദ്യഃ സ്യാദന്തേവാസ്യുത്തരാരണിഃ
തത്സന്ധാനം പ്രവചനം വിദ്യാസന്ധിഃ സുഖാവഹഃ. 12
വൈശാരദീ സാതിവിശുദ്ധബുദ്ധി-
ർദ്ധുനോതി മായാം ഗുണസംപ്രസൂതാം
ഗുണാംശ്ച സന്ദഹ്യ യദാത്മമേതൽ
സ്വയം ച ശാമ്യത്യസമിദ്യഥാഗ്നിഃ. 13
അഥൈഷാം കർമ്മകർത്തൄണാം ഭോക്തൄണാം സുഖദുഃഖയോഃ
നാനാത്വമഥ നിത്യത്വം ലോകകാലാഗമാത്മനാം. 14

ഇത്തരം വൈരാഗ്യമാന്നാത്മജ്ഞാനപ്രകാശം
സിദ്ധിച്ചിട്ടസംഗനായാത്മാവിൽ
സ്ഥിതനായി
ഞാനെന്ന ഭാവമേതുമെന്നിയേ ധരിത്രിയേ-
ത്താനേ ഞാൻ ചുററിസ്സഞ്ചരിക്കുന്നു
ധരാപതേ! 30
ഒരു ദേശികങ്കൽനിന്നാന്നീടമറിവിനി-
ല്ലറപ്പു, പാത്താലതു പരിപൂണ്ണവുമല്ല
അദ്വയബ്രഹ്മമാമീലോകംതാൻ ഗുരുവെന്നു
കീർത്തിച്ചീടുന്നു ബഹുവിധത്തിലൃഷീശ്വരർ 31

ശ്രീഭഗവാൻ പറഞ്ഞു

അഗാധബുദ്ധിമാനായീടമബ്ഭൂദേവനി-
പ്രകാരം യദുവിനോടരുളിച്ചെയ്തശേഷം
യാത്രയുംചൊല്ലി നൃപവന്ദനനമസ്കാര-
പാത്രമായ് സന്തോഷിച്ചു വന്നപോൽ
പോയീടിനാൻ. 32
ഞങ്ങടെ പൂവ്വന്മാക്കും പൂർവജനാമന്നൃപ-
പുംഗവനവധൂതവാക്കുകൾ കേട്ടശേഷം
സകലബന്ധവിനിർമ്മുക്തനായ്
ബ്രഹ്മത്തിൽത്താ-
നകതാരുറപ്പിച്ചു സമചിത്തനായ് വാണാൻ. 33

## അദ്ധ്യായം 10

ശ്രീഭഗവാൻ പറഞ്ഞു

ഞാനരുളം ചെയ്തതാമിസ്വധമ്മങ്ങളിൽ നന്നായ്
മാനസമുറപ്പിച്ചുമെന്നെത്താനാശ്രയിച്ചും
അകാമാത്മാവായെന്നും വണ്ണാശ്രമാചാരങ്ങൾ
നികാമം വിഘ്നമെന്യേയനുഷ്ഠിക്കുകവേണം. 1
വിശുദ്ധാത്മാവായവൻ വിഷയാസക്തിയാളു-
മശുദ്ധാശയന്മാർതൻ സമസ്തകമ്മങ്ങൾക്കും
വിപരീതമായ്‌വരും ഫലത്തെയാത്മബുദ്ധി-
യുപയോഗിച്ചു ചിന്തിച്ചീടണം നല്ലപോലെ. 2
ധ്യാതാവിൻ സങ്കല്പവുമുറങ്ങീടുന്നവൻതൻ
സാധനനിരീക്ഷയും നിഷ്ഫലം നാനാത്വത്താൽ
അതുപോൽ ഗുണകാര്യമർത്യദേഹാദിമൂല-
മുദിക്കും ശരീരാത്മബുദ്ധിയും വ്യത്ഥമത്രേ. 3
എപ്പൊഴും സേവിക്കണം നിവൃത്തകമ്മങ്ങളെ
മൽപരനായി ത്യജിച്ചീടണം കാമ്യകമ്മം
തത്ത്വജിജ്ഞാസുവായിക്കമ്മപ്രേരകമാകും
ശ്രുത്യന്തർവിധിയേതുമാദരിക്കായ്കവേണം. 4
മല്പരനായിസ്സേവിച്ചീടണം യമങ്ങളെ-
യെപ്പൊഴും ചിലവേളയന്നിയമങ്ങളേയും
[1]മദഭിജ്ഞനായ് പരം ശാന്തനായ് മദ്രൂപനായ്
സ്ഥിതനാമാചാര്യനെയുപാസിക്കുകവേണം. 5

ദക്ഷനായമാനിയായ് മത്സരവിഹീനനാ-
യക്ഷയസ്നേഹവാനായസൂയാപേതനായി
അത്ഥജിജ്ഞാസുവായി മമത്വം ത്യജിച്ചോനാ-
യത്വരനായമോഘവാക്കുമായിരിക്കണം. 6
ഭാമിനി, പുത്രൻ, ഭൂമി, ബന്ധുക്കൾ ഗേഹം,
ധന-
സ്തോമമ,മെന്നെല്ലാററിലും സ്വപ്രയോജനം
പാക്കിൽ
തുല്യമാണെന്നുള്ളതു കണ്ടുദാസീനനായി-
ട്ടുള്ളം മദഭിമുഖമാക്കി വത്തിച്ചിടേണം. 7
സ്ഥൂലവും സൂക്ഷ്മവുമായും ദേഹത്തിൽ
നിന്നുകൊണ്ടു
ചാലവേ കാണുവോനും സ്വദൃക്കമാകുമാത്മാ
ദഹനയോഗ്യമാകും വിറകിൽനിന്നുമതു
ദഹിപ്പിപ്പതും നന്നായ് വിളങ്ങുന്നതുമാകും
വഹ്നിയെന്നപോൽ ഭിന്നലക്ഷണസംയുക്തനു-
മന്യനമാണെന്നറിഞ്ഞീടുക യദൂത്തമാ! 8
നിരോധം, സമുത്ഭവം, വലിപ്പം, ചെറുപ്പമി-
ത്തരമാം ഭേദങ്ങളും തത്കൃതധമ്മങ്ങളും
ധരിച്ചീടുന്നു വഹ്നി, യതുപോലന്തഃസ്ഥനായ്
പരമാത്മാവും ദേഹഗുണങ്ങൾ ധരിക്കുന്നു. 9
ഈശ്വരമായാഗുണനിമ്മിതമായിരിക്കും
നശ്യമാം ദേഹമാത്മാവെന്നധീ, ജീവാത്മാവിൽ
സംസാരമുണ്ടാക്കുന്നി, തതിനെസ്സമൂലമായ്
സംഛേദിക്കുന്നിതാത്മവിദ്യ സന്ദേഹമില്ല. 10
അതിനാൽ ജിജ്ഞാസയാൽ
ശരീരസ്ഥിതനായി-
ട്ടതിശുദ്ധനായ് ദേഹഭിന്നനാമാത്മാവിനെ
ശരിയായ് ധരിച്ചിട്ടീയനിത്യവസ്തുക്കളിൽ
പരമാത്ഥമാം ബുദ്ധി വിടണം യഥാക്രമം. 11
ദേശികൻ കീഴ്ഭാഗത്തെയരണി മേലത്തേത-
ശ്ശിഷ്യനും തന്മന്ഥനമുപദേശവുമത്രേ
അറിവോ, തത്സംയോഗജന്യമായതിസൗഖ്യ-
കരമായിരിക്കുമാ വഹ്നിയുംതന്നെയല്ലോ. 12
അനഘൻ ശിഷ്യൻ നേടുമീവിശുദ്ധമാം ജ്ഞാനം
ഗുണപ്രസൂതയാകും മായയെ നശിപ്പിപ്പൂ
ഗുണങ്ങളേയും ദഹിപ്പിച്ചതീ ലോകരൂപ
ഗുണനാശത്താൽ വിറകററെഴുമഗ്നിപോലെ
ശമിച്ചീടുന്നു താനേ, സ്വാത്മഭാവമാകും
വിമുക്തിയിതാണെന്നു ധരിച്ചീടുദ്ധവാ! നീ. 13
എന്നാൽ, "കമ്മങ്ങൾ ചെയ്യുന്നവരായ്
സുഖദുഃഖ-
ദന്ദ്വത്തെയനുഭവിച്ചീടുന്ന ജീവന്മാക്കു
നാനാത്വമുണ്ടു, ലോകം, കാല,മാത്മാവു,ശാസ്ത്ര-
മീനാലുവസ്തുക്കൾക്കും നിത്യത ഭവിക്കുന്നു. 14

1 എന്നെ അറിഞ്ഞവൻ.

മന്യസേ സർവ്വഭാവാനാം സംസ്ഥാ ഹ്യൗൽപത്തികീ യഥാ
തത്തദാകൃതിഭേദേന ജായതേ ഭിദ്യതേ ച ധീഃ. 15

ഏവമപ്യംഗ സർവ്വേഷാം ദേഹിനാം ദേഹയോഗതഃ
കാലാവയവതഃ സന്തി ഭാവാ ജന്മാദയോഽസകൃൽ. 16

അത്രാപി കർമ്മണാം കർത്തുരസ്വാതന്ത്ര്യം ച ലക്ഷ്യതേ
ഭോക്തുശ്ച ദുഃഖസുഖയോഃ കോ ന്വർത്ഥോ വിവശം ഭജേൽ. 17

ന ദേഹിനാം സുഖം കിഞ്ചിദ്വിദ്യതേ വിദുഷാമപി
തഥാ ച ദുഃഖം മൂഢാനാം വൃഥാഹങ്കരണം പരം. 18

യദി പ്രാപ്തിം വിഘാതം ച ജാനന്തി സുഖദുഃഖയോഃ
തേഽപ്യദ്ധാ ന വിദുര്യോഗം മൃത്യുർന്ന പ്രഭവേദ്യഥാ. 19

കോ ന്വർത്ഥഃ സുഖയത്യേനം കാമോ വാ മൃത്യുരന്തികേ
ആഘാതം നീയമാനസ്യ വധ്യസ്യേവ ന തുഷ്ടിദഃ. 20

ശ്രുതം ച ദൃഷ്ടവദ്ദുഷ്ടം സ്പർദ്ധാസൂയാത്യയവ്യയൈഃ
ബഹ്വന്തരായകാമത്വാൽ കൃഷിവച്ചാപി നിഷ്ഫലം. 21

അന്തരായൈരവിഹതോ യദി ധർമ്മഃ സ്വനുഷ്ഠിതഃ
തേനാപി നിർജ്ജിതം സ്ഥാനം യഥാ ഗച്ഛതി തൽ ശൃണു. 22

ഇഷ്ട്വേഹ ദേവതാ യജ്ഞൈഃ സ്വർല്ലോകം യാതി യാജ്ഞികഃ
ഭുഞ്ജീത ദേവവത്തത്ര ഭോഗാൻ ദിവ്യാൻ നിജാർജ്ജിതാൻ. 23

സ്വപുണ്യോപചിതേ ശുഭ്രേ വിമാന ഉപഗീയതേ
ഗന്ധർവ്വൈർവ്വിഹരൻ മദ്ധ്യേ ദേവീനാം ഹൃദ്യവേഷധൃക്. 24

സ്ത്രീഭിഃ കാമഗയാനേന കിങ്കിണീജാലമാലിനാ
ക്രീഡൻ ന വേദാത്മപാതം സുരാക്രീഡേഷു നിർവൃതഃ. 25

താവൽ പ്രമോദതേ സ്വർഗ്ഗേ യാവൽ പുണ്യം സമാപ്യതേ
ക്ഷീണപുണ്യഃ പതത്യർവ്വാഗനിച്ഛൻ കാലചാലിതഃ. 26

യദ്യധർമ്മരതഃ സംഗാദസതാം വാജിതേന്ദ്രിയഃ
കാമാത്മാ കൃപണോ ലുബ്ധഃ സ്ത്രൈണോ ഭൂതവിഹിംസകഃ. 27

പശൂനവിധിനാഽഽലഭ്യ പ്രേതഭൂതഗണാൻ യജൻ
നരകാനവശോ ജന്തുർഗ്ഗത്വാ യാത്യുൽബണം തമഃ. 28

കർമ്മാണി ദുഃഖോദർക്കാണി കുർവ്വൻ ദേഹേന തൈഃ പുനഃ
ദേഹമാഭജതേ തത്ര കിം സുഖം മർത്ത്യധർമ്മിണഃ. 29

ലോകാനാം ലോകപാലാനാം മദ്ഭയം കല്പജീവിനാം
ബ്രഹ്മണോഽപി ഭയം മത്തോ ദ്വിപരാർദ്ധപരായുഷഃ. 30

ഗുണാഃ സൃജന്തി കർമ്മാണി ഗുണോഽനുസൃജതേ ഗുണാൻ
ജീവസ്തു ഗുണസംയുക്തോ ഭുങ്ക്തേ കർമ്മഫലാന്യസൗ. 31

യാവൽ സ്യാദ്ഗുണവൈഷമ്യം താവന്നാനാത്വമാത്മനഃ
നാനാത്വമാത്മനോ യാവൽ പാരതന്ത്ര്യം തദൈവ ഹി. 32

യാവദസ്യാസ്വതന്ത്രത്വം താവദീശ്വരതോ ഭയം
യ ഏതൽ സമുപാസീരംസ്തേ മുഹ്യന്തി ശുചാർപ്പിതാഃ. 33

പദാർത്ഥസ്ഥിതി,യതിൻ ജന്മത്തി—
നൊത്തിരിക്കും—
വിധത്തിൽ ധീയും തത്തദാകൃതിഭേദംപോലെ
ഉത്ഭവിക്കുന്ന പിന്നെബ്ഭേദിച്ചീടുന്നുമുണ്ടെ—''
ന്നിപ്രകാരവും ചിലക്കുണ്ടാകാമഭിപ്രായം. 15
എന്നിരുന്നാലും സർവ്വജീവികൾക്കും ശരീരത്തോ—
ടൊന്നുചേർന്നിരിക്കയാൽക്കാലാവയവങ്ങളാൽ
ഉത്ഭവമരണാദിഭാവങ്ങൾ വേർക്കുന്നു—
ണ്ടെപ്പോഴുമെന്നു സമ്മതിക്കാതെ തരമുണ്ടോ? 16
ഇക്കണക്കിലും കർമ്മകൃത്തായിസ്സുഖദുഃഖ—
ഭോക്താവാം ജീവനസ്വതന്ത്രനായ്ത്തന്നെ
കാൺമൂ
നിത്യവും പരാധീനനായി വർത്തിക്കുന്നവ—
നത്തലല്ലാതെ സൗഖ്യമെങ്ങനെയുണ്ടായിടും? 17
പണ്ഡിതന്മാരായാലും ദേഹമുള്ളവർക്കാർക്കും
മന്നിതിലല്പംപോലും ലഭിക്കുന്നില്ല സൗഖ്യം
മൂഢന്മാരായവർക്കുമാവിധമെല്ലാപ്പോഴു—
മാടലാണഹങ്കാരം നിഷ്പ്രയോജനമത്രേ. 18
സൗഖ്യപ്രാപ്തിക്കും ദുഃഖനിരോധത്തിനുമുള്ള
മാർഗ്ഗങ്ങളേതാനും പേരറിയുന്നുണ്ടെങ്കിലും
മൃത്യുവെജ്ജയിക്കുവാൻ ശക്തമാകുമാസത്യ—
വിദ്യയക്കൂട്ടരും ചെറ്ററിയുന്നില്ല നൂനം. 19
അന്തകനന്തികത്തിലെത്തിനോരിവനേയി—
ങ്ങെന്തൊരർത്ഥമോ പിന്നെക്കാമമോ
സുഖിപ്പിക്കും?
കൊലസ്ഥലത്തിലേക്കു കൊല്ലുവാൻ
കൊണ്ടുപോകും
കൊലപ്പുള്ളിക്കെന്നപോലിവനുമില്ല
സൗഖ്യം 20
നിത്യം നാം കേൾക്കും വിണ്ണും, കാണുമീ
ലോകം പോൽത്താൻ
സ്പർദ്ധയുമസൂയയുമത്യയവ്യയങ്ങളും
വർദ്ധിച്ചു ദൂഷിച്ചതായ് കാമങ്ങൾക്കെല്ലാം
വിഘ്ന—
മെത്തുന്നതാകയാലെ കൃഷിപോൽ
നിഷ്ഫലം താൻ. 21
[1]അന്തരായങ്ങൾമൂലം മുടക്കം നേരിടാതെ
സന്തതം സുകൃതങ്ങളനുഷ്ഠിച്ചാർജ്ജിച്ചതാം
പുണ്യലോകവും നശിച്ചീടുന്ന വിധവും ഞാൻ
ചൊന്നിടാം ശ്രദ്ധാപൂർവ്വമുദ്ധവാ!
കേട്ടുകൊൾക. 22
ഇവിടെ യാഗങ്ങളാൽ സുരരേ യജിച്ചീടു—
ന്നവനാ സ്വർഗ്ഗലോകം പ്രവേശിച്ചതിൽപ്പിന്നെ
തന്നാലാർജ്ജിതങ്ങളാം ദിവ്യഭോഗങ്ങളെല്ലാം
വിണ്ണവർമട്ടിൽ സുഖമായനുഭവിക്കുന്നു. 23

സുരസ്ത്രീജനമദ്ധ്യത്തതികോമളരൂപം—
ധരിച്ചു വിഹരിച്ചു പുണ്യത്താൽ സമ്പാദിച്ച
ശുഭ്രമാം വിമാനത്തിൽ സ്ഥിതനായ്
ഗന്ധർവ്വർ ചുഴ്—
ന്നെപ്പൊഴും സ്വാപദാനം ഗാനം
ചെയ്‌വതു കേൾക്കാം. 24
കാമഗമായനഘരത്നമൗലിയായ് മിന്നും
വ്യോമയാനത്തിൽ സുരസുന്ദരിമാരുമായി
അമരാരാമങ്ങളിൽക്കളിച്ചു പാരം സുഖി—
ച്ചമരാമറിയുകയില്ല തന്നധഃപാതം. 25
എന്നു താൻചെയ്ത പുണ്യമൊടുങ്ങുമന്നാൾവരെ
വിണ്ണിലിങ്ങനെ സുഖഭോഗമാന്നാനന്ദിക്കാം
പുണ്യക്ഷയത്തിൽ കാലമവനെയനിച്ഛുവാ—
ണെന്നിരിക്കിലും തള്ളിത്താഴത്തു
വീഴ്ത്തുന്നിതേ 26
ദുഷ്ടസംഗത്താലജിതേന്ദ്രിയനായിക്കാമ
ദുഷ്ടാത്മാവായധർമ്മരതനായ് ക്ലേശഭൂവായ്
ലുബ്ധനായ് സ്ത്രീജിതനായ് ഭൂതദ്രോഹിയുമാകു—
മപ്പുമാൻതന്നവസ്ഥയെന്തു ഞാൻ ഹന്ത!
ചൊൽവൂ 27
പശുഗണത്തെ വിധിപ്രകാരമെന്യേ ഹിംസി—
ച്ചശുഭഭൂതപ്രേതവർഗ്ഗത്തെയാരാധിച്ചു
അസ്വതന്ത്രനാം ദേഹി നരകം പ്രവേശിച്ചു
ദുസ്സഹമാകുമന്ധതമസ്സിൽ പതിക്കുന്നു. 28
ഇമ്മട്ടു മേന്മേൽ ദുഃഖം വർദ്ധിപ്പിച്ചീടുന്നതാം
കർമ്മങ്ങൾ ചെയ്തതുമൂലമായ് വീണ്ടും വീണ്ടും
ശരീരം സ്വീകരിച്ചും മരിച്ചുമുഴന്നിടും
ശരീരിക്കോർത്തീടുകിലെന്തൊരു സുഖമുള്ളൂ 29
കല്പകാലായുസ്സുകൾ വസിക്കും ലോകങ്ങൾക്കു—
മല്പമുണ്ടെന്നെപ്പേടി ലോകപാലകന്മാർക്കും
ദ്വിപരാർദ്ധമാം പരായുസ്സെഴുമാത്മഭൂവു—
മപരക്കൊപ്പമെന്നെ ഭയന്നു വാണീടുന്നു. 30
ഇന്ദ്രിയഗണം സൃഷ്ടിച്ചീടുന്ന കർമ്മങ്ങളെ—
യിന്ദ്രിയങ്ങളെഗ്ഗുണം പ്രേരണ ചെയ്തീടുന്നു.
ജീവനോ, നിത്യമിന്ദ്രിയങ്ങളിലഭിമാന—
മാവഹിച്ചിഹ കർമ്മഫലങ്ങൾ ഭുജിക്കുന്നു. 31
എന്നോളം ഗുണങ്ങൾക്കു വിഷമഭാവമുണ്ടാ—
മന്നോളമാത്മാവിനു നാനാത്വമുണ്ടായിടും
നാനാത്വം നശിച്ചീടാതിരിക്കുന്നതുവരെ
നൂനമാത്മാവിനസ്വാതന്ത്ര്യവും നിലനില്ക്കും. 32
അസ്വതന്ത്രതയെത്രനാൾ നിൽക്കുമത്രകാല—
മീശ്വരൻതന്നിൽനിന്നു ഭീതിയുണ്ടായിരിക്കും
ആരിഹ ഗുണപരിണാമങ്ങളാകും ദേഹ—
ഭാര്യാപുത്രാർത്ഥാദിയാം ലോകത്തെ
സേവിക്കുമോ.
അവർക്കു ദുഃഖത്തിനുമേൽ ദുഃഖമെന്നല്ലാതെ
ഭവിച്ചീടുകയില്ലിങ്ങൊരുകാലവും സൗഖ്യം. 33

1 വിഘ്നം

കാല ആത്മാഽഽഗമോ ലോകഃ സ്വഭാവോ ധർമ്മ ഏവ ച
ഇതി മാം ബഹുധാ പ്രാഹുർഗ്ഗുണവ്യതികരേ സതി. 34

ഉദ്ധവ ഉവാച

ഗുണേഷു വർത്തമാനോഽപി ദേഹജേഷ്വനപാവൃതഃ
ഗുണൈർന്ന ബദ്ധ്യതേ ദേഹീ ബദ്ധ്യതേ വാ കഥം വിഭോ. 35
കഥം വർത്തേത വിഹരേൽ കൈർവ്വാ ജ്ഞായേത ലക്ഷണൈഃ
കിം ഭുഞ്ജീതോത വിസൃജേച്ഛയീതാസീത യാതി വാ. 36
ഏതദച്യുത മേ ബ്രൂഹി പ്രശ്നം പ്രശ്നവിദാം വര
നിത്യമുക്തോ നിത്യബദ്ധ ഏക ഏവേതി മേ ഭ്രമഃ. 37

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഭഗവദുദ്ധവസംവാദേ ദശമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 12587 ഏകാദശസ്കന്ധേ ശ്ലോകാഃ 447

---

## ഏകാദശോഽധ്യായഃ

ശ്രീഭഗവാനുവാച

ബദ്ധോ മുക്ത ഇതി വ്യാഖ്യാ ഗുണതോ മേ ന വസ്തുതഃ
ഗുണസ്യ മായാമൂലത്വാന്ന മേ മോക്ഷോ ന ബന്ധനം. 1
ശോകമോഹൗ സുഖം ദുഃഖം ദേഹാപത്തിശ്ച മായയാ
സ്വപ്നോ യഥാഽഽത്മനഃ ഖ്യാതിഃ സംസൃതിർന്ന തു വാസ്തവീ. 2
വിദ്യാവിദ്യേ മമ തനൂ വിദ്ധ്യുദ്ധവ ശരീരിണാം
മോക്ഷബന്ധകരീ ആദ്യേ മായയാ മേ വിനിർമ്മിതേ. 3
ഏകസ്യൈവ മമാംശസ്യ ജീവസ്യൈവ മഹാമതേ
ബന്ധോഽസ്യാവിദ്യയാനാദിർവ്വിദ്യയാ ച തഥേതരഃ. 4
അഥ ബദ്ധസ്യ മുക്തസ്യ വൈലക്ഷണ്യം വദാമി തേ
വിരുദ്ധധർമ്മിണോസ്താത സ്ഥിതയോരേകധർമ്മിണി. 5

സുപർണ്ണാവേതൗ സദൃശൗ സഖായൗ
യദൃച്ഛയൈതൗ കൃതനീഡൗ ച വൃക്ഷേ
ഏകസ്തയോഃ ഖാദതി പിപ്പലാന്ന-
മന്യോ നിരന്നോഽപി ബലേന ഭൂയാൻ. 6

ആത്മാനമന്യം ച സ വേദ വിദ്വാ-
നപിപ്പലാദോ ന തു പിപ്പലാദഃ
യോഽവിദ്യയാ യുക് സ തു നിത്യബദ്ധോ
വിദ്യാമയോ യഃ സ തു നിത്യമുക്തഃ. 7

ദേഹസ്ഥോഽപി ന ദേഹസ്ഥോ വിദ്വാൻ സ്വപ്നാദ്യഥോത്ഥിതഃ
അദേഹസ്ഥോഽപി ദേഹസ്ഥഃ കുമതിഃ സ്വപ്നദൃഗ്യഥാ. 8
ഇന്ദ്രിയൈരിന്ദ്രിയാർത്ഥേഷു ഗുണൈരപി ഗുണേഷു ച
ഗൃഹ്യമാണേഷ്വഹം കുര്യാന്ന വിദ്വാൻ യസ്ത്വവിക്രിയഃ. 9
ദൈവാധീനേ ശരീരേഽസ്മിൻ ഗുണഭാവ്യേന കർമ്മണാ
വർത്തമാനോഽബുധസ്തത്ര കർത്താസ്മീതി നിബദ്ധ്യതേ. 10
ഏവം വിരക്തഃ ശയനേ ആസനാടനമജ്ജനേ
ദർശനസ്പർശനഘ്രാണഭോജനശ്രവണാദിഷു 11
ന തഥാ ബദ്ധ്യതേ വിദ്വാംസ്തത്ര തത്രാദയൻ ഗുണാൻ
പ്രകൃതിസ്ഥോഽപ്യസംസക്തോ യഥാ ഖം സവിതാനിലഃ. 12

ഗുണങ്ങൾ സമ്മേളിക്കുമവസരത്തിലെന്നെ
ജനങ്ങൾ കാല,മാത്മാ,വാഗമം, ലോകം, ധർമ്മം
സ്വഭാവമെന്നിങ്ങനെ ചൊല്ലുന്നു ബഹുവിധം
പ്രപഞ്ചം വാസ്തവത്തിൽ ഭിന്നമല്ലെ-
ന്നിൽനിന്നും. 34

ഉദ്ധവൻ പറഞ്ഞു

ദേഹികൾ ഗുണങ്ങളിൽ വർത്തിക്കി-
ലേതുമട്ടിൽ
ദേഹജങ്ങളാം കർമ്മങ്ങളിൽനിന്നൊഴിഞ്ഞീടും?
കർമ്മങ്ങൾക്കാത്മാവിനെബ്ബന്ധിക്കാൻ
കെല്പില്ലെങ്കി-
ലെമ്മട്ടിലാത്മാവിനുണ്ടായിടും
ബന്ധമാദ്യം? 35
ബദ്ധമുക്തന്മാരുടെ ലക്ഷണമവിടുന്നു
വിസ്തരിച്ചിവനോടായുപദേശിക്കേണമേ!
എങ്ങനെ വിഹരിക്കും വ്യാപരിക്കുമക്കൂട്ട-
രെങ്ങനെയറിഞ്ഞീടുമവരേ ലക്ഷണത്താൽ
കിടപ്പിരിപ്പു തഥാ ക്ഷേണം വിസർജ്ജനം
നടപ്പെന്നിത്യാദിയുമേതുമട്ടായിരിക്കും. 36
അച്യുതാ! പ്രശ്നവിജ്ഞാ! ഭഗവൻ!
ഭവാനിപ്പോ-
ളിജ്ജനത്തിനു വാസ്സും സന്ദേഹം തീർക്കേണമേ
നിത്യബദ്ധനും നിത്യമുക്തനുമായിരിക്കാ-
നൊത്തിടുമൊരുത്തനെന്നുള്ളതിൽ
സംശയം മേ. 37

# അദ്ധ്യായം 11

ശ്രീഭഗവാൻ പറഞ്ഞു

മുക്തനും ബദ്ധനുമെന്നൊക്കെയും വ്യവഹാരം
മദ്ഗുണംനിമിത്തമാണില്ലതു യഥാർത്ഥത്തിൽ
ഗുണകാരണം മായയെന്നിരിക്കുകമൂല-
മെനിക്കില്ലേതും ബന്ധം മോക്ഷവും
യദൂത്തമാ! 1
ശോകമോഹങ്ങൾ സുഖദുഃഖങ്ങൾ
ദേഹോല്പത്തി-
യാകവേ മായമൂലമുളവാകുന്നതല്ലോ
സ്വപ്നമെങ്ങനെ ബുദ്ധിതൻ വിവർത്തനമാകു-
മപ്പോലെ സംസാരവും സത്യത്തിലുള്ളതല്ല. 2
ആദ്യമേയുള്ളതായിദ്ദേഹികൾക്കെല്ലാം ബന്ധ-
മുക്തികളേകുന്നതായ് മന്മായാകൃതങ്ങളാം

അവിദ്യ വിദ്യയേവം ഭിന്നശക്തികൾ രണ്ടു
ഭവിക്കുന്നുണ്ടെനിക്കെന്നറിഞ്ഞീടുദ്ധവാ നീ. 3
ഹേ മഹാമതേ! ഭക്തരത്നമേ!യേകമാകും-
മാമകകലയാമീ ജീവാത്മാവിനുതന്നെ
അവിദ്യകൊണ്ടനാദിബന്ധവും വിദ്യകൊണ്ടു
ഭവിച്ചീടുന്നു പാർത്താൽ മോക്ഷവും
യാദവേന്ദ്രാ! 4
അഥ, ഞാനൊരേ ധർമ്മമുള്ളതാം ശരീരത്തിൽ
സ്ഥിതരായ് ഭിന്നധർമ്മമാർന്നീടുന്നവരായി
ബദ്ധമുക്തന്മാരാകും ജീവേശന്മാർക്കുള്ളതാം
വ്യത്യസ്തലക്ഷണങ്ങളോതുന്നേൻ
ശിഷ്യോത്തമാ! 5
ഇഷ്ടരായ് തുല്യന്മാരാം രണ്ടുപക്ഷികളാലു-
വൃക്ഷത്തിൽക്കൂടുകെട്ടിപ്പാർത്തിരുന്നതിലേകൻ
തിന്നുന്നിതതിൻ പഴം മറ്റേതൊന്നുംതന്നെ
തിന്നുന്നതില്ലെങ്കിലും ശക്തിയാലവൻ
മുമ്പൻ. 6
പിപ്പലഫലം തിന്നാത്തവനും വിദ്വാനുമാ-
മപ്പക്ഷിയറിയുന്നു തന്നെയുമന്യനേയും
നേരമറിച്ചു മറേറതറിയുന്നില്ലവിദ്യ-
ചേരുവോൻ നിത്യബദ്ധൻ, വിദ്യാവാൻ
നിത്യമുക്തൻ. 7
വിദ്വാൻ സ്വപ്നത്തിൽനിന്നുമുത്ഥിതൻമട്ടിൽ
ദേഹ-
സംസ്ഥിതനെന്നാകിലും ദേഹസംസ്ഥിതനല്ല
അറിവററവൻ സ്വപ്നം കാണുമവനെന്നപോലെ
ശരീരസ്ഥിതനല്ലെന്നാകിലും ശരീരസ്ഥൻ. 8
ഗുണകാര്യേന്ദ്രിയങ്ങൾ ഗുണകാര്യങ്ങളാകു-
മനേകവിധവിഷയങ്ങളെ ഗ്രഹിക്കുമ്പോൾ
വിവേകിയതൊന്നും താൻ ചെയ്യുതായറിയുന്നി-
ല്ലവനെപ്പൊഴും നിർവ്വികാരനായ് വിളങ്ങുന്നു. 9
ദൈവത്തിന്നധീനമായിടുമിശ്ശരീരത്തി-
ലാവസിക്കവേയോരജ്ഞൻ ഗുണജന്യങ്ങളാകും
കർമ്മങ്ങൾക്കെല്ലാം കർത്താവാണു
താനെന്ന ധീയാൽ
സംബദ്ധനായിബ്ഭവിച്ചീടുന്നു മഹാമതേ! 10
വിരക്തനായിട്ടേവമടനം സ്നാനം കിട-
പ്പിരിപ്പു സന്ദർശനം ഭോജനം സ്പർശം ഘ്രാണം
ശ്രവണമെന്നിവററിലൊക്കെയും ഗുണമനു-
ഭവിക്കുന്നവനായി പ്രകൃതിസ്ഥനാകിലും
വിദ്വാനസംസക്തനായാകാശം സമീരനും
മിത്രനുമെന്ന മട്ടിൽ ബന്ധമററുല്ലസിപ്പൂ. 11–12

വൈശാരദ്യേക്ഷയാസംഗശിതയാ ഛിന്നസംശയഃ
പ്രതിബുദ്ധ ഇവ സ്വപ്നാന്നാനാത്വാദ്വിനിവർത്തതേ. 13
യസ്യ സ്യുർവ്വീതസങ്കല്പാഃ പ്രാണേന്ദ്രിയമനോധിയാം
വൃത്തയഃ സ വിനിർമ്മുക്തോ ദേഹസ്ഥോഽപി ഹി തദ്ഗുണൈഃ.
യസ്യാത്മാ ഹിംസ്യതേ ഹിംസ്രൈര്യേന കിഞ്ചിദ്യദൃച്ഛയാ
അർച്ച്യതേ വാ ക്വചിത്തത്ര ന വ്യതിക്രിയതേ ബുധഃ. 15
ന സ്തുവീത ന നിന്ദേത കുർവ്വതഃ സാധ്വസാധു വാ
വദതോ ഗുണദോഷാഭ്യാം വർജ്ജിതഃ സമദൃങ് മുനിഃ. 16
ന കുര്യാന്ന വദേൽ കിഞ്ചിന്ന ധ്യായേൽ സാധ്വസാധു വാ
ആത്മാരാമോഽനയാ വൃത്ത്യാ വിചരേജ്ജഡവന്മുനിഃ. 17
ശബ്ദബ്രഹ്മണി നിഷ്ണാതോ ന നിഷ്ണായാൽ പരേ യദി
ശ്രമസ്തസ്യ ശ്രമഫലോ ഹ്യധേനുമിവ രക്ഷതഃ. 18

ഗാം ദുഗ്ദ്ധദോഹാമസതീം ച ഭാര്യാം
ദേഹം പരാധീനമസൽപ്രജാം ച
വിത്തം ത്വതീർത്ഥീകൃതമംഗ വാചം
ഹീനാം മയാ രക്ഷതി ദുഃഖദുഃഖീ. 19

യസ്യാം ന മേ പാവനമംഗ കർമ്മ
സ്ഥിത്യുത്ഭവപ്രാണനിരോധമസ്യ
ലീലാവതാരേപ്സിതജന്മ വാ സ്യാ-
ദ്വന്ധ്യാം ഗിരം താം ബിഭൃയാന്ന ധീരഃ. 20

ഏവം ജിജ്ഞാസയാപോഹ്യ നാനാത്വഭ്രമമാത്മനി
ഉപാരമേത വിരജം മനോ മയ്യർപ്പ്യ സർവ്വഗേ. 21
യദ്യനീശോ ധാരയിതും മനോ ബ്രഹ്മണി നിശ്ചലം
മയി സർവ്വാണി കർമ്മാണി നിരപേക്ഷഃ സമാചര. 22
ശ്രദ്ധാലുർമ്മേ കഥാഃ ശൃണ്വൻ സുഭദ്രാ ലോകപാവനീഃ
ഗായന്നനുസ്മരൻ കർമ്മ ജന്മ ചാഭിനയൻ മുഹുഃ. 23
മദർത്ഥേ ധർമ്മകാമാർത്ഥാനാചരൻ മദപാശ്രയഃ
ലഭതേ നിശ്ചലാം ഭക്തിം മയ്യുദ്ധവ സനാതനേ. 24
സത്സംഗലബ്ധയാ ഭക്ത്യാ മയി മാം യ ഉപാസിതാ
സ വൈ മേ ദർശിതം സത്ഭിരഞ്ജസാ വിന്ദതേ പദം. 25

ഉദ്ധവ ഉവാച

സാധുസ്തവോത്തമശ്ലോക മതഃ കീദൃഗ്വിധഃ പ്രഭോ
ഭക്തിസ്ത്വയ്യുപയുജ്യേത കീദൃശീ സത്ഭിരാദൃതാ. 26
ഏതന്മേ പുരുഷാധ്യക്ഷ ലോകാധ്യക്ഷ ജഗൽപ്രഭോ
പ്രണതായാനുരക്തായ പ്രപന്നായ ച കഥ്യതാം. 27
ത്വം ബ്രഹ്മ പരമം വ്യോമ പുരുഷഃ പ്രകൃതേഃ പരഃ
അവതീർണ്ണോഽസി ഭഗവൻ സ്വേച്ഛോപാത്തപൃഥഗ്വപുഃ. 28

ശ്രീഭഗവാനുവാച

കൃപാലുരകൃതദ്രോഹസ്തിതിക്ഷുഃ സർവ്വദേഹിനാം
സത്യസാരോഽനവദ്യാത്മാ സമഃ സർവ്വോപകാരകഃ. 29
കാമൈരഹതധീർദ്ദാന്തോ മൃദുഃ ശുചിരകിഞ്ചനഃ
അനീഹോ മിതഭുക് ശാന്തഃ സ്ഥിരോ മച്ഛരണോ മുനിഃ. 30
അപ്രമത്തോ ഗഭീരാത്മാ ധൃതിമാഞ്ജിതഷഡ്ഗുണഃ
അമാനീ മാനദഃ കല്പോ മൈത്രഃ കാരുണികഃ കവിഃ. 31

അസംഗതീവ്രതപവും [1]വൈശാരദ്യവും ചേന്ന
വിശുദ്ധാലോകനത്താൽ സന്ദേഹവിഹീനനായ്
നിദ്രയിൽനിന്നുണന്നോൻമട്ട നാനാത്വത്തിൽ
നുദ്ധവാ! നിവത്തിക്കപ്പെടുന്ന [നി–
വിദ്വാനായോൻ. 13
ബുദ്ധി പ്രാണേന്ദ്രിയങ്ങൾ
മാനസമെന്നിവറ്റിൻ–
വൃത്തികൾ സങ്കല്പങ്ങളററതായുള്ളതാക്കോ
അവൻ തൻഗുണങ്ങളാലേതുമേ ബദ്ധനായി–
ബ്ഭവിക്കാ ശരീരസ്ഥനെന്നുതാ–
നിരിക്കിലും. 14
സ്വദേഹം ദുഷ്ടജന്തുസങ്കുലം ഹിംസിക്കട്ടെ
യദൃച്ഛയാലെ വന്നങ്ങൊരുവനച്ചിക്കട്ടെ
രണ്ടു സന്ദഭത്തിലും ബുധനായീടുവോനി–
ലുണ്ടായീടുന്നതില്ല യാതൊരു വികാരവും. 15
ഏകനോതീടുന്നതോ ചെയ്‌വതോ നല്ല കാര്യ–
മാകട്ടെ തീയതാട്ടെയവനെ വാഴ്ത്താതെയും
നിന്ദനംചെയ്യാതെയും ഗുണദോഷങ്ങളററു–
മിന്നിടും സമദൃക്കായുള്ളവൻ മുനിയല്ലോ. 16
ഒന്നുമേ ചെയ്യാതെയും ചൊല്ലീടാതെയും
തെന്നോ ദുഷിച്ചതെന്നോ വിചാരിച്ചീടാതെയും
ജഡവൃത്തികളാന്നിട്ടാത്മാരാമനായ് മുനി
തടവെന്നിയേ ജീവന്മുക്തനായ്ച്ചരിക്കണം. 17
വേദത്തിൽ നിഷ്ണാതനാണെങ്കിലും ബ്രഹ്മം–
തന്നി–
ലേതുമേ ലയിക്കാതെയിരുന്നീടുന്നതാകിൽ
അവൻെറ പരിശ്രമം പാലില്ലാപ്പശുവിനെ–
യവനംചെയ്യുവോൻെറ യത്നംപോൽ
വിഫലംതാൻ. 18
ഉദ്ധവാ! പാൽകറവ കഴിഞ്ഞ ഗോവിനേയും
സാദ്ധ്വിയല്ലാതിരിക്കും വല്ലഭയേയും തഥാ
പരാധീനമാം നിജശരീരത്തെയും ഗുണം
തരിമ്പും കലരാത്ത തൻെറ സന്തതിയേയും
സൽപാത്ര സമപ്പിതമല്ലാത്ത ധനത്തെയു–
മല്പവും മത്കീത്തനം ചേരാത്ത വാക്കിനേയും
ഏതവനുപാസിക്കുമപ്പുമാൻ നിരന്തരം
ഖേദത്തിന്നടിക്കടി പാത്രമായ് ഭവിക്കുന്നു. 19
ശുദ്ധമായ് ജഗത്സൃഷ്ടിസ്ഥിത്യന്താധാരമാ–
കൃത്യമോ ലീലാവതാരാത്ഭുത ചരിത്രമോ [മെൻ–
ചേരാത്ത വെറും വന്ധ്യയായീടുമഗ്ഗീരിനെ
ധീരനായീടുംപുമാൻ ഭരിച്ചീടരുതേതും 20
ഈവിധം ജിജ്ഞാസയാലാത്മനാനാത്വഭ്രമം
കൈവിട്ടു രജോഗുണാപേതമായിരുന്നിടും
മാനസം സവ്വാത്മാവാമെന്നിൽ സമപ്പിച്ചിട്ടു
നാനാവ്യാപാരങ്ങളിൽനിന്നു
പിന്തിരിയേണം. 21
ബ്രഹ്മമാമെന്നിൽച്ചിത്തം നിശ്ചലമുറപ്പിക്കാൻ
സന്മതേ! തെല്ലുമില്ല സാമത്ഥ്യമെന്നാകിലോ
ലേശവും ഫലാപേക്ഷയെന്നിയേ കമ്മെല്ലാ–
മീശനായിട്ടുമെന്നിലപ്പിച്ചു ചെയ്തീടണം. 22
ശ്രദ്ധയുള്ളവൻ ശുഭപ്രദമായ് ലോകശുദ്ധി–
ചേത്തിടും മച്ചരിത്രം കേൾക്കയും സ്മരിക്കയും
ഗാനംചെയ്കയും മമ ജന്മകമ്മങ്ങൾ സദാ
സാനന്ദമഭിനയിക്കുകയും, വേണ്ടതത്രേ. 23
ഉദ്ധവാ! മററാരെയുമാശ്രയിച്ചീടാതെ [2]മ–
ദത്ഥമായ് ധമ്മകാമാത്ഥങ്ങളാം പുമത്ഥങ്ങൾ
സമാചരിച്ചു സനാതനനായീടുമെന്നി–
ലമന്ദം നിശ്ചഞ്ചലഭക്തി നേടുന്നിതവൻ. 24
സത്സംഗലബ്ധമാകുമെന്നിലെബ്ഭക്തിയാലെ
ചിത്സ്വരൂപനാമെന്നെയേതവനുപാസിപ്പൂ
അപ്പുമാൻ സജ്ജനങ്ങൾ കാണിച്ചുകൊടുക്കുന്ന
മത്പദം നിഷ്പ്രയാസം പ്രാപിക്കും
തക്കമില്ല. 25

ഉദ്ധവൻ പറഞ്ഞു

ഉത്തമശ്ലോകാ! പ്രഭോ! ഭവത്സമ്മതന്മാരാം
സത്തുക്കളേതുമട്ടിലുള്ളവരെന്നു ചൊൽക
സജ്ജനാദൃതമായ് നിന്തിരുമേനിയിലുപ–
യുജ്യമാം ഭക്തിയേതുവിധത്തിലുള്ളതെന്നും. 26
പുരുഷഭോ! വിഷ്ടപാദ്ധ്യക്ഷാ! ജഗത്പ്രഭോ!
ശരണംഗമിച്ചനുരക്തനായ് നമിച്ചീടും
എനിക്കായിട്ടുണ്ടിദാനീമങ്ങിക്കാര്യങ്ങളെല്ലാം
കനിവാന്നരുൾചെയ്കവേണമേ ദയാനിധേ! 27
ഭഗവൻ! ബ്രഹ്മമാമങ്ങാകാശംപോലസംഗൻ
പ്രകൃതിവിട്ടുമിന്നും പരനാം പുമാനുംതാൻ
സ്വേച്ഛയാൽ പ്രത്യേകമാം സ്വരൂപമൊ–
ന്നെടുത്തി–
ങ്ങച്യുതൻ ഭവാനവതരിച്ചിരിക്കുന്നിതേ. 28

ശ്രീഭഗവാൻ പറഞ്ഞു

കാരുണ്യമുള്ളോൻ, ദ്രോഹംചെയ്തീടാത്തവൻ,
ശാന്ത–
നാരിലും സഹിക്കുന്നോൻ സത്യംതാൻ
സാരമായോൻ
[3]അനവദ്യാത്മാ, സമൻ, സമസ്തോപകാരക–
നനീഹൻ, കാമങ്ങളാലഹതബുദ്ധി, ദാന്തൻ
അനഭിമാനി, മൃദു, ശുചി, സുസ്ഥിരൻ, പട്ടു–
വനിശമെന്നെത്തന്നെയാശ്രയിച്ചവൻ കവി
അല്പഭക്ഷകൻ, മുനി, യമാനി, യഗാധാത്മാ–
വപ്രമത്തനും ധീരൻ, ഷഡൂമ്മികളെ വെന്നോൻ
മാനദൻ മൈത്രൻ കൃപാധീനനായ്
പ്രവത്തിപ്പോ–
നീ നാനാഗുണമാളും സാധുമതസമ്മതൻ
താൻ. 29–31

1 സാമത്ഥ്യം 2 എനിക്കുവേണ്ടി 3 നിർദ്ദോഷമായ മനസ്സുള്ളവൻ.

ആജ്ഞായൈവം ഗുണാൻ ദോഷാൻ മയാദിഷ്ടാനപി സ്വകാൻ
ധർമ്മാൻ സന്ത്യജ്യ യഃ സർവ്വാൻ മാം ഭജേത സ സത്തമഃ. 32
ജ്ഞാത്വാജ്ഞാത്വാഥ യേ വൈ മാം യാവാന്യശ്ചാസ്മി യാദൃശഃ
ഭജന്ത്യനന്യഭാവേന തേ മേ ഭക്തതമാ മതാഃ. 33
മല്ലിംഗമദ്ഭക്തജനദർശനസ്പർശനാർച്ചനം
പരിചര്യാ സ്തുതിഃ പ്രഹ്വഗുണകർമ്മാനുകീർത്തനം. 34
മൽകഥാശ്രവണേ ശ്രദ്ധാ മദനുധ്യാനമുദ്ധവ
സർവ്വലാഭോപഹരണം ദാസ്യേനാത്മനിവേദനം. 35
മജ്ജന്മകർമ്മകഥനം മമ പർവ്വാനുമോദനം
ഗീതതാണ്ഡവവാദിത്രഗോഷ്ഠീഭിർമ്മദ്ഗൃഹോത്സവഃ. 36
യാത്രാ ബലിവിധാനം ച സർവ്വവാർഷികപർവ്വസു
വൈദികീ താന്ത്രികീ ദീക്ഷാ മദീയവ്രതധാരണം. 37
മമാർച്ചാസ്ഥാപനേ ശ്രദ്ധാ സ്വതഃ സംഹത്യ ചോദ്യമഃ
ഉദ്യാനോപവനാക്രീഡപുരമന്ദിരകർമ്മണി. 38
സംമാർജ്ജനോപലേപാഭ്യാം സേകമണ്ഡലവർത്തനൈഃ
ഗൃഹശുശ്രൂഷണം മഹ്യം ദാസവദ്യദമായയാ. 39
അമാനിത്വമദംഭിത്വം കൃതസ്യാപരികീർത്തനം
അപി ദീപാവലോകം മേ നോപയുഞ്ജ്യാന്നിവേദിതം. 40
യദ്യദിഷ്ടതമം ലോകേ യച്ചാതിപ്രിയമാത്മനഃ
തത്തന്നിവേദയേന്മഹ്യം തദാനന്ത്യായ കല്പതേ. 41
സൂര്യോഽഗ്നിർബ്രാഹ്മണോ ഗാവോ വൈഷ്ണവഃ ഖം മരുജ്ജലം
ഭൂരാത്മാ സർവ്വഭൂതാനി ഭദ്ര പൂജാപദാനി മേ. 42
സൂര്യേ തു വിദ്യയാ ത്രയ്യാ ഹവിഷാഗ്നൗ യജേത മാം
ആതിഥ്യേന തു വിപ്രാഗ്ര്യേ ഗോഷ്വംഗ യവസാദിനാ. 43
വൈഷ്ണവേ ബന്ധുസൽകൃത്യാ ഹൃദി ഖേ ധ്യാനനിഷ്ഠയാ
വായൗ മുഖ്യധിയാ തോയേ ദ്രവ്യൈസ്തോയപുരസ്കൃതൈഃ. 44
സ്ഥണ്ഡിലേ മന്ത്രഹൃദയൈർഭോഗൈരാത്മാനമാത്മനി
ക്ഷേത്രജ്ഞം സർവ്വഭൂതേഷു സമത്വേന യജേത മാം. 45
ധിഷ്ണ്യേഷ്വേഷ്വിതി മദ്രൂപം ശംഖചക്രഗദാംബുജൈഃ
യുക്തം ചതുർഭുജം ശാന്തം ധ്യായന്നർച്ചേൽ സമാഹിതഃ. 46
ഇഷ്ടാപൂർത്തേന മാമേവം യോ യജേത സമാഹിതഃ
ലഭതേ മയി സത്ഭക്തിം മൽസ്മൃതിഃ സാധുസേവയാ. 47
പ്രായേണ ഭക്തിയോഗേന സത്സംഗേന വിനോദ്ധവ
നോപായോ വിദ്യതേ സധ്ര്യങ്പ്രായണം ഹി സതാമഹം. 48
അഥൈതൽ പരമം ഗുഹ്യം ശൃണ്വതോ യദുനന്ദന
സുഗോപ്യമപി വക്ഷ്യാമി ത്വം മേ ഭൃത്യഃ സുഹൃൽ സഖാ. 49

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഏകാദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12636 ഏകാദശസ്കന്ധേ ശ്ലോകാഃ 496

---

## ദ്വാദശോഽധ്യായഃ

ശ്രീഭഗവാനുവാച

ന രോധയതി മാം യോഗോ ന സാംഖ്യം ധർമ്മ ഏവ ച
ന സ്വാധ്യായസ്തപസ്ത്യാഗോ നേഷ്ടാപൂർത്തം ന ദക്ഷിണാ. 1
വ്രതാനി യജ്ഞശ്ഛന്ദാംസി തീർത്ഥാനി നിയമാ യമാഃ
യഥാവരുന്ധേ സത്സംഗഃ സർവ്വസംഗാപഹോ ഹി മാം. 2

ഞാനെത്രമാത്രമുള്ളോനേതൊരു തരക്കാരൻ
ഞാനേതുമട്ടിലുള്ള രൂപത്തെധരിക്കുവോൻ
എന്നറിഞ്ഞായീടട്ടെയറിഞ്ഞീടാതെയാട്ടെ—
യനന്യാവലംബമില്ലെന്നുള്ളറപ്പോടുംകൂടി
എന്നെബ്ഭജിക്കുന്നവരെൻ ഭക്തതമന്മാർതാ—
നെന്നതിൽ സന്ദേഹമില്ലെന്നുതാനെൻെറ—
പക്ഷം. 32–33
ദർശിക്ക മല്ലിംഗവും ഭക്തന്മാരെയും പിന്നെ
സ്പർശിക്ക പൂജിക്കുക പരിചര്യകൾ ചെയ്ക
സ്തുതിക്ക വണങ്ങുക ഗുണകർമ്മങ്ങളെന്നും
കഥിക്കമത്കൃത്യങ്ങൾ കേൾപ്പതിൽ ശ്രദ്ധവയ്ക്ക
താല്പര്യപൂർവ്വമെന്നെയെപ്പൊഴും ധ്യാനിക്ക സ—
മർപ്പിക്ക കിട്ടുന്ന വയാകവേയെനിക്കായി
ദാസൻതാനെന്നുറച്ചു തന്നെയും തനിക്കുള്ള—
താസകലവുമെനിക്കായ് വച്ചു നമിക്കുക. 34–35
എന്നവതാരലീലാകർമ്മങ്ങൾ പാടീടുക—
യെന്നുടെ ജന്മാഷ്ടമിദിവസം കൊണ്ടാടുക
നൃത്തഗീതാദിവാദ്യഘോഷങ്ങൾ വിഭവസദ—
സ്സിത്തരം ചേർത്തുത്സവം ഘോഷിക്ക മത്—
ക്ഷേത്രത്തിൽ. 36
എഴുന്നള്ളത്തു പൂജയാണ്ടിലും വാവടക്കം—
പൊഴുതിൽ വേദമന്ത്രവിധികൾക്കൊത്തദീക്ഷ
ഏകാദശ്യാദിവ്രതചര്യകൾ, മദർച്ചനം
പാകത്തിൽ സംസ്ഥാപിച്ചീടുന്നതിലേറ്റം—
ശ്രദ്ധ
താനേയും ചേർന്നുമുദ്യാനോപകാനനാക്രീഡാ—
സ്ഥാനമന്ദിരപുരവരങ്ങൾ നിർമ്മിക്കുക 37–38
അടിച്ചുവാരി നന്നായ തളിച്ചു കോലമിട്ടു
വെടിപ്പാക്കുക കോവിൽ, കപടമേതുമെന്യേ
എനിക്കായ്ക്കൊണ്ടു ദാസഭാവം കൈക്കൊണ്ടു
പാരം
വിനയപൂർവ്വം സർവ്വകൃത്യവുമനുഷ്ഠിക്ക. 39
അനഭിമാനിത്വവും കപടമില്ലായ്മയും
തനിയേതൻകൃത്യത്തെ ശ്ലാഘിക്കാതിരിക്കയും
അന്യദേവാരാധനം ചെയ്തതാം ദീപംപോലു—
മെന്നുടെയർച്ചനയ്ക്കായുപയോഗിക്കായ്കയും. 40
ഏതേതുണ്ടുലകത്തിലേററവും ശ്രേഷ്ഠമായി
സാധകന്നേതേതതിപ്രിയങ്ങളായിട്ടുണ്ടോ
അതെല്ലാമെനിക്കായി നിവേദിക്കണമതു
നിതാന്തമനന്തമാം ഫലങ്ങളുളവാക്കും. 41
സൂര്യനുമഗ്നി വിപ്രർ പശുക്കൾ വൈഷ്ണവന്മാർ
മാരുതൻ ജലം വ്യോമമാത്മാവു ധരിത്രിയും
സർവ്വഭൂതങ്ങളും മത്പൂജാസ്ഥാനങ്ങളെന്നും
ഗർവ്വാംശഹീനാ! ഭക്തസത്തമാ! ധരിച്ചാലും. 42
സൂര്യനിൽ വേദംകൊണ്ടുമഗ്നിയിൽ
ഹവിസ്സാലു—
മാ,രണജാതിതന്നിലാതിഥ്യത്താലും ഗോവിൽ
തൃണാദിസാധനങ്ങൾകൊണ്ടും ശ്രീഹരിഭക്ത—
ജനത്തിൽ ബന്ധുവൃന്ദസത്കാരങ്ങളെക്കൊണ്ടും
ഹൃദയാകാശംതന്നിൽ സുസ്ഥിരധ്യാനംകൊണ്ടു—
മതുപോലനിലങ്കൽ പ്രാണധീകൊണ്ടും പിന്നെ
സലിലംതന്നിൽ ജലസംയുക്തമായ നാനാ—
വിലസൽ പ്രസൂനാദികൊണ്ടുമാരാ
ധിക്കണം. 43–44
ഗുഢമന്ത്രങ്ങളാലെ നിലത്തും ഭോഗപരി—
പാടികളാലെ നിജദേഹസ്ഥജീവങ്കലും
സമഭാവനകൊണ്ടു ജീവിസഞ്ചയത്തിലും. 45
സമർച്ചിക്കണം സർവ്വസാക്ഷിയായീടുമെന്നെ
ഇസ്ഥാനങ്ങളിൽ ഗദാപങ്കജശംഖചക്ര—
യുക്തമായ്ച്ചതുഷ്പാണിയായതിശാന്തമാകും
മാമകസ്വരൂപത്തെയേകാഗ്രചിത്തനായി
ഹേ മഹാമതേ! ധ്യാനംചെയ്തുകൊണ്ടർച്ചി—
ക്കണം. 46
ഏവമേകാഗ്രഹൃത്തായിഷ്ടാപൂർത്തങ്ങളാലെ—
യേവനർച്ചിക്കുമെന്നെയവന്നു സത്സംഗത്താൽ
സത്ഭക്തിയെന്നിലേറി മത്സ്മൃതിയൊരി—
ക്കലു—
മല്പവും വിട്ടുമാറാതിരിക്കും സാധുബുദ്ധേ! 47
ഉദ്ധവാ! സാമാന്യമായ്ഭക്തിയോഗവും പിന്നെ
സത്തുക്കളോടുള്ളതാം സംഗമംതാനുമെന്യേ
ഉത്തമോപായം വേറെയില്ലൊന്നുമെന്നി—
ലെത്താൻ
സത്തുക്കൾക്കെല്ലാം പ്രാപ്യസ്ഥാനമീ ഞാൻ—
താനല്ലോ. 48
അത്യന്തം രഹസ്യമാണിനി ഞാൻ ചൊല്ലീടുന്ന—
തെത്രയും ശ്രദ്ധവച്ചു കേട്ടാലുമുദ്ധവാ! നീ!
ഭൃത്യനും സുഹൃത്തും മത്സഖാവുമാകും നിന്നോ—
ടെത്രമേൽ രഹസ്യവും മറച്ചുവയ്ക്കുമോ ഞാൻ 49

---

## അദ്ധ്യായം 12

ശ്രീഭഗവാൻ പറഞ്ഞു

യോഗവും സാംഖ്യം ധർമ്മം തപസ്സും
സ്വാദ്ധ്യായവും
ത്യാഗവുമിഷ്ടാപൂർത്തം ദക്ഷിണയെന്നിവക
ഒന്നുമേയെന്നെ വശത്താക്കുവാൻ ശക്തങ്ങള—
ല്ലെന്നതു മമ ഭക്താഗ്രേസരാ! ധരിക്ക നീ. 1
യാഗങ്ങൾ മന്ത്രങ്ങളും ശൗചങ്ങൾ തീർത്ഥങ്ങളു—
മേകാദശ്യാദിവ്രതചര്യകൾ യമങ്ങളും
സമസ്തസംഗാപഹമായിടും സത്സംഗത്തിൻ—
സമമായെന്നെ വശവർത്തിയാക്കീടാ ദൃഢം. 2

തത്സംഗേന ഹി ദൈതേയാ യാതുധാനാ മൃഗാഃ ഖഗാഃ
ഗന്ധർവ്വാപ്സരസോ നാഗാഃ സിദ്ധാശ്ചാരണഗുഹ്യകാഃ. 3
വിദ്യാധരാ മനുഷ്യേഷു വൈശ്യാഃ ശൂദ്രാഃ സ്ത്രിയോഽന്ത്യജാഃ
രജസ്തമഃപ്രകൃതയസ്തസ്മിംസ്തസ്മിൻ യുഗേഽനഘ. 4
ബഹവോ മൽപദം പ്രാപ്താസ്ത്വാഷ്ട്രകായാധവാദയഃ
വൃഷപർവ്വാ ബലിർബ്ബാണോ മയശ്ചാഥ വിഭീഷണഃ. 5
സുഗ്രീവോ ഹനുമാനൃക്ഷോ ഗജോ ഗൃധ്രോ വണിക്പഥഃ
വ്യാധഃ കുബ്ജാ വ്രജേ ഗോപ്യോ യജ്ഞപത്ന്യസ്തഥാപരേ. 6
തേ നാധീതശ്രുതിഗണാ നോപാസിതമഹത്തമാഃ
അവ്രതാതപ്തതപസഃ സത്സംഗാന്മാമുപാഗതാഃ. 7
കേവലേന ഹി ഭാവേന ഗോപ്യോ ഗാവോ നഗാ മൃഗാഃ
യേഽന്യേ മൂഢധിയോ നാഗാഃ സിദ്ധാ മാമീയുരഞ്ജസാ. 8
യം ന യോഗേന സാംഖ്യേന ദാനവ്രതതപോഽധ്വരൈഃ
വ്യാഖ്യാസ്വാധ്യായസംന്യാസൈഃ പ്രാപ്നുയാദ്യത്നവാനപി. 9

രാമേണ സാർദ്ധം മഥുരാം പ്രണീതേ
ശ്വാഫല്കിനാ മയ്യനുരക്തചിത്താഃ
വിഗാഢഭാവേന ന മേ വിയോഗ–
തീവ്രാധയോഽന്യം ദദൃശുഃ സുഖായ. 10

താസ്താഃ ക്ഷപാഃ പ്രേഷ്ഠതമേന നീതാ
മയൈവ വൃന്ദാവനഗോചരേണ
ക്ഷണാർദ്ധവത്താഃ പുനരംഗ താസാം
ഹീനാ മയാ കല്പസമാ ബഭൂവുഃ. 11

സാ നാവിദൻ മയ്യനുഷംഗബദ്ധ–
ധിയഃ സ്വമാത്മാനമദസ്തഥേദം
യഥാ സമാധൗ മുനയോഽബ്ധിതോയേ
നദ്യഃ പ്രവിഷ്ടാ ഇവ നാമരൂപേ. 12

മൽകാമാ രമണം ജാരമസ്വരൂപവിദോഽബലാഃ
ബ്രഹ്മ മാം പരമം പ്രാപുഃ സംഗാച്ഛതസഹസ്രശഃ. 13
തസ്മാത്ത്വമുദ്ധവോത്സൃജ്യ ചോദനാം പ്രതിചോദനാം
പ്രവൃത്തം ച നിവൃത്തം ച ശ്രോതവ്യം ശ്രുതമേവ ച. 14
മാമേകമേവ ശരണമാത്മാനം സർവ്വദേഹിനാം
യാഹി സർവ്വാത്മഭാവേന മയാ സ്യാ ഹ്യകുതോഭയഃ. 15

ഉദ്ധവ ഉവാച

സംശയഃ ശൃണ്വതോ വാചം തവ യോഗേശ്വരേശ്വര
ന നിവർത്തത ആത്മസ്ഥോ യേന ഭ്രാമ്യതി മേ മനഃ. 16

ശ്രീഭഗവാനുവാച

സ ഏഷ ജീവോ വിവരപ്രസൂതിഃ
പ്രാണേന ഘോഷേണ ഗുഹാം പ്രവിഷ്ടഃ
മനോമയം സൂക്ഷ്മമുപേത്യ രൂപം
മാത്രാ സ്വരോ വർണ്ണ ഇതി സ്ഥവിഷ്ഠഃ. 17

യഥാനലഃ ഖേഽനിലബന്ധുരൂഷ്മാ
ബലേന ദാരുണ്യധിമഥ്യമാനഃ
അണുഃ പ്രജാതോ ഹവിഷാ സമിധ്യതേ
തഥൈവ മേ വ്യക്തിരിയം ഹി വാണീ. 18

യാതുധാനന്മാർ സിദ്ധഗന്ധർവ്വാപ്സരസ്സുകരം
ദൈതേയചാരണന്മാർ ഗുഹ്യകർ സർപ്പങ്ങളും

വിദ്യാധരന്മാർ നരന്മാരിൽ വൈശ്യന്മാർ
സ്ത്രീകരം

ശൂദ്രന്മാരന്ത്യജന്മാർ ഖഗങ്ങരം മൃഗങ്ങളും

രജസ്തമസ്സുഭാവമിയലും പലപേരും
സുജനസംഗത്തിനാലതാതുയുഗങ്ങളിൽ

പരമമാകുംപദം പ്രാപിച്ചിട്ടുണ്ടെന്നതു
ധരിച്ചീടുക പാപരഹിതാ! സുഹൃത്തമാ! 3–4

വൃത്രനും പ്രഹ്ലാദനും വൃഷപർവാവു ബലി
ഗൃധ്രനും വിഭീഷണൻ മയനും ബാണൻതാനും

ജാംബവാൻ ഹനുമാനും സുഗ്രീവൻ ഗജേന്ദ്രനും
കുബ്ജയും [1]തുലാധരൻ ഗോകുലനാരിമാരും

ദീക്ഷിതപത്നിമാരും മററനേകരും സ്വയം
സാക്ഷാലീശ്വരനാകുമെന്നെ സംപ്രാ–
പിച്ചിതു. 5–6

വേദമഭ്യസിച്ചില്ല ചെയ്തില്ല മഹത്സേവ–
യേതുമാചരിച്ചില്ല തപസ്സും വ്രതങ്ങളും

എന്നിട്ടുമിവരെല്ലാം സജ്ജനസമാഗമ–
മൊന്നിനാൽ മല്പദത്തിലെത്തിച്ചേർന്നി–
രിക്കുന്നു. 7

സാധുസംഗമജാതകേവലഭക്തിമൂലം
പൂതമാനസമാരാം ഗോപികാജനങ്ങളും

മൃഗങ്ങരം വൃക്ഷങ്ങളും മൂഢധീനാഗപശു–
നികരം സിദ്ധന്മാരുമെന്നോടു ചേർന്നിരിപ്പു. 8

യോഗസാംഖ്യങ്ങരം വേദപഠനം തപോവ്രത–
യാഗദാനങ്ങങ്ങരം വ്യാഖ്യാഭേദങ്ങരം
സന്യാസവും

ഒന്നുകൊണ്ടുമേയെത്ര പ്രയത്നപ്പെട്ടീടിലു–
മെന്നെ പ്രാപിച്ചീടുവാനാക്കുമേ സാധിച്ചീടാ. 9

അക്രൂരൻ വന്നിട്ടെന്നെ മധുരാപുരംതന്നിൽ
ചിക്കെന്നു രാമനൊത്തു കൂട്ടിക്കൊണ്ടങ്ങുപോകെ

എന്നിലത്യന്തരക്തചിത്തരാം ഗോപസ്ത്രീക–
ളന്യൂനപ്രേമഭാരംനിമിത്തമസഹ്യമാം

വിരഹാഗ്നിയിൽ വെന്തിട്ടെന്നെയെന്നിയേ
സുഖ–
കരമായ് മറെറാന്നുമേ കണ്ടതില്ലല്ലോ സഖേ! 10

വൃന്ദാവനത്തിൽ പ്രിയതമനായിടുമെന്നോ–
ടൊന്നുചേർന്നദ്ധക്ഷണമെന്നപോൽ നയിച്ചതാം

ഓരോ രാത്രിയുമെന്നെപ്പിരിഞ്ഞനേരത്തവ–
ക്കോരോ കല്പങ്ങളായിത്തന്നെ
തോന്നിച്ചവല്ലോ. 11

എന്നിലെസ്സംഗംമൂലം ബദ്ധചിത്തരാമവർ
തന്നംഗത്തെയുമത്തുമിത്തുമെന്നതുമേതും

യതികരം സമാധിയിൽപോലെയുമാഴിയാളും
നദികരം, നാമരൂപംമട്ടിലുമറിഞ്ഞില്ല. 12

രമിപ്പിച്ചീടും ജാരനെന്ന ബുദ്ധിയാലെന്നിൽ
ഭ്രമിച്ച മത്സ്വരൂപമറിയാതിരുന്നോരാം

കേവലം സ്ത്രീകരം പരബ്രഹ്മമാമെന്നിൽ–
ച്ചേർന്നി–
തീവിധമേറെപ്പേർ സത്സംഗത്താലെന്നിൽ
ചേർന്നാർ. 13

അതിനാലുദ്ധവാ! നീ ശ്രുതിസ്മൃത്യുക്തങ്ങളാം
വിധികളും പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങളും

ശ്രുതശ്രോതവ്യങ്ങളും ത്യജിച്ച സർവ്വദേഹി–
സ്ഥിതാത്മാവായിട്ടേകനായീടുമെന്നെത്തന്നെ

സർവ്വാത്മഭാവത്തൊടും ശരണംപ്രാപിച്ചാലും
സർവദാ മദ്യുക്തനായ് ഭീതിയററിരു–
ന്നാലും. 14–15

ഉദ്ധവർ പറഞ്ഞു

യോഗേശ്വരേശാ! ഭവാൻ ചൊന്നൊരീ
വചനങ്ങ–
ളകാകവേ കേട്ടിട്ടുമെൻ മാനസസന്ദേഹങ്ങരം

തീരുന്നതില്ലായതുമൂലമായെന്റെ ചിത്തം
കാരുണ്യവാരാന്നിധേ! ഭ്രമിച്ചീടുന്നു പാരം. 16

ഭഗവാൻ പറഞ്ഞു

ആധാരചക്രജന്മസ്ഥാനയുക്തനാം ജീവൻ
നാദമാർന്നീടും പ്രാണനോടൊത്തു മൂലാധാരം–

പ്രവേശിച്ചിട്ടു മനോമയമാം സൂക്ഷ്മരൂപ–
മവാപിച്ചതിൽ പിന്നെ മാത്രകരം സ്വരം വർണ്ണം

ഇത്തരമോരോന്നായി ക്രമത്തിൽ മാറിമാറി–
യുദ്ധവാ! സ്ഥൂലരൂപനായിട്ടു ഭവിക്കുന്നു. 17

ആകാശസ്ഥിതമാകുമൂഷ്മരൂപമാമഗ്നി
ശാഖിയിൽ ബലമായി മഥിക്കപ്പെടുന്നതായ്

പവനസഹായത്താലണുപ്രായത്തിലായി
ഹവിസ്സാൽ വദ്ധിപ്പിക്കപ്പെടുന്നതെങ്ങനേയോ

അപ്പോലെയീവാണിയുമെൻ വ്യക്തരൂപ–
മെന്നാ–
യുരംപ്പുവിലുദ്ധവാ! നീയുറപ്പിക്കുക നേരേ. 18

1 ധമ്മവ്യാധൻ

ഏവം ഗദിഃ കർമ്മ ഗതിർവ്വിസർഗ്ഗോ
ഘ്രാണോ രസോ ദൃക് സ്പർശഃ ശ്രുതിശ്ച
സങ്കല്പവിജ്ഞാനമഥാഭിമാനഃ
സൂത്രം രജഃസത്ത്വതമോവികാരഃ. 19
അയം ഹി ജീവസ്ത്രിവൃദബ്ജയോനി-
രവ്യക്ത ഏകോ വയസാ സ ആദ്യഃ
വിശ്ലിഷ്ടശക്തിർബ്ബഹുധേവ ഭാതി
ബീജാനി യോനിം പ്രതിപദ്യ യദ്വൽ. 20
യസ്മിന്നിദം പ്രോതമശേഷമോതം
പടോ യഥാ തന്തുവിതാനസംസ്ഥഃ
യ ഏഷ സംസാരതരുഃ പുരാണഃ
കർമ്മാത്മകഃ പുഷ്പഫലേ പ്രസൂതേ. 21
ദ്വേ അസ്യ ബീജേ ശതമൂലസ്ത്രിനാളഃ
പഞ്ചസ്കന്ധഃ പഞ്ചരസപ്രസൂതിഃ
ദശൈകശാഖോ ദ്വിസുപർണ്ണനീഡ-
സ്ത്രിവല്ക്കലോ ദ്വിഫലോഽർക്കം പ്രവിഷ്ടഃ. 22
അദന്തി ചൈകം ഫലമസ്യ ഗൃധ്രാ
ഗ്രാമേചരാ ഏകമരണ്യവാസാഃ
ഹംസാ യ ഏകം ബഹുരൂപമിജ്യൈ-
ർമ്മായാമയം വേദ സ വേദ വേദം. 23
ഏവം ഗുരൂപാസനയൈകഭക്ത്യാ
വിദ്യാകുഠാരേണ ശിതേന ധീരഃ
വിവൃശ്ച്യ ജീവാശയമപ്രമത്തഃ
സംപദ്യ ചാത്മാനമഥ ത്യജാസ്ത്രം. 24

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ
ഏകാദശസ്കന്ധേ ദ്വാദശോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12660 ഏകാദശസ്കന്ധേ ശ്ലോകാഃ 520

---

## ത്രയോദശോഽധ്യായഃ

ശ്രീഭഗവാനുവാച

സത്ത്വം രജസ്തമ ഇതി ഗുണാ ബുദ്ധേർന്ന ചാത്മനഃ
സത്ത്വേനാന്യതമൗ ഹന്യാത്സത്ത്വം സത്ത്വേന ചൈവ ഹി. 1
സത്ത്വാദ്ധർമ്മോ ഭവേദ്വൃദ്ധാൽ പുംസോ മദ്ഭക്തിലക്ഷണഃ
സാത്ത്വികോപാസയാ സത്ത്വം തതോ ധർമ്മഃ പ്രവർത്തതേ. 2
ധർമ്മോ രജസ്തമോ ഹന്യാൽ സത്ത്വവൃദ്ധിരനുത്തമഃ
ആശു നശ്യതി തന്മൂലോ ഹ്യധർമ്മ ഉഭയേ ഹതേ. 3
ആഗമോഽപഃ പ്രജാ ദേശഃ കാലഃ കർമ്മ ച ജന്മ ച
ധ്യാനം മന്ത്രോഽഥ സംസ്കാരോ ദശൈതേ ഗുണഹേതവഃ. 4
തത്തൽ സാത്ത്വികമേവൈഷാം യദ്യദ്വൃദ്ധാഃ പ്രചക്ഷതേ
നിന്ദന്തി താമസം തത്തദ്രാജസം തദുപേക്ഷിതം. 5
സാത്ത്വികാന്യേവ സേവേത പുമാൻ സത്ത്വവിവൃദ്ധയേ
തതോ ധർമ്മസ്തതോ ജ്ഞാനം യാവൽ സ്മൃതിരപോഹനം. 6
വേണുസങ്ഘർഷജോ വഹ്നിർദ്ദഗ്ദ്ധ്വാ ശാമ്യതി തദ്വനം
ഏവം ഗുണവ്യത്യയജോ ദേഹഃ ശാമ്യതി തത്ക്രിയഃ. 7

ഈവിധം സംഭാഷണം സഞ്ചാരം വിസർജ്ജനം
കേവലം രസം കർമ്മം ദൃഗ്ജ്ഞാനം സ്പർശം ശ്രുതി

പ്രാണധാരണം സത്വരജസ്തമോവികാരം
ഘ്രാണവുമഹങ്കാരം സങ്കല്പവിജ്ഞാനവും

ഇക്കാണപ്പെട്ടീടുന്ന സമസ്തപ്രപഞ്ചവും
ചിത്ക്കാമ്പായിരിക്കുമെൻ സ്ഥൂല–
സ്വരൂപമത്രേ. 19

ആദ്യനായവ്യക്തനായബ്ജയോനിയായ്
വേദ–
വേദ്യനായേകനായി ത്രിഗുണാശ്രയനാകും

ഈ ജീവൻ കാലത്തിനാൽ വിശ്ലിഷ്ട–
ശക്തിയായി
രാജിപ്പൂ വിളഭൂവിൽ വിത്തുപോൽ
പലതായി. 20

എന്നി,ലോതപ്രോതങ്ങളായ തന്തുവിൽ വസ്ത്ര–
മെന്നപോൽ പുരാണമായ് കർമ്മസ്വരൂപമാകും

ഇബ്ഭവവൃക്ഷം വേണ്ടവിധത്തിൽ പുഷ്ടിപ്പെട്ടു
പുഷ്പിച്ച ഫലങ്ങളെയുത്ഭവിപ്പിക്കുന്നിതു. 21

ഇതിന്നു രണ്ടു വിത്തു മൂന്നു തോൽ മൂന്നു നാളം
പതിനൊന്നു കൊമ്പഞ്ചു കവരം രണ്ടു കായും

ഏറെ വേരുമായ് പഞ്ചരസയോനിയായ്
സൂര്യ–
പര്യന്തമെത്തുന്നിതു ദ്വിപക്ഷിനീഡ–
ത്തൊടും. 22

ഇതിന്റെ പഴമൊന്നുഗ്രാമീണഗൃദ്ധ്രങ്ങളും
സ്വദിക്കുന്നൊന്നു വനചാരികൾ ഹംസങ്ങളും

നാനാരൂപമായ് മായാമയമായേകമായി–
ബ്ഭാനിക്കുമീവൃക്ഷത്തെയാചാര്യാനു–
ഗ്രഹത്താൽ

ഏതു പൂരുഷനറിഞ്ഞീടുന്നു ശരിയായി
വേദത്തെയവനത്രേ മനസ്സിലാക്കുന്നതും. 23

ഇക്കണക്കാചാര്യനെയുപാസിച്ചാളുമേക–
ഭക്തിയെക്കൊണ്ടും ശിതവിദ്യാകുഠാരംകൊണ്ടും

അപ്രമത്തനായ് ധീരചിത്തനായ് ലിംഗദേഹം
കെല്പോടു ഖണ്ഡിച്ചാത്മരൂപനായ്
ശസ്ത്രം തള്ളൂ. 24

# അദ്ധ്യായം 13

ശ്രീഭഗവാൻ പറഞ്ഞു

സത്വം രജസ്സു തമസ്സീ മൂന്നു ഗുണങ്ങളും
ബുദ്ധിയുടേതുതന്നെയാത്മാവിനുള്ളതല്ല.

സത്വമാം ഗുണത്തിനാലന്യമാം ഗുണം രണ്ടും
വിധ്വസ്തമാക്കീടണം സത്വത്താൽ
സത്വത്തെയും. 1

വർദ്ധിച്ച സത്വംതന്നിൽനിന്നിഹ പുരുഷനു
സിദ്ധിപ്പൂ മത്ഭക്തി തൻ ലക്ഷണമാകും ധർമ്മം

സാത്വികസാധനോപയോഗത്താൽ
സത്വഗുണം
സിദ്ധമാമതിൽനിന്നു ധർമ്മവും ഭവിക്കുന്നു. 2

സത്വത്തിൽനിന്നു വർദ്ധിച്ചീടുമാ ശ്രേഷ്ഠധർമ്മം
ധ്വസ്തമാക്കുന്നിതന്യഗുണങ്ങളാം രണ്ടിനേയും

അതുകാലം നശിച്ചീടിൽ തന്മൂലമുണ്ടായിടു–
മധർമ്മം പാടേ ശീഘ്രം നശിക്കും തർക്കമില്ല. 3

ശാസ്ത്രം നീർ ജനം ദേശം സംസ്കാരം കാലം ജന്മം
കൃത്യവും ധ്യാനം മന്ത്രം ഗുണഹേതുക്കളാം
പത്താം. 4

അതിൽവച്ചറിവുള്ളോരേതിനെ പ്രശംസിക്കു–
മതു സാത്വികം നിന്ദിപ്പതു താമസവുംതാൻ

സത്തുക്കളേതിനെസ്സന്ത്യജിച്ചീടുന്നിതായ–
തത്രേ രാജസമെന്നും ധരിച്ചുകൊണ്ടാലും നീ. 5

മർത്യനിസ്സത്വവൃദ്ധിക്കുതകുംമട്ടിലുള്ള–
വസ്തുക്കളെത്താനുപാസിക്കണമതുമൂലം

ധർമ്മവുമതിൽനിന്നും ജ്ഞാനവുമായുരന്ത–
മോർമ്മയുമഭിമാനനാശവുമുണ്ടായിടും. 6

മുളകൾ തമ്മിൽ കൂട്ടിമുട്ടിയിട്ടുണ്ടായിടും
ജ്വലനനാവനത്തെദ്ദഹിപ്പിച്ചടങ്ങുംപോൽ

അന്യോന്യം ഗുണസംഗജാതമാം ശരീരവു–
മന്യൂനം കർമ്മംചെയ്തുകഴിഞ്ഞാൽ ശമിക്കുന്നു. 7

ഉദ്ധവ ഉവാച

വിദന്തി മർത്ത്യാഃ പ്രായേണ വിഷയാൻ പദമാപദാം
തഥാപി ഭുഞ്ജതേ കൃഷ്ണ തൽ കഥം ശ്വഖരാജവൽ. 8

ശ്രീഭഗവാനുവാച

അഹമിത്യന്യഥാബുദ്ധിഃ പ്രമത്തസ്യ യഥാ ഹൃദി
ഉത്സർപ്പതി രജോ ഘോരം തതോ വൈകാരികം മനഃ. 9

രജോയുക്തസ്യ മനസഃ സങ്കല്പഃ സവികല്പകഃ
തതഃ കാമോ ഗുണധ്യാനാദ്ദുഃസഹഃ സ്യാദ്ധി ദുർമ്മതേഃ. 10

കരോതി കാമവശഗഃ കർമ്മാണ്യവിജിതേന്ദ്രിയഃ
ദുഃഖോദർക്കാണി സംപശ്യൻ രജോവേഗവിമോഹിതഃ. 11

രജസ്തമോഭ്യാം യദപി വിദ്വാൻ വിക്ഷിപ്തധീഃ പുനഃ
അതന്ദ്രിതോ മനോ യുഞ്ജൻ ദോഷദൃഷ്ടിർന്ന സജ്ജതേ. 12

അപ്രമത്തോഽനുയുഞ്ജീത മനോ മയ്യർപ്പയഞ്ഛനൈഃ
അനിർവിണ്ണോ യഥാകാലം ജിതശ്വാസോ ജിതാസനഃ. 13

ഏതാവാൻ യോഗ ആദിഷ്ടോ മച്ഛിഷ്യൈഃ സനകാദിഭിഃ
സർവ്വതോ മന ആകൃഷ്യ മയ്യദ്ധാഽഽവേശ്യതേ യഥാ. 14

ഉദ്ധവ ഉവാച

യദാ ത്വം സനകാദിഭ്യോ യേന രൂപേണ കേശവ
യോഗമാദിഷ്ടവാനേതദ്രൂപമിച്ഛാമി വേദിതും. 15

ശ്രീഭഗവാനുവാച

പുത്രാ ഹിരണ്യഗർഭസ്യ മാനസാഃ സനകാദയഃ
പപ്രച്ഛുഃ പിതരം സൂക്ഷ്മാം യോഗസ്യൈകാന്തികീം ഗതിം. 16

ഗുണേഷ്വാവിശതേ ചേതോ ഗുണാശ്ചേതസി ച പ്രഭോ
കഥമന്യോന്യസംത്യാഗോ മുമുക്ഷോരതിതിതീർഷോഃ. 17

ശ്രീഭഗവാനുവാച

ഏവം പൃഷ്ടോ മഹാദേവഃ സ്വയംഭൂർഭൂതഭാവനഃ
ധ്യായമാനഃ പ്രശ്നബീജം നാഭ്യപദ്യത കർമ്മധീഃ. 18

സ മാമചിന്തയദ്ദേവഃ പ്രശ്നപാരതിതീർഷയാ
തസ്യാഹം ഹംസരൂപേണ സകാശമഗമം തദാ. 19

ദൃഷ്ട്വാ മാം ത ഉപവ്രജ്യ കൃത്വാ പാദാഭിവന്ദനം
ബ്രഹ്മാണമഗ്രതഃ കൃത്വാ പപ്രച്ഛുഃ കോ ഭവാനിതി. 20

ഇത്യഹം മുനിഭിഃ പൃഷ്ടസ്തത്ത്വജിജ്ഞാസുഭിസ്തദാ
യദവോചമഹം തേഭ്യസ്തദുദ്ധവ നിബോധ മേ. 21

വസ്തുനോ യദ്യനാനാത്വമാത്മനഃ പ്രശ്ന ഈദൃശഃ
കഥം ഘടേത വോ വിപ്രാ വക്തുർവ്വാ മേ ക ആശ്രയഃ. 22

പഞ്ചാത്മകേഷു ഭൂതേഷു സമാനേഷു ച വസ്തുതഃ
കോ ഭവാനിതി വഃ പ്രശ്നോ വാചാരംഭോ ഹ്യനർത്ഥകഃ. 23

മനസാ വചസാ ദൃഷ്ട്യാ ഗൃഹ്യതേഽന്യൈരപീന്ദ്രിയൈഃ
അഹമേവ ന മത്തോഽന്യദിതി ബുദ്ധ്യധ്വമഞ്ജസാ. 24

ഉദ്ധവൻ പറഞ്ഞു

ഹേ കൃഷ്ണാ! വിഷയങ്ങളാപത്കരങ്ങളെന്നായ്
ലോകരിൽ ഭൂരിഭാഗമറിയുന്നെന്നാകിലും
കഴുത, പട്ടി, യാടെന്നിവയെപ്പോലെ വീണ്ടും
വിഷയങ്ങളെത്തന്നെയെങ്ങനെ ഭുജിക്കുന്നു. 8

ഭഗവാൻ പറഞ്ഞു

ഉന്മത്തന്നവനന്യനാണെന്ന ബുദ്ധിയുള്ളി–
ലുണ്മയായ് വ്യാപിക്കുംപോൽ
ഘോരമാം രജോഗുണം
സത്ത്വാംശമായീടുന്ന മനസ്സിൽ പരന്നഭി–
വൃദ്ധമായ്ഭവിക്കുന്നെന്നറിക മഹാമതേ! 9
മാനസം രജോഗുണയുക്തമായ്ത്തീർന്നീടുമ്പോൾ
താനേയുദിക്കും ചില സങ്കല്പവികല്പങ്ങൾ
അതിനാൽ ദൃഢഗുണധ്യാനംനിമിത്തമീ ദുർ–
മ്മതിക്കുണ്ടാകും നൂനം [1]ദുസ്സഹമാകും കാമം. 10
അജിതേന്ദ്രിയനായിക്കാമത്തിന്നധീനനായ്
രജോവേഗത്തിനാലെ മോഹിച്ചു വിഷയങ്ങൾ
ദുഃഖോദർക്കങ്ങളെന്നുതന്നെ കണ്ടറിഞ്ഞിട്ടും
തൽക്കർമ്മമെന്നിയേ കർമ്മം ചെയ്യുന്നു നിരന്തരം. 11
വിവേകി രജസ്തമോവിക്ഷിപ്തധീയാകിലും
ലവവും മടിയെന്യേ പിന്നെയുമാത്മാവിങ്കൽ
മനസ്സു യോജിപ്പിച്ചും വിഷയദോഷങ്ങളെ
നിനച്ചും സക്തനാകാ വിഷയങ്ങളിൽ
തെല്ലും. 12
അപ്രമത്തനായനിർവിണ്ണനായാസനങ്ങ–
ളെപ്പേരും വെന്നു ജിതശ്വാസനായ് യഥാകാലം
മാനസം മെല്ലെമെല്ലെയെന്നിൽ സമർപ്പിച്ചുകൊ–
ണ്ടു നമെന്നിയേ നേരേ യോഗത്തെ–
ശ്ശീലിക്കണം. 13
എല്ലാററിൽനിന്നും മനമാകർഷിച്ചെ–
ന്നിൽത്തന്നെ
നല്ലപോലുറപ്പിച്ചു വയ്പതാം യോഗമെന്നായ്
മാമകാന്തേവാസികളായിടും സനകാദി–
മാമുനിമാരോടു ഞാനുപദേശിച്ചു മുന്നം. 14

ഉദ്ധവൻ പറഞ്ഞു

ഏതൊരു കാലത്തിങ്കലേതൊരു രൂപംധരി–
ച്ചോതിയങ്ങവർക്കെന്നുള്ളതും
ചൊല്ലിയാലും. 15

ഭഗവാൻ പറഞ്ഞു

ബ്രഹ്മാവു തന്മാനസപുത്രരാം സനകാദി
ബ്രഹ്മജ്ഞർ യോഗത്തിൻെറ സൂക്ഷ്മമായീടുംഗതി
ധരിച്ചീടുവാനേററമാശിച്ചു പിതാവു ത–
ന്നരികിൽച്ചെന്നുനിന്നു ചോദിച്ചാരി–
പ്രകാരം. 16

അല്ലയോ മഹാപ്രഭോ! മനസ്സിൽ ഗുണങ്ങളും
ചെല്ലുന്നു ഗുണങ്ങളിൽ മനസ്സുമെല്ലായ്പ്പൊഴും
ഭവാബ്ധി കടക്കുവാനിച്ഛിക്കും മുമുക്ഷുവി–
ന്നിവററിൻ വേർപാടേതുവിധത്തിൽ
സാധിച്ചീടാം. 17

ശ്രീഭഗവാൻ പറഞ്ഞു

[2]ഭൂതഭാവനനായിത്തേജസ്സ്വരൂപനാകും
ധാതാവിച്ചോദ്യം കേട്ടു വളരെ ധ്യാനിച്ചിട്ടും
കർമ്മത്താൽ ബുദ്ധിപാരമിളകിപ്പോകയാലെ
തന്മാനസത്തിലതിന്നുത്തരമുദിച്ചില. 18
അദ്ദേഹമിപ്രശ്നാബ്ധിക്കക്കരെപററീടുവാൻ
ചിത്തത്തിലെന്നെ ധ്യാനിച്ചീടിനാൻ
ഭക്തിപൂർവ്വം

അപ്പോൾ ഞാനൊരു ഹംസരൂപം
ധരിച്ചു വേഗ–
മപ്പത്മജാന്തികത്തിൽച്ചെന്നങ്ങു
നിന്നീടിനേൻ. 19
സനകാദികളപ്പോളെന്നെക്കണ്ടന്തികത്തി–
ലണഞ്ഞു നമസ്കാരംചെയ്തഥ ധാതാവിനെ
മുൻനിർത്തിക്കൊണ്ടു ഭവാനാരെന്നു ചൊല്ലി–
യാലു–
മെന്നതി വിനീതരായെന്നോടു ചോദിച്ചിതു. 20
തത്ത്വജിജ്ഞാസുക്കളാം മാമുനിമാരാലേവം
പൃഷ്ടനായ് തുഷ്ടനാം ഞാനന്നേരമവർക്കായി
പറഞ്ഞുകൊടുത്തതാമാ യോഗമെന്നിൽനിന്നു–
മറിഞ്ഞുകൊൾക നീയുമുദ്ധവാ! ശ്രദ്ധാപൂർവ്വം. 21
ആത്മവസ്തുവിന്നില്ല നാനാത്വമെന്നാകിലോ
ബ്രാഹ്മണശ്രേഷ്ഠന്മാരേ! നിങ്ങൾ ചോദിച്ച
ചോദ്യം
സംഗതമല്ല വക്താവാമെനിക്കാരാശ്രയം
നിങ്ങളോർക്കുവിനാത്മാവേകനല്ലെന്നോ
ഭാവം? 22
പഞ്ചഭൂതങ്ങളെല്ലാശ്ശരീരത്തിലും സമം
തഞ്ചുമ്പോൾ ഭവാനാരാണെന്നുള്ള യുഷ്മൽ–
ച്ചോദ്യം
ആരംഭിച്ചപ്പൊഴേതാനർത്ഥശൂന്യമായിട്ടു
തീരുന്നു ഭൗതികമാം ധർമ്മമാർക്കില്ലാതുള്ള. 23
മനോവാങ്നേത്രാദിയാമിന്ദ്രിയങ്ങളാലനു–
ദിനവും ഗ്രഹിപ്പതു ഞാൻതന്നെ മറെറാന്നല്ല
എന്നിൽനിന്നന്യമായി യാതൊന്നുമില്ലെന്നതു
നന്നായ്ച്ചിന്തിച്ചു നിങ്ങൾ ധരിക്കിൻ
വിപ്രന്മാരേ! 24

1 സഹിക്കാൻ കഴിയാത്ത. 2 സൃഷ്ടികർത്താവു്

ഗുണേഷ്വാവിശതേ ചേതോ ഗുണാശ്ചേതസി ച പ്രജാഃ
ജീവസ്യ ദേഹ ഉഭയം ഗുണാശ്ചേതോ മദാത്മനഃ. 25

ഗുണേഷു ചാവിശച്ചിത്തമഭീക്ഷ്ണം ഗുണസേവയാ
ഗുണാശ്ച ചിത്തപ്രഭവാ മദ്രൂപ ഉഭയം ത്യജേൽ. 26

ജാഗ്രൽ സ്വപ്നഃ സുഷുപ്തം ച ഗുണതോ ബുദ്ധിവൃത്തയഃ
താസാം വിലക്ഷണോ ജീവഃ സാക്ഷിത്വേന വിനിശ്ചിതഃ. 27

യർഹി സംസൃതിബന്ധോഽയമാത്മനോ ഗുണവൃത്തിദഃ
മയി തുര്യേ സ്ഥിതോ ജഹ്യാൽ ത്യാഗസ്തദ് ഗുണചേതസാം. 28

അഹങ്കാരകൃതം ബന്ധമാത്മനോഽർത്ഥവിപര്യയം
വിദ്വാൻ നിർവ്വിദ്യ സംസാരചിന്താം തുര്യേ സ്ഥിതസ്ത്യജേൽ. 29

യാവന്നാനാർത്ഥധീഃ പുംസോ ന നിവർത്തേത യുക്തിഭിഃ
ജാഗർത്ത്യപി സ്വപന്നജ്ഞഃ സ്വപ്നേ ജാഗരണം യഥാ. 30

അസത്ത്വാദാത്മനോഽന്യേഷാം ഭാവാനാം തൽകൃതാ ഭിദാ
ഗതയോ ഹേതവശ്ചാസ്യ മൃഷാ സ്വപ്നദൃശോ യഥാ. 31

യോ ജാഗരേ ബഹിരനുക്ഷണധർമ്മിണോഽർത്ഥാൻ
ഭുങ്ക്തേ സമസ്തകരണൈർഹൃദി തത്സദൃക്ഷാൻ
സ്വപ്നേ സുഷുപ്ത ഉപസംഹരതേ സ ഏകഃ
സ്മൃത്യന്വയാത് ത്രിഗുണവൃത്തിദൃഗിന്ദ്രിയേശഃ. 32

ഏവം വിമൃശ്യ ഗുണതോ മനസസ്ത്ര്യവസ്ഥാ
മന്മായയാ മയി കൃതാ ഇതി നിശ്ചിതാർത്ഥാഃ
സംഛിദ്യ ഹാർദ്ദമനുമാനസദുക്തിതീക്ഷ്ണ-
ജ്ഞാനാസിനാ ഭജത മാഖിലസംശയാധിം. 33

ഈക്ഷേത വിഭ്രമമിദം മനസോ വിലാസം
ദൃഷ്ടം വിനഷ്ടമതിലോലമലാതചക്രം
വിജ്ഞാനമേകമുരുധേവ വിഭാതി മായാ
സ്വപ്നസ്ത്രിധാ ഗുണവിസർഗ്ഗകൃതോ വികല്പഃ. 34

ദൃഷ്ടിം തതഃ പ്രതിനിവർത്ത്യ നിവൃത്തതൃഷ്ണ-
സ്തൂഷ്ണീം ഭവേന്നിജസുഖാനുഭവോ നിരീഹഃ
സന്ദൃശ്യതേ ക്വ ച യദീദമവസ്തുബുദ്ധ്യാ
ത്യക്തം ഭ്രമായ ന ഭവേൽ സ്മൃതിരാനിപാതാൽ. 35

ദേഹം ച നശ്വരമവസ്ഥിതമുത്ഥിതം വാ
സിദ്ധോ ന പശ്യതി യതോഽധ്യഗമൽ സ്വരൂപം
ദൈവാദപേതമുത ദൈവവശാദുപേതം
വാസോ യഥാ പരികൃതം മദിരാമദാന്ധഃ. 36

ദേഹോഽപി ദൈവവശഗഃ ഖലു കർമ്മ യാവൽ
സ്വാരംഭകം പ്രതിസമീക്ഷത ഏവ സാസുഃ
തം സപ്രപഞ്ചമധിരൂഢസമാധിയോഗഃ
സ്വാപ്നം പുനർന്ന ഭജതേ പ്രതിബുദ്ധവസ്തുഃ. 37

മയൈതദുക്തം വോ വിപ്രാ ഗുഹ്യം യൽ സാംഖ്യയോഗയോഃ
ജാനീത മാഽഽഗതം യജ്ഞം യുഷ്മദ്ധർമ്മവിവക്ഷയാ. 38

അല്ലയോ പുത്രന്മാരേ! ചിത്തം ത്രിഗുണത്തിലും
കില്ലെന്യേ പ്രവേശിപ്പൂ ഗുണങ്ങാം
ചിത്തത്തിലും
ചിത്തവും ഗുണങ്ങളുമൊത്തുചേർന്നന്നംശമായ്
വർത്തിക്കുന്നതു ജീവോപാധിയാം ലിംഗ—
ദേഹം. 25
ഗുണത്രയത്തിൽ ഗതമായീടും മനം സദാ
ഗുണസേവയാൽ വർദ്ധിച്ചീടുന്നു, ഗുണങ്ങളും
ചിത്തത്തിൽ നിത്യമഭിവൃദ്ധിയെ പ്രാപിക്കുന്ന
മദ്രൂപനായിട്ടുപേക്ഷിക്കണം രണ്ടിനേയും. 26
ജാഗ്രത്തും സുഷുപ്തിയും സ്വപ്നവും ഗുണത്രയം
ചേർക്കുന്ന ബുദ്ധിവ്യാപാരങ്ങളാണിവയ്ക്കെഴും
ലക്ഷണമില്ലാതുള്ള ജീവനെസ്സാക്ഷിയായി
നിശ്ചയിച്ചിരിക്കുന്ന വിദ്വാന്മാർ വിപ്ര—
ന്മാരേ! 27
ഇബ്ഭവബന്ധമത്രേ ജീവനു ഗുണവൃദ്ധി—
ചേർപ്പതു തന്മൂലമായവസ്ഥാതീതനാകും
എന്നിൽ സംസ്ഥിതനായസ്സംസാരം
ത്യജിക്കണ—
മെന്നതുതന്നെയല്ലോ ഗുണമാനസത്യാഗം. 28
എന്നമേയഹങ്കാരകൃതമാം ബന്ധമാത്മാ—
വിന്നെതിർഫലമേകുമെന്നറിഞ്ഞിരുന്നീടും
വിദ്വാൻ വൈരാഗ്യമാർന്നു സാക്ഷിയായീട—
മെന്നിൽ
സംസ്ഥിതനായി ഭവചിന്തയെ ത്യജിക്കണം 29
പുരുഷൻ നാനാത്വധീ, യുക്തിയാൽ
സംഹരിക്കാ—
തിരിക്കുന്നേതുവരെയജ്ഞാനിയായോരവൻ
ഉണർന്നിരുന്നീടിലും സുപ്തനായ് സ്വപ്നകാല—
ത്തണയും ജാഗരണം തന്നിൽപ്പോൽ
വർത്തിക്കുന്നു. 30
ആത്മാവെയൊഴിച്ചന്യങ്ങാംകളള
മിഥ്യാത്വത്താ—
ലാത്മാവിന്നവ നിർമ്മിച്ചീടുന്ന ലോകങ്ങളും
തദ്ബീജകർമ്മങ്ങളുമെന്ന ഭേദങ്ങളെല്ലാം
സ്വപ്നപ്രതീതിപോലെ മിഥ്യയായ്
ഭവിക്കുന്നു. 31
ജാഗ്രത്തിലേവൻ സദാ വികാരമാളും വിഷ—
യോല്ക്കരം നിജേന്ദ്രിയവൃന്ദത്താൽ പുറമേയും
സ്വപ്നത്തിലതിന്നൊത്ത വിഷയങ്ങളെയെല്ലാ—
മാംപ്പൂവികല്പമനുഭവിച്ചു സുഷുപ്തിയിൽ
സമസ്തം തന്നിൽത്തന്നെ ലയിപ്പിച്ചനുഭൂതി—
നിമിത്തമെങ്ങും വ്യാപ്തമായിട്ടും സ്മൃതിയാലെ
ത്രിഗുണവൃത്തികളും കണ്ടുകൊണ്ടിരിക്കുമാ—
നിഖിലേന്ദ്രിയനാഥനീയാത്മാവേകനത്രേ. 32

ഇമ്മട്ടു വിമർശിച്ചു ഏതിൻ മൂന്നവസ്ഥയു—
മെന്മായയാലെയെന്നിൽ നിർമ്മിച്ചതെന്ന
തത്ത്വം
നിശ്ചിതമാക്കിയനുമാന സദ്വാക്യങ്ങളാൽ
മൂർച്ചയേറിയതായ വിവേകഖഡ്ഗത്തിനാൽ
സകല സന്ദേഹവും സമൂലം സംച്ഛേദിച്ചി—
ട്ടകതാരിങ്കലെന്നെ ബ്ഭജിച്ചീടുവിൻ
നിങ്ങാം. 33
ഈ ലോകം പാർക്കിൽ മനോവിലാസഭ്രമമെന്നും
ലോലമാം തീക്കൊള്ളിപോൽ നശ്യവുമെന്നും
കാൺക
ഏകവിജ്ഞാനം പലതെന്നപോൽ മൂന്നായിഹ
പാകത്തിൽ നല്ലവണ്ണം പ്രകാശിച്ചിടുന്നിതു
ഗുണങ്ങാംനിമിത്തം സംസൃഷ്ടമായ് വികല്പമാം
കിനാവിനൊപ്പം മായയാലെല്ലാം കല്പിതം
താൻ. 34
നാനാരൂപത്തിൽ കാണുമിപ്രപഞ്ചത്തിൽ
നിന്നും
താനേ സ്വദൃഷ്ടിയെപ്പിൻവലിച്ചു തൃഷ്ണവിട്ടു
സ്വരൂപാനന്ദമനുഭവിക്കുന്നവനായി
നിരീഹനായി മൗനിയായിരുന്നീടവേണം.
ചിലപ്പോളൊരുവേള കാണപ്പെട്ടെന്നാകിലും
ചലമെന്നുള്ള ധീയാൽ ത്യക്തമാമിപ്രപഞ്ചം
പിന്നെ ഭ്രമിപ്പിക്കയില്ലവനെ സ്മരണയും
നിന്നിടും ശരീരത്തിൻ പതനകാലത്തോളം. 35
ഇരിക്കുകയോ നശ്യം സ്വദേഹം നില്ക്കയോയെ—
ന്നറിയുന്നില്ല സിദ്ധൻ സ്വരൂപം പ്രാപി—
ക്കയാൽ
പ്രാരബ്ധത്തിനാൽ ദേഹം പോവതും വരുവതു—
മോരുന്നില്ലവൻ മദ്യമദാന്ധൻ വസ്ത്രത്തെ—
പ്പോൽ. 36
[1]സ്വാരംഭഹേതുവാകും കർമ്മമെത്രനാളുണ്ടാം
പ്രാരബ്ധാധീനമാകും ശരീരമത്രകാലം
ജീവനെദ്ധരിക്കുന്നു, സമാധിയോഗത്തിനാൽ
കേവലം വസ്തുജ്ഞാനം ശരിയായ് സിദ്ധി—
ച്ചവൻ
സ്വപ്നസന്നിഭമായിസ്സുപ്രപഞ്ചമാം മെയ്യി—
ലുംപ്രവേശിക്കയില്ല വീണ്ടുമെന്നറി—
ഞ്ഞാലും. 37
വിപ്രരേ! സാംഖ്യയോഗത്തിങ്കലുമപ്രകാരം
മൽഭക്തിയോഗത്തിലും ഗുഹ്യമായേതൊന്നുണ്ടോ
ധർമ്മജിജ്ഞാസുക്കളാം നിങ്ങാംക്കതരുളീടാൻ
ചെമ്മേയിങ്ങാഗമിച്ച ഞാൻ മഹാവിഷ്ണു—
വത്രേ. 38

1 അതിന്റെ ആരംഭത്തിനു കാരണം

അഹം യോഗസ്യ സാംഖ്യസ്യ സത്യസ്യർത്തസ്യ തേജസഃ
പരായണം ദ്വിജശ്രേഷ്ഠാഃ ശ്രിയഃ കീർത്തേർദ്ദമസ്യ ച. 39
മാം ഭജന്തി ഗുണാഃ സർവ്വേ നിർഗ്ഗുണം നിരപേക്ഷകം
സുഹൃദം പ്രിയമാത്മാനം സാമ്യാസംഗാദയോഽഗുണാഃ. 40
ഇതി മേ ഛിന്നസന്ദേഹാ മുനയഃ സനകാദയഃ
സഭാജയിത്വാ പരയാ ഭക്ത്യാ ഗൃണത സംസ്തവൈഃ. 41
തൈരഹം പൂജിതഃ സമ്യക് സംസ്തുതഃ പരമർഷിഭിഃ
പ്രത്യേയായ സ്വകം ധാമ പശ്യതഃ പരമേഷ്ഠിനഃ. 42

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ത്രയോദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12702 ഏകാദശസ്കന്ധേ ശ്ലോകാഃ 562

---

## ചതുർദ്ദശോഽധ്യായഃ

ഉദ്ധവ ഉവാച

വദന്തി കൃഷ്ണ ശ്രേയാംസി ബഹൂനി ബ്രഹ്മവാദിനഃ
തേഷാം വികല്പപ്രാധാന്യമുതാഹോ ഏകമുഖ്യതാ. 1
ഭവതോദാഹൃതഃ സ്വാമിൻ ഭക്തിയോഗോഽനപേക്ഷിതഃ
നിരസ്യ സർവ്വതഃ സംഗം യേന ത്വയ്യാവിശേന്മനഃ. 2

ശ്രീഭഗവാനുവാച

കാലേന നഷ്ടാ പ്രളയേ വാണീയം വേദസംജ്ഞിതാ
മയാഽഽദൗ ബ്രഹ്മണേ പ്രോക്താ ധർമ്മോ യസ്യാം മദാത്മകഃ. 3
തേന പ്രോക്താ ച പുത്രായ മനവേ പൂർവ്വജായ സാ
തതോ ഭൃഗ്വാദയോഽഗൃഹ്ണൻ സപ്ത ബ്രഹ്മമഹർഷയഃ. 4
തേഭ്യഃ പിതൃഭ്യസ്തൽപുത്രാ ദേവദാനവഗുഹ്യകാഃ
മനുഷ്യാഃ സിദ്ധഗന്ധർവ്വാഃ സവിദ്യാധരചാരണാഃ. 5
കിന്ദേവാഃ കിന്നരാ നാഗാ രക്ഷഃകിംപുരുഷാദയഃ
ബഹ്വ്യസ്തേഷാം പ്രകൃതയോ രജഃസത്ത്വതമോഭുവഃ. 6
യാഭിർഭൂതാനി ഭിദ്യന്തേ ഭൂതാനാം മതയസ്തഥാ
യഥാപ്രകൃതി സർവ്വേഷാം ചിത്രാ വാചഃ സ്രവന്തി ഹി. 7
ഏവം പ്രകൃതിവൈചിത്ര്യാദ്ഭിദ്യന്തേ മതയോ നൃണാം
പാരമ്പര്യേണ കേഷാഞ്ചിൽ പാഖണ്ഡമതയോഽപരേ. 8
മന്മായാമോഹിതധിയഃ പുരുഷാഃ പുരുഷർഷഭ
ശ്രേയോ വദന്ത്യനേകാന്തം യഥാകർമ്മ യഥാരുചി. 9
ധർമ്മമേകേ യശശ്ചാന്യേ കാമം സത്യം ദമം ശമം
അന്യേ വദന്തി സ്വാർത്ഥം വാ ഐശ്വര്യം ത്യാഗഭോജനം
കേചിദ്യജ്ഞതപോദാനം വ്രതാനി നിയമാൻ യമാൻ. 10
ആദ്യന്തവന്ത ഏവൈഷാം ലോകാഃ കർമ്മവിനിർമ്മിതാഃ
ദുഃഖോദർക്കാസ്തമോനിഷ്ഠാഃ ക്ഷുദ്രാനന്ദാഃ ശുചാർപ്പിതാഃ. 11
മയ്യർപ്പിതാത്മനഃ സഭ്യ നിരപേക്ഷസ്യ സർവ്വതഃ
മയാഽഽത്മനാ സുഖം യത്തൽ കുതഃ സ്യാദ്വിഷയാത്മനാം. 12
അകിഞ്ചനസ്യ ദാന്തസ്യ ശാന്തസ്യ സമചേതസഃ
മയാ സന്തുഷ്ടമനസഃ സർവ്വാഃ സുഖമയാ ദിശഃ. 13

യോഗവും സത്യം ധർമ്മം തപസ്സു കീർത്തി
സാംഖ്യ-
യോഗവും സമ്പത്തുംകൊണ്ടീവിടെയാരാ-
രെല്ലാം
ഏതൊരു പദം പ്രാപിച്ചീടുവാനാശിക്കുന്നു
വാദമില്ലപ്പദം ഞാനാണെന്നു ധരിക്കുവിൻ. 39
ഗുണഹീനനായ് നിരപേക്ഷനായ്
സുഹൃത്തായി
പ്രണയനിധാനമായാത്മാവുമാകുമെന്നെ
അഗുണങ്ങളാം സാമ്യമസംഗം മുതലായ
സകലഗുണങ്ങളും ഭജിച്ചീടുന്നു നിത്യം. 40
ഇത്ഥമെൻ സന്ദേശത്താൽ സന്ദേഹമററ സന-
കാദ്യരുൽകൃഷ്ടമാകും ഭക്തിയോഗത്താലെന്നെ
വേണ്ടപോൽ സല്ക്കരിച്ചു നാനാപദാനങ്ങളും-
ക്കൊണ്ടിട്ടും സ്തോത്രങ്ങളാൽ കീർത്തനം
ചെയ്തീടിനാർ. 41
പരമർഷികളാകുമവരാൽ വിധിക്കൊത്തു
പരിപൂജിതനും സംസ്തുതനുമാകുമീ ഞാൻ
ബ്രഹ്മാവു കാൺകെത്തന്നെ മാമകമാകും ധാമം
നിർമ്മലാത്മാവേ! പ്രാപിച്ചെന്നതങ്ങ-
റിഞ്ഞാലും. 42

---

## അദ്ധ്യായം 14

ഉദ്ധവൻ പറഞ്ഞു

ഹേ കൃഷ്ണാ! ശ്രേയോവസ്തുഗണത്തെപ്പലതായി-
ട്ടാഗമജ്ഞന്മാരരുംചെയ്യുന്നതെല്ലാംതന്നെ
ഇഷ്ടാനുസാരം പ്രാധാന്യത്തെയഹിക്കുന്നതോ
ശ്രേഷ്ഠതയതിനേതിനെങ്കിലുമുണ്ടെന്നതോ. 1
സ്വാമിൻ! നിന്തിരുമേനി സർവ്വസംഗവും വിട്ടു-
കാമാഭ്യർത്ഥന കലർന്നീടാത്ത ഭക്തിയോഗം
ഇപ്പോളുദാഹരിച്ചാ,നങ്ങയിൽച്ചിത്തം നേരേ-
യെപ്പൊഴും ചേർത്തീടുമാ യോഗംതാനല്ല
ശ്രേഷ്ഠം? 2

ശ്രീഭഗവാൻ പറഞ്ഞു

കാലത്താൽ പ്രളയത്തിൽ നഷ്ടമാമാഗമത്തെ
നാലാസ്യനോടു ചൊന്നേൻ ലോകസൃഷ്ട്യാ-
രംഭത്തിൽ
ആയതിലെന്നിൽ ചിത്തതാരുറപ്പിച്ചിടേണ്ട-
തായിട്ടും മുഖ്യധർമ്മം സ്ഥിതിചെയ്തീടുന്നിതേ 3
ബ്രഹ്മാവാ വേദവാക്യം തത്പൂർവ്വപുത്രനാകു-
മമ്മനുവിനായ് നേരേയുപദേശിച്ചീടിനാൻ
പിന്നെയങ്ങതു ഭൃഗുതൊട്ടു സപ്തബ്രഹ്മർഷി-
വൃന്ദവും വഴിപോലെ ധരിച്ചുകൊണ്ടീടിനാർ. 4
ആ പ്രജാപതികളിൽനിന്നാഗമോക്തങ്ങളെ
തത്പുത്രന്മാരാം സുരാസുരഗുഹ്യകന്മാരും
സിദ്ധന്മാർ കിംദേവന്മാർ ഗന്ധർവ്വർ
ചാരണന്മാർ
മർത്ത്യർ കിംപുരുഷന്മാർ നാഗങ്ങൾ രക്ഷസ്സുകൾ
കിന്നരർതൊട്ടുള്ളോരും പഠിച്ചാർ
ത്രിഗുണത്തിൽ
നിന്നുണ്ടാം സ്വഭാവങ്ങളവർക്കും
വിവിധമാം. 5-6
ഏതു വാസനകളാൽ പ്രാണികൾ ഭേദിക്കുന്നു
ഭൂതരാശിതൻ ധീയുമാവിധം ഭേദിച്ചിട്ടും
മതിഭേദത്തിനൊത്തു വേദാർത്ഥത്തെയും പല-
വിധമോരോരുത്തരും വ്യാഖ്യാനിക്കുന്നു നൂനം. 7
ഇത്തരം ഭിന്നമാകും വാസനനിമിത്തമായ്
മർത്ത്യബുദ്ധിയും ഭേദിച്ചിട്ടുന്നുണ്ടതിൽച്ചിലർ
പാരമ്പര്യത്തിനാലും ചിലർ പാഖണ്ഡവർഗ്ഗ-
പ്രേരണയാലും വേദവിരുദ്ധമതമാന്നാർ. 8
മന്മായാവിമോഹിതബുദ്ധികളായി മർത്ത്യർ
കർമ്മാനുസാരമായും സ്വന്തമാം രുചിക്കൊത്തും
ശ്രേയസ്സുകളും പലവിധത്തിലെന്നായ് സ്വാഭി-
പ്രായത്തെ നല്ലവണ്ണം പ്രകാശിപ്പിക്കുന്നിതേ. 9
ചിലർ ധർമ്മത്തിനേയുമന്യന്മാർ കീർത്തിയേയും
ചിലർ കാമത്തിനേയും ചിലർ
സത്യത്തിനേയും
ദമമൈശ്വര്യം ശമമെന്നിവയേയും ചിലർ
പുമർത്ഥങ്ങളായ്ത്തന്നെ വ്യവഹരിക്കുന്നിതേ. 10
പാർത്താൽ തൽഫലങ്ങളായ് സിദ്ധിക്കും
ലോകങ്ങളു-
മാദ്യന്തയുക്തങ്ങളും കർമ്മനിർമ്മിതങ്ങളും
തമോനിഷ്ഠങ്ങളും മേന്മേലഴലേകുന്നതും
വിമോഹകരങ്ങളും തുച്ഛസൗഖ്യദങ്ങളും
കദനഹേതുക്കളാമീർഷ്യാദിവൃത്തികളാൽ
നിതാന്തം വ്യാപിക്കപ്പെട്ടവയുമത്രേ നൂനം. 11
സകലം ത്യജിച്ചെന്നിലുള്ളുറപ്പിക്കുവോൻതൻ-
സുഖമെങ്ങനെ കിട്ടും വിഷയാത്മാക്കൾ-
ക്കോർക്കിൽ. 12
ദാന്തനായ് സമധീയായൊന്നുമേ
വേണ്ടാത്തോനായ്
ശാന്തനായെന്നിൽ നേരേ മാനസമുറപ്പിക്കും
ഭക്തനേതൊരുദിക്കിൽച്ചെന്നാലുമവിടെല്ലാം-
മത്യാനന്ദത്തിനല്ലാതത്തലിന്നിടയുണ്ടോ? 13

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാർവ്വഭൗമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യൽ. 14

ന തഥാ മേ പ്രിയതമ ആത്മയോനിർന്ന ശങ്കരഃ
ന ച സങ്കർഷണോ ന ശ്രീർന്നൈവാത്മാ ച യഥാ ഭവാൻ. 15
നിരപേക്ഷം മുനിം ശാന്തം നിർവ്വൈരം സമദർശനം
അനുവ്രജാമ്യഹം നിത്യം പൂയേയേത്യംഘ്രിരേണുഭിഃ. 16

നിഷ്കിഞ്ചനാ മയ്യനുരക്തചേതസഃ
ശാന്താ മഹാന്തോഽഖിലജീവവത്സലാഃ
കാമൈരനാലബ്ധധിയോ ജുഷന്തി യൽ
തന്നൈരപേക്ഷ്യം ന വിദുഃ സുഖം മമ. 17

ബാധ്യമാനോഽപി മദ്ഭക്തോ വിഷയൈരജിതേന്ദ്രിയഃ
പ്രായഃ പ്രഗല്ഭയാ ഭക്ത്യാ വിഷയൈർന്നാഭിഭൂയതേ. 18
യഥാഗ്നിഃ സുസമൃദ്ധാർച്ചിഃ കരോത്യേധാംസി ഭസ്മസാൽ
തഥാ മദ്വിഷയാ ഭക്തിരുദ്ധവൈധാംസി കൃത്സ്നശഃ. 19
ന സാധയതി മാം യോഗോ ന സാംഖ്യം ധർമ്മ ഉദ്ധവ
ന സ്വാധ്യായസ്തപസ്ത്യാഗോ യഥാ ഭക്തിർമ്മമോർജ്ജിതാ. 20
ഭക്ത്യാഹമേകയാ ഗ്രാഹ്യഃ ശ്രദ്ധയാഽഽത്മാ പ്രിയഃ സതാം
ഭക്തിഃ പുനാതി മന്നിഷ്ഠാ ശ്വപാകാനപി സംഭവാൽ. 21
ധർമ്മഃ സത്യദയോപേതോ വിദ്യാ വാ തപസാന്വിതാ
മദ്ഭക്ത്യാപേതമാത്മാനം ന സമ്യക് പ്രപുനാതി ഹി. 22
കഥം വിനാ രോമഹർഷം ദ്രവതാ ചേതസാ വിനാ
വിനാഽഽനന്ദാശ്രുകലയാ ശുദ്ധ്യേദ് ഭക്ത്യാ വിനാഽഽശയഃ. 23

വാഗ് ഗദ്ഗദാ ദ്രവതേ യസ്യ ചിത്തം
രുദത്യഭീക്ഷ്ണം ഹസതി ക്വചിച്ച
വിലജ്ജ ഉദ്ഗായതി നൃത്യതേ ച
മദ്ഭക്തിയുക്തോ ഭുവനം പുനാതി. 24

യഥാഗ്നിനാ ഹേമ മലം ജഹാതി
ധ്മാതം പുനഃ സ്വം ഭജതേ ച രൂപം
ആത്മാ ച കർമ്മാനുശയം വിധൂയ
മദ്ഭക്തിയോഗേന ഭജത്യഥോ മാം. 25

യഥാ യഥാഽഽത്മാ പരിമൃജ്യതേഽസൗ
മൽപുണ്യഗാഥാശ്രവണാഭിധാനൈഃ
തഥാ തഥാ പശ്യതി വസ്തു സൂക്ഷ്മം
ചക്ഷുര്യഥൈവാഞ്ജനസംപ്രയുക്തം. 26

വിഷയാൻ ധ്യായതശ്ചിത്തം വിഷയേഷു വിഷജ്ജതേ
മാമനുസ്മരതശ്ചിത്തം മയ്യേവ പ്രവിലീയതേ. 27
തസ്മാദസദഭിധ്യാനം യഥാ സ്വപ്നമനോരഥം
ഹിത്വാ മയി സമാധത്സ്വ മനോ മദ്ഭാവഭാവിതം. 28
സ്ത്രീണാം സ്ത്രീസംഗിനാം സംഗം ത്യക്ത്വാ ദൂരത ആത്മവാൻ
ക്ഷേമേ വിവിക്ത ആസീനശ്ചിന്തയേന്മാമതന്ദ്രിതഃ. 29
ന തഥാസ്യ ഭവേൽ ക്ലേശോ ബന്ധശ്ചാന്യപ്രസംഗതഃ
യോഷിത്സംഗാദ്യഥാ പുംസോ യഥാ തത്സംഗിസംഗതഃ. 30

ഉദ്ധവ ഉവാച

യഥാ ത്വാമരവിന്ദാക്ഷ യാദൃശം വാ യദാത്മകം
ധ്യായേന്മുമുക്ഷുരേതന്മേ ധ്യാനം മേ വക്തുമർഹസി. 31

ധാതാവിൻ പദത്തേയോ മാഹേന്ദ്രസ്ഥാന–
ത്തെയോ
പാതാളേശത്വത്തെയോ യോഗസിദ്ധികളേയോ
ജനനമില്ലായ്കയോ മററു വല്ലതിനേയോ
മനതാരെന്നിലപ്പിച്ചീടുവോനിച്ഛിച്ചിടാ. 14
എനിക്കു ഭവാൻ പ്രിയതമനാണെത്രത്തോളം
നിനക്കിലത്രത്തോളം ബ്രഹ്മാവോ ഗിരീശനോ
കാമപാലനോ ലക്ഷ്മീദേവിയോ മമൂത്തിയോ
സീമാതിഗുണരാശേ! പ്രിയപ്പെട്ടവരല്ല. 15
ശാന്തനായ് നിവ്വൈരനായപേക്ഷാ–
വിഹീനനായ്
ചിന്താശീലനായ് സമദൃക്കാകും മത്ഭക്തനെ
ഞാനനുഗമിക്കുന്നു ലോകത്തെയവൻ പാദ–
രേണുക്കളാലെ പരിശുദ്ധമാക്കീടുന്നിതു. 16
നിഷ്കിഞ്ചനന്മാരായിട്ടെന്നിലേററവുമനു–
രക്തരായ് കാമഹീനധീവൃത്തിയുക്തന്മാരായ്
ശാന്തരാം സവ്വജീവവത്സലർ മഹാത്മാക്ക–
ളെന്തൊരുവിധമായ മത്സുഖം പ്രാപിക്കുമോ
അപേക്ഷയുപേക്ഷിച്ചിട്ടുള്ളതാമാ സുഖത്തെ–
യപരനല്ലംപോലുമറിയുന്നില്ലയല്ലോ. 17
[1] അജിതേന്ദ്രിയനായ മത്ഭക്തൻ വിഷയൌഘ–
രുജാബാധിതനായി വന്നാലും കാലക്രമാൽ
വദ്ധിച്ചുവന്നീടുന്ന ഭക്തിയാൽ വിഷയാശ–
യത്യന്തമുപദ്രവം ചെയ്യയില്ലാഭക്തനെ. 18
കത്തിക്കാളുന്ന വഹ്നി വിറകിൻകൂട്ടമെല്ലാ–
മെത്രവേഗത്തിൽച്ചുട്ടു ചാമ്പലാക്കീടുന്നുവോ
അക്കണക്കെന്നിലുള്ള ഭക്തിയും പാപൌഘത്തെ–
യൊക്കെയുദ്ധവാ! ശീഘ്രം ഭസ്മമാക്കീടുന്നിതു. 19
യോഗസ്വാദ്ധ്യായസാംഖ്യദാനധമ്മവ്രതാദി–
യാകർഷിക്കുന്നില്ലെന്നെ പ്രബല–
ഭക്തിക്കൊപ്പം. 20
ശ്രദ്ധായുക്തമാം ശുദ്ധഭക്തിയാൽ സജ്ജനങ്ങൾ–
ക്കിഷ്ടനമാത്മാവുമായീടും ഞാൻ ഗ്രാഹ്യനത്രേ.
ജന്മത്താൽ ചണ്ഡാളരായ്ത്തീന്നവരെയുംകൂടി
നിമ്മലരാക്കീടുന്നു മന്നിഷ്ഠമാകുംഭക്തി. 21
സത്യകാരുണ്യോപേതമായ ധമ്മമോ തപോ–
യുക്തമായിരുന്നിടും വിദ്യയോ നല്ലപോലെ
ശുദ്ധമാക്കീടുന്നില്ല മത്ഭക്തിചേന്നീടാത്ത
ചിത്തത്തെയെന്നു ധരിച്ചീടുക ഭക്തോത്തമ! 22
കോൾമയിർക്കൊള്ളാതെയും ഹൃത്തലി–
ഞ്ഞീടാതെയും
പ്രേമാധിക്യത്താലാനന്ദാശ്രുക്കൾ തൂവാതെയും
എങ്ങനെ പരിശുദ്ധമായ്ഭവിച്ചീടുമന്ത–
രംഗമെന്നങ്ങു നേരേ ചിന്തിച്ചുനോക്കീടുക. 23

വാക്കുകളിടറീടും മാനസം ദ്രവിച്ചീടും
മിക്കനേരവും കേഴും ചിലപ്പോൾ ചിരിച്ചീടും
വിലജ്ജനായിപ്പിന്നെയുച്ചത്തിൽ ഗാനംചെയ്യും
ചിലപ്പോൾ നൃത്തംചെയ്യും മാമകഭക്തിയുക്തൻ
അവൻ സ്വപാദാംബുജരജസ്സിൻ സംഗമത്താൽ
ഭുവനം പാടേ പരിപാവനമാക്കുന്നിതേ. 24
സ്വർണ്ണമഗ്നിയിൽച്ചുട്ടു കറകൾ കളഞ്ഞിട്ടു
പിന്നെയും തപ്തമായി സ്വരൂപം
പ്രാപിക്കുംപോൽ
ആത്മാവും മത്ഭക്തിയാൽ കമ്മവാസനയെല്ലാം
നിമ്മൂലം നശിപ്പിച്ചിട്ടെന്നോടു ചേന്നീടുന്നു. 25
മദ്ഗാഥ കേട്ടീടുക കീത്തിക്ക മുതലായ
സത്കൃത്യങ്ങളാൽ ചിത്തമാലിന്യ–
മെത്രത്തോളം
തുടച്ചുവെടിപ്പാക്കുമത്തോതിൽ ജ്ഞാനവും സു–
സ്ഫുടമായ വരും നേത്രമഞ്ജനം–
കൊണ്ടെന്നപോൽ. 26
വിഷയങ്ങളെസ്സേവിക്കുന്നവൻതന്മാനസം
വിഷയങ്ങളിൽത്തന്നെ ബലമായുറയ്ക്കുന്നു
എന്നെയനുസ്മരിക്കും മത്ഭക്തനുടെ ചിത്ത–
മെന്നിൽത്താൻ ലയിക്കുന്നെന്നറിഞ്ഞീ–
ടുദ്ധവാ നീ. 27
അതിനാൽ സ്വപ്നമനോരഥങ്ങളെന്നമട്ടിൽ
സ്ഥിതമാമസദ്വസ്തുഗണത്തെഗ്ഗണിക്കാതെ
മത്ഭാവസംശുദ്ധമാം മാനസമെന്നിൽത്തന്നെ–
യപ്പിച്ചുകൊൾക നീയും മത്ഭക്തശിരോമണേ! 28
നാരീവഗ്ഗത്തിനോടുമവരോടിടകൂടും
പൂരുഷന്മാരോടുമേ സംസഗ്ഗം സന്ത്യജിച്ചു
സാദരം സുഖംതരുമേകാന്തസ്ഥലത്തിരു–
ന്നേതുമേമടിയെന്യേ ധ്യാനിച്ചീടണമെന്നെ. 29
പുമാനു യോഷിത്സംഗംകൊണ്ടും തത്സംഗി–
സംഗം
നിമിത്തമായും ക്ലേശബന്ധങ്ങളെമ്മട്ടുണ്ടാം
അക്കണക്കിനു മാലും ബന്ധവുമവന്നന്യ–
ഭോഗ്യസംഗമത്തിനാൽ സംഭവിക്കില്ല
നൂനം. 30

ഉദ്ധവൻ പറഞ്ഞു

എങ്ങനെയേതു ചിഹ്നമൊത്തോരു രൂപംതന്നി–
ലങ്ങയെ ധ്യാനിക്കണം മോക്ഷാത്ഥി
പത്മേക്ഷണാ?
ഇന്നെനിക്കുപദേശിച്ചീടണം ധ്യാനയോഗ–
മെന്നുമേയതിനർഹൻതാനല്ലോ
ഭവാനോക്കിൽ. 31

1 ഇന്ദ്രിയങ്ങളെ ജയിക്കാത്തവൻ

ശ്രീഭഗവാനുവാച

സമ ആസന ആസീനഃ സമകായോ യഥാസുഖം
ഹസ്താവുത്സംഗ ആധായ സ്വനാസാഗ്രകൃതേക്ഷണഃ. 32
പ്രാണസ്യ ശോധയേന്മാർഗ്ഗം പൂരകകുംഭകരേചകൈഃ
വിപര്യയേണാപി ശനൈരഭ്യസേന്നിർജ്ജിതേന്ദ്രിയഃ. 33
ഹൃദ്യവിച്ഛിന്നമോങ്കാരം ഘണ്ടാനാദം ബിസോർണ്ണവൽ
പ്രാണേനോദീര്യ തത്രാഥ പുനഃ സംവേശയേൽ സ്വരം. 34
ഏവം പ്രണവസംയുക്തം പ്രാണമേവ സമഭ്യസേൽ
ദശകൃത്വസ്ത്രിഷവണം മാസാദർവ്വാഗ് ജിതാനിലഃ. 35
ഹൃൽപുണ്ഡരീകമന്തഃസ്ഥമൂർദ്ധ്വനാളമധോമുഖം
ധ്യാത്വോർദ്ധ്വമുഖമുന്നിദ്രമഷ്ടപത്രം സകർണ്ണികം. 36
കർണ്ണികായാം ന്യസേൽ സൂര്യസോമാഗ്നീനുത്തരോത്തരം
വഹ്നിമദ്ധ്യേ സ്മരേദ്രൂപം മമൈതദ്ധ്യാനമംഗളം. 37
സമം പ്രശാന്തം സുമുഖം ദീർഘചാരുചതുർഭുജം
സുചാരുസുന്ദരഗ്രീവം സുകപോലം ശുചിസ്മിതം. 38
സമാനകർണ്ണവിന്യസ്തസ്ഫുരന്മകരകുണ്ഡലം
ഹേമാംബരം ഘനശ്യാമം ശ്രീവത്സശ്രീനികേതനം. 39
ശംഖചക്രഗദാപത്മവനമാലാവിഭൂഷിതം
നൂപുരൈർവ്വിലസൽപാദം കൗസ്തുഭപ്രഭയാ യുതം. 40
ദ്യുമൽകിരീടകടകകടിസൂത്രാംഗദായുതം
സർവ്വാംഗസുന്ദരം ഹൃദ്യം പ്രസാദസുമുഖേക്ഷണം. 41
സുകുമാരമഭിധ്യായേൽ സർവ്വാംഗേഷു മനോ ദധൽ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യോ മനസാഽഽകൃഷ്യ തന്മനഃ
ബുദ്ധ്യാ സാരഥിനാ ധീരഃ പ്രണയേന്മയി സർവ്വതഃ. 42
തൽ സർവ്വവ്യാപകം ചിത്തമാകൃഷ്യൈകത്ര ധാരയേൽ
നാന്യാനി ചിന്തയേദ് ഭൂയഃ സുസ്മിതം ഭാവയേന്മുഖം. 43
തത്ര ലബ്ധപദം ചിത്തമാകൃഷ്യ വ്യോമ്നി ധാരയേൽ
തച്ച ത്യക്ത്വാ മദാരോഹോ ന കിഞ്ചിദപി ചിന്തയേൽ. 44
ഏവം സമാഹിതമതിർമ്മാമേവാത്മാനമാത്മനി
വിചഷ്ടേ മയി സർവ്വാത്മൻ ജ്യോതിർജ്യോതിഷി സംയുതം. 45
ധ്യാനേനേത്ഥം സുതീവ്രേണ യുഞ്ജതോ യോഗിനോ മനഃ
സംയാസ്യത്യാശു നിർവ്വാണം ദ്രവ്യജ്ഞാനക്രിയാഭ്രമഃ. 46

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ചതുർദ്ദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12748 ഏകാദശസ്കന്ധേ ശ്ലോകാഃ 608

## പഞ്ചദശോഽധ്യായഃ

ശ്രീഭഗവാനുവാച

ജിതേന്ദ്രിയസ്യ യുക്തസ്യ ജിതശ്വാസസ്യ യോഗിനഃ
മയി ധാരയതശ്ചേത ഉപതിഷ്ഠന്തി സിദ്ധയഃ. 1

ഉദ്ധവ ഉവാച

കയാ ധാരണയാ കാസ്വിൽ കഥംസ്വിൽ സിദ്ധിരച്യുത
കതി വാ സിദ്ധയോ ബ്രൂഹി യോഗിനാം സിദ്ധിദോ ഭവാൻ. 2

ശ്രീഭഗവാൻ പറഞ്ഞു

സമമാമാസനത്തിൽ നിവന്നു ശരീരത്തെ
സമമാക്കിയും കൈകളുത്സംഗംതന്നിൽ നന്നായ്
പിണച്ചുവെച്ചും നാസികാഗ്രത്തിൽ
മിഴിയിണ—
യണച്ചുങ്ങിരിക്കണം ധ്യാനം ശീലിപ്പോൻ
സുഖം. 32

പൂരകകുംഭകങ്ങൾ രേചകമിവയാലെ
നേരേതാൻ ശോധിക്കണം പ്രാണസഞ്ചാരമാർഗ്ഗം.
പിന്നെയിപ്രാണായാമം വിജിതേന്ദ്രിയനായി
മന്ദമായ് വിപരീതരീതികളും ശീലിക്കണം. 33

ഹൃദയംതന്നിലവിച്ഛിന്നമായ് ബിസനൂലൊ—
ത്തതിസൂക്ഷ്മമായ് മണിനാദംപോൽ ഹൃദ്യമാകും
പ്രണവം പ്രാണനെക്കൊണ്ടല്ലാല്പം
മേല്പോട്ടേററി—
യണച്ചു ഹൃദയത്തിലാലയിപ്പിച്ചീടണം. 34

ഈവിധം സന്ധ്യാവേള മൂന്നിലും പത്തുപ്പത്തു
പ്രാവശ്യം പ്രണവത്തെ ധ്യാനിച്ചി—
പ്രാണായാമം
നല്ലപോലഭ്യസിക്കിലൊരുമാസത്തിനുള്ളിൽ
വെല്ലുവാൻ കഴിഞ്ഞിടും പ്രാണനെ—
യസംശയം. 35

ഊർദ്ധ്വനാളമായധോമുഖമായന്തഃസ്ഥമാം
ചിത്തപത്മത്തെയൂർദ്ധ്വമുഖമായ് വിടിന്നതായ്
എട്ടിതളുള്ളതായിക്കർണ്ണികായുക്തമായും
സ്പഷ്ടമായ് ഭാവിച്ചതാൻ
ധ്യാനിച്ചുറപ്പിക്കണം. 36

കർണ്ണികതന്നിലുത്തരോത്തരം സൂര്യൻ സോമൻ
വഹ്നിയീദേവന്മാരെ വിന്യസിച്ചീടവേണം
വഹ്നിമദ്ധ്യത്തിൽ പിന്നെ ധ്യാനമംഗലകര—
മെന്നുടെ രൂപമംഗമോരോന്നും ധ്യാനിക്കണം. 37

സമമായ് പ്രശാന്തമാം സുമുഖം, തിളങ്ങുന്ന
വിമലാക്ഷികൾ മനോഹരമാം മന്ദഹാസം
സുകപോലങ്ങൾ [1]സമകർണ്ണവിന്യസ്തസ്ഫുര—
ന്മകരകുണ്ഡലങ്ങൾ സുനാസ, കംബുകണ്ഠം
ശംഖചക്രാബ്ജഗദാലസത്തായ് വനമാലാ—
ലങ്കൃതമായുരുണ്ടു നീണ്ടുള്ള ചതുർഭുജം
ശ്രീവത്സശ്രീധാമമായ് കൗസ്തുഭച്ഛവിചേരും
മാർവ്വിടം ഹേമാംബരം മേഘശ്യാമളവർണ്ണം
മിന്നുന്ന പൊൽക്കിരീടം വളകളരഞ്ഞാണം
സ്വർണ്ണാംഗദങ്ങൾ പൊന്നിൻ
കാൽച്ചിലമ്പണിപ്പാദം
ഈമട്ടു സർവാംഗസുന്ദരമായ് ഹൃദ്യമാകും
മാമകരൂപമഭിമുഖമായ് ധ്യാനിക്കണം

ഇന്ദ്രിയൗഘത്തെയതിൻ വിഷയങ്ങളിൽനിന്നു
മന്ദമായ് മനസ്സാൽ പിന്തിരിച്ചാ മനസ്സിനെ
സാരഥിയാകും ധീയാൽ സർവവസ്തുവിൽനിന്നും
ധീരനാകർഷിച്ചെന്നിലുറപ്പിക്കുകവേണം.
38—42

സർവ്വാംഗം വ്യാപിച്ചിരുന്നീടുന്ന മാനസത്തെ
ചൊവ്വേയാകർഷിച്ചൊന്നിൽ നിറുത്തീടുക
വേണം—
പിന്നെ മറെറാന്നിനേയും ധ്യാനിച്ചീടൊലാ മമ
മന്ദഹാസാഞ്ചിതമാമാനനത്തിനെയെന്യേ. 43

ആസ്യത്തിൽമാത്രമുറച്ചിരിക്കും ചിത്തത്തെയാ—
കർഷിച്ചു ചിദ്വ്യോമത്തിൽ നിറുത്തിയതിനേയും
സന്ത്യജിച്ചെന്നെസ്സമാശ്രയിച്ചു മറെറാന്നുമേ
ചിന്തിച്ചീടാതെയിരുന്നീടണം ഭക്താഗ്രിമാ! 44

നിർവ്വാദമെന്നംശമായിരിക്കുമാത്മാവിനെ
സർവ്വാത്മാവായും സ്വാത്മാവായിട്ടും
മിന്നുമെന്നിൽ
ചാലവേ കണ്ടീടുന്ന ജ്യോതിസ്സിൽ
ജ്യോതിസ്സെന്ന—
പോലവേ സമാഹിതമതിയായ് മമ ഭക്തൻ. 45

ഈവിധം തീവ്രമാകും ധ്യാനത്താൽ മാനസത്തെ
കൈവല്യപദത്തോടു യോജിപ്പിച്ചിടും യോഗി
കാണവോൻ കാണപ്പെടാവുന്നതു കാര്യമെന്നീ—
മാനസഭ്രമം വിട്ടു നിർവ്വാണം പ്രാപിക്കുന്നു. 46

---

# അദ്ധ്യായം 15

ശ്രീഭഗവാൻ പറഞ്ഞു

ഇന്ദ്രിയങ്ങളെയെല്ലാം ജയിച്ചും മാനസത്തെ—
യെന്നിൽത്താനുറപ്പിച്ചും ശ്വാസത്തെയടക്കിയും
ലക്ഷ്യത്തിൽനിന്നു തെററാതിരിക്കും
യോഗീന്ദ്രന്മാ—
ർക്കക്ഷണമന്തികത്തിലെത്തുന്നു
സിദ്ധിയെല്ലാം. 1

ഉദ്ധവർ പറഞ്ഞു

സിദ്ധികളെത്രമട്ടേതേതു ധാരണകളാൽ
സിദ്ധിക്കുമേതുകളിലോരോന്നും ഹൃഷീകേശാ!
യോഗികൾക്കെല്ലാം സിദ്ധി
പാകത്തിനരുളീടും
ഹേ കൃഷ്ണാ! ഭവാനതുമെന്നോടു ചൊന്നീടണം. 2

1 സമമായ കർണ്ണങ്ങളിൽ ഇട്ടിരിക്കുന്നതും ശോഭിക്കുന്നതുമായ മകരക്കുഴക്കടുക്കൻ.

ശ്രീഭഗവാനുവാച

സിദ്ധയോഽഷ്ടാദശ പ്രോക്താ ധാരണായോഗപാരഗൈഃ
താസാമഷ്ടൗ മൽപ്രധാനാ ദശൈവ ഗുണഹേതവഃ. 3

അണിമാ മഹിമാ മൂർത്തേർല്ലഘിമാ പ്രാപ്തിരിന്ദ്രിയൈഃ
പ്രാകാശ്യം ശ്രുതദൃഷ്ടേഷു ശക്തിപ്രേരണമീശിതാ. 4

ഗുണേഷ്വസംഗോ വശിതാ യൽകാമസ്തദവസ്യതി
ഏതാ മേ സിദ്ധയഃ സൗമ്യ അഷ്ടാവൗൽപത്തികാ മതാഃ. 5

അനൂർമ്മിമത്ത്വം ദേഹേഽസ്മിൻ ദൂരശ്രവണദർശനം
മനോജവഃ കാമരൂപം പരകായപ്രവേശനം. 6

സ്വച്ഛന്ദമൃത്യുർദ്ദേവാനാം സഹക്രീഡാനുദർശനം
യഥാസങ്കല്പസംസിദ്ധിരാജ്ഞാപ്രതിഹതാഗതിഃ. 7

ത്രികാലജ്ഞത്വമദ്വന്ദ്വം പരചിത്താദ്യഭിജ്ഞതാ
അഗ്ന്യർക്കാംബുവിഷാദീനാം പ്രതിഷ്ടംഭോഽപരാജയഃ. 8

ഏതാശ്ചോദ്ദേശതഃ പ്രോക്താ യോഗധാരണസിദ്ധയഃ
യയാ ധാരണയാ യാ സ്യാദ്യഥാ വാ സ്യാന്നിബോധ മേ. 9

ഭൂതസൂക്ഷ്മാത്മനി മയി തന്മാത്രം ധാരയേന്മനഃ
അണിമാനമവാപ്നോതി തന്മാത്രോപാസകോ മമ. 10

മഹത്യാത്മമയി പരേ യഥാസംസ്ഥം മനോ ദധൽ
മഹിമാനമവാപ്നോതി ഭൂതാനാം ച പൃഥക് പൃഥക്. 11

പരമാണുമയേ ചിത്തം ഭൂതാനാം മയി രഞ്ജയൻ
കാലസൂക്ഷ്മാർത്ഥതാം യോഗീ ലഘിമാനമവാപ്നുയാൽ. 12

ധാരയൻ മയ്യഹംതത്ത്വേ മനോ വൈകാരികേഽഖിലേ
സർവ്വേന്ദ്രിയാണാമാത്മത്വം പ്രാപ്തിം പ്രാപ്നോതി മന്മനാഃ. 13

മഹത്യാത്മനി യഃ സൂത്രേ ധാരയേന്മയി മാനസം
പ്രാകാശ്യം പാരമേഷ്ഠ്യം മേ വിന്ദതേഽവ്യക്തജന്മനഃ. 14

വിഷ്ണൗ ത്ര്യധീശ്വരേ ചിത്തം ധാരയേൽ കാലവിഗ്രഹേ
സ ഈശിത്വമവാപ്നോതി ക്ഷേത്രക്ഷേത്രജ്ഞചോദനാം. 15

നാരായണേ തുരീയാഖ്യേ ഭഗവച്ഛബ്ദശബ്ദിതേ
മനോ മയ്യാദധദ്യോഗീ മദ്ധർമ്മാ വശിതാമിയാൽ. 16

നിർഗ്ഗുണേ ബ്രഹ്മണി മയി ധാരയൻ വിശദം മനഃ
പരമാനന്ദമാപ്നോതി യത്ര കാമോഽവസീയതേ. 17

ശ്വേതദ്വീപപതൗ ചിത്തം ശുദ്ധേ ധർമ്മമയേ മയി
ധാരയൻ ശ്വേതതാം യാതി ഷഡൂർമ്മിരഹിതോ നരഃ. 18

മയ്യാകാശാത്മനി പ്രാണേ മനസാ ഘോഷമുദ്വഹൻ
തത്രോപലബ്ധാ ഭൂതാനാം ഹംസോ വാചഃ ശൃണോത്യസൗ. 19

ചക്ഷുസ്ത്വഷ്ടരി സംയോജ്യ ത്വഷ്ടാരമപി ചക്ഷുഷി
മാം തത്ര മനസാ ധ്യായൻ വിശ്വം പശ്യതി സൂക്ഷ്മദൃക്. 20

ശ്രീഭഗവാൻ പറഞ്ഞു

സിദ്ധികൾ പതിനെട്ടാ,ണുണ്ടു ധാരണകളു-
മത്രയുമെന്നു [1]യോഗപാരഗർ പറയുന്നു
അവയിലെട്ടെണ്ണം മൽപ്രാപ്തിപ്രധാനം ശേഷി-
ച്ചവയസ്സത്ത്വാദിതൻ വൃദ്ധിയിലുണ്ടാവതാം. 3
അണിമ മഹിമയും ലഘിമയിവയാൽ മെ-
യ്യണുവും വലിയതും ലഘുവുമാക്കിത്തീർക്കാം
പ്രാപ്തിയിന്ദ്രിയസുഖമിച്ഛയ്ക്കൊത്താളാനെഴും
പ്രാപ്തിതാൻ, പിന്നെയിഹലോകത്തും
പരത്തിലും
സമസ്തം ദർശിക്കയും കേൾക്കയും ചെയ്തീടുവാൻ
സമർത്ഥമാകുന്നതാം പ്രാകാശ്യമെന്ന സിദ്ധി.
അന്യരെക്കൊണ്ടുമെന്തും ചെയ്യിക്കാൻ
കെല്പുണ്ടാക്കീ-
ടുന്നതീശിത്വം, ഗുണാസംഗമത്രേ വശിത്വം
കാമങ്ങളെല്ലാമുടൻ സാധിപ്പിച്ചീടുന്നതാം
കാമാവസായിതയുമാണു സിദ്ധികളെട്ടും. 4–5
ക്ഷുദ്ദാഹാദികളില്ലാതിരിക്ക ദൂരെയുള്ള-
തത്രയും കാൺക കേൾക്ക ചരിക്ക മനോജവം
സ്ത്രീയുക്തസുരക്രീഡാദർശന,മാജ്ഞ, പര-
കായപ്രവേശമെങ്ങും തടവററീടും ഗതി
ഇച്ഛിച്ചപോലെയേതു രൂപവും ധരിക്കുക
സ്വച്ഛന്ദമൃതി പിന്നെസ്സർവ്വസങ്കല്പലാഭം
ത്രികാലജ്ഞത്വം ദ്വന്ദ്വബാധയില്ലാതിരിക്ക
നികാമം പരമാനന്ദാദിയിലഭിജ്ഞത
തീ, വിഷം, സൂര്യൻ, നീരമിവയെ
സ്തംഭിപ്പിക്കൽ
തോൽവിയില്ലായ്മയെല്ലാം സിദ്ധിയിൽ-
പ്പെട്ടതത്രേ. 6–8
യോഗധാരണസിദ്ധി മിക്കതും ചുരുക്കത്തിൽ
നീ കേട്ടുവല്ലോ നേരേയായതിലോരോന്നുമേ
ഏതു ധാരണയാലെയെങ്ങനെയുണ്ടാമെന്നു
ബോധിച്ചുകൊൾക നീയും ചൊല്ലുന്ന
വേണ്ടുംവിധം. 9
അതിസൂക്ഷ്മാത്മാവാകുമെന്നിൽത്തന്മാത്രമാകും
മതിയെ നല്ലവണ്ണമുറപ്പിക്കുകവേണം
തന്മൂലമണിമയായീടുന്ന മത്സിദ്ധിയെ
തന്മാത്രോപാസകനാമായവൻ പ്രാപിക്കുന്നു. 10
മഹത്തത്ത്വോപാധിയായ് മഹാത്മാവാകു-
മെന്നിൽ
മഹത്തത്ത്വാംശമാകും മാനസമുറപ്പിച്ചാൽ
മഹിമാസിദ്ധിയുണ്ടാമിതിന്നു വേറേവേറെ
മഹ്യാദിഭൂതങ്ങളെ ധ്യാനിച്ചീടിലും പോരും. 11
ഭൂതൗഘപരമാണുസ്വരൂപനാകുമെന്നിൽ
ചേതസ്സു യോജിപ്പിച്ചുകൊണ്ടിരുന്നീടും യോഗി
കാലത്തിൻ സൂക്ഷ്മാംശസ്വരൂപമായിരുന്നീടു-
മാ ലഘിമാവായിടും സിദ്ധിയെ
പ്രാപിച്ചിടും. 12
സാത്ത്വികാഹന്താതത്ത്വോപാധിയായീടു-
മെന്നിൽ
ചിത്തത്തെസ്സമഗ്രമായുറപ്പിച്ചീടുന്നവൻ
മന്മനസ്സായിസ്സമസ്തേന്ദ്രിയൗഘത്തിന്റെയു-
മാത്മത്വപ്രാപ്തിയാകും പ്രാപ്തിയെ
പ്രാപിക്കുന്നു. 13
മഹത്തത്ത്വസ്വരൂപസൂത്രാത്മാവാകുമെന്നി-
ലിഹത്തിലേതൊരുത്തൻ മാനസമുറപ്പിക്കും
അപ്പുമാനവ്യക്തജസൂത്രാത്മാവായീടുമെ-
ന്നത്ഭുതകരപ്രഭം പ്രാകാശ്യം പ്രാപിക്കുന്നു. 14
ഉപാധിത്രയത്തിനുമീശനായ് കാലാത്മാവായ്
പ്രപഞ്ചം പാടേ വ്യാപിച്ചിരിക്കുമെന്നിൽ
ചിത്തം
ഉറപ്പിക്കുവോൻ സർവ്വദേഹജീവന്മാരെയും
ശരിയായ് പ്രേരിപ്പിക്കുമീശിത്വം
പ്രാപിക്കുന്നു. 15
തുരീയാഭിഖ്യനായിബ്ഭഗവച്ഛബ്ദത്തിനാ-
ലറിയപ്പെട്ടുപോരും ശ്രീനാരായണനാകും
എന്നിലുള്ളുറപ്പിക്കും യോഗിമദ്ധർമ്മാവായി-
ട്ടന്യൂനം വശിത്വത്തെ വശത്തിലാക്കുന്നിതേ. 16
നിർഗ്ഗുണബ്രഹ്മമായോരെന്നിൽ നിർമ്മലമാകു-
മുൾക്കാമ്പുറപ്പിക്കുവോൻ പരമാനന്ദമാളും
ഇസ്ഥിതിയെത്തും യോഗിക്കില്ലൊരു
കാമങ്ങളും
കീർത്തിപ്പതുണ്ടിതിൻ പേർ കാമാവസായി-
യെന്നായ്. 17
ശ്വേതദ്വീപേശനായിശ്ശുദ്ധനായ്
ധർമ്മാത്മാവായ്
ദ്യോതിക്കുമെന്നിൽച്ചിത്തമുറപ്പിച്ചീടുന്നവൻ
ശ്വേതത്വം ഗമിച്ചീടുമവനെബ്ബാധിക്കയി-
ല്ലേതുമേ ഷഡൂർമ്മികളെന്നതുമറിഞ്ഞാലും. 18
സമഷ്ടിപ്രാണനായി നഭോരൂപനാമെന്നിൽ
നിമഗ്നം നിനാദത്തെച്ചിത്തത്താലാവഹിക്കും
ജീവനീ മഹാകാശം തന്നിലുത്ഭവിച്ചിടും
സർവ്വശബ്ദങ്ങളേയും കേൾക്കുന്നു
സുവ്യക്തമായ്. 19
സൂര്യനിൽ നേത്രത്തെയും നേത്രത്തിൽ
സൂര്യനേയും
സംയോജിപ്പിച്ചിട്ടതിലെന്നെ മാനസത്തിനാൽ
ധ്യാനിച്ചീടുന്ന സൂക്ഷ്മദൃക്കാകും മഹാപുമാൻ
കാണുന്നു വിശ്വത്തിലെസ്സർവ്വസാധനങ്ങളും. 20

1. യോഗശാസ്ത്രത്തിന്റെ കര കണ്ടവർ.

മനോ മയി സുസംയോജ്യ ദേഹം തദനു വായുനാ
മദ്ധാരണാനുഭാവേന തത്രാത്മാ യത്ര വൈ മനഃ. 21
യദാ മന ഉപാദായ യദ്യദ്രൂപം ബുഭൂഷതി
തത്തദ്ഭവേന്മനോരൂപം മദ്യോഗബലമാശ്രയഃ. 22
പരകായം വിശൻ സിദ്ധ ആത്മാനം തത്ര ഭാവയേൽ
പിണ്ഡം ഹിത്വാ വിശേൽ പ്രാണോ വായുഭൂതഃ ഷഡംഘ്രിവൽ. 23
പാർഷ്ണ്യാഽഽപീഡ്യ ഗുദം പ്രാണം ഹൃദുരഃകണ്ഠമൂർദ്ധസു
ആരോപ്യ ബ്രഹ്മരന്ധ്രേണ ബ്രഹ്മ നീത്വോത്സൃജേത്തനും. 24
വിഹരിഷ്യൻ സുരാക്രീഡേ മൽസ്ഥം സത്ത്വം വിഭാവയേൽ
വിമാനേനോപതിഷ്ഠന്തി സത്ത്വവൃത്തീഃ സുരസ്ത്രിയഃ. 25
യഥാ സങ്കല്പയേദ്ബുദ്ധ്യാ യദാ വാ മൽപരഃ പുമാൻ
മയി സത്യേ മനോ യുഞ്ജംസ്തഥാ തൽ സമുപാശ്നുതേ. 26
യോ വൈ മദ്ഭാവമാപന്ന ഈശിതുർവ്വശിതുഃ പുമാൻ
കുതശ്ചിന്ന വിഹന്യേത തസ്യ ചാജ്ഞാ യഥാ മമ. 27
മദ്ഭക്ത്യാ ശുദ്ധസത്ത്വസ്യ യോഗിനോ ധാരണാവിദഃ
തസ്യ ത്രൈകാലികീ ബുദ്ധിർജ്ജന്മമൃത്യൂപബൃംഹിതാ. 28
ഉദാസീനേ മയി പരേ പ്രകൃതേർഗ്ഗുണവൃത്തിഷു
ചിന്തയേദ്ധാരയേച്ചേതോ ദണ്ഡൈർന്നൈവാഭിഭൂയതേ. 29
സർവ്വഭൂതഹൃദിസ്ഥം മാം ആത്മാനം സർവ്വസാക്ഷിണം
ധാരയേദാത്മനശ്ചിത്തം പരേഷാം പരിപശ്യതി. 30
അഗ്ന്യാദിഭിർന്നഹന്യേത മുനേര്യോഗമയം വപുഃ
മദ്യോഗശ്രാന്തചിത്തസ്യ യാദസാമുദകം യഥാ. 31
മദ്വിഭൂതീരഭിധ്യായൻ ശ്രീവത്സാസ്ത്രവിഭൂഷിതാഃ
ധ്വജാതപത്രവ്യജനൈഃ സ ഭവേദപരാജിതഃ. 32
ഉപാസകസ്യ മാമേവം യോഗധാരണയാ മുനേഃ
സിദ്ധയഃ പൂർവ്വകഥിതാ ഉപതിഷ്ഠന്ത്യശേഷതഃ. 33
ജിതേന്ദ്രിയസ്യ ദാന്തസ്യ ജിതശ്വാസാത്മനോ മുനേഃ
മദ്ധാരണാം ധാരയതഃ കാ സാ സിദ്ധിഃ സുദുർല്ലഭാ. 34
അന്തരായാൻ വദന്ത്യേതാ യുഞ്ജതോ യോഗമുത്തമം
മയാ സംപദ്യമാനസ്യ കാലക്ഷപണഹേതവഃ. 35
ജന്മൗഷധിതപോമന്ത്രൈര്യാവതീരിഹ സിദ്ധയഃ
യോഗേനാപ്നോതി താഃ സർവ്വാ നാന്യൈര്യോഗഗതിം വ്രജേൽ. 36
സർവ്വാസാമപി സിദ്ധീനാം ഹേതുഃ പതിരഹം പ്രഭുഃ
അഹം യോഗസ്യ സാംഖ്യസ്യ ധർമ്മസ്യ ബ്രഹ്മവാദിനാം. 37
അഹമാത്മാഽന്തരോ ബാഹ്യോഽനാവൃതഃ സർവ്വദേഹിനാം
യഥാ ഭൂതാനി ഭൂതേഷു ബഹിരന്തഃ സ്വയം തഥാ. 38

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
പഞ്ചദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12784 ഏകാദശസ്കന്ധേ ശ്ലോകാഃ 646

---

## ഷോഡശോഽധ്യായഃ

ഉദ്ധവ ഉവാച

ത്വം ബ്രഹ്മ പരമം സാക്ഷാദനാദ്യന്തമപാവൃതം
സർവ്വേഷാമപി ഭാവാനാം ത്രാണസ്ഥിത്യപ്യയോത്ഭവഃ. 1

മനസ്സിനെയും പിന്നെശ്ശരീരത്തെയുമതി–
ന്നനുസരിച്ചുതന്നെ ചരിക്കും പ്രാണനേയും
എന്നിൽച്ചേർത്തുള്ളതാം മദ്ധാരണാ–
വൈഭവത്താൽ
തന്നന്തരംഗമെത്തുന്നിടത്തു മെയ്യുമെത്തും. 21
എന്നുടെ യോഗശക്തിയാശ്രയിക്കുവോനെ
പ്പോഴം–
തന്നുടെ മനസ്സററിങ്ങേതേതു രൂപമാളാൻ
ഇച്ഛിക്കുമപ്പോഴം മനസ്സതാതു രൂപങ്ങളെ
നിശ്ചയമായിദ്ധരിച്ചീടുന്നു യദ്ഭുതമാ! 22
പരകായപ്രവേശമാഗ്രഹിച്ചീടും സിദ്ധൻ
പരിചിൽ ജീവനെയാ ദേഹത്തിൽ
ധ്യാനിക്കണം
പ്രാണൻ വണ്ടുപോൽ ദേഹം ത്യജിച്ച
വായുവായി
ഘ്രാണേന്ദ്രിയത്തിലൂടെയാ മെയ്യിൽ
പ്രവേശിക്കും. 23
കുതികാൽകൊണ്ടു ഗുദം നല്ലപോലടച്ചഥ
ഹൃദയം,മാറു,ഗളം,ശിരസ്സിസ്ഥാനങ്ങളിൽ
പ്രാണനെയേററി ബ്രഹ്മരന്ധ്രത്തിലൂടെ ബ്രഹ്മ–
സ്ഥാനത്തെ പ്രാപിപ്പിച്ചിട്ടുപേക്ഷിക്കണം
ദേഹം. 24
അമരാരാമംതന്നിൽക്കളിപ്പാനിച്ഛിച്ചെന്നി–
ലമർന്നീടുന്ന സത്ത്വഗുണത്തെ ധ്യാനിക്കുമ്പോൾ
തന്നന്തികത്തിൽ സത്ത്വജാതരായീടും സുര–
സുന്ദരീവൃന്ദം വ്യോമയാനങ്ങളേറിയെത്തും. 25
മല്പരൻ പുമാൻ ധീയാൽ സത്യരൂപനാമെന്നി–
ലൂരംപൂവ്വുറപ്പിച്ചേതു സങ്കല്പിച്ചീടുന്നുവോ
മാനസമപ്പൊഴേയതായിത്താൻ പരിണമി–
ച്ചൂനമററവന്നേകുമഖിലാഭീഷ്ടങ്ങളും. 26
വശിയായീശിതാവായ് മത്ഭാവം പ്രാപിച്ചിടും
വിശിഷ്ടപുരുഷന്നു യാതൊന്നിൽനിന്നുമെങ്ങും
നേരിടുന്നില്ല വിഘ്നമാമഹാൻതൻ കല്പന–
യോരുകിലെൻ കല്പനതന്നെ സന്ദേഹമില്ല. 27
മത്ഭക്തിയാലെയന്തഃകരണം ശുദ്ധമാക്കി–
യെപ്പൊഴം[1]ധാരണാവിത്തായിരുന്നിടും യോഗി
ജനനമൃതിജ്ഞാനം ചേർന്നിടും ത്രികാലധീ–
യനിശമാർന്നു പരിശോഭിച്ചിടുന്നു! പാരം. 28
പ്രകൃതിക്കെഴും ഗുണവ്യാപാരങ്ങളിൽനിന്നു–
മകന്നുദാസീനനായിരിക്കുമെന്നിൽച്ചിത്തം
ചിന്തിച്ചുറപ്പിച്ചിടും പൂരുഷൻ ദ്വന്ദ്വങ്ങളാൽ
സന്തപ്തനാകില്ലൊരുകാലത്തും തർക്കമില്ല. 29
അഖിലഭൂതചിത്തസ്ഥിതനായാത്മാവായി–
സ്സകലത്തിനും സാക്ഷിയായ്
വിളങ്ങീടുമെന്നിൽ
മാനസമുറപ്പിക്കും സംയമിക്കന്യചിത്തം
കാണുവാൻ കഴിഞ്ഞീടുമാവൃത്തിയേതുമെന്യേ. 30
മാമകധ്യാനത്തിനാൽ മാനസലയം വന്ന
മാമുനീന്ദ്രൻതൻ യോഗമയമായിടും ദേഹം
ജ്വലനൻ ദഹിപ്പിക്കയില്ല യാദസ്സുകൾക്കു
സലിലമെന്നപോലാണതിന്നഗ്ന്യാദി–
സവ്വം. 31
ശ്രീവത്സശസ്ത്രാദിയാൽ ഭൂഷിതങ്ങളാമെൻെറ
സവ്വാവതാരരൂപമോരോന്നും ഛത്രം കൊടി–
ചാമരമിവയൊടും ധ്യാനംചെയ്യുവോൻ സാവ്വ–
ഭൗമനെന്നപോൽ മിന്നുമപരാജിതനായി. 32
യോഗധാരണകളാലെന്നേയുപാസിച്ചിടും
യോഗിതൻ വശത്തിലാമിച്ചൊന്ന സിദ്ധി–
യെല്ലാം. 33
ഇന്ദ്രിയങ്ങളെ വെന്നു ദാന്തനായ് മാനസത്തോ–
ടൊന്നിച്ചാപ്രാണനേയും തന്നുടെ വശത്താക്കി
മാമകധാരണയെദ്ധാരണംചെയ്തിരിക്കു–
മാമുനിക്കെത്തിടാത്ത സിദ്ധി വല്ലതുമുണ്ടോ? 34
ഉത്കൃഷ്ടയോഗത്തിനാലെന്നോടു ചേർന്നീടുവാ–
നാഗ്രഹിച്ചിരുന്നീടുന്നവനിസ്സിദ്ധിയെല്ലാം
വിഘ്നകാരികളെന്നും കാലയാപനത്തിനു
തക്കവയെന്നും വിദ്വജ്ജനങ്ങൾ പറയുന്നു. 35
ജന്മ,മൗഷധം, മന്ത്രം, തപ,സ്സെന്നിവ മൂല–
മീമ്മന്നിലേതുതരം സിദ്ധികൾ ഭവിച്ചിടും
അതെല്ലാം യോഗംകൊണ്ടും പ്രാപിക്കാം
സാലോക്യമെ–
ന്നതു നിഷ്കാമഭക്തികൊണ്ടെന്യേ–
സിദ്ധിച്ചിടാ. 36
സമസ്ത സിദ്ധികൾക്കും ഹേതുവും രക്ഷിതാവും
സമസ്തേശനും ഞാനാം മുക്തിക്കും ജ്ഞാനത്തിനും
വേദോപദേഷ്ടാക്കൾക്കും സമസ്ത ധമ്മത്തിനും
സാധുസഞ്ചയത്തിനും രക്ഷകൻ ഞാൻ–
തന്നെയാം. 37
സവ്വദേഹിക്കുമന്തരാത്മാവായീടുന്ന ഞാ–
നാവൃതിയററു ബഹിർഭാഗത്തും സ്ഥിതിചെയ്വൂ
ഭൂതങ്ങൾക്കകംപുറമേതുമട്ടിരിക്കുന്നു
ഭൂതങ്ങളപ്രകാരം ഞാൻ സ്വയമിരിപ്പതേ. 38

---

## അദ്ധ്യായം 16

ഉദ്ധവൻ പറഞ്ഞു

മറവററതായനാദ്യന്തമായ് വിളങ്ങീടും
പരമമാകും ബ്രഹ്മം നിന്തിരുവടിയത്രേ
ഉലകിനെല്ലാററിനുമുത്ഭവം രക്ഷ നാശം
നിലനില്പീ നാലിനും സ്ഥാനവുമങ്ങുതന്നെ. 1

---

1 ധാരണകളെ അറിഞ്ഞവൻ.

ഉച്ചാവചേഷു ഭൂതേഷു ദുർജ്ഞേയമകൃതാത്മഭിഃ
ഉപാസതേ ത്വാം ഭഗവൻ യാഥാതഥ്യേന ബ്രാഹ്മണാഃ. 2

യേഷു യേഷു ച ഭാവേഷു ഭക്ത്യാ ത്വാം പരമർഷയഃ
ഉപാസീനാഃ പ്രപദ്യന്തേ സംസിദ്ധിം തദ്വദസ്വ മേ. 3

ഗൂഢശ്ചരസി ഭൂതാത്മാ ഭൂതാനാം ഭൂതഭാവന
ന ത്വാം പശ്യന്തി ഭൂതാനി പശ്യന്തം മോഹിതാനി തേ. 4

യാഃ കാശ്ച ഭൂമൗ ദിവി വൈ രസായാം
വിഭൂതയോ ദിക്ഷു മഹാവിഭൂതേ
താ മഹ്യമാഖ്യാഹ്യനുഭാവിതാസ്തേ
നമാമി തേ തീർത്ഥപദാങ്ഘ്രിപത്മം. 5

ശ്രീഭഗവാനുവാച

ഏവമേതദഹം പൃഷ്ടഃ പ്രശ്നം പ്രശ്നവിദാം വര
യുയുത്സുനാ വിനശനേ സപത്നൈരർജ്ജുനേന വൈ. 6

ജ്ഞാത്വാ ജ്ഞാതിവധം ഗർഹ്യമധർമ്മം രാജ്യഹേതുകം
തതോ നിവൃത്തോ ഹന്താഹം ഹതോഽയമിതി ലൗകികഃ. 7

സ തദാ പുരുഷവ്യാഘ്രോ യുക്ത്യാ മേ പ്രതിബോധിതഃ
അഭ്യഭാഷത മാമേവം യഥാ ത്വം രണമൂർദ്ധനി. 8

അഹമാത്മോദ്ധവാമീഷാം ഭൂതാനാം സുഹൃദീശ്വരഃ
അഹം സർവ്വാണി ഭൂതാനി തേഷാം സ്ഥിത്യുത്ഭവാപ്യയഃ. 9

അഹം ഗതിർഗ്ഗതിമതാം കാലഃ കലയതാമഹം
ഗുണാനാം ചാപ്യഹം സാമ്യം ഗുണിന്യൗൽപത്തികോ ഗുണഃ. 10

ഗുണിനാമപ്യഹം സൂത്രം മഹതാം ച മഹാനഹം
സൂക്ഷ്മാണാമപ്യഹം ജീവോ ദുർജ്ജയാനാമഹം മനഃ. 11

ഹിരണ്യഗർഭോ വേദാനാം മന്ത്രാണാം പ്രണവസ്ത്രിവൃൽ
അക്ഷരാണാമകാരോഽസ്മി പദാനി ഛന്ദസാമഹം. 12

ഇന്ദ്രോഽഹം സർവ്വദേവാനാം വസൂനാമസ്മി ഹവ്യവാട്
ആദിത്യാനാമഹം വിഷ്ണൂ രുദ്രാണാം നീലലോഹിതഃ. 13

ബ്രഹ്മർഷീണാം ഭൃഗുരഹം രാജർഷീണാമഹം മനുഃ
ദേവർഷീണാം നാരദോഽഹം ഹവിർദ്ധാന്യസ്മി ധേനുഷു. 14

സിദ്ധേശ്വരാണാം കപിലഃ സുപർണ്ണോഽഹം പതത്ത്രിണാം
പ്രജാപതീനാം ദക്ഷോഽഹം പിതൃണാമഹമര്യമാ. 15

മാം വിദ്ധ്യുദ്ധവ ദൈത്യാനാം പ്രഹ്ലാദമസുരേശ്വരം
സോമം നക്ഷത്രൗഷധീനാം ധനേശം യക്ഷരക്ഷസാം. 16

ഐരാവതം ഗജേന്ദ്രാണാം യാദസാം വരുണം പ്രഭും
തപതാം ദ്യുമതാം സൂര്യം മനുഷ്യാണാം ച ഭൂപതിം. 17

ഉച്ചൈഃശ്രവാസ്തുരംഗാണാം ധാതൂനാമസ്മി കാഞ്ചനം
യമഃ സംയമതാം ചാഹം സർപ്പാണാമസ്മി വാസുകിഃ. 18

നാഗേന്ദ്രാണാമനന്തോഽഹം മൃഗേന്ദ്രഃ ശൃംഗിദംഷ്ട്രിണാം
ആശ്രമാണാമഹം തുര്യോ വർണ്ണാനാം പ്രഥമോഽനഘ. 19

തീർത്ഥാനാം സ്രോതസാം ഗംഗാ സമുദ്രഃ സരസാമഹം
ആയുധാനാം ധനുരഹം ത്രിപുരഘ്നോ ധനുഷ്മതാം. 20

ഉച്ചനീചങ്ങളാകും ഭൂതങ്ങളിൽ സംസ്സാര–
വിച്യുതിയാന്നവക്കു ദുർജ്ഞേയനാകുമങ്ങേ
നിഗമജ്ഞരാം മഹീദേവന്മാരശേഷവും
ഭഗവൻ! വേണ്ടുംവിധമുപാസിച്ചീടുന്നിതേ. 2
ഏതേതു വസ്തുക്കളിലായീടുമങ്ങേ നിത്യ–
മാദരവോടുകൂടി ശ്രേഷ്ഠരാം മഹഷികൾ
സേവിച്ചു പരമമാം സിദ്ധിയെ പ്രാപിപ്പതു
ഹേ വിഭോ! ഭവാനതുമെന്നോടു
ചൊന്നീടണം. 3
ഭൂതഭാവനാ! സവ്വഭൂതാത്മാവാകും ഭവാൻ
ഭൂതാന്തർഭാഗത്തു സഞ്ചരിപ്പൂ ഗൂഢനായി
ത്വന്മായാമോഹിതങ്ങളാകിയ ഭൂതങ്ങളോ
കാണ്മീല സവ്വം കണ്ടുകൊണ്ടിരിക്കും
ഭവാനെ. 4
ഹേ മഹാവിഭൂതേ!യിബ്ഭൂവിലും
സ്വഗ്ഗത്തിലു–
മാമട്ടു പാതാളത്തും സമസ്തദിക്കിങ്കലും
ഏതേതുതരം സിദ്ധി യോജിപ്പിച്ചുവോ ഭവാൻ
മോദമോടെന്നോടവയാകവേ കഥിച്ചാലും
നിന്തിരുതീത്ഥപദപാദപങ്കജദ്വയം
സന്തതം ഭക്തിപൂവ്വം നമസ്കരിക്കുന്നു ഞാൻ. 5

ശ്രീഭഗവാൻ പറഞ്ഞു

ഉദ്ധവാ! പ്രശ്നവിജ്ഞാഗ്രേസരാ! ഭവാനെറയി–
ച്ചോദ്യങ്ങളും മുൻപെന്നോടക്കുരുക്ഷേത്രത്തിൽ
വച്ചു
കുരുക്കളോടു പോരിന്നാരംഭിച്ചോരുനേരം
കിരീടി ചോദിച്ചതുതന്നെ മത്ഭക്താഗ്രിമാ! 6
രാജ്യാത്ഥമുള്ള ബന്ധുസംഹാരമധമ്മവും
ത്യാജ്യവും വിനിന്ദ്യവുമെന്നതുമിവൻ ഹതൻ
ഞാൻ ഹന്താവെന്ന ലോകരീതിയും ധരിച്ചുട–
നാഹവംതന്നിൽനിന്നുമജ്ജുനൻ പിൻ–
തിരിഞ്ഞാൻ. 7
പുരുഷവ്യാഘ്രമാകുമവനെ യുക്തിപൂവ്വം
ധരിപ്പിച്ചേനിതൊട്ടും നന്നല്ലെന്നന്നേരം ഞാൻ
യുദ്ധമദ്ധ്യത്തിൽവെച്ചു ഫൽഗുനനെന്നോടായി–
ട്ടുദ്ധവാ! നിന്നെപ്പോലെ ചെയ്തിതു
സംഭാഷണം. 8
ഇക്കാണും ഭൂതരാശിക്കൊക്കെയൊത്മാവും സുഹൃ–
ന്മുഖ്യനും നിയന്താവും ഞാനെന്നു ധരിച്ചാലും
സമസ്തഭൂതങ്ങളും തത്സ്ഥിതിലയോല്പത്തി–
നിമിത്തമായി നിലകൊൾവതും ഞാൻ–
തന്നെയാം. 9
ഇബ്ഭവാണ്ണവംതന്നിൽ സഞ്ചരിച്ചീടുവോർ–
തൻ
പ്രാപ്യസ്ഥാനവുംവശ്യശക്തരിൽക്കാലാത്മാവും
ഗുണത്രയത്തിൻ സാമ്യാവസ്ഥയും ഗുണിവസ്തു
ഗണത്തിൻ നൈസഗ്ഗികഗുണവുമീ
ഞാനത്രേ. 10
സത്വാദി ഗുണോപാധിയുക്തരായിരി–
പ്പോരിൽ
സൂത്രമാണു ഞാൻ മഹത്തുക്കളിൽ മഹത്തത്വം
പാരം സൂക്ഷ്മങ്ങളായവയിൽ ജീവനാം ഞാൻ
തീരെ ദുജ്ജയവസ്തുഗണത്തിൽ മനസ്സും
ഞാൻ. 11
വേദോപദേഷ്ടാക്കളിൽ ബ്രഹ്മാവാണു ഞാൻ
മന്ത്ര–
വ്രാതത്തിൽ മൂന്നുമാത്രയാളുമോങ്കാരവും ഞാൻ
അക്ഷരഗണത്തിൽ ഞാനകാരം ഛന്ദസ്സിൻ സ–
മുച്ചയംതന്നിൽപ്പദാവലിയുമിവനത്രേ. 12
സവ്വദേവന്മാരിൽവച്ചിന്ദ്രൻ ഞാൻ, വസുക്കളിൽ
ഹവ്യവാഹന,നാദിത്യന്മാരിൽ വിഷ്ണുവും ഞാൻ
രുദ്രന്മാർക്കിടയ്ക്കു ഞാൻ നീലലോഹിതനെന്നു–
മുദ്ധവാ! ഭവാൻ നേരേ ധരിച്ചുകൊണ്ടീടുക. 13
ബ്രഹ്മഷിമാരിൽ ഭൃഗു രാജഷിമാരിൽ മനു–
വമ്മട്ടിലമർത്ത്യഷിവൃന്ദത്തിൽ നാരദൻ
ഞാൻ. 14
ധേനുവൃന്ദത്തിൽക്കാമധേനു ഞാൻ സിദ്ധേശരിൽ
ജ്ഞാനിയാം കപിലഷി, പക്ഷിവഗ്ഗത്തിൽ–
ത്താർക്ഷ്യൻ.
ദിതിജസമൂഹത്തിൽ ദൈത്യേന്ദ്രൻ പ്രഹ്ലാദനും
പിതൃവഗ്ഗത്തിൽ മുഖ്യനര്യമാവുമീ ഞാനാം. 15
നക്ഷത്രൗഷധികളിൽ സോമനും പ്രജേശരിൽ
ദക്ഷനും യക്ഷരക്ഷോഗണത്തിൽ
കുബേരനും. 16
ഗജേന്ദ്രന്മാരിലൈരാവതവും [1]ജലജന്തു–
വ്രജത്തിൽ പ്രഭുപാശി ദ്യുതിയും ചുട്ടമേകും
വസ്തുസഞ്ചയത്തിൽവച്ചുക്കനും മനുഷ്യരിൽ
പൃഥ്വീനായകനും ഞാൻതന്നെ ഭക്താ–
ഗ്രേസരാ! 17
തുരഗങ്ങളിലുച്ചൈശ്രവസ്സും ധാതുക്കൾതൻ
നിരയിൽ സുവണ്ണവും സംയമമാളുവോരിൽ
യമനും സപ്പങ്ങളിൽ വാസുകിതാനും നാഗ–
സമുദായത്തിലാദിശേഷനും ഞാൻതന്നെ
കേൾ. 18
ദംഷ്ട്രികൾ ശൃംഗികളെന്നിവയിൽ സിംഹമാം
ഞാ–
നാശ്രമങ്ങളിൽവച്ചു ഞാനല്ലോ സന്യാസവും
വണ്ണങ്ങളും നാലിൽ ദ്വിജജാതിയും തീത്ഥ–
ങ്ങളിൽ
സ്വന്നദി ജലാശയവൃന്ദത്തിൽ സമുദ്രവും
ആയുധങ്ങളിൽ വില്ലും വില്ലരിൽ ത്രിപുരഘ്ന–
നായിടും ഹരനമീ ഞാൻതന്നെയദ്ഭുതമാ! 19–20

1. ജലജന്തുവൃന്ദത്തിന്റെ ഈശൻ.

ധിഷ്ണ്യാനാമസ്മ്യഹം മേരുർഗ്ഗഹനാനാം ഹിമാലയഃ
വനസ്പതീനാമശ്വത്ഥ ഓഷധീനാമഹം യവഃ. 21

പുരോധസാം വസിഷ്ഠോഽഹം ബ്രഹ്മിഷ്ഠാനാം ബൃഹസ്പതിഃ
സ്കന്ദോഽഹം സർവ്വസേനാന്യാമഗ്രണ്യാം ഭഗവാനജഃ. 22

യജ്ഞാനാം ബ്രഹ്മയജ്ഞോഽഹം വ്രതാനാമവിഹിംസനം
വായ്വഗ്ന്യർക്കാംബുവാഗാത്മാ ശുചീനാമപ്യഹം ശുചിഃ. 23

യോഗാനാമാത്മസംരോധോ മന്ത്രോഽസ്മി വിജിഗീഷതാം
ആന്വീക്ഷികീ കൗശലാനാം വികല്പഃ ഖ്യാതിവാദിനാം. 24

സ്ത്രീണാം തു ശതരൂപാഹം പുംസാം സ്വായംഭുവോ മനുഃ
നാരായണോ മുനീനാം ച കുമാരോ ബ്രഹ്മചാരിണാം. 25

ധർമ്മാണാമസ്മി സംന്യാസഃ ക്ഷേമാണാമബഹിർമ്മതിഃ
ഗുഹ്യാനാം സൂനൃതം മൗനം മിഥുനാനാമജസ്ത്വഹം. 26

സംവത്സരോഽസ്മ്യനിമിഷാമൃതൂനാം മധുമാധവൗ
മാസാനാം മാർഗ്ഗശീർഷോഽഹം നക്ഷത്രാണാം തഥാഭിജിൽ. 27

അഹം യുഗാനാം ച കൃതം ധീരാണാം ദേവലോഽസിതഃ
ദ്വൈപായനോഽസ്മി വ്യാസാനാം കവീനാം കാവ്യ ആത്മവാൻ. 28

വാസുദേവോ ഭഗവതാം ത്വം തു ഭാഗവതേഷ്വഹം
കിംപുരുഷാണാം ഹനുമാൻ വിദ്യാധ്രാണാം സുദർശനഃ. 29

രത്നാനാം പത്മരാഗോഽസ്മി പത്മകോശഃ സുപേശസാം
കുശോഽസ്മി ദർഭജാതീനാം ഗവ്യമാജ്യം ഹവിഷ്ഷ്വഹം. 30

വ്യവസായിനാമഹം ലക്ഷ്മീഃ കിതവാനാം ഛലഗ്രഹഃ
തിതിക്ഷാസ്മി തിതിക്ഷൂണാം സത്ത്വം സത്ത്വവതാമഹം. 31

ഓജഃ സഹോ ബലവതാം കർമ്മാഹം വിദ്ധി സാത്ത്വതാം
സാത്ത്വതാം നവമൂർത്തീനാമാദിമൂർത്തിരഹം പരാ. 32

വിശ്വാവസുഃ പൂർവ്വചിത്തിർഗ്ഗന്ധർവ്വാപ്സരസാമഹം
ഭൂധരാണാമഹം സ്ഥൈര്യം ഗന്ധമാത്രമഹം ഭുവഃ. 33

അപാം രസശ്ച പരമസ്തേജിഷ്ഠാനാം വിഭാവസുഃ
പ്രഭാ സൂര്യേന്ദുതാരാണാം ശബ്ദോഽഹം നഭസഃ പരഃ. 34

ബ്രഹ്മണ്യാനാം ബലിരഹം വീരാണാമഹമർജ്ജുനഃ
ഭൂതാനാം സ്ഥിതിരുൽപത്തിരഹം വൈ പ്രതിസങ്ക്രമഃ. 35

ഗത്യുക്ത്യുത്സർഗ്ഗോപാദാനമാനന്ദസ്പർശലക്ഷണം
ആസ്വാദശ്രുത്യവഘ്രാണമഹം സർവ്വേന്ദ്രിയേന്ദ്രിയം. 36

പൃഥിവീ വായുരാകാശ ആപോ ജ്യോതിരഹം മഹാൻ
വികാരഃ പുരുഷോഽവ്യക്തം രജഃ സത്ത്വം തമഃ പരം
അഹമേതൽ പ്രസംഖ്യാനം ജ്ഞാനം തത്ത്വവിനിശ്ചയഃ. 37

മയേശ്വരേണ ജീവേന ഗുണേന ഗുണിനാ വിനാ
സർവ്വാത്മനാപി സർവ്വേണ ന ഭാവോ വിദ്യതേ ക്വചിൽ. 38

സംഖ്യാനം പരമാണൂനാം കാലേന ക്രിയതേ മയാ
ന തഥാ മേ വിഭൂതീനാം സൃജതോഽണ്ഡാനി കോടിശഃ. 39

തേജഃ ശ്രീഃ കീർത്തിരൈശ്വര്യം ഹ്രീസ്ത്യാഗഃ സൗഭഗം ഭഗഃ
വീര്യം തിതിക്ഷാ വിജ്ഞാനം യത്ര യത്ര സ മേംഽശകഃ. 40

ഏതാസ്തേ കീർത്തിതാഃ സർവ്വാഃ സംക്ഷേപേണ വിഭൂതയഃ
മനോവികാരാ ഏവൈതേ യഥാ വാചാഭിധീയതേ. 41

ക്ഷേത്രാഗ്ര്യാ വാസസ്ഥാനഗണത്തിൽ മഹാമേരു
ശൃംഗങ്ങൾക്കിടയിൽ ഞാൻ ഹിമവാൻ
പർവ്വതേന്ദ്രൻ
പാദപവർഗ്ഗത്തിൽ ഞാനശ്വത്ഥമൗഷധത്തിൻ–
വ്രാതത്തിൽ യവമെന്ന ധാന്യവും ഞാൻ–
താനല്ലോ. 21
പുരോഹിതന്മാരിൽ ഞാൻ വസിഷ്ഠൻ
ബ്രഹ്മിഷ്ഠരിൽ
സുരാചാര്യനാം ബൃഹസ്പതിയും ഞാൻതന്നെ
കേരം
സേനാനികളിൽ സ്കന്ദനഗ്രണിമാരിൽവച്ചു
ഞാനത്രേ ഭഗവാനാമജനെന്നതുമോർക്ക. 22
നാനായജ്ഞത്തിൽ ബ്രഹ്മയജ്ഞവും
വ്രതങ്ങളിൽ
പ്രാണിഹിംസനം ത്യജിച്ചിരിക്കയെന്നുള്ളതും
ശുദ്ധിവസ്തുക്കളിൽത്തീ,യക്കൻ കാററപ്പുഗീരെ–
ന്നിത്രസ്സുമിയന്നിടും രൂപവും ഞാൻത–
ന്നെയാം. 23
യോഗാംഗങ്ങളിൽ മനമൊതുക്കും സമാധിയാം
യോഗവും വിജയേച്ഛുജനമന്ത്രവും തഥാ
ഖ്യാതിവാദികൾക്കുള്ള സന്ദേഹമതുമാത്മ–
ബോധദായകമാകും വിദ്യയും ഞാൻത–
ന്നെയാം. 24
കാമിനിമാരിൽ ശതരൂപയും പുമാന്മാരി–
ലമലൻ സ്വായംഭുവമനുവും ഞാനാണു കേരം
മുനിവൃന്ദത്തിൽ നാരായണനും ബ്രഹ്മചാരി–
ഗണത്തിൽ സനൽക്കുമാരാഖ്യനാം മുനിയും
ഞാൻ. 25
സകലധർമ്മങ്ങളിൽവച്ചു ഞാൻ സന്യാസമാം
സുഖരാശിയിലഹമബഹിർമ്മതിയത്രേ
രഹസ്യകാര്യങ്ങളിൽ മൗനവും സൂനൃതവു–
മഹംതാൻ മിഥുനസഞ്ചയത്തിൽ ബ്രഹ്മാവും
ഞാൻ. 26
നിമേഷമററവയിൽ വത്സരം മാസങ്ങളി–
ലാ മാർഗ്ഗശീർഷമൃതുഗണത്തിൽ വസന്തവും
നക്ഷത്രങ്ങളിലഭിജിത്തതും യുഗം നാലിൽ
വച്ചാദിയുഗമാകും കൃതവും ഞാൻതന്നെയാം.
ധീരരിൽ ദേവലാസിതന്മാരും കവീശ്വര–
ന്മാരിൽവച്ചുശനസ്സും വ്യാസരിൽ
ദ്വൈപായനൻ 27–28
ചൊൽക്കൊണ്ട വിദ്യാധരവൃന്ദത്തിൽ സുദർശനൻ
ഭക്തമുഖ്യരിൽ നീയും ഞാൻതന്നെ ഭേദമില്ല
ഭഗവാന്മാരിൽ വാസുദേവനും കിംപൂരുഷ–
നികരംതന്നിൽ ഹനുമാനുമീ ഞാനാണു കേരം 29
മണിചയത്തിൽ പത്മരാഗവും ചാരുവസ്തു–
ഗണത്തിൽ സരസിജകോശവുമിവനല്ലോ

തൃണവർഗ്ഗത്തിൽ ദർഭപ്പുല്ലു ഞാൻ ഹോമദ്രവ്യ–
ഗണത്തിൽ പശുവിൻനെയ്യായതുമിവനത്രേ. 30
വ്യവസായികൾക്കെഴും കൃത്യങ്ങൾതൻ
ഫലശ്രീ–
യിവൻതാൻ വഞ്ചകന്മാർക്കിയലും ചൂതാട്ടവും
ക്ഷമാശീലന്മാർക്കെഴും ക്ഷമയും ബലിഷ്ഠരി–
ലമരുമോജസ്സും ശക്തിക്കിയലുമോജസ്സുതും
ഭക്തരാം നവമൂർത്തികൾക്കെഴമാദിശ്രേഷ്ഠ–
മൂർത്തിയും ഭക്തന്മാർതൻ കർമ്മവും
ഞാൻതന്നെയാം. 31–32
ഗന്ധർവ്വന്മാരിൽ വിശ്വാവസുവുമപ്സരസ്സിൻ–
വൃന്ദത്തിൽവെച്ചു പൂർവ്വചിത്തിയുമിവനത്രേ
അദ്രിതൻ സ്ഥിരത്വവും മേദിനിതൻ ഗന്ധവു–
മുദ്ധവാ! ഞാൻതന്നെയാണെന്നതു
ധരിച്ചാലും. 33
ജലത്തിൻ പരമമാം രസവും തേജിഷ്ഠരിൽ
ജ്വലനൻതാനും സൂര്യതാരേന്ദുക്കളിൽ ഭാസ്സും
നഭസ്സിൻ പരമമാം ശബ്ദവും വിപ്രഭക്തി–
പ്രഭാവന്മാരിൽ ബലി വീരരിൽ പാർത്ഥനും
ഞാൻ
ഭൂതജാലത്തെത്തീർത്തു കാത്തഴിച്ചീടുന്നതും
ഭൂതഭാവനനായ ഞാനാണെന്നുറയ്ക്ക നീ. 34–35
യാനവും, വചനവു,[1]മുത്സർഗ്ഗ,മുപാദാന,–
മാനന്ദം, സ്പർശനത്തിൻ ലക്ഷണ,മാസ്വാദവും
[2]ശ്രുതിയുമവഘ്രാണം, സമസ്തേന്ദ്രിയേന്ദ്രിയം
ക്ഷിതിയും, ജലം, ജ്യോതി, സ്സഹന്ത,
മഹത്തത്ത്വം
അനഘം പരമാർത്ഥജ്ഞാന,മീശ്വരൻ, ജീവൻ
ഗുണിയും ഗുണം ജഡം ചേതനമെന്നീവിധം
നാനാഭേദത്തിൽക്കാണും സമസ്തഭാവങ്ങളും
ഞാനത്രേയെന്നെക്കൂടാതൊന്നുമി–
ല്ലൊരേടത്തും. 36–38
പരമാണുവിൻ സംഖ്യ കുറച്ചുകാലംകൊണ്ടു
പരിശ്രമിച്ചാൽ പക്ഷേ ഗണിക്കാവതാ–
മെന്നാൽ
കോടിക്കണക്കിൽ ബ്രഹ്മാണ്ഡങ്ങളെ
സൃഷ്ടിക്കുമെൻ
കേടററ വിഭൂതികളെണ്ണുവാനാക്കുമാകാ. 39
ശ്രീ ഭാഗ്യം ലജ്ജ വീര്യം പ്രഭാവം ധനം ത്യാഗം
സൗഭഗം സഹിഷ്ണുത മാഹാത്മ്യം സുവിജ്ഞാനം
എന്നിച്ചൊന്നവയെങ്ങെങ്ങുണ്ടവയശേഷവു–
മെന്നുടെ വിഭൂതികളെന്നു നീ ധരിച്ചാലും. 40
നിന്നോടു ചുരുക്കത്തിലീ വിഭൂതികളെല്ലാം
ചൊന്നേനീവിധമിവ യഥാർത്ഥം ചിന്തി–
ക്കുകിൽ
മാനസവികാരങ്ങളാണു വാക്കുകൾകൊണ്ടോ–
തുന്നമെന്നിയേ വ്യവഹരിക്കാവതാകയാൽ. 41

1 മലവിസർജ്ജനം 2 കേട്ടറിവ്

വാചം യച്ഛ മനോ യച്ഛ പ്രാണാൻ യച്ഛേന്ദ്രിയാണി ച
ആത്മാനമാത്മനാ യച്ഛ ന ഭൂയഃ കല്പസേഽധ്വനേ. 42
യോ വൈ വാങ്മനസീ സമ്യഗസംയച്ഛൻ ധിയാ യതിഃ
തസ്യ വ്രതം തപോ ദാനം സ്രവത്യാമഘടാംബുവൽ. 43
തസ്മാന്മനോവചഃപ്രാണാൻ നിയച്ഛേന്മത്പരായണഃ
മത്ഭക്തിയുക്തയാ ബുദ്ധ്യാ തതഃ പരിസമാപ്യതേ. 44

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഷോഡശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12828 ഏകാദശസ്കന്ധേ ശ്ലോകാഃ 688

---

## സപ്തദശോഽധ്യായഃ

ഉദ്ധവ ഉവാച

യസ്ത്വയാഭിഹിതഃ പൂർവ്വം ധർമ്മസ്ത്വത്ഭക്തിലക്ഷണഃ
വർണ്ണാശ്രമാചാരവതാം സർവ്വേഷാം ദ്വിപദാമപി. 1
യഥാനുഷ്ഠീയമാനേന ത്വയി ഭക്തിർന്നൃണാം ഭവേൽ
സ്വധർമ്മേണാരവിന്ദാക്ഷ തത് സമാഖ്യാതുമർഹസി. 2
പുരാ കില മഹാബാഹോ ധർമ്മം പരമകം പ്രഭോ
യത്തേന ഹംസരൂപേണ ബ്രഹ്മണേഽഭ്യാത്ഥ മാധവ. 3
സ ഇദാനീം സുമഹതാ കാലേനാമിത്രകർശന
ന പ്രായോ ഭവിതാ മർത്ത്യലോകേ പ്രാഗനുശാസിതഃ. 4
വക്താ കർത്താവിതാ നാന്യോ ധർമ്മസ്യാച്യുത തേ ഭുവി
സഭായാമപി വൈരിഞ്ച്യാം യത്ര മൂർത്തിധരാഃ കലാഃ. 5
കർത്രാവിത്രാ പ്രവക്ത്രാ ച ഭവതാ മധുസൂദന
ത്യക്തേ മഹീതലേ ദേവ വിനഷ്ടം കഃ പ്രവക്ഷ്യതി. 6
തത്ത്വം നഃ സർവ്വധർമ്മജ്ഞ ധർമ്മസ്ത്വത്ഭക്തിലക്ഷണഃ
യഥാ യസ്യ വിധീയേത തഥാ വർണ്ണയ മേ പ്രഭോ. 7

ശ്രീശുക ഉവാച

ഇത്ഥം സ്വഭൃത്യമുഖ്യേന പൃഷ്ടഃ സ ഭഗവാൻ ഹരിഃ
പ്രീതഃ ക്ഷേമായ മർത്ത്യാനാം ധർമ്മാനാഹ സനാതനാൻ. 8
ധർമ്മ്യ ഏഷ തവ പ്രശ്നോ നൈഃശ്രേയസകരോ നൃണാം
വർണ്ണാശ്രമാചാരവതാം തമുദ്ധവ നിബോധ മേ. 9
ആദൗ കൃതയുഗേ വർണ്ണോ നൃണാം ഹംസ ഇതി സ്മൃതഃ
കൃതകൃത്യാഃ പ്രജാ ജാത്യാ തസ്മാൽ കൃതയുഗം വിദുഃ. 10
വേദഃ പ്രണവ ഏവാഗ്രേ ധർമ്മോഽഹം വൃഷരൂപധൃക്
ഉപാസതേ തപോനിഷ്ഠാ ഹംസ, മാം മുക്തകില്ബിഷാഃ. 11
ത്രേതാമുഖേ മഹാഭാഗ പ്രാണാന്മേ ഹൃദയാത് ത്രയീ
വിദ്യാ പ്രാദുരഭൂത്തസ്യാ അഹമാസം ത്രിവൃന്മഖഃ 12
വിപ്രക്ഷത്രിയവിട്ശൂദ്രാ മുഖബാഹൂരുപാദജാഃ
വൈരാജാൽ പുരുഷാജ്ജാതാ യ ആത്മാചാരലക്ഷണാഃ. 13
ഗൃഹാശ്രമോ ജഘനതോ ബ്രഹ്മചര്യം ഹൃദോ മമ
വക്ഷഃസ്ഥാനാദ്വനേ വാസോ ന്യാസഃ ശീർഷണി സംസ്ഥിതഃ. 14
വർണ്ണാനാമാശ്രമാണാം ച ജന്മഭൂമ്യനുസാരിണീഃ
ആസൻ പ്രകൃതയോ നൄണാം നീചൈന്നീചോത്തമോത്തമൈഃ. 15

മാനസം, പ്രാണൻ,വാക്കെന്നിവയെയടക്കുക
താനേ ബുദ്ധിയെബ്ബുദ്ധികൊണ്ടു സംയമം ചെയ്തു
എന്നീമട്ടുള്ള യോഗി, സംസാരസരണിയിൽ
പിന്നെസ്സഞ്ചരിക്കുകയില്ല നിശ്ചയംതന്നെ. 42
ഏതൊരു സന്യാസിയോ ബുദ്ധിയാൽ
വാക്കിനേയും
ചേതസ്സിനേയും നേരേയടക്കാതിരിക്കുമോ
അവന്റെ തപസ്സും തന്നിയമം ദാനങ്ങളും
ജവത്തിൽ ചോർന്നുപോകുമാമകുംഭാംബു
മട്ടിൽ. 43
അതിനാൽ മനം പ്രാണൻ വചസ്സും
മദ്ഭക്തിസം—
യുതയാം ധീയാലെന്നെയാശ്രയമാക്കിപ്പുമാൻ
അടക്കീടണം പിന്നെയവനു കൃത്യമെന്നും
തുടർന്നു ചെയ്യേണ്ടതായ് ശേഷിക്കുന്നില്ല
നൂനം. 44

---

## അദ്ധ്യായം 17

ഉദ്ധവൻ പറഞ്ഞു

വർണ്ണാശ്രമാചാരസംയുക്തക്കും മനുഷ്യരായ്
വന്നിങ്ങു പിറന്നവർക്കേവർക്കുമൊരുപോലെ
ത്വദ്ഭക്തിലക്ഷണത്തോടൊത്തിടും ധർമ്മം പാടേ
കല്പകാലാരംഭത്തിൽക്കഥിച്ചവനല്ലോ ഭവാൻ. 1
എങ്ങനെ ചെയ്യപ്പെട്ടും സ്വധർമ്മംമൂലം മർത്ത്യ—
ർക്കിങ്ങയിൽ ശരിയായ ഭക്തിയുത്ഭവിക്കുമോ
തങ്കാർദലാക്ഷ! കൊണ്ടതൽ നേർവണ്ണാ!
ഭവാനതും
വേണ്ടുന്നവിധമെന്നെദ്ധരിപ്പിച്ചിടേണമേ. 2
ഹേ മഹാബാഹോ! പ്രഭോ! മാധവാ! ഭവാൻ
പണ്ടു
കോമളഹംസരൂപം കൈക്കൊണ്ടു വഴിപോലെ
ബ്രഹ്മാവിനോടായേതൊരുത്കൃഷ്ടധർമ്മമാണോ
സമ്മോദപുരസ്സരം നിർമ്മായം കഥിച്ചതും. 3
ശത്രുഹന്താവേ! മുൻപു ഭവാനാലുക്തമായി
മർത്ത്യന്മാർ പരമ്പരവഴിക്കു പഠിച്ചതാം
അദ്ധർമ്മം കാലമേറെക്കഴിഞ്ഞുപോകയാലി—
ദ്ധാത്രിയിലിപ്പോളില്ലാതായിതു മിക്കവാറും. 4
എവിടെയാഗമങ്ങൾ മൂർത്തിയാർന്നുല്ലസിപ്പ—
തവിടെ—ബ്രഹ്മസഭതന്നിലങ്ങയെയെന്യേ
ധർമ്മവക്താവും രക്ഷാകർത്താവും കർത്താവുമായ്—
ക്കാണ്മതില്ലന്യനെ,യിബ്ഭുവിലാരുള്ള
പിന്നെ. 5
കർത്താവും രക്ഷിതാവുമുപദേഷ്ടാവുമാമ—
ങ്ങിദ്ധാത്രി സന്ത്യജിച്ചു പോയീടും
സമയത്തിൽ
ഹേ ദേവാ! വിനഷ്ടമായീടുമിദ്ധർമ്മങ്ങളെ—
യേതൊരാളുണ്ടോരുകിലുപദേശിച്ചീടുവാൻ. 6
അതിനാൽ സർവ്വധർമ്മമർമ്മജ്ഞനാകും ഭവാൻ
മതിയിൽ ഭവദ്ഭക്തിയുറപ്പിച്ചിടും ധർമ്മം
ഏതവനേതു രീതിക്കാണെന്നു നിശ്ചയിച്ചു—
രോതണമാവിധംതാനെന്നോടു സവിസ്തരം. 7

ശ്രീശുകൻ പറഞ്ഞു

ഇത്തരം നിജഭൃത്യമുഖ്യനാമുദ്ധവൻതൻ—
ചോദ്യത്താൽ ഭഗവാൻ ശ്രീനിവാസൻ
തുഷ്ടനായി
മനുഷ്യർക്കെല്ലാം ക്ഷേമം കൈവരുത്തുവാൻ
സനാ—
തനമാം ധർമ്മമേവമരുളിച്ചെയ്തീടിനാൻ. 8
ഉദ്ധവാ! നിന്റെ ചോദ്യം ധർമ്മ്യമായിരിക്കുന്നു
നിത്യവും വർണ്ണാശ്രമാചാരങ്ങളനുഷ്ഠിക്കും
മർത്ത്യർക്കു മുക്തി ചേർത്തുകൊടുമിതിനുള്ളോ—
രുത്തരമെന്നിൽനിന്നും ശ്രദ്ധിച്ചു
കേട്ടുകൊൾക. 9
ആദിയിൽ കൃതയുഗാരംഭകാലത്തു മർത്ത്യ—
ജാതിയെ ഹംസമെന്നു നിശ്ചയംചെയ്തിരുന്നു
അന്നത്തെ മർത്ത്യർ ജാത്യാകൃതകൃത്യരായിരു—
ന്നൊന്നതുമൂലം കൃതയുഗമെന്നറിയുന്നു. 10
ആദിയിൽ ശബ്ദബ്രഹ്മരൂപമാം പ്രണവംതാൻ
വേദം ഞാനത്രേ വൃഷാകൃതിയായിടും ധർമ്മം
പാപഹീനരായ്ത്തപോനിഷ്ഠരാം ജനം ഹംസ—
രൂപനാമെന്നെസ്സേവിച്ചിരുന്നാരനാരതം. 11
ത്രേതാരംഭത്തിൽ പ്രാണചലനം നിമിത്തമെൻ—
ചേതസ്സിൽനിന്നുമൃക്കു യജുസ്സു സാമമെന്നായ്
മൂന്നവയവത്തോടും ജാതമായ് വേദ,മതിൽ—
നിന്നും ത്രിവിധയജ്ഞരൂപനാം
ഞാനമുണ്ടായ്. 12
വിപ്രൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രനെന്നീ
വർണ്ണങ്ങ—
ളുത്ഭവിച്ചിതു വിരാട്പുരുഷൻതന്നിൽനിന്നും
ഭൂസുരൻ മുഖത്തിലും ക്ഷത്രിയൻ ഭുജത്തിലും
വൈശ്യനൂരുവിൽ ശൂദ്രൻ ചരണത്തിലും നിന്നും
മന്നിതിൽ താന്താങ്ങൾ തന്നാചാരലക്ഷണങ്ങ—
ളാർന്നീടുന്നവരായിജ്ജനിച്ചു മഹാഭാഗാ! 13
ഗൃഹസ്ഥാശ്രമം മമ ജഘനംതന്നിൽനിന്നും
മഹാത്മൻ! ബ്രഹ്മചര്യം ഹൃദയംതന്നിൽനിന്നും
വനവാസാശ്രമം മദ്വക്ഷഃസ്ഥലത്തിൽനിന്നും
ജനിച്ചു സന്യാസമെന്നുത്തമാംഗത്തിൽ—
നിന്നും. 14
വർണ്ണാശ്രമങ്ങൾക്കെല്ലാം ജന്മസ്ഥാനാനുസാരം
ഭിന്നമായ് നീചാചാരം നിമിത്തം നീചങ്ങളും
ഉത്തമാചാരങ്ങളാലുത്തമങ്ങളുമായി
വർത്തിക്കും പ്രകൃതികൾ മനുഷ്യർക്കുണ്ടായിതു. 15

ശമോ ദമസ്തപഃ ശൗചം സന്തോഷഃ ക്ഷാന്തിരാർജ്ജവം
മദ്ഭക്തിശ്ച ദയാ സത്യം ബ്രഹ്മപ്രകൃതയസ്ത്വിമാഃ. 16

തേജോ ബലം ധൃതിഃ ശൗര്യം തിതിക്ഷൗദാര്യമുദ്യമഃ
സ്ഥൈര്യം ബ്രഹ്മണ്യമൈശ്വര്യം ക്ഷത്രപ്രകൃതയസ്ത്വിമാഃ. 17

ആസ്തിക്യം ദാനനിഷ്ഠാ ച അദംഭോ ബ്രഹ്മസേവനം
അതുഷ്ടിരർത്ഥോപചയൈർവൈശ്യപ്രകൃതയസ്ത്വിമാഃ. 18

ശുശ്രൂഷണം ദ്വിജഗവാം ദേവാനാം ചാപ്യമായയാ
തത്ര ലബ്ധേന സന്തോഷഃ ശൂദ്രപ്രകൃതയസ്ത്വിമാഃ. 19

അശൗചമനൃതം സ്തേയം നാസ്തിക്യം ശുഷ്കവിഗ്രഹഃ
കാമഃ ക്രോധശ്ച തർഷശ്ച സ്വഭാവോഽന്തേവസായിനാം. 20

അഹിംസാ സത്യമസ്തേയമകാമക്രോധലോഭതാ
ഭൂതപ്രിയഹിതേഹാ ച ധർമ്മോഽയം സാർവ്വവർണ്ണികഃ. 21

ദ്വിതീയം പ്രാപ്യാനുപൂർവ്വ്യാജ്ജന്മോപനയനം ദ്വിജഃ
വസൻ ഗുരുകുലേ ദാന്തോ ബ്രഹ്മാധീയീത ചാഹൂതഃ. 22

മേഖലാജിനദണ്ഡാക്ഷബ്രഹ്മസൂത്രകമണ്ഡലൂൻ
ജടിലോഽധൗതദദ്വാസോഽരക്തപീഠഃ കുശാൻ ദധൽ. 23

സ്നാനഭോജനഹോമേഷു ജപോച്ചാരേ ച വാഗ്യതഃ
നച്ഛിന്ദ്യാന്നഖരോമാണി കക്ഷോപസ്ഥഗതാന്യപി. 24

രേതോ നാവകിരേജ്ജാതു ബ്രഹ്മവ്രതധരഃ സ്വയം
അവകീർണ്ണേഽവഗാഹ്യാപ്സു യതാസുസ്ത്രിപദീം ജപേൽ. 25

അഗ്ന്യർക്കാചാര്യഗോവിപ്രഗുരുവൃദ്ധസുരാഞ്ഛുചിഃ
സമാഹിത ഉപാസീത സന്ധ്യേ ച യതവാഗ് ജപൻ. 26

ആചാര്യം മാം വിജാനീയാന്നാവമന്യേത കർഹിചിൽ
ന മർത്ത്യബുദ്ധ്യാസൂയേത സർവ്വദേവമയോ ഗുരുഃ. 27

സായം പ്രാതരുപാനീയ ഭൈക്ഷ്യം തസ്മൈ നിവേദയേൽ
യച്ചാന്യദപ്യനുജ്ഞാതമുപയുഞ്ജീത സംയതഃ. 28

ശുശ്രൂഷമാണ ആചാര്യം സദോപാസീത നീചവൽ
യാനശയ്യാസനസ്ഥാനൈർന്നാതിദൂരേ കൃതാഞ്ജലിഃ. 29

ഏവംവൃത്തോ ഗുരുകുലേ വസേൽ ഭോഗവിവർജ്ജിതഃ
വിദ്യാ സമാപ്യതേ യാവദ് ബിഭ്രദ്വ്രതമഖണ്ഡിതം. 30

യദ്യസൗ ഛന്ദസാം ലോകമാരോക്ഷ്യൻ ബ്രഹ്മവിഷ്ടപം
ഗുരവേ വിന്യസേൽ ദേഹം സ്വാധ്യായാർത്ഥം ബൃഹദ്വ്രതഃ. 31

അഗ്നൗ ഗുരാവാത്മനി ച സർവ്വഭൂതേഷു മാം പരം
അപൃഥഗ്ധീരുപാസീത ബ്രഹ്മവർച്ചസ്വ്യകല്മഷഃ. 32

സ്ത്രീണാം നിരീക്ഷണസ്പർശസംലാപക്ഷ്വേളനാദികം
പ്രാണിനോ മിഥുനീഭൂതാനഗൃഹസ്ഥോഽഗ്രതസ്ത്യജേൽ. 33

ശൗചമാചമനം സ്നാനം സന്ധ്യോപാസനമാർജ്ജവം
തീർത്ഥസേവാ ജപോഽസ്പൃശ്യാഭക്ഷ്യാസംഭാഷ്യവർജ്ജനം. 34

സർവ്വാശ്രമപ്രയുക്തോഽയം നിയമഃ കുലനന്ദന
മദ്ഭാവഃ സർവ്വഭൂതേഷു മനോവാക്കായസംയമഃ. 35

ശമവും ദമവും സന്തോഷവും ശുചിത്വവും
ക്ഷമയുമൃജുത്വവും തപസ്സും കാരുണ്യവും
ഉണ്മയുമെന്നിലുററ ഭക്തിയുമെന്നിതെല്ലാം
ബ്രാഹ്മണജാതിക്കെഴും സ്വഭാവമാണുദ്ധവാ! 16
ശൗര്യവും സഹിഷ്ണുത തേജസ്സു ധൃതി ശക്തി
സ്ഥൈര്യവുമൗദാര്യവും വൃദ്ധമാമൈശ്വര്യവും
ഉദ്യമം, ബ്രാഹ്മണരിൽ ഭക്തി, യെന്നിവയെല്ലാം
ക്ഷത്രിയപ്രകൃതികളെന്നതു ധരിച്ചാലും. 17
ആസ്തിക്യം, ദാനനിഷ്ഠ, യദംഭം, സ്ഥിരത്വവു-
മർത്ഥാഭിവൃദ്ധിയിങ്കൽ സംതൃപ്തിയില്ലായ്മയും
ഭൂസുരന്മാരെസ്സേവിക്കുകയുമെന്നിതെല്ലാം
വൈശ്യവർഗ്ഗത്തിന്നെഴും സ്വഭാവങ്ങളെ-
ന്നോർക്ക. 18
ബ്രാഹ്മണരേയും ദേവന്മാരേയും ഗോക്കളേയും
നിർമ്മായം ശുശ്രൂഷിക്ക ലഭിപ്പതെന്താകിലും
അത്യന്തം സന്തോഷിക്കയെന്നിവയത്രേ
പാർത്താൽ
ശൂദ്രജാതിസ്വഭാവമെന്നോർക്ക യദുശ്രേഷ്ഠ! 19
ശുദ്ധിയില്ലായ്മ, കള്ളംചൊല്ലുക, ചോരവൃത്തി,
നാസ്തിക്യ, മകാരണകലഹം, കാമം, ക്രോധം,
അത്യാശയെന്നിത്രയുമെത്രയോ നീചന്മാരായ്
വർത്തിക്കും പഞ്ചമന്മാർക്കിയലും ശീലമല്ലോ. 20
[1]സത്യവും കാമക്രോധലോഭങ്ങളില്ലായ്മയു-
[2]മസ്തേയമഹിംസയും ജീവികൾക്കെല്ലാററിനും
ഹിതവും പ്രിയവുമായുള്ളതാചരിക്കയു-
മിതെല്ലാം വേണ്ടതത്രേ സമസ്ത-
വർണ്ണങ്ങൾക്കും. 21
ക്രമത്തിൽ ദ്വിജൻ പ്രാപിച്ചീടുന്ന രണ്ടാംജന്മ-
സമമാം പൂണൂലിടൽ കഴിഞ്ഞിട്ടിന്ദ്രിയങ്ങൾ
അടക്കിഗ്ഗുരുകുലവാസമാർന്നാചാര്യാജ്ഞ-
യാവേയനുസരിച്ചഭ്യസിക്കണം വേദം. 22
ദണ്ഡക്ഷം പൂണൂൽ മൃഗത്തോൽ ജലപാത്രം ജട-
യെന്നിവയെല്ലാമാർന്നു പല്ലുതേച്ചീടാതെയും
വസനം നനച്ചുടക്കാതെയും ചായം തേച്ച
മിനുസംവരുത്താത്ത പീഠത്തിലിരിക്കണം. 23
മൗനമായ് സാധിക്കണം, ഭോജനവിസർജ്ജന
സ്നാനഹോമങ്ങൾ ജപമെന്നിവയെല്ലാ നാളും.
കളഞ്ഞീടൊലാ കക്ഷം ഗുഹ്യമിസ്ഥാനങ്ങളി-
ലുളവാം രോമങ്ങളെ നഖവും മുറിക്കൊലാ. 24
അറിഞ്ഞു ശുക്ലം സ്ഖലിപ്പിക്കൊലാ
ബ്രഹ്മചാരി-
യൊരിക്കൽപോലും വല്ലവിധവും
സ്ഖലിക്കുകിൽ
വെള്ളത്തിൽ മുങ്ങിക്കുളിച്ചിട്ടുടൻ പ്രാണായാമം
നല്ലപോൽ ചെയ്തശേഷം ഗായത്രി
ജപിക്കണം. 25

അഗ്ന്യർക്കാചാര്യ സുരഗോവൃദ്ധവിപ്രരേയു-
മക്കണക്കുള്ളനമ്മമാരെയുമാരാധിച്ച
ശുദ്ധനായ് മൗനിയായേകാഗ്രചിത്തനായ്
ജപ-
മൊത്തുപഠിച്ചീടണം രണ്ടു സന്ധ്യക-
ളേയും. 26
ഞാനെന്നുതന്നെ വിചാരിക്കണമാചാര്യനെ
മാനിച്ചീടാതെയിരുന്നീടരുതൊരിക്കലും
കേവലം മർത്ത്യനെന്ന ധീവച്ചു വീക്ഷിക്കൊലാ
സർവ്വദേവസ്വരൂപനാചാര്യൻ തർക്കമില്ല. 27
സായംകാലത്തുമുഷസ്സിങ്കലുമുപാനീത-
മായതും വശാൽ കിട്ടുന്നതുമാം ഭിക്ഷാന്നത്തെ
ഗുരുവിനായി നിവേദിക്കണം തദാജ്ഞയാൽ
പുരു സംയതനായിബ്ഭുജിച്ചീടണം താനും. 28
താണവൻ താനെന്നുള്ള ഭാവത്തിലാചാര്യനെ
താനേ ശുശ്രൂഷണങ്ങളെപ്പൊഴും ചെയ്തുകൊണ്ടു
സ്ഥിതി, വിശ്രമം, യാനം, ശയനമെന്നിവറ്റി-
ലതിദൂരത്തിലെന്യേ കൈക്കൂപ്പി-
സ്സേവിക്കണം. 29
ഈവിധം പ്രവർത്തിച്ചും ഭോഗാശയുപേക്ഷിച്ചും
നിർവ്വിഘ്നം ബ്രഹ്മചര്യവ്രതത്തെയനുഷ്ഠിച്ചും
സ്വവിദ്യാഭ്യസനം സംപൂർത്തിയാകുംവരെയ്ക്കും
നിവസിക്കണം ഗുരുകുലത്തിൽ ബ്രഹ്മചാരി 30
മഹദ്ദസ്ഥാനമാം ബ്രഹ്മലോകത്തിലേറീടുവാൻ
തന്നകതാരിലാശയുദിച്ചീടുന്നതാകിൽ
വേദാഭ്യാസാർത്ഥം നിജദേഹമാജീവനാന്തം
സാദരമാചാര്യനായർപ്പിച്ചീടുകവേണം. 31
ബ്രഹ്മതേജസ്വിയായിബ്ഭേദധീയേതുമെന്ന്യേ
കന്മഷവിഹീനനായഗ്നിയിലാത്മാവിലും
ദേശികങ്കലും, സർവ്വഭൂതസന്ദോഹത്തിലു-
മീശ്വരനാകുമെന്നെയുപാസിക്കുകവേണം. 32
നാരീദർശനസ്പർശസല്ലാപാദികളെല്ലാം
തീരെ വർജ്ജിച്ചീടണമാ നിത്യബ്രഹ്മചാരി
മിഥുനീഭൂതരാകുമൊരു ജന്തുക്കളേയും
സതതബ്രഹ്മചാരി കാണായ്‌വാൻ-
ശ്രദ്ധിക്കണം 33
ശുദ്ധിയാചമനവും സന്ധ്യോപാസനം സ്നാനം
തീർത്ഥസേവനം പരമാർത്ഥചിന്തനം, ജപം
എന്നിവയാർന്നു ഭാഷണാശനസ്പർശനങ്ങൾ-
ക്കൊന്നിനും കൊള്ളരുതാത്തവയും
ത്യജിക്കണം. 34
കുലനന്ദനാ! മനം ശരീരം വാക്കെന്നിവ
ബലമായടക്കാനും ഭൂതരാശിയിലെല്ലാം
മദ്ഭാവം ദർശിപ്പാനുമുള്ളൊരീ നിയമങ്ങ-
ളൊപ്പമാർന്നീടേണ്ടതാം സമസ്താശ്രമികളും. 35

1 പരമാർത്ഥഭാഷണം 2 മോഷ്ടിക്കാതിരിക്കൽ

ഏവം ബൃഹദ്വ്രതധരോ ബ്രാഹ്മണോഽഗ്നിരിവ ജ്വലൻ
മദ്ഭക്തസ്തീവ്രതപസാ ദഗ്ധകർമ്മാശയോഽമലഃ. 36

അഥാനന്തരമാവേക്ഷ്യൻ യഥാ ജിജ്ഞാസിതാഗമഃ
ഗുരവേ ദക്ഷിണാം ദത്ത്വാ സ്നായാദ്ഗുർവ്വനുമോദിതഃ. 37

ഗൃഹം വനം വോപവിശേൽ പ്രവ്രജേദ്വാ ദ്വിജോത്തമഃ
ആശ്രമാദാശ്രമം ഗച്ഛേന്നാന്യഥാ മൽപരശ്ചരേൽ. 38

ഗൃഹാർത്ഥീ സദൃശീം ഭാര്യാമുദ്വഹേദജുഗുപ്സിതാം
യവീയസീം തു വയസാ യാം സവർണ്ണാമനുക്രമാൽ. 39

ഇജ്യാധ്യയനദാനാനി സർവ്വേഷാം ച ദ്വിജന്മനാം
പ്രതിഗ്രഹോഽധ്യാപനം ച ബ്രാഹ്മണസ്യൈവ യാജനം. 40

പ്രതിഗ്രഹം മന്യമാനസ്തപസ്തേജോയശോനുദം
അന്യാഭ്യാമേവ ജീവേത ശിലൈർവ്വാ ദോഷദൃക് തയോഃ. 41

ബ്രാഹ്മണസ്യ ഹി ദേഹോഽയം ക്ഷുദ്രകാമായ നേഷ്യതേ
കൃച്ഛ്റായ തപസേ ചേഹ പ്രേത്യാനന്തസുഖായ ച. 42

ശിലോഞ്ഛവൃത്ത്യാ പരിതുഷ്ടചിത്തോ
ധർമ്മം മഹാന്തം വിരജം ജുഷാണഃ
മയ്യർപ്പിതാത്മാ ഗൃഹ ഏവ തിഷ്ഠ-
ന്നാതിപ്രസക്തഃ സമുപൈതി ശാന്തിം. 43

സമുദ്ധരന്തി യേ വിപ്രം സീദന്തം മൽപരായണം
താനുദ്ധരിഷ്യേ ന ചിരാദാപദ്ഭ്യോ നൗരിവാർണ്ണവാൽ. 44

സർവ്വാഃ സമുദ്ധരേദ്രാജാ പിതേവ വ്യസനാൽ പ്രജാഃ
ആത്മാനമാത്മനാ ധീരോ യഥാ ഗജപതിർഗ്ഗജാൻ. 45

ഏവംവിധോ നരപതിർവ്വിമാനേനാർക്കവർച്ചസാ
വിധൂയേഹാശുഭം കൃത്സ്നമിന്ദ്രേണ സഹ മോദതേ. 46

സീദൻ വിപ്രോ വണിഗ്വൃത്ത്യാ പണ്യൈരേവാപദം തരേൽ
ഖഡ്ഗേന വാഽഽപദാക്രാന്തോ ന ശ്വവൃത്ത്യാ കഥഞ്ചന. 47

വൈശ്യവൃത്ത്യാ തു രാജന്യോ ജീവേന്മൃഗയയാഽഽപദി
ചരേദ്വാ വിപ്രരൂപേണ ന ശ്വവൃത്ത്യാ കഥഞ്ചന. 48

ശൂദ്രവൃത്തിം ഭജേൽ വൈശ്യഃ ശൂദ്രഃ കാരുകടക്രിയാം
കൃച്ഛ്റാന്മുക്തോ ന ഗർഹ്യേണ വൃത്തിം ലിപ്സേത കർമ്മണാ. 49

വേദാധ്യായസ്വധാസ്വാഹാബല്യന്നാദ്യൈര്യഥോദയം
ദേവർഷിപിതൃഭൂതാനി മദ്രൂപാണ്യന്വഹം യജേൽ. 50

യദൃച്ഛയോപപന്നേന ശുക്ലേനോപാർജ്ജിതേന വാ
ധനേനാപീഡയൻ ഭൃത്യാൻ ന്യായേനൈവാഹരേൽ ക്രതൂൻ. 51

കുടുംബേഷു ന സജ്ജേത ന പ്രമാദ്യേൽ കുടുംബ്യപി
വിപശ്ചിന്നശ്വരം പശ്യേദദൃഷ്ടമപി ദൃഷ്ടവൽ. 52

പുത്രദാരാപ്തബന്ധൂനാം സംഗമഃ പാന്ഥസംഗമഃ
അനുദേഹം വിയന്ത്യേതേ സ്വപ്നോ നിദ്രാനുഗോ യഥാ. 53

ഈവിധം ബൃഹദ്വ്രതധരനാം ധരാസുരൻ
പാവകൻമട്ടുജ്ജ്വലിച്ചുഗ്രമാം തപസ്സിനാൽ
കർമ്മവാസനകളെയശേഷം ദഹിപ്പിച്ചു
നിർമ്മലചിത്തനായെൻ ഭക്തനായ്—
ഭവിച്ചീടും. 36

ആഗമമഭ്യസിച്ചിട്ടടുത്ത ഗൃഹാശ്രമം—
പൂകുവാനിച്ഛിച്ചിടൻ ശക്തിക്കുതക്കവണ്ണം
ഗുരുദക്ഷിണയേകിത്തദനുഗ്രഹം വാങ്ങി—
പ്പുരിചിൽക്കളിക്കണം തദനുവാദത്തൊടും. 37

ഉത്തമദ്വിജനഥ ഗൃഹസ്ഥാശ്രമത്തെയോ
പദ്ധതിക്കൊത്തു വാനപ്രസ്ഥമോ സന്യാസമോ
സ്വീകരിച്ചീടാമെന്നാൽ ക്രമത്തിലന്യാശ്രമം—
പൂകുക നന്നീ വിധി ഭക്തനെബ്ബാധിച്ചീടാ 38

അനിന്ദ്യയായിത്തന്നിൽക്കുറഞ്ഞ വയസ്സാന്തു
തനിക്കു തുല്യയായിസ്സവർണ്ണയായിരിക്കും
ജായയേ വിധിക്കൊത്തു വിവാഹംകഴിക്കണം
മായമെന്നിയേ ഗൃഹസ്ഥാശ്രമമിച്ഛി—
ക്കുവോൻ. 39

അദ്ധ്വരാദ്ധ്യയനങ്ങൾ ദാനവും [1]ദ്വിജന്മാക്കൾ—
ക്കത്രയും വേണമെന്നാൽ ദാനം സ്വീകരിക്കാനും
വേദാധ്യാപനത്തിനും യജിക്കുന്നതിനുമാ—
മേദിനീസുരർക്കല്ലാതില്ലധികാരമാക്കും
ദാനസ്വീകാരം നിജപ്രഭാവയശസ്സുപോ—
ഹാനികാരണമെന്നു ചിന്തിപ്പോ,നന്യങ്ങളാം
രണ്ടു വൃത്തികൾകൊണ്ടു ജീവിക്കാ,മതിൽ
ദോഷം—
കണ്ടീടുന്നവൻ ശിലവൃത്തിയാൽ
ജീവിക്കണം, 41

വിപ്രൻെറ ദേഹം വെറും തുച്ഛമാം സുഖങ്ങളിൽ
തല്പരമായീടേണ്ടതല്ലതീ ലോകത്തിങ്കൽ
കൃച്ഛ്റമാം തപോനിഷ്ഠയ്ക്കായിട്ടും മൃതിശേഷ—
മുച്ചസൗഖ്യാനുഭവത്തിന്നുമായുള്ളതത്രേ. 42

ശിലവൃത്തിയുമുഞ്ഛവൃത്തിയുംകൊണ്ടു തുഷ്ടി—
കലരും ചിത്തമാന്നു രജസ്സു തീണ്ടാത്തതാം
ധർമ്മത്തെസ്സേവിച്ചെന്നിൽ മാനസം സമർപ്പിച്ചു
ചെമ്മേ തന്മന്ദിരത്തിൽ വസിച്ചുകൊണ്ടുതന്നെ
അതിയായാശ തുച്ഛവിഷയസുഖങ്ങളിൽ
പതിയാത്തവനായിശ്ശാന്തിയെ പ്രാപി—
ക്കണം. 43

മത്പരായണനായിത്തളർന്നു കിടന്നിടും
വിപ്രനെസ്സമുദ്ധരിച്ചീടുന്ന ജനങ്ങളെ
ക്ഷിപ്രമേതാപത്തിലുംനിന്നർണ്ണവത്തിൽനിന്നും
കപ്പലെന്നതുപോലെ കടത്തിവിടുന്നു ഞാൻ. 44

മക്കളെയച്ഛനെന്ന വിധത്തിൽ പ്രജാളിയെ—
യൊക്കെയും നരപാലൻ രക്ഷിച്ചീടേണ്ടതത്രേ
ധീരനാം ഗജനാഥൻ വാരണങ്ങളെപ്പോലു—
ദ്ധാരണംചെയ്തീടണമാത്മാവെയാത്മാവി—
നാൽ. 45

ഇമ്മട്ടിലുള്ള മന്നൻ ദോഷങ്ങൾ നശിപ്പിച്ചി—
ജ്ജന്മത്തിൽത്തന്നെയർക്കനെന്നപോൽ
മിന്നുന്നതാം
വിമാനമേറിച്ചെന്നു ദേവേന്ദ്രനോടുകൂടി—
സ്സുഖമായിരുന്നുകൊണ്ടാനന്ദിക്കുന്നു പാരം. 46

ക്ലിഷ്ടനാം വിപ്രൻ വൈശ്യവ്യാപാരം—
കൊണ്ടോ ക്രയ—
വസ്തുക്കൾകൊണ്ടോ വിപത്സന്ധിയെ—
ക്കടക്കണം
ഖഡ്ഗോപജീവിയായും തീർന്നിടാമെന്നാൽ
തീരെ
കൈക്കൊണ്ടീടരുതൊരുമട്ടിലും
ശ്വാനവൃത്തി. 47

ക്ഷത്രിയൻ വൈശ്യവൃത്തി കൈക്കൊണ്ടോ
വേട്ടയാലോ
പൃഥ്വീസുരൻെറ വൃത്തിമൂലമോ വിപത്തിങ്കൽ
ജീവിച്ചീടണ,മെന്നാലവനും നീചവൃത്തി
കൈവരിക്കരുതൊരുകാലത്തുമൊന്നു—
കൊണ്ടും. 48

വൈശ്യനാപത്തിലംഗീകാര്യമാം ശൂദ്രവൃത്തി—
യാശാരിപ്പണി, പായ്നെയ്ത്തിത്യാദി ശൂദ്രനുമാം
കഷ്ടത്തിൽനിന്നു മോചിച്ചീടുവോൻ
നിന്ദ്യകർമ്മ—
മിഷ്ടമായ് സ്വീകരിച്ചു കാലത്തെക്കഴി—
ക്കൊലാ. 49

വേദാദ്ധ്യയനഹോമശ്രാദ്ധബല്യന്നാദിയാൽ
സാദരം മദീയമാം മൂർത്തികളാമൃഷീന്ദ്രർ
ദേവന്മാർ പിതൃഭൂതവർഗ്ഗങ്ങൾ മനുഷ്യരെ—
ന്നീവിധമെല്ലാരെയുമനപഹം യജിക്കണം. 50

ഭൃത്യരെശ് ശുദ്ധാർജ്ജിതധനമോ വശാൽവരു—
മർത്ഥമോകൊണ്ടു രക്ഷിച്ചിട്ടു വേണം
യജിക്കാൻ 51

കുടുംബങ്ങളിലരുതാസക്തി, കുടുംബിയാ—
യിടുന്ന പുരുഷനും പ്രമാദിക്കരുതേതും
വാനുലകവും പാർത്താലീ ലോകം പോലെ
നശ്യ—
മാണെന്നു കണ്ടീടണം പണ്ഡിതനായുള്ളവൻ. 52

ഭാര്യാപുത്രാപ്തബന്ധുസംഗമം പാർത്താൽ യാത്ര—
ക്കാരുടെ ചേർച്ചയെന്നവിധമേ ഗണിക്കേണ്ടു
നിദ്രയെയനുസരിച്ചിയലും സ്വപ്നംമട്ടിൽ
സത്വരം ദേഹംപ്രതി വേർപെട്ടുപോകു—
ന്നിതു. 53

1 ബ്രാഹ്മണക്ഷത്രിയവൈശ്യജാതിക്കാർ

ഇത്ഥം പരിമൃശന്മുക്തോ ഗൃഹേഷ്വതിഥിവദ്വസൻ
ന ഗൃഹൈരനുബദ്ധ്യേത നിർമ്മമോ നിരഹങ്കൃതഃ. 54
കർമ്മഭിർഗൃഹമേധീയൈരിഷ്ട്വാ മാമേവ ഭക്തിമാൻ
തിഷ്ഠേദ്വനം വോപവിശേൽ പ്രജാവാൻ വാ പരിവ്രജേൽ. 55
യസ്ത്വാസക്തമതിർഗ്ഗേഹേ പുത്രവിത്തൈഷണാതുരഃ
സ്ത്രൈണഃ കൃപണധീർമ്മൂഢോ മമാഹമിതി ബദ്ധ്യതേ. 56
അഹോ മേ പിതരൗ വൃദ്ധൗ ഭാര്യാബാലാത്മജാഽഽത്മജാഃ
അനാഥാ മാമൃതേ ദീനാഃ കഥം ജീവന്തി ദുഃഖിതാഃ. 57
ഏവം ഗൃഹാശയാക്ഷിപ്തഹൃദയോ മൂഢധീരയം
അതൃപ്തസ്താനനുദ്ധ്യായൻ മൃതോഽന്ധം വിശതേ തമഃ. 58

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
സപ്തദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12886 ഏകാദശസ്കന്ധേ ശ്ലോകാഃ 746

---

## അഷ്ടാദശോഽധ്യായഃ

ശ്രീഭഗവാനുവാച

വനം വിവിക്ഷുഃ പുത്രേഷു ഭാര്യാം ന്യസ്യ സഹൈവ വാ
വന ഏവ വസേച്ഛാന്തസ്തൃതീയം ഭാഗമായുഷഃ. 1
കന്ദമൂലഫലൈർവ്വന്യൈർമ്മേദ്ധ്യൈർവൃത്തിം പ്രകല്പയേൽ
വസീത വല്ക്കലം വാസസ്തൃണപർണ്ണാജിനാനി ച. 2
കേശരോമനഖശ്മശ്രുമലാനി ബിഭൃയാദ്ദതഃ
ന ധാവേദപ്സു മജ്ജേത ത്രികാലം സ്ഥണ്ഡിലേശയഃ. 3
ഗ്രീഷ്മേ തപ്യേത പഞ്ചാഗ്നീൻ വർഷാസ്വാസാരഷാഡ്ജലേ
ആകണ്ഠമഗ്നഃ ശിശിരേ ഏവം വൃത്തസ്തപശ്ചരേൽ. 4
അഗ്നിപക്വം സമശ്നീയാൽ കാലപക്വമഥാപി വാ
ഉലൂഖലാശ്മകുട്ടോ വാ ദന്തോലൂഖല ഏവ വാ. 5
സ്വയം സഞ്ചിനുയാൽ സർവ്വമാത്മനോ വൃത്തികാരണം
ദേശകാലബലാഭിജ്ഞോ നാദദീതാന്യദാഹൃതം 6
വന്യൈശ്ചരുപുരോഡാശൈർന്നിർവ്വപേൽ കാലചോദിതാൻ
ന തു ശ്രൗതേന പശുനാ മാം യജേത വനാശ്രമീ. 7
അഗ്നിഹോത്രം ച ദർശശ്ച പൂർണ്ണമാസശ്ച പൂർവ്വവൽ
ചാതുർമ്മാസ്യാനി ച മുനേരാമ്നാതാനി ച നൈഗമൈഃ. 8
ഏവം ചീർണ്ണേന തപസാ മുനിർധമനിസന്തതഃ
മാം തപോമയമാരാദ്ധ്യ ഋഷിലോകാദുപൈതി മാം. 9
യസ്ത്വേതത് കൃച്ഛ്റതശ്ചീർണ്ണം തപോ നിഃശ്രേയസം മഹൽ
കാമായാല്പീയസേ യുഞ്ജ്യാദ് ബാലിശഃ കോഽപരസ്തതഃ. 10
യദാസൗ നിയമേഽകല്പോ ജരയാ ജാതവേപഥുഃ
ആത്മന്യഗ്നീൻ സമാരോപ്യ മച്ചിത്തോഽഗ്നിം സമാവിശേൽ. 11
യദാ കർമ്മവിപാകേഷു ലോകേഷു നിരയാത്മസു
വിരാഗോ ജായതേ സമ്യങ്ന്യസ്താഗ്നിഃ പ്രവ്രജേത്തതഃ. 12
ഇഷ്ട്വാ യഥോപദേശം മാം ദത്ത്വാ സർവ്വസ്വമൃത്വിജേ
അഗ്നീൻ സ്വപ്രാണ ആവേശ്യ നിരപേക്ഷഃ പരിവ്രജേൽ. 13
വിപ്രസ്യ വൈ സംന്യസതോ ദേവാ ദാരാദിരൂപിണഃ
വിഘ്നാൻ കുർവ്വന്ത്യയം ഹ്യസ്മാനാക്രമ്യ സമിയാൽ പരം. 14

ഇത്തരം വിചാരിച്ചു വിഷയനിർമ്മുക്തനായ്
സങ്ഗമത്തിലതിഥിയെന്നതുപോൽ നിവസിച്ചു
അഹങ്കാരാപേതനായ് മമത്വമുപേക്ഷിച്ചു
ഗൃഹിണീപുത്രാദ്യരാൽ ബദ്ധനാകാതെ വാഴ്ക. 54
ഭക്തനോ, ഗൃഹികൾക്കു വിധിച്ച കർമ്മങ്ങളാൽ
നിത്യവുമെന്നെത്തന്നെ യജിച്ചു വേണ്ടുംവിധം
സന്താനസംയുക്തനായ് വസിച്ചീടുക പിന്നെ–
ക്കാന്താരം ഗമിക്കയോ സന്ന്യസിക്കയോ
ചെയ്യാം. 55
ആരൊരാൾ മന്ദിരത്തിലാസക്തധീയായ് പുത്ര–
ന്മാരിലും ധനത്തിലുമധികമാസക്തനായ്
വർത്തിക്കുമവൻ സ്ത്രീകൾക്കധീനനായി ദുഃഖ–
ബുദ്ധിയായ് മൂഢനായിബ്ബദ്ധനാം
മമത്വത്താൽ. 56
കഷ്ടമെൻ പിതാവുമെൻ മാതാവും വൃദ്ധരായി
കെട്ടിയോൾ വെറും ചെറുകുട്ടികളോടു
ചേർന്നോൾ
സൂനുക്കളെല്ലാം ദീനരനാഥർ ദുഃഖിതന്മാർ
ഞാനില്ലാതിവർ കാലമെങ്ങനെകഴിച്ചീടും. 57
ഇത്തരം ഗൃഹാശയാലത്യന്തം തരളിത–
ചിത്തനായ് മൂഢധീയാമായവനതൃപ്തനായ്
അവരെ സ്മരിച്ചുകൊണ്ടന്തകാലയംതന്നിൽ
പ്രവേശിച്ചഹോ! മഹാനരകം ഭുജിക്കുന്നു. 58

---

## അദ്ധ്യായം 18

ശ്രീഭഗവാൻ പറഞ്ഞു

വനവാസത്തിനായിക്കാമിപ്പോൻ കളത്രത്തെ
തനയന്മാരിൽ ഭരമേല്പിച്ചോ തൻെറകൂടെ
കാനനംനയിച്ചോ തന്നായുസ്സിൽ മൂന്നാംഭാഗം
സാനന്ദം കാട്ടിൽ കഴിച്ചീടണം ശാന്തനായി. 1
വനത്തിൽ കിട്ടും ശുദ്ധഫലമൂലാദ്യങ്ങളാൽ
ദിനവൃത്തികൾ സാധിച്ചീടണം മൃഗത്തോലോ
ഇലയോ പുല്ലോ തുന്നിച്ചേർത്തതോ മരത്തിൻെറ
തൊലിയോ ഗുഹ്യഭാഗം മറയ്ക്കാൻ ധരിക്കണം. 2
കളയിക്കൊലാ മുടി, മുറിച്ചീടൊലാ നഖം
വളർത്തീടണം താടിരോമങ്ങൾ, ദന്തങ്ങളെ
വെളുപ്പിക്കൊലാ സന്ധ്യ മൂന്നിലും
മേൽ തേക്കാതെ
കുളിച്ചീടണം മുങ്ങി നിലത്തു ശയിക്കണം. 3
ഗ്രീഷ്മത്തിൽ പഞ്ചാഗ്നിതൻ മദ്ധ്യത്തിൽ
സ്ഥിതിചെയ്തും
വർഷകാലത്തു മഴ മുഴുവൻ മെയ്യിലേററും
ആകണ്ഠം സലിലത്തിൽ ശീതകാലത്തു നിന്നും
വ്യാകുലഹീനം തപസ്സാചരിക്കകവേണം. 4
വഹ്നിയിൽ കിഴങ്ങുകൾ ചുട്ടിട്ടോ കാലപക്വ–
ധാന്യങ്ങളുരലിലോ കല്ലിലോ കുത്തിയിട്ടോ
അല്ലെങ്കിലതുകളെപ്പല്ലുകൾകൊണ്ടുതന്നെ
നല്ലപോലുമികളഞ്ഞെടുത്തോ ഭക്ഷിക്കണം. 5
സുഖമായ് ദേഹശക്തിയുക്തനായ്
വർത്തിക്കുവോൻ
[1]സ്വകവൃത്തിക്കു വേണ്ട സർവസാധനങ്ങളും
താനേ നേടണമാപൽക്കാലത്തിലല്ലാതന്യ–
നാനയിച്ചീടുന്നവയംഗീകരിച്ചീടൊലാ. 6
വന്യങ്ങൾ ചരുപുരോഡാശങ്ങൾവശാൽ
കൊണ്ടു–
വന്നീടുവോരെ വാനപ്രസ്ഥൻ സത്കരിക്കണം
വേദോക്തവിധിയനുസരിച്ചു പശുഹിംസ
ചെയ്തെന്നെയൊരിക്കലുമാരാധിക്കരുതല്ലോ. 7
തപ്പണമഗ്നിഹോത്രം സംക്രമം ചാതുർമ്മാസ്യ–
മിപ്പടിയുള്ള സർവകർമ്മവും പണ്ടേപ്പോലെ
വാനപ്രസ്ഥനാം മുനിയാചരിക്കണമെന്നു–
താനാഗമജ്ഞരെല്ലാം നിശ്ചയിച്ചിരിക്കുന്നു. 8
ഈമട്ടു തപസ്സിനാൽ ഞരമ്പെഴുന്നീടിന
മാമുനി തപോമയനായിരുന്നീടുമെന്നെ
ശരിയായർച്ചിച്ചൃഷിലോകത്തെത്തള്ളിവന്നി–
ട്ടൊരുമിച്ചീടുമെന്നോടെന്നതിൽ തർക്കമില്ല. 9
പണിപ്പെട്ടാർജ്ജിച്ചതായ് മഹത്താം
മോക്ഷസ്ഥാന–
മണയ്ക്കുന്നതായിടുമിത്തപസ്സോർത്തീടുകിൽ
അല്പീയസ്സായീടിന വിഷയസുഖങ്ങൾക്കായ്
നിഷ്ഫലമുപയോഗിക്കുന്നവൻ മൂഢനത്രേ. 10
ജരബാധിച്ചു ദേഹംവിറച്ചു നിത്യകർമ്മാ–
ചരണത്തിനു തീരെയസമർത്ഥനാം യോഗി
ഹൃദയംതന്നിൽ നന്നായഗ്നിയെയാരോപിച്ചു
ചിതാഗ്നിതന്നിലെന്നെ സ്മരിച്ചുപൂകീടണം. 11
കർമ്മത്തിൻഫലങ്ങളായ് നരകലോകത്തോടു
സാമ്യതവഹിക്കുമിബ്ഭുവനങ്ങളിൽപരം
വിരക്തിയെപ്പോഴുണ്ടാമക്ഷണമഗ്നിഹോത്രം
പരിത്യജിച്ചു സന്ന്യാസാശ്രമം വരിക്കണം. 12
നിരപേക്ഷനായാചാര്യോപദേശപ്രകാരം
ഹരിയാമെന്നെ യജിച്ചിട്ടഥ സ്വസ്വവും
ഋത്വിക്കിനരുളി സ്വപ്രാണനിലഗ്നികളെ–
യദ്ധ്യാവേശിപ്പിച്ചുടൻ സന്ന്യാസം
വരിക്കണം. 13
സന്ന്യസിക്കുവാനാശിച്ചീടിന ഭൂദേവനു
വിണ്ണവർ കളത്രാദിരൂപങ്ങളാൺവന്നു
"നമ്മേയതിക്രമിച്ചിട്ടിവനപ്പുറംപദം
ചെമ്മേ പൂകു"മെന്നോർത്തു
വിഘ്നങ്ങളുണ്ടാക്കിടും. 14

---

1 തൻെറ കാലക്ഷേപം.

ബിഭൃയാച്ചേന്മുനിർവ്വാസഃ കൗപീനാച്ഛാദനം പരം
ത്യക്തം ന ദണ്ഡപാത്രാഭ്യാമന്യൽ കിഞ്ചിദനാപദി. 15

ദൃഷ്ടിപൂതം ന്യസേൽ പാദം വസ്ത്രപൂതം പിബേജ്ജലം
സത്യപൂതാം വദേദ് വാചം മനഃപൂതം സമാചരേൽ. 16

മൗനാനീഹാനിലായാമാ ദണ്ഡാ വാഗ്ദേഹചേതസാം
ന ഹ്യേതേ യസ്യ സന്ത്യംഗ വേണുഭിന്ന ഭവേദ്യതിഃ. 17

ഭിക്ഷാം ചതുർഷു വർണ്ണേഷു വിഗർഹ്യാൻ വർജ്ജയംശ്ചരേൽ
സപ്താഗാരാനസംക്ലൃപ്താംസ്തുഷ്യേല്ലബ്ധേന താവതാ. 18

ബഹിർജ്ജലാശയം ഗത്വാ തത്രോപസ്പൃശ്യ വാഗ്യതഃ
വിഭജ്യ പാവിതം ശേഷം ഭുഞ്ജീതാശേഷമാഹൃതം. 19

ഏകശ്ചരേന്മഹീമേതാം നിഃസംഗഃ സംയതേന്ദ്രിയഃ
ആത്മക്രീഡ ആത്മരത ആത്മവാൻ സമദർശനഃ. 20

വിവിക്തക്ഷേമശരണോ മദ്ഭാവവിമലാശയഃ
ആത്മാനം ചിന്തയേദേകമഭേദേന മയാ മുനിഃ. 21

അന്വീക്ഷേതാത്മനോ ബന്ധം മോക്ഷം ച ജ്ഞാനനിഷ്ഠയാ
ബന്ധ ഇന്ദ്രിയവിക്ഷേപോ മോക്ഷ ഏഷാം ച സംയമഃ. 22

തസ്മാന്നിയമ്യ ഷഡ്വർഗ്ഗം മദ്ഭാവേന ചരേന്മുനിഃ
വിരക്തഃ ക്ഷുല്ലകാമേഭ്യോ ലബ്ധ്വാഽഽത്മനി സുഖം മഹൽ. 23

പുരഗ്രാമവ്രജാൻ സാർത്ഥാൻ ഭിക്ഷാർത്ഥം പ്രവിശംശ്ചരേൽ
പുണ്യദേശസരിച്ഛൈലവനാശ്രമവതീം മഹീം. 24

വാനപ്രസ്ഥാശ്രമപദേഷ്വഭീക്ഷ്ണം ഭൈക്ഷ്യമാചരേൽ
സംസിദ്ധ്യത്യാശ്വസംമോഹഃ ശുദ്ധസത്ത്വഃ ശിലാന്ധസാ. 25

നൈതദ്വസ്തുതയാ പശ്യേൽ ദൃശ്യമാനം വിനശ്യതി
അസക്തചിത്തോ വിരമേദിഹാമുത്ര ചികീർഷിതാൽ. 26

യദേതദാത്മനി ജഗന്മനോവാക്പ്രാണസംഹതം
സർവ്വം മായേതി തർക്കേണ സ്വസ്ഥസ്ത്യക്ത്വാ ന തൽ സ്മരേൽ. 27

ജ്ഞാനനിഷ്ഠോ വിരക്തോ വാ മദ്ഭക്തോ വാനപേക്ഷകഃ
സലിംഗാനാശ്രമാംസ്ത്യക്ത്വാ ചരേദവിധിഗോചരഃ. 28

ബുധോ ബാലകവൽ ക്രീഡേൽ കുശലോ ജഡവച്ചരേൽ
വദേദുന്മത്തവദ്വിദ്വാൻ ഗോചര്യാം നൈഗമശ്ചരേൽ. 29

വേദവാദരതോ ന സ്യാന്ന പാഖണ്ഡീ ന ഹൈതുകഃ
ശുഷ്കവാദവിവാദേ ന കഞ്ചിൽ പക്ഷം സമാശ്രയേൽ. 30

നോദ്വിജേത ജനാദ്ധീരോ ജനം ചോദ്വേജയേന്ന തു
അതിവാദാംസ്തിതിക്ഷേത നാവമന്യേത കഞ്ചന
ദേഹമുദ്ദിശ്യ പശുവദ്വൈരം കുര്യാന്ന കേനചിൽ. 31

ഏക ഏവ പരോ ഹ്യാത്മാ ഭൂതേഷ്വാത്മന്യവസ്ഥിതഃ
യഥേന്ദുരുദപാത്രേഷു ഭൂതാന്യേകാത്മകാനി ച. 32

അലബ്ധ്വാ ന വിഷീദേത കാലേ കാലേഽശനം ക്വചിൽ
ലബ്ധ്വാ ന ഹൃഷ്യേദ്ധൃതിമാനുഭയം ദൈവതന്ത്രിതം 33

സന്ന്യാസി വസ്ത്രം നിജ കൗപീനം മറയുന്ന-
വണ്ണമേ ധരിക്കേണ്ടു പാത്രവും ദണ്ഡുമെന്യേ
മറ്റൊന്നുമാപത്തില്ലാതിരിക്കുംസമയത്തിൽ
ചെറുമേ സ്വീകരിക്കാൻ പാടില്ലെന്നത്രേ
വിധി. 15
ദൃഷ്ടിയാൽ ശോധിച്ചിടത്തടികൾ വച്ചീടണം
വസ്ത്രത്താൽ ശുദ്ധിചെയ്ത സലിലം കുടിക്കണം
സത്യത്താൽ ശുദ്ധമായ വാക്കോതിടേണം
ഹൃത്തിൽ
നിർദ്ദോഷമെന്നു തോന്നും കൃത്യമാചരിക്കണം. 16
അനീഹ, മൗന , പ്രാണായാമമെന്നിത്രിദണ്ഡ-
മനഘാ! വേണം മെയ്ക്കും വാക്കിനും മനസ്സിനും
എന്നിവയെന്യേ വെറും മുക്കവരമാം മുള-
യൊന്നെന്നും ചുമക്കുവോൻ സന്യാസിയാകാ
നൂനം. 17
നാലുവർണ്ണത്തിലും നിന്നതീവ നിന്ദ്യന്മാരോ-
ടാളാതെ സഞ്ചരിച്ചു വാങ്ങുകവേണം ഭിക്ഷ
നിർണ്ണയിച്ചീടാതുള്ളോരേഴ ഗേഹത്തിൽനിന്നു-
മാന്നു കൊള്ളണം ലഭിപ്പതിലും തൃപ്തിവേണം. 18
വെളിക്കെങ്ങാനുമുള്ള ജലാശയത്തിലാളം
ജലത്താലുപസ്പർശംചെയ്തു സംശുദ്ധമാക്കി
ആനീതം ഭിക്ഷ പകിട്ടാഗതന്മാർക്കു നല്കി
മൗനിയായ് ബാക്കിഭാഗം മുഴവൻ
ഭുജിക്കണം. 19
സംഗമററിന്ദ്രിയങ്ങളടക്കിയാത്മാവിൽത്താൻ
സംക്രീഡിച്ചനാരതം രമിക്കുന്നവനായി
മാനസംവശത്താക്കിസ്സമദർശനനായി-
ത്താനേയീധരിത്രിയിൽ സഞ്ചരിക്കണം
മുനി. 20
ആരുമില്ലാത്ത സുഖസ്ഥലത്തിലിരുന്നെന്നെ
നേരേ ചിന്തിച്ചു ചിത്തം ശുദ്ധമാക്കിയശേഷം
മുനിയേകാത്മാവിനെയെന്നിൽനിന്നു-
ഭിന്നനായ്
നിനച്ചു നിരന്തരം ധ്യാനിച്ചീടുകവേണം. 21
ജ്ഞാനനിഷ്ഠയാലാത്മബന്ധനിർവ്വാണങ്ങളെ-
ത്താനേ പര്യാലോചനചെയ്യണം വേണ്ടുംവിധം
ഇന്ദ്രിയചാഞ്ചല്യമായീടുന്നു ബന്ധം പിന്നെ
തന്നിയന്ത്രണമത്രേ മോക്ഷവും സൂക്ഷ്മ-
മോർക്കിൽ 22
അതിനാൽ ചിത്തത്തെയും പഞ്ചേന്ദ്രി-
യങ്ങളേയു-
മൊതുക്കി ക്ഷുദ്രങ്ങളാം വിഷയങ്ങളിൽനിന്നും
വിരക്തനായിത്തന്നിലുള്ളതാം മഹത്സുഖം
വരിച്ചു മദ്ഭാവനായ് സഞ്ചരിക്കണം മുനി. 23
പുരഗ്രാമൗഘത്തിലും ജനതാമദ്ധ്യത്തിലും
ചരിച്ചു ഭിക്ഷയേററു പുണ്യസ്ഥാനങ്ങളാകും
ദേശങ്ങൾ സരിത്തുകൾ കാടുകൾ പർവ്വതങ്ങ-
ളാശ്രമങ്ങളും ചുററിസ്സഞ്ചരിക്കുകവേണം. 24
വാനപ്രസ്ഥാശ്രമങ്ങൾതോറും ചെന്നടിക്കടി
താനെടുക്കണം ഭിക്ഷയാ ശുദ്ധശിലാന്നത്താൽ
ശുദ്ധാന്തഃകരണനായ് സമ്മോഹവിഹീനനായ്
സത്വരം മോക്ഷം പ്രാപിച്ചീടുന്നു നൂനം മുനി. 25
കാണുന്നതൊന്നും പരമാർത്ഥമായുള്ളതെന്നു
കാണരുതെല്ലാം ക്ഷണാൽ നശിച്ചീടുന്നതത്രേ
ആകയാലിഹപരലോകചിന്തനത്തിൽ നി-
ന്നാകെയാ യോഗി വേഗം വിരമിക്കു-
കവേണം. 26
മാനസം പ്രാണൻ വചസ്സെന്നിവ ചേർന്നതായി
ഭാനിക്കുമീപ്രപഞ്ചമാത്മാവിൽ മായയാലെ
തോന്നിപ്പതെന്നു യുക്തികൊണ്ടുറച്ചെല്ലാം തള്ളി
പിന്നെ സ്വസ്ഥനാമവനിതൊന്നും
സ്മരിക്കൊലാ. 27
അനപേക്ഷനോ ജ്ഞാനനിഷ്ഠനോ വിഷയാശ-
യണവും ബാധിച്ചീടാത്തവനോ മദ്ഭക്തനോ
ആയിടും മുനിവിധിനിഷേധങ്ങൾക്കതീത-
നായി[1]സ്സലിംഗാശ്രമംവിട്ടു സഞ്ചരിക്കണം 28
ജ്ഞാനി സംസാരിച്ചിടും ഭ്രാന്തനെപ്പോൽ
മാനാവ-
മാനചിന്തനമെന്യേ കളിക്കും ബാലനെപ്പോൽ
വേദാർത്ഥം ധരിക്കിലും വിധിയും നിഷേധവു-
മാദരിക്കാതെയവൻ ഗോചര്യയാചരിക്കും. 29
വേദവാദാസക്തനും പാഖണ്ഡപക്ഷീയനും
ഹേതുവാദിയുമായിത്തീരരുതൊരിക്കലും
ശുഷ്കമാം വാദപ്രതിവാദത്തിലൊരുപക്ഷം
നില്ക്കരുതതു പാർത്താൽ നിഷ്പ്രയോജനമത്രേ. 30
ബുദ്ധിമാൻ വെറുക്കൊല്ലാ ജനത്തെജ്ജന-
ങ്ങൾതൻ
ഹൃത്തിലും തന്നെപ്പററി വെറുപ്പുണ്ടാക്കീടൊലാ
നിന്ദാവാക്കുകളെല്ലാം സഹിച്ചീടണം താനു-
മന്യരെ നിന്ദിക്കൊലാ, നശ്യമാം ശരീരത്തെ
ഉന്നിക്കേവലം മൃഗമെന്നതുപോലെതന്നെ-
യന്യരിൽ വൈരംവച്ചുകൊണ്ടിരിക്ക-
രുതേതും. 31
ഏകനായ് സർവ്വഭൂതജാലത്തിൽനിന്നു ഭിന്ന-
നാകുമാത്മാവുതന്നിൽത്തന്നെ സംസ്ഥിതനല്ലോ
ഒരേനേരത്തു പല ജലപാത്രത്തിൽച്ചന്ദ്രൻ
പരിപൂർണ്ണനായ് പരിലസിക്കുന്നതുപോലെ
സർവ്വഭൂതൗഘത്തിലുമേകനായീടുമാത്മാ-
വാവസിച്ചീടുന്നു സമ്പൂർണ്ണനായെന്നേ വേണ്ടു. 32
ഒട്ടമേ ഭക്ഷ്യം ചിലകാലത്തു ചിലടത്തു
കിട്ടായ്കിൽ ഖേദിക്കയും കിട്ടുകിൽ മോദിക്കയും
ധീരനായീടുന്നവൻ ചെയ്യരുതിതു രണ്ടും
പ്രാരബ്ധകർമ്മഗതിക്കൊത്തു വന്നീടുന്നതാം. 33

1 ഇന്നാരുടേതെന്ന ചിഹ്നത്തോടുകൂടിയ ആശ്രമം.

ആഹാരാത്ഥം സമീഹേത യുക്തം തൽ പ്രാണധാരണം
തത്ത്വം വിമൃശ്യതേ തേന തദ്വിജ്ഞായ വിമുച്യതേ. 34
യദൃച്ഛയോപപന്നാന്നമദ്യാച്ഛ്രേഷ്ഠമുതാപരം
തഥാ വാസസ്തഥാ ശയ്യാം പ്രാപ്തം പ്രാപ്തം ഭജേന്മുനിഃ. 35
ശൗചമാചമനം സ്നാനം ന തു ചോദനയാ ചരേൽ
അന്യാംശ്ച നിയമാൻ ജ്ഞാനീ യഥാഹം ലീലയേശ്വരഃ. 36
ന ഹി തസ്യ വികല്പാഖ്യാ യാ ച മദ്വീക്ഷയാ ഹതാ
ആദേഹാന്താൽ ക്വചിൽ ഖ്യാതിസ്തതഃ സംപദ്യതേ മയാ. 37
ദുഃഖോദർക്കേഷു കാമേഷു ജാതനിർവ്വേദ ആത്മവാൻ
അജിജ്ഞാസിതമദ്ധർമ്മോ ഗുരും മുനിമുപാവ്രജേൽ. 38
താവൽ പരിചരേദ്ഭക്തഃ ശ്രദ്ധാവാനനസൂയകഃ
യാവദ് ബ്രഹ്മ വിജാനീയാന്മാമേവ ഗുരുമാദൃതഃ. 39
യസ്ത്വസംയതഷഡ്വർഗ്ഗഃ പ്രചണ്ഡേന്ദ്രിയസാരഥിഃ
ജ്ഞാനവൈരാഗ്യരഹിതസ്ത്രിദണ്ഡമുപജീവതി. 40
സുരാനാത്മാനമാത്മസ്ഥം നിഹ്നുതേ മാം ച ധർമ്മഹാ
അവിപക്വകഷായോഽസ്മാദമുഷ്മാച്ച വിഹീയതേ. 41
ഭിക്ഷോർദ്ധർമ്മഃ ശമോഽഹിംസാ തപ ഈക്ഷാ വനൗകസഃ
ഗൃഹിണോ ഭൂതരക്ഷേജ്യാ ദ്വിജസ്യാചാര്യസേവനം. 42
ബ്രഹ്മചര്യം തപഃ ശൗചം സന്തോഷോ ഭൂതസൗഹൃദം
ഗൃഹസ്ഥസ്യാപ്യൃതൗ ഗന്തുഃ സർവ്വേഷാം മദുപാസനം. 43
ഇതി മാം യഃ സ്വധർമ്മേണ ഭജൻ നിത്യമനന്യഭാക്
സർവ്വഭൂതേഷു മദ്ഭാവോ മദ്ഭക്തിം വിന്ദതേഽചിരാൽ. 44
ഭക്ത്യോദ്ധവാനപായിന്യാ സർവ്വലോകമഹേശ്വരം
സർവ്വോൽപത്ത്യപ്യയം ബ്രഹ്മ കാരണം മോപയാതി സഃ. 45
ഇതി സ്വധർമ്മനിർണ്ണിക്തസത്ത്വോ നിർജ്ഞാതമദ്ഗതിഃ
ജ്ഞാനവിജ്ഞാനസമ്പന്നോ നചിരാൽ സമുപൈതി മാം. 46
വർണ്ണാശ്രമവതാം ധർമ്മ ഏഷ ആചാരലക്ഷണഃ
സ ഏവ മദ്ഭക്തിയുതോ നിഃശ്രേയസകരഃ പരഃ. 47
ഏതത്തേഽഭിഹിതം സാധോ ഭവാൻ പൃച്ഛതി യച്ച മാം
യഥാ സ്വധർമ്മസംയുക്തോ ഭക്തോ മാം സമിയാൽ പരം. 48

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
അഷ്ടാദശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12934 ഏകാദശസ്കന്ധേ ശ്ലോകാഃ 794

---

## ഏകോനവിംശോഽധ്യായഃ

ശ്രീഭഗവാനുവാച

യോ വിദ്യാശ്രുതസമ്പന്ന ആത്മവാൻ നാനുമാനികഃ
മായാമാത്രമിദം ജ്ഞാത്വാ ജ്ഞാനം ച മയി സംന്യസേൽ. 1
ജ്ഞാനിനസ്ത്വഹമേവേഷ്ടഃ സ്വാർത്ഥോ ഹേതുശ്ച സംമതഃ
സ്വർഗ്ഗശ്ചൈവാപവർഗ്ഗശ്ച നാന്യോഽർത്ഥോ മദൃതേ പ്രിയഃ. 2
ജ്ഞാനവിജ്ഞാനസംസിദ്ധാഃ പദം ശ്രേഷ്ഠം വിദുർമ്മമ
ജ്ഞാനീ പ്രിയതമോഽതോ മേ ജ്ഞാനേനാസൗ ബിഭർത്തി മാം. 3
തപസ്തീർത്ഥം ജപോ ദാനം പവിത്രാണീതരാണി ച
നാലം കുർവ്വന്തി താം സിദ്ധിം യാ ജ്ഞാനകലയാ കൃതാ. 4

ഭക്ഷണപദാൎത്ഥത്തിനായി പ്രവൎത്തിക്കണം
ഭിക്ഷുക,നാവശ്യംതാൻ പ്രാണധാരണമാക്കം
അതിനാലല്ലോ തത്ത്വമാരാഞ്ഞറിഞ്ഞു ജനി–
മൃതിദുഃഖത്തിൽനിന്നു മോചിച്ചീടുന്നു ദേഹി. 34
നല്ലതാകിലും തീയതാകിലും യദൃച്ഛയായ്
തെല്ലന്നം ലഭിപ്പതു ഭുജിച്ചീടണം മുനി
ആവിധം വസ്ത്രങ്ങളും ശയ്യയുമപ്പോഴപ്പോൾ
കൈവരുന്നതു കൈക്കൊണ്ടീടണം
മടിയെന്യേ. 35
സ്നാനശൗചാചമനാദ്യങ്ങളാം കൎമ്മങ്ങളെ
ജ്ഞാനിയാചരിക്കണം പ്രേരണയില്ലാതെതാൻ
ലീലയായ്ച്ചിലനേരമീശനാം ഞാനെന്നതു–
പോലന്യനിയമങ്ങൾകൂടിയാചരിക്കണം. 36
ഇല്ലവനൊട്ടുംതന്നെ ഭേദധീ നശിച്ചപോ–
യുള്ളതാകവേയെന്നെ ധ്യാനിക്കനിമിത്തമായ്
ചിലടത്താ പ്രതീതി ശരീരനാശംവരെ
നിലനിന്നാലുമവനെന്നിൽത്താൻ
ചേൎന്നുകൊള്ളും. 37
ദുഃഖോദൎക്കങ്ങളാകും വിഷയങ്ങളെപ്പാൎത്തു
ചിക്കെന്നു നിൎവിണ്ണനായീടിലുമദ്ധൎമ്മത്തെ
അറിയാതിരുന്നീടുമാത്മവാൻ പ്രശാന്തനാം
ഗുരുവൎയ്യനെ പ്രാപിച്ചീടണം മടിയാതെ. 38
ഭക്തിയുമനസൂയാശീലവും നൽശ്രദ്ധയു–
മൊത്തവൻ, ഞാനായിത്താനിരിക്കു–
മാചാൎയ്യനെ
വിനയത്തോടുകൂടിശുശ്രൂഷിക്കണം സദാ
തനിക്കു സാക്ഷാത്കാരം സിദ്ധിക്കു–
ന്നാൾവരയ്ക്കും. 39
വിഷയവൈരാഗ്യവും ജ്ഞാനവും നേടീടാതെ–
യസംയതേന്ദ്രിയാന്തരംഗനായിത്തേതവൻ
ജീവനോപായമായിസ്സന്യാസം ധരിക്കുന്നു
ദേവന്മാരെയും തന്നെത്തന്നെയുമാത്മസ്ഥനാം
എന്നെയും ധൎമ്മഹന്താവാമവൻ വഞ്ചിക്കുന്നു.
തന്നെയല്ലവിപക്വകഷായനായോരവൻ
പിന്നെയീലോകത്തിലും പരലോക–
ത്തിലും നി–
ന്നെന്നേക്കും ഭ്രഷ്ടനായി നഷ്ടനായ്ത്തീരും
ദൃഢം. 41
ശമവുമഹിംസയും ഭിക്ഷുവിനും, തപസ്സും
സമസ്തപരമാൎത്ഥചിന്തയും വനസ്ഥനും
യാഗവും പ്രാണിവൃന്ദരക്ഷയും ഗൃഹസ്ഥനും
തൻഗുരുസേവ ബ്രഹ്മചാരിക്കും മുഖ്യധൎമ്മം. 42
സന്തുഷ്ടി തപോവൃത്തി ശൗചവും മത്ഭക്തിയും
ജന്തുസ്നേഹവുമെല്ലാവൎക്കുമുണ്ടാകേണ്ടതാം
ഋതുസ്നാതയാം നിജപത്നിയെ ഗൃഹാശ്രമ–
സ്ഥിതനു സംഗമിക്കാമെന്നതേയുള്ളു ഭേദം. 43

1 അനുമാനത്താലുള്ള അറിവ്.

ഈവിധമേതൊരുത്തനെപ്പൊഴുമനന്യചിന്ത
കൈവിട്ടു സ്വധൎമ്മത്താൽ സൎവ്വഭൂതൗഘത്തിലും
ഞാനിരിപ്പതായ് വീക്ഷിച്ചീയെന്നെ–
ബ്ഭജിക്കുന്നു
നൂനമക്ഷണമവൻ ഭവിപ്പു മത്ഭക്തനായ്. 44
ഉദ്ധവാ! മന്നിശ്ചലഭക്തിയാൽ പ്രപഞ്ചത്തിൽ
സൃഷ്ട്യന്തസ്ഥിതിഹേതുഭൂതനായ് നിയന്താവായ്
പരബ്രഹ്മമായ് പരിലസിക്കുമെന്നിൽച്ചേൎന്നു
പരമാനന്ദമനുഭവിക്കുന്നിതേയവൻ. 45
ഇത്തരം സ്വധൎമ്മത്താൽ ശുദ്ധാന്തഃകരണനായ്
മത്തത്ത്വവിത്തായ് ജ്ഞാനവിജ്ഞാന–
സമ്പന്നനാം
ആ ഭക്തശിരോമണി കാലതാമസമെന്യേ
പ്രാപിച്ചീടുന്നു നൂനം ഭക്തദാസനാമെന്നെ. 46
വൎണ്ണാശ്രമസ്ഥൎക്കേഴുമാചാരലക്ഷണങ്ങൾ
ചേൎന്നിടും ധൎമ്മമിതാ,ണുത്കൃഷ്ടമാമീ ധൎമ്മം
മത്ഭക്തിയുക്തമായിപ്പരമം പുരുഷാൎത്ഥ–
മുത്ഭവിപ്പിക്കുന്നതാണെന്നു നീ ധരിച്ചാലും. 47
സ്വധൎമ്മയുക്തൻ ഭക്തൻ പരനാമെന്നിലേതു
വിധത്തിലെത്തുമെന്ന ചോദ്യത്തിനിതു
ചൊന്നേൻ. 48

---

# അദ്ധ്യായം 19

ശ്രീഭഗവാൻ പറഞ്ഞു

നിതരാംവിദ്യാശ്രുതധരനായാത്മതത്ത്വ–
നിധിയായ്[1]പരോക്ഷധീ കടന്നു ലാ–
ലസിപ്പോൻ
ഇപ്രപഞ്ചത്തെ വെറും മായയാണെന്നു കണ്ടി–
ട്ടപ്പൊഴേയാ ജ്ഞാനവും സമൎപ്പിക്കണ–
മെന്നിൽ. 1
ജ്ഞാനിക്കു ഞാനാണേററം പ്രിയപ്പെട്ടവൻ
സ്വൎഗ്ഗ–
സ്ഥാനവും കാരണവും ഫലവും നിൎവ്വാണവും
ഞാനെന്ന ദൃഢബോധംമൂലമായെന്നിലെന്യേ
ക്ഷോണിയിൽ പ്രിയമവന്നില്ല
മറെറാന്നിങ്കലും. 2
ജ്ഞാനവിജ്ഞാനസിദ്ധന്മാരെൻെറയുൽകൃഷ്ടമാം
സ്ഥാനത്തെയറിയുന്നുണ്ടവരാ ജ്ഞാനത്തിനാൽ
ഭരിക്കുന്നെന്നെയതുകാരണം യഥാൎത്ഥമാ–
മറിവുള്ളവനത്രേയെനിക്കേററവുമിഷ്ടൻ. 3
തപസ്സുകൊണ്ടും തീൎത്ഥജപദാനങ്ങൾകൊണ്ടു–
മപരങ്ങളാം പരിശുദ്ധകൎമ്മങ്ങൾകൊണ്ടും
സിദ്ധിക്കയില്ല നൂനം വിവേകകലമൂല–
മെത്തേണ്ടതായീടുമീയുൽകൃഷ്ടമായ സിദ്ധി. 4

തസ്മാൽ ജ്ഞാനേന സഹിതം ജ്ഞാത്വാ സ്വാത്മാനമുദ്ധവ
ജ്ഞാനവിജ്ഞാനസമ്പന്നോ ഭജ മാം ഭക്തിഭാവിതഃ. 5

ജ്ഞാനവിജ്ഞാനയജ്ഞേന മാമിഷ്ട്വാffത്മാനമാത്മനി
സർവ്വയജ്ഞപതിം മാം വൈ സംസിദ്ധിം മുനയോ/ഗമൻ. 6

ത്വയ്യുദ്ധവാശ്രയതി യസ്ത്രിവിധോ വികാരോ
മായാന്തരാffപതതി നാദ്യപവർഗ്ഗയോര്യൽ
ജന്മാദയോ/സ്യ യദമീ തവ തസ്യ കിം സ്യു-
രാദ്യന്തയോര്യദസതോ/സ്തി തദേവ മദ്ധ്യേ. 7

ഉദ്ധവ ഉവാച

ജ്ഞാനം വിശുദ്ധം വിപുലം യഥൈത-
ദ്വൈരാഗ്യവിജ്ഞാനയുതം പുരാണം
ആഖ്യാഹി വിശ്വേശ്വര വിശ്വമൂർത്തേ
ത്വദ്ഭക്തിയോഗം ച മഹദ്വിമൃഗ്യം. 8

താപത്രയേണാഭിഹതസ്യ ഘോരേ
സംതപ്യമാനസ്യ ഭവാധ്വനീശ
പശ്യാമി നാന്യച്ഛരണം തവാങ്ഘ്രി-
ദ്വന്ദ്വാതപത്രാദമൃതാഭിവർഷാൽ. 9

ദഷ്ടം ജനം സംപതിതം ബിലേ/സ്മിൻ
കാലാഹിനാ ക്ഷുദ്രസുഖോരുതർഷം
സമുദ്ധരൈനം കൃപയാffപവർഗ്ഗ്യൈ-
ർവ്വചോഭിരാസിഞ്ച മഹാനുഭാവ. 10

ശ്രീഭഗവാനുവാച

ഇത്ഥമേതൽ പുരാ രാജാ ഭീഷ്മം ധർമ്മഭൃതാം വരം
അജാതശത്രുഃ പപ്രച്ഛ സർവ്വേഷാം നോ/നുശൃണ്വതാം. 11

നിവൃത്തേ ഭാരതേ യുദ്ധേ സുഹൃന്നിധനവിഹ്വലഃ
ശ്രുത്വാ ധർമ്മാൻ ബഹൂൻ പശ്ചാന്മോക്ഷധർമ്മാനപൃച്ഛത. 12

താനഹം തേ/ഭിധാസ്യാമി ദേവവ്രതമുഖാച്ഛ്രുതാൻ
ജ്ഞാനവൈരാഗ്യവിജ്ഞാനശ്രദ്ധാഭക്ത്യുപബൃംഹിതാൻ. 13

നവൈകാദശ പഞ്ച ത്രീൻ ഭാവാൻ ഭൂതേഷു യേന വൈ
ഈക്ഷേതാഥൈകമപ്യേഷു തൽ ജ്ഞാനം മമ നിശ്ചിതം. 14

ഏതദേവ ഹി വിജ്ഞാനം ന തഥൈകേന യേന യൽ
സ്ഥിത്യുൽപത്ത്യപ്യയാൻ പശ്യേദ് ഭാവാനാം ത്രിഗുണാത്മനാം.

ആദാവന്തേ ച മദ്ധ്യേ ച സൃജ്യാൽ സൃജ്യം യദന്വിയാൽ
പുനസ്തൽപ്രതിസംക്രാമേ യച്ഛിഷ്യേത തദേവ സൽ. 16

ശ്രുതിഃ പ്രത്യക്ഷമൈതിഹ്യമനുമാനം ചതുഷ്ടയം
പ്രമാണേഷ്വനവസ്ഥാനാദ് വികല്പാൽ സ വിരജ്യതേ. 17

കർമ്മണാം പരിണാമിത്വാദാവിരിഞ്ചാദമംഗലം
വിപശ്ചിന്നശ്വരം പശ്യേദദൃഷ്ടമപി ദൃഷ്ടവൽ. 18

ഭക്തിയോഗഃ പുരൈവോക്തഃ പ്രീയമാണായ തേ/നഘ
പുനശ്ച കഥയിഷ്യാമി മദ്ഭക്തേഃ കാരണം പരം. 19

അതിനാൽ ജ്ഞാനം പൂർണ്ണമാംവിധമാത്മാവിനെ
നിതരാമറിഞ്ഞനുഭൂതിയാലനുവേലം
ശാസ്ത്രവിജ്ഞാനത്തോടും ഭക്തിയാൽ
സമ്പൂർണ്ണനാ–
യുദ്ധവാ! നിത്യമെന്നെസ്സേവിച്ചുകൊൾക
നീയും. 5

സമസ്തയജ്ഞേശനായാത്മാവായീടുമെന്നെ
ക്രമത്തിൽ ജ്ഞാനവിജ്ഞാനാദ്ധ്വരത്തിനാൽ
നിത്യം
സ്വാത്മാവിൽത്തന്നെ നേരേ യജിച്ചത്യുൽ–
കൃഷ്ടമാം
സദ്മത്തിലണഞ്ഞിതു പല മാമുനിമാരും. 6

ഉദ്ധവാ! നിന്നെദ്ദേഹമിന്ദ്രിയവൃന്ദം മന–
സ്സിത്തരം മൂന്നു ഭേദമാശ്രയിച്ചിരിക്കുന്നു
മായയാണാ വികാരമാദ്യവുമന്ത്യത്തിലു–
മായതി,ല്ലിടക്കാലത്തുണ്ടെന്നു തോന്നീടുന്നു
അസത്തായിടും ദേഹമുണ്ടാകുന്നതിൻ മുൻപും
നശിച്ചശേഷവും നീ നശിക്കാതിരിക്കുന്നു. 7

എപ്പൊഴോ ഭവിക്കട്ടെ ജന്മാദി വികാരങ്ങ–
ളപ്പൊഴതുമൂലം നിനക്കെന്തൊരു ഹാനി?
ആദികാലത്തുമന്ത്യകാലത്തും യഥാർത്ഥത്തി–
ലേതുണ്ടായിരുന്നതേ മദ്ധ്യകാലത്തുമുള്ളൂ. 8

ഉദ്ധവൻ പറഞ്ഞു

വിശ്വേശാ! വിശ്വമൂർത്തേ! വിശുദ്ധിഹേതുവായി
വിസ്തൃതമായ് വിരാഗവിജ്ഞാന–
സംയുക്തമായ്
പുരാണമാമിജ്ഞാനയോഗവും മഹാജനം
തിരയേണ്ടതാം ഭവത്ഭക്തിയോഗവും നേരേ
വിപുലമായിട്ടെന്നോടരുളാനകതാരിൽ
കൃപയുണ്ടായീടണമെന്നപേക്ഷിക്കുന്നു ഞാൻ
താപത്രയത്താലഭിഹതനായ് ഭവമാർഗ്ഗം
പ്രാപിച്ചു സന്തപിക്കുന്നവനു പാർത്തീടുകിൽ!
അമൃതം വർഷിക്കും ത്വച്ചരണച്ഛത്രത്തോടു
സമമായന്യാശ്രയം കാണ്മീല ഞാനീശ്വരാ! 9

ചലമാം സുഖത്തിലത്യാസക്തനായി ഘോര–
ബിലത്തിൽ വീണു കാലസർപ്പത്തിൻ കടിയേറ്റു
കിടക്കുമിജ്ജനത്തെക്കൃപയാൽ നിർവ്വാണത്തെ
കൊടുക്കും വാഗാമൃതത്താലുദ്ധരിച്ചീടേണമേ. 10

ശ്രീഭഗവാൻ പറഞ്ഞു

ധർമ്മിഷ്ഠന്മാരിൽ ശ്രേഷ്ഠനായീടും ഭീഷ്മരോടായ്
ധർമ്മജൻ പണ്ടു ഞങ്ങളെല്ലാരും കേട്ടിരിക്കെ
ധർമ്മങ്ങളെല്ലാം നേരേ ധരിക്കാനാഗ്രഹിച്ചി–
ട്ടിമ്മട്ടിലുള്ള ചോദ്യംതന്നെ
ചോദിച്ചീടിനാൻ. 11

ഭാരതയുദ്ധം കഴിഞ്ഞീടവേ ബന്ധുഹത്യ–
കാരണം ദുഃഖിച്ചിടുമജാതശത്രുഭൂപൻ
ഭീഷ്മരിൽനിന്നും പലധർമ്മങ്ങൾ കേട്ടശേഷം
മോക്ഷധർമ്മത്തെപ്പറ്റിയൊടുവിൽ ചോദിച്ചിതു.
[1]ജ്ഞാനവിജ്ഞാനശ്രദ്ധാവൈരാഗ്യഭക്ത്യാ–
ഢ്യമായ്
ഞാനന്നു ദേവവ്രതൻതന്നാനനത്തിൽനിന്നും
ശ്രവിച്ചതായീടുമാ മോക്ഷധർമ്മങ്ങളെല്ലാം
ഭവാനോടിപ്പോളരുളീടുന്നു കേട്ടുകൊൾക. 12–13

സത്തമാ! പ്രകൃതിയും പുരുഷൻ മഹദഹം–
തത്ത്വങ്ങൾ തന്മാത്രകളഞ്ചുമെന്നീയൊൻപതും
ജ്ഞാനേന്ദ്രിയങ്ങളഞ്ചും കർമ്മേന്ദ്രിയങ്ങളഞ്ചും
മാനസമൊന്നും ചേർന്നതായുള്ള പതിനൊന്നും
സത്ത്വാദിഗുണം മൂന്നും പഞ്ചഭൂതങ്ങളഞ്ചു–
മിത്തരമിരുപത്തിയെട്ടു തത്ത്വങ്ങളേയും
സമസ്തഭൂതത്തിലുമിവയിലെല്ലാററിലും
സമമായൊന്നിനേയുമേതിനാൽ കണ്ടീടുമോ
ജ്ഞാനമെന്നുള്ളതതുതന്നെയാണെന്നു മുന്നേ–
താനിവൻ സ്വയമായി നിർണ്ണയിച്ചിരിക്കുന്നു 14

ഏകമാമേതൊന്നിനാലേതുമട്ടനുഗത–
മായ്ക്കണ്ടോ തഥാ കാണാതിരിക്ക
വിജ്ഞാനമാം. 15

ഉത്ഭവം സ്ഥിതിനാശമെന്നിവ ഗുണങ്ങൾക്കാ–
ണെപ്പൊഴുമെന്നുള്ളതും കാണണം നല്ലപോലെ
ആദി കാലത്തുമന്ത്യത്തിങ്കലും മദ്ധ്യത്തിലു–
മേതൊന്നോ കാര്യത്തിൽനിന്നെപ്പൊഴും
കാര്യത്തിനെ
അനുഗമിച്ചുമതിൻ പരിണാമത്തിങ്കലു–
മനിശം യാതൊന്നാമോ ശേഷിപ്പതതു
സത്താം. 16

പ്രത്യക്ഷമനുമാനമൈതിഹ്യം ശ്രുതിയുമെ–
ന്നിത്തരം പ്രമാണങ്ങൾ നാലിലും നിന്നു കാര്യം
മിഥ്യയാണവസ്ഥിതിയില്ലാത്തതെന്നും കണ്ടു
ബുദ്ധിമാൻ വിരമിപ്പൂ ഭേദബുദ്ധിയിൽ–
നിന്നും. 17

കർമ്മങ്ങൾക്കെല്ലാം നാശഭാവമുള്ളതുകൊണ്ടു
ബ്രഹ്മലോകാദ്യദൃഷ്ടലോകങ്ങൾ സമസ്തവും
കാണപ്പെടുന്നതാമീ ലോകംപോൽ നശിക്കുന്ന–
താണെന്നമശുഭങ്ങളെന്നും കാണണം ബുധൻ. 18

അനഘാ! ഭക്തിയോഗം ഞാനരുൾചെയ്തുവല്ലോ
പ്രണയനിധാനമാം നിന്നോടു മുന്നേതന്നെ
ഇനിയും ചൊല്ലിത്തരാമെന്നിലേററവും ഭക്തി
നിനക്കുറച്ചീടുന്ന മാർഗ്ഗങ്ങൾ വേണ്ടുംവിധം. 19

1 ശാസ്ത്രജ്ഞാനം, സംസാരവിരക്തി, വൈരാഗ്യം, ഭക്തി ഇവയോടുകൂടിയതു്.

ശ്രദ്ധാമൃതകഥായാം മേ ശശ്വന്മദനു കീർത്തനം
പരിനിഷ്ഠാ ച പൂജായാം സ്തുതിഭിഃ സ്തവനം മമ. 20
ആദരഃ പരിചര്യായാം സർവ്വാങ്ഗൈരഭിവന്ദനം
മദ്ഭക്തപൂജ്യാഭ്യധികാ സർവ്വഭൂതേഷു മന്മതിഃ. 21
മദർത്ഥേഷ്വംഗചേഷ്ടാ ച വചസാ മദ്ഗുണേരണം
മയ്യർപ്പണം ച മനസഃ സർവ്വകാമവിവർജ്ജനം. 22
മദർത്ഥേഽർത്ഥപരിത്യാഗോ ഭോഗസ്യ ച സുഖസ്യ ച
ഇഷ്ടം ദത്തം ഹുതം ജപ്തം മദർത്ഥം യദ്വ്രതം തപഃ. 23
ഏവം ധർമ്മൈർമ്മനുഷ്യാണാമുദ്ധവാത്മനിവേദിനാം
മയി സഞ്ജായതേ ഭക്തിഃ കോഽന്യോഽർത്ഥോഽസ്യാവശിഷ്യതേ. 24
യദാഽഽത്മന്യർപ്പിതം ചിത്തം ശാന്തം സത്ത്വോപബൃംഹിതം
ധർമ്മം ജ്ഞാനം സവൈരാഗ്യമൈശ്വര്യം ചാഭിപദ്യതേ. 25
യദർപ്പിതം തദ്വികല്പേ ഇന്ദ്രിയൈഃ പരിധാവതി
രജസ്വലം ചാസന്നിഷ്ഠം ചിത്തം വിദ്ധി വിപര്യയം. 26
ധർമ്മോ മദ്ഭക്തികൃത് പ്രോക്തോ ജ്ഞാനം ചൈകാത്മ്യദർശനം
ഗുണേഷ്വസങ്ഗോ വൈരാഗ്യമൈശ്വര്യം ചാണിമാദയഃ. 27

ഉദ്ധവ ഉവാച

യമഃ കതിവിധഃ പ്രോക്തോ നിയമോ വാരികർശന
കഃ ശമഃ കോ ദമഃ കൃഷ്ണാ കാ തിതിക്ഷാ ധൃതിഃ പ്രഭോ. 28
കിം ദാനം കിം തപഃ ശൗര്യം കിം സത്യമൃതമുച്യതേ
കസ്ത്യാഗഃ കിം ധനം ചേഷ്ടം കോ യജ്ഞഃ കാ ച ദക്ഷിണാ. 29
പുംസഃ കിംസ്വിദ്ബലം ശ്രീമൻ ഭഗോ ലാഭശ്ച കേശവ
കാ വിദ്യാ ഹ്രീഃ പരാ കാ ശ്രീഃ കിം സുഖം ദുഃഖമേവ ച. 30
കഃ പണ്ഡിതഃ കശ്ച മൂർഖഃ കഃ പന്ഥാ ഉൽപഥശ്ച കഃ
കഃ സ്വർഗ്ഗോ നരകഃ കിംസ്വിൽ കോ ബന്ധുരുത കിം ഗൃഹം. 31
ക ആഢ്യഃ കോ ദരിദ്രോ വാ കൃപണഃ കഃ ക ഈശ്വരഃ
ഏതാൻ പ്രശ്നാൻ മമ ബ്രൂഹി വിപരീതാംശ്ച സൽപതേ. 32

ശ്രീഭഗവാനുവാച

അഹിംസാ സത്യമസ്തേയമസംഗോ ഹ്രീരസഞ്ചയഃ
ആസ്തിക്യം ബ്രഹ്മചര്യം ച മൗനം സ്ഥൈര്യം ക്ഷമാഭയം. 33
ശൗചം ജപസ്തപോ ഹോമഃ ശ്രദ്ധാഽഽതിഥ്യം മദർച്ചനം
തീർത്ഥാടനം പരാർത്ഥേഹാ തുഷ്ടിരാചാര്യസേവനം. 34
ഏതേ യമാഃ സനിയമാ ഉഭയോർദ്വാദശ സ്മൃതാഃ
പുംസാമുപാസിതാസ്താത യഥാകാമം ദുഹന്തി ഹി. 35
ശമോ മന്നിഷ്ഠതാ ബുദ്ധേർദ്ദമ ഇന്ദ്രിയസംയമഃ
തിതിക്ഷാ ദുഃഖസംമർഷോ ജിഹ്വോപസ്ഥജയോ ധൃതിഃ. 36
ദണ്ഡന്യാസഃ പരം ദാനം കാമത്യാഗസ്തപഃ സ്മൃതം
സ്വഭാവവിജയഃ ശൗര്യം സത്യം ച സമദർശനം. 37
ഋതം ച സൂനൃതാ വാണീ കവിഭിഃ പരികീർത്തിതാ
കർമ്മസ്വസംഗമഃ ശൗചം ത്യാഗഃ സംന്യാസ ഉച്യതേ. 38
ധർമ്മ ഇഷ്ടം ധനം നൄണാം യജ്ഞോഽഹം ഭഗവത്തമഃ
ദക്ഷിണാ ജ്ഞാനസന്ദേശഃ പ്രാണായാമഃ പരം ബലം. 39
ഭഗോ മ ഐശ്വരോ ഭാവോ ലാഭോ മദ്ഭക്തിരുത്തമഃ
വിദ്യാഽഽത്മനി ഭിദാബാധോ ജുഗുപ്സാ ഹ്രീരകർമ്മസു. 40

മത്കഥാമൃതം സദാ ശ്രദ്ധയോടാസ്വദിക്ക
വ്യാഖ്യാനിച്ചെൻ ചരിത്രമന്യരെക്കേൾ-
പ്പിക്കുക.
നിത്യവും മത്പൂജയിൽ സൈ്ഥര്യസ്വഭാവം
പിന്നെ
സ്തോത്രങ്ങൾ ഗാനംചെയ്കയെന്നതും
മുഖ്യമത്രേ. 20
പരിചര്യയിലത്യാദരവും സമസ്തമാം
ശരീരാംഗങ്ങളാലുമഭിവന്ദനങ്ങളും
ഏതിലും ശ്രേഷ്ഠമാം മദ്ഭക്തപൂജയും സർവ്വ-
ഭൂതജാലത്തിലും മന്മതിയും വേണ്ടതല്ലോ. 21
എനിക്കായുള്ള ദേഹവ്യാപാരം, വാക്കിനാൽ
മദ്-
ഗുണങ്ങൾ കീർത്തിക്കുക, മാനസസമർപ്പണം
സകല കാമങ്ങളും സന്ത്യജിച്ചീടുകെന്നീ-
യഖിലഗുണങ്ങളും ഭക്തനു വേണ്ടതത്രേ. 22
പകുത്തെനിക്കായ് ധനം നീക്കിവയ്ക്കുക, ഭോഗ-
സുഖമുപേക്ഷിക്ക യാഗങ്ങൾ യജിക്കുക
ഹോമദാനങ്ങൾ തപോമന്ത്രോപവാസാദിയെ-
ന്നീമട്ടിലെല്ലാമെനിക്കായിട്ടു നടത്തുക. 23
ഈവിധം ധർമ്മങ്ങളാലെനിക്കായാത്മാവിനെ
സർവ്വാത്മഭാവത്തോടുമർപ്പിച്ചവനുടൻതാൻ
എന്നിലുന്നതഭക്തിയുണ്ടാകുംപിന്നെയവ-
നന്യമായ് സാധിക്കേണ്ടതായില്ല
കാര്യമൊന്നും. 24
സത്ത്വാഭിവൃദ്ധമായി പ്രശാന്തമായീടുന്ന
ചിത്തമാത്മാവിലെപ്പോളർപ്പിതമായീടുമോ
അന്നേരംതന്നെ നിജധർമ്മവും വൈരാഗ്യത്തോ-
ടന്വിതം ജ്ഞാനവും സ്വായത്തമാ-
മൈശ്വര്യവും 25
എപ്പൊഴോ വികല്പത്തിൽ മനമർപ്പിതമായി
നിഷ്ഫലമിന്ദ്രിയസംയുക്തമായ് ചുററിയോടും
അപ്പൊഴേ രജസ്സേറിയസത്തിൽ നിഷ്ഠയോടും
ദുഷ്പ്രവൃത്തികൾ ചെയ്തിട്ടധഃപതിക്കുന്നിതേ. 26
ഭക്തിയീയെന്നിൽ ജാതമാക്കുവതത്രേ ധർമ്മ-
മൊക്കെയുമൊന്നായിട്ടു കാണുന്നതത്രേ ജ്ഞാനം
ഗുണസംഗത്തെ വിട്ടു വാഴ്‌വതു വിരാഗത-
യണിമാദികൾ തന്നെയൈശ്വര്യമെന്നും
ചൊൽവൂ 27

ഉദ്ധവൻ പറഞ്ഞു

എത്രമാതിരി യമമുണ്ടയി പ്രഭോ! പുന-
രെത്രമാതിരിയുണ്ടു നിയമം നിഖിലാത്മൻ!
ശമ,മെന്താണു കൃഷ്ണാ! സഹനശീലം പിന്നെ
ദമമെന്നതുമെന്തു ധൃതിയുമെന്തു ചൊൽക. 28
ത്യാഗവും ശൗര്യം തപസ്സ്സത്യവും സത്യം ദാനം
യാഗമുത്കൃഷ്ടധനമിവററിൻ രൂപമെന്തോ?
എന്താണു പുരുഷനു വിദ്യയും ബലം ശ്രീയു-
മെന്താണു ഭാഗ്യം ലാഭം സുഖവും മാല്യം ഹ്രീയും
പണ്ഡിതൻ, മൂർഖൻ,ബന്ധു,സന്മാർഗ്ഗം,
ദുർമ്മാർഗ്ഗവും
മന്ദിരം, നരകം, വിണ്ണിവററിൻ
ചിഹ്നങ്ങളും. 29–31
ആഢ്യൻ, ദരിദ്രൻ, ലുബ്ധനീശനെന്നിവരേതു-
മട്ടുകാരെന്നിങ്ങനെയുള്ള കാര്യങ്ങളേയും
ഇവയ്ക്കു വിപരീതമായിട്ടുള്ളവയേയു-
മവിടുന്നിപ്പോളെന്നോടരുളിച്ചെയ്യേണമേ 32

ശ്രീഭഗവാൻ പറഞ്ഞു

സത്യമസ്തേയം, ക്ഷമ,യസംഗ,മഹിംസയു-
മാസ്തിക്യം, വിഷയസങ്കല്പമില്ലായ്മ ലജ്ജ
സുസ്ഥിരസ്ഥിതി മൗന,മഭയം ബ്രഹ്മചര്യം
ശ്രദ്ധ,യാതിഥ്യം, ശൗചം, തപസ്സു,മർച്ചനം
പരോത്ക്കർഷേച്ഛ ഹോമം ജപവും തീർത്ഥാടനം
ഗുരുദേവാരാധനം തുഷ്ടി,യെന്നിവയെല്ലാം
യമവും നിയമവുംതന്നെയാം പന്ത്രണ്ടീതു
വിമലധർമ്മങ്ങളീരണ്ടിലുമുൾപ്പെടുന്നു.
ശരിയായി ധർമ്മങ്ങളാചരിക്കും പുമാന്മാ-
ർക്കിവ സർവ്വാഭീഷ്ടവുമെത്തിക്കുന്നു. 33–35
എന്നിൽത്താൻ മതിസൈ്ഥര്യമാർന്നിരിപ്പതാം
ശമ-
മിന്ദ്രിയസംഘാതസംയമമാകുന്നു ദമം
തിതിക്ഷ ദുഃഖങ്ങളെസ്സഹിക്കയെന്നുള്ളതും
ധൃതി, നാവുപസ്ഥമെന്നിവയെ
വെൽവതും താൻ. 36
പരോപദ്രവത്യാഗംതാൻ മുഖ്യദാനം, കാമം
പരിത്യജിപ്പതത്രേ തപസ്സും നിശ്ചിതംതാൻ
സ്വഭാവവിജയമെന്നുള്ളതുതന്നെ ശൗര്യം
പ്രപഞ്ചഭൂതങ്ങളിൽ സമദർശനം സത്യം. 37
സൂനൃതവാക്കാണൃതം കർമ്മത്തിലസംഗമ-
മാണു ശൗചവും ചിന്തിച്ചീടുകിൽ ഭക്താഗ്രിമാ!
ഫലത്തെയുപേക്ഷിക്കയെന്നതാം ത്യാഗമെന്നു-
മുലകിൽ കീർത്തിക്കുന്നിതുദ്ധവാ!
ശുദ്ധബുദ്ധേ! 38
ഹിതമാം മുതൽ മർത്ത്യർക്കേവർക്കും ധർമ്മം
പാർത്താൽ
മതിമൻ! ശുദ്ധജ്ഞാനദാനം ദക്ഷിണയത്രേ
ജ്ഞാനവൈരാഗ്യങ്ങൾ സമ്പൂർണ്ണമായിരിക്കമീ
ഞാനത്രേ യജ്ഞം, പ്രാണായാമമാം
പരം ബലം. 39
ഐശ്വര്യവീര്യയശഃശ്രീജ്ഞാനവിരാഗതാ-
സ ശ്രയനായിട്ടെന്നെപ്പോലെയാവതാം ഭാഗ്യം
ഭേദധീയറുന്നതുതാൻ വിദ്യ നിന്ദ്യകർമ്മാ-
നാദരം ലജ്ജ,യെന്നിൽ ഭക്തിയാം
ശ്രേഷ്ഠലാഭം. 40

ശ്രീർഗ്ഗുണാ നൈരപേക്ഷ്യാദ്യാഃ സുഖം ദുഃഖസുഖാത്യയഃ
ദുഃഖം കാമസുഖാപേക്ഷാ പണ്ഡിതോ ബന്ധമോക്ഷവിൽ. 41
മൂർഖോ ദേഹാദ്യഹംബുദ്ധിഃ പന്ഥാ മന്നിഗമഃ സ്മൃതഃ
ഉൽപഥശ്ചിത്തവിക്ഷേപഃ സ്വർഗ്ഗഃ സത്ത്വഗുണോദയഃ. 42
നരകസ്തമഉന്നാഹോ ബന്ധുർഗ്ഗുരുരഹം സഖേ
ഗൃഹം ശരീരം മാനുഷ്യം ഗുണാഢ്യോ ഹ്യാഢ്യ ഉച്യതേ. 43
ദരിദ്രോ യസ്ത്വസന്തുഷ്ടഃ കൃപണോ യോഽജിതേന്ദ്രിയഃ
ഗുണേഷ്വസക്തധീരീശോ ഗുണസംഗോ വിപര്യയഃ. 44
ഏത ഉദ്ധവ തേ പ്രശ്നാഃ സർവ്വേ സാധു നിരൂപിതാഃ
കിം വർണ്ണിതേന ബഹുനാ ലക്ഷണം ഗുണദോഷയോഃ
ഗുണദോഷദൃശിർദ്ദോഷോ ഗുണസ്തൂഭയവർജ്ജിതഃ. 45

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഏകോനവിംശോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 12979 ഏകാദശസ്കന്ധേ ശ്ലോകാഃ 839

---

## വിംശതിതമോഽധ്യായഃ

ഉദ്ധവ ഉവാച

വിധിശ്ച പ്രതിഷേധശ്ച നിഗമോ ഹീശ്വരസ്യ തേ
അവേക്ഷതേഽരവിന്ദാക്ഷ ഗുണം ദോഷം ച കർമ്മണാം. 1
വർണ്ണാശ്രമവികല്പം ച പ്രതിലോമാനുലോമജം
ദ്രവ്യദേശവയഃ കാലാൻ സ്വർഗ്ഗം നരകമേവ ച. 2
ഗുണദോഷഭിദാദൃഷ്ടിമന്തരേണ വചസ്തവ
നിഃശ്രേയസം കഥം നൄണാം നിഷേധവിധിലക്ഷണം. 3
പിതൃദേവമനുഷ്യാണാം വേദശ്ചക്ഷുസ്തവേശ്വര
ശ്രേയസ്ത്വനുപലബ്ധേഽർത്ഥേ സാധ്യസാധനയോരപി. 4
ഗുണദോഷഭിദാദൃഷ്ടിർന്നിഗമാത്തേ ന ഹി സ്വതഃ
നിഗമേനാപവാദശ്ച ഭിദായാ ഇതി ഹ ഭ്രമഃ. 5

ശ്രീഭഗവാനുവാച

യോഗാസ്ത്രയോ മയാ പ്രോക്താ നൃണാം ശ്രേയോവിധിത്സയാ
ജ്ഞാനം കർമ്മ ച ഭക്തിശ്ച നോപായോഽന്യോഽസ്തി കുത്രചിൽ. 6
നിർവ്വിണ്ണാനാം ജ്ഞാനയോഗോ ന്യാസിനാമിഹ കർമ്മസു
തേഷ്വനിർവ്വിണ്ണചിത്താനാം കർമ്മയോഗസ്തു കാമിനാം. 7
യദൃച്ഛയാ മൽകഥാദൗ ജാതശ്രദ്ധസ്തു യഃ പുമാൻ
ന നിർവ്വിണ്ണോ നാതിസക്തോ ഭക്തിയോഗോഽസ്യ സിദ്ധിദഃ. 8
താവൽ കർമ്മാണി കുർവ്വീത ന നിർവ്വിദ്യേത യാവതാ
മൽകഥാശ്രവണാദൗ വാ ശ്രദ്ധാ യാവന്ന ജായതേ. 9
സ്വധർമ്മസ്ഥോ യജൻ യജ്ഞൈരനാശീഃ കാമ ഉദ്ധവ
ന യാതി സ്വർഗ്ഗനരകൗ യദ്യന്യന്ന സമാചരേൽ. 10
അസ്മിംല്ലോകേ വർത്തമാനഃ സ്വധർമ്മസ്ഥോഽനഘഃ ശുചിഃ
ജ്ഞാനം വിശുദ്ധമാപ്നോതി മദ്ഭക്തിം വാ യദൃച്ഛയാ. 11
സ്വർഗ്ഗിണോഽപ്യേതമിച്ഛന്തി ലോകം നിരയിണസ്തഥാ
സാധകം ജ്ഞാനഭക്തിഭ്യാമുഭയം തദസാധകം. 12
ന നരഃ സ്വർഗ്ഗതിം കാങ്ക്ഷേ നാരകീം വാ വിചക്ഷണഃ
നേമം ലോകം ച കാങ്ക്ഷേത ദേഹാഽവേശാൽ പ്രമാദ്യതി. 13

സുഖദുഃഖങ്ങളും കടന്നിരിപ്പതത്രേയോർത്താൽ
സുഖം, നിരപേക്ഷാദി ഗുണങ്ങളലങ്കാരം
കാമസൗഖ്യങ്ങളെല്ലാമാശിപ്പതല്ലോ ദുഃഖം
പ്രേമധാമമേ! ബന്ധമോക്ഷവിത്തത്രേ
വിദ്വാൻ. 41
ഞാനെന്നു ദേഹാദിയിൽ ബുദ്ധിയുള്ളവൻ മൂർഖ–
നാണെന്നെ പ്രാപിപ്പതു പന്ഥാവും
തന്നെയല്ലോ
ചിത്തവിക്ഷേപമെന്നതാകുന്നു ദുഷ്ടമാർഗ്ഗം
സത്ത്വത്തിന്നാവിർഭാവം ദേവ–
ലോകവുംതന്നെ. 42
നരകം തമോവൃദ്ധി ബന്ധുവോ ജ്ഞാനപ്രദ–
ഗുരുരൂപനാം ഞാൻതാൻ, മർത്ത്യദേഹമാം
ഗേഹം.
ഗുണാഢ്യനാഢ്യ, നതുഷ്ടനായോൻ ദരിദ്രൻ
ഗുണാസംഗധീയീശ, നജിതേന്ദ്രിയൻ ശോച്യൻ
ഗുണസംഗമമൊന്നാണീശ്വരഭാവത്തിനു
നിനയ്ക്കിൽ വിപരീതമായതെന്നതു–
മോർക്ക. 43–44
ഉദ്ധവാ! ഭാഗവതസത്തമാ! ഭവാന്റെയി–
ച്ചോദ്യങ്ങളെല്ലാം നല്ലപോലെ
പര്യാലോചിച്ചേൻ
എന്തിനാണേറെഗ്ഗുണദോഷവർണ്ണനം രണ്ടും
ചിന്തിപ്പതല്ലോ ദോഷം, ത്യജിക്ക
ഗുണവുംതാൻ. 45

---

## അദ്ധ്യായം 20

ഉദ്ധവൻ പറഞ്ഞു

താമരസാക്ഷാ! [1]വിധിനിഷേധഭേദം
പാർത്താൽ
സ്വാമി കല്പിച്ചിട്ടുള്ള വേദത്തിലുള്ളതല്ലോ
ദോഷകർമ്മങ്ങളേയും ഗുണകർമ്മങ്ങളേയും
ഭേഷായ് വേർതിരിച്ചതിൽ
പ്രതിപാദിച്ചിരിപ്പൂ. 1
നിതരാം വർണ്ണഭേദമാശ്രമഭേദങ്ങളും
പ്രതിലോമജന്താനുലോമജഭേദങ്ങളും
ദ്രവ്യവും ദേശം കാലം വയസ്സും നരകവും
ദിവ്യസ്വർഗ്ഗവുമതിൽ നിശ്ചയിച്ചിരിക്കുന്നു. 2
മതിയിൽ ഗുണദോഷഭേദദൃക്കില്ലെന്നാകിൽ
വിധിനിഷേധചിഹ്നസംയുതമായിരിക്കും
അങ്ങേ വചസ്സെങ്ങനെ നിലനിന്നിടും, മർത്ത്യ–
ർക്കെങ്ങനെ നിശ്രേയസമായതു സാധിപ്പിക്കും. 3
പ്രത്യക്ഷാദിയാം പ്രമാണങ്ങളാലറിഞ്ഞീടാൻ
സാധ്യമല്ലാതിരിക്കും ശ്രേയസ്സു നേടീടുവാൻ
ഈശ്വരാ! പിതൃക്കൾക്കും സുരർക്കും മനുഷ്യർക്കും
ചക്ഷുസ്സായിരിപ്പതു ഭവത്കശ്രുതിയല്ലോ. 4
കേശവാ! ഭവാന്റെ വേദത്തിൽനിന്നും ഗുണം
ദോഷമീവിധം ഭേദദൃഷ്ടിയുണ്ടാകുന്നിതു
സ്വതേയുണ്ടായതല്ല, വേദത്തിന്നപവാദ–
മതുമായതിനാൽത്താനെന്നതാം ഭ്രമഹേതു. 5

ശ്രീഭഗവാൻ പറഞ്ഞു

ജ്ഞാനവും കർമ്മം ഭക്തിയിങ്ങനെ മൂന്നു യോഗം
മാനവശ്രേയസ്സിനായ് ഞാനരുൾചെയ്തിരിപ്പൂ
അന്യമാമുപായമില്ലെങ്ങുമായതിനെന്നു
ധന്യാത്മൻ! ഭവാൻ ധരിച്ചീടുക ദൃഢമായി. 6
എന്നതിൽവച്ചു കർമ്മവിരക്തരായിക്കർമ്മം
സന്യസിച്ചവർക്കെല്ലാം ജ്ഞാനയോഗവും തഥാ
കർമ്മത്തിൽ വിരാഗതവരാത്ത കാമികൾക്കു
കർമ്മയോഗവും സിദ്ധിദായകംതാനുദ്ധവാ! 7
മത്കഥാനാമകീർത്തനാദിയിൽ വശാലനു–
രക്തനായത്യാസക്തിയെന്യേയനിർവ്വിണ്ണനായ്
ഇരിക്കും പുരുഷനു സർവ്വസിദ്ധികളേയു–
മരുളീടുന്നു ഭക്തിയോഗവും ഭക്തോത്തമാ! 8
എന്നോളം വിരക്തനായ്ത്തീർന്നീടുന്നില്ലമർത്ത്യ
നെന്നോളം ശ്രദ്ധിച്ചീടാമച്ചരിതാദ്യങ്ങളിൽ
അന്നോളമവൻ കർമ്മംചെയ്തുകൊണ്ടിരുന്നീടു–
മെന്നതിൽ സന്ദേഹമില്ലേതുമേ യാദവേന്ദ്രാ! 9
ഫലാശയേതുമെന്യേ സ്വധർമ്മസ്ഥിതനായി–
പ്പലയാഗങ്ങൾകൊണ്ടുമീയെന്നെയാരാധിച്ചു
അന്യമാമൊന്നുംതന്നെയാചരിക്കാതിരിക്കും
ധന്യനില്ലല്ലോ നാകം നരകമെന്നതൊന്നും. 10
ഇപ്പാരിൽ സ്വധർമ്മത്തിൽനിന്നു
തെററാതെ പാപ–
മല്ലവുമിയലാതെ ശുദ്ധനായ്‌വർത്തിക്കുവോൻ
നിർമ്മലജ്ഞാനത്തെയോ മാമകഭക്തിയേയോ
സമ്മതേ പ്രാപിച്ചീടും വിചാരി–
ക്കാതെതന്നെ. 11
ഹരിഭക്തിയും ജ്ഞാനയോഗവുംകൊണ്ടെളുപ്പം
പരമം പദമെത്താനൊത്തിടുമീലോകത്തെ
നരകനാകലോകവാസികൾ കൊതിക്കുന്നെ–
ന്നറിക മോക്ഷസാധകങ്ങളല്ലാ ലോകങ്ങൾ. 12
അറിവുള്ളവൻ സ്വർഗ്ഗലോകത്തിലേക്കോ
പിന്നെ
നരകലോകത്തേക്കോ പോകുവാനിച്ഛിക്കൊലാ
ഈ ലോകത്തെയുമാശിക്കരുതു ദേഹാവേശം–
മൂലമാണീയ ബന്ധംപററുന്നതഖിലർക്കും. 13

1 വേദത്തിൽ വിധിച്ചതും നിഷേധിച്ചതുമായ കർമ്മങ്ങളുടെ വ്യത്യാസം.

ഏതദവിദ്വാൻ പുരാ മൃത്യോരഭവായ ഘടേത സഃ
അപ്രമത്ത ഇദം ജ്ഞാത്വാ മർത്ത്യമപ്യർത്ഥസിദ്ധിദം. 14

ഛിദ്യമാനം യമൈരേതൈഃ കൃതനീഡം വനസ്പതിം
ഖഗഃ സ്വകേതമുത്സൃജ്യ ക്ഷേമം യാതി ഹ്യലമ്പടഃ. 15

അഹോരാത്രൈഃ ഛിദ്യമാനം ബുദ്ധ്വാഽഽയുർഭയവേപഥുഃ
മുക്തസംഗഃ പരം ബുദ്ധ്വാ നിരീഹ ഉപശാമ്യതി. 16

നൃദേഹമാദ്യം സുലഭം സുദുർല്ലഭം
പ്ലവം സുകല്പം ഗുരുകർണ്ണധാരം
മയാനുകൂലേന നഭസ്വതേരിതം
പുമാൻ ഭവാബ്ധിം ന തരേൽ സ ആത്മഹാ. 17

യദാഽഽരംഭേഷു നിർവ്വിണ്ണോ വിരക്തഃ സംയതേന്ദ്രിയഃ
അഭ്യാസേനാത്മനോ യോഗീ ധാരയേദചലം മനഃ. 18

ധാര്യമാണം മനോ യർഹി ഭ്രാമ്യദാശ്വനവസ്ഥിതം
അതന്ദ്രിതോഽനുരോധേന മാർഗ്ഗേണാത്മവശം നയേൽ. 19

മനോഗതിം ന വിസൃജേജ്ജിതപ്രാണോ ജിതേന്ദ്രിയഃ
സത്ത്വസമ്പന്നയാ ബുദ്ധ്യാ മന ആത്മവശം നയേൽ. 20

ഏഷ വൈ പരമോ യോഗോ മനസഃ സംഗ്രഹഃ സ്മൃതഃ
ഹൃദയജ്ഞത്വമന്വിച്ഛൻ ദമ്യസ്യേവാർവ്വതോ മുഹുഃ. 21

സാംഖ്യേന സർവ്വഭാവാനാം പ്രതിലോമാനുലോമതഃ
ഭവാപ്യയാവനുധ്യായേന്മനോ യാവൽ പ്രസീദതി. 22

നിർവ്വിണ്ണസ്യ വിരക്തസ്യ പുരുഷസ്യോക്തവേദിനഃ
മനസ്ത്യജതി ദൗരാത്മ്യം ചിന്തിതസ്യാനുചിന്തയാ. 23

യമാദിഭിര്യോഗപഥൈരാന്വീക്ഷിക്യാ ച വിദ്യയാ
മമാർച്ചോപാസനാഭിർവ്വാ നാന്യൈര്യോഗ്യം സ്മരേന്മനഃ. 24

യദി കുര്യാൽ പ്രമാദേന യോഗീ കർമ്മ വിഗർഹിതം
യോഗേനൈവ ദഹേദംഹോ നാന്യത്തത്ര കദാചന. 25

സ്വേ സ്വേഽധികാരേ യാ നിഷ്ഠാ സ ഗുണഃ പരികീർത്തിതഃ
വിപര്യയസ്തു ദോഷഃ സ്യാദുഭയോരേഷ നിർണ്ണയഃ. 26

കർമ്മണാം ജാത്യശുദ്ധാനാമനേന നിയമഃ കൃതഃ
ഗുണദോഷവിധാനേന സംഗാനാം ത്യാജനേച്ഛയാ. 27

ജാതശ്രദ്ധോ മൽകഥാസു നിർവ്വിണ്ണഃ സർവ്വകർമ്മസു
വേദ ദുഃഖാത്മകാൻ കാമാൻ പരിത്യാഗേഽപ്യനീശ്വരഃ. 28

തതോ ഭജേത മാം പ്രീതഃ ശ്രദ്ധാലുർദൃഢനിശ്ചയഃ
ജുഷമാണശ്ച താൻ കാമാൻ ദുഃഖോദർക്കാംശ്ച ഗർഹയൻ. 29

പ്രോക്തേന ഭക്തിയോഗേന ഭജതോ മാസകൃന്മുനേഃ
കാമാ ഹൃദയ്യാ നശ്യന്തി സർവ്വേ മയി ഹൃദി സ്ഥിതേ. 30

ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി മയി ദൃഷ്ടേഽഖിലാത്മനി. 31

തസ്മാന്മത്ഭക്തിയുക്തസ്യ യോഗിനോ വൈ മദാത്മനഃ
ന ജ്ഞാനം ന ച വൈരാഗ്യം പ്രായഃ ശ്രേയോ ഭവേദിഹ. 32

ഇക്കാര്യമറിഞ്ഞാൽ പുരുഷാത്ഥങ്ങൾ നേടാൻ
യുക്തമെന്നാലും ദേഹം നശ്യമാണെന്നു കണ്ടു
മരണത്തിനുമുമ്പേയപ്രമത്തനായവൻ
പരിചിൽ മോക്ഷത്തിനായ്
ശ്രമിച്ചീടേണ്ടതത്രേ. 14

അന്തകസമന്മാരാം തക്ഷന്മാർ മുറിപ്പതായ്
സ്വന്തമാശ്രയമാക്കിക്കൂട്ടവച്ചിരിപ്പതാം
വൃക്ഷത്തെ വെടിഞ്ഞതിലാസക്തി-
യേതുമെന്യേ-
യക്ഷണം പക്ഷി പോയി ക്ഷേമത്തെ
പ്രാപിക്കുന്നു. 15

കാലാംഗങ്ങളാം രാവും പകലുമായുസ്സിനെ
നാളുകൾതോറും ക്രമാൽ ഛേദിക്കുന്നതു പാർത്തു
പേടിച്ചു വിറച്ചുകൊണ്ടൊട്ടുമേ മെയ്യിൽ
സക്തി-
കൂടാതെ ദേഹഭിന്നനായീടുമാത്മാവിനെ
നല്ലതുപോലറിഞ്ഞിട്ടനീഹനായിട്ടടൻ
കില്ലെന്യേയുപശമം പ്രാപിച്ചീടുന്നു
വിദ്വാൻ. 16

സ്വാധീനസ്ഥിതമായ് സുദുർല്ലഭമായിബ്ബലോ-
പേതമായാചാര്യനാം നാവികൻ നയിപ്പതായ്
ആദിമൂലമായ് ഞാനാം ഹിതമാരുതനാലെ
നീതമാം നരദേഹത്തോണിയെ ലഭിച്ചിട്ടും
ഒരുവൻ സംസാരാബ്ധി കടക്കുന്നില്ലെന്നാല-
പ്പുരുഷനാത്മാവിനെ ഹനിക്കുന്നവനത്രേ. 17

യോഗിയാരംഭങ്ങളെയെപ്പോഴും വെറുത്തു വി-
രാഗനാകുന്നതപ്പോൾ വിജിതേന്ദ്രിയനായി
അഭ്യാസത്തിനാൽ മനം ചഞ്ചലഹീനമാക്കി-
യപ്രമേയനാമെന്നിലുറപ്പിക്കണം നേരേ. 18

മാനസമുറപ്പിക്കുന്നാകിലും ചിലനേരം
താനേ മറെറാന്നിലേക്കു ചലിച്ചീടുന്നതായാൽ
മെല്ലവേ വല്ലവാറും വശത്താക്കുകവേണ-
മല്ലെന്നാലൊന്നിങ്കലുമുറയ്ക്കാതായിപ്പോകും. 19

മാനസത്തിന്റെ ഗതി നിരോധിക്കണം ബലാൽ
പ്രാണനെജ്ജയിച്ചിന്ദ്രിയങ്ങളേ നിയന്ത്രിച്ചു
സത്ത്വമാം ഗുണം വർദ്ധിച്ചീടിന ബുദ്ധികൊണ്ടു
ചിത്തത്തെസ്സാവധാനം സ്വാധീനമാ-
ക്കീടണം. 20

ഇത്തരം മാനസത്തെ സ്വാധീനമാക്കീടുന്ന-
തുത്തമയോഗമെന്നു നിശ്ചയിച്ചിരിക്കുന്നു
പിണക്കക്കാരനായിട്ടമൃനാമശ്വത്തിന്റെ
മനസ്സിൻ ഗതിയറിഞ്ഞിട്ടൊക്കെ വിട്ടും
പിന്നെ
അടിച്ചും കടിഞ്ഞാണു പിടിച്ചും
സ്വാധീനത്തിൽ-
പെടുത്തുംവിധം വശത്താക്കണം
ചിത്തത്തെയും. 21

തത്ത്വജ്ഞാനത്താൽ സർവ്വവസ്തുവിൻെറയും ജന്മ-
മസ്തുവുമനുലോമപ്രതിലോമക്രമത്തിൽ
മാനസം തെളിയുന്നതെപ്പൊഴാണപ്പോൾവരെ-
യൂനമെന്നിയേ ചിന്തിച്ചീടണമനാരതം. 22

ദുഃഖദവിഷയങ്ങൾ വെറുത്ത വിരക്തനു-
മുക്തവേദിയുമായ പുരുഷൻതന്മാനസം
ചിന്തിതത്തിൻെറയനുചിന്തയാൽ ദുരാത്മത
സന്ത്യജിച്ചീടുന്നിതു യാദവശിഖാമണേ! 23

യമവും നിയമംതൊട്ടവയും ചേർന്ന യോഗ-
ക്രമങ്ങളാന്വീക്ഷികീവിദ്യയെന്നിവകൊണ്ടും
മാമകോപാസനാദികൊണ്ടുമെച്ച്യനാമെന്നെ-
യാമൂലം ധ്യാനിക്കണമല്ലാതെയില്ല മാർഗ്ഗം. 24

പ്രമാദാൽ നിന്ദ്യകർമ്മം യോഗി ചെയ്യിലപ്പാപം
സമസ്തം ചുട്ടീടണം യോഗത്താലത്രേ വേണ്ടു.
സ്വാധികാരത്തിൽപെടും നിയമം ഗുണം,
വിപ-
രീതമായതു ദോഷമെന്നു നിർണ്ണയിച്ചിതു. 26

സ്വതേതാനശ്രദ്ധങ്ങളായ കർമ്മങ്ങളേയു-
മതുകൾക്കെഴും സംഗമത്തെയും സന്ത്യജിപ്പാൻ
ഇച്ഛയാൽ ഗുണദോഷചിന്തനംചെയ്തു തീർത്തു-
വച്ചിതു നിയമങ്ങൾ പണ്ടേതാൻ വേണ്ടും-
വിധം. 27

മത്കഥകളിൽ ശ്രദ്ധവച്ചുയും കർമ്മങ്ങളെ-
യൊക്കെയും വെറുക്കയും വിഷയസമൂഹങ്ങൾ
ദുഃഖരൂപങ്ങളെന്നു കണ്ടിട്ടുമുപേക്ഷിക്കാൻ
ശക്തനല്ലാതെ തീന്നീടുകയും ചെയ്യുന്നവൻ. 28

തുടൻ കാമങ്ങളെസ്സേവിപ്പോനെന്നാകിലും
ദൃഢനിശ്ചയത്തോടു പ്രീതനായ് ശ്രദ്ധാലുവായ്
ദുഃഖോദർക്കങ്ങളെന്നു നിശ്ചയിച്ചവററയെ
ധിക്കരിച്ചെന്നെബ്ഭജിച്ചീടണം നിരന്തരം. 29

പ്രോക്തമാം ഭക്തിയോഗംകൊണ്ടെന്നെ-
ബ്ഭജിച്ചിടും
ഭക്തനാം മുനിതൻെറ മനസ്സിലിരുന്നു ഞാൻ
ഹൃദയജാതങ്ങളാം സർവ്വകാമങ്ങളെയു-
മതിവേഗത്തിൽത്തന്നെയുദ്ധവാ!
നശിപ്പിക്കും. 30

നിഖിലാത്മാവാമെന്നെ ഹൃദയസരോജത്തിൽ
പ്രകടമായിക്കാണുന്നേരം തന്മനോഗ്രന്ഥി
അററുപോയിടും സർവ്വസംശയങ്ങളും തീരും
തെറെറന്നു കർമ്മങ്ങളും നശിച്ചുപോകുന്നിതു. 31

അതിനാൽ മത്ഭക്തനായെന്നിലുള്ളുറപ്പിക്കും
യതിക്കു പുമാനെയും പ്രകൃതിയെയുംപററി
അറിവോ വിഷയവൈരാഗ്യമോ വേണമെന്നി-
ല്ലുരുഭക്തിയാൽതന്നെ ഭവിക്കും ശ്രേയസ്സുകം. 32

യൽ കർമ്മഭിര്യത്തപസാ ജ്ഞാനവൈരാഗ്യതശ്ച യൽ
യോഗേന ദാനധർമ്മേണ ശ്രേയോഭിരിതരൈരപി. 33
സർവ്വം മത്ഭക്തിയോഗേന മത്ഭക്തോ ലഭതേഽഞ്ജസാ
സ്വർഗ്ഗാപവർഗ്ഗം മദ്ധാമ കഥഞ്ചിദ്യദി വാഞ്ഛതി. 34
ന കിഞ്ചിൽ സാധവോ ധീരാ ഭക്താ ഹ്യേകാന്തിനോ മമ
വാഞ്ഛന്ത്യപി മയാ ദത്തം കൈവല്യമപുനർഭവം. 35
നൈരപേക്ഷ്യം പരം പ്രാഹുർന്നിഃശ്രേയസമനല്പകം
തസ്മാന്നിരാശിഷോ ഭക്തിർന്നിരപേക്ഷസ്യ മേ ഭവേൽ. 36
ന മയ്യേകാന്തഭക്താനാം ഗുണദോഷോത്ഭവാ ഗുണാഃ
സാധൂനാം സമചിത്താനാം ബുദ്ധേഃ പരമുപേയുഷാം. 37
ഏവമേതാൻ മയാഽഽദിഷ്ടാനനുതിഷ്ഠന്തി മേ പഥഃ
ക്ഷേമം വിന്ദന്തി മൽസ്ഥാനം യദ്ബ്രഹ്മ പരമം വിദുഃ. 38

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
വിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 13016 ഏകാദശസ്കന്ധേ ശ്ലോകാഃ 876

---

# ഏകവിംശതിതമോഽധ്യായഃ

ശ്രീഭഗവാനുവാച

യ ഏതാൻ മൽപഥോ ഹിത്വാ ഭക്തിജ്ഞാനക്രിയാത്മകാൻ
ക്ഷുദ്രാൻ കാമാംശ്ചലൈഃ പ്രാണൈർജ്ജുഷന്തഃ സംസരന്തി തേ. 1
സ്വേ സ്വേഽധികാരേ യാ നിഷ്ഠാ സ ഗുണഃ പരികീർത്തിതഃ
വിപര്യയസ്തു ദോഷഃ സ്യാദുഭയോരേഷ നിശ്ചയഃ. 2
ശുദ്ധ്യശുദ്ധീ വിധീയേതേ സമാനേഷ്വപി വസ്തുഷു
ദ്രവ്യസ്യ വിചികിത്സാർത്ഥം ഗുണദോഷൗ ശുഭാശുഭൗ. 3
ധർമ്മാർത്ഥം വ്യവഹാരാർത്ഥം യാത്രാർത്ഥമിതി ചാനഘ
ദർശിതോഽയം മയാഽഽചാരോ ധർമ്മമുദ്വഹതാം ധുരം. 4
ഭൂമ്യംബ്വഗ്ന്യനിലാകാശാ ഭൂതാനാം പഞ്ച ധാതവഃ
ആബ്രഹ്മസ്ഥാവരാദീനാം ശാരീരാ ആത്മസംയുതാഃ. 5
വേദേന നാമരൂപാണി വിഷമാണി സമേഷ്വപി
ധാതുഷൂദ്ധവ കല്പ്യന്തേ ഏതേഷാം സ്വാർത്ഥസിദ്ധയേ. 6
ദേശകാലാദിഭാവാനാം വസ്തൂനാം മമ സത്തമ
ഗുണദോഷൗ വിധീയേതേ നിയമാർത്ഥം ഹി കർമ്മണാം. 7
അകൃഷ്ണസാരോ ദേശാനാമബ്രഹ്മണ്യോഽശുചിർഭവേൽ
കൃഷ്ണസാരോഽപ്യസൗവീരകീകടാസംസ്കൃതേരിണം. 8
കർമ്മണ്യോ ഗുണവാൻ കാലോ ദ്രവ്യതഃ സ്വത ഏവ വാ
യതോ നിവർത്തതേ കർമ്മ സ ദോഷോഽകർമ്മകഃ സ്മൃതഃ. 9
ദ്രവ്യസ്യ ശുദ്ധ്യശുദ്ധീ ച ദ്രവ്യേണ വചനേന ച
സംസ്കാരേണാഥ കാലേന മഹത്വാല്പതയാഥവാ. 10
ശക്ത്യാശക്ത്യാഥവാ ബുദ്ധ്യാ സമൃദ്ധ്യാ ച യദാത്മനേ
അഘം കുർവ്വന്തി ഹി യഥാ ദേശാവസ്ഥാനുസാരതഃ. 11
ധാന്യദാർവ്വസ്ഥിതന്തൂനാം രസതൈജസചർമ്മണാം
കാലവായ്വഗ്നിമൃത്തോയൈഃ പാർത്ഥിവാനാം യുതായുതൈഃ. 12

കർമ്മങ്ങൾകൊണ്ടും ജ്ഞാനവൈരാഗ്യ–
തപോദാന–
ധർമ്മങ്ങൾകൊണ്ടുമന്യശ്രേയോ–
മാർഗ്ഗങ്ങൾകൊണ്ടും
ലഭ്യമാം സ്വർഗ്ഗം മോക്ഷം മാമകവൈകുണ്ഠവും
മദ്ഭക്തൻ പ്രാപിക്കുവാൻ വിചാരിച്ചീ–
ട്ടന്നാകിൽ
ഭക്തിയോഗത്തിനാൽത്താനായാസമേതുമെന്യേ
കൈക്കലാമതൊക്കെയുമെന്നതിൽ
ശങ്ക വേണ്ടാ. 33–34
സദാചാരത്താൽ മനം ശുദ്ധമായ്ക്കാമമെന്യേ
ഹൃദയമെന്നിൽ സ്ഥിരമർപ്പിക്കും മത്സേവകർ
ജ്ഞാനേകും പുനർജ്ജന്മഹീനമാം മോക്ഷത്തെയും
മനസാ തന്നിൽ തെല്ലുമിച്ഛിക്കുന്നില്ല–
യല്ലോ. 35
ഒന്നിലുമില്ലപേക്ഷയെന്നുള്ളൊരവസ്ഥയെ
പണ്ഡിതലോകം ശ്രേഷ്ഠശ്രേയസ്സെന്നോ–
തുന്നിതു
അതിനാൽ വിഷയാശയററ നിരപേക്ഷകൻ
[1]മദീയാതുലസ്നേഹഭാജനമായ്ബ്ഭവിക്കും. 36
സമചിത്തരായെന്നിലേകാന്തഭക്തന്മാരാ–
യമേയമായി ബുദ്ധിക്കെത്താത്തോ–
[2]രച്ഛിത്തിനെ
പ്രാപിച്ച സാധുക്കൾക്കു ഗുണദോഷജപുണ്യ–
പാപങ്ങൾ ലേശംപോലുമില്ലെന്നു ധരി–
ച്ചാലും 37
ജ്ഞാനരുൾചെയ്തതാമീയെന്മാർഗ്ഗങ്ങളെയേതു
മാനവൻ ശരിയായിട്ടനുസരിക്കുന്നുവോ
പരമക്ഷേമമാമെൻ സ്ഥാനമെത്തുന്നിതവൻ
പരബ്രഹ്മത്തിനേയും ശരിയായറിയുന്നു. 38

---

## അദ്ധ്യായം 21

ശ്രീഭഗവാൻ പറഞ്ഞു

ഭക്തിജ്ഞാനങ്ങൾ കർമ്മമിമ്മൂന്നുമാമെൻ ശ്രേഷ്ഠ–
മാർഗ്ഗങ്ങളുപേക്ഷിച്ചിട്ടെപ്പൊഴും ചലിച്ചീടും
ഇന്ദ്രിയങ്ങൾക്കു വശംഗതരായ്ക്കാമങ്ങളെ
സന്തതം സേവിക്കുവോർ സംസാരം
പ്രാപിക്കുന്നു. 1
സ്വാധികാരത്തിൽ പെട്ടതായിടും നിയമങ്ങ–
ളേതേതുണ്ടതൊക്കെയും ഗുണമെന്നോതിടുന്നു
വിരുദ്ധമായുള്ളതാം നിയമമേതും ദോഷ–
കരവുമെന്നാം ഗുണദോഷനിർണ്ണയമോർക്ക. 2
തുല്യങ്ങളെന്നാകിലും സാധനങ്ങളിൽ തില്പും
നല്ലതുമേതെന്നുണ്ടാം ശങ്കയില്ലാതെയാക്കാൻ
ശുദ്ധ്യശുദ്ധികളേയും ഗുണദോഷങ്ങളേയു–
മുദ്ധവാ! വിധിച്ചിതു ശുഭാശുഭങ്ങളേയും. 3
ധർമ്മാർത്ഥം ശുദ്ധ്യശുദ്ധികളേയും വ്യവഹാരം
നന്മട്ടു നിർവ്വഹിക്കാൻ ഗുണദോഷങ്ങളേയും
ലോകയാത്രയ്ക്കായ് ശുഭാശുഭങ്ങളേയുമിങ്ങു
പാകത്തിനൊത്തു പണ്ടേ നിശ്ചയിച്ചിരിപ്പൂ
ഞാൻ. 4
ധർമ്മധുരാവഹിക്കുന്നവർക്കിപ്പരിപാടി
നിർമ്മലമതേ! നേരേ കാണിച്ചുകൊടുത്തു ഞാൻ
വിരിഞ്ചൻമുതൽ സ്ഥാവരാന്തമാം ഭൂതങ്ങൾതൻ
ശരീരമശേഷവും പഞ്ചഭൂതങ്ങളാലെ
നിർമ്മിതമായിട്ടുള്ളതാണെന്നുമാത്മാവുമായ്
സംബന്ധിച്ചിരിപ്പതാണെന്നതും ധരിക്കണം. 5
തുല്യങ്ങളാകും സർവ്വഭൂതസഞ്ചയത്തിലും
തുല്യങ്ങളല്ലാതുള്ള രൂപങ്ങൾ നാമങ്ങളും
കല്പിച്ചേനാഗമത്താൽ, പുരുഷാർത്ഥത്തെയവ–
യ്ക്കെല്ലേർക്കും സാധിപ്പിക്കാനിച്ഛയാലച്ഛു–
ബുദ്ധേ. 6
കാലദേശാദിയാകും സമസ്തഭാവങ്ങൾക്കും
ചാലവേ കർമ്മങ്ങൾതൻ നിയമത്തിനുവേണ്ടി
വിധിച്ചീരിക്കുന്നിതു ഗുണദോഷങ്ങളെന്നു–
മതിബുദ്ധിമാനാകുമുദ്ധവാ! ധരിക്ക നീ. 7
ഭൃസുരന്മാരും കൃഷ്ണസാരവുമില്ലാതുള്ള
ദേശങ്ങളെല്ലാം തന്നെ ശുദ്ധിഹീനങ്ങളത്രേ
കൃഷ്ണസാരമാം മൃഗമുള്ളതെന്നിരിക്കിലും
വിഷ്ണുഭക്താഗ്രേസരാ! കീകടാഭിധമായി
സാധുസഞ്ചയവാസമററതായ്സ്സംസ്കാരാ–
പേതമായൂഷരമാം ദേശവുമശുദ്ധമാം. 8
സാധനപൂർത്തികൊണ്ടോ സ്വതേതന്നെയോ
കർമ്മം
ചെയ്യിടാൻ യോഗ്യകാലം ശുഭമാം കാലമത്രേ
കർമ്മത്തിന്നനുചിതമായിടും കാലത്തിനു
സന്മതേ! ചൊല്ലീടുന്നിതശുഭകാലമെന്നും. 9
ഒരു വസ്തുവിനന്യപദാർത്ഥംകൊണ്ടും പരി–
ഷ്കരണംകൊണ്ടും കാലവചസ്സെന്നിവകൊണ്ടും
വലുതും ചെറിയതുമെന്നുള്ള ഭേദംകൊണ്ടു–
മുലകിലശുദ്ധിയും ശുദ്ധിയുമുണ്ടാകുന്നു. 10
ശക്തിയുമശക്തിയും ബുദ്ധിയും ദ്രവ്യാദിസ–
മൃദ്ധിയുംമൂലമുണ്ടാം ശുദ്ധിയുമശുദ്ധിയും,
ദേശാവസ്ഥാനുസാരം മാത്രമേ ശൗചവിധി–
യാചരിക്കേണ്ടു ദോഷമതിനാലില്ല നൂനം. 11
ധാന്യം, നൂൽ, മര,മെല്ലും ക്ഷീരാദി ദ്രവദ്രവ്യ–
വൃന്ദവും, സ്വർണ്ണംതൊട്ട ലോഹങ്ങൾ മൃഗത്തോലും
മണ്ണു, തീ, കാലം, കാററു, സലിലമെന്നീവക
ചേർന്നീടാതെയും ചേർന്നും ശുദ്ധ്യശുദ്ധി–
കളുണ്ടാം. 12

---

1 തന്റെ അതുല്യമായ പ്രീതിക്കു പാത്രം 2 പരമാത്മാവു്

അമേദ്ധ്യലിപ്തം യദ്യേന ഗന്ധം ലേപം വ്യപോഹതി
ഭജതേ പ്രകൃതിം യസ്യ തച്ഛൗചം താവദിഷ്യതേ. 13

സ്നാനദാനതപോഽവസ്ഥാവീര്യസംസ്കാരകർമ്മഭിഃ
മൽസ്മൃത്യാ ചാത്മനഃ ശൗചം ശുദ്ധഃ കർമ്മാചരേദ്ദ്വിജഃ. 14

മന്ത്രസ്യ ച പരിജ്ഞാനം കർമ്മശുദ്ധിർമ്മദർപ്പണം
ധർമ്മഃ സമ്പദ്യതേ ഷഡ്ഭിരധർമ്മസ്തു വിപര്യയഃ. 15

ക്വചിദ്ഗുണോഽപി ദോഷഃ സ്യാദ്ദോഷോഽപി വിധിനാ ഗുണഃ
ഗുണദോഷാർത്ഥനിയമസ്തദ്ഭിദാമേവ ബാധതേ. 16

സമാനകർമ്മാചരണം പതിതാനാം ന പാതകം
ഔല്പത്തികോ ഗുണഃ സംഗോ ന ശയാനഃ പതത്യധഃ. 17

യതോ യതോ നിവർത്തേത വിമുച്യേത തതസ്തതഃ
ഏഷ ധർമ്മോ നൃണാം ക്ഷേമഃ ശോകമോഹഭയാപഹഃ 18

വിഷയേഷു ഗുണാധ്യാസാൽ പുംസഃ സംഗസ്തതോ ഭവേൽ
സംഗാത്തത്ര ഭവേൽ കാമഃ കാമാദേവ കലിർന്നൃണാം. 19

കലേർദ്ദുർവ്വിഷഹഃ ക്രോധസ്തമസ്തമനുവർത്തതേ
തമസാ ഗ്രസ്യതേ പുംസശ്ചേതനാ വ്യാപിനീ ദ്രുതം. 20

തയാ വിരഹിതഃ സാധോ ജന്തുഃ ശൂന്യായ കല്പതേ
തതോഽസ്യ സ്വാർത്ഥവിഭ്രംശോ മൂർച്ഛിതസ്യ മൃതസ്യ ച. 21

വിഷയാഭിനിവേശേന നാത്മാനം വേദ നാപരം
വൃക്ഷജീവികയാ ജീവൻ വ്യർത്ഥം ഭസ്ത്രേവ യഃ ശ്വസൻ. 22

ഫലശ്രുതിരിയം നൄണാം ന ശ്രേയോ രോചനം പരം
ശ്രേയോവിവക്ഷയാ പ്രോക്തം യഥാ ഭൈഷജ്യരോചനം. 23

ഉൽപത്ത്യൈവ ഹി കാമേഷു പ്രാണേഷു സ്വജനേഷു ച
ആസക്തമനസോ മർത്ത്യാ ആത്മനോഽനർത്ഥഹേതുഷു. 24

ന താനവിദുഷഃ സ്വാർത്ഥം ഭ്രാമ്യതോ വൃജിനാധ്വനി
കഥം യുഞ്ജ്യാൽ പുനസ്തേഷു താംസ്തമോ വിശതോ ബുധഃ. 25

ഏവം വ്യവസിതം കേചിദവിജ്ഞായ കുബുദ്ധയഃ
ഫലശ്രുതിം കുസുമിതാം ന വേദജ്ഞാ വദന്തി ഹി. 26

കാമിനഃ കൃപണാ ലുബ്ധാഃ പുഷ്പേഷു ഫലബുദ്ധയഃ
അഗ്നിമുഗ്ദ്ധാ ധൂമതാന്താഃ സ്വം ലോകം ന വിദന്തി തേ. 27

ന തേ മാമംഗ ജാനന്തി ഹൃദിസ്ഥം യ ഇദം യതഃ
ഉക്ഥശസ്ത്രാ ഹ്യസുതൃപോ യഥാ നീഹാരചക്ഷുഷഃ. 28

തേ മേ മതമവിജ്ഞായ പരോക്ഷം വിഷയാത്മകാഃ
ഹിംസായാം യദി രാഗഃ സ്യാദ്യജ്ഞ ഏവ ന ചോദനാ. 29

ഹിംസാവിഹാരാ ഹ്യാലബ്ധൈഃ പശുഭിഃ സ്വസുഖേച്ഛയാ
യജന്തേ ദേവതാ യജ്ഞൈഃ പിതൃഭൂതപതീൻ ഖലാഃ. 30

സ്വപ്നോപമമമും ലോകമസന്തം ശ്രവണപ്രിയം
ആശിഷോ ഹൃദി സങ്കല്പ്യ ത്യജന്ത്യർത്ഥാൻ യഥാ വണിക്. 31

രജഃസത്ത്വതമോനിഷ്ഠാ രജഃസത്ത്വതമോജുഷഃ
ഉപാസത ഇന്ദ്രമുഖ്യാൻ ദേവാദീൻ ന തഥൈവ മാം. 32

മാലിന്യം ചേർന്നിരിക്കും പദാർത്ഥമേതൊ-
ന്നിനാൽ
ചേലായി ദുർഗ്ഗന്ധം വിട്ടാന്നിടും സ്വന്തരൂപം.
ആയതപ്പദാർത്ഥത്തെ സംശുദ്ധമാക്കീടുന്ന-
തായിടും വസ്തുവെന്നു ചൊല്ലുന്നിതെല്ലാ-
വരും. 13
സ്നാനദാനങ്ങൾ, തപസ്സവസ്ഥ, സംസ്കാരമ-
ന്യൂനവീര്യവുംകൊണ്ടുമെന്നിലെബ്ഭക്തി-
കൊണ്ടും
ശുദ്ധിയാത്മാവിനു സംഭവിപ്പൂ ധരാസുരൻ
ശുദ്ധനായ്ത്തന്നെ കർമ്മമാചരിക്കുകവേണം. 14
മന്ത്രത്തിനതു നേരേ ധരിപ്പതത്രേ ശുദ്ധി-
യന്തരമില്ല മദീയാർപ്പണം കർമ്മശുദ്ധി
കർത്താവു കാലം ദേശം പദാർത്ഥം മന്ത്രം കർമ്മ-
മിത്ഥമാറൊത്താൽ ധർമ്മ മല്ലാത്തതധർമ്മമാം. 15
ചിലേടങ്ങളിൽ വിധിഗുണമായിട്ടും മററു-
ചിലേടത്തതു ദോഷമായിട്ടും ഭവിക്കുന്നു.
അതിനാൽ ഗുണദോഷവിഭേദം മിത്ഥ്യയെന്നു-
ള്ളതിനു മറെറാന്നുമേ തെളിവാവശ്യമില്ല. 16
തുല്യമായീടും കർമ്മാചരണം പതിതനെ-
ത്തെല്ലുമേ പതിപ്പിക്കുന്നില്ലതു തീർച്ചതന്നെ
മുന്നേതാനധഃപതം ഭവിച്ചു കിടക്കുവോൻ
പിന്നെയും പതിക്കുകയെന്നുള്ളതില്ലയല്ലോ. 17
മദ്യപാനത്താലധഃപതിക്കുമെന്നുള്ളതു
മദ്യപാനിയെയേതും ബാധിച്ചീടുന്നതില്ല
അതിനാൽ ഗുണദോഷവിഭേദം താന്താങ്ങൾതൻ
സ്ഥിതിയിൽനിന്നുയർത്താൻതന്നെയാ-
ണെല്ലാരെയും
മർത്ത്യനേതേതിൽനിന്നും നിവർത്തിച്ചീടുന്നതു-
ണ്ടതത്തിലതാതുമായ് ബന്ധവും വിട്ടിടുന്നു
മർത്ത്യനിദ്ധർമ്മം ക്ഷേമപ്രദവും ശോകമോഹ-
ഭീത്യാദി ദോഷഹാനി വരുത്തുന്നതുമത്രേ. 18
വിഷയങ്ങളിൽ ഗുണമുണ്ടെന്നു തോന്നീട്ടത്രേ-
യശങ്കമവയുമായ് സംഗമിപ്പതു മർത്ത്യൻ
സംഗമം മൂലമായിക്കാമവുമതിൽനിന്നു
സംഗതമായീടുന്നു ശണ്ഠയും കൂടെക്കൂടെ. 19
കലിയിൽനിന്നും പുമാനസഹ്യമാകും ക്രോധ-
മുളവാമതിനെത്താൻ തമസ്സെന്നോതുന്നിതു
തമസ്സിൻ വ്യാപ്തിമൂലം മർത്ത്യനു ചിന്തിക്കുവാൻ
സമർത്ഥമായ ബുദ്ധി നശിച്ചുപോകുന്നിതു. 20
ന്യായവുമന്യായവുമറിയും ചിന്താശക്തി
പോയീടിൽ സമസ്തവുമവനു പോയതത്രേ
അതിനാൽ മൂർച്ഛയാന്നു മൃതപ്രായനാമവ-
ന്നതിയായ് പുരുഷാർത്ഥവിനാശം
ഭവിക്കുന്നു. 21
ഏതവൻ വിഷയാത്യാസക്തിയാൽ
ജഡത്തെയും
ചൈതന്യത്തെയും തിരിച്ചറിയാതിരിക്കുമോ
തരുജീവിതംമട്ടു നിഷ്പ്രയോജനമായ്ത്തോൽ-
ത്തുരുത്തിക്കൊപ്പം ശ്വസിച്ചിങ്ങവൻ
ജീവിക്കുന്നു. 22
മർത്ത്യനീഫലശ്രുതി പരമശ്രേയസ്സിനു
യുക്തമല്ലഭിരുചിയുണ്ടാക്കാൻ കല്പിച്ചതാം
മരുന്നു കടിക്കുവാനോരോന്നു കുഞ്ഞുങ്ങളോ-
ടുരയ്ക്കുംവിധം ശ്രേയസ്സിച്ഛിച്ചു ചൊന്നതത്രേ. 23
ജനനംതൊട്ടേ തനിക്കനർത്ഥകരങ്ങളാ-
മനന്തകാമത്തിലും പ്രാണപോഷണത്തിലും
സ്വന്തമാം ജനത്തിലും മാനുഷനാസക്തമാ-
മന്തരംഗത്തോടു സംയുതനായ് ഭവിക്കുന്നു. 24
തനിക്കു ഗുണം ചേർക്കും കാര്യങ്ങളറിയാതെ-
യനിശം പാപാധ്വാവിൽ ഭ്രമിക്കുന്നവരായി
നതരായജ്ഞാനാന്ധകാരത്തിലണഞ്ഞവ-
രതിൽത്താൻ കിടന്നോട്ടെയെന്നുവയ്ക്കുമോ
ബുധൻ? 25
ഈവിധമാന്തരമാം സിദ്ധാന്തമറിയാതെ
കേവലം ദുർബുദ്ധികളായിട്ടും ചിലരഹോ
പുഷ്പസന്നിഭമാക്കിക്കഥിപ്പൂ ഫലശ്രുതി-
യപ്പോലെ കഥിച്ചിടാ വേദവിത്തമരാരും. 26
ദീനരായ്ക്കാമികളായത്യന്തം ലുബ്ധന്മാരായ്
സൂനത്തിൽ ഫലധീയാന്നഗ്നിസാധ്യങ്ങളാകും
കർമ്മങ്ങൾ ചെയ്തു ധൂമമാർഗ്ഗത്തിൽ പ്രവേശിച്ചി-
ട്ടാത്മതത്വത്തെയേതുമറിയാതുഴലുന്നു. 27
കർമ്മസാധനത്തൊടും പ്രാണപോഷണത്തി-
നായ്
നമ്മട്ടു യതിച്ചീടുമിക്കൂട്ടരന്ധന്മാരായ്
ലോകഹേതുവും ലോകരൂപനുമാകുമെന്നെ
ഹാ! കാണുന്നീല ഹൃത്തിലിരിക്കുന്നവ-
നെന്നായ്. 28
മൂഢരാമിവർ വിഷയാശയാലസ്പഷ്ടമാ-
യീടുമെന്മതം ധരിച്ചീടാതെ കർമ്മംചെയ്വൂ.
ഹിംസ യാഗത്തിലാകാമെന്നുവച്ചതു ഹിംസാ-
വാസനകളെ മെല്ലെയില്ലാതാക്കുവാനത്രേ. 29
തൻസുഖത്തിനായ്പ്പശുവൃന്ദത്തെക്കൃപാഹീനം
ഹിംസിച്ചു വിഹരിക്കും ഖലന്മാരെല്ലാവരും
പിതൃക്കളേയും സുരന്മാരെയും യാഗങ്ങൾകൊ-
ണ്ടതിമോദത്തോടെന്നുമാരാധിച്ചീടുന്നിതു. 30
സ്വപ്നസന്നിഭമായിസ്സത്യത്തിലില്ലാത്തതായ്
കേൾപ്പാനായ് സുഖമുള്ള പരലോകത്തിനേയും
ഗുണഭോഗങ്ങളേയും മനസ്സിൽ സങ്കല്പിച്ചു
വണിക്കിൻകണക്കവർ ത്യജിപ്പൂ ധനമെല്ലാം. 31
സത്വവും രജസ്സുമത്തമസ്സുമിയന്നിടും
മർത്ത്യരിഗ്ഗുണം മൂന്നുമാന്നിടുമിന്ദ്രാദ്യരെ
നിത്യവുമുപാസിച്ചുവരുന്നുണ്ടപ്രകാരം
ശ്രദ്ധയോടാരാധനംചെയ്യുന്നില്ലെന്നെ നൂനം. 32

ഇഷ്ട്വേഹ ദേവതാ യജ്ഞൈർഗത്വാ രംസ്യാമഹേ ദിവി
തസ്യാന്ത ഇഹ ഭൂയാസ്മ മഹാശാലാ മഹാകുലാഃ. 33
ഏവം പുഷ്പിതയാ വാചാ വ്യാക്ഷിപ്തമനസാം നൃണാം
മാനിനാം ചാതിസ്തബ്ധാനാം മദ്വാർത്താപി ന രോചതേ. 34
വേദാ ബ്രഹ്മാത്മവിഷയാസ്ത്രികാണ്ഡവിഷയാ ഇമേ
പരോക്ഷവാദാ ഋഷയഃ പരോക്ഷം മമ ച പ്രിയം. 35
ശബ്ദബ്രഹ്മ സുദുർബോധം പ്രാണേന്ദ്രിയമനോമയം
അനന്തപാരം ഗംഭീരം ദുർവിഗാഹ്യം സമുദ്രവൽ. 36
മയോപബൃംഹിതം ഭൂമ്നാ ബ്രഹ്മണാനന്തശക്തിനാ
ഭൂതേഷു ഘോഷരൂപേണ ബിസേഷൂർണ്ണേവ ലക്ഷ്യതേ. 37
യഥോർണ്ണനാഭിർഹൃദയാദൂർണ്ണാമുദ്വമതേ മുഖാൽ
ആകാശാദ്ഘോഷവാൻ പ്രാണോ മനസാ സ്പർശരൂപിണാ. 38
ഛന്ദോമയോഽമൃതമയഃ സഹസ്രപദവീം പ്രഭുഃ
ഓങ്കാരാദ്വ്യഞ്ജിതസ്പർശസ്വരോഷ്മാന്തഃസ്ഥഭൂഷിതാം. 39
വിചിത്രഭാഷാവിതതാം ഛന്ദോഭിശ്ചതുരുത്തരൈഃ
അനന്തപാരാം ബൃഹതീം സൃജത്യാക്ഷിപതേ സ്വയം. 40
ഗായത്ര്യുഷ്ണിഗനുഷ്ടുപ് ച ബൃഹതീ പങ്ക്തിരേവ ച
ത്രിഷ്ടുബ്ജഗത്യതിച്ഛന്ദോ ഹ്യത്യഷ്ട്യതിജഗദ്വിരാട്. 41
കിം വിധത്തേ കിമാചഷ്ടേ കിമനൂദ്യ വികല്പയേൽ
ഇത്യസ്യാ ഹൃദയം ലോകേ നാന്യോ മദ്വേദ കശ്ചന. 42
മാം വിധത്തേഽഭിധത്തേ മാം വികല്പ്യാപോഹ്യതേ ത്വഹം
ഏതാവാൻ സർവ്വവേദാർത്ഥഃ ശബ്ദ ആസ്ഥായ മാം ഭിദാം
മായാമാത്രമനൂദ്യാന്തേ പ്രതിഷിധ്യ പ്രസീദതി. 43

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഏകവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13059 ഏകാദശസ്കന്ധേ ശ്ലോകാഃ 919

---

## ദ്വാവിംശതിതമോഽധ്യായഃ

ഉദ്ധവ ഉവാച

കതി തത്ത്വാനി വിശ്വേശ സംഖ്യാതാന്യൃഷിഭിഃ പ്രഭോ
നവൈകാദശ പഞ്ച ത്രീണ്യാത്ഥ ത്വമിഹ ശുശ്രുമ. 1
കേചിൽ ഷഡ്‌വിംശതിം പ്രാഹുരപരേ പഞ്ചവിംശതിം
സപ്തൈകേ നവ ഷട് കേചിച്ചത്വാര്യേകാദശാപരേ. 2
കേചിൽ സപ്തദശ പ്രാഹുഃ ഷോഡശൈകേ ത്രയോദശ
ഏതാവത്ത്വം ഹി സംഖ്യാനാമൃഷയോ യദ്വിവക്ഷയാ
ഗായന്തി പൃഥഗായുഷ്മന്നിദം നോ വക്തുമർഹസി. 3

ശ്രീഭഗവാനുവാച

യുക്തം ച സന്തി സർവ്വത്ര ഭാഷന്തേ ബ്രാഹ്മണാ യഥാ
മായാം മദീയാമുദ്ഗൃഹ്യ വദതാം കിം നു ദുർഘടം. 4
നൈതദേവം യഥാഽഽത്ഥ ത്വം യദഹം വച്മി തത്തഥാ
ഏവം വിവദതാം ഹേതും ശക്തയോ മേ ദുരത്യയാഃ. 5
യാസാം വ്യതികരാദാസീൽ വികല്പോ വദതാം പദം
പ്രാപ്തേ ശമദമേഽപ്യേതി വാദസ്തമനുശാമ്യതി. 6

യാഗങ്ങളനുഷ്ഠിച്ചു സുരരെ പ്രീണിപ്പിച്ചു
നാകലോകത്തു ചെന്നു രമിക്കും ചിരം ഞങ്ങൾ
പിന്നെയുമീ മനുഷ്യലോകത്തുതന്നെ വന്നി–
ട്ടുന്നതഭവനത്തിൽസ്സത്കുലത്തിൽ ജനിക്കും. 33
ഇത്തരം പുഷ്പതുല്യമായിട്ടും വേദോക്തിയാൽ
ചിത്തചാഞ്ചല്യമാർന്നു ദേഹാഭിമാനത്തോടും
അതിഗർവ്വിഷ്ഠന്മാരായവർക്കേൻ വാർത്തപോലും
മതിയിലൊട്ടും രുചികരമായ് ഭവിച്ചീടാ. 34
ബ്രഹ്മത്തെയാത്മാവെന്നായ്
പ്രതിപാദിച്ചിടുന്നു
സന്മതേ! മൂന്നു കാണ്ഡമാളുമീയാഗമങ്ങൾ
മുനിവാക്യങ്ങളോർക്കിൽ പരോക്ഷവാദങ്ങളാ–
ണെനിക്കേറ്റം പ്രിയമത്തരം വാദമത്രേ. 35
അന്തമറ്റാഴിമട്ടിലത്യന്താഗാധമായ് [1]പ്രാ–
ണേന്ദ്രിയമനോമയമായേറ്റം ദുർഗ്രാഹ്യമാം
ശബ്ദബ്രഹ്മത്തെ നേരേ മനസ്സിലാക്കീടുവാ–
നെപ്പൊഴും പ്രയാസമിങ്ങേറുന്നതത്രേ
പാർക്കിൽ. 36
അനന്തശക്തിയാർന്നിട്ടെങ്ങുമേ വ്യാപിച്ചീടു–
മനാദിബ്രഹ്മമാം ഞാൻ സമസ്തഭൂതത്തിലും
ബിസങ്ങൾക്കുള്ളിൽ നൂൽപോൽ
നാദസ്വരൂപമായി
വസിക്കുന്നെന്നു വിപശ്ചിജ്ജനങ്ങളറിയുന്നു. 37
ചിലന്തിയുള്ളിൽനിന്നുമാനനംവഴി നൂലു
വെളിക്കു വലിക്കുംപോൽ നാദരൂപനാം
പ്രാണൻ
ചിദാകാശത്തിൽനിന്നും സ്പർശരൂപമാം മന–
മതിലൂടവേ വാക്കു നിർമ്മിച്ചുകൊണ്ടീടുന്നു. 38
വേദരൂപനും മോക്ഷാത്മകനും പ്രഭുവുമാം
ധാതാവോങ്കാരംതന്നിൽനിന്നഭി–
വ്യഞ്ജിപ്പതാം
സ്വരങ്ങളന്തസ്ഥങ്ങളൂഷ്മാക്കൾ സ്പർശങ്ങളി–
ത്തരമക്ഷരങ്ങളാലലങ്കരിക്കപ്പെട്ടും. 39
അനേകവിധ മാർഗ്ഗമിയലും വചസ്സിനെ–
യനഘാ! നിർമ്മിച്ചിടുന്നെന്നതു ധരിച്ചാലും.
വൈദികം ലൗകികമെന്നിങ്ങനെ നാനാവിധ–
ഭേദമാർന്നും നന്നാലക്ഷരങ്ങളാൽ ക്രമാൽ
വൃദ്ധമാം ഛന്ദസ്സുകൾ ചേർന്നും നിർണ്ണയിപ്പാൻ
സാദ്ധ്യമല്ലാത്തമട്ടിലേറ്റവും ബൃഹത്തുമാം
വാക്കിനെ ഭഗവാൻതാൻ സ്വയമായ്
സൃഷ്ടിക്കയു–
മക്കണക്കതിനെസ്സംഹരിക്കുകയും ചെയ്‌വൂ. 40
ഛന്ദസ്സുകളിലിരുപത്തിനാലക്ഷരങ്ങൾ
ചേർന്നു ഗായത്രിതാൻ നന്നാലക്ഷരം ക്രമാൽ
വർദ്ധിച്ചുഷ്ണിക്,അനുഷ്ടുപ്പ്,ഥ ബൃഹതിയും
പംക്തിയും, ത്രിഷ്ടുപ്പും ജഗതിയെന്നുള്ളതും
അതിച്ഛന്ദസ്സത്യഷ്ടി അതിജഗതി പിന്നെ
അതിവിരാട്ടുമേവമനേകം ഛന്ദസ്സുണ്ടാം. 41
എന്താണീ വാഗ്രൂപമാം വേദംചെയ്യുന്നതെന്നു–
മെന്തിനെയതു പിന്നെ ദ്യോതിപ്പിക്കുന്നുവെന്നും
എന്തിനായ് വിധിനിഷേധങ്ങൾ
കല്പിച്ചുവെന്നു–
മാന്തരാർത്ഥത്തെ ഞാനേയറിയുന്നുള്ളു പാരിൽ. 42
യാഗരൂപനായെന്നെത്തന്നെയാം കല്പിപ്പതു–
മേകാന്തഭക്തർക്കെന്നും ഞാനത്രേയുപാസ്യനും
ഭേദമീയെന്നിൽക്കാട്ടി ഞാൻതന്നെ നിഷേധിപ്പൂ
വേദവുമെൻെറപക്ഷം നിന്നു ഭേദങ്ങളെല്ലാം
മായാമാത്രങ്ങളെന്നു കാണിച്ചു തള്ളിസ്സത്യ–
മായെന്നെക്കാട്ടിത്തരുന്നതുതാൻ വേദസാരം. 43

## അദ്ധ്യായം 22

ഉദ്ധവൻ പറഞ്ഞു

അല്ലയോ പ്രഭോ! സമസ്തേശ്വരാ! തത്ത്വസംഖ്യ
ചൊല്ലീയതൃഷീന്ദ്രരും നാനാവിധത്തിലല്ലോ
ഒമ്പതും പതിനൊന്നും അഞ്ചും മൂന്നുമെന്നിവി–
ടമ്പോടു തത്ത്വസംഖ്യ ഭവാൻ ചൊല്ലിയുംകേട്ടു 1
ഇരുപത്താറാണെന്നും ചിലപേർ വേറെ ചില–
രിരുപത്തഞ്ചാണെന്നും ചിലരേഴെന്നും ചിലർ
ഒൻപതാണെന്നും പിന്നെയാറെന്നും
നാലാണെന്നും
കമ്പമെന്നിയേ പതിനൊന്നെന്നും പറയുന്നു. 2
പതിനാറെന്നും ചിലർ പതിനേഴെന്നും പിന്നെ
പതിമൂന്നെന്നും ഭിന്നഭിന്നമായ്ച്ചൊല്ലുന്നതും
എന്തൊരുദ്ദേശത്തിലാണെന്നതുമവ ട്ടുന്നു
സന്തോഷപൂർവ്വം ചൊല്ലിസ്സന്ദേഹം
തീർക്കേണമേ. 3

ശ്രീഭഗവാൻ പറഞ്ഞു

യുക്തിയുക്തങ്ങളത്രേ ബ്രഹ്മജ്ഞരാകുമൃഷി–
മുഖ്യർതൻ വചസ്സുകളൊക്കെയും തർക്കമില്ല
ഭേദങ്ങൾക്കെല്ലാമാദിമൂലമാമെന്മായയെ–
യാദരിച്ചോതുവോർതൻ ഭേദവും ഘടിപ്പതാം. 4
ഞാൻ പറഞ്ഞതുതന്നെ ശരിയായിരിപ്പതു
നീ പറഞ്ഞതു ശരിയല്ലെന്ന വാദമെല്ലാം
ആർക്കുമേ കടക്കാവതല്ലാത്ത മന്മായതൻ–
ശക്തികാരണമായിബ്ഭവിപ്പതെ–
ന്നോർക്കണം. 5
ഗുണസമ്മേളനത്താലുളവാം ഭേദബുദ്ധി–
യണവും നിലനില്ലാ ശമദമപ്രാപ്തിയിൽ
അന്യോന്യമുണ്ടായിട്ടും വാദവും പ്രതിവാദ–
മെന്നതുമതോടൊപ്പം നശിച്ചുപോകുന്നിതു. 6

1. പ്രാണൻ, ഇന്ദ്രിയങ്ങൾ, മനസ്സ് എന്നീ രൂപത്തിലുള്ളതു്.

പരസ്പരാനുപ്രവേശാൽ തത്ത്വാനാം പുരുഷർഷഭ
പൌർവ്വാപര്യപ്രസംഖ്യാനം യഥാ വക്തുർവ്വിവക്ഷിതം. 7
ഏകസ്മിന്നപി ദൃശ്യന്തേ പ്രവിഷ്ടാനീതരാണി ച
പൂർവ്വസ്മിൻ വാ പരസ്മിൻ വാ തത്ത്വേ തത്ത്വാനി സർവ്വശഃ. 8
പൌർവ്വാപര്യമതോഽമീഷാം പ്രസംഖ്യാനമഭീപ്സതാം
യഥാ വിവിക്തം യദ്വക്ത്രം ഗൃഹ്ണീമോ യുക്തിസംഭവാൽ. 9
അനാദ്യവിദ്യായുക്തസ്യ പുരുഷസ്യാത്മവേദനം
സ്വതോ ന സംഭവാദന്യസ്തത്ത്വജ്ഞോ ജ്ഞാനദോ ഭവേൽ. 10
പുരുഷേശ്വരയോരത്ര ന വൈലക്ഷണ്യമണ്വപി
തദന്യകല്പനാപാർത്ഥാ ജ്ഞാനം ച പ്രകൃതേർഗ്ഗുണഃ. 11
പ്രകൃതിർഗ്ഗുണസാമ്യം വൈ പ്രകൃതേർന്നാത്മനോ ഗുണാഃ
സത്ത്വം രജസ്തമ ഇതി സ്ഥിത്യുല്പത്ത്യന്തഹേതവഃ. 12
സത്ത്വം ജ്ഞാനം രജഃ കർമ്മ തമോഽജ്ഞാനമിഹോച്യതേ
ഗുണവ്യതികരഃ കാലഃ സ്വഭാവഃ സൂത്രമേവ ച. 13
പുരുഷഃ പ്രകൃതിർവ്യക്തിമഹങ്കാരോ നഭോഽനിലഃ
ജ്യോതിരാപഃ ക്ഷിതിരിതി തത്ത്വാന്യുക്താനി മേ നവ. 14
ശ്രോത്രം ത്വഗ്ദർശനം ഘ്രാണോ ജിഹ്വേതി ജ്ഞാനശക്തയഃ
വാക്പാണ്യുപസ്ഥപായ്വംഘ്രിഃ കർമ്മാണ്യംഗോഭയം മനഃ. 15
ശബ്ദഃ സ്പർശോ രസോ ഗന്ധോ രൂപം ചേത്യർത്ഥജാതയഃ
ഗത്യുക്ത്യുത്സർഗ്ഗശില്പാനി കർമ്മായതനസിദ്ധയഃ. 16
സർഗ്ഗാദൌ പ്രകൃതിർഹ്യസ്യ കാര്യകാരണരൂപിണീ
സത്ത്വാദിഭിർഗ്ഗുണൈർദ്ധത്തേ പുരുഷോഽവ്യക്ത ഈക്ഷതേ. 17
വ്യക്താദയോ വികുർവ്വാണാ ധാതവഃ പുരുഷേക്ഷയാ
ലബ്ധവീര്യാഃ സൃജന്ത്യണ്ഡം സംഹതാഃ പ്രകൃതേർബ്ബലാൽ. 18
സപ്തൈവ ധാതവ ഇതി തത്രാർത്ഥാഃ പഞ്ച ഖാദയഃ
ജ്ഞാനമാത്മോഭയാധാരസ്തതോ ദേഹേന്ദ്രിയാസവഃ. 19
ഷഡിത്യത്രാപി ഭൂതാനി പഞ്ച ഷഷ്ഠഃ പരഃ പുമാൻ
തൈര്യുക്ത ആത്മസംഭൂതൈഃ സൃഷ്ട്വേദം സമുപാവിശൽ. 20
ചത്വാര്യേവേതി തത്രാപി തേജ ആപോഽന്നമാത്മനഃ
ജാതാനി തൈരിദം ജാതം ജന്മാവയവിനഃ ഖലു. 21
സംഖ്യാനേ സപ്തദശകേ ഭൂതമാത്രേന്ദ്രിയാണി ച
പഞ്ച പഞ്ചൈകമനസാ ആത്മാ സപ്തദശഃ സ്മൃതഃ. 22
തദ്വൽ ഷോഡശസംഖ്യാനേ ആത്മൈവ മന ഉച്യതേ
ഭൂതേന്ദ്രിയാണി പഞ്ചൈവ മന ആത്മാ ത്രയോദശ. 23
ഏകാദശത്വ ആത്മാസൌ മഹാഭൂതേന്ദ്രിയാണി ച
അഷ്ടൌ പ്രകൃതയശ്ചൈവ പുരുഷശ്ച നവേത്യഥ. 24
ഇതി നാനാപ്രസംഖ്യാനം തത്ത്വാനാമൃഷിഭിഃ കൃതം
സർവ്വം ന്യായ്യം യുക്തിമത്ത്വാദ് വിദുഷാം കിമശോഭനം. 25

ഉദ്ധവ ഉവാച

പ്രകൃതിഃ പുരുഷശ്ചോഭൌ യദ്യപ്യാത്മവിലക്ഷണൌ
അന്യോന്യാപാശ്രയാൽ കൃഷ്ണ ദൃശ്യതേ ന ഭിദാ തയോഃ
പ്രകൃതൌ ലക്ഷ്യതേഹ്യാത്മാ പ്രകൃതിശ്ച തഥാഽഽത്മനി. 26

തത്ത്വങ്ങൾ പരസ്പരമനുപ്രവേശിക്കയാൽ
വക്താവു ചൊൽവൂ തത്ത്വസംഖ്യയെ
വിവക്ഷപോൽ. 7
ഒന്നാകും ഹേതുതത്ത്വം തന്നിലക്കാര്യങ്ങളാ-
മന്യതത്ത്വങ്ങളുടെ സന്നിവേശംനിമിത്തം
ഒന്നെന്നോ പലതെന്നോ തത്വസംഖ്യയെച്ചൊ-
ന്നാൽ. 8
പണ്ഡിതലോകം ചെററും വിഗണിക്കകയില്ല
അതിനാൽ തത്ത്വങ്ങൾതൻ കാര്യ-
കാരണത്തെയു-
മതുപോലവയ്ക്കുള്ള സംഖ്യയുമിച്ഛിക്കുവോർ
എമ്മട്ടു കഥിച്ചാലും യുക്തിയുള്ളതുകൊണ്ടു
നമ്മളുമതൊക്കെയും സ്വീകരിച്ചീടുന്നിതേ. 9
അനാദിയായ മായ ചേരുന്ന പുരുഷനു
തനിയേയുളവായിടുന്നതില്ലാത്മജ്ഞാനം
തത്വജ്ഞനാകുമന്യൻ ജ്ഞാനപ്രദാനത്തിനാ-
യെത്തണമല്ലാതെയില്ലതിനു മററു മാർഗ്ഗം. 10
ജീവേശക്കില്ലഭേദം നിരർത്ഥം ചിലർ ഭേദം
ചൊൽവുതേ വിവേകവും പ്രകൃതിജന്യമത്രേ
ഇവരേ വേറുവേറായ് ഗണിക്കപ്പെടുന്നതു-
മിവിടെ യോജിച്ചിടാ നിരർത്ഥമെന്നേ
വേണ്ടൂ. 11
പ്രകൃതിയെന്നുള്ളതു ഗുണസാമ്യംതാനോക്കി-
ലഖിലസൃഷ്ടിസ്ഥിതിസംഹാരഹേതുവാകും
സത്ത്വാദിഗുണത്രയമാത്മാവിനുള്ളതല്ല-
തുറത്താരിൽ ധരിക്ക നീ പ്രകൃതിക്കുള്ള-
തെന്നായ്. 12
സത്ത്വത്തെ ജ്ഞാനമെന്നും രജസ്സു കർമ്മമെന്നു-
മുദ്ധവാ! തമോഗുണമജ്ഞാനമെന്നും ചൊൽവൂ
അന്യോന്യം ഗുണങ്ങളെ ചേർപ്പതീശനാം കാലം,
പിന്നെ സ്വഭാവംതന്നെ സൂത്രമെന്നും
കഥിപ്പൂ. 13
പുരുഷൻ, പ്രകൃതിയും വ്യക്തിയുമഹങ്കാരം
പരമാകാശം വായു തീ ജലം ഭൂമിയേവം
ഒൻപതു തത്ത്വമെന്നു സംഗ്രഹമായിട്ടു ഞാൻ
മുമ്പേതാനരുൾചെയ്തിട്ടുണ്ടെന്നു ധരിച്ചാലും. 14
ശ്രോത്രം ത്വക്കക്ഷി നാവു നാസയുമെന്നി-
ജ്ഞാന-
ശക്തികൾ, വാക്കു, കൈകാൽ പായുവു-
മുപസ്ഥവും
എന്നിക്കർമ്മേന്ദ്രിയങ്ങളുഭയാത്മകമായി-
ത്തീർന്ന മാനസ,മേവം പതിനൊന്നത്രേ
തത്ത്വം. 15
ശബ്ദവും സ്പർശം രൂപം രസം ഗന്ധവുമഞ്ചു-
മപ്പഞ്ചജ്ഞാനേന്ദ്രിയവിഷയങ്ങളെന്നോർക്ക
ഭാഷണം ഗമനവും ശില്പങ്ങൾ വിസർജ്ജനം
പ്രസാദമെന്നീവക കർമ്മേന്ദ്രിയാർത്ഥങ്ങളാം. 16

കാര്യകാരണാത്മികപ്രകൃതി ധരിക്കുന്നു
പാരിന്റെ സൃഷ്ട്യാദിയിൽ സത്ത്വാദി ഗുണത്രയം
പുരുഷനവ്യക്തസ്വരൂപനായ് നിന്നുകൊണ്ടു
ശരിയായീക്ഷാവ്യാപാരത്തെയും നടത്തുന്നു. 17
മഹത്തത്ത്വാദിയാകും തത്വങ്ങൾ [1]പുരുഷേക്ഷാ-
മഹത്ത്വത്തിനാൽ വീര്യമിയന്നു തമ്മിൽ ചേർന്നു
രൂപാന്തരത്തെയാർന്നു പ്രകൃതിശക്തിയാലെ
ഹേ ഭാഗവതോത്തമാ! ബ്രഹ്മാണ്ഡം
സൃഷ്ടിക്കുന്നു. 18
ആകാശാദിയാം പഞ്ചഭൂതങ്ങ,ളറി,വിവ-
സ്ഥേകാലംബമാമാത്മാവിങ്ങനെ തത്ത്വമേഴായ്
ചൊന്നതും ശരിതന്നെയായതിൽനിന്നു ദേഹ-
മിന്ദ്രിയം പ്രാണനിവയുണ്ടായെന്ന-
റിഞ്ഞാലും. 19
പഞ്ചഭൂതങ്ങളേയും പരനാം പുമാനെയും
സഞ്ചയിച്ചാറു തത്ത്വമുണ്ടായി, പരൻപുമാൻ
അവയോടൊത്തുചേർന്നിപ്രപഞ്ചമുളവാക്കി
പ്രവേശിച്ചതിലെന്ന പക്ഷവും ശരിതന്നെ. 20
തീയും വെള്ളവും ഭൂവുമാത്മാവിൽനിന്നുണ്ടായി
കാര്യമാം ജഗത്തിവമൂലമായുളവായി
ഇപ്പക്ഷം പാർത്തീടുകിലാത്മാവിനേയും ചേർത്തു
കല്പിച്ചു നാലുതത്വം സൃഷ്ടിക്കു ഹേതുവായി. 21
പഞ്ചതന്മാത്ര, പഞ്ചേന്ദ്രിയങ്ങൾ മനസ്സാത്മാ-
വഞ്ചുഭൂതങ്ങളേവം പതിനേഴെന്നുമാവാം. 22
തത്ത്വങ്ങൾ പതിനാറെന്നുള്ളതിലാത്മാവിങ്കൽ
ചിത്തത്തെയുൾപ്പെടുത്തിയെന്നതേ ഭേദമുള്ളൂ
ധരാദിയഞ്ചു പഞ്ചേന്ദ്രിയങ്ങൾ, ചിത്തം,
ജീവൻ
പരമാത്മാവീവിധം പതിമൂന്നമാം തത്ത്വം. 23
പതിനൊന്നെന്നുള്ളതിലാത്മാവും,
പഞ്ചേന്ദ്രിയം,
തദനു പഞ്ചമഹാഭൂതവുമുൾപ്പെടുന്നു.
പ്രകൃതിയെട്ടിനോടു പുരുഷനെയും ചേർത്തു
നിഗദിക്കുന്നു തത്ത്വമൊൻപതായിട്ടും
ചിലർ. 24
ഇങ്ങനെ തത്വസംഖ്യ ഋഷിമാർ പലവിധം
സങ്കല്പിച്ചിരിക്കുന്നു യുക്തിയുള്ളതുമൂലം
ന്യായ്യമായീടുന്നു വിദ്വാന്മാർക്ക്ശോഭന-
മായിട്ടെന്തിരിക്കുന്നു സർവ്വം സ്വീകാര്യം-
താൻ. 25

ഉദ്ധവൻ പറഞ്ഞു

ഭിന്നചിഹ്നങ്ങളാളും പ്രകൃതിപുരുഷന്മാ-
ർക്കന്യോന്യാശ്രയത്തിനാൽ ഭേദമില്ലെന്നു
കാൺമൂ
പ്രകൃതിയാത്മാവിലുമെന്നപോലാത്മാവത-
പ്രകൃതിയിലും ചേർന്നു കാണുന്നി-
തെല്ലായ്പ്പൊഴും. 26

1 പുരുഷന്റെ നോട്ടംകൊണ്ടുള്ള മാഹാത്മ്യം.

ഏവം മേ പുണ്ഡരീകാക്ഷ മഹാന്തം സംശയം ഹൃദി
ഛേത്തുമർഹസി സർവ്വജ്ഞ വചോഭിർന്നയനൈപുണൈഃ. 27
ത്വത്തോ ജ്ഞാനം ഹി ജീവാനാം പ്രമോഷസ്തേഽത്ര ശക്തിതഃ
ത്വമേവ ഹ്യാത്മമായായാ ഗതിം വേത്ഥ ന ചാപരഃ. 28

ശ്രീഭഗവാനുവാച

പ്രകൃതിഃ പുരുഷശ്ചേതി വികല്പഃ പുരുഷർഷഭ
ഏഷ വൈകാരികഃ സർഗ്ഗോ ഗുണവ്യതികരാത്മകഃ. 29
മമാങ്ഗ മായാ ഗുണമയ്യനേകധാ
വികല്പബുദ്ധിശ്ച ഗുണൈർവ്വിധത്തേ
വൈകാരികസ്ത്രിവിധോഽധ്യാത്മമേക-
മഥാധിദൈവമധിഭൂതമന്യൽ. 30
ദൃഗ്രൂപമാർക്കം വപുരത്ര രന്ധ്രേ
പരസ്പരം സിദ്ധ്യതി യഃ സ്വതഃ ഖേ
ആത്മാ യദേഷാമപരോ യ ആദ്യഃ
സ്വയാനുഭൂത്യാഖിലസിദ്ധസിദ്ധിഃ
ഏവം ത്വഗാദി ശ്രവണാദി ചക്ഷു-
ർജ്ജിഹ്വാദി നാസാദി ച ചിത്തയുക്തം. 31
യോഽസൗ ഗുണക്ഷോഭകൃതോ വികാരഃ
പ്രധാനമൂലാന്മഹതഃ പ്രസൂതഃ
അഹം ത്രിവൃന്മോഹവികല്പഹേതു-
ർവ്വൈകാരികസ്താമസ ഐന്ദ്രിയശ്ച. 32
ആത്മാ പരിജ്ഞാനമയോ വിവാദോ
ഹ്യസ്തീതി നാസ്തീതി ഭിദാർത്ഥനിഷ്ഠഃ
വ്യർത്ഥോഽപി നൈവോപരമേത പുംസാം
മത്തഃ പരാവൃത്തധിയാം സ്വലോകാൽ. 33

ഉദ്ധവ ഉവാച

ത്വത്തഃ പരാവൃത്തധിയഃ സ്വകൃതൈഃ കർമ്മഭിഃ പ്രഭോ
ഉച്ചാവചാൻ യഥാ ദേഹാൻ ഗൃഹ്ണന്തി വിസൃജന്തി ച. 34
തന്മമാഖ്യാഹി ഗോവിന്ദ ദുർവ്വിഭാവ്യമനാത്മഭിഃ
ന ഹ്യേതൽ പ്രായശോ ലോകേ വിദ്വാംസഃ സന്തി വഞ്ചിതാഃ. 35

ശ്രീഭഗവാനുവാച

മനഃ കർമ്മമയം നൄണാമിന്ദ്രിയൈഃ പഞ്ചഭിർയ്യുതം
ലോകാല്ലോകം പ്രയാത്യന്യ ആത്മാ തദനുവർത്തതേ. 36
ധ്യായൻ മനോഽനു വിഷയാൻ ദൃഷ്ടാൻ വാനുശ്രുതാനഥ
ഉദ്യൽ സീദൽ കർമ്മതന്ത്രം സ്മൃതിസ്തദനുശാമ്യതി. 37
വിഷയാഭിനിവേശേന നാത്മാനം യൽ സ്മരേൽ പുനഃ
ജന്തോർവ്വൈ കസ്യചിദ്ധേതോർമൃത്യുരത്യന്തവിസ്മൃതിഃ. 38
ജന്മ ത്വാത്മതയാ പുംസഃ സർവ്വഭാവേന ഭൂരിദ
വിഷയസ്വീകൃതിം പ്രാഹുര്യഥാ സ്വപ്നമനോരഥഃ. 39
സ്വപ്നം മനോരഥം ചേത്ഥം പ്രാക്തനം ന സ്മരത്യസൗ
തത്ര പൂർവ്വമിവാത്മാനമപൂർവ്വം ചാനുപശ്യതി 40
ഇന്ദ്രിയായന സൃഷ്ട്യേദം ത്രൈവിധ്യം ഭാതി വസ്തുനി
ബഹിരന്തർഭിദാഹേതുർജ്ജനോഽസജ്ജനകൃദ്യഥാ 41
നിത്യദാ ഹ്യങ്ഗ ഭൂതാനി ഭവന്തി ന ഭവന്തി ച
കാലേനാലക്ഷ്യവേഗേന സൂക്ഷ്മത്വാത്തന്ന ദൃശ്യതേ. 42

പുണ്ഡരീകാക്ഷാ! മമ മനസ്സിലീവിധത്തിൽ
സന്ദേഹമുള്ളതെല്ലാം തത്ത്വജ്ഞനാകും ഭവാൻ
യുക്തിപൂർവ്വകങ്ങളാം വാക്യങ്ങൾകൊണ്ടിദാനീം
ചിക്കെന്നു പരിഹരിച്ചീടുവാനർഹനല്ലോ. 27
അങ്ങയിൽനിന്നുമങ്ങേശ്ശക്തിയിൽനിന്നുമത്രേ
തങ്ങുന്നതറിവുമിങ്ങറിവുകേടുമാർക്കും
നിന്തിരുമായാഗതി നിന്തിരുവടിക്കെന്യേ
ചിന്തിച്ചാലന്യർക്കറിഞ്ഞീടുവാനരുതല്ലോ. 28

ശ്രീഭഗവാൻ പറഞ്ഞു

പ്രകൃതിപുരുഷന്മാർക്കന്തരമുണ്ടു പാരം
പ്രകൃതികാര്യങ്ങളാം ദേഹാദിയനേകമാം
പുരുഷനേകൻ വികാരാപേതൻ പ്രകൃതിയോ
പെരുകും വികാരമാർന്നീടുവോളെല്ലായ്പ്പൊഴും
സത്ത്വാദിഗുണങ്ങൾതന്നന്യോന്യമേളനത്താൽ
സൃഷ്ടിസ്വരൂപംതന്നെ വികാരോച്ചയമല്ലോ. 29
ഗുണരൂപിണി മമ മായ, തദ്ഗുണങ്ങളാൽ
പിണയപ്പൂ ഭേദബുദ്ധി, വിവിധഭേദത്തെയും
ഈ ഭേദം മൂന്നുവിധ,മധ്യാത്മമാദ്യത്തേതു
പില്പാടങ്ങധിഭൂതമിതര[1]മധിദൈവം. 30
ദൃക്കതാനധ്യാത്മം കേൾ രൂപമാണ[2]ധിഭൂതം
ദൃഗ്ഗോളസ്ഥമാം സൂര്യദൈവതമധിദൈവം
ഈവിധം മൂന്നുമട്ടായന്യോന്യാശ്രയത്തോടും
താവീടുമിതുകളെ പ്രകാശിപ്പിക്കുന്നതായ്.
ഹൃദയാകാശംതന്നിൽ സ്വയമേ ശോഭിപ്പതാ-
യിതുകൾക്കാദിമൂലമാകുമാത്മാവുമൂലം
സ്വതേ സിദ്ധിച്ചതാകുമനുഭൂതിയാൽ സർവ്വ-
വിധമാം വസ്തുക്കൾതൻ പ്രാപ്തിയുമുണ്ടാകുന്നു.
ഈവണ്ണം ത്വഗാദിയും നേത്രശ്രോത്രങ്ങൾ നാസ-
നാവുതൊട്ടുള്ളവയും ചിത്തത്തോടൊത്തിരിപ്പൂ
നിരപേക്ഷനാമാത്മാവാ പ്രകൃതിയിൽനിന്നും
പരനായെല്ലായ്പ്പൊഴും പരിലസിക്കുന്നിതേ. 31
പ്രധാനമൂലം ചേർന്ന മഹത്തത്ത്വത്തിൽനിന്നു-
മുദിച്ച ഭേദം ഗുണക്ഷോഭകാരണമായി.
സാത്ത്വികം രാജസവും താമസമേവമിത്രൈ-
വിധ്യഭേദത്തിൻ ഹേതുവഹന്തതന്നെയല്ലോ. 32
പദാർത്ഥനിഷ്ഠമാമിബ്ഭേദവും തദന്യനായ്
സ്ഥിതനാമാത്മാവുമുണ്ടെന്നുമില്ലെന്നുമുള്ള
വിവാദമാത്മാവിനെയറിഞ്ഞീടായ്കകൊണ്ടാ-
ണിവിടെപ്പുമാന്മാർക്കു ഭവിപ്പതുദ്ധവാ! കേൾ
നിരർത്ഥമെന്നാകിലും സ്വരൂപമാകുമെന്നെ
വെറുക്കുന്നവർക്കിതു ശമിക്കയില്ല നൂനം. 33

ഉദ്ധവൻ പറഞ്ഞു

ഹേ പ്രഭോ! ഭവത്ഭക്തിഹീനന്മാർ സ്വകർമ്മത്താ-
ലെപ്പൊഴും നാനാമട്ടിലിരിക്കും ശരീരങ്ങൾ
അംഗീകരിക്കയും സന്ത്യജിക്കുകയും ചെയ്‌വ-
തെങ്ങനെയെന്നതറിഞ്ഞീടുവാനിച്ഛിപ്പൂ ഞാൻ. 34
ഗോവിന്ദാ! ഭവന്മായാമോഹിതരാകയാലി-
ബ്ഭുവാസീജനം മിക്കവാറുമിതറിഞ്ഞിടാ
അനാത്മാക്കൾക്കു പാരം ദുർജ്ഞേയമായീടുമി-
തെനിക്കായിപ്പോൾ ഭവാനരുളിച്ചെയ്തീടണം. 35

ശ്രീഭഗവാൻ പറഞ്ഞു

പഞ്ചേന്ദ്രിയങ്ങളോടു സംയുതമായി മർത്ത്യ-
സഞ്ചയകർമ്മത്തിൻ സ്വരൂപമായീടും മനം
ഒന്നിൽനിന്നന്യലോകത്തേക്കായിപ്പോകുന്നു, തദ്-
ഭിന്നനാമാത്മാവനുവർത്തിപ്പൂ മനസ്സിനെ. 36
കർമ്മങ്ങൾക്കധീനമായിരിക്കും മനസ്സഥ
കാണ്മതും കേൾപ്പതുമാം വിഷയങ്ങളെപ്പററി
ധ്യാനംചെയ്കവസാനം പ്രത്യക്ഷമായി നേരേ
കാണുന്നതായ വിഷയങ്ങളിലത്യാശയാൽ
പൂർവ്വാനുഭൂതവിഷയങ്ങളിലെഴും സ്മൃതി
സർവ്വം നശിച്ചതായ്ത്തീരുന്നു യാദവേശാ! 37
ഈവിധം വിഷയാഭിനിവേശത്തിനാൽ മനം
പൂർവ്വദേഹത്തെത്തീരെ സ്മരിക്കാതിരുന്നിടും
ചിന്തിക്കിലാത്യന്തികമായീടുമാ വിസ്മൃതി
ജന്തുവിൻ മൃത്യുവെന്നു പറയപ്പെടുന്നിതു. 38
ഭൂരിദാതാവേ! പുമാൻ പൂർവ്വദേഹം ത്യജിച്ചു
വേറൊന്നു ദൃഢമാകുമാത്മഭാവനയോടും
സ്വീകരിച്ചീടുന്നതു ജനനമെന്നും ചൊൽവൂ
ലോകരാകവേ സ്വപ്നമനോരഥങ്ങൾമട്ടിൽ. 39
ഏവമാ സ്വപ്നത്തിലും മനോരാജ്യത്തിലും പോൽ
ജീവൻ സ്വപൂർവ്വദേഹം ലേശവുമോർത്തീടാതെ
അപ്പോളേതിനെക്കൊണ്ടുമതിനെയപൂർവ്വംപോൽ
താല്പര്യത്തോടു വീക്ഷിച്ചീടുന്നെന്നറിഞ്ഞാലും. 40
ഉള്ളതില്ലാത്തതായുമില്ലാത്തതുള്ളതായു-
മുള്ളത്തിൽ തോന്നീടുവാൻ മാനസംതന്നെ ഹേതു
ഇന്ദ്രിയനാഥനാകും മനസ്സിൻ തോന്നൽമൂലം
സ്വാന്തമാത്മാവിൽ മൂന്നുവിധമാം ഭേദമുണ്ടായ്
ഇല്ലാത്തതീക്ഷിപ്പോനായ് ജീവാത്മാ-ബാഹ്യത്തിലു-
മുള്ളിലും ഭേദഭാക്കായ് ഭവിച്ചു ദുഃഖിക്കുന്നു. 41
നിമിഷംതോറും ഭൂതജാലങ്ങളുണ്ടായ് നാശം-
ഗമിച്ചീടുന്നു, കാണാനാകാത്ത വേഗമാളും
കാലത്തിൻ ബലംമൂലമതിസൂക്ഷ്മതയാലീ-
മാലോകരറിയുന്നില്ലക്കാര്യമെന്നേ വേണ്ടു. 42

1 ഇന്ദ്രിയാധിഷ്ഠാനദേവത 2 വിഷയം

യഥാർച്ചിഷാം സ്രോതസാം ച ഫലാനാം വാ വനസ്പതേഃ
തഥൈവ സർവ്വഭൂതാനാം വയോഽവസ്ഥാദയഃ കൃതാഃ. 43

സോഽയം ദീപോഽർച്ചിഷാം യദ്വത് സ്രോതസാം തദിദം ജലം
സോഽയം പുമാനിതി നൃണാം മൃഷാ ഗീർദ്ധീർമൃഷായുഷാം. 44

മാ സ്വസ്യ കർമ്മബീജേന ജായതേ സോഽപ്യയം പുമാൻ
മ്രിയതേ വാമരോ ഭ്രാന്ത്യാ യഥാഗ്നിർദ്ദാരുസംയുതഃ. 45

നിഷേകഗർഭജന്മാനി ബാല്യകൗമാരയൗവനം
വയോമദ്ധ്യം ജരാ മൃത്യുരിത്യവസ്ഥാസ്തനോർന്നവ. 46

ഏതാ മനോരഥമയീർഹ്യന്യസ്യോച്ചാവചാസ്തനൂഃ
ഗുണസംഗാദുപാദത്തേ ക്വചിത് കശ്ചിജ്ജഹാതി ച. 47

ആത്മനഃ പിതൃപുത്രാഭ്യാമനുമേയൗ ഭവാപ്യയൗ
ന ഭവാപ്യയവസ്തൂനാമഭിജ്ഞോ ദ്വയലക്ഷണഃ. 48

തരോർബ്ബീജവിപാകാഭ്യാം യോ വിദ്വാഞ്ജന്മസംയമൗ
തരോർവ്വിലക്ഷണോ ദ്രഷ്ടാ ഏവം ദ്രഷ്ടാ തനോഃ പൃഥക്. 49

പ്രകൃതേരേവമാത്മാനമവിവിച്യാബുധഃ പുമാൻ
തത്ത്വേന സ്പർശസമ്മൂഢഃ സംസാരം പ്രതിപദ്യതേ. 50

സത്ത്വസംഗാദൃഷീൻ ദേവാൻ രജസാസുരമാനുഷാൻ
തമസാ ഭൂതതിര്യക്ത്വം ഭ്രാമിതോ യാതി കർമ്മഭിഃ. 51

നൃത്യതോ ഗായതഃ പശ്യൻ യഥൈവാനുകരോതി താൻ
ഏവം ബുദ്ധിഗുണാൻ പശ്യന്നനീഹോഽപ്യനുകാര്യതേ. 52

യഥാംഭസാ പ്രചലതാ തരവോഽപി ചലാ ഇവ
ചക്ഷുഷാ ഭ്രാമ്യമാണേന ദൃശ്യതേ ഭ്രമതീവ ഭൂഃ. 53

യഥാ മനോരഥധിയോ വിഷയാനുഭവോ മൃഷാ
സ്വപ്നദൃഷ്ടാശ്ച ദാശാർഹ തഥാ സംസാര ആത്മനഃ. 54

അർത്ഥേ ഹ്യവിദ്യമാനേഽപി സംസൃതിർന്ന നിവർത്തതേ
ധ്യായതോ വിഷയാനസ്യ സ്വപ്നേഽനർത്ഥാഗമോ യഥാ. 55

തസ്മാദുദ്ധവ മാ ഭുങ്ക്ഷ്വ വിഷയാനസദിന്ദ്രിയൈഃ
ആത്മാഗ്രഹണനിർഭാതം പശ്യ വൈകല്പികം ഭ്രമം. 56

ക്ഷിപ്തോഽവമാനിതോഽസദ്ഭിഃ പ്രലബ്ധോഽസൂയിതോഥ വാ
താഡിതഃ സന്നിബദ്ധോ വാ വൃത്ത്യാ വാ പരിഹാപിതഃ. 57

നിഷ്ഠ്യുതോ മൂത്രിതോ വാജ്ഞൈർബ്ബഹുധൈവം പ്രകമ്പിതഃ
ശ്രേയസ്കാമഃ കൃച്ഛ്റഗത ആത്മനാഽഽത്മാനമുദ്ധരേൽ. 58

ഉദ്ധവ ഉവാച

യഥൈവമനുബുദ്ധ്യേയം വദ നോ വദതാം വര
സുദുസ്സഹമിമം മന്യേ ആത്മന്യസദതിക്രമം. 59

വിദുഷാമപി വിശ്വാത്മൻ പ്രകൃതിർഹി ബലീയസീ
ഋതേ ത്വദ്ധർമ്മനിരതാൻ ശാന്താംസ്തേ ചരണാലയാൻ. 60

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ദ്വാവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13119 ഏകാദശസ്കന്ധേ ശ്ലോകാഃ 979

---

സ്ഥമസ്തജന്തുജാലശരീരങ്ങളുമാളും
ക്രമവുമവസ്ഥയും വയസ്സുമെല്ലാമോക്കിൽ
വഹ്നിജ്വാലകരം തരുഫലങ്ങളൊഴുക്കുക-
ളെന്നിവയോടു പാരം സാദൃശ്യം വഹിക്കുന്നു. 43
ജ്വലനജ്വാലകൾക്കും ജലപ്രവാഹത്തിനും
തുലനംനിമിത്തമായാദീപമതുതന്നെ
അത്തണ്ണീരിത്തണ്ണീർതാനെന്നെല്ലാം ചൊല്ലും-
വിധം
മിഥ്യതാനിവനവൻ താനെന്ന വാക്കും
ധീയും. 44
കമ്മത്താലുണ്ടാം ജനിമൃതികൾ ശരീരത്തിൻ-
ധമ്മമാ,ണല്ലാതാത്മധമ്മമല്ലൊരിക്കലും
കമ്മബീജത്താൽ മൃത്യുരഹിതൻ പുമാനെങ്ങും
ജന്മമാന്നിടുന്നില്ല മരിക്കുന്നതുമില്ല.
മരത്തിൽ പിടിപെട്ട പാവകനെന്നപോലെ
വെറുതേ ഭ്രാന്തികൊണ്ടു തോന്നുന്നു
നശിച്ചതായ്. 45
ഗർഭപ്രവേശ,മഭിവൃദ്ധി, ജന്മവും ബാല്യ-
മപ്പുറം കൗമാരവും യൗവനം മദ്ധ്യപ്രായം
വാർദ്ധക്യം മൃതിയേവമൊമ്പതുണ്ടവസ്ഥക-
ളുദ്ധവാ! ശരീരത്തിനെന്നതു സിദ്ധമല്ലോ. 46
ഈയവസ്ഥകൾ ജീവൻ ഗുണസംഗമത്തിനാൽ
സ്വീയമായ് സ്വീകരിപ്പൂ, ദേഹാഭിമാനമിതു
ഈശാനുഗ്രഹത്തിനാൽ സദ്ഗുരുലാഭംമൂലം
നശത്തെ പ്രാപിപ്പതാണേവനുമൊരുകാലം. 47
താതന്നും തനയന്നും ശ്രാദ്ധാദികമ്മങ്ങളും
ജാതകമ്മാദികളും താനാചരിച്ചവണ്ണം
തനിക്കും താതൻചെയ്യതാത്മജൻ ചെയ്യേണ്ടതും
നിനച്ചു ജനിമൃതിയുണ്ടെന്നുളുഹിക്കുന്നു
തനവിൻ ധമ്മം നേരേയറിയുമാത്മാവിനു
ജനനമരണങ്ങളില്ലെന്നും ധരിക്കണം. 48
വിത്തിൻെറ വിപാകത്തിൽനിന്നു
വൃക്ഷത്തിൻെറയു-
ല്പത്തിനാശങ്ങളുടെ ദൃക്സാക്ഷിയാകും വിദ്വാൻ
തരുവിൽനിന്നു ഭിന്നചിഹ്നനായന്യനായും
വരുംപോൽ ശരീരസ്ഥ ജീവനും ദ്രഷ്ടാവത്രേ. 49
ഈവിധമാത്മാവിനെ പ്രകൃതിതന്നിൽനിന്നു
വേർവിട്ടുള്ളവനെന്നായറിഞ്ഞീടാത്ത മൂഢൻ
ശബ്ദാദിസത്യമെന്നോർത്തതിലാസക്തനായി
നിത്യവും സംസാരത്തെ പ്രാപിച്ചിട്ടുഴലുന്നു. 50
സത്ത്വസംഗത്താലൃഷിമാരായും സുരരായു-
മുദ്ധവാ! രജസ്സംഗാൽ ദൈത്യമാനുഷരായും
തമോവൃദ്ധിയാൽ തിര്യഗ് ഭൂതങ്ങളായും കമ്മ-
ഭ്രമമാന്നീടും പുമാൻ ഭവിച്ചീടുന്നുവല്ലോ. 51

നത്തകരെയും പാട്ടുകാരെയും വീക്ഷിച്ചിടും
മർത്ത്യനാ സംഘക്കാരെയനുകരിക്കുംവിധം
ബുദ്ധിതൻ ഗുണങ്ങളെക്കൊണ്ടുമാത്മാവുതാനും
കൃത്യഹീനനെന്നാലുമനുകരിക്കുന്നിതേ. 52
ഇളകിക്കൊണ്ടിരിക്കും ജലത്താൽ മരങ്ങളു-
മിളകുന്നതായ് തോന്നും, ഭ്രമിച്ചുകൊണ്ടിരിക്കും
കണ്ണുകാരണമായ് ബ്ഭൂമിയും കറങ്ങുന്നോ
എന്നു സന്ദേഹം തോന്നാറുണ്ടല്ലോ
സാധാരണ. 53
ദാശാർഹവംശ്യാ! മനോരാജ്യത്തിൽ
ബുദ്ധിക്കെഴും
വൈഷയികാനുഭൂതിയെന്നതും സ്വപ്നങ്ങളും
അസത്യമാകുംവിധമാത്മാവിൻ സംസാരവു-
മസംഭാവ്യമെന്നതു ധരിക്ക ഭക്തോത്തമാ! 54
വിഷയങ്ങളെ ധ്യാനംചെയ്യീടുമിവനില്ല
വിഷയമെന്നാങ്ങിരുന്നീടിലും സ്വപ്നത്തിലെ
അനത്ഥാനുഭൂതിപോൽ നിവത്തിച്ചീടുന്നില്ല
ജനിയും മൃതിയുമാം സങ്കടം സുഹൃത്തമാ! 55
അതിനാലസത്താകുമിന്ദ്രിയവൃന്ദത്തിനാൽ
മതിമൻ! ഭുജിക്കൊലാ വിഷയങ്ങളെബ്ഭവാൻ
വികല്പത്തിനാൽ തോന്നും സുഖദുഃഖങ്ങളെല്ലാ-
മകലുമാത്മജ്ഞാനമുണ്ടായാലെന്നോക്ക നീ. 56
അസജ്ജനങ്ങളാക്ഷേപിക്കട്ടെ നിന്ദിക്കട്ടെ
ഹസിച്ചീടട്ടെ പാരമസൂയപ്പെട്ടിടട്ടെ
അടിച്ചോടിച്ചിടട്ടെ പിടിച്ചുകെട്ടീടട്ടെ
ചൊടിച്ചു കാലക്ഷേപമാർഗ്ഗവും മുട്ടിക്കട്ടെ
മലമൂത്രങ്ങൾ വിഷ്ഠിടട്ടെ തുപ്പട്ടെ മററു-
പല കഷ്ടതകളും ചേക്കട്ടെയെന്താകിലും
ശ്രേയസ്സിനിച്ഛിച്ചീടും ധീരനാം പുരുഷൻ സ്വ-
ധീയാലുദ്ധരിക്കണം സ്വയമായാ-
ത്മാവിനെ. 57–58

ഉദ്ധവൻ പറഞ്ഞു

ത്വത്ഭക്തിരതരായി ത്വല്പാദാശ്രയന്മാരാ-
യത്യന്തം ശാന്തന്മാരായവരെയൊഴിക്കുകിൽ
പണ്ഡിതന്മാക്കു പോലുമീയസജ്ജനപീഡാ-
നിന്ദനാദികൾ പാരമസഹ്യമെന്നോക്കുന്നേൻ
[1]ഉപദേശാഗ്രിമാ! സ്വഭാവം പാത്തു-
കാൺകിൽ
പ്രബലമായിട്ടുള്ളതല്ലയോ പിന്നെങ്ങനെ
ദുജ്ജനാതിക്രമത്തെസ്സഹിക്കു,മതിൻ മാഗ്ഗ-
മിജ്ജനങ്ങളോടരുൾ ചെയ്യാലുമഖിലേശാ!
59–60

---

1 ഉപദേശിക്കാനർഹതയുള്ളവരിൽ മുൻപൻ

## ത്രയോവിംശതിതമോഽധ്യായഃ

ബാദരായണിരുവാച

സ ഏവമാശംസിത ഉദ്ധവേന
ഭാഗവതമുഖ്യേന ദാശാൎഹമുഖ്യഃ
സഭാജയൻ ഭൃത്യവചോ മുകുന്ദ–
സ്തമാബഭാഷേ ശ്രവണീയ വീര്യഃ. 1

ശ്രീഭഗവാനുവാച

ബാൎഹസ്പത്യ സ വൈ നാത്ര സാധുൎവൈ ദുൎജ്ജനേരിതൈഃ
ദുരുക്തൈൎഭിന്നമാത്മാനം യഃ സമാധാതുമീശ്വരഃ. 2
ന തഥാ തപ്യതേ വിദ്ധഃ പുമാൻ ബാണൈഃ സുമൎമ്മഗൈഃ
യഥാ തുദന്തി മൎമ്മസ്ഥാ ഹ്യസതാം പരുഷേഷവഃ. 3
കഥയന്തി മഹൽ പുണ്യമിതിഹാസമിഹോദ്ധവ
തമഹം വൎണ്ണയിഷ്യാമി നിബോധ സുസമാഹിതഃ. 4
കേനചിദ്ഭിക്ഷുണാ ഗീതം പരിഭൂതേന ദുൎജ്ജനൈഃ
സ്മരതാ ധൃതിയുക്തേന വിപാകം നിജകൎമ്മണാം. 5
അവന്തിഷു ദ്വിജഃ കശ്ചിദാസീദാഢ്യതമഃ ശ്രിയാ
വാൎത്താവൃത്തിഃ കദൎയ്യസ്തു കാമീ ലുബ്ധോഽതികോപനഃ. 6
ജ്ഞാതയോഽതിഥയസ്തസ്യ വാങ്മാത്രേണാപി നാൎച്ചിതാഃ
ശൂന്യാവസഥ ആത്മാപി കാലേ കാമൈരനൎച്ചിതഃ. 7
ദുഃശീലസ്യ കദൎയ്യസ്യ ദ്രുഹ്യന്തേ പുത്രബാന്ധവാഃ
ദാരാ ദുഹിതരോ ഭൃത്യാ വിഷണ്ണാ നാചരൻ പ്രിയം. 8
തസ്യൈവം യക്ഷവിത്തസ്യ ച്യുതസ്യോഭയലോകതഃ
ധൎമ്മകാമവിഹീനസ്യ ചുക്രുധുഃ പഞ്ചഭാഗിനഃ. 9
തദവധ്യാനവിസ്രസ്തപുണ്യസ്കന്ധസ്യ ഭൂരിദ
അൎത്ഥോഽപ്യഗച്ഛന്നിധനം ബഹ്വായാസപരിശ്രമഃ. 10
ജ്ഞാതയോ ജഗൃഹുഃ കിഞ്ചിൽ കിഞ്ചിദ്ദസ്യവ ഉദ്ധവ
ദൈവതഃ കാലതഃ കിഞ്ചിദ് ബ്രഹ്മബന്ധോർ നൃപാൎത്ഥിവാൽ. 11
സ ഏവം ദ്രവിണേ നഷ്ടേ ധൎമ്മകാമവിവൎജ്ജിതഃ
ഉപേക്ഷിതശ്ച സ്വജനൈശ്ചിന്താമാപ ദുരത്യയാം. 12
തസ്യൈവം ധ്യായതോ ദീൎഘം നഷ്ടരായസ്തപസ്വിനഃ
ഖിദ്യതോ ബാഷ്പകണ്ഠസ്യ നിൎവ്വേദഃ സുമഹാനഭൂൽ. 13
സ ചാഹേദമഹോ കഷ്ടം വൃഥാഽഽത്മാ മേഽനുതാപിതഃ
ന ധൎമ്മായ ന കാമായ യസ്യാൎത്ഥായാസ ഈദൃശഃ 14
പ്രായേണാൎത്ഥാഃ കദൎയ്യാണാം ന സുഖായ കദാചന
ഇഹ ചാത്മോപതാപായ മൃതസ്യ നരകായ ച. 15
യശോ യശസ്വിനാം ശുദ്ധം ശ്ലാഘ്യാ യേ ഗുണിനാം ഗുണാഃ
ലോഭഃ സ്വല്പോഽപി താൻ ഹന്തി ശ്വിത്രോ രൂപമിവേപ്സിതം. 16
അൎത്ഥസ്യ സാധനേ സിദ്ധേ ഉൽകൎഷേ രക്ഷണേ വ്യയേ
നാശോപഭോഗ ആയാസസ്ത്രാസശ്ചിന്താ ഭ്രമോ നൃണാം. 17
സ്തേയം ഹിംസാനൃതം ദംഭഃ കാമഃ ക്രോധഃ സ്മയോ മദഃ
ഭേദോ വൈരമവിശ്വാസഃ സംസ്പൎദ്ധാ വ്യസനാനി ച. 18
ഏതേ പഞ്ചദശാനൎത്ഥാ ഹ്യൎത്ഥമൂലാ മതാ നൃണാം
തസ്മാദനൎത്ഥമൎത്ഥാഖ്യം ശ്രേയോഽൎത്ഥീ ദൂരതസ്ത്യജേൽ. 19

# അദ്ധ്യായം 23

ശ്രീശുകൻ പറഞ്ഞു

അച്യുതഭക്താഗ്ര്യനാമുദ്ധവനീവിധത്തിൽ
പൃച്ഛിക്കെ [1]ശ്രവണീയഭൂരിവീര്യവാനാകും
ദാശാർഹവംശമുഖ്യൻ ഭഗവാൻ മുകുന്ദനാ
ദാസവാക്യത്തെയഭിനന്ദിച്ചു ചൊന്നാനേവം. 1
ദുഷ്ടന്മാരുടെ കടുംദുർവാക്യങ്ങളാൽ മുറി-
പ്പെട്ടിടും ഹൃദയത്തെ സമാധാനപ്പെടുത്താൻ
സാമർത്ഥ്യമിയന്നിടും സാധുക്കളാരുംതന്നെ-
യീമന്നിലിപ്പോഴില്ലഹേ ബൃഹസ്പതിശിഷ്യാ! 2
ഖലൗഘകടുവാക്യശരങ്ങൾ മർമ്മങ്ങളെ-
ത്തുളച്ചീടുന്നതേതുവിധമാണത്രത്താലും
വേദനയനുഭവിക്കുന്നില്ല മർമ്മമമ്പാൽ
ഭേദിക്കപ്പെട്ടും പുമാനെന്നതിൽ തർക്കമില്ല. 3
ഉദ്ധവാ! മഹത്തായിപ്പുണ്യദമാമിപ്പുരാ-
വൃത്തത്തെയിതിലേക്കു ഭവാനോടായിദാനീം
വിസ്തരിച്ചോതീടുവാനേകാഗ്രചിത്തനായി
ശ്രദ്ധിച്ചു കേട്ടുകൊൾക യദുവമുഖ്യതാമണേ? 4
ദുഷ്ടക്കൂട്ടത്താലവമാനിതനായിട്ടൊരു
ശിഷ്ടനാം ഭിക്ഷു നിജകർമ്മഫല പരിപാകം
ഓർത്തോർത്തു പാടിയതാണീയിതിഹാസമെന്നു-
മോർത്തുകൊള്ളുക ഭക്തപ്രധാനനാകും ഭവാൻ. 5
ധനവൃദ്ധിയാൽ പരമാഢ്യനായ്ക്കാമിയായി-
ട്ടനിശം കൃഷ്യാദിയിൽ വ്യാപൃതനായിപ്പരം
ക്ഷുദ്രനായ് കോപിഷ്ഠനായ് ലുബ്ധനാമൊരു
വിപ്രൻ
പാർത്തിരുന്നിതു മുന്നമവന്തിരാജ്യത്തിങ്കൽ. 6
സ്വന്തബന്ധുക്കളേയുമതിഥിജനത്തെയും
സന്തോഷിപ്പിച്ചില്ലവൻ വാക്കുകൾകൊണ്ടു-
പോലും
ശൂന്യമാം സ്വഗേഹത്തിലവനും കാലങ്ങളി-
ലാന്നിരുന്നില്ല വേണ്ടും കാമങ്ങളൊന്നുംതന്നെ. 7
ക്ഷുദ്രനായ് ദുശ്ശീലനാമിദ്വിജൻ തൻപത്നിയും
പുത്രരും ബന്ധുക്കളും ഭൃത്യരും വിഷണ്ണരായ്
തൽപ്രിയമാചരിച്ചതില്ലെന്നുതന്നെയല്ല
വിപ്രിയചിത്തരായി ദ്രോഹവും
ചെയ്തീടിനാർ. 8
ധനദസമ്പന്നനായ് ധർമ്മഹീനനായ്ക്കാമാ-
ദ്യനുഭൂതിയുമെന്ന്യേ രണ്ടുലോകത്തുനിന്നും,
ഭ്രഷ്ടനാമവനുടെയവകാശികളഞ്ചു-
മേററവും ക്രുദ്ധരായിബ്ഭവിച്ചു ഭക്താഗ്രിമാ! 9
അമർത്ത്യപിതൃഭൂതമനുഷ്യരൃഷികളീ
പ്രമുഖാവകാശികൾ കോപിച്ച കാരണത്താൽ
നഷ്ടപുണ്യനായീടുമവന്റെ ധനമെല്ലാം
പെട്ടെന്നു നശിച്ചിതു ശിഷ്ടമായ് ശ്രമംമാത്രം. 10
ജ്ഞാതികൾ കുറേ, കുറേക്കള്ളന്മാർ
കറച്ചൊക്കെ-
ബ്ഭൂതങ്ങൾ കുറേ നാട്ടാരൊട്ടൊക്കെ നൃപാലനും
കൈക്കലാക്കീട്ടുധരാദേവന്റെ സമ്പത്തുക-
ളൊക്കെയും നഷ്ടമായിബ്ഭവിച്ചെന്നതേ
വേണ്ടൂ. 11
എല്ലാസ്സമ്പത്തും തുലഞ്ഞപ്പോൾ സ്വജനങ്ങളും
തള്ളിനാർ ധർമ്മകാമഹീനനാമാ വിപ്രനെ
സന്തപ്തനായോരവനപാരമാകും ചിന്താ-
സിന്ധുവിൻ തുംഗമാകും തരംഗങ്ങളിൽ
വീണാൻ. 12
ഈവിധം മുതലെല്ലാം നശിച്ചുപോയമൂലം
വൈവശ്യമാർന്നപാരം ദുഃഖിച്ചു കഷ്ടത്തിലായ്
കണ്ണുനീർ വാർത്തുമിടനെഞ്ചു പൊട്ടിയും വീണ്ടും
തന്നുടെ കർമ്മദോഷം ചിന്തിച്ചു സന്തപിച്ചും
ഏറെനാൾ കഴിച്ചുകൂട്ടീടവേയൊരിക്കലീ-
യാരണനുണ്ടായതിശ്ലാഘ്യമാം വിരാഗത. 13
"കഷ്ട! മാഹന്ത കഷ്ട! മേററവും പണിപ്പെട്ടു
വിത്തമാർജ്ജിച്ചേൻ ധർമ്മം ചെറുതും ചെയ്തതില്ല
ഞാനുമാർന്നില്ല വേണ്ടു കാമങ്ങൾ വെറുതേയെൻ-
മേനിയും തപിപ്പിച്ചേ"ന്നിങ്ങനെ
വിലപിച്ചാൻ. 14
"ക്ഷുദ്രന്മാരുടെ ധനം മിക്കതുമൊരിക്കലും
പൃഥ്വിയിൽ സുഖത്തിനല്ലാത്മാവിൻ
ദുഃഖത്തിനും
മരണശേഷം നരകാനുഭൂതിക്കുമായി
പരിണമിച്ചീടുന്നുണ്ടെന്നതിൽ തർക്കമില്ല. 15
കീർത്തിമാന്മാർക്കുള്ള സംശുദ്ധമാം കീർത്തിയേയും
സത്തമന്മാർതൻ മഹാസദ്ഗുണഗണത്തേയും
അല്പമാം ലോഭംപോലും ഹനിപ്പു വെള്ളക്കുഷ്ഠ-
മെപ്പൊഴും മനോഹരരൂപത്തെയെന്ന-
പോലെ. 16
അർത്ഥമാർജ്ജിക്കുമ്പൊഴും സിദ്ധമായീടുമ്പൊഴും
വർദ്ധിക്കുമ്പൊഴും പാലിക്കുമ്പൊഴും
വ്യയത്തിലും
[2]നാശോപഭോഗത്തിലും പ്രയാസം ഭയം ചിന്ത
ക്ലേശം സംഭ്രമമിവ മാനുഷർക്കുണ്ടാകുന്നു. 17
കളവു, നുണ, ഹിംസ, വഞ്ചന, കാമം,
ക്രോധ-
മലഘുഗർവ്വം സ്പർദ്ധ വിവേകമില്ലായ്മയും
ഭേദബുദ്ധിയുമവിശ്വാസവും മാത്സര്യവും
ചൂതാട്ടം പിന്നെ മദ്യപാനവുമഹന്തയും
ഇപ്പതിനഞ്ചു ദോഷം മർത്ത്യനു വിത്തംമൂല-
മുത്ഭവിച്ചീടുമെന്നു, നിശ്ചയിച്ചിരിക്കുന്നു
അതിനാലർത്ഥമെന്നുപേരുള്ളോരനർത്ഥത്തെ
സുദൂരം ത്യജിക്കണം ശ്രേയസ്സു
കാംക്ഷിപ്പവൻ. 18–19

1 കേൾക്കേണ്ടതായ മഹാവീര്യമുള്ളവൻ 2 നാശത്തിലും അനുഭവിക്കുന്നതിലും

ഭിദ്യന്തേ ഭ്രാതരോ ദാരാഃ പിതരഃ സുഹൃദസ്തഥാ
ഏകാസ്നിഗ്ദ്ധാഃ കാകിണിനാ സദ്യഃ സർവ്വേഽരയഃ കൃതാഃ. 20

അർത്ഥേനാല്പീയസാ ഹ്യേതേ സംരബ്ധാ ദീപ്തമന്യവഃ
ത്യജന്ത്യാശു സ്പൃധോ ഘ്നന്തി സഹസോൽസൃജ്യ സൗഹൃദം. 21

ലബ്ധ്വാ ജന്മാമരപ്രാർത്ഥ്യം മാനുഷ്യം തദ്ദ്വിജാഗ്ര്യതാം
തദനാദൃത്യ യേ സ്വാർത്ഥം ഘ്നന്തി യാന്ത്യശുഭാം ഗതിം. 22

സ്വർഗ്ഗാപവർഗ്ഗയോർദ്വാരം പ്രാപ്യ ലോകമിമം പുമാൻ
ദ്രവിണേ കോഽനുഷജ്ജേത മർത്ത്യോഽനർത്ഥസ്യ ധാമനി. 23

ദേവർഷി പിതൃഭൂതാനി ജ്ഞാതീൻ ബന്ധൂംശ്ച ഭാഗിനഃ
അസംവിഭജ്യ ചാത്മാനം യക്ഷവിത്തഃ പതത്യധഃ. 24

വ്യർത്ഥയാർത്ഥേഹയാ വിത്തം പ്രമത്തസ്യ വയോ ബലം
കുശലാ യേന സിധ്യന്തി ജരഠഃ കിം നു സാധയേ. 25

കസ്മാൽ സംക്ലിശ്യതേ വിദ്വാൻ വ്യർത്ഥയാർത്ഥേഹയാസകൃൽ
കസ്യചിന്മായയാ നൂനം ലോകോഽയം സുവിമോഹിതഃ. 26

കിം ധനൈർദ്ധനദൈർവ്വാ കിം കാമൈർവ്വാ കാമദൈരുത
മൃത്യുനാ ഗ്രസ്യമാനസ്യ കർമ്മഭിർവ്വോത ജന്മദൈഃ. 27

നൂനം മേ ഭഗവാംസ്തുഷ്ടഃ സർവ്വദേവമയോ ഹരിഃ
യേന നീതോ ദശാമേതാം നിർവ്വേദശ്ചാത്മനഃ പ്ലവഃ. 28

സോഽഹം കാലാവശേഷേണ ശോഷയിഷ്യേഽങ്ഗമാത്മനഃ
അപ്രമത്തോഽഖിലസ്വാർത്ഥേ യദി സ്യാൽ സിദ്ധ ആത്മനി. 29

തത്ര മാമനുമോദേരൻ ദേവാസ്ത്രിഭുവനേശ്വരാഃ
മുഹൂർത്തേന ബ്രഹ്മലോകം ഖട്വാങ്ഗഃ സമസാധയൽ. 30

ശ്രീഭഗവാനുവാച

ഇത്യഭിപ്രേത്യ മനസാ ഹ്യാവന്ത്യോ ദ്വിജസത്തമഃ
ഉന്മുച്യ ഹൃദയഗ്രന്ഥീൻ ശാന്തോ ഭിക്ഷുരഭൂന്മുനിഃ. 31

സ ചചാര മഹീമേതാം സംയതാത്മേന്ദ്രിയാനിലഃ
ഭിക്ഷാർത്ഥം നഗരഗ്രാമാനസംഗോഽലക്ഷിതോഽവിശൽ. 32

തം വൈ പ്രവയസം ഭിക്ഷുമവധൂതമസജ്ജനാഃ
ദൃഷ്ട്വാ പര്യഭവൻ ഭദ്ര ബഹ്വീഭിഃ പരിഭൂതിഭിഃ. 33

കേചിൽ ത്രിവേണും ജഗൃഹുരേകേ പാത്രം കമണ്ഡലും
പീഠം ചൈകേഽക്ഷസൂത്രം ച കന്ഥാം ചീരാണി കേചന. 34

പ്രദായ ച പുനസ്താനി ദർശിതാന്യാദദുർമ്മുനേഃ
അന്നം ച ഭൈക്ഷ്യസമ്പന്നം ഭുഞ്ജാനസ്യ സരിത്തടേ. 35

മൂത്രയന്തി ച പാപിഷ്ഠാഃ ഷ്ഠീവന്ത്യസ്യ ച മൂർദ്ധനി
യതവാചം വാചയന്തി താഡയന്തി ന വക്തി ചേൽ. 36

തർജ്ജയന്ത്യപരേ വാഗ്ഭിഃ സ്തേനോഽയമിതി വാദിനഃ
ബധ്നന്തി രജ്ജ്വാ തം കേചിദ്ബധ്യതാം ബധ്യതാമിതി. 37

ക്ഷിപന്ത്യേകേഽവജാനന്ത ഏഷ ധർമ്മധ്വജഃ ശഠഃ
ക്ഷീണവിത്തഃ ഇമാം വൃത്തിമഗ്രഹീൽ സ്വജനോജ്ഝിതഃ. 38

ഭാര്യയും ഭ്രാതാക്കളും പിതാക്കളിഷ്ടന്മാരും
ഭൂരിസ്നേഹത്താലേകപ്രാണന്മാരായുള്ളോരും
കാകിണിയെന്ന തുച്ഛസാധനത്തിനുവേണ്ടി
വേഗത്തിൽ ശത്രുക്കളായ് കലഹി-
ക്കുന്നു തമ്മിൽ. 20
അച്ഛനമ്മമാർപോലുമല്പസാധനംമൂല-
മുച്ചമാംവിധം ക്ഷോഭിച്ചുജ്ജ്വലത്
ക്രോധത്തോടും
സ്നേഹവും വധിച്ചു തൽ സൗഹൃദമുപേക്ഷിച്ചി-
ട്ടത്യന്തമുപദ്രവംചെയ്യുന്നു പരസ്പരം. 21
ത്രിദശരാലും പ്രാർത്ഥനീയമാം മർത്ത്യജന്മ-
മതിലും വിശേഷിച്ചു വിപ്രത്വം ലഭിച്ചിട്ടും
അതിനെയാദരിച്ചേതവൻ തൻകാര്യത്തെ
ഹതമാക്കുന്നിതവൻ നരകംപ്രാപിക്കുന്നു. 22
സ്വർഗ്ഗമോക്ഷങ്ങൾക്കെഴും വാതിലാമിശ്ശരീരം
കൈക്കലായിട്ടും മർത്ത്യനായീടുമേതൊരുത്തൻ
അനർത്ഥങ്ങൾക്കശേഷം സ്ഥാനമായിരിക്കുമീ
ധനത്തിൽ സീമാധികമാസക്തനായീടുമേ. 23
ദ്വേഷി പിതൃഭ്രാതൃജ്ഞാതി സംബന്ധികൾക്കു-
മാവിധമാത്മാവിനും മററവകാശികൾക്കും
പങ്കിട്ടുകൊടുക്കാതെ ധനവുംവച്ചുകാത്തു
[1]തങ്കുമായക്ഷവിത്തനധഃപതിക്കുന്നിതേ. 24
വ്യർത്ഥമാമർത്ഥാർജ്ജനംകൊണ്ടാളുംക്ലേശത്തിനാൽ
സ്വാർത്ഥത്തെ മറന്നുക്കവിത്തമായുസ്സുമെല്ലാം
നശിച്ചു വൃദ്ധനായ് ഞാൻ സാധിപ്പതെന്താ-
കുശലർ വേണ്ടതെല്ലാം ധനത്താൽ [ണിനി
സാധിക്കുന്നു. 25
അർത്ഥമില്ലാത്തതാകുമർത്ഥാർജ്ജനശ്രമത്താൽ
വ്യർത്ഥമായെല്ലാപ്പോഴും വിദ്വാനും ദുഃഖിപ്പുതേ.
വിശ്വമിതാകെയാരോ ഒരുവൻ തൻമായയാൽ
നിശ്ചയമായി മോഹമഗ്നമായിരിക്കുന്നു. 26
മൃത്യുവിൻ വദനത്തിൽപ്പെട്ടവനർത്ഥംകൊണ്ടോ
വിത്തമേകീടുവോനെക്കൊണ്ടോ കാമങ്ങളാലോ
കാമദന്മാരെക്കൊണ്ടോ ജനനപ്രദങ്ങളാം
കർമ്മങ്ങൾകൊണ്ടോ പാർത്താൽ വല്ലതും
ഫലമുണ്ടോ. 27
ഈവിധമവസ്ഥയിലിവനേയെത്തിപ്പിച്ച-
സർവ്വദേവതാമയൻ ഭഗവാൻ മഹാവിഷ്ണു
എൻനേക്കു തുഷ്ടനായിബ്ഭവിച്ചു നൂനം
സംസാ-
രാർണ്ണവം കടക്കുവാൻ വൈരാഗ്യമല്ലോ
തോണി. 28
ഞാനിനി ജീവിച്ചിരുന്നീടുകിലായുശ്ശേഷം
മനസംതന്നിൽ സദാ തുഷ്ടിയാന്നവനായി
ജന്മസാഫല്യത്തിനുവേണ്ടിയപ്രമത്തനായ്
നിർമ്മായമീശ്ശരീരമഴിഞ്ഞുവച്ചീടുവൻ. 29

അതിനാൽ മുപ്പാരിനുമീശരാം സുരരെന്നെ-
യതിയായനുമോദിച്ചനുഗ്രഹിച്ചീടട്ടെ
ഖട്വാംഗൻ മുന്നമേകമുഹൂർത്തനേരംകൊണ്ടുതത്-
കൃഷ്ണമായീടും ബ്രഹ്മപദത്തെ പ്രാപിച്ചിതു. 30

ഭഗവാൻ പറഞ്ഞു

ഈവിധം നിശ്ചയിച്ചിട്ടവന്തിദ്വിജശ്രേഷ്ഠൻ
ദുർവ്വിഷയാശ വിട്ടു ശാന്തനായ് മുനിയായി
മാനസഗ്രന്ഥി പാടേയുന്മൂലച്ഛേദംചെയ്തു
ദീനത വെടിഞ്ഞൊരു ഭിക്ഷുവായ്ത്തീർന്നീ-
ടിനാൻ. 31
മാനസേന്ദ്രിയങ്ങളെയടക്കിയാ ബ്രാഹ്മണൻ
താനേയിദ്ധരാതലം ചുററിസ്സഞ്ചരിച്ചിതു
അറിയപ്പെടാതനാസക്തനായവൻ പിന്നെ
പുരഗ്രാമൗഘത്തിലും ഭിക്ഷയ്ക്കായ്
പ്രവേശിച്ചാൻ. 32
അവധൂതനായ് പടുവൃദ്ധനായ് ഭിക്ഷുവാകു-
മവനെക്കണ്ടിട്ടസജ്ജനങ്ങളൊത്തുകൂടി
കളിയാക്കിയും പല നിന്ദ്യകർമ്മങ്ങളാലെ
വളരെശ്ശല്യംചെയ്തും പരിഭവിപ്പിച്ചിതേ. 33
ഇരന്നു ലഭിച്ചതാമന്നമൊരാററിൻകര-
യ്ക്കിരുന്നു ഭുജിക്കുമമ്മാമുനിതൻ ത്രിദണ്ഡം
ചിലരും പാത്രം മററുചിലരും, ജപമാല
ജലഭാജനം തുണിസ്സഞ്ചിയും മരത്തോലും
ചിലരും കയ്യിലാക്കിത്തിരിച്ചേകുവാൻ നീട്ടു-
ന്നളവിലതു ലഭിച്ചീടുമെന്നോർത്തസ്സാധു
വാങ്ങുവാൻ തൻപാണികം നീട്ടുമ്പോളേകാതെ
പിൻ-
വാങ്ങിനിന്നപഹസിച്ചീടിനാരഖ്-
ഖലന്മാർ 34-35
വീഴ്ത്തീനാർ പിന്നമ്മഹാപാപികൾ മൂത്രം
മെയ്യിൽ
മൂർദ്ധാവിൽത്തന്നെ നീചം കാക്കിച്ചുതുപ്പീടിനാർ
സംസാരിപ്പിച്ചു യതവാക്കാകുമമ്മഹാനെ
സംസാരിച്ചീടാത്തപ്പോളടിച്ചാരടിക്കടി 36
കള്ളനാണിവനെന്നു ചൊന്നീടുന്നതിൽച്ചിലർ
ഉള്ളുചൊല്ലീട്ടു പേടിപ്പിക്കുന്നു വേറേ ചിലർ
പെട്ടെന്നു പിടിച്ചുണ്ടു കെട്ടുവിനിവനെയെ-
ന്നൊട്ടുപേർ കയർകൊണ്ടു കെട്ടുന്നു ചില
ദുഷ്ടർ. 37
സ്വത്തെല്ലാം നശിക്കയാൽ സ്വജനം തള്ളി-
യപ്പോ-
ളിത്തൊഴിൽ ഗത്യന്തരമില്ലാഞ്ഞു കൈക്കൊ-
ണ്ടിവൻ
ധർമ്മിഷ്ഠനായ് നടിപ്പോൻ വഞ്ചകൻ മഹാശഠ-
നിമ്മട്ടു ചിലരധിക്ഷേപിച്ചു നിന്ദിക്കുന്നു. 38

1 ആവശ്യത്തിനു ചെലവാക്കാതെ ധനംവച്ചു കാക്കുന്നവൻ.

അഹോ ഏഷ മഹാസാരോ ധൃതിമാൻ ഗിരിരാഡിവ
മൗനേന സാധയത്യർത്ഥം ബകവദ്ദൃഢനിശ്ചയഃ. 39

ഇത്യേകേ വിഹസന്ത്യേനമേകേ ദുർവ്വാതയന്തി ച
തം ബബന്ധുർന്നിരുരുധുര്യഥാ ക്രീഡനകം ദ്വിജം. 40

ഏവം സ ഭൗതികം ദുഃഖം ദൈവികം ദൈഹികം ച യൽ
ഭോക്തവ്യമാത്മനോ ദിഷ്ടം പ്രാപ്തം പ്രാപ്തമബുധ്യത. 41

പരിഭൂത ഇമാം ഗാഥാമഗായത നരാധമൈഃ
പാതയദ്ഭിഃ സ്വധർമ്മസ്ഥോ ധൃതിമാസ്ഥായ സാത്ത്വികീം. 42

ദ്വിജ ഉവാച

നായം ജനോ മേ സുഖദുഃഖഹേതു-
ർന്ന ദേവതാഽഽത്മാ ഗ്രഹകർമ്മകാലഃ
മനഃ പരം കാരണമാമനന്തി
സംസാരചക്രം പരിവർത്തയേദ്യൽ. 43

മനോ ഗുണാൻ വൈ സൃജതേ ബലീയ-
സ്തതശ്ച കർമ്മാണി വിലക്ഷണാനി
ശുക്ലാനി കൃഷ്ണാന്യഥ ലോഹിതാനി
തേഭ്യഃ സവർണ്ണാഃ സൃതയോ ഭവന്തി. 44

അനീഹ ആത്മാ മനസാ സമീഹതാ
ഹിരണ്മയോ മത്സഖ ഉദ്വിചഷ്ടേ
മനഃ സ്വലിംഗം പരിഗൃഹ്യ കാമാൻ
ജുഷൻ നിബദ്ധോ ഗുണസംഗതോഽസൗ. 45

ദാനം സ്വധർമ്മോ നിയമോ യമശ്ച
ശ്രുതം ച കർമ്മാണി ച സദ്വ്രതാനി
സർവ്വേ മനോനിഗ്രഹലക്ഷണാന്താഃ
പരോ ഹി യോഗോ മനസഃ സമാധിഃ. 46

സമാഹിതം യസ്യ മനഃ പ്രശാന്തം
ദാനാദിഭിഃ കിം വദ തസ്യ കൃത്യം
അസംയതം യസ്യ മനോ വിനശ്യൽ
ദാനാദിഭിശ്ചേദപരം കിമേഭിഃ. 47

മനോവശേഽന്യേ ഹ്യഭവൻ സ്മ ദേവാ
മനശ്ച നാന്യസ്യ വശം സമേതി
ഭീഷ്മോ ഹി ദേവഃ സഹസഃ സഹീയാൻ
യുഞ്ജ്യാദ്വശേ തം സ ഹി ദേവദേവഃ. 48

തം ദുർജ്ജയം ശത്രുമസഹ്യവേഗ-
മരുന്തുദം തന്ന വിജിത്യ കേചിൽ
കുർവ്വന്ത്യസദ്വിഗ്രഹമത്ര മർത്ത്യൈ-
ർമ്മിത്രാണ്യുദാസീനരിപൂൻ വിമൂഢാഃ. 49

ദേഹം മനോമാത്രമിമം ഗൃഹീത്വാ
മമാഹമിത്യന്ധധിയോ മനുഷ്യാഃ
ഏഷോഽഹമന്യോഽയമിതി ഭ്രമേണ
ദുരന്തപാരേ തമസി ഭ്രമന്തി. 50

ജനസ്തു ഹേതുഃ സുഖദുഃഖയോശ്ചേൽ
കിമാത്മനശ്ചാത്ര ഹ ഭൗമയോസ്തൽ
ജിഹ്വാം ക്വചിൽ സംദശതി സ്വദദ്ഭി-
സ്തദ്വേദനായാം കതമായ കുപ്യേൽ. 51

ഇക്കള്ളൻ മഹാശക്തൻ മലപോലുറച്ചവൻ
കൊക്കിനെപ്പോലെ ദൃഢനിശ്ചയത്തോടുകൂടി
മൗനിയായിരുന്നു തൻകാര്യം സാധി–
ച്ചീടുന്നു. 39

ഹീനനാമിവൻതന്റെ ചരിതമത്ഭുതംതാൻ
ഇങ്ങനെ പരിഹസിച്ചീടുന്നു ചിലർ ചില–
രങ്ങടുത്തധോവായു വിടുന്നു തന്മേനിയിൽ
അമ്മഹീസുരൻതന്നെക്കളിക്കോപ്പെന്നമട്ടിൽ
ചെമ്മേ തടഞ്ഞുവച്ചു പിന്നെയും ബന്ധി–
ക്കുന്നു. 40

ഈവിധം ഭൗതികവും ശാരീരികവുമായും
ദൈവികമായും വന്നുചേർന്നിടും ദുഃഖമെല്ലാം
പ്രാരബ്ധഫലമായ്ത്താനനുഭവിക്കേണ്ടതെ–
ന്നാരണശ്രേഷ്ഠനറിഞ്ഞീടിനാൻ
നല്ലപോലെ. 41

പിന്നീടു തള്ളിയിട്ടും ദുഃഖിപ്പിച്ചെന്നാലുമ–
ധന്യാഗ്രൻ സത്ത്വഗുണവൃദ്ധിയാലുണ്ടായതാം
ചിത്തധീരതയാൻ നിജധർമ്മത്തിൽത്തന്നെ
സംസ്ഥിതനായിപ്പിന്നെയീ ഗാഥ ഗാനം
ചെയ്താൻ. 42

ദ്വിജൻ പറഞ്ഞു

എൻസുഖദുഃഖങ്ങൾക്കീലോകരോ ദേവന്മാരോ
ഈശനോ കാലമോ മൽ പ്രാരബ്ധകർമ്മങ്ങളോ
അർക്കാദിഗ്രഹങ്ങളോ കാരണമല്ലിബ്ഭവ–
ചക്രത്തെത്തിരിക്കുന്ന മനംതാൻ
പരംഹേതു. 43

കെല്പേറും മനം ഗുണദോഷങ്ങൾ കല്പിച്ചിടു–
ന്നൽഭുതമായീടുന്നിതവയിൽനിന്നും പിന്നെ
ശുക്ലലോഹിതകൃഷ്ണവർണ്ണങ്ങളാലും ഭിന്ന–
ലക്ഷണമിയന്നിടും കർമ്മങ്ങളസംഖ്യമായ്.
അക്കർമ്മങ്ങടെ ഗതിക്കൊത്തിഹ ശരീരികൾ–
ക്കൊക്കെയും സുഖദുഃഖദ്വന്ദ്വങ്ങൾ
ഭവിക്കുന്നു. 44

ആഗ്രഹസങ്കുലമായീടിന മനസ്സോടു–
യുക്തനാകിലുമാത്മാവസംഗനായിത്തന്നെ
വിദ്യാശക്തിയാലത്യുന്നതനായ് ശോഭിക്കുന്ന
നിത്യമെൻനിയന്താവുമപ്പരമാത്മാവുതാൻ.
ജീവനാമെന്നിൽ[1]ഭവം ചേർക്കുന്ന
മനസ്സിനെ–
ക്കൈവെരിച്ചതിനുടെ ഗുണസംഗംനിമിത്തം
ബന്ധിക്കപ്പെടുവതായഖിലകാമങ്ങളു–
മന്തമററനുഭവിക്കുകയും ചെയ്യുന്നു ഞാൻ. 45

ദാനം സ്വധർമ്മം യമം നിയമം വേദാഭ്യാസം
നാനാകർമ്മങ്ങൾ മുഖ്യവ്രതങ്ങളെന്നിതെല്ലാം
മാനസം നിരോധിപ്പാനുദ്ദേശിച്ചുള്ളതത്രേ
മാനസസമാധാനം പരമാംയോഗമല്ലോ. 46

മാനസം പ്രശാന്തവും സമാഹിതവുമെങ്കിൽ
ദാനാദികൊണ്ടവനു സാധിപ്പാനെന്തോന്നുള്ളു
അടങ്ങാത്തതുമോജസ്സേററുമാകും ചിത്ത–
മുടയ മർത്ത്യന്നെന്താണിവയാൽ
പ്രയോജനം. 47

സുരവൃന്ദവുമിന്ദ്രിയൗഘവും മാനസത്തിൻ–
വരുതിയിൽത്താൻ മനമന്യാധീനവുമല്ല
ബലിഷ്ഠന്മാരിലേററംബലിയായ്
ഭീഷ്മനായി–
ച്ചലിക്കും മനോദേവൻ ദേവദേവൻതാൻ ദൃഢം
അവനെ വശംവദനാക്കിടും മനുഷ്യനീ–
യവനിതന്നിൽപ്പിന്നെയാരെയും
വെല്ലാനില്ല. 48

അസഹ്യവേഗനായി മർമ്മച്ഛേദിയായ്
വെൽവാ–
നശക്യനായീടുമശ്ശത്രുവെജ്ജയിക്കാതെ
മൂഢന്മാർ ചിലരിഹ ബന്ധുശത്രൂദാസീന–
രോടിടഞ്ഞസത്താകുമാഹവം നടത്തുന്നു. 49

അറിവില്ലാത്ത മർത്ത്യർ മനഃകല്പിതമാകും
ശരീരം ഞാനെന്റെയെന്നൊക്കെയും
സ്വീകരിച്ചു
ഇതു ഞാനതോ പരനെന്ന ഭേദഭ്രമത്താൽ
സതതമപാരാന്ധകാരത്തിലുഴലുന്നു. 50

ജനംതാൻ സുഖദുഃഖകാരണമെന്നാണെങ്കിൽ
തനുവിനെന്യേ ഹാനിയാത്മാവിനില്ലയല്ലോ
സ്വന്തമാം ദന്തംകൊണ്ടു രസന മുറിഞ്ഞേററം
നൊന്തിടുന്നെങ്കിലതിന്നാരോടു
കോപിക്കണം. 51

1. സംസാരം.

ദുഃഖസ്യ ഹേതുര്യദി ദേവതാസ്തു
കിമാത്മനസ്തത്ര വികാരയോസ്തൽ
യദംഗമംഗേന നിഹന്യതേ ക്വചിൽ
ക്രുധ്യേത കസ്മൈ പുരുഷഃ സ്വദേഹേ. 52

ആത്മാ യദി സ്യാൽ സുഖദുഃഖഹേതുഃ
കിമന്യതസ്തത്ര നിജസ്വഭാവഃ
ന ഹ്യാത്മനോഽന്യദ്യദി തന്മൃഷാ സ്യാൽ
ക്രുദ്ധ്യേത കസ്മാന്ന സുഖം ന ദുഃഖം. 53

ഗ്രഹാ നിമിത്തം സുഖദുഃഖയോശ്ചേൽ
കിമാത്മനോഽജസ്യ ജനസ്യ തേ വൈ
ഗ്രഹൈർഗ്രഹസ്യൈവ വദന്തി പീഡാം
ക്രുദ്ധ്യേത കസ്മൈ പുരുഷസ്തതോഽന്യഃ. 54

കർമ്മാസ്തു ഹേതുഃ സുഖദുഃഖയോശ്ചേൽ
കിമാത്മനസ്തദ്ധി ജഡാജഡത്വേ
ദേഹസ്ത്വചിൽ പുരുഷോഽയം സുപർണ്ണഃ
ക്രുദ്ധ്യേത കസ്മൈ ന ഹി കർമ്മമൂലം. 55

കാലസ്തു ഹേതുഃ സുഖദുഃഖയോശ്ചേൽ
കിമാത്മനസ്തത്ര തദാത്മകോഽസൗ
നാഗ്നേർഹി താപോ ന ഹിമസ്യ തൽ സ്യാൽ
ക്രുദ്ധ്യേത കസ്മൈ ന പരസ്യ ദ്വന്ദ്വം. 56

ന കേനചിൽ ക്വാപി കഥഞ്ചനാസ്യ
ദ്വന്ദ്വോപരാഗഃ പരതഃ പരസ്യ
യഥാഹമഃ സംസൃതിരൂപിണഃ സ്യാ-
ദേവം പ്രബുദ്ധോ ന ബിഭേതി ഭൂതൈഃ. 57

ഏതാം സ ആസ്ഥായ പരാത്മനിഷ്ഠാ-
മധ്യാസിതാം പൂർവ്വതമൈർമ്മഹർഷിഭിഃ
അഹം തരിഷ്യാമി ദുരന്തപാരം
തമോ മുകുന്ദാംഘ്രിനിഷേവയൈവ. 58

ശ്രീഭഗവാനുവാച

നിർവ്വിദ്യ നഷ്ടദ്രവിണോ ഗതക്ലമഃ
പ്രവ്രജ്യ ഗാം പര്യടമാന ഇത്ഥം
നിരാകൃതോഽസദ്ഭിരപി സ്വധർമ്മാ-
ദകമ്പിതോഽമും മുനിരാഹ ഗാഥാം. 59

സുഖദുഃഖപ്രദോ നാന്യഃ പുരുഷസ്യാത്മവിഭ്രമഃ
മിത്രോദാസീനരിപവഃ സംസാരസ്തമസഃ കൃതഃ. 60

തസ്മാൽ സർവ്വാത്മനാ താത നിഗൃഹാണ മനോ ധിയാ
മയ്യാവേശിതയാ യുക്ത ഏതാവാൻ യോഗസംഗ്രഹഃ. 61

യ ഏതാം ഭിക്ഷുണാ ഗീതാം ബ്രഹ്മനിഷ്ഠാം സമാഹിതഃ
ധാരയൻ ശ്രാവയൻ ശൃണ്വൻ ദ്വന്ദ്വൈർന്നൈവാഭിഭൂയതേ. 62

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ത്രയോവിംശതിതമോഽധ്യായഃ

**ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13181 ഏകാദശസ്കന്ധേ ശ്ലോകാഃ 1041**

സങ്കടഹേതുവിന്ദ്രിയാവാസിദേവന്മാരാ—
ണെങ്കിലാത്മാവിനെന്തു വികാരങ്ങൾ—
ക്കെന്നിയേ

ഒരംഗമന്യാംഗത്താൽ നശിക്കപ്പെട്ടിടുമ്പോൾ
പുരുഷൻ സ്വാംഗത്തിലേതംഗത്തോടീഷ്യ—
പ്പെട്ടും. 52

ശോകസൗഖ്യങ്ങളുടെ കാരണമാത്മാവെങ്കി—
ലാകട്ടെയതാത്മാവിൻസ്വഭാവംതന്നെയല്ലോ

അന്യനിൽനിന്നുണ്ടാകാനൊന്നുമില്ലാത്മാ—
വല്ലാ—
തന്യമായൊന്നുമേയില്ലുണ്ടെന്നു തോന്നീടുകിൽ

അതു മിഥ്യതാൻ സുഖമില്ല ദുഃഖവുമില്ലെ—
ന്നതിനാൽ പിന്നെയാരോടമഷം
കാണിച്ചീടും. 53

ഗ്രഹങ്ങൾമൂലം സുഖദുഃഖങ്ങളെങ്കിൽ ജന്മ—
രഹിതനാത്മാവിനു ദോഷമെന്തിരിക്കുന്നു

അതിനാൽ ഗ്രഹങ്ങൾക്കുതന്നെയാം
പീഡയെന്നു
മതിമാന്മാരാം ജ്യോതിശ്ശാസ്ത്രജ്ഞരരുളുന്നു

അവയിൽനിന്നു ഭിന്നനായിടും പുരുഷന്നീ—
യവനിതന്നിൽ കോപിച്ചീടുവാനാരി—
രിപ്പൂ. 54

കമ്മമാം സുഖദുഃഖഹേതുവെന്നാകിലാട്ടെ
കമ്മമില്ലല്ലോ ജഡാജഡഭാവത്തിലെന്യേ

ആത്മാവിനതുകൊണ്ടുമുണ്ടാകാനില്ല ഹാനി—
യാത്മാവു ചിത്സ്വരൂപൻ ദേഹമോ വെറും ജഡം

ഓരുമ്പോളാമുറയ്ക്കു കമ്മത്തിനില്ല മൂല—
മാരോടു പിന്നെയതുകാരണം
കോപിക്കണം. 55

മാലിനും സുഖത്തിനും കാരണമായുള്ളതു
കാലമാണെങ്കിലെന്താണാത്മാവു കാലാത്മകൻ

വഹ്നിതൻ ചൂടും മഞ്ഞിൻ തണുപ്പും തദംശങ്ങൾ—
ക്കൊന്നിനും ദോഷമായിത്തീരുമാറില്ലയല്ലോ

ദ്വന്ദ്വങ്ങളൊന്നും പരമാത്മാവുതനിക്കില്ല—
യെന്നിരിക്കവേ മന്യുവാരോടു കാട്ടീടണം! 56

ആരാലുമൊരിക്കലും പ്രകൃതിതന്നിൽനിന്നു
വേറായിരിക്കുമാത്മാവിന്നൊരുവിധത്തിലും

ഇല്ലല്ലോ സുഖദുഃഖസംബന്ധമില്ലാത്തത—
ങ്ങുള്ളതായ് തോന്നിക്കുന്നതഹന്തയത്രേ
പാക്കിൽ

ഭൂതങ്ങളാലെ ബാധ ബോധവാനുണ്ടായിടാ
ഭീതിക്കില്ലവകാശമേതുമേയതുമൂലം. 57

പണ്ടുപണ്ടേ മഹഷിമാരെല്ലാം സ്വീകരിച്ചു—
കൊണ്ടോരിപ്പരമാത്മനിഷ്ഠയംഗീകരിച്ചു

കൊണ്ടൽവർണ്ണാംഘ്രിസേവകൊണ്ടുതന്നെ
ഞാൻ കര—
കണ്ടീടാത്തതാം തമസ്സിന്ധുവെസ്സന്തരിപ്പൻ. 58

ശ്രീശുകൻ പറഞ്ഞു

തന്മുതലെല്ലാം നഷ്ടമാകിലും[1]ഗതക്ലേശ—
മമ്മുനി വൈരാഗ്യമാന്നക്ഷണം സന്യസിച്ചു

പൃഥ്വിയിൽ ചരിച്ചു ദുജ്ജനത്തിൽനിന്നുപീഡ—
യെത്തീട്ടും ധമ്മംവിടാതീഗാഥ
പാടീടിനാൻ. 59

പുമാനു സുഖദുഃഖദ്വന്ദ്വങ്ങൾ ചേക്കുന്നതു
സ്വമനഃഭ്രാന്തിയത്രേയന്യനല്ലൊരിക്കലും

ബന്ധുശത്രൂദാസീനരൂപമാ സംസാരത്തെ
സന്ധിപ്പിച്ചീടുന്നതിങ്ങജ്ഞാനംതന്നെ
നൂനം. 60

അതിനാലെന്നിൽ ശിഷ്യാ! ഏത്തുറ—
പ്പിച്ചു മന—
മതിനെഢീയാൽ നിഗ്രഹിപ്പതാം യോഗസാരം

സന്യാസി ഗാനംചെയ്തൊരീഗാഥ പരബ്രഹ്മ—
സന്നിഷ്ഠയോടു നന്നായ് ധരിച്ചു കേൾപ്പി—
ക്കയും

കേൾക്കയുംചെയ്യു നിജമാനസം സ്വാധീനത്തി—
ലാക്കീടുന്നവൻ ദ്വന്ദ്വബാധിതനാകാ ദൃഢം. 62

1. ദുഃഖമില്ലാതെ.

# ചതുർവ്വിംശതിതമോഽധ്യായഃ

ശ്രീഭഗവാനുവാച

അഥ തേ സംപ്രവക്ഷ്യാമി സാംഖ്യം പൂർവ്വൈർവ്വിനിശ്ചിതം
യദ്വിജ്ഞായ പുമാൻ സദ്യോ ജഹ്യാദ് വൈകല്പികം ഭ്രമം. 1

ആസീൽ ജ്ഞാനമഥോ ഹ്യർത്ഥ ഏകമേവാവികല്പിതം
യദാ വിവേകനിപുണാ ആദൗ കൃതയുഗേഽയുഗേ 2

തന്മായാഫലരൂപേണ കേവലം നിർവ്വികല്പിതം
വാങ്മനോഽഗോചരം സത്യം ദ്വിധാ സമഭവദ്ബൃഹൽ. 3

തയോരേകതരോ ഹ്യർത്ഥഃ പ്രകൃതിഃ സോഭയാത്മികാ
ജ്ഞാനം ത്വന്യതമോ ഭാവഃ പുരുഷഃ സോഽഭിധീയതേ. 4

തമോ രജഃ സത്ത്വമിതി പ്രകൃതേരഭവൻ ഗുണാഃ
മയാ പ്രക്ഷോഭ്യമാണായാഃ പുരുഷാനുമതേന ച. 5

തേഭ്യഃ സമഭവൽ സൂത്രം മഹാൻ സൂത്രേണ സംയുതഃ
തതോ വികുർവ്വതോ ജാതോഽഹങ്കാരോ യോ വിമോഹനഃ. 6

വൈകാരികസ്തൈജസശ്ച താമസശ്ചേത്യഹം ത്രിവൃൽ
തന്മാത്രേന്ദ്രിയമനസാം കാരണം ചിദചിന്മയഃ 7

അർത്ഥസ്തന്മാത്രികാജ്ജജ്ഞേ താമസാദിന്ദ്രിയാണി ച
തൈജസാദ്ദേവതാ ആസന്നേകാദശ ച വൈകൃതാൽ. 8

മയാ സഞ്ചോദിതാ ഭാവാഃ സർവ്വേ സംഹത്യകാരിണഃ
അണ്ഡമുൽപാദയാമാസുർമ്മമായതനമുത്തമം. 9

തസ്മിന്നഹം സമഭവമണ്ഡേ സലിലസംസ്ഥിതൗ
മമ നാഭ്യാമഭൂൽ പത്മം വിശ്വാഖ്യം തത്ര ചാത്മഭൂഃ. 10

സോഽസൃജത്തപസാ യുക്തോ രജസാ മദനുഗ്രഹാൽ
ലോകാൻ സപാലാൻ വിശ്വാത്മാ ഭൂർഭുവഃ സ്വരിതി ത്രിധാ. 11

ദേവാനാമോക ആസീൽ സ്വർഭൂതാനാം ച ഭുവഃ പദം
മർത്ത്യാദീനാം ച ഭൂർല്ലോകഃ സിദ്ധാനാം ത്രിതയാൽ പരം. 12

അധോഽസുരാണാം നാഗാനാം ഭൂമേരോകോഽസൃജൽ പ്രഭുഃ
ത്രിലോക്യാം ഗതയഃ സർവ്വാഃ കർമ്മണാം ത്രിഗുണാത്മനാം. 13

യോഗസ്യ തപസശ്ചൈവ ന്യാസസ്യ ഗതയോഽമലാഃ
മഹർജ്ജനസ്തപഃ സത്യം ഭക്തിയോഗസ്യ മദ്ഗതിഃ. 14

മയാ കാലാത്മനാ ധാത്രാ കർമ്മയുക്തമിദം ജഗൽ
ഗുണപ്രവാഹ ഏതസ്മിന്നുന്മജ്ജതി നിമജ്ജതി. 15

അണുർബ്ബൃഹൽ കൃശഃ സ്ഥൂലോ യോ യോ ഭാവഃ പ്രസിധ്യതി
സർവ്വോഽപ്യുഭയസംയുക്തഃ പ്രകൃത്യാ പുരുഷേണ ച. 16

യസ്തു യസ്യാദിരന്തശ്ച സ വൈ മധ്യം ച തസ്യ സൻ
വികാരോ വ്യവഹാരാർത്ഥോ യഥാ തൈജസപാർത്ഥിവാഃ 17

യദുപാദായ പൂർവ്വസ്തു ഭാവോ വികുരുതേഽപരം
ആദിരന്തോ യദാ യസ്യ തൽ സത്യമഭിധീയതേ. 18

പ്രകൃതിർഹ്യസ്യോപാദാനമാധാരഃ പുരുഷഃ പരഃ
സതോഽഭിവ്യഞ്ജകഃ കാലോ ബ്രഹ്മ തൽ ത്രിതയം ത്വഹം. 19

# അദ്ധ്യായം 24

ശ്രീഭഗവാൻ പറഞ്ഞു

ഇനി ഞാൻ പൂർവാചാരനിശ്ചിതം സാംഖ്യ–
ശാസ്ത്രം
നിനക്കായുപദേശിച്ചീടുന്നു കേട്ടുകൊൾക
പുമാനായതുനേരേ ധരിച്ചു വികല്പജ–
ഭ്രമമൊക്കെയും പെട്ടെന്നുപേക്ഷിച്ചീടുന്നിതു 1
ആദിയിൽ പ്രളയത്തിലഖിലപദാർത്ഥവും
ഭേദമറ്റേകമാകുമറിവായിരുന്നിതു
കൃതമാം യുഗത്തിലും വിവേകനിപുണന്മാ–
രുദിച്ച സമയത്തിജ്ഞാനമുണ്ടായിരുന്നു. 2
ഏകമായ് വികല്പിക്കപ്പെടാത്തതായി മനോ–
വാഗഗോചരമായിസ്സത്യമായ് സ്ഥിതിചെയ്യും
ആ ബ്രഹ്മം ജഡമെന്നും ചിത്തെന്നും രണ്ടുമട്ടിൽ
സംഭവിച്ചിതു ദൃശ്യം ദ്യോതകമെന്നിങ്ങനെ. 3
ഒന്നതിൽ ചിജ്ജഡങ്ങൾ ചേർന്നതാം പ്രകൃതി മ–
റ്റൊന്നു ചൈതന്യമതിൽ ചൈതന്യം
പുരുഷൻതാൻ. 4
പുരുഷാഖ്യനാമെന്നാൽ പ്രക്ഷോഭ്യമാനയായി–
ട്ടിരിക്കും പ്രകൃതിയിൽനിന്നുണ്ടായ്
ഗുണത്രയം. 5
അവയിൽനിന്നും സൂത്രമെന്നാഖ്യയാന്ന തത്ത്വം
ഭവിച്ചിതതിനോടു ചേർന്നുണ്ടായ് മഹത്തത്ത്വം
വികൃതമാകുമതിൽനിന്നഥ വിമോഹന–
പ്രകൃതിയെഴുമഹംതത്ത്വവും ജാതമായി. 6
സാത്ത്വികം രാജസവും താമസമെന്നായഹം–
തത്ത്വവും മൂന്നുവിധമായിട്ടു ഭവിച്ചിതു
ജഡചിന്മയമഹങ്കാരം തന്മാത്രേന്ദ്രിയ–
പടലം മാനസമെന്നിവയ്ക്കു ഹേതുവത്രേ. 7
[1]ശബ്ദാദിഹേതുവാകും താമസാഹങ്കാരത്തി–
ന്നത് ഭൂതമായീ പഞ്ചഭൂതങ്ങളനന്തരം
രാജസാഹങ്കാരത്തിന്നേകാദശേന്ദ്രിയങ്ങൾ
സംജാതമായി സാത്ത്വികാഹങ്കാരത്തിൽനിന്നും
പതിനൊന്നിന്ദ്രിയാധിഷ്ഠാനദേവതകളാ–
യുദിച്ചു ദിനേശ്വര നിശേശ മാരുതാദ്യർ. 8
എന്നാൽ പ്രേരിതങ്ങളാമിസ്സർവഭാവങ്ങളു–
മൊന്നിച്ചുചേർന്നു കർമ്മനിരതങ്ങളായഥ
മത്പ്രിയോത്തമസ്ഥാനമായീടും ബ്രഹ്മാ–
ണ്ഡത്തെ–
യുത്ഭവിപ്പിച്ചെന്നതു ധരിക്ക മഹാമതേ! 9
സലിലസ്ഥിതമാകുമണ്ഡത്തിൽ സ്ഥിതി–
ചെയ്തേ–
നുളവായെൻ നാഭിയിൽനിന്നു വിശ്വാഖ്യം
പത്മം
അപ്പങ്കജത്തിൽനിന്നും പിന്നെയപ്പിതാമഹ–
നത് ഭൂതനായീടിനാൻ മത്ഭക്തോത്തംസമേ! ലോ–
കേശ. 10
ലോകാത്മാവാമബ്രഹ്മാവെന്നനുഗ്രഹത്താല–
വ്യാകുലം രജോഗുണയുക്തനായ് തപസ്സുകൊണ്ടാ
ലോകപാലരോടൊത്തു സൃഷ്ടിച്ചാൻ ഭൂവും ഭുവർ–
ല്ലോകവും സ്വർഗ്ഗമേവം ത്രിവിധം
ലോകങ്ങളെ. 11
ദിവിഷത്തുകൾ വിണ്ണും ഭൂതപ്രേതാദിയെല്ലാം
ഭുവർല്ലോകവും മർത്ത്യർ മഹിയും സ്ഥാനമാക്കി
സിദ്ധന്മാർക്കീസ്ഥാനങ്ങൾ മൂന്നിനും
മീതേയായി
വർത്തിക്കും മഹർല്ലോകമാസ്ഥാനമായി–
ത്തീർന്നു. 12
വിധാതാവസുരർക്കും ഭുജംഗങ്ങൾക്കും ഭുവി–
ന്നധോഭാഗത്തിൽ സ്ഥാനം സൃഷ്ടിച്ചുകൊടു–
ത്തിതു
ത്രിഗുണജാതങ്ങളാം സമസ്തകർമ്മങ്ങൾക്കും
ജഗത്ത്രയത്തിൽ സർവഗതിയും ഭവിക്കുന്നു. 13
യോഗവും തപസ്സും സന്ന്യാസവും കൊണ്ടു മഹർ–
ല്ലോകവും ജനലോകം തപോലോകവും ക്രമാൽ
സത്യലോകവുമെത്താം ഭക്തിയോഗംനിമിത്ത–
മെത്തേണ്ടതെനിക്കുള്ള വൈകുണ്ഠലോ–
കത്തല്ലോ. 14
കാലരൂപനും ഫലദാതാവുമാകുമീ ഞാൻ
മൂലമായ് കർമ്മയുക്തമാകുമീ പ്രാണിജാലം
[2]ഗുണപ്രവാഹരൂപമാകുമിപ്രപഞ്ചത്തിൽ
വീണു മുങ്ങിയും വീണ്ടും പൊങ്ങിയും
കിടക്കുന്നു. 15
ചെറുതും വൻപിച്ചതും കൃശംസ്ഥൂലവുമെന്നി–
ത്തരത്തിൽ പദാർത്ഥങ്ങളേതെല്ലാമുണ്ടോ പാരിൽ
ശരിയായവയെല്ലാം പ്രകൃതിപുമാന്മാരോ–
ടൊരുമിച്ചിരിപ്പവയെന്നു നീ ധരിച്ചാലും. 16
ഒരു സാധനത്തിന്റെയാദിയായന്തമായു–
മിരിപ്പതേതൊന്നതേ മദ്ധ്യവുമായിരിക്കു
മണ്ണുപൊന്നിവകൊണ്ടു നിർമ്മിക്കും പദാർത്ഥങ്ങ–
ളെന്നപോൽ വികാരവും വ്യവഹാരത്തി–
നത്രേ. 17
ഏതിനെയാശ്രയിച്ചാം മഹത്തത്ത്വാദിയന്യ–
ഭൂതജാലത്തെയെല്ലാം മുറയ്ക്കു സൃഷ്ടിപ്പതും
ഏതൊന്നാണാദ്യന്തങ്ങളില്ലാതെയിരിപ്പതു
വാദമില്ലതുതന്നെ സത്യമായുള്ള വസ്തു. 18
കാണപ്പെടുന്നതെല്ലാം കാര്യരൂപമായുള്ള–
താണിവയ്ക്കാദിമൂലം പ്രകൃതി, യധിഷ്ഠാനം
പരനാംപുമാൻ ദ്യോതിപ്പിപ്പതു കാലവുംതാൻ
ശരിയായിതു മൂന്നും ബ്രഹ്മമാം ഞാനെ–
ന്നോർക്ക. 19

1 ശബ്ദാദിയുടെ കാരണം. 2 ഗുണങ്ങൾനിമിത്തം പ്രവഹിക്കുന്നതു്.

സർഗ്ഗഃ പ്രവർത്തതേ താവൽ പൗർവ്വാപര്യേണ നിത്യശഃ
മഹാൻ ഗുണവിസർഗ്ഗാർത്ഥഃ സ്ഥിത്യന്തോ യാവദീക്ഷണം. 20
വിരാൺമയാഽഽസാദ്യമാനോ ലോകകല്പവികല്പകഃ
പഞ്ചത്വായ വിശേഷായ കല്പതേ ഭുവനൈഃ സഹ. 21
അന്നേ പ്രലീയതേ മർത്ത്യമന്നം ധാനാസു ലീയതേ
ധാനാ ഭൂമൗ പ്രലീയന്തേ ഭൂമിർഗ്ഗന്ധേ പ്രലീയതേ. 22
അപ്സു പ്രലീയതേ ഗന്ധ ആപശ്ച സ്വഗുണേ രസേ
ലീയതേ ജ്യോതിഷി രസോ ജ്യോതീ രൂപേ പ്രലീയതേ. 23
രൂപം വായൗ സ ച സ്പർശേ ലീയതേ സോഽപി ചാംബരേ
അംബരം ശബ്ദതന്മാത്ര ഇന്ദ്രിയാണി സ്വയോനിഷു. 24
യോനിർവൈകാരികേ സൗമ്യ ലീയതേ മനസീശ്വരേ
ശബ്ദോ ഭൂതാദിമപ്യേതി ഭൂതാദിർമ്മഹതി പ്രഭുഃ. 25
സ ലീയതേ മഹാൻ സ്വേഷു ഗുണേഷു ഗുണവത്തമഃ
തേഽവ്യക്തേ സംപ്രലീയന്തേ തൽ കാലേ ലീയതേഽവ്യയേ. 26
കാലോ മായാമയേ ജീവേ ജീവ ആത്മനി മയ്യജേ
ആത്മാ കേവല ആത്മസ്ഥോ വികല്പാപായലക്ഷണഃ. 27
ഏവമന്വീക്ഷമാണസ്യ കഥം വൈകല്പികോ ഭ്രമഃ
മനസോ ഹൃദി തിഷ്ഠേത വ്യോമ്നീവാർക്കോദയേ തമഃ. 28
ഏഷ സാംഖ്യവിധിഃ പ്രോക്തഃ സംശയഗ്രന്ഥിഭേദനഃ
പ്രതിലോമാനുലോമാഭ്യാം പരാവരദൃശാ മയാ. 29

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ചതുർവ്വിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13210 ഏകാദശസ്കന്ധേ ശ്ലോകാഃ 1070

---

## പഞ്ചവിംശതിതമോഽധ്യായഃ

ശ്രീ ഭഗവാനുവാച

ഗുണാനാമസമിശ്രാണാം പുമാൻ യേന യഥാ ഭവേൽ
തന്മേ പുരുഷവര്യേദമുപധാരയ ശംസതഃ. 1
ശമോ ദമസ്തിതിക്ഷേക്ഷാ തപഃ സത്യം ദയാ സ്മൃതിഃ
തുഷ്ടിസ്ത്യാഗോഽസ്പൃഹാ ശ്രദ്ധാ ഹ്രീർദയാദിഃ സ്വനിർവൃതിഃ. 2
കാമ ഈഹാ മദസ്തൃഷ്ണാ സ്തംഭ ആശീർഭിദാ സുഖം
മദോത്സാഹോ യശഃപ്രീതിർഹാസ്യം വീര്യം ബലോദ്യമഃ. 3
ക്രോധോ ലോഭോഽനൃതം ഹിംസാ യാച്ഞാ ദംഭഃ ക്ലമഃ കലിഃ
ശോകമോഹൗ വിഷാദാർത്തീ നിദ്രാഽഽശാ ഭീരനുദ്യമഃ. 4
സത്ത്വസ്യ രജസശ്ചൈതാസ്തമസശ്ചാനുപൂർവ്വശഃ
വൃത്തയോ വർണ്ണിതപ്രായാഃ സന്നിപാതമഥോ ശൃണു. 5
സന്നിപാതസ്ത്വഹമിതി മമേത്യുദ്ധവ യാ മതിഃ
വ്യവഹാരഃ സന്നിപാതോ മനോമാത്രേന്ദ്രിയാസുഭിഃ. 6
ധർമ്മേ ചാർത്ഥേ ച കാമേ ച യദാസൗ പരിനിഷ്ഠിതഃ
ഗുണാനാം സന്നികർഷോഽയം ശ്രദ്ധാരതിധനാവഹഃ. 7
പ്രവൃത്തിലക്ഷണേ നിഷ്ഠാ പുമാൻ യർഹി ഗൃഹാശ്രമേ
സ്വധർമ്മേ ചാനുതിഷ്ഠേത ഗുണാനാം സമിതിർഹി സാ. 8
പുരുഷം സത്ത്വസംയുക്തമനുമീയാച്ഛമാദിഭിഃ
കാമാദിഭീ രജോയുക്തം ക്രോധാദ്യൈസ്തമസാ യുതം. 9

മുൻപുമുൻപുണ്ടായവ പിതാവു പുത്രന്നെന്ന
സമ്പ്രദായത്തിൽ പിൻപുള്ളവയ്ക്കു ഹേതുക്കളായ്
ജീവാനുഗ്രഹത്തിനായാരംഭിച്ചൊരീ സൃഷ്ടി
യാവർത്തിച്ചിടുന്നിതേ സ്ഥിത്യന്തകാലം
വരെ. 20

നാനാഭേദങ്ങളോടുകൂടിയ വിരാൾപുമാൻ
താനുമാലയിക്കുന്നു ലോകങ്ങളൊത്തീയെന്നിൽ
പഞ്ചഭൂതങ്ങളെല്ലാം നാനാത്വം നശിച്ചുടൻ
പഞ്ചത്വം പ്രാപിക്കുവോൻ യോഗ്യമായ്
ഭവിക്കുന്നു. 21

ശരീരമന്നത്തിലുമന്നമദ്ധാന്യത്തിലും
ധരയിൽ ധാന്യങ്ങളും ധരണി ഗന്ധത്തിലും. 22

ഗന്ധമപ്പിലും ജലം തത്ഗുണരസത്തിലു-
മന്തരിക്കുന്നു രസം തീയിൽത്തീരൂപ-
ത്തിലും. 23

രൂപമോ മാരുതങ്കൽ മാരുതൻ സ്പർശത്തിലും
പ്രാപിപ്പൂ ലയം, സ്പർശമാകാശത്തിലും വ്യോമം
ശബ്ദതന്മാത്രതന്നിലിന്ദ്രിയ ഗണം ലയം
സാധിപ്പൂ തത്തദധിഷ്ഠാനദേവന്മാരിലും. 24

ഇന്ദ്രിയദേവതാളി ലയിച്ചീടുന്നു പിന്നെ-
യിന്ദ്രിയനാഥനും തദ്യോനിയുമാം മനസ്സിൽ
മാനസം സാത്ത്വികാഹങ്കാരംതന്നിലും ശബ്ദം
താനേ താമസാഹന്തതന്നിലുമതുപോലെ
പ്രഭവാമഹങ്കാരത്രിതയം ജാഡ്യാംശങ്ങൾ
സപദി നീക്കി മഹാൻതന്നിലും
വിലയിപ്പൂ. 25

ഗുണവത്തമനാകുമാമഹത്തത്ത്വം നിജ-
ഗുണൗഘത്തിലുമവയവ്യക്തത്തിലും തഥാ
അവ്യക്തം പിന്നെയുപരതിഭാവത്തെയാള-
മവ്യയമാകും കാലംതന്നിലുമാലയിപ്പൂ. 26

കാലമാമാ യാമയൻ ജീവനിൽ ജീവൻ ലയ-
മേലുന്നിതങ്ങാത്മാവുമജനുമാമെന്നിലും
ഉത്ഭവനാശങ്ങൾതൻ സീമയായേകനായി-
ട്ടുത്ഭാസിച്ചീടുമാത്മാവാത്മാവിൽ
സ്ഥിതിചെയ്‌വൂ. 27

ഈവിധം ചിന്തിക്കുവോൻതന്നുള്ളിൽ
മനസ്സിന്റെ-
യാ വികല്പഭ്രമത്തിന്നെങ്ങനെയുണ്ടാം സ്ഥാനം.
ആദിത്യനുദിച്ചീടുന്നളവിലന്ധകാര-
ബാധയാകാശംതന്നിലല്പവുമുണ്ടാകുമോ. 28

ഹേതുകാര്യജ്ഞനാം ഞാൻ [1]പ്രതി-
ലോമാനുലോമ-
രീതിയിൽ ചുരുക്കത്തിലിദാനീം ഭവാനോടായ്
സംശയഗ്രന്ഥിയെല്ലാം സമൂലം നശിപ്പിക്കു-
മീ സാംഖ്യവിധികളെയരുളിച്ചെയ്തീ
ടിനേൻ. 29

1 ഭൂതങ്ങളുടെ ലയക്രമം, ഭൂതങ്ങളുടെ ഉല്പത്തിക്രമം.

## അദ്ധ്യായം 25

ശ്രീഭഗവാൻ പറഞ്ഞു

പുരുഷർഷഭ! ഗുണത്രയത്തിൽ കലപ്പില്ലാ-
തിരുന്നീടുന്ന ഗുണമോരോന്നും ധരിച്ചിടും-
പുരുഷനേതുമട്ടിലിരിക്കുമെന്നുള്ളതു-
മുരച്ചീടുന്നു കേട്ടുധരിച്ചുകൊള്ളൂ ഭവാൻ. 1

തിതിക്ഷ ശമം ദമം തപസ്സു സത്യം ത്യാഗം
സ്മൃതിയസ്പൃഹ തുഷ്ടി കാരുണ്യം തത്വചിന്ത
ദാനശീലവും ശ്രദ്ധ ലജ്ജയുമാത്മാവില-
ന്യൂനമാം നിർവൃതിയും സാത്ത്വിക-
ലക്ഷണങ്ങൾ. 2

ആശയും ഗർവം യത്നം സ്തംഭവുമതൃപ്തിയു-
മാശിസ്സു,രണോത്സാഹം, സുഖവും, ഭേദധീയും
സതതം ബലോദ്യമം വീര്യവും ഹാസ്യശീലം
സ്തുതി പ്രീതിയും രജോഗുണവൃത്തികളത്രേ. 3

ക്രോധവും, ലോഭം, കള്ളംചൊല്ലുക,യന്യന്മാക്കു
ബാധ ചേക്കുക, യാചഞ്ഞ, ദംഭവും, ക്ലമം, നിദ്ര
അനുശോചനം, ഭ്രമം, വിഷാദ,മാർത്തി,ശങ്കാ-
യനുദ്യമം,ഭീ,യാശ,യിവയാം താമസങ്ങൾ. 4

സത്ത്വം, രജസ്സു, തമസ്സിഗ്ഗുണത്രിതയത്തിൻ
വൃത്തികൾ മുറയ്ക്കോതീ, കലച്ചു ചൊല്ലാമിനി. 5

ഞാനെന്നുമെന്റേതെന്നുമുള്ളതാം വിചാരവും
മാനസപ്രാണേന്ദ്രിയ വിഷയവ്യാപാരവും
ഗുണസങ്കലനത്താലുത്ഭവിച്ചീടുന്നതായ്
പ്രണയനിധേ! ഭക്തപ്രവരാ! ധരിച്ചാലും 6

ശരിയായ് ധർമ്മത്തിലുമർത്ഥത്തിൽ കാമത്തിലും
പരിനിഷ്ഠനായിരുന്നീടിന പുമാനെന്നും
വിത്താർജ്ജനത്തിലാശ രതിയും ശാസ്ത്രങ്ങളിൽ
ശ്രദ്ധയുമുണ്ടായിടും, ഗുണമേളനത്തിനാൽ. 7

കർമ്മലക്ഷണ ഗൃഹസ്ഥാശ്രമനിഷ്ഠയും സ്വ-
ധർമ്മസ്ഥൈര്യവുമതുമൂലമായ് പുമാനുണ്ടാം. 8

ശമാദിഗുണമാർന്നോൻ സത്വാഢ്യനെന്നും കാമം
ക്രമാതിരേകം കാണ്മോൻ രജഃപ്രധാനനെന്നും
അമിതമായി ക്രോധം കലർന്നിരുന്നീടുവോൻ
തമഃപ്രധാനനെന്നുമൂഹിച്ചറിഞ്ഞീടണം. 9

യദാ ഭജതി മാം ഭക്ത്യാ നിരപേക്ഷഃ സ്വകർമ്മഭിഃ
തം സത്വപ്രകൃതിം വിദ്യാൽ പുരുഷം സ്ത്രിയമേവ വാ. 10

യദാ ആശിഷ ആശാസ്യ മാം ഭജേത സ്വകർമ്മഭിഃ
തം രജഃപ്രകൃതിം വിദ്യാദ്ധിംസാമാശാസ്യ താമസം. 11

സത്ത്വം രജസ്തമ ഇതി ഗുണാ ജീവസ്യ നൈവ മേ
ചിത്തജാ യൈസ്തു ഭൂതാനാം സജ്ജമാനോ നിബധ്യതേ. 12

യദേതരൗ ജയേൽ സത്ത്വം ഭാസ്വരം വിശദം ശിവം
തദാ സുഖേന യുജ്യേത ധർമ്മജ്ഞാനാദിഭിഃ പുമാൻ. 13

യദാ ജയേത്തമഃ സത്ത്വം രജഃ സംഗം ഭിദാ ബലം
തദാ ദുഃഖേന യുജ്യേത കർമ്മണാ യശസാ ശ്രിയാ. 14

യദാ ജയേദ്രജഃ സത്ത്വം തമോ മൂഢം ലയം ജഡം
യുജ്യേത ശോകമോഹാഭ്യാം നിദ്രയാ ഹിംസയാƒƒശയാ. 15

യദാ ചിത്തം പ്രസീദേത ഇന്ദ്രിയാണാം ച നിർവൃതിഃ
ദേഹേƒഭയം മനോƒസംഗം തൽ സത്ത്വം വിദ്ധി മൽപദം. 16

വികുർവ്വൻ ക്രിയയാ ചാധീരനിർവൃത്തിശ്ച ചേതസാം
ഗാത്രാസ്വാസ്ഥ്യം മനോ ഭ്രാന്തം രജ ഏതൈർന്നിശാമയ. 17

സീദച്ചിത്തം വിലീയേത ചേതസോ ഗ്രഹണേƒക്ഷമം
മനോ നഷ്ടം തമോ ഗ്ലാനിസ്തമസ്തദുപധാരയ. 18

ഏധമാനേ ഗുണേ സത്ത്വേ ദേവാനാം ബലമേധതേ
അസുരാണാം ച രജസി തമസ്യുദ്ധവ രക്ഷസാം. 19

സത്ത്വാജ്ജാഗരണം വിദ്യാദ്രജസാ സ്വപ്നമാദിശേൽ
പ്രസ്വാപം തമസാ ജന്തോസ്തുരീയം ത്രിഷു സന്തതം. 20

ഉപര്യുപരി ഗച്ഛന്തി സത്ത്വേന ബ്രാഹ്മണാജനാഃ
തമസാƒധോധ ആമുഖ്യാദ്രജസാന്തരചാരിണഃ. 21

സത്ത്വേ പ്രലീനാഃ സ്വര്യാന്തി നരലോകം രജോലയാഃ
തമോലയാസ്തു നിരയം യാന്തി മാമേവ നിർഗ്ഗുണാഃ. 22

മദർപ്പണം നിഷ്ഫലം വാ സാത്ത്വികം നിജകർമ്മ തൽ
രാജസം ഫലസങ്കല്പം ഹിംസാപ്രായാദി താമസം. 23

കൈവല്യം സാത്ത്വികം ജ്ഞാനം രജോ വൈകല്പികം ച യൽ
പ്രാകൃതം താമസം ജ്ഞാനം മന്നിഷ്ഠം നിർഗ്ഗുണം സ്മൃതം. 24

വനം തു സാത്ത്വികോ വാസോ ഗ്രാമോ രാജസ ഉച്യതേ
താമസം ദ്യൂതസദനം മന്നികേതം തു നിർഗ്ഗുണം. 25

സാത്ത്വികഃ കാരകോƒസംഗീ രാഗാന്ധോ രാജസഃ സ്മൃതഃ
താമസഃ സ്മൃതിവിഭ്രഷ്ടോ നിർഗ്ഗുണോ മദപാശ്രയഃ. 26

സാത്ത്വിക്യാധ്യാത്മികീ ശ്രദ്ധാ കർമ്മശ്രദ്ധാ തു രാജസീ
താമസ്യധർമ്മേ യാ ശ്രദ്ധാ മത്സേവായാം തു നിർഗ്ഗുണാ. 27

പഥ്യം പൂതമനായസ്തമാഹാര്യം സാത്ത്വികം സ്മൃതം
രാജസം ചേന്ദ്രിയപ്രേഷ്ഠം താമസം ചാർത്തിദാ ശുചി. 28

സ്വകമ്മങ്ങളാലെന്നെയപേക്ഷാവിഹീനനാ–
യകളങ്കിതം ഭക്തിപൂർവ്വകമുപാസിക്കും
പുരുഷൻതാനും സ്ത്രീയും സത്ത്വമാം ഗുണ–
ത്തിനാൽ
പരിഭൂഷിതരെന്നും മനസ്സിലാക്കീടണം. 10
വിഷയസുഖേച്ഛയാൽ സ്വകമ്മങ്ങളാലെന്നെ
വിശുദ്ധമതേ! ഭജിച്ചീടുവോൻ രജോഗുണൻ
അന്യനിലുപദ്രവം ചേർപ്പതിന്നനിയാണ–
തെന്നാകിലവൻ തമോഗുണയുക്തനമത്രേ. 11
സത്ത്വവും രജസ്സഥ തമസ്സിഗ്ഗുണം മൂന്നും
ചിത്തജങ്ങളും ജീവൻേറതുമാണെൻറയല്ല
സർവ്വദാ ഭോഗങ്ങളോടൊന്നിച്ചു ചേന്നിരിക്കും
ജീവനേയുള്ളു ഗുണബന്ധനമെനിക്കില്ല. 12
ശുദ്ധമായ് ഭാസുരമായ് ശാന്തമാം സത്ത്വഗുണ–
മെത്തവ്വിൽ രജസ്തമോഗുണദ്വയത്തെ വെൽവൂ
പുരുഷൻ സുഖത്തൊടും ധമ്മജ്ഞാനാ–
ദിയോടും. 13
പരിചിൽ പരം രഞ്ജിച്ചത്തവ്വിൽ ശോഭിച്ചിടും
രജസ്സു സത്ത്വത്തെയും തമോഗുണത്തിനേയും
വിജയിക്കുമ്പോഴാം വിഷയാസക്തി, ഭേദബുദ്ധി
ശക്തിയും പ്രവൃത്തിയും കീത്തിയുമൈശ്വര്യവും
ദുഃഖവുമൊത്തുചേന്നു പുരുഷൻ കാണപ്പെടും. 14
തമസ്സു മററുരണ്ടു ഗുണത്തെജ്ജയിച്ചിടും–
സമയം ശോകം മോഹം സംഭ്രമമുറക്കവും
അന്യോപദ്രവകരപ്രവൃത്തിയത്യാശയു–
മൊന്നിച്ചു ചേന്നിണങ്ങിപ്പുമാനെക്കാണു–
ന്നിതു. 15
മനസ്സിൻ പ്രസന്നത, യിന്ദ്രിയനിയന്ത്രണം
തനുനാശത്തിൽ ഭയമില്ലായ്മ, യനാസക്തി
ഇത്രയും സിദ്ധിക്കുകിലെന്നിലെത്തിച്ചീടുമ–
സ്സത്ത്വമാം ഗുണമഭിവൃദ്ധമായെന്നോക്കണം. 16
ചപലബുദ്ധിയായി മാനസേന്ദ്രിയങ്ങളെ–
യുപശമിപ്പിച്ചിടാതോരോരോ കമ്മങ്ങളാൽ
എപ്പൊഴും വികാരമാന്നംഗത്തിനസ്വാസ്ഥ്യവു–
മുറംപൂവിൽ ഭ്രമവുമാം രജസ്സിൻലക്ഷണങ്ങളാം 17
തളന്നു പാരം വിവേചനത്തിനൊട്ടും ശക്തി–
കലന്നിടാതെ ഏറ്റു ലയിച്ചു മനം കെട്ടു
തമസ്സും വിഷാദവും വദ്ധിച്ചുകണ്ടീടുമ്പോഴാം
തമസ്സാംഗുണമെന്നുമുദ്ധവാ! ധരിച്ചാലും 18
സത്ത്വമായീടും ഗുണം വദ്ധിക്കിൽ സുരന്മാക്കും
വൃദ്ധമാം രജോഗുണമെന്നാകിലസുരക്കും
തമസ്സിൻ വൃദ്ധിയിങ്കൽ രാക്ഷസവൃന്ദത്തിനും
ക്രമാതീതമായ് ശക്തി വദ്ധിച്ചുവന്നീടുന്നു. 19
സത്ത്വാധിക്യത്തിൽ ജാഗ്രത്തായിടുമവസ്ഥയും
വദ്ധിതരജസ്സിനാൽ സ്വപ്നാവസ്ഥയും തഥാ
തമസ്സാൽ സുഷുപ്തിയും ചൊല്ലിടാമിമ്മൂന്നിലും
സമമായ് സദാ വ്യാപ്തമായതു [1]തുരീയമാം. 20
സത്ത്വത്താൽ വിപ്രനായി മേന്മേലുയന്നുയന്നു
സത്യലോകത്തെത്തുന്നു തമസ്സാൽത്താണുതാണു
ശാഖികൾവരെ നാനാവിധമാം യോനിതോറും
പൂകുന്നു, രജസ്സിനാൽ മനുഷ്യലോകത്തിലും. 21
സത്ത്വത്തിൽ മരിച്ചവർ നാകവും രജോഗുണ–
വൃദ്ധിയിൽ മൃതരായോർ മാനവലോകത്തിലും
തമസ്സിൽ ചത്തീടുവോർ നരകലോകത്തിലും
ഗമിപ്പു ഗുണാതീതരെന്നെയും പ്രാപിക്കുന്നു. 22
എന്നിൽ സമപ്പിച്ചതായ് ഫലാശയി–
ല്ലാത്തതായ്
മിന്നും സ്വധമ്മാചാരം സത്ത്വത്തിൽ–
നിന്നുണ്ടായി
ഫലസങ്കല്പകമ്മം രജസ്സിൽനിന്നും ഹിംസ–
കലരും കമ്മം തമോഗുണത്തിൽനിന്നും
ജാതം. 23
കേവലസംബന്ധിയാം ബോധം സാത്ത്വി–
കമെന്നും
വൈവിധ്യഭേദജ്ഞാനം രാജസമെന്നും പിന്നെ
നിന്ദ്യം പ്രാകൃതജ്ഞാനം തമസ്സംബന്ധിയെന്നും
[2]മന്നിഷ്ഠമാകും ജ്ഞാനം നിർഗ്ഗുണമെന്നും
സ്മൃതം. 24
വനംതാൻ സാത്ത്വികമാം നിവാസസ്ഥാനം
രജോ–
ഗുണസംബന്ധിയാകും നികേതം പുരമല്ലോ
ദ്യൂതമന്ദിരമത്രേ താമസവാസസ്ഥാനം
പൂതമാം മത് ക്ഷേത്രംതാൻ ഗുണാതീത–
നഭീഷ്ടം. 25
സത്ത്വപ്രേരിതൻ സംഗഹീനനായ് കമ്മം
ചെയ്യു–
ന്നുദ്ധവാ രജോഗുണൻ രാഗാന്ധനായും തഥാ
താമസൻ സ്മൃതിഭ്രഷ്ടനായിട്ടും ഗുണാതീതൻ
സ്വാമിയാമെന്നെയവലംബിച്ചും
പ്രവത്തിപ്പൂ. 26
ആദ്ധ്യാത്മികിയാം ശ്രദ്ധ സാത്ത്വികി–
യല്ലോ കമ്മ–
ശ്രദ്ധ രാജസിയത്രേയധമ്മംതന്നിലേറും
ശ്രദ്ധ താമസിതാനും മത്സേവനത്തിൽ ശ്രദ്ധ
വദ്ധിച്ചുവരുന്നതു ഗുണാതീതയുമല്ലോ. 27
പത്ഥ്യമായ് സംശുദ്ധമായ് പ്രയാസമെന്യേ
കിട്ടും
വസ്തുവിലെഴും പ്രിയം സാത്ത്വികമെന്നു
ചൊൽവൂ
രസസാധനപ്രീതി രാജസം, ദുഃഖം ചേക്കു–
മശുദ്ധവസ്തുക്കളിൽ താല്പര്യം താമസംതാൻ. 28

1 നാലാമത്തേതു് (ചൈതന്യം) 2 എന്നിൽ നിഷ്ഠയോടുകൂടിയതു്

സാത്ത്വികം സുഖമാത്മോത്ഥം വിഷയോത്ഥം തു രാജസം
താമസം മോഹദൈന്യോത്ഥം നിർഗ്ഗുണം മദപാശ്രയം. 29
ദ്രവ്യം ദേശം ഫലം കാലോ ജ്ഞാനം കർമ്മ ച കാരകഃ
ശ്രദ്ധാവസ്ഥാഽഽകൃതിർന്നിഷ്ഠാ ത്രൈഗുണ്യഃ സർവ്വ ഏവ ഹി. 30
സർവ്വേ ഗുണമയാ ഭാവാഃ പുരുഷാവ്യക്തധിഷ്ഠിതാഃ
ദൃഷ്ടം ശ്രുതമനുധ്യാതം ബുദ്ധ്യാ വാ പുരുഷർഷഭ. 31
ഏതാഃ സംസൃതയഃ പുംസോ ഗുണകർമ്മനിബന്ധനാഃ
യേനേമേ നിർജ്ജിതാഃ സൗമ്യ ഗുണാ ജീവേന ചിത്തജാഃ
ഭക്തിയോഗേന മന്നിഷ്ഠോ മദ്ഭാവായ പ്രപദ്യതേ. 32
തസ്മാദ്ദേഹമിമം ലബ്ധ്വാ ജ്ഞാനവിജ്ഞാനസംഭവം
ഗുണസംഗം വിനിർദ്ധൂയ മാം ഭജന്തു വിചക്ഷണാഃ. 33
നിഃസംഗോ മാം ഭജേദ്വിദ്വാനപ്രമത്തോ ജിതേന്ദ്രിയഃ
രജസ്തമശ്ചാഭിജയേൽ സത്ത്വസംസേവയാ മുനിഃ. 34
സത്ത്വം ചാഭിജയേദ്യുക്തോ നൈരപേക്ഷ്യേണ ശാന്തധീഃ
സംപദ്യതേ ഗുണൈർമ്മുക്തോ ജീവോ ജീവം വിഹായ മാം. 35
ജീവോ ജീവവിനിർമ്മുക്തോ ഗുണൈശ്ചാശയസംഭവൈഃ
മയൈവ ബ്രഹ്മണാ പൂർണ്ണോ ന ബഹിർന്നാന്തരശ്ചരേൽ. 36

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
പഞ്ചവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13246 ഏകാദശസ്കന്ധേ ശ്ലോകാഃ 1106

---

## ഷഡ്വിംശതിതമോഽധ്യായഃ

ശ്രീഭഗവാനുവാച

മല്ലക്ഷണമിമം കായം ലബ്ധ്വാ മദ്ധർമ്മ ആസ്ഥിതഃ
ആനന്ദപരമാത്മാനമാത്മസ്ഥം സമുപൈതി മാം. 1
ഗുണമയ്യാ ജീവയോന്യാ വിമുക്തോ ജ്ഞാനനിഷ്ഠയാ
ഗുണേഷു മായാമാത്രേഷു ദൃശ്യമാനേഷ്വവസ്തുതഃ
വർത്തമാനോഽപി ന പുമാൻ യുജ്യതേഽവസ്തുഭിർഗ്ഗുണൈഃ. 2
സംഗം ന കുര്യാദസതാം ശിശ്നോദരതൃപാം ക്വചിൽ
തസ്യാനുഗസ്തമസ്യന്ധേ പതത്യന്ധാനുഗാന്ധവൽ. 3
ഐളഃ സമ്രാഡിമാം ഗാഥാമഗായത ബൃഹച്ഛ്രവാഃ
ഉർവ്വശീവിരഹാന്മുഹ്യൻ നിർവ്വിണ്ണഃ ശോകസംയമേ. 4
ത്യക്ത്വാഽഽത്മാനം വ്രജന്തീം താം നഗ്ന ഉന്മത്തവന്നൃപഃ
വിലപന്നന്വഗാജ്ജായേ ഘോരേ തിഷ്ഠേതി വിക്ലബഃ. 5
കാമാനതൃപ്തോഽനുജുഷൻ ക്ഷുല്ലകാൻ വർഷയാമിനീഃ
ന വേദ യാന്തീർന്നായാന്തീരുർവ്വശ്യാകൃഷ്ടചേതനഃ. 6

ഐള ഉവാച

അഹോ മേ മോഹവിസ്താരഃ കാമകശ്മലചേതസഃ
ദേവ്യാ ഗൃഹീതകണ്ഠസ്യ നായുഃഖണ്ഡാ ഇമേ സ്മൃതാഃ. 7
നാഹം വേദാഭിനിർമ്മുക്തഃ സൂര്യോ വാഭ്യുദിതോഽമുയാ
മുഷിതോ വർഷപൂഗാനാം ബതാഹാനി ഗതാന്യുത. 8
അഹോ മേ ആത്മസമ്മോഹോ യേനാത്മാ യോഷിതാം കൃതഃ
ക്രീഡാമൃഗശ്ചക്രവർത്തീ നരദേവശിഖാമണിഃ. 9
സപരിച്ഛദമാത്മാനം ഹിത്വാ തൃണമിവേശ്വരം
യാന്തീം സ്ത്രിയം ചാന്വഗമം നഗ്ന ഉന്മത്തവൽ രുദൻ. 10

സാത്ത്വികസൗഖ്യമാത്മാനുഭവംതന്നിൽനിന്നു
സിദ്ധിപ്പൂ വൈഷയികം രാജസസൗഖ്യമത്രേ
ദൈന്യമോഹങ്ങൾവഴി വരുന്നു തമസ്സൗഖ്യ–
മെന്നെയാശ്രയിപ്പതാം ഗുണാതീതനു
സൗഖ്യം. 29
പദാർത്ഥം, ദേശം, കാലം,മറി,വാകൃതി, ഫലം
സ്ഥിതിഭേദവും, ശ്രദ്ധ, നിഷ്ഠ, കർമ്മവുമെല്ലാം
സത്ത്വാദിഗുണത്രയംതന്നിൽനിന്നുണ്ടാവതെ–
ന്നുദ്ധവാ! യദുകുലസത്തമാ! ധരിച്ചാലും. 30
പ്രകൃതിപുമാന്മാർതൻ ബന്ധമാർന്നീടും വസ്തു–
വഖിലം കാണുന്നതും കേൾപ്പതും ധ്യാനിപ്പതും
പുരുഷർഷഭാ! ഗുണരൂപങ്ങളാണെന്നതു–
മറിഞ്ഞീടണമല്ലാതില്ലൊന്നുമിജ്ജഗത്തിൽ 31
പുരുസൗമ്യസ്വഭാവാ! ഗുണകർമ്മങ്ങളാലെ
വിരചിതങ്ങളാമിപ്പുരുഷസംസാരങ്ങൾ.
ചിത്തജഗുണങ്ങൾ താനിവയെജ്ജയിക്കവാ–
നൊത്തിടും ശക്തിയേതു ജീവനു ഭവിക്കുമോ. 32
മദ്ഭക്തിയോഗത്തിനാൽ മന്നിഷ്ഠനായോരവൻ
മദ്ഭാവമായിബ്ഭവിച്ചീടുവാൻ യോഗ്യനത്രേ
അതിനാലാത്മസാക്ഷാൽക്കാരജ്ഞാനങ്ങൾ
നേടാ–
നുതകുമിശ്ശരീരം പ്രാപിച്ച വിവേകികൾ
ഭജിക്കട്ടെ സംഗരായെന്നെയെന്നുമേ വിദ്വാൻ
വിജിതഹൃത്തായ് മത്തനാകാതെ
സംഗമററും 33–34
സത്ത്വസേവയാൽ രജസ്തമസ്സുകളെ മുനി–
സത്തമൻ പാടേ വെന്നു നിരപേക്ഷകമാകും
സത്ത്വത്താൽ ശാന്തധീയായ് മാനസമടക്കിയ–
സ്സത്ത്വത്തിനേയും പിന്നെ ജയിച്ചീടണം
നേരേ. 35
ചിത്തജഗുണങ്ങളാം സത്ത്വാദിതന്നിൽനിന്നു
മുക്തനായിട്ടു ലിംഗദേഹത്തെക്കടന്നീടും
ജീവനാ ലിംഗദേഹംകൂടെയുമുപേക്ഷിച്ചു
കേവലബ്രഹ്മമാകുമീയെന്നെ പ്രാപിക്കുന്നു
പരബ്രഹ്മമാമെന്നാൽ പൂർണ്ണനജ്ജീവൻ പിന്നെ–
ച്ചരിക്കേണ്ടതില്ലന്തർഭാഗത്തും വെളിക്കുമേ. 36

---

## അദ്ധ്യായം 26

ശ്രീഭഗവാൻ പറഞ്ഞു

എന്നെ നേക്കറിഞ്ഞീടാൻ പാത്രമാമീശരീര–
മാർന്നു മദ്ധർമ്മത്തിങ്കലാസ്ഥിതനായിപ്പുമാൻ
തന്നുള്ളിൽ സ്ഥിതിചെയ്യുമാനന്ദരൂപനാകു–
മെന്നെസ്സംപൂർണ്ണമായി പ്രാപിപ്പൂ
നിഷ്പ്രയാസം. 1
ഗുണരൂപയാം ജീവോപാധിയാൽ
വിമോചിതൻ
മനുജൻ വെറും മായാമാത്രങ്ങൾ ഗുണങ്ങളിൽ
സ്ഥിതനെങ്കിലും ജ്ഞാനനിഷ്ഠയാൽ
യഥാർത്ഥമ–
ല്ലതെന്നുകണ്ടു ഗുണസംഗമംവിട്ടിരിപ്പൂ. 2
ഉദരശിശ്നങ്ങളെ മാത്രം സംതൃപ്തമാക്കാൻ
മുതിരുമസത്തുക്കളോടുള്ള സമാഗമം
പരിത്യജിക്കാത്തവനന്ധന്റെ പിൻപേ പോകും
കുരുടൻകണക്കന്ധംതമസ്സിൽ പതിച്ചിടും. 3
സാർവ്വഭൗമനായേററം കീർത്തനീയനാമൈള–
നുർവ്വശീവിയോഗത്താൽ മോഹിതനായിപ്പാരം
പിന്നെയക്കദനത്തിൽനിന്നു മോചിതനായ്
നിർ–
വിണ്ണനായ് ഭവിച്ചിട്ടിഗ്ഗാഥയെപ്പാ–
ടീടിനാൻ. 4
തന്നെയുംതള്ളിപ്പോകുമസ്സുരവേശ്യാസ്ത്രീതൻ–
പിന്നാലെ നഗ്നനായി വിവശനായമ്മന്നൻ
എന്നോമൽപ്രിയേ! ഘോരേ! നില്ക്കു നില്ക്കെ–
ന്നായ് ഭ്രാന്ത–
നെന്നപോൽ വിലപിച്ചുകൊണ്ടനു–
ഗമിച്ചിതേ. 5
എപ്പൊഴും തുച്ഛങ്ങളാം വിഷയങ്ങളെസ്സേവി–
ച്ചിട്ടും തൃപ്തിയെന്യേയവളാൽ ഹൃതഹൃത്തായ്
മന്നവനറിയാതെപോയിതു, പോയും വന്നും
പിന്നെയും ചേർന്ന ബഹുരാത്രികൾ വർഷങ്ങളും. 6
ഐളൻ പറഞ്ഞു
[1]കാമകശ്മലവശവർത്തിയാം ചിത്തമാളു–
മീ മമ മോഹത്തിന്റെ വലിപ്പമത്ഭുതംതാൻ
ഉർവ്വശീദേവിതന്നാൽ ഗൃഹീതഗളനായി–
ട്ടീ വിടൻ സ്മരിച്ചതില്ലായുസ്സിന്നംശങ്ങളെ. 7
മാർത്താണ്ഡനുദിച്ചതോ പോയ്മറഞ്ഞതോ–
ഹൊററും
സത്യത്തിൽ ഞാനറിഞ്ഞില്ലവളിൽ
ഭ്രമിക്കയാൽ
നിഷ്ഫലമായ്ക്കഴിഞ്ഞു വളരെദ്ദിവസങ്ങ–
ളല്പധീയാകുമീ ഞാനറിഞ്ഞില്ലഹോ! കഷ്ടം! 8
ചക്രവർത്തിയുമാത്മരൂപനും നരദേവ–
ശക്രനുമായിപ്പരിലസിച്ച ഞാനീവിധം
നാരീജനത്തിൻ ക്രീഡാമൃഗമായ്ത്തീർന്ന കാര്യ–
മോരുകിലെന്നാത്മസമ്മോഹമെന്തോതീ–
ടേണ്ടു. 9
മന്നവപരിച്ഛദയുക്തനായ് ശാസിതാവാ–
മെന്നെപ്പുല്ലെന്നപോലെ തള്ളിപ്പോമന്നാരിയെ
നഗ്നനായ് നാണമെന്യേയുന്മത്തനെന്നമട്ടു–
ദ്വിഗ്നനായ്ക്കരഞ്ഞുകൊണ്ടാഹന്ത!
പിന്തുടർന്നേൻ. 10

[1] ദുഷ്ടനായ കാമദേവന്നടിപ്പെട്ടവൻ.

കുതസ്തസ്യാനുഭാവഃ സ്യാൽ തേജ ഈശത്വമേവ വാ
യോഽന്വഗച്ഛം സ്ത്രിയം യാന്തീം ഖരവൽ പാദതാഡിതഃ. 11

കിം വിദ്യയാ കിം തപസാ കിം ത്യാഗേന ശ്രുതേന വാ
കിം വിവിക്തേന മൗനേന സ്ത്രീഭിര്യസ്യ മനോ ഹൃതം. 12

സ്വാർത്ഥസ്യാകോവിദം ധിങ്മാം മൂർഖം പണ്ഡിതമാനിനം
യോഽഹമീശ്വരതാം പ്രാപ്യ സ്ത്രീഭിർഗ്ഗോഖരവജ്ജിതഃ. 13

സേവതോ വർഷപൂഗാൻ മേ ഉർവ്വശ്യാ അധരാസവം
ന തൃപ്യത്യാത്മഭൂഃ കാമോ വഹ്നിരാഹുതിഭിര്യഥാ. 14

പുംശ്ചല്യാപഹൃതം ചിത്തം കോ ന്വന്യോ മോചിതും പ്രഭുഃ
ആത്മാരാമേശ്വരമൃതേ ഭഗവന്തമധോക്ഷജം. 15

ബോധിതസ്യാപി ദേവ്യാ മേ സൂക്തവാക്യേന ദുർമ്മതേഃ
മനോഗതോ മഹാമോഹോ നാപയാത്യജിതാത്മനഃ. 16

കിമേതയാ നോഽപകൃതം രജ്ജ്വാ വാ സർപ്പചേതസഃ
രജ്ജുസ്വരൂപാവിദുഷോ യോഽഹം യദജിതേന്ദ്രിയഃ. 17

ക്വായം മലീമസഃ കായോ ദൗർഗ്ഗന്ധ്യാദ്യാത്മകോഽശുചിഃ
ക്വ ഗുണാഃ സൗമനസ്യാദ്യാ ഹ്യധ്യാസോഽവിദ്യയാ കൃതഃ. 18

പിത്രോഃ കിം സ്വം നു ഭാര്യായാഃ സ്വാമിനോഽഗ്നേഃ ശ്വഗൃധ്രയോഃ
കിമാത്മനഃ കിം സുഹൃദാമിതി യോ നാവസീയതേ. 19

തസ്മിൻ കളേബരേഽമേധ്യേ തുച്ഛനിഷ്ഠേ നിഷജ്ജതേ
അഹോ സുഭദ്രം സുനസം സുസ്മിതം ച മുഖം സ്ത്രിയഃ. 20

ത്വങ്മാംസരുധിരസ്നായുമേദോമജ്ജാസ്ഥിസംഹതൗ
വിണ്മൂത്രപൂയേ രമതാം കൃമീണാം കിയദന്തരം. 21

അഥാപി നോപസജ്ജേത സ്ത്രീഷു സ്ത്രൈണേഷു ചാർത്ഥവിൽ
വിഷയേന്ദ്രിയസംയോഗാന്മനഃ ക്ഷുഭ്യതി നാന്യഥാ. 22

അദൃഷ്ടാദശ്രുതാദ്ഭാവാന്ന ഭാവ ഉപജായതേ
അസംപ്രയുഞ്ജതഃ പ്രാണാൻ ശാമ്യതി സ്തിമിതം മനഃ. 23

തസ്മാൽ സംഗോ ന കർത്തവ്യഃ സ്ത്രീഷു സ്ത്രൈണേഷു ചേന്ദ്രിയൈഃ
വിദുഷാം ചാപ്യവിശ്രബ്ധഃ ഷഡ്വർഗ്ഗഃ കിമു മാദൃശാം. 24

ശ്രീഭഗവാനുവാച

ഏവം പ്രഗായൻ നൃപദേവദേവഃ
സ ഉർവ്വശീലോകമഥോ വിഹായ
ആത്മാനമാത്മന്യവഗമ്യ മാം വൈ
ഉപാരമൽ ജ്ഞാനവിധൂതമോഹഃ. 25

തതോ ദുഃസംഗമുത്സൃജ്യ സത്സു സജ്ജേത ബുദ്ധിമാൻ
സന്ത ഏതസ്യ ഛിന്ദന്തി മനോ വ്യാസംഗമുക്തിഭിഃ. 26

സന്തോഽനപേക്ഷാ മച്ചിത്താഃ പ്രശാന്താഃ സമദർശിനഃ
നിർമ്മമാ നിരഹങ്കാരാ നിർദ്വന്ദ്വാ നിഷ്പരിഗ്രഹാഃ. 27

തേഷു നിത്യം മഹാഭാഗ മഹാഭാഗേഷു മൽകഥാഃ
സംഭവന്തി ഹി താ നൄണാം ജുഷതാം പ്രപുനന്ത്യഘം. 28

താ യേ ശൃണ്വന്തി ഗായന്തി ഹ്യനുമോദന്തി ചാദൃതാഃ
മൽപരാഃ ശ്രദ്ദധാനാശ്ച ഭക്തിം വിന്ദന്തി തേ മയി. 29

പോയീടുമത്തനപിയെത്തത്പാദ-
താഡിതൻതാ-
നായിരുന്നിട്ടുമൊരു ഗർദ്ദഭമെന്നപോലെ
പിന്നെയുമനംഗമിച്ചീടിനോരെനിക്കെങ്ങാ-
ണനന്തമാഹാത്മ്യവുമോജസ്സുമീശത്വവും. 11
സ്ത്രീകളാൽ ഹൃതചിത്തനായിടും പുരുഷൻതൻ
ത്യാഗമോ വ്രതങ്ങളോ വിവിക്തനിവാസമോ
വിദ്യയോ ശ്രുതങ്ങളോ വാങ്നിയന്ത്രണം-
താനോ
പാർത്തീടിലൊന്നുംതന്നെ സഫലങ്ങളായ്-
തീരാ. 12
പണ്ഡിതമാനിയായി മൂർഖനായ് പുരുഷാർത്ഥ-
മെന്തെന്നതറിയാത്ത ഞാനേറ്റം നിന്ദാർഹൻതാൻ
ഈശ്വരോന്നതസ്ഥാനം സംപ്രാപിച്ചതിൻ-
ശേഷം
വേശ്യാസ്ത്രീവശനായേൻ ഗോഖരതുല്യം
കഷ്ടം! 13
ഉർവ്വശിയുടെയധരാമൃതമനാരതം
സേവിച്ചിരുന്നീടുമെന്നുള്ളിലുണ്ടാകും കാമം
വഹ്നിയിൽ നെയ്യൊഴിച്ചാലെന്നപോലഭി-
വൃദ്ധി-
യാർന്നതല്ലാതെ തെല്ലും ശമനം പ്രാപിച്ചീല. 14
വേശ്യയാലപഹൃതമായിടും മനസ്സിനെ-
യാശു മോചിപ്പിക്കുവാനാത്മാരാമേശനായി
ഈടുറേറാരധോക്ഷജനായിടും ഭഗവാനെ-
ക്കൂടാതെമറേറതവൻ സമർത്ഥനിജ്ജഗത്തിൽ. 15
ദേവിയുർവ്വശിയെന്നെയുപദേശിച്ചീടിനാൾ
നേർവഴിയഥാർത്ഥമാം വാക്കുകൾകൊണ്ടെങ്കിലും
ബുദ്ധിശൂന്യനായജിതേന്ദ്രിയനായീടുമെൻ-
ചിത്തത്തിൽ മെത്തും മോഹം
വിട്ടുമാറുന്നില്ലെന്നെ. 16
ചിന്തിക്കിലവളെന്തു പിഴച്ചു, ഞാനിന്ദ്രിയ-
വൃന്ദത്തെ വെല്ലാഞ്ഞതിനവളോ കുററക്കാരി?
പാശത്തെപ്പാമ്പെന്നോർത്തു സംഭ്രമിച്ചവനോടു
പാശം വല്ലതും പിഴചെയ്യുവോ
പാർത്തീടുകിൽ. 17
ദൂഷിച്ചു നാറുന്നതായ് മലിനമായിത്തീരെ-
യശുദ്ധമായീടുമിശ്ശരീരമെങ്ങു പാർക്കിൽ?
സൗമനസ്യാദ്യങ്ങളാം ഗുണങ്ങളെങ്ങു? മായാ
വ്യാമോഹത്തിനാൽകൃതമധ്യാസമത്രേസർവ്വം. 18
ദേഹത്തിന്നവകാശി മാതാവോ ജനകനോ
ഗേഹിനിതാനോ തീയോ സ്വാമിയോ
തോഴന്മാരോ
നായ്നരി കഴുകൻതൊട്ടുള്ള ജന്തുക്കളോ,താൻ-
താനോ നിർണ്ണയിക്കുവാൻ
പ്രയാസമായിരിപ്പൂ. 19
അമേധ്യപാത്രമായിട്ടത്യന്തമശുദ്ധമായ്
കൃമികളായോ ചാരമായിട്ടോ മാറുന്നതാം
കമനീകമനീയദേഹത്തിൽ സുനാസികാ-
സമലങ്കൃതമാകും കോമളാസ്യത്തിൽനിന്നും
ചൊരിയും മന്ദഹാസമേററവും മനോജ്ഞമാ-
യിരിക്കുന്നെന്നോർത്തിലാസക്ത-
നാകുന്നഹോ! 20
അസ്ഥിയും ചർമ്മം മാംസം ഞരമ്പു മജ്ജ വസ-
രക്തവുമൊത്തു ലാലാവിൺമൂത്രസ്ഥാനമാകും
അഴുക്കാം ദേഹത്തിലാനന്ദിക്കും മനുഷ്യനും
പുഴുവും തമ്മിൽ ഭേദമെന്തുള്ള ചിന്തിക്കുകിൽ. 21
ഇന്ദ്രിയവൃന്ദം നാനാവിഷയങ്ങളിൽച്ചെന്നു
ചേർന്നിട്ടാം ക്ഷോഭിപ്പതു മാനസമല്ലാതല്ല
ആകയാൽ കാര്യജ്ഞാനമുള്ളവൻ സ്ത്രീകളോടും
സ്ത്രീകാമുകന്മാരോടും സംസർഗ്ഗം
ചെയ്യൊല്ലാ. 22
കണ്ടിടാത്തതും കേൾക്കാത്തതുമാം പദാർത്ഥങ്ങൾ
കൊണ്ടുണ്ടായിടാ ക്ഷോഭം മനസ്സിന്നൊരിക്കലും
ഇന്ദ്രിയങ്ങളെത്തീരെ പ്രയോഗിക്കാത്തവൻ ത-
ന്നന്തരംഗത്തിൽ സദാ ശാന്തതകുടികൊൾവൂ 23
അതിനാൽ സ്ത്രീകളോടും സ്ത്രീവശംഗതരോടും
മതിമാൻ സമാഗമം സന്ത്യജിക്കണം പാടേ.
ഇന്ദ്രിയചിത്തങ്ങളെ വിശ്വസിക്കാവതല്ല
പണ്ഡിതന്മാർക്കും പിന്നെ മത്കഥയെന്തു-
ചൊൽവൂ 24

ശ്രീഭഗവാൻ പറഞ്ഞു

ഈവിധമുത്കൃഷ്ടമാം പാട്ടുപാടിക്കൊണ്ടഥ
ഭൂവരദേവദേവനുർവ്വശീലോകം തള്ളി
ആത്മാവേ നിയന്ത്രിക്കുമാത്മാവാമെന്നെയറി-
ഞ്ഞുണ്മോഹം വിവേകത്താൽ വിട്ടുപരതി-
യാന്നാൻ. 25
അതിനാൽ ദുർജ്ജനസംസർഗ്ഗത്തെയുപേക്ഷിച്ചു
മതിമാൻ നേടീടണം സജ്ജനസമാഗമം
നല്ലവർ സാരമാകും ഗീരുകൾകൊണ്ടിവന്റെ-
യുള്ളാന്ന വൈഷയികാസക്തിയെ
ഛേദിക്കുന്നു. 26
സത്തുക്കൾ മച്ചിത്തരും നിരപേക്ഷകന്മാരു-
മത്യന്തം ശാന്തന്മാരും ഭേദധീവിഹീനരും
ഞാനെന്നുമെന്റേതെന്നുമില്ലാതെയെല്ലാം തുല്യം-
കാണുന്നവരും സർവ്വം സന്ത്യജിച്ചവരുംതാൻ. 27
ഹേ മഹാഭാഗാ! ഭാഗ്യപൂർണ്ണരാമക്കൂട്ടരിൽ
മാമകകഥാമൃതമെപ്പൊഴും സംഭവിക്കും
അതിനെസ്സേവിച്ചിടും നരന്മാരുടെ പാപ-
വിതതി നശിച്ചവർ ശുദ്ധരായ്ത്തീരുന്നിതു. 28
ഞാനല്ലാതാരുമില്ലെന്നുറപ്പിച്ചെന്നിൽ ബ്രഹ്മ-
മാനമാന്നതിശ്രദ്ധാപൂർവ്വമെൻ ചരിതങ്ങൾ
ശ്രവിച്ചും ഗാനംചെയ്തുമനുമോദിച്ചുമെന്നി-
ലവരത്യുത്കൃഷ്ടമാം ഭക്തിയെ പ്രാപിക്കുന്നു. 29

ഭക്തിം ലബ്ധവതഃ സാധോ കിമന്യദവശിഷ്യതേ
മയ്യനന്തഗുണേ ബ്രഹ്മണ്യാനന്ദാനുഭവാത്മനി. 30
യഥോപശ്രയമാണസ്യ ഭഗവന്തം വിഭാവസും
ശീതം ഭയം തമോഽപ്യേതി സാധൂൻ സംസേവതസ്തഥാ. 31
നിമജ്ജ്യോന്മജ്ജതാം ഘോരേ ഭവാബ്ധൗ പരമായനം
സന്തോ ബ്രഹ്മവിദഃ ശാന്താ നൗർദൃഢേവാപ്സു മജ്ജതാം. 32
അന്നം ഹി പ്രാണിനാം പ്രാണ ആർത്താനാം ശരണം ത്വഹം
ധർമ്മോ വിത്തം നൃണാം പ്രേത്യ സന്തോഽർവ്വാഗ് ബിഭ്യതോഽരണം. 33
സന്തോ ദിശന്തി ചക്ഷൂംഷി ബഹിരർക്കഃ സമുത്ഥിതഃ
ദേവതാ ബാന്ധവാഃ സന്തഃ സന്ത ആത്മാഹമേവ ച. 34
വൈതസേനസ്തതോഽപ്യേവമുർവ്വശ്യാ ലോകനിഃസ്പൃഹഃ
മുക്തസംഗോ മഹീമേതാമാത്മാരാമശ്ചചാര ഹ. 35

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഷഡ്വിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13281 ഏകാദശസ്കന്ധേ ശ്ലോകാഃ 1141

## സപ്തവിംശതിതമോഽധ്യായഃ

ഉദ്ധവ ഉവാച

ക്രിയായോഗം സമാചക്ഷ്വ ഭവദാരാധനം പ്രഭോ
യസ്മാത്ത്വാം യേ യഥാർച്ചന്തി സാത്വതാഃ സാത്വതർഷഭ. 1
ഏതദ്വദന്തി മുനയോ മുഹുർന്നിഃശ്രേയസം നൃണാം
നാരദോ ഭഗവാൻ വ്യാസ ആചാര്യോഽങ്ഗിരസഃ സുതഃ. 2
നിഃസൃതം തേ മുഖാംഭോജാദ്യദാഹ ഭഗവാനജഃ
പുത്രേഭ്യോ ഭൃഗുമുഖ്യേഭ്യോ ദേവ്യൈ ച ഭഗവാൻ ഭവഃ. 3
ഏതദ്വൈ സർവ്വവർണ്ണാനാമാശ്രമാണാം ച സമ്മതം
ശ്രേയസാമുത്തമം മന്യേ സ്ത്രീശൂദ്രാണാം ച മാനദ. 4
ഏതത് കമലപത്രാക്ഷ കർമ്മബന്ധവിമോചനം
ഭക്തായ ചാനുരക്തായ ബ്രൂഹി വിശ്വേശ്വരേശ്വര. 5

ശ്രീഭഗവാനുവാച

ന ഹ്യന്തോഽനന്തപാരസ്യ കർമ്മകാണ്ഡസ്യ ചോദ്ധവ
സംക്ഷിപ്തം വർണ്ണയിഷ്യാമി യഥാവദനുപൂർവ്വശഃ. 6
വൈദികസ്താന്ത്രികോ മിശ്ര ഇതി മേ ത്രിവിധോ മഖഃ
ത്രയാണാമീപ്സിതേനൈവ വിധിനാ മാം സമർച്ചയേൽ. 7
യദാ സ്വനിഗമേനോക്തം ദ്വിജത്വം പ്രാപ്യ പൂരുഷഃ
യഥാ യജേത മാം ഭക്ത്യാ ശ്രദ്ധയാ തന്നിബോധ മേ. 8
അർച്ചായാം സ്ഥണ്ഡിലേഽഗ്നൗ വാ സൂര്യേ വാപ്സു ഹൃദി ദ്വിജേ
ദ്രവ്യേണ ഭക്തിയുക്തോഽർച്ചേൽ സ്വഗുരും മാമമായയാ. 9
പൂർവ്വം സ്നാനം പ്രകുർവ്വീത ധൗതദന്തോഽങ്ഗശുദ്ധയേ
ഉഭയൈരപി ച സ്നാനം മന്ത്രൈർമൃദ്ഗ്രഹണാദിനാ. 10
സന്ധ്യോപാസ്ത്യാദികർമ്മാണി വേദേനാചോദിതാനി മേ
പൂജാം തൈഃ കല്പയേൽ സമ്യക് സങ്കല്പഃ കർമ്മപാവനീം. 11
ശൈലീ ദാരുമയീ ലൗഹീ ലേപ്യാ ലേഖ്യാ ച സൈകതീ
മനോമയീ മണിമയീ പ്രതിമാഷ്ടവിധാ സ്മൃതാ. 12
ചലാചലേതി ദ്വിവിധാ പ്രതിഷ്ഠാ ജീവമന്ദിരം
ഉദ്വാസാവാഹനേ ന സ്തഃ സ്ഥിരായാമുദ്ധവാർച്ചനേ. 13

അനന്തഗുണങ്ങളാർന്നാനന്ദാനുഭവത്തിൻ–
തനിസ്വരൂപമാളും ബ്രഹ്മമായീടുമെന്നിൽ
പരമപ്രേമം ലഭിച്ചിരിക്കും സാധുവിന്നി–
ധരണിതന്നിലൊന്നും ശേഷിക്കുന്നില്ല
നൂനം. 30

വീതിഹോത്രനെസ്സമാശ്രയിച്ച വാഴുവോനു
ശീതവും കൂരിരുട്ടും ഭയവും നശിക്കുംപോൽ
സാധുസഞ്ചയത്തെസ്സംസേവിക്കും മനുഷ്യനി–
ങ്ങേതൊരുവിധമെഴും ഭീതിയും
നശിച്ചുപോം. 31

ഘോരസംസാരാബ്ധിയിൽ മുഴുകിക്കിടപ്പോർക്കു
നീരനിമ്മഗ്നന്മാർക്കു തോണിപോലെല്ലായ്പ്പോഴും
ബ്രഹ്മജ്ഞന്മാരായ് വിഷയാശകളററിരിക്കു–
മമ്മഹാത്മാക്കൾ പരമാശ്രയമായീടുന്നു. 32

പ്രാണികൾക്കെല്ലാം ബലമന്നമാണാർത്തന്മാർക്കു
ഞാനാണാശ്രയം, മർത്ത്യർ മരിച്ചുചെല്ലുന്നേരം
ധർമ്മമേ രക്ഷിച്ചിട്ടു, സംസാരസമുദ്രത്തിൽ
നിമ്മഗ്നനായവന്നാലംബനം സത്തുക്കൾ–
താൻ. 33

ഉദിതസൂര്യൻ ബഹിർഭാഗത്തിൽ കിരണങ്ങൾ
വിതറുംവിധം നേത്രം നൽകുന്നു സജ്ജനങ്ങൾ
ദേവതകളും ബന്ധുജനവും ജീവാത്മാവും
കേവലൻ ഞാനും സജ്ജനങ്ങളാണില്ല ഭേദം. 34

പുരൂരവസ്സാം നൃപനുർവ്വശീദർശനേച്ഛ
പരിത്യജിച്ചു മുക്തസംഗനായനന്തരം
ധരണീതലമെങ്ങുമാത്മാരാമനായ്ച്ചുററി–
ച്ചരിച്ചീടിനാൻ ബഹുവിസ്മയം
പാർത്തുകാൺകിൽ. 35

---

# അദ്ധ്യായം 27

ഉദ്ധവൻ പറഞ്ഞു

സാധുരക്ഷകാ! പ്രഭോ! ഭവാനെയെപ്രകാര–
മേതേതുവസ്തുക്കളാലർച്ചിപ്പൂ ഭക്താവലി
അങ്ങയേയാരാധനംചെയ്യുമക്രിയാമാർഗ്ഗം
ഭംഗിയായെന്നോടങ്ങുന്നരുളിച്ചെയ്യീടണം. 1

നാരദ,നംഗിരസ്സിൻപുത്രനാം സുരാചാര്യൻ,
പാരാശര്യാദ്യരെന്നീ മുനീന്ദ്രർ മർത്ത്യക്കെല്ലാം
അത്യന്തം ശ്രേയസ്കരമാമിതിന്നനേകമാം
പദ്ധതി പലേവിധം ചൊല്ലുന്നു വീണ്ടും
വീണ്ടും. 2

പരമേഷ്ഠിയാം ദേവൻ ഭൃഗ്വാദി പുത്രർക്കായും
പരമേശൻ പിന്നെപ്പാർവ്വതീദേവിക്കായും
തവമുഖാബ്ജത്തിൽനിന്നും ഗളിതമായീടിന
നിർമ്മല പൂജാവിധിയുപദേശിച്ചുവല്ലോ. 3

[1]സമസ്ത വർണ്ണാശ്രമസ്ത്രീശൂദ്രന്മാർക്കും ശ്രേയ–
സ്കരവും സമ്മതവുമേതുതാനെന്നോർക്കുന്നേൻ 4

അംബുജവിലോചനാ! വിശേശ്വരാധീശ്വരാ!
കർമ്മബന്ധത്തെ ഛേദിച്ചീടുന്നതാമീ മാർഗ്ഗം
ഭക്തനും പരമനുരക്തനുമാകുമെന്നോ–
ടിക്കാലമുപദേശിച്ചീടണം കാരുണ്യാബ്ധേ! 5

ശ്രീഭഗവാൻ പറഞ്ഞു

ഉദ്ധവാ! മമ പൂജാക്രമത്തെ വിവരിക്കും–
പദ്ധതിയവസാനമില്ലാത്തതെന്നാകയാൽ
ഏററവും ചുരുക്കമായ് വേണ്ടുന്നവിധം മുറ–
തെററാതെ വർണ്ണിച്ചീടാം ശ്രദ്ധിച്ചു
കേട്ടുകൊൾക. 6

വൈദികം താന്ത്രികവും മിശ്രവുമെന്നു മൂന്നു–
മാതിരിയുണ്ടുദ്ധവാ! മാമക പൂജാക്രമം.
സാധകന്നിതിലേതുമാർഗ്ഗത്തിലാണോ രുചി
ചേതസ്സിലുണ്ടാവതാവിധത്തിലർച്ചിക്കണം. 7

പുരുഷൻ സ്വവേദത്താലുക്തമായിരിക്കുമ–
ദ്ധരണീദേവത്വത്തെ പ്രാപിച്ചു ഭക്തിപൂർവ്വം
ശ്രദ്ധായുക്തനായെന്നെയർച്ചിപ്പതേതുമട്ടെ–
ന്നുദ്ധവാ! ഭവാനോടു ചൊല്ലുന്നു കേട്ടുകൊൾക 8

നിലത്തോ ബിംബത്തിലോ തീയിലോ
സൂര്യങ്കലോ
സലിലത്തിലോ മനംതന്നിലോ വിപ്രങ്കലോ
ഫലാശയെന്യേ സ്വന്തം ഗുരുവാമെന്നെ–
ബ്ഭക്ത്യാ 9

കളങ്കം വിട്ടു പൂജാദ്രവ്യത്താലർച്ചിക്കണം
ആദിയിൽപ്പല്ലുതേച്ചു ദേഹശുദ്ധിക്കായ് സ്നാനം
ചെയ്യഥ വേദതന്ത്രമന്ത്രങ്ങൾകൊണ്ടും പിന്നെ
മൃത്തുതൊട്ടവകൊണ്ടും ദേഹാന്തഃകരണസം–
ശുദ്ധി കൈവരുമാറു കുളിച്ചീടണം വീണ്ടും. 10

വേദത്താൽ നിയമിതമായീടും സന്ധ്യാവന്ദ–
നാദി കർമ്മങ്ങൾ ചെയ്തു ശുദ്ധസങ്കല്പത്തോടും
സമസ്തകർമ്മങ്ങളും സംശുദ്ധമാക്കീടുവാൻ
സമർത്ഥമാകും മമപൂജയാചരിക്കണം. 11

ശിലയോ ലേപനമോ ദാരുവോ ലോഹമോ–
കൊ–
ണ്ടുളവാക്കീടുന്നതും വരച്ചു ചമച്ചതും,
മണലാൽ തീർത്തുള്ളതും മനസ്സാൽ കല്പിതവും
മണിനിർമ്മിതവുമായ് ബിംബമുണ്ടെട്ടു–
മട്ടിൽ. 12

പ്രതിമയാകും ജീവന്മന്ദിരമുണ്ടു രണ്ടു–
വിധത്തിൽച്ചലമെന്നുമചലമെന്നുമായി.
സ്ഥിരപ്രതിഷ്ഠതന്നിലുദ്വാസനാവാഹന–
പരിപാടികളൊന്നുമാവശ്യമില്ല തെല്ലും. 13

1. എല്ലാ ജാതിക്കാർക്കും ആശ്രമങ്ങൾക്കും സ്ത്രീകൾക്കും ശൂദ്രന്മാർക്കും.

അസ്ഥിരായാം വികല്പഃ സ്യാൽ സ്ഥണ്ഡിലേ തു ഭവേദ്ദ്വയം
സ്നപനം ത്വവിലേപ്യായാമന്യത്ര പരിമാർജ്ജനം. 14

ദ്രവ്യൈഃ പ്രസിദ്ധൈർമ്മദ്യാഗഃ പ്രതിമാദിഷ്വമായിനഃ
ഭക്തസ്യ ച യഥാലബ്ധൈർഹൃദി ഭാവേന ചൈവ ഹി. 15

സ്നാനാലങ്കരണം പ്രേഷ്ഠമർച്ചായാമേവ തൂദ്ധവ
സ്ഥണ്ഡിലേ തത്ത്വവിന്യാസോ വഹ്നാവാജ്യപ്ലുതം ഹവിഃ. 16

സൂര്യേ ചാഭ്യർഹണം പ്രേഷ്ഠം സലിലേ സലിലാദിഭിഃ
ശ്രദ്ധയോപാഹൃതം പ്രേഷ്ഠം ഭക്തേന മമ വാര്യപി. 17

ഭൂര്യപ്യഭക്തോപാഹൃതം ന മേ തോഷായ കല്പതേ
ഗന്ധോ ധൂപഃ സുമനസോ ദീപോഽന്നാദ്യം ച കിം പുനഃ. 18

ശുചിഃ സംഭൃതസംഭാരഃ പ്രാഗ്ദർഭൈഃ കല്പിതാസനഃ
ആസീനഃ പ്രാഗുദഗ്വാർച്ചേദർച്ചായാമഥ സമ്മുഖഃ. 19

കൃതന്യാസഃ കൃതന്യാസാം മദർച്ചാം പാണിനാ മൃജേൽ
കലശം പ്രോക്ഷണീയം ച യഥാവദുപസാധയേൽ 20

തദദ്ഭിർദ്ദേവയജനം ദ്രവ്യാണ്യാത്മാനമേവ ച
പ്രോക്ഷ്യ പാത്രാണി ത്രീണ്യദ്ഭിസ്തൈസ്തൈർദ്രവ്യൈശ്ച
സാധയേൽ. 21

പാദ്യാർഘ്യാചമനീയാർത്ഥം ത്രീണി പാത്രാണി ദൈശികഃ
ഹൃദാ ശീർഷ്ണാഥ ശിഖയാ ഗായത്ര്യാ ചാഭിമന്ത്രയേൽ. 22

പിണ്ഡേ വായ്വഗ്നിസംശുദ്ധേ ഹൃൽപത്മസ്ഥാം പരാം മമ
അണ്വീം ജീവകലാം ധ്യായേന്നാദാന്തേ സിദ്ധഭാവിതാം. 23

തയാഽഽത്മഭൂതയാ പിണ്ഡേ വ്യാപ്തേ സംപൂജ്യ തന്മയഃ
ആവാഹ്യാർച്ചാദിഷു സ്ഥാപ്യ ന്യസ്താംഗം മാം പ്രപൂജയേൽ. 24

പാദ്യോപസ്പർശാർഹണാദീനുപചാരാൻ പ്രകല്പയേൽ
ധർമ്മാദിഭിശ്ച നവഭിഃ കല്പയിത്വാഽഽസനം മമ. 25

പത്മമഷ്ടദളം തത്ര കർണ്ണികാകേസരോജ്ജ്വലം
ഉഭാഭ്യാം വേദതന്ത്രാഭ്യാം മഹ്യം തൂഭയസിദ്ധയേ. 26

സുദർശനം പാഞ്ചജന്യം ഗദാസീഷുധനുർഹലാൻ
മുസലം കൗസ്തുഭം മാലാം ശ്രീവത്സം ചാനുപൂജയേൽ. 27

നന്ദം സുനന്ദം ഗരുഡം പ്രചണ്ഡം ചണ്ഡമേവ ച
മഹാബലം ബലം ചൈവ കുമുദം കുമുദേക്ഷണം. 28

ദുർഗ്ഗാം വിനായകം വ്യാസം വിഷ്വക്സേനം ഗുരൂൻ സുരാൻ
സ്വേ സ്വേ സ്ഥാനേ ത്വഭിമുഖാൻ പൂജയേൽ പ്രോക്ഷണാദിഭിഃ. 29

ചന്ദനോശീരകർപ്പൂരകുങ്കുമാഗുരുവാസിതൈഃ
സലിലൈഃ സ്നാപയേന്മന്ത്രൈർന്നിത്യദാ വിഭവേ സതി. 30

സ്വർണ്ണഘർമ്മാനുവാകേന മഹാപുരുഷവിദ്യയാ
പൗരുഷേണാപി സൂക്തേന സാമഭീ രാജനാദിഭിഃ. 31

വസ്ത്രോപവീതാഭരണപത്രസ്രഗ്ഗന്ധലേപനൈഃ
അലങ്കുർവ്വീത സപ്രേമ മദ്ഭക്തോ മാം യഥോചിതം. 32

പാദ്യമാചമനീയം ച ഗന്ധം സുമനസോഽക്ഷതാൻ
ധൂപദീപോപഹാര്യാണി ദദ്യാന്മേ ശ്രദ്ധയാർച്ചകഃ. 33

സാളഗ്രാമത്തിലെന്യേയസ്ഥിര–
ബിംബങ്ങളി–
ലില്ല കല്പിക്കാനൊന്നും സ്ഥണ്ഡിലയ്ക്കുണ്ടു രണ്ടും
ലേപ്യമല്ലാത്തതിങ്കൽ മുഖ്യമാണഭിഷേക–
മപ്പപ്പോൾ തുടയ്ക്കുകപോരുമേയിതരങ്ങൾ. 14
ശാസ്ത്രപ്രസിദ്ധങ്ങളായ്ക്കാലദേശങ്ങൾ–
ക്കൊത്തു
സിദ്ധിക്കും വസ്തുക്കളാൽ കപടഹീനം ഭക്തൻ
എന്നെയർച്ചിച്ചീടണമർച്ചനം മാനസത്തി–
ലെന്നാകിൽ സങ്കല്പിക്കും പദാർത്ഥങ്ങളാൽ
പോരും. 15
ഉദ്ധവാ! ബിംബത്തിൽത്താൻ
സ്നാനാലങ്കരണങ്ങ–
ളുത്തമം, സ്ഥണ്ഡിലത്തിൽ തത്വസ്ഥാപനം–
കൊണ്ടും
വഹ്നിയിൽ ഘൃതാപ്ലുതഹവിസ്സിനാലും രവി–
തന്നിലർഘ്യാദിയാലും നീരിൽ നീരാദി–
കൊണ്ടും
എന്നെസ്സശ്രദ്ധമാരാധിക്കണം മമ ഭക്തൻ
തന്നിടും നീരും പാരമെന്നെ പ്രസാദിപ്പിക്കെ.
ചന്ദനപുഷ്പധൂപദീപനൈവേദ്യാദിയാ–
ലെന്നെയർച്ചിച്ചാലുള്ള സന്തോഷമെന്തു
ചൊൽവൂ. 16–17
അല്പവും ഭക്തിയില്ലാതുള്ളവനേറെയൊക്കെ–
യർപ്പിച്ചീടിലുമതിൽ സന്തോഷിക്കുന്നില്ല
ഞാൻ. 18
ശുദ്ധനായ് മുൻപേതന്നെ പൂജാസാധനങ്ങളെ–
ച്ചേർത്തു ദർഭകൾകൊണ്ടു നിർമ്മിച്ചോരാസനത്തിൽ
വിഗ്രഹത്തിലോ പൂർവ്വദിക്കിലോ വടക്കോട്ടോ
നോക്കി നേരേയിരുന്നുവേണമർച്ചിപ്പതെന്നെ. 19
അംഗന്യാസാദി കഴിച്ചാ പ്രതിമയെപ്പിന്നെ
ഭംഗിയായ്ത്തുടയ്ക്കണം സ്വന്തംകൈകൊണ്ടു–
തന്നെ
പൂർണ്ണനീരമാം കുംഭം പ്രോക്ഷണജലപാത്ര–
മെന്നിവ വേണ്ടുംവിധം സംസ്കരിക്കയും
വേണം. 20
ആ ജലംകൊണ്ടു പിന്നെത്തന്നുടെ ശരീരവും
പൂജാസ്ഥാനവും ശുദ്ധമാക്കണം ദ്രവ്യങ്ങളും
പാദ്യാർഘ്യാചമനീയവിധിക്കു വേണ്ട മൂന്നു–
പാത്രത്തെ ദൂർവ്വ,വിഷ്ണുക്രാന്തിയും ലവംഗവും. 21
ജാതി, ചന്ദനം, പുഷ്പമുണക്കലരിതൊട്ടു
സാധനങ്ങളും നീരുംകൊണ്ടു സംസ്കരിക്കണം
പാദ്യാർഘ്യാചമനീയ,നീരപൂർണ്ണമമ്മൂന്നു–
പാത്രത്തെ ഹൃന്മന്ത്രവും ശിരോമന്ത്രവുംകൊണ്ടും
പിന്നെയഗ്ഗായത്രിയും ശിഖാമന്ത്രവുംകൊണ്ടും
നന്നായിട്ടാമന്ത്രിക്കവേണമെന്നറിഞ്ഞാലും. 22

വാതാഗ്നികളാൽ ശുദ്ധമാക്കിയ ശരീരത്തിൽ
ചേതഃപത്മത്തിലിരിക്കുന്നതായ് നാദാന്തത്തിൽ
സിദ്ധന്മാർ നിത്യം ധ്യാനിക്കുന്നതായണുവായ–
ത്യുത്തമമാമെൻ ജീവകലയെ ധ്യാനിക്കണം. 23
ആത്മാവായ്ഭവിച്ചോരക്കലയിൽ വ്യാപ്തമാകു–
മാത്മദേഹത്തിലെന്നെ വേണ്ടപോലാരാധിച്ചു–
തന്മയപ്പെട്ടു ബിംബാദ്യങ്ങളിലാവാഹിച്ചു
നന്മട്ടു സംസ്ഥാപിച്ചു മന്ത്രംകൊണ്ട–
ർച്ചിക്കണം. 24
ധർമ്മാദികൊണ്ടും നവശക്തികൾകൊണ്ടും പീഠം
ചെമ്മേ കല്പിച്ചിട്ടതിൽ കേസരോല്ലസത്തായി
എട്ടിതളാളും പത്മം കല്പിച്ചിട്ടിരുമട്ടു–
സിദ്ധികൾക്കായി വേദം തന്ത്രമെന്നിവ
രണ്ടാൽ
പാദ്യാർഘ്യാചമനാദിയൊക്കെയുമെനിക്കായി
ശ്രദ്ധിച്ചു ഭക്തിപൂർവ്വം സമർപ്പിക്കുക–
വേണം. 25–26
സുദർശനാഖ്യം ചക്രം പാഞ്ചജന്യമാം ശംഖം
ഗദ വാളമ്പും വില്ല മുസലം ഹലത്തേയും
പൂർവ്വദിക്കുതൊട്ടെട്ടുദിക്കിലായർച്ചിക്കണം
ശ്രീവത്സം വനമാല കൗസ്തുഭമിവയേയും. 27
നന്ദനും സുനന്ദനും പ്രചണ്ഡൻ ചണ്ഡൻതാനും
പിന്നെയമ്മഹാബലൻ കുമുദേക്ഷണൻ ബലൻ
കുമുദനെന്നീയെട്ടു വിഷ്ണുപാർഷദരേയും
ക്രമത്തിൽ ദിക്കെട്ടിലും ഗരുഡൻ മുൻഭാഗത്തും
ദുർഗ്ഗയും വിനായകൻ വ്യാസൻ വിഷ്വക്സേനനും
ദിക്കു നാലിലും ഗുരുവിടത്തും ദിക്പാലകർ
തത്പദങ്ങളിലും ശ്രീവിഷ്ണ്വഭിമുഖരെന്നു
കല്പിച്ചു പൂജിക്കണം പ്രോക്ഷണാ–
ദികളാലെ 28–29
ചന്ദനം രാമച്ചവുമകിലും കർപ്പൂരവു–
മെന്നിവയാലെ ഗന്ധമയമാം ജലംകൊണ്ടും
മന്ത്രങ്ങൾകൊണ്ടുമെന്നെയഭിഷേചിച്ചീടണം
സന്തുഷ്ടിയോടും നിത്യം വിഭവമുള്ളപക്ഷം. 30
സ്വർണ്ണഘർമ്മാനുവാകമന്ത്രത്രയങ്ങൾകൊണ്ടും
മന്ദതയെന്യേ മഹാപുരുഷവിദ്യകൊണ്ടും
പുരുഷസൂക്തംകൊണ്ടും രാജനാദികളാകു–
മുരുസാമങ്ങൾകൊണ്ടുമഭിമന്ത്രിച്ചീടണം. 31
മത്ഭക്തൻ പ്രേമപൂർവ്വം വസന,[1]മുപവീതം,
സുപ്രഭാഭരണങ്ങൾ, തുളസീമാല, [2]ഗന്ധം
ഇത്യാദി വസ്തുക്കളാലുചിതമാകുംവിധം
നിത്യവുമെൻ വിഗ്രഹമലങ്കരിച്ചീടണം. 32
പാദ്യ,മാചമനീയം, ചന്ദനം, പൂ,വക്ഷതം
ശുദ്ധനൈവേദ്യം ധൂപദീപങ്ങളെന്നിതെല്ലാം
അർച്ചകൻ ദിനംപ്രതിയത്യന്തം ശ്രദ്ധയോടു–
മച്യുതനാകുമെന്നിൽ ദാനമായർപ്പിക്കണം. 33

1 പൂണുനൂൽ 2 ഗന്ധക്കുറിക്കൂട്ട്

ഗുഡപായസസർപ്പീംഷി ശഷ്കുല്യാപൂപമോദകാൻ
സംയാവദധിസൂപാംശ്ച നൈവേദ്യം സതി കല്പയേൽ. 34

അഭ്യംഗോന്മർദ്ദനാദർശദന്തധാവാഭിഷേചനം
അന്നാദ്യഗീതനൃത്യാദി പർവ്വണി സ്യുരുതാന്വഹം. 35

വിധിനാ വിഹിതേ കുണ്ഡേ മേഖലാഗർത്തവേദിഭിഃ
അഗ്നിമാധായ പരിതഃ സമൂഹേൽ പാണിനോദിതം. 36

പരിസ്തീര്യാഥ പര്യുക്ഷേദന്വാധായ യഥാവിധി
പ്രോക്ഷണ്യാഽഽസാദ്യ ദ്രവ്യാണി പ്രോക്ഷ്യാഗ്നൗ ഭാവയേത മാം. 37

തപ്തജാംബൂനദപ്രഖ്യം ശംഖചക്രഗദാംബുജൈഃ
ലസച്ചതുർഭുജം ശാന്തം പത്മകിഞ്ജല്കവാസസം. 38

സ്ഫുരൽകിരീടകടകകടിസൂത്രവരാംഗദം
ശ്രീവത്സവക്ഷസം ഭ്രാജൽകൗസ്തുഭം വനമാലിനം. 39

ധ്യായന്നഭ്യർച്ച്യ ദാരൂണി ഹവിഷാഭിഘൃതാനി ച
പ്രാസ്യാജ്യഭാഗാവാഘാരൗ ദത്ത്വാ ചാജ്യപ്ലുതം ഹവിഃ. 40

ജുഹുയാന്മൂലമന്ത്രേണ ഷോഡശർച്ചാവദാനതഃ
ധർമ്മാദിഭ്യോ യഥാന്യായം മന്ത്രൈഃ സ്വിഷ്ടകൃതം ബുധഃ. 41

അഭ്യർച്ച്യാഥ നമസ്കൃത്യ പാർഷദേഭ്യോ ബലിം ഹരേൽ
മൂലമന്ത്രം ജപേദ്ബ്രഹ്മ സ്മരന്നാരായണാത്മകം. 42

ദത്ത്വാഽഽചമനമുച്ഛേഷം വിഷ്വക്സേനായ കല്പയേൽ
മുഖവാസം സുരഭിമൽ താംബൂലാദ്യമഥാർഹയേൽ. 43

ഉപഗായൻ ഗൃണൻ നൃത്യൻ കർമ്മാണ്യഭിനയൻ മമ
മൽകഥാഃ ശ്രാവയൻ ശൃണ്വൻ മുഹൂർത്തം ക്ഷണികോ ഭവേൽ. 44

സ്തവൈരുച്ചാവചൈഃ സ്തോത്രൈഃ പൗരാണൈഃ പ്രാകൃതൈരപി
സ്തുത്വാ പ്രസീദ ഭഗവന്നിതി വന്ദേത ദണ്ഡവൽ. 45

ശിരോ മൽപാദയോഃ കൃത്വാ ബാഹുഭ്യാം ച പരസ്പരം
പ്രപന്നം പാഹി മാമീശ ഭീതം മൃത്യുഗ്രഹാർണ്ണവാൽ. 46

ഇതി ശേഷാം മയാ ദത്താം ശിരസ്യാധായ സാദരം
ഉദ്വാസയേച്ചേദുദ്വാസ്യം ജ്യോതിർജ്ജ്യോതിഷി തൽ പുനഃ. 47

അർച്ചാദിഷു യദാ യത്ര ശ്രദ്ധാ മാം തത്ര ചാർച്ചയേൽ
സർവ്വഭൂതേഷ്വാത്മനി ച സർവ്വാത്മാഹമവസ്ഥിതഃ. 48

ഏവം ക്രിയായോഗപഥൈഃ പുമാൻ വൈദികതാന്ത്രികൈഃ
അർച്ചന്നുഭയതഃ സിദ്ധിം മത്തോ വിന്ദത്യഭീപ്സിതാം. 49

മദർച്ചാം സംപ്രതിഷ്ഠാപ്യ മന്ദിരം കാരയേദ്ദൃഢം
പുഷ്പോദ്യാനാനി രമ്യാണി പൂജായാത്രോത്സവാശ്രിതാൻ. 50

പൂജാദീനാം പ്രവാഹാർത്ഥം മഹാപർവ്വസ്വഥാന്വഹം
ക്ഷേത്രാപണപുരഗ്രാമാൻ ദത്ത്വാ മത്സാർഷ്ടിതാമിയാൽ. 51

വിത്തവാനെന്നാൽ ഭക്തൻ ശക്കര പാൽ
നെയ്യിവ-
ചേത്ത പായസം രുചികരമോദകങ്ങളും
തൈരിൽ വേവിച്ചതാം ഗോധൂമാന്ന-
മിത്യാദിയാം
ചാരുനൈവേദ്യങ്ങളാൽ നിവേദിക്കക-
വേണം. 34

എണ്ണയാട്ടക, വാകചാത്തുക, കാട്ടീടുക
കണ്ണാടി, മുഖം ശുദ്ധിചെയ്യുക, വൃത്തിയായി
പഞ്ചാമൃതാഭിഷേകം കഴിക്ക നാനാഭോജ്യ-
സഞ്ചയം കല്പിക്കുക ജേനം നൃത്തം ഗീതം
എന്നിവ കഴിവുണ്ടെന്നാകിൽ നിത്യവു, മില്ല-
തെന്നാകിൽ വാവുതോറുമെങ്കിലും
വേണ്ടതത്രേ. 35

വിധിപ്രകാരംതന്നെ മേഖല, ഗത്തം, വേദി-
യിതുകളെത്തു തീത്ത കുണ്ഡത്തിൽ ജ്വലനനെ
കത്തിജ്വലിപ്പിച്ചേററം വ്യാപിപ്പോരളവതിൻ
ചുററിനുംനിന്നു കയ്യാൽ മധ്യത്തിൽ
കൂട്ടീടണം. 36

ദഭകൊണ്ടതുപിന്നെപ്പരത്തി ശുദ്ധമാമൊ-
ട്ടപ്പതിൽത്തളിച്ചുടൻ ജ്വലിപ്പിക്കണം വീണ്ടും
ഉദ്ധരണിയാൽ ഹോമദ്രവ്യങ്ങളെട്ടത്തഗ്നി-
മദ്ധ്യത്തിൽ പ്രോക്ഷിച്ചെന്നെ നന്നായി
ധ്യാനിക്കണം. 37

ചക്രശംഖാബ്ജ ഗദാലാലസത്ചതുർഭുജ-
യുക്തനായ്ത്തപ്തസ്വണ്ണസമാനപ്രഭനായി
അബ്ജകേസര വസ്ത്രധരനായ് ശാന്തനായി
വിസ്ഫുരത്കിരീടവും സുവണ്ണാംഗദങ്ങളും
അരഞ്ഞാൺ കങ്കണങ്ങൾ പ്രോല്ലസത്കൗസ്തുഭവും
ധരിച്ച മാറിടത്തിൽ ശ്രീവത്സചിഹ്നമാളും
വനമാലിയാമെന്നെ ധ്യാനിച്ചച്ചിച്ച നെയ്യിൽ
നനച്ച സമിത്തുകളഗ്നികുണ്ഡത്തിലിട്ട
നെയ്യൊഴിച്ചുജ്ജ്വലിപ്പിച്ചാജ്യഭാഗം ഹവിസ്സും
കയ്യോടെ സമപ്പിക്കവേണമീയെനിക്കായി.
പതിനാറൃച്ചുവാളും പുരുഷസൂക്തംകൊണ്ടും
തദനു മൂലമന്ത്രംതൊട്ട മന്ത്രങ്ങൾകൊണ്ടും
ന്യായപ്രകാരം ധമ്മാദികൾക്കായഭീഷ്ടദ-
നായിട്ടമഗ്നിയേയും ഹോമിച്ചീടണം വിദ്വാൻ.
38—41

അഗ്നിയെയനന്തരം നമിച്ച പാർഷദന്മാർ-
ക്കൊക്കെയും ബലി തൂവിപ്പിന്നെ നാരായണൻ
തൻ-
സ്വരൂപം പരബ്രഹ്മം ധ്യാനിച്ച മൂലമന്ത്രം
പരിചിൽ ജപിക്കണം മത്ഭക്തൻ പലേകുറി. 42

ആചമനീയമേകി വിഷ്വക്സേനനായുട-
നാചരിക്കകവേണമുച്ഛേഷസമപ്പണം
വാസനയുള്ളതാകും താംബൂലാദിയാം മുഖ-
വാസസാധനങ്ങളുമപ്പിച്ച പൂജിക്കണം. 43
ചാരത്തിരുന്നു ഗാനംചെയ്കയും കീത്തിക്കയും
ഭൂരിമോദത്താൽ നൃത്തംചെയ്കയും മത്കമ്മങ്ങൾ
ഓരോന്നമഭിനയിക്കുകയും മല്ലീലകൾ
നേരേ കേൾക്കയും വേണം ബദ്ധപ്പാടേതു-
മെന്യേ. 44

നാനാവിധങ്ങളായിപ്പുരാണസ്ഥിതങ്ങളാ-
യൂനമെന്നിയേ ദേശഭാഷയിലുള്ളതാകും
സ്തോത്രങ്ങൾ ചൊല്ലി വാഴ്ത്തി ഭഗവാൻ
പ്രസാദിക്കെ-
ന്നത്ഥിച്ച ദണ്ഡംപോലെ വീണു
വന്ദിച്ചിടേണം. 45
ശിരസ്സെൻ പാദങ്ങളിലണച്ചപ്പാദങ്ങളിൽ
കരങ്ങൾ രണ്ടുകൊണ്ടും പിടിച്ച സമസ്തേശാ!
അതിഭീതനായ് ശരണാഗതനാകുമെന്നെ
മൃതിയാം സിന്ധുവിൽനിന്നുദ്ധരിച്ചീടേ-
ണമേ! 46
ഇത്തരമത്ഥിച്ചിട്ട ലബ്ധമാം പ്രസാദത്തെ-
യത്യന്താദരത്തോടും ശിരസ്സിൽ ധരിച്ചഥ
ഉദ്വസിക്കേണ്ടതെങ്കിലേകഭാവനയോട-
മുദ്വസിക്കകവേണം ജ്യോതിസ്സിൽ
ജ്യോതിസ്സുപോൽ
ബിംബാദികളിലേതിലായിട്ടമത്യാദരം
നിമ്മലഭക്തനെന്നെയതിലച്ചിച്ചാൽ മതി
സവ്വാത്മാവായിട്ടും ഞാൻ സമസ്തഭൂതത്തിലും
സവ്വകാലവും സ്ഥിതിചെയ്യുന്നിതാ-
ത്മാവിലും. 48
ഇമ്മട്ട ബഹുവിധം വേദത്തിൽ തന്ത്രത്തിലും
കാണ്മതാം ക്രിയായോഗംതന്നിൽ യുക്തമാ-
മൊന്നാൽ
എന്നെസ്സമച്ചിക്കവോനിഹത്തിൽ പരത്തിലു-
മെന്നിൽനിന്നാഗ്ജിക്കുന്നു വിഹിതസിദ്ധി-
യെല്ലാം. 49
ക്ഷേത്രത്തെ വെടിപ്പായി പണിചെയ്യിച്ചി-
ട്ടതിൽ
ശാസ്ത്രപ്രകാരം പ്രതിഷ്ഠിക്കണം മമ ബിംബം
ഭാസുരോദ്യാനങ്ങളും നിമ്മിച്ച പൂജ,യാത്ര-
യുത്സവമിത്യാദിക്കു വയ്ക്കണം യോഗ്യന്മാരെ. 50
[1]നിത്യനൈമിത്തികങ്ങൾക്കുള്ളതാംപൂജാദികൾ
പ്രത്യഹമെന്യേ ചെയ്യാൻ നിലങ്ങ,ളങ്ങാടികൾ
ഗ്രാമങ്ങൾ പുരങ്ങളും ദാനമായേകീടുവോൻ
കാമ്യമാം മത്സമാനഭൂതിയെ പ്രാപിച്ചിടും. 51

1 ചില കാരണങ്ങളാൽ ചിലകാലത്തു വരുന്നതു്.

പ്രതിഷ്ഠയാ സാർവ്വഭൗമം സദ്മനാ ഭുവനത്രയം
പൂജാദിനാ ബ്രഹ്മലോകം ത്രിഭിർമ്മത്സാമ്യതാമിയാൽ. 52
മാമേവ നൈരപേക്ഷ്യേണ ഭക്തിയോഗേന വിന്ദതി
ഭക്തിയോഗം സ ലഭതേ ഏവം യഃ പൂജയേത മാം. 53
യഃ സ്വദത്താം പരൈർദ്ദത്താം ഹരേത സുരവിപ്രയോഃ
വൃത്തിം സ ജായതേ വിഡ്ഭുഗ്വർഷാണാമയുതായുതം. 54
കർത്തുശ്ച സാരഥേർഹേതോരനുമോദിതുരേവ ച
കർമ്മണാം ഭാഗിനഃ പ്രേത്യ ഭൂയോ ഭൂയസി തൽ ഫലം. 55

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
സപ്തവിംശതിതമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13336 ഏകാദശസ്കന്ധേ ശ്ലോകാഃ 1196

---

## അഷ്ടാവിംശതിതമോഽധ്യായഃ

ശ്രീഭഗവാനുവാച

പരസ്വഭാവകർമ്മാണി ന പ്രശംസേന്ന ഗർഹയേൽ
വിശ്വമേകാത്മകം പശ്യൻ പ്രകൃത്യാ പുരുഷേണ ച. 1
പരസ്വഭാവകർമ്മാണി യഃ പ്രശംസതി നിന്ദതി
സ ആശു ഭ്രശ്യതേ സ്വാർത്ഥാദസത്യഭിനിവേശതഃ. 2
തൈജസേ നിദ്രയാഽഽപന്നേ പിണ്ഡസ്ഥോ നഷ്ടചേതനഃ
മായാം പ്രാപ്നോതി മൃത്യും വാ തദ്വന്നാനാർത്ഥദൃക് പുമാൻ. 3
കിം ഭദ്രം കിമഭദ്രം വാ ദ്വൈതസ്യാവസ്തുനഃ കിയൽ
വാചോദിതം തദനൃതം മനസാ ധ്യാതമേവ ച. 4
ഛായാപ്രത്യാഹ്വയാഭാസാ ഹ്യസന്തോഽപ്യർത്ഥകാരിണഃ
ഏവം ദേഹാദയോ ഭാവാ യച്ഛന്ത്യാമൃത്യുതോ ഭയം. 5
ആത്മൈവ തദിദം വിശ്വം സൃജ്യതേ സൃജതി പ്രഭുഃ
ത്രായതേ ത്രാതി വിശ്വാത്മാ ഹ്രിയതേ ഹരതീശ്വരഃ. 6
തസ്മാന്ന ഹ്യാത്മനോഽന്യസ്മാദന്യോ ഭാവോ നിരൂപിതഃ
നിരൂപിതേയം ത്രിവിധാ നിർമ്മൂലാ ഭാതിരാത്മനി
ഇദം ഗുണമയം വിദ്ധി ത്രിവിധം മായയാ കൃതം. 7
ഏതദ്വിദ്വാൻ മദുദിതം ജ്ഞാനവിജ്ഞാനനൈപുണം
ന നിന്ദതി ന ച സ്തൗതി ലോകേ ചരതി സൂര്യവൽ. 8
പ്രത്യക്ഷേണാനുമാനേന നിഗമേനാത്മസംവിദാ
ആദ്യന്തവദസൽ ജ്ഞാത്വാ നിഃസംഗോ വിചരേദിഹ. 9

ഉദ്ധവ ഉവാച

നൈവാത്മനോ ന ദേഹസ്യ സംസൃതിർദ്രഷ്ടൃദൃശ്യയോഃ
അനാത്മസ്വദൃശോരീശ കസ്യ സ്യാദുപലഭ്യതേ. 10
ആത്മാവ്യയോഽഗുണഃ ശുദ്ധഃ സ്വയംജ്യോതിരനാവൃതഃ
അഗ്നിവദ്ദാരുവദചിദ്ദേഹഃ കസ്യേഹ സംസൃതിഃ. 11

ശ്രീഭഗവാനുവാച

യാവദ്ദേഹേന്ദ്രിയപ്രാണൈരാത്മനഃ സന്നികർഷണം
സംസാരഃ ഫലവാംസ്താവദപാർത്ഥോഽപ്യവിവേകിനഃ. 12
അർത്ഥേ ഹ്യവിദ്യമാനേഽപി സംസൃതിർന്ന നിവർത്തതേ
ധ്യായതോ വിഷയാനസ്യ സ്വപ്നേഽനർത്ഥാഗമോ യഥാ. 13
യഥാ ഹ്യപ്രതിബുദ്ധസ്യ പ്രസ്വാപോ ബഹ്വനർത്ഥഭൃൽ
സ ഏവ പ്രതിബുദ്ധസ്യ ന വൈ മോഹായ കല്പതേ. 14

പ്രതിഷ്ഠകൊണ്ടു സാർവ്വഭൗമത്വത്തെയും ക്ഷേത്ര–
മതിനാൽ ത്രിലോകേശത്വത്തെയുമച്ഛാദിയാൽ
ബ്രഹ്മാവിൻ ലോകത്തെയുമിമ്മൂന്നു–
മൊന്നിച്ചാകി–
ലമ്മഹാൻ പ്രാപിക്കുന്നു മത്സദൃശത്വത്തെയും. 52
നിരപേക്ഷമാം ഭക്തിയോഗത്താലെന്നെത്തന്നെ
പരിചിൽ പ്രാപിക്കുന്നു, യാതൊരാളപ്രകാരം
നിത്യവുമെന്നെപ്പൂജിച്ചീടുന്നിതപ്പുമാനു–
സിദ്ധിച്ചീടുന്നു വേഗം മത്ഭക്തിയോഗം
നൂനം. 53
പരനേകിയതാട്ടെ സ്വദത്തമാട്ടെ ധരാ–
സുരൻതന്റെയോ സുരൻതന്റെയോ വൃത്തിമാർഗ്ഗം
ഏതവൻ ഹരിച്ചീടുമയുതായുതമാണ്ടു–
പ്പാതകി മലംതിന്നും ജന്തുവായ് ജനിച്ചിടും. 54
കർത്താവും സഹായിയും ഹേതുഭൂതനുമത്ര–
പാർത്തു സന്തോഷിച്ചീടും പുമാനും മേല്ക്കുമേലെ
തത്ഫലമതിൽ പങ്കുകൊണ്ടതിന്നനുസരി–
ച്ചൊപ്പമെല്ലാരുമനുഭവിക്കും മൃതിശേഷം. 55

## അദ്ധ്യായം 28

ശ്രീഭഗവാൻ പറഞ്ഞു

അന്യസ്വഭാവത്തെയുമന്യകർമ്മങ്ങളേയും
നിന്ദിച്ചീടൊലാ വാഴ്ത്തിച്ചൊൽകയും
ചെയ്തീടൊലാ
പ്രകൃതിപുരുഷന്മാർ ചമച്ചും വിശ്വമേകാ–
ത്മകമായ്ത്തന്നെ പുമാൻ നിരീക്ഷിക്കേ–
വേണം. 1
പരസ്വഭാവത്തെയും പരന്റെ കർമ്മത്തെയും
പരിഹസിക്കുവോനും പ്രശംസിച്ചീടുവോനും
സത്വരമസത്താകുമഭിനിവേശത്തിനാൽ
സ്വാർത്ഥത്തിൽനിന്നും സ്വയം ഭ്രഷ്ടനായ്–
ഭവിക്കുന്നു. 2
നിദ്രയിലിന്ദ്രിയൗഘം സ്തബ്ധമാകവേ ജീവൻ
നഷ്ടചേതനനായി സ്വപ്നാവസ്ഥയോ പക്ഷേ
മൃതിസാമ്യാവസ്ഥയോ പ്രാപിപ്പു നാനാർത്ഥങ്ങ–
ളനൃതമായ്ക്കാണുവോൻതൻ സ്ഥിതിയു–
മീവിധംതാൻ. 3
സത്യത്തിലില്ലാത്തതാം ദ്വൈതത്തിൽ
നിരൂപിച്ചാ–
ലുത്തമമായതെന്തോ നികൃഷ്ടമായതെന്തോ
വാക്കിനാൽ വചിപ്പതും ചിത്തത്താൽ
ധ്യാനിപ്പതു–
മൊക്കെയും മിഥ്യതന്നെ സന്ദേഹമേതുമില്ല 4
പ്രതിബിംബവും പ്രതിദ്ധ്വനിയും രജ്ജുസർപ്പ–
മതിഭ്രാന്തിയും മററും മിഥ്യതാനെന്നാകിലും
വ്യവഹാരത്തിലുണ്മയെന്നു തോന്നിക്കുംവിധം
ഭവിച്ച ദേഹാദികൾ ചാവോളം ഭീതിചേർപ്പൂ. 5
ആകയാലിപ്രപഞ്ചം, പ്രഭുവും നിയന്താവും
ലോകാത്മാവുമായ് പരിലസിക്കുമാത്മാവുതാൻ.
സ്രഷ്ടാവും സൃഷ്ടിക്കേണ്ടും പദാർത്ഥങ്ങളും രക്ഷാ–
കർത്താവും രക്ഷിക്കേണ്ടും ഭൂതസന്ദോഹങ്ങളും
നശിപ്പിക്കപ്പെടുന്ന സാധനങ്ങളും സർവ്വം
നശിപ്പിച്ചീടുവോനുമേകനാമാത്മാവത്രേ. 6
അതിനാലന്യനാകുമാത്മാവിൽനിന്നുമന്യ–
പദാർത്ഥം നിരൂപിതമല്ലെന്നു ധരിക്ക നീ
ത്രിവിധമാത്മാവിങ്കൽ കണ്ടിടുമിപ്രതീതി–
യവിദ്യാകൃതം ഗുണരൂപമാണെന്നോർക്കണം. 7
എന്നാലുക്തമീജ്ഞാനമനുഭൂതിയിൽപ്പെട്ടോൻ
നിന്ദിക്കില്ലൊന്നിനേയും പ്രശംസിക്കയുമില്ല
സമസ്തത്തിലും സമസ്വഭാവനായി സൂര്യ–
സമാനനായിട്ടവൻ ചരിപ്പൂ പാരിലെങ്ങും. 8
പ്രത്യക്ഷമനുമാനമാത്മജ്ഞാനവും പിന്നെ
ശ്രുത്യുക്തികളുംകൊണ്ടീ പ്രപഞ്ചം സമസ്തവും
ആദ്യന്തമിയന്നതുമസത്യമാണെന്നതും
പാർത്തസംഗനായ് പാരിൽ സഞ്ചരിക്കണം
വിദ്വാൻ. 9

ഉദ്ധവൻ പറഞ്ഞു

ഈശ്വരാ! സർവ്വസാക്ഷിയായീടുമാത്മാവിനു
സംസാരമുണ്ടാകുവാൻ മാർഗ്ഗമില്ലൊന്നുകൊണ്ടും
ജഡമായിരിക്കുമിശ്ശരീരത്തിനുമിതു
ഘടിക്കുന്നില്ല, പിന്നെസ്സംസാരമാർക്കു ചൊല്ക. 10
അഗ്ഗുണനനാവൃതനവ്യയൻ ശുദ്ധസത്വ–
പ്രകാശകനുമാകുമാത്മാവു വഹ്നിമട്ടും
ശരീരം മരംപോലെ ചൈതന്യമില്ലാതെയു–
മിരിക്കുന്നുളവിഹ സംസാരമാർക്കു പാർക്കിൽ. 11

ശ്രീഭഗവാൻ പറഞ്ഞു

ശരീരേന്ദ്രിയ പ്രാണസംഗമാത്മാവിനേതു–
വരെയാണെന്നോളവും സംസാരമുള്ളതായി
അറിവില്ലാത്ത മർത്ത്യന്നർത്ഥമില്ലാത്തതാണെ–
ന്നിരുന്നീടിലും വൃഥാ തോന്നീടു–
മെന്നോർക്കണം. 12
അർത്ഥമില്ലാത്തതാണെന്നാകിലും വിഷയത്തെ–
ച്ചിത്തത്തിലെന്നും ധ്യാനംചെയ്യുവോൻ
സ്വപ്നത്തിങ്കൽ
നാനാസാധനങ്ങളെ നിരർത്ഥം കാണുംവിധം
ജ്ഞാനമില്ലാത്തവനു സംസാരം ഭവിക്കുന്നു. 13
ഉണർന്നീടാത്തവനു നാനാവിധത്തിലുള്ളോ–
രനർത്ഥങ്ങളെ സ്വപ്നമുണ്ടാക്കുന്നവയെല്ലാം
ഉണർന്നീടുമ്പോൾ മിഥ്യയെന്നനുഭവപ്പെടും–
കണക്കേ സംസാരവും ജ്ഞാനിക്കു
മിഥ്യയത്രേ. 14

ശോകഹർഷഭയക്രോധലോഭമോഹസ്പൃഹാദയഃ
അഹങ്കാരസ്യ ദൃശ്യന്തേ ജന്മ മൃത്യുശ്ച നാത്മനഃ. 15

ദേഹേന്ദ്രിയപ്രാണമനോഽഭിമാനോ
ജീവോഽന്തരാത്മാ ഗുണകർമ്മമൂർത്തിഃ
സൂത്രം മഹാനിത്യുരുധേവ ഗീതഃ
സംസാര ആധാവതി കാലതന്ത്രഃ. 16

അമൂലമേതദ് ബഹുരൂപരൂപിതം
മനോവചഃപ്രാണശരീരകർമ്മ
ജ്ഞാനാസിനോപാസനയാ ശിതേന-
ച്ഛിത്ത്വാ മുനിർഗ്ഗാം വിചരത്യതൃഷ്ണഃ. 17

ജ്ഞാനം വിവേകോ നിഗമസ്തപശ്ച
പ്രത്യക്ഷമൈതിഹ്യമഥാനുമാനം
ആദ്യന്തയോരസ്യ യദേവ കേവലം
കാലശ്ച ഹേതുശ്ച തദേവ മദ്ധ്യേ. 18

യഥാ ഹിരണ്യം സ്വകൃതം പുരസ്താൽ
പശ്ചാച്ച സർവ്വസ്യ ഹിരണ്മയസ്യ
തദേവ മദ്ധ്യേ വ്യവഹാര്യമാണം
നാനാപദേശൈരഹമസ്യ തദ്വൽ. 19

വിജ്ഞാനമേതത് ത്രിയവസ്ഥമംഗ
ഗുണത്രയം കാരണകാര്യകർത്തൃ
സമന്വയേന വ്യതിരേകതശ്ച
യേനൈവ തുര്യേണ തദേവ സത്യം. 20

ന യൽ പുരസ്താദുത യന്ന പശ്ചാ-
ന്മദ്ധ്യേ ച തന്ന വ്യപദേശമാത്രം
ഭൂതം പ്രസിദ്ധം ച പരേണ യദ്യൽ
തദേവ തൽ സ്യാദിതി മേ മനീഷാ. 21

അവിദ്യമാനോഽപ്യവഭാസതേ യോ
വൈകാരികോ രാജസസർഗ്ഗ ഏഷഃ
ബ്രഹ്മ സ്വയം ജ്യോതിരതോ വിഭാതി
ബ്രഹ്മേന്ദ്രിയാർത്ഥാത്മവികാരചിത്രം. 22

ഏവം സ്ഫുടം ബ്രഹ്മവിവേകഹേതുഭിഃ
പരാപവാദേന വിശാരദേന
ഛിത്ത്വാഽഽത്മസന്ദേഹമുപാരമേത
സ്വാനന്ദതുഷ്ടോഽഖിലകാമുകേഭ്യഃ. 23

നാത്മാ വപുഃ പാർത്ഥിവമിന്ദ്രിയാണി
ദേവാ ഹ്യസുർവ്വായുർ ജലം ഹുതാശഃ
മനോഽന്നമാത്രം ധിഷണാ ച സത്ത്വ-
മഹംകൃതിഃ ഖം ക്ഷിതിരർത്ഥസാമ്യം. 24

സമാഹിതൈഃ കഃ കരണൈർഗ്ഗുണാത്മ-
ഭിർഗ്ഗുണോ ഭവേന്മത്സുവിവിക്തധാമ്നഃ
വിക്ഷിപ്യമാണൈരുത കിം നു ദൂഷണം
ഘനൈരുപേതൈർവ്വിഗതൈ രവേഃ കിം. 25

യഥാ നഭോ വായ്വനലാംബുഭൂഗുണൈ-
ർഗ്ഗതാഗതൈർവ്വർത്തുഗുണൈർന്ന സജ്ജതേ
തഥാക്ഷരം സത്ത്വരജസ്തമോമലൈ-
രഹംമതേഃ സംസൃതിഹേതുഭിഃ പരം. 26

ശോക,ഹർഷ,ഭീ ക്രോധ, ലോഭ, മോഹ,–
സ്പൃഹാദി–
യാകവേയഹങ്കാരധർമ്മങ്ങളെന്നിരിക്കെ

ജന്മവും മരണവുമില്ലാത്തൊരാത്മാവിന–
ങ്ങെമ്മട്ടിൽ സംസാരസംബന്ധം
സംഭവിച്ചിടും. 15

മാനസപ്രാണേന്ദ്രിയ ശരീരങ്ങളിലഭി–
മാനിയായ് ഗുണകർമ്മമൂർത്തിയായ്
സ്ഥിതിചെയ്യും

ആന്തരാത്മാവെ,ജ്ജീവൻ സൂത്രാത്മാമഹാനേവ–
മന്തരമെന്യേ പല നാമത്തിൽ കീർത്തിക്കുന്നു 16

മാനസപ്രാണവചഃകായങ്ങൾകൊണ്ടു നിത്യം
നാനാതരത്തിലുള്ള കർമ്മങ്ങൾ ചെയ്യിപ്പതായ്

വേരില്ലാത്തതായ് ബഹുരൂപത്തിൽ മിന്നു
മഹം–
കാരവൃക്ഷത്തെയുപാസനയാൽ മൂർച്ചയേറും

വിവേകാസിയാൽ ഖണ്ഡിച്ചാശയററവനായി–
ട്ടവനീതലമെങ്ങും സഞ്ചരിക്കുന്നു മുനി. 17

ജ്ഞാനവും വകതിരിച്ചറിവും വേദം തപം
സ്വാനുഭൂതിയുമുപദേശാനുമാനങ്ങളും

എന്നിവയെല്ലാംകൊണ്ടുമാദ്യന്തങ്ങളിലുള്ള–
തൊന്നത്രേ മദ്ധ്യത്തിലും കാണുവാൻ ന്യായമുള്ളു

ആദികാരണമായും കാലസ്വരൂപമായും
ദ്യോതിച്ചീടുന്നതതുതന്നെയാം ഭക്തോത്തമ! 18

സ്വർണ്ണമാദ്യവും നാനാഭൂഷണാകൃതിയാർന്നു
കുണ്ഡലവലയാദിനാമധേയങ്ങൾപൂണ്ടു

മിന്നിടും മദ്ധ്യകാലത്തിങ്കലുമന്ത്യത്തിലും
സ്വർണ്ണംതാനക്കണക്കാം പ്രപഞ്ചത്തിനു
ഞാനും. 19

മൂന്നവസ്ഥകളൊത്തു സത്ത്വാദി ഗുണത്രയ–
മാർന്നു കാരണം കാര്യം കർത്താവീ മൂന്നുമട്ടിൽ

ഇരിക്കുമീ വിജ്ഞാനം [1]തുര്യമാമേതൊന്നിനോ–
ടൊരുമിച്ചിരുന്നും വേർപിരിഞ്ഞും വിളങ്ങുന്നു

സത്യമായീടും വസ്തുവതുതന്നെയാണെന്ന–
തുൾത്താരിലുറപ്പിച്ചുകൊള്ളണമുദ്ധവാ! നീ. 20

ഏതിൽനിന്നന്യവസ്തു ജാതമായ് പ്രകാശിക്കും
ഹേതുവാമാവസ്തുതാനുള്ളതു, യഥാർത്ഥത്തിൽ

ആദ്യവുമന്ത്യത്തിലുമില്ലാത്തതാകുമൊന്നു
മദ്ധ്യകാലത്തുമില്ലെന്നുള്ളതിൽത്തർക്കമില്ല.

ഉണ്ടെന്നു തോന്നീടുകിൽ കേവലം നാമമാത്ര–
മുണ്ടെന്നേ ഗണിക്കേണ്ടതുള്ളൂവെന്നാ–
ണെന്മതം. 21

വികാരജന്യസൃഷ്ടി വാസ്തവമല്ലെങ്കിലും
പ്രകാശിക്കുന്നു രജോഗുണത്തിന്നുണ്ടായതായ്

തന്മാത്രേന്ദ്രിയമനഃപഞ്ചഭൂതങ്ങൾ ചേർന്നു
കാണുമതാം ജഗച്ചിത്രം, തന്മൂലം
ബ്രഹ്മംതന്നെ. 22

സ്പഷ്ടമായേവം ബ്രഹ്മം വിവേചിച്ചറിഞ്ഞീടാൻ
പററീടും പ്രമാണത്താൽ പരാപവാദത്താലും

വിശാരദാചാര്യനെക്കൊണ്ടും സ്വസന്ദേഹങ്ങ
ളശേഷമില്ലാതാക്കി സ്വാനന്ദസന്തുഷ്ടനായ്

സമസ്തമാശിച്ചീടുമിന്ദ്രിയാദിയിൽനിന്നു–
മന്ദമുപരമിച്ചീടണം വിദ്വാനായോൻ. 23

ഭൂവികാരമാം ദേഹം പ്രാണനുമിന്ദ്രിയങ്ങൾ
ദേവതാഗണം നഭസ്സപ്പഗ്നി ഭൂമിതാനും

ബുദ്ധി മാനസം ചിത്തം പ്രകൃതിയഹങ്കാരം
ശബ്ദാദിവിഷയങ്ങളിവയുമാത്മാവല്ല. 24

ഇന്ദ്രിയങ്ങളെയുള്ളിലടക്കിയിരിക്കിലും
സന്തതം വിഷയങ്ങൾക്കായി വിട്ടിരിക്കിലും

നേരേ മത്സ്വരൂപത്തെയറിവോനവയെക്കൊ–
ണ്ടോരുകിൽ ഗുണമെന്തു ദോഷവുമെന്തുള്ളതും

ചാരത്തോ ദൂരസ്ഥലംതന്നിലോ
സ്ഥിതിചെയ്യും
വാരിദങ്ങളാലെന്തു മാർത്താണ്ഡനോർത്തു–
കാൺകിൽ. 25

വായ്വഗ്നിജലഭൂമീഗുണങ്ങളോടും വന്നു–
പോയീടുന്നതാമൃതുഗുണങ്ങളോടും തീരെ–

ചേരാത്ത നഭസ്സുപോലഹംതത്ത്വത്തിൽനിന്നു
വേറായിരിക്കും ബ്രഹ്മം സംസാരഹേതുക്കളാം

സത്ത്വാദി [2]ഗുണത്രയകജ്ജളങ്ങളുമായി–
ട്ടുദ്ധവാ! സംഗമേതുമെന്നിയേ വർത്തിക്കുന്നു. 26

1 നാലാമത്തേതു് (സദവസ്ഥ) 2 ത്രിഗുണങ്ങളാകുന്ന ചെളി.

തഥാപി സംഗഃ പരിവജ്ജനീയോ
ഗുണേഷു മായാരചിതേഷു താവൽ
മത്ഭക്തിയോഗേന ദൃഢേന യാവദ്
രജോ നിരസ്യേത മനഃകഷായഃ. 27
യഥാഽഽമയോഽസാധുചികിത്സിതോ നൃണാം
പുനഃ പുനഃ സംതുദതി പ്രരോഹൻ
ഏവം മനോഽപക്വകഷായകമ്മ–
കുയോഗിനം വിധ്യതി സവ്വസംഗം. 28
കുയോഗിനോ യേ വിഹിതാന്തരായൈ–
മ്മനുഷ്യഭൂതൈസ്ത്രിദശോപസൃഷ്ടൈഃ
തേ പ്രാക്തനാഭ്യാസബലേന ഭൂയോ
യുഞ്ജന്തി യോഗം ന തു കമ്മതന്ത്രം. 29
കരോതി കമ്മ ക്രിയതേ ച ജന്തുഃ
കേനാപ്യസൗ ചോദിത ആനിപാതാൽ
ന തത്ര വിദ്വാൻ പ്രകൃതൗ സ്ഥിതോഽപി
നിവൃത്തതൃഷ്ണഃ സ്വസുഖാനുഭൂത്യാ. 30
തിഷ്ഠന്തമാസീനമുത വ്രജന്തം
ശയാനമുക്ഷന്തമദന്തമന്നം
സ്വഭാവമന്യൽ കിമപീഹ മാന–
മാത്മാനമാത്മസ്ഥമതിന്ന വേദ. 31
യദി സ്മ പശ്യത്യസദിന്ദ്രിയാത്ഥം
നാനാനുമാനേന വിരുദ്ധമന്യൽ
ന മന്യതേ വസ്തുതയാ മനീഷീ
സ്വാപ്നം യഥോത്ഥായ തിരോദധാനം. 32
പൂവ്വം ഗൃഹീതം ഗുണകമ്മചിത്ര–
മജ്ഞാനമാത്മന്യവിവിക്തമംഗ
നിവത്തതേ തൽ പുനരീക്ഷയൈവ
ന ഗൃഹ്യതേ നാപി വിസൃജ്യ ആത്മാ. 33
യഥാ ഹി ഭാനോരുദയോ നൃചക്ഷുഷാം
തമോ നിഹന്യാന്ന തു സദ്വിധത്തേ
ഏവം സമീക്ഷാ നിപുണാ സതീ മേ
ഹന്യാത്തമിസ്രം പുരുഷസ്യ ബുദ്ധേഃ. 34
ഏഷസ്വയംജ്യോതിരജോഽപ്രമേയോ
മഹാനുഭൂതിഃ സകലാനുഭൂതിഃ
ഏകോഽദ്വിതീയോ വചസാം വിരാമേ
യേനേഷിതാ വാഗസവശ്ചരന്തി. 35
ഏതാവാനാത്മസംമോഹോ യദ്വികല്പസ്തു കേവലേ
ആത്മന്നൃതേ സ്വമാത്മാനമവലംബോ ന യസ്യ ഹി. 36
യന്നാമാകൃതിഭിർഗ്ഗ്രാഹ്യം പഞ്ചവണ്ണമബാധിതം
വ്യത്ഥേനാപ്യത്ഥവാദോഽയം ദ്വയം പണ്ഡിതമാനിനാം. 37
യോഗിനോഽപക്വയോഗസ്യ യുഞ്ജതഃ കായ ഉത്ഥിതൈഃ
ഉപസഗ്ഗൈവ്വിഹന്യേത തത്രായം വിഹിതോ വിധിഃ. 38
യോഗധാരണയാ കാംശ്ചിദാസനൈദ്ധാരണാന്വിതൈഃ
തപോമന്ത്രൗഷധൈഃ കാംശ്ചിദുപസഗ്ഗാൻവിനിദ്ദഹേൽ. 39
കാംശ്ചിന്മമാനുധ്യാനേന നാമസങ്കീത്തനാദിഭിഃ
യോഗേശ്വരാനുവൃത്ത്യാ വാ ഹന്യാദശുഭദാൻബുധൈഃ. 40
കേചിദ്ദേഹമിമം ധീരാഃ സുകല്പം വയസി സ്ഥിരം
വിധായ വിവിധോപായൈരഥ യുഞ്ജന്തി സിദ്ധയേ. 41

എന്നാലും മാനസത്തിൻ കലക്കം രജോഗുണ–
മെന്നിവ ദൃഢമായമത്ഭക്തിയോഗത്തിനാൽ
എന്നോളം നിരസിക്കപ്പെടാതെയിരുന്നിടു–
മന്നോളം മായാഗുണസംഗമം വർജ്ജനീയം. 27

യുക്തമാം ചികിത്സകൾ ചെയ്യീടാതുള്ള രോഗം
മർത്ത്യനെ വീണ്ടും പൂണ്ടു ദുഃഖിപ്പിച്ചിടുംവിധം
അപക്വമായി വിഷയാശ വർദ്ധിച്ച കർമ്മ–
നിപുണമായിസ്സർവ്വസംഗമമിയന്നിടും
മനസ്സു കുയോഗിയെ കളത്രാദിയിൽ വീണ്ടു–
മനുരാഗം വളർത്തി വഴിതെറ്റിച്ചിടുന്നു. 28

നിയതമമർത്ത്യരാൽ പ്രേരിതരായിച്ചേർപ്പൂ
കുയോഗികൾക്കു വിഘ്നം ഭാര്യാ–
പുത്രാദ്യർ മർത്ത്യർ
വീണ്ടുമായവർ പൂർവ്വജന്മാഭ്യാസത്തിൻബലം–
കൊണ്ടഭ്യസിപ്പൂ യോഗം കർമ്മതന്ത്രത്തെയല്ല 29

ബോധമില്ലാതുള്ളവനേതോ ഒന്നിനാൽപരം
ചോദിതനായി മൃതിപര്യന്തം കർമ്മംചെയ്തു
വികാരാധീനനായിക്കഴിവൂ വിവേകിയോ
പ്രകൃതിസ്ഥനെന്നാലും സ്വാനന്ദാനുഭൂതിയാൽ
ആശ നിശ്ശേഷമറ്റോനാകയാൽ കർമ്മങ്ങളി–
ലാസക്തിയുക്തനായ്ബ്ഭവിക്കുന്നി–
ല്ലയല്ലോ. 30

ചരിക്കുമ്പൊഴും ശയിക്കുമ്പൊഴുമൊരേടത്ത–
ങ്ങിരിക്കും സമയത്തും വിസർജ്ജിച്ചീടുമ്പൊഴും
അശിക്കുമ്പൊഴും മറ്റുവല്ലതും ചെയ്യുമ്പൊഴു–
മശേഷമറിഞ്ഞിടാ ദേഹത്തെയാത്മ–
സ്ഥിതൻ. 31

അസത്തുക്കളായിടുമിന്ദ്രിയാർത്ഥത്തെയെല്ലാ–
മശങ്കം കാണുന്നവനെങ്കിലും വിദ്വാനായോൻ
അനുമാനത്താലാത്മഭിന്നമാമന്യവസ്തു–
ഗണത്തെ യഥാർത്ഥത്തിലുള്ളതായ്
ഗണിച്ചീടാ. 32

കിനാവിൽക്കണ്ടു മായും സാധനങ്ങളെയെല്ലാ–
മുണർന്നീടുവോൻ മിഥ്യയെന്നായി–
ഗ്ഗണിക്കുംപോൽ.
ജ്ഞാനോദയത്തിൻമുമ്പു ഗുണകർമ്മങ്ങളാലെ
നാനാവിധത്തിൽ സ്പഷ്ടമാകാതെയാത്മാവിങ്കൽ
ഉണ്ടായിരുന്നതാകുമജ്ഞാനം ജ്ഞാനോദയം–
കൊണ്ടുതാൻ മെല്ലെയില്ലാതായിടുന്നിതു
പൂജ്യാ! 33

ഒന്നുമേ കൈക്കൊൾകയും സന്ത്യജിക്കയുംചെയ്യു–
യെന്നതില്ലവികാരിയായീടുമാത്മാവോർത്താൽ
ആദിത്യോദയം മർത്ത്യലോചനങ്ങളെപ്പാരം
ബാധിക്കുമിരുട്ടിനെ ഹനിക്കുമെന്നല്ലാതെ
പദാർത്ഥങ്ങളെയുളവാക്കിടുന്നില്ലയല്ലോ. 34

അതുപോലെൻവിശുദ്ധനിപുണസാക്ഷാല്ക്കാരം
പുരുഷബുദ്ധി പാരം മറച്ചിരിക്കും തമോ–
ഭരത്തെ നിശ്ശേഷമായ് ഹനിക്കുന്നെന്നേയുള്ളു.
ഇവനപ്രമേയനും സ്വയംജ്യോതിസ്സും ജന്മം
ഭവിക്കാതിരിപ്പോനും മഹദൈശ്വര്യവാനും
ഏകനും രണ്ടാമതാമൊന്നോടുചേരാത്തോനു–
മാകുന്ന നാദാന്തത്തിൽ വിളങ്ങുവോനുമത്രേ.
ഇവന്റെ സംപ്രേരണകാരണമായിട്ടത്രേ
പ്രവർത്തിച്ചീടുന്നതു വചസ്സും പ്രാണൻതാനും. 35

കേവലാത്മാവിലില്ല വികല്പമേതും പിന്നെ–
യാവകയുണ്ടാവതു മനോവിഭ്രമത്താൽതാൻ
സ്വന്തമാമാത്മാവിനെയാശ്രയിക്കാതെ
പിന്നെ–
യെന്താണൊരാലംബനം വികല്പത്തിനു
പാർത്താൽ. 36

'നാമരൂപങ്ങളാൽ സുഗ്രാഹമാം പഞ്ചഭൂത–
വ്യാമിശ്രപ്രപഞ്ചമിതില്ലാത്തതൊന്നുമല്ല.'
ഇദ്വൈതകല്പനയാൽ വിദ്വന്മാനികൾ ചെയ്യു–
മർത്ഥവാദവുമർത്ഥമില്ലാത്തതായിക്കാണ്മൂ. 37

യോഗത്തെയഭ്യസിച്ചും പക്വതവന്നീടാത്ത
യോഗത്തോടൊത്തു മിരുന്നീടിന യോഗിക്കെഴും
ശരീരം രോഗങ്ങളാൽ പീഡിതമായാലതിൻ
പരിഹാരാർത്ഥം ചില വിധികൾ
കല്പിച്ചിതു. 38

ചില ബാധകൾ യോഗധാരണകൊണ്ടും മറ്റു–
ചിലതു ധാരണാസമിതാസനങ്ങളെക്കൊണ്ടും
അന്യമാം ചില പീഡ,യൗഷധം മന്ത്രം തപ–
സ്സെന്നിവയാലും ഹനിച്ചീടണം
നിശ്ശേഷമായ്. 39

ചിലതെൻനാമമന്ത്രജപങ്ങൾകൊണ്ടും വേറേ
ചിലതു നിത്യമെന്നെ ധ്യാനിക്കുന്നതുകൊണ്ടും
യോഗേശ്വരാചാരങ്ങൾകൊണ്ടുമേ ദുഃഖപ്രദ–
രോഗങ്ങളശേഷവും നശിപ്പിക്കുകവേണം 40

ചില ധീരന്മാർ നാനോപായങ്ങളാലിദ്ദേഹം
ബലിഷ്ഠമാക്കിയെന്നും താരുണ്യം നില–
നിർത്താൻ
സിദ്ധികളെല്ലാം നിജാധീനത്തിലാക്കാനായി
മാത്രമീ യോഗവിദ്യയഭ്യസിച്ചീടുന്നിതേ. 41

ന ഹി തൽ കുശലാദൃത്യം തദായാസോ ഹ്യപാത്ഥകഃ
അന്തവത്ത്വാച്ഛരീരസ്യ ഫലസ്യേവ വനസ്പതേഃ. 42
യോഗം നിഷേവതോ നിത്യം കായശ്ചേൽ കല്പതാമിയാൽ
തച്ഛ്റദ്ദധ്യാന്ന മതിമാൻ യോഗമുൽസൃജ്യ മൽപരഃ. 43
യോഗചര്യാമിമാം യോഗീ വിചരൻ മദപാശ്രയഃ
നാന്തരായൈർവ്വിഹന്യേത നിഃസ്പൃഹഃ സ്വസുഖാനുഭൂഃ. 44

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
അഷ്ടാവിംശതിതമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 13380 ഏകാദശസ്കന്ധേ ശ്ലോകാഃ 1240

---

## ഏകോനത്രിംശത്തമോഽധ്യായഃ

ഉദ്ധവ ഉവാച

സുദുസ്തരാമിമാം മന്യേ യോഗചര്യാമനാത്മനഃ
യഥാഞ്ജസാ പുമാൻ സിദ്ധ്യേൽ തന്മേ ബ്രൂഹ്യഞ്ജസാച്യുത. 1
പ്രായശഃ പുണ്ഡരീകാക്ഷ യുഞ്ജന്തോ യോഗിനോ മനഃ
വിഷീദന്ത്യസമാധാനാന്മനോനിഗ്രഹകശിതാഃ. 2
അഥാത ആനന്ദദുഘം പദാംബുജം
ഹംസാഃ ശ്രയേരന്നരവിന്ദലോചന
സുഖം നു വിശ്വേശ്വര യോഗകർമ്മഭി-
സ്ത്വന്മായയാമീ വിഹതാ ന മാനിനഃ 3
കിം ചിത്രമച്യുത തവൈതദശേഷബന്ധോ
ദാസേഷ്വനന്യശരണേഷു യദാത്മസാത്ത്വം
യോഽരോചയൽ സഹമൃഗൈഃ സ്വയമീശ്വരാണാം
ശ്രീമൽകിരീടതടപീഡിതപാദപീഠഃ. 4
തം ത്വാഖിലാത്മദയിതേശ്വരമാശ്രിതാനാം
സർവ്വാത്ഥദം സ്വകൃതവിദ്വിസൃജേത കോ നു
കോ വാ ഭജേൽ കിമപി വിസ്മൃതയേഽനുഭൂത്യൈ
കിം വാ ഭവേന്ന തവ പാദരജോജുഷാം നഃ. 5
നൈവോപയന്ത്യപചിതിം കവയസ്തവേശ
ബ്രഹ്മായുഷാപി കൃതമൃദ്ധമുദഃ സ്മരന്തഃ
യോഽന്തർബ്ബഹിസ്തനുഭൃതാമശുഭം വിധുന്വ-
ന്നാചാര്യചൈത്യവപുഷാ സ്വഗതിം വ്യനക്തി. 6

ശ്രീശുക ഉവാച

ഇത്യുദ്ധവേനാത്യനുരക്തചേതസാ
പൃഷ്ടോ ജഗൽക്രീഡനകഃ സ്വശക്തിഭിഃ
ഗൃഹീതമൂർത്തിത്രയ ഈശ്വരേശ്വരോ
ജഗാദ സപ്രേമമനോഹരസ്മിതഃ. 7
ഹന്ത തേ കഥയിഷ്യാമി മമ ധർമ്മാൻ സുമംഗലാൻ
യാൻ ശ്രദ്ധയാഽഽചരൻ മർത്ത്യോ മൃത്യും ജയതി ദുർജ്ജയം. 8
കുര്യാൽ സർവ്വാണി കർമ്മാണി മദർത്ഥം ശനകൈഃ സ്മരൻ
മയ്യർപ്പിതമനശ്ചിത്തോ മദ്ധർമ്മാത്മമനോരതിഃ. 9
ദേശാൻ പുണ്യാനാശ്രയേത മദ്ഭക്തൈഃ സാധുഭിഃ ശ്രിതാൻ
ദേവാസുരമനുഷ്യേഷു മദ്ഭക്താചരിതാനി ച. 10
പൃഥക് സത്രേണ വാ മഹ്യം പർവ്വയാത്രാമഹോത്സവാൻ
കാരയേദ്ഗീതനൃത്യാദ്യൈർമ്മഹാരാജവിഭൂതിഭിഃ. 11

വൃക്ഷത്തിൻ ഫലമെന്നപോലവേ ശരീരവു-
മക്ഷണം നശിക്കുന്നതാണെന്ന കാരണത്താൽ

അത്ഥമില്ലാത്തതാകുമിത്തരം പരിശ്രമ-
മുത്തമജനാവലിക്കാദരണീയമല്ല. 42

എപ്പൊഴും യോഗമുറയഭ്യസിപ്പോൻെറ കായം
കെല്ലേററമാന്നീടിലും ബുദ്ധിമാനായോരവൻ

ആ പ്രയത്നത്തെ ത്യജിച്ചായതിൽ ശ്രദ്ധവിട്ടു
മല്ലരനായിജ്ജന്മം സഫലമാക്കീടണം. 43

ധന്യമീയോഗചര്യയനുഷ്ഠിച്ചെന്നെയെന്യേ-
യന്യനെയാശ്രയിക്കാതിരുന്നീടുന്ന യോഗി

നിസ്പൃഹനായി നിജാനന്ദാനുഭവേസ്ഥനാ-
യല്ലവും വിഘ്നങ്ങളാൽ പീഡിതനാകാ
നൂനം. 44

---

## അദ്ധ്യായം 29

ഉദ്ധവൻ പറഞ്ഞു

ഈ യോഗക്രമം മനോജയത്തിൽ ശക്തിഹീന-
നായോനു ദുഷ്കരമെന്നെനിക്കു തോന്നീടുന്നു

പുരുഷന്നെളുതായിസ്സാധിക്കാവുന്ന മാൎഗ്ഗം
ശരിയായ് ധരിക്കുമാറെന്നോടു ചൊന്നീടണം. 1

പുണ്ഡരീകാക്ഷാ! മനസ്സടക്കാൻ യോഗീന്ദ്രന്മാർ
നന്നായിപ്പരിശ്രമംചെയ്തിട്ടും മിക്കവാറും

അക്കാര്യം സാധിക്കുവാനൊക്കാതെ നിരന്തര-
മുത്കടദുഃഖവാരാന്നിധിയിൽ മുഴുകുന്നു. 2

അതിനാൽ വിവേകികളാനന്ദം വഷിക്കുമാ
ത്വദീയ പാദാംബുജം സുഖമായാശ്രയിപ്പൂ.

അവരെബ്ഭവന്മായ മോഹിപ്പിച്ചിടുന്നില്ല
ഭുവനേശ്വരാ! കമ്മനിപുണരെന്നായ് സ്വയം

അഭിമാനിക്കുന്നവരേവരും ത്വന്മായയാ-
ലഭിഹനിക്കപ്പെടുന്നവർതാനംബുജാക്ഷാ! 3

സ്വയമീശ്വരന്മാരായിരിപ്പോക്കെഴും മണി-
മയകിരീടം ചേരും പാദപീഠങ്ങളാളും

അങ്ങുന്നു സഖ്യംചെയ്തു മൃഗങ്ങളോടുപോലു-
മങ്ങനെ സവ്വലോകബന്ധുവാം ഭവാനേവം

അനന്യാശ്രയന്മാരായവരിലാന്നീടുമീ-
യനുകമ്പയിലെന്താണച്യുതാ!
വിസ്മയിപ്പാൻ. 4

സകലാത്മാവായ് സവ്വപ്രിയനായാശ്രിതന്മാ-
ക്ഖിലാത്ഥദനായി സവ്വശക്തനായ് മിന്നും

അങ്ങയെബ്ഭവൽപ്പരാക്രമങ്ങളറിയുന്നോ-
നെങ്ങനെ സന്ത്യജിക്കുമൈശ്വര്യത്തിനായ്-
ച്ചിലർ

ഇതരദേവന്മാരെബ്ഭജിപ്പൂ വിഭൂതിക-
ളധികമായാലവർ മറന്നീടുന്നു കഷ്ടം!

ത്വത്പാദരജസ്സണിഞ്ഞീടുമീ ഞങ്ങളും-
ക്കോത്താ-
ലിപ്പാരിലതിൽപരം ലഭിപ്പാൻ മറെറന്തുള്ളൂ. 5

ജന്തുജാലത്തിന്നന്തർഭാഗത്തും ബാഹ്യത്തിലു-
മന്തര്യാമിയുമാചാര്യനുമായ് സ്ഥിതിചെയ്തു

തദ്ദോഷമെല്ലാം ഹനിച്ചാത്മാവിൻ-
സ്വരൂപത്തെ
വിദ്യോതിപ്പിക്കുമങ്ങേയ്ക്കുള്ളൊരുകടം തീപ്പാൻ

വിദ്വാന്മാരജായുസ്സുകൊണ്ടുമേ സാധിക്കില്ലെ-
ന്നോത്തു തജ്ജീവിതത്തെ ഭവാനിലപ്പിക്കുന്നു. 6

ശ്രീശുകൻ പറഞ്ഞു

അത്യന്തമനുരക്തചിത്തനാമബ്ഭൃത്യനാൽ
പൃഷ്ടനായ് ജഗത്താകും കളിക്കോപ്പോടുകൂടി

സ്വശക്തിയാലെ മൂത്തിമൂന്നാളുമീശ്വരേശൻ
വീശുദ്ധപ്രേമത്തോടു സസ്മിതം
ചൊന്നാനേവം. 7

ശ്രദ്ധാസംയുതം മർത്ത്യനനുഷ്ഠിച്ചീടുന്നാകിൽ
മൃത്യുവേജ്ജയിപ്പതായ്മംഗലതരങ്ങളാം

എന്നുടെ ധമ്മങ്ങളെ സന്തോഷപുരസ്സരം
നിന്നോടായരുളിച്ചെയ്തീടുന്നു കേട്ടുകൊൾക. 8

സങ്കല്പവികല്പങ്ങളെന്നിലപ്പിച്ചു വീത-
ശങ്കമെൻ ധമ്മങ്ങളിലേററവും രതിയോടും

മെല്ലെ നല്ലപോലെന്നെസ്മരിച്ചുകൊണ്ടുവേണ-
മെല്ലാക്കമ്മങ്ങളേയുമാചരിച്ചീടേണ്ടതും. 9

എന്നുടെ ഭക്തന്മാരാം സാധുക്കളാവസിക്കും
പുണ്യപ്രദേശങ്ങളെയാശ്രയിക്കണം നിത്യം

ദേവദാനവമർത്ത്യജാതിയിൽപ്പെട്ടിടും മത്-
സേവകന്മാർതൻ കമ്മമാചരിക്കയും
വേണം. 10

ഒന്നിച്ചോ തനിയേയോ ഗീതനൃത്യാദ്യങ്ങളാം
മന്നവ വിഭൂതികളോടൊത്തു കൂടക്കൂടെ

ഘോഷയാത്രകളെയും മഹോത്സവങ്ങളേയും
ഭേഷായിത്തോഷപൂവ്വം നടത്തീടുകവേണം. 11

മാമേവ സർവ്വഭൂതേഷു ബഹിരന്തരപാവൃതം
ഈക്ഷതാത്മനി ചാത്മാനം യഥാ ഖമമലാശയഃ. 12

ഇതി സർവ്വാണി ഭൂതാനി മത്ഭാവേന മഹാദ്യുതേ
സഭാജയൻ മന്യമാനോ ജ്ഞാനം കേവലമാശ്രിതഃ. 13

ബ്രാഹ്മണേ പുല്ക്കസേ സ്തേനേ ബ്രഹ്മണ്യേഽർക്കേ സ്ഫുലിംഗകേ
അക്രൂരേ ക്രൂരകേ ചൈവ സമദൃക് പണ്ഡിതോ മതഃ. 14

നരേഷ്വഭീക്ഷ്ണം മത്ഭാവം പുംസോ ഭാവയതോഽചിരാൽ
സ്പർദ്ധാസൂയാതിരസ്കാരാഃ സാഹങ്കാരാ വിയന്തി ഹി. 15

വിസൃജ്യ സ്മയമാനാൻ സ്വാൻ ദൃശം വ്രീഡാം ച ദൈഹികീം
പ്രണമേദ്ദണ്ഡവദ് ഭൂമാവാശ്വചാണ്ഡാലഗോഖരം. 16

യാവൽ സർവ്വേഷു ഭൂതേഷു മത്ഭാവോ നോപജായതേ
താവദേവമുപാസീത വാങ്മനഃകായവൃത്തിഭിഃ. 17

സർവ്വം ബ്രഹ്മാത്മകം തസ്യ വിദ്യയാഽഽത്മമനീഷയാ
പരിപശ്യന്നുപരമേൽ സർവ്വതോ മുക്തസംശയഃ. 18

അയം ഹി സർവ്വകല്പാനാം സധ്രീചീനോ മതോ മമ
മത്ഭാവഃ സർവ്വഭൂതേഷു മനോവാക്കായവൃത്തിഭിഃ. 19

ന ഹ്യംഗോപക്രമേ ധ്വംസോ മദ്ധർമ്മസ്യോദ്ധവാണ്വപി
മയാ വ്യവസിതഃ സമ്യങ്നിർഗ്ഗുണത്വാദനാശിഷഃ. 20

യോ യോ മയി പരേ ധർമ്മഃ കല്പ്യതേ നിഷ്ഫലായ ചേൽ
തദായാസോ നിരർത്ഥഃ സ്യാദ് ഭയാദേരിവ സത്തമ. 21

ഏഷാ ബുദ്ധിമതാം ബുദ്ധിർമ്മനീഷാ ച മനീഷിണാം
യൽ സത്യമനൃതേനേഹ മർത്ത്യേനാപ്നോതി മാമൃതം. 22

ഏഷ തേഽഭിഹിതഃ കൃത്സ്നോ ബ്രഹ്മവാദസ്യ സംഗ്രഹഃ
സമാസവ്യാസവിധിനാ ദേവാനാമപി ദുർഗ്ഗമഃ. 23

അഭീക്ഷ്ണശസ്തേ ഗദിതം ജ്ഞാനം വിസ്പഷ്ടയുക്തിമൽ
ഏതദവിജ്ഞായ മുച്യേത പുരുഷോ നഷ്ടസംശയഃ. 24

സുവിവിക്തം തവ പ്രശ്നം മയൈതദപി ധാരയേൽ
സനാതനം ബ്രഹ്മഗുഹ്യം പരം ബ്രഹ്മാധിഗച്ഛതി. 25

യ ഏതന്മമ ഭക്തേഷു സംപ്രദദ്യാൽ സുപുഷ്കലം
തസ്യാഹം ബ്രഹ്മദായസ്യ ദദാമ്യാത്മാനമാത്മനാ. 26

യ ഏതൽ സമധീയീത പവിത്രം പരമം ശുചി
സ പൂയേതാഹരഹർമ്മാം ജ്ഞാനദീപേന ദർശയൻ. 27

യ ഏതച്ഛ്രദ്ധയാ നിത്യമവ്യഗ്രഃ ശൃണുയാന്നരഃ
മയി ഭക്തിം പരാം കുർവ്വൻ കർമ്മഭിർന്ന സ ബധ്യതേ. 28

അപ്യുദ്ധവ ത്വയാ ബ്രഹ്മ സഖേ സമവധാരിതം
അപി തേ വിഗതോ മോഹഃ ശോകശ്ചാസൗ മനോഭവഃ. 29

നൈതത്ത്വയാ ദാംഭികായ നാസ്തികായ ശഠായ ച
അശുശ്രൂഷോരഭക്തായ ദുർവ്വിനീതായ ദീയതാം. 30

ഏതൈർദ്ദോഷൈർവ്വിഹീനായ ബ്രഹ്മണ്യായ പ്രിയായ ച
സാധവേ ശുചയേ ബ്രൂയാദ് ഭക്തിഃ സ്യാച്ഛൂദ്രയോഷിതാം. 31

നൈതദവിജ്ഞായ ജിജ്ഞാസോർജ്ഞാതവ്യമവശിഷ്യതേ
പീത്വാ പീയൂഷമമൃതം പാതവ്യം നാവശിഷ്യതേ. 32

സർവ്വഭൂതങ്ങൾക്കുള്ളിൽ പുറത്തുമാത്മാവിലും
സർവ്വദാ നഭസ്സുപോൽ മറവററാത്മാവായി
സ്ഥിതിചെയ്തീടുമെന്നെത്തന്നെ കാണണം
ശുദ്ധ-
മതിയായ് മത്സേവകനേതൊരുസമയത്തും. 12
ഈവിധമേകജ്ഞാനമാശ്രയിച്ചവനായി
സർവ്വഭൂതൗഘത്തിലും ഞാനെന്ന ഭാവത്തോടും
എന്നെത്താൻ ചിന്തിച്ചുകൊണ്ടേതുകാലത്തു
മെന്നി-
ലുന്നതാദരവൊടും സ്ഥിതിചെയ്യണം പുമാൻ. 13
ആരണനന്ത്യജാതൻ ചോരനെന്നിവരിലും
സൂര്യനിൽ സ്ഫുലിംഗത്തിൽ
ക്രൂരനായുള്ളോനിലും
ക്രൂരതയററോനിലും സമദൃക്കായുള്ളവൻ
സൂരിശ്രേഷ്ഠനാണെന്നു സമ്മതംതന്നെയല്ലോ 14
എപ്പൊഴും നരന്മാരിൽ മദ്ഭാവം ദർശിച്ചീടു-
മപ്പുമാൻതന്നസൂയാനിന്ദാസ്പർദ്ധാദ്യങ്ങളാം
ദോഷങ്ങളശേഷവുമഹങ്കാരത്തോടൊപ്പ-
മാശു നഷ്ടമായീടുമെന്നതു തീർച്ചതന്നെ. 15
അപഹസിക്കും നിജബാന്ധവവൃന്ദത്തെയും
വപുശ്ചിന്തയാലുണ്ടാം ത്രപയും സന്ത്യജിച്ചു
ചണ്ഡാലനേയും ശ്വാനഗർദ്ദഭഗോക്കളേയും
ദണ്ഡംപോൽ മന്നിൽ വീണു
നമസ്കരിച്ചീടണം. 16
സകലഭൂതത്തിലും ഞാനധിവസിപ്പതാ-
യകമേയുറപ്പേതുനാൾവരെയുണ്ടായിടാ
അന്നോളം വാക്കു മനം ശരീരമിവററിനാ-
ലെന്നമീവിധമെന്നെയുപാസിക്കവേണം. 17
ഇത്തരമുപാസിപ്പോനാത്മധ്യാനത്തിനാലെ
സിദ്ധമാം വിവേകത്താൽ ബ്രഹ്മമായ്ക്കാണ്മൂ
സർവ്വം
സന്ദേഹം സമസ്തവും നശിച്ചു യാഥാർത്ഥ്യത്തെ
സന്ദർശിച്ചുടനുപരതിയെ പ്രാപിക്കുന്നു. 18
ഈവണ്ണം മറവെന്യേ[1]കരണത്രയംകൊണ്ടും
സർവ്വഭൂതൗഘത്തിലും മദ്ഭാവം ദർശിച്ചീടും
മാർഗ്ഗമിതന്യമാകുമുപായങ്ങളെക്കാളു-
മുത്കൃഷ്ടമായിട്ടുള്ളതെന്നാണെന്നഭിപ്രായം. 19
നിഷ്കാമനായുള്ളോനു മാമകസേവാധർമ്മ-
മുൾക്കാമ്പിലാദിയിൽത്താനുറച്ചു വരുന്നിതു
നിർഗ്ഗുണത്വത്താൽ പിന്നെയവനു നാശമേശാ-
നൊക്കുകയില്ലെന്നതു നിശ്ചയംതന്നെയല്ലോ 20
പരനാമെന്നിൽ ഫലകാംക്ഷയെന്നിയേ ചെയ്യും
നിരർത്ഥകർമ്മങ്ങളും ഫലദായകങ്ങളാം
ഭയശോകാദിയിൽനിന്നുണ്ടാകും ശ്രമങ്ങളും
നിയതം ധർമ്മമായി ഭവിച്ചീടുന്നുവല്ലോ. 21
നിർവ്വികാരനായ് സത്യവസ്തുവായമൃതസ്വ-
ഭാവനാമെന്നെ മിഥ്യയായുള്ള മർത്ത്യാംഗത്താൽ
സാക്ഷാത്കരിക്കുന്നതാം ബുദ്ധിമത്തുക്കൾ-
ക്കെഴും
ബുദ്ധിയും മനീഷിമാർക്കിയലും മനീഷയും 22
സൂരൗഘത്തിനുപോലുമറിയാൻ പ്രയാസമാ-
യിരിക്കും സമസ്തമായീടുമീ വേദസാരം
വിസ്തൃതമായും പരം സംക്ഷേപമായുമിപ്പോ-
ളുദ്ധവാ! നിനക്കായി ഞാനുപദേശിച്ചിതു. 23
അത്യന്തംസ്പഷ്ടമായ യുക്തിയോടൊത്തിണങ്ങും
തത്ത്വജ്ഞാനത്തെ നിന്നോടോതിനേൻ
പലവട്ടം
നന്നായിട്ടിതു ധരിച്ചീടുന്ന പുരുഷന്മാർ
സന്ദേഹമെല്ലാംതീർന്നു മുക്തരായ് ഭവിക്കുന്നു. 24
അങ്ങു ചോദിച്ചതാമിച്ചോദ്യവുമതിന്നു ഞാൻ
ഭംഗിയായ് വിവേചിച്ചു ചൊല്ലിയ കാര്യങ്ങളും
ധരിച്ചാകിലും വേദഗുഹ്യമായ ശാശ്വതമാം
പരബ്രഹ്മത്തെപ്പുമാൻ പ്രാപിച്ചീടുന്നു നൂനം 25
വേദോക്തിസാരമായോരിതിനെസ്സമ്പൂർണ്ണമാ-
യേതവൻ ഭക്തന്മാർക്കായുപദേശിച്ചീടുമോ
സുവ്യക്തമാത്മരൂപം കാണുവാനുള്ള ശക്തി
നിർവ്യാജം സ്വമനസ്സാലവന്നു നല്കീടും ഞാൻ. 26
പരമോത്കൃഷ്ടമായ് സുപവിത്രമായ് വിശുദ്ധി-
കരമായിരിക്കുമിതനുവാസരമേവൻ
പഠിക്കുമാത്മജ്ഞാനദീപത്താലെന്നെക്കാട്ടി-
ക്കൊടുക്കുമവനോരം ശുദ്ധനായ് ഭവിക്കുന്നു 27
ബദ്ധപ്പാടേതുമെന്യേയിതിനെയനാരതം
ശ്രദ്ധയായ് ശ്രവിച്ചുകൊണ്ടിരിക്കും പുരുഷനും
മത്പരയായ ഭക്തി കൈവന്നു സർവ്വകർമ്മ-
മുക്തനായ്ഭവിച്ചീടും സന്ദേഹമില്ല-
തെല്ലും. 28
ഇത്രയുംകൊണ്ടിദാനീമാത്മസ്വരൂപം നിന-
ക്കുദ്ധവാ! നല്ലവണ്ണം പ്രകാശിച്ചീടുന്നുവോ?
ചേതസ്സിൽനിന്നുണ്ടാകും മോഹവുമതുമൂലം
ജാതമാമീ ദുഃഖവും നശിച്ചോ ചൊല്ലീടുക. 29
വഞ്ചകൻ നിരീശ്വരൻ ദാംഭികനവിനീത-
നഞ്ചിതം മച്ചരിത്രം കേൾക്കുവാനിച്ഛയി-
ല്ലാത്തോൻ
എന്നിവർക്കാർക്കുമേ നീയുപദേശിച്ചീടരു-
തുന്നതമായീടുമിത്തത്ത്വത്തെയൊട്ടുംതന്നെ. 30
ഈവക ദോഷമില്ലാത്തവർക്കും ദ്വിജഭക്തി
കൈവന്നവർക്കുമെന്നിലേററവും പ്രേമമാളും
സത്തുക്കളായവർക്കും ഭക്തരാം സ്ത്രീശൂദ്രർക്കും
ശ്രദ്ധാലുക്കൾക്കും നേരേ പറഞ്ഞുകൊടുക്കനീ 31
അറിവാനാഗ്രഹിപ്പോനിതത്ത്വമറിഞ്ഞതിൻ-
പിറകേയറിയേണ്ടതായൊന്നും ശേഷിപ്പീല
സ്വാദേറുമമൃതത്തെപ്പാനംചെയ്തതിൽപ്പിന്നെ
യാതൊന്നും പേയമായിശ്ശേഷിക്കുന്നി-
ല്ലയല്ലോ. 32

1 മനസ്സും വാക്കും ശരീരവും

ജ്ഞാനേ കർമ്മണി യോഗേ ച വാർത്തായാം ദണ്ഡധാരണേ
യാവാനർത്ഥോ നൃണാം താത താവാംസ്തേ$/$ഹം ചതുർവ്വിധഃ. 33
മർത്ത്യോ യദാ ത്യക്തസമസ്തകർമ്മാ
നിവേദിതാത്മാ വിചികീർഷിതോ മേ
തദാമൃതത്വം പ്രതിപദ്യമാനോ
മയാ$//$ത്മഭൂയായ ച കല്പതേ വൈ. 34

ശ്രീശുക ഉവാച

സ ഏവമാദർശിതയോഗമാർഗ്ഗ–
സ്തദോത്തമശ്ലോകവചോ നിശമ്യ
ബദ്ധാഞ്ജലിഃ പ്രീത്യുപരുദ്ധകണ്ഠോ
ന കിഞ്ചിദൂചേ$/$ശ്രുപരിപ്ലുതാക്ഷഃ. 35
വിഷ്ടഭ്യ ചിത്തം പ്രണയാവഘൂർണ്ണം
ധൈര്യേണ രാജൻ ബഹു മന്യമാനഃ
കൃതാഞ്ജലിഃ പ്രാഹ യദുപ്രവീരം
ശീർഷ്ണാ സ്പൃശംസ്തച്ചരണാരവിന്ദം. 36

ഉദ്ധവ ഉവാച

വിദ്രാവിതോ മോഹമഹാന്ധകാരോ
യ ആശ്രിതോ മേ തവ സന്നിധാനാൽ
വിഭാവസോഃ കിം നു സമീപഗസ്യ
ശീതം തമോ ഭീഃ പ്രഭവന്ത്യജാദ്യ. 37
പ്രത്യർപ്പിതോ മേ ഭവതാനുകമ്പിനാ
ഭൃത്യായ വിജ്ഞാനമയഃ പ്രദീപഃ
ഹിത്വാ കൃതജ്ഞസ്തവ പാദമൂലം
കോ$/$ന്യൽ സമീയാച്ഛരണം ത്വദീയം. 38
വൃക്ണശ്ച മേ സുദൃഢഃ സ്നേഹപാശോ
ദാശാർഹവൃഷ്ണ്യന്ധകസാത്വതേഷു
പ്രസാരിതഃ സൃഷ്ടിവിവൃദ്ധയേ ത്വയാ
സ്വമായയാ ഹ്യാത്മസുബോധഹേതിനാ. 39
നമോ$/$സ്തു തേ മഹായോഗിൻ പ്രപന്നമനുശാധി മാം
യഥാ ത്വച്ചരണാംഭോജേ രതിഃ സ്യാദനപായിനീ. 40

ശ്രീഭഗവാനുവാച

ഗച്ഛോദ്ധവ മയാ$//$ദിഷ്ടോ ബദര്യാഖ്യം മമാശ്രമം
തത്ര മൽപാദതീർത്ഥോദേ സ്നാനോപസ്പർശനൈഃ ശുചിഃ. 41
ഈക്ഷയാളകനന്ദായാ വിധൂതാശേഷകല്മഷഃ
വസാനോ വല്ക്കലാന്യംഗ വന്യഭുക് സുഖനിഃസ്പൃഹഃ. 42
തിതിക്ഷുർദ്വന്ദ്വമാത്രാണാം സുശീലഃ സംയതേന്ദ്രിയഃ
ശാന്തഃ സമാഹിതധിയാ ജ്ഞാനവിജ്ഞാനസംയുതഃ. 43
മത്തോ$/$നുശിക്ഷിതം യത്തേ വിവിക്തമനുഭാവയൻ
മയ്യാവേശിതവാക്ചിത്തോ മദ്ധർമ്മനിരതോ ഭവ
അതിവ്രജ്യ ഗതീസ്തിസ്രോ മാമേഷ്യസി തതഃ പരം. 44

ശ്രീശുക ഉവാച

സ ഏവമുക്തോ ഹരിമേധസോദ്ധവഃ
പ്രദക്ഷിണം തം പരിസൃത്യ പാദയോഃ
ശിരോ നിധായാശ്രുകലാഭിരാർദ്രധീ–
ർന്യഷിഞ്ചദദ്വന്ദ്വപരോ$/$പ്യപക്രമേ. 45

അറിവു കർമ്മം, യോഗം, കൃഷ്യാദിവൃത്തി, നീതി–
യരുളും ശാസ്ത്രം തൊട്ടുള്ളവയാൽ മർത്ത്യർക്കെല്ലാം
പുമർത്ഥം നാലും നേടാൻ ചൊന്നതാം പ്രയോജനം
സമസ്തം നിനക്കുണ്ടാം മത്പ്രാപ്തികൊണ്ടു മാത്രം. 33

മനുഷ്യനെപ്പോൾ സർവ്വകർമ്മവും സന്ത്യജിച്ചി–
ട്ടെനിക്കായ് മാനസത്തെസ്സമർപ്പിച്ചീടുന്നുവോ
അന്നേരമെനിക്കവനിഷ്ടനായ് മുക്തനായ്ത്തീ–
ർന്നെന്നോടു ചേർന്നീടുവാൻ യോഗ്യനായ്– ഭവിക്കുന്നു. 34

ശ്രീശുകൻ പറഞ്ഞു

ഇത്തരം യോഗമാർഗ്ഗം ദർശിപ്പിച്ചീടുന്നതാ–
മുത്തമശ്ലോകവാക്യം ശ്രവിച്ചു കൈകൾകൂപ്പി
ഉദ്ധവൻ സന്തോഷത്താലശ്രുക്കൾ തൂകിയുപ–
രുദ്ധകണ്ഠനായൊന്നും മിണ്ടാതെ നില– കൊണ്ടാൻ. 35

പ്രേമത്താൽ വിവശമാം മാനസം ധൈ– ര്യത്തിനാ–
ലാമഹാനുറപ്പിച്ചിട്ടഞ്ജലിബന്ധത്തോടും
തത്പാദസരോരുഹം തന്നിൽത്തന്നുത്തമാംഗ–
മർപ്പിച്ചിട്ടിപ്രകാരം കഥിച്ചീടിനാൻ പിന്നെ. 36

എന്നെബ്ബാധിച്ചിരുന്ന മോഹാന്ധകാരം ഭവത്–
സന്നിധാനത്താൽ പാടേ നശിച്ചിതാദിദേവാ!
വീതിഹോത്രാന്തികത്തിൽ സ്ഥിതിചെയ്തീടു– വോനു
ശീതബാധയിൽ ഭീതിയുണ്ടാകുന്നില്ല നൂനം. 37

അനുകമ്പാന്തരംഗനങ്ങിപ്പോൾ ഭൃത്യനാകു–
മെനിക്കു വിവേകമാം വെളിച്ചം തന്നുവല്ലോ
കൃതജ്ഞനായീടുവോൻ ത്വത്പാദമൂലം തള്ളി–
യിതരമാമൊന്നിനെശ്ശരണം പ്രാപിക്കുമോ? 38

സൃഷ്ടിവൃദ്ധിക്കായങ്ങു, മായയാൽ വൃഷ്ണ്യന്ധക–
സാത്വതദാശാർഹരിലൊപ്പമായ് വ്യാപിപ്പിച്ചു
ഉറപ്പിച്ചോരെൻ സ്നേഹപാശത്തെ [1]ജ്ഞാനാ– സിയാൽ
തിരുമേനിതാനിപ്പോൾ ഛേദിച്ചുകള– ഞ്ഞിതു. 39

യോഗേശാ! ഭവല്പാദാംബുജത്തിൽനിന്നു വിട്ടു–
പോകാത്ത രതിയെനിക്കെങ്ങനെയായാ– ലുണ്ടാം
ആവിധമങ്ങുന്നിപ്പോളാശ്രിതനാകുമെന്നെ
ഹേ വിഭോ! ശാസിച്ചാലുമങ്ങേക്കു നമസ്കാരം. 40

ശ്രീഭഗവാൻ പറഞ്ഞു

ഉദ്ധവാ! മമാദേശം കൈക്കൊണ്ടു ഭവാനിപ്പോ–
ളെത്തുക മടിക്കാതെ ബദര്യാശ്രമം തന്നിൽ
തത്ര മത് പാദതീർത്ഥോദകത്തിൽ സ്നാനം ചെയ്തു
ശുദ്ധനായ് ഭവിക്ക നീയുപസ്പർശത്തിനാലും. 41

അളകനന്ദയ്ക്കെഴും ദർശനത്തിനാൽ പാപ–
മലങ്ങൾ നശിപ്പിച്ചു മരത്തോലുടുത്തു നീ
സുഖത്തിലാശയെന്യേ വനത്തിൽനിന്നു കിട്ടും
വകകൾ ഭുജിച്ചുകൊണ്ടവിടെപ്പാർത്തീടുക. 42

ദ്വന്ദ്വങ്ങളെല്ലാം സഹിച്ചിന്ദ്രിയങ്ങളെ നന്നായ്
വെന്നു സൗശീല്യവാനായ് ബുദ്ധിയെയുറപ്പിച്ചു
അതിശാന്തനായ് ജ്ഞാനവിജ്ഞാനയുതം സമാ–
ഹിതനായിരിക്ക നീയപ്പുണ്യാശ്രമം– തന്നിൽ. 43

ഞാനുപദേശിച്ചവയോരോന്നും വിവിക്തമായ്
ധ്യാനിച്ചും ചിന്തചെയ്തും മനസ്സും വാക്കുമെന്നിൽ
നന്നായുറപ്പിച്ചും മദ്ധർമ്മതല്പരനായി–
ട്ടെന്നിലെത്തീടും മൂന്നു ഗതിയും കടന്നു നീ. 44

ശ്രീശുകൻ പറഞ്ഞു

ഇങ്ങനെ ഭഗവാനാൽ കഥിതനാകും യദു–
പുംഗവൻ ഭേദബുദ്ധിവിട്ടവനെന്നാകിലും
ഹരിയെ പ്രദക്ഷിണംവച്ചു താനദ്ദേഹത്തെ–
പ്പിരിയേണ്ടതായ് വന്നതോർത്തുള്ള സങ്കടത്താൽ
ആർദ്രചിത്തനായുത്തമാംഗം തത്പാദങ്ങളിൽ
ചേർത്തുടൻ ബാഷ്പംകൊണ്ടു കഴിച്ചാന– ഭിഷേകം. 45

1 ജ്ഞാനമാകുന്ന വാൾ.

സുദുസ്ത്യജസ്നേഹവിയോഗകാതരോ
ന ശക്നുവംസ്തം പരിഹാതുമാതുരഃ
കൃച്ഛ്രം യയൗ മൂർദ്ധ്നി ഭർത്തൃപാദുകേ
ബിഭ്രന്നമസ്കൃത്യ യയൗ പുനഃ പുനഃ. 46
തതസ്തമന്തർഹൃദി സന്നിവേശ്യ
ഗതോ മഹാഭാഗവതോ വിശാലാം
യഥോപദിഷ്ടാം ജഗദേകബന്ധുനാ
തപഃ സമാസ്ഥായ ഹരേരഗാദ് ഗതിം. 47
യ ഏതദാനന്ദസമുദ്രസംഭൃതം
ജ്ഞാനാമൃതം ഭാഗവതായ ഭാഷിതം
കൃഷ്ണേന യോഗേശ്വരസേവിതാംഘ്രിണാ
സച്ഛ്രദ്ധയാഽഽസേവ്യ ജഗദ്വിമുച്യതേ. 48
ഭവഭയമപഹന്തും ജ്ഞാനവിജ്ഞാനസാരം
നിഗമകൃദുപജഹ്രേ ഭൃംഗവദ്വേദസാരം
അമൃതമുദധിതശ്ചാപായയദ് ഭൃത്യവർഗ്ഗാൻ
പുരുഷമൃഷഭമാദ്യം കൃഷ്ണസംജ്ഞം നതോഽസി. 49

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഏകോനത്രിംശത്തമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 13429 ഏകാദശസ്കന്ധേ ശ്ലോകാഃ 1289

---

# ത്രിംശത്തമോഽധ്യായഃ

രാജോവാച

തതോ മഹാഭാഗവത ഉദ്ധവേ നിർഗ്ഗതേ വനം
ദ്വാരവത്യാം കിമകരോദ് ഭഗവാൻ ഭൂതഭാവനഃ. 1
ബ്രഹ്മശാപോപസംസൃഷ്ടേ സ്വകുലേ യാദവർഷഭഃ
പ്രേയസീം സർവ്വനേത്രാണാം തനും സ കഥമത്യജൽ. 2
പ്രത്യാക്രഷ്ടും നയനമബലാ യത്ര ലഗ്നം ന ശേകുഃ
കർണ്ണാവിഷ്ടം ന സരതി തതോ യൽ സതാമാത്മലഗ്നം
യച്ഛ്രീർവ്വാചാം ജനയതി രതിം കിം നു മാനം കവീനാം
ദൃഷ്ട്വാ ജിഷ്ണോര്യുധി രഥഗതം യച്ച തത്സാമ്യമീയുഃ. 3

ഋഷിരുവാച

ദിവി ഭുവ്യന്തരിക്ഷേ ച മഹോൽപാതാൻ സമുത്ഥിതാൻ
ദൃഷ്ട്വാഽഽസീനാൻ സുധർമ്മായാം കൃഷ്ണഃ പ്രാഹ യദൂനിദം. 4
ഏതേ ഘോരാ മഹോൽപാതാ ദ്വാർവ്വത്യാം യമകേതവഃ
മുഹൂർത്തമപി ന സ്ഥേയമത്ര നോ യദുപുംഗവാഃ. 5
സ്ത്രിയോ ബാലാശ്ച വൃദ്ധാശ്ച ശംഖോദ്ധാരം വ്രജന്ത്വിതഃ
വയം പ്രഭാസം യാസ്യാമോ യത്ര പ്രത്യക് സരസ്വതീ. 6
തത്രാഭിഷിച്യ ശുചയ ഉപോഷ്യ സുസമാഹിതാഃ
ദേവതാഃ പൂജയിഷ്യാമഃ സ്നപനാലേപനാർഹണൈഃ. 7
ബ്രാഹ്മണാംസ്തു മഹാഭാഗാൻ കൃതസ്വസ്ത്യയനാ വയം
ഗോഭൂഹിരണ്യവാസോഭിർഗ്ഗജാശ്വരഥവേശ്മഭിഃ. 8
വിധിരേഷ ഹ്യരിഷ്ടഘ്നോ മംഗലായനമുത്തമം
ദേവദ്വിജഗവാം പൂജാ ഭൂതേഷു പരമോ ഭവഃ. 9
ഇതി സർവ്വേ സമാകർണ്ണ്യ യദുവൃദ്ധാ മധുദ്വിഷഃ
തഥേതി നൗഭിരുത്തീര്യ പ്രഭാസം പ്രയയൂ രഥൈഃ. 10

ദസ്സ്യജമാകുമതിസ്നേഹത്താൽ വിയോഗജ–
മത്തൽ വദ്ധിച്ച പാരം കഷ്ടാവസ്ഥയിലായി

സ്വാമിതൻ പാദുകത്തെശ്ശിരസ്സിൽ ധരിച്ചുകൊ–
ണ്ടാ മഹാൻ വീണ്ടും വീണ്ടും നമിച്ചു
ഗമിച്ചിതേ. 46

പിന്നെത്തൻ ഹൃദയാബ്ജമദ്ധ്യത്തിൽ
ഭഗവാനെ
നന്നായുറപ്പിച്ചുകൊണ്ടാ മഹാഭക്താഗ്രിമൻ

ബദര്യാശ്രമംതന്നിലെത്തീട്ടാ ജഗദ്ബന്ധു
കഥിച്ചപോലിരുന്നു വിഷ്ണുലോകം
ഗമിച്ചാൻ. 47

നിഖിലയോഗേശ്വരസേവിതപാദനാകും
ഭഗവാൻ ശ്രീകൃഷ്ണനാലുക്തമായുത്കൃഷ്ടമായ്

ആനന്ദാബ്ധിയിൽനിന്ന കടഞ്ഞെടുത്തതാമി–
ജ്ഞാനപീയൂഷം മർത്യൻ സേവിച്ചു
മോചിക്കുന്നു. 48

ഭവഭീതിയെത്തീക്കാൻ ജ്ഞാനവിജ്ഞാന–
സത്തായ്
ഭവിച്ചതാകും വേദസാരവും പയോധിയെ

മഥിച്ചു സുധയും തേൻവണ്ടുപോൽ സംഗ്രഹിച്ചു
നിതരാം ഭൃത്യന്മാരെപ്പാനംചെയ്യിച്ചതാരോ

ആദ്യനമുത്കൃഷ്ടനം കൃഷ്ണനാമാവും വേദ–
കൃത്തുമാമപ്പുമാനെ ഞാൻ നമസ്കരിക്കുന്നു. 49

---

## അദ്ധ്യായം 30

രാജാവു പറഞ്ഞു

ഉദ്ധവൻ ഭക്തോത്തമൻ പിന്നെയക്കാനനത്തിൽ
എത്തിച്ചേരവേ ദ്വാരവതിയാം പുരിതന്നിൽ

ഭൂതരക്ഷകനായ ഭഗവാൻ കൃഷ്ണനെന്തു–
ചെയ്തെന്നുള്ളതു നേരേ ചൊല്ലുക മഹാമുനേ! 1

സ്വവംശം മഹീസുരശാപപീഡിതമായി
ഭവിച്ചീടവേ യദുശ്രേഷ്ഠനാമമ്മുകുന്ദൻ

സമസ്തനേത്രങ്ങൾക്കും പ്രേമസ്ഥാനമാം നിജ
കമനീയാംഗമേതുവിധമാം ത്യജിച്ചതും. 2

ഏതൊന്നിൽ പററിപ്പോയ കണ്ണുകൾ
വീണ്ടെടുക്കാ–
നേതുമേ ശേഷിയററോരായിതോ യോഷാജനം

ഏതൊന്നു കണ്ണുംവഴി സജ്ജനസമൂഹത്തിൻ–
ചേതസ്സിൽ പ്രവേശിച്ചിട്ടിളകാതുറച്ചുവോ

ഏതൊന്നു സൽക്കവീന്ദ്രവാക്യങ്ങൾക്കുല്ലാസവു–
മാദരമാനങ്ങളും വളത്തിയിരുന്നുവോ

യുദ്ധത്തിൽ പാത്ഥരഥസ്ഥിതമാമേതൊന്നിനെ–
പ്പാത്താണോ മൃതരെല്ലാം സാരൂപ്യം
പ്രാപിച്ചതും

എങ്ങുമേ സവ്വേന്ദ്രിയതപ്പണംചെയ്യുള്ളൊരാ–
മംഗലരൂപം ശ്രീശനെങ്ങനെ സന്ത്യജിച്ചു. 3

ഋഷി പറഞ്ഞു

വിണ്ണിലും മന്നിങ്കലുമന്തരീക്ഷത്തിങ്കലു–
മുന്നതോല്പാദങ്ങളെ വീക്ഷിച്ചു വാസുദേവൻ

സുധമ്മാസഭതന്നിൽ സംസ്ഥിതരായീടുമാ–
യദുക്കളോടായുടനീവിധം ചൊല്ലീടിനാൻ. 4

യാദവശ്രേഷ്ഠന്മാരേ! യമകേതുക്കളായി
ഭീതിപ്രദങ്ങളാമീയശുഭലക്ഷണങ്ങൾ

നേരിട്ടു കാൺകമൂലം മുഹൂർത്തനേരംപോലും
ദ്വാരകതന്നിൽ നമ്മൾ വസിച്ചീടരുതല്ലോ. 5

വൃദ്ധരും കുഞ്ഞുങ്ങളും സ്ത്രീകളുമിപ്രദേശം
വിട്ടുപോകട്ടെ ശംഖോദ്ധാരതീർത്ഥത്തിലേക്കായ്

സരസ്വതീവാഹിനി പടിഞ്ഞാറോട്ടു പായും
പുരുപുണ്യപ്രഭാസം നമുക്കുമെത്തിച്ചേരാം. 6

അവിടെ സ്നാനംചെയ്തു പരിശുദ്ധന്മാരായി
നിവസിച്ചുപവസിച്ചേററവും ഭക്തിപൂവ്വം

ചന്ദനംചാത്തൽ പുഷ്പാർച്ചനങ്ങളഭിഷേക–
മെന്നിവയാലെ നന്നായ് പൂജിക്കാം
സുരന്മാരെ. 7

ശാന്തികമ്മങ്ങളനുഷ്ഠിച്ചു നാം ഭക്തന്മാരാ–
മന്തണക്കശ്വഗജസ്യന്ദനവേശ്മങ്ങളും

ധരയും സുവണ്ണവും ഗോക്കളും വസ്ത്രങ്ങളു–
മരുളി വേണ്ടുംവിധമവരെപ്പൂജിക്കണം. 8

കല്യാണകരങ്ങളും കഷ്ടതകളെയെല്ലാ–
മില്ലാതെയാക്കുന്നതുമാണീ സത്പ്രവൃത്തികൾ

ദേവഗോദ്വിജ പൂജ സമസ്തപ്രാണികൾക്കും
കൈവരുത്തുന്നിതത്യുത്കൃഷ്ടമാ–
മൈശ്വര്യങ്ങൾ. 9

യദുശ്രേഷ്ഠന്മാരെല്ലാം മധുസൂദനൻെറയി–
ച്ചതുരവാക്യം കേട്ടു രഥങ്ങളേറിച്ചെന്നു

തോണികളേറിക്കടൽ കടന്നാ പ്രഭാസമാം
സ്ഥാനത്തിലെത്തീടിനാരവിളംബിതം
നൃപ! 10

തസ്മിൻ ഭഗവതാഽഽദിഷ്ടം യദുദേവേന യാദവാഃ
ചക്രുഃ പരമയാ ഭക്ത്യാ സർവ്വശ്രേയോപബൃംഹിതം. 11
തതസ്തസ്മിൻ മഹാപാനം പപുർമ്മൈരേയകം മധു
ദിഷ്ടവിഭ്രംശിതധിയോ യദ്ദ്രവൈർഭ്രശ്യതേ മതിഃ. 12
മഹാപാനാഭിമത്താനാം വീരാണാം ദൃപ്തചേതസാം
കൃഷ്ണമായാവിമൂഢാനാം സങ്ഘർഷഃ സുമഹാനഭൂൽ. 13
യുയുധുഃ ക്രോധസംരബ്ധാ വേലായാമാതതായിനഃ
ധനുർഭിരസിഭിർഭല്ലൈർഗ്ഗദാഭിസ്തോമരർഷ്ടിഭിഃ. 14
പതത്പതാകൈ രഥകുഞ്ജരാദിഭിഃ
ഖരോഷ്ട്രഗോഭിർമ്മഹിഷൈർന്നരൈരപി
മിഥഃ സമേത്യാശ്വതരൈഃ സുദുർമ്മദാ
ന്യഹഞ്ഛരൈർദ്ദദ്ഭിരിവ ദ്വിപാ വനേ. 15
പ്രദ്യുമ്നസാംബൗ യുധി രൂഢമത്സരാ-
വക്രൂരഭോജാവനിരുദ്ധസാത്യകീ
സുഭദ്രസങ്ഗ്രാമജിതൗ സുദാരുണൗ
ഗദൗ സുമിത്രാസുരഥൗ സമീയതുഃ. 16
അന്യേ ച യേ വൈ നിശഠോല്മുകാദയഃ
സഹസ്രജിച്ഛതജിദ്ഭാനുമുഖ്യാഃ
അന്യോന്യമാസാദ്യ മദാന്ധകാരിതാ
ജഘ്നുർമ്മുകുന്ദേന വിമോഹിതാ ഭൃശം. 17
ദാശാർഹവൃഷ്ണ്യന്ധകഭോജസാത്വതാ
മധ്വർബ്ബുദാ മാഥുരശൂരസേനാഃ
വിസർജ്ജനാഃ കുകുരാഃ കുന്തയശ്ച
മിഥസ്തതസ്തേഽഥ വിസൃജ്യ സൗഹൃദം. 18
പുത്രാ അയുധ്യൻ പിതൃഭിർഭ്രാതൃഭിശ്ച
സ്വസ്രീയദൗഹിത്രപിതൃവ്യമാതുലൈഃ
മിത്രാണി മിത്രൈഃ സുഹൃദഃ സുഹൃദ്ഭിർ-
ജ്ഞാതീംസ്ത്വഹൻ ജ്ഞാതയ ഏവ മൂഢാഃ. 19
ശരേഷു ക്ഷീയമാണേഷു ഭജ്യമാനേഷു ധന്വസു
ശസ്ത്രേഷു ക്ഷീയമാണേഷു മുഷ്ടിഭിർജ്ജഹ്രുരേരകാഃ. 20
താ വജ്രകല്പാ ഹ്യഭവൻ പരിഘാ മുഷ്ടിനാ ഭൃതാഃ
ജഘ്നുർദ്വിഷസ്തൈഃ കൃഷ്ണേന വാര്യമാണാസ്തു തം ച തേ. 21
പ്രത്യനീകം മന്യമാനാ ബലഭദ്രം ച മോഹിതാഃ
ഹന്തും കൃതധിയോ രാജന്നാപന്നാ ആതതായിനഃ. 22
അഥ താവപി സങ്ക്രുദ്ധാവുദ്യമ്യ കുരുനന്ദന
ഏരകാമുഷ്ടിപരിഘൗ ചരന്തൗ ജഘ്നതുർയുധി. 23
ബ്രഹ്മശാപോപസൃഷ്ടാനാം കൃഷ്ണമായാവൃതാത്മനാം
സ്പർദ്ധാക്രോധഃ ക്ഷയം നിന്യേ വൈണവോഽഗ്നിര്യഥാ വനം. 24
ഏവം നഷ്ടേഷു സർവ്വേഷു കുലേഷു സ്വേഷു കേശവഃ
അവതാരിതോ ഭുവോ ഭാര ഇതി മേനേഽവശേഷിതഃ. 25
രാമഃ സമുദ്രവേലായാം യോഗമാസ്ഥായ പൗരുഷം
തത്യാജ ലോകം മാനുഷ്യം സംയോജ്യാത്മാനമാത്മനി. 26
രാമനിര്യാണമാലോക്യ ഭഗവാൻ ദേവകീസുതഃ
നിഷസാദ ധരോപസ്ഥേ തുഷ്ണീമാസാദ്യ പിപ്പലം. 27
ബിഭ്രച്ചതുർഭുജം രൂപം ഭ്രാജിഷ്ണു പ്രഭയാ സ്വയാ
ദിശോ വിതിമിരാഃ കുർവ്വൻ വിധൂമ ഇവ പാവകഃ. 28
ശ്രീവത്സാങ്കം ഘനശ്യാമം തപ്തഹാടകവർച്ചസം
കൗശേയാംബരയുഗ്മേന പരിവീതം സുമംഗളം. 29

അങ്ങവർ കൃഷ്ണൻ ചൊന്നമട്ടതാൻ ശ്രേയസ്കര–
മംഗലകർമ്മമെല്ലാം ഭംഗിയായനുഷ്ഠിച്ചാർ. 11

അവിടെവച്ചു ദൈവദോഷത്താൽ ബുദ്ധികെട്ടി–
ട്ടവരേവരും പിന്നെയുന്മാദം ചേർക്കുന്നതാം
[1]മൈരേയമദ്യം പാരമുത്സാഹത്തോടുകൂടി–
പ്പാരാതെ പാനംചെയ്താർ ധാരാളം
സ്വമേധയാ. 12

മാധവനുടെ മായാപ്രയോഗത്തിനാൽ മുന്നേ
ബോധനശക്തിയററു ഗർവ്വിഷ്ഠന്മാരാമവർ
കണക്കെന്നിയേ മദ്യം കുടിച്ചു മത്തന്മാരായ്
പിണങ്ങിപ്പരസ്പരം കലഹം തുടന്നിതേ 13

ക്രോധത്താൽ ക്ഷുബ്ധന്മാരായാതതായികളവർ
ബോധമററസ്സമുദ്രതീരത്തുവച്ചു തമ്മിൽ
വില്ലു വാൾ ഭല്ലം ഗദ തോമരമിത്യാദിയാ–
യുള്ള ശസ്ത്രങ്ങളേന്തിച്ചെയ്തിതു ഘോരയുദ്ധം. 14

ഇളകും പതാകകൾ ചേർന്നിടും രഥങ്ങളും
വളരെഗ്ഗജങ്ങളും ഖരോഷ്ട്രഗോവൃന്ദവും
നരുമശ്വതരമഹിഷങ്ങളും ചേർന്നു
കരികൾ വിപിനത്തിൽ ദന്തങ്ങൾ–
കൊണ്ടെന്നപോൽ
ശരാദ്യായുധങ്ങളാൽ ഹനിച്ചാരന്ധന്മാരായ്
പെരുകുമഹന്തയാൽ യദുക്കൾ പരസ്പരം. 15

വാഴുന്ന വാശിപൂണ്ടു സാംബപ്രദ്യുമ്നന്മാരു–
മക്രൂരഭോജരനിരുദ്ധസാത്യകിമാരും
സംഗ്രാമജിത്സുഭദ്രർ, സുമിത്രാസുരഥരും
[2]സംഗ്രാമം സുദാരുണഗദരും തമ്മിൽ–
ച്ചെയ്താർ. 16

പിന്നെയുമന്യന്മാരായീടിന പലപേരും
ദ്വന്ദ്വയുദ്ധത്തിൽപ്പെട്ടാർ നിശഠോന്മുകാദ്യരും
സഹസ്രജിത്തു ഭാനു, ശതജിത്തിത്യാദ്യരാം
മഹായോദ്ധാക്കളും ശ്രീകൃഷ്ണമോഹിതരായി.
മദത്താലന്ധന്മാരായങ്ങെത്തിപ്പരസ്പര–
മതിഘോരമായടരാടിച്ചത്തൊടുങ്ങിനാർ. 17

സാത്വതവൃഷ്ണ്യന്ധകദാശാർഹഭോജന്മാരും
[3]മധ്വർബ്ബുദന്മാർ ശൂരസേനന്മാർ മഥുരന്മാർ
കുന്തികൾ വിസജ്ജനർ കുകുരന്മാരും സ്നേഹ–
ബന്ധത്തെയുപേക്ഷിച്ചു ഘോരമായ്
പോരാടിനാർ. 18

തനയനച്ഛനോടുമനുജൻ ജ്യേഷ്ഠനോടു–
മനന്തരവൻ സ്വന്തം മാതുലനോടും തഥാ
പേരമ്മമക്കളെല്ലാം തത്പിതൃവ്യന്മാരൊടും
നേരേ സുഹൃത്ജ്ഞാതികൾ തമ്മിലും യുദ്ധം
ചെയ്താർ. 19

ഉള്ളതാമമ്പൊക്കെയുമൊടുങ്ങീടവേ വില്ലു
മെല്ലാമൊടിഞ്ഞീടവേ മററായുധങ്ങളൊന്നും
ഇല്ലാതാകവേയവർ കൈകളിലങ്ങേരക–
പ്പുല്ലുകൾ പറിച്ചെടുത്തായുധമാക്കീടിനാർ. 20

പരിഘസമമുഷ്ടിതന്നിലത്തൃണാവലി
ഖരവജ്രായുധത്തിന്നൊപ്പമായ് ഭവിച്ചിതു
അടിച്ചാരവയാലെയരാതികളേയത്തു
തടുത്ത ഭഗവാനെത്തന്നെയും താഡിച്ചിതേ. 21

ബുദ്ധിഹീനരാമവർ ബലരാമനേപ്പോലും
ശത്രുവായ് വിചാരിച്ചു വധിക്കുന്നതിനായി
ആതതായികളായിട്ടായുധങ്ങളുമേന്തി–
ബ്ബോധമററദ്ദേഹത്തിന്നെതിരേ പാഞ്ഞു–
ചെന്നാർ. 22

ആ രാമകൃഷ്ണന്മാരും ക്രുദ്ധരായനന്തര–
മേരകായുധങ്ങളെയുയർത്തിപ്പിടിച്ചെങ്ങും
പോർക്കളംതന്നിൽ നേരിട്ടവരെയശേഷവും
ചിക്കെന്നു പ്രഹരങ്ങളേല്പിച്ചാരടിക്കടി. 23

ബ്രാഹ്മണശാപംമൂലമാപത്തിൽപെട്ടച്യുതൻ–
തന്മായ മറച്ചിടും ധീയാളുമവർക്കേഴം
സ്പർദ്ധാതിക്രോധം കുലം മുടിച്ചു വേണുകാന–
നോത്ഥിതൻ വൈശ്വാനരൻ വനത്തെയെന്ന–
പോലെ. 24

ഈവിധം നിജകുലമാകവേ നശിച്ചപ്പോൾ
ഭുവിതിൻ ഭാരമല്പമവശേഷിച്ചുള്ളതും
ഇല്ലാതെയായതായി ലോകത്രയാധീശനാം
മല്ലാരി ഭഗവാൻതന്നുള്ളത്തിൽ വിചാരി–
ച്ചാൻ. 25

കടൽത്തീരത്തിലാത്മധ്യാനരൂപമാം യോഗ–
മെടുത്തിട്ടാത്മാവിനെയാത്മാവിൽ
യോജിപ്പിച്ചു
ധരിച്ചിരുന്നതാകും മാനുഷശരീരത്തെ
പരിത്യജിച്ചീടിനാൻ ഭഗവാൻ ബലരാമൻ. 26

രാമനിര്യാണംകണ്ടു ഭഗവാൻ വാസുദേവ–
നാൽമരച്ചോട്ടിൽച്ചെന്നു മൗനമായ് സ്ഥിതി–
ചെയ്താൻ. 27

ഭ്രാജിഷ്ണുവായ്ത്തനിക്കു മാത്രമായുള്ളതാകും
തേജസ്സാൽ പുകയററ പാവകനെന്നപോലെ
ദിക്കുകൾ വിളക്കിത്തൻ ചതുർബ്ബാഹുസ്വരൂപം
കൈക്കൊണ്ടങ്ങിരുന്നിതു ഭഗവാൻ
ചക്രപാണി. 28

ഘനശ്യാമളമായി ശ്രീവത്സാങ്കിതമായി
കനലിൽച്ചുട്ട പൊന്നിൻ കാന്തിയെക്കവെന്നേററം
ഭംഗിയാർന്നീടും രണ്ടു പട്ടു ചുററിയതായി
മംഗലപ്രദമായി വിളങ്ങീ തച്ഛരീരം. 29

1 മൈരേയകമെന്നു പേരുള്ള മദ്യം 2 യുദ്ധം 3 മധു അർബുദം എന്നീ ദേശങ്ങളിലുള്ളവർ

സുന്ദരസ്മിതവക്ത്രാബ്ജം നീലകുന്തളമണ്ഡിതം
പുണ്ഡരീകാഭിരാമാക്ഷം സ്ഫുരന്മകരകുണ്ഡലം. 30
കടിസൂത്രബ്രഹ്മസൂത്രകിരീടകടകാംഗദൈഃ
ഹാരനൂപുരമുദ്രാഭിഃ കൗസ്തുഭേന വിരാജിതം. 31
വനമാലാപരീതാംഗം മൂർത്തിമദ്ഭിർന്നിജായുധൈഃ
കൃത്വോരൗ ദക്ഷിണേ പാദമാസീനം പങ്കജാരുണം. 32
മുസലാവശേഷായഃഖണ്ഡകൃതേഷുർല്ലുബ്ധകോ ജരാ
മൃഗാസ്യാകാരം തച്ചരണം വിവ്യാധ മൃഗശങ്കയാ. 33
ചതുർഭുജം തം പുരുഷം ദൃഷ്ട്വാ സ കൃതകില്ബിഷഃ
ഭീതഃ പപാത ശിരസാ പാദയോരസുരദ്വിഷഃ. 34
അജാനതാ കൃതമിദം പാപേന മധുസൂദന
ക്ഷന്തുമർഹസി പാപസ്യ ഉത്തമശ്ലോക മേഽനഘ. 35
യസ്യാനുസ്മരണം നൃണാമജ്ഞാനധ്വാന്തനാശനം
വദന്തി തസ്യ തേ വിഷ്ണോ മയാസാധു കൃതം പ്രഭോ. 36
തന്മാശു ജഹി വൈകുണ്ഠ പാപ്മാനം മൃഗലുബ്ധകം
യഥാ പുനരഹം ത്വേവം ന കുര്യാം സദതിക്രമം. 37
യസ്യാത്മയോഗരചിതം ന വിദുർവ്വിരിഞ്ചോ
രുദ്രാദയോഽസ്യ തനയാഃ പതയോ ഗിരാം യേ
ത്വന്മായയാ പിഹിതദൃഷ്ടയ ഏതദഞ്ജഃ
കിം തസ്യ തേ വയമസദ്ഗതയോ ഗൃണീമഃ. 38

ശ്രീഭഗവാനുവാച

മാ ഭൈർജ്ജരേ ത്വമുത്തിഷ്ഠ കാമ ഏഷ കൃതോ ഹി മേ
യാഹി ത്വം മദനുജ്ഞാതഃ സ്വർഗ്ഗം സുകൃതിനാം പദം. 39
ഇത്യാദിഷ്ടോ ഭഗവതാ കൃഷ്ണേനേച്ഛാശരീരിണാ
ത്രിഃ പരിക്രമ്യ തം നത്വാ വിമാനേന ദിവം യയൗ. 40
ദാരുകഃ കൃഷ്ണപദവീമന്വിച്ഛന്നധിഗമ്യ താം
വായും തുളസികാമോദമാഘ്രായാഭിമുഖം യയൗ. 41
തം തത്ര തിഗ്മദ്യുഭിരായുധൈർവൃതം
ഹ്യശ്വത്ഥമൂലേ കൃതകേതനം പതിം
സ്നേഹപ്ലുതാത്മാ നിപപാത പാദയോ
രഥാദവപ്ലുത്യ സബാഷ്പലോചനഃ. 42
അപശ്യതസ്ത്വച്ചരണാംബുജം പ്രഭോ
ദൃഷ്ടിഃ പ്രണഷ്ടാ തമസി പ്രവിഷ്ടാ
ദിശോ ന ജാനേ ന ലഭേ ച ശാന്തിം
യഥാ നിശായാമുഡുപേ പ്രണഷ്ടേ. 43
ഇതി ബ്രുവതി സൂതേ വൈ രഥോ ഗരുഡലാഞ്ഛനഃ
ഖമുൽപപാത രാജേന്ദ്ര സാശ്വധ്വജ ഉദീക്ഷതഃ. 44
തമന്വഗച്ഛൻ ദിവ്യാനി വിഷ്ണുപ്രഹരണാനി ച
തേനാതിവിസ്മിതാത്മാനം സൂതമാഹ ജനാർദ്ദനഃ. 45
ഗച്ഛ ദ്വാരവതീം സൂത ജ്ഞാതീനാം നിധനം മിഥഃ
സങ്കർഷണസ്യ നിര്യാണം ബന്ധുഭ്യോ ബ്രൂഹി മദ്ദശാം. 46
ദ്വാരകായാം ച ന സ്ഥേയം ഭവദ്ഭിശ്ച സ്വബന്ധുഭിഃ
മയാ ത്യക്താം യദുപുരീം സമുദ്രഃ പ്ലാവയിഷ്യതി. 47
സ്വം സ്വം പരിഗ്രഹം സർവ്വേ ആദായ പിതരൗ ച നഃ
അർജ്ജുനേനാവിതാഃ സർവ്വ ഇന്ദ്രപ്രസ്ഥം ഗമിഷ്യഥ. 48
ത്വം തു മദ്ധർമ്മമാസ്ഥായ ജ്ഞാനനിഷ്ഠ ഉപേക്ഷകഃ
മന്മായാരചനാമേതാം വിജ്ഞായോപശമം വ്രജ. 49

സുന്ദരവദനാരവിന്ദനായ് നീലകേശ–
മണ്ഡിതനായിപ്പത്മചാരുലോചനനായി. 30
അരഞ്ഞാൺ, പൂണൂൽ, സ്ഫുരത്ക്കിരീടം
വളകൾ നൂ–
പുരങ്ങൾ ഹാരങ്ങൾ തോൾവളകൾ കൗസ്തുഭവും
അണിഞ്ഞു വനമാല പിണഞ്ഞ ദേഹത്തോടും
തന്നുവാർന്നീടും തനതായുധവൃന്ദം ചൂഴ്ന്നും
വലത്തേത്തുടയിന്മേൽ പങ്കജാരുണകാന്തി
കലരുമിടത്തുകാലേററിവച്ചിരുന്നിതേ. 31–32
ഇരിമ്പുലക്കയ്ക്കെഴും ശേഷിച്ച ഖണ്ഡംകൊണ്ടു
ശരമുണ്ടാക്കിയോരു ജരാനാമകവ്യാധൻ
മൃഗാസ്യാകൃതിയാളും ഭഗവത്പാദം കണ്ടു
മൃഗമെന്നോർത്തു നേരേയമ്പെയ്തു മുറിച്ചിതു 33
ചതുർബ്ബാഹുവായ് മിന്നുമക്കൃഷ്ണഭഗവാനെ–
ക്കൃതപാപനാമവൻ കണ്ടതിഭീതനായി
ദിതിജപ്രദ്വേഷിതൻ ചരണാംബുജങ്ങളിൽ
പതിച്ചു ചാർത്തി നിജമൗലിയിൽ തന്മധൂളി. 34
ഉത്തമശ്ലോകാ! മധുസൂദനാ! ശുദ്ധാത്മാവേ!–
യത്യന്തമജ്ഞാനിയും പാപകർത്താവുമാകും
ഞാനറിയാതെ ചെയ്തുപോയൊരീയപരാധം
താനേ നിന്തിരുവടി പൊറുത്തുകൊ–
ള്ളേണമേ. 35
മാനുഷർക്കശേഷവുമേതൊരുവൻതന്നനു–
ധ്യാനമജ്ഞാനതമോഹരമായ്ക്കീർത്തിക്കുന്നു
അത്തിരുമേനിക്കതാനഹിതമയി പ്രഭോ!
ഇത്തവ്വിലാചരിച്ചുപോയി ഞാനറിയാതെ. 36
തന്മൂലം പാപകൃത്തും മൃഗഹന്താവുമാകു–
മിമ്മൂഢൻ സജ്ജനാതിക്രമത്തെയിപ്രകാരം
ഒരുനാളിലുമിനിച്ചെയ്യാതിരിക്കത്തക്ക–
തരത്തിൽ ശിക്ഷിച്ചാലുമെന്നെയിക്ഷണം
വിഭോ! 37
നിന്തിരുമേനിക്കെഴും മാഹാത്മ്യം ബ്രഹ്മാവിനു–
മന്തകാരിക്കും വേദകർത്താക്കൾ മുനിമാർക്കും
ലേശവുമറിഞ്ഞീടാൻ ശേഷിയില്ലല്ലോ ജഗ–
ദീശ്വരാ! ത്വന്മായതന്നേത്രങ്ങൾ മറയ്ക്കയാൽ
അത്യന്തം പാപിഷ്ഠരാം മാദൃശരായോർക്കതു
വിസ്തരിച്ചോതീടുവാനെങ്ങനെ
സാധിച്ചിടും. 38

ശ്രീഭഗവാൻ പറഞ്ഞു

പേടിച്ചീടായ്ക ജരാവ്യാധാ! നീയെഴുനേൽക്ക–
കാടൽതേടായ്ക നീയിച്ചെയ്തതെന്നിച്ഛയത്രേ
ആകയാൽ സുകൃതിസുഗമ്യമായ് വിളങ്ങുമാ–
നാകലോകത്തിലേക്കുതന്നെ നീ
പോയീടുക. 39
ലീലാവിഗ്രഹൻ കൃഷ്ണനീവിധം കല്പിച്ചിടും–
വേളയിൽ ഭഗവാനെ മൂന്നുരു വലംവച്ചു
നമസ്കരിച്ചശേഷം വിമാനമേറി വേട–
നമർത്ത്യലോകത്തിലേക്കമന്ദം
പോയീടിനാൻ. 40
ദാരുകൻ കൃഷ്ണമാർഗ്ഗമാരാഞ്ഞു നടക്കുമ്പോൾ
ചാരത്തായ് തുളസീസുഗന്ധമാവഹിച്ചെത്തും
മാരുതനെതിരായിപ്പാരാതെ പോയിപ്പുരം–
പുരുഷനിരുന്നരുളീടുമസ്ഥലം കണ്ടാൻ. 41
സ്വാരാഭയോളുമായുധാളി ചൂഴ്[1]ന്നശ്വത്ഥമാം
ഭൂരുഹമൂലത്തിങ്കൽ സ്ഥിതനാം സ്വസ്വാമിയെ
കണ്ടുടൻ സ്നേഹാപ്ലുതഹൃത്തായിക്കണ്ണീർ–
കൊണ്ടു തേർവിട്ടു ചാടിപ്പതിച്ചാൻ [വാർത്തു–
തല്പദത്തിൽ. 42
അല്ലയോ പ്രഭോ! ഭവത് പാദാരവിന്ദം
കാണാ–
തുള്ള മദ്ദൃഷ്ടി നഷ്ടപ്പെട്ടു കൂരിരുട്ടിലായ്
ഇരവിൽ സുധാകരൻ മറഞ്ഞാലേതുമട്ടി–
ലറിയും ദിക്കു, വല്ല ശാന്തിയുമുണ്ടോ?
പിന്നെ 43
സൂതനീവിധം കഥിച്ചീടവേ താർക്ഷ്യചിഹ്ന–
കേതുവുമശ്വങ്ങളുമൊത്തു ചേർന്നിണങ്ങിടും
സ്യന്ദനം ദ്യോവിലേക്കു തനിയേ പൊങ്ങുന്നതു
മന്നവമൗലേ! യവൻ വീക്ഷിച്ചു
വിസ്മയിച്ചാൻ. 44
അനുഗമിച്ചിതപ്പോൾ ഭഗവദ്ദിവ്യായുധ–
ഗണവുമത്തേരിനെയതുകണ്ടപാരമായ്
അത്ഭുതപ്പെട്ടുനില്ക്കും സൂതനോടോതീടിനാ–
നാപ്രഭു ജനാർദ്ദനഭഗവാനിപ്രകാരം: 45
ഹേ സൂതാ! ചൊല്ലിക്കൊള്ളുക ദ്വാരകയി–
ലേക്കുതാ–
നാശു നീ സങ്കർഷണമൂർത്തിയും മദ്വൃത്തവും
ജ്ഞാതികൾതന്നന്യോന്യവധവും
ബന്ധുക്കളോ–
ടോതുക മടിയാതെയേതുമേ വൈകിക്കേണ്ട. 46
നിങ്ങൾ ബാന്ധവരോടുമൊത്തിനിയ–
പ്പുരത്തിൽ
ഭംഗിയല്ലിരിപ്പതു പോകണമുടൻതന്നെ
ഞാനപേക്ഷിച്ചതാകുമാ യദുപട്ടണത്തെ–
യിന്നിമിഷത്തിൽക്കടൽകേറി മുക്കീടും
നൂനം. 47
എല്ലാവരുമവരവർക്കുള്ള സാധനങ്ങളെ–
യെല്ലാമേയെടുത്തസ്മത്പിതാക്കന്മാരുമായി
പാർത്ഥസംരക്ഷണത്തിലിന്ദ്രപ്രസ്ഥാഭിധാന–
പത്തനംതന്നിലെത്തിച്ചേരുവിനതിവേഗം. 48
നീയുമെന്റെ ധർമ്മമാർന്നു സമസ്തം സന്ത്യജിച്ചു
മായാകല്പിതമിതെന്നറിഞ്ഞു ശാന്തിനേടു. 49

1. അരയാൽ.

ഇത്യുക്തസ്തം പരിക്രമ്യ നമസ്കൃത്യ പുനഃ പുനഃ
തൽപാദൗ ശീർഷ്ണ്യുപാധായ ദുർമ്മനാഃ പ്രയയൗ പുരീം. 50

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ത്രിംശത്തമോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13479 ഏകാദശസ്കന്ധേ ശ്ലോകാഃ 1339

---

# ഏകത്രിംശത്തമോഽധ്യായഃ

ശ്രീശുക ഉവാച

അഥ തത്രാഗമദ് ബ്രഹ്മാ ഭവാന്യാ ച സമം ഭവഃ
മഹേന്ദ്രപ്രമുഖാ ദേവാ മുനയഃ സപ്രജേശ്വരാഃ. 1
പിതരഃ സിദ്ധഗന്ധർവ്വാ വിദ്യാധരമഹോരഗാഃ
ചാരണാ യക്ഷരക്ഷാംസി കിന്നരാപ്സരസോ ദ്വിജാഃ. 2
ദ്രഷ്ടുകാമാ ഭഗവതോ നിര്യാണം പരമോത്സുകാഃ
ഗായന്തശ്ച ഗൃണന്തശ്ച ശൗരേഃ കർമ്മാണി ജന്മ ച. 3
വവൃഷുഃ പുഷ്പവർഷാണി വിമാനാവലിഭിർന്നഭഃ
കുർവ്വന്തഃ സങ്കുലം രാജൻ ഭക്ത്യാ പരമയാ യുതാഃ. 4
ഭഗവാൻ പിതാമഹം വീക്ഷ്യ വിഭൂതീരാത്മനോ വിഭുഃ
സംയോജ്യാത്മനി ചാത്മാനം പത്മനേത്രേ ന്യമീലയൽ. 5
ലോകാഭിരാമാം സ്വതനും ധാരണാധ്യാനമംഗളം
യോഗധാരണയാഽഗ്നേയ്യാ ദഗ്ദ്ധ്വാ ധാമാവിശൽ സ്വകം. 6
ദിവി ദുന്ദുഭയോ നേദുഃ പേതുഃ സുമനസശ്ച ഖാൽ
സത്യം ധർമ്മോ ധൃതിർഭൂമേഃ കീർത്തിഃ ശ്രീശ്ചാനു തം യയുഃ. 7
ദേവാദയോ ബ്രഹ്മമുഖ്യാ ന വിശന്തം സ്വധാമനി
അവിജ്ഞാതഗതിം കൃഷ്ണം ദദൃശുശ്ചാതിവിസ്മിതാഃ. 8
സൗദാമന്യാ യഥാഽഽകാശേ യാന്ത്യാ ഹിത്വാഭ്രമണ്ഡലം
ഗതിർന്ന ലക്ഷ്യതേ മർത്ത്യൈസ്തഥാ കൃഷ്ണസ്യ ദൈവതൈഃ. 9
ബ്രഹ്മരുദ്രാദയസ്തേ തു ദൃഷ്ട്വാ യോഗഗതിം ഹരേഃ
വിസ്മിതാസ്താം പ്രശംസന്തഃ സ്വം സ്വം ലോകം യയുസ്തദാ. 10

രാജൻ പരസ്യ തനുഭൃജ്ജനനാപ്യയേഹാ
മായാവിഡംബനമവേഹി യഥാ നടസ്യ
സൃഷ്ട്വാഽഽത്മനേദമനുവിശ്യ വിഹൃത്യ ചാന്തേ
സംഹൃത്യ ചാത്മമഹിനോപരതഃ സ ആസ്തേ. 11
മർത്ത്യേന യോ ഗുരുസുതം യമലോകനീതം
ത്വാം ചാനയച്ഛരണദഃ പരമാസ്ത്രദഗ്ദ്ധം
ജിഗ്യേഽന്തകാന്തകമപീശമസാവനീശഃ
കിം സ്വാവനേ സ്വരനയന്മൃഗയും സദേഹം. 12
തഥാപ്യശേഷസ്ഥിതിസംഭവാപ്യയേ-
ഷ്വനന്യഹേതുര്യദശേഷശക്തിധൃക്
നൈച്ഛൽ പ്രണേതും വപുരത്ര ശേഷിതം
മർത്ത്യേന കിം സ്വസ്ഥഗതിം പ്രദർശയൻ. 13

യ ഏതാം പ്രാതരുത്ഥായ കൃഷ്ണസ്യ പദവീം പരാം
പ്രയതഃ കീർത്തയേദ് ഭക്ത്യാ താമേവാപ്നോത്യനുത്തമാം. 14
ദാരുകോ ദ്വാരകാമേത്യ വസുദേവോഗ്രസേനയോഃ
പതിത്വാ ചരണാവസ്രൈർന്ന്യഷിഞ്ചൽ കൃഷ്ണവിച്യുതഃ. 15

ദാരുകനതുകേട്ടശ്ശൗരിയെ വലംവച്ചു
പാരാതെ വീണ്ടും വീണ്ടും നമിച്ചു തൽപാദങ്ങൾ
ശിരസ്സിൽ സ്പർശിച്ചേററം മാനസവ്യഥയോടും
ത്വരിതം ദ്വാരവതീപുരിക്കായ്
പോയീടിനാൻ. 50

---

## അദ്ധ്യായം 31

ശ്രീശുകൻ പറഞ്ഞു

പിന്നെയന്നടിക്കടി ധാതാവും ഭവാനിയോ–
ടൊന്നിച്ചു മഹേശനുമിന്ദ്രാദിദേവന്മാരും
സമസ്ത പ്രജാപതിമാരൊത്തു മുനിമാരു–
മാനന്ദമെത്തിച്ചേർന്നാരത്തീർത്ഥസ്ഥാനംതന്നിൽ. 1
പിതൃദേവന്മാർ സിദ്ധഗന്ധർവ്വവിദ്യാധരർ
ക്ഷിതിദേവന്മാരപ്സരസ്സുകൾ ചാരണന്മാർ
യക്ഷരക്ഷസ്സുകളും കിന്നരർ മഹോരഗർ
പക്ഷിവൃന്ദവും കൃഷ്ണനിര്യാണമുദ്വീക്ഷിപ്പാൻ
ആശിച്ചബ് ഭഗവാന്റെ ജന്മകർമ്മങ്ങളെല്ലാം
ഭേഷായി വർണ്ണിപ്പാടി സോത്സാഹ–
മെത്തിച്ചേർന്നാർ. 2–3
ആകാശം വ്യോമയാനവൃന്ദത്താൽ മറച്ചിട്ടു
നാകികൾ ഭക്തിപൂർവ്വം ചൊരിഞ്ഞാർ
മലർമാരി. 4
വിഭവാം ഭഗവാനാ ബ്രഹ്മാവിനേയും നിജ–
വിഭൂതിഗണത്തെയും കണ്ടുകൊണ്ടാത്മാവിങ്കൽ
മാനസം യോജിപ്പിച്ചു പത്മലോചനങ്ങളെ
താനേതാൻ നിമീലനംചെയ്തിതു മെല്ലെ
മെല്ലെ. 5
ലോകാഭിരാമമായി ധ്യാനധാരണായോഗ്യ–
മാകും സ്വശരീരത്തെ യോഗികൾ
ചെയ്യുംപോലെ
യോഗപാവകൻതങ്കൽ ദഹിപ്പിച്ചീടാതെ താൻ
പൂകിനാൻ ഭഗവാൻ സ്വവൈകുണ്ഠധാമം–
തന്നിൽ. 6
ദുന്ദുഭീധ്വാനം വിണ്ണിൽ മുഴങ്ങീയാകാശത്തു–
നിന്നു പൂമഴ വീണു, മേദിനിതന്നിൽനിന്നും
സത്യധർമ്മങ്ങൾ ധൃതികീർത്തിയുമൈശ്വര്യവു–
മുത്തമപുരുഷനോടൊത്തങ്ങു മറഞ്ഞിതേ. 7
ബ്രഹ്മാദിദേവമുഖ്യരാരുമേ ദർശിച്ചതി–
ല്ലമ്മഹാത്മാവു നിജധാമത്തെ പ്രാപിച്ചതും
അറിയാനാക്കുമാകാതിരിക്കും ഗതിയാളും
ഹരിയേയങ്ങങ്ങൊരു തേജഃപുഞ്ജമായ്–
കണ്ടോർ. 8

മേഘമണ്ഡലം വിട്ടുപോകുന്ന മിന്നലിന്റെ–
യാകാശഗതി മർത്ത്യനറിയാത്തതുപോലെ
ശ്രീകൃഷ്ണഗതിയും തന്നേകാന്തഭക്തർക്കന്യേ
നാകത്തിൽ വാഴുവോർക്കുമറിയാനസാദ്ധ്യമാം. 9
വിധിരുദ്രാദ്യന്മാരും ശ്രീനിവാസൻ–
തൻ യോഗ–
ഗതി കണ്ടതുലമാമാശ്ചര്യത്തോടുകൂടി
അതിനെ പ്രശംസിച്ചു താന്താങ്ങൾക്കുള്ള
ലോകം–
പ്രതിനിർഗ്ഗതരായാരക്ഷണം ക്ഷമാധവാ! 10
മനുജക്കിടയ്ക്കുണ്ടപ്പരനാം ഭഗവാൻത–
ന്നനന്തജനിമൃതിവ്യാപാരലീല പാർക്കിൽ
നടന്റേതെന്നപോലെ മന്നവാ! വെറും [1]മായാ–
വിഡംബനംതാനെന്നു മനസ്സിലാക്കിയാലും
താനേയിപ്രപഞ്ചത്തെത്തീർത്തതിൽ
പ്രവേശിച്ചും
നാനാ ലീലകൾ കാട്ടിയൊടുക്കമൊടുക്കിയും
ആത്മമാഹാത്മ്യംമൂലമൊന്നിലും സംഗമെന്യേ
പത്മനാഭനസ്സമസ്തേശ്വരൻ ലാലസിപ്പൂ. 11
ആരിങ്ങന്തകപുരംതന്നിൽനിന്നുമഗ്ഗുരു–
ദാരകൻതന്നെ മർത്ത്യദേഹത്തോടാനയിച്ചോ
ശരണപ്രദനേതു ഭഗവാൻ ബ്രഹ്മാസ്ത്രത്താ–
ലെരിഞ്ഞുപൊരിഞ്ഞുള്ളോരങ്ങയെ
രക്ഷിച്ചവോ
അന്തകാന്തകനെയും വെന്നതാരാരു പിന്നെ
സ്വന്തദേഹത്തോടൊത്തു വേടനെ വിണ്ണിലേറ്റി
അത്രമേൽ പ്രഭാവമൊത്തുല്ലസിക്കുമക്കൃഷ്ണ–
മൂർത്തിയങ്ങസമർത്ഥനാകുമോ സ്വരക്ഷയിൽ. 12
അനന്യഹേതുവായിസ്സമസ്തം തീർത്തുകാത്താ–
ഹനിച്ചു സർവ്വശക്തിധരനായിരിക്കിലും
സ്വന്തമെയ്യിങ്ങു ശേഷിപ്പിക്കുവാനിച്ഛിച്ചതി–
ല്ലെന്തുതാനിഹ മർത്ത്യദേഹത്താൽ പ്രയോജനം?
ഭക്തർക്കായ് സ്വസ്ഥഗതികാട്ടിക്കൊടുപ്പാനത്രേ
തത്തനുവോടുകൂടിബ് ഭഗവാൻ മറഞ്ഞതും. 13
രാവിലെയെഴുന്നേററു [2]സംയതനായി വാസു–
ദേവൻതന്നുത്കൃഷ്ടമാം ഗതിയെയേവൻ ഭക്ത്യാ
കീർത്തിച്ചിടുന്നു നിത്യമപ്പുമാൻ പ്രാപിച്ചീടു–
മുത്തമഗതിതന്നെ സന്ദേഹമേതുമില്ല. 14
പാരാതെയദ്വാരകാനഗരംതന്നിലെത്തീ–
ട്ടാരുകനുഗ്രസേനവസുദേവന്മാരുടെ
പാദാബ്ജങ്ങളിൽ വീണു കൃഷ്ണവിശ്ലേഷദുഃഖ–
ജാതാശ്രുക്കളാൽ നന്നായ്ക്കഴിച്ചാനഭി–
ഷേകം. 15

---

1. മായാനുകരണം. 2. മനസ്സടക്കിയവൻ

കഥയാമാസ നിധനം വൃഷ്ണീനാം കൃൽസ്നശോ നൃപ
തച്ഛ്റുത്വോദ്വിഗ്നഹൃദയാ ജനാഃ ശോകവിമൂർച്ഛിതാഃ 16
തത്ര സ്മ ത്വരിതാ ജഗ്മുഃ കൃഷ്ണവിശ്ലേഷവിഹ്വലാഃ
വ്യസവഃ ശേരതേ യത്ര ജ്ഞാതയോ ഘ്നന്ത ആനനം. 17
ദേവകീ രോഹിണീ ചൈവ വസുദേവസ്തഥാ സുതൗ
കൃഷ്ണരാമാവപശ്യന്തഃ ശോകാർത്താ വിജഹുഃ സ്മൃതിം. 18
പ്രാണാംശ്ച വിജഹുസ്തത്ര ഭഗവിദ്വിരഹാതുരാഃ
ഉപഗുഹ്യ പതീംസ്താത ചിതാമാരുരുഹുഃ സ്ത്രിയഃ. 19
രാമപത്ന്യശ്ച തദ്ദേഹമുപഗുഹ്യാഗ്നിമാവിശൻ
വസുദേവപത്ന്യസ്തദ്ഗാത്രം പ്രദ്യുമ്നാദീൻ ഹരേഃ സ്നുഷാഃ
കൃഷ്ണപത്ന്യോഽവിശന്നഗ്നിം രുക്മിണ്യാദ്യാസ്തദാത്മികാഃ. 20
അർജ്ജുനഃ പ്രേയസഃ സഖ്യുഃ കൃഷ്ണസ്യ വിരഹാതുരഃ
ആത്മാനം സാന്ത്വയാമാസ കൃഷ്ണഗീതൈഃ സദുക്തിഭിഃ 21
ബന്ധൂനാം നഷ്ടഗോത്രാണാമർജ്ജുനഃ സാമ്പരായികം
ഹതാനാം കാരയാമാസ യഥാവദനുപൂർവ്വശഃ. 22
ദ്വാരകാം ഹരിണാ ത്യക്താം സമുദ്രോഽപ്ലാവയൽ ക്ഷണാൽ
വർജ്ജയിത്വാ മഹാരാജ ശ്രീമത്ഭഗവദാലയം. 23
നിത്യം സന്നിഹിതസ്തത്ര ഭഗവാൻ മധുസൂദനഃ
സ്മൃത്യാശേഷാശുഭഹരം സർവ്വമംഗളമംഗളം. 24
സ്ത്രീബാലവൃദ്ധാനാദായ ഹതശേഷാൻ ധനഞ്ജയഃ
ഇന്ദ്രപ്രസ്ഥം സമാവേശ്യ വജ്രം തത്രാഭ്യഷേചയൽ 25
ശ്രുത്വാ സുഹൃദ്വധം രാജന്നർജ്ജുനാത്തേ പിതാമഹാഃ
ത്വാം തു വംശധരം കൃത്വാ ജഗ്മുഃ സർവ്വേ മഹാപഥം. 26
യ ഏതദ്ദേവദേവസ്യ വിഷ്ണോഃ കർമ്മാണി ജന്മ ച
കീർത്തയേച്ഛ്റദ്ധയാ മർത്ത്യഃ സർവ്വപാപൈഃ പ്രമുച്യതേ. 27

ഇത്ഥം ഹരേർഭഗവതോ രുചിരാവതാര-
വീര്യാണി ബാലചരിതാനി ച ശന്തമാനി
അന്യത്ര ചേഹ ച ശ്രുതാനി ഗൃണൻ മനുഷ്യോ
ഭക്തിം പരാം പരമഹംസഗതൗ ലഭേത. 28

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ഏകാദശസ്കന്ധേ
ഏകത്രിംശത്തമോഽധ്യായഃ
സമപ്തോഽയമേകാദശസ്കന്ധഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 13507 ഏകാദശസ്കന്ധേ ശ്ലോകാഃ 1367

---

## ദ്വാദശസ്കന്ധഃ

# പ്രഥമോഽധ്യായഃ

രാജോവാച

സ്വധാമാനുഗതേ കൃഷ്ണേ യദുവംശവിഭൂഷണേ
കസ്യ വംശോഽഭവൽ പൃഥ്വ്യാമേതദാചക്ഷ്വ മേ മുനേ. 1

ശ്രീശുക ഉവാച

യോഽന്ത്യഃ പുരഞ്ജയോ നാമ ഭാവ്യോ ബാർഹദ്രഥോ നൃപ
തസ്യാമാത്യസ്തു ശുനകോ ഹത്വാ സ്വാമിനമാത്മജം. 2
പ്രദ്യോതസംജ്ഞം രാജാനം കർത്താ യൽ പാലകഃ സുതഃ
വിശാഖയൂപസ്തൽപുത്രോ ഭവിതാ രാജകസ്തതഃ. 3

അതിനശേഷം വൃഷ്ണിവംശത്തിൻ നാശവൃത്തം
കഥിച്ചാനതു കേട്ട ജനങ്ങളെല്ലാമപ്പോൾ

ഉദ്വിഗ്നചിത്തരായി വദ്ധിച്ച ദുഃഖത്തിനാൽ
പൃഥ്വിയിൽ ബോധമററു പതിച്ചെന്നതേ
വേണ്ടു. 16

പിന്നെ ശ്രീവാസുദേവവിയോഗത്തിനാൽ
പരം

ഖിന്നമാനസരായ് തൽജ്ഞാതികളശേഷവും

ശിരസ്സിലടിച്ചുകൊണ്ടാത്മബന്ധുക്കളെല്ലാം
മരിച്ചുകിടന്നീടും സ്ഥലത്തേക്കോടിച്ചെ–
ന്നാർ. 17

രോഹിണീദേവകിമാർ വസുദേവനും ശോക–
മോഹിതരായിത്തത്ര പുത്രരെക്കാണായ്ക–
യാൽ. 18

വെടിഞ്ഞാർ പ്രാണങ്ങളെ, നാരികൾ
കാന്തന്മാർത–
ന്നുടലാശ്ലേഷിച്ചുടൻ ചിതയിൽച്ചാടീടി–
നാർ. 19

രാമപത്നിമാർ രാമാംഗത്തെയും വസുദേവ–
ഭാമിനീജനം വസുദേവൻതൻ ദേഹത്തെയും

നന്ദജസ്നുഷകൾ തദ്ബ്ഭർത്തൃകായ–
ങ്ങളേയും

നന്നായിപ്പുണന്നുടൻ ചാടിനാരുടനുടി

കൃഷ്ണദാരങ്ങളാകും രുഗ്മിണിതൊട്ടുള്ളവർ
കൃഷ്ണനെയുള്ളിലൂന്നിയഗ്നിയിൽച്ചാടീ–
ടിനാർ. 20

ഫൽഗുനൻ, തനിക്കേററമിഷ്ടനും സഖാവുമാ–
മക്കൃഷ്ണഭഗവാൻതൻ വിയോഗവഹ്നിതന്നിൽ

നീറും തന്മാനസത്തെ കൃഷ്ണോപദിഷ്ടമാകും
സാരവാക്യങ്ങൾകൊണ്ടു സമാധാനിപ്പി–
ച്ചിതു. 21

വംശവിച്ഛേദംവന്ന ഹതരാം ബന്ധുക്കൾതൻ
ശേഷക്രിയാദി പാത്ഥൻ വഴിപോൽ–
നടത്തിനാൻ. 22

ഹരി കൈവെടിഞ്ഞൊരന്നഗരം, തന്മന്ദിര–
വരമൊന്നൊഴിഞ്ഞെല്ലാം വാരാശിയാഴ്ത്തി
നീരിൽ. 23

അങ്ങെന്നുമുണ്ടു ഹരിസാന്നിദ്ധ്യം സന്മംഗല–
മംഗലമതിൻ സ്മൃതി സമസ്താശുഭാപഹം. 24

ശേഷിച്ച വൃദ്ധരേയും ചെറുകുട്ടികളേയും
യോഷമാരെയും പാത്ഥൻ കൂട്ടിക്കൊണ്ടങ്ങു
പോയി

ഇന്ദ്രപ്രസ്ഥത്തിലെത്തി വജ്രനെയവിടത്തിൽ
മന്നവനാക്കിക്കഴിച്ചീടിനാനഭിഷേകം. 25

ധരേശാ! ഭവത്പ്പിതാമഹന്മാർ സുഹൃദ്വധം
കിരീടി ചൊല്ലിക്കേട്ടു ഭവാനെത്തന്നെ പിന്നെ

വംശത്തിൻ കത്താവായി നിശ്ചയിച്ചെപ്പാവത–
മീഷലെന്നിയേ മഹാപ്രസ്ഥാനമാചരി–
ച്ചാർ. 26

ദേവദേവനായ് മഹാവിഷ്ണുവാം ഭഗവാൻറെ–
യീവിധമുള്ള ജന്മകമ്മങ്ങളേതു മർത്ത്യൻ

ശ്രദ്ധയോടൊത്തു കീർത്തിച്ചീടുമോ സവ്പാപ
മുക്തനായ്ബ്ഭവിച്ചീടുമായവൻ തക്കമില്ല. 27

ഹരിതൻ മനോജ്ഞമാമീയവതാരവീര്യ–
ചരിതത്തെയുമേററമാനന്ദപ്രദമായി

പ്രസിദ്ധമാകും ബാലലീലകളേയും പാടി
പ്രശംസിച്ചിടും നരനിഹത്തിൽ പരത്തിലും

പരമഹംസഗമ്യസ്ഥാനമായ് വിളങ്ങുംത–
ച്ചരണങ്ങളിലുണ്ടാം പരമഭക്തി നൂനം. 28

---

## ദ്വാദശസ്കന്ധം

# അദ്ധ്യായം 1

രാജാവു പറഞ്ഞു

കൃഷ്ണൻ യദുവംശഭൂഷണൻ വൈകുണ്ഠ–
ധിഷ്ണ്യത്തിലേക്കു ഗമിക്കവേ ഭൂമിയിൽ

ആരുടെ വംശം ഭവിച്ചുവെന്നുള്ളതു
നേരേയരുൾചെയ്കയെന്നോടു മാമുനേ! 1

ശ്രീശുകൻ പറഞ്ഞു

രാജൻ! ബൃഹദ്രഥവംശത്തിലേയന്ത്യ–
രാജനായീടും പുരഞ്ജയസംജ്ഞനെ

തന്മന്ത്രിയാകും ശുനകൻ ഹനിച്ചു ത–
ദാത്മജൻ പ്രദ്യോതനെബ്ഭൂപനാക്കിടും

തത്പുത്രനാമളകനു വിശാഖയൂ–
പാഭിധൻ പുത്രനാം തത്സുതൻ രാജകൻ. 2–3

നന്ദിവർദ്ധനസ്തൽപുത്രഃ പഞ്ച പ്രദ്യോതനാ ഇമേ
അഷ്ടത്രിംശോത്തരശതം ഭോക്ഷ്യന്തി പൃഥിവീം നൃപാഃ. 4

ശിശുനാഗസ്തതോ ഭാവ്യഃ കാകവർണ്ണസ്തു തത്സുതഃ
ക്ഷേമധർമ്മാ തസ്യ സുതഃ ക്ഷേത്രജ്ഞഃ ക്ഷേമധർമ്മജഃ. 5

വിധിസാരഃ സുതസ്തസ്യാജാതശത്രുർഭവിഷ്യതി
ദർഭകസ്തത്സുതോ ഭാവീ ദർഭകസ്യാജയഃ സ്മൃതഃ. 6

നന്ദിവർദ്ധന ആജേയോ മഹാനന്ദിഃ സുതസ്തതഃ
ശിശുനാഗാ ദശൈവൈതേ ഷഷ്ട്യുത്തരശതത്രയം. 7

സമാ ഭോക്ഷ്യന്തി പൃഥിവീം കുരുശ്രേഷ്ഠ കലൗ നൃപാഃ
മഹാനന്ദിസുതോ രാജൻ ശൂദ്രീഗർഭോത്ഭവോ ബലീ. 8

മഹാപത്മപതിഃ കശ്ചിന്നന്ദഃ ക്ഷത്രവിനാശകൃൽ
തതോ നൃപാ ഭവിഷ്യന്തി ശൂദ്രപ്രായാസ്ത്വധാർമ്മികാഃ. 9

സ ഏകച്ഛത്രാം പൃഥിവീമനുല്ലംഘിതശാസനഃ
ശാസിഷ്യതി മഹാപത്മോ ദ്വിതീയ ഇവ ഭാർഗ്ഗവഃ. 10

തസ്യ ചാഷ്ടൗ ഭവിഷ്യന്തി സുമാല്യപ്രമുഖാഃ സുതാഃ
യ ഇമാം ഭോക്ഷ്യന്തി മഹീം രാജാനഃ സ്മ ശതം സമാഃ. 11

നവ നന്ദാൻ ദ്വിജഃ കശ്ചിൽ പ്രപന്നാനുദ്ധരിഷ്യതി
തേഷാമഭാവേ ജഗതീം മൗര്യാ ഭോക്ഷ്യന്തി വൈ കലൗ. 12

സ ഏവ ചന്ദ്രഗുപ്തം വൈ ദ്വിജോ രാജ്യേഽഭിഷേക്ഷ്യതി
തത്സുതോ വാരിസാരസ്തു തതശ്ചാശോകവർദ്ധനഃ. 13

സുയശാ ഭവിതാ തസ്യ സംഗതഃ സുയശഃ സുതഃ
ശാലിശൂകസ്തതസ്തസ്യ സോമശർമ്മാ ഭവിഷ്യതി. 14

ശതധന്വാ തതസ്തസ്യ ഭവിതാ തദ്ബൃഹദ്രഥഃ
മൗര്യാ ഹ്യേതേ ദശ നൃപാഃ സപ്തത്രിംശച്ഛതോത്തരം
സമാ ഭോക്ഷ്യന്തി പൃഥിവീം കലൗ കുരുകുലോദ്വഹ. 15

ഹത്വാ ബൃഹദ്രഥം മൗര്യം തസ്യ സേനാപതിഃ കലൗ
പുഷ്പമിത്രസ്തു ശുംഗാഹ്വഃ സ്വയം രാജ്യം കരിഷ്യതി
അഗ്നിമിത്രസ്തതസ്തസ്മാൽ സുജ്യേഷ്ഠോഽഥ ഭവിഷ്യതി. 16

വസുമിത്രോ ഭദ്രകശ്ച പുളിന്ദോ ഭവിതാ തതഃ
തതോ ഘോഷഃ സുതസ്തസ്മാദ്വജ്രമിത്രോ ഭവിഷ്യതി. 17

തതോ ഭാഗവതസ്തസ്മാദ്ദേവഭൂതിരിതി ശ്രുതഃ
ശുംഗാ ദശൈതേ ഭോക്ഷ്യന്തി ഭൂമിം വർഷശതാധികം. 18

തതഃ കണ്വാനിയം ഭൂമിര്യാസ്യത്യല്പഗുണാൻ നൃപ
ശുംഗം ഹത്വാ ദേവഭൂതിം കണ്വോഽമാത്യസ്തു കാമിനം. 19

സ്വയം കരിഷ്യതേ രാജ്യം വസുദേവോ മഹാമതിഃ
തസ്യ പുത്രസ്തു ഭൂമിത്രസ്തസ്യ നാരായണഃ സുതഃ
നാരായണസ്യ ഭവിതാ സുശർമ്മാ നാമവിശ്രുതഃ. 20

കാണ്വായനാ ഇമേ ഭൂമിം ചത്വാരിംശച്ച പഞ്ച ച
ശതാനി ത്രീണി ഭോക്ഷ്യന്തി വർഷാണാം ച കലൗ യുഗേ. 21

ഹത്വാ കാണ്വം സുശർമ്മാണം തദ്ഭൃത്യോ വൃഷലോ ബലീ
ഗാം ഭോക്ഷ്യത്യന്ധ്രജാതീയഃ കഞ്ചിൽകാലമസത്തമഃ. 22

തത്തനയൻ നന്ദിവർദ്ധനനായിട്ട–
മിത്ഥമിപ്രദ്യോതനാദികളൈവരും

നൂററിമുപ്പത്തെട്ടു വർഷമിബ്ഭൂതലം
പോററും ശരിയായ രീതിയിൽ മന്നവാ! 4

പിന്നെയുളവായിട്ടും നന്ദിവർദ്ധന–
നന്ദനനായിശ്ശിശുനാഗനെന്നവൻ

തത്പുത്രനായ് കാകവർണ്ണനെന്നുള്ളവ–
നുത്ഭവിച്ചീടും കുരുവംശനായകാ!

തത്പുത്രനായിട്ടും ക്ഷേമധർമ്മാവിൽനി–
ന്നുത്ഭൂതനായിട്ടും ക്ഷേത്രജ്ഞനാമകൻ. 5

ക്ഷേത്രജ്ഞപുത്രൻ വിധിസാരനായിട്ടും
പുത്രനവനിലജാതശത്രുവാഖ്യനും

ദർഭകനാമകനത്രേ തദാത്മജൻ
തല്പുത്രനായിട്ടജയനും ജാതനാം. 6

തത്സുതനായ്ഭവിക്കും നന്ദിവർദ്ധനൻ
തത്സുതനായ് മഹാനന്ദിയും തീർന്നിടും

ഈവിധമശ്ശിശുനാഗൻമുതൽ പത്തു–
ഭൂവരർ മുന്നൂററുപത്തു വത്സരം

രാജ്യപരിപാലനംചെയ്തിടും കുരു–
പൂജ്യ! മഹാനന്ദിപുത്രനായ് ശൂദ്രിയിൽ.

ക്ഷത്രിയവംശവിനാശകൃത്തായ് മഹാ–
ശക്തിമാനായ് നന്ദസംജ്ഞയാൽ ഖ്യാതനായ്

ഉത്ഭവിക്കും മഹാപത്മസൈന്യേശനാ–
യത്ഭുതവിക്രമനേകൻ കലിയിങ്കൽ

അന്നുമുതൽക്കുള്ള മന്നർ ശൂദ്രപ്രായ–
രെന്നല്ല ധർമ്മവിഹീനരായും വരും. 7–8–9

[1]ഒററക്കുടക്കീഴനുല്ലംഘിതാജ്ഞനായ്
പൃഥ്വി മഹാപത്മവാനാകുമന്നൃപൻ

കാത്തിടും രണ്ടാമനാം ഭാർഗ്ഗവൻവിധം
കീർത്തി ദിഗന്തങ്ങളിൽ പരത്തിപ്പരം. 10

പുത്രരവന്നുളവാകും സുമാല്യാദ്യ–
രെട്ടുപേർ നൂറാണ്ടവർ ഭരിക്കും ധര. 11

വിശ്വസ്തരാം നവനന്ദർതന്നുന്മൂല–
നാശം വരുത്തിടും പിന്നെയൊരാരണൻ

ആ മന്നർതന്നഭാവത്തിൽക്കലിയിലി–
ബ്ഭൂമിയടക്കി മൗര്യന്മാർ ഭരിച്ചിടും. 12

ചാണക്യനാമാദ്വിജൻ ചന്ദ്രഗുപ്തനെ
ക്ഷോണീശനാക്കിക്കഴിക്കുമഭിഷേകം

തൽപുത്രനാം വാരിസാര,നവനിൽനി–
ന്നുത്ഭവിച്ചീടുമശോകാദിവർദ്ധനൻ

തത്തനയൻ സുയശസ്സുമവന്നെഴും
പുത്രനായ് സംഗതനും തത്തനുജനായ്

ശാലിശൂകാഖ്യനും തത്സുതനായ് നര–
പാലകാ! സോമശർമ്മാവും ഭവിച്ചിടും. 13–14

തത്സുതനായ് ശതധന്വാവുദിച്ചിടും
തത്സുതനായി ബൃഹദ്രഥഭൂപനും

നൂററിമുപ്പത്തേഴു വർഷം കലിയിലി–
പ്പത്തുമൗര്യാരചരുർവ്വി പാലിച്ചിടും. 15

പിന്നടക്കും ഭൂ ബൃഹദ്രഥഭൂപനെ
കൊന്നു തന്മന്ത്രിയാം പുഷ്പമിത്രാഭിധൻ

അഗ്നിമിത്രൻ തത്തനയനാം സുജ്യേഷ്ഠ–
നെന്നവൻ തത്സുതനായിബ്ഭവിച്ചിടും

തത്തനയൻ വസുമിത്രനാം തത്സുതൻ
ഭദ്രകാഖ്യൻ തത്തനയൻ പുളിന്ദനാം. 16

പിന്നെപ്പുളിന്ദനിൽനിന്നുമുണ്ടാം ഘോഷ–
നെന്നവൻ തത്സുതനായ് വജ്രമിത്രനും

ഭാഗവതൻ തത്തനയനാ,മുദ്ഭൂത–
നാകുമവന്നഥ ദേവഭൂത്യാഖ്യനും. 17

ശുംഗരാമിപ്പത്തു ഭൂപർ ധരിത്രിയെ–
ബ്ഭംഗ്യാ ഭരിക്കും ശതാബ്ദാധികം നൃപാ!

പിന്നെയതൃല്പഗുണയുതരായിട്ടും
കണ്വവംശീയർ ഭരിച്ചിടും മേദിനി. 18

ശുംഗജനായ്ക്കാമിയാം ദേവഭൂതിയെ
തുംഗമതിയുമമാത്യനുമായിട്ടും

കണ്വവംശ്യൻ വസുദേവൻ നിഹനിച്ചു
മന്നിതു താൻതന്നെ പാലിച്ചു വാണിടും. 19

ഭൂമിത്രനത്രേ വസുദേവനന്ദനൻ
ഭൂമീശ! നാരായണനാണു തൽസുതൻ

നാരായണന്റെ മകൻ സുശർമ്മാവെന്നു
പേരായവൻ പാരിലെങ്ങും സുവിശ്രുതൻ. 20

കാണ്വായനർ കലികാലത്തു കാക്കുമീ
മന്നു മുന്നൂററിനാല്പഞ്ചു വത്സരം. 21

തത്ഭൃത്യനും ബലീകാഖ്യനുമാന്ധ്രവം–
ശോത്ഭൂതനും മഹാദുഷ്ടനുമായിട്ടും

ശൂദ്രനേകൻ കാണ്വനാം സുശർമ്മാവിനെ
മൃത്യുചേർത്തൊട്ടുകാലം പൃഥ്വി കാത്തിടും. 22

1 ആരാലും ലംഘിക്കാൻ കഴിയാത്ത ആജ്ഞയോടുകൂടിയവൻ.

കൃഷ്ണനാമാഥ തദ്ഭ്രാതാ ഭവിതാ പൃഥിവീപതിഃ
ശ്രീശാന്തകർണ്ണസ്തൽപുത്രഃ പൗർണ്ണമാസസ്തു തത്സുതഃ. 23
ലംബോദരസ്തു തൽപുത്രസ്തസ്മാച്ചിബിലകോ നൃപഃ
മേഘസ്വാതിശ്ചിബിലകാദടമാനസ്തു തസ്യ ച 24
അനിഷ്ടകർമ്മാ ഹാലേയസ്തലകസ്തസ്യ ചാത്മജഃ
പുരീഷഭീരുസ്തൽപുത്രസ്തതോ രാജാ സുനന്ദനഃ. 25
ചകോരോ ഽനവമോ യത്ര ശിവസ്വാതിരരിന്ദമഃ
തസ്യാപി ഗോമതീപുത്രഃ പുരീമാൻ ഭവിതാ തതഃ. 26
മേദഃശിരാഃ ശിവസ്കന്ദോ യജ്ഞശ്രീസ്തത്സുതസ്തതഃ
വിജയസ്തത്സുതോ ഭാവ്യശ്ചന്ദ്രവിജ്ഞഃ സലോമധിഃ. 27
ഏതേ ത്രിംശന്നൃപതയശ്ചത്വാര്യബ്ദശതാനി ച
ഷട്പഞ്ചാശച്ച പൃഥിവീം ഭോക്ഷ്യന്തി കുരുനന്ദന. 28
സപ്താഭീരാ ആവഭൃത്യാ ദശ ഗർദ്ദഭിനോ നൃപാഃ
കങ്കാഃ ഷോഡശ ഭൂപാലാ ഭവിഷ്യന്ത്യതിലോലുപാഃ. 29
തതോ ഽഷ്ടൗ യവനാ ഭാവ്യാശ്ചതുർദ്ദശ തുരുഷ്കകാഃ
ഭൂയോ ദശ ഗുരുണ്ഡാശ്ച മൗനാ ഏകാദശൈവ തു. 30
ഏതേ ഭോക്ഷ്യന്തി പൃഥിവീം ദശവർഷശതാനി ച
നവാധികാം ച നവതിം മൗനാ ഏകാദശ ക്ഷിതിം. 31
ഭോക്ഷ്യന്ത്യബ്ദശതാന്യംഗ ത്രീണി തൈഃ സംസ്ഥിതേ തതഃ
കിലികിലായാം നൃപതയോ ഭൂതനന്ദോ ഽഥ വംഗിരിഃ. 32
ശിശുനന്ദിശ്ച തദ്ഭ്രാതാ യശോനന്ദിഃ പ്രവീരകഃ
ഇത്യേതേ വൈ വർഷശതം ഭവിഷ്യന്ത്യധികാനി ഷട്. 33
തേഷാം ത്രയോദശ സുതാ ഭവിതാരശ്ച ബാഹ്ലികാഃ
പുഷ്പമിത്രോ ഽഥ രാജന്യോ ദുർമ്മിത്രോ ഽസ്യ തഥൈവ ച. 34
ഏകകാലാ ഇമേ ഭൂപാഃ സപ്താന്ധ്രാഃ സപ്ത കോസലാഃ
വിദൂരപതയോ ഭാവ്യാ നിഷധാസ്തത ഏവ ഹി. 35
മാഗധാനാം തു ഭവിതാ വിശ്വസ്ഫൂർജ്ജിഃ പുരഞ്ജയഃ
കരിഷ്യത്യപരോ വർണ്ണാൻ പുളിന്ദയദുമദ്രകാൻ. 36
പ്രജാശ്ചാബ്രഹ്മഭൂയിഷ്ഠാഃ സ്ഥാപയിഷ്യതി ദുർമ്മതിഃ
വീര്യവാൻ ക്ഷത്രമുത്സാദ്യ പത്മവത്യാം സ വൈ പുരി
അനുഗംഗാമാപ്രയാഗം ഗുപ്താം ഭോക്ഷ്യതി മേദിനീം. 37
സൗരാഷ്ട്രാവന്ത്യാഭീരാശ്ച ശൂരാ അർബുദമാളവാഃ
വ്രാത്യാ ദ്വിജാ ഭവിഷ്യന്തി ശൂദ്രപ്രായാ ജനാധിപാഃ. 38
സിന്ധോസ്തടം ചന്ദ്രഭാഗാം കൗന്തീം കാശ്മീരമണ്ഡലം
ഭോക്ഷ്യന്തി ശൂദ്രാ വ്രാത്യാദ്യാ മ്ലേച്ഛാശ്ചാബ്രഹ്മവർച്ചസഃ. 39
തുല്യകാലാ ഇമേ രാജൻ മ്ലേച്ഛപ്രായാശ്ച ഭൂഭൃതഃ
ഏതേ ഽധർമ്മാനൃതപരാഃ ഫൽഗുദാസ്തീവ്രമന്യവഃ. 40
സ്ത്രീബാലഗോദ്വിജഘ്നാശ്ച പരദാരധനാദൃതാഃ
ഉദിതാസ്തമിതപ്രായാ അല്പസത്വാല്പകായുഷഃ. 41
അസംസ്കൃതാഃ ക്രിയാഹീനാ രജസാ തമസാ ഽഽവൃതാഃ
പ്രജാസ്തേ ഭക്ഷയിഷ്യന്തി മ്ലേച്ഛാ രാജന്യരൂപിണഃ. 42
തന്നാഥാസ്തേ ജനപദാസ്തച്ഛീലാചാരവാദിനഃ
അന്യോന്യതോ രാജഭിശ്ച ക്ഷയം യാസ്യന്തി പീഡിതാഃ. 43

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
പ്രഥമോ ഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13550 ദ്വാദശസ്കന്ധേ ശ്ലോകാഃ 43

പിന്നീടു തത്സഹജൻ കൃഷ്ണനാമകൻ
മന്നവനാകുമവന്റെ തനൂജനായ്

ശ്രീശാന്തകർണ്ണനും തൽപുത്രനായ്പ്പൗർണ്ണ–
മാസനുമിങ്ങനെ ലംബോദരാഖ്യനും

പിന്നെച്ചിബിലകൻ പിന്നെ മേഘസ്വാതി–
പിന്നടമാനനനിഷ്ടകർമ്മാവഥ

ഹാലേയസംജ്ഞൻ, തലക, നനന്തരം
ചാലെപ്പുരീഷഭീരുവാഖ്യയിയന്നവൻ

പിന്നെസ്സുനന്ദനൻ പിന്നെച്ചകോരനും
പിന്നീടനഘമൻ പിന്നെശ്ശിവസ്വാതി

പിന്നെയരിന്ദമൻതാനഥ ഗോമതി
പിന്നെപ്പുരീമാനിതിനാമമാളുവോൻ

പിന്നീടു മേദശിരസ്സു ശിവസ്കന്ദൻ
പിന്നെയജ്ഞശ്രീ വിജയാഭിധാനനും

ചന്ദ്രവിജ്ഞാഖ്യൻ സലോമധീയിങ്ങനെ
മന്നവർ മുപ്പതും പുത്രക്രമത്തിനു

പൃഥ്വി നാന്നൂററിയൻപത്താറുവത്സരം
കാത്തു സംരക്ഷിച്ചിടും കുരുനന്ദനാ. 23—29

ആഭീരരാമാവഭൃത്യാഖ്യരേഴപേർ
ഭൂഭൃത്തുകൾ പത്തു ഗർദ്ദഭിമാരഥ

കങ്കർ പതിനാറുപേരീ നൃപർ വിഷ–
യങ്ങളിലത്യന്തലുബ്ധരായ്ത്തീർന്നിടും. 30

പിന്നെ യവനരായേഴു ഭൂപാലരും
പിന്നെത്തുലുക്കർ പതിന്നാലു മന്നരും

പത്തു ഗുരുണ്ഡരും പിന്നെപ്പതിനൊന്നു
പൃഥ്വീപതികൾ മൗനന്മാരുമായിടും. 31

തൊണ്ണൂററിയൊമ്പതോടായിരം വത്സരം
മന്നു മൗനേതരരിബ്ഭൂപർ കാത്തിടും

നൂററിമൂന്നാണ്ടു പതിനൊന്നു മൗനരും
പൃഥ്വി കാക്കും പിന്നെ മററൊരു സംഘവും. 32

ധന്യാ കിലികിലാപത്തനത്തിൽ ഭൂത–
നന്ദനും വംഗിരിയും ശിശുനന്ദിയും

തദ്ഭ്രാതാവാം യശോനന്ദി, പ്രവീരക–
നിബ്ഭൂപതികൾ നൂററാണ്ടു കാത്തിടും. 33

ബാൽഹീകരാം പതിമൂന്നു സുതരവ–
ക്കൊററാദകാരികളായിബ്ഭവിച്ചിടും

പിന്നീടു പുഷ്പമിത്രാഖ്യൻ നൃപനായി
വന്നിടും തൽസുതൻ ദുർമ്മിത്രസംജ്ഞനാം. 34

ഏഴാന്ധ്രർ, കൗശലരേഴും നിഷധരും
വാഴുമപ്പോൾത്താൻ വിദൂരപതികളും. 35

പിന്നെ വിശ്വസ്ഫൂർത്തിയെന്നും പുരഞ്ജയ–
നെന്നുമുണ്ടാം രണ്ടു മാഗധഭൂമിപർ

പിന്നെപ്പുളിന്ദയദുമദ്രകന്മാരെ–
യൊന്നായ് സവർണ്ണരാക്കീടും പുരഞ്ജയൻ. 36

ദുർബ്ബുദ്ധിയാമവൻ ബ്രാഹ്മണാദിത്രിവ–
ർണ്ണോദ്ഭൂതരല്ലാത്തവർക്കൃദ്ധി ചേർത്തിടും

ക്ഷത്രിയവംശം നശിപ്പിച്ചിടും പത്മ–
വത്യാഖ്യയാം പുരി വാണപ്പരാക്രമി

ആ ഗംഗാദ്വാരപ്രയാഗയാം മേദിനി–
യാകെയടക്കിബ്ഭരിച്ചിടുമായവൻ. 37

സൗരാഷ്ട്രശ്ശൂരാർബ്ബുദാവന്തിമാളവാ–
ഭീരാദിരാജ്യങ്ങളിൽ വാണിടും ദ്വിജർ

ശൂദ്രസമരായ് ജനാവലിക്കീശരായ്
വ്രാത്യരായും ഭവിച്ചീടും കുരുദ്വഹാ! 38

സിന്ധുനദീതടം കൗന്തി കാശ്മീരവും
ചന്ദ്രഭാഗാസരിൽപ്രാന്തപ്രദേശവും

ശ്രുത്യാചരണവിഹീനരായ് സംസ്കാര–
മററെഴും മ്ലേച്ഛശൂദ്രാദ്യർ ഭരിച്ചിടും. 39

തുച്ഛവസ്തുക്കൾ കൊടുപ്പോ,രധർമ്മിഷ്ഠർ
മ്ലേച്ഛതുല്യന്മാരനൃതപരായണർ

ഉത്കടക്രോധവശന്മാരുമാമിവ–
രൊക്കെയൊരേകാലമൂഴി പാലിച്ചിടും. 40

പെണ്ണുങ്ങളേയും മഹീസുരന്മാരെയു–
മുണ്ണികളേയും പശുക്കളേയും സമം

ഹിംസിച്ചിടും പരവിത്തദാരങ്ങളെ–
യാശിച്ചിടും ക്ഷണത്തിൽ തുഷ്ടരായിടും

പെട്ടെന്നു കോപിക്കയുംചെയ്യുമായ പ–
രൊട്ടാകെ[1]യല്പസത്ത്വായുസ്സുകളുമാം. 41

സംസ്കാരഹീനരായ് വർണ്ണാശ്രമവൃത്തി
ധിക്കരിപ്പോരായ് രജസ്തമോപൂർണ്ണരായ്

മ്ലേച്ഛരാമിന്നൃപരൂപർ ജനങ്ങളെ
രക്ഷിച്ചിടാതെ ഭക്ഷിച്ചിടും സർവ്വദാ. 42

നാഥരായീടുമവർതൻ പ്രകൃതങ്ങൾ
ചെയ്തികൾ ചൊല്ലുകളൊക്കെയെടുപ്പവർ

തദ്ദേശവാസികളന്യോന്യമോ രാജ–
മർദ്ദനത്താലോ ക്ഷയിച്ചവരും നൃപ. 43

---

1 ബലവും ആയുസ്സും കുറഞ്ഞവർ

# ദ്വിതീയോഽധ്യായഃ

ശ്രീശുക ഉവാച

തതശ്ചാനുദിനം ധർമ്മഃ സത്യം ശൗചം ക്ഷമാ ദയാ
കാലേന ബലിനാ രാജൻ നങ്ക്ഷ്യത്യായുർബ്ബലം സ്മൃതിഃ. 1
വിത്തമേവ കലൗ നൄണാം ജന്മാചാരഗുണോദയഃ
ധർമ്മന്യായവ്യവസ്ഥായാം കാരണം ബലമേവ ഹി. 2
ദാമ്പത്യേഽഭിരുചിർഹേതുർമ്മായൈവ വ്യാവഹാരികേ
സ്ത്രീത്വേ പുംസ്ത്വേ ച ഹി രതിർവിപ്രത്വേ സൂത്രമേവ ഹി. 3
ലിംഗമേവാശ്രമഖ്യാതാവന്യോന്യാപത്തികാരണം
അവൃത്ത്യാ ന്യായദൗർബ്ബല്യം പാണ്ഡിത്യേ ചാപലം വചഃ. 4
അനാഢ്യതൈവാസാധുത്വേ സാധുത്വേ ദംഭ ഏവ തു
സ്വീകാര ഏവ ചോദ്വാഹേ സ്നാനമേവ പ്രസാധനം. 5
ദൂരേ വാര്യയനം തീർത്ഥം ലാവണ്യം കേശധാരണം
ഉദരംഭരതാ സ്വാർത്ഥഃ സത്യത്വേ ധാർഷ്ട്യമേവ ഹി. 6
ദാക്ഷ്യം കുടുംബഭരണം യശോഽർത്ഥേ ധർമ്മസേവനം
ഏവം പ്രജാഭിർദുഷ്ടാഭിരാകീർണ്ണേ ക്ഷിതിമണ്ഡലേ. 7
ബ്രഹ്മവിട്ക്ഷത്രശൂദ്രാണാം യോ ബലീ ഭവിതാ നൃപഃ
പ്രജാ ഹി ലുബ്ധൈ രാജന്യൈർനിർഘൃണൈർദ്ദസ്യുധർമ്മഭിഃ. 8
ആച്ഛിന്നദാരദ്രവിണാ യാസ്യന്തി ഗിരികാനനം
ശാകമൂലാമിഷക്ഷൗദ്രഫലപുഷ്പാഷ്ടിഭോജനാഃ 9
അനാവൃഷ്ട്യാ വിനങ്ക്ഷ്യന്തി ദുർഭിക്ഷകരപീഡിതാഃ
ശീതവാതാതപപ്രാവൃഡ്ഹിമൈരന്യോന്യതഃ പ്രജാഃ. 10
ക്ഷുത്തൃഡ്ഭ്യാം വ്യാധിഭിശ്ചൈവ സന്തപ്സ്യന്തേ ച ചിന്തയാ
ത്രിംശദ്വിംശതിവർഷാണി പരമായുഃ കലൗ നൃണാം. 11
ക്ഷീയമാണേഷു ദേഹേഷു ദേഹിനാം കലിദോഷതഃ
വർണ്ണാശ്രമവതാം ധർമ്മേ നഷ്ടേ വേദപഥേ നൃണാം. 12
പാഖണ്ഡപ്രചുരേ ധർമ്മേ ദസ്യുപ്രായേഷു രാജസു
ചൗര്യാനൃതവൃഥാഹിംസാനാനാവൃത്തിഷു വൈ നൃഷു. 13
ശൂദ്രപ്രായേഷു വർണ്ണേഷു ഛാഗപ്രായാസു ധേനുഷു
ഗൃഹപ്രായേഷ്വാശ്രമേഷു യൗനപ്രായേഷു ബന്ധുഷു. 14
അണുപ്രായാസ്വോഷധീഷു ശമീപ്രായേഷു സ്ഥാസ്നുഷു.
വിദ്യുൽപ്രായേഷു മേഘേഷു ശൂന്യപ്രായേഷു സദ്മസു. 15
ഇത്ഥം കലൗ ഗതപ്രായേ ജനേ തു ഖരധർമ്മിണി
ധർമ്മത്രാണായ സത്ത്വേന ഭഗവാനവതരിഷ്യതി. 16
ചരാചരഗുരോർവിഷ്ണോരീശ്വരസ്യാഖിലാത്മനഃ
ധർമ്മത്രാണായ സാധൂനാം ജന്മ കർമ്മാപനുത്തയേ. 17
ശംഭളഗ്രാമമുഖ്യസ്യ ബ്രാഹ്മണസ്യ മഹാത്മനഃ
ഭവനേ വിഷ്ണുയശസഃ കല്കിഃ പ്രാദുർഭവിഷ്യതി. 18
അശ്വമാശുഗമാരുഹ്യ ദേവദത്തം ജഗൽപതിഃ
അസിനാസാധുദമനമഷ്ടൈശ്വര്യഗുണാന്വിതഃ. 19
വിചരന്നാശുനാ ക്ഷോണ്യാം ഹയേനാപ്രതിമദ്യുതിഃ
നൃപലിംഗച്ഛദോ ദസ്യൂൻ കോടിശോ നിഹനിഷ്യതി. 20
അഥ തേഷാം ഭവിഷ്യന്തി മനാംസി വിശദാനി വൈ
വാസുദേവാംഗരാഗാതിപുണ്യഗന്ധാനിലസ്പൃശാം
പൗരജാനപദാനാം വൈ ഹതേഷ്വഖിലദസ്യുഷു. 21

## അദ്ധ്യായം 2

ശ്രീശുകൻ പറഞ്ഞു

പിന്നെക്കലികാലശക്തിനിമിത്തമാ-
യൊന്നിനൊന്നെന്നും ക്ഷമ, ദയ, സത്യവും
ധർമ്മം, ധൃതി, ബല,മായുസ്സ്,ശൗചവും
ചെമ്മേ കുറഞ്ഞു കുറഞ്ഞുവരും നൃപാ! 1

മർത്ത്യർക്കുജന്മവുമാചാരവുംകൊണ്ടു
സിദ്ധമാകേണ്ടും ഗുണങ്ങൾക്കു കാരണം
വിത്തമെന്നാം, ന്യായധർമ്മങ്ങളാകവേ
ശക്തൻെറഭാഗത്തുതാനെന്നുവന്നിടും. 2

ദാമ്പത്യബന്ധത്തിനന്യോന്യതാല്പര്യ-
സമ്പുഷ്ടിയും ക്രയവിക്രയത്തിൽ പരം
വഞ്ചനയും സ്ത്രീത്വപുംസ്ത്വങ്ങൾരണ്ടിനും
പഞ്ചായുധായോധനനിപുണത്വവും
ബ്രാഹ്മണത്വത്തിനു പൂണുനൂലുംതന്നെ-
യിമ്മന്നിൽ മാനദണ്ഡം കലിയിൽദൃഢം. 3

ആശ്രമനിർണ്ണയത്തിൽ തോൽ ത്രിദണ്ഡാദി-
യുച്ചപദത്തിനു വസ്ത്രഭൂഷാദിയും
ദാനലോപം ന്യായദുർബ്ബലതയ്ക്കും നി-
ദാനമാം പാണ്ഡിതിക്കായിബ്ബഹുക്തിയും. 4

ആഡംബരംതന്നെ യുത്കൃഷ്ടതയ്ക്കുമ-
നാദൃത മാത്രമാം സാധുതയ്ക്കും തഥാ
സ്വീകരണംതാൻ വിവാഹത്തിനും കുളി-
യാകും ശുചിത്വത്തിനും പ്രമാണം നൃപാ! 5

ദൂരജലാശയം തീർത്ഥമായും കേശ-
ധാരണം സൗന്ദര്യമായും വയർപോററൽ
ഉത്കൃഷ്ടമാം പുരുഷാർത്ഥമായും ചതി-
യൊക്കവേ സത്യമായിട്ടും ഗണിച്ചിടും. 6

മർത്ത്യസാമർത്ഥ്യം കുടുംബം ഭരിപ്പതാം
കീർത്തിക്കുവേണ്ടിയാം ധർമ്മസംസേവനം
ഈമട്ടു പാരം ദുഷിക്കും ജനങ്ങളാൽ
ഭൂമണ്ഡലം പരം വ്യാപ്തമായ്ത്തീർന്നിടും.
ബ്രാഹ്മണക്ഷത്രിയ വൈശ്യശൂദ്രർക്കിട-
യ്ക്കിമ്മന്നിടത്തിൽ ബലവാൻ നൃപാലനാം.
ചോരരും നിർദ്ദയന്മാരുമാം മന്നവർ
ഭാര്യമാരേയും ധനസഞ്ചയത്തെയും
ഒന്നായപഹരിച്ചീടുകയാൽ പ്രജാ-
വൃന്ദം ഗിരികാനനങ്ങളണഞ്ഞിടും. 7–8–9

കാലത്തിൽ വർഷമില്ലാതെ ദുർഭിക്ഷത-
മൂലമായ് മൂലഫലങ്ങളോ പൂക്കളോ
അസ്ഥിയോ മാംസമോ തേനോ ദലങ്ങളോ
കിട്ടുന്നവ ഭുജിച്ചും ഭുജിക്കാതെയും
ശീതവാതാതപ പേമാരി മഞ്ഞിവ
ഹേതുവായേവം പരസ്പരമേവരും
രാജകരപീഡിതരായ് നശിക്കുന്നു
രാജൻ! കലികാലമാനുഷരാകവേ. 10

ചിന്തയും പൈദാഹവും വ്യാധിയുംകൊണ്ടു
സന്തപിക്കും കലികാലത്തു മാനവർ
ഇപ്പാരിലന്നൊരിരുപത്തു മുപ്പതി-
ലപ്പുറമാക്കമായുസ്സുമുണ്ടായ്‌വരാ. 11

ദേഹികളെല്ലാം കലിദോഷഹേതുവാൽ
ദേഹം മെലിഞ്ഞു നീളം കുറഞ്ഞുംവരും
വർണ്ണാശ്രമാചാരയുക്തരാം മാനുഷർ-
തന്നുടെ വൈദികധർമ്മം നശിച്ചുപോം. 12

[1]പാഖണ്ഡധർമ്മമധികരിക്കും നൃപ-
രാകെ ദസ്യുപ്രായരായിബ്ഭവിച്ചിടും
കള്ളമസത്യവാദം വൃഥാ ഹിംസതൊ-
ട്ടുള്ള നാനാവിധവൃത്തി വർദ്ധിച്ചിടും. 13

വർണ്ണികൾ ശൂദ്രസമാനരാകും ധേനു-
വൃന്ദങ്ങൾ മേഷസദൃശങ്ങളായ് വരും
മന്ദിരപ്രായമാമാശ്രമം, ബന്ധവ-
മെന്നതു യോനിസംബന്ധപ്രധാനമാം. 14

ഓഷധിജാലമണുപ്രായമാം, മഹാ-
വൃക്ഷങ്ങളെല്ലാം ശമീസമാനങ്ങളാം
മേഘങ്ങളിൽ മിന്നൽ വർദ്ധിച്ചുവന്നീടു,-
മാഗാരമാകവേ ശൂന്യമട്ടായിടും. 15

ഇത്ഥം കലിമൂത്തു മർത്ത്യർ കഴുതകൾ-
മട്ടാകവേ ധർമ്മരക്ഷാർത്ഥമീശ്വരൻ
സത്ത്വരൂപത്തോടവതരിച്ചീടുമി-
പ്പൃഥ്വിതന്നിൽ കലികാലാന്തസന്ധിയിൽ. 16

ഈശ്വരനായിസ്സമസ്തചരാചര-
ദേശികനായഖിലാത്മകനാം ഹരി
കൽക്കിയായ് ധർമ്മസംത്രാണത്തിനും സാധു-
വർഗ്ഗങ്ങൾതൻ ജന്മ[2]കർമ്മക്ഷതിക്കുമായ്
ശംഭലഗ്രാമേശനായ് മഹാത്മാക്കളിൽ
മുൻപനായ് വിഷ്ണുയശസ്സെന്നു പേരെഴും
ധന്യനായീടും മഹീസുരശ്രേഷ്ഠൻെറ
മന്ദിരംതന്നിലവതാരമാന്നിടും. 17–18

നിസ്തുലതേജസ്വിയന്നമഷ്ടൈശ്വര്യ-
യുക്തഗുണങ്ങളിണങ്ങിയും മിന്നിടും
ലോകനാഥൻ ശീഘ്രഗാമിയായ് ദുഷ്ടരെ-
യാകെയടക്കുന്ന ദേവദത്താഖ്യമാം
വാജിമേലേറി ധരണിയെങ്ങും ചുററി
രാജവേഷക്കള്ളരെത്തീർത്തരിഞ്ഞിടും. 19–20

ഏവമരാതിനിരയെയരിഞ്ഞുകൊ-
ണ്ടാ വാസുദേവൻ ചരിച്ചിടുംവേളയിൽ
തദ്ദേഹലേപനപുണ്യഗന്ധാനില-
നേററുപുരഗ്രാമവാസികൾ ശുദ്ധരാം. 21

1. നിരീശ്വരമതം. 2. മോക്ഷം.

തേഷാം പ്രജാവിസർഗ്ഗശ്ച സ്ഥവിഷ്ഠഃ സംഭവിഷ്യതി
വാസുദേവേ ഭഗവതി സത്ത്വമൂർത്തൗ ഹൃദി സ്ഥിതേ. 22
യദാവതീർണ്ണോ ഭഗവാൻ കല്ക്കിർധർമ്മപതിർഹരിഃ
കൃതം ഭവിഷ്യതി തദാ പ്രജാസൂതിശ്ച സാത്ത്വികീ. 23
യദാ ചന്ദ്രശ്ച സൂര്യശ്ച തഥാ തിഷ്യബൃഹസ്പതീ
ഏകരാശൗ സമേഷ്യന്തി തദാ ഭവതി തൽ കൃതം. 24
യേഽതീതാ വർത്തമാനാ യേ ഭവിഷ്യന്തി ച പാർത്ഥിവാഃ
തേ ത ഉദ്ദേശതഃ പ്രോക്താ വംശീയാഃ സോമസൂര്യയോഃ. 25
ആരഭ്യ ഭവതോ ജന്മ യാവന്നന്ദാഭിഷേചനം
ഏതദ്വർഷസഹസ്രം തു ശതം പഞ്ചദശോത്തരം. 26
സപ്തർഷീണാം തു യൗ പൂർവ്വൗ ദൃശ്യേതേ ഉദിതൗ ദിവി
തയോസ്തു മദ്ധ്യേ നക്ഷത്രം ദൃശ്യതേ യൽ സമം നിശി. 27
തേനൈത ഋഷയോ യുക്താസ്തിഷ്ഠന്ത്യബ്ദശതം നൃണാം
തേ ത്വദീയേ ദ്വിജാഃ കാലേ അധുനാ ചാശ്രിതാ മഘാഃ. 28
വിഷ്ണോർഭഗവതോ ഭാനുഃ കൃഷ്ണാഖ്യോഽസൗ ദിവം ഗതഃ
തദാവിശൽ കലിർല്ലോകം പാപേ യദ്രമതേ ജനഃ. 29
യാവൽ സ പാദപത്മാഭ്യാം സ്പൃശന്നാസ്തേ രമാപതിഃ
താവൽ കലിർവൈ പൃഥിവീം പരാക്രാന്തും ന ചാശകൽ. 30
യദാ ദേവർഷയഃ സപ്ത മഘാസു വിചരന്തി ഹി
തദാ പ്രവൃത്തസ്തു കലിർദ്വാദശാബ്ദശതാത്മകഃ 31
യദാ മഘാഭ്യോ യാസ്യന്തി പൂർവ്വാഷാഢാം മഹർഷയഃ
തദാ നന്ദാൽ പ്രഭൃത്യേഷ കലിർവൃദ്ധിം ഗമിഷ്യതി. 32
യസ്മിൻ കൃഷ്ണോ ദിവം യാതസ്തസ്മിന്നേവ തദാഹനി
പ്രതിപന്നം കലിയുഗമിതി പ്രാഹുഃ പുരാവിദഃ. 33
ദിവ്യാബ്ദാനാം സഹസ്രാന്തേ ചതുർത്ഥേ തു പുനഃ കൃതം
ഭവിഷ്യതി യദാ നൄണാം മന ആത്മപ്രകാശകം. 34
ഇത്യേഷ മാനവോ വംശോ യഥാ സംഖ്യായതേ ഭുവി
തഥാ വിട്ശൂദ്രവിപ്രാണാം താസ്താ ജ്ഞേയാ യുഗേ യുഗേ. 35
ഏതേഷാം നാമലിംഗാനാം പുരുഷാണാം മഹാത്മനാം
കഥാമാത്രാവശിഷ്ടാനാം കീർത്തിരേവ സ്ഥിതാ ഭുവി. 36
ദേവാപിഃ ശന്തനോർഭ്രാതാ മരുശ്ചേക്ഷ്വാകുവംശജഃ
കലാപഗ്രാമ ആസാതേ മഹായോഗബലാന്വിതൗ. 37
താവിഹൈത്യ കലേരന്തേ വാസുദേവാനുശിക്ഷിതൗ
വർണ്ണാശ്രമയുതം ധർമ്മം പൂർവ്വവൽ പ്രഥയിഷ്യതഃ 38
കൃതം ത്രേതാ ദ്വാപരം ച കലിശ്ചേതി ചതുർയ്യുഗം
അനേന ക്രമയോഗേന ഭുവി പ്രാണിഷു വർത്തതേ. 39
രാജന്നേതേ മയാ പ്രോക്താ നരദേവാസ്തഥാപരേ
ഭൂമൗ മമത്വം കൃത്വാന്തേ ഹിത്വേമാം നിധനം ഗതാഃ. 40
കൃമിവിഡ്ഭസ്മസംജ്ഞാന്തേ രാജനാമ്നോഽപി യസ്യ ച
ഭൂതധ്രുക് തൽകൃതേ സ്വാർത്ഥം കിം വേദ നിരയോ യതഃ. 41
കഥം സേയമഖണ്ഡാ ഭൂഃ പൂർവ്വൈർമ്മേ പുരുഷൈർധൃതാ
മൽപുത്രസ്യ ച പൗത്രസ്യ മൽപൂർവ്വാ വംശജസ്യ വാ. 42
തേജോഽബന്നമയം കായം ഗൃഹീത്വാത്മതയാബുധാഃ
മഹീം മമതയാ ചോഭൗ ഹിത്വാന്തേഽദർശനം ഗതാഃ. 43

സത്യസ്വരൂപൻ ഭഗവാനെയെപ്പൊഴും
ഹൃത്തിൽ പ്രതിഷ്ഠിച്ചിരിക്കുമവർക്കഥ
സന്തതിവർഗ്ഗമടിക്കടിയേറ്റുമൊ-
രന്തരമെന്നിയേ വർദ്ധിച്ചുവന്നിടും. 22

ധർമ്മസംരക്ഷകനാം ഭഗവാൻ ഹരി-
യിമ്മന്നിലെപ്പോളവതരിച്ചീടുമോ
അപ്പോൾക്കൃതയുഗാരംഭമാമന്നതൊ-
ട്ടുത്ഭവിക്കും സത്ത്വപൂർണ്ണപ്രജോച്ചയം. 23

ചന്ദ്രനും സൂര്യനും പൂയവും വ്യാഴവു-
മൊന്നിച്ചൊരു രാശിയിൽ പ്രവേശിക്കവേ
ശോഭനമായ കൃതയുഗം ഭൂമിയിൽ
ഭൂപതേ! എത്തിടും ഭൂതകാലത്തിലും
വർത്തമാനത്തിലും ഭാവിയിലും സോമ-
മാർത്താണ്ഡവംശജരായ ഭൂപാലരെ
എല്ലാവരേയും മുറയ്ക്കു ഭവാനോടു
ചൊല്ലിനേൻ സംക്ഷേപമായ്ക്കുരു-
പുംഗവാ! 24–25

താവകജന്മംമുതൽക്കു നന്ദാഭിഷേ-
കാവധിസംവത്സരമിത്രയെന്നതും
ഹേ രാജമൗലേ! പരിഗണിച്ചിട്ടുണ്ടു-
തോരായിരത്തി നൂററിപ്പതിനഞ്ചുതാൻ. 26

സപ്തർഷിമാരിലാകാശത്തിലാദ്യമായ്
പ്രത്യക്ഷമാകും പുലഹക്രതുക്കൾതൻ-
മധ്യം സമരേഖയിലൊരുതാരകം
മർത്ത്യശതാബ്ദം ലസിക്കുന്ന രാത്രിയിൽ. 27

ആ ദ്വിജന്മാക്കിടയ്ക്കിപ്പോൾ ഭവത്കാലത്തു
വർത്തിപ്പതു മകനക്ഷത്രമാം നൃപാ! 28

വിഷ്ണുഭഗവത്പ്രകാശസ്വരൂപമാം
കൃഷ്ണൻതിരുവടിയെപ്പോൾ മറഞ്ഞുവോ
അപ്പോൾ ജനങ്ങളെപ്പാപത്തിലാഴ്ത്തുവാൻ
കെല്പേറിടും കലിവന്നു ബാധിച്ചിതു. 29

പൃഥ്വിയെ ലക്ഷ്മീമണാളപാദാംബുജ-
മുദ്ര പതിഞ്ഞു ലസിച്ചകാലംവരെ
ദുഷ്ടൻ കലിക്കു കടന്നാക്രമിക്കുവാ-
നൊട്ടും കരുത്തു കലരാതിരുന്നിതേ. 30

ദേവർഷികളേഴുപേരും മകത്തൊടും
ദ്യോവിൽച്ചരിച്ചുതുടങ്ങിയ നാൾമുതൽ
ആയിരത്തോടിരുനൂറു ദിവ്യാബ്ദങ്ങ-
ളായുസ്സെഴും കലിപീഡ തുടങ്ങിനാൻ. 31

സപ്തർഷികൾ മകം വിട്ടു പൂരാടത്തൊ-
ടൊത്തു ചരിക്കുമന്നന്നുകാലംമുതൽ
ഇക്കലി,യേററമഭിവൃദ്ധമായ് ക്ഷണം
മുക്കുമധർമ്മത്തിലിദ്ധരാമണ്ഡലം. 32

കൃഷ്ണൻ സ്വധാമം ഗമിക്കെ ക്രിയാബലം
ചേർന്നു കലിക്കെന്നഭിജ്ഞരോതുന്നിതു. 33

ദിവ്യസഹസ്രവർഷാവസാനത്തിലീ-
യുർവ്വിയിലന്ത്യയുഗം കഴിഞ്ഞീടവേ
മർത്ത്യചിത്താത്മപ്രകാശകമായുട-
നെത്തും കൃതയുഗം ധർമ്മവിവർദ്ധനം. 34

ഇമ്മനുവംശ്യഭൂപാലകാവസ്ഥക-
ളെമ്മട്ടിവിടെക്കഥിതമായോ നൃപാ!
ഓരോ യുഗത്തിലും വൈശ്യശൂദ്രദ്വിജ-
ന്മാരുടെ രീതിയുമാവിധംതന്നെയാം. 35

നാമചിഹ്നങ്ങളും മാഹാത്മ്യവും ചേർന്ന
ഭൂമിപന്മാർ കഥാമാത്രരായീടിലും
ഇന്നുമവരുടെ കീർത്തിയൊന്നിപ്പ്ഭൂമി-
തന്നിൽ നിലനിന്നിടുന്നു മഹീപതേ! 36

ശന്തനു ഭ്രാതാവു ദേവാപി മേദിനീ
കാന്തനാമിക്ഷ്വാകുവിൻ വംശജൻ മരു
എന്നിവർ യോഗബലത്താൽ വസിക്കുന്നി-
തിന്നും കലാപമാം ഗ്രാമത്തിൽ മന്നവാ! 37

വാസുദേവോപദേശത്തെ മാനിച്ചവ-
രാശു കലിയുഗാന്ത്യത്തിലിങ്ങെത്തിടും
വർണ്ണാശ്രമാന്വിതമായിടും ധർമ്മത്തെ-
നന്നായി മുമ്മട്ടിലുയിർപ്പിത്തിടും. 38

പ്രാണിവൃന്ദത്തെയധർമ്മധർമ്മങ്ങളി-
ലൂനമെന്യേ പ്രവർത്തിപ്പിച്ചുകൊണ്ടിഹ
എന്നും കൃതം, ത്രേത,ദ്വാപരയും കലി-
യെന്ന മുറയ്ക്കീ യുഗങ്ങൾ തുടർന്നിടും. 39

ഇച്ചൊന്ന ഭൂപരുമന്യരും ഭൂമിയിൽ
വാച്ച മമത്വത്തൊടും ധരവിട്ടിതേ. 40

ആ രാജനാമം വഹിച്ച മെയ്യും കൃമി
ചാരം മലമീവിധം പല പേരിലായ്
അത്തരം ദേഹം ഭരിപ്പാൻ ജനം ജന്തു-
വിദ്രോഹമാചരിക്കുന്നു തന്മൂലമായ്
ഹന്ത! നരകത്തിൽ വീഴുന്നിതായവർ
സ്വന്തകാര്യത്തെയശേഷമോരാതെതാൻ. 41

മത്പൂർവ്വികന്മാർ ഭരിച്ചോരഖണ്ഡമാ-
മിപ്പ്ഭൂവുറപ്പായെനിക്കു ലഭിച്ചപോൽ
മല്പുത്രപൗത്രപരമ്പരയ്ക്കും നില-
നില്പാനുപായമെന്തെന്നു ചിന്തിപ്പുതേ. 42

വഹ്നിജലാന്നപരിണാമമാം തനു-
തന്നെയാം താനെന്നു തെററിദ്ധരിക്കയും
മന്നിൽ മമതയുറയ്ക്കുകയും ചെയ്തജ്ഞർ
പിന്നെ രണ്ടും സന്ത്യജിച്ചു ചാവുന്നിതേ. 43

യേ യേ ഭൂപതയോ രാജൻ ഭുഞ്ജന്തി ഭുവമോജസാ
കാലേന തേ കൃതാഃ സർവ്വേ കഥാമാത്രാഃ കഥാസു ച. 44

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
ദ്വിതീയോഽധ്യായഃ

ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13594 ദ്വാദശസ്കന്ധേ ശ്ലോകാഃ 87

---

## തൃതീയോഽധ്യായഃ

ശ്രീശുക ഉവാച

ദൃഷ്ട്വാഽഽത്മനി ജയേ വ്യഗ്രാൻ നൃപാൻ ഹസതി ഭൂരിയം
അഹോ മാ വിജിഗീഷന്തി മൃത്യോഃ ക്രീഡനകാ നൃപാഃ. 1
കാമ ഏഷ നരേന്ദ്രാണാം മോഘഃ സ്യാദ്വിദുഷാമപി
യേന ഫേനോപമേ പിണ്ഡേ യേഽതിവിശ്രംഭിതാ നൃപഃ. 2
പൂർവ്വം നിർജ്ജിത്യ ഷഡ്വർഗ്ഗം ജേഷ്യാമോ രാജമന്ത്രിണഃ
തതഃ സചിവപൗരാപ്തകരീന്ദ്രാനസ്യ കണ്ടകാൻ. 3
ഏവം ക്രമേണ ജേഷ്യാമഃ പൃഥ്വീം സാഗരമേഖലാം
ഇത്യാശാബദ്ധഹൃദയാ ന പശ്യന്ത്യന്തികേഽന്തകം. 4
സമുദ്രാവരണാം ജിത്വാ മാം വിശന്ത്യബ്ധിമോജസാ
കിയദാത്മജയസ്യൈതന്മുക്തിരാത്മജയേ ഫലം. 5
യാം വിസൃജ്യൈവ മനവസ്തത്സുതാശ്ച കുരൂദ്വഹ
ഗതാ യഥാഗതം യുദ്ധേ താം മാം ജേഷ്യന്ത്യബുദ്ധയഃ. 6
മത്കൃതേ പിതൃപുത്രാണാം ഭ്രാതൄണാം ചാപി വിഗ്രഹഃ
ജായതേ ഹ്യസതാം രാജ്യേ മമതാബദ്ധചേതസാം. 7
മമൈവേയം മഹീ കൃത്സ്നാ ന തേ മൂഢേതി വാദിനഃ
സ്പർദ്ധമാനാ മിഥോ ഘ്നന്തി മ്രിയന്തേ മത്കൃതേ നൃപാഃ. 8
പൃഥുഃ പുരൂരവാ ഗാധിർന്നഹുഷോ ഭരതോഽർജ്ജുനഃ
മാന്ധാതാ സഗരോ രാമഃ ഖട്വാംഗോ ധുന്ധുഹാ രഘുഃ. 9
തൃണബിന്ദുര്യയാതിശ്ച ശര്യാതിഃ ശന്തനുർഗ്ഗയഃ
ഭഗീരഥഃ കുവലയാശ്വഃ കകുൽസ്ഥോ നൈഷധോ നൃഗഃ. 10
ഹിരണ്യകശിപുർവ്വൃത്രോ രാവണോ ലോകരാവണഃ
നമുചിഃ ശംബരോ ഭൗമോ ഹിരണ്യാക്ഷോഽഥ താരകഃ. 11
അന്യേ ച ബഹവോ ദൈത്യാ രാജാനോ യേ മഹേശ്വരാഃ
സർവ്വേ സർവ്വവിദഃ ശൂരാഃ സർവ്വേ സർവ്വജിതോ ജിതാഃ. 12
മമതാം മയ്യവർത്തന്ത കൃത്വോച്ചൈർമ്മർത്ത്യധർമ്മിണഃ
കഥാവശേഷാഃ കാലേന ഹ്യകൃതാർത്ഥാഃ കൃതാ വിഭോ. 13

കഥാ ഇമാസ്തേ കഥിതാ മഹീയസാം
വിതായ ലോകേഷു യശഃ പരേയുഷാം
വിജ്ഞാനവൈരാഗ്യവിവക്ഷയാ വിഭോ
വചോവിഭൂതീർന്ന തു പാരമാർത്ഥ്യം.
യസ്ത്തൂത്തമശ്ലോകഗുണാനുവാദഃ
സംഗീയതേഽഭീക്ഷ്ണമമംഗലഘ്നഃ
തമേവ നിത്യം ശൃണുയാദഭീക്ഷ്ണം
കൃഷ്ണേഽമലാം ഭക്തിമഭീപ്സമാനഃ. 15

രാജോവാച

കേനോപായേന ഭഗവൻ കലേർദോഷാൻ കലൗ ജനാഃ
വിധമിഷ്യന്ത്യുപചിതാംസ്തന്മേ ബ്രൂഹി യഥാ മുനേ. 16

വീര്യത്തിനാൽ ഭൂവടക്കി വാഴും നൃപ–
വീരരെക്കാലം കഥാമാത്രരാക്കിടും. 44

## അദ്ധ്യായം 3

ശ്രീശുകൻ പറഞ്ഞു

തന്നെജ്ജയിക്കുവാൻ വ്യഗ്രതയാന്നിടും
മന്നരെ വീക്ഷിച്ചു ഭൂമി ഹസിപ്പിതേ.

കാലക്കളിക്കോപ്പുകളിവരെന്നെ വെ–
ന്നാളാൻ പെടുന്നപാടെന്തിതു കഷ്ടമേ! 1

തണ്ണീരിലെ നുരയ്ക്കൊപ്പമാമീമാംസ–
പിണ്ഡത്തിലുററ വിശ്വാസമാന്നോരിവർ

പണ്ഡിതരാകിലുമീയിച്ഛ നിർവഹി–
ച്ചെന്നും സുഖിച്ചിങ്ങിരുന്നിടാമെന്നതോ? 2

ഒന്നാമതാറിന്ദ്രിയങ്ങളേയും വെന്നു
പിന്നെ സ്വശത്രുമഹീപതിമാരെയും

തന്മന്ത്രിപൗരാപ്ത ഘോരമാതംഗാദി–
തമ്മെയും വെന്നാഴികാഞ്ചിയാമൂഴിയെ

കീഴടക്കാമെന്നു ഭാവിച്ചിരിക്കുമീ–
യൂഴിപർ കാണാ സമീപസ്ഥമൃത്യുവെ. 3–4

അബ്ധിപരീതയാമെന്നെ വെന്നീടിലും
തൃപ്തരാകാതെ ബലാൽ സമുദ്രത്തെയും

ബാധിപ്പൂ നിഷ്ഫലം ചിത്തജയത്തിനി–
ത്തേതുമാകാ തത്ഫലം മുക്തിയല്ലയോ. 5

ആദ്യമനുക്കളും തത്പുത്രരുമെന്നെ–
വിട്ടിട്ടു വന്നതുപോലെ താൻ പോയിതേ

അത്ര മാഹാത്മ്യമെഴുമെന്നെയീ മൂഢ–
ബുദ്ധികൾ യുദ്ധത്തിൽ വെല്ലാൻ
കൊതിപ്പുതേ. 6

രാജ്യമമത്വമുറച്ച ദുർബ്ബുദ്ധികൾ
മജ്ജയാത്ഥം ജനകൻ സുതൻ സോദരൻ

എന്നിവരോടുപോലും മഹാഘോരമാം
ജന്യംതുടരുന്നു വൈരാനുബദ്ധരായ്. 7

എൻെറയാണിബ്ഭൂമിയാകെയൊരല്പവും
നിൻെറയല്ലെന്നു പറഞ്ഞു പരസ്പരം

ശുണ്ഠിപിടിച്ചു ഞാൻമൂലമായ് ഭൂമിപർ
ശണ്ഠതുടന്നങ്ങൊടുവൊടുങ്ങുന്നഹോ! 8

കീർത്തനീയൻ ഭരതൻ പൃഥു ഗാധിയും
കാത്തവീര്യാജ്ജുനൻ രാമൻ കകുൽസ്ഥനും

ധുന്ധുഹാശര്യാതിഖട്വാംഗനൈഷധർ
ശന്തനു മാന്ധാതൃനാമകനും ഗയൻ

പിന്നപ്പുരൂരവസ്സും സഗരൻ തൃണ–
വിന്ദു ഭഗീരഥനും നഹുഷൻ നൃഗൻ.

മന്നൻ യയാതി കുവലയാശ്വൻ രഘു–
വെന്നിവരും [1]ലോകരാവണൻ രാവണൻ

വൃത്രൻ ഹിരണ്യകശിപു, നമുചിയു–
മത്ര ഭൗമൻ ശംബരൻ ഹിരണ്യാക്ഷനും

താരകനും മററു ഭൂപാലരും ബഹു–
ശൂരരായ് സവ്വശാസ്ത്രത്തിലും വിജ്ഞരായ്

എല്ലാം ജയിച്ചവരായ് മറെറാരുത്തരും
വെല്ലാത്ത മററുള്ള ദൈത്യഭൂപാലരും

എന്നിൽ മമത്വമിയന്ന കൃതാത്മരായ്–
ത്തന്നെ മരിച്ചിതു മർത്ത്യധമ്മത്തിനാൽ. 9–13

ലോകമാകെക്കീത്തി ചാത്തി മരിച്ചൊരി–
ബ്ഭൂകാന്തരാം മഹാന്മാർതൻ കഥകളെ

ജ്ഞാനവൈരാഗ്യവിവക്ഷ നിമിത്തമായ്
ഞാനങ്ങയോടരുളീടിനേനീവിധം

എന്നാലിതു വാഗ്വിലാസമാമെന്നേ ഭവാ–
നെണ്ണേണ്ടു തത്ത്വസംബന്ധിയല്ലായ്കയാൽ. 14

എല്ലാത്തരമശുഭങ്ങളും പോക്കിടും
മല്ലാരിതൻ ഗുണവൃത്തം സുജനങ്ങൾ

പാടുന്നു നിത്യം ഹരിഭക്തിയിലാശ
കൂടുവോനെന്നുമതു തന്നെ കേൾക്കണം. 15

രാജാവു പറഞ്ഞു

ഇക്കലികാലത്തയേ ഭഗവൻ! ജന–
മുൽക്കടമാം കലിബാധയകററുവാൻ

എന്തൊരുപായമാണാചരിക്കേണ്ടതെ–
ന്നന്തരമെന്യേയരുൾചെയ്തിടേണമേ. 16

1 ലോകത്തെ ഭയപ്പെടുത്തുന്നവൻ

യുഗാനി യുഗധർമ്മാംശ്ച മാനം പ്രളയകല്പയോഃ
കാലസ്യേശ്വരരൂപസ്യ ഗതിം വിഷ്ണോർമ്മഹാത്മനഃ. 17

ശ്രീശുക ഉവാച

കൃതേ പ്രവർത്തതേ ധർമ്മശ്ചതുഷ്പാത്തജ്ജനൈർധൃതഃ
സത്യം ദയാ തപോ ദാനമിതി പാദാ വിഭോർനൃപ. 18
സന്തുഷ്ടാഃ കരുണാ മൈത്രാഃ ശാന്താ ദാന്താസ്തിതിക്ഷവഃ
ആത്മാരാമാഃ സമദൃശഃ പ്രായശഃ ശ്രമണാ ജനാഃ. 19
ത്രേതായാം ധർമ്മപാദാനാം തുര്യാംശോ ഹീയതേ ശനൈഃ
അധർമ്മപാദൈരനൃതഹിംസാസന്തോഷവിഗ്രഹൈഃ. 20
തദാ ക്രിയാതപോനിഷ്ഠാ നാതിഹിംസ്രാ ന ലമ്പടാഃ
ത്രൈവർഗ്ഗികാസ്ത്രയീവൃദ്ധാ വർണ്ണാ ബ്രഹ്മോത്തരാ നൃപ. 21
തപഃസത്യദയാദാനേഷ്വർദ്ധം ഹ്രസതി ദ്വാപരേ
ഹിംസാ തുഷ്ട്യനൃതദ്വേഷൈർദ്ധർമ്മസ്യാധർമ്മലക്ഷണൈഃ. 22
യശസ്വിനോ മഹാശീലാഃ സ്വാധ്യായാധ്യയനേ രതാഃ
ആഢ്യാഃ കുടുംബിനോ ഹൃഷ്ടാ വർണ്ണാഃ ക്ഷത്രദ്വിജോത്തരാഃ. 23
കലൗ തു ധർമ്മഹേതൂനാം തുര്യാംശോഽധർമ്മഹേതുഭിഃ
ഏധമാനൈഃ ക്ഷീയമാണോ ഹ്യന്തേ സോഽപി വിനങ്ക്ഷ്യതി 24
തസ്മിംല്ലുബ്ധാ ദുരാചാരാ നിർദ്ദയാഃ ശുഷ്കവൈരിണഃ
ദുർഭഗാ ഭൂരിതർഷാശ്ച ശൂദ്രദാശോത്തരാഃ പ്രജാഃ. 25
സത്ത്വം രജസ്തമ ഇതി ദൃശ്യന്തേ പുരുഷേ ഗുണാഃ
കാലസഞ്ചോദിതാസ്തേ വൈ പരിവർത്തന്ത ആത്മനി. 26
പ്രഭവന്തി യദാ സത്ത്വേ മനോബുദ്ധീന്ദ്രിയാണി ച
തദാ കൃതയുഗം വിദ്യാൽ ജ്ഞാനേ തപസി യദ്രുചിഃ. 27
യദാ ധർമ്മാർത്ഥകാമേഷു ഭക്തിർഭവതി ദേഹിനാം
തദാ ത്രേതാ രജോവൃത്തിരിതി ജാനീഹി ബുദ്ധിമൻ. 28
യദാ ലോഭസ്ത്വസന്തോഷോ മാനോ ദംഭോഽഥ മത്സരഃ
കർമ്മണാം ചാപി കാമ്യാനാം ദ്വാപരം തദ്രജസ്തമഃ. 29
യദാ മായാനൃതം തന്ദ്രാ നിദ്രാ ഹിംസാ വിഷാദനം
ശോകോ മോഹോ ഭയം ദൈന്യം സ കലിസ്താമസഃ സ്മൃതഃ. 30
യസ്മാൽ ക്ഷുദ്രദൃശോ മർത്ത്യാഃ ക്ഷുദ്രഭാഗ്യാ മഹാശനാഃ
കാമിനോ വിത്തഹീനാശ്ച സ്വൈരിണ്യശ്ച സ്ത്രിയോഽസതീഃ. 31
ദസ്യൂൽകൃഷ്ടാ ജനപദാ വേദാഃ പാഖണ്ഡദൂഷിതാഃ
രാജാനശ്ച പ്രജാഭക്ഷാഃ ശിശ്നോദരപരാ ദ്വിജാഃ. 32
അവ്രതാ വടവോഽശൗചാ ഭിക്ഷവശ്ച കുടുംബിനഃ
തപസ്വിനോ ഗ്രാമവാസാ ന്യാസിനോഽത്യർത്ഥലോലുപാഃ. 33
ഹ്രസ്വകായാ മഹാഹാരാ ഭൂര്യപത്യാ ഗതഹ്രിയഃ
ശശ്വൽകടുകഭാഷിണ്യശ്ചൗര്യമായോരുസാഹസാഃ. 34
പണയിഷ്യന്തി വൈ ക്ഷുദ്രാഃ കിരാടാഃ കൂടകാരിണഃ
അനാപദ്യപി മംസ്യന്തേ വാർത്താം സാധു ജുഗുപ്സിതാം. 35
പതിം ത്യക്ഷ്യന്തി നിർദ്രവ്യം ഭൃത്യാ അപ്യഖിലോത്തമം
ഭൃത്യം വിപന്നം പതയഃ കൗലം ഗാശ്ചാപയസ്വിനീഃ. 36
പിതൃഭ്രാതൃസുഹൃജ്ജ്ഞാതീൻ ഹിത്വാ സൗരതസൗഹൃദാഃ
നനാന്ദൃസ്യാലസംവാദാ ദീനാഃ സ്ത്രൈണാഃ കലൗ നരാഃ. 37
ശൂദ്രാഃ പ്രതിഗ്രഹീഷ്യന്തി തപോവേഷോപജീവിനഃ
ധർമ്മം വക്ഷ്യന്ത്യധർമ്മജ്ഞാ അധിരുഹ്യോത്തമാസനം. 38

സർവ്വം നിയന്ത്രിച്ചിടും കാലരൂപനായ്
സർവ്വേശ്വരനാം ഹരിതൻ ഗതിയെയും
കല്പപ്രളയമാനങ്ങൾ യുഗങ്ങളും
കല്പിക്കണം യുഗധർമ്മങ്ങളും ഭവാൻ. 17

ശ്രീശുകൻ പറഞ്ഞു

സത്യം കരുണ തപോവൃത്തി, ദാനമെ-
ന്നിത്തരം നാലു പാദങ്ങളുമൊത്തുതാൻ
ധർമ്മം കൃതയുഗത്തിൽ പ്രവർത്തിച്ചിടും
നന്മട്ടതന്നു നിലനിറുത്തും ജനം. 18
സന്തുഷ്ടരും കൃപാലുക്കളും [1]മൈത്രരും
ശാന്തരാത്മാരാമരായവർ ദാന്തരും
തുല്യദുഃഖം സഹിച്ചീടും സ്വഭാവവു-
മുള്ളവരും ശ്രമിപ്പോരുമാം മിക്കതും. 19
ത്രേതയിൽ ധർമ്മപാദങ്ങളിൽ നാലൊന്നു
ഭൂതലത്തിൽ മെല്ലെമെല്ലെക്കുറഞ്ഞിടും
കള്ളമസന്തുഷ്ടി, വിഗ്രഹം, ഹിംസയെ-
ന്നുള്ളോരധർമ്മപാദങ്ങൾ കടന്നിടും. 20
അപ്പോൾ ജനങ്ങൾ ക്രിയാതപോനിഷ്ഠരു-
മല്പേതരഹിംസ ചെയ്യാത്തവരുമാം
ത്രൈവർഗ്ഗികരുമലമ്പടരും ത്രയീ-
പ്രാവീണ്യരും ഭൂരിപക്ഷദ്വിജരുമാം. 21
സത്യതപോദയാദാനങ്ങളും [2]ധർമ്മ-
വസ്തുക്കൾ പാതി പോം ദ്വാപരയിൽത്തദാ
കള്ളമസന്തുഷ്ടി ഹിംസ വിദ്വേഷമെ-
ന്നുള്ളോരധർമ്മപാദങ്ങൾ കടന്നിടും 22
ആഢ്യരായാഗമാഭ്യാസനിഷ്ണാതരായ്
ഹൃഷ്ടരായ് ക്ഷത്രദ്വിജോത്തരവർണ്ണരായ്
കീർത്തിമാന്മാരായ് സുശീലരായ്ക്കുടും-
ബസ്ഥരുമായ്ബ്ഭവിച്ചിടും മാനുഷർ. 23
എന്നാൽ കലിയിലോ ധർമ്മപാദങ്ങളി-
ലൊന്നുമാത്രമവശേഷിച്ചിടും നൃപാ!
അന്ത്യമതും വൃദ്ധിതാധർമ്മഹേതുക്കൾ-
കൊണ്ടു കുറഞ്ഞുകുറഞ്ഞു നശിച്ചുപോം. 24
ലുബ്ധരും നിർദ്ദയരും ദുരാചാരരു-
മത്യാഗ്രഹികളും ദുർഭഗരും പരം
ശുഷ്കഹേതുക്കളാൽ വൈരാനുബദ്ധരും
മുക്കവമുഖ്യരും ശൂദ്രരുമാം ജനം. 25
സത്ത്വം രജസ്സു തമസ്സിഗ്ഗുണത്രയം
മർത്ത്യനിൽക്കാണപ്പെടുന്നു, കാലത്തിനാൽ
പ്രേരിതമായ്ത്തന്മനസ്സിലിതു യുഗം-
തോറും പരിവർത്തനം ചെയ്തിടുന്നിതേ. 26
സത്ത്വഗുണത്തിലാ ബുദ്ധീന്ദ്രിയങ്ങളും
ചിത്തവുമെപ്പോൾ പരം പ്രകാശിച്ചിടും
എപ്പൊഴാം ജ്ഞാനതപോരുചിയുണ്ടാവ-
തപ്പോൾ കൃതയുഗമെന്നു ധരിക്കണം. 27
എപ്പൊഴാം ധർമ്മാർത്ഥകാമങ്ങളിൽപ്പരം
തല്പരരാകുന്നു ദേഹികളാകവേ
അപ്പോൾ രജോവൃത്തിയുക്തയാം ത്രേതയെ-
ന്നുറപ്പൂവിൽ നേരേ ധരിക്ക മഹാപതേ! 28
മാന,മസന്തുഷ്ടി, ലോഭദംഭങ്ങള-
ന്യൂനമായ്ക്കാമ്യകർമ്മങ്ങളിൽ ശ്രദ്ധയും
ദർശിപ്പതെക്കാലമന്നു രജസ്തമോ-
മിശ്രമാകും ദ്വാപരയുഗമാണു കേൾ. 29
അത്ത,ലനൃത,മാലസ്യം, പൊളിചൊല്ലു
നിദ്ര, മോഹം, ഹിംസ, ഭീതി, വിഷാദവും
ദൈന്യവും ലോകത്തു സുവ്യക്തമാവതെ-
ന്നന്നു തമഃപ്രധാനം കലികാലമാം. 30
മാനവരന്നാളിൽ നിർദ്ധനരും ഭാഗ്യ-
ഹീനരും ക്ഷുദ്രദൃക്കാർന്നവരും പരം
ഭൂരിഭോക്താക്കളും കാമികളും സ്ത്രീകൾ
ജാരരെത്തേടുന്ന പുംശ്ചലിമാരുമാം. 31
നാട്ടിലെല്ലാം ചോരർ മുഖ്യരാമാഗമ-
മൊട്ടുക്കു പാഷണ്ഡദൂഷിതമായിടും
ഭൂസുരർ ശിശ്നോദരാസക്തരാം ധരാ-
വാസവരെല്ലാം പ്രജാഭക്ഷരായിടും. 32
ശൗചവിഹീനരായവ്രതരാം വടു-
രാശി, കുടുംബികൾ തെണ്ടിനടന്നിടും
താപസന്മാർ ഗ്രാമവാസികളാമർത്ഥ-
ലാഭവിലോലരാം സന്യാസിമാരുമേ. 33
ഹ്രസ്വാംഗരായ് മഹാഭക്ഷകരായ് ലജ്ജ
നിശ്ശേഷമററവരായ്ബ്ബഹുപുത്രരായ്
അപ്രിയം ചൊല്ലുവോരായ് ചൗര്യസാഹസ-
നിർഭരമായായുതരാം വധൂടികൾ
നീചരായിക്കൂടകർമ്മികളായ് വണി-
ഗ്രാശി നടത്തും ക്രയവിക്രയങ്ങളെ
നിന്ദിതവൃത്തിയനാപത്തിലും സാധു-
വെന്നുതാനന്നും കലികാലമാനുഷർ. 34–35
സർവ്വോത്തമനെന്നിരിക്കിലും സ്വാമിയെ
നിർവ്വിത്തനായിബ്ഭവിക്കിൽ സ്വഭൃത്യനും
ഉന്നതവംശജനെന്നിരുന്നാലും വി-
പന്നനാകും ഭൃത്യനെ യജമാനനും
ക്ഷീരവിഹീനയായീടിന ഗോവിനെ-
പ്പോരാതുടമസ്ഥനും സന്ത്യജിച്ചിടും. 36
അച്ഛൻ, സഹജൻ, സഖൻ, ജ്ഞാതിതന്നെയും
പുച്ഛിച്ചു തള്ളി രതീസുഖേച്ഛുക്കളായ്
നാരീവശഗരായ്ബ്ഭാര്യാസഹജാത-
മാരോടിടപെട്ടു കഷ്ടത്തിലാം നരർ. 37
സന്ന്യാസിവേഷം ധരിച്ചു ശൂദ്രാന്വയ-
മെന്നും പ്രതിഗ്രഹം വാങ്ങി നടന്നിടും
ലേശവും ധർമ്മമറിയാത്തവനത്ത-
മാസനമേറി പ്രസംഗം തുടങ്ങിടും. 38

1 മിത്രഭാവമുള്ളവർ  2 ധർമ്മപാദങ്ങൾ

നിത്യമുദ്വിഗ്നമനസോ ദുർഭിക്ഷകരകർശിതാഃ
നിരന്നേ ഭൂതലേ രാജന്നനാവൃഷ്ടിഭയാതുരാഃ. 39
വാസോഽന്നപാനശയനവ്യവായസ്നാനഭൂഷണൈഃ
ഹീനാഃ പിശാചസന്ദർശാ ഭവിഷ്യന്തി കലൗ പ്രജാഃ. 40
കലൗ കാകിണികേഽപ്യർത്ഥേ വിഗൃഹ്യ ത്യക്തസൗഹൃദാഃ
ത്യക്ഷ്യന്തി ച പ്രിയാൻ പ്രാണാൻ ഹനിഷ്യന്തി സ്വകാനപി. 41
ന രക്ഷിഷ്യന്തി മനുജാഃ സ്ഥവിരൗ പിതരാവപി
പുത്രാൻ സർവ്വാർത്ഥകുശലാൻ ക്ഷുദ്രാഃ ശിശ്നോദരംഭരാഃ. 42

കലൗ ന രാജഞ്ജഗതാം പരം ഗുരും
ത്രിലോകനാഥാനതപാദപങ്കജം
പ്രായേണ മർത്ത്യാ ഭഗവന്തമച്യുതം
യക്ഷ്യന്തി പാഖണ്ഡവിഭിന്നചേതസഃ. 43
യന്നാമധേയം മ്രിയമാണ ആതുരഃ
പതൻ സ്ഖലൻ വാ വിവശോഗൃണൻ പുമാൻ
വിമുക്തകർമ്മാർഗ്ഗള ഉത്തമാം ഗതിം
പ്രാപ്നോതി യക്ഷ്യന്തി ന തം കലൗ ജനാഃ. 44

പുംസാം കലികൃതാൻ ദോഷാൻ ദ്രവ്യദേശാത്മസംഭവാൻ
സർവ്വാൻ ഹരതി ചിത്തസ്ഥോ ഭഗവാൻ പുരുഷോത്തമഃ. 45
ശ്രുതഃ സങ്കീർത്തിതോ ധ്യാതഃ പൂജിതശ്ചാദൃതോഽപി വാ
നൃണാം ധുനോതി ഭഗവാൻ ഹൃൽസ്ഥോ ജന്മായുതാശുഭം. 46
യഥാ ഹേമ്നി സ്ഥിതോ വഹ്നിർദുർവ്വർണ്ണം ഹന്തി ധാതുജം
ഏവമാത്മഗതോ വിഷ്ണുര്യോഗിനാമശുഭാശയം. 47

വിദ്യാതപഃപ്രാണനിരോധമൈത്രീ-
തീർത്ഥാഭിഷേകവ്രതദാനജപ്യൈഃ
നാത്യന്തശുദ്ധിം ലഭതേഽന്തരാത്മാ
യഥാ ഹൃദിസ്ഥേ ഭഗവത്യനന്തേ. 48

തസ്മാൽ സർവ്വാത്മനാ രാജൻ ഹൃദിസ്ഥം കുരു കേശവം
മ്രിയമാണോ ഹ്യവഹിതസ്തതോ യാസി പരാം ഗതിം. 49
മ്രിയമാണൈരഭിധ്യേയോ ഭഗവാൻ പരമേശ്വരഃ
ആത്മഭാവം നയത്യംഗ സർവ്വാത്മാ സർവ്വസംശ്രയഃ. 50
കലേർദോഷനിധേ രാജന്നസ്തി ഹ്യേകോ മഹാൻ ഗുണഃ
കീർത്തനാദേവ കൃഷ്ണസ്യ മുക്തസംഗഃ പരം വ്രജേൽ. 51
കൃതേ യദ്ധ്യായതോ വിഷ്ണും ത്രേതായാം യജതോ മഖൈഃ
ദ്വാപരേ പരിചര്യായാം കലൗ തദ്ധരികീർത്തനാൽ. 52

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
തൃതീയോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 13646 ദ്വാദശസ്കന്ധേ ശ്ലോകാഃ 139.

---

## ചതുർത്ഥോഽധ്യായഃ

ശ്രീശുക ഉവാച

കാലസ്തേ പരമാണ്വാദിർദ്വിപരാർദ്ധാവധിർനൃപ
കഥിതോ യുഗമാനം ച ശൃണു കല്പലയാവപി. 1
ചതുര്യുഗസഹസ്രം ച ബ്രഹ്മണോ ദിനമുച്യതേ
സ കല്പോ യത്ര മനവശ്ചതുർദശ വിശാം പതേ. 2
തദന്തേ പ്രളയസ്താവാൻ ബ്രാഹ്മീ രാത്രിരുദാഹൃതാ
ത്രയോ ലോകാ ഇമേ തത്ര കല്പന്തേ പ്രളയായ ഹി. 3

ക്ഷോണി നീരന്നയായ്ത്തീരവേയുദ്വിഗ്ന-
മാനസരാ[1]യനാവൃഷ്ടിസംഭീതരായ്

ക്ഷാമവും ഭൂപതിഭോഗവുംമൂലമായ്
സീമാധികപീഡിതരായിടും ജനം. 39

ഉണ്ണാനുടുപ്പാൻ കിടപ്പാനണിയാനു-
മൊന്നുമില്ലാതെ വിഷയസുഖങ്ങളും

സ്നാനവുമെന്യേ പിശാചുക്കളെപ്പോലെ
മാനുഷവൃന്ദം കലിയിലലഞ്ഞിടും. 40

തുച്ഛപദാർത്ഥമാം കാകിണികാരണ-
മുച്ചമാം സൗഹൃദം വിട്ടു കലഹിച്ചു

സ്വപ്രിയപ്രാണൻ ത്യജിപ്പു സ്വജനത്തെ-
യെപ്പേരുമാഹന്ത കൊൽവൂ കലിനൃപർ. 41

ക്ഷുദ്രരായ് മൈഥുനസൗഖ്യവും ഭക്ഷണ-
മാധുരിയും മുഖ്യമാക്കീട്ടു മാനുഷർ

വൃദ്ധമാതാപിതാക്കന്മാരെയും സമ-
സ്താർത്ഥ സമർത്ഥാത്മജരെയും പോററിടാ. 42

മന്നവേന്ദ്രാ! കലികാലത്തു പാഖണ്ഡ-
ഭിന്നഹൃദയരായ് പൂരുഷർ മിക്കതും

ലോകോത്തമാചാര്യനായി ത്രിലോകേശ-
രാകെ നമിക്കും പദാബ്ജമിയന്നിടും

അച്യുതനാം ഭഗവാനെയൊരിക്കലു-
മച്ചനംചെയ്യുകയെന്നതുണ്ടായിടാ. 43

മൃത്യുവടുത്തവൻ രോഗനിപീഡിതൻ
പത്തിടറിപ്പതിപ്പോൻ വിവശൻ പരം

ഇത്തരമുള്ളവരാരുടെ നാമങ്ങൾ
കീർത്തിച്ചു കർമ്മാർഗ്ഗളത്തെയറുത്തുടൻ

ഉത്തമമായ പദവിയെ പ്രാപിച്ചി-
തദ്ദേവനെ യജിക്കാ കലിയിൽ ജനം. 44

ദേശപദാർത്ഥാത്മജാതം കലികൃത
ദോഷം മനുഷ്യരിലുള്ളതശേഷവും

ചിത്തസ്ഥിതൻ ഭഗവാൻ പുരുഷോത്തമൻ
സത്വരം സംഹരിച്ചീടുന്നു പാർത്ഥിവാ! 45

കേൾക്ക കീർത്തിക്ക ചിന്തിക്ക പൂജിക്കുക
ഭക്ത്യാ നമിക്കുകെന്നുള്ള കൃത്യങ്ങളാൽ

മാനസവാസി ഭഗവാൻ രമാപതി
താനേ ഹനിക്കുന്നു ജന്മായുതാശുഭം. 46

സ്വർണ്ണസ്ഥനാം വഹ്നി ധാതുജമായ ദുർ-
വർണ്ണം ഹനിക്കുന്നതേതുവിധത്തിലോ

ആവിധമാത്മസ്ഥിതനാം മഹാവിഷ്ണു-
ദേവൻ ഹനിപ്പു യോഗീശാശുഭാശയം. 47

വിദ്യ, തപം, പ്രാണരോധവും മൈത്രിയും
തീർത്ഥാഭിഷേകവും ദാനവും മന്ത്രവും

അന്തഃകരണം പരം ശുദ്ധമാക്കുകി-
ലന്തഃസ്ഥനാമഖണ്ഡൻ ഹരിയെന്നപോൽ. 48

എന്നതിനാൽ മുതിയുണ്ടെന്നതെപ്പൊഴും
നന്നായ് നിനച്ചു സർവാത്മഭാവത്തൊടും

ഹൃത്തിലുറപ്പിക്ക വിഷ്ണുവിനേയതു
സിദ്ധമാക്കീടും പരമമാകും പദം. 49

സർവാശ്രയനായ് ജഗത്തിനാത്മാവുമായ്
സർവദാ മൃത്യുവടുത്ത ജനങ്ങളാൽ

സേവനയോഗ്യനാമപ്പരമേശ്വരൻ
കൈവരുത്തും സ്വരൂപപ്രാപ്തി നിർണ്ണയം. 50

ദോഷനിധിയാം കലിക്കുണ്ടൊരു ഗുണ-
മീശനാം കൃഷ്ണന്റെ കീർത്തനമൊന്നിനാൽ

സംഗവിമുക്തരായിപ്പരമാത്മാവി-
ലങ്ങു ലയിച്ചിടാമക്കാലമൂഴിപാ! 51

ആദിയുഗമതിൽ ധ്യാനത്തിനാലുമ-
ത്രേതയിലധ്വരത്താലുമനന്തരം

ദ്വാപരയിൽ പൂജയാലുമുണ്ടാം ഫലം
പ്രാപിച്ചിടും കലിയിൽ കീർത്തനത്തിനാൽ. 52

---

## അദ്ധ്യായം 4

ശ്രീശുകൻ പറഞ്ഞു

പൃഥ്വീശ്വരാ! പരമാണുമുതൽ ദ്വിപ-
രാർദ്ധാന്തമാം കാലവും യുഗമാനവും

വിസ്തരിച്ചേനിനിക്കല്പലയസ്വരൂ-
പത്തെയും ചൊല്ലുവൻ ശ്രദ്ധിച്ചു കേൾക്കുക. 1

ക്ഷോണീപതേ! വിധാതാവിന്നൊരു പക-
ലാണു ചതുര്യുഗമായിരമായതു

കേളതത്രേയൊരുകല്പ,മതിൽപ്പതി-
ന്നാലുമനുക്കൾതൻ കാലം കഴിഞ്ഞിടും. 2

കല്പകാലം കഴിഞ്ഞാൽപ്പിന്നെയായതോ-
ടൊപ്പമായീടിന കാലം പ്രളയമാം

നാലാനനന്നതു രാത്രിയാം മൂപ്പാരു-
മാലയിക്കും പ്രളയത്തിലന്നാൾ നൃപാ! 3

1 വർഷമില്ലായ്മയിൽ അധികം പേടിക്കുന്നവർ

ഏഷ നൈമിത്തികഃ പ്രോക്തഃ പ്രലയോ യത്ര വിശ്വസൃക്
ശേതേഽനന്താസനോ വിശ്വമാത്മസാൽകൃത്യ ചാത്മഭൂഃ. 4
ദ്വിപരാർദ്ധേ ത്വതിക്രാന്തേ ബ്രഹ്മണഃ പരമേഷ്ഠിനഃ
തദാ പ്രകൃതയഃ സപ്ത കല്പന്തേ പ്രളയായ വൈ. 5
ഏഷ പ്രാകൃതികോ രാജൻ പ്രളയോ യത്ര ലീയതേ
ആണ്ഡകോശസ്തു സങ്ഘാതോ വിഘാത ഉപസാദിതേ. 6
പർജ്ജന്യഃ ശതവർഷാണി ഭൂമൗ രാജൻ ന വർഷതി
തദാ നിരന്നേ ഹ്യന്യോന്യം ഭക്ഷ്യമാണാഃ ക്ഷുധാർദ്ദിതാഃ. 7
ക്ഷയം യാസ്യന്തി ശനകൈഃ കാലേനോപദ്രുതാഃ പ്രജാഃ
സാമുദ്രം ദൈഹികം ഭൗമം രസം സാംവർത്തകോ രവിഃ
രശ്മിഭിഃ പിബതേ ഘോരൈഃ സർവ്വം നൈവ വിമുഞ്ചതി. 8
തതഃ സംവർത്തകോ വഹ്നിഃ സങ്കർഷണമുഖോത്ഥിതഃ.
ദഹത്യനിലവേഗോത്ഥഃ ശൂന്യാൻ ഭൂവിവരാനഥ 9
ഉപര്യധഃ സമന്താച്ച ശിഖാഭിർവ്വഹ്നിസൂര്യയോഃ
ദഹ്യമാനം വിഭാത്യണ്ഡം ദഗ്ദ്ധഗോമയപിണ്ഡവൽ 10
തതഃ പ്രചണ്ഡപവനോ വർഷാണാമധികം ശതം
പരഃ സാംവർത്തകോ വാതി ധൂമ്രം ഖം രജസാഽഽവൃതം. 11
തതോ മേഘകുലാന്യംഗ ചിത്രവർണ്ണാന്യനേകശഃ
ശതം വർഷാണി വർഷന്തി നദന്തി രഭസസ്വനൈഃ. 12
തത ഏകോദകം വിശ്വം ബ്രഹ്മാണ്ഡവിവരാന്തരം
തദാ ഭൂമേർഗ്ഗന്ധഗുണം ഗ്രസന്ത്യാപ ഉദപ്ലവേ. 13
ഗ്രസ്തഗന്ധാ തു പൃഥിവീ പ്രളയത്വായ കല്പതേ
അപാം രസമഥോ തേജസ്താ ലീയന്തേഽഥ നീരസാഃ. 14
ഗ്രസതേ തേജസോ രൂപം വായുസ്തദ്രഹിതം തദാ
ലീയതേ ചാനിലേ തേജോ വായോഃ ഖം ഗ്രസതേ ഗുണം. 15
സ വൈ വിശതി ഖം രാജംസ്തതശ്ച നഭസോ ഗുണം
ശബ്ദം ഗ്രസതി ഭൂതാദിർന്നഭസ്തമനു ലീയതേ
തൈജസശ്ചേന്ദ്രിയാണ്യംഗ ദേവാൻ വൈകാരികോ ഗുണൈഃ. 16
മഹാൻ ഗ്രസത്യഹങ്കാരം ഗുണാഃ സത്വാദയശ്ച തം
ഗ്രസതേഽവ്യാകൃതം രാജൻ ഗുണാൻ കാലേന ചോദിതം. 17
ന തസ്യ കാലാവയവൈഃ പരിണാമാദയോ ഗുണാഃ
അനാദ്യനന്തമവ്യക്തം നിത്യം കാരണമവ്യയം. 18

ന യത്ര വാചോ ന മനോ ന സത്വം
തമോ രജോ വാ മഹദാദയോഽമീ
ന പ്രാണബുദ്ധീന്ദ്രിയദേവതാ വാ
ന സന്നിവേശഃ ഖലു ലോകകല്പഃ. 19
ന സ്വപ്നജാഗ്രന്ന ച തൽ സുഷുപ്തം
ന ഖം ജലം ഭൂരനിലോഽഗ്നിരർക്കഃ
സംസുപ്തവച്ഛൂന്യവദപ്രതർക്ക്യം
തന്മൂലഭൂതം പദമാമനന്തി. 20

ലയഃ പ്രാകൃതികോ ഹ്യേഷ പുരുഷാവ്യക്തയോര്യദാ
ശക്തയഃ സംപ്രലീയന്തേ വിവശാഃ കാലവിദ്രുതാഃ. 21
ബുദ്ധീന്ദ്രിയാർത്ഥരൂപേണ ജ്ഞാനം ഭാതി തദാശ്രയം
ദൃശ്യത്വാവ്യതിരേകാഭ്യാമാദ്യന്തവദവസ്തു യൽ. 22
ദീപശ്ചക്ഷുശ്ച രൂപം ച ജ്യോതിഷോ ന പൃഥഗ്ഭവൽ
ഏവം ധീഃ ഖാനി മാത്രാശ്ച ന സ്യുരന്യതമാദൃതാൽ. 23
ബുദ്ധേർജ്ജാഗരണം സ്വപ്നഃ സുഷുപ്തിരിതി ചോച്യതേ
മായാമാത്രമിദം രാജൻ നാനാത്വം പ്രത്യഗാത്മനി. 24

ഇപ്പ്രളയത്തിനെ നൈമിത്തികമെന്നു
കല്പിച്ചിടുന്നിതു നാരായണനതിൽ
മുപ്പാരുമുള്ളിലാക്കിശ്ശയിപ്പൂ ശേഷ-
തല്പത്തി,ലാത്മഭൂ,താനും കിടന്നിടും. 4
ഇത്ഥമജന്റെയായുസ്സാലമാം ദ്വിപ-
രാർദ്ധംകഴിഞ്ഞാൽ മഹാപ്രളയംവരും
അപ്പോൾ വിലയം ഗമിച്ചീടുമായതിൽ
സപ്തപ്രകൃതികളും ധരണീശ്വരാ! 5
നാശഹേതുക്കളടുത്തണഞ്ഞീടുമാ-
രാശിയിൽ കാരണകാര്യസ്വരൂപമാം
ബ്രഹ്മാണ്ഡമേതിൽ വിലയിക്കുമായതു
സന്മതേ! പ്രാകൃതികാഖ്യപ്രലയമാം. 6
നൂറുവർഷം മഴപെയ്യാതെ മന്നിലാ-
ഹാരപദാർത്ഥങ്ങളൊന്നുമില്ലാതെയായ്
രൂക്ഷമാം ക്ഷുത്തിനാലക്കാലമാത്തരായ്
ഭക്ഷിച്ചിടും ജനരാശി പരസ്പരം. 7
കാലപരിപീഡിതരായ്ജനം ക്ഷയ-
മാളും,പ്രളയാക്കനുഗ്രകരങ്ങളാൽ
ശാരീരികഭൗമസാമുദ്രികം രസം
നേരേ വലിച്ചെടുക്കും വിമോചിച്ചിടാ. 8
ആദിശേഷാസ്യോത്ഥിതമായനന്തരം
വാതവേഗത്തിനാലുജ്ജ്വലത്തായിടും
[1]സാംവർത്തകാനലൻ, ശൂന്യങ്ങളാകുമ-
ബ്ഭൂവിവരങ്ങൾ ദഹിപ്പിച്ചിടും നൃപാ! 9
മേലിലും കീഴിലും ചുററുമക്കാനല-
ജ്വാലകളേൽക്കയാൽ ബ്രഹ്മാണ്ഡമാകവേ
നന്നായി വെന്തുടൻ ദഗ്ദ്ധമാം ചാണക-
പിണ്ഡത്തിനു തുല്യമായി വിളങ്ങിടും. 10
പിന്നെശ്ശതാധികം വർഷം പ്രളയപ്ര-
ചണ്ഡസമീരനടിച്ചിടും ശക്തിയായ്
നന്മട്ടു ധൂളിയാലാവൃതമാകുമവോ-
രംബരവും ധൂമ്രവർണ്ണമിയന്നിടും. 11
എണ്ണമെന്യേ വാരിവാഹവൃന്ദം പല
വർണ്ണമിയന്നഥ നൂറുസംവത്സരം
ധാരയായ് വർഷിക്കുമുഗ്രശബ്ദത്തൊടും
ഘോരമായ് ഗർജ്ജിക്കയും ചെയ്തിടും നൃപ! 12
പിന്നെയണ്ഡാന്തർഗ്ഗതമായിടും ജഗ-
[2]ത്തർണ്ണത്തിൽ മുങ്ങിയേകോദകമായിടും
അപ്പോൾ ധരണിതൻ ഗന്ധമാകും ഗുണ-
മപ്പാടു നീരമാകർഷിച്ചെടുത്തിടും. 13
നിർഗ്ഗന്ധഭൂമി ലയിച്ചിടുമംബുവിൽ
ശീഘ്രം ജലരസമഗ്നി ഗ്രസിച്ചിടും
നീരസമാകും സലിലം ലയിച്ചുടൻ
ചേരുന്നു വഹ്നിയിലെന്നറിഞ്ഞീടുക. 14
വഹ്നിതൻ രൂപം ഗ്രസിക്കുന്ന വായുവി-
ലന്നേരമഗ്നിയും താനേ ലയിച്ചിടും
വായുഗുണം ഗ്രസിക്കുന്നു നഭസ്സുടൻ
വായുവാകാശത്തിലാലയിക്കുന്നിതേ. 15
താമസാഹംകൃതി പിന്നെ ഗ്രസിച്ചിടും
വ്യോമത്തിനുള്ളതാം ശബ്ദഗുണം നൃപാ.
ആകയാലായതിലാലയിച്ചീടുന്നി-
താകാശവും പിന്നെ രാജസാഹംകൃതി
വൃത്തിയൊത്തിന്ദ്രിയൗഘത്തെ ഗ്രസിക്കുന്നു
സാത്ത്വികാഹംകൃതി ദേവഗണത്തെയും. 16
പിന്നെ മഹാ,നഹംതത്ത്വത്തിനെ ഗ്രസി-
ക്കുന്നു സത്ത്വാദിഗുണങ്ങൾ മഹാനെയും
സത്ത്വാദിയെയഥ കാലപ്രചോദന-
മൊത്തുടനെ പ്രധാനം ഗ്രസിക്കുന്നിതേ. 17
കാലാംഗകങ്ങൾനിമിത്തം പരിണാമ-
മേലുന്നതില്ലാ പ്രധാനമൊരിക്കലും
അവ്യക്തവുമനാദ്യന്തവും നിത്യവു-
മവ്യയവും ഹേതുവുമാണതുഴിപാ! 18
ഏതിൽ പ്രവേശിച്ചിടുന്നില്ല വാക്കുക-
ളേതൊന്നിനില്ല സത്ത്വാദിയും ചിത്തവും
ഈ മഹദാദിയും പ്രാണബുദ്ധീന്ദ്രിയ-
സ്തോമവുമില്ലില്ല ദേവതാവൃന്ദവും
ലോകത്തു നമ്മൾ കണ്ടീടും വിധമിതി-
ന്നാകൃതിവൈശിഷ്ട്യവുമില്ല മന്നവാ! 19
സ്വപ്നവും ജാഗ്രത്തുമില്ല സുഷുപ്തിയു-
മപ്പനിലൻ ഭൂമിയഗ്നിയാകാശവും,
ശൂന്യവും സുപ്തിയുംപോലിതന്തർഹ്യമായ്
മിന്നുന്നു സർവ്വത്തിനും മൂലഭൂതമായ്. 20
എക്കാലമോ പുരുഷാവ്യക്തശക്തിക-
ളൊക്കെയും കാലവേഗാലവശങ്ങളായ്
സംപ്രലയിച്ചീടു,മപ്പൊഴുതാണപോൽ
സംഭവിക്കുന്നതും പ്രാകൃതികം ലയം. 21
ബുദ്ധീന്ദ്രിയാർത്ഥരൂപത്തിൽ തദാശ്രയ-
വസ്തുവായ് ജ്ഞാനം പ്രശോഭിച്ചിടുന്നിതേ
അന്തവുമാദിയുമാർന്നു കാണുന്നതായ്
സന്തതം ജ്ഞാനത്തെ വിട്ടിരിക്കാത്തതാം
യാതൊന്നുമേ സത്യമായുള്ളതല്ലെന്നു
ചേതസ്സിൽ നന്നായുറപ്പിച്ചുകൊള്ളുക. 22
ഭൂധവാ! ദീപവും നേത്രവും രൂപവും
ജ്യോതിസ്സിൽനിന്നു വേറിട്ടിരിക്കാത്തപോൽ
ബുദ്ധിയുമിന്ദ്രിയശബ്ദാദിയുമന്യ-
വസ്തുവാം സത്യത്തിൽനിന്നഭിന്നങ്ങളാം. 23
ജാഗ്രദവസ്ഥയും സ്വപ്നം സുഷുപ്തിയും
ബുദ്ധിയുടേതെന്നു കീർത്തിച്ചിടുന്നിതു
പ്രത്യഗാത്മാവിലീ നാനാത്വമെന്നതി-
ലർത്ഥമില്ലെല്ലാമവിദ്യയാൽ കല്പിതം. 24

1 പ്രളയാഗ്നി 2 ജലം.

യഥാ ജലധരാ വ്യോമ്നി ഭവന്തി ന ഭവന്തി ച
ബ്രഹ്മണീദം തഥാ വിശ്വമവയവ്യുദയാപ്യയാൽ. 25
സത്യം ഹ്യവയവഃ പ്രോക്തഃ സർവ്വാവയവിനാമിഹ
വിനാർത്ഥേന പ്രതീയേരൻ പടസ്യേവാംഗ തന്തവഃ. 26
യൽ സാമാന്യവിശേഷാഭ്യാമുപലഭ്യേത സ ഭ്രമഃ
അന്യോന്യാപാശ്രയാൽ സർവ്വമാദ്യന്തവദവസ്തു യൽ. 27
വികാരഃ ഖ്യായമാനോഽപി പ്രത്യഗാത്മാനമന്തരാ
ന നിരൂപ്യോഽസ്ത്യണുരപി സ്യാച്ചേച്ചിത്സമ ആത്മവൽ. 28
ന ഹി സത്യസ്യ നാനാത്വമവിദ്വാൻ യദി മന്യതേ
നാനാത്വം ഛിദ്രയോര്യദ്വജ്ജ്യോതിഷോർവ്വാതയോരിവ. 29

യഥാ ഹിരണ്യം ബഹുധാ സമീയതേ
നൃഭിഃ ക്രിയാഭിർവ്യവഹാരവർത്മസു
ഏവം വചോഭിർഭഗവാനധോക്ഷജോ
വ്യാഖ്യായതേ ലൗകികവൈദികൈർജ്ജനൈഃ. 30
യഥാ ഘനോഽർക്കപ്രഭവോഽർക്കദർശിതോ
ഹ്യർക്കാംശഭൂതസ്യ ച ചക്ഷുഷസ്തമഃ
ഏവം ത്വഹം ബ്രഹ്മഗുണസ്തദീക്ഷിതോ
ബ്രഹ്മാംശകസ്യാത്മന ആത്മബന്ധനഃ. 31
ഘനോ യദാർക്കപ്രഭവോ വിദീര്യതേ
ചക്ഷുഃ സ്വരൂപം രവിമീക്ഷതേ തദാ
യദാ ഹ്യഹങ്കാര ഉപാധിരാത്മനോ
ജിജ്ഞാസയാ നശ്യതി തർഹ്യനുസ്മരേൽ. 32
യദൈവമേതേന വിവേകഹേതിനാ
മായാമയാഹങ്കരണാത്മബന്ധനം
ഛിത്ത്വാച്യുതാത്മാനുഭവോഽവതിഷ്ഠതേ
തമാഹുരാത്യന്തികമംഗ സംപ്ലവം. 33

നിത്യദാ സർവ്വഭൂതാനാം ബ്രഹ്മാദീനാം പരന്തപ
ഉൽപത്തിപ്രളയാവേകേ സൂക്ഷ്മജ്ഞാഃ സംപ്രചക്ഷതേ. 34
കാലസ്രോതോജവേനാശു ഹ്രിയമാണസ്യ നിത്യദാ
പരിണാമിനാമവസ്ഥാസ്താ ജന്മപ്രളയഹേതവഃ. 35
അനാദ്യന്തവതാനേന കാലേനേശ്വരമൂർത്തിനാ
അവസ്ഥാ നൈവ ദൃശ്യന്തേ വിയതി ജ്യോതിഷാമിവ. 36
നിത്യോ നൈമിത്തികശ്ചൈവ തഥാ പ്രാകൃതികോ ലയഃ
ആത്യന്തികശ്ച കഥിതഃ കാലസ്യ ഗതിരീദൃശീ. 37

ഏതാഃ കുരുശ്രേഷ്ഠ ജഗദ്വിധാതു-
ർന്നാരായണസ്യാഖിലസത്ത്വധാമ്നഃ
ലീലാകഥാസ്തേ കഥിതാഃ സമാസതഃ
കാർത്സ്ന്യേന നാജോഽപ്യഭിധാതുമീശഃ. 38
സംസാരസിന്ധുമതിദുസ്തരമുത്തിതീർഷോ-
ർന്നാന്യഃ പ്ലവോ ഭഗവതഃ പുരുഷോത്തമസ്യ
ലീലാകഥാരസനിഷേവണമന്തരേണ
പുംസോ ഭവേദ്വിവിധദുഃഖദവാർദ്ദിതസ്യ. 39

പുരാണസംഹിതാമേതാമൃഷിർന്നാരായണോഽവ്യയഃ
നാരദായ പുരാ പ്രാഹ കൃഷ്ണദ്വൈപായനായ സഃ. 40
സ വൈ മഹ്യം മഹാരാജ ഭഗവാൻ ബാദരായണഃ
ഇമാം ഭാഗവതീം പ്രീതഃ സംഹിതാം വേദസമ്മിതാം. 41

ദ്യോവിൽ മേഘങ്ങളുണ്ടാകയുമില്ലാതെ–
യാവുകയും ചെയ്‌വതെങ്ങനെയോ തഥാ

ചൈമേയവയവമാളും ജഗത്തിനെ
ബ്രഹ്മത്തിലാളുകൾ കല്പിച്ചിടുന്നിതേ. 25

കാരണമാകുമവയവി സത്യമാം
കാര്യമവയവം മിഥ്യയത്രേ നൃപ!

കാര്യമായീടും വസനമില്ലാതെതാൻ
കാരണമാകുന്ന നൂലിരിക്കുന്നിതേ. 26

സാമാന്യമായും വിശേഷമായും നമ്മൾ
കാണ്മതേതൊന്നോ ഭ്രമമാണതു നൃപ!

അന്യോന്യമാശ്രയിച്ചാദിയുമന്തവു–
മാർന്നുള്ളതൊക്കെയവസ്തുവസംശയം. 27

ഇപ്രപഞ്ചം പ്രകാശിക്കിലും ബ്രഹ്മത്തി–
ലുൾപ്പെടാതില്ലിങ്ങണുവും നിനയ്ക്കുകിൽ

ഉണ്ടെങ്കിലായതു ചിത്സദൃശംതന്നെ
കണ്ടുകൊള്ളേണ്ടതാണേകസ്വരൂപമായ്. 28

സത്യത്തിലില്ല നാനാത്വമതുള്ളതാ–
യോർത്തിടുന്നുണ്ടവിവേകിയെന്നാലതും

തെന്നൽ, തേജസ്സ്, രന്ധ്രങ്ങളിവററയിൽ
ഭിന്നഭാവം നിരീക്ഷിപ്പതുപോലെതാൻ. 29

നാനാവിഭൂഷകളാക്കിയ പൊന്നിനു
മാനുഷർ ഭിന്നനാമങ്ങളോതുന്നപോൽ

ഗീരുകളാലെയധോക്ഷജനെപ്പല–
പേരിൽ വർണ്ണിക്കുന്നു ലൗകികവൈദികർ. 30

അർക്കജമായിത്തദംശുക്കളാൽ പ്രകാ–
ശിക്കുമക്കൊണ്ടലിനംശമായീടിന

കണ്ണിനിരുട്ടായ്‌ബ്ഭവിച്ചിരിക്കുന്നതിൻ–
വർണ്ണമാബ്രഹ്മഗുണമായിടുന്നതായ്

ബ്രഹ്മവിദ്യോതിതമാകുമഹംകൃതി
[1]ബ്രഹ്മാംശകാത്മാവിനാവൃതിയായിടും. 31

സൂര്യകരപരിണാമമാകും ഘനം
സൂര്യകരങ്ങളാൽത്തന്നെ പിളർക്കവേ

നേത്രം സ്വരൂപമാം മിത്രനെക്കാണുന്ന
മട്ടിലാത്മോപാധിയാകുമഹന്തയെ

ആത്മവിചാരത്തിനാൽ നശിപ്പിക്കുകി–
ലാത്മരൂപം സ്വയം സാക്ഷാൽക്കരിച്ചിടാം. 32

ഈ വിവേകായുധത്താലവിദ്യാകൃതം
സർവ്വമഹങ്കാരബന്ധവും ഛേദിച്ചു

പൂർണ്ണാത്മസാക്ഷാൽക്കൃതിയാന്നിരിക്കുക–
യെന്നതാത്യന്തികസംപ്ലവം കീർത്തിതം. 33

ബ്രഹ്മാദിസർവ്വഭൂതത്തിനും നിത്യവും
ജന്മപ്രളയങ്ങൾ ചൊൽവൂ മനീഷികൾ. 34

കാലവേഗത്താലനുപദം നാശത്തെ–
യാളുന്ന ദേഹാദിതന്നനിത്യസ്ഥിതി

ചെമ്മേ പരിണാമികളുടേതെന്നപോൽ
ജന്മനാശങ്ങളെക്കാണിച്ചിടുന്നിതേ. 35

ആദ്യന്തമററെഴും കാലമാമീശ്വര–
മൂർത്തിയാൽ വന്നിടും മാററത്തെയേതുമേ

ദ്യോവതിൽ ജ്യോതിർഗ്ഗണഗതിയെന്നപോ–
ലുർവ്വീനിവാസികൾ കാണുന്നതില്ലഹോ. 36

നിത്യനൈമിത്തികപ്രാകൃതികങ്ങളു–
മാത്യന്തികവുമായ് വന്നുചേരുന്നതാം

നാലുവിധ പ്രളയത്തെയും നേരിലി–
ക്കാലം ഭവാനോടു ഞാനരുളീടിനേൻ. 37

ലോകരചയിതാവായ് സർവ്വജീവിക്ക–
മാഗാരമാകും ഹരിയുടെ ലീലകൾ

നന്നെച്ചുരുക്കിക്കഥിച്ചേൻ ഭവാനോടു
വർണ്ണിച്ചതാർക്കും കഥിക്കാൻ പ്രയാസമാം. 38

നാനാതരദുഃഖദാവാഗ്നിയാൽ ദഹ്യ–
മാനനായ്‌ദുസ്തര സംസാരവാർദ്ധിയെ

താണ്ടുവാനിച്ഛിച്ചിടും മാനവനു വൈ–
കുണ്ഠലീലാചരിതാസവസേവനം

എന്നതൊന്നെന്നിയേയന്യമാം തോണിയി–
മ്മന്നിടംതന്നിലില്ലെന്നു ധരിക്കണം. 39

ആഗമതുല്യയായ് പൗരാണികിയായി
ഭാഗവതിയാകുമീ സംഹിത പുരാ

നാരായണമുനി നാരദനോടുമാ
നാരദൻ ദ്വൈപായനനോടുമമ്മഹാൻ

പിന്നെപ്പരിതുഷ്ടനായ് പ്രിയപുത്രനാ–
മെന്നോടും നേരെയരുളിയതാം നൃപ! 40–41

1. ബ്രഹ്മസ്വരൂപമായ ആത്മാവ്.

ഏതാം വക്ഷ്യത്യസൗ സൂത ഋഷിഭ്യോ നൈമിഷാലയേ
ദീർഘസത്രേ കുരുശ്രേഷ്ഠ സംപൃഷ്ടഃ ശൗനകാദിഭിഃ. 42

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
ചതുർത്ഥോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13689 ദ്വാദശസ്കന്ധേ ശ്ലോകാഃ 182

## പഞ്ചമോഽധ്യായഃ

ശ്രീശുക ഉവാച

അത്രാനുവർണ്ണ്യതേഽഭീക്ഷ്ണം വിശ്വാത്മാ ഭഗവാൻ ഹരിഃ
യസ്യ പ്രസാദജോ ബ്രഹ്മാ രുദ്രഃ ക്രോധസമുദ്ഭവഃ. 1
ത്വം തു രാജൻ മരിഷ്യേതി പശുബുദ്ധിമിമാം ജഹി
ന ജാതഃ പ്രാഗഭൂതോഽദ്യ ദേഹവത്ത്വം ന നങ്ക്ഷ്യസി. 2
ന ഭവിഷ്യസി ഭൂത്വാ ത്വം പുത്രപൗത്രാദിരൂപവാൻ
ബീജാങ്കുരവദ്ദേഹാദേർവ്യതിരിക്തോ യഥാനലഃ. 3
സ്വപ്നേ യഥാ ശിരശ്ഛേദം പഞ്ചത്വാദ്യാത്മനഃ സ്വയം
യസ്മാത് പശ്യതി ദേഹസ്യ തത ആത്മാ ഹ്യജോഽമരഃ. 4
ഘടേ ഭിന്നേ യഥാഽഽകാശ ആകാശഃ സ്യാദ്യഥാ പുരാ
ഏവം ദേഹേ മൃതേ ജീവോ ബ്രഹ്മ സമ്പദ്യതേ പുനഃ. 5
മനഃ സൃജതി വൈ ദേഹാൻ ഗുണാൻ കർമ്മാണി ചാത്മനഃ
തന്മനഃ സൃജതേ മായാ തതോ ജീവസ്യ സംസൃതിഃ. 6
സ്നേഹാധിഷ്ഠാനവർത്ത്യഗ്നിസംയോഗോ യാവദീയതേ
തതോ ദീപസ്യ ദീപത്വമേവം ദേഹകൃതോ ഭവഃ
രജഃസത്ത്വതമോവൃത്ത്യാ ജായതേഽഥ വിനശ്യതി. 7
ന തത്രാത്മാ സ്വയംജ്യോതിര്യോ വ്യക്താവ്യക്തയോഃ പരഃ
ആകാശ ഇവ ചാധാരോ ധ്രുവോഽനന്തോപമസ്തതഃ. 8
ഏവമാത്മാനമാത്മസ്ഥമാത്മനൈവാമൃശ പ്രഭോ
ബുദ്ധ്യാനുമാനഗർഭിണ്യാ വാസുദേവാനുചിന്തയാ. 9
ചോദിതോ വിപ്രവാക്യേന ന ത്വാം ധക്ഷ്യതി തക്ഷകഃ
മൃത്യവോ നോപധക്ഷ്യന്തി മൃത്യൂനാം മൃത്യുമീശ്വരം. 10
അഹം ബ്രഹ്മ പരം ധാമ ബ്രഹ്മാഹം പരമം പദം
ഏവം സമീക്ഷന്നാത്മാനമാത്മന്യാധായ നിഷ്കളേ. 11
ദശന്തം തക്ഷകം പാദേ ലേലിഹാനം വിഷാനനൈഃ
ന ദ്രക്ഷ്യസി ശരീരം ച വിശ്വം ച പൃഥഗാത്മനഃ. 12
ഏതത്തേ കഥിതം താത യഥാഽഽത്മാ പൃഷ്ടവാൻ നൃപ
ഹരേർവ്വിശ്വാത്മനശ്ചേഷ്ടാം കിം ഭൂയഃ ശ്രോതുമിച്ഛസി. 13

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
ബ്രഹ്മോപദേശോ നാമ പഞ്ചമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13702 ദ്വാദശസ്കന്ധേ ശ്ലോകാഃ 195

## ഷഷ്ഠോഽധ്യായഃ

സൂത ഉവാച

ഏതന്നിശമ്യ മുനിനാഭിഹിതം പരീക്ഷി-
ദ്വ്യാസാത്മജേന നിഖിലാത്മദൃശാ സമേന
തത്പാദമൂലമുപസൃത്യ നതേന മൂർദ്ധ്നാ
ബദ്ധാഞ്ജലിസ്തമിദമാഹ സ വിഷ്ണുരാതഃ. 1

നൈമിശദീർഘസത്രത്തിലസ്സൂതനീ
ശ്രീമഹാവിഷ്ണുചരിതത്തെയിന്നിമേൽ

ശൗനകൻതൊട്ട മുനികളാൽ പൃഷ്ടനാ–
യൂനമെന്യേയുപദേശിച്ചിടും നൃപാ! 42

## അദ്ധ്യായം 5

ശ്രീശുകൻ പറഞ്ഞു

ഏതൊരുവൻതൻ പ്രസാദത്തിൽനിന്നജൻ
ജാതനായ് ക്രോധത്തിൽനിന്നങ്ങു രുദ്രനും

വിശ്വസ്വരൂപനാമബ്ഭഗവാൻ ഹരി–
യിച്ചരിതത്തിൽ നിരന്തരം വർണ്ണിതൻ. 1

പൃഥ്വീപതേ! മൃതനാം ഭവാനെന്ന ഗോ–
ബുദ്ധിയുപേക്ഷിക്കുക ദേഹമെന്നപോൽ

അങ്ങു മുൻപില്ലാത്തവനായുടലിപ്പൊ–
ളംഗീകരിച്ചവനല്ല നശിച്ചിടാ. 2

അങ്ങു ജനിച്ചിട്ടു പുത്രപൗത്രാദ്യരാ–
യിങ്ങു ജനിപ്പീല ബീജാങ്കുരോപമം

കാഷ്ഠവിഭിന്നനായീടുന്ന വഹ്നിതൻ–
മട്ടു ശരീരവിഭിന്നനെന്നോരുക 3

സ്വപ്നത്തിലാത്മോത്തമാംഗവിച്ഛേദന–
മെപ്രകാരം കാണുമാവിധം താൻ നരർ

കാണ്മൂ തനുനാശ,മാത്മനാശത്തെയ–
ല്ലാത്മാവജനുമമരനുമാം നൃപാ! 4

കുംഭമുടഞ്ഞാലതിലെയാകാശവും
മുൻപത്തെമട്ടിലാകാശമാകുന്നപോൽ

ജീവൻ ശരീരനാശത്തിങ്കൽ വീണ്ടുമാ
കേവലബ്രഹ്മമായ്ത്തന്നെ ഭവിച്ചിടും. 5

ദേഹങ്ങളേയും ഗുണങ്ങളേയും ക്രിയാ–
വ്യൂഹത്തെയും തീർപ്പിതാത്മാവിൽ മാനസം

മായ സൃഷ്ടിപ്പൂ മനസ്സിനെ ജീവനു–
ണ്ടായി സംസാരം മനസ്സിൽനിന്നും നൃപാ!

എണ്ണയ്ക്കുതിൻെറയധിഷ്ഠാനമാം തിരി
വഹ്നിയിവയ്ക്കെഴും ബന്ധമെന്നോളവും 6

നിൽക്കുമെതുവരെദ്ദീപവും നിന്നിട്ട–
ക്കണക്കിൽ ദേഹനിർമ്മിതസംസൃതി

സത്ത്വരജസ്തമോ വ്യാപാരമൂലമായ്
നിത്യമുണ്ടായി നശിക്കുന്നു പാർത്ഥിവാ! 7

സുസ്ഥിരനായ് സ്ഥൂലസൂക്ഷ്മവിഭിന്നനായ്
നിസ്തുലനായപരിച്ഛേദ്യനായ് സ്വയം

ദ്യോതിപ്പവനായ് നഭസ്സെന്നപോൽ സമ–
സ്താധാരമാകുമാത്മാവിനില്ലാ ക്ഷതി. 8

ഹേ പ്രഭോ! ദേഹാദിസംബന്ധിയായ്നിത്യ–
രൂപനായി സ്ഥിതിചെയ്യുമാത്മാവിനെ

ശ്രീനാഥസന്തതചിന്തനത്തോടനു–
മാനധീയാലെ വിമർശനംചെയ്യുക. 9

വിപ്രവാക്യപ്രേരിതനായ തക്ഷക–
നിപ്പോഴും ഭവാനെ നശിപ്പിച്ചിടാ ദൃഢം

മൃത്യുസമൂഹമൃത്യുവാമീശനെ
മൃത്യുഹേതുക്കൾ നശിപ്പിപ്പതെങ്ങനെ. 10

ഞാൻ പരധാമമായീടുമാ ബ്രഹ്മമാം
ഞാൻ പരമോൽകൃഷ്ടമാം ബ്രഹ്മമീവിധം

നിഷ്കളാത്മാവിൽ മനസ്സുറപ്പിച്ചു
നോക്കിയാൽ കാകോളപൂർണ്ണവക്ത്രങ്ങളാൽ

കാലിൽക്കടിക്കുമത്തക്ഷകനാമക–
വ്യാളമോ താവക ദേഹമോ ലോകമോ

ഒന്നുമെന്തും ഭവാനാത്മാവിൽനിന്നു വി–
ഭിന്നമായ്ക്കാണുകയില്ലതു നിർണ്ണയം 11–12

അങ്ങു ചോദിച്ചപോൽ ചൊന്നേൻ ജഗന്മയൻ
ശാർങ്ഗിതൻലീലകൾ കേൾക്കേണ്ട–
തെന്തിനി? 13

## അദ്ധ്യായം 6

സൂതൻ പറഞ്ഞു

വിശ്വാത്മകനാം ഭഗവാൻ മുകുന്ദനിൽ
ദർശനത്തോടും സമദൃഷ്ടിയായിടും

വ്യാസതനയ മഹർഷിവരേണ്യനാൽ
ഭാഷിതമാമിതു വിഷ്ണുസംരക്ഷിതൻ

അപ്പരീക്ഷിന്നരപാലകൻ കേട്ടുടൻ
തൽപ്പദമൂലത്തിൽ വീണു വിനീതനായ്

നന്നായ് നമസ്കരിച്ചഞ്ജലിബദ്ധനായ്–
നിന്നുകൊണ്ടിപ്രകാരം പറഞ്ഞീടിനാൻ: 1

രാജോവാച

സിദ്ധോഽസ്മ്യനുഗൃഹീതോഽസ്മി ഭവതാ കരുണാത്മനാ
ശ്രാവിതോ യച്ച മേ സാക്ഷാദനാദിനിധനോ ഹരിഃ. 2
നാത്യത്ഭുതമഹം മന്യേ മഹതാമച്യുതാത്മനാം
അജ്ഞേഷു താപതപ്തേഷു ഭൂതേഷു യദനുഗ്രഹഃ. 3
പുരാണസംഹിതാമേതാമശ്രൗഷ്മ ഭവതോ വയം
യസ്യാം ഖലൂത്തമശ്ലോകോ ഭഗവാനനുവർണ്ണ്യതേ. 4
ഭഗവംസ്തക്ഷകാദിഭ്യോ മൃത്യുഭ്യോ ന ബിഭേമ്യഹം
പ്രവിഷ്ടോ ബ്രഹ്മ നിർവ്വാണമഭയം ദർശിതം ത്വയാ. 5
അനുജാനീഹി മാം ബ്രഹ്മൻ വാചം യച്ഛാമ്യധോക്ഷജേ
മുക്തകാമാശയം ചേതഃ പ്രവേശ്യ വിസൃജാമ്യസൂൻ. 6
അജ്ഞാനം ച നിരസ്തം മേ ജ്ഞാനവിജ്ഞാനനിഷ്ഠയാ
ഭവതാ ദർശിതം ക്ഷേമം പരം ഭഗവതഃ പദം. 7

സൂത ഉവാച

ഇത്യുക്തസ്തമനുജ്ഞാപ്യ ഭഗവാൻ ബാദരായണിഃ
ജഗാമ ഭിക്ഷുഭിഃ സാകം നരദേവേന പൂജിതഃ. 8
പരീക്ഷിദപി രാജർഷിരാത്മന്യാത്മാനമാത്മനാ
സമാധായ പരം ധ്യായന്നസ്പന്ദാസുര്യഥാ തരുഃ. 9
പ്രാക്കൂലേ ബർഹിഷ്യാസീനോ ഗംഗാകൂല ഉദങ്മുഖഃ
ബ്രഹ്മഭൂതോ മഹായോഗീ നിഃസംഗഃ ഛിന്നസംശയഃ. 10
തക്ഷകഃ പ്രഹിതോ വിപ്രാഃ ക്രുദ്ധേന ദ്വിജസൂനുനാ
ഹന്തുകാമോ നൃപം ഗച്ഛൻ ദദർശ പഥി കശ്യപം. 11
തം തർപ്പയിത്വാ ദ്രവിണൈർന്നിവർത്ത്യ വിഷഹാരിണം
ദ്വിജരൂപപ്രതിച്ഛന്നഃ കാമരൂപോഽദശന്നൃപം. 12
ബ്രഹ്മഭൂതസ്യ രാജർഷേർദ്ദേഹോഽഹിഗരളാഗ്നിനാ
ബഭൂവ ഭസ്മസാൽ സദ്യഃ പശ്യതാം സർവ്വദേഹിനാം. 13
ഹാഹാകാരോ മഹാനാസീദ്ഭുവി ഖേ ദിക്ഷു സർവ്വതഃ
വിസ്മിതാ ഹ്യഭവൻ സർവ്വേ ദേവാസുരനരാദയഃ. 14
ദേവദുന്ദുഭയോ നേദുർഗ്ഗന്ധർവ്വാപ്സരസോ ജഗുഃ
വവൃഷുഃ പുഷ്പവർഷാണി വിബുധാഃ സാധുവാദിനഃ. 15
ജനമേജയഃ സ്വപിതരം ശ്രുത്വാ തക്ഷകഭക്ഷിതം
യഥാ ജുഹാവ സംക്രുദ്ധോ നാഗാൻ സത്രേ സഹ ദ്വിജൈഃ. 16
സർപ്പസത്രേ സമിദ്ധാഗ്നൗ ദഹ്യമാനാൻ മഹോരഗാൻ
ദൃഷ്ട്വേന്ദ്രം ഭയസംവിഗ്നസ്തക്ഷകഃ ശരണം യയൗ. 17
അപശ്യംസ്തക്ഷകം തത്ര രാജാ പാരീക്ഷിതോ ദ്വിജാൻ
ഉവാച തക്ഷകഃ കസ്മാന്ന ദഹ്യേതോരഗാധമഃ. 18
തം ഗോപായതി രാജേന്ദ്ര ശക്രഃ ശരണമാഗതം
തേന സംസ്തംഭിതഃ സർപ്പസ്തസ്മാന്നാഗ്നൗ പതത്യസൗ. 19
പാരീക്ഷിത ഇതി ശ്രുത്വാ പ്രാഹർത്ത്വിജ ഉദാരധീഃ
സഹേന്ദ്രസ്തക്ഷകോ വിപ്രാ നാഗ്നൗ കിമിതി പാത്യതേ. 20
തച്ഛ്രുത്വാഽജുഹുവുർവ്വിപ്രാഃ സഹേന്ദ്രം തക്ഷകം മഖേ
തക്ഷകാശു പതസ്വേഹ സഹേന്ദ്രേണ മരുത്വതാ. 21
ഇതി ബ്രഹ്മോദിതാക്ഷേപൈഃ സ്ഥാനാദിന്ദ്രഃ പ്രചാലിതഃ
ബഭൂവ സംഭ്രാന്തമതിഃ സവിമാനഃ സതക്ഷകഃ. 22

രാജാവു പറഞ്ഞു

''കാരുണ്യരാശിയാമങ്ങേയനുഗ്രഹം–
കാരണത്താൽ കൃതകൃത്യനായീടിനേൻ
ആദ്യന്തരൂപൻ ഹരിതൻ സ്വരൂപത്തെ
വിസ്തരിച്ചെന്നെ ശ്രവിപ്പിച്ചിതു ഭവാൻ. 2
അജ്ഞരായ് താപത്രയതപ്തരായോരി–
ലച്യുതാത്മാക്കളാകും മഹാദിവ്യർതൻ
മെയ്യുമനുഗ്രഹം സിദ്ധിച്ചിടുന്നതൊ–
രത്ഭുതമായിക്കരുതുന്നതില്ല ഞാൻ. 3
അങ്ങയിൽ നിന്നിപ്പുരാണമാം സംഹിത
ഞങ്ങളെല്ലാം നല്ലവണ്ണം ശ്രവിച്ചിതു
ഉത്തമശ്ലോകൻ ഭഗവാൻ സ്വഭൂവിനെ
നിസ്തുലം വർണ്ണിച്ചിരിപ്പു ഭവാനതിൽ 4
നിർഭയമായി നിർവ്വാണമാം ബ്രഹ്മത്തെ
യിപ്പോളെനിക്കു കാണിച്ചുതന്നു ഭവാൻ
ആലയിച്ചേനതിലത്തക്ഷകാദിയാ–
ലേലും മൃതിയിൽ ഭയപ്പെടുന്നില്ല ഞാൻ. 5
ബ്രഹ്മൻ! സമസ്തമാം കാമങ്ങളിൽനിന്നു
നിർമ്മുക്തമാം മമ മാനസം കൃഷ്ണനിൽ
ചെമ്മേ ഗമിപ്പിച്ചുറപ്പിച്ചു വാക്കുകൾ
നമ്മട്ടടക്കിയസൂക്കൾ വിടുന്നു ഞാൻ
ആയതിനെന്നെയനുവദിച്ചീടുവാ–
നായപേക്ഷിക്കുന്നു ഞാനിദാനീം മുനേ! 6
പ്രേമാസ്പദം പരമം ഭഗവല്പദം
മാമുനേ! കാണിച്ചുതന്നു ഭവാൻ മമ
ജ്ഞാനവിജ്ഞാനസന്നിഷ്ഠനിമിത്തമായ്
ഞാനൊഴിച്ചു മമാജ്ഞാനാന്ധകാരവും.'' 7

സൂതൻ പറഞ്ഞു

ഏവം കഥിക്കെബ്ഭഗവാൻ ശുകൻ നര–
ദേവനനുജ്ഞയരുളിയബ്ഭൂപനാൽ
നന്നായ് സമർച്ചിതനായ് ഭിക്ഷുവൃന്ദത്തൊ–
ടൊന്നിച്ചവിടെനിന്നങ്ങു പോയീടിനാൻ. 8
പിന്നെ രാജർഷി പരീക്ഷിത്തു ബുദ്ധിയാൽ–
ത്തന്നുടെ മാനസത്തെ [1]പ്രത്യഗാത്മാവിൽ
ലീനമാക്കിത്തരുവെന്നപോൽ നിശ്ചല–
പ്രാണനായ് ധ്യാനിച്ചു നിത്യമാം വസ്തുവെ. 9
ചൊല്ലൊണ്ടുമഗ്ഗംഗതൻ കരയിൽ പരം
ദർഭ കിഴക്കു തുഞ്ചാക്കി വിരിച്ചതിൽ
ചിത്തസന്ദേഹം വെടിഞ്ഞു നിസ്സംഗനാ–
യുത്തമയോഗീന്ദ്രനായ് ബ്രഹ്മഭൂതനായ്
ഉത്തരദിക്കുനോക്കി സ്ഥിതിചെയ്തിതു
ശുദ്ധമതിയാം പരീക്ഷിന്നൃപാലകൻ. 10
വിപ്രരേ! ക്രുദ്ധനാം ഭൂസുരനന്ദനൻ
കല്പിച്ചയച്ചോരു തക്ഷകൻ ഭൂപനെ
നിഗ്രഹിപ്പാനാഗ്രഹത്തോടു വന്നിടും
മാർഗ്ഗത്തിലീക്ഷിച്ചു കശ്യപനേയവൻ. 11
പൃഥ്വീശ്വരൻെറ വിഷമിറക്കീടുവാൻ
സത്വരം പോയീടുമാ വിഷഹാരിയെ
വിത്തം കൊടുത്തു മടക്കിയയച്ചുടൻ
മുത്തോടു കാമസ്വരൂപനാം തക്ഷകൻ
ബ്രാഹ്മണവേഷപ്രതിച്ഛന്നരൂപനായ്
ഭൂമീപതീന്ദ്രനെച്ചെന്നു ദംശിച്ചിതേ. 12
ബ്രഹ്മമായ്മിന്നുമാ രാജർഷിതൻ തനു–
വമ്മഹാസർപ്പവിഷാഗ്നിയിലക്ഷണം
വിസ്മയം സർവ്വജനങ്ങളും കാൺകവേ
ഭസ്മമായിബ്ഭവിച്ചെന്നറിഞ്ഞീടുവിൻ. 13
മന്നിലും വിണ്ണിലും ദിക്കുകൾ പത്തിലും–
നിന്നു ഹാഹാരവം പൊങ്ങീ മഹത്തരം
ദേവാസുരർ മനുഷ്യാദ്യരുമാകവേ
ഹാ! വിസ്മയാംബുധിമഗ്നരായീടിനാർ. 14
ദുന്ദുഭിവൃന്ദം മുഴക്കീടിനാർ സുര–
വൃന്ദമങ്ങപ്സരോഗന്ധർവ്വർ പാടിനാർ
സാധുവാദംചെയ്തുകൊണ്ടു മലർമാരി–
യാദരപൂർവ്വം ചൊരിഞ്ഞു ജനാവലി. 15
തക്ഷകൻ താതനെബ്ഭക്ഷിച്ചതായറി–
ഞ്ഞക്ഷണം ക്രുദ്ധനായിജ്ജനമേജയൻ
വിപ്രരോടൊത്തൊരു സത്രമാരംഭിച്ചു
സർപ്പഗണത്തെ ഹോമിച്ചു തുടങ്ങിനാൻ. 16
സർപ്പസത്രത്തിൽ [2]സമിദ്ധാഗ്നിയിൽ മഹാ–
സർപ്പങ്ങളെല്ലാം ദഹിപ്പതു കണ്ടുടൻ
തക്ഷകൻ ഭീതനായ് ദേവേന്ദ്രനെയാത്മ–
രക്ഷണത്തിന്നായ് ശരണമണഞ്ഞിതേ. 17
തക്ഷകനെത്തത്ര കാണാതിരിക്കയാ–
ലക്ഷമേശൻ ദ്വിജരോടു ചോദിച്ചിതു
എന്തൊരു കാരണം സർപ്പാധമനവൻ
വെന്തു നീറാകായ്വതിന്നെന്നു സത്വരം. 18
''തക്ഷകൻ ചെന്നാശ്രയിക്കയാലസ്സഹ–
സ്രാക്ഷനവന്നഭയംകൊടുത്തെന്നല്ല
സത്രവും സ്തംഭിതമാക്കിയതുമൂല–
മത്രേ പതിക്കാഞ്ഞതുമവനഗ്നിയിൽ.'' 19
എന്നതു കേട്ടു പരാക്രമിയാനൃപ–
നിന്ദ്രനോടൊത്തിങ്ങവനെ യാഗാഗ്നിയിൽ
എന്തുകൊണ്ടാണു പതിപ്പിച്ചിടാഞ്ഞതെ–
ന്നന്തണരോടു ചൊടിച്ചു ചോദിച്ചിതു. 20
മന്നവഗീരുകൾ കേട്ടുടേ തക്ഷകാ!
വന്നുവീഴു തീയിലിന്ദ്രനോടൊത്തു നീ
എന്നുള്ള മന്ത്രം ജപിച്ചു വിളിച്ചിതേ
ഇന്ദ്രനേയും തക്ഷകനേയുമാ ദ്വിജർ. 21
ഇങ്ങനെയാക്ഷേപപൂർവ്വമബ്ഭൂസുര–
രങ്ങു വിളിക്കയാൽ തക്ഷകൻതന്നൊടും
വ്യോമയാനത്തൊടും സ്ഥാനത്തു നിന്നുട–
നാ മഹേന്ദ്രൻ ചലിച്ചോറം ഭ്രമിച്ചിതു. 22

1 ഏകാത്മാവ്, പരബ്രഹ്മം. 2 ജ്വലിക്കുന്ന അഗ്നി.

തം പതന്തം വിമാനേന സഹതക്ഷകമംബരാൽ
വിലോക്യാംഗിരസഃ പ്രാഹ രാജാനം തം ബൃഹസ്പതിഃ. 23
നൈഷ ത്വയാ മനുഷ്യേന്ദ്ര വധമർഹതി സർപ്പരാട്
അനേന പീതമമൃതമഥ വാ അജരാമരഃ. 24
ജീവിതം മരണം ജന്തോർഗ്ഗതിഃ സ്വേനൈവ കർമ്മണാ
രാജംസ്തതോഽന്യോ നാസ്ത്യസ്യ പ്രദാതാ സുഖദുഃഖയോഃ. 25
സർപ്പചൗരാഗ്നിവിദ്യുദ്ഭ്യഃ ക്ഷുത്തൃഡ്വ്യാധ്യാദിഭിർന്നൃപ
പഞ്ചത്വമൃച്ഛതേ ജന്തുർഭുങ്ക്ത ആരബ്ധകർമ്മ തൽ. 26
തസ്മാൽ സത്രമിദം രാജൻ സംസ്ഥീയേതാഭിചാരികം
സർപ്പാ അനാഗസോ ദഗ്ദ്ധാ ജനൈർദ്ദിഷ്ടം ഹി ഭുജ്യതേ. 27

സൂത ഉവാച

ഇത്യുക്തഃ സ തഥേത്യാഹ മഹർഷേർമ്മാനയൻ വചഃ
സർപ്പസത്രാദുപരതഃ പൂജയാമാസ വാക്പതിം. 28
സൈഷാ വിഷ്ണോർമ്മഹാമായാബാധ്യയാലക്ഷണാ യയാ
മുഹ്യന്ത്യസ്യൈവാത്മഭൂതാ ഭൂതേഷു ഗുണവൃത്തിഭിഃ. 29
ന യത്ര ദംഭീത്യഭയാ വിരാജിതാ
മായാഽഽത്മവാദേഽസകൃദാത്മവാദിഭിഃ
ന യദ്വിവാദോ വിവിധസ്തദാശ്രയോ
മനശ്ച സങ്കല്പവികല്പവൃത്തി യൽ. 30
ന യത്ര സൃജ്യം സൃജതോഭയോഃ പരം
ശ്രേയശ്ച ജീവസ്ത്രിഭിരന്വിതസ്ത്വഹം
തദേതദുത്സാദിതബാധ്യബാധകം
നിഷിധ്യ ചോർമ്മീൻ വിരമേൽ സ്വയം മുനിഃ. 31
പരം പദം വൈഷ്ണവമാമനന്തി ത-
ദ്യന്നേതി നേതീത്യതദുത്സിസൃക്ഷവഃ
വിസൃജ്യ ദൗരാത്മ്യമനന്യസൗഹൃദാ
ഹൃദോപഗുഹ്യാവസിതം സമാഹിതൈഃ. 32
ത ഏതദധിഗച്ഛന്തി വിഷ്ണോര്യൽ പരമം പദം
അഹം മമേതി ദൗർജ്ജന്യം ന യേഷാം ദേഹഗേഹജം. 33
അതിവാദാംസ്തിതിക്ഷേത നാവമന്യേത കഞ്ചന
ന ചേമം ദേഹമാശ്രിത്യ വൈരം കുർവ്വീത കേനചിൽ. 34
നമോ ഭഗവതേ തസ്മൈ കൃഷ്ണായാകുണ്ഠമേധസേ
യൽപാദാംബുരുഹധ്യാനാൽ സംഹിതാമധ്യഗാമിമാം. 35

ശൗനക ഉവാച

പൈലാദിഭിർവ്യാസശിഷ്യൈർവ്വേദാചാര്യൈർമ്മഹാത്മഭിഃ
വേദാശ്ച കതിധാ വ്യസ്താ ഏതൽ സൗമ്യാഭിധേഹി നഃ. 36

സൂത ഉവാച

സമാഹിതാത്മനോ ബ്രഹ്മൻ ബ്രഹ്മണഃ പരമേഷ്ഠിനഃ
ഹൃദ്യാകാശാദഭൂന്നാദോ വൃത്തിരോധാദ്വിഭാവ്യതേ. 37
യദുപാസനയാ ബ്രഹ്മൻ യോഗിനോ മലമാത്മനഃ
ദ്രവ്യക്രിയാകാരകാഖ്യം ധൂത്വാ യാന്ത്യപുനർഭവം. 38
തതോഽഭൂൽ ത്രിവൃദോങ്കാരോ യോഽവ്യക്തപ്രഭവഃ സ്വരാട്
യത്തല്ലിംഗം ഭഗവതോ ബ്രഹ്മണഃ പരമാത്മനഃ. 39
ശൃണോതി യ ഇമം സ്ഫോടം സുപ്തശ്രോത്രേ ച ശൂന്യദൃക്
യേന വാഗ് വ്യജ്യതേ യസ്യ വ്യക്തിരാകാശ ആത്മനഃ. 40

തക്ഷകനൊത്തു വിമാനത്തിൽ വിണ്ണിൽനി—
ന്നക്ഷണമിന്ദ്രൻ പതിപ്പതു കാൺകയാൽ
അംഗിരസ്സിൻ സുതനാകും ബൃഹസ്പതി—
യങ്ങജ്ജനമേജയനോടു ചൊല്ലിനാൻ: 23
"മാനവേന്ദ്രാ! ഭവാനീ സർപ്പരാട്ടുതൻ
പ്രാണഹാനിക്കർഹനായിബ്‌ഭവിച്ചിടാ
പീയൂഷമങ്ങു ഭുജിച്ചീടിനാനവ—
നായതിനാ[1]ലജരാമരണൻ പ്രഭോ! 24
ജന്തുവിൻ ജീവിതവും ഗതിയന്നവും
സ്വന്തകർമ്മത്തെയനുസരിച്ചുള്ളതാം.
താന്താങ്ങടെ സുഖദുഃഖങ്ങൾതൻ ഹേതു
താന്താങ്ങളല്ലാതെയന്യനായ് വന്നിടാ. 25
സർപ്പാഗ്നി ചോര വിദ്യുൽ ക്ഷുത് പിപാസക—
ളല്ലേതരവ്യാധിയിത്യാദിയാൽ പ്രാണി—
നാശം ഗമിപ്പതായ്ക്കാണ്മതെല്ലാം ധരാ—
ധീശ്വരാ! പ്രാരബ്ധകർമ്മം ഭുജിക്കയാം. 26
എന്നതിനാലാഭിചാരികമീ സത്ര—
മിന്നു നിറുത്തുകയാം നന്നു മന്നവാ!
വെന്തിതനാഗസ്വികൾ ബഹുഭോഗികൾ
ജന്തുക്കൾ കർമ്മഫലം ഭുജിപ്പൂ ദൃഢം. 27

സൂതൻ പറഞ്ഞു

ഏവം ബൃഹസ്പതിയാലുപദിഷ്ടനാം
ഭൂവരനാ വാക്കു മാനിച്ചുതാനുടൻ
അങ്ങനെതാനെന്നു സമ്മതിച്ചദ്ധ്വര—
മങ്ങു നിറുത്തിയർച്ചിച്ചാൻ മഹർഷിയെ. 28
നാശവിഹീനമാമേതൊരു ശക്തിയാൽ
സ്വാംശഭൂതപ്രാണിസഞ്ചയമാകവേ
മോഹിതരായ് ഗുണവൃത്തികൾമൂല—
മാഹന്ത! ഹിംസിച്ചിടുന്നു പരസ്പരം
ആയതു ലക്ഷണമേറെഴും ശ്രീവിഷ്ണു—
മായയാണെന്നു ധരിക്കുവിൻ വിപ്രരേ! 29
ദംഭിയിവനെന്ന തോന്നൽ പലപ്പൊഴും
സംഭവിച്ചീടുന്നതേതൊരു മർത്ത്യനിൽ
ആയവനിൽ ഭയം ലേശവുമെന്നിയേ
മായ കടക്കുന്നി, താത്മവാദങ്ങളാൽ
നേരേ സ്വരൂപമറിയാൻ നിരന്തരം
പാരം പരിശ്രമിച്ചീടുന്നവരിലും
മായാഗുണാശ്രിതവാദങ്ങളില്ലാതെ
മായമകന്നു വസിക്കുന്നവരിലും
പിന്നെ വികല്പസങ്കല്പയുക്തം മനം
ശൂന്യമായോരിലുമില്ല മായാമയം. 30
സൃഷ്ടിക്കു കാരണമായിടും കർമ്മവും
സൃഷ്ടിവസ്തുക്കളും സൃഷ്ടിയാൽ പ്രാപ്യമാം
ദുഃഖസുഖങ്ങളുമെന്നിവ മൂന്നൊടും
യുക്തനായീടുമഹംമയജീവനും—
ഇല്ലാത്തതായ് ബാധ്യബാധകഭാവവു—
മില്ലാത്തതാണാത്മതത്ത്വം നിനയ്ക്കിൽ
നേരായിതിനെദ്ധരിച്ചു മുനിയഹം—
കാരാദിയൂർമ്മികൾ കൈവിട്ടിരിക്കണം. 31
എന്നതാം വൈഷ്ണവമാകും പരംപദ—
മെന്നു പറയുന്ന മറെറാന്നിലും രതി
ഇച്ഛാതെയന്യമായുള്ളതെല്ലാമത—
ല്ലെന്നു തള്ളി ദുരാത്മഭാവംവിട്ടു
ചാലെ സ്സമാഹിതന്മാർ ഹൃദയത്തിനാ—
ലാലിംഗനംചെയ്യുതിനെ ഗ്രഹിപ്പുതേ. 32
കേവലം [2]ദേഹജഗേഹജഭാമഹം—
ഭാവദൗരാത്മ്യമാക്കില്ലാതെയാകുമോ
ആയവൻ ശ്രീഹരിതൻ സമസ്തോത്കൃഷ്ട—
മായിടുമിപ്പദം പ്രാപിച്ചിടുന്നിതേ. 33
നിന്ദാവചനങ്ങളെന്നും ക്ഷമിക്കണം
നിന്ദിച്ചിടാതിരുന്നീടണമാരെയും
ഇശ്ശരീരത്തെസ്സമാശ്രയിച്ചിട്ടുള്ളിൽ
വച്ചുകൂടാ വൈരമാരിലുമല്പവും. 34
ആരുടെ തൃപ്പദധ്യാനത്തിനാലെ ഞാൻ
പേരാളുമിസ്സംഹിതയെദ്ധരിച്ചവോ
സൂക്ഷ്മധീയാകുമാ വ്യാസമഹർഷിയെ—
യാത്മഭാവത്തിൽ നമസ്കരിക്കുന്നു ഞാൻ. 35

ശൗനകൻ പറഞ്ഞു

വ്യാസമുനീശ്വരശിഷ്യരായാഗമ—
ദേശികരാം മഹാത്മാക്കൾ പൈലാദികൾ
വേദത്തെയെത്രയായ്പ്പകുത്തുവെന്നതു
സാധോ! ഭവാൻ ഞങ്ങളോടരുളീടണം. 36

സൂതൻ പറഞ്ഞു

ബ്രഹ്മൻ! സമാഹിതനായ് പരമേഷ്ഠിയാം
ബ്രഹ്മാവുതൻ ഹൃന്നഭസ്സിൽനിന്നാദിയിൽ
നാദമുണ്ടായ് വൃത്തിരോധത്തിനാലനു—
ഭൂതമാണാക്കുമതെന്നറിഞ്ഞീടുക. 37
ആരണേന്ദ്രാ! തദുപാസനമൂലമായ്
കാരകദ്രവ്യകർമ്മാഖ്യങ്ങളായിടും
ആത്മമാലിന്യമൊഴിച്ചു നരർ പുനർ—
ജ്ജന്മരഹിതപദമിയലുന്നിതു. 38
നേരേയതിൽനിന്നു മാത്ര മൂന്നേലുമോ—
ങ്കാരമുണ്ടായിതവ്യക്തപ്രഭവമായ്
താനേ പരിലസിച്ചീടുന്നതാമതു—
താനപ്പരമാത്മചിഹ്നം മുനീശ്വരാ! 39
ശൂന്യദൃക്കേതൊന്നു കണ്ണും പ്രസുപ്തമാ—
മന്നേരവുമീ സ്വനം ശ്രവിക്കുന്നുവോ
ഏതിനാൽ വ്യഞ്ജിച്ചിടുന്നിതു വാക്കുക—
ളേതു സുസ്പഷ്ടമാ ഹൃദിഹായസ്സതിൽ. 40

1 ജനനമരണമില്ലാത്തവൻ. 2 ദേഹം ഗേഹം ഇവയിൽനിന്നുണ്ടാകുന്നതു്.

സ്വധാമ്നോ ബ്രഹ്മണഃ സാക്ഷാദ്വാചകഃ പരമാത്മനഃ
സ സർവ്വമന്ത്രോപനിഷദ്വേദബീജം സനാതനം. 41
തസ്യ ഹ്യാസംസ്ത്രയോ വർണ്ണാ അകാരാദ്യാ ഭൃഗൂദ്വഹ
ധാര്യന്തേ യൈസ്ത്രയോ ഭാവാ ഗുണനാമാർത്ഥവൃത്തയഃ. 42
തതോഽക്ഷരസമാമ്നായമസൃജദ് ഭഗവാനജഃ
അന്തഃസ്ഥോഷ്മസ്വരസ്പർശഹ്രസ്വദീർഘാദിലക്ഷണം. 43
തേനാസൌ ചതുരോ വേദാംശ്ചതുർഭിർവ്വദനൈർവ്വിഭുഃ
സവ്യാഹൃതികാൻ സോങ്കാരാംശ്ചാതുർഹോത്രവിവക്ഷയാ. 44
പുത്രാനദ്ധ്യാപയത്താംസ്തു ബ്രഹ്മർഷീൻ ബ്രഹ്മകോവിദാൻ
തേ തു ധർമ്മോപദേഷ്ടാരഃ സ്വപുത്രേഭ്യഃ സമാദിശൻ. 45
തേ പരമ്പരയാ പ്രാപ്താസ്തത്തച്ഛിഷ്യൈർധൃതവ്രതൈഃ
ചതുര്യുഗേഷ്വഥ വ്യസ്താ ദ്വാപരാദൌ മഹർഷിഭിഃ. 46
ക്ഷീണായുഷഃ ക്ഷീണസത്ത്വാൻ ദുർമ്മേധാൻ വീക്ഷ്യ കാലതഃ
വേദാൻ ബ്രഹ്മർഷയോ വ്യസ്യൻ ഹൃദിസ്ഥാച്യുതചോദിതാഃ. 47
അസ്മിന്നപ്യന്തരേ ബ്രഹ്മൻ ഭഗവാംല്ലോകഭാവനഃ
ബ്രഹ്മേശാദ്യൈർല്ലോകപാലൈര്യാചിതോ ധർമ്മഗുപ്തയേ. 48
പരാശരാൽ സത്യവത്യാമംശാംശകലയാ വിഭുഃ
അവതീർണ്ണോ മഹാഭാഗ വേദം ചക്രേ ചതുർവ്വിധം. 49
ഋഗഥർവ്വയജുഃസാമ്നാം രാശീനുദ്ധൃത്യ വർഗ്ഗശഃ
ചതസ്രഃ സംഹിതാശ്ചക്രേ മന്ത്രൈർമ്മണിഗണാ ഇവ. 50
താസാം സ ചതുരഃ ശിഷ്യാനുപാഹൂയ മഹാമതിഃ
ഏകൈകാം സംഹിതാം ബ്രഹ്മന്നേകൈകസ്മൈ ദദൌ വിഭുഃ. 51
പൈലായ സംഹിതാമാദ്യാം ബഹ്വൃചാഖ്യാമുവാച ഹ
വൈശമ്പായനസംജ്ഞായ നിഗദാഖ്യം യജുർഗ്ഗണം. 52
സാമ്നാം ജൈമിനയേ പ്രാഹ തഥാ ഛന്ദോഗസംഹിതാം
അഥർവ്വാംഗിരസീം നാമ സ്വശിഷ്യായ സുമന്തവേ. 53
പൈലഃ സ്വസംഹിതാമൂചേ ഇന്ദ്രപ്രമിതയേ മുനിഃ
ബാഷ്കലായ ച സോഽപ്യാഹ ശിഷ്യേഭ്യഃ സംഹിതാം സ്വകാം. 54
ചതുർദ്ധാ വ്യസ്യ ബോധ്യായ യാജ്ഞവല്ക്യായ ഭാർഗ്ഗവ
പരാശരായാഗ്നിമിത്രേ ഇന്ദ്രപ്രമിതിരാത്മവാൻ. 55
അധ്യാപയൽ സംഹിതാം സ്വാം മാണ്ഡൂകേയമൃഷിം കവിം
തസ്യ ശിഷ്യോ ദേവമിത്രഃ സൌഭര്യാദിഭ്യ ഊചിവാൻ. 56
ശാകല്യസ്തത്സുതഃ സ്വാം തു പഞ്ചധാ വ്യസ്യ സംഹിതാം
വാത്സ്യമുദ്ഗലശാലീയഗോഖല്യശിശിരേഷ്വധാൽ. 57
ജാതൂകർണ്ണ്യശ്ച തച്ഛിഷ്യഃ സനിരുക്താം സ്വസംഹിതാം
ബലാകപൈജവൈതാലവിരജേഭ്യോ ദദൌ മുനിഃ. 58
ബാഷ്കലിഃ പ്രതിശാഖാഭ്യോ ബാലഖില്യാഖ്യസംഹിതാം
ചക്രേ ബാലായനിർഭജ്യഃ കാസാരശ്ചൈവ താം ദധുഃ. 59
ബഹ്വൃചാഃ സംഹിതാ ഹ്യേതാ ഏഭിർബ്രഹ്മർഷിഭിർധൃതാഃ
ശ്രുത്വൈതച്ഛന്ദസാം വ്യാസം സർവ്വപാപൈഃ പ്രമുച്യതേ. 60
വൈശമ്പായനശിഷ്യാ വൈ ചരകാധ്വര്യവോഽഭവൻ
യച്ചേരുർബ്രഹ്മഹത്യാംഹഃക്ഷപണം സ്വഗുരോർവ്രതം. 61
യാജ്ഞവല്ക്യശ്ച തച്ഛിഷ്യ ആഹാഹോ ഭഗവൻ കിയൽ
ചരിതേനാല്പസാരാണാം ചരിഷ്യേഽഹം സുദുശ്ചരം. 62

സാക്ഷാൽ പരബ്രഹ്മവാചകമായ് പ്രണ–
വാശ്രയഭൂതമായിപ്പരാത്മാവുമായ്
സർവമന്ത്രോപനിഷൽ ഗുഹ്യമാകുമി–
തുർവീസുരേന്ദ്രാ! സനാതനംതന്നെയാം. 41
എന്നതിനുണ്ടകാരാദിയായീടുന്ന
മൂന്നു വർണ്ണങ്ങൾ, ഉളുകളാണാശ്രയം
ഋഗ്യജുസ്സാമങ്ങളാം ത്രിവേദത്തിനും
സ്വർഗ്ഗം ക്ഷിതി ഭുവർല്ലോകമിവററിനും
സത്ത്വാദിയാകും ഗുണത്രയം, ജാഗ്രത്തു
തൊട്ടോരവസ്ഥാത്രയമിവയെല്ലാക്കെയും
സൃഷ്ടിച്ചു പിന്നെയവയിൽനിന്നും ഭൃഗു–
ശ്രേഷ്ഠാ! സ്വരങ്ങളൂഷ്മാക്കളന്തഃസ്ഥങ്ങളും
ഹ്രസ്വദീർഘപ്ലുതസ്പർശങ്ങളാദിയാം
ലക്ഷണമൊക്കും ലിപികളെ നാന്മുഖൻ. 42–43
ഈ ലിപിസഞ്ചയത്താലുടനാ വിഭു
നാലാനനൻ ചാതുർഹോത്രവിവക്ഷയാൽ
നിർമ്മിച്ചിതോങ്കാര വ്യാഹൃതീയുക്തമായ്
നന്മട്ടു നാലുവേദങ്ങളെയും ക്രമാൽ. 44
ബ്രഹ്മർഷികളും ശ്രുതികോവിദരുമാം
തന്മക്കളെപ്പഠിപ്പിച്ചവയേയജൻ
ധർമ്മോപദേഷ്ടാക്കളാമവർ പിന്നതു
ചെമ്മേ പഠിപ്പിച്ചു തത്സുതന്മാരെയും. 45
പിന്നീടവയെ വ്രതികളാം തച്ഛിഷ്യ–
രെന്നും പരമ്പരയായ് യുഗം നാലിലും
മന്നിൽ നിലനിറുത്തി ദ്വാപരാദിയി–
ലന്യൂനമായ് വിഭജിച്ചു മഹർഷിമാർ. 46
കാലംനിമിത്തമായുസ്സു കുറഞ്ഞനു–
വേലം ധൃതിയററുപോയ് മന്ദധീകളായ്
വർത്തിച്ചിടുന്ന ജനങ്ങളെക്കണ്ടാർദ്ര–
ചിത്തരാം ബ്രഹ്മർഷിമാർ ഹൃദയസ്ഥനാം
ശ്രീഹരിയാലെ സംപ്രേരിതരായ് വേദ–
സംഹിതയെല്ലാം വിഭജിച്ചതാം മുനേ! 47
ഇമ്മനുവിൻ കാലഘട്ടത്തിലും ശിവൻ
ബ്രഹ്മാവുതൊട്ടു ജഗത്പാലകരാലെ
ധർമ്മരക്ഷാർത്ഥമഭ്യർത്ഥിതനായിട്ടും
കന്മഷഹാരി ഭഗവാൻ ജനാർദ്ദനൻ
സത്ത്വഗുണസംയുതനായ് പരാശര–
പുത്രനായ് സത്യവതിയിൽനിന്നൂഴിയിൽ
ചാലവേ വന്നവതീർണ്ണനായാഗമം
നാലായ്പ്പകുത്തിതു ഭാഗ്യവാരാന്നിധേ! 48–49
ഋക്കഥർവം യജുസ്സാമങ്ങളാമാഗ–
മോൽക്കരത്തെ വർഗ്ഗമാക്കിത്തിരിച്ചഥ
മന്ത്രങ്ങളാലെ മണികളെയെന്നപോൽ
ചന്തമായ് നിർമ്മിച്ചിതു നാലു സംഹിത. 50
പിന്നെച്ചതുരരാം നാലു ശിഷ്യാഗ്ര്യരെ–
ത്തന്നന്തികത്തിൽ വരുത്തിയിസ്സംഹിത
ഓരോന്നുമഭ്യസിപ്പിച്ചിതു വേണ്ടപോ–
ലോരോരുവരെയാ വ്യാസമുനീശ്വരൻ. 51
ബഹ്വൃചാഭിഖ്യമാമാദ്യത്തെയൃഗ്വേദ–
സംഹിത പൈലനേയും നിഗദാഖ്യമാം
ആ യജുശ്ശാഖ വൈശമ്പായനാഹ്വയ–
നായിട്ടും ശിഷ്യനേയും പഠിപ്പിച്ചിതു. 52
സാമാഗമങ്ങളുംതൻ ഛന്ദോഗസംഹിത
ജൈമിനിക്കായുമഥർവാംഗിരസിയാം
പേരെഴും സംഹിതയസ്സുമന്ത്വാഭിധ–
ചേരും സ്വശിഷ്യനായും കഥിച്ചീടിനാൻ. 53
പൈലൻ സ്വസംഹിതയിന്ദ്രപ്രമിത്യാഖ്യ–
യാളുന്ന ശിഷ്യനും ബാഷ്കളാഖ്യനുമായ്
രണ്ടായ് പകുത്തുപദേശിച്ചു ബാഷ്കളൻ
വേണ്ടുന്നപോലതു തച്ഛിഷ്യരായിട്ടും
ബോധ്യൻ പരാശരനും യാജ്ഞവല്ക്യാഗ്നി–
മിത്രരുമിങ്ങനെ നാൽവർക്കു നല്കിനാൻ
ബുദ്ധിമാനിന്ദ്രപ്രമിതി പഠിപ്പിച്ചു
പുത്രനായ് സൂക്ഷ്മധീയാം മാണ്ഡൂകേയനെ
തച്ഛിഷ്യനാം ദേവമിത്രനതു പിന്നെ–
യസ്സൗഭരിമുതൽപേർക്കും കൊടുത്തിതു. 54—56
മാണ്ഡൂകേയാത്മജനായിട്ടും ശാകല്യ–
നെന്നവനായതഞ്ചായ് വിഭജിച്ചഥ
മുൽഗലൻ ശാലിയൻ വാത്സ്യൻ ശിശിരനും
ഗോഖല്യനുമെന്നു ശിഷ്യർക്കു നൽകിനാൻ. 57
ശാകല്യശിഷ്യനാം ജാതുകർണ്ണ്യൻ നിജ–
ഭാഗം [1]നിരുക്തസംയുക്തമാക്കീട്ടഥ
വൈതാളപൈജബലാകവിരജർക്കു
മോദിച്ചു നാലായ്പ്പകുത്തു കൊടുത്തിതു. 58
ബാഷ്കളിയശ്ശാഖയെല്ലാററിലുംനിന്നു
ചികെന്നു ബാലഖില്യാഖ്യയിൽ സംഹിത
ഭേഷായി നിർമ്മിച്ചു ബാലായനിയെയും
കാസാരഭജ്യരേയും ധരിപ്പിച്ചിതു. 59
ഋക്കുകളും ധാരാളമാളുമിസ്സംഹിത–
യൊക്കെയും ബ്രഹ്മർഷികളഭ്യസിച്ചിതു
ഇച്ഛന്ദോഭാഗങ്ങൾ കേൾപ്പവരാകവേ–
യുച്ചമാം പാപങ്ങളിൽനിന്നു മുക്തരാം. 60
ശ്രേഷ്ഠവൈശമ്പായനശിഷ്യരായ് ചര–
കാദ്യർ ഗുരുബ്രഹ്മഹത്യാഘഹാരകം
സദ്‌വ്രതം നേരേയനുഷ്ഠിക്കയാലവ–
ർക്കൊത്തു ചരകാദ്ധ്വരികളെന്നാഹ്വയം. 61
മററൊരു ശിഷ്യനാം യാജ്ഞവൽക്യൻ ഗുരു–
ശ്രേഷ്ഠാ! പരം തുച്ഛമാമീവ്രതങ്ങളാൽ
എന്തുഫലം, ഞാൻ സുദുശ്ചരമാം വ്രതം
പന്തിയായാചരിക്കാമെന്നു ചൊല്ലിനാൻ. 62

1 പദാർത്ഥരൂപത്തിലുള്ള വ്യാഖ്യാനം

ഇത്യുക്തോ ഗുരുരപ്യാഹ കുപിതോ യാഹ്യലം ത്വയാ
വിപ്രാവമന്ത്രാ ശിഷ്യേണ മദധീതം ത്യജാശ്വിതി. 63
ദേവരാതസുതഃ സോഽപിച്ഛർദ്ദിത്വാ യജുഷാം ഗണം
തതോ ഗതോഽഥ മുനയോ ദദൃശുസ്താൻ യജുർഗ്ഗണാൻ. 64
യജൂംഷി തിത്തിരാ ഭൂത്വാ തല്ലോലുപതയാഽഽദദുഃ
തൈത്തിരീയാ ഇതി യജുഃശാഖാ ആസൻ സുപേശലാഃ. 65
യാജ്ഞവല്ക്യസ്തതോ ബ്രഹ്മൻ ഛന്ദാംസ്യാധിഗവേഷയൻ
ഗുരോരവിദ്യമാനാനി സൂപതസ്ഥേഽർക്കമീശ്വരം. 66

ഓം നമോ ഭഗവതേ ആദിത്യായാഖിലജഗതാമാത്മസ്വരൂപേണ കാലസ്വരൂപേണ ചതുർവ്വിധഭൂതനികായാനാം ബ്രഹ്മാദിസ്തംബപര്യന്താനാമന്തർഹൃദയേഷു ബഹിരപി ചാകാശ ഇവോപാധിനാവ്യവധീയമാനോ ഭവാനേക ഏവ ക്ഷണലവനിമേഷാവയവോപചിതസംവത്സരഗണേനാപാമാദാനവിസർഗ്ഗാഭ്യാമിമാം ലോകയാത്രാമനുവഹതി. 67

യദു ഹ വാവ വിബുധർഷഭ സവിതരദസ്തപത്യനുസവനമഹരഹാമ്നായവിധിനോപതിഷ്ഠമാനാനാമഖിലദുരിതവൃജിനബീജാവഭർജ്ജന ഭഗവതഃ സമഭിധീമഹി തപനമണ്ഡലം. 68

യ ഇഹ വാവ സ്ഥിരചരനികരാണാം നിജനികേതനാനാം മന ഇന്ദ്രിയാസുഗണാനനാത്മനഃ സ്വയമാത്മാന്തര്യാമീ പ്രചോദയതി. 69

യ ഏവേമം ലോകമതികരാളവദനാന്ധകാരസംജ്ഞാജഗരഗ്രഹഗിലിതം മൃതകമിവ വിചേതനമവലോക്യാനുകമ്പയാ പരമകാരുണിക ഈക്ഷയൈവോത്ഥാപ്യാഹരഹരനുസവനം ശ്രേയസി സ്വധർമ്മാഖ്യാത്മാവസ്ഥാനേ പ്രവർത്തയത്യവനിപതിരിവാസാധൂനാം ഭയമുദീരയന്നടതി. 70

പരിത ആശാപാലൈസ്തത്ര തത്ര കമലകോശാഞ്ജലിഭിരുപഹൃതാർഹണഃ. 71

അഥ ഹ ഭഗവ സ്തവ ചരണനളിനയുഗളം ത്രിഭുവനഗുരുഭിർവ്വന്ദിതമഹമയാതയാമയജുഃകാമ ഉപസരാമീതി. 72

സൂത ഉവാച

ഏവം സ്തുതഃ സ ഭഗവാൻ വാജിരൂപധരോ ഹരിഃ
യജൂംഷ്യയാതയാമാനി മുനയേഽദാൽ പ്രസാദിതഃ. 73
യജുർഭിരകരോച്ഛാഖാ ദശപഞ്ച ശതൈർവ്വിഭുഃ
ജഗൃഹുർവ്വാജസന്യസ്താഃ കാണ്വമാധ്യന്ദിനാദയഃ. 74
ജൈമിനേഃ സാമഗസ്യാസീൽ സുമന്തുസ്തനയോ മുനിഃ
സുത്വാംസ്തു തത്സുതസ്താഭ്യാമേകൈകാം പ്രാഹ സംഹിതാം. 75
സുകർമ്മാ ചാപി തച്ഛിഷ്യഃ സാമവേദതരോർമ്മഹാൻ
സഹസ്രസംഹിതാഭേദം ചക്രേ സാമ്നാം തതോ ദ്വിജഃ. 76
ഹിരണ്യനാഭഃ കൗസല്യഃ പൗഷ്യഞ്ജിശ്ച സുകർമ്മണഃ
ശിഷ്യൗ ജഗൃഹതുശ്ചാന്യ ആവന്ത്യോ ബ്രഹ്മവിത്തമഃ. 77
ഉദീച്യാഃ സാമഗാഃ ശിഷ്യാ ആസൻ പഞ്ചശതാനി വൈ
പൗഷ്യഞ്ജ്യാവന്ത്യയോശ്ചാപി താംശ്ച പ്രാച്യാൻ പ്രചക്ഷതേ. 78
ലൗഗാക്ഷിർമ്മാംഗലിഃ കുല്യഃ കുസീദഃ കുക്ഷിരേവ ച
പൗഷ്യഞ്ജിശിഷ്യാ ജഗൃഹുഃ സംഹിതാസ്തേ ശതം ശതം. 79
കൃതോ ഹിരണ്യനാഭസ്യ ചതുർവ്വിംശതിസംഹിതാഃ
ശിഷ്യ ഊചേ സ്വശിഷ്യേഭ്യഃ ശേഷാ ആവന്ത്യ ആത്മവാൻ. 80

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
വേദശാഖാപ്രണയനം നാമ ഷഷ്ഠോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 13782 ദ്വാദശസ്കന്ധേ ശ്ലോകാഃ 275

ആയതു കേട്ടു കുപിതനായിഗ്ഗുരു
നീയവമാനിച്ചിടുന്നു ഭൂദേവരെ
ആകയാലെന്നോടു നീ പഠിച്ചുള്ളവ–
യാകെ ത്യജിച്ചു പൊയ്ക്കൊൾകയെന്നോതി–
നാൻ. 63

ദേവരാതാത്മജനാമവനും ഗുരു–
ദേവനിൽനിന്നും പഠിച്ച യജുർഗ്ഗണം
ഛർദ്ദിച്ചശേഷം ഗമിച്ചാനവിടെനി–
ന്നത്തവ്വവയേ മുനികൾ കണ്ടീടിനാർ. 64

മോഹനമാം യജുശ്ശാഖ കണ്ടേറെറവും
മോഹിച്ചു തിത്തിരിപ്പക്ഷികളായുടൻ
വന്നു കൊത്തിത്തിന്നിതമ്മുനിവൃന്ദമീ–
വണ്ണമുണ്ടായ് തൈത്തരീയമാം ശാഖകൾ. 65

പിന്നെഗ്ഗുരുവിന്നു ലഭ്യമായീടാത്ത
ഛന്ദസ്സുകളേ ലഭിച്ചിടേണ്ടുംവഴി
ആരാഞ്ഞു യാജ്ഞവല്ക്യൻതാനനന്തരം
സൂര്യനെ സ്തോത്രങ്ങളാൽ സ്തുതിച്ചീടിനാൻ. 66

ധാതാവു തൊട്ടു തൃണാന്തമാകും സർവ്വ–
ഭൂതജാലങ്ങളുൾക്കൊള്ളും ജഗത്തുരൻ–
അന്തർഭാഗത്തിലാത്മസ്വരൂപത്തിലു–
മന്തരമെന്നിയേ ബാഹ്യഭാഗങ്ങളിൽ
കാലസ്വരൂപനായിട്ടുമുപാധികൾ
മൂലമായാവൃതിയെന്യേ നഭസ്സുപോൽ
അങ്ങേകനായ് ത്താൻ നിമേഷക്ഷണലവാ–
ദ്യംഗങ്ങൾകൊണ്ടു പരിപുഷ്ടമായിട്ടും
സംവത്സരസമൂഹത്താൽ ജലം പരം
കൈവരിച്ചും കൈവെടിഞ്ഞും നിരന്തരം
ആലോകനംചെയ്തിലീ ലോകയാത്രയെ–
ച്ചേലായി നിർവ്വഹിക്കുന്നിതു നിർണ്ണയം. 67

അല്ലയോ ദേവപ്രവരാ! ദിനേശ്വരാ!
എല്ലാ ദിവസവും സന്ധ്യ മൂന്നിങ്കലും
അങ്ങേബ്ഭജിക്കും ജനങ്ങളാർന്നീടുമു–
ത്തുംഗദുരിതദുഃഖങ്ങളശേഷവും
ധ്വംസിച്ചിടുന്ന തപനദേവാ! ഭവദ്–
ഭാസിതമണ്ഡലം ധ്യാനിപ്പു ഞങ്ങളും. 68

ഭുവിതിലേവൻ സ്വദേഹങ്ങളിലെഴും
സ്ഥാവരജംഗമൌഘത്തിൻ ജഡങ്ങളാം
മാനസപ്രാണേന്ദ്രിയങ്ങൾതൻ പ്രേരക–
നാ നിന്തിരുവടിയന്തരാത്മാവുതാൻ. 69

ആരൊരുവൻ താനതിഭീകരമുഖം–
ചേരുന്ന കൂരിരുട്ടാം പെരുംപാമ്പിനാൽ
ഗ്രസ്തമായ്ച്ചത്തതാമീയുലകം കണ്ടു
ചിത്തമലിഞ്ഞനുകമ്പാനപിതേക്ഷയാൽ
നിത്യമെണീപ്പിച്ചു സന്ധ്യതോറും നിജ–
കൃത്യം സ്വധർമ്മത്തിനൊത്തനുഷ്ഠിച്ചലം

ശ്രേയസ്സിലുയൻ ഭൂപതിമട്ടതി–
ഭീയും ഖലജനത്തിന്നു ചേർക്കുന്നിതു. 70

നാലുഭാഗത്തുമവിടവിടെജ്ജഗത്–
പാലകർ പത്മമുകുള തുല്യങ്ങളാം
അഞ്ജലീരാജിയാലർച്ച്നാസാധന–
പുഞ്ജമർപ്പിച്ചു ഭവാനെബ്ഭജിപ്പതേ. 71

എന്നതിനാൽ ഭഗവൻ! മറെറാരുത്തർക്ക–
മിന്നോളമജ്ഞാതമാകും യജുസ്സുകൾ
നന്നായ്ക്കൊതിച്ചു, ലോകത്രയാചാര്യരാൽ
വന്ദിതം ത്വത്പദാബ്ജം ഭജിക്കുന്നു ഞാൻ. 72

ഏവം സ്തുതനായ് പ്രസാദിതനാമിന–
ദേവൻ കുതിരയായ്ച്ചെന്നു തദന്തികം
ആരുമറിയാത്തതാകും യജുസ്സുകൾ
നേരേയരുളിനാനാമുനിവര്യനായ്. 73

നൂറു യജുസ്സാൽ പതിനഞ്ചു ശാഖകൾ
പാരാതെ നിർമ്മിച്ചിതു പിന്നെയാ വിഭു
മുത്തൊടാ വാജസിനികളെക്കണ്വനും
മാദ്ധ്യംദിനാദികളും പഠിച്ചീടിനാർ. 74

സാമഗനാം ജൈമിനിക്കു സുമന്തുവു–
മാ മാമുനിക്കു സുന്വാനും ജനിച്ചിതു
ആ മുനിമാർക്കിരുവർക്കുമായേകിനാൻ
ജൈമിനിയായതിൻ ശാഖയോരോന്നുമേ. 75

തച്ഛിഷ്യനായ് ബുദ്ധിമാനാം സുകർമ്മാവു–
മസ്സാമവേദതരുവിങ്കൽനിന്നഥ
തീർത്താനനവധി സംഹിത, കൗശല്യ–
രാഷ്ട്രനിവാസി ഹിരണ്യനാഭാഖ്യനും
പൗഷ്യംജിയുമായ തച്ഛിഷ്യർ രണ്ടുപേർ
ഭേഷായതുകളെയഭ്യസിച്ചീടിനാർ
പിന്നെയിതു പഠിപ്പാൻ ബ്രഹ്മവിത്തമ–
വൃന്ദാഗ്ര്യനാമൊരവന്തീദ്വിജേന്ദ്രനും. 76–77

പൗഷ്യംജിയാവന്ത്യനെന്നി ദ്വിജർക്കഥ
ശിഷ്യരഞ്ഞൂറുപേർവീതം ഭവിച്ചിതു
ആയവരുത്രേയുദീച്യരിലെസ്സാമ–
ഗായകർ പ്രാച്യരെന്നും കഥിപ്പൂ ചിലർ. 78

പൗഷ്യംജിതൻ ശിഷ്യരായ്ത്തീർന്ന ലൗഗാക്ഷി
കുക്ഷി, കുല്യൻ, മാംഗലിയും കുശീദനും
നൂറുനൂറുണ്ടാക്കി ശാഖകളേയവ–
രോരോരുവരുമിതിന്നു മഹാമുനേ! 79

പിന്നെ ഹിരണ്യനാഭൻെറ ശിഷ്യൻ കൃതൻ
ചൊന്നിതു ശിഷ്യർക്കിരുപത്തിനാലഥ
ആത്മവാനാവന്ത്യനങ്ങു ശേഷിച്ചവ–
യാത്മശിഷ്യന്മാരെയും പഠിപ്പിച്ചിതു. 80

---

## സപ്തമോ/ധ്യായഃ

സൂത ഉവാച

അഥർവ്വവിൽ സുമന്തുശ്ച ശിഷ്യമദ്ധ്യാപയൽ സ്വകാം
സംഹിതാം സോ/പി പഥ്യായ വേദദർശായ ചോക്തവാൻ. 1

ശൗക്ലായനിർബ്രഹ്മബലിർമ്മോദോഷഃ പിപ്പലായനിഃ
വേദദർശസ്യ ശിഷ്യാസ്തേ പഥ്യശിഷ്യാനഥോ ശൃണു. 2

കുമുദഃ ശുനകോ ബ്രഹ്മൻ ജാജലിശ്ചാപ്യഥർവ്വവിൽ
ബഭ്രുഃ ശിഷ്യോ/ഥാംഗിരസഃ സൈന്ധവായന ഏവ ച
അധീയേതാം സംഹിതേ ദ്വേ സാവർണ്ണ്യാദ്യാസ്തഥാപരേ. 3

നക്ഷത്രകല്പഃ ശാന്തിശ്ച കശ്യപാംഗിരസാദയഃ
ഏതേ ആഥർവ്വണാചാര്യാഃ ശൃണു പൗരാണികാൻ മുനേ. 4

ത്രയ്യാരുണിഃ കശ്യപശ്ച സാവർണ്ണിരകൃതവ്രണഃ
വൈശമ്പായനഹാരീതൗ ഷഡ് വൈ പൗരാണികാ ഇമേ. 5

അധീയന്ത വ്യാസശിഷ്യാൽ സംഹിതാം മൽപിതുർമ്മുഖാൽ
ഏകൈകാമഹമേതേഷാം ശിഷ്യഃ സർവ്വാഃ സമധ്യഗാം. 6

കശ്യപോ/ഹം ച സാവർണ്ണീ രാമശിഷ്യോ/കൃതവ്രണഃ
അധീമഹി വ്യാസശിഷ്യാച്ചതസ്രോ മൂലസംഹിതാഃ. 7

പുരാണലക്ഷണം ബ്രഹ്മൻ ബ്രഹ്മർഷിഭിർന്നിരൂപിതം
ശൃണുഷ്വ ബുദ്ധിമാശ്രിത്യ വേദശാസ്ത്രാനുസാരതഃ. 8

സർഗ്ഗോ/സ്യാഥ വിസർഗ്ഗശ്ച വൃത്തീ രക്ഷാന്തരാണി ച
വംശോ വംശാനുചരിതം സംസ്ഥാ ഹേതുരപാശ്രയഃ. 9

ദശഭിർല്ലക്ഷണൈര്യുക്തം പുരാണം തദ്വിദോ വിദുഃ
കേചിൽ പഞ്ചവിധം ബ്രഹ്മൻ മഹദല്പവ്യവസ്ഥയാ. 10

അവ്യാകൃതഗുണക്ഷോഭാന്മഹതസ്ത്രിവൃതോ/ഹമഃ
ഭൂതമാത്രേന്ദ്രിയാർത്ഥാനാം സംഭവഃ സർഗ്ഗ ഉച്യതേ. 11

പുരുഷാനുഗൃഹീതാനാമേതേഷാം വാസനാമയഃ
വിസർഗ്ഗോ/യം സമാഹാരോ ബീജാദ് ബീജം ചരാചരം. 12

വൃത്തിർഭൂതാനി ഭൂതാനാം ചരാണാമചരാണി ച
കൃതാ സ്വേന നൃണാം തത്ര കാമാച്ചോദനയാപി വാ. 13

രക്ഷാച്യുതാവതാരേഹാ വിശ്വസ്യാനു യുഗേ യുഗേ
തിര്യങ്മർത്ത്യർഷിദേവേഷു ഹന്യന്തേ യൈസ്ത്രയീദ്വിഷഃ. 14

മന്വന്തരം മനുർദ്ദേവാ മനുപുത്രാഃ സുരേശ്വരാഃ
ഋഷയോം/ശാവതാരശ്ച ഹരേഃ ഷഡ്വിധമുച്യതേ. 15

രാജ്ഞാം ബ്രഹ്മപ്രസൂതാനാം വംശസ്ത്രൈകാലികോ/ന്വയഃ
വംശാനുചരിതം തേഷാം വൃത്തം വംശധരാശ്ച യേ. 16

നൈമിത്തികഃ പ്രാകൃതികോ നിത്യ ആത്യന്തികോ ലയഃ
സംസ്ഥേതി കവിഭിഃ പ്രോക്താ ചതുർദ്ധാസ്യ സ്വഭാവതഃ. 17

ഹേതുർജ്ജീവോ/സ്യ സർഗ്ഗാദേരവിദ്യാ കർമ്മകാരകഃ
യം ചാനുശയിനം പ്രാഹുരവ്യാകൃതമുതാപരേ. 18

വ്യതിരേകാന്വയോ യസ്യ ജാഗ്രത്സ്വപ്നസുഷുപ്തിഷു
മായാമയേഷു തദ് ബ്രഹ്മ ജീവവൃത്തിഷ്വപാശ്രയഃ. 19

# അദ്ധ്യായം 7

സൂതൻ പറഞ്ഞു

തൻസംഹിതയഥർവ്വജ്ഞൻ സുമന്തുവും
ശിഷ്യൻ കബന്ധനെയഭ്യസിപ്പിച്ചവൻ
പത്ഥ്യനെന്നും വേദദർശനെന്നും നാമ-
മൊത്തിടും രണ്ടു ശിഷ്യന്മാർക്കു നൽകിനാൻ. 1
വേദദർശൻ നിജശാഖ ശൗക്ലായനി
മോദോഷൻ ബ്രഹ്മബലി, പിപ്പലായനി
എന്ന ശിഷ്യർക്കു പകുത്തുനൽകീടിനാ-
നിന്നി ഞാൻ പത്ഥ്യശിഷ്യന്മാരെയോതിടാം.
ബ്രഹ്മൻ, കുമുദൻ, ശുനകനും ജാജലി-
യിമ്മൂന്നുപേരഥർവ്വജ്ഞർ തച്ഛിഷ്യർതാൻ 2
ബഭ്രുവെന്നും സൈന്ധവായനനെന്നുമായ്
ചൊൽപ്പൊങ്ങിടും രണ്ടു ശിഷ്യർക്കനന്തരം
ആംഗിരസ്സാമശ്ശുനകൻ സ്വസംഹിത-
യങ്ങു പകുത്തു പഠിപ്പിച്ചു വേണ്ടപോൽ
അസ്സൈന്ധവായനശിഷ്യർ സാവർണ്യാദ്യ-
രിശ്ശാഖയെ നലമോടു പഠിച്ചിതു. 3
നക്ഷത്രകല്പനമംഗിരസൻ ശാന്തി
കശ്യപൻതൊട്ടോരഥർവ്വഗുരുക്കളാം.
ഇന്നിമേൽ മാമുനീന്ദ്രാ! പുരാണാചാര്യ-
വൃന്ദത്തെയും കേട്ടുകൊൾക പറഞ്ഞിടാം. 4
ഒന്നു വൈശമ്പായനൻതന്നെയാണു സാ-
വർണ്ണി പിന്നീടകൃതവ്രണൻ കശ്യപൻ
ഹാരീതനാമകൻ ത്ര്യയ്യാരുണിയുമെ-
ന്നാറുപേരാണെന്നറിയുക മാമുനേ! 5
വ്യാസാന്തേവാസിയാം മൽപിതാവിന്നെഴ-
മാസ്യം വഴിയിവരാറുമിസ്സംഹിത
ഓരോന്നുമഭ്യസിച്ചാരവരോടവ
നേരേ പഠിച്ചു തച്ഛിഷ്യനായുള്ള ഞാൻ. 6
കശ്യപൻ, ഞാനഥ സാവർണ്ണിയും രാമ-
ശിഷ്യനകൃതവ്രണനെന്ന നാൽവരും
വ്യാസശിഷ്യർകൽനിന്നും മൂലസംഹിതാ-
രാശിയിൽനിന്നു നാലെണ്ണം പഠിച്ചിതു. 7
ബ്രഹ്മണേന്ദ്രാ! പുരാണങ്ങൾതൻ ലക്ഷണം
ബ്രഹ്മർഷിമുഖ്യരാൽ മുന്നേ നിരൂപിതം
ബുദ്ധിവെച്ചങ്ങിനി കേട്ടുകൊള്ളു വേദ-
ശാസ്ത്രാന്തസാരമതും ചൊല്ലിടുന്നു ഞാൻ. 8
സർഗ്ഗം വിസർഗ്ഗവും വൃത്തിയും രക്ഷണം
മന്വന്തരം വംശവംശ്യചരിത്രങ്ങൾ
സംസ്ഥയും ഹേതുവും മുക്തിയുമീവിധം
പത്തു ചിഹ്നം പുരാണജ്ഞർ ചൊല്ലുന്നിതു
അല്പം മഹത്തീ വ്യവസ്ഥയോടും ചിലർ
കല്പിപ്പു ലക്ഷണമഞ്ചുവിധത്തിലും. 9–10

അവ്യാകൃതഗുണക്ഷോഭം നിമിത്തമാ-
യാവിർഭവിച്ച മഹാനിൽനിന്നുണ്ടായ
മൂന്നുവിധമഹങ്കാരങ്ങൾ ഭൂതജാ-
ലേന്ദ്രിയാർത്ഥങ്ങൾ തന്മാത്രകളീവക
ഉത്ഭവിച്ചീടുംവിധത്തെ വർണ്ണിപ്പതു
വിപ്രോത്തമാ! സർഗ്ഗമെന്നറിഞ്ഞീടുക. 11
പേർത്തും പുമാനാലനുഗൃഹീതം മഹ-
ത്തത്ത്വാദിതന്നിൽ വിലയംഗമിച്ചതും
പൂർവ്വകർമ്മോച്ചയവാസനാരൂപമായ്
കാര്യരൂപത്തിലായ് തീർന്നുമായിടും
സർവ്വചരാചരപൂരവും വിത്തിൽ നി-
ന്നുർവ്വീരുഹവുമതിന്നു വിത്തുംവിധം
എപ്പോഴുമങ്ങു പരമ്പരയായ് പ്രവ-
ഹിപ്പതുതന്നെ വിസർഗ്ഗം ദ്വിജോത്തമാ! 12
സഞ്ചരിക്കും ഭൂതരാശിക്കു മിക്കതും
സഞ്ചരിക്കാത്തവതന്നെയാഹാരമാം
പിന്നെച്ചരിക്കുന്നവയുമാം ദുർല്ലഭ-
മെന്നാൽ നരനോ നിജ സ്വഭാവത്തിനും
കാമത്തിനും പ്രേരണസ്സുമൊത്തെന്നുമീ
ഭൂമിയിൽ ജീവിച്ചിടും രീതി വൃത്തിതാൻ. 13
മർത്ത്യരമർത്ത്യരൃഷികൾ തിര്യക്കുക-
ളിത്തരം വർഗ്ഗത്തിലെല്ലാ യുഗത്തിലും
വിശ്വരക്ഷയ്ക്കുമസന്നിധനത്തിനു-
മച്യുതലീലാവതാരമാം രക്ഷ കേൾ 14
വിണ്ണവരും മനുവും മനുപുത്രരു-
മിന്ദ്രനൃഷികളും വിഷ്ണു കലകളും
എന്നിവയാറുമൊന്നിച്ചു രാജ്യം ഭരി-
ക്കെന്നതുമന്വന്തരമായിടുന്നിതു. 15
[1]ലോകേശജാതരാം മേദിനീപാലർതൻ
ത്രൈകാലികാന്വയം വംശ,മബ്ഭൂപരിൽ
പൃഥ്വീഭരം വഹിച്ചീടുന്നവരുടെ
വൃത്തമാകുന്നു വംശീയചരിത്രവും. 16
കാലം, ഗുണം, കർമ്മമെന്നു മൂന്നിന്നനു-
കൂലമായ് നൈമിത്തികം പ്രാകൃതികവും
നിത്യമാത്യന്തികമിന്നാലുമാതിരി-
യെത്തീടും ലോകനാശം സംസ്ഥയായിടും. 17
ലോകസൃഷ്ട്യാദിക്കു ഹേതുവവിദ്യതൻ-
യോഗത്തിനാൽ പ്രവർത്തിക്കുന്ന ജീവനാം
അവ്യാകൃതവുമനുശയിയെന്നുമായ്
ജീവനു പേരുകൾ ചൊല്ലുന്നിതു ചിലർ. 18
മായാമയങ്ങളാം ജീവന്റെ വൃത്തിക-
ളായിടും ജാഗ്രത്സുഷുപ്തി സ്വപ്നങ്ങളിൽ
അന്വയവും വ്യതിരേകവുമേതിനു
ചേർന്നിടുമായതപാശ്രയം ബ്രഹ്മമാം. 19

1 ബ്രഹ്മാവിന്റെ പുത്രന്മാർ

പദാർത്ഥേഷു യഥാ ദ്രവ്യം സന്മാത്രം രൂപനാമസു
ബീജാദിപഞ്ചതാന്താസു ഹ്യവസ്ഥാസു യുതായുതം. 20
വിരമേത യദാ ചിത്തം ഹിത്വാ വൃത്തിത്രയം സ്വയം
യോഗേന വാ തദാഽത്മാനം വേദേഹായാ നിവർത്തതേ. 21
ഏവം ലക്ഷണലക്ഷ്യാണി പുരാണാനി പുരാവിദഃ
മുനയോഽഷ്ടാദശ പ്രാഹുഃ ക്ഷുല്ലകാനി മഹാന്തി ച. 22
ബ്രാഹ്മം പാദ്മം വൈഷ്ണവം ച ശൈവം ലൈംഗം സഗാരുഡം
നാരദീയം ഭാഗവതമാഗ്നേയം സ്കാന്ദസംജ്ഞിതം. 23
ഭവിഷ്യം ബ്രഹ്മവൈവർത്തം മാർക്കണ്ഡേയം സവാമനം
വാരാഹം മാത്സ്യം കൗർമ്മം ച ബ്രഹ്മാണ്ഡാഖ്യമിതി ത്രിഷട്. 24
ബ്രഹ്മന്നിദം സമാഖ്യാതം ശാഖാപ്രണയനം മുനേഃ
ശിഷ്യശിഷ്യപ്രശിഷ്യാണാം ബ്രഹ്മതേജോവിവർദ്ധനം. 25

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
സപ്തമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 13807 ദ്വാദശസ്കന്ധേ ശ്ലോകാഃ 300

# അഷ്ടമോഽധ്യായഃ

ശൗനക ഉവാച

സൂത ജീവ ചിരം സാധോ വദ നോ വദതാം വര
തമസ്യപാരേ ഭ്രമതാം നൃണാം ത്വം പാരദർശനഃ. 1
ആഹുശ്ചിരായുഷമൃഷിം മൃകണ്ഡുതനയം ജനാഃ
യഃ കല്പാന്തേ ഉർവ്വരിതോ യേന ഗ്രസ്തമിദം ജഗൽ. 2
സ വാ അസ്മൽകുലോൽപന്നഃ കല്പേഽസ്മിൻ ഭാർഗ്ഗവർഷഭഃ
നൈവാധുനാപി ഭൂതാനാം സംപ്ലവഃ കോഽപി ജായതേ. 3
ഏക ഏവാർണ്ണവേ ഭ്രാമ്യൻ ദദർശ പുരുഷം കില
വടപത്രപുടേ തോകം ശയാനം ത്വേകമത്ഭുതം. 4
ഏഷ നഃ സംശയോ ഭൂയാൻ സൂത കൗതൂഹലം യതഃ
തം നശ്ഛിന്ധി മഹായോഗിൻ പുരാണേഷ്വപി സമ്മതഃ. 5

സൂത ഉവാച

പ്രശ്നസ്ത്വയാ മഹർഷേഽയം കൃതോ ലോകഭ്രമാപഹഃ
നാരായണകഥാ യത്ര ഗീതാ കലിമലാപഹാ. 6
പ്രാപ്തദ്വിജാതിസംസ്കാരോ മാർക്കണ്ഡേയഃ പിതുഃ ക്രമാൽ
ഛന്ദാംസ്യധീത്യ ധർമ്മേണ തപഃസ്വാധ്യായസംയുതഃ. 7
ബൃഹദ്വ്രതധരഃ ശാന്തോ ജടിലോ വല്കലാംബരഃ
ബിഭ്രൽ കമണ്ഡലും ദണ്ഡമുപവീതം സമേഖലം. 8
കൃഷ്ണാജിനം സാക്ഷസൂത്രം കുശാംശ്ച നിയമർദ്ധയേ
അഗ്ന്യർക്കഗുരുവിപ്രാത്മസ്വർച്ചയൻ സന്ധ്യയോർഹരിം. 9
സായം പ്രാതഃ സ ഗുരവേ ഭൈക്ഷ്യമാഹൃത്യ വാഗ്യതഃ
ബുഭുജേ ഗുർവ്വനുജ്ഞാതഃ സകൃന്നോ ചേദുപോഷിതഃ 10
ഏവം തപഃസ്വാധ്യായപരോ വർഷാണാമയുതായുതം
ആരാധയൻ ഹൃഷീകേശം ജിഗ്യേ മൃത്യും സുദുർജ്ജയം. 11
ബ്രഹ്മാ ഭൃഗുർഭവോ ദക്ഷോ ബ്രഹ്മപുത്രാശ്ച യേ പരേ
നൃദേവപിതൃഭൂതാനി തേനാസന്നതിവിസ്മിതാഃ. 12
ഇത്ഥം ബൃഹദ്വ്രതധരസ്തപഃസ്വാധ്യായസംയമൈഃ
ദധ്യാവധോക്ഷജം യോഗീ ധ്വസ്തക്ലേശാന്തരാത്മനാ. 13

എങ്ങനെ നാമരൂപങ്ങളാലും പദാ–
ർത്ഥങ്ങളിൽ സന്മാത്രമായ് ദ്രവ്യമാസ്ഥിതം
ആവിധം ഗർഭാദിതൊട്ടു മൃത്യന്തമായ്
സർവ്വദാ ചേർന്നുമെന്നാൽച്ചേർന്നിടാതെയും
സർവ്വവികാരാശ്രയമായിരുന്നിടും
നിർവ്വികാരബ്രഹ്മമത്രേയപാശ്രയം. 20
ഭക്തിയോഗത്തിനാൽ വൃത്തിത്രയം ത്യജി–
ച്ചെക്കാലമോ വിരമിപ്പൂ പുമാൻ സ്വയം
അക്കാലമാത്മാവിനെയറിയുന്നു സു–
വ്യക്തം പ്രവൃത്തികളും വിട്ടിടുന്നിതു. 21
ഇപ്രകാരം ലക്ഷണലക്ഷ്യമായിടു–
മപ്പുരാണങ്ങൾ പതിനെട്ടുതാനെന്നു
കല്പിച്ചിതു മഹത്തല്പമീഭേദത്തോ–
ടൊപ്പം പുരാവിത്തുകളാം മുനീശ്വരർ. 22
ബ്രാഹ്മവും പാത്മവും വാരാഹവൈഷ്ണവ–
ബ്രഹ്മവൈവർത്തങ്ങൾ ഗാരുഡം ശൈവവും
ശ്രീമഹാഭാഗവതവുമാഗ്നേയവും
വാമനം സ്കാന്ദം ഭവിഷ്യവും മാത്സ്യവും
കൗർമ്മമാർക്കണ്ഡേയ നാരദീയങ്ങളും
ബ്രഹ്മാണ്ഡവും ലൈംഗവും തന്നെ
പേരുകൾ. 23–24
ഭൂസുരാ! വ്യാസമുനിയുടേയും ശിഷ്യ–
ശിഷ്യപ്രശിഷ്യർ തച്ഛിഷ്യരുടേയുമേ
ബ്രഹ്മതേജോവർദ്ധനം വേദശാഖാതൻ–
നിർമ്മിതി ചൊന്നേൻ ഭവാനോടു
വേണ്ടപോൽ. 25

---

# അദ്ധ്യായം 8

ശൗനകൻ പറഞ്ഞു

സൂതാ! ഭവാൻ ദീർഘകാലമിരിക്കുക
സാധോ! കഥനപടുശിരോരത്നമേ!
തീരെക്കരകണ്ടിടാത്തതാകും മഹാ–
ക്രൂരിരുട്ടിൽ ഭ്രമിച്ചീടും മനുഷ്യരെ
അങ്ങു കരയേററിടുന്ന ഹരികഥ
ഞങ്ങളോടിന്നിയും ചൊല്ലീടണം ഭവാൻ. 1
ഏവരുമമ്മൃകണ്ഡ്വാത്മജനെച്ചിര–
ഞ്ജീവിയെന്നോതുന്നു, സർവ്വഭൂതങ്ങളും
നഷ്ടമാകും പ്രളയത്തിലുമിമ്മുനി
ശിഷ്ടനായ് ജീവിച്ചുപോ,ലതു സാദ്ധ്യമോ? 2
ഇക്കല്പകാലത്തുതാനുളവായിതാ–
ഭാർഗ്ഗവശ്രേഷ്ഠനസ്മത്കുലംതന്നിലായ്
പിന്നെയിന്നോളം ഭവിച്ചതില്ലാ ഭൂത–
വൃന്ദത്തിനേതും പ്രളയവും സന്മതേ! 3
ലോകം മുഴുവനും മുടിടുമമ്പ്ലിയി–
ലേകനായി ഭ്രമിച്ചീടുമമ്മാമുനി
ആലിലതന്നിൽ ശയിച്ചീടുമത്ഭുത–
ബാലസ്വരൂപനാമേകനെക്കണ്ടുപോൽ. 4
ഞങ്ങൾക്കിതിൽ ബലമായുണ്ടു സംശയം
മംഗലാത്മൻ! വളരുന്നിതൗത്സുക്യവും
സന്മാന്യയോഗിൻ! പുരാണജ്ഞനെന്നു സു–
സമ്മതനാമങ്ങു തീർക്കുകിസ്സംശയം. 5

സൂതൻ പറഞ്ഞു

ഹേ മഹർഷേ! ഭവൽപ്രശ്നമിതു ജഗത്–
ക്ഷേമദംതാൻ കലിദോഷവും പോക്കിടും
നാരായണകഥാഗാനത്തിനായതി–
ങ്ങോരാലവസരമുണ്ടാക്കിടുന്നിതേ. 6
വിപ്രകുലോചിതസംസ്കാരയുക്തനാ–
യപ്പിതാവിങ്കൽനിന്നഭ്യസിച്ചാഗമം
ധർമ്മത്തൊടൊത്തു തപസ്സദ്ധ്യയനവും
നന്മട്ടനുഷ്ഠിച്ചിതേ മൃകണ്ഡാത്മജൻ. 7
ശാന്തനായ്ത്തീവ്രവ്രതധരനായ് ജട–
യേന്തി മരത്തോലുടുത്തുപവീതവും
ദണ്ഡം കമണ്ഡലുമേഖലയെന്നിവ–
യാന്നു വിളങ്ങിനാൻ ബ്രഹ്മചര്യത്തോടും. 8
അക്ഷസൂത്രത്തോടുകൂടിയ മാൻതോലു–
മക്ഷമാല്യം ദർഭയെന്നിവയുംപൂണ്ടു
അർക്കാഗ്നിദേശികഭൂസുരാത്മാക്കളി–
ലൊക്കെ ഹരിയെയർച്ചിച്ചാൻ ദ്വിസന്ധ്യ–
യിൽ. 9
സായമുഷസ്സെന്ന സന്ധ്യകൾ രണ്ടിലും
പോയേററു ഭിക്ഷ ഗുരുവിനർപ്പിച്ചിടും
ദേശികൻ ചോൽകിലശിക്കുമൊരുകുറി
ലേശ,മല്ലെങ്കിലുപവാസമാർന്നിടും. 10
ഇപ്രകാരം തപസ്സ്വാദ്ധ്യായനിഷ്ഠയിൽ
തല്പരനായയുതായുതവത്സരം
ദൈത്യാരിതന്നെയാരാധിച്ചു ദുർജ്ജയ–
മൃത്യുവിനെജ്ജയിച്ചീടിനാനമ്മഹാൻ. 11
ബ്രഹ്മാ,വൃഷേശൻ, ഭൃഗുമുനി ദക്ഷനും
ബ്രഹ്മജാതന്മാരിതരരും മർത്ത്യരും
വിണ്ണവരും പിതൃദേവഭൂതങ്ങളു–
മുന്നതാശ്ചര്യനിമഗ്നരായീടിനാർ. 12
ഈവിധം നൈഷ്ഠികബ്രഹ്മചര്യം ധരി–
ച്ചാവസിച്ചായോഗി,യിന്ദ്രിയനിഗ്രഹം
അദ്ധ്യയനം തപസ്സെന്നിവയാൽ ക്ലേശ–
മസ്തമിപ്പിച്ചു ഹരിദ്ധ്യാനമാർന്നിതു. 13

തസ്യൈവം യുഞ്ജതശ്ചിത്തം മഹായോഗേന യോഗിനഃ
വ്യതീയായ മഹാൻ കാലോ മന്വന്തരഷഡാത്മകഃ. 14
ഏതൽ പുരന്ദരോ ജ്ഞാത്വാ സപ്തമേഽസ്മിൻ കിലാന്തരേ
തപോവിശങ്കിതോ ബ്രഹ്മന്നാരേഭേ തദ്വിഘാതനം. 15
ഗന്ധർവ്വാപ്സരസഃ കാമം വസന്തമലയാനിലൗ
മുനയേ പ്രേഷയാമാസ രജസ്തോകമദൗ തദാ. 16
തേ വൈ തദാശ്രമം ജഗ്മുർഹിമാദ്രേഃ പാർശ്വ ഉത്തരേ
പുഷ്പഭദ്രാ നദീ യത്ര ചിത്രാഖ്യാ ച ശിലാ വിഭോ. 17
തദാശ്രമപദം പുണ്യം പുണ്യദ്രുമലതാഞ്ചിതം
പുണ്യദ്വിജകുലാകീർണ്ണം പുണ്യാമലജലാശയം. 18
മത്തഭ്രമരസംഗീതം മത്തകോകിലകൂജിതം
മത്തബർഹിനടാടോപം മത്തദ്വിജകുലാകുലം. 19
വായുഃ പ്രവിഷ്ട ആദായ ഹിമനിർഝരശീകരാൻ
സുമനോഭിഃ പരിഷ്വക്തോ വവാവുത്തംഭയൻ സ്മരം. 20
ഉദ്യച്ചന്ദ്രനിശാവക്ത്രഃ പ്രവാളസ്തബകാളിഭിഃ
ഗോപദ്രുമലതാജാലൈസ്തത്രാസീത് കുസുമാകരഃ. 21
അന്വീയമാനോ ഗന്ധർവ്വൈർഗ്ഗീതവാദിത്രയൂഥകൈഃ
അദൃശ്യതാത്തചാപേഷുഃ സ്വഃസ്ത്രീയൂഥപതിഃ സ്മരഃ. 22
ഹുത്വാഗ്നിം സമുപാസീനം ദദൃശുഃ ശക്രകിങ്കരാഃ
മീലിതാക്ഷം ദുരാധർഷം മൂർത്തിമന്തമിവാനലം. 23
നനൃതുസ്തസ്യ പുരതഃ സ്ത്രീയോഽഥോ ഗായകാ ജഗുഃ
മൃദംഗവീണാപണവൈർവ്വാദ്യം ചക്രുർമ്മനോരമം. 24
സന്ദധേഽസ്ത്രം സ്വധനുഷി കാമഃ പഞ്ചമുഖം തദാ
മധുർമ്മനോ രജസ്തോക ഇന്ദ്രഭൃത്യാ വ്യകമ്പയൻ. 25
ക്രീഡന്ത്യാഃ പുഞ്ജികസ്ഥല്യാഃ കന്ദുകൈ സ്തനഗൗരവാൽ
ഭൃശമുദ്വിഗ്നമധ്യായാഃ കേശവിസ്രംസിതസ്രജഃ 26
ഇതസ്തതോ ഭ്രമദ്ദൃഷ്ടേശ്ചലന്ത്യാ അനുകന്ദുകം
വായുർജ്ജഹാര തദ്വാസഃ സൂക്ഷ്മം ത്രുടിതമേഖലം. 27
വിസസർജ്ജ തദാ ബാണം മത്വാ തം സ്വജിതം സ്മരഃ
സർവ്വം തത്രാഭവന്മോഘമനീശസ്യ യഥോദ്യമഃ. 28
ത ഇത്ഥമപകുർവ്വന്തോ മുനേസ്തത്തേജസാ മുനേ
ദഹ്യമാനാ നിവവൃതുഃ പ്രബോധ്യാഹിമിവാർഭകാഃ. 29
ഇതീന്ദ്രാനുചരൈർബ്രഹ്മൻ ധർഷിതോഽപി മഹാമുനിഃ
യന്നാഗാദഹമോ ഭാവം ന തച്ചിത്രം മഹത്സു ഹി. 30
ദൃഷ്ട്വാ നിസ്തേജസം കാമം സഗണം ഭഗവാൻ സ്വരാട്
ശ്രുത്വാനുഭാവം ബ്രഹ്മർഷേർവ്വിസ്മയം സമഗാൽ പരം. 31
തസ്യൈവം യുഞ്ജതശ്ചിത്തം തപഃസ്വാധ്യായസംയമൈഃ
അനുഗ്രഹായാവിരാസീന്നരനാരായണോ ഹരിഃ. 32

തൗ ശുക്ലകൃഷ്ണൗ നവകഞ്ജലോചനൗ
ചതുർഭുജൗ രൗരവവല്കലാംബരൗ
പവിത്രപാണീ ഉപവീതകം ത്രിവൃൽ
കമണ്ഡലും ദണ്ഡമൃജും ച വൈണവം. 33
പത്മാക്ഷമാലാമുത ജന്തുമാർജ്ജനം
വേദം ച സാക്ഷാത്തപ ഏവ രൂപിണൗ
തപത്തഡിദ്വർണ്ണപിശംഗരോചിഷൗ
പ്രാംശൂ ദധാനൗ വിബുധർഷഭാർച്ചിതൗ. 34

തേ വൈ ഭഗവതോ രൂപേ നരനാരായണാവൃഷീ
ദൃഷ്ട്വോത്ഥായാദരേണോച്ചൈർന്നനാമാംഗേന ദണ്ഡവൽ. 35

ഇത്ഥം മഹായോഗമഭ്യസിച്ചാത്മാവി–
ലുറത്താരുറപ്പിച്ചിരിക്കുന്ന യോഗിയാം
മാർക്കണ്ഡേയന്നാറുമന്വന്തരമായ
ദീർഘകാലം കഴിഞ്ഞെന്നു ധരിക്കണം. 14
ഇന്ദ്രനിക്കാര്യമറിഞ്ഞിട്ടു സപ്തമ–
മന്വന്തരത്തിൽ തപശ്ശങ്കിതനായി
ഏതുവിധവുമിതു മുടക്കീടുവാൻ
ചാതുര്യമോടും പ്രവൃത്തി തുടങ്ങിനാൻ. 15
ഗന്ധർവ്വ,രപ്സരസ്ത്രീകൾ,മലയജ–
ഗന്ധവാഹൻ,കാമദേവൻ വസന്തവും
പിന്നെ രജസ്തോകലോഭമദങ്ങളും
ചേർന്ന സംഘത്തെ വിട്ടാൻ മുനീന്ദ്രാന്തികം. 16
തുംഗഹിമാദ്രിതന്നുത്തരസാനുവിൽ
സംഗതമാം പുഷ്പഭദ്രാസരിത്തുതൻ
തീരത്തു ചിത്രാഖ്യയാളും ശിലയുടെ
ചാരെത്തദാശ്രമത്തിൽ കടന്നാരവർ. 17
പുണ്യദ്രുമലതാമോഹനമായ്പരം
പുണ്യവിഹംഗമസഞ്ചയപൂർണ്ണമായ്
പുണ്യവിമല ജലാശയോപേതമായ്
ഗണ്യതരമായിരുന്നു തദാശ്രമം. 18
മത്തഭ്രമരസംഗീതത്തൊടും മദ–
മെത്തും കുയിലുകൾ കൂജനംചെയ്‌വതായ്
മത്തകേകീഗണ നർത്തനരംഗമായ്
[1]മത്തദ്വിജൌഘാകുലമായിരുന്നിതു. 19
മഞ്ഞാറൊഴുക്കിൽനിന്നും ഹിമശീകര–
പുഞ്ജമാർന്നസ്സുമനസ്സുകളാൽ പരം
ആലിംഗിതനായ് പരിമളവും വഹി–
ച്ചാ ലാക്കിലങ്ങെത്തി മന്ദസമീരണൻ
കാമവികാരം വളർത്തിയനാരത–
മാമന്ദിരപ്രാന്തമെങ്ങുമേ വീശിനാൻ. 20
വന്നു വസന്തം, നിശാരംഭമായുദി–
ച്ചിന്ദുവും, [2]പല്ലവഗുച്ഛാവൃതങ്ങളാം
വല്ലീതരുക്കൾ ലതാനിലയങ്ങളു–
മെല്ലാം തഴച്ചു കാണപ്പെട്ടിതക്ഷണം. 21
പാട്ടുകാർ വാദ്യമേളക്കാരിവരോടു–
മൊത്തു ഗന്ധർവസംഘാന്വിതനായുടൻ
വില്ലുമമ്പും ധരിച്ചപ്സരസ്ത്രീഗണ–
തല്ലജനാഥനായ്ക്കണ്ടിതു കാമനേ. 22
അഗ്നിയെ ഹോമിച്ചടങ്ങി മിഴിയട–
ച്ചഗ്നിയുടലാർന്നവന്മട്ടിരുന്നീടും
പാരം ദുരാധർഷനാമമ്മുനീന്ദ്രനെ
നേരേ നിരീക്ഷിച്ചു ദേവേന്ദ്രകിങ്കരർ. 23
ആയവൻമുന്നിലപ്സ്ത്രീകൾ നൃത്തംചെയ്തു,
ഗായകർ പാടി, മൃദംഗപണവങ്ങൾ
വീണമുതലായ വാദ്യവിശേഷങ്ങൾ
മാനസമോഹനമായ് പ്രയോഗിച്ചിതു. 24
പഞ്ചമുഖാസ്ത്രം തൊടുത്താൻ സ്വചാപത്തി–
ലഞ്ചമ്പനപ്പോൾ വസന്തലോഭാദ്യരാം
ശക്രഭൃത്യന്മാരുമമ്മാമുനീന്ദ്രന്റെ–
യുൾക്കാമ്പിളക്കം പണിയിലേർപ്പെട്ടിതു. 25
ഉത്തുംഗചാരുസ്തനഭരത്താൽ പാര–
മുദ്വിഗ്നമധ്യയാമപ്പുഞ്ജികസ്ഥലി
പന്താടിയുമഴിഞ്ഞു നിജ കുന്തള–
ബന്ധംപൊഴിഞ്ഞും ശിഖാമാലികാമലർ. 26
കന്ദുകത്തിൻ പിൻപു പാഞ്ഞും ഭ്രമിക്കുമ–
ക്കണ്ണുകളാൽ കടാക്ഷങ്ങൾ വർഷിച്ചുമേ
സഞ്ചരിക്കെക്കാഞ്ചിപൊട്ടിസ്സുസൂക്ഷ്മമാ–
മഞ്ചിതവസ്ത്രം പവനൻ ഹരിച്ചിതേ. 27
അപ്പോൾ സഫലമായ് സംഗതിയെന്നോർത്തു
കെല്പോടു വിട്ടാൻ മദനനമ്പുകൾ
ഈശാനുകൂലരഹിതോദ്യമംവിധം
മോശമായ്ത്താൻ കലാശിച്ചു പരിശ്രമം. 28
ഇത്തരമമ്മുനിതൻ നേർക്കുപകാര–
കൃത്തുകളാകുമവർ, തന്മഹസ്സിനാൽ
ചുട്ടുനീറീട്ടു സർപ്പത്തെയുണർത്തിയ
കുട്ടികൾമട്ടുടൻ വിട്ടുമാറീടിനാർ. 29
ശക്രന്റെ കിങ്കരരമ്മഹാനോടേവ–
മക്രമം കാട്ടീടിലും ശക്തനമ്മുനി
തെല്ലുമഹമ്മതിയററിരുന്നെന്നതി–
ലില്ലത്ഭുതം, മഹാത്മാക്കളിവണ്ണമാം. 30
അണ്ടർകോൻ കാമനെത്തേജോവിഹീനനായ്
കണ്ടും ഗണയുതം ബ്രഹ്മർഷിതന്നുടെ
വൻപ്രഭാവത്തെശ്രവിച്ചും പരംവിസ്മ–
യാംഭോധിതന്നിൽ നിമഗ്നനായീടിനാൻ. 31
അധ്യയനം,തപ,സ്സിന്ദ്രിയനിഗ്രഹ–
മിത്യാദിയാൽ മാനസം ലയിപ്പിച്ചെഴും
ആരണനൻതന്നെയനുഗ്രഹിപ്പാൻ നര–
നാരായണർഷികളാവിർഭവിച്ചിതു. 32
നന്നാലു കൈകൾ വെളുപ്പും കറുപ്പുമാം
വർണ്ണം നവാംബുജചാരുതരാക്ഷികൾ
പാണികളിൽ പവിത്രങ്ങളും മുന്നിഴ–
പ്പൂണൂൽകളും മൃഗത്തോൽ മരത്തോൽകളും
കിണ്ടി,വളവററ [3]വൈണവദണ്ഡവും
തണ്ടാർദലമാല, [4]ജന്തുമാർജ്ജാംബരം
എന്നിവപൂണ്ടു ശ്രുതിധരരായ് സുര–
വൃന്ദാർച്ചിതരായ് തപസ്സുടലാർന്നവോ
എന്നു തോന്നിപ്പവരായ് ദീർഘകായരായ്
മിന്നലിനൊത്തുജ്ജ്വലിച്ചാരിരുവരും. 33–34
പുണ്ഡരീകാക്ഷസ്വരൂപങ്ങളായിടു–
മന്നരനാരായണർഷികളെക്കണ്ടു
ഉന്നതമാമാദരത്തോടെഴുന്നേററു
ദണ്ഡനമസ്കൃതിചെയ്താൻ മുനീശ്വരൻ. 35

1 മദിച്ച പക്ഷിഗണം. 2 തളിരുകളാലും പൂങ്കുലകളാലും മറയ്ക്കപ്പെട്ടതു്. 3 മുളവടി 4 കൊതുക് ഈച്ച മുതലായവയെ ഓടിക്കുവാനുള്ള വസ്ത്രം.

സ തത്സന്ദർശനാനന്ദനിർവൃതാത്മേന്ദ്രിയാശയഃ
ഹൃഷ്ടരോമാശ്രുപൂർണ്ണാക്ഷോ ന സേഹേ താവുദീക്ഷിതും. 36

ഉത്ഥായ പ്രാഞ്ജലിഃ പ്രഹ്വ ഔത്സുക്യാദാശ്ലിഷന്നിവ
നമോ നമ ഇതീശാനൗ ബഭാഷേ ഗദ്ഗദാക്ഷരഃ. 37

തയോരാസനമാദായ പാദയോരവനിജ്യ ച
അർഹണേനാനുലേപേന ധൂപമാല്യൈരപൂജയൽ. 38

സുഖമാസനമാസീനൗ പ്രസാദാഭിമുഖൗ മുനീ
പുനരാനമ്യ പാദാഭ്യാം ഗരിഷ്ഠാവിദമബ്രവീൽ. 39

കിം വർണ്ണയേ തവ വിഭോ യദുദീരിതോഽസുഃ
സംസ്പന്ദതേ തമനു വാങ്മന ഇന്ദ്രിയാണി
സ്പന്ദന്തി വൈ തനുഭൃതാമജശർവ്വയോശ്ച
സ്വസ്യാപ്യഥാപി ഭജതാമസി ഭാവബന്ധുഃ. 40

മൂർത്തീ ഇമേ ഭഗവതോ ഭഗവംസ്ത്രിലോക്യാഃ
ക്ഷേമായ താപവിരമായ ച മൃത്യുജിത്യൈ
നാനാ ബിഭർഷ്യവിതുമന്യതനൂര്യഥേദം
സൃഷ്ട്വാ പുനർഗ്രസസി സർവ്വമിവോർണ്ണനാഭിഃ. 41

തസ്യാവിതുഃ സ്ഥിരചരേശിതുരങ്ഘ്രിമൂലം
യൽസ്ഥം ന കർമ്മഗുണകാലരുജഃ സ്പൃശന്തി
യദ്വൈ സ്തുവന്തി നിനമന്തി യജന്ത്യഭീക്ഷ്ണം
ധ്യായന്തി വേദഹൃദയാ മുനയസ്തദാപ്ത്യൈ. 42

നാന്യം തവാങ്ഘ്ര്യുപനയാദപവർഗ്ഗമൂർത്തേഃ
ക്ഷേമം ജനസ്യ പരിതോഭിയ ഈശ വിദ്മഃ
ബ്രഹ്മാ ബിഭേത്യലമതോ ദ്വിപരാർദ്ധധിഷ്ണ്യഃ
കാലസ്യ തേ കിമുത തൽകൃതഭൗതികാനാം. 43

തദ്വൈ ഭജാമി ഋതധിയസ്തവ പാദമൂലം
ഹിത്വേദമാത്മച്ഛദി ചാത്മഗുരോഃ പരസ്യ
ദേഹാദ്യപാർത്ഥമസദന്ത്യമഭിജ്ഞമാത്രം
വിന്ദേത തേ തർഹി സർവ്വമനീഷിതാർത്ഥം. 44

സത്ത്വം രജസ്തമ ഇതീശ തവാത്മബന്ധോ
മായാമയാഃ സ്ഥിതിലയോദയഹേതവോഽസ്യ
ലീലാ ധൃതാ യദപി സത്ത്വമയീ പ്രശാന്ത്യൈ
നാന്യേ നൃണാം വ്യസനമോഹഭിയശ്ച യാഭ്യാം. 45

തസ്മാത്തവേഹ ഭഗവന്നഥ താവകാനാം
ശുക്ലാം തനും സ്വദയിതാം കുശലാ ഭജന്തി
യൽ സാത്വതാഃ പുരുഷരൂപമുശന്തി സത്ത്വം
ലോകോ യതോഽഭയമുതാത്മസുഖം ന ചാന്യൽ. 46

തസ്മൈ നമോ ഭഗവതേ പുരുഷായ ഭൂമ്നേ
വിശ്വായ വിശ്വഗുരവേ പരദൈവതായ
നാരായണായ ഋഷയേ ച നരോത്തമായ
ഹംസായ സംയതഗിരേ നിഗമേശ്വരായ. 47

യം വൈ ന വേദ വിതഥാക്ഷപഥൈർഭ്രമദ്ധീഃ
സന്തം സ്വഖേഷ്വസുഷു ഹൃദ്യപി ദൃക്പഥേഷു
തന്മായയാഽഽവൃതമതിഃ സ ഉ ഏവ സാക്ഷാ-
ദാദ്യസ്തവാഖിലഗുരോരുപസാദ്യ വേദം. 48

തദ്ദർശനത്തിനാലാനന്ദനിർവൃതി–
ചിത്തവുമാത്മേന്ദ്രിയങ്ങളുമാർന്നുടൻ
ഹൃഷ്ടരോമാവവനശ്രുപൂർണ്ണാക്ഷനായ്
സ്പഷ്ടമവരെ വീക്ഷിക്കാനശക്തനായ്. 36
പിന്നെയെഴുന്നേറ്റു കൂപ്പിത്തലകുനി–
ച്ചുന്നതൗത്സുക്യാൽ പുണർന്നീടുവോൻവിധം
ഈശ്വരന്മാരേ! നമസ്സുനമസ്സെന്നു
തോഷിച്ചു ഭാഷിച്ചു ഗദ്ഗദപൂർവ്വകം. 37
ആസനം നല്കിയവർക്ക തദംഘ്രികൾ
താൻ സ്വയം ക്ഷാളനംചെയ്തർഘ്യങ്ങളും
ലേപനധൂപമാല്യങ്ങളുംകൊണ്ടട–
നാ ഭഗവാന്മാരെയർച്ചനംചെയ്തിതു. 38
ആസനത്തിൽ സുഖമാസീനരായ് പ്രസ–
ന്നാസ്യഭാവംകലർന്നീടുമപ്പൂജ്യരെ
പിന്നെയും പാദപ്രണാമമനുഷ്ഠിച്ചു
ചൊന്നാനിതുവിധമമ്മൃകണ്ഡാത്മജൻ. 39
"ഹേ വിഭോ! നിന്തിരുമേനിതൻമേന്മയി–
പ്പാവത്തിനു ശേഷിയില്ല വർണ്ണിക്കുവാൻ
പ്രാണനങ്ങേ പ്രേരണയാൽ പ്രവർത്തിപ്പ–
താണതിനൊത്തീയെനിക്കും വിരിഞ്ചനും
ശർവ്വനുമെല്ലാശ്ശരീരിക്കുമുള്ളതാം
സർവ്വേന്ദ്രിയങ്ങളും വാങ്മാനസങ്ങളും
ത്വത്കൃപയാൽത്താൻ ചലിപ്പതാണെന്നല്ല
ഭക്താവലിക്കാത്മബന്ധുവുമങ്ങുതാൻ. 40
ഹേ! ഭഗവൻ! ഭവാൻതന്നുടെയീരണ്ടു
രൂപങ്ങളും ത്രിലോകത്തിൻ സുഖത്തിനും
ദുഃഖനിവാരണത്തിന്നും മുതിയൊഴി–
വാക്കീടുവാനുമായുള്ളതുതാൻ ദൃഢം.
ലോകരക്ഷയ്ക്കായിതരസ്വരൂപങ്ങ–
ളാളുംവിധത്തിലീരൂപവുമാർന്നിഹ
നിന്തിരുമേനി ചിലന്തിയോടൊപ്പമാ–
യന്ത്യമഖിലം ഗ്രസിപ്പു വിശ്വംഭരാ! 41
ലോകപിതാവും സമസ്തനിയന്താവു–
മാകുമങ്ങേപ്പദമൂലം ഭജിപ്പു ഞാൻ
ഏതിൽ സ്ഥിതിചെയ്യുവോനെത്തൊടുന്നതി–
ല്ലേതും ഗുണകർമ്മകാലരജോമലം
വേദഹൃദയർ മുനികൾ യാതൊന്നിനെ
മോദാൽ സ്തുതിപ്പു നമിപ്പു ധ്യാനിപ്പു തേ
അപ്പാദമൂലം ലഭിപ്പതിനായ്ത്തന്നെ
നിർഭരം ധ്യാനിച്ചിടുന്നു ഞാനും ഹരേ! 42
നാലുഭാഗത്തിലും നാശഭീയാർന്നിടു–
മാളുകൾക്കൊക്കെയും മോക്ഷസ്വരൂപനാം

അങ്ങേപ്പദാംബുജമെന്നിയേ കാണ്മതി–
ല്ലെങ്ങുമേ ഞങ്ങളിതരം സുഖാസ്പദം.
രണ്ടുപരാർദ്ധകാലത്തോളവുംതന്നെ
നീണ്ടുനില്ക്കും സ്ഥാനമാർന്നനാലാസ്യനും
കാലസ്വരൂപനാമങ്ങേബ്ഭയപ്പെടു–
മ്പോളെന്തു തത്കൃതവസ്തുക്കൾതൻകഥ. 43
ആകയാലാത്മാവൃതീയായപാത്ഥമായ്
സ്തോകമായിച്ചിദനന്യമായ് സാന്തമാം
ഈ ശരീരാദിയുപേക്ഷിച്ചുടനാത്മ–
ദേശികനായ് പരനായ്യതബുദ്ധിയാം
അങ്ങേപ്പദപത്മമൂലം ഭജിപ്പു ഞാൻ
സംഗതമാമതിനാലഖിലാർത്ഥവും. 44
ആത്മബന്ധോ! ഭവന്മായയാൽക്കല്പിതം
സത്ത്വരജസ്തമോമൂർത്തിത്രയം ഭവാൻ
ലീലയായ് സൃഷ്ടിസ്ഥിതിലയഹേതുവായ്
ചാലവേ സർവ്വേശ്വരാ! ധരിച്ചീടിലും
മർത്ത്യപ്രശാന്തിക്കു സത്ത്വപ്രധാനമീ–
മൂർത്തിതാൻ മറ്റുള്ളവയല്ല വേണ്ടതും
അത്തൽ മോഹം ഭയമെന്നിവയ്ക്കു മറ്റു–
മൂർത്തികളിൽനിന്നു സിദ്ധിച്ചിടും ദൃഢം. 45
ആകയാൽ ഹേ ഭഗവാനേ! പുനരിഹ
ലോകത്തു സദ്ബുദ്ധിയുള്ളവരേവരും
ചെമ്മേ ഭവത്സത്വമൂർത്തിയേയും ഭവ–
ത്സംബന്ധികളിൽത്ത്വദിഷ്ടരൂപത്തെയും
നിത്യം ഭജിക്കുന്നു സാത്ത്വതരേവരും
സത്ത്വത്തെയീശസ്വരൂപമായ്ക്കാണ്മിതേ.
എത്തുമതിൽനിന്നഭയമാനന്ദവു–
മൊത്തു വൈകുണ്ഠവും വേറേ ലഭിച്ചിടാ. 46
വിശ്വാത്മകനായ് ഭഗവത്പദാർഹനായ്
വിശ്വഹിതോപദേഷ്ടാവായ് വിഭുവായി
സംയതവാക്കായ് നിഗമപ്രവർത്തക–
നായിപ്പരദൈവതമായ് വിശുദ്ധനായ്
നാരായണനായ് നരോത്തമനായിടും
പൂരുഷന്നായി നമസ്കരിക്കുന്നു ഞാൻ. 47
നിന്ദ്യവിഷയസുഖാനുഭൂതികളെല്ലാ
രിന്ദ്രിയമാർഗ്ഗങ്ങളിൽ ഭ്രമിക്കും പുമാൻ
സ്വാന്തം ഹൃദയേന്ദ്രിയങ്ങളിലും നേത്ര–
പന്ഥാക്കളിലുമസുക്കളിലും സദാ
ആവസിപ്പോനെത്തദീയമാം മായത–
ന്നാവരണത്താലറിയുന്നതില്ലഹോ! 48

യദ്ദർശനം നിഗമ ആത്മരഹഃപ്രകാശം
മുഹ്യന്തി യത്ര കവയോഽജപരാ യതന്തഃ
തം സർവ്വവാദവിഷയപ്രതിരൂപശീലം
വന്ദേ മഹാപുരുഷമാത്മനിഗൂഢബോധം. 49

ഇതി ശ്രീമദ്ഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
അഷ്ടമോഽധ്യായഃ
ശ്രീമദ്ഭാഗവതേ ശ്ലോകാഃ 13856 ദ്വാദശസ്കന്ധേ ശ്ലോകാഃ 349

## നവമോഽധ്യായഃ

സൂത ഉവാച

സംസ്തുതോ ഭഗവാനിത്ഥം മാർക്കണ്ഡേയേന ധീമതാ
നാരായണോ നരസഖഃ പ്രീത ആഹ ഭൃഗൂദ്വഹം. 1
ഭോ ഭോ ബ്രഹ്മർഷിവര്യാസി സിദ്ധ ആത്മസമാധിനാ
മയി ഭക്ത്യാനപായിന്യാ തപഃസ്വാധ്യായസംയമൈഃ. 2
വയം തേ പരിതുഷ്ടാഃ സ്മ ത്വദ്ബൃഹദ്വ്രതചര്യയാ
വരം പ്രതീച്ഛ ഭദ്രം തേ വരദേശാദഭീപ്സിതം. 3

ഋഷിരുവാച

ജിതം തേ ദേവദേവേശ പ്രപന്നാർത്തിഹരാച്യുത
വരേണൈതാവതാലം നോ യദ്ഭവാൻ സമദൃശ്യത. 4
ഗൃഹീത്വാജാദയോ യസ്യ ശ്രീമത്പാദാബ്ജദർശനം
മനസാ യോഗപക്വേന സ ഭവാൻ മേഽക്ഷിഗോചരഃ. 5
അഥാപ്യംബുജപത്രാക്ഷ പുണ്യശ്ലോകശിഖാമണേ
ദ്രക്ഷ്യേ മായാം യയാ ലോകഃ സപാലോ വേദ സദ്ഭിദാം. 6

സൂത ഉവാച

ഇതീഡിതോഽർച്ചിതഃ കാമമൃഷിണാ ഭഗവാൻ മുനേ
തഥേതി സ സ്മയൻ പ്രാഗാദ് ബദര്യാശ്രമമീശ്വരഃ. 7
തമേവ ചിന്തയന്നർത്ഥമൃഷിഃ സ്വാശ്രമ ഏവ സഃ
വസന്നഗ്ന്യർക്കസോമാംബുഭൂവായുവിയദാത്മസു 8
ധ്യായൻ സർവ്വത്ര ച ഹരിം ഭാവദ്രവ്യൈരപൂജയൽ
ക്വചിത് പൂജാം വിസസ്മാര പ്രേമപ്രസരസംപ്ലുതഃ. 9
തസ്യൈകദാ ഭൃഗുശ്രേഷ്ഠ പുഷ്പഭദ്രാതടേ മുനേഃ
ഉപാസീനസ്യ സന്ധ്യായാം ബ്രഹ്മൻ വായുരഭൂന്മഹാൻ. 10

തം ചണ്ഡശബ്ദം സമുദീരയന്തം
ബലാഹകാ അന്വഭവൻ കരാളാഃ
അക്ഷസ്ഥവിഷ്ഠാ മുമുചുസ്തഡിദ്ഭിഃ
സ്വനന്ത ഉച്ചൈരഭിവർഷധാരാഃ. 11
തതോ വ്യദൃശ്യന്ത ചതുസ്സമുദ്രാഃ
സമന്തതഃ ക്ഷ്മാതലമാഗ്രസന്തഃ
സമീരവേഗോർമ്മിഭിരുഗ്രനക്ര-
മഹാഭയാവർത്തഗഭീരഘോഷാഃ. 12
അന്തർബ്ബഹിശ്ചാദ്ഭിരതിദ്യുഭിഃ ഖരൈഃ
ശതഹ്രദാഭീരുപതാപിതം ജഗൽ
ചതുർവ്വിധം വീക്ഷ്യ സഹാത്മനാ മുനി-
ർജ്ജലാപ്ലുതാം ക്ഷ്മാം വിമനാഃ സമത്രസൽ. 13

ആഴക്കുഴമാത്മരഹസ്യപ്രകാശനം
ദുർഗ്ഗോചരമാം ശ്രുതികളിൽനിന്നുതാൻ,

ബ്രഹ്മാദ്യരാം കവിശ്രേഷ്ഠർ യത്നിക്കിലും
സമ്മോഹിതരായ്ഭവിക്കുന്നേതാരിലോ

ബോധമാത്മാവിനാൽ ഛന്നമാക്കിസ്സ്വ-
വാദവിഷയാനുകൂലസ്വഭാവനായ്

മിന്നീടുമമ്മഹാപൂരുഷനേയിവൻ
വന്ദിച്ചിടുന്നിതേ നന്ദിപുരസ്സരം. 49

## അദ്ധ്യായം 9

സൂതൻ പറഞ്ഞു

ബുദ്ധിമാനായ മൃകണ്ഡുതനൂജനാൽ
സംസ്തുതൻ നാരായണർഷി നരസഖൻ

സന്തുഷ്ടനായിബ്ഭൃഗുവര്യനോടുടൻ
മന്ദസ്മിതത്തോടരുളിനാനീവിധം: 1

എന്നിലങ്ങേയ്ക്കുള്ള നിശ്ചലമാം ഭക്തി-
യന്യൂനമാം തപസ്സിന്ദ്രിയനിഗ്രഹം

ചിത്തൈക്യമാഗമാധീതിയിത്യാദിയാൽ
സിദ്ധനായ്ത്തീർന്നു വിപ്രർഷിവര്യാ! ഭവാൻ 2

അങ്ങേ ദൃഢബ്രഹ്മചര്യവ്രതത്തിനാൽ
ഞങ്ങളും സന്തുഷ്ടരായീ ദ്വിജസത്തമാ!

അങ്ങേയ്ക്കു ഭദ്രം വരദനാമെന്നിൽനി-
ന്നിംഗിതംപോലെ വരങ്ങളും വാങ്ങീടുക. 3

ഋഷി പറഞ്ഞു

ദേവദേവേശാ! [1]പ്രപന്നാർത്തിനാശനാ!
ഹേ വിഭോ! പാർത്താലിതങ്ങേയ്ക്കു യുക്തമാം

കാണിച്ചുതന്നു ഭവാൻ ത്വത്സ്വരൂപത്തെ
വേണമെന്നില്ലതിൽക്കൂടുതലായ് വരം. 4

ആക്കെഴും ശ്രീമത്പദാംബുരുഹം യോഗ-
പക്വമാം മാനസംകൊണ്ടജാദികൾ

കണ്ടു കൃതാർത്ഥരായീടുന്നിതബ്ഭവാൻ
വേണ്ടുംവിധമക്ഷിഗോചരനായി മേ. 5

എന്നാകിലും സരസീരുഹലോചനാ!
പുണ്യയശസ്വിജനൗഘശിഖാമണേ!

1 ആശ്രിതദുഃഖമൊഴിക്കുന്നവൻ

ഏതിനാൽ സന്മാത്രനാം തിരുമേനിയിൽ
ഭേദം സപാലമീലോകമീക്ഷിക്കുമോ

ഇല്ലാത്തതുള്ളതായ്ക്കാട്ടുമാ മായയെ
നല്ലപോലൊന്നു കാണ്മാൻ കൊതിക്കുന്നു
ഞാൻ. 6

സൂതൻ പറഞ്ഞു

ശൗനകമാമുനേ! യേവം മൃകണ്ഡസ-
ന്താനത്തിനാൽ സമാരാധിതനീശ്വരൻ

മന്ദസ്മിതത്തോടതൊക്കും നിനക്കെന്നു
ചൊന്നശേഷം ബദര്യാശ്രമം പൂകിനാൻ. 7

പിന്നെ മാർക്കണ്ഡേയമാമുനിയങ്ങതു
പിന്നെയും പിന്നെയുമോർത്തുകൊണ്ടങ്ങനെ

തന്നാശ്രമത്തിൽ വസിച്ചു സൂര്യൻ, ശശി,
വഹ്നി, ഭൂവാകാശ,മാത്മാവു മാരുതൻ

എന്നിപ്പദങ്ങളിലും സർവ്വദിക്കിലു-
മെന്നും മുകുന്ദനെ ധ്യാനിച്ചു ഹൃത്തിനാൽ

കല്പിതമായ പദാർത്ഥങ്ങളെക്കൊണ്ടു
നിർമ്മമർച്ചനം ചെയ്തു വിധിപോലെ

പ്രേമപ്രവാഹപ്ലുതനായ് പലപ്പോഴും
ഹാ! മാനസാർച്ചനപോലും മറന്നിതേ. 8-9

സന്ധ്യയെ വന്ദിച്ചു പുഷ്പഭദ്രാനദീ-
തൻ തടത്തിങ്കലമ്മാമുനിയേകദാ

സംസ്ഥിതനാകവേ ഭീകരമാമൊരു
വാത്യയുളവായി മാമുനിമാർമണേ! 10

ചണ്ഡശബ്ദത്തോടുമുററമാം കാററോടു-
മൊന്നിച്ചുടൻ കരാളാംബുവാഹാവലി

മിന്നൽകലർന്നു ഗർജ്ജിച്ചച്ചുതണ്ടിന്റെ
വണ്ണമെഴും ജലധാര വർഷിച്ചിതേ. 11

കാറേററു പൊന്തും തരംഗവൃന്ദത്തിനാൽ-
ച്ചുററും ധരയെ ഗ്രസിക്കുന്നതുകളായ്

ഉഗ്രനക്രങ്ങളും ചുഴികളും ഘോഷങ്ങളു-
മുൾക്കൊണ്ടീടും നാലു വാരാശി കണ്ടിതേ. 12

ഉള്ളും പുറവും നഭസ്സുമതിക്രമി-
ച്ചുള്ള വെള്ളംകൊണ്ടുമുഗ്രങ്ങളായിടും

സൂര്യകരങ്ങളും മിന്നലുംകൊണ്ടുമി-
പ്പാരിടംതന്നോടുകൂടിച്ചതുർവിധം

സൃഷ്ടിവർഗ്ഗത്തോടുമേററം തപിപ്പതും
പൃഥ്വി സലിലാപ്ലുതയായിരിപ്പതും

നേരേ നിരീക്ഷിച്ചു ദുഃഖിതനായ് മുനി
പാരം ഭയന്നു വിറച്ചിരുന്നീടിനാൻ. 13

തസ്യൈവമുദ്വീക്ഷത ഊർമ്മിഭീഷണഃ
പ്രഭഞ്ജനാഘൂർണ്ണിതവാർമ്മഹാർണ്ണവഃ
ആപൂര്യമാണോ വരിഷദ്ഭിരംബുദൈഃ
ക്ഷ്മാമപ്യധാദ്ദ്വീപവർഷാദ്രിഭിഃ സമം. 14

സക്ഷ്മാന്തരിക്ഷം സദിവം സഭാഗണം
ത്രൈലോക്യമാസീൽ സഹ ദിഗ്ഭിരാപ്ലുതം
സ ഏക ഏവോർവ്വരിതോ മഹാമുനി–
ർബ്ബഭ്രാമ വിക്ഷിപ്യ ജടാ ജഡാന്ധവൽ. 15

ക്ഷുത്തൃട്പരീതോ മകരൈസ്തിമിംഗിലൈ–
രുപദ്രുതോ വീചിനഭസ്വതാ ഹതഃ
തമസ്യപാരേ പതിതോ ഭ്രമൻ ദിശോ
ന വേദ ഖം ഗാം ച പരിശ്രമേഷിതഃ. 16

ക്വചിദ്ഗതോ മഹാവർത്തേ തരളൈസ്താഡിതഃ ക്വചിൽ
യാദോഭിർഭക്ഷ്യതേ ക്വാപി സ്വയമന്യോന്യഘാതിഭിഃ. 17

ക്വചിച്ഛോകം ക്വചിന്മോഹം ക്വചിദ്ദുഃഖം സുഖം ഭയം
ക്വചിൽ മൃത്യുമവാപ്നോതി വ്യാധ്യാദിഭിരുതാർദ്ദിതഃ. 18

അയുതായുതവർഷാണാം സഹസ്രാണി ശതാനി ച
വ്യതീയുർഭ്രമതസ്തസ്മിൻ വിഷ്ണുമായാവൃതാത്മനഃ. 19

സ കദാചിദ്ഭ്രമംസ്തസ്മിൻ പൃഥിവ്യാഃ കകുദി ദ്വിജഃ
ന്യഗ്രോധപോതം ദദൃശേ ഫലപല്ലവശോഭിതം. 20

പ്രാഗുത്തരസ്യാം ശാഖായാം തസ്യാപി ദദൃശേ ശിശും
ശയാനം പർണ്ണപുടകേ ഗ്രസന്തം പ്രഭയാ തമഃ. 21

മഹാമരതകശ്യാമം ശ്രീമദ്വദനപങ്കജം
കംബുഗ്രീവം മഹോരസ്കം സുനാസം സുന്ദരഭ്രുവം. 22

ശ്വാസൈജദലകാഭാതം കംബുശ്രീകർണ്ണദാഡിമം
വിദ്രുമാധരഭാസേഷച്ഛോണായിതസുധാസ്മിതം. 23

പത്മഗർഭാരുണാപാംഗം ഹൃദ്യഹാസാവലോകനം
ശ്വാസൈജദ്ബലിസംവിഗ്നനിമ്നനാഭിദലോദരം. 24

ചാർവ്വംഗുലിഭ്യാം പാണിഭ്യാമുന്നീയ ചരണാംബുജം
മുഖേ നിധായ വിപ്രേന്ദ്രോ ധയന്തം വീക്ഷ്യ വിസ്മിതഃ. 25

തദ്ദർശനാദ്വീതപരിശ്രമോ മുദാ
പ്രോൽഫുല്ലഹൃൽപ്പത്മവിലോചനാംബുജഃ
പ്രഹൃഷ്ടരോമാത്ഭുതഭാവശങ്കിതഃ
പ്രഷ്ടും പുരസ്തം പ്രസസാര ബാലകം. 26

താവച്ഛിശോർവ്വൈ ശ്വസിതേന ഭാർഗ്ഗവഃ
സോഽന്തഃശരീരം മശകോ യഥാവിശൽ
തത്രാപ്യദോ ന്യസ്തമചഷ്ട കൃത്സ്നശോ
യഥാ പുരാമുഹ്യദതീവ വിസ്മിതഃ. 27

ഖം രോദസീ ഭഗണാനദ്രിസാഗരാൻ
ദ്വീപാൻ സവർഷാൻ കകുഭഃ സുരാസുരാൻ
വനാനി ദേശാൻ സരിതഃ പുരാകരാൻ
ഖേടാൻ വ്രജാനാശ്രമവർണ്ണവൃത്തയഃ. 28

മാർക്കണ്ഡേയാഖ്യമുനീശ്വരനീവിധം
നോക്കിയിരിക്കെത്തിരനിരയാൽ പരം

ഭീകരമായിക്കൊടുങ്കാററിനാൽ ക്ഷുബ്ധ–
മാകും സലിലമിയലും മഹാംബുധി

ധാരയായ് വാരിദപൂരം ചൊരിഞ്ഞിടും.
വാരി പരന്നുനിറഞ്ഞു ധരിത്രിയെ

ദ്വീപചയത്തൊടും ഖണ്ഡഗണത്തൊടും
ഭൂഭൃത്തുകളൊടുംകൂടി മറച്ചിതേ. 14

ഭുവിലും ദിക്കുകളിലും നഭസ്സിലും
ദേവലോകത്തുമിയലും സമസ്തവും

താരാദിഗോളഗണങ്ങളുംചേർന്ന മു–
പ്പാരും മുഴുകീ സലിലത്തിലക്ഷണം

ഏകനായ് ശേഷിച്ചിതങ്ങമ്മഹാമുനി
മൂകാന്ധർപോൽജ്ജഡ പാറിഭ്രമിച്ചിതേ. 15

ദാഹം, വിശപ്പ് മകരതിമിംഗല–
വ്യൂഹശല്യം, തരംഗാനിലപീഡയും

ഏററമായ്ക്കൂരിരുട്ടിൽപ്പതിച്ചും, ശ്രമ–
പ്പെട്ടു തളർന്നും, ഭ്രമിച്ചു മഹാമുനി

മേദിനിയും ദിക്കുമാകാശവും വിണ്ണു–
മേതും തിരിച്ചറിയാതെയുഴന്നിതു. 16

വീണാനവൻ ചിലേടത്തു ചുഴികളിൽ
ദീനനായാൻ തിരത്തല്ലാൽ ചില ദിക്കിൽ

ജന്യമന്യോന്യമാളും ജലജന്തുക്കൾ
വന്നങ്ങു തിന്നുതുടങ്ങീയവയവം. 17

ആർത്തിതേടീടും ചിലപ്പോൾ മോഹിച്ചിടും
ചിത്തസുഖം ചില നേരത്തു തോന്നിടും

ഭീതനാകും ചിലപ്പോൾ ചിലപ്പോൾ രോഗ–
ബാധയാൽ പ്രാപിച്ചിടും മരണത്തെയും. 18

മായയാൽ മോഹിതാത്മാവായ് ഭ്രമിച്ചയു–
തായുതമാണ്ടമ്മുനിക്കു കഴിഞ്ഞുപോയ്. 19

ആ പ്രളയാംബുധിയിൽ ഭ്രമിക്കും മുനി–
യപ്പോൾ ധരോപരിസ്ഥാനത്തു നല്ലപോൽ

പല്ലവപുഷ്പഫലപൂർണ്ണമായ് പര–
മുല്ലസിച്ചീടുമൊരാൽമരം കണ്ടിതു. 20

ആയതിന്[1]നീശാനകോണിലെക്കൊമ്പിലായ്
കായപ്രഭയോലിരുട്ടകററിപ്പരം

ചാരുമരതകശ്യാമവർണ്ണം പ്രഭാ–
പൂരം വഴിഞ്ഞൊഴുകുന്ന മുഖാംബുജം

ശ്വാസചലിതാളകം കംബുകണ്ഠം, സു–
നാസിക വിസ്തൃതമാകുമുരഃസ്ഥലം

ശംഖാഭമാം ശ്രവണങ്ങളിൽ മാതള–
പ്പൂങ്കോരകങ്ങൾ, പവിഴാധരാഭയാൽ

ഈഷദരുണമായ് പീയൂഷമെന്നപോൽ
ഭാസുരമായിടും ശുദ്ധമന്ദഹാസവും

ഹൃദ്യമാം ഹാസസഹിതാവലോകന–
മുദ്യത്സരോജഗർഭാരുണാപാംഗവും

ആഴ്ന്നതും ശ്വാസചലിതവലിത്രയം
ചേർന്നതുമാം നാഭിയാലിലപോലവേ

മിന്നുമുദരമിവയൊത്തിണങ്ങിടും
സുന്ദരബാലൻ മനോജ്ഞാംഗുലികളാൽ

ലാലസിക്കും രണ്ടു കൈകൾകൊണ്ടും മൃദു–
ലോലപദാബ്ജം മുഖത്തണച്ചങ്ങനെ

പാനവും ചെയ്തിലയിൽക്കിടക്കുന്നത–
ക്ഷോണീസുരൻ കണ്ടു വിസ്മയംപൂണ്ടിതു 21–25

തദ്ദർശനത്താൽ [2]ഗതക്ലമനായ്പരം
മുത്താൽ വിടർന്നു ഹൃത്തും നയനങ്ങളും

ഹൃഷ്ടരോമാവായ് ദ്വിജേന്ദ്രനക്കുട്ടിയിൽ
ദൃഷ്ടമാമത്ഭുതഭാവംനിമിത്തമായ്

ശങ്കിതനെന്നാകിലും ചിലതൊക്കെയ–
ശങ്കിതം ചോദിക്കുവാൻ സമീപിച്ചിതു. 26

ശ്വാസംവഴിക്കബ്ഭുഗുവംശജാതനാം
ഭൂസുരനപ്പോളൊരു കൊതുകെന്നപോൽ

അശ്ശിശുവിന്നുള്ളിലേറിപ്പുഴേമട്ടു
വിശ്വമെല്ലാമവിടെ സ്ഥിതിചെയ്വതായ്

വീക്ഷിച്ചതുലിതവിസ്മയമഗ്നനാ–
യക്ഷണം പാരം വിമോഹിതനായിതേ. 27

അന്തരിക്ഷം, ഭൂമി,യാകാശവുമൃക്ഷ–
വൃന്ദവും, ദ്വീപഭൂഖണ്ഡശൈലാബ്ധികൾ

വാനവർ, ദാനവർ, ദേശങ്ങൾ, ദിക്കുകൾ,
കാനനരാജി, പുരാകരപൂരവും,

കർഷകവാസസ്ഥലങ്ങൾ, വ്രജങ്ങളും,
ദർശിച്ചു വൃത്തികൾ, വർണ്ണാശ്രമങ്ങളും. 28

1 വടക്കുകിഴക്കേക്കോൺ    2 ക്ഷീണമററവൻ.

മഹാന്തി ഭൂതാന്യഥ ഭൗതികാന്യസൗ
കാലം ച നാനായുഗകല്പകല്പനം
യൽകിഞ്ചിദന്യദ്വ്യവഹാരകാരണം
ദദർശ വിശ്വം സദിവാവഭാസിതം. 29
ഹിമാലയം പുഷ്പവഹാം ച താം നദീം
നിജാശ്രമം തത്ര ഋഷീനപശ്യൽ
വിശ്വം വിപശ്യഞ്ഛ്വസിതാച്ഛിശോർവൈ
ബഹിർന്നിരസ്തോ ന്യപതല്ലയാബ്ധൗ. 30
തസ്മിൻ പൃഥിവ്യാഃ കകുദി പ്രരൂഢം
വടം ച തൽപർണ്ണപുടേ ശയാനം
തോകം ച തൽപ്രേമസുധാസ്മിതേന
നിരീക്ഷിതോഽപാങ്ഗനിരീക്ഷണേന. 31
അഥ തം ബാലകം വീക്ഷ്യ നേത്രാഭ്യാം ധിഷ്ഠിതം ഹൃദി
അഭ്യയാദതിസംക്ലിഷ്ടഃ പരിഷ്വക്തുമധോക്ഷജം. 32
താവൽ സ ഭഗവാൻ സാക്ഷാദ്യോഗാധീശോ ഗുഹാശയഃ
അന്തർദ്ധ ഋഷേഃ സദ്യോ യഥേഹാനീശനിർമ്മിതാ. 33
തമന്വഥ വടോ ബ്രഹ്മൻ സലിലം ലോകസംപ്ലവഃ
തിരോധായി ക്ഷണാദസ്യ സ്വാശ്രമേ പൂർവ്വവൽ സ്ഥിതഃ. 34

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
മായാദർശനം നാമ നവമോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 13890 ദ്വാദശസ്കന്ധേ ശ്ലോകാഃ 383

---

## ദശമോഽധ്യായഃ

സൂത ഉവാച

സ ഏവമനുഭൂയേദം നാരായണവിനിർമ്മിതം
വൈഭവം യോഗമായായാസ്തമേവ ശരണം യയൗ. 1

മാർക്കണ്ഡേയ ഉവാച

പ്രപന്നോഽസ്മ്യങ്ഘ്രിമൂലം തേ പ്രപന്നാഭയദം ഹരേ
യന്മായയാപി വിബുധാ മുഹ്യന്തി ജ്ഞാനകാശയാ. 2

സൂത ഉവാച

തമേവം നിഭൃതാത്മാനം വൃഷേണ ദിവി പര്യടൻ
രുദ്രാണ്യാ ഭഗവാൻ രുദ്രോ ദദർശ സ്വഗണൈർവൃതഃ. 3
അഥോമാ തമൃഷിം വീക്ഷ്യ ഗിരിശം സമഭാഷത
പശ്യേമം ഭഗവൻ വിപ്രം നിഭൃതാത്മേന്ദ്രിയാശയം. 4
നിഭൃതോദഝഷവ്രാതം വാതാപായേ യഥാർണ്ണവം
കുർവ്വസ്യ തപസഃ സാക്ഷാൽ സംസിദ്ധിം സിദ്ധിദോ ഭവാൻ. 5

ശ്രീഭഗവാനുവാച

നൈവേച്ഛത്യാശിഷഃ ക്വാപി ബ്രഹ്മർഷിർമ്മോക്ഷമപ്യുത
ഭക്തിം പരാം ഭഗവതി ലബ്ധവാൻ പുരുഷേഽവ്യയേ. 6
അഥാപി സംവദിഷ്യാമോ ഭവാന്യേതേന സാധുനാ
അയം ഹി പരമോ ലാഭോ നൃണാം സാധുസമാഗമഃ. 7

സൂത ഉവാച

ഇത്യുക്ത്വാ തമുപേയായ ഭഗവാൻ സ സതാം ഗതിഃ
ഈശാനഃ സർവ്വവിദ്യാനാമീശ്വരഃ സർവ്വദേഹിനാം. 8

ഭൂവാദിയാം മഹാഭൂതങ്ങളും, തത്കൃത–
ജീവലോകം പല കല്പയുഗങ്ങളെ

കല്പിച്ചിടും കാലവുമന്യമൊക്കെയു–
മുൾപ്പെട്ട സത്തുപോൽ മിന്നും ജഗത്തിനെ

കണ്ടാൻ, ഹിമാലയം പുഷ്പവതിയാകു–
മന്നദി, തന്നാശ്രമം, തത്ര മേവിടും

മാമുനിമാരെയും നേരേ സവിശേഷ–
മാ മഹാനങ്ങനെ നോക്കിയിരിക്കവേ

ആ ശിശുവിൻ ശ്വസിതംവഴിയായ് വെളി–
ക്കാശു പതിച്ചീടിനാൻ പ്രളയാംബു–
വിൽ. 29–30

അണ്ഡപ്രളയജലത്തിലൊരേടത്തു
പൊങ്ങിയ ബ്ഭൂവിൽ നിന്നീടും വടത്തെയും

തത്പത്രശായി ശിശുവിനേയും കണ്ടു
തത്പ്രേമപീയൂഷസന്നിഭമായിടും

മന്ദസ്മിതത്തോടുകൂടിയതാം കട–
ക്കണ്ണിണയാലെ നിരീക്ഷിതനായ് മുനി. 31

പിന്നെയബ്ബാലനെ ക്ലിഷ്ടൻ മുകണ്ഡുജൻ
നന്നായി വീക്ഷിച്ച നേത്രങ്ങളിലൂടെ

ഉള്ളിൽ പ്രതിഷ്ഠിക്കിലുമിന്ദ്രിയങ്ങൾക്ക
തെല്ലും വിഷയമാകാത്തൊരബ്ബാലനെ

ഒന്നു തലോടുവാനാശ വർദ്ധിക്കയാൽ
ചെന്നീടിനാൻ നേർക്കുടത്തവിളംബിതം. 32

യോഗേശ്വരനും ഗുഹാശയനും ഭവ–
നൈകനിയന്താവുമായി വിളങ്ങിടും

സാക്ഷാൽ ഭഗവാൻ ഹരി മറഞ്ഞീടിനാ–
നക്ഷണമീശവിരോധിതന്നിച്ഛപോൽ. 33

വിശ്വപ്രളയവുമാലും സലിലവു–
മക്ഷണമങ്ങവനൊത്തു മറഞ്ഞിതേ

സ്വന്തമാമാശ്രമംതന്നിൽ പഴയപോ–
ലന്തണശ്രേഷ്ഠനിരിപ്പുമായ് മാമുനേ! 34

---

## അദ്ധ്യായം 10

സൂതൻ പറഞ്ഞു

ആയവൻ നാരായണന്റെ നാനാതര–
മായാപ്രഭാവമനുഭവിച്ചീവിധം

ആ ദേവനെത്തന്നെയാശ്രയമാക്കിനാൻ
ഭൂദേവമാമുനിവൃന്ദമാണിക്യമേ! 1

മാർക്കണ്ഡേയൻ പറഞ്ഞു

ഭക്താർത്തിഹാരിൻ പ്രപന്നാഭയപ്രദാ!
തൃക്കാലടി ശരണം ഗമിക്കുന്നു ഞാൻ

ജ്ഞാനോപമം വിളങ്ങും ഭവന്മായയാൽ
താനേ വിബുധരും മോഹിച്ചിടുന്നിതേ. 2

സൂതൻ പറഞ്ഞു

പാർവ്വതീയുക്തൻ ശിവൻ വൃഷഭോപരി
ദ്യോവിൽ സ്വഗണാവൃതനായ്ച്ചരിക്കവേ

ഏവം സമാഹൃതചിത്തനായ് വാണീടു–
മാ വിപ്രനെക്കണ്ടു കൗതുകംപൂണ്ടിതു. 3

പിന്നെബ്ഭവാനിയാ മാമുനിയെക്കണ്ടു
തന്നുടെ ഭർത്താവിനോടു ചൊല്ലീടിനാൾ:

"നോക്കുകീശാ! മാനസേന്ദ്രിയാത്മാക്കളെ
നിശ്ചലമാക്കിയിരിക്കുമീ വിപ്രനെ. 4

മാരുതനില്ലാത്തനേരം ചലിക്കാത്ത
നീരവും മത്സ്യസമൂഹവും തിങ്ങിടും

അംബുധിപോലനങ്ങാതെയിരിക്കുമി–
ബ്രഹ്മർഷിതൻ തപഃപ്രഭാവം കാണുക

സാക്ഷാൽക്കരിച്ചാലുമിത്തപസ്സിൻ ഫലം
ത്ര്യക്ഷനാമങ്ങു സിദ്ധിപ്രദനല്ലയോ." 5

ശ്രീരുദ്രൻ പറഞ്ഞു

വിപ്രർഷിയാമിവനാശിസ്സുകളിലു–
മല്പവുമില്ല മോക്ഷത്തിലും കാംക്ഷ കേൾ

നാശരഹിതനാം പൂരുഷനിൽ പരം
ശാശ്വതഭക്തി ലഭിച്ചവനാണിവൻ. 6

എന്നാലുമീശ്വരീ! യിസ്സാധുവിനോടു
ചെന്നു സംഭാഷണം ചെയ്തിട്ടു പോയിടാം

സാധുസ്സമാഗമമല്ലോ മനുഷ്യനീ
മേദിനിതന്നിൽ പരമലാഭം പ്രിയേ! 7

സൂതൻ പറഞ്ഞു

സർവ്വവിദ്യാസംപ്രവർത്തകാധീശനായ്
സർവ്വശരീരാന്തരംഗനിവാസിയായ്

സത്തുക്കൾക്കെല്ലാം പരമോപകാരിയാം
രുദ്രഭഗവാനുമയോടിതോതീട്ടു

സാമോദമാദേവിയൊത്തു മാർക്കണ്ഡേയ–
മാമുനിശ്രേഷ്ഠാന്തികത്തിലെത്തീടിനാൻ. 8

തയോരാഗമനം സാക്ഷാദീശയോർജ്ജഗദാത്മനോഃ
ന വേദ രുദ്ധധീവൃത്തിരാത്മാനം വിശ്വമേവ ച. 9
ഭഗവാംസ്തദഭിജ്ഞായ ഗിരീശോ യോഗമായയാ
ആവിശത്തദ്ഗുഹാകാശം വായുശ്ഛിദ്രമിവേശ്വരഃ. 10
ആത്മന്യപി ശിവം പ്രാപ്തം തഡിൽപിംഗജടാധരം
ത്ര്യക്ഷം ദശഭുജം പ്രാംശുമുദ്യന്തമിവ ഭാസ്കരം 11
വ്യാഘ്രചർമ്മാംബരധരം ശൂലധനുരിഷ്വസിചർമ്മഭിഃ
അക്ഷമാലാഡമരുകകപാലാസിധനുഃ സഹ. 12
ബിഭ്രാണം സഹസാ ഭാതം വിചക്ഷ്യ ഹൃദി വിസ്മിതഃ
കിമിദം കുത ഏവേതി സമാധേർവ്വിരതോ മുനിഃ. 13
നേത്രേ ഉന്മീല്യ ദദൃശേ സഗണം സോമയാഽഽഗതം
രുദ്രം ത്രിലോകൈകഗുരും നനാമ ശിരസാ മുനിഃ. 14
തസ്മൈ സപര്യാം വ്യദധാൽ സഗണായ സഹോമയാ
സ്വാഗതാസനപാദ്യാർഘ്യഗന്ധസ്രഗ്ധൂപദീപകൈഃ. 15
ആഹ ചാത്മാനുഭാവേന പൂർണ്ണകാമസ്യ തേ വിഭോ
കരവാമ കിമീശാന യേനേദം നിർവൃതം ജഗൽ. 16
നമഃ ശിവായ ശാന്തായ സത്ത്വായ പ്രമൃഡായ ച
രജോജുഷേഽപ്യഘോരായ നമസ്തുഭ്യം തമോജുഷേ. 17

സൂത ഉവാച

ഏവം സ്തുതഃ സ ഭഗവാനാദിദേവ സതാം ഗതിഃ
പരിതുഷ്ടഃ പ്രസന്നാത്മാ പ്രഹസംസ്തമഭാഷത. 18
വരം വൃണീഷ്വ നഃ കാമം വരദേശാ വയം ത്രയഃ
അമോഘം ദർശനം യേഷാം മർത്ത്യോ യദ്വിന്ദതേഽമൃതം. 19
ബ്രാഹ്മണാഃ സാധവഃ ശാന്താ നിഃസംഗാ ഭൂതവത്സലാഃ
ഏകാന്തഭക്താ അസ്മാസു നിർവ്വൈരാഃ സമദർശിനഃ. 20
സലോകാ ലോകപാലാസ്താൻ വന്ദന്ത്യർച്ചന്ത്യുപാസതേ
അഹം ച ഭഗവാൻ ബ്രഹ്മാ സ്വയം ച ഹരിരീശ്വരഃ. 21
ന തേ മയ്യച്യുതേഽജേ ച ഭിദാമണ്വപി ചക്ഷതേ
നാത്മനശ്ച ജനസ്യാപി തദ്യുഷ്മാൻ വയമീമഹി. 22
ന ഹ്യമ്മയാനി തീർത്ഥാനി ന ദേവാശ്ചേതനോജ്ഝിതാഃ
തേ പുനന്ത്യുരുകാലേന യൂയം ദർശനമാത്രതഃ. 23
ബ്രാഹ്മണേഭ്യോ നമസ്യാമോ യേഽസ്മദ്രൂപം ത്രയീമയം
ബിഭ്രത്യാത്മസമാധാനതപഃസ്വാധ്യായസംയമൈഃ. 24
ശ്രവണാദ്ദർശനാദ്വാപി മഹാപാതകിനോഽപി വഃ
ശുദ്ധ്യേരന്നന്ത്യജാശ്ചാപി കിമു സംഭാഷണാദിഭിഃ. 25

സൂത ഉവാച

ഇതി ചന്ദ്രലലാമസ്യ ധർമ്മഗുഹ്യോപബൃംഹിതം
വചോഽമൃതായനമൃഷിർന്നാതൃപ്യൽ കർണ്ണയോഃ പിബൻ. 26
സ ചിരം മായയാ വിഷ്ണോർഭ്രാമിതഃ കർശിതോ ഭൃശം
ശിവവാഗമൃതധ്വസ്തക്ലേശപുഞ്ജസ്തമബ്രവീൽ. 27

ഋഷിരുവാച

അഹോ ഈശ്വരലീലേയം ദുർവ്വിഭാവ്യാ ശരീരിണാം
യന്നമന്തീശിതവ്യാനി സ്തുവന്തി ജഗദീശ്വരാഃ. 28
ധർമ്മം ഗ്രാഹയിതും പ്രായഃ പ്രവക്താരശ്ച ദേഹിനാം
ആചരന്ത്യനുമോദന്തേ ക്രിയമാണം സ്തുവന്തി ച. 29
നൈതാവതാ ഭഗവതഃ സ്വമായാമയവൃത്തിഭിഃ
ന ദുഷ്യേതാനുഭാവസ്തൈർമ്മായിനഃ കുഹകം യഥാ. 30

ധീവൃത്തിയാൽ സ്വന്തമാം ശരീരത്തെയും
സർവ്വലോകത്തെയും രോധിച്ചിരുന്നിടും
യോഗീശമുഖ്യനറിഞ്ഞതില്ലേതുമാ—
ലോകാത്മഭൂതർ തന്നാഗമനം തദാ—
രുദ്രഭഗവാനതു ധരിച്ചാ[1]ശുഗൻ
ഛിദ്രംവിധം തദ്ഗുഹാശയം പൂകിനാൻ. 9–10
മിന്നൽപോൽ പിംഗലമാം ജടയും മൂന്നു—
കണ്ണുകളും പത്തു ബാഹുക്കളുമാർന്നു
പ്രാംശുവായഞ്ചിതോദ്യദ്ദിനനാഥസ—
ങ്കാശനായ് ഖട്വാംഗവും തോൽ ത്രിശൂലവും
രുദ്രാക്ഷമാല, കപാലം, [2]ഡമരുക—
വാദ്യവും വാൾ വില്ലുമാർന്നകതാരതിൽ
ത്വരിതമധികം ചിന്നി മിന്നും മഹേശനെ
സ്പഷ്ടം നിരീക്ഷിച്ചു വിസ്മിതനായ് മുനി
എന്തിതെവിടെനിന്നെന്നൊക്കെയുള്ളോരു
ചിന്തയോടും സ്വസമാധിവിട്ടീ—
ടിനാൻ. 11–13
കണ്ണുവിട്ടത്തിസ്സഗണമുമയൊത്തു
മിന്നും ത്രിജഗദ്ഗുരുവാം പുരാരിയെ
മാമുനിശ്രേഷ്ഠൻ നിരീക്ഷിച്ചു തത്പദ—
താമരസങ്ങളിൽ വീണു നമിച്ചിതേ. 14
പാർവ്വതിയൊത്തു ഗണാവൃതനായെഴും
ശർവ്വനായ് സ്വാഗതമോതി വരാസനം
അർഘ്യപാദ്യങ്ങൾ ധൂപങ്ങൾ ദീപങ്ങളും
സ്രക്ചന്ദനാദിയും കൊണ്ടു പൂജിച്ചിതു. 15
ഹേ വിഭോ! ലോകമിതാരാലെയാനന്ദ—
നിർവൃതമോ പരം സ്വാനുഭാവത്തിനാൽ
സന്തതം, സംപൂർണ്ണകാമനാമബ്ഭവാ—
നെന്താണിവൻ വേണ്ടതെന്നു
ചൊല്ലീടിനാൻ. 16
"സത്ത്വഗുണത്തിനാൽ വിഷ്ണുവായും രജോ—
വൃദ്ധിയാലാത്മഭൂവായും തമസ്സിനാൽ
രുദ്രനായും വിളങ്ങീടും പരബ്രഹ്മ—
മൂർത്തേ! ശിവാ! ഭവാനായി നമസ്തുതി" 17

സൂതൻ പറഞ്ഞു

ഈവിധം ബ്രഹ്മർഷിയാൽ സ്തുതനായാദി—
ദേവനായ് സജ്ജനരക്ഷകനായിടും
അബ്ഭഗവാൻ തുഷ്ടനായിച്ചിരിച്ചുകൊ—
ണ്ടിപ്രകാരം കഥിച്ചീടിനാൻ മാമുനേ! 18
ഇഷ്ടവരം വരിച്ചീടുക ഞങ്ങളോ—
ടൊട്ടും മടിക്കാതെ മാമുനിസത്തമാ!
ഞങ്ങൾ ത്രിമൂർത്തികൾ സത്ഫലദർശനർ
മങ്ങാതെയിഷ്ടവരം കൊടുത്തീടുവോർ. 19
മർത്ത്യർക്കമൃതമീ ഞങ്ങളിൽനിന്നാണു
സിദ്ധിച്ചിടുന്നതെന്നങ്ങറിഞ്ഞീടുക
ഭൂസുരർ ശാന്തരും സാധുക്കളും തീരെ—
യാസക്തിയില്ലാത്തവരു,മീ ഞങ്ങളിൽ
ഏകാന്തഭക്തരും നിർവൈരരും മഹാ— 20
യോഗിൻ! സമദർശനരുമാം നിർണ്ണയം.
ഞാനുമജനും സമസ്തേശനാം ഹരി—
താനും സപാലകമാകുമീലോകവും
എല്ലാവരും ബ്രാഹ്മണരെ വന്ദിക്കുന്നു
നല്ലപോൽ പൂജിച്ചു സേവിച്ചിടുന്നിതേ.
എന്നിലും ബ്രഹ്മാവിലും ശ്രീഹരിയിലു—
മന്യരിലും തനതാത്മാവിലുമവർ
ഭേദഭാവം കാണ്മതി,ല്ലതിനാൽ ഞങ്ങൾ
സാദരം സേവിപ്പു വിപ്രരാം നിങ്ങളെ. 22
നീരമയമായ തീർത്ഥവും ചേതന—
ചേരാത്ത ദേവതാവിഗ്രഹപൂരവും
സംശുദ്ധി പെട്ടെന്നു ചേർത്തിടാ, ബ്രാഹ്മണൻ
ദർശനമാത്രയിൽ പാവനമാക്കിടും. 23
വേദപാഠം, തപസ്സിന്ദ്രിയനിഗ്രഹം
ചേതഃപ്രശാന്തിയുംമൂലമായ് ബ്രാഹ്മണർ
വേദമയമാകുമസ്മത്സ്വരൂപം സ—
മോദം ധരിപ്പോരവർക്കായ് നമസ്തുതി. 24
നിങ്ങൾക്കെഴും സച്ചരിതം ശ്രവിക്കയോ
നിങ്ങളെക്കാൺകയോ ചെയ്യുകിലപ്പൊഴേ
അന്ത്യജരും മഹാപാപിഷ്ഠരും ശുദ്ധി—
യേന്തുകിൽ ഭാഷണാദിക്കെന്തു്രയാം ഫലം? 25

സൂതൻ പറഞ്ഞു

ധർമ്മരഹസ്യം പ്രകാശിച്ചിടുന്നതാ—
യിമ്മട്ടിലച്ചന്ദ്രമൗലി കഥിച്ചതാം
അസ്സുധാഗീരുകൾ കർണ്ണങ്ങളിൽക്കൂടി—
യാസ്വദിച്ചിട്ടലംഭാവമാർന്നില്ലൃഷി. 26
ശ്രീമഹാവിഷ്ണുവിൻ മായമൂലം ചിരം
ഭ്രാമിതനായതിക്ലിഷ്ടനാമദ്വിജൻ
മുക്കണ്ണുദേവവചനാമൃതത്തിനാൽ
ദുഃഖമാകെശ്ശമിച്ചീവിധമോതിനാൻ: 27

ഋഷി പറഞ്ഞു

ആശ്ചര്യമത്രേയറിയാ ശരീരിക—
ളീശ്വരൻതൻ ദുർവ്വിഭാവ്യമാം ലീലകൾ
ലോകേശ്വരന്മാർ തദാജ്ഞാകരന്മാരെ
ഹാ കഷ്ടം! മേററം സ്തുതിപ്പൂ നമിപ്പൂതേ. 28
ധർമ്മവക്താക്കളുമാചരിക്കുന്നിതു
ധർമ്മം, ശരീരികളെദ്ധരിപ്പിക്കുവാൻ
[3]താദൃശരാമന്യരേയുമവരനു—
മോദിക്കുകയും സ്തുതിക്കയും ചെയ്തിടും. 29
ഈശമായാപ്രയോഗം തന്മഹത്വത്തി—
നീഷലും ദൂഷ്യമുണ്ടാക്കിടാ നിർണ്ണയം
ഐന്ദ്രികൻ കാട്ടും കപടപ്രയോഗങ്ങൾ
സ്വന്തമഹിമ കുറയ്ക്കാത്തപോലവേ. 30

1. വായു. 2. കടുന്തുടി (ഹര എന്നു ശബ്ദിക്കുന്ന വാദ്യം) 3 അവരെപ്പോലെ ധർമ്മാചരിക്കുന്നവർ

സൃഷ്ട്വേദം മനസാ വിശ്വമാത്മനാനുപ്രവിശ്യ യഃ
ഗുണൈഃ കുർവ്വദ്ഭിരാഭാതി കർത്തേവ സ്വപ്നദൃഗ്യഥാ. 31
തസ്മൈ നമോ ഭഗവതേ ത്രിഗുണായ ഗുണാത്മനേ
കേവലായാദ്വിതീയായ ഗുരവേ ബ്രഹ്മമൂർത്തയേ. 32
കം വൃണേ നു പരം ഭൂമൻ വരം ത്വദ്വരദർശനാൽ
യദ്ദർശനാൽ പൂർണ്ണകാമഃ സത്യകാമഃ പുമാൻ ഭവേൽ. 33
വരമേകം വൃണേഽഥാപി പൂർണ്ണാൽ കാമാഭിവർഷണാൽ
ഭഗവത്യച്യുതാം ഭക്തിം തൽപരേഷു തഥാ ത്വയി 34

സൂത ഉവാച

ഇത്യർച്ചിതോഽഭിഷ്ടുതശ്ച മുനിനാ സൂക്തയാ ഗിരാ
തമാഹ ഭഗവാഞ്ഛർവ്വഃ ശർവ്വയാ ചാഭിനന്ദിതഃ. 35
കാമോ മഹർഷേ സർവ്വോഽയം ഭക്തിമാംസ്ത്വമധോക്ഷജേ
ആകല്പാന്താദ്യശഃ പുണ്യമജരാമരതാ തഥാ. 36
ജ്ഞാനം ത്രൈകാലികം ബ്രഹ്മൻ വിജ്ഞാനം ച വിരക്തിമൽ
ബ്രഹ്മവർച്ചസ്വിനോ ഭൂയാൽ പുരാണാചാര്യതാസ്തു തേ. 37

സൂത ഉവാച

ഏവം വരാൻ സ മുനയേ ദത്ത്വാഗാൽ ത്ര്യക്ഷ ഈശ്വരഃ
ദേവ്യൈ തൽകർമ്മ കഥയന്നനുഭൂതം പുരാമുനാ. 38
സോഽപ്യവാപ്തമഹായോഗമഹിമാ ഭാർഗ്ഗവോത്തമഃ
വിചരത്യധുനാപ്യദ്ധാ ഹരാവേകാന്തതാം ഗതഃ. 39
അനുവർണ്ണിതമേതത്തേ മാർക്കണ്ഡേയസ്യ ധീമതഃ
അനുഭൂതം ഭഗവതോ മായാവൈഭവമദ്ഭുതം. 40
ഏതൽ കേചിദവിദ്വാംസോ മായാസംസൃതിമാത്മനഃ
അനാദ്യാവർത്തിതം നൄണാം കാദാചിൽകം പ്രചക്ഷതേ. 41
യ ഏവമേതദ്ഭൃഗുവര്യ വർണ്ണിതം
രഥാംഗപാണേരനുഭാവഭാവിതം
സംശ്രാവയേൽ സംശൃണുയാദു താവുഭൗ
തയോർന്ന കർമ്മാശയസംസൃതിർഭവേൽ. 42

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
ദശമോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 13932 ദ്വാദശസ്കന്ധേ ശ്ലോകാഃ 425

---

# ഏകാദശോഽധ്യായഃ

ശൗനക ഉവാച

അഥേമമർത്ഥം പൃച്ഛാമോ ഭവന്തം ബഹുവിത്തമം
സമസ്തതന്ത്രരാദ്ധാന്തേ ഭവാൻ ഭാഗവതതത്ത്വവിൽ. 1
താന്ത്രികാഃ പരിചര്യായാം കേവലസ്യ ശ്രിയഃ പതേഃ
അംഗോപാംഗായുധാകല്പം കല്പയന്തി യഥാ ച യൈഃ. 2
തന്നോ വർണ്ണയ ഭദ്രം തേ ക്രിയായോഗം ബുഭുത്സതാം
യേന ക്രിയാനൈപുണേന മർത്ത്യോ യായാദമർത്ത്യതാം. 3

സൂത ഉവാച

നമസ്കൃത്യ ഗുരൂൻ വക്ഷ്യേ വിഭൂതീർവൈഷ്ണവീരപി
യാഃ പ്രോക്താ വേദതന്ത്രാഭ്യാമാചാര്യൈഃ പത്മജാദിഭിഃ. 4

സ്വപ്നദ്രഷ്ടാവുമട്ടേതു ദേവൻ സ്വസ—
ങ്കല്പത്തിനാൽ പ്രവർത്തിക്കും ഗുണങ്ങളാൽ

വിഷ്ടപം തീർത്തതിൽ ജീവരൂപത്തിൽ പ്ര—
വിഷ്ടനായ് കർത്താവുപോലെ മിന്നുന്നുവോ. 31

കേവലനായി ത്രിഗുണസ്വരൂപനായ്
ജീവിലോകത്തിനാത്മാവും ഗുരുവുമായ്

അദ്വയനായ് ബ്രഹ്മമൂർത്തിയായ് മിന്നുമാ
രുദ്രഭഗവൻ! ഭവാനായ് നമസ്തുതി. 32

അന്തകാരേ! ഭവദ്ദർശനമെന്നിയേ—
യെന്തിനെനിക്കന്യമായ വരം വിഭോ!

ത്വദ്ദർശനത്താൽ പുമാൻ പൂർണ്ണകാമനും
സത്യകാമൻതാനുമായ് ഭവിക്കുന്നിതു. 33

എന്നാകിലും കാമവർഷണനായ്പ്പരി—
പൂർണ്ണനാമങ്ങയോടൊന്നു വാങ്ങാം വരം

ശാർങ്ഗിയിലും തഥാ തത്സേവകരിലു—
മങ്ങയിലും നിശ്ചലഭക്തിയേകണം.'' 34

സൂതൻ പറഞ്ഞു

മാമുനിയീവിധം ചാരുവാക്യങ്ങളാൽ
കാമം സ്തുതിച്ചു സമർച്ചനംചെയ്യവേ

പാർവ്വതിയാലഭിനന്ദിതനായുടൻ
ശർവൻ, പ്രസന്നനായിങ്ങനെ ചൊല്ലിനാൻ. 35

''ഹേ മഹർഷേ! നീയധോക്ഷജഭക്തനാം
കാമമിതെല്ലാം നിനക്കു സാധിച്ചിടും

പുണ്യയശസ്സുമജരാമരത്വവും
നിന്നിടുമങ്ങേയ്ക്കു കല്പകാലംവരെ. 36

പാരാതെ ത്രൈകാലികജ്ഞാനവും തഥാ
വൈരാഗ്യസംയുതമായ വിജ്ഞാനവും

ബ്രഹ്മതേജസ്വിയാമങ്ങേയ്ക്കു സിദ്ധമാം
ബ്രഹ്മൻ! പുരാണകർത്താവിൻ പദവിയും. 37

സൂതൻ പറഞ്ഞു

മാർക്കണ്ഡപുത്രമുനിക്കീവരങ്ങളെ
മുക്കണ്ണനീശനരുളിഗ്ഗമിച്ചിതു

മുൻപിമ്മുനിതന്നനുഭൂതി, കർമ്മവും
ശംഭുദേവൻ തദാ ദേവിയോടോതിനാൻ. 38

ഉന്നതയോഗപ്രഭാവത്തൊടുകൂടി
മിന്നും ഭൃഗുകുലശ്രേഷ്ഠനാമമ്മുനി

ശ്രീകാന്തദേവൻെറയേകാന്തഭക്തനായ്
ലോകത്തിലിന്നും ചരിക്കുന്നു വാസ്തവം. 39

ഈമട്ടു ബുദ്ധിമാനായ മാർക്കണ്ഡേയ—
മാമുനിയാലനുഭൂതമായുള്ളതായ്

അത്ഭുതമായാപ്രഭാവമിയന്നതാം
ചിൽപുമാൻതൻ കഥ വിസ്തരിച്ചോതിനേൻ. 40

മാത്രകാലത്താൽ മൃകണ്ഡതനൂജനു
മാത്രമനുഭവപ്പെട്ടതാമീ ലയം

നേരേ ഭഗവാൻെറ മായതൻ സംസൃതി—
സാരം മനസ്സിലാക്കാത്തവരാം ചിലർ

ചൊല്ലുന്നതുണ്ടനാദ്യാവർത്തിതമിതു—
മില്ലാത്തതല്ലൊരു കാലമുണ്ടായതായ്. 41

ഭാർഗ്ഗവവംശ്യ! ഞാൻ വർണ്ണിച്ചു ചൊന്നതായ്
ചക്രപാണീമഹിമാനമുൾക്കൊൾവതാം

ഇക്കഥയെ ശ്രദ്ധയോടു കേൾപ്പിക്കയും
കേൾക്കുകയും ചെയ്തിടുന്നോർ കൃതാർത്ഥരാം

എന്നല്ലിരുവർക്കുമക്കർമ്മവാസനാ—
ജന്യമാം സംസാരബന്ധം ഭേദിച്ചിടാം. 42

---

## അദ്ധ്യായം 11

ശൗനകൻ പറഞ്ഞു

ഭാഗവതാഗ്രിമ! തന്ത്രസിദ്ധാന്തങ്ങ—
ളാകവേയങ്ങറിയുന്നു വേണ്ടുംവിധം

എന്നതിനാലറിവേറും ഭവാനോടി—
തൊന്നു ചോദിക്കുന്നു ഞങ്ങൾ വിനീതരായ്. 1

ചിന്മാത്രനാം ശ്രീപതിതൻ സപര്യയിൽ
കർമ്മാന്മാരായ തന്ത്രമാർഗ്ഗസ്ഥിതർ

അംഗോപാംഗങ്ങളും ശസ്ത്രഭൂഷാദിയു—
മെങ്ങനെ കല്പിപ്പതേതു തത്ത്വത്തിനാൽ?

ഏതുകർമ്മത്തിൻ നിപുണതമൂലമാ—
യാദിതേയത്വം നരനു ലഭിച്ചിടും?

ആ ക്രിയാമാർഗ്ഗമറിയുവാനാഗ്രഹം—
വായ്ക്കുമീ ഞങ്ങളോടോതണം തേ ശുഭം. 2–3

സൂതൻ പറഞ്ഞു

ആദിമാചാര്യരാം ധാതാവുതൊട്ടവർ
വേദമന്ത്രങ്ങളിൽച്ചൊല്ലിയപോലെതാൻ

മാമകദേശികന്മാരെ നമിച്ചുകൊ—
ണ്ടാ മഹാവിഷ്ണുവിഭൂതികളോതിടാം. 4

മായാദ്യൈർന്നവഭിസ്തത്ത്വൈഃ സ വികാരമയോ വിരാട്
നിർമ്മിതോ ദൃശ്യതേ യത്ര സചിൽകേ ഭുവനത്രയം. 5
ഏതദ്വൈ പൗരുഷം രൂപം ഭൂഃ പാദൗ ദ്യൗഃ ശിരോ നഭഃ
നാഭിഃ സൂര്യോഽക്ഷിണീ നാസേ വായുഃ കർണ്ണൗ ദിശ പ്രഭോ. 6
പ്രജാപതിഃ പ്രജനനമപാനോ മൃത്യുരീശിതുഃ
തദ്ബാഹവോ ലോകപാലാ മനശ്ചന്ദ്രോ ഭ്രുവൗ യമഃ. 7
ലജ്ജോത്തരോഽധരോ ലോഭോ ദന്താ ജോത്സ്നാ സ്മയോ ഭ്രമഃ
രോമാണി ഭൂരുഹാ ഭൂമ്നോ മേഘാഃ പുരുഷമൂർദ്ധജാഃ. 8
യാവാനയം വൈ പുരുഷോ യാവത്യാ സംസ്ഥയാ മിതഃ
താവാനസാവപി മഹാപുരുഷോ ലോകസംസ്ഥയാ. 9
കൗസ്തുഭവ്യപദേശേന സ്വാത്മജ്യോതിർബ്ബിഭർത്ത്യജഃ
തൽപ്രഭാ വ്യാപിനീ സാക്ഷാൽ ശ്രീവത്സമുരസാ വിഭുഃ. 10
സ്വമായാം വനമാലാഖ്യാം നാനാഗുണമയീം ദധൽ
വാസശ്ഛന്ദോമയം പീതം ബ്രഹ്മസൂത്രം ത്രിവൃൽ സ്വരം. 11
ബിഭർത്തി സാംഖ്യം യോഗം ച ദേവോ മകരകുണ്ഡലേ
മൗലിം പദം പാരമേഷ്ഠ്യം സർവ്വലോകാഭയങ്കരം. 12
അവ്യാകൃതമനന്താഖ്യമാസനം യദധിഷ്ഠിതഃ
ധർമ്മജ്ഞാനാദിഭിര്യുക്തം സത്ത്വം പത്മമിഹോച്യതേ. 13
ഓജഃ സഹോബലയുതം മുഖ്യതത്ത്വം ഗദാം ദധൽ
അപാം തത്ത്വം ദരവരം തേജസ്തത്ത്വം സുദർശനം. 14
നഭോനിഭം നഭസ്തത്ത്വമസിം ചർമ്മ തമോമയം
കാലരൂപം ധനുഃ ശാർങ്ഗം തഥാ കർമ്മമയേഷുധിം. 15
ഇന്ദ്രിയാണി ശരാനാഹുരാകൂതീരസ്യ സ്യന്ദനം
തന്മാത്രാണ്യസ്യഭിവ്യക്തിം മുദ്രയാർത്ഥക്രിയാത്മതാം. 16
മണ്ഡലം ദേവയജനം ദീക്ഷാ സംസ്കാര ആത്മനഃ
പരിചര്യാ ഭഗവത ആത്മനോ ദുരിതക്ഷയഃ. 17
ഭഗവാൻ ഭഗശബ്ദാർത്ഥം ലീലാകമലമുദ്വഹൻ
ധർമ്മം യശശ്ച ഭഗവാംശ്ചാമരവ്യജനേഽഭജൽ. 18
ആതപത്രം തു വൈകുണ്ഠം ദ്വിജാ ധാമാകുതോഭയം
ത്രിവൃദ്വേദഃ സുപർണ്ണാഖ്യോ യജ്ഞം വഹതി പൂരുഷം. 19
അനപായിനീ ഭഗവതീ ശ്രീഃ സാക്ഷാദാത്മനോ ഹരേഃ
വിഷ്വക്സേനസ്തന്ത്രമൂർത്തിർവ്വിദിതഃ പാർഷദാധിപഃ
നന്ദാദയോഽഷ്ടൗ ദ്വാഃസ്ഥാശ്ച തേഽണിമാദ്യാ ഹരേർഗ്ഗുണാഃ. 20
വാസുദേവഃ സങ്കർഷണഃ പ്രദ്യുമ്നഃ പുരുഷഃ സ്വയം
അനിരുദ്ധ ഇതി ബ്രഹ്മൻ മൂർത്തിവ്യൂഹോഽഭിധീയതേ. 21
സ വിശ്വസ്തൈജസഃ പ്രാജ്ഞസ്തുരീയ ഇതി വൃത്തിഭിഃ
അർത്ഥേന്ദ്രിയാശയജ്ഞാനൈർഭഗവാൻ പരിഭാവ്യതേ. 22
അംഗോപാംഗായുധാകല്പൈർഭഗവാംസ്തച്ചതുഷ്ടയം
ബിഭർത്തി സ്മ ചതുർമ്മൂർത്തിർഭഗവാൻ ഹരിരീശ്വരഃ. 23

ദ്വിജർഷഭ സ ഏഷ ബ്രഹ്മയോനിഃ സ്വയംദൃക്
സ്വമഹിമപരിപൂർണ്ണോ മായയാ ച സ്വയൈതൽ
സൃജതി ഹരതി പാതീത്യാഖ്യയാനാവൃതാക്ഷോ
വിവൃത ഇവ നിരുക്തസ്തൽപരൈരാത്മലഭ്യഃ. 24

ശ്രീകൃഷ്ണ കൃഷ്ണസഖ വൃഷ്ണ്യൃഷഭാവനിധ്രു—
ഗ്രാജന്യവംശദഹനാനപവർഗ്ഗവീര്യ
ഗോവിന്ദ ഗോപവനിതാവ്രജഭൃത്യഗീത—
തീർത്ഥശ്രവഃ ശ്രവണമംഗല പാഹി ഭൃത്യാൻ. 25

മായാദിയൊൻപതു തത്ത്വങ്ങളാൽത്തീർത്ത-
തായിരിപ്പു സവികാരൻ വിരാൾപുമാൻ
ചേതനാധിഷ്ഠിതനാമവനിൽക്കാണ്മു,
പൂതമതേ! ഭുവനങ്ങൾ മൂന്നും ക്രമാൽ. 5

മുപ്പാരുതന്നെ വിരാഡ്രൂപ,മിദ്ധര
തൽപദദ്വന്ദ്വവും, ദ്യോവു ശിരസ്സുമാം,
അന്തരിക്ഷം നാഭി,യർക്കൻ നയനങ്ങൾ
ഗന്ധവാഹൻ നാസ, ദിക്കുകൾ കാതുകൾ. 6

ബ്രഹ്മാവു മേഢ്രവും മൃത്യുവപാനനും
തന്മഹാബാഹുക്കൾ ദിക്പാലരും തഥാ
മാനസം ചന്ദ്രൻ പുരികദ്വയം യമൻ
ചേണാർന്ന ഹാസം ഭ്രമഹേതു മായതാൻ
ശാഖികൾ രോമങ്ങൾ കേശരോമങ്ങളോ
മേഘങ്ങൾ ദന്തങ്ങൾ ചന്ദ്രികതന്നെയാം
[1]ഭൂമാവിവന്റെ മേലേച്ചുണ്ടുതാൻ ത്രപ
മാമുനേ! കേളധരം ലോഭമെന്നതാം. 7–8

എത്രയുണ്ടംഗവിഭാഗം പുമാനിവ-
ടെത്രയുണ്ടാമാകൃതികൾ വലിപ്പവും
അത്രോളവുമിമ്മഹാപുമാനും ലോക-
സംസ്ഥയാൽ ദൈർഘ്യാദി കല്പിച്ചിടാവതാം. 9

ജന്മഹീനൻ ഭഗവാൻ കൗസ്തുഭാഖ്യയാൽ
സ്വാത്മസംശുദ്ധചൈതന്യം ധരിപ്പിതേ.
ആ വിഭു തത്പ്രഭയാൽ വ്യാപ്തമാം പ്രഭ
മാർവ്വിടത്തിൽ ധരിക്കുന്നു ശ്രീവത്സമായ്. 10

നാനാഗുണമയിയാം നിജ മായയെ-
ത്താനേ ധരിപ്പു വനമാലയായ് വിഭു
ഛന്ദോമയം പീതവസ്ത്രമായിദ്ധരി-
ക്കുന്നു പൂണൂലായ് ത്രിവൃത്പ്രണവത്തെയും. 11

ആ വഹിക്കുന്നിതു സാംഖ്യവും യോഗവും
ദേവൻ മകരകുണ്ഡലാഭരണങ്ങളായ്
സർവ്വാഭയദമാം ബ്രഹ്മലോകത്തിനെ
സർവ്വാത്മകൻ ധരിക്കുന്നു കിരീടമായ്. 12

താനാവസിക്കുമനന്താഖ്യമാസന-
മാണോർക്കിലവ്യാകൃതം തത്ത്വമെന്നതും
ജ്ഞാനധർമ്മാദി ഗുണയുതസത്ത്വത്തെ-
യാണു സരസിജമെന്നു ചൊല്ലുന്നതും. 13

പിന്നെയോജസ്സു സഹസ്സുബലമിവ-
യുള്ളൊരു മേയാസ്ഥാനമായ് മുഖ്യതത്ത്വമാം
പ്രാണൻ ഭഗവദ്ഗദതാൻ ജലതത്ത്വ-
മാണു ശംഖം, മഹസ്തത്ത്വം സുദർശനം. 14

ആകാശതത്ത്വമാം ഖഡ്ഗം, തമോഗുണ-
മാകും പരിശയക്കുമ്മേബലം തൂണി
ശാർങ്ഗിയാം ദേവനക്കാലതത്ത്വത്തിനെ
ശാർങ്ഗാഖ്യമാം ധനുസ്സായും ധരിപ്പിതേ. 15

കേൾക്ക ശരങ്ങളായിന്ദ്രിയൗഘം ക്രിയാ-
ശക്തി തേരായും പറയപ്പെടുന്നിതു
തന്മാത്രകൾ രഥബാഹ്യരൂപങ്ങളും
സന്മതേ! മുദ്രയാശിസ്സുമായ്ക്കല്പിതം. 16

ആദിത്യമണ്ഡലം ദേവാർച്ചനപദം
സാധകദീക്ഷ സംസ്കാരവുമായിടും
പിന്നെബ്ഭഗവത്പരിചര്യയെന്നതു-
തന്നെയാത്മാവിൻ ദുരിതവിനാശനം. 17

ലീലാകമലമായീശൻ ധരിക്കുന്നു
ചാലെ നിജഭഗശബ്ദാർത്ഥമെപ്പൊഴും
ചെമ്മേ വിഭുചാമരവ്യജനങ്ങളായ്
ധർമ്മത്തെയും കീർത്തിയേയും ധരിപ്പിതേ. 18

വൈകുണ്ഠമാകുമകുതോഭയം പദം
ശ്രീകാമുകൻ കുടയായിദ്ധരിക്കുന്നു
മൂന്നു വേദത്തെഗ്ഗരുഡനായും യജ്ഞ-
മനഘം മൂർത്തിയായും ധരിക്കുന്നിതു. 19

പാർഷദവൃന്ദത്തിലൊന്നാമനായിടും
വിഷ്വക്സേനൻ തന്ത്രമൂർത്തിയായ് ഖ്യാതനാം
എപ്പൊഴും വിഷ്ണുവിൽച്ചേർന്നിരുന്നീടുന്നൊ-
രബ്ഭഗവച്ഛക്തി പാലാഴിമകതാൻ. 20

നന്ദാദ്യരായിടും ദ്വാരപരെട്ടുപേർ
തന്നണിമാദിഗുണങ്ങളായ് കീർത്തിതം
വാസുദേവൻ പുനസ്സങ്കർഷണൻ ധന്യ-
ഭൂസുരാ! പ്രദ്യുമ്നനുമനിരുദ്ധനും
നാരായണമൂർത്തികളായുപാസ്യരായ്. 21

നേരേ വഹിക്കുന്നു മൂർത്തിവ്യൂഹാഹ്വയം
അർത്ഥേന്ദ്രിയാശയജ്ഞാനങ്ങളാം നാലു-
വൃത്തികളാലെ വിശ്വൻ തൈജസനഥ
പ്രാജ്ഞൻ തുരീയനെന്നിപ്രകാരം നാലു-
സംജ്ഞകളാൽ പരിഭാവനംചെയ്‌വുതേ. 22

അംഗോപാംഗായുധഭൂഷകളോടൊത്ത
ശാർങ്ഗിദേവൻ ഭരിക്കുന്നിച്ചതുഷ്ടയം
ഏവം ചതുർമ്മൂർത്തിയായിടും ശ്രീഹരി
ജീവലോകത്തിൻ നിയന്താവധീശ്വരൻ. 23

താനേ പ്രകാശിച്ചിടുന്നവനായ് വേദ-
യോനിയായ് തന്മഹത്ത്വത്തിനാൽ പൂർണ്ണനാം
അബ്ഭഗവാൻ സ്വയം തന്നുടെ മായയാ-
ലിപ്പാരു നിർമ്മിച്ചു കാത്തഴിക്കുന്നിതു.
ആവൃതിഹീനമാം ജ്ഞാനമാർന്നീടുമ-
ദ്ദേവനാത്മാവെന്നു ഭക്തരറിയുന്നു. 24

പാർത്ഥസഖേ! കൃഷ്ണ! വൃഷ്ണികുലോത്തമാ!
ഭൂദ്രോഹിഭൂപാലവംശവൈശ്വാനരാ!
ഗോവിന്ദ! ഗോപിമാരും വ്രജഭൃത്യരു-
മാവിർമ്മുദാ പരികീർത്തിച്ചിടും വിഭോ!
നിസ്തുലവീര്യാ! ശ്രവണസുഖപ്രദാ!
ഭൃത്യരാം ഞങ്ങളെപ്പാലിച്ചിടേണമേ. 25

1 സർവ്വത്ര നിറഞ്ഞിരിക്കുന്ന വിരാട്ടിന്റെ

യ ഇദം കല്യ ഉത്ഥായ മഹാപുരുഷലക്ഷണം
തച്ചിത്തഃ പ്രയതോ ജപ്ത്വാ ബ്രഹ്മവേദ ഗുഹാശയം. 26

ശൗനക ഉവാച

ശുകോ യദാഹ ഭഗവാൻ വിഷ്ണുരാതായ ശൃണ്വതേ
സൗരോ ഗണോ മാസി മാസി നാനാ വസതി സപ്തകഃ. 27
തേഷാം നാമാനി കർമ്മാണി സംയുക്താനാമധീശ്വരൈഃ
ബ്രൂഹി നഃ ശ്രദ്ദധാനാനാം വ്യൂഹം സൂര്യാത്മനോ ഹരേഃ. 28

സൂത ഉവാച

അനാദ്യവിദ്യയാ വിഷ്ണോരാത്മനഃ സർവ്വദേഹിനാം
നിർമ്മിതോ ലോകതന്ത്രോഽയം ലോകേഷു പരിവർത്തതേ. 29
ഏക ഏവ ഹി ലോകാനാം സൂര്യ ആത്മാഽഽദികൃദ്ധരിഃ
സർവ്വവേദക്രിയാമൂലമൃഷിഭിർബ്ബഹുധോദിതഃ. 30
കാലോ ദേശഃ ക്രിയാ കർത്താ കരണം കാര്യമാഗമഃ
ദ്രവ്യം ഫലമിതി ബ്രഹ്മൻ നവധോക്തോഽജയാ ഹരിഃ. 31
മധ്വാദിഷു ദ്വാദശസു ഭഗവാൻ കാലരൂപധൃക്
ലോകതന്ത്രായ ചരതി പൃഥഗ്ദ്വാദശഭിർഗ്ഗണൈഃ. 32
ധാതാ കൃതസ്ഥലീ ഹേതിർവ്വാസുകീ രഥകൃന്മുനേ
പുലസ്ത്യസ്തുംബുരുരിതി മധുമാസം നയന്ത്യമീ. 33
അര്യമാ പുലഹോഽഥൗജാഃ പ്രഹേതിഃ പുഞ്ജികസ്ഥലീ
നാരദഃ കച്ഛനീരശ്ച നയന്ത്യേതേ സ്മ മാധവം. 34
മിത്രോഽത്രിഃ പൗരുഷേയോഽഥ തക്ഷകോ മേനകാ ഹാഹാഃ
രഥസ്വന ഇതി ഹ്യേതേ ശുക്രമാസം നയന്ത്യമീ. 35
വസിഷ്ഠോ വരുണോ രംഭാ സഹജന്യസ്തഥാ ഹൂഹൂഃ
ശുക്രശ്ചിത്രസ്വനശ്ചൈവ ശുചിമാസം നയന്ത്യമീ. 36
ഇന്ദ്രോ വിശ്വാവസുഃ ശ്രോതാ ഏലാപത്രസ്തഥാംഗിരാഃ
പ്രമ്ലോചാ രാക്ഷസോ വര്യോ നഭോമാസം നയന്ത്യമീ. 37
വിവസ്വാനുഗ്രസേനശ്ച വ്യാഘ്ര ആസാരണോ ഭൃഗുഃ
അനുമ്ലോചാ ശംഖപാലോ നഭസ്യാഖ്യം നയന്ത്യമീ. 38
പൂഷാ ധനഞ്ജയോ വാതഃ സുഷേണഃ സുരുചിസ്തഥാ
ഘൃതാചീ ഗൗതമശ്ചേതി തപോമാസം നയന്ത്യമീ. 39
ക്രതുർവ്വർച്ചാ ഭരദ്വാജഃ പർജ്ജന്യഃ സേനജിത്തഥാ
വിശ്വ ഐരാവതശ്ചൈവ തപസ്യാഖ്യം നയന്ത്യമീ. 40
അഥാംശുഃ കശ്യപസ്താർക്ഷ്യ ഋതസേനസ്തഥോർവ്വശീ
വിദ്യുച്ഛത്രുർമ്മഹാശംഖഃ സഹോമാസം നയന്ത്യമീ. 41
ഭഗഃ സ്ഫൂർജ്ജോഽരിഷ്ടനേമിരൂർണ്ണ ആയുശ്ച പഞ്ചമഃ
കർക്കോടകഃ പൂർവ്വചിത്തിഃ പുഷ്യമാസം നയന്ത്യമീ. 42
ത്വഷ്ടാ ഋചീകതനയഃ കംബലശ്ച തിലോത്തമാ
ബ്രഹ്മാപേതോഽഥ ശതജിദ്ധൃതരാഷ്ട്ര ഇഷംഭരാഃ. 43
വിഷ്ണുരശ്വതരോ രംഭാ സൂര്യവർച്ചാശ്ച സത്യജിൽ
വിശ്വാമിത്രോ മഖാപേത ഊർജ്ജമാസം നയന്ത്യമീ. 44
ഏതാ ഭഗവതോ വിഷ്ണോരാദിത്യസ്യ വിഭൂതയഃ
സ്മരതാം സന്ധ്യയോർന്നൄണാം ഹരന്ത്യംഹോ ദിനേ ദിനേ. 45
ദ്വാദശസ്വപി മാസേഷു ദേവോഽസൗ ഷഡ്ഭിരസ്യ വൈ
ചരൻ സമന്താത്തനുതേ പരത്രേഹ ച സന്മതിം. 46
സാമർഗ്യജുർഭിസ്തല്ലിംഗൈരൃഷയഃ സംസ്തുവന്ത്യമും
ഗന്ധർവ്വാസ്തം പ്രഗായന്തി നൃത്യന്ത്യപ്സരസോഽഗ്രതഃ. 47

ആരുഷഃകാലത്തെണീററിമ്മഹാവിരാട്—
പ്പൂരുഷചിഹ്നം കലരും വിഭൂതികൾ
ശ്ശുദ്ധനായബ്ഭഗവാനിൽ മനംവച്ച്
കീർത്തിച്ചിടുമവൻ ബ്രഹ്മജ്ഞനായിടും. 26

ശൗനകൻ പറഞ്ഞു

സപ്തഗണം മാറിമാറിയാദിത്യനോ—
ടൊപ്പം പ്രതിമാസവും ചരിക്കുന്നതായ്
ചൊന്നുവല്ലോ പരീക്ഷിത്തിനോടായ് ശുകൻ;
തന്നാഥരോടൊത്തു തന്നാമകർമ്മങ്ങൾ
സൂര്യാത്മക ഹരി വ്യൂഹത്തിൽ ജിജ്ഞാസ—
യേറുന്ന ഞങ്ങളോടോതീടണം ഭവാൻ. 27–28

സൂതൻ പറഞ്ഞു

സർവ്വദേഹിക്കുമാത്മാവായ് വിളങ്ങിടും
സർവ്വേശ്വരൻെറയനാദിയാം മായയാൽ
നിർമ്മിതനാം ലോകയാത്രാപ്രവർത്തകൻ
[1]ഘർമ്മാംശു ചുററുന്നിതു ഭുവനങ്ങളിൽ. 29
ലോകത്തിനാദികർത്താവുമാത്മാവുമാ—
മേകൻ ഹരിതന്നെയാണു ദിനേശ്വരൻ
[2]സർവ്വാഗമക്രിയാമൂലമായ് സൂര്യനെ
നിർവ്വചിപ്പൂ മുനിമാർ ബഹുരൂപനായ്. 30
കാലദേശാഗമകർത്താക്കൾ കാര്യവും
ചാലെക്കരണം ഫലം ദ്രവ്യവും ക്രിയ
ഈമട്ടിലൊമ്പതായ്ത്തീർന്നിരിക്കുന്നതു
മാമുനേ!യേകനാം ശ്രീഹരിതന്നെയാം. 31
ചൈത്രാദി പന്ത്രണ്ടു മാസത്തിലും ലോക—
യാത്ര സാധിക്കുവാൻ കാലാത്മകൻ ഹരി
പന്ത്രണ്ടു ഭിന്നരൂപങ്ങൾ പൂണ്ടഗ്ഗണ—
വൃന്ദത്തെ മാററിച്ചരിപ്പൂ മാസംപ്രതി. 32
ധാതാവു സൂര്യൻ, കൃതസ്ഥലിയെന്നുപേ—
രോതിടുമപ്സരസ്ത്രീ, ഹേതിരാക്ഷസൻ
വാസുകി സർപ്പം, രഥകൃത്തു യക്ഷൻ, പു—
ലസ്ത്യർഷി തുംബുരുവെന്ന ഗന്ധർവനും
എന്നിവരൊത്താദ്യമാം മധുമാസത്തി—
ലന്യൂനമർക്കരഥം നടത്തുന്നിതേ. 33
അര്യമാവർക്കൻ പുലഹാഖ്യനാമൃഷി—
വര്യ,നഥൗജസ്സു യക്ഷൻ, പ്രഹേതിയാം
രാക്ഷസനപ്സരഃസ്ത്രീപുഞ്ജികസ്ഥലി
കച്ഛനീരൻ ഫണി നാരദ ഗന്ധർവൻ
എന്നിവർ ചേർന്നു വൈശാഖമാസത്തിലി—
സ്യന്ദനം നേരേ നടത്തുന്നു മാമുനേ! 34
മിത്രനിനൻ, പൗരുഷേയരക്ഷസ്സൃഷി—
യത്രിയും പിന്നെ രഥസ്വനയക്ഷനും
മേനക,തക്ഷകൻ, ഹാ ഹാ ഗന്ധർവനു—
മാണു നയിപ്പതു ശുക്രമാസംതന്നിൽ. 35
അർക്കൻ, വരുണൻ, വസിഷ്ഠർഷി, രംഭയും
ശുക്രൻ ഫണി, സഹജന്യനാം യക്ഷനും
ചിത്രസ്വനരാക്ഷസൻ, ഹൂഹൂഗന്ധർവ—
നിത്രയുംപേർ നയിക്കുന്നിതാഷാഢത്തിൽ. 36
ഇന്ദ്രൻ ദ്യുമണി, വിശ്വാവസുഗന്ധർവൻ
പന്നഗമേലാപത്രൻ, വര്യരാക്ഷസൻ
അംഗിരസ്സാമൃഷി, പ്രമ്ലോച, ശ്രോതാവു—
മങ്ങു നഭസ്സിൽ നയിപ്പൂ രവിരഥം. 37
ഭാദ്രപദത്തിൽ ദിനേശൻ വിവസ്വാനു—
മൊത്തുഗ്രസേനനാസാരണനും ഭൃഗു
വ്യാഘ്ര,നനുമ്ലോച, ശംഖപാലൻതാനു—
മർക്കരഥത്തെ നിർവ്വിഘ്നം നയിപ്പിതേ. 38
പൂഷാവുസൂര്യൻ, ധനഞ്ജയനാഗവും
രാക്ഷസൻ വാതൻ, സുഷേണഗന്ധർവ്വനും
ഗൗതമൻതാനും ഘൃതാചി സുരുചിയും
ഭേദമെന്യേ മാഘമാസം നയിപ്പതേ. 39
ഫാൽഗുനംതന്നിലപ്പർജ്ജന്യനാമക—
നർക്കനും സേനജിത്തും ഭരദ്വാജനും
ഐരാവതഫണി, വർച്ചസ്സു വിശ്വനും
നേരേയിനയാത്ര നിർവ്വഹിക്കുന്നിതു. 40
അംശുവാമംശുമാൻ, താർക്ഷ്യനാം യക്ഷനും
കശ്യപൻ വിദ്യുച്ഛത്രാഖ്യനുമുർവ്വശി
പിന്നെ മഹാശംഖനാഗമൃതസേന—
ഗന്ധർവ്വനും നയിപ്പൂ മാർഗ്ഗശീർഷത്തിൽ. 41
പുഷ്യത്തിലർക്കൻ ഭഗൻ, സ്ഫൂർജ്ജ,നൂർണ്ണനാം
യക്ഷനായുസ്സൃഷി, കാർക്കോടകഫണി
അപ്സരസ്ത്രീപൂർവ്വചിത്തി,യരിഷ്ടനേ—
മ്യാഭിധ രക്ഷസ്സുമൊത്തു നയിപ്പിതേ. 42
ത്വഷ്ടാവു സൂര്യൻ, തിലോത്തമയും ധൃത—
രാഷ്ട്രഗന്ധർവൻ ജമദഗ്നിയാമൃഷി
ബ്രഹ്മാപതൻ, ശതജിത്തെന്ന യക്ഷനും
കംബളനുമാശ്വിനിയിൽ നയിപ്പതേ. 43
കാർത്തികമാസത്തിലർക്കനാം വിഷ്ണുവും
സത്യജിത്താം യക്ഷനപ്സരഃസ്ത്രീ രംഭ
അശ്വതരനാഗവും മഖാപേതനാം
രക്ഷസ്സുകൗശികൻ സൂര്യവർച്ചസ്സുമാം. 44
ശ്രീവിഷ്ണുരൂപമാമാദിത്യദേവൻെറ—
യീവിധമുള്ള വിഭൂതികൾ നിത്യവും
സന്ധ്യകൾതോറും സ്മരിക്കുന്ന മർത്യനിൽ
സന്ധിച്ചിടും പാപമാകെ നശിച്ചിടും. 45
ആദിത്യനാറുഗണങ്ങളോടുംകൂടി
ദ്വാദശമാസങ്ങളിലും ജഗത്തിതിൽ
ചുററും ചരിച്ചിട്ടിഹത്തിൽ പരത്തിലു—
മേററവും സത്ബുദ്ധിയുണ്ടാക്കിടുന്നിതേ. 46
തന്മഹിമാനം തെളിഞ്ഞുവിളങ്ങിടും
സാമമൃക്കു യജുസ്സെന്ന വേദങ്ങളാൽ
വാഴ്ത്തുന്നൃഷികൾ പാടീടുന്നു ഗന്ധർവർ
നർത്തനംചെയ്യുന്നിതപ്സരഃസ്ത്രീകളും. 47

1 സൂര്യൻ. 2 വേദകർമ്മങ്ങൾക്കെല്ലാം ആദികാരണം.

ഉന്നഹ്യന്തി രഥം നാഗാ ഗ്രാമണ്യോ രഥയോജകാഃ
ചോദയന്തി രഥം പൃഷ്ഠേ നൈരൃതാ ബലശാലിനഃ. 48
വാലഖില്യാഃ സഹസ്രാണി ഷഷ്ടിർബ്രഹ്മഷയോഽമലാഃ
പുരതോഽഭിമുഖം യാന്തി സ്തുവന്തി സ്തുതിഭിർവിഭും. 49
ഏവം ഹ്യനാദിനിധനോ ഭഗവാൻ ഹരിരീശ്വരഃ
കല്പേ കല്പേ സ്വമാത്മാനംവ്യൂഹ്യ ലോകാനവത്യജഃ. 50

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
ആദിത്യവ്യൂഹവിവരണം നാമ ഏകാദശോഽധ്യായഃ
ശ്രീമൽഭാഗവതേ ശ്ലോകാഃ 13982 ദ്വാദശസ്കന്ധേ ശ്ലോകാഃ 475

---

## ദ്വാദശോഽധ്യായഃ

സൂത ഉവാച

നമോ ധർമ്മായ മഹതേ നമഃ കൃഷ്ണായ വേധസേ
ബ്രാഹ്മണേഭ്യോ നമസ്കൃത്യ ധർമ്മാൻ വക്ഷ്യേ സനാതനാൻ. 1
ഏതദ്വഃ കഥിതം വിപ്രാ വിഷ്ണോശ്ചരിതമത്ഭുതം
ഭവത്ഭിര്യദഹം പൃഷ്ടോ നരാണാം പുരുഷോചിതം. 2
അത്ര സങ്കീർത്തിതഃ സാക്ഷാൽ സർവ്വപാപഹരോ ഹരിഃ
നാരായണോ ഹൃഷീകേശോ ഭഗവാൻ സാത്വതാം പതിഃ. 3
അത്ര ബ്രഹ്മ പരം ഗുഹ്യം ജഗതഃ പ്രഭവാപ്യയം
ജ്ഞാനം ച തദുപാഖ്യാനം പ്രോക്തം വിജ്ഞാനസംയുതം. 4
ഭക്തിയോഗഃ സമാഖ്യാതോ വൈരാഗ്യം ച തദാശ്രയം
പാരീക്ഷിതമുപാഖ്യാനം നാരദാഖ്യാനമേവ ച. 5
പ്രായോപവേശോ രാജർഷേർവ്വിപ്രശാപാൽ പരീക്ഷിതഃ
ശുകസ്യ ബ്രഹ്മർഷഭസ്യ സംവാദശ്ച പരീക്ഷിതഃ. 6
യോഗധാരണയോൽക്രാന്തിഃ സംവാദോ നാരദാജയോഃ
അവതാരാനുഗീതം ച സർഗ്ഗഃ പ്രാധാനികോഽഗ്രതഃ. 7
വിദുരോദ്ധവസംവാദഃ ക്ഷത്തൃമൈത്രേയയോസ്തതഃ
പുരാണസംഹിതാപ്രശ്നോ മഹാപുരുഷസംസ്ഥിതിഃ. 8
തതഃ പ്രാകൃതികഃ സർഗ്ഗഃ സപ്ത വൈകൃതികാശ്ച യേ
തതോ ബ്രഹ്മാണ്ഡസംഭൂതിർവ്വൈരാജഃ പുരുഷോ യതഃ. 9
കാലസ്യ സ്ഥൂലസൂക്ഷ്മസ്യ ഗതിഃ പത്മസമുത്ഭവഃ
ഭുവ ഉദ്ധരണേഽംഭോധേർഹിരണ്യാക്ഷവധോ യഥാ. 10
ഊർദ്ധ്വതിര്യഗവാക്സർഗ്ഗോ രുദ്രസർഗ്ഗസ്തഥൈവ ച
അർദ്ധനാരീനരസ്യാഥ യതഃ സ്വായംഭുവോ മനുഃ. 11
ശതരൂപാ ച യാ സ്ത്രീണാമാദ്യാ പ്രകൃതിരുത്തമാ
സന്താനോ ധർമ്മപത്നീനാം കർദ്ദമസ്യ പ്രജാപതേഃ. 12
അവതാരോ ഭഗവതഃ കപിലസ്യ മഹാത്മനഃ
ദേവഹൂത്യാശ്ച സംവാദഃ കപിലേന ച ധീമതാ. 13
നവബ്രഹ്മസമുൽപത്തിർദ്ദക്ഷയജ്ഞവിനാശനം
ധ്രുവസ്യ ചരിതം പശ്ചാൽ പൃഥോഃ പ്രാചീനബർഹിഷഃ. 14
നാരദസ്യ ച സംവാദസ്തതഃ പ്രൈയവ്രതം ദ്വിജാഃ
നാഭേസ്തതോഽനുചരിതമൃഷഭസ്യ ഭരതസ്യ ച. 15
ദ്വീപവർഷസമുദ്രാണാം ഗിരിനദ്യുപവർണ്ണനം
ജ്യോതിശ്ചക്രസ്യ സംസ്ഥാനം പാതാളനരകസ്ഥിതിഃ. 16

സപ്പ്ഗണം വച്ചുകെട്ടുന്നിതു രഥ-
ക്കോപ്പുകറം,യക്ഷരത്തേരിണക്കുന്നിതു

കെല്പെഴും രാക്ഷസന്മാരാ രഥത്തിന്റെ
പില്പാടു നിന്നു മുന്നോട്ടു തള്ളുന്നിതു. 48

ശുദ്ധമനസ്സരും ബ്രഹ്മഷിമാരുമാം
[1]ഷഷ്ടിസാഹസ്രകം ബാലഖില്യാഹ്വയർ

മുൻപേയെതൃമുഖമായ് സഞ്ചരിച്ചുകൊ-
ണ്ടിമ്പമായബ്ഭഗവാനെ സ്തുതിപ്പിതേ. 49

ആദ്യന്തഹീനനജൻ ഭഗവാൻ ഹരി
കൃത്യമായീവിധം കല്പമോരോന്നിലും

ദ്വാദശമായ് ശരീരത്തെ വിഭജിച്ചു
ഖേദമൊഴിച്ചു പോററുന്നു ലോകങ്ങളെ. 50

## അദ്ധ്യായം 12

സൂതൻ പറഞ്ഞു

ശ്രേഷ്ഠമാം ധർമ്മത്തെ ഞാൻ നമിക്കുന്നിതു
വിഷ്ണപകൃത്താം ഹരിക്കായ് നമസ്കൃതി

ബ്രാഹ്മണരേയും നമിച്ചു സനാതന-
ധർമ്മങ്ങളെച്ചൊല്ലിടുന്നേനനുക്രമം. 1

വിപ്രരേ! നിങ്ങളെന്നോടു ചോദിച്ചപോ-
ലത്ഭുതമായ് ശ്രവണോചിതമായിടും

ശ്രീമഹാവിഷ്ണചരിതം ഭവാന്മാരോ-
ടാമോദപൂർവം വിവരിച്ചുചൊല്ലിനേൻ. 2

ഭാഗവതമിതിൽ സർവപാപാപഹ-
നാകും ഭഗവാൻ മഹാവിഷ്ണതന്നുടെ

ഭക്തവാത്സല്യാദി നാനാഗുണഗണ-
മൊക്കെയും കീർത്തിച്ചിരിക്കുന്നു വേണ്ടപോൽ. 3

ലോകോത്ഭവലയസ്ഥാനമായ് ഗുഹ്യമാ-
മേകം പരബ്രഹ്മവും സവിജ്ഞാനമാം

ജ്ഞാനവും ജ്ഞാനപ്രകാശകമാമുപാ-
ഖ്യാനവുമന്നാലിതിലുക്തമായിതു. 4

ഭക്തിയോഗം തദാലംബനമായ വൈ-
രാഗ്യം പരീക്ഷിന്നൃപാലചരിത്രവും

നാരദാഖ്യാനവുമിപ്പുരാണംതന്നിൽ
നേരേ കഥിച്ചിരിക്കുന്നിതു മാമുനേ! 5

വിപ്രശാപത്തിനാലാസന്നമൃത്യുവാ-
മപ്പരീക്ഷിത്തുതൻ പ്രായോപവേശവും

ശ്രീശുകശ്രീവിഷ്ണുരാതസംവാദവും
ഭാഷിച്ചിതാദിമസ്കന്ധത്തിൽ മാമുനേ! 6

നാരദധാതൃസംവാദങ്ങളുമവ-
താരാനുഗീത വിരാഡ്സർഗ്ഗലീലകൾ

യോഗപ്രഭാവംനിമിത്തമായ് ജീവനു-
ണ്ടാകും ഗതിയും ദ്വിതീയത്തിൽ വർണ്ണിതം 7

ഉദ്ധവക്ഷത്താക്കൾതൻ ഭാഷണങ്ങളും
ക്ഷത്തൃമൈത്രേയസംവാദവുമായതിൽ.

ക്ഷത്താവു ചെയ്ത പുരാണസംബന്ധമാം
ചോദ്യങ്ങളും ഭഗവത്സംസ്ഥിതിയതും. 8

പിന്നെപ്രകൃതിഗുണമേളനത്തിനാൽ-
ത്തീന്ന സംഗം മഹദാദിതത്ത്വങ്ങളും

തദ്വികാരങ്ങളുമായതിൽനിന്നണ്ഡ-
മുത്ഥിതമായതിലാ വിരാഡ് ജന്മവും. 9

സ്ഥൂലസൂക്ഷ്മാംഗക കാലസ്വരൂപവും
ചാലവേ നാഭിസരസിജോദ്ഭൂതിയും

അബ്ധിയിൽനിന്നും ധരയുദ്ധരിച്ചതും
കെല്പേറുമാ ഹിരണ്യാക്ഷനെക്കൊന്നതും. 10

മേലുകീഴും വിലങ്ങത്തിലും സഞ്ചരി-
ച്ചാളുന്ന ജീവിജാലത്തിൻ സമുത്ഭവം

രുദ്രസംസൃഷ്ടിയുമദ്ധനാരീനര-
സൃഷ്ടിയാൽ സ്വായംഭുവമനൂല്പത്തിയും. 11

നാരീമണീമാതൃകയായ് പ്രകൃത്യവ-
താരമാകും ശതരൂപതൻ ജന്മവും

ധർമ്മദാരങ്ങൾതൻ സന്തതികൾക്കെഴും
ജന്മം, പ്രജാപതി കർദ്ദമൻതൻ ജനി. 12

പിന്നെക്കപിലമഹാത്മാവുതൻ ജനു-
സ്സന്നതബുദ്ധിമാനാമസ്സുതനൊടായ്

ദേവഹൂത്യാഖ്യയാം മാതാവുതന്നുടെ
സംവാദവും തൃതീയത്തിൽപെടുന്നിതേ. 13

പിന്നെ നവബ്രാഹ്മണപ്രജേശോത്ഭവം
മുന്യഗ്രിമാ! ദക്ഷയാഗവിദ്ധ്വംസനം

ധന്യം ധ്രുവചരിതം പൃഥുവൃത്തവും
വർണ്ണിച്ചു നാലിൽ ബഹിന്നാരദോക്തിയും

മന്നൻ പ്രിയവ്രതൻ, നാഭി,യൃഷഭനും
ധന്യൻ ഭരതനിവരുടെ വൃത്തവും

ദ്വീപാംബുധിഗിരിവർഷങ്ങൾ, [2]ഗംഗാദി-
യാപഗാസന്ദോഹമെന്നിവററിൻ സ്ഥിതി

ജ്യോതിശ്ചക്രത്തിൻ സ്ഥിതിയും നരകവും
പാതാളവും പഞ്ചമത്തിൽ വർണ്ണിച്ചിതു. 14–16

1 അറുപതിനായിരം. 2 ഗംഗ തുടങ്ങിയ നദികളുടെ കൂട്ടം

ദക്ഷജന്മ പ്രചേതോഭ്യസ്തൽപുത്രീണാം ച സന്തതിഃ
യതോ ദേവാസുരനരാസ്തിര്യങ്നഗഖഗാദയഃ. 17
ത്വാഷ്ട്രസ്യ ജന്മ നിധനം പുത്രയോശ്ച ദിതേർദ്വിജാഃ
ദൈത്യേശ്വരസ്യ ചരിതം പ്രഹ്ലാദസ്യ മഹാത്മനഃ. 18
മന്വന്തരാനുകഥനം ഗജേന്ദ്രസ്യ വിമോക്ഷണം
മന്വന്തരാവതാരാശ്ച വിഷ്ണോർഹയശിരാദയഃ. 19
കൗർമ്മം നാരസിംഹം മാത്സ്യം വാമനം ച ജഗൽപതേഃ
ക്ഷീരോദമഥനം തദ്വദമൃതാർത്ഥേ ദിവൗകസാം. 20
ദേവാസുരമഹായുദ്ധം രാജവംശാനുകീർത്തനം
ഇക്ഷ്വാകുജന്മ തദ്വംശഃ സുദ്യുമ്നസ്യ മഹാത്മനഃ. 21
ഇളോപാഖ്യാനമത്രോക്തം താരോപാഖ്യാനമേവ ച
സൂര്യവംശാനുകഥനം ശശാദാദ്യാ നൃഗാദയഃ. 22
സൗകന്യം ചാഥ ശര്യാതേഃ കകുൽസ്ഥസ്യ ച ധീമതഃ
ഖട്വാംഗസ്യ ച മാന്ധാതുഃ സൗഭരേഃ സഗരസ്യ ച. 23
രാമസ്യ കൗസലേന്ദ്രസ്യ ചരിതം കില്ബിഷാപഹം
നിമേരംഗപരിത്യാഗോ ജനകാനാം ച സംഭവഃ. 24
രാമസ്യ ഭാർഗ്ഗവേന്ദ്രസ്യ നിഃക്ഷത്രകരണം ഭുവഃ
ഐളസ്യ സോമവംശസ്യ യയാതേർന്നഹുഷസ്യ ച. 25
ദൗഷ്യന്തേർഭരതസ്യാപി ശന്തനോസ്തത്സുതസ്യ ച
യയാതേർജ്ജ്യേഷ്ഠപുത്രസ്യ യദോർവ്വംശോനുകീർത്തിതഃ. 26
യത്രാവതീർണ്ണോ ഭഗവാൻ കൃഷ്ണാഖ്യോ ജഗദീശ്വരഃ
വസുദേവഗൃഹേ ജന്മ തതോ വൃദ്ധിശ്ച ഗോകുലേ. 27
തസ്യ കർമ്മാണ്യപാരാണി കീർത്തിതാന്യസുരദ്വിഷഃ
പൂതനാസുപയഃപാനം ശകടോച്ചാടനം ശിശോഃ. 28
തൃണാവർത്തസ്യ നിഷ്പേഷസ്തഥൈവ ബകവത്സയോഃ
ധേനുകസ്യ സഹഭ്രാതുഃ പ്രലംബസ്യ ച സംക്ഷയഃ. 29
ഗോപാനാം ച പരിത്രാണം ദാവാഗ്നേഃ പരിസർപ്പതഃ
ദമനം കാളിയസ്യാഹേർമ്മഹാഹേർന്നന്ദമോക്ഷണം. 30
വ്രതചര്യാ തു കന്യാനാം യത്ര തുഷ്ടോഽച്യുതോ വ്രതൈഃ
പ്രസാദോ യജ്ഞപത്നീഭ്യോ വിപ്രാണാം ചാനുതാപനം. 31
ഗോവർദ്ധനോദ്ധാരണം ച ശക്രസ്യ സുരഭേരഥ
യജ്ഞാഭിഷേകം കൃഷ്ണസ്യ സ്ത്രീഭിഃ ക്രീഡാ ച രാത്രിഷു. 32
ശംഖചൂഡസ്യ ദുർബ്ബുദ്ധേർവ്വധോഽരിഷ്ടസ്യ കേശിനഃ
അക്രൂരാഗമനം പശ്ചാൽ പ്രസ്ഥാനം രാമകൃഷ്ണയോഃ. 33
വ്രജസ്ത്രീണാം വിലാപശ്ച മഥുരാലോകനം തതഃ
ഗജമുഷ്ടികചാണൂരകംസാദീനാം ച യോ വധഃ. 34
മൃതസ്യാനയനം സൂനോഃ പുനഃ സാന്ദീപനേർഗ്ഗുരോഃ
മഥുരായാം നിവസതാ യദുചക്രസ്യ യൽപ്രിയം. 35
കൃതമുദ്ധവരാമാഭ്യാം യുതേന ഹരിണാ ദ്വിജാഃ.
ജരാസന്ധസമാനീതസൈന്യസ്യ ബഹുശോ വധഃ. 36
ഘാതനം യവനേന്ദ്രസ്യ കുശസ്ഥല്യാ നിവേശനം
ആദാനം പാരിജാതസ്യ സുധർമ്മായാഃ സുരാലയാൽ. 37
രുക്മിണ്യാ ഹരണം യുദ്ധേ പ്രമഥ്യ ദ്വിഷതോ ഹരേഃ
ഹരസ്യ ജൃംഭണം യുദ്ധേ ബാണസ്യ ഭുജകൃന്തനം. 38

പിന്നെ പ്രചേതസ്സുകളിലുദ്ഭൂതനായ്
വന്ന ദക്ഷൻെറയും തത്പുത്രിമാരുടെ
സന്തതീസഞ്ചയത്തിൻെറയും വർണ്ണന–
മന്തമെന്യേ പിന്നെയക്കൂട്ടരിൽനിന്നു
ദേവാസുരനരതിര്യഗ്വിഹഗങ്ങ–
ളുർവ്വീരുഹാദിയുമുണ്ടായിവന്നതും. 17

വൃത്രാസുരോല്പത്തി തന്നിധനത്തെയും
ഷഷ്ഠമാം സ്കന്ധത്തിൽ വർണ്ണിച്ചിരിപ്പതേ.
പിന്നെദ്ദിതിസുതരാം ഹിരണ്യാക്ഷനും
മന്നൻ ഹിരണ്യകശിപുവുമായിട്ടും
ദൈത്യാധിപരുടെ വൃത്തവും പ്രഹ്ലാദ–
ഭക്തോത്തമൻതൻ ചരിതവുമേഴിലാം. 18

മന്വന്തരചരിതങ്ങളും ഗജാധിപൻ
തന്നുടെ മോചനം മന്വന്തരങ്ങളിൽ
പൂണ്ടുള്ളതാമവതാരം ഹയഗ്രീവ–
നുണ്ടായതുമഥ കൂർമ്മവും മത്സ്യവും. 19

വാമനമൂർത്തിയുമായവതാരങ്ങൾ
ശ്രീമഹാവിഷ്ണുഭഗവാനിയന്നതും
ചെമ്മേ സുരക്കമൃതത്തിനു പാലാഴി–
തന്മഥനം ദേവദാനവയുദ്ധവും
അഷ്ടമസ്കന്ധത്തിലുൾപ്പെട്ടിരിക്കുന്നു
കേട്ടുകൊൾകിന്നി നവമത്തിലുള്ളതും. 20

രാജവംശങ്ങൾതൻ വർണ്ണനമിക്ഷ്വാകു–
ഭൂജാനിതൻ ജനി, തദ്വംശവും തഥാ
സുദ്യുമ്നനെന്ന മഹാത്മാവിളയെന്നൊ–
രുത്തമസ്ത്രീയായ് ഭവിച്ച ചരിത്രവും
സൂര്യവംശോല്പത്തി, താരാചരിത്രവും
നേരേ ശശാദനൃഗമുഖവൃത്തവും 21–22

ശര്യാതിതൻ കഥ, തത്സുതയായിട്ടും
മയ്യേൽമിഴിയാം സുകന്യതൻ വാർത്തയും
ബുദ്ധിമാനായ ഖട്വാംഗനും സൗഭരി
തത്ര മാന്ധാതാവുതാനും സഗരനും
കോസലേശൻ രാമനെന്നിവർതന്നഘ–
നാശനമാകിയ സച്ചരിതങ്ങളും
പിന്നെ നിമിനൃപൻ ദേഹം ത്യജിച്ചതും
ധന്യജനകനൃപാലചരിത്രവും. 23–24

ഭാർഗ്ഗവരാമൻ ധരണിയെയക്ഷത്ര–
യാക്കിയതും സോമവംശസംജാതരാം
ധന്യൻ പുരൂരവസ്സാ നഹുഷാഖ്യനാം
മന്നൻ യയാതിയിവരുടെ വൃത്തവും
ദുഷ്യന്തപുത്രൻ ഭരതനും ശന്തനു
തൽസുതൻ ഭീഷ്മർ, യയാതിതൻ പുത്രരിൽ
ജ്യേഷ്ഠൻ യദു, യദുവംശ്യരിവക്കെഴും
വൃത്തങ്ങളും നവമത്തിൽ വർണ്ണിച്ചിതു. 25–26

വൃഷ്ണിവംശത്തിൽ ജഗദീശ്വരൻ വിഷ്ണു
കൃഷ്ണനാമത്തിൽ വസുദേവർതന്നുടെ
മന്ദിരംതന്നിലവതാരമാർന്നതും
നന്ദഗോഷ്ഠത്തിൽ വസിച്ചു വളർന്നതും. 27
അബ്ഭഗവാൻതന്നപാരമാം ലീലക–
ളെപ്പേരുമദ്ദശമത്തിലുൾപ്പെട്ടിട്ടും
പൂതനാപ്രാണൻ മുലപ്പാലിനോടൊത്തു
മോദിച്ചു കുഞ്ഞായ നാളിൽ കുടിച്ചതും. 28
ഉന്നതനാമശ്ശകടാസുരനെയും
പിന്നെത്തൃണാവർത്തനേയും ബകനെയും
വത്സാസുരൻതന്നെയും ധേനുകനെയും
തത്സോദരനെയും സംഹരിച്ചുള്ളതും. 29
ചുററിനും വ്യാപിച്ച ദാവാഗ്നിയിൽനിന്നു
പെട്ടെന്നു ഗോപവൃന്ദത്തെ രക്ഷിച്ചതും
കാളിയദർപ്പം ഹരിച്ചുള്ളതും മഹാ–
വ്യാളത്തിൽനിന്നു രക്ഷിച്ചതും നന്ദനെ 30
ആനായകന്യാജനവ്രതചര്യയിൽ
താനേ ഭഗവാൻ പ്രസാദിച്ചുവെന്നതും
യജ്ഞദ്വിജപത്ന്യനുഗ്രഹലീലയു–
മജ്ഞവിപ്രന്മാർക്കെഴുമനുതാപവും. 31
ഗോവർദ്ധനാദ്രി കുടയായ് പിടിച്ചതും
ദേവേന്ദ്രനും കാമധേനുവും കൃഷ്ണനെ
ഗോവിന്ദനെന്നഭിഷേകം കഴിച്ചതും
രാവിലഗ്ഗോപികളോടു രമിച്ചതും. 32
ദുർബ്ബുദ്ധികളായ ശംഖചൂഡാരിഷ്ടർ
ദുർഭഗനാം കേശിയെന്നിവർതൻ വധം
ഗോകുലംതന്നിലക്രൂരാഗമം സീരി
ശ്രീകൃഷ്ണനുമായ് മധുരയ്ക്കു പോയതും. 33
കണ്ണൻ പിരിഞ്ഞതിൽ ഗോപീജനങ്ങൾതൻ–
ക്രന്ദന, മമ്മഥുരാപുരാലോകനം
തത്ര കുവലയാപീഢഗജത്തെയും
മുഷ്ടികചാണൂരമല്ലവരരെയും
കംസാദി ദുഷ്ടമഹീപതിമാരെയും
ഹിംസിച്ചതും മുരസ്ഥിന്ദിരാവല്ലഭൻ. 34
സാന്ദീപനിഗ്ഗുരുവിൻ മൃതപുത്രനെ–
ച്ചെന്നുടൻ വീണ്ടുകൊണ്ടന്നു കൊടുത്തതും
മാധവനാ മഥുരാവാസവേളയിൽ
യാദവക്കെല്ലാം ഹിതമാചരിച്ചതും
ഉദ്ധവരോടും മഹാബലിയാം ബല–
ഭദ്രനോടും ചേർന്നു ലീലയായ് ശ്രീഹരി
പിന്നെപ്പലകുറിയജ്ജരാസന്ധൻെറ
സൈന്യത്തെയാകെ നശിപ്പിച്ചുവിട്ടതും 35–36
ഘോരനാകും യവനേശനെക്കൊല്ലിച്ചു
ദ്വാരകതന്നിൽ യദുക്കളെ വാഴിച്ചു
പിന്നെസ്സുധർമ്മാസഭ പാരിജാതവും
വിണ്ണിൽനിന്നും ദ്വാരകയിലെത്തിച്ചതും 37
തിഗ്മമാം പോരിലരാതികളെ വെന്നു
രുഗ്മിണിയെബ്ഭഗവാൻ കൊണ്ടുവന്നതും
മുക്കണ്ണനെപ്പോരിൽ വെന്നു ബാണാസുര–
മുഷ്ടിടക്കിത്തത്കരങ്ങളരിഞ്ഞതും. 38

പ്രാഗ്ജ്യോതിഷപതിം ഹത്വാ കന്യാനാം ഹരണം ച യൽ
ചൈദ്യപൗണ്ഡ്രകസാല്വാനാം ദന്തവക്ത്രസ്യ ദുർമ്മതേഃ. 39
ശംബരോ ദ്വിവിദഃ പീഠോ മുരഃ പഞ്ചജനാദയഃ
മാഹാത്മ്യം ച വധസ്തേഷാം വാരാണസ്യാശ്ച ദാഹനം. 40
ഭാരാവതരണം ഭൂമേർന്നിമിത്തീകൃത്യ പാണ്ഡവാൻ
വിപ്രശാപാപദേശേന സംഹാരഃ സ്വകുലസ്യ ച. 41
ഉദ്ധവസ്യ ച സംവാദോ വാസുദേവസ്യ ചാത്ഭുതഃ
യത്രാത്മവിദ്യാ ഹ്യഖിലാ പ്രോക്താ ധർമ്മവിനിർണ്ണയഃ. 42
തതോ മർത്ത്യപരിത്യാഗ ആത്മയോഗാനുഭാവതഃ
യുഗലക്ഷണവൃത്തിശ്ച കലൗ നൃണാമുപപ്ലവഃ. 43
ചതുർവ്വിധശ്ച പ്രളയ ഉൽപത്തിസ്ത്രിവിധാ തഥാ
ദേഹത്യാഗശ്ച രാജർഷേർവ്വിഷ്ണുരാതസ്യ ധീമതഃ. 44
ശാഖാപ്രണയനമൃഷേർമ്മാർക്കണ്ഡേയസ്യ സൽകഥാ
മഹാപുരുഷവിന്യാസഃ സൂര്യസ്യ ജഗദാത്മനഃ. 45
ഇതി ചോക്തം ദ്വിജശ്രേഷ്ഠാ യൽപൃഷ്ടോഽഹമിഹാസ്മി വഃ
ലീലാവതാരകർമ്മാണി കീർത്തിതാനീഹ സർവ്വശഃ. 46
പതിതഃ സ്ഖലിതശ്ചാർത്തഃ ക്ഷുത്വാ വാ വിവശോ ബ്രുവൻ
ഹരയേ നമ ഇത്യുച്ചൈർമ്മുച്യതേ സർവ്വപാതകാൽ. 47

സങ്കീർത്ത്യമാനോ ഭഗവാനനന്തഃ
ശ്രുതാനുഭാവോ വ്യസനം ഹി പുംസാം
പ്രവിശ്യ ചിത്തം വിധുനോത്യശേഷം
യഥാ തമോഽർക്കോഽഭ്രമിവാതിവാതഃ 48

മൃഷാ ഗിരസ്താ ഹ്യസതീരസൽകഥാ
ന കഥ്യതേ യദ് ഭഗവാനധോക്ഷജഃ
തദേവ സത്യം തദുഹൈവ മംഗളം
തദേവ പുണ്യം ഭഗവദ്ഗുണോദയം. 49

തദേവ രമ്യം രുചിരം നവം നവം
തദേവ ശശ്വന്മനസോ മഹോത്സവം
തദേവ ശോകാർണ്ണവശോഷണം നൃണാം
യദുത്തമശ്ലോകയശോഽനുഗീയതേ. 50

ന തദ്വചശ്ചിത്രപദം ഹരേര്യശോ
ജഗൽപവിത്രം പ്രഗൃണീത കർഹിചിൽ
തദ്ധ്വാങ്ക്ഷതീർത്ഥം ന തു ഹംസസേവിതം
യത്രാച്യുതസ്തത്ര ഹി സാധവോഽമലാഃ. 51

സ വാഗ്വിസർഗ്ഗോ ജനതാഘസംപ്ലവോ
യസ്മിൻ പ്രതിശ്ലോകമബദ്ധവത്യപി
നാമാന്യനന്തസ്യ യശോഽങ്കിതാനി യ-
ച്ഛൃണ്വന്തി ഗായന്തി ഗൃണന്തി സാധവഃ. 52

നൈഷ്കർമ്മ്യമപ്യച്യുതഭാവവർജ്ജിതം
ന ശോഭതേ ജ്ഞാനമലം നിരഞ്ജനം
കുതഃ പുനഃ ശശ്വദഭദ്രമീശ്വരേ
ന ഹ്യർപ്പിതം കർമ്മ യദപ്യനുത്തമം. 53

യശഃശ്രിയാമേവ പരിശ്രമഃ പരോ
വർണ്ണാശ്രമാചാരതപഃശ്രുതാദിഷു
അവിസ്മൃതിഃ ശ്രീധരപാദപത്മയോ-
ർഗ്ഗുണാനുവാദശ്രവണാദിഭിർഹരേഃ. 54

പ്രാഗ്ജ്യോതിഷമെന്ന പേരിൽ പുകഴ്ന്നിടും
രാജ്യത്തിനീശനായീടും നരകനെ
കൊന്നിട്ടു തത്ര നിബദ്ധരാകും രാജ-
കന്യകമാരെയശേഷം വരിച്ചതും
ചൈദ്യനും പൌണ്ഡ്രകസാല്വനൃപാലർ ദുർ-
ബുദ്ധിയാം ദന്തവക്ത്രൻ ശംബരൻ മുരൻ
പീഠൻ ദ്വിവിദനും പഞ്ചജനാദ്യരാം
മൂഢനൃപന്മാ,രിവരുടെ വിക്രമം. 39-40

തദ്വധം കാശീപുരം ദഹിപ്പിച്ചതും
വിസ്താരമായ് ദശമത്തിൽക്കഥിച്ചിതു.
പാണ്ഡവന്മാരെ നിമിത്തമാക്കിദ്ധരാ-
മണ്ഡലഭാരമൊഴിച്ചശേഷം ഹരി
[1]വിപ്രശാപാപദേശത്താൽ സ്വവംശവും
ക്ഷിപ്രമപ്പാടെ നശിപ്പിച്ചുവെന്നതും. 41

ഉദ്ധവനും വാസുദേവനും തങ്ങളി-
ലത്യുത്ഭുതകരമാംവിധമുണ്ടായ
സംവാദവുമതിലാത്മസാക്ഷാൽക്കാര-
നിർവ്വഹണത്തിൻ സമസ്തമാർഗ്ഗങ്ങളും
വർണ്ണാശ്രമാദി സകല ധർമ്മങ്ങളും
പിന്നെ സ്വയോഗാനുഭാവം നിമിത്തമായ്
തന്നുടെ ദേഹം ഭഗവാൻ ത്യജിച്ചതും
വർണ്ണിച്ചിരിക്കുന്നിതേകാദശമതിൽ. 42

പിന്നെ യുഗലക്ഷണവൃത്തിയും കലി-
തന്നിൽ ജനങ്ങൾക്കുളവാം വിനാശവും. 43

നാലുവിധം പ്രളയം, ത്രിവിധം പ്രാണി-
ജാലോത്ഭവം, വിഷ്ണുഭക്തരിൽ മുഖ്യനായ്
ബുദ്ധിമാനായ് വിഷ്ണുദത്തനാമപ്പരീ-
ക്ഷിത്തുനൃപതി, തൻദേഹം ത്യജിച്ചതും.
ആഗമത്തിൻെറ വിഭാഗം മൃകണ്ഡുജ-
യോഗിവരൻതൻ കഥാവർണ്ണനങ്ങളും
പാരിനഖിലമാത്മാവായ് വിളങ്ങീടു-
മര്യമാവിൻ വ്യൂഹവിന്യാസമെന്നതും
ദ്വാദശസ്കന്ധത്തിലുൾപ്പെട്ടിരിക്കുന്നു
മേദിനീദേവാന്വയശ്രേഷ്ഠരേ! നിങ്ങൾ
ചാലവേചോദിച്ചവണ്ണമാശ്രീകൃഷ്ണ-
ലീലാവതാരകർമ്മങ്ങൾ
ചൊല്ലീടിനേൻ. 44, 45, 46

വീഴുകയോ കാലിടറുകയോ [2]രുക്കിൽ
മാഴ്കയോചെയ്തിടും സമയത്തിലും
പാരം വിവശനായെങ്കിലുമേതവൻ
ശൗരേ! ഭഗവൻ! ഭവാനു നമസ്കൃതി
എന്നുറക്കെച്ചൊല്ലുമോ സർവ്വപാപത്തിൽ-
നിന്നുമവനുടൻ മുക്തനായ്ത്തീർന്നിടും. 47

ഈവിധം സങ്കീർത്തിതനായ് ശ്രവണാനു-
ഭാവനായച്ഛിന്നനായിടും ശ്രീഹരി
പൂരുഷാന്തഃകരണത്തിൽ പ്രവേശിച്ചു
സൂര്യൻ തമസ്സിനെയെന്നതുപോലെയും
വൻകാററു മേഘങ്ങളെയെന്നമട്ടിലും
സങ്കടമാകെ നശിപ്പിച്ചിടുന്നിതേ. 48

ഏതൊന്നിലുൾപ്പെട്ടിടുന്നതില്ലിന്ദ്രിയാ-
തീതനായീടും ഭഗവാൻെറ ലീലകൾ
ഏതൊന്നസജ്ജനവർണ്ണനാപൂർണ്ണമാ-
ണോതിടാം കള്ളക്കഥയതപാർത്ഥമായ്.
ഏതു ചരിതം ഭഗവദ്ഗുണഗണോ-
പേതമായി പ്രശോഭിക്കുന്നു പാരിതിൽ
ആയതത്രേ സത്യ,മായതുതാൻ ശുഭ-
മായതുതന്നെയാം പുണ്യവും മാമുനേ! 49

ഉത്തമശ്ലോകയശസ്സു നിരന്തരം
കീർത്തിച്ചിടുന്നൊരസ്സത്കൃതിതന്നെയാം
മാനവദുഃഖാബ്ധിശുഷ്ണമാക്കുന്നതും
മാനസത്തിന്നു മഹോത്സവവും മുനേ! 50

ചിത്രപദമൊത്ത വാക്കെങ്കിലും ജഗ-
ച്ശുദ്ധിദമാം ഹരികീർത്തിയേ നല്ലപോൽ
വാഴ്ത്താത്തതെങ്കിൽ കൃതി കേവലം കാക-
തീർത്ഥമത്രേ ഹംസസേവിതമായിടാ
ഏതൊന്നിലുണ്ടോ ഭഗവാൻ രമാപതി
സാധുജനങ്ങളും കാണുമതിത് സ്സദാ 51

ഏറെപ്പിഴകളുണ്ടെങ്കിലും ശ്ലോകങ്ങൾ
തോറും ഭഗവദ്യശോദ്യോതകങ്ങളാം
നാമങ്ങൾ ചേരുകിലക്കൃതി സജ്ജനം
മാമുനേ! കേട്ടിടും പാടും പുകഴ്ത്തിടും. 52

നൈഷ്കർമ്മ്യമായി വിഷയങ്ങളോടു സം-
സർഗ്ഗമററുള്ളതാം ജ്ഞാനമാണെങ്കിലും
അച്യുതഭക്തിവിഹീനമെന്നാലതു
നിശ്ചയം വേണ്ടവിധത്തിൽ വിളങ്ങിടാ
അത്യുത്തമമായ കർമ്മമെന്നാകിലും
നിത്യമതീശനിലർപ്പിച്ചിടായ്കിലോ
ഏററമഭദ്രമാണെന്നുള്ള സംഗതി
പ്രത്യേകമോതേണ്ടതുണ്ടോ മുനീശ്വരാ! 53

വർണ്ണാശ്രമോചിതാചാരങ്ങളും തപ-
സ്സനൃശംസ്യാദ്ധ്യയനമിത്യാദിയാൽ
നശ്വരസമ്പത്തു കീർത്തിയും മാത്രമേ
വിശ്വത്തിലാർക്കും ലഭിച്ചിടൂ നിശ്ചയം
ചിൽപൂരുഷഗുണകീർത്തനാകർണ്ണനം
തല്പാദപത്മസ്മൃതി നിലനിർത്തിടും. 54

1 വിപ്രശാപമെന്ന വ്യാജം. 2 രോഗത്തിൽ.

അവിസ്മൃതിഃ കൃഷ്ണപദാരവിന്ദയോഃ
ക്ഷിണോത്യഭദ്രാണി ശമം തനോതി ച
സത്ത്വസ്യ ശുദ്ധിം പരമാത്മഭക്തിം
ജ്ഞാനം ച വിജ്ഞാനവിരാഗയുക്തം. 55
യൂയം ദ്വിജാഗ്ര്യാ ബത ഭൂരിഭാഗാ
യച്ഛശ്വദാത്മന്യഖിലാത്മഭൂതം
നാരായണം ദേവമദേവമീശ-
മജസ്രഭാവാ ഭജതാവിവേശ്യ. 56
അഹം ച സംസ്മാരിത ആത്മതത്ത്വം
ശ്രുതം പുരാ മേ പരമർഷിവക്ത്രാൽ
പ്രായോപവേശേ നൃപതേഃ പരീക്ഷിതഃ
സദസ്യൃഷീണാം മഹതാം ച ശൃണ്വതാം. 57
ഏതദ്വഃ കഥിതം വിപ്രാഃ കഥനീയോരുകർമ്മണഃ
മാഹാത്മ്യം വാസുദേവസ്യ സർവ്വാശുഭവിനാശനം. 58
യ ഏവം ശ്രാവയേന്നിത്യം യാമക്ഷണമനന്യധീഃ
ശ്രദ്ധാവാൻ യോഽനുശൃണുയാൽ പുനാത്യാത്മാനമേവ സഃ. 59
ദ്വാദശ്യാമേകാദശ്യാം വാ ശൃണ്വന്നായുഷ്യവാൻ ഭവേൽ
പഠത്യനശ്നൻ പ്രയതസ്തതോ ഭവത്യപാതകീ. 60
പുഷ്കരേ മഥുരായാം ച ദ്വാരവത്യാം യതാത്മവാൻ
ഉപോഷ്യ സംഹിതാമേതാം പഠിത്വാ മുച്യതേ ഭയാൽ. 61
ദേവതാ മുനയഃ സിദ്ധാഃ പിതരോ മനവോ നൃപാഃ
യച്ഛന്തി കാമാൻ ഗൃണതഃ ശൃണ്വതോ യസ്യ കീർത്തനാൽ. 62
ഋചോ യജൂംഷി സാമാനി ദ്വിജോഽധീത്യാനുവിന്ദതേ
മധുകല്യാ ഘൃതകുല്യാഃ പയഃകുല്യാശ്ച തൽഫലം. 63
പുരാണസംഹിതാമേതാമധീത്യ പ്രയതോ ദ്വിജഃ
പ്രോക്തം ഭഗവതാ യത്തു തൽപദം പരമം വ്രജേൽ. 64
വിപ്രോഽധീത്യാപ്നുയാൽ പ്രജ്ഞാം രാജന്യോദധിമേഖലാം
വൈശ്യോ നിധിപതിത്വം ച ശൂദ്രഃ ശുദ്ധ്യേത പാതകാൽ. 65
കലിമലസംഹതികാലനോഽഖിലേശോ
ഹരിരിതരത്ര ന ഗീയതേ ഹ്യഭീക്ഷ്ണം
ഇഹ തു പുനർഭഗവാനശേഷമൂർത്തിഃ
പരിപഠിതോഽനുപദം കഥാപ്രസംഗൈഃ. 66
തമഹമജമനന്തമാത്മതത്ത്വം
ജഗദുദയസ്ഥിതി സംയമാത്മശക്തിം
ദ്യുപതിഭിരജശക്രശങ്കരാദ്യൈർ-
ദുരവസിതസ്തവമച്യുതം നതോഽസ്മി. 67
ഉപചിതനവശക്തിഭിഃ സ്വ ആത്മ-
ന്യുപരചിതസ്ഥിരജംഗമാലയായ
ഭഗവത ഉപലബ്ധിമാത്രധാമ്നേ
സുരഋഷഭായ നമഃ സനാതനായ. 68
സ്വസുഖനിഭൃതചേതാസ്തദ്വ്യുദസ്താന്യഭാവോഽ-
പ്യജിതരുചിരലീലാകൃഷ്ടസാരസ്തദീയം
വ്യതനുത കൃപയാ യസ്തത്ത്വദീപം പുരാണം
തമഖിലവൃജിനഘ്നം വ്യാസസൂനും നതോഽസ്മി. 69

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
ദ്വാദശസ്കന്ധാർത്ഥനിരൂപണം നാമ ദ്വാദശോഽധ്യായഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 14050 ദ്വാദശസ്കന്ധേ ശ്ലോകാഃ 543

---

ശ്രീപതിപാദാംബുജസ്മരണം സർവ്വ-
പാപാപഹവും ശമദവുംതന്നെയാം

ഉൾക്കാമ്പുസംശുദ്ധമാക്കും പരമാത്മ-
ഭക്തിയും,വിജ്ഞാനവൈരാഗ്യയുക്തമാം

ജ്ഞാനവും താനേയതു പേക്ഷമാക്കുമൊ-
ന്നുമതിനില്ല ശൗനകമാമുനേ! 55

ഉത്തമവിപ്രരാം നിങ്ങളെല്ലാവരും
മർത്ത്യരിൽവച്ചു മഹാഭാഗ്യശാലികൾ

സർവ്വാത്മഭൂതനായാരാധനീയനായ്
സർവ്വത്തിനും കാരണനായ ദേവനായ്

ദേവനായീശനായീടും മുകുന്ദനെ
ഹേ വിപ്രരേ! ഹൃത്തിലാക്കി-
ബ്ഭജിക്കുവിൻ. 56

നിങ്ങളിപ്പോളാത്മതത്ത്വം സ്മരിക്കുവാൻ
സംഗതിയാക്കിയെനിക്കും ദ്വിജാഗ്ര്യരേ!

പണ്ടിപ്പരീക്ഷിത്തനശനം ദീക്ഷിച്ചു-
കൊണ്ടു മരിക്കാനുറച്ചിരുന്നീടവേ

ഗംഗക്കരയിൽ മഹർഷികളേവരും
തിങ്ങിയിരുന്നു കേട്ടീടും സദസ്സതിൽ

ഞാനും പരമർഷിയാം മദ്ഗുരുവിൻെറ-
യാനനപത്മത്തിൽനിന്നിതു കേട്ടതാം. 57

എപ്പൊഴും വാഴ്ത്തേണ്ടതാം മഹത്കർമ്മങ്ങ-
ളുൾപ്പെട്ടതായഭദ്രങ്ങളൊഴിപ്പതാം

ശ്രീവാസുദേവമഹിമാനമീവിധം
ഹേ വിപ്രരേ! നിങ്ങളോടു കഥിച്ചു ഞാൻ. 58

ഏവമനന്യധീയായതിശ്രദ്ധയോ-
ടേവനിതെന്നുമോ യാമമോ മാത്രയോ

കേൾക്കയോ കേൾപ്പിക്കയോ ചെയ്യുമായവൻ
തൽക്ഷണമില്ലാത്മാവിനെ ശുദ്ധമാക്കിടും. 59

ഏകാദശിയിലോ ദ്വാദശിനാളിലോ
ഏകാന്തമായിതു കേൾക്കുന്ന മാനുഷൻ

ദീർഘായുഷ്മാനാ,മശിപ്പതിനുന്നമേ
ഭക്ത്യാ പഠിപ്പോൻ ദുരിതവിമുക്തനാം. 60

പുഷ്കരവും ദ്വാരകയും മഥുരയും
പുക്കുപവാസത്തൊടേകാഗ്രചിത്തനായ്

ഈ സംഹിതയെശ്ശരിയായ്പ്പഠിക്കുവോൻ
സംസാരഭീതിയിൽനിന്നു മോചിച്ചിടും. 61

ഭാഗവതകഥ ചൊല്ലുന്നവരിലു-
മേകാഗ്രധീയോടു കേൾക്കുന്നവരിലും

സിദ്ധപിതൃമനുഭൂപരൃഷികള-
മർത്ത്യരും തുഷ്ടരായേകുമഭീപ്സിതം. 62

ഋക്കും യജുസ്സുമസ്സാമവുമാം വേദ-
സൂക്തങ്ങളാൽ ദ്വിജന്മാർക്കു കൈവന്നിടും

മഞ്ജുളമാം [1]മധുകുല്യ, [2]ഘൃതകുല്യ
രഞ്ജിതമാം പയഃകുല്യയുമായിടും

സത്ഫലം ഭാഗവതസംഹിതാധിക-
തത്പരന്മാർക്കും ലഭിച്ചിടും നിർണ്ണയം. 63

വിപ്രനിതൈകാഗ്ര്യമായ്പ്പഠിച്ചെത്തുന്നി-
തബ്ഭഗവത്പ്രോക്തമാം പരമംപദം. 64

ബ്രാഹ്മണൻ ഭാഗവതാദ്ധ്യയനത്തിനാൽ
ബ്രഹ്മസാക്ഷാൽക്കാരയോഗ്യനായ് ത്തീർന്നിടും

ക്ഷത്രിയനബ്ധികാഞ്ചീധരക്ഷ്മീശനാം
ശൂദ്രർ വിശുദ്ധനാം വൈശ്യൻ ധനേശനാം. 65

ദോഷം കലികൃതം ധ്വംസിച്ചിടുമഖി-
ലേശൻ ഹരിയെയിതരശാസ്ത്രങ്ങളിൽ

എപ്പൊഴും കീർത്തിച്ചിടുന്നില്ല നിശ്ചയ-
മിപ്രബന്ധത്തിൽ കഥാപ്രസംഗങ്ങളാൽ

ഓരോ പദത്തിലും സർവ്വസ്വരൂപനാം
നാരായണനെ വർണ്ണിച്ചിരിക്കുന്നിതേ. 66

വിശ്വപം സൃഷ്ടിച്ചു കാത്തൂഴിച്ചീടുവാൻ
പുഷ്ടബലം പൂണ്ടജനായനന്തനായ്

നാന്മുഖശംഭുശക്രാദിദേവേശരും
നന്നുട്ടറിയാത്ത മാഹാത്മ്യമാർന്നിടും

ശുദ്ധാത്മതത്ത്വമാമച്യുതസ്വാമിയെ
ഭൃത്യനാകും ഞാൻ നമസ്കരിക്കുന്നിതേ. 67

മേൽക്കുമേൽ സംവൃദ്ധിയാർന്നിടുമൊമ്പതു-
ശക്തികളാൽ സ്വസ്വരൂപമതിൽത്തന്നെ

താനേ ചരാചരം തീർത്തവസ്ഥായ്ച്ചിത-
സ്ഥാനങ്ങളും വിരചിച്ചു വിളങ്ങിടും

ജ്ഞാനമാത്രാത്മസ്വരൂപനായ് നിത്യനാം
വാനവാധീശ്വരന്നായി നമസ്കൃതി. 68

സ്വാനന്ദപൂർണ്ണനായന്യവിചാരങ്ങൾ
താനേയുപേക്ഷിച്ചവനെന്നിരിക്കിലും

ശ്രീകാന്തമോഹന ലീലാവിധങ്ങളാ-
ലാകൃഷ്ടചിത്തനായ് രോമാഞ്ചയുക്തനായ്

കാരുണ്യവായ്പിനാൽ സർവ്വജഗദ്ദുഃഖ-
ഹാരകമായ് തത്ത്വദീപമായ് മിന്നിടും

ഭാസുരം ഭാഗവതം വിസ്തരിച്ചോരാ-
വ്യാസാത്മജനായ് നമസ്കരിക്കുന്നു ഞാൻ. 69

---

1 തേനൊഴുകുന്ന പുഴ. 2 നെയ്യൊഴുകുന്ന പുഴ.

# ത്രയോദശോഽധ്യായഃ

സൂത ഉവാച

യം ബ്രഹ്മാ വരുണേന്ദ്രരുദ്രമരുതഃ സ്തുന്വന്തി ദിവ്യൈഃ സ്തവൈ-
ർവ്വേദൈഃ സാംഗപദക്രമോപനിഷദൈർഗ്ഗായന്തി യം സാമഗാഃ
ധ്യാനാവസ്ഥിതതദ്ഗതേന മനസാ പശ്യന്തി യം യോഗിനോ
യസ്യാന്തം ന വിദുഃ സുരാസുരഗണാ ദേവായ തസ്മൈ നമഃ. 1

പൃഷ്ഠേ ഭ്രാമ്യദമന്ദമന്ദരഗിരിഗ്രാവാഗ്രകണ്ഡൂയനാ-
ന്നിദ്രാലോഃ കമഠാകൃതേർഭഗവതഃ ശ്വാസാനിലാഃ പാന്തു വഃ
യത്സംസ്കാരകലാനുവർത്തനവശാദ്വേലാനിഭേനാംഭസാ
യാതായാതമതന്ദ്രിതം ജലനിധേർന്നാദ്യാപി വിശ്രാമ്യതി. 2

പുരാണസംഖ്യാസംഭൂതിമസ്യ വാച്യപ്രയോജനേ
ദാനം ദാനസ്യ മാഹാത്മ്യം പാഠാദേശ്ച നിബോധത. 3

ബ്രാഹ്മം ദശസഹസ്രാണി പാദ്മം പഞ്ചോനഷഷ്ടി ച
ശ്രീവൈഷ്ണവം ത്രയോവിംശച്ചതുർവ്വിംശതി ശൈവകം. 4

ദശാഷ്ടൗ ശ്രീഭാഗവതം നാരദം പഞ്ചവിംശതിഃ
മാർക്കണ്ഡം നവ വാഹ്നം ച ദശപഞ്ച ചതുഃശതം. 5

ചതുർദ്ദശ ഭവിഷ്യം സ്യാത്തഥാ പഞ്ചശതാനി ച
ദശാഷ്ടൗ ബ്രഹ്മവൈവർത്തം ലിംഗമേകാദശൈവ തു. 6

ചതുർവ്വിംശതി വാരാഹമേകാശീതിസഹസ്രകം
സ്കാന്ദം ശതം തഥാ ചൈകം വാമനം ദശ കീർത്തിതം. 7

കൗർമ്മം സപ്തദശാഖ്യാതം മാത്സ്യം തത്തു ചതുർദ്ദശ
ഏകോനവിംശത്സൗപർണ്ണം ബ്രഹ്മാണ്ഡം ദ്വാദശൈവ തു. 8

ഏവം പുരാണസന്ദോഹശ്ചതുർല്ലക്ഷ ഉദാഹൃതഃ
തത്രാഷ്ടാദശസാഹസ്രം ശ്രീഭാഗവതമിഷ്യതേ. 9

ഇദം ഭഗവതാ പൂർവ്വം ബ്രഹ്മണേ നാഭിപങ്കജേ
സ്ഥിതായ ഭവഭീതായ കാരുണ്യാൽ സമ്പ്രകാശിതം. 10

ആദിമധ്യാവസാനേഷു വൈരാഗ്യാഖ്യാനസംയുതം
ഹരിലീലാകഥാവ്രാതാമൃതാനന്ദിതസത്സുരം. 11

സർവ്വവേദാന്തസാരം യദ്ബ്രഹ്മാത്മൈകത്വലക്ഷണം
വസ്ത്വദ്വിതീയം തന്നിഷ്ഠം കൈവല്യൈകപ്രയോജനം. 12

പ്രൗഷ്ഠപദ്യാം പൗർണ്ണമാസ്യാം ഹേമസിംഹസമന്വിതം
ദദാതി യോ ഭാഗവതം സ യാതി പരമാം ഗതിം. 13

രാജന്തേ താവദന്യാനി പുരാണാനി സതാം ഗണേ
യാവൽ ഭാഗവതം നൈവ ശ്രൂയതേ ഽമൃതസാഗരം. 14

സർവ്വവേദാന്തസാരം ഹി ശ്രീഭാഗവതമിഷ്യതേ
തദ്രസാമൃതതൃപ്തസ്യ നാന്യത്ര സ്യാദ്രതിഃ ക്വചിൽ. 15

നിമ്നഗാനാം യഥാ ഗംഗാ ദേവാനാമച്യുതോ യഥാ
വൈഷ്ണവാനാം യഥാ ശംഭുഃ പുരാണാനാമിദം തഥാ. 16

ക്ഷേത്രാണാം ചൈവ സർവ്വേഷാം യഥാ കാശീ ഹ്യനുത്തമാ
തഥാ പുരാണവ്രാതാനാം ശ്രീമൽഭാഗവതം ദ്വിജാഃ. 17

## അദ്ധ്യായം 13

സൂതൻ പറഞ്ഞു

രുദ്രേന്ദ്രധാതൃമരുത്തുകൾ പാശിയും
വാഴ്ത്തുന്നതാരെയാം ദിവ്യസ്തവങ്ങളാൽ
അംഗം പദം ക്രമം പിന്നെയുപനിഷ—
ത്തിങ്ങനെയുള്ള വിഭാഗങ്ങളുൾപ്പെടും
വേദങ്ങളെക്കൊണ്ടു സാദരം സാമഗർ
ഗീതങ്ങൾ ചൊല്ലി സ്തുതിക്കുന്നതാരെയാം
ധ്യാനത്തിനാൽ സ്ഥിരവും തദ്ഗതവുമാം
മാനസത്താൽക്കാണ്മതാരെയാം യോഗികൾ
ആരുടെ സീമയറിയാ സുരാസുര—
ന്മാരുമാ ദേവനെ ഞാൻ നമിക്കുന്നിതേ. 1
ഏതിൻ ചലനശക്ത്യംശാനുവർത്തനം
ഹേതുവാൽ ക്ഷോഭച്ചലത്തിലംഭോനിധി
ആന്നോരമന്ദമാമംബുചലനമ—
തിന്നേവരെയ്ക്കും നിലനിന്നിടുന്നുവോ
പൃഷ്ഠഭാഗത്തിൽ ഭ്രമിച്ചീടും മന്ദര—
ശ്രേഷ്ഠഗിരിതൻ ശിലാഗ്രസംസ്പർശനം
ഏററ കണ്ഡൂയനസൗഖ്യാനുഭൂതിയാൽ
മുററുമുറങ്ങുന്നവനെന്ന ഭാഷയിൽ
ഭാസിച്ച കൂർമ്മാകൃതി ഭഗവാൻെറയാ—
ശ്വാസവായുക്കൾ രക്ഷിക്കട്ടെ നിങ്ങളെ. 2
എത്ര പുരാണങ്ങളുണ്ടവയിൽ ശ്ലോക—
മെത്രയാണുണ്ടായതെങ്ങനെയാണവ
എന്താണിതിൻ വിഷയോപയോഗങ്ങളു—
മെന്തിതിൻ ദാനഫലങ്ങളെന്നുള്ളതും
അന്തമറേറാരിതിൻ പാഠമാഹാത്മ്യവും
പന്തിയായ് ഞാൻ കഥിച്ചീടാം ശ്രവിക്കുവിൻ 3
ബ്രാഹ്മപുരാണപദ്യം പതിനായിരം
പാത്മമമ്പത്തി അയ്യായിരം പദ്യമാം
ശ്രീവൈഷ്ണവമിരുപത്തിമൂവായിരം
ശൈവമിരുപത്തിനാലായിരവുമാം
ഭാഗവതം പതിനെണ്ണായിരം പദ്യ—
മാകെയിരുപത്തയ്യായിരം നാരദം
മാർക്കണ്ഡമൊൻപതിനായിരം നാനൂറൊ—
ടൊക്കം സഹസ്രം പതിനഞ്ചു വാഹനമാം
പിന്നെബ്ഭവിഷ്യത് പുരാണമഞ്ഞൂറിനോ—
ടന്വിതമാം പതിന്നാലായിരം മുനേ!
ബ്രഹ്മവൈവർത്തം സഹസ്രം പതിനെട്ടു
ചെമ്മേ സഹസ്രം പതിനൊന്നു ലൈംഗവും
വാരാഹമുണ്ടിരുപത്തിനാലായിര—
മാരണേന്ദ്രാ! സ്കാന്ദമെന്ന പുരാണമോ
എൺപത്തിയോരായിരത്തൊരുനൂറിനാൽ
സംപൂർണ്ണമാം, വാമനം പതിനായിരം
കൗർമ്മപദ്യം പതിനേഴായിരമെന്നു
കാൺമൂ സഹസ്രം പതിന്നാലു മാത്സ്യവും
ഗാരുഡം പത്തൊൻപതായിരം ബ്രഹ്മാണ്ഡ—
മോരണം ദ്വാദശസാഹസ്രകാന്തമായ്
ഇപ്പതിനെട്ടു പുരാണത്തിലുംകൂടി—
യുൾപ്പെടും നാലുലക്ഷം പദ്യമീവിധം
എന്നതിൽ ഭാഗവതമാമിതിൽ പതി—
നെണ്ണായിരം പദ്യമെന്നു മുൻ ചൊല്ലിനേൻ 4–9
ആദിയിൽ നാഭിപത്മസ്ഥിതനായ് ഭവ—
ഭീതനാം ബ്രഹ്മാവിനായി കൃപാവശാൽ
ഇപ്പുരാണം ഭഗവാൻ ശ്രീനിവാസനാ—
ലുദ്ഭാസിതമെന്നറിയുവിൻ വിപ്രരേ! 10
ആദിമദ്ധ്യാവസാനങ്ങളിൽ വൈരാഗ്യ—
മേതവനം ജനിപ്പിക്കും ചരിതങ്ങൾ—
ചേർന്നു മുകുന്ദകഥാസുധയാലിതാ—
നന്ദമേറുന്നു സുരസജ്ജനാളിയിൽ. 11
ഒന്നുതാൻ ബ്രഹ്മവുമാത്മാവുമെന്നുള്ള
ചിഹ്നത്തൊടും സർവ്വവേദാന്തസാരമായ്
അദ്വിതീയം വസ്തുവിൽ നിഷ്ഠമാമിതു
മുക്തിയാം മുഖ്യലക്ഷ്യത്തിലെത്തിപ്പിതേ. 12
[1]പ്രോഷ്ഠപദത്തിലോ പൗർണ്ണമിനാളിലോ
സൃഷ്ടു സുവർണ്ണസിംഹാസനം തീർത്തതിൽ
ഭാഗവതഗ്രന്ഥമർപ്പിച്ചു ദാനമാ—
യേകുവോൻ പ്രാപിച്ചിടും പരയാംഗതി. 13
എന്നിസ്സുധാബ്ധിയാം ഭാഗവതം കേട്ടി—
ട്ടുന്നതില്ലദ്ദിവസംവരെ മാത്രമേ
അന്യപുരാണങ്ങളെല്ലാം വിളങ്ങിട്ടു
നിർണ്ണയം സജ്ജനസംഘങ്ങളിൽ മുനേ! 14
ഭാഗവതം സർവ്വവേദാന്തസാരമെ—
ന്നാഗമജ്ഞന്മാരഖിലമോതുന്നിതേ
ആകയാൽ തദ്രസമാസ്വാദിപ്പോനില്ലു—
ണ്ടാകാ രതിയന്യമായതിലൊന്നിലും. 15
ആറുകളിൽ ഗംഗയെങ്ങനെ വൈഷ്ണവ—
ന്മാരാം സുരന്മാരിലച്യുതനെങ്ങനെ
ശൈവഭക്തന്മാരിലേതുവിധം ശിവ—
നാവിധംതന്നെയിതും പുരാണങ്ങളിൽ. 16
ക്ഷേത്രസമൂഹത്തിലേതുമട്ടിൽ കാശി—
യത്യുത്തമമായ് പരിലസിക്കുന്നുവോ
അമ്മട്ടുതന്നെ പുരാണസമൂഹത്തി—
ലിമ്മഹാ ഭാഗവതവുമുത്കൃഷ്ടമാം. 17

1 ചിങ്ങത്തിലെ കറുത്തവാവു കഴിഞ്ഞതുമുതൽ കന്നിയിലെ കറുത്തവാവിനവസാനിക്കുന്ന മാസം.

ശ്രീമദ്ഭാഗവതം പുരാണമമലം
യദ്വൈഷ്ണവാനാം പ്രിയം
യസ്മിൻ പാരമഹംസ്യമേകമമലം
ജ്ഞാനം പരം ഗീയതേ
തത്ര ജ്ഞാനവിരാഗഭക്തിസഹിതം
നൈഷ്ക്കർമ്മ്യമാവിഷ്കൃതം
തച്ഛൃണ്വൻ വിപഠൻ വിചാരണപരോ
ഭക്ത്യാ വിമുച്യേന്നരഃ. 18

കസ്മൈ യേന വിഭാസിതോഽയമതുലോ
ജ്ഞാനപ്രദീപഃ പുരാ
തദ്രൂപേണ ച നാരദായ മുനയേ
കൃഷ്ണായ തദ്രൂപിണാ
യോഗീന്ദ്രായ തദാത്മനാഥ ഭഗവ-
ദ്രാതായ കാരുണ്യത-
സ്തച്ഛുദ്ധം വിമലം വിശോകമമൃതം
സത്യം പരം ധീമഹി. 19

നമസ്തസ്മൈ ഭഗവതേ വാസുദേവായ സാക്ഷിണേ
യ ഇദം കൃപയാ കസ്മൈ വ്യാചചക്ഷേ മുമുക്ഷവേ. 20

യോഗീന്ദ്രായ നമസ്തസ്മൈ ശുകായ ബ്രഹ്മരൂപിണേ
സംസാരസർപ്പദഷ്ടം യോ വിഷ്ണുരാതമമൂമുചൽ. 21

ഭവേ ഭവേ യഥാഭക്തിഃ പാദയോസ്തവ ജായതേ
തഥാ കുരുഷ്വ ദേവേശ നാഥസ്ത്വം നോ യതഃ പ്രഭോ. 22

നാമസങ്കീർത്തനം യസ്യ സർവ്വപാപപ്രണാശനം
പ്രണാമോ ദുഃഖശമനസ്തം നമാമി ഹരിം പരം. 23

ഇതി ശ്രീമൽഭാഗവതേ മഹാപുരാണേ ദ്വാദശസ്കന്ധേ
ത്രയോദശോഽധ്യായഃ

സമാപ്തോഽയം ദ്വാദശസ്കന്ധഃ

ശ്രീമൽഭാഗവതേ ശ്ലോകാഃ 14073 ദ്വാദശസ്കന്ധേ ശ്ലോകാഃ 566

ശ്രീമൽഭാഗവതം സമാപ്തം



ഐശ്വര്യവത്തായമലമായ് ശ്രീഹരി–
ദാസക്തി പ്രിയമായതേതൊന്നുതാൻ
ഏതിൽ പരമഹംസപ്രാപണീയമാ–
യേത്തും വിഷയസംബന്ധമില്ലാത്തതായ്
അത്യന്തമുത്കൃഷ്ടമായ ദ്വിതീയമാം
വാസ്തവതത്ത്വം പ്രകാശിച്ചിട്ടുന്നുവോ
ചൊൽക്കൊള്ളുമമ്മഹാ ഭാഗവതത്തിൽ വൈ–
രാഗ്യഭക്തിജ്ഞാനസംയുക്തമായിട്ടും
നൈഷ്കർമ്മ്യമാവിഷ്കരിച്ചിരിക്കുന്നതു–
കേൾക്കയും ശ്രദ്ധിച്ചതിനെപ്പഠിക്കയും
നിത്യവും ചിന്തിച്ചിട്ടുകയും ചെയ്തിട്ടും
മർത്ത്യന്നു മുക്തി സിദ്ധിച്ചിട്ടും ഭക്തിയാൽ. 18
നിഷ്പ്രതിമം ജ്ഞാനദീപമിതേതിനാൽ
കല്പാദിയിൽ ബ്രഹ്മദേവന്നുമാവഴി
നാരദന്നും തദനന്തരം വ്യാസന്നും
നേരേതദാത്മജനായ യോഗീന്ദ്രന്നും
പിന്നെയബ്ഭക്താഗ്ര്യനാകും പരീക്ഷിത്തു–
മന്നന്നും തത്തത്സ്വരൂപനായ് നിന്നു താൻ
മെത്തും കൃപയാൽ പ്രകാശിതമായിതോ
ശുദ്ധമായ് നിഷ്കൽമഷമായ ശോകമായ്
സത്യമാമപ്പരംതത്ത്വത്തെ ഞങ്ങളും
നിത്യവും ധ്യാനിച്ചിട്ടുന്നു മനസ്സിനാൽ. 19
ഏതൊരാളിസ്സംഹിതയെ മോക്ഷേച്ഛുവാം
ധാതാവിനായുപദേശിച്ചിതാദിയിൽ
ഐശ്വര്യപൂർണ്ണനായ് സാക്ഷിയായീടുമാ–
വാസുദേവന്നായ് നമസ്കരിക്കുന്നിതേ. 20
ആരുതാൻ സംസാരഭോഗിയാൽ ദഷ്ടനാ–
യോരു പരീക്ഷിത്തിനെ മുക്തനാക്കിയോ
യോഗിവരേണ്യനും ബ്രഹ്മസ്വരൂപനു–
മാകുമാ ശ്രീശുകനായി നമസ്തുതി. 21
യോഗേശ്വരാ! ഭവാൻ ഞങ്ങടെ രക്ഷിതാ–
വാകയാലീയിവക്കേതു ജന്മത്തിലും
ഹേ പ്രഭോ! ത്വത്പാദപത്മങ്ങളിൽ ഭക്തി–
യുദ്ഭൂതമാമ്മാറനുഗ്രഹിച്ചീടുക. 22
ആരുടെ നാമസങ്കീർത്തനത്താൽ സർവ്വ–
ഘോരദുരിതങ്ങളും നശിച്ചീടുമോ
ആരേ നമിച്ചാലഖിലദുഃഖങ്ങളും
വേരററു സൗഖ്യാനുഭൂതിയുണ്ടാകുമോ
നേരേ പരമേശ്വരനായ് വിളങ്ങുമാ–
നാരായണനെ നമസ്കരിക്കുന്നു ഞാൻ. 23

ദ്വാദശസ്കന്ധം സമാപ്തം

## സമാപനം

ഭക്താവലീമൗലിഭൂഷണമായ് പര–
മുത്കൃഷ്ടമാമിപ്പുരാണമുക്താമണി
ഇക്കണക്കമ്മയാം കൈരളീദേവിതൻ
തൃക്കാൽക്കൽവച്ചു നമസ്കരിക്കുന്നേ ഞാൻ.
മൽക്കരസ്പർശനംമൂലമിതിൽക്കുറേ–
യൊക്കെയഴുക്കു പുരണ്ടുപോയീടിലും
സത്തുക്കളെല്ലാം പൊറുത്തു മമോദ്ദേശ–
ശുദ്ധിയോർത്തെന്നെയനുഗ്രഹിച്ചീടണം
നാരായണാ! നരകാന്തകാ! നിർവ്വാണ–
കാരണാ! ശ്രീകൃഷ്ണമൂർത്തേ! നമസ്തുതി.



# തിരുത്ത്

| പുറം | പദ്യം | വരി | |
|---|---|---|---|
| 39 | 31–36 | 5 | മന്ദരാചാരരഹിത |
| 69 | 76 | 2 | * ജാതമജ്ഞാനമശേഷം ത്യജിക്കണം |
| 71 | 13 | 12 | കഴിയുന്നതില്ലിതിൻ |
| 85 | 54 | 1 | സദ്‌വ്രതങ്ങളാക്ക |
| 95 | | 7 | മയമാക്കം ഭവതി |
| 99 | 15 | 3 | മങ്ഗലന്മാരായ് വിഷ്ണു |
| 101 | 14 | 2 | ചെയ്ക തദ്ധ്യാന |
| 107 | 45 | 1 | ഗുണഗണമൊത്തു |
| 116 | 40 | 1 | പൃഥഗ്ഭ്രശ്രുത |
| 119 | 19 | 1 | നാശനമമമോഹന |
| 133 | 48 | 3 | കീഴ്‌വഴങ്ങി |
| 140 | 3 | 4 | മനുവത്തിതഃ |
| 141 | 21 | 5 | ലോകനായിട്ടും സ്ഥിതൻ |
| 146 | 24 | 2 | വിപ്രതദീക്ഷണ |
| 157 | 31 | 4 | പാത്രമാം കൊച്ചപ്പനു |
| 159 | 9 | | (2–ാം പാദം വേണ്ട) |
| 160 | 11 | 1 | സദൈഹികാൻ |
| 164 | 8 | 4 | ദിഗ്ഭ്യോ |
| 164 | 11 | 3 | ശിഷ്യമുപഭുജ്യ |
| 168 | 48 | 2 | വിരജേനാത്മനൈവ |
| 175 | 34 | 3 | യാമെന്നെയമ്പ്‌ഭഗവാൻ |
| 194 | 15 | 2 | ദേഹേƒനു |
| 195 | 14 | 1 | ക്കിനിയുമുണ്ടല്ലോ |
| 195 | 20 | 1 | * മനസ്സു പാരം പ്രസാദി– ക്കുന്നതെവിടെയും |
| 195 | 20 | 2 | * നിനസ്സിലതുതന്നെ വിഷ്ണുവിൻ പരം പദം |
| 197 | 38–39 | 9 | അന്യമായതിൽ മനം |
| 210 | 10 | 2 | രസ സിന്ധു നാം |
| 218 | 19 | 4 | വിദുര |
| 224 | 26 | 2 | പീയൂഷം തന്മുഖാബ്ജ |
| 233 | 23 | 6 | തപഗാഖ്യ |
| 235 | 40 | 1 | ചരാചരങ്ങളായപ്‌സ്ഥലാകാശ– സ്ഥങ്ങളായ് |
| 244 | 30 | | (ആദ്യവരി വേണ്ട) |
| 261 | 35 | 2 | ഭഗവാന്റെ |
| 263 | 20 | 5 | ദേവദേവനാം |
| 304 | 25 | 2 | ദൂരേയമാ |
| 328 | 51 | 2 | ദ്രഷ്ടാപായേ പുരാ |
| 336 | 31 | 2 | അയജദ്യജ്ഞ |
| 349 | 33 | 2 | രാലംബനമായി |
| 365 | 1 | | (5–ാം വരി വേണ്ട) |
| 376 | 22 | 1 | ക്ഷുത്തൃട് പരീതോ |
| 389 | 37 | 1 | സകാമമെന്നും പിന്നെ |
| 389 | 37 | 2 | നിർഗ്ഗുണമെന്നും സഗുണമെന്നും ചൊല്ലും |
| 396 | 56 | 1 | വ്യതികരോപശമായ |
| 403 | 8 | 5 | മങ്ങ വിടുന്നി |
| 433 | 73 | 1 | യാരാറഹസ്സു |
| 433 | 77 | 1 | മഹത്തത്ത്വാദി |
| 456 | 28 | 1 | നവിദാമേഹ |
| 468 | 24 | 3 | അഹാരഷീ |
| 480 | 42 | 1 | തപയാƒƒഭ്ദ്രതാ |
| 486 | 19 | 3 | സർവ്വേഷാമുപകാരാർത്ഥം തദാ അനുവദന്നിവ |
| 487 | 19 | 5 | ഏവക്ർമ്മുപകാരമാംവിധംസ്വാനുഭൂതി– |
| ,, | ,, | 6 | യാവിഷ്കരിക്കംവണ്ണമാമൊഴി– ശോഭിച്ചിതു |
| 487 | | | 19–നു താഴെ 'രാജാവു പറഞ്ഞു' എന്നു ചേർക്കണം. |
| 487 | | | 20–ാം ശ്ലോകം കഴിഞ്ഞു് 'രാജാവു പറഞ്ഞു' വേണ്ട. |
| 491 | 48 | 4 | പുരുഷോത്തമൻതൻ ചരിത്രം |
| 493 | 21 | 6 | ബ്രഹ്മ തന്നിലെ |
| 493 | 26 | 6 | യെന്നെന്നമട്ടവിളംബം |
| 517 | 1–3 | 7 | തണ്ടൊരൊററക്കടിഞ്ഞാ |
| 517 | 11 | 2 | കളിച്ചുണ്ടു തൻ |
| 517 | 11 | 3 | തീർത്താൻ |
| 53 | 63 | 1 | മുഭയൈരിന്ദ്രിയേഹിതൈഃ |
| 535 | 65 | 2 | ജീവനിതിൽ |
| 549 | 6 | 8 | താതൻകൃത |
| 550 | 22 | 2 | നാത്മജമഖില |
| 550 | 25 | 2 | ഹോത്രകവയ ഇതി |
| 553 | 38 | | (5–ാം വരി വേണ്ട) |
| 559 | | | 2–ാം വരിക്കു കീഴിൽ 'ഋതപിക്കകാം പറഞ്ഞു' എന്നു ചേർക്കണം |
| 559 | | | 12–ാം വരി കഴികെ 'ഋതപിക്കകാം പറഞ്ഞു' വേണ്ട, |
| 570 | 1 | 2 | നാവഭജ്ജിതകർമ്മ |
| 572 | 16 | 3 | പരമമഹാമംഗളാ |
| 604 | | | 41–ാംഗദ്യത്തിനു താഴെ 'തസ്യേദമുപ– ഗായന്തി' എന്നു ചേർക്കണം |
| 606 | 13 | 4 | ഗയസ്യ |
| 606 | 14 | 1 | ഗയാദ് ഗയന്ത്യാം |
| 612 | 28 | 3 | പാരിയാത്രാ |
| 613 | 1–2 | 6 | ടന്ത പ്രവിഷ്ടമാം |
| 616 | 23 | 1 | യസ്യാദ്യ ആസീത് |
| 616 | 2 | 1 | ധർമ്മായാത്മവിശോധനായ നമഃ ഇതി |
| 621 | 31 | 5 | വാക്കിനുമെത്താത്തതാ– |
| 625 | | | 11–ാം ശ്ലോകത്തിനു താഴെ 'ഇങ്ങനെ പാടുന്നു' എന്നു ചേർക്കണം |
| 636 | 9 | 1 | സവ്യേനാചലം |
| 639 | 5 | 3 | സഞ്ചരിച്ചുബ്ബാംഗകങ്ങളായ് |
| 639 | 10 | 1 | പിതൃക്കളംക്കമങ്ങളഹോ |
| 649 | 5 | 11 | ചാരുലളിത |
| 651 | 2 | 4 | ചെമ്മേയനുഭവിക്കേണ്ടതായ് |
| 666 | 2 | 2 | ദണ്ഡോ ദൈയർ |
| 681 | 48 | 1 | ഗുണത്രു പിണി |

* വിട്ടുപോയ പാദങ്ങൾ

| പുറം | പദ്യം | വരി | |
|---|---|---|---|
| 687 | 19 | 3 | അഥർവ്വമംഗിരസമെന്ന വേദാഭിമാന– |
| '' | '' | 4 | ദ്വിതീയദേവതകരം സതിക്ക സുതരായി |
| 688 | 45 | 1 | സ്വാസ്ഥ്യം |
| 690 | 16 | 1 | ഏവം ചിന്തയതസ്തസ്യ |
| 705 | 49 | 1 | ശ്രേയസ്സെന്തെന്നതറിയുന്നോ |
| 708 | 21 | 2 | പ്രതിഷിദ്ധ്യേന്ദ്രസേനാഗ്രം |
| 733 | 51 | 2 | ഞാൻതാൻ ദ്യോതിപ്പിച്ചീടുന്നതും |
| 734 | | | 64–ാംപദ്യം കഴിഞ്ഞ്–'ശ്രീശുക ഉവാച' എന്നു ചേർക്കണം. |
| 743 | 28 | 1 | പരമമാകും പ്രേമം |
| 743 | | | 37–ാംശ്ലോകം കഴിഞ്ഞ് 'ശ്രീശുകൻ പറഞ്ഞു' വേണ്ട. |
| 747 | 72 | 2 | പിന്നേതേഴാക്കി |
| 757 | 7–8 | 10 | മാററുവൻ |
| 761 | 49 | 4 | പോലറിയുന്ന |
| 764 | 21 | 2 | നാഫലം |
| 769 | 33 | 6 | ചെററഭിമാനവുമററവൻ |
| 772 | 15 | 2 | തം നിർഭർത്സ്യാഥ കുപിതഃ |
| 798 | 26 | 1 | രജഃപ്രവേണൗശ |
| 804 | 11 | 3 | മന്വന്തരമേതദത്ര |
| 804 | 16 | 1 | വിദ്ധ്യാമഷാംശയഃ സാക്ഷാത് സ്വ |
| 810 | 4 | 2 | ശാന്താസ്സുഭദ്വിധാ |
| 810 | 11 | 2 | സേവേജ്യാവനതിർദ്ദാസ്യം |
| 826 | 40 | 1 | ന്യൂനാമവജ്ഞാനാത്മതാം |
| 835 | 69 | 2 | പൂണ്ടുപബർഹണനെന്ന |
| 853 | 35 | 3 | സ്വധാതുക്കളെപ്പചിപ്പിച്ചീടുന്നൊരാ– |
| 853 | 38 | 2 | ചിത്തത്തിൽനിന്നുദിച്ചോ |
| 857 | 23 | 4 | യുക്തകർമ്മോപേതരുമായിട്ടു |
| 868 | 12 | 1 | തതോ ഗൃഹീതാ |
| 873 | 19–22 | 2 | ദ്വിമൂർദ്ധാവയോമുഖൻ |
| 883 | 19 | 6 | രടികളങ്ങണച്ചങ്ങനെ |
| 887 | | | 44–ാം ശ്ലോകം കഴിഞ്ഞ് 'ശ്രീശുകൻ പറഞ്ഞു' |
| 889 | 23 | 4 | അന്യൂനം തുണചെയ്യും |
| 893 | 14 | 4 | ഉന്നതതരാട്ടാല |
| 897 | 19 | 4 | സത്യത്തിലിങ്ങാരാക്കർണങ്ങളുള്ളതു |
| 905 | 4 | 5 | പവ്വതങ്ങളും പരം |
| 908 | 21 | 2 | ന ശക്നുവന്തി |
| 929 | 21 | 3 | ചെയ്യുമാറൊരു മഹാ |
| 930 | 40 | 1 | ഭർഭാൻ പ്രാക്കുലാൻ |
| 933 | 8 | 1 | പാരിൽ പരാവര |
| 939 | 19 | 5 | മീഢ്വാനവന്ന കൂർച്ചൻ |
| 939 | 21 | 4 | പൂണ്ടും മഹാനാം |
| 946 | 36 | 1 | പ്രത്യുത്ഥാനാസനാർഹണൈഃ |
| 950 | 61 | 1 | ശസ്ത്രാഹനിനാ |
| 953 | 26 | 1 | ധീരനാമംബരീഷാവനീനായകൻ |
| 963 | 25–26 | 7 | ആലയിപ്പിച്ചു |
| 965 | | | 27–ാംശ്ലോകം കഴിഞ്ഞ് 'ശ്രീഭഗവാൻ പറഞ്ഞു' ചേർക്കണം |
| 970 | 39 | 2 | ജ്യേഷ്ഠശ്ശുനഃശേഫനാമരം |
| 971 | 39 | 4 | ജനിച്ചിതേയശുകാഭിഖ്യയിൽ |
| 980 | 21 | 1 | യസ്യാമലം |
| 989 | | | 18–ാംശ്ലോകം കഴിഞ്ഞ് 'രാജാവു പറഞ്ഞു' ചേർക്കണം |

| പുറം | പദ്യം | വരി | |
|---|---|---|---|
| 991 | 39 | 4 | കൊണ്ടെന്നിലഞ്ജേസ്സു |
| 999 | 30 | 1 | വംശജനായജീഗർത്ത |
| 1001 | 17 | 4 | നദ്ഭുതനായ് ഹര്യവനനവന്നമേ |
| 1006 | 49 | 2 | നാനേവ ഭാതി |
| 1025 | 5 | 3 | സുഹമനം |
| 1025 | 6 | 3 | ഘനപാനനാണവ |
| 1032 | 34 | 1 | തം സന്ത്യജന്നദീതോയേ |
| 1039 | 17 | 1 | ഉർവീശരായിബഭ്രുപ |
| 1043 | 56 | 1 | രൂപധാരിണിയായിട്ടമാ |
| 1055 | 25 | 1 | ലോകങ്ങളങ്ങദ്ധിപരാൾ |
| 1055 | 35 | 1 | ശാന്തമാകു |
| 1055 | 36 | 1 | ഏവം പന്തീരായിരം ദിവ്യാബ്ദം |
| 1063 | 38 | 1 | രോഗമംഗത്തിലാന്ന |
| 1073 | 4 | 2 | നടത്തുമൗത്ഥാനിക |
| 1080 | 25 | 1 | ശൃംഗ്യഗ്നിദംഷ്ട്ര്യസി ജല |
| 1091 | 16 | 2 | പദമന്നമാഗ്രഹിച്ചിടും |
| 1091 | 18 | 1 | സമചിത്തരായ് |
| 1096 | 21 | 1 | മഹോൽപാതാനനുഭൂയ |
| 1105 | 16 | 4 | വന്നു മാർഗ്ഗമദ്ധ്യത്തിൽ |
| 1105 | 21 | 2 | നില്ലുന്നുണ്ടിതിന്നധരാഗ്രങ്ങളും രണ്ടും |
| 1106 | 34 | 2 | ....അപ്സരസശ്ച നർത്തനൈഃ |
| 1106 | 34 | 3 | * ഗീതൈഃ സുഗാഃ വാദ്യധരാശ്ച വാദ്യകൈഃ |
| 1133 | 1 | 5 | നിന്നുമബ്ജജംഗത്തെ |
| 1143 | 11 | | നാലുമഞ്ചും വരി 1145–ാംപുറത്തു 12–ാംശ്ലോകത്തിൽ ഒന്നും രണ്ടും വരിയായി ചേർത്തിരിക്കുന്നു. |
| 1166 | 15 | 1 | ഗത്വാഥ പതീശാലായാം |
| 1169 | 44 | 4 | വാക്യങ്ങളാഘോഷിപ്പിച്ചെന്നു–മാവാം |
| 1186 | 13 | 1 | ജനോ വൈ ലോക |
| 1194 | 2 | 3 | രമാപതേ |
| 1205 | 20 | 14 | തന്നന്തരംഗമെന്നമാ |
| 1205 | 21 | 9 | മമ പ്രേമഭാജനങ്ങളേ |
| 1241 | | | 1–ാംപദ്യത്തിനു മുൻപ് 'അക്രൂരൻ പറഞ്ഞു' ചേർക്കണം |
| 1255 | 15 | 7 | 1257–ൽ 16–ാംപദ്യത്തിൽ ഒന്നാം വരി |
| 1275 | 41 | 3 | കർത്താവായിട്ടിരിക്കെ |
| 1279 | 20 | 7 | സഖേ! |
| 1283 | 57 | 3 | ധൃഷ്ടനായാ സ്ത്രീകളെ |
| 1291 | 12 | 1 | പാരാവാരത്തിലുഴന്നിട്ടും |
| 1303 | 35 | 1 | ബലശാലിയാമപ്പുമാൻ |
| 1304 | 58 | 4 | പ്രജാമൃഹം |
| 1319 | 19 | 4 | രൊട്ടുക്ക കേടംകൈ |
| 1320 | 34 | 2 | ഋദ്ധകണ്യാമ |
| 1339 | 8 | 7 | ശോകാപഹമാകു |
| 1349 | 40 | 2 | തത്യന്തശോഭ |
| 1349 | 45 | 3 | താനേ സഹശയിച്ചിടുക |
| 1350 | 9 | 1 | താം രൂപിണീം |
| 1359 | 6 | 8 | നന്നായ് നിബന്ധിച്ചു |
| 1365 | 20 | 1 | മർത്ത്യരിൽ വൃഷ്ണികുലശ്ശൂരൻ വസുദേവർ |
| 1365 | 20 | 2 | ഭക്ത്യാ ബലരാമകൃഷ്ണരിവരെയും |
| 1365 | 20 | 3 | പ്രദ്യുമ്നനേയും മുറപോലെയപ്പൊഴ– |

* വിട്ടുപോയ പാഠം

| പുറം | പദ്യം | വരി | |
|---|---|---|---|
| 1365 | 20 | 5 | പ്രദ്യുമ്നചിത്രം നിരീക്ഷിച്ച വേള-യിൽ |
| 1365 | 20 | 6 | ലിത്തിരി |
| 1392 | 43 | 1 | സകുടുംബാ ജിജീവിഷവഃ |
| 140ɹ | 9 | 2 | ബദ്ധം ബദ്ധം ദിനേ ദിനേ |
| 1408 | | | 37-ാം ശ്ലോകത്തിന്റെ തർജ്ജമ 1411-ാം പുറത്തു് 38-ാം ശ്ലോകമായിച്ചേർത്തിരിക്കുന്നു. |
| 1444 | 5 | 1 | വിഷ്ണുരാതേന സംപൃഷ്ടോ |
| 1446 | 16 | 2 | വിപ്രേംƒഗമ്യാന്ധകവൃഷ്ണീനാം |
| 1449 | 34 | 1 | സർവ്വഭൂതാന്തരാത്മാവായീടുന്ന ഞാ— |
| 1469 | 33 | 3 | നാനാ വിഭൂതി |
| 1477 | 25 | | 4-ാം വരി കഴിഞ്ഞു് 'ശ്രീശുകൻ പറഞ്ഞു' വേണ്ട |
| 1477 | 26 | | ഒന്നും രണ്ടും വരികൾ 25-ലെ അഞ്ചും ആറും വരികൾ. അതു കഴിഞ്ഞു് 'ശ്രീശുകൻ പറഞ്ഞു' എന്നു ചേർക്കണം. |
| 1493 | 30 | 9 | യുക്തം തദംശങ്ങ- |
| 1497 | 1 | 6 | സ്ഥിതി യോഗിനായകാ! |
| 1501 | 32 | 2 | കരുതുന്നതില്ല കേൾ |
| 1549 | 11 | 2 | ദോഷധീയാലല്പത്തും |
| 1556 | 9 | 2 | ഗൃഹാനഹിംസന്നാതിഷ്ഠേ |
| 1565 | 8 | 1 | സ്ഥൂലവും സൂക്ഷ്മവുമാം |
| 1571 | 17 | 1 | ചൊല്ലീടാതെയും നല്ല— |
| 1574 | 3 | 1 | സത്സംഗേന ഹി ദൈതേയാ |
| 1584 | 19 | 2 | ഭക്തിരുദ്ധവൈനാംസികൃത്സ്നശഃ |
| 1611 | 23 | 2 | സൗഖ്യവുമുപേക്ഷിക്ക |
| 1615 | 14 | 1 | ഇക്കാര്യമറിഞ്ഞവൻ പുരുഷാർത്ഥങ്ങൾ നേടാൻ |
| 1622 | 14 | 1 | പുരുഷപ്രകൃതിർവ്യക്തമഹങ്കാരോ |

| പുറം | പദ്യം | വരി | |
|---|---|---|---|
| 1629 | | | 1-ാം പദ്യത്തിനു താഴെ 'ശ്രീഭഗവാൻ പറഞ്ഞു' എന്നു വേണം. |
| 1635 | | | 58-ാം പദ്യത്തിനു താഴെ 'ശ്രീഭഗവാൻ പറഞ്ഞു' എന്നു വേണം |
| 1644 | 13 | 2 | സ്ത്രീഭിർഗ്ഗോഖരവർജ്ജിതഃ |
| 1657 | 30 | 6 | യുക്തനായിബ്ഭവിക്കുന്നില്ല |
| 1677 | 33 | 4 | നൂററാറാണ്ടു കാത്തിടും |
| 1679 | 13 | 1 | ധർമ്മമധികമാകും |
| 1682 | 12 | 1 | രാജാനോയേ മഹേശ്വരാഃ |
| 1685 | 22 | 2 | പത്തുകൾ പാതി പോം |
| 1701 | 70 | 7 | ശ്രേയസ്സിയലുന്നു |
| 1705 | 7 | 4 | മൃകണ്ഡാത്മജൻ |
| 1715 | 5 | 4 | തപഃപ്രാഭവം കാണുക |
| 1718 | 39 | 2 | ഹരാവേകാന്തതാം ഗതഃ |
| 1719 | 38 | 1 | മാർക്കണ്ഡമുഖ്യമുനിക്കീ |
| 1726 | 20 | 1 | കൗർമ്മം, ധാന്വന്തരം, മാത്സ്യം |
| 1727 | 20 | 5 | വാമനധാന്വന്തരാവതാരങ്ങളും |

84-ാം പുറത്തു വിട്ടുപോയ ശ്ലോകങ്ങൾ:

വൃന്താകം ച കലംജം ച
ദഗ്ധമന്നം മസൂരികാ
നിഷ്പാവാദ്യാമിഷം ചൈവ
വർജ്ജയേദ്യഃ കഥാവ്രതീ. 47

പലാണ്ഡും, ലശുനം, ഹിംഗു
മൂലകം ഗൃഞ്ജനം തഥാ
നാളികാമൂല, കൂശ്മാണ്ഡം,
നൈവാദ്യാദ്യഃ കഥാ വ്രതീ. 48

ദ്യൂപാചിതം സൂതകാന്നം,
ലവണം, ലവണം തഥാ
മത്സ്യമാംസമജാദുഗ്ദ്ധം,
പലചലോദം ച വർജ്ജയേത്. 49

94-ാം പുറത്തെ കുറിപ്പ്: വലതുവശത്തു (പേജ് 95) കാണുന്ന ഭാഗം ധ്വിവർത്തകപ്രാർത്ഥനയാണ്.

# ഭാഗവതം പ്രഥമപദ്യത്തിന്റെ സംക്ഷിപ്തവിവരണം

ജന്മാദ്യസ്യ യതോന്വയാദിതരതശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാഡ്
തേനേബ്രഹ്മഹൃദായ ആദികവയേ മുഹ്യന്തിയത്സൂരയഃ
തേജോവാരിമൃദാം യഥാവിനിമയോ യത്രത്രിസർഗ്ഗോ൯മൃഷാ
ധാമ്നാ സ്വേനസദാ നിരസ്തകുഹകം സത്യം പരം ധീമഹി.

ഇതാണ് ഭാഗവതത്തിലെ മംഗലാചരണരൂപത്തിലുള്ള പ്രഥമപദ്യം. ഈ പദ്യത്തെ പല വ്യാഖ്യാതാക്കന്മാരും പലവിധത്തിലാണ് വ്യാഖ്യാനിച്ചുകാണുന്നത്. പൂജ്യപാദരായ ശ്രീധരസ്വാമികളുടെ വ്യാഖ്യാനമനുസരിച്ചാണ് മിക്കവാറും ഈ ഭാഷാന്തരം നിർവ്വഹിച്ചിട്ടുള്ളത്. അദ്ദേഹം അന്വയിച്ച് അർത്ഥകല്പനം ചെയ്യുന്നത് ഇപ്രകാരമാണ്: അസ്യജന്മാദി (ഇതിന്റെ— പ്രപഞ്ചത്തിന്റെ ഉല്പത്തി മുതലായത് ) അന്വയാത് (ഉപാദാനകാരണംകൊണ്ടും) ഇതരതഃ (വ്യതിരേകം ഹേതുവായിട്ടും) യതഃ ഭവതി (യാതൊന്നിൽനിന്നു ഭവിക്കുന്നുവോ) യഃ അർത്ഥേഷു അഭിജ്ഞഃ (യാവനൊരുത്തൻ പദാർത്ഥങ്ങളിൽ അറിവാകുന്ന രൂപത്തിൽ സ്ഥിതിചെയ്യുന്നുവോ) സ്വരാട്ട് (യാവനൊരുത്തൻ സ്വയമേ പ്രകാശിക്കുന്നുവോ) ആദികവയേ ഹൃദാ ബ്രഹ്മതേനേ (യാവനൊരുത്തൻ ഹൃദയംവഴി ബ്രഹ്മാവിനു വേദത്തെ പ്രകാശിപ്പിച്ചുവോ) യത് സൂരയഃ മുഹ്യന്തി (യാതൊന്നിൽ വിദ്വാന്മാരും ബ്രഹ്മാദികളും മോഹിക്കുന്നുവോ) തേജോവാരിമൃദാം വിനിമയോ യഥാ (അഗ്നി, ജലം, മണ്ണ് ഇവയുടെ വിനിമയം ഒന്നു മറ്റൊന്നാണെന്നു തോന്നുന്നതു് എങ്ങനെയോ അതുപോലെ) യത്ര ത്രിസർഗ്ഗോ൯മൃഷാ (യാതൊന്നിൽ ത്രിഗുണസൃഷ്ടി മിഥ്യയല്ലാത്തതുപോലെയിരിക്കുന്നുവോ) സ്വേന ധാമ്നാ (സ്വന്തമാഹാത്മ്യത്താൽ) സദാ നിരസ്തകുഹകം (എപ്പോഴും മായയെ നിരസിച്ചും) സത്യം (നാശമില്ലാതെയും ഇരിക്കുന്ന) പരം (പരമേശ്വരനെ) ധീമഹി (ഞങ്ങൾ ധ്യാനിക്കുന്നു) സകല ചരാചരങ്ങൾക്കും ഉല്പത്തിസ്ഥാനമായി സർവ്വജ്ഞനായി സ്വയംപ്രകാശനായി ബ്രഹ്മാവിന്റെ ഹൃദയത്തിൽ സങ്കല്പശക്തിയാൽ വേദത്തെ പ്രകാശിപ്പിച്ചവനായി ബ്രഹ്മാദികളെപ്പോലും മോഹിപ്പിക്കുന്നവനായി കാനലിൽ ജലംപോലെയും മണ്ണാങ്കട്ടയിൽ അഗ്നിപോലെയും ത്രിഗുണസൃഷ്ടി സത്യമെന്നപോലെ തോന്നിക്കുന്നവനായി മായയെ അതിക്രമിച്ചും നാശമില്ലാതെയുമിരിക്കുന്ന പരമേശ്വരനെ ധ്യാനിക്കുന്നു എന്നു സാരം. ചരാചരാത്മകമായ സമഷ്ടിലോകവും അതിലടങ്ങിയ വ്യഷ്ടിലോകങ്ങളും ബ്രഹ്മത്തിന്റെ സ്ഥൂലസ്വരൂപമാണ്. സൂക്ഷ്മസ്വരൂപം ഓരോ വ്യക്തിയിലും ജ്ഞാനരൂപേണ പ്രവൃത്തികളിൽ ഏർപ്പെടുന്നതായി അനുഭവത്തിലുമിരിക്കുന്നു. അതിനാൽ ബ്രഹ്മസ്വരൂപമായിട്ടു ലോകത്തെ കാണുന്നതാണ് ശരിയായ കാഴ്ച. യാതൊന്ന് ഉപാദാനകാരണമായും നിമിത്തകാരണമായുമിരിക്കുന്നുവോ അതാണു ബ്രഹ്മമെന്നു പറയുന്ന വസ്തു. കാര്യദ്രവ്യം കാരണദ്രവ്യത്തിൽനിന്നും ഭിന്നമല്ല എന്നതു് അനുഭവസിദ്ധമാണ്. വസ്ത്രത്തിനു നൂലും ആഭരണത്തിനു സ്വർണ്ണവും ഉപാദാനകാരണം. ആ കാരണദ്രവ്യംതന്നെയാണു വസ്ത്രവും ആഭരണവും. വസ്ത്രാഭരണാദികളെ ഉണ്ടാക്കുന്ന ചാലിയൻ, തട്ടാൻ മുതലായവർ നിമിത്തകാരണങ്ങൾ. ലോകത്തിൽ സാധാരണ കാര്യദ്രവ്യങ്ങളുടെ ഉപാദാനകാരണവും നിമിത്തകാരണവും ഭിന്നമായിട്ടാണ് കാണാറുള്ളതു്. എന്നാൽ ലോകനിർമ്മാണത്തിനുപയോഗപ്പെട്ടതായിരിക്കുന്ന മഹദാദി തത്വങ്ങളും നിർമ്മാതാവും ഭിന്നങ്ങളല്ല, ഒന്നുതന്നെയാണ്. ഇതാണ് ഈശ്വരസൃഷ്ടിയായ ലോകത്തിനും മനുഷ്യനിർമ്മിതങ്ങളായ കാര്യദ്രവ്യങ്ങൾക്കും തമ്മിലുള്ള വ്യത്യാസം. വസ്ത്രത്തെ നൂലായിട്ടും ആഭരണത്തെ സ്വർണ്ണമായിട്ടും നാമരൂപങ്ങളെ ഉപേക്ഷിച്ചുകാണുന്നതുപോലെ ലോകത്തെ ബ്രഹ്മമായിട്ടു കാണുന്നുവെങ്കിൽ അതിനെ സത്യദർശനമെന്നു പറയും. ഈ ബോധം പല കാരണങ്ങളാലും ഏവർക്കും ഒന്നുപോലെ ഉണ്ടാകുന്നില്ല. അതുകൊണ്ട് ദേഹേന്ദ്രിയാദികളെ സത്യമെന്നു കരുതുന്നു. വാസ്തവബ്രഹ്മത്തെ കാണുന്നുമില്ല. ഇതിനു ഭ്രാന്തിജ്ഞാനമെന്നു പേർ. "ഉണ്മയുണ്ടഗ്നിവെള്ളം മൃത്തുതൊട്ടിവയ്ക്കെന്നുമുണ്മയില്ലവയ്ക്കെന്നും ഭിന്നമായ് തോന്നിപ്പതും." ചൂടുപിടിച്ച മണലിൽനിന്നു പൊങ്ങുന്ന ആവിയെ ദൂരെനിന്നു നോക്കുമ്പോൾ വെള്ളമാണെന്നു തോന്നും. അന്ധകാരമുള്ളപ്പോൾ ജലത്തെ സ്ഥലമെന്നു കരുതും. മരക്കുറ്റിയെ മനുഷ്യനെന്നു വിചാരിക്കും. കയറിനെ പാമ്പാണെന്നോർത്തു ഭയപ്പെടും. ഇതെല്ലാം ഭ്രാന്തിജ്ഞാനത്തിനുദാഹരണങ്ങളാണ്.

യഥാർത്ഥബ്രഹ്മത്തെ തന്മയമായി കാണാതെ നാമരൂപാത്മകമായി കാണുന്നതിനാൽ ജീവലോകം ജനനമരണദുഃഖമനുഭവിക്കുന്നു. സംസാരദുഃഖനിവൃത്തിക്കു ഭ്രാന്തിജ്ഞാനം നശിച്ചു സത്യദർശനം സിദ്ധിക്കണം. അതിനു ലോകാതീതവും നാശമററതുമായ സത്യവസ്തുവെ—പരമേശ്വരനെ—ധ്യാനിക്കണമെന്നു ഭഗവാൻ വേദവ്യാസൻ മുമുക്ഷുക്കളെ അനുഗ്രഹിച്ചിരിക്കുന്നു.

ഭാരതം മുതലായ അനേകം ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടും മനശ്ശാന്തി കിട്ടാതെ വിഷമിക്കുന്ന വ്യാസമഹർഷി ശ്രീ നാരദോപദേശമനുസരിച്ച് ഭഗവാൻ കൃഷ്ണൻെറ അവതാരലീലാവർണ്ണനരൂപത്തിലുള്ള ഭാഗവതം നിർമ്മിക്കാനിച്ഛിച്ച് ഹൃദയസ്ഥനായ ആ ദേവനെ മംഗലാചരണപദ്യത്താൽ ധ്യാനിക്കുന്നതായി പ്രസ്താവിച്ചുകൊണ്ട് 'ബാലബോധിനീ'വ്യാഖ്യാതാവായ ശ്രീമദ് ഗിരിധരസ്വാമികൾ മററൊരുവിധത്തിലാണ് അന്വയിച്ച് അർത്ഥകല്പനം ചെയ്തിരിക്കുന്നത്. ആദ്യസ്യ ജന്മയതഃ ഭവതി (ആദ്യം ഉണ്ടായ ആകാശത്തിൻെറ ഉല്പത്തി യാതൊന്നിൽ നിന്നു ഭവിച്ചുവോ) സത്യം പരം ധീമഹി (ആ പരമോൽകൃഷ്ടനായ ഈശ്വരനെ ഞങ്ങൾ ധ്യാനിക്കുന്നു) എന്ന അർത്ഥത്തിൽ പൂർവ്വപക്ഷസിദ്ധാന്തപക്ഷക്രമത്തിൽ അന്വയിച്ചു പ്രമാണങ്ങളെ ഉദ്ധരിച്ചു വിസ്തൃതമായി വ്യാഖ്യാനിച്ചിരിക്കുന്നു.

ഗൗഡകുലത്തിൽ ജനിച്ച വംശീധരൻ എന്ന പണ്ഡിതശ്രേഷ്ഠൻ ഈ മംഗലാചരണപദ്യത്തെ നൂറുവിധത്തിൽ വ്യാഖ്യാനിച്ച് ശതവ്യാഖ്യ എന്ന പേരിൽ ഒരു ഗ്രന്ഥംതന്നെ രചിച്ചിട്ടുണ്ട്. അദ്ദേഹം സർവ്വദേവതാസ്വരൂപനായ സത്യമൂർത്തിയെ—പരമേശ്വരനെ—സമഷ്ടിയായി മംഗലാചരണത്തിൽ സ്തുതിക്കുന്നതിൽ തൃപ്തിപ്പെടാതെ ഗ്രന്ഥാരംഭത്തിൽ ആദ്യമായി ഗണപതിയേയും സരസ്വതിയേയും ധ്യാനിക്കേണ്ടതു് ഒഴിച്ചുകൂടാൻപാടില്ലെന്നുള്ള അഭിപ്രായത്തിൽ തേനേ ആദി ധീമഹി (ഗജാകൃതിയിലുള്ള ദേവനായിട്ടുള്ളോണ്ട് ആദ്യം ധ്യാനിക്കുന്നു) എന്നിങ്ങനെ അന്വയിച്ച് അർത്ഥം കല്പിക്കുന്നു. തേ എന്ന ഏകാക്ഷരത്തിന് ഗജമെന്നർത്ഥമുണ്ട്. തേനൻ=ഗജമുഖൻ, ഗജാകൃതിയുള്ളവൻ എന്നർത്ഥം. അടുത്തതായി കവയേ (കവിത്വസിദ്ധിക്കായി) സ്വരാഡ് ധീമഹി (സ്വരജ്ഞാനമുള്ള സാരസ്വതമഹസ്സിനെ ധ്യാനിക്കുന്നു) എന്നർത്ഥംകല്പിച്ചു സരസ്വതീസ്തുതിയും സാധിക്കുന്നു. അദ്ദേഹം ഏകാക്ഷരകോശവും നാനാർത്ഥകോശങ്ങളും ആശ്രയിച്ചു ചെയ്തിരിക്കുന്ന വ്യാഖ്യാനം പണ്ഡിതലോകത്തിനു ഹൃദയംഗമമാണെങ്കിലും സാധാരണക്കാർക്ക് ദുർഗ്രാഹ്യവും അത്യന്താപേക്ഷിതമല്ലാത്തതുമാകയാൽ ഇവിടെ വിസ്തരിക്കുന്നില്ല. 2–ം 3–ം പദ്യങ്ങൾ ഭാഗവതത്തിൻെറ മാഹാത്മ്യം സ്പഷ്ടമാക്കുന്നവയാണ്. ഭാഗവതത്തിൽ സജ്ജനങ്ങൾക്കുള്ളതായ നിഷ്കപടമായ ധർമ്മം ഉപദേശിച്ചിരിക്കുന്നു എന്നും താപത്രയത്തെ നശിപ്പിക്കുന്ന വാസ്തവമായ ബ്രഹ്മതത്ത്വം ഇതിൽനിന്ന് എളുപ്പത്തിൽ ധരിക്കാൻ കഴിയുമെന്നും ഇതു കേൾക്കാനിച്ഛിക്കുന്ന പുണ്യവാന്മാരുടെ ഹൃദയത്തിൽ ഭഗവാൻ ഉടനേതന്നെ വന്നു കുടികൊള്ളുമെന്നും ഈശ്വരസാന്നിദ്ധ്യം പെട്ടെന്നുണ്ടാക്കാൻ കഴിയാത്ത മററു ശാസ്ത്രങ്ങൾ പഠിക്കുന്നതു നിഷ്പ്രയോജനമാണെന്നും 2–ാംപദ്യംകൊണ്ടും നിഗമകല്പതരുവിൽനിന്നു ശുകമുഖംവഴി ഫലരൂപത്തിൽ ഭൂമിയിൽ വീണ ഭാഗവതമാകുന്ന രസം സായുജ്യാവസ്ഥയിലും വീണ്ടും സേവിക്കുവിൻ എന്നു രസജ്ഞന്മാരെ സംബോധനംചെയ്ത് 3–ാംപദ്യത്താലും ഭഗവാൻ വേദവ്യാസൻ ഉദ്ബോധനം ചെയ്തിരിക്കുന്നു.

പരിഭാഷകൻ

# ശ്രീമദ്ഭാഗവതവും പാരായണവിധിയും

മഹാപുരാണങ്ങളിൽവച്ചു മഹാപുരാണമാണ് ശ്രീമദ് ഭാഗവതം. മററുള്ളവയെ അപേക്ഷിച്ച് അതിനു പല സവിശേഷതകൾ ഉണ്ടെന്നർത്ഥം. അതിൻെറ അനിതരസാധാരണമായ ഉത്പത്തിയും പരമ്പരാക്രമത്തിലുള്ള പ്രചാരവും അവ തെളിയിക്കുന്നു.

പ്രപഞ്ചസൃഷ്ടിക്കു മാർഗ്ഗം കാണാതെ മോഹംപ്രാപിച്ചുഴന്ന ബ്രഹ്മാവിനു സാക്ഷാൽ ശ്രീനാരായണൻ നാലു ശ്ലോകങ്ങളിൽ ഉപദേശിച്ചതുവഴി[1] ചതുഃശ്ലോകീഭാഗവതമായാണ് അതിൻെറ ആവിർഭാവം. പിന്നീട്, സ്വമാനസപുത്രനായ ശ്രീനാരദമഹർഷിക്ക്, അദ്ദേഹത്തിൻെറ അപേക്ഷപ്രകാരം, ബ്രഹ്മാവ് അതു് ഉപദേശിച്ചുകൊടുത്തു. പുരാണങ്ങൾ ബാക്കിയെല്ലാം തീർത്തുകഴിഞ്ഞ് മഹാഭാരതമെന്ന ലോകമഹാനിബന്ധമായ ഇതിഹാസവും എഴുതിയിട്ടും മനഃശാന്തി കിട്ടാതെ ക്ലേശിച്ച ശ്രീ വേദവ്യാസമഹർഷിയെ ഭഗവത്കഥ വിസ്തരിച്ചു വർണ്ണിച്ചു ഖേദമൊഴിക്കാൻ അതേ ചതുഃശ്ലോകങ്ങൾ ശ്രീനാരദൻ ഗ്രഹിപ്പിച്ചു. അതു വിടർത്തു പതിനെണ്ണായിരം ഗ്രന്ഥങ്ങളിൽ സർവ്വത്ര ഭഗവന്നാമപരിപൂരിതമാക്കി, അനന്തരം, അദ്ദേഹം നിർമ്മിച്ചതാണ് നമുക്കു ലബ്ധമായിരിക്കുന്ന ഈ ദിവ്യഗ്രന്ഥം. അതോടെ അദ്ദേഹം പൂർണ്ണമനഃശാന്തിയും നേടി. അതു് പിന്നെ, ആജന്മനിവൃത്തിനിരതനായ സ്വപുത്രൻ ശ്രീശുകബ്രഹ്മർഷിയെ പഠിപ്പിച്ചു. അദ്ദേഹമാകട്ടെ, പ്രായോപവിഷ്ടനായി ഗംഗക്കരയിൽ ഇരുന്നിരുന്ന പരീക്ഷിത്തുചക്രവർത്തിക്ക് ഏഴു ദിവസംകൊണ്ടുപദേശിച്ചുകൊടുത്തു. അദ്ദേഹത്തെ സ്വശരീരപാതമറിയാതിരിക്കത്തക്കവണ്ണം വിരക്തിജ്ഞാനസമ്പന്നനാക്കി വിദേഹമുക്തനുമാക്കി. ഭാഗവതത്തിൻെറ ആദ്യസപ്താഹം അതായിരുന്നു. അന്ന് അവിടെവച്ചു ലോമഹർഷണസുതനായ സൂതൻ അഭ്യസിച്ചു. ആ സൂതനാണു പിന്നീടതു ശൗനകാദിമഹർഷികൾക്ക് വിസ്തരിക്കുന്നതു്. അങ്ങനെ അതു് എവിടെയും പ്രചരിച്ചു....മഹാപാതകങ്ങൾ ചെയ്തു ദുർമൃതിക്കിടയായി മഹാപ്രേതമായിത്തീർന്ന ധുന്ധുകാരിയെ ആ നിലയിൽനിന്നു മോചിപ്പിച്ചു ശ്രീമഹാവിഷ്ണു സാരൂപ്യവാനാക്കി വൈകുണ്ഠപ്രാപ്തി നല്കിയതു ഗോകർണ്ണൻെറ ഭാഗവതസപ്താഹമായിരുന്നു. അതാണ് രണ്ടാംസപ്താഹം. പിന്നീട്, നാരദാർത്ഥനപ്രകാരം സനകാദികൾ, വൃദ്ധതുല്യരായി ചൈതന്യരഹിതരായിക്കിടന്ന ജ്ഞാനവൈരാഗ്യസുതന്മാരാൽ ആർത്തയായ ഭക്തിക്ക് അവരെ ഉജ്ജീവിപ്പിച്ചു യുവാക്കളാക്കിക്കൊടുത്തു് സന്തോഷം ചേർത്തു മറെറാരു സപ്താഹംമുഖേന. അങ്ങനെ ബ്രഹ്മാവു മുതൽ താഴോട്ടു സകലർക്കും മോഹം തീർത്തു പരമനിർവൃതി നല്കാൻ പരമാവധി പ്രയോജനപ്പെട്ടതു് ഈയൊരു പ്രമുഖ പുരാണോത്തമമാകുന്നു.

സർവ്വവേദസാരസർവ്വസ്വമാണ് ഈ ശ്രീമദ്ഭാഗവതം. കർമ്മോപാസനാജ്ഞാനകാണ്ഡത്രയത്താൽ 'ത്രയി' എന്നറിയപ്പെടുന്ന വേദത്തിൻെറ ആ കാണ്ഡങ്ങൾ മൂന്നും ഇതിൽ ഒന്നൊഴിയാതെ വഴിപോലെ അവിടവിടെ വിവരിക്കപ്പെട്ടിട്ടുണ്ട്. വേദകല്പവൃക്ഷത്തിൻെറ സാക്ഷാൽ രസരൂപഫലമാണിതു്. ഉപേക്ഷിക്കേണ്ട തൊലിയോ കുരുവോ ഒന്നുമില്ലാതെ തനി വൃക്ഷരസം കട്ടിപിടിച്ചുണ്ടായ ഫലമെന്നു സാരം. അതിൽ ഏതുഭാഗവും, അതിനാൽ, അമൃതാധികം ആസ്വാദനീയംതന്നെ.[2] അങ്ങനെ വേദത്തിലും മികച്ചതായി അതു് വിളങ്ങുന്നു. ''രസോ വൈസഃ'' എന്ന ഉപനിഷദ്വചനപ്രകാരം രസമെന്നതു് ബ്രഹ്മമത്രെ. അപ്പോൾ ഭാഗവതം പരബ്രഹ്മവസ്തുവാണെന്നും വന്നു. അതാണു ജീവന്മുക്തന്മാരായി സാക്ഷാൽ ആത്മാരാമന്മാരായ ശ്രീശുകനാരദാദികൾ, തീരെ നിർവിണ്ണരായിരുന്നിട്ടും ഇതു പാടിനടക്കുന്നതു്. അതിനു മറെറാരു തെളിവ്, പ്രസ്ഥാനത്രയിയിലെ ബ്രഹ്മസൂത്രം പ്രഥമാധ്യായം പ്രഥമപാദം ദ്വിതീയാധികരണം ദ്വിതീയസൂത്രമായ ''ജന്മാദ്യസ്യ യതഃ'' എന്ന വാക്യത്തിലാണ് ഭാഗവതപ്രഥമസ്കന്ധപ്രഥമാധ്യായം പ്രഥമപദ്യം ആരംഭിക്കുന്നതു് എന്നതാണ്. കൂടാതെ, മററു രണ്ടു സൂത്രങ്ങളായ ''ശാസ്ത്രയോനിത്വാത്'', ''തത്തുസമന്വയാത്'' എന്നിവയും ആ പദ്യത്തിൽത്തന്നെ അടക്കിയിരിക്കുന്നതായും കാണാം. മാത്രമല്ല, ഗാതാവിനെ (ചൊല്ലുന്നവനെ) ത്രാണനം (രക്ഷണം) ചെയ്യുന്ന ഒരു മഹാമന്ത്രമായ ഗായത്രിയും അതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ''ധീമഹി''യിൽ ആ പദ്യം അവസാനിക്കുന്നതു കാണുക. അതുപോലെ ഗ്രന്ഥം അവസാനിക്കുന്നതും അതിലത്രെ. അങ്ങനെ, ഉപക്രമവും ഉപസംഹാരവും ഗായത്രിയായിരിക്കയാൽ, ഗ്രന്ഥവിഷയം മറെറാന്നല്ല, ആമന്ത്രവിഷയമായ ബ്രഹ്മംതന്നെ എന്നു വന്നുകൂടുന്നു. തന്നെയോ, ഏകാക്ഷരമന്ത്രമായ പ്രണവംമുതൽ വലിയ മാലാമന്ത്രങ്ങൾവരെ പലേടത്തും അടക്കംചെയ്തിരിക്കുന്ന ഒരു മന്ത്രമഹോദധിയുമാണ് ഈ വരപുരാണം.

അശേഷശാസ്ത്രങ്ങളും അവയുടെ അംഗങ്ങളൊത്തു് ഒരു തട്ടിലും ഭാഗവതം മാത്രം മറുതട്ടിലും വച്ചു പണ്ടു ബ്രഹ്മാവു തൂക്കിനോക്കിയപ്പോൾ കാര്യസാരഭാരംകൊണ്ട് ഭാഗവതം വച്ച തട്ടാണ് കൂടുതൽ തൂങ്ങിയതെന്നു പത്മപുരാണം പ്രസ്താവിക്കുന്നു. ശ്രീമദ്ഭാഗവതത്തിൻെറ സർവ്വശാസ്ത്രാതീതമായ ഗുരുത്വത്തിന് അതൊരൊത്ത തെളിവാണല്ലോ. മരണമകററുന്ന അമൃതത്തെക്കാളും ഇതു് അത്യന്തശ്രേഷ്ഠവും പാവനവുമെന്നും അതിൽ പറയുന്നുണ്ട്. ശ്രീശുകബ്രഹ്മർഷി പരീക്ഷിത്തിനോടു ഭാഗവതം ഉപദേശിക്കാൻ സദസ്സിൽ ഇരിക്കുന്നതു കണ്ടു ദേവേന്ദ്രൻ അമൃതകുംഭവുമായിച്ചെന്ന് അമൃതു സേവിച്ചു രാജാവ് മരണത്തിൽനിന്നു മോചിക്കട്ടെ, ഭാഗവതം അവർക്കു കൊടുക്കണം

---

1 ദ്വിതീയസ്കന്ധം, ഒൻപതാമദ്ധ്യായം, 33 മുതൽ നാലു ശ്ലോകങ്ങൾ.

2 അതിനു പ്രമാണം: ''കർമ്മഭക്തിജ്ഞാനഭേദാ-ദ്വേധാ കാണ്ഡത്രയാത്മകാഃ
തേഭ്യഃ ശ്രേഷ്ഠതരാചേയം-സുഖമോക്ഷപ്രദായിനീ''

കർമ്മഭക്തിജ്ഞാനങ്ങളാകുന്ന കാണ്ഡത്രയങ്ങളൊത്തതാണ് വേദങ്ങൾ. സുഖമായി മോക്ഷത്തെ സാധിപ്പിക്കുന്ന ഈ ഭാഗവതം അവയിൽ ശ്രേഷ്ഠതരമാണെന്നു സാരം.

എന്നത്ഥിക്കുന്നു. എന്നാൽ, അഹ്രല്ലാത്ത അവരുമായി ഈ വിനിമയത്തിന് അദ്ദേഹം തയാറാകുന്നില്ല. അങ്ങനെ ഭാഗവതശ്രൈഷ്ഠ്യം അതു് ഒന്നുകൂടി ഇരട്ടിപ്പിക്കുന്നു.

ഭഗവാൻ ശ്രീകൃഷ്ണപരമാത്മാവിന്റെ വാങ്മയീമൂത്തികൂടിയാണ് ശ്രീമദ്ഭാഗവതം. അദ്ദേഹം സവ്വമന്ത്രസ്വരൂപിയും

''യസ്മിൻ സവ്വം വിലീയേത–വസ്തുതത്പരമാത്ഥകം
ഏതാദൃശം പരംബ്രഹ്മ–രാധാകൃഷ്ണോ ന സംശയഃ''

—ഏതൊന്നിൽ എല്ലാം ലയിക്കുന്നുവോ അതു പരമാത്ഥവസ്തുവാകുന്നു. അത്തരം പരബ്രഹ്മമാണു രാധാകൃഷ്ണൻ എന്നതിനു സംശയമില്ല—എന്നുള്ളതുകൊണ്ടു പരബ്രഹ്മമൂത്തിയും ആകുന്നു എന്നിരിക്കയാൽ ഭാഗവതത്തിന്റെ ശ്രീകൃഷ്ണമൂത്തിത്വം അതിന്റെ മന്ത്രകരത്വത്തിനും പരബ്രഹ്മാകാരത്വത്തിനും അപവാദമാകുന്നില്ല. ശ്രീകൃഷ്ണഭഗവാൻ സ്വഗ്ഗാരോഹണത്തിനുന്നനതായറിഞ്ഞു് ഭഗവത്പരമപ്രിയനായ ഉദ്ധവർ അസഹ്യഖേദത്തോടുകൂടി ചെന്നു്, ''നിന്തിരുവടി ഭൂമി ഉപേക്ഷിച്ചുപോയാൽ, നിന്തിരുവടിതന്നെ ഏകശരണമെന്നുറച്ചുകഴിയുന്ന സാധുക്കാംക്കു് ആരാണൊരവലംബം?'' എന്നു ചോദിക്കുന്നു. അതിനാൽ, അങ്ങനെയുള്ളവക്കു് അവലംബമായി സ്വന്തതേജസ്സെല്ലാം ഭാഗവതത്തിലാക്കിവച്ചാണു് ഭഗവാൻ മറഞ്ഞതു്. അതുകൊണ്ടാണു്,

''ശ്രീമദ്ഭാഗവതസ്യാഥ–ശ്രീമദ്ഭഗവതഃ സദാ
സ്വരൂപമേകമേവാസ്തി—''

എന്നു ഭാഗവതത്തിന്റെയും ഭഗവാന്റെയും സ്വരൂപമൊന്നെന്നു പ്രഖ്യാപിച്ചിരിക്കുന്നതും. അങ്ങനെ,

''ഗ്രന്ഥോഽഷ്ടാദശ സാഹസ്രോ–യോഽസൗഭാഗവതാഭിധാ
കലിഗ്രാഹഗൃഹീതാനാം–സ ഏവ പരമാശ്രയഃ''

എന്ന പുരാണവചനപ്രകാരം ഈ കലികാലമാകുന്ന മുതല വിഴുങ്ങിക്കളഞ്ഞ മന്ദമതികാംക്കു പരമാശ്രയമായി ഭഗവാൻതന്നെ പതിനെണ്ണായിരം ഗ്രന്ഥങ്ങളടങ്ങിയ ഭാഗവതമെന്ന പേരിൽ പരിലസിക്കയാണു്. ഈ അടിസ്ഥാനത്തിൽ ഇതിലെ പന്ത്രണ്ടു സ്കന്ധങ്ങളും ഭഗവാന്റെ പന്ത്രണ്ടു ശരീരാവയവങ്ങളായി വിവരിക്കപ്പെട്ടിരിക്കുന്നു—

* 1. ''പാദൗ തു പ്രഥമസ്കന്ധോ–ദ്വിതീയോ ജാനുനീസ്മൃതഃ
തൃതീയഃ സക്ഥിനീ ജ്ഞേയഃ–ചതുത്ഥഃ കടിരുച്യതെ.
2. നാഭിം തു പഞ്ചമം വിദ്യാത്–ഹൃദയം ഷഷ്ഠ ഈരിതഃ
സപ്തമസ്തു ഉരഃ പ്രോക്തഃ–അഷ്ടമം കണ്ഠ ഉച്യതേ.
3. സ്കന്ധൗ തു നവമസ്കന്ധഃ–ദശമോമുഖ ഈരിതഃ
കണ്ണാക്ഷി നാസികായുക്തഃ–സവ്വാത്ഥ പരിപൂരിതം.
4. ഏകാദശസ്തൂത്തമാംഗം–ദ്വാദശോ ബ്രഹ്മരന്ധ്രകം
ഏവം ഭാഗവതം ശാസ്ത്രം–വിഷ്ണുമൂത്തിം പ്രകീത്തിതം''—എന്നിങ്ങനെ.

ഇങ്ങനെ പല നിലയിലും—വേദമന്ത്രാത്മകത്വത്തിലും ശ്രീകൃഷ്ണപരബ്രഹ്മമൂത്തിത്വത്തിലും മററും—സവ്വവേദശാസ്ത്രപുരാണേതിഹാസഗ്രന്ഥങ്ങളിൽവച്ചു് അത്യന്തപ്രാധാന്യമഹിക്കുന്നതാണു് ശ്രീമദ്ഭാഗവതമെന്നു സിദ്ധിച്ചു. ഇതിന്റെ ദശ്നംതന്നെ സുകൃതദായകമാണു്. അപ്പോഠം സ്പശനസേവനങ്ങളാകൊണ്ടുളവാകുന്ന ഫലം പറഞ്ഞറിയിക്കാവുന്നതല്ല. ഇതു പാരായണംചെയ്യയോ ശ്രവിക്കയോ ചെയ്യുവാൻ ഉദ്ദേശിക്കുമ്പോഴേ, ആ പുണ്യവാന്മാരുടെ ഉള്ളിൽ ഭഗവാൻ ആദ്ധ്യാത്മികാദി താപത്രയങ്ങളെ വേരോടെ നശിപ്പിച്ചശേഷം സ്ഥിരമായി കുടികൊള്ളാൻ തുടങ്ങുന്നു.

''ലാഭസ്തേഷാം ജയസ്തേഷാം–കുതസ്തേഷാം പരാഭവഃ
യേഷാമിന്ദീവരശ്യാമോ–ഹൃദയസ്ഥോ ജനാദ്ദനഃ''

അങ്ങനെ, കരിമുകിൽവണ്ണനായ സാക്ഷാൽ ജനാദ്ദനൻ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നവക്കു് ഏതു കമ്മത്തിലും ലാഭവും ജയവുമല്ലാതെ പരാജയമെവിടെ എന്നു സാരം. മാത്രമല്ല അവർ,

''ഇഹലോകേ വരാൻ ഭുക്ത്വാ–ഭോഗാൻ വൈമനസേപ്സിതാൻ
ശ്രീഭാഗവതസംഗേന–യാത്യന്തേ ശ്രീഹരേഃ പദം.''

ഈ ലോകത്തു് ഇഷ്ടമുള്ള സവ്വവിശിഷ്ടഭോഗങ്ങളും ഭുജിച്ചിട്ടു് ശ്രീഭാഗവതസംഗമാഹാത്മ്യത്താൽ ഒടുവിൽ ശ്രീവിഷ്ണുപദം പ്രാപിക്കുകയും ചെയ്യുന്നു—എന്നു് എടുത്തുപറയുകയും ചെയ്യുന്നു.

ഇപ്രകാരം അതുലമാഹാത്മ്യമുള്ള ഭാഗവതം ആരും സേവിക്കേണ്ടതാണു്. നിത്യപാരായണത്തുടക്കത്തിനു് ഉത്തമമായ മാസം മാഘം ആകുന്നു. എന്നാൽ, ദിവസനിയമമില്ല, എന്നുമാകാം, അധികാരഭേദമില്ല, ആക്കുമാകാം എന്നും പക്ഷമുണ്ടു്. അങ്ങനെയാണെങ്കിലും പാരായണവും ശ്രവണവും ആഗ്രഹിക്കുന്നവർ ഭക്തി, ശ്രദ്ധ, ശുദ്ധി, വൃത്തി ഒക്കെ ദീക്ഷിക്കുന്നവരായിരിക്കുന്നതു് ഉദ്ദിഷ്ടഫലപ്രാപ്തിക്കു നന്നേ ഉതകും. അതുപോലെ പാരായണത്തിനു പറഞ്ഞിട്ടുള്ള വിധികാം അനുസരിക്കുന്നതും ആവശ്യമാണു്.

---

* ഭഗവാന്റെ പാദം ഭാഗവതത്തിലെ പ്രഥമസ്കന്ധവും, കാൽമുട്ടുകാം ദ്വിതീയസ്കന്ധവും, തുടകാം തൃതീയസ്കന്ധവും, അരക്കെട്ടു് ചതുത്ഥസ്കന്ധവും, നാഭി പഞ്ചമസ്കന്ധവും, ഹൃദയം ഷഷ്ഠസ്കന്ധവും, നെഞ്ചു് സപ്തമസ്കന്ധവും, കഴുത്തു് അഷ്ടമസ്കന്ധവും ആകുന്നു എന്നു പറയപ്പെടുന്നു. ചുമലുകാം നവമസ്കന്ധവും, സവ്വപ്രയോജനകരമായ ചെവിയും കണ്ണും മൂക്കുമെല്ലാമുള്ള മുഖം ദശമസ്കന്ധവും, തല ഏകാദശസ്കന്ധവും, ഉച്ചി ദ്വാദശസ്കന്ധവുമത്രേ. എന്നിങ്ങനെ ഭാഗവതശാസ്ത്രത്തെ വിഷ്ണുമൂത്തിയായി കീത്തിക്കപ്പെട്ടിരിക്കുന്നു.

''സംവിധാനാൽ ഫലം പൂർണ്ണം—തദ്ധീനേതു തദല്പതാ'' എന്ന വിദ്വദുക്തി അനുസരിച്ച് നിയമത്തിന്റെ പൂർണ്ണമായ അനുസരണം പൂർണ്ണഫലത്തെച്ചെയ്യും. ഇല്ലെങ്കിൽ അത്രയ്ക്കു കുറയും. അതുകൊണ്ട്, നിത്യപാരായണവിധിയും സപ്താഹവിധിയും വക്തൃശ്രോതൃകാര്യങ്ങളും താഴെ ക്രമപ്രകാരം വിവരിക്കുന്നു—ആവശ്യക്കാർക്ക് ഉതകുമാറാകട്ടെ എന്ന ഏകോദ്ദേശത്തോടുകൂടി. ശാസ്ത്രവിധിയും ശിഷ്ടാചാരക്രമവും രണ്ടും ഇതിൽ സ്വീകരിച്ചിട്ടുണ്ട്.

**നിത്യപാരായണവിധി**

സകലശ്രുതിസ്മൃതിസാരസത്താകയാൽ, പരബ്രഹ്മാകാരത നിർഗ്ഗുണപരമായും ശ്രീകൃഷ്ണമൂർത്തിത്വം സഗുണപരമായും ഘടിക്കുന്ന ശ്രീമദ്ഭാഗവതമഹാപുരാണം നിഷ്കാമന്മാർക്കും സകാമന്മാർക്കും ശ്രദ്ധാശക്തിയനുസരിച്ച് സർവ്വപ്രേയസ്സും ശ്രേയസ്സും ദാനംചെയ്യുന്നതാണ്. ഒരക്ഷരപ്പിശകോ ഇടച്ഛേദമോ അർത്ഥതിരോധാനമോ വരുത്താതെ, സുവ്യക്തമായി ശ്രദ്ധകണ്ഠത്തിൽ, ഉച്ചമോ നീചമോ ആകാതെ മൃദുവും സ്വച്ഛവും എന്നാൽ ഗംഭീര(മദ്ധ്യമ)വുമായ സ്വരത്തിൽ വേണം വായിക്കുവാൻ. പുസ്തകപ്പലകയിൽ വച്ചേ വായിക്കാവൂ. കൈയിൽവച്ചായാൽ അർദ്ധഫലമേയുള്ളു. പാട്ടിൻമട്ടിലോ അതിവേഗമോ തലകുലുക്കിക്കൊണ്ടോ വായിക്കരുത്. കൈയെഴുത്തുഗ്രന്ഥവും വായിക്കരുത്.

നിത്യകൃത്യങ്ങൾ കഴിച്ചു കുളിച്ചു ശുചിയായി വന്ന് പ്രാണനിയന്ത്രണം[1] ചെയ്തു മൂന്നുവട്ടം ആചമനം[2] കഴിച്ച് മംഗലസ്തോത്രം[3] ചൊല്ലി ഭഗവാനെ നമസ്കരിക്കണം. അതിനുശേഷം ഷോഡശോപചാരങ്ങൾ[4]കൊണ്ടു ബാഹ്യമായോ മാനസികമായോ ശ്രീവേദവ്യാസമഹർഷിയേയും ശ്രീശുകബ്രഹ്മർഷിയേയും ശ്രീവാസുദേവഭഗവാനെയും ശ്രീമദ്ഭാഗവതഗ്രന്ഥത്തെയും പൂജിക്കണം ഭക്തിവിനയാദരങ്ങളോടുകൂടി. പിന്നീട്, ''ഓം നമോ ഭഗവതേ വാസുദേവായ'' (''ഓം നമോ ഭഗവതേ ശ്രീകൃഷ്ണചന്ദ്രായ'') എന്ന ദ്വാദശാക്ഷരിമന്ത്രം 108 ഉരു ജപിക്കണം. പിന്നെ വിനിയോഗം.

ഓം അസ്യ ശ്രീമദ് ഭാഗവതാഖ്യ സ്തോത്ര മന്ത്രസ്യ [5]നാരദ ഋഷിഃ ബൃഹതീ ഛന്ദഃ ശ്രീകൃഷ്ണ പരമാത്മാ ദേവതാ, ബ്രഹ്മബീജം, ഭക്തിഃ ശക്തിഃ ജ്ഞാനവൈരാഗ്യേ കീലകം, മമ ശ്രീമദ് ഭഗവത് പ്രസാദ സിദ്ധ്യർത്ഥം പാഠേ വിനിയോഗഃ

**ഋഷ്യാദിന്യാസം**

നാരദർഷയേ നമഃ–ശിരസി, (എന്നു ശിരസ്സിൽ)
ബൃഹതീഛന്ദസേ നമഃ–മുഖേ, (എന്നു മുഖത്തിൽ ഇത്യാദി)
ശ്രീകൃഷ്ണ പരമാത്മദേവതായൈ നമഃ–ഹൃദി
ബ്രഹ്മബീജായ നമഃ–ഗുഹ്യേ
ഭക്തി ശക്തയേ നമഃ–പാദയോഃ
ജ്ഞാനവൈരാഗ്യ കീലകായ നമഃ–നാഭൗ
ശ്രീമദ് ഭഗവത് പ്രസാദസിദ്ധ്യർത്ഥക പാഠവിനിയോഗായ നമഃ–സർവ്വാംഗേ

---

1. സുഖമായി നിവർന്നിരുന്ന്, വായടച്ച് അഞ്ചുവിരലുംകൊണ്ടു മൂക്കിന്റെ അററംപിടിച്ചിട്ട് വലത്തേ കൈയുടെ അണിവിരലും കുഞ്ഞുവിരലുംകൊണ്ട് ഇടത്തേ മൂക്കടച്ച് വലത്തുമൂക്കിൽക്കൂടി ശ്വാസം എട്ടുതവണ 'ഓം' എന്നു മനസ്സിൽ ജപിച്ചുകൊണ്ട് പിടിച്ചുകയററണം. ആ മന്ത്രം 16 തവണ ജപിക്കുംവരെ ശ്വാസം പിടിച്ചുനിർത്തണം. പിന്നെ വലത്തുകൈത്തള്ളവിരൽകൊണ്ട് വലത്തുമൂക്കടച്ചുകൊണ്ടു ഇടത്തുമൂക്ക തുറന്ന് എട്ടുതവണ 'ഓം' എന്നു മനസാ ജപിച്ചുകൊണ്ട് ശ്വാസം സാവധാനം വിടുക. ഇങ്ങനെ കുറഞ്ഞതു മൂന്നുതവണ ശ്വാസംപിടിക്കുകയും നിർത്തുകയും വിടുകയും ചെയ്യുന്നതു പ്രാണായാമം.

2. കൈവെള്ള പശുച്ചെവിയുടെ ആകൃതിയിൽ പിടിച്ച് മദ്ധ്യരേഖയിൽ കൊള്ളുന്നിടത്തോളം ജലമെടുത്ത് 'ഓം കേശവായ നമഃ', 'ഓം നാരായണായ നമഃ', 'ഓം മാധവായ നമഃ' എന്നു ജപിച്ച് മൂന്നുപ്രാവശ്യം കുടിക്കുക, കൈകഴുകുക, കാലിലും ശിരസ്സിലും തളിക്കുക എന്ന് ആചമനം.

3. ശ്രീകൃഷ്ണസ്തോത്രമേതെങ്കിലും ചൊല്ലുക.

4. ആസനം, സ്വാഗതം, പാദ്യം, അർഘ്യം, ആചമനം, മധുപർക്കം, ആചമനീയം, സ്നാനം, വസ്ത്രം, ആഭരണം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, ചന്ദനം—ഇങ്ങനെ ഉപചാരങ്ങൾ പതിനാറു കൂടുന്നതാണ് ഷോഡശോപചാരമെന്നറിയപ്പെടുന്നത്. ഇതു ബാഹ്യമായോ, അതിനു സൗകര്യമില്ലാത്തവർ മനസ്സുകൊണ്ടു സങ്കല്പിച്ച് മാനസികമായോ നടത്താം. ബാഹ്യമായിട്ടാണെങ്കിൽ എല്ലാ സാമഗ്രികളും വേണ്ടവ കൂട്ടി വേണം നടത്താൻ. ഈ കലികാലത്ത് ക്രിയകൾക്കു ന്യൂനതവരാൻ എളുപ്പമുള്ളതുകൊണ്ട് ആചമനാദിസർവ്വവും സങ്കല്പംകൊണ്ടു സഭക്തികംചെയ്യുകയാണു കൂടുതൽ നന്ന്. ആസനം = ഇരിപ്പിടം. പാദ്യം = കാലിൽ ജലം പകരുക. അർഘ്യം = കൈയിൽ ജലം ഒഴിക്ക. മധുപർക്കം = തൈര്, നെയ്യ്, തേൻ, ജലം, പഞ്ചസാര എന്നിവ ചേർക്കുന്ന നിവേദ്യം മുഖത്തർപ്പിക്കുക. ആചമനം = മുഖം കഴുകാൻ ജലം സമർപ്പിക്ക. സ്നാനം = കുളി. ഗന്ധം = ചന്ദനം, പച്ചക്കർപ്പൂരം, ഗോരോചന, കുങ്കുമപ്പൂവ് ഇവ ചേർത്തരച്ചതു നല്ലക.

5. 'ഋഷിഃ' എന്നുച്ചരിക്കുമ്പോൾ തള്ളവിരൽ മേലോട്ടു തള്ളി ബാക്കി വിരലുകൾ ചേർത്ത് അകത്തേക്ക് അല്പം കുനിച്ച് ഉച്ചിയിലും 'ഛന്ദസ്സ്' എന്നിടത്ത് വായുടെ നേരെയും ദേവതയ്ക്കു നെഞ്ഞത്തും 'ബീജ'ത്തിന്നു ആ വിരലുകൾ കീഴാക്കി ഗുഹ്യത്തിലും 'ശക്തി'ക്കു കാലുകളിലും ചേർത്തും 'കീലക'ത്തിനു രണ്ടു കൈകൊണ്ടും പ്രത്യേകം ദേഹമാസകലം വ്യാപകംചെയ്തും മുദ്ര കാണിക്കുക. ഋഷ്യാദിന്യാസം, അംഗന്യാസം, കരന്യാസം ഇവ കാണിക്കേണ്ട വിവരം വിസ്തരഭയത്താൽ വർണ്ണിക്കുന്നില്ല. അവ അത്യാവശ്യമുള്ളതുമല്ല. വേണമെന്നുള്ളവർ അവ അറിയുന്നവരോടു മനസ്സിലാക്കി ചെയ്യുക.

പിന്നീട് ദ്വാദശാക്ഷരിമന്ത്രംകൊണ്ടോ താഴെപ്പറയുന്ന രീതിക്കോ ഹൃദയാദ്യംഗന്യാസവും കരന്യാസവും ചെയ്യുക.

അംഗന്യാസം

ഓം ക്രാം ഹൃദയായ നമഃ
ഓം ക്രീം ശിരസേ സ്വാഹാ,
ഓം ക്രൂം ശിഖായൈ വഷട്,
ഓം ക്രൈം കവചായ ഹും,
ഓം ക്രൗം നേത്രത്രയായ വൗഷട്,
ഓം ക്രഃ അസ്ത്രായ ഫട്

കരന്യാസം

ഓം ക്രാം അംഗുഷ്ഠാഭ്യാം നമഃ
ഓം ക്രീം തർജ്ജനീഭ്യാം നമഃ
ഓം ക്രൂം മധ്യമാഭ്യാം നമഃ
ഓം ക്രൈം അനാമികാഭ്യാം നമഃ
ഓം ക്രൗം കനിഷ്ഠികാഭ്യാം നമഃ
ഓം ക്രഃ കരതല കരപൃഷ്ഠാഭ്യാം നമഃ

ധ്യാനം:

*കൃഷ്ണം ഭാസ്വത് കിരീടാംഗദവലയ കലാകല്പഹാരോദരാംഘ്രിം
ശ്രോണീഭൂതം സ്വവക്ഷോമണി മകര മഹാകുണ്ഡലാമണ്ഡിതാസ്യം
ഹസ്തോദ്യച്ഛംഖചക്രാംബുജഗദമമലം പീതകൗശേയവാസം
വിദ്യുദ ഭാസം സമുദ്യദ്ദിനകരസദൃശം പത്മസംസ്ഥം നമാമി—

എന്നു ധ്യാനിക്കുക. ദ്വാദശാക്ഷരിമന്ത്രം മനസാ സ്മരിക്കുക. പിന്നെ ഭാഗവതം ഒന്നാംസ്കന്ധം ഒന്നാമദ്ധ്യായം ഒന്നും രണ്ടും മൂന്നും ശ്ലോകങ്ങളും രണ്ടാമദ്ധ്യായത്തിലെ രണ്ടും മൂന്നും നാലും ശ്ലോകങ്ങളും ചൊല്ലിയിട്ട് ക്രമപ്രകാരം വായിച്ചുകൊൾക. ഓരോ അദ്ധ്യായം തീരുമ്പോഴും താഴെ കൊടുക്കുന്ന അഷ്ടമന്ത്രം ഉച്ചരിക്കണം.

1. ഓം വിഷ്ണവേ നമഃ
2. ഓം നാരായണായ നമഃ
3. ഓം ബ്രഹ്മണേ നമഃ
4. ഓം ശിവായ നമഃ
5. ഓം വാസുദേവായ നമഃ
6. ഓം പ്രദ്യുമ്നായ നമഃ
7. ഓം അനിരുദ്ധായ നമഃ
8. ഓം സങ്കർഷണായ നമഃ

പാരായണം അന്നന്നു തീരുമ്പോൾ, വിഷ്ണുസഹസ്രനാമം ജപിക്കുയും ഗീത പാരായണംചെയ്യുയും ചെയ്യണം. അദ്ധ്യായം അവസാനിക്കാതെ നിറുത്തരുത്. നിറുത്തേണ്ടിവന്നാൽ അദ്ധ്യായാദി മുതൽ വീണ്ടും തുടങ്ങണം.

ഭാഗവതസപ്താഹപാരായണവിധി

മനസ്സടക്കാൻ മേലായ്ക, വൈഷ്ണവവ്രതം നോല്ക്കാൻ പററായ്ക മുതലായവകൊണ്ടു വിഷമിക്കുന്നവർക്കും, രോഗം, അല്പായുസ്സ് എന്നിവയാലും മററും നിത്യപാരായണം മുടങ്ങാതെ നടത്താൻ കഴിയാത്തവർക്കും വേണ്ടിയാണ്, എല്ലാവർക്കും ഒരുപോലെ ഉതകുന്ന, സപ്താഹവിധി ഏർപ്പെടുത്തിയതു്. നിത്യനൈമിത്തികങ്ങളായ യജ്ഞാദി കർമ്മങ്ങൾ, തപസ്സ്, യോഗം മുതലായവ വിധിപൂർവ്വം അനുഷ്ഠിക്കാൻ ജീവിതവ്യഗ്രരായ കലികാല മനുഷ്യർക്ക് സാദ്ധ്യമല്ല. അവർക്കുവേണ്ടിയാണ് ഭാഗവതം അവതരിച്ചതു്. അതിന്റെ പാരായണശ്രവണങ്ങൾ, വിശേഷിച്ചു സപ്താഹത്തിന്റെ ശ്രവണം, മോക്ഷപ്രദമാകുന്നു. മാഘമാസത്തിലും നഭോമാസത്തിലും ഭാഗവതകഥ നല്ല ശ്രദ്ധയോടു കേൾക്കുന്നവർക്കുണ്ടാകുന്ന ഫലം ഒരു സപ്താഹം മുഴുവൻ കേൾക്കുന്നതുകൊണ്ടു കിട്ടും. യോഗതപസ്സമാധികളാൽ സിദ്ധമാകുന്ന ഫലവും അതു നല്കും. അതുമൂലമാണ് ആർക്കും എപ്പോഴും എളുതായ ഭഗവന്നാമകീർത്തനംകൊണ്ടു പരമപദം കിട്ടുന്ന ഈ കലികാലത്തു സപ്താഹം സർവ്വപ്രധാനമായി വന്നതു്.

ദുഷ്ടന്മാർ, ദുരാചാരർ, കോപിഷ്ഠർ, കാമികൾ, നിന്ദ്യകർമ്മാക്കൾ, അസത്യവാദികൾ, മാതൃപിതൃദൂഷകർ, അത്യാഗ്രഹികൾ, വഞ്ചകർ, ഹിംസകന്മാർ, മത്സരബുദ്ധികൾ, പഞ്ചമഹാപാപികൾ, പരധനമപഹരിക്കുന്നവർ, ശഠന്മാർ, മലിനർ, ദരിദ്രർ, ക്ഷയരോഗികൾ, ഭാഗ്യഹീനർ, സന്താനമററവർ, ശരിപ്രായത്തിൽ ഋതുവാകാത്തവർ, ഒന്നു പെററിട്ടു പിന്നെ പ്രസവിക്കാത്തവർ, പ്രസവിക്കുമ്പോഴേ കുഞ്ഞുങ്ങളെല്ലാം മരിക്കുന്നവർ, ഗർഭം അലസുന്നവർ, വെറും വന്ധ്യകൾ, മോക്ഷം മാത്രം കൊതിക്കുന്നവർ തുടങ്ങിയവരെല്ലാം കോടി യാഗത്തിന്റെ ഫലം നല്കുന്ന സപ്താഹം ഒട്ടും വിടാതെ കേൾക്കണം. എന്നാൽ, അവർക്ക് ആഗ്രഹലാഭമുണ്ടാകയും സർവ്വോപരി ജനനമരണദുഃഖമൊഴിയുകയും ചെയ്യും.

ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണം കഴിഞ്ഞു് കലിവർഷം മുപ്പതുചെന്ന മാഘമാസം (കുംഭം) വെളുത്ത പക്ഷത്തിലെ നവമി ദിവസമായ വ്യാഴാഴ്ചയാണ് പരീക്ഷിത്തിനോടു ശ്രീ ശുകൻ ഭാഗവതകഥ പറയാൻ തുട

* തിളങ്ങുന്ന കിരീടം, തോൾവള, വള, മുത്തുമാല, അരഞ്ഞാൺ, തണ്ടപ്പതപ്പുകൾ മുതലായ ആഭരണങ്ങളാൽ യഥാക്രമം വിളങ്ങുന്ന ശിരസ്സ്, കൈകൾ, മാറിടം, വയർ, കാലുകൾ എന്നീ അവയവങ്ങളോടും സുന്ദരമായ ഇടുപ്പോടും കൗസ്തുഭരത്നത്തോടും മകരക്കുഴകളാൽ ശോഭിക്കുന്ന മുഖത്തോടും ശംഖചക്രപത്മഗദകൾ ധരിക്കുന്ന ചതുർബാഹുക്കളോടും മഞ്ഞപ്പട്ടുടയാടയോടുംകൂടി ഏററവും പ്രകാശിക്കുന്ന സൂര്യനും മിന്നൽപ്പിണരിനും തുല്യനായി പത്മാസനസ്ഥനായിരിക്കുന്ന കൃഷ്ണനെ ഞാൻ നമസ്കരിക്കുന്നു എന്നു സാരം.

ണ്ടിയതു്. വെളുത്തവാവുന്നാൾ, അതായതു് ഏഴു നാൾകൊണ്ടു്, പറഞ്ഞു തീർക്കയുംചെയ്തു. അതിനുശേഷം ഇരുനൂറു കലിവർഷം കഴിഞ്ഞ കൊല്ലം ശുചി[1] (കർക്കിടക)മാസത്തിലെ വെളുത്തപക്ഷ നവമിയിലാണു ഗോകർണ്ണൻ സപ്താഹം നടത്തിയതു്. അതു കഴിഞ്ഞു മുപ്പതു കലിവർഷം ചെന്നശേഷം വന്ന കാർത്തിക (വൃശ്ചിക) മാസത്തിലെ വെളുത്ത നവമിക്കു് സനകാദികൾ, നാരദാവശ്യപ്രകാരം സപ്താഹം നടത്തി. ബ്രഹ്മാവിനു മഹാവിഷ്ണു ചതുഃശ്ലോകീഭാഗവതം ഉപദേശിച്ചതു് ഒരു നഭസ്യ (കന്നി)മാസത്തിലെ വെളുത്ത നവമി ചേർന്ന വ്യാഴാഴ്ചയും നാരദൻ വ്യാസനെ കേൾപ്പിച്ചതു് കാർത്തികമാസത്തിലും ശ്രീ വ്യാസൻ ശുകനെ പഠിപ്പിച്ചതു് മാർഗ്ഗശീർഷ (ധനു)മാസത്തിലുമായിരുന്നു. അതുകൊണ്ടു മാഘം, ശുചി, നഭസ്യം, കാർത്തിക, മാർഗ്ഗശീർഷം എന്നീ മാസങ്ങൾ സപ്താഹയജ്ഞത്തിനു് അത്യുത്തമമെന്നു പറയാം. അതിൽ മാഘമാസത്തിനു് അതിവൈശിഷ്ട്യം കല്പിക്കപ്പെടുന്നു. ''മാഘമാസോഽതിധന്യോഽയം–സപ്താഹശ്രവണേമതം'' എന്നു പ്രമാണം. ''സർവ്വേ മാസാഃ ശുഭാ പ്രോക്താ–പൗഷചൈത്രവിവർജ്ജിതാഃ'' എന്നു് ഒരു പൊതുപ്രമാണം കാണുന്നതിനാൽ, പൗഷചൈത്ര (മകരമേട)മാസങ്ങൾ ഒഴിച്ചുള്ള എല്ലാ മാസവും സപ്താഹത്തിനു കൊള്ളാം എന്നു വരുന്നു. ചൊവ്വ, ശനി എന്നീ ആഴ്ചകൾ, അധിമാസങ്ങൾ, ഗ്രഹയുദ്ധമുള്ള മാസങ്ങൾ എന്നിവ കൊള്ളുകില്ല. ചിത്തിര, രേവതി, മകയിരം, അനിഴം എന്നീ മൃദുനക്ഷത്രങ്ങൾ, ഉത്രം, ഉത്രാടം, ഉത്തൃട്ടാതി, രോഹിണി എന്നീ സ്ഥിരനക്ഷത്രങ്ങൾ എന്നിവ സപ്താഹം തുടങ്ങാൻ കൊള്ളാവുന്നവയാണു്. ഇങ്ങനെയൊക്കെയിരുന്നാലും, ആപദ്ധർമ്മമായി നടത്തേണ്ടി വരുമ്പോൾ ഇതൊന്നും നോക്കേണ്ട.

ചുരുക്കിപ്പറഞ്ഞാൽ സപ്താഹം നടത്താനൊരുങ്ങുന്ന ആൾ ഒരു നല്ല പണ്ഡിതനും ശാസ്ത്രാനുസാരചര്യാനിരതനുമായ ഒരു ജ്യോത്സ്യനെ വരുത്തി ചുഴിഞ്ഞു ചിന്തിപ്പിച്ചു് ഏററവും ഉത്തമമായ ഒരു മുഹൂർത്തം നിശ്ചയിപ്പിക്കണം. ആ സമയത്തുതന്നെ പാരായണച്ചടങ്ങുകൾ തുടങ്ങണം. ദൂരദേശത്തുള്ളവരെപ്പോലും ഈ യജ്ഞത്തിനു് ഒരുനാളെങ്കിലും കൂടത്തക്കവണ്ണം എഴുത്തയച്ചും ആളയച്ചും വരുത്തണം. വിഷയവിരക്തർ, കൃഷ്ണഭക്തർ, പുരാണതല്പരർ ഇവർ എവിടെയുണ്ടെങ്കിലും അവശ്യമായും ക്ഷണിച്ചുവരുത്തി അവരെ ഇതിൽ സംബന്ധിപ്പിക്കണം. എല്ലാവരേയും സുഖമായി പാർപ്പിക്കണം. പുണ്യസ്ഥലങ്ങളിലും വനങ്ങളിലും സ്വന്തവീട്ടിലുംവച്ചു് ഇതു നടത്താം. വീട്ടിലാണെങ്കിൽ ഒരു വലിയ മനസപ്പന്തൽ നിർമ്മിക്കണം എന്നേ ഉള്ളു. കഥ നടക്കാൻ അതിൽ ഒരുയർന്ന വേദി തയ്യാർചെയ്യണം. ചാണകത്താൽ മെഴുകി പഞ്ചഗവ്യത്താൽ ശുദ്ധിചെയ്തു ധാതുക്കളാൽ ആ വേദിയിൽ കളമെഴുതണം. പട്ടുപൊതിഞ്ഞു് കൊടിക്കൂറകൾ പാറുന്ന കൊടിമരങ്ങൾ നാലുമൂലയ്ക്കും നാട്ടണം. കുലവാഴ, കുരുത്തോല മുതലായവയാൽ മണ്ഡപത്തിന്റെ നാലുപുറവും വസ്ത്രം, പൂമാല, ആലില, ഫലങ്ങൾ തുടങ്ങിയവയാൽ മേൽഭാഗവും ഭംഗിയായി അലങ്കരിക്കണം. അതിനു മുകളിൽ ഭൂമിതൊട്ടു ഏഴു ലോകങ്ങൾ മനസ്സിൽ ഭാവിക്കണം. അവിടെയുള്ള മഹാത്മാക്കൾ അനുഗ്രഹിക്കാൻ മനസ്സാ പ്രാർത്ഥിക്കണം. പിന്നെ വിധിപോലെ മാല, ചന്ദനം ആദിയായവകൊണ്ടലങ്കരിച്ച പാടാവിളക്കു കൊളുത്തി യഥാസ്ഥാനം വയ്ക്കണം. അതിനു മുൻപിൽ ഒരു പീഠത്തിൽ ഭാഗവതം പുഷ്പമിട്ടർച്ചിച്ചു വച്ചിരിക്കണം. നാലു വശവും ചന്ദനം പൂശി നൂൽ വരിഞ്ഞ ഒരു ലോഹക്കുടത്തിൽ നിറയെ വെള്ളമെടുത്തു് അതിൽ നവധാന്യങ്ങൾ, വെള്ളിനാണയങ്ങൾ, സ്വർണ്ണമോ വെള്ളിയോകൊണ്ടു നിർമ്മിച്ച ദശാവതാരഹ്രസ്വരൂപങ്ങൾ ഇവ നിക്ഷേപിച്ചു് മാവു്, ആലു്, ചമത ഇവയുടെ തുപ്പു് ദർഭകൊണ്ടു ചുവടു വരിഞ്ഞു് കുടത്തിൻവായിൽ ഞെരുങ്ങിച്ചെല്ലത്തക്കവണ്ണം കീഴോട്ടിട്ടു് ഭാഗവതത്തിൻമുന്നിൽ വയ്ക്കുക. മുഖ്യശ്രോതാവിനെ മന്ത്രപൂർവ്വം അവഭൃതസ്നാനത്തിനു് ആറാടിക്കുവാനാണതു്. വായിക്കുന്ന ആളിനിരിക്കാൻ ആ വേദിയിൽ ഒരുയർന്ന സുഖമായ ആസനം തയ്യാർചെയ്തിരിക്കണം. വായന തുടങ്ങുംമുമ്പേ പന്തലിൽ നല്ല വിരിപ്പുകൾ നിരത്തി വിരിച്ചിരിക്കണം. പന്തലിന്റെ ഇടത്തുവശം സ്ത്രീകൾക്കും വലത്തുവശം പുരുഷന്മാർക്കും കരുതണം. സജ്ജനശ്രേഷ്ഠരായ ശ്രോതാക്കളെ ഏററവും മുന്നിൽത്തന്നെ ഇരുത്തണം. വായനക്കാരൻ വടക്കോട്ടിരുന്നാൽ കേൾവിക്കാർ കിഴക്കോട്ടും, മറിച്ചു് വക്താവു കിഴക്കോട്ടാണെങ്കിൽ അവർ വടക്കോട്ടും ഇരിക്കണം. വായിക്കുന്ന ആളിനെ ക്ഷീണത്തിൽ സഹായിക്കുവാൻ അദ്ദേഹത്തോടു തുല്യനായ ഒരു വിദ്വാനെക്കൂടി കരുതണം. യജ്ഞത്തിന്റെ നിർവ്വിഘ്നസമാപ്തിക്കു ദിവസവും വെളുപ്പിനു ഗണപതിഹോമം നടത്തണം. വായനാമണ്ഡപത്തിന്റെ മദ്ധ്യം കളമെഴുതിയിടത്തിനു പിൻപിൽ ശ്രീകൃഷ്ണവിഗ്രഹമോ ചിത്രമോ വച്ചു് കാലങ്ങളിൽ വേണ്ട പൂജ നടത്തണം. സർവ്വപൂജയും വശമുള്ള ഭക്തിവിശ്വാസധന്യനായ ഒരു പൂജാകാരിയെ അതിനെല്ലാം ഏർപ്പെടുത്തണം.

വായിക്കുന്ന ആൾ എന്നും വെളുപ്പിനേ എഴുന്നേററു് ദിനകൃത്യങ്ങളെല്ലാം സൂര്യോദയത്തിനുമുമ്പു ചുരുക്കിക്കഴിച്ചു് സന്ധ്യാവന്ദനവും പിതൃതർപ്പണവും ലഘുവായി നടത്തണം. അനന്തരം ശ്രീകൃഷ്ണഭഗവാനെയും ഭാഗവതത്തെയും പ്രദക്ഷിണംവച്ചിട്ടു്,

[2]''സംസാരസാഗരേ മഗ്നം–ദീനം മാം കരുണാനിധേ!
കർമ്മഗ്രാഹഗൃഹീതാംഗം–മാമുദ്ധരഭവാർണ്ണവാതു്''

എന്നു ചൊല്ലി പീഠത്തിൽ വച്ചിരിക്കുന്ന ഭാഗവതത്തെ ഭക്തിയോടെ പുഷ്പമിട്ടു പൂജിക്കണം. പിന്നെ നാളികേരമർപ്പിച്ചു പൂജിച്ചു നമസ്കരിക്കണം. പിന്നീടു് യജ്ഞം നടത്തുന്ന മുഖ്യശ്രോതാവു്,

---

1 മലയാളമാസങ്ങൾ കൊടുത്തിരിക്കുന്നതു് സംസ്കൃതമാസത്തിനു തികച്ചും തുല്യമായിട്ടല്ല. ഒരറിവിനു വേണ്ടി മാത്രം. വിസ്തരിച്ചു്, പഞ്ചാംഗം നോക്കിയറിയണം.

2 അല്ലയോ കൃപാനിധേ! ജനനമരണരൂപമായ പ്രപഞ്ചക്കടലിൽ അടിഞ്ഞു കർമ്മങ്ങളാകുന്ന മുതലകൾ പിടികൂടിക്കഴിഞ്ഞ ദീനനായ എന്നെ കരയേററി രക്ഷിക്കണമേ എന്നു സാരം.

[1]''ശ്രീമദ്ഭാഗവതാഖ്യോയം-പ്രത്യക്ഷഃ കൃഷ്ണ ഏവ ഹി
സ്വീകൃതോസി മയാ നാഥ!-മുക്ത്യർത്ഥം ഭവസാഗരേ.

മനോരഥോ മദീയോയം-സഫലഃ സർവ്വഥാ ത്വയാ
നിർവിഘ്നേനൈവ കർത്തവ്യോ-ദാസോഹം തവ കേശവ!''

എന്നു സ്തുതിച്ച് വക്താവിനെ തനി വെള്ളവസ്ത്രം, പൂമാല, കളഭം മുതലായവ അണിയിച്ച പൂജിച്ച്,

[2]''ശുകരൂപ! പ്രബോധജ്ഞ! സർവ്വശാസ്ത്രവിശാരദ!
ഏതത്കഥാപ്രകാശേന-മദജ്ഞാനം വിനാശയ.'' എന്നു സ്തുതിച്ച പ്രാർത്ഥിച്ച് വക്താവു സാക്ഷാൽ ശുകനാണെന്നുതന്നെ ഉറച്ച ബഹുഭക്തിയോടുകൂടി നമസ്കരിക്കണം. പിന്നെ, അഞ്ചു പരിശുദ്ധ ഭക്തരെക്കൊണ്ടു ദ്വാദശാക്ഷരീമന്ത്രം (ഓം നമോ ഭഗവതേ വാസുദേവായ) ജപിപ്പിക്കണം. അനന്തരം അവരെ നമസ്കരിച്ച സ്വന്തം ഇരിപ്പിടത്തിലിരിക്കണം. മററൊരു ചിന്തയും കൂടാതെ പാരായണപ്രവചനങ്ങൾ ആദി മുതലേ ഒട്ടും വിടാതെ ഉററുകേൾക്കണം. എന്നും സൂര്യോദയത്തിനുതന്നെ വക്താവു വായന തുടങ്ങണം. ഭാഗവത പ്രഥമസ്കന്ധപ്രഥമാദ്ധ്യായപ്രഥമപദ്യങ്ങൾ മൂന്ന്, മാഹാത്മ്യം ആദ്യാദ്ധ്യായാവസാനപദ്യം, ദ്വിതീയാദ്ധ്യായ ദ്വിതീയതൃതീയചതുർത്ഥപദ്യങ്ങൾ എന്നിവ നിത്യം ചൊല്ലി വായന തുടങ്ങുക നന്ന്. ഇല്ലെങ്കിൽ പ്രഥമപദ്യമെങ്കിലും ചൊല്ലിയിരിക്കണം. ഉച്ചയ്ക്കു രണ്ടു നാഴിക നിറുത്തണം. അപ്പോൾ കൃഷ്ണഭക്തർ നല്ല സ്വരത്തിൽ ശുദ്ധരാഗതാളങ്ങളോടെ ആക്കം ശുദ്ധഭക്തി വളർത്തുംവിധം കീർത്തനങ്ങൾ സുവ്യക്തം ആലപിച്ചുകൊണ്ടിരിക്കണം. വൈകിട്ട് ഒന്നരനാഴികപകലുള്ളപ്പോൾ വായന നിറുത്താം. ആകെ മൂന്നര യാമം ($26\frac{1}{4}$ നാഴിക) ദിവസവും വായിക്കണമെന്നു വിധി. വായനയ്ക്കിടയ്ക്ക് ആരും എഴുന്നേററുപോകാൻ പാടില്ല. നിത്യപാരായണവിധിയിൽ സൂചിപ്പിച്ചതുപോലെ, ഓരോ അദ്ധ്യായം തീരുമ്പോഴും അഷ്ടമന്ത്രം വക്താവു ചൊല്ലുകയും ശ്രോതാക്കൾ കേട്ടുചൊല്ലുകയുമാവാം.

[3] ആദ്യദിവസം വരാഹാവതാരം(സ്കന്ധം-3, അദ്ധ്യായം-13, ശ്ലോകം-18)വരെയും, രണ്ടാംദിവസം ജഡഭരതന്റെ കഥ(സ്കന്ധം-5, അദ്ധ്യായം-14)വരെയും. മൂന്നാംദിവസം നരസിംഹാവതാരം(സ്കന്ധം-7, അദ്ധ്യായം-8, ശ്ലോകം-18)വരെയും, നാലാംദിവസം വംശവർണ്ണനം (സ്കന്ധം-9) അഥവാ പൂതനാമോക്ഷം (സ്കന്ധം-10, അദ്ധ്യായം-6)വരെയും, അഞ്ചാംദിവസം ഗുരുദക്ഷിണ (സ്കന്ധം-10, അദ്ധ്യായം-45) അഥവാ അഷ്ടമഹിഷീവിവാഹം(സ്കന്ധം-10, അദ്ധ്യായം-58)വരെയും, ആറാംദിവസം ലീലാസമാപനം (സ്കന്ധം-10, അദ്ധ്യായം-90) അഥവാ ഭിക്ഷുസംവാദം(സ്കന്ധം-11, അദ്ധ്യായം-9)വരെയും, ഏഴാംദിവസം ശുകപൂജ അതായത് ഗ്രന്ഥാവസാനംവരെയും വായിക്കുക എന്നു നിയമം.

''മനുകർദ്ദമസംവാദപര്യന്തം പ്രഥമേഽഹനി
ഭരതാഖ്യാനപര്യന്തം ദ്വിതീയേഽഹനിവാചയേത്
തൃതീയേ ദിവസേ കുര്യാത് സപ്തമസ്കന്ധപൂരണം
കൃഷ്ണാവിർഭാവപര്യന്തം-ചതുർത്ഥേദിവസേ വദേത്
രുക്മിണ്യുദ്വാഹപര്യന്തം പഞ്ചമേഽഹനിശസ്യതേ
ശ്രീഹംസാഖ്യാനപര്യന്തം ഷഷ്ഠേഽനിവദേത്സുധീഃ
സപ്തമേത്തുദിനേ കുര്യാത്-പൂർത്തിം ഭാഗവതസ്യവൈ
ഏവം നിർവിഘ്നതാസിദ്ധിർ-വിപര്യയ ഇതോന്യഥാ''

എന്നും പ്രമാണമുണ്ട്. അതായത് ഒന്നിൽ മനുകർദ്ദമസംഭാഷണം, രണ്ടിൽ ഭരതകഥ, മൂന്നിൽ സപ്തമസ്കന്ധം മുഴുവൻ, നാലിൽ കൃഷ്ണാവതാരം, അഞ്ചിൽ രുക്മിണീവിവാഹം, ആറിൽ ഹംസാഖ്യാനം, ഏഴിൽ അവസാനംവരെയും എന്നർത്ഥം. ഇങ്ങനെയായാൽ നിർവ്വിഘ്നഫലം. ഇല്ലെങ്കിൽ വിപരീതഫലമെന്നും സാരം. രാത്രിതോറും സന്ധ്യയ്ക്കു ദീപാരാധനാദികഴിഞ്ഞു് ഭജന, മതപ്രവചനമൊക്കെയാവാം—9 മണിവരെ. ഭാഗവതദശമസ്കന്ധപൂർവ്വാർദ്ധം വായിച്ചവസാനിക്കുമ്പോൾ ബ്രഹ്മസ്തുതി ചൊല്ലിക്കൊണ്ടും ഉത്തരാർദ്ധം തീരുമ്പോൾ ശ്രുതിഗീത ചൊല്ലിക്കൊണ്ടും ഹോമം നടത്തണം. ആദ്യംമുതൽ ശ്ലോകംപ്രതി നെയ് ഹോമിക്കയുമാവാം. നിഷ്കിഞ്ചനരല്ലാത്തവർ (വിരക്തരല്ലാത്തവർ) ഉദ്യാപനവിധി (യജ്ഞാവസാനകർമ്മം) നടത്തണം. ശ്രോതാവു് പുരാണത്തെയും വക്താവിനെയും അർച്ചിക്കുക, നമസ്കരിക്കുക, വക്താവിനു ധനധർന്യാദിയാൽ തൃപ്തിചേർക്കുക, തുളസിമാലകൾ, മോദകം തുടങ്ങിയവ സഹശ്രോതാക്കൾക്കു കൊടുക്കുക, താളമേളമൃദംഗാദികളോടുകൂടി ഭക്തിപൂർവ്വം ശ്രീകൃഷ്ണകീർത്തനം പാടുക, ശംഖുവിളിച്ചുകൊണ്ടു് 'ജയജയ ഗോവിന്ദ', 'കൃഷ്ണായ നമോനമഃ' എന്നു് അടിക്കടി ചൊല്ലുക, ആഹാരവും പൊന്നും പണങ്ങളും ശരിയായ ബ്രാഹ്മണർക്കും യാചകർക്കും കൊടുക്കുക എന്നിവ

---

1 ശ്രീമദ്ഭാഗവതമെന്ന ഈ ഗ്രന്ഥം പ്രത്യക്ഷീഭവിച്ച കൃഷ്ണൻതന്നെയാണ്. അല്ലയോ നാഥ! സംസാരസമുദ്രത്തിൽനിന്നു കയറാനായിട്ടു ഞാനങ്ങയെ സ്വീകരിച്ചിരിക്കുന്നു. അല്ലയോ കേശവ! ഞാനങ്ങയുടെ ദാസനാണേ! നിർവ്വിഘ്നം എന്റെ ഈ മനോരഥത്തെ അവിടുന്നു നിറവേററിത്തരേണമേ.

2 അല്ലയോ ശുകസ്വരൂപനായ ജ്ഞാനമൂർത്തേ, സർവ്വശാസ്ത്രവിദഗ്ദ്ധനേ! ഈ കഥ വേണ്ടവണ്ണം പ്രകാശിപ്പിച്ച് എന്റെ അജ്ഞാനം നശിപ്പിക്കേണമേ എന്നു സാരം.

3 ''പ്രഥമേഹനിവരാഹാന്തം-ദ്വിതീയേ ഭരതാന്തകം
തൃതീയേ ശ്രീനൃസിംഹാന്തം-ചതുർത്ഥേ വംശവർണ്ണനം
പഞ്ചമേ ഗുരുലീലാന്തം-ഷഷ്ഠേ ലീലാ സമാപനം
സപ്തമേ ശുക പൂജാന്തം-സപ്താഹക്രമ ഈരിതഃ''

അതിൽപ്പെടും. ഭാര്യാപുത്രാദിയിൽ താല്പര്യമില്ലാത്തയാളാണ ശ്രോതാവെങ്കിൽ എട്ടാംദിവസം ഗീത തീർത്തും വായിക്കണം. അതല്ലെങ്കിൽ, ദശമസ്കന്ധപദ്യങ്ങൾ ഓരോന്ന ചൊല്ലി നെയ്യ്, കറുത്ത എള്ള്, യവാദിധാന്യങ്ങൾ, ശർക്കരപ്പായസം, തേൻ ഇവകൊണ്ട ഹോമിക്കണം (ഹോമിപ്പിക്കണം). ഹോമം കഴിക്കവാൻ അശക്തനെങ്കിൽ ഹോമദ്രവ്യങ്ങൾ ദാനം കഴിക്കണം. വായനയിലും പ്രവചനത്തിലും വന്ന ഏററക്കറവുകൾ, വിഘ്നങ്ങൾ എന്നിവയുടെ പരിഹാരത്തിനായി വിഷ്ണസഹസ്രനാമം ജപിക്കണം. ഹോമശേഷം പന്ത്രണ്ട് ഉത്തമബ്രാഹ്മണക്ക കാൽകഴകിച്ചൂട്ട നല്ലി ഗോധനധാന്യാദികൾ സമർപ്പിക്കണം. കഴിവുണ്ടെങ്കിൽ മൂന്ന പലം പൊന്നകൊണ്ട് സിംഹാസനം തീർപ്പിച്ച്, തെററില്ലാതെ ഭംഗിയായി എഴതിയ ഭാഗവതം അതിൽവച്ച് അർച്ചിച്ച്, വക്താവിനെ വസ്ത്രാലങ്കാരസുഗന്ധദ്രവ്യങ്ങൾ ചാർത്തിച്ച പൂജിച്ച കുമ്പിട്ടുകൂപ്പി വിരക്തനായ അദ്ദേഹത്തിന് ദക്ഷിണയോടുകൂടി അതു ദാനംചെയ്യുക.

അവഭൃഥസ്നാനം നടത്തേണ്ടതു്, 7-ാംദിവസം വായനതീർന്നാലുടനെ ശ്രീകൃഷ്ണചിത്രമെഴുന്നള്ളിച്ച് ധൂപദീപവാദ്യമേളങ്ങളോടുകൂടി വക്താക്കളും ശ്രോതാക്കളുമൊന്നോടെ ചെന്ന കരയ്ക്ക പടംവച്ച് ആചമനാദി കഴിച്ച ജലാശയത്തിലിറങ്ങി വട്ടത്തിൽനിന്ന ദ്വാദശാക്ഷരിമന്ത്രം ജപിച്ചുകൊണ്ട് മൂന്ന മുങ്ങിയാണ്. പിന്നീട് ഭഗവത്പൂജ കഴിച്ച നാമജപത്തോടും 'ജയനമ' ശബ്ദങ്ങളോടും ക്ഷേത്രദർശനം നടത്തി തിരിച്ചുവന്ന പഴയപടി എല്ലാവരുമിരുന്ന്, വക്താവ് ശ്രീകൃഷ്ണാവതാരപദ്യങ്ങളോ ഗോവിന്ദപട്ടാഭിഷേകഭാഗമോ വായിച്ച സമർപ്പിക്കുക.

**വക്താവും ശ്രോതാവും**

വക്താവ് നല്ല വാഗ്മിയും വ്യാസൻെറ അഭിപ്രായഗതി ശരിക്കും മനസ്സിലാക്കി സന്ദർഭാനസാരം ആശയങ്ങൾ വിടർത്തും ചുരുക്കിയും കേൾക്കുന്നവർക്ക് ആകർഷകമാകുംവിധം ഭക്തിസംവർദ്ധകമായി അതതു ഭാഗങ്ങൾ പറഞ്ഞു് സംശയങ്ങളേതും തീർത്തുകൊടുക്കവാൻതക്ക സർവ്വശാസ്ത്രനിപുണനും ഭഗവദ്ഭക്തിമുഖ്യനും കഥാച്ചരട പൊട്ടിക്കാതെ ജനങ്ങളെ പിടിച്ചിരുത്തുന്ന രസികനും സദാ സന്തോഷസ്വഭാവിയും അംഗവൈകല്യവിഹീനനും സത്യവാദിയും ധർമ്മിഷ്ഠനും ആയിരിക്കണം. ഈശ്വരവിശ്വാസരഹിതനും പരിഭ്രമബുദ്ധിയും സ്ത്രീലമ്പടനുമായ ആൾ മറെറന്തൊക്കെ ഗുണങ്ങളുള്ള മഹാപണ്ഡിതസരസവാഗ്മിയായാലും വക്താവാകാൻ തീരെ യോഗ്യനല്ല. കേൾക്കുന്നവർക്ക ഭാഗവതവിഷയബോധം ശരിക്ക ജനിപ്പിക്കത്തക്ക പ്രഭാഷണചാതുരിയും സംതൃപ്തിയും ദൃഢശ്രദ്ധയും ശുദ്ധചര്യയും തികഞ്ഞിരിക്കണം ഒരു വക്താവിൽ എന്ന ചുരുക്കം.

ശ്രോതാക്കൾ രണ്ടുവിധത്തിലുണ്ട്: 1. പ്രവരർ, 2. അവരർ എന്നിങ്ങനെ. അവരിൽ ചാതകജാതികൾ, ഹംസജാതികൾ, ശുകജാതികൾ, മീനജാതികൾ മുതലായവർ പ്രവരരും വൃകജാതികൾ, ഭുരുണ്ഡജാതികൾ, വൃഷജാതികൾ, ഉഷ്ട്രജാതികൾ മുതലായവർ അവരരുമാകുന്നു. മേഘം വർഷിക്കുമ്പോൾ ചാതകങ്ങൾ (വേഴാമ്പലുകൾ) എന്നവിധം എല്ലാം ഉപേക്ഷിച്ചും കൃഷ്ണകഥ കേൾക്കാൻ ദീക്ഷിക്കുന്നവർ ചാതകജാതികളും, വെള്ളംചേർന്ന പാലിൽനിന്ന ശുദ്ധമായ പാൽമാത്രം നുകരുന്ന ഹംസങ്ങൾ (അന്നങ്ങൾ) എന്നപോലെ ഭാഗവതത്തിലെ വിവിധകഥകളിൽനിന്നും സാരംമാത്രം ഗ്രഹിക്കുന്നവർ ഹംസജാതികളും, വെറും പഠിച്ചിട്ടുള്ളതുമാത്രം അതുപോലെ ചൊല്ലി പഠിപ്പിച്ചവനേയും അടുത്തുള്ളവരെയും സന്തോഷിപ്പിക്കുന്ന ശുകങ്ങൾ (തത്തകൾ) എന്ന മട്ടിൽ പഠിപ്പിച്ചയാളിനും സന്തോഷജനകമായ തരത്തിൽ നന്നായും മിതമായും വിവരിക്കുന്നതിൽ ഹർഷിക്കുന്നവർ ശുകജാതികളും, മീൻ പാൽപ്പുഴയിലെന്നവണ്ണം വലിയ ശബ്ദമുണ്ടാക്കാതെ കണ്ണും മിഴിച്ചിരുന്ന കഥാരസം ആസ്വദിക്കുന്നവർ മീനജാതികളുമത്രെ. ഓടൽക്കുഴൽവിളിയിൽ രസിക്കുന്ന മാനുകളെ വൃകങ്ങൾ (ചെന്നായ്ക്കൾ) എന്നവിധം കഥാരസമഗ്നരായ ശ്രോതാക്കളെ ഉപദ്രവിക്കുന്ന അജ്ഞരായ ശ്രോതാക്കൾ വൃകജാതികളും, ഹിമാലയപർവ്വതത്തിൻെറ മുടിയിൽ കാണുന്ന ഭുരുണ്ഡപ്പക്ഷികളെന്നവണ്ണം ഭാഗവതം കേട്ട് അതിലെ ഉപദേശങ്ങൾ സ്വയം ആചരിക്കാതെ അന്യരെ പഠിപ്പിക്കുവാൻ മിടുക്കുകാണിക്കുന്നവർ ഭുരുണ്ഡജാതികളും, സ്വാദുള്ള മുന്തിരിങ്ങയേയും വെറും പിണ്ണാക്കിനേയും വ്യത്യാസമില്ലാതെ വിഴുങ്ങുന്ന വൃഷങ്ങൾ (കാളകൾ) എന്നപോലെ സാരാസാരവിവേചനമില്ലാതെ കേൾക്കുന്നതെല്ലാം സ്വീകരിക്കുന്നവർ വൃഷജാതികളും, ഒരു മുട്ടിൽ ഒന്നിച്ചുവളരുന്ന തേന്മാവിനെത്തള്ളി വേപ്പിനെ കൈക്കൊള്ളുന്ന ഉഷ്ട്രങ്ങൾ (ഒട്ടകങ്ങൾ) എന്ന മട്ടിൽ മധുരമായ പ്രതിപാദ്യങ്ങളെത്തള്ളി വിപരീത(കയ്പുററ)ഭാഗങ്ങളെ ആശ്രയിക്കുന്നവർ ഉഷ്ട്രജാതികളുമാകുന്നു. ഭൃംഗജാതികൾ, ഖരജാതികൾ മുതലായി പിന്നെയും അവ രണ്ടിലും പല ജാതികളുണ്ട്. ഇവരിൽ പ്രവരവകുപ്പിൽപ്പെട്ട ഹംസജാതികളാണ് ഉത്തമശ്രോതാക്കൾ.

ചുരുക്കത്തിൽ, വക്താവിലും ഭാഗവതത്തിലും സർവ്വോപരി ഭഗവാനിലും നിശ്ചലഭക്തിവിശ്വാസങ്ങൾ ഉണ്ടായിരിക്കുക, കഥയിൽ അത്യന്തശ്രദ്ധപുലർത്തുക, അഹങ്കാരമില്ലാതിരിക്കുക, മനസ്സിളക്കമില്ലാതിരിക്കുക, വേണ്ടതു മാത്രം ചോദിച്ചറിയുന്നവനായിരിക്കുക, നന്നേ പഠിച്ചവനും അലസതയില്ലാത്തവനുമായിരിക്കുക, ദാനശീലം, ശുചിത്വം, വഞ്ചനാരാഹിത്യം എന്നിവ ഉണ്ടായിരിക്കുക, ഭാഗവതകഥകളൊഴിച്ച മററു കഥകളിൽ ശ്രദ്ധിക്കാതിരിക്കുക, സാമർത്ഥ്യം ഉണ്ടായിരിക്കുക എന്നീ ഗുണങ്ങൾ ഒരു ശ്രോതാവിന് അനുപേക്ഷണീയങ്ങളായി വേണ്ടവയത്രെ. ഏഴുദിവസവും കഥ ഒരക്ഷരംപോലും വിടാതെ കേൾക്കത്തക്ക ദിനചര്യ വേണം അയാൾ സ്വീകരിക്കുവാൻ. മലമൂത്രവിസർജ്ജനശല്യം കുറയ്ക്കുണ്ടാക്കിയും മയക്കം വരുത്തിയും കഥാശ്രവണവിച്ഛേദം വരുത്തുന്നതരം ആഹാരമൊന്നും ഉപയോഗിക്കരുതു്. ശക്തിയുണ്ടെങ്കിൽ ഏഴുനാളും ഉപവസിച്ച കേൾക്കുന്നതു് അത്യുത്തമം. സാത്വികാഹാരങ്ങളേ ഉപയോഗിക്കാവൂ. ബ്രഹ്മചര്യം, കാമക്രോധാദിവികാരമില്ലായ്മ എന്നിവ സൂക്ഷിച്ച ദീക്ഷിക്കണം. കൂടുതൽ വിസ്തരിച്ച നിയമങ്ങൾ അനുസരിക്കാൻ ശ്രദ്ധയുള്ളവർ ഭാഗവതമാഹാത്മ്യം ആറാം അദ്ധ്യായം 45 മുതൽ 53 വരെ(2-ം ഉൾപ്പെടെ)യുള്ള ശ്ലോകങ്ങൾ വായിച്ചറിഞ്ഞനുഷ്ഠിച്ചുകൊൾക.

ശ്രീമദ്ഭാഗവതാസ്വാദനം നാലുതരത്തിലുണ്ട്—സാത്വികം, രാജസം, താമസം, നിർഗ്ഗുണം എന്ന്. മാസങ്ങൾതോറുമോ ഋതുക്കൾതോറുമോ അഭിരുചിയോടും അനായാസമായും ആനന്ദം വളരുമാറും ആസ്വദിക്കുന്ന

ളു് സാത്വികമാകുന്നു. യജ്ഞത്തെപ്പോലെ വളരെ ശ്രമിച്ചും ബദ്ധപ്പെട്ടും ബഹുപൂജാദികളോടും ശോഭനമായി സേവിക്കുക രാജസവും ഒരു കൊല്ലംകൊണ്ടു് അലസതയോടും ഓർമ്മയും മറവിയും ഇടകലർന്നും എന്നാൽ ശ്രദ്ധയോടും സുഖകരമായും സേവിക്കുക താമസവുമാണു്. എന്നാൽ, നിർഗ്ഗുണാസ്വാദനമാകട്ടെ, വർഷമാസാദിനിയമങ്ങളൊന്നും കൂടാതെ സദാ പ്രേമഭക്തിപ്രകർഷത്തോടുകൂടി അനുഷ്ഠിക്കുന്നതാകുന്നു. ശ്രീ പരീക്ഷിച്ഛുകസംവാദത്തിൽ ഈ നിർഗ്ഗുണസേവനമാണു് നാം കാണുന്നതു്. അതാണു് എല്ലാററിലും ഉത്തമമായ ആസ്വാദനവും.

കൃഷ്ണാർത്ഥി, ധനാർത്ഥി എന്നു രണ്ടുതരക്കാരുണ്ടു് വക്താക്കളും ശ്രോതാക്കളും. വക്താവു് ഇതിൽ ഏതുതരക്കാരനോ ആ തരക്കാരനായിരിക്കണം ശ്രോതാവും. രണ്ടുപേരും രണ്ടു തരക്കാരായിരുന്നാൽ രസഹാനിയും ഫലരാഹിത്യവുമായിരിക്കും ഫലം. ശ്രീകൃഷ്ണഭഗവാൻ സ്വന്തമായിത്തീരുക എന്നതല്ലാതെ കൃഷ്ണാർത്ഥിക്കു മറെറാരുദ്ദേശ്യവുമില്ല. ധനാർത്ഥിക്കു് ഐഹികഭോഗത്തിനുതകുന്ന ധനം മാത്രം മതിതാനും. കൃഷ്ണാർത്ഥിക്കു കാലംകൊണ്ടു ഫലസിദ്ധി ഉണ്ടാകുന്നു. ധനാർത്ഥിക്കാകട്ടെ, സമ്പൂർണ്ണമായും വിധി അനുസരിച്ചു പാരായണശ്രവണങ്ങൾ നടത്തുന്നതുകൊണ്ടു ഫലസിദ്ധി ഉടൻ കൈവരുന്നു. നിർഗ്ഗുണനായ കൃഷ്ണാർത്ഥിക്കു പ്രത്യേക വിധികളൊന്നുമില്ല. നിഷ്കളങ്കഭഗവത്പ്രേമം ഒന്നുതന്നെ അദ്ദേഹത്തിനു് ഉത്തമവിധി. സകാമൻ (ഫലം ഇച്ഛിക്കുന്നവൻ) പാരായണശ്രവണവിധി അന്ത്യംവരെ സ്വയം സമ്പൂർണ്ണമായും അനുസരിക്കണം. എന്നാൽ, രോഗിയായി ശയ്യാവലംബിയായ ഒരാളാണു ശ്രോതാവെങ്കിൽ, ആ ആളിനെ ഉദ്ദേശിച്ചാണു സപ്താഹം നടത്തുന്നതെങ്കിൽ, ആ ശ്രോതാവിനെ ആപദ്ധർമ്മരീതിയിൽ സർവ്വവിധികളിൽനിന്നും ഒഴിവാക്കുന്നുമുണ്ടു്. അതിനു കാലവും മററും നോക്കേണ്ടതായുമില്ല. അല്ലാത്ത സ്വാസ്ഥ്യവും കഴിവും ധനവും ഉള്ളവരുമായവർക്കുവേണ്ടിയാണു വിധി ഏർപ്പെടുത്തിയിരിക്കുന്നതു്. അവർ ഈ മാതിരി ഉത്തമയജ്ഞങ്ങളിൽ ഒട്ടും ലോഭംകൂടാതെ കയ്യയച്ചുതന്നെ ചെലവുചെയ്യണം. അല്ലാതായാൽ ഫലമില്ല എന്നു തീർത്തു പറയാം. സത്സംഗതികൾക്കു ചെയ്യുന്ന വ്യയം ഒരിക്കലും നഷ്ടമായിക്കലാശിക്കയില്ലെന്നു് ഉറയ്ക്കണം. ആ ഉറപ്പു വരാത്തവർക്കു് ഈ യജ്ഞത്തിലും ഭഗവാനിലും വിശ്വാസമില്ലെന്നർത്ഥം. അവർക്കു ഫലസിദ്ധി പൂജ്യം.

മുഖ്യശ്രോതാക്കളെക്കുറിച്ചുള്ള വിധികൾ മേൽ സാമാന്യമായി വിവരിച്ചുകഴിഞ്ഞു. ഇനി പൊതുവേ എല്ലാ ശ്രോതാക്കളും അനുസരിക്കേണ്ട കാര്യങ്ങൾ പറയുന്നു. ഭക്തിയില്ലാതെയും കഴിവിനൊത്തു ഗ്രന്ഥത്തെയും വക്താവിനെയും പൂജിക്കാതെയും പാരായണം കേൾക്കരുതു്. കഥ വായിക്കുമ്പോൾ എഴുനേററു പോകാൻ പാടില്ല. തലയിൽക്കെട്ടിക്കൊണ്ടും മുറുക്കിക്കൊണ്ടും പുകവലിച്ചും ഇരുന്നു കഥ കേൾക്കരുതു്. കഥാമണ്ഡപത്തേക്കാൾ ഉയർന്നിരുന്നും വക്താവിനു സമമായിരുന്നും വീരാസനത്തിൽ (കാലിന്മേൽക്കാൽ കയററി) ഇരുന്നും ശ്രവണം ചെയ്യരുതു്. രോഗിയല്ലാത്തവൻ കിടന്നുകൊണ്ടും കേൾക്കാൻ പാടില്ല. വക്താവിനേയും കഥയേയും നിന്ദിച്ചും വക്താവിനെ നമസ്കരിക്കാതെയും ശ്രവിക്കരുതു്. കഥയ്ക്കിടയ്ക്കു കുതർക്കം കൊണ്ടുവരരുതു്. കഥയ്ക്കു തടസ്സമുണ്ടാക്കുകയും അരുതു്. ഇതിനൊക്കെ വിപരീതം ചെയ്യുന്നവർ യഥാക്രമം ദരിദ്രരായും ഭാര്യാദികൾ നശിച്ചവരായും കുലദ്രോഹികളായ സന്താനമുള്ളവരായും മലംതീനികളായും കാക്കകളായും ഗുരുപത്നിയെ സ്വീകരിക്കുന്ന വക്കൊത്ത പാപികളായും വിഷവൃക്ഷങ്ങളായും നീർമരുതുകളായും പെരുമ്പാമ്പുകളായും നായ്ക്കളായും കഴുതകളായും കാട്ടുപന്നികളായുംമററും തീരുമെന്നു സ്കാന്ദപുരാണം പറയുന്നു. ഏതായാലും, അനാചാരങ്ങളെല്ലാമൊഴിച്ചു ഭഗവത്കഥയിൽത്തന്നെ മുഴുകിയിരുന്നു ശ്രവണംചെയ്താൽ സർവ്വപ്രാപഞ്ചികശ്രേയസ്സുകളും അന്ത്യം ജനനമരണമോചനരൂപമായ വിദേഹമുക്തിയും യഥാകാമം കൈവരുമെന്നതിൽ പക്ഷാന്തരമില്ല എന്നതിനു ധുന്ധുകാരിപ്രേതം, ശ്രീപരീക്ഷിത്തു മുതലായവർ ഉത്തമസാക്ഷ്യംവഹിക്കുന്നു. സ്വഭാവദാർഢ്യത്താൽ ചില ദുരാചാരമേതെങ്കിലും ഇരുന്നാലും ആ ശ്രോതാവു് ഈ പുരാണകഥയിൽ ഏകാന്തശ്രദ്ധ പുലർത്തുന്നവനായിരുന്നാൽ മാത്രം മതി എന്നു സാരം.

ലോകത്തെ നിലനിർത്തുന്നതു് ശ്രദ്ധയൊന്നു മാത്രമാണു്. ഏതൊരു സാധാരണകാര്യങ്ങളും വിജയിക്കണമെങ്കിൽ ശ്രദ്ധ കൂടിയേകഴിയൂ. അപ്പോൾ, ഇത്തരം സുപ്രധാനകർമ്മങ്ങളിൽ ശ്രദ്ധയ്ക്കുള്ള സ്ഥാനം എടുത്തുപറയേണ്ടതില്ലല്ലോ. അതിനൊരുദാഹരണം ഭാഗവതമാഹാത്മ്യത്തിൽ പ്രത്യേകം വിസ്തരിക്കുന്നുണ്ടു്. അമ്മയെക്കൊന്ന മഹാദുഷ്ടനും കവർച്ചയും കൊള്ളയും കളവും സദാ തൊഴിലാക്കിയവനും വേശ്യകൾക്കു നിരന്തരമടിമയുമായി നടന്ന മഹാപാപി ധുന്ധുകാരി എന്ന ബ്രാഹ്മണയുവാവു് ആ വേശ്യമാരാൽ ബഹുകഷ്ടതരമായി കൊല്ലപ്പെടുന്നു. അങ്ങനെ ഒരു മഹാപ്രേതമായിത്തീർന്ന അയാളെ ഉദ്ധരിക്കാൻ അയാളുടെ ഒരു സഹോദരൻ ഗോകർണ്ണൻ ഗയാദിശ്രാദ്ധങ്ങൾ കഴിച്ചിട്ടും സാധിക്കാതെ സൂര്യോപദേശമനുസരിച്ചു് ഒരു സപ്താഹംനടത്തുന്നു. ഏഴുദിവസവും ഉപവസിച്ചുകൊണ്ടു പരിപൂർണ്ണശ്രദ്ധാലുവായി പാരായണം ശ്രവണംചെയ്തുകൊണ്ടിരുന്ന പ്രേതം ഏഴാംദിവസം വിഷ്ണുസാരൂപ്യം നേടി വിഷ്ണുപാർഷദന്മാർ കൊണ്ടുവന്ന സ്വർണ്ണവിമാനത്തിൽ വൈകുണ്ഠത്തിലേക്കു പുറപ്പെടുന്നു. പാരായണം കേട്ടിരുന്ന ആ സദസ്സിലെ മററാരെയും കൊണ്ടുപോകാതെ, അവരിൽ അങ്ങേയററം മഹാപാതകിയായ ധുന്ധുകാരിയെ മാത്രം കൊണ്ടുപോകുന്നതിന്റെ കാരണം വിഷ്ണുപാർഷദരോടു ഗോകർണ്ണൻ ആരായുന്നു. ആ പ്രേതത്തെപ്പോലെ ഉററശ്രദ്ധ മറെറാരുവർക്കും ഉണ്ടായിരുന്നില്ല എന്നതാണു് ഹേതുവെന്നു് അവരിൽനിന്നു മനസ്സിലാക്കിയ ഗോകർണ്ണൻ ശ്രദ്ധയുടെ എതിരററ വില അങ്ങനെ ബോധിക്കുന്നു. അടുത്തുതന്നെ വീണ്ടും ഒരു സപ്താഹംകൂടി നടത്തിയതിൽവച്ചു് മേൽപ്പറഞ്ഞ കുറവു നിശ്ശേഷം നികത്തി എല്ലാവരും ഒരുപോലെ വൈകുണ്ഠഗതി നേടിയെന്നുമാണു കഥ. അതുകൊണ്ടു്, ഏതിനും സർവ്വപ്രധാനം ശ്രദ്ധതന്നെ എന്നു സിദ്ധിക്കുന്നു.

''ശ്രദ്ധാമയോഽയം പുരുഷോ
യോ യച്ഛ്റദ്ധഃ സ ഏവ സഃ'' എന്നാണു ഗീതയും ശ്രദ്ധയെ വിലയിരുത്തുന്നതു്. അതായതു് ഈ ലൗകികനായ മനുഷ്യൻ ശ്രദ്ധാമയനാണു്; അവന്റെ ശ്രദ്ധ ഏതുവിധമിരിക്കുമോ അവൻ ആ വിധം തന്നെയായി വരുന്നു എന്നർത്ഥം. മാത്രമല്ല,

''അശ്രദ്ധയാ ഹുതം ദത്തം—തപസ്തപ്തം കൃതം ച യത്
അസദിത്യുച്യതേ പാർത്ഥ—ന ച തത് പ്രേത്യ നോ ഇഹ'' എന്ന് അതിലെ 17–ാമധ്യായത്തിൽ അന്ത്യശ്ലോകം അശ്രദ്ധയുടെ ദൂഷ്യത്തെയും പ്രസ്താവിക്കുന്നു. ''അശ്രദ്ധയായി (കണ്ടമാനം) ചെയ്യുന്ന ഹോമവും ദാനവും തപസ്സും എല്ലാം അസത്തു് (സാരമില്ലാത്തതു്) എന്നു പറയപ്പെടുന്നു. അത്തരം കർമ്മം ചെയ്യുന്നവനു് ഈ ലോകവും ഇല്ല; പരലോകവുമില്ല''—രണ്ടിടത്തും ഒരു സ്ഥാനവും സുഖവുമില്ല എന്നു സാരം. അങ്ങനെ ഏതു വേദശാസ്ത്രപുരാണാദികളും ശ്രദ്ധയുടെ മാഹാത്മ്യമാണ് ഉദ്ഘോഷിക്കുന്നതു്. മററെന്തിലും ശ്രദ്ധയത്രേ പരമമായി, ഇത്തരം ആത്മവിഷയങ്ങളിൽ പ്രത്യേകിച്ചും മുഖ്യമെന്നു സിദ്ധം. അതിനാൽ എല്ലാവരെയും ശ്രദ്ധാഭഗവതി കടാക്ഷിക്കുമാറാകട്ടെ.

**അവതാരപൂജാപുഷ്പനിവേദ്യങ്ങൾ**

ഓരോ അവതാരങ്ങൾ വായിക്കുമ്പോഴും അതാതിനു വേണ്ട പൂജകളും നിവേദ്യങ്ങളും സമർപ്പിക്കണം. ആ അവതാരങ്ങൾ ഭാഗവതത്തിൽ വരുന്ന മുറയ്ക്കു് സ്കന്ധം, അദ്ധ്യായം, ശ്ലോകം ഇവ അവയ്ക്കടിക്ക ചേർത്തു് അവയ്ക്കു നേരെ ഓരോന്നിന്റെയും പൂജാപുഷ്പങ്ങൾ, നിവേദ്യങ്ങൾ ഇവ കാണിച്ചു കുറിച്ചിരിക്കുന്നു. കൂടാതെ പൂജ വേണ്ട ഗോവിന്ദപട്ടാഭിഷേകം, രുക്മിണീസ്വയംവരം, കുചേലോപാഖ്യാനം ഇവയ്ക്കു വേണ്ടതും കൊടുത്തിട്ടുണ്ടു്. അതാതു പദ്യം വായിക്കുമ്പോഴാണു് അവ സമർപ്പിക്കേണ്ടതു്. ചിലേടത്തു് പക്ഷഭേദമുള്ളതും കാണിച്ചിരിക്കുന്നു. അവിടെ കർത്താവിന്റെ ഹിതംപോലെ ആകാം.

| | അവതാരങ്ങൾ | പൂജാപുഷ്പങ്ങൾ | നിവേദ്യങ്ങൾ |
|---|---|---|---|
| 1 | വരാഹാവതാരം<br>(സ്കന്ധം–3 അദ്ധ്യായം–13 ശ്ലോകം 18) | തുളസിയുടെ ഇളംകതിർ | ശർക്കരപ്പായസം |
| 2 | നരസിംഹാവതാരം<br>(സ്ക. 7 അ. 8 ശ്ലോ. 18) | തെററിപ്പൂവു് | പഞ്ചസാരപ്പായസം<br>(പാനകം) |
| 3 | കൂർമ്മാവതാരം<br>(സ്ക. 8 അ. 7 ശ്ലോ. 8)* | തെററിപ്പൂമൊട്ടു് | ത്രിമധുരം |
| 4 | വാമനാവതാരം<br>(സ്ക. 8 അ. 18 ശ്ലോ. 1) | വാടാക്കുറുഞ്ഞിപ്പൂവു് | കദളിപ്പഴം<br>(പാൽപ്പായസം) |
| 5 | മത്സ്യാവതാരം<br>(സ്ക. 8 അ. 24 ശ്ലോ. 12) | മന്ദാരപ്പൂവു് | നെയ്പ്പായസം<br>(കദളിപ്പഴം) |
| 6 | ശ്രീരാമാവതാരം<br>(സ്ക. 9 അ. 10 ശ്ലോ. 2) | മുല്ലമൊട്ടു് | പാൽപ്പായസം<br>(പഞ്ചസാരപ്പായസം) |
| 7 | പരശുരാമാവതാരം<br>(സ്ക. 9 അ. 15 ശ്ലോ. 13) | രാമത്തുളസിയില | അവൽ കുഴച്ചതു് |
| 8 | ബലഭദ്രരാമാവതാരം<br>(സ്ക. 10 അ. 2 ശ്ലോ. 15) | വെളുത്ത ശംഖുപുഷ്പം | ഇടിച്ചുപിഴിഞ്ഞ പായസം |
| 9 | ശ്രീകൃഷ്ണാവതാരം<br>(സ്ക. 10 അ. 3 ശ്ലോ. 8) | കറുത്ത ശംഖുപുഷ്പം | പാലു്, വെണ്ണ |
| 10 | കല്ക്യവതാരം<br>(സ്ക. 12 അ. 2 ശ്ലോ. 18) | നന്ത്യാർവട്ടപ്പൂവു് | തേൻ |
| | ഗോവിന്ദപട്ടാഭിഷേകം<br>(സ്ക. 10 അ. 27 ശ്ലോ. 23) | തുളസിമാല | പാലഭിഷേകം |
| | രുക്മിണീസ്വയംവരം<br>[സ്ക. 10 അ. 53(54) ശ്ലോ. 55(53)] | പുഷ്പമാല<br>കുറിക്കൂട്ടു് | പായസം<br>(മോദകാദിപലഹാരം) |
| | കുചേലോപാഖ്യാനം<br>(സ്ക. 10 അ. 81 ശ്ലോ. 10) | പനിനീർ<br>കുറിക്കൂട്ടു് | അവിൽ |

* 3–24–6 കപിലാവതാരം
8–3–30 ഹര്യാവിർഭാവം—ഗജേന്ദ്രമോക്ഷം
8–8–31 പാലാഴിമഥനം—ധന്വന്തര്യാവിർഭാവം
10–32–2 രാസക്രീഡ—ഗോപീമധ്യം ഭഗവദാവിർഭാവം. ഈ ഭാഗങ്ങളിൽ നീരാജനം പതിവുണ്ടു്.

വേദമന്ത്രാർത്ഥപരബ്രഹ്മസ്വരൂപമായ ശ്രീമദ്ഭാഗവതത്തിലെ ഒരു വാക്കെങ്കിലും അർത്ഥമറിയാതെയായാലും ചെവിയിൽ കയറിയാൽ സദ്യോസത്ഫലപ്രദമെന്നു പറയപ്പെടുന്നുണ്ട്. അപ്പോൾ അർത്ഥമറിഞ്ഞ് അതു പാരായണം ചെയ്യുകയും കേൾക്കുകയും ചെയ്യുന്നതു് എത്ര ഫലവത്തമമെന്ന് ഊഹിക്കാവുന്നതേയുള്ളു. അർത്ഥവിചാരത്തിന്റെ ആവശ്യം ശ്രീമച്ഛങ്കരാചാര്യസ്വാമികൾ ''തേനാസ്യശ്രവണാത്തദർത്ഥമനനാദ്ധ്യാനാച്ചസംകീർത്തനാത്''—ഇതു ശ്രവിക്കുക, അർത്ഥം ചിന്തിക്കുക, ധ്യാനിക്കുക, കീർത്തിക്കുക എന്നിവയാൽ—ഫലപ്രാപ്തി കൈവരുന്നു എന്നു പാഞ്ഞിരിക്കുന്നതിൽനിന്നു വ്യക്തമാകുന്നു. ആ നിലയ്ക്കു നോക്കുമ്പോൾ മൂലശ്ലോകങ്ങൾ നമ്പരിട്ട് ഇടതുവശത്തും അതേ നമ്പരിൽ തർജ്ജമ വലതുവശത്തും ചേർത്തു ചെയ്യുന്ന ഈ പ്രസിദ്ധീകരണം ജിജ്ഞാസുക്കളായ സജ്ജനങ്ങൾക്ക് ഒരനുഗ്രഹമാണെന്നുള്ളതിനു തർക്കമില്ല. പ്രായേണ അനുപദതർജ്ജമകൂടിയായ ഈ കിളിപ്പാട്ടിൽ അപൂർവ്വം വരുന്ന സംസ്കൃതപദങ്ങൾക്കും മുഖ്യവേദാന്തഘട്ടങ്ങൾക്കും ഒരു ടിപ്പണവും വിവരണവും ഉള്ളതു് അർത്ഥഗ്രഹണത്തിനുള്ള അനായാസത വർദ്ധിപ്പിക്കുന്നുമുണ്ട്. അങ്ങനെ ആസ്തികലോകം ഈ മഹാഗ്രന്ഥം ഇഹപരശ്രേയസ്സുകൾക്കു പ്രയോജനപ്പെടുത്തി പ്രചുരമായി പ്രചരിപ്പിച്ചുകാണുമാറാകട്ടെ! കരകാണാത്ത ഭാഗവതമഹിമ, പാരായണവിധി, വക്തൃശ്രോതൃവിവരണം ഇവ യഥാമതി ഇവിടെ കുത്തിക്കുറിച്ചിരിക്കുന്നതു ഭാഗവതപാരായണലോലരായ ഭക്തകോടികൾക്കു ചെറുതരത്തിലെങ്കിലും ഉപകാരകമാകുമെങ്കിൽ കൃതാർത്ഥതയ്ക്കു് അത്രയ്ക്കു വകയുണ്ട്. അതിലേക്കു സർവ്വാന്തര്യാമിയായ ശ്രീകൃഷ്ണപരമാത്മാവ് പ്രസാദിക്കട്ടെ!

# സൂചിപ്പിച്ചിരിക്കുന്ന കഥകളുടെ വിവരണവും മന്ത്രങ്ങളുടെ അർത്ഥവും മററും

പുറം 503, A വരി 40 കഥാവിവരണം = സപ്തർഷികളുടെ സത്രത്തിൽ അവരുടെ ഭാര്യയെക്കണ്ടു് അഗ്നിദേവൻ കാമസന്തപ്തനായി. അപ്പോഠം അഗ്നിയുടെ ഭാര്യയായ സ്വാഹാദേവി സപ്തർഷിമാരുടെ ഭാര്യയുടെ രൂപത്തിൽച്ചെന്നു് അഗ്നിയെ രമിപ്പിച്ചു് ശുക്രിയുടെ സ്വരൂപത്തോടുകൂടെ ഗർഭാഗ്രത്തിൽ രേതസ്സാഴക്കിപ്പോയി. ആ സ്വാഹയെ സപ്തർഷിമാരുടെ ഭാര്യയെന്ന നിലയിൽ അഗ്നി കാമിച്ചതുപോലെ ജനങ്ങഠം ശതദ്രുതിയെ കാമിച്ചുവെന്നു സാരം.

പുറം 615, B വരി 26 മന്ത്രാർത്ഥം = ഐശ്വര്യാദി ഷഡ്ഗുണപരിപൂർണ്ണനും മഹാപുരുഷനും സകല ഗുണങ്ങളേയും പ്രകാശിപ്പിക്കുന്നവനും ആക്കം തിരിച്ചറിയാൻ വയ്യാത്തവിധം അവ്യക്തനും അപരിച്ഛിന്നനുമായ ഭഗവാനു നമസ്കാരം.

പുറം 617, B വരി 8 മന്ത്രാർത്ഥം = ധർമ്മമൂർത്തിയായി വിശുദ്ധാകൃതിയായി മനോമാലിന്യം ഹരിക്കുന്ന ഭഗവാനു നമസ്കാരം.

പുറം 619, A വരി 1 മന്ത്രാർത്ഥം = സരസീരുഹാകൃതിയായി ലക്ഷ്മിക്കിരിപ്പിടമായി തേജസ്സിൻെറ തേജസ്സായി വജ്രതുല്യങ്ങളായ നഖങ്ങളും ദംഷ്ട്രകളുമുള്ള ഭഗവാനേ! കർമ്മഗ്രന്ഥി ദഹിപ്പിക്കണേ, തമോഭരം നശിപ്പിക്കണേ, അഭയം തരേണമേ.

പുറം 619, B വരി 29 മന്ത്രാർത്ഥം = ഐശ്വര്യസമ്പൂർണ്ണനും ഇന്ദ്രിയപ്രേരകനും സർവ്വഗുണവിശേഷങ്ങളോട് വീക്ഷിക്കപ്പെടാവുന്ന രൂപത്തോടുകൂടിയവനും കർമ്മജ്ഞാനേന്ദ്രിയങ്ങഠം, അന്തഃകരണം ഇവയുടെ അധിപതിയും പഞ്ചഭൂതം, പതിനൊന്നിന്ദ്രിയങ്ങഠം ഇവയിൽ അംശത്തോടുകൂടിയവനും അന്നം, അമൃതം, ബലം, സൗന്ദര്യം ഇവയുടെയും കാമദേവൻെറയും സ്വരൂപത്തോടുകൂടിയവനും ആയ അങ്ങേക്കു് മനസ്സുകൊണ്ടും ശരീരംകൊണ്ടും നമസ്കാരം.

പുറം 621, A വരി 41 മന്ത്രാർത്ഥം = ഭഗവാനും ഇന്ദ്രിയനിയന്താവും അന്തര്യാമിയും പ്രാണരൂപേണ സൂത്രാത്മാവും ഓജസ്സ്, സഹസ, ബലം ഇവയുടെ സ്വരൂപവുമായ മത്സ്യമൂർത്തിക്കു നമസ്കാരം.

പുറം 621, B വരി 23 മന്ത്രാർത്ഥം = ഐശ്വര്യപൂർണ്ണനും കൂർമ്മമൂർത്തിയും സർവ്വസത്വഗുണമാകുന്ന വിശേഷത്തോടുകൂടിയവനും കാലപരിച്ഛേദരഹിതനും സർവ്വവ്യാപിയും സർവ്വാധാരഭൂതനുമായ ഭഗവാനു നമസ്കാരം.

പുറം 623, A വരി 7 മന്ത്രാർത്ഥം = മന്ത്രങ്ങളാൽ യഥാർത്ഥമായി അറിയപ്പെടുന്നവനും യജ്ഞക്രതുസ്വരൂപനും അവയവങ്ങളിൽ മഹാദ്ധ്വരങ്ങളെ പ്രകാശിപ്പിക്കുന്നവനും കർമ്മങ്ങളുടെ പരിശുദ്ധഫലത്തെ നൽകുന്നവനും മൂന്നു യുഗത്തിലും യജ്ഞാവതാരസ്വരൂപത്തെ പ്രകാശിപ്പിക്കുന്നവനും ആയ ഭഗവാനു നമസ്കാരം.

പുറം 623, B വരി 5 മന്ത്രാർത്ഥം = അജ്ഞാനത്തെ ഹരിക്കുന്ന യശസ്സോടുകൂടിയവനും ആര്യങ്ങളായ ലക്ഷണങ്ങളും ശീലവും വ്രതവുമുള്ളവനും ചിത്തത്തെ വിഷയങ്ങളിൽനിന്നു വശീകരിച്ചും ലോകത്തെ അനുസരിച്ചുമിരിക്കുന്നവനും സദ്ഗുണങ്ങളുടെ പരമാവധിഭൂതനും ബ്രാഹ്മണഭക്തനും സൃഷ്ട്യാദി ലീലാസക്തനും മഹാപുരുഷനും മഹാത്മാവുമായ ഭഗവാനു നമസ്കാരം.

പുറം 625, A വരി 9 മന്ത്രാർത്ഥം = ഇന്ദ്രിയങ്ങളുടെ നിയന്താവും ശരീരാദികളിൽ ഞാനെന്ന ഭാവമില്ലാതേയും സർവ്വാത്മഭാവേന തന്നെ ഭജിക്കുന്ന പരമഭക്തന്മാരുടെ ശാശ്വതധനമായും ഇരിക്കുന്നവനും ഋഷിശ്രേഷ്ഠനും സാരാസാരത്തെ തിരിച്ചറിയുന്ന പരമഹംസന്മാരുടെ ഗുരുഭൂതനും ആത്മാവിൽത്തന്നെ രമിക്കുന്നവനുമായ ഭഗവാനു നമസ്കാരം.

പുറം 631, A വരി 5 മന്ത്രാർത്ഥം = അല്ലയോ വഹ്നേ! അങ്ങുന്നു പരബ്രഹ്മത്തിൻെറ പ്രത്യക്ഷസ്വരൂപനായ ഹവ്യവാഹനനാണല്ലോ. പരമപുരുഷൻെറ അംശഭൂതന്മാരായ ദേവന്മാരുടെ പേരുപറഞ്ഞു ഞങ്ങഠം അങ്ങയിൽ സമർപ്പിക്കുന്ന ഹവ്യത്തെക്കൊണ്ടു സാക്ഷാൽ പരമപുരുഷനെ തൃപ്തിപ്പെടുത്തിയാലും. അംഗങ്ങളുടെ പേരുപറഞ്ഞു ഞങ്ങഠം അങ്ങയിൽ ഹോമിക്കുന്ന ദ്രവ്യങ്ങളെ അംഗിയായ പരബ്രഹ്മത്തിനായി അങ്ങുന്നു സമർപ്പിച്ചാലും.

പുറം 631, B വരി 1 മന്ത്രാർത്ഥം = അല്ലയോ ജലങ്ങളേ! നിങ്ങളുടെ ഉല്പത്തിസ്ഥാനമായ പുരുഷനിൽനിന്നുതന്നെ നിങ്ങഠംക്കു വീര്യം ലഭിച്ചിരിക്കുന്നതിനാൽ നിങ്ങളുടെ സ്വരൂപത്താൽത്തന്നെ മൂന്നു ലോകത്തിൽ വസിക്കുന്നവരേയും സകല പാപങ്ങളും തീർത്തു പരിശുദ്ധരാക്കേണമേ.

പുറം 631, B വരി 43 മന്ത്രാർത്ഥം = യാതൊരുവൻ ചരാചരങ്ങളുടെ ഉള്ളിൽ പ്രവേശിച്ചു പ്രാണാദിവൃത്തികഠംകൊണ്ടു സകല ഭൂതങ്ങളേയും നിലനിർത്തുകയും പോഷിപ്പിക്കയും ചെയ്യുന്നുവോ അവൻെറ അധീനത്തിലാണു സകല ലോകവുമെന്നതു സ്പഷ്ടമാകുന്നു. അന്തര്യാമിയും പ്രത്യക്ഷനുമായിരിക്കുന്ന ആ ഈശ്വരൻ ഞങ്ങളെ രക്ഷിക്കട്ടെ.

പുറം 633, A വരി 35 മന്ത്രാർത്ഥം = വേദത്തിൽ വിധിക്കപ്പെട്ടിരിക്കുന്ന ഉത്കൃഷ്ടകർമ്മങ്ങളുടെ പരമഫലത്തിൻെറ സ്വരൂപം യാതൊരുവനോ യാതൊരുവനെ പ്രാപിക്കുന്നവർ ബ്രഹ്മത്തോടു് ഐക്യം പ്രാപിക്കു

ന്നവോ സൃഷ്ടിക്കായി മൂർത്തിഭേദം സ്വീകരിച്ചിരിക്കുന്നെങ്കിലും ബ്രഹ്മത്തിൽനിന്നു യാതൊരുവൻ വേർപെട്ടവനല്ലയോ ജനങ്ങൾ അർച്ചിക്കുന്ന ആ ഭഗവാനു നമസ്കാരം.

പുറം 647, B വരി 45 കഥാസാരം = പണികൾ എന്നു പറയപ്പെടുന്ന അസുരന്മാർ അപഹരിച്ച ഗോവിനെ അന്വേഷിപ്പാൻ ഇന്ദ്രൻ ദേവശുനിയായ സരമയെ അയച്ചു. ഇന്ദ്രനോട് സന്ധി ഇച്ഛിച്ച പണികൾ നിന്റെ ആഗ്രഹമെന്താണെന്നു സരമയോടു ചോദിച്ചു. സരമ സന്ധിയാഗ്രഹിച്ചില്ല. ''ഹതോ ഇന്ദ്രേണ പണയഃശയധ്വം'' (പണികളായ നിങ്ങൾ ഇന്ദ്രനാൽ ഹതരായി ശയിച്ചുകൊൾവിൻ) എന്നു മാത്രം പറഞ്ഞു. അതുകേട്ടു പണികൾ ഭയപ്പെട്ടു എന്നുള്ള വൈദികകഥ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

പുറം 731, A വരി 35 മന്ത്രാർത്ഥം = ബ്രഹ്മാദ്യരേയും നിയന്ത്രിക്കുന്ന പരമാത്മാവേ! ഷൾഗുണപരിപൂർണ്ണനും ലോകങ്ങളെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നതിൽ മതിയായ അനുഭാവത്തോടുകൂടിയവനും ലക്ഷ്മീകാന്തനും ഭക്തപ്രധാനരാൽ സേവിക്കപ്പെടുന്ന ചരണാരവിന്ദത്തോടുകൂടിയവനും മഹാപുരുഷനുമായ അങ്ങേക്കു നമസ്കാരം.

പുറം 747, B വരി 36 മന്ത്രാർത്ഥം = ഐശ്വര്യാദി ഗുണസമ്പൂർണ്ണനും പുരുഷോത്തമനും മഹാനുഭാവനും മഹാവിഭൂതിസ്വരൂപിണിയായ ശ്രീദേവിയുടെ ഭർത്താവുമായ നിന്തിരുവടിക്കും അങ്ങയുടെ പാർഷദന്മാരായ വിഷ്വക്സേനാദികൾക്കും പൂജയെ സമർപ്പിക്കുന്നേൻ എന്നു പൂജാമന്ത്രാർത്ഥം.

പുറം 749, A വരി 9 മന്ത്രാർത്ഥം = ഭഗവാനും മഹാപുരുഷനും മഹാവിഭൂതിപതിയുമായ അങ്ങേക്കു സമർപ്പിക്കുന്നേൻ എന്ന്.

പുറം 769, A വരി 43 മന്ത്രാർത്ഥം = ഏതൊരുവന്റെ അനുഗ്രഹം സിദ്ധിച്ചാൽ സംസാരഭീതിയില്ലയോ, വിഷയബന്ധത്തോടുകൂടാത്തതായ അനുഭവജ്ഞാനവും പരമാനന്ദവുമാകുന്ന സ്വരൂപത്തോടുകൂടിയും സർവ്വാഭീഷ്ടങ്ങളേയും നൽകുന്ന പരമോദാരനായും ഐശ്വര്യസ്വരൂപനായും സർവ്വത്ര പരിപൂർണ്ണനായുമിരിക്കുന്ന അങ്ങേക്കു നമസ്കാരം.

പുറം 851, A വരി 29 ശാപകഥ = ഭഗവാൻ ദിവ്യമായ ഒരു പൂമാല ദുർവ്വാസസ്സിനു നൽകി. മഹർഷി അതു ദേവേന്ദ്രനു കൊടുത്തു. ഇന്ദ്രൻ ആ ഭഗവത്പ്രസാദത്തെ ആദരിക്കാതെ ഐരാവതത്തിന്റെ മസ്തകത്തിൽ വച്ചു. മത്തനായ ഐരാവതം അതു കാൽകൊണ്ടു ചവുട്ടിത്തേച്ചു. അപ്പോൾ മുനി ദേവേന്ദ്രനെ ശപിച്ചു.

പുറം 897, B വരി 20 മന്ത്രാർത്ഥം = ഹേ ഭൂമീദേവീ പ്രാണികൾക്കു വസിപ്പാൻ സ്ഥാനമുണ്ടാക്കിക്കൊടുപ്പാനാഗ്രഹിച്ച് ആദിവരാഹമൂർത്തി അങ്ങയെ രസാതലത്തിൽനിന്നുദ്ധരിച്ചിരിക്കുന്നു. നിന്തിരുവടിക്കു നമസ്കാരം. എന്റെ പാപത്തെ നിശ്ശേഷം നശിപ്പിക്കേണമേ.

പുറം 1645, B വരി 34 ശബ്ദബ്രഹ്മ(വേദ)ത്തെപ്പററി ഒരു ലഘുവിവരണം: വേദം വെറും ശബ്ദരൂപമാകയാൽ വേദത്തെ ശബ്ദമെന്നും ബ്രഹ്മമെന്നും ശബ്ദബ്രഹ്മമെന്നും പറയുന്നു. ശബ്ദം സ്ഥൂലവും സൂക്ഷ്മവുമെന്നു രണ്ടുവിധം. അതിനാൽ ശബ്ദത്തിന്റെ സ്വരൂപം ധരിക്കാൻ പ്രയാസം. ആദ്യം ശബ്ദം പ്രാണസ്വരൂപമായി ഭവിച്ചു. അതിനു പരാ എന്നു പേർ. പിന്നീടു മനോരൂപമായി. അപ്പോൾ പശ്യന്തി എന്നു പേരായി. പിന്നീടു വാഗിന്ദ്രിയപ്രധാനമായി വാക്കിനെ പ്രകാശിപ്പിക്കുന്ന സ്ഥിതിയിലെത്തി ഇന്ദ്രിയമായി ഭവിച്ചു. ആ ശബ്ദത്തിനു മധ്യമ എന്നു പേർ. ശബ്ദം വാഗിന്ദ്രിയത്തിൽക്കൂടി പുറത്തേക്കു വരുമ്പോഴേ ശ്രോത്രവിഷയമാകുന്നുള്ളു. അപ്പോളതിന് വൈഖരി എന്നു പേർ. ഒരു ശരീരത്തിൽ പ്രാണനിരിക്കുന്ന അനുഭവം ഏവർക്കുമുണ്ടല്ലോ. സർവ്വദേഹത്തിലുമുള്ള പ്രാണനൊട്ടാകെ സമഷ്ടിപ്രാണനെന്നു പറയും. ഈ പ്രാണൻ അപരിച്ഛേദ്യനാകയാൽ അവനെ അനന്തപാരൻ എന്നു പറയുന്നു. അതുകൊണ്ട് ശബ്ദബ്രഹ്മത്തെ അനന്തപാരമെന്നും അറിയാൻ പ്രയാസമുള്ളതാകയാൽ സമുദ്രം പോലെ അഗാധമെന്നും പറയുന്നു.

പുറം 1649, B വരി 10 നവശക്തിയെപ്പററിയുള്ള വിവരണം. നവശക്തികൾ = വിമല, ഉത്കർഷിണി, ജ്ഞാനം, ക്രിയ, യോഗം, പ്രഹ്വീ, സത്യ, ഈശാന, അനുഗ്രഹം എന്ന ഒൻപതും. പീഠത്തിന്റെ കിഴക്കുഭാഗത്ത് അഗ്നികോൺ മുതൽ നാലുകോണുകളിൽ ധർമ്മാദി (ധർമ്മജ്ഞാനവൈരാഗ്യൈശ്വര്യങ്ങൾ) നാലിനേയും സ്ഥാപിച്ചശേഷം നടുവിൽ വിമലാദി നവശക്തികളെ പീഠത്തിൽ സ്ഥാപിക്കണം. ഇങ്ങനെ ഗുരൂപദേശമനുസരിച്ച് ആസനം കല്പിച്ചശേഷം അതിന്റെ നടുവിൽ എട്ടിതളുള്ള പത്മത്തെ കല്പിക്കണം. അതിന്റെ മദ്ധ്യത്തിൽ എന്നെയും (ഭഗവാനെ) കല്പിച്ച് ഉപചാരം സമർപ്പിക്കണം.

# ടിപ്പണം

| പേജ് | വരി A | B | |
|---|---|---|---|
| 95 | 1 | — | ഓങ്കാരം = പരബ്രഹ്മവാചകം |
| 95 | 20 | — | വല്മീകം = പുററ് |
| 97 | 3 | — | അനാദ്യ....മുറസ്സ് = ഉപാദാനകാരണവും നിമിത്തകാരണവുമാകുന്ന ഹേതുക്കളാൽ |
| 99 | — | 31 | ജയം = വിജയം, ഗ്രന്ഥമെന്നും |
| 101 | 21 | — | നിഗദിക്ക = പറയുക |
| 103 | 26 | — | മഹത്തത്ത്വാദി = മഹദഹം തത്ത്വങ്ങളാൽ ഉണ്ടായ പഞ്ചതന്മാത്രകൾ, കർമ്മേന്ദ്രിയങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, മനസ്സ് ഇങ്ങനെ 16 |
| 107 | 26 | — | നടചര്യ = നടൻെറ വേഷംമാററം |
| 109 | — | 15 | വൈദികേ....പാരംഗതൻ = വേദങ്ങളൊഴിച്ചുള്ള പുരാണസമുദ്രങ്ങളുടെ കര കണ്ടവൻ |
| 109 | — | 32 | പരാവരജ്ഞൻ = ഭൂതഭാവിജ്ഞാനി |
| 111 | 26 | — | ബ്രഹ്മവർച്ചസ്യൻ = വേദാഭ്യാസം മുതലായവയാൽ ശോഭിക്കുന്നവൻ |
| 121 | 33 | — | ഭവസിന്ധുപ്ലവം = സംസാരസമുദ്രം കടത്തുന്ന തോണി |
| 123 | — | 23 | സ്ഥാണുഭീതി = ശിവനിലുള്ള ഭയം |
| 125 | 9 | — | പ്രകൃതിവിഭിന്നൻ = മായയെ വിട്ടു നിൽക്കുന്നവൻ |
| 125 | 37 | — | ദഹ്യ....സഞ്ചയം = ദഹിച്ചുകൊണ്ടിരിക്കുന്ന ജനസമൂഹം |
| 127 | 34 | — | ദ്രുപദാ....വാക്യാമൃതം = പാഞ്ചാലിയുടെ മുഖത്തുനിന്നുതിർന്ന വാക്കാകുന്ന അമൃതം |
| 127 | — | 16 | ജന്യ...മുത്തായിടും = രണശൂരന്മാരുടെ മൗലിഭൂഷണം |
| 127 | — | 21 | ശിബിരം = പടക്കുടിൽ |
| 131 | 22 | — | അകിഞ്ചനൻ = ത്യാഗി, ദരിദ്രൻ |
| 133 | 17 | — | ജിഷ്ണുപ്രിയൻ = അർജ്ജുനസഖാവ് |
| 133 | 38 | — | അജാതാരി = ശത്രുവില്ലാത്തവൻ |
| 137 | 18 | — | തത്ത്വ....പുംഗവൻ = തത്ത്വജ്ഞാനികളിൽ ശ്രേഷ്ഠൻ |
| 137 | — | 24 | സ്വാന്തമാം പ്രതിജ്ഞ = യുദ്ധാരംഭത്തിൽ ആയുധമെടുക്കാതെയുള്ള സഹായം പാണ്ഡവർക്ക് ഭഗവാൻ വാഗ്ദാനംചെയ്തിരുന്നത് |
| 141 | 18 | — | സർവ്വർത്തുഫലങ്ങൾ = എല്ലാ ഋതുക്കളിലും ഫലങ്ങളുള്ളവ |
| 143 | — | 9 | ഉരരീകരിക്ക = സ്വീകരിക്ക |
| 147 | 13 | — | അക്ഷതം = അരി, മലര് മുതലായത് |
| 149 | 4 | — | ആസനാശയങ്ങൾ = ആസനങ്ങളും അന്തഃകരണങ്ങളും (ഭർത്താവു ദൂരസ്ഥലത്തു പോകുമ്പോൾ സ്ത്രീകൾ വ്രതധാരിണികളായിരിക്കണമെന്നും ശാസ്ത്രപ്രകാരമുള്ള വ്രതം വിട്ടെഴുന്നേററു എന്നു സാരം) |
| 151 | 23 | — | അമേയൻ = പരിച്ഛേദിക്കാൻ കഴിയാത്ത രൂപത്തോടുകൂടിയവൻ |
| 153 | 27 | — | കരദണ്ഡങ്ങൾ = രാജഭോഗവും പിഴയും |
| 155 | — | 1 | അപ്രതിരോധ്യൻ = തടുക്കാനാകാത്തവൻ |
| 155 | — | 41 | ന്യസ്തദണ്ഡൻ = ദണ്ഡനയമുപേക്ഷിച്ചവൻ |
| 157 | 40 | — | കർണ്ണധാരൻ = നാവികൻ |
| 159 | 10 | — | ഏഷണാത്രയം = അർത്ഥം, പുത്രൻ, ഭാര്യ ഇവ മൂന്നും |
| 159 | 27 | — | അന്തരായം = വിഘ്നം |
| 161 | 22 | — | കാകോലൂകങ്ങൾ = കാകനും കൂമനും |
| 161 | 38 | — | നദം = ചെറുപുഴ |
| 165 | 39 | — | ഉപായനം = കാഴ്ചദ്രവ്യം |
| 165 | — | 14 | ത്രൈലോക്യഭൂതോദരം = മൂപ്പാരിലുമുള്ള സർവ്വഭൂതരാശിയുടേയും വയർ |
| 167 | 13 | — | നാരാചൗഘം = അമ്പുകളുടെ കൂട്ടം |
| 171 | — | 6 | ചലായുസ്സുകൾ = ആയുസ്സിൽ സ്ഥിരതയില്ലാത്തവർ |
| 173 | 3 | — | ദ്രവ്യചയ....പൂജ = സാധനസമൂഹത്തിൻെറ രൂപത്തിലുള്ള പൂജ |
| 173 | 26 | — | വിഷ്ണുരാതൻ = വിഷ്ണു രക്ഷിച്ചവൻ |
| 173 | — | 29 | സുരാ .. സൗഭാഗ്യം = ദേവന്മാരും പുകഴ്ത്തുന്ന തുല്യമില്ലാത്ത അഴക് |
| 175 | 9 | — | ദണ്ഡ്യ .. ശക്തി = ശിക്ഷിക്കേണ്ടവരെ ശിക്ഷിക്കാനുള്ള തടവററ ശക്തി |
| 175 | — | 7 | ഭാമാദി....സ്ഥൈര്യ = ഭാമ തുടങ്ങിയ മധുവംശത്തിലെ സ്ത്രീകളുടെ മനഃസ്ഥൈര്യം |
| 175 | — | 27 | ശൂദ്രപാ....ഹതാർത്ത = ശൂദ്രൻെറ പാദംകൊണ്ടുള്ള തൊഴിയാൽ ദുഃഖിക്കുന്നവൾ |
| 177 | — | 1 | ധർമ്മാദ്ധ്വാവ് = ധർമ്മമാർഗ്ഗം |
| 179 | 26 | — | ലോഭാനൃതങ്ങൾ = ലോഭവും കള്ളം പറച്ചിലും |
| 179 | 26 | — | ചൗര്യം = കളവ് |
| 181 | — | 19 | ഭഗവത്....മദ്ധ്വാസവം = ഭഗവാൻെറ പാദാബ്ജങ്ങളിലെ മധുവാകുന്ന ആസവം |
| 181 | — | 21 | സ്വർഗ്ഗ....സൗഖ്യം = സ്വർഗ്ഗസുഖവും മോക്ഷസുഖവും |
| 181 | — | 27 | അവ്യ....സീമ = അനന്തമായ കല്യാണഗുണങ്ങളുടെ അതിർത്തി |
| 181 | — | 31 | മഹിതോദാരം = ശ്രേഷ്ഠവും അഭീഷ്ടപ്രദവുമായത് |
| 183 | 2 | — | കിൽബിഷം = പാപം |
| 183 | — | 13 | രുരുചർമ്മ....വാസസ്സ് = രുരുവെന്ന മൃഗത്തിൻെറ ഉണങ്ങിയ തോൽ വസ്ത്രമായി ധരിച്ചവൻ |

| പേജ് | വരി A | വരി B | |
|---|---|---|---|
| 187 | 1 | — | പുത്ര....തപ്തൻ=പുത്രൻ ചെയ്ത പാപകർമ്മത്തിൽ ദുഃഖിക്കുന്നവൻ |
| 187 | — | 1 | ഉത്ക്ഷോഭിതബ്രഹ്മവംശം = അധികം ക്ഷോഭിച്ച ബ്രാഹ്മണകുലം |
| 187 | — | 1 | ആശുശുക്ഷണി = അഗ്നി |
| 187 | — | 11 | മന്ദാകിനി = ഗംഗ |
| 189 | 12 | — | സുഖാസനാസീനൻ=സുഖമായ ആസനത്തിലിരിക്കുന്നവൻ |
| 191 | 21 | — | അഭി....വരേണ്യർ = ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണശ്രേഷ്ഠന്മാർ |
| 195 | 9 | — | നിർഗ്ഗുണബ്രഹ്മനിഷ്ഠം = ഗുണബന്ധമില്ലാത്ത ബ്രഹ്മത്തിലുറപ്പിച്ചത് |
| 195 | 42 | — | ബ്രഹ്മബീജം = ഓങ്കാരം |
| 195 | — | 35 | ആവരണങ്ങൾ = പഞ്ചഭൂതവും മഹത്തത്ത്വവും അഹംതത്ത്വവും |
| 197 | 7 | — | ശീർഷസഹസ്രൻ = ആയിരം തലയുള്ളവൻ |
| 199 | 11 | — | വൈതരണി = ഒരു നരകം |
| 199 | — | 28 | ഉദാനൻ = ദശപ്രാണന്മാരിൽ ഒന്ന് |
| 201 | 7 | — | മൗകുന്ദം = മുകുന്ദനെസ്സംബന്ധിച്ചത് |
| 201 | 12 | — | കല്പകാലായുസ്കരം=കല്പകാലംവരെ ആയുസ്സുള്ളവർ |
| 201 | — | 3 | വിരഹിതോപാധി = ഉപാധിരഹിതനായിട്ട് |
| 201 | — | 9 | സദ്യോമുക്തി = പെട്ടെന്നുള്ള മോക്ഷം |
| 205 | — | 29 | തുല്യാധികാ....ഭൂതി = തുല്യമായും അധികമായും പറയാനില്ലാത്ത ഐശ്വര്യം |
| 207 | 5 | — | ഹൂണന്മാർ = വെള്ളക്കാർ |
| 207 | 6 | — | ഖസർ ആന്ധ്രർ കങ്കന്മാർ = ഖസം ആന്ധ്രകങ്കം ഈ ദേശങ്ങളിൽ വസിക്കുന്നവർ–കിരാതൻ, പുളിന്ദൻ, പുല്ക്കസൻ, കാണി ഇതെല്ലാം കാട്ടാളജാതിയുടെ പിരിവുകളാകുന്നു |
| 207 | 6 | — | യവനന്മാർ = ജോനകന്മാർ |
| 207 | 33 | — | ഗുണങ്ങൾ 16 = ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, മനസ്സ് ഇവ ചേർന്നത് |
| 207 | — | 12 | കരാമലകം = ഉള്ളംകൈയിലിരിക്കുന്ന നെല്ലിക്കാ |
| 209 | 9 | — | വികത്ഥനം = ആത്മപ്രശംസ |
| 209 | 18 | — | കൂടസ്ഥൻ=സർവ്വവ്യാപി, പരബ്രഹ്മം |
| 209 | — | 20 | പ്രഭഞ്ജനൻ = വായു |
| 209 | — | 45 | സമഷ്ടി = സമൂഹം |
| 209 | — | 46 | വ്യഷ്ടി = വ്യക്തി |
| 211 | — | 24 | ഉപസ്ഥം= സ്ത്രീയോനി (പുരുഷയോനിക്കും പറയും) |
| 213 | 3 | — | സരീസൃപം = ഇഴജന്തു |
| 213 | 21 | — | മൃതിധർമ്മ...തിക്രാന്തൻ = മരണധർമ്മകർമ്മത്തെ അതിക്രമിച്ചവൻ |
| 213 | 35 | — | ത്രിലോകോദരസ്ഥം = ലോകത്രയത്തിനുള്ളിലുള്ളത് |
| 215 | 19 | — | സ്വസ്വരൂപം = അവനവന്റെ ബുദ്ധിക്കൊത്ത് |
| 217 | — | 29 | സാമജനാഥൻ = ഗജശ്രേഷ്ഠൻ |
| 219 | — | 13 | അർക്കജ = കാളിന്ദി |
| 221 | — | 40 | സകാരക....ളൊത്തിണങ്ങും =കർത്താവ്, കർമ്മം, കരണം എന്നിവ ചേർന്നത് |
| 223 | — | 46 | ആയുർമ്മാനം = ആയുസ്സിൻെറ അളവ് |
| 225 | 12 | — | ഭൂമിട്ട....ദ്വീപങ്ങൾ = പർവ്വതം, നദി, നക്ഷത്രം, സമുദ്രം, ദ്വീപം എന്നിവ |
| 225 | 37 | — | ഇഷ്ടാ....കർമ്മങ്ങൾ = വൈദികന്മാരുടെ ഇഷ്ടാകർമ്മവും സ്മാർത്തന്മാരുടെ പൂർത്തകർമ്മവും |
| 225 | — | 31 | സുപ്തൻ = ഉറങ്ങുന്നവൻ |
| 227 | 29 | — | പഞ്ചക്ലേശം = അവിദ്യ, അസ്മിത (അഹങ്കാരം), രാഗം, ദ്വേഷം, അഭിനിവേശം എന്നിവ |
| 227 | — | 28 | നാലുതത്ത്വം = പ്രകൃതി, പുരുഷൻ, മഹത്തത്ത്വം, അഹംതത്ത്വമെന്നിവ |
| 229 | 3 | — | വേദഗർഭൻ = വേദങ്ങൾ ഉള്ളിൽ പ്രകാശിക്കുന്നവൻ |
| 229 | — | 28 | അന്വയം = കാര്യങ്ങളായ ശരീരാദികളിൽ കാരണത്വേന അനുവർത്തിക്കുന്നത് |
| 229 | — | 28 | വ്യതിരേകം = കാരണാവസ്ഥയിൽ ശരീരങ്ങളോട് ചേരാതിരിക്കുന്നത് |
| 229 | — | 32 | കല്പവികല്പങ്ങൾ = മഹാകല്പവും അവാന്തരകല്പങ്ങളും |
| 233 | — | 1 | ശിശ്നം = പുരുഷലിംഗം |
| 235 | 22 | — | ഉദ്ഭിജ്ജം = മുളച്ചുണ്ടാകുന്നത് |
| 235 | — | 7 | ഭഗവത്തമൻ = ഭഗവൽപദത്തിന് ഏററവുമർഹൻ |
| 235 | — | 15 | സവികല്പ ...കല്പം = അവാന്തരകല്പത്തോടുകൂടിയ ബ്രഹ്മകല്പം |
| 237 | — | 9 | ഭീമപന്നഗം = ഭീമനാകുന്ന സർപ്പം |
| 237 | — | 12 | ജിതാഖില....നിർജ്ജരൻ = എല്ലാ രാജാക്കന്മാരെയും ദേവന്മാരെയും ജയിച്ചവൻ |
| 239 | 34 | — | ആയതനം = ദേവാലയം, യജ്ഞസ്ഥലം ˎ |
| 239 | — | 23 | പ്രാക്തനജന്മം = പൂർവ്വജന്മം |
| 239 | — | 41 | അന്തഃകരണം....വിഭാഗം = ചിത്തം, അഹങ്കാരം, ബുദ്ധി, മനസ്സ് ഇവ നാലും ചേർന്നത് അന്തഃകരണം. അതിൻെറ ചതുർത്ഥവിഭാഗം മനസ്സ് |
| 243 | — | 43 | പക്ഷീശ്വരാംസം=ഗരുഡന്റെ തോറം |
| 245 | — | 39 | തോഷലജ്ജാ....കടാക്ഷങ്ങൾ = തോഷവും ലജ്ജയും പ്രേമവും ചേർന്ന കടാക്ഷങ്ങൾ |
| 249 | 34 | — | പുഷ്ടസ....തതഗ്രീവൻ = വർദ്ധിച്ച സന്തോഷത്താൽ കുനിഞ്ഞ ശിരസ്സോടുകൂടിയവൻ |

| പേജ് | വരി A | വരി B | |
|---|---|---|---|
| 259 | 3 | — | ഏകം, ദശം, ത്രയം=ചൈതന്യത്തെ ഏകമായിട്ടും ക്രിയാശക്തിയെ പ്രാണാദികളഞ്ചും അവയുടെ വ്യാപാരങ്ങളഞ്ചും ഇങ്ങനെ പത്തായിട്ടും ആത്മശക്തിയെ ആദ്ധ്യാത്മികം, ആദിഭൗതികം, ആദിദൈവികം ഇങ്ങനെ മൂന്നായിട്ടും പ്രകാശിപ്പിച്ചു |
| 259 | 45 | — | കണ്ഡൂയനം = ചൊറിച്ചിൽ |
| 259 | — | 28 | നാന്മുഖൻ ബുദ്ധിയിൽ വസിച്ചതായി 23-ാംപദ്യത്തിൽ വിവരിച്ചശേഷം ചിത്തത്തിൽ വസിച്ചതായിപ്പറഞ്ഞതു് ബുദ്ധിയും ചിത്തവും അഭേദമായി കല്പിച്ചിട്ടാണു് |
| 267 | 12 | — | വ്രതി = വ്രതമനുഷ്ഠിക്കുന്നവൻ |
| 269 | — | 7 | വേദ... ശ്രീ = വേദങ്ങളാകുന്ന വണ്ടുകളുടെ ശോഭ |
| 269 | — | 35 | ബോധാ....വിഹീന = ജ്ഞാനമാകുന്ന അമൃതത്തിൻെറ പ്രവാഹത്താൽ മായകൊണ്ടുള്ള തമോബാധയില്ലാത്തതു് |
| 271 | 11 | — | ചിദാനന്ദരൂപം = ജ്ഞാനാനന്ദസ്വരൂപം |
| 271 | 31 | — | ദൈവാഹതൻ = ദൈവത്താൽ ഹനിക്കപ്പെട്ടവൻ |
| 277 | — | 15 | ആവരണം = മറവു് |
| 279 | 17 | — | ശൗരം = വിചിത്രവർണ്ണവും ഒററക്കുളമ്പുള്ളതുമായ ഒരുജാതി മാൻ |
| 279 | 18 | — | അശ്വതരം = കോവർകഴുത |
| 279 | 18 | — | ശരഭം = എട്ടടിമാൻ |
| 279 | 21 | — | ശല്യകം = മുള്ളൻപന്നി |
| 279 | 22 | — | പഞ്ചാനനൻ = സിംഹം |
| 279 | 22 | — | ഗോധ = ഉടുമ്പു് |
| 279 | 26 | — | കങ്കം = പെരുംപരുന്തു് |
| 279 | 26 | — | ഭല്ലൂകം = ഉപദ്രവിക്കുന്ന ഒരുതരം പക്ഷി |
| 279 | — | 27 | 11—ാം അദ്ധ്യായം 3-ാംപദ്യസാരം = വ്യക്തനല്ലാത്ത കാലമാകുന്ന ഈശ്വരൻെറ, പരമാണുവിൽ വ്യാപിക്കുന്ന രൂപത്തെ സൂക്ഷ്മമെന്നും സ്ഥൂലപ്രപഞ്ചത്തിൽ വ്യാപിക്കുന്ന രൂപത്തെ സ്ഥൂലമെന്നും പറയുന്നു. കാലാംശത്തെ ഭഗവാൻ വേഗം കടന്നുപോകുന്നു എന്നു സാരം |
| 281 | — | 21 | യുഗമാനം = യുഗത്തിൻെറ അളവു് |
| 283 | 2 | — | തദ്ബഹിർഭൂതം=ത്രൈലോക്യത്തിനു വെളിക്കുള്ളതു് |
| 283 | — | 27 | ദ്വിപരാർദ്ധാന്തം = രണ്ടു പരാർദ്ധത്തിൻെറയും അവസാനം |
| 287 | — | 21 | ചാതുർഹോത്രം = ഹോതാവു്, ഉദ്ഗാതാവു്, അദ്ധ്വര്യു, ബ്രഹ്മാവു് എന്നു പേരുള്ള നാലു തരക്കാർ നടത്തുന്ന കർമ്മം |
| 287 | — | 33 | പ്രാഗ്ദക്ഷി.... പശ്ചിമോത്തരാസ്യങ്ങളാം = കിഴക്കും തെക്കും പടിഞ്ഞാറും വടക്കുമുള്ള മുഖങ്ങളിൽനിന്നു ക്രമത്തിൽ |
| 289 | 25 | — | ആന്വീക്ഷികി = ആത്മജ്ഞാനത്തെ പ്രതിപാദിക്കുന്ന ശാസ്ത്രം |
| 289 | 25 | — | വാർത്ത = ഉപജീവനത്തിനു കൃഷി തുടങ്ങിയ വ്യാപാരങ്ങളെ വിവരിക്കുന്നതു് |
| 289 | 26 | — | ദണ്ഡനീതി = പ്രജാപരിപാലനക്രമത്തെ വിവരിക്കുന്നതു് |
| 289 | 28 | — | വ്യാഹൃതി = വേദങ്ങളിൽനിന്നു പ്രജാപതി തിരഞ്ഞെടുത്ത ഭൂഃ ഭുവഃ സ്വഃ എന്ന മൂന്നു വാക്കുകൾ |
| 289 | — | 19 | യുക്തകൃതൻ = യുക്തമായതു ചെയ്യുന്നവൻ |
| 293 | — | 24 | സംദീപിത.... മന്യു = ജ്വലിക്കുന്ന കടുത്ത ക്രോധം |
| 293 | — | 28 | തദ്രക്തപങ്കം = അവൻെറ ചോരയാകുന്ന ചെളി |
| 295 | 7 | — | ജൂഹു = ഒരുതരം ഹോമപാത്രം |
| 295 | 8 | — | സ്രുവം = സ്വർണ്ണം, ചെമ്പു്, ചമത ഇവയിൽ ഒന്നുകൊണ്ടു തീർത്ത തവി |
| 295 | 9 | — | ഇഡ = ഹവിസ്സ് ഭക്ഷിക്കാനുള്ള പാത്രം |
| 295 | 11 | — | ഗ്രഹപാത്രം = ദേവന്മാരുടെ ഭാഗം വയ്ക്കാനുള്ള പാത്രം |
| 295 | 12 | — | പ്രാശിത്രം = ബ്രഹ്മാവിൻെറ ഭാഗം വയ്ക്കാനുള്ളതു് |
| 295 | 13 | — | ചർവണം = ചവയ്ക്കുക എന്നതു് |
| 295 | 15 | — | ദീക്ഷ = ഓരോ അവസരത്തിലുമുള്ള ഭഗവദവതാരം |
| 295 | 15 | — | ഉപസത്തു = മൂന്നു വിധത്തിലുള്ള യാഗം |
| 295 | 17 | — | പ്രായണീയം = ദീക്ഷകഴിഞ്ഞാലുടനെയുള്ള യാഗം |
| 295 | 17 | — | ഉദയനീയം = അവസാനം നടത്തുന്ന യാഗം |
| 295 | 18 | — | പ്രവർഗ്യം = മഹാവീരമെന്ന കർമ്മം |
| 295 | 19 | — | സഭ്യാഗ്നി = ഹോമത്തിനുപയോഗിക്കുന്ന അഗ്നി |
| 295 | 19 | — | അവസഥ്യാഗ്നി = ഉപാസനയ്ക്കുള്ള അഗ്നി |
| 295 | 23 | — | സപ്തധാതുക്കൾ = അഗ്നിഷ്ടോമം, അത്യഗ്നിഷ്ടോമം, ഉക്ഥം, ഷോഡശി, വാജപേയം, അതിരാത്രം, ആപ്തോര്യാമം എന്നിവ ഏഴും |
| 297 | 18 | — | മൃത്യുമൂർദ്ധാവു് = മരണത്തിൻെറ തല |
| 297 | — | 11 | ദുഃഖിതയാച്ഞ = ദീനന്മാരുടെ യാചന |
| 301 | — | 34 | അജ്ഞാതയോനി=അറിയപ്പെടാത്ത ഉല്പത്തിസ്ഥാനത്തോടുകൂടിയവൻ |
| 303 | — | 11 | കുരുംബ = തുമ്പ |
| 303 | — | 12 | പുന്നാഗം = പുന്ന |
| 303 | — | 13 | അർണ്ണം = തേക്കുമരം |

| പേജ് | വരി A | വരി B | |
|---|---|---|---|
| 313 | — | 13 | ദുരപത്യശങ്കാകുല = തന്റെ ഈ ദുഃസന്താനം ലോകരെ ഉപദ്രവിക്കുമെന്നുള്ള ശങ്കയാൽ ദുഃഖിക്കുന്നവൾ |
| 313 | — | 35 | ശുഷ്കപദ്മോൽക്കരം = ഉണങ്ങിയ താമരകളുടെ കൂട്ടം |
| 313 | — | 41 | ശിവാവർഗ്ഗം = പെൺകുറുനരിയുടെ വർഗ്ഗം |
| 315 | 5 | — | ഖരം = കഴുത |
| 319 | — | 23 | അക്ഷജൻ = മൂക്കിൽനിന്നു ജനിച്ചവൻ |
| 331 | — | 17 | യമങ്ങൾ = അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം ഇവ |
| 331 | — | 17 | നിയമങ്ങൾ = ശൗചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം |
| 331 | — | 34 | പ്രേയാൻ = ഭർത്താവ് |
| 333 | — | 7 | കാരണ്ഡവം = കുളക്കോഴി |
| 333 | — | 9 | ഗവയം = പശുവിന്റെ ആകൃതിയിലുള്ള ഒരു മൃഗം |
| 335 | 41 | — | അന്യോന്യാവനം = തമ്മിൽത്തമ്മിലുള്ള രക്ഷ |
| 343 | — | 3 | ഫുല്ലകുമുദാഢ്യ = വികസിച്ച ആമ്പൽപ്പൂക്കളോടുകൂടിയവൻ |
| 351 | — | 10 | ഈശരതം = ഈശ്വരനിൽ രമിക്കുന്നതു് |
| 355 | — | 5 | ഭോക്തൃഭാവം = സുഖദുഃഖങ്ങളെ അനുഭവിക്കുന്ന അവസ്ഥ |
| 361 | — | 35 | വിഷയൈഷി = വിഷയങ്ങളിൽ ആസക്തൻ |
| 363 | 19 | — | ബുദ്ധ്യവസ്ഥാനം നിവർത്തിച്ചു = ബുദ്ധിയുടെ വ്യാപാരംമൂലമുണ്ടാകുന്ന ജാഗ്രത്സ്വപ്നസുഷുപ്തികളെ വിട്ടു |
| 363 | 39 | — | ദ്രഷ്ടാവ് = ജാഗ്രദവസ്ഥയിൽ വിഷയങ്ങളെ ഇന്ദ്രിയങ്ങളിലൂടെ കാണുകയും കേൾക്കുകയും ചെയ്യുന്ന ജീവാത്മാവ് |
| 367 | — | 5 | ധ്യാതൃമനഃ....രേഖ = ധ്യാനിക്കുന്നവന്റെ മനശ്ചാഞ്ചലമാകുന്ന ദോഷമാകുന്ന പർവ്വതത്തെ ഹനിക്കുന്ന വജ്രായുധരേഖ |
| 371 | — | 31 | സാമീപ്യം = ഭഗവാന്റെ സമീപവാസം ലഭിക്കുക എന്ന മുക്തി |
| 371 | — | 31 | സാരൂപ്യം = ഭഗവാനെപ്പോലെയുള്ള രൂപം പ്രാപിക്കുന്നതു് |
| 371 | — | 32 | ഏകത്വം = ഭഗവാനിൽ ലയിച്ചു് ഒന്നാകുന്നതു് |
| 373 | 23 | — | വാതരഥയുക്തം = വായുവാകുന്ന വാഹനത്തോടുകൂടിയതു് |
| 375 | — | 29 | ഗൃഹി = ഗൃഹസ്ഥാശ്രമി |
| 377 | 41 | — | യാതനാദേഹം = മരണശേഷം നരകയാതന അനുഭവിക്കാനുള്ള ദേഹം |
| 377 | — | 21 | ദ്വിത്രിമുഹൂർത്തം = രണ്ടു മൂന്നു മുഹൂർത്ത നേരം |
| 381 | — | 21 | ദശമാസ്യൻ = പത്തുമാസം പ്രായമായവൻ |
| 399 | 23 | — | അഗ്നിഷ്വാത്തന്മാർ = അഗ്നിയിൽ പചിച്ച പുരോഡാശാദി സ്വീകരിക്കുന്നവർ |
| 399 | 24 | — | ബർഹിഷത്തുകൾ = ദൈത്യദാനവന്മാരുടെ പിതൃക്കൾ |
| 399 | 25 | — | ആജ്യപന്മാർ = ദർശം, ചാതുർമ്മാസ്യം മുതലായ കർമ്മങ്ങളുള്ള ദേവതകൾ |
| 399 | 25 | — | സൗമ്യന്മാർ = അഗ്നിഷ്ടോമാദി കർമ്മങ്ങളുള്ള ദേവതകൾ |
| 401 | 8 | — | വന്ദനോത്ഥാനാദി = വന്ദിക്ക, എഴുന്നേൽക്കുക മുതലായ ആചാരങ്ങൾ |
| 403 | 23 | — | വാജപേയം = ബ്രാഹ്മണരും രാജാക്കന്മാരും അനുഷ്ഠിക്കുന്ന യാഗം |
| 405 | 36 | — | അപാവൃതൻ = ആവൃതി (മറവ്) ഇല്ലാത്തവൻ |
| 407 | — | 21 | അസു = ജീവൻ |
| 411 | 24 | — | ജഗദന്തകഹരം = ലോകത്തിന്റെ അന്തകനേയും ഹനിക്കുന്നതു് |
| 411 | 25 | — | അകുതോഭയൻ = നിർഭയൻ |
| 411 | — | 1 | സംവർത്തം = പ്രളയം |
| 411 | — | 14 | മകരോദരാസ്യർ = മകരമത്സ്യത്തിന്റേതുപോലെ വയറും മുഖവുമുള്ളവർ |
| 411 | — | 24 | അഗ്നീധ്രൻ = അഗ്നിമന്ത്രമുച്ചരിക്കുന്നവൻ |
| 413 | — | 31 | പാദപലതാഗുല്മങ്ങൾ = വൃക്ഷങ്ങൾ, ലതകൾ, പുൽത്തകിടികൾ എന്നിവ |
| 413 | — | 32 | കൂടം = കൊടുമുടി |
| 413 | — | 33 | കന്ദരം = ഗുഹ |
| 413 | — | 35 | കേകാരാവം = മയിലുകളുടെ ശബ്ദം |
| 413 | — | 37 | കളകണ്ഠം = കുയിൽ |
| 415 | 1 | — | മന്ദാരം = കല്പവൃക്ഷത്തിന്റെ വകഭേദം |
| 415 | 1 | — | സരളം = ഒരുതരം വൃക്ഷവിശേഷം |
| 415 | 1 | — | കോവിദാരം = കൊങ്ങുമരം |
| 415 | 2 | — | പുന്നാഗം = പുന്ന |
| 415 | 2 | — | സാലം = തേന്മാവ് |
| 415 | 2 | — | താലം = കരിമ്പന |
| 415 | 2 | — | തമാലം = പച്ചിലമരം |
| 415 | 2 | — | ബകുളം = ഇലഞ്ഞി |
| 415 | 3 | — | അസനം = വേങ്ങ |
| 415 | 3 | — | നീപം = നീർക്കടമ്പ് |
| 415 | 3 | — | നാഗം = നാഗപ്പൂമരം |
| 415 | 3 | — | പാടലം = പാതിരിമരം |
| 415 | 4 | — | അർജ്ജുനം = മരുതുമരം |
| 415 | 4 | — | കദംബം = കടമ്പ് |
| 415 | 5 | — | സ്വർണ്ണം = സ്വർണ്ണനിറത്തിൽ പൂക്കളുള്ള ഒരു ചെടി |
| 415 | 5 | — | അർണ്ണം = എപ്പൊഴും ചലിച്ചുകൊണ്ടിരിക്കുന്ന ഒരു ചെടി |
| 415 | 5 | — | ശതപത്രം = താമര |
| 415 | 6 | — | കുന്ദം = കുരുക്കുത്തിമുല്ല |
| 415 | 6 | — | കുരവകം = വെങ്കുറിഞ്ഞി |

| പേജ് | വരി A | B | |
|---|---|---|---|
| 415 | 6 | — | മാധവി = വസന്തത്തിൽ പൂക്കുന്ന ചെടി |
| 415 | 6 | — | ജാതി = പിച്ചകം |
| 415 | 7 | — | മല്ലിക = മുല്ല |
| 415 | 7 | — | കുബ്ജം = മുള്ളുചെമന്തി |
| 415 | 7 | — | വീരം = രാമച്ചച്ചെടി |
| 415 | 7 | — | വേണുകം = മുള |
| 415 | 9 | — | ഭൂർജ്ജം = പൂവണക്ക് |
| 415 | 9 | — | ബ്ലാറം (പ്ലാരം) = ഇലയും തൊലിയും യോഗികൾ ഉപയോഗിക്കുന്ന ഒരു ചെടി |
| 415 | 10 | — | ഹിംഗു = കർപ്പൂരച്ചെടി |
| 417 | 25 | — | ഊർണ്ണനാഭി = ചിലന്തി |
| 421 | 4 | — | സ്തോത്രപക്ഷ.... = സ്തോത്രങ്ങളാകുന്ന ചിറകുകളുള്ള ഗരുഡൻ (ഗരുഡന്റെ ചിറകിലെ ശബ്ദം ബൃഹദ്രഥന്തരങ്ങൾ എന്ന വേദസ്തുതികളാണെന്ന് വേദവാക്യം) |
| 421 | 12 | — | കർണ്ണികാരം = കണിക്കൊന്ന |
| 421 | 9 | — | ഐഹിക....വൃദ്ധി = ഇഹലോകത്തിലും പരലോകത്തിലുമുള്ള ശ്രേയസ്സ് |
| 421 | — | 20 | വിഷയ........ഷ്ണാവേശം = വിഷയങ്ങളാകുന്ന മൃഗതൃഷ്ണയിലുമുള്ള ആഗ്രഹം |
| 423 | 30 | — | മാനസമദഹസ്തി = മനസ്സാകുന്ന മദയാന |
| 423 | — | 1 | മൃഷ = അസത്യം |
| 423 | — | 18 | അദൃഷ്ടം = വിധി, ഭാഗ്യം |
| 423 | — | 23 | വിനിവ....ഗുണാത്മാവ് = നിവൃത്തിക്കപ്പെട്ട ഭ്രമങ്ങളോടും ഗുണങ്ങളോടും മനസ്സോടുംകൂടിയവൻ |
| 425 | 26 | — | സാമജവരൻ = ഗജശ്രേഷ്ഠൻ |
| 429 | — | 37 | മാദൃശന്മാർ = എന്നെപ്പോലെയുള്ളവർ |
| 431 | 6 | — | നിഗമനിധാനം = വേദത്തിനിരിപ്പിടം |
| 431 | 38 | — | അരുണാ....ശോഭിതൻ = ചുവന്ന അധരത്തോടും കൺതടത്തോടും ശോഭിക്കുന്നവൻ |
| 431 | — | 10 | ചിത്താംബുജ ...പത്തനത്തിൽ = ചിത്തമാകുന്ന താമരപ്പൂവിന്റെ നടുവിലുള്ള അല്ലിയാകുന്ന ഭവനത്തിൽ |
| 431 | — | 31 | ഭൂർജ്ജപത്രം = പൂവണക്കിന്റെ ഇല |
| 431 | — | 32 | ദർവീശായി = അനന്തനിൽ ശയിക്കുന്നവൻ |
| 431 | — | 38 | വനജഫലമൂലാശനൻ = വനത്തിലുണ്ടാകുന്ന കായും കിഴങ്ങും തിന്നുന്നവൻ |
| 433 | — | 45 | അംഗുഷ്ഠാഗ്രം = അവന്റെ കാൽപ്പെരുവിരലിന്റെ അററം |
| 435 | — | 33 | പുണ്യ .... ഭാവം = പുണ്യവിശേഷം അവസാനിക്കുമ്പോൾ |
| 437 | 9 | — | സദസ...ദ്വിശിഷ്ടം = സത്തുക്കളും അസത്തുക്കളുമെന്ന വിശേഷത്തോടുകൂടിയത് |
| 437 | 20 | — | വൃജിനം = പാപം |
| 441 | — | 5 | ചത്വരം = നാലു വഴി കൂടുന്ന സ്ഥലം |

| പേജ് | വരി A | B | |
|---|---|---|---|
| 441 | — | 34 | ഉല്പലം = നീലത്താമര |
| 445 | 16 | — | മേദസ്സ് = കൊഴുപ്പ് |
| 449 | 1 | — | വിഗ്രഹം = ശരീരം |
| 449 | — | 16 | സർവ്വഭൂത ..ഭാവം = സകല ഭൂതജാലത്തിന്റേയും ആത്മാവാണെന്നുള്ള ഭാവത്തിൽ |
| 449 | — | 25 | ദുസ്ത്യജതമസ്സ് = ത്യജിപ്പാൻ പ്രയാസമുള്ള അജ്ഞാനം |
| 451 | 11 | — | അജ്ഞാന....പത്തനം = അവിദ്യയാലുണ്ടാക്കപ്പെട്ട സ്വപ്നത്തിൽക്കാണുന്ന ഗന്ധർവ്വനഗരം |
| 459 | — | 36 | കാഷ്ഠം = വിറക് |
| 459 | — | 37 | കണ്ടകന്മാർ = ദുഷ്ടന്മാർ |
| 463 | 35 | — | ദസ്യുക്കൾ = കള്ളന്മാർ, അക്രമികൾ |
| 465 | 36 | — | ഗോഖഗങ്ങൾ = ഗോക്കളും പക്ഷികളും |
| 465 | — | 1 | സിതാതപത്രം = വെൺകൊററക്കുട |
| 469 | 8 | — | മാനദാതാവ് = ബഹുമാനിക്കുന്നവൻ |
| 469 | 12 | — | ഭാര്യയിൽ അർദ്ധാംഗസമർപ്പിതൻ = ഭാര്യ ശരീരാർദ്ധമാണെന്നു കരുതുന്നവൻ |
| 469 | 39 | — | ആജഗവധനുസ്സ് = ആട്ടിന്റേയും ഗോവിന്റേയും കൊമ്പുകൾകൊണ്ടുണ്ടാക്കിയ വില്ല് |
| 475 | 8 | — | നാക....സലിലം = ഇന്ദ്രൻ പെയ്യിക്കുന്ന മഴവെള്ളം |
| 475 | — | 42 | ഘോഷം = ഇടയക്കുടിൽ |
| 475 | — | 43 | വ്രജം = തൊഴുത്ത് |
| 475 | — | 44 | ആകരം = രത്നം വിളയുന്ന ഖനി |
| 475 | — | 44 | ഖേടം = ഉപഗ്രാമം |
| 475 | — | 44 | ഖർവ്വടം = ചന്തസ്ഥലം |
| 481 | 19 | — | രാട്ട് = രാജാവ് |
| 481 | 19 | — | ഇഷ്ടി = യാഗം |
| 481 | 19 | — | സ്വിഷ്ടൻ = വേണ്ടുംവണ്ണം യജിക്കപ്പെട്ടവൻ |
| 483 | 10 | — | വിഷ്വക്സേനൻ = വിഷ്ണു |
| 483 | — | 16 | ഗുണസംഗ്രഹേച്ഛ = സകല ഭർതൃഗുണങ്ങളും തന്നിൽ സംഗ്രഹിക്കാനുള്ള ഇച്ഛ |
| 485 | — | 7 | പുഷ്പാക്ഷതങ്ങൾ = പൂവും മലർപ്പൊടിയും |
| 487 | 22 | — | മാംസളാംസം = തടിച്ച തോൾ |
| 487 | 29 | — | അനർഘദുകൂലം = വിലയേറിയ മഞ്ഞപ്പട്ട് |
| 487 | 33 | — | സ്നിഗ്ദ്ധതാര = പ്രകാശിക്കുന്ന കണ്മണി |
| 487 | 41 | — | കുംഭിനീജംഭാരാതി = ഭൂമിയിലെ ഇന്ദ്രൻ (രാജാവ്) |
| 487 | — | 39 | വർഗ്ഗസ്വ ...നിമിത്തം = വർഗ്ഗത്തിനും സ്വർഗ്ഗത്തിനും മോക്ഷത്തിനും ഐക്യരൂപമായ കാരണത്താൽ |
| 489 | 24 | — | ഗുണകാർശ്യ....സാരം = ഗുണത്തിന്റെ ചെറുപ്പവും വലിപ്പവുമനുസരിച്ച് |

| പേജ് | വരി A | വരി B | |
|---|---|---|---|
| 489 | 28 | — | മഖഭുക്കുകൾ = യാഗഭാഗം ഭുജിക്കുന്നവർ |
| 491 | 15 | — | ബ്രഹ്മക്ഷത്ര....പ്രവിഷ്ടൻ = ബ്രാഹ്മണരിൽ പ്രവേശിച്ച് വേദമാർഗ്ഗങ്ങളെ ഉറപ്പിക്കയും ക്ഷത്രിയരിൽ പ്രവേശിച്ച് പ്രജകളെ രക്ഷിക്കയും ചെയ്യുന്നവൻ |
| 491 | — | 22 | തീർത്ഥപാദാ....ത്വാദൃശന്മാർ = ശ്രീഹരിയുടെ പാദതീർത്ഥത്തെ ആശ്രയിച്ചിരിക്കുന്ന നിങ്ങളെപ്പോലുള്ളവരുടെ |
| 493 | — | 14 | പഞ്ചക്ലേശം = അവിദ്യ, അസ്മിത (ഞാനെന്ന ഭാവം), രാഗം, ദ്വേഷം, അഭിനിവേശം ഇവ |
| 495 | 17 | — | ക്ഷേത്രജ്ഞൻ = സ്ഥാവരജംഗമങ്ങളുടെയുള്ളിൽ ശരീരാദിഭാവങ്ങളെ അറിഞ്ഞും അവരുടെ ക്ഷയത്തിലും അഭിവൃദ്ധിയിലും ക്ലേശിച്ചും മോദിച്ചും പരതന്ത്രനായിരിക്കുന്ന ജീവൻ |
| 495 | 30 | — | പാദാംബുജപലാശവിലാസം = പാദപത്മങ്ങളുടെ ഇതളുകളാകുന്ന വിരലുകളുടെ ശോഭ |
| 495 | 33 | — | രിക്തധീകൾ = അവലംബമററ ബുദ്ധിയോടുകൂടിയവർ |
| 495 | 36 | — | ഷഡ്വർഗ്ഗ ...പൂർണ്ണം = കാമക്രോധലോഭ മോഹ മദമാത്സര്യങ്ങളാകുന്ന മുതലകൾ നിറഞ്ഞത് |
| 499 | 41 | — | അസ്പൃഹൻ = ആഗ്രഹമില്ലാത്തവൻ |
| 501 | 29 | — | ആപിക്ക = പ്രാപിക്ക |
| 501 | 10 | — | സമ്യക്കായ് = വഴിപോലെ |
| 501 | 13 | — | വിജയൈഷി = വിജയമിച്ഛിക്കുന്നവൻ |
| 501 | 19 | — | വൈന്യൻ = വേനനിൽനിന്നുണ്ടായവൻ |
| 501 | 22 | — | മഹന്മഹിമാന.... = മഹാന്മാരുടെ മഹിമയെ സൂചിപ്പിക്കുന്നത് |
| 503 | — | 5 | ആദിഷ്ടൻ = നിയമിക്കപ്പെട്ടവൻ |
| 503 | — | 9 | അയുതം = പതിനായിരം |
| 503 | — | 34 | നീലാ....ന്ദീവരങ്ങൾ = നീലരക്തവർണ്ണമുള്ള ഉല്പലങ്ങളും താമരപ്പൂക്കളും വെള്ളാമ്പലുകളും നീലത്താമരകളും |
| 503 | — | 41 | സാരസ....കൾ = താമരമൊട്ടിലെ പൊടികൾ |
| 505 | 29 | — | അവ്യാകൃതം = കാര്യവസ്തുവേ അതിക്രമിച്ചിരിക്കുന്നത് |
| 507 | 9 | — | സമസ്തേ....ഗ്ഗുണാഞ്ജനം = എല്ലാം ഇന്ദ്രിയങ്ങളേയും ഏകകാലത്തിലാനന്ദിപ്പിക്കുന്നത് |
| 509 | 11 | — | ജരായുജം = ജരായു എന്ന തൊലിയിൽ പൊതിഞ്ഞിരിക്കുന്ന ഗർഭത്തിൽനിന്നു ജനിക്കുന്നത് |
| 509 | 11 | — | സ്വേദജം = വിയർപ്പിൽനിന്നുണ്ടാകുന്നത് |
| 509 | 11 | — | ഉദ്ഭിജ്ജം = മുളച്ചുണ്ടാകുന്നത് |
| 509 | — | 27 | ജ്ഞാന നൗ = ജ്ഞാനമാകുന്ന കപ്പൽ |
| 511 | 22 | — | കൂടധർമ്മം = വ്യാജത്തോടുകൂടിയ ധർമ്മം |
| 511 | — | 29 | ഹിമനിർഝരം = മഞ്ഞിന്റെ ഒഴുക്ക് |
| 511 | — | 37 | ദിവ്യദ്രുലതാഢ്യം = ദിവ്യങ്ങളായ വൃക്ഷലതകളോടുകൂടിയത് |
| 511 | — | 40 | ആയാത = വന്നവൾ |
| 513 | 4 | — | സുശ്രോണിയാൾ = നല്ല കടിതടമുള്ളവൾ |
| 513 | 6 | — | ശ്യാമ = ശ്യാമളനിറമുള്ളവൾ (സുന്ദരി) |
| 513 | — | 35 | ആമുഷ്മിക = പരലോകത്തെ സംബന്ധിച്ച |
| 513 | — | 43 | ഋഷിദേവ – മാസ്പദം = ഋഷികൾ, ദേവന്മാർ, പിതൃക്കൾ, മർത്ത്യർ ഇവക്കെല്ലാം ക്ഷേമത്തിനുള്ളത് |
| 515 | 19 | — | വിഷയം = ദേശം, ഇന്ദ്രിയവിഷയമെന്നും |
| 515 | 28 | — | വിഭ്രാജിതദേശം = പ്രകാശസ്ഥാനം (ഒരു ദേശമെന്നും) |
| 515 | 31 | — | സൗരഭം = സുഗന്ധം വമിക്കുന്ന സ്ഥാനം |
| 515 | 37 | — | പിതൃഹൂ = പിതൃക്കളെ വിളിക്കുന്ന മന്ത്രം വിവരിക്കുന്ന ശാസ്ത്രം |
| 515 | — | 1 | ദേവഹൂ = ദേവന്മാരെ വിളിക്കുന്ന മന്ത്രശാസ്ത്രം |
| 517 | 11 | — | പഞ്ചപ്രസ്ഥം = പഞ്ചേന്ദ്രിയങ്ങളുടെ വിഹരണസ്ഥാനം |
| 519 | — | 17 | ജായാ....ധാനം = ജായയുടെ ഭുജമാകുന്ന തലയണ |
| 521 | 15 | — | പ്രജാഗരൻ = പ്രാണൻ |
| 521 | 30 | — | കാലാത്മജ = ജര |
| 521 | — | 6 | ഭയനാമകൻ = മൃത്യു (ഭയനാമകനായ മൃത്യുവെ യവനരാജാവായും ആധിവ്യാധികളെ യവനന്മാരായും കല്പിച്ചിരിക്കുന്നു) |
| 521 | — | 32 | പ്രജ്വാരൻ = വൈഷ്ണവജ്വരത്തിനു കല്പിച്ച പേർ |
| 523 | 2 | — | ഭൗമ... = ഭൂമിയിലുള്ള സുഖഭോഗസാധനങ്ങളാൽ ശ്രേഷ്ഠം |
| 523 | 6 | — | സാരഹീനൻ = ബലമില്ലാത്തവൻ |
| 523 | 19 | — | യവന....സദൈശ്വര്യൻ = യവനന്മാരും ഗന്ധർവ്വന്മാരുംകൂടി ഐശ്വര്യമെല്ലാം ഹരിച്ചവൻ |
| 523 | 33 | — | കാലജാർദ്ദിതം = കാലപുത്രിയാൽ പീഡിപ്പിക്കപ്പെട്ടത് |
| 523 | — | 12 | പരിച്ഛദം = അകമ്പടിക്കാരും ആലവട്ടം, വെൺചാമരം, വെൺകൊറ്റക്കുട മുതലായതും |
| 523 | — | 17 | വീരസൂ = വീരന്മാരെ പ്രസവിച്ചവൾ |
| 525 | 4 | — | തന്നേ സ്നേഹിക്കുന്ന സഖാവ് = ഈശ്വരൻ |
| 525 | 17 | — | പ്രമദോത്തമ = സ്ത്രീരത്നം |
| 525 | — | 23 | ഈക്ഷാത്രപമന്ദര = ദർശനരൂപമായ ആ തിരശ്ശീല |
| 533 | 33 | — | ശബ്ദബ്രഹ്മസിന്ധു = വേദമാകുന്ന സമുദ്രം |

| പേജ് | വരി A | B | |
|---|---|---|---|
| 533 | 45 | — | അപാര്ത്ഥങ്ങൾ = അര്ത്ഥമില്ലാത്തവ |
| 533 | — | 3 | ധൂമ്രധീകൾ = ബുദ്ധിക്കു ശുദ്ധിയില്ലാത്തവർ |
| 535 | — | 42 | അശ്രുതം = കേട്ടിട്ടില്ലാത്തതു് |
| 537 | — | 10 | അധ്യാസം = മിഥ്യാജ്ഞാനം (തെറ്റിയ ആരോപണം) |
| 539 | — | 11 | യുഷ്മൽ = നിങ്ങളുടെ വെൺപുകൾ |
| 543 | 2 | — | അഗജാപതി = ശിവൻ |
| 543 | 3 | — | ദുശ്ശമ....വര്യൻ = ശമിക്കാൻ പ്രയാസമുള്ള സംസാരമാകുന്ന രോഗത്തിനു വൈദ്യശ്രേഷ്ഠൻ |
| 545 | — | 29 | ഉപഹൂതൻ = വിളിക്കപ്പെട്ടവൻ |
| 545 | — | 43 | ദിവിഷദ്ഗണം = സുരസമൂഹം |
| 547 | — | 2 | ഗജസാഹ്വയം = ഹസ്തിനം എന്നു പേരുള്ളതു് |
| 551 | — | 3 | സര്വ്വജഗദ്....വിധ്വംസകം = എല്ലാം ലൗകികബന്ധങ്ങളേയും നശിപ്പിക്കുന്നതു് |
| 551 | — | 38 | ആത്മതാദാത്മ്യം = ആത്മാവിൽ ലയിക്കുക എന്നുള്ളതു് |
| 553 | 3 | — | അവ്യാഹതം = നശിപ്പിക്കാൻ സാധിക്കാത്തതു് |
| 557 | 7 | — | പദപഞ്ജരം = കാലാകുന്ന കൂട് |
| 557 | 8 | — | അരൂപസ്വനം = രൂപംകാണാൻ പാടില്ലാതെയുള്ള ശബ്ദം (ചിലമ്പൊലി) |
| 557 | 13 | — | അലാതോത്ഥമാമഗ്നി = തീക്കൊള്ളി ചുഴറ്റുമ്പോൾ തോന്നുന്ന വൃത്താകാരമായ അഗ്നി (മഞ്ഞപ്പട്ടു്) |
| 557 | 15 | — | ശൃംഗം = കൊടുമുടി (കുചം) |
| 557 | 22 | — | ശോണപരാഗം = ചുവന്ന പൊടി |
| 557 | 37 | — | മീനയുഗം = രണ്ടു മത്സ്യം (കണ്ണുകൾ) |
| 557 | 38 | — | ദ്വിജ....പ്രഭ = ദന്തങ്ങളുടെ അതിശോഭ |
| 559 | — | 33 | ഉപായനദ്രവ്യം = കാഴ്ചദ്രവ്യം |
| 565 | 17 | — | യതാത്മാക്കൾ = മനസ്സടക്കിയവർ |
| 565 | — | 39 | ഹംസോപമദേശികൻ = നീരിൽനിന്നു പാൽ തിരിച്ചെടുക്കുന്ന ഹംസത്തെപ്പോലെ ജഡത്തിൽനിന്നു ചൈതന്യത്തെ തിരിച്ചറിയുന്ന ഗുരു |
| 565 | — | 40 | അനുവൃത്തി = അനുസരണം |
| 565 | — | 41 | ദ്വന്ദ്വതിതിക്ഷ = സുഖദുഃഖാദി ദ്വന്ദ്വങ്ങളെ സഹിക്കാനുള്ള ശക്തി |
| 567 | 6 | — | ദേഹഗേഹാത്മധീ = ദേഹവും ഗേഹവും ആത്മാവാണെന്ന ബുദ്ധി |
| 569 | 22 | — | തനുമാത്ര....യുക്തൻ = ശരീരം മാത്രമായ കുടുംബത്തോടുകൂടിയവൻ |
| 569 | 33 | — | വാടം = ഉദ്യാനം |
| 569 | 33 | — | ഖര്വ്വാടം = പര്വ്വതസമീപമുള്ള ഗ്രാമം |
| 569 | 34 | — | സേനാപദ...ദ്രികം = സേനാപദം, ആശ്രമം, സത്രം, ഗോപാലയം, തൊഴുത്തു്, അദ്രി എന്നിവ |
| 569 | — | 15 | പുരമാട....മാനസങ്ങളിൽ = പുരസ്ത്രീകളുടെ മനസ്സിൽ |
| 569 | — | 28 | ആജഗരവ്രതം = പെരുമ്പാമ്പിന്റെ ചര്യ |
| 569 | — | 33 | പുരീഷം = മലം |
| 571 | 9 | — | സിദ്ധ....സമ്പൂര്ണ്ണൻ = നാലു പുരുഷാര്ത്ഥങ്ങളും സിദ്ധിച്ചു സമ്പൂര്ണ്ണനായവൻ |
| 571 | — | 18 | ശിലാഖണ്ഡ....വക്ത്രൻ = കൽക്കഷണങ്ങൾ നിറഞ്ഞ വായോടുകൂടിയവൻ |
| 571 | — | 43 | ഉപഹിതധീകൾ = ദുഷിച്ച ബുദ്ധിയുള്ളവർ |
| 573 | 25 | — | ലോകാഖില .... ഗണാചാര്യൻ = ലോകത്തിലുള്ള വേദങ്ങൾ, ശാസ്ത്രങ്ങൾ, ദേവന്മാർ, ബ്രാഹ്മണർ, പശുക്കൾ എന്നിവയുടെ ഗുരു |
| 573 | 36 | — | ഭക്തിരസോര്മ്മി = ഭക്തിരസമായ തിരമാല |
| 577 | 24 | — | മക്ഷിക = ഈച്ച |
| 577 | — | 13 | പലാശം = ഇല |
| 579 | 31 | — | പൃഥുമൃദു സൂക്ഷ്മങ്ങൾ = സ്ഥൂലവും മൃദുവും ചെറിയതുമായവ |
| 579 | 33 | — | അദ്ധനപാന്ഥ = തന്റെ ധനമായ ആ മാൻകുട്ടി പോയ വഴി |
| 579 | 43 | — | ദാവാനലൻ = കാട്ടുതീ |
| 581 | 35 | — | കര്മ്മബ....സമര്ത്ഥം = കര്മ്മബന്ധത്തെ വേരോടെ നശിപ്പിക്കാൻ കഴിയുന്നതു്. |
| 581 | — | 6 | സമാവര്ത്തനം = പഠിത്തം കഴിഞ്ഞു ഗുരുകുലത്തിൽനിന്നു മടങ്ങിവരുമ്പോഴുള്ള കര്മ്മം |
| 581 | — | 17 | വ്യാഹൃതി = ഉച്ചാരണം, ശബ്ദം |
| 591 | 29 | — | അന്തർ....ഭാവം = അകവും പുറവുമെന്ന ഭാവം |
| 591 | 31 | — | മായാകൃതാന്തരാത്മാവാം മനസ്സ് = മായയാലുണ്ടായ മനസ്സ് |
| 593 | — | 40 | കര്മ്മശീലാ....കാലാഖ്യ = കര്മ്മം, സ്വഭാവം, ആശയം ദ്രവ്യം, കാലം എന്നിങ്ങനെയുള്ള പേരുകളോടുകൂടിയ |
| 599 | 16 | — | ദുര്ഗ്ഗദ്വാ = കോട്ടയുടെ വാതിൽ |
| 590 | 30 | — | ചിൽപു....മാര്ഗ്ഗം = ജ്ഞാനസ്വരൂപത്തോടുകൂടിയ ഗുരുവിന്റെ പാദപത്മത്തിലെ വണ്ടുകളുടെ (ഭക്തന്മാരുടെ) മാര്ഗ്ഗം |
| 599 | 40 | — | ദര്ശന .. സങ്കല്പങ്ങൾ = കാണുക, തൊടുക, ആനന്ദിക്കുക, കേൾക്കുക, ശ്രമിക്കുക, മണക്കുക, സങ്കല്പിക്കുക എന്നിവ |
| 599 | — | 7 | വൃകസൃഗാലാദികൾ = ചെന്നായ്, കുറുക്കൻ മുതലായവ |
| 599 | — | 26 | ബഹി....ധനം = ധനത്തെ പ്രാണനേക്കാളും സ്നേഹിക്കുന്നതുകൊണ്ടു പുറമേയുള്ള പ്രാണനെന്നു കല്പിച്ചിരിക്കുന്ന |
| 599 | — | 41 | വഹ്നികാമൻ = തീ വേണമെന്നുള്ളവൻ |

| പേജ് | വരി A | വരി B | |
|---|---|---|---|
| 601 | 21 | — | കാരസ്കര....ണ്ഡാദി = കാഞ്ഞിരം, കാരകിൽ മുതലായവ |
| 601 | 37 | — | ആശുശുക്ഷണി = അഗ്നി |
| 601 | 46 | — | നഷ്ടാസു = പ്രാണൻ നഷ്ടപ്പെട്ടവൻ |
| 601 | — | 19 | ദന്ദശൂകങ്ങൾ = പാമ്പുകൾ |
| 601 | — | 39 | ശീതവാതാദ്യങ്ങൾ = ശീതക്കാററ് തുടങ്ങിയവ |
| 601 | — | 39 | ആധിദൈവികം = ദൈവഗത്യാ ഉണ്ടാകുന്നതു് |
| 601 | — | 40 | ആധിഭൗതികം = ഭൂതജാലത്തിൽനിന്നു നേരിടുന്നതു് |
| 601 | — | 40 | ആദ്ധ്യാത്മികം = ആത്മാവിൽ (തന്നിൽ) നിന്നു നേരിടുന്നതു് |
| 603 | 27 | — | നിർന്നിമേഷാക്ഷൻ=അടയ്ക്കാത്ത കണ്ണുകളോടുകൂടിയവൻ |
| 603 | 37 | — | ശ്രൗതം = ശ്രുതിയിൽ (വേദത്തിൽ) ഉള്ളതു് |
| 603 | 37 | — | സ്മാർത്തം = സ്മൃതിയിലുള്ളതു് |
| 603 | — | 11 | മൃത്യുഹസ്തി = മരണമാകുന്ന ആന |
| 605 | 21 | — | ആർഷഭൻ = ഋഷഭന്റെ പുത്രൻ |
| 605 | 32 | — | പൂർണ്ണദയാ.. വിഭൂതി = പൂർണ്ണമായ ദയാദൃഷ്ടിയെ ആശിക്കുന്ന പരിജനാദിയോടുകൂടിയ ഐശ്വര്യം |
| 607 | 13 | — | ആത്മവത്വാ....ലിംഗം = ആത്മജ്ഞാനം തുടങ്ങിയ ചിഹ്നം |
| 607 | 18 | — | ഇജ്യ = യാഗം |
| 611 | 11 | — | ഉപദേവവൃന്ദം = കിന്നരഗന്ധർവ്വാദികൾ |
| 611 | 26 | — | പുണ്യജനാംഗനമാർ = യക്ഷസ്ത്രീകൾ |
| 611 | 32 | — | ജാംബൂനദാഹ്വയം = ജാംബൂനദമെന്ന പേരുള്ളതു് |
| 615 | 26 | — | സൗരതയോഗ്യത = സുരതത്തിൽ താല്പര്യം |
| 615 | 37 | — | ആശ്രമമന്ദിരഭൂധരഗഹ്വരം = ആശ്രമം, ഗൃഹം, പർവ്വതം, ഗുഹ ഇവ |
| 615 | — | 7 | ആത്മതത്വഗണം = തന്റെ കല്യാണാദിഗുണങ്ങൾ മൂർത്തിയായി ധരിക്കുന്ന സ്വന്തം തത്വഗണം |
| 617 | — | 3 | പ്രേമാകരാ....ധാരി = പ്രേമത്തിനു വിളഭൂമിയായ ശരീരം ധരിച്ചവൻ |
| 621 | — | 5 | സരീസൃപം = ഇഴജാതി |
| 623 | 23 | — | ജീവനമുച്ചയാനുഗ്രഹം = ജീവജാലത്തിനനുഗ്രഹം |
| 623 | — | 15 | ദൃശ്യേതരം = ദൃശ്യമല്ലാത്തതു് |
| 625 | 24 | — | ഐശ്വര.. യോഗം = ഈശ്വരസംബന്ധമായ ഭക്തിയോഗം |
| 629 | 9 | — | രിക്തരജസ്തമോശീലർ = രജോഗുണത്തിന്റെയും തമോഗുണത്തിന്റെയും സ്വഭാവമില്ലാത്തവർ |
| 637 | 18 | — | ഐന്ദ്രിയിൽ = കിഴക്കേദിക്കിൽ |
| 637 | 29 | — | അർക്കരഥൈകചക്രം = അർക്കരഥത്തിന്റെ ഏകചക്രം. (പന്ത്രണ്ടു മാസങ്ങളെ ആരക്കാലുകളായും ആറു ഋതുക്കളെ നേമികളായും മൂന്നു ചാതുർമ്മാസ്യങ്ങളെ നാഭികളായും സൂര്യരഥത്തിന്റെയും ഏകചക്രത്തെ സംവത്സരമായും പറഞ്ഞിരിക്കുന്നു ) |
| 637 | 41 | — | നീഡം = ഇരിക്കാനുള്ള സ്ഥാനം |
| 637 | — | 5 | സമ്മുഖൻ = അഭിമുഖൻ |
| 637 | — | 7 | അംഗുഷ്ഠ....കാരർ = പെരുവിരലിന്റെ മുട്ടുവരെ മാത്രം വലിപ്പമുള്ള ശരീരത്തോടുകൂടിയവർ |
| 637 | — | 21 | ഗവ്യൂതി = രണ്ടു കോശം (4 നാഴിക) |
| 639 | 11 | — | ഉച്ചാവചങ്ങൾ = ബഹുവിധങ്ങൾ ഏററക്കുറച്ചിലുള്ളവ |
| 639 | 26 | — | അണ്ഡാംശകങ്ങൾ = അണ്ഡത്തിന്റെ അംശങ്ങൾ |
| 639 | — | 25 | ജഗദ്ധിതമൂർത്തി = ലോകത്തിനു ഹിതംചെയ്യുന്ന മൂർത്തിയോടുകൂടിയതു് |
| 641 | 28 | — | ആജീവ്യൻ = ഉപജീവനത്തിനു സഹായിക്കുന്നവൻ |
| 641 | — | 31 | വാമേതരശ്രോണി = വലത്തെക്കടിതടം |
| 641 | — | 41 | തദ്വാമപാർശ്വാസ്ഥികൾ = അവന്റെ ഇടത്തുവശത്തെ അസ്ഥികൾ |
| 643 | 17 | — | നിശ്ശേഷദേവതാധിഷ്ണ്യം = എല്ലാവിധദേവതകളുടേയും വാസസ്ഥാനം |
| 643 | — | 25 | ഹംസഭാസ.....വിഹംഗേശർ = അന്നം, കഴുകൻ, പരുന്തു്, ഗരുഡൻ തൊട്ട പക്ഷിശ്രേഷ്ഠർ |
| 643 | — | 41 | ദാനവകാദ്രവേയാളി = അസുരന്മാരുടേയും സർപ്പങ്ങളുടേയും കൂട്ടം |
| 645 | 5 | — | ചൈത്യം = ഈശ്വരാരാധനസ്ഥലം |
| 645 | 5 | — | ചത്വരം = നാലു വഴി കൂടുന്ന സ്ഥലം, മിററം |
| 645 | 11 | — | വിവരാധി....ഹർമ്മ്യങ്ങൾ = വിലസ്വർഗ്ഗത്തിന്റെ അധിപന്മാരുടെ മേടകൾ |
| 647 | 35 | — | ഏകാന്തമന്ത്രവ്രതൻ = ഏകാന്തത്തിൽ ഗൂഢാലോചനയ്ക്കു വരിക്കപ്പെട്ടവൻ |
| 649 | — | 17 | മദോല്ലുണ്ഠിതം = മദത്താൽ തുടുത്തതു് |
| 649 | — | 21 | സംഹൃതാ....വേഗാത്മാവ് = അമർഷവും രോഷവും അടക്കിയ മനസ്സോടു കൂടിയവൻ |
| 649 | — | 35 | ഹലപൃഷ്ഠഭാഗനിവിഷ്ടം = കലപ്പയാകുന്ന ആയുധത്തിന്റെ പുറത്തുവച്ചിരിക്കുന്നതു് |
| 651 | 14 | — | ധ്രുവം = നാശമററതു് |
| 651 | 14 | — | അകൃതം = സ്വതേയുള്ളതു് |
| 651 | — | 1 | മാനുഷ....ധർമ്മം = മനുഷ്യന്റെ കർമ്മങ്ങളുടെ ഫലത്തോടുകൂടിയ പൂർണ്ണധർമ്മം |
| 651 | — | 16 | വേദപ്രതിഷിദ്ധലക്ഷണം = വേദങ്ങളാൽ നിരോധിക്കപ്പെട്ട ലക്ഷണം |
| 651 | — | 18 | കർത്തൃവിസദൃശശ്രദ്ധ = കർമ്മംചെയ്യുന്നവന്റെ ശ്രദ്ധയുടെ വ്യത്യാസം |

| പേജ് | വരി A | വരി B | |
|---|---|---|---|
| 653 | — | 3 | രുരു = സർപ്പത്തേക്കാൾ ഭയങ്കരമായ ഒരു ജന്തു |
| 653 | — | 14 | ക്രവ്യം = മാംസം |
| 655 | 7 | — | ഇക്ഷുഖണ്ഡം = കരിമ്പിൻകഷണം |
| 659 | — | 12 | പ്രകൃതി....വാസന = മായാഗുണങ്ങളിൽനിന്നു ജനിക്കുന്ന വാസന |
| 659 | — | 17 | ഗുണസംഗപ്രവൃത്തി = ഗുണങ്ങൾ സൃഷ്ടിക്കുന്ന കർമ്മങ്ങളുടെ ഭിന്നമായ ഗതി |
| 661 | — | 1 | അഘവാൻ = പാപംചെയ്യുവൻ |
| 663 | — | 45 | ധർമ്മാധർമ്മബിംബനം = ധർമ്മാധർമ്മങ്ങളെ തെളിച്ചുകാട്ടുന്നതു് |
| 665 | 16 | — | കലകൾ 16 = കർമ്മേന്ദ്രിയങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, ശബ്ദാദിവിഷയങ്ങൾ, മനസ്സ് എന്ന 16-ം ചേർന്നതു് |
| 665 | 16 | — | ശക്തികൾ 3 = സത്വാദിഗുണങ്ങൾ മൂന്നും |
| 665 | 20 | — | ഷഡ്വർഗ്ഗം = കാമക്രോധ ലോഭമോഹ മദമാത്സര്യങ്ങൾ |
| 665 | 29 | — | അദൃഷ്ടനിമിത്തം = വിധി, കാണപ്പെടാത്തതു് |
| 665 | — | 3 | മധുമൈരേയം = പൈഷ്ടിയെന്ന ഒരുവക മദ്യം |
| 667 | — | 9 | സങ്കേതം = പുത്രാദികൾക്കു രാമൻ, കൃഷ്ണൻ എന്നിങ്ങനെ നിശ്ചയിക്കുന്ന നാമങ്ങൾ |
| 667 | — | 14 | സംദൃഷ്ടൻ = ദംശിക്കപ്പെട്ടവൻ |
| 667 | — | 43 | സദ്ദർശനാനന്ദതുന്ദിലൻ = സജ്ജനദർശനത്താൽ ആനന്ദമഗ്നൻ |
| 669 | 16 | — | കജ്ജളം = അഴുക്കു് |
| 673 | — | 11 | ദാമങ്ങൾ = കയറുകൾ |
| 673 | 24 | — | ഈഹിതം = അഭിലാഷം |
| 673 | 35 | — | ഹരി = ദുഃഖങ്ങളെ ഹരിക്കുന്നവൻ |
| 673 | — | 1 | ഭഗവദ്പ്രണീതം = ഭഗവാനാൽ നിശ്ചയിക്കപ്പെട്ടതു് |
| 675 | 4 | — | ഹരിപാദാബ്ജം = ഹരിപാദമാകുന്ന താമരയിലെ മധു |
| 677 | — | 27 | ഒൻപതുവിധം = പ്രകൃതി, മഹത്തത്വം, അഹംതത്വം, പഞ്ചതന്മാത്ര, മനസ്സ് എന്നിവ ഒൻപതു് |
| 677 | — | 27 | മൂന്നുമട്ടു = സത്വാദിഗുണങ്ങളാകുന്ന മൂന്നുവിധം |
| 681 | 3 | — | പ്രസുപ്തംമട്ടു് = ഉറങ്ങിയമട്ടു് |
| 697 | — | 16 | പ്രാഹ്നം = 11 നാഴികമുതൽ 15 നാഴികവരെ |
| 697 | 17 | — | മദ്ധ്യാഹ്നം = 16 മുതൽ 20 നാഴികവരെ |
| 697 | 20 | — | അപരാഹ്നം = 21 മുതൽ 25 നാഴികവരെ |
| 697 | 21 | — | സായംകാലം = 26 മുതൽ 30 നാഴികവരെ |
| 697 | 22 | — | പ്രദോഷം = രാത്രി 4 നാഴികവരെ |
| 697 | 23 | — | നിശാർദ്ധം = 5 നാഴിക രാത്രിമുതൽ 14 നാഴിക രാത്രി വരെ |
| 697 | 23 | — | നിശീഥം = 15-ം 16-ം നാഴിക ഇരുട്ടുന്നതുവരെ |
| 697 | 24 | — | നിശാപരാർദ്ധം = 17 നാഴികമുതൽ അരുണോദയംവരെ |
| 697 | 26 | — | പ്രത്യൂഷം = അരുണോദയം ആരംഭിക്കുന്ന സമയം |
| 697 | 28 | — | പ്രഭാതം = സൂര്യോദയം ഏററവും അടുത്തിരിക്കുന്ന സമയം |
| 703 | 3 | — | ചക്രാക്ഷപണദക്ഷൻ = ചക്രായുധം പ്രയോഗിക്കുന്നതിൽ സമർത്ഥൻ |
| 717 | — | 43 | വൈശ്വാനരൻ = അഗ്നി |
| 719 | 9 | — | ദിഗ്ദേവതാ....തൗജസ്സ് = ദിഗ്ദേവതകൾ ഓജസ്സു നശിപ്പിച്ചതായി |
| 719 | 12 | — | ആഹൂതൻ = വിളിക്കപ്പെട്ടവൻ |
| 721 | — | 24 | പുരോഡാശം = സൂര്യനെ ആരാധിക്കാനുള്ള ചരു |
| 723 | 22 | — | വന്മോഹജസ്നേഹം = വലുതായ മോഹത്തിൽനിന്നുണ്ടായ സ്നേഹം |
| 729 | 30 | — | പണ്യാർഹസുവർണ്ണാദി = വില്ക്കാനുള്ള പൊൻപാത്രങ്ങൾ, ആഭരണങ്ങൾ മുതലായവ |
| 731 | — | 30 | ഭക്തിശാ.....രൂപം = ഭക്തിശാസ്ത്രത്തിൽ വിവരിച്ചിരിക്കുന്ന രൂപം |
| 737 | 2 | — | അവഹേളനവാക്യം = നിന്ദാവാക്യം |
| 743 | — | 4 | മൃതപുത്ര = പുത്രൻ മരിച്ചവൾ |
| 743 | — | 38 | ഇന്ദ്രഹന്താവ് = ഇന്ദ്രനെ ഹനിക്കുന്നവൻ (ഇന്ദ്രനെ അനുഗമിക്കുന്നവനെന്നും) |
| 747 | — | 15 | ധനുമാസം = മാർഗ്ഗശീർഷമാസം |
| 749 | — | 26 | സ്ഥാലീപാകവിധി = വാവിനു് ഗൃഹാശ്രമികൾ ആചരിക്കേണ്ട കർമ്മം |
| 757 | — | 42 | അധ്യാസം = മിഥ്യാജ്ഞാനം |
| 763 | — | 40 | മേഘാവൃതാർക്കൻ = മേഘത്താൽ മറയ്ക്കപ്പെട്ട സൂര്യൻ |
| 769 | — | 16 | സർവത്തുഭാവം = എല്ലാ ഋതുക്കളിലും എല്ലാ വൃക്ഷങ്ങളും പൂക്കുകയും കായ്ക്കുകയും ചെയ്യുന്ന അവസ്ഥ |
| 769 | — | 41 | ഐഹികാ.... = ഇഹത്തിലും പരത്തിലുമുള്ള നശ്വരഭോഗവസ്തുക്കളിലാഗ്രഹമില്ലാത്തവൻ |
| 771 | 37 | — | ഹരികര....നിർവൃതി = ഭഗവത്കരസ്പർശനംകൊണ്ടുള്ള ആനന്ദനിർവൃതി |
| 775 | — | 3 | അന്ധനീതാന്ധർ = അന്ധന്മാർ നയിക്കുന്ന അന്ധന്മാർ |
| 777 | — | 35 | ഈഹിതം = ഇഷ്ടം |
| 779 | 12 | — | ഐന്ദ്രിയകങ്ങൾ = ഇന്ദ്രിയസംബന്ധമായവ |
| 781 | 15 | — | പ്രത്യഗാത്മാകൃതി = പരമാനന്ദസ്വരൂപം |
| 781 | 16 | — | വ്യാപകവ്യാപ്യനാമാർഹൻ = വ്യാപകനെന്നും വ്യാപ്യനെന്നുമുള്ള പേരിനർഹൻ |

| പേജ് | വരി A | B | |
|---|---|---|---|
| 783 | 41 | — | ജന്മാദിഷൾഭാവം = ജനിക്ക, ഇരിക്കുക, വളരുക, മാററംസംഭവിക്ക, ക്ഷയിച്ചുതുടങ്ങുക, നശിക്ക ഇങ്ങനെ ആറവസ്ഥ |
| 783 | — | 35 | ധീവൃത്തി ... = ധീവൃത്തിയാകുന്ന പഴുതോടുകൂടിയതു് |
| 787 | 9 | — | ആത്മാനുവർത്തി = ആത്മാവിനെ അനുഗമിക്കുന്നതു് |
| 789 | 26 | — | അസി = വാളു് |
| 789 | 35 | — | വിജൃംഭിതൗജസ്സ് = വദ്ധിച്ച ഓജസ്സ് |
| 791 | 20 | — | കലിശാക്ഷതത്വക്ക് = വജ്രംകൊണ്ടും മുറിക്കാനാകാത്ത തൊലി |
| 791 | 31 | — | രക്തലവാ .. രാസ്യൻ=ചോരത്തുള്ളികൾകൊണ്ടു നനഞ്ഞു ചുവന്ന കഞ്ചിരോമങ്ങളുള്ള മുഖത്തോടുകൂടിയവൻ |
| 791 | — | 3 | സടോദ്ഭൂതവാതാഗതി = സടകളിൽനിന്നുണ്ടായ കാററിന്റെ അടി |
| 793 | — | 44 | പഞ്ചത = മരണം |
| 795 | 13 | — | ആമയം = ദുഃഖം, രോഗം |
| 795 | 34 | — | രോഷം=രോഷത്താൽ അടക്കാൻപാടില്ലാത്തവൻ |
| 795 | — | 15 | കാലാഹിഭീതിഹരങ്ങൾ = കാലസപ്പത്തിൽനിന്നുള്ള ഭയം ഹരിക്കുന്നവ |
| 795 | — | 44 | പന്ത്രണ്ടു ഗുണം = ധമ്മം, സത്യം, ദമം, തപസ്സ്, മാത്സര്യമില്ലായ്മ, ഹ്രീ, തിതിക്ഷ, അസൂയയില്ലായ്മ, യജ്ഞം, ദാനം, ധൃതി, ശ്രുതം എന്നിവ |
| 799 | 1 | — | ചിച്ഛക്തി = ജ്ഞാനശക്തി |
| 799 | — | 6 | ഭവാന്ധു = സംസാരമാകുന്ന കിണർ |
| 801 | — | 2 | ശിശ്നം = ലിംഗം |
| 805 | 36 | — | കുശലം = പുണ്യകമ്മാചരണം |
| 805 | — | 26 | ഗതസ്പൃഹൻ = ആശയററവൻ |
| 813 | — | 17 | പഞ്ചമഹായജ്ഞം = സ്വാദ്ധ്യായം (പാഠം), അഗ്നിഹോത്രം (ഹോമം), അതിഥിസൽക്കാരം, പിതൃതപ്പണം, ഭൂതബലി (പശുപക്ഷ്യാദികൾ തീററികൊടുക്കൽ) ഇവ അഞ്ചും |
| 815 | 6 | — | അന്ത്യജാന്തേവസായികൾ = അന്ത്യജനും അന്തേവസായിയും സങ്കരജാതിയുടെ രണ്ടു പിരിവുകളാകുന്നു. അവരെ പ്രതിലോമജന്മാരെന്നും അനുലോമജന്മാരെന്നും പറയാറുണ്ടു്. ഉയന്ന ജാതിസ്ത്രീയിൽ താണജാതിപ്പുരുഷനു ജനിച്ചവൻ പ്രതിലോമജൻ. താണജാതി സ്ത്രീയിൽഉയന്നജാതി പുരുഷനു ജനിച്ചവൻ അനുലോമജൻ |
| 815 | 24 | — | സപ്പിഷ്ഷണം = നെയ്ത്തുള്ളി |
| 815 | 24 | — | വൈശ്വാനരൻ = അഗ്നി |
| 821 | 46 | — | അത്ഥദൃക്ക് = പ്രയോജനം കാണുന്നവൻ |
| 823 | 9 | — | ഐകാത്മ്യം = ഏകാത്മാവെന്ന ഭാവം |
| 823 | — | 35 | ദൈവികകാലദേശാപ്തം = ദൈവികമായും ദേശകാലങ്ങളനുസരിച്ചും ലഭിക്കുന്നതു് |

| പേജ് | വരി A | B | |
|---|---|---|---|
| 825 | 31 | — | അയനം 2 = കക്കടസംക്രാന്തിയും മകരസംക്രാന്തിയും |
| 825 | 31 | — | വിഷുവം 2 = മേടസംക്രാന്തിയും തുലാസംക്രാന്തിയും |
| 825 | 42 | — | രാകയാംപൗണ്ണമി = പൂണ്ണചന്ദ്രനോടുകൂടിയ വെളുത്തവാവു് |
| 825 | 43 | — | അനുമതിയായ പൗണ്ണമി = ന്യൂനചന്ദ്രനോടുകൂടിയതു് |
| 827 | — | 36 | കമ്മനിരീഹർ = കമ്മത്തിലാസക്തിയില്ലാത്തവർ |
| 829 | — | 7 | ആത്മാനാത്മചിന്ത = ആത്മാവേതു് അനാത്മാവേതെന്നുള്ള ചിന്ത |
| 829 | — | 13 | ദൈവഭൂതദുഃഖം = ദൈവികമായി ഭവിക്കുന്ന ദുഃഖം |
| 829 | — | 33 | ഷഡ്വഗ്ഗസംയമം = കാമക്രോധാദികളെ അടക്കുന്നതു് |
| 831 | — | 35 | ഹിംസ്രം = ഹിംസ അധികരിച്ചതു് |
| 831 | — | 35 | ദ്രവ്യമയം = സാധനങ്ങളധികമുള്ളതു് |
| 831 | — | 37 | വൈശ്വദേവം = വിശ്വദേവന്മാക്കായിച്ചെയ്യുന്നതു് |
| 831 | — | 37 | പൂണ്ണമാസ്യം = ആഷാഢമാസത്തിലെ ശുക്ലപക്ഷം മുതൽ കാത്തികമാസത്തിലെ പൗണ്ണമിവരെ അനുഷ്ഠിക്കുന്ന വ്രതം |
| 831 | — | 37 | ചാതുർമ്മാസ്യം = കാത്തിക, പൈങ്കുനി, ആടി ഈ മാസങ്ങളിൽ തുടങ്ങി നാലു മാസങ്ങൾകൊണ്ടവസാനിക്കുന്ന വ്രതം |
| 831 | — | 32 | ദശം = കറുത്തവാവിലെ ശ്രാദ്ധം |
| 833 | 6 | — | വ്രീഹി = വരിനെല്ലു |
| 835 | 44 | — | കൈവല്യ.... = മോക്ഷമാകുന്ന സുഖാനുഭവസ്വരൂപം |
| 835 | — | 26 | വിശ്വസൃക്കുകൾ = വിശ്വം സൃഷ്ടിക്കുന്നവർ |
| 841 | 2 | — | പാരിജാതം = കല്പവൃക്ഷവിശേഷം |
| 841 | 2 | — | പാടലം = പൂപ്പാതിരിമരം |
| 841 | 3 | — | പ്രിയാളം = മുരൾമരം |
| 841 | 6 | — | അജ്ജുനം = മരുതുമരം |
| 841 | 6 | — | അരിഷ്ടം = വേപ്പ് |
| 841 | 7 | — | പ്ലക്ഷം = ഇത്തി |
| 841 | 7 | — | ഉദുംബരം = അത്തി |
| 841 | 8 | — | പ്ലച്ഛി = പ്ലാവിന്റെ വകഭേദം |
| 841 | 8 | — | സരളം = ചരളമരം |
| 841 | 8 | — | പിചുമന്ദം = വേപ്പിന്റെ വകഭേദം |
| 841 | 9 | — | കോവിദാരം = കൊങ്ങുമരം |
| 841 | 9 | — | പ്ലാരം = ഒരു വൃക്ഷവിശേഷം |
| 841 | 11 | — | ഭല്ലാതകം = ചേരുമരം |
| 841 | 16 | — | ഉല്പലം = ചെങ്ങഴിനീർപ്പൂവ് |
| 841 | 16 | — | ശതപത്രം = താമര |
| 841 | 16 | — | കൽഹാരം = സൗഗന്ധികപുഷ്പം |
| 841 | 20 | — | ദാത്യൂഹം = പരുന്തു് |
| 841 | 20 | — | സാരസം = വെള്ളിൽപക്ഷി |
| 841 | 20 | — | കോയഷ്ടി = കുളക്കോഴി (വെള്ളമുണ്ടി) |
| 841 | 21 | — | കാരണ്ഡവം = താമരക്കോഴി |

| പേജ് | വരി A | B | |
|---|---|---|---|
| 841 | 28 | — | കരവകം = ചെങ്കുറിഞ്ഞി |
| 841 | 28 | — | ശിരീഷം = നെന്മേനിവാക |
| 841 | 29 | — | പുന്നാഗം = പുന്ന |
| 841 | 29 | — | ഇംഗുദം = ഓടൽമരം |
| 841 | 29 | — | കുബ്ജകം = മുള്ളുചേമന്തി |
| 841 | 30 | — | നാഗം = നാഗവൃക്ഷം |
| 841 | 30 | — | ജാലകം = കടമ്പ് |
| 841 | 30 | — | സ്വർണ്ണയൂഥി = മഞ്ഞനിറമുള്ള മുല്ല |
| 841 | 31 | — | മാധവി = കുരുക്കുത്തിമുല്ല |
| 841 | 31 | — | കടജം = കടകപ്പാല |
| 841 | 41 | — | ഖഡ്ഗം = കാണ്ടാമൃഗം |
| 841 | 41 | — | വ്യാളം = ഹിംസിക്കുന്ന ഒരു ഭയങ്കര ജന്തു |
| 841 | — | 2 | ഗോപുച്ഛം = ഒരുതരം കുരങ്ങ് |
| 841 | — | 2 | സാലം = മരപ്പട്ടി |
| 841 | — | 2 | വൃകം = ചെന്നായ് |
| 843 | 8 | — | പരമേശ്വരപാശഗ്രാഹം = പരമേശ്വരന്റെ പാശമാകുന്ന മുതല |
| 843 | — | 10 | അലോബ്രഹ്മചര്യം = അസാധാരണമായ ബ്രഹ്മചര്യം |
| 843 | — | 42 | സമസ്ത .. ഹേതു = ഇന്ദ്രിയങ്ങൾക്കു വിഷയഗ്രഹണശക്തിയേകുന്നതിനു കാരണമായവൻ |
| 845 | — | 12 | നിഷേധാവധിഭൂതൻ = അസദ്വസ്തുക്കളെയെല്ലാം നിഷേധിച്ചശേഷം ശേഷിക്കുന്നവൻ |
| 853 | — | 44 | പക്ഷ്മങ്ങൾ = ഇമകൾ |
| 855 | — | 11 | സ്വർണ്ണാംഗദം = പൊൻതോൾവള |
| 857 | — | 37 | സന്ധിവിഗ്രഹകാലവിത്തു് = സന്ധിക്കും യുദ്ധത്തിനും ഉചിതമായ കാലത്തെ അറിയുന്നവൻ |
| 861 | 18 | — | തച്ഛ്വാസശിഖാഹതപ്രഭർ = വാസുകിയുടെ ശ്വാസംതട്ടി ആഭയററവർ |
| 867 | — | 29 | ആയുർവ്വേദാഢ്യദൃക്ക് = ആയുർവ്വേദപ്രചരണത്തിൽ ദൃഷ്ടിയുള്ളവൻ |
| 869 | 25 | — | പാദസരം = കാൽച്ചിലമ്പ് |
| 875 | — | 39 | ദന്ദശൂകം = പാമ്പ് |
| 889 | — | 37 | യുഗസാ സാഹസ്രപര്യന്തം = ആയിരം ചതുര്യുഗംകൊണ്ടവസാനിക്കുന്നതു് |
| 891 | — | 39 | സ്മരദാഹവനീയവഹ്നി = ഹോമകുണ്ഡത്തിൽ ജ്വലിപ്പിച്ച അഗ്നി |
| 893 | 30 | — | ശൃംഗാടകം = നാലു വഴി കൂടുന്ന സ്ഥലം |
| 893 | 45 | — | രത്നഹേമ....ധ്വജങ്ങൾ = രത്നങ്ങളും പൊന്നുംകൊണ്ടു തീർത്ത കൊടിമരങ്ങൾ |
| 893 | — | 12 | മാനികൾ = ഗർവ്വിഷ്ഠന്മാർ |
| 895 | — | 15 | കാമരൂപം = ഇച്ഛിക്കുന്ന രൂപം |
| 897 | 17 | — | ആവാസം = വാസസ്ഥാനം |
| 901 | 22 | — | ഇന്ദ്രിയവിഷയൻ = ഇന്ദ്രിയങ്ങളിൽനിന്നുള്ള അറിവുകൊണ്ടു പ്രാപ്യനല്ലാത്തവൻ |
| 901 | — | 37 | ത്രിവർഗ്ഗം = ധർമ്മം, അർത്ഥം, കർമം എന്നിവ |
| 905 | — | 15 | ബ്രഹ്മസൂത്രം = പൂണുനൂൽ |
| 905 | — | 18 | കൃഷ്ണാജിനം = കൃഷ്ണമൃഗത്തോൽ |
| 905 | — | 21 | അക്ഷമാല = രുദ്രാക്ഷമാല |
| 909 | — | 17 | ബാലിശധീ = ബാലന്റെ ബുദ്ധിയുള്ളവൻ |
| 909 | — | 18 | സ്വാർത്ഥം = സ്വന്തകാര്യം (നാലാമത്തെ പുരുഷാർത്ഥമെന്നും) |
| 913 | — | 33 | അജിതൻ = ആരാലും ജയിക്കപ്പെടാത്തവൻ (വിഷ്ണു) |
| 915 | 9 | — | ഭൂതേന്ദ്രിയ....വിശ്വം = ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, അർത്ഥങ്ങൾ, ആശയങ്ങൾ, ജീവന്മാർ എന്നിവ ചേർന്ന ലോകം |
| 919 | — | 29 | ഭ്രംശരൂപ....ചക്ഷുസ്സ് = ഭ്രംശരൂപത്തിലുള്ള ശ്രേഷ്ഠമായ കണ്ണ് (സമ്പത്തിന്റെ നാശത്തിലേ ജ്ഞാനദൃഷ്ടിയുണ്ടാകൂ എന്നു സാരം) |
| 921 | 1 | — | ആവിഷ്കൃത....യുക്തൻ = ആവിഷ്കരിക്കപ്പെട്ട ന്യായവാദത്തോടുകൂടിയവൻ |
| 921 | 8 | — | ദായാദദസ്യുക്കൾ = അവകാശികളായ തസ്കരന്മാർ |
| 921 | 31 | — | പ്രലംബഭുജൻ = ദീർഘബാഹു |
| 929 | 14 | — | കടാഹം = കുട്ടകം |
| 933 | — | 18 | വേദവാദിപരിഷത്തു് = ബ്രഹ്മജ്ഞരുടെ സഭ |
| 935 | 13 | — | ഹോതൃസങ്കല്പവ്യത്യാസം = ഹോതാവിന്റെ വിപരീതസങ്കല്പം |
| 935 | 22 | — | ദഗ്ദ്ധകില്ബിഷന്മാർ = പാപം നശിപ്പിച്ചവർ |
| 939 | 7 | — | മാനവൻ = മനുവിന്റെ പുത്രൻ |
| 939 | — | 32 | പരമംവിദ്യ = അന്തർദ്ധാനവിദ്യ |
| 943 | 6 | — | അദ്ധ്വഗൻ = വഴിപോക്കൻ |
| 945 | — | 27 | ലോഷ്ടസദൃശം = മണ്ണാങ്കട്ടയ്ക്കു തുല്യം |
| 947 | 36 | — | ആത്മ....ലോലം = തന്റെ ഭക്തനെ രക്ഷിക്കുന്നതിൽ താല്പര്യമുള്ളതു് |
| 947 | 37 | — | ശത്രുസംഹാരചണം = ശത്രുക്കളെ ഹനിക്കുന്നതിനു പാടവമുള്ളതു് |
| 947 | — | 29 | മാദ്ധ്യാഹ്നികം = മദ്ധ്യാഹ്നത്തിലെ കർമ്മം |
| 949 | 10 | — | ഭ്രൂകുടീവക്രാസ്യൻ = ഭ്രൂകുടിയിൽ വക്രമായ മുഖത്തോടുകൂടിയവൻ |
| 955 | 27 | — | അഷ്ടകാശ്രാദ്ധം = സപ്തമി, അഷ്ടമി, നവമി, ത്രയോദശി ഈ നാളുകളിലെ ശ്രാദ്ധം |
| 955 | 28 | — | പലലം = മാംസം |
| 955 | 33 | — | ശശാമിഷം = മുയൽമാംസം |
| 955 | — | 29 | ഉക്ഷം = കാള |
| 959 | 29 | — | ഭൃംഗവ....ന്ദികൾ = വണ്ടുകളും പക്ഷികളുമാകുന്ന സ്തുതിപാഠകന്മാർ |
| 959 | 33 | — | പരിച്ഛദം = അകമ്പടിക്കാരുംമററും |
| 959 | 42 | — | അല്പിതം = അല്പമാക്കിച്ചെയ്യപ്പെട്ടതു് |

| പേജ് | വരി A | B | |
|---|---|---|---|
| 963 | — | 47 | ഇന്ദ്രാഹൃതചിത്തർ = ഇന്ദ്രൻ മനസ്സിനെ ഹരിച്ചവർ |
| 967 | — | 8 | സുരാപഗ = സ്വർന്നദി (ഗംഗ) |
| 969 | 42 | — | അകൃതാ....ദ്വിജൻ = സന്താനം ജനിപ്പിച്ച കൃതാർത്ഥനാകാത്ത ഭർത്താവായ വിപ്രനെ |
| 971 | 44 | — | ഗുണങ്ങൾ = ഭോഗവിഷയങ്ങൾ |
| 973 | — | 39 | വിപ്രയോഗാർത്ത = വിരഹത്താൽ ദുഃഖിക്കുന്നവൾ |
| 975 | 15 | — | വളഭി = പ്രാസാദങ്ങളുടെ മുൻവശത്തുള്ള വാതിൽ |
| 975 | 15 | — | വിടങ്കം = പ്രാവുകൾ മുതലായ പക്ഷികൾക്കിരിക്കാനുള്ള സ്ഥാനം |
| 975 | 36 | — | വൃക്ഷഗിരിഗദേഷുക്കളാൽ = വൃക്ഷം, ഗിരി, ഗദ, അമ്പ് എന്നിവയാൽ |
| 975 | — | 23 | ലോകരാവണൻ = ലോകത്തെ ഭയപ്പെടുത്തുന്നവൻ |
| 977 | 36 | — | പുംശ്ചലി = വേശ്യ |
| 979 | 33 | — | അധ്വര്യു = യജുർവ്വേദകർമ്മം ചെയ്യുന്നവൻ |
| 979 | — | 13 | ന്യസ്തദണ്ഡാ .. പാദൻ = ദണ്ഡനയം ഉപേക്ഷിച്ചവരുടെ മനസ്സിൽ കാലൂന്നുന്നവൻ |
| 981 | 33 | — | നാക... ജുഷ്ടാംഘ്രി = നാകത്തിന്റേയും ധനത്തിന്റേയും അധിപന്മാരായ ഇന്ദ്രൻ, കുബേരൻ തൊട്ടവരുടെ കിരീടങ്ങളാൽ ഉഴകപ്പെട്ട പാദങ്ങളോടുകൂടിയവൻ |
| 983 | 5 | — | വിദ്രു ...ദ്വാരങ്ങൾ = പവിഴത്താൽ നിർമ്മിക്കപ്പെട്ട വിഗ്രഹങ്ങളോടുകൂടിയ വാതിലുകൾ |
| 989 | — | 12 | വാമാളകാ... പ്രവാഹത്താൽ = സുന്ദരമായ കുറുനിരകളോടുകൂടിയ അവളുടെ മുഖത്തുനിന്നുള്ള സുഗന്ധത്തിന്റെ പ്രവാഹത്താൽ |
| 989 | — | 20 | അങ്കുശവിദ്ധൻ = തോട്ടികൊണ്ടു പിളക്കപ്പെട്ടവൻ |
| 991 | — | 17 | അശ്വമീഗർഭം = ആ അഗ്നിച്ചമതയുടെ അന്തർഭാഗം |
| 901 | — | 38 | വചോരൂപപ്രണവം = വാഗ്രൂപത്തിലുള്ള ഓങ്കാരം |
| 993 | — | 41 | അവ്യാഹതേന്ദ്രിയവ്യാപാരങ്ങൾ = തടസ്സമില്ലാത്ത ഇന്ദ്രിയവ്യാപാരങ്ങൾ |
| 993 | — | 42 | അവിയൗജഃശ്രീബലങ്ങൾ = നശിക്കാത്ത ഓജസ്സ്, ബലം, സൗന്ദര്യം എന്നിവ |
| 995 | 5 | — | നിർഝരം = പ്രവാഹം (ഒഴുക്ക്) |
| 1005 | — | 11 | പ്രജാവതി = സന്താനമുള്ളവൾ |
| 1007 | — | 14 | കാമാക്തചിത്തേന്ദ്രിയങ്ങൾ = കാമത്തിൽ മുഴുകിയ ചിത്തവും ഇന്ദ്രിയങ്ങളും |
| 1007 | — | 31 | അന്ധു = കിണറ് |
| 1007 | — | 42 | രേതസ്സ് = ശുക്ലം |

| പേജ് | വരി A | B | |
|---|---|---|---|
| 1011 | 1 | — | ദമ്പതി....പ്രകാശകം = ദമ്പതികളുടെ സ്നേഹത്തിൽനിന്നു ജനിച്ച് ദുഃഖത്തെ പ്രകാശിപ്പിക്കുന്നത് |
| 1013 | — | 36 | അല്പേതരാ....ദ്രവിണം = രാജാക്കന്മാരുടെ അളവററ ധനം |
| 1015 | — | 21 | ദ്വാജം = രണ്ടുപേരുകൂടി ജനിപ്പിച്ചവനെ |
| 1015 | — | 21 | ഭര = ഭരിച്ചാലും |
| 1017 | 1 | — | പിപാസ = പാനംചെയ്യുവാനുള്ള ആശ |
| 1019 | 24 | — | ഭാർമ്മ്യർ = ഭാർമ്മ്യാശ്വന്റെ വംശത്തിലുള്ളവർ |
| 1023 | 19 | — | ക്രിയാജ്ഞാനം = യജ്ഞാദികർമ്മങ്ങളിലുള്ള അറിവ് |
| 1029 | — | 3 | തദീയോപദേശാനുസാരം = ആ രണ്ടുപേരുടേയും ഉപദേശമനുസരിച്ച് |
| 1037 | 25 | — | ഗോപദപ്രായം = പശുവിന്റെ കുളമ്പിനു തുല്യം |
| 1037 | 28 | — | വിശ്രുത....തന്തു = സുപ്രസിദ്ധമായ കുരുക്കളുടേയും പാണ്ഡവന്മാരുടേയും കുലത്തിന് ഏകസന്തതി |
| 1037 | — | 31 | കലികന്മഷധ്വംസി = കലിദോഷം ഹനിക്കുന്നത് |
| 1043 | 23 | — | നരാദൻ = മനുഷ്യരെ ഭക്ഷിക്കുന്നവൻ |
| 1043 | — | 1 | ദാരുയോഗവിയോഗം = മരങ്ങളുമായുള്ള ചേർച്ചയും വേർപാടും |
| 1043 | — | 4 | ദുർവിഭാവ്യം = വിധി, വിഭാവന ചെയ്യാൻ കഴിയാത്തത് |
| 1047 | — | 12 | ജ്ഞാനവഞ്ചകൻ = ജ്ഞാനം ഉള്ളിൽ മറച്ചുവച്ച് സംസാരിക്കുന്നവൻ |
| 1047 | — | 13 | ആവൃതാനലൻ = മറയ്ക്കപ്പെട്ട അഗ്നി |
| 1047 | — | 22 | അർത്ഥതന്ത്രം = പ്രയോജനം, ദേവന്മാരുടെ കാര്യസാദ്ധ്യം |
| 1053 | — | 29 | സുരഞ്ജകരജോരൂപം = ഇണക്കമുള്ള രജോഗുണപ്രധാനമായ രൂപം |
| 1063 | 18 | — | അധൃഷ്യൻ = അതിക്രമിക്കാനൊക്കാത്തവൻ |
| 1063 | 21 | — | സദക്ഷിണാദ്ധ്വരം = ദക്ഷിണയോടുകൂടിയ യാഗം |
| 1065 | 14 | — | വത്സതരവൃഷഭങ്ങൾ = പാൽകുടി മാറിയ പശുക്കുട്ടികളും കാളകളും |
| 1065 | — | 1 | സേചനംചെയ്ക = നനയ്ക്കുക |
| 1067 | — | 2 | ത്രിവർഗ്ഗം = ധർമ്മാർത്ഥകാമങ്ങൾ |
| 1067 | — | 8 | അദൃഷ്ടം = വിധി |
| 1067 | — | 29 | കംസപ്രേഷിത = കംസനയച്ചവൾ |
| 1069 | — | 29 | സേതു = ചിറ (അണക്കെട്ട്) |
| 1071 | 10 | — | ഗോരജസ്സ് = പശുക്കളുടെ കുളമ്പുകളിലെ പൊടി |
| 1073 | — | 7 | അരതി = രാഗമില്ലായ്മ |
| 1075 | 22 | — | സ്വസ്ത്യയനം = സ്വസ്തിവാചകം |
| 1075 | — | 21 | കംസശംസിതൻ = കംസൻ പറഞ്ഞയച്ചവൻ |
| 1077 | 25 | — | ഹരനാരാചഭിന്നം = ശിവചാപത്താൽ ഭിന്നമായത് |

| പേജ് | വരി A | വരി B | |
|---|---|---|---|
| 1077 | — | 25 | ജ്യോതിഃസ്തോമം = നക്ഷത്രാദി ജ്യോതിസ്സുകളുടെ കൂട്ടം |
| 1079 | 22 | — | ഇന്ദ്രിയാ....ജ്ഞാനം = ഇന്ദ്രിയങ്ങളാൽ ഗ്രഹിപ്പാൻ കഴിയാത്ത ജ്ഞാനം |
| 1085 | — | 29 | സ്തന്യപാനാസക്തൻ = മുലകുടിക്കാൻ കൊതിക്കുന്നവൻ |
| 1087 | 13 | — | ചോരണശങ്കിതാക്ഷൻ = കളവു ചെയ്യുതിൽ ശങ്കിക്കപ്പെട്ട കണ്ണുകളോടുകൂടിയവൻ |
| 1089 | 5 | — | അർജ്ജുനം = മരുതുമരം |
| 1089 | 35 | — | ഗുഹ്യകർ = യക്ഷന്മാർ |
| 1089 | — | 32 | അഞ്ജനം = കണ്ണു തെളിക്കുന്ന സാധനം |
| 1091 | 25 | — | അജ്ഞാനപ്ലുതർ = അജ്ഞാനത്തിൽ മുഴുകിയവർ |
| 1091 | 28 | — | സ്ഥാവരങ്ങൾ = വൃക്ഷാദികൾ (സഞ്ചരിക്കാത്തവ) |
| 1091 | — | 16 | ഉലൂഖലം = ഉരൽ |
| 1093 | 7 | — | പ്രകൃതി = മായ |
| 1093 | 17 | — | നിഹ്നുതിചെയ്ക = മറയ്ക്കുക |
| 1093 | 28 | — | ഭവം = ഉത്ഭവം |
| 1093 | 28 | — | വിഭവം = മുക്തി |
| 1093 | — | 16 | അപഭ്രംശം = താഴ്ച |
| 1097 | 26 | — | ദിക്കാലതത്വാർത്ഥവിജ്ഞാനൻ = ഇന്നകാലത്തു് ഇന്നദേശത്തു് ഇന്നതു ചെയ്യണമെന്നറിയുന്നവൻ |
| 1097 | 29 | — | ഉത്പാതങ്ങൾ = ആപല്ലക്ഷണങ്ങൾ |
| 1099 | — | 10 | കപിത്ഥം = വ്ളാരമെന്ന മരം |
| 1101 | 1 | — | മഹാബകഗ്രസിതൻ = വലിയ ബകത്താൽ വിഴുങ്ങപ്പെട്ടവൻ |
| 1101 | 19 | — | നാനാപദാനങ്ങൾ = പല ശ്രേഷ്ഠഗുണങ്ങൾ |
| 1103 | 2 | — | ശിക്യങ്ങൾ = ഉറികൾ |
| 1105 | 3 | — | കുഹരം = ഗുഹ |
| 1105 | 13 | — | അജഗരാസ്യം = പെരുമ്പാമ്പിന്റെ വക്ത്രം (മുകളിലെ ചുണ്ടു്) |
| 1105 | — | 1 | ദാവാഗ്നി....പ്രാണിവർഗ്ഗം = കാട്ടുതീയിൽ വെന്ത ജന്തുവർഗ്ഗം |
| 1105 | — | 9 | അസത്യായിതം = അസത്യമാക്കപ്പെട്ടതു് |
| 1105 | — | 18 | സ്വകരച്യുതർ = തന്റെ കൈയിൽ നിന്നു ചോർന്നുപോയവർ |
| 1107 | — | 4 | അജസ്രം = എപ്പോഴും |
| 1109 | 24 | — | ഈശലീലാ...കീർത്തനങ്ങൾ = ഈശലീല കേൾക്ക, ചിന്തിക്ക, കഥിക്കയെന്നിവ |
| 1109 | — | 10 | മധുപൗഘം = വണ്ടിൻകൂട്ടം |
| 1109 | — | 11 | പത്രിയൂഥം = പക്ഷിക്കൂട്ടം |
| 1111 | 19 | — | ഭയഭീകരൻ = ഭയത്തിനു് ഭയമുണ്ടാക്കുന്നവൻ |
| 1111 | 24 | — | ഗിരിദരീ....ഗഹ്വരങ്ങളിൽ = പർവ്വതം, കൃത്രിമഗുഹ, വള്ളിക്കുടിൽഗുഹ എന്നിവയിൽ |

| പേജ് | വരി A | വരി B | |
|---|---|---|---|
| 1111 | — | 6 | വിശ്വവിത്തു = വിശ്വത്തിലുള്ള സകലതുമറിയുന്നവൻ |
| 1113 | 5 | — | യാമനിയമം = ഓരോ യാമത്തിലും ഓരോന്നു ചെയ്യണമെന്ന നിയമം |
| 1113 | — | 13 | വ്രജോപകാനനം = വ്രജത്തിനടുത്തുള്ള ഉപകാനനം |
| 1115 | — | 26 | ഭക്തവ്രജാ....പ്രദന്മാർ = ഭക്താവലിക്കു പുരുഷാർത്ഥങ്ങളെല്ലാമേകുന്നവൻ |
| 1117 | 24 | — | അതന്നിരോ....ശ്രുതികൾ = ജഡവസ്തുക്കളെല്ലാം അതല്ലെന്നു നിഷേധിച്ചു ബ്രഹ്മത്തെക്കാണിക്കുന്ന വേദങ്ങൾ |
| 1119 | — | 8 | ദായാദൻ = അവകാശി |
| 1123 | — | 16 | വ്രജനി....പാത്രങ്ങളാലെ = ഗോഷ്ഠത്തിൽ വസിക്കുന്നവരുടെ ഇന്ദ്രിയങ്ങളാകുന്ന പാനപാത്രങ്ങളിലൂടെ |
| 1125 | 23 | — | ആസൂര്യപൂജ്യൻ = സൂര്യൻവരെയുള്ളവർക്കും പൂജ്യൻ |
| 1127 | — | 20 | മൃഗാളിദ്വിജാളി = മൃഗം, വണ്ടു്, പക്ഷി ഇവയുടെ കൂട്ടം |
| 1129 | 21 | — | കരജസംഗമം = നഖങ്ങളോടുള്ള ചേർച്ച |
| 1129 | 31 | — | അനുഗർ = പിൻപേ നടക്കുന്നവർ |
| 1129 | — | 1 | ചക്രം = ചക്രവാകപ്പക്ഷി |
| 1129 | — | 1 | ക്രൗഞ്ചം = അത്തിൽപക്ഷി |
| 1133 | 9 | — | മുകുന്ദാ....സവം = മുകുന്ദന്റെ മുഖാബ്ജത്തിലെ മധു |
| 1135 | 9 | — | കാകോള ...കലുഷിതം = കാകോളമെന്ന വിഷത്താൽ ദുഷിച്ചതു് |
| 1135 | 36 | — | വത്സതരികൾ = പാൽകുടി മാറിയ പശുക്കുട്ടികൾ |
| 1135 | — | 22 | അങ്കുശം = തോട്ടി |
| 1135 | — | 22 | അശനി = വജ്രായുധം |
| 1139 | — | 13 | അപാര....ത്താൽ = സത്വാദിഗുണങ്ങളാൽ നിർമ്മിക്കപ്പെട്ട അളവററ അഭിമാനത്താൽ |
| 1139 | — | 15 | കൂടസ്ഥൻ = ഉപാധിസംബന്ധമായ വികാരമില്ലാത്ത ജീവാത്മാവു് |
| 1139 | — | 16 | ബഹുവാദാ.... = അന്യോന്യവിരുദ്ധമായ എല്ലാ വാദങ്ങളേയുമനുസരിക്കുന്നവൻ |
| 1140 | 18 | — | പ്രതിലബ്ധം = തിരിച്ചുകിട്ടിയതു് |
| 1143 | 30 | — | അരവങ്ങൾ = സർപ്പങ്ങൾ |
| 1143 | — | 26 | കാളിന്ദീ... ഹ്രദം = കാളിന്ദിയുടെ ദുർഗ്ഗമമായ ആഴമുള്ള ഹ്രദം |
| 1143 | 14 | — | ലബ്ധപ്രാണങ്ങൾ = പ്രാണനെ കിട്ടിയവ |
| 1147 | 14* | — | ഇനാംശു = സൂര്യരശ്മി |
| 1149 | — | 4 | ക്ഷിതിഭൃത്തു = പർവ്വതം |
| 1151 | 4 | — | ആജീവ്യം = ജീവിക്കാനുള്ള സാധനം |
| 1151 | 15 | — | വനധൂമകേതു = വനത്തെ നശിപ്പിക്കുന്നതു് |
| 1153 | 6 | — | ഗോക്കൾ = രശ്മികൾ |

| പേജ് | വരി A | B | |
|---|---|---|---|
| 1153 | — | 11 | ജലധാരാഹന്യമാനങ്ങൾ = ജലധാരകളാൽ ഹനിക്കപ്പെടുന്നവ |
| 1153 | — | 24 | നിർഗ്ഗുണം = ഞാണില്ലാത്തതു് |
| 1153 | — | 27 | ഗുണരിക്തൻ = സത്വാദിഗുണങ്ങളുടെ ബന്ധമില്ലാത്തവൻ |
| 1155 | 28 | — | കന്ദം = കിഴങ്ങു് |
| 1155 | — | 6 | ഭൂതശാബല്യം = ഭൂതങ്ങളുടെ നാനാവർണ്ണം |
| 1155 | — | 11 | ഏഷണത്രയം = അർത്ഥേഷണം, ദാരേഷണം, പുത്രേഷണം |
| 1157 | — | 21 | കർണ്ണികാരം = കണിക്കൊന്ന |
| 1159 | 28 | — | കൃഷ്ണസാരം = കരിമാൻ |
| 1159 | — | 12 | പരിരംഭണം = ആലിംഗനം |
| 1161 | 7 | — | ചരദേഹികൾ = സഞ്ചരിക്കുന്ന ശരീരത്തോടുകൂടിയവർ |
| 1161 | 27 | — | തണ്ഡുലം = ഉണക്കലരി |
| 1163 | — | 1 | പ്രേഷ്ഠൻ = പ്രിയതമൻ |
| 1163 | — | 20 | ആദിഷ്ടർ = ആജ്ഞാപിക്കപ്പെട്ടവർ |
| 1165 | — | 1 | വേദവാദി... ന്മാർ = അർത്ഥം പഠിക്കാതെ വേദംചൊല്ലുന്ന വിപ്രന്മാർ |
| 1165 | — | 26 | സൗത്രാമണി = യാഗത്തിൽ ഇന്ദ്രപ്രീതിക്കു ചെയ്യുന്ന കർമ്മം |
| 1167 | — | 19 | പ്രാജ്ഞൻ = സുഷുപ്തിസാക്ഷിയായ ആത്മാവു് |
| 1169 | — | 22 | ഗൃഹാ....പാശം = ഗൃഹമെന്നു പേരുള്ള കാരാഗാരം |
| 1171 | 1 | — | പുരോഡാശം = ഹവിസ്സ്. |
| 1173 | 43 | — | കുസീദം = പലിശയ്ക്കു പണം കൊടുക്കൽ |
| 1175 | 20 | — | കാമരൂപൻ = ഇഷ്ടംപോലെ രൂപം ധരിക്കുന്നവൻ |
| 1179 | — | 30 | കപിത്ഥഫലോൽക്കരം = വിളാമരങ്ങളുടെ കൂട്ടം |
| 1181 | — | 21 | ഗോചക്രശക്രൻ = ഗോവൃന്ദത്തിന്റെ ഇന്ദ്രൻ |
| 1181 | 6 | — | തജ്ജന്യാ....ഭാവങ്ങൾ = അതിൽനിന്നു് ജനിക്കുന്ന അറിവില്ലായ്മയുടെ ലക്ഷണമായി ഭവിക്കുന്നവ |
| 1181 | 9 | — | അധൃഷ്യ....ശോഭിതൻ = തടുക്കാൻ പാടില്ലാത്ത കാലരൂപത്തോടു ശോഭിക്കുന്നവൻ |
| 1185 | — | 25 | അർത്ഥവാൻ = പുരുഷാർത്ഥത്തെ സാധിച്ചവൻ |
| 1189 | — | 25 | ഘോരസത്ത്വാസേവിത = ദുഷ്ടമൃഗങ്ങൾ വസിക്കുന്നതു് (ദുഷ്ടമൃഗങ്ങളില്ലാത്തതെന്നും) |
| 1189 | — | 25 | അല്പിതഘോരരൂപ = ഈ അല്പ (ഈ രാത്രി) ഘോരരൂപയെന്നും അഘോരരൂപയെന്നും |
| 1189 | — | 26 | വ്രജംഗമ്യമല്ലിഹസ്ഥേയം = ഗോകുലം ഗമ്യമെന്നും ഗമ്യമല്ല ഇവിടെ സ്ഥിതിചെയ്യാമെന്നും |
| 1191 | — | 1 | ദുരവഗ്രഹരൂപൻ = ഗ്രഹിപ്പാൻ പ്രയാസമുള്ള രൂപത്തോടുകൂടിയവൻ |
| 1195 | 28 | — | പ്ലക്ഷം = ഇത്തിമരം |
| 1195 | 28 | — | ന്യഗ്രോധം = പേരാൽ |
| 1195 | 35 | — | നാഗം = നാഗവൃക്ഷം |
| 1195 | 35 | — | കുരവകം = ചെൻകുറിഞ്ഞി |
| 1195 | 35 | — | പുന്നാഗം = പുന്നമരം |
| 1195 | — | 28 | കുന്ദസ്രക്കു് = കുരുക്കത്തിമുല്ലപ്പൂമാല |
| 1199 | — | 30 | അക്രീതദാസികൾ = പ്രതിഫലേച്ഛകൂടാതെ സേവിക്കുന്നവർ |
| 1199 | — | 32 | ആശീ....ദൈത്യൻ = പാമ്പായിത്തീർന്ന അഘാസുരൻ |
| 1199 | — | 34 | വൃഷമയാസുരപുത്രർ = വൃഷപുത്രനായ വത്സാസുരനും മയപുത്രനായ വ്യോമാസുരനും |
| 1199 | — | 44 | ശ്രീകരഗ്രഹം = ലക്ഷ്മിയുടെ കരം കൊണ്ടു പിടിച്ചതു് |
| 1201 | 35 | — | മാനസസ്പൃക്കു് = ഹൃദയസ്പർശി |
| 1203 | 9 | — | സങ്കേതനർമ്മം = കുറിസ്ഥലത്തുവച്ചുള്ള വിനോദം |
| 1205 | 4 | — | വാലുകകൾ = ചെറിയ നീരൊഴുക്കുകൾ |
| 1205 | — | 6 | ആപ്തകാമന്മാർ = കാമസമ്പൂർത്തി കൈവന്നവർ |
| 1205 | — | 46 | ദുർജ്ജരശൃംഖല = പൊട്ടിക്കാൻ പ്രയാസമുള്ള ചങ്ങല |
| 1209 | — | 11 | ഇന്ദിന്ദിരങ്ങൾ = വണ്ടുകൾ |
| 1209 | — | 22 | അവരുദ്ധ = ശുക്ലത്തെ നിരോധിച്ചവൻ |
| 1215 | — | 13 | നിത്യവിദ്യുത്തു് = ലക്ഷ്മീദേവി |
| 1217 | — | 21 | നീവി = പുടവക്കെട്ടു് |
| 1219 | 6 | — | അജാദി.... = ബ്രഹ്മാദികളായ വൃദ്ധന്മാർ നമിക്കുന്ന പാദങ്ങളോടുകൂടിയവൻ |
| 1219 | 19 | — | ബദര .... മുഖനായ് = ഇലന്തപ്പഴംപോലെ പാണ്ഡുരമായ മുഖത്തോടുകൂടിയവൻ |
| 1219 | 25 | — | ദുരന്ത....താപം = ഒഴിക്കാൻ പാടില്ലാത്ത പകലത്തെച്ചൂടു് |
| 1223 | 18 | — | ആനക .. ജാതർ = രാമകൃഷ്ണന്മാർ |
| 1223 | — | 34 | ഹേഷിതം = കുതിരയുടെ കരച്ചിൽ |
| 1225 | — | 27 | ഹയം = കുതിര |
| 1225 | — | 41 | വീര്യശുല്കം = വീര്യമാകുന്ന മൂല്യം |
| 1227 | — | 21 | കണ്ഠീരവം = സിംഹം |
| 1229 | 16 | — | കാലവാ.... ജന്തുജാലം = കാലമാകുന്ന നദി ഹരിച്ചുകൊണ്ടുപോകുന്ന ജന്തുജാലം |
| 1229 | — | 26 | സാത്വതാന്വയം = യദുകുലം |
| 1237 | — | 15 | ധൂസരം = അല്പം മഞ്ഞനിറം ചേർന്ന വെളുപ്പു് (ചാരനിറം) |
| 1239 | 45 | — | നതകന്ധരർ = ശിരസ്സു കുനിച്ചവർ |
| 1239 | — | 25 | ഈഷ....ഗുൽഫം = അല്പമുയർന്ന കാലടി |
| 1243 | 20 | — | ഗർവിത ...ച്ഛേദിയാം = അഹങ്കാരികളായ മ്ലേച്ഛന്മാരോടു തുല്യരായ രാജാക്കന്മാരുടെ അന്തകൻ |
| 1247 | 18 | — | ശ്രേണീജനം = കച്ചവടക്കാർ |
| 1247 | 23 | — | വലഭി = മട്ടുപ്പാവു് |

